

405

# അദ്ധ്യാത്മഭാഗവതം

(സമ്പൂർണം)



പ്രസാധകർ :

ശ്രീ തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം,

വാഴൂർ, കോട്ടയം.

*Sree Theerthapadeeya Grandhavali No. 19*

# ADHYATMA BHAGAVATHAM.

(Completed)

By
**SRI SWAMI MADHAVA THEERTHA.**

TRANSLATED BY:
**DR. G. RUDRANI AMMA.**

Shertalai



| | | | |
|---|---|---|---|
| First Impression, | December | 1956, | Copies : 1000 |
| Second Impression, | October | 1974, | Copies : 1000 |
| Third Impressiion | December | 2006 | Copies : 1000 |

Price : Rs. **750/-**

PUBLISHERS:
**SRI THEERTHAPADASHRAMAM,** Theerthapadapuram.P.O,
Vazhoor, Kottayam,Kerala,686505.
Ph:0481 2456410.

Typesetting & Printed at:

**Co-operative Offset Press,** Ponkunnam.
Ph : 04828 - 223085.

Cover Design :

**Rajesh Kattuvettiyil.**
(Co-operative Offset Press Ponkunnam)
Ph : 04828 - 230493(R), 9495333546



ഓം

# അദ്ധ്യാത്മഭാഗവതം

## മുഖവുര

ആത്മജ്ഞാനം പ്രദാനം ചെയ്യുന്ന ഉത്തമഗ്രന്ഥങ്ങൾ മനസ്സിലാക്കുവാൻ എപ്പോഴും ഭാഷ ഒരു പ്രതിബന്ധമാണ്. വ്യവഹാരഭാഷ ദ്വൈതഭാഷയാണ്. അതായത് അത് ഭേദത്തെ ഉണ്ടാക്കുന്നതാണ്. ഈ ഭാഷ ഉപയോഗപ്പെടുത്തി അദ്വൈത തത്ത്വങ്ങൾ മനസ്സിലാക്കുവാൻ പ്രയാസമുണ്ട്. അതിനാൽ ജ്ഞാനമാർഗ്ഗഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ള നമ്മുടെ ശാസ്ത്രകാരന്മാർ രണ്ടുവിധമുള്ള ഭാഷകൾ ഉപയോഗിച്ചിരിക്കുന്നു.

1. നിഷേധഭാഷ: വേദാന്തത്തിൽ ഈ ഭാഷ വളരെ കൂടുതലായി ഉപയോഗിച്ചുകാണുന്നു. ബ്രഹ്മസ്വരൂപം അ-ദ്വൈതമാണ്. അതിന്റെ വർണ്ണന, വിധിമുഖേനയാകുന്നതിനെക്കാൾ നിഷേധമുഖേന സാധിക്കുന്നതാണ് എളുപ്പം. നിഷേധഭാഷ കൊണ്ടു മായയേയും വർണ്ണിക്കാൻ സാധിക്കും. 'മായ' എങ്ങനെയുള്ളത്? എന്ന ചോദ്യത്തിനു, 'ഇല്ല-എന്നില്ല' എന്നേ മറുപടി പറയാൻ കഴിയൂ. 'ബ്രഹ്മം എങ്ങനെ?' എന്ന ചോദ്യത്തിന് 'സച്ചിദാനന്ദം' എന്നാണ് മറുപടി. 'സച്ചിദാനന്ദം'എന്നാൽ എന്തെന്നു ചോദിച്ചാൽ അസത്തിൽനിന്നു വിലക്ഷണമായ 'സത്ത്', ജഡത്തിൽനിന്നും വിലക്ഷണമായ 'ചിത്ത്', ദുഃഖത്തിൽനിന്നും വിലക്ഷണമായ 'ആനന്ദം' ഇവ ഒന്നു ചേരുന്നതാണ് എന്നാണുത്തരം. അസത്ത്, ജഡം, ദുഃഖം ഇവ സകലർക്കും അനുഭവമുള്ളതാണ്. ഇങ്ങനെ അല്ലാത്തതിന്റെ പേരാണ് 'ബ്രഹ്മം'. ഭഗവാൻ എങ്ങനെയുള്ളതാണെന്നു പറയുവാൻ വിഷമമാണെങ്കിലും, എങ്ങിനെ ഉള്ളതല്ല എന്നു പറയുവാൻ എളുപ്പമാണ്. അങ്ങനെ, വേദാന്തത്തിൽ നിഷേധഭാഷ വളരെ ഉപയോഗപ്രദമാണ്. ആ ഭാഷ ശരിക്കും മനസ്സിലാക്കുവാൻ അഭ്യാസവും പൂർണ്ണവൈരാഗ്യവും ആവശ്യമുണ്ട്.

2. വിധിഭാഷ: മേൽപറഞ്ഞ വിധമുള്ള അഭ്യാസവും വൈരാഗ്യവുമില്ലാത്തവർക്കു വിധിമുഖേന മാത്രമേ ഭഗവാനെപ്പറ്റി മനസ്സിലാക്കുവാൻ സാധിക്കുകയുള്ളു. അതിനാൽ നമ്മുടെ ശാസ്ത്രകാരന്മാർ ഇതിഹാസരൂപത്തിൽ രൂപകങ്ങൾ(Symbols)കൊണ്ടു ഭഗവാനെ വർണ്ണിച്ച്, ആ ഭഗവാന്റെ സ്വരൂപം സാധാരണക്കാർക്കുകൂടി മനസ്സിലാക്കിക്കൊടുക്കുവാൻ ശ്രമിക്കുന്നു. രൂപകങ്ങൾ ഉപയോഗിക്കുന്നതുമൂലം ഗുണങ്ങളോടൊപ്പം ദോഷങ്ങളും അനുഭവപ്പെടുന്നുണ്ട്. കഥകളും ദൃഷ്ടാന്തങ്ങളുംകൊണ്ട് ബുദ്ധിക്കും ശ്രദ്ധയ്ക്കും സഹായം ലഭിക്കുന്നുണ്ടെങ്കിലും, അവ സത്യമായി കരുതിയാൽ ജീവന് മേൽഗതി ഉണ്ടാകുകയില്ല. ഭാഗവതം ആറാംസ്കന്ധത്തിൽ, ചിത്രകേതുരാജാവിന് ഒരുകോടി റാണിമാരുണ്ടായിരുന്നു എന്നും, ദശമസ്കന്ധത്തിൽ ശ്രീകൃഷ്ണഭഗവാന് പതിനാറായിരത്തെട്ടു റാണിമാരുണ്ടായിരുന്നുവെന്നും പറഞ്ഞിട്ടുണ്ട്. ഭഗവാന്റെ റാണിമാർക്കോ ഓരോരുത്തർക്കും പത്തു പുത്രന്മാർ വീതമുണ്ടായെന്നും പറഞ്ഞിരിക്കുന്നു. ആർക്കും പുത്രിമാരുണ്ടായതായി പറഞ്ഞിട്ടില്ലെങ്കിലും ദശമം അറുപത്തൊമ്പതാമദ്ധ്യായത്തിൽ പുത്രിമാരുടെ വിവാഹത്തെപ്പറ്റിയും പറഞ്ഞു കാണുന്നു, (10- 69- 31). ഈദൃശകഥകളെ സത്യമെന്നു കരുതിയാൽ തത്ത്വജ്ഞാനം സിദ്ധിക്കുകയില്ല. എങ്കിലും സാധാരണ മനുഷ്യന് തത്ത്വങ്ങൾ മനസ്സിലാക്കുവാൻ ഏതെങ്കിലും കഥയോ ദൃഷ്ടാന്തമോ ഇല്ലാതെ സാധിക്കുകയുമില്ല. ദേശ-കാല വ്യവഹാരങ്ങളിൽ പെട്ടു കഴിയുന്നവർക്ക്, ബ്രഹ്മത്തെ മനസ്സിലാക്കുവാൻ കഥകളും രൂപകങ്ങളും ആവശ്യമാണ്. ഇപ്രകാരമുള്ള രൂപകങ്ങൾ രാമായണം, ഭാരതം, ഭാഗവതം തുടങ്ങിയ പുരാണേതിഹാസങ്ങളിൽ ധാരാളമായുണ്ട്. ജീവ-ബ്രഹ്മ ഐക്യമാണ്. വേദാന്തത്തിന്റെ മുഖ്യവിഷയം. ഇതു മനസ്സിലാക്കാൻ രണ്ടു മാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടിവരുന്നു.

1. നിത്യനിവൃത്തരൂപമായ കല്പിതജീവ-ജഗത്തുകളെ മനസ്സിലാക്കിയിട്ട്, ബ്രഹ്മസ്വരൂപത്തെ പ്രാപ്തവസ്തുവിന്റെ പ്രാപ്തിയെന്നപോലെ ജ്ഞാനത്താൽ അറിയുന്നു.

2. ഈ ഭാഷ മനസ്സിലാക്കുവാൻ സാധിക്കാത്തവർക്ക്, ജീവനെ ഏതെങ്കിലും സ്ത്രീയായൊ, ഗോപിയായൊ, രാജകുമാരിയായൊ കരുതിയും, ഭഗവാനെ പതിയായി കരുതിയും, അവർ തമ്മിലുള്ള വിവാഹത്തിന്റെ രൂപത്തിൽ കഥകൊണ്ടുവരുകയും ചെയ്താൽ ജീവ- ബ്രഹ്മൈക്യബന്ധത്തെപ്പറ്റി മനസ്സിലാക്കുവാൻ എളുപ്പമായിരിക്കും. എന്നാൽ ഈ വിവാഹം മനുഷ്യരുടെ വിവാഹം പോലെ മനസ്സിലാക്കിയാൽ ബ്രഹ്മസംബന്ധത്തെപ്പറ്റി അറിയുവാൻ കഴിയുന്നതല്ല. അതുകൊണ്ട്, ആചാര്യൻ ഇപ്രകാരമുള്ള രൂപക കഥകളുടെ ആദ്ധ്യാത്മികതത്ത്വം ശ്രോതാക്കൾക്കു വിവരിച്ചുകൊടുക്കേണ്ടതാണ്. മിക്ക ആചാര്യന്മാർക്കും ഭാഗവതകഥകളുടെ ആദ്ധ്യാത്മികതത്ത്വങ്ങൾ ശരിക്കു മനസ്സിലായിട്ടുണ്ടൊ എന്ന് സംശയമാണ്. ഈ വിഷമത ദുരീകരിക്കുന്നതിനുദ്ദേശിച്ചാണ് അദ്ധ്യാത്മഭാഗവതം രചിക്കപ്പെട്ടിട്ടുള്ളത്. ഈ മൂന്നാം ഭാഗത്തിലാണ് ഏറ്റവും പ്രധാനപ്പെട്ട രാസലീല വരുന്നത്. രാസലീല, അദ്ധ്യാത്മഭാവത്തിൽ മനസ്സിലാക്കുകയും ഉപദേശിക്കുകയും ചെയ്യുന്നത് ക്ലേശകരമാകയാൽ ആ ഭാഗം ഈ ഗ്രന്ഥത്തിൽ വിസ്തരിച്ച് സ്പഷ്ടമാക്കീട്ടുണ്ട്. ഭഗവാന്റെ 16008 റാണിമാരുമായുള്ള വിവാഹത്തിന്റെ ആദ്ധ്യാത്മികതത്ത്വം നാലാം ഭാഗത്തിൽ പറഞ്ഞിരിക്കുന്നു. നാലാം ഭാഗത്തിൽ ദശമസ്കന്ധത്തിന്റെ ഉത്തരാർദ്ധവും അഞ്ചാം ഭാഗത്തിൽ ഏകാദശ-ദ്വാദശസ്കന്ധങ്ങളും അടങ്ങിയിരിക്കുന്നു.* ദശമസ്കന്ധത്തിലെ പൂർവ്വാർദ്ധം ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥത്തിൽനിന്നും താഴെ പറയുന്ന മൂന്നു കാര്യങ്ങൾ പ്രത്യേകിച്ച് ഗ്രഹിക്കുവാനുള്ളതാണ്.

1. കംസരൂപിയായ കാലനേമിയുടെ (കാലത്തിന്റെ) യഥാർത്ഥസ്വരൂപമെന്ത്?ഈ ചോദ്യത്തിനുള്ള ഉത്തരമറിഞ്ഞാൽ,



* ഈ പതിപ്പ് സമ്പൂർണ്ണമായിട്ടാണ് പ്രസിദ്ധീകരിക്കുന്നത് അതിനാൽ ഭാഗവിഭജനമില്ല.



ഈ ജഗത്തെങ്ങനെ ഉണ്ടായി? അതിനും മുൻപ് എന്തുണ്ടായിരുന്നു? ജീവൻ എങ്ങനെ ഉണ്ടായി? അതിന്റെ ജനനത്തിനുമുൻപും, മരണത്തിനുശേഷവും എന്തു ദശയാണ്? മുതലായ പ്രശ്നങ്ങൾക്കു സമാധാനം ലഭിക്കും.

2. തന്റെ പാപഭാരം നശിപ്പിക്കാൻ പൃഥിവി ബ്രഹ്മാവിനോടു പ്രാർത്ഥിക്കുകയും, പൃഥിവിയുടെ ഭാരം നശിപ്പിക്കാൻ ഭഗവാൻ ശ്രീകൃഷ്ണനായി അവതരിക്കുകയും ചെയ്തു എന്നുള്ളതിന്റെ യഥാർത്ഥ തത്ത്വം അറിയാൻ സാധിച്ചാൽ അവതാരങ്ങളുടെ രഹസ്യം അറിയാൻ സാധിക്കും.

3.രാസലീലാസമയം ഗോപികൾക്കു ഭഗവാൻ നൽകിയ അനുഭവം ഏതു പ്രകാരമുള്ളതായിരുന്നു എന്ന് ശരിക്ക് അറിയാൻ കഴിഞ്ഞാൽ ഭഗവാന്റെ യാഥാർത്ഥ്യം മനസ്സിലാക്കാൻ കഴിയും.

കാലത്തെ സംബന്ധിക്കുന്ന പ്രശ്നം വളരെ ഗഹനമാണ്. ഭാരതത്തിലെ തത്ത്വവേത്താക്കളിൽ പ്രഥമഗണനീയനായ ഡോക്ടർ രാധാകൃഷ്ണൻ, "ജഗത്ത് എപ്പോൾ ഉണ്ടായി എന്ന് പൂർവ്വ-പശ്ചിമ ദേശങ്ങളിലുള്ള യാതൊരു വിദ്വാന്മാർക്കും നിർണ്ണയിക്കുവാൻ കഴിയുകയില്ല" എന്നു പറഞ്ഞിരിക്കുന്നു. ഗുജറാത്തിലെ പ്രസിദ്ധ ലേഖകനായ ശ്രീ കേദാരനാഥൻ, തന്റെ 'വിവേകവും സാധനയും' എന്ന ഗ്രന്ഥത്തിൽ "സൃഷ്ടിയുടെ പ്രാരംഭദശയിൽ മനുഷ്യരുടെ സ്ഥിതി എന്തായിരുന്നിരിക്കാമെന്നു കല്പന ചെയ്യുവാൻകൂടി നമുക്കു കഴിവില്ലെ"ന്നു രേഖപ്പെടുത്തിയിരിക്കുന്നു. ജനനത്തിനു മുൻപും, മരണത്തിനുശേഷവുമുള്ള അവസ്ഥ ഗുപ്തമാണ്. കാലത്തിനെപ്പറ്റിയുള്ള പ്രശ്നം വളരെ കഠിനമാകയാൽ, നീണ്ട മുപ്പത് സംവത്സരക്കാലം നമ്മുടെ ശാസ്ത്രങ്ങളും, ആധുനിക സയിൻസും അഭ്യസിച്ചതിനുശേഷമാണ് ഞാൻ അഞ്ചു പുസ്തകങ്ങൾ ഇംഗ്ലീഷിലും രണ്ടു പുസ്തകങ്ങൾ ഗുജറാത്തിയിലും കാലത്തെപ്പറ്റി പ്രസിദ്ധീകരിച്ചിട്ടുള്ളത്. കംസൻ തന്റെ പൂർവ്വജന്മത്തിൽ കാലനേമി എന്ന അസുരനായിരുന്നു എന്ന് ദശമസ്കന്ധത്തിൽ പറഞ്ഞിരിക്കുന്നു. (10 - 1 - 68)അതിനാൽ കംസരൂപിയായ കാലത്തിന്റെ സ്വരൂപത്തെ അറിയേണ്ടത് ആവശ്യമാണ്.

വേദാന്തത്തിൽ ആറ് തത്ത്വങ്ങളെ അനാദിയായി ഗണിച്ചിരിക്കുന്നു. ബ്രഹ്മം, ജീവൻ, ഈശ്വരൻ, ജീവനും ഈശ്വരനും തമ്മിലുള്ള ഭേദം, മായയും ബ്രഹ്മവും തമ്മിൽ ഉള്ള ചേർച്ച, മായ അവിദ്യ ഇവയാണ് ആ തത്ത്വങ്ങൾ. ഇവയിൽ ബ്രഹ്മം അനാദിയും അനന്തവുമാണ്. മറ്റുള്ളവ അനാദിയാണെങ്കിലും അന്തമുള്ളവയാകുന്നു. 'അനാദി' എന്നാൽ എന്താണ്? ഒരു വസ്തുവിന്റെ കാരണമൊ, ആ കാരണത്തിന്റെ കാരണമൊ അന്വേഷണത്തിൽ കിട്ടാതിരിക്കുമ്പോൾ ആ വസ്തുവിനെ അനാദി എന്നു പറയുന്നു. മനുഷ്യബുദ്ധി ഒരു പടിയിൽ എത്തിയാൽ അവിടെ വിരമിച്ചുപോകുന്നു. അതിനാൽ കാലം എവിടുന്നു തുടങ്ങി എന്നു പറയാൻ സാധിക്കുന്നില്ല. എങ്കിലും ശ്രീ മഹാഭാഗവതവും, ആധുനിക സാപേക്ഷവാദവും ശരിക്ക് അഭ്യസിച്ചാൽ കാലത്തെ സംബന്ധിക്കുന്ന ചുവടെ ചേർത്തിട്ടുള്ള ചില തെളിവുകൾ കാണാൻ സാധിക്കും. കൂടാതെ ജഗത്ത് എപ്പോൾ ആവിർഭവിച്ചു എന്നും അറിയാൻ കഴിയും.

1. കംസവധത്തിനായി രംഗമണ്ഡപത്തിൽ പ്രവേശിച്ച ശ്രീകൃഷ്ണഭഗവാൻ മല്ലന്മാർക്ക് ഉഗ്രനായ ഒരു പ്രതിയോഗിയായും, സാധാരണ മനുഷ്യർക്ക് ഒരു ശ്രേഷ്ഠപുരുഷനായും, സ്ത്രീകൾക്കു കാമദേവനായും, രാജാക്കന്മാർക്ക് ഒരു ശാസനാധികാരിയായും, ഗോപന്മാർക്കു സ്വജനങ്ങളിൽ ഒരാളായും, കംസന് കാലനായും, യോഗികൾക്കു പരമതത്ത്വസ്വരൂപനായും കാണപ്പെട്ടു. ഇതു സൃഷ്ടിയുടെ ഭേദം കൊണ്ടല്ല; ദൃഷ്ടിയുടെ ഭേദംകൊണ്ടു സംഭവിച്ചതാണ്. ബ്രഹ്മത്തെ ജഗദ്രൂപം അഥവാ ജീവരൂപമായി കാണുന്നതും ദൃഷ്ടിസമയം സൃഷ്ടി അപ്രകാരം പ്രതീതമാകുന്നതുകൊണ്ടാണ്. ഈ കാര്യം ഭാഗവതത്തിൽ പല ഭാഗത്തും വിവരിച്ചിട്ടുണ്ട്. ദൃഷ്ടിസൃഷ്ടിവാദം സത്യമാണ്. ദൃഷ്ടിസമയം ദ്രഷ്ടാവിന്റെ ഭാവമനുസരിച്ചു സൃഷ്ടിയുടെ പ്രതീതിയുണ്ടാകുന്നു. ഭഗവാനെ അന്തകനായി കണ്ട കംസൻ ആ ദൃഷ്ടിയോടുകൂടി മരിക്കുന്നു.

2.ഭാഗവതം പന്ത്രണ്ടാം സ്കന്ധത്തിൽ നാലുവിധമുള്ള പ്രളയത്തെപ്പറ്റി പറഞ്ഞിരിക്കുന്നു. അതിൽ ആത്യന്തികപ്രളയം മുഖ്യപ്രളയമായിട്ടും , ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളും മിഥ്യയായിട്ടും കല്പിച്ചിരിക്കുന്നു. (12 - 4 - 25).അതിനാൽ ഉല്പത്തിയൊ പ്രളയമൊ ഒരു സത്യവസ്തുവല്ല എന്നു സിദ്ധിക്കുന്നു.

3. പരീക്ഷിത്തിന്റെ മോക്ഷത്തിനുശേഷം മാർക്കണ്ഡേയോപാഖ്യാനം വരുന്നു. അതിൽ മാർക്കണ്ഡേയമഹർഷി ഏഴു പ്രളയങ്ങളുടെ കാലമത്രയും ജീവിച്ചിരുന്നതായി പറയുന്നു. ആകസ്മികമായ മായയുടെ പ്രഭാവത്താൽ അദ്ദേഹത്തിന് അങ്ങനെയുള്ള തോന്നലുണ്ടായതാണ്. അദ്ദേഹം ഏഴു പ്രാവശ്യം ഉൽപത്തിപ്രളയങ്ങൾ വീക്ഷിച്ചെങ്കിലും അവ സത്യമല്ലായിരുന്നു. കാലത്തിന്റെ രഹസ്യം അറിയാത്തവർ ഉല്പത്തിയും, സ്ഥിതിയും, ലയവും സത്യമെന്നു കരുതുന്നു. (12 -10- 41) ഭഗവാൻ ശങ്കരൻ മാർക്കണ്ഡേയനോടു പറഞ്ഞത് "എന്നിലും വിഷ്ണുവിലും ബ്രഹ്മാവിലും അണുമാത്രംപോലും ഭേദം കാണാത്ത ഭക്തന്മാരെ ഞങ്ങൾ ഭജിക്കുന്നു" എന്നാണ്. മഹാരാഷ്ട്രത്തിൽ ഗുരു ദത്താത്രേയന്റെ ഉപാസന സാർവ്വത്രികമായി കാണുന്നതിന്റെ അടിസ്ഥാനമിതാണ്. ദത്താത്രേയനിൽ ഉൽപത്തി, സ്ഥിതി, ലയം (ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ) ഇവയുടെ ഏകതസ്പഷ്ടമായി കാണാം.

4. സാപേക്ഷവാദം സ്ഥാപിക്കപ്പെട്ടതോടുകൂടി പാശ്ചാത്യർ ദൃഷ്ടി - സൃഷ്ടിവാദത്തിന്റെ രീതിയിൽ വിചാരിക്കാൻ തുടങ്ങിയിട്ടുണ്ട്. 1919 -ൽ പല പരീക്ഷണങ്ങൾക്കുശേഷം, ആകാശത്തു നക്ഷത്രങ്ങളെ കാണുന്ന സ്ഥലത്തല്ല അവ സ്ഥിതി ചെയ്യുന്നതെന്ന് അവർ പ്രഖ്യാപിച്ചു. ദൃഷ്ടിക്കു മുൻപും, ഒരു സംഭവം ഉണ്ടാകുന്നതിനു മുൻപും കാലം ഉണ്ടാകുന്നില്ല. ഇത് നമ്മുടെ കാലത്തെ ഏറ്റവും വലിയ ഒരു കണ്ടുപിടിത്തമാണ്. ഒരു സംഭവം ഒരു സ്ഥലത്തു തുടങ്ങുന്നു എങ്കിൽ മറ്റൊരു സ്ഥലത്ത് അതിന്റെ പ്രളയവും കാണാം. ഇതുകൊണ്ടു ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ ഇവർ തമ്മിൽ ഭേദം കാണരുത്. ഒരു വഴിയിൽകൂടി പോകുന്ന ഘോഷയാത്രയെപ്പറ്റി, അതിനടുത്തു വഴിവക്കിൽ നിൽക്കുന്നവർ "ഘോഷയാത്ര



പോകുന്നു'' എന്നും മുൻപിലുള്ളവർ 'ഘോഷയാത്ര വരുന്നു' എന്നും പറയും. അതോടൊന്നിച്ചുള്ളവർക്കു ഘോഷയാത്ര വരുന്നുമില്ല പോകുന്നുമില്ല. അതുപോലെതന്നെ ഒരു സംഭവത്തെ കാണുന്നവനെ അടിസ്ഥാനമാക്കി കാലത്തിനെ ഭൂതം, ഭാവി, വർത്തമാനം എന്നു മൂന്നായി വകതിരിക്കുന്നു. എങ്കിലും സംഭവം അഭിന്നമാണ്; അപ്രകാരംതന്നെ ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ ഇവർ തമ്മിലും ഭേദമില്ല.

കംസന്റെ മറ്റൊരു സ്വരൂപം ഭേദബുദ്ധിയാണ്. രണ്ടെണ്ണം ഇല്ലാത്തിടത്ത് അയാൾ രണ്ടെണ്ണം കണ്ടിരുന്നു. (10 - 42 - 28) ദ്വൈതഭാവം അധികമാകുമ്പോൾ പൃഥിവിക്കു ഭാരം വർദ്ധിക്കുന്നു. മനുഷ്യനിൽ ദ്വൈതഭാവം വർദ്ധിക്കുന്തോറും ജീവിതം കൂടുതൽ കൂടുതൽ ദുർഭരമായി ഭവിക്കും. അദ്വൈതസാക്ഷാത്കാരംകൊണ്ടു മാത്രമേ ആ ഭാരം നീങ്ങുകയുള്ളു. ശ്രീകൃഷ്ണൻ അദ്വൈതബ്രഹ്മസ്വരൂപമാണ്. ബ്രഹ്മാനുഭവമുണ്ടാകുമ്പോൾ ദ്വൈതം നശിക്കും. ശ്രീകൃഷ്ണനും കംസനുമായി ഒരിക്കലേ കൂട്ടിമുട്ടുന്നുള്ളു. കൂട്ടിമുട്ടിയപ്പോൾ കംസനു മരണവും സംഭവിച്ചു. സൂര്യനും അന്ധകാരവും ഒന്നിച്ച് ഇരിക്കാൻ സാധിക്കാത്തതുപോലെതന്നെ, ബ്രഹ്മവും ദ്വൈതവും ഒന്നിച്ച് ഇരിക്കുകയില്ല. ദ്വൈതഭാവം കൂടുന്നതോടൊപ്പം അവരുടെ സംസാരബന്ധവും വർദ്ധിക്കും. ഇതാണ് അവരുടെ ജഗത്തിന്റെ ഉല്പത്തി. അതായത് ദ്രഷ്ടാവിന്റെ ഭേദദൃഷ്ടി സൃഷ്ടിയും, അഭേദദൃഷ്ടി ലയവുമാണ്.

തന്റെ പിതാവിനെ സ്വപ്നത്തിൽ കാണുന്ന ഒരാൾക്ക് ആ സമയം താൻ പുത്രനാണെന്നും, കുട്ടിയാണെന്നും തോന്നുന്നു. അതുപോലെതന്നെ ജീവൻ സ്വയം ജഗത്തിനെ കല്പന ചെയ്യുകയും അതേ സമയം തന്നിൽനിന്നും പ്രത്യേകമായി ജഗത്തിനെ കാണാൻ തുടങ്ങുകയും ചെയ്യുന്നു. അതോടുകൂടി ജഗത്തിന്റെ പരിണാമമെന്തെന്നുള്ള വിചാരം ഉണ്ടാകുകയും, അപ്രകാരമുള്ള വിചാരങ്ങളുടെ ഭാരം അനുഭവപ്പെടുകയും ചെയ്യുന്നു. ഈ ഭാരം നശിക്കണമെങ്കിൽ ശ്രീകൃഷ്ണരൂപമായ ബ്രഹ്മസ്ഥിതി ജാതമാകാതെ സാദ്ധ്യമല്ല. ദശമസ്കന്ധം പൂർവ്വാർദ്ധത്തിൽ ശ്രീകൃഷ്ണഭഗവാന്റെ ''യോഗശക്തിയെ'' കാണിച്ചിരിക്കുന്നു. ഭഗവാൻ തന്റെ യോഗശക്തിയാൽ കംസന്റെ സേനയെ നശിപ്പിക്കുകയും, രാസലീലാസമയം യോഗമായയാൽ തന്റെ ഭക്തക ൾക്ക് ആനന്ദം നൽകുകയും ചെയ്തിരുന്നു. ''പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം'' എന്ന ഗീതാവാക്യം സാധൂകരിക്കുന്ന ലീലകളാണ് പൂർവ്വാർദ്ധം മുഴുവൻ. ഉത്തരാർദ്ധത്തിൽ ജ്ഞാനശക്തിയെ ഉദാഹരിച്ചിരിക്കുന്നു. ദശമസ്കന്ധത്തിൽ കംസവധംവരെയുള്ള ലീലകൾ തമോഗുണികളായ ഭക്തന്മാരെ ഉദ്ധരിക്കുന്നവയാണ്. തുടർന്നു യുധിഷ്ഠിരന്റെ രാജസൂയംവരെയുള്ള ലീലകൾ രജോഗുണികളായ ഭക്തന്മാരുടെ ഉദ്ധാരണത്തിനായുള്ളതും, അതിനുപരിയുള്ള ലീലകൾ സുദാമാവ്, വസുദേവർ, ശ്രുതദേവൻ, ബഹുലാശ്വൻ മുതലായ സാത്വിക ഭക്തന്മാരുടെ ഉദ്ധാരണത്തിനുള്ളതും ആകുന്നു. ഒടുവിൽ നിർഗുണബ്രഹ്മത്തെ സഗുണമായ വേദംകൊണ്ട് എങ്ങനെ പ്രാപിക്കാമെന്ന് 'വേദസ്തുതി'യിൽ വിവരിച്ചിരിക്കുന്നു. ഏകാദശസ്കന്ധത്തിൽ ആത്മാവിന്റെ പരിചയം, വൈരാഗ്യത്തിന്റെ ആവശ്യം ഇവ ഉദാഹരിച്ചതിനു ശേഷം, ജഗത്ത് പ്രാതിഭാസികമാണെന്നു ബോധ്യമാകുമ്പോൾ പൃഥിവിയുടെ (ദ്വൈതത്തിന്റെ) ഭാരം ഇല്ലാതാകുമെന്നും, വൈരാഗ്യമില്ലാത്തവർക്ക് ബ്രഹ്മജ്ഞാനപ്രാപ്തിക്കു ഭക്തിയോഗമാണ് നല്ലതെന്നും വിവരിച്ചിരിക്കുന്നു. തുടർന്ന്, മായയുടെ മൂന്നു ഗുണങ്ങളെ ഭക്തിയോഗത്താൽ എങ്ങനെ ജയിക്കാമെന്ന് ഉദാഹരിച്ചിട്ടുണ്ട്. ലൌകിക വ്യവഹാരങ്ങളിൽ വൈരാഗ്യമുണ്ടായാൽ ആത്മാവ് മായയിൽ അസംഗമാണെന്നുള്ള ജ്ഞാനം സിദ്ധിക്കുമെന്നും, രാഗത്തെ ഉപേക്ഷിക്കുവാൻ കഴിവില്ലാത്തവർ അവരുടെ രാഗത്തെ ഭഗവാനിൽ ചേർത്തു ഭക്തിയോഗദ്വാരാ മുക്തരാകണമെന്നും ശുകദേവൻ ഉപദേശിക്കുന്നു. ദശമസ്കന്ധം ഭഗവാന്റെ ഹൃദയവും ഏകാദശം ഭഗവാന്റെ മസ്തകവുമാണെന്നു പറയപ്പെടുന്നു. ഹൃദയം ശുദ്ധമാക്കാൻ കാമത്തെ നിഃസംഗതകൊണ്ടും, ഭയത്തെ തത്ത്വചിന്ത കൊണ്ടും, യോഗാനുഷ്ഠാനത്തിലുണ്ടാകുന്ന വിഘ്നങ്ങളെ മൌനം കൊണ്ടും , സത്വഗുണത്തെ ഉപരതികൊണ്ടും ജയിക്കണമെന്ന് ഒമ്പതാംസ്കന്ധംവരെയുള്ള കഥകൾകൊണ്ടു സമർത്ഥിച്ചിരിക്കുന്നു. ലൌകികജ്ഞാനവും ആനന്ദവും അചേതനസ്വരൂപമാണ്. ജീവനിൽ ജഡതവരാതെ അതുണ്ടാകുകയില്ല. ഈ ജഡതയാണ് പൃഥിവിയുടെ ഭാരം. ഈ ഭാരം നശിപ്പിക്കാൻ ഭഗവത്കൃപയും ആത്മസാക്ഷാത്ക്കാരവും ആവശ്യമാണ്.

ശരീരമാണ് 'താൻ' എന്നുള്ള അദ്ധ്യാസം കളയുക വളരെ പ്രയാസമാണ്. ജ്ഞാനിക്കും, ഭക്തനും കൂടി ഒടുവിൽ ശരീരം ഉപേക്ഷിക്കേണ്ടിവരുന്നു. ദേഹബുദ്ധി നിവൃത്തമാകുമ്പോൾ ജഗദ്ഭാവവും നിവൃത്തമാകുന്നു. സമസ്ത ഉള്ളപ്പോൾ സാധക-ബാധക ഭാവവും ഉണ്ടായിരിക്കും. വ്യവഹാരദശയിൽ ജീവൻ വ്യാവഹാരികമാകേണ്ടിവരുന്നു. പരമാർത്ഥദശ(ബ്രഹ്മഭാവം)യിൽ വ്യവഹാരം നശിക്കും. അതിനാൽ ഭഗവാൻ ഗോപികളുടെ സംസാരസുഖത്തിന്റെ കുടങ്ങൾ ഉടച്ചിരുന്നു. മായികദർശനമുള്ളിടത്ത് ദ്രഷ്ടാവ്, ദർശനം, ദൃശ്യം ഇവ മൂന്നും മായികമാണ്. അതിനാൽ മായയെ ജയിക്കുവാൻ മായാതീതമായ ബ്രഹ്മകൃപ അത്യാവശ്യമാണ്. സ്വയമേവ തത്ത്വവിചാരം ചെയ്യാൻ കഴിവില്ലാത്തവർക്ക്, ഉപാസനയും ഭക്തിയും അനുപേക്ഷണീയമാണ്. ഭക്തി വർദ്ധിക്കുമ്പോൾ ഈശ്വരസ്മരണയാൽ ചൈതന്യം പ്രകടമാകുകയും ജഡതയുടെ (പൃഥി) ഭാരം കുറയുകയും ചെയ്യും.

സംസാരവിഷയഭോഗങ്ങൾ ആത്മശക്തിയെ നശിപ്പിക്കുന്നു. അതിനാൽ സംയമം അത്യാവശ്യമാണ്. ഇന്നത്തെ ഭരണത്തിൽ ഈ തത്ത്വം ഗൌനിക്കപ്പെടുന്നില്ല. സ്വപ്നം മിഥ്യയാണ്. എന്നിട്ടും ആ സമയത്ത് അതിന്റെ ക്ഷണഭംഗുരത ജീവൻ അറിയുന്നില്ല. അതുപോലെ ജഗത്തു മിഥ്യയായിരുന്നിട്ടും, ബ്രഹ്മാവുപോലും തന്റെ കർമ്മത്തിന്റെ പ്രതിബന്ധത്താൽ ആ മിഥ്യാത്വം ഓർമ്മിക്കുന്നില്ല. ബ്രഹ്മാവിനുകൂടി തന്റെ സൃഷ്ടിയിൽ മോഹം ജനിക്കുന്നു. ആ മോഹം ഭഗവാൻ നശിപ്പിക്കുന്നു. (അദ്ധ്യായം 13, 14, 15) അധർമ്മത്തിന്റെ ശക്തിയാണ് സംസാരത്തിന്റെ (പൃഥിവിയുടെ) ഭാരം; ആ ഭാരം നശിപ്പിക്കാൻ ബ്രഹ്മചൈതന്യത്തിനേ കഴിയൂ. അതിന്നാണ് ഭഗവാൻ അവതരിക്കുന്നത്.



ഗുജറാത്തിൽ ഡാക്കോർ എന്ന സ്ഥലത്ത് ശ്രീരണചോഡറായിയുടെ ദർശനത്തിന് അനേകം ഭക്തന്മാർ പോകുന്നുണ്ട്. അദ്ദേഹത്തെ തുലാസിന്റെ ഒരു തട്ടിലും, ഭക്തയായ ഗംഗാഭായിയുടെ മൂക്കുത്തി മറ്റേ തട്ടിലും, വച്ചു തൂക്കിയപ്പോൾ മൂക്കുത്തിക്കു ഭാരം കൂടുതലുള്ളതായി ജനങ്ങൾക്കു അനുഭവപ്പെട്ടു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ യാതൊരു കാമനകളും ഋണങ്ങളും ഉണ്ടായിരുന്നില്ലെന്നുള്ളതാണ് അതിനു കാരണം. ഹൃദയഭാരം (പാപം) ഇല്ലാത്തവരെ ദർശിക്കുന്നവരുടെ പാപഭാരവും നശിക്കും. ഭഗവാന്റെ ജോലിതന്നെ പൃഥ്വിയുടെ ഭാരം (Inertia) നശിപ്പിക്കുകയാണ്.

സാപേക്ഷവാദമനുസരിച്ചു നോക്കിയാലും മായികദർശനത്തിൽനിന്നു ഭാരം (Inertia) ഉണ്ടാകുന്നു എന്നു കാണാം. ബ്രഹ്മദർശനംകൊണ്ടു സകലഭാരങ്ങളും നീങ്ങുമെന്ന് നമ്മുടെ ശാസ്ത്രങ്ങൾ പറയുന്നു. മനുഷ്യരിൽ പല പ്രകൃതിക്കാരുമുള്ളതിനാൽ ബ്രഹ്മദർശനം സാധിക്കുന്നതിനു പല പ്രകാരത്തിലുള്ള സാധനകളെപ്പറ്റിയും ശാസ്ത്രങ്ങൾ വിവരിച്ചിട്ടുണ്ട്.

പ്രകൃതിസ്ഥിതമായ ജീവനെ 'സ്ത്രീ' അഥവാ 'ഗോപി'എന്നു പറയുന്നു. പ്രഥമസ്കന്ധത്തിൽ ഭഗവാൻ ദ്വാരകയിൽ പതിനാറായിരത്തെട്ടു സ്ത്രീകളുമായി വസിച്ചിരുന്നു (1 - 11 - 39) എന്നു പറഞ്ഞിട്ടുള്ളത് അന്തഃകരണവൃത്തികളെപ്പറ്റിയാണ്. ഈ അല്പമതികളായ അബലകൾ പതിയുടെ പ്രഭാവത്തെ അറിയാതെ അദ്ദേഹത്തെ തങ്ങളുടെ വശവർത്തിയായും, ഏകാന്തത്തിൽ തങ്ങൾക്കു പ്രിയത്തെ ചെയ്യുന്നവനായും കരുതിയിരുന്നു എന്നും തുടർന്നു പറഞ്ഞിട്ടുണ്ട്. അഹങ്കാരവൃത്തികൾ, അന്തര്യാമിയായ ഈശ്വരനെ തങ്ങളുടെ ധർമ്മത്തോടു യുക്തമായി കരുതുന്ന അവസ്ഥയായിരുന്നു ദ്വാരകയിൽ. അഗാധസമുദ്രരൂപമായ അന്തഃകരണത്തിലെ ചൈതന്യത്തിന്റെ സ്ഥാനമാണ് ദ്വാരക. ഇത് ഭഗവാനും രുക്മിണീദേവിയും തമ്മിലുള്ള സംവാദത്തിൽ (10 - 60 - 35) സ്പഷ്ടമാക്കിയിട്ടുണ്ട്. ദശമത്തിലെ പൂർവ്വാർദ്ധത്തിൽ ഗോപീശബ്ദം കൂടുതലായി ഉപയോഗിച്ചിരിക്കുന്നു. ആർക്ക് ജ്ഞാനരക്ഷ ചെയ്യുവാൻ ഇച്ഛയുണ്ടോ- അവരെ 'ഗോപന്മാർ' അഥവാ 'ഗോപികൾ'എന്നു പറയുന്നു. ബ്രഹ്മചാരിണികളായ ഗോപികളുടെ കഥ 'വസ്ത്രാപഹരണ'ലീലയിലും, ഗൃഹസ്ഥാശ്രമികളായ ഗോപികളുടെ കഥ 'വിപ്രപത്ന്യനുഗ്രഹ'ലീലയിലും, വാനപ്രസ്ഥാശ്രമികളായ ഗോപ-ഗോപികളുടെ കഥ 'ഗോവർദ്ധനോദ്ധാരണ'ലീലയിലും, സന്ന്യാസികളായ ഗോപികളുടെ കഥ 'രാസ'ലീലയിലും, വിവരിച്ചിരിക്കുന്നു. ഇപ്രകാരം ആശ്രമധർമ്മങ്ങളുടെ ക്രമവും അവിടെ കാണാം. ഏതു വിധമെങ്കിലും ഭഗവാനിൽ തന്മയത ഉണ്ടാകണമെന്നുള്ളത് എല്ലാ പ്രകൃതിക്കാരായ മനുഷ്യരുടെയും ജീവിതലക്ഷ്യമായിരിക്കണം.

വർണ്ണധർമ്മങ്ങളെ അടിസ്ഥാനമാക്കിനോക്കിയാൽ ആദ്യം വൈശ്യഭക്തന്മാരുടെയും സ്ത്രീകളുടെയും കഥകളും, തുടർന്നു ക്ഷത്രിയഭക്തന്മാരുടെ കഥകളും, എൺപതാം അദ്ധ്യായത്തിനുമേൽ ബ്രാഹ്മണഭക്തന്മാരുടെ കഥകളും വരുന്നതു കാണാം.

ഇനി ഭഗവാന്റെ സ്വരൂപത്തെപ്പറ്റി വിചാരിച്ചുനോക്കാം. ദ്വിതീയസ്കന്ധത്തിൽ ശുകദേവൻ ഭഗവാനെ ഇപ്രകാരം സ്തുതിക്കുന്നു.

ശ്രീയ ഃപതിർയജ്ഞപതിഃപ്രജാപതിർ-
ധിയാംപതിർലോകപതിർധരാപതിഃ
പതിർഗതിശ്ചാന്ധകവൃഷ്ണിസാത്വതാം
പ്രസീദതാം മേ ഭഗവാൻ സതാംപതിഃ. (2- 4- 20)

ലക്ഷ്മീദേവിയുടെ പതിയും, സർവ്വയജ്ഞപതിയും, പ്രജകളുടെ പതിയും, സകലരുടെയും ബുദ്ധിയുടെ പതിയും (സാക്ഷി), സകലലോകപതിയും, ഭൂമിപതിയും, വൃഷ്ണ്യന്ധകവംശികളായ യാദവന്മാരുടെ പതിയും, ഗതിയും, സത്പുരുഷന്മാരുടെ പതിയുമായ ഭഗവാൻ എന്നിൽ പ്രസന്നനാകേണമേ.

ഭഗവാനെപ്പറ്റിയുള്ള ഈ വിവരണം, ദശമത്തിൽ വിവരിക്കുന്ന ലീലകളുടെ രഹസ്യം മനസ്സിലാക്കുവാൻ പ്രത്യേകം പ്രയോജനകരമാണ്. ഗോപികൾ ഇച്ഛിച്ചത് ഈ പതിയെ തങ്ങളുടെ പതിയാക്കാനാണ്. ഉത്തരാർദ്ധത്തിൽ പറയുന്ന പതിനാറായിരത്തെട്ടു സ്ത്രീകളുടെ ഇച്ഛയും അദ്ദേഹത്തെ പതിയാക്കാനായിരുന്നു. ബ്രഹ്മാവും ദേവന്മാരും, ദേവകീഗർഭസ്ഥിതനായ ഭഗവാനെ സ്തുതിക്കുന്നത് നോക്കുക.

സത്യവ്രതം സത്യപരം ത്രിസത്യം
സത്യസ്യ യോനിം നിഹിതം ച സത്യേ
സത്യസ്യ സത്യമൃതസത്യനേത്രം
സത്യാത്മകം ത്വാം ശരണം പ്രപന്നാഃ- (10 -2 -26)

പ്രഭോ, അവിടുന്നു സത്യസങ്കല്പനാണ്. അവിടുത്തെ പ്രാപിക്കാനുള്ള പ്രധാനസാധനയാണ് സത്യം. അങ്ങ് ത്രികാലങ്ങളിലും സത്യമാണ്. സത്യംപോലെ കാണപ്പെടുന്ന ജഗത്തിന്റെ ആധികാരണമാണ് അവിടുന്ന്. അങ്ങു സത്യസ്ഥിതനും, സത്യത്തിന്റേയും സത്യവുമാണ്. ഋതവും സത്യവും അവിടുത്തെ നേത്രങ്ങളാണ്. ഹേ സത്യസ്വരൂപാ, ഞങ്ങൾ അവിടുത്തെ ശരണാഗതരാണ്.

ഇങ്ങനെയുള്ള സ്വരൂപത്തെ ആരെങ്കിലും പതിയായി ഇച്ഛിക്കുന്നെങ്കിൽ അതിൽ വളരെ രഹസ്യങ്ങൾ അടങ്ങിയിരിക്കണം. ഇതേപ്പറ്റി 'രാസലീല' പ്രകരണത്തിൽ വിവരിച്ചു പറഞ്ഞിട്ടുണ്ട്. രുക്മിണിയും ഭഗവാനുമായുള്ള സംവാദത്തിലും (അറുപതാം അദ്ധ്യായം) ഈ രഹസ്യങ്ങൾ കൂടുതൽ സ്പഷ്ടമാക്കിയിട്ടുണ്ട്. ഈ ഭാഗങ്ങൾ അദ്ധ്യാത്മഭാവത്തിൽ മനസ്സിലാക്കുമ്പോൾ, ഉപയോഗിച്ചിരിക്കുന്ന ഭാഷ ലൌകികമാണെങ്കിലും വിവരിച്ചിരിക്കുന്ന പ്രേമം അലൌകികമാണെന്നും സ്പഷ്ട



മായി കാണാൻ കഴിയും. സ്ത്രീകളും ശ്രീകൃഷ്ണഭഗവാനുമായുള്ള ബന്ധങ്ങളെല്ലാം ജീവ - ബ്രഹ്മബന്ധമാണെന്ന് അറിയണം. ബ്രഹ്മസംബന്ധം രണ്ടു പ്രകാരത്തിൽ ഉണ്ടാകുന്നു.

1. ഭേദത്തെ അഭേദമാക്കുക. ഇതിനു ഭക്തി ആവശ്യമാണ്.
2. ഭേദത്തെ നിഷേധിക്കുക. ഇതിനു ജ്ഞാനവും വൈരാഗ്യവും ആവശ്യമാണ്.

ജ്ഞാനവും വൈരാഗ്യവും ഭക്തിയുടെ പുത്രന്മാരാണ്. അതിനാൽ ദശമത്തിൽ ഭക്തികഥകൾ വിവരിച്ചിട്ട് ഏകാദശത്തിൽ ജ്ഞാനവൈരാഗ്യങ്ങളുടെ കഥ കൂടുതലായി പറഞ്ഞിരിക്കുന്നു. അവസാനത്തിൽ ബ്രഹ്മ, വിഷ്ണു, മഹേശ്വരന്മാരുടെ ഏകത്വവും ഉദാഹരിച്ചിട്ടുണ്ട്. ദശമസ്കന്ധം ആദ്യം മുതല്ക്കു കാണുന്ന അദ്ധ്യാത്മഭാവങ്ങളുടെ ക്രമം ചുവടെ ചേർക്കുന്നു.

1. വസുദേവൻ എന്ന ശുദ്ധസത്ത്വഗുണത്തിൽ ചൈതന്യത്തിന്റെ പ്രകാശം കാണിച്ചിരിക്കുന്നു. (10. 2. 16.)
2. ആ ചൈതന്യത്തിന് ഗർഗ്ഗാചാര്യൻ കൃഷ്ണനെന്നു നാമധേയം നൽകുകയും ആ അനുഭവത്തിന്റെ രക്ഷയ്ക്ക് നന്ദഗോപന് സൂചനകൊടുക്കുകയും ചെയ്യുന്നു.(10. 8. 19.)
3. വ്യവഹാരസമയത്ത് ആത്മനിഷ്ഠ ഉണ്ടായിരിക്കുകയില്ലെന്ന് ആവരണരൂപികളായ വിഷമതകളെ വർണ്ണിച്ചു സമർത്ഥിക്കുന്നു. (10. 8. 25)
4. മേൽപറഞ്ഞ വിഷമതകൾ നീങ്ങുന്നതിനു മൂന്നുപായങ്ങൾ പറഞ്ഞിരിക്കുന്നു.

   A. വൃന്ദാവനംപോലുള്ള സത്സംഗം നടക്കുന്ന സ്ഥലങ്ങളിൽ പതിവായി പോകുക. (10. 11. 35.)

   B. സർവ്വ ഇന്ദ്രിയങ്ങളേയും ഈശ്വരോന്മുഖമാക്കുക. (10. 10. 38.)

   C. പതിവായി ധ്യാനം ശീലിക്കുകയും, സകലയിടത്തും ഭഗവാനെ കാണുകയും ചെയ്യുക. (10. 11. 59)
5. മേൽപറഞ്ഞവിധം ജീവിച്ചാൽ അഘാസുരൻ (പാപം) നശിക്കും. ദ്വൈതത്തിന്റെ ഭാരം കുറയും. ജീവനു ദൃഷ്ടി - സൃഷ്ടിവാദത്തിന്റെ അനുഭവമുണ്ടാകും. (പന്ത്രണ്ടാം അദ്ധ്യായം.)
6. ബ്രഹ്മസ്തുതിയിൽ രജ്ജു - സർപ്പദൃഷ്ടാന്തംകൊണ്ടു ജഗത്തിന്റെ മിഥ്യാത്വം പ്രകടമാക്കിയിരിക്കുന്നു. (10. 14. 22, 25.)
7 .ജീവൻ പലപ്പോഴും സത്തിനെ മറന്ന് അസത്തിനെ ഗ്രഹിക്കുന്നു. ഇതാണ് കാളിയന്റെ സ്വരൂപം. (10 - 16 - 56.)
8. പ്രലംബാസുരരൂപിയായ മായയിൽ മുഴുകത്തക്കവിധമുള്ള സംസാരം ത്യജിക്കണം. (10. 18. 17.)
9. എന്തെങ്കിലും കേൾക്കാനിച്ഛിക്കുന്നെങ്കിൽ അത് ഭഗവാനെ പുരസ്കരിച്ചുള്ള സത്സംഗവാർത്തയായിരിക്കണം. ഇതാണ് വേണുഗാനമാഹാത്മ്യരഹസ്യം. (10. 21.)

   (ബ്രഹ്മചാരി, ഗൃഹസ്ഥ, വാനപ്രസ്ഥ, സന്യാസദശകളിലുള്ള ഗോപികളുടെ കഥകൾ അതിന്നുശേഷം വരുന്നു.)
10. കംസരൂപിയായ ദ്വൈതത്തെ നശിപ്പിച്ച് ആവരണഭംഗം സാധിക്കുന്നു. (10 42. 28, 10. 44. 37.)
11. ഇന്ദ്രിയദമനമാകുന്ന സുദാമാവിനെ സതീർത്ഥ്യനാക്കിക്കൊണ്ട് സാന്ദീപനിമഹർഷിയിൽനിന്നും ആത്മാവിന്റെ സ്വയം പ്രകാശകത്വം മനസ്സിലാക്കുന്നു.
12. രാസലീലവരെ "തത്" പദാർത്ഥശോധനയും, സാന്ദീപനിയുടെ അടുത്ത് "ത്വം" പദാർത്ഥശോധനയും നടക്കുന്നു. (10. 45. 33.)

    ഉദ്ധവർമുഖേന ഗോപികൾക്കു ഭഗവാൻ അയച്ച സന്ദേശത്തിലും 'ത്വം' പദാർത്ഥശോധന അടങ്ങിയിരിക്കുന്നു.
13. അക്രൂരൻ യമുനയിൽ മുങ്ങിക്കിടന്നുകൊണ്ട് ഭഗവാനെ സ്തുതിക്കുന്നതു 'തത്' പദാർത്ഥശോധനയും (10. 40. 3), മധുരയിൽ തന്റെ ഗൃഹത്തിൽവെച്ചു സ്തുതിക്കുന്നത് 'ത്വം' പദാർത്ഥശോധനയുമാണ്. (10. 48. 22.)
14. 'തത്ത്വമസി' എന്ന മഹാവാക്യത്തിന്റെ ബോധമുണ്ടാകുന്നതിനു മുൻപ് സംസാരത്തിലെ അനേകം വിക്ഷേപശക്തികളെ പരാജയപ്പെടുത്തേണ്ടതുണ്ട്. വേദസ്തുതിയിൽ അതദ്വ്യാവൃത്തികൊണ്ടു ഭേദത്തെ നിഷേധിക്കുന്നതെങ്ങനെ എന്നു കാണിച്ചിരിക്കുന്നു. (10. 87. 41.)
15. അതിനുശേഷം ഭൂമാഭഗവാന്റെ രൂപത്തിലുള്ള ബ്രഹ്മസ്വരൂപദർശനത്തിന്റെ പ്രസംഗം വരുന്നു. ( 10. 89. 55.)
16. ഏകാദശത്തിൽ, വസുദേവദേവകിമാർ ശ്രീകൃഷ്ണഭഗവാനെ പുത്രരൂപത്തിൽ കരുതിയിരുന്നതിനാൽ ജ്ഞാനലാഭത്തിന് നാരദനെ സമീപിച്ചതായി പറഞ്ഞിരിക്കുന്നു. ഇതിൽനിന്നും ആരുടെ എങ്കിലും മാതാപിതാക്കന്മാരാകുന്നതുകൊണ്ടുമാത്രം ആത്മലാഭമുണ്ടാകുകയില്ലെന്നു കാണാം.
17. അടുത്തുവരുന്ന ഗുരുദത്താത്രേയന്റെ അവധൂതാഖ്യാനത്തിൽ ത്രിമൂർത്തികളുടെ ഏകതയെ കാണിച്ചിരിക്കുന്നു. ക്രമമില്ലാത്ത ഉൽപത്തി സ്ഥിതി പ്രളയങ്ങളുടെ വിചാരംകൊണ്ടു വിവർത്തവാദം തുടങ്ങുന്നു. അനസൂയ (ആരുടേയും ഗുണദോഷങ്ങളെ നോക്കുന്ന സ്വഭാവമില്ലാത്തവൾ) അത്രിയെ (ത്രിഗുണരഹിതനാകയാൽ നിർഗുണൻ) വിവാഹം കഴിക്കുന്നതുകൊണ്ടു ത്രിമൂർത്തികളെ ശിശുക്കളാക്കുവാൻ കഴിയും.



18. തുടർന്നുള്ള ഹംസഗീതയിൽ (പതിമ്മൂന്നാ മദ്ധ്യായം) അജാതവാദത്തിന്റെയും , ഏകജീവവാദത്തിന്റേയും സിദ്ധാന്തം വരുന്നു.

19. ദ്വാദശസ്കന്ധത്തിൽ, ശുകദേവൻ ശ്രീപരീക്ഷിത്തിന് "അഹം ബ്രഹ്മാസ്മി" എന്ന മഹാവാക്യം ഉപദേശിക്കുന്നു. (12. 5. 11.)

ഇപ്രകാരം അത്യത്ഭുതകരമായ രീതിയിലാണ് ഈ ശുകശാസ്ത്രകഥ വിവരിച്ചിട്ടുള്ളത്. ഇതിനെ പരമഹംസസംഹിത എന്നും പറഞ്ഞുവരുന്നു. ഈ സംഹിതയുടെ ഭാഷ മനസ്സിലാക്കാൻ ചാരിത്രശുദ്ധി ആവശ്യമാണ്. അതിന് ഈ അദ്ധ്യാത്മഭാഗവതം സഹായകമായിരിക്കും. ഏഴു ദിവസംകൊണ്ടു മോക്ഷം സിദ്ധിക്കുവാൻ ഭാഗവതം പോലെ സുന്ദരവും രസകരവുമായ ഒരാഖ്യാനം വേറെ കാണുകയില്ല. അതിനാലത്രേ ഭാഗവതമാഹാത്മ്യത്തിൽ

"പിബത ഭാഗവതം രസമാലയം
മുഹുരഹോ രസികാ ഭുവി ഭാവുകാഃ.

എന്നു പറഞ്ഞിരിക്കുന്നത്.

ശ്രീമദ് ഭാഗവതകഥാരൂപിയായ അമൃതരസം അവസാനം വരെ കുടിച്ചുകൊണ്ടിരിക്കുക.

വേദാന്താശ്രമം, വലാഡ്,
അഹമ്മദാബാദ്.
1 - 6 - 52.

സ്വാമി മാധവതീർത്ഥ.



## വിഷയവിവരം



## വിഷയവിവരം

### സ്കന്ധം - 9



### പത്താം സ്കന്ധം - പൂർവാർധം



### പത്താംസ്കന്ധം - ഉത്തരാർധം



## വിഷയവിവരം



# ഒന്നാം പതിപ്പിന്റെ അവതാരിക

സംസ്കൃതവാങ്മയത്തിൽ ശ്രീമദ് ഭാഗവതത്തിന് അദ്വിതീയമായ ഒരു സ്ഥാനമാണുള്ളത്. ശബ്ദപ്രധാനമായ വേദം പ്രഭുവിനെപ്പോലെയും, അർഥപ്രധാനമായ പുരാണം സുഹൃത്തിനെപ്പോലെയും, രസപ്രധാനമായ കാവ്യം കാന്തയെപ്പോലെയും നൽകുന്ന തത്ത്വോപദേശങ്ങളെല്ലാം ശ്രീമദ് ഭാഗവതത്തിൽ ഉൾക്കൊള്ളുന്നു. അതുകൊണ്ട് വേദത്തെപ്പോലെയും പുരാണത്തെപ്പോലെയും കാവ്യത്തെപ്പോലെയും ജിജ്ഞാസുക്കളും സഹൃദയന്മാരും ഭാഗവതത്തെ ഉപാസിയ്ക്കുന്നുണ്ട്. ശബ്ദഭംഗികൊണ്ടും നാനാതരത്തിലുള്ള സാധനാമാർഗങ്ങൾകൊണ്ടും ജ്ഞാനവിജ്ഞാനസമ്പത്തുകൊണ്ടും പുരാണങ്ങളിൽ പ്രാധാന്യമർഹിയ്ക്കുന്നത് ശ്രീമദ് ഭാഗവതമാണെന്ന് എല്ലാവരും സമ്മതിയ്ക്കും. അതുകൊണ്ടായിരിയ്ക്കാം മറ്റു പുരാണങ്ങളെക്കാൾ ഭാഗവതത്തിന് സംസ്കൃതത്തിലും ഇതരഭാഷകളിലും വളരെയേറെ വ്യഖ്യാനങ്ങൾ ഉണ്ടായിട്ടുള്ളത്. പ്രാചീനന്മാരും അർവാചീനന്മാരുമായ ഭാഗവതവ്യാഖ്യാതാക്കളിൽ ഭൂരിഭാഗവും സർവശാസ്ത്രപാരംഗതന്മാരും അനുഭൂതിസമ്പന്നന്മാരുമായ പരമാചാര്യന്മാരാണ്. ദ്വൈതപരമായും വിശിഷ്ടാദ്വൈതപരമായും അദ്വൈതപരമായും അവർ ഭാഗവതം വ്യാഖ്യാനിച്ചിരിയ്ക്കുന്നു. അതിനാൽ ആ വ്യാഖ്യാനങ്ങൾക്ക് ഭാഗവതാർഥം മുഴുവൻ പക്ഷപാതരഹിതമായി പ്രകാശിപ്പിയ്ക്കുവാൻ കഴിഞ്ഞിട്ടില്ലെന്നാണു ചില മഹാപുരുഷന്മാരുടെ പക്ഷം. അതുകൊണ്ട് ഭാഗവതാർഥത്തെ സമഗ്രമായി വെളിവാക്കുവാൻ ചില പണ്ഡിതന്മാർ ശ്രമിച്ചിട്ടുണ്ട്. ഇന്നും ശ്രമിച്ചു വരുന്നുമുണ്ട്. എന്നാലും ഭാഗവതം അപ്രമേയമായിത്തന്നെ നിലകൊള്ളുന്നു.

ആധുനികകാലത്ത് ഭാഗവതാർഥം വെളിപ്പെടുത്തുവാൻ ശ്രമിച്ചിട്ടുള്ളവരിൽ പ്രമുഖനാണ് 1960 നവംബർ 17-ാം തീയതി ഗുജറാത്തിൽ വെച്ച് വിദേഹകൈവല്യമടഞ്ഞ പരമപൂജ്യ ശ്രീ മാധവ തീർത്ഥസ്വാമികൾ. ഗുജറാത്തിൽ കുലീനമായ ഒരു വൈഷ്ണവകുടുംബത്തിലാണദ്ദേഹം ജനിച്ചത്. ചെറുപ്പത്തിലേ ഭാഗവതകഥകളിൽ തത്പരനും ഭഗവദ്ഭക്തനുമായിരുന്നു അദ്ദേഹം. വിദ്യാഭ്യാസത്തിനുശേഷം ഗൃഹസ്ഥാശ്രമവും ഒരു നല്ല ഉദ്യോഗവും സ്വീകരിച്ച് ഭൗതികജീവിതം നയിച്ചെങ്കിലും കാലാന്തരത്തിൽ മഹാവിരക്തനായി സന്ന്യാസാശ്രമത്തിൽ പ്രവേശിച്ച് ഒരു വിദ്വത്സന്ന്യാസിയായിത്തീർന്നു. വിവിധഭാഷകളിലും പാശ്ചാത്യവും പൗരസ്ത്യവുമായ ദർശനങ്ങളിലും അപാരവൈദുഷ്യം സമ്പാദിച്ച ശ്രീ സ്വാമികൾ *ഇംഗ്ലീഷു*ഭാഷയിലും ഗുജറാത്തിഭാഷയിലും വളരെ ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ആ പുസ്തകങ്ങൾക്ക് വിദ്വാന്മാരുടെയും ജിജ്ഞാസുക്കളുടെയും ഇടയിൽ നല്ല പ്രചാരവുമുണ്ട്.

ശ്രീ മാധവതീർത്ഥസ്വാമികളുടെ കൃതികളിൽ ഏറ്റവും പ്രധാനപ്പെട്ട ഒരു ഗ്രന്ഥമാണ് ഗുജറാത്തിഭാഷയിൽ എഴുതിയിട്ടുള്ള അധ്യാത്മഭാഗവതം. അദ്ദേഹത്തിന്റെ മുപ്പതുവർഷത്തെ ഭാഗവതപഠനത്തിന്റേയും ചിന്തയുടേയും ഫലമായി ഉണ്ടായ ഗ്രന്ഥമാണത്. ആദ്യം അഞ്ചു ഭാഗങ്ങളായും പിന്നീട് രണ്ടു ഭാഗങ്ങളായുമാണ് അതച്ചടിച്ചു പ്രസിദ്ധപ്പെടുത്തിയത്. ഉത്തരേന്ത്യയിലുള്ള പണ്ഡിതന്മാരുടെ മുക്തകണ്ഠമായ പ്രശംസയ്ക്കും ഭഗവദ്ഭക്തന്മാരുടെ സമാദരത്തിനും വിഷയമായ ഒരു ഗ്രന്ഥമാണ് അധ്യാത്മഭാഗവതം.

ഭാരതീയ ദർശനങ്ങളുടെയും പാശ്ചാത്യശാസ്ത്രങ്ങളുടെയും വിചാരമണ്ഡലത്തിൽ നിന്നുകൊണ്ട് ഭാഗവതത്തിലടങ്ങിയിരിയ്ക്കുന്ന ആശ്ചര്യജനകമായ അധ്യാത്മജ്യോതിസ്സിനെ ദർശിയ്ക്കുകയും മറ്റുള്ളവരെ അതിനു പ്രേരിപ്പിയ്ക്കുകയും ചെയ്യുകയാണ് അധ്യാത്മഭാഗവതരചന വഴി ശ്രീ സ്വാമികൾ ചെയ്തിരിയ്ക്കുന്നത്. ഷഡ്‌വിധലിംഗങ്ങൾ കൊണ്ട് ഭാഗവതത്തിലെ മുഖ്യസിദ്ധാന്തം ജീവബ്രഹ്മൈക്യമാണെന്നദ്ദേഹം ഭാഗവതവാക്യങ്ങൾക്കും യുക്തിയ്ക്കും അനുഭൂതിയ്ക്കും ഇണങ്ങത്തക്കവണ്ണം ഈ ഗ്രന്ഥത്തിൽ സ്ഥാപിച്ചിരിയ്ക്കുന്നു. അതോടൊപ്പം തന്നെ വ്യാവഹാരികദൃഷ്ടിയിൽ, ജീവൻ ഈശ്വരൻ ജഗത്ത് ബന്ധം മോക്ഷം കർമം ഭക്തി യോഗം ജ്ഞാനം ഈ വിഷയങ്ങളും ജിജ്ഞാസുക്കൾക്കു മനസ്സിലാകത്തക്കവണ്ണം ഈ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുമുണ്ട്. വേദത്തിലെപ്പോലെ ഭാഗവതത്തിലും സമാധിഭാഷ, ലൗകികഭാഷ, പരകീയഭാഷ ഇങ്ങനെ മൂന്നുവിധം ഭാഷകളുണ്ടെന്ന് കാണിച്ച് ഭാഗവതത്തിലെ ആഖ്യാനോപാഖ്യാനങ്ങൾക്കുകൂടി ആധ്യാത്മികമായ വ്യാഖ്യാനം നൽകുകയാണു സ്വാമിജി ചെയ്തിരിയ്ക്കുന്നത്. മായാവാദത്തെ പൗരസ്ത്യവും പാശ്ചാത്യവുമായ ചിന്താസരണിയിൽകൂടി അദ്ദേഹം വ്യാഖ്യാനിച്ചിരിയ്ക്കുന്നു. അതു ഭൗതികവാദികൾക്കുപോലും രോചകമായിത്തോന്നാതിരിയ്ക്കുകയില്ല. ഭാഗവതാർഥം നാനാമുഖമായി വിവരിയ്ക്കുന്ന ഉത്തമമായ ഒരു ഗ്രന്ഥമാണ് അധ്യാത്മഭാഗവതം. ഉത്തമാധികാരിയ്ക്കും മധ്യമാധികാരിയ്ക്കും മന്ദാധികാരിയ്ക്കും മുക്തിപദത്തിലെത്തിച്ചേരാനുള്ള ഭാഗവതോപദേശങ്ങൾ ഈ ഗ്രന്ഥത്തിൽ ഹൃദയംഗമമായ ശൈലിയിൽ പ്രപഞ്ചനം ചെയ്തിട്ടുണ്ടെന്നുള്ളത് പ്രത്യേകം എടുത്തു പറയേണ്ട ഒരു വസ്തുതയാണ്. ഒരു പണ്ഡിതൻ, ധർമജ്ഞൻ, ദാർശനികൻ, ബ്രഹ്മനിഷ്ഠൻ തുടങ്ങി വിവിധനിലകളിൽ ഉന്നതശീർഷനായ ഒരു മഹാത്മാവാണ് അധ്യാത്മഭാഗവതത്തിന്റെ കർത്താവെന്ന് ഈ ഗ്രന്ഥം വ്യക്തമാക്കുന്നുണ്ട്.



വൈശിഷ്ട്യമേറിയ ഈ ഗ്രന്ഥത്തിന്റെ ശരിയായ വിവർത്തനമാണ് ചേർത്തല, വൃന്ദാവനം ഡോക്ടർ രുദ്രാണിയമ്മ, ഭഗവതി കൈരളിയ്ക്ക് തിരുമുൽക്കാഴ്ച വെച്ചിരിയ്ക്കുന്നത്. മൂലഗ്രന്ഥകർത്താവായ ശ്രീ മാധവ തീർത്ഥസ്വാമികളുടെ സവിശേഷമായ അനുഗ്രഹത്തിനു പാത്രീഭൂതയായ ഉത്തമ ശിഷ്യയാണു ശ്രീമതി രുദ്രാണിയമ്മ.

ശ്രീമതി രുദ്രാണിയമ്മയുടെ മാതാവ് വൈക്കത്തു മറവന്തുരുത്തുകരയിൽ മണവശ്ശേരി എന്നു പ്രസിദ്ധമായ നായർ തറവാട്ടിലെ ശ്രീമതി ഗൗരിപ്പിള്ളയും പിതാവ് ചേർത്തല താലൂക്കിൽ കോടന്തുരുത്തു മുറിയിൽ കോവിലകത്തു ശ്രീ കെ. എൻ. മാധവൻ കർത്താവുമായിരുന്നു. ഈശ്വരഭക്തരും സംസ്കാരസമ്പന്നരുമായ ആ ദമ്പതികളുടെ രണ്ടാമത്തെ പുത്രിയാണ് ശ്രീമതി രുദ്രാണിയമ്മ. *ഹൈസ്കൂൾ* വരെയുള്ള വിദ്യാഭ്യാസം ചേർത്തലയും വൈക്കത്തും വെച്ചും,*ഇന്റർമീഡിയറ്റു* വരെയുള്ള വിദ്യാഭ്യാസം തിരുവനന്തപുരത്തുവച്ചും നടത്തിയതിനുശേഷം *മദ്രാസ് മെഡിക്കൽ കോളേജിൽ* ചേർന്ന് ശ്രീമതി രുദ്രാണിയമ്മ പ്രശസ്തമായ നിലയിൽ *എം. ബി. ബി. എസ്.* ബിരുദം നേടി ഒരു *ഡോക്ടറാ*യിത്തീർന്നു. പാസ്സായ ഉടൻ തന്നെ ബിക്കാനിയറിൽ ഒരു ജോലിയും അവർക്കു കിട്ടി. ആ ഉദ്യോഗം കർത്തവ്യനിഷ്ഠയോടും ഈശ്വരാർപ്പണബുദ്ധിയോടും കൂടിയാണവർ നിർവഹിച്ചുപോന്നത്.

ശ്രീമതി രുദ്രാണിയമ്മയുടെ പിതാവ് ഒരു പൊതുജനനേതാവും, പ്രശസ്തനായ അഭിഭാഷകനും, സത്സംഗപ്രിയനും, ദേവീഭക്തനുമായിരുന്നു. അതുപോലെ അമ്മയും പരമശിവനിൽ - വൈക്കത്തപ്പനിൽ - നിഷ്കപടമായ ഭക്തി പുലർത്തിപ്പോന്ന ഒരു സതീരത്നമായിരുന്നു. ആ മാതാപിതാക്കന്മാരുടെ ശിക്ഷണത്തിൽ വളർന്ന രുദ്രാണിയമ്മ ചെറുപ്പം മുതൽ സദാചാരത്തിലും ഈശ്വരകഥാശ്രവണത്തിലും ഭഗവന്നാമജപത്തിലും വളരെ തത്പരയാണ്. *ഹൈസ്കൂളിൽ* പഠിയ്ക്കുന്ന കാലത്ത് പിതാവിന്റെ നിർബന്ധം നിമിത്തം അവർക്ക് വിവാഹബന്ധത്തിലേർപ്പെടേണ്ടി വന്നു. ഒരു പുത്രനുണ്ടായതോടുകൂടി ആ ബന്ധം ഉപേക്ഷിയ്ക്കപ്പെടുകയും ചെയ്തു. ആ ഏകപുത്രനാണ് ചേർത്തല പ്രസിദ്ധനായ *അഡ്വക്കേറ്റ്* ശ്രീ ചന്ദ്രശേഖരൻ നായർ. ഈശ്വരപ്രേരണ കൊണ്ടെന്നപോലെ പുത്രലാഭത്തോടുകൂടി ദാമ്പത്യബന്ധത്തിൽ നിന്നു വിമുക്തയായിട്ടാണ് ശ്രീമതി ഉപരിപഠനത്തിനു തിരുവനന്തപുരത്തിനും മദ്രാസിനും പോയത്.

*ഡോക്ടർ* രുദ്രാണിയമ്മ ഒരു *ഗവൺമെന്റു ഡോക്ടറാ*യിട്ടാണ് ബിക്കാനിയറിൽ ജോലി തുടങ്ങിയത്. എന്നാൽ ഭക്തിയും വൈരാഗ്യവും അക്കാലത്ത് ആ മഹതിയിൽ പുഷ്ടിപ്പെടാൻ തുടങ്ങി. തത്ഫലമായി കാശി മുതലായ പുണ്യസ്ഥലങ്ങളിൽ തീർത്ഥാടനം നടത്തുന്നതിനും പല സത്തുക്കളെ പരിചയപ്പെടുന്നതിനും അക്കാലത്തവർക്ക് അവസരം ലഭിച്ചു. അങ്ങനെ പരിചയപ്പെട്ട ഒരു മഹതിയാണ് മിസ് സെൻ എന്ന ബംഗാളി വനിതാരത്നം. അവരുടെ സമ്പർക്കം നിമിത്തം ശ്രീരാമകൃഷ്ണദേവന്റെയും ശ്രീവിവേകാനന്ദസ്വാമികളുടേയും ചരിത്രങ്ങളും ഉപദേശങ്ങളും പ്രഭാഷണങ്ങളും പഠിയ്ക്കുവാനവർക്കു സാധിച്ചു. *ഡോക്ടർ* രുദ്രാണിയമ്മയുടെ ആധ്യാത്മികപുരോഗതിയ്ക്ക് ആദ്യം സഹായം ലഭിച്ചത് ശ്രീരാമകൃഷ്ണദേവന്റേയും ശ്രീവിവേകാനന്ദസ്വാമികളുടേയും ഉപദേശങ്ങളിൽ നിന്നാണെന്ന് ആ മഹതി പറയാറുണ്ട്. അതുപോലെ ഗീത വായിയ്ക്കാൻ പ്രേരണ നൽകിയതും ശ്രീവിവേകാനന്ദസ്വാമികളുടെ പ്രഭാഷണങ്ങളാണ്. ഗീതാപഠനത്തോടുകൂടി ഒരു സദ്ഗുരുവിൽ നിന്ന് ഉപദേശം ലഭിച്ചാൽ കൊള്ളാമെന്ന് അവർ ആഗ്രഹിച്ചു. ആ വിവരം തന്റെ പിതാവിനെ അറിയിയ്ക്കുകയും പിതാവുതന്നെ മന്ത്രം ഉപദേശിച്ചുതരണമെന്നപേക്ഷിയ്ക്കുകയും ചെയ്തു. അതിന് പിതാവ് പറഞ്ഞ മറുപടി, 'സമയമാകുമ്പോൾ ഗുരു നിന്റെ അടുത്തു വന്നുപദേശം തന്നുകൊള്ളും. അതിനുവേണ്ടി എങ്ങും അന്വേഷിച്ചു പോകേണ്ടിവരികയില്ല' എന്നതായിരുന്നു. മഹാനുഭാവനായ ആ പിതാവിന്റെ വാക്കു സത്യമായിത്തീർന്നു. 1945 ഫെബ്രുവരി 15-ാം തീയതി മഹാശിവരാത്രി ദിവസം ഉജ്ജയിനിയിലെ പ്രസിദ്ധനായ *ഡോക്ടർ* ദുർഗാശങ്കർ നാഗർജി എന്ന വാനപ്രസ്ഥൻ വിധിപ്രകാരം മന്ത്രദീക്ഷനല്കി ശ്രീമതി രുദ്രാണിയമ്മയെ അനുഗ്രഹിച്ചു. അന്ന് മഹതി ഉദയപ്പൂരിൽ മെഡിക്കൽ *ഓഫീസറാ*യിരുന്നു. *ഡോക്ടർ* ദുർഗാശങ്കർനാഗർജി മഹാഭക്തനും യോഗിയും സിദ്ധനും കൂടിയായിരുന്നുവെന്നാണ് പറയപ്പെടുന്നത്. അദ്ദേഹം ഉപദേശിച്ച മന്ത്രം മൂന്നു സന്ധ്യകളിലും വിധിപൂർവം ജപിയ്ക്കുകയും കാലത്തു വൈശ്വദേവയജ്ഞം നടത്തുകയും ചെയ്തുകൊണ്ടാണ് രുദ്രാണിയമ്മ, തന്റെ ജീവിതയാത്ര തുടർന്നിരുന്നത്. ഗുരൂപദിഷ്ടമായ മന്ത്രത്തിന്റെ ജപം കൊണ്ട് പല അനുഭൂതിവിശേഷങ്ങളും അക്കാലത്തവർക്കുണ്ടായി. പക്ഷേ മന്ത്രോപദേഷ്ടാവായ *ഡോക്ടർ* നാഗർജി രണ്ടു വർഷം കഴിഞ്ഞ് ഇഹലോകവാസം വെടിയുകയുണ്ടായി. അതുകൊണ്ട് ഗുരുവിൽ നിന്ന് മന്ത്രോപദേശമല്ലാതെ കൂടുതൽ സാധനകളോ ശാസ്ത്രങ്ങളോ പരിശീലിയ്ക്കുവാൻ *ഡോക്ടർ* രുദ്രാണിയമ്മയ്ക്കു സാധിച്ചില്ല. എന്നാൽ ആ ഉപദേശത്തിനുശേഷം തിരുവണ്ണാമല ശ്രീ രമണമഹർഷി, കാഞ്ഞങ്ങാട് ശ്രീ രാമദാസസ്വാമികൾ, ഋഷീകേശത്തു ശ്രീ ശിവാനന്ദ സരസ്വതിസ്വാമികൾ, ആനന്ദമയി തുടങ്ങി പല സിദ്ധമഹാത്മാക്കളെ ദർശിയ്ക്കുന്നതിനും അവരുടെ അനുഗ്രഹം സമ്പാദിയ്ക്കുന്നതിനും രുദ്രാണിയമ്മയ്ക്കു ഭാഗ്യമുണ്ടായി. അത് അവരെ ആധ്യാത്മികമാർഗത്തിൽ പുരോഗമിയ്ക്കുവാൻ വളരെ സഹായിച്ചിട്ടുണ്ട്. അക്കാലത്ത് മിക്കവാറും അവരുടെ ഹൃദയം ഭഗവദ്ഭജനത്തിൽത്തന്നെ മുഴുകിയിരുന്നു.

1946 ഒക്ടോബർ 4-ാം തീയതി സൗരാഷ്ട്രത്തിലെ ധ്രാംഗധ്ര എന്ന സ്ഥലത്ത് *മെഡിക്കൽ ഓഫീസറാ*യി ശ്രീമതി രുദ്രാണിയമ്മ നിയമിയ്ക്കപ്പെട്ടു. അവിടെ ചെന്ന് ഉദ്യോഗത്തിൽ പ്രവേശിച്ച് കുറച്ചു കഴിഞ്ഞപ്പോൾ ആ മഹതിക്ക് മഹാത്മാ



വായ ശ്രീ മാധവതീർത്ഥസ്വാമികളെ ദർശിയ്ക്കുവാനും അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ കേൾക്കുവാനും അവസരം ലഭിയ്ക്കുകയും, രുദ്രാണിയമ്മ അഹമ്മദാബാദിൽച്ചെന്ന് സ്വാമികളുടെ വേദാന്താശ്രമത്തിൽ താമസിച്ച് ജ്ഞാന സാധനകൾ അനുഷ്ഠിച്ചു ബ്രഹ്മവിദ്യ പരിശീലിയ്ക്കുകയും ചെയ്യുമായിരുന്നു. ക്രമേണ സർക്കാരുദ്യോഗത്തിൽ ശ്രദ്ധ കുറഞ്ഞുവരികയാൽ കൂടുതൽ സത്സംഗത്തിനും അധ്യാത്മസാധനാദാർഢ്യത്തിനുംവേണ്ടി 1958 മേയിൽ ശ്രീമതി രുദ്രാണിയമ്മ തന്റെ സർക്കാർജോലി രാജിവച്ച് ഗുരുനാഥന്റെ അഹമ്മദ്ബാദിലുള്ള വേദാന്താശ്രമത്തിൽ താമസമാക്കി. അക്കാലത്ത് ആ പരമാചാര്യന്റെ അനുഗ്രഹപൂർണമായ തത്ത്വോപദേശംകൊണ്ട് സ്വജീവിതം ധന്യമാക്കിത്തീർക്കാൻ ആ മഹതിയ്ക്ക് കഴിഞ്ഞു. ആ ആശ്രമത്തിൽ താമസിയ്ക്കുന്നതിനു രണ്ടുവർഷം മുമ്പ് 1956-ൽ ശ്രീ മാധവതീർത്ഥസ്വാമികൾ കേരളത്തിൽ വരികയും ശ്രീ രുദ്രാണിയമ്മയുടെ ഗൃഹത്തിൽ വിശ്രമിച്ച് വളരെ ഭക്തജനങ്ങളെ അനുഗ്രഹിയ്ക്കുകയും ചെയ്തു എന്നുള്ളതും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ആ യാത്രയിൽ തിരുവനന്തപുരം അഭേദാശ്രമത്തിൽവെച്ച് അധ്യാത്മ ഭാഗവതം ഒന്നാം ഭാഗത്തിന്റെ വിവർത്തനം, അച്ചടിച്ചകോപ്പി ശ്രീ അഭേദാനന്ദസ്വാമികൾക്കു നൽകിക്കൊണ്ട് ശ്രീ മാധവതീർത്ഥ സ്വാമികൾ ആ പുസ്തകത്തിന്റെ പ്രസിദ്ധീകരണം ഉദ്ഘാടനം ചെയ്യുകയും ഉണ്ടായി.

1958 മേയ് മുതൽ 60 നവംബർ വരെ *ഡോക്ടർ* രുദ്രാണിയമ്മ ഗുരുനാഥന്റെകൂടെ അഹമ്മദാബാദിലുള്ള വേദാന്താശ്രമത്തിലാണ് താമസിച്ചിരുന്നത്. എന്നാൽ 1960 നവംബർ 17-ാം തീയതി ആ യതിവര്യൻ വിദേഹകൈവല്യമടഞ്ഞു. അതിനുശേഷം ആ ഭക്ത കേരളത്തിലേയ്ക്കു മടങ്ങിപ്പോരികയാണുണ്ടായത്. ചേർത്തല വൃന്ദാവനം എന്ന ഭവനത്തിലാണ് താമസമെങ്കിലും ഗുരുനാഥന്റെ സന്ദേശങ്ങൾ പ്രചരിപ്പിയ്ക്കുന്നതിനുവേണ്ടി പല സ്ഥലത്തും ആ മഹതി ജ്ഞാനയജ്ഞം നടത്തിക്കൊണ്ടാണിരിയ്ക്കുന്നത്. ജ്ഞാനയജ്ഞത്തിലെ പ്രധാന വിഷയം ഭാഗവതപ്രവചനമാണ്. സാധാരണ ജനങ്ങൾക്കു പോലും ഭാഗവതാർത്ഥം മനസ്സിലാകത്തക്കവണ്ണം ഓജസ്സും സാരസ്യവുമുള്ള ഭാഷയിൽ പ്രവചനം നടത്തുവാനുള്ള ഒരു കഴിവ് *ഡോക്ടർ* രുദ്രാണിയമ്മയ്ക്കുണ്ട്. മധ്യതിരുവിതാംകൂറിൽ ആ മഹതിയുടെ ഭാഗവതപ്രവചനം പല സ്ഥലത്തും ഇപ്പോഴും നടന്നുകൊണ്ടാണിരിക്കുന്നത്. സന്ന്യാസവേഷം കെട്ടാത്ത ഒരു യഥാർഥ സന്ന്യാസിനിയാണ് ശ്രീമതി രുദ്രാണിയമ്മ. ഭഗവദ്ഭക്തിയും വൈരാഗ്യവും ജ്ഞാനവും ഒത്തിണങ്ങിയ സാധനസമ്പത്ത് ആ മഹതി സമാർജിച്ചിട്ടുണ്ട്. അനിതരസാധാരണമായ ഒന്നാണത്. *ഡോക്ടർ* രുദ്രാണിയമ്മയെപ്പോലെ മാതൃകാപരമായ രീതിയിൽ അധ്യാത്മമാർഗത്തിൽ സഞ്ചരിയ്ക്കുന്ന സ്ത്രീകൾ കേരളത്തിൽ അധികം ഇല്ലെന്നുതന്നെ പറയാം.

ശ്രീ മാധവതീർത്ഥസ്വാമികൾ എഴുതിയിട്ടുള്ള എല്ലാ പുസ്തകങ്ങളും മലയാളത്തിൽ വിവർത്തനം ചെയ്ത് പ്രസിദ്ധപ്പെടുത്തുവാൻ അദ്ദേഹം തന്റെ ശിഷ്യയ്ക്ക് അനുവാദം നൽകിയിട്ടുണ്ട്. അതനുസരിച്ച് ആദ്യം വിവർത്തനം ചെയ്ത പുസ്തകമാണ് അധ്യാത്മഭാഗവതം. അല്പം പ്രൗഢമാണെങ്കിലും ആസ്വാദ്യമായ ഭാഷാശൈലിയിലാണ് ഇതു വിവർത്തനം ചെയ്യപ്പെട്ടിരിയ്ക്കുന്നത്. അതിന്റെ ഒന്നാം ഭാഗം 1956-ലും രണ്ടാം ഭാഗം 1969-ലും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു. ഇപ്പോൾ അധ്യാത്മഭാഗവതം രണ്ടു ഭാഗമായി പ്രസിദ്ധപ്പെടുത്തുവാനാണ് തീരുമാനിച്ചിരിയ്ക്കുന്നത്. ഒന്നു മുതൽ ഒൻപതു സ്കന്ധങ്ങൾ ഉൾക്കൊള്ളുന്ന ഒന്നാം ഭാഗമാണ് ഈ പുസ്തകം, കടലാസിന്റെയും മറ്റും വിലക്കൂടുതൽകൊണ്ട് വളരെ ധനം വ്യയം ചെയ്തെങ്കിലേ ഇങ്ങനെയൊരു പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ സാധിയ്ക്കുകയുള്ളൂ. ഗുരുപാദത്തിൽ സർവവും സമർപ്പിച്ച ഈ ഭക്തശിഖാമണി ചെലവുകളൊന്നും നോക്കാതെയാണ് തന്റെ ഗുരുനാഥന്റെ ആശയങ്ങൾ പ്രചരിപ്പിയ്ക്കുന്നതിനുവേണ്ടി സ്വന്തം ധനം വ്യയം ചെയ്ത് ഈ പുസ്തകം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നത്. ആ ത്യാഗത്തിന്റെ മുൻപിൽ കേരളീയർ എന്നും കൃതജ്ഞരായിരിയ്ക്കേണ്ടതാണ്.

ജ്ഞാനവിജ്ഞാനപൂർണമായ അധ്യാത്മഭാഗവതം മലയാളവിവർത്തനം ഒന്നാം ഭാഗം കേരളീയരായ മഹാജനങ്ങളുടെ മുമ്പിൽ ശുഭാശംസയോടുകൂടി ഞാൻ അവതരിപ്പിച്ചുകൊള്ളുന്നു.

ഈ ഗ്രന്ഥത്തിന് പ്രചുരമായ പ്രചാരവും ഗ്രന്ഥകർത്ത്രിയ്ക്ക് സകലവിധ ശ്രേയസ്സും ഉണ്ടാകുവാൻ ഭാഗവതരൂപത്തിൽ അവതീർണനായ ഭഗവാൻ വാസുദേവൻ അനുഗ്രഹിയ്ക്കുമാറാകട്ടെ.

**തീർത്ഥപാദാശ്രമം,**
തീർത്ഥപാദപുരം,
വാഴൂർ, കോട്ടയം.
തീയതി : 14/09/1974.

എന്ന്,
ലോകക്ഷേമാശംസി,
**വിദ്യാനന്ദതീർത്ഥപാദസ്വാമി.**



# രണ്ടാം പതിപ്പിന്റെ അവതാരിക

പുരാണതിലകമായ ശ്രീമദ്ഭാഗവതത്തിൽ പ്രതിപാദിച്ചിട്ടുള്ള അധ്യാത്മതത്ത്വങ്ങളും ഉപദേശങ്ങളും കഥകളുടെ ആന്തരാർഥങ്ങളും സാമാന്യജനങ്ങൾക്കുകൂടി മനസ്സിലാകത്തക്കവണ്ണം നവീനവും ദാർശനികവുമായ രീതിയിൽ ഗുജറാത്തിയിൽ വിസ്തരിച്ചു വിരചിച്ചിട്ടുള്ള ഒരപൂർവഗ്രന്ഥമാണ് അധ്യാത്മഭാഗവതം. അതിന്റെ പ്രണേതാവ് പരമഗതി യടഞ്ഞ പൂജ്യപാദ ശ്രീ മാധവതീർത്ഥസ്വാമികളാണ്. അദ്ദേഹത്തിന്റെ പ്രമുഖശിഷ്യയായ ഡോ. ജി. രുദ്രാണിയമ്മ പ്രസ്തുത ഗ്രന്ഥം മലയാളഭാഷയിൽ വിവർത്തനം ചെയ്യുകയും അതിന്റെ ഒന്നാം ഭാഗം ആയിരത്തിത്തൊള്ളായിരത്തിഎഴുപത്തി നാല് ഡിസംബറിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഒന്നുമുതൽ ഒമ്പതുവരെയുള്ള സ്കന്ധങ്ങളാണ് ഒന്നാം ഭാഗത്തിൽ ഉൾക്കൊള്ളിച്ചിരിയ്ക്കുന്നത്. അതു കേരളത്തിന്റെ പല ഭാഗങ്ങളിലും ഇപ്പോൾ പ്രചരിച്ചുകൊണ്ടിരിയ്ക്കുന്നു. രണ്ടാം ഭാഗമാണിപ്പോൾ പ്രസിദ്ധപ്പെടുത്തുന്നത്. ഇതിൽ പത്തും പതിനൊന്നും പന്ത്രണ്ടും സ്കന്ധങ്ങൾ അടങ്ങിയിട്ടുണ്ട്. ശ്രീമദ് ഭാഗവതത്തിലെ പ്രധാനഭാഗങ്ങളെല്ലാം ഈ സ്കന്ധങ്ങളിലാണ് ഉൾക്കൊള്ളിക്കപ്പെട്ടിട്ടുള്ളതെന്നു സുപ്രസിദ്ധ മാണല്ലോ. ദശമസ്കന്ധത്തിൽ ഭഗവാന്റെ വിവിധ രീതിയിലുള്ള ജീവനലീലകളും, ഏകാദശത്തിൽ തത്ത്വോപദേശങ്ങളും, ദ്വാദശത്തിൽ ഭാഗവതം ശ്രവിച്ച് പരീക്ഷിത്തുമഹാരാജാവു മുക്തിയടയുന്ന ഭാഗവുമാണ് പ്രധാനമായി വർണിയ്ക്കപ്പെട്ടിട്ടു ള്ളത്. ഭാഗവതത്തിന്റെ ഹൃദയം ദശമസ്കന്ധമാണെന്നു ഭക്തന്മാർ വിശ്വസിയ്ക്കുന്നു. എന്നാൽ ബഹിർമുഖന്മാരായ പലരും ഭഗവാന്റെ ജീവിതലീലകളുടെ രഹസ്യം മനസ്സിലാക്കാതെ അദ്ദേഹത്തിന്റെ രാസക്രീഡ, കംസവധം, ബഹുഭാര്യാപരിഗ്രഹം മുതലായ വിഷയങ്ങളെക്കുറിച്ച് ആക്ഷേപം പുറപ്പെടുവിയ്ക്കാറുണ്ട്. ആ ആക്ഷേപങ്ങൾക്കെല്ലാം ശാസ്ത്രീയവും യുക്തി യുക്തവുമായ സമാധാനം നൽകി ഭഗവാന്റെ മാഹാത്മ്യം ദശമത്തിൽ വേണ്ടുവോളം പ്രകാശിപ്പിയ്ക്കുവാൻ അധ്യാത്മ ഭാഗവതകർത്താവു ശ്രമിച്ചിട്ടുണ്ട്. അതിൽ അദ്ദേഹം നല്ലതുപോലെ വിജയിച്ചിട്ടുമുണ്ട്. ചില ഭക്തജനങ്ങളുടെ അപേക്ഷയനു സരിച്ച് ദശമസ്കന്ധം മാത്രം ഒരു പുസ്തകമാക്കി കുറെ *കോപ്പി*കൾകൂടി ഞങ്ങൾ പ്രസിദ്ധപ്പെടുത്താൻ ഉദ്ദേശിയ്ക്കുന്നു.

അധ്യാത്മഭാഗവതത്തെക്കുറിച്ച് സമഗ്രമായി പറയേണ്ടതെല്ലാം മൂലഗ്രന്ഥകാരൻ ഉപോദ്ഘാതത്തിലും, അതാതു ഭാഗത്തിന്റെ മുഖവുരയിലും, ശ്രീമതി രുദ്രാണിയമ്മ ഒന്നാം ഭാഗത്തിൽ ചേർത്ത പ്രസ്താവനയിലും, ഞാൻ ഒന്നാം ഭാഗ ത്തിനെഴുതിയ അവതാരികയിലും പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഈ രണ്ടാം ഭാഗത്തിൽ ഗ്രന്ഥത്തെയോ ഗ്രന്ഥകർത്താവി നെയോ വിവർത്തകയെയോ കുറിച്ച് കൂടുതലായി ഒന്നുംതന്നെ പ്രസ്താവിയ്ക്കുവാൻ ഒരുങ്ങുന്നില്ല. എന്നാൽ ഈ മഹാ ഗ്രന്ഥം മലയാളത്തിൽ വിവർത്തനം ചെയ്തു സ്വന്തം ചെലവിൽ അച്ചടിപ്പിച്ച് വാഴൂർ തീർത്ഥപാദാശ്രമത്തിലേയ്ക്കു സമർപ്പി യ്ക്കുകയും ഇതിന്റെ പ്രസിദ്ധീകരണാവകാശം ടി ആശ്രമത്തിലേയ്ക്കിരിയ്ക്കത്തക്കവണ്ണം വ്യവസ്ഥ ചെയ്യുകയും ചെയ്ത മഹാമനസ്വിനിയായ ശ്രീമതി രുദ്രാണിയമ്മയുടെ ഗുരുഭക്തിയേയും ത്യാഗശീലത്തേയും എത്ര വാഴ്ത്തിയാലും മതിയാകു കയില്ല. ആ മഹതിയുടെ മാതൃകാപരമായ ഈ പ്രവൃത്തിയിൽ ഞങ്ങൾ അത്യന്തം സന്തോഷിയ്ക്കുകയും ഞങ്ങൾക്കുള്ള അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തുകയും ചെയ്യുന്നു. സ്വഗുരുവിന്റെ സന്ദേശപ്രചാരണം വഴി ജിജ്ഞാ സുക്കളെ സമാശ്വസിപ്പിച്ചുകൊണ്ടിരിയ്ക്കുന്ന ബ്രഹ്മവാദിനിയായ ശ്രീമതി ജി. രുദ്രാണിയമ്മ ചിരകാലം ആയുരാരോഗ്യ സമ്പന്നയായി ആത്മാനന്ദരസം അനുഭവിച്ചു ലോകത്തിൽ സുയശസ്സു പരത്തുവാൻ സച്ചിന്മയനായ ഭഗവാൻ അനുഗ്രഹി യ്ക്കട്ടെ എന്ന് ആശംസിച്ചുകൊണ്ട് അധ്യാത്മഭാഗവതത്തിന്റെ രണ്ടാം ഭാഗം ഭാഗവതോപാസകന്മാരായ ജിജ്ഞാസുക്കളുടെ മുൻപിൽ സാദരം സമർപ്പിച്ചുകൊള്ളുന്നു.

ചുമതലയേറിയ ഈ ഗ്രന്ഥത്തിന്റെ പ്രകാശകത്വം ഏറ്റെടുക്കുവാൻ ഞങ്ങളെ പ്രേരിപ്പിയ്ക്കുകയും അതിനുവേണ്ട സഹായസഹകരണങ്ങൾ ചെയ്കയും ചെയ്ത മഹാനുഭാവന്മാർ തൃശ്ശൂർ, പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിലെ ഇപ്പോഴത്തെ അധ്യക്ഷനായ ശ്രീമദ് ശക്രാനന്ദസ്വാമികളും, പ്രബുദ്ധകേരളം പത്രാധിപർ ശ്രീ മൃഡാനന്ദസ്വാമികളുമാണെ ന്നുള്ള വസ്തുതകൂടി ഇവിടെ കൃതജ്ഞതാപൂർവം പ്രകടിപ്പിച്ചുകൊള്ളുന്നു. ആ രണ്ടു മഹാത്മാക്കൾക്കും നാരായണ സ്മരണപൂർവകമായ നമോവാകങ്ങൾ.

ഒന്നാം ഭാഗത്തിൽ എഴുനൂറിൽപരം പേജുകളും രണ്ടാം ഭാഗത്തിൽ തൊള്ളായിരത്തിൽപരം പേജുകളും ചേർന്ന മഹത്തായ ഒരു ഗ്രന്ഥമാണ് അധ്യാത്മഭാഗവതം. ഇന്നത്തെ രീതിയ്ക്കു കഴിയുന്നതും പുസ്തകത്തിന്റെ വില കുറച്ചിട്ടു മുണ്ട്. എന്നാലും സാധാരണക്കാർക്ക് ഈ പുസ്തകം വിലയ്ക്കു വാങ്ങി വായിയ്ക്കുവാൻ പ്രയാസം കണ്ടേക്കുമെന്നു ഞങ്ങൾക്കറിയാം. അതുകൊണ്ടു ഗ്രന്ഥശാലക്കാരും ധനശേഷിയുള്ള മഹാനുഭാവന്മാരും ഈ ഗ്രന്ഥത്തിന്റെ ഓരോ കോപ്പി വാങ്ങിച്ചു ഞങ്ങളുടെ ഉദ്യമത്തിൽ സഹായിയ്ക്കുകയാണെങ്കിൽ മഹത്തായ ഭാഗവതത്തിന്റെ ആശയം അചിരേണ കേരള ത്തിൽ പ്രചരിപ്പിയ്ക്കാനും അതുവഴി കേരളീയരുടെ ഇടയിൽ ധർമബോധവും ഈശ്വരഭക്തിയും വളർത്തുവാനും കഴിയു ന്നതാണ്. അതിന് എല്ലാ ഭക്തജനങ്ങളുടെയും സഹായസഹകരണങ്ങൾ അഭ്യർഥിച്ചുകൊണ്ട് എന്റെ വാക്കുകൾ ഉപസംഹ രിയ്ക്കുന്നു.

എന്ന്

**വിദ്യാനന്ദതീർത്ഥപാദസ്വാമി.**

തീർത്ഥപാദപുരം,വാഴൂർ,
കോട്ടയം ഡിസ്ട്രിക്ട്
3. 9. 1975



ഡോ. ജി. രുദ്രാണിയമ്മ

(വിവർത്തക)



# ഒന്നാം പതിപ്പിന്റെ പ്രസ്താവന

ഈ അധ്യാത്മഭാഗവതം ഗുജറാത്തിയിൽ നിന്നും മലയാളത്തിലേയ്ക്ക് തർജിമ ചെയ്കയാൽ ഈ പുസ്തകത്തിൽ എന്റെ പരിചയവും കൂടെ ചേർക്കണമെന്ന് സ്വാമി ശ്രീ വിദ്യാനന്ദതീർത്ഥപാദതിരുവടികൾ അരുളിച്ചെയ്കയുണ്ടായി. എനിയ്ക്ക് എന്നേപ്പറ്റി ഒന്നും വിശേഷിച്ച് പറയാനില്ല. സനകാദികളിൽ നിന്നും ഭാഗവതതത്ത്വം കേട്ടു സംതൃപ്തനായ പൃഥുരാജാവ് പറഞ്ഞത്, ഈ ജ്ഞാനത്തിനു തക്കതായിട്ട് ദക്ഷിണ നൽകാൻ ഒന്നും തന്റെ കയ്യിൽ ഇല്ലെന്നും, അതിനാൽ രണ്ടു കൈയും കൂപ്പി നമസ്കരിയ്ക്കുക മാത്രം ചെയ്യുന്നു എന്നുമായിരുന്നു. എന്തെന്നാൽ തന്റെ സർവസ്വവും മഹാത്മാക്കളുടെ കൃപാപ്രസാദം മാത്രമാണെന്നായിരുന്നു അദ്ദേഹം വിശ്വസിച്ചിരുന്നത്. അതുപോലെ എന്റെ അധ്യാത്മജീവിതത്തിൽ കിട്ടിയിട്ടുള്ള അനുഭവങ്ങളെല്ലാംതന്നെ മഹാത്മാക്കളുടെ കൃപാപ്രസാദം മാത്രമാണ്. ഏതെങ്കിലും പുരുഷാർത്ഥം നേടാനോ, ശാസ്ത്രങ്ങൾ അഭ്യസിയ്ക്കാനോ എനിയ്ക്കു വേണ്ട സാഹചര്യങ്ങൾ ഇല്ലായിരുന്നു. ഗുരുജനങ്ങളുടെ അനുഗ്രഹം ഒന്നു മാത്രമാണ് എന്റെ ആധ്യാത്മികസമ്പത്ത്.

ജീവിതത്തിലാദ്യം ദർശനം നല്കി എന്നെയനുഗ്രഹിച്ച മഹാത്മാവ് സ്വാമി ശ്രീ തീർത്ഥപാദതിരുവടികളായിരുന്നു. അത് മലയാളവർഷം 1095-ൽ ആണെന്നാണ് എന്റെ ഓർമ. അദ്ദേഹം മൂന്നുനാലു ദിവസം വൈക്കത്തു ഞങ്ങളുടെ വീട്ടിൽ താമസിയ്ക്കുകയും ഞങ്ങൾക്കൊരു പ്രത്യേകം പൂജാമുറി ആവശ്യമാണെന്ന് അച്ഛനോടു പറഞ്ഞ അദ്ദേഹം തന്നെ ശിവന്റെ പടം എടുത്തുവെച്ച് പൂജാമുറി സ്ഥാപിയ്ക്കുകയും ചെയ്തശേഷമാണ് പോയത്. അന്നു മുതൽ ഞങ്ങളുടെ എല്ലാ വീടുകളിലും ഇതഃപര്യന്തം പൂജാമുറിയുടെ വ്യവസ്ഥ എല്ലാവരും ചെയ്തുപോരുന്നുമുണ്ട്. അന്ന് അദ്ദേഹത്തിന്റെ ജ്ഞാനസമ്പത്തോ മഹത്വമോ അറിയാൻ കഴിവില്ലാത്ത ചെറിയ കുട്ടി ആയിരുന്നെങ്കിലും, അദ്ദേഹത്തിന്റെ വാത്സല്യത്തിനും പ്രീതിയ്ക്കും പാത്രമാകാൻ ഇവൾക്കു ഭാഗ്യമുണ്ടായിട്ടുണ്ട്. എന്നോടുള്ള വാത്സല്യം കൊണ്ട്, എനിക്കു രുദ്രാണി എന്ന പേരു യോജിയ്ക്കുന്നില്ലെന്നും, അതിനാൽ ഏതെങ്കിലും സൗമ്യമായ പേരു മാറ്റി ഇടണമെന്നും അദ്ദേഹം അച്ഛനോടു പറയുകയും, അച്ഛനും സ്വാമിജിയും കുറച്ചുദിവസം ആലോചിച്ചിട്ട് എനിയ്ക്കു 'തങ്കമ്മ' എന്നു പുതിയ പേരിടുകയും ചെയ്തിരുന്നു. സ്വാമിജി പോയ ശേഷം, വളരെ കാലങ്ങളായി വിളിച്ചുകൊണ്ടിരുന്ന പേരു വീട്ടിലുള്ളവർക്കു മറക്കാൻ സാധിയ്ക്കാഞ്ഞതുകൊണ്ടായിരിയ്ക്കാം പഴയപേരുതന്നെ സ്ഥിരപ്പെടാൻ ഇടയാ യത്.

ഇന്നു പുറകോട്ടു വിചാരിച്ചുനോക്കുമ്പോൾ സ്വാമിജി അന്ന് എന്നിൽ കാരുണ്യവർഷം ചെയ്ത് എന്റെ അധ്യാത്മജീവിതത്തിനുള്ള ബീജാവാപം ചെയ്തിരിയ്ക്കണം എന്നത് തീർച്ചതന്നെ. മഹാത്മാക്കളുടെ ദർശനം ഒരിയ്ക്കലും വൃഥാവിലാകയില്ല. സാധകൻ അധികാരിയാകുമ്പോൾ ആ ദർശനഫലം മുളച്ചുതഴച്ചു വളരുകതന്നെ ചെയ്യും. ആദ്യകാലം കൊള്ളക്കാരനായി നടന്നിരുന്ന രത്നാകരൻ വാത്മീകി മഹർഷിയായതും മഹാത്മാക്കളുടെ ദർശനംകൊണ്ടാണല്ലോ.

ചെറുപ്രായത്തിലേ മനസ്സിനു നല്ല കരുത്തില്ലാത്ത ഒരു സാധുസ്വഭാവമായിരുന്നു എന്റേത്. ആരുടെയും ദുഃഖം കാണാൻ സാധിച്ചിരുന്നില്ല. സാധുക്കളായവരെ ശുശ്രൂഷിക്കുന്നത് വലിയ ഇഷ്ടമായിരുന്നു. അങ്ങനെയുള്ള സാധുക്കളുടെ അനുഗ്രഹവും എന്റെ അധ്യാത്മസമ്പത്തിൽ മുതൽകൂട്ടാൻ കാരണമായിരിയ്ക്കണം.

സന്ധ്യകളിൽ നാമം ജപിയ്ക്കുക അച്ഛനമ്മമാരുടെ ആജ്ഞയ്ക്കു വിധേയമായിട്ടു കുട്ടിക്കാലത്തു ചെയ്തുപോന്നു. പിന്നീട് കുറച്ച് വളർന്നപ്പോൾ രാമായണം വായിയ്ക്കണമെന്നു തനിയേ തോന്നി. അത് നിയമേന വായിച്ചുകൊണ്ടിരുന്നു. പിന്നീട് *മെഡിസി*നു പഠിയ്ക്കാൻ മദ്രാസ്സിൽ പോയപ്പോഴാണ് എഴുത്തച്ഛന്റെ ഭാഗവതം നിത്യപാരായണം ചെയ്യാൻ തുടങ്ങിയത്. അന്ന് അതിന്റെ അർത്ഥമൊന്നും ശരിയ്ക്കു മനസ്സിലായിരുന്നില്ല. എങ്കിലും പാരായണം ഈശ്വരപ്രീതിക്കു കാരണമാകുമെന്ന വിശ്വാസം കൊണ്ടു മാത്രമായിരുന്നു പതിവായി വായിച്ചുപോന്നത്; അല്ലാതെ അതിൽനിന്നും തത്ത്വജ്ഞാനം ഗ്രഹിയ്ക്കാനുണ്ടെന്നൊന്നും ഞാൻ അന്ന് അറിഞ്ഞിരുന്നില്ല.

അജാമിളൻ ' നാരായണാ ' എന്നു വിളിച്ചു കാലപാശത്തിൽ നിന്നും മുക്തനായി എന്ന് ഭാഗവതത്തിൽ കണ്ടതു മുതൽ ആശുപത്രിയിൽ ബോധമില്ലാതെ മരിയ്ക്കാൻ കിടക്കുന്ന രോഗികളുടെ അടുത്ത് അവരെ തൊട്ടുകൊണ്ടു ഞാൻ അവർക്കുവേണ്ടി നാരായണനാമം ജപിയ്ക്കുമായിരുന്നു. കൂടെയുള്ള സഹപാഠികൾ കണ്ടാൽ കളിയാക്കുമെന്ന് തോന്നിയിരുന്നു. എന്നാലും *ക്ലാസ്സു* മുടക്കിയും ഈ സാധുക്കൾക്കുവേണ്ടി ഞാൻ ജപിയ്ക്കുന്നത് കൂട്ടുകാർ കണ്ടിട്ട് "രുദ്രാണി ഈ ജന്മത്തിലേയ്ക്കല്ലാ തയ്യാറെടുക്കുന്നത്, അടുത്ത ജന്മത്തിലേയ്ക്കാണ് " എന്നു പറഞ്ഞ് കളിയാക്കുമായിരുന്നു. എന്നാലും ഞാൻ ആരുമില്ലാത്ത സാധുക്കൾക്കുവേണ്ടി ജപിച്ചിരുന്നു. ക്രിസ്ത്യാനികൾക്ക് അവരുടെ പാതിരികൾ അവർക്കുവേണ്ടി പ്രാർത്ഥിയ്ക്കുന്നതു കാണാം. ഹിന്ദുക്കൾക്ക് ആരും അതുപോലെ ചെയ്യുന്നില്ലല്ലോ എന്നു തോന്നിയിട്ടാണു ഞാൻ ഇപ്രകാരം ജപിച്ചിരുന്നത്. ഒരു പക്ഷേ ആ സാധുജീവാത്മാക്കളുടേയും അനുഗ്രഹം എന്റെ മനഃശുദ്ധിയ്ക്കു കാരണമായി തീർന്നിരിയ്ക്കണം.



പിന്നീട് *മെഡിസിൻ പാസ്സാ*യി ഉദ്യോഗകാലം മുഴുവനും വടക്കേ ഇന്ത്യയിലാണ് കഴിച്ചുകൂട്ടാൻ ഇടയായത്. അതും എന്റെ ഏകാന്തജീവിതത്തിനും ഭഗവദ്ഭജനത്തിനും സൗകര്യം നൽകിയിരുന്നു. ഔദ്യോഗികജീവിതത്തിലാണ് സഹപ്രവർത്തകരുടെ അസൂയയും മത്സരവും മറ്റും കണ്ട് ലോകത്തിന്റെ വേറൊരു വശം അനുഭവപ്പെട്ടത്. അതിനുമുമ്പ് എല്ലാവരിൽനിന്നും സ്നേഹവും ബഹുമാനവും മാത്രമേ അനുഭവപ്പെട്ടിരുന്നുള്ളു. ഈ പുതിയ പരിതഃസ്ഥിതിയിലാണ് ഈശ്വരനോടു കൂടുതൽ അടുക്കാൻ ഇടയായത്. ഏതു വിഷമങ്ങൾ നേരിട്ടാലും പൂജാമുറിയിൽ ചെന്നു ഭഗവാനോടു പറയും. അതിന് ഉടനടി സമാധാനവും ലഭിച്ചിരുന്നു.

ആദ്യം ബിക്കാനിയറിലാണ് ജോലിയിൽ പ്രവേശിച്ചത്. തനിച്ചു താമസിയ്ക്കാൻ അന്നു ഭയമുണ്ടായിരുന്നതിനാൽ അവിടുത്തെ *മിസ്സ് സെൻ* എന്ന ഒരു ബംഗാളി സ്ത്രീ എന്റെ കൂടെ കുറച്ചുമാസങ്ങൾ താമസിച്ചിരുന്നു. അവർ *സ്കൂൾ ഇൻസ്പെക്ട്രസ്* ആയിരുന്നു. അവർക്ക് *അമേരിക്ക*യിലെ ശ്രീരാമകൃഷ്ണമിഷനിൽനിന്നും " *Message of the East* " എന്ന ഒരു മാസിക പതിവായി വരാറുണ്ടായിരുന്നു. അതു ഞാനും വായിയ്ക്കുമായിരുന്നു. അപ്പോഴാണ് ശ്രീരാമകൃഷ്ണപരമഹംസന്റെയും ശ്രീ വിവേകാനന്ദസ്വാമിയുടെയും മറ്റും ജീവിതചരിത്രങ്ങളും ഉപദേശങ്ങളും അടങ്ങിയ പുസ്തകങ്ങൾ വാങ്ങി അഭ്യസിയ്ക്കാൻ ഇടയായത്.

സ്വാമി വിവേകാനന്ദന്റെ പുസ്തകങ്ങളിലെല്ലാം ഗീതയെപ്പററി പല സ്ഥലത്തും പറഞ്ഞിരിയ്ക്കുന്നത് കണ്ടിട്ടാണ് എനിയ്ക്കു ഗീത പഠിയ്ക്കണമെന്നു തോന്നിയത്. സംസ്കൃതം അറിയാൻ പാടില്ലായിരുന്നു. *ഇംഗ്ലീഷി*ലേ എന്തെങ്കിലും വായിച്ചാൽ കൂടുതലായിട്ടു മനസ്സിലാകു. മലയാളവും നന്നായിട്ട് മനസ്സിലാക്കാൻ കഴിവില്ലായിരുന്നു. അതുകൊണ്ട് അൽമോറയിൽ നിന്നും *ഇംഗ്ലീഷു* വ്യാഖ്യാനത്തോടുകൂടിയ ഒരു ഗീത വരുത്തി പഠിയ്ക്കാൻ തുടങ്ങി. ഗീതയും ഭഗവാന്റെ വാണിയെന്ന നിലയിൽ എനിയ്ക്കൊരു രക്ഷയായിട്ടാണ് അന്നു കൊണ്ടുനടന്നതും വായിച്ചുകൊണ്ടിരുന്നതും.

ഗീത അഭ്യസിയ്ക്കുന്ന കാലത്താണ് ഗുരുവിന്റെ ആവശ്യം തോന്നിയത്. അച്ഛനോടു മന്ത്രം വാങ്ങാമെന്നുവെച്ചു ചോദിച്ചപ്പോൾ എനിയ്ക്കു കാലമാകുമ്പോൾ ഗുരു എന്റെ അടുത്തുവന്ന് ഉപദേശം തന്നുകൊള്ളുമെന്നാണ് അച്ഛൻ പറഞ്ഞത്.

ശിവനെത്തന്നെ ഞാൻ മനസ്സിൽ ഗുരുവായി സങ്കല്പിച്ച് പ്രാർഥിച്ചുപോന്നു. അങ്ങനെ ഇരിയ്ക്കുമ്പോഴാണ് 1945-ൽ ഉജ്ജൈനിയിൽ നിന്നും ഡോക്ടർ ദുർഗാശങ്കർ നാഗർജി എന്ന ഒരു വാനപ്രസ്ഥമഹാത്മാവ് ഉദയപ്പൂരിൽ വരാൻ ഇടയായത്. അക്കാലത്ത് ഞാൻ ബിക്കാനിയർ വിട്ട് ഉദയപ്പൂരിൽ സ്ത്രീകളുടേയും കുട്ടികളുടേയും ആശുപത്രിയിലെ *മെഡിക്കൽ ആഫീസർ* ആയിട്ട് ജോലി ചെയ്യുകയായിരുന്നു. 1945-ൽ ശിവരാത്രിദിവസം ശ്രീ ദുർഗാശങ്കർനാഗർജിയിൽനിന്നും മന്ത്രദീക്ഷ ലഭിച്ചു. അന്നുമുതൽ 1953 വരെ ഗുരുവിന്റെ ആജ്ഞപ്രകാരം വൈശ്വദേവയജ്ഞം, ത്രികാലങ്ങളിൽ പ്രാർഥന, രണ്ടു സന്ധ്യകളിൽ ധ്യാനം മുതലായവ ചെയ്തുപോന്നു. ധ്യാനം ശരിയ്ക്കും ഉറച്ചിരുന്നില്ല. എങ്കിലും മനസ്സിൽ ഒരു പ്രത്യേക ആനന്ദവും മറ്റും അനുഭവപ്പെട്ടിരുന്നു.

1946-ൽ ഉദയപ്പൂരിൽനിന്നും സൗരാഷ്ട്രത്തിൽ ധ്രാംഗധ്രായെന്ന സ്ഥലത്ത് *മെഡിക്കൽ ആഫീസറാ*യി ഉദ്യോഗത്തിനു വന്നു. അച്ഛൻ 1947-ൽ പരലോകപ്രാപ്തനായി. ഗുരുദേവനും 1948-ൽ സമാധിയായി. ഗുരുദേവൻ സമാധി ആകുന്നതിനുമുമ്പ് എന്നോട് ധ്യാനത്തിൽ കൂടുതൽ ശ്രദ്ധിയ്ക്കണമെന്ന് അറിയിച്ചിരുന്നു. ധ്യാനത്തിനു ശ്രമിച്ചിരുന്നെങ്കിലും എനിയ്ക്ക് ധ്യാനം ഉറച്ചിരുന്നില്ല.

അക്കാലത്താണ് ധ്രാംഗധ്രയിൽവെച്ച് സദ്ഗുരുസ്വാമി ശ്രീ മാധവതീർത്ഥന്റെ ദർശനം ലഭിയ്ക്കുന്നത്. അദ്ദേഹം എന്നോട്, 'നിന്റെ ഉപാസനയെല്ലാം ശരിയായിട്ടുണ്ട്, ഇനി വിചാരസാഗരമെന്ന വേദാന്തപ്രക്രിയാഗ്രന്ഥം അഭ്യസിയ്ക്കണ'മെന്നരുളിച്ചെയ്തു. ആ പുസ്തകം ഹിന്ദിയിൽ ശ്ലോകവും ഗുജറാത്തിയിൽ വ്യാഖ്യാനത്തോടും കൂടിയതായിരുന്നു. രണ്ടുഭാഷയും നിശ്ചയമില്ലാത്തതാണ്. ഹിന്ദി വായിയ്ക്കാനറിയാം. അർഥം ശരിയ്ക്ക് മനസ്സിലാകയില്ല. ഗുജറാത്തിൽ ആയിടയ്ക്കു വന്നതാകയാൽ ആ ഭാഷ വായിയ്ക്കാനും മനസ്സിലാക്കാനും വിഷമമായിരുന്നു. ഈ വിവരം വേറൊരവസരത്തിൽ ബാപ്പുവിനെ കണ്ടു പറഞ്ഞപ്പോൾ ആരെക്കൊണ്ടെങ്കിലും വായിച്ചു കേൾക്കാൻ അരുളിച്ചെയ്തിട്ട് പോകയും ചെയ്തു.

ബാപ്പു പോയ ശേഷം ഗുജറാത്തിക്കാരനൊരാളെ ഇരുത്തി വായിപ്പിച്ചുനോക്കിയെങ്കിലും അത് വേദാന്തപ്രക്രിയാഗ്രന്ഥമാകയാൽ അയാൾക്ക് അർഥം പറഞ്ഞുതരാൻ സാധിച്ചില്ല. അങ്ങനെ ഇരിയ്ക്കുമ്പോഴാണ് ബാപ്പുവിനെ നാലു ദിവസത്തെ അവധിയെടുത്ത് ആശ്രമത്തിൽ കാണാൻ ചെല്ലുന്നത്. അന്നും വിചാരസാഗരം പഠിയ്ക്കണമെന്നു ബാപ്പുജി അരുളിച്ചെയ്തു. ഗുജറാത്തിക്കാർക്കും അർഥം പറഞ്ഞുതരാൻ കഴിയുന്നില്ലെന്ന് ഞാൻ ബാപ്പുവിനെ അറിയിച്ചപ്പോൾ, ബാപ്പു അഹമ്മദാബാദിൽ ആളയച്ച് ഒരു വിചാരസാഗരം വരുത്തി മൂന്നു ദിവസം നാലാമത്തെ തരംഗം സത്സംഗവേളയിൽ വ്യാഖ്യാനിച്ചു. എനിയ്ക്ക് അന്നുവരെ വേദാന്തം അപരിചിതമായിരുന്നതിനാൽ ഒന്നുംതന്നെ മനസ്സിലായില്ല. ഞാൻ നാലാം ദിവസം പോരുന്ന സമയം ബാപ്പുജി വിചാരസാഗരം പുസ്തകം എന്റെ കൈയിൽ തന്നിട്ട് " നീ കൊണ്ടുപൊയ്ക്കോളു, നിനക്കു വന്നോളും " എന്നരുളി അനുഗ്രഹിച്ചയയ്ക്കുകയും ചെയ്തു.



പുസ്തകവുംകൊണ്ട് ധ്രാംഗധ്രയിൽ വന്നു. ആശുപത്രിയിൽ പോകുമ്പോൾ അതു കൂടെകൊണ്ടുപോകും. സമയമുള്ളപ്പോൾ എടുത്തു വായിയ്ക്കും. അറിയാൻ പാടില്ലാത്ത അക്ഷരം ആരെങ്കിലും അടുത്തുള്ളവരോടു ചോദിയ്ക്കും. ഒന്നിച്ചു കൂട്ടിവായിക്കുമ്പോൾ എനിയ്ക്ക് അതിന്റെ അർഥം താനേ മനസിലാകാനും തുടങ്ങി. ഗുരുകൃപയുണ്ടെങ്കിൽ "ഓരോരോ വിദ്യകൾ ഓതി പഠിയ്ക്കേണ്ട, താനെ ഉദിയ്ക്കും മനസ്സു തന്നിൽ, വെവ്വേറെ തോന്നുമതിന്നുള്ളൊരർഥവും " എന്നുള്ള പരമാർഥം എനിയ്ക്കനുഭവപ്പെടുകയും ചെയ്തു. അന്നുമുതലാണ് ഏതു ഗുജറാത്തി ആധ്യാത്മികഗ്രന്ഥങ്ങളും വായിച്ചാൽ എനിയ്ക്ക് അർഥം മനസ്സിലാകാൻ തുടങ്ങിയത്. ബാപ്പുവിന്റെ ഈ വാക്സിദ്ധിയുടെ പ്രസാദമൊന്നു മാത്രമാണ് എന്നെക്കൊണ്ട് അദ്ദേഹത്തിന്റെ ഈ അധ്യാത്മഭാഗവതം തർജ്ജിമചെയ്യിപ്പിച്ചതും.

'വിചാരസാഗരം' വായിയ്ക്കുമ്പോഴെല്ലാം അതിൽ, മുമുക്ഷുക്കൾ കർമോപാസന വിട്ടിട്ട് ആത്മചിന്തനമേ ചെയ്യാവൂ എന്നെഴുതിയിരിയ്ക്കുന്നതു കാണുമ്പോഴെല്ലാം മനസ്സിന് ഒരു വിഷമം തോന്നിയിരുന്നു. എന്തെന്നാൽ എനിയ്ക്ക് അന്ന് കർമവും ഉപാസനയും വിട്ടിരിയ്ക്കാൻ ധൈര്യമില്ലായിരുന്നു. അന്യനാട്ടിൽ എനിയ്ക്കുള്ള രക്ഷയാണെന്റെ കർമവും ഉപാസനയും എന്നാണ് ഞാൻ പൂർണമായി വിശ്വസിച്ചിരുന്നത്. അത് വിട്ടിട്ട് എങ്ങനെ ജീവിയ്ക്കാനാണ് ! മോക്ഷം വേണംതാനും. വല്ലാതെ കുഴങ്ങി. ആരോടു സംശയം ചോദിയ്ക്കാം ? ഉപാസന വിടാൻ ആരു പറഞ്ഞാലും കേൾക്കുന്ന മനസ്ഥിതിയല്ല എനിയ്ക്കുണ്ടായിരുന്നത്. ഏതു കാര്യവും പൂജാമുറിയിൽ ചെന്നു ഭഗവാനോടു പറഞ്ഞു തീരുമാനിയ്ക്കുന്ന ഞാൻ എങ്ങനെ ഭഗവാനെ പൂജിയ്ക്കാതിരിയ്ക്കും ? ഇങ്ങനെ മാനസികമായി വിഷമിയ്ക്കുമ്പോഴാണ് ബാപ്പുവിന്റെ ഒരെഴുത്ത് കിട്ടുന്നത്. അതിൽ ആദ്യംതന്നെ എഴുതിയിരിയ്ക്കുന്നത് *"Keep on your Karma, havan upsana as it is"* അതായത് "നീ ചെയ്തുപോരുന്ന കർമവും ഹോമവും ഉപാസനയും മറ്റും തുടർന്നു ചെയ്തുകൊള്ളണം," എന്നായിരുന്നു. എനിയ്ക്കു പരമാനന്ദമായി. എന്റെ മനസ്സിന്റെ വിഷമം ബാപ്പു എങ്ങനെ അറിഞ്ഞു? ഗുരു ഈശ്വരൻതന്നെയാണ്, ആത്മസ്വരൂപം തന്നെയാണെന്നുള്ള അനുഭവവും ഇതോടെ എനിയ്ക്കു ലഭിച്ചു. ബാപ്പുവിന്റെ സമ്മതം ഉള്ളതുകൊണ്ട് എന്റെ നിത്യകർമങ്ങൾ നിശ്ശങ്കം ചെയ്തും വിചാരസാഗരം പതിവുപോലെ അഭ്യസിച്ചുംപോന്നു.

വളരെ പ്രായം ചെന്ന ഗുജറാത്തിക്കാർക്കും വിചാരസാഗരം വായിച്ച് അർഥം പറഞ്ഞുകൊടുക്കാൻ ആ ഭാഷയിൽ ഒരറിവുമില്ലാത്ത എനിയ്ക്കു സാധിച്ചിരുന്നതിൽ മനസ്സിൽ വലിയ സന്തോഷം തോന്നിയിരുന്നു. എന്നാലും ഇടയ്ക്കിടയ്ക്ക് ഏതോ ഒന്നുകൂടെ എനിയ്ക്കുവേണം എന്നു തോന്നിച്ചിരുന്നു. അതെന്തെന്നു മനസ്സിലായിരുന്നുമില്ല.

പിന്നൊരവസരത്തിൽ ബാപ്പുജി എന്നോട് ധ്യാനം ചെയ്യണമെന്ന് പറഞ്ഞു. അപ്പോൾ ധ്യാനം ഉറയ്ക്കാറില്ലെന്നും അതിനാൽ ബാപ്പുജി എനിയ്ക്കു ധ്യാനമുറയ്ക്കാൻ ഒന്നനുഗ്രഹിച്ചാൽ മതിയെന്നും ഞാൻ പറഞ്ഞപ്പോൾ, ആ കാരുണ്യമൂർത്തി ചിരിച്ചുകൊണ്ട് ഉണ്ടായിക്കൊള്ളും എന്നരുളിച്ചെയ്തു.

ആശ്രമത്തിൽനിന്നും തിരിച്ചുവന്നശേഷം വെളുപ്പിനു നാലു മണിയ്ക്ക് എഴുന്നേറ്റു പുറത്തുപോയി കൈകാൽ കഴുകി ധ്യാനത്തിനിരുന്നാൽ ശരിയ്ക്കും ധ്യാനമുറയ്ക്കുമായിരുന്നു. രണ്ടുമൂന്നു *മണിക്കൂർ* നേരം ഇരുന്നാലും അതു രണ്ടുമൂന്നു മിനിട്ടുപോലെയേ തോന്നിയിരുന്നുള്ളൂ. അടുത്ത് ഏതെങ്കിലും ശബ്ദം കേട്ടാലും കേൾക്കാത്തതുപോലെയാണു തോന്നുന്നത്. ധ്യാനത്തിൽ ഇരിയ്ക്കുമ്പോൾ ചുറ്റുപാടുമുള്ള യാതൊരു ശബ്ദങ്ങളും എനിയ്ക്ക് ഉപദ്രവകരമായി തോന്നിയിരുന്നതുമില്ല. ഇങ്ങനെ ധ്യാനത്തിന്റെ അനുഭവവും ശാന്തിയും അറിയാൻ സാധിച്ചതും ബാപ്പുവിന്റെ കൃപകൊണ്ടു മാത്രമായിരുന്നു.

ഇങ്ങനെ ധ്യാനം ശീലിച്ചുകൊണ്ട് എട്ടുമാസത്തോളം കഴിഞ്ഞപ്പോഴാണ് 1952-ൽ ബാപ്പുജി ധ്രാംഗധ്രയ്ക്കു വന്നത്. മൂന്ന് ദിവസം കഴിഞ്ഞ് അദ്ദേഹം തിരിച്ചുപോകുന്ന അവസരത്തിൽ നിന്റെ ഭഗവാനെ ഒന്നു കാണട്ടേ എന്നു പറഞ്ഞ് എന്റെ പൂജാമുറിയിൽ വന്ന് ശിവന്റെ പടം നോക്കിക്കൊണ്ട്, "ശിവൻ ജ്ഞാനസ്വരൂപനാണല്ലോ," എന്നും, രാധാകൃഷ്ണന്മാരുടെ ഒരു ചിത്രത്തെ നോക്കി "പ്രേമംകൊണ്ടും ഐക്യംതന്നെയാണ് കാണിയ്ക്കുന്നത് " എന്നുമൊക്കെ പറഞ്ഞിട്ടു പോകുകയും ചെയ്തു.

അദ്ദേഹം 1952 *ഡിസംബർ* 12-ാം തീയതി വെളുപ്പിനെയാണ് പോയത്. *ജനുവരി* ആദ്യം മുതൽ എനിക്കു ബാപ്പുജിയുടെ അനുഗ്രഹത്താൽ ഒരു പുതിയ അനുഭവം ഉണ്ടാകാൻ തുടങ്ങി. ഏതോ ലഹരിയിലെന്നവിധം ഞാൻ കാലത്തെ പൂജാമുറിയിൽ ചെന്നിരുന്നാൽ ഭഗവാൻ എന്നോട് ചിലതു ചോദിയ്ക്കുന്നതായിട്ടും, അതിനുള്ള മറുപടിയും ഉള്ളിൽനിന്നും താനേ വരുന്നതായിട്ടും എനിയ്ക്കനുഭവപ്പെടാൻ തുടങ്ങി. ഭഗവാന്റെ യഥാർഥസ്വരൂപം എങ്ങനെയുള്ളതെന്നു ഞാൻ കുറച്ചുകാലങ്ങളായി ഭഗവാനോടുതന്നെ ചോദിയ്ക്കാറുണ്ടായിരുന്നു. ഇങ്ങനെ എട്ടുപത്തുമാസങ്ങൾ ഒരു അധ്യാത്മലഹരിയിൽ ഞാൻ കഴിച്ചുകൂട്ടിയ കാലത്ത് എന്റെ ഉള്ളിൽത്തന്നെ പൊന്തിവന്നിരുന്ന ചോദ്യങ്ങളും അതിനുത്തരം അകത്തുതന്നെ ഭഗവാൻ നൽകുന്നതായിട്ടുമാണ് എനിയ്ക്കനുഭവപ്പെട്ടിരുന്നത്. ഈ ചോദ്യോത്തരങ്ങൾ ഞാൻ കുറിച്ചിട്ടിരുന്നതിനെ ബാപ്പുവിനെ അറിയിച്ചപ്പോൾ, ഈ അനുഭവം ശ്രീശങ്കരാചാര്യന്റെ അപരോക്ഷാനുഭൂതിപോലെ ഇരിയ്ക്കുന്നു എന്നും, ഇത് ഈശ്വ



രന്റെ അനുഗ്രഹത്തിന്റെ ലക്ഷ്യമാണെന്നും, എല്ലാം എഴുതിക്കൊടുത്താൽ ആശ്രമത്തിൽനിന്നും ഒരു പുസ്തകമായിട്ടച്ചടിച്ച് പ്രസിദ്ധപ്പെടുത്താമെന്നും, അത് സാധകർക്ക് ഉപയോഗപ്രദമായിരിക്കുമെന്നും അദ്ദേഹം പറഞ്ഞു. ഈശ്വരാനുഗ്രഹവും, ഗുരുകൃപയുംകൊണ്ട് എനിയ്ക്കു യാതൊരു ശാസ്ത്രാഭ്യാസങ്ങളും കൂടാതെതന്നെ ലഭിച്ചതായ ഈ അധ്യാത്മബോധസംഗ്രഹമാണ് *"Grace of God"* എന്ന പേരിൽ ബാപ്പുജി പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

ഈ ആധ്യാത്മികാനുഭവം കിട്ടിയതോടെ "എനിയ്ക്ക് എന്തോ ഒന്നു വേണം " എന്നു തോന്നിയിരുന്ന തോന്നൽ നിന്നുപോയി. ഏതു സംശയങ്ങളും ഉള്ളിൽ വന്നാലുടനെ അതിനു സമാധാനവും ഉടനെ ലഭിച്ചിരുന്നു.

ഈ *Grace of God* എന്ന പുസ്തകം വിലങ്ങൻ ശ്രീരാമകൃഷ്ണാശ്രമത്തിലെ മുൻ*പ്രസിഡന്റാ*യിരുന്ന സ്വാമി ശ്രീ ഈശ്വരാനന്ദജി വായിച്ചിട്ട് അദ്ദേഹം താഴെ പറയുന്ന ഒരു അഭിപ്രായം എഴുതി അയച്ച് എന്നെ അനുഗ്രഹിയ്ക്കുകയുണ്ടായി:

'ഈ പുസ്തകം ഗീതയിലെ താഴെ പറയുന്ന രണ്ടു ശ്ലോകങ്ങൾക്ക് ഒരു ഉത്തമദൃഷ്ടാന്തമാണ് :

**തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം**
**ദദാമി ബുദ്ധിയോഗം തം യേന മാം ഉപയാന്തി തേ.**
**തേഷാമേവാനുകമ്പാർഥം അഹമജ്ഞാനജം തമഃ**
**നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ.**

ഭഗവാൻ ഈ അധ്യാത്മലഹരിയുടെ അനുഭവം അനുഗ്രഹിച്ചുനൽകിയതിൽപിന്നെ ഈ സ്ഥിതി എന്നും ഉണ്ടായിരിയ്ക്കാൻ ജോലി വിട്ടിട്ട് കുറച്ചുദിവസം ബാപ്പുവിന്റെ ആശ്രമത്തിൽ താമസിച്ചാൽകൊള്ളാമെന്ന് ആഗ്രഹം ഉണ്ടായി. ബാപ്പുവിനോട് പറഞ്ഞപ്പോൾ ആദ്യമൊക്കെ " നിന്റെ വീട് ആശ്രമംപോലെ ആണല്ലോ, പിന്നെ നീ ചെയ്യുന്ന ജോലിയും ഈശ്വരസേവയല്ലേ" എന്നു പറയുമായിരുന്നു. ഒടുവിൽ 1958-ൽ ജോലി രാജിവയ്ക്കാൻ ബാപ്പുവും സമ്മതം നല്കി. ജോലി വിട്ടിട്ട് ആശ്രമത്തിൽ വന്നപ്പോൾ ബാപ്പുജി പറഞ്ഞത് "ഇനി നീ ഇതുവരെ പഠിച്ചിട്ടുള്ളതെല്ലാം മറന്നേയ്ക്കണം. ബ്രഹ്മവിദ്യ പുതിയ വിദ്യയാണ് " എന്നായിരുന്നു. ആശ്രമത്തിന്റെ *ലൈബ്രറി*യുടെ താക്കോലും എന്നെ ഏല്പിച്ചു. ബാപ്പുവിന്റെ അനുഗ്രഹത്തോടുകൂടെ തണുപ്പുകാലത്തു നാട്ടിലേയ്ക്കു പോകും. ബാക്കി സമയം ആശ്രമത്തിലുമായിട്ട് ബാപ്പു 1960-ൽ സമാധി ആകുന്നതുവരെ അവിടെ കഴിച്ചുകൂട്ടി. അക്കാലത്ത് എനിയ്ക്ക് മനസ്സിനു യാതൊരുവിധ ചിന്തയും ഉണ്ടായിരുന്നില്ലെന്നല്ലാതെ പണ്ടത്തെപ്പോലെ പുതിയ അനുഭവങ്ങൾ ഒന്നും വരായ്കയാൽ, ഞാൻ ആധ്യാത്മികമായി പുരോഗമിയ്ക്കുകയാണോ അതോ പുറകോട്ടു പോകുകയാണോ എന്ന് അറിയാൻ സാധിയ്ക്കുന്നില്ലെന്നും, അതിനാൽ പണ്ട് 1953-ൽ ഭഗവാൻ അനുഭവം തന്നുകൊണ്ടിരുന്ന കാലത്തെ സ്ഥിതി തിരിച്ചുകിട്ടിയാലെങ്കിലും മതിയായിരുന്നു എന്നും ബാപ്പുവിനോട് പരാതി പറഞ്ഞു. അപ്പോൾ ബാപ്പുജി പറഞ്ഞത്, മനസ്സിന്റെ സഹജാവസ്ഥയാണ് ആത്മസ്ഥിതിയെന്നും, ആദ്യം ഉണ്ടായ അനുഭവം ഭഗവാന്റെ കാരുണ്യാനുഭവമായിരുന്നെന്നും, അത് ആദ്യത്തെ അനുഭവത്തിന്റെ ലഹരിയാണ് നീ അന്ന് അനുഭവിച്ചത് ; ഇനി ഉണ്ടാകുന്ന അനുഭവം അവസാനത്തേതായിരിയ്ക്കും, അതിനാൽ അതിനു കുറച്ചു സമയം പിടിയ്ക്കും. ആ അനുഭവത്തിന്റെ ലഹരി വന്നാൽ പിന്നെ ഇറങ്ങുകയേ ഇല്ല, എന്നുമായിരുന്നു.

ബാപ്പുജി അരുളിയ ഈ ആനന്ദാനുഭവത്തിനുള്ള പുണ്യദിവസം കാത്തുകഴിയുകയാണിന്നു ഞാൻ. ബാപ്പുജിയുടെ വാണി ഒരിയ്ക്കലും എന്റെ കാര്യത്തിൽ തെറ്റിയിട്ടില്ലാത്തതിനാലും, ആ കൃപാവാണിയിൽ പറ്റിപ്പിടിച്ചാണ് ഇന്നുവരെ ഈ അധ്യാത്മ ജീവിതത്തിലുണ്ടായിട്ടുള്ള അനുഭവങ്ങൾ ആസ്വദിയ്ക്കാൻ കഴിഞ്ഞിട്ടുള്ളതെന്നു പൂർണവിശ്വാസമുള്ളതിനാലും ആ പുണ്യദിവസം വിദൂരമല്ലെന്നു ഞാൻ കരുതുന്നു. **"ഗുരോരനുഗ്രഹേണൈവ പുമാൻ പൂർണഃ പ്രശാന്തയേ "** (10-80-43) എന്നാണല്ലോ ഭഗവാനും കുചേലനോടു പറഞ്ഞത്.

ഇപ്രകാരം അനുഗ്രഹിച്ച് ഭഗവാന്റെ സ്വരൂപബോധം നൽകിയ ഭഗവാനും ഗുരുവിനും ഞാൻ എന്തു പ്രത്യുപകാരം ചെയ്യാം എന്നു ഭഗവാനോടുതന്നെ പ്രാർഥിച്ചപ്പോൾ ഭഗവാനേ എപ്പോഴും അഭിന്നഭാവത്തിൽ സ്മരിക്കുക ഭഗവാനോടുള്ള പ്രത്യുപകാരമായിരിയ്ക്കുമെന്നും, ഗുരുവിൽനിന്നും ലഭിച്ചിട്ടുള്ള ജ്ഞാനം അന്യർക്കും പകർന്നുകൊടുക്കുക ഗുരുവിനോടുള്ള പ്രത്യുപകാരമായിരിയ്ക്കുമെന്നുമാണ് ഭഗവാൻ എനിയ്ക്ക് ഹൃദയത്തിൽ തോന്നിച്ചത്. ഇത് ഞാൻ ബാപ്പുജിയ്ക്കും എഴുതി അയച്ച് ചോദിച്ചപ്പോൾ അത് ശരിയാണെന്ന് ബാപ്പുവും പറയുകയാലാണ് ഇത് ഈശ്വരന്റെ സന്ദേശമാണെങ്കിൽ എനിയ്ക്ക് അതിനുള്ള കഴിവും ഭഗവാൻ തന്നെ നൽകണം എന്നു തോന്നിയിട്ട് ബാപ്പുവിന്റെ ഗുജറാത്തിയിലുള്ള അധ്യാത്മഭാഗവതം ഞാൻ തർജ്ജിമ ചെയ്യാൻ ആരംഭിച്ചത്. ഈ 5 ഭാഗങ്ങളും 1954-ൽ അഞ്ചു മാസംകൊണ്ട് ഞാൻ നിഷ്പ്രയാസം എന്റെ ആശുപത്രിജോലികൾക്കിടയിൽ ചെയ്തുതീർത്തു. എനിയ്ക്ക് മലയാളത്തിൽ വളരെ അറിവൊന്നുമില്ലാത്തതിനാൽ അത് ശരിയ്ക്കും തെറ്റുകൾ തിരുത്തി വേണ്ടതുപോലെ ചെയ്യാൻ ആളുണ്ടാകുമെങ്കിൽ അതിനുള്ള ചിലവ് അന്ന് ഉദ്യോഗമുണ്ടായിരുന്നതിനാൽ ഞാൻതന്നേ വഹിച്ച് ഏതെങ്കിലും ആശ്രമത്തിലേയ്ക്ക് സമർപ്പിച്ചാൽ ഞാൻ ഉദ്ദേശിച്ച



കാര്യം നടക്കുമെന്ന് എനിയ്ക്കു തോന്നി. ആദ്യത്തെ ഭാഗം അന്ന് അഭേദാശ്രമത്തിലേയ്ക്ക് അച്ചടിപ്പിച്ചു കൊടുക്കുകയും ചെയ്തു. ഗുരുകാരുണ്യത്താൽ അത് അന്നു ബാപ്പുജിയുടെ തൃക്കൈകൾകൊണ്ടുതന്നെ അർപ്പണം ചെയ്യിക്കാനും കഴിഞ്ഞു. പിന്നീട് മറ്റു ഭാഗങ്ങൾ അച്ചടിപ്പിയ്ക്കുന്ന കാര്യത്തിൽ അഭേദാശ്രമത്തിൽനിന്നും ഒരു തീരുമാനവും ഉണ്ടായില്ലെന്നു തന്നെയല്ല, രണ്ടാമത്തെ എന്റെ കയ്യെഴുത്ത്പ്രതി ഏല്പിച്ചിരുന്നത് അന്യാധീനപ്പെടുത്തുക കൂടി ചെയ്തപ്പോൾ എന്നെങ്കിലും മുമുക്ഷുക്കൾക്ക് ഈ ഒരു ഭാഗത്തിന്റെ കുറവുണ്ടാകരുതെന്ന് കരുതി ഞാൻ രണ്ടാമതും അത് തർജ്ജിമ ചെയ്കയും, 1969-ൽ വൈയ്ക്കത്തമ്പലത്തിൽവച്ച് ഭാഗവതകഥ പറഞ്ഞുകൊണ്ടിരിയ്ക്കുമ്പോൾ പരേതനായ കവിതിലകൻ സാഹിത്യരത്നം ശ്രീ വടക്കംകൂർ രാജരാജവർമ്മ രാജാവ് എന്നും സന്നിഹിതനായി എന്നെ അനുഗ്രഹിച്ച് ഈ ഗ്രന്ഥം വെറുതെ ആക്കരുതെന്നും അപാരസുകൃതംകൊണ്ടേ ഭാഗവതം ഇങ്ങനെ കൈകാര്യം ചെയ്യാൻ സാധിയ്ക്കൂ എന്നും മറ്റും പറഞ്ഞ് എന്നെ പ്രോത്സാഹിപ്പിയ്ക്കുകയാൽ രണ്ടാമത്തെ ഭാഗവും അച്ചടിച്ചു പ്രസിദ്ധപ്പെടുത്താൻ ഗുരുകാരുണ്യംകൊണ്ടു സാധിച്ചു.

അതിനുശേഷം ഈ അധ്യാത്മഭാഗവതം വേണ്ടവിധം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തണമെന്നും, ഈ ഉത്തമസാഹിത്യം വെറുതെ കളയരുതെന്നും എന്നോടു പലപ്പോഴും പറഞ്ഞു പ്രോത്സാഹിപ്പിച്ചത് ശ്രീ സ്വാമി വിദ്യാനന്ദതീർത്ഥപാദതിരുവടികളായിരുന്നു. പക്ഷേ ഈ ഗ്രന്ഥത്തെ *പ്രസ്സിൽ* കൊടുക്കുക, തെററുകൾ തിരുത്തി തരുക മുതലായതിനു തക്കതായ ആരെയും കാണാതെ ഞാൻ നിരാശപ്പെട്ടു കഴിയുകയായിരുന്നു. ഇതൊരു അധ്യാത്മഗ്രന്ഥമാകയാൽ എല്ലാവർക്കും അതു തെറ്റുതിരുത്താൻ കഴിഞ്ഞിരുന്നില്ല. എന്നാൽ ഇന്നു ഗുരുകാരുണ്യത്താൽ ഈശ്വരൻ ഗുരുസ്വരൂപനായ സ്വാമി ശ്രീ വിദ്യാനന്ദതീർത്ഥതിരുവടികളുടെ കൈയിൽ ബാക്കി ഭാഗങ്ങൾ എത്തിയ്ക്കുകയാൽ ഇത്ര കാലതാമസം വന്നുപോയതിന്റെ ചിന്ത ഇനിയില്ല. പുസ്തകം എത്തേണ്ടിടത്ത് എത്തി എന്നു കരുതി സന്തോഷിയ്ക്കുകയും ചെയ്യുന്നു.

**ഡോക്ടർ ജി. രുദ്രാണിയമ്മ**





# രണ്ടാം പതിപ്പിന്റെ പ്രസ്താവന

ഗുരുകാരുണ്യത്താൽ അധ്യാത്മഭാഗവതത്തിന്റെ മലയാള വിവർത്തനം ഒന്നാംഭാഗം കഴിഞ്ഞ ധനുമാസത്തിൽ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിൽവച്ച് മുമുക്ഷുലോകസമക്ഷം സമർപ്പിയ്ക്കപ്പെടുവാൻ ഭാഗ്യമുണ്ടായി. അതിൽ, ഈ ഗ്രന്ഥത്തെക്കുറിച്ച് എനിക്കു സജ്ജനസമക്ഷം അറിയിയ്ക്കുവാനുള്ള കാര്യങ്ങളെല്ലാം എന്റെ പ്രസ്താവനയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ ഈ രണ്ടാം ഭാഗം നിങ്ങളുടെ മുൻപിൽ അവതരിപ്പിയ്ക്കാൻ പോകുന്ന അവസരത്തിൽ ഇതിന്റെ പ്രസിദ്ധീകരണത്തിന് എന്നെ സഹായിച്ചനുഗ്രഹിച്ചവരോടുള്ള എന്റെ കൃതജ്ഞത അറിയിയ്ക്കുക എന്ന കർത്തവ്യം മാത്രമേ നിർവഹിയ്ക്കാനുള്ളൂ.

ഒന്നാമതായി ഗുരുദേവഋണത്തിൽനിന്നും മുക്തയാകാൻ എന്നെ പ്രോത്സാഹിപ്പിച്ച് അതിന്റെ നിർവഹണത്തിനു വേണ്ട വിധം സഹായിച്ചനുഗ്രഹിച്ച വാഴൂർ തീർത്ഥപാദാശ്രമാധ്യക്ഷൻ ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളോടുള്ള എന്റെ കൃതജ്ഞത ഭക്തിബഹുമാനങ്ങളോടും കൂപ്പുകൈകളോടുംകൂടി ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഗുരുവിനു നൽകേണ്ടതായ യഥാർഥദക്ഷിണ ഗുരുവിൽനിന്നു ലഭിച്ച ജ്ഞാനം മറ്റു ജിജ്ഞാസുക്കൾക്കുകൂടി പ്രദാനം ചെയ്യുകയാണെന്ന് ഈശ്വരപ്രേരണകൊണ്ടറിഞ്ഞതുമുതൽ, ഗുരുദേവൻ ഗുജറാത്തിഭാഷയിൽ എഴുതി അഞ്ചു ഭാഗങ്ങളായി പ്രസിദ്ധപ്പെടുത്തിയിരുന്ന അധ്യാത്മഭാഗവതം മലയാളത്തിലേയ്ക്കു തർജ്ജമ ചെയ്യുവാൻ ഞാൻ തീരുമാനിച്ചു. ഗുരുകൃപയാൽ അതിന്റെ നിർവഹണം അഞ്ചുമാസംകൊണ്ട് ആയിരത്തിതൊള്ളായിരത്തി അൻപത്തി മൂന്നിൽ എനിയ്ക്കു നിഷ്പ്രയാസം സാധിയ്ക്കുകയും ചെയ്തു. പക്ഷേ അത് അച്ചടിച്ചു ലോകോപകാരപ്രദമായി പ്രസിദ്ധീകരിയ്ക്കാനുള്ള അവസരം ഇന്നാണ് ഈശ്വരൻ എനിയ്ക്കു നൽകി അനുഗ്രഹിച്ചത്. അതിനിത്രയും കാലതാമസം വേണ്ടിവന്നത് മലയാളഭാഷയിൽ വലിയ വൈദഗ്ദ്ധ്യമില്ലാത്ത ഞാൻ എഴുതിയ ഗ്രന്ഥം പരിശോധിച്ചു തെറ്റുതിരുത്തി വേണ്ടവിധം അച്ചടിച്ചുതരാൻ ആരും സഹായത്തിനില്ലാതിരുന്നതാണ്. വേദാന്തതത്വങ്ങളടങ്ങിയ ഈ അധ്യാത്മഭാഗവതം സാധാരണവിദ്യാഭ്യാസം ലഭിച്ചവർക്കു ശരിയ്ക്കും മനസ്സിലാക്കാനുള്ള പ്രയാസംകൊണ്ട് എന്റെ അറിവിൽപ്പെട്ട ബന്ധുക്കൾക്ക് ഈ ഗ്രന്ഥത്തിലെ തെറ്റുകൾ തിരുത്തി സഹായിയ്ക്കാൻ സാധിച്ചിരുന്നില്ല. അങ്ങനെ എന്റെ ആയുഷ്കാലത്ത് ഇതു സാധിയ്ക്കയില്ലായിരിയ്ക്കും എന്നു കരുതി നിരാശപ്പെട്ടിരുന്നപ്പോഴാണ് കാരുണ്യമൂർത്തിയും അന്തര്യാമിയും ആയ ഭഗവാൻ, എല്ലാ വിധത്തിലും എന്റെ ഗുരുദേവനു തുല്യനായ ശ്രീവിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ സന്നിധിയിൽ എന്നെ എത്തിച്ചത്. പരമജ്ഞാനിയും കരുണാമൂർത്തിയും ആയ സ്വാമിജി ഈ ഗ്രന്ഥം വായിച്ചുനോക്കുകയും ഇതു പ്രസിദ്ധീകരിയ്ക്കുന്ന കാര്യത്തിൽ വേണ്ട സഹായങ്ങളെല്ലാം ചെയ്തുകൊള്ളാമെന്നു സമ്മതിയ്ക്കുകയും ചെയ്തു. അതോടെ എന്റെ ഗുരുവിനോടുള്ള കടപ്പാടു തീർക്കാൻ അവസരം വന്നുചേർന്നതിൽ ഞാൻ അതീവ കൃതാർഥയായി. ഇങ്ങനെ ഗുരുവിനോടുള്ള ഋണത്തിൽനിന്നെന്നെ മുക്തയാക്കിയ സ്വാമിജിയ്ക്കു വെറും വാക്കുകൾകൊണ്ടു കൃതജ്ഞത പറയുക സാധ്യമല്ല. അതിനാൽ ഇപ്രകാരമുള്ള ജ്ഞാനപ്രചരണം കൊണ്ടു മുമുക്ഷുക്കളായ ജനങ്ങളെ അനുഗ്രഹിയ്ക്കാൻവേണ്ടി ഭഗവാൻതന്നെ അദ്ദേഹത്തിന് ആയുരാരോഗ്യങ്ങൾ നൽകി അനുഗ്രഹിയ്ക്കുവാൻ ഞാൻ കൂപ്പുകൈയ്യോടെ പ്രാർഥിയ്ക്കുന്നു. എന്റെ കൃതജ്ഞതാപൂർവമായ നമസ്കാരവും അദ്ദേഹത്തിന്റെ പാദപത്മങ്ങളിൽ അർപ്പിച്ചുകൊള്ളട്ടെ.

അടുത്തതായി ഈ ഭാഗവതത്തിന്റെ കയ്യെഴുത്തുകോപ്പി പരിശോധിച്ചു വേണ്ടവിധം തെറ്റുതിരുത്തിയും *പ്രൂഫു* നോക്കിയും കാലദൈർഘ്യം വരുത്താതെ വളരെ ഭംഗിയായി കാരുണ്യപൂർവം അച്ചടിപ്പിച്ചുതന്നനുഗ്രഹിച്ച തൃശ്ശൂർ പുറനാട്ടുകര ശ്രീരാമകൃഷ്ണാശ്രമത്തിലെ പൂജ്യനായ ശ്രീ ശക്രാനന്ദസ്വാമികളോടും ഈ ഗ്രന്ഥം ആദ്യവസാനം പരിശോധിച്ച പണ്ഡിതശ്രേഷ്ഠനായ ശ്രീ മൃഡാനന്ദസ്വാമികളോടും ഉള്ള എന്റെ കൃതജ്ഞത ഭക്ത്യാദരങ്ങളോടെ ഇവിടെ പ്രകാശിപ്പിച്ചു കൊള്ളുന്നു.



പരമ പൂജ്യരായ ഈ സ്വാമിജിമാർ എന്നോടു കാണിച്ച ഈ കാരുണ്യവായ്പിന് കരുണാമയനായ ഭഗവാൻ തന്നെ ആ മഹാത്മാക്കളെ അനുഗ്രഹിയ്ക്കുമാറാകണേ എന്നു ഞാൻ പ്രാർഥിയ്ക്കുന്നു. ഈ ഗ്രന്ഥത്തിന്റെ അച്ചടികാര്യത്തിലും മറ്റും ഉറ്റു ശ്രമിച്ചിട്ടുള്ള ശ്രീരാമകൃഷ്ണാശ്രമം വക പ്രബുദ്ധകേരളം അച്ചടികാര്യാലയത്തിലെ ജീവനക്കാരായ എല്ലാ സഹോദര ന്മാരോടും ഞാൻ ഹാർദമായ നന്ദി പ്രകടിപ്പിച്ചുകൊള്ളുന്നു.

എക്കാലത്തും ഈ ഗ്രന്ഥം മുമുക്ഷുജനങ്ങൾക്ക് ഉപകാരപ്രമായിത്തീരണമെന്നു ഗുരുതൃപ്പാദങ്ങളിൽ പ്രണാമപൂർവം പ്രാർഥിച്ചുകൊണ്ടും ഈ ഗ്രന്ഥത്തെയും ഇതിന്റെ പ്രസിദ്ധീകരണാവകാശത്തേയും വാഴൂർ തീർത്ഥപാദാശ്രമത്തിലേയ്ക്കു ഭക്ത്യാദരപൂർവം നൽകിക്കൊണ്ടും ഞാൻ എന്റെ ഈ പ്രസ്താവന ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

Camp,
ശ്രീരാമകൃഷ്ണാശ്രമം,
മറ്റക്കര, പാദുവാ, 31. 8. 1975.

എന്ന്,
**ഡോക്ടർ ജി. രുദ്രാണിയമ്മ**



## സ്വാമി ശ്രീ മാധവതീർത്ഥൻ

ഈ ഗ്രന്ഥം ഗുജറാത്തിഭാഷയിൽ സ്വാമി മാധവ തീർത്ഥൻ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള അധ്യാത്മഭാഗവത ത്തിന്റെ തർജ്ജമയാണ്. അത് തർജ്ജമചെയ്യാൻ സാധിച്ചത് സ്വാമിജിയുടെ അനുഗ്രഹം ഒന്നുകൊണ്ടു മാത്രവുമാണ്. ഗുരുവിൽ നിന്നും ലഭിച്ച ജ്ഞാനം അന്യർക്കും നൽകാൻ സാധിച്ചാൽ അതിൽക്കൂടുതലായിട്ടൊരു ഗുരുദക്ഷിണയില്ല ല്ലോ. ഈ വിചാരമാണ് എന്നെ ഈ കൃത്യത്തിലേയ്ക്ക് പ്രേരിപ്പിച്ചത്. എന്നാൽ അത് ഏതു വിധമായാൽ അധികം ആളുകൾക്ക് ഉപകാരപ്പെടും എന്നു ഞാൻ വിചാരിച്ചു കൊണ്ടിരിയ്ക്കുമ്പോഴാണ് ഭഗവാൻ എന്നെ സ്വാമി ശ്രീ വിദ്യാനന്ദ തീർത്ഥപാദർ തിരുവടികളെ പരിചയപ്പെടുത്തിയ ത്. പരമജ്ഞാനിയായ അദ്ദേഹം ഈ അധ്യാത്മഭാഗവത ത്തിന്റെ മഹത്ത്വം അറിഞ്ഞ് എന്റെ ഉദ്യമത്തിൽ വേണ്ട സഹായം ചെയ്തുതരാമെന്നേല്ക്കുകയും ചെയ്തതോടെ എനിയ്ക്കു ഗുരുഋണത്തിൽ നിന്നും അല്പമെങ്കിലും മുക്ത യാകാൻ സാധിയ്ക്കുമെന്നൊരു ആശയും സമാധാനവും സന്തോഷവും ഉണ്ടായി. അങ്ങനെ എന്നെ അനുഗ്രഹിച്ച സ്വാമി ശ്രീ വിദ്യാനന്ദതീർത്ഥപാദതിരുവടികൾക്ക് എന്റെ ഭക്തിബഹുമാനപുരസ്സരമുള്ള കൃതജ്ഞതയും ഈ അവസ രത്തിൽ ഞാൻ രേഖപ്പെടുത്തിക്കൊള്ളുന്നു.

ഈഭാഗവതം തീർത്ഥപാദാശ്രമത്തിലേയ്ക്കർപ്പി ച്ചാൽ അത് കേരളക്കരയിൽ ജിജ്ഞാസുക്കൾക്കു കൂടുതൽ ഉപയോഗപ്പെടുമെന്ന് വിശ്വാസം തോന്നുകയാൽ ഗുരുപ്രീതി യ്ക്കായിക്കൊണ്ട് ഞാൻ ഈ പുസ്തകത്തെ തീർത്ഥപാദാ ശ്രമത്തിലേയ്ക്കായി സമർപ്പിച്ചുകൊള്ളുന്നു.

സ്വാമി ശ്രീ മാധവതീർത്ഥ തിരുവടികൾ *ഇംഗ്ലീഷി* ലും ഗുജറാത്തിയിലുമായി 131 പുസ്തകങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ഈ അധ്യാത്മഭാഗവതം അദ്ദേഹത്തിന്റെ ദീർഘകാലപര്യവേക്ഷണത്തിന്റെ ഫലമാ ണെന്ന് അദ്ദേഹം പറയാറുണ്ടായിരുന്നു.

ഇനി സ്വാമി ശ്രീ മാധവതീർത്ഥനെ വായന ക്കാർക്കു പരിചയപ്പെടുത്തുകയെന്നതാണ് ഈ ലേഖന ത്തിന്റെ ഉദ്ദേശം. മഹാത്മാക്കൾ സാധാരണയായി അവരെ പ്പറ്റി ഒന്നും സംസാരിയ്ക്കാറില്ല. ബാപ്പുജിയും അതുപോ ലൊരു മഹാത്മാവായിരുന്നു. (ഈ ലേഖനത്തിൽ ബാപ്പുജി എന്നു പറയുന്നത് സ്വാമി മാധവതീർത്ഥനെ ഉദ്ദേശിച്ചാണ്.) അതിനാൽ ബാപ്പുജിയുടെ ശിഷ്യന്മാരും ഭക്തജനങ്ങളും അദ്ദേഹത്തോടു പലപ്പോഴും അദ്ദേഹത്തിന്റെ ആത്മകഥ ഒന്നെഴുതണമെന്ന് പറയാറുണ്ടായിരുന്നു. 'ഞാനെ'ന്നും 'എന്റെ'യെന്നും ഉള്ള ശബ്ദങ്ങൾ ഉപയോഗിച്ച് ഒരു പുസ്ത കമെഴുതാൻ അദ്ദേഹം പലപ്പോഴും വിസമ്മതിച്ചിരുന്നെ ങ്കിലും ഒടുവിൽ ഭക്തരുടെ പ്രേമത്തിനു വഴങ്ങി പരേച്ഛാ പ്രാരബ്ധത്താൽ 'ആത്മകഥ' എന്ന ഒരു ചെറിയ പുസ്തകം ഗുജറാത്തിയിൽ എഴുതിയിട്ടുണ്ട്. അതിന്റെ ചില ഭാഗങ്ങൾ ഇവിടെ കുറിച്ചുകൊണ്ട് സ്വാമി മാധവ തീർത്ഥ തിരുവടികളെ ഞാൻ വായനക്കാർക്ക് പരിചയ പ്പെടുത്താം.

ആത്മകഥയിൽ സ്വാമിജി പ്രസ്താവനയിൽ പറ ഞ്ഞിരിയ്ക്കുന്ന ചില ഭാഗങ്ങൾ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ:

സാധാരണ രീതിയിൽ ആത്മകഥയിൽ ഞാൻ എന്നും എന്റെ എന്നുമുള്ള ശബ്ദങ്ങൾ ഉപയോഗിയ്ക്കേ ണ്ടിവരും. ഈ ചെറിയ പുസ്തകത്തിൽ ഞാനിന്റെ ജന്മ കഥയല്ല, മരണകഥയാണ് പറഞ്ഞിരിയ്ക്കുന്നത്. അതിനാൽ ഞാൻ,എന്റെ എന്നീ ശബ്ദങ്ങൾ ഉപയോഗിയ്ക്കുന്നതിന് ഇച്ഛയോ അതിന്റെ ആവശ്യമോ ഇല്ല.

ഏതൊരു 'ഞാനി'നു സ്വയം തന്റെ മരണത്തെ പ്പറ്റി എഴുതാൻ സാധിയ്ക്കുമോ ആ 'ഞാൻ' പുതിയ ജാതി ഞാനായിരിയ്ക്കും.

ആത്മാവ് ജ്ഞാനസ്വരൂപമാണ്, അതിനാൽ വാസ്തവത്തിൽ ജ്ഞാനത്തിന്റെ കഥയാണ് എഴുതേണ്ടത്. ജ്ഞാനം രണ്ടു വിധമുണ്ട്. ഒന്നു വൃത്തിജ്ഞാനം, മറ്റേത് സ്വരൂപജ്ഞാനം, വൃത്തിജ്ഞാനത്തിൽ ഇതിഹാസത്തിന്റെ ഭാഗമുണ്ടായിരിയ്ക്കും. ഇതിഹാസം യഥാർത്ഥമല്ലെങ്കിലും ഇതിഹാസത്തിന്റെ രീതി സാധാരണക്കാർക്ക് രുചികരവും സരളവുമാകയാൽ ഈ പുസ്തകം ഇതിഹാസരീതിയി ലാണ് എഴുതിയിരിയ്ക്കുന്നത്.

പ്രേമവും മരണവും. രണ്ടും മനസ്സിലാക്കാൻ പ്രയാസം. ഈ പുസ്തകത്തിന്റെ ലേഖകനെ ഈ രണ്ടു പ്രശ്നങ്ങൾ എപ്രകാരമാണ് വിഷമിപ്പിച്ചിരുന്നതെന്നും അവ യുടെ തത്ത്വം മനസ്സിലായതെങ്ങനെയാണെന്നും, അതി നുള്ള പുതിയ മാർഗം എങ്ങനെ ലഭിച്ചു എന്നും ഈ പുസ്ത കത്തിൽ ചുരുക്കി പ്രതിപാദിച്ചിട്ടുണ്ട്.

ആത്മകഥ ജഗത്തിന്റെ ദർശനമല്ല, ലേഖകന്റെ ദർശനമാണ്. വെളിയിലുള്ള സംയോഗങ്ങൾ അതിനു വെറും നിമിത്തമേ ആകുന്നുള്ളൂ. ദൃഷ്ടിയും സൃഷ്ടിയും ഒന്നിച്ചു ണ്ടാകുന്നു. സ്വപ്നത്തിലുണ്ടാകുന്നതുപോലെതന്നെയാണ് ജാഗ്രത്തിലും ഉണ്ടാകുന്നത്. ജാഗ്രത്ത് ഒരു ദീർഘസ്വപ്നം തന്നെയാണ്. അങ്ങനെയുള്ള ഒരു ദീർഘസ്വപ്നത്തെപ്പറ്റി യാണ് ഈ ആത്മകഥയിൽ വിവരിച്ചിരിയ്ക്കുന്നത്.

കുമാരൻ, യുവാവ്, വാനപ്രസ്ഥഭക്തൻ, സന്ന്യാസി, ജീവന്മുക്തൻ എന്നിങ്ങനെ 5 അധ്യായങ്ങളാ യിട്ടാണ് ഈ ആത്മകഥ എഴുതിയിരിയ്ക്കുന്നത്. അതിനു കാരണം,ജീവനിൽ അഞ്ചുവിധമുള്ള ദൃഷ്ടിയും സൃഷ്ടിയും കണ്ടുവരാറുള്ളതിനാലാണ്. ഈ ലേഖകന്റെ കൗമാര ത്തിൽ, ഇപ്രകാരം ഒരു സംഭവം ഉണ്ടായിട്ടുണ്ട്:

പിതാവ് *മോർവി*യിലെ തന്റെ ഗൃഹത്തിൽ ഒരു പൂജാമന്ദിരം പ്രത്യേകിച്ച് പണികഴിപ്പിച്ചിരുന്നു. അവിടെ ഒരു തുളസിയും നട്ടുവളർത്തിയിരുന്നു. നിയമപൂർവം ശ്രീകൃഷ്ണ നെയും തുളസിയേയും പിതാവ് പൂജിച്ചിരുന്നു. ഏതെങ്കിലും

# സ്വാമി ശ്രീ മാധവ തീർത്ഥൻ



"വേദാന്തശാസത്രേ പ്രഥിതം നിവന്ദ്യം
ബ്രഹ്മാവ്യയം ഭാഗവതം പുരാണം
വേദാന്തസിദ്ധാന്തനിതാന്തദാന്തം
ശ്രീമാധവം തീർത്ഥഗുരും നമാമഃ"

വ്യാവഹാരികവിഷയങ്ങളെക്കുറിച്ചുള്ള പ്രധാനപ്പെട്ട കത്തിടപാടുകൾ ഈ തുളസിയുടെ സമീപം വെച്ചശേഷമേ അദ്ദേഹം അയച്ചിരുന്നുള്ളൂ. പൂജ ചെയ്യുന്ന അവസരങ്ങളിൽ പുത്രനെക്കൊണ്ടും ശ്രീകൃഷ്ണവിഗ്രഹത്തെ നമസ്ക്കരിപ്പിച്ചിട്ട് താഴെ പറയുന്ന ശ്ലോകം ചൊല്ലിയ്ക്കുമായിരുന്നു.

**ത്വമേവ മാതാ ച പിതാ ത്വമേവ**
**ത്വമേവ ബന്ധുശ്ച സഖാ ത്വമേവ**
**ത്വമേവ വിദ്യാ ദ്രവിണം ത്വമേവ**
**ത്വമേവ സർവം മമ ദേവദേവ.**

(അർഥം : അവിടുന്നാണ് എന്റെ അമ്മയും അച്ഛനും.അവിടുന്നു തന്നെയാണ് ബന്ധുവും സഖാവും. അവിടുന്നു തന്നെയാണ് വിദ്യയും ധനവും. ഹേ ദേവദേവാ! അവിടുന്നെന്റെ സർവസ്വവുമാകുന്നു.)

ഒരിയ്ക്കൽ കുമാരന് ഒരു തൊപ്പി വേണമെന്ന് ഇച്ഛയുണ്ടായി. പിതാവിനോടാവശ്യപ്പെട്ടപ്പോൾ പിതാവു പറഞ്ഞു: 'ഭഗവാനല്ലേ നമ്മുടെ എല്ലാം; അച്ഛനും സർവവും നമ്മൾക്കു നൽകുന്നവനും അതുകൊണ്ട് മുകളിൽ പറഞ്ഞ ശ്ലോകം ചൊല്ലി ഭഗവാനോടു തന്നെ ചോദിയ്ക്കൂ, ഭഗവാൻ തരും.' കുമാരൻ അതിൻപ്രകാരം ചെയ്തിട്ട് *സ്കൂളി*ലേയ്ക്കു പോയി. അപ്പോൾ പിതാവ് ഒരു തൊപ്പി വാങ്ങി പൂജാമുറിയിൽ വയ്ക്കുകയും ചെയ്തു.



*സ്കൂളിൽ* നിന്നും വന്ന കുമാരൻ തൊപ്പി ചോദിച്ചപ്പോൾ പൂജാമുറിയിൽചെന്ന് ഭഗവാൻ നൽകിയ തൊപ്പി ആദ്യം ഭഗവാന്റെ ശിരസ്സിൽ ചാർത്തിയിട്ട് മുകളിൽ പറഞ്ഞ ശ്ലോകം ചൊല്ലി നമസ്കരിച്ചിട്ട് വെളിയിൽവന്ന് കതകു ചാരി കുറച്ചു കഴിഞ്ഞിട്ട് തൊപ്പി എടുത്തുധരിച്ചാൽ ആ തൊപ്പിയിൽ ചൈതന്യത്തിന്റെ സ്ഫുരണമുള്ളതുകൊണ്ട് നിന്റെ ബുദ്ധി നന്നാകും എന്നു പിതാവു പറഞ്ഞു. കുമാരൻ അപ്രകാരം ചെയ്തു. ഇതുപോലെ മിയ്ക്കതും ഭഗവാനർപ്പിച്ചശേഷമേ ഉപയോഗിയ്ക്കാറുണ്ടായിരുന്നുള്ളൂ. പിതാവിന്റെ ഈ ഭാവന വളരെ ദൃഢമായിത്തീർന്നിരുന്നതിനാൽ കുമാരൻ വളർന്ന് യൗവനാവസ്ഥയെ പ്രാപിച്ച് വിവാഹം കഴിഞ്ഞ ആ ദിവസം ഭാര്യാഭർത്താക്കന്മാരെ വൈഷ്ണവ ക്ഷേത്രത്തിലേയ്ക്കയച്ച് ഭഗവാനെ ശരണഭാവത്തിൽ പ്രാർഥിപ്പിയ്ക്കുകയാണ് ചെയ്തത്. ഭാര്യയെ ഭഗവാനർപ്പിയ്ക്കാതെ സ്വീകരിച്ചാൽ വിഷയ വാസന വർധിച്ചുപോകുമെന്നായിരുന്നു പിതാവിന്റെ നിശ്ചയം.

ഇനി ബാപ്പുജിയുടെ ആത്മകഥ അദ്ദേഹം എഴുതിയ രീതിയിൽത്തന്നെ ചുരുക്കി വിവരിച്ചാൽ അദ്ദേഹത്തെ വായനക്കാർക്കു പരിചയപ്പെടുത്തുന്നതിൽ എനിയ്ക്ക് തെറ്റുപറ്റില്ലെന്നു തോന്നുകയാൽ അതേ ക്രമത്തിൽതന്നെ പ്രധാനപ്പെട്ട കാര്യങ്ങൾ താഴെ ചേർക്കുന്നു.

# ആത്മകഥ

*കുമാരൻ*

സ്വപ്നത്തെപ്പറ്റി ജാഗ്രദവസ്ഥയിൽ പറയുന്നതും അഥവാ ചെറുപ്പകാലത്തെ സംഭവങ്ങളെ പ്രായം ചെന്നശേഷം എഴുതുന്നതും മരിച്ചുപോയവന്റെ കഥയെഴുതുന്നതുപോലെയാണ്. അതുകൊണ്ട് വാസ്തവത്തിൽ ജീവചരിത്രം എഴുതുക സാധ്യമല്ല; മരണകഥ എഴുതാം. മരണകഥ എഴുതുന്നതിലും ഒരു പുതിയതരം ആനന്ദം ഉണ്ടാകാം. അതായത് 10 വയസ്സുള്ള ഒരാൾ എങ്ങനെ ഇരുന്നിരുന്നു, പിന്നീട് അയാൾ എങ്ങനെ മരിച്ച് ആ സ്ഥാനത്ത് 20 വയസ്സുകാരൻ എങ്ങനെ വന്നു, അയാൾ എങ്ങനെ മരിച്ചു, അയാളുടെ സ്ഥാനത്ത് 30 കാരനും 60 കാരനും മറ്റും എങ്ങനെ വന്നുപോയി എന്നും മറ്റുമുള്ള സംഭവങ്ങൾ ആശ്ചര്യകരം തന്നെയാണ്. അതിനാൽ ഈ ചെറിയ പുസ്തകത്തിൽ ജീവചരിത്രത്തേക്കാൾ കൂടുതൽ മരണകഥയാണ് പറഞ്ഞിരിയ്ക്കുന്നത്.

ഇന്നത്തെ ജ്ഞാനംകൊണ്ട് കഴിഞ്ഞുപോയ ജീവിതത്തെ അളക്കുന്നതിൽ തെറ്റുകൾ സംഭവിയ്ക്കാൻ ഇടയുണ്ട്. ഉദാഹരണമായി ഒരു കുട്ടി ഇന്നവർഷം, ഇന്നമാസം, ഇന്ന തീയതി ജനിച്ചു എന്നെഴുതുന്നത് ശരിയാകുകയില്ല. എന്തെന്നാൽ ആ ദിവസത്തെപ്പറ്റി കുട്ടിയ്ക്ക് അറിവില്ല. എന്നിരുന്നാലും പലരും അവരുടെ ജന്മതീയതി പറയുകയും ജാതകങ്ങൾ എഴുതിയ്ക്കുകയും ചെയ്യാറുണ്ട്. അതും ഒരാശ്ചര്യമാണ്. പക്ഷെ ആ സമയത്ത് അവർക്ക് അത് ആശ്ചര്യമായിട്ട് തോന്നാറില്ല. സ്വപ്നസമയത്ത് സ്വപ്നവും മിഥ്യയായി തോന്നാറില്ലല്ലോ. ജന്മത്തെ പലർക്കും മനസ്സിലാക്കാൻ കഴിയും, പക്ഷെ മരണത്തെ മനസ്സിലാക്കാൻ കഴിയു ന്നില്ല. ജന്മത്തെ മനസ്സിലാക്കുന്നതിൽ അബദ്ധം പററുന്നതു കൊണ്ടാണ് മരണത്തെ മനസ്സിലാക്കാൻ കഴിയാത്തത്. ജന്മമരണങ്ങളെപ്പറ്റി ഒന്നിച്ചു വിചാരിച്ചുനോക്കാൻ കഴിഞ്ഞാലേ ശരിയ്ക്കുള്ള ആത്മകഥ എഴുതാൻ സാധിയ്ക്കൂ. ബുദ്ധഭഗവാന് യൗവനകാലത്ത് ആരുടെയോ മരണം കണ്ടപ്പോഴാണ് പുതിയ വിചാരം ഉണ്ടാകാൻ തുടങ്ങിയത്. ശ്രീ രമണമഹർഷിയ്ക്കും ചെറുപ്പത്തിൽ സ്വന്തം മരണത്തിന്റെ അനുഭവം ഉണ്ടായിട്ടുണ്ട്. മരണത്തെപ്പറ്റി ശരിയ്ക്കും വിചാരിച്ചു നോക്കുന്ന പക്ഷം മരണത്തിനു മരണം സംഭവിയ്ക്കാതിരിയ്ക്കുകയില്ല. ഇങ്ങനെ ഒരു സംഭവം ലേഖകന്റെ കൗമാരാവസ്ഥയിൽ 12-ാമത്തെ വയസ്സിൽ 1897-ൽ ഉണ്ടായത് താഴെ പറയുന്നു.



അക്കാലത്ത് കുമാരന്റെ പിതാവിന് ജോലി കച്ച് - അധോയി എന്ന ഗ്രാമത്തിലായിരുന്നതിനാൽ കുമാരന്റെ ഗുജറാത്തി വിദ്യാഭ്യാസം അവിടെയാണ് നടന്നിരുന്നത്. ദിവസേന സ്കൂളിലേയ്ക്കു പോകുന്ന വഴിയിൽ ചില കടകളുണ്ട്. അവിടെ ഒരു കടയിൽ ഒരു വൃദ്ധൻ കുമാരനോട് മിക്കപ്പോഴും സംസാരിക്കാറുണ്ടായിരുന്നു. ഒരു ദിവസം അയാളെ അവിടെ കാണായ്കയാൽ എവിടെ പോയി എന്ന് അടുത്ത കടക്കാരനോടു കുമാരൻ ചോദിച്ചപ്പോൾ അയാൾ മരിച്ചു പോയി എന്നുത്തരം കേട്ടിട്ട്,

കുമാരൻ: മരിച്ചുപോയി എന്നാൽ എന്താണ് ?

കടക്കാരൻ : അയാളെ ശ്മശാനത്തിൽ കൊണ്ടുപോയി ദഹിപ്പിച്ചു എന്നാണ്.

കുമാരൻ : എന്ത് ? എല്ലാവരും ഇങ്ങനെ മരിയ്ക്കുമോ?

കടക്കാരൻ : അതേ, എല്ലാവർക്കും ഒരു ദിവസം ഈ ദശ അവശ്യം ഉണ്ടാകും.

മരണത്തെപ്പറ്റി ആദ്യമായിരുന്നു കുമാരൻ കേൾക്കുന്നത്. അതിനാൽ അന്നു മുതൽ രാത്രികാലങ്ങളിൽ മരണശേഷം മനുഷ്യന്റെ സ്ഥിതി എന്തായിരിയ്ക്കും! എന്നിങ്ങനെ വിചാരിയ്ക്കാൻ തുടങ്ങി. എല്ലാവരും ഈ ലോകം വിട്ടുപോകുന്നവരാണെങ്കിൽ എന്തിനു വേണ്ടി ഇവിടെ വന്നു? സ്നേഹസൗഹാർദങ്ങളോടെ കഴിഞ്ഞിട്ട് അവരെ പിന്നൊരിയ്ക്കലും കാണാൻ കഴിയാത്തവിധം വിയോഗം വരുന്നെങ്കിൽ ഈ ജീവിതത്തിന്റെ പ്രയോജനമെന്ത് ? എന്നിങ്ങനെയുള്ള വിചാരങ്ങൾ കുമാരനെ അലട്ടിക്കൊണ്ടിരുന്നതിനാൽ പലരോടും മനുഷ്യർ മരിച്ചിട്ട് എവിടേയ്ക്കാണ് പോകുന്നതെന്ന് അന്വേഷിച്ചുകൊണ്ടിരുന്നെങ്കിലും കുമാരനു ശരിയായ സമാധാനം എങ്ങുനിന്നും കിട്ടിയില്ല. ഏതെങ്കിലും മഹാത്മാക്കളെ കണ്ട് ചോദിച്ചറിയണമെന്ന് കുമാരൻ തീർച്ചയാക്കി.

അക്കാലത്ത് " നമ്മുടെ മനസ്സിന്റെ വിചാരങ്ങളെ ഉള്ളിൽ ആരോ കാണുന്നുണ്ടെന്നും, ആ വിചാരത്തേയും ആരോ കാണുന്നുണ്ട്. ഇങ്ങനെ പോകുമ്പോൾ ഇതിന്റെ അവസാനം എവിടെ ?" എന്നിങ്ങനെ സംശയമായി. എന്നാൽ എല്ലാ മനോവൃത്തികളുടേയും പിന്നിൽ ഒരു സാക്ഷിയുള്ളതായി തോന്നുകയും ചെയ്തു. ഇപ്രകാരം 12-ാ മത്തെ വയസ്സിൽ സാക്ഷിയുടെ അനുഭവം ഉണ്ടായെങ്കിലും അതിന്റെ യഥാർഥസ്വരൂപം അന്നു മനസ്സിലായിരുന്നില്ല.

കുറച്ചു കാലങ്ങൾക്കുശേഷം കുടുംബത്തിൽ ചിലരുടെ മരണങ്ങൾകൂടി ഉണ്ടായപ്പോൾ മരണത്തെപ്പറ്റിയുള്ള വിചാരം കുമാരന് ഒന്നുകൂടെ ജാഗ്രത്തായി. അതിനാൽ ഈ കാര്യം പറഞ്ഞുതരാൻ കഴിവുള്ളവരെ കുമാരൻ അന്വേഷിയ്ക്കാൻ തുടങ്ങി. വീട്ടിൽ അച്ഛൻ ദിവസവും ഭാഗവതപാരായണം ചെയ്തിരുന്നു. ഗ്രാമത്തിൽ മഹാഭാരതം, ഭാഗവതം തുടങ്ങിയ പുരാണകഥകൾ പറയുന്ന പണ്ഡിതന്മാർ വരാറുണ്ടായിരുന്നു. അതെല്ലാം കേൾക്കാറുമുണ്ടായിരുന്നു. പക്ഷെ അതിൽ ഒന്നിലും മരണശേഷമുള്ള അവസ്ഥയെപ്പറ്റി വിവരിച്ചുകണ്ടില്ല. അതിനാൽ അവസാനം ഭഗവാനോടുതന്നെ ഇക്കാര്യം മനസ്സിലാക്കിത്തരാൻ കഴിവുള്ള ആളെ കാണിച്ചുതരണേ എന്നു കുമാരൻ പ്രാർഥിയ്ക്കാൻ തീർച്ചയാക്കി. അധോയിയിലുള്ള ക്ഷേത്രങ്ങളിൽ കൂടെകൂടെ ചെന്നു പ്രാർഥിയ്ക്കാൻ തുടങ്ങി.

1901-ൽ കുമാരന്റെ പിതാവിനെ പോർബന്ദറിൽ മഹാറാണാ ഭാവസിംഹന്റെ *പ്രൈവറ്റ് സെക്രട്ടറി*യായി നിയമിയ്ക്കുകയാൽ കുമാരന്റെ ബാക്കി വിദ്യാഭ്യാസം പോർബന്ദറിൽ ആരംഭിച്ചു. അവിടെയും മരണശേഷ മുള്ള അവസ്ഥയെപ്പറ്റി പലരോടും കുമാരൻ ചോദിച്ചുകൊണ്ടിരുന്നെങ്കിലും ആർക്കും ശരിയായ സമാധാനം നൽകാൻ കഴിഞ്ഞിരുന്നില്ല. തന്റെ പരിചയക്കാരുടെ മരണത്തെപ്പറ്റി കേൾക്കുമ്പോഴെല്ലാം തന്റെ ഈ ചോദ്യത്തിന്റെ ശക്തിയും ആവേശവും വർധിച്ചുകൊണ്ടുമിരുന്നു.

അക്കാലത്ത് ഒരു വൈഷ്ണവമഹാത്മാവിൽ നിന്നും വൈഷ്ണവധർമപ്രകാരമുള്ള ബ്രഹ്മസംബന്ധ ദീക്ഷ കുമാരനെക്കൊണ്ട് കുമാരന്റെ പിതാവ് എടുപ്പിയ്ക്കുകയുണ്ടായി. അങ്ങനെ ഗുരുവുണ്ടായെങ്കിലും അദ്ദേഹത്തിൽ നിന്നും കുമാരന്റെ മരണസംബന്ധമായ ചോദ്യത്തിനു സമാധാനം ലഭിയ്ക്കുകയുണ്ടായില്ല. 1902-ൽ സ്കൂളിൽ വിദ്യാഭ്യാസം ചെയ്തിരുന്നതോടൊപ്പം കുമാരൻ രാമായണവും അഭ്യസിയ്ക്കാൻ തുടങ്ങി. എന്നിട്ടും തന്റെ ഈ ചോദ്യത്തിനുത്തരം ലഭിച്ചില്ല.

1903-ൽ പോർബന്ദറിൽ *പ്ലേഗ്*രോഗം ബാധിക്കുകയാൽ പോർബന്ദറിൽത്തന്നെയുള്ള മാധവപുരം എന്ന ഗ്രാമത്തിൽ കുടുംബം മാറി താമസിയ്ക്കാൻ ഇടയായി. അക്കാലത്ത് പിതാവിന്റെ ആജ്ഞയാൽ കുമാരൻ നിത്യവും കാലത്ത് കുളിച്ച് അവിടെയുള്ള ക്ഷേത്രത്തിൽ ചെന്നു തൊഴുക പതിവായിരുന്നു. അന്നു ഭഗവാന്റെ മൂർത്തിയുടെ ചരണസ്പർശം ചെയ്യുമ്പോൾ മനുഷ്യരുടെ പാദംപോലെ മൃദുവായിട്ട് കുമാരനു തോന്നിയിരുന്നു. ശുദ്ധഭാവത്തോടെ ദർശനം ചെയ്താൽ മൂർത്തിയിൽ ചൈതന്യം അനുഭവപ്പെടുമെന്നും, അതിന്റെ അനുഗ്രഹത്തോടെ മനുഷ്യരുടെ വിഷമങ്ങളെല്ലാം നീങ്ങിപ്പോകുമെന്നും കുമാരനു തോന്നി.

കുമാരന് വയസ്സ് പതിനെട്ടായി. കൗമാരത്തിനു മരണവും യൗവനത്തിന്റെ ജന്മവും അടുത്തുവന്നു. ഇന്നുവരെ മരണത്തെപ്പറ്റിയുള്ള പ്രശ്നങ്ങളേ കുമാരനെ അലട്ടിയിരുന്നുള്ളു. എന്നാൽ ഇപ്പോൾ സാംസാരികപ്രേമത്തിന്റെ അങ്കുരം മുളയ്ക്കാൻ തുടങ്ങിയതിനാൽ പുതിയ വിഷമങ്ങളും പുതിയ പ്രശ്നങ്ങളും കൂടെ തലപൊക്കിത്തുടങ്ങി. മനുഷ്യരുടെ ഉള്ളിൽ കാമവാസന എങ്ങനെ ആയിരിയ്ക്കും ഉണ്ടാകുന്നത്, അതെപ്പോൾ നശിയ്ക്കും, എന്നിങ്ങനെയുള്ള ചിന്തകളും കുമാരനെ അലട്ടാൻ തുടങ്ങി. പ്രേമവും മരണവും മനസ്സിലാക്കാൻ പ്രയാസമാണ്. അതിന് തക്ക സമാധാനം ലഭിയ്ക്കുന്നതുവരെയ്ക്കും മനുഷ്യനു സന്തോഷമു



ണ്ടാകയില്ല.

1905-ൽ, 20-ാമത്തെ വയസ്സിൽ കുമാരന്റെ വിവാഹവും കുമാരന്റെ മരണവും സംഭവിച്ചു. അവന്റെ സ്ഥാനത്ത് ഒരു യുവാവ് ആ ശരീരത്തിൽനിന്നും പുറപ്പെടുകയും ചെയ്തു. ഈ യുവാവിന്റെ കഥയാണ് തുടർന്നു പറയുന്നത്. 1905-ൽ *S. S. L. C. പാസ്സാ*യി. ആ വർഷം തന്നെ സംസ്കൃത പരീക്ഷയിൽ ഒന്നാമതായി *പാസ്സാ*യി സമ്മാനവും നേടി.

## *യുവാവ്*

യുവാവിന്റെ ജന്മം 1903-ൽ പതിനെട്ടാമത്തെ വയസ്സിൽ ഉണ്ടായെങ്കിലും അവന്റെ പ്രഭാവം 1905-ൽ രണ്ടാമത്തെ വയസ്സിലാണ് അനുഭവപ്പെട്ടത്. തന്റെ പ്രേമത്തെപ്പറ്റിയും മരണത്തെപറ്റിയുമുള്ള പ്രശ്നങ്ങൾക്ക് ഇനിയും ആരും സമാധാനം നൽകിയിരുന്നില്ല. എങ്കിലും ക്ഷേത്രാരാധന, സത്സംഗം, സത്ഗ്രന്ഥപാരായണം മുതലായവ തുടർന്നുകൊണ്ടിരുന്നു. ഒരിയ്ക്കൽ " സിദ്ധാന്തസാര"മെന്ന ഒരു പുസ്തകം വായിയ്ക്കാൻ ഇടയായി. അതിൽ നാലാശ്രമങ്ങളും കടന്നു പൂർണതയിൽ എത്തുമ്പോൾ മനുഷ്യരുടെ സകല പ്രശ്നങ്ങൾക്കും സമാധാനം ലഭിയ്ക്കുമെന്നും, അതാണ് ഹിന്ദുധർമത്തിന്റെ നിയമമെന്നും എഴുതിയിരുന്നു. ഇങ്ങനെയുള്ള ഉത്തമഗ്രന്ഥങ്ങളുടെ അഭ്യാസവും സത്സംഗവുംകൊണ്ട് സംസാരത്തിലുള്ള വാസനാമയസുഖങ്ങൾ സത്യമല്ലെന്ന് യുവാവിന് തോന്നിത്തുടങ്ങി.

*S. S. L. C. പാസ്സാ*യശേഷം ഉപരിപഠനത്തിനു *ബോംബെ*യിൽ താമസമാക്കി. അക്കാലത്ത് താൻ താമസിച്ചിരുന്ന വീട്ടുടമസ്ഥന്റെ മകൾ മരിച്ച് അവരെ ശ്മശാനത്തിലേയ്ക്ക് കൊണ്ടുപോയപ്പോൾ കൂടെ പോകേണ്ടതായി വന്നു. അപ്പോൾ മരണത്തെപ്പറ്റിയുള്ള തന്റെ ചിന്ത വീണ്ടും വന്നു. ബോംബെയിൽ എവിടെയെങ്കിലും നല്ല സത്സംഗത്തിനു സൗകര്യമുണ്ടോ എന്ന് യുവാവ് തന്റെ കൂടെ ഉണ്ടായിരുന്ന ആളിനോട് അന്വേഷിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു, "ഉണ്ട്, ഡോബീതലാബിനടുത്ത് ഭാടിയാമഹാജന വാടിയിൽ എന്നും വൈകിട്ട് ഒരു നരഹരി ശാസ്ത്രികൾ ഗീതാപ്രവചനം നടത്തുന്നുണ്ട്." അതു കേട്ട് യുവാവ് ദിവസേന ഗീതാപ്രവചനം കേൾക്കാൻ പോയിത്തുടങ്ങി. യുവാവിൽ തത്ഫലമായിട്ട് ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവ വർധിയ്ക്കാൻ തുടങ്ങി. സംസാരത്തിന്റെ അസാരതയെപറ്റി പോർബന്ദറിൽ താമസിച്ചിരുന്ന തന്റെ ഭാര്യയ്ക്കും എഴുതിക്കൊണ്ടിരുന്നു.

നരഹരി ശാസ്ത്രികളുടെ ഗീതാവ്യാഖ്യാനം വളരെ ആകർഷണീയമായിരുന്നു. ഞായറാഴ്ചതോറും കാലത്ത് ഉപനിഷത്തും യോഗസൂത്രവും എടുത്തിരുന്നു.

1907-ൽ സൗരാഷ്ട്രത്തിലെ മഹാത്മാ നഥുരാമ ശർമ്മ *ബോംബെ*യിലുള്ള തന്റെ ശിഷ്യഗണങ്ങൾക്ക് ഉപദേശം നൽകുന്നതിനായി വന്നിരുന്നു. നമ്മുടെ യുവാവും അദ്ദേഹത്തിന്റെ അടുത്ത് സത്സംഗത്തിന് പോകാൻ തുടങ്ങി. അദ്ദേഹത്തിൽ നിന്നും ദീക്ഷയെടുത്ത് ധ്യാനവും യോഗവും അഭ്യസിയ്ക്കുകയും വേദാന്തത്തിന്റെ തത്ത്വം കുറച്ചൊക്കെ അദ്ദേഹത്തിൽ നിന്നും മനസ്സിലാക്കുകയും ചെയ്തു. ആ വർഷം പരീക്ഷ *പാസ്സാ*യിട്ട് പോർബന്ദറിലേയ്ക്ക് തിരിച്ചുപോന്നു. അവിടെ രണ്ടു വർഷമായി പക്ഷപാതരോഗം പിടിപെട്ട് കിടന്നിരുന്ന അമ്മ ഹരിശരണം പ്രാപിച്ചു. മൂന്നുമാസം കഴിഞ്ഞപ്പോൾ അച്ഛനും ഇഹലോകം വെടിഞ്ഞു. യുവാവിനു പോർബന്ദറിൽ ഒരു ജോലിയും കിട്ടി. അതിനുശേഷം പോർബന്ദറിലെ മഹാറാണ ഭാവസിംഹനും പരലോകപ്രാപ്തനായി. യുവരാജാവിന് എട്ടു വയസ്സേ ഉണ്ടായിരുന്നുള്ളൂ. അതിനാൽ *റീജന്റു* ഭരണമായി. ഈ *റീജന്റ്* ഒരു *തിയോസഫിസ്റ്റാ*യിരുന്നതിനാൽ അതിന്റെ ഒരു ശാഖ പോർബന്ദറിൽ അന്നു സ്ഥാപിയ്ക്കുകയുണ്ടായി. യുവാവും അതിലെ ഒരംഗമായി ധാർമികഗ്രന്ഥങ്ങൾ അഭ്യസിച്ചുപോന്നു. പക്ഷേ *തിയോസഫി*യിൽനിന്നും പ്രേമത്തെ പറ്റിയും മരണത്തെ പറ്റിയുമുള്ള യുവാവിന്റെ പ്രശ്നങ്ങൾക്കു സമാധാനം ലഭിയ്ക്കാൻ കഴിഞ്ഞില്ല.

1911-ൽ യുവാവ് സൗരാഷ്ട്രാ *റയിൽവേസ്റ്റേഷനു*കളിലെ കണക്കുകൾ പരിശോധിക്കുന്ന ജോലിയിൽ നിയമിയ്ക്കപ്പെട്ടു. ഇതിൽ പലപ്പോഴും സഞ്ചരിയ്ക്കേണ്ടിയിരുന്നതിനാൽ ഒന്നര വർഷത്തോളം കാലം സത്സംഗവും നിന്നുപോയി. അതിനും പുറമേ അക്കാലത്ത് ഭാര്യയും മരിച്ചുപോയി. രണ്ടാമത് വിവാഹം ചെയ്യണമെന്ന് ആഗ്രഹമില്ലായിരുന്നെങ്കിലും ഇളയസഹോദരങ്ങളേയും കുഞ്ഞുങ്ങളേയും സംരക്ഷിയ്ക്കുന്നതിനുവേണ്ടി മരിച്ചുപോയ സ്ത്രീയുടെ അനുജത്തിയെ വിവാഹം ചെയ്യാൻ പലരും ഉപദേശിയ്ക്കുകയാൽ പ്രാരബ്ധയോഗത്താൽ അതു നടക്കുകയും ചെയ്തു.

ഒരു ദിവസം ഗോണ്ഡലിലെ ഒരു *ലൈബ്രറി*യിൽവച്ച് *ബോംബെ സെൻട്രൽ സ്റ്റേഷനി*ലേയ്ക്ക് ഒരു *ആഡിറ്ററെ* വേണമെന്ന് കാണിച്ചുകൊണ്ടുള്ള ഒരു പരസ്യം കാണാൻ ഇടയായി. അതിന് അപേക്ഷിയ്ക്കയും ഉടനെ ആ ജോലി കിട്ടുകയും ചെയ്കയാൽ 1913-ൽ പിന്നെയും താമസം *ബോംബെ*യിലേയ്ക്കു മാറ്റി. അവിടെ അക്കാലത്ത് പരമാനന്ദഭായി എന്ന ഒരു വൈദ്യന്റെ വീട്ടിൽ വിദ്വാനായ സ്വാമി വാമദേവതീർത്ഥൻ വേദാന്തചർച്ച ചെയ്യുന്നുണ്ടെന്ന് കേട്ട നമ്മുടെ യുവാവും പതിവായി അവിടെ സത്സംഗത്തിന് പോകാൻ തുടങ്ങി. ദിവസവും ഏകദേശം ഒരു പത്തുപേർ ശ്രവണത്തിനു കൂടാറുണ്ടായിരുന്നു. ബ്രഹ്മസൂത്രവും കഠോപനിഷത്തുമായിരുന്നു അദ്ദേഹം മുഖ്യമായിട്ടെടുത്തിരുന്നത്. യുവാവ് അവിടെ ആദ്യം ചെല്ലുമ്പോൾ കഠോപനിഷത്തിൽ നചികേതസ്സ് യമരാജാവിനോട് മനുഷ്യർ മരിച്ചശേഷം എവിടേയ്ക്കാണ് പോകുന്നത്, എന്ന ചോദ്യമായിരുന്നു പ്രസംഗവിഷയം. യുവാവിന് പതിനേഴ് വർഷങ്ങളായിട്ട് തന്നെ അലട്ടിക്കൊണ്ടിരുന്ന പ്രശ്നത്തിനുത്തരം ലഭിയ്ക്കാൻ അവസരം ലഭിച്ചിരിയ്ക്കുന്നതുകണ്ട് വളരെ സന്തോഷം തോന്നി. യമരാജാവ് നചികേതസ്സിനോട് ഈ

ചോദ്യം വളരെ പ്രയാസമുള്ളതാകയാൽ നിനക്ക് വേണമെങ്കിൽ രാജ്യം, ധനം, സ്ത്രീ, പുത്രൻ, കീർത്തി ആദി എന്തു വേണമെങ്കിലും തരാമെന്നും, ഈ മരണത്തെപ്പറ്റിയുള്ള ചോദ്യം മാത്രം ചോദിയ്ക്കരുതെന്നും പറയുന്നു. ഈ വക വസ്തുക്കൾ അനിത്യമെന്നറിഞ്ഞ നചികേതസ്സാവട്ടെ മരണത്തെപ്പറ്റിയുള്ള കാര്യം അറിഞ്ഞാൽ മതിയെന്ന് തീർത്തു പറഞ്ഞപ്പോൾ യമരാജാവ് സന്തുഷ്ടനായിട്ട് ഇപ്രകാരം പറഞ്ഞു: "യാതൊന്നിവിടെയുണ്ടോ അതുതന്നെയാണ് അവിടെയുമുള്ളത്;

യാതൊന്നവിടെയുണ്ടോ അതുതന്നെ ഇവിടെയുമുണ്ട്. ഭേദം കാണുന്നവനാണ് മരണം കാണുന്നത്. ഇങ്ങനെയുള്ള ബ്രഹ്മതത്ത്വം ശുദ്ധാന്തഃകരണത്താൽ അറിയാൻ കഴിയും." ഈ ഉത്തരം ഉത്തമഗുരുവിൽ നിന്നും ലഭിയ്ക്കുകയാൽ സത്യമായി തോന്നുകയും മരണശേഷമുള്ള ദശയെപ്പറ്റിയുണ്ടായിരുന്ന പ്രശ്നത്തിനു സമാധാനം ലഭിയ്ക്കുകയും ചെയ്തു. അതായത് ഭേദം കാണാത്തവൻ ജനിയ്ക്കുന്നുമില്ല മരിയ്ക്കുന്നുമില്ലെന്ന് മനസ്സിലായി. പക്ഷേ അതിനു നചികേതസ്സിനെ പോലെ വൈരാഗ്യവാനാകണം. സംസാരസുഖത്തിൽ ആർക്കും തൃപ്തി വരാറില്ല. ഈ സംസാരപ്രേമത്തെ ഭഗവാനിലേയ്ക്കു തിരിയ്ക്കുകയാണ് വേണ്ടതെന്നു തോന്നി. അന്നുമുതൽ (മുപ്പതാമത്തെ വയസ്സുമുതൽ) യുവാവ് തന്റെ ബ്രഹ്മചര്യത്തെ കൂടുതലായി പാലിയ്ക്കാനും ഭക്തിയെ വർധിപ്പിയ്ക്കാനുംവേണ്ടി സ്വാമി ഹംസനുമായി സത്സംഗം ചെയ്തു തുടങ്ങി. ഹിമാലയത്തിൽ വച്ച് സ്വാമി ഹംസനു ദത്താത്രേയ ഭഗവാന്റെ ദർശനം ലഭിച്ചിരുന്നു. ഭജനം കേൾക്കുന്ന മാത്രയിൽ അദ്ദേഹം സമാധിസ്ഥനാകുമായിരുന്നു.

സ്വാമി ഹംസനുമായി യുവാവിന് 22 വർഷത്തെ പരിചയം ലഭിച്ചിട്ടുണ്ട്. അദ്ദേഹത്തിൽനിന്നും ഭക്തിമാർഗത്തിന്റെ തത്ത്വങ്ങൾ പലതും കേൾക്കാനും കഴിഞ്ഞിട്ടുണ്ട്. സ്വാമി വാമദേവതീർത്ഥൻ വർഷംതോറും മൂന്നു നാലു പ്രാവശ്യം *ബോംബെ*യിൽ വന്നു താമസിച്ചു ജിജ്ഞാസുക്കളെ വേദാന്തം അഭ്യസിപ്പിച്ചിരുന്നതിനാൽ വേദാന്താഭ്യാസവും തുടർച്ചയായി നടന്നുകൊണ്ടിരുന്നു. സ്വാമി വാമദേവതീർത്ഥന്റെ അടുത്തുനിന്നും ഉപനിഷത്തുകളും, ബ്രഹ്മസൂത്രം, ഗീതാ, പഞ്ചദശി, വിവേകചൂഡാമണി, നൈഷ്കർമ്യസിദ്ധി ഇവയും അഭ്യസിച്ചു. ഈ അവസരത്തിൽ ഇനി സന്ന്യാസം സ്വീകരിച്ചിരുന്നെങ്കിൽ ഈ വിചാരങ്ങൾ മനസ്സിൽ ദൃഢമായി നിന്നേനെ എന്നു യുവാവിനു തോന്നി. പക്ഷെ അതിന് അനുകൂലമായ സംയോഗങ്ങൾ തയ്യാറായിരുന്നില്ല.

അക്കാലത്ത് *കോൺഗ്രസ്*ദ്വാരാ ദേശസേവയാണ് യഥാർഥധർമമെന്നുള്ള വിചാരം വളരെ പേരിലും പ്രബലമായിത്തീർന്നിരുന്നു. അതിനാൽ യുവാവിന്റെ മരണത്തെപ്പറ്റിയും പ്രേമത്തെപ്പറ്റിയുമുള്ള രണ്ടു പ്രശ്നങ്ങൾക്കു സമാധാനം ലഭിച്ചിരുന്നെങ്കിലും ഇപ്പോൾ താഴെ പറയുന്ന രണ്ടു പ്രശ്നങ്ങൾ ഉള്ളിൽ സ്ഥാനം പിടിച്ചു:



1. ഈ ജഗത്തിനെ ആര് ഈവിധം സൃഷ്ടിച്ചിരിയ്ക്കും ? അതിനെ നന്നാക്കാൻ മനുഷ്യർക്ക് എത്ര കഷ്ടപ്പെടേണ്ടി വരുന്നു !
2. ഈ ദേശസേവയെ ധർമമായി കരുതുന്നു, അതെത്രയ്ക്കും ശരിയായിരിയ്ക്കണം ?

ആദ്യത്തെ പ്രശ്നത്തിനുത്തരം വേദാന്തം പറയുന്നത്, ജഗത്ത് സ്വപ്നംപോലാണെന്നാണ്. പക്ഷേ സ്വപ്നം വേഗം നീങ്ങിപ്പോകുകയും ജാഗ്രത്തിലെ ജഗത്ത് നിത്യവും ഒന്നുപോലെ കാണുകയും ചെയ്യുന്നതിനാൽ അതെങ്ങനെ സ്വപ്നം പോലാകും എന്നായിരുന്നു യുവാവിന്റെ സംശയം.

അക്കാലത്ത് സ്വാമി വാമദേവതീർത്ഥൻ കൂടുതലായി ഉത്തര*ഇൻഡ്യ*യിൽ സഞ്ചരിച്ചിരുന്നതിനാൽ വേദാന്താഭ്യാസം ശരിയ്ക്കും നടന്നിരുന്നില്ല. ഈ അവസരത്തിലാണ് ശ്രീ അരവിന്ദൻ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരുന്ന 'ആര്യൻ' എന്ന മാസിക വായിയ്ക്കാൻ ഇടയായത്. അതിൽ പൂർണയോഗത്തിന്റെ രീതിയെപ്പറ്റി എഴുതിയിരുന്നു. ഈ യോഗപ്രകാരം മനുഷ്യർ സന്ന്യാസമെടുക്കേണ്ട ആവശ്യമില്ലെന്നും, ഈ ശരീരത്തിൽ ഭഗവാൻ അവതരിച്ച് തന്റെ ശക്തിയെ സകല പ്രവൃത്തികളിലും ഉപയോഗപ്പെടുത്തി ഒരു ദിവ്യജീവിതം നയിയ്ക്കത്തക്കവിധം മനുഷ്യന്റെ ജീവിതം പരിവർത്തനപ്പെടുത്തുകയാണ് വേണ്ടതെന്നും, അതാണ് മനുഷ്യജീവിതത്തിന്റെ മുഖ്യലക്ഷ്യമെന്നും പറഞ്ഞിരുന്നു.

ജ്ഞാനയോഗത്തിന്റെ രഹസ്യം ഉത്തമഗുരുവിൽനിന്നുമുള്ള വേദാന്തശ്രവണംകൊണ്ട് അറിയാൻ കഴിയും. ഭക്തിയോഗത്തിന്റെ രഹസ്യം ഭാഗവതദ്വാരാ, അഥവാ ഉത്തമഭക്തരുടെ ജീവിതത്തിൽ നിന്നും മനസ്സിലാക്കാം. പക്ഷേ കർമയോഗത്തിന്റെ രഹസ്യം മനസ്സിലാക്കുക പ്രയാസമാണ്. കർമത്തിന് കുറഞ്ഞത് രണ്ടു പേരെങ്കിലും വേണം. അപ്പോൾ ദ്വൈതം വെച്ചുകൊണ്ടിരിയ്ക്കണ്ടതായി വരും. അതിൽ സംഗദോഷത്തിനും ഇടയുണ്ട്. എന്നു മാത്രമല്ല കർമമാർഗത്തിൽകൂടെ പോകുന്ന നേതാക്കന്മാർക്ക് ഏകമാർഗം കാണിയ്ക്കാൻ സാധിയ്ക്കുന്നുമില്ല.

ദേശസേവാകർമത്തിൽ ഏർപ്പെട്ടിരുന്ന മഹാത്മാ ഗാന്ധിയ്ക്കും ലോകമാന്യതിലകനും 1914-ൽ ആദ്യത്തെ ലോകയുദ്ധമുണ്ടായപ്പോൾ അഭിപ്രായവ്യത്യാസമുണ്ടായിരുന്നതിനാൽ അന്നു ജനത രണ്ടു പക്ഷമായി തിരിയുകയാണുണ്ടായത്. പിന്നീട് 1920-ൽ ലോകമാന്യതിലകൻ മരിച്ചശേഷം ഗാന്ധിയുടെ നേതൃത്വത്തിനു ശക്തി കൂടി. ദരിദ്രരേയും ഗ്രാമങ്ങളേയും ഉദ്ധരിയ്ക്കുകയാണ് യഥാർഥ ധർമമെന്നും,അങ്ങനെ ഈശ്വരസാക്ഷാത്കാരവും സ്വരാജ്യവും നേടാമെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അതിനു ഖദറിന്റെ പ്രചാരവും അഹിംസാപൂർവം ഭരണകൂടത്തോടെതിർക്കലുമായിരുന്നു മുഖ്യസാധന. രാജ്യത്തിനു വേണ്ടി മരിയ്ക്കുക യഥാർഥജീവിതമാണെന്നും അദ്ദേഹം ഉപദേശിച്ചു. യുവജനങ്ങളുടെ ഇടയിൽ ഈ മതത്തിനു

വലിയ പ്രഭാവമുണ്ടായി. നമ്മുടെ കഥയിലെ യുവാവിലും ഇതിന്റെ പ്രഭാവം കുറച്ചൊക്കെ ബാധിയ്ക്കാതിരുന്നില്ല. സംസാരീപ്രേമത്തെ ദേശത്തിന്റെ നേർക്കു തിരിയ്ക്കുകയായിരുന്നു അന്നത്തെ സത്യാഗ്രഹത്തിന്റെ ലക്ഷ്യം. ധർമവും രാഷ്ട്രീയവും തമ്മിൽ ഒരു കൂട്ടിക്കലർത്തൽ വന്നുകൂടുകയാൽ ധർമസംബന്ധമായ പ്രവചനങ്ങൾ കേൾക്കാൻ ആളുകൾ കുറഞ്ഞും രാഷ്ട്രീയസഭകളിൽ തിക്കും തിരക്കുമായിട്ട് ഇരിയ്ക്കാൻ സ്ഥലം പോരാതെയും വന്നുകൂടി. ഇങ്ങനെയുള്ള അന്തരീക്ഷത്തിൽ യുവാവിന്റെ ആദ്യത്തെ പ്രശ്നങ്ങൾ പിന്നെയും മനസ്സിൽ വന്നു വിഷമിപ്പിയ്ക്കാൻ തുടങ്ങി. അതായത് പ്രേമത്തിന്റെ സ്വരൂപമെന്ത് ? മരിച്ചശേഷം മനുഷ്യന് എന്തു സംഭവിയ്ക്കുന്നു ? ഈ വിചാരങ്ങൾ ഒന്നുകൂടി വന്ന് അലട്ടിത്തുടങ്ങി.

സ്വാമി വാമദേവതീർത്ഥന്റെ *ബോംബെ*യിലേയ്ക്കുള്ള വരവും നിന്നുപോയിരുന്നു. ഗാന്ധിജിയുടെ നേതൃത്വത്തിൽ പലരും മയങ്ങിപ്പോയിരുന്നു. ലോകസേവ അന്ന് ധർമമായി തോന്നുകയാൽ യുവാവിന് *സെൻട്രൽറെയിൽവേ* ജോലിക്കാരുടെ നേതാവാകേണ്ടിവന്നു. യുദ്ധം കാരണം സാധനങ്ങൾക്കു വില വർധിച്ചപ്പോൾ വലിയ ശമ്പളക്കാർക്കു മാത്രം ശമ്പളം കൂട്ടുകയാൽ *റയിൽവേ* ജോലിക്കാർ ഹർത്താൽ പ്രഖ്യാപിയ്ക്കയും അതിൽ യുവാവിനും പങ്കെടുക്കേണ്ടതായും വന്നു. അവസാനം ചെറിയ ശമ്പളക്കാർക്കും ശമ്പളം കൂട്ടി ആ പ്രശ്നത്തിനു പരിഹാരമുണ്ടാക്കി.

അക്കാലത്ത് പാണ്ടിച്ചേരിയിൽ ശ്രീ അരവിന്ദന്റെ അടുത്തു സാധന ചെയ്തിരുന്ന ഒരു ഫ്രഞ്ചുകാരനായ *പാൾ റിച്ചേർഡ്*,അരവിന്ദനിൽ നിന്നും പിരിഞ്ഞ് *ഇൻഡ്യ*യിലുള്ള ഓരോ ആശ്രമങ്ങളിൽ സഞ്ചരിക്കുമ്പോൾ *ബോംബെ*യിൽ നമ്മുടെ യുവാവിന്റെ അതിഥിയായിട്ട് രണ്ടുമാസം കഴിയ്ക്കുകയുണ്ടായി. അന്നു ശ്രീ അരവിന്ദന്റെ ആദ്യഗുരുവായ വിഷ്ണുഭാസ്കരലേലയെ പരിചയപ്പെടുകയും, അദ്ദേഹത്തിൽ നിന്നും അദ്ദേഹം ഓംകാരം ഉച്ചരിപ്പിച്ച് എപ്രകാരമാണ് ജിജ്ഞാസുക്കളെ ധ്യാനം ശീലിപ്പിച്ചിരുന്നതെന്നും മനസ്സിലാക്കി. പിന്നീട് ഏകാന്തത്തിൽ താമസിച്ചിരുന്ന ലേലയുടെ ഗുരു ശ്രീ നാരായണമഹാരാജിനേയും പരിചയപ്പെടാൻ ഇടയായി.

രാഷ്ട്രീയപ്രവർത്തനങ്ങളിൽകൂടി ജീവന്റെ മുഖ്യപ്രശ്നങ്ങളായ ജന്മം, മരണം, പ്രേമം മുതലായ രഹസ്യം മനസ്സിലാക്കാൻ സാധ്യമല്ലെന്നു യുവാവിന് തോന്നിത്തുടങ്ങി. അക്കാലത്ത് ശ്രീ അരവിന്ദന്റെ ലേഖനങ്ങൾ 'ആര്യൻ' എന്ന മാസികയിൽകൂടെ പതിവായി നമ്മുടെ യുവാവ് വായിച്ചിരുന്നു. അതിൽ വ്യവഹാരവും പരമാർഥവും ഏകീകരിയ്ക്കാനുള്ള പുതിയ ഉപായം വിവരിച്ചിരുന്നു. അതുകണ്ടിട്ട് ശ്രീ അരവിന്ദന്റെ യോഗം ഒരു പക്ഷേ വേദാന്തത്തെക്കാൾ മെച്ചപ്പെട്ടതായിരിയ്ക്കാമെന്ന് യുവാവിന് തോന്നി.

ഇങ്ങനെ യുവാവിന്റെ മനസ്സിൽ അക്കാലത്ത് താഴെ പറയുന്ന നാലുവിധ സംസ്കാരങ്ങളാണ് സ്ഥാനം പിടിച്ചത്:



1.സ്വാമി വാമദേവതീർത്ഥന്റെ വേദാന്തമാർഗം - ജ്ഞാന മാർഗം,
2.സ്വാമി ശ്രീ ഹംസന്റെ ഭക്തിമാർഗം,
3.ശ്രീ അരവിന്ദന്റെ യോഗമാർഗം,
4.മഹാത്മഗാന്ധിജിയുടെ കർമമാർഗം,

ഇതിന്റെ പരിണാമമെന്തായി എന്നു നോക്കാം.

സ്വാമി ശ്രീ വാമദേവതീർത്ഥൻ ബ്രഹ്മനിഷ്ഠനും ബ്രഹ്മശ്രോത്രിയനും ആയിരുന്നു. ശ്രവണമാത്രയിൽത്തന്നെ മനനവും നിദിധ്യാസനവും ഏകകാലത്ത് ചെയ്യത്തക്കവിധം വിശിഷ്ടമായിരുന്നു അദ്ദേഹത്തിന്റെ ശിക്ഷണരീതി. ഒരിയ്ക്കൽ അദ്ദേഹം ബൃഹദാരണ്യകോപനിഷത്തെടുക്കുകയായിരുന്നു. അതു കേട്ടതോടെ യുവാവ് ധ്യാനസ്ഥനായി. അപ്പോൾ അടുത്തിരുന്ന ഒരാൾ സ്വാമിജിയോട് യുവാവുറങ്ങിയെന്നാണ് തോന്നുന്നതെന്നു പറഞ്ഞു. അപ്പോൾ സ്വാമിജി പറഞ്ഞു: 'അല്ല, അയാൾ ഗാഢധ്യാനസ്ഥനായിരിയ്ക്കുകയാണ്. നിങ്ങൾക്കും ഇവിടെയിരുന്ന് മൂന്നാലു മണിക്കൂർ ശ്രവണം ചെയ്താൽ ഇതുപോലെ ധ്യാനം ഉറയ്ക്കും.' വേറൊരവസരത്തിൽ ബൃഹദാരണ്യകത്തിലെ ജ്യോതിബ്രാഹ്മണമെടുക്കുകയായിരുന്നു. അതിൽ ആത്മാവ്,ധ്യാനസമയം ധ്യാനിക്കുന്നതുപോലെയും വ്യവഹാരസമയം ചലിയ്ക്കുന്നതുപോലെയും തോന്നിയ്ക്കുമെന്ന് പറഞ്ഞിട്ടുണ്ട്; (ധ്യായതീവ, ലേലായതീവ). ഇതേപ്പറ്റി സ്വാമി നല്ലപോലെ വിസ്തരിച്ചു പറഞ്ഞിരുന്നു. അതിനുശേഷം അന്നത്തെ രാത്രി യുവാവിന് അവിടെ കഴിച്ചുകൂട്ടേണ്ടിവന്നു. വെളുപ്പിനുണർന്നപ്പോൾ സർവവും തേജോമയമായിട്ട് കുറച്ച് നേരത്തേയ്ക്കു യുവാവിനനുഭവപ്പെട്ടു. ഇങ്ങനെയുള്ള അനുഭവം സ്ഥായി ആയിരിയ്ക്കണമെങ്കിൽ വളരെ വൈരാഗ്യം വേണം. സ്വാമി വാമദേവതീർത്ഥനോട് ദ്വാരകയിലെ ശങ്കരാചാര്യമഠത്തിന്റെ അധിപതി ആകാൻ ആവശ്യപ്പെട്ടിട്ടും അദ്ദേഹം അതു സ്വീകരിച്ചില്ല. അദ്ദേഹത്തിന്റെ വൈരാഗ്യം അത്ര തീവ്രമായിരുന്നു.

1914-ൽ യുവാവ് സ്വാമി വാമദേവതീർത്ഥനിൽ നിന്നും മന്ത്രദീക്ഷ എടുത്തിരുന്നു. രണ്ടു മന്ത്രങ്ങൾ ജപിയ്ക്കാൻ പറഞ്ഞിരുന്നു. അതോടൊപ്പം വേദാന്തശ്രവണവും തുടർന്നുകൊണ്ടിരുന്നു. നാലു വർഷം വേദാന്തശ്രവണം ചെയ്തശേഷമാണ് മേൽപറഞ്ഞവിധമുള്ള ധ്യാനത്തിന്റെ അനുഭവം ഉണ്ടാകാൻ തുടങ്ങിയത്. ഒരു ദിവസം സ്വാമി താമസിച്ചിരുന്ന സ്ഥലത്ത് മട്ടുപ്പാവിൽ ഇരുന്ന് യുവാവ് ജപിയ്ക്കുകയായിരുന്നു. അപ്പോൾ സ്വാമിജി അവിടേയ്ക്കു വന്ന് എന്താണ് ചെയ്യുന്നത്, എന്ന് ചോദിച്ചു. "അവിടുന്ന് പറഞ്ഞതുപോലെ ജപിയ്ക്കുകയാണ് ", എന്നുത്തരം പറഞ്ഞു. അപ്പോൾ സ്വാമിജി പറഞ്ഞു: "ഇനി നിനക്ക് ജപം ആവശ്യമില്ല, നിന്റെ മാല എനിയ്ക്ക് തന്നേയ്ക്കൂ" എന്നു പറഞ്ഞ് യുവാവിന്റെ മാല സ്വാമിജി വാങ്ങി കൊണ്ടുപോകുകയും ചെയ്തു. അന്നു മുതൽ ജപം നിർത്തി ധ്യാനത്തിലേയ്ക്കും തത്ത്വജ്ഞാനത്തിലേയ്ക്കും വൃത്തി തിരിയുകയും ചെയ്തു.



ഒരിയ്ക്കൽ സ്വാമിജിയോടുകൂടെ നടക്കാൻപോയ സമയം സ്വാമിജി ജ്ഞാനചർച്ച ആരംഭിച്ചു. അദ്ദേഹം ജിജ്ഞാസുക്കളോടുപറഞ്ഞു യോഗികൾ പല പല ലോകങ്ങളും അവിടെയുള്ള ദൃശ്യങ്ങളും കണ്ടു കണ്ട് ബ്രഹ്മത്തെ പ്രാപിയ്ക്കുന്നു. ജ്ഞാനികൾ ഇവിടെത്തന്നെ ബ്രഹ്മദശയെ പ്രാപിയ്ക്കുന്നു.എന്തെന്നാൽ ജ്ഞാനത്തിൽ പ്രാപ്തത്തിന്റെ പ്രാപ്തിയാണ്. "**തത്ത്വമസി** "എന്നാണ് മഹാവാക്യം. ബ്രഹ്മസ്ഥിതി ഭാവിയിലായിരുന്നെങ്കിൽ മഹാവാക്യം '**തത്ത്വം ഭവിഷ്യസി**' എന്നാകുമായിരുന്നു.

ഇപ്രകാരമുള്ള ഉയർന്ന തരം സത്സംഗം പലപ്പോഴും യുവാവിന് ലഭിച്ചിരുന്നെങ്കിലും ജോലിയുടേയും സംസാരവ്യവഹാരങ്ങളുടേയും വിക്ഷേപങ്ങളെക്കൊണ്ട് അത് ഹൃദയത്തിൽ സ്ഥിരമായിട്ടിരുന്നില്ല. അതിനാൽ അതുറയ്ക്കാൻ എന്തു ചെയ്യണമെന്ന് യുവാവ് ഒരിയ്ക്കൽ സ്വാമി വാമദേവതീർത്ഥനോടു ചോദിച്ചു. അതിനദ്ദേഹം പറഞ്ഞു : " ഒരു രാജകുമാരനു രാജ്യം ഭരിക്കാൻ അറിയാൻ പാടില്ല. പ്രാരബ്ധവശാൽ രാജസിംഹാസനം ലഭിയ്ക്കുകയും ചെയ്തു. അപ്പോൾ അയാൾ അതുപേക്ഷിയ്ക്കുകയല്ല ചെയ്യേണ്ടത്. പിന്നെയോ, ഏതെങ്കിലും ഒരു നല്ല ദിവാനെ വെച്ച് രാജ്യകാര്യത്തിൽ വിഘ്നംവരാതെ ഭരിയ്ക്കുകയാണ് വേണ്ടത്. എന്നപോലെ, ഏതെങ്കിലും ജിജ്ഞാസുവിന് ഗുരു '**തത്ത്വമസി**' എന്ന മഹാവാക്യമുപദേശിച്ചിട്ടും പ്രാരബ്ധവശാൽ അത് ദൃഢമാകുന്നില്ലെങ്കിൽ കർമോപാസനയിൽ ചെന്നുപെടാതെ ഏതെങ്കിലും ബ്രഹ്മനിഷ്ഠനായ ഗുരുവിന്റെ അടുത്തു താമസിച്ച് ജ്ഞാനം ദൃഢമാക്കുകയാണ് ചെയ്യേണ്ടത്."

ജ്ഞാനികൾ കർമത്തിന്റെ കർത്താവാരെന്ന് വിചാരിച്ചു നോക്കും. ആത്മാവ് കർത്താവായാൽ വികാരിയാകും. അതിനാൽ സ്വപ്നജഗത്തിന്റെ കർത്താവ് സ്വപ്നത്തിലെ പ്രമാതാവായ തൈജസനാകുന്നതുപോലെ ജാഗ്രദവസ്ഥയുടെ കർത്താവ് ജാഗ്രത്തിലെ പ്രമാതാവായ വിശ്വനാണ്. ഇങ്ങനെയുള്ള തത്ത്വം മനസ്സിലാക്കാൻ കഴിവില്ലാത്തവർ ഭഗവാനെ ജഗത്തിന്റെ കർത്താവായി കരുതുന്നു. ഇവർ ജാഗ്രദവസ്ഥയെപറ്റി മാത്രമേ വിചാരിയ്ക്കുന്നുള്ളൂ. ഈവക കാര്യങ്ങളെപററി അന്നു വേണ്ടപോലെ വിചാരിച്ചു നോക്കിയിരുന്നില്ല.

1917-ൽ ലോകമഹായുദ്ധം അവസാനിച്ചു. ലോകരുടെ ശ്രദ്ധ മഹാത്മാഗാന്ധിജിയുടെ സത്യാഗ്രഹത്തിലേയ്ക്ക് വളരെ ആകർഷിയ്ക്കപ്പെട്ടിരുന്നു. ഈ പരിതഃസ്ഥിതിയിൽ നമ്മുടെ യുവാവിന്റെ മനസ്സും കുറച്ചൊക്കെ ലൊകൈഷണയിലേയ്ക്ക് നയിയ്ക്കപ്പെട്ടിരുന്നു. അതോടൊപ്പം വേദാന്തവിചാരംകൊണ്ട് യുവാവിന് സന്ന്യാസമെടുത്തു വിചാരം ദൃഢമാക്കി സ്ഥിതപ്രജ്ഞദശ പ്രാപ്തമാക്കിയാൽ കൊള്ളാമെന്നും തോന്നിയിരുന്നു. എന്നാൽ ശ്രീ അരവിന്ദന്റെ വിചാരങ്ങളെ അറിഞ്ഞപ്പോൾ ജീവിതം അങ്ങനെ ത്യജിയ്ക്കാനുള്ളതല്ലെന്നും, അതിനെ പ്രഭുമയമാക്കണ്ടതാണെന്നും, ആവശ്യം വന്നാൽ വേറൊരു ജന്മമെടുത്തും ഈ പൃഥ്വിയിൽ ഒരു ദേവജാതി തയ്യാറാക്കേണ്ടതാണെന്നും തോന്നിയിരുന്നു. ഈ വിചാരം വേദാന്തവിചാരങ്ങളേക്കാൾ ശ്രേഷ്ഠമാണെന്നുപോലും അന്നു തോന്നുകയാൽ ശ്രീ അരവിന്ദനെ നേരിട്ടുകാണുവാൻ ആഗ്രഹമുണ്ടായി. *റയിൽവേ* ജോലി ആയിരുന്നതിനാൽ *ഫ്രീപാസ്സു* കിട്ടും. ഒരു തീർത്ഥയാത്രയ്ക്കുതന്നെ തീർച്ചയാക്കി. കല്ക്കട്ടയിൽ ദക്ഷിണേശ്വരത്തും പിന്നീട് ജഗന്നാഥപുരിയിലും തൊഴുതിട്ട് ശ്രീ അരവിന്ദനെ കാണാൻ 1920-ൽ യുവാവ് പാണ്ടിച്ചേരിയിൽ ചെന്നു.

ദിവസവും ഒരു മണിക്കൂർവീതം മൂന്നുദിവസം ശ്രീ അരവിന്ദനുമായി സംസാരിച്ചപ്പോൾ അദ്ദേഹത്തിന്റെ പുതിയ യോഗം ഒരു സാഹസമായിട്ട് യുവാവിന് തോന്നി. ആത്മവികാസത്തിന് എപ്രകാരം സാധകന് പഞ്ചകോശങ്ങൾക്കുപരിയാകണ്ടതാവശ്യമാകുന്നുവോ, അതുപോലെ അത്രയും അനുഭവം കിട്ടിയശേഷം ആത്മചൈതന്യത്തെ മനസ്സ്, പ്രാണൻ, ശരീരം ഇവയിലേയ്ക്ക് അവതരിപ്പിയ്ക്കുകയാണ് അദ്ദേഹത്തിന്റെ അധ്യാത്മയോഗത്തിന് ആവശ്യമായ സാധന. അത് ഈശ്വരകൃപ കൊണ്ട് സാധ്യമാകും.

ശ്രീ അരവിന്ദനുമായി മൂന്നു ദിവസം യോഗത്തെപറ്റി സംസാരിച്ചശേഷം തിരിച്ചു ബോംബെയ്ക്കു പോരുകയും ചെയ്തു.

ഒരു ദിവസം സ്വാമി വാമദേവതീർത്ഥൻ ബോംബെയ്ക്കു വന്നപ്പോൾ യുവാവ് ശ്രീ അരവിന്ദന്റെ യോഗം കൂടുതൽ ഇഷ്ടപ്പെടുന്നതായി തോന്നുകയാൽ ശ്രീ അരവിന്ദൻ ഏതൊരു തത്ത്വത്തെപ്പറ്റിയാണ് പ്രതിപാദിയ്ക്കുന്നതെന്ന് യുവാവിനോട് ചോദിച്ചു.

യുവാവ് : അദ്ദേഹം ഭഗവാനെ ഗുണസഹിതം ഗുണാതീതനായി കരുതുന്നു. വേദാന്തത്തിൽ മായയുടെ തത്ത്വം എന്താണ് ?

സ്വാമിജി : വേദാന്തത്തിൽ മായ അഭാവപ്രതിസിദ്ധമാണ്; അതായത് ഇല്ലെന്നല്ല, എന്തെന്നാൽ മായ ഉണ്ടെന്നു പറഞ്ഞാൽ ദ്വൈതം വരും. അതിനാൽ മായയെ അനിർവചനീയമെന്ന് പറയുന്നു. അതായത് ഒരു ദശയിൽ സത്യമെന്നപോലെ കാണപ്പെടുകയും വേറൊരു ദശയിൽ ബാധ്യമായിപ്പോകുകയും ചെയ്യുന്നു. വേദാന്തത്തിൽ നിഷേധമുഖഭാഷ വളരെ ഉപയോഗിയാണ്. ദൃശ്യവിഷയങ്ങളുടെ സുഖത്തെപ്പറ്റി പറയുമ്പോൾ വിധിമുഖഭാഷ ഉപയോഗിയ്ക്കാം, പക്ഷേ ദർശനം അഥവാ ജ്ഞാനം ശരിയാകണമെങ്കിൽ മിഥ്യാജ്ഞാനത്തെ നീക്കാൻ വേണ്ടി നിഷേധഭാഷ മനസ്സിലാക്കാൻ ശീലിയ്ക്കണം. കുഞ്ഞുങ്ങൾ കരയുമ്പോൾ അതിന്റെ അമ്മ പറയും "മിണ്ടാതിരിയ്ക്കു", എന്ന്. ഇതുതന്നെ വേദാന്തം. സിദ്ധാന്തത്തിൽ സകല വൃത്തികളേയും ഉപശമിപ്പിയ്ക്കണം.

യുവാവ് : ഭഗവാനിൽ സർവജ്ഞതയും സർവശക്തിത്വവും ഇരിക്കുന്നതുപോലെ സാധകനിലും അതുണ്ടാകണമെന്നാണ് ശ്രീ അരവിന്ദൻ പറയുന്നത്.



സ്വാമി :ഏതെങ്കിലും വിരോധം കാണുന്നിടത്ത് അത് നീക്കാൻ വേണ്ടി ശക്തിയുടെ ആവശ്യം ഉണ്ടാകും. പക്ഷേ വേദാന്തത്തിൽ കേവലം അദ്വൈതതത്ത്വമേയുള്ളൂ. വിരോധിതത്ത്വങ്ങളൊന്നുമില്ലാത്തതിനാൽ ശക്തി അഥവാ സിദ്ധിയുടെ ആവശ്യം വിശേഷിച്ചില്ല. സകല നാമരൂപങ്ങളുടെയും ജ്ഞാനം വെച്ചുകൊണ്ടിരിയ്ക്കലല്ല സർവജ്ഞത. ദൃഷ്ടാന്തമായിട്ട് ഒരു പെൺകുട്ടിയുടെ വിവാഹത്തിൽ അവളെ ഭർത്തൃഗൃഹത്തിലേയ്ക്ക് കൊണ്ടുപോകാൻ വരന്റെ *പാർട്ടി*യിൽ വളരെ പേർ വന്നിട്ടുണ്ടാകും. അവരെയെല്ലാം അവൾ അറിയുകയില്ല. അവൾക്കറിയേണ്ട ആവശ്യവുമില്ല. ഇവരെല്ലാം എനിയ്ക്കുവേണ്ടി വന്നിട്ടുള്ളവരാണെന്നു മാത്രം അവൾ അറിയും. അവൾക്ക് അത്രയും ജ്ഞാനത്തിന്റെ ആവശ്യമേയുള്ളുതാനും. എന്നപോലെ ബ്രഹ്മജ്ഞാനി സകലതും ബ്രഹ്മമെന്നറിയുന്നു. അഥവാ സകലതും എന്റെ സ്വരൂപത്തിനുവേണ്ടിയാണ് എന്നറിയുന്നു. അവർക്ക് അനേകം നാമരൂപങ്ങളുടെ ജ്ഞാനത്തിന്റെ ആവശ്യമില്ല. ബ്രഹ്മത്തിന്റെ സവിശേഷത്വം യഥാർത്ഥമല്ല.

യുവാവ് : ഈ ജ്ഞാനം മനസ്സിലാക്കാൻ പ്രയാസം തോന്നുന്നു.

സ്വാമി : ഇതിലെന്താണ് വിഷമം ? വേദാന്തത്തിൽ സാക്ഷിയെയാണ് ബ്രഹ്മമായി പ്രതിപാദിച്ചിരിയ്ക്കുന്നത്. ആ സാക്ഷി അസംഗമാണ്. കൊല്ലൻ ഇരുമ്പ് പഴുപ്പിച്ച് അടകല്ലിൽവെച്ചു ചുറ്റിക കൊണ്ടടിയ്ക്കുമ്പോൾ തീപ്പൊരികൾ പറക്കുന്നതു കാണാം. അടി അഗ്നിയ്ക്കാണ് കൊള്ളുന്നതെന്നു തോന്നും. പക്ഷേ അഗ്നിയ്ക്കു കൊള്ളുന്നില്ല. ഇരുമ്പിനാണ് കൊള്ളുന്നത്. പിന്നെ നെരിപ്പോടിലെ അഗ്നിയ്ക്ക് എങ്ങനെ കൊള്ളാനാണ് ? എന്നപോലെ സിദ്ധാന്തത്തിൽ സുഖദുഃഖങ്ങൾ അന്തഃകരണത്തിനാണ് തോന്നുന്നത്; പ്രത്യഗാത്മാവിനുണ്ടാകുന്നില്ല. പിന്നെ പരമാത്മാവിനെങ്ങനെയുണ്ടാകാനാണ്?

1918-നു ശേഷം യുവാവിന് സ്വാമി വാമദേവ തീർത്ഥന്റെ സത്സംഗം കുറഞ്ഞുതുടങ്ങി. സ്വാമിജിയ്ക്ക് *ബോംബെ*യ്ക്കു വരാനുള്ള അവസരങ്ങൾ വിരളമായിരുന്നു. യുവാവിനും പുതിയ ചുറ്റുപാടുകൾ ഉണ്ടാകാൻ തുടങ്ങിയിരുന്നു. ബ്രഹ്മചര്യം പാലിച്ചിരുന്നെങ്കിലും പൂർണസംയമം ഇനിയും വന്നിരുന്നില്ല. വെളിയിലുള്ള ശത്രുക്കളെ ജയിയ്ക്കാൻ എത്ര ധൈര്യം വേണമോ അതിലും കൂടുതൽ ധൈര്യം അകത്തുള്ള ശത്രുക്കളെ ജയിയ്ക്കാൻ ആവശ്യമുണ്ട്. കാമവാസനയാണ് മനുഷ്യരെ കൂടുതൽ ഉപദ്രവിയ്ക്കുന്നത്. അതൊന്നിനെ ജയിയ്ക്കാമെങ്കിൽ മറ്റുള്ള ഇന്ദ്രിയങ്ങളെ നിഷ്പ്രയാസം ജയിയ്ക്കാം.

സാക്ഷിയുടെ അനുഭവം കുട്ടിക്കാലത്തേ ലഭിച്ചിരുന്നു. അത് ബ്രഹ്മ രൂപമാണെന്നുള്ള ജ്ഞാനം സ്വാമി വാമദേവതീർത്ഥനിൽ നിന്നും നേടിയിരുന്നു; എങ്കിലും അതിന്റെ ആനന്ദം എന്തുകൊണ്ട് ഉടനെ ലഭിയ്ക്കുന്നില്ല ? അക്കാലത്ത് ദാദാമഹാരാജ് എന്ന ഒരു വയോവൃദ്ധനായ ജ്ഞാനി *ബോംബെ*യിൽ വരാൻ ഇടയായി. അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കാൻ നമ്മുടെ യുവാവും പോയിരുന്നു. അദ്ദേഹം പറഞ്ഞു: "ഞാൻ സാക്ഷിയാണ്; ഇത്രയും ജ്ഞാനംകൊണ്ടുമാത്രം സുഖമുണ്ടാകയില്ല. സാക്ഷിയോടു പ്രീതിയും ഉണ്ടാകണം. അതായത് സംസാര സുഖത്തിലേയ്ക്കുള്ള പ്രീതിയെ സാക്ഷിയിലേയ്ക്കു തിരിയ്ക്കണം." ഇതുപോലെ തന്നെയാണ് സ്വാമി ഹംസന്റെ ഭക്തിയോഗവും പറയുന്നത്.

ശ്രീ അരവിന്ദന്റെ അഭിപ്രായമോ? മനുഷ്യർക്കു ജ്ഞാനവും ഭക്തിയും ഉണ്ടാകാം. പക്ഷെ അകത്തുള്ള ശത്രുക്കളെ ജയിയ്ക്കാതിരിയ്ക്കുന്നിടത്തോളം കാലം ജ്ഞാനവും ഭക്തിയും ദുർബലമായിരിയ്ക്കുമെന്നാണ്. അദ്ദേഹത്തിന്റെ യോഗത്തിൽ ശരീരധർമത്തെ ജയിയ്ക്കുന്ന കാര്യത്തിൽ കൂടുതൽ ശ്രദ്ധിച്ചിരുന്നു. ശരീരം ആത്മാവിന് വിഘ്നരൂപമാകരുതെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അതായത് വൃദ്ധാവസ്ഥ, രോഗം ഇവ വരരുത്, അതുപോലെ ഇച്ഛ കൂടാതെ മരിയ്ക്കുകയുമരുത്. അതിനുവേണ്ടിയായിരുന്നു അദ്ദേഹം പ്രയത്നിച്ചുകൊണ്ടിരുന്നത്. അതിന് അദ്ദേഹത്തിനു പ്രമാണം ശ്വേതാശ്വതര ഉപനിഷത്തിലെ താഴെ പറയുന്ന മന്ത്രമായിരുന്നു.

**'ന ജരാ ന രോഗോ ന മൃത്യുഃ പ്രാപ്തയോഗാഗ്നിമയം ശരീരം'.** ശ്രീ അരവിന്ദൻ *ഡാർവിന്റെ* പരിണാമവാദത്തിലാണ് വിശ്വസിച്ചിരുന്നത്. വേദാന്തത്തിലെ വിവർത്തവാദം സ്വീകരിച്ചിരുന്നില്ല. മനുഷ്യജാതി അവസാന ജാതി അല്ലെന്നും, വിജ്ഞാനത്തെ (*Supermind* ) മനുഷ്യ ജീവനിൽ കൊണ്ടുവരാമെങ്കിൽ ലോകത്ത് ദേവജാതി ഉണ്ടാകുമെന്നും അദ്ദേഹം വിശ്വസിച്ചിരുന്നു.

നമ്മുടെ യുവാവ് അരവിന്ദനെ ആദ്യം സന്ദർശിച്ചശേഷം 'ശ്രീ അരവിന്ദഘോഷിന്റെ തത്ത്വജ്ഞാനം ' എന്നൊരു പുസ്തകം എഴുതി പ്രസിദ്ധപ്പെടുത്തി. അതിന്റെ ഒരു *കോപ്പി* മഹാത്മാഗാന്ധിയ്ക്ക് സമ്മാനിച്ചപ്പോൾ, അതിന്റെ നടുക്കുനിന്നും കുറച്ച് വായിച്ചിട്ട്, "ഇതു മനസ്സിലാക്കാൻ പ്രയാസമുണ്ട്, എങ്കിലും ഇത് ഇവിടെ എന്നെ ഏല്പിച്ചിരുന്നെങ്കിൽ ഇവിടെനിന്നും അച്ചടിച്ചുപ്രസിദ്ധീകരിച്ചേനേ" എന്നു പറഞ്ഞു. ആ പുസ്തകത്തിലെ നടുക്കുള്ള മൂന്നധ്യായങ്ങൾ അജ്ഞാനത്തെപ്പറ്റിയുള്ള വിവരണമായിരുന്നു. അജ്ഞാനം ഭഗവാന്റെ ഏകദേശീയമായുള്ള ഏകാഗ്രതപസ്സാണെന്നാണ് ശ്രീ അരവിന്ദന്റെ അഭിപ്രായം. അതിനെ *Exclusive concentration of Tapas* എന്നു പറയുന്നു.

അക്കാലത്ത് യുവാവിന് ശ്രീ അരവിന്ദന്റെ യോഗത്തിൽ മോഹം തോന്നിയിരുന്നതിനാൽ വർഷംതോറും ഒരിയ്ക്കൽ പോയി അദ്ദേഹവുമായി ചർച്ചകൾ നടത്തി സംശയനിവൃത്തി വരുത്താൻ യുവാവ് തീരുമാനിച്ചു. അങ്ങനെ രണ്ടാമത്തെ തവണ പോയപ്പോൾ ഏഴു ദിവസം അവിടെ താമസിയ്ക്കാനിടയായി. എന്നും വൈകിട്ട് ഏഴു മണിയ്ക്ക് ഒരു *മണിക്കൂർ*വീതം അദ്ദേഹത്തിന്റെ സന്നിധിയിൽ



ചോദ്യോത്തരങ്ങൾ നടത്തിയിരുന്നു. ഇങ്ങനെ മൂന്നു ദിവസം കഴിഞ്ഞപ്പോൾ ശ്രീ അരവിന്ദൻ പറഞ്ഞു: "ഇങ്ങനെയുള്ള കഠിനവിഷയങ്ങളെപ്പറ്റി വളരെ സംസാരിയ്ക്കാതെ സ്വയം ആത്മതത്ത്വത്തെ സ്വീകരിയ്ക്കാമെങ്കിൽ അതാണ് കൂടുതൽ ഫലപ്രദം" എന്ന്. അതിനാൽ 4-ാം ദിവസം യുവാവ് ശ്രീ അരവിന്ദന്റെ സന്നിധിയിൽ ധ്യാനിച്ചതേയുള്ളു. അപ്പോൾ ആദ്യമേതന്നെ യുവാവിന് തന്റെ തലേ ദിവസത്തെ ചോദ്യത്തിന് സമാധാനം ലഭിച്ചു. പിന്നീട് ഒരു തേജോമയമായ ശക്തിയുടെ അനുഭവമുണ്ടായി. ഒരു *മണിക്കൂർ* ഇങ്ങനെ ആനന്ദത്തിൽ കഴിഞ്ഞു. അടുത്ത രണ്ടു ദിവസങ്ങളിലും ഇതുപോലെതന്നെയുള്ള അനുഭവമാണുണ്ടായത്. ഏഴാം ദിവസം തന്റെ അനുഭവത്തെപ്പറ്റി ശ്രീ അരവിന്ദനോടു പറഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞത് - "നിങ്ങൾക്ക് ഇവിടെ അനുഭവപ്പെട്ട ശക്തിതന്നെയാണ് നിങ്ങൾക്കു ഇന്നുവരെ സാധനയായിരുന്നത്. അതിനാൽ ഇനിയും ആ ശക്തിയെത്തന്നെ ശരണം പ്രാപിച്ചുകൊള്ളൂ; എന്നാൽ ബാക്കി സാധനയും പൂർണമായിക്കൊള്ളും"എന്നായിരുന്നു. കൂടുതലായി അദ്ദേഹം പറഞ്ഞു, "നിങ്ങൾക്ക് ഒരു തേജോമയ ബിന്ദു അനുഭവപ്പെടും. പിന്നീട് ആ ബിന്ദു വികസിച്ച് അതിൽ നിങ്ങളേയും ജഗത്തിനെയും അഭിന്നമായി കാണാൻ കഴിയും.ഈ അനുഭവം രണ്ടു വർഷങ്ങൾ കഴിഞ്ഞപ്പോൾ യുവാവിന് ഉണ്ടാകാൻ തുടങ്ങിയിരുന്നു. പക്ഷേ ശ്രീ അരവിന്ദൻ സാധകരെ കാണുന്ന ഏർപ്പാട് നിറുത്തുകയാൽ പിന്നീട് അതേപ്പറ്റി കൂടുതലായിട്ടറിയാൻ സാധിയ്ക്കുകയുണ്ടായില്ല. മുകളിൽ പറഞ്ഞ സംഭവങ്ങൾക്കു ശേഷം യുവാവ് *ബോംബെയ്ക്ക്* തിരിച്ചുപോന്നു.

അപ്പോഴും ഗാന്ധിയുടെ നേതൃത്വത്തിൽ സ്വരാജ്യത്തിനു വേണ്ടിയുള്ള ബഹളങ്ങൾ വർധിച്ചു കൊണ്ടിരുന്നു. യുവാവിന് *റയിൽവേയൂണിയന്റെ* നേതാവായിട്ട് പ്രവർത്തിയ്ക്കേണ്ടിയും വന്നു. ശ്രീ അരവിന്ദന്റെ യോഗമനുസരിച്ച് ഈ പ്രവൃത്തികൾകൊണ്ട് അധ്യാത്മവികാസത്തിന് വിഘ്നം ഉണ്ടാകരുതെങ്കിലും യുവാവിന് ചിത്തവിക്ഷേപങ്ങളും ജീവിതത്തിൽ ഏതോ ഒരു കുറവ് ഉള്ളതുപോലെയും തോന്നിച്ചിരുന്നു.

അങ്ങനെ ഇരിയ്ക്കുമ്പോഴാണ് ഒരു മിത്രവുമായിട്ട് പണ്ഡരിപുരത്ത് ദർശനത്തിനുപോകാൻ ഇടയായത്. അവിടെ തൊഴുതുകൊണ്ടുനിന്നപ്പോൾ യുവാവിന് മൂർത്തിയിൽ സാക്ഷാൽ ഭഗവാന്റെ ദർശനമുണ്ടായി. അപ്പോൾ യുവാവ് ഭഗവാനോടിപ്രകാരം പ്രാർഥിച്ചു: "അല്ലയോ ഭഗവാനേ, അവിടുന്ന് എനിയ്ക്ക് ദർശനം നല്കി അനുഗ്രഹിച്ചു. ഇനി അവിടുത്തെ വാണികൂടെ കേൾക്കാൻ ഞാൻ അതിയായി ആഗ്രഹിയ്ക്കുന്നു. അതിന് എനിയ്ക്കെന്നു സാധിയ്ക്കും ?"

ജനസേവകൊണ്ടൊന്നും ചിത്തത്തിന്റെ സ്ഥിരത ഉണ്ടാകയില്ലെന്ന് യുവാവിന് അനുഭവപ്പെട്ടുതുടങ്ങി. ഇത്രയൊക്കെ സത്സംഗം ചെയ്തിട്ടും വിക്ഷേപങ്ങൾ മാറിക്കിട്ടുന്നില്ല. ശ്രീ അരവിന്ദൻ സന്ന്യാസിമാരെപ്പോലെ എല്ലാ വ്യവഹാരങ്ങളും വിട്ട് ഏകാന്തജീവിതം നയിയ്ക്കുകയും മറ്റുള്ളവരോട് സംസാരത്തിൽത്തന്നെ ഇരുന്നുകൊള്ളാൻ ഉപദേശിയ്ക്കുകയും ചെയ്യുന്നു. അതിനാൽ അദ്ദേഹത്തിന്റെ ഉപദേശം ശരിയ്ക്കും ഫലിച്ചിരുന്നില്ല.

കുറച്ചു ദിവസങ്ങൾക്കുശേഷം പിന്നെയും സ്വാമി വാമദേവതീർത്ഥനെ കാണാൻ ഇടയായി. അദ്ദേഹം ബൃഹദാരണ്യകവാർത്തികസാരം വിവരിയ്ക്കുകയായിരുന്നു. വേദാന്തശ്രവണത്തോടെ അതിൽ പിന്നെയും പ്രീതി ജനിച്ചു. ഇങ്ങനെയുള്ള ജ്ഞാനം ദൃഢമാകണമെങ്കിൽ നിവൃത്തിയിലേയ്ക്കു വരണമെന്ന് യുവാവിന് തോന്നുകയാൽ അദ്ദേഹം സ്വാമിജിയോടു പറഞ്ഞു: " മൂന്നു വർഷങ്ങൾ കൂടി കഴിഞ്ഞിട്ട് ജോലിയെല്ലാം വിട്ട് നിവൃത്തിയിലേയ്ക്ക് വരണമെന്നാണ് ഞാൻ ആഗ്രഹിയ്ക്കുന്നത്." അപ്പോൾ സ്വാമിജി പറഞ്ഞത്, "നാളെ ആരു കണ്ടു?" എന്നായിരുന്നു. അതായത് നാളെ ഈ ശരീരം ഇരിയ്ക്കുമോ എന്നു തീർച്ച പറയാൻ കഴിയാത്ത സ്ഥിതിയ്ക്ക് ഇങ്ങനെ അത്യാവശ്യമുള്ള കാര്യങ്ങൾ നാളേയ്ക്കു മാറ്റിവയ്ക്കുന്നത് ശരിയല്ലെന്നു യുവാവിനും തോന്നി.

കുറച്ചു ദിവസങ്ങൾക്കുശേഷം പിന്നെയും ശ്രീ അരവിന്ദനെ യുവാവു കണ്ടപ്പോൾ ഇപ്രകാരം അറിയിച്ചു: "ഇനി ഏതായാലും ജോലിയിൽനിന്നും വിരമിച്ച് കൂടുതൽ നിവൃത്തിയിലേയ്ക്ക് വരണമെന്നാണ് ഞാൻ വിചാരിയ്ക്കുന്നത്. അതുകൊണ്ട് ഇപ്പോൾ നിങ്ങളുടെ ആശ്രമത്തിലേയ്ക്ക് പതിവായിട്ടയച്ചുകൊണ്ടിരിയ്ക്കുന്ന ധനസഹായം ആറു മാസങ്ങൾ കഴിഞ്ഞാൽ സാധിയ്ക്കാതെ വരും."

ശ്രീ. അരവിന്ദൻ: അതാണ് ഇഷ്ടമെങ്കിൽ നിവൃത്തി സ്വീകരിയ്ക്കാം, വിരോധമില്ല. ഇവിടത്തെ ആശ്രമത്തിന്റെ വ്യവഹാരം ഇപ്പോൾ ഭഗവാൻ നടത്തുന്നതുപോലെ നടന്നുകൊള്ളും. പൈസയുടെ കാര്യത്തിൽ നിങ്ങളെ ഇനി ബുദ്ധിമുട്ടിയ്ക്കുകയില്ല.

അന്ന് അരവിന്ദൻ *Tertium Organum* എന്ന ഒരു *റഷ്യൻ* ലേഖകൻ എഴുതിയ പുസ്തകം വളരെ ശ്രദ്ധയോടെ വായിയ്ക്കുന്നതു കണ്ടിട്ട് *ബോംബെയിൽ* തിരിച്ചുവന്ന ഉടനെ *ഇംഗ്ലണ്ടിൽ* എഴുതി അയച്ച് ആ പുസ്തകം വരുത്തി. അതിന്റെ ആദ്യഭാഗം ശ്രീ അരവിന്ദന്റെ യോഗത്തെപ്പോലെ ആയിരുന്നെങ്കിലും മധ്യഭാഗം *പ്രൊഫസർ ഐൻസ്റ്റിന്റെ* സാപേക്ഷവാദത്തെപ്പറ്റിയായിരുന്നു. ആ പുസ്തകത്തിന്റെ അവസാനഭാഗം വേദാന്തവിഷയത്തെപ്പറ്റിയുമായിരുന്നു. നാലു കുരുടന്മാർ ആനയെ കണ്ട കഥ പറഞ്ഞു പരിണാമവാദത്തെ (*evolution*) ഖണ്ഡിച്ചിരുന്നു. അതു വായിച്ചശേഷം ശ്രീ അരവിന്ദന്റെ യോഗത്തിൽ ദേശ-കാലങ്ങളെപ്പറ്റിയുള്ള തെറ്റ് യുവാവിന് മനസ്സിലാകാൻ തുടങ്ങി.

1926-ൽ കുടുംബസ്ഥിതി നോക്കിയിട്ട് 1928-ൽ ജോലി വിടാൻ സാധിയ്ക്കുമെന്ന് യുവാവിന് തോന്നി. ബ്രഹ്മചര്യം ശരിയ്ക്കും പാലിയ്ക്കാൻ കഴിഞ്ഞിരുന്നു. അത്



സിദ്ധമായി കഴിഞ്ഞിരുന്നു.

ഒരു ദിവസം പൂജ കഴിഞ്ഞ് ധ്യാനിയ്ക്കവേ യുവാവ് ഭഗവാനോട്, "അവിടുന്ന് പണ്ഡരിപുരത്തു വെച്ച് ദർശനം നൽകി. ഇനി എന്തെങ്കിലും എന്നോട് അരുളിച്ചെയ്യാൻ തിരുവുള്ളമുണ്ടായെങ്കിൽ" എന്നിങ്ങനെ പ്രാർഥിച്ചു. ഈ പ്രാർഥനയ്ക്കുശേഷം 15 ദിവസങ്ങൾ കഴിഞ്ഞപ്പോൾ താഴെ പറയുന്ന ഒരു അത്ഭുതസംഭവമുണ്ടായി.

പുത്രന് അന്ന് എട്ടു വയസ്സേ ഉണ്ടായിരുന്നുള്ളു. പേരു പ്രവീണചന്ദ്രൻ എന്നായിരുന്നെങ്കിലും 'ബടുക്ക് ' എന്നാണ് വിളിച്ചിരുന്നത്. കുട്ടിയ്ക്ക് അഞ്ചാംപനി വന്ന് *ന്യുമോണിയാ* ആയിട്ട് കിടക്കുകയായിരുന്നു. പല *ഡോക്ടർമാരും* ചികിത്സിച്ചെങ്കിലും കുട്ടിയ്ക്ക് ആശ്വാസമുണ്ടായില്ല. ഒടുവിലത്തെ നാലുദിവസങ്ങളിൽ കുട്ടി അടിയ്ക്കടി "മതി, ഇനി മതി " എന്നിങ്ങനെ പറഞ്ഞുകൊണ്ടിരുന്നു. അവസാനദിവസവും കാലത്തുമുതൽ ഇങ്ങനെതന്നെ പറഞ്ഞുകൊണ്ടിരുന്നു. വൈകിട്ട് ശരീരമുപേക്ഷിയ്ക്കേണ്ട സമയമായപ്പോൾ കുട്ടിയുടെ മാതാപിതാക്കൾ കുട്ടിയോട് 'നിനക്കു വല്ലതും പറയാനുണ്ടോ?' എന്ന് ചോദിച്ചപ്പോൾ കുട്ടി പറഞ്ഞത്: "മതി, ഇനി മതി, ജീവിതമെല്ലാം ഇങ്ങനെ തന്നെയാണ്, ഭാണ്ഡം മുറുക്കാനുള്ളത് മുറുക്കിക്കോളൂ, മുകളിലേയ്ക്കു നോക്കൂ. മുകളിൽ ശാഖ ഒന്നേയുള്ളൂ." ഇത്രയും പറഞ്ഞ് കുട്ടി ശരീരമുപേക്ഷിയ്ക്കുകയും ചെയ്തു. കുട്ടി ശരിയ്ക്കുള്ള ഉപദേശം നൽകിയെന്നും, ഈ എട്ടു വർഷം അവനെ വളർത്താൻ ചിലവാക്കിയ കാലം ഭഗവാനെ ഭജിച്ചിരുന്നെങ്കിൽ മുക്തിയെങ്കിലും ലഭിച്ചേനെ എന്നും കുട്ടിയുടെ അമ്മയ്ക്ക് തോന്നി. കുറച്ചു ദിവസങ്ങൾക്കുശേഷം കുട്ടി കിടന്നിരുന്ന മുറിയുടെ ഭിത്തിയിൽ ഇപ്രകാരം എഴുതി ഒപ്പിട്ടിരിയ്ക്കുന്നത് യുവാവ് കാണാനിടയായി!

*"ഞാൻ അക്കര കടന്നു, അത് നീയാകുന്നു,*

ഒപ്പ്, പ്രവീണചന്ദ്രൻ."

ഇപ്രകാരം എട്ടു വയസ്സുള്ള കുട്ടി ഒപ്പുസഹിതം അവസാനമായിട്ട് മഹാവാക്യം ഉപദേശിച്ചിരിയ്ക്കുന്നു. ഇതു ഭഗവാൻതന്നെയാണ് കുട്ടിയിൽക്കൂടെ ചെയ്തിരിയ്ക്കുന്നതെന്ന് യുവാവിന് തോന്നുകയാൽ യുവാവസ്ഥ അവിടെ അവസാനിപ്പിച്ചിട്ട് വാനപ്രസ്ഥം സ്വീകരിയ്ക്കാൻ തീർച്ചയാക്കി. ബ്രഹ്മചര്യം നേരത്തെതന്നെ പാലിച്ചുപോന്നവരാകയാൽ ഭാര്യയ്ക്കും ഈ നിശ്ചയം അനുകൂലമായിരുന്നു. ചിത്തം ശുദ്ധമാകുമ്പോൾ ഭാവന അനുസരിച്ചുള്ള സംയോഗങ്ങളും വന്നുചേരും. ഇങ്ങനെ വൈരാഗ്യത്തിനുള്ള അവസരങ്ങൾ ഉപയോഗിയ്ക്കാതിരുന്നാൽ വൈരാഗ്യം പിന്നീട് മന്ദമാകാൻ ഇടയായേക്കാം.

ആ ദിവസം യുവാവ് മരിയ്ക്കുകയും ആ സ്ഥാനത്ത് അതേ ശരീരത്തിൽ ഒരു വാനപ്രസ്ഥഭക്തൻ തയ്യാറാകുകയും ചെയ്തു.അന്ന് ശമ്പളം 800 രൂപാ ഉണ്ടായിരുന്നു. ജോലി രാജിവയ്ക്കാൻ തീർച്ചയാക്കി. 1926-നവംബറിൽ ഉദ്യോഗം രാജിവച്ച് വാനപ്രസ്ഥജീവിതം ആരംഭിച്ചു.

'ബടുക്കി'ന്റെ മരണസമയത്ത് അവനുവേണ്ടി ഒരു ഭാഗവതസപ്താഹം നടത്താമെന്ന് അവനോടു പറഞ്ഞിരുന്നതിനാൽ ബോംബെയിൽവെച്ച് ഒരു സപ്താഹം നടത്തി. ഒരു ബുധനാഴ്ചയായിരുന്നു, ബടുക്കു മരിച്ചത്. ഒരു ബുധനാഴ്ച തന്നെയായിരുന്നു സപ്താഹത്തിൽ ചിത്രകേതുവിന്റെ പുത്രന്റെ മരണകഥയും വന്നത്. ആ സമയം ശ്രോതാക്കളുടെ ഇടയിൽ ഒരു എട്ടു വയസ്സുള്ള പെൺകുട്ടി ആൺകുട്ടികളെപ്പോലുള്ള വസ്ത്രം ധരിച്ച് ഇരിപ്പുണ്ടായിരുന്നു. ആ കുട്ടി എന്നും കഥവായനസമയത്ത് ദീപാരാധന നടത്തുമ്പോൾ ആ തട്ടത്തിൽ ഇട്ടുതൊഴാൻ പൈസാ ബടുക്കിന്റെ പിതാവിനോട് വാങ്ങിയിരുന്നു. പരിചയമില്ലാത്ത ഈ കുട്ടിയുടെ ഈ പ്രവൃത്തിയും ബടുക്കിനെപ്പോലുള്ള ബാലചേഷ്ടകളും കണ്ടിട്ട് ഈ കുട്ടി ഏതെന്ന് ബടുക്കിന്റെ പിതാവ് അന്വേഷിച്ചപ്പോൾ, ബടുക്കു മരിച്ച വീട്ടിൽ ഇപ്പോൾ വാടകയ്ക്കു താമസിക്കുന്നവരുടെ കുട്ടിയാണെന്നറിഞ്ഞു. മൂന്നു ദിവസമായി തന്നോടുകൂടി കളിയ്ക്കാൻ ഒരു 8 വയസ്സുള്ള ബാലൻ വരാറുണ്ടെന്ന് ആ കുട്ടി മറ്റുള്ളവരോട് പറയാറുണ്ടായിരുന്നു. പക്ഷെ അന്യർക്കാർക്കും ആ ബാലനെ കാണാൻ കഴിഞ്ഞിരുന്നില്ല. ഇപ്രകാരം അവ്യക്തരൂപത്തിൽ ബടുക്ക് ഭാഗവതം ശ്രവിയ്ക്കുന്നുണ്ടായിരുന്നു എന്ന് ഇതിൽനിന്നും അനുമാനിക്കാൻ കഴിയും.

### *വാനപ്രസ്ഥഭക്തൻ*

ഏകദേശം 42-ാമത്തെ വയസ്സിൽ വാനപ്രസ്ഥാശ്രമത്തിലേയ്ക്ക് പ്രവേശിച്ചു. വാനപ്രസ്ഥാശ്രമം സ്വീകരിയ്ക്കാനുള്ള മുഖ്യകാരണം ഭക്തിയും ജ്ഞാനവും വർധിപ്പിയ്ക്കാനായിരുന്നു. അതിനു പുത്രന്റെ മരണം ഒരു നിമിത്തമായിരുന്നു. ശ്രീരാമചന്ദ്രന്റെ വാനപ്രസ്ഥത്തിന് കാരണം കൈകേയി ദശരഥരാജാവിനോടാവശ്യപ്പെട്ട രണ്ടു പൂർവവരങ്ങളായിരുന്നു. ശ്രീരാമന്റെ വാനപ്രസ്ഥകഥയിൽ,അതിൽ ഉണ്ടാകുന്ന സൗകര്യങ്ങളും അസൗകര്യങ്ങളും മനസ്സിലാക്കാം.

നമ്മുടെ വാനപ്രസ്ഥനു ശ്രീ അരവിന്ദന്റെ ആശ്രമത്തിൽ ചെന്നു താമസിച്ചാൽ കൊള്ളാമെന്നുണ്ടായിരുന്നു. പക്ഷെ അദ്ദേഹം 1926- *നവംബർ* മുതൽ ആരോടും സംസാരിയ്ക്കുകയില്ലെന്നുള്ള നിയമമെടുക്കുകയാൽ സാധകർക്ക് സത്സംഗത്തിന് സൗകര്യമില്ലായിരുന്നു. പിന്നെ അദ്ദേഹത്തിന്റെ യോഗത്തിൽ ദേശകാലങ്ങളുടെ വിശദീകരണം സ്പഷ്ടമായിരുന്നില്ല. അതുപോലെ സ്വപ്നാവസ്ഥയുടെയും സുഷുപ്ത്യവസ്ഥയുടേയും അനുഭവങ്ങളുടെ സ്പഷ്ടീകരണവും ലഭിച്ചിരുന്നില്ല. എങ്കിലും അദ്ദേഹവുമായി എഴുത്തുകൾമൂലം സത്സംഗം നടത്തിയിരുന്നു. ഒരിയ്ക്കൽ ഭഗവാന്റെ കൃപ ലഭിച്ചാൽ അതിന്റെ ലക്ഷണം എന്തായിരിയ്ക്കും എന്ന് ശ്രീ അരവിന്ദനോട് എഴുതി ചോദിച്ചതിനു താഴെ പറയുന്ന നാലു ലക്ഷണങ്ങളാൽ അറിയാൻ കഴിയും എന്ന് അദ്ദേഹം മറുപടി അയച്ചിരുന്നു:



1). *It creates a spiritual state* (അതായത് ആ സമയം ഒരുപ്രകാരമുള്ള ആധ്യാത്മികഭാവം ഉണ്ടാകും.)

2). *The person is turned away from the world and towards God* (പ്രപഞ്ചവൈമുഖ്യവും ഈശ്വരാഭിമുഖ്യവും ഉണ്ടാകും.)

3). *He will feel the presence of God in, around or near him.*(ഭഗവാന്റെ സാന്നിധ്യം തന്റെ അകത്തും ചുറ്റുപാടും അഥവാ സമീപത്തും ഉള്ളതായിട്ട് തോന്നും.)

4). *When he puts his difficulties before this divine presence they will begin to be solved as if by an omnipotent power.* (ഭക്തൻ തന്റെ വിഷമപ്രശ്നങ്ങളെ ഭഗവാനെ അറിയിയ്ക്കുമ്പോൾ അവയെല്ലാം ഏതോ സർവശക്തമായ ദൈവികശക്തികൊണ്ട് പരിഹൃതങ്ങളാകുന്നതുപോലെ അനുഭവപ്പെടും.)

ഇങ്ങനെയുള്ള ചിഹ്നങ്ങളുടെ അനുഭവം ഉണ്ടാകാൻ തുടങ്ങിയതുകൊണ്ടാണ് ഈ അധ്യായത്തെ വാനപ്രസ്ഥഭക്തൻ എന്നു പറഞ്ഞത്. ശ്രീരാമചന്ദ്രന്റെ വാനപ്രസ്ഥാശ്രമത്തിലെ വിഘ്നങ്ങൾ നീക്കാൻ അഗസ്ത്യമഹർഷി ദിവ്യാസ്ത്രങ്ങൾ നൽകിയിരുന്നു.

വെളുപ്പിന് അക്കാലത്ത് എല്ലാ വ്യാഴാഴ്ചയും നമ്മുടെ വാനപ്രസ്ഥഭക്തൻ ധ്യാനിയ്ക്കാനിരിയ്ക്കുമ്പോൾ ഹൃദയകമലത്തിൽ ഒരു നീലപ്രകാശം അനുഭവപ്പെട്ടിരുന്നു. അതിൽ കൂടുതൽ ശ്രദ്ധിച്ചുകൊള്ളണമെന്ന് ശ്രീ അരവിന്ദൻ എഴുതിയിരുന്നു. പക്ഷേ അതിനുശേഷം കൂടുതലായിട്ട് അനുഭവമൊന്നും ഉണ്ടായില്ല. ഒരു പക്ഷെ ഭക്തന് ഇപ്പോൾ ശ്രീ അരവിന്ദന്റെ യോഗത്തിൽ പൂർണശ്രദ്ധ ഉണ്ടാകാതിരുന്നതായിരിയ്ക്കാം അതിനു കാരണം.

ശ്രീ വാമദേവതീർത്ഥസ്വാമിയും ആ വർഷം സമാധി അടയുകയാൽ അദ്ദേഹത്തിന്റെ സത്സംഗവും നിന്നുപോയി. സ്വാമിഹംസൻ ഭക്തനായിരുന്നു. പക്ഷേ അദ്ദേഹവും രോഗഗ്രസ്തനായി പോകയാൽ അദ്ദേഹവുമായിട്ടും വാനപ്രസ്ഥാവസ്ഥയിൽ വളരെ സത്സംഗം ചെയ്യാൻ സാധിച്ചില്ല. എങ്കിലും അദ്ദേഹത്തിന്റെ സംസർഗംകൊണ്ടും ഭാഗവതം വളരെ പ്രിയമായിരുന്നതിനാലും വൃന്ദാവനത്തിൽ നിന്നും പതിനഞ്ചു സംസ്കൃതവ്യാഖ്യാനങ്ങളോടുകൂടിയ ഭാഗവതം വാങ്ങിയിരുന്നു. അതിൽ പ്രത്യേകിച്ച് ശ്രീ വല്ലഭാചാര്യന്റെ സുബോധിയെന്ന വ്യാഖ്യാനം വായിയ്ക്കാൻ ആരംഭിച്ചു. അത് മുഴുവനാക്കിയെങ്കിലും ശരിയ്ക്കും മനസ്സിലാക്കാൻ സാധിച്ചിരുന്നില്ല. അപ്പോഴാണ് ഒരു വിദ്വാൻ, മഗൻലാൽശാസ്ത്രിമഹോപാധ്യായൻ എല്ലാ ശനിയാഴ്ചയും ഞായറാഴ്ചയും പൂനായിൽനിന്നും *ബോംബെ*യിൽ വന്നു സുബോധിനി വ്യാഖ്യാനത്തിന്റെ രഹസ്യത്തെപ്പറ്റി പ്രസംഗിയ്ക്കാറുണ്ടെന്നുകേട്ടത്. നമ്മുടെ ഭക്തനും അതു കേൾക്കാൻ പോയി.

പുഷ്ടിമാർഗം ഭഗവാന്റെ അനുഗ്രഹത്തിനുള്ള മാർഗമാണ്. അതിന്റെ സ്ഥാപകനാണ് ശ്രീ വല്ലഭാചാര്യൻ. ഇതിന്റെ രഹസ്യം ഭാഗവതത്തിൽ രാസലീലയിൽ സ്പഷ്ടമാകുന്നുണ്ട്. ഭഗവാന്റെ ഓടക്കുഴൽനാദം കേട്ട് ഓടിച്ചെന്ന ഗോപികളോട് 'ഞാൻ സർവത്രയുള്ളതുകൊണ്ട് എന്റെ കഥാശ്രവണം, കീർത്തനം, ധ്യാനം മുതലായവ കൊണ്ട് എന്നെ പ്രാപിയ്ക്കാവുന്നതിനാൽ നിങ്ങൾ ഇവിടെ ഈ കൂരിരുട്ടത്തുനിൽക്കാതെ വീട്ടിലേയ്ക്കു പോകുക. പരപുരുഷന്റെ അടുത്തു വസിയ്ക്കുക സ്ത്രീകൾക്കു ധർമമല്ല', എന്നിങ്ങനെ പത്തു ശ്ലോകങ്ങളെക്കൊണ്ട് ഭഗവാൻ ധർമമുപദേശിച്ചപ്പോൾ ഗോപികൾ പതിനൊന്നു ശ്ലോകം കൊണ്ട് അതിന് മറുപടി പറയുന്നുണ്ട്. അതിൽനിന്നുമാണ് പുഷ്ടിമാർഗത്തിന്റെ ഉദ്ഭവം. ഗോപികൾ പറയുന്നത്, മനുഷ്യർ പുരുഷാർഥം എത്ര തന്നെ നേടിയാലും, ജീവന് അവരുടെ സാധന അനുസരിച്ചുള്ള ഫലമേ ലഭിയ്ക്കൂ. എന്നാൽ ഭഗവാൻ തന്റെ കൃപകൊണ്ട് ഫലം നൽകുകയാണെങ്കിൽ അത് ഉടനടി ലഭിയ്ക്കുമെന്നുതന്നെയല്ല,അനന്തഫലം ലഭിയ്ക്കുകയും ചെയ്യും എന്നാണ്. അതിനാൽ ജീവൻ ശരണാഗതഭാവത്തിലും,സാധനാരൂപത്തിലും, ഫലരൂപത്തിലും ഭഗവാനെ പ്രാപിയ്ക്കണം എന്നാണ് പുഷ്ടിമാർഗം പറയുന്നത്. ഇതിനെ വേദാന്തത്തിൽ വസ്തുതന്ത്രസാധനയെന്നു പറയുന്നു. വേദാന്തത്തിലും ബ്രഹ്മപ്രാപ്തി പുരുഷതന്ത്രമായി കരുതുന്നില്ല. അതിനാൽ ഒരു ദൃഷ്ടികൊണ്ടു നോക്കുമ്പോൾ വേദാന്തത്തിനും പുഷ്ടിമാർഗത്തിനും സാമ്യമുണ്ടെങ്കിലും അതിൽ മറ്റു സൂക്ഷ്മഭേദങ്ങൾ താഴെ പറയുംവിധം കാണാൻ കഴിയും.

1. വേദാന്തത്തിൽ വിരുദ്ധധർമത്തിനു കാരണം മായയാണ്. പുഷ്ടിമാർഗത്തിൽ വിരുദ്ധധർമം ബ്രഹ്മത്തിലാണിരിയ്ക്കുന്നത്.

2. പുഷ്ടിമാർഗത്തിൽ ജീവന്റെ ശരണാഗതി, ആവശ്യമുണ്ട്. വേദാന്തത്തിൽ ജീവന്റെ വാച്യാർഥം കല്പിതവും ലക്ഷ്യാർഥം ബ്രഹ്മരൂപവുമാണെന്നുള്ള വിവേകം ഉണ്ടായിരിയ്ക്കണം.

പുഷ്ടിമാർഗം ജാഗ്രദവസ്ഥയെപ്പറ്റി മാത്രമേ വിചാരിയ്ക്കുന്നുള്ളൂ. വേദാന്തം മൂന്നവസ്ഥകളുടെ അനുഭവത്തെപ്പറ്റിയും ചിന്തിയ്ക്കുന്നുണ്ട്. ഭാഗവതത്തിലും, പ്രത്യേകിച്ച് ഉദ്ധവർക്ക് ബ്രഹ്മതത്ത്വം ഉപദേശിയ്ക്കുന്നിടത്ത്, മൂന്നവസ്ഥകളുടെ വിചാരം ചെയ്തിട്ടുള്ളതായി കാണാം. ഗീതയിൽ മൂന്നവസ്ഥകളുടെ വിചാരമില്ല. ഭാഗവതത്തിൽ മായയെപ്പറ്റി പറയുന്നതും വേദാന്തത്തിൽ കാണുന്നതുപോലെ തന്നെയാണ്. പരീക്ഷിത്തിന്റെ മോക്ഷസമയത്ത് ശുകദേവൻ **'അഹം ബ്രഹ്മാസ്മി'** എന്ന മഹാവാക്യമുപദേശിയ്ക്കുന്നതും വേദാന്ത മാർഗത്തിന് വളരെ അനുകൂലമായുള്ള ഉപദേശമാണ്. അതിനാൽ ഭാഗവതത്തിന്റെ ഉപദേശം ശ്രീശങ്കരാചാര്യരുടെ വേദാന്തത്തോടു കൂടുതൽ യോജിച്ചു കാണുന്നുണ്ട്.



വേദാന്തത്തിൽ ശ്രവണം, മനനം, നിദിധ്യാസനം വരെ പുരുഷതന്ത്രസാധനയുണ്ട്. അതിനുശേഷം ആവരണഭംഗം ഉണ്ടായിട്ട് വസ്തുതന്ത്രസ്വരൂപത്തിന്റെ ബോധമാണുള്ളത്. നമ്മുടെ വാനപ്രസ്ഥഭക്തനിൽ ഇപ്പോഴും പുരുഷതന്ത്രഭാവന ഇരുന്നതിനാൽ അദ്ദേഹം തന്റെ കൃത്യകർമങ്ങൾ താഴെ

പറയും വിധം നടത്തിപ്പോന്നു. നിത്യം വെളുപ്പിന് 5 മണിയ്ക്ക് എഴുന്നേറ്റ് ശൗചം, സ്നാനം ആദി കഴിച്ചിട്ട് 6 മുതൽ 10 മണിവരെ ധ്യാനിയ്ക്കും. നാലു മണിക്കൂർ ഒരേ ആസനത്തിൽ ഇരിയ്ക്കാൻ സാധിച്ചിരുന്നില്ല. അതിനാൽ ഓരോ മണിക്കൂർ കഴിയുമ്പോൾ ആസനം മാറുമായിരുന്നു.

സംസാരത്തിലുള്ള യാതൊന്നും ഇപ്പോൾ മനസ്സിനെ ശല്യപ്പെടുത്തിയിരുന്നില്ല. അതിനാൽ ധ്യാനത്തിൽ ശരിയ്ക്കും ചിത്തം ഏകാഗ്രമാകുമായിരുന്നു.

ഉച്ചയ്ക്ക് ആഹാരം കഴിഞ്ഞ് കുറച്ചു വിശ്രമിയ്ക്കും. പിന്നെ രണ്ടു മണിക്കൂർ വായിയ്ക്കും.വൈകിട്ട് 4 മുതൽ 5 വരെ ആർക്കെങ്കിലും കാണണമെങ്കിൽ കാണുമായിരുന്നു.

എന്നും വൈകിട്ട് നടക്കാൻ പോകും. എല്ലാ ശനിയാഴ്ചയും ഞായറാഴ്ചയും അവിടെ അടുത്തു നടന്നുകൊണ്ടിരുന്ന ബാവാ തുളസീദാസ്ജിയുടെ ഭജനമണ്ഡലിയിലും പോകുമായിരുന്നു.

ബാവാജിയുടെ മണ്ഡലിയിൽ ഒരുവിധം നല്ല സത്സംഗം നടന്നിരുന്നു. ഞായറാഴ്ച അവധി ദിവസമാകയാൽ വളരെ വിദ്വാന്മാരും ആ സത്സംഗത്തിൽ കൂടിയിരുന്നു. വൈകിട്ട് 5 മുതൽ 6.30 വരെ വേദാന്തം, യോഗം തുടങ്ങിയ വിഷയങ്ങളുടെ പഠനവും അതിനുശേഷം 8 മണിവരെ അന്നു വായിച്ചതിനനുസരിച്ചുള്ള ഭജനയും ഉണ്ടായിരിയ്ക്കും. ഒരു തമ്പുരുവിൽ താളം വെച്ച് പ്രേമപൂർവം ഭജിയ്ക്കുന്നതു കേൾക്കുന്ന മാത്രയിൽ ധ്യാനമഗ്നനാകുമായിരുന്നു. ഒരിയ്ക്കൽ നമ്മുടെ ഭക്തൻ 8 മണി കഴിഞ്ഞിട്ടും ധ്യാനത്തിൽനിന്നും ഉണർന്നില്ല. രാത്രി 12 മണിയ്ക്കാണ് ഉണർന്നത്. അതിനാൽ അന്നവിടെ കഴിയേണ്ടിവന്നു.

ഭാര്യയേയും സത്സംഗത്തിന് കൊണ്ടുപോയിരുന്നു. ഒരിയ്ക്കൽ ഒരു *ജർമ്മൻ* ഭക്തനെഴുതിയ *Supersensual life* എന്ന *ഇംഗ്ലീഷ്* പുസ്തകം അവരെ വായിച്ച് കേൾപ്പിച്ചപ്പോൾ അത് ഗുജറാത്തിയിൽ ആക്കിക്കൊടുത്താൽ കൊള്ളാമെന്ന് പറയുകയാൽ പ്രേമകുസുമംഎന്ന പേരിൽ എഴുതി പ്രസിദ്ധപ്പെടുത്തി. അത് മൂന്ന് പതിപ്പായി കഴിഞ്ഞു.

ഒരിയ്ക്കൽ സ്വാമി നിർമലാനന്ദജിയെ കാണുകയും അദ്ദേഹവുമായി സത്സംഗത്തിന് ഇടയാകുകയും ചെയ്തു. അദ്ദേഹത്തിന്റെ മതം, ഭഗവാൻ ആത്മരൂപത്തിൽ എല്ലാവർക്കും നിത്യപ്രാപ്തമാണ്, അതുകൊണ്ട് നിത്യപ്രാപ്തമായതിന്റെ പരിചയം വ്യവഹാരസമയത്തും കൊടുക്കുകയും എടുക്കുകയും വേണം. അതിനു വേറൊരവസ്ഥയെ പ്രാപിയ്ക്കേണ്ട ആവശ്യമില്ല, പ്രാപ്തന്റെ പ്രാപ്തി അറിഞ്ഞുകൊണ്ട് വ്യവഹാരം ചെയ്താൽ മാത്രം മതി. എന്നാൽ വ്യവഹാരത്തിലും ഭഗവാന്റെ സാക്ഷാത്കാരമുണ്ടാകും. ഭഗവത്പ്രാപ്തിയ്ക്കു വേണ്ടി ഇപ്രകാരം വ്യവഹാരം ചെയ്യണമെന്നല്ല, ഭഗവാൻ പ്രാപ്തവസ്തുവാണെന്നുള്ളത് വ്യവഹാരം കൊണ്ട് കാണിയ്ക്കുകയാണ് വേണ്ടത്. സഗുണബ്രഹ്മമെന്നും നിർഗുണബ്രഹ്മമെന്നും രണ്ടു ബ്രഹ്മമില്ല. ഭഗവാൻ ജഗത്തിനെ സൃഷ്ടിച്ചിട്ട് അതിനെ ഉപേക്ഷിച്ചിട്ടില്ല. ഏകരസമായും അവികാരിയായും ഇരിയ്ക്കുക ഭഗവാന്റെ ധർമമാണ്. എന്തെങ്കിലും ചെയ്യാനുള്ളപ്പോൾ അതു തനിച്ച് ചെയ്യാൻ സാധിയ്ക്കാത്തതിനാൽ ഏതൊരു ജീവഭാവം ഉണ്ടാകുന്നുവോ, അതിന് ആശ്രയം നൽകുന്നത് ഏതൊരു പരമതത്ത്വമാകുന്നുവോ, അതിനേയും ആ കർമദ്വാരാ പ്രകടമാക്കുക ഭക്തന്റെ ഭക്തിയുടെ ലക്ഷണമാണ്. ഇതുതന്നെയാണ് യഥാർഥ നിഷ്കാമഭാവം. എല്ലാവർക്കും ആശ്രയമായ ഭഗവാന്റെ കൂടെ സേവ ചെയ്യുന്നവന് നിത്യസംബന്ധം ഉണ്ടായിരിയ്ക്കണം; ആ സംബന്ധത്തിന്റെ പരിചയം ഭക്തന്റെ ജീവിതം കൊണ്ട് കാണിയ്ക്കുകയും വേണം. ഭേദം കാണുന്നിടത്ത് ഏതിന്റെ അഭേദത നിത്യസിദ്ധമാകുന്നുവോ, അവിടെ ശുദ്ധപ്രേമനിഷ്ഠകൊണ്ട് അതിന്റെ പരിചയം നൽകണമെങ്കിൽ അങ്ങനെയുള്ള ഭാവത്താൽ നിസ്സങ്കോചത്തോടെ വ്യവഹാരം ചെയ്യണം. അങ്ങനെ ചെയ്യുമ്പോൾ ഭഗവാന്റെ ശക്തി കർമത്തിൽ പ്രകടമാകയും അമൃതമയമായ ജീവിതത്തിന്റെ പരിചയം എടുക്കാനും കൊടുക്കാനും കഴിയുകയും ചെയ്യും!

മേൽവിവരിച്ചതാണ് നിർമലാനന്ദസ്വാമിയുടെ മതത്തിന്റെ സാരം. ഇത് പലർക്കും രുചിച്ചിരുന്നു. എന്തെന്നാൽ ഇതിൽ സംസാരത്തെ വിടേണ്ടിവരുന്നില്ല. ഈ മതത്തിനു ശ്രീഅരവിന്ദന്റെ യോഗത്തോട് കുറച്ചൊക്കെ സാമ്യമുണ്ട്.

നമ്മുടെ വാനപ്രസ്ഥഭക്തൻ ഇപ്പോൾ ജോലി വിട്ടതിനാൽ വരവു കുറഞ്ഞുപോയി. ഈ ചുരുങ്ങിയ വരവിൽ *ബോംബെ*യിൽ ദീർഘകാലം താമസിയ്ക്കുന്നത് ഉചിതമായിരിയ്ക്കുകയില്ലെന്ന് ഭക്തനു തോന്നി. ഭാര്യയും 16 വയസ്സുള്ള ഒരു പുത്രിയുമാണ് കുടുംബാംഗങ്ങൾ. കുറഞ്ഞ ചിലവിൽ കഴിയത്തക്ക സ്ഥലം അന്വേഷിച്ചുകൊണ്ടിരിയ്ക്കുമ്പോൾ കച്ചിൽനിന്നും ഒരു സത്സംഗിയുടെക്ഷണം വരുകയാൽ അങ്ങോട്ടു പോയി. അവിടെ *Spiritual guide by Molinur*എന്ന ഒരു *യൂറോപ്യൻ*ഭക്തന്റെ ചരിത്രം വായിച്ച് പറഞ്ഞുകൊടുക്കണമെന്ന് സത്സംഗി ആവശ്യപ്പെട്ടതനുസരിച്ച് അതു വായിയ്ക്കാനാരംഭിച്ചു. ഈ പുസ്തകം ശ്രീ അരവിന്ദനും വളരെ ഇഷ്ടപ്പെട്ട തായിരുന്നു. കച്ചിലെ ഈ സത്സംഗി അന്നു ശ്രീ അരവിന്ദന്റെ ഭക്തനായിരുന്നു. അന്ന് അയാൾ അത് ഗുജറാത്തിയിൽ എഴുതി എടുക്കുകയും ചെയ്തു. പിന്നീട് അത് രണ്ടുപ്രാവശ്യം "സേവാകുഞ്ചം" എന്ന പേരിൽ പ്രസിദ്ധീകരിയ്ക്കുകയുണ്ടായിട്ടുണ്ട്. ഇന്ന്



അത് *"തേ കോൺ "*(അത് ആര് ? )എന്ന ഗുജറാത്തി പുസ്തകത്തിന്റെ മൂന്നാമത്തെ ഭാഗമായി ചേർക്കുകയും ചെയ്തിരിയ്,ക്കുകയാണ്.

*കച്ചി*ലെ സത്സംഗം 1928-ലാണ് ആരംഭിച്ചത്. അതിനുശേഷം സൌരാഷ്ട്രത്തിലും കുറച്ചുദിവസം താമസിച്ചു. അവിടെ നിന്നും ആബുവിൽപോയി. അവിടെ രാമജറൂഖായിൽ കൈവല്യാനന്ദസ്വാമിയുമായി കുറച്ചുദിവസം സത്സംഗം ചെയ്തിട്ട് തിരിച്ച് ബോംബെയ്ക്കുതന്നെ പോയി. ബോംബെയ്ക്കു വന്നശേഷം വായനയോടൊപ്പം ചില ലേഖനങ്ങളും എഴുതിക്കൊണ്ടിരുന്നു. ആദ്യം എഴുതിയത് "കാലത്തിന്റെ ഗതി "എന്ന പുസ്തകവും,"ആര്യന്മാരുടെ സംസ്കാരം"എന്ന പുസ്തകവുമായിരുന്നു. ഇതിന്റെ പ്രസിദ്ധീകരണച്ചെലവ് രണ്ടു സജ്ജനങ്ങളാണ് ചെയ്തത്.

അപ്പോഴേയ്ക്കും ബോംബെയിൽ പുത്രിയുടെ വിദ്യാഭ്യാസം പൂർത്തിയാകയാൽ കുറഞ്ഞ ചിലവിൽ ജീവിതം കഴിയ്ക്കാൻവേണ്ടി സൗരാഷ്ട്രത്തിൽ രാജ്കോട്ടിൽ വന്നു താമസമാക്കി. അവിടെ "കാലത്തിന്റെ ഗതി ","ആര്യന്മാരുടെ സംസ്കാരം" എന്ന രണ്ടു ഗ്രന്ഥങ്ങൾ അച്ചടിയ്ക്കുവാൻ ആരംഭിച്ചു. "ആര്യന്മാരുടെ സംസ്കാര"ത്തിനു മഹാത്മാഗാന്ധിജി ഒരു പ്രസ്താവന എഴുതിത്തരാമെങ്കിൽ 1000 പുസ്തകങ്ങൾക്കു പകരം 10000 പുസ്തകങ്ങൾ അച്ചടിപ്പിയ്ക്കാനുള്ള ചിലവ് ചെയ്തുകൊള്ളാമെന്ന്,ആ പുസ്തകത്തിനു പണം തന്ന മനുഷ്യൻ പറയുകയാൽ, നമ്മുടെ ഭക്തൻ അന്ന് "ആര്യന്മാരുടെ സംസ്ക്കാര"ത്തിന്റെ അച്ചടി എല്ലാം പൂർത്തിയായിരുന്നെങ്കിലും *ബൈന്റിംഗും* മറ്റും ബാക്കിയുണ്ടെങ്കില്കൂടി ഒരു പുസ്തകം തയ്യാറാക്കി ഗാന്ധിജിയെ കാണാൻ സബർമതി ആശ്രമത്തിൽ ചെന്നു. അന്നത്തെ ദിവസം മഹാദേവദേശായിയുടെ കൂടെ താമസിച്ചു. പിറ്റേദിവസം മണിലാൽ കോഠാരി അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. എന്തെന്നാൽ അദ്ദേഹം 1905-ൽ പോർബന്ദറിൽ ഒന്നിച്ചു പഠിച്ചിരുന്ന ഒരു സഹപാഠിയായിരുന്നു.

മഹാദേവദേശായി വൈകിട്ട് മൂന്നു മണി മുതൽ നാലുമണി വരെയായിരുന്നു ഗാന്ധിജിയുമായുള്ള കൂടിക്കാഴ്ചയ്ക്കു നിശ്ചയിച്ചിരുന്ന സമയം. ഭക്തൻ പുസ്തകവുമായി പ്രവേശിച്ചപ്പോൾ ഗാന്ധിജി ചർക്കയിൽ നൂൽ നൂൽക്കുകയായിരുന്നു. പുസ്തകത്തിനുള്ള പ്രസ്താവനയെപ്പറ്റി ആദ്യമേ ഗാന്ധിജിയോടു പറഞ്ഞു. എന്തെന്നാൽ 1920-ൽ 'അരവിന്ദഘോഷിന്റെ തത്ത്വജ്ഞാനം' എന്ന ആദ്യത്തെ പുസ്തകം അദ്ദേഹം പ്രസിദ്ധീകരിയ്ക്കാൻ ആഗ്രഹിച്ചതായി അന്നു നമ്മുടെ ഭക്തനോടു പറയുകയുണ്ടായല്ലോ.

മഹാത്മാഗാന്ധിജി: ഇന്ന് എനിയ്ക്കു വലിയ ജോലിത്തിരക്കുണ്ട്. നിങ്ങൾക്കു തിടുക്കമില്ലെങ്കിൽ എനിയ്ക്കു സൗകര്യം കിട്ടുമ്പോൾ വായിച്ചു നോക്കി പ്രസ്താവന എഴുതി അയച്ചു തന്നു കൊള്ളാം.

ഇത്രയും പറഞ്ഞിട്ട് ശ്രീ അരവിന്ദന്റെ യോഗത്തെപ്പറ്റിയും അദ്ദേഹത്തിന്റെ ജീവിതത്തെപ്പറ്റിയും കുറച്ചു സംസാരിച്ചു. അപ്പോൾ നമ്മുടെ ഭക്തൻ, ശ്രീ അരവിന്ദൻ എഴുതിയ '*Mother*' എന്ന പുസ്തകം ഗാന്ധിജിയ്ക്കു കൊടുത്തു. അത് 1928-ൽ പ്രസിദ്ധപ്പെടുത്തിയതാകയാൽ അതിൽ ശ്രീ അരവിന്ദന്റെ യോഗത്തിന്റെ ചുരുക്കം ഉൾക്കൊള്ളിച്ചിരുന്നു.

പിന്നീട് നമ്മുടെ ഭക്തൻ ഗാന്ധിജിയോടു പറഞ്ഞു: ഇന്നുകാലത്തെ അവിടുത്തെ ആശ്രമം കാണാൻ ഇറങ്ങിയതാണ്. ഇവിടെ ചിലർ പശുക്കളെ സേവ ചെയ്യുന്നതു കണ്ടു. ചിലർ കൃഷിപ്പണിയിൽ ഏർപ്പെട്ടിരിയ്ക്കുന്നു. ചിലർ നൂൽ നൂല്ക്കുന്നു, ചിലർ നെയ്യുന്നു. നമ്മുടെ ദേശത്ത് പ്രാചീനകാലത്ത് പ്രഭാതസമയം മുതൽ മനുഷ്യർ ധ്യാനത്തിലും ഭജനത്തിലുമാണ് കഴിച്ചിരുന്നത്. പിന്നെ മേൽപറഞ്ഞ എല്ലാ സേവകരും അവർ എത്ര എത്ര ജോലിചെയ്തുവെന്നും പരസ്പരം പറയുന്നുണ്ടായിരുന്നു. അതിൽ നിന്നും കർത്തൃത്വം ഉണ്ടാകുന്നുണ്ട്. കർത്തൃത്വം ഉണ്ടാകുന്നിടത്ത് ജ്ഞാനം ഉണ്ടാകയില്ല. ജ്ഞാനമുണ്ടായാൽ കർത്തൃത്വമുണ്ടാകയില്ല. അന്നേരം കർമത്തിൽ രാഗമുണ്ടാകയില്ല. അതുകൊണ്ട് ഇക്കാര്യത്തിൽ അവിടുത്തെ അഭിപ്രായമെന്താണ്?

ഗാന്ധിജി : നിങ്ങൾ പറയുന്നതു ശരിയാണ്. പക്ഷെ ഞാൻ ഈ ജോലിയിൽ ഏർപ്പെട്ടുപോയി. അതുകൊണ്ട് കൂടുതലായി വിചാരിയ്ക്കാറില്ല.

ഈ ഉത്തരത്തിനുശേഷം അദ്ദേഹത്തോട് കർമത്തെപ്പറ്റി കൂടുതൽ സംസാരിയ്ക്കുക സാധ്യമല്ലായിരുന്നു. രാത്രി മണിലാൽ കൊഠാരിയുമായി സമുദായസേവയെപ്പറ്റി പലതും സംസാരിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞത് - ' ഇത്രയൊക്കെ സേവ ചെയ്തിട്ടും മനഃശാന്തി എന്തുകൊണ്ടുണ്ടാകുന്നില്ല?' എന്നായിരുന്നു.

ഭക്തൻ : ശാന്തി ആത്മാവിന്റെ ധർമമാണ്. ചിത്തത്തിൽ സങ്കല്പങ്ങൾ കുറഞ്ഞാൽ അതിന്റെ അനുഭവമുണ്ടാകും. സങ്കല്പങ്ങൾ കുറയാൻ വൈരാഗ്യം വേണം. നിവൃത്തിയും വേണം.

സമുദായസേവകൊണ്ട് പുണ്യം കിട്ടും, പുണ്യത്തിന്റെ ഫലമായിട്ട് കുറച്ചുനേരത്തേയ്ക്കു ശാന്തി യും കിട്ടും. പക്ഷേ പുണ്യഫലം തീർന്നുകഴിയുമ്പോൾ (സ്വർഗത്തിൽ നിന്നും വീഴുന്നതുപോലെ) പിന്നേയും ചിത്തത്തിൽ വിക്ഷേപങ്ങൾ ഉണ്ടാകും.

'ആര്യന്മാരുടെ സംസ്കാര'ത്തിന്റെ പ്രസ്താവനയ്ക്ക് ആറുമാസം കഴിഞ്ഞപ്പോൾ, ' ഈ പുസ്തകത്തിലെ ചില ഭാഗങ്ങൾ ഇഷ്ടപ്പെടാത്തതുകൊണ്ട് പ്രസ്താവന എഴുതിയില്ല' എന്നൊരു മറുപടിയും ഗാന്ധിജിയിൽ നിന്നും കിട്ടി. അതിനു കാരണം ആ പുസ്തകത്തിൽ ഗാന്ധിജിയുടെ സിദ്ധാന്തങ്ങളെപ്പറ്റി ചില ആക്ഷേപങ്ങൾ ഉള്ളതുകൊണ്ടായിരുന്നു. പിന്നീട് ആ പുസ്തകം അഹമ്മദാബാദിലെ സസ്തുസാഹിത്യവർധക കാര്യാലയത്തിന്റെ സ്ഥാപക

നായ ഭിക്ഷു അഖണ്ഡാനന്ദജിയ്ക്ക് വളരെ ഇഷ്ടപ്പെടുകയാൽ അദ്ദേഹം ആദ്യത്തെ പതിപ്പിൽ ആറായിരവും രണ്ടാമത്തേതിൽ നാലായിരവും *കോപ്പി*കൾ വീതം പ്രസിദ്ധം ചെയ്തു. അദ്ദേഹത്തിന്റെ കാലശേഷം ആ കാര്യാലയം മൂന്നാമത്തെ ആവർത്തിയും പ്രസിദ്ധീകരിയ്ക്കയുണ്ടായി. അതും തീർന്നിരിയ്ക്കുകയാൽ ഇപ്പോൾ ആ പുസ്തകം കിട്ടുന്നില്ല.

രാജക്കോട്ടിൽ താമസമാക്കിയശേഷം പല ഭക്തരേയും പരിചയപ്പെട്ട കൂട്ടത്തിൽ താഴെ പറയുന്ന മഹാത്മാക്കളേയും പരിചയപ്പെടാൻ ഇടയായിട്ടുണ്ട്.

1.ശ്രീ രണഛോഡദാസ്ജി മഹാരാജ്, 2. ശ്രീ വാഘജി മഹാരാജാവ്, 3. സ്വാമി പ്രകാശാനന്ദജി, 4.സ്വാമി നിത്യാനന്ദജി.

ശ്രീ രണഛോഡജി, ഗ്രാമത്തിനു വെളിയിൽ ഏകാന്തസ്ഥാനത്ത് താമസിച്ചിരുന്നു. സാധാരണക്കാരെക്കൊണ്ട് ഭജനകീർത്തനം ചൊല്ലിയ്ക്കയും ഉയർന്നതരം സത്സംഗികളാണെങ്കിൽ അതനുസരിച്ചുള്ള സത്സംഗവും ചെയ്തിരുന്നു. ഒരിയ്ക്കൽ അദ്ദേഹവുമായി നമ്മുടെ വാനപ്രസ്ഥന് ഏകാന്തമായിട്ട് സംസാരിയ്ക്കാൻ സമയം കിട്ടി. അന്നദ്ദേഹം പറഞ്ഞു: "കുറച്ചുനേരം മരിച്ചിട്ടു നോക്കണം", എന്ന്. അതായത് അഹന്താമമതാദി സകല വിചാരങ്ങളും വിട്ട് ഉള്ളിലേയ്ക്കിറങ്ങിയാൽ ആത്മാവിന്റെ അനുഭവം ഉണ്ടാകും. രണ്ടാമത്തെ പ്രാവശ്യം കണ്ടപ്പോൾ പറഞ്ഞത് : "ഏതെങ്കിലും വാസന ഇരുന്നാൽ ശരീരമുപേക്ഷിച്ച ശേഷവും അത് ജീവനെ ഉപദ്രവിയ്ക്കും" എന്നായിരുന്നു. മൂന്നാമത്തെ പ്രാവശ്യം സത്സംഗം നടന്നുകൊണ്ടിരുന്നപ്പോൾ അദ്ദേഹം ഭക്തനോടു ചോദിച്ചു :"ജാഗ്രത്തിൽ സ്വപ്നത്തിലെ കാര്യം ഓർമ വരുന്നുണ്ട്, എന്നാൽ സ്വപ്നത്തിൽ എന്തുകൊണ്ടാണ് ജാഗ്രത്തിലെ കാര്യം ഓർമ വരാത്തത്?" പെട്ടെന്നുത്തരം പറയാൻ സാധിച്ചില്ലെങ്കിലും പിന്നീട് വിചാരിച്ചപ്പോൾ സ്വപ്നസമയം അതു സ്വപ്നമല്ല, ജാഗ്രത്താണ്, സ്വപ്നത്തിൽ സ്വപ്നമുണ്ടായാൽ ആദ്യത്തെ സ്വപ്നരൂപി ജാഗ്രത്തിലെ കാര്യങ്ങൾ രണ്ടാമത്തെ സ്വപ്നത്തിൽ ഓർമ വരും. അഥവാ ജാഗ്രത് സമയത്ത് സ്വപ്നത്തെപറ്റി ഓർമിയ്ക്കാൻ ഇരിയ്ക്കുന്നപോലെ സ്വപ്നസമയത്തും ജാഗ്രത്തിലെ കാര്യങ്ങളെ ഓർമിയ്ക്കാനിരുന്നാൽ ചിലപ്പോൾ ഓർമവരാം; സ്വപ്നത്തിൽ കണ്ട ചില കാര്യങ്ങൾ (മണ്ണിനടിയിൽ കണ്ട ഭഗവാന്റെ മൂർത്തി) ജാഗ്രത്തിൽ സത്യമായി കാണാറുണ്ട്.

ശ്രീ വാഘജി മഹാരാജ് ജ്ഞാനിയും ഭക്തനുമായ ഒരു വാനപ്രസ്ഥനായിരുന്നു. വളരെ ഗ്രന്ഥങ്ങൾ അഭ്യസിച്ചിരുന്നില്ലെങ്കിലും അദ്ദേഹം അനുഭൂതിസമ്പന്നനായിരുന്നു. അദ്ദേഹത്തെ മോർബിയിൽ പരിചയപ്പെട്ടശേഷം പലപ്പോഴും അദ്ദേഹം രാജക്കോട്ടിൽ വന്ന് സത്സംഗം ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ സാരരൂപമായിട്ടാണ് *"തും കോൻ?"* (നീ ആര്?) എന്ന ഒരു പുസ്തകം പ്രസിദ്ധപ്പെടുത്തിയത്. അത് വായനക്കാർക്ക് വളരെ ഇഷ്ടപ്പെടുകയാൽ



നാല് പതിപ്പ് കഴിഞ്ഞിരിക്കുകയാണ്.

സ്വാമി പ്രകാശാനന്ദജിയെ 1916-ൽ രാജക്കോട്ടിൽവെച്ചാണ് ആദ്യം കാണുന്നത്. പിന്നീട് 1923-ൽ ബോംബെയിൽവച്ച് അദ്ദേഹം ഒരു ശ്മശാനത്തിൽ കഴിയുമ്പോൾ നമ്മുടെ ഭക്തൻ ഭിക്ഷ കൊടുക്കാൻവേണ്ടി പോകുമായിരുന്നു. ആ അവസരങ്ങളിൽ അദ്ദേഹവുമായി ജ്ഞാനചർച്ച നടത്തുകയും ധ്യാനത്തെപ്പറ്റി സംസാരിയ്ക്കുകയും ചെയ്തിരുന്നു. അദ്ദേഹം വലിയ ഒരു വിരക്തനായിരുന്നു.

സ്വാമി പ്രകാശനാന്ദനിൽ നിന്നുമാണ് അന്ന് പീഠിഡിയായിൽ താമസിച്ചിരുന്ന സ്വാമി നിത്യാനന്ദജിയെപ്പറ്റി കേൾക്കാൻ ഇടയായത്. സ്വാമിജി ശ്രീ രമണമഹർഷിയെപ്പോലെ ഒരു അവധൂതസ്ഥിതിയിൽ കഴിഞ്ഞിരുന്ന ഉത്തമസന്ന്യാസിയായിരുന്നു. ഏകാന്തം ഇഷ്ടപ്പെട്ടിരുന്ന ഇദ്ദേഹത്തിന് ജോത്പൂരിലെ രാജാവ് ഒരു ചെറിയ ആശ്രമം ഉണ്ടാക്കിക്കൊടുത്തിരുന്നു. അവിടെ അദ്ദേഹത്തിനും അദ്ദേഹത്തെ കാണാൻ ചെല്ലുന്ന ഭക്തജനങ്ങൾക്കും വേണ്ടതായ ആഹാരത്തിനുള്ള വ്യവസ്ഥയും ആ രാജാവ് തന്നെയാണ് ചെയ്തിരുന്നത്. അദ്ദേഹത്തിന്റെ ചില ഉപദേശങ്ങൾ "നിത്യപ്രസാദ് " എന്ന പേരിൽ എഴുതി നമ്മുടെ ഭക്തൻ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. വേറെയും പല ഉപദേശങ്ങൾ "വാർത്താലാപം" എന്ന പുസ്തകത്തിൽ സ്വാമി പ്രകാശാനന്ദജി പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. നമ്മുടെ ഭക്തന് 1930-ലാണ് ആദ്യമായി സ്വാമിയുടെ ദർശനമുണ്ടായത്. അന്നു താഴെ പറയുംവിധമുള്ള സംഭാഷണമുണ്ടായി.

സ്വാമിജി : ശാസ്ത്രം ഏതെങ്കിലും അഭ്യസിച്ചിട്ടുണ്ടോ?

ഭക്തൻ : സ്വാമി വാമദേവതീർത്ഥന്റെ അടുത്തു നിന്നും പ്രസ്ഥാനത്രയവും, വിവേകചൂഡാമണി, പഞ്ചദശി, നൈഷ്കർമ്യസിദ്ധി മുതലായ ചില വേദാന്ത പ്രകരണ ഗ്രന്ഥങ്ങളും ശ്രവണം ചെയ്തിട്ടുണ്ട്.

സ്വാമിജി : അപ്പോൾ ഇനി പറഞ്ഞു തരാനൊന്നുമില്ലല്ലോ?

ഭക്തൻ : ഇനി അവിടുത്തെഅനുഭവ കഥകൾ കേൾക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

സ്വാമിജി : ജീവൻ കല്പിതമല്ലേ !

ഭക്തൻ : അതെ.

ഇത്രയും പറഞ്ഞതോടെ ഭക്തനു തന്റെ പൂർവവേദാന്താഭ്യാസത്തിന്റെ സംസ്കാരം ഉണർന്നു. ജീവൻ കല്പിതമാണെന്ന് വേദാന്തമൊഴിച്ച് മറ്റൊരു സമ്പ്രദായങ്ങളും പറയുന്നില്ല. ജഗത്ത് ജീവകല്പിതമാകയാൽ അതും സ്വപ്നംപോലെ മിഥ്യയാണ്.

സ്വാമി നിത്യാനന്ദജി അദ്ദേഹത്തിന്റെ ജ്ഞാനമനുസരിച്ച് ജീവിച്ചിരുന്നു. അതിനാൽ നമ്മുടെ ഭക്തൻ പതിവായി രാജക്കോട്ടിൽ നിന്നും പീഠിഡിയായിലേയ്ക്ക് സത്സംഗത്തിന് പോയിക്കൊണ്ടിരുന്നു. ഒരു ദിവസം ഭക്തന്റെ ഭാര്യ സ്വാമിജിയോട് "പതിസേവ കൊണ്ട് മുക്തി ലഭിയ്ക്കുമോ"



എന്ന് ചോദിച്ചപ്പോൾ സ്വാമിജി ഇപ്രകാരം പറഞ്ഞു: "സ്ത്രീയ്ക്ക് ആത്മജ്ഞാനം ഉണ്ടാകയും പതിയെ ചൈതന്യരൂപമായി കാണുകയും ചെയ്യുന്ന പക്ഷം അവൾ മുക്തയാകും. സ്ത്രീയ്ക്ക് ആത്മജ്ഞാനം വരാതെ പതിയെ ദേഹഭാവത്തിൽത്തന്നെ കാണുകയും പതിയ്ക്ക് ആത്മജ്ഞാന മുണ്ടാകുകയും ചെയ്യുന്ന പക്ഷം **"അന്തേ മതിഃ സാഗതിഃ "** എന്ന ന്യായമനുസരിച്ച് ആ സ്ത്രീയ്ക്ക് അടുത്ത ജന്മത്തിൽ അവളുടെ ഭാവനയനുസരിച്ചുള്ള മറ്റൊരു പതിയെ കിട്ടുമെന്നല്ലാതെ ആദ്യത്തെ പതിയെ കിട്ടുകയില്ല."

വാനപ്രസ്ഥാശ്രമത്തിൽ കഴിയാൻ പ്രാരബ്ധം ഉണ്ടെങ്കിൽ അവർ ഇങ്ങനെയുള്ള ശ്രേഷ്ഠരായ മഹാത്മാക്കളുമായി സദാ സത്സംഗത്തിൽ കഴിയാൻ നോക്കണം.

ഇക്കാലത്ത് പല സമുദായസേവകരും ബ്രഹ്മചര്യം പാലിച്ചുകൊണ്ട് വാനപ്രസ്ഥാവസ്ഥയിൽ കഴിയുന്നുണ്ട്. പക്ഷേ ആ സേവയിൽ മനസ്സുറച്ചുനിന്നില്ലെങ്കിൽ വളരെ അജ്ഞാനികളുമായുള്ള സംഗം നിമിത്തം ആത്മജ്ഞാനം ഉണ്ടാകാതെ പോകും. ജീവന്റെയും ജഗത്തിന്റെയും യഥാർഥസ്വരൂപം മനസ്സിലാക്കാനും കഴിയുന്നില്ല. വാനപ്രസ്ഥൻ പ്രത്യേകിച്ചും തന്നേക്കാൾ ശ്രേഷ്ഠരായ സജ്ജനങ്ങളുമായിട്ടേ സംസർഗം ചെയ്യാവൂ. ഒരു ദേശത്തിന്റെ മാത്രം സ്വരാജ്യം വച്ചുകൊണ്ടിരുന്നാൽ പോരാ. കാലത്തെ ജയിയ്ക്കാനറിയണം, അല്ലാതെ മോക്ഷം കിട്ടുകയില്ല.

പൂർണതയിൽ ജീവൻ, ജഗത്ത് അതിന്റെ ധർമം ഈവക ഒന്നുമില്ല എന്നറിഞ്ഞ് പ്രാരബ്ധവശാൽ വരുന്ന സുഖം, ദുഃഖം, വിക്ഷേപം, ഏകാഗ്രത മുതലായവ പ്രതികാരബുദ്ധിയില്ലാതെ സഹിയ്ക്കണം.

അക്കാലത്ത് രാജക്കോട്ടിൽ ഒരു ശ്രീരാമകൃഷ്ണാശ്രമം സ്ഥാപിച്ചിരുന്നു. അവിടെ വെളിയിൽ നിന്നും വിദ്വാന്മാരായ സന്ന്യാസിമാർ വന്നു പ്രവചനങ്ങൾ നടത്തിയിരുന്നതിനാൽ നമ്മുടെ ഭക്തന് അവരുമായി നല്ല സത്സംഗം ലഭിച്ചിരുന്നു. രാമകൃഷ്ണമിഷന്റെ *അസിസ്റ്റന്റ് സെക്രട്ടറി* യായിരുന്ന സ്വാമി ശർവാനന്ദജിയിൽ നിന്നും ലഭിച്ച സൂചന അനുസരിച്ച് സാപേക്ഷവാദത്തെക്കുറിച്ചുള്ള പല പുസ്തകങ്ങളും വരുത്തി നമ്മുടെ ഭക്തൻ അഭ്യസിയ്ക്കാൻ തുടങ്ങി.

സ്വാമി നിത്യാനന്ദജി സമാധിയായശേഷം അക്കാലത്ത് സൗരാഷ്ട്രത്തിൽ ഉയർന്നതരം സത്സംഗം ലഭിയ്ക്കുക പ്രയാസമായിരുന്നു. എങ്കിലും ചിലപ്പോഴെല്ലാം സ്വാമി പ്രകാശാനന്ദജി, ശ്രീ രണഛോഡദാസജി, ശ്രീ വാഘജി, സ്വാമി ചൈതന്യദേവൻ, നാരായണസ്വാമി, അദ്വൈതാനന്ദജി, സ്വാമി സ്വയംജ്യോതിതീർത്ഥൻ, സ്വാമി ബ്രഹ്മാനന്ദജി, തപസ്വിജി മുതലായവരെ കാണാൻ കഴിഞ്ഞിരുന്നതിനാൽ സത്സംഗത്തിന്റെ പ്രവാഹം തുടർന്നുകൊണ്ടേയിരുന്നു.

അങ്ങനെ നമ്മുടെ വാനപ്രസ്ഥഭക്തനു സന്ന്യാസാശ്രമത്തിലേയ്ക്കു പ്രവേശിയ്ക്കത്തക്ക സംയോഗങ്ങൾ ഉണ്ടാകാൻ തുടങ്ങി. നിത്യവും കാലത്ത് ആഹാരം കഴിയ്ക്കുമ്പോൾ ഗീതയിലെ 15-ാം അധ്യായം ചൊല്ലുക പതിവായിരുന്നു. ഭക്തനു കൂടുതൽ വൈരാഗ്യം വേണമെന്നു തോന്നി. പക്ഷെ ഇനിയും സന്ന്യാസത്തെപ്പറ്റി വിചാരമില്ലായിരുന്നു. എങ്കിലും ഭഗവാന്റെ ഇച്ഛ സന്ന്യാസമെടുപ്പിയ്ക്കണമെന്നായിരിയ്ക്കണം; അതിനുള്ള സംയോഗങ്ങൾ ഉണ്ടാകാൻ തുടങ്ങി.

ഒരു ദിവസം നമ്മുടെ ഭക്തൻ വളരെ വെളുപ്പിനു വീടു വിട്ടിറങ്ങി. താൻ രണ്ടു മാസത്തേയ്ക്ക് ഒരു ഏകാന്ത സ്ഥലത്ത് താമസിയ്ക്കാൻ പോകയാണെന്നും അതുകൊണ്ട് തന്നെ അന്വേഷിയ്ക്കണ്ടെന്നും കാണിച്ച് ഒരെഴുത്തെഴുതി ഭാര്യയ്ക്ക് തപാൽ മുഖാന്തിരം അയച്ചു. ഇപ്രകാരം പുറപ്പെട്ട് ബറോഡായിൽ വന്നു. അവിടത്തെ *എൻജിനീയറുടെ* കൂടെ രണ്ടുദിവസം കഴിച്ചിട്ട് പൂനയ്ക്കു പോകാനായിരുന്നു വിചാരം. അപ്പോൾ 'ബോംബെസമാചാര'മെന്ന് വർത്തമാനക്കടലാസ്സിൽ ആരോ താഴെ പറയുംവിധം ഒരു വാർത്ത പ്രസിദ്ധപ്പെടുത്തിയിരിയ്ക്കുന്നത് കണ്ടു. അതായത്, "രാജക്കോട്ടുനിവാസിയും ബോംബെയിൽ *റയിൽവേ*യിലെ മുൻപ്രധാന ആഡിറ്ററും ആയ മോത്തീലാൽ ജെ. മഹേത്താ സന്ന്യാസമെടുക്കാനായി വീട് വിട്ടിരിയ്ക്കുന്നു." ഈ സമാചാരത്തിന്റെ തലക്കെട്ട് "സന്ന്യാസമെടുത്തു" എന്നായിരുന്നു. ഈ സമാചാരം ആരോ നമ്മുടെ ഭക്തന് ബറോഡയ്ക്ക് അയച്ചുകൊടുക്കുകയാണ് ചെയ്തത്. അന്ന് സന്ന്യാസമെടുക്കാനുള്ള വിചാരംപോലുമില്ലായിരുന്നെങ്കിലും, ആ സമാചാരം വായിച്ചപ്പോൾ" എന്നാൽപിന്നെ സന്ന്യാസമെടുക്കുന്നതിൽ എന്താണു ദോഷം" എന്ന് ഉള്ളിൽ തോന്നി. ദോഷമൊന്നുമില്ലെന്ന് ഉള്ളിൽ നിന്ന് ഉത്തരവും കിട്ടി. ഈ വാർത്ത, വർത്തമാനക്കടലാസിൽ കൊടുത്തതാരായിരിയ്ക്കുമെന്നാലോചിച്ചിട്ട് ഒരു പിടിയും അന്നു കിട്ടിയില്ല. മൂന്നു വർഷങ്ങൾക്കുശേഷമാണ് ആളെ അറിയാൻ കഴിഞ്ഞത്. ഭക്തന്റെ അടുത്ത് സത്സംഗത്തിന് പലപ്പോഴും വരുന്ന ഒരാളായിരുന്നു ഈ *ന്യൂസ് പേപ്പറി*ൽ കൊടുത്തത്. അയാൾ എന്താണ് അങ്ങനെ ചെയ്തതെന്നു ചോദിച്ചപ്പോൾ അയാൾക്കു തെറ്റു പറ്റിപ്പോയി എന്നു തെറ്റു സമ്മതിയ്ക്കുകയും ചെയ്തു.

അക്കാലത്ത് ഛോട്ടാ ഉദയപ്പൂരിൽ ഭക്തന്റെ രണ്ടു മിത്രങ്ങളായിരുന്ന അദ്വൈതാനന്ദജിയും സ്വയംജ്യോതിതീർത്ഥനും ജ്ഞാനസാധനാശ്രമം പണികഴിപ്പിച്ച് അവിടെ താമസിച്ചിരുന്നു. നമ്മുടെ ഭക്തൻ അവരുടെ അടുത്ത് ചെന്ന് സന്ന്യാസമെടുക്കാൻ തീർച്ചയാക്കി.

14 വർഷത്തെ വാനപ്രസ്ഥജീവിതം കൊണ്ട് ഭക്തന്റെ ഭാര്യയുടെ മനസ്സ് പരിപക്വമായിട്ടുണ്ട്. അവരുടെ ജീവിതച്ചെലവുകൾ *റയിൽവേ*യിൽനിന്നും കിട്ടിയ *പ്രൊവിഡന്റ് ഫണ്ടി*ന്റെ പലിശകൊണ്ട് നടക്കുകയും ചെയ്യും. അവരുടെ മരണശേഷം ആ ധനം ദാനധർമങ്ങൾക്കായി വിനിയോഗിയ്ക്കാൻ ഒസ്യത്തും എഴുതിവച്ചിട്ടുണ്ട്. തന്മൂലം ഇനി

സംസാരചിന്തകൾക്ക് യാതൊരു കാരണവും ഇല്ലാത്തതി നാൽ ഛോട്ടാഉദയപ്പൂരിൽ ചെന്ന് സന്ന്യാസമെടുക്കാൻ തന്നെ തീർച്ചയാക്കി. ആശ്രമത്തിലേയ്ക്കു വരുന്ന വിവരം അറിയിച്ചിരുന്നതിനാൽ *സ്റ്റേഷനിൽ* ആളെ അയച്ചിരുന്നു. ഉച്ചയ്ക്ക് 12 മണിയ്ക്ക് ആശ്രമത്തിലെത്തി. അവിടെയുള്ള രണ്ടു സന്ന്യാസിമാരും ആഹാരം കഴിയ്ക്കാൻ തയ്യാറാകു കയായിരുന്നു. അവരും ബോംബെ *സമാചാർ* പത്രത്തിൽ സന്ന്യാസമെടുത്ത വാർത്ത കാണുകയാൽ ഭക്തനെ കണ്ട യുടനെ "കാവി ഉടുത്തുകാണുമെന്നാണ് ഞങ്ങൾ വിചാരി ച്ചത്" എന്നു പറഞ്ഞു.

ഭക്തൻ : ആ വാർത്ത ആരു പ്രസിദ്ധപ്പെടുത്തി എന്ന് എനിയ്ക്കറിവില്ല. പക്ഷെ ഇപ്പോൾ സന്ന്യാസമെടു ക്കാൻ വേണ്ടിയാണ് വന്നിരിയ്ക്കുന്നത് എന്നറിഞ്ഞാൽമതി.

ഊണു കഴിഞ്ഞ് വിശ്രമിച്ചശേഷം സന്ന്യാസമെ ടുക്കുന്ന കാര്യത്തെപ്പറ്റി രണ്ടുപേരോടും സംസാരിച്ചു. സ്വാമി സ്വയംജ്യോതിതീർത്ഥൻ സംയോഗങ്ങൾ അറിഞ്ഞ് സന്ന്യാസത്തിന് അനുമതി നൽകി. പക്ഷെ സ്വാമി അദ്വൈ താനന്ദജി പറഞ്ഞു: "ഇങ്ങനെയുള്ള കാര്യത്തിൽ മൂന്നാലു ദിവസം കൂടുതൽ വിചാരിച്ചുനോക്കിയിട്ട് പിന്നീട് നിർണയി യ്ക്കുകയാണ് വേണ്ടത്."അന്നു രാത്രി അദ്ദേഹവുമായി വളരെ ഒക്കെ സംസാരിച്ചശേഷം അദ്ദേഹവും ഒടുവിൽ സമ്മ തിച്ചു. ഭക്തൻ പറഞ്ഞു, "ഇനി ഇതിന് വേണ്ടത് വേഗം ചെയ്യണം, എന്തെന്നാൽ നല്ല കാര്യങ്ങളിൽ വളരെ വിഘ്ന ങ്ങൾ ഉണ്ടാകാറുണ്ട്."

അതിനാൽ പിറ്റേദിവസം തന്നെ കാലത്തുമുതൽ സന്ന്യാസ വിധികൾ ആരംഭിച്ചു. ദേഹശുദ്ധി, ശ്രാദ്ധം എല്ലാം ചെയ്തിട്ട് ദണ്ഡിയുടെ ദീക്ഷയെടുത്തു. വൈകിട്ട് വിരജാ ഹോമവും ചെയ്തു പരമഹംസസന്ന്യാസിയായി; രണ്ടുപേ രുടെയും സമ്മതത്തോടെ മാധവതീർത്ഥനെന്ന് പേരും ലഭിച്ചു. വസ്ത്രം രണ്ടുപേരും നൽകി. വിധി സ്വയം ജ്യോതി തീർത്ഥനാണ് ചെയ്യിച്ചത്. അതിനാൽ അദ്ദേഹം ദീക്ഷാഗു രുവായി.

ആ ദിവസം ഉപവസിച്ചു. പിറ്റേ ദിവസം മൂന്നു സന്ന്യാസിമാർക്കും ഗ്രാമത്തിൽ നിന്നും ഒരു ഗൃഹസ്ഥന്റെ ഭിക്ഷയ്ക്ക് ക്ഷണം ഉണ്ടായിരുന്നു. ഇപ്രകാരം വാനപ്രസ്ഥ ഭക്തൻ മരിച്ച് ആ സ്ഥാനത്ത് ഒരു സന്ന്യാസി ജനിച്ചു.

ജീവിതത്തിൽ അത്ഭുതങ്ങളെപ്പറ്റി വിചാരിച്ചു നോക്കിയാൽ സത്സംഗത്തിന് അനുകൂലമായിട്ട് ബോംബെ യിൽ ജോലി കിട്ടിയത് ഗോണ്ഡലിൽ *ലൈബ്രറിയിൽ*വെച്ച് *പേപ്പറിൽ* കണ്ടതായ *ജി. ഐ. പി റെയിൽവേയുടെ* ഒരു പരസ്യം നിമിത്തമായിരുന്നു. അതിൽ നിന്നും നല്ല ഒരു ജോലിയും നല്ല സത്സംഗവും ലഭിച്ചു. പിന്നീട് ജോലി കളഞ്ഞു വാനപ്രസ്ഥനാകാൻ 8 വയസ്സുള്ള പുത്രന്റെ മുഖ ത്തുനിന്നും പുറപ്പെട്ട അന്ത്യനിമിഷത്തിലെ ശബ്ദങ്ങൾ നിമിത്തമായി. സന്ന്യാസത്തിനും, മനസ്സിൽ സന്ന്യാസ ത്തിന്റെ സങ്കല്പം പോലുമില്ലാതിരുന്നപ്പോൾ ബോംബെ



സമാചാരപത്രത്തിൽ 'സന്ന്യാസമെ ടുത്തു' എന്നുള്ള പരസ്യം നിമിത്തമായതും കാണുമ്പോൾ ഏതോ ദൈവികശക്തി ആ ജീവനെ നയി യ്ക്കുന്നുണ്ടായി രുന്നു എന്നു തോന്നുന്നു.

## *സന്ന്യാസി*

സ്വാമി മാധവതീർത്ഥൻ പരിവ്രാജകാചാര്യനായി. ഇപ്പോൾ പൃഥ്വി മുഴുവനും അദ്ദേഹത്തിന് ഗൃഹമായി. സന്ന്യാസിമാർ ഒരു ഗ്രാമത്തിൽനിന്നും മറ്റൊരു ഗ്രാമത്തി ലേയ്ക്ക് പോകുന്നത് അവരുടെ ഗൃഹത്തിൽതന്നെ പെരു മാറുന്നതുപോലെയാണ്. ഈ ഭാവം ശീലിയ്ക്കുക സന്ന്യാസത്തിന്റെ മുഖ്യഫലമാണ്.

ഛോട്ടാ ഉദയപ്പൂരിൽനിന്നും ബറോഡായിൽ വന്ന പ്പോൾ ഭക്തനെ സന്ന്യാസിയായി കണ്ട് പല മിത്രങ്ങൾക്കു ദുഃഖമുണ്ടായി. സ്വാമി അവരോടു പറഞ്ഞു : 'മാതാപിതാ ക്കന്മാർ അവരുടെ പുത്രികളെ പ്രായമാകുമ്പോൾ വിവാഹം കഴിപ്പിച്ച് ഭർത്തൃഗൃഹത്തിലേയ്ക്കയയ്ക്കും. മകൾ ഭർത്തൃ ഗൃഹത്തിലേയ്ക്ക് യാത്രയാകുമ്പോൾ അച്ഛനമ്മമാർ കര യാൻ തുടങ്ങും. ഇത് ഒരു ജാതി മോഹമാണ്. അവൾക്കു വേണ്ടി കരയുന്നതു തെറ്റാണ്. അച്ഛനമ്മമാരുടെ ഇച്ഛയോ ടെയാണ് പുത്രി ഭർത്തൃഗൃഹത്തിലേയ്ക്ക് പോകുന്നത്. അതിനാൽ ദുഃഖിയ്ക്കാൻ യാതൊരു കാരണവുമില്ല. എന്ന പോലെ തനിയ്ക്കു സുഖമുണ്ടാകുക എല്ലാവർക്കും ഇഷ്ട മാണ്; എന്നിരിയ്ക്കെ യഥാർത്ഥസുഖത്തിനുള്ള മാർഗം സ്വീകരിയ്ക്കുന്നവർക്കുവേണ്ടി ദുഃഖിയ്ക്കേണ്ട ആവശ്യമേ യില്ല.'അതിനുശേഷം 'സയാജീവിജയ'മെന്ന *പേപ്പറി*ന്റെ *എഡിറ്റർ* സ്വാമിജിയെ ഭിക്ഷയ്ക്കു വിളിച്ചു. ഭിക്ഷയ്ക്കു ശേഷം സ്വാമിയുടെ *ഫോട്ടോ* എടുത്തു. പിന്നീട് സ്വാമിയുടെ ജീവിതചരിത്രത്തിന്റെ ചെറിയ ഒരു വിവരണത്തോടുകൂടെ 'സയാജീവിജയത്തി'ൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. അങ്ങനെ സന്ന്യാസം *രജിസ്റ്റർ* ചെയ്യപ്പെട്ടപ്പോൾ ആ വിവരം രാജക്കോട്ടിൽ മാതാജിയ്ക്കും ലഭിച്ചു.

ബറോഡയ്ക്കടുത്ത് രാമാനുജസമ്പ്രദായക്കാര നായ ബാലാപ്രസാദജി എന്ന ഒരു ഭക്തൻ താമസിച്ചിരുന്നു. അദ്ദേഹത്തെ കാണാൻ അദ്ദേഹത്തിന്റെ ആശ്രമത്തിൽ ചെന്നപ്പോൾ അവിടെ വളരെ അധികം എലികളെ കണ്ട് സ്വാമി ചോദിച്ചു : ' എന്താണിവിടെ ഇത്ര അധികം എലി കൾ ' എന്ന്. അപ്പോൾ ബാലാപ്രസാദജി പറഞ്ഞത് 'ഭഗ വാന് ഈ രൂപത്തിൽ ഇവിടെ ലീലചെയ്യാൻ ഇഷ്ടമാണ് ' എന്നായിരുന്നു. കുറച്ചു സത്സംഗത്തിനുശേഷം ബറോഡ യ്ക്കു തിരിച്ചുപോന്നു. പിന്നെയും നാലു ദിവസം കഴിഞ്ഞ് കുറച്ച് സത്സംഗികളുമായിട്ട് ബാലാപ്രസാദജിയെ കാണാൻ ചെന്നപ്പോൾ അവിടെ ഒരെലിയേയും അന്നു കണ്ടില്ല. ' ഇന്ന് ഒരെലിയെപ്പോലും കാണാത്തതെന്തെ'ന്നു സ്വാമി ചോദിച്ച പ്പോൾ അദ്ദേഹം പറഞ്ഞത്, 'ഇന്ന് ഞാൻ എലിഭഗവാനോട്, ഞങ്ങൾക്ക് സത്സംഗം ചെയ്യേണ്ടതുകൊണ്ട് അതിന്റെ പോതിൽതന്നെ ഇരുന്നുകൊള്ളാൻ പറഞ്ഞിരിയ്ക്കുക യാണ്'എന്നായിരുന്നു. ശ്രീ ബാലാപ്രസാദജിയ്ക്കു സർവാ

ത്മഭാവം അഥവാ ഭഗവദ്ഭാവം നല്ലപോലുണ്ടായിരുന്നു. അദ്ദേഹത്തിനു ഭാഗവതം വളരെ പ്രിയമായിരുന്നു. നമ്മുടെ സ്വാമിയ്ക്കും ഭാഗവതം പ്രിയമായിരുന്നതിനാൽ രണ്ടു പേർക്കും നല്ല സത്സംഗത്തിന് അവസരം ലഭിച്ചിരുന്നു. ഒരിയ്ക്കൽ ബറോഡയിൽ ഒരു ശ്രീകൃഷ്ണക്ഷേത്രത്തിൽവച്ച് അദ്ദേഹവുമായി സത്സംഗം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ കുറച്ചുനേരത്തേയ്ക്ക് അവിടം വൃന്ദാവനംപോലെ ഞങ്ങൾക്കു രണ്ടാൾക്കും തോന്നിപ്പോയി. പിന്നൊരവസരത്തിൽ കച്ചിൽവെച്ചും സത്സംഗം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ രണ്ടാൾക്കും ഗോലോകത്തെത്തിയതുപോലെ തേജോമയമായ ലോകത്തിന്റെ ദർശനമുണ്ടായി.

ഒരിയ്ക്കൽ ഡാക്കോറിൽവച്ച് ശ്രീ ബാലാപ്രസാദജിയും വേറെ ചില ഭക്തന്മാരുമായി ഭാഗവതത്തിന്റെ സിദ്ധാന്തത്തെപ്പററി ചർച്ചചെയ്യുകയായിരുന്നു. ആ സമയം ബാലാപ്രസാദജി പറഞ്ഞു: 'എനിയ്ക്കു ഭാഗവതത്തിലെ ഒരു ശ്ലോകം മനസിലായതോടെ ഭാഗവതം മുഴുവനും മനസ്സിലായിക്കഴിഞ്ഞു' എന്ന്. അതേതു ശ്ലോകമെന്നു ചോദിച്ചപ്പോൾ ദശമസ്കന്ധത്തിൽ 12-ാം അധ്യായത്തിലെ 11-ാം ശ്ലോകമാണെന്ന് പറഞ്ഞു.

'ഇത്ഥം സതാം ബ്രഹ്മസുഖാനുഭൂത്യാ
ദാസ്യം ഗതാനാം പരദൈവതേന
മായാശ്രിതാനാം നരദാരകേണ
സാകം വിജഹ്രു: കൃതപുണ്യപുഞ്ജാ:
(10.12.11)

അർത്ഥം : ഭാഗ്യശാലികളായ ഗോപകുമാരന്മാർ ശ്രീകൃഷ്ണനുമായി സസുഖം കളിച്ചുകൊണ്ടിരുന്നപ്പോൾ തത്ത്വജ്ഞാനികൾക്കു ബ്രഹ്മം തന്നെയാണ് കളിച്ചുകൊണ്ടിരിയ്ക്കുന്നതെന്നും, ദാസഭക്തർക്ക് അവരുടെ ഇഷ്ടദേവനാണെന്നും, മായയിൽ മോഹിതരായവർക്ക് ഒരു സാധാരണബാലനാണെന്നും തോന്നി.

ഈ സിദ്ധാന്തത്തെ ദൃഷ്ടി - സൃഷ്ടിവാദമെന്നു പറയുന്നു. ഈ സിദ്ധാന്തം ഭഗവാൻ കംസനെ കൊല്ലാൻ മല്ലരംഗത്ത് പ്രവേശിയ്ക്കുന്നിടത്തും കാണാം (10.43.17) ഇങ്ങനെയുള്ള ദൃഷ്ടികൊണ്ടേ കംസരൂപിയായ ദ്വൈതഭാവവും കാലവും മരിയ്ക്കും.

പിന്നീട് സ്വാമി ബറോഡയ്ക്ക് ചെന്നപ്പോൾ സ്വാമിയ്ക്ക് രാജക്കോട്ടിൽനിന്നും ഒരു മിത്രത്തിന്റെ കമ്പി കിട്ടി. അതിൽ മാതാജിയുടെ വീട്ടിൽ കള്ളൻ കയറിയെന്നും ചില ഉപയോഗമുള്ള കടലാസുകളും മറ്റും അസ്തവ്യസ്തമായിട്ടു കിടക്കുന്നതിന്റെ വ്യവസ്ഥകൾ ചെയ്തശേഷമേ സ്വാമി വെളിയിലേയ്ക്കു പോകാവൂ എന്നു മാതാജി ആഗ്രഹിയ്ക്കുന്നു എന്നും അറിയിച്ചിരുന്നു. സ്വാമി അതിൻ പ്രകാരം രാജക്കോട്ടിൽ ചെന്ന് വേണ്ട വ്യവസ്ഥകളെല്ലാം ചെയ്തു. പിന്നീട് സ്വാമിജി രാജക്കോട്ടിൽ നിന്നും പുറപ്പെട്ട് വെളിയിൽ സഞ്ചരിയ്ക്കാൻ തുടങ്ങി. ഇവിടെ സ്വാമി എന്ന വിശേഷണം ഉപയോഗിച്ചിരിയ്ക്കുന്നു. സ്വാമി എന്നതിന്റെ യഥാർഥ അർഥം ഇന്ദ്രിയസംയമം ചെയ്തവൻ എന്നാണ്.



സ്വാമി ആദ്യം സൗരാഷ്ട്രത്തിൽ ജേത്പൂരിലേയ്ക്കാണ് പോയത്. അവിടെ നരസിംഹക്ഷേത്രത്തിലെ രാമാനന്ദബ്രഹ്മചാരിയുമായി പല സത്സംഗവിഷയങ്ങളെപ്പറ്റി സംസാരിച്ച കൂട്ടത്തിൽ ബ്രഹ്മചാരിയ്ക്ക് ഹനുമാന്റെ ദർശനമുണ്ടായ കഥയും പറഞ്ഞുകേൾപ്പിച്ചു. ഒരിയ്ക്കൽ ഹനുമാന്റെ ഒരു ഭക്തൻ ആ ക്ഷേത്രത്തിൽ ചെന്നിരുന്നെന്നും അദ്ദേഹമാണ് ബ്രഹ്മചാരിയ്ക്ക് ഹനുമാനെ കാണിച്ചുകൊടുത്തതെന്നും പറഞ്ഞു. ഇപ്രകാരമുള്ള ദർശനം ഉപാസനയുടേയും മന്ത്രത്തിന്റേയും ബലംകൊണ്ട് സാധിയ്ക്കും. ആ സമയം ഒരു ദിവ്യക്ഷേത്രം പുതുതായുണ്ടാകുന്നു. അതിൽ പുതിയ ധർമവും ഉണ്ടായിരിയ്ക്കും.

കുറച്ചുദിവസം ജേത്പൂരിൽ താമസിച്ചിട്ട് സ്വാമി ആനന്ദാശ്രമത്തിലേയ്ക്കു പോയി. അന്നവിടെ കാർത്തിക മാസത്തിലെ പൂർണിമ ഉത്സവമായിരുന്നു. നഥുരാമശർമയുടെ ശിഷ്യന്മാർ വളരെപേർ ഒന്നിച്ചുകൂടിയിരുന്നു. സ്വാമിയ്ക്ക് അവരുടെ നിർബന്ധപ്രകാരം അവിടെ ഒരു പ്രവചനം ചെയ്യേണ്ടതായി വന്നു. സന്ന്യാസത്തിനു ശേഷം ആദ്യം ചെയ്ത പ്രവചനമായിരുന്നു അത്. അതിൽ പ്രത്യേകിച്ച് യഥാർഥജ്ഞാനം, യഥാർഥസുഖം, ജീവന്റെ സ്വരൂപം, യഥാർഥപ്രമാണം, മായയുടെ സ്വരൂപം ആദിയായവ ഓരോ ധർമമാർഗക്കാർ എങ്ങനെയാണ് പ്രതിപാദിച്ചിരിയ്ക്കുന്നത് എന്നും മറ്റുമുള്ള കാര്യങ്ങൾ വിശദീകരിച്ചു പറഞ്ഞിരുന്നു. പ്രസംഗം എല്ലാവർക്കും ഇഷ്ടപ്പെട്ടു. അതിനുശേഷം സ്വാമി പോർബന്ദറിലും സൗരാഷ്ട്രത്തിലും ഭാഗവത പ്രവചനങ്ങൾ നടത്തിയിട്ട് ദ്വാരകയ്ക്കു വന്നു. അവിടെ സാക്ഷാൽ ശ്രീനാരായണഭഗവാന്റെ ദർശനം ലഭിച്ചിട്ടുള്ള നാരായണസ്വാമിയെ കാണാൻ ഇടയായി. ഈ നാരായണസ്വാമിയെപ്പററിയാണ് ഒരു മഹാത്മാവിന്റെ അനുഭവം എന്ന പേരിൽ ഒരു പുസ്തകം ഗോരഖ്പൂരിൽ ഗീതാപ്രസ്സുകാർ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ആ സമയത്ത് സ്വാമി പ്രകാശാനന്ദജിയും അവിടെ വരുകയാൽ രണ്ടാളുമായി നല്ല സത്സംഗത്തിന് അവസരം ലഭിച്ചു. നാരായണസ്വാമിയുടെ അഭിപ്രായം ഗൃഹസ്ഥനു സഗുണോപാസന മാത്രം മതിയെന്നും സാധുക്കൾക്ക് നിർഗുണത്തിന്റേയും സഗുണത്തിന്റേയും അനുഭവം വേണമെന്നുമാണ്.

ദ്വാരകയിൽ നിന്നും കച്ചിലേയ്ക്കു പോയി. അവിടെ സാധനാശ്രമത്തിൽ താമസിച്ചിട്ട് ഭുജിലേയ്ക്കു പോയി. ഒരിയ്ക്കൽ ഗ്രാമത്തിനു വെളിയിൽ നടക്കാൻ പോകുന്ന സമയം കൂടെ ഉണ്ടായിരുന്ന ഒരു വക്കീൽ സ്വാമിയോടു പറഞ്ഞു: " സ്വാമിജി *'തുംകോൻ'*(നീ ആർ) എന്ന പുസ്തകം വായിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ അതൊന്നു വായിയ്ക്കേണ്ടതാണ്." ഈ വക്കീലിന് ഈ പുസ്തകം സ്വാമിജി തന്റെ പൂർവാശ്രമത്തിൽവച്ച് എഴുതിയതാണെന്നറിയാൻ പാടില്ലായിരുന്നു. പിന്നീട് കൂടെ ഉണ്ടായിരുന്ന ആരോ പറഞ്ഞു മനസ്സിലായപ്പോൾ ആ വക്കീലിനു സ്വാമിയോട് അതിരറ്റ ഭക്തിയും ബഹുമാനവും തോന്നി.

കച്ച് - ഭുജിൽ നിന്നും രാജക്കോട്ടിൽ വന്നു; അവി



ടുത്തെ രമണികാശ്രമത്തിൽ ഭാഗവതത്തിലെ ഏകാദശ സ്കന്ധത്തിൽ ചില ഭാഗങ്ങൾ സത്സംഗത്തിനെടുത്തിട്ട് ഹൽവാഡ് വഴി ധ്രാംഗധ്രയിൽ വന്നു. അവിടെയും മൂന്നു ദിവസം ഭാഗവതപ്രവചനം നടത്തി. അതിനുശേഷം ധ്രാംഗ ധ്രാജനതയിൽ നിന്നും കൂടെക്കൂടെ സത്സംഗത്തിനു ക്ഷണം വന്നുകൊണ്ടിരുന്നു. ഇപ്രകാരം സൗരാഷ്ട്രത്തിലെ പര്യടനം പൂർത്തിയാക്കിയിട്ട് 1940-ൽ ഛോട്ടാ ഉദയപ്പൂരിലെ ജ്ഞാനസാധനാശ്രമത്തിൽ വന്നുചേർന്നു. അതിനുശേഷം നർമദാതീരത്തുളള പല സ്ഥലങ്ങളിലും സഞ്ചരിച്ചിട്ട് ബോംബെയിൽ എത്തി. അവിടെ സ്വാമിജിയുടെ പഴയ സത്സംഗിയായിരുന്ന ബാവാതുളസീദാസജി സുഖമില്ലാതെ കിടക്കുകയാണെന്നറിഞ്ഞ് അദ്ദേഹത്തെ ചെന്നു കണ്ടു. അപ്പോൾ അദ്ദേഹം കൈയെഴുത്തിലുള്ള മൂന്നു *നോട്ടു ബുക്കു* കൾ സ്വാമിയ്ക്ക് കൊടുത്തു. അതിൽ സ്വാമി വാമ ദേവതീർത്ഥജിയുടെ ഉപദേശങ്ങളുടെ സാരമുണ്ടായിരുന്നു. ഈ *നോട്ടി*നെ ആധാരമാക്കിയാണ് സ്വാമി പീഠിഡിയായിൽ താമസിച്ചുകൊണ്ട് *"ഹും കോൻ? "*(ഞാൻ ആര്?) എന്ന പുസ്തകം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തിയത്. അത് വായന ക്കാർക്ക് വളരെ ഇഷ്ടപ്പെടുകയാൽ ഇപ്പോൾ നാലാമത്തെ പതിപ്പും കഴിഞ്ഞിരിയ്ക്കുകയാണ്.

ഇപ്പോൾ പ്രവചനങ്ങൾക്കുപുറമേ ലേഖനങ്ങ ളുടെ പ്രവൃത്തിയും നടന്നിരുന്നു. അവയിൽ ചില ജിജ്ഞാ സുക്കൾക്ക് എഴുത്തുമൂലം നൽകിയ സമാധാനങ്ങൾ പലരും ആവശ്യപ്പെടുകയാൽ താഴെ പറയുന്ന പുസ്തക ങ്ങളായി അവ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

1.ജ്ഞാനപ്രവാഹം 2. ആധ്യാത്മികകത്തുകൾ 3.ഗുരുപൂർണിമ 4.ജ്ഞാനലഹരി.

അവധൂതഭൂമികയിലുള്ള സാധുക്കൾ ഇങ്ങനെ യുള്ള ലേഖനപ്രവൃത്തികളിൽ പെടാറില്ല. അവർക്ക് അനി ച്ഛാപ്രാരബ്ധമാണുള്ളത്. എന്നാൽ ലോകം നമുക്ക് ഭിക്ഷ യും വസ്ത്രങ്ങളും നൽകുന്നു. അതിനാൽ എന്തെങ്കിലും അവർക്കും കൊടുക്കണം എന്നിങ്ങനെയുള്ള വിചാരം ആചാര്യ ഭൂമികയിലുള്ള സാധുക്കൾക്ക് തോന്നും. ഈ ഇച്ഛരയിൽ നിന്നും സ്വേച്ഛാപ്രാരബ്ധം തയ്യാറായിട്ട് അവർ പ്രവചനങ്ങൾ വഴിയും പുസ്തകങ്ങൾ വഴിയും ജ്ഞാന പ്രചാരം ചെയ്യുന്നു.

മനസ്സിനെ വശത്താക്കാൻ അഭ്യാസവും വൈരാ ഗ്യവും വേണം. ആചാര്യഭൂമികയിലുള്ള സാധുക്കളിൽ നിന്നും അഭ്യാസത്തിന് സഹായം ലഭിയ്ക്കുന്നു. അവധൂത രിൽനിന്നും വൈരാഗ്യമുണ്ടാകാൻ സഹായം കിട്ടുന്നു. ഈ രണ്ടുവിധമുള്ള മഹാത്മാക്കളേയും കുംഭമേളയിൽ കാണാൻ കഴിയും.

സ്വാമി സന്ന്യാസമെടുത്ത കാലത്ത് ലോകത്ത് ആകമാനം ഒരു മാറ്റം ഉണ്ടാകാൻ തുടങ്ങിയിരുന്നു. രണ്ടാം ലോകമഹായുദ്ധം ആരംഭിച്ചത് 1939-ലാണ്. ആ വർഷത്തി ലാണ് സ്വാമി സന്ന്യാസമെടുത്തതും. ലോകമഹായുദ്ധ ത്തിന്റെ കേടുപാടുകൾ *ഇൻഡ്യ* യ്ക്കും തട്ടാതിരുന്നില്ല. ആളുകളുടെ മനസ്സ് സ്വരാജ്യ പ്രാപ്തിയി ലേയ്ക്കു തിരിഞ്ഞു. ധർമത്തിലേയ്ക്കുള്ള ശ്രദ്ധ കുറഞ്ഞു വരാനും തുടങ്ങി.

ധർമത്തിന് അഭ്യുദയമെന്നും നിഃശ്രേയസമെന്നും രണ്ട് അംഗങ്ങളുണ്ട്. അഭ്യുദയം ഇഹലോകസുഖവും നിഃശ്രേയസം മോക്ഷവുമാണ്. രണ്ടാമത്തെ വിശ്വമഹാ യുദ്ധം വന്നതോടെ മോക്ഷത്തിനുള്ള ഭാവന വളരെ കുറ ഞ്ഞുപോയി, ക്ഷാമം വർധിച്ചു. എങ്ങനെയും സ്വരാജ്യം കിട്ടി യാൽ മതിയെന്നായി *ഇൻഡ്യ*യിലുള്ളവർക്ക്. അപ്പോൾ *ഇം ഗ്ലീഷു*കാർക്ക് *ഇൻഡ്യ*യുടെ സഹായം ആവശ്യമായിരുന്നു. പക്ഷെ രാജാധിപത്യം വിട്ടുകൊടുക്കാൻ തയ്യാറുമില്ല. അങ്ങ നെയുള്ള പരിതഃസ്ഥിതിയിലാണ് *ഇംഗ്ലീഷു*കാർ *മുസ്ലീംലീഗി* നെ *കോൺഗ്രസ്സി*നുനേരെ തിരിച്ചുവിട്ടത്. *ഇൻഡ്യ* വിഭജി യ്ക്കേണ്ടതായും വന്നു.

ഈ സ്ഥിതിയിൽ *ഇൻഡ്യ*യുടെ മനസ്സ് ആർഥിക ഉന്നതിയിലേയ്ക്ക് തിരിഞ്ഞു. ധർമഭാവന കുറഞ്ഞും തുടങ്ങി. ഇങ്ങനെയുള്ള ഒരു പരിതഃസ്ഥിതിയിലാണ് നമ്മുടെ സന്ന്യാസിയുടെ സന്ന്യാസജീവിതം ആരംഭിച്ചത്. വടക്കു കച്ചു തുടങ്ങി തെക്ക് പൂനായും സോളാപൂരുംവരെയുള്ള ഗുജറാത്തികൾ താമസിയ്ക്കുന്ന പ്രദേശങ്ങളിലെല്ലാം അഞ്ചുവർഷക്കാലം ധാർമിക ഉപദേശങ്ങൾ ചെയ്തുകൊണ്ട് നമ്മുടെ സ്വാമി സഞ്ചരിയ്ക്കാൻ തുടങ്ങി.

1941-ൽ കച്ചിലെ ഭക്തജനങ്ങളുടെ ക്ഷണപ്രകാരം ആ വർഷത്തെ ചാതുർമാസ്യം അവിടെ താമസിച്ച് ഭാഗവ തത്തിലെ ഏകാദശസ്കന്ധം വ്യാഖ്യാനിച്ച് സത്സംഗം നടത്തി. ഏകാദശം ശരിയ്ക്കും സ്വാധീനമായശേഷമാണ് ദശമസ്കന്ധം ആധ്യാത്മികരീതിയിൽ മനസിലാക്കാൻ ശ്രമി ച്ചത്. ആ കഥ ലോകർക്ക് വളരെ ആദരീണമായിരുന്നു. അതിനുശേഷം ഭാഗവതത്തിന്റെ ആദ്യഭാഗം ഒന്നു മുതൽ ഒമ്പതു വരെയുളള സ്കന്ധങ്ങളും വ്യാഖ്യാനിയ്ക്കാൻ തുടങ്ങി. അവസാനം ഭാഗവതം മുഴുവനും പറയാനുള്ള കഴി വുമുണ്ടായി. പിന്നീട് ഒരു മാസികയുടെ പത്രാധിപരുടേയും മറ്റു പലരുടേയും ആവശ്യപ്രകാരം 'അധ്യാത്മഭാഗവതം' എന്ന പേരിൽ ഒരു ലേഖനമാല അഹമ്മദാബാദിലെ "വിശ്വ മംഗള"മെന്ന മാസികയിൽ ആരംഭിച്ചു. അതോടൊപ്പം പല സ്ഥലങ്ങളിലും ഭാഗവതകഥ സത്സംഗത്തിന് വ്യാഖ്യാനിച്ചു കൊണ്ടുമിരുന്നതിനാൽ പുതിയ ആശയങ്ങൾ മനസ്സിൽ തോന്നിക്കൊണ്ടിരുന്നു.അവയെ മേൽപറഞ്ഞ ലേഖന മാലയിൽ കൊടുത്തുകൊണ്ടുമിരുന്നു.

1942-ൽ പ്രയാഗയിൽ വച്ചു നടന്ന കുംഭമേളയിൽ പങ്കുകൊള്ളുവാനും അത് നേരിട്ട് കാണാനുമായിട്ട് സ്വാമി ആ വർഷം അങ്ങോട്ടു പോയി. കുംഭമേളയിൽ എല്ലാവിധ ത്തിലുമുള്ള സാധുക്കളും അനവധി ജിജ്ഞാസുക്കളും സത്സംഗത്തിനായി ഒന്നിച്ചുകൂടും. എല്ലാവർക്കും അവരവ രുടെ അർഹതയ്ക്കനുസരിച്ച് സത്സംഗം കിട്ടും. ഇത് സാധു ക്കളുടെ *കോൺഗ്രസ്സു*പോലെയാണ്. മുമ്മൂന്നുവർഷം കൂടു



മ്പോൾ പ്രയാഗ്, നാസിക്ക്, ഉജ്ജെൻ, ഹരിദ്വാർ ഈ സ്ഥല ങ്ങളിലാണ് മേള കൂടുന്നത്.

നമ്മുടെ സ്വാമി കുംഭമേളയ്ക്ക് ചെന്നപ്പോൾ സ്വാമി ശ്രീ മഹേശ്വരാനന്ദജി മഹാമണ്ഡലേശ്വരന്റെ കൂടാരത്തിലാണ് താമസിച്ചത്. ഭാരതത്തിൽ പത്തുപതിനഞ്ചു മണ്ഡലേശ്വരന്മാരുണ്ട്. അവർ പല സ്ഥലങ്ങളിലും സഞ്ചരിച്ച് ജ്ഞാനപ്രചാരം ചെയ്കയും, അതിനായി ശിഷ്യരെ തയ്യാറാക്കുകയും ചെയ്തുപോരുന്നു. *ഇംഗ്ലീഷ്* അറിയാൻ പാടില്ലാത്തതുകൊണ്ട് യൂറോപ്യൻ രാജ്യങ്ങളിൽ അവരുടെ ഉപദേശങ്ങൾക്ക് എത്താൻ സാധിയ്ക്കുന്നില്ല. എങ്കിലും ആ കുറവ് ഇപ്പോൾ ശ്രീരാമകൃഷ്ണമഠത്തിലെ സന്ന്യാസിമാർ നികത്തിപ്പോരുന്നുണ്ട്.

കുംഭമേളപോലുള്ള വിശ്വധർമപരിഷത്തുകൾ ഇന്നു പല ദേശങ്ങളിലും നടക്കുന്നുണ്ടെങ്കിലും, യാത്രകൂലി, *പാസ്പോർട്ട്* മുതലായ വിഷമങ്ങളാൽ അധികം പേർക്കും അതിൽ പങ്കുകൊള്ളാൻ സാധിയ്ക്കുന്നില്ല. ഭാരതത്തിലെ കുംഭമേളയിൽ വൈരാഗ്യഭാവനയുടെ ദൃശ്യം പ്രത്യക്ഷമായി കാണാം. മരം കോച്ചുന്ന മഞ്ഞത്ത് നൂലുബന്ധം പോലുമില്ലാതെ വളരെ അവധൂതന്മാർ നടക്കുന്നത് കാണാം. ആഹാരകാര്യത്തിലും ചിലർ വളരെ മിതത്വം പാലിയ്ക്കാറുണ്ട്. ഈ കുംഭമേളയ്ക്കുശേഷം "പ്രയാഗിലെ കുംഭമേള" എന്ന ഒരു ചെറിയ പുസ്തകം നമ്മുടെ സ്വാമി പ്രസിദ്ധപ്പെടുത്തിയിരുന്നു.

പ്രയാഗിലെ മേളയ്ക്കുശേഷം സ്വാമി ബനാറീസിലേയ്ക്കു പോയി. അവിടെ ബുദ്ധഭഗവാൻ ഉപദേശം നൽകിയിരുന്ന 'സാരനാഥ'മെന്ന സ്ഥലവും കണ്ടിട്ട്, ബനാറീസിൽ താമസിച്ചിരുന്ന വലിയ ഒരു വിദ്വാനും വിരക്തനുമായ സ്വാമി ചൈതന്യഭാരതിയെ ചെന്നു കണ്ടു. അന്ന് ബനാറീസ് ഹിന്ദു *യൂണിവേഴ്സിറ്റി*യുടെ രജതജൂബിലി നടക്കുകയായിരുന്നു. അവിടെവച്ച് സർ രാധാകൃഷ്ണനുമായി പരിചയപ്പെടുകയും കുറച്ചുനേരം സത്സംഗം ചെയ്കയും ചെയ്തു.

ബനാറീസിൽ നിന്നും അയോധ്യയ്ക്കുപോയി അവിടെയുള്ള പുണ്യസ്ഥലങ്ങളെല്ലാം ദർശിച്ചശേഷം ഹരിദ്വാരിൽ സ്വാമി മഹേശ്വരാനന്ദജിയുടെ ആശ്രമത്തിലെത്തി. അവിടെ പതിനഞ്ചു ദിവസം താമസിച്ചിട്ട് ഋഷീകേശത്ത് സ്വാമി ശിവാനന്ദന്റെ ആശ്രമത്തിലെത്തി. എട്ടുദിവസം അവിടെ താമസിച്ചിട്ട് പിന്നീട് ഋഷീകേശത്ത് സ്വാമി വിഷ്ണുദേവാനന്ദജി മണ്ഡലേശ്വരനെ കണ്ട് കുറച്ച് സത്സംഗം ചെയ്തു. അക്കാലത്ത് സ്വാമി ശ്രീ തപോവനജിയും അവിടെ വന്നിരുന്നു. അദ്ദേഹവുമായിട്ടും കുറച്ച് സത്സംഗം ചെയ്യാൻ സാധിച്ചു.

ഋഷീകേശത്തുനിന്നും ഹരിദ്വാരം വഴി മുസ്സാഫർ നഗറിൽ വന്നു. അവിടെനിന്നും പതിനെട്ടു *മൈൽ* മുകളിലായി ശുകസ്ഥലമെന്ന ഒരു ചെറിയ ഗ്രാമമുണ്ട്. അത് ഗംഗാതീരത്താണ്. ശുകദേവൻ പരീക്ഷിത്തിന് ഭാഗവതം ഉപദേശിച്ചത് ഈ സ്ഥലത്തുവച്ചായിരുന്നു എന്നാണ് പറയുന്നത്.

ഈ സ്ഥലവും ചെന്ന് ദർശിച്ചശേഷം നമ്മുടെ സ്വാമി ഗാജിയാബാദിൽവന്നു. അവിടെ നിന്നും ഡൽഹിയ്ക്കു പോയി. ഡൽഹിയിൽ അന്ന് സർവധർമപരിഷത്തു നടക്കുകയായിരുന്നു. അവിടെ ഒരു പ്രവചനവും നടത്തി. കുറച്ചുദിവസം കഴിഞ്ഞ് ലാഹോറിലേയ്ക്ക് പോയി. അവിടുത്തെ ഗുജറാത്തിസമാജത്തിൽ ഒരു പ്രവചനം നടത്തി. പിന്നീട് അമൃതസാറിലെ സിക്കുകാരുടെ സുവർണമന്ദിരവും കണ്ടിട്ട് തിരിച്ചു ലാഹോറിൽ വന്ന് ജമ്മുവഴി കാശ്മീരിലേയ്ക്കു പോയി. അന്ന് ഏപ്രിൽ മാസമായിരുന്നെങ്കിലും തണുപ്പ് അധികമായിരുന്നതിനാൽ സ്വാമിയ്ക്ക് സുഖമില്ലാതാകയാൽ ശ്രീനഗറിൽ മൂന്നു ദിവസം താമസിച്ചിട്ട് റാവൽ പിണ്ഡി വഴി തിരിച്ച് ലാഹോറിലേയ്ക്കു വന്നു. അവിടെ നിന്നും കറാച്ചിയിലെ ജിജ്ഞാസുക്കളുടെ ക്ഷണമനുസരിച്ച്, അവിടെ ചെന്നു. അവിടെ ശ്രീ നധുരാമശർമയുടെ ആനന്ദാശ്രമത്തിൽ പ്രവചനം നടത്തി. പിന്നീട് ഹൈദ്രബാദുവഴി ഗുജറാത്തിൽ എത്തി. ഈ യാത്രകളിലെല്ലാം സൗരാഷ്ട്രത്തിലെ സ്വാമി ആത്മാനന്ദജി കൂടെ ഉണ്ടായിരുന്നു. അദ്ദേഹം വേണ്ട സേവ ചെയ്തിരുന്നു.

ഗുജറാത്തിൽ നർമദാതീരത്തുള്ള പല സ്ഥലങ്ങളിലും സഞ്ചരിച്ച കൂട്ടത്തിൽ "ശൂലപാണേശ്വര"ക്ഷേത്രവും സന്ദർശിച്ചു.സമയംകിട്ടുമ്പോഴെല്ലാം "*തേ കോൻ?*" (അതാരാ?) എന്നുള്ള പുസ്തകം എഴുതിക്കൊണ്ടുമിരുന്നു. ഈ പുസ്തകം അച്ചടിപ്പിയ്ക്കാനുള്ള ചിലവ് ലിംബഡി രാജകുടുംബത്തിൽനിന്നും ലഭിച്ചു. അതിനാൽ ഗോണ്ഡലിലെ *പ്രസ്സിൽ* ഇത് അച്ചടിപ്പിയ്ക്കാനുള്ള സൗകര്യത്തിന് ആ വർഷത്തെ ചാതുർമാസ്യം ഗോണ്ഡലിൽ കഴിച്ചുകൂട്ടി. അവിടെ കുബേരപുരിയിൽ രണ്ടുമാസം ഭാഗവതകഥ പറഞ്ഞു. ഗോണ്ഡലിൽ ആഷാഢപൂർണിമ (ഗുരുപൂർണിമ) ആയപ്പോൾ ബിൽക്കായിലെ ആനന്ദാശ്രമത്തിൽ നിന്നും രണ്ടുപേർ വന്നു നിർബന്ധിയ്ക്കുകയാൽ ഗോണ്ഡലിലെ കഥ നാലു ദിവസത്തേയ്ക്കു മാറ്റിവച്ചിട്ട് ബിൽക്കായിലേയ്ക്കു പോയി. അന്നു വിശ്വയുദ്ധവും ഇന്ത്യയിലെ രാഷ്ട്രീയബഹളങ്ങളും കൊണ്ട് ജനങ്ങളുടെ മനസ്സ് പരിഭ്രാന്തമായിരുന്നു. ഭഗവാൻ എല്ലാവരുടേയും ഹൃദയത്തിൽ ഇരുന്നിട്ട് എന്തുകൊണ്ടാണ് ഈ യുദ്ധങ്ങളും വഴക്കുകളും ലോകത്ത് നടക്കുന്നത് എന്ന് പല സത്സംഗികൾക്കുപോലും തോന്നിയിരുന്നു.ഈ പരിതസ്ഥിതിയിൽ മനുഷ്യരുടെ ഉള്ളിൽ തോന്നുന്ന പ്രശ്നങ്ങൾക്കു സമാധാനം ലഭിയ്ക്കത്തക്കതായിരിയ്ക്കണം തന്റെ പ്രസംഗവിഷയം എന്ന് സ്വാമിയ്ക്ക് തോന്നി. ഇങ്ങനെ ഒരു ചോദ്യം പരീക്ഷിത്തും ശുകദേവനോട് ഏഴാംസ്കന്ധത്തിന്റെ ആദ്യം ചോദിയ്ക്കുന്നുണ്ട് (7.1.1).

"ഭഗവാൻ സ്വഭാവത്താൽ സമദർശിയും എല്ലാ പ്രാണികളുടേയും ഹൃദയത്തിൽ നിത്യം പിരിയാതിരിയ്ക്കുന്നവനുമാണ്. എന്നിട്ടെന്തുകൊണ്ടാണ് വിഷമദൃഷ്ടിയുള്ളവരെപ്പോലെ ഇന്ദ്രന്റെ ഭാഗത്തുനിന്നുകൊണ്ട് ഭഗവാൻ അസുരന്മാരെ കൊല്ലിയ്ക്കുന്നത് ? അതിനു ശുകദേവൻ പറഞ്ഞത് ശ്രീഹരി വാസ്തവത്തിൽ നിർഗുണനും, അജ



നും, അവ്യക്തനും പ്രകൃതിയ്ക്കതീതനുമാണ്. എന്നിരുന്നാലും തന്റെ മായാഗുണങ്ങളെ സ്വീകരിച്ചുകൊണ്ട് ബാധ്യ-ബാധകഭാവത്തെ പ്രാപിയ്ക്കുന്നു. മായയുടെ മൂന്നു ഗുണങ്ങൾക്കു വൃദ്ധിയും ക്ഷയവും ഒന്നിച്ചുണ്ടാകുന്നില്ല. സത്ത്വഗുണം വർദ്ധിയ്ക്കുമ്പോൾ ദേവന്മാർക്ക് ശക്തി കൂടുന്നതായും ഭഗവാൻ അവരുടെ ഭാഗത്തായും തോന്നിയ്ക്കും. രജോഗുണം വർദ്ധിച്ചിരിയ്ക്കുമ്പോൾ അസുരന്മാർക്ക് ജയവും അപ്പോൾ ഭഗവാൻ അവരുടെ ഭാഗത്താണെന്നും തോന്നിയ്ക്കും. തമോഗുണം വർധിയ്ക്കുമ്പോൾ രാക്ഷസന്മാർക്ക് ജയവും ഭഗവാൻ അപ്പോൾ അവരുടെ ഭാഗത്തായും തോന്നിയ്ക്കും. പിന്നെ നിന്ദാ, സ്തുതി, സത്ക്കാരം, തിരസ്ക്കാരം ഇവയ്ക്കാശ്രയം ശരീരമാണ്. ഭഗവാനു ശരീരത്തിൽ അഭിമാനമില്ല. അതിനാൽ ഭഗവാനിൽ ഹിംസാദികളാരോപിയ്ക്കാൻ പാടില്ല (7.1.24). ഈ വിഷയത്തെപ്പററി ബിൽക്കാ ആനന്ദാശ്രമത്തിൽ മൂന്നു ദിവസങ്ങളിലായി അഞ്ച് പ്രഭാഷണങ്ങൾ നടത്തി. ചുരുക്കത്തിൽ ജർമനിയിലെ പ്രജകളുടെയും *ഇംഗ്ലണ്ടി*ലെ പ്രജകളുടെയും ധർമം കൃസ്തുധർമമാണ്. രണ്ടുകൂട്ടരിലും ഭഗവാൻ ഒന്നുപോലെ സ്ഥിതി ചെയ്യുന്നുമുണ്ട്. എന്നിട്ടും അവർ തമ്മിൽ രണ്ടു വിശ്വയുദ്ധം നടന്നു. എന്തുകൊണ്ട് ? അത് മായയുടെ കാര്യമെന്നേ പറയാനുള്ളു. ഭഗവാന്റെ കാര്യമല്ല. ഏതൊരു ഭാവത്തിൽ ഭഗവാനെ പ്രാപിയ്ക്കുന്നുവോ അതനുസരിച്ച് ഫലം ലഭിയ്ക്കും. അത് ഭഗവാൻ തന്നതാണെന്നു കരുതുന്നു. വാസ്തവത്തിൽ അത് അവരുടെ ഭാവനയുടെ ഫലമാണ്. ഈ അഞ്ച് പ്രവചനങ്ങളും ആനന്ദാശ്രമം മാസികയിൽ വരികയുണ്ടായി. പിന്നീട് അത് "പ്രഹ്ളാദന്റെ സത്യാഗ്രഹം" എന്ന പുസ്തകരൂപത്തിലും പ്രസിദ്ധപ്പെടുത്തി.

ആത്മാവ് സത്-ചിത്-ആനന്ദസ്വരൂപമാണ്. അതിൽ നിന്നും വേറൊന്നും ഉണ്ടാകയില്ല. വെളിയിലുള്ള സംയോഗങ്ങൾക്ക് ആത്മാവ് ആധാരമാകുന്നില്ല. സൂര്യന്റെ ഇടയ്ക്കു കാർമേഘം വരുന്നതുകൊണ്ട് സൂര്യന് ഒന്നും വരാനില്ല, എന്നപോലെ മായയുടെ ധർമംകൊണ്ട് ആത്മാവിനൊന്നും വരുന്നില്ല. രാഗദ്വേഷാദി മായാവികാരങ്ങളെ നീക്കണമെങ്കിൽ, ഈ വർത്തമാനകാലത്തെ വികാരമയമായ അവസ്ഥയെ മായയാണെന്നറിഞ്ഞ് അതിനെ ഗൗണമാക്കി തള്ളി ആത്മാവിന്റെ അഖണ്ഡസ്വഭാവത്തെ ദൃഢമാക്കണം. അപ്പോൾ നിർമലമായ ആനന്ദത്തിന്റെ വൃദ്ധിയുണ്ടായിട്ട് വിരോധഭാവം നീങ്ങിപ്പോകും. ഈ വികാരരൂപമായ ഭാരത്തെ നീക്കാൻ വേണ്ടിയാണ് ഭഗവാന്റെ അവതാരങ്ങൾ ഉണ്ടാകുന്നത്.

ബിൽക്കായിലെ സത്സംഗം കഴിഞ്ഞ് തിരിച്ചു ഗോണ്ഡലിൽ എത്തി അവിടുത്തെ ഭാഗവതകഥയും പൂർത്തിയാക്കി; അപ്പോഴേയ്ക്കും *'തേ കോൻ'* എന്ന പുസ്തകവും അച്ചടിച്ചുതീർന്നു. പിന്നീട് ഗുജറാത്തിലേയ്ക്ക് സത്സംഗത്തിനായി പുറപ്പെട്ടു. *ട്രെയിനി*ൽ സഞ്ചരിയ്ക്കുമ്പോൾ താനല്ല *ട്രെയിനി*ൽ ഇരിയ്ക്കുന്നതെന്നും തന്നിലാണ് ട്രെയിൻ സഞ്ചരിയ്ക്കുന്നതെന്നും ഒരനുഭവം സ്വാമിയ്ക്കുണ്ടായി. ആത്മാവിന് ഒരു പരിച്ഛിന്നസ്ഥലത്തിരിയ്ക്കാൻ സാധ്യമല്ല. വേണമെന്നു തോന്നിയാൽ തനിയ്ക്കനുകൂലമായ സ്ഥലം ഉണ്ടാക്കിയെടുക്കാം. അത് അതിന്റെ സ്വഭാവമാണ്. അതിനു തന്നിൽനിന്നും അതിരിക്തമായിട്ടൊരു വസ്തുവിന്റെയും ആവശ്യമില്ല. മായയുടെ സ്വഭാവം മനസ്സിലായാൽ മായയെ ജയിയ്ക്കാനുള്ള ശക്തി ലഭിയ്ക്കും. മായ രണ്ടു വിധമുണ്ട്: രാഗദ്വേഷമായ, ദേശ-കാലങ്ങളുടെ മായ. ഇതിൽ ദേശകാലങ്ങളുടെ മായയെ മനസ്സിലാക്കാനാണ് പ്രയാസം. ഐൻസ്റ്റിന്റെ സാപേക്ഷവാദംകൊണ്ട് ഈ ദേശകാലങ്ങളുടെ സ്വഭാവം മനസ്സിലാക്കാൻ എളുപ്പമുള്ളതിനാൽ സ്വാമി ആ വിഷയങ്ങൾ കൂടുതൽ പഠിയ്ക്കാൻ തുടങ്ങി. പിന്നിടതേപ്പറ്റി *സ്കൂളു*കളിലും *കോളേജു* കളിലും മറ്റു സത്സംഗമണ്ഡലങ്ങളിലും പ്രഭാഷണങ്ങളും നടത്തി.

*പ്രഫസർ* ഐൻസ്റ്റിന്റെ സാപേക്ഷവാദത്തിൽ ദേശകാലങ്ങൾ സാപേക്ഷമാണെന്നും, അവ ഒരു സത്യവസ്തുവല്ലെന്നും, ദ്രഷ്ടാവിന്റെ ദൃഷ്ടിയെ ആശ്രയിച്ചാണിരിയ്ക്കുന്നതെന്നും വ്യക്തമാക്കുന്നുണ്ട്. ഇതിൽ ജ്ഞാതസത്തയാണുള്ളത്. അജ്ഞാതസത്തയില്ല. 1905-ലാണ് ഈ മതം ആദ്യം പ്രസിദ്ധമായത്, അന്നു പലർക്കും ഇതു മനസ്സിലാക്കാൻ പ്രയാസമുണ്ടായിരുന്നെങ്കിലും ഇപ്പോൾ അതേപ്പറ്റി ആയിരക്കണക്കിനു പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ഈ വിഷയത്തെപ്പറ്റി നമ്മുടെ സ്വാമി വളരെയൊക്കെ വിചാരിച്ചു നോക്കിയശേഷം ചില പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. അതിൽ 'പരിണാമവാദവും സാപേക്ഷവാദവും' എന്ന പുസ്തകം ഉത്തരകാശിയിൽ സ്വാമി ശ്രീ തപോവനജിയ്ക്ക് അയച്ചുകൊടുത്തപ്പോൾ അദ്ദേഹം ഇപ്രകാരമാണ് അഭിപ്രായം അറിയിച്ചത്: 'നിങ്ങളുടെ പുസ്തകം വായിച്ച് എനിയ്ക്കു വളരെ സന്തോഷമുണ്ട്. ശ്രീ ഗൗഡപാദാചര്യൻ അജാതവാദം മനസ്സിലാക്കിയിരിയ്ക്കുന്നത് ശ്രുതിയും അനുമാനപ്രമാണവുംകൊണ്ട് മാത്രമാണ്. പക്ഷേ നിങ്ങൾ ആ സിദ്ധാന്തത്തെ *സയൻസി*ന്റെ സഹായംകൊണ്ട് വ്യാഖ്യാനിയ്ക്കുന്നത് ആധുനികവിദ്യാഭ്യാസം നേടിയവർക്ക് വളരെ ഉപയോഗപ്രദമായിരിയ്ക്കും, അവർക്കത് അമൂല്യമായിരിയ്ക്കും.'

സാപേക്ഷവാദത്തിൽ ദൃശ്യജഗത്തിനെപ്പറ്റി മാത്രമല്ല വിചാരിയ്ക്കുന്നത്. ദ്രഷ്ടാ, ദർശനം, ദൃശ്യം അതായത് പ്രമാതാ, പ്രമാണം, പ്രമേയം, ഈ മൂന്നും ഒന്നിച്ചു വിചാരിയ്ക്കുന്നു. അതിനാൽ ഇവിടെ ദൃശ്യധർമത്തിന് പകരം ക്ഷേത്രധർമത്തെപ്പറ്റിയാണ് വിചാരിയ്ക്കുന്നത്.

ആഷാഢപൂർണിമ വരുകയാൽ സ്വാമി ഗുജറാത്തിൽ നിന്നും ബറോഡായിലുള്ള സ്വാമി സ്വയം ജ്യോതി തീർത്ഥന്റെ ആശ്രമത്തിലേയ്ക്കു പോയി. അവിടെ ഭക്തജനങ്ങളുടെ ആവശ്യപ്രകാരം ഗുരുമാഹാത്മ്യത്തെപ്പറ്റി ഒരു പ്രവചനം നടത്തിയതാണ് പിന്നീട് 'ഗുരുപൂർണിമ' എന്ന പേരിൽ പുസ്തകമായി പ്രസിദ്ധപ്പെടുത്തിയത്.



മേൽപ്പറഞ്ഞ സംഭവത്തിനുശേഷം സ്വാമി രത്‌ലാമിലും ഉജ്ജയിനിയിലും പോയിട്ട് ബോംബെയ്ക്കു വന്നു. അപ്പോൾ മൂന്നാലു ജിജ്ഞാസുക്കൾ ശ്രീ രമണമഹർഷിയെ പോയി കാണാൻ വിചാരിയ്ക്കുന്നുണ്ടായിരുന്നു. പക്ഷേ സമയമായപ്പോൾ ജിജ്ഞാസുക്കളിൽ ഒരാൾക്ക് സുഖമില്ലാതായി. അന്നേരം മൂന്നാലുപേർ യാത്രയിൽ നിന്നും പിൻവാങ്ങി. ഒടുവിൽ നമ്മുടെ സ്വാമിയും ഒരു ജിജ്ഞാസുവുംകൂടെ തിരുവണ്ണാമലയ്ക്കു തിരിച്ചു. അവിടെ 13 ദിവസത്തോളം താമസിച്ച് സ്വാമി സത്സംഗം ചെയ്തു.

ഒരു ദിവസം ശ്രീ രമണമഹർഷി വൈകിട്ടുള്ള നടപ്പു കഴിഞ്ഞു തിരിച്ചുവന്നപ്പോൾ നമ്മുടെ സ്വാമി ആശ്രമമുറ്റത്ത് നിൽക്കുകയായിരുന്നു. തന്റെ കൂടെ ഉണ്ടായിരുന്ന ജിജ്ഞാസുവിനെ പരിചയപ്പെടുത്തിക്കൊണ്ടു പറഞ്ഞു: 'ഈ ജിജ്ഞാസു അവിടത്തെ ദർശനത്തിനുവേണ്ടി പാണ്ടിച്ചേരിയിൽ അരവിന്ദാശ്രമത്തിൽ നിന്നു വരുകയാണ്. ശ്രീ അരവിന്ദൻ ജഗത്തിന്റെ ഉല്പത്തിയിൽ വിശ്വസിയ്ക്കുന്നു. വേദാന്തത്തിൽ മന്ദജിജ്ഞാസുക്കൾക്കുവേണ്ടി ജഗത്തിന്റെ ഉല്പത്തിയെപ്പറ്റി പറഞ്ഞിട്ടുണ്ടെങ്കിലും, പുരോഗമിച്ചിട്ടുള്ള സാധകർക്ക് അജാതവാദമാണുപദേശിക്കുന്നത്. ഇതിൽ അവിടുത്തെ മതമെന്താണ് ?' ശ്രീമഹർഷി പറഞ്ഞു:

**'നനിരോധോന ചോത്പത്തിർ ന ബന്ധോ നചസാധകഃ**
**ന മുമുക്ഷുർ നവൈ മുക്ത ഇത്യേഷാ പരമാർഥതാ.'**
(മാണ്ഡൂക്യകാരികാ)

(അർഥം :പരമാർഥദൃഷ്ടികൊണ്ട് നോക്കിയാൽ ലയവുമില്ല, ഉല്പത്തിയുമില്ല. ആർക്കും യഥാർഥത്തിൽ ബന്ധവുമില്ല, ആരും സാധകരുമല്ല, മുമുക്ഷുവുമല്ല, മുക്തരുമല്ല.)

ഈ ശ്ലോകം ഗൗഡപാദാചാര്യന്റെ മാണ്ഡൂക്യകാരികയിൽ കൊടുത്തിട്ടുള്ളതാകയാൽ പ്രമാണഭൂതമാണ്. അതോർമിച്ചു കൊള്ളാൻ നമ്മുടെ സ്വാമിജി ജിജ്ഞാസുവിനോടു പറഞ്ഞു.

വേറൊരവസരത്തിൽ സ്വാമി ശ്രീ രമണമഹർഷിയോടിപ്രകാരം ചോദിച്ചു:

സ്വാമി : മനുഷ്യർ ചോദ്യം ചോദിയ്ക്കുമ്പോൾ പ്രമാതാവിന്റെ ദശയിലായിരിയ്ക്കും, അല്ലേ ?

മഹർഷി : അതേ.

സ്വാമി : പിന്നീട് അവിടുന്ന്പറയുന്ന വിധം ആ'ഞാനി'നെ അന്വേഷിയ്ക്കുമ്പോൾ സാക്ഷിയുടെഅനുഭവംഉണ്ടാകാം,അല്ലേ ?

മഹർഷി : അതേ.

സ്വാമി : അതിനുശേഷം ദൃശ്യത്തെ ബാധിച്ചിട്ട് സാക്ഷിബ്രഹ്മരൂപമാകുന്നു: അല്ലേ ?

മഹർഷി : ശരി തന്നെ, ആ ദശയെ ദൃഢമായി വെച്ചുകൊണ്ടിരിയ്ക്കാൻ താഴെ പറയുന്ന കാര്യം ഓർമയിരിയ്ക്കണം :

**'നിമേഷാർധം നതിഷ്ഠന്തി വൃത്തിം ബ്രഹ്മമയീംവിനാ**
**യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാഃ സനകാദ്യാഃ ശുകാദയഃ'.**

(അർഥം: അങ്ങനെയുള്ള ജ്ഞാനികൾ ബ്രഹ്മാവ്, സനകാദികൾ, ശുകദേവൻ മുതലായവരെപ്പോലെ ഒരു നിമിഷംപോലും ബ്രഹ്മാകാരവൃത്തികൂടാതിരിയ്ക്കുകയില്ല.)

ഈ മഹർഷിയുടെ ഉത്തരം സ്വാമിയിൽ ഒരു മാറ്റം വരുത്തി. വളരെ സഞ്ചരിയ്ക്കുന്നതു നിർത്തിയിട്ട് എവിടെയെങ്കിലും ഒരു സ്ഥലത്തിരുന്ന് ബ്രഹ്മനിഷ്ഠ പാലിയ്ക്കുകയും ജീവന്മുക്തിയുടെ അനുഭവവും ആനന്ദവും ആസ്വദിയ്ക്കുകയുമാണ് വേണ്ടതെന്ന് സ്വാമിയ്ക്കു തോന്നി.

മേൽപറഞ്ഞ സത്സംഗത്തിനുശേഷം സ്വാമി ബോംബെയിൽ തിരിച്ചെത്തി. അവിടെനിന്നും അഹമ്മദാബാദിൽ വന്നശേഷം ശ്രീ രമണമഹർഷിയുമായുണ്ടായ സത്സംഗത്തെപ്പറ്റി ഒരു പുസ്തകം തയ്യാറാക്കി. അത് സസ്തു സാഹിത്യകാര്യാലയക്കാർ പ്രസിദ്ധീകരിയ്ക്കയും ചെയ്തു. ഇന്ന് അതിന്റെ രണ്ടാമത്തെ പതിപ്പ് തുടങ്ങിയിരിയ്ക്കുകയാണ്.

## *ജീവന്മുക്തി*

സ്വാമിയ്ക്ക് ജീവന്മുക്തിയുടെ അനുഭവത്തിനുവേണ്ടി ഏതെങ്കിലും ഏകാന്തസ്ഥലത്ത് താമസിയ്ക്കാൻ ഇച്ഛയുണ്ടായി. സബർമതിതീരത്ത് കുംഭേശ്വരമെന്ന ഒരു സ്ഥലം ഒരു ജിജ്ഞാസു കാണിച്ചുകൊടുത്തത് അനുകൂലമായി തോന്നുകയാൽ അവിടെ താമസമാക്കി. നിത്യസഞ്ചാരം നിർത്തി ആണ്ടിൽ രണ്ടുമാസം തണുപ്പുകാലത്തും രണ്ടുമാസം വർഷക്കാലത്തും മാത്രമാക്കി യാത്ര. ആ നാലു മാസങ്ങൾ മിക്കവാറും *കോളേജു*കളിലും *ഹൈസ്കൂളു*കളിലും ഉള്ള വിദ്യാർഥികൾക്കു വേണ്ടി പ്രവചനങ്ങൾ നടത്താറാണ് പതിവ്.

ശ്രീ രമണമഹർഷി പറഞ്ഞതുപോലെ സതതം ബ്രഹ്മാകാരവൃത്തിവെച്ചുകൊണ്ടിരിയ്ക്കണമെങ്കിൽ കാലം ഒരു യഥാർഥ വസ്തുവല്ലെന്ന് ശരിയ്ക്കും മനസ്സിലാക്കണം. അതിന് സ്വപ്നാവസ്ഥയെ ജാഗ്രത്തിന്റെ ജ്ഞാനംകൊണ്ട് നീക്കുന്നതുപോലെ ബ്രഹ്മജ്ഞാനം കൊണ്ട് ജാഗ്രദവസ്ഥയെ മുഴുവനും നിരാകരിയ്ക്കാൻ കഴിയണം. സുഷുപ്തിയിലും സ്വപ്നത്തിലും മനോരഥത്തിലും ജാഗ്രദവസ്ഥ മാറിപ്പോകുന്നതുകൊണ്ട് ജാഗ്രദവസ്ഥ സത്യമല്ല. ഇത്രയും അറിയാമെങ്കിൽ ബ്രഹ്മാകാരവൃത്തിയോടെ ഇരിയ്ക്കാൻ പ്രയാസമുണ്ടാകില്ല.

പുസ്തകപ്രസിദ്ധീകരണം തുടർന്നുകൊണ്ടിരുന്നെങ്കിലും,ആ ജോലി ഭഗവാൻ ചെയ്യിയ്ക്കുകയാണെന്ന് സ്വാമിയ്ക്കു തോന്നിയിരുന്നു. പലപ്പോഴും അർധരാത്രിയിൽ എഴുന്നേൽക്കുമ്പോൾ മനസ്സിൽ ഉദിയ്ക്കുന്ന ആശയങ്ങൾ അപ്പോൾത്തന്നെ വിളക്കുകൊളുത്തി എഴുതിവയ്ക്കുമായിരുന്നു. സ്വേച്ഛയാ വ്യവഹാരങ്ങളിലേർപ്പെടാതെ ആത്മഭാവ



ത്തിൽ മുഴുകി ദിവസങ്ങൾ കഴിഞ്ഞുവരവെ ജീവന്മുക്ത്യവസ്ഥ അനുഭവപ്പെട്ടു തുടങ്ങി.

ചിലരുടെ അഭിപ്രായം ജ്ഞാനമുണ്ടാകുമ്പോൾ മൂലാവിദ്യ നീങ്ങിപ്പോകുമെന്നും, പിന്നീട് അവരുടെ വ്യവഹാരം ലേശം അവിദ്യകൊണ്ട് നടക്കുന്നു എന്നുമാണ്. വിദേഹമുക്തിസമയത്ത് അവിദ്യ നീങ്ങി മോക്ഷം പ്രാപിയ്ക്കുമെന്നാണിവർ പറയുന്നത്. ഇത് ശരിയല്ല. എന്തെന്നാൽ, ജീവന്മുക്തി അപ്പോൾ ഗൗണമായി പോകും. അവസാനത്തെ മുക്തിയേ മുഖ്യമാകൂ. പിന്നെ 'തത്ത്വമസി' മഹാവാക്യം പറയുന്നതും നീ ബ്രഹ്മമാണെന്നാണ്, അല്ലാതെ അവസാനം നീ ബ്രഹ്മമാകുമെന്നല്ല. അതിനാൽ ജ്ഞാനമുണ്ടാകുമ്പോൾത്തന്നെ മുഖ്യമുക്തി ലഭിക്കുന്നുണ്ട്. പിന്നെയുള്ള വ്യവഹാരം ജ്ഞാനദൃഷ്ടിയിൽ ഇല്ല. ജ്ഞാനിയുടെ ദൃഷ്ടിയിൽ എല്ലാം ബ്രഹ്മമയമാണ്. അതിനാൽ ജീവന്മുക്തി തന്നെയാണ് മുഖ്യ മുക്തി. ജ്ഞാനിയ്ക്ക് ലവലേശം അവിദ്യ യില്ല.

ശരീരധർമത്തെ ജയിയ്ക്കണമോ വേണ്ടയോ എന്ന് സ്വാമിജി ശ്രീ രമണമഹർഷിയോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് ജ്ഞാനിയുടെ ദൃഷ്ടിയിൽ ശരീരം അധ്യസ്തമാകയാൽ ശരീരധർമത്തെ ജയിച്ചേ തീരൂ എന്നൊരു കർത്തവ്യവുമില്ലെന്നാണ്.

അഖണ്ഡഭാവത്തിന്റെ പ്രകാശനത്തിന് അഖണ്ഡഭാവചിന്തനം സതതം ഉണ്ടായിരിയ്ക്കണമെന്നത് വാസ്തവമാണ്. അവിദ്യ നീങ്ങിയ ആത്മനിഷ്ഠരായ മുനികളും അഹൈതുകീഭക്തിയുള്ളവരാണെന്ന് ശ്രീമദ് ഭാഗവതത്തിൽ പറയുന്നുണ്ട്. എന്തെന്നാൽ ഭഗവാന്റെ സ്വരൂപമേ അങ്ങനെയുള്ളതാണെന്നാണ് പറയുന്നത്. അഹൈതുകീഭക്തിയുടെ ഫലം അഹൈതുകീകൃപയാണ്. അത് ജീവന്റെ കർമംകൊണ്ട് ലഭിയ്ക്കുന്നതല്ല. സാധാരണജീവന്റെ കർമം ഹേതുവുള്ളതാണ്. എവിടെ 'ഞാൻ ' വന്നോ അവിടെ ഹേതുവുമുണ്ട്. അതിനാൽ ജ്ഞാനിയ്ക്ക് ജീവന്മുക്തിയിൽ അഹൈതുകീഭക്തി ഉണ്ടായിരിയ്ക്കും. ആ അവസ്ഥയിൽ കർത്തവ്യമൊന്നുമില്ല.

കുംഭേശ്വരിൽ സ്വാമി നിവൃത്തിമാർഗത്തിൽ ഉറച്ചിരുന്നു. ജിജ്ഞാസുക്കളുടെ ചോദ്യങ്ങൾക്കുത്തരം പറയുകയോ, എഴുതുകയോ മാത്രമേ അക്കാലത്ത് ചെയ്തിരുന്നുള്ളു. സത്സംഗത്തിന് വെളിയിൽ സഞ്ചരിച്ചിരുന്നപ്പോൾ ഭാഗവതപ്രവചനമായിരുന്നു സാധാരണ ചെയ്തിരുന്നത്. അധ്യാത്മഭാവത്തിലുള്ള ഈ വ്യാഖ്യാനങ്ങൾ ശ്രോതാക്കളുടെ ആവശ്യപ്രകാരം അഞ്ചു ഭാഗങ്ങളായി പുസ്തകരൂപത്തിൽ തയ്യാറാക്കി.

ഭാഗവതത്തിലും സാപേക്ഷവാദത്തിലും സ്വാമിയ്ക്ക് അനവധി പുതിയ ആശയങ്ങൾ ഉണ്ടാകുകയാൽ അവ പ്രത്യേകം പ്രത്യേകം പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്താനും തുടങ്ങി. സാപേക്ഷവാദത്തെപ്പറ്റി ഏകദേശം അറുപത് പ്രഭാഷണങ്ങൾ *സ്കൂളുകളിലും കോളേജുകളി*ലുമായി ചെയ്തിട്ടുണ്ട്. ഈദൃശവ്യവഹാരങ്ങളും ജീവന്മുക്തിയും തമ്മിൽ പൊരുത്തപ്പെടുമോ എന്നറിയാൻ ഒരിയ്ക്കൽ ശ്രീ രമണമഹർഷിയോട് സ്വാമി ഇപ്രകാരം ചോദിയ്ക്കുകയുണ്ടായി: ശുകദേവൻ ബ്രഹ്മനിഷ്ഠനായിരുന്നിട്ടും, വ്യാസന്റെ അടുത്തു നിന്നും പതിനെണ്ണായിരം ശ്ലോകങ്ങളുള്ള ശ്രീമദ് ഭാഗവതം പഠിയ്ക്കുകയും, പിന്നീട് പരീക്ഷിത്തിനുപദേശിയ്ക്കുകയും ചെയ്തു. ഇങ്ങനെയുള്ള പ്രവൃത്തി അദ്ദേഹം എന്തിനു ചെയ്തു? ഇതിന് ശ്രീ രമണമഹർഷി പറഞ്ഞത് ജ്ഞാനികളുടെ ദൃഷ്ടിയിൽ ഈ പ്രവൃത്തി പ്രവൃത്തിരൂപമായി കാണുന്നില്ല എന്നായിരുന്നു.

ചുരുക്കത്തിൽ മൂന്നു കാലത്തും ജീവനും ജഗത്തും അഭാവമാണെന്നറിഞ്ഞശേഷം ആ വശത്തുനിന്നുള്ള ഭാരം കുറഞ്ഞിരിയ്ക്കും. അഗ്നിയിൽ വിറകിട്ടില്ലെങ്കിൽ അത് ശാന്തമാകുന്നതുപോലെ ഒരിയ്ക്കൽ ഉണ്ടായ ശാന്തി കൂടുതൽ ശാന്തിയ്ക്ക് കാരണമാകുന്നു. നിർവാസനാമയമായ ബോധമുണ്ടായവരുടെ ദൃഷ്ടിയിൽ പുതിയ തേജസ്സുണ്ടായിരിയ്ക്കും.

കുംഭേശ്വരിൽ ജിജ്ഞാസുക്കൾക്കു സത്സംഗത്തിന് വരാൻ യാതൊരു വാഹനസൗകര്യങ്ങളും ഇല്ലായിരുന്നു. അതിനാൽ വേറെ ഏതെങ്കിലും സ്ഥലത്തേയ്ക്ക് മാറിയാൽക്കൊള്ളാമെന്ന് സ്വാമി വിചാരിച്ചു. സബർമതീ തീരത്തുള്ള വാലാഡ് എന്ന ഗ്രാമത്തിലെ ജിജ്ഞാസുക്കൾ അവിടെ അടുത്തുതന്നെ ഫൂൽപുര എന്ന ഒരു സ്ഥലത്ത് ഒഴിഞ്ഞുകിടന്നിരുന്ന ഒരു ആശ്രമം കാണിച്ചുതന്നു; അവിടേയ്ക്കു താമസം മാറ്റാൻ തീരുമാനിച്ചു.

1947 ഏപ്രിൽ മാസത്തിൽ സർവധർമപരിഷത്ത് അഹമ്മദാബാദിലാണ് കൂടിയത്. അതിൽ ആദ്യത്തെ ദിവസം ആധ്യക്ഷ്യം വഹിച്ചത് സ്വാമിയായിരുന്നു. സ്വാമിയുടെ അന്നത്തെ പ്രസംഗമാണ് പിന്നീട് "ധർമവും രാജ്യവും" എന്ന പേരിൽ പുസ്തകമായത്.

അതിനുശേഷം മുകളിൽ പറഞ്ഞതുപോലെ സ്വാമി കുംഭേശ്വരിൽനിന്നും ഫൂൽപുരയിൽ ഒഴിഞ്ഞുകിടന്നിരുന്ന ആശ്രമത്തിലേയ്ക്കു താമസം മാറ്റി. നിത്യവും പത്തുമണിയ്ക്ക് നദിയിൽ കുളിച്ചിട്ട് വാലാഡ് ഗ്രാമത്തിൽ ചെന്നു ഭിക്ഷ എടുക്കും. അതിനുശേഷം എവിടെയെങ്കിലും കുറച്ചു വിശ്രമിച്ചിട്ട് ജിജ്ഞാസുക്കൾക്ക് വേദാന്തവിഷയങ്ങളെക്കുറിച്ച് *ക്ലാസ്സെ*ടുത്തിട്ട് തിരിച്ച് ആശ്രമത്തിലേയ്ക്കു പോരും. ഇത്രയും മാത്രമേ പ്രവൃത്തിയുണ്ടായിരുന്നുള്ളു. ആശ്രമം ഗ്രാമത്തിൽ നിന്നും അര *മൈൽ* ദൂരെ ആയിരുന്നതിനാൽ പ്രത്യേകിച്ച് ജിജ്ഞാസയുള്ളവരല്ലാതെ ആരും ആശ്രമത്തിൽ വരാറില്ലായിരുന്നു. അതിനാൽ നല്ല ഏകാന്തത ലഭിച്ചിരുന്നു.

വാലാഡ് ആശ്രമത്തിൽ മുഖ്യ സത്സംഗവിഷയം വേദാന്തമായിരുന്നതിനാൽ ആശ്രമത്തിനു വേദാന്താശ്രമം എന്നാണ് പേരിട്ടത്. അവിടെ വെളിയിൽ നിന്നും സത്സംഗ



ത്തിനു വരുന്നവർക്കു താമസിയ്ക്കാൻ വേണ്ട സൗകര്യമില്ലാതിരുന്നതിനാൽ അക്കൊല്ലം സ്വാമിജിയ്ക്കു തന്റെ സത്സംഗയാത്രയിൽ കിട്ടിയ ദക്ഷിണയിൽ നിന്നും നാലു കൂടാരങ്ങൾ വാങ്ങി ആശ്രമമുറ്റത്ത് സ്ഥാപിച്ചു. പിന്നീട് പല ജിജ്ഞാസുക്കളും അവരുടെ താമസസൗകര്യത്തിനും സത്സംഗത്തിനുംവേണ്ടി പല കെട്ടിടങ്ങളും ആശ്രമത്തിൽ പണി കഴിപ്പിച്ചു. ഇന്ന് അത് ജിജ്ഞാസുക്കൾക്ക് ഏകാന്തമായിരുന്ന് ജ്ഞാനാഭ്യാസത്തിനു പററിയ ഒരു ഉത്തമസ്ഥാനമായിട്ടുണ്ട്. പുസ്തകങ്ങൾ വഴിയും വേദാന്താശ്രമം പലർക്കും അറിയാൻ ഇടയാകയാൽ ഇന്നു പല സാധുക്കളും ജിജ്ഞാസുക്കളും വെളിയിൽ നിന്നും സത്സംഗത്തിന് പതിവായി അവിടെ വന്നുകൊണ്ടിരിയ്ക്കുകയാണ്.

1949-ൽ ശ്രീ രാജേന്ദ്രപ്രസാദിന്റെ അധ്യക്ഷതയിൽ വാർധയിൽവച്ച് ഒരു വിശ്വശാന്തിപരിഷത്തു വിളിച്ചു കൂട്ടിയിരുന്നു. സ്വാമിയ്ജിക്കും അതിൽ ക്ഷണമുണ്ടായിരുന്നു. ധർമം കൂടാതുള്ള ശിക്ഷണമാണ് ഇന്നത്തെ അശാന്തിക്കുള്ള കാരണമെന്ന് സ്വാമിജി പ്രസംഗത്തിൽ പറയുകയുണ്ടായി. അതുപോലെതന്നെ മിഥ്യാഭിമാനം വളർത്തുന്ന ചരിത്രകഥകളും മറ്റും പഠിപ്പിയ്ക്കുന്നതിനാലും രാഗദ്വേഷങ്ങൾ വർധിയ്ക്കുകയേയുള്ളൂ എന്നും, ജനങ്ങൾക്ക് തത്ത്വബോധമുണ്ടായാൽ മാത്രമേ വിശ്വത്തിൽ ശാന്തി ഉണ്ടാകൂ എന്നും സ്വാമിജി പറഞ്ഞു.

വാർധയിൽനിന്നും നാസിക് പഞ്ചവടിയിൽ കൈലാസാശ്രമത്തിൽ വന്നു കുറച്ചു പ്രവചനങ്ങൾ ചെയ്തിട്ട് സ്വാമി ബോംബെയിൽ വന്നു. അവിടെ മണ്ഡലേശ്വർ സ്വാമി മഹേശ്വരാനന്ദജിയുടെ ആശ്രമത്തിൽ കുറച്ചുദിവസം താമസിച്ച് കഥാപ്രസംഗം നടത്തി. അങ്ങനെ അവിടെയുള്ള മുമുക്ഷുക്കളെ കൂടുതൽ പരിചയപ്പെടാനും ഇടയായി.

എങ്കിലും ജീവന്മുക്തിസുഖത്തിന് കൂടുതൽ നിവൃത്തിപരമായ നിഷ്ഠ വേണമെന്നു തോന്നുകയാൽ യാത്ര വർഷത്തിൽ രണ്ടുമാസം മാത്രമാക്കി ബാക്കി കാലം വേദാന്താശ്രമത്തിൽത്തന്നെ കഴിയാൻ തുടങ്ങി. ആശ്രമത്തിൽ വരുന്ന ജിജ്ഞാസുക്കൾക്കുവേണ്ടി ഒരു മണിക്കൂർ നേരം ഏതെങ്കിലും വേദാന്തഗ്രന്ഥങ്ങൾ എടുത്തിരുന്നു. കുറച്ചുസമയം പ്രശ്നോത്തരങ്ങൾക്കും ഉപയോഗിച്ചിരുന്നു.

ഒരിയ്ക്കൽ ബോംബെയിലെ ഒരു ജനപ്രതിനിധി,നമ്മുടെ ലോകം പുരോഗമിയ്ക്കുകയാണോ അതോ പിന്നോക്കം പോകുകയാണോ എന്ന് സ്വാമിയോട് ചോദിച്ചു. അതിന് അദ്ദേഹം ഉത്തരം പറഞ്ഞത് "ഭോഗവിലാസങ്ങളുടെ ദൃഷ്ടിയിൽ പുരോഗതിയും, ധർമത്തിന്റെയും മോക്ഷത്തിന്റെയും ദൃഷ്ടിയിൽ അധോഗതിയുമാണ് " എന്നായിരുന്നു. ജീവന്മുക്തന്റെ ദൃഷ്ടിയിൽ ജീവനും ജഗത്തും രണ്ടും ബ്രഹ്മത്തിന്റെ വിവർത്തനമാണ്; അതായത് സ്വപ്നജഗത്തുപോലെതന്നെയാണ് ജാഗ്രത്തും. ഈ ജനപ്രതിനിധിയുടെ ചോദ്യത്തിന് സമാധാനമായിട്ടാണ് 'പുതിയ സമുദായത്തിന്റെ പ്രശ്നങ്ങൾ ' എന്ന പുസ്തകം എഴുതി പ്രസിദ്ധപ്പെടുത്തിയത്.

ജ്ഞാനി തന്റെ ജ്ഞാനത്തിൽ മത്തനായി കഴിയുന്നത് സ്വാർഥമാകയാൽ ദേശസേവചെയ്യണമെന്ന് ഒരു മുമുക്ഷുവിനോട് ആരോ ഉപദേശിയ്ക്കുകയാൽ, അതിൽ സ്വാമിയുടെ അഭിപ്രായമെന്തെന്ന് അയാൾ ആരായുകയുണ്ടായി. അതിൽ നിന്നുമാണ് "മനുഷ്യസമുദായവും മോക്ഷവും" എന്ന പുസ്തകം രൂപം കൊണ്ടത്.

1953-ൽ സൂരത്തിൽവച്ചു നടന്ന 'മഹാഗുജറാത്തു ദിവ്യജീവൻ പരിഷത്തി'ന്റെ ആധ്യക്ഷ്യം വഹിച്ചത് സ്വാമിയായിരുന്നു. അന്നു വലിയ ഘോഷയാത്രയോടും മറ്റും സ്വാമിജിയെ എതിരേറ്റ് പുഷ്പഹാരങ്ങളെക്കൊണ്ട് മൂടത്തക്കവിധം ആരാധിച്ച് സത്കരിച്ച സദസ്യരോട് സ്വാമി തന്റെ അധ്യക്ഷപ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു: "ഇത്ര അധികം ആളുകൾ എന്റെ ദർശനത്തിനായി ഇവിടെ വന്നു ചേരുകയാൽ നിങ്ങൾക്കു യഥാർഥദർശനം നൽകേണ്ടത് എന്റെ കടമയാണ്; അതുപോലെ യഥാർഥദർശനം ഗ്രഹിയ്ക്കേണ്ടത് നിങ്ങളുടെ കർത്തവ്യവുമാണ്. ശാസ്ത്രങ്ങളിൽ ആറുവിധ ദർശനങ്ങളാണ് പറഞ്ഞിരിയ്ക്കുന്നത്. ഇവ ആറും വേദാന്തസമ്മതമാണ്. വേദാന്തബാഹ്യമായിട്ട് വേറെയും ആറ് ദർശനങ്ങളുണ്ട്. ഇതിൽ പാർസി ദർശനം, മുഹമ്മദരുടെ ദർശനം, ക്രൈസ്തവദർശനം ഈ മൂന്നും കൂടെ ചേർത്താൽ ആകെ പതിനഞ്ച്. ഇവയിൽ ഏതു ദർശനമാണുത്തമം എന്ന് പരിശോധിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഏതൊരു ദർശനത്തിൽ ഏറ്റവും കുറച്ച് തത്ത്വങ്ങളെക്കൊണ്ട് ജീവ-ജഗത്തിന്റെ തത്ത്വം കൂടുതലായിട്ടറിയാൻ കഴിയുമോ, അതിനെയാണ് ഉത്തമദർശനമായി കരുതുന്നത്. വേദമാന്യദർശനങ്ങളിൽ ന്യായവും വൈശേഷികവും ഒമ്പതു തത്ത്വങ്ങളെ സ്വീകരിച്ചിരിയ്ക്കുന്നു. യോഗം മൂന്നും, സാംഖ്യം രണ്ടു സ്വതന്ത്ര തത്ത്വങ്ങളേയും സ്വീകരിച്ചിരിയ്ക്കുന്നു. എന്നാൽ വേദാന്തത്തിൽ ഒരു സ്വതന്ത്രതത്ത്വമേ സ്വീകരിച്ചിട്ടുള്ളൂ. അതായത് ഒരു ബ്രഹ്മവും കല്പിതമായയും കൊണ്ട് സകല വ്യവഹാരങ്ങൾക്കും സമാധാനം കാണാൻ കഴിയും. സ്വപ്നത്തിൽ നടക്കുന്നതുപോലെ തന്നെ ജാഗ്രത്തിലും." ഈ വിഷയം വളരെ കഠിനമാകയാൽ സൂരത്തിൽ വേറെ മൂന്നു സ്വതന്ത്രവ്യാഖ്യാനങ്ങളും അന്ന് നടത്തുകയുണ്ടായി.

സൂരത്തിൽത്തന്നെ കച്ചോളിക്കടുത്ത് ഗംഗേശ്വര കാര്യാലയം എന്ന ഒരു *പ്രസ്സുണ്ട്*. അതിന്റെ ഉടമ ഒരു ശിവഭക്തനാണ്. അദ്ദേഹം പുസ്തകങ്ങളും സ്വാമിയെക്കൊണ്ടെഴുതിച്ച് അച്ചടിച്ച് ജിജ്ഞാസുക്കൾക്ക് സൗജന്യമായിട്ട് വിതരണം ചെയ്തിട്ടുണ്ട്.

സത്സംഗയാത്രയിൽ പലരും, മനസ്സുവശത്താകുന്നില്ല, അതിനുള്ള ഉപായം പറഞ്ഞുതരണം എന്നു ചോദിയ്ക്കാറുണ്ട്. അതിന് ഉത്തരം,ഭഗവാൻ അർജുനനോടു പറഞ്ഞതുപോലെ അഭ്യാസവും വൈരാഗ്യവുമാണെന്ന് സ്വാമിയും പറയുമായിരുന്നു. ഭഗവാന്റെ അടുത്തു സദാ പെരുമാറുന്ന അർജുനന്റെ സ്ഥിതി ഇതാണെങ്കിൽ പിന്നെ



സാധാരണക്കാരുടെ സ്ഥിതി എന്തു പറയാനാണ് ? അഭ്യാസമെന്നുവെച്ചാൽ സജാതീയപ്രവാഹത്തെ വെച്ചുകൊണ്ടിരിയ്ക്കയും, വൈരാഗ്യം വിജാതീയപ്രവാഹത്തെ നീക്കുകയുമാണ്. അതായത് ആത്മധർമം സ്വീകരിയ്ക്കുകയും അനാത്മധർമം നീക്കുകയും ആണ്.

സ്വാമിജിയ്ക്കു വൃദ്ധാവസ്ഥയുടെ ചിഹ്നങ്ങൾ അനുഭവപ്പെട്ടു തുടങ്ങി. വൃദ്ധാവസ്ഥ നീക്കാനുള്ള മാർഗം ഭാഗവതമാഹാത്മ്യത്തിൽ സനകാദികൾ നാരദനോടു പറയുന്നുണ്ട്. സനകാദികൾ 5 വയസ്സിൽ കൂടുതലായിട്ട് വളരുന്നില്ല. അതിനു കാരണം അവരുടെ മുഖത്തു നിന്നും സദാ 'ഹരിഃ ശരണം' എന്ന മന്ത്രം പുറപ്പെടുകയാലാണെന്നും പറഞ്ഞിരിയ്ക്കുന്നു. സ്വാമിജിയ്ക്കും, സത്സംഗത്തിനിറങ്ങുമ്പോഴും ഭാഗവതകഥ പറയുമ്പോഴുമെല്ലാം പുതിയ യൗവനം വന്നതുപോലുള്ള അനുഭവം ഉണ്ടാകാറുണ്ടായിരുന്നു. ശ്രീമദ്ഭാഗവതകഥയുടെ മുഖ്യഫലം കാലത്തെ ജയിയ്ക്കുകയാണ്. ഭാഗവതമാഹാത്മ്യത്തിൽ ശൗനകനോട് സൂതൻ പറയുന്നത് 'കാലരൂപിവ്യാളത്തിന്റെ വായിൽപ്പെട്ടു കുഴങ്ങുന്നവർക്കുവേണ്ടി കലിയുഗത്തിൽ ഭാഗവതശാസ്ത്രം ശുകദേവൻ പരീക്ഷിത്തിനെ കേൾപ്പിയ്ക്കുകയുണ്ടായി' എന്നാണ്.

ഭാരതീയതത്ത്വജ്ഞാനപരിഷത്തു കാര്യദർശിനിയുടെ പ്രേരണകൊണ്ട് പല ഗ്രന്ഥങ്ങളും *ഇംഗ്ലീഷി*ലും പ്രസിദ്ധീകരിയ്ക്കാൻ ഇടയായിട്ടുണ്ട്. അത് സ്വാമിയുടെ ജ്ഞാനം ദൃഢമാക്കാൻ നിമിത്തമായി. കർമം മനുഷ്യന് ഉപദ്രവകാരിയാകുന്നില്ല. കർമത്തിന്റെ ഭാരമാണ് ഉപദ്രവമായി തോന്നുന്നത്. അതിനു കാരണം സ്വേച്ഛയുടെ ഭാരമാണ്. ഇങ്ങനെയുള്ള ഇച്ഛ അപ്രാപ്തവസ്തുവിനേക്കുറിച്ചുള്ള ചിന്ത ഉണ്ടാക്കും, പ്രാപ്തമായുള്ള ആത്മസുഖം അനുഭവിയ്ക്കാൻ അനുവദിയ്ക്കുകയില്ല. തനിയ്ക്കു യാതൊരിച്ഛയും കൂടാതെ സഹജമായിട്ടെന്തെങ്കിലും ചെയ്യേണ്ടതു ചെയ്യുന്നതുകൊണ്ട് കർമഭാരം തോന്നുകയില്ല. ഇങ്ങനെ കുറച്ചു കർമം ചെയ്യുന്നതിലും ബന്ധം വന്നുപോകുമെന്ന ഭയം തോന്നുന്നെങ്കിൽ ആ സാധകൻ ഭീരുവാണ്, ജീവന്മുക്തനല്ല.

ഇക്കാലത്ത് പലരും ബ്രഹ്മചര്യദീക്ഷയ്ക്കും, സന്ന്യാസദീക്ഷയ്ക്കുമായി സ്വാമിയെ സമീപിച്ചുകൊണ്ടിരുന്നു.അവരുടെ അർഹതയനുസരിച്ച് അവരിൽ ചിലർക്കു ദീക്ഷ കൊടുത്തു.

സ്വാമിജിയുടെ അനവധി പുസ്തകങ്ങൾ യൂറോപ്പിലും അമേരിക്കയിലും, ആഫ്രിക്കയിലും പ്രചരിയ്ക്കുകയും പ്രശസ്തി ആർജിയ്ക്കുകയും ചെയ്തിട്ടുണ്ട്.

(ഇവിടെ വരെയാണ് സ്വാമിയുടെ ആത്മകഥയിൽനിന്നും എടുത്തിട്ടുള്ള ഭാഗം)

1960 നവംബർ 1-ാം തീയതി സ്വാമിജിയ്ക്കു ഹൃദ്രോഗം അനുഭവപ്പെടുകയാൽ അദ്ദേഹത്തെ അഹമ്മദാബാദിൽ *സിവിൽഹോസ്പിറ്റലിൽ* കിടത്തി ചികിത്സിയ്ക്കയുണ്ടായി. അവിടെയും അദ്ദേഹത്തിന്റെ ദർശനത്തിനായി പല സ്ഥലങ്ങളിൽ നിന്നും വന്നുകൊണ്ടിരുന്ന ഭക്തജനങ്ങൾക്ക് അദ്ദേഹം സഹജമായ പ്രസന്നഭാവത്തിൽ അവസാനനിമിഷം വരെയും ജ്ഞാനോപദേശം ചെയ്തുകൊണ്ടേയിരുന്നു.

നവംബർ 18-ാം തീയതി, അവസാനമായി താൻ *പ്രസ്സിൽ* കൊടുത്തിരുന്ന, 'ദർശനമഹിമ' എന്ന പുസ്തകത്തിൽ ചേർക്കാൻ ചില വരികൾ തന്റെഹൃദയത്തിൽ സ്ഫുരിയ്ക്കുകയാൽ കിടന്നുകൊണ്ടുതന്നെ കടലാസും *പെൻസിലും* വാങ്ങി എഴുതിക്കൊടുത്ത് തന്റെ ആ ജ്ഞാനലീല പൂർത്തിയാക്കിയിട്ട് ബ്രഹ്മവിലീനനാകുകയും ചെയ്തു.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**







ജന്മാദ്യസ്യ യതോഽന്വയാദിതരതശ്ചാർത്ഥേഷ്വഭിജ്ഞഃ സ്വരാട്
തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ മുഹ്യന്തി യത്സൂരയഃ
തേജോവാരിമൃദാം യഥാ വിനിമയോ യത്ര ത്രിസർഗോഽമൃഷാ
ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി.

കസ്മൈ യേന വിഭാസിതോഽയമതുലോ ജ്ഞാനപ്രദീപഃ പുരാ
തദ്രൂപേണ ച നാരദായ മുനയേ കൃഷ്ണായ തദ്രൂപിണാ
യോഗീന്ദ്രായ തദാത്മനാഥ ഭഗവദ്രാതായ കാരുണ്യത-
സ്തച്ഛുദ്ധം വിമലം വിശോകമമൃതം സത്യം പരം ധീമഹി.

നാമസങ്കീർത്തനം യസ്യ സർവപാപപ്രണാശനം
പ്രണാമോ ദുഃഖശമനസ്തം നമാമി ഹരിം പരം.





# ഓം
# അധ്യാത്മഭാഗവതം

## ഉപോദ്ഘാതം

ഒരു ഉത്കൃഷ്ട മതഗ്രന്ഥമായ ശ്രീമദ്ഭാഗവതത്തിൽ ജ്ഞാനം, വൈരാഗ്യം, ഭക്തി എന്നിവയെപ്പററി യഥോചിതം പ്രതിപാദിച്ചിട്ടുണ്ട്. വേദാന്തതത്ത്വങ്ങളും അതിൽ പലയിടങ്ങളിലും പരാമർശിയ്ക്കപ്പെട്ടിട്ടുണ്ട്. സംസ്കൃതഭാഷയിൽ പല വ്യാഖ്യാനങ്ങളും അതിന് ഉണ്ടായിട്ടുണ്ടെങ്കിലും ഭാഗവതത്തിലെ സാരാംശം മുഴുവൻ അവയിൽ പ്രതിപാദിച്ചിട്ടുണ്ടെന്ന് പറയാൻ ആർക്കും കഴിയുകയില്ല. **'വിദ്യാവതാം ഭാഗവതേ പരീക്ഷാ'** (വിദ്വാന്മാരുടെ സാമർഥ്യം ഭാഗവതത്തിൽ പരീക്ഷിച്ചറിയാം) എന്നാണ് ഈ ഗ്രന്ഥത്തെപ്പററി പറഞ്ഞിട്ടുള്ളത്. ഭക്തകവി തുളസീദാസ് ഭാഗവതത്തിലെ പല ഭാഗങ്ങളും തന്റെ രാമായണത്തിൽ എടുത്തു ചേർത്തിട്ടുണ്ട്. ശ്രീമദ് ഭാഗവതത്തിലെ സമാധി ഭാഷയ്ക്ക് അധ്യാത്മഭാഷയെന്നും പേരുണ്ട്. ശ്രീവല്ലഭാചാര്യർ ഈ മഹാഗ്രന്ഥത്തെ വേദവേദാന്തങ്ങൾക്കെല്ലാം ഉപരിയായി കരുതുന്നു.

ശ്രീമദ് ഭാഗവതത്തിന്റെ ആദ്യഭാഗത്ത് - ഭാഗവതമാഹാത്മ്യത്തിൽ - ഭക്തിയുടെയും അതിന്റെ പുത്രസ്ഥാനം വഹിക്കുന്ന വൈരാഗ്യം, ജ്ഞാനം എന്നിവയുടേയും കഥ ചേർത്തിട്ടുണ്ട്. മാതാവിനെക്കാൾ പുത്രന് പ്രായക്കൂടുതൽ ഉണ്ടാവുക സാധ്യമല്ലല്ലോ? അതിനാൽ ഭാഗവതം കേൾക്കുന്നവരുടെ ജ്ഞാനവും വൈരാഗ്യവും പിന്നീടുണ്ടാകേണ്ടതാണെന്ന് കരുതണം. ഭാഗവതത്തിൽ പലയിടങ്ങളിലും അധ്യാത്മഭാഷയിൽ മനസ്സിലാക്കേണ്ട കഥകൾ ചേർത്തിരിയ്ക്കുന്നു. നാലാം സ്കന്ധത്തിൽ പുരഞ്ജനോപാഖ്യാനത്തിന്റെ ആധ്യാത്മികമായ അർഥം അതിൽ ത്തന്നെ വിശദമാക്കിയിട്ടുണ്ട്. 12-ാം സ്കന്ധത്തിൽ ശുകമഹർഷി പരീക്ഷിത്തിനോട് ഇങ്ങനെ പറയുന്നു. "ഹേ രാജൻ! ലോകത്ത് യശസ്സിനുവേണ്ടി പ്രയത്നിച്ച മഹാപുരുഷന്മാരുടെ കഥകൾ ഞാൻ പറഞ്ഞുകഴിഞ്ഞു. ജ്ഞാനത്തിന്റെയും വൈരാഗ്യത്തിന്റേയും മഹത്ത്വം പ്രകടമാക്കാനാണ് അതെല്ലാം പറഞ്ഞത്. അതൊക്കെ വാഗ്വിലാസം മാത്രമാണ്. പരമാർഥദൃഷ്ട്യാ സത്യമല്ല."

അവിടവിടെ ഭഗവാനെ കീർത്തിച്ചിരിയ്ക്കുന്നത് സകല അമംഗളങ്ങളേയും നശിപ്പിയ്ക്കാൻ വേണ്ടിയാണ്. ശ്രീകൃഷ്ണഭഗവാനിൽ നിശ്ചലഭക്തി ഉണ്ടാകണമെന്ന് ആഗ്രഹിയ്ക്കുന്നവർ ഭാഗവതം നിത്യവും പാരായണം ചെയ്യണം. ഭക്തിലാഭം പ്രധാനോദ്ദേശ്യമാകയാൽ ഈ പുസ്തകത്തിൽ കഥാഭാഗം ചുരുക്കി കഥകളിലുള്ള ഭക്തിയും, ജ്ഞാനവും, വൈരാഗ്യവും കൂടുതൽ വിശദമാക്കാൻ ശ്രമിച്ചിരിയ്ക്കുന്നു.

ഭാഗവതത്തിൽ എല്ലായിടത്തും ആധ്യാത്മികത്വം പ്രകടമാകാത്തത് എന്തുകൊണ്ടെന്ന് ചിലർ ചോദിച്ചേയ്ക്കാം. നാലാം സ്കന്ധത്തിൽ നാരദമഹർഷി പ്രാചീനബർഹിസ്സ് എന്ന രാജാവിനോട് അതിന്നുത്തരം പറയുന്നുണ്ട്:

**"ബർഹിഷ്മന്നേതദധ്യാത്മംപാരോക്ഷേണ്യപ്രദർശിതം**
**യത് പരോക്ഷപ്രിയോ ദേവോ ഭഗവാൻ വിശ്വഭാവനഃ."**

(ഹേ പ്രാചീനബർഹിസ്സേ ! ലോകസ്രഷ്ടാവായ ഭഗവാന് പരോക്ഷവർണനം ഇഷ്ടമായതുകൊണ്ടാണ് ഞാൻ ഈ ആത്മജ്ഞാനം നിനക്ക് പരോക്ഷരൂപത്തിൽ പറഞ്ഞുതന്നത്.)

പോരെങ്കിൽ പുരാണരചന നടന്ന കാലത്ത് ഈ സമ്പ്രദായം പ്രചുരപ്രചാരമായിരുന്നിരിയ്ക്കാം.

ജീവിതം നശ്വരമാണെങ്കിലും അതിന്റെ ഹേതുവും ഉദ്ദേശ്യവും മനസ്സിലാക്കിയാൽ അത് അമൂല്യമാണെന്ന് കാണാം. ഇന്നത്തെ വിദ്യാർഥികൾക്ക്, അവരുടെ ജീവിതോദ്ദേശ്യമെന്തെന്ന ചോദ്യത്തിന് വ്യക്തമായ ഉത്തരം നൽകുക അത്ര എളുപ്പമല്ല.

സുഖം എല്ലാവരും ഇഷ്ടപ്പെടുന്നു. പക്ഷേ സുഖം എത്ര വിധം ഉണ്ടെന്നും അതിനുള്ള ശരിയായ വഴികൾ ഏതെല്ലാമെന്നും അറിയാതെ മനുഷ്യൻ നികൃഷ്ടസുഖത്തിലും അതിനുള്ള വഴികളിലുമായി ജീവിതകാലത്ത് ഉഴലുകയാണ്. ജീവിതത്തിൽ നാലു വിധം സുഖങ്ങളുണ്ട്.

1.ശരീരസുഖം 2.മനസ്സുഖം 3.പ്രാണസുഖം 4.ആത്മസുഖം

ഈ നാലു സുഖങ്ങളും നേടാനുള്ള വഴിയാണ് അർത്ഥം, കാമം, ധർമം, മോക്ഷം എന്നീ പുരുഷാർഥങ്ങളുടെ സമ്പാദനത്തിനുള്ള യത്നം. അർത്ഥം, കാമം എന്നിവയ്ക്ക് യഥാക്രമം, ധനസുഖമെന്നും സംസാരസുഖമെന്നും ആണ് വിവക്ഷിതാർഥം. ഈ രണ്ടു സുഖങ്ങൾ ധർമനീതികളെ അവഗണിച്ചുകൊണ്ട് സമ്പാദിയ്ക്കാൻ ശ്രമിയ്ക്കുന്ന മനുഷ്യൻ മൃഗമായിത്തീരുന്നു. അതുകൊണ്ടാണ് ധർമാനുസാരമേ അർത്ഥകാമങ്ങളുടെ സുഖം അനുഭവിയ്ക്കാവൂ എന്ന് ശാസ്ത്രം വിധിയ്ക്കുന്നത്. ഇങ്ങനെ നാലാമത്തെ

സുഖമായ മോക്ഷവും ധർമംകൊണ്ടു പ്രാപിയ്ക്കുവാൻ കഴിയും. ഇന്ന് അർത്ഥകാമങ്ങളുടെ സമ്പാദനത്തിൽ ധർമത്തെ അനുസരിയ്ക്കുന്നില്ല. അനീതിയും ചതിയുംകൊണ്ട് സുഖവും, ധനവും സമ്പാദിയ്ക്കുന്നതിനാൽ ലോകജീവിതം മൃഗീയമായിത്തീരുന്നു. ഇങ്ങനെ മൃഗീയമാകാതിരിയ്ക്കാൻ വേണ്ടിയാണ് ശിക്ഷണം നൽകുന്നത്. വലിയ ആളുകൾ അനീതിയെ ആശ്രയിയ്ക്കുമ്പോൾ മറ്റുള്ളവരിൽ സദ്വാസനകൾ ഉണ്ടാവുക എളുപ്പമല്ല. ഉന്നതവ്യക്തികൾ, ധാർമിക നീതികൾ അനുസരിച്ച് ജീവിയ്ക്കുന്നെങ്കിൽ മാത്രമേ, ആ ജീവിതത്തിന്റെ പ്രഭാവം മറ്റുള്ളവരിൽ പതിയുകയുള്ളൂ.

മനുഷ്യന് ഈശ്വരത്വത്തിലേയ്ക്കുയരാം എന്നതാണ് ഭാരതഭൂമിയുടെ ഉത്ക്കൃഷ്ടമായ അധ്യാത്മസിദ്ധാന്തം. ഇതു പ്രായോഗികമാക്കുന്നതിന് ധർമാനുസാരമായി അർത്ഥകാമങ്ങൾ അനുഭവിയ്ക്കുകയും ജനങ്ങൾ ഈ ജീവിതത്തിൽ ധാർമികനിയമങ്ങളനുസരിയ്ക്കുകയും സമുദായത്തിന്റെ ഉപരിതലത്തിൽ ജീവിയ്ക്കുന്നവർ ധർമാചരണത്തിൽ മറ്റുള്ളവർക്ക് മാതൃകയാകുകയും വേണം. ഒരു നല്ല സംസ്കാരത്തിന് വഴി തെളിയ്ക്കുന്ന ശിക്ഷണം ആരംഭിയ്ക്കുന്നതുവരെ ഒരു നല്ല ജീവിതത്തെ പ്രതീക്ഷിയ്ക്കുക പ്രയാസമാണ്. സംസ്ക്കാരത്തിൽ ഉണ്ടാകുന്ന ദോഷം കലഹത്തിന് വഴി തെളിയ്ക്കുന്നു. കലഹം സ്വാർത്ഥതയുടെ കണ്ണു തുറക്കുന്നു. അതുകൊണ്ട് സദ്ഗുണപൂർണമായ സംസ്ക്കാരമാണ് മനുഷ്യനെ ജീവിതലക്ഷ്യത്തിലെത്തുവാൻ സഹായിയ്ക്കുന്നത്. തമോഗുണപ്രധാനന്മാർ ഭയംകൊണ്ടും, രജോഗുണമുള്ളവർ ചാടുവാക്യങ്ങൾകൊണ്ടും, സത്വഗുണസമ്പന്നന്മാർ സദുപദേശംകൊണ്ടും എളുപ്പത്തിൽ സംസ്ക്കാരസമ്പന്നരായിത്തീരുന്നു.

ഭക്തിയും നീതിയും സദാചാരവുമാണ് മോക്ഷത്തിനുള്ള പരിശുദ്ധമാർഗങ്ങൾ. ദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാകുന്ന മോക്ഷം ഈ സദ്ഗുണങ്ങൾ കൂടാതെ ലഭിയ്ക്കുകയില്ല. സമുദായത്തിനു പൊതുവെ നീതിനിഷ്ഠമായ ജീവിതം ഉണ്ടാകാൻ ഇനിയും വളരെക്കാലം വേണ്ടിവന്നേക്കാം. നീതിമാർഗത്തിലൂടെ സഞ്ചരിയ്ക്കുന്ന വ്യക്തികൾക്ക്, എപ്പോൾ വേണമെങ്കിലും മോക്ഷം പ്രാപിയ്ക്കാം. അതുകൊണ്ട് അവരുടെ ജീവിതം സത്യയുഗത്തിലാണെന്ന് പറയണം. സമുദായം നന്നാകുന്നതുവരെ പ്രതീക്ഷയുടെ കൈവിളക്കുമായി കാത്തിരിയ്ക്കേണ്ട ആവശ്യം അവർക്കില്ല. മോക്ഷപ്രാപ്തിയ്ക്ക് ശ്രീമദ്ഭാഗവതം പോലുള്ള ഉത്തമഗ്രന്ഥങ്ങൾ വായിച്ച് അവയുടെ സിദ്ധാന്തമനുസരിച്ച് ജീവിതം നയിയ്ക്കുകയാണ് വേണ്ടത്. ശുകമഹർഷി പരീക്ഷിത്തുരാജാവിന് ശ്രീമദ്ഭാഗവതത്തിലൂടെ ഏഴുദിവസംകൊണ്ട് ആത്മജ്ഞാനം ഉപദേശിച്ച് മുക്തി നല്കി.

ഭാഗവതത്തിൽ മൂന്നുവിധമായ ഭാഷയുണ്ട്. അതു മനസ്സിലാക്കാതെ പരമാർത്ഥം ഗ്രഹിയ്ക്കുക സാധ്യമല്ല.

1. അധ്യാത്മഭാഷ - രൂപങ്ങളും പ്രതിരൂപങ്ങളും.





2. പരമതഭാഷ - ഉപനിഷത്തിൽ നിന്നും മറ്റും എടുത്തിട്ടുള്ള വാക്യങ്ങൾ.
3. ലൗകികഭാഷ - അനുവാചകരിൽ രസസ്ഫുരണം ഉണ്ടാക്കുവാൻ ഉപകരിയ്ക്കുന്ന കഥകൾ.

ഈ മൂന്നു ഭാഷകളും ഉപയോഗിച്ചിട്ടുള്ളിടത്ത് ശരിയായ അഭ്യാസമില്ലാതെ വായിയ്ക്കുന്നവർ ലൗകികഭാഷ മാത്രം ഗ്രഹിയ്ക്കുന്നു. സമാധിഭാഷ അനുവാചകനും ശ്രോതാവിനും ദുർഗ്രഹമായതുകൊണ്ട്, മോക്ഷപ്രാപ്തിയുണ്ടാകയില്ലെന്നു മാത്രമല്ല ആ വഴിയിലൂടെ ഒരടിപോലും മുന്നോട്ടു വയ്ക്കാൻ സാധിയ്ക്കുകയുമില്ല.

ശ്രീമദ് ഭാഗവതത്തിന്റെ പ്രതിപാദനരീതി ഏതു കഥയുടെ ഇടയ്ക്കും ജ്ഞാനം, വൈരാഗ്യം, സദാചാരം തുടങ്ങിയ ഗുണങ്ങൾ പ്രകടമാക്കാൻ ഉപകരിയ്ക്കുന്നതാണ് ! ലൗകികഭാഷ സുഗ്രഹമായതുകൊണ്ട് വായനക്കാർ അതു മാത്രം മനസ്സിലാക്കുന്നു. പരമത ഭാഷയും അധ്യാത്മഭാഷയും അത്ര സുഗ്രഹമല്ല. ഈ ഗ്രന്ഥത്തിൽ അവകൂടി വിശകലനം ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. അധ്യാത്മഭാഷയാണ് മുഖ്യമെന്ന് വിദ്വാന്മാർ പറയുന്നു. രാമായണം അധ്യാത്മഭാവത്തിൽ മനസ്സിലാക്കുന്നതുപോലെ മഹാഭാരതവും ശ്രീമദ്ഭാഗവതവും ഗ്രഹിയ്ക്കാൻ കഴിയും. അതുകൊണ്ടുമാത്രമേ ജ്ഞാനം, വൈരാഗ്യം, ഭക്തി, സദാചാരം ഇവയുടെ രഹസ്യം മനസ്സിലാക്കി മുക്തി സമ്പാദിയ്ക്കാൻ സാധിയ്ക്കൂ. ഈ രഹസ്യം ഭാഗവതത്തിൽ നിന്നും എടുത്തുകാണിച്ചാലേ ജനങ്ങൾക്ക് ശ്രദ്ധയുണ്ടാവൂ. അതുകൊണ്ട് ഭാഗവതത്തിലെ ഈ ദിവ്യസാഹിത്യം അതിലെ ശ്ലോകങ്ങളെ ആധാരമാക്കി ഈ ഗ്രന്ഥത്തിൽ പ്രദർശിപ്പിച്ചിരിയ്ക്കുന്നു.

ശാസ്ത്രത്തിന്റെ തത്ത്വനിർണയത്തിൽ ആറു കാര്യങ്ങൾ പ്രധാനമാണ്.

1. ഉപക്രമവും ഉപസംഹാരവും 2. അഭ്യാസം 3. അപൂർവത 4. ഫലം 5. അർഥവാദം 6. ഉപപത്തി

## 1. ഉപക്രമവും ഉപസംഹാരവും

ആത്മവർണനം ചെയ്തിട്ടുള്ള ഗ്രന്ഥങ്ങളിൽ ഇവ പ്രകടമാണ്. ഭാഗവതത്തിൽ ആദ്യത്തെ ശ്ലോകം " **സത്യം പരം ധീമഹി** " എന്നു തുടങ്ങി ഒടുവിലത്തെ അധ്യായം " **സത്യം പരം ധീമഹി** " എന്നു തന്നെ അവസാനിയ്ക്കുന്നു. സത്യം എന്തെന്നറിഞ്ഞ് അതിനെ ധ്യാനിച്ച് അതുതന്നെ ആയിത്തീരാനാണ് ഉപദേശിയ്ക്കുന്നത്.

കൂടാതെ ഏഴു മുട്ടുള്ള ഒരു മുളയുടെ കാര്യം ഭാഗവതത്തിൽ പറയുന്നുണ്ട്. അത് വെറും മുളയെ അല്ല കുറിയ്ക്കുന്നത്. " ഭാഗവതം കേൾക്കുന്നതുകൊണ്ട് ഭൗതികദേഹത്തിന്റെ കെട്ടു മുറിയുമെങ്കിൽ ചൈതന്യത്തിന്റെ ബന്ധം എങ്ങനെ അവശേഷിയ്ക്കും?" എന്നാണ് ഭാഗവതമാഹാത്മ്യത്തിൽ ചോദിച്ചിരിയ്ക്കുന്നത്. അതുകൊണ്ട് ഭാഗവതത്തിന്റെ പരമോദ്ദേശ്യം ചൈതന്യത്തിന്റെ ബന്ധം ഇല്ലാതാക്കുകയാണെന്ന് വ്യക്തമാണല്ലോ. കാമം, ക്രോധം, ലോഭം,



മോഹം, മദം, മാത്സര്യം, അവിദ്യ എന്ന് ഏഴു ബന്ധങ്ങളുണ്ട്. ഇവ ഒഴിവാക്കിയാൽ ചൈതന്യത്തിന്റെ ശുദ്ധരൂപം അനുഭവഗോചരമാകും. ഈ ബന്ധത്തെത്തന്നെയാണ് ആവരണം എന്നു പറയുന്നത്. ആവരണഭംഗത്തിന് ബ്രഹ്മാകാരവൃത്തി ആവശ്യമാണ്. ഈ വൃത്തി ഭാഗവതത്തിന്റെ ശ്രവണവും മനനവും കൊണ്ടുണ്ടാകുന്നു. ശ്രവണമനനങ്ങൾ ശുകമഹർഷി പരീക്ഷിത്തുരാജാവിന് ഏഴുദിവസംകൊണ്ട് സുസാധ്യമാക്കിത്തീർത്തു. ഭാഗവതമാഹാത്മ്യത്തിൽ " ഈ കഥ ജ്ഞാനയജ്ഞമാണ്" എന്ന് പ്രസ്താവിച്ചിട്ടുണ്ട്. അന്ത്യഭാഗത്ത് **'ജ്ഞാനപ്രദീപം'** എന്നാണ് ഇതിനെ പരാമർശിയ്ക്കുന്നത്. ആദ്യംതന്നെ പരീക്ഷിത്തുരാജാവ് മരണത്തെപ്പറ്റിയുള്ള സംശയങ്ങൾ ചോദിയ്ക്കുന്നു. അന്ത്യഭാഗത്ത് ശുകബ്രഹ്മർഷി ആ സംശയങ്ങൾക്ക് ശരിയായ ഉത്തരം നല്കുന്നു:'ഹേരാജൻ, മരിയ്ക്കുമെന്ന മൃഗീയ ചിന്ത ഉപേക്ഷിയ്ക്കുക! '

## 2. അഭ്യാസം

പ്രധാനപ്പെട്ട കാര്യം ആവർത്തിച്ച് പറഞ്ഞ് ശ്രോതാക്കളുടെ മനസ്സിൽ ദൃഢത വരുത്തുന്നതിന് അഭ്യാസം എന്നു പറയുന്നു. എല്ലാസ്കന്ധങ്ങളിലും ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയെപ്പറ്റി ആവർത്തിച്ചാവർത്തിച്ച് പറയുന്നുണ്ട്. പതിനൊന്നാം സ്കന്ധത്തിൽ ഇതിന് കൂടുതൽ പ്രാധാന്യം നല്കിയിരിയ്ക്കുന്നു. ഈ ഘട്ടത്തിലാണ് പരീക്ഷിത്തിനു മോക്ഷമുണ്ടാകേണ്ടത്. സാധാരണയായി ഭാഗവതം സപ്താഹപാരായണം നടത്തുമ്പോൾ ഈ ദിവസം കഥ നടത്തുന്നവർക്കുള്ള ജോലിത്തിരക്കുമൂലം കഥ ശരിയ്ക്കു കേൾക്കാൻ സാധിയ്ക്കുന്നില്ല. കഥ വായിയ്ക്കുന്നവരുടെ സ്ഥിതിയും ഇതിൽനിന്ന് വിഭിന്നമല്ല. അതുകൊണ്ട് കഥ തീർന്നതിനുശേഷം - എട്ടാം ദിവസം കൊടുക്കൽ വാങ്ങൽ മുതലായ ലൗകികവ്യവഹാരം വെച്ചാൽ എല്ലാവർക്കും സപ്താഹത്തിന്റെ പരമലക്ഷ്യം സിദ്ധിയ്ക്കാൻ ഇടയുണ്ട്. ജീവനെ ബ്രഹ്മത്തിൽ ലയിപ്പിയ്ക്കുകയാണ് ഭാഗവതത്തിന്റെ മുഖ്യലക്ഷ്യം.

ശ്രീമദ്ഭാഗവതത്തിൽ സ്ത്രീകളുടേയും ഗോപികളുടേയും മറ്റും കാര്യം വരുന്നിടത്ത് അവയ്ക്ക് പ്രകൃതി അഥവാ ജീവാത്മാവ് എന്നു അർഥമെടുക്കണം. ജീവാത്മാവിന് ഭഗവാനുമായുള്ള സംബന്ധത്തിന് ലൗകികഭാഷയിൽ വിവാഹമെന്നും അധ്യാത്മഭാഷയിൽ ബ്രഹ്മസംബന്ധമെന്നും പറയുന്നു.

ദശമസ്കന്ധം അറുപതാമധ്യായത്തിൽ ഭഗവാൻ രുഗ്മിണിയെ പരീക്ഷിയ്ക്കുമ്പോൾ ഈ രഹസ്യം പ്രകടമാകുന്നുണ്ട്. അവിടെ ഭഗവാൻ രുഗ്മിണിയോടു ചോദിയ്ക്കുന്നു - "ഹേ,രാജകുമാരീ! രൂപം, ഉദാരത, ബലം മുതലായ സദ്ഗുണങ്ങൾ തികഞ്ഞ മഹാരാജാക്കന്മാർ നിന്നെ വിവാഹം ചെയ്യാൻ ആഗ്രഹിച്ചു. നിന്റെ പിതാവും സഹോദരനും അതിന് അനുകൂലികളുമായിരുന്നു. പോരെങ്കിൽ നിന്റെ അഭിലാഷങ്ങൾ സഫലമാക്കാൻ സമർഥനായ ശിശുപാലൻ അവിടെ തയ്യാറായിനിന്നിരുന്നു. എന്നിട്ടും അവരുടെ മുമ്പിൽ വെറും നിസ്സാരനായ എന്നെ നീ എങ്ങനെ ഇഷ്ടപ്പെട്ടു?" രുഗ്മിണി മറുപടി നല്കി. "ഹേ, അച്യുതാ! ശിശുപാലനെപ്പോലെയുള്ള രാജാക്കന്മാർ കഴുതയെപ്പോലെ ഗാർഹികഭാരം ചുമക്കുന്നവരാണ്, കാളയെപ്പോലെ ഗൃഹസ്ഥാശ്രമത്തിലെ വ്യാപാരങ്ങളാൽ ബദ്ധരാണ്. നായ്ക്കളെപ്പോലെ തിരസ്ക്കാരം സഹിയ്ക്കുന്നവരുമാണ്. അവർ ഒരു ഭൃത്യനെപ്പോലെ സ്ത്രീസേവ ചെയ്യാൻ വിരുതരാണ്. ഇത്തരക്കാരെ ഭർത്താവായി ലഭിയ്ക്കുന്ന സ്ത്രീകൾ ഭാഗ്യഹീനകളാകുന്നു. ശിവനും ബ്രഹ്മാവുംകൂടി അവിടുത്തെ ഗുണഗണങ്ങൾ പുകഴ്ത്തിപ്പാടുന്നു. അതു കേട്ടിട്ടില്ലാത്തവർ മാത്രമേ ശിശുപാലനെ സ്വീകരിയ്ക്കുകയുള്ളൂ. പ്രഭോ! പുരുഷന്മാരുടെ ഭൗതികശരീരത്തെ നിത്യവും ഭജിയ്ക്കുന്ന സ്ത്രീകൾ അതിമൂഢകളാണ്. അവിടുത്തെ ചരണ കമലത്തിന്റെ സൗരഭ്യം അവർക്ക് അറിഞ്ഞുകൂടായിരിക്കും.

ഇതിൽനിന്നും ഇവിടുത്തെ ബന്ധം ഭൗതികമായ വിവാഹമല്ലെന്ന് പ്രകടമാണല്ലോ. ശിശുപാലൻ എന്നതിന് പുത്രനുവേണ്ടി - സംസാരസുഖത്തിനുവേണ്ടി - വിവാഹം കഴിയ്ക്കുന്നവനെന്നർഥം. ഈ അധ്യായത്തിൽ രുഗ്മിണി സ്വയം ഗുണപ്രകൃതിയായി കരുതപ്പെടുന്നു. അതുകൊണ്ട് പ്രകൃതിയിലെ ജീവാത്മാവും ബ്രഹ്മവുമായിട്ടാണ് സംബന്ധം നടക്കുന്നത്. ദശമസ്കന്ധത്തിൽ കാർത്ത്യായനീവ്രതം അനുഷ്ഠിയ്ക്കുന്ന ഗോപികളുടേയും പതിനാറായിരത്തിയെട്ട് സ്ത്രീകളുടേയും ഭഗവാനുമായുള്ള സംബന്ധത്തെപ്പററി പറയുന്നു. അവിടെയെല്ലാം ബ്രഹ്മസംബന്ധമാണ് വിവക്ഷ. ജീവാത്മാവിനെ പരമാത്മാവുമായി സംബന്ധിപ്പിയ്ക്കുക എന്നർഥം. ശ്രീമദ് ഭാഗവതത്തിൽ ആദിയിലും അവസാനത്തിലും മാത്രമല്ല ഇടയ്ക്കുള്ള അധ്യായങ്ങളിലും കാണപ്പെടുന്ന ഈ സമാധിഭാഷയുടെ പരിശീലനത്തെ അഭ്യാസമെന്നു പറയുന്നു.

## 3. അപൂർവത

ബ്രഹ്മസംബന്ധത്തെ പരാമർശിച്ചിരിയ്ക്കുന്നത് ലൗകികദൃഷ്ടിയ്ക്ക് ദുർഗ്രമാണ്. ഇതിനെയാണ് അപൂർവതയെന്നു പറയുന്നത്. ആത്മാവ് സ്വയംപ്രകാശകവും അപ്രമേയവുമാണ്. അതിന് വേറെ പ്രമാണം ആവശ്യമില്ല. ഇതാണ് ബ്രഹ്മസംബന്ധത്തിന്റെ അപൂർവത.

ഏഴുദിവസംകൊണ്ട് മോക്ഷം നൽകുന്ന വേറൊരു കഥ ദുർലഭമാണ്. ഇതും ഭാഗവതത്തിന്റെ അപൂർവതയാണ്. അതിഭക്തിയുടെയും വൈരാഗ്യത്തിന്റെയും ശക്തി പ്രകടിപ്പിച്ചിട്ടുള്ളതും മറ്റെങ്ങും കാണുക സാധ്യമല്ല. ഈ കഥയ്ക്ക് "പരമഹംസസംഹിത"യെന്നും പേരുണ്ട്. കഥ പറയുന്ന ആൾ ശുകബ്രഹ്മർഷിയെപ്പോലെ പരമഹംസനും, ശ്രോതാക്കൾ പരീക്ഷിത്തുരാജാവിനെപ്പോലെ പരിശുദ്ധാന്തഃകരണരുമായാൽ ഏഴു ദിവസം കൊണ്ടു തന്നെ മോക്ഷം ലഭിയ്ക്കും. പക്ഷെ ഇത്തരം

ലക്ഷണം തികഞ്ഞ വക്താവും ശ്രോതാക്കളും അപൂർവം തന്നെ

### 4. ഫലം

ഈ കഥയുടെ ഫലം ബ്രഹ്മസംബന്ധം (മുക്തി) ആണ്. **സർവവേദാന്തസാരം ച യദ് ബ്രഹ്മാത്മൈക്യല ക്ഷണം വസ്ത്വദ്വിതീയം തന്നിഷ്ഠം കൈവല്യൈക പ്രയോജനം.** (സമസ്ത വേദാന്ത ങ്ങളുടെ സാരരൂപമായ ബ്രഹ്മത്തിന്റേയും ആത്മാവിന്റേയും ഐക്യത്തെ പ്രതിപാദിച്ച് അതിൽ നിഷ്ഠയുണ്ടാക്കി കൈവല്യം(മോക്ഷം)നൽകുകയാണ് ശ്രീമദ് ഭാഗവതത്തിന്റെ പ്രയോജനം.)

പരീക്ഷിത്തിന് ജ്ഞാനം ലഭിച്ചോ എന്ന ശുകമഹർഷിയുടെ ചോദ്യത്തിന് രാജാവ് മറുപടി നല്കി: " ഞാൻ സിദ്ധനായിക്കഴിഞ്ഞു. അവിടുത്തെ കൃപകൊണ്ട് ഞാൻ കൃതകൃത്യനാണ്. ബ്രഹ്മനിർവാണത്തിൽ പ്രവേശിച്ചു കഴിഞ്ഞ എനിയ്ക്ക് മരണഭയമേ ഇല്ല ! അവിടുന്ന് സർവ മംഗളമൂർത്തിയായ ഭഗവാന്റെ സ്വരൂപസാക്ഷാത്കാരം ഉണ്ടാക്കിത്തന്നതുകൊണ്ട് എന്റെ അജ്ഞാനം നശിച്ചു. "

### 5. അർഥവാദം

(ഭാഗവതത്തിൽ പ്രസ്താവിച്ചിട്ടുള്ള അദ്വൈത തത്ത്വത്തിന്റെ സ്തുതിയും ദ്വൈതത്തിന്റെ നിന്ദയും.)

തത്ത്വവേത്താക്കൾ അദ്വിതീയജ്ഞാനത്തെ തത്ത്വമെന്ന് പറയുന്നു. ബ്രഹ്മം, പരമാത്മാ, ഭഗവാൻ എന്നെല്ലാം പറയുന്നത് ഈ തത്ത്വത്തെതന്നെയാണ്. ഈ തത്ത്വം ശ്രീകൃഷ്ണന്റെ യഥാർഥസ്വരൂപമായതിനാൽ ഭാഗവതത്തിൽ അവിടവിടെ അതിനെ സ്തുതിച്ചിട്ടുണ്ട്. ദ്വൈത നിന്ദയും പലേടത്തും കാണാനുണ്ട്. കംസൻ ദ്വൈതത്തിന്റെ പ്രതീകമാണ്. രണ്ടു പ്രകാശമില്ലാത്തിടത്ത് കംസൻ രണ്ടു പ്രകാശം കണ്ടിരുന്നു. **അസത്യപി ദ്വിതിയേ ച ദ്വൈരൂപ്യം ജ്യോതിഷാം തഥാ."**

അതിനാൽ കംസനിന്ദയും അയാളുടെ സേനാപൂതനാദിദുർവാസനകളുടെ നാശത്തിന്റെ കഥയും ദശമസ്കന്ധത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.

### 6. ഉപപത്തി

ഉപപത്തിയെന്നുവച്ചാൽ ഭാഗവതത്തിൽ അദ്വൈതവസ്തുവിന്റെ ദാർഢ്യത്തിനുവേണ്ടി കൊടുത്തിട്ടുള്ള യുക്തികളും ദൃഷ്ടാന്തങ്ങളുമാണ്. വിസ്തരഭയത്താൽ അവയെപ്പറ്റി തത്ക്കാലം നിരൂപണം ചെയ്യാൻ നിവൃത്തിയില്ല.

മോക്ഷേച്ഛുക്കൾ ഭാഗവതത്തിലെ ജ്ഞാനം വൈരാഗ്യം, ഭക്തി മുതലായവയെ കാണിച്ചിരിയ്ക്കുന്ന ഭാഗം ആവർത്തിച്ചു പഠിയ്ക്കണം. ചതുഃശ്ലോകീഭാഗവതം, കപിലാഖ്യാനം, ജഡഭരതന്റെ കഥ, അജാമിളമോക്ഷം, പ്രഹ്ലാദചരിതം, അംബരീഷചരിതം, വൃത്രാസുരകഥ, ഗജേന്ദ്രമോക്ഷം, ഏകാദശസ്കന്ധം, പന്ത്രണ്ടാം സ്കന്ധത്തിലെ 4,5,6,13 ഈ അധ്യായങ്ങൾഇവ ആവർത്തിച്ചു വായിയ്ക്കാൻ





യോഗ്യമാണ്. "ഭാഗവതത്തിലെ മുഖ്യഭാഷ സമാധിഭാഷ യാണെങ്കിൽ - കഥ മുഴുവനും അധ്യാത്മ ദൃഷ്ട്യാ മനസ്സിലാക്കാവുന്നതാണെങ്കിൽ - ശ്രീകൃഷ്ണൻ, വാസുദേവൻ, ദേവകി മുതലായവർ ഏതെങ്കിലും കാലത്ത് ജീവിച്ചിരുന്നിട്ടുണ്ടോയെന്ന് ചിലർ ചോദിയ്ക്കാറുണ്ട്. ഈ ചോദ്യം പരിശോധനാർഹമാണ്.സമാധിഭാഷയിൽ ശ്രീകൃഷ്ണനെ ആത്മസ്വരൂപനായി ഇന്നും കാണാൻ സാധിയ്ക്കുമ്പോൾ ആയിരമായിരം വർഷങ്ങൾക്കുമുമ്പ് ശ്രീകൃഷ്ണൻ ഉണ്ടായിരുന്നോ എന്ന സംശയം ഉദിയ്ക്കുന്നതേയില്ല. ഏകാദശസ്കന്ധത്തിന്റെ ഒടുവിൽ "ശ്രീകൃഷ്ണാഭിധനും പരമശ്രേഷ്ഠനുമായ ആദിപുരുഷനെ ഞാൻ നമിയ്ക്കുന്നു" എന്നു പറഞ്ഞിട്ടുണ്ട്. ആ ആദിപുരുഷൻ തന്നെയാണ് ബ്രഹ്മം.

ശ്രീകൃഷ്ണന്റെ പേരും പതിനായിരം യോദ്ധാക്കളുമായി അദ്ദേഹത്തിന്റെ യുദ്ധവും മഹാഭാരതത്തിന് മുമ്പുതന്നെ പ്രസിദ്ധമായ ഋഗ്വേദത്തിലും കാണുന്നുണ്ട്. ഛാന്ദോഗ്യോപനിഷത്തിലും ദേവകീപുത്രനായ ശ്രീകൃഷ്ണന്റെ പേരു കാണുന്നു. ഇതിൽനിന്നും ഇതിഹാസദൃഷ്ട്യാ ശ്രീകൃഷ്ണന്റെ സംപൂർണജീവിതം മനസ്സിലാക്കുക പ്രയാസമാണെന്നു കാണാം. പക്ഷേ സമാധിഭാഷയിൽ ശ്രീകൃഷ്ണനായി കരുതിയ ആത്മസ്വരൂപം എല്ലാവർക്കും എന്നും കാണാൻ കഴിയും.

സീതയുടെ പേര് രാമായണത്തിൽ പ്രസിദ്ധമായിരിയ്ക്കുന്നതുപോലെ അതിനുമുമ്പുതന്നെ പ്രസിദ്ധമായ ഋഗ്വേദത്തിൽ ഒരിടത്തുള്ള രണ്ടു ഋക്കുകളുടെ ദേവത സീതയാണെന്നു പറഞ്ഞിട്ടുണ്ട്. യജുർവേദത്തിലും സീതയെക്കുറിച്ച് നാലു മന്ത്രങ്ങളുണ്ട്. ഏതാനും ദിവസങ്ങൾക്കുള്ളിൽ മരിയ്ക്കാൻ ഇടയുള്ളവന് ആത്മനിഷ്ഠയുണ്ടാക്കാനുള്ള കഥയാണ് ഭാഗവതം. അതുകൊണ്ടുതന്നെ ഇതിഹാസ ദൃഷ്ടി വിട്ട് തത്ത്വഗ്രഹണം ചെയ്യേണ്ടത് ആവശ്യവുമാണ്. ഭാഗവതത്തിൽ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്ന വസ്ഥകളെപ്പറ്റി പല തവണ പരാമർശിച്ചിട്ടുണ്ട്. ഗീതയിലും മായയെ വർണിച്ചിരിയ്ക്കുന്നു. മായ ത്രിഗുണസമ്പന്നയാണ്. സത്വഗുണത്തെ വർധിപ്പിച്ചു രജസ്തമോഗുണങ്ങളെ അമർത്താൻ ഗീത ഉപദേശിയ്ക്കുന്നു. ചതുഃശ്ലോകീഭാഗവതത്തിലും ഭാഗവതം ഏകാദശസ്കന്ധത്തിലും ഈ മൂന്ന വസ്ഥകളുടെ നിരൂപണവേളയിൽ മായ അനിർവചനീയമാണെന്നു പറഞ്ഞിട്ടുണ്ട്. ഇത്തരം വ്യാഖ്യാനംകൊണ്ട് വ്യവഹാരം പ്രാതിഭാസികമായിത്തീരുന്നു. പ്രാതിഭാസികസത്യത്തെ പരമാർഥമാക്കാൻ പിന്നീട് വലിയ വിഷമമില്ല. അവയെപ്പറ്റി ഈ പുസ്തകത്തിൽ കൂടുതലായി വിവരിച്ചിട്ടുണ്ട്.

ഭാഗവതത്തിൽ സഗുണത്തിന്റെയും നിർഗുണത്തിന്റെയും വർണനയുണ്ട്. ലോകം സത്യമായി കാണുന്നവർ "ഉലകു സൃഷ്ടിച്ചു ഭരിച്ചു സംഹരിയ്ക്കുന്ന" സഗുണഭഗവാനെ സ്മരിയ്ക്കണം. ഭക്തി വർധിയ്ക്കുന്നതോടെ ഭഗവാന്റെ മായ അപ്രത്യക്ഷമാകും. അപ്പോൾ ഭൗതികലോകം പരമാർഥമായി മാറും. ലോകം മിഥ്യയായി തോന്നുന്നവർക്ക് അതിന്റെ സൃഷ്ടികർത്താവിനെ അന്വേഷിച്ച് അലയേണ്ടി



വരുന്നില്ല. സ്വപ്നത്തിൽ കണ്ട കെട്ടിടം നിർമിച്ച ആശാരിയെ ഉണർന്നതിനുശേഷം അന്വേഷിയ്ക്കാറില്ലല്ലോ? ജാഗ്രദവസ്ഥയിലും ലോകത്തെപ്പററി പൂർണമായ ബോധം ഉണ്ടാകുന്നില്ല. ദ്രഷ്ടാക്കളുടെ ഭേദമനുസരിച്ച് ഓരോ വീക്ഷണകോണിലും വ്യത്യസ്തമായ ഓരോ ലോകം കാണാം. അതുകൊണ്ട് വ്യാവഹാരികലോകം പ്രാതിഭാസികമായിത്തീരുന്നു. സ്വപ്നംപോലെ പ്രാതിഭാസികലോകത്തിനും യഥാർഥമായ ഉത്പത്തിയോ സ്ഥിതിയോ ക്ഷയമോ ഉണ്ടാകുന്നില്ല. അതിനാൽ മായാമയമായ സംസാരം യഥാർഥമല്ലെന്ന് ഏകാദശസ്കന്ധത്തിൽ ഭഗവാൻ ഉദ്ധവർക്ക് പറഞ്ഞുകൊടുക്കുന്നുണ്ട്. അതുകൊണ്ട് പല തവണ സ്വപ്നദൃഷ്ടാന്തംകൊണ്ട് ശുകമഹർഷി പരീക്ഷിത്തിനും ഉപദേശം നൽകുന്നു.

പ്രാതിഭാസികവസ്തുവുമായി ആത്മാവിന് യഥാർഥസംബന്ധം ഉണ്ടാകുന്നില്ല. പ്രാതിഭാസികവസ്തു ആത്മാവിൽ ലയിച്ചിരുന്നാലും യഥാർഥദ്വൈതം ആകുകയില്ല. ഇങ്ങനെ പ്രതിഭാസിയ്ക്കുന്ന വസ്തുവിൽ ഒരെണ്ണത്തിന്റെ അംശത്തിനുമാത്രം നിവൃത്തിയുണ്ടാകുന്നില്ല. പ്രാതിഭാസികവസ്തു സത്യമല്ലാത്തതിനാൽ അതിനെപ്പറ്റി അറിയേണ്ടതുമില്ല. പോരെങ്കിൽ ആ അറിവ് യാഥാർഥ്യജ്ഞാനത്തിനുള്ള മാർഗത്തിൽ തടസ്സമുണ്ടാക്കുകയും ചെയ്യുന്നു. നിത്യമായ ചൈതന്യപ്രാപ്തിയും മായാനിവൃത്തിയും ജ്ഞാനംകൊണ്ടുണ്ടാകുന്നു. പരീക്ഷിത്തുരാജാവ് ഇക്കാര്യം ഏഴു ദിവസത്തെ കഥാശ്രവണം കൊണ്ട് സാധിച്ചു.

ശ്രീമദ്ഭാഗവതം വായിയ്ക്കുന്നവർക്കും കേൾക്കുന്നവർക്കും ഒരുപോലെ ഉപകാരപ്രദമാണ്. ആദ്യമായി അധ്യാത്മഭാഗവതം പഠിച്ചതിനുശേഷം ശ്രീമദ്ഭാഗവതം കൈകാര്യം ചെയ്താൽ ഈ കഥകൾ വളരെ രസകരമാകാൻ ഇടയുണ്ട്.





# മൂന്നാം പതിപ്പിന്റെ പ്രസ്താവന

ശ്രീമദ്ഭാഗവതം ശ്രീ വേദവ്യാസ വിരചിതമാണല്ലോ. ആധ്യാത്മിക മാർഗത്തിൽ സഞ്ചരിയ്ക്കുന്ന സാധകന്മാർക്കെല്ലാം ഭാഗവതകഥകൾ ഏറെക്കുറെ സുപരിചിതമാണ്. എന്നാൽ അതിലെ ആധ്യാത്മികതത്ത്വങ്ങൾ ചുരുക്കം ചില സുകൃതികൾക്കു മാത്രമേ സ്വായത്തമാക്കുവാൻ സാധിച്ചിട്ടുള്ളു. അവരിൽ ഒരു സുകൃതിയായിരുന്നു ഗുജറാത്തിലെ അഹമ്മദാബാദിനടുത്തുള്ള വലാദിലെ വേദാന്താശ്രമ മഠാധിപതി പരമപൂജ്യ ശ്രീ മാധവതീർത്ഥസ്വാമികൾ. അദ്ദേഹം ഗുജറാത്തി ഭാഷയിൽ വിരചിച്ച അധ്യാത്മഭാഗവതം ശിഷ്യയായ ഡോ. ജി. രുദ്രാണിയമ്മ മലയാളത്തിലേയ്ക്കു വിവർത്തനം ചെയ്തു. ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണാവകാശം വാഴൂർ തീർത്ഥപാദാശ്രമത്തിനു കൈമാറുകയും ഇവിടെനിന്നും ടി ഗ്രന്ഥത്തിലെ ആദ്യത്തെ ഒൻപതു സ്കന്ധങ്ങൾ ഒന്നാം ഭാഗമായും ശേഷിച്ച മൂന്നു സ്കന്ധങ്ങൾ രണ്ടാം ഭാഗമായും യഥാക്രമം 1974 ഒക്ടോബറിലും 1975 ഒക്ടോബറിലും പ്രസിദ്ധീകരിച്ചു. ശ്രീ. പരീക്ഷിത്തു മഹാരാജാവിനെപ്പോലുള്ള ഉത്തമ ജിജ്ഞാസുക്കൾക്കു പരമപുരുഷാർഥസാധകമായ രഹസ്യങ്ങൾ ഉൾക്കൊള്ളുന്ന ഈ ഗ്രന്ഥം ഇപ്പോൾ ആശ്രമത്തിൽനിന്നും ലഭ്യമല്ല. ഭഗവദ്ഭക്തന്മാരുടെ നിരന്തരമായ ആവശ്യപ്രകാരം മൂന്നാം പതിപ്പായി സന്തോഷപൂർവം ഈ ഗ്രന്ഥത്തെ ഭക്തജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു. മുൻപെന്നപോലെ ഇതിനെയും സുകൃതികളായ ഭക്തജനങ്ങൾ സഹർഷം സ്വീകരിയ്ക്കും എന്നു പ്രത്യാശിയ്ക്കുന്നു.

രണ്ടു ഭാഗമാക്കുമ്പോൾ സംഭവിയ്ക്കാവുന്ന അധിക ചെലവ് ഒഴിവാക്കുവാൻ ഒന്നിച്ച് ഒറ്റ ഗ്രന്ഥമായി പ്രസിദ്ധീകരിയ്ക്കുന്നു. ഇതിൽ ഒന്നും രണ്ടും ഭാഗത്തിന്റെ അവതാരികയും ക്രമമായിതന്നെ ചേർത്തിരിയ്ക്കുന്നു.

**ശ്രീ പ്രജ്ഞാനാനന്ദതീർത്ഥപാദസ്വാമി**
**മഠാധിപതി - ശ്രീ തീർത്ഥപാദാശ്രമം**
**തീർത്ഥപാദപുരം പി.ഒ., വാഴൂർ**

**വാഴൂർ**
**19.3.2006**



# ഭാഗവതമാഹാത്മ്യം

**ശ്രീ**മദ്ഭാഗവതം ഏഴു ദിവസംകൊണ്ട് മോക്ഷത്തെ പ്രദാനം ചെയ്യുന്ന പരമഹംസസംഹിതയാണ്. സംസ്കൃതത്തിൽ, ഇതിന്റെ അർഥം പലരും പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും മറ്റു ഭാഷകളിൽ താത്ത്വികമായ വ്യാഖ്യാനമൊന്നും കാണുന്നില്ല.

ഈ സംഹിതയിൽ ഭഗവാന്റെ സഗുണവും നിർഗുണവുമായ സ്വരൂപവർണനം ഉണ്ട്. ഒരു നടൻ തന്റെ യഥാർഥരൂപം മറച്ചുകൊണ്ട് വേറൊരു രൂപം നടിയ്ക്കുന്നതുപോലെ നിർഗുണനായ ഭഗവാനും തന്റെ യാഥാർഥ്യത്തെ മറച്ച് ലോകമാകുന്ന രംഗത്ത് ചില ഭാവങ്ങൾ നടിയ്ക്കുന്നു. അതുകൊണ്ട് ഭഗവാനെ മായാനാടകസൂത്രധാരനെന്നും ലീലാമാനുഷവിഗ്രഹനെന്നും നടവരൻ എന്നും മഹാത്മാക്കൾ പറയുന്നു. നിർഗുണസ്വരൂപം മനസ്സിലാക്കാൻ രജ്ജുവിൽ സംഭവിയ്ക്കുന്ന സർപ്പഭ്രാന്തി ഒരു ഉത്തമദൃഷ്ടാന്തമാണ്. ദ്രഷ്ടാവ് കയറിനെ ഇരുട്ടത്ത് സർപ്പമാണെന്ന് തെറ്റിദ്ധരിച്ച് ഭയാധീനനാകുന്നു. അതുപോലെ ഇവിടെ തെറ്റിദ്ധാരണയുണ്ടാവാൻ കാരണം ഭഗവാന്റെ മായയാണ്. ജീവന്റെ ദൃഷ്ടിദോഷം കൊണ്ടാണ് നിർഗുണസ്വരൂപം ഗോചരമാകാത്തത്. ഈ തെറ്റിദ്ധാരണ മാറുമ്പോൾ സഗുണഭഗവാൻ ഭേദത്തെ അഭേദമാക്കുന്നതായും നിർഗുണഭഗവാൻ ഭേദത്തെ നിഷേധിയ്ക്കുന്നതായും മനസ്സിലാകും. രണ്ടിന്റെയും ലക്ഷ്യം ഭിന്നമല്ല. അധികാരിഭേദംകൊണ്ട് മാർഗം ഭിന്നമായിത്തോന്നുമെന്നേ ഉള്ളൂ. ഈ ഭിന്നമാർഗങ്ങളെ ഭഗവദ്ഗീതയിൽ യോഗമെന്നും സാംഖ്യമെന്നും പറയുന്നു. ലോകം സത്യമായിക്കാണുന്നവർക്ക് സഗുണഭക്തിയുടെ യോഗമാർഗവും മിഥ്യയാണെന്ന് അറിവുള്ളവർക്ക് നിർഗുണഭക്തിയുടെ ജ്ഞാനമാർഗവുമാണ് സാധനാസമ്പ്രദായം. ആദ്യത്തെ മാർഗത്തിന് ശരണാഗതിയും രണ്ടാമത്തേതിന് വൈരാഗ്യവുമാണ് പ്രധാനമായി വേണ്ടത്. സഗുണഭക്തിമാർഗത്തെ അനുസരിക്കുമ്പോൾ ആത്മാനന്ദം ഉണ്ടാകുന്നതുവരെ അവരവർ ദോഷയുക്തരാണെന്ന് തോന്നും. നിർഗുണഭാവത്തിൽ വിശ്വസിയ്ക്കുന്നവർ ആദ്യം മുതല്ക്കുതന്നെ പ്രകൃതിയിൽ അസക്തരായിത്തീരുകയും ആനന്ദത്തിന്റെ പ്രതിബന്ധമായ ആവരണത്തെ ബ്രഹ്മാകാരവൃത്തികൊണ്ട് ഭേദിയ്ക്കുകയും ചെയ്യുന്നു. രണ്ടു സാധനകളിലും അഹങ്കാരം കളഞ്ഞ് സകലതും ഒരു ശക്തിയ്ക്ക് അധീനമായി വർത്തിയ്ക്കുന്നു എന്ന അനുഭവം ഉണ്ടാകണം.

ശ്രീമദ് ഭാഗവതത്തിൽ ഒരേ വിഷയത്തിന് അനേകം അർഥങ്ങൾ ഉണ്ടാകാം. ഗ്രന്ഥകർത്താവായ ശ്രീ വ്യാസഭഗവാൻ വിചാരിച്ചിട്ടില്ലാത്ത അർഥം പോലും ഭാഗവതസംഹിതയിൽ കാണാൻ കഴിയും. അതുകൊണ്ട് ശുകമഹർഷിയെപ്പോലുള്ളവർക്ക് മാത്രമേ ഈ സംഹിത മനസ്സിലാക്കാനും ശരിയായി അന്യരെ ഗ്രഹിപ്പിയ്ക്കാനും സാധിയ്ക്കുകയുള്ളു.

ശ്രീമദ്ഭാഗവതത്തിന്റെ എണ്ണൂറു വർഷങ്ങൾക്കു മുമ്പുള്ള ഒരു കൈയെഴുത്തുപ്രതി കാണാൻ ഇടയായി. അതിൽനിന്ന് ഈ ഗ്രന്ഥം ഇടക്കാലത്ത് ഉണ്ടായിട്ടുള്ളതല്ലെന്നു മനസ്സിലാക്കാം. ഭഗവാന്റെ സ്വരൂപംപോലെത്തന്നെ ശ്രീമദ്ഭാഗവതത്തിന്റെ സ്വരൂപവും അനിർവചനീയമാണ്. ഗീതയിലും ഉപനിഷത്തുകളിലുംകൂടി കാണാൻ സാധിയ്ക്കാത്തക്കവിധം മാഹാത്മ്യമുള്ള ചില ശ്ലോകങ്ങൾ ഇതിലുണ്ട്. ഈ സംഹിത ജ്ഞാനയോഗിയെന്നും ഭക്തിയോഗിയെന്നും ഉള്ള വ്യത്യാസംകൂടാതെ എല്ലാവർക്കും അനുകരണീയമാണ്; ആരാധ്യവുമാണ്. വൈഷ്ണവ മഹാത്മാക്കൾക്ക് ഇതു പരമജീവനാണ്. ഈ ഗ്രന്ഥത്തിൽ നിയമമാർഗത്തേക്കാൾ അനുഗ്രഹമാർഗത്തിനു പ്രാധാന്യം നല്കിയിരിയ്ക്കുന്നു. ശ്രീമദ്വല്ലഭാചാര്യർ, ഭാഗവതത്തെക്കൂടി ഒരു പ്രസ്ഥാനമായിക്കരുതി പ്രസ്ഥാനത്രയത്തിനു പകരം പ്രസ്ഥാനചതുഷ്ടയത്തെ പ്രമാണമാക്കിയിട്ടുണ്ട്.

ശുകമഹർഷി ലൗകികവും വൈദികവുമായ കർമങ്ങൾ ത്യജിച്ച് അവധൂതവേഷം സ്വീകരിച്ചു. അദ്ദേഹം ഏകനായി കാട്ടിലൂടെ സഞ്ചരിയ്ക്കുകയാണ്. പിതാവായ വ്യാസമഹർഷി പുത്രവിരഹത്താൽ ദുഃഖിതനായി ഹേ പുത്രാ ! ഹേ പുത്രാ ! എന്നു വിളിച്ചുകൊണ്ട് ശ്രീശുകന്റെ പുറകെ ഓടിനടന്നു. വ്യാസൻ ശുകനെ വിളിച്ചതിന് വൃക്ഷങ്ങളാണ് മറുപടി പറഞ്ഞത്. ഇതിനു കാരണം ശുകബ്രഹ്മർഷിയ്ക്ക് "അഖിലതാദാത്മ്യഭാവം" ഉണ്ടായിരുന്നതാണ്. ഇങ്ങനെ സർവചരാചരാന്തര്യാമിയായ ശുകമഹർഷിയെ ഭാഗവതമഹാഗ്രന്ഥത്തിന്റെ ആരംഭത്തിൽത്തന്നെ നമസ്കരിച്ചു കാണുന്നു. ഭാഗവതകഥ തുടങ്ങുന്നത് ഇങ്ങനെയാണ്: ഒരിയ്ക്കൽ ശൗനകമുനി മഹാജ്ഞാനിയായ സൂതനെ നമസ്കരിച്ചിട്ട് ചോദിച്ചു. "ഭക്തിയും ജ്ഞാനവും, വൈരാഗ്യവും വർധിയ്ക്കുവാനുള്ള മാർഗം അരുളിച്ചെയ്യണം. ഭഗവാന്റെ മായകൊണ്ടുണ്ടാകുന്ന മോഹത്തെ ജയിയ്ക്കാനുള്ള മാർഗവും ദയവായി പറഞ്ഞുതരണം."

സൂതൻ : " മായയെ അകറ്റാൻ ശ്രീ വ്യാസമഹർഷി ശ്രീമദ്ഭാഗവതം രചിച്ചിട്ടുണ്ട്. മനഃശുദ്ധിയ്ക്ക് ഇതിനേക്കാൾ ഉത്തമമായ ശാസ്ത്രം വേറെയില്ല."

ശൗനകൻ : ഭാഗവതശ്രവണത്തിനുള്ള വിധി



യെന്താണ് ?

സൂതൻ : ഒരിയ്ക്കൽ കലിയുഗത്തിന്റെ ദോഷം മനസ്സിലാക്കിയ നാരദമുനി യമുനാതീരത്തുവന്നു. അവിടെ ഒരു സ്ത്രീ ഇരിപ്പുണ്ടായിരുന്നു. അവളുടെ അടുത്ത് രണ്ടു വൃദ്ധന്മാർ ബോധമില്ലാതെ കിടക്കുന്നുണ്ട്. അവർക്ക് "ബോധം വരുത്തുവതിനാ"യി ചുററുപാടും നില്ക്കുന്ന ആളുകൾ ശീതോപചാരം ചെയ്യുന്നുമുണ്ട്. ഭക്തി എന്നു പേരായ ആ സ്ത്രീ നാരദനെ നമസ്കരിച്ചിട്ട് പറഞ്ഞു :

"പ്രഭോ ! ഞാൻ ഭക്തിമാതാവാണ്. ഈ രണ്ടു പേരും എന്റെ പുത്രന്മാരായ ജ്ഞാനവും വൈരാഗ്യവുമാണ്. കലിയുഗത്തിന്റെ ആക്രമണംകൊണ്ട് ഞങ്ങൾക്ക് വാർധക്യം സംഭവിച്ചു. അതുകൊണ്ട് ഞങ്ങൾ വളരെ വ്യസനിയ്ക്കുന്നു."

നാരദൻ : ഈ കലിയുഗത്തിൽ സജ്ജനങ്ങൾ ദുഃഖിയ്ക്കുകയും ദുർജനങ്ങൾ സുഖിയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ട് ഭൂമിയുടെ ഭാരം വർധിയ്ക്കുന്നു. നീ ശ്രീകൃഷ്ണഭഗവാന്റെ പദകമലങ്ങളെ സ്മരിയ്ക്കുക. അവിടുന്ന് ഭക്തരക്ഷകനാണ്. ഭഗവാൻ നിനക്ക് മുക്തി എന്ന ദാസിയേയും ജ്ഞാനവൈരാഗ്യങ്ങളെന്ന പുത്രന്മാരേയും തന്നിട്ടുണ്ടല്ലോ. കലിയുഗത്തിൽ മനുഷ്യർ ജ്ഞാനവൈരാഗ്യങ്ങളെ ഉപേക്ഷിയ്ക്കുന്നു. അതുകൊണ്ടാണ് നിന്റെ ഈ പുത്രന്മാർ വൃദ്ധരായത്. ഇവരുടെ രക്ഷയ്ക്കുള്ള വഴി ഞാൻ അന്വേഷിയ്ക്കുന്നുണ്ട്.

അനന്തരം നാരദർ ആ രണ്ടു പുത്രന്മാരുടെയും ചെവിയിൽ മന്ത്രോച്ചാരണം ചെയ്യുകയും ഗീതയിലെ പദ്യങ്ങൾ ഉരുവിടുകയും ചെയ്തു. എന്നിട്ടും അവർക്ക് ബോധം വരായ്കയാൽ അവിടുന്നു മറ്റു തീർത്ഥസ്ഥാനങ്ങളിലേയ്ക്കു പോയി. പല മുനിജനങ്ങളോടും ഇവരെ ഉണർത്താനുള്ള ഉപായം ചോദിച്ചു. "ഗീതയും വേദവാക്യവുംകൊണ്ട് ജ്ഞാനവും വൈരാഗ്യവും ഉണരുന്നില്ലെങ്കിൽ വേറെ ഉപായമൊന്നും അറിഞ്ഞുകൂടെ"ന്ന് എല്ലാവരും മറുപടി പറഞ്ഞു. നാരദൻ ബദര്യാശ്രമത്തിൽപ്പോയി, തപസ്സുതുടങ്ങി. അവിടെവച്ച് അദ്ദേഹം സനകാദികളെക്കണ്ടു. അവരോട് ഭക്തിയ്ക്കും ജ്ഞാനവൈരാഗ്യങ്ങൾക്കും പ്രാബല്യം ഉണ്ടാക്കാനുള്ള മാർഗം ചോദിച്ചു. സനകാദികൾ ഇങ്ങനെ മറുപടി പറഞ്ഞു: "ദ്രവ്യയജ്ഞം,തപോയജ്ഞം, സ്വാധ്യായയജ്ഞം ഇവയെക്കാളെല്ലാം ശ്രേഷ്ഠമാണ്ശ്രീമദ്ഭാഗവതപാരായണം. അത് ജ്ഞാനയജ്ഞമാണ്. അതു കേൾക്കുന്നതുകൊണ്ട് ഭക്തിയ്ക്കും ജ്ഞാനവൈരാഗ്യങ്ങൾക്കും പ്രഭാവം വർധിയ്ക്കും. വേദോപനിഷത്തുകൾ വൃക്ഷവും ഭാഗവതം ആ വൃക്ഷത്തിന്റെ ഫലവുമാണ്.

നാരദൻ : ഈ ജ്ഞാനയജ്ഞം നടത്തുന്നതിനുള്ള വിധി പറഞ്ഞുതരണം.

സനകാദികൾ യജ്ഞവിധി പറഞ്ഞുകൊടുക്കുന്നതിനായി നാരദനെ ഗംഗാതീരത്തേയ്ക്ക് കൂട്ടിക്കൊണ്ടുപോയി. പല മഹർഷിമാരും അവിടെ വന്നു കൂടി. വിമാനത്തിലിരുന്നു കഥാശ്രവണം ചെയ്ത ദേവതകൾ പുഷ്പവൃഷ്ടി ചെയ്തു. 'നിത്യവും ഭാഗവതം വായിയ്ക്കുന്ന ഗൃഹം തീർത്ഥസ്ഥാനമായിത്തീരു'മെന്ന് സനകാദികൾ നാരദനോടു പറഞ്ഞു. പക്ഷേ ഈ കലിയുഗത്തിൽ മനുഷ്യർക്ക് വ്രതാനുഷ്ഠാനങ്ങൾക്കായി വിനിയോഗിയ്ക്കാൻ സമയം അധികമില്ല. അതുകൊണ്ടാണ് സപ്താഹപാരായണത്തിനു പ്രചുരപ്രചാരം സിദ്ധിച്ചത്. ഭഗവാൻ ശ്രീകൃഷ്ണൻ സ്വധാമഗമനം ചെയ്തപ്പോൾ തന്റെ പൂർണതേജസ്സിനെ ശ്രീമദ്ഭാഗവതത്തിൽ സ്ഥാപിച്ചു. അതിനാൽ ഈ ഭാഗവതം ഭഗവാന്റെ വാങ്മയമൂർത്തിയാണ്. ഇത്രയുമായപ്പോൾ ഭക്തിയും പുത്രന്മാരും ഭഗവന്നാമങ്ങൾ പാടിക്കൊണ്ട് അവിടെ വന്നുചേർന്നു.

ഈ കഥയിൽനിന്നും മനസ്സിലാക്കേണ്ടത് കഥ വായിയ്ക്കുന്നവരുടേയും കേൾക്കുന്നവരേയും ജ്ഞാനവൈരാഗ്യങ്ങൾ ഏഴുദിവസംകൊണ്ട് പ്രബലങ്ങളായിത്തീരുമെന്നാണ്. നാരദൻ സാക്ഷിയുടെ സ്വരൂപവും സനകാദികൾ നിത്യയൗവനസമ്പന്നരായതുകൊണ്ട് 'കൂടസ്ഥസ്വരൂപവുമാണ്. ഒരു നല്ല വഴി തുറന്നു കിട്ടണമെങ്കിൽ നിർവികാരമായ ആത്മാവ് അവിടെ വെളിച്ചം വീശണം. സാക്ഷിയുടെ അടുത്തു സാക്ഷ്യവസ്തു ഉണ്ടായിരിയ്ക്കാം. പക്ഷേ കൂടസ്ഥനായ ആത്മാവിന് മററാരുടെയും ആവശ്യമില്ല. ഛാന്ദോഗ്യോപനിഷത്തിലെ ഭൂമാവിദ്യയിൽ നാരദന് സനകാദികൾ ഉപദേശം കൊടുക്കുന്നതായി പറഞ്ഞിട്ടുണ്ട്. ഭക്തന്മാരുടെ അലൗകികഭക്തികൊണ്ട് ഭക്തദാസനായ ഭഗവാൻ അവിടെ ആവിർഭവിച്ചു. വൈകുണ്ഠവാസികളായ ഉദ്ധവാദികളും സൂക്ഷ്മരൂപത്തിൽ കഥ കേൾക്കാൻ വന്നെത്തി.

ഭഗവാന്റെ ആവിർഭാവത്തോടെ സകലർക്കും തന്മയഭാവം ഉണ്ടായി. നാരദൻ അത് കണ്ട് സനകാദികളോടു പറഞ്ഞു : "അവിടുന്ന് ദയാനിധിയാണ്, ലോക കല്യാണത്തിനുവേണ്ടിയാണ് ഈ പുതിയ മാർഗം കണ്ടുപിടിച്ചത്."

സനകാദികൾ : " ഈ കഥ കേൾക്കുന്നതുകൊണ്ട് മഹാപാപികളും ദുരാചാരതത്പരന്മാരും കാമക്രോധാദിവികാരങ്ങളാൽ ദൂഷിതരുമായ മർത്ത്യാത്മാക്കൾപോലും പവിത്രരാകും. സത്യവിഹീനനും, നിന്ദിതനും,തൃഷ്ണയുള്ളവനും ആശ്രമധർമങ്ങളിൽ നിന്നും വ്യതിചലിച്ചവനും അഹങ്കാരിയും എല്ലാം ഈ കഥ കേട്ട് പരിശുദ്ധരാകുന്നു."

അന്തഃകരണത്തിന്റെ പരിശുദ്ധികൊണ്ട് ജീവൻ പവിത്രമാവുകയും "ഭക്തിയും,വൈരാഗ്യവും,ജ്ഞാനവും തിതിക്ഷയും" വർധിയ്ക്കുകയും ചെയ്യുന്നു. അർത്ഥകാമങ്ങളെ മാത്രം ലക്ഷ്യം വയ്ക്കുന്ന മനുഷ്യർ പവിത്രജീവിതം നയിയ്ക്കുവാൻ അശക്തരായിത്തീരുന്നു. പശുപക്ഷി



കൾപോലും ആഹാരത്തിന് വിഷമിയ്ക്കുന്നില്ല. മനുഷ്യൻ അവന്റെ ജീവിതമാകെ അതിനുവേണ്ടി ചിലവാക്കുന്നു. ഉന്ന തചിന്തകൾക്ക് സമയം കിട്ടുന്നതേയില്ല. പൂർവജന്മസുകൃ തത്താൽ നല്ല കാര്യങ്ങൾ കേൾക്കാൻ ഇടയായാലും അത നുസരിച്ച് ജീവിയ്ക്കാൻ ഉള്ള കഴിവ് നശിയ്ക്കുന്നു. ഇതിനു കാരണം ആധുനികമനുഷ്യന്റെ പ്രാരബ്ധമാണെന്ന് കരുതാം. അടുത്ത തലമുറയുടെ പ്രാരബ്ധം നന്നായാൽ മാത്രമേ സമുദായവും രാജ്യവും നന്നാകുമെന്ന് പ്രതീക്ഷി യ്ക്കാവൂ. ജനതയുടെ അന്തഃകരണം മലിനമായിരിയ്ക്കെ സമുദായവും രാഷ്ട്രവും നന്നാകുക സാധ്യമല്ല. നേരായ മാർഗത്തിലൂടെ ജീവിതം നയിയ്ക്കുന്നവർക്ക് ഏതു കാലവും സത്യയുഗമാണ്. കർമഫലത്തിലും കർത്തൃത്വ ത്തിലും ആസക്തിയില്ലാത്തവർക്ക് കർമബന്ധം ഉണ്ടാവു കയില്ല. മൂന്നു ഭാര്യമാരുള്ള ഒരു പുരുഷൻ മരിയ്ക്കുമ്പോൾ ഒരേ സമയത്ത് മൂന്നു സ്ത്രീകൾ വിധവകളാകുന്നതു പോലെ ജ്ഞാനിയിൽ ഭഗവാന്റെ കർത്തൃത്വഭാവം വിലീന മാകുന്നതിനാൽ അയാളുടെ സഞ്ചിതം, ആഗാമി, പ്രാരബ്ധം മുതലായ കർമങ്ങളെല്ലാം ഒന്നിച്ചു നശിയ്ക്കുന്നു. ജീവന്റെ കർത്തൃത്വഭാവം നശിപ്പിയ്ക്കേണ്ടത് ആവശ്യമാണ്. ഭക്തൻ ഭഗവാനെ കർത്താവായിക്കാണുന്നു. ഭഗവാന്റെ ശക്തികൊ ണ്ടാണ് സകലതും ചലിയ്ക്കുന്നത് എന്നു വിചാരിയ്ക്കുന്നു. ജ്ഞാനി തന്റെ ആത്മാവ് പ്രകൃതിയിൽ അസംഗമാണെന്നു കരുതുന്നു. അതുകൊണ്ട് അവൻ ഒരു കർമത്തിനും കർത്താ വാകുന്നില്ല. ആധുനികജനതയ്ക്ക് ഈ രണ്ടു ഭാവങ്ങളിൽ ഒന്നും സ്വീകരിയ്ക്കുവാൻ സാധിയ്ക്കുന്നില്ല. സമുദായസേ വനം ചെയ്യാൻ ഇച്ഛയുള്ള പലരും ഉണ്ട്. അതു ശുഭാവഹ മാണെങ്കിലും അതിൽ കർത്തൃത്വഭാവം മാറിക്കാണുന്നില്ല. ഇപ്രകാരമുള്ള അപൂർണസേവകന്മാർക്ക് അപൂർണസമുദാ യവുമായി സംബന്ധമുണ്ടാകുന്നു. ഇത്തരം സേവകന്മാരെ ജനങ്ങൾ പ്രശംസിയ്ക്കുന്നതുകൊണ്ട് വളരെപ്പേർ സമുദാ യസേവനം ഇഷ്ടപ്പെടുന്നു. പ്രശംസ അഹങ്കാരത്തിന് വളം വയ്ക്കുന്നു. അജ്ഞാനികളുടെ ഇടയ്ക്ക് താമസിച്ചുകൊണ്ട് ജ്ഞാനവും വൈരാഗ്യവും ബുദ്ധിയും വർധിപ്പിയ്ക്കുക പ്രയാസമാണ്. ജ്ഞാനത്തിന്റെ മുഖ്യ സാധന വൈരാഗ്യ മാണ്. വൈരാഗ്യം കൂടാതെ ജ്ഞാനം ദൃഢമാവുകയില്ല.

സാധാരണക്കാർ നാമരൂപാത്മകമായ - ഭൗതിക മായ - ജീവന്റെ സുഖത്തിൽ മോഹിയ്ക്കുന്നു. പാശ്ചാത്യ സംസ്ക്കാരവുമായുണ്ടായ മൈത്രി ഈ മോഹത്തിന് വഴി തെളിയിച്ചു. അങ്ങനെ എല്ലായിടത്തും വൈരാഗ്യഭാവന കുറ യുകയും രാഗദ്വേഷാദികൾ വർധിയ്ക്കുസയും ചെയ്തു.

ഭാഗവതം പന്ത്രണ്ടാംസ്കന്ധത്തിൽ പറഞ്ഞിട്ടു ള്ള കലിദോഷങ്ങൾ ഇന്ന് കണ്ടുതുടങ്ങിയിട്ടുണ്ട്. മനുഷ്യനു ദൃഷ്ടിഗോചരമായ ദോഷങ്ങൾ പരിഹരിയ്ക്കാൻ ഒരു പ്രയത്നം 'തകൃതിയായി' നടക്കുന്നുണ്ടെങ്കിലും ആ ദോഷ ങ്ങൾ വർധിയ്ക്കുന്നതേയുള്ളു. അധികം പേരും ആ ദോഷങ്ങൾക്ക് അധീനരാകുന്നു. പരമാർഥ തത്ത്വങ്ങൾ കേൾക്കാൻ ഇടവരുന്നെങ്കിലും അതനുസരിച്ച് പ്രവർത്തിയ്ക്കാൻ അവർക്കു കഴിയുന്നില്ല. ആത്മജ്ഞാന ത്തിന് ഉപകരിയ്ക്കുന്ന സാധനകൾ ജ്ഞാനമാർഗത്തിലെ പഥികന് അനുപേക്ഷണീയമാണ്. ആത്മജ്ഞാനവും വിജ്ഞാനവും വിഭിന്നമാണ്. ആത്മസുഖവും ഭൗതികസു ഖവും സമാനമല്ല. സാംസാരികസുഖം അനുഭവിയ്ക്കുന്ന തോടെ ആ സുഖസാധനത്തോടുണ്ടാകുന്ന ആസക്തിയ്ക്ക് രാഗം എന്നു പറയുന്നു. രാഗം ഉണ്ടായിരിയ്ക്കെ ആത്മ ജ്ഞാനം സുലഭമാവുകയില്ല. ഇക്കാര്യം പ്രകടമാക്കാനാണ് ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവും വൈരാഗ്യവും വൃദ്ധ രാണെന്ന് പറഞ്ഞിരിയ്ക്കുന്നത്. ഇവർ രണ്ടുപേരും വൃദ്ധ രായിപ്പോയാൽ - ദുർബലരായാൽ - ഭക്തി കുറഞ്ഞുകൊ ണ്ടേയിരിയ്ക്കും.

ഇന്നത്തെ സാമുദായികജീവിതം ഒരു വ്യക്തിയു ടേയോ അനേകം വ്യക്തികളുടേയോ വിചാരപരിവർത്തനം കൊണ്ട് നന്നാക്കാവുന്നതല്ല. വ്യാപാരത്തിനും പണത്തിനും ആവശ്യമുണ്ടാകുന്നതിനേക്കാൾ കൂടുതലായി ഒരു നല്ല സംസ്ക്കാരത്തിന്റെ ആവശ്യം ബോധ്യമാവുകയും അതു സമ്പാദിക്കാനുള്ള മാർഗം ആരായുകയും ചെയ്യുമ്പോൾ ഉന്നതിയ്ക്കുള്ള വഴി തെളിഞ്ഞുതുടങ്ങും.

മനുഷ്യജീവിതം നന്നാക്കുന്നതിനുള്ള രണ്ടു മുഖ്യമാർഗങ്ങൾ ധർമവും രാജ്യവുമാണ്. ഇവ തമ്മിൽ നല്ല യോജിപ്പുണ്ടായിരിയ്ക്കണം.പക്ഷേഅത് ഇന്നു കാണാനില്ല. അധികാരമുള്ളവർക്കു ജ്ഞാനത്തിന്റെ മാത്ര കുറവാണ്. ജ്ഞാനമുള്ളിടത്ത് അധികാരമേയില്ല. അധികാരമുള്ളിടത്ത് വൈരാഗ്യവും കാണുന്നില്ല. അവിടെ വൈരാഗ്യോപദേശം ഫലിയ്ക്കുകയില്ല. ഒരു യുദ്ധം കൂടാതെ അവർക്ക് വൈരാഗ്യ മുണ്ടാവുക സാധ്യമല്ല. നൂറുവർഷത്തെ സമാധാനപരമായ പ്രവർത്തനംകൊണ്ട് സാധിയ്ക്കാവുന്ന കാര്യങ്ങൾ പത്തു വർഷത്തെ യുദ്ധംകൊണ്ട് സഫലമാകുന്നു. അതുകൊണ്ട് മനുഷ്യരിൽ നവീനചിന്ത ഉദയംകൊള്ളുകയും ശാശ്വതമായ ദുഃഖനിവാരണത്തിന് മനുഷ്യൻ മാർഗമാരായുകയും ചെയ്യു ന്നു. നല്ല സ്വപ്നം കാണുന്ന മനുഷ്യൻ വേഗം ഉണരുകയില്ല. ഒരു ഭീകരസ്വപ്നത്തിന് അവനെ പെട്ടെന്ന് ഉണർത്താൻ കഴിയും. അതുപോലെ ജാഗ്രദവസ്ഥയിലും "സുഖാമൃതം സ്വൈരമശിച്ച് " കഴിഞ്ഞുകൂടുന്നവർ "ദേഹം നിമിത്തം അഹംബുദ്ധി കൈക്കൊ"ള്ളുന്നു. ദുഃഖം, ഭയം, വിഷമത കൾ ഇവയെല്ലാം പുതിയ വിചാരങ്ങൾക്ക് ഇട നൽകുന്നു. തമോഗുണത്തിൽ ആണ്ടു കിടക്കുന്നവരെ അനുസരിപ്പി യ്ക്കാൻ വിപ്ലവത്തിന്റെ പന്ഥാവാണ് പറ്റിയത്. രജോഗുണ ക്കാർക്ക് മധുരവാക്യവും സത്വഗുണസമ്പന്നന്മാർക്ക് ഉപദേ ശവുമാണ് ഉചിതമെന്ന് ശാസ്ത്രം ഘോഷിയ്ക്കുന്നു.



കഴിഞ്ഞ അൻപതു വർഷങ്ങൾ ഒരു വിപ്ലവത്തിന്റെ യുഗമായിരുന്നു. *സിനിമ*യും, *റേഡിയോ*യും വിമാനവും ഇല്ലാതിരുന്ന അന്ന് ഇത്ര ക്ഷാമവുമില്ലായിരുന്നു. കാപട്യവും ചതിയും താരതമ്യേന കുറവായിരുന്നു. ആധുനിക മനുഷ്യരിൽ ചില ദുഷിച്ച പ്രവണതകൾ പൊന്തി നില്ക്കുന്നു. ജീവിതോദ്ദേശ്യംതന്നെ പലർക്കും നിശ്ചിതമല്ല. മായാസുഖംതന്നെ യഥാർഥസുഖമെന്ന് ഇവർ തെറ്റിദ്ധരിയ്ക്കുന്നു. വിദ്യാഭ്യാസവും ചാർവാകമതത്തോട് അടുത്ത് വരുന്നു. സംയമം കുറഞ്ഞു സ്വച്ഛന്ദതയും രാഗദ്വേഷാദികളും വർധിച്ചു. മനുഷ്യരുടെ ഇടയിൽ ജീവിച്ച് ഈശ്വരനാകുകയും ഏകാന്തവാസവും സത്സംഗവും കൊണ്ട് ബ്രഹ്മജ്ഞാനി ആകുകയും എളുപ്പമാണ്. പക്ഷെ മനുഷ്യരുടെ ഇടയിൽ വസിച്ചുകൊണ്ട് ബ്രഹ്മജ്ഞാനം സമ്പാദിയ്ക്കുക അത്ര എളുപ്പമല്ല. ബ്രഹ്മചര്യത്തിന്റെ അഭാവം ജനസംഖ്യ വർധിയ്ക്കാനും ശരീരമനസ്സുകൾ ബലഹീനമാകുന്നതിനും കാരണമാകുന്നു.

മലിനമായ സ്ഥലത്ത് ഇരുന്നുകൊണ്ട് സൗരഭ്യം പൂർണമായി ആസ്വദിയ്ക്കാൻ കഴിയാത്തതുപോലെ മായാസുഖത്തിൽ ലയിച്ചുകഴിയുന്നവർക്ക് ആത്മസുഖം അനുഭവിയ്ക്കാൻ കഴിയുന്നില്ല. പാശ്ചാത്യർക്ക് ആത്മസുഖത്തിന്റെ രീതിയെപ്പറ്റി ബോധമില്ല. ദുഃഖനിവൃത്തിയ്ക്കുള്ള മൂന്നു മാർഗങ്ങളും അവർക്ക് അജ്ഞാതമാണ്. പുനർജന്മത്തിൽ വിശ്വസിയ്ക്കാത്ത അവർ തങ്ങളുടെ പൂർവികന്മാർ മൃഗങ്ങളായിരുന്നുവെന്ന് വിശ്വസിയ്ക്കുന്നു. ഇത്തരം നികൃഷ്ടസംസ്കാരത്തിന്റെ സമ്പർക്കംകൊണ്ട് നമ്മുടെ സംസ്ക്കാരത്തിന് സങ്കരമുണ്ടായി. സാധാരണക്കാർക്ക് ഇന്ന് യഥാർഥസംസ്കാരം കണ്ടുപിടിയ്ക്കുക വളരെ വിഷമമാണ്.

സമുദായത്തിലെ വ്യക്തികളിൽ ഉത്സാഹം ജനിപ്പിയ്ക്കാൻ ദൈവീപ്രകൃതിയുടെ ഒരു ശബ്ദത്തെ മറ്റൊരു പുതിയ ശബ്ദത്തോടു ചേർത്ത് സമാജസേവകന്മാർ അവതരിപ്പിയ്ക്കുന്നു. ഋഷികുലം, ആര്യസമാജം, ദേവജാതി, ആത്മബലം, സത്യാഗ്രഹം, സ്വരാജ്യം, ഹരിജനം, ഗീതാമന്ദിരം, പ്രാർഥനാസമാജം, ആനന്ദാശ്രമം, ബ്രഹ്മസമാജം, യോഗാശ്രമം തുടങ്ങിയ പലതും ഉദാഹരണമാണ്. കാലക്രമേണ ഈ ശബ്ദങ്ങളുടെ മുഖ്യാർഥം ഗൗണ (അപ്രധാനം)മാവുകയും, കുലം, സമാജം, ജാതി, ബലം, ആഗ്രഹം മുതലായവ ശേഷിയ്ക്കുകയും ചെയ്യുന്നു. പ്രധാനപ്രവർത്തകനോടൊപ്പം ഉദ്ദേശ്യവും നാമാവശേഷമാകുന്നു. സമാജസേവകൊണ്ട് അനാത്മഭാവവും രാഗദ്വേഷാദികളും വർധിയ്ക്കുകയും പരമാർഥബോധം ഇല്ലാതാവുകയും ചെയ്യുന്നു.

സമുദായത്തെ ആത്മസാക്ഷാത്കാരത്തിലേയ്ക്കു തിരിച്ചുവിടണമെങ്കിൽ ഭക്തിയും ജ്ഞാനവും ഉണ്ടായിരിയ്ക്കണം. ഇവ ദിനം പ്രതി വർധിയ്ക്കുകയും വേണം. അനിത്യവസ്തുക്കളിൽ നിത്യതാബോധമുണ്ടാവുകയും അനാത്മാവിൽ ആത്മബുദ്ധി ഉണ്ടാകുകയും ചെയ്യുന്നതിന് അജ്ഞാനം അഥവാ അവിദ്യ എന്നു പറയുന്നു.

1914 മുതൽ 1917 വരെ നടന്ന ഒന്നാം ലോകമഹായുദ്ധംകൊണ്ടും 1939 മുതൽ 1945 വരെ ഉണ്ടായിരുന്ന രണ്ടാം ലോകമഹായുദ്ധം കൊണ്ടും അവിദ്യയ്ക്കു വലിയ കുറവൊന്നും ഉണ്ടായില്ല.

വളരെയധികം തമോഗുണമുള്ളവരെ നന്നാക്കാൻ അതിഭയങ്കരവും ദുഃഖകരവുമായ മാർഗങ്ങൾ ആവശ്യമാണ്. സദുപദേശങ്ങൾ അവരുടെ മനസിൽ പ്രവേശിയ്ക്കുകയില്ല. ഇതിനുദാഹരണമായ ഒരാളുടെ കഥ സനകാദികൾ നാരദനെ പറഞ്ഞു കേൾപ്പിയ്ക്കുന്നു.

സനകാദികൾ : പണ്ട് തുംഗഭദ്രാനദീതീരത്ത് ഒരു നഗരമുണ്ടായിരുന്നു. അവിടുത്തെ ജനങ്ങൾ യഥാവിധി വർണാശ്രമധർമങ്ങൾ പാലിയ്ക്കുന്നവരും സത്സംഗത്തിലും സത്കർമത്തിലും തത്പരരുമായിരുന്നു.

അവിടെ ആത്മദേവൻ എന്ന ഒരു ബ്രാഹ്മണൻ ജീവിച്ചിരുന്നു. ഭിക്ഷാടനം കൊണ്ട് ഉപജീവനം നടത്തിയിരുന്നുവെങ്കിലും ബ്രാഹ്മണൻ ധനവാനായിരുന്നു. ഭാര്യയായ ധുന്ധുലി ലുബ്ധയും വഴക്കുകാരിയുമായിരുന്നു. അവൾ ലൗകികവ്യവഹാരം വളരെ ഇഷ്ടപ്പെട്ടു. ഭാര്യാഭർത്താക്കന്മാർ വളരെ രഞ്ജിപ്പോടെ കഴിഞ്ഞുകൂടി. സന്താനമില്ലാത്തതുകൊണ്ട് അവർക്ക് മനസ്സുഖം കുറഞ്ഞു. ദാനവും പുണ്യകർമങ്ങളും കൊണ്ട് സ്വത്തിന്റെ പകുതിഭാഗം തീർന്നെങ്കിലും സന്താനലാഭം ഉണ്ടായില്ല.

ഒരു ദിവസം ദുഃഖിതനായ ബ്രാഹ്മണൻ വീട്ടിൽ നിന്നും അല്പമകലെ ഒരു വനമധ്യത്തിലുള്ള കുളക്കരയിൽ ഇരിയ്ക്കുകയായിരുന്നു. ഒരു സന്ന്യാസി അവിടെ വന്നെത്തി. ബ്രാഹ്മണൻ അദ്ദേഹത്തിന്റെ കാലുപിടിച്ചുകൊണ്ട് കരയാൻ തുടങ്ങി. സന്ന്യാസി കാരണമാരാഞ്ഞു. പുത്രൻ ഇല്ലാത്ത ദുഃഖംകൊണ്ട് ജീവിതം വെറുത്ത്, മുങ്ങിച്ചാവാനാണ് താൻ ആ കുളക്കരയിൽ വന്നതെന്നും തന്റെ പശു മുതലായ മൃഗങ്ങളും ഗൃഹത്തിലെ സസ്യലതാദികളും വന്ധ്യമാണെന്നും അന്തണൻ സന്ന്യാസിയെ ധരിപ്പിച്ചു.

സന്ന്യാസി : ബ്രാഹ്മണാ ! കർമഗതി പ്രബലമാണ്. സന്താനേച്ഛ ഉപേക്ഷിയ്ക്കുക. വിവേകപൂർവം സംസാരിയ്ക്കുക. വാസനകൾ ത്യജിയ്ക്കുക. നിനക്ക് അടുത്ത ഏഴു ജന്മങ്ങളിലും സന്താനമുണ്ടാവുകയില്ല. അതിനാൽ കുടുംബത്തോടുള്ള രാഗം വിട്ടുകളയുക. ത്യാഗത്തിലും സന്ന്യാസത്തിലുമാണ് സകല സുഖങ്ങളും അധിഷ്ഠിതമായിരിയ്ക്കുന്നത്. **"സന്ന്യാസേ സർവഥാ സുഖം"** എന്നല്ലേ



ഉപനിഷത്തുകൾ പറയുന്നത് ? "പുത്രമിത്രകളത്രാദി"കളിൽ രാഗമുണ്ടായിരിയ്ക്കെ ആത്മജ്ഞാനം സുലഭമല്ല. പുത്രകാമം പൂർത്തിയാകാൻ പുരുഷനു സ്ത്രീയുടെ ആവശ്യം ഉണ്ടാകുന്നു. അഹങ്കാരവും മൃഗീയവാസനകളും വർധിയ്ക്കാൻ ഈ രാഗം കാരണമായിത്തീരുന്നു. അതുകൊണ്ടാണ് ഭാരതീയർ സംയമികളും അന്യരാജ്യങ്ങൾ പിടിച്ചടക്കാൻ ഇച്ഛിയ്ക്കാത്തവരുമായത്. സാധാരണക്കാർക്ക് വംശം നിലനില്ക്കണമെന്ന് ആഗ്രഹമുണ്ട്. വംശം കീർത്തിയെ നിലനിർത്തുന്നു. കീർത്തിയ്ക്കുവേണ്ടി പരിശ്രമിയ്ക്കുന്നവരും നശിയ്ക്കാതിരിയ്ക്കുന്നില്ല. "അഹം" നിലനിർത്തണമെങ്കിൽ അതിനെ സംസാരസമുദ്രത്തിൽ നിന്നു പിൻതിരിപ്പിച്ച് ആത്മാവിലേയ്ക്കു തിരിച്ച് വിടണം.

ഇതെല്ലാം ഗ്രഹിയ്ക്കാൻ തക്ക ജ്ഞാനമില്ലാതിരുന്ന ബ്രാഹ്മണൻ സന്ന്യാസിയോടു പറഞ്ഞു: 'എനിയ്ക്ക് ഈ ഉപദേശം കൊണ്ട് ഫലമില്ല. പുത്രപ്രാപ്തിയ്ക്കുള്ള ഉപായം അങ്ങു പറഞ്ഞു തരുന്നില്ലെങ്കിൽ ഞാൻ ഈ കുളത്തിൽ ചാടി മരിയ്ക്കും. സന്ന്യാസാശ്രമത്തിൽ പുത്രസുഖം ഇല്ലാത്തതിനാൽ എനിയ്ക്ക് അത് അത്ര ഇഷ്ടപ്പെടുന്നില്ല.' ബ്രാഹ്മണന്റെ ആസക്തി കണ്ട് സന്ന്യാസി അയാൾക്ക് ഒരു പഴം കൊടുത്തു. അത് ബ്രാഹ്മണിയ്ക്കു കൊടുത്താൽ ഒരു പുത്രനുണ്ടാകുമെന്നും അതിനുവേണ്ടി ആ സ്ത്രീ ഒരു വർഷം അസത്യം പറയരുതെന്നും പരിശുദ്ധിയോടെ കഴിയണമെന്നും ഉപദേശിച്ചു. ദുഃഖികളോടു ദയയോടെ പെരുമാറണമെന്നും ദിവസത്തിലൊരിയ്ക്കൽ മാത്രമേ അന്നാഹാരം കഴിയ്ക്കാവൂ എന്നും സന്ന്യാസി നിർദേശിച്ചു. ഇങ്ങനെയൊക്കെ ആയാൽ പുത്രനും സത്സ്വഭാവിയായിരിയ്ക്കുമെന്ന് അദ്ദേഹം ഉറപ്പിച്ചുപറഞ്ഞു. സത്സന്താനങ്ങളെ കാംക്ഷിയ്ക്കുന്നവർ ഈ വ്രതത്തെപ്പററി കൂടുതൽ ശ്രദ്ധിയ്ക്കണം. ഇത്തരം വ്രതമൊന്നും പാലിയ്ക്കാത്തവർക്കും പുത്രന്മാർ ഉണ്ടാകയില്ലേയെന്നു ചിലർ സംശയിയ്ക്കാം; പക്ഷേ ഈയിടയ്ക്ക് യുവാക്കൾ കൂടുതൽ സ്വച്ഛന്ദികളായിട്ടാണ് കാണുന്നത്. പുത്രന്മാർ ഉണ്ടായതുകൊണ്ടുമാത്രം സുഖമുണ്ടാവുകയില്ല. സത്സ്വഭാവികളായ പുത്രന്മാരെക്കൊണ്ടേ സുഖമുണ്ടാവൂ. അതിനുവേണ്ടി ഗർഭധാരണത്തിനു മുൻപേ ശ്രമിയ്ക്കേണ്ടതുമാണ്. ഇന്ന് ഇതിനെപ്പറ്റി ഗൗനിയ്ക്കാത്തതുകൊണ്ട് സന്താനങ്ങൾ മൃഗീയവാസനകൾക്കിരയാകുന്നു.

ബ്രാഹ്മണൻ സന്ന്യാസി കൊടുത്ത പഴവുമായി വീട്ടിൽ വന്നു. അത് തന്റെ ഭാര്യയ്ക്കു കൊടുത്തിട്ട് അവൾ അനുസരിയ്ക്കേണ്ട നിയമങ്ങളും നിർദേശിച്ചു. താമസിയാതെ ഏതോ കാര്യവശാൽ ബ്രാഹ്മണൻ അടുത്ത ഗ്രാമത്തിലേയ്ക്കു പോയി. ബ്രാഹ്മണി കുടിലചിത്തയായിരുന്നു. അവൾ സ്വസഹോദരിയോട് ഈ വൃത്താന്തം പറഞ്ഞിട്ട് ഇങ്ങനെ തുടർന്നു: 'ഞാനീ ഫലം കഴിയ്ക്കുന്നില്ല. ഇതു കഴിച്ചാൽ ഗർഭവതിയാകും; വയറു വലുതാകും. ശരിയ്ക്ക് ആഹാരം കഴിയ്ക്കാൻ സാധിയ്ക്കാതെ വരും. ശരീരം ദുർബലമാകും. പിന്നീട് വീട്ടുജോലികൾ ചെയ്യാൻ സാധ്യമല്ല. ഭർത്താവിന്റെ സഹോദരി എന്റെ വീട്ടിലുള്ള സാധനങ്ങളെല്ലാം സമീപത്തുള്ള അവരുടെ വീട്ടിലേയ്ക്കു മാറ്റും. നാട്ടിൽ ലഹളകൾ ഉണ്ടായാൽ ഗർഭിണിയ്ക്ക് ഓടി രക്ഷപ്പെടാൻ കഴിയുകയില്ല; മാത്രമല്ല ശുകബ്രഹ്മർഷിയെപ്പോലെ പന്ത്രണ്ടു വർഷം കുട്ടി വയറ്റിൽ കിടന്നുപോയാൽ കാര്യമെല്ലാം അവതാളത്തിലാകും. ഒടുവിൽ പ്രസവം സുഖകരമായില്ലെങ്കിൽ മരണംപോലും ഉണ്ടാവുകയും ചെയ്യും.' പ്രസവദുഃഖം സഹിയ്ക്കാൻ താൻ തയ്യാറില്ലെന്നു ബ്രാഹ്മണി തീർത്തു പറഞ്ഞു.

'ഭർത്താവ് നിർദേശിച്ച യമനിയമങ്ങളും സത്യധർമാദികളും പരിപാലിയ്ക്കുക വിഷമമാണ്.' ബ്രാഹ്മണി വീണ്ടും തുടർന്നു: 'കുട്ടിയെ നേർവഴിയ്ക്കു വളർത്തുകയാണ് ഏറ്റവും വിഷമമുള്ള കാര്യം. അതുകൊണ്ട് ഞാൻ മാതൃത്വത്തേക്കാൾ വൈധവ്യമോ വന്ധ്യാത്വമോ ആണ് കൂടുതൽ ഇഷ്ടപ്പെടുന്നത്.'

ഇവിടെ വൈരാഗ്യഭാവന പ്രകടമാകുന്നു. സ്ത്രീകൾക്ക് പ്രസവദുഃഖം അറിയാമെങ്കിലും അവർ പലതവണ പ്രസവിയ്ക്കാറുണ്ട്. ഇതിനു പുരുഷന്മാരും കാരണക്കാരാണ്. പുരുഷന്മാർ മൃഗീയമായി പെരുമാറിയാൽ അബലകളായ സ്ത്രീകൾക്ക് എന്തുചെയ്യാൻ കഴിയും? അതുപോലെ സ്ത്രീകൾ മൃഗീയമായി പെരുമാറിയാൽ പുരുഷന്മാരും വിഷമിയ്ക്കുകയേയുള്ളു.

ഈ വിഷയത്തിൽനിന്നും രക്ഷ നേടുന്നതിന് ആധുനിക ശാസ്ത്രജ്ഞന്മാർ സന്താനനിയന്ത്രണത്തിനുള്ള പല മാർഗങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. ഈ കണ്ടുപിടിത്തങ്ങൾ മനുഷ്യർക്ക് കൂടുതൽ സ്വാതന്ത്ര്യം നല്കുന്നു. അവർ സംയമം വെടിയുന്നു. കൂടുതൽ സ്വച്ഛന്ദികളാവുകയും ചെയ്യുന്നു. ആധുനികവിദ്യാഭ്യാസം ശാസ്ത്രത്തിന്റെ ഉപയോഗം ശരിയ്ക്കു മനസിലാക്കിക്കാണുന്നില്ല; അഥവാ മനസിലാക്കിയാലും അതനുസരിയ്ക്കാൻ മനുഷ്യരിൽ ശക്തിയും കുറവാണ്. തന്മൂലം ദുർബലരായ പ്രജകൾ വർധിയ്ക്കുന്നു. ഇത്തരം സന്താനങ്ങൾ എങ്ങനെയുണ്ടായിയെന്ന് മാതാപിതാക്കൾകൂടി സംശയിയ്ക്കുന്നു. അർത്ഥകാമങ്ങൾ മാത്രം മുഖ്യപുരുഷാർഥമായി കരുതുന്നവർ അതിന് ഉപരിയായി മറ്റൊന്നും കാണുന്നില്ല. ധർമവും മോക്ഷവും അവരുടെദൃഷ്ടിയിൽ നിന്നും തിരോഭവിയ്ക്കുന്നു.

ബ്രാഹ്മണസ്ത്രീ ആ ഫലം ഭക്ഷിച്ചില്ല. ഭർത്താവിനോട് കള്ളം പറഞ്ഞു. ഒരു ദിവസം അവളുടെ സഹോദരി വീട്ടിൽ വന്നു. തനിയ്ക്കു സന്താനമുണ്ടാകാ

ഞാൽ ഭർത്താവിനോട് എന്തു സമാധാനം പറയണമെന്ന് ബ്രാഹ്മണി ചോദിച്ചു. ഗർഭവതിയായ സഹോദരി താൻ പ്രസവിയ്ക്കുന്ന കുഞ്ഞിനെ അവൾക്കു കൊടുക്കാമെന്ന് സമ്മതിച്ചു. കുറച്ചു ധനം തന്റെ ഭർത്താവിനു കൊടുത്താൽ ഈ വിവരം ആരെയും അറിയിയ്ക്കുകയില്ലെന്നും ദിവസവും വന്ന് കുട്ടിയ്ക്ക് പാലു കൊടുത്തുവളർത്തിക്കൊള്ളാമെന്നും അവൾ ഏറ്റുപറഞ്ഞു. സന്ന്യാസി കൊടുത്ത ഫലത്തിന്റെ ഗുണം പരീക്ഷിച്ചറിയാൻ പശുവിനു കൊടുക്കണമെന്ന് അവർ നിശ്ചയിച്ചു.

ഈ സഹോദരി പ്രസവിച്ച കുട്ടിയെ ഭർത്താവ് മറ്റാരും അറിയാതെ ധുന്ധുലിയ്ക്ക് കൊണ്ടുകൊടുത്തു. പുത്രനുണ്ടായെന്നറിഞ്ഞ് ആത്മദേവൻ വളരെ സന്തോഷിച്ചു. ആ കുട്ടി മച്ചിയുടെ സന്താനമായിത്തന്നെ വളർന്നു.

ആയിടയ്ക്ക് അവരുടെ പശു ഒരു മനുഷ്യശിശുവിനെ പ്രസവിച്ചു. അതിന്റെ ചെവി മാത്രം പശുവിന്റേതുപോലെയായിരുന്നതിനാൽ അതിന് ഗോകർണ്ണൻ എന്നു പേരു നല്കി.

രണ്ടു കുട്ടികളും ഒരുപോലെ വളർന്നുവന്നു. ഗോകർണ്ണൻ വലിയ ജ്ഞാനിയായിരുന്നു. ധുന്ധുലിയുടെ പുത്രനായ ധുന്ധുകാരി വലിയ ദുരാചാരിയും ക്രോധിയും ആയിരുന്നു. അവൻനിമിത്തം ആളുകൾക്ക് പല വിഷമങ്ങളും ഉണ്ടായി. വേശ്യയുടെ വലയിൽപ്പെട്ട് അവൻ ധനമെല്ലാം നശിപ്പിയ്ക്കുകയും മാതാപിതാക്കളെ ദ്രോഹിയ്ക്കുകയും ചെയ്തു. ഒരു കുപുത്രൻ ഉണ്ടായതിനേക്കാൾ പുത്രഹീനനായിയ്രിക്കുന്നതാണ് നല്ലതെന്ന് ആത്മദേവന് തോന്നി. ഈ ദുഃഖത്തിൽനിന്നും രക്ഷ നേടാനുള്ള വഴികളും അയാൾ ആലോചിച്ചുതുടങ്ങി. ഇന്നും ഇത്തരം സന്താനങ്ങൾ നിമിത്തം ദുഃഖിയ്ക്കുന്ന മാതാപിതാക്കൾ ധാരാളമുണ്ട്. സന്താനങ്ങളെപ്പോലെതന്നെ മാതാപിതാക്കളും ഇതിന് ഉത്തരവാദികളാണ്.

ഗോകർണ്ണൻ സത്സ്വഭാവിയായിരുന്നു. അയാൾ പിതാവിനോടു പറഞ്ഞു: ' ഈ സംസാരം നിരർത്ഥമാണ്. ദുഃഖവും മോഹവും നിറഞ്ഞതാണ് പ്രപഞ്ചം. ഒരു ചക്രവർത്തിയ്ക്കോ ദേവേന്ദ്രനുപോലുമോ ഇവിടെ സ്വൈരമില്ല. ഏകാന്തവാസിയും വൈരാഗ്യസമ്പന്നനുമായ മുനിയ്ക്കു മാത്രമേ സുഖമുള്ളു. അതിനാൽ അവിടുന്ന് പുത്രരൂപമായ മോഹത്തെ നശിപ്പിയ്ക്കുക. അല്ലെങ്കിൽ നരകദുഃഖമനുഭവിയ്ക്കേണ്ടിവരും. ഇനി വനത്തിൽപ്പോയി ഈശ്വരഭജനം നടത്തുകയാണ് നന്മയ്ക്കുള്ള മുഖ്യമായ മാർഗം. ' പിതാവ്, ഈശ്വരഭജനം എങ്ങനെയാണ് ചെയ്യേണ്ടതെന്ന് ചോദിച്ചതിനു മറുപടി നല്കി:

**ധർമം ഭജസ്വ സതതം ത്യജ ലോകധർമാൻ**
**സേവസ്വ സാധുപുരുഷാൻ ജഹികാമതൃഷ്ണാം**
**അന്യസ്യ ദോഷഗുണചിന്തനമാശു ത്യക്ത്വാ**
**സേവാകഥാരസമഹോ നിതരാം പിബ ത്വം.**





(ഭഗവദ് ഭജനരൂപമായ ധർമത്തെ ആശ്രയിച്ച് ലൗകികധർമങ്ങൾ ഉപേക്ഷിയ്ക്കുക. സജ്ജനങ്ങളെ സേവിയ്ക്കുക. ഭോഗേച്ഛയെ ഉപേക്ഷിയ്ക്കുകയും അന്യരുടെ ഗുണദോഷവിചാരം ചെയ്യാതിരിയ്ക്കുകയും വേണം. ഭഗവത്സേവയും ഭാഗവതകഥാമൃതവും മാത്രം ആസ്വദിച്ച് തൃപ്തിപ്പെടുക.)

ഈ ഉത്തരത്തിൽ ഭക്തിമാർഗമെല്ലാം അടങ്ങിയിട്ടുണ്ട്. നമ്മുടെ ശാസ്ത്രങ്ങൾ പല കാര്യങ്ങളും ഇതുപോലെ ചുരുക്കിപ്പറഞ്ഞുതരുന്നുണ്ട്. ജിജ്ഞാസുക്കൾ പല തവണ ഈ പദ്യം വായിച്ച് മനനം ചെയ്യേണ്ടതാണ്. അതുകൊണ്ടു മാത്രം ഭഗവദ്ദർശനത്തിനുള്ള എളുപ്പമായ വഴി തുറന്നു കിട്ടും.

ഗോകർണ്ണന്റെ പിതാവ് ഈ ഉപദേശം ശിരസാ വഹിച്ചു. അദ്ദേഹം വനത്തിൽപ്പോയി ഭജനം നടത്തുകയും ഒടുവിൽ ഈശ്വരനോടു സാത്മ്യം പ്രാപിയ്ക്കുകയും ചെയ്തു.

നല്ല പുത്രന്മാർ മാതാപിതാക്കളെ നല്ല ജീവിതത്തിലേയ്ക്കു നയിയ്ക്കുന്നു. കുപുത്രന്മാർ അവർക്ക് തീരാത്ത ദുഃഖം നല്കുന്നു. സ്വാതന്ത്ര്യവും സ്വച്ഛന്ദതയും ഇഷ്ടപ്പെടുന്ന ചെറുപ്പക്കാർ അവരുടെ അവകാശം ആവശ്യപ്പെടുന്നു. അവരിൽ ചുമതലാബോധം കുറഞ്ഞിരിയ്ക്കുകയും ചെയ്യുന്നു. പിതാവിന്റെ പരലോകപ്രാപ്തിയോടെ ധുന്ധുകാരി മാതാവിനെ ഉപദ്രവിയ്ക്കുകയും അവരുടെ ധനം മുഴുവനും കൈക്കലാക്കുകയും ചെയ്തു. ദേഹോപദ്രവം സഹിയ്ക്കാൻ വയ്യാതെ അവൾ കിണറ്റിൽച്ചാടി ആത്മഹത്യ ചെയ്തു.

അനന്തരം ഗോകർണ്ണൻ തീർത്ഥാടനത്തിനു പോയി. ധുന്ധുകാരി നാലഞ്ചു വേശ്യകളോടൊത്ത് നികൃഷ്ടമായ ഒരു ജീവിതം ആരംഭിച്ചു. ഒടുവിൽ ഈ വേശ്യകൾ തന്നെ നിർധനനായിത്തീർന്ന ധുന്ധുകാരിയെ കൊന്നു. തന്റെ ദുഷ്കർമഫലമായി ധുന്ധുകാരി പ്രേതരൂപത്തിൽ അലഞ്ഞുതിരിയാൻ തുടങ്ങി. സ്വസഹോദരന്റെ മരണവൃത്താന്തമറിഞ്ഞ ഗോകർണ്ണൻ പല തീർത്ഥസ്ഥാനങ്ങളിലും ശ്രാദ്ധം നടത്തി. പക്ഷേ ഉഗ്രമായ പാപങ്ങൾ ചെയ്തിരുന്നതുകൊണ്ട് ധുന്ധുകാരിയ്ക്ക് മോക്ഷം സുലഭമായിരുന്നില്ല.

ഗോകർണ്ണൻ തീർത്ഥയാത്ര കഴിഞ്ഞു മടങ്ങിവന്നു. അദ്ദേഹം വീട്ടിൽ താമസിയ്ക്കാൻ തുടങ്ങിയപ്പോൾ ധുന്ധുകാരി അവിടെ പല വികൃതികളും കാട്ടി. ഇതു കണ്ടു ഗോകർണ്ണൻ ചോദിച്ചു: " നീ ആരാണ് ?"

ധുന്ധുകാരി : ഞാൻ നിന്റെ സഹോദരനായ ധുന്ധുകാരിയാണ്. പാപകർമം ചെയ്തതിനാൽ എനിയ്ക്ക് ഈ നില വന്നു. നീ ദയാലുവാണല്ലോ. എന്നെ ഈ പാപബന്ധത്തിൽനിന്നു മോചിപ്പിയ്ക്കുക.

ഗോകർണ്ണൻ : ഞാൻ നിനക്കുവേണ്ടി ഗയയിൽ ശ്രാദ്ധം ചെയ്തല്ലോ. എന്നിട്ടും ഈ പ്രേതഭാവത്തിൽനിന്നും മുക്തി ലഭിയ്ക്കാത്തതെന്ത്? എനിയ്ക്കിതിൽ വളരെ ആശ്ചര്യം തോന്നുന്നു.

പിന്നീട് ഗോകർണ്ണൻ തന്റെ തപശ്ശക്തികൊണ്ട് സൂര്യദേവനോടു സഹോദരനു പരമഗതി ലഭിയ്ക്കാനുള്ള ഉപായം ചോദിച്ചു.

ശ്രീമദ്ഭാഗവതശ്രവണം കൊണ്ടു മുക്തിയുണ്ടാകുമെന്നും സപ്താഹപാരായണമാണ് ഉത്തമമെന്നും ശ്രീസൂര്യദേവൻ നിർദേശിച്ചു. ഗോകർണ്ണൻ സപ്താഹ കർമത്തിനുവേണ്ട ഒരുക്കങ്ങൾ ആരംഭിച്ചു. സ്വയം വിദ്വാനായിരുന്നതിനാൽ ഗോകർണ്ണൻ തന്നെ ഭാഗവതം പാരായണം ചെയ്യാൻ തീർച്ചയാക്കി. വിദൂരദേശങ്ങളിൽ നിന്നു പലരും കഥ കേൾക്കാൻ വന്നെത്തി. പ്രേതസ്വരൂപിയായ ധുന്ധുകാരി അവിടെ വച്ചിരുന്ന ഏഴു മുട്ടുകളുള്ള ഒരു മുളയുടെ ഉള്ളിൽ കഥ കേൾക്കാനായി സ്ഥലം പിടിച്ചു.

ആദ്യത്തെ ദിവസം പാരായണം അവസാനിച്ചപ്പോൾ ഒരു വിചിത്രസംഭവമുണ്ടായി. എല്ലാവരും നോക്കിയിരിയ്ക്കെ ആ മുളയുടെ ഒരു മുട്ടു തന്നെത്താൻ മുറിഞ്ഞു. രണ്ടാമത്തെ ദിവസം അടുത്ത മുട്ടു മുറിഞ്ഞു. ഇങ്ങനെ ഏഴു ദിവസംകൊണ്ട് ഏഴു മുട്ടും മുറിയുകയും ധുന്ധുകാരിയ്ക്കു മുക്തി ലഭിയ്ക്കുകയും ചെയ്തു. പെട്ടെന്ന് ദിവ്യരൂപം ധരിച്ചുകൊണ്ട് ധുന്ധുകാരി ഗോകർണ്ണനോടു പറഞ്ഞു: "സഹോദരാ ! അങ്ങ് എനിയ്ക്കു മോക്ഷം നല്കി."

ഇവിടെ ഏഴു മുട്ടുള്ള ഒരു മുള വെച്ചതായും അതിലിരുന്ന പ്രേതത്തിനു മുക്തിയുണ്ടായതായും പറഞ്ഞിരിയ്ക്കുന്നതിനാൽ ഭാഗവതം പാരായണം ചെയ്യുമ്പോൾ ഏഴു മുട്ടുള്ള മുളവെയ്ക്കാറുണ്ട്. മാഹാത്മ്യത്തിൽ പറഞ്ഞിട്ടുള്ള രണ്ടു പദ്യങ്ങളിൽ നിന്ന് കഥ കേൾക്കുന്നവരുടെ ഹൃദയഗ്രന്ഥിയായ അവിദ്യയുടെ കെട്ടാണ് മുറിയേണ്ടതെന്ന് അർഥമാകുന്നു.

**ജഡസ്യ ശുഷ്കവംശസ്യ യത്ര ഗ്രന്ഥിവിഭേദനം**
**ചിത്രം കിമു തദാ ചിത്തഗ്രന്ഥിഭേദഃ കഥാശ്രവാത്**
**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ**
**ക്ഷീയന്തേചാസ്യകർമാണി സപ്താഹശ്രവണേകൃതേ.**

(ജഡവും ശുഷ്കവുമായ മുളയുടെ കെട്ട് പൊട്ടുമെങ്കിൽ ഹൃദയഗ്രന്ഥി മുറിയുമെന്നതിൽ എന്താണ് ആശ്ചര്യം ? സപ്താഹ ശ്രവണം കൊണ്ടു മനുഷ്യരിലുള്ള ദേഹാത്മബുദ്ധി നശിയ്ക്കുന്നു. സകല സംശയങ്ങളും ഇല്ലാതാകുന്നു. സകല കർമങ്ങളും ക്ഷയിയ്ക്കുന്നു. അതിനാൽ ഏഴുദിവസംകൊണ്ട് കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം, അവിദ്യ എന്നീ കെട്ടുകൾ മുറിയേണ്ടതാണ്.)

ധുന്ധുകാരി ഇതൊക്കെ പറഞ്ഞുകൊണ്ടിരിയ്ക്കെ വൈകുണ്ഠത്തിലെ പാർഷദന്മാർ ഒരു ദിവ്യവിമാനത്തിൽ അവിടെ വന്നിറങ്ങുന്നത് എല്ലാവരും കണ്ടു. ധുന്ധുകാരി ദിവ്യശരീരത്തോടെ അതിൽ കയറി വൈകുണ്ഠയാത്രയ്ക്കൊരുങ്ങി. എല്ലാവരും കഥാശ്രവണം നടത്തിയെങ്കിലും ഒരാൾക്കുമാത്രം വിമാനം വരാൻ കാരണം എന്തെന്ന് അവിടെ കൂടിയിരുന്നവർക്കു സംശയമുണ്ടായി. പാർഷദന്മാർ അതിന് ഇങ്ങനെ മറുപടി നൽകി: നിങ്ങളെല്ലാവരും കഥ ഒരുപോലെ കേട്ടു. പക്ഷേ മനനം ചെയ്തില്ല. ഈ പ്രേതം ഏഴു ദിവസം മുഴുവൻ യാതൊരാഹാരവും കൂടാതെ കഥ കേൾക്കുകയും മനനനിദിധ്യാസനങ്ങൾ നടത്തുകയും ചെയ്തു. ഈ ഭേദമാണ് ഫലോദയത്തിലും ഭേദമുണ്ടാക്കിയത്.





**അദൃഢം ച ഹതം ജ്ഞാനം പ്രമാദേന ഹതം ശ്രുതം**
**സന്ദിഗ്ദ്ധോ ഹി ഹതോ മന്ത്രോ പ്രമാദേന ഹതം ജപം**

(ദൃഢമാകാത്ത ജ്ഞാനവും ഏകാഗ്രതയില്ലാതെ കേട്ട കാര്യങ്ങളും സംശയം തോന്നിയ മന്ത്രവും സമാധാനമില്ലാതെ നടത്തുന്ന ജപവും നിഷ്ഫലമായിത്തീരുന്നു.)

അതിനാൽ ഗുരുവചനത്തിൽ വിശ്വാസവും ശ്രദ്ധയും ഉണ്ടാകണം. സ്വമനസ്സിലെ ദ്വേഷത്തെ ജയിച്ചു കഥയിൽ സ്ഥിരബുദ്ധിയുണ്ടാക്കണം."

ഇത്രയും പറഞ്ഞിട്ട് ഹരികീർത്തനങ്ങൾ ഉച്ചരിച്ചുകൊണ്ട് പാർഷദന്മാർ ധുന്ധുകാരിയെ വൈകുണ്ഠത്തിലേയ്ക്കു കൊണ്ടുപോയി.

ഗോകർണ്ണൻ വീണ്ടും ഒരു പ്രാവശ്യം ഭാഗവതം വായിച്ചു. കഥയുടെ പരിസമാപ്തിവേളയിൽ അനവധി വിമാനങ്ങളിലായി പാർഷദന്മാരും സാക്ഷാൽ ഭഗവാനും വാദ്യമേളങ്ങളോടെ പാഞ്ചജന്യധ്വനി മുഴക്കിക്കൊണ്ടു പ്രത്യക്ഷപ്പെട്ടു സകലരേയും ഗോലോകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

സനകാദികൾ നാരദനു സപ്താഹവിധികൾ പറഞ്ഞുകൊടുത്തു. ഭാഗവതമാഹാത്മ്യത്തിലെ ആറാമധ്യായത്തിൽ പറഞ്ഞിട്ടുള്ള പ്രസ്തുത വിധിയിൽ, വിരക്ത ബ്രാഹ്മണനും വേദശാസ്ത്രങ്ങളെ വ്യാഖ്യാനിയ്ക്കാൻ സമർഥനും ദൃഷ്ടാന്തം പറഞ്ഞു മനസ്സിലാക്കാൻ കഴിവുള്ളവനും നിസ്പൃഹനുമായ ആളേ കഥ വായിയ്ക്കാവൂ എന്ന് പ്രകടമാക്കിയിട്ടുണ്ട്. കഥാപ്രവാചകൻ ശുക മഹർഷിയെ ഇങ്ങനെ സ്തുതിയ്ക്കണം."സകലശാസ്ത്രകുശലനും പരമജ്ഞാനിയുമായ ഹേ ശുകദേവസ്വരൂപാ, അവിടുന്ന് ഈ കഥയുടെ രഹസ്യം വെളിപ്പെടുത്തി എന്റെ അജ്ഞാനം ദുരീകരിയ്ക്കണേ."

ശ്രോതാക്കൾ ലോകം, ധനം, വീട്, പുത്രന്മാർ മുതലായ ചിന്തകൾ ത്യജിച്ച് ചിത്തശുദ്ധിയോടെ കഥ കേൾക്കണം. എങ്കിലേ ഉത്തമഫലത്തിന് അർഹതയുണ്ടാവൂ. ബ്രഹ്മചര്യവ്രതം അനുഷ്ഠിയ്ക്കുകയും കാമ

ക്രോധാദികളെ പാടേ ഉപേക്ഷിയ്ക്കുകയും ചെയ്യുന്നതോടെ അവർ സത്യം, ശൗചം, ദയ, മൗനം, സരളത, വിനയം മുതലായ ഗുണങ്ങൾ അനുസരിയ്ക്കുകയും വേണം. ഇന്ന് അധികം പേർക്കും സത്സംഗത്തെപ്പറ്റി ശരിയായ ബോധമില്ല. ഏകാദശസ്കന്ധത്തിൽ ശ്രീഭഗവാൻ ഉദ്ധവരോടു പറയുന്നു: സത്സംഗം കൊണ്ട് ഞാൻ സംതൃപ്തനാവുന്നതുപോലെ മറ്റൊന്നുകൊണ്ടും തൃപ്തിപ്പെടുന്നില്ല. ശാരീരികമായ വളർച്ചയ്ക്ക് ആഹാരമെന്ന പോലെ മനസ്സിന്റെ വളർച്ചയ്ക്ക് സത്സംഗവും അനുപേക്ഷണീയമാണ്. സത്സംഗലാഭത്തിനു ചില നിയമങ്ങൾ പാലിയ്ക്കേണ്ടതുമാണ്.

1. സത്സംഗം തുടങ്ങുന്നതിനുമുമ്പ് ലൗകികചിന്തകൾ ഉപേക്ഷിയ്ക്കണം. ലൗകികകാര്യങ്ങളെപ്പറ്റി സംസാരിയ്ക്കുന്നവരുടെ സംഭാഷണവിഷയം സത്സംഗത്തിലേയ്ക്ക് തിരിച്ചുവിടണം.

2. സത്സംഗം നടന്നുകൊണ്ടിരിയ്ക്കുമ്പോൾ ആരും ഇടയ്ക്കു കയറി നടക്കരുത്. താമസിച്ചു വരുന്നവർ പിറകിൽത്തന്നെ ഇരിയ്ക്കണം. അവരെ മുമ്പോട്ടു വിളി യ്ക്കരുത്. വേറെ ശബ്ദമൊന്നും ഉണ്ടാകാതിരിയ്ക്കാൻ ശ്രദ്ധിയ്ക്കണം.

നിയമാനുസാരം സനകാദികൾ ഏഴു ദിവസം സകലരേയും കഥ പറഞ്ഞുകേൾപ്പിച്ചു. കഥാശ്രവണംകൊണ്ട് ജ്ഞാനത്തിനും, വൈരാഗ്യത്തിനും, ഭക്തിയ്ക്കും പുഷ്ടിയുണ്ടായി. കൃതകൃത്യനായ നാരദനും പൂർണമായ ആനന്ദം അനുഭവിച്ചു. സനകാദികളുടെ ഉപകാരത്തെപ്പറ്റി നാരദൻ പറഞ്ഞുകൊണ്ടിരിയ്ക്കെ ശ്രീശുകമഹർഷി അവിടെ എത്തി. അദ്ദേഹത്തിന്റെ സ്വരൂപവർണനത്തിൽ ശുകബ്രഹ്മർഷി നിജലാഭപൂർണനായിരുന്നുവെന്ന് പറഞ്ഞിട്ടുണ്ട്. ആത്മാവിന്റെ ആനന്ദലാഭംകൊണ്ട് പൂർണസംതൃപ്തനായിരുന്നു എന്നാണ് അതിന്റെ അർഥം. **"ജ്ഞാനമഹാബ്ധി ചന്ദ്രമാഃ"** എന്ന പദവും ശ്രീശുകന്റെ വിശേഷണമായി ഒരിടത്ത് പ്രയോഗിച്ചിട്ടുണ്ട്. ജ്ഞാനമാകുന്ന മഹാസമുദ്രത്തിൽനിന്നും ഉയർന്ന ചന്ദ്രൻ എന്നോ, ജ്ഞാനമാകുന്ന സമുദ്രത്തിനു വേലിയേറ്റമുണ്ടാക്കുന്ന ചന്ദ്രൻ എന്നോ അതിന് അർഥമാകാം. ശുകബ്രഹ്മർഷിയെ കണ്ട ഉടൻ എല്ലാവരും എഴുന്നേറ്റു. നാരദൻ അദ്ദേഹത്തിന് ഇരിയ്ക്കാൻ





ആസനം നൽകി പൂജിച്ചു.

ശുകബ്രഹ്മർഷി ശ്രോതാക്കളോടു പറഞ്ഞു: "സഹൃദയരേ ! വേദമാകുന്ന കല്പവൃക്ഷത്തിന്റെ അമൃതരസപൂർണമായ ഭാഗവതഫലം ശ്രീവ്യാസദേവന്റെ നാവിൽ നിന്നു ഭൂമിയിൽ വീണതാണ്. നിങ്ങൾ കൂടെക്കൂടെ അതിന്റെ രസം അനുഭവിച്ചുകൊള്ളണം. ഈ ഗ്രന്ഥത്തിൽ നിർമലമായ തത്ത്വജ്ഞാനോപദേശമുണ്ട്. അതു കേൾക്കുകയും മനനം ചെയ്യുകയും ചെയ്താൽ ജീവൻ സംസാരത്തിൽ നിന്നും മുക്തനാകും. ഭാഗവതത്തിലുള്ള രസം വൈകുണ്ഠത്തിലോ കൈലാസത്തിലോ സ്വർഗലോകത്തുപോലുമോ ലഭ്യമാകുന്നതല്ല. അതിനാൽ ഇവിടെവെച്ചുതന്നെ ആ രസം അനുഭവിയ്ക്കുക."

അനന്തരം ശുകദേവൻ കഥയാരംഭിച്ചു. ഭക്തിയും ജ്ഞാനവും വൈരാഗ്യവും അവിടെ തുള്ളിക്കളിച്ചു. ശ്രീഭഗവാൻ പ്രത്യക്ഷപ്പെട്ടു വരദാനത്തിനു സന്നദ്ധനായി. സപ്താഹപാരായണം നടത്തുന്ന സ്ഥലങ്ങളിലെല്ലാം ഭഗവത്സാന്നിധ്യം ഉണ്ടാകണമെന്നു ശ്രീശുകൻ അഭ്യർഥിച്ചു. **"തഥാസ്തു"** എന്നരുളിച്ചെയ്തിട്ടു ഭഗവാൻ അന്തർധാനം ചെയ്തു.

ഇവിടെ ശ്രീഭാഗവതമാകുന്ന ഫലം അനുഭവിയ്ക്കാൻ നിർദേശിച്ചിരിയ്ക്കുന്നു. മറ്റു ഫലങ്ങളിൽ കുരുവും, തൊലിയും കളയേണ്ടിവരുന്നു. പക്ഷേ ഈ ഭാഗവതകഥയാകുന്ന ഫലം മുഴുവനും ഭക്ഷിയ്ക്കാം. അതിലൊരംശവും കളയാനില്ല. ഈ കഥ ശുകബ്രഹ്മർഷി പരീക്ഷിത്തുരാജാവിന് ഉപദേശിച്ചതാണ്.ഏകാഗ്രമായി ഈ കഥ കേൾക്കുന്നവരെക്കൂടി ശുകബ്രഹ്മർഷിയോടു സാധർമ്യം പ്രാപിപ്പിയ്ക്കുകയാണ് ഇതിന്റെ ഉദ്ദേശം. ശുകബ്രഹ്മർഷിയുടെ ദൃഷ്ടിയിൽ സ്ത്രീപുരുഷഭേദം ഇല്ലായിരുന്നു. നഗ്നരായി കുളിച്ചുകൊണ്ടിരുന്ന സ്ത്രീകൾ അദ്ദേഹത്തെ കണ്ടാൽ ലജ്ജയോടെ വസ്ത്രം ധരിയ്ക്കാറില്ലായിരുന്നു. അവരിൽ ശ്രീശുകദേവന്റെ മാനസികാവസ്ഥ പ്രതിഫലിച്ചിരുന്നു. അതുപോലെ ഈ കഥാശ്രവണം കൊണ്ട് മറ്റ് ജീവാത്മാക്കളിലും സർവാത്മഭാവന പ്രതിഫലിച്ചുകാണും.





# ഒന്നാം സ്കന്ധം

1. അനുബന്ധചതുഷ്ടയം
2. മംഗളാചരണവും ധ്യാനവും
3. സൃഷ്ടിദൃഷ്ടിവാദവും ദൃഷ്ടിസൃഷ്ടിവാദവും
4. ശ്രീകൃഷ്ണനും ദ്വാരകയും
5. ബ്രഹ്മജിജ്ഞാസ

സഹൃദയർ അനുബന്ധം അറിയാതെ ഒരു ഗ്രന്ഥവും വായിയ്ക്കാറില്ല. അനുബന്ധത്തിൽ നാലു കാര്യങ്ങളെപ്പററി ചർച്ച ചെയ്യുന്നു.

1. അധികാരി 2. സംബന്ധം 3. വിഷയം 4. പ്രയോജനം

## 1. അധികാരി

വേദാന്തമതപ്രകാരം വിക്ഷേപം കൂടാതെ ആവരണം മാത്രമുള്ളവരെ അധികാരികളായി കരുതുന്നു. ശ്രീമദ് ഭാഗവതം ഭക്തിമാർഗപരമായ ഒരു ഗ്രന്ഥമാണ്. അതിന് എല്ലാപേരും അധികാരികളുമാണ്. ഏഴുദിവസംകൊണ്ട് മോക്ഷം നൽകുന്ന ശ്രീമദ് ഭാഗവതം വായിയ്ക്കുന്നത് ശ്രീശുകദേവനെപ്പോലുള്ള പരമഹംസരും, കേൾക്കുന്നത് പരീക്ഷിത്തുരാജാവിനെപ്പോലുള്ള ജിജ്ഞാസുക്കളും ആയിരിക്കണം. രാജാക്കന്മാരിൽ പൊതുവേ രജോഗുണം കൂടുതലായിരിക്കും. അതുകൊണ്ട് മായയുടെ ശക്തി അവർക്ക് മോഹമുണ്ടാക്കുന്നു. ഈ ദോഷം പരീക്ഷിത്തിലും ഇല്ലാതിരുന്നില്ല. തത്ത്വജ്ഞാനം സമ്പാദിയ്ക്കാനുള്ള തീവ്രമായ ഉത്കണ്ഠകൊണ്ടും അനുദിനം വർധിച്ചുവന്ന ജ്ഞാനവൈരാഗ്യങ്ങൾകൊണ്ടും ആ മനസ്സ് യഥോചിതം പരിശുദ്ധമായിരുന്നു. ഭഗവന്നാമശ്രവണം കൊണ്ടും കീർത്തനാലാപം കൊണ്ടും ആർദ്രമാകുന്ന ഹൃദയത്തിലുണ്ടാകുന്ന ഭഗവദാകാരമായ സവികല്പകവൃത്തിയെ ഭക്തി എന്നു പറയുന്നു. ജീവലോകത്തിൽ ശ്രീകൃഷ്ണപരമാത്മാവിനെ അനുസന്ധാനം ചെയ്യാൻ ശ്രമിയ്ക്കുന്നവരുടെ ഗുണാത്മകമായ സൂക്ഷ്മശരീരം ക്ഷീണമാവുകയും ആർദ്രമായ ഹൃദയം ഭഗവദാകാരമാകുമ്പോൾ ഒരു പുതിയ സംസ്കാരം അവിടെ ഉടലെടുക്കുകയും ചെയ്യുന്നു. ഈ സംസ്കാരം ഭഗവത്പ്രാപ്തിക്ക് സഹായകമാകുന്നു. ഭക്തനെ അനുസന്ധാനം ചെയ്യേണ്ടത് ഭഗവാന്റെ ആവശ്യമാണ്. ഈ തത്ത്വത്തിൽ വിശ്വസിച്ച് ലൗകികവ്യവഹാരങ്ങളിൽ നിന്ന് പൂർണമായും ഒഴിഞ്ഞുമാറാത്തവരെയാണ് ഭക്തനെന്നു പറയുന്നത്. അവരിൽ പ്രകടമാകുന്ന ഭാവത്തിന് ഭക്തി എന്നു പേർ. ഭഗവാൻ എല്ലായ്പ്പോഴും തന്നോടൊന്നിച്ചുണ്ടെന്ന ബോധമുള്ളവരെ മാത്രമേ ഭക്തനെന്നു പറയാവൂ. ഭഗവാനും ഭക്തനും പിരിഞ്ഞിരിയ്ക്കാൻ സാധ്യമല്ല. ഭക്തനിരിയ്ക്കുന്നിടത്ത് ഭഗവാനും ഇരിയ്ക്കേണ്ടിവന്നു. ഉത്തമമായ ഈ അധികാരം സമ്പാദിയ്ക്കാൻ ജ്ഞാനവും വൈരാഗ്യവും ആവശ്യമാണ്. പരീക്ഷിത്തുരാജാവിന് ആദ്യം ഇതൊന്നും വേണ്ടതുപോലെ ഉണ്ടായിരുന്നില്ല. രസകരമായ ശ്രീമദ് ഭാഗവതം കേൾക്കുകയും ഏകാഗ്രതയോടെ മനനം ചെയ്കയും ചെയ്തപ്പോൾ അദ്ദേഹത്തിന് ആത്മജ്ഞാനമുണ്ടായി.

ഭാരതയുദ്ധക്കാലത്ത്, ഭീമന്റെ ഗദയേറ്റ് തുട ഞെരിഞ്ഞു കിടക്കുന്ന ദുര്യോധനനെക്കണ്ട് അശ്വത്ഥാമാവ് പകരം വീട്ടുവാനായി, ദ്രൗപദിയുടെ ഉറങ്ങിക്കിടക്കുന്ന പുത്രന്മാരെ കൊന്നു. അവരുടെ തല കാഴ്ചവച്ചാൽ ദുര്യോധനനു സന്തോഷമാകുമെന്ന് അദ്ദേഹം വിചാരിച്ചു. ഈ പ്രവൃത്തി അർജുനനു വളരെ കോപമുണ്ടാക്കി. അശ്വത്ഥാമാവിനെ കൊല്ലാനായി അർജുനൻ ഗാണ്ഡീവമെടുത്തു. അശ്വത്ഥാമാവ് അർജുനന്റെ നേരെ ബ്രഹ്മാസ്ത്രമയച്ചു. അദ്ദേഹം ഒന്നു വിരണ്ടു. ശ്രീകൃഷ്ണഭഗവാന്റെ സഹായം ആവശ്യമായി. ഭഗവാൻ അർജുനനോടു ബ്രഹ്മാസ്ത്രം അയയ്ക്കാൻ നിർദേശിച്ചു.അശ്വത്ഥാമാവിനെ പിടിച്ചുകൊല്ലാൻ തുടങ്ങിയപ്പോൾ ദ്രൗപദി അതു തടഞ്ഞുകൊണ്ട് ഗുരുപുത്രനാകയാൽ വധിയ്ക്കരുതെന്ന് പറഞ്ഞു. അർജുനൻ അയാളുടെ ശിരസ്സിലെ മണി തുരന്നെടുത്തിട്ടു വെറുതെ വിട്ടു. അശ്വത്ഥാമാവ് ഈ വൈരം മനസ്സിൽ വെച്ചിരുന്നു. പിന്നീടൊരിയ്ക്കൽ ഉത്തരയുടെ ഗർഭത്തിൽ കിടന്ന പരീക്ഷിത്തിനെ കൊല്ലാൻ ഒരു ദിവ്യാസ്ത്രം പ്രയോഗിച്ചു. ഉത്തര തന്റെ കുഞ്ഞിനെ രക്ഷിയ്ക്കാനായി ഭഗവാനെ സ്തുതിച്ചു. പ്രാർഥനകേട്ടു ഭഗവാൻ ആ ഗർഭം സ്വമായയാൽ മൂടി രക്ഷിച്ചു. അശ്വത്ഥാമാവിന്റെ ദിവ്യാസ്ത്രം സുശക്തമായിരുന്നെങ്കിലും വിഷ്ണുമായയുടെ മുമ്പിൽ അതു ശാന്തമായിപ്പോയി. ഇങ്ങനെ ഗർഭസ്ഥനായിരുന്നപ്പോഴെ പരീക്ഷിത്തിനെ ഭഗവാൻ രക്ഷിച്ചു. ഗർഭസ്ഥനായ കുഞ്ഞിന് യാതൊരു പുരുഷാർഥവും ചെയ്യാൻ കഴിയുന്നില്ല. ജനനത്തിനുശേഷവും മാതാപിതാക്കളിൽ സ്നേഹമുദിപ്പിച്ചു ഭഗവാൻതന്നെ രക്ഷിയ്ക്കുന്നു. പ്രായമാകുന്നതോടെ, ഇപ്രകാരം, തന്നെ രക്ഷിച്ച ഭഗവാനെ ജീവൻ മറക്കുന്നു. പരീക്ഷിത്തിനെ രക്ഷിച്ചപ്പോൾ കുന്തീദേവി ഭഗവാനോടു പ്രാർഥിച്ചു: "ഭഗവൻ! ഞങ്ങൾക്ക് ഇതുപോലുള്ള വിപത്തുകൾ എന്നും ഉണ്ടാകണേ! എങ്കിൽ മാത്രമേ അവിടുത്തെ സ്മരിയ്ക്കാൻ



ഇടവരികയുള്ളു. അവിടുത്തെ സ്മരിയ്ക്കുന്നതുകൊണ്ട് സംസാരവിമോചനം സുസാധ്യമാകുന്നു. " പരീക്ഷിത്തു രാജാവിന്റെ ഈ ജന്മവൃത്താന്തം മഹാഭാരതത്തിൽ മാത്ര മല്ല ഭാഗവതത്തിലും കാണുന്നുണ്ട്.

സമാധിഭാഷയിൽ ഈ കഥയെപ്പററി അല്പമൊന്നാലോചിയ്ക്കാം. പരീക്ഷിത്ത് എന്നതിന് എല്ലാപ്രകാരത്തിലുമുള്ള രക്ഷ ഭഗവാനിൽനിന്നും ലഭിച്ചവൻ എന്നർഥം. അഥവാ അശ്വത്ഥാമാവാകുന്ന മായയുടെ ബാണത്തിൽ നിന്നും തന്നെ രക്ഷിച്ച ആ തേജസ്വിയെ മനസ്സിലാക്കാൻ ഇച്ഛയുള്ളവനെ പരീക്ഷിത്ത് എന്നു പറയുന്നു. രാമായണം പോലെ മഹാഭാരതവും, ഭാഗവതവും വിവരിയ്ക്കാൻ സാധിയ്ക്കും. ഭാ = വിദ്യ, മഹാഭാ = മഹാവിദ്യ (ബ്രഹ്മവിദ്യ) അതിൽ രമിയ്ക്കുന്ന കല = മഹാഭാരതം. അതു രചിച്ച വ്യാസൻ പരാശരനാകുന്ന ജ്ഞാനകാണ്ഡത്തിന്റേയും മത്സ്യഗന്ധിയായ കർമകാണ്ഡത്തിന്റേയും സംയോഗത്താലാണുണ്ടായത്. ഈ രണ്ടു മാർഗങ്ങളേയും വിശദമാക്കിയവനെ വ്യാസൻ എന്നു പറയുന്നു.

മത്സ്യഗന്ധി പരാശരസംബന്ധംകൊണ്ട് സത്യവതിയായി മാറി. പിന്നീട് ശന്തനുവിനെ വിവാഹം ചെയ്തു. ശന്തനു എന്നതിനു ശാന്തി നല്കുന്ന ശരീരമുള്ളവൻ എന്നർഥം. അത്തരക്കാർക്കു സത്യവതിയെ കിട്ടുന്നു. അവരുടെ വൃത്തി സത്യത്തിലേയ്ക്കു തിരിയുന്നു എന്നർഥം. ശന്തനുവിന്റെ മൂത്തപുത്രൻ നിത്യബ്രഹ്മചാരിയായി. അദ്ദേഹമാണ് ഭീഷ്മർ. വിചിത്രവീര്യനെന്നും ചിത്രാംഗദനെന്നും രണ്ടു പുത്രന്മാർകൂടി ശന്തനുവിനുണ്ടായി. വിചിത്രവീര്യൻ പുത്രോത്പാദനത്തിന് അശക്തനായി സ്വർഗം പ്രാപിച്ചു. ഇളയ രാജകുമാരനായ ചിത്രാംഗദനെ ചിത്രാംഗദനെന്നു പേരുള്ള ഗന്ധർവൻ വധിച്ചു. ഈ പരിതസ്ഥിതിയിൽ വിചിത്രവീര്യന്റെ ഭാര്യമാരിൽ വ്യാസസംബന്ധത്താൽ ധൃതരാഷ്ട്രരെന്നും, പാണ്ഡുവെന്നും രണ്ടു പുത്രന്മാരുണ്ടായി. അംബികയും അംബാലികയും, വ്യാസനുമായുള്ള ബന്ധം അത്ര ഇഷ്ടപ്പെട്ടില്ല. ജന്മനാ അന്ധനായ ധൃതരാഷ്ട്രരും രോഗിയായ പാണ്ഡുവും രാജ്യഭരണത്തിനു അശക്തരായിരുന്നു. വീണ്ടും ഒരു രാജകുമാരന്റെ ആവശ്യം നേരിട്ടപ്പോൾ വിചിത്രവീര്യന്റെ ഭാര്യമാർ ആ കൃത്യത്തിനു ഒരു ദാസിയെയാണ് നിയോഗിച്ചത്. ദാസിയ്ക്കു വ്യാസസംബന്ധത്തിൽ വിദുരർ എന്ന ഒരു പുത്രനുണ്ടായി. ധൃതരാഷ്ട്രർ തമോഗുണത്തിന്റേയും, പാണ്ഡു രജോഗുണത്തിന്റേയും, വിദുരർ സത്ത്വഗുണത്തിന്റേയും പ്രതീകങ്ങളാണ്. വിചിത്രവീര്യനെന്ന ശബ്ദംകൊണ്ടുതന്നെ സാധാരണമനുഷ്യരുടേതുപോലുള്ള ഉത്പത്തി അല്ലെന്നു പ്രകടമാകുന്നു. അമിതഭോഗിയായ പാണ്ഡുവിന് ഒരു ശാപം നിമിത്തം പുത്രോത്പത്തി അസാധ്യമായിത്തീർന്നു. കുന്തി തന്റെ ഉപാസനാശക്തികൊണ്ട് പാണ്ഡവന്മാരിൽ മൂന്നു പേരെ പ്രസവിച്ചു.

യുധിഷ്ഠരൻ : (യുദ്ധത്തിൽ സ്ഥിരമായി നില്ക്കുന്നവൻ) ഇത് ആകാശതത്ത്വം അഥവാ ശബ്ദതന്മാത്രയാണ്.

ഭീമൻ : വായുതത്ത്വം (സ്പർശനതന്മാത്ര)

അർജുനൻ : തേജസ്തത്ത്വം (രൂപതന്മാത്ര)

പാണ്ഡുവിന്റെ രണ്ടാമത്തെ ഭാര്യയായ മാദ്രിയ്ക്ക് നകുലസഹദേവന്മാർ - ജലത്തിന്റേയും ഭൂമിയുടേയും തത്ത്വം - (രസതന്മാത്രയും ഗന്ധതന്മാത്രയും) എന്ന രണ്ടു പുത്രന്മാരുണ്ടായി.

ദ്രൗപദി : (വേദിയിൽ നിന്നും ഉണ്ടായ ബുദ്ധിശക്തി എന്നർഥം) അവർക്ക് നല്ല ബുദ്ധിയുണ്ടായിരുന്നു. ചഞ്ചലമായ മായയെ മുറിയ്ക്കുന്നതിന് ആ ബുദ്ധി പര്യാപ്തമായിരുന്നു. ബുദ്ധിയുടെ ആവരണത്തെ(വസ്ത്രത്തെ) ആസുരീവൃത്തി (ദുശ്ശാസനൻ) വലിച്ചഴിയ്ക്കാൻ തുടങ്ങി എന്നു ഭാരതത്തിൽ വിവരിച്ചിട്ടുണ്ട്. ബുദ്ധി ആത്മപക്ഷപാതിയായതിനാൽ ആത്മസ്വരൂപിയായ ശ്രീകൃഷ്ണന് അതിനെ രക്ഷിയ്ക്കാൻ സാധിയ്ക്കുന്നു.

ധൃതരാഷ്ട്രൻ : അന്യന്റെ രാജ്യം പിടിച്ചു വച്ചിരിയ്ക്കുന്നവൻ. ഇദ്ദേഹത്തിനു നൂറു പുത്രന്മാരുണ്ട്. കുരുടന്റെ - അജ്ഞാനത്തിന്റെ - പുത്രന്മാരായതിനാൽ അവരുടെ പേരുകളെല്ലാം 'ദു' എന്ന അക്ഷരത്തിൽ തുടങ്ങുന്നു, ദുര്യോധനൻ, ദുശ്ശാസനൻ, ദുർമർദൻ മുതലായവ ഉദാഹരണമാണ്. ഒരു സഹോദരിയുണ്ടായിരുന്നതിനു ദുശ്ശള എന്നായിരുന്നു പേർ. ഭീമൻ ദുര്യോധനനെ തുടയിലടിച്ചു കൊന്നതുപോലെ ശ്രീരാമൻ രാവണന്റെ പൊക്കിളിനു നേരെ ബാണം പ്രയോഗിച്ചതായി പറഞ്ഞിട്ടുണ്ട്. ദശമുഖരാവണൻ എന്നതിന് പത്ത് ഇന്ദ്രിയങ്ങളാണ് വിവക്ഷ. അപ്പോൾ ഇന്ദ്രിയബദ്ധമായ അഹങ്കാരത്തെ നശിപ്പിച്ചു എന്ന് അർഥമാകും. ബാണത്തിന്റെ ലക്ഷ്യവും ഗദാപ്രയോഗത്തിനുള്ള സ്ഥാനവും കാമോദ്ദീപകമായ അംഗങ്ങളാണ്.

പാണ്ഡവരെ കൗരവന്മാർ അരക്കില്ലത്തിൽ താമസിപ്പിച്ചു. അരക്കില്ലം എന്ന പദംകൊണ്ട് അഗ്നിയ്ക്കിരയാകുന്ന മനുഷ്യശരീരമാണ് വിവക്ഷിയ്ക്കുന്നത്. അതിൽനിന്ന് വിദുരരുടെ ആജ്ഞപ്രകാരം -ജ്ഞാനശക്തിയാൽ - അഞ്ചു തന്മാത്രകൾ രക്ഷപ്പെടുകയും അരക്കില്ലം സൂക്ഷിച്ചിരുന്ന പുരോചനൻ -ദേഹത്തിലുള്ള സുഖേച്ഛ -ദഹിച്ചുപോകുകയും ചെയ്തു. പാണ്ഡവന്മാർ ദ്വൈതവനത്തിലും കാമ്യകവനത്തിലും പോയതായി പറയുന്നുണ്ട്. അതിനു, ഭേദബുദ്ധിയുള്ളതും വാസനാമയവുമായ സംസാരത്തിൽ സകലർക്കും അലയേണ്ടിവരുന്നു എന്നർഥം. അവിടെ സമഭാവനയോടെ ഗുപ്തമായിരിയ്ക്കാൻ കഴിയുന്നവർക്ക് വിരാടദേശം (വിശാലപ്രദേശം) ലഭിയ്ക്കുകയും അവരുടെ ജ്ഞാനം വ്യാപകമാകുകയും ചെയ്യുന്നു. വിരാടരാജ്യത്ത്



അർജുനൻ രാജപുത്രിയായ ഉത്തരയെ പഠിപ്പിയ്ക്കുന്നു. ഈ അധ്യയനം ജ്ഞാനത്തിന്റെ ഉന്നതസാധനയാണ്. ഉത്തരയെ അഭിമന്യുവിനെക്കൊണ്ട് വിവാഹം ചെയ്യിയ്ക്കുന്നു. അവളിലാണ് പരീക്ഷിത്ത് ജനിയ്ക്കുന്നത്. വനവാസത്തിനു ശേഷം പാണ്ഡവർക്ക് - അഞ്ചു തന്മാത്രകൾക്ക് - വസിയ്ക്കാൻ ആസുരസ്വഭാവികൾ സ്ഥലം നല്കിയില്ല.

അതുകൊണ്ട് യുദ്ധം ഉണ്ടായി. ശ്രീമദ് ഭഗവദ്ഗീത തുടങ്ങുന്നത് **"ധർമക്ഷേത്രേ കുരുക്ഷേത്രേ"**എന്നാണ്. അതിന് ധർമക്ഷേത്രമാകുന്ന കുരുക്ഷേത്രത്തിൽഎന്നർഥം. ഗീതയുടെ പതിമൂന്നാമധ്യായത്തിൽ - ക്ഷേത്രക്ഷേത്രജ്ഞയോഗത്തിൽ - ഈ ശരീരത്തെ ക്ഷേത്രമായിക്കരുതാൻ പറഞ്ഞിരിയ്ക്കുന്നു. ഈ ക്ഷേത്രത്തിലെ ആസുരീപ്രകൃതിയും ദൈവീപ്രകൃതിയും തമ്മിൽ യുദ്ധം ഉണ്ടാകുന്നു. യുദ്ധരംഗത്ത് ഭീഷ്മർക്ക് എതിരായി ശിഖണ്ഡിയെ നിർത്തിയിരുന്നുവെന്ന് പറഞ്ഞിട്ടുണ്ട്. ഈ ശിഖണ്ഡി ചിലപ്പോൾ സ്ത്രീയായും ചിലപ്പോൾ പുരുഷനായും രൂപാന്തരപ്പെട്ടിരുന്നു. അതിന് സമാധിഭാഷയിൽ, ചിലപ്പോൾ ആത്മാവായും ചിലപ്പോൾ പ്രകൃതിയായും രൂപാന്തരപ്പെടുന്നു എന്നർഥമാകാം. ഇങ്ങനെ സമാധിചെയ്യാൻ സാധിയ്ക്കുന്നവർക്ക് ഭീഷ്മരൂപിയായ സാമാന്യഭക്തിയെ- ബ്രഹ്മചര്യത്തെ അനുസരിയ്ക്കാൻ സാധിയ്ക്കും. ശിഖണ്ഡിയുടെ രഥത്തിലെ കൊടിയടയാളം ഈ സങ്കല്പത്തോടു കൂടിയതാണ്.

ഭീഷ്മരുടെ പതനത്തിനുശേഷം ദ്രോണരാണ് സേനാപതിയായത്. പരോക്ഷജ്ഞാനത്തിന്റെ സ്വരൂപമായ ദ്രോണരെ ധൃഷ്ടദ്യുമ്നൻ - അപരോക്ഷജ്ഞാനം വധിയ്ക്കുന്നു. മഹാഭാരതത്തിൽ 18 അക്ഷൗഹിണിയുണ്ടായിരുന്നു എന്ന് പറഞ്ഞിട്ടുള്ളത് പത്ത് ഇന്ദ്രിയങ്ങളേയും എട്ടു പ്രകൃതികളേയുമാണ്. അർജുനനാകുന്ന തേജസ്സിന്റെ പക്കൽ പാശുപതാസ്ത്രം ഉണ്ടായിരുന്നു. വനവാസകാലത്ത് തപസ്സുകൊണ്ട് ശ്രീപരമേശ്വരനിൽനിന്നും വാങ്ങിയതാണ് ഈ ദിവ്യാസ്ത്രം. പരമശിവൻ ജ്ഞാനദാതാവാണ്. ജ്ഞാനം കൊണ്ട് ബുദ്ധിയെ അടക്കാൻ കഴിയും. അർജുനനെ മറ്റു വിഷയങ്ങളിൽ നിന്നും രക്ഷപ്പെടുത്തിയത് ശ്രീകൃഷ്ണനായിരുന്നു. ശ്രീകൃഷ്ണന്റെ ആയുധം സുദർശന ചക്രം അഥവാ സമ്യഗ്ദർശനം (യഥാർഥജ്ഞാനം) ആണ്. ഭഗവാൻ അത് ഒരിയ്ക്കൽമാത്രമേ ഉപയോഗിച്ചുള്ളൂ. അതുകൊണ്ട് സകല വിഘ്നങ്ങളും തീർന്നുപോയി. പിന്നീട് യാതൊന്നിനും വിരോധഭാവത്തിൽ വർത്തിയ്ക്കാൻ സാധിച്ചില്ല. ഇത്തരം അർഥങ്ങളോടെ മഹാഭാരതം ആധ്യാത്മിക ഭാവത്തിൽ മനസ്സിലാക്കാൻ കഴിയും. ഗീതയുടെ ആദിയിൽ ധൃതരാഷ്ട്രർ തന്റെ പുത്രന്മാരെ മാമകാഃ എന്നും എതിർകക്ഷിയെ പാണ്ഡവരെന്നും പറഞ്ഞുകാണുന്നു. ഈ മമതയാണ് സകല ക്ലേശങ്ങൾക്കും കാരണം. കൗരവരുടെ ബാണം ആസുരീശക്തിയെയാണ് കാണിയ്ക്കുന്നത്. എന്നാൽ നമ്മുടെ ശരീരക്ഷേത്രത്തിൽ വസിയ്ക്കുന്ന ശ്രീകൃഷ്ണരൂപിയായ ആത്മാവിനെ സ്മരിച്ചാൽ ആസുരീശക്തിയുടെ അമ്പുകൾ ഏൽക്കുകയില്ല. അതോടെ സാംസാരികയുദ്ധത്തിൽ വിജയം ലഭിയ്ക്കുകയും ചെയ്യും.

പരീക്ഷിത്തുരാജാവ് ഭാഗവതത്തിലെ കഥ കേൾക്കുന്നതിന് ഉത്തമാധികാരിയാണ്. അദ്ദേഹം ഉത്തരയുടെ ഗർഭത്തിൽ - ഉത്തമസ്ഥാനത്തുനിന്നാണ് - അവതരിച്ചത്. കലിദോഷംകൊണ്ട് ശമീകമർഷിയുടെ (സമ്യഗ്ജ്ഞാനത്തിന്റെ) കഴുത്തിൽ സർപ്പത്തെ നിക്ഷേപിച്ചത് ശാപത്തിന് കാരണമായി. സമ്യഗ് ബുദ്ധിയെ അപമാനിയ്ക്കരുതെന്നാണ് ഈ കഥ കൊണ്ടു പ്രകടമാകുന്നത്. തെററു ചെയ്തുപോയാൽ അതു തിരുത്താൻ ശുകദേവനെപ്പോലുള്ള സദ്ഗുരുവിനെ ഉടനേ ശരണം പ്രാപിയ്ക്കേണ്ടതുമാണ്.

ശ്രീമദ്ഭാഗവതം പ്രവചനം നടത്തുന്നത് ശ്രീശുകനായതിനാൽ ആത്മാവ് ഒരു പക്ഷിയെപ്പോലെ പറന്ന് പെട്ടെന്ന് മോക്ഷം പ്രാപിയ്ക്കുന്നതിനുള്ള ഒരു സാധനയാണ് ഭാഗവതാധ്യയനം. അതിന് വിഹംഗമാർഗം എന്നു പറയുന്നു. ശ്രീശുകൻ പന്ത്രണ്ടുവർഷം മാതൃഗർഭത്തിൽ കിടന്നു. പുറത്തു വരാത്തതെന്താണെന്ന് ചോദിച്ചതിന് "ഇപ്പോൾ മായയുടെ പ്രഭാവം കൂടുതലാകയാൽ തക്കസമയത്തു പുറത്തു വരുന്നതാണെ"ന്നു ഗർഭത്തിലിരുന്നുതന്നെ ഉത്തരം നൽകി. യഥാസമയം ഭൂമിയിലവതരിച്ച ശ്രീശുകൻ യോഗബലത്താൽ പെട്ടെന്നു വളർന്നു, വനത്തിൽ പോയി. വ്യാസഭഗവാൻ അദ്ദേഹത്തിന്റെ പുറകേ 'നിൽക്കൂ മകനേ!' എന്നു വിളിച്ചുകൊണ്ടു നടന്നു. ശ്രീശുകന് സർവാത്മഭാവമുണ്ടായിരുന്നതിനാൽ വനത്തിലെ വൃക്ഷങ്ങൾ, നിങ്ങൾ ആരെയാണ് അന്വേഷിയ്ക്കുന്നതെന്ന് ശ്രീശുകനു വേണ്ടി വ്യാസനോടു ചോദിച്ചു. ശുകദേവന്റെ ബ്രഹ്മനിഷ്ഠ വളരെ ദൃഢമായിരുന്നു. അതുകൊണ്ട് നഗ്നരായി കുളിച്ചുകൊണ്ടുനിന്ന സ്ത്രീകൾ അദ്ദേഹത്തെ കണ്ടിട്ടും വസ്ത്രധാരണത്തിനു ബദ്ധപ്പെട്ടില്ല. ശ്രീവേദവ്യാസനെ കണ്ടയുടനെ അവർ വസ്ത്രം ധരിച്ചു. ഇതുകൊണ്ട് ബ്രഹ്മനിഷ്ഠയുടെ പാവനത്വം വെളിപ്പെടുന്നു. ഇത്തരക്കാർക്കുകൂടിയും വിഷമമേറിയ ചില പരീക്ഷണങ്ങൾക്കു വഴങ്ങേണ്ടിവരുന്നു. ഒരിയ്ക്കൽ രംഭയെന്ന അപ്സരസ്ത്രീ ശ്രീശുകനെ മോഹിപ്പിയ്ക്കാൻ ശ്രമിച്ചു. ശ്രമം വിഫലമായപ്പോൾ "മാനുഷസ്ത്രീകളുടെ ശരീരത്തിൽനിന്നും ദുർഗന്ധം ഉണ്ടാകുന്നു. പക്ഷേ എന്റെ ശരീരം സുഗന്ധമാണ്. ഈ ശരീരസംഗം കൊണ്ട് ശുകദേവന് കൂടുതൽ സുഖമുണ്ടാകുമെ"ന്നവർ പറഞ്ഞു. ശ്രീശുകൻ മറുപടി നൽകി: "നിന്റെ ശരീരം വളരെ നല്ലതുതന്നെ, അതുകൊണ്ട് ഇനി എനിയ്ക്കു ജനിയ്ക്കേണ്ടിവന്നാൽ അതു നിന്റെ വയററിലാകാം." ഇത്തരം ഒരു ബ്രഹ്മജ്ഞാനിയാണ് ഭാഗവതകഥ പറയുന്നത്. അതുകൊണ്ട് ഈ കഥയ്ക്ക് പരമഹംസസംഹിത എന്ന പേരു



ണ്ടായി. ജ്ഞാനികളുടെ വാക്കിനു കൂടുതൽ ശക്തിയുള്ള തിനാലാണ് പരീക്ഷിത്തിന് ഏഴു ദിവസംകൊണ്ടു മോക്ഷം ലഭിച്ചത്.മററു പുരാണങ്ങളിൽ ഇങ്ങനെ പറഞ്ഞുകാണുന്നു:

"ഭഗവാൻ വ്യാസൻ ഭാഗവതരചനയ്ക്കുശേഷം ഇതു പഠിപ്പിയ്ക്കേണ്ടത് ആരെയാണെന്ന് ചിന്തിച്ചു. ശുകദേവനെപ്പോലെ ഇതിന് അധികാരിയായി മറ്റാരുമില്ലെന്ന് അദ്ദേഹത്തിനു തോന്നി. രാഗരഹിതനായ ശുകൻ ഇതു പഠിയ്ക്കുന്നതിനുള്ള വിഷമം സഹിയ്ക്കുമെന്ന് അദ്ദേഹം കരുതിയില്ല. അതുകൊണ്ട് ശ്രീവ്യാസദേവൻ രണ്ടു ശിഷ്യന്മാരെ ഭാഗവതത്തിലെ രണ്ടുപദ്യം പഠിപ്പിച്ചു. ശുകബ്രഹ്മർഷി ഗംഗാസ്നാനത്തിനു പോകുമ്പോൾ വഴിയിലിരുന്ന് ഒരു ശ്ലോകവും അദ്ദേഹം തിരിച്ചുപോകുമ്പോൾ മറ്റൊരു ശ്ലോകവും പാടണമെന്ന് അദ്ദേഹം നിർദേശിച്ചു. പദ്യത്തിന്റെ അർഥം ഭാവന ചെയ്തുണ്ടാകുന്ന ആകർഷണത്താൽ ശുകദേവൻ സ്വയം തന്റെ സമീപത്തെത്തുമെന്ന് വ്യാസൻ നിശ്ചയിച്ചു. ഇവയിൽ ആദ്യത്തേത് ഭാഗവതം ദശമസ്കന്ധത്തിൽ 21-ാമത്തെ അധ്യായത്തിലാണ്.

**ബർഹാപീഡം നടവരവപുഃ കർണയോഃ കർണികാരം**
**ബിഭ്രദ്വാസഃ കനകകപിശം വൈജയന്തീം ച മാലാം**
**രന്ധ്രാൻവേണോരധരസുധയാപൂരയൻഗോപവൃന്ദൈർ-**
**വൃന്ദാരണ്യം സ്വപദരമണം പ്രാവിശദ്ഗീതകീർത്തിഃ.**

(കിരീടത്തിൽ മയിൽപ്പീലി ധരിച്ച്, നടവരനെപ്പോലുള്ള ശരീരത്തോടുകൂടി, ചെവിയിൽ കർണികാരവുമണിഞ്ഞ്, സ്വർണ വർണമായ വസ്ത്രവും വൈജയന്തീമാലയും ധരിച്ച്, മുരളീഗാനം ആലപിച്ചുകൊണ്ട്, കീർത്തനാലാപം ചെയ്യുന്ന ഗോപാലവൃന്ദത്താൽ അനുഗതനായ ഭഗവാൻ വൃന്ദാവനത്തിൽ പ്രവേശിയ്ക്കുന്നു.)

ഈ പദ്യത്തിലെ പ്രധാനപ്പെട്ട അംശം നടവരവപുഃ എന്നതാണ്. ഉത്തമനടൻ യഥാർഥരൂപം മറച്ച് ഒരു കഥാപാത്രമായി അഭിനയിയ്ക്കുന്നതുപോലെ നടവരനായ ഭഗവാനും തന്റെ യഥാർഥഭാവം മറച്ചുവച്ചുകൊണ്ട് നാനാലീലകൾ നടത്തുന്നു. ഈ ലോകത്ത് അദ്ദേഹമല്ലാതെ മറ്റൊന്നുമില്ലെങ്കിലും മനുഷ്യർ ഇവിടെ പലതും കാണുന്നു, പലരേയും കാണുന്നു.

ഈ പദ്യം കേട്ട് ശുകദേവൻ വിചാരിച്ചു: " ഭഗവാൻ സഗുണഭാവത്തിൽ ലീല ചെയ്യുന്നെങ്കിലും ഞാൻ അതിലെന്തിന് ഉൾപ്പെടണം? എനിയ്ക്ക് നിർഗുണഭഗവാനിൽത്തന്നെ നിത്യശാന്തി ലഭിയ്ക്കുന്നുണ്ട്."

കുളികഴിഞ്ഞ് ആശ്രമത്തിലേയ്ക്ക് മടങ്ങുമ്പോൾ രണ്ടാമത്തെ പദ്യവും ശ്രീശുകനെ കേൾപ്പിച്ചു.

**അഹോ!സ്വകീയംസ്തനകാളകൂടം**
**ജിഘാംസയാപായയദപ്യസാധ്വീ**
**ലേഭേ ഗതിം ധാത്ര്യുചിതാം തതോഽന്യം**
**കം വാ ദയാലും ശരണം വ്രജേമ.**

(ഒരു ദുഷ്ടസ്ത്രീയായ പൂതന ഭഗവാനെ കൊല്ലാനായി മുലപ്പാലിനു പകരം കാളകൂടവിഷം കുടിപ്പിച്ചു; പക്ഷേ ഭഗവാൻ അവൾക്കും സ്വന്തം മാതാവിനെന്നപോലെ സദ്ഗതി നൽകി. ഇപ്രകാരമുള്ള ഭഗവാനെ വിട്ട് മനുഷ്യർ വേറെ ആരെയാണ് ശരണം പ്രാപിയ്ക്കേ ണ്ടത് ?)

ഈ ശ്ലോകം കേട്ടയുടനെ ശ്രീശുകൻ വ്യാസഭഗവാന്റെ അടുത്തുവന്നു ഭാഗവതം പഠിച്ചു. രണ്ടാം സ്കന്ധത്തിന്റെ ആരംഭത്തിൽ പറഞ്ഞിട്ടുണ്ട്, "ശുകദേവൻ നിർഗുണത്തിൽ നിഷ്ഠയുള്ളവനായിരുന്നെങ്കിലും ഉത്തമശ്ലോകനായ ശ്രീകൃഷ്ണന്റെ ലീലകൾ കേൾക്കാനാഗ്രഹിച്ചു പഠിച്ച സംഹിത പരീക്ഷിത്തിനെ പറഞ്ഞു കേൾപ്പി ച്ചു" വെന്ന് . ശുകദേവനെ വർണിയ്ക്കുന്ന കൂട്ടത്തിൽ **അലക്ഷ്യലിംഗോ നിജലാഭതുഷ്ടഃ** (നിജസ്വരൂപത്തെ മറ്റാരേയും മനസ്സിലാക്കാതെയും അത്മാനന്ദലാഭത്താലുണ്ടായ സന്തോഷത്തോടുകൂടിയും സഞ്ചരിയ്ക്കുന്നവൻ) എന്നു പറഞ്ഞിട്ടുണ്ട്.

## 2. സംബന്ധം

ഗ്രന്ഥത്തിൽ വർണിച്ചിട്ടുള്ള വിഷയങ്ങൾക്ക് പരസ്പരബന്ധമില്ലെങ്കിൽ അതിൽനിന്ന് ഒരർഥവും ഗ്രഹിയ്ക്കാൻ സാധിയ്ക്കുകയില്ല. സഹൃദയന്മാരുടെ ആദരവ് സമ്പാദിയ്ക്കാനും ആ ഗ്രന്ഥത്തിനു കഴിയുകയില്ല. അതുകൊണ്ട് ഗ്രന്ഥത്തിലെ പ്രതിപാദ്യവസ്തുക്കൾക്ക് തമ്മിൽ ബന്ധമുണ്ടായിരിയ്ക്കണം. ഭാഗവതത്തിൽ, അനേകം സംബന്ധങ്ങൾ കാണാൻ സാധിയ്ക്കും.

1. പ്രതിപാദ്യപ്രതിപാദകസംബന്ധം: ഗ്രന്ഥവും അതിലെ വിഷയവും തമ്മിലുള്ള ബന്ധത്തെ പ്രതിപാദ്യപ്രതിപാദകസംബന്ധമെന്നു പറയുന്നു. ഗ്രന്ഥം പ്രതിപാദകവും വിഷയം പ്രതിപാദ്യവുമാണ്.

2. പ്രാപ്യപ്രാപകസംബന്ധം : അധികാരിയും ഫലവും തമ്മിൽ പ്രാപ്യപ്രാപകസംബന്ധമുണ്ടാകുന്നു. അധികാരി പ്രാപകനും ഫലം പ്രാപ്യവുമാണ്.

3. കർത്തൃകർത്തവ്യസംബന്ധം : ഗ്രന്ഥം മനസ്സിലാക്കാൻ അധികാരി ഉത്സുകനായിരിയ്ക്കണം. അതിനാൽ അധികാരിയും വിചാരവും തമ്മിൽ കർത്തൃകർത്തവ്യസംബന്ധമാണുള്ളത്.

4. ജന്യജനകഭാവം : ഗ്രന്ഥം മനസ്സിലാക്കുന്നതുകൊണ്ട് ജ്ഞാനമുണ്ടാകുന്നു. ജ്ഞാനത്തിനും ഗ്രന്ഥത്തിനും തമ്മിൽ ജന്യജനകസംബന്ധമുണ്ട്. ഉത്പന്നമാകുന്ന വസ്തുവിനെ ജന്യമെന്നും സൃഷ്ടിയ്ക്കുന്നവനെ ജനകനെന്നും പറയുന്നു.

5. ബ്രഹ്മസംബന്ധം : ഭക്തരായ ഗോപികളും ഭഗവാനുമായുള്ള പ്രേമബന്ധം ബ്രഹ്മസംബന്ധമാണ്. ഈ ഭാവം ദശമസ്കന്ധത്തിൽ പ്രകടമാക്കുന്നു.



6. ബ്രഹ്മനിഷ്ഠ : ബ്രഹ്മത്തിൽ നിന്ന് ആരും വിഭിന്നരല്ലെന്നു ജ്ഞാനംകൊണ്ട് മനസ്സിലാകുന്നു. അതിനാൽ ഈ ബന്ധം സ്ഥായിയാണ്. ഇതിന് അനന്യസംബന്ധമെന്നും പേരുണ്ട്. ഏകാദശസ്കന്ധത്തിൽ ഇക്കാര്യം കൂടുതൽ വിശദമാക്കുന്നുണ്ട്.

### 3. വിഷയം

മുൻപറഞ്ഞ സംബന്ധങ്ങളുമായി ശ്രീമദ്ഭാഗവതത്തിലെ വിഷയത്തിന് ഗാഢമായ ബന്ധമുണ്ട്. ശ്രീമദ് ഭാഗവതം 12-ാം സ്കന്ധത്തിലെ 13-ാം അധ്യായത്തിൽ, ജീവബ്രഹ്മത്തിന്റെ ഏകതയെ പ്രകടമാക്കുകയാണ് ഈ ഗ്രന്ഥത്തിന്റെ വിഷയമെന്നു പറഞ്ഞിരിയ്ക്കുന്നു. ഈ വിഷയത്തെ ലക്ഷ്യമാക്കിയാണ് കഥ രചിച്ചിട്ടുള്ളത്. ഈ തത്ത്വം മനസ്സിലാകണമെങ്കിൽ ജഡചൈതന്യങ്ങളുടെ ധർമങ്ങൾ വേർതിരിച്ച് മനസ്സിലാക്കിയിരിയ്ക്കണം. ഒന്നാം ദിവസത്തിലെ കഥ അവസാനിയ്ക്കുമ്പോൾ കപിലാഖ്യാനം വരുന്നു. ഇത്രയും ജ്ഞാനം 1-ാം ദിവസം കൊണ്ടു തന്നെ ഉണ്ടാകണം. പ്രകൃതിയേയും പുരുഷനേയും വിവേചിച്ച് അറിയണം. അതായത് ആത്മാവ് മായയുടെ ഗുണങ്ങളിൽ അസംഗമാണെന്നു മനസ്സിലാക്കാം. ഈ ജ്ഞാനം ദൃഢമാകാൻ വൈരാഗ്യം ആവശ്യമാണ്. അതിനാൽ രണ്ടാം ദിവസത്തിലെ കഥ ജഡഭരതന്റെ ആഖ്യാനത്തോടെ അവസാനിയ്ക്കുന്നു. വിവേകവും വൈരാഗ്യവുമാണ് അവിടത്തെ പ്രധാന ചർച്ചാവിഷയങ്ങൾ. മൂന്നാം ദിവസത്തെ കഥ പ്രഹ്ലാദചരിതം വരെ എത്തുന്നു. അവിടെ ജ്ഞാനവും വൈരാഗ്യവും ഭക്തിയും വിവരിച്ചിട്ടുണ്ട്. നാലാം ദിവസം ശ്രീകൃഷ്ണന്റെ ജനനമായി. ഇവിടെയാണ് ശരിയായ ആത്മാനുഭൂതിയുണ്ടാകുന്നത്. ഏഴു ഭൂമികയുള്ള ജ്ഞാനത്തിന്റെ നാലാമത്തെ ഭൂമികയിലെത്തുമ്പോഴുണ്ടാകുന്ന അനുഭവത്തിന് തുല്യമാണ് ഈ ആത്മാനുഭൂതി. ഈ നിഷ്ഠയുണ്ടാകാൻ ത്യാഗം അനുപേക്ഷണീയമാണ്. അഞ്ചാം ദിവസം രുക്മിണിയുടെ ആഖ്യാനത്തിൽ അഞ്ചാമത്തെ ഭൂമികയുടെ അനുഭവമുണ്ടാകുന്നു. ആറാം ഭൂമികയായ പദാർഥാഭാവിനി, ഗുരു ദത്താത്രേയൻ യദുരാജനു നല്കുന്ന ഉപദേശങ്ങളിൽ നിന്ന് അനുഭവഗോചരമാകുന്നു. ഏഴാം ദിവസം മുക്താവസ്ഥയെ പ്രാപിച്ച പരീക്ഷിത്തുരാജാവ് ശുകദേവനോട് താൻ ഇപ്പോൾ സിദ്ധനായിയെന്നും ശുകദേവൻ തനിയ്ക്ക് ഭഗവത്സാരൂപ്യം പ്രാപ്തമാക്കിക്കൊടുത്തുവെന്നും പറയുന്നു.

### 4. പ്രയോജനം

പരീക്ഷിത്തുരാജാവിന്റെ ഈ സ്ഥിതിയ്ക്ക് സദൃശമായ ഒരു നില നിർമിയ്ക്കുകയാണ് ശ്രീമദ്ഭാഗവതത്തിന്റെ പ്രയോജനം; അതിനെ മോക്ഷമെന്നു പറയുന്നു. ആത്യന്തിക ദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണ് മോക്ഷമെന്ന പദംകൊണ്ട് വിവക്ഷിയ്ക്കുന്നത്. യഥാർഥ ഭക്തൻ സ്വർഗവും ഭൂമിയുമൊന്നും ആശിയ്ക്കുന്നില്ല. ബ്രഹ്മാവിന്റെയോ ഇന്ദ്രന്റെയോ പദവിയും അവിടെ ആവശ്യമില്ല. ജ്ഞാനവും ഭക്തിയുമാണ് യഥാർഥലക്ഷ്യം.

പരമാനന്ദസ്വരൂപമായ ആത്മാവിൽ അവിദ്യ നിമിത്തം ഭ്രമമുണ്ടാകുന്നു. ആത്മാവ് ആനന്ദസ്വരൂപമല്ലെന്നും ബ്രഹ്മവും താനുമായി വിയോഗം ഉണ്ടായിപ്പോയെന്നും ഭ്രമിയ്ക്കുന്നു. ഏഴു ദിവസത്തെ കഥാശ്രവണത്തിനുശേഷം പരീക്ഷിത്തുരാജാവ് ഈ ഭ്രമം ഉപേക്ഷിച്ച് നിർവാണം പ്രാപിച്ചു. ഇതാണ് ശ്രീമദ്ഭാഗവതത്തിന്റെ പ്രയോജനം. ഭ്രമനിവൃത്തിയ്ക്ക് മററു കർമങ്ങൾ ആവശ്യമില്ല. വിവേകവും വൈരാഗ്യവും ഷട്സമ്പത്തിയും മുമുക്ഷയും സമ്പാദിച്ച് ശ്രവണ-മനന-നിദിധ്യാസനങ്ങൾ ചെയ്താൽ മാത്രം മതി. നിദിധ്യാസനത്തിന്റെ പരിണത ഫലമാണ് ബ്രഹ്മാകാരവൃത്തി. അതുകൊണ്ട് ബ്രഹ്മാകാരവൃത്തിയോടൊപ്പം സ്വയം പ്രകാശമായ സ്വരൂപത്തിന്റെ അനുഭവം ഉണ്ടാകുന്നു.

### മംഗളാചരണവും ധ്യാനവും

ശ്രീമദ്ഭാഗവതത്തിന്റെ ആദ്യവും അവസാനവും **"സത്യം പരം ധീമഹി"** (ഞങ്ങൾ പരമസത്യത്തെ ധ്യാനിയ്ക്കുന്നു) എന്നു പറഞ്ഞിട്ടുണ്ട്. ഈ സത്യം ശുദ്ധവും ശോകരഹിതവുമാണ്. ആദ്യത്തെ ശ്ലോകത്തിൽ ഈ പരമസത്യത്തെ ഇങ്ങനെ വർണിച്ചിരിയ്ക്കുന്നു :

**"ജന്മാദ്യസ്യ യതോഽന്വയാദിതരത-**
**ശ്ചാർഥേഷ്വഭിജ്ഞഃ സ്വരാട്**
**തേനേ ബ്രഹ്മ ഹൃദാ യ ആദികവയേ**
**മുഹ്യന്തി യത് സൂരയഃ !**
**തേജോവാരി മൃദാം യഥാ വിനിമയോ**
**യത്ര ത്രിസർഗോ മൃഷാ**
**ധാമ്നാ സ്വേന സദാ നിരസ്തകുഹകം**
**സത്യം പരം ധീമഹി."**

കാര്യകാരണാത്മകമായ അന്വയവ്യതിരേകദൃഷ്ടിയിൽ സകലതും വ്യാപകമായി കാണുന്നു. സകലതും സത്യമാക്കിക്കാട്ടുന്ന ഒരു സത്യവും അതിന്റെ അസ്തിത്വവുമില്ലെങ്കിൽ യാതൊന്നിനും സത്യത സിദ്ധമാവുകയില്ല. അതുകൊണ്ടാണ് ജഗത്തിന് ഉല്പത്തിയും സ്ഥിതിയും ലയവും ഉണ്ടാകുന്നത്. ആ സത്യം സർവജ്ഞവും സ്വയം പ്രകാശവുമാണ്. വേദസംബന്ധംമൂലം വിദ്വാന്മാരെപ്പോലും മോഹാധീനരാക്കുന്ന ആ സത്യത്തിന്റെ സങ്കല്പംകൊണ്ടു മാത്രം ഈ ബ്രഹ്മാണ്ഡം ഹൃദയത്തിൽ സൃഷ്ടിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

കണ്ണാടിയിൽ ജലഭ്രമവും ജലത്തിൽ സ്ഥലഭ്രാന്തിയും സ്ഥലത്തിൽ ജലഭ്രമവും ഉണ്ടാവുന്നതുപോലെ ശുദ്ധഭഗവത്സ്വരൂപത്തിൽ ത്രിഗുണസമ്പന്നമായ സൃഷ്ടി അസത്യമായിരുന്നിട്ടും സത്യമായി തോന്നിയ്ക്കുന്നു. വഞ്ച



നയും കാപട്യവും മായയും എല്ലാം ഉന്മൂലനം ചെയ്യാൻ സഹായിയ്ക്കുന്ന ജ്ഞാനസ്വരൂപമായ തേജസ്സിനെ - ആ പരമസത്യത്തെ - ഞങ്ങൾ ധ്യാനിയ്ക്കുന്നു.

ഈ പദ്യത്തിന്റെ മൂന്നാമത്തെ വരിയിൽ 'മൃഷാ' എന്നൊരു പദമുണ്ട്. ചിലർ അതിനു ജഗത്ത്, മായ അഥവാ മിഥ്യാ എന്നർഥം പറയുന്നു. മററു ചിലരാകട്ടെ അമൃഷാ എന്ന് പദം പിരിച്ച് ജഗത്തിനെ - മായയെ - സത്യമായി വ്യഖ്യാനിയ്ക്കുന്നു. ചതുശ്ലോകീഭാഗവതത്തിലുള്ള മായാ സ്വരൂപവർണനയും ഭാഗവതത്തിൽ പലയിടത്തുമുള്ള മായാ നിർവചനവും നോക്കുമ്പോൾ ജിജ്ഞാസുക്കൾ മായയെ ത്രിഗുണസമ്പന്നമായും സത്യമായും ആദ്യം കരുതുന്ന തായും ഭഗവദനുഗ്രഹംകൊണ്ട് പിന്നീട് അത് മാറിപ്പോകു ന്നതായും കാണാം. ജ്ഞാനമാർഗത്തിലെ സിദ്ധന്മാർക്ക് മായ അനിർവചനീയമാണ്; ജ്ഞാനോദയത്തിൽ മാറിപ്പോ കാവുന്നതുമാണ്. ഈ രണ്ടഭിപ്രായവും അധികാരിഭേദംകൊ ണ്ടുണ്ടായിട്ടുള്ളതാണ്. അതിനെപ്പററി യഥാവസരം പ്രതി പാദിച്ചുകൊള്ളാം. രജ്ജുസർപ്പദൃഷ്ടാന്തം കൊണ്ട് മായയെ രാമായണത്തിൽ മിഥ്യയായി പ്രപഞ്ചനം ചെയ്തിരിയ്ക്കു ന്നു. മിഥ്യ എന്നത് പൂർണമായും അസത്യമല്ല. പ്രത്യുത അസത്യമാണെങ്കിലും സത്യമായി തോന്നുന്നതും തന്മൂലം വ്യവഹാരയോഗ്യവുമാണ്. മറ്റൊരു അവസ്ഥയിൽ ആ സത്യം ഇല്ലാതാകുന്നതിനാൽ മിഥ്യയെന്നു പറയുന്നു.

പ്രസ്തുത ശ്ലോകത്തിലെ ഒന്നാമത്തെ വരിയി ലുള്ള **"ജന്മാദ്യസ്യ യതഃ"** എന്നത് ബ്രഹ്മസൂത്രത്തിലെ രണ്ടാം സൂത്രമാണ്. ബ്രഹ്മസ്വരൂപം നിർവചിയ്ക്കുന്ന സൂത്ര മാണത്. ബ്രഹ്മസൂത്രവും ഭാഗവതവും വിരചിച്ചത് വ്യാസ ഭഗവാനായതിനാൽ ഭാഗവതം ബ്രഹ്മസൂത്രത്തിന്റെ ഒരു വിസ്തൃതവ്യാഖ്യാനമായി കരുതപ്പെടുന്നു. ബ്രഹ്മസൂത്ര ത്തിൽ പഞ്ചമീവിഭക്തി കൂടുതൽ ഉപയോഗിച്ചിട്ടുണ്ട്. മര ത്തിൽനിന്ന് ഉണ്ടാക്കിയ ജനലിൽ മരം ഉണ്ടായിരിയ്ക്കുന്നതു പോലെ ബ്രഹ്മത്തിൽനിന്നുമുണ്ടാകുന്ന ജഗത്തിൽ ബ്രഹ്മ വും വ്യാപിച്ചിരിയ്ക്കുന്നു. ഇതിനെ അന്വയഭാവം എന്നു പറ യുന്നു. ജഗത്തിനുള്ള വികാരങ്ങൾ ബ്രഹ്മത്തിന് ഇല്ല എന്നു മനസ്സിലാക്കുന്ന രീതിയ്ക്ക് വ്യതിരേകഭാവമെന്നു പറയുന്നു. മുൻപദ്യത്തിന്റെ നാലാമത്തെ വരിയിൽ ഈ ഭാവവും പ്രകട മാണ്.

ബ്രഹ്മം പരമസത്യമാണ്. പരമസത്യമായി വേറെ ഒന്നുമില്ല. മറ്റു പലതും സത്യമായി കാണുന്നു. പരമസത്യ ത്തിന്റെ അനുഭവം ധ്യാനവും ജ്ഞാനവും കൊണ്ടുണ്ടാകും. യോഗിവര്യന്മാർ വൃത്തിനിരോധംകൊണ്ട് ഈ സത്യത്തെ മനസ്സിലാക്കുന്നു. അവയിൽ പാതഞ്ജലയോഗം (അഷ്ടാംഗ യോഗം) ആണ് മുഖ്യം. ജ്ഞാനമാർഗക്കാർ ബ്രഹ്മാകാര വൃത്തികൊണ്ട് സ്വരൂപപ്രകാശം ഉണ്ടായിക്കൊള്ളുമെന്ന് വിശ്വസിയ്ക്കുന്നു. വസ്തുവിന് അനുസൃതമായ വൃത്തിയു ണ്ടാകുമ്പോൾ ആവരണഭംഗവും സ്വരൂപപ്രകാശവും പ്രക ടമാകുന്നു. അതുകൊണ്ട് ജിജ്ഞാസുക്കൾ യഥാർഥജ്ഞാനത്തിനുവേണ്ടി ശ്രവണം, മനനം, നിദിധ്യാസനം എന്നിവ അനുഷ്ഠിയ്ക്കേണ്ടതാണ്. രജ്ജുവിൽ സർപ്പഭ്രാന്തിയുണ്ടാകുമ്പോൾ വസ്തുവിനനു സൃതമായല്ല ഉണ്ടാകുന്നത്. ബ്രഹ്മത്തിൽ ജഗത്തിനെ കാണു മ്പോഴും വസ്തുവിന് അനുസൃമായ വൃത്തി ഉണ്ടാകാത്ത തിനാൽ ആവരണഭംഗം ഉണ്ടാകുന്നില്ല. പരീക്ഷിത്തുരാജാ വിന് പാതഞ്ജലയോഗം പൂർത്തിയാക്കാൻ സമയം ലഭി ച്ചില്ല. ഏഴു ദിവസം കൊണ്ട് ശുകദേവനിൽനിന്നും സ്വരൂപ ജ്ഞാനം സമ്പാദിയ്ക്കുകയും ബ്രഹ്മാകാരവൃത്തിയിലൂടെ ആവരണഭംഗം ചെയ്തു സ്വരൂപസാക്ഷാത്കാരം സാധി യ്ക്കുകയുമാണ് അദ്ദേഹം ചെയ്തത്. പരീക്ഷിത്തിനെ പ്പോലെ വൈരാഗ്യം ഉള്ളവന് ശുകദേവനെപ്പോലെ ജ്ഞാനസമ്പന്നനായ ഒരാൾ ഭാഗവതം കേൾപ്പിയ്ക്കാൻ ഉണ്ടായാൽ ഏഴു ദിവസം കൊണ്ടുതന്നെ സ്വരൂപസാക്ഷാ ത്കാരം സാധിയ്ക്കുന്നതാണ്.

പൂർണമായ വൈരാഗ്യവും പൂർണമായ സംസാ രാസക്തിയും ഇല്ലാത്തവർക്ക് ഭക്തിമാർഗമാണ് ഉത്തമം. അത്തരം ജിജ്ഞാസുക്കളുടെ അന്തഃകരണം ഭഗവന്നാമശ്ര വണമാത്രയിൽ ആർദ്രമാകുന്നു. ആ വിധത്തിലുള്ള അന്തഃ കരണമുള്ളവന് ഭഗവാന്റെ ഗുണഗാനങ്ങൾ കേൾക്കാനിട യാകുമ്പോൾ ഭഗവത്സാരൂപ്യം കരഗതമാകുന്നു. സർവദാ സരിത്ത് സമുദ്രത്തിലേയ്ക്ക് ഒഴുകിച്ചേരുന്നതുപോലെ ഈ ചിത്തവൃത്തിയുള്ള ഭക്തന്റെ അന്തഃകരണവും സർവവ്യാ പിയായ ഈശ്വരനിലേയ്ക്ക് ഉന്മുഖമാകുന്നു. അത് ആവര ണഭംഗത്തിന് ഇടയാക്കുകയും ചെയ്യുന്നു.

മനോവൃത്തിയെ ക്ഷണികവസ്തുക്കളിൽ നിന്ന് പിൻവലിച്ച് ആത്മസ്വരൂപത്തിലേയ്ക്ക് - ഭഗവത്സമക്ഷത്തി ലേയ്ക്ക് നയിയ്ക്കുന്നത് ഒരു വലിയ കലയാണ്; ശ്രേഷ്ഠ മായ വിദ്യയുമാണ്. ശാന്തികൊണ്ട് ഈ കലയിൽ അഭ്യാസം സിദ്ധിയ്ക്കുന്നു. നമ്മുടെ ഉള്ളിൽ ശാന്തിയുണ്ടാകുമ്പോൾ ആത്മസ്വഭാവം പ്രകടമാകാൻ ഇടയാകുന്നു. അധികം സംസാരിയ്ക്കുന്നതും മിഥ്യാവ്യവഹാരവും ഇതിന് വിഘ്ന മുണ്ടാക്കുന്നു. അതുകൊണ്ട് രാവിലെ എഴുന്നേറ്റ ഉടനെ സാംസാരികവ്യവഹാരങ്ങൾ തുടങ്ങുന്നതിനുമുമ്പ് ആത്മാ നുസന്ധാനം ചെയ്യുന്നത് ഉത്തമമാണ്. ഇതിനുള്ള സമയ ദൈർഘ്യം ക്രമേണ വർധിപ്പിയ്ക്കുകയും തരം കിട്ടുമ്പോ ഴെല്ലാം ധ്യാനം നടത്താനുള്ള ആസക്തി വർധിപ്പിയ്ക്കു കയും വേണം. ധ്യാനത്തിൽ മനസ്സു ലയിയ്ക്കുന്നതോടെ മുൻപറഞ്ഞ പരമസത്യത്തിന്റെ അനുഭവം ഉണ്ടാകാൻ തുട ങ്ങുന്നു.

ധ്യാനത്തിന് ശബ്ദമൊന്നും കടക്കാത്ത ഒരു മുറി ആവശ്യമാണ്. ക്ഷേത്രത്തിലെ ഗർഭഗൃഹംപോലെ അവിടം പവിത്രമായിരിയ്ക്കണം. അവിടെ സുഗന്ധദ്രവ്യങ്ങൾ പുക യ്ക്കുന്നതും നല്ലതാണ്. സുഗന്ധധൂമം അന്തഃകരണത്തിന്



സ്വാധീനതയും ശാന്തതയും നൽകുന്നു. പിന്നീട് വിചാരങ്ങളെ നിയന്ത്രിയ്ക്കാൻ ശ്രമിയ്ക്കണം. ഒരു വിചാരത്തിൽ നിന്നും മറ്റൊന്നിലേയ്ക്ക് മനസ്സു മാറരുത്. സാംസാരിക ചിന്തകളെ ഉന്മൂലനം ചെയ്യണം. ആ ചിന്തയ്ക്ക് കാരണമാകുന്ന ജീവിതവ്യാപാരംതന്നെ ഒഴിവാക്കണം. ഒടുവിൽ വിചാരം ശാന്തമാകുകതന്നെ ചെയ്യും.

മനസ്സിനെ സ്വാധീനമാക്കാൻ അഭ്യാസവും വൈരാഗ്യവുമാണ് മുഖ്യോപാധികൾ. ഗീതയിൽ ഈ രണ്ട് ഉപായങ്ങളാണ് ഭഗവാൻ അർജുനന് പറഞ്ഞുകൊടുത്തിട്ടുള്ളത്. പാതഞ്ജലയോഗത്തിലും ഭാഗവതം ഏകാദശസ്കന്ധത്തിലും ഈ ഉപായങ്ങളെ അനുകൂലിച്ചിട്ടുണ്ട്. അഭ്യാസംകൊണ്ട് സജാതീയപ്രവാഹം ഉണ്ടാകുന്നു. വൈരാഗ്യംകൊണ്ട് വീജാതീയപ്രവാഹം ദൂരീകരിയ്ക്കപ്പെടുന്നു. ശരണാഗതിയുടെ ലക്ഷണം പറയുന്നിടത്ത് ഭക്ത്യനുസൃതമായ സങ്കല്പങ്ങൾ സ്വീകരിയ്ക്കാനും പ്രതികൂലമായ സങ്കല്പങ്ങൾ ദൂരീകരിയ്ക്കാനും പറഞ്ഞിട്ടുണ്ട്. ജ്ഞാനമാർഗത്തിൽ ഈ പ്രവർത്തനത്തിന് നിദിധ്യാസനം എന്നു പറയുന്നു. സംസാരികൾ ധാരാളം പുസ്തകങ്ങൾ വായിയ്ക്കുന്നു. പക്ഷെ വൈരാഗ്യം ശീലിയ്ക്കുന്നില്ല. സന്ന്യാസിമാർക്ക് വൈരാഗ്യം ഉണ്ടെങ്കിലും അധികം പേർക്കും അഭ്യാസപാടവം കാണുന്നില്ല. അതുകൊണ്ട് അവരുടെ മനസ്സ് നിയന്ത്രണാധീനമാകുന്നില്ല. ശാസ്ത്രാനുസൃതമായും പരിചയം കൊണ്ടും ധ്യാനത്തിന്, അഭ്യാസവും വൈരാഗ്യവും അത്യാവശ്യമാണെന്ന് തെളിഞ്ഞിട്ടുണ്ട്. ശരീരപുഷ്ടിയ്ക്ക് നിത്യവും ആഹാരം ആവശ്യമായിരിയ്ക്കുന്നതുപോലെ മനസ്സിനെ നിയന്ത്രിയ്ക്കാനും നിത്യവും ഒന്നോ രണ്ടോ മണിക്കൂർ ധ്യാനം ശീലിയ്ക്കേണ്ടതാണ്. ഈ മാർഗം ശീലിയ്ക്കാൻ ആഗ്രഹിയ്ക്കുന്നവർക്ക് അതിനു സമയം ലഭിയ്ക്കാതെ വരുന്നില്ല. സാധാരണക്കാർ നിസ്സാരമായ സംഭാഷണങ്ങൾക്കു വേണ്ടി വളരെയേറെ സമയം ചെലവാക്കുന്നു. അനാവശ്യമായ സംഭാഷണം നിയന്ത്രിയ്ക്കാമെങ്കിൽ ധ്യാനത്തിന് ആവശ്യമുള്ള സമയം മിച്ചം വരും. ഒരു നിശ്ചിതസമയത്ത് നിത്യവും ധ്യാനം നടത്താൻ നിശ്ചയിയ്ക്കണം.

ആദ്യമൊക്കെ, സ്വതന്ത്രമായ പ്രകൃതിയെ പെട്ടെന്ന് പിടിച്ചുനിർത്താനുള്ള പ്രയത്നത്തിൽ വിഘ്നങ്ങൾ ഉണ്ടായേക്കാം. അവയെ വക വയ്ക്കാതെ ധൈര്യപൂർവം മുന്നോട്ടു പോവുകയും ധ്യാനം കൈവിടാതിരിയ്ക്കുകയും വേണം. ആദ്യകാലത്ത് പുതിയ അനുഭവങ്ങൾ ഉണ്ടായെന്നു വരികയില്ല. പലയിടത്തും അലഞ്ഞുതിരിഞ്ഞു ശീലിച്ച മനസ്സ് നിശ്ചിതമായ ഒരു പന്ഥാവിലേയ്ക്ക് പെട്ടെന്നു വരികയില്ല. *സൈക്കിളിൽ* കയറാൻ ശീലിയ്ക്കുമ്പോൾ ആദ്യം ശരിയായ *ബാലൻസ്* കിട്ടാത്തതിനാൽ ഇരുവശത്തേയ്ക്കും ചാഞ്ഞു ചരിഞ്ഞു വീഴാൻ ഇടയാകുന്നു. സാവധാനത്തിൽ ശീലിയ്ക്കുമ്പോൾ ക്രമേണ ശരിയായ *ബാലൻസ്* കിട്ടുന്നു. അതുപോലെ മനസ്സിനെ ഏകാഗ്രമാക്കാനും ആദ്യം പ്രയാസം തോന്നുമെങ്കിലും നിരന്തരമായ പ്രയത്നം സഫലമാവുകതന്നെ ചെയ്യും. പരമസത്യത്തിന്റെ അനുഭൂതിയ്ക്ക് പല പ്രകാരത്തിലുള്ള ധ്യാനങ്ങൾ ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. അധികാരിഭേദമനുസരിച്ച് ഈ മാർഗങ്ങൾ വിഭിന്നമാണ്. മൂർത്തിപൂജകന്മാർക്ക് ആവശ്യമുള്ള സൂചനകൾ ഏകാദശ സ്കന്ധം 27-ാം അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. അതിനു ക്രിയായോഗമെന്നു പേർ. ചിലയിടത്ത് പ്രാണായാമത്തിനുള്ള രീതികളും അഷ്ടാംഗയോഗവും ഓങ്കാരധ്യാനവും ഉപദേശിച്ചിട്ടുണ്ട്. പക്ഷേ ഭക്തികൊണ്ടുണ്ടാകുന്ന തന്മയതയും ജ്ഞാനയോഗവുമാണ് മുഖ്യവഴികൾ. ഭക്തൻ ഭാഗവതം കേട്ട് ഏഴു ദിവസം കൊണ്ട് തന്മയത പ്രാപിയ്ക്കുകയും മായയെ ജയിച്ച് സാരൂപ്യം സമ്പാദിയ്ക്കുകയും ആണ് ഭാഗവതത്തിന്റെ മുഖ്യമായ ലക്ഷ്യം. ഏഴു ദിവസം കൊണ്ട് മോക്ഷം സമ്പാദിയ്ക്കാൻ മറ്റു മാർഗങ്ങളെല്ലാം അപര്യാപ്തമാണ്. ലക്ഷ്യപ്രാപ്തിയ്ക്ക് അധികകാലം വേണ്ടിവരുന്ന ധ്യാനയോഗവും, അഷ്ടാംഗയോഗവും ഭാഗവതത്തിനു വിഷയമേ അല്ല. ഭഗവദ്ഭക്തൻ ഇന്ദ്രപദവിയോ യോഗസിദ്ധിയോ ചക്രവർത്തിപദവിയോ ആഗ്രഹിയ്ക്കുന്നില്ല. ഇത്തരം ആഗ്രഹങ്ങൾ ഭഗവദ്ഭാവം പ്രകടമാകുന്നതിൽ തടസ്സമാകുന്നു. എല്ലാ ധ്യാനങ്ങൾക്കും സംയമം അനുപേക്ഷണീയമാണ്. സംയമം സർവദാ സുഖദായകമായതിനാൽ അനുപേക്ഷണീയമായ കർമങ്ങളല്ലാതെ മറ്റൊന്നും ചെയ്യരുത്. ആവശ്യമില്ലാതെ സംസാരിയ്ക്കുകയോ കേൾക്കുകയോ ചെയ്യരുത്. അത്യാവശ്യമായ കാര്യങ്ങളെപ്പററി മാത്രമേ ചിന്തിയ്ക്കാവൂ. സ്വഭാവാനുസൃതമായ പ്രാരബ്ധസംസ്കാരം ഉദിയ്ക്കുമ്പോഴൊക്കെ അതിനെ ബ്രഹ്മധ്യാനം കൊണ്ട് കീഴടക്കണം. ബ്രഹ്മധ്യാനം വിഷമമാണെങ്കിൽ സാംസാരികചിന്ത ഉപേക്ഷിയ്ക്കാൻ ശീലിയ്ക്കണം.

ക്രമേണ വിചാരഗതി സാവധാനമാകും. എല്ലാ വിചാരങ്ങളും തനിയെ അടങ്ങിക്കൊള്ളും. തനിയെ ഉദിച്ചുയരുന്ന വിചാരം അതുപോലെ അടങ്ങുകയും വേണം. നാം സ്വയം ചോദിയ്ക്കണം : "ഈ വിചാരിയ്ക്കുന്നവൻ ആരാണ്? ഈ സാംസാരികകർമങ്ങളിൽ ഏർപ്പെട്ടു കഴിയുന്നവൻ ആരാണ് ? ഈ ചോദ്യത്തിന് നമ്മുടെ ആത്മാവ് നൽകുന്ന ഉത്തരം സകലതും ചെയ്യുന്നത് മനസ്സാണെന്നും ആത്മാവ് അതിന് സാക്ഷിയാവുകമാത്രമേ ചെയ്യുന്നുള്ളുവെന്നും ആണ്. ഇതു കേട്ട് അധീരനാകരുത്. ആത്മാവ് ശാബ്ദികമായിട്ടല്ലെങ്കിലും ഉത്തരം നൽകുകതന്നെ ചെയ്യും. ഈ വിഷമതകൾ ദുരീകരിയ്ക്കപ്പെടുന്നതോടെ ആത്മീയദശ ഉണ്ടാകാൻ തുടങ്ങുന്നു. സകലവിചാരങ്ങളെയും അടക്കാനും വേണമെങ്കിൽ മാറ്റാനും ഈ സമയത്ത് കഴിവുണ്ടാകുന്നു. അതോടെ അനിർവചനീയമായ ആനന്ദപ്രാപ്തിയും അനുഭൂതമാകുന്നു.

മനസ്സിന്റെ ഏകാഗ്രതകൊണ്ടു ധ്യാനത്തിൽ ആനന്ദമുണ്ടാകുന്നു. ഒരു സ്ഥലത്ത് സ്ഥിരമായിരിയ്ക്കുന്ന ആത്മാവിനേ ആനന്ദമുള്ളു. മഹോന്നതമായ ഈ സുഖം അനുഭവിച്ചുതുടങ്ങിയാൽ അതു വിട്ടുപോകാൻ സമ്മതമുണ്ടാകുന്നില്ല. പക്ഷേ ഈ ധ്യാനം നിർത്തുന്നതോടെ മനസ്സു ലോകത്തിലേയ്ക്കു വ്യാപിയ്ക്കുകയും സാംസാരികചിന്തകൾ സ്ഫുരിയ്ക്കുകയും ചെയ്യുന്നു. അതോടെ ധ്യാനത്തിൽ ലഭിച്ചുകൊണ്ടിരുന്ന ആനന്ദം തിരോഭവിയ്ക്കുന്നു. ആനന്ദം ശാശ്വതമായിരിയ്ക്കണമെങ്കിൽ ധ്യാനം വ്യാപകമായിരിയ്ക്കണം. അതിന് കല്പിതമായയുടെ മിഥ്യാത്വം അംഗീകരിയ്ക്കുകയും ജഗത്തിന്റെ യഥാർഥസ്വരൂപം ബ്രഹ്മമായതിനാൽ ബ്രഹ്മാകാരവൃത്തികൊണ്ട് ജാഗ്രദവസ്ഥയിൽ ആവരണഭംഗം ശീലിയ്ക്കാൻ ശ്രമിയ്ക്കുകയും വേണം.

മനസ്സിന്റെ ഏകാഗ്രത, തപോനിഷ്ഠയാലാണ് ഉണ്ടാകുന്നത്. മനസ്സ് വിശാലമാണ്. ബാഹ്യമായും ആഭ്യന്തരമായും ബ്രഹ്മസ്വരൂപത്തിന്റെ അനുഭവം ഉണ്ടാകുന്നതിനെയാണ് ജ്ഞാനമെന്നു പറയുന്നത്. പരമസത്യത്തിന്റെ ബോധവും ഈ ജ്ഞാനം തന്നെ. ഭാഗവതത്തിലെ പ്രഥമ പദ്യത്തിൽ ഈ ധ്യാനമാണ് ചെയ്തിരിയ്ക്കുന്നത്. അതിന് സമ്യഗ്ദർശനമെന്ന് പേർ.

ഈ അനുഭൂതിയുടെ ഫലം ബാഹ്യവ്യവഹാരങ്ങളിലും പ്രകടമാകുന്നു. സമസ്തജീവികളോടും സമഭാവന ഉദയം ചെയ്യുന്നു. സർവാത്മഭാവവും ആനന്ദവുമാണ് ജ്ഞാനത്തിന്റേയും ഭക്തിയുടേയും ലക്ഷ്യം. ആനന്ദം ആത്മാവിന്റെ സ്വരൂപമാണ്. ആത്മാവ് സമരസവും സമാനരൂപവും ആയതിനാൽ ആനന്ദവും അതിന് അനുരൂപമാകുന്നു.

ശ്രീമദ്ഭാഗവതം ഒന്നാംസ്കന്ധത്തിന്റെ ഒന്നാം അധ്യായത്തിൽ ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു:

ഒരിയ്ക്കൽ നൈമിഷാരണ്യത്തിൽവച്ച് ശൗനകാദിഋഷികൾ ഭക്തിയെ ലക്ഷ്യമാക്കി ഒരു യജ്ഞം ചെയ്തു. അവിടെ വന്ന സൂതമഹർഷിയോട് ശൗനകാദികൾ ചോദിച്ചു: ഗുരോ, ജനനന്മയ്ക്ക് പ്രധാനമായ സാധന എന്താണ് ? ഈ കലിയുഗത്തിൽ ആയുസ്സ് കുറഞ്ഞും വിഘ്നങ്ങൾ അധികമായും കാണുന്നു. ശ്രീകൃഷ്ണൻ അവതരിച്ചു മനുഷ്യരെ ഉദ്ധരിച്ചുവെന്നും ആ ധർമപ്രചാരത്തിന്റെ ശക്തികൊണ്ടു മൃത്യുപോലും ഭയപ്പെട്ടുവെന്നും, ഭഗവാന്റെ കഥ കേട്ടാൽ എല്ലാവരും പവിത്രരാകുമെന്നും ആ പരമാത്മാവിന്റെ ഗുണഗാനങ്ങളാൽ ആത്മശുദ്ധി ലഭിയ്ക്കുമെന്നും ഞങ്ങൾ കേട്ടിട്ടുണ്ട്. അതിസരസമായ ആ കഥ ഞങ്ങൾക്ക് പറഞ്ഞുതരണം.

സൂതമഹർഷി മറുപടി നൽകി : ഒരിയ്ക്കൽ അവധൂതവേഷനായ ശുകമഹർഷിയുടെ പിന്നാലെ അദ്ദേഹത്തിന്റെ പിതാവായ വ്യാസഭഗവാൻ ഹേ പുത്രാ ! ഹേ





പുത്രാ! എന്നു വിളിച്ചുകൊണ്ട് നടന്നപ്പോൾ ശുകദേവനുവേണ്ടി വൃക്ഷങ്ങളാണ് മറുപടി നൽകിയത്. അതനുസരിച്ച് സമസ്തഭൂതങ്ങളുടെയും അന്തര്യാമിയായ ശ്രീശുകദേവനെ നമസ്കരിച്ചുകൊണ്ട് നിങ്ങളുടെ ചോദ്യത്തിന് ഉത്തരം നൽകാൻ ശ്രമിയ്ക്കാം. മനുഷ്യരുടെ മുഖ്യലക്ഷ്യം ശ്രീഹരിയിൽ നിഷ്കാമവും അചഞ്ചലവുമായ ഭക്തിയുണ്ടാവുകയാണ്. ധർമം, അർത്ഥം, കാമം എന്നീ മൂന്നു പുരുഷാർഥങ്ങളുടെയും ഫലം ക്ഷണികമാണ്. ഭക്തിയുടെയും ജ്ഞാനത്തിന്റെയും ഫലം ശാശ്വതമാണ്.

ശൗനകൻ ഇടയ്ക്കു കയറി ചോദിച്ചു: ഭഗവാന്റെ സ്വരൂപമെന്താണ് ?

സൂതമഹർഷി :

**'വദന്തി തത്തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം**
**ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.'**

(തത്ത്വജ്ഞാനികൾ അദ്വിതീയജ്ഞാനത്തെ തത്ത്വമെന്ന് പറയുന്നു. അജ്ഞാനത്താൽ അതിനെ ബ്രഹ്മം, പരമാത്മാ, ഭഗവാൻ എന്നെല്ലാം പ്രപഞ്ചനം ചെയ്യുന്നു.)

ശ്രദ്ധാലുക്കളായ മുനികൾ ശാസ്ത്രശ്രവണത്താൽ ജ്ഞാനവൈരാഗ്യസഹിതമായ ഭക്തിയിലൂടെ ആ പരമതത്ത്വത്തെ തന്നിൽത്തന്നെ പരമാത്മസ്വരൂപമായി കാണുന്നു. അതിനാൽ ഭഗവത്കഥാശ്രവണവും കീർത്തനം, ധ്യാനം, പൂജ മുതലായവയും നിരന്തരം അനുഷ്ഠിയ്ക്കേണ്ടതാണ്. അതുകൊണ്ട് കർമബന്ധം ഇല്ലാതാവുകയും മനസ്സ് നിർമലവും പ്രസന്നവുമായിത്തീരുകയും ചെയ്യുന്നു. ഈ ഉത്തരത്തിൽ നിന്നു രണ്ടു പ്രധാനകാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. ഒന്നാമതായി, അദ്വൈതജ്ഞാനംതന്നെയാണ് ഭഗവത്സ്വരൂപം. രണ്ടാമതായി, ഈ ജ്ഞാനം ഉണ്ടാകുന്നതോടെ ഭഗവത്പ്രാപ്തിയും ഉണ്ടാകുന്നു. ഈ ജ്ഞാനംകൊണ്ട് കർമബന്ധം ഇല്ലാതാകുന്നു. മൂന്നു ഭാര്യമാരുള്ള ഒരാളുടെ മരണത്തോടെ മൂന്നു സ്ത്രീകൾക്കും വൈധവ്യമുണ്ടാകുന്നതുപോലെ ആത്മജ്ഞാനം ഉദിയ്ക്കുന്നതോടെ ജീവന്റെ സഞ്ചിതവും പ്രാരബ്ധവും ക്രിയമാണവുമായ കർമങ്ങൾ ഒരുമിച്ച് നശിയ്ക്കുകയും ജീവഭാവം തന്നെ നഷ്ടമാവുകയും ചെയ്യുന്നു.

ഒരു മനുഷ്യൻ സ്വപ്നത്തിൽ ഒരു കുററം ചെയ്തു. അതിന് സ്വപ്നത്തിൽതന്നെ *കേസു* കൊടുക്കുകയും പതിനഞ്ചുവർഷത്തെ *ജയിൽ*ശിക്ഷ ലഭിയ്ക്കുകയും ചെയ്തു. അഞ്ചുവർഷത്തെ *ജയിൽ*വാസം അനുഭവിച്ചപ്പോൾ ഉണർന്നുപോയി. ബാക്കിയുള്ള പത്തുവർഷത്തെ ജയിൽശിക്ഷ ആരനുഭവിയ്ക്കും? ഇതുപോലെയാണ് ജാഗ്രദവസ്ഥയിൽ കർമബന്ധങ്ങളുടെ സ്വരൂപവും, ബ്രഹ്മദശ പ്രാപ്തമാകുമ്പോൾ സകലകർമബന്ധങ്ങളും നശിയ്ക്കുന്നു. ഇക്കാര്യം ഒന്നാം സ്കന്ധത്തിലെ രണ്ടാം അധ്യായ



ത്തിൽ പറഞ്ഞിട്ടുണ്ട്.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ**

**ക്ഷീയന്തേ ചാസ്യ കർമാണി ദൃഷ്ട ഏവാത്മനീശ്വരേ.**

(ആത്മസ്വരൂപിയായ ഭഗവാന്റെ സാക്ഷാത്കാരം ഉണ്ടാകുന്നതോടെ ഹൃദയത്തിലെ ഗ്രന്ഥികൾ മുറിയുകയും അതിന്റെ സകലസംശയങ്ങളും ഛിന്നഭിന്നമാവുകയും എല്ലാ കർമങ്ങളും നശിയ്ക്കുകയും ചെയ്യും.)

(*തസ്മിൻ ദൃഷ്ടേ പരാവരേ* - എന്നു പാഠാന്തരം.)

അതുകൊണ്ട് ബുദ്ധിമാന്മാർ എല്ലായ്പ്പോഴും ആനന്ദമയനായ ശ്രീകൃഷ്ണപരമാത്മാവിൽ ആനന്ദപ്രദമായ ഭക്തി സമ്പാദിയ്ക്കുന്നു. (ഹൃദയഗ്രന്ഥി മുറിയുന്നതിന്റെ പ്രതീകമായിട്ടാണ് ഭാഗവതസപ്താഹം നടക്കുന്ന സ്ഥലത്ത് ഏഴു മുട്ടുള്ള ഒരു മുള വയ്ക്കുന്ന ഏർപ്പാട് ഉണ്ടായത്.)

ത്രിഗുണസമ്പന്നമായ മായകൊണ്ടു സംസാരം സൃഷ്ടിച്ച് അതിലൂടെ ഭഗവാൻ ഗുണവാനായി കാണപ്പെടുന്നെങ്കിലും വാസ്തവത്തിൽ മായാതീതവും വിജ്ഞാനസ്വരൂപവും പരിപൂർണവുമാണ് ആ ശക്തി. ഇക്കാര്യം പ്രകടമാക്കാനായി പലയിടത്തും തീയും വിറകും ഉദാഹരണമായി എടുത്തിട്ടുണ്ട്. വിറകിൽ അന്തർഭവിച്ചിരിയ്ക്കുന്ന അഗ്നി വിറകിന്റെ ഭേദംകൊണ്ട് നാനാരൂപത്തിൽ പ്രകടമാകുന്നതുപോലെ അനേകപ്രാണികളിൽ വ്യാപിച്ചിരിയ്ക്കുന്ന വിശ്വാത്മാവായ ഭഗവാനും അനേകമായി കാണപ്പെടുന്നു. ഭക്തിയുടെ ആദ്യത്തെ പടിയിൽ നില്ക്കുന്നവർക്ക് സൃഷ്ടിദൃഷ്ടിവാദവും ഉയർന്ന നിലയിലുള്ളവർക്ക് ദൃഷ്ടിസൃഷ്ടിവാദവും ആണ് യുക്തമെന്ന് പല ശാസ്ത്രങ്ങളിലും പറഞ്ഞുകാണുന്നു. പ്രഥമദൃഷ്ടിയിൽ, ഭഗവാൻ സ്വമായകൊണ്ട് "ഉലകു സൃഷ്ടിച്ചു ഭരിച്ചു സംഹരിയ്ക്കുന്ന"തായിക്കാണുന്നു. ഈ മായ ജീവമോഹകമാണ്. അതിൽ നിന്നും രക്ഷപെടാൻ ഭഗവദനുഗ്രഹം അനുപേക്ഷണീയവുമാണ്. ദൃഷ്ടിസൃഷ്ടിവാദപ്രകാരം പ്രേക്ഷകർ എത്രയുണ്ടോ അത്രയും കല്പിതജഗത്തും ഉണ്ടെന്നു കാണാം. ജ്ഞാനംകൊണ്ടാണ് അതിൽ നിന്നും നിവൃത്തിയുണ്ടാകുന്നത്. ജ്ഞാനത്തിനുള്ള സാധനയാണ് വൈരാഗ്യം. പ്രാകൃതികകാര്യങ്ങളിൽ അസക്തമായ മനസ്സ് ലൗകികവ്യവഹാരങ്ങളിലും അസക്തമായിരിയ്ക്കണം.

**ദൃഷ്ടിസൃഷ്ടിവാദവും സൃഷ്ടിദൃഷ്ടിവാദവും**

ഈ രണ്ടുരീതികളും കൊണ്ട് ജീവൻ, ജഗത്ത്, ഈശ്വരൻ എന്നിവയെ മനസ്സിലാക്കാം. വളരെ അധികം പേരും സൃഷ്ടിയെ നോക്കി അതിന്റെ ഉത്പത്തിയെപ്പററി ആലോചിയ്ക്കുന്നു. ഉയർന്ന സ്ഥിതിയിൽ എത്തിയിട്ടുള്ള ജ്ഞാനികൾ, സൃഷ്ടിയെക്കാണുമ്പോൾ ദർശകനുണ്ടാകുന്ന അവസ്ഥയെപ്പറ്റി ചിന്തിയ്ക്കുന്നു. ആദ്യത്തെ രീതിയെ സൃഷ്ടിദൃഷ്ടിവാദമെന്നും രണ്ടാമത്തേതിനെ ദൃഷ്ടിസൃഷ്ടിവാദമെന്നും പറയുന്നു.

അധികം പേരുടെയും വിശ്വാസം സൃഷ്ടികളോടൊപ്പം യഥാർഥദൃഷ്ടിയും ഉണ്ടായിട്ടുണ്ടെന്നാണ്. ഒരു കെട്ടിടം കാണുമ്പോൾ അതിന്റെ നിർമാതാക്കളെപ്പറ്റി ചിന്തിയ്ക്കുന്നതു സാധാരണമാണ്. അതുപോലെ ഈ പ്രപഞ്ചത്തിനും ഒരു നിർമാതാവ് ഉണ്ടായിരിയ്ക്കണം. പ്രകൃതിയുടെ സകല സൗന്ദര്യങ്ങളും നദി, സമുദ്രം, പർവതം, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ മുതലായവയും നിയമാനുസാരം സ്വകർമങ്ങളിൽ വ്യാപൃതരാണ്. അവ സ്വേച്ഛാനുസാരം പ്രവർത്തിയ്ക്കുന്നില്ല. അവയെ സൃഷ്ടിച്ച് നിശ്ചിതസ്ഥാനങ്ങളിൽ സ്ഥാപിയ്ക്കുന്ന ഭഗവാന്റെ താളത്തിനൊത്ത് തുള്ളുകയാണെല്ലാം. ഭഗവാൻ സദാപി നിർഗുണനായിരിയ്ക്കുകയും ഒരിയ്ക്കലും സഗുണനാവാതിരിയ്ക്കുകയും ചെയ്യുന്നതും ഒരു ബന്ധനം തന്നെയാണ്. ഭഗവാന്റെ നിർഗുണത്വവും സഗുണത്വവും ബന്ധനകാരണമല്ല. അതു സഗുണമായിരിയ്ക്കുന്നതോടൊപ്പം നിർഗുണമായിരിയ്ക്കുകയും ചെയ്യും. ആ ശക്തി സർവജ്ഞവും സർവശക്തവും ആണ്. അതുകൊണ്ട് ഭഗവാൻ സൃഷ്ടി നടത്തുകയും സ്വയം അവതരിയ്ക്കുകയും സാധുരക്ഷണം ദുഷ്ടനിഗ്രഹം മുതലായ കർമങ്ങൾ നിറവേറ്റുകയും ചെയ്യുന്നു. അസുരന്മാരുടെ ദുഷ്കർമങ്ങൾകൊണ്ട് ലോകർ വ്യാകുലരാകുമ്പോഴെല്ലാം ഭഗവാൻ അവതരിച്ച് ശാന്തി പുനഃസ്ഥാപിയ്ക്കുമെന്ന് ഒന്നാം സ്കന്ധത്തിലെ മൂന്നാം അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. ഉദ്ധതരായ രാജാക്കന്മാരുടെ രൂപത്തിൽ പ്രത്യക്ഷപ്പെടുന്ന ദൈത്യന്മാർ ഭൂമിയിൽ അനാചാരങ്ങളെ വെച്ചുവളർത്തുന്നു. അവരുടെ ഭാരം താങ്ങാനാവാതെ ഭൂമിദേവി ഗോരൂപം സ്വീകരിച്ച് കരയുന്ന കണ്ണുകളോടെ ബ്രഹ്മാവിനോടു പ്രാർഥിച്ചു. ബ്രഹ്മാവാകട്ടെ ഭൂമിദേവിയേയുംകൊണ്ട് പാൽക്കടലിന്റെ കരയിൽച്ചെന്നു ഭഗവാനോട് ഉടനെ അവതരിയ്ക്കണമെന്ന് പ്രാർഥിച്ചു.

നിത്യതൃപ്തനായ ഭഗവാന് അവതരിയ്ക്കേണ്ട ആവശ്യമേയില്ല. ഭക്തജനോദ്ധാരവും അസുര ദമനവുമാണ് എല്ലായ്പ്പോഴും അവതാരോദ്ദേശ്യം. അവതാരം എന്നുവെച്ചാൽ ഉയർന്ന സ്ഥിതിയിൽനിന്ന് ഇറങ്ങിവരിക എന്നർഥം. ശുദ്ധസ്വർണം ആകർഷകവും മൃദുവുമായതിനാൽ ആഭരണങ്ങൾക്ക് ഉപയുക്തമാകുന്നില്ല. അതുകൊണ്ട് മൂന്നിലൊരു ഭാഗം ചെമ്പോ വെള്ളിയോ ചേർത്തു പണി നടത്തുന്നു. അതുപോലെ ഭഗവാന്റെ നിർഗുണസ്വരൂപം നിശ്ചിതോദ്ദേശ്യത്തിനു സാധകമല്ലാത്തതിനാൽ ഒരു മായാരൂപം സ്വീകരിയ്ക്കുന്നു. മരപ്പണിക്കാരൻ പണി തുടങ്ങുന്നതിനുമുമ്പ് തന്റെ ആയുധങ്ങൾ തേച്ചുമിനുക്കുകയും കല്ലാശാരി പണി ചെയ്യാൻ ആവശ്യമായ വലിയ കല്ലുകൾ തിരഞ്ഞെടുക്കുകയും ചെയ്യുന്നതുപോലെ ഭഗവാനും കർത്തവ്യത്തിന് അനുസൃതമായി ആവശ്യമുള്ള സാധനങ്ങളെ ശേഖരിച്ചു



കൊണ്ടാണ് അവതാരം നടത്തുന്നത്. ഭഗവാന് തന്റെ യഥാർഥരൂപം എല്ലായ്പ്പോഴും ഓർമയുള്ളതുകൊണ്ട് അദ്ദേഹത്തിന്റെ മൂന്നിലൊരുഭാഗം മാത്രമേ മായാബദ്ധമാക്കുന്നുള്ളു. പൂർവകർമങ്ങളനുസരിച്ച് ജനിയ്ക്കുന്ന ജീവന് യഥാർഥസ്വരൂപത്തെപ്പററി ബോധമില്ല. അതുകൊണ്ട് സ്വകർമങ്ങളിൽ അഹംബുദ്ധിയുണ്ടാകുന്നു. തന്റെ ഉപാധികളിൽ അഭിമാനം ഉണ്ടാകുന്നതോടെ സ്വരൂപബോധം ഉണ്ടാകാത്തതിനാൽ കർമബന്ധം പ്രബലമാകുന്നു. ഭഗവാൻ ജീവാത്മാക്കളെപ്പോലെ കർമംചെയ്യുന്നുവെങ്കിലും അതേ സമയം നിജസ്വരൂപത്തെപ്പററി ഓർമിയ്ക്കുന്നതുകൊണ്ട് കർമബന്ധം ഉണ്ടാകുന്നില്ല.

സൃഷ്ടിയുടെ ആരംഭത്തിൽ - ഭഗവാന് സൃഷ്ടി നടത്താൻ ഇച്ഛയുണ്ടായപ്പോൾ - അദ്ദേഹം പതിനാറ് കലകളോടുകൂടിയ വിരാട്പുരുഷന്റെ രൂപം സ്വീകരിച്ചു. അദ്ദേഹത്തിന്റെ നാഭിയിൽ നിന്ന് ബ്രഹ്മാവുണ്ടായി. ബ്രഹ്മാവ് ലോകസൃഷ്ടി നടത്തി. ഇതെല്ലാം സത്ത്വമയനായ ഭഗവാന്റെ ഉത്കൃഷ്ടരൂപമാണ്. ആ രൂപത്തിന്റെ അംശങ്ങൾതന്നെ ദേവന്മാരും മനുഷ്യരും, തിര്യക്കുകളും ആയി. ഈ സൃഷ്ടിയും ശുദ്ധസത്ത്വഗുണത്തിൽ അധിഷ്ഠിതമാണെന്ന് ഭാഗവതത്തിൽ പറയുന്നുണ്ട്. രജസ്തമോഗുണങ്ങളെ അടക്കി നിറുത്തുന്ന സത്ത്വഗുണത്തിനെ ശുദ്ധസത്ത്വഗുണമെന്നു പറയുന്നു. രജസ്തമോഗുണങ്ങളാൽ അമർത്തപ്പെടുന്ന സത്ത്വഗുണത്തിന് മലിനസത്ത്വഗുണമെന്ന് പേർ. മലിനസത്ത്വഗുണത്തിൽ നിന്ന് ജീവനും ശുദ്ധസത്ത്വഗുണത്തിൽനിന്ന് സൃഷ്ടിയോടൊപ്പം ഭഗവദവതാരങ്ങളുമുണ്ടാകുന്നു. ഇതെല്ലാം മായയിൽ അധിഷ്ഠിതമായതിനാൽ മായാമയമാണ്.

അവതാരത്തിന്റെ ഉദ്ദേശ്യം ഇത്രയുംകൊണ്ട് പ്രകടമായല്ലോ. നിർഗുണതത്ത്വത്തിൽ മായയുടെ അംശം കലരുമ്പോൾ അവതാരത്തിനൊത്ത സ്വരൂപമായി. ഇപ്രകാരമുള്ള അവതാരങ്ങൾ 22 എണ്ണമാണ്.

| | |
|---|---|
| 1. സനകാദികൾ | 2. വരാഹം |
| 3. നാരദൻ | 4. നരനാരായണൻ |
| 5. കപിലൻ | 6. ദത്താത്രേയൻ |
| 7. യജ്ഞൻ | 8. ഋഷഭദേവൻ |
| 9. പൃഥു | 10. മത്സ്യം |
| 11. കൂർമം | 12. ധന്വന്തരി |
| 13. മോഹിനി | 14. നരസിംഹം |
| 15. വാമനൻ | 16. പരശുരാമൻ |
| 17. വേദവ്യാസൻ | 18. രാമൻ |
| 19. ബലരാമൻ | 20. കൃഷ്ണൻ |

21. ബുദ്ധൻ 22. ഖഡ്ഗി.

ചിലർ ഭഗവാന് 24 അവതാരങ്ങൾ ഉണ്ടെന്നു കരുതുന്നു. മുൻപറഞ്ഞ 22 അവതാരങ്ങളോടു ഹംസാവതാരവും ഹയഗ്രീവാവതാരവും കൂടി അവർ ചേർക്കുന്നു. ദൃഷ്ടിസൃഷ്ടിവാദമനുസരിച്ച് ദേശം, കാലം, ഗതി മുതലായവയെല്ലാം സാപേക്ഷമാണ്. ഇവയൊന്നും യഥാർഥമല്ല, ദർശകന്റെ ദൃഷ്ടിയ്ക്ക് ഇവയാണ് ആധാരം. ഏതു ഭാവത്തിൽ ദർശകൻ വീക്ഷിയ്ക്കുന്നു എന്നതാണ് അതിൽ പ്രധാനം. സൃഷ്ടിയുടെ ഉത്പത്തിയ്ക്ക് ഉചിതമായ കാലം ആവശ്യമാണ്. കാലത്തിന്റെ ഉത്പത്തിയ്ക്കും കാലം അനുപേക്ഷണീയമാണ്. അതുകൊണ്ട് ദൃശ്യത്തിനെപ്പററിമാത്രം ചിന്തിയ്ക്കുന്നതുകൊണ്ട് അനവസ്ഥാദോഷമുണ്ടാകുന്നു. ദർശകൻ വീക്ഷിയ്ക്കുന്ന കാലത്തെപ്പററി ചിന്തിയ്ക്കുമ്പോൾ ദർശകന്റെ അവസ്ഥയും പ്രധാനമാണ്. സൃഷ്ടിയ്ക്കു മുമ്പ് ജീവൻ ഇല്ലാതിരുന്നതിനാൽ സൃഷ്ടിയുടെ ഉത്പത്തി കണ്ടവരാരും ഇല്ല. മനുഷ്യനൊഴിച്ചുള്ള ജന്തുക്കൾ ലോകത്തിന്റെ ഉത്പത്തിയെപ്പറ്റി വിചാരിയ്ക്കുന്നില്ല. മനുഷ്യരും ശൈശവത്തിൽ ജന്മത്തെക്കുറിച്ച് അനഭിജ്ഞരാണ്. മാതാപിതാക്കന്മാർക്ക് ആ ജന്മത്തെപ്പറ്റി ജ്ഞാനമുണ്ട്. അതുകൊണ്ട് സ്വദൃഷ്ടികൊണ്ടുമാത്രം സാമാന്യക്കാർക്ക് സൃഷ്ടിയുടെ ഉത്പത്തിയെപ്പററി മനസ്സിലാക്കുക സാധ്യമല്ല. എല്ലാം സ്വപ്നംപോലെയാണ്. സ്വപ്നത്തിൽ പലതും സംഭവിയ്ക്കുന്നെങ്കിലും യഥാർഥത്തിൽ ഒന്നും ഉണ്ടാകുന്നില്ല. ഇല്ലാതാകുന്നതൊന്നും സത്യമല്ല, അവയെല്ലാം മിഥ്യയാണ്. ഉണരുമ്പോൾ സ്വപ്നമില്ലാതാകുന്നു. സ്വപ്നത്തിൽ ജാഗ്രദവസ്ഥയും ഇല്ലാതാകുന്നു..

ജാഗ്രദവസ്ഥയിലും സമയത്തിനു സമാനതയില്ല. ഒരു സ്ഥലത്തുനിന്നും തുടങ്ങുന്ന രാജാവിന്റെ എഴുന്നള്ളത്തിനെപ്പറ്റി ഒരിടത്തുള്ളവർ പോയി എന്നു പറയുമ്പോൾ മറ്റൊരിടത്തുള്ളവർ വരുന്നു എന്നാണ് പറയുന്നത്. പക്ഷെ എഴുന്നള്ളത്തിന് അകമ്പടി സേവിയ്ക്കുന്നവർക്ക് പോയിക്കഴിഞ്ഞില്ല, വരുന്നുമില്ല. ഒരു സംഭവത്തിൽ മൂന്നു കാലങ്ങൾ ഉണ്ടാകുന്നത് അതു കാണുന്നവരുടെ സ്ഥാനഭേദംകൊണ്ടാണ്. അതിനാൽ കാലം ഒന്നല്ല. യോഗവാസിഷ്ഠത്തിൽ ഒരു ക്ഷണത്തിൽ ഒരു കല്പത്തിന്റെ ഭാവനകൊണ്ട് ക്ഷണനേരം കല്പമായി തോന്നുമെന്ന് പറഞ്ഞിട്ടുണ്ട്: ക്ഷണമായിക്കരുതിയാൽ ഒരുയുഗം തന്നെ ക്ഷണമായിത്തീരും. ദ്രഷ്ടാവിന്റെ അവസ്ഥയിൽ നിന്നാണ് കാലത്തിന്റെ ഉത്പത്തി. ഇതിന് സാപേക്ഷവാദം പുഷ്ടിവരുത്തുന്നു. ജഗത്തിനെ നോക്കുന്നവന്നു വിഭിന്നമായ ദൃഷ്ടികോണങ്ങൾ ഉണ്ടായിരുന്നാൽ ആ വിഭിന്നത സൃഷ്ടിയിലും ഉണ്ടായിത്തീരും.

ജഗത്തിനെപററിയും കാലത്തെപററിയും നമുക്കുള്ള ജ്ഞാനം ഇന്ദ്രിയജന്യമാണ്. ജഗത്ത് സ്വസ്ഥിതിയെപ്പററി സ്വയം ഒന്നും പറയുന്നില്ല. ഇന്ദ്രിയാനുഭൂതിയിലൂടെ ഉണ്ടാകുന്ന ജ്ഞാനം കാല്പനികജഗത്തിനെപ്പറ്റിയാണ്. അതുകൊണ്ട് നാം യഥാർഥജഗത്തിനെ അറിയുന്നുമില്ല.



സാപേക്ഷവാദവും ദേശകാലങ്ങളും കല്പനാജാതമായിരിയ്ക്കുന്നതിനാൽ ജഗത്തിന്റെ പൂർവസ്ഥിതിയും പ്രളയശേഷമുള്ള സ്ഥിതിയും തീർത്തുപറയുക സാധ്യമല്ല. സ്വപ്നത്തിനു മുമ്പും സ്വപ്നകാലത്തും അതിനുശേഷവും ഉണ്ടായിരുന്നവയെല്ലാം ഒന്നുതന്നെ ആയിരുന്നതുപോലെ ജാഗ്രദവസ്ഥയിലും ഒന്നേയുള്ളു. സുഷുപ്തിയിൽ മനസിന്റെ അഭാവമാണുള്ളത്. അതുകൊണ്ട് ജഗത്തിനും അഭാവമുണ്ടാകുന്നു. ജാഗ്രത്തിൽ മനസുണ്ട്, ജഗത്തുമുണ്ട്. പക്ഷേ ആ ജഗത്ത് പ്രതിജനഭിന്നമാണ്. അതുകൊണ്ട് ഇന്ദ്രിയജന്യമായ ജ്ഞാനം വിശ്വാസയോഗ്യമല്ല. ശ്രീമദ്ഭാഗവതത്തിൽ ഇങ്ങനെ പറയുന്നു.

**ഏതദ്രൂപം ഭഗവതോ ഹ്യരൂപസ്യ ചിദാത്മനഃ**
**മായാഗുണൈർവിരചിതം മഹദാദിഭിരാത്മനി.**
**യഥാനഭസിമേഘൗഘോരേണുർവപാർഥിവോഃനിലേ**
**ഏവം ദ്രഷ്ടരിദൃശ്യത്വമാരോപിതമബുദ്ധിഭിഃ** (1.3.30,31)

(രൂപരഹിതവും ജ്ഞാനസ്വരൂപവുമായ ഭഗവാന്റെ ഈ വിരാട്സ്വരൂപം മായയുടെ മഹത്തത്ത്വം തുടങ്ങിയ ഗുണങ്ങളാൽ കല്പിതമാണ്. ആകാശത്തിൽ മേഘത്തെ കല്പിയ്ക്കുന്നതുപോലെയും വായുവിൽ ജഡമായ രജഃകണങ്ങളെ കല്പിയ്ക്കുന്നതുപോലെയും അവിവേകികൾ ദ്രഷ്ടാവിൽ ദൃശ്യത്വം ആരോപിയ്ക്കുന്നു.)

അതുകൊണ്ട് ജഗത്ത് അസത്യമാണ്; ഒരു യഥാർഥവസ്തുവല്ല. സ്വപ്നജഗത്ത് സ്വപ്നസാക്ഷിയിൽ കല്പിതമായിരിയ്ക്കുന്നതുപോലെ ജാഗ്രത്തിലെ ജഗത്തും പരിപൂർണചൈതന്യത്തിൽ കല്പിതമാണ്.

അടുത്ത ശ്ലോകത്തിൽ ജീവനെപററി പറയുന്നു. ജീവൻ മായയുടെ ഗുണത്തിൽ അഭിമാനിയ്ക്കുന്നു. മായയുടെ പ്രതാപം ജീവന് അവിദ്യാത്വം പ്രദാനം ചെയ്യുന്നു. അതുകൊണ്ട് ജീവൻ ജനിയ്ക്കുന്നതായും മരിയ്ക്കുന്നതായും തോന്നുന്നു.

**യത്രേമേ സദസദ്രൂപേ പ്രതിഷിദ്ധേ സ്വസംവിദാ**
**അവിദ്യയാത്മനി കൃതേ ഇതി തദ് ബ്രഹ്മദർശനം.**

അതായത് ആത്മാവിൽ അവിദ്യകൊണ്ട് അരോപിതമായ സദസദ്ഭാവങ്ങൾ ആത്മജ്ഞാനംകൊണ്ട് ഇല്ലാതാകുമ്പോൾ അതിനെ ബ്രഹ്മദർശനം എന്നു പറയുന്നു.

സ്വപ്നത്തിലെ ദ്രഷ്ടാവും ദർശനവും ദൃശ്യവും മിഥ്യയായിരിയ്ക്കുന്നതുപോലെ ജാഗ്രത്തിലെ ദ്രഷ്ടാവും ദർശനവും ദൃശ്യവും മിഥ്യയാണെന്ന് ഈ ശ്ലോകം തെളിയിയ്ക്കുന്നു.

അവിദ്യാകൃതമായ ബുദ്ധി ഈശ്വരജ്ഞാനത്താൽ അഭാവാവസ്ഥയിലെത്തുമ്പോൾ ആ സമയത്തുള്ള ബുദ്ധി വിദ്യയുടെ രൂപം സ്വീകരിയ്ക്കുന്നു. അപ്പോൾ ജീവൻ ബ്രഹ്മരൂപമാകുന്നുവെന്ന് തത്ത്വജ്ഞാനികൾ പറയുന്നു. ഇതാണ് ഭാഗവതത്തിന്റെ സിദ്ധാന്തം. ഈ സമയത്ത് ജീവൻ സമ്പൂർണമായ മഹിമയോടെ സ്ഥിതി ചെയ്യുന്നു. ഒരു നടന്റെ ലീലകളെല്ലാം പ്രേക്ഷകർക്കു ശരിയായി മനസിലാക്കാൻ സാധിയ്ക്കാതിരിയ്ക്കുന്നതുപോലെ അജ്ഞാനിയായ ജീവന് ഈ ജീവിതനാടകം പൂർണമായി മനസിലാകുന്നില്ല. നിഷ്കപടഭാവത്തിൽ അനുകൂലമായ ആചാരങ്ങൾ പ്രേമപൂർവം അനുഷ്ഠിയ്ക്കുന്ന ഭക്തനു മായയുടെ രഹസ്യം മനസിലാക്കാൻ കഴിയും. ഇത്തരം ഭക്തി അനുവാചകരിൽ ഉളവാക്കാനാണ് ശ്രീവേദവ്യാസൻ ഭാഗവതം എഴുതിയതും പുത്രനായ ശ്രീശുകദേവനെ അതു പഠിപ്പിച്ചതും.

ഇത്രയുമൊക്കെ കേട്ടതിനുശേഷം നാലാമധ്യായത്തിൽ ശൗനകമുനി സൂതമഹർഷിയോടു ചോദിയ്ക്കുന്നു: " ഈ സംഹിത എഴുതാൻ വേദവ്യാസനെ ആരാണ് പ്രേരിപ്പിച്ചത് ? അദ്ദേഹത്തിന്റെ പുത്രനായ ശ്രീശുകൻ മഹായോഗിയും ചരാചരങ്ങളിൽ സമദൃഷ്ടിയുള്ളവനും ഭേദചിന്താരഹിതനും ആയിരുന്നല്ലോ. സാംസാരികമോഹത്തിൽനിന്നുണർന്ന് സദാ ബ്രഹ്മാകാരവൃത്തിയിൽ സ്ഥിതി ചെയ്തിരുന്ന അദ്ദേഹം ഈ കഥ പഠിച്ചതെന്തിന് ?"

ശുകദേവന്റെ ബ്രഹ്മനിഷ്ഠാവർണനഭാഗത്ത് ഭാഗവതത്തിൽ ഇങ്ങനെ പറയുന്നു. നഗ്നനായി സഞ്ചരിയ്ക്കുന്ന ശ്രീശുകനെ പിതാവായ വ്യാസൻ പുറകേ വിളിച്ചുകൊണ്ട് ഓടി നടന്നു. വഴിയിലുള്ള തടാകത്തിൽ കുളിച്ചുകൊണ്ടിരുന്ന അപ്സരസ്ത്രീകൾ ശുകദേവനെ കണ്ടിട്ടും വസ്ത്രം ധരിയ്ക്കാൻ കൂട്ടാക്കിയില്ല. വ്യാസനെ കണ്ടയുടൻ അവർ ലജ്ജയോടെ വസ്ത്രം ധരിച്ചു. വ്യാസൻ അവരോട് ഇതിനു കാരണം അന്വേഷിച്ചു. നിങ്ങളുടെ ദൃഷ്ടിയിൽ സ്ത്രീപുരുഷഭേദമുണ്ടെന്നും ശുകബ്രഹ്മർഷിയുടെ നിർമലദൃഷ്ടിയിൽ ഈ ഭേദമൊന്നുമില്ലെന്നുമാണ് അവർ മറുപടി പറഞ്ഞത്.

ഇതുപോലെ ശരിയായ ബ്രഹ്മദൃഷ്ടിയുടെ പ്രഭാവം അന്യരിൽ പതിയുന്നു. ഇന്ന് ഇത്തരക്കാർ വളരെ വിരളമാണ്. ബ്രഹ്മജ്ഞാനം പല സജ്ജനങ്ങളിലും ഉണ്ടെങ്കിലും യഥാർഥജ്ഞാനത്തിന്റെ പരമകോടിയിൽ എത്തിയിട്ടുള്ളവർ വളരെ കുറച്ചേയുള്ളു. ചിപ്പി കാണുമ്പോൾ വെള്ളിയാണെന്ന് തോന്നുന്നത് ഭ്രമമാണ്. ഭ്രമം നശിയ്ക്കുന്നതോടെ ചിപ്പിയെ ചിപ്പിയായി കാണുകയും ചിപ്പിയിൽ മറ്റൊന്നും കാണാതിരിയ്ക്കുകയും ചെയ്യുമ്പോൾ ചിപ്പിയെ പറ്റി ശരിയായ ജ്ഞാനമുണ്ടായി എന്നു പറയാം. ഈ ദൃഷ്ടാന്തം അനുസരിച്ച് ബ്രഹ്മത്തിൽ ജഗത്തിനെ കാണുന്നത് ഭ്രമമാണ്. ഈ ഭ്രമം നിവൃത്തമാകുമ്പോൾ ബ്രഹ്മമല്ലാതെ വേറൊന്നും കാണാതിരിയ്ക്കുകയും അതേ സ്ഥിതി തുടർന്ന് ഉണ്ടായിരിയ്ക്കുകയും ചെയ്യുന്നു. അപ്പോഴാണ് നിഷ്ഠയുണ്ടാകുന്നത്. ഈ നിഷ്ഠ സമ്പാദിയ്ക്കാൻ വളരെ പുരുഷാർഥങ്ങൾ അനുഷ്ഠിയ്ക്കേണ്ടതുണ്ട്. ശുകബ്രഹ്മർഷി മുനികളുടെ സഭയിൽ വന്നപ്പോൾ എല്ലാവരും

എണീറ്റുനിന്ന് ബഹുമാനിയ്ക്കാൻ കാരണം അദ്ദേഹത്തിന് ബ്രഹ്മനിഷ്ഠം ഉണ്ടായിരുന്നതാണ്. ബ്രഹ്മനിഷ്ഠയുടെ നിഷ്കൃഷ്ടമായ നിർവചനം ഗീതയിലെ രണ്ടാമധ്യായത്തിൽ സ്ഥിതപ്രജ്ഞന്റെ ലക്ഷണമായും പതിനാലാം അധ്യായത്തിൽ ഗുണാതീതന്റെ ലക്ഷണമായും പ്രകടമാക്കിയിട്ടുണ്ട്. ഈ ദശയ്ക്ക് ജീവന്മുക്തി എന്നു പേർ. ശ്രീമദ്ഭാഗവതം നിഷ്ഠാവാനായ പരമഹംസന്റെ കഥയാണ്. അതുകൊണ്ട് ഇതിനെ പരമഹംസസംഹിത എന്നു പറയുന്നു. ഇതിൽ മുഖ്യനായ പരമഹംസൻ ശ്രീകൃഷ്ണപരമാത്മാവാണ്. കംസന്റെ അടുത്തേയ്ക്ക് ശ്രീകൃഷ്ണനെ പറഞ്ഞയയ്ക്കാൻ വന്ന നാരദൻ അദ്ദേഹത്തെ സ്തുതിച്ച കൂട്ടത്തിൽ പറയുന്നു: "ദൈവമേ! അവിടുന്ന് വിശുദ്ധമായ വിജ്ഞാനഘനമാണ്. നിജസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നതിനാൽ സമസ്തവസ്തുക്കളും അവിടുത്തേയ്ക്ക് കരഗതമാണ്. അങ്ങയുടെ ഇച്ഛാശക്തി അമോഘമാണ്. ഈ തേജസ്സ് ഗുണപ്രവാഹരൂപമായ സംസാരത്തെ എല്ലായ്പ്പോഴും ബാധിയ്ക്കുന്നു." ശ്രീമദ്ഭാഗവതത്തിൽ ശ്രീശുകദേവൻ, കപിലൻ, ജഡഭരതൻ, അംബരീഷൻ, പ്രഹ്ലാദൻ, ദത്താത്രേയൻ തുടങ്ങിയ മറ്റു പരമഹംസന്മാരുമുണ്ട്. ഇത്തരം ബ്രഹ്മനിഷ്ഠാസമ്പന്നന്മാരുടെ കഥ കേട്ടതുകൊണ്ടാണ് പരീക്ഷിത്തിന് ഏഴു ദിവസംകൊണ്ടു മുക്തി ലഭിച്ചത്. ഒടുവിൽ പരീക്ഷിത്തുതന്നെ ശുകദേവനോടു പറഞ്ഞു:

**'അജ്ഞാനംചനിരസ്തംമേജ്ഞാനവിജ്ഞാനനിഷ്ഠയാ.'**

(അവിടുന്ന് ജ്ഞാനവിജ്ഞാനങ്ങളിൽ നിഷ്ഠയുണ്ടാക്കി എന്റെ അജ്ഞാനത്തെ ദൂരീകരിച്ചു.) ഈ സ്ഥിതിയുണ്ടാവാൻ പരീക്ഷിത്തിന്റെ തീവ്രജിജ്ഞാസ ഗൗണകാരണവും ബ്രഹ്മജ്ഞാനത്തിന്റെ ശക്തി നിദാനവുമായിരുന്നു. ശുകദേവൻ ഗൃഹസ്ഥാശ്രമികളുടെ ഗൃഹങ്ങളിൽ പോയി അല്പസമയംകൊണ്ട് ഭിക്ഷ സ്വീകരിച്ച് മടങ്ങിപോരും.

ഭാഗവതത്തിന്റെ ആരംഭത്തിൽ പുരാണപ്രവാചകനായ സൂതൻ ശൗനകനോടു പറഞ്ഞു: " വേദവ്യാസ മഹർഷി മന്ദബുദ്ധികൾക്കു കൂടി മനസിലാകത്തക്ക രീതിയിൽ വേദങ്ങളെ വിഭജിച്ചു. വേദം പഠിയ്ക്കാൻ അധികാരമില്ലാത്തവർക്കു വേണ്ടി മഹാഭാരതം വിരചിച്ചു. സകല വേദങ്ങളുടെയും സാരം അതിൽ ക്രോഡീകരിച്ചിട്ടുണ്ട്. പിന്നീട് അദ്ദേഹത്തിന് തോന്നി:

**' കിം വാ ഭാഗവതാ ധർമാ ന പ്രായേണ നിരൂപിതാഃ**
**പ്രിയാഃ പരമഹംസാനാം ത ഏവ ഹ്യച്യുതപ്രിയാഃ.'**

'പരമഹംസന്മാർക്കും ഭഗവാൻ അച്യുതനും കൂടി പ്രിയമായ ഭാഗവതധർമത്തെ ഞാൻ ഇനിയും നിരൂപണം ചെയ്തിട്ടില്ല ' ഉടനെ നാരദൻ അവിടെ വന്നെത്തി. വ്യാസൻ അദ്ദേഹത്തെ അർഘ്യപാദ്യാദികൾ നല്കി പൂജിച്ചു. നാരദമഹർഷി വേദവ്യാസനോടു ചിന്താധീനനാകാൻ കാരണം ചോദിച്ചു.





വ്യാസൻ മറുപടി നൽകി. " അവിടുത്തെ സംശയം ശരിയാണ്. സകല ഗുപ്തവിഷയങ്ങളും അവിടുത്തേയ്ക്ക് അറിയാം.

**'ത്വം പര്യടന്നർക്ക ഇവ ത്രിലോകീ-**
**മന്തശ്ചരോ വായുരിവാത്മസാക്ഷീ.'**

അവിടുന്ന് സൂര്യനെപോലെ മൂന്നു ലോകങ്ങളിലും സഞ്ചരിയ്ക്കുന്നു. പ്രാണവായുവിനെപോലെ അന്തഃകരണത്തോടുകൂടിയ സാക്ഷിയാണ്." സകല ജീവനുമുള്ള സാക്ഷിസ്വരൂപം നാരദന്റെ സ്വരൂപമാണ്. നാര-ദ എന്നതിന് നാരായണനെ കാണിച്ചുതരുന്നവൻ എന്നർത്ഥം. സകല ശാസ്ത്രങ്ങളിലും നാരദന്റെ കഥയുണ്ട്. പരിഗുപ്തമായ ശാസ്ത്രരഹസ്യങ്ങളെ നാരദൻ കാട്ടിത്തരുന്നു. ഭഗവാന്റെ *സി.ഐ.ഡി*യാണ് നാരദൻ. പ്രപഞ്ചം സുഖമയമായിക്കരുതി ജീവിയ്ക്കുന്നവരുടെ ഇടയിൽ നാരദൻ ലഹളയുണ്ടാക്കുന്നു.

വ്യാസദേവൻ ഭഗവന്മഹിമ ശരിയായി വർണിച്ചിട്ടില്ല എന്നു നാരദൻ പറഞ്ഞു. ശ്രീഹരിയുടെ ഗുണങ്ങൾ പ്രകടമാകാത്ത വാക്ക് പരമഹംസന്മാർക്ക് ആദരണീയമല്ല. കൈവല്യസാധകമായ ഉപാധിയില്ലെങ്കിൽ ഭക്തിരഹിതമായ ജ്ഞാനം ശോഭാവഹമല്ല. അതുകൊണ്ട് അങ്ങ് ഭഗവാന്റെ ലീലകളെ വർണിയ്ക്കുക. സമർത്ഥരായ ആളുകൾ ഭഗവത്സാരൂപ്യത്തിൽ പരമാനന്ദമനുഭവിയ്ക്കുന്നു. പക്ഷേ "ദേഹം നിമിത്തമഹംബുദ്ധി കൈക്കൊണ്ട"വരേയും മായാമുഗ്ദ്ധരേയും രക്ഷിയ്ക്കാനായി ഭഗവാന്റെ ലീലകളെപററി വർണിയ്ക്കണം. ഭഗവാൻ സമസ്തവിശ്വസ്വരൂപിയാണ്. വിശ്വാതീതനുമാണ്. അവിടുത്തേയ്ക്ക് അറിവുള്ളവയെ ഓർമിപ്പിയ്ക്കുക മാത്രമാണ് ചെയ്യുന്നത്. ഇനി ഞാൻ എന്റെ ജീവിതകഥ പറയാം. പൂർവജന്മത്തിൽ വേദജ്ഞാനിയായ ഒരു ബ്രാഹ്മണനു ദാസിയിൽ ജനിച്ച പുത്രനായിരുന്നതിനാൽ മുനിജനങ്ങൾ സന്തുഷ്ടരാകുന്നതുവരെ അവരെ സേവിയ്ക്കുകയും ഒരു തവണ അവരുടെ ഉച്ഛിഷ്ടം ഭുജിയ്ക്കുകയും ചെയ്തു. അതോടെ എന്റെ സകല പാപങ്ങളും തീർന്നു. ഭഗവദ്ഭജനയിൽ നല്ല അഭിരുചിയുണ്ടാവുകയും ചെയ്തു.

**"യഥാഹമേതത് സദസത് സ്വമായയാ**
**പശ്യേ മയി ബ്രഹ്മണി കല്പിതം പരേ."**

എന്ന മട്ടിലാണ് എന്റെ ബുദ്ധി. ഞാൻ സദസദ്രൂപമായ ജഗത്തിനെ പരബ്രഹ്മസ്വരൂപമായി കാണാൻതുടങ്ങി. അതുകൊണ്ട് ഭഗവന്മായയുടെ സ്വഭാവം ഞാൻ മനസ്സിലാക്കി. മനുഷ്യർ കർമബദ്ധരാണ്. ആ കർമം ഭഗവാനിൽ അർപ്പിയ്ക്കുന്നതായാൽ ജീവന് അതിന്റെ ഫലമനുഭവിയ്ക്കേണ്ടിവരില്ല. അതിനാൽ അവിടുന്ന് നിഷ്കാമബുദ്ധിയോടെ ഭഗവാന്റെ യശസ്സിനെ വർണിയ്ക്കുക.

വ്യാസൻ ചോദിച്ചു : "അവിടുത്തെ പൂർവജന്മം ഓർമിയ്ക്കാൻ എങ്ങനെ സാധിച്ചു? കഴിഞ്ഞ ജന്മത്തെ



ബാക്കി ജീവിതം എങ്ങനെ കഴിച്ചുകൂട്ടി ? "

നാരദൻ : അമ്മയുടെ മരണശേഷം ഒരു വലിയ കാട്ടിൽ കടന്ന് എനിയ്ക്ക് ലഭിച്ചിരുന്ന ജ്ഞാനമനുസരിച്ച് ഞാൻ സാധനയ്ക്കു മുതിർന്നു. ഈ ഹൃദയത്തിന് ശ്രീഹരി പ്രത്യക്ഷമായി. ക്രമേണ ധ്യാതാവിന്റെയും ധ്യാനത്തിന്റെയും ചിന്തകൂടി ഇല്ലാതായി. ഈ ശൂന്യാവസ്ഥയിൽ വ്യാകുലമായ മനസിനെ ഏകാഗ്രമായ്ക്കി ധ്യാനം തുടർന്നിട്ടും ആ രൂപം വീണ്ടും പ്രകടമായില്ല. ആ നിർജ്ജനവനത്തിൽ ഭഗവാന്റെ ശബ്ദം കേട്ടു. ഭഗവാൻ പറഞ്ഞു: " ഈ ജീവിതത്തിൽ നിനക്ക് എന്നെ കാണാൻ സാധിയ്ക്കുകയില്ല. നിന്റെ കർമവാസനകൾ പൂർണമായി നശിച്ചിട്ടില്ല. വാസനാബന്ധമുള്ള കുയോഗികൾക്ക് എന്നെക്കാണാൻ സാധ്യമല്ല. നിനക്ക് അതീവശ്രദ്ധയുണ്ട്. കൂടുതൽ ഭക്തിയ്ക്കുവേണ്ടി ഈ ശരീരംവിട്ട് മറ്റൊരു ശരീരം സ്വീകരിയ്ക്കുമ്പോഴും നീ എന്നെപററി ഓർമിയ്ക്കും."

"ഞാൻ സകല വിചാരങ്ങളുടേയും സാക്ഷിയാണ്. എന്നു മാത്രം അറിയുന്നതുകൊണ്ട് മുക്തി ലഭിയ്ക്കുകയില്ല. അതിനാൽ പിന്നീട് ചെയ്യേണ്ട സാധന സാക്ഷിയിൽ പ്രീതിയുണ്ടാക്കുകയാണ്. ഏതിനോടു പ്രീതിയുണ്ടാകുന്നുവോ അത് നിജസ്വരൂപമാണ്. അത് നിജസ്വരൂപത്തെ പ്രകടമാക്കി കാണിച്ചുകൊടുക്കുന്നു. സാക്ഷിയോടു പ്രീതിയുണ്ടാകുമ്പോൾ സാക്ഷി സ്വയം ബ്രഹ്മരൂപമാണെന്ന് അനുഭവപ്പെടുന്നു. ഈ അനുഭവം ഭക്തിയുടെ രൂപാന്തരമാണ്. സാക്ഷി പ്രകൃതിയുടെ സാക്ഷിയായതിനാൽ ദാസീപുത്രന് തുല്യമാണ്. അടുത്ത ജന്മത്തിൽ നാരദനു സാക്ഷിയിൽ പ്രീതിയുണ്ടാകുകയും അങ്ങനെ ഭക്തി വർധിയ്ക്കുകയും ചെയ്തു.

നാരദൻ തുടർന്നു: "ഈ ജന്മത്തിൽ ഞാൻ ഭഗവത് കൃപകൊണ്ട് അഖണ്ഡബ്രഹ്മചര്യം പാലിച്ചു. ഞാൻ മൂന്നു ലോകങ്ങളിലും ചുറ്റി നടക്കുന്നതിനെ ആർക്കും തടയാൻ കഴിയുകയില്ല. ഭഗവാൻ തന്നിട്ടുള്ള സ്വരബ്രഹ്മവീണ കൊണ്ട് ശ്രീഹരിയുടെ ഗുണങ്ങളെ ഗാനംചെയ്തുവരുന്നു. വിഷയവാസനകളിൽ മുഴുകിയവർക്ക് സംസാരസാഗരം കടക്കാനുള്ള ഒരു നൗകയാണ് ഭഗവത്കഥകളെന്ന് അനുഭവം കൊണ്ട് എനിയ്ക്കു പറയാൻ കഴിയും." നാരദൻ അവിടെ നിന്നു പോയി. വ്യാസൻ സമാധിനിരതനായി. ആ സമാധിയെ ഭാഗവതത്തിൽ മനോഹരമായി വർണിച്ചിട്ടുണ്ട്.

ബ്രഹ്മനദിയായ സരസ്വതിയുടെ പശ്ചിമതീരത്തിൽ വ്യാസഭഗവാന്റെ ശമ്യാപ്രാസം എന്നു പേരുള്ള ആശ്രമം ഉണ്ട്. ജ്ഞാനവർധകമായ ആ പരിസരത്തിൽ വ്യാസൻ ഏകാഗ്രചിത്തനായി. അദ്ദേഹത്തിന് ഈശ്വര സാക്ഷാത്കാരം ഉണ്ടായി. പുരുഷനെ ആശ്രയിച്ചിരിയ്ക്കുന്ന മായയെ അദ്ദേഹം കണ്ടു. മായാമുക്തനായ ജീവൻ ത്രിഗുണങ്ങളിൽ നിന്ന് ഉപരിയായിട്ടും സ്വയം ത്രിഗുണസമ്പന്നമായും കരുതി അഹങ്കാരമാകുന്ന അനർഥത്തിൽപ്പെട്ടു കഷ്ടപ്പെടുന്നതെന്തുകൊണ്ടാണെന്ന് മനസ്സിലാക്കി. ഈ അനർഥത്തെ ഉന്മൂലനം ചെയ്യാൻ ഭക്തി യോഗമാണ് ശ്രേഷ്ഠമെന്ന് തോന്നിയതിനാൽ ഭാഗവതം കഥ രചിച്ചു. ഈ സംഹിത ശ്രവിയ്ക്കുന്നതു കൊണ്ട് മാനവ ഹൃദയത്തിലെ കാമക്രോധാദിവികാരങ്ങൾ നഷ്ടമാവുകയും തത്സ്ഥാനത്ത് ഭക്തി ഉദിയ്ക്കുകയും ചെയ്യും. വ്യാസദേവൻ സമാധിയിൽ ഈ സംഹിത കണ്ടതു കൊണ്ട് ഇതിനെ സമാധിഭാഷാഗ്രന്ഥമായി കരുതുന്നു. സമാധിയുടെ അനുഭവം ഏതാണ്ടായിട്ടെങ്കിലും ഉണ്ടായിട്ടുള്ളവർക്ക് ഈ ഗ്രന്ഥം ശരിയായി മനസിലാക്കാൻ കഴിയും. വ്യാസദേവൻ സമാധിഭാഷയാണ് മുഖ്യമായി ഉപയോഗിച്ചിട്ടുള്ളതെന്ന് ശ്രീവല്ലഭാചാര്യനും അഭിപ്രായപ്പെടുന്നു.

ശൗനകമഹർഷി സൂതമുനിയോടു ചോദിച്ചു: "ശ്രീശുകദേവൻ നിവൃത്തിപരായണനും നിരപേക്ഷകനും ആത്മാരാമനും ആയിരുന്നല്ലോ. നിജലാഭതുഷ്ടനായ ആ മഹാത്മാവ് പതിനെണ്ണായിരത്തോളം പദ്യങ്ങളടങ്ങിയ ഈ സംഹിത പഠിച്ചതെന്തിനാണ്? "സൂതമുനി സന്തോഷപൂർവം മറുപടി നൽകി:

**ആത്മാരാമാശ്ച മുനയോ നിർഗ്രന്ഥാ അപ്യുരുക്രമേ**
**കുർവന്ത്യഹൈതുകീം ഭക്തിമിത്ഥം ഭൂതഗുണോ ഹരിഃ**

(ആത്മാരാമന്മാരും ജീവൻമുക്തന്മാരുമായ മുനികളും ശ്രീഹരിയുടെ അകാരണഭക്തരാകാൻ കാരണം ഭഗവാന്റെ ഗുണങ്ങൾ അത്ര ആകർഷകമായതാണ്.)

**"ഇത്ഥം ഭൂതഗുണോ ഹരിഃ"** എന്ന ശബ്ദത്തിൽ വളരെ അർഥം അന്തർഭവിച്ചിട്ടുണ്ട്. പിന്നീടൊരു ശ്ലോകത്തിൽ ഭഗവദ്ഗുണങ്ങളാൽ ആകൃഷ്ടനായ ശുകദേവൻ ഈ സംഹിത പഠിച്ചിട്ടുള്ളതായി പറഞ്ഞിട്ടുണ്ട്. ശ്രീ ചൈതന്യ മഹാപ്രഭു ബംഗാളിൽ വൈഷ്ണവധർമം പ്രചരിപ്പിച്ചു. അദ്ദേഹം ജഗന്നാഥപുരിയിൽ സാർവഭൗമന്റെ അടുക്കൽനിന്നു ബ്രഹ്മസൂത്രവും അതോടൊപ്പം ശാങ്കരഭാഷ്യവും പഠിച്ചുവന്നു. കുറച്ചുനാൾക്കുശേഷം സാർവഭൗമൻ മഹാപ്രഭുവിനോടു ചോദിച്ചു: 'അങ്ങേയ്ക്ക് എന്റെ ഉപദേശം ശരിയ്ക്കു മനസ്സിലാകുന്നുണ്ടോ? ബ്രഹ്മസൂത്രത്തിന്റെ ശാങ്കര ഭാഷ്യം അത്ര എളുപ്പം മനസിലാകുമെന്ന് തോന്നുന്നില്ല. അങ്ങ് സംശയമൊന്നും ചോദിയ്ക്കാറുമില്ല.' മഹാപ്രഭു മറുപടി നൽകി: 'എനിയ്ക്ക് ബ്രഹ്മസൂത്രം മനസ്സിലാകുന്നുണ്ട്. പക്ഷേ ശാങ്കരഭാഷ്യം അത്ര എളുപ്പമായി തോന്നുന്നില്ല.'

സാർവഭൗമൻ : ഇത്രനാളും അതിനെപററി പറഞ്ഞില്ലല്ലോ. ബ്രഹ്മസൂത്രത്തിന്റെ ഏറ്റവും നല്ല ഭാഷ്യം ശാങ്കരഭാഷ്യമാണ്. ഇതിനെക്കാൾ വിസ്തൃതമായി മറ്റാർക്കും എഴുതാൻ സാധ്യമല്ല.

ശ്രീചൈതന്യൻ : ബ്രഹ്മസൂത്രത്തിന് വ്യാസൻതന്നെ എഴുതിയിട്ടുള്ള ഭാഷ്യമാണ് ഉത്തമം. ' ഈ ഭാഷ്യം എവിടെ കിട്ടു'മെന്നു ചോദിച്ചപ്പോൾ ചൈതന്യൻ

മറുപടി നൽകി. 'ശ്രീമദ്ഭാഗവതം ബ്രഹ്മസൂത്രത്തിന്റെ അത്യുത്തമമായ ഭാഷ്യമാണ്. പണ്ടു ബ്രഹ്മസൂത്രം ലഘുവായി പഠിയ്ക്കാൻ വ്യാസൻതന്നെ എഴുതിയിട്ടുള്ളതാകയാൽ കൂടുതൽ പ്രമാണീഭൂതവുമാണ്.'

സാർവഭൗമൻ : 'ബ്രഹ്മത്തെപ്പററി എന്താണഭിപ്രായം? ' ശ്രീചൈതന്യൻ '**ആത്മാരാമാശ്ച**' എന്നു തുടങ്ങുന്ന പദ്യം ചൊല്ലി കേൾപ്പിച്ചു. സാർവഭൗമൻ പ്രസ്തുത ശ്ലോകത്തിന് ഒൻപതു വിധത്തിലും ചൈതന്യൻ 18 വിധത്തിലും അർഥം പറഞ്ഞു. സന്ന്യാസം സ്വീകരിയ്ക്കുന്നതിനുമുമ്പ് നിമായി എന്ന പേരിൽ അറിയപ്പെട്ടിരുന്ന ശ്രീചൈതന്യൻ ന്യായശാസ്ത്രത്തിൽ അദ്വിതീയനായ പണ്ഡിതനായിരുന്നു. ഈ ശ്ലോകത്തെ ആധാരമാക്കി അദ്ദേഹം വേദാന്തമണ്ഡലിയുടെ പ്രമുഖനായകനായ സ്വാമി പ്രകാശാനന്ദനെപ്പോലും തർക്കത്തിൽ പരാജയപ്പെടുത്തി. പല ഭാഷകളിലും പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ചൈതന്യസമ്പ്രദായത്തിലെ ഗ്രന്ഥങ്ങളിൽ എങ്ങുംതന്നെ ഈ പതിനെട്ടർഥം കാണുന്നില്ല. ശ്രീമദ്ഭാഗവതത്തിന് ചൈതന്യസമ്പ്രദായത്തിൽ മൂന്നു വ്യാഖ്യാനങ്ങൾ ഉണ്ട്. ജീവഗോസ്വാമിയും സനാതനഗോസ്വാമിയും വിശ്വനാഥചക്രവർത്തിയുമാണ് ഈ വ്യാഖ്യാനങ്ങൾ എഴുതിയിട്ടുള്ളത്. എല്ലാറ്റിലും മേലുദ്ധരിച്ച പദ്യത്തിനു ശ്രീഭഗവാൻ ആരെയും ആകർഷിയ്ക്കത്തക്ക ഗുണമുള്ളവൻ എന്നു മാത്രമേ അർഥം പറഞ്ഞിട്ടുള്ളൂ. പൂതനയെന്ന രാക്ഷസി ഭഗവാനു വിഷം കൊടുക്കാൻ വരികയും ശിശുപാലൻ ഭഗവാനെ വളരെയേറെ അധിക്ഷേപിയ്ക്കുകയും ചെയ്തു. എന്നിട്ടും അദ്ദേഹം അവർക്ക് സദ്ഗതി കൊടുത്തതാണ് അദ്ദേഹത്തിന്റെ ഗുണങ്ങളുടെ ആകർഷകത. ഇത്ര മാത്രം ദയാലുവായ ഈശ്വരനെ ഭജിയ്ക്കാതിരിക്കാൻ ആർക്കു കഴിയും? ഇത്രയും അർഥമേ ആ പദ്യത്തിനു കാണുന്നുള്ളൂ. ശ്രീചൈതന്യദേവൻ പറഞ്ഞിട്ടുള്ള പതിനെട്ടർഥം എങ്ങും കാണുന്നില്ല. എങ്കിലും '**ഇത്ഥം ഭൂതഗുണോ ഹരിഃ**' എന്ന വാക്യത്തിന് പതിനഞ്ചർഥം എനിയ്ക്കു തോന്നുന്നു. വിഷ്ണുസഹസ്രനാമംപോലെ പഠിച്ചാൽ പതിനെട്ടല്ല അതിൽ കൂടുതലും അർഥം മനസിലാക്കാം.

1. ആകർഷണം ചെയ്യാവുന്നവനാണ് 2. സ്നേഹിയ്ക്കുന്നവനാണ് 3. സ്നേഹം ആവശ്യപ്പെടുന്നവനാണ് 4. ഭക്തനെ അന്വേഷിയ്ക്കുന്നു 5. നിസ്സാധനന്റെ സാധനമാണ് 6.കർത്താവാണെങ്കിലും അകർത്താവാണ് 7.നിഷ്കാമനാക്കുന്നവനാണ് 8.പ്രമേയഫലം കൊണ്ട് ഫലം തരുന്നവനാണ് 9. അദ്ദേഹത്തിന്റെ കഥയുടെ രസംകൊണ്ട് കർമബന്ധം നശിയ്ക്കും 10. ഭക്തന്റെ സുഖത്തെ ഇച്ഛിയ്ക്കുന്നു. 11. അന്യരിൽ സ്നേഹമുണ്ടാക്കുന്നു 12. സ്വയം ജീവ-ജഗത്സ്വരൂപമാണ് 13. ലീലയ്ക്കുവേണ്ടി പരിമിതനാകാൻ അദ്ദേഹത്തിനു സാധിയ്ക്കുന്നു 14.സഗുണ – നിർഗുണമാണ്. 15. പ്രവൃത്തി – നിവൃത്തിരൂപനാണ്.





ഇതിൽനിന്നും ജ്ഞാനികൾക്കുപോലും ഭഗവദ്ഭക്തി അനുപേക്ഷണീയമാണെന്നു മനസിലാകുന്നു. ഭക്തിയുടെ അവസാനം ശരണാഗതിയാണ്. ആദ്യകാലങ്ങളിൽ '**തസ്യാഹം**'(ഞാൻ ഭഗവാന്റെതാണ്) എന്നു തോന്നും. ഹൃദയത്തിൽ ഭക്തിയുടെ അംശം കൂടുതലാണെങ്കിൽ നേരേ മറിച്ച് "**മമൈവാസൗ**" (ഭഗവാൻ എന്റെതാണ്) എന്നു തോന്നും. ജ്ഞാനികൾക്ക് "**സ ഏവാഹം**" (ഞാൻ ഭഗവാൻ തന്നെ) എന്നാകും വിചാരം. ദക്ഷിണേന്ത്യയിൽ ജീവിച്ചിരുന്ന ശ്രീരമണമഹർഷി ജ്ഞാനിയും ഭക്തനുമായിരുന്നു. ഭഗവാനിൽനിന്നു പരിച്ഛിന്നനായ ഭക്തൻ ഭഗവാനിൽ ശരണം പ്രാപിയ്ക്കുന്നില്ലെന്നാണ് അദ്ദേഹം പറയുന്നത്. അദ്ദേഹം ഇക്കാര്യം സമർഥിയ്ക്കുന്നത് ഇങ്ങനെയാണ്: 'ഒരാൾ ഗണപതിപൂജ നടത്താൻ നിശ്ചയിച്ചു. ഗണപതിയുടെ മൂർത്തി എങ്ങും കിട്ടാത്തതിനാൽ ശർക്കരകൊണ്ട് ഒരു പിണ്ഡമുണ്ടാക്കി ഗണപതിയെ അതിൽ ആവാഹിച്ചു. നിവേദ്യത്തിനു വേറെയൊന്നും ഇല്ലാതിരുന്നതിനാൽ ഗണപതിയെ ഉണ്ടായ്ക്കിയിരുന്ന പിണ്ഡത്തിൽനിന്നും കുറച്ചെടുത്തു നിവേദ്യം വെച്ചു. അതുപോലെ മനുഷ്യർ ആദ്യം ബ്രഹ്മത്തിൽ നിന്ന് ഭിന്നരാകുന്നു. ഈ ഭേദഭാവം ഉണ്ടാകാതിരുന്നാൽ പൂർണമായ ശരണഭാവം നിത്യവും ഉണ്ടായിരിയ്ക്കും. ശർക്കരകൊണ്ടുണ്ടാക്കിയ ഗണപതിയിൽനിന്നു ശർക്കരയെടുത്തതിനാൽ ഗണപതിയുടെ വില കുറയുന്നതുപോലെ സ്വയം ഭിന്നനായി കരുതുന്ന ജീവൻ ഭഗവാന്റെ വില അറിയുന്നില്ല. അപ്പോൾ ഭഗവാനിൽ യഥാർഥഭക്തിയുണ്ടാകുന്നുമില്ല. ജ്ഞാനിയായ ഭക്തൻ സകലതും അഭിന്നമായി – അഭേദമായി – കാണുന്നു. ഗീതയിൽ ഭഗവാൻ ജ്ഞാനിയായ ഭക്തനെ സ്തുതിച്ചിട്ടുണ്ട്.

ശ്രീചൈതന്യനും ഭാഗവതത്തിന്റെ ശ്രീധരീവ്യാഖ്യയെ വളരെ ബഹുമാനിച്ചിരുന്നു. ശ്രീധരസ്വാമി ഭക്തിയിലും ജ്ഞാനത്തിലും കുശലനായിരുന്നതിനോടൊപ്പം ശ്രീശങ്കരാചാര്യരുടെ മതത്തെ ആശ്രയിയ്ക്കുകയും ചെയ്തിരുന്നു.

## ശ്രീകൃഷ്ണനും ദ്വാരകയും

ശ്രീകൃഷ്ണഭഗവാൻ ഹസ്തിനപുരത്തിൽനിന്നും ദ്വാരകയിലേയ്ക്കു പോകാൻ തയ്യാറായി. 'ക' എന്നാൽ സുഖമെന്നർഥം. സുഖത്തിനുള്ള വാതിൽ അഥവാ സമാധിയുടെ സുഖം എന്നാണ് ദ്വാരകയുടെ അർഥം. അഭിമന്യുവിന്റെ ഭാര്യയായ ഉത്തരയുടെ ഗർഭം നശിപ്പിയ്ക്കുന്നതിനായി അശ്വത്ഥാമാവ് ഒരു ബാണം അയച്ചു. പരീക്ഷിത്ത് ഗർഭസ്ഥനാണ്. ഉത്തരയാകുന്ന – ഉത്തമഭൂമിയിൽ മായാവേശം ഉണ്ടായാൽ ദ്വാരകയുടെ സുഖം അനുഭവിയ്ക്കുക സാധ്യമല്ല. അതുകൊണ്ട് ഭഗവാൻ തന്റെ സുദർശനചക്രം കൊണ്ട് ആ ഗർഭത്തെ രക്ഷിച്ചു. സുദർശനം എന്നാൽ



സമ്യഗ്ദർശനം എന്നർഥം. സമ്യഗ്ദർശനമുണ്ടാകുമ്പോൾ മായയ്ക്കു പരാജയം സംഭവിയ്ക്കുന്നു. കുന്തീദേവി അപ്പോൾ ഭഗവാനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു. ഒരു നാടകക്കാരനെപ്പോലെയുള്ള അവിടുത്തെ യഥാർഥഭാവം അവിവേകികൾക്ക് ഗോചരമാകുന്നില്ല. പക്ഷേ നിർമലചിത്ത രായ പരമഹംസരുടെ ഹൃദയങ്ങളിൽ അങ്ങ് പ്രത്യക്ഷപ്പെ ടുന്നു. അവിടുന്ന് എന്നെയും എന്റെ കുടുംബത്തെയും പല ആപത്തുകളിൽനിന്നും രക്ഷിച്ചു. അതുകൊണ്ട്,

**വിപദഃ സന്തു നഃ ശശ്വത്തത്ര തത്ര ജഗദ്ഗുരോ!**

**ഭവതോ ദർശനം യത് സ്യാദപുനർഭവദർശനം.**

(നിരന്തരം ആപത്തുണ്ടായിക്കൊണ്ടിരിയ്ക്കാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നു. ആ ആപത്തുകൾകൊണ്ട് പുനർജന്മം ഉണ്ടാ കാതിരിയ്ക്കാൻ സഹായിയ്ക്കുന്നതും ദുർലഭവുമായ അവിടത്തെ ദർശനം ഞങ്ങൾക്ക് ഉണ്ടാകുമല്ലോ ?)

ഉയർന്ന കുലത്തിൽ ജനിച്ച് ഐശ്വര്യവും വിദ്യ യുംകൊണ്ട് മദിച്ചുകഴിയുന്നവർക്ക് അവിടുത്തെ നാമം ഉച്ച രിയ്ക്കുക സാധ്യമല്ല.

ഈ മായാലോകത്തിൽ നിന്നും അങ്ങ് നിവൃത്ത നാണ്. അങ്ങേയ്ക്ക് ഭേദദൃഷ്ടിയില്ല. സർവത്ര സമാനരൂപ ത്തിൽ സ്ഥിതി ചെയ്യുന്നെങ്കിലും മനുഷ്യർക്ക് സമതാ ബോധം ഉണ്ടാകുന്നതേയില്ല. ഇത്തരം മാനുഷികരൂപത്തിൽ ലീലകൾ നടത്തി അങ്ങ് എന്തൊക്കെയാണ് സാധിയ്ക്കു ന്നതെന്ന് മറ്റാർക്കും അറിഞ്ഞുകൂടാ. വാസ്തവത്തിൽ ജന്മ രഹിതനായ അങ്ങ് പലേ ജന്മങ്ങൾ സ്വീകരിയ്ക്കുന്നത് ഒരു പ്രകാരത്തിൽ വെറും ലീലയായിട്ടാണ് തോന്നുന്നത്. ബാല്യ ത്തിൽ യശോദ അങ്ങയെ ബന്ധിയ്ക്കാൻ കയറെടുത്ത പ്പോൾ അവിടുന്ന് വല്ലാതെ ഭയപ്പെട്ട മുഖഭാവം കാണിച്ചു. ആ രൂപം എന്നെ മോഹിപ്പിയ്ക്കുന്നു. പാണ്ഡവരിലും യാദ വരിലും ഉണ്ടായിട്ടുള്ള എന്റെ സ്നേഹപാശത്തെ മുറിച്ച് എനിയ്ക്കു ശാശ്വതവും അചഞ്ചലവുമായ ഭക്തി പ്രദാനം ചെയ്യണമെന്നാണ് ഞാൻ പ്രാർഥിയ്ക്കുന്നത്.

ഈ കഥയിൽനിന്നു മുഖ്യമായി രണ്ടു കാര്യങ്ങൾ മനസിലാക്കാനുണ്ട്. കുന്തീദേവിയിൽ വൈരാഗ്യം, വിവേ കം, ഷട്സംപത്തി, മുമുക്ഷുത എന്നീ നാലു സാധനകൾ പ്രകടമാണ്. ഭഗവാൻ തന്റെ സുദർശനംകൊണ്ട് മായയുടെ ബാണം മുറിച്ചത് കുന്തീദേവിയ്ക്ക് അനുഭവപ്പെട്ടു. അങ്ങനെ ഭഗവാന്റെ ശക്തിയും മായയുടെ ദൗർബല്യവും അവർക്ക് അനുഭവഗോചരമായി. ഉത്തരയുടെ ഗർഭത്തിൽ കിടക്കെ പരീ ക്ഷിത്തിന് ഭഗവാന്റെ തേജസ്സു കാണാൻ കഴിഞ്ഞു. സകല പ്രാണികളുടെയും ഹൃദയാകാശത്തിൽ ചൈതന്യത്തിന്റെ പ്രസരമുണ്ട്. നോക്കുക.

1. ഗീതയുടെ പതിനെട്ടാമധ്യായത്തിൽ പറയുന്നു.

**"ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേഽർജുന തിഷ്ഠതി"**

(ഈശ്വരൻ സകലപ്രാണികളുടേയും ഹൃദയത്തിൽവസിയ്ക്കുന്നു)

2. തൈത്തിരീയോപനിഷത്തിൽ പറയുന്നു.

**യോവേദനിഹിതംഗുഹായാംപരമേവ്യോമൻസോഽശ്നുതേ**

**സർവാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിദേതി.**

(ഹൃദയരൂപിയായ പരമാകാശത്തിൽ വസിയ്ക്കുന്നവനെ അറിയു ന്നവർക്ക് ബ്രഹ്മത്തോട് ഐക്യമുണ്ടാകുന്നതിനാൽ സകലഭോഗ ങ്ങളും പ്രാപ്തമാകുന്നു.)

3. ബൃഹദാരണ്യകോപനിഷത്തിലെ ദഹരവിദ്യയിലും കഠോപനിഷത്തിലും ബ്രഹ്മസാക്ഷാത്കാരത്തിനുള്ള സ്ഥാനം ഹൃദയമാണെന്ന് പറഞ്ഞിട്ടുണ്ട്.

4. രണ്ടു മനുഷ്യർ തമ്മിൽ ലഹളയുണ്ടാകുമ്പോൾ ഒരു വൻ നെഞ്ചിന്റെ ഇടതുഭാഗത്ത് കൈവെച്ചുകൊണ്ട് 'നീ ഇവനെ അറിയുമോ' എന്ന് ചോദിയ്ക്കുന്നു. ഈ സമയത്ത് ശരീരത്തിന്റെ മററൊരു ഭാഗത്തിലും കൈ വയ്ക്കാറില്ല. ഇതിൽനിന്ന് ജീവന്റെ സ്ഥാനം ഹൃദയമാണെന്നു മനസി ലാക്കാം. അതിനെ പ്രാപ്തമാക്കാനുള്ള സ്ഥലം ഹൃദയാ കാശമാണ്. അവിടെ ആത്മതേജസ്സുണ്ട്. കണ്ണാടിയും ചുമരും മണ്ണുകൊണ്ടുണ്ടാക്കിയതാണ്. കണ്ണാടിയിൽ മുഖം കാണാം. ചുമരിൽ അതു സാധ്യമല്ല. അതുപോലെ ഹൃദയം ശുദ്ധവും വാസനാരഹിതവുമായിരിയ്ക്കുമ്പോൾ അതിൽ ആത്മാവിന്റെ പ്രതിഫലനവും അനുഭവവും ഉണ്ടാകുന്നു.

5. യേശുക്രിസ്തു പറയുന്നു - മൂർഖന്മാരുടെ ഹൃദയം ഇടതുവശത്തും ജ്ഞാനികളുടേത് വലതുവശത്തുമാണ്.

ഹൃദയാകാശത്തിലെ ആത്മതേജസ്സ് പലർക്കും അനുഭവപ്പെടുന്നുണ്ട്. ഈ ആത്മതേജസ്സിന്റെ സ്ഥാനം കണ്ടുപിടിയ്ക്കാൻ അമേരിക്കയിൽ മനശ്ശാസ്ത്രജ്ഞന്മാർ പലരും 1872- ൽ പരിശ്രമം തുടങ്ങി. 1934-ൽ സ്ഥാനം കണ്ടു പിടിച്ചതായി അവർ അവകാശപ്പെടുന്നു.

"ആത്മാനുഭൂതി ഉണ്ടാകുമ്പോൾ ഹൃദയത്തിന്റെ കേന്ദ്രം വലിയ ശക്തിയിൽ മിടിയ്ക്കുന്നുണ്ട്. ഇത് നെഞ്ചിന്റെ വലതുഭാഗത്താണ്. പരിപക്വമായ അന്തർദൃഷ്ടി യുള്ളവർക്ക് ഇക്കാര്യം അനുഭവപ്പെടുന്നു. പക്ഷേ മാംസവും നാഡികളും കൊണ്ടുണ്ടാക്കിയ, *ഡോക്ടറ*ന്മാർ പരിശോധി യ്ക്കുന്ന ഹൃദയം നെഞ്ചിന്റെ ഇടതുവശത്താണ്. ഈ ആത്മ തേജസ്സ് ഉത്തരയുടെ ഉദരത്തിൽവച്ച് തന്നെ പരീക്ഷിത്തു കണ്ടു. ഈ തേജസ്സിന്റെ പ്രഭാവംകൊണ്ട് അശ്വത്ഥാമാ വിന്റെ മായയുടെ ആക്രമണത്തിൽനിന്ന് അദ്ദേഹം രക്ഷ പ്പെട്ടു. ഈ തേജസ്സിന്റെ പ്രകാശവും ശക്തിയും അതു കൊണ്ടുണ്ടാകുന്ന ആനന്ദവും മറ്റും പരീക്ഷിച്ചറിയാനുള്ള അഭിരുചി ജനനസമയത്തുതന്നെ ഉണ്ടായിരുന്നതിനാൽ അ ദ്ദേഹത്തിനു പരീക്ഷിത്ത് എന്നു പേരായി. ശ്രീകൃഷ്ണന്റെ അനുഗ്രഹത്താൽ പരീക്ഷിത്തിന് ഈ തേജസ്സിന്റെ യഥാർഥ

രൂപം മനസിലാക്കാൻ കഴിഞ്ഞു .

ശ്രീകൃഷ്ണന്റെ ജനനസമയത്തു വസുദേവരുടെ മനസ്സിൽ ബ്രഹ്മചൈതന്യം പ്രവേശിച്ചു. അദ്ദേഹത്തിന് സൂര്യനെപ്പോലെ ശോഭയുണ്ടായി. പിന്നീട് വസുദേവർ ദേവകിയുടെ നേർക്കു നോക്കി. അപ്പോൾ ആ ചൈതന്യം ദേവകിയുടെ മനസിൽ പ്രവേശിച്ചു. അതോടെ ദേവകിയ്ക്കു പൂർണചന്ദ്രനെപ്പോലെ ശോഭയുണ്ടായി. ആത്മാനുഭൂതിയ്ക്ക് സൂര്യഭാവനയും ചന്ദ്രഭാവനയും അഗ്നിഭാവനയും ക്രമാനുഗതമായി ആവശ്യമാണെന്നാണ് തന്ത്രശാസ്ത്രത്തിലും ഭാഗവതത്തിലും പലതവണ പറഞ്ഞിട്ടുള്ളത്. പിന്നീടാണ് ശംഖചക്രഗദാപത്മധാരിയായ മഹാവിഷ്ണുവിന്റെ ഭാവനയുണ്ടാകുന്നത്. ഇതെല്ലാം കാണുന്ന സാക്ഷി ഇവയിലെല്ലാം വിഭിന്നനാണ്. ഘടാകാശം മഹാകാശമാകുന്നതുപോലെ സാക്ഷി ബ്രഹ്മരൂപമായി തോന്നുന്നു. പരീക്ഷിത്തിന് ഈ അനുഭവം ഉണ്ടായതായി പറഞ്ഞിട്ടുണ്ട്. അവിടെ ബ്രഹ്മജ്ഞാനത്തിന്റെ ശക്തി ശരിയായി ഉണ്ട്.

സാധകന് ഏതിലെങ്കിലും ആഗ്രഹമുണ്ടെങ്കിൽ അതേ രൂപത്തിൽ ഹൃദയാകാശത്തിലെ തേജസ്സു പ്രകടമാകുന്നു. ഈ തോജസ്സോടൊപ്പം ചിലർക്ക് ആനന്ദവും മറ്റു ചിലർക്ക് സിദ്ധികളും കരഗതമാകുന്നു. ഈ പ്രകാശത്തിന്റെ അനുഭവത്തിലും ഭിന്നതകളുണ്ട്. ശരീരത്തിന്റെ കീഴ്ഭാഗത്തുനിന്നും തുടങ്ങുന്ന ഈ പ്രകാശം ചിലരിൽ കുണ്ഡലിനീശക്തിയെ ജാഗ്രത്താക്കുന്നു. മറ്റു ചിലരുടെ മസ്തകത്തിൽനിന്നും ചിലരുടെ ഹൃദയത്തിൽനിന്നും ഈ ശക്തി സ്പഷ്ടമാകുന്നു. പ്രകാശത്തിന്റെ വർണങ്ങളിലും ഭിന്നതയുണ്ട്. ചിലർക്ക് മഞ്ഞനിറമായി തോന്നുന്ന ഈ പ്രകാശം ചുവപ്പ്, നീലം, വെളുപ്പ് തുടങ്ങിയ ഏതെങ്കിലും നിറത്തിൽ മററു ചിലർക്ക് പ്രകടമാകും. മഞ്ഞനിറം തമോഗുണത്തേയും ചുവപ്പ് രജോഗുണത്തേയും നീലം സത്ത്വഗുണത്തേയും വെളുപ്പ് ഗുണാതീതാവസ്ഥയുടെ ആരംഭത്തേയും സൂചിപ്പിയ്ക്കുന്നു. ഈപ്രകാശം പ്രകടമാകുമ്പോൾ ഏതെങ്കിലും വാസനയുണ്ടായാൽ അത് ആപത്തിന് കാരണമായിത്തീരും. രാജക്കോട്ടിലുള്ള ഒരു കൊല്ലന് തന്റെ ഹൃദയസ്ഥാനത്ത് കണ്ട ഈ പ്രകാശത്തിന്റെ സഹായത്താൽ ദൂരദേശങ്ങളിൽ നടക്കുന്ന സംഭവങ്ങൾ കാണാമായിരുന്നു. അയാൾ പ്രാണനെ പൊക്കിളിന്റെ സ്ഥാനത്തുനിന്നും മുകളിലേയ്ക്കു കൊണ്ടുവന്ന് സമാധിചെയ്യാൻ പഠിച്ചു. ഈ പ്രാണനെ തിരികെ താഴെ കൊണ്ടുവരുന്നതിന് അറിഞ്ഞുകൂടാത്തതിനാൽ വിഷയസുഖം അനുപേക്ഷണീയമായിരുന്നു. ഈ പ്രകാശത്തിന്റെ സഹായംകൊണ്ട് വാസനാപൂർത്തിയ്ക്കുവേണ്ടി അന്യരെ വശത്താക്കാൻ കഴിഞ്ഞു. ഒടുവിൽ ചിത്തഭ്രമം ബാധിച്ച് അയാൾ ചരമം പ്രാപിച്ചു.

ഒരു സാധകന് മഞ്ഞയും ചുവപ്പും നിറമുള്ള പ്രകാശം പ്രകടമായി. ചെറുപ്പക്കാരനായ ഒരു പുത്രൻ മരിച്ചു





പോയതിനാൽ അയാൾക്ക് പുത്രൻ ഉണ്ടാകണമെന്ന് ആഗ്രഹമുണ്ടായി. അതുകൊണ്ട് സത്ത്വഗുണപ്രധാനമായ നീലപ്രകാശം അയാളിൽ പ്രകടമായില്ല. സ്വാമിഹംസ എന്ന മഹാത്മാവിന് സാത്ത്വികതേജസ്സ് പ്രകടമായി. ശരീരത്തിൽ ഉണ്ടാകുന്ന ഈ പ്രകാശത്തെ നിയന്ത്രിയ്ക്കാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഈ പ്രകാശത്തിന്റെ സഹായത്താൽ പല സിദ്ധികളും സമ്പാദിച്ച അദ്ദേഹം 54-ാം വയസിൽ (1836ൽ) ശരീരത്യാഗം ചെയ്തു. അദ്ദേഹം അവസാനമായി പറഞ്ഞു: 'പ്രാപഞ്ചികനായ ഒരാൾക്ക് ലൗകികബന്ധങ്ങൾ ഉപേക്ഷിയ്ക്കുക എളുപ്പമാണ്. പക്ഷെ ഒരു യോഗിയ്ക്ക് സിദ്ധികളോടുള്ള ഒരു ബന്ധം വിടർത്തുക അത്ര എളുപ്പമല്ല. ഇതിൽനിന്ന് ഈ ആത്മതേജസ്സിന്റെ മാർഗവും നിർവിഘ്നമല്ലെന്നു കാണാം. *റേഡിയോ*വിൽ ചൂടു പിടിച്ചതിനുശേഷം പ്രകാശം കാണുന്നു. പിന്നീട് നാം തിരിയ്ക്കുന്ന *Wave length* അനുസരിച്ച് ശബ്ദം കേൾക്കുന്നു. ആ പ്രകാശത്തിൽനിന്ന് ഭജനയോ കമ്പോളനിലവാരമോ സംഗീതകച്ചേരിയോ ഏതു വേണമെങ്കിലും കേൾക്കും. സിദ്ധികളുടെ പിറകെ പരക്കം പായുന്ന സാധകൻ ക്രമേണ ആത്മനിഷ്ഠയുടെ മാർഗം മറന്നുകളയുന്നു. ജനിച്ച അവസരത്തിൽത്തന്നെ പരീക്ഷിത്തിന് ഗർഭത്തിൽവച്ച് തന്നെ രക്ഷിച്ച പ്രകാശം കാണാൻ ആഗ്രഹം ഉണ്ടായി. ഈ പ്രകാശത്തിന്റെ പ്രഭാവം ഏതുവിധമാണെന്നു ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. ശ്രീകൃഷ്ണഭഗവാൻ പ്രഭാസതീർഥ ത്തിൽ വച്ച് സ്വശരീരം ഉപേക്ഷിച്ചപ്പോൾ ഭാഗവതത്തിന് തന്റെ തേജസ്സ് നല്കിയിരുന്നു. ചിലർ പറയുന്നത് തേജസ്സ് ജഗന്നാഥപുരിയിലെ മൂർത്തിയിൽ ലയിച്ചുവെന്നാണ്. വാസ്തവത്തിൽ ഇന്ന് സകലരുടെയും ഹൃദയത്തിൽ ആ തേജസ്സ് അതേവിധത്തിൽ ഇരിപ്പുണ്ട്. ധ്യാനസിദ്ധരായ ഭക്തജനത യ്ക്ക് കൂടുതൽ പ്രകാശസ്ഫുരണം ഉണ്ടാകാനും കാരണം അതുതന്നെയാണ്.

ശ്രീകൃഷ്ണൻ ദ്വാരകയിലേയ്ക്കു തിരിച്ചപ്പോൾ യുധിഷ്ഠിരനു വളരെ വിഷമമുണ്ടായി. ഭാരതയുദ്ധത്തിൽ മരിച്ചുപോയ ബന്ധുക്കളെയോർത്ത് അദ്ദേഹം ദുഃഖിച്ചു. കുറച്ചുദിവസംകൂടി ഭഗവാൻ അവിടെ താമസിച്ച് സമാധാനപ്പെടുത്തിയെങ്കിലും സങ്കടത്തിനു കുറവൊന്നും ഉണ്ടായില്ല. ഒടുവിൽ സമ്പൂർണമായ ധർമരഹസ്യം അറിയിയ്ക്കാനായി കുരുക്ഷേത്രത്തിൽ ശരശയനത്തിൽ വീണുകിടക്കുന്ന ഭീഷ്മപിതാമഹന്റെ അടുത്ത് ശ്രീകൃഷ്ണഭഗവാൻ ധർമപുത്രരേയും അർജുനനേയും കൂട്ടിക്കൊണ്ടുപോയി. എല്ലാവരും ഭീഷ്മരെ നമസ്കരിച്ചു. ആ പിതാമഹനെ അവസാനമായി ഒന്നു കാണാൻ മഹർഷികളും വന്നെത്തി. എല്ലാവരെയും ഭീഷ്മർ യഥോചിതം സൽക്കരിച്ചു. ഭഗവാനെ പൂജിയ്ക്കുകയും ചെയ്തു.

കൗരവന്മാരുടെ ആഹാരം കഴിച്ചുപോയതിനാൽ ഭീഷ്മർക്ക് ആ ഭാഗത്തുനിന്നു യുദ്ധം ചെയ്യേണ്ടിവന്നു.



എങ്കിലും അദ്ദേഹത്തിന് ഇരുകൂട്ടരും ഒരുപോലെയായിരുന്നു. ബന്ധുമിത്രാദികളോടുള്ള മോഹം നശിപ്പിയ്ക്കാനായി കുന്തീദേവി ഭഗവാനെ സ്തുതിച്ചപ്പോൾ പറഞ്ഞു: "ഭഗവൻ! നീതി, ബ്രഹ്മചര്യം, ധർമം ഇവയുണ്ടെങ്കിൽ ഇതുപോലുള്ള സ്നേഹം ഉപേക്ഷിയ്ക്കാൻ സാധിയ്ക്കും." ഭീഷ്മരുടെ ജീവിതത്തിൽനിന്ന് ഈ കാര്യം മനസ്സിലാക്കാം. ബ്രഹ്മചര്യം പാലിയ്ക്കാത്തവർക്ക് കുടുംബത്തോടുള്ള ആസക്തി വർധിയ്ക്കുകയും തന്മൂലം ഉന്നതമായ പുരുഷാർഥങ്ങൾ സാധിയ്ക്കാതാകുകയും ചെയ്യുന്നു. ഇതിൽനിന്നും കുടുംബത്തെ തിരസ്കരിയ്ക്കണമെന്നർഥമാക്കരുത്. പക്ഷെ സകല ജഗത്തിനെയും ഒരു കുടുംബമായിക്കരുതി സമഭാവനയോടെ പ്രവർത്തിയ്ക്കണമെന്നാണ് വിവക്ഷ. ഭീഷ്മർക്ക് സമഭാവനയുണ്ടായിരുന്നതിനാൽ അദ്ദേഹം ശ്രീകൃഷ്ണഭഗവാന്റെ യഥാർഥസ്വരൂപം മനസിലാക്കി. പാണ്ഡവന്മാരോടു ഭീഷ്മർ പറഞ്ഞു:'നിങ്ങൾ അമ്മാവന്റെ മകനായും മിത്രമായും സുഹൃത്തായും കരുതുകയും നിങ്ങൾക്കു മന്ത്രിയായും ദൂതനായും സാരഥിയായും വേണ്ട സഹായം ചെയ്തുതരികയും ചെയ്യുന്ന സർവാത്മാവും സമദർശിയുമായ ഭഗവാന് ഇക്കാര്യങ്ങളിൽ ഒരിയ്ക്കലും വിഷമബുദ്ധിയുണ്ടാവുകയില്ല. നോക്കൂ! ഞാൻ ശത്രുപക്ഷത്തിലായിരുന്നിട്ടും യുദ്ധാവസാനത്തിൽ ഭക്തവാത്സല്യംകൊണ്ടുമാത്രം എനിയ്ക്കു ദർശനം നല്കാൻ വന്നിരിയ്ക്കുന്നു. ഞാൻ ശരീരത്യാഗം ചെയ്യുന്നതുവരെ ധ്യാനത്തിൽ ഭഗവാൻ ഉണ്ടായിരിയ്ക്കണമെന്നാണ് എന്റെ ആഗ്രഹം."

അനന്തരം ഭീഷ്മർ വർണാശ്രമധർമങ്ങളും രാജധർമം, മോക്ഷധർമം, സ്ത്രീധർമം, ഭഗവദ്ധർമം, വൈരാഗ്യം മുതലായവയുടെയെല്ലാം രഹസ്യവും അവർക്കു പറഞ്ഞുകൊടുത്തു. ഉത്തരായണകാലമായപ്പോൾ പിതാമഹൻ തന്റെ സകല വൃത്തികളെയും ഉള്ളിലടയ്ക്കി. ഉത്തരായണത്തിൽ മരിയ്ക്കുന്നവർക്ക് മോക്ഷം ലഭിയ്ക്കുമെന്ന് ശാസ്ത്രങ്ങൾ പറയുന്നു. സാധാരണയായി ഉത്തരായണത്തിൽ ജ്ഞാനിയും അജ്ഞാനിയും മരിയ്ക്കുന്നുണ്ട്. അതുപോലെ ദക്ഷിണായനത്തിലും ഇരുകൂട്ടരും നിര്യാതരാകുന്നു. സമാധിഭാഷയിൽ ഉത്തരായണം എന്നതിന് ഉത്തമഭൂമിക എന്നർഥമാകാം. ദക്ഷിണായനം എന്നുവെച്ചാൽ അജ്ഞാനദശയിൽ മരിയ്ക്കുന്നവർക്ക് കിട്ടുന്ന നികൃഷ്ടലോകം എന്നർഥം. ഭീഷ്മർ സൂര്യനെ അല്പസമയം സ്ഥിരമായി നിറുത്തി എന്നു പറയുന്നു. അതിനർഥം ബ്രഹ്മാകാരവൃത്തി സ്ഥിരമാക്കിയെന്നാണ്. സൂര്യ ശബ്ദം ജ്ഞാനത്തിന്റെയും ചന്ദ്രശബ്ദം പ്രേമത്തിന്റെയും പ്രതീകങ്ങളാണ്. അതുകൊണ്ടാണ് രാത്രിയിൽ ഭജനയും പകൽ ഉപനിഷത്തും കൂടുതൽ ശോഭിയ്ക്കുന്നത്.

ഈ അന്ത്യസമയത്തും ഭീഷ്മർ ശ്രീകൃഷ്ണനെ സ്തുതിച്ചു. ഭാഗവതത്തിലുള്ള ശ്രീകൃഷ്ണസ്തുതിയും ഭീഷ്മസ്തവരാജത്തിലെ ഭഗവത്സ്തുതിയും ഒരുപോലെയല്ല.

പരീക്ഷിത്തിനെ രക്ഷിച്ച സുദർശനചക്രത്തിന്റെ സ്വരൂപം പ്രകടമാക്കുകയാണ് ഇവിടത്തെ ഉദ്ദേശ്യം. ഭീഷ്മർ സ്തുതിയ്ക്കുന്നത് യുദ്ധാരംഭത്തിൽ മോഹിച്ചുവീണ അർജുനന് ആത്മവിദ്യ ഉപദേശിയ്ക്കുന്ന ശ്രീകൃഷ്ണപരമാത്മാവിനെയാണ്. ഒരേ സൂര്യൻ ഭിന്നദൃഷ്ടികളിൽ വിഭിന്നനായി കാണുന്നതുപോലെ ജന്മരഹിതനും ഏകനുമായ ഭഗവാൻ പ്രാണികളുടെ ദൃഷ്ടിയിൽ അനേകമായിക്കാണുന്നു. ആ ശ്രീകൃഷ്ണഭഗവാനെ ഞാൻ പ്രാപിച്ചുകഴിഞ്ഞു എന്നാണ് ഭീഷ്മർ പറയുന്നത്. അദ്ദേഹം പ്രാണവായുവിനെ അടയ്ക്കി നിർത്തി ധ്യാനനിമഗ്നനായി ശരീരത്തെ ശാന്തമാക്കി. പാണ്ഡവർ ഹസ്തിനപുരിയ്ക്കും മുനികൾ ആശ്രമത്തിലേയ്ക്കും മടങ്ങി.

യുധിഷ്ഠിരൻ ധർമാനുസാരം രാജ്യഭരണം നടത്തിവന്നു. രാജ്യത്തിൽ യഥാകാലം മഴ പെയ്തു. ധാന്യങ്ങൾ സമൃദ്ധമായി. പശുക്കൾ ധാരാളം പാൽ നൽകി. മുൻകാലങ്ങളിലെ രാജാക്കന്മാർ ഗോക്കളേയും സാധുക്കളേയും വേണ്ടപോലെ സംരക്ഷിച്ചുവന്നു. അതിനാൽ ഗോബ്രാഹ്മണപാലകർ എന്ന അഭിധാനവും അവർക്കു ലഭിച്ചിരുന്നു. പച്ചപ്പുല്ലു തിന്നുന്ന പശുക്കൾ പാലും നെയ്യും ധാരാളം നൽകി. ഭിക്ഷ വാങ്ങുന്ന സാധുക്കൾ നാമോച്ചാരണം കൊണ്ട് പ്രജകളിൽ ശുഭസംസ്കാരത്തിന് വഴിതെളിച്ചു. ഇന്നാകട്ടെ വ്യാപാരിപ്രമുഖന്മാർ രാജാക്കന്മാരായതിനാൽ ഗോബ്രാഹ്മണരക്ഷയ്ക്കുപകരം അവയുടെ നാശത്തിനു കാരണക്കാരാകുന്നു. അത്യാവശ്യസാധനങ്ങൾക്ക് വില കൂടുന്നു. അതു സമ്പാദിയ്ക്കാൻ കൂടുതൽ സമയവും ആവശ്യമാകുന്നു. അങ്ങനെ ഭക്തിമാർഗത്തിലിറങ്ങി പ്രവർത്തിയ്ക്കാൻ ഇന്നു സമയം കിട്ടാതായിരിയ്ക്കുന്നു. യുധിഷ്ഠിരനെപോലുള്ള ധാർമികരായ ചക്രവർത്തിമാർ ധർമാനുസാരം രാജ്യഭാരം നടത്തിവന്നതിനാൽ വനസ്പതികളും ഓഷധികളും അക്കാലത്ത് സമൃദ്ധമായിരുന്നു. ആധിഭൗതികവും ആധ്യാത്മികവുമായ പീഡകൾ പ്രജകളെ സ്പർശിച്ചതേയില്ല. അതുകൊണ്ട് വക്കീലന്മാരുടെയും *ഡാക്ടറ*ന്മാരുടെയും *പോലീസി*ന്റെയും കോടതികളുടെയും ആവശ്യം ഇന്നത്തെപ്പോലെ അധികമായിരുന്നില്ല.

ഭഗവാൻ ദ്വാരകയിലേയ്ക്ക് പോകാൻ തയ്യാറായി. സ്നേഹാധികൃത്താൽ പാണ്ഡവർ അതിന് അനുമതി നല്കാൻ തയ്യാറായില്ല. സത്സംഗം ഉപേക്ഷിയ്ക്കുന്നതിൽ അവർക്കു ഖേദമുണ്ടായി. സഗുണനായ ഭഗവാന് ഒരിയ്ക്കലും ഒരിടത്തും സ്ഥിരമായിരിയ്ക്കുക സാധ്യമല്ല. നഗരവാസികളായ സ്ത്രീകൾ മാളികകളിൽനിന്ന് മുഖം കാണിയ്ക്കയും പുഷ്പവൃഷ്ടി നടത്തുകയും ചെയ്തു.

ഭാഗവതത്തിൽ സ്ത്രീകളെപ്പററി പറയുന്നിട

ത്തെല്ലാം പ്രകൃതിയിലുള്ള ചൈതന്യത്തെ ഗോപി അഥവാ സ്ത്രീ എന്നു മനസിലാക്കണം. സ്ത്രീയുടെ അർഥം പ്രകൃതിയെന്നു മനസിലാക്കിയാൽ ആ പ്രകൃതിയിൽ പുരുഷന്മാരും ഉൾപ്പെടും. മാളികയുടെ മുകളിൽ നിന്നു നോക്കി എന്നതിന് മനോവൃത്തിയെ ഉയർന്ന സ്ഥിതിയിൽ കൊണ്ടുവന്ന് ആത്മസാക്ഷാത്കാരം നേടിയെന്നുവേണം ധരിയ്ക്കാൻ.ഭഗവാനെക്കണ്ട സ്ത്രീകൾ അന്യോന്യം പറഞ്ഞുതുടങ്ങി:

**സവൈ കിലായം പുരുഷഃ പുരാതനോ**
**യ ഏക ആസീദവിശേഷ ആത്മനി**

ആ പ്രളയകാലത്തും പ്രകൃതിക്ഷോഭത്തിനു മുമ്പും തന്റെ നൈസർഗികമായ ബ്രഹ്മരൂപത്തിൽ സ്ഥിതി ചെയ്തിരുന്ന പുരാണപുരുഷൻ ഇതുതന്നെയാണ്) ഇദ്ദേഹത്തെ ഭജിയ്ക്കുന്നവരുടെ അന്തഃകരണം ശുദ്ധമാകുന്നു. ഇദ്ദേഹത്തിന്റെ യശസ്സാണ് വ്യാസൻ പുരാണത്തിൽ വർണിച്ചിട്ടുള്ളത്. തമോഗുണികളായ രാജാക്കന്മാർ അധർമം കൊണ്ട് ഉദരപൂരണം നടത്തുമ്പോൾ ഈ പുരുഷൻ സാത്ത്വികമായ അവതാരങ്ങൾകൊണ്ട് ധർമസ്ഥാപനം നടത്തുന്നു.

ഭഗവാൻ എന്ന പദത്തിന് സമ്പൂർണമായ ഐശ്വര്യം, ധർമം, യശസ്സ്, ശ്രീ, വൈരാഗ്യം, ജ്ഞാനം ഇവ ഉള്ളവൻ എന്നർഥം. "അദ്ദേഹത്തോടു സംബന്ധം (പ്രകൃതിയുടെ സംബന്ധം) ഉണ്ടായിട്ടുള്ള സ്ത്രീകളെല്ലാം ഭാഗ്യവതികളാണ്. അദ്ദേഹത്തിന് 16008 ഭാര്യമാരുണ്ട്." എന്നെല്ലാം ഹസ്തിനപുരത്തിലെ സ്ത്രീകൾ അന്യോന്യം പറഞ്ഞു. ഈ 16008 സ്ത്രീകൾ ഭിന്നപ്രകൃതികളുടെ പ്രതീകങ്ങളാണ്. ദശമസ്കന്ധത്തിൽ ഇക്കാര്യം കൂടുതൽ വ്യക്തമാകും.

ഭഗവാൻ ആനർത്തദേശത്തെത്തി. ആനർത്തം എന്നാൽ ദുഃഖമില്ലാത്തത് എന്നർഥം. നഗരവാസികൾ ഭഗവദ്ദർശനത്തിനായി നഗരത്തിനു പുറത്തുവന്നു. നഗരത്തിനു വെളിയിൽ വന്നു എന്നതിനു ബന്ധത്തിൽനിന്നും വിമുക്തരായി എന്നർഥം. ഇവിടെ ഭഗവാന്റെ സ്വരൂപം വർണിയ്ക്കുന്നിടത്ത് "**ആത്മാരാമം, പൂർണകാമം നിജലാഭേന നിത്യദാ**" എന്നു പറഞ്ഞിരിയ്ക്കുന്നു. ഭഗവാൻ ആത്മാവിൽ രമിയ്ക്കുന്നവനും പൂർണാഭിലാഷനും കിട്ടിയതുകൊണ്ട് തൃപ്തിപ്പെടുന്നവനും ആണെന്നു കാണാം.

ദ്വാരകാവാസികൾ ഈ മഹാപുരുഷനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു: "അവിടുത്തെ വേർപിരിഞ്ഞിരിയ്ക്കുന്ന ഓരോ നിമിഷവും ഞങ്ങൾക്ക് യുഗങ്ങളായി തോന്നുന്നു. അവിടുന്ന് സമീപത്തില്ലെങ്കിൽ ഞങ്ങളുടെ പ്രവൃത്തികൾ ഒന്നും നേരെയാകുന്നില്ല."

അധിഷ്ഠാനത്തിന്റെ അസ്തിത്വംകൊണ്ടാണ് അധ്യസ്തത്തിന് സത്യതയുള്ളതെന്ന് വേദാന്തത്തിൽ പറ





ഞ്ഞിട്ടുണ്ട്. അധ്യസ്തവസ്തുവിന് സ്വതന്ത്രമായ അസ്തിത്വം ഇല്ല. അധിഷ്ഠാനത്തിന്റെ ജ്ഞാനം ഇല്ലാതിരിയ്ക്കുമ്പോഴും അതിനെ വിസ്മരിയ്ക്കുമ്പോഴുമാണ് കാലത്തിന്റെ പ്രഭാവം കാണുന്നത്. ഗോപികളുടെ ഗീതത്തിൽ "**ത്രുടിർയുഗായതേ ത്വാമപശ്യതാം**" എന്നു പറഞ്ഞിട്ടുണ്ട്. (നിന്നെ കാണാത്ത ഓരോക്ഷണവും ഓരോ യുഗമായിത്തീരുന്നു). എല്ലാവരും എല്ലായിടത്തും ഭഗവദ്ദർശനം ചെയ്യുമെങ്കിൽ ആ തത്ത്വമല്ലാതെ മറ്റൊന്നുമില്ലാത്തതിനാൽ കാലം എന്നൊരു വസ്തു ഉണ്ടായിരിയ്ക്കയില്ല. "**ന യത്ര കാലഃ പ്രഭവേത് പരപ്രഭുഃ**" ആ മഹാസ്വരൂപത്തിന്റെ അടുത്ത് കാലത്തിന് അസ്തിത്വം ഇല്ല. ഭഗവാന്റെ മുമ്പിൽ ഇല്ലാതാകുന്ന കാലം പിന്നെ എവിടുന്നു വന്നു? 'കാലന്റെ ഗതി' എന്ന ഗ്രന്ഥത്തിൽ ഇക്കാര്യം കൂടുതൽ വിശദമാക്കിയിട്ടുണ്ട്.

ദ്വാരകയിലെത്തിയ ഭഗവാനെ വസുദേവർ, ബലരാമൻ, അക്രൂരൻ എന്നിവരെല്ലാം വന്നെതിരേറ്റു. ഭഗവാൻ യഥോചിതം എല്ലാവരേയും സൽക്കരിച്ചു. ചിലരെ വന്ദിയ്ക്കുകയും ചിലർക്ക് ഹസ്തദാനം ചെയ്യുകയും ചെയ്തു. ഗീതയിൽ ഭഗവാൻതന്നെ പറയുന്നുണ്ട്: "**യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം.**" ഈ ആശയം ഭാഗവതത്തിലെ പ്രഥമസ്കന്ധത്തിൽ വരുന്നുണ്ട്. അതിൽത്തന്നെ അധികാരജ്ഞാനം മുഖ്യമായി വിവരിച്ചിട്ടുണ്ടെന്നു കാണാം. ആൾക്കൂട്ടങ്ങളിൽനിന്നകന്ന് മാളികമുകളേറിനിന്നുകൊണ്ട് സ്ത്രീകൾ പുഷ്പവൃഷ്ടി നടത്തി. ഭഗവാൻ മാതാപിതാക്കളേയും ചെന്നു കണ്ടു വന്ദിച്ചു. പിന്നീട് ഭാര്യമാരെ കാണാനായി അവരുടെ മാളികകളിലേയ്ക്കു പോയി. അവിടുത്തെ ഏകാന്തതയിൽ അവരോടൊപ്പം ഭഗവാൻ നിത്യവും വിഹരിച്ചുവന്നു. അക്കാലത്ത് അവർക്ക് ഭഗവാനിൽ നിന്നും അഭിനവമായ ആനന്ദം ലഭിച്ചുവന്നു. അവരിൽ ആർക്കും ഭഗവാന്റെ യഥാർഥസ്വരൂപം മനസിലാക്കാൻ കഴിഞ്ഞില്ല.

**തംമേനിരേഽബലാ മൂഢാഃസ്ത്രൈണം ചാനുവ്രതംരഹഃ**
**അപ്രമാണവിദോ ഭർത്തുരീശ്വരം മതയോ യഥാ.**

(അഹങ്കാരവൃത്തികൾ സർവാന്തര്യാമിയായ ഈശ്വരനെ തന്റെ ധർമങ്ങൾ ഉള്ളവനായി വിചാരിയ്ക്കുന്നതുപോലെ അല്പബുദ്ധികളായ ഈ സ്ത്രീകൾ സ്വഭർത്താവിന്റെ പ്രഭാവം മനസ്സിലാക്കാതെ അദ്ദേഹം അവരുടെ വശത്താണെന്നും ഏകാന്തതയിൽ അവരുടെ ഇഷ്ടാനുസരണം വിഹരിയ്ക്കുന്നവനാണെന്നും വിചാരിയ്ക്കുന്നു.)

ഇതിൽനിന്ന് 16008 സ്ത്രീകൾ എന്നത് അഹങ്കാരത്തിന്റെ പ്രതീകങ്ങളാണെന്ന് സ്പഷ്ടമാണല്ലോ.

പ്രകൃതിയിൽ അന്തർഭവിച്ചിരിയ്ക്കുന്ന ഭഗവാനെ പ്രകൃതിയുടെ ഗുണങ്ങൾ സ്പർശിയ്ക്കുന്നില്ല. ജീവികളിൽ സ്ഥിതി ചെയ്യുന്ന ആത്മാവിന്റെ സ്ഥിതിയും ഇതുപോലെ

ത്തന്നെ. ആത്മാവിനെ ശരിയായി മനസ്സിലാക്കിയിട്ടുള്ളവനും അഥവാ ആത്മാനുഭൂതിയ്ക്ക് പൂർണമായ ജിജ്ഞാസയുള്ള വനും മാത്രമേ ഭാഗവതശ്രവണത്തിന് അധികാരിയാകുക യുള്ളു. 'അങ്ങനെയുള്ളവർക്ക് ഭാഗവതത്തിന്റെ മധുരമധു ഇഷ്ടം പോലെ പാനം ചെയ്യാം.'

### ബ്രഹ്മ ജിജ്ഞാസ

**"അഥാതോ ബ്രഹ്മജിജ്ഞാസാ".** ബ്രഹ്മ സൂത്രത്തിലെ ആദ്യത്തെ സൂത്രമാണിത്. അനന്തരം ബ്രഹ്മത്തെ അറിയാൻ ആഗ്രഹം ഉണ്ടാകണമെന്നാണ് ഇതിന്റെ അർത്ഥം. ബ്രഹ്മത്തിന്റെ യഥാർത്ഥസ്വരൂപം ചതുഃശ്ലോകീഭാഗവതത്തിൽ ചുരുക്കിപറഞ്ഞിട്ടുണ്ട്. എല്ലാ സ്കന്ധങ്ങളിലും അതിന്റെ വിസ്തൃതമായ വിവരണം ഉണ്ടെങ്കിലും കൂടുതൽ വിവരിച്ചിട്ടുള്ളത് ഏകാദശസ്കന്ധ ത്തിലാണ്. ബ്രഹ്മത്തെ അറിയാൻ സഹായിയ്ക്കുന്ന ജ്ഞാനത്തെപ്പറ്റി മൂന്നിടത്ത് പറഞ്ഞിട്ടുണ്ട്. മേല്പറഞ്ഞ സൂത്രത്തിൽ ഇതിനുശേഷം ബ്രഹ്മജിജ്ഞാസചെയ്യണമെ ന്നിടത്തുള്ള 'ഇതിനുശേഷം' എന്നതിനു പൂർവമീമാംസ യിൽ പറഞ്ഞിട്ടുള്ള ധർമകർമങ്ങൾ അനുഷ്ഠിച്ചതിനുശേഷം എന്നാണ് ചിലർ അർത്ഥം പറയുന്നത്. മറ്റു ചിലരാകട്ടെ, വിവേകം, വൈരാഗ്യം, ഷട്സമ്പത്തി തുടങ്ങിയ സാധനാ ചതുഷ്ടയം സമ്പാദിച്ചതിനുശേഷം എന്നർത്ഥമെടുക്കുന്നു. ശ്രീമദ്ഭാഗവതം ഏകാദശസ്കന്ധത്തിലെ ഇരുപത്തൊന്നാ മധ്യായത്തിൽ വൈരാഗ്യം ഉണ്ടാകുന്നതുവരെ കർമം ചെയ്യ ണമെന്ന് പറഞ്ഞിട്ടുണ്ട്. ഭഗവാന്റെ ഗുണശ്രവണത്തിൽ കൗതുകം ഉണ്ടാകുന്നെങ്കിലും തദനുസൃതമായ ഭക്തിയാണ് ബാഹ്യപ്രവൃത്തിയെക്കാൾ നല്ലത്. കർമത്തിൽ കർത്തൃത്വ ഭാവമുണ്ടാകുന്നു. ഭക്തിയിലും ജ്ഞാനത്തിലും ആ കർത്തൃത്വഭാവം ഇല്ലാതാകുന്നു. വൈരാഗ്യവും കർത്തൃത്വ ഭാവം ഇല്ലാതാക്കാൻ സഹായിയ്ക്കുന്നു. ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയ്ക്ക് വളരെ പരസ്പരബന്ധമുണ്ട്. ജ്ഞാനവും വൈരാഗ്യവുമില്ലാത്ത ഭക്തി ശോഭാവഹമല്ല. ഇവയെപ്പറ്റി ആദ്യമേ പറഞ്ഞുകഴിഞ്ഞു. ബ്രഹ്മജിജ്ഞാസ യുണ്ടാകുന്നതിനുമുമ്പ് സാംസാരികകാര്യങ്ങളിൽ വിരക്തി യുണ്ടാകണം. ജിജ്ഞാസുക്കളുടെ ശ്രദ്ധ ഇക്കാര്യത്തി ലേയ്ക്ക് ആകർഷിയ്ക്കാനായി ഒന്നാം സ്കന്ധം 12-ാം അദ്ധ്യായത്തിൽ യുധിഷ്ഠിരമഹാരാജാവിന്റെ സ്ഥിതി വർണിച്ചിരിയ്ക്കുന്നു. അദ്ദേഹത്തിനു വളരെ സമ്പത്തുണ്ടാ യിരുന്നു. വിശപ്പുള്ളവനു നൃത്തഗീതാദികളിൽ സന്തോഷ മുണ്ടാകാത്തതുപോലെ യുധിഷ്ഠിരന് സമ്പത്തിൽ സന്തോ ഷമുണ്ടായില്ല. ആ മനസ്സ് ഭഗവാനിൽ ലയിയ്ക്കുവാൻ വെമ്പുകയായിരുന്നു.

പരീക്ഷിത്തിന്റെ ജനനസമയത്ത് യുധിഷ്ഠിരമഹാ രാജാവ് ബ്രാഹ്മണർക്ക് വളരെ ദാനങ്ങൾ നല്കി. ബ്രാഹ്മ ണർ പരീക്ഷിത്തിന്റെ ജാതകം നോക്കി യുധിഷ്ഠിരനോട്





പറഞ്ഞു: "വിശ്വംഭരനായ വിഷ്ണു ദയാപൂർവം നിങ്ങൾക്ക് ഈ കുഞ്ഞിനെ തന്നിരിയ്ക്കുക യാണ്. അതുകൊണ്ട് കുഞ്ഞിനു വിഷ്ണുരാതൻ എന്നു നാമകരണം ചെയ്യണം. കുട്ടി യശസ്വിയും ഭഗവദ്ഭക്തനു മായ ഒരു മഹാപുരുഷനായിത്തീരും. ഭൂമിയെപ്പോലെ ക്ഷമാ ശീലനും ശങ്കരനെപ്പോലെ കൃപാലുവും രന്തിദേവനെ പ്പോലെ ഉദാരനും പ്രഹ്ലാദനെപ്പോലെ ദൃഢഭക്തനുമായിത്തീ രും. കുമാർഗികളെ ശിക്ഷിയ്ക്കുകയും ധർമത്തെ രക്ഷി യ്ക്കുകയും കലിയുഗത്തിന്റെ ദോഷം ഇല്ലാതാക്കുകയും ചെയ്യും. ഒടുവിൽ ബ്രാഹ്മണകുമാരന്റെ ശാപത്താൽ തക്ഷ കൻ കടിച്ചു മരിയ്ക്കുമെന്നറിഞ്ഞ് സകല സംഗങ്ങളും ഉപേ ക്ഷിച്ച് ശ്രീഹരിയെ ആശ്രയിയ്ക്കുകയും ശുകദേവനിൽനിന്ന് ആത്മജ്ഞാനം നേടി മുക്തി പ്രാപിയ്ക്കുകയും ചെയ്യും."

ബ്രഹ്മജിജ്ഞാസയ്ക്ക് അധികാരി ആരാണെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. സാത്ത്വികവൃത്തിയിൽ ജീവി യ്ക്കുന്നവനും മൃത്യുഭയത്താൽ വൈരാഗ്യം ഉണ്ടായിട്ടുള്ള വനും ആത്മജ്ഞാനത്തിന് ഉത്കണ്ഠയുണ്ടാകുന്നു.

വൈരാഗ്യത്തിന്റെ പുഷ്ടിയ്ക്ക് പരോക്ഷജ്ഞാ നത്തിന്റെ രൂപം ആവശ്യമാണ്. 13-ാം അധ്യായത്തിൽ ജ്ഞാനത്തിന്റെ പ്രതീകമായ വിദുരൻ അജ്ഞാനിയായ ധൃതരാഷ്ട്രർക്ക് ഉപദേശം നല്കുന്നിടത്ത് ഇക്കാര്യം പ്രക ടമാകുന്നുണ്ട്. സമഭാവനയുടെ സ്വരൂപമായ വിദുരർ ഭാര തയുദ്ധത്തിൽ നിഷ്പക്ഷത പാലിച്ചു. മൈത്രേയമുനി യുദ്ധ കാലത്താണ് വിദുരർക്ക് ആത്മതത്ത്വോപദേശം നല്കിയത്. യുധിഷ്ഠിരന്റെ ഭരണം തുടങ്ങിയപ്പോൾ വിദുരൻ തിരിച്ചു വന്നു. യുധിഷ്ഠിരൻ, ധൃതരാഷ്ട്രർ, സഞ്ജയൻ തുടങ്ങിയ മഹാപുരുഷന്മാർ പാണ്ഡുവംശത്തിലുള്ള എല്ലാ സ്ത്രീ പുരുഷന്മാരോടുംകൂടി അദ്ദേഹത്തെ എതിരേറ്റു. ധർമപുത്രർ അദ്ദേഹത്തെ സത്ക്കരിച്ചിട്ടു പറഞ്ഞു: ' അവിടുത്തെപ്പോ ലുള്ള മഹാത്മാക്കൾ തീർത്ഥസ്വരൂപികളാണ്. അങ്ങയുടെ ഹൃദയത്തിൽ പരമാത്മാവ് വസിയ്ക്കുന്നതുകൊണ്ട് അങ്ങ് തീർത്ഥങ്ങളെക്കൂടി പവിത്രമാക്കുന്നു.'

കുറേക്കഴിഞ്ഞ് വിദുരർ ധൃതരാഷ്ട്രരോടു പറഞ്ഞു: " നോക്കൂ ! ഭയങ്കരമായ കാലം വരുന്നുണ്ട്. ഈ സാംസാരികമായ ബന്ധങ്ങളിൽനിന്ന് കഴിയുന്നതും വേഗം പുറത്തുപോകണം. അങ്ങയുടെ ബന്ധുക്കളിൽ പലരും ഭാരതയുദ്ധത്തിൽ മരിച്ചുകഴിഞ്ഞു. ശരീരത്തെ ജരാനരകൾ ബാധിച്ചിട്ടുണ്ട്. ഇത്രയുമായിട്ടും പരാധീനമായ ജീവിതം അങ്ങ് ഇഷ്ടപ്പെടുന്നല്ലോ ! പാണ്ഡവരുടെ രാജ്യത്തിൽ ഇങ്ങനെ വസിയ്ക്കാൻ അങ്ങേയ്ക്ക് എന്തുകൊണ്ടാണ് ആഗ്രഹം ഉണ്ടായത് ? ചിന്തകൊണ്ടും അന്യരുടെ ഉപദേശം കൊണ്ടും വിരക്തനായി ഹൃദയത്തിൽ പരമാത്മാവിനെ മാത്രം ധ്യാനിച്ച് വനവാസം ചെയ്യുന്നവനാണ് ശ്രേഷ്ഠനായ പുരുഷൻ. അതുകൊണ്ട് ഇനി ഉത്തരഖണ്ഡത്തിൽ



പോകണം. ലോകരിൽ അധികംപേരും സദ്ഗുണവിഹീന രായിത്തീരുന്ന കാലം സമീപിയ്ക്കുന്നു."

വിദുരവാക്യം കേട്ട് വിരക്തനായ ധൃതരാഷ്ട്രർ ഉത്തരദിശയിലേയ്ക്ക് തപസ്സിനായി തിരിച്ചു. ഗാന്ധാരിയും ഹിമാലയത്തിലേയ്ക്ക് പുറപ്പെട്ടു. ഹിമാലയം സന്ന്യാസി മാർക്ക് ആത്മസുഖം നൽകുന്നതാണെന്ന് ഇവിടെ പറഞ്ഞി രിയ്ക്കുന്നു. കുടുംബസ്നേഹമുള്ളവർക്ക് അവിടെ ആത്മ സുഖം ലഭിയ്ക്കുകയില്ല.

തന്റെ വലിയച്ഛനേയും വലിയമ്മയേയും കാണാതെ വളരെ ദുഃഖിച്ച യുധിഷ്ഠിരൻ സഞ്ജയനോട് അന്വേഷിച്ചു. സഞ്ജയൻ പ്രഭുവിന്റെ ചരണാരവിന്ദങ്ങൾ സ്മരിച്ചുകൊണ്ട് അവരെപ്പറ്റി ഒന്നും അറിഞ്ഞുകൂടെന്നു പറ ഞ്ഞു. ഉടനെ നാരദൻ അവിടെ എത്തി. സാക്ഷിസ്വരൂപിയായ നാരദനോട് യുധിഷ്ഠിരൻ ഈ ചോദ്യം തന്നെ ആവർത്തി ച്ചു.

നാരദൻ യുധിഷ്ഠിരനു മറുപടി നൽകി: " നീ ആർക്കുവേണ്ടിയും ദുഃഖിയ്ക്കരുത്. സകലതും ഈശ്വരന് അധീനമാണ്. ജീവന്റെ സംയോഗവിയോഗങ്ങളും ഈശ്വ രേച്ഛപോലെ നടക്കുന്നു. നീ ഈ ലോകത്തെ ആത്മസ്വരൂ പംകൊണ്ട് അവിനാശിയായും ദൈഹികരൂപം കൊണ്ട് നാശ വത്തായും കാണുന്നു. എങ്കിലും വലിയച്ഛനേയും വലിയമ്മ യേയും പററി ചിന്തിച്ചു ദുഃഖിയ്ക്കുന്നത് ഉചിതമല്ല. ഇതു നിന്റെ മോഹമാണ്. അജ്ഞാനജന്യമായ ദുഃഖത്തെ ഉപേ ക്ഷിയ്ക്കുക. പഞ്ചഭൂതാത്മകമായ ശരീരം കാലഗുണകർമ്മ ങ്ങൾക്ക് അധീനമാണ്. അതിനു മറ്റുള്ളവരെ രക്ഷിയ്ക്കാൻ എങ്ങിനെ കഴിയും? സർപ്പത്തിന്റെ കടിയേറ്റവർ മറ്റുള്ളവരെ എങ്ങനെ രക്ഷിയ്ക്കും? "

ഇന്ന് സമുദായസേവനം എല്ലാവരും ഇഷ്ടപ്പെ ടുന്നു. അന്യർക്കു ഗുണംചെയ്യാൻ ഉദ്ദേശിയ്ക്കുന്ന ഈ സമു ദായനേതാക്കൾ നാരദന്റെ വാക്കുകൾ ശ്രദ്ധിച്ചാൽ കൊള്ളാം. സ്വയം അജ്ഞാനമാകുന്ന സർപ്പത്തിന്റെവായിൽ പ്പെട്ടിരിയ്ക്കുന്നവർ മറ്റുള്ള അജ്ഞാനികളെ എങ്ങനെ രക്ഷി യ്ക്കാനാണ് ?

നാരദൻ തുടർന്നു: " ഹേ രാജൻ ! സമസ്തജീവി കളിലും സ്വയം പ്രകാശമായ ഒരു പരമാത്മാവുണ്ട്. അത് സകലരുടേയും ആത്മാവിന്റെ ആത്മാവാണ്. അതുകൊണ്ട് അനേകമായി കാണുന്ന ആ പരമാത്മാവ് ഏകനാണ്. അതിനെ നേരേ കാണുക. ഈ സംസാരത്തിനോടു വിര ക്തിയുണ്ടായി ബ്രഹ്മജിജ്ഞാസകൊണ്ട് ബ്രഹ്മദർശനം ചെയ്യുക. നിന്റെ വലിയച്ഛനും വലിയമ്മയും ഹിമാലയ ത്തിന്റെ ദക്ഷിണഭാഗത്ത് പോയിരിയ്ക്കയാണ്. സകല കാമ ങ്ങളേയും ഉപേക്ഷിച്ച് ശാന്തചിത്തരായ അവർ നിത്യവും ഹരിപദചിന്ത നടത്തുന്നു. വിദുരരും കൂടെയുണ്ട്.' ഇതുപോ ലുള്ള സ്ഥിതി വേണമെങ്കിൽ ഘടാകാശം ഘടത്തിന്റെ ഉപാധി വിട്ട് മഹാകാശമായിത്തീരുന്നതു പോലെ ബുദ്ധിയെ അഹങ്കാരത്തിന്റെ പരിധിയിൽനിന്നു യർത്തി സാക്ഷിചൈതന്യത്തിൽ ലയിപ്പിയ്ക്കുകയും ചൈത ന്യത്തെ ബ്രഹ്മത്തിൽ ലയിപ്പിയ്ക്കുകയും വേണം. നാരദൻ സാക്ഷിസ്വരൂപിയായതിനാൽ ഇത്തരം ബ്രഹ്മഭാവന കാണി ച്ചു കൊടുക്കാൻ കഴിവുള്ളവനായിത്തീർന്നു. അദ്ദേഹം പറഞ്ഞു: "നിന്റെ ബന്ധുക്കളുടെ ശരീരം ഉണങ്ങിയ വിറ കുപോലെ ആയിരിയ്ക്കുന്നു. അതുകൊണ്ട് ഈ പ്രപഞ്ച ത്തിലേയ്ക്ക് അവരെ തിരിച്ചുകൊണ്ടുവരരുത്. സകല കർമ്മ ങ്ങളും ത്യജിച്ചിരിയ്ക്കുന്ന അവരുടെ ലക്ഷ്യപ്രാപ്തിയ്ക്കു വിഘ്നമുണ്ടാക്കരുത്."

ഇന്നും ബ്രഹ്മജ്ഞാനത്തിനുവേണ്ടി മുന്നോട്ടു പോകുന്ന പലരേയും അവരുടെ ബന്ധുക്കൾ തടുക്കാറുണ്ട്. പക്ഷേ യഥാർത്ഥഗുരു ഈ ബന്ധുക്കളെ ശരിയായി മനസ്സി ലാക്കി അവരെ അതിൽനിന്നു നിവർത്തിപ്പിയ്ക്കുന്നു. നാരദൻ വീണ്ടും തുടർന്നു: മഹാരാജാവേ,! ഇന്നു മുതൽ 5-ാം ദിവസം അവർ ശരീരം ഉപേക്ഷിയ്ക്കും. വിദുരർ അവിടെ നിന്നും തീർത്ഥയാത്രയ്ക്കു തിരിയ്ക്കും.' ആത്മ സാക്ഷാത്കാരത്തിന് ഏതവസ്ഥയാണ് ആവശ്യമെന്ന് പറ ഞ്ഞുകഴിഞ്ഞല്ലോ. വൈരാഗ്യത്തിന്റെ സ്വരൂപവും പ്രകടമാ ക്കിയിട്ടുണ്ട്. ഇനി ആത്മദർശനം ഉണ്ടായിട്ടും അതിൽ നിഷ്ഠ യില്ലാതിരുന്നാൽ ഉള്ള അവസ്ഥ മനസ്സിലാക്കാൻ ശ്രമി യ്ക്കാം. 14-ാമധ്യായത്തിലെ കഥയാണ്. അർജുനൻ ഭഗ വാനെ കാണാൻ ദ്വാരകയിലേയ്ക്ക് പോയി. അനേകം മാസ ങ്ങൾ കഴിഞ്ഞിട്ടും തിരിച്ചുവന്നില്ല. യുധിഷ്ഠിരൻ ചിന്താകു ലനായി. കലിയുഗത്തിന്റെ ആരംഭവും അപശകുനങ്ങളും അദ്ദേഹം കണ്ടു. ധർമപുത്രർ ഭീമനോടു പറഞ്ഞു: 'ഭഗവത് കൃപ കൊണ്ട് നമുക്ക് സകലവിധ സുഖങ്ങളും ലഭിച്ചുവെ ങ്കിലും ഈ കാണുന്ന അപശകുനങ്ങൾ കൊണ്ട് ഈ വിശാ ലമായ വിശ്വം ശൂന്യമായി തോന്നുന്നു. ഭഗവാൻ ഈസംസാ രത്തെ ഉപേക്ഷിച്ചോ എന്നു ഞാൻ സംശയിയ്ക്കുന്നു.'

അധിഷ്ഠാനത്തിന്റെ ജ്ഞാനം ഇല്ലാതിരിയ്ക്കു മ്പോഴും ശരിയായ നിഷ്ഠ ഉണ്ടാകാതിരിയ്ക്കുമ്പോഴും വിശ്വ മാകെ ശൂന്യമായി തോന്നുന്നു. ഈ സംഭാഷണത്തിനിട യിൽ അർജുനൻ ദ്വാരകയിൽ നിന്നു തിരിച്ചുവന്നു. കരയുന്ന കണ്ണുകളോടെ അദ്ദേഹം യുധിഷ്ഠിരന്റെ പാദങ്ങളിൽ വീണു. യുധിഷ്ഠിരൻ ചോദിച്ചു: "എന്താണ് ഉന്മേഷരഹിത നായിരിയ്ക്കുന്നത്? നിന്ദ്യകർമം ഒന്നും ചെയ്തിരിയ്ക്കുക യില്ലല്ലോ?" അർജുനന് ആദ്യം ഒന്നും പറയാൻ കഴിഞ്ഞില്ല. ഒടുവിൽ ഗദ്ഗദത്തോടെ പറഞ്ഞു: "ഭഗവാൻ എന്നെ വഞ്ചി ച്ചു. ദേവതകളെക്കൂടി വിസ്മയപ്പെടുത്തിയിരുന്ന എന്റെ മഹാതേജസ്സിനെ ഭഗവാൻ അപഹരിച്ചു. അദ്ദേഹത്തിന്റെ ഒരു ക്ഷണനേരത്തെ വിയോഗംപോലും സംസാരത്തെ ശൂന്യമാക്കുന്നു. ആ ഭഗവാൻ സ്വലീലകളെ സമാഹരിച്ചു."

അതിനുശേഷം ഓരോ അവസരത്തിലും ഭഗവാൻ ചെയ്തിട്ടുള്ള സഹായങ്ങളെപ്പറ്റി അർജുനൻ വർണിച്ചു. ജീവന് ആത്മവിസ്മരണം ഉണ്ടാകുമ്പോഴെല്ലാം ഈ ദശ ഉണ്ടാകുന്നു. ഈ സംഭാഷണത്തിനിടയ്ക്ക് അർജുനന് ഭഗവാന്റെ ഗീതോപദേശം ഓർമ വന്നു. ഗീതാസ്മരണയോടെ അർജുനന്റെ ദ്വൈതഭാവം ഇല്ലാതായി.

**വിശോകോ ബ്രഹ്മസംപത്ത്യാ സംഛിന്നദ്വൈതസംശയഃ**

സകല ശോകങ്ങൾക്കും സംശയത്തിനും കാരണം ദ്വൈതഭാവമാണ്. ദ്വൈതഭാവമില്ലാതാകുമ്പോൾ ശോകമോഹങ്ങളും സംശയങ്ങളും ദൂരീകരിയ്ക്കപ്പെടുന്നു. ഭേദഭാവങ്ങൾ ഇല്ലാതാകുന്നു. മായയുടെ ആവരണം അപ്രത്യക്ഷമാകുന്നു. ഗുണാതീതദശ പ്രാപിയ്ക്കുന്നതിനാൽ സ്ഥൂലസൂക്ഷ്മദേഹങ്ങളുടെ അഭിമാനം നശിയ്ക്കുന്നു. ഇത് ബ്രഹ്മജ്ഞാനത്തിന്റെ ഫലമാണ്.

**ലീനപ്രകൃതിനൈർഗുണ്യാദലിംഗത്വാദസംഭവഃ**

ഭഗവാൻ അർജുനന് ഉത്തരഗീതയിൽ നല്ലൊരുപദേശം നൽകുന്നു. അതിനു ഗൗഡപാദാചാര്യർ ഒരു കാരിക എഴുതിയിട്ടുണ്ട്. ഭഗവാന്റെ സ്വർഗാരോഹണവും യദുകുലനാശവും കലിയുഗാരംഭവും മനസ്സിലാക്കിയ യുധിഷ്ഠിരൻ രാജ്യം ഉപേക്ഷിച്ച് സന്ന്യാസം സ്വീകരിച്ചു. തന്റെ ബന്ധുക്കൾ പോയതും തങ്ങൾക്കും പോകേണ്ടിവരുമെന്നുള്ളതും പലർക്കും അറിയാമെങ്കിലും അധികംപേരും മുക്തിമാർഗം അന്വേഷിയ്ക്കുന്നില്ല. മുക്തിയ്ക്ക് ബ്രഹ്മജ്ഞാനവും ബ്രഹ്മജ്ഞാനത്തിന് വൈരാഗ്യവും ആവശ്യമാണ്. ഇന്ന് രാജാക്കന്മാർ മുക്തിയ്ക്കുവേണ്ടി രാജ്യം ഉപേക്ഷിയ്ക്കുന്നതിനു പകരം മുക്തിയെ ഉപേക്ഷിച്ചും രാജ്യം വലുതാക്കാൻ ശ്രമിയ്ക്കുന്നു. യൂറോപ്പിലും അമേരിക്കയിലും വ്യാപാരികൾ രാജാവിന്റെ സ്ഥാനത്ത് പ്രത്യക്ഷപ്പെടുന്നു. *ഇൻഡ്യ*യിലാകട്ടെ രാജാക്കന്മാർതന്നെ വ്യാപാരികൾ കൂടിയാവുകയും ചെയ്യുന്നു. വ്യാപാരികളുടെ സംസ്ക്കാരമുള്ളവർക്ക് മോക്ഷമാർഗത്തിലെ സംസ്കാരം രസിയ്ക്കുകയില്ല. യുധിഷ്ഠിരചക്രവർത്തി അഹംഭാവവും മമതയും ഉപേക്ഷിച്ചു. ദൃഢഭാവനകൊണ്ടു വാണിയെ മനസ്സിൽ ലയിപ്പിച്ചു. മനസ്സിനെ പ്രാണനിലും, പ്രാണനെ അപാനനിലും, അപാനനെ മൃത്യുവിലും, മൃത്യുവിനെ പഞ്ചഭൂതങ്ങളിലും അന്തർഭവിപ്പിച്ചു. ശരീരം നശ്വരമാണെന്ന് മനസ്സിലാക്കി അതിനെ ത്രിഗുണങ്ങളിൽ ലയിപ്പിച്ചു. ഗുണങ്ങളെ മൂലപ്രകൃതികളിലും മൂലപ്രകൃതിയെ ആത്മാവിലും ആത്മാവിനെ ബ്രഹ്മത്തിലും ലീനമാക്കി. അങ്ങനെ സമസ്തപ്രപഞ്ചവും ബ്രഹ്മമയമായി കണ്ടു. ഈ ദശയിൽ അദ്ദേഹം ഭ്രാന്തനെപ്പോലെയോ പിശാചിനെപ്പോലെയോ ആയിത്തീർന്നു. അനന്തരം അവധൂതവേഷം സ്വീകരിച്ചുകൊണ്ട് ആരോടും ഒന്നും പറയാതെ അദ്ദേഹം ഉത്തരദിക്കിലേയ്ക്ക് പുറപ്പെട്ടു. ഈ ദിക്കിലേയ്ക്ക് പോകുന്ന മഹാത്മാക്കൾ പ്രായേണ തിരിച്ചുവരാ





റില്ല. ഇവിടെ ഉത്തരദിക്കിന് ബ്രഹ്മദിശ എന്നർഥമാകാം. അനന്തരം രാജ്യം പരീക്ഷിത്തിനെ ഏല്പിച്ചിട്ട് മറ്റു സഹോദരന്മാരും യുധിഷ്ഠിരനെ പിൻതുടർന്നു.

പരീക്ഷിത്ത് ബ്രാഹ്മണരുടെ ഉപദേശപ്രകാരം ഭരണം നടത്തി. അദ്ദേഹം മൂന്ന് അശ്വമേധയാഗം ചെയ്തു. അശ്വം എന്നതിനു കുതിര എന്നർഥം. പൂരക രേചക കുംഭകങ്ങളെയും അതു കുറിയ്ക്കുന്നുണ്ട്. അശ്വമേധയാഗത്തിൽ സ്വതന്ത്രമായി വിടുന്ന കുതിരയെ ആരും പിടിച്ചുകെട്ടാത്ത പക്ഷം അതിനെ യാഗത്തിൽ ബലി നല്കുന്നു. നാം സ്വതന്ത്രമായി വിടുന്ന വാസന എങ്ങും ബന്ധിയ്ക്കപ്പെടാത്ത പക്ഷം അതിനെ ആത്മാവിൽ ലീനമാക്കാൻ കഴിയും. ഏതെങ്കിലും സ്ഥലത്തുവച്ച് ബന്ധിയ്ക്കപ്പെട്ടാൽ യുദ്ധം ചെയ്ത് - സംയമം ചെയ്ത് - അതിനെ വിടർത്തണം. അശ്വരൂപിയായ വാസന എങ്ങും ബന്ധിയ്ക്കപ്പെടാതിരിയ്ക്കുമ്പോൾ ദിഗ്വിജയം ചെയ്തു എന്നു പറയുന്നു. പരീക്ഷിത്ത് മൂന്നുതവണ ഈ ദിഗ്വിജയം നടത്തി. പക്ഷെ പൂർണമായ വാസനാക്ഷയം ഉണ്ടാകുന്നതിന് തത്ത്വ ജ്ഞാനവും അഹംഭാവനാശവും അനുപേക്ഷണീയമാണ്; പക്ഷേ പരീക്ഷിത്തിന് തത്ത്വജ്ഞാനം ലഭിയ്ക്കുകയോ അഹംഭാവം നശിയ്ക്കുകയോ ചെയ്തിരുന്നില്ല. അവസാനത്തെ ദിഗ്വിജയത്തിൽ രാജവേഷം ധരിച്ച ഒരു ശൂദ്രൻ ഒരു പശുവിനേയും കാളയേയും കാലുകൊണ്ട് അടിച്ചു കൊണ്ടുപോകുന്നതു കണ്ടു. കാളയുടെ രൂപം ധരിച്ച ധർമം ഗോരൂപിണിയായ ഭൂമിയോടു പറഞ്ഞു:- 'മാതാവേ ! അവിടുന്ന് എന്താണ് ചിന്തിയ്ക്കുന്നത് ? അവിടുത്തെ മൂന്നു കാലുകളും നഷ്ടപ്പെട്ടു. ഇനി ഒരു കാൽ മാത്രമേ ബാക്കിയുള്ളു.അതുകൊണ്ടാണോ ദുഃഖിയ്ക്കുന്നത്, അല്ല ശൂദ്രൻ രാജാവായതുകൊണ്ടോ ?'

ഭൂമി:-"നിനക്ക് സകല ദുഃഖങ്ങളുടേയും കാരണം അറിയാം. ക്ഷമ, ദയ, ത്യാഗം, സന്തോഷം, കോമളത, ശമം, തപം, സമത, തിതിക്ഷ, ഉപരതി, ശാസ്ത്രവിചാരം, ജ്ഞാനവൈരാഗ്യങ്ങൾ, തേജസ്സ്, ബലം, സ്മൃതി, ആസ്തികത മുതലായ അനേകം സദ്ഗുണങ്ങളുണ്ടായിരുന്ന ഭൂമിയിൽ ഇന്ന് കലിയുഗം കയറി എല്ലാം നശിപ്പിയ്ക്കുന്നതു കണ്ടാണ് ഞാൻ ദുഃഖിയ്ക്കുന്നത്."

ഇതിനിടയ്ക്ക് പരീക്ഷിത്ത് രാജാവ് അവിടെയെത്തി. രാജവേഷം ധരിച്ച ഒരു ശൂദ്രൻ അവരെ അടിയ്ക്കുന്നതും കണ്ടു. ഈ ശൂദ്രൻ കലിയുഗമായിരുന്നു. പരീക്ഷിത്ത് അയാളോടു ചോദിച്ചു: ' നീ ആരാണ്? ഈ രാജ്യത്തുവച്ച് നീ ദുർബലരെ എന്തിനുപദ്രവിയ്ക്കുന്നു? രാജവേഷമാണ് ധരിച്ചിട്ടുള്ളതെങ്കിലും ശൂദ്രന്റെ കർമങ്ങളാണ് നീ ചെയ്യുന്നത്. നിരപരാധികളെ ഉപദ്രവിയ്ക്കുന്ന നിന്നെ വധിയ്ക്കേണ്ടത് എന്റെ കർത്തവ്യമാണ്.' പിന്നീട് അദ്ദേഹം ആ മൃഗങ്ങളോടു പറഞ്ഞു:- "നിങ്ങൾ ദുഃഖിയ്ക്കേണ്ട. ദുഷ്ടന്മാർ സമസ്തപ്രജകൾക്കും ഉപദ്രവമുണ്ടാക്കുകയാ

ണെങ്കിൽ ഉത്തമനായ രാജാവിന്റെ കീർത്തി, ആയുസ്സ്, ഐശ്വര്യം, പരലോകം ഇവയെല്ലാം നഷ്ടമാകും. ആർത്തന്മാരുടെ ദുഃഖം ദൂരീകരിയ്ക്കുക രാജധർമ്മമാണ്. ഈ കലിയുഗമാകുന്ന ശൂദ്രനെ ഞാൻ ഉടനെ വധിയ്ക്കുന്നുണ്ട്. സത്യയുഗത്തിൽ ധർമത്തിന് സത്യം, തപം, ശൗചം, ദയ എന്ന നാലു കാലുകൾ ഉണ്ടായിരുന്നു. ഇപ്പോൾ അവയിൽ മൂന്നും നഷ്ടപ്പെട്ടുപോയി. സത്യം എന്ന കാലുമാത്രം ശേഷിച്ചു. ഇങ്ങനെ ധർമത്തേയും ഭൂമിയേയും സമാധാനിപ്പിച്ചിട്ട് അധർമമാകുന്ന കലിയെ വധിയ്ക്കാനായി പരീക്ഷിത്ത് വാൾ ഊരി. തന്റെ രാജചിഹ്നങ്ങളെല്ലാം അഴിച്ചു വച്ചിട്ടു കലി പരീക്ഷിത്തിന്റെ കാല്ക്കൽ വീണു.

ശരണാഗതിയിൽ ദയവുണ്ടായതിനാൽ പരീക്ഷിത്ത് അയാളെ വധിച്ചില്ല. നാടു കടത്തുകമാത്രം ചെയ്തു. പക്ഷെ ആ ശിക്ഷയ്ക്കും ഒരു ഇളവു കിട്ടി. ചൂതുകളി നടക്കുന്നിടത്തും,കള്ളുകുടിയ്ക്കുന്നിടത്തും, അകാലങ്ങളിൽ അശുദ്ധസ്ത്രീസംഗം നടത്തുന്നിടത്തും, ഹിംസ നടത്തുന്നിടത്തും,ഇരുന്നുകൊള്ളാൻ കലിയെ അനുവദിച്ചു. കലിയുഗം ഒരു സ്ഥലംകൂടി ആവശ്യപ്പെട്ടു. അങ്ങനെ സ്വർണദ്രവ്യങ്ങളുള്ള സ്ഥലത്തും ഇരുന്നുകൊള്ളാൻ അനുവദിച്ചു. ഈ അഞ്ചു സ്ഥലങ്ങളിലും എല്ലായ്പ്പോഴും കലിയുഗത്തിന്റെ പ്രവർത്തനം പ്രകടമാണ്. മനുഷ്യർ നന്മ ആഗ്രഹിയ്ക്കുന്നുവെങ്കിൽ ഇവ അഞ്ചും ഉപേക്ഷിയ്ക്കേണ്ടതാണ്. പിന്നീട് പരീക്ഷിത്തുരാജാവ് ധർമത്തിന്റെ മറ്റു മൂന്നു കാലുകളായ ദയ, ശൗചം, തപം എന്നിവയെ കൂട്ടിച്ചേർത്തു ഭൂമിയ്ക്ക് ആനന്ദം ഉണ്ടാക്കി. അങ്ങനെ ലോകർക്ക് സുഖമുണ്ടാകത്തക്കവിധം പരീക്ഷിത്ത് രാജ്യം ഭരിച്ചു.

ബ്രഹ്മജിജ്ഞാസയുള്ളവന്റെ മുഖ്യകർത്തവ്യം ഇത്രയുംകൊണ്ട് പ്രകടമായല്ലോ. അത്തരക്കാർ ലൗകിക ബന്ധങ്ങൾ ഉപേക്ഷിയ്ക്കുകയും ധർമത്തെ പാലിയ്ക്കുകയും യുധിഷ്ഠിരനെപ്പോലെ സന്ന്യാസം സ്വീകരിയ്ക്കുകയും സത്സംഗത്തിൽ കഴിയുകയും വേണം. ഭഗവദ്ഭക്തന്മാർ അജ്ഞാനജന്യമായ മോഹം ഉപേക്ഷിച്ച് പരമഹംസവൃത്തി സ്വീകരിയ്ക്കുന്നു.

ഒരിയ്ക്കൽ പരീക്ഷിത്ത് വേട്ടയ്ക്കു പോയി. വേട്ടയാടി ക്ഷീണിച്ചപ്പോൾ വിശപ്പും ദാഹവും വളരെയുണ്ടായിരുന്നു. അടുത്തെങ്ങും ജലാശയമുണ്ടായിരുന്നില്ല. സമീപത്തുള്ള ഒരു മുനിയുടെ ആശ്രമത്തിലേയ്ക്കു കടന്നു. അവിടെ കണ്ണുകളടച്ചു ശാന്തഭാവത്തിൽ ധ്യാനനിഷ്ഠനായിരിയ്ക്കുന്ന ഒരു മഹർഷിയെ കണ്ടു. അദ്ദേഹം ഇന്ദ്രിയം, പ്രാണൻ, മനസ്സ്, ബുദ്ധി മുതലായവയെ അടക്കി ജാഗ്രത് സ്വപ്നം സുഷുപ്തി എന്ന മൂന്നവസ്ഥകളേയും കടന്നു ബ്രഹ്മരൂപമായ തുര്യപദത്തിൽ നിഷ്ഠയോടെ സമാധിചെയ്തിരുന്നു. ശമീകൻ എന്നു പേരായ ആ മഹർഷിയോടു പരീക്ഷിത്തുരാജാവ് അല്പം വെള്ളം ചോദിച്ചു. ബാഹ്യജ്ഞാനം തീരെ ഇല്ലാതിരുന്ന മുനി രാജാവിനെ സത്കരിച്ചില്ല. ചോദിച്ചതിനു മറുപടി നല്കിയതുമില്ല. രാജാവ് ക്രുദ്ധ





നായി. അവിടെ ചത്തുകിടന്ന ഒരു സർപ്പത്തെ വില്ലിന്റെ അറ്റംകൊണ്ട് എടുത്ത് മുനിയുടെ കഴുത്തിലിട്ടിട്ട് രാജാവ് അവിടെ നിന്നും പോയി. അവിടെ സമീപത്തായി കൂട്ടുകാരോടുകൂടി കളിച്ചുകൊണ്ടിരുന്ന തേജസ്വിയായ മുനികുമാരൻ പിതാവിനെ അപമാനിയ്ക്കുന്ന പരീക്ഷിത്തിനെ കണ്ടു. ആ താപസകുമാരൻ രാജാവിനെ ഇങ്ങനെ ശപിച്ചു: "ധർമനീതികളെ അവഗണിച്ച് പിതാവിനെ അപമാനിച്ച പരീക്ഷിത്തിനെ ഇന്നുമുതൽ ഏഴാംദിവസം തക്ഷകൻ കടിയ്ക്കട്ടെ."

ഈ ശാപം പരീക്ഷിത്തിനെ മാത്രമല്ല ലക്ഷ്യമാക്കുന്നത്.തുര്യപദമാകുന്ന പ്രത്യഗാത്മാവ് സകലർക്കും സ്വായത്തമാണ്. അതിന്റെ കഴുത്തിൽ എല്ലാവരും സംസാരമാകുന്ന സർപ്പത്തെ ഇടുന്നുമുണ്ട്.അതുകൊണ്ട് ശാപം സകലരേയും ബാധിയ്ക്കുന്നു.

ദുഃഖവിവശനായ മുനികുമാരൻ പിതാവിന്റെ കഴുത്തിൽനിന്ന് സർപ്പശരീരം മാറ്റാൻ ഉദ്യമിച്ചു. സമാധിയിൽ നിന്നുണർന്ന ശമീകമുനി പുത്രന്റെ വ്യസനകാരണം അറിഞ്ഞു. പരീക്ഷിത്തിനെ ശപിച്ചത് ഉചിതമായില്ലെന്നും ആ ചെറിയ കുറ്റത്തിന് നല്കിയ ശിക്ഷ അല്പം കടുത്തുപോയെന്നും അദ്ദേഹം പറഞ്ഞു. രാജാവിന്റെ അഭാവം അധർമവർധനയ്ക്കു കാരണമാകുമെന്നും അങ്ങനെ ആര്യധർമം നശിച്ചുപോകുമെന്നും അദ്ദേഹം ഊന്നിപ്പറഞ്ഞു. ഈ ശാപവൃത്താന്തമറിഞ്ഞപ്പോൾ പരീക്ഷിത്ത് പശ്ചാത്തപിച്ചു. ശാപനിവൃത്തിയുണ്ടായാൽ പിന്നീടൊരിയ്ക്കലും ഇത്തരം അധർമം പ്രവർത്തിയ്ക്കുകയില്ലെന്ന് ദൃഢനിശ്ചയം ചെയ്തു. പരീക്ഷിത്തിന് ഉചിതമായ ഒരു മാർഗം തോന്നി. മഹത്തായ വൈരാഗ്യം ഉണ്ടാവുകയും ചെയ്തു. ഏഴു ദിവസത്തേയ്ക്ക് ഉപവാസമനുഷ്ഠിച്ചുകൊണ്ട് ഗംഗാതീരത്ത് സത്സംഗവും ഹരിപദചിന്തയും നടത്താൻ തീരുമാനിച്ചു. ശിഷ്യന്മാരോടൊപ്പം അസംഖ്യം മുനികൾ വന്നെത്തി. അത്രി, വസിഷ്ഠൻ, ച്യവനൻ, ഭൃഗു, അംഗിരസ്സ്, പരാശരൻ, വിശ്വാമിത്രൻ, ഭരദ്വാജൻ, ഗൗതമൻ എന്നിവരെല്ലാം അക്കൂട്ടത്തിലുണ്ടായിരുന്നു. പരീക്ഷിത്ത് എല്ലാവരെയും നമസ്കരിച്ചിട്ട് പറഞ്ഞു: " നിരന്തരം ദേഹഗേഹാദികളിൽ ആസക്തനായ എന്റെ പാപമയമായ ജീവിതത്തിൽ വൈരാഗ്യമുണ്ടാകാൻ ഈ ശാപം കാരണമായി. തക്ഷകൻ ഇനി വേണമെങ്കിൽ കടിച്ചുകൊള്ളട്ടെ. നിങ്ങൾ ദയവു ചെയ്ത് ഭഗവത്കഥകൾ കേൾപ്പിച്ച് എനിയ്ക്ക് അടുത്ത ജന്മത്തിലും ഭഗവദ്ഭക്തിയുണ്ടാകാൻ അനുഗ്രഹിയ്ക്കണം." പരീക്ഷിത്തിന്റെ ഈ നിശ്ചയം അനുസരിച്ച് ദേവന്മാർ പ്രസന്നരായി. മുനികൾ അദ്ദേഹത്തെ അനുമോദിച്ചു.

പരീക്ഷിത്ത് വിനയപൂർവം മുനികളോടു ചോദിച്ചു: " എല്ലായ്പ്പോഴും ഏവർക്കും ചെയ്യാവുന്നതും ആസന്നമരണർ സകല ഇന്ദ്രിയങ്ങൾകൊണ്ടും ചെയ്യേണ്ടതുമായ ശുദ്ധകർമം എന്താണ്?"

ഈ ചോദ്യത്തിൽ പ്രധാനമായി രണ്ടു കാര്യങ്ങൾ അടങ്ങിയിട്ടുണ്ട്.

1. എല്ലാവരുടെയും കർത്തവ്യം എന്ത് ?
2. മരണാസന്നർ എന്തു ചെയ്യണം ?

ഈ ചോദ്യം ചോദിച്ചപ്പോഴേയ്ക്കും നിജലാഭതുഷ്ടനും വ്യാസപുത്രനുമായ ശ്രീ ശുകദേവൻ അവിടെ വന്നെത്തി. അക്കാലത്ത് അവധൂതവേഷധാരിയായ അദ്ദേഹം വർണാശ്രമധർമങ്ങളിൽ നിന്ന് വിമുക്തനായിക്കഴിഞ്ഞിരുന്നു. അജ്ഞരായ സ്ത്രീകളും കുട്ടികളും അദ്ദേഹത്തെ ചുറ്റി നിന്നു. ബ്രഹ്മതേജസ്സ് ഗുപ്തമായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ലക്ഷണം കണ്ടറിഞ്ഞ് മഹർഷിമാർ എഴുന്നേറ്റു നിന്ന് അദ്ദേഹത്തെ ബഹുമാനിച്ചു. ആത്മജ്ഞാനം സമ്പാദിച്ചിരുന്ന മഹർഷിമാർ ശുകദേവന്റെ ബ്രഹ്മനിഷ്ഠകൊണ്ടാണ് അദ്ദേഹത്തെ ഇത്ര ബഹുമാനിച്ചത്. മറ്റു മഹർഷിമാർ ആരും ശ്രീ ശുകദേവനെപ്പോലെ നിഷ്ഠാസമ്പന്നരായിരുന്നില്ല.

പരീക്ഷിത്ത് ശുകദേവനെ ആദരപൂർവം ഒരു ഉയർന്ന ആസനത്തിലിരുത്തി. പരീക്ഷിത്തു പറഞ്ഞു: "ഈയുള്ളവന്റെ മഹാഭാഗ്യംകൊണ്ടാണ് ഇന്ന് അവിടുത്തെ സമാഗമം ഉണ്ടായത്. അങ്ങയുടെ സ്മരണകൊണ്ടുമാത്രം ഗൃഹങ്ങൾ പവിത്രമാകുന്നു. ദർശനം, സ്പർശനം, പാദപ്രക്ഷാളനം മുതലായവ ചെയ്യാനും ആസനം നല്കാനും അവസരം ലഭിച്ചാലുള്ള ഭാഗ്യത്തെപ്പറ്റി എന്തു പറയാനാണ്? അങ്ങയുടെ സാന്നിധ്യം കൊണ്ടുമാത്രം മഹാപാപം നശിയ്ക്കുന്നു. യോഗികളുടെ പരമഗുരുവായ അവിടുത്തോടു ഞാനൊന്നു ചോദിയ്ക്കട്ടെ - ഏതു സിദ്ധി നല്കുന്ന കർമമാണ് മരണാസന്നൻ ചെയ്യേണ്ടത്? ആ കർമം മറ്റുള്ളവർക്കും അനുകരണീയമാണോ? എന്തെല്ലാം ത്യജിയ്ക്കണം? ആരെയാണ് സ്മരിയ്ക്കയും ഭജിയ്ക്കയും ചെയ്യേണ്ടത് ?

ഇന്നു നമ്മുടെ നാട്ടിൽ രോഗങ്ങൾ വർധിച്ചിട്ടുണ്ട്, ക്ഷാമവും കുറവല്ല. ആളുകളുടെ ആയുസ്സ് കുറഞ്ഞിട്ടുണ്ട്. ആർക്കും ഏതവസരത്തിലും മരണമുണ്ടാകാം. പാശ്ചാത്യസംസ്കാരത്തിന്റെ കൂട്ടുകെട്ടുകൊണ്ട് നഗരങ്ങളിൽ സമ്മിശ്ര സംസ്കാരങ്ങൾ ഉണ്ടായിട്ടുണ്ട്. ഗ്രാമങ്ങളിൽ വിദ്യാഭ്യാസം ലഭിയ്ക്കുന്നതുമില്ല. ദാരിദ്ര്യം കൊണ്ട് കലാപങ്ങളും മരണങ്ങളും വളരെയുണ്ടാകുന്നു. ജീവിതോദ്ദേശ്യത്തെപ്പററി ചിന്തിയ്ക്കുവാൻ ആർക്കും സമയമില്ല. കലിയുഗത്തിന്റെ വ്യാപ്തിയും ശക്തിയും എങ്ങും പ്രകടമാണ്. അനീതിയും കാപട്യവും ധാരാളമുണ്ട്. ആര്യന്മാരുടെ ഒരു നല്ല സംസ്കാരം പാശ്ചാത്യസംസ്കാരത്തിൽ മുങ്ങിപ്പോയി. ഏതു കാര്യത്തിനും യന്ത്രങ്ങളുടെ സഹായം സ്വീകരിച്ച മനുഷ്യൻ ഒരു യന്ത്രമായി മാറിയിട്ടുണ്ട്.

ശരിയായ ഉദരപൂജ സാധ്യമല്ലാതിരിയ്ക്കെ ഈശ്വരപൂജ എങ്ങനെ നടക്കും? സമുദായത്തിനു പൊതുവേ ഇതൊരു ദുഷ്ക്കാലമാണെങ്കിലും വ്യക്തി





കൾക്കു നന്നാകാനുള്ള വഴി ഇപ്പോഴും തുറന്നുകിടക്കുന്നു. അവർക്ക് ഇത് കലിയുഗമല്ല, പ്രത്യുത സത്യയുഗമാണ്. അത്തരക്കാർ പരീക്ഷിത്തിനെപ്പോലെ ബ്രഹ്മജിജ്ഞാസയോടെ യോഗ്യനായ ഒരു ഗുരുവിനെ സമീപിച്ച് ബ്രഹ്മജ്ഞാനം സമ്പാദിയ്ക്കണം.

ശുകദേവൻ മറുപടി പറഞ്ഞു: "രാജൻ ! ഈ ചോദ്യം വളരെ ഉത്തമമാണ്. അതുകൊണ്ട് ലോകർക്കെല്ലാം നന്മയുണ്ടാകും."

മനുഷ്യർ മറ്റെല്ലാ വിഷയങ്ങളും പഠിയ്ക്കുന്നുണ്ടെങ്കിലും സ്വജീവിതത്തിന്റെ കാരണമെന്തെന്നും ജീവിതത്തിൽ മനുഷ്യന്റെ മുഖ്യമായ കർത്തവ്യമെന്തെന്നും അന്വേഷിയ്ക്കുന്നില്ല. ഗൃഹസ്ഥാശ്രമികളും ഈ ചോദ്യം അല്പം ശ്രദ്ധിച്ചു പഠിയ്ക്കേണ്ടതാണ്. അവരുടെ രാത്രികളെല്ലാം നിദ്രയിലും സ്ത്രീസമ്പർക്കത്തിലുമായി കടന്നുപോകുന്നു. ധനസമ്പാദനത്തിനും കുടുംബപാലനത്തിനുമായി പകലുകൾ ചിലവാക്കുന്നു. ഈ മൂഢന്മാർ കളത്രപുത്രാദികളിലും ബന്ധുമിത്രങ്ങളിലും ഉള്ള ആസക്തികൊണ്ട് അവയെല്ലാം നശ്വരമാണെന്ന് അറിഞ്ഞിട്ടും പരമാർഥത്തെപ്പറ്റി ചിന്തിയ്ക്കുന്നില്ല, അതുകൊണ്ട് അഭയപദം പ്രാപിയ്ക്കണമെന്നുദ്ദേശിയ്ക്കുന്നവരെല്ലാം ആത്മസ്വരൂപിയായ ശ്രീഹരിയുടെ നാമശ്രവണവും ഗുണകീർത്തനവും പാദസ്മരണയും ചെയ്യണം. സാംഖ്യം, യോഗം, തപം മുതലായ മറ്റു സാധനകൾകൊണ്ടും അന്ത്യകാലത്ത് ഭഗവത്സ്മരണ ഉണ്ടാക്കാം. മനുഷ്യജന്മത്തിന്റെ മഹനീയത അറിയാവുന്നവരും ഗുണാതീതരുമായ മുനികൾ ശ്രീഹരിയുടെ ഗുണഗാനങ്ങൾ കൊണ്ട് ആഹ്ലാദിയ്ക്കുന്നു.

ശ്രീ ശുകദേവൻ പരീക്ഷിത്തിന്റെ ചോദ്യത്തിന് ചുരുക്കമായി മറുപടി നല്കി.

മരണഭയമുണ്ടാകുമ്പോൾ വൈരാഗ്യം തനിയേ ഉണ്ടായിക്കൊള്ളും. വൈരാഗ്യം കൂടാതെ ഉപദേശങ്ങൾ ഫലിയ്ക്കുകയില്ല. ഏഴാം ദിവസം മരിയ്ക്കുമെന്ന് പരീക്ഷിത്തിന് അറിയാമായിരുന്നു. അതുകൊണ്ട് ആദ്യദിവസം തന്നെ ശാരീരികചിന്തകൾ ഉപേക്ഷിച്ചു. കാൽ മണിക്കൂറോ അരമണിക്കൂറോ സമയം നാം ഇന്നു മരിച്ചുപോകും എന്നു ദൃഢമായി വിശ്വസിച്ചുകൊണ്ട് ധ്യാനം നടത്താനുള്ള പരിശീലനം സമ്പാദിച്ചാൽ തീർച്ചയായും വൈരാഗ്യം ഉണ്ടാവുക തന്നെ ചെയ്യും. ഞാൻ (സ്വാമി മാധവതീർത്ഥ) 12 വയസ്സു മുതൽ ഈ ധ്യാനം ആരംഭിച്ചു. ഭഗവാൻ രമണമഹർഷി 6 വയസ്സു മുതല്ക്കേ ഈ ഭാവന തുടങ്ങിയെന്നു കേട്ടിട്ടുണ്ട്. ഇനിയും ഈ രീതി അനുസരിയ്ക്കണമെന്നുള്ളവർക്ക് അതു പ്രായോഗികമാക്കാനുള്ള രീതി ഇവിടെ വിവരിയ്ക്കാം.

ആദ്യമായി കണ്ണടയ്ക്കണം. അവരവർ കണ്ടിട്ടുള്ള കുളമോ സമുദ്രമോ ചിന്തിച്ചുകൊണ്ട് അതിനു സമീപത്തായി നാം നില്ക്കുന്നതായി കരുതുക. നമ്മുടെ ശരീരം



അഗാധമായ ജലത്തിൽ മുങ്ങുന്നതായി കരുതുക. പിന്നീട് പൊങ്ങിവന്ന ശവശരീരത്തെ കരയിൽ എടുത്തുകിടത്തുന്നു. ബന്ധുക്കൾ, ശത്രുക്കൾ, മിത്രങ്ങൾ എന്നിവരെല്ലാം അതു നോക്കിനില്ക്കുകയാണ്. അവരോടു പറയുക, ഇതാ നിങ്ങളുടെ ബന്ധു അഥവാ ശത്രു കിടക്കുന്നു. നിങ്ങൾ എന്തു വേണമെങ്കിലും ചെയ്യുക. ബന്ധുമിത്രങ്ങൾ പരസ്പരം നോക്കുന്നു. ആർക്കും ഒന്നും ചെയ്യേണ്ട. ആ ശവത്തോടു മമതയോ അവമതിയോ ആർക്കും തോന്നുന്നില്ല.

ഇതുപോലെ നിങ്ങളുടെ ബന്ധുമിത്രാദികളും അഗാധമായ ജലാശയത്തിൽ മുങ്ങി നിർജീവരായി അവരുടെ ശരീരവും കരയ്ക്കു കൊണ്ടുകിടത്തിയിരിയ്ക്കുന്നതായി കരുതണം. എന്നിട്ട് തന്നോടുതന്നെ പറയണം ഇതാ നിന്റെ പ്രതാപികളായ ബന്ധുക്കൾ കിടക്കുന്നു. അവരിലാരോടും നിനക്കു മമത തോന്നുന്നില്ലേ? പിന്നീട് ഒരു വലിയ ചിതയുണ്ടാക്കി ആദ്യം സ്വന്തം ശവശരീരവും, പിന്നീട് ബന്ധുമിത്രാദികളുടെ ശവശരീരങ്ങളും ദഹിപ്പിച്ചു കളയുക. ആ ചിതയുടെ ജ്വാല സൂക്ഷിച്ചുനോക്കുക. നിങ്ങളെ അതിലേയ്ക്ക് ആകർഷിയ്ക്കുന്ന പ്രകാശം ഒരു സാക്ഷിചൈതന്യത്തിന്റേതാണെന്ന് മനസ്സിലാകും. ഈ സാക്ഷി ചൈതന്യത്തിൽ മാതാപിതാക്കൾ, ബന്ധുക്കൾ, രോഗം, ജനനം, മരണം, കാമം, ക്രോധം, സുഖദുഃഖങ്ങൾ ഇവയാതൊന്നുമില്ല. ഈ സാക്ഷി എങ്ങനെയുള്ളതാണ്? ആ സാക്ഷിഭാവം ബ്രഹ്മരൂപത്തിൽ വ്യാപകമായി തുടങ്ങുന്നതു കാണാം. ആത്മദർശനം ശീലിയ്ക്കുന്നതിനുമുമ്പ് ഈ വ്യാപകത പ്രകടമാവുകയില്ല. കഴിഞ്ഞുപോയ അനേകം ജന്മങ്ങളിലും ഈ ജന്മത്തിൽ ഇന്നുവരേയും അനാത്മാവിന്റെ ദർശനം തുടരെ നടന്നുവന്നതിനാൽ അതിൽനിന്ന് മാനസികവൃത്തിയെ പിൻവലിയ്ക്കാൻ വളരെ ദൃഢത ആവശ്യമാണ്. പരീക്ഷിത്തുരാജാവിനുള്ളതുപോലെ ദൃഢതയും ജിജ്ഞാസയുമുണ്ടെങ്കിൽ ശ്രീ ശുകദേവനെപ്പോലെയുള്ള ഗുരുവിനെ ലഭിയ്ക്കുകയും തദ്വാരാ ബ്രഹ്മഭാവം പ്രാപ്തമാവുകയും ചെയ്യും. ആത്മകൃപ ഉണ്ടായാൽ ഈശ്വരകൃപയും തദനന്തരം ഗുരുകൃപയും ഉണ്ടാകുന്നു. ഗുരു തത്ത്വബോധം നല്കുന്നു, ഈ ബോധം സമ്പാദിയ്ക്കുന്നതിനായി ശ്രീ ശുകദേവൻ പരീക്ഷിത്തിന് ശ്രീമദ് ഭാഗവതകഥ പറഞ്ഞു കേൾപ്പിയ്ക്കുന്നു.

**ഹരിഃഓം തത് സത്.**

## ഒന്നാം സ്കന്ധം സമാപ്തം





# സ്കന്ധം രണ്ട്



## ബ്രഹ്മസ്വരൂപം

പരീക്ഷിത്തുരാജാവ് ആത്മാവിന്റെ കഴുത്തിൽ സംസാരമാകുന്ന സർപ്പത്തെ എടുത്തിട്ടു. ഈ സർപ്പത്തിൽനിന്നു രക്ഷപ്പെടുന്നതിനു മുക്തി അഥവാ മോക്ഷം എന്നു പറയുന്നു. ആത്യന്തിക ദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണ് മോക്ഷം. സംസാരമാകുന്ന സർപ്പത്തിന്റെ വിഷം അസാധാരണമാണ്. ജ്ഞാനം ഉണ്ടാകുമ്പോൾ ഈ വിഷത്തിന്റെ ശക്തി ബാധിയ്ക്കുന്നില്ല. അജ്ഞാനികളെ മാത്രമേ ഈ വിഷം ബാധിയ്ക്കുകയുള്ളൂ. ശ്രീ ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "അന്ത്യകാലമാകുന്നതിനുമുമ്പ് മനുഷ്യർ നിർഭയരും നിസ്സംഗരുമായി ദേഹത്തോടും ദേഹസംബന്ധികളോടുമുള്ള മോഹം നശിപ്പിയ്ക്കേണ്ടതാണ്. വൈരാഗ്യശാലികളും മുമുക്ഷുക്കളും ഭഗവന്നാമങ്ങൾ കീർത്തനം ചെയ്യണമെന്ന് സകല ശാസ്ത്രങ്ങളും നിർദേശിച്ചിട്ടുണ്ട്. നിർഗുണനായ ഞാൻ ഭഗവദ്ഗുണങ്ങളാൽ ആകർഷിയ്ക്കപ്പെട്ടു. അദ്ദേഹത്തിന്റെ ലീലകളെ വിവരിയ്ക്കുന്ന ഭാഗവതപുരാണം പിതാവിൽനിന്നാണ് ഞാൻ പഠിച്ചത്. അത് നിനക്ക് പറഞ്ഞുതരാം. ഭഗവദ്ഭക്തിയില്ലാത്തവർക്ക് ദീർഘായുസ്സ് ഉണ്ടായതുകൊണ്ട് ഫലമെന്ത്? ഭക്തന്റെ ജീവിതം ക്ഷണികമായാലും ക്ഷേമകരമാണ്. രാജർഷിയായ ഖട്വാംഗൻ ഒരു മുഹൂർത്തം കൊണ്ട് സർവസംഗപരിത്യാഗം ചെയ്തു ശ്രീഹരിയെ ശരണം പ്രാപിച്ചു. രാജൻ! അങ്ങേയ്ക്ക് ഇനിയും ഏഴു ദിവസം ബാക്കിയുണ്ടല്ലോ. ആ സമയം കൊണ്ട് പരലോകജീവിതം ക്ഷേമകരമാക്കാൻ ശ്രമിയ്ക്കുക.

പരീക്ഷിത്ത് : അതിനുള്ള ഉപായം അങ്ങുതന്നെ പറഞ്ഞുതരണം.

ശുകദേവൻ : ധീരനായ മനുഷ്യൻ ഗാർഹികബന്ധങ്ങളെല്ലാം ത്യജിച്ച് പവിത്രമായ ഒരു സ്ഥലത്ത് വസിയ്ക്കണം. യഥാവിധി ആസനസ്ഥനായി സശ്രദ്ധം ഓംകാരജപം ചെയ്ത് പ്രാണവായുവിനെ ജയിയ്ക്കുകയും മനസ്സിനെ അടക്കുകയും ചെയ്യണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്ന് പിൻതിരിച്ച് ഈശ്വരോന്മുഖമാക്കണം. ഏകാഗ്രതയോടെ ഭഗവാന്റെ ഏതെങ്കിലും ഒരു അംഗത്തെ ധ്യാനിയ്ക്കണം. അങ്ങനെ മനസ്സ് വിഷയവാസനാരഹിതവും നിശ്ചിന്തവുമായിത്തീരണം. പ്രസന്നമായ മനസ്സ് സച്ചിദാനന്ദസ്വരൂപമായിത്തീരുമ്പോൾ നാം ലക്ഷ്യത്തിലെത്തിക്കഴിഞ്ഞു. ആ സാരൂപ്യമാണ് പരമപദം. രജോഗുണമോ തമോഗുണമോ മനഃക്ഷോഭത്തിനു കാരണമാകുമ്പോൾ യോഗധാരണംകൊണ്ട് മനസ്സിനെ വശീകരിയ്ക്കണം. ഈ മാർഗത്തിലൂടെ വളരെ വേഗത്തിൽ ഭക്തിയോഗം സിദ്ധമാകും.

പരീക്ഷിത്ത് : മനസ്സിന്റെ മാലിന്യം മാർജനം ചെയ്യാനുള്ള ഉപായമരുളിച്ചെയ്യണം.

ഇതുകേട്ട് ശുകദേവൻ സ്ഥൂലമായ വിരാട്സ്വരൂപത്തിൽ മനസ്സിനെ ഏകാഗ്രമാക്കാനുള്ള ഉപായം പറഞ്ഞുകൊടുത്തു. കാണുന്നതെല്ലാം ഭഗവദാകാരമായി കരുതണം. ദിക്കുകൾ ശ്രോത്രങ്ങളും, പർവതങ്ങൾ അസ്ഥികളും, സൂര്യൻ നേത്രവും, മേഘമാലകൾ കേശപാശവും, സത്യലോകം ശിരസ്സുമായിട്ടുള്ള ഭഗവാനെ കാണണം. ബ്രാഹ്മണരാകുന്ന മുഖവും ക്ഷത്രിയരാകുന്ന കൈയും തുടരെ പ്രകടമായിക്കൊള്ളും. ബുദ്ധിവ്യാപാരത്താൽ അനുഭവപ്പെടുന്നതെല്ലാം ഭഗവദ്രൂപമാകണം. മനുഷ്യൻ സ്വപ്നകാലങ്ങളിൽ തന്നെത്തന്നെ ഭിന്നരൂപങ്ങളിൽ കാണുന്നതുപോലെ ജാഗ്രദവസ്ഥയിൽ കാണുന്ന ഭിന്നത ഏകമായ പരമാത്മാവിന്റെ സ്വരൂപമാണ്. അതിനാൽ സത്യസ്വരൂപവും ആനന്ദനിധിയുമായ ഭഗവാനെ ഭജിയ്ക്കണം. ആ ഭഗവാനിൽ നിന്നും ഭിന്നമായി ഒന്നുമില്ല. അന്യരുടെ നേർക്കുണ്ടാകുന്ന ആസക്തി അധഃപതനത്തിനു കാരണമാകുന്നു.

ശ്രീ ശുകദേവൻ ഈ വാക്കുകളിൽ സ്വപ്നദൃഷ്ടാന്തംകൊണ്ടു ജാഗ്രത്തിലെ അനുഭവം പ്രകടമാക്കാൻ പ്രയത്നിച്ചിരിയ്ക്കുന്നു. പരിക്ഷിത്തുരാജാവിന്റെ മോക്ഷസമയത്ത് ഇതുപോലെ സ്വപ്നദൃഷ്ടാന്തംകൊണ്ട് മായയുടെ നിസ്സാരത പ്രകടമാക്കിയിട്ടുണ്ട്. അവിടവിടെ പരീക്ഷിത്തു ചോദിയ്ക്കുന്ന മായാസംബന്ധികളായ ചോദ്യങ്ങൾക്കും സ്വപ്നദൃഷ്ടാന്തംകൊണ്ട് മറുപടി പറഞ്ഞിട്ടുണ്ട്. ജാഗ്രദവസ്ഥയെപ്പറ്റി ചിന്തിച്ചാൽ മായ ത്രിഗുണസമ്പന്നമായി കാണുകയും അതിനെ ഏഴു ദിവസംകൊണ്ടു ജയിയ്ക്കുക വിഷമമായിരിയ്ക്കുകയും ചെയ്യും. പക്ഷേ മനസ്സിന്റെ മൂന്നവസ്ഥകളെപ്പറ്റി ആലോചിച്ചാൽ മായ അധ്യാസരൂപമായി കാണപ്പെടുകയും ഈ അധ്യാസത്തെ അത്മജ്ഞാനമോ വൈരാഗ്യമോ കൊണ്ട് 7 ദിവസത്തിനുള്ളിൽ ദൂരീകരിയ്ക്കാൻ

സാധിയ്ക്കുകയും ചെയ്യും.

വിവേകവും വൈരാഗ്യവും കൂടുതലുള്ളവർക്ക് മോക്ഷം ക്ഷിപ്രലഭ്യമാണ്. നിത്യവും അനിത്യവുമായ പദാർത്ഥങ്ങളെ വേർതിരിച്ച് അറിയുകയാണ് വിവേകം.

അനിത്യവസ്തുക്കളിലുണ്ടാകുന്ന സുഖത്തെ ത്യജിയ്ക്കുന്നതാണ് വൈരാഗ്യം. ഈ രണ്ടു കാര്യങ്ങളെയും പറ്റി ശുകബ്രഹ്മർഷി രണ്ടാം സ്കന്ധത്തിലെ രണ്ടാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. വിദ്വാന്മാർ ശരീരനിർവഹണത്തിന് ആവശ്യമായവ മാത്രമേ ശേഖരിയ്ക്കാവൂ എന്നാണ് അദ്ദേഹം നിർദേശിച്ചത്. അത് സുഖാസ്വാദനത്തിനു വേണ്ടിയല്ല എന്ന ബോധത്തോടെയും അനാസക്തഭാവത്തോടെയും വേണം അനുഷ്ഠിയ്ക്കാൻ. വൃത്തിസാധനങ്ങൾ നിഷ്പ്രയാസം ലഭിയ്ക്കുന്നതിനും അവയ്ക്കുവേണ്ടി പ്രവർത്തിയ്ക്കാനും പാടില്ല.

ഇത്തരം ഉപദേശങ്ങൾ നമ്മുടെ നാട്ടുകാരെ മടിയന്മാരാക്കുന്നു എന്നാണ് ചിലർ അഭിപ്രായപ്പെടുന്നത്. തത്ത്വജ്ഞാനത്തിനു വേണ്ടി അനുഷ്ഠിയ്ക്കുന്ന പുരുഷാർത്ഥം മനുഷ്യരെ അലസരാക്കുമെങ്കിൽ വ്യാസൻ, വാല്മീകി മുതലായവരും അലസരായിരുന്നിരിയ്ക്കണം. അവർ മടിയന്മാരായിരുന്നുവെന്ന് ആരും പറയുന്നില്ല. ഇന്നത്തെ *കോളേജു*വിദ്യാർത്ഥികൾക്ക് 15 വർഷത്തെ നിരന്തരപ്രയത്നംകൊണ്ടുപോലും സമ്പാദിയ്ക്കാൻ സാധിയ്ക്കാത്ത അനർഘമായ ഉപദേശങ്ങൾ ആ മഹാന്മാർ ലോകത്തിനു നല്കിയിട്ടുണ്ട്. മോക്ഷവും ഒരു പുരുഷാർത്ഥമാണ്. അതു മടിയന്മാർക്കുവേണ്ടി കാത്തുനില്ക്കുന്നില്ല. ധാരണ, ധ്യാനം മുതലായവ നിരന്തരം അനുഷ്ഠിയ്ക്കേണ്ടതിനാൽ മറ്റു വ്യാവഹാരികകാര്യങ്ങളിൽനിന്നും കഴിവതും ഒഴിഞ്ഞുമാറി നില്ക്കണം.

ശ്രീശുകൻ തുടർന്നു പറഞ്ഞു: ലോകരക്ഷകനായ ഭഗവാൻ കിടക്കാൻ ഭൂമി നൽകിയിരിയ്ക്കെ കട്ടിലെന്തിനാണ് ? കൈകൾ ഉള്ളതിനാൽ തലയിണയും ഒഴിവാക്കാവുന്നതാണ്. വസ്ത്രത്തിനു പകരം മരവുരികൾ മതിയല്ലോ. പക്വഫലങ്ങൾ ഉള്ളപ്പോൾ മറ്റുള്ള ആഹാരങ്ങൾക്കു വേണ്ടി എന്തിനു ബദ്ധപ്പെടുന്നു? സ്ഥിരതാമസത്തിനു പർവതഗുഹകൾ പോരെന്നുണ്ടോ ? ശരണാഗതന്മാരെ സർവഥാ സഹായിയ്ക്കുന്ന സർവേശ്വരൻ കരുണയെല്ലാം നിർത്തിവച്ചിരിയ്ക്കുകയാണോ? അഭിമാനികളായ ധനവാന്മാരുടെ മുമ്പിൽ ബുദ്ധിമാന്മാർ തല കുനിയ്ക്കുന്നതെന്തിന്? ഇങ്ങനെ വൈരാഗ്യം ജനിപ്പിച്ച് ബ്രഹ്മസത്യവും പരമസത്യവും ആത്മസ്വരൂപവുമായ ഭഗവാനെ ഭജിച്ചാൽ ആനന്ദം ലഭിയ്ക്കും. അതോടെ അജ്ഞാനം നീങ്ങുകയും ചെയ്യും.

പരമാത്മചിന്തനംകൂടാതെ ഈ സംസാരമാകുന്ന വൈതരണിയിൽ തന്റെ കർമഫലങ്ങൾ അനുഭവിച്ച് വിഷയഭോഗങ്ങളിൽ വിഹരിച്ചുകഴിയാൻ ഒരു മൃഗത്തിനുമാത്രമേ





കഴിയൂ. മറ്റൊരു ജീവനും അത് ഇഷ്ടപ്പെടുകയില്ല.

ശ്രീശുകൻ പരീക്ഷിത്തിനു ധ്യാനനിഷ്ഠയ്ക്കുള്ള രീതികൾ പറഞ്ഞുകൊടുത്തു.

ചില സാധകന്മാർ സ്വശരീരത്തിലെ ഹൃദയാകാശത്തിൽ വസിയ്ക്കുന്ന പരമപുരുഷനെ ധ്യാനിയ്ക്കുന്നു. അതിൽ ചതുർഭുജസ്വരൂപത്തെ കല്പിയ്ക്കുന്നു. ചരണാരവിന്ദത്തിൽനിന്നു തുടങ്ങി ദൃഷ്ടിയെ സാവധാനത്തിൽ മുഖാരവിന്ദംവരെ കൊണ്ടുപോകുന്നു. ഇത് ഭക്തി യോഗത്തിന്റെ ക്രമമാണ്. സത്ത്വരജസ്തമോഗുണങ്ങളും അഹങ്കാരം, മഹത്തത്ത്വം, മൂലപ്രകൃതി എന്നിവയും ദേശത്തിന്റെ നിയാമകമായ കാലവും ഇല്ലാത്ത, ശുദ്ധപരമാത്മസ്വരൂപത്തെ പ്രാപിയ്ക്കുന്ന നേതി നേതി വാക്യങ്ങളിലൂടെ അനാത്മപദാർത്ഥങ്ങളെ നിരാകരിച്ച് യോഗികൾ സാക്ഷാത്കരിയ്ക്കുന്നു. അതാണ് മഹാവിഷ്ണുവിന്റെ പരമപദം. വാസനാരഹിതരും ജിതേന്ദ്രിയരുമായ യോഗികൾ ഈ ശരീരത്തെ എങ്ങനെയാണ് ത്യജിയ്ക്കുന്നതെന്നതിന് ആറു ചക്രങ്ങൾ പറഞ്ഞിട്ടുണ്ട്. ഹഠയോഗരീതിയാണത്. ഇന്ന് അധികം പേരും ദുർബലരായതുകൊണ്ടും ഹഠയോഗത്തിന് ഉപദേശം നല്കാൻ ഗുരുക്കന്മാർ ഇല്ലാത്തതിനാലും ആ മാർഗം പ്രവർത്തനത്തിനു പററിയതല്ല.

ബ്രഹ്മലോകത്തു പോകാൻ ആഗ്രഹിയ്ക്കുന്ന യോഗികൾ മനസ്സിനേയും ഇന്ദ്രിയങ്ങളേയും ഉപേക്ഷിയ്ക്കുന്നില്ല. വായുമയമായ ശരീരമുള്ളവർക്ക് തപസ്സ്, യോഗം, സമാധി ഇവയുടെ സഹായത്താൽ ത്രിലോകങ്ങളിലും സഞ്ചരിയ്ക്കാൻ സാധിയ്ക്കും. കർമംകൊണ്ട് ഇതു സാധ്യമല്ല. ലോകം ഇതിന് അനുപേക്ഷണീയമാണ്. ക്രമമായി മുക്തി ലഭിയ്ക്കാനുള്ള മാർഗമാണിത്. ഇവിടെനിന്ന് ഡൽഹി വരെ പോകുന്ന *ട്രെയിൻ* ഇടയ്ക്കു പല സ്ഥലങ്ങളിലും നിന്നിട്ടു പോകുന്നതുപോലെ ചില യോഗികൾ ഓരോ ലോകത്തേയും കണ്ടുകണ്ട് ഒടുവിൽ ബ്രഹ്മലോകത്തെത്തി എളുപ്പം മോക്ഷം പ്രാപിയ്ക്കുന്നു.

എളുപ്പം മുക്തി ലഭിയ്ക്കണമെന്നുദ്ദേശിയ്ക്കുന്ന ജ്ഞാനികൾ വൈരാഗ്യനിഷ്ഠ അനുസരിച്ച് സകല ഭോഗങ്ങളിൽനിന്നും വിരക്തരായി (ഡൽഹിയിലേയ്ക്കു വിമാനത്തിൽ പോകുന്നതുപോലെ) പെട്ടെന്നു സാക്ഷിചൈതന്യത്തെ ബ്രഹ്മരൂപമായി അറിഞ്ഞ് ഇവിടെവെച്ചുതന്നെ അതിൽ നിഷ്ഠ സമ്പാദിയ്ക്കുന്നു.

ആദ്യംതന്നെ ഈ രണ്ടു മാർഗങ്ങളും ശുകദേവൻ പരീക്ഷിത്തിനു കാണിച്ചുകൊടുത്തു. രണ്ടും ആത്മാവിനു പ്രീതികരമാണ്. അതുതന്നെയാണ് യഥാർത്ഥഭക്തി.

ഭഗവാൻ ശ്രീഹരി സർവാന്തര്യാമിയാണ്.

മനോബുദ്ധികളെ അറിയുന്ന സാക്ഷിതന്നെയാണ്

അന്തരാത്മാവ്. അതുകൊണ്ട് ആത്മബുദ്ധിയ്ക്കുവേണ്ടി മനുഷ്യർ എല്ലായ്പ്പോഴും ശ്രീഹരിയുടെ ഗുണഗാനങ്ങൾ ശ്രവിക്കുയ്കയും സ്മരിയ്ക്കുകയും വേണം. സാക്ഷിയോടുള്ള പ്രീതിയാണ് ഈ തത്ത്വം ഭാഗവതം രണ്ടാം സ്കന്ധത്തിൽ രണ്ടാമധ്യായത്തിൽ സ്പഷ്ടമാക്കിയിട്ടുളളത്. സത്പുരുഷന്മാരുടെ ആത്മസ്വരൂപിയായ ശ്രീഹരിയുടെ കഥാമൃതം നിരന്തരം ശ്രവിയ്ക്കുന്നവരുടെ ചിത്തം പരിശുദ്ധമാവുകയും ഒടുവിൽ ഭഗവത്സാരൂപ്യം പ്രാപ്തമാകുകയും ചെയ്യുന്നു.

ആസന്നമരണന്റെ കർത്തവ്യമെന്താണെന്നതിന്, രണ്ടുവിധത്തിൽ ഹരിഭജനം നടത്താനാണ് ശുകദേവൻ നിർദേശിച്ചത്. എങ്കിലും ചിലരുടെ മനസ്സ് വാസനാകലുഷിതമായിരിയ്ക്കുന്നതിനാൽ അവരവർക്ക് ഇഷ്ടപ്പെടുന്ന ഒരു ദേവതയെ പൂജിയ്ക്കണം. ഓരോ ആഗ്രഹത്തിനും പ്രത്യേകം ദേവതകൾ ഉണ്ട്.

സന്താനം-പ്രജാപതി, ധനം-വസു, വീര്യം-രുദ്രൻ, അന്നം-അദിതി, രാജ്യം-വിശ്വദേവൻ, ആയുസ്സ്-അശ്വിനീകുമാരന്മാർ, രൂപം-ഗന്ധർവന്മാർ, വിദ്യ-മഹാദേവൻ, നിഷ്കാമം-നാരായണൻ.

ഇവയിൽ ഏതും ആഗ്രഹിയ്ക്കുന്നവൻ ഭഗവാനെ ഭജിയ്ക്കുക തന്നെ വേണം. ആ ഭഗവാന്റെ രൂപം ഭിന്നമായി കാണുന്നുവെന്നേയുള്ളു. ത്രിഗുണവതിയായ മായയെ ശാന്തമാക്കുന്നതും മോക്ഷത്തിനുള്ള മുഖ്യമാർഗമായ ഭക്തിയോഗം കരഗതമാക്കുന്നതുമായ ഹരികഥ ആർക്കാണ് പ്രീതിയുണ്ടാക്കാതിരിയ്ക്കുക ? ഭഗവാന്റെ കഥകേൾക്കാത്ത ചെവി കക്ക പോലെയാണ്. ആ കഥ പറയാത്ത നാക്ക് ആടിന്റെ നാക്കുപോലെയാണ്. ഭഗവാനെ നമസ്കരിയ്ക്കാത്തവൻ രാജമകുടം ധരിച്ചാലും ശോഭനമല്ല. ഭഗവന്നാമശ്രവണത്തിൽ ആർദ്രമാകാത്ത ഹൃദയം ഏറെ കഠോരമാണ്.

പരീക്ഷിത്തുരാജാവ് മനസ്സിനെ ഭഗവച്ചരണങ്ങളിൽ സ്ഥിരമാക്കി. സ്വശരീരം, ഭാര്യ, പുത്രൻ, ഭവനം, പശു, ധനം, ബന്ധുക്കൾ, രാജ്യം മുതലായവയോടു മമതയുണ്ടാക്കുന്ന എല്ലാ കർമങ്ങളും ഉപേക്ഷിച്ചു. അദ്ദേഹം ശുകബ്രഹ്മർഷിയെ വന്ദിച്ചുകൊണ്ടു ചോദിച്ചു: 'അവിടുന്ന് കഥ പറയുന്നതോടൊപ്പം എന്റെ അജ്ഞാനവും ദൂരീകരിയ്ക്കുന്നു. ബ്രഹ്മാവ് തുടങ്ങിയ ലോകപാലന്മാരുടെ ഭാവനാജാലമെന്നു കരുതപ്പെടുന്ന ഈ വിശ്വത്തെ ഭഗവാൻ എങ്ങനെ സൃഷ്ടിച്ചു എന്നറിയാൻ ആഗ്രഹിയ്ക്കുന്നു. അതിന്റെ സ്ഥിതിയും പ്രളയവും എങ്ങനെയുണ്ടാകുന്നു? ഭഗവാന്റെ ലീലകൾ വിദ്വാന്മാർക്കുപോലും അജ്ഞാതമാണ്.'

ഈ ചോദ്യം പലരേയും ആശ്ചര്യപ്പെടുത്തുന്നു. അതിനു കാരണവുമുണ്ട്. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനാണ്. അദ്ദേഹം സൃഷ്ടിച്ച ജഗത്തിൽ അസത്തും ജഡവും ദുഃഖവുമാണ് കൂടുതൽ. ഭാഗവതത്തിൽ ഇതേ ചോദ്യങ്ങൾ





പലയിടങ്ങളിലും ചോദിച്ചിട്ടുണ്ട്. അവിടെയെല്ലാം സ്പഷ്ടമായ ഉത്തരവും നല്കുന്നുണ്ട്. ഈ പ്രശ്നങ്ങൾ പ്രധാനമായി വരുന്നിടത്ത് അവയെപ്പററി പരാമർശിച്ചുകൊള്ളാം.

ശ്രീശുകൻ ഹരിസ്മരണപൂർവം ചോദ്യത്തിനു മറുപടി പറഞ്ഞുതുടങ്ങി. ജഗത്തിന്റെ ഉത്പത്തി, സ്ഥിതി, ലയം ഇവ ശരിയായി നടത്താൻ, ഭഗവാൻ സത്ത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ശക്തികളെ പ്രധാനമാക്കി ബ്രഹ്മാ, വിഷ്ണു, ശിവൻ എന്നീ മൂന്നു രൂപം ധരിച്ചു. അതുകൊണ്ട് ഭഗവാനെ വർണിയ്ക്കാൻ വിഷമമാണ്. ഭഗവാനെപ്പററി ഏതാണ്ടൊരു ബോധം നല്കുന്ന ഒരു പദ്യം ശ്രീശുകൻ പറഞ്ഞു.

**ശ്രിയഃ പതിര്യജ്ഞപതിഃ പ്രജാപതിർ-**
**ധിയാം പതിർല്ലോകപതിർധരാപതിഃ**
**പതിർഗതിശ്ചാന്ധകവൃഷ്ണിസാത്വതാം**
**പ്രസീദതാം മേ ഭഗവാൻ സതാം പതിഃ**

(ലക്ഷ്മീപതിയും യജ്ഞപതിയും പ്രജകളുടെ പതിയും ബുദ്ധികളുടെ സാക്ഷിയും സമസ്തലോകങ്ങളുടെയും രക്ഷകനും ഭൂമിയുടെ നാഥനും അന്ധകവൃഷ്ണിസാത്വതവംശികളായ യാദവന്മാരുടെ നായകനും സജ്ജനങ്ങളുടെ ആശ്രയവുമായ ഭഗവാൻ എന്നിൽ പ്രസന്നനാകേണമേ.)

ഈ ശ്ലോകാർഥം ശരിയായി മനസ്സിലാക്കിയാൽ ഭഗവാന്റെ ലീല ബോധ്യമാകാൻ ഇടയുണ്ട്. വിശേഷിച്ചും ദശമസ്കന്ധത്തിൽ ശ്രീകൃഷ്ണന്റെ വിവാഹവും രാസക്രീഡയും വരുന്ന ഭാഗം ശരിയായി മനസ്സിലാക്കാൻ ഈ പതിസ്വരൂപം ഓർമിച്ചിരിയ്ക്കേണ്ടതാണ്. ഒരു പുരുഷന് പല സ്ത്രീകളുണ്ടെങ്കിൽ ഭിന്നരീതിയിലുള്ള ലീലകളും ഉണ്ടായിരിയ്ക്കും. അതുപോലെ ഒരു പരമാത്മാവിനു ഭിന്നപ്രകൃതികളോടുള്ള ലീലയാണ് ഭഗവാന്റെ രാസക്രീഡ. അതിന്റെ യഥാർഥഭാവം ദശമസ്കന്ധത്തിലാണ് പ്രകടമാകുന്നത്. അതിനു നിരോധലീലയെന്നും പേരുണ്ട്. ഭഗവാനിൽ ഭിന്നശക്തികളുടെ ലയം പല പ്രകാരത്തിലുണ്ടാകുന്നതായി ദശമസ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്.

പരീക്ഷിത്ത് ശുകമഹർഷിയോടു ചോദിച്ചതുപോലെ മുമ്പൊരിയ്ക്കൽ നാരദൻ ബ്രഹ്മാവിനോടും ചോദിച്ചിരുന്നു. ബ്രഹ്മാവ് അതിന്നുത്തരം പറഞ്ഞു: 'ഞാൻ ഭഗവാന്റെ അസ്തിത്വംകൊണ്ട് പലതും സൃഷ്ടിയ്ക്കുന്നു. അതിനാൽ യഥാർഥത്തിൽ സൃഷ്ടികർത്താവ് ഭഗവാനാണ്: പക്ഷെ ലോകർ എന്നെയാണ് സൃഷ്ടികർത്താവായി കരുതുന്നത്. ദ്രവ്യം, കർമം, കാലം, സ്വഭാവം, ജീവൻ ഇവയെല്ലാം ഈ സൃഷ്ടികർമത്തിൽ ഉപാദാനകാരണങ്ങളാണ്. ഇവയൊന്നും ശ്രീകൃഷ്ണഭഗവാനിൽ നിന്നും ഭിന്നമല്ല.

മായാമുഗ്ദ്ധരായ മനുഷ്യർ സ്വയം കർത്തൃത്വാഭിമാനത്താൽ ബദ്ധരാകുന്നു. ഭഗവാനു ഭിന്നരൂപങ്ങൾ ഉണ്ടാകണമെന്നു തോന്നിയപ്പോൾ സ്വയം കാലം, കർമം, സ്വഭാവം ഇവയെ സ്വീകരിച്ചു. കാലത്താൽ മൂന്നു ഗുണങ്ങളിലും അസമത്വം ഉണ്ടായി. സ്വഭാവത്താൽ അതിനു പരിണാമവും കർമത്താൽ മഹത്തത്ത്വത്തിന്റെ ഉത്പത്തിയുമുണ്ടായി.'

ഇവിടെ ഭഗവാനിൽ നിന്ന് ആദ്യമായി കാലമുണ്ടായി എന്നു പറഞ്ഞിരിയ്ക്കുന്നു. ദേശകാലയുക്തമായ മായ ഭഗവാനിൽ തീരെ ഇല്ലെന്നും പറഞ്ഞിരിയ്ക്കുന്നു. അതിനാൽ കാലത്തെക്കുറിച്ച് നമ്മുടെ ശാസ്ത്രങ്ങളിൽ സ്പഷ്ടമായി ഒന്നും പറഞ്ഞിട്ടില്ല. വ്യാവഹാരികദൃഷ്ട്യാ നോക്കിയാൽ സൂര്യന്റെ ഉദ്ഭവം മുതല്ക്കേ കാലം തുടങ്ങിയിരിയ്ക്കണം. ബ്രഹ്മാവിനു ശേഷമാണ് സൂര്യൻ ഉണ്ടായത്. ബ്രഹ്മാവിനു മുമ്പുതന്നെ ഭഗവാൻ ഉണ്ടായതിനാൽ കാലം അദ്ദേഹത്തെ ബാധിയ്ക്കുകയില്ല. എങ്കിലും ഭാഗവതത്തിൽ പറഞ്ഞിരിയ്ക്കുന്നു, ഭഗവാന്റെ കാലശക്തികൊണ്ട് ത്രിഗുണങ്ങളിൽ ഭിന്നതയുണ്ടായി എന്ന്. വേറെ ചിലേടത്ത് ഭഗവാന് കാലം ബാധകമല്ലെന്നും പറഞ്ഞിട്ടുണ്ട്. ഭഗവാനിൽ കാലം ഉണ്ടെങ്കിലും ഭഗവത്സ്വരൂപത്തിൽ വികാരം ഉണ്ടാകുന്നതിനാൽ അദ്ദേഹം അദൃശ്യനാണ്. ഈ വിഷയത്തെപ്പററി യോഗവാസിഷ്ഠത്തിൽ വിവരിച്ചിട്ടുണ്ട്. പ്രമാണത്തിനും അജ്ഞാതത്തിനുമപ്പുറത്ത് കാലമെന്നൊന്നില്ല. ഒരു പാശ്ചാത്യശാസ്ത്രജ്ഞനായ *പ്രൊഫസർ* ഐൻസ്റ്റീൻ കാലത്തെപ്പററി ഒരു പുതിയ കണ്ടുപിടിത്തം നടത്തിയിട്ടുണ്ട്. അതിനു സാപേക്ഷവാദം എന്നു പേർ. കാലത്തിന്റെ തത്ത്വം മനസ്സിലാക്കാൻ സാപേക്ഷവാദം വളരെ ഉപകരിയ്ക്കും. ദ്രഷ്ടാവിന്റെ വീക്ഷണകോണിൽ നിന്നാണ് സാപേക്ഷവാദം സമർഥിക്കുന്നത്. നിത്യവും ഭഗവാന്റെ സമീപത്തിലോ ബ്രഹ്മത്തിലോ സ്ഥിതിചെയ്യുന്നവർക്ക് ജഗത്തിന്റെ ഉത്പത്തിയും ലയവും ബാധകമല്ല. ഭാഗവതത്തിൽ ഇക്കാര്യം സ്പഷ്ടമാക്കിയിട്ടുണ്ട്. എങ്കിലും സാധാരണക്കാർക്ക് ഈ അജാതവാദം അത്ര സുഗമമല്ല. അതുകൊണ്ട് വെറും ദ്രഷ്ടാക്കൾക്ക് ജഗത്തിന്റെ ഉത്പത്തി എങ്ങനെയുണ്ടായി എന്ന് ആരായേണ്ടിയിരിയ്ക്കുന്നു. ഉപനിഷത്തിലും ഭാഗവതത്തിലും ഭഗവാനിൽനിന്നാണ് ജഗത്തുണ്ടായത് എന്നു പറഞ്ഞിരിയ്ക്കുന്നു. ഭഗവാന്റെ സ്വരൂപം മനസ്സിലാക്കാൻ ആഗ്രഹമുണ്ടാകുമ്പോൾ ലോകത്തിലുള്ളതെല്ലാം ഭഗവത്സ്വരൂപമായി കാണപ്പെടുമെന്ന് ഭഗവാൻതന്നെ പറഞ്ഞിട്ടുണ്ട്. എല്ലാം ഭഗവാനാണെങ്കിൽ എന്തുകൊണ്ടാണ് നാം ജഗത്തിനെ കാണുന്നത്? അപ്പോഴാണ് ദ്രഷ്ടാവിന്റെ തെറ്റ് മനസ്സിലാക്കാനുള്ള ദൃഷ്ടിസൃഷ്ടിവാദം തുടങ്ങുന്നത്. അതിനെപ്പററി കൂടുതൽ വിവരങ്ങൾ ഒന്നാം സ്കന്ധത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. പരീക്ഷിത്തിന് മോക്ഷം ലഭിയ്ക്കുന്ന ദിവസമാണ് വേദാന്തസാരമായ ഏകാദശസ്കന്ധ





ത്തിന്റെ ഉപദേശം. പക്ഷെ ആദ്യമേ തന്നെ സൃഷ്ടിദൃഷ്ടിവാദം ഉപയോഗപ്പെടുന്നതിനാൽ രണ്ടും മൂന്നും സ്കന്ധങ്ങളിൽ അവയെപ്പറ്റി പറഞ്ഞുകൊടുക്കുന്നു.

ബ്രഹ്മാവ് വീണ്ടും നാരദനോടു പറഞ്ഞു: "സത്ത്വരജോഗുണങ്ങൾ കൂടുകയും മഹത്തത്ത്വത്തിന് വികാരമുണ്ടാവുകയും ചെയ്തതിനാൽ ജ്ഞാനം, ക്രിയ, ദ്രവ്യം എന്നീ തമഃപ്രധാനമായ രൂപങ്ങളിൽ വികാരമുണ്ടായി. അതിനെയാണ് അഹങ്കാരമെന്നു പറയുന്നത്. അതിന് ജ്ഞാനശക്തി, ക്രിയാശക്തി, ദ്രവ്യശക്തി എന്നീ മൂന്നു പിരിവുകൾ ഉണ്ടായി. താമസാഹങ്കാരത്തിൽനിന്ന് അഞ്ചു തന്മാത്രകൾ ഉദ്ഭവിച്ചു. അവയിൽനിന്നാണ് അഞ്ചു മഹാഭൂതങ്ങൾ ഉണ്ടായത്. വൈകാരികമായ സാത്ത്വികാഹങ്കാരത്തിൽനിന്ന് ദേവതകളും, രാജസാഹങ്കാരത്തിൽനിന്ന് ഇന്ദ്രിയങ്ങളും ജനിച്ചു. ഇവയെല്ലാം ഒന്നുചേർന്നിട്ടും പ്രവർത്തനക്ഷമത ഉണ്ടാകാത്തതിനാൽ ശരീരം ഉണ്ടായില്ല. അതിനാൽ ഭഗവാൻ ഒരു പുതിയ ശക്തിയെ സൃഷ്ടിച്ചു. ആ ശക്തിയുടെ സഹായത്താൽ ഈ തത്ത്വങ്ങൾ എല്ലാം ഒന്നുചേർന്നു. അങ്ങനെ ബ്രഹ്മാണ്ഡത്തിന്റെ സൃഷ്ടിയുണ്ടായി. എന്നിട്ടും ആയിരത്തോളം വർഷം വെള്ളത്തിൽ കിടന്നു. പിന്നീട് കാലം, കർമം, സ്വഭാവം ഇവയോടുകൂടിയ ജീവനെ (സമഷ്ടിചൈതന്യം)ക്കൊണ്ട് ഈ നിർജീവമായ ബ്രഹ്മാണ്ഡം സജീവമാക്കി. ആ ചൈതന്യത്തെ വിരാട് എന്നു പറയുന്നു. ആയിരം കൈകളും, കാലുകളും, മുഖങ്ങളും, എല്ലാമുള്ള ആ പുരുഷൻ അണ്ഡം പൊട്ടിച്ചു പുറത്തുവന്നു. ഈ വിരാട് പുരുഷൻ സർവ്വലോകമയനാണ്. ആ ഭഗവത്ശരീരത്തിൽതന്നെ ഒരു ഭിന്നലോകത്തിന്റെ കല്പനയായി. സകല ലോകങ്ങളും ദേവതകളും അവരുടെ ഇന്ദ്രിയങ്ങളും എല്ലാം കൂടിച്ചേർന്നാണ് വിരാട് പുരുഷൻ. ഭൂതം, ഭാവി, വർത്തമാനം എന്നീ മൂന്നു കാലങ്ങളിലും പരമാത്മാവ് വ്യാപിച്ചിട്ടുണ്ട്. പക്ഷേ അത് പരമാത്മാവിന്റെ ഏകദേശവ്യാപ്തിയാണ്. തന്റെ മണ്ഡലത്തോടൊപ്പം സമസ്തലോകത്തേയും സൂര്യൻ പ്രകാശിപ്പിയ്ക്കുന്നതുപോലെ പരമാത്മാവ് അകത്തും പുറത്തും സകലർക്കും പ്രകാശം നൽകുന്നതോടൊപ്പം സ്വയം പ്രകാശിയ്ക്കുന്നു. ഈ ഭഗവാൻ അനന്യകർമങ്ങളിൽ നിന്നു വിമുക്തനും അമരത്വത്തിന്റേയും അഭയപദത്തിന്റേയും ആകാരവുമാണ്. സകല ജഗത്തിനെയും പ്രകാശിപ്പിയ്ക്കുന്നുവെങ്കിലും ലോകാതീതനായ ഈ പരമാത്മാവ് അചിന്ത്യനാണ്."

ബ്രഹ്മാവ് തുടർന്നു: " വിരാട്പുരുഷന്റെ നാഭികമലത്തിൽ നിന്ന് ഞാൻ ജനിച്ചപ്പോൾ ആ കമലത്തിന്റെ ആകൃതിയല്ലാതെ മററു സാമഗ്രികൾ ഇല്ലായിരുന്നു. അതുകൊണ്ടു മാത്രം ഞാൻ ഭിന്നാകാരമായി സൃഷ്ടിച്ചു. ഭഗവാൻ നിർഗുണനാണെങ്കിലും സൃഷ്ടിയുടെ ആരംഭത്തിൽ മായാഗുണങ്ങൾക്ക് അധീനനാകുന്നു. ഈ സമസ്തലോകവും മായാഗുണങ്ങൾക്ക് അധീനമാണ്. കാര്യകാരണ



രൂപമായ യാതൊന്നും ഈ ലോകത്ത് ഭഗവാനിൽനിന്നു വിഭിന്നമായിട്ടില്ല. ആകാശത്തിനു തന്റെ അതിരു കാണാൻ സാധിയ്ക്കാത്തതുപോലെ ഭഗവാനുപോലും സ്വമായയുടെ വ്യാപ്തി മനസ്സിലാക്കാൻ സാധിയ്ക്കുകയില്ല. മറ്റുള്ളവർക്ക് എങ്ങനെ സാധിയ്ക്കും ?

**നാഹം ന യൂയം യദൃതാം ഗതിം വിദുഃ**
**ന വാമദേവഃ കിമുതാപരേ സുരാഃ**
**തന്മായയാ മോഹിതബുദ്ധയസ്ത്വിദം**
**വിനിർമിതം ചാത്മസമം വിചക്ഷ്മഹേ.**

(2.6.36)

(വിരാട് പുരുഷന്റെ യഥാർഥസ്വരൂപം ഞാനും നീയും മഹാദേവൻപോലും മനസ്സിലാക്കുന്നില്ല. ആ നിലയ്ക്കു മറ്റു ദേവന്മാർക്ക് എങ്ങനെ മനസ്സിലാകും ? അദ്ദേഹത്തിന്റെ മായയാൽ നിർമിതമായ ഈ ലോകത്ത് നാമെല്ലാവരും മായാമുഗ്ദ്ധരാകയാൽ അവരവരുടെ ബുദ്ധിയ്ക്കനുസരിച്ചു മനസ്സിലാക്കുന്നു.)

ഗീതയിൽ ഭഗവാൻ പറയുന്നു -**യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹ്യം** (എന്നെ ഏതു പ്രകാരത്തിൽ ഭജിയ്ക്കുന്നുവോ അതേ പ്രകാരത്തിൽ ഞാൻ അവരെ ഭജിയ്ക്കുന്നു). ഇത്തരത്തിലുള്ള സ്വരൂപത്തെ അറിയാനുള്ള മാർഗം ബ്രഹ്മാവ് നാരദന് ഉപദേശിച്ചു. ഇന്ദ്രിയങ്ങളേയും ശരീരത്തേയും സ്വാധീനത്തിലാക്കി ശാന്തചിത്തരായിരിയ്ക്കുന്ന മുനിജനങ്ങൾക്ക് ഭഗവാനെ അറിയാൻ കഴിയുന്നു. പക്ഷെ ദുർജനങ്ങളുടെ കുതർക്കം കൊണ്ടു ഭഗവത്സ്വരൂപം അവരുടെ മുമ്പിൽ സ്വാച്ഛാദിതമായിത്തീരുന്നു. ഭഗവാന്റെ പ്രഥമാവതാരം ആയിരം ശിരസ്സുള്ള ഒരു പുരുഷനായിരുന്നു. സകലജീവനും ഭഗവത്സ്വരൂപമാണ്. നാമും മറ്റു ദേവന്മാർപോലും ഭഗവദാകാരമാണ്.

ഈ സിദ്ധാന്തം ശാസ്ത്രങ്ങളിൽ പലയിടത്തും പ്രതിപാദിച്ചിട്ടുണ്ട്. ചതുശ്ലോകീഭാഗവതത്തിൽ ഭഗവാൻ പറയുന്നു-ഉണ്ടായതും ഇപ്പോൾ ഉള്ളതും എല്ലാം എന്റെ സ്വരൂപമാണ്. എന്നാലും മുൻപറഞ്ഞപോലെ ഭഗവാന്റെ മായയാൽ മോഹിതരാകുന്നവർ അവരവരുടെ യുക്തിയ്ക്കനുസരണമായി ഭഗവാനെ അറിയുന്നു. മാത്രമല്ല അതിനനുയോജ്യമായി സ്വയം പെരുമാറുന്നതിനുപകരം തന്റെ മാന്യത അനുസരിച്ച് ഭഗവാൻ വർത്തിയ്ക്കണമെന്നുകൂടി അവർ വിചാരിയ്ക്കുന്നു. മായാമുക്തനായ ജീവൻ ഭഗവാനെ എങ്ങനെ മനസ്സിലാക്കുമെന്നും ദശമസ്കന്ധത്തിൽ പറയുന്നുണ്ട്. ശ്രീകൃഷ്ണനോടൊപ്പം ഗോപന്മാർ വിളിച്ചു നടക്കുന്നതുകണ്ട് അവർ ബ്രഹ്മാനന്ദം അനുഭവിയ്ക്കുന്നതായി തത്വജ്ഞാനിയ്ക്ക് തോന്നി. ദാസഭക്തി ആഗ്രഹിയ്ക്കുന്നവർക്ക് തോന്നിയതു തന്റെ ഇഷ്ടദൈവം കളിയ്ക്കുന്നതായിട്ടാണ്. മായാബദ്ധരായവർ ഒരു സാധാരണ ബാലൻ അഥവാ നന്ദഗോപരുടെ പുത്രൻ എന്ന നിലയിലാണ് അദ്ദേഹത്തെ കണ്ടത്.

കംസവധത്തിനായി ബലരാമനോടൊപ്പം ഭഗവാൻ രംഗപ്രവേശം ചെയ്തു. മല്ലയുദ്ധം നടക്കാൻ പോകുകയാണ്. മല്ലന്മാർക്ക് ഭഗവാൻ ഒരു മല്ലനായിട്ടാണ് തോന്നിയത്. സാധാരണക്കാർ നരരത്നമായും, സ്ത്രീകൾ കാമദേവനായും, ഗോപന്മാർ സ്വജനമായും, മാതാപിതാക്കൾ പുത്രനായും, കംസൻ മൃത്യുദേവതയായും, ജ്ഞാനികൾ വിരാട് സ്വരൂപമായും, യോഗികൾ പരമതത്ത്വമായും, യാദവർ ഇഷ്ടദേവനായും അദ്ദേഹത്തെ കണ്ടു.

വിവാഹസമയത്തു ത്ര്യംബകം എന്ന വില്ലു മുറിച്ച ശ്രീരാമനെ പലരും പല പ്രകാരത്തിലാണ് കണ്ടത്. അതുകൊണ്ട് ഭഗവാന്റെ യഥാർഥരൂപം ആരും മനസ്സിലാക്കുന്നില്ല. മനുഷ്യദൃഷ്ടിയെ വിട്ടിട്ട് ശ്രുതിയെ പ്രമാണമായെടുത്ത് യോഗിയും, ജ്ഞാനിയും, ഭക്തനും ഭഗവത്സ്വരൂപത്തെപ്പററി പറയുന്നതു വിശ്വസിച്ചാൽ ഏതാണ്ടൊക്കെ ഭഗവത്സ്വരൂപ നിർണയം പര്യാപ്തമായിക്കരുതാം.

*ജയിലി*ലെ ഉദ്യോഗസ്ഥൻ 25 വർഷം അവിടെ ത്തന്നെ ജോലി നോക്കുന്നു. ജയിൽപ്പുള്ളി അഞ്ചോ ആറോ വർഷം അവിടെ താമസിയ്ക്കുന്നു. ഉദ്യോഗസ്ഥന് ആഹാരം കഴിയ്ക്കണമെങ്കിൽ ശമ്പളം കിട്ടണം. ജയിൽപ്പുള്ളിയ്ക്ക് വെറുതെ ആഹാരം കിട്ടും. ഉദ്യോഗസ്ഥന്മാർക്കു രാത്രി ഉറക്കമൊഴിയ്ക്കണം. കള്ളപ്പുള്ളിയും അക്രമിയും സുഖമായി ഉറങ്ങുന്നു. ഇതിൽ ശിക്ഷ അനുഭവിയ്ക്കുന്നതാരാണ് ?

അതുപോലെ ജീവന്റെ യഥാർഥസ്വരൂപം ശരിയായി മനസ്സിലാക്കിയാൽ അതുതന്നെയാണ് ബ്രഹ്മം. പക്ഷേ തന്റെ സ്വരൂപത്തെ മനസ്സിലാക്കാത്തവർ ഭൗതിക സാധനങ്ങൾ കുമിച്ചുകൂട്ടി മറ്റുള്ളവരുടെ യജമാനനാകാൻ ആഗ്രഹിയ്ക്കുന്നു. ശാസ്ത്രങ്ങളുടെ ലക്ഷ്യം ഭ്രമനിവൃത്തിയാണ്. മിഥ്യാജ്ഞാനത്തിന്റെ നിവൃത്തി ബ്രഹ്മത്തിന്റെയും ആത്മാവിന്റെയും ഐക്യബോധം കൊണ്ടുണ്ടാകുന്നു. ശുകദേവൻ പരീക്ഷിത്തിന് ഇപ്രകാരമുള്ള ജ്ഞാനമാണ് നൽകിയത്. ഏതെങ്കിലും ക്രിയകൊണ്ട് ജീവന് ഏഴു ദിവസത്തിനുള്ളിൽ ബ്രഹ്മസാരൂപ്യം ലഭിയ്ക്കുക പ്രയാസമാണ്. പക്ഷെ ജീവൻ സ്വയം ബ്രഹ്മരൂപമായിരുന്നതിനാൽ തെറ്റിദ്ധാരണ കൊണ്ടു സ്വയം മനുഷ്യനായി കരുതിയിരുന്നാലും ഈ തെറ്റിദ്ധാരണ ഗുരുമുഖേന തിരുത്തി അല്പസമയം കൊണ്ടു തന്റെ ലക്ഷ്യം സിദ്ധമാക്കണം.

ശ്രീമദ്ഭാഗവതത്തിൽ ഭഗവാനെ നടവരൻ എന്നു പറയുന്നു. നടവരൻ എന്നു പറഞ്ഞാൽ വലിയ നടൻ എന്നർഥം. നാടകക്കാർ പ്രേക്ഷകരെ തെറ്റിദ്ധരിപ്പിയ്ക്കുന്നതുപോലെ ഭഗവാൻ പ്രകടമാകുമ്പോൾ തെററിദ്ധരിയ്ക്കപ്പെടുന്നു. നാടകക്കാർ മാത്രം ആളെ തിരിച്ചറിയുന്നതുപോലെ ഭഗവദ്ഭക്തൻ ഭഗവാന്റെ ലീലകൾ മനസ്സിലാക്കുന്നു. ഒരു പ്രകാരത്തിൽ നാടകവും ലീലയും ഒന്നുതന്നെ.



ഇപ്രകാരമുള്ള ലീല ഭഗവാൻ എങ്ങനെ എന്തിനു ചെയ്യുന്നു എന്നതിനെപ്പററി ബ്രഹ്മാവ് നാരദനോടും ശുകദേവൻ പരീക്ഷിത്തിനോടും പറഞ്ഞു.

## പരീക്ഷിത്തുരാജാവിന്റെ സംശയങ്ങൾ

'മായ ജീവനെ എങ്ങനെ ബാധിച്ചു? ' ശുകബ്രഹ്മർഷി തുടർന്നു: "ബ്രഹ്മാവ് നാരദനോട് ഇതിനു മറുപടി പറഞ്ഞിട്ടുണ്ട്, നോക്കുക. ഞാൻ ഭഗവാന്റെ ലീലകളെ വർണിയ്ക്കുന്നെങ്കിലും അവയെ പൂർണമായി മനസ്സിലാക്കാൻ എനിയ്ക്കു കഴിവില്ല." ലീല എന്നതിനു നാടകം എന്നർഥം പറയാം. രാമനാടകം എന്നതിനു രാമലീല എന്ന് ഉൾനാടുകളിൽ പറയുന്നുണ്ട്. ലീല അഥവാ നാടകത്തിന് വേഷക്കാരനെ യഥാർഥരൂപത്തിൽ കാണിയ്ക്കാതെ വേറൊരു രൂപത്തിൽ പ്രദർശിപ്പിയ്ക്കുക എന്നർഥം. ഇതുപോലെ തന്നെയാണ് ഭഗവാന്റെ ലോകലീലയും. ദേഹാത്മബുദ്ധീന്ദ്രിയങ്ങളെ സ്വാധീനമാക്കി ശാന്തചിത്തരായിരിയ്ക്കുന്ന മുനികൾക്ക് ഈ ലീല കാണാൻ കഴിയും. നാസ്തികരും തർക്കബുദ്ധികളുമായ ആളുകൾക്ക് ഭഗവത്സ്വരൂപം മായാവൃതമായിരിയ്ക്കുന്നു. ഭഗവാൻ സ്വയം വിശുദ്ധജ്ഞാനരൂപവും സർവാർന്തര്യാമിയും സത്യസ്വരൂപിയും പൂർണനും അനാദ്യന്തനും നിർഗുണനും നിത്യനും അവ്യയനും ആണ്. അദ്ദേഹം സ്വാർത്ഥത്തിനുവേണ്ടി അവതരിയ്ക്കുന്നില്ല. ഇക്കാര്യം ഇനി പല സ്ഥലങ്ങളിലും നിരൂപണം ചെയ്യപ്പെടും. ബഹുജനങ്ങളുടെ ദൃഷ്ടിയിൽ ഭഗവാന് നാനാരീതിയിലുള്ള അവതാരങ്ങൾ ഉള്ളതായി കാണപ്പെടുന്നു. അവയിൽ അഞ്ചെണ്ണമാണ് മുഖ്യമായിട്ടുള്ളത്.

1. പുരുഷാവതാരം 2. ഗുണാവതാരം 3. ലീലാവതാരം 4. കലാവതാരം 5. മന്വന്തരാവതാരം.

ഭഗവാന്റെ ആദ്യത്തെ പുരുഷാവതാരം ആയിരം ശിരസ്സുള്ളതായിരുന്നു. അതിനെപററി പുരുഷസൂക്തത്തിൽ വർണിച്ചിട്ടുണ്ട്. ഉപനിഷത്തിൽ അതിന് ഭൂമ എന്നു പേർ. ഗീതയിൽ 11-ാം അധ്യായത്തിൽ അതിനു വിശ്വരൂപം എന്നു പേർ നല്കിയിരിയ്ക്കുന്നു. സമഷ്ടിരൂപം ഭാഗവതത്തിന്റെ ദൃശ്യമാണ്.

ഗുണാവതാരം ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ എന്നിങ്ങനെ മൂന്നാണ്. ഈ ത്രിമൂർത്തികളായിട്ടാണ് ഭഗവാൻ ജഗത്തിന്റെ സൃഷ്ടിസ്ഥിതിപ്രളയങ്ങൾ നടത്തുന്നത്. സഗുണേശ്വരഭക്തന്മാർക്ക് ഈ അവതാരങ്ങൾ അനുഭവഗോചരമാണ്. ലീലാവതാരങ്ങളിൽ ഒന്നാമത്തേത് വരാഹാവതാരമാണ്. അതിൽനിന്നു വരാഹകല്പം തുടങ്ങുന്നു. പിന്നീട് ഹരി, കപിലൻ, ദത്തൻ, സനകാദികൾ, നരനാരായണന്മാർ, പൃഥു, ഋഷഭദേവൻ, ഹയഗ്രീവൻ, മത്സ്യം, കൂർമം, നരസിംഹം, വാമനൻ, ഹംസം, ധന്വന്തരി, പരശുരാമൻ, രാമചന്ദ്രൻ എന്നീ അവതാരങ്ങൾ ഉണ്ടായി.

കലാവതാരത്തിൽ ശ്രീകൃഷ്ണനനും ബലരാമനുമാണുള്ളത്. അവരുടെ മാർഗം സാമാന്യബുദ്ധിയ്ക്ക് മനസ്സിലാക്കാൻ സാധ്യമല്ലെന്നാണ് പുരാണങ്ങൾ ഘോഷിയ്ക്കുന്നത്.

ഒരു പുരുഷാവതാരവും മൂന്നു ഗുണാവതാരവും 22 ലീലാവതാരവും രണ്ടു കലാവതാരവും 14 മന്വന്തരാവതാരവുമുണ്ടെന്നാണ് ഭാഗവതം ഘോഷിയ്ക്കുന്നത്. ഈ അവതാരങ്ങളെല്ലാം ഭഗവാന്റെ വിഭൂതികളാണ്. അതുകൊണ്ട് ധാരാളം ഈശ്വരന്മാർ ഉണ്ടെന്നു വിചാരിയ്ക്കരുത്. ആ ശക്തി ഏകമാണ്. ഭഗവാന്റെ ശക്തിയെ അപേക്ഷിയ്ക്കുന്നവർ അവതാരങ്ങളെ വിശ്വസിയ്ക്കുന്നു. മഹമ്മദീയരും മറ്റു മതക്കാരും ഇക്കാര്യം അറിയുന്നതേയില്ല. അതുകൊണ്ട് അവരുടെ വിചാരം ഹിന്ദുക്കൾ ബഹുദേവതാരാധകർ ആണെന്നാണ്. പല പ്രകാരത്തിലുള്ള മൂർത്തികൾ ഈശ്വരന്റെ നാനാത്വത്തെയല്ല പ്രകടമാക്കുന്നത്; പ്രത്യുത നാനാരൂപങ്ങളെയാണ്.

ഈ ഭൂമിയിൽ ഏറ്റവും പ്രാചീനധർമം - സനാതനധർമം - ഹിന്ദുധർമമാണ്. മറ്റു ധർമങ്ങൾ ഏതെങ്കിലുമൊരു ധർമഗുരു സ്ഥാപിച്ചതാണ്. പക്ഷെ സനാതനധർമത്തിന്റെ തത്ത്വം ഏകമാണ്. ഇത് ഒരു ആചാര്യനും സ്ഥാപിച്ചതല്ല. അനേകം മഹർഷികൾ സ്വാനുഭവങ്ങളെ ധർമശാസ്ത്രങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. അതുകൊണ്ട് ഹിന്ദുധർമം വളരെ വിപുലമാണ്. അതിലെ സാധനകളും ഭിന്നരീതിയിലുണ്ട്. ഒരേ ഭഗവാനാണ് സകലരിലും അധിവസിയ്ക്കുന്നത്. ആ സ്ഥിതിയ്ക്ക് നമ്മോട് എതിർക്കുന്നവരുടെ നേരേ നാം എന്തു ചെയ്യണം? ഹിന്ദുധർമം പറയുന്നു: ആ മനുഷ്യനിൽ നരസിംഹഭഗവാന്റെ ഭാവം കണ്ടുകൊള്ളണമെന്ന്. അതുപോലെ നമ്മെ കബളിപ്പിയ്ക്കാൻ വരുന്ന ചതിയനിൽ വാമനഭഗവാന്റെ ഭാവം നാം കാണണം. ഇത്തരം ഭാവങ്ങൾ മനുഷ്യജീവിതത്തിൽ ഉത്കർഷങ്ങൾക്ക് ഇടനല്കുന്നു. യന്ത്രങ്ങളിൽ ഭ്രമിച്ചുപോയ പാശ്ചാത്യർ യന്ത്രങ്ങളെപ്പോലെ ആയിത്തീരുന്നു. അന്യരുടെ വക തട്ടിയെടുക്കുന്നതിലാണ് അവരുടെ വാസന. യഥാർഥസ്വരാജ്യം എന്താണെന്ന് അവർക്ക് നിശ്ചയമില്ല.

ഭഗവത്കൃപയ്ക്ക് പാത്രമാകുന്നവർ മായയുടെ ബന്ധനത്തിൽ നിന്നു മുക്തരാകുന്നു. അവർക്ക് "ദേഹം നിമിത്തമഹംബുദ്ധി" ഉണ്ടാകുന്നില്ല. അവരിൽ സർവാത്മഭാവം ഉദയം ചെയ്യുന്നു.

ഭഗവാന്റെ യഥാർഥസ്വരൂപം നിത്യവും ശാന്തവും അഭയവും വിശുദ്ധജ്ഞാനാത്മകവും കാര്യകാരണാത്മകമായ പ്രപഞ്ചത്തിന് അതീതവും ആകുന്നു. കർമഫലങ്ങൾ ഒന്നും അവിടെ ബാധകമല്ല. മായയും അതിന്റെ നേരെ നില്ക്കാതെ ലജ്ജയോടെ ദൂരെ മാറുന്നു. ശോകരഹിതവും നിത്യാനന്ദമയവുമായ ഈ ധാമത്തെ വിദ്വാന്മാർ ബ്രഹ്മമെന്നു പറയുന്നു. സ്ഥിരചിത്തരായ യതികൾ ബ്രഹ്മധ്യാനമാത്രയിൽ ഭേദബുദ്ധി ഉപേക്ഷിയ്ക്കുന്നു. അങ്ങനെ അവർ അഭേദാനന്ദരാകുന്നു. ശരീരം നശിച്ചതിനുശേഷവും ശാശ്വ

തനായ ആത്മാവ് വികാരരഹിതനായിരിയ്ക്കുന്നു. അതിന് നാശമുണ്ടാകുന്നതേയില്ല.

ബ്രഹ്മാവ് ഇങ്ങനെ ഉപസംഹരിച്ചു: 'ശ്രീഹരിയെ പറ്റി ഞാൻ ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു. കാര്യകാരണരൂപത്തിൽ സകല വസ്തുക്കളും ഭഗവാനിൽനിന്ന് ഭിന്നമല്ലെങ്കിലും ഭഗവാൻ അവയിൽനിന്ന് ഭിന്നമാണ്. അതായത് പ്രപഞ്ചധർമ്മമായ ഉത്പത്തിസ്ഥിതിനാശങ്ങൾ ഭഗവാനിൽ ഇല്ല. ഇനി നീ അതിനെപ്പററി വിസ്തരിച്ചു പഠിയ്ക്കുക. ഏതു വിധവും ലോകരിൽ ഭക്തി വർദ്ധിയ്ക്കാൻ ഇടയാകത്തക്ക വണ്ണം ഈ ഭാഗവതതത്ത്വത്തെ നീ വർണിയ്ക്കുക.'

ഭഗവാൻ നാലു ശ്ലോകങ്ങളായി മൂലഭാഗവതം ബ്രഹ്മാവിനു പറഞ്ഞുകൊടുത്തു. അതിനെത്തന്നെ കുറേക്കൂടി വിസ്തരിച്ചു മേൽപറഞ്ഞവിധം ബ്രഹ്മാവ് നാരദന് ഉപദേശിച്ചു. അതിൽ മായാസ്വരൂപം വളരെ കുറച്ചേ വർണിച്ചിരുന്നുള്ളു. അതുകൊണ്ട് പരീക്ഷിത്ത് ശുകബ്രഹ്മർഷിയോടു ചോദിച്ചു.''നിർഗുണഭഗവാന്റെ സഗുണഭാവത്തെ പററി ശ്രീനാരദമഹർഷി സുവിശേഷമായി വർണിച്ചിട്ടുള്ളത് അറിയാൻ ആഗ്രഹമുണ്ട്. അതുകൊണ്ട് അന്തഃകരണം ശുദ്ധമാകുമല്ലോ. എന്റെ സംശയം ഇത്രമാത്രമാണ്.

1.പഞ്ചമഹാഭൂതങ്ങളുടെ ബന്ധനത്തിൽനിന്നു വിമുക്തമായ ശരീരം പഞ്ചഭൂതസഞ്ചിതമായിത്തന്നെ ഇരിയ്ക്കുന്നു. ഇത് സ്വഭാവേന, അത്തരത്തിൽ ഇരിയ്ക്കുന്നതോ- അല്ല കർമം ഇതിനു കാരണമാണോ?

2.അവിടുന്ന് പറഞ്ഞല്ലോ പരപുരുഷന്റെ നാഭിയിൽ നിന്ന് ലോകസൃഷ്ടിയ്ക്കു കാരണമായ കമലം ഉണ്ടായി എന്ന്. അപ്പോൾ ഭഗവാനിലും ജീവനിലെപോലെപരിമിതമായ ഒരു അവയവം ഉണ്ടായി. എന്നാൽ അതിനുശേഷം ജീവനും ഭഗവാനും തമ്മിൽ എന്താണ് ഭേദം?

3.മായാവിമുക്തനായ ഭഗവാന്റെ സ്ഥിതി എവിടെയാണ്; എങ്ങനെയാണ് ?

4. അവിടുന്ന് ആദ്യമേ പറഞ്ഞു, പുരാണപുരുഷന്റെ അംഗത്തിൽനിന്ന് സമസ്ത ലോകവും ലോകപാലന്മാരുണ്ടായിയെന്ന്. പിന്നീട് പറഞ്ഞു ഈ ലോകവുംലോകപാലന്മാരും എല്ലാം കല്പിതമാണെന്ന്. ഇതിൽ ഏതാണ് ഞാൻ വിശ്വസിയ്ക്കേണ്ടത് ?

ഈ നാലു സംശയങ്ങളും പുരാണങ്ങൾ പഠിയ്ക്കുന്ന ഏതൊരാൾക്കും ഉണ്ടാകുന്നതാണ്. ഒന്നാമത്തേതും നാലാമത്തേതും കൂടുതൽ പ്രധാനമാണ്. ഇനി മറ്റൊരിടത്ത് കൂടുതൽ വിസ്തരിച്ചുകൊള്ളാം.

ഈ ചോദ്യങ്ങൾക്കു പുറമേ പരീക്ഷിത്ത് വേറെ ചില ചോദ്യങ്ങളും ഉന്നയിച്ചു.

1. കല്പം എത്രയുണ്ട് ?
2. കാലത്തിന്റെ പ്രമാണങ്ങൾ ഏതെല്ലാം ?





3. ആയുസ്സിന്റെ പരിണാമം എത്ര ?
4. കാലത്തിന്റെ സ്ഥൂലഗതിയും സൂക്ഷ്മഗതിയും എങ്ങനെ ?
5. വിവിധ കർമങ്ങൾകൊണ്ടു മനുഷ്യരുടെ ഗതി എങ്ങനെയെല്ലാം ആയിത്തീരുന്നു ?
6. ഏതു പ്രാണി ഏതു ജന്മം സ്വീകരിയ്ക്കുന്നു ?
7. അന്യസ്ഥലങ്ങളിലും അന്യലോകങ്ങളിലുമുള്ള ജീവന്റെ ഉത്പത്തി എങ്ങനെ ?
8. ബ്രഹ്മാണ്ഡത്തിന്റെ പരിമാണം, മഹാപുരുഷന്മാരുടെ ചരിത്രം, വർണവിഭാഗം ഇവയുടെ രഹസ്യമെന്ത് ?
9. അവതാരചരിതം, യുഗഭേദം, യുഗങ്ങളുടെ പരിണാമം ഇവ എങ്ങനെയുണ്ടാകുന്നു ?
10. മനുഷ്യരുടെ സാധാരണധർമവും വിശേഷധർമവും എന്തെല്ലാം ?
11. തത്ത്വത്തിന്റെ സംഖ്യ, സ്വരൂപലക്ഷണം, ഹേതുലക്ഷണം, ഭഗവാന്റെ ഉപാസനയും ആധ്യാത്മികവിധിയും.
12. യോഗേശ്വരന്മാരുടെ ഐശ്വര്യം, ഗതിഭേദം, ഉപഭേദം, ധർമശാസ്ത്രം, ഇതിഹാസപുരാണങ്ങളുടെ സ്വരൂപം.
13. ധർമം, അർഥം, കാമം ഈ മൂന്നു പുരുഷാർഥങ്ങളുടെ സാധന.
14. ബന്ധമോക്ഷങ്ങളുടെ സ്വരൂപം.
15. സ്വരൂപസ്ഥിതി
16. ഭഗവാൻ സ്വമായകൊണ്ട് ലീലകൾ നടത്തുന്നതെങ്ങനെ ?

മായാമുക്തനായ ജീവൻ സാക്ഷിഭാവത്തിൽ എങ്ങനെ ഉദാസീനനായിരിയ്ക്കും ?

ഏഴു ദിവസവും ഭഗവാന്റെ കഥ മാത്രം കേൾക്കാൻ ഇടയാവുകയും ഭഗവത്സ്വരൂപബോധം ഉണ്ടാകുകയും ചെയ്തതുകൊണ്ടാണ് ജിജ്ഞാസുവായ പരീക്ഷിത്തിന് ഇത്ര വളരെ സംശയങ്ങൾ ഉണ്ടായത്. പരീക്ഷിത്ത് തുടർന്നു പറഞ്ഞു: " കുപിതനായ ബ്രാഹ്മണകുമാരന്റെ ശാപമുണ്ടായില്ലെങ്കിൽ ഭഗവത്ചരിത്രമാകുന്ന അമൃതം കൊണ്ട് എന്റെ പ്രാണന് അനശ്വരത കൈവരികയില്ലായിരുന്നു. ഭഗവത് കഥയിൽ അത്രമാത്രം രസികതയുണ്ട്.

മുൻപറഞ്ഞ സംശയങ്ങൾ കേട്ടു ശുകദേവൻ സന്തുഷ്ടനായി ശ്രീമദ്ഭാഗവതകഥ തുടർന്നു പറഞ്ഞു.

ഒന്നാമത്തെ ചോദ്യത്തിന് ഉത്തരം രണ്ടാംസ്കന്ധത്തിലെ ഒൻപതാംഅധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നു.

**ആത്മമായാമൃതേ രാജൻ, പരസ്യാനുഭവാത്മനഃ**
**ന ഘടേതാർഥസംബന്ധഃ സ്വപ്നദ്രഷ്ടുരിവാഞ്ജസാ.**

(സ്വപ്നത്തിലെ വസ്തുക്കളോട് സ്വപ്നദ്രഷ്ടാവിന് പിന്നീട് ബന്ധമുണ്ടാകാതിരിയ്ക്കുന്നതുപോലെ പരിശുദ്ധജ്ഞാന



സ്വരൂപമായ ആത്മാവിന് മായയാൽ അല്ലാതെ മറ്റ് ഒരു പ്രകാരത്തിലും ഭൗതികവസ്തുക്കളോട് ബന്ധമുണ്ടാകുന്നില്ല.)

ബഹുരൂപിയായ മായ നിമിത്തം ജീവികളിൽ നാനാത്വം പ്രകടമാകുന്നു. മായയുടെ ഗുണങ്ങളിൽ മനുഷ്യൻ മയങ്ങിപ്പോകുന്നതിനാൽ ദേഹഗേഹാദികളായ ഭൗതികപദാർഥങ്ങളിൽ ഞാനെന്നും എന്റേതെന്നും ഉള്ള ഭാവം ഉണ്ടാകുന്നു. ഗുണങ്ങളിൽ ക്ഷോഭകാരിയായ കാലത്തിന്റേയും മോഹമുണ്ടാക്കുന്ന മായയുടേയും ശാസനകർത്താവായ ശാശ്വതബ്രഹ്മത്തിൽ ജീവൻ ലയിയ്ക്കുമ്പോൾ ശുദ്ധചൈതന്യം അജ്ഞാനരഹിതമായി ഞാനെന്നും എന്റേതെന്നുമുള്ള ഭാവങ്ങളെ ഉപേക്ഷിയ്ക്കുന്നു.

പരീക്ഷിത്ത് : ഈ സ്ഥിതിയിൽ എത്താൻ എന്തു ചെയ്യണം ?

ശുകദേവൻ : സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവിന്റെ നിഷ്ക്കപടമായ തപസ്സുകൊണ്ട് പ്രസന്നനായ ഭഗവാൻ തന്റെ പരിശുദ്ധസ്വരൂപത്തെ കാണിച്ചുകൊടുത്തപ്പോൾ ഉപദേശിച്ചു കൊടുത്ത തത്ത്വമാണ് ആത്മതത്ത്വപ്രാപ്തിയ്ക്കുള്ള മാർഗം.

ഈ ചോദ്യോത്തരങ്ങളോടെയാണ് യഥാർഥത്തിൽ ഭാഗവതം തുടങ്ങുന്നത്. ജഡചേതനങ്ങൾ തമ്മിൽ യഥാർഥത്തിൽ ബന്ധമുണ്ടായിട്ടില്ലെങ്കിൽ അങ്ങനെയൊന്ന് ഉള്ളതായിത്തോന്നാൻ കാരണമെന്ത് ? ഇതിന് ഉത്തരമായി ശ്രീശുകദേവൻ സ്വപ്നത്തെ ഉദാഹരിച്ചുകൊണ്ട് യഥാർഥ സംബന്ധം സ്വപ്നത്തിൽ എന്നപോലെ ജാഗ്രദവസ്ഥയിലും ഉണ്ടാകുന്നില്ല എന്നു പറഞ്ഞു.

സ്വപ്നാനുഭവം, ജാഗ്രത്തിലെ മായയെ മനസ്സിലാക്കാൻ ഉപകരിയ്ക്കുന്ന ഉദാഹരണമാകയാൽ മാണ്ഡൂക്യോപനിഷത്ത്, യോഗവാസിഷ്ഠം തുടങ്ങിയ മറ്റു വേദാന്തഗ്രന്ഥങ്ങളിലും ഉപയോഗിച്ചുകാണുന്നു. സ്വപ്നസംഭവത്തെപ്പറ്റി ആലോചിച്ചാൽ അതിൽ രണ്ടു ചൈതന്യങ്ങൾ ഉള്ളതായി തോന്നും.

1. സ്വപ്നകാലത്തെ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്ന പ്രമാതാവ്.

2. ആ പ്രമാതാവിന് ഉണ്ടാകുന്ന സുഖദുഃഖങ്ങളെ നോക്കിക്കൊണ്ടിരിയ്ക്കുന്ന സാക്ഷി.

ഒരാൾ ഒരു സ്വപ്നം കണ്ടെന്നിരിയ്ക്കട്ടെ. അയാൾക്ക് ഏതോ കുറ്റം ചെയ്തതിനു 15 വർഷത്തെ *ജയിൽ*ശിക്ഷ ലഭിച്ചു. 5 വർഷത്തെ ശിക്ഷ അനുഭവിച്ചപ്പോഴേയ്ക്കും അയാൾ ഉണർന്നു പോയി. ബാക്കിയുള്ള 10 വർഷത്തെ ശിക്ഷ ആരനുഭവിയ്ക്കും ? 5 വർഷത്തെ ശിക്ഷ അനുഭവിച്ചത് പ്രമാതാവ് ആയിരുന്നു. സ്വപ്നത്തിലെ ഈ സംഭവങ്ങളെല്ലാം നോക്കിക്കൊണ്ടിരുന്നതാണ് സാക്ഷി. സ്വപ്നത്തിൽ ജയിൽശിക്ഷ അനുഭവിച്ചിരുന്ന പ്രമാതാവ് താൻ ആയിരുന്നില്ലെന്ന് ഉണർന്നതിനു ശേഷം സാക്ഷിക്ക് ബോധ്യമാകുന്നു. ജാഗ്രദവസ്ഥയിൽ നിത്യവും പുതിയതായി പ്രമാതാവ് ഉണ്ടാകുന്നു. അത് സുഖദുഃഖങ്ങളെല്ലാം അനുഭവിയ്ക്കുന്നു. സാക്ഷി അതെല്ലാം നോക്കുന്നു.

ഈ അവസ്ഥയിൽ സാക്ഷി സ്വയം പ്രമാതാവായി കരുതുന്നു. സ്വപ്നാവസ്ഥയിൽ സ്വപ്നത്തിന്റെ അസത്യതയെപ്പറ്റി സാക്ഷിയും അറിയുന്നില്ല. ആ അവസരത്തിൽ പ്രമാതാവിൽനിന്ന് ഭിന്നനാണ് താനെന്ന ബോധവും ഉണ്ടാകുന്നില്ല.

താഴെക്കാണിച്ചിട്ടുള്ള ചിത്രങ്ങളിൽ നിന്നും മായയുടെ കാര്യം കുറേക്കൂടി സ്പഷ്ടമായി മനസ്സിലാക്കാൻ കഴിയും.

സാധാരണക്കാർക്ക് രണ്ടു കാര്യങ്ങൾ എളുപ്പത്തിൽ മനസ്സിലാകും: ഒന്നാമതു താനാരെന്നും രണ്ടാമതു മുൻപിൽക്കാണുന്ന ജഗത്ത് എന്താണെന്നും. ഈ ജഗത്തിനെ ഒന്നാമത്തെ ചിത്രത്തിൽ കാണാം.



ചിത്രം നമ്പർ 1 *a*.



ചിത്രം നമ്പർ 1 *b*.

ഈ ജഗത്തിനെ ദർശിയ്ക്കുന്നവന് അതിനോടുള്ള ബന്ധം എന്താണെന്നുകൂടി പ്രകടമാകണമെങ്കിൽ അയാളെകൂടി ചിത്രത്തിൽ കാണിയ്ക്കണം. അതനുസരിച്ച് രണ്ടാമതൊരു ചിത്രം ഇങ്ങനെ നിർമിയ്ക്കാം. (ചിത്രം 1 *b* നോക്കുക)

ഈ ചിത്രത്തിൽ ജഗത്തും ദ്രഷ്ടാവും ഉൾപ്പെട്ടിരിയ്ക്കുന്നു.

1 *ഏ*. ചിത്രത്തിൽ കണ്ട ജഗത്തിനോടു നമുക്കുള്ള ബന്ധത്തെ 1 ബി ചിത്രം പ്രകടമാക്കുന്നു.

1 *ബി.* ചിത്രത്തിൽ കാണുന്ന ജഗത്തിന്റെ ദ്രഷ്ടാവായ ജീവനെ പ്രമാതാ എന്നു ശാസ്ത്രങ്ങൾ പറയുന്നു. അതിന് ഇവിടെ *ഏ* എന്നു പറയാം. പ്രമാതാ എല്ലായ്പ്പോഴും പ്രമേയത്തോടു ബന്ധപ്പെട്ടിരിയ്ക്കും.

ദ്രഷ്ടാവ് കുരങ്ങനോ കഴുകനോ ആണെങ്കിൽ, അവയുടെ ദൃഷ്ടിയിൽ ഈ ജഗത്ത് അല്പംകൂടി വിഭിന്നമായിട്ടായിരിയ്ക്കും കാണപ്പെടുന്നത്. അതിനെ ചിത്രീകരിയ്ക്കുമ്പോൾ രണ്ടാമത്തെ ചിത്രത്തിലെ മനുഷ്യനെ മാറ്റിയിട്ട് തത്സ്ഥാനത്ത് കുരങ്ങനെയോ കഴുകനെയോ പ്രമാതാവായി വരയ്ക്കണം. പിന്നീട് ഈ ജന്തുക്കൾക്ക് ജഗത്ത് കാണപ്പെടുന്നതെങ്ങനെയെന്ന് അവയോടു ചോദിച്ചിട്ടു വേണം ജഗത്തിനെ ചിത്രീകരിയ്ക്കാൻ. പക്ഷേ മനുഷ്യനു

(പ്രമാതാവിന്) കുരങ്ങന്റേയും കഴുകന്റേയും പ്രമാതാക്കളുമായി സംസാരിയ്ക്കാൻ കഴിവില്ല. അതുകൊണ്ട് അക്കാര്യം ഭാവനാഗോചരമാണ്. ജീവന്റെ (പ്രമാതാവിന്റെ)യും അതിന്റെ ഇന്ദ്രിയങ്ങളുടെയും ഭിന്നതകൊണ്ടു ജഗത്തും ഭിന്നമായി കാണപ്പെടുന്നു.

ചിത്രം 1 *ബി* കാണുന്നവന് ആ ചിത്രവുമായുള്ള ബന്ധം അറിയണമെങ്കിൽ താഴെക്കാണുംപ്രകാരം മൂന്നാമതൊരു ചിത്രം കൂടി വേണം.



ചിത്രം നമ്പർ 2

ആദ്യമേതന്നെ ചിത്രത്തെ നോക്കുന്ന പ്രമാതാവിന്, ജീവന്, '*ഏ*' എന്ന് നാമകരണം ചെയ്തുവല്ലോ. ഈ രണ്ടാം നമ്പർ ചിത്രത്തിന്റെ ദർശകനെ 'ബി' എന്നു വിളിയ്ക്കാം. 'സാക്ഷി' എന്ന നാമം അതിനു കുറെക്കൂടി ഉപപന്നമാണ്. *ബി*യ്ക്ക് (സാക്ഷിയ്ക്ക്) ശരീരമില്ലെങ്കിലും മനസ്സിലാക്കാനുള്ള സൗകര്യത്തിനുവേണ്ടി മാത്രം രണ്ടാമത്തെ ചിത്രത്തിൽ ശരീരം വരച്ചിട്ടുണ്ട്.

സ്വപ്നത്തിലെ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്നത് 'ഏ' ആണെങ്കിൽ ആ സുഖദുഃഖങ്ങളെ അറിയുന്ന സാക്ഷിയാണ് *ബി*. ജാഗ്രദവസ്ഥയിലെ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്നത് '*ഏ*' യാണെന്നു കരുതിയാൽ ആ സുഖദുഃഖങ്ങളെ നിർവികാരനായി നിന്നു ദർശിയ്ക്കുന്ന സാക്ഷി '*ബി*'യാകും. '*ഏ*' എന്ന ജീവൻ സ്വപ്നദശയിൽ സ്വപ്നമായിത്തീരുകയും ജാഗ്രദവസ്ഥയിൽ മനുഷ്യനെപ്പോലെയാവുകയും ചെയ്യുന്നു. ഉറക്കത്തിൽ '*ഏ*' യുടെ അവസ്ഥയ്ക്കു തുല്യമായി ഒന്നും കാണാനില്ലാത്തതിനാൽ ജീവനു സുഷുപ്തിയിൽ യാതൊരു സംഭവവും ഉണ്ടാകുന്നില്ല.

'*ഏ*' യെക്കാൾ '*ബി*'ക്ക് ജ്ഞാനം കൂടുതലുണ്ട്. ഓരോ ദശയോടും '*ഏ* ' സാത്മ്യം പ്രാപിച്ചുകഴിയുമ്പോൾ '*ബി*' ജാഗ്രത്സ്വപ്നസുഷുപ്തികളെ വേർതിരിച്ചറിയുന്നു. അതുകൊണ്ടാണ് '*ഏ*'യെ പ്രമാതാവായും '*ബി*' യെ സാക്ഷിയായും കരുതുന്നത്. സാക്ഷിയുടെ ദൃഷ്ടിയിൽ പ്രമാതാവും പ്രമേയവും ഉണ്ട്. എന്നാൽ പ്രമാതാവിന്റെ ദൃഷ്ടിയിൽ ഒരു 'ജീവൻ' മാത്രമേയുള്ളു. അതു സ്വയം കർത്താവായും ഭോക്താവായും കരുതുന്നു. 'ദേഹംനിമിത്ത മഹംബുദ്ധി കൈക്കൊണ്ട' ജീവനാണ് പ്രമാതാവെന്നു സാക്ഷിയ്ക്കറിയാം. രണ്ടാം നമ്പർ ചിത്രത്തിൽ ഇക്കാര്യമാണ് പ്രകടമാക്കിയിട്ടുള്ളത്. അതുതന്നെയാണ് ചിത്രം 1 *ബി* യെക്കാൾ അതിനുള്ള മെച്ചവും.

പരീക്ഷിത്തുമഹാരാജാവിന്റെ ആദ്യത്തെ ചോദ്യം ഒന്നുകൂടി പരിശോധിയ്ക്കാം. ജഡചേതനങ്ങൾക്കു തമ്മിൽ ബന്ധമുണ്ടായതെങ്ങനെയെന്ന് അദ്ദേഹം ശ്രീശുകബ്രഹ്മർഷിയോടു ചോദിച്ചിരുന്നു. പ്രമാതാവിനും പ്രമേയത്തിനും തമ്മിൽ ബന്ധമുണ്ടായതെങ്ങനെ എന്നാണ് ആ ചോദ്യത്തിലെ വിവക്ഷ.





രണ്ടാമത്തേയും മൂന്നാമത്തേയും ചിത്രങ്ങളിൽ നിന്ന് ജാഗ്രത്സ്വപ്നങ്ങളിൽ പ്രമാതാവും പ്രമേയവും മാറിപ്പോകുന്നുവെന്ന് കാണാം. ഈ രണ്ടവസ്ഥകളിലും ദർശകനായ സാക്ഷിയ്ക്ക് ഭേദമൊന്നുമുണ്ടാകുന്നില്ല. അതിനാൽ *ഏ* യുടെ സ്ഥാനത്ത് നില്ക്കുന്നതായി സ്വയം കരുതിയാൽ ജഗത്തിനോടു സംബന്ധമുള്ളതായി തോന്നും. *ബി* യുടെ സ്ഥാനത്തായാൽ യാതൊന്നിനോടും ബന്ധം ഉണ്ടായിരിയ്ക്കുകയില്ല. അസ്ഥാനത്ത് നില്ക്കുന്നതായി സ്വയം കരുതുന്നതുതന്നെയാണ് മായയുടെ സ്വരൂപം.

ജാഗ്രത് സ്വപ്നങ്ങളും ജനനമരണങ്ങളും ' *ഏ*' യ്ക്ക് ഉണ്ടാകുന്നു. '*ബി*'യെ അതൊന്നും ബാധിയ്ക്കുന്നില്ല.

മൂന്നാമത്തെ ചിത്രത്തിനും ഒരു ദർശകനെ കാണിയ്ക്കണമെങ്കിൽ സാക്ഷിയുടെ ദർശകനെക്കൂടി ചേർത്തു നാലാമതൊരു ചിത്രം വരയ്ക്കണം. ദർശകന് '*സി*' എന്നു പേരിടാം. അങ്ങനെ വരച്ചുകൊണ്ടേയിരുന്നാൽ ഒരിയ്ക്കലും അവസാനിയ്ക്കയില്ല. അനവസ്ഥാദോഷം ഉണ്ടാവുകയും ചെയ്യും.

മേൽപ്പറഞ്ഞ കാര്യങ്ങളിൽ നിന്നും അഞ്ചു സിദ്ധാന്തങ്ങൾ തെളിയുന്നു.

1. ജീവനു ജഗത്തിനെപ്പറ്റിയുള്ള ജ്ഞാനത്തെ സമ്പൂർണമായി വിവരിയ്ക്കുന്നുണ്ടെങ്കിലും അതു ജഗത്തിന്റെ യഥാർഥസ്വരൂപമല്ല, ഏകദേശരൂപം മാത്രമേ ആകുന്നുള്ളു. കുരങ്ങിന് ജഗത്തിനെപററിയുള്ള ജ്ഞാനം യഥാർഥജഗത്തിന്റെ സ്വരൂപത്തെ പ്രതിനിധാനം ചെയ്യുന്നില്ലല്ലോ. അതുപോലെ മനുഷ്യന്റെ ബോധവും പരിപൂർണമല്ല. അതു മനുഷ്യജഗത്തിനെ സംബന്ധിയ്ക്കുന്നതു മാത്രമാണ്; രണ്ടാമത്തെ ചിത്രം പോലെ അപൂർണമാണ്; യഥാർഥജഗത്തല്ല.

2. ജഗത്തിനെ ദർശിയ്ക്കുന്ന ഒരു ജീവന്റേയും ദർശനം സമഗ്രമല്ല.'*ഏ*'യുടെ ദൃഷ്ടിയിൽ താൻ കാണുന്ന ജഗത്തു സത്യമാണ്. പക്ഷേ '*ബി*'യുടെ ദൃഷ്ടി കുറേക്കൂടി വിശാലമാണ്. അങ്ങനെ '*ഏ*' യുടെ ജ്ഞാനം അപൂർണമാകുന്നു.

സ്വപ്നത്തിലുണ്ടാകുന്ന ജ്ഞാനംപോലെ ജാഗ്രത്തിലെ ജ്ഞാനവും സത്യമല്ല.

3. മനുഷ്യന്, തന്നെ ആവരണം ചെയ്തിരിയ്ക്കുന്ന മായയുടെ ദോഷം കണ്ടുപിടിയ്ക്കാൻ കഴിയുകയില്ല.



4. സ്വപ്നം കാണുമ്പോൾ, അതെല്ലാം മിഥ്യയാണെന്നു മനസ്സിലാക്കാൻ ജീവനു കഴിയുന്നില്ല. അതുപോലെ ജാഗ്രദവസ്ഥയിലും ആ ദശയുടെ വൈകല്യങ്ങളും മായാബന്ധവും അറിയാൻ മനുഷ്യനു കഴിവില്ല.ഇതിന് ഒരു ദൃഷ്ടാന്തം നോക്കുക.

അഹമ്മദാബാദിലെ, ഭദ്രന്റെ *ടവറിൽ* നിന്നും ഉച്ചയ്ക്കു പന്ത്രണ്ടടിയ്ക്കുന്നത് ആ സ്ഥലത്തുള്ള ആളുകൾക്ക് കേൾക്കാൻ കഴിയും. ഇതു കേൾക്കുന്ന ഒരാളിനെ ഏതെങ്കിലും പ്രകാരത്തിൽ അടുത്ത ദിവസം സൂര്യമണ്ഡലത്തിൽ ആക്കിയാൽ, ഭൂമി സൂര്യനു ചുററും ഒരു *സെക്കന്റിൽ* 18 *മൈൽ* വേഗത്തിൽ ചുററുന്നതുകൊണ്ട് ഭദ്രന്റെ *ടവർ* പതിനഞ്ചു ലക്ഷം നാഴിക ദൂരെ നിന്നു ശബ്ദിയ്ക്കുന്നതായി അയാൾക്കു തോന്നും. അതിനാൽ ഭദ്രന്റെ *ടവർ* ഒരേ സ്ഥലത്തു നിന്നുതന്നെ ശബ്ദിയ്ക്കുന്നു എന്ന ബോധം സത്യമല്ല. നാം ദേഹഭാവത്തിൽ *ടവറി*നോടൊപ്പം ചുറ്റുന്നതിനാൽ നമ്മുടെ ജ്ഞാനത്തിലുള്ള വൈകല്യം മനസ്സിലാകുന്നില്ല. ഒരു കുരങ്ങനും മനുഷ്യനും അഹമ്മദാബാദ് ഒരേ രീതിയിലല്ല കാണുന്നത്. കുരങ്ങ് കുരങ്ങായതുകൊണ്ടും മനുഷ്യൻ മനുഷ്യനായതുകൊണ്ടും അവരവരുടെ തെററു മനസ്സിലാക്കുന്നില്ല. ഗൃഹസ്ഥാശ്രമത്തിൽനിന്നു വാനപ്രസ്ഥത്തിലേയ്ക്കും ക്രമേണ സന്ന്യാസത്തിലേയ്ക്കും വന്നാൽ ഭഗവാന്റെ മായയുടെ മഹത്ത്വം മനസ്സിലാക്കാൻ കഴിയും. ഒരിക്കൽ സകലരേയും വിട്ടുപിരിയേണ്ട നമുക്ക് കുറേക്കാലത്തേയ്ക്ക് സകലരേയും പിരിഞ്ഞുകഴിയാൻ സാധിയ്ക്കുമെങ്കിൽ അതു പല പ്രകാരത്തിലും നല്ലതാണ്.

മേൽവിവരിച്ച കാര്യങ്ങൾ ചുരുക്കത്തിൽ നാലാമത്തെ ചിത്രംകൊണ്ടു സ്പഷ്ടമാകും.

| ആദ്യത്തെ അനുഭവം | 2-ാമത്തെ അനുഭവം | 3-ാമത്തെ അനുഭവം | 4-ാമത്തെ അനുഭവം |
|---|---|---|---|
| ദേഹം | | | |
| | ദേഹാഭിമാനി പ്രമാതാ | | |
| | | പ്രമാതാവിന്റെ യജമാനനായ സാക്ഷി | സാക്ഷിയുടെ യജമാനൻ ആര്? |

ചിത്രം നമ്പർ 4

ചാർവാകന്മാരെപ്പോലെ പലരും ദേഹത്തെ ആത്മാവായി കരുതുന്നു. അത്തരക്കാർക്ക് ഈ ചിത്രത്തിൽ കാണിച്ചിട്ടുള്ള രീതിയിൽ ആദ്യത്തെ അനുഭവം മാത്രമേ ഉണ്ടാകുന്നുള്ളു. പ്രമാതാവിനെ ആത്മാവായിക്കരുതുന്ന മറ്റു ചിലർ രണ്ടാമത്തെ പടിവരെയെത്തുന്നു. അവർക്ക് കർമാനുഭവത്തിനായി അനേകം ജന്മങ്ങൾ സ്വീകരിയ്ക്കേണ്ടി വരുന്നു.

മൂന്നാമതൊരു കൂട്ടർ ജഡചൈതന്യങ്ങളുടെ ധർമങ്ങൾ വേർതിരിച്ചറിയുകയും ചൈതന്യത്തിന്റെ (സാക്ഷിയുടെ) ധർമങ്ങൾ സമ്പാദിയ്ക്കാൻ പ്രയത്നിയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ട് മനുഷ്യന്റെ സ്ഥിതിയുടെയും അനുഭവങ്ങളുടെയും യാഥാർത്ഥ്യത്തെപ്പററി ഉണ്ടാകുന്ന സംശയങ്ങൾക്ക് ശരിയായ ഉത്തരം അവർക്ക് ലഭിയ്ക്കുന്നു. ഓരോ സംശയവും ഉണ്ടാകുന്നവന് സ്വസ്ഥിതിയെപ്പറ്റി ബോധമുണ്ടായാൽ മാത്രമേ ശരിയായ ഉത്തരം ലഭിയ്ക്കുകയുള്ളു. ദൈഹികമായ അഭിമാനമുള്ളവർക്ക് ജനനമരണങ്ങളുടെ അനുഭവം ഉണ്ടാവുകതന്നെ ചെയ്യും. ഈ അഭിമാനം നശിയ്ക്കുന്നതുവരെയും ആ അനുഭവം യഥാർഥമായിത്തോന്നും. മൂന്നാമത്തെ പടിയിലെത്തുമ്പോൾ രണ്ടാമത്തെ അനുഭവം മിഥ്യയായിരുന്നുവെന്ന് ബോധ്യമാകും. സ്വപ്നകാലത്ത് യഥാർഥമായിത്തോന്നുന്ന സ്വപ്നസംഭവങ്ങൾ ജാഗ്രദവസ്ഥയിലെത്തുന്നതോടെ അയഥാർഥമാണെന്ന് ബോധ്യമാകുമല്ലോ. അതുപോലെ ബ്രഹ്മാനുഭൂതിയുണ്ടാകുമ്പോൾ ജാഗ്രത്തിൽ സത്യമായി തോന്നുന്ന ജഗത്ത് അയഥാർഥമായിത്തീരും.

അതിനാൽ ജഗത്തിന്റെ നിരീക്ഷകനായ ജീവനും ആ ജീവനെ ദർശിയ്ക്കുന്ന മറ്റൊരു ദ്രഷ്ടാവും അനുഭവഗോചരമാകാതിരിയ്ക്കെ യഥാർഥജ്ഞാനം ഉണ്ടാവുകയില്ല. പ്രമാതാവിനെയും പ്രമേയത്തെയും ഒരേ സമയത്ത് മനസ്സിലാക്കാൻ നമുക്ക് കഴിവുണ്ടാകണം. ചിത്രം നമ്പർ 5 കൊണ്ട് ഇക്കാര്യം കുറെക്കൂടി സ്പഷ്ടമാകും.

| | | | |
|---|---|---|---|
| പ്രമേയ | | | |
| പ്രമാതാ-പ്രമേയ | ? | | |
| സാക്ഷി | | | |

ചിത്രം നമ്പർ 5

ഈ ചിത്രത്തിൽ ഏറ്റവും മുകളിലായി സാധാരണക്കാരുടെ ജഗത്തിനെ ചിത്രീകരിച്ചിരിയ്ക്കുന്നു. അതൊരു സ്വപ്നലോകമാണ്. അതിനു താഴെയായി ജഗത്തിനെയും അതിന്റെ ദ്രഷ്ടാവിനെയും കാണിച്ചിട്ടുണ്ട്. ജഗത്തിന് പ്രമേയമെന്നും ദ്രഷ്ടാവിന് പ്രമാതാവ് എന്നും പേർ. ഈ പ്രമാതാവ് സ്വപ്നജഗത്തിൽ സ്വപ്നത്തിന്റെ കർത്താവുംഭോക്താവുമാണ്. ഏറ്റവും താഴെയായി പ്രമാതൃപ്രമേയ ബന്ധത്തെ അറിയുന്ന സാക്ഷിയാണ്.

നമ്മുടെ മനസ്സിലുണ്ടാകുന്ന വികാരങ്ങളെല്ലാം ജീവനോട് (പ്രമാതാവിനോട്) ബന്ധപ്പെട്ടിരിയ്ക്കുന്നു. അതിന് നാം *A* എന്നും സകലതിന്റെയും ദ്രഷ്ടാവായ സാക്ഷിയ്ക്ക് *B* എന്നും നാമകരണം ചെയ്തിരുന്നുവല്ലോ.



മനസ്സിന്റെ സ്ഥിതിയിൽ ഉണ്ടാകുന്ന വികാരങ്ങളെ ജീവന്റെ ഹേതുത്വം പരിഗണിയ്ക്കാതെ സാക്ഷിയെഅറിയിയ്ക്കണം. തൽഫലമായി മനസ്സിന്റെ സ്ഥിതിയ്ക്കു വ്യത്യാസമുണ്ടാകും. പ്രാരബ്ധം ഛിന്നഭിന്നമാവുകയും ചെയ്യും.

ബാല്യം മുതല്ക്കേ സാക്ഷി പ്രമാതാവിന്റെ സ്ഥാനത്തിരുന്നുകൊണ്ട് ലൗകികാനുഭവങ്ങൾ സത്യമായി കരുതാൻ തുടങ്ങുന്നു. സ്വപ്നത്തിലെ സ്ഥിതിയും ഇതുതന്നെ. അതിനാൽ നമ്മുടെ സമഷ്ടിസ്വരൂപം അനുഭവപ്പെടുന്നില്ല.

സ്വപ്നദേഹവും സ്വപ്നജഗത്തും സ്വപ്നസാക്ഷിയിൽ കല്പിതമായിരിയ്ക്കുന്നതുപോലെ ജാഗ്രത്തിലെ ദേഹവും ജഗത്തും പരിപൂർണചൈതന്യത്തിൽ (പരബ്രഹ്മത്തിൽ) കല്പിതമാണ്.

അതുകൊണ്ട് ശുകദേവൻ പരീക്ഷിത്തിനോടു പറഞ്ഞു:

"സ്വപ്നം പോലെ മായയില്ലാതെ ജഡചൈതന്യങ്ങളുടെ സംബന്ധം ഉണ്ടാകുന്നതല്ല."

**പരീക്ഷിത്തിന്റെ രണ്ടാമത്തെ ചോദ്യം**

ജീവനും ഭഗവാനും തമ്മിൽ എന്താണു ഭേദം ?

ശുകദേവൻ : ജീവൻ കാലത്തിനും കർമത്തിനും അധീനനാണ്. പരിശുദ്ധചൈതന്യത്തിൽ വിഹരിയ്ക്കുമ്പോൾ അത് സ്വതന്ത്രമാകുന്നു. ജീവൻ അനിത്യനാണ്; ഈശ്വരൻ നിത്യനും. രണ്ടിനും തമ്മിലുള്ള മുഖ്യഭേദം കാലകൃതമാണ്.

പരീക്ഷിത്ത് : ഈ കാലം എങ്ങനെയുണ്ടായി ?

ശുകദേവൻ : ഏതു പ്രവൃത്തിയ്ക്കും കാലം വേണം. കാലത്തിന്റെ ഉത്പത്തിയ്ക്കും കാലം വേണം. ഈ രണ്ടാമത്തെ കാലത്തിന്റെ ഉത്പത്തിയ്ക്ക് മൂന്നാമതൊരു കാലം വേണം. കഴിഞ്ഞ കാലം, ഇന്ന്, ഇനി വരുന്ന കാലം എന്നിങ്ങനെ കാലത്തെ മൂന്നായി വിഭജിച്ച് നാം വ്യവഹരിയ്ക്കുന്നു. ഈ മൂന്നംശത്തിനും മനുഷ്യനോടു ബന്ധമുണ്ട്. ഏതിനോടെങ്കിലും ബന്ധപ്പെടാത്ത കാലമേയില്ല.

ഇതു ശരിയായി മനസ്സിലാക്കാൻ കാലത്തെ രണ്ടായി വിഭജിയ്ക്കണം - ഒന്ന് പ്രമാതാവിന്റെ (ജീവന്റെ) കാലം. രണ്ടാമത്തേത് ആ ജീവനെ കാണുന്നസാക്ഷിയുടെ കാലം. ഇവയ്ക്ക്, ഇവിടെ കാലം നമ്പർ 1, കാലം നമ്പർ 2 എന്നു പറയാം.

ഒരുദാഹരണംകൊണ്ട് ഇക്കാര്യം കൂടുതൽ സ്പഷ്ടമാകും. വിമാനം ഓടിയ്ക്കുന്ന ഒരുവൻ ഭൂമിയിലൂടെ പുക തുപ്പിപ്പായുന്ന തീവണ്ടിയുടെ *ഡ്രൈവറെ* കാണുന്നു. *ഡ്രൈവർക്ക്* അത് വർത്തമാനകാലമാണ്; കഴിഞ്ഞുപോയ *സ്റ്റേഷൻ* ഭൂതകാലത്തിലും വരാനിരിക്കുന്ന *സ്റ്റേഷൻ* ഭാവികാലത്തിലുമാണ്. ഈ മൂന്നു *സ്റ്റേഷനും* അടുത്തടുത്താണെങ്കിൽ വിമാനത്തിലിരിയ്ക്കുന്നവന് ഭൂമിയിലെ *ഡ്രൈവറു*ടെ മൂന്നുകാലവും വർത്തമാനകാലമായി കാണാൻ സാധിയ്ക്കുന്നു. അതായത് അയാൾക്ക് ഒരേ സമയത്ത് മൂന്നു*സ്റ്റേഷനും* കാണാൻ സാധിയ്ക്കുന്നു. ചുരുക്കത്തിൽ മൂന്നു കാലങ്ങളും അനുഭവിയ്ക്കുന്നവന്റെ മുമ്പിലോ പിറകിലോ ആയി നില്ക്കുന്ന മറ്റൊരു ദ്രഷ്ടാവിന് ആ മൂന്ന വസ്ഥകളും ഏകമായിത്തോന്നും.

*ഡ്രൈവറു*ടെ കാലഭേദം വിമാനത്തിൽ പോകുന്നവനെ ബാധിയ്ക്കുകയില്ല. ഉച്ചയ്ക്ക് 12 മണിയ്ക്ക് തീവണ്ടിയിലെ *ഡ്രൈവർക്കു* മൂന്നുകാലം തോന്നുന്നു. വിമാനത്തിലെ യാത്രക്കാരനു തീവണ്ടിക്കാരനെ അപേക്ഷിച്ച് വർത്തമാനകാലം മാത്രമേ അനുഭവപ്പെടുന്നുള്ളു. *ഡ്രൈവറു*ടെ കാലത്തിന് കാലം *No.* 1 എന്നും, വിമാനയാത്രക്കാരന്റെ കാലത്തിന് കാലം *No.* 2 എന്നും പേരിടാം. ഇക്കാര്യം ഒരു ചിത്രം കൊണ്ട് സ്പഷ്ടമാക്കാം.

| ആദ്യത്തെ ദൃശ്യം | പ്രമാതാവ് കണ്ട വർത്തമാനജഗത്ത് | | |
|---|---|---|---|
| | മൂന്നു കാലങ്ങളിലേയും ജഗത്ത് | പ്രമാതാവ് | |
| | | സാക്ഷി | |

ചിത്രം നമ്പർ 6.

ഈ ചിത്രത്തിൽ കാലം No. 2 ആണ് സാക്ഷിയുടേത്. സാക്ഷിയ്ക്കു പ്രമാതാവിനേയും അതിന്റെ മൂന്നു കാലങ്ങളേയും കാണാൻ കഴിയുന്നു. സാക്ഷിയ്ക്ക് വർത്തമാനകാലം മാത്രമേയുള്ളു.

പ്രഭാതം മുതൽ പ്രദോഷം വരെ വിമാനയാത്രക്കാരന്റെ ഗതിയെ സൂര്യമണ്ഡലത്തിലിരുന്നു നോക്കുന്നവന്, വിമാനയാത്രക്കാരനെപ്പോലെ പൂർവാഹ്നം, മധ്യാഹ്നം, അപരാഹ്നം ഇവയൊന്നും അനുഭവപ്പെടുന്നില്ല. അതുകൊണ്ട് സൂര്യന്റെ സ്ഥാനത്തുനിന്നു നോക്കുന്ന ഈശ്വരന്റെ കാലത്തിനു കാലം *No.*3 എന്നു പേരിടാം. ആ ദ്രഷ്ടാവിനു വൈമാനികനേക്കാൾ കൂടുതലായി പലതും കാണാൻ കഴിയും. അങ്ങനെ ഈശ്വരനു ത്രികാലജ്ഞാനം ഉണ്ടാകുന്നു. സകല സാക്ഷിയേയും ആ ഈശ്വരനറിയാം. സാക്ഷി കാലം *No.* 2 ലും ഈശ്വരൻ കാലം *No.*3 ലും ആകുന്നു.

പ്രമാതാവ് വർത്തമാനകാലത്തിന്റെ മായയിൽ അകപ്പെട്ടു പോകുന്നു. ദൃശ്യവസ്തുക്കളിൽ ആസക്തിയുണ്ടാകുന്നതിനാൽ അതിനു വിശേഷജ്ഞാനം ഉണ്ടാകുന്നില്ല. സാധാരണക്കാരുടെ ജീവിതത്തിൽ സാക്ഷിയും പ്രമാതാവിന്റെ ജ്ഞാനത്തിൽ ബദ്ധനാകുന്നു. അതിനാൽ ആ സാക്ഷിയും ത്രികാലങ്ങൾക്ക് അതീതനാകുന്നില്ല. പ്രമാതാ



വിന്റെ ധർമത്തെ തന്നിൽ ആരോപിക്കുന്നതിനാൽ ജനന മരണങ്ങൾ അനുഭവപ്പെടുന്നു. പ്രാമാതാവിന്റെ കാലഭേദം സാക്ഷി സ്വീകരിക്കുന്നില്ലെങ്കിൽ ആർക്കും ജനനമരണങ്ങൾ അനുഭവപ്പെടുകയില്ല. ഈ കാര്യങ്ങൾ അനുഭവിയ്ക്കുന്ന വർ ജീവന്റെ ഒരു അംശം മാത്രമേ കാണുന്നുള്ളു. ജീവ നിൽ സാക്ഷി ശ്രദ്ധിയ്ക്കുന്തോറും ജീവന്റെ വ്യത്യാസങ്ങൾ കാണാനും അതിനു കഴിയും. യുദ്ധത്തിനു മുൻപു മരിച്ചു പോയവർക്ക് യുദ്ധം കാണാൻ സാധിയ്ക്കുന്നില്ല. സാക്ഷി ഭാവത്തിൽ ഇരിയ്ക്കുന്നവർക്ക് പിന്നീടുണ്ടാകുന്ന യുദ്ധം കാണാൻ കഴിയും. അപ്പോൾ ത്രികാലഭേദം തോന്നുകയില്ല. എല്ലായ്പ്പോഴും വർത്തമാനകാലമായിരിയ്ക്കും.

കാലം No. 1 - ൽ നിന്നും കാലം No. 2 - ൽ വരുമ്പോൾ ആദ്യത്തേത് ഒരു സമതലപ്രദേശം പോലെ ആയി ത്തീരും. കാലം *No.* 3-ൽ വന്നാൽ അതിനു മുമ്പിലത്തേതും ഒരു സമതലപ്രദേശംപോലെ ആയിത്തീരും. കാലം *No.* 3 വൈകുണ്ഠത്തിന്റെ പ്രതീകമാണ്. അവിടെയെത്തിക്കഴി ഞ്ഞാൽ സകല ബ്രഹ്മാണ്ഡങ്ങളിലും ഉള്ള സമസ്ത ലീലകളും നിത്യമായി കാണാം.

നാം കാലം *No.* 2- നേയും അതിലെ സാക്ഷി യേയും അറിയാതിരിയ്ക്കുമ്പോഴാണ് കാലം *No.* 1- ഉം അതിലെ പ്രമാതാവിന്റെ ജീവനും സത്യമായി തോന്നുന്ന ത്. കാലം *No.* 3-നെ (ഈശ്വരനെ) മറക്കുമ്പോൾ കാലം *No.* 2 സത്യമായിത്തോന്നും. ഈ കാണുന്ന ജഗത്തിനും കാലത്തിനും എല്ലാം കാരണം അവിദ്യയാണെന്നാണ് വേദാന്തത്തിൽ പറഞ്ഞിരിയ്ക്കുന്നത്. കാലം *No.* 2- ലോ, 3-ലോ ചെന്നെത്തിയാൽ സകല ജഗത്തും എല്ലായ്പ്പോഴും വർത്ത മാനകാലത്തിൽ നമ്മിൽനിന്ന് അഭിന്നമായി അനുഭവപ്പെടും.

അതുകൊണ്ട് പ്രമാതാവിന്റെ അനുഭവത്തിൽ അവിശ്വാസം ഉണ്ടായിരിയ്ക്കണം. സുഖദുഃഖങ്ങൾ ശാശ്വത മല്ലെന്നും അതെല്ലാം വെറും തോന്നലുകൾ മാത്രമാണെന്നും അറിയണം. അതിനുണ്ടാകുന്ന പരിവർത്തനങ്ങൾ യഥാർഥമല്ല. എന്തെന്നാൽ പ്രമാതാവ് നമ്മുടെ യഥാർഥ സ്വരൂപമല്ല. അതിന്റെ ജനനവും സത്യമല്ല. ഉപാധികാലത്ത് കാണുന്നതിൽ കവിഞ്ഞ് ഒരു പ്രമാതാവ് ഇല്ല. ജാഗ്രത്തിൽ അന്തഃകരണത്തോടൊപ്പം ഉണ്ടെന്നു തോന്നുന്ന പ്രമാതാവ് സുഷുപ്തിയിൽ അന്തഃകരണത്തോടൊപ്പം അന്തർധാനം ചെയ്യുന്നു. പിന്നീട് സാക്ഷി മാത്രമേ ഉള്ളു.

ദർശകനെ കാണാനുള്ള സ്വഭാവമാണ് നാം ശീലി യ്ക്കേണ്ടത്. സാധാരണക്കാർ ദൃശ്യത്തെ വീക്ഷിയ്ക്കുമ്പോൾ ജ്ഞാനികൾ ദർശകനെ ദർശിയ്ക്കുന്നു. തിര്യക്കു കൾക്ക് നമ്മുടെ ജഗത്ത് എങ്ങനെ കാണപ്പെടുന്നുവെന്ന് ആലോചിച്ചാൽ യാഥാർഥ്യം വെളിപ്പെടും. പിന്നീട് വേണം മനുഷ്യർ കാണുന്ന ജഗത്തിനെപ്പററി ആലോചിയ്ക്കാൻ. അപ്പോൾ വാസ്തവസ്ഥിതി കൂടുതൽ സ്പഷ്ടമാകും. മനു ഷ്യരുടെ തെററു കണ്ടുപിടിയ്ക്കാനും എളുപ്പം കഴിയും. നമ്മെക്കാൾ ഉന്നതനായ ഈശ്വരന്റെ സ്വരൂപം അത്ര പെട്ടെന്നു മനസ്സിലാക്കുക സാധ്യമല്ല. പക്ഷേ നമ്മേക്കാൾ താഴ്ന്ന നിലയിലുള്ള ജീവലോകം പെട്ടെന്ന് അനുഭവഗോചരമാകും. അപ്പോൾ നമ്മുടെ തെററു മനസ്സി ലാക്കാനും കഴിഞ്ഞേക്കും. നമുക്ക് അനുഭവപ്പെടുന്ന മറ്റൊര വസ്ഥ സ്വപ്നമാണ്. അവിടെയും ത്രികാലങ്ങൾ അനുഭവ പ്പെടുന്നു. എന്നാൽ അതൊന്നും യഥാർഥമല്ല. ജാഗ്രത്തിൽ നിന്ന് അല്പംകൂടി ഉന്നതമായ ഒരവസ്ഥയിൽ എത്തുമ്പോൾ ബ്രഹ്മജ്ഞാനമുണ്ടാകുന്നു. നാമെല്ലാം ഓരോ കാലത്തിലും നമ്മിൽ നിന്ന് അഭിന്നമായ ഭഗവത്സ്വരൂപത്തിൽ നിതൃത അനുഭവിയ്ക്കും. അതോടെ നമുക്ക് ജനനമരണങ്ങൾ ഉണ്ടാ വുകയുമില്ല.

പ്രമാതാവിന് ഇന്ദ്രിയങ്ങളാണ് പ്രമാണം. ഇന്ദ്രി യങ്ങൾ പ്രവർത്തിയ്ക്കാതെയായാൽ പ്രമാതാവ് അശക്ത നാണ്. ആ ദശയെ മരണമെന്ന് മനുഷ്യർ പറയുന്നു. പക്ഷെ പ്രമാതാവ് ഇതെല്ലാം അനുഭവിയ്ക്കുമ്പോൾ സാക്ഷിയ്ക്ക് വികാരമൊന്നും ഉണ്ടാകുന്നില്ല. ഉപാധികാലത്ത് പ്രമാതാവ് ജനിയ്ക്കുന്നുവെന്നും ഉപാധിയുടെ നാശകാലത്ത് പ്രമാ താവ് മരിയ്ക്കുന്നുവെന്നും നാം വിചാരിയ്ക്കുന്നു. വാസ്ത വത്തിൽ ആരും ജനിയ്ക്കുന്നില്ല; മരിയ്ക്കുന്നുമില്ല. സക ലതും അഖണ്ഡമായ പരബ്രഹ്മത്തിന്റെ രൂപാന്തരമാണ്. പക്ഷെ *ബി.* യെ *എ.* യുടെ സ്ഥാനത്ത് കൊണ്ടുവരാൻ ശീലി ച്ചാലും ബാഹ്യവസ്തുക്കളിൽ നിന്ന് മനസ്സിനെ നിയന്ത്രി യ്ക്കാതിരിയ്ക്കുമ്പോൾ *ബി.* യുടെ ദശ കരഗതമാകുന്നില്ല. ശുകദേവൻ പരീക്ഷിത്തിന് നല്കിയ ജ്ഞാനോപദേശങ്ങൾ അദ്ദേഹത്തെ സാക്ഷിയുടെ സ്ഥാനത്ത് കൊണ്ടുവന്നു. ഒടുവിൽ ശ്രീശുകൻ ഇങ്ങനെ ഉപസംഹരിച്ചു.''മഹാരാജാവേ! അങ്ങ് മരിയ്ക്കുമെന്ന മൃഗീയചിന്ത ഉപേക്ഷിയ്ക്കുക. അങ്ങ് ജനിച്ചിട്ടില്ല. അങ്ങേയ്ക്ക് നാശവുമില്ല."

## ചതുഃശ്ലോകീഭാഗവതം

ശുകദേവൻ : സ്വപ്നപദാർഥങ്ങളോട് ദ്രഷ്ടാവിന് മായ കൂടാതെ സംബന്ധം ഉണ്ടാകാതിരിയ്ക്കുന്നതുപോലെ വിശുദ്ധജ്ഞാനസ്വരൂപമായ ആത്മാവിന് ജാഗ്രദ്ദശയിലെ ദ്രഷ്ടാവുമായി മായാരഹിതമായ സംബന്ധം ഉണ്ടാകുന്നി ല്ല. മായ ബഹുരൂപി ആയതിനാൽ ഏകമായ വസ്തുവിനെ നാം അനേകമായി കാണുന്നു. മായാഗുണങ്ങളിൽ ലയിച്ചു ചേരുന്നതിനാൽ മനുഷ്യർക്ക് ദേഹഗേഹാദി നശ്വരവസ്തു ക്കളിൽ ഞാനെന്നും എന്റേതെന്നുമുള്ള ഭാവം ഉണ്ടാകുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ ഈ മായയിൽ നിന്ന് വിമുക്ത നായി തന്റെ പരിശുദ്ധസ്വഭാവം അറിയണമെന്ന് ഉദ്ദേശിച്ചു കൊണ്ട് ബ്രഹ്മാവ് നിഷ്കപടമായ തപസ്സു ചെയ്തു. പ്രസ ന്നനായ ഭഗവാൻ അതിരഹസ്യമായ പ്രപഞ്ചതത്ത്വം ബ്രഹ്മാവിന് ഉപദേശിച്ചുകൊടുത്തു.



പരീക്ഷിത്ത്: ഈ കഥ വിസ്തരിച്ചു പറഞ്ഞു തന്നാലും.

ശുകദേവൻ: സൃഷ്ടിയ്ക്കു സമയമായപ്പോൾ പ്രപഞ്ചത്തിന്റെ യഥാർഥസ്വരൂപം അറിയാൻ സഹായിയ്ക്കുന്ന സമ്യഗ്ജ്ഞാനം ബ്രഹ്മാവിന് ഇല്ലായിരുന്നു. അതുകൊണ്ട് അദ്ദേഹം ചിന്താമഗ്നനായിരിയ്ക്കുമ്പോൾ പ്രളയജലത്തിൽനിന്നും "തപഃ" "തപഃ" എന്ന ശബ്ദം കേട്ടു. ആരുടേതാണ് ഈ ശബ്ദം എന്ന് അറിയാൻ വളരെ പരിശ്രമിച്ചു. പക്ഷെ ആ പ്രയത്നം നിഷ്ഫലമായി. ഒടുവിൽ തന്നോട് ആരോ തപസ്സുചെയ്യാൻ ആജ്ഞാപിയ്ക്കുകയാണെന്ന് ബ്രഹ്മാവിന് മനസ്സിലായി. അതനുസരിച്ച് കമലത്തിൽ ഇരുന്ന് അദ്ദേഹം ഏകാഗ്രചിത്തത്തോടെ ആയിരം ദിവ്യവത്സരം ഘോരതപസ്സ് അനുഷ്ഠിച്ചു. തപസ്സുകൊണ്ട് പ്രസന്നനായ ഭഗവാൻ ലോകങ്ങളിൽ സർവശ്രേഷ്ഠമായ വൈകുണ്ഠം അദ്ദേഹത്തിന് കാണിച്ചുകൊടുത്തു. അവിടെ രജസ്തമോഗുണങ്ങളുടെ കലർപ്പുള്ള സത്ത്വഗുണമോ കാമത്തിന്റെ ശക്തിയോ മായയുടെ പ്രഭാവമോ ഇല്ല. അതാണ് നിർഗുണനിർവികാരമായ സ്വരൂപം. സഗുണമാകാനുള്ള അനേകം അനന്തശക്തികൾ അതിൽ ഉണ്ട്. അതുകൊണ്ടാണ് ഭഗവാൻ അനന്തൻ എന്ന ശയ്യയിൽ കിടക്കുന്നതായി ചിത്രീകരിച്ചിട്ടുള്ളത്. സത്, ചിത്, ആനന്ദം, നാമം, രൂപം എന്നീ അഞ്ചു തത്ത്വങ്ങൾ എല്ലായിടത്തും ഉണ്ട്. ഒടുവിലത്തെ രണ്ടും ചപലമാണ്. ഈ രണ്ടും കൂടാതെ ബാക്കിയുള്ളതാണ് ശേഷന്റെ സ്വരൂപം. അതായത് സച്ചിദാനന്ദം. ഈ മൂലസ്വരൂപത്തെ ആധാരമാക്കി ലക്ഷ്മീസഹിതമായ സഗുണസ്വഭാവം സ്ഥിതി ചെയ്യുന്നു.

പ്രസന്നനായ ഭഗവാൻ ബ്രഹ്മാവിനോടു പറഞ്ഞു: "നിന്റെ തപസ്സുകൊണ്ട് ഞാൻ സന്തുഷ്ടനാണ്. കപടയോഗികൾക്ക് എന്നെ പ്രസാദിപ്പിയ്ക്കാൻ സാധ്യമല്ല. നിനക്ക് സകല നന്മകളും ഉണ്ടാകട്ടെ. നിന്നോട് തപസ്സു ചെയ്യുവാൻ ആജ്ഞാപിച്ചത് ഞാനായിരുന്നു. എന്റെ ഹൃദയവും ബലവും തപസ്സാണ്. തപസ്സുകൊണ്ടാണ് ഞാൻ സംസാരസൃഷ്ടി ചെയ്യുന്നത്."

ചിത്തത്തെ ഏകാഗ്രമാക്കുന്നതിനെയാണ് യോഗികൾ തപസ്സ് എന്നു പറയുന്നത്. ഈ ഏകാഗ്രത ശക്തിസാധകമാണ്. ലൗകികവ്യവഹാരങ്ങളിലും ചിത്തം ഏകാഗ്രമായിരിയ്ക്കേണ്ടത് ആവശ്യമാണ്

ആവശ്യമുള്ള വരം ചോദിച്ചുകൊള്ളുവാൻ ഭഗവാൻ ബ്രഹ്മാവിനോട് അരുളിച്ചെയ്തു.

ബ്രഹ്മാവ് : അങ്ങ് വാസ്തവത്തിൽ അരൂപിയാണ്. അങ്ങയുടെ സ്ഥൂലസൂക്ഷ്മരൂപങ്ങൾ എനിയ്ക്ക് മനസ്സി ലാക്കിത്തരാൻ ദയവുണ്ടാകണം. തന്റെ വായിൽനിന്ന് നൂലുണ്ടാക്കി അതിൽ ക്രീഡിച്ചിട്ട് ആ നൂലിനെ തന്നിൽത്തന്നെ വീണ്ടും ഉൾക്കൊള്ളിയ്ക്കുന്ന എട്ടുകാലിയെപ്പോലെ അങ്ങ് സ്വമായകൊണ്ട് ഉത്പത്തി, സ്ഥിതി, ലയം എന്നിവ എങ്ങനെയാണ് നിർവഹിയ്ക്കുന്നതെന്ന് അറിയാൻ ആഗ്രഹിയ്ക്കുന്നു. പ്രജകളെ സൃഷ്ടിയ്ക്കുമ്പോൾ എനിയ്ക്ക് കർത്തൃത്വഭാവം ഉണ്ടാകാതെയിരിയ്ക്കാനും അങ്ങ് അനുഗ്രഹിയ്ക്കണം. ഞാൻ, സ്വയം സ്വതന്ത്രനായിക്കരുതി അഹങ്കരിയ്ക്കാതിരിയ്ക്കാൻ ആഗ്രഹിയ്ക്കുന്നു.

ഭഗവാൻ : ഇനി ഞാൻ നിനക്ക് വിവിധ ജന്മകർമങ്ങളുടെ ദിവ്യതയെ കാണിക്കുന്ന വിജ്ഞാനസഹിതമായ ഗുപ്തജ്ഞാനവും അതിന്റെ രഹസ്യവും ഭക്തിയോഗം തുടങ്ങിയ അംഗങ്ങളും പറഞ്ഞുതരാം. എന്റെ രൂപം, പരിമാണം, ശക്തി, ഗുണകർമങ്ങൾ ഇവയെല്ലാം മനസ്സിലാക്കാൻ നിനക്ക് കഴിയും.

ഗുരുകൃപകൊണ്ട് നല്കപ്പെടുന്ന ജ്ഞാനം ആയിരം വർഷങ്ങളിലെ ഗ്രന്ഥപരിശീലനംകൊണ്ടും സമ്പാദിയ്ക്കുക സാധ്യമല്ല. അതുകൊണ്ടാണ് പ്രാചീനകാലങ്ങളിൽ ഗുരുവിനെ പ്രീതിപ്പെടുത്തി ജ്ഞാനം സമ്പാദിക്കുന്ന രീതി നടപ്പിൽ ഇരുന്നത്. ഇന്നാകട്ടെ, *സ്കൂളു*കളിലേയും *കാളേജു*കളിലേയും അധ്യാപകർ ആത്മജ്ഞാനികളല്ല. വളരെപ്പേർ ഭൗതികവാദികളാണുതാനും. ഓരോ മണിക്കൂറുകളിലും അധ്യാപകർ മാറി മാറി വരുന്നു. ഓരോ കൊല്ലവും പാസായി ഉയർന്ന *ക്ലാസ്സി*ൽ പോകുന്ന വിദ്യാർഥിയ്ക്ക് അധ്യാപകന്മാരും, അഭ്യസനരീതിയും എല്ലാം അടിയ്ക്കടി മാറിക്കൊണ്ടിരിയ്ക്കുന്നു. ഇതെല്ലാം സഹിച്ച് കിട്ടുന്ന ജ്ഞാനം ലൗകികവ്യവഹാരത്തിന് കുറച്ചൊക്കെ ഉപകാരപ്പെടുന്നുണ്ട്. പക്ഷെ ആത്മജ്ഞാനത്തിന് അത് ഉപകരിയ്ക്കുന്നില്ല. ഈ ശിക്ഷണം മനുഷ്യനെ ഭഗവാനോടു സാത്മ്യം പ്രാപിയ്ക്കാൻ സഹായിയ്ക്കുകയില്ല.

ഭഗവാൻ ബ്രഹ്മാവിനു ചതുഃശ്ലോകീഭാഗവതം ഉപദേശിയ്ക്കുന്നു. മഹാഭാഗവതത്തിന്റെ സാരസംക്ഷേപ സംഗ്രഹമായ ഈ നാലു ശ്ലോകങ്ങളും പ്രത്യേകം ശ്രദ്ധാർഹമാണ്.

**അഹമേവാസമേവാഗ്രേ നാന്യദ്യത് സദസത്പരം**
**പശ്ചാദഹംയദേതച്ചയോƒവശിഷ്യേതസോƒസ്മ്യഹം.**

(സൃഷ്ടിയ്ക്കുമുമ്പ് ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അന്ന് സ്ഥൂലസൂക്ഷ്മങ്ങളും അതിന്റെ കാരണമായ പ്രകൃതിയും ഒന്നുമില്ലായിരുന്നു. സൃഷ്ടിയ്ക്കുശേഷം ഞാൻ മാത്രമേയുള്ളൂ. ഒടുവിൽ അവശേഷിയ്ക്കുന്നതും ഞാൻ മാത്രമായിരിയ്ക്കും.)

ഈ ശ്ലോകത്തിൽ സകല ശാസ്ത്രങ്ങളുടേയും സാരം അന്തർഭവിച്ചിരിയ്ക്കുന്നു. ഭക്തനും ജ്ഞാനിയ്ക്കും ഇത്തരം ജ്ഞാനം ഉണ്ടാകുമ്പോൾ അവരുടെ ഭക്തിയും ജ്ഞാനവും പൂർത്തിയാകുന്നു. ഈ അവസ്ഥയിൽ എത്തിക്കഴിഞ്ഞാൽ പിന്നീട് ഒന്നുംതന്നെ അറിയാനോ കാണാനോ ശേഷിയ്ക്കുകയില്ല. ഒന്നിന്റെ ജ്ഞാനംകൊണ്ട് സകലതിന്റേയും ജ്ഞാനം ഉണ്ടാകുന്നു എന്നാണ് വേദാന്തത്തിന്റെ

പ്രതിജ്ഞ. സ്വപ്നത്തിൽ നാം വളരെയെല്ലാം കാണുന്നു. പക്ഷെ സ്വപ്നം കണ്ടവൻ ആരെന്നറിഞ്ഞാൽ ആ ഒന്നിന്റെ ജ്ഞാനത്തിൽ സകലതും ഉൾപ്പെടും. അതായത് സ്വപ്ന ത്തിനുമുമ്പും സ്വപ്നത്തിനുശേഷവും സ്വപ്നകാലത്തും താൻ ഒരാളെ ഉള്ളൂ എന്നറിഞ്ഞാൽ സ്വപ്നത്തിന്റെ മിഥ്യാത്വം പ്രകടമാകും. അതുപോലെ ജഗത്തിന്റെ ഉത്പ ത്തിയ്ക്കുമുമ്പും പിമ്പും ഒരു ആത്മാവ് മാത്രമേ ഉള്ളു. അനേകമായി തോന്നുന്നതെല്ലാം അജ്ഞാനം നിമിത്തമാ ണ്. അവസാനവും ആത്മാവു മാത്രമേ ശേഷിയ്ക്കുന്നുള്ളു. ഈവിധമുള്ള ജ്ഞാനത്തെയാണ് യഥാർഥജ്ഞാനം എന്നു പറയുന്നത്. മറ്റെല്ലാ ജ്ഞാനവും അയഥാർഥമാണ്. സ്വപ്ന കാലത്ത് സ്വയം വിസ്മരിയ്ക്കുന്നതിനാൽ സ്വപ്നം യഥാർഥമായി തോന്നുന്നതുപോലെ ജാഗ്രത്തിൽ ആത്മാ വിനെ വിസ്മരിയ്ക്കുന്നതുകൊണ്ട് മനുഷ്യമനസ്സിൽ മിഥ്യാ ജഗത്ത് യഥാർഥരൂപത്തിൽ സ്ഫുരിയ്ക്കുന്നു. വാസ്തവ ത്തിൽ യാതൊന്നും ഉണ്ടാകുന്നുമില്ല; നശിയ്ക്കുന്നുമില്ല. ഒന്നിനു മാത്രമേ സത്തയുള്ളു. അതിനാൽ വസ്തുവും ഒന്നേയുള്ളു. മറ്റെല്ലാം മിഥ്യയാണ്. പ്രമാതാവിന്റെ മിഥ്യ യായ പ്രമാണം കൊണ്ട് കാണപ്പെടുന്ന മിഥ്യാപ്രമേയമാണ് മറ്റെല്ലാം. ഈ മിഥ്യാദർശനം എങ്ങനെയുണ്ടായി ? ഭഗവാൻ സർവാന്തര്യാമിയാണെങ്കിൽ അന്യവസ്തുക്കൾ കാണപ്പെ ടുന്നത് എന്തുകൊണ്ട് ? അതിനു കാരണം മായയാണെ ങ്കിൽ ആ മായയുടെ ഉദ്ഭവം എങ്ങനെ? എന്നിങ്ങനെയുള്ള ചോദ്യങ്ങൾക്ക് ഉത്തരമായി ഭഗവാൻ ബ്രഹ്മാവിനോട് രണ്ടാ മത്തെ പദ്യം പറയുന്നു.

**ഋതേർഥം യത് പ്രതീയേത ന പ്രതീയേത ചാത്മനി**
**തദ്വിദ്യാദാത്മനോ മായാം യഥാഭാസോ യഥാ തമഃ**

(അരൂപിയാണെങ്കിലും മനോഗോചരമായ ഒന്നാണ് മായ. പ്രപഞ്ചം എന്നൊന്ന് വാസ്തവത്തിൽ ഇല്ലെങ്കിലും അത് കാണുന്ന മായ ആത്മാവിനെ കാണുന്നില്ല, സൂര്യനിൽ ഇല്ലാത്ത അന്ധകാരം സൂര്യൻ ഇല്ലാത്തപ്പോൾ കാണപ്പെടുന്നു.)

പ്രപഞ്ചം എന്നൊന്ന് ഇല്ലെങ്കിൽ നാം ഈ കാണു ന്നത് എന്താണ്, എന്നൊരു സംശയം പലർക്കും ഉണ്ടായേ ക്കാം. തീർച്ചയായും കാണുകയെന്ന ക്രിയയ്ക്ക് കർത്താ വായി ആരെങ്കിലും ഉണ്ടായിരിയ്ക്കണം. ശ്രീമദ്ഭാഗവ തത്തിലും ഇതരശാസ്ത്രഗ്രന്ഥങ്ങളിലും മറ്റും പറഞ്ഞു കാണുന്നത് മാംസചക്ഷുസ്സുകൾക്ക് ഗോചരമാകുന്നതെല്ലാം സത്യമെന്ന് കരുതിക്കൂടാ എന്നാണ്. വളരെയേറെ കാര്യ ങ്ങൾ സ്വപ്നത്തിൽ കാണുന്നെങ്കിലും അത് യഥാർഥമല്ല. കയറു കാണുമ്പോൾ സർപ്പമാണെന്നും, കക്ക കാണു മ്പോൾ വെള്ളിയാണെന്നും തോന്നുന്നത് ഭ്രമമാണ്. ഇതു പോലെ മരുഭൂമിയിൽ ജലഭ്രാന്തിയും സ്തംഭത്തിൽ പുരുഷ ഭ്രമവും ഉണ്ടാകുന്നു. ഭൂമിയേക്കാൾ വലുതായ സൂര്യൻ ചെറു തായിട്ടാണ് തോന്നുന്നത്.





സകലർക്കും ഒരുപോലെ കാണ പ്പെടുന്ന ജഗത്ത് ഭ്രമത്തിന്റെ ഫലമാണെന്നു പറയാൻ പാടി ല്ലെന്ന് ചിലർ വാദിയ്ക്കുന്നുണ്ട്. ഈ വാദം പരിശോധനാർഹ മാണ്. ജഗത്ത് എല്ലാപേരുടേയും ദൃഷ്ടിയിൽ ഒരുപോലെ യല്ല കാണപ്പെടുന്നത്. ശിശുക്കളുടേയും, സ്ത്രീകളുടേയും, വിദ്യാർഥികളുടേയും, വൃദ്ധന്മാരുടേയും, മററ് തിര്യഗ്ജാതി കളുടേയും ജഗത്ത് സമാനമായിട്ടല്ല കാണപ്പെടുന്നത്. പര മാത്മാവ് സർവാന്തര്യാമിയാണെങ്കിൽ മനുഷ്യജഗത്ത് നല്ല താണെന്നും പശുപക്ഷികളുടേത് ചീത്തയാണെന്നും കരു തുക സാധ്യമല്ല. മനുഷ്യരിൽത്തന്നെ ക്ഷുരകൻ മനുഷ്യ രുടെ താടിയും തലയും നോക്കുമ്പോൾ ചെരിപ്പുകുത്തി ആളുകളുടെ ചെരിപ്പിനെയാണ് നോക്കുന്നത്. ഈ പ്രപഞ്ച ത്തിലാകെ സകല ജനങ്ങളും അവർക്ക് പ്രിയപ്പെട്ടതിനെ മാത്രം കാണുന്നു, ആ സങ്കുചിതമായ ജഗത്തിനെ സമ്പൂർണജഗത്തായി വ്യവഹരിയ്ക്കുന്നത് തെറ്റാണ്. അജ്ഞാനം കൊണ്ട് ആ തെറ്റ് നാം കാണുന്നില്ല. കുറെ ക്കാലം മുമ്പ് ഘടികാരങ്ങളുടെ സമയം ഒരു മണിക്കൂർ മുന്നോട്ടു നീക്കിവെച്ചുകൊണ്ട് സർക്കാരിൽ നിന്ന് ഒരു *സർക്കുലർ* പുറത്തുവന്നു. അതോടെ ആളുകൾക്ക് പുതു ക്കിയ സമയമനുസരിച്ച് വിശപ്പും ഉറക്കവും അനുഭവപ്പെ ട്ടു. നമുക്ക് പഞ്ചേന്ദ്രിയങ്ങൾക്കു പുറമേ ആറാമത് ഒരു ഇന്ദ്രിയം കൂടി ഉണ്ടായിരുന്നുവെങ്കിൽ നാം പുതിയ രീതി യിലുള്ള ഒരു ജഗത്തിനെ കാണുമായിരുന്നു. നാലോ മൂന്നോ ഇന്ദ്രിയങ്ങൾ മാത്രമുള്ള ജീവികളും വിരളമല്ല. അവയ്ക്ക് നമ്മുടേതുപോലുള്ള ജഗത്ത് കാണാൻ സാധിയ്ക്കുകയില്ല. മൂങ്ങയ്ക്ക് പകൽ രാത്രിയായി തോന്നുന്നു. ഈ അന്ധകാ രത്തെ ഭഗവാൻ എന്തിനാണ് സൃഷ്ടിച്ചതെന്നും മററും അതിന് അറിവുണ്ടായിരിയ്ക്കാം. വാസ്തവത്തിൽ അന്ധ കാരം എന്ന് ഒന്നില്ലാത്തതിനാൽ ഈ വിചാരം തെററായി രിയ്ക്കുന്നതുപോലെ മനുഷ്യജഗത്തിനെ ഭഗവാൻ എന്തിനു സൃഷ്ടിച്ചുവെന്നും മറ്റുമുള്ള വിചാരവും തെററു തന്നെയാ ണ്. ദർശകന്മാരും ദൃശ്യജഗത്തും എണ്ണത്തിൽ തുല്യമാ ണെന്നു തോന്നുന്നു. അതുകൊണ്ട് മായ, മായയുടെ കാര്യ ജഗത്ത് ഇവ രണ്ടും കല്പിതവസ്തുക്കളാണ്. അതിന്റെ ആധാരം ദർശകന്റെ മനോദശയാണ്. മായയുടെ തത്ത്വം മനസ്സിലാക്കാൻ ഉപകരിയ്ക്കുന്ന അഞ്ചു യുക്തികളുണ്ട്.

1. യഥാർഥത്തിൽ സത്തയില്ലാത്തതാണ്. 2. സത്യമായി തോന്നുകയും ചെയ്യുന്നു. 3. മായ വ്യവഹാ രയോഗ്യമാണ്. 4.മറ്റൊരവസ്ഥയിലും അത് കാണുന്നില്ല. 5. അതുകൊണ്ടുതന്നെ അതിന് സത്തയും ഇല്ല.

നാം അധിവസിയ്ക്കുന്ന ജഗത്തിൽ മനുഷ്യരും മറ്റു വസ്തുക്കളും കാണപ്പെടുന്നതുപോലെ അവയെല്ലാം സത്യമാണെന്നു കരുതി പ്രവർത്തിയ്ക്കുന്നത് ഒരു വലിയ തെറ്റാണ്. മനുഷ്യന്റെ ദൃഷ്ടിയിൽ സത്യം കാണപ്പെടുന്നില്ല.



ലൗകികജഗത്തിന്റെ അനുഭവം ഉണ്ടാകുന്നുണ്ട്. പക്ഷെ അത് സത്യമല്ലതാനും. ഈ കാര്യം ഒന്നു പരീക്ഷിച്ചറിയേണ്ടതാണ്. ഈ അനുഭവം ഏത് പ്രമാതാവ് ഏതു പ്രമാണം കൊണ്ട് സത്യമാണെന്ന് സമർഥിയ്ക്കുന്നുവെന്ന് അന്വേഷിയ്ക്കണം. ചന്ദ്രനിൽ നമുക്ക് പ്രഥമ, ദ്വിതീയ തുടങ്ങിയ തിഥികൾ അനുഭവപ്പെടുന്നു. എന്നാൽ ചന്ദ്രനിൽ ഈ തിഥികൾ ഒന്നും ഇല്ല. അജ്ഞാനിയുടെ ദൃഷ്ടിയിൽ കാണുന്നതെല്ലാം സത്യമാണ്. പക്ഷെ ജ്ഞാനികൾ നിത്യമായ വസ്തുക്കളെ മാത്രമേ സത്യമായി കരുതുകയുള്ളു. അതുകൊണ്ട് ഓരോ അനുഭവം ഉണ്ടാകുമ്പോഴും അതിന്റെ നിത്യത പരിശോധിച്ചറിയണം. സാമാന്യദൃഷ്ടിയിൽ കാണുന്നതെല്ലാം സൂക്ഷ്മദർശിനിയിലൂടെ മറ്റൊരുവിധത്തിൽ കാണുന്നു. അതുകൊണ്ട് അനുഭവത്തിനെ മാത്രം ആധാരമാക്കാൻ പാടില്ല. ഈ അനുഭവം ആർക്ക് ഏതു പ്രകാരത്തിൽ ഉണ്ടായി എന്ന് ആലോചിയ്ക്കണം. നമ്മുടെ ഇന്ദ്രിയങ്ങൾ നമുക്ക് ഒരു രീതിയിലുള്ള ലോകം കാട്ടിത്തരുന്നു. ലോകത്തിന്റെ നാനാവശങ്ങൾ കാണാൻ നമ്മുടെ ദൃഷ്ടികൾക്ക് കഴിവില്ല. അതുകൊണ്ട് സത്യം തിരിച്ചറിയണമെങ്കിൽ അസത്യം എന്താണെന്ന് അറിഞ്ഞേ തീരൂ.

ഈ ലോകത്തെ നോക്കുന്നവരെല്ലാം ഓരോ കാല്പനികലോകത്തെയാണ് കാണുന്നത്. അതുകൊണ്ട് എത്ര ദർശകരുണ്ടോ അത്രയും ലോകവും കാണും. അതിനാൽ ജഗത്ത് എന്ന ഒരു വസ്തുവില്ല. ദർശകന്റെ ദൃഷ്ടിബിന്ദു സത്യമല്ല. ജാഗ്രത്തിൽ സ്വപ്നജഗത്തിനും സ്വപ്നത്തിൽ ജാഗ്രത്ജഗത്തിനും അസ്തിത്വമില്ല. ഹരിദ്വാരിൽ ഒഴുകുന്ന നദിയിൽ ഞാൻ രണ്ടു പ്രാവശ്യം കുളിച്ചുവെന്ന് ആരെങ്കിലും പറഞ്ഞാൽ അത് സത്യമല്ല. ഒരു പ്രാവശ്യം കുളിച്ചു കഴിയുമ്പോഴേയ്ക്കും ആ നദി ഒഴുകിപ്പോയി കഴിയുന്നു. രണ്ടാമത്തെ പ്രാവശ്യം കുളിക്കുമ്പോൾ ആദ്യം ഉണ്ടായിരുന്ന വെള്ളം അവിടെ കാണുന്നില്ല. എങ്കിലും അതേ ഗംഗയിൽ കുളിച്ചുവെന്ന് തെറ്റിദ്ധരിയ്ക്കുന്നു. അതുപോലെ എല്ലാവരും ഓരോ ദിവസവും ഓരോ പ്രത്യേകജഗത്തിനെ കാണുന്നു. ഒരേ സമയംതന്നെ ഓരോരുത്തരും പ്രത്യേകം പ്രത്യേകം കാണുന്നു. ഒരേ ഒരു ജഗത്തിനെ എല്ലാവരും കാണുന്നുവെന്നാണ്പലരുടേയും തെറ്റിദ്ധാരണ.

ഇടക്കാലത്ത് കണ്ടുപിടിച്ച സാപേക്ഷവാദത്താൽ ജഗത്ത് അഥവാ മായ ഒരു യഥാർഥവസ്തുവല്ലെന്ന് സ്ഥാപിച്ചു കഴിഞ്ഞിരിയ്ക്കുന്നു. ഈ വാദത്തിന് ആധാരം ദർശകന്റെ സ്ഥിതിയാണ്. ദേശം, കാലം, വസ്തു, ഭാരം, ഗതി, പൊക്കം, നീളം, കാര്യകാരണഭാവം ഇവയെല്ലാം സാപേക്ഷമാണ്. ശ്രീമദ് ഭാഗവതത്തിന്റെ സിദ്ധാന്തവും ഇതുതന്നെയാണ്.

മേൽപ്പറഞ്ഞപ്രകാരം മായാസ്വരൂപം മനസ്സിലാക്കാൻ ഈ കാര്യങ്ങളുടെ പ്രാരംഭപാഠങ്ങൾ അഭ്യസിയ്ക്കുന്നവർക്ക് പ്രയാസമായിരിയ്ക്കും. അവർക്ക് സൃഷ്ടിദൃഷ്ടിവാദവും ഉയർന്ന പടിയിൽ എത്തിക്കഴിഞ്ഞവർക്ക് ദൃഷ്ടിസൃഷ്ടിവാദവും ആണ് യുക്തമെന്ന് ശാസ്ത്രങ്ങൾ ഘോഷിയ്ക്കുന്നു. നമുക്ക് ഗോചരമാകുന്ന ജഗത്തിനെ ഇന്ദ്രിയങ്ങൾ വഴി നാം അറിയുന്നുവെങ്കിലും ജഗത്തിന്റെ യഥാർഥസ്വരൂപം ഏതുവിധമെന്നു പറയാൻ ഇന്ദ്രിയങ്ങൾക്കു കഴിയുന്നില്ല. ജഗത്ത് മനസ്സിനോടൊപ്പം ഇരിയ്ക്കുന്നു. സുഷുപ്തിയിൽ മനസ്സില്ല. അതുകൊണ്ട് ജഗത്തും ഇല്ല. സ്വപ്നകാലത്തും ജാഗ്രത്തിലും മനസ്സിന് അനുഗുണനായ ജഗത്ത് കാണപ്പെടുന്നു. അതുകൊണ്ട് സാമാന്യദൃഷ്ടിയിൽ കാണുന്നതെല്ലാം മനസ്സിന്റെ രൂപമാണ്. വേറൊരു പ്രകാരത്തിൽ പറഞ്ഞാൽ മനസ്സിന്റെ കല്പനയും ഇന്ദ്രിയജന്യമായ ജ്ഞാനവും കൂടിച്ചേർന്നതാണ്. പക്ഷെ ഈ ജ്ഞാനത്തെ പ്രമാണമാക്കാൻ പാടില്ല. ഗോളാകാരമായ ഭൂമിയെ നമ്മുടെ ഇന്ദ്രിയങ്ങൾ അതേപടി കാണുന്നില്ല. നമ്മുടെ ഭൂമി സൂര്യനു ചുറ്റും തിരിയുന്നുവെങ്കിലും ആ ഗതി നമ്മുടെ ബാഹ്യേന്ദ്രിയങ്ങൾക്ക് ഗോചരമാകുന്നില്ല. അതുകൊണ്ട് ഈ ലോകത്തെ സംബന്ധിച്ച് നാം പറയുന്നതെല്ലാം നമ്മുടെ അഭിപ്രായമോ കല്പനയോ ആയിരിയ്ക്കും, അത് യഥാർഥജ്ഞാനമല്ല.

ദൃശ്യങ്ങളോടൊപ്പം ദ്രഷ്ടാവും ഉണ്ടായിരിയ്ക്കും. ദ്രഷ്ടാവിന് ദൃശ്യങ്ങളുടെ ദർശനം ഉണ്ടായിക്കൊണ്ടിരിയ്ക്കും. ഈ ദർശനം സത്യമാണെങ്കിൽ മാത്രമേ യഥാർഥദർശനം ഉണ്ടായിയെന്ന് പറയാൻ സാധിയ്ക്കുകയുള്ളു. അതുകൊണ്ട് ഭക്തന്മാർ ഭഗവാന്റെ ദർശനം ആഗ്രഹിയ്ക്കുന്നു. അതായത് ഭഗവാന്റെ പ്രഭാവം ആവശ്യപ്പെടുന്നു. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ ഭഗവാൻ ജഗത്തിനെ വീക്ഷിയ്ക്കുന്ന ദൃഷ്ടി തങ്ങൾക്കും ലഭിയ്ക്കണമെന്ന് ഭക്തന്മാർ ആഗ്രഹിയ്ക്കുന്നു.

ഭഗവാൻ ബ്രഹ്മാവിന് മൂന്നാമത്തെ ശ്ലോകം ഉപദേശിച്ചുകൊടുത്തു.

**യഥാ മഹാന്തി ഭൂതാനി ഭൂതേഷൂച്ചാവചേഷ്വനു**

**പ്രവിഷ്ടാന്യപ്രവിഷ്ടാനി തഥാ തേഷു ന തേഷ്വഹം.**

(ലഘുവും മഹത്തും ആയ ഭൗതികപദാർഥങ്ങളിൽ പഞ്ചഭൂതങ്ങൾ കാരണരൂപത്തിൽ അന്തർഭവിച്ചിരിയ്ക്കുന്നതായി തോന്നുന്നെങ്കിലും വാസ്തവത്തിൽ അവയ്ക്കൊന്നും ആ വസ്തുക്കളിൽ പ്രവേശം സാധിയ്ക്കുന്നില്ല. അതുപോലെ ഞാനും (ഭഗവാനും) സകല പ്രാണികളിലും ആത്മസ്വരൂപത്തിൽ വർത്തിയ്ക്കുന്നതായി തോന്നുന്നെങ്കിലും യഥാർഥത്തിൽ അവയിൽനിന്നും ഭിന്നമാണ്.)

ജീവന്റെ പ്രാകൃതധർമം ആത്മാവിന് ബാധകമല്ല. ആത്മാവ് സർവവ്യാപകമായതിനാൽ അത് പ്രകൃതിയിലും വ്യാപിച്ചിരിയ്ക്കുന്നു. സ്ത്രീവേഷം ധരിയ്ക്കുന്ന ഒരു നടൻ

പുരുഷഭാവം മറയ്ക്കുന്നതുപോലെയും, പുരുഷവേഷം ധരിയ്ക്കുന്ന ഒരു സ്ത്രീ സ്ത്രൈണഭാവങ്ങളെ ഒളിയ്ക്കുന്നതുപോലെയും പ്രകൃതിധർമത്തിന് ശക്തി കൂടുമ്പോൾ ആത്മസ്വരൂപം മറയുകയും, ആത്മസ്വരൂപം കൂടുതൽ പ്രകാശിയ്ക്കുമ്പോൾ പ്രകൃതിയുടെ ധർമം അപ്രത്യക്ഷമാകുകയും ചെയ്യുന്നു.

**ഏതാവദേവ ജിജ്ഞാസ്യം തത്ത്വജിജ്ഞാസുനാത്മനഃ**
**അന്വയവ്യതിരേകാഭ്യാം യത് സ്യാത് സർവത്ര സർവദാ**

(അന്വയവ്യതിരേകഭാവംകൊണ്ട് ശാശ്വതവും സർവവ്യാപിയുമായ ഒരു തത്ത്വം അനുഭവപ്പെടുന്നു. ആത്മതത്ത്വം അറിയാൻ ആഗ്രഹിയ്ക്കുന്നവർ അത് മനസ്സിലാക്കണം. നിശ്ചലസമാധികൊണ്ട് നീ എന്റെ ഈ അഭിപ്രായം മനനം ചെയ്യണം. ഓരോ കല്പത്തിലും നീ വിവിധമായ സൃഷ്ടികൾ നടത്തുമെങ്കിലും പിന്നീട് നിനക്കു മോഹമുണ്ടാവുകയില്ല.)

ഗീതയിൽ ഭഗവാൻ അർജുനനോടു പറയുന്നു. **"വാസുദേവസ്സർവമിതി സ മഹാത്മാ സുദുർലഭഃ"**(സകലതും ശ്രീവാസുദേവമയമാണെന്ന ജ്ഞാനം ദൃഢമായിട്ടുള്ള മഹാത്മാക്കളെ കാണുക വിഷമമാണ്) അത്തരക്കാർ സകലരുടെയും ആത്മാവിനെ ദർശിയ്ക്കുന്നു. ആരുടെയും പ്രകൃതിയെ കാണുന്നില്ല. പ്രകൃതി ക്ഷണപ്രഭാചഞ്ചലമാണ്. പ്രകൃതിയുടെ ദൃഷ്ടിയിൽ നന്മയും തിന്മയും ഉണ്ടായിരിയ്ക്കും. പക്ഷെ ഈ ദൃഷ്ടി ശരിയല്ല. ഏകാദശസ്കന്ധത്തിൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു:-'ആരുടേയും ഗുണദോഷവിചാരം നടത്തുന്നത് നന്നല്ല. അത് ഒഴിവാക്കുന്നതാണ് ശ്രേയസ്കരം.,മനസ്സിൽപ്പോലും ദ്വൈതഭാവം ഉണ്ടാകരുത്. മനസ്സിനെ നിഗ്രഹിയ്ക്കുകയോ അതിന് അതീതമായി പോവുകയോ ചെയ്യാൻ കഴിവുള്ളത് അദ്വൈതത്തിനു മാത്രമാണ്. അത് അനുഭവിയ്ക്കുമ്പോൾ യഥാർഥമായ ആനന്ദം ഉണ്ടാകുന്നു

### ഭഗവാനും മായയും

സൃഷ്ടിയുടെ ആരംഭത്തിൽ നിഷ്കപട തപസ്സുകൊണ്ട് പ്രസന്നനായ ഭഗവാൻ ബ്രഹ്മാവിന് തന്റെ ശുദ്ധസ്വരൂപത്തെ കാട്ടിക്കൊടുത്തപ്പോൾ നല്കിയ ഉപദേശം ആത്മസാക്ഷാത്കാരത്തിനുള്ള ഏകമാർഗമാണെന്ന് ശുകദേവൻ പരീക്ഷിത്തിനോട് പറഞ്ഞു. ആ ഉപദേശമാണ് ചതുഃശ്ലോകീഭാഗവതം. അത് ഭാഗവതത്തിന്റെ മൂലമാണ്. ആത്മജ്ഞാനത്തിന്റെ അധിഷ്ഠാനവും അതുതന്നെയാണ്. ഈ ചതുഃശ്ലോകീഭാഗവതത്തിൽ അവതാരകഥകൾ ഒന്നുമില്ല. ബ്രഹ്മാവ് അതിനെ അല്പം കൂടി വിസ്തരിച്ച് നാരദനു പറഞ്ഞുകൊടുത്തപ്പോൾ അവതാരകഥകളും കടന്നുകൂടി. അനേകം രൂപങ്ങൾ സ്വീകരിയ്ക്കാൻ ആഗ്രഹം ഉണ്ടായപ്പോൾ ഭഗവാൻ തന്റെ മായകൊണ്ട് കാലം, കർമം, സ്വഭാവം എന്നിവയെ സ്വീകരിച്ചു. കാലത്താൽ മൂന്നു ഗുണങ്ങളുള്ള പ്രകൃതിയിൽ വിഷമത ഉണ്ടാവുകയും സ്വഭാവത്താൽ ഗുണ





ങ്ങളിൽ പരിവർത്തനം ഉണ്ടാവുകയും കർമംകൊണ്ട് മഹത്തത്ത്വം ഉണ്ടാവുകയും ചെയ്തു. പിന്നീട് അഹങ്കാരം മുതലായ ദോഷങ്ങൾ ഉണ്ടായി. ശാശ്വതമായിട്ടുള്ളതെല്ലാം ഭഗവത്സ്വരൂപമാണെന്നും മായ ഒരു യഥാർഥവസ്തുവല്ലെന്നും ചതുഃശ്ലോകീഭാഗവതത്തിൽ ഭഗവാൻ ബ്രഹ്മാവിനോട് പറഞ്ഞിട്ടുണ്ട്. ഇല്ലാത്ത ഒന്നിനെ കാണാൻ കഴിയുന്നത് മായകൊണ്ടാണ്. ഇപ്രകാരമുള്ള മായയിൽ നിന്ന് ആദ്യമായി കാലം, കർമം, സ്വഭാവം എന്നിവ ഉണ്ടായെന്ന് ബ്രഹ്മാവ് നാരദനോട് പറഞ്ഞു. ഈ വിധത്തിൽ വിരുദ്ധമായ സംസാരത്തിൽ നാരദനും മറ്റുള്ളവർക്കും സംശയം ഉണ്ടാകാൻ ഇടയുള്ളതിനാൽ ബ്രഹ്മാവ് തുടർന്നു പറഞ്ഞു.

ഭഗവാന്റെ യഥാർഥസ്വരൂപം എനിയ്ക്കോ നിനക്കോ, ശ്രീമഹാദേവനോ അറിഞ്ഞുകൂടാ. മറ്റു ദേവതകളുടെ കാര്യം പറയേണ്ടതില്ലല്ലോ. മായാമയമായ ജഗത്തിൽ സകലരും മോഹിതരാണ്. അതുകൊണ്ട് നാമെല്ലാം അവരവരുടെ ബുദ്ധിയനുസരിച്ച് അദ്ദേഹത്തിന്റെ സൃഷ്ടിയെ അറിയുന്നു. ദേഹം, മനസ്സ്, ഇന്ദ്രിയങ്ങൾ ഇവയെല്ലാം സ്വാധീനമാക്കാൻ കഴിവുള്ള മുനികൾ ഭഗവത്സ്വരൂപത്തെ മനസ്സിലാക്കുന്നു. കുതർക്കം ചെയ്യുന്നവരുടെ ദൃഷ്ടിയിൽ ആ രൂപം ആച്ഛാദിതമായിരിയ്ക്കുന്നു.

സൃഷ്ടിയുടെ ഉത്പത്തിയും സ്വഭാവവും മനസ്സിലാക്കാൻ ശാസ്ത്രകാരന്മാർ വേണ്ടത്ര ശ്രമിച്ചിട്ടില്ലെന്നു മേല്പറഞ്ഞതിൽ നിന്ന് മനസ്സിലാക്കാൻ കഴിയും. ഭക്തിയും, വൈരാഗ്യവും, ജ്ഞാനവും മായയെ അതിജീവിയ്ക്കുവാൻ സഹായിയ്ക്കുമെന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിയ്ക്കുന്നു. ഭഗവാൻ ബ്രഹ്മാവിന് നിജസ്വരൂപം കാണിച്ചുകൊടുത്തപ്പോൾ അതിൽ രജസ്തമോഗുണങ്ങളോ അവയുടെ കലർപ്പുള്ള സത്ത്വഗുണമോ ഇല്ലായിരുന്നു. കാലം പോലും ഇല്ലാതിരുന്ന സ്ഥിതിയ്ക്ക് മറ്റ് വികാരങ്ങളെപ്പറ്റി പറയേണ്ടതില്ലല്ലോ. മായയുടെ ലേശംപോലും അവിടെ ഉണ്ടായിരുന്നില്ല. സുരാസുരവന്ദിതരായ പാർഷദഗണങ്ങൾ സമീപത്തുണ്ട്. അക്കൂട്ടത്തിൽ നന്ദൻ, സുനന്ദൻ, സുബലൻ, അർഹണൻ എന്നിവർ പ്രധാനികളാണ്. സമാധിഭാഷയിൽ പറഞ്ഞാൽ ജ്ഞാനവും ശക്തിയും ആനന്ദവും കലർന്ന സച്ചിദാനന്ദസ്വരൂപത്തെയാണ് ബ്രഹ്മാവ് കണ്ടത്. തപസ്സാണ് ഭഗവാന്റെ ബലം. തപസ്സുകൊണ്ട് ഭഗവാൻ ജഗത്തിന്റെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു. അവിടുത്തെ ആജ്ഞാനുസാരം സൃഷ്ടി നടത്താമെങ്കിലും ഒരു സ്വതന്ത്രകർത്താവ് എന്ന ബോധവും തദ്വാരാ അഭിമാനവും തോന്നാ തിരിയ്ക്കാൻ വരംതരണമെന്നാണ് ബ്രഹ്മാവ് അപേക്ഷിച്ചത്.

ബ്രഹ്മാവ് സൃഷ്ടിച്ച സൂക്ഷ്മജഗത്തിന് സർഗം എന്നുപേർ. അശക്തമായ ആ സർഗത്തിന് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ബ്രഹ്മാണ്ഡത്തെ ഭേദിച്ചുകൊണ്ട് വിരാട് പുരുഷൻ ബഹിർഗമിച്ചപ്പോൾ തന്റെ വാസസ്ഥാനത്തിനായി



അദ്ദേഹം സ്വച്ഛജലത്തെ സൃഷ്ടിച്ചു; ഈ ജലം മുഖ്യനര നിൽനിന്നും ഉണ്ടായതാകയാൽ അതിനു "നാര"എന്ന് പേരു ണ്ടായി. ഈ ജലത്തിൽ വിരാട്പുരുഷൻ ആയിരംവർഷം കിടന്നു. അതിനാൽ അദ്ദേഹത്തിന് നാരായണൻ എന്ന പേരു ണ്ടായി. ദ്രവ്യം, കർമം, കാലം, സ്വഭാവം എന്നിവയും ജീവന്റെ ശക്തിയും ശ്രീനാരായണന്റെ ശക്തിയിൽനിന്ന് ഉത്പന്നമായി. അതിനെ ഉപേക്ഷിച്ചാൽ ആർക്കും ശക്തിയുണ്ടായിരിയ്ക്കില്ല. നാരായണൻ ഭഗവാന്റെ സമഷ്ടി സ്വരൂപമാണ്. അദ്ദേഹം മായയുടെ സഹായത്തോടെ സ്വശ ക്തികൊണ്ട് അധിദൈവം, അധ്യാത്മം, അധിഭൂതം എന്നു മൂന്നു ഭാഗമായി. അതോടെ ത്രിഗുണസമ്പന്നമായ മായയുടെ ആരംഭവും ഉണ്ടായി.

വിരാട് പുരുഷന്റെ ശക്തികൊണ്ട് സൂത്രാത്മാ എന്നു പേരായ മുഖ്യപ്രാണൻ ഉണ്ടായി. സേവകന്മാർ രാജാ വിനെ അനുസരിയ്ക്കുന്നതുപോലെ സകല ജീവികളിലും വ്യാപരിച്ചിരിയ്ക്കുന്ന മുഖ്യപ്രാണന് ചേഷ്ടയുണ്ടായപ്പോൾ സകല ഇന്ദ്രിയങ്ങളും പ്രവർത്തനോന്മുഖമായി. സകല യോഗികളുടേയും പരമപ്രവർത്തനം പ്രാണനെ വശത്താ ക്കാനാണ്. കല്യാൺമാസികയുടെ യോഗാങ്കത്തിലുള്ള മുഖ ചിത്രത്തിൽ സകലയോഗികളും ബ്രഹ്മാവിന്റെ സ്ഥാനത്തു ചെന്നിട്ട് അവിടെ നിന്നും മുകളിലേയ്ക്ക് പോന്നതായി കാണിച്ചിട്ടുണ്ട്. യോഗത്തിന് ഏകാഗ്രകത ആവശ്യമാണ്. തപസ്സെന്നു പറയുന്നതും മറ്റൊന്നുമല്ല. നമ്മുടെ ദൈനം ദിന കർമങ്ങൾക്കും ശരിയായ വിജയം കൈവരണമെങ്കിൽ ആ കർമങ്ങളിൽ ചിത്തത്തിന് ഏകാഗ്രത ഉണ്ടായിരിയ്ക്ക ണം. പ്രാണന്റെ പ്രവർത്തനം വിശപ്പും ദാഹവും ഉണ്ടാകാൻ കാരണമാകുന്നു. വിരാട് പുരുഷന്റെ പ്രാണൻ പ്രവർത്തനം ആരംഭിച്ചപ്പോൾ അതിന് വിശപ്പും ദാഹവും ഉണ്ടായി. അതിന് സംസാരിയ്ക്കാൻ ആഗ്രഹമുണ്ടായപ്പോൾ വാണി യും, ഗന്ധം അറിയാൻ ആശയുണ്ടായപ്പോൾ നാസികയും ഉണ്ടായി. ദിദൃക്ഷ ഉണ്ടായപ്പോൾ ചക്ഷുർനാമമായ അധി ഭൂതസ്ഥാനവും സൂര്യനാമമായ അധിദൈവവും ദർശനശ ക്തിയാകുന്ന അധ്യാത്മഭാവവും ഉണ്ടായി. നേത്രം രൂപത്തെ കാണാൻ തുടങ്ങി. ഇതേ വിധത്തിൽ സകല വിഷയങ്ങളു ടേയും ത്രിപുടിയെ മനസ്സിലാക്കണം. ഈ കാര്യം രണ്ടാം സ്കന്ധം പത്താമധ്യായത്തിൽ വിസ്തരിച്ചുപറഞ്ഞിട്ടുണ്ട്.

പ്രാണനു ശരീരത്തിൽ പ്രവേശിയ്ക്കാൻ ആഗ്രഹം ഉണ്ടായപ്പോൾ നാഭീദ്വാരവും അപാനവായുവുമു ണ്ടായി. അതോടൊപ്പം അതിന്റെ ദേവതയായ മൃത്യുവും രൂപം പൂണ്ടു. ഇതിനെ രണ്ടിനേയും ആശ്രയിച്ച് പ്രാണാ പാനങ്ങളുടെ ഭേദരൂപമായിട്ടാണ് മൃത്യു ഉണ്ടായത്. സ്വമാ യയുടെ വിസ്താരത്തിന് ഇച്ഛയുണ്ടായപ്പോൾ വിരാട് പുരുഷ നിൽ നിന്നും ഹൃദയം, മനസ്സ്, സങ്കല്പം മുതലായവ യുണ്ടായി. സങ്കല്പം വർധിക്കുന്നതോടെ മായയും വർധിയ്ക്കുന്നു.

ഇപ്രകാരം ബ്രഹ്മാവ് നാരദന് ഭഗവാന്റെ സ്ഥൂല രൂപം വിവരിച്ചുകൊടുത്തു. ഈ സ്ഥൂലസ്വരൂപം പഞ്ചമഹാ ഭൂതങ്ങൾ അഹങ്കാരം, മഹത്തത്ത്വം, പ്രകൃതി എന്നീ എട്ട് ആവരണങ്ങൾ ഉള്ളതാണ്.

ഭഗവാന്റെ അത്യന്തസൂക്ഷ്മസ്വരൂപം ഇതിലും ഉപ രിയാണ്. അത് അവ്യക്തമാണ്, നിർവിഷയമാണ്, ആദിമ ധ്യാന്തവിഹീനവുമാണ്. അവാങ്മനോഗോചരമായ ആ രൂപം നിത്യമാണ്. ഭഗവാന്റെ ഈ രണ്ടു സ്വരൂപവും മായയുടെ സംബന്ധത്താൽ പ്രകാശിയ്ക്കുന്നു. ജ്ഞാനികൾ ഈ രണ്ടു സ്വരൂപത്തേയും സ്വീകരിയ്ക്കുന്നില്ല. ഭഗവാൻ യഥാർഥത്തിൽ കർമരഹിതനാണെങ്കിലും സ്വശക്തികൊണ്ട് വിരാട്സ്വരൂപം ധരിച്ച് വാച്യവാചകഭേദം ഉണ്ടാക്കി നാമരൂ പക്രിയകൾക്ക് അധീനനാകുന്നു. കർമം അനേകരൂപം ആയ തിനാൽ അതിന്റെ ഫലം കൊടുക്കാനായിട്ടാണ് അനേകം ലോകങ്ങൾ ഉണ്ടായിട്ടുള്ളത്. കർമബന്ധനത്തിൽനിന്നും ജീവനെ രക്ഷപ്പെടുത്തണമെങ്കിൽ ഭഗവദനുഗ്രഹം കൂടിയേ തീരൂ.

അനേകം സൃഷ്ടികൾ ഉണ്ടായെങ്കിലും ജ്ഞാനി കൾ ഭഗവാന്റെ മായാസ്വരൂപം കാണാൻ ആഗ്രഹിയ്ക്കു ന്നില്ല. മായാമുക്തനായ അരൂപിയെ കാണാനാണ് അവർ വെമ്പൽകൊള്ളുന്നത്.

**നാസ്യ കർമണി ജന്മാദൗ പരസ്യാനുവിധീയതേ**
**കർത്തൃത്വപ്രതിഷേധാർഥം മായയാരോപിതം ഹി തത്.**

(ജഗത്തിന്റെ ഉത്പത്തിയിലും മറ്റും ഭഗവാന് കർത്തൃത്വം ഇല്ലെന്നു മാത്രമല്ല കർത്തൃത്വം നിഷേധിയ്ക്കാനായി മായയിൽ ആരോപിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു.)

മേൽപ്പറഞ്ഞിട്ടുള്ള സൃഷ്ടിയുടെ വിവരണത്തിന് ബ്രാഹ്മകല്പം എന്നുപേർ. വാസ്തവത്തിൽ സൃഷ്ടി നട ത്തുന്നത് ബ്രഹ്മാവാണ്. ബ്രഹ്മാവിന് സ്വതന്ത്രശക്തി ഇല്ലാ ത്തതിനാലാണ് ഭഗവാൻ ചെയ്യുന്നുവെന്നു പറയാൻ ഇട യായിട്ടുള്ളത്. ഗീതയിലും ഇക്കാര്യം തന്നെ പറഞ്ഞിട്ടുണ്ട്. സകലതും പ്രകൃതിയാണ് ചെയ്യുന്നത്. പ്രകൃതിയ്ക്ക് സ്വതന്ത്രശക്തിയില്ലാത്തതിനാൽ കർത്തൃത്വം ഭഗവാനിൽ ആരോപിയ്ക്കപ്പെടുന്നു. ഇതെല്ലാം ശരിയ്ക്ക് മനസ്സിലാ ക്കാതെ സകലതും ഭഗവാൻ ചെയ്യുന്നുവെന്ന് കരുതുമ്പോൾ മൂന്ന് മഹാപ്രശ്നങ്ങൾ പൊന്തിവരും.

1. സകലതും ഭഗവാൻ ചെയ്യുന്നുവെങ്കിൽ യുദ്ധം ചെയ്യുന്നതാര് ? പാപം ചെയ്യാൻ മനുഷ്യരെ ആരാണ് പ്രേരിപ്പിയ്ക്കുന്നത് ?

2. എല്ലാത്തിന്റെയും കർത്തൃത്വം ഭഗവാനാ ണെങ്കിൽ എന്തിന് പുരുഷാർഥങ്ങൾ അനുഷ്ഠിയ്ക്കണം ?

3. ജീവൻ അനാചാരങ്ങൾ ആചരിയ്ക്കു



മ്പോഴും അതിന്റെ ശിക്ഷയിൽനിന്ന് രക്ഷപ്പെടാനായി പലരും കർത്തൃത്വമെല്ലാം ഭഗവാനിൽ ആരോപിയ്ക്കുന്നു. ഇതെങ്ങനെ സാധൂകരിയ്ക്കാം ?

ഈ തെററിദ്ധാരണ ഒഴിവാക്കാൻ മായയുടെ സ്വരൂപം അവശ്യം അറിഞ്ഞിരിയ്ക്കേണ്ടതാണ്. നാം കാണുന്ന ഗുണദോഷങ്ങൾ ഭഗവാനിൽ ഇല്ലെങ്കിൽ പിന്നെ എവിടുന്ന് വന്നു ? ചതുഃശ്ലോകീഭാഗവതത്തിൽ പറഞ്ഞിരിയ്ക്കുന്ന മായാസ്വരൂപം ഓർമിച്ചാൽ ഈ കാര്യം മനസ്സിലാകും.**"ഋതേർഥം യത്പ്രതീയേത ന പ്രതീയേത ചാത്മനി"** വസ്തുരൂപത്തിൽ സിദ്ധമാവുകയില്ലെങ്കിലും സത്യമാണെന്ന് തോന്നുകയും ആത്മസാക്ഷാത്കാരത്തിനുശേഷം നിശ്ശേഷം അപ്രത്യക്ഷമാവുകയും ചെയ്യുന്നതിന് മായ എന്നു പറയുന്നു. രജ്ജുവിനെ സർപ്പമെന്നു തെറ്റിദ്ധരിയ്ക്കുന്നത് അജ്ഞാനം കൊണ്ടാണ്. ജ്ഞാനം ഉണ്ടാകുമ്പോൾ രജ്ജു മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും സർപ്പമേ ഇല്ലായിരുന്നുവെന്നും തോന്നും. അതുപോലെ മൂന്നുകാലത്തും ഭഗവാൻ മാത്രമേയുള്ളു. മായ ഇല്ല. മായയുടെ പ്രവർത്തനരംഗമായ ജഗത്തും ഇല്ല. എങ്കിലും ജഗത്തിനെ കാണുന്നവർ അതിന്റെ സ്ഥിതിയ്ക്ക് കാരണഭൂതനായ വിഷ്ണുവിന്റെ നേർക്ക് ഭക്തിയുള്ളവരാകുന്നു. അവരെയാണ് വൈഷ്ണവർ എന്നു പറയുന്നത്. ഭഗവദനുഗ്രഹം ഉണ്ടാകുമ്പോൾ മായയെ അറിയാനും മായയ്ക്ക് അതീതരാകാനും അവർക്കു കഴിയും. ജഗത്തിനെ രജ്ജുസർപ്പഭ്രാന്തിപോലെ കല്പിതമായി കാണുന്നവർ ആത്മജ്ഞാനത്താൽ മായയുടെ അഭാവത്തെ കാണുന്നു. ജ്ഞാനസ്വരൂപം ശിവനാകയാൽ ശിവക്ഷേത്രങ്ങളിൽ പാർവതീരൂപമായ മായയെ ദൂരെ പ്രതിഷ്ഠിച്ചുകാണുന്നു. എന്നാൽ വിഷ്ണുക്ഷേത്രങ്ങളിൽ ലക്ഷ്മിയെ വിഷ്ണുവിനോടൊപ്പം പ്രതിഷ്ഠിച്ചിരിയ്ക്കുന്നു. അത് ഭക്തിയുടെ സ്വരൂപമാണ്. ശങ്കരനിൽ ഭക്തിയുണ്ടാകുന്നതിനും നിർഗുണബ്രഹ്മത്തെ അറിയുന്നതിനും ശങ്കരഭഗവാനുള്ളതുപോലെ വൈരാഗ്യശക്തി ആവശ്യമാണ്.

വിഷ്ണുഭക്തനാകാനും സഗുണബ്രഹ്മത്തെ അറിയാനും വിഷ്ണുവിനെപ്പോലെ സ്നേഹമൂർത്തിയായിരിയ്ക്കണം. അതായത് രാഗം ഉണ്ടായിരിയ്ക്കണം. വളരെ രാഗം ഉണ്ടാകുന്നതും, വളരെ വൈരാഗ്യം ഉണ്ടാകുന്നതും പ്രയാസമുള്ള കാര്യങ്ങളാണ്. അനുരാഗഭക്തികൾ വർധിയ്ക്കാൻ ഭഗവദനുഗ്രഹം കൂടിയേ കഴിയൂ. അതുപോലെ ഉന്നതമായ വൈരാഗ്യസാധനയ്ക്കും ഉറച്ച ആത്മജ്ഞാനം ഉണ്ടായിരിയ്ക്കണം. രണ്ടുപ്രകാരത്തിലും വിഷമതകൾ ഉണ്ടാകുന്നത് മനുഷ്യരിൽ രൂഢമൂലമായി നില്ക്കുന്ന മായയുടെ ദൃഢശക്തികൊണ്ടാണ്. മായയ്ക്ക് അനേകം പ്രകാരഭേദങ്ങൾ ഉണ്ട്.

1. ജാഗ്രത്തിൽ സംയമം ചെയ്യുന്നവർക്ക് സ്വപ്നത്തിൽ അത് സാധിയ്ക്കുന്നില്ല.
2. മനസ്സിൽ ഭക്തിയുണ്ടാകണമെന്നു തോന്നുമ്പോൾ ദേഹത്തിന് ഉറക്കംവരുന്നുവെന്നും പ്രാണന് വിശക്കുന്നുവെന്നും തോന്നിയ്ക്കുന്നതാണ് ദേഹധർമം.
3. സ്വപ്നത്തിൽ സത്യമായി തോന്നുന്നതെല്ലാം ജാഗ്രത്തിൽ അസത്യമായി തോന്നുന്നു. ജാഗ്രത്തിലെ വ്യവഹാരങ്ങൾ സ്വപ്നത്തിലും ഇല്ലാതാകുന്നു.
4. രാജ്യത്തെ ഉപേക്ഷിച്ചിട്ടുപോലും ഉറങ്ങാനുള്ള ആഗ്രഹം രാജാവിനുണ്ടാകുന്നു.
5. സ്വപ്നം ഒരു വിധത്തിലുള്ള നാടകമാണ്. അതിൽ അസംഖ്യം നടന്മാരും ഒരേ ഒരു പ്രേക്ഷകനുമുണ്ട്.
6. ഓരോരുത്തരുടേയും അന്തഃകരണത്തിലെ വികാരങ്ങൾ മറ്റാർക്കും അറിയാൻ സാധിയ്ക്കുന്നില്ല.
7. മനുഷ്യൻ ഏകനായി ജനിയ്ക്കുകയും അതേപടി മരിയ്ക്കുകയും ചെയ്യുന്നുവെങ്കിലും ഇടയ്ക്കുള്ള സമയം സമാജം കൂടാതെ കഴിയുന്നില്ല.
8. ഉറക്കത്തിലും മരണത്തിലും അനുഭൂതികളൊന്നുമില്ല. പക്ഷെ മനുഷ്യർ ഉറക്കത്തെ ഇഷ്ടപ്പെടുന്നു. മരണത്തെ വെറുക്കുന്നു.
9. ജഗത്തിനെ സത്യമായി കരുതുന്നതുകൊണ്ട് എല്ലാ അനുഭൂതികളും അറിയാൻ കഴിയുന്നില്ല. ജഗത്തിനെ അസത്യമായി കരുതിയാലും അത് സാധിക്കുയ്കയില്ല. മനുഷ്യർക്ക് കുരങ്ങിന്റെ ജീവിതം അറിയാൻ കഴിയുന്നില്ല.
10. സമസ്ത ജീവികളും അവരവരുടെ കല്പിതജഗത്തിൽ ജീവിയ്ക്കുന്നു. എല്ലാവരും ഒരേ ജഗത്തിനെ കാണുന്നുവെന്ന് വിശ്വസിയ്ക്കുകയും ചെയ്യുന്നു.
11. സ്വപ്നത്തിൽ വളരെയെല്ലാം കാണുന്നെങ്കിലും അവിടെ ജഗത്തില്ല. ജാഗ്രത്തിലും പലതും കാണുന്നുണ്ട്. എല്ലാവരും ഒരു പോലെ കാണുന്നുവെന്ന് വിചാരിയ്ക്കുന്നവരുമുണ്ട്. പക്ഷെ നമ്മുടെ അടുത്തിരിയ്ക്കുന്ന മനുഷ്യന്റെ യഥാർത്ഥവിചാരങ്ങൾ നമുക്ക് അറിയാൻ കഴിയുന്നില്ല.
12. ഒൻപതുമാസം ഗർഭത്തിൽ ഇരിയ്ക്കുന്ന കുഞ്ഞിന്റെ അനുഭവങ്ങൾ മറ്റാരും അറിയുന്നില്ല. ചെറുപ്പകാലത്തും കുഞ്ഞ് പരാധീനനാണ്. എന്നിട്ടും പ്രായമാകുമ്പോൾ അവൻ സ്വാതന്ത്ര്യവും സ്വരാജ്യവും പ്രസംഗിയ്ക്കുന്നു.
13. സത്യം മനസ്സിലാക്കാൻ പ്രയത്നവും പ്രമാണങ്ങളും വേണ്ടിവരുന്നു.
14. ആശയും തൃഷ്ണയും ജീവനെ മോഹിപ്പിയ്ക്കുന്നു. അവയെ ഉപേക്ഷിയ്ക്കാൻ ജീവന് കഴിയുന്നില്ല.
15. ജീവൻ ക്ഷണികമാണ്. ഒരു കോടീശ്വരൻ ക്ഷണനേര



ത്തിനുള്ളിൽ മൃതിയടയുമ്പോൾ അയാളുടെ അനന്ത രാവകാശി മരണത്തെപ്പററി ഓർമിയ്ക്കാതെ ജീവിയ്ക്കുന്നു.

16. നാം നല്ല കാര്യങ്ങൾ ഇഷ്ടപ്പെടുന്നു. എന്നിട്ടും കലഹങ്ങൾ കേൾക്കാനും അനിഷ്ടദർശനം നടത്താനും നിത്യവും ഇടയാകുന്നു.

17. ജ്ഞാനം സ്ഥിരമാണെന്നു തോന്നുന്നു. പക്ഷെ നിത്യവും പഴയ ജ്ഞാനം നശിയ്ക്കുകയും പുതിയവ ഉണ്ടാവുകയും ചെയ്യുന്നു.

18. കാലം പൊയ്ക്കൊണ്ടേയിരിയ്ക്കുന്നു. കാലത്തിന് അധീനരായവർ അത് നിത്യമാണെന്നു കരുതുന്നു.

19. നാം സ്വതന്ത്രതാബോധത്തോടെ പ്രവർത്തിയ്ക്കുന്നു. എങ്കിലും പല കാര്യങ്ങളിലും ബന്ധനം അനുഭവപ്പെടുന്നു.

20. ജഗത്ത് സത്യമാണെന്നു തോന്നുന്നുവെങ്കിലും അതിന് അപ്പുറത്തുള്ള ഒരുസത്യത്തെ നാം അന്വേഷിയ്ക്കുന്നു.

21. ജഗത്തിൽ സുഖം ലഭിയ്ക്കുന്നില്ലെങ്കിലും നാം അതിനെ അന്വേഷിയ്ക്കുന്നു.

22. തെറ്റു ചെയ്തതിനുശേഷമേ അതറിയുന്നുള്ളു. എന്നാൽ നമ്മുടെ പ്രവൃത്തികളെല്ലാം ശരിയാണെന്നാണ് നാം വിശ്വസിയ്ക്കുന്നത്.

23. ഭാവിയെന്തെന്നറിയാൻ കഴിവില്ലെങ്കിലും ആ ഭാവിയ്ക്കുവേണ്ടി വർത്തമാനകാലത്തെ ബലി കഴിയ്ക്കുന്നവനാണ് മനുഷ്യൻ.

24. അന്യരെ സ്നേഹിയ്ക്കുന്നതായി ഭാവിയ്ക്കുന്ന നാം വാസ്തവത്തിൽ സ്വയം സ്നേഹിയ്ക്കുകയാണ് ചെയ്യുന്നത്.

25. ഭസ്മമായിത്തീരുന്ന ശരീരം ശാശ്വതമായിരിയ്ക്കണമെന്ന് നാം ആഗ്രഹിയ്ക്കുന്നു.

26. ബുദ്ധിയിൽ നിരന്തരനിശ്ചയങ്ങൾ ഉണ്ടാകുന്നുണ്ടെങ്കിലും സംശയങ്ങൾ അവസാനിയ്ക്കുന്നില്ല.

27. സകലരും സ്വാർഥത്തെ തിരസ്കരിയ്ക്കുന്നതായി ഭാവിരക്കുന്നു. സ്വാഭിമാനത്തെ ഇഷ്ടപ്പെടുകയും ചെയ്യുന്നു.

28. സ്വയം സ്വാർഥചിന്താപരനായ മനുഷ്യൻ അന്യർ നിസ്വാർഥികളായിരിക്കണമെന്ന് വാദിയ്ക്കുന്നു.

29. ഉറക്കത്തിലും, സ്വപ്നത്തിലുമായി ജീവിതത്തിന്റെ നല്ലൊരു ഭാഗം പോകുന്നുവെങ്കിലും ആ അനുഭൂതികൾ എങ്ങനെ ഉണ്ടാകുന്നുവെന്ന് നാം ആലോചിയ്ക്കുന്നില്ല.

30. സ്വപ്നകാലത്ത് സ്വപ്നം ജാഗ്രത്താണെന്നു തോന്നുന്നു. ഈ ജാഗ്രത്ത് സ്വപ്നം അല്ലെന്നുള്ളതിന് എന്ത് പ്രമാണമാണുള്ളത്.

മായയുടെ വിലാസങ്ങൾ നാനാരസമാണ്. ഒരു ഭഗവാനിൽ നിന്നും ജഗത്തിലെ ഭിന്നതകൾ എങ്ങനെ ഉണ്ടായിയെന്ന് ആലോചിയ്ക്കുമ്പോൾ പല വിദ്വാന്മാരുടെയും ബുദ്ധിയ്ക്കു പരാജയപ്പെടേണ്ടി വരുന്നു. മായകൊണ്ട് നാം ഭിന്നതകൾ കാണുന്നു. പക്ഷെ മായയുടെ സ്വരൂപം നമുക്ക് നിശ്ചയമില്ല. അതും നല്ലതുതന്നെ. മായയെപ്പറ്റി നിശ്ചയമുണ്ടായാൽ ഇന്നത് ഭഗവാനെന്നും മറ്റേത് മായയെന്നും ദ്വൈതഭാവം ഉണ്ടാകും. ഈ ദ്വൈതഭാവം മാനസികമായ ലഹളയ്ക്ക് കാരണമാകും. ഒരു രാജ്യത്ത് രണ്ടു രാജാക്കന്മാരുടെ ഭരണംപോലെയാകും ആ മനസ്സിന്റെ സ്ഥിതി. ഒരാൾ ചെയ്യാൻ ആഗ്രഹിയ്ക്കുന്ന കാര്യം മറ്റെയാൾക്ക് ഇഷ്ടപ്പെടുകയില്ല. ചുരുക്കത്തിൽ രാജ്യകാര്യങ്ങൾ ഒന്നും ശരിയായി നടക്കാതാകും. അരിവെയ്പുകാർ ഒന്നിലധികം പേരായാൽ പാചകം ശരിയാവുകയില്ല. അവരിൽ ഒരു പ്രമാണിയേ ആകാവൂ. അതിനാൽ മായയുടെ സ്വരൂപം മനസ്സിലാക്കാൻ കഴിയുന്നില്ലെങ്കിൽ അത് ബുദ്ധിഗോചരമല്ലെന്നു കരുതി നിത്യനായ ഭഗവാനിൽ അനന്യഭക്തി സമ്പാദിയ്ക്കുകയാണ് ഉത്തമമായ മാർഗം.

പാശ്ചാത്യപണ്ഡിതന്മാർ ചെയ്തിട്ടുള്ള ഏറ്റവും നല്ല കാര്യം മായയുടെ സ്വരൂപം അളക്കാൻ ഉപകരണങ്ങൾ തയ്യാറാക്കിയതാണ്. ആധുനികയുഗത്തിൽ പാശ്ചാത്യർ അഞ്ച് വലിയ കണ്ടുപിടിത്തങ്ങൾ നടത്തിയിട്ടുണ്ട്.

1. വിമാനം. 2. *ടാക്കിസിനിമ.* 3. *റേഡിയോ.* 4. സാപേക്ഷവാദം. 5. തരംഗവാദം.

ആദ്യത്തെ മൂന്നു കണ്ടുപിടിത്തങ്ങളെപ്പറ്റി വളരെപ്പേർക്കും ബോധമുണ്ട്. ഒടുവിലത്തെ രണ്ടെണ്ണം എന്താണെന്ന് വളരെ കുറച്ചുപേർക്കേ അറിയാവൂ. അത് മനസ്സിലാക്കാൻ അതിനിശിതമായ ബുദ്ധിയുണ്ടായിരിയ്ക്കണം. അതുകൊണ്ട് അധികംപേർക്കും ഇവ രണ്ടും അറിയാൻ കഴിയുന്നില്ല. ആദ്യത്തെ മൂന്നു കണ്ടുപിടിത്തങ്ങൾ മനുഷ്യജീവിതത്തെ ചീത്തയാക്കാനാണ് സഹായിച്ചിട്ടുള്ളത്; ഒടുവിലത്തെതു രണ്ടും ജഗത്തിന്റെ നശ്വരത മനസ്സിലാക്കി ഭഗവാന്റെ നേർക്ക് തിരിഞ്ഞുപോകാൻ മനുഷ്യനെ സഹായിയ്ക്കും. മായയുടെ രീതി മനസ്സിലാക്കാൻ അവ പ്രയോജനപ്പെടുകയും ചെയ്യും.

മായയ്ക്ക് മുഖ്യമായി രണ്ടു ഭാഗങ്ങൾ ഉണ്ട്.

1. രാഗദ്വേഷാത്മികയായ മായ 2.ദേശകാലാത്മികയായ മായ

ഒന്നാമത്തേതിന് ത്രിഗുണങ്ങളും ഉണ്ട്. അതിൽനിന്നും രക്ഷപ്പെടാനുള്ള ഉപായം യോഗം, സാംഖ്യം, വൈഷ്ണവം, ജൈനം, വേദാന്തം, ഇസ്ലാം, പാർസി, ക്രിസ്ത്യൻ മുതലായ മാർഗങ്ങളിലെ പ്രമുഖഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. ആവക സാധനകൾ അനുഷ്ഠിയ്ക്കുമ്പോൾ

രാഗദ്വേഷങ്ങൾ ഇല്ലാതാകും.

രാഗദ്വേഷങ്ങളെ ഉപേക്ഷിയ്ക്കാൻ കഴിഞ്ഞ സന്ന്യാസിമാർ ദേശകാലമായയെപ്പറ്റി പര്യാലോചിയ്ക്കുന്നു. ഒരു ജർമൻ *പ്രൊഫസ്സർ* 1905-ൽ കണ്ടുപിടിച്ച സാപേക്ഷ വാദവും 1927-ൽ *പ്രൊഫസ്സർ* ഹൈസ്സൻബർഗ്ഗ് കണ്ടുപിടിച്ച തരംഗവാദവും ഇക്കാര്യത്തിൽ സഹായകമാണ്. ഈ രണ്ടു കണ്ടുപിടിത്തങ്ങളെയും പറ്റി മൂന്നാം സ്കന്ധത്തിൽ മായാപരാമർശം വരുമ്പോൾ പറയാം.

പരീക്ഷിത്ത് ശുകദേവനോടു ചോദിച്ച നാലാമത്തെ ചോദ്യം :

"ആദ്യം അവിടുന്ന് പറഞ്ഞു, പുരാണപുരുഷന്റെ അംഗങ്ങളിൽ നിന്ന് സമസ്തലോകവും ലോകപാലന്മാരും ഉണ്ടായിയെന്ന്. ഈ ലോകവും ലോകപാലന്മാരും എല്ലാം കല്പിതമാണെന്ന് അങ്ങുതന്നെ ഇപ്പോൾ പറയുകയും ചെയ്യുന്നു. ഇതു രണ്ടും എങ്ങനെ ചേരും ? "

ഇത്തരം വിരുദ്ധസംഭവങ്ങൾ രണ്ടുമൂന്നിടത്ത് വന്നുകഴിഞ്ഞു. ഇതിനുമേൽ ഒരിടത്ത് ആ കാര്യം സ്പഷ്ടമാക്കുന്നുണ്ട്. വളരെ മഹത്ത്വമുള്ള ഈ വിഷയം മായയെപ്പറ്റി വിവരിയ്ക്കുന്നിടത്ത് സ്പഷ്ടമാക്കാൻ ശ്രമിയ്ക്കാം.

ദേശകാലങ്ങളുടെ ഉദ്ഭവത്തെപ്പറ്റി ഗീതയോ ഉപനിഷത്തുകളോ ബ്രഹ്മസൂത്രമോ ഒന്നുംതന്നെ പൂർണമായ ബോധം തരുന്നില്ല. ഭഗവാന് കാലഭേദമില്ലെന്ന് ഭാഗവതത്തിൽ പറയുന്നുണ്ട്. ഭഗവാനല്ലാതെ വേറെ സ്വതന്ത്രശക്തിയൊന്നുമില്ലെന്നും ഭഗവാനിൽനിന്നാണ് കാലം ഉണ്ടായിട്ടുള്ളതെന്നുംകൂടി മറ്റൊരിടത്ത് പറഞ്ഞിട്ടുണ്ട്. പരസ്പര വൈരുധ്യംകൊണ്ട് നമ്മുടെ ശാസ്ത്രങ്ങൾ പലരുടെയും ദൃഷ്ടിയിൽ ദുർഗ്രഹമാണ്. ഇക്കാര്യത്തിന് ഒടുവിലത്തെ രണ്ടു കാര്യങ്ങൾ കൂടുതൽ സഹായകരമായിരിയ്ക്കും. വിശേഷാധ്യായനം നടത്തുന്നവർക്കു മാത്രമേ ഈ വിഷയം മനസ്സിലാവുകയുള്ളൂ.

### ഭാഗവതപ്രണാളിക

പ്രണാളിക എന്നതിന് സിദ്ധാന്തം എന്നർഥം. ശ്രീമദ് ഭാഗവതത്തിന്റെ മുഖ്യവിഷയം ജീവബ്രഹ്മൈക്യമാണ്. അതു മനസ്സിലാക്കാൻ പത്തു വിഷയങ്ങൾ എടുത്തിട്ടുണ്ട്.

1. സർഗം 2.വിസർഗം 3.സ്ഥാനം 4.പോഷണം 5.ഊതി 6.മന്വന്തരങ്ങൾ 7. ഈശാനകഥ 8. നിരോധം 9.മുക്തി 10. ആശ്രയം

പത്താമത്തെ തത്ത്വമായ ആശ്രയം സകലതിനും അധിഷ്ഠാനമായ ബ്രഹ്മസ്വരൂപത്തെയാണ് കുറിയ്ക്കുന്നത്. അത് മനസ്സിലാക്കാനാണ് മറ്റുള്ള ഒൻപതെണ്ണത്തേയും ശ്രുതിയെ ആധാരമാക്കി താല്പര്യബോധത്തോടുകൂടി പ്രസ്താവിച്ചിട്ടുള്ളത്. 12-ാം സ്കന്ധം അഞ്ചാമധ്യായത്തിൽ





ശുകദേവൻ പരീക്ഷിത്തിന് ആശ്രയ ത്തിന്റെ സ്വരൂപം ഉപദേശിയ്ക്കുന്ന കൂട്ടത്തിൽ പറയുന്നു:

"ഞാൻ തന്നെയാണ് പരമപദരൂപമായ ബ്രഹ്മം. 'ബ്രഹ്മം തന്നെയാണ് ഞാൻ' എന്ന ഭാവന കൊണ്ട് നിന്റെ ആത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചാൽ നിന്നെ കടിയ്ക്കുന്ന തക്ഷകനും നിന്റെ ശരീരവും ഈ ജഗത്തും എല്ലാം നിന്നിൽനിന്ന് അഭിന്നമായി അനുഭവപ്പെടും."

പരീക്ഷിത്ത് മറുപടി നല്കി. "ഭഗവൻ! അങ്ങ് എനിയ്ക്ക് സുനിശ്ചിതമായ നിർഭയസ്ഥാനം നല്കി. ഞാൻ ബ്രഹ്മനിർവാണം പ്രാപിച്ചുകഴിഞ്ഞു. ഇനി എനിയ്ക്ക് തക്ഷകനെ ലേശവും ഭയമില്ല."

ശ്രീമദ്ഭാഗവതം കേൾക്കുന്നവരുടെ സ്ഥിതിയും ഏഴുദിവസം കൊണ്ട് മേൽപ്പറഞ്ഞ വിധത്തിൽ ആകേണ്ടതാണ്. ഈ ദശ സകലർക്കും പ്രാപ്യമാണ്. പക്ഷേ ആരും ശുകദേവനെപ്പോലുള്ളവരുടെ അടുക്കൽനിന്നും കഥ കേട്ട് വേണ്ടപ്രകാരത്തിൽ മനനം ചെയ്യുന്നില്ല. ഈ ദശയെ ബ്രഹ്മദശ എന്നു പറയുന്നു. അധിഷ്ഠാനം അഥവാ ആശ്രയം എന്നു പറയുന്ന ഈ ദശയിൽ ആശ്രയവും ആശ്രിതവും ഒന്നാണ്. ഇതിനെയാണ് ബ്രഹ്മസംബന്ധം എന്നു പറയുന്നത്. ഇതിന്റെ ക്രമം താഴെക്കാണും പ്രകാരമാണ്.

| | | |
|---|---|---|
| ഒന്നാം | സ്കന്ധം | അധികാരിവിവരണം |
| രണ്ടാം | " | വിഷയം (ചതുഃശ്ലോകീഭാഗവതം) |
| മൂന്നാം | " | സർഗം |
| നാലാം | " | വിസർഗം |
| അഞ്ചാം | " | സ്ഥാനം |
| ആറാം | " | പോഷണം |
| ഏഴാം | " | ഊതി |
| എട്ടാം | " | മന്വന്തരം |
| ഒൻപതാം | " | ഈശാനകഥ |
| പത്താം | " | നിരോധം |
| പതിനൊന്നാം | " | മുക്തി |
| പന്ത്രണ്ടാം | " | ആശ്രയം |

ഈ വിധത്തിലുള്ള സാമാന്യരചനയാണെങ്കിലും ആശ്രയം, മുക്തി, നിരോധം ഇവയെപ്പറ്റിയുള്ള വിവരണം ഭാഗവതത്തിന്റെ എല്ലാ സ്കന്ധങ്ങളിലും വരുന്നുണ്ട്.

അധികാരിഭേദവും വിഷയവിവരണവും മുമ്പു തന്നെ പറഞ്ഞുകഴിഞ്ഞു.

1. സർഗം 2.വിസർഗം : മൂലപ്രകൃതി, പഞ്ചമഹാഭൂതം, പഞ്ചതന്മാത്ര, ഇന്ദ്രിയം, മഹത്തത്ത്വം. അഹങ്കാരം



മുതലായവയുടെ ഉത്പത്തിയെപ്പറ്റി പറയുന്നതിനെ സർഗം എന്നു വിളിയ്ക്കുന്നു. വിരാട് പുരുഷന്റെ സംബന്ധത്താൽ ഉണ്ടാകുന്ന ജീവസൃഷ്ടിയ്ക്ക് വിസർഗം എന്നു പേർ. ഗീതയിലും രണ്ടുപ്രകാരത്തിലുള്ള പ്രകൃതിയെപ്പറ്റി പരാമർശിച്ചിട്ടുണ്ട്.

ഒന്ന് എട്ടു പ്രകാരഭേദങ്ങളുള്ള അപരാപ്രകൃതി. മറ്റേത് ജീവഭൂതപരാപ്രകൃതി. ഭാഗവതത്തിൽ ജീവനെ പ്രകൃതിരൂപമായി കരുതിയിരിയ്ക്കുന്നു. ഈ ജീവരൂപപ്രകൃതിയെ ഭഗവാനുമായി ബന്ധിപ്പിയ്ക്കുകയാണ് ഭാഗവതത്തിന്റെ ഉദ്ദേശ്യം. ഹിന്ദിയിൽ ജീവാത്മാവിനെ സ്ത്രീലിംഗമായിട്ടാണ് ഉപയോഗിയ്ക്കുന്നത്. ഇംഗ്ലീഷിലും ജീവാത്മാവിനെ *'She'* എന്ന സർവനാമംകൊണ്ടു വ്യപദേശിയ്ക്കുന്നു. മഹമ്മദീയരുടെ ഇടയിലുണ്ടായ സൂഫികവികൾ പുരുഷന്മാരായ സാധകരെ സ്ത്രീലിംഗത്തിൽ പറയുന്നത് അനുചിതമെന്നു കരുതി ഭഗവാനെ സനം (സ്ത്രീ) ആയിക്കരുതുന്നു. ഭക്തി (പ്രേമം) കൊണ്ട് ഉണ്ടാകുന്ന ഐക്യത്തിന് ഓരോ സമ്പ്രദായത്തിലും ഇത്തരം പ്രണാളിക സ്വീകരിച്ചുകാണുന്നു. വേദാന്തത്തിലാകട്ടെ അന്തഃക്കരണത്തിൽ ഉണ്ടാകുന്ന പ്രതിബിംബത്തിനെ ചിദാഭാസം അഥവാ പ്രമാതാ എന്നു പറയുന്നു. ജീവന്റെ വാച്യാർഥമാണത്. അത് പ്രകൃതിയുടെ ഭാഗമാണെങ്കിലും ജീവന്റെ ലക്ഷ്യാർഥമായ ബ്രഹ്മം പ്രകൃതിയുടെ അംഗമല്ല. ചുരുക്കത്തിൽ പ്രകൃതിയിൽനിന്നുമുണ്ടാകുന്ന വിരാട്ടിന്റെ പ്രകൃതിയെ വിസർഗം അഥവാ പരാപ്രകൃതി എന്നു പറയുന്നു.

ജീവന്റെ പ്രകൃതിയിൽ പ്രായേണ അഹങ്കാരം വർധിയ്ക്കുന്നു. ഇക്കാര്യം നാലാം സ്കന്ധത്തിൽ ദക്ഷപ്രജാപതിയുടെ കഥയിലും ധ്രുവചരിതം, വേനന്റെ കഥ, പുരഞ്ജനോപാഖ്യാനം എന്നീ ഭാഗങ്ങളിലും സ്പഷ്ടമാക്കിയിട്ടുണ്ട്.

3. സ്ഥാനം : ഉത്പന്നമാകുന്ന പദാർത്ഥങ്ങളെല്ലാം അവയുടെ സ്ഥാനങ്ങളിൽ പ്രവർത്തിയ്ക്കുന്നു. ഈ കാര്യത്തിൽ വിഷ്ണു ഭഗവാന്റെ ഉത്കർഷത്തെ കാണിയ്ക്കുന്നതിന് സ്ഥാനം എന്നു പേർ. അല്പമെങ്കിലും ആഗ്രഹങ്ങൾ ഉണ്ടായിരുന്നാൽ അതിനുവേണ്ടി വീണ്ടും ജനിയ്ക്കേണ്ടിവരുന്നു എന്ന കാര്യം പ്രകടമാക്കാനാണ് അഞ്ചാം സ്കന്ധത്തിൽ ജഡഭാരതന്റെ കഥയും കർമയോഗത്തിനായി വിഭിന്നലോകങ്ങളുടെ വ്യവസ്ഥാരീതിയും വർണിച്ചിട്ടുള്ളത്. അതിന് സ്ഥാനലീല എന്നുപേർ. ഏതെങ്കിലും ഒരു സ്ഥാനത്ത് ഇരിയ്ക്കാത്ത ജീവൻ ബ്രഹ്മരൂപമായിത്തീരുന്നു. അജ്ഞാനം ഉണ്ടായിരിയ്ക്കുമ്പോൾ അതിന് ഒരു സ്ഥാനധർമം സ്വീകരിയ്ക്കേണ്ടി വരുന്നു. പിന്നീട് നിഷ്കാമ കർമവും ഭക്തിയുംകൊണ്ട് ഉന്നതമായ ബ്രഹ്മദശ പ്രാപിയ്ക്കാൻ കഴിയും.

4. പോഷണം : കർമാനുസൃതമായ ഫലം മാത്രമേ ലഭിയ്ക്കുകയുള്ളുവെന്നും കർമത്തിനെക്കാൾ വലുതായ മറ്റൊരു ശക്തിയും ലോകത്തിലില്ലെന്നും വന്നാൽ സകല ജീവികളും നിരന്തരം 84 ലക്ഷം ജന്മങ്ങൾ സ്വീകരിച്ച് അലയേണ്ടിവരും. അത്തരം സൃഷ്ടി ആരും ഇഷ്ടപ്പെടുകയില്ല. അതുകൊണ്ട് കർമബന്ധനത്തിൽനിന്ന് നിവൃത്തമാകേണ്ട ജീവന് ഭഗവദനുഗ്രഹം കൊണ്ട് അത് സുസാധ്യമാകുമെന്ന് ആറാം സ്കന്ധത്തിൽ വിവരിച്ചിട്ടുണ്ട്. ഭഗവന്നാമജപത്താൽ സർവപാപവിനാശവും ഈശ്വരപ്രാപ്തിയും ഉണ്ടാകുമെന്ന് അജാമിളന്റെ കഥയിൽനിന്ന് മനസ്സിലാക്കാം. ഭഗവത്കൃപകൊണ്ട് വൃത്രാസുരന് അന്ത്യനിമിഷത്തിലുണ്ടായ ഭാവപ്പകർച്ച 6-ാം സ്കന്ധത്തിലെ വൃത്രാസുരചതുഃശ്ലോകിയിൽ പ്രതിപാദിച്ചിട്ടുണ്ട്. ഈ സ്കന്ധത്തിൽ നാരദോപദേശത്താൽ പുത്രന്മാർക്ക് വൈരാഗ്യം ഉണ്ടായതുകണ്ട് ക്രുദ്ധനായ ദക്ഷൻ നാരദനെ ശപിയ്ക്കുന്ന കഥയും വർണിച്ചിട്ടുണ്ട്. സമാധിഭാഷയിൽ സർവ്വാത്മഭാവത്തിന്റെ സ്വരൂപമാണ് നാരദൻ. ദക്ഷൻ ബുദ്ധിയുടെ സ്വരൂപവും, ബുദ്ധിസ്വരൂപിയായ ദക്ഷപ്രജാപതി ശങ്കരനാകുന്ന ആത്മാവിനെ ക്ഷണിയ്ക്കാതിരുന്നാൽ ബുദ്ധിയുടെ യജ്ഞം (ബുദ്ധിയുടെ കാര്യം) അവതാളത്തിലായത് നാലാം സ്കന്ധത്തിൽ പറയുന്നുണ്ട്. ഇക്കാര്യം അന്യത്ര കൂടുതൽ വിശദമാക്കാം. 6-ാം സ്കന്ധം മുതൽ ഭഗവദനുഗ്രഹത്തിന്റെ ആരംഭവും 7-ാം സ്കന്ധത്തിലെ പ്രഹ്ലാദചരിതത്തിൽ അനുഗ്രഹത്തിന്റെ പ്രഭാവവും പ്രകടമാകുന്നുണ്ട്.

5. ഊതി : (കർമവാസന) ഈ വിഷയം എല്ലാ സ്കന്ധങ്ങളിലും വരുന്നുണ്ട്. കർമവാസനമൂലമായ അഭിമാനത്തിന്റെ പ്രഭാവം 7-ാം സ്കന്ധത്തിൽ പ്രത്യേകമായി വിശദീകരിയ്ക്കുന്നുണ്ട്. ഹിരണ്യകശിപു സ്വന്തം കർമവാസനയുടെ ശക്തികൊണ്ടു തന്നെക്കാൾ വലുതായ ഒരു ഈശ്വരൻ ലോകത്തിലില്ലെന്ന് വിചാരിച്ചിരുന്നു. പാശ്ചാത്യ ഭരണതന്ത്രജ്ഞന്മാരിൽ ഇക്കാലത്ത് ഈ അഭിമാനം കണ്ടുവരുന്നു. പ്രഹ്ലാദനെപ്പോലുള്ള ഒരു ബാലഭക്തന് ഈ ശക്തിയെ നേരിടാൻ കഴിഞ്ഞു. ആരുടെ പിൻബലംകൊണ്ടാണ് തന്റെ ആജ്ഞയെ ലംഘിയ്ക്കണമെന്ന് ഹിരണ്യകശിപു പ്രഹ്ലാദനോടു ചോദിച്ചപ്പോൾ ആ ഭക്തൻ പറഞ്ഞു: "ബ്രഹ്മാവു തുടങ്ങിയ സകല പ്രാണികൾക്കും പ്രവർത്തിയ്ക്കുന്നതിന് ശക്തി നൽകുന്ന ഭഗവാൻ എന്റേതുമാത്രമല്ല; സകല ബലവാന്മാരുടെയും ബലം ആ ഭഗവാൻ തന്നെയാണ്." സർവജഗത്തിന്റേയും പ്രവർത്തനം ആ ശക്തികൊണ്ടാണ് നടക്കുന്നത് എന്നാണ് ഇതിനർഥം.

കർമവാസനകളുടെ ഏറ്റക്കുറച്ചിൽകൊണ്ടുണ്ടാകുന്ന പരിണാമത്തിന്റെ ദൃഷ്ടാന്തം ഹിരണ്യകശിപുവിന്റേയും, പ്രഹ്ലാദന്റേയും ജീവിതംകൊണ്ട് സ്പഷ്ടമാക്കിയിരിയ്ക്കുന്നു. കർമവാസന ദൂരീകരിയ്ക്കുക അത്ര എളുപ്പമല്ല.



അതിനാൽ കർമവാസനയെ സാവധാനത്തിൽ വശത്താക്കുന്നതിനാണ് ഭാരതീയമഹർഷിമാർ വർണാശ്രമവ്യവസ്ഥ സൃഷ്ടിച്ചിരിയ്ക്കുന്നത്. 7-ാം സ്കന്ധത്തിൽ നാരദൻ യുധിഷ്ഠിരന് ഇക്കാര്യം വിസ്തരിച്ച് പറഞ്ഞുകൊടുക്കുന്നതായി വിവരിച്ചിട്ടുണ്ട്.

6. മന്വന്തരം : ഭഗവദനുഗ്രഹം കൊണ്ട് മന്വന്തരങ്ങളിലെ അധിപതികൾ പ്രവർത്തിയ്ക്കുന്നു. അവരുടെ ധർമത്തെ മന്വന്തരം എന്നു പറയുന്നു. എട്ടാം സ്കന്ധത്തിന്റെ ആദ്യഭാഗത്ത് ഗജേന്ദ്രമോക്ഷം കഥ വിവരിച്ചിട്ടുണ്ട്. ഗജേന്ദ്രൻ അഹങ്കാരത്തിന്റെ പ്രതീകമാണ്. അതിനെ മായാരൂപിയായ മുതല പിടികൂടുന്നു. അപ്പോൾ അഹങ്കാരം ഭഗവാനെ സ്തുതിയ്ക്കുന്നു. ഭഗവാൻ ശാസ്ത്രരൂപിയായ ഗരുഡന്റെ പുറത്തു കയറിവന്ന് സമൃഗ്ദർശനമാകുന്ന സുദർശനംകൊണ്ട് മായയെ വേർപെടുത്തുന്നു. അടുത്തത് പാലാഴിമഥനം കഥയാണ്. അസുരന്മാരും ദേവന്മാരുമായി ഉണ്ടായ യുദ്ധം മനുഷ്യരുടെ ഉള്ളിലുള്ള ആസുരീപ്രകൃതിയും ദൈവീപ്രകൃതിയും തമ്മിലുള്ള യുദ്ധമായിക്കരുതാം. മന്വന്തരക്കഥ ദേവലോകത്ത് ഉണ്ടായതാണ്. അതോടൊപ്പം പാതാളത്തിലെ സ്ഥാനധർമത്തെപ്പററിയും പ്രസ്താവിയ്ക്കുന്നുണ്ട്. ഒരു വലിയ ചക്രവർത്തി തന്റെ രാജ്യങ്ങളെ താലൂക്കുകളായി ഭാഗിച്ച് ഓരോ താലൂക്കിലും പ്രത്യേകം ഉദ്യോഗസ്ഥന്മാരെ ഭരണാധികാരികളായി നിയമിയ്ക്കുന്നതുപോലെ ഭഗവാൻ ദേവന്മാർക്ക് പല ശക്തികളും നൽകി എല്ലാ സ്ഥാനങ്ങളേയും രക്ഷിയ്ക്കുന്നു.

7. ഈശാനുകഥ : ഭാഗവതത്തിൽ കാണുന്ന, ഭഗവാന്റെയും ഭക്തന്മാരുടെയും കഥയെ ഈശാനുകഥ എന്നു പറയുന്നു. 9-ാം സ്കന്ധത്തിലാണ് ഇത്തരം കഥകൾ കൂടുതലുള്ളത്. വൈവസ്വതമനുവിന്റെ പുത്രനായ നഭഗന് നാഭാഗൻ എന്ന പുത്രനും (ഭാഗിയ്ക്കാൻ സാധിയ്ക്കാത്തവൻ, ഭേദബുദ്ധിയില്ലാത്തവൻ) നാഭാഗന് പുത്രനായി ഭക്തനായ അംബരീഷനും ഉണ്ടായി. ദുർവാസനയാകുന്ന ദുർവാസാവ് അംബരീഷനെ പരീക്ഷിയ്ക്കാൻ വന്നപ്പോൾ ഭഗവാന്റെ സമൃഗ്ദർശനം ഭക്തനെ രക്ഷിച്ചു. ഈ സ്കന്ധത്തിൽ ശ്രീരാമന്റെ കഥയുമുണ്ട്. ശ്രീമദ്ഭാഗവതം എന്നപോലെ രാമായണവും ഒരു സമാധിഭാഷാഗ്രന്ഥമാണ്. ഇക്കാര്യം അന്യത്ര വിസ്തരിയ്ക്കാം. വാസനയ്ക്ക് അടിമപ്പെടുന്ന ഭക്തന്റെ ജീവിതം നാശോന്മുഖമാകുന്നതിന് ദൃഷ്ടാന്തമാണ് ഒമ്പതാംസ്കന്ധത്തിലെ സൗഭരിയുടേയും യയാതിയുടേയും കഥ. കാമനകൾക്കിടയിലും അവയെ അതിജീവിയ്ക്കാനുള്ള മാർഗം രാസക്രീഡയിലൂടെ ശ്രീകൃഷ്ണഭഗവാൻ നമുക്കു കാട്ടിത്തരുന്നു.

8. നിരോധലീല :**"നിരോധോഽസ്യാനുശയനമാത്മനഃ സഹ ശക്തിഭിഃ"**

ജീവരൂപിയായ പ്രകൃതിയെ അതിന്റെ ശക്തികളോടുകൂടി ഭഗവാൻ തന്നിൽത്തന്നെ ലയിപ്പിയ്ക്കുന്നതിനെ നിരോധം എന്നു പറയുന്നു. ഇത്തരം ലീല ദശമസ്കന്ധത്തിൽ പലയിടങ്ങളിലും കാണുന്നുണ്ട്. സകലതും ഒരു ശക്തിയ്ക്കധീനമായി പ്രവർത്തിയ്ക്കുന്നുവെങ്കിലും അഹങ്കാരം കൊണ്ട് ജീവന് സ്വപ്നത്തിൽ എന്നപോലെ ജാഗ്രത്തിലും ഒരു പുതുമ അനുഭവപ്പെടുന്നു. പിന്നീട് ഒന്നായതിനെ രണ്ടെന്നു കാണുന്നു. ഇത് കംസന്റെ സ്വഭാവമാണ്.

സാധുസംരക്ഷണത്തിനും ദുർജനസംഹാരത്തിനും ധർമസംസ്ഥാപനത്തിനുമായി ഭഗവാൻ അപ്പോഴപ്പോൾ അവതരിയ്ക്കുമെന്ന് ഗീതയിൽ പ്രതിജ്ഞ ചെയ്തിട്ടുണ്ട്. കംസൻ വധിച്ച തന്റെ ആറു പുത്രന്മാരെയും പാതാളത്തിൽ നിന്ന് വീണ്ടെടുത്തു കൊടുക്കണമെന്ന് ദേവകി ശ്രീകൃഷ്ണനോട് ആവശ്യപ്പെട്ടതനുസരിച്ച് ഭഗവാൻ ബലരാമനോടൊപ്പം പാതാളത്തിലെത്തി. അവിടെവച്ച് ബലിരാജാവ് സ്തുതിച്ചുകൊണ്ടുപറഞ്ഞു. **"സാംഖ്യയോഗവിതാനായ ബ്രഹ്മണേ പരമാത്മനേ (നമഃ)"** (സാംഖ്യയോഗമാർഗങ്ങളെ വിശദമാക്കുന്ന ബ്രഹ്മരൂപമായ അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു.)

ജ്യേഷ്ഠനായ ബലരാമൻ സാംഖ്യത്തിന്റേയും ശ്രീകൃഷ്ണൻ യോഗത്തിന്റേയും തത്ത്വമാണെന്ന് ഈ സ്തുതിയിൽ നിന്ന് പ്രകടമാകുന്നുണ്ടല്ലോ. അസംഗവും നിർഗുണവുമായ ആത്മസ്വരൂപം ഉണ്ടായതിനുശേഷം മായ ഉണ്ടാകുന്നു. പിന്നീടാണ് സഗുണ സ്വഭാവം പ്രകടമാകുന്നത്. അതിനാൽ ആദ്യം ബലരാമൻ അവതരിയ്ക്കുന്നു. അദ്ദേഹം ശേഷനാഗത്തിന്റെ സ്വരൂപമാണ്. എല്ലായിടത്തും അഞ്ചു തത്ത്വങ്ങൾ കാണുന്നുണ്ട്. സത്, ചിത്, ആനന്ദം, നാമം, രൂപം എന്നിവയാണ് ആ തത്ത്വങ്ങൾ. നാമരൂപങ്ങൾ മായയുടേതാകയാൽ അതൊഴിച്ചുശേഷമുള്ള സത്, ചിത്, ആനന്ദം ഇവ ബലരാമന്റെ സ്വരൂപമാണ്. ആ സ്വരൂപം പ്രകൃതിയിൽ അസംഗമായതിനാൽ അദ്ദേഹം രാസക്രീഡയിലും ഭാരതയുദ്ധത്തിലും പങ്കെടുത്തില്ല. ജ്ഞാനത്തിന്റെ ആവശ്യമുള്ളിടത്തെല്ലാം ശ്രീകൃഷ്ണഭഗവാൻ ബലരാമന്റെ സഹായം സ്വീകരിച്ചിട്ടുണ്ട്. ശ്രീകൃഷ്ണൻ യോഗസ്വരൂപിയാണ്. മായാരൂപിയായ സഗുണസ്വരൂപമായതിനാൽ സ്വശക്തികൊണ്ടു ജീവന്റെ പ്രകൃതിയെ നിരോധിച്ച് തന്നിൽത്തന്നെ ലയിപ്പിയ്ക്കുന്നു. ഇക്കാര്യം ദശമസ്കന്ധത്തിൽ വിശദമാകും. അവിടെ പ്രസ്താവിയ്ക്കുന്ന ലീല നിരോധലീലയാണ്.

9. മുക്തിലീല : രണ്ടാം സ്കന്ധത്തിൽ മുക്തിയെ ഇങ്ങനെ നിർവചിച്ചിരിയ്ക്കുന്നു.

**"മുക്തിർഹിത്വാന്യഥാരൂപം സ്വരൂപേണ വ്യവസ്ഥിതിഃ"**

(അജ്ഞാനജന്യമായ അനാത്മഭാവത്തെ ഉപേക്ഷിച്ച് ആത്മാവ് നിജസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നതിനെ മുക്തി എന്നു

പറയുന്നു.) വാസ്തവത്തിൽ ആത്മാവ് എല്ലായ്പ്പോഴും നിജ സ്വരൂപത്തിലാണ് സ്ഥിതി ചെയ്യുന്നത്. അക്കാര്യം ബോധ്യ മാകാതിരിക്കുമ്പോൾ എല്ലാം അനാത്മാവായി കാണുന്നു. ഈ അനാത്മാവിനെ ആത്മജ്ഞാനംകൊണ്ട് നിവൃത്തമാ ക്കുമ്പോൾ പ്രാപ്യവസ്തുവിന്റെ പ്രാപ്തിയിലെന്നപോലെ അത്മാനുഭൂതി ഉണ്ടാകാൻ തുടങ്ങും. ആത്മജ്ഞാനത്തിന് വേദാന്തത്തിൽ പല പ്രക്രിയകളും വിധിച്ചിട്ടുണ്ട്.

1. ജാഗ്രത്സ്വപ്നസുഷുപ്തികളുടെ നിരൂപണം
2. പഞ്ചകോശപരാമർശം
3. ഭൂമികാപ്രസ്താവം
4. പ്രപഞ്ചം മിഥ്യയാണെന്നറിയുക
5. ആത്മാവിന്റെ സ്വരൂപലക്ഷണബോധം.
6. അതദ്വ്യാവൃത്തികൊണ്ട് ആത്മനിർണയം.
7. മൂന്നു ദേഹങ്ങളിൽ നിന്നും ഭിന്നനായ ദ്രഷ്ടാവിനെ അനുഭവിച്ചറിയുക.
8. ആരോപം അപവാദം എന്നീ പദ്ധതികൾ.

ഭാഗവതത്തിൽ പ്രത്യേകമായി ഈ പ്രക്രിയകളെല്ലാം പ്രയോഗിച്ചിട്ടുള്ളത് കാണാം.

ശ്രീമദ്ഭാഗവതം സപ്താഹപാരായണം നടത്തുമ്പോൾ ഏഴാം ദിവസമാണ് ഏകാദശസ്കന്ധത്തിലെ മുക്തി സ്വരൂപം വരുന്നത്. അവിടെ ആത്മജ്ഞാനത്തെ ശക്തി യുക്തം പ്രതിപാദിച്ചിട്ടുണ്ട്. ഏഴാമധ്യായത്തിൽ ഉദ്ധവഗീത ആരംഭിയ്ക്കുന്നതോടെ ഈ ആത്മജ്ഞാനനിരൂപണം തെളി ഞ്ഞുകാണാം. അവിടെ ഉദ്ധവരോട് പറയുന്നു : "നന്മതിന്മ കൾ കാണുന്നത് ഭേദബുദ്ധികൊണ്ടാണ്. ആത്മാനുസ ന്ധാനം ചെയ്യാതിരുന്നാൽ നനാത്വഭ്രമം (ഭേദബുദ്ധി) ഉണ്ടാ കുന്നു. പിന്നീടാണ് കർമത്തിന്റേയും വികർമത്തിന്റേയും ഉത്പത്തി."

പ്രകൃതിയുടെ ഗുണങ്ങളിൽ നിന്ന് കർമങ്ങളും കർമാനുസൃതമായി ഗുണബന്ധനവും ഉണ്ടാകുന്നു. ഗുണ വൈഷമ്യം ഉണ്ടായിരുന്നാൽ അനേകം ജീവൻ കാണപ്പെ ടും. നാനാത്വം പരതന്ത്രതയ്ക്ക് കാരണമാണ്. ആത്മാവ ല്ലാതെ - ഭഗവാനല്ലാതെയുള്ള വേറൊന്നിനെയാണ് പരൻ എന്നു പറയുന്നത്. ജ്ഞാനികൾ സ്വപ്നത്തിൽനിന്നും ഉണർന്നതുപോലെ ദേഹം ധരിയ്ക്കുന്നുവെങ്കിലും ദേഹ ത്തിന്റെ നശ്വരത മനസ്സിലാക്കി അരൂപമായ ഒരു ശരീരത്തിൽ വസിയ്ക്കുന്നു. അതിനാൽ അന്യരുടെ ഗുണദോഷങ്ങൾ കാണാതിരിയ്ക്കുന്നതാണ് ഉത്തമം. ഈ ഭാവനയുണ്ടാകു ന്നതിന് സാത്ത്വികന്മാർ എല്ലായ്പ്പോഴും വനവാസം ചെയ്യ ണം. ഇതൊക്കെയാണ് ഉദ്ധവഗീതയിലെ മുഖ്യവിഷയങ്ങൾ.

ഏകാദശസ്കന്ധത്തിൽ അദ്വൈതജ്ഞാനത്തെ പ്പററി പറയുന്നിടത്ത് ഉദ്ധവർ ഭഗവാനോടു ചോദിച്ചു: "ഭഗ വൻ! ഈ വിധമുള്ള ജ്ഞാനം സന്ന്യാസിമാർക്കേ പാലി യ്ക്കാൻ കഴിയൂ. എന്നെപ്പോലുള്ള ഗൃഹസ്ഥാശ്രമികൾക്ക് ഈ ജ്ഞാനം ദൃഢമാക്കാൻ എന്തുപായമാണുള്ളത്?





"ഇതിന്നുത്തരമായി ഭഗവാൻ അദ്വൈ തജ്ഞാനം ദൃഢമാക്കാനുള്ള ഉപായം വൈരാഗ്യമാണെന്നു തീർത്തു പറയുകയും ഗുരുദത്താത്രേയന്റെ ഇരുപത്തിനാലു ഗുരുക്കന്മാരുടെ കഥ ഉദാഹരിച്ച് വിശദമാക്കുകയും ചെയ്തു. വൈരാഗ്യമുള്ളവർക്ക് അദ്വൈതജ്ഞാനം ദൃഢമാക്കിവെ യ്ക്കാൻ കഴിയുമെന്ന് ഭഗവാൻ അരുളിച്ചെയ്തു. ഈ വിധ ത്തിൽ ജ്ഞാനവൈരാഗ്യങ്ങളുടെ ശക്തി ഏകാദശസ്കന്ധ ത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

10. ആശ്രയലീല : പന്ത്രണ്ടാം സ്കന്ധത്തിലെ പ്രധാന പ്രമേയമായ ആശ്രയലീലയുടെ ചുരുക്കം മുമ്പു തന്നെ പറഞ്ഞിട്ടുണ്ടല്ലോ.

ശ്രീമദ്ഭാഗവതം മനസ്സിലാക്കാൻ മേല്പറഞ്ഞ പത്തു പ്രക്രിയകളാണ് ശുകബ്രഹ്മർഷി സ്വീകരിച്ചിട്ടുള്ളത്. എല്ലാത്തിന്റേയും പരമോദ്ദേശ്യം അധിഷ്ഠാനമായ ബ്രഹ്മ സ്വരൂപത്തെ സ്പഷ്ടമാക്കി കാണിയ്ക്കുകയാണ്.

ശ്രീമദ്ഭാഗവതത്തിന് അധികാരിഭേദമില്ല. മന്ദബു ദ്ധികളായ തമോഗുണികൾ ദുഷ്ക്കർമംകൊണ്ട് ഭയങ്കര നരകം അനുഭവിയ്ക്കുന്നു. മധ്യമബുദ്ധികളായ രജോഗുണി കൾക്കു പുണ്യകർമങ്ങൾ കൊണ്ടു സ്വർഗീയസുഖം ആസ്വ ദിയ്ക്കാം. ഉത്തമബുദ്ധികളായ സത്ത്വഗുണസമ്പന്നന്മാർക്ക് ഏഴു ദിവസം കൊണ്ട് മോക്ഷം പ്രാപിയ്ക്കാനും സാധി യ്ക്കുന്നു.

ഈ വിധത്തിലുള്ള പ്രണാളികൾക്കുവേണ്ടി ആദ്യമായി സൃഷ്ടിദൃഷ്ടിവാദം മനസ്സിലാക്കണം. മൂലപ്രകൃതി അഥവാ മായയിൽ നിന്ന് സൃഷ്ടിയുണ്ടായത് എങ്ങനെയെന്ന് പറഞ്ഞതിനുശേഷം ഉത്തമാധികാരികൾക്കു വേണ്ടി ദൃഷ്ടിസൃഷ്ടിവാദത്തെയും പരാമർശിച്ചിരിയ്ക്കുന്നു. ദൃഷ്ടിയ്ക്ക് അനുസൃതമായി സൃഷ്ടിയെ കാണുന്നതാണ് ദൃഷ്ടിസൃഷ്ടിവാദം. ദ്രഷ്ടാക്കൾ എത്രയുണ്ടോ അത്രയും സൃഷ്ടികളും ഉണ്ടായിരിയ്ക്കും. ഒരേ സ്ഥലത്തുതന്നെ ഇത്രയും സൃഷ്ടികൾ ഉണ്ടായിരിയ്ക്കുക അസാധ്യമാക യാൽ ജിജ്ഞാസുക്കൾ എളുപ്പത്തിൽ സൃഷ്ടിയുടെ മിഥ്യാത്വം മനസ്സിലാക്കുന്നു. മായയിൽ നിന്നാണ് സൃഷ്ടി യുണ്ടായതെന്ന് പറഞ്ഞിട്ടുണ്ട് മറ്റൊരിടത്ത് മായ അശക്ത മാണെന്നും ഭഗവാന്റെ ശക്തികൊണ്ടാണ് സകലതും സംഭ വിയ്ക്കുന്നതെന്നും പറഞ്ഞിരിയ്ക്കുന്നു. ഇക്കാര്യത്തിൽ പര സ്പരവിരോധം കാണുന്നവരോട് സൃഷ്ടിയേ ഉണ്ടായിട്ടി ല്ലെന്നും പറയുന്നു. ഇക്കാര്യം ദൃഷ്ടിസൃഷ്ടിവാദംകൊണ്ട് മനസ്സിലാക്കാം.

ശ്രീമദ്ഭാഗവതവും ബ്രഹ്മസൂത്രവും വ്യാസവിര ചിതമാണ്. ഭാഗവതം ബ്രഹ്മസൂത്രത്തിന്റെ വിപുലമായ വ്യാഖ്യാനമാണെന്നു വിദ്വാന്മാർ വിചാരിയ്ക്കുന്നു. ഭാഗവ തത്തിലെ ഭാഷ സമാധിഭാഷയാണെന്ന് ആദ്യമേ പറഞ്ഞി ട്ടുണ്ടല്ലോ. സമാധിഭാഷ അറിഞ്ഞാൽ മാത്രമേ ഭാഗവത



ത്തിലെ രഹസ്യം മനസ്സിലാവുകയുള്ളു. ഒരു പ്രശസ്ത വൈഷ്ണവാചാര്യനായ ശ്രീ വല്ലഭാചാര്യർ സുബോധിനി എന്ന പുസ്തകത്തിൽ സമാധിഭാഷയെ വിശദമാക്കാൻ ശ്രമിച്ചിട്ടുണ്ട്. പക്ഷെ അദ്ദേഹത്തിന് ഈ പുസ്തകം പൂർത്തിയാക്കാൻ കഴിഞ്ഞില്ല. എങ്കിലും സുബോധിനിയിൽ നല്കിയിട്ടുള്ള മാർഗദർശന സൂചനകളിൽ നിന്നു ഭാഗവതത്തിന്റെ പരമരഹസ്യം പകൽപോലെ തെളിയുന്നുണ്ട്. ഒരമ്മ മകളോട് അരിയിലെ നെല്ലു പെറുക്കിക്കളയാൻ പറഞ്ഞാൽ മകൾ നെല്ലു മാത്രമല്ല കല്ലുകൂടി പെറുക്കി കളയും. ഈ പറഞ്ഞതിന്റെ അർത്ഥം ഇരുകൂട്ടരും മനസ്സിലാക്കുന്നു. *ട്രെയിനിൽ* ഇരിയ്ക്കുന്നവർ അഹമ്മദാബാദ് വന്നു എന്നു പറയാറുണ്ട്. രാവിലെ ചിലർ പറയും സൂര്യൻ ഉദിച്ചുവെന്ന്. വാസ്തവത്തിൽ അഹമ്മദാബാദ് വരുന്നില്ല. സൂര്യൻ ഉദിയ്ക്കുന്നുമില്ല. ഇപ്പറഞ്ഞതിൽനിന്നു വക്താവും ശ്രോതാവും ആശയങ്ങൾ ശരിയ്ക്കു മനസ്സിലാക്കുന്നതുപോലെ ഭാഗവതത്തിലെ സമാധിഭാഷ മനസ്സിലാക്കാനും കഴിവ് ഉണ്ടാകണം. വാല്മീകിമഹർഷി സമാധിയിലിരിയ്ക്കെ രാമായണം കണ്ടതുപോലെ ശ്രീമദ്ഭാഗവതം വ്യാസഭഗവാൻ സമാധിയിൽ കണ്ടതാണ്.

ഒന്നാമധ്യായത്തിൽ ആദ്യമായി നൈമിഷാരണ്യത്തിൽ ശൗനകൻ തുടങ്ങിയ മഹർഷിമാർ സ്വർഗപ്രാപ്തിയ്ക്കുവേണ്ടി ആരംഭിച്ച ആയിരം വർഷത്തെ യജ്ഞത്തെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ആ ഋഷികൾ സൂതനോട് ചോദിച്ചു: " അവിടുന്ന് പുരാണശാസ്ത്രപാരംഗതനാണ്. മനുഷ്യർക്ക് മംഗളം ഉണ്ടാകുന്നതിനുള്ള മാർഗം കാട്ടിത്തരാൻ ദയവുണ്ടാകണം."

നൈമിഷാരണ്യം എന്നതിനു നിമിഷനേരം മാത്രം നില്ക്കുന്ന മനുഷ്യായുസ്സ് എന്നാണർഥം. സുഖത്തിൽ ശൂന്യത അനുഭവിയ്ക്കുന്നവൻ (സംസാരം അസാരമായി ക്കരുതുന്നവൻ) ആണ് പ്രശ്നകർത്താവായ ശൗനകൻ. ആത്മക്ഷേമം ഉണ്ടാകുന്നതിനുള്ള തത്ത്വത്തെ അറിയാവുന്നവനാണ് സൂതൻ. (സൂ = കല്യാണം ഉണ്ടാക്കുന്ന, ത= തത്ത്വത്തിന്റെ അറിവ്) ഈ വിധത്തിലുള്ളവനാണ് ശ്രീമദ് ഭാഗവതകഥ പറയുന്നത്.

ശ്രീഭഗവാന്റെ യഥാർഥസ്വരൂപവും ശ്രീമദ് ഭാഗവതത്തിന്റെ പരമതത്ത്വവും ഒന്നുതന്നെയാണ്. യഥാർഥ ജ്ഞാനം അഥവാ അദ്വൈതജ്ഞാനം എന്നു പറയുന്നത് അതിനെത്തന്നെയാണ്. **"ഏകവിജ്ഞാനേന സർവം വിജ്ഞാതം ഭവതി"** (ഒന്നിന്റെ ജ്ഞാനം കൊണ്ട് സകലതും അറിയാൻ കഴിയും) എന്നാണ് വേദാന്തപ്രതിജ്ഞ. ഈ വിധത്തിലുള്ള ജ്ഞാനം ഉള്ളവർക്ക് ഈശ്വരസാക്ഷാത്ക്കാരമുണ്ടായെന്നു കരുതാം.

**വദന്തി തത്തത്ത്വവിദസ്തത്ത്വം യത്ജ്ഞാനമദ്വയം**
**ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ.**

(അദ്വൈതജ്ഞാനം തന്നെയാണ് പരബ്രഹ്മത്തിന്റെ പരിശുദ്ധസ്വഭാവം. അത് ഏകമാണ്. അതിന് ആഭ്യന്തരവും ബാഹ്യവുമായി മറ്റൊന്നുമില്ല. അത് പരിപൂർണമാണ്. നമ്മുടെ സ്വന്തം രൂപവുമാണ്. വിദ്വാന്മാർ ഭഗവാനെന്നും വാസുദേവനെന്നും മറ്റും പറയുന്നത് ആ ജ്ഞാനത്തെത്തന്നെയാണ്.)

അതായത് തത്ത്വജ്ഞാനികൾ അദ്വൈതജ്ഞാനം എന്നു പറയുന്നതിനെത്തന്നെയാണ് ശാസ്ത്രങ്ങൾ ബ്രഹ്മം, പരമാത്മാ, ഭഗവാൻ മുതലായ ശബ്ദങ്ങളാൽ പരിചയപ്പെടുന്നത്.

**ജ്ഞാനം വിശുദ്ധം പരമാർഥമേക-**
**മനന്തരം ത്വം ബഹിർബ്രഹ്മ സത്യം**
**പ്രത്യക്പ്രശാന്തം ഭഗവച്ഛബ്ദസംജ്ഞം**
**യദ്വാസുദേവം കവയോ വദന്തി.** (5.12.11)

ഇപ്രകാരമുള്ള ജ്ഞാനമാണ് ഭക്തിയുടെ മൂത്ത പുത്രൻ. ആദ്യമേതന്നെ ജ്ഞാനത്തിന്റെ വൃദ്ധാവസ്ഥയെ വർണിച്ചിരിയ്ക്കുന്നു. പക്ഷേ പരീക്ഷിത്തുരാജാവ് മോക്ഷം പ്രാപിയ്ക്കുമ്പോൾ ജ്ഞാനം വീണ്ടും നവയൗവനയുക്തനായിത്തീരുന്നു.

**ഹരിഃ ഓം തത് സത്.**

## രണ്ടാം സ്കന്ധം സമാപ്തം





# മൂന്നാം സ്കന്ധം



## സഗുണഭഗവാന്റെ രഹസ്യം

പ്രഥമസ്കന്ധത്തിൽ അധികാരിഭേദവും ദ്വിതീയ സ്കന്ധത്തിൽ ഭാഗവതത്തിന്റെ മുഖ്യവിഷയവും (ചതുഃശ്ലോകീഭാഗവതരൂപത്തിൽ) പറഞ്ഞുകഴിഞ്ഞു.

ഏഴു ദിവസം കൊണ്ട് ആത്മജ്ഞാനം സമ്പാദിയ്ക്കാനാഗ്രഹിയ്ക്കുന്ന പരീക്ഷിത്ത് യുക്തിയുക്തമായ ചോദ്യങ്ങൾ ശുകദേവനോടു ചോദിച്ച് തന്റെ സംശയങ്ങൾ ദൂരീകരിയ്ക്കുന്നു. ദ്വിതീയസ്കന്ധത്തിന്റെ അവസാന ഭാഗത്ത് അദ്ദേഹം ശുകദേവനോട്, തീർത്ഥയാത്രാവസരത്തിൽ വിദുരർ മൈത്രേയനിൽനിന്നു ശ്രവിച്ച ആത്മജ്ഞാന സംബന്ധമായ സംവാദം വിശദമായി കേൾക്കാൻ തനിയ്ക്ക് ഇച്ഛയുണ്ടെന്ന് പറഞ്ഞിരുന്നു. മൂന്നാം സ്കന്ധത്തിന്റെ ആരംഭത്തിൽ ശുകദേവൻ അതിനു മറുപടി നൽകിയിരുന്നു.

ധൃതരാഷ്ട്രർ തന്റെ പുത്രനായ ദുര്യോധനന്റെ പ്രേരണയനുസരിച്ച് പാണ്ഡവന്മാരോട് അന്യായമായി പെരുമാറി. വിദുരർ ഈയവസരത്തിൽ ധൃതരാഷ്ട്രരോടു പറഞ്ഞു. "അങ്ങയുടെ പുത്രനായ ദുര്യോധനൻ ഈശ്വര വിരോധിയും ദോഷങ്ങളുടെ മൂർത്തീഭാവവുമാണ്. അങ്ങും ശ്രീകൃഷ്ണഭഗവാനിൽ വിമുഖനായി കീർത്തിയും ധനവുമെല്ലാം നശിപ്പിയ്ക്കാനാണ് ഒരുമ്പെടുന്നത്. അമംഗളകാരിയായ ഈ പുത്രനെ ഉപേക്ഷിയ്ക്കുകയാണ് നല്ലത്." സാമാന്യമനുഷ്യരുടെ ജീവിതത്തിലും ദോഷം വർദ്ധിയ്ക്കുമ്പോൾ അവർ ഭഗവാനിൽ വൈമുഖ്യം കാട്ടുന്നു. വിദുരരെപ്പോലുള്ള വിജ്ഞാനികളുടെ ഉപദേശം അപ്പോൾ ഫലിയ്ക്കുകയില്ല.

ദുര്യോധനൻ ഇതറിഞ്ഞ് ക്രുദ്ധനായി പറഞ്ഞു: "ഈ ഞങ്ങളുടെ ഉപ്പും ചോറും തിന്നു കിടക്കുന്ന വിദുരർ ശത്രുപക്ഷത്തിനുവേണ്ടി വാദിയ്ക്കുന്നതിനാൽ ഉടൻതന്നെ അയാളെ നാടുകടത്തണം."

ഇതുകേട്ട് വിദുരർ ഒന്നും മിണ്ടാതെ തന്റെ വില്ലിനെ വാതില്ക്കൽ വച്ചിട്ട് പുറത്തുപോയി. പരമസാത്ത്വികനായ അദ്ദേഹം പല തീർത്ഥസ്ഥലങ്ങളും സന്ദർശിച്ചു. അനേകം വർഷങ്ങൾക്കുശേഷം അദ്ദേഹം പ്രഭാസതീർത്ഥത്തിലെത്തി. അപ്പോഴേയ്ക്കും ഭാരതയുദ്ധം അവസാനിച്ചിരുന്നു. യുധിഷ്ഠിരന്റെ രാജ്യഭാരം ആരംഭിയ്ക്കുകയും ചെയ്തു. വിദുരർ പ്രഭാസതീർത്ഥത്തിൽവെച്ചാണ് കൗരവന്മാരുടെ നാശത്തെപ്പററി കേട്ടറിഞ്ഞത്. അവിടെനിന്ന് അദ്ദേഹം യമുനാതീരത്തിലെത്തിയപ്പോൾ ഉദ്ധവരെ കണ്ടുമുട്ടി. രണ്ടുപേരും സ്നേഹപൂർവം ആലിംഗനം ചെയ്തു. വിദുരർ ഉദ്ധവരോട് ഭഗവാന്റെ കുശലങ്ങൾ അന്വേഷിച്ചറിഞ്ഞു. സമാധിഭാഷയനുസരിച്ച് ഉദ്ധവർ ബുദ്ധിയുടെ സ്വരൂപമാണ്; വിദുരർ സംയമത്തിന്റെയും. ഭഗവാന്റെ കുടുംബത്തെപ്പറ്റിയും വിദുരർ അന്വേഷിച്ചു. [ജിജ്ഞാസുവായ ജീവൻ ബുദ്ധിയോട് മനസ്സും പ്രാണനും ശരീരവും ഇന്ദ്രിയങ്ങളുമെല്ലാം ഏതു വിധത്തിൽ പ്രവർത്തിയ്ക്കുന്നുവെന്നാണ് ചോദിച്ചത്.]

വിദുരർ തുടർന്നു പറഞ്ഞു: " എനിയ്ക്ക് ധൃതരാഷ്ട്രരോട് (അജ്ഞാനത്തോട്) ദയവുതോന്നുന്നു. അയാൾ തന്റെ പുത്രന്മാരുടെ (കാമക്രോധാദികളുടെ) വാക്കുകേട്ട് എന്നെക്കൂടി നഗരത്തിൽനിന്നു ബഹിഷ്ക്കരിച്ചു. പക്ഷേ ഞാൻ എല്ലാറ്റിലും ഭഗവാന്റെ ലീലകൾ ദർശിയ്ക്കുന്നു. അദ്ദേഹത്തിന്റെ കൃപകൊണ്ട് ഈ സംസാരത്തിൽനിന്നും അകന്ന് ഞാൻ ആനന്ദത്തോടെ യാത്ര ചെയ്യുകയാണ്. ഭഗവാൻ ജന്മകർമ്മ രഹിതനാണ്. അദ്ദേഹത്തിന്റെ അവതാരങ്ങൾ ദുഷ്ടനിഗ്രഹത്തെയും കർമങ്ങൾ സദ്ധർമാചരണത്തേയുമാണ് ലക്ഷ്യം വെയ്ക്കുന്നത്. അല്ലെങ്കിൽത്തന്നെ ഗുണാതീതനായ ഭഗവാൻ കർമത്തിന്റെ കലാപങ്ങളിൽ എന്തിനകപ്പെടണം? അതുകൊണ്ട് ഭഗവാന്റെ കഥയെല്ലാം എനിയ്ക്കു പറഞ്ഞുതരിക."

വിദുരരുടെ ചോദ്യം കേട്ട് ഉദ്ധവർക്ക് ഭഗവത്സ്മരണയുണ്ടായി. അദ്ദേഹം കുറച്ചുനേരം സമാധിസ്ഥനായിരുന്നു. ഒന്നും മിണ്ടാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. നമ്മുടെ ബുദ്ധിയിലും ശരിയായ ഭഗവത്സ്മരണ ഉണ്ടാകുമ്പോൾ ഒന്നും മിണ്ടാൻ തോന്നുകയില്ല. വളരെ ചെറുപ്പം മുതൽ അന്ത്യനിമിഷംവരെ തന്നോടൊത്തു വസിച്ചിരുന്ന ഉദ്ധവരുടെ അഭിപ്രായം ഭഗവാൻ പലപ്പോഴും പല കാര്യങ്ങളിലും ആരാഞ്ഞിരുന്നുവെന്ന് ദശമസ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്. ഗോപികൾക്ക് ജ്ഞാനോപദേശം ചെയ്യാനായി ഭഗവാൻ ഉദ്ധവരെ ഗോകുലത്തിൽ അയച്ചിരുന്നു.

ആത്മസ്മരണം ഉണ്ടാകുമ്പോൾ ജീവൻ മൂകനാകുന്നു. ഈ ദശയാണ് ഉദ്ധവർക്കുണ്ടായത്. തന്റെ മാനസിക ശക്തി ഉദ്ധവർ സാവധാനത്തിൽ മനസ്സിലാക്കി. ശ്രദ്ധയെ സംസാരത്തിലേയ്ക്ക് തിരിച്ചുവിട്ടു. അപ്പോൾ ദേഹാനുസന്ധാനം ഉണ്ടായിട്ട് വിദുരരോട് മറുപടി പറഞ്ഞു: " സമുദ്രത്തിൽ കിടക്കുന്ന മത്സ്യം ചന്ദ്രനെ അറിയാതിരിയ്ക്കുന്ന



തുപോലെ യാദവർ ഭഗവാനെ മനസ്സിലാക്കിയിരുന്നില്ല. ഭഗവാനോടൊപ്പം ക്രീഡിയ്ക്കുന്നവരായിരുന്നു യാദവരെങ്കിലും സകല പ്രാണികൾക്കും ആധാരഭൂതനായ ശ്രീഹരിയെ ഒരു സാധാരണ മനുഷ്യനായിക്കരുതാനേ അവർക്കു കഴിഞ്ഞുള്ളു. സകല ജീവനും ഇതേ തെറ്റു ചെയ്യുന്നു. സകലരിലും അന്തർഭവിച്ചിരിയ്ക്കുന്ന ഭഗവാനെ സാധാരണക്കാർ ഒരു സാമാന്യജീവനായിക്കരുതുന്നു. ഭഗവാൻ ജന്മരഹിതനായിരുന്നിട്ടും വസുദേവരുടെ വീട്ടിൽ ജനിച്ച് അദ്ഭുതലീലകൾ കാണിച്ചതെല്ലാം എനിയ്ക്കറിയാം. മറ്റു പലരും ഭഗവാനെ ശരിയായി മനസ്സിലാക്കാതിരുന്നതിൽ ദുഃഖം തോന്നുന്നു. ചൈതന്യത്തിന്റെ പ്രസരംകൊണ്ടാണ് സംസാരം ചലനാത്മകമായിരിയ്ക്കുന്നത്. പക്ഷേ മനുഷ്യർ ആ ചൈതന്യത്തെ അറിയുന്നില്ല. "

ഉദ്ധവർ തുടർന്നു പറഞ്ഞു: "യോഗികൾ യോഗാഭ്യാസം കൊണ്ട് ഭഗവത്പ്രാപ്തിയ്ക്കു പരിശ്രമിയ്ക്കുന്നു. ശിശുപാലനാകട്ടെ രാജസൂയ യജ്ഞം നടന്നപ്പോൾ ദ്വേഷം കൊണ്ട് ഭഗവാനെ പ്രാപിച്ചു. അതിനു കാരണം തന്മയത മാത്രമാണ്. തന്നെ അനന്യഭാവത്തിൽ ഭജിയ്ക്കുന്ന പാപികളെപ്പോലും താൻ സാധുവായിക്കരുതുമെന്ന് ഭഗവാൻ ഗീതയിൽ അരുളിച്ചെയ്തിട്ടുണ്ട്. ഭാരതയുദ്ധത്തിൽ മരിച്ച പല യോദ്ധാക്കൾക്കും ഭഗവദ്ദർശനമാത്രത്താൽ പരമപദം പ്രാപിയ്ക്കാൻ കഴിഞ്ഞു. മഹാഭാരതം മനുഷ്യരുടെ ജീവിതം തന്നെയാണ് ചിത്രീകരിയ്ക്കുന്നത്. ദൈവീപ്രകൃതിയും ആസുരീപ്രകൃതിയും തമ്മിലുള്ള യുദ്ധമാണ് അതിലെ പ്രധാന പ്രമേയം. മരിയ്ക്കുന്ന സമയമെങ്കിലും തന്മയത സമ്പാദിയ്ക്കാൻ സാധിയ്ക്കുന്നവർക്ക് മോക്ഷം സുലഭമാണ്. ഭക്തന്മാരുടെ കാര്യങ്ങൾ ഏറ്റുചെയ്യുകയും പലരേയും ഉദ്ധരിയ്ക്കുകയും ചെയ്തിട്ടുള്ള ഭഗവാൻ ക്രൂരയായ പൂതനയ്ക്കുപോലും മോക്ഷം നല്കി. പൂതന വാസനയുടെ സ്വരൂപമാണ്. സാംസാരികഭോഗങ്ങൾക്കു പരക്കം പായുന്ന ജീവൻ ആത്മാവിനെ വിഷംകൊണ്ട് ആവരണം ചെയ്യുന്നു. പക്ഷേ ആത്മാവിന്റെ കൃപകൊണ്ട് തന്നിൽ വിഷം കയറുന്നില്ല എന്നു മാത്രമല്ല വാസന നശിയ്ക്കുകയും ചെയ്യുന്നു.

ഗോകുലത്തിലും വ്രജഭൂമിയിലും വൃന്ദാവനത്തിലുമെല്ലാം ഭഗവാൻ നടത്തിയ ലീലകളെപ്പറ്റി ഉദ്ധവർ വിദുരർക്ക് വിശദമായ വിവരണം നല്കി. ഇത്തരം ശക്തി സകല ജീവാത്മാവിലും ഉണ്ട്. രാസലീലാവസരത്തിൽ ഗോപികൾക്ക് (പ്രകൃതിയിലുള്ള ജീവികൾക്ക്) ഭഗവാൻ അവരുടെ അധികാരാനുസരണം ആനന്ദം നല്കി. കംസനാകുന്ന ദ്വൈതഭാവത്തെ നശിപ്പിയ്ക്കാനും യഥാർഥ ഭക്തന്മാർക്ക് ആനന്ദം നല്കാനുമുള്ള ശക്തി ഭഗവാനുണ്ട്. ദ്വൈതത്തിൽ ദുഃഖവും അദ്വൈതത്തിൽ ആനന്ദവും അനുഭവഗോചരമാണല്ലോ.

ഭഗവാൻ ഉദ്ധവർക്ക് നല്കിയ ഉപദേശം ഏകാദശസ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്. അതിൽ വേദവേദാന്തങ്ങളുടെ രഹസ്യം അന്തർഭവിച്ചിരിയ്ക്കുന്നു. ആ ഉപദേശം ഉദ്ധവർക്ക് സുസ്ഥിതി നല്കാൻ പര്യാപ്തമായിരുന്നു. ജ്ഞാനികളുടെ അടുക്കൽ വിദുരരെപ്പോലുള്ള ഒരു ജിജ്ഞാസു ഭക്തിയേയും ജ്ഞാനത്തേയും പറ്റിയുള്ള സംശയങ്ങൾ പരിച്ഛേദിയ്ക്കുന്ന രീതിയാണ് ഇവിടെ സ്വീകരിയ്ക്കുന്നത്.

ദശമസ്കന്ധത്തിൽ യോഗശക്തികൊണ്ട് പ്രകൃതിയെ ജയിയ്ക്കാനുള്ള ഉപായം വിശദമാക്കിയിട്ടുണ്ട്. ഉദ്ധവർ വിദുരർക്ക് അക്കാര്യം പറഞ്ഞുകൊടുക്കുന്നു."ലൗകികവും വൈദികവുമായ രീതിയനുസരിച്ച് പ്രകൃതിയിലെ സകല ഭോഗങ്ങളും ശ്രീകൃഷ്ണൻ അനുഭവിച്ചിരുന്നു. പക്ഷേ സാംഖ്യയോഗത്തിൽ സ്ഥിതി ചെയ്തിരുന്നതുകൊണ്ട് ഇദ്ദേഹത്തെ പ്രകൃതിയുടെ ധർമങ്ങൾ സ്പർശിച്ചതേയില്ല. ക്രമേണ ഭഗവാന് ഗാർഹികഭോഗങ്ങളിൽ വൈരാഗ്യമുണ്ടായി. "

ഉദ്ധവർ തുടർന്നു: "ഭഗവാന് ലൗകികഭോഗങ്ങളിൽ വൈരാഗ്യമുണ്ടായാൽ പിന്നീട് ഭഗവദ്ഭക്തന് അതിൽ എങ്ങനെ ആസക്തി ഉണ്ടാകും ? "

യാദവർക്ക് ബ്രാഹ്മണശാപം ഉണ്ടായതും പ്രഭാസതീർത്ഥത്തിന്റെ കരയിൽവച്ച് മദ്യമത്തരായ അവർ പരസ്പരം തല്ലിമരിച്ചതും എല്ലാം ഉദ്ധവർ വിവരിച്ചു. തന്നോടു ബദര്യാശ്രമത്തിൽ പോകാൻ അരുളിച്ചെയ്തതും അദ്ദേഹത്തെ പിരിഞ്ഞിരിയ്ക്കാനുള്ള വിഷമംകൊണ്ട് താൻ ഭഗവാന്റെ പിന്നാലെ പ്രഭാസത്തിൽ വന്നതും ഉദ്ധവർ വ്യസനപൂർവം പറഞ്ഞു. ഭഗവാൻ ഏകനായി ധ്യാനമഗ്നനായിരുന്നപ്പോൾ വ്യാസശിഷ്യനായ മൈത്രേയനും അവിടെ വന്നെത്തി. അദ്ദേഹത്തിന്റെ മുമ്പിൽവച്ച് ഭഗവാൻ ഉദ്ധവരോടു പറഞ്ഞു: 'എന്നെ പ്രാപിയ്ക്കാനുള്ള ശരിയായ മാർഗം നിനക്കു പറഞ്ഞുതരാം. ഞാൻ ഈ മനുഷ്യലോകം വിട്ട് പോകുകയാണ്. ഈ ഏകാന്തതയിൽവന്ന് എന്നെക്കണ്ടതു നന്നായി. നിനക്കിനി ജന്മമില്ല. എന്റെ അനുഗ്രഹം നീ സമ്പാദിച്ചുകഴിഞ്ഞു. ആദിയിൽ പത്മകല്പത്തിൽ ബ്രഹ്മാവിന് കൊടുത്ത ശ്രേഷ്ഠമായ ജ്ഞാനോപദേശത്തെ വിവേകികൾ ഭാഗവതം എന്നു പറയുന്നു. ആ ജ്ഞാനം ഞാൻ നിനക്കു തരുന്നു.' എന്നു പറഞ്ഞുകൊണ്ട് ഭഗവാൻ നിജസ്വരൂപത്തിന്റെ പരമസ്ഥിതി എനിയ്ക്ക് ഉപദേശിച്ചുതന്നു. ഞാൻ ഭഗവച്ചരണങ്ങളെ നമസ്കരിച്ച് പ്രദക്ഷിണം വച്ചിട്ട് ബദര്യാശ്രമത്തിലേയ്ക്ക് പോകാൻ തിരിച്ചിരിയ്ക്കുകയാണ്.

ഉദ്ധവരിൽ നിന്നും പ്രിയജനങ്ങളുടെ മരണവൃത്താന്തം കേട്ടപ്പോൾ വിദുരർ വളരെ ദുഃഖിച്ചു. വിവേകത്താൽ ആ ദുഃഖം അടക്കിക്കൊണ്ട് അദ്ദേഹം ഭഗവാൻ നല്കിയ ജ്ഞാനോപദേശം തനിയ്ക്കും നല്കണമെന്ന് ഉദ്ധവരോട് ആവശ്യപ്പെട്ടു. ആ ജ്ഞാനം അധികാരികൾക്കു



നല്കാൻ ഭഗവാൻതന്നെ മൈത്രേയനോട് ആജ്ഞാപിച്ചിട്ടുണ്ടെന്നും അതുകൊണ്ട് അദ്ദേഹത്തെ ചെന്ന് കാണണമെന്നും ഉദ്ധവർ പറഞ്ഞു. മൈത്രേയശബ്ദം മിത്രദേവതയുടെ പേരിൽനിന്ന് ഉണ്ടായിട്ടുള്ളതായിരിയ്ക്കണം. മിത്രൻ എന്നതിന് സൂര്യൻ എന്നർഥം. സൂര്യൻ ജ്ഞാനസ്വരൂപമാണ്. ബുദ്ധി ഗ്രഹിച്ചിട്ടുള്ള ജ്ഞാനമാണ് ഉദ്ധവരുടേത്; മൈത്രേയന്റേത് സ്വരൂപജ്ഞാനവും. സ്വരൂപജ്ഞാനം വിലയേറിയതാണ്.

ഉദ്ധവർ ബദര്യാശ്രമത്തിലേയ്ക്കും വിദുരർ മൈത്രേയനെ കാണാനായി ഗംഗാതടത്തിലേയ്ക്കും പോയി. വിദുരരും ഉദ്ധവരും തമ്മിലുള്ള സംവാദം യമുനാ തടത്തിൽ വച്ചാണ് നടന്നത്. ആ സ്ഥലം ഇന്നും ഭക്തിയുടെ ആസ്ഥാനമായി കരുതപ്പെടുന്നു. ജ്ഞാനികൾ ഗംഗാതീരവും ഭക്തന്മാർ യമുനാതടവുമാണ് ഇഷ്ടപ്പെടുന്നത്. ശിവൻ ജ്ഞാനസ്വരൂപനായതുകൊണ്ടാണ് ഗംഗയെ ശിരസ്സിൽ ധരിച്ചിരിയ്ക്കുന്നത്. ഭക്തിയുടെ സ്വരൂപമായ വിഷ്ണുവാകട്ടെ, യമുനാതടത്തിൽ ആരാധനാസ്വരൂപിണിയായ രാധയുമായി വിഹരിയ്ക്കുകയും ഭക്തരിൽനിന്ന് അനന്യഭാവവും ശരണാഗതിയും ആവശ്യപ്പെടുകയും ചെയ്യുന്നു. ഗംഗാതീരത്തിലാകട്ടെ ജ്ഞാനികളിൽനിന്ന് സംസാരത്തോടുള്ള വിരക്തിയും അദ്വൈതഭാവവുമാണ് ഭഗവാൻ ആഗ്രഹിയ്ക്കുന്നത്. ഭക്തി കൊണ്ടു ഭേദത്തെ അഭേദമാക്കുകയും ജ്ഞാനംകൊണ്ട് ഭേദം നിഷേധിയ്ക്കപ്പെടുകയും ചെയ്യുന്നു.

അഗാധജ്ഞാനവാനായ മൈത്രേയമുനി ഹരിദ്വാരത്തിലായിരുന്നു. വിദുരർ അവിടെയെത്തി. മൈത്രേയന്റെ സാധുതയും സരളതയും കണ്ട് വിദുരർ ചോദിച്ചു: "ലോകത്തുള്ള സകലരും സുഖത്തിനുവേണ്ടി കർമം ചെയ്യുന്നു. പക്ഷെ സുഖം ഉണ്ടാകുന്നില്ലെന്നു മാത്രമല്ല, ദുഃഖമുണ്ടാകുകയും ചെയ്യുന്നു. ഇക്കാര്യത്തിൽ കർത്തവ്യം എന്താണെന്ന് ഉപദേശിച്ചുതരാൻ ദയവുണ്ടാകണം. മനുഷ്യരുടെ അന്തഃകരണത്തിൽ വസിയ്ക്കുന്ന ശ്രീഹരിയുടെ നേർക്കുള്ള ഭക്തികൊണ്ട് പവിത്രമായ ജീവനു സ്വരൂപസാക്ഷാത്കാരം ലഭിയ്ക്കുന്നതിനുപകരിയ്ക്കുന്ന സനാതനവും ശാന്തിമയവുമായ ജ്ഞാനം എനിയ്ക്കു നല്കുമാറാകണം. ത്രിലോകങ്ങളുടെയും നിയന്താവും സ്വതന്ത്രനുമായ ഭഗവാൻ അവതാരങ്ങൾ കൊണ്ട് നാനാകർമങ്ങൾ നടത്തുന്നതെങ്ങനെയെന്നും സൃഷ്ടിസ്ഥിതികൾ എങ്ങനെ സംഭവിയ്ക്കുന്നുവെന്നും അറിയാൻ എനിയ്ക്ക് ആഗ്രഹമുണ്ട്. തന്റെ ഹൃദയാകാശത്തിൽ ലീനനായി വൃത്തിശൂന്യനായി യോഗമായാശ്രയത്താൽ നിദ്ര ചെയ്തിരുന്നതും സൃഷ്ടിയ്ക്കുമുമ്പ് ഏകമായിരുന്നിട്ടും പിൽക്കാലത്ത് ഭിന്നരൂപങ്ങളും ഭിന്നതത്ത്വങ്ങളും സ്വീകരിച്ച് അനേകരൂപമായി കാണുന്നതുമായ ആസക്തിയുടെ രഹസ്യം ഉപദേശിച്ചുതരണം. ഭഗവത്കഥാശ്രവണംകൊണ്ട് ലൗകികമായ ബന്ധങ്ങൾ നശിയ്ക്കുന്നു. അവിടത്തെ മിത്രമായ വ്യാസനും ഭഗവാന്റെ ഗുണവർണനംകൊണ്ട് മനുഷ്യബുദ്ധിയെ ഭഗവാനിലേയ്ക്ക് ആകർഷിയ്ക്കുവാൻ പരിശ്രമിച്ചിട്ടുണ്ട്."

മേൽപ്പറഞ്ഞതിൽ നിന്നും മഹാഭാരതം കഥ സംഭവിച്ചിട്ടുള്ളതിൽക്കവിഞ്ഞു ലൗകികകഥകളിലൂടെ മനുഷ്യരിൽ ഭക്തി വർധിപ്പിയ്ക്കാൻ വേണ്ടി ഭഗവത്കഥകൾ പുതിയ രീതിയിൽ അവതരിപ്പിച്ചിട്ടുള്ളതാണെന്നും മനസ്സിലാക്കാം.

മൈത്രേയൻ പറഞ്ഞു: അങ്ങയുടെ ചോദ്യം വളരെ യുക്തമാണ്. സാക്ഷാൽ സംയമസ്വരൂപമായ അവിടുത്തെ ഈ ചോദ്യം മനുഷ്യരെ ഭഗവത്സാത്മ്യം പ്രാപിയ്ക്കാൻ സഹായിയ്ക്കും. സ്വർഗാരോഹണവേളയിൽ ശ്രീകൃഷ്ണപരമാത്മാവുതന്നെ, എന്നോടു നിനക്കു ജ്ഞാനോപദേശം നല്കാൻ ആജ്ഞാപിച്ചിട്ടുള്ളതിനാൽ നിന്റെ ചോദ്യങ്ങൾക്കു യഥാക്രമം ഉത്തരം പറയാം.

സൃഷ്ടിയ്ക്കു മുമ്പു ഭഗവാൻ ഏകനായിരുന്നതിനാൽ ഈ സൃഷ്ടിയിലുള്ള സകലതും അദ്ദേഹത്തിൽ അന്തർഭവിച്ചിരുന്നു. ലോകത്ത് ഭിന്നസ്വരൂപമായി യാതൊന്നും കണ്ടിരുന്നില്ല. മായാശക്തി ഭഗവാനിൽ ലീനമായും ജ്ഞാനശക്തി ജാഗ്രത്തായും ഇരുന്നു. അപ്പോൾ അഹങ്കാരവും ഇല്ലായിരുന്നു. ലോകമാകെ അസത്ത് (ശൂന്യം) എന്നപോലെ കരുതിയ ഭഗവാൻ, സദസദ്രൂപിയായ മായാശക്തികൊണ്ട് ഈ സമ്പൂർണ്ണജഗത്തിനെ സൃഷ്ടിച്ചു. ഇവിടെ മായയെ സദസദ്രൂപമായി വർണിച്ചിരിയ്ക്കുന്നത്, ഇല്ലാതിരിയ്ക്കെ ഉണ്ടെന്നു തോന്നുന്നതും ആത്മാവിൽ അദൃശ്യവുമായതിനാലാണ്. അവിടെ മായയെ പ്രാതിഭാസികമായി കരുതിയിരിയ്ക്കുന്നതിനും കാരണം മറ്റൊന്നുമല്ല. വിദുരമൈത്രേയസംവാദത്തിൽ മായയെ വ്യാവഹാരികസത്യതയുള്ളതായി കാണിച്ച് അതിന്റെ സഹായത്തോടെ സൃഷ്ടിയുടെ സ്വരൂപം വിശദമാക്കുന്നു. പിന്നീടാണ് മായയുടെ പ്രാതിഭാസികത പ്രകടമാക്കുന്നത്. വിരാട്പുരുഷൻ ബ്രഹ്മാവിനുപദേശിച്ചതാണ് ചതുഃശ്ലോകീ ഭാഗവതം. മൈത്രേയൻ വിദുരർക്കുപദേശിയ്ക്കുന്ന ഭാഗവതം സ്വർഗാരോഹണത്തിനു മുമ്പായി ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരേയും മൈത്രേയനേയും മുഖ്യമായുദ്ദേശിച്ചുകൊണ്ട് ഉപദേശിച്ചതാണ്. അതുകൊണ്ട് ഇതിൽ വ്യാവഹാരികസത്യതയെ കാണിച്ചിരിയ്ക്കുന്നു. ജ്ഞാനികൾക്കു ചതുഃശ്ലോകീഭാഗവതം ആത്യന്തികലയത്തിന് ഉപകരിയ്ക്കുന്നു. ഇനി വിവരിയ്ക്കുന്ന ഭാഗവതം കർമം, ഭക്തി, ജ്ഞാനം ഇവയ്ക്കെല്ലാം അധികാരമുള്ളവർക്ക് ഉപയോഗപ്രദമാണ്. വ്യാസന്റെ സഹോദരനായ വിചിത്രവീര്യന്റെ ക്ഷേത്രരൂപമായ ഭോഗപത്നിയിൽ വ്യാസവീര്യത്താൽ ജനിച്ചതാണു വിദുരരെന്നു മഹാഭാരതത്തിൽ പറഞ്ഞിരിയ്ക്കുന്നു. ക്ഷേത്ര(പ്രകൃതി)ത്തിൽ അഹംഭാവമുള്ള ജീവികൾ വ്യവ

ഹാരം മാത്രം ആദ്യം കാണുന്നു. വിദുരർ ദാസീപുത്രൻ (പ്രകൃതിയുടെ പുത്രൻ) ആയിരുന്നു. സാംസാരിക കാര്യ ങ്ങളിൽ മുഴുകിയവർക്കു വ്യാവഹാരിക സത്യതയിലൂടെ മാത്രമേ അധ്യാത്മതത്ത്വങ്ങൾ മനസ്സിലാക്കാൻ കഴിയൂ. അതുകൊണ്ടാണ് ഭഗവാൻ ഏകാന്തജീവിതം ഇഷ്ടപ്പെടാ ത്തതിനാൽ ആത്മമായയുടെ പ്രഭാവംകൊണ്ട് ജഗത്തു സൃഷ്ടിച്ചു എന്നു പറഞ്ഞിട്ടുള്ളത്. ഏകാന്തജീവിതം ഇഷ്ട പ്പെടാത്ത ജീവികൾ എല്ലായ്പ്പോഴും കർമനിരതരായിരി യ്ക്കാൻ ഇച്ഛിയ്ക്കുന്നു. ഈ ഇച്ഛകൊണ്ട് പ്രകൃതിയിൽ പരി ണാമം ഉണ്ടാകുന്നു. ഭഗവാന് ഭിന്നരൂപങ്ങൾ സ്വീകരി യ്ക്കാൻ ഇച്ഛയുണ്ടായതോടെ ത്രിഗുണസമ്പന്നനായ മായ യിൽ ക്ഷോഭമുണ്ടായി. അതിൽ ഇന്ദ്രിയാതീതനായ ചിന്മ യഭഗവാൻ തന്റെ അംശഭൂതമായ പുരുഷരൂപത്താൽ ചൈത ന്യമാകുന്ന ബീജത്തെ സൃഷ്ടിച്ചു. ഭഗവാനിൽനിന്നും ചൈതന്യം ലഭിയ്ക്കുന്നതു വരെ മായ അശക്തയായിരു ന്നു. തന്റെ പ്രകൃതിയിൽ ജീവന് അഹംഭാവം ഉണ്ടാകാതി രുന്നാൽ ആ പ്രകൃതി യാതൊന്നിനും ശക്തമല്ല. പുകവ ലിയ്ക്കുന്ന സ്വഭാവം ഇല്ലാത്തവരെ ആ പ്രകൃതി വിഷമിപ്പി യ്ക്കാറില്ല. ആരെങ്കിലും പുകവലിയ്ക്കാൻ ഇച്ഛിയ്ക്കുകയും അത് സ്വഭാവമായിത്തീരുകയും ചെയ്യുമ്പോൾ ആ പ്രകൃതി ചൈതന്യത്തെപ്പോലെ പ്രവർത്തനനിരതമാകുന്നു. ഭഗവാൻ മായയിൽ തന്റെ ചൈതന്യം അർപ്പിച്ചതിനുശേഷം അവ്യ ക്തമായിരുന്ന മായ കാലത്തിന്റെ പ്രേരണയാൽ മഹത്ത ത്ത്വമായിത്തീർന്നു. സ്വശരീരത്തിൽ ബീജരൂപത്തിൽ അന്തർഭവിച്ചിരിയ്ക്കുന്ന ജഗത്തിനെ പ്രകാശിപ്പിയ്ക്കാൻ ശക്തിയുള്ള ആ മഹത്തത്ത്വം വിജ്ഞാനസ്വരൂപമായിരുന്നു. ജീവനിലും ഇച്ഛ അന്തർഭവിച്ചിട്ടുണ്ട്. അതു യുക്തമായ നിമി ത്തമുണ്ടാക്കി ജഗത്തിനെ സൃഷ്ടിയ്ക്കുന്നു. ഏകാന്തത ഇഷ്ടപ്പെടാതെ മായാശക്തിയെ ആവാഹിച്ച നിർഗുണഭഗ വാന്റെ രൂപമാണിത്. ഏകാന്തത ഇഷ്ടപ്പെടുന്ന നിർഗുണ ഭഗവാനിൽനിന്നു ജഗത്ത് ഉണ്ടാകുന്നില്ല. സഗുണഭഗവാൻ ദൃഷ്ടിപാതംകൊണ്ടുമാത്രം മായയെ ജ്ഞാനമയമാക്കുന്നു. അങ്ങനെ അതു മഹത്തത്ത്വമാകുന്നു. മഹത്തത്ത്വം അവ്യ ക്തമായയെ-അചേതനമായയെ - ചേതനാമയവും ജ്ഞാന മയവുമാക്കി പ്രവർത്തനക്ഷമമാക്കുന്നു. അതോടെ സൃഷ്ടിയും ആരംഭിയ്ക്കുന്നു. ഉറക്കത്തിൽ ആനന്ദമനുഭ വിയ്ക്കുന്ന ജീവൻ ഏകാന്തത ഇഷ്ടപ്പെടാതെ രാവിലെ ഉണർന്നു പ്രകൃതിയെ ചേതനമാക്കുന്നു. സമഷ്ടിപ്രകൃ തിയ്ക്കു പ്രവർത്തനോത്സുകതയുണ്ടാകുമ്പോൾ അത് മഹ ത്തത്ത്വമാകുന്നു. പരാത്മചൈതന്യം വരുന്നതോടെ അത് വിജ്ഞാനമയകോശത്തിനു സദൃശമായിത്തീരുന്നു. വിജ്ഞാനമയകോശം യോഗികളുടെ സ്ഥാനമാണെന്നു തൈത്തീരിയോപനിഷത്തിൽ പറഞ്ഞിരിയ്ക്കുന്നു. ആ ദശ യിൽ പ്രകൃതിതന്നെ വിജ്ഞാനമയമാണ്. അവിടെ ഭേദ





ബുദ്ധിയുണ്ടാകുന്നുണ്ട്. അല്പംകൂടി ഉന്നതമായ ആനന്ദമയകോശത്തിലും ശുദ്ധസ്വരൂപത്തിലും അഭേദം മാത്രമേ അനുഭവപ്പെടുന്നുള്ളു.

ഗുണത്തിനും കാലത്തിനും അധീനമായിരുന്ന മഹത്തത്ത്വത്തിന് ശുദ്ധചൈതന്യത്തിന്റെ ശക്തി ലഭിച്ചു. പരമാത്മാവിന്റെ ഇച്ഛാനുസാരം അത് ജഗത്സൃഷ്ടിയ്ക്ക് അനുകൂലമായ രൂപം സ്വീകരിച്ചു. മഹത്തത്ത്വത്തിൽ വികാരം ഉണ്ടാവുകയും അതിൽനിന്ന് ത്രിവിധമായ അഹ ങ്കാരങ്ങൾ ഉത്പന്നമാകുകയും ചെയ്തു. രാജസാഹങ്കാര ത്തിൽനിന്ന് പത്ത് ഇന്ദ്രിയങ്ങൾ ഉണ്ടായി. താമസാഹങ്കാര ത്തിൽനിന്ന് പഞ്ചതന്മാത്രകളും അവയിൽനിന്ന് പഞ്ചഭൂത ങ്ങളുമാണ് ഉണ്ടായത്. മനസ്സും ഇന്ദ്രിയങ്ങളുടെ ദേവതകളും വൈകാരികാ(സാത്ത്വികാ)ഹങ്കാരത്തിൽനിന്നും ഉണ്ടായി. വിഷ്ണുവിന്റെ കലകളായ ഇവയെല്ലാം തികച്ചും വിഭിന്ന മാകയാൽ ബ്രഹ്മാണ്ഡസൃഷ്ടിയ്ക്ക് വിഷമം നേരിട്ടു. അപ്പോൾ അവർ ഭഗവാനെ കൈക്കൂപ്പി സ്തുതിച്ചുകൊണ്ട് പറഞ്ഞു: "ഭഗവൻ!നശ്വരമായ ദേഹഗേഹാദികളിൽ ഞാനെന്നും എന്റേതെന്നുമുള്ള ബുദ്ധിയുണ്ടാകുന്നു. ജീവി കൾക്ക് സർവാന്തര്യാമിയായ അങ്ങ് വിദൂരസ്ഥനാണ്. ഞങ്ങൾ അങ്ങയുടെ ചരണാരവിന്ദങ്ങളെ ഭജിയ്ക്കുന്നു. ബഹിർമുഖമായ അന്തഃകരണവൃത്തി ഉള്ളവർക്ക് അങ്ങ യുടെ ഭക്തന്മാരെപ്പോലും കാണുക സാധ്യമല്ല. പക്ഷേ അങ്ങയുടെ കഥാശ്രവണംകൊണ്ട് ഭക്തന്മാരായിട്ടുള്ളവരും വൈരാഗ്യസമ്പന്നന്മാരും ആത്മജ്ഞാനം കൈവരിച്ച് വൈകുണ്ഠത്തിലെത്തുന്നു. യോഗബലം കൊണ്ട് ചിത്ത ത്തെ ആത്മാവിൽ സ്ഥിരമാക്കുന്ന ചില ധീരന്മാർ മായയെ ജയിച്ച് അങ്ങയിൽ ലയിയ്ക്കുന്നു. ഭക്തിമാർഗാനുയായികൾ ക്ക് ഇവരെപ്പോലെ പരിശ്രമിയ്ക്കേണ്ടിവരുന്നില്ല. അങ്ങേ യ്ക്കു ലോകസൃഷ്ടി നടത്താൻ ഇച്ഛയുണ്ടായതിനാൽ ആദ്യ മായി ഞങ്ങളെ സൃഷ്ടിച്ചു. പരസ്പരവൈരുധ്യമുള്ള ഞങ്ങൾക്ക് ബ്രഹ്മാണ്ഡം സൃഷ്ടിയ്ക്കാൻ ശക്തിയില്ല. ബ്രഹ്മാണ്ഡം സൃഷ്ടിച്ച് സകലവിധത്തിലുമുള്ള ഭോഗങ്ങ ളോടുകൂടി അവിടത്തെ തൃപ്പാദങ്ങളിൽ അർപ്പണം ചെയ്യാനും ഞങ്ങളുടെ യോഗ്യതാനുസരണം അന്നം ഗ്രഹി യ്ക്കുന്നതിനും വേണ്ടതെല്ലാം ചെയ്യണം.ആദ്യമായി സത്ത്വാദി ഗുണങ്ങളുടെയും ജന്മാദികർമങ്ങളുടെയും കാര ണരൂപമായ മായാശക്തിയിൽ ചേതനയാകുന്ന വീര്യത്തെ സ്ഥാപിച്ചതും അങ്ങു തന്നെയാണ്. അതുകൊണ്ട് ഞങ്ങൾ ഇനി ഏതുവിധത്തിൽ കർത്തവ്യങ്ങൾ അനുഷ്ഠിയ്ക്കണം എന്നുള്ളതിനു വേണ്ട നിർദേശങ്ങൾ നൽകുമാറാകണം. ബ്രഹ്മാണ്ഡരചനയ്ക്കുവേണ്ടി ക്രിയാശക്തിയും ജ്ഞാന ശക്തിയും തന്ന് അനുഗ്രഹിയ്ക്കണം."

ഇപ്രകാരം ദേവതകളുടെ സ്തുതിവാക്കുകൾ കേട്ട ഭഗവാൻ കാലശക്തിയെ ആശ്രയിച്ചുകൊണ്ട് ഒരേ സമ



യംതന്നെ രണ്ടുമൂന്നു തത്ത്വങ്ങളിൽ അന്തര്യാമിയായി കട ന്നുകൂടി.

അഞ്ച് മഹാഭൂതം (അഞ്ച് തന്മാത്ര, തമോഗുണ ത്തിന്റെ കാര്യം), പത്ത് ഇന്ദ്രിയങ്ങൾ (രജോഗുണത്തിന്റെ കാര്യം), അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ (സത്ത്വഗുണത്തിന്റെ കാര്യം), അഹങ്കാരം ഒന്ന്, മഹത്തത്ത്വം ഒന്ന്, മൂലപ്രകൃതി ഒന്ന്, ഇങ്ങനെ ആകെ ഇരുപത്തിമൂന്നു തത്ത്വങ്ങൾ.

ഭഗവാൻ ഈ തത്ത്വസമൂഹത്തിൽ പ്രവേശിച്ച് ചേഷ്ടാരൂപമായ സ്വശക്തിയാൽ അവയെ ഒന്നിച്ചുചേർത്തു. ആ സമയത്ത് സകല തത്ത്വങ്ങളും ഒന്നുചേർന്നുണ്ടായ രൂപത്തെ വിരാട് എന്നു പറയുന്നു.

വിരാട് പുരുഷനിൽ ചരവും അചരവുമായ ജഗത്ത് വ്യാപിച്ചിരിയ്ക്കുന്നു. ഭഗവാന്റെ ആദ്യത്തെ അവതാരമായ വിരാട്പുരുഷൻ സകല ജീവികളുടെയും ആത്മാവാണ്. വിരാട് പുരുഷന്റെ പത്ത് ഇന്ദ്രിയങ്ങളും മനസ്സും അദ്ധ്യാത്മവും, ഇന്ദ്രിയങ്ങളുടെ വിഷയങ്ങൾ അധിഭൂതവും, ഇന്ദ്രിയങ്ങളുടെ അധിഷ്ഠാതാക്കളായ ദേവകൾ അധിദൈവവുമാണ്. ഇവയിലെല്ലാം കാലശക്തികൊണ്ട് ഭഗവാൻ അന്തര്യാമിയായി പ്രവേശിച്ചു. ഈ കാലശക്തിയിൽ സൃഷ്ടിസ്ഥിതിസംഹാരങ്ങളുടെ ശക്തികൾ ഉണ്ട്. ബ്രഹ്മാണ്ഡത്തിനും അതിലുള്ള ജീവികൾക്കും സ്ഥിതി നൽകുന്ന കാലശക്തിയ്ക്ക് വിഷ്ണു എന്നു പേർ. അതുകൊണ്ട് ജഗത്തിന് സ്ഥിതിയുണ്ടെന്നു പറയുന്നവർ വൈഷ്ണവരാണ്. ഈ കാണുന്നതെല്ലാം ക്ഷണപ്രഭാചഞ്ചലവും സ്വപ്നംപോലെ പ്രാതിഭാസികവുമാണെന്നു കരുതുന്നവർ ശിവഭക്തരാണ്. ശിവന്റേതുപോലുള്ള ജ്ഞാനശക്തി വ്യാവഹാരികജഗത്തിനെ പ്രാതിഭാസികമാക്കി കാണിയ്ക്കുന്നു. ഈ ജ്ഞാനശക്തിയുടെ സ്വരൂപം ഏകാദശസ്കന്ധത്തിൽ സ്പഷ്ടമാക്കാം.

ഇന്ന് ഓരോ നാട്ടിലുള്ള നേതാക്കന്മാർക്ക് ഒന്നുചേർന്ന് അവരവരുടെ ജോലി ശരിയായി നിർണയിയ്ക്കുവാൻ കഴിയുന്നില്ല. ഭഗവാൻ സർവാന്തര്യാമിയാകയാൽ അദ്ദേഹത്തെപ്പറ്റി ബോധം ഉണ്ടാകുന്നതോടെ അവർക്ക് ഈ ഭൂമി മുഴുവനും ഒരു രാജ്യമായി തോന്നും. ഈ സ്ഥിതി ഉണ്ടാക്കാനാണ് ഗാന്ധിജി ഹൃദയത്തിന്റെ പരിവർത്തനം അനിവാര്യമായി കരുതിയത്.

അടുത്തതായി ഭഗവാൻ ഓരോ വൃത്തികളുടെയും പ്രവർത്തനത്തിനായി തന്റെ ചിത്ശക്തികൊണ്ട് വിരാട്പുരുഷനെ ഉണർത്തിയതായി പറയുന്നു. ഇതെല്ലാം കേട്ട് വിദുരർ മൈത്രേയനോടു ചോദിച്ചു: ഭഗവാൻ ഈ ഗ്രഹപ്പിഴയെല്ലാം കാണിച്ചതെന്തിന് ?

ഈ പ്രശ്നം ഇന്നും പ്രധാനമായ ഒരു ചർച്ചാവിഷയമാകയാൽ അതേപ്പറ്റി കൂടുതൽ വിവരിയ്ക്കേണ്ടത് ആവശ്യമാണല്ലോ.

മൈത്രേയൻ വിരാട്ശരീരത്തിന്റെ ഉത്പത്തി വർണനം ചെയ്ത കൂട്ടത്തിൽ പറഞ്ഞു: "ആദ്യമായി ഭഗവാൻ മഹത്തത്ത്വം മുതലായ തത്ത്വങ്ങളെ സൃഷ്ടിച്ചു. അവയുടെ ഭിന്നഗതി കണ്ടിട്ട് തന്റെ കാലശക്തികൊണ്ട് അദ്ദേഹം അവയ്ക്കുള്ളിൽ പ്രവേശിച്ചു. അങ്ങനെ അവയെല്ലാം ഒന്നുചേർന്ന് വിരാട്പുരുഷന്റെ ശരീരമായി. പിന്നീട് ചിത്ശക്തികൊണ്ട് വിരാട്പുരുഷൻ ഉണർന്നതോടെ ദേവന്മാരും അവരുടെ സ്ഥാനവും സുനിശ്ചിതമായി. ഉടനെ വായുവുമുണ്ടായി. ലോകപാലന്മാരും അഗ്നിദേവന്മാരും വാക്ശക്തികൊണ്ട് അതിൽ പ്രവേശിച്ചു. അതിനാൽ ജീവികൾ വാക്ശക്തികൊണ്ട് ശബ്ദമുണ്ടാക്കുന്നു. ഇതേ വിധത്തിൽ സകല ഇന്ദ്രിയ ങ്ങളും അതതിന്റെ ദേവതകളോടു ബന്ധപ്പെട്ടിരിയ്ക്കുന്നു.

ഈ വിരാട് ശരീരത്തിന്റെ മസ്തകത്തിൽ സ്വർഗവും പാദത്തിൽ പൃഥ്വിയും നാഭിയിൽ ആകാശവുമുണ്ട്. സത്ത്വഗുണം മേൽഭാഗത്തും രജോഗുണത്തിന്റെ ശക്തി പാദത്തിലും ആകയാൽ മനുഷ്യനും മൃഗങ്ങളും പൃഥ്വിയിൽ നിവസിയ്ക്കുന്നു. തമോഗുണമുള്ള രുദ്രഗണങ്ങൾ ഭഗവാന്റെ നാഭിസ്ഥാനത്ത് ഇരിയ്ക്കുന്നു. ഭഗവാന്റെ മുഖത്തിൽനിന്നും ബ്രാഹ്മണരും ഭുജങ്ങളിൽ നിന്ന് ക്ഷത്രിയരും ഊരുക്കളിൽ നിന്ന് വൈശ്യരും പാദങ്ങളിൽനിന്ന് ശൂദ്രരും സഞ്ജാതരായി. അന്യവർണങ്ങളെ ശുശ്രൂഷിയ്ക്കുന്നതുകൊണ്ടുതന്നെ ശൂദ്രരിൽ ഹരിഭഗവാൻ പ്രസന്നനാകുന്നു.

മൈത്രേയൻ വിദുരരോട് തുടർന്നുപറഞ്ഞു: "കാലം, കർമം, സ്വഭാവം ഇവയ്ക്ക് അതീതനായ ഭഗവാന്റെ യോഗമായാവൃതമായ വിരാട്സ്വരൂപത്തെ ശരിയായി വർണിയ്ക്കാൻ ആരും ശക്തരല്ല. എങ്കിലും എന്റെ എളിയ ബുദ്ധിയനുസരിച്ച് ഗുരുമുഖത്തിൽനിന്ന് കേട്ടതുപോലെ തന്നെ ശ്രീഹരിയുടെ യശസ്സിനെപ്പറ്റി നിന്നോടു പറയാം. വാക്കുകളോടൊപ്പം മനസ്സും പവിത്രമാകുമല്ലോ. ആയിരം വർഷത്തെ ധ്യാനത്തിനുശേഷം ബ്രഹ്മാവിനുപോലും ഭഗവാന്റെ അമേയമഹിമ അറിയാൻ സാധിച്ചില്ല. ഭഗവാന്റെ മായ വലിയ മായാവികളെക്കൂടി മോഹിപ്പിയ്ക്കുന്നതാണ്. സർവ്വജ്ഞനായ ഭഗവാനുപോലും അറിയാൻ കഴിയാത്ത മായയുടെ ഗതി മറ്റുള്ളവർ എങ്ങനെ അറിയും ? മനസ്സിനും വാക്കിനും അവിടെ ചെല്ലാൻ കഴിവില്ല. ഈ മായയെ സൃഷ്ടിച്ച ഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു."

ഇതുകേട്ട് വിദുരർ മൈത്രേയനോടു ചോദിച്ചു:

1. കേവലം ചൈതന്യമാത്രവും, നിർവികാരവും, നിർഗുണവും ആയ ഭഗവാനു ലീലയ്ക്കായിട്ടുപോലും ഗുണക്രിയകളുടെ ബന്ധം എങ്ങനെയുണ്ടാകും ?

2. ആഗ്രഹവും അന്യരോടൊത്തു കളിയ്ക്കാ



നുള്ള മനോഭാവവും കുട്ടികളിൽ ഉള്ളതിനാൽ അവരുടെ ജീവിതത്തിൽ തദനുകൂലമായ പ്രയത്നം കാണുന്നു. ഭഗവാൻ ആപ്തകാമനും അന്യസംബന്ധം ഇല്ലാത്തവനും അദ്വിതീയനും ആയിരിയ്ക്കെ അദ്ദേഹത്തിൽ ക്രിയകളുടെ കാമന എങ്ങനെയുണ്ടാകും ? അല്പംകൂടി വിശദീകരിച്ചാൽ, ജഗത്ത് ഉണ്ടാകുന്നതുകൊണ്ട് ഭഗവാന് ആനന്ദം ഉണ്ടാകുമെങ്കിൽ അത് ഉണ്ടാകുന്നതിനുമുമ്പ് ദുഃഖവും ഉണ്ടായിരുന്നിരിയ്ക്കണമല്ലൊ !

3. ആദ്യമായി മഹത്തത്ത്വവും മറ്റും സൃഷ്ടിയ്ക്കുക; പിന്നെ വിരാട് രൂപത്തിൽ അവയിൽ പ്രവേശിയ്ക്കുക; ഭിന്നഭോഗങ്ങൾക്കായി ജഗത്തിനെ നിലനിർത്തുക; ഒടുവിൽ സകലതിനെയും സംഹരിയ്ക്കുക; ഇതെല്ലാം കൊണ്ട് ഭഗവാന് എന്താണ് പ്രയോജനം ?

4. ദേശകാലാവസ്ഥകൾക്ക് അതീതനായ ഭഗവാൻ സമ്പൂർണജ്ഞാനവാനായിരുന്നിട്ടുപോലും മായയുമായി എങ്ങനെ സംയോഗം ഉണ്ടായി ? ഭഗവാൻ തന്റെ ദേശകാലാദിരഹിതമായ ജ്ഞാനത്തെ മറക്കാതിരിയ്ക്കെ അന്യജ്ഞാനത്തെ (ദേശകാലാധീനമായ ജ്ഞാനത്തെ) സ്വീകരിയ്ക്കാതിരിയ്ക്കുമ്പോൾ മായയ്ക്കു സ്ഥാനം ലഭിയ്ക്കുന്നില്ല. സമയവും ലഭിയ്ക്കുന്നില്ല.

5. സകല ക്ഷേത്രങ്ങളിലും ക്ഷേത്രജ്ഞരൂപത്തിൽ ഇരിയ്ക്കുന്ന ഭഗവാൻ ഏകനാണ്. എന്നിട്ടും ചിലർ ദൗർഭാഗ്യശാലികളാണ്. മറ്റു ചിലർ മഹാഭാഗ്യവാന്മാരുമാണ്. ചിലർ ദുഃഖിതരും വേറെ ചിലർ സുഖസമ്പന്നന്മാരുമായി കാണപ്പെടുന്നു. ഈ വിധമുള്ള വൈരുധ്യത്തിന് കാരണമെന്താണ് ?

ഇത്തരം സംശയങ്ങൾകൊണ്ട് എന്റെ മനസ്സു വ്യാകുലമായിരിയ്ക്കുന്നു. അവയെ ദൂരീകരിയ്ക്കാൻ ദയവുണ്ടാകണം.

മൈത്രേയൻ മറുപടി നല്കി :

"ഈശ്വരൻ സകലരുടെയും ആത്മാവാണ്. അതുപോലെ സ്വയം മുക്തനുമാണ്. അതിൽ കാണുന്ന ദീനതയും ബന്ധനവുമെല്ലാം മായയാണ്. സ്വപ്നകാലത്ത് സ്വയം കഴുത്തു വെട്ടിയതായി കാണുന്നുവെങ്കിലും യഥാർഥത്തിൽ ആ ക്രിയ നടക്കുന്നില്ല. അതുപോലെ ജീവന്റെ ബന്ധനവും മറ്റും മിഥ്യയാണ്. ജലത്തിൽ പ്രതിഫലിയ്ക്കുന്ന ചന്ദ്രനിൽ ചിലപ്പോൾ ഇളക്കം കാണാം. വാസ്തവത്തിൽ ആ ഇളക്കം ജലത്തിന്റെതാണ്; ചന്ദ്രന്റെതല്ല. സാക്ഷിയായ ആത്മാവിൽ ദൈഹികമായ സുഖദുഃഖങ്ങൾ ഇല്ലെങ്കിലും ഉള്ളതായി തോന്നുന്നു. 'ആത്മാവല്ലാതെയുള്ള വസ്തുക്കളിൽ ആത്മാവെന്നുള്ള ബോധം' ഉണ്ടാക്കുന്ന മായ നിഷ്കാമഭാവത്തിലുള്ള ധർമാചരണം കൊണ്ടും ഭക്തി കൊണ്ടും ഭഗവത്കൃപകൊണ്ടും സാവധാനത്തിൽ നിവൃത്തമാകുന്നു. സകല ഇന്ദ്രിയങ്ങളും വിഷയങ്ങളിൽ നിന്ന് നിവൃത്തമായി സാക്ഷിയായ ആത്മാവ് ശ്രീഹരിയിൽ ലയിയ്ക്കുമ്പോൾ, നിദ്രയിലാണ്ട മനുഷ്യനെപ്പോലെ ജീവന്റെ ക്ലേശങ്ങളെല്ലാം നശിച്ചുപോകുന്നു. ഭഗവത് കഥാശ്രവണത്താൽ സകല ക്ലേശങ്ങളും ശാന്തമാകുന്നതുകൊണ്ട് സ്വഹൃദയത്തിൽ പ്രകടമാകുന്ന പരമാത്മാവിന്റെ പാദസേവകൊണ്ട് സകല ദുഃഖങ്ങളും ദൂരീകരിയ്ക്കപ്പെടുമെന്ന് എടുത്തു പറയേണ്ടതില്ലല്ലോ."

മായയുടെ സ്വരൂപം ശ്രീമദ്ഭാഗവതത്തിൽ പലയിടത്തും പറഞ്ഞിട്ടുണ്ട്. കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞപോലെ സാപേക്ഷവാദവും തരംഗവാദവും മായാസ്വരൂപം മനസ്സിലാക്കാൻ സഹായകമാണ്. അവ നമ്മുടെ ശാസ്ത്രങ്ങളോടു യോജിയ്ക്കുന്നുമുണ്ട്.

മൈത്രേയൻ പറഞ്ഞു: "എനിയ്ക്ക് ഭഗവാന്റെ മായയെ പൂർണമായി അറിഞ്ഞുകൂടാ. ബ്രഹ്മാവിനും ഭഗവാനുകൂടിയും പൂർണബോധം ഇല്ലാത്ത സ്ഥിതിയ്ക്ക് ആ മായയെപ്പറ്റി മറ്റാർക്ക് മനസ്സിലാക്കാൻ സാധിയ്ക്കും ?

യൂറോപ്പിലും അമേരിയ്ക്കയിലുമായി ഇക്കാര്യത്തെപ്പററി ഇരുപത്തയ്യായിരത്തിലധികം പുസ്തകങ്ങൽ ഇതിനകം അച്ചടിച്ചുകഴിഞ്ഞിട്ടുണ്ട്. പക്ഷെ ഇക്കാര്യം ശരിയായി മനസ്സിലാക്കിയിട്ടുള്ള പത്തുപേർ ഉണ്ടാകുമോയെന്ന് സംശയമാണ്. എന്റെ അറിവിൽ ഇതറിയാവുന്ന ഒരാൾ ശ്രീരമണമഹർഷിയാണ്. ഇരുപത്തഞ്ചുവർഷത്തോളം ഞാൻ വളരെ ശ്രദ്ധാപൂർവം പ്രയത്നിച്ചതിന്റെ ഫലമായി കുറെയൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്.

ഗീത, ഉപനിഷത്ത്, ബ്രഹ്മസൂത്രം മുതലായവ നമ്മുടെ പ്രമാണഭൂതമായ ശാസ്ത്രഗ്രന്ഥങ്ങളാണല്ലോ. ദേശകാലങ്ങൾ കല്പിതമാണെന്നും ശുദ്ധചൈതന്യം ദേശകാലാതീതമാണെന്നും അവയിലെല്ലാം പ്രകടമാക്കിയിട്ടുണ്ട്. എങ്കിലും തന്റെ ദേശത്തിനുവേണ്ടി രക്തസാക്ഷിയാകാൻ സകലരും തയ്യാറാകുന്നു. തന്റെ ദേശം എങ്ങനെ വന്നു? നമ്മുടെ ആയുസ്സ് നൂറു വർഷമാണെങ്കിൽ ജനിച്ചതിനു മുമ്പുള്ള ദശയെപ്പററിയും മരണത്തിന് ശേഷമുള്ള ദശയെപ്പററിയും നാം എന്തുകൊണ്ട് വിചാരിയ്ക്കുന്നില്ല ? ഈ വിധത്തിലുള്ള ചിന്തകൊണ്ട് ദേശവും കാലവും (*Space and time*) എങ്ങനെയുണ്ടായിയെന്ന് മനസ്സിലാകും. ഗീതയിലും ഉപനിഷത്തുകളിലുമെങ്ങും ദേശകാലങ്ങളെപ്പറ്റി സ്പഷ്ടമായ വിവരണമില്ല. യോഗവാസിഷ്ഠത്തിൽ അല്പം വിശദമാക്കിയിട്ടുണ്ട്. ശ്രീമദ്ഭാഗവതത്തിൽ ഭക്തിജ്ഞാനവൈരാഗ്യങ്ങളെ പ്രകടമാക്കിയിട്ടുണ്ടെങ്കിലും ദേശകാലങ്ങളുടെ ഉദ്ഭവത്തെപ്പറ്റി സ്പഷ്ടമായി ഒന്നും പറഞ്ഞിട്ടില്ല. മൂന്നാം സ്കന്ധം പതിനൊന്നാമധ്യായത്തിൽ പരമാണുവിനെപ്പററിയും വിവരിച്ചിട്ടുണ്ട്. അതിനെ ഇവിടെ ദൃശ്യമായി കാണിച്ചിരിയ്ക്കുന്നു. ഏകാദശസ്കന്ധത്തിൽ ജാഗ്രത്സ്വപ്നസുഷുപ്തികളെ ഉദാഹരണങ്ങൾകൊണ്ട് കല്പിതമാണെന്ന് തെളിയിച്ചിരിയ്ക്കുന്നു. അതുകൊണ്ട് നമ്മുടെ ദേശത്തുള്ള



ജ്ഞാനികൾക്ക് അക്കാര്യത്തെപ്പറ്റി അധികം ചിന്തിയ്ക്കേണ്ടിവരുന്നില്ല.

ആധുനികവിദ്യാർഥികൾ ജാഗ്രദവസ്ഥയെപ്പററി മാത്രമേചിന്തിയ്ക്കുന്നുള്ളു. ജാഗ്രദവസ്ഥയെ മാത്രം അനുകരിച്ച് ദേശകാലങ്ങളുടെ രഹസ്യം മനസ്സിലാക്കിയാൽ നമ്മുടെ വിദ്യാഭ്യാസത്തിൽ വളരെ വ്യതിയാനങ്ങൾ ഉണ്ടാകും. ചരിത്രവും ഭൂമിശാസ്ത്രവും മാറ്റേണ്ടതായും വരും. ഈ കാര്യങ്ങൾ *പ്രഫസ്സർ* ഐൻസ്റ്റീനിന്റേയും ഹൈസൺബർഗിന്റേയും കണ്ടുപിടിത്തങ്ങൾകൊണ്ട് കൂടുതൽ സ്പഷ്ടമായിട്ടുണ്ട്. മുമ്പു പറഞ്ഞതുപോലെ വിഷയം വിഷമമുള്ളതാകയാൽ അത് മനസ്സിലാക്കിയ്ക്കാവുന്നവരും മനസ്സിലാക്കുന്നവരും വളരെ ചുരുക്കമാണ്.

ആധുനികവിജ്ഞാനത്തിന്റെ നവീനാവിഷ്ക്കാരങ്ങൾ നമ്മുടെ ജഗത്ത് പ്രാതിഭാസികമാണെന്ന് തീരുമാനിച്ചുകഴിഞ്ഞു. അതുകൊണ്ട് നമ്മുടേതെന്ന് നാം പറയുന്ന ദേശകാലങ്ങൾ യഥാർഥത്തിൽ നമ്മുടേതല്ല. ഭൂമിയുടെ ഒരു ഭാഗത്ത് നമ്മുടെ ദേശം എന്നു പറയുന്നതും മനുഷ്യരുടെ നൂറു വർഷം മാത്രം നമ്മുടെ കാലം എന്നു കരുതുന്നതും മൂർഖത മാത്രമാണ്. മനുഷ്യരുടെ മധ്യത്തിൽ ഇരുന്നുകൊണ്ട് മൂർഖതയെ മാർജനം ചെയ്യുക വിഷമമാണ്. ഇവിടെ മനുഷ്യർക്ക് എന്തൊക്കെ ഇഷ്ടപ്പെടാം എന്നതിനെപ്പററി വിവരിച്ചിട്ടില്ല. പക്ഷെ യഥാർഥവസ്തു എന്താണെന്നു മാത്രം ഏതാണ്ട് പരാമർശിച്ചിട്ടുണ്ട്

## സാപേക്ഷവാദം (*Theory of Relativity*)

1905-ാം മാണ്ട് ജർമ്മൻ *പ്രൊഫസ്സറായ* ഐൻസ്റ്റീൻ, പ്രകൃതിയുടെ പ്രവർത്തനത്തിൽ നിന്ന് നമുക്ക് യാതൊരു വസ്തുവിന്റെയും നിരപേക്ഷമായ ഗതി അറിയാൻ സാധിയ്ക്കുകയില്ലെന്നു ഗണിതത്തിന്റെ സഹായത്താൽ തെളിയിച്ചു. സർവവ്യാപകവും സകലർക്കും സമാനവുമായി ആകാശം എന്ന ഒരു വാഹകതത്ത്വം *Medium* ഇല്ല. അത് പരിമാണത്തെ അളക്കാൻ *സ്കെയിലു*പോലെ ഉപയോഗിയ്ക്കാവുന്ന ഒന്നല്ല. അഹമ്മദ്ബാദിലെ ഭദ്രന്റെ *ടവറി*നെത്തന്നെ വീണ്ടുംദൃഷ്ടാന്തമാക്കാം. അതിൽ നിത്യവും ഉച്ചയ്ക്ക് പന്ത്രണ്ടുമണി അടിയ്ക്കുന്നു.ദിവസവും ഒരേ സ്ഥലത്തുനിന്നുതന്നെ ശബ്ദം പുറപ്പെടുന്നുവെന്നാണ് സാധാരണക്കാരുടെ വിശ്വാസം. അഹമ്മദാബാദിലെ ആളുകളെ സംബന്ധിച്ചിടത്തോളം മാത്രമേ ഇക്കാര്യം ശരിയാവുകയുള്ളു എന്നാണ് ഐൻസ്റ്റീൻ പറയുന്നത്. ഒരു ദിവസം അഹമ്മദാബാദിൽ പന്ത്രണ്ട് അടിയ്ക്കുന്നത് കേട്ടശേഷം അടുത്തദിവസം സൂര്യമണ്ഡലത്തിൽ നിന്ന് ദൂരദർശിനിയിലൂടെ നോക്കിയാൽ മിക്കവാറും 15 ലക്ഷം *മൈൽ* ദൂരെയായി മണിയടിയ്ക്കുന്നുവെന്ന് തോന്നും. ഭൂമിയും അതിന്റെ ഒരു കോണിലുള്ള *ടവറും* ഒരു *സെക്കൻഡിൽ* പതിനെട്ടു *മൈൽ* വീതം സൂര്യനെ ചുറ്റുന്നതാണ് ഈ തോന്നലിനു കാരണം. ഭൂമിയിൽനിന്നു നോക്കിയാൽ സൂര്യനും സൂര്യനിൽനിന്നു നോക്കിയാൽ ഭൂമിയും ചുറ്റുന്നതായി തോന്നും. നാം ഇരിയ്ക്കുന്ന സ്ഥലം ചുററുന്നുണ്ടെങ്കിലും അത് സ്ഥിരമാണെന്നും മറ്റു സ്ഥലങ്ങൾ ചലനാത്മകമാണെന്നും തോന്നും. അതുകൊണ്ട് ഗതിയും സ്ഥിതിയും സാപേക്ഷമാണ്. ദ്രഷ്ടാവിന്റെ ഭൂമികയാണ് അതിന് ആധാരം.

ഈ സാപേക്ഷവാദം പ്രയോഗത്തിൽ വന്നത് ഇപ്രകാരമാണ്. 1881-ൽ അമേരിക്കൻ ശാസ്ത്രജ്ഞനായ മൈക്കൽസണും, മോർലിയും പരീക്ഷണങ്ങളിൽ ഏർപ്പെട്ടു. ആകാശത്തിൽ ഭൂമി ചുറ്റിത്തിരിയുന്നുവെന്നും അതിന്റെ ഗതിയുടെ പരിണാമമായി ഭൂമിയിലുള്ള പ്രകാശത്തിൽ അഥവാ ഭൂമിയിലേയ്ക്കു വരുന്ന പ്രകാശത്തിന്റെ ഗതിയിൽ വ്യത്യാസം ഉണ്ടെന്നും അവർ വിശ്വസിച്ചു. ഇത് തെളിയിയ്ക്കുവാനായി രണ്ട് വൈജ്ഞാനികന്മാരും കൂടി ഒരു വലിയ മേശ തയ്യാറാക്കി. അതിന്റെ നാലുഭാഗത്തും ഓരോ കണ്ണാടി വെച്ച് പൃഥ്വിയുടെ ഗതിയേയും പ്രകാശരശ്മിയുടെ ഗതിയേയും അളക്കാൻ തീരുമാനിച്ചു. ഭൂമി ഏതു ഭാഗത്തേയ്ക്ക് കറങ്ങുന്നുവോ ആ വശത്തേയ്ക്ക് ഒരു പ്രകാശരശ്മിയെ അയച്ചു. അതിന് *Right angle* ആയി മറ്റൊരു കിരണത്തേയും അയച്ചു. ഈ രണ്ടു കിരണങ്ങളും കൂട്ടി മുട്ടുന്ന മധ്യബിന്ദുവിന്റെ പരിണാമം താഴെകാണുന്ന ചിത്രത്തിൽനിന്നും പ്രകടമാകും.




നടുക്ക് *P* എന്ന ബിന്ദുവിൽ രണ്ട് കിരണങ്ങളും കൂട്ടിമുട്ടി. തെക്കുവടക്കേ കിരണവും കിഴക്കുപടിഞ്ഞാറേ കിരണവും ഒന്നിച്ച് നടുക്കു കൂട്ടിമുട്ടാൻ ഇടയായാൽ രണ്ടു കിരണങ്ങളുടേയും ഗതിയുടെ സമയത്തിന് വ്യത്യാസമുണ്ടാകുമെന്നും അവർ വിശ്വസിച്ചു. കിഴക്കുനിന്നും പടിഞ്ഞാറോട്ട് പോകുന്ന കിരണത്തിന്റെ ദിക്കിലേയ്ക്ക് ഭൂമിയും സഞ്ചരി



യ്ക്കുന്നതിനാൽ ഈ കിരണം കണ്ണാടിയിൽ ചെന്ന് പ്രതിഫലിയ്ക്കാൻ അല്പസമയമേ വേണ്ടിവരുകയുള്ളുവെന്ന് അവർ വിചാരിച്ചു.

ഈ പരീക്ഷണത്തിൽ *C* എന്ന ബിന്ദുവിൽ നിന്ന് ഒരു കിരണം വരുന്നുണ്ട്. *P* എന്ന ബിന്ദുവിന്റെ നേരേ, പകുതിരസം തേച്ച കണ്ണാടിയെ 450°-ൽ മുട്ടിച്ചാൽ അനേകം കിരണങ്ങൾ *A* I ബിന്ദുവിലുള്ള കണ്ണാടിയിൽ മുട്ടിയിട്ട് *B* ബിന്ദുവിൽ തിരിച്ചുവരുന്നു. മറ്റു പല കിരണങ്ങളും *C* ബിന്ദുവിൽനിന്നും *P* വരെ വന്ന് *A*2 ന്റെ നേരെ വെച്ചിരിയ്ക്കുന്ന കണ്ണാടിയിൽ മുട്ടിയിട്ട് തിരിച്ചുപോകുന്നു. ഇപ്രകാരം രണ്ടു വിധത്തിലുള്ള കിരണങ്ങളും *P* ബിന്ദുവിൽ കൂട്ടിമുട്ടുന്നുവെങ്കിൽ അവിടെ ഭൂമിയുടെ ഗതിനിമിത്തം അല്പമെങ്കിലും വ്യത്യാസം ഉണ്ടാവുകതന്നെ ചെയ്യും.

നമ്മുടെ ഭൂമി *C*-*A*2 ദിക്കിൽ സഞ്ചരിയ്ക്കുന്നതുകൊണ്ട് ആ വശത്തേയ്ക്ക് കിരണം വേഗത്തിൽ തിരിച്ചുവരികയും *P*-*A*I മാർഗത്തിലേയ്ക്ക് താമസിച്ചുവരികയും ചെയ്യുമെന്നാണ് വൈജ്ഞാനികന്മാർ വിചാരിച്ചിരുന്നത്. രണ്ടു കിരണങ്ങൾക്കും ഒരേ സമയം വേണ്ടിവരികയാണുണ്ടായത്. അവയുടെ ഗതിവേഗത്തിൽ എന്തെങ്കിലും വ്യത്യാസം ഉണ്ടായിരുന്നെങ്കിൽ നടുക്ക് കറുത്ത നിഴൽ കാണേണ്ടിയിരുന്നു. പക്ഷെ അതു കണ്ടില്ല. നമ്മുടെ ഭൂമി ആകാശമാർഗത്തിലൂടെ സഞ്ചരിയ്ക്കുന്നതായി തെളിയിയ്ക്കാൻ ആ പരീക്ഷണത്തിന് കഴിഞ്ഞില്ല. അവരുടെ സംശയം അവസാനിച്ചതുമില്ല. 1905-ൽ ഗണിതശാസ്ത്രത്തിന്റെ സഹായത്താൽ ഐൻസ്റ്റീൻ ഈ തത്ത്വം തെളിയിച്ചു. പരീക്ഷണം നടത്തുന്നവരെല്ലാം ഭൂമിയോടൊപ്പം സഞ്ചരിയ്ക്കുന്നതിനാൽ അവർക്ക് ആ തെറ്റ് അറിയാൻ സാധിയ്ക്കുകയില്ല. എല്ലാറ്റിന്റെ ഗതിയും സാപേക്ഷമാണ്. മുമ്പു പറഞ്ഞ, അഹമ്മദ്ബാദിലെ ഭദ്രന്റെ *ടവറി*ന്റെ കഥ ഇക്കാര്യം തെളിയിയ്ക്കുന്നുണ്ട്. സ്വപ്നം കാണുന്ന മനുഷ്യന് ഇതേവിധം തന്നെ സ്വപ്നത്തിന്റെ തെറ്റ് അറിയാൻ കഴിയുന്നില്ല. മൂങ്ങയ്ക്ക് പകൽ ഇരുട്ടാണെന്നു തോന്നുന്നു. മൂങ്ങയായതുകൊണ്ട് അതിന് പ്രകാശം കാണുക സാധ്യമല്ല.

*The theory of relativity asserts that the law of phenomena in the system of bodies for the observer who is connected with it will be the same. Whether this system is at rest or is moving uniformly and rectilinearly. Time, space, causation, motion, duration, mass, force etc are relative and have no absolute significance. They are no attributes of physical relities but are relations whose value changes with the observers attitude to the object.*

സകല പരിമാണമണ്ഡലത്തിന്റേയും (*System of reference*) കാലത്തിന്റെ അളവ് (*Time Measure*) ഭിന്നമായിരിയ്ക്കുമെന്ന് സാപേക്ഷവാദം കൊണ്ട് തെളിഞ്ഞു. ഒരു സംഭവത്തിനും നിരപേക്ഷമായ കാലം ഇല്ല. കാലം ഒരു ശരിയായ തത്ത്വം അല്ലാത്തതിനാൽ സകല സംഭവങ്ങളും സാപേക്ഷമാണ്. സ്വപ്നകാലത്തെ സംഭവങ്ങൾ സ്വപ്നദ്രഷ്ടാവിന്റെ സ്ഥിതിയെ ആശ്രയിച്ചിരിയ്ക്കുന്നതുപോലെ ജാഗ്രദവസ്ഥയിലുള്ള സംഭവങ്ങളും ജാഗ്രത്തിലെ ദ്രഷ്ടാവിന്റെ സ്ഥിതിയെ അനുസരിച്ചിരിയ്ക്കുന്നു. സാപേക്ഷഭാവമുള്ള ദ്രഷ്ടാവിനെ ശാസ്ത്രങ്ങളിൽ പ്രമാതാവെന്നു പറയുന്നു. അത് നമ്മുടെ യഥാർഥസ്വരൂപമാണ്. അതുകൊണ്ട് വാസ്തവത്തിൽ ഒന്നും ഉണ്ടാകുന്നില്ല. സ്വപ്നത്തിൽനിന്നും ഉണർന്നതിനുശേഷം സ്വപ്നസംഭവങ്ങൾ അനുഭവിച്ച മനുഷ്യൻ താനല്ലെന്ന് മനസ്സിലാകുന്നതുപോലെ ജാഗ്രദ്ദശയിൽ യഥാർഥജ്ഞാനം ഉണ്ടാകുമ്പോൾ ലൗകികസംഭവങ്ങളും ദേഹധാരിയായ ജീവനും യഥാർഥത്തിൽ തന്റെ സ്വരൂപമല്ലെന്ന് മനസ്സിലാകും. സമാനകാലം എന്നൊന്നില്ല. തന്റെ ജീവിതം മറ്റേതിനോടെങ്കിലും സമാനസ്വഭാവമുള്ളതാണെങ്കിൽ സമാനകാലം ഉള്ളതായി തോന്നും. അങ്ങനെയിരിയ്ക്കെ കാലത്തിന്റെ തെറ്റു കണ്ടുപിടിയ്ക്കുക സാധ്യമല്ല. അന്യർ ഈ തെറ്റ് കണ്ടെന്നുവരും. വേറൊരു സമയത്താണെങ്കിൽ നമുക്കു സ്വയം ഈ തെറ്റിനെ തിരിച്ചറിയാൻ കഴിയും. അതിനാൽ ജഗത്തിന്റെ യഥാർഥരൂപം ഗ്രഹിയ്ക്കുന്നതിന് ദ്രഷ്ടാവിന്റെ തല്ക്കാലീനസ്ഥിതികൂടി അറിയേണ്ടിയിരിയ്ക്കുന്നു. മനുഷ്യൻ ജഗത്തിന്റെ പൂർണരൂപം അറിയുന്നില്ല. ജഗത്തിന്റെ അതിരായി മനുഷ്യൻ കല്പിയ്ക്കുന്നത് സ്വന്തം ജ്ഞാനത്തിന്റെ സീമയെയാണ്.

ശ്രീമദ്ഭാഗവതത്തിൽ കംസവധോദ്യുക്തനായ ശ്രീകൃഷ്ണനെ പലരും പല രൂപത്തിൽ കണ്ടു എന്ന് പറഞ്ഞിരിയ്ക്കുന്നു. സാപേക്ഷവാദിയുടെ രഹസ്യം ഇവിടെ പ്രകടമാകുന്നു.

ആഴിയുടെ അഗാധതയിൽ അടിഞ്ഞുകിടക്കുന്ന ചില പ്രത്യേകജാതി മത്സ്യങ്ങൾക്ക് സൂര്യരശ്മി കാണാൻ കഴിയുകയില്ല. ആ മത്സ്യത്തിന് ജലത്തിന്റെ ഘനം ഉണ്ടായിരുന്നാൽ അതിനു നാലു പാടും നിഷ്പ്രയാസം നീന്താൻ കഴിയും. ദിക്കുകൾ തെക്കുവടക്കായും മേൽകീഴായും അതിനു തോന്നുകയില്ല. സമസ്തലോകവും ഇതുപോലെ ഇരുണ്ടതാണെന്ന് അത് കരുതിക്കൊള്ളും. അതിന്റെ ദൃഷ്ടിയനുസരിച്ച് ജഗത്ത് സങ്കല്പിക്കപ്പെടുന്നു. വെള്ളത്തിൽനിന്നു പുറത്തുകൊണ്ടുവരുന്നതോടെ ആ മത്സ്യം ചത്തുപോകുന്നു. മനുഷ്യബുദ്ധിയ്ക്ക് എത്താൻ കഴിയുന്നിടത്തോളമാണ് മനുഷ്യന്റെ ജഗത്ത്. പ്രാതിഭാസികമായ ആ ജഗത്തിനെ വ്യാവഹാരികമായി മനുഷ്യൻ കാണുന്നു. പ്രാതിഭാസികവസ്തുക്കൾ വ്യവഹാരയോഗ്യമല്ല. മനുഷ്യൻ

തന്റെ ആവശ്യമനുസരിച്ച് അഖണ്ഡബ്രഹ്മത്തിലും ദേശകാലങ്ങളെ വ്യവസ്ഥാപനം ചെയ്ത് വ്യവഹാരം നടത്തുന്നു. ദൃഷ്ടിഗോചരമാകുന്ന ജഗത്തിൽ രസം തോന്നുമ്പോൾ യഥാർഥ ജഗത്തിനെ അറിയുവാൻ ബുദ്ധി തയ്യാറാവുകയില്ല. ആശാരിയുടെ ഉളിയ്ക്കും കൊല്ലന്റെ കത്തിയ്ക്കും മൂർച്ചയുണ്ട്. പക്ഷെ *ഡാക്ടരു*ടെ ശസ്ത്രക്രിയയ്ക്ക് അവ ഉപയോഗപ്പെടുന്നില്ല. അതുപോലെ മന്ദബുദ്ധിയ്ക്ക് സൂക്ഷ്മവസ്തുവിനെ ഗ്രഹിയ്ക്കുക സാധ്യമേയല്ല. ഓടുകൊണ്ട് വസ്ത്രം തയ്ക്കാൻ കഴിയുകയില്ല. സാപേക്ഷവാദമനുസരിച്ച് കാലവും സാപേക്ഷമാണ്. വാസ്തവത്തിൽ ഭൂതം, വർത്തമാനം, ഭാവി എന്നീ മൂന്നു കാലങ്ങൾ ഇല്ല. ഭൂതകാലത്തിനുശേഷം വർത്തമാനകാലം വരുന്നില്ല. രാജാവിന്റെ എഴുന്നള്ളത്ത് ഒരു ഭാഗത്തു വരികയും മറ്റൊരു ഭാഗത്തു നിന്നു പോവുകയും ചെയ്യുന്നു. അതേ നിമിഷത്തിൽ അകമ്പടി സേവിയ്ക്കുന്നവർക്ക് വരുന്നതായോ പോകുന്നതായോ തോന്നുന്നില്ല. അതുപോലെ ബ്രഹ്മഭാവനയിൽ ലയിച്ചിരിയ്ക്കുന്ന ജ്ഞാനികൾക്ക് ജഗത്ത് ഇല്ലതന്നെ. അജ്ഞാനികളുടെ ഭാവനാസന്താനമാണത്. മനുഷ്യർ തങ്ങളുടെ ജഗത്തിനെ സങ്കല്പിയ്ക്കുമ്പോൾ പട്ടിയും കഴുതയുമെല്ലാം മനുഷ്യജഗത്തിനെ അപേക്ഷിച്ച് തികച്ചും വിഭിന്നമായ സങ്കല്പങ്ങളാണ് ഉൾക്കൊള്ളുന്നത്. ഒരേ മണ്ണുകൊണ്ടുണ്ടാക്കിയ പല പാത്രങ്ങളാണ് സൃഷ്ടികളെല്ലാം. ഓരോരുത്തരും അവരവർക്ക് ഇഷ്ടപ്പെടുന്ന പാത്രങ്ങളുണ്ടാക്കുന്നു. മനുഷ്യൻ പെൺകഴുതയെ ഇഷ്ടപ്പെടുന്നില്ലെങ്കിൽ കഴുതയ്ക്ക് മനുഷ്യസ്ത്രീയേയും ഇഷ്ടമല്ല. ജഗത്തിന്റെ ദർശകരുടെയും അവർ കാണുന്ന ജഗത്തുകളുടേയും സംഖ്യ തുല്യമാണ്.

ഒരു നദിയുടെ കരയിൽ മുണ്ട് അടിച്ചു നനയ്ക്കുന്നത് ദൂരെ നിന്നു നോക്കുമ്പോൾ തുണി കല്ലിൽ മുട്ടുന്ന സമയത്തുതന്നെ അതിന്റെ ശബ്ദം കേൾക്കുന്നില്ല. തുണി വീണ്ടും ഉയർത്തുമ്പോഴാണ് ശബ്ദം നമ്മുടെ ചെവിയിലെത്തുന്നത്. വാസ്തവത്തിൽ തുണി കല്ലിൽ പതിയുമ്പോൾത്തന്നെ ശബ്ദവും ഉണ്ടാകുന്നു. ശബ്ദവും തുണി കല്ലിൽ പതിയ്ക്കുന്നതും തമ്മിലുള്ള ബന്ധം ദ്രഷ്ടാവിന്റെ സ്ഥാനത്തെ ആധാരമാക്കിയാണ് അനുഭവപ്പെടുന്നത്. വിമാനം പോകുന്ന ശബ്ദം കേട്ടു വീട്ടിൽ നിന്നും പുറത്തിറങ്ങി മേലോട്ടു നോക്കുമ്പോൾ ശബ്ദം കേട്ട ഭാഗത്ത് വിമാനം കാണുകയില്ല. ഈ സമയത്തിനുള്ളിൽ വിമാനത്തിന്റെ സ്ഥാനം മാറിപ്പോകുന്നു. ഓടിക്കൊണ്ടിരിയ്ക്കുന്ന തീവണ്ടിയിൽ യാത്ര ചെയ്യുന്ന ഒരു സ്ത്രീ, ഒരിടത്തിരുന്ന് ആഹാരം കഴിയ്ക്കാൻ തന്റെ കുഞ്ഞിനോടു പറഞ്ഞാൽ അതു സാധ്യമല്ല. ഊണു കഴിയ്ക്കുന്ന ഓരോ നിമിഷത്തിലും സ്ഥലം മാറിക്കൊണ്ടേയിരിയ്ക്കുന്നു.

സൂര്യൻ ഉദിയ്ക്കുമ്പോഴാണ് നേരം വെളുക്കുന്നത്





എന്നു ചിലർ പറയുന്നു. ഉറക്കം ഉണരുന്നതോടെ നേരം വെളുക്കുന്നുവെന്നാണ് മറ്റു ചിലരുടെ അഭിപ്രായം. ഓരോ മനുഷ്യനും ഉണരുന്ന സമയം മുതല്ക്കാണ് അയാളുടെ പകൽ തുടങ്ങുന്നതെന്നാണ് ഇക്കൂട്ടരുടെ യുക്തി. അതുപോലെ ഓരോരുത്തരുടെയും ജനനസമയം മുതല്ക്കുതന്നെ അയാളുടെ ജഗത്തും ഉണ്ടാകുന്നു. നൂറു വർഷങ്ങൾക്കു മുമ്പു തന്നെ മരിച്ചുപോയ ഒരുവന്റെ ജ്ഞാനത്തിൽ മഹാത്മാഗാന്ധിയെപ്പറ്റി യാതൊന്നുമില്ല. ജർമൻ യുദ്ധവും വെർസെയിൽസിലെ സന്ധിയും ഒന്നുമില്ല. അങ്ങനെ ചരിത്രവും സ്ഥാനവും യഥാർഥവസ്തുക്കളല്ലാതാകുന്നു.

മേൽപ്പറഞ്ഞ കാര്യങ്ങൾ ബൃഹത്തായ ബാഹ്യജഗത്തിനെയാണ് ബാധിയ്ക്കുന്നത്. സൂക്ഷ്മമായ പരമാണുവിന്റെ സ്വഭാവത്തെപ്പറ്റി വൈജ്ഞാനികന്മാരുടെ അഭിപ്രായം നമുക്കു പരിശോധിയ്ക്കാം. മേൽപ്പറഞ്ഞ സാപേക്ഷവാദത്തിന്റെ വിവരണം ഭഗവാന്റെ അനാദിമധ്യാന്തമായ സ്വരൂപം അറിയാനുള്ള ഒരു ഉപാധിയാണ്. ഇനി വിവരിയ്ക്കാൻ പോകുന്ന തരംഗവാദത്തിൽനിന്നും ഭഗവാന്റെ അതിസൂക്ഷ്മമായ അണുസ്വരൂപം അറിയാൻ കഴിയും.

### * തരംഗവാദം (*Wave Theory*)

19-ാം നൂററാണ്ടുവരെ അണുവിനെക്കാൾ ചെറുതായ യാതൊന്നും കണ്ടുപിടിച്ചിരുന്നില്ല. 20-ാം നൂറ്റാണ്ടിൽ അണുവിനെ പിരിയ്ക്കുന്നതിനുള്ള വഴി കണ്ടുപിടിച്ചു. ഓരോ അണുവിലും അനവധി പരമാണുക്കളുണ്ടെന്നു കാണാൻ കഴിഞ്ഞു. ജഡവസ്തുക്കളുടെ അണുക്കളിൽനിന്നും പ്രകാശമുണ്ടാകുന്നുവെന്നാണ് അതിനുമുമ്പ് വിചാരിച്ചിരുന്നത്. പിൽക്കാലത്തെ കണ്ടുപിടിത്തങ്ങൾ കൊണ്ട് പ്രകാശത്തിലും പരമാണു ഉണ്ടെന്നും അത് നിയമാനുസാരം ഒന്നുചേർന്ന് സഞ്ചരിച്ചുകൊണ്ടിരിയ്ക്കുകയാണെന്നും അറിയാൻ ഇടയായി. ഇത്തരം പരമാണുക്കളുടെ സംഘത്തെ *Quant* അഥവാ *Photon* എന്നു പറയുന്നു. പരമാണുക്കളുടെ സംഘത്താൽ അണു ഉണ്ടാകുന്നു. ഈ പരമാണുവിന്റെ തരംഗത്തിനുള്ള നീളം (*Wave length*) കുറഞ്ഞിരിയ്ക്കുമ്പോൾ അണുവിന് ശക്തി കൂടുകയും അധികമാകുമ്പോൾ ശക്തി കുറയുകയും ചെയ്യുന്നു. *റേഡിയോ* ഉപയോഗിയ്ക്കുന്നവർക്ക് ഇക്കാര്യം എളുപ്പത്തിൽ മനസ്സിലാക്കാൻ സാധിയ്ക്കും. മനുഷ്യന്റെ ചിത്തവൃത്തി ഏതിലെങ്കിലും ഏകാഗ്രമാകുമ്പോൾ അതിനു വളരെ ശക്തിയുണ്ടാകുന്നു. വെളിയിൽ അലഞ്ഞുനടക്കുന്ന മനസ്സിന് ശക്തി കുറയുകയും ചെയ്യുന്നു.

ഒരു പദാർഥത്തിൽനിന്ന് പ്രകാശത്തിന്റെ പരമാണു പുറത്തുവന്ന് അന്യപദാർഥംവരെ പോകുമ്പോൾ ഈ

* *ഇംഗ്ലീഷിലെ Atom* എന്നതിനെ അണു എന്നും *Electron*നെ പരമാണുവെന്നും ഇവിടെ വ്യവഹരിയ്ക്കുന്നു.



അന്യപദാർഥം ആദ്യത്തെ പദാർഥത്തിൽ നിന്നും വരുന്ന പരമാണുക്കളെ തന്നിൽ ലയിപ്പിയ്ക്കുന്നു. ആദ്യത്തെ പ്രകാശത്തിനു ശക്തി കൂടുതലുണ്ടെങ്കിൽ രണ്ടാമത്തെ പദാർഥത്തിൽനിന്നും അതിന്റെ പരമാണുക്കളെ പിരിച്ചുകളയും. ഒരു പദാർഥത്തിന്റെ പരമാണുക്കൾ അതിൽ നിന്നു വേർപ്പെട്ടു സഞ്ചരിയ്ക്കുമ്പോൾ അതിൽ അന്യപരമാണുക്കളുടെ ശക്തി ഫലിയ്ക്കുന്നില്ല. പക്ഷെ ഏതെങ്കിലും ഒരു അണുവാണെങ്കിൽ അതിന് മറ്റു പരമാണുക്കളുടെ പ്രഭാവം ഏല്ക്കും. അതുപോലെ മായയുടെ പിടിയിൽനിന്ന് അകന്നിരിയ്ക്കാൻ കഴിയുന്നവരിൽ മായയുടെ പ്രഭാവം ഏല്ക്കുകയില്ല. മായാധീനരായ ആളുകളിൽ അന്യരുടെ സംസ്കാരത്തിന്റെ പ്രഭാവം പതിയുന്നു. പരമാണുവിന് രണ്ടു രൂപമുണ്ട്. അവയുടെ കൂട്ടം മറ്റൊരു പദാർഥത്തിൽ തട്ടുമ്പോൾ അത് *Particle* ആയിത്തീരുന്നു. ഒരു ശൂന്യതലത്തിൽ സഞ്ചരിയ്ക്കുമ്പോൾ പരമാണുവിന്റെ കൂട്ടംതരംഗരൂപമാകുന്നു.

*Particle*--ഉം *wave*-ഉം രണ്ടു വസ്തുക്കളല്ല; പ്രത്യുത ഒരേ വസ്തുവിനെ രണ്ടു വീക്ഷണകോണങ്ങളിലൂടെ കാണുന്നതുകൊണ്ടുള്ള വിഭിന്നമായ തോന്നലുകൾ മാത്രമാണെന്ന് സ്പഷ്ടമാണല്ലോ. *Particle* ആയി കാണുമ്പോൾ തരംഗരൂപമായും തരംഗരൂപത്തിൽ കാണുമ്പോൾ *Particle* ആയും കാണുക സാധ്യമല്ല.

ഇതിനെ ജീവബ്രഹ്മത്തോട് താരതമ്യപ്പെടുത്തി നോക്കിയാൽ ജീവൻ ജീവരൂപത്തിൽ അനുഭവപ്പെടുമ്പോൾ ബ്രഹ്മരൂപമായും ബ്രഹ്മരൂപത്തിൽ അനുഭവപ്പെടുമ്പോൾ ജീവരൂപമായും കാണുകയില്ലെന്ന് മനസ്സിലാകും. *Particle* രൂപം ജീവന്റെ സ്ഥാനത്തും തരംഗരൂപം ബ്രഹ്മദശയുടെ സ്ഥാനത്തും കല്പിച്ചാൽ മനസ്സിലാക്കുക എളുപ്പമായിരിയ്ക്കും.

ഈ സിദ്ധാന്തം ഭഗവാന്റെ സഗുണനിർഗുണസ്വരൂപങ്ങൾ മനസ്സിലാക്കാൻ സഹായകമാണ്. ഭഗവാനെ ഭേദരൂപത്തിൽ ഭജിയ്ക്കുന്ന ജീവന് മായാവൃതനായ ഭഗവാൻ സഗുണരൂപം സ്വീകരിച്ച് ദർശനം നല്കുന്നു. അഭേദഭാവത്തിൽ ഭജിയ്ക്കുന്ന ജീവന് ബ്രഹ്മത്തെപ്പോലെ വ്യാപകമാകാൻ കഴിയുന്നു.

ഇന്ന് തരംഗവാദക്കാർ തരംഗത്തിൽനിന്നും *Particle* ഉണ്ടാക്കുക വിഷമമാണെന്ന് പറയുന്നുണ്ട്. ആകാശത്തിൽ പൊടുന്നനവേ വ്യാപിയ്ക്കുകയാണ് തരംഗത്തിന്റെ സ്വഭാവം. ഇത്ര വ്യാപകശക്തിയുള്ള ഒരു കൂട്ടത്തെ ഒന്നിച്ചുവലിച്ചുകൂട്ടി *Particle* ആക്കി വേറൊന്നിന്റെ നേരെ അയയ്ക്കുക അല്പം വിഷമമുള്ള ഒരു കാര്യമാണ്. യോഗമാർഗത്തിൽ ചിത്തവൃത്തിനിരോധം എന്നു പറയുന്നത് ഇതിനോട് തുല്യമാണ്. ഇതും ദുഷ്ക്കരമാണെന്ന് പലർക്കും തോന്നുന്നുണ്ട്.കാലഭേദത്താൽ വൃത്തിഭേദവും ഉണ്ടാകുന്നു. വൃത്തിനിരോധനത്തിന് വൈരാഗ്യം ആവശ്യമാണ്. അതുപോലെ അഭ്യാസത്തിന് ആലംബനവും കൂടിയെ തീരൂ. *റേഡിയോ*യുടെ പല തരംഗങ്ങളും ആകാശത്തിൽ ചുററുന്നുണ്ട്. അതിൽ നിന്ന് ഏതെങ്കിലും ഒരു പ്രത്യേകതരംഗത്തെ നമ്മുടെ *റേഡിയോ*യിൽ കൊണ്ടുവരണമെങ്കിൽ അതിന് അനുകൂലമായ *Wave length* വെയ്ക്കണം.

സാപേക്ഷവാദംകൊണ്ട് ദേശകാലങ്ങൾ നിയത വസ്തുക്കളല്ലെന്നു പ്രകടമാകുന്നു. ഓരോ സമയത്തും അവരവരുടെ വൃത്തിയ്ക്കനുസരണമായ ദേശകാലങ്ങൾ ഉത്പന്നമാകുന്നു. സ്വപ്നം എന്നപോലെ ആ സമയത്ത് ആ ദേശകാലങ്ങൾ സത്യമായി തോന്നുന്നു. അതുകൊണ്ട് യഥാർഥത്തിൽ താൻ ആരാണെന്നുള്ള ബോധം ഉണ്ടാകുന്നില്ല.

ഒരുകൂട്ടം തരംഗങ്ങൾ ഒരു ശൂന്യതലത്തിൽ സഞ്ചരിയ്ക്കുമ്പോൾ പരിമിതദൃഷ്ടിയുള്ള ഒരു ദർശകന് ആ തരംഗങ്ങളുടെ കൂട്ടം ഉള്ളതുപോലെ തോന്നുമെന്ന് തരംഗവാദത്തിൽനിന്ന് സിദ്ധമാകുന്നു. ആ കൂട്ടം അവിടെ ഒരു നിശ്ചിതരൂപം ധരിയ്ക്കുന്നു. അന്തഃകരണത്തിന്റെ പരിണാമത്തെയാണ് നമ്മുടെ ശാസ്ത്രങ്ങളിൽ വൃത്തി എന്നു പറയുന്നത്. ആ വൃത്തി ഏതെങ്കിലും ഒരു പദാർഥത്തിന്റെ രൂപം ധരിയ്ക്കുമ്പോൾ അതിന് പ്രമാ എന്നു പേർ. തരംഗത്തിനും വൃത്തിയ്ക്കും രണ്ടു സ്വഭാവങ്ങളുണ്ട്. ഒരു നിശ്ചിതസമയം വരെ, വേണമെങ്കിൽ സ്ഥിതി ചെയ്യുവാനും ഏതെങ്കിലും പദാർഥത്തിന്റെ രൂപം ധരിയ്ക്കാനും അതിനു കഴിയും. ജീവന്റെ ലക്ഷ്യം തീർച്ചപ്പെടാതിരിയ്ക്കെ വൃത്തിയുടെ രൂപം എന്തെന്നു തീർത്തു പറയുക സാധ്യമല്ല. നമ്മുടെ ജീവിതത്തിൽ ധർമാർത്ഥകാമമോക്ഷങ്ങളെന്ന നാലു പുരുഷാർഥങ്ങളുണ്ട്. ഈ പുരുഷാർഥങ്ങളെപ്പോലെ വൃത്തി അഥവാ തരംഗം ഏതു രൂപം സ്വീകരിയ്ക്കുമെന്ന് പ്രവചിയ്ക്കുക സാധ്യമല്ല. പുതിയ വൈജ്ഞാനികന്മാർ പറയുന്നു: *A beam of light is a representation of our knowledge; so that if our knowledge changes abruptly, the beam must also change abruptly.*

തരംഗം അഥവാ വൃത്തിയുടെ സ്വഭാവം, വ്യാപകമാവുകയാണ്. ജീവിതത്തിന്റെ ഹേതു നിർണയിയ്ക്കപ്പെടാതിരിയ്ക്കെ വൃത്തിയുടെ ജ്ഞാനം ഏതു വിധമെന്ന് തീർച്ചപ്പെടുത്തുക സാധ്യമല്ല. വൈജ്ഞാനികന്മാർ അതിനെ *Principle of Uncertainity or indeterminism* എന്നു പറയുന്നു. വേദാന്തത്തിൽ അതിനെ അനിർവചനീയമെന്ന് പറഞ്ഞു തള്ളുന്നു. പൊതുവേ നോക്കിയാൽ സംസ്കാരം അനുസരിച്ചാണ് വൃത്തിയുണ്ടാകുന്നത്. ജീവന്റെ ഹേതു മാറ്റിയാൽ മാത്രമേ സംസ്കാരം മാറ്റുവാൻ കഴിയൂ.



അതുകൊണ്ട് എല്ലാവരും സത്സംഗം നേടാൻ ശ്രമിയ്ക്കേണ്ടതാണ്. നല്ല ആളുകൾക്ക് നല്ല കൂട്ടുകെട്ട് ലഭിയ്ക്കുന്നതിനു വേണ്ടിയാണ് പ്രാചീനചിന്തകരായ ഭാരതീയ മഹർഷിമാർ വർണാശ്രമപദ്ധതി ഉണ്ടാക്കിയിട്ടുള്ളത്.

വൃത്തിയുടെ വിഭിന്ന നയമനുസരിച്ച് ജഗത്തും ഭിന്നമായി കാണപ്പെടുന്നു. അതാതു മനുഷ്യരുടെ വൃത്തിയ്ക്കു വിപരീതമായ ജഗത്ത് കാണുക സാധ്യമല്ല. ശാസ്ത്രജ്ഞന്മാർ പറയുന്നു:

*We can receive no message from the outer world smaller than that conveyed by the arrival of complete photon or quanta 1. e. quantity of waves.*

നമ്മുടെ അന്തരീക്ഷത്തിൽ പല *Radio Transmitter*കളിൽ നിന്നും പ്രസരിയ്ക്കുന്ന അനേകം തരംഗങ്ങൾ വ്യാപിയ്ക്കുന്നുണ്ട്. നമ്മുടെ *റിസീവറിൽ* നാം തിരിയ്ക്കുന്ന *Wave-length* അനുസരിച്ച് മാത്രമേ ശബ്ദം കേൾക്കുന്നുള്ളു. മുകളിൽ പ്രസ്താവിച്ചിട്ടുള്ള ശബ്ദവീചികളെല്ലാം ഒരുമിച്ച് നാം കേൾക്കുന്നില്ല. അതുപോലെ നമ്മുടെ വൃത്തിയും ഒരു നിശ്ചിതജഗത്തിനെ മാത്രമേ കാണുന്നുള്ളു. ഭിന്നമായ ജഗത്തുകൾ ഉണ്ടെങ്കിലും നമുക്ക് എല്ലാം കാണാൻ കഴിയുന്നില്ല. നമ്മുടെ ജഗത്ത് നിർദിഷ്ടമായ ദേശകാലങ്ങൾക്ക് അധീനമാണ്. ഈ വിധത്തിലുള്ള ദേശകാലങ്ങളുടെ കാര്യത്തിൽ നീളമുള്ള തരംഗം ഉപയോഗപ്രദമല്ല. അതിന് സൂക്ഷ്മതരംഗമാണ് ആവശ്യം. എല്ലാ *റേഡിയോ*കളിലും *Valve* ഉപയോഗിച്ച് പ്രത്യേകമായ *frequency* വയ്ക്കുമ്പോഴേ കേൾക്കാനുള്ളവ കേൾക്കാൻ കഴിയുന്നുള്ളു.

വേഗത്തിൽ ചലിച്ചുകൊണ്ടിരിയ്ക്കുന്ന ഏതിന്റെയെങ്കിലും *ഫോട്ടോ*യെടുക്കണമെങ്കിൽ അതിനനുസരിച്ചുള്ള *ഫിലിം* ആവശ്യമാണ്. അതുപോലെ ജഗത്തിനെപ്പറ്റി നമുക്കുള്ള ജ്ഞാനം നമ്മുടെ വൃത്തിയെ ആധാരമാക്കിയാണ് ഉണ്ടാകുന്നത്. ഈ വൃത്തിയെ ശുദ്ധീകരിയ്ക്കാതെ ജഗത്തിനേയും തന്നെത്തന്നെയും അറിയുക സാധ്യമല്ല.

*The picture of the world depends both on what an observer sees and how fast he is moving when he sees it. Every observation involves the passage of a complete quanta from the observed object to the observing subject. This does not consist of something we perceive but of our perceptions. It is not object of subject-object relation, but the relation itself.(sir James Jeans)*

എല്ലായ്പ്പോഴും, നാം കാണുന്ന വസ്തുവിൽനിന്നു പ്രകാശത്തിന്റെ തരംഗങ്ങൾ നമ്മുടെ അടുക്കലേയ്ക്കു വരുന്നു. അതുകൊണ്ട് സാധാരണക്കാർ യഥാർഥത്തിൽ ദൃശ്യവസ്തുവിനെ കാണുന്നില്ല. ദൃശ്യവസ്തുവിൽനിന്നു നമ്മുടെ വൃത്തിയ്ക്കു ഗ്രഹിയ്ക്കാവുന്നിട ത്തോളം മാത്രമേ കാണുന്നുള്ളു. ദൃശ്യം ഒരു വസ്തുവല്ല; ദ്രഷ്ടാവിന്റെ വൃത്തിയുടെ പരിണാമം മാത്രമാണത്.

പരമാണുവിന്റെ സ്വഭാവത്തിൽനിന്നും വൈജ്ഞാനികർ പരീക്ഷണങ്ങൾകൊണ്ട് ഈ സിദ്ധാന്തം തെളിയിച്ചിട്ടുണ്ട്. മനുഷ്യദൃഷ്ടിയിൽ മനുഷ്യ ജഗത്തു സത്യമായി കാണപ്പെടുന്നു, പക്ഷേ മനുഷ്യരുടെ ദൃഷ്ടി സത്യമല്ല. ശാസ്ത്രവും വിജ്ഞാനവും ഇക്കാര്യം സ്ഥാപിയ്ക്കുന്നുണ്ട്.

ഓരോരുത്തരും ഓരോ ക്ഷണവും അഭിനവമായ ജഗത്തിനെ കാണുന്നതുകൊണ്ട് കാര്യകാരണഭാവം ഉണ്ടാകുന്നില്ല. ഏതെങ്കിലുമൊരു യഥാർഥ ദൃശ്യവസ്തുവുണ്ടെങ്കിൽ അതിനെ യാതൊരു ഭേദവും കൂടാതെ മറ്റൊരു ദ്രഷ്ടാവുകൂടി കാണുന്നുവെങ്കിൽ കാര്യകാരണങ്ങളുടെസിദ്ധാന്തം യഥാർഥമാകാം. ഓരോ ദ്രഷ്ടാവും ദർശനസമയത്തു ദൃശ്യത്തെ ബാധിയ്ക്കുന്നുവെങ്കിൽ കാര്യകാരണഭാവം ഉണ്ടാവുക സാധ്യമല്ല. അതുകൊണ്ട് പ്രാരബ്ധം അസത്യമായിത്തീരുന്നു. സകല കർമങ്ങളും ജീവന്റെ പുരുഷാർഥത്തെ ആശ്രയിയ്ക്കുന്നു. എങ്കിലും കർമങ്ങൾക്കിടയിൽ ജീവിയ്ക്കേണ്ടിവരുമ്പോൾ ജീവനു കാരണങ്ങൾ ബാധകമാകുന്നതിനാൽ പ്രാരബ്ധവാദിയാകേണ്ടിയിരിയ്ക്കുന്നു.

തരംഗങ്ങൾ അതതിന്റെ *wave-length* അനുസരിച്ച് സഞ്ചരിയ്ക്കുന്നു. അതുപോലെ വൃത്തിയനുസരിച്ച് ജീവൻ ജനിയ്ക്കുന്നു. ലോകത്തുള്ള *particles*-നെ വൈജ്ഞാനികർ മൂന്നായി വിഭജിച്ചിരിയ്ക്കുന്നു.

1. അധികം ജഡതയുള്ള തരംഗത്തിന്റെ ഗതി കുറയുന്നു. ശാസ്ത്രജ്ഞന്മാർ *A-particle* എന്നു പറയുന്ന ഈ വസ്തുവിനെ നാം തമോഗുണമെന്നു പറയുന്നു.
2. അധികം ചഞ്ചലതയുള്ള തരംഗത്തിനെ വൈജ്ഞാനികർ *B-particle* എന്നും നാം രജോഗുണമെന്നും പറയുന്നു.
3. അന്തർഭാഗത്ത് അധികം ജാഗ്രതിയുള്ള തരംഗത്തെ *Y-ray* എന്നു പറയുന്നു. ഇത് സത്ത്വഗുണത്തിനു സമാനമാണ്.

ഒരുകൂട്ടം തരംഗങ്ങൾ സഞ്ചരിയ്ക്കുമ്പോൾ അന്യതരംഗങ്ങളുമായി കൂട്ടിമുട്ടിയാൽ അതിന്റെ ഗതി മന്ദമാകുന്നു. അതുപോലെ സഞ്ചിതകർമരൂപത്തിലുള്ള അന്യാഭിലാഷങ്ങൾ ബ്രഹ്മരൂപമാകാൻ ഇച്ഛിയ്ക്കുന്ന ജീവന്റെ ഗതിയ്ക്കു മാന്ദ്യമുണ്ടാക്കുന്നു. *This results in a slowing down of the speed of the wavepacket as a whole so that it advances more slowly than the individual waves*



*of which it is constituted.*

ഈ സിദ്ധാന്തത്തെ രാഷ്ട്രീയകാര്യങ്ങളുമായി താരതമ്യപ്പെടുത്തിനോക്കാം. *പാർലമെന്റി*ലെ ഭൂരിപക്ഷാഭിപ്രായം അനുസരിച്ചു ഭരണം നടക്കുന്നിടത്തു പുരോഗതി ക്ഷിപ്രസാധ്യമല്ല. ലോകത്തു യുദ്ധം അവസാനിപ്പിയ്ക്കാനും ശാന്തിയും സമാധാനവും കൈവരുത്താനും ഭൂരിപക്ഷാഭിപ്രായം ഏകപക്ഷീയമായേ പറ്റൂ. ഒരു നല്ല മനുഷ്യന്റെ ചാരിത്രപൂർണമായ ജീവിതംകൊണ്ട് സമുദായത്തിനുണ്ടാകുന്ന നന്മ അനേകം മൂഢന്മാരുടെ പ്രവർത്തനം കൊണ്ടുണ്ടാകുന്നില്ല. ഭിന്നസ്വഭാവക്കാരായ സമുദായാംഗങ്ങളുടെ പ്രകൃതിയെ അളക്കാൻ സാധിയ്ക്കാതായാൽ ആ സമുദായത്തിന്റെ ഭാവി നിർണയിയ്ക്കുക സാധ്യമല്ല. അതുകൊണ്ട് അമ്പതുവർഷത്തോളം നിരന്തരം വർത്തമാനപത്രം വായിച്ചാലും സമുദായത്തിന്റേയും രാഷ്ട്രത്തിന്റെയും ഭാവിയെപ്പറ്റി പ്രവചിയ്ക്കുക സുഖകരമല്ല. ഓരോ സംഘവും അവരവരുടെ ഇച്ഛാനുസാരം ലോകകാര്യങ്ങൾ കൈകാര്യം ചെയ്യാനാഗ്രഹിയ്ക്കുന്നു. ആ അഭിലാഷങ്ങളുമായി അന്യരുടെ ഇഷ്ടാനിഷ്ടങ്ങൾ കൂട്ടിമുട്ടുമ്പോൾ ലോകപുരോഗതി സ്തംഭനാവസ്ഥയിലെത്തുന്നു.

പുരോഗതിയെ അളക്കാൻ സംഘനിയമങ്ങൾ (*Frame of reference*) പരീക്ഷിച്ചുനോക്കേണ്ടതാണ്. ഈ നിയമങ്ങളുടെ ബന്ധനത്തെ ഉല്ലംഘിയ്ക്കാൻ ആർക്കും കഴിയുകയില്ല. ഇക്കാര്യത്തിൽ ഇപ്രകാരമുള്ള ബന്ധനമുണ്ടെങ്കിലും അതിനു സ്വരാജ്യമെന്നാണ് പേർ.

ഒരു യഥാർഥവസ്തുവല്ലാത്ത തരംഗത്തെ സംബന്ധത്തിലാണ് ആധാനം ചെയ്യുന്നത്.

*Waves cannot have any material or real existence apart from ourselves. They are not constituents of nature but only our efforts to understand nature being only the ingredients of a mental picture that we draw for ourselves in the hope of rendering intelligible-the mathematical formula of the quantum mechanics.*

തരംഗങ്ങളുടെ കൂട്ടം (*wave packet*) ചെറുതായിരിയ്ക്കുന്നതോടൊപ്പം അതിനു വലുതാകാനും കഴിയും. അതുകൊണ്ട് ചെറിയ കുടുംബമുള്ളവർക്ക് ഭക്തിമാർഗത്തിലിറങ്ങി പ്രവർത്തിയ്ക്കാൻ വേണ്ട സൗകര്യം ലഭിയ്ക്കുന്നു. *ഇംഗ്ലീഷു*കാരുടെ രാജ്യം ചെറുതായിരുന്നപ്പോൾ അവിടെ വിദ്വാന്മാർ വിരളമായിരുന്നില്ല. അതോടൊപ്പം രാജ്യവിസ്തൃതി കൈവരുത്താനുള്ള സൗകര്യങ്ങളും അവർക്ക് ലഭിച്ചിരുന്നു. ഇന്നു വളരെ വിശാലമായ ഒരു രാജ്യം അവർക്കുണ്ട്. പക്ഷേ മഹാന്മാരുടെ ജനനം അവിടെ വിരളമാണ്. അമേരിക്കയും റഷ്യയും വലിയ രാഷ്ട്രങ്ങളാണ്. പക്ഷേ ആ വലിപ്പത്തിനൊത്തവണ്ണം സമർഥരായ പ്രജകൾ അവിടെ ഉണ്ടാകുന്നുണ്ടോയെന്നു സംശയമാണ്. ജനസംഖ്യ വർധിച്ചതോടെ *ഇൻഡ്യ*യിലേയും ചൈനയിലേയും സ്ഥിതിയും ഇതിൽനിന്നു ഭിന്നമല്ലാതായിട്ടുണ്ട്.

തരംഗങ്ങളുടെ കൂട്ടത്തെ സാവധാനത്തിൽ വിപുലമാക്കുമ്പോൾ ചില നൂതനസ്വഭാവങ്ങൾ അതിൽ പ്രകടമാകും. കുറേ തരംഗങ്ങളുടെ കൂട്ടം പരമാണുവിനെപ്പോലെ കാണപ്പെടുമ്പോൾ അതിന്റെ സ്ഥാനം നിർണയിയ്ക്കാൻ കഴിയും. ഈയവസരത്തിൽ തരംഗങ്ങളുടെ ഗതി നിർണയിയ്ക്കുക സാധ്യമല്ല. നീളമുള്ള തരംഗം കണ്ടാലേഅതിന്റെ ഗതി മനസ്സിലാക്കാൻ കഴിയൂ. അപ്പോൾ അതിന്റെ സ്ഥാനം അറിയാൻ സാധിയ്ക്കുകയില്ല. തരംഗങ്ങളുടെ സ്ഥാനവും ഗതിയും ഒരേ സമയത്തു നിർണയിയ്ക്കുക സാധ്യമല്ല.

*Different kinds of wave packets must not be supposed to represent different kinds of electrons or electrons in different states or electrons under different kinds of knowledge we can have about electrons, Electron waves are not a part of nature but of our efforts to understand nature. Therefore when and where there is no human knowledge or any knowledge, there are no waves. There is no clear line of demarcation between subject and object and by performing observation on the world, we alter it much as a fisherman digging up a fish from the depths of sea disturbs the waters and also damages the fish.*

*(Sir James Jeans.)*

ഈ സിദ്ധാന്തത്തിലൂടെ ദൃഷ്ടിസൃഷ്ടിവാദം സിദ്ധമാകുന്നതിനു പുറമേ കാര്യകാരണവാദം രൂപാന്തരപ്പെടുകയും ചെയ്യുന്നു. *Casuality disappears from the events themselves to reappear in our knowledge of events.*

കാര്യകാരണഭാവം ബാഹ്യമല്ല, അതു നമ്മുടെ വസ്തുനിഷ്ഠമായ ജ്ഞാനത്തിൽ അധിഷ്ഠിതമാണ്. അതുകൊണ്ട് നമ്മുടെ പദാർഥബോധമാണ് പരിശോധിയ്ക്കപ്പെടേണ്ടത്.

മനോഗുണമായ വൃത്തി നമുക്കുണ്ടാകുന്നു. വൃത്ത്യനുസൃതമായ ജഗത്തു കാണപ്പെടുന്നു. ഭിന്നമായ വൃത്തികൊണ്ടു മാത്രമേ മറ്റൊരു ജഗത്തു കാണാൻകഴിയൂ! നമ്മുടെ സാമാന്യവൃത്തിയ്ക്കു നിശ്ചിതവസ്തുക്കളെ മാത്രമേ ദർശിയ്ക്കാൻ കഴിവുള്ളൂ. നിശ്ചിതവസ്തുക്കളെന്നു പറഞ്ഞതു പ്രത്യേകദേശത്തും പ്രത്യേകകാലത്തും ഉള്ളവ എന്ന അർഥത്തിലാണ്. ഇന്നു ദേശവും കാലവും യഥാർഥമല്ലെന്നു ശാസ്ത്രം തെളിയിയ്ക്കുന്നു. ഓരോ ജീവിയും രുചിഭേദമനുസരിച്ച് ഭിന്നമായ ദേശകാലങ്ങളെ വൃത്തികൊണ്ടു



സൃഷ്ടിയ്ക്കുന്നു. അമേരിയ്ക്കൻ *പ്രസിഡണ്ടാ*യിരുന്ന റൂസ്‌വെൽറ്റ് പെട്ടെന്നു നിര്യാതനായി. അതിനുശേഷം അദ്ദേഹത്തിന്റെ ദേശം ഏതായിരിയ്ക്കുമെന്നും അവിടെ എത്ര കാലം ജീവിയ്ക്കുമെന്നും അറിയുക സാധ്യമല്ല. ഒരു പക്ഷേ തനതാവശ്യത്തിന് അദ്ദേഹം ഒരു പുതിയ ദേശം തയ്യാറാക്കിയിരിയ്ക്കാം.അതുകൊണ്ട് സാമാന്യമനുഷ്യന്റെ ദൃഷ്ടിയ്ക്കു പരിപൂർണജഗത്തു ഗോചരീഭവിയ്ക്കുകയില്ല. കക്ക കാണുമ്പോൾ വെള്ളിയാണെന്നു ഭ്രമമുണ്ടാകുന്നു. പക്ഷേ അവിടെ വെള്ളിയില്ല. വെള്ളിയുടെ പ്രതീതി ഉണ്ടാവുകയും ചെയ്യുന്നു. ഇതിനു കാരണം കക്കയെപ്പറ്റിയുള്ള അജ്ഞാനമാണ്. അതുപോലെ ബ്രഹ്മത്തിൽ ജഗത്തിന്റെ പ്രതീതിയുണ്ടാകുന്നത് അജ്ഞാനമൂലകമാണ്. അജ്ഞാനത്തിൽ നിന്നു വീണ്ടും അജ്ഞാനമുണ്ടാകുന്നു. സ്വപ്നത്തിലെന്നപോലെ ജാഗ്രത്തിലും യാഥാർഥ്യബോധമുണ്ടാകുന്നതു ഭ്രമം മൂലമാണ്.

സ്വപ്നത്തിൽ എല്ലാ ഇന്ദ്രിയങ്ങളുടെയും പ്രവർത്തനഫലം അനുഭവിച്ചതായി തോന്നുന്നു. ഇന്ദ്രിയങ്ങൾക്കു വിഷയമായി സ്വപ്നത്തിൽ ഒന്നുമില്ലെങ്കിലും വിഷയസുഖങ്ങൾ അനുഭവിയ്ക്കാൻ ജീവനു കഴിയുന്നു. ജഗത്തിൽ കാണപ്പെടുന്ന വസ്തുക്കളൊന്നും സ്വപ്നത്തിലില്ല; പക്ഷേ ഉണ്ടെന്നു തോന്നുന്നു. ജ്ഞാനത്തിനനുസൃതമായ ആകാരം ജ്ഞേയത്തിനുണ്ടാകുന്നു. നവീന വിജ്ഞാനങ്ങളനുസരിച്ചു നോക്കിയാലും ജ്ഞാനവും ജ്ഞേയവും ഭിന്നമല്ലെന്നു കാണാം.

*The material world has been nothing more than a mental construct private to ourselves. The space is our perceptual time. They have no existence outside our consciousness.* സ്വപ്നം കല്പിതമാണ്; പക്ഷേ നിത്യവും സമാനരൂപത്തിൽ കാണപ്പെടുന്നില്ല; ജാഗ്രത്തു സദാ സർവദാ സമാനരൂപമാണ്. അതിനു കാരണമെന്ത് ? ജാഗ്രദ്ദശ സ്വപ്നവേളയിൽ ഇല്ലാതാകുന്നു. സ്വപ്നാവസ്ഥ ജീവന്റേതാണെന്നും ഭഗവാന് അതു ബാധകമല്ലാത്തതിനാൽ സ്വപ്നദൃഷ്ടാന്തം അനുചിതമാണെന്നും ചിലർ പറഞ്ഞേക്കാം. ഓരോ ജീവിയെ സംബന്ധിച്ചും ജാഗ്രദ്ദശ കല്പിതമാണെന്നു വൈജ്ഞാനികർ തെളിയിയ്ക്കുന്നുണ്ട്. സുഷുപ്തിയിൽനിന്ന് ഉണരുമ്പോഴാണ് നാം ഉണർന്നുവെന്നു പറയുന്നത്. ഉറങ്ങാത്തവനെപ്പററി ഉണർന്നുവെന്നു നാം പറയാറില്ല. അതുകൊണ്ട് ജാഗ്രത്സ്വപ്നസുഷുപ്തികൾ ബുദ്ധിയുടെ ദശാഭേദങ്ങളാണ്. ഈ അവസ്ഥകളുടെ ധർമം ബ്രഹ്മത്തിൽ നിത്യനിവൃത്തമാണ്. ജ്ഞാനത്തിന്റെ മാറ്റം ജ്ഞേയത്തിലും അനുഭവപ്പെടുന്നു. നിത്യവും ജ്ഞാനത്തിനു ഭിന്നതയുണ്ടായിക്കൊണ്ടിരിയ്ക്കും. ഇതു ഭാഗികമാണ്, നിസ്സാരവുമാണ്. ബാല്യകാലത്തു നമുക്കുള്ള ജ്ഞാനം പ്രായമാകുമ്പോൾ മാറിപ്പോകുന്നു. അതോടെ അക്കാലത്തെ ജഗത്തിനെ നാം മറക്കുന്നു. ജ്ഞാനത്തിന് ഒന്നോ രണ്ടോ ദിവസം കൊണ്ടുണ്ടാകുന്ന മാറ്റം അത്ര പ്രധാനമല്ലാത്തതിനാൽ ജ്ഞേയം അഥവാ ജഗത്തിൽ വലിയ മാറ്റം പെട്ടെന്ന് അനുഭവപ്പെടുന്നില്ല. *Sir Jame Jeans* പറയുന്നു:

*As it is with light and electricity so it may be with life; the phenomena may be individual carrying on separate episteces in space and time while in deeper reality beyond space and time, we may all be members of one body.*

ദേഹത്തിൽ നാം ജീവനാണ്; ആത്മഭാവത്തിൽ ബ്രഹ്മമാണ്.

സാപേക്ഷവാദക്കാരനോടു *electron* എന്നാലെന്തെന്നു ചോദിച്ചാൽ അയാൾ തിരിഞ്ഞു ചോദിയ്ക്കും, എലക്ട്രോണിനെപ്പററി നിങ്ങൾക്കെന്തറിയാമെന്ന്. നമുക്ക് അറിയാവുന്നതു പറഞ്ഞുകഴിഞ്ഞാൽ അയാൾ പറയും 'അതു തന്നെയാണ് *Electron*'എന്ന്. അതിനെപ്പറ്റി നിങ്ങൾക്കെന്തറിയാമോ അതുതന്നെയാണ് നിങ്ങളുടെ *Electron* എന്നാണതിനർഥം. ഇതിൽ നിന്ന്, *Electron* എന്നത് നിശ്ചിതമായ ഒരു യഥാർഥവസ്തുവല്ലെന്നു മനസ്സിലാക്കാം. ദർശകൻ കാണുന്ന പരമാണു അയാളുടെ പരമാണുവാണ്.

ഈ ദൃഷ്ടാന്തത്തെ ജഗത്തിനോടു തുലനം ചെയ്യാം. ഒരു ശിഷ്യൻ ഗുരുവിനോടു ചോദിച്ചു: 'ജഗത്ത് എന്നാലെന്താണ്? ' ഗുരു ശിഷ്യനോടു തിരിഞ്ഞു ചോദിച്ചു: 'നിനക്കു ജഗത്തിനെപ്പറ്റി എന്തറിയാം ? ശിഷ്യൻ തനിയ്ക്കു തോന്നിയ മട്ടിൽ ജഗത്തിനെ വിവരിച്ചു. ഒടുവിൽ ഗുരു പറഞ്ഞു: 'അതിന്റെ പേരാണ് ജഗത്ത്; നിനക്കു മനസ്സിലായത് നിന്റെ ജഗത്താണ്. അന്യർക്കു മനസ്സിലാകുന്നത്

അവരുടെ ജഗത്താണ്.' ജഗത്ത് എന്ന ഒരു നിശ്ചിതവസ്തുവില്ല. ഈ സിദ്ധാന്തത്തെ വേദാന്തികൾ വിവർത്തവാദം എന്നു പറയുന്നു. ഒരേ ചരടു തന്നെചിലർക്കു സർപ്പമായും ചിലർക്കു വടിയായും വേറൊരു കൂട്ടർക്ക് ജലധാരയായും മററു ചിലർക്ക് മാലയായും തോന്നുന്നുവെന്ന ദൃഷ്ടാന്തം ഇതു മനസ്സിലാക്കാൻ സഹായകമാണ്.

ഈ ദൃഷ്ടാന്തം ഭാഗവതത്തിൽ ആറു സ്ഥലത്തു പ്രയോഗിച്ചിട്ടുണ്ട്. മൈത്രേയൻ വിദുരർക്കു ജഗത്തു സത്യമെന്ന രീതിയിൽ പറഞ്ഞ് അതിന്റെ ഘടന മനസ്സിലാക്കിയതിനുശേഷം തീർത്തു പറഞ്ഞു, ജഗത്ത് എന്നൊരു യഥാർഥവസ്തുവില്ലെന്ന്. ഈ രീതിയ്ക്കു ആരോപാപവാദ പദ്ധതിയെന്നു പറയുന്നു.

വിദുരർക്കു മൈത്രേയന്റെ ഉപദേശത്താൽ സകല സംശയങ്ങളും നശിച്ചു. മായയല്ലാതെ യഥാർഥത്തിൽ ജഗ

ത്തില്ലെന്നും ഈ മായ സ്വപ്നംപോലെ മിഥ്യയാണെന്നും മനസ്സിലായി.

## ജഗത്തിന്റെ ഉത്പത്തി

ഒന്നാം സ്കന്ധത്തിൽ പുരാണവക്താവായ സൂതൻ ശൗനകനോടു പറഞ്ഞു: "രൂപരഹിതനായ ഭഗവാന്റെ വിരാട്സ്വരൂപം മായയുടെ ഗുണത്താൽ കല്പിതമാണ്. അജ്ഞാനികൾ ദ്രഷ്ടാവിൽ ദൃശ്യത്തെ ആരോപിയ്ക്കുന്നതുകൊണ്ട് അങ്ങനെ കാണപ്പെടുന്നുവെന്നേ ഉള്ളു. ഈ ദ്രഷ്ടാവും ദൃശ്യവും ആത്മജ്ഞാനംകൊണ്ട് ബോധ്യപ്പെടുന്ന ദശയെ ആത്മദർശനം എന്നു പറയുന്നു."

ഈ മായയുടെ സ്വരൂപം ചതുഃശ്ലോകീഭാഗവതത്തിൽ പറഞ്ഞുകഴിഞ്ഞു. ചതുഃശ്ലോകീഭാഗവതത്തെ നാരദന് അല്പംകൂടി വിശദമാക്കി ഉപദേശിച്ചുകൊണ്ട് ബ്രഹ്മാവു പറഞ്ഞു: 'എന്നേക്കാൾ ശ്രേഷ്ഠനായ ഭഗവാനെപ്പറ്റി ശരിയായ ജ്ഞാനം ഉണ്ടാകുന്നതുവരെ ലോകർ എന്നെ സൃഷ്ടികർത്താവായി കരുതുന്നു. ഞാൻ സൃഷ്ടിയ്ക്കുന്നുവെങ്കിലും ശക്തി മുഴുവനും ഭഗവാന്റേതാണ്.'

സൃഷ്ടിയ്ക്കു കാരണം ബ്രഹ്മാവ് അഥവാ രജോഗുണമാണ്. ഭഗവാന് ഈ സൃഷ്ടികളെല്ലാം നടത്താൻ ഇച്ഛയുണ്ടായത് എന്തുകൊണ്ടെന്ന് പരീക്ഷിത്ത് ചോദിച്ചപ്പോൾ ശുകദേവൻ മറുപടി നല്കി: "ഇതെല്ലാം ഭഗവാന്റെ ലീലയാണ്. വാസ്തവത്തിൽ ഭഗവാൻ മായാബദ്ധനല്ലെങ്കിലും മായാദൃഷ്ടിയാൽ മായയുള്ളതുപോലെ കാണുന്നതിനെ ലീല അഥവാ നാടകം എന്നു പറയുന്നു."

സൃഷ്ടിയുടെ ഉത്പത്തിയെപ്പറ്റി വിദുരൻ ചോദിച്ചപ്പോൾ മൈത്രേയൻ മറുപടി നല്കി. ഭഗവാൻ മായയിൽ സ്വചൈതന്യത്തെ പ്രവേശിപ്പിച്ചപ്പോൾ ജഗത്ത് ഉണ്ടായിയെന്ന്. വിദുരർ വീണ്ടും ചോദിച്ചു: "സൃഷ്ടി ചെയ്യുന്നതിൽ ഭഗവാന് ഇച്ഛയുണ്ടാകാൻ കാരണമെന്ത് ?"

മൈത്രേയൻ: സൃഷ്ടി ഒരു യഥാർഥവസ്തുവല്ല. ആത്മാവിൽ അനാത്മാവിന്റെ മുഖമില്ലെങ്കിലും അജ്ഞാനത്താൽ സ്വപ്നം പോലെ കാണപ്പെടുകയാണ്. അതുകൊണ്ട് ഭഗവദ്ഗുണങ്ങൾ ശ്രദ്ധിച്ചു കേട്ട് ഇന്ദ്രിയങ്ങളെ ശാന്തമാക്കണം.

ഈ ലോകത്ത് മഹാമൂഢന്മാരും മഹാജ്ഞാനികളും സുഖസമ്പന്നരാണ്. അവർക്ക് യാതൊരു സംശയങ്ങളും ഉണ്ടാകാതിരിക്കുന്നതാണ് അതിനു കാരണമെന്ന് വിദുരർ പറഞ്ഞു. അദ്ദേഹം തുടർന്നു: 'ഇനി ഞാൻ ഭഗവദ്ഭക്തി കൊണ്ട് ഈ മിഥ്യാപ്രതീതിയെ ഇല്ലാതാക്കും.'

ഭക്തി വർധിപ്പിയ്ക്കാനുള്ള മുഖ്യസാധന ഭഗവാന്റെ ചരിത്രകഥകൾ ശ്രദ്ധാപൂർവം ശ്രവിച്ചു മനനം ചെയ്യുകയാണ്. മായാധീനരായ മനുഷ്യരെ മൂന്നു ഗുണങ്ങൾ





ബാധിയ്ക്കുന്നു. സത്ത്വഗുണികൾക്കു തത്ത്വോപദേശംകൊണ്ടു ജ്ഞാനമുണ്ടാകുന്നു. രജോഗുണസമ്പന്നനു രുചികരമായ കഥകൾ ഭക്തിസംവർധകങ്ങളാണ്. തമോഗുണപ്രധാനി കഠിനമായ സാധനകൾകൊണ്ടു ഭക്തനായിത്തീരുന്നു. മൈത്രേയൻ വിദുരർക്ക് ആദ്യമേ തന്നെ പരമാർഥതത്ത്വം ഉപദേശിച്ചുകൊടുത്തു. അതു ശരിയ്ക്കു മനസ്സിലാകാത്തതിനാൽ വിദുരർ ചോദിച്ചു. " എന്റെ മനസ്സ് ഇനിയും ഭഗവാന്റെ സ്വതന്ത്രതയിലും ജീവന്റെ പരതന്ത്രതയിലും പ്രവേശിച്ചിരിയ്ക്കയാണ്. അതുകൊണ്ട് വിരാട്പുരുഷന്റെ വിഭൂതികളെപ്പറ്റി വിശദമായി കേൾക്കാൻ എനിയ്ക്ക് ആഗ്രഹമുണ്ട്. എന്റെ സംശയങ്ങൾ ഓരോന്നായി എടുത്തു പറയാം.

1. ബ്രഹ്മാവ് ഏതെല്ലാം പ്രജാപതികളെ സൃഷ്ടിച്ചു ?
2. പതിനാല് മനുക്കളുടെ കഥ.
3. മനുവംശവും രാജാക്കന്മാരുടെ ചരിത്രവും.
4. പൃഥ്വിയുടെ പരിണാമം.
5. ഭിന്നജാതികളായ ജീവികളുടെ ഉത്പത്തി.
6. ബ്രഹ്മാ, വിഷ്ണു, മഹേശ്വരന്മാരുടെ പ്രഭാവം.
7. വർണാശ്രമവിഭാഗം, ഋഷിധർമം, വേദവിഭജനം.
8. യജ്ഞങ്ങളുടെ വിവരണം, യോഗസാംഖ്യമാർഗങ്ങൾ
9. നാസ്തികതയെ അനുസരിയ്ക്കുന്നതുകൊണ്ടുള്ള ദോഷങ്ങൾ
10. പുരുഷാർഥചതുഷ്ടയം, ശാസ്ത്രശ്രവണവിധി, ശാസ്ത്രവിധി.
11. ദാനം, തപം തുടങ്ങിയ കർമങ്ങളുടെ ഫലം.
12. ഭഗവാൻ എങ്ങനെ പ്രസന്നനാകും അഥവാ ഭഗവദനുഗ്രഹം എങ്ങനെ സാധിയ്ക്കും ?

മായാമുഗ്ദ്ധനായതോടെ തന്റെ ജ്ഞാനമെല്ലാം നഷ്ടപ്പെട്ടതുകൊണ്ടാണ് ഇതൊക്കെ ചോദിയ്ക്കുന്നതെന്നു വിദുരർ പറഞ്ഞു. ശ്രീഹരിയുടെ ചരിത്രം കേൾക്കാനുള്ള ഉത്കണ്ഠയോടെ താൻ ഉന്നയിച്ച വിഷയങ്ങളെപ്പറ്റി വിശദമായി വിവരിച്ചുകൊടുക്കണമെന്ന് അദ്ദേഹം വിനയപൂർവം അപേക്ഷിച്ചു.

ഈ സംശയങ്ങൾക്ക് ഉത്തരമായി മൈത്രേയൻ, പണ്ടു സാക്ഷാൽ ശേഷഭഗവാൻ സനത്ക്കുമാരനു പറഞ്ഞുകൊടുത്ത ശ്രീമദ്ഭാഗവതം വിശദമാക്കി.

അടുത്തതായി വിസർഗം അഥവാ വിഭൂതിയെപ്പറ്റി വിവരിയ്ക്കാം. ശ്രീമദ് ഭഗവദ്ഗീതയുടെ ഒൻപതാമധ്യായത്തിലെ രാജവിദ്യയിൽ ഭഗവാൻ അർജുനന് സമ്പൂർണമായ ജ്ഞാനം ഉപദേശിച്ചു കൊടുത്തെങ്കിലും പത്താമധ്യായത്തിൽ അർജുനൻ ഭഗവാനോടു വിഭൂതിയെപ്പറ്റി വിശദമായി കേൾക്കാൻ ആഗ്രഹമുണ്ടെന്നു പറഞ്ഞു. അതുപോലെ വിദുരർക്കും ഇച്ഛയുണ്ടായി. ഈ സകല വിഭൂതികളും തന്നിലധിഷ്ഠിതമാണെന്നു കാണിയ്ക്കാനായി ഭഗവാൻ അർജു



നനു ദിവ്യദൃഷ്ടി നൽകി തന്റെ വിശ്വരൂപം കാട്ടിക്കൊടുത്തതാണല്ലോ പതിനെട്ടാമധ്യായത്തിലെ പ്രതിപാദ്യം. സാധാരണ മനുഷ്യർക്ക് ഇപ്രകാരമുള്ള സഗുണഭക്തി സുകരമാണെന്നു പന്ത്രണ്ടാമധ്യായത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്. അതുകൊണ്ട് ഭക്തിമാർഗത്തിൽ സുഗമത കൈവരുത്താൻ വിസർഗം അഥവാ വിഭൂതിയെ അറിയുക അനിവാര്യമാണ്. ഭക്തിയുടെ ആദ്യപാഠങ്ങൾ പഠിയ്ക്കുന്നവർക്ക് ഇതു വിശിഷ്യ ഉപകാരകമാണ്. ഭഗവാനിൽനിന്നു ഭിന്നനായി ജീവനെ കരുതുമ്പോൾ സാംസാരികബന്ധങ്ങളിൽ അലഞ്ഞു തിരിയേണ്ടിവരുമെന്നും ജീവൻ ഭഗവാനിൽ നിന്നും അഭിന്നനാണെന്നു സ്വയം കരുതുന്നതോടെ മുക്തി ലഭിയ്ക്കുമെന്നും ശ്വേതാശ്വതരോപനിഷത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

ഇതൊന്നുംകൊണ്ടു വിദുരർക്കു ശരിയായ അദ്വൈതജ്ഞാനം ഉണ്ടായില്ല. അതുകൊണ്ടാണ് മേൽപ്പറഞ്ഞ സംശയങ്ങൾ അദ്ദേഹം മൈത്രേയന്റെ മുമ്പിൽ അവതരിപ്പിച്ചത്. വിദുരശബ്ദം 'വിദ്' ധാതുവിൽനിന്നുണ്ടായതാണ്. ബ്രഹ്മജിജ്ഞാസയുള്ളവൻ അഥവാ അറിയാൻ ആഗ്രമുള്ളവൻ എന്നാണ് ആ ശബ്ദത്തിന്റെ അർഥം. ജ്ഞാനികൾക്കു സമ്പൂർണജ്ഞാനമുള്ളതിനാൽ അവർക്ക് കൂടുതലായൊന്നും അറിയാൻ ആഗ്രഹമുണ്ടാകുന്നില്ല. ഈ ദശയിൽ ഒന്നിന്റെ ജ്ഞാനംകൊണ്ടു സകലതിന്റേയും ജ്ഞാനമുണ്ടാകുന്നു. ഇതിനെ അപേക്ഷിച്ച് താഴ്ന്ന നിലയിലുള്ളവർക്ക് ഓരോ കാര്യവും അറിയാൻ നിരന്തരം ഇച്ഛയുണ്ടായിക്കൊണ്ടിരിയ്ക്കുന്നു.

മൈത്രേയൻ പറഞ്ഞു: " ഈ സമ്പൂർണജഗത്ത് വെള്ളത്തിൽ മുങ്ങിക്കിടന്നപ്പോൾ നിഷ്ക്രിയനായ നാരായണൻ ശേഷശയ്യയിൽ യോഗനിദ്രയെ ആശ്രയിച്ച് ആത്മാനന്ദത്തിൽ ലയിച്ചു കഴിഞ്ഞുകൂടി. ജലരൂപമായ ആശ്രയത്തിൽ കാലശക്തിയ്ക്ക് അധിഷ്ഠാനം ലഭിച്ചു. ഒരു ചതുര്യുഗകാലം പരമാത്മാവ് അതിൽ ശയിച്ചിരുന്നു. പിന്നീട് ഈ കാലശക്തിയെ ഉണർത്തിയതോടെ പരമാത്മാവ് തന്റെ ശരീരത്തിൽ അനന്തലോകങ്ങളെ കണ്ടു. കാലശക്തി രജോഗുണത്തെ സ്വീകരിച്ചു. ഭഗവാന്റെ നാഭിയിൽനിന്നുണ്ടായ താമരപ്പൂവ് മേലോട്ടു വളർന്നു. സർവലോകമയമായ ആ താമരയിൽ വിഷ്ണു അന്തര്യാമിയായിരുന്നു. അതിൽനിന്ന് സ്വയംഭൂവായ ബ്രഹ്മാവുണ്ടായി. ബ്രഹ്മാവ് രജോഗുണത്തിന്റെ സ്വരൂപമാണ്. അതിന്റെ ഉത്പത്തി കമലത്തിൽനിന്നുമാണ്. പക്ഷെ കാലശക്തിയുടെ ഉദ്ഭവത്തെപ്പറ്റി ഇവിടെ ഒന്നും പറഞ്ഞു കാണുന്നില്ല.

നൂതനവിജ്ഞാനം അനുസരിച്ച് കാലവും, ദേശവും പ്രത്യേകമായി വകതിരിയ്ക്കാൻ സാധിയ്ക്കുന്നതല്ലെന്ന് സാപേക്ഷവാദം തെളിയിയ്ക്കുന്നു. 1909-ൽ റഷ്യയിലെ വൈജ്ഞാനികനായ *Mincoviski* ഇങ്ങനെ പ്രസിദ്ധപ്പെടുത്തി:- *From now onwards time and space as separate entities disappear and only a union of the two will exist.* (ഇന്നുമുതൽ കാലവും ദേശവും പ്രത്യേകമായി കരുതാവുന്നതല്ല. രണ്ടും ഒന്നിച്ചു തന്നെ ഇരിയ്ക്കും.) അതായത് ഏതു വിധത്തിലുള്ള കാലത്തെപ്പറ്റി പറയുന്നുവോ അതേ രീതിയിലുള്ള ദേശവും അതോടൊപ്പം മനസ്സിലാക്കണം. ബ്രഹ്മം സർവവ്യാപകവും നിത്യവുമാണ്. അതിനാൽ അവിടെ കാലമോ ദേശമോ പ്രത്യേകമായി ഇല്ല. സമ്പൂർണജഗത്ത് ജലത്തിൽ അന്തർഭവിച്ചിരിയ്ക്കെ ശ്രീമന്നാരായണൻ ശേഷശയ്യയിൽ യോഗനിദ്രയെ പ്രാപിച്ചപ്പോൾ കാലശക്തിയുടെ പ്രസരം ഉണ്ടായി. അതിൽനിന്നു കമലവും കമലത്തിൽ നിന്ന് ബ്രഹ്മാവും ഉണ്ടായി. അതുകൊണ്ട് ചൈതന്യത്തിന്റെ കല്പനകൊണ്ട് കാലം ഉണ്ടാകുന്നുവെന്ന് കരുതാം.

ഇതിന്റെ ആരംഭത്തിന് കാരണം രജോഗുണമാണ്. ഭഗവാന്റെ ഇച്ഛാശക്തിയും അതുതന്നെയാണ്. ജീവികളുടെ കർമങ്ങൾക്ക് ശരിയായ ഫലം നല്കുന്നതിനായി സഗുണഭഗവാൻ ജഗത്സൃഷ്ടി ആഗ്രഹിയ്ക്കുന്നു. ജീവന് കർമനിരതനാകാൻ ഇച്ഛയുണ്ടാകുമ്പോൾ ജീവസൃഷ്ടിയും ആരംഭിയ്ക്കുന്നു. അതോടൊപ്പം തന്നെ ജീവന്റെ ദേശകാലങ്ങൾ ഉണ്ടാവുകയും ചെയ്യുന്നു.

ബ്രഹ്മാവിന്റെ ഉത്പത്തിയ്ക്കുശേഷവും ജഗത്ത് പ്രത്യക്ഷമായില്ല. അദ്ദേഹം നാലുപാടും മുഖം തിരിച്ചു നോക്കി. അങ്ങനെ അദ്ദേഹത്തിനു നാലു മുഖമുണ്ടായി. അദ്ദേഹം ചിന്തിച്ചു: "ഈ കമലത്തിലിരിയ്ക്കുന്ന ഞാൻ ആരാണ് ? ഇതിന് ആധാരമൊന്നും കാണുന്നില്ലല്ലോ. തീർച്ചയായും ഇതിന് ആധാരം ഉണ്ടായിരിയ്ക്കണം." കമലത്തിന്റെ ആധാരം കാണാനായി ബ്രഹ്മാവ് കമലനാളത്തിലൂടെ താഴോട്ടുപോയി. വളരെദൂരം ആധാരം അന്വേഷിച്ചു പോയിട്ടും യാതൊരു തുമ്പും കിട്ടിയില്ല.

ആയിരം വർഷക്കാലത്തെ അന്വേഷണത്തിനു ശേഷം ബ്രഹ്മാവ് നിരാശനായി മുകളിൽവന്നു. ആ കമലത്തിലിരുന്ന് പ്രാണവായുവിനെ ജയിച്ച് ചിത്തത്തെ ഏകാഗ്രമാക്കി സമാധി ആരംഭിച്ചു. നൂറു വർഷത്തെ സമാധിയ്ക്കു ശേഷം ബ്രഹ്മാവിന് ജ്ഞാനോദയം ഉണ്ടായി. പരമാത്മാവിനെ അന്തഃകരണത്തിൽ കാണാൻ കഴിഞ്ഞു.

ഇന്നാകട്ടെ മൂന്നുനാലുദിവസത്തെ അഥവാ ഏതാനും മാസക്കാലത്തെ ധ്യാനംകൊണ്ട് പരമാത്മദർശനം ഉണ്ടാകണമെന്ന് സാധകന്മാർ ആഗ്രഹിയ്ക്കുന്നു. ബ്രഹ്മാവിനുപോലും നൂറു വർഷത്തെ തപസ്സുകൊണ്ടുമാത്രമേ പരമാത്മാവിനെ കാണാൻ കഴിഞ്ഞുള്ളൂ. വളരെക്കാലത്തെ പുരുഷാർഥം ഇക്കാര്യത്തിന് ആവശ്യമാണ്. രജോഗുണികൾക്ക് ഫലം ക്ഷിപ്രലഭ്യമല്ല. അന്തഃകരണം വളരെ



സാത്ത്വികവും പരിശുദ്ധവും ആയിരുന്നാൽ ആത്മസാക്ഷാത്കാരം എളുപ്പമാണ്. അല്ലാത്തപക്ഷം വളരെക്കാലം അഭ്യാസം തുടരേണ്ടിവരുന്നു.

കുടപോലെ നിവർത്തിപ്പിടിച്ചിരിയ്ക്കുന്ന പതിനായിരം പത്തികളിലെ മണികളുടെ പ്രകാശത്താൽ ബ്രഹ്മാവ് ദർശിച്ച രംഗത്ത് അന്ധകാരം നിശ്ശേഷം നശിച്ചിരുന്നു. കമലനാളംപോലെ ശുഭ്രവും വിരാട്ശരീരവുമായ ശേഷശയ്യയിൽ പരമപുരുഷൻ ഇരിയ്ക്കുന്നതാണ് ബ്രഹ്മാവ് കണ്ടത്. അതിൽ മൂന്നുലോകങ്ങളും ഉണ്ടായിരുന്നു. കമലവും ജലവും ആകാശവും വായുവും തന്നെത്തന്നെയും ബ്രഹ്മാവ് അവിടെ കണ്ടു. ഈ അഞ്ചിനും ആധാരഭൂതനായ നാരായണനെ അദ്ദേഹം ഇപ്രകാരം സ്തുതിച്ചു: – "ഭഗവൻ ! വളരെക്കാലത്തിനുശേഷം അങ്ങയെ അറിയാൻ എനിയ്ക്ക് ഇടയായി. അവിടുന്നല്ലാതെ വേറെ യാതൊരു വസ്തുവും എങ്ങുമില്ല. ദൃശ്യങ്ങളിൽ പരിശുദ്ധിയില്ലാത്തതിനാൽ ദേഹധാരികളായ ജീവികൾ അവിടുത്തെ അറിയുന്നില്ല. മായാബന്ധം സകല വസ്തുക്കളിലും അന്യോന്യം ഉണ്ടാകുന്നെങ്കിലും അവയെല്ലാം അങ്ങയുടെ ഭിന്നരൂപങ്ങൾ മാത്രമാണ്. അസംഖ്യമായ അവതാരങ്ങളുടെ മൂലകാരണം അവിടുത്തെ ഈ സ്വഭാവമാണ്. (വിഷ്ണുവിനു മാത്രമേ അവതാരങ്ങളുള്ളു. ശിവനോ ബ്രഹ്മാവിനോ അവതാരം എന്ന് ഒന്നില്ല.) അങ്ങയുടെ ആനന്ദമയവും നിർവികല്പവും അഖണ്ഡവും തേജോമയവും നിർഗുണവുമായ സ്വരൂപവും ഈ സഗുണസ്വരൂപവും ഒന്നുതന്നെയാണ്. അങ്ങ് നിർഗുണനാണെങ്കിലും ഞാൻ ഈ കാണുന്ന സഗുണസ്വരൂപത്തെയാണ് ആശ്രയിയ്ക്കുന്നത്. ഭക്തന്മാർ ഭക്തിയാകുന്ന പാശം കൊണ്ട് അങ്ങയെ ബന്ധിയ്ക്കുന്നു. ഈ കമലചരണങ്ങളെ ശരണം പ്രാപിയ്ക്കാത്തവർക്ക് അഹംബുദ്ധിയും മമതാമോഹങ്ങളും ഉണ്ടായിക്കൊണ്ടേയിരിയ്ക്കും.

ഇവിടെ കമലം തന്നെയാണ് ചരണം എന്നു പറഞ്ഞിരിയ്ക്കുന്നു.ഈ ഭാവം സകലരുടെ ഹൃദയത്തിലുമുണ്ടാകുന്നു. അതുകൊണ്ട് ഭഗവാന്റെ അംഗവർണ്ണന ചെയ്യുന്നിടത്തെല്ലാം നേത്രകമലം, മുഖകമലം, ഹൃദയകമലം, ചരണകമലം എന്നിങ്ങനെ കമല ശബ്ദംതന്നെ പ്രയോഗിച്ചിരിയ്ക്കുന്നു.

ബ്രഹ്മാവ് തുടർന്നു പറഞ്ഞു: "ജീവികളിൽ മായാമൂലകമായ ഭേദബുദ്ധി അങ്ങയുടെ നേർക്ക് ഉണ്ടായിരുന്നാൽ അവർക്ക് ഈ സംസാരചക്രത്തിൽ നിന്ന് നിവൃത്തിയുണ്ടാകുകയില്ല. ഈ ഭേദം മിഥ്യയാണെങ്കിലും ജീവികളെ പല പ്രകാരത്തിലുള്ള ദുഃഖങ്ങളും അനുഭവിപ്പിയ്ക്കുന്നതിനു കാരണമാകുന്നു. ഭക്തന്മാർ ഏതു ഭാവത്തിൽ അങ്ങയെ ശരണം പ്രാപിയ്ക്കുന്നുവോ അതേ ഭാവത്തിൽ അവിടുന്ന് അവർക്ക് പ്രത്യക്ഷമാവുകയും ചെയ്യുന്നു. അതുകൊണ്ട് അങ്ങയെ പ്രാപിയ്ക്കാനുള്ള ഏക മാർഗം ഭക്തി മാത്രമാണ്. അങ്ങയുടെ സ്വരൂപപ്രകാശനംകൊണ്ട് ഭേദബുദ്ധി നഷ്ടമാകുന്നു. ഈ വിധത്തിലുള്ള പരമപുരുഷനെ ഞാൻ നമസ്കരിയ്ക്കുന്നു. അങ്ങയുടെ നാമോച്ചാരണം കൊണ്ടുതന്നെ പാപങ്ങൾ നശിയ്ക്കുന്നു. ഈയുള്ളവന്റെ ബുദ്ധിയ്ക്ക് അവിടുന്ന് ശക്തി നല്കുമെങ്കിൽ വിശ്വസൃഷ്ടി ചെയ്യാൻ കഴിവത് ശ്രമിയ്ക്കാം. എനിയ്ക്ക് ഈ പ്രവൃത്തികൊണ്ട് അഭിമാനം ഉണ്ടാകാതിരിയ്ക്കണം. അവിടുത്തെ വിജ്ഞാനശക്തിരൂപമായ മഹത്തത്ത്വത്തിന്റെ അഭിമാനിദേവനാണ് ഞാൻ."

മഹത്തത്ത്വം എന്നു പറയുന്നത് ബ്രഹ്മാവിന്റെ സ്വരൂപം തന്നെയാണെന്ന് ഇതിൽനിന്നു മനസ്സിലാക്കാം. മൂലപ്രകൃതിയുടെ പ്രഥമവികാരമാണത്. അതിനെ സൂത്രാത്മാ അഥവാ ഹിരണ്യഗർഭം (സമഷ്ടിസൂക്ഷ്മതത്ത്വം) എന്നു പറയുന്നു. ഇതിന്റെ ഉദ്ഭവത്തിനുമുമ്പ് കമലം ഉണ്ടായിരുന്നു. അതുതന്നെയാണ് മൂലപ്രകൃതി അഥവാ മായ. ഭഗവാന്റെ കാലശക്തികൊണ്ടാണ് അതിൽ ക്ഷോഭമുണ്ടായത്. ഭഗവാൻ ഒരു സ്ഥലത്തെ സ്വീകരിയ്ക്കുമ്പോഴെ ഈ കാലശക്തി പ്രവർത്തനോന്മുഖമായിത്തീരുകയുള്ളു. ആ പ്രവർത്തനം സർവവ്യാപകമായ ബ്രഹ്മത്തിനു ബാധകമല്ല.

ഭഗവാൻ ബ്രഹ്മാവിനോടു പറഞ്ഞു: "നീ അലസത കൂടാതെ ഇനി ഒരു പ്രാവശ്യം കൂടി ഏകാഗ്രതയോടെ തപസ്സു ചെയ്താൽ എന്നെ സംബന്ധിച്ചുള്ള സമ്പൂർണജ്ഞാനം നിനക്കുണ്ടാകും. ഈ തപസ്സിന്റെയും ജ്ഞാനത്തിന്റെയും ഫലമായി നിനക്ക് സമ്പൂർണജഗത്തിനെ അന്തഃകരണത്തിൽ സ്പഷ്ടമായി കാണാൻ കഴിയും. ഏകാഗ്രതയും അനന്യഭക്തിയുംകൊണ്ട് നീ സകല ലോകങ്ങളെയും നിന്നെ കൂടിയും എന്നിൽ കാണും. ഈ വിധത്തിലുള്ള ജ്ഞാനം ഉണ്ടാകുന്നതോടെ ജീവന്റെ അജ്ഞാനം നശിയ്ക്കുന്നു. പഞ്ചമഹാഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ അന്തഃകരണം ഇവയൊന്നുമില്ലാത്തതാണ് താനെന്ന് മനസ്സിലാക്കുന്ന ജീവൻ മോക്ഷപദം പ്രാപിയ്ക്കും. സൃഷ്ടികർത്താവാണ് നീയെങ്കിലും നിനക്ക് എന്റെ കൃപയാൽ മോഹമില്ലാതാകും. പഞ്ചഭൂതങ്ങളും ഇന്ദ്രിയവും അന്തഃകരണവും ഇല്ലാത്തതായി എന്നെ നീ കാണുന്നതിനാൽ എന്റെ യഥാർഥസ്വരൂപം നീ മനസ്സിലാക്കി കഴിഞ്ഞു. നീ കമലനാളത്തിനുള്ളിൽ പോയി. പക്ഷെ നിന്റെ അന്തഃകരണത്തിനുള്ളിൽ വെച്ചുതന്നെ എന്നെ നിനക്കു കാണാൻ കഴിഞ്ഞു. ഞാൻ നിന്നിൽ പ്രസന്നനാണ്. മുമ്പിലത്തെപ്പോലെ എന്റെ സ്വരൂപത്തിൽത്തന്നെ പ്രജകളെ സൃഷ്ടിയ്ക്കുക."

ഭഗവാൻ അന്തർധാനം ചെയ്തതിനുശേഷം ബ്രഹ്മാവ് തന്റെ ദേഹത്തിൽനിന്നും മനസ്സിൽനിന്നും അനേകം പ്രജകളെ സൃഷ്ടിച്ചു. അനന്തരം കമലകോശ



ത്തിനുള്ളിൽ കടന്ന് ആ ബ്രഹ്മാണ്ഡകമലത്തെ മൂന്നായി വിഭജിച്ചു. അങ്ങനെ ഭൂലോകം, ഭുവർലോകം, സ്വർഗലോകം എന്ന് മൂന്ന് ലോകങ്ങൾ ഉണ്ടായി. ഈ മൂന്നു ലോകങ്ങളും ജീവന്റെ നിവാസസ്ഥാനമാണ്. ഇവ സകാമകർമം ചെയ്യുന്നവർക്കാണ്. നിഷ്കാമകർമം ആചരിയ്ക്കുന്നവർക്ക് മഹാലോകം, ജനലോകം, തപോലോകം, സത്യലോകം എന്നിങ്ങനെ വേറെ ലോകങ്ങളുണ്ട്. ഈ ലോകങ്ങൾക്ക് ബ്രഹ്മാവിന്റെ ആയുഷ്ക്കാലത്തോളം സ്ഥിതിയുണ്ട്.

കാലത്തിന്റെ സ്വരൂപത്തെപ്പററിയുള്ള വിദുരരുടെ ചോദ്യത്തിനുത്തരമായി മൈത്രേയൻ പറഞ്ഞു: - 'സത്ത്വം മുതലായ ഗുണങ്ങളുടെ പരിണാമമായ മഹത്തത്ത്വത്താൽ പരിച്ഛിന്നമായി കാണപ്പെടുന്നുവെങ്കിലും വാസ്തവത്തിൽ നിർവിശേഷവും ആദ്യന്തവിഹീനവുമായ ഒന്നാണ് കാലം. കാലത്തിനെ നിമിത്തരൂപമാക്കി ഭഗവാൻ തന്റെ ലീല കൊണ്ട് ജഗത്തിനെ സൃഷ്ടിയ്ക്കുന്നു. വിഷ്ണുഭഗവാന്റെ മായയിൽ വിശ്വമാകെ വിലീനമായി ബ്രഹ്മരൂപമായിരുന്നു. അതിനെ അവ്യക്തമൂർത്തിയും കാലസ്വരൂപിയുമായ ഈശ്വരൻ വീണ്ടും പ്രകടമാക്കി. അതിൽനിന്ന് പത്തുവിധത്തിലുള്ള സൃഷ്ടികൾ ഉണ്ടായി.

1. വിഷമതയുണ്ടായ ത്രിഗുണങ്ങളിൽ നിന്ന് മഹത്തത്ത്വമുണ്ടായി.
2. മഹത്തത്ത്വത്തിൽനിന്ന് ത്രിവിധമായ അഹംഭാവം ഉണ്ടായി.
3. താമസാഹങ്കാരത്തിൽ നിന്ന് അഞ്ച് തന്മാത്രകൾ ഉത്പന്നമായി.
4. രാജസാഹങ്കാരത്തിൽനിന്ന് ഇന്ദ്രിയങ്ങൾ ഉദ്ഭവിച്ചു.
5. സാത്ത്വികാഹങ്കാരത്തിൽനിന്നു ദേവകളും മനസ്സും ഉദിച്ചു.
6. അഞ്ചു പ്രകാരത്തിലുള്ള അവിദ്യ ജീവന്റെ ബുദ്ധിയ്ക്ക് ആവരണവും വിക്ഷേപവും നല്കി.

   മേൽപ്പറഞ്ഞ ആറെണ്ണവും പ്രാകൃതസൃഷ്ടികളാണ്. ഇനി വികൃതസൃഷ്ടികളെപ്പറ്റി പറയുന്നു.
7. ആറുപ്രകാരത്തിലുള്ള സ്ഥാവരം (വനസ്പതി, ഓഷധി, ലത, ത്വക്ക്സാരം, ദ്രുമം, പുല്ല്)
8. പശു,പക്ഷികൾ തുടങ്ങിയ തിര്യഗ്ജാതി. ഇവ ഇരുപത്തെട്ടുവിധമുണ്ട്. ഇവയ്ക്ക് കാലബോധമില്ല. തമോഗുണത്തിന്റെ ആധിക്യം നിമിത്തം അവയ്ക്കു തിന്നാനും കുടിയ്ക്കാനും മാത്രമേ അറിയാവൂ. വിചാരശക്തി എന്നൊന്ന് ഈ വർഗത്തിനു തീരെയില്ല.
9. മനുഷ്യർ. ഈ സൃഷ്ടിയിൽ ആഹാരത്തിന്റെ പ്രവാഹം ശരീരത്തിന്റെ മേൽഭാഗത്തുനിന്നു കീഴോട്ടാണ്. അവർ രജോഗുണപ്രധാനികളായ കർമപരായണരാണ്. ഏതു ദുഃഖത്തിലും സുഖം ആസ്വദിയ്ക്കാൻ ശ്രമിയ്ക്കുന്ന ഒരു വിചിത്ര സൃഷ്ടിയാണ് മനുഷ്യൻ.
10. ദേവസർഗം. ഇത് എട്ടു പ്രകാരമാണ്. ബ്രഹ്മാവ് രജോഗുണത്തിന്റെ സഹായത്താൽ ബ്രഹ്മാണ്ഡകമലത്തിൽനിന്ന് ഇതെല്ലാം സൃഷ്ടിച്ചു.

ബ്രഹ്മാവിന്റെ ഉത്പത്തിയ്ക്കുമുമ്പ് ഉണ്ടായിരുന്ന കമലത്തെയാണ് ബ്രഹ്മാണ്ഡകമലം എന്നു പറയുന്നത്. അതിസൂക്ഷ്മമായ ഒരു ബീജത്തിൽനിന്ന് വൃക്ഷം ഉണ്ടാകുന്നതിനുമുമ്പ് ഒരു ചെറിയ അങ്കുരം പൊടിയ്ക്കുമ്പോൾ അതിൽ ഒരു പൂർണവൃക്ഷത്തിന്റെ തത്ത്വം അടങ്ങിയിരിയ്ക്കുന്നു. അതു ക്രമേണ വ്യക്തമാകുന്നു. ഈ സൃഷ്ടിയേയും ഇതേ മട്ടിൽ മനസ്സിലാക്കണം. നമ്മുടെ അന്തരീക്ഷത്തിൽ അസംഖ്യം ശബ്ദവീചികൾ ചുറ്റുന്നുണ്ട്. അവയൊന്നും ദൃഷ്ടിഗോചരമല്ലെങ്കിലും *റേഡിയോ*യിലെ *Wave-length* അനുസരിച്ച് ആ തരംഗങ്ങൾ നമ്മുടെ ശ്രവണപുടത്തിന് വിഷയമാകുന്നു. (ഇനി *ടെലിവിഷൻ* നടപ്പിൽ വരുമ്പോൾ അന്തരീക്ഷത്തിലുള്ള രൂപതരംഗങ്ങളെ കാണാനും കഴിയും.) ബ്രഹ്മാവ് നാനാജീവികളാകുന്ന *റേഡിയോ* തയ്യാറാക്കി. ഈ *റേഡിയോ*യിൽ ജീവന്റെ ഇച്ഛയാണ് *Wave-length*. ഈ ഇച്ഛയെ ഉത്പന്നമാക്കുന്ന വൃത്തിഭേദമനുസരിച്ച് വിഭിന്നമായ ജഗത്ത് കാണപ്പെടുന്നു. സൃഷ്ടിയുടെ സ്ഥിരതയ്ക്ക് തദനുസൃതമായ കാലവും ആവശ്യമാണ്. കാലത്തിന്റെ ഉദ്ഭവത്തെപ്പറ്റി മൈത്രേയൻ ഈ സ്കന്ധത്തിൽതന്നെ പറയുന്നുണ്ട്.

സ്ഥൂലപദാർഥത്തിന്റെ അവിഭാജ്യമായ ഘടകത്തെ പരമാണു എന്നു പറയുന്നു. പരമാണുവിലുള്ള കാലം പരമാണുസ്വരൂപമാണ്. കാര്യവർഗത്തെ ഭാഗിയ്ക്കുന്ന കാലത്തെ മഹാകാലം എന്നു പറയുന്നു. രണ്ടു പരമാണു കൂടിയാൽ ഒരണുവായി. മൂന്നു പരമാണുക്കൾ ചേർന്നാൽ ഒരു ത്രിസരാണു എന്നു പറയുന്നു. സൂര്യകിരണത്തിൽ അത് കാണാൻ സാധിയ്ക്കും. സൂര്യകിരണത്തിന് മൂന്ന് ത്രിസരാണുക്കളെ കടന്നുപോകാൻ ആവശ്യമുള്ള സമയത്തിന് ത്രുടി എന്നു പറയുന്നു.

100 ത്രുടി = 1 വേധം, 3 വേധം = 1 ലവം, 3 ലവം= 1 നിമിഷം, 3 നിമിഷം = 1 ക്ഷണം, 5 ക്ഷണം = 1 കാഷ്ഠ, 15 കാഷ്ഠ = 1 ലഘു, 15 ലഘു = 1 നാടിഘടികാ, 2 ഘടിക = 1 മുഹൂർത്തം, 7 1/2 ഘടിക = 1 പ്രഹരം, 8 പ്രഹരം = 1 ദിവസം, 15 ദിവസം = 1 പക്ഷം, 2 പക്ഷം = 1 മാസം, 2 മാസം = 1 ഋതു, 3 ഋതു = 1 അയനം, 2 അയനം = 1 സംവത്സരം, (1 മനുഷ്യവർഷം), 1 സംവത്സരം = ദേവകളുടെ ഒരു ദിവസം, 360 സംവത്സരം = 1 ദേവവർഷം, 4800 ദേവവർഷം = സത്യയുഗം, 3600 ദേവവർഷം = ത്രേതായുഗം, 2400 ദേവവർഷം = ദ്വാപരയുഗം, 1200 ദേവവർഷം = കലിയുഗം, 12000 ദേവവർഷം = 1 ചതുര്യുഗം, 71 ചതുര്യുഗം = 1 മന്വന്തരം, 14



മന്വന്തരം = 1 കല്പം, 50 കല്പം = 1 പരാർദ്ധം, 2 പരാർദ്ധം = 1 മഹാകല്പം (ബ്രഹ്മാവിന്റെ ആയുസ്സ്) 1 മഹാകല്പം = 1 പൗരുഷനിമേഷം (കാലസ്വരൂപിയായ ഭഗവാന്റെ ഒരു ക്ഷണം)

ഈ കാലഗണിതം ശരിയാണോയെന്ന് പരിശോധിയ്ക്കാൻ പല വിദ്വാന്മാരും പരിശ്രമിച്ചിട്ടുണ്ട്. പക്ഷെ ആ പരിശ്രമത്തിൽ ആരും വിജയിച്ചിട്ടില്ല. ഒരു കാര്യം മാത്രം തെളിഞ്ഞിട്ടുണ്ട്; കാലം രണ്ടു പ്രകാരമുണ്ടെന്ന്.

1. അഖണ്ഡകാലം : ബ്രഹ്മജ്ഞാനം കൊണ്ടു മാത്രമേ ഇത് അനുഭവഗോചരമാകയുള്ളൂ.

2. ഖണ്ഡകാലം: ഇക്കാര്യത്തിൽ മേൽക്കാണിച്ച പട്ടികയെ ഇന്നുവരെ ആരും നിഷേധിച്ചിട്ടില്ല. ഇപ്പോൾ *ഇംഗ്ലീഷ്* വർഷം 1974 ആണ്. പക്ഷെ നാം എന്തിന് ആ വർഷം സ്വീകരിയ്ക്കുന്നു ? വിക്രമസംവത്സരം ഇപ്പോൾ 2012 ആണ്. ഈ സംവത്സരവും വ്യാവഹാരികകാര്യങ്ങൾക്ക് മാത്രം ഉപയോഗപ്പെടുന്നതേയുള്ളു. മേൽപ്പറഞ്ഞ കാലങ്ങളെല്ലാം മനുഷ്യന്റെ കാലത്തെ ആസ്പദമാക്കി ഗണിച്ചിട്ടുള്ളതാണ്. ഒരു സ്വപ്നത്തിൽപ്പോലും മനുഷ്യന്റെ കാലം മാറിപ്പോകുന്നു. കഠിനമായ ദുഃഖവും കൂടുതൽ സുഖവും ഉള്ളപ്പോഴും കാലം മാറുന്നു. ഇക്കാര്യങ്ങളെപ്പറ്റി നാം ചിന്തിയ്ക്കാതിരിയ്ക്കുന്നതെന്തുകൊണ്ട് ?

കാലത്തെപ്പറ്റി ചിന്തിയ്ക്കുന്നതോടൊപ്പം ഏതെങ്കിലും ജീവന്റെ ജീവിതത്തെപ്പറ്റി ആലോചിയ്ക്കുമ്പോൾ ജീവന്റെ ആധാരം കാലമല്ലെന്നും നേരെമറിച്ച് കാലത്തിന്റെ ആധാരം ജീവനാണെന്നും മനസ്സിലാകും. ഇക്കാര്യം സാപേക്ഷവാദം കൊണ്ട് തെളിയുന്നുമുണ്ട്. *(Time and space depend on the condition of the observer and his system of reference).* ശ്രീമദ് ഭാഗവതത്തിലെ പന്ത്രണ്ടാം സ്കന്ധത്തിൽ പറയുന്നു: "മനുഷ്യരിൽ സത്ത്വഗുണം കൂടുതലാകുമ്പോൾ സത്യയുഗവും തമോഗുണം വർധിയ്ക്കുമ്പോൾ കലിയുഗവുമാണെന്ന് മനസ്സിലാക്കിക്കൊള്ളണം."

മേൽപ്പറഞ്ഞ കാലത്തിന്റെ വിഭാഗം ദൃശ്യത്തിന്റെ കാല (*Objective time*)ത്തെയാണ് കുറിയ്ക്കുന്നത്. മനുഷ്യരുടെ വൃത്തിഭേദമനുസരിച്ച് നടത്തുന്ന കാലവിഭാഗത്തെ *Subjective time* എന്നു പറയുന്നു. *ഇംഗ്ലീഷിൽ* ചെറിയ ഘടികാരത്തിന് *Time-piece* എന്നാണ് പേര്. അതിന് കാലത്തിന്റെ കഷണം എന്നർഥം.

കാലം ഒരു യഥാർഥവസ്തുവല്ല. നമ്മുടെ ഭാവനയെ ആധാരമാക്കിയാണ് കാലം ഉണ്ടാകുന്നത്. നമ്മുടെ ഭൂമി സൂര്യനെ അമ്പതുപ്രാവശ്യം പ്രദക്ഷിണം വയ്ക്കുമ്പോൾ അമ്പതു വർഷമായി എന്ന് നാം പറയുന്നത് ദേഹാഭിമാനിക്ക് സത്യമായി തോന്നുന്നു. ജ്ഞാനിയുടെ ദൃഷ്ടിയിൽ അതൊരു സത്യമല്ല. ഒരു വിധത്തിൽ കാലത്തിന് ചില കണക്കുകൾ കൊണ്ടുവന്നിട്ട് നാം അതിനെ ഒരു യഥാർഥവസ്തുവായി കരുതുന്നു. ഇത് സത്യമല്ല. സ്വപ്നത്തിൽ നാം ഒരു കാലത്തെ സൃഷ്ടിയ്ക്കുന്നു. ഇതിൽനിന്നും കാലത്തിന്റെ ഗതി തികച്ചും മാനസികമാണെന്ന് കാണാം. പക്ഷിമൃഗാദികൾ കാലത്തെപ്പററി ചിന്തിയ്ക്കുന്നതേയില്ല. ഭഗവാന്റെ പക്കൽ നമുക്കുള്ളതുപോലെ *Time-piece* ഇല്ല. നേരത്തെ നിര്യാതരായവർക്ക് *ബ്രിട്ടീഷ്* പ്രജകളുടെ *പാർലമെന്റിൽ ലേബർ ഗവൺമെന്റ്* ഉണ്ടായതിനെപ്പററി യാതൊരു ജ്ഞാനവുമില്ല.

ഒരാൾ മരിയ്ക്കുമ്പോൾ അവന്റെ കാലം കൂടിയെന്ന് മനുഷ്യർ പറയുന്നു. ഇതിൽനിന്ന് കാലം വ്യക്തിനിഷ്ഠമാണെന്ന് കാണാം. ഒരേ സമയത്ത് ഒരാളുടെ അച്ഛനും മറ്റൊരാളുടെ പുത്രനും ഉണ്ടാകുന്നു.

1955-നുശേഷം കുറേക്കാലം കഴിയുമ്പോൾ 1995-ാമാണ്ടു വരും. അതിനിടയ്ക്കു നാം മരിച്ചുപോവുകയാണെങ്കിൽ നമുക്ക് 1995 ഇല്ല. പുഴു വണ്ടായതിനുശേഷം അതിന് വണ്ടിന്റെ കാലത്തെ അനുസരിയ്ക്കേണ്ടിവരും. അതുപോലെ മനുഷ്യർക്ക് മരണശേഷം പരലോകത്തിലെ കാലത്തെ അനുസരിയ്ക്കേണ്ടിവരുന്നു. ശ്രീമദ് ഭാഗവതത്തിലെ ഗോപികാഗീതത്തിൽ ഗോപിമാർ ഭഗവാനോടു പറഞ്ഞു: 'അങ്ങയെ കാണാത്ത ഓരോ നിമിഷവും ഞങ്ങൾക്കു യുഗം പോലെ തോന്നുന്നു.'(**ത്രുടിർയുഗായതേ ത്വാമപശ്യതാം**)എന്ന്. ഈ സിദ്ധാന്തം യോഗവാസിഷ്ഠത്തിലെ മറ്റൊരു സിദ്ധാന്തത്തോട് സദൃശമാണ്. അർഥസത്തയനുസരിച്ച് പ്രതീതിയുണ്ടാകുന്നില്ലെന്നും പ്രതീതിയനുസരിച്ചാണ് അർഥസത്ത ഉണ്ടാകുന്നതെന്നും യോഗവാസിഷ്ഠം ഘോഷിയ്ക്കുന്നു. കാലം, ദേശം, വസ്തു, ജഗത്ത് മുതലായവയെല്ലാം ഭാവനാസന്താനങ്ങളാണ്. സ്വപ്നത്തിൽ അവിവാഹിതർ വിവാഹിതരാകുന്നു. അവർക്ക് സന്താനങ്ങളും ഉണ്ടാകുന്നു. അവിടെ കാലം ഇല്ലെങ്കിലും ഉണ്ടെന്നു തോന്നുന്നു. ഒരു നിമിഷത്തിൽ ഒരു കല്പത്തിന്റെ പ്രതീതിയുണ്ടാകുമ്പോൾ ആ നിമിഷം കല്പരൂപമായിത്തീരുന്നു. അതുപോലെ ഒരു കല്പത്തിൽ നിമിഷത്തിന്റെ പ്രതീതിയും ഉണ്ടാകുമ്പോൾ ആ കല്പവും നിമിഷമായി തോന്നുന്നു. ഇത് ചൈതന്യത്തിന്റെ സ്വഭാവമാണ്. സ്വപ്നം കാണുന്നവൻ അത് സ്ഥിരമാണെന്ന് വിചാരിയ്ക്കുന്നതുപോലെ സർഗസ്വപ്നത്തിൽ ലയിച്ചിരിയ്ക്കുന്ന സ്രഷ്ടാവ് സർഗം സ്ഥിരമാണെന്നു വിചാരിയ്ക്കുന്നു. ജഗത്ത് സ്ഥിരമായി കരുതുന്നവർ ഒരു ഭ്രമത്തിൽനിന്ന് മറ്റൊരു ഭ്രമത്തിലേയ്ക്ക് ചാടി വീഴുന്നു. അഥവാ ഒരു സ്വപ്നത്തിൽനിന്ന് മറ്റൊരു സ്വപ്നത്തിലേയ്ക്ക് പൊയ്ക്കൊണ്ടിരിയ്ക്കുന്നു. കാലത്തിന്റെ യഥാർഥസ്വരൂപം യോഗവാസിഷ്ഠത്തിലും സാപേക്ഷവാദത്തിലും മാത്രമേ സ്പഷ്ടമാകുന്നുള്ളു.

ബ്രഹ്മാവ് സൃഷ്ടി ആരംഭിച്ചത് എങ്ങനെയെന്നു നോക്കാം. ആദ്യമായി അഞ്ചുവിധത്തിലുള്ള അവിദ്യയെ നിർമിച്ചു. പക്ഷെ ഈ പാപമയമായ സൃഷ്ടികൊണ്ട് സ്രഷ്ടാവിന് തൃപ്തിവന്നില്ല. അതുകൊണ്ട് ഭഗവദ്ധ്യാനത്താൽ പവിത്രമായ അന്തഃകരണത്തോടെ സനകൻ, സനന്ദൻ, സനാതനൻ, സനത്കുമാരൻ എന്ന നിഷ്ക്രിയരും ഉർധ്വരേതസ്സുകളുമായ നാലു മുനിമാരെ സൃഷ്ടിച്ചു. ബ്രഹ്മാവ് ഈ മുനിമാരോട് പ്രജാസൃഷ്ടി ചെയ്യാൻ അജ്ഞാപിച്ചു. മോക്ഷമാർഗാവലംബികളായ അവർ ഈ ആജ്ഞ സ്വീകരിയ്ക്കാൻ തയ്യാറായില്ല. ഈ തിരസ്കാരം കൊണ്ട് ബ്രഹ്മാവിന് അപമാനമുണ്ടായതായി തോന്നി. അതിനാൽ ക്രുദ്ധനായ ബ്രഹ്മാവിന്റെ ഭ്രുകുടിയിൽ നിന്ന് ഒരു കുഞ്ഞുണ്ടായി. ജനിച്ച ഉടനേ തന്നെ ആ കുഞ്ഞ് തനിയ്ക്ക് പേരിടാനും വസിയ്ക്കാൻ സ്ഥലം കാണിച്ചുതരാനും ആവശ്യപ്പെട്ടുകൊണ്ട് ശാഠ്യം പിടിച്ചു കരഞ്ഞു. സ്രഷ്ടാവ് ആ കുഞ്ഞിന് രുദ്രൻ എന്നു നാമകരണം ചെയ്തു. ഹൃദയം, ഇന്ദ്രിയങ്ങൾ, ആകാശം, വായു, അഗ്നി, ജലം, പൃഥ്വി, സൂര്യൻ, ചന്ദ്രൻ, തപസ്സ് എന്നിവയിൽ വസിച്ചുകൊള്ളാൻ നിർദേശിച്ചു. ബ്രഹ്മാവിന്റെ ആജ്ഞയനുസരിച്ച് രുദ്രൻ നിജസ്വഭാവമുള്ള പ്രജകളെ സൃഷ്ടിച്ചു. ഈ പ്രജകൾ സകല സംസാരത്തെയും ഭക്ഷിയ്ക്കാൻ തുടങ്ങിയതിനാൽ ഈ സൃഷ്ടി മതിയാക്കണമെന്ന് ബ്രഹ്മാവ് ആജ്ഞാപിച്ചു. രുദ്രൻ തപസ്സു ചെയ്യാൻ പോയി.

അനന്തരം ബ്രഹ്മാവ് പത്തു പ്രജാപതികളെ സൃഷ്ടിച്ചു. ബ്രഹ്മാവിന്റെ മനസ്സും അംഗങ്ങളുമായിരുന്നു ഇവരുടെ ഉത്പത്തി സ്ഥാനം.

ഒരിയ്ക്കൽ ബ്രഹ്മാവിന് തന്റെ സൃഷ്ടിയിലെ കന്യകയായ വാണിയെക്കണ്ട് മോഹമുണ്ടായി. മരീചി തുടങ്ങിയ പുത്രന്മാർ അദ്ദേഹത്തെ കാര്യം പറഞ്ഞുമനസ്സിലാക്കി. ബ്രഹ്മാവ് ലജ്ജിച്ചുപോയി. അദ്ദേഹം ഉടനെ ശരീരത്യാഗം ചെയ്തു. പിന്നീട് വേദങ്ങൾ എങ്ങനെ ഉണ്ടായെന്ന് പറയുന്നു. ഇപ്പറഞ്ഞ സൃഷ്ടികളൊന്നും മനുഷ്യരുടേതുപോലെ ആയിരുന്നില്ല. മയിലിന്റെ സൃഷ്ടി വിചിത്രമാണല്ലോ. സ്വപ്നസൃഷ്ടിയും വിചിത്രം തന്നെ. മായയുടെ സഹായത്താൽ ലൗകിക കർമങ്ങൾ ഏതും സാധിയ്ക്കാം. ബ്രഹ്മാവ് മറ്റൊരു രൂപം ധരിച്ച് തന്റെ ഒരുഭാഗത്തുനിന്ന് മനുവിനേയും വേറൊരുഭാഗത്തുനിന്ന് ശതരൂപാ എന്ന സ്ത്രീ യേയും സൃഷ്ടിച്ചു. ഈ സ്ത്രീപുരുഷന്മാരുടെ മൈഥുനത്തിൽ നിന്ന് പ്രജകൾ ഉണ്ടാകാൻ തുടങ്ങി. ഇവർക്ക് ഉത്താ നപാദൻ, പ്രിയവ്രതൻ എന്ന രണ്ടു പുത്രന്മാരും ആകൂതി, പ്രസൂതി, ദേവഹൂതി എന്ന മൂന്നു പുത്രിമാരും ഉണ്ടായി. ആകൂതിയെ രുചി എന്ന പ്രജാപതിയ്ക്കും, ദേവഹൂതിയെ കർദമനും, പ്രസൂതിയെ ദക്ഷനും വിവാഹം കഴിച്ചുകൊടു ത്തു. സമാധിഭാഷയിൽ ഈ മൂന്നു കന്യകമാരും മായയുടെ മൂന്ന് ഗുണങ്ങ





ളുടെ പ്രതീകങ്ങളാണ്. ഇവരുടെ സന്താനങ്ങളാണ് ഈ ലോകത്ത് ഇന്നു നിറഞ്ഞുകാണുന്നത്.

### ഭേദബുദ്ധികൊണ്ട് വൈകുണ്ഠത്തിൽനിന്നും പതനം

വിദുരർ മൈത്രേയനോടു പറഞ്ഞു: "ഞാൻ ഭഗവാന്റെ മായയിൽ മോഹിതനാകയാൽ എന്റെ ജ്ഞാനം നഷ്ടമായിപ്പോയി. അതുകൊണ്ട് ശ്രീഹരിയുടെ ചരിത്രവും സൃഷ്ടിയുടെ വിധാനക്രമവും ബ്രഹ്മവിഷ്ണുമഹേശ്വരന്മാരുടെ പ്രഭാവവും മററും അറിയാൻ ആഗ്രഹമുണ്ട്." ഇതിനുത്തരമായി ഭിന്നപ്രകൃതിയിലുള്ള മനുഷ്യർ എങ്ങനെ മായയ്ക്കധീനരാകുന്നുവെന്നും ഭഗവദനുഗ്രഹംകൊണ്ട് അതിൽനിന്ന് മോചനം ലഭിയ്ക്കുന്നതെങ്ങനെയെന്നും മറ്റും മൈത്രേയൻ വിശദമായി വിദുരരോടു പറഞ്ഞു.

മൈത്രേയൻ തുടർന്നു: " ബ്രഹ്മാവ് മനുവിനോട് സ്വഭാര്യയായ ശതരൂപയിൽ സദ്ഗുണസമ്പന്നരായ സന്താനങ്ങളെ സൃഷ്ടിയ്ക്കണമെന്ന് ആജ്ഞാപിച്ചു. ധർമാനുസരണം ധരണീപാലനം നടത്താനും യജ്ഞാദികർമങ്ങൾ കൊണ്ട് പരാത്പരനായ പത്മനാഭനെ പൂജിയ്ക്കാനും പറഞ്ഞു. പ്രജാപാലനംകൊണ്ട് ഭഗവാൻ പ്രസന്നനാകുമെന്നും ബ്രഹ്മാവ് ഉറപ്പിച്ചുപറഞ്ഞു.

മനു ആജ്ഞ സ്വീകരിച്ചു. അതോടൊപ്പംതന്നെ തനിയ്ക്കും തന്റെ പ്രജകൾക്കും വസിയ്ക്കാൻ സ്ഥലം നിർദേശിച്ചുകൊടുക്കണമെന്ന് അഭ്യർഥിയ്ക്കുകയും ചെയ്തു. ആ സമയത്ത് ഭൂമി വെള്ളത്തിൽ മുങ്ങിക്കിടക്കുകയായിരുന്നു. അതിനെ ഉദ്ധരിയ്ക്കുന്നതിനു വേണ്ടിയുള്ള പ്രയത്നത്തിന്റെ ആവശ്യകതയെ മനു ചൂണ്ടിക്കാണിച്ചു.

ഭൂമിയെ ഉദ്ധരിയ്ക്കാൻ ഭഗവാനോടു പ്രാർഥിച്ചുകൊണ്ടിരുന്ന ബ്രഹ്മാവിന്റെ മൂക്കിൽനിന്ന് ഒരു ചെറിയ പന്നി പെട്ടെന്ന് പുറത്തുവന്നു. അതിന് ഒരു തള്ളവിരലോളം വലിപ്പമേ ഉണ്ടായിരുന്നുള്ളു. അല്പനേരംകൊണ്ട് അതിന്റെ ആകൃതി വലുതായി. ഭഗവാന്റെ ഈ വരാഹാവതാരത്തിന് യജ്ഞപുരുഷൻ എന്നും പേരുണ്ട്. വരാഹം മണം പിടിച്ച് ഭൂമിയുടെ സ്ഥാനം മനസ്സിലാക്കി. അനന്തരം സമുദ്രത്തിൽ നിന്ന് ഭൂമിയെ വീണ്ടെടുത്തുകൊണ്ടുവരുമ്പോൾ മാർഗവിഘ്നം ചെയ്ത ഹിരണ്യാക്ഷനെ വധിച്ചു.

മഹർഷിമാർ വരാഹരൂപിയായ ഭഗവാനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു: "അങ്ങ് വേദരൂപമായ ജഗത്തിന്റെ പിതാവാണ്. അവിടുത്തെ പത്നീരൂപമായ ജഗത്ത് ചരാചരമാതാവുമാണ്." ഇവിടെ യജ്ഞപുരുഷനെ ആത്മരൂപമായും ഭൂമിയെ അനാത്മാവായും കരുതണം. ഭഗവാൻ ഭൂമിയെ സമുദ്രത്തിൻമുകളിൽ വച്ച് അന്തർധാനം ചെയ്തു.

വിദുരർ ഹിരണ്യാക്ഷന്റെ കഥ വിസ്തരിച്ചു പറയണമെന്ന് ആവശ്യപ്പെട്ടു. മൈത്രേയൻ അത് വിശദമാക്കുകയും ചെയ്തു. ആത്മാവെന്നും അനാത്മാവെന്നും രണ്ടു വിഭാഗം കാണാൻ ഇടയാകുന്നതോടെ ജീവന് ഭേദബുദ്ധി

യുണ്ടാകുന്നു. ഇതിനെ നിഷ്ക്കാസനം ചെയ്ക അത്ര സുകരമല്ലാതായിത്തീരുന്നു. മനുവും ശതരൂപയും ബ്രഹ്മാവിനോടു തനിയ്ക്കും പ്രജകൾക്കും വസിയ്ക്കുന്നതിനു ഭൂമി ആവശ്യപ്പെട്ടല്ലോ. പല മനുഷ്യരും പൃഥ്വീരൂപിയായ അനാത്മാവിൽത്തന്നെ ലയിച്ചു കഴിയുന്നു. മനസ്സിന്റെ പ്രതീകമായ മനുവും ശതരൂപയാകുന്ന മനോവൃത്തിയും ഉള്ളവർ അനാത്മാവിൽ രമിയ്ക്കുന്നു. ഈവിധത്തിലുള്ള ജീവിതം കൊണ്ട് ഈശ്വരന് പ്രതികൂലമായ പ്രകൃതിയുണ്ടാകുന്നു. ഈ പ്രകൃതിയുള്ളവർക്ക് വൈകുണ്ഠത്തിലെത്തിയാലും അധഃപതിയ്ക്കേണ്ടിവരുന്നു.

ബ്രഹ്മാവിന്റെ മാനസസന്താനങ്ങളായ സനകാദികൾ ലൗകികാസക്തി വെടിഞ്ഞ് ആകാശമാർഗത്തിലൂടെ സകല ലോകങ്ങളിലും വിഹരിച്ചുപോന്നു. ഒരിയ്ക്കൽ അവർ വിഷ്ണുദർശനത്തിനു പോയി. നിഷ്കാമകർമങ്ങൾ കൊണ്ട് വിഷ്ണുവിനെ ആരാധിയ്ക്കുന്നവർക്ക് വൈകുണ്ഠത്തിൽ എത്താനും ഭഗവത്സാരൂപ്യം പ്രാപിയ്ക്കാനും കഴിയുന്നു. വൈകുണ്ഠത്തിൽ കൈവല്യപദംപോലെ ശ്രേഷ്ഠമായ നൈശ്രേയസം എന്ന ഒരു വനം ഉണ്ട്. ഭഗവാന്റെ ഗുണാപദാനങ്ങളെ ഉപേക്ഷിച്ച് മററു നിന്ദിതകഥകൾ കേട്ട് ബുദ്ധിനാശം വരുത്തുന്നവർക്ക് വൈകുണ്ഠപ്രാപ്തി സുസാധ്യമല്ല. അവർ മായാമുഗ്ദ്ധരാണ്. ഭഗവദ്ഭക്തരായ മഹാനുഭാവന്മാർക്കുമാത്രമേ വൈകുണ്ഠത്തിലെത്താൻ കഴിയൂ. സനകാദികൾ ഭഗവദ്ദർശനോത്കണ്ഠയോടെ ഏകാഗ്രചിത്തരായി വൈകുണ്ഠത്തിലെ 'പടിയാറും കടന്ന് ' അകത്തു ചെന്നു. ഏഴാമത്തെ വാതില്ക്കൽ ഗദാധാരികളും സർവാഭരണഭൂഷിതരും സമവയസ്കരുമായ രണ്ടു ദേവന്മാരെ കണ്ടു. മുനിമാർ അത് കാര്യമാക്കാതെ ഏഴാമത്തെ വാതിലും കടന്നുപോകാൻ ഒരുമ്പെട്ടു. സമഭാവനാസമ്പന്നരായ ഈ മുനികൾ എവിടെയും നിർഭയം സഞ്ചരിച്ചിരുന്നു. ആത്മജ്ഞാനികളും വയോധികരുമാണെങ്കിലും ഇവർ ബാലാനുരൂപൻമായിരുന്നു. ശ്രീഹരിയുടെ ഗുണഗണങ്ങൾക്കു വിരുദ്ധമായ സ്വഭാവം ഉണ്ടായിരുന്നതുകൊണ്ട് ദ്വാരപാലകന്മാർ മുനിമാരെ തടഞ്ഞു. ഭഗവദ്ദർശനത്തിന് ഈദ്വാരപാലകന്മാർ (ജയവിജയന്മാർ) തടസ്സമുണ്ടാക്കിയതുകൊണ്ട് മുനിമാർ ക്രോധത്തോടെ പറഞ്ഞു: "ഭഗവദ്ഭക്തിയുടെ പ്രവർത്തനം കൊണ്ട് ഈ ദിവ്യലോകത്ത് എത്തിയിട്ടും ധർമപാലകരായ ഭക്തന്മാരുടെ ഇടയ്ക്ക് നിങ്ങൾക്ക് പക്ഷപാതബുദ്ധി എങ്ങനെയുണ്ടായി ? ഭഗവാൻ ശാന്തസ്വരൂപനാണ്. അദ്ദേഹത്തിന് ആരോടും വിരോധമില്ല. ഈ പരിശുദ്ധാന്തരീക്ഷത്തിൽ കാപട്യംകൊണ്ടു കൈകഴുകാൻ നിങ്ങൾക്കെങ്ങനെ കഴിഞ്ഞു? ഈ സമ്പൂർണബ്രഹ്മാണ്ഡത്തിലെങ്ങും അന്തർഭവിച്ചിരിയ്ക്കുന്ന ശ്രീഹരിയിൽ ജ്ഞാനികൾ യാതൊരു ഭേദവും കാണാതിരിയ്ക്കെ നിങ്ങൾക്ക് ആ പ്രഭുവിന്റെ കാര്യത്തിൽ ഉച്ചനീചത്വഭേദം എങ്ങനെയുണ്ടായി ? നിങ്ങളെപ്പോലുള്ള മന്ദബുദ്ധികൾക്കു ശ്രേയസ്സുണ്ടാ





കാനാണ് ഞങ്ങൾക്കുള്ള യോഗശിക്ഷ. ആ ശ്രേയസ്സ് കുറേ കഷ്ടപ്പാടുകൾ അനുഭവിച്ചതിനുശേഷം മാത്രമേ ലഭിയ്ക്കുകയുള്ളു. അതുകൊണ്ട് നിങ്ങൾ ഇവിടെനിന്നും പാപമയമായ സംസാരത്തിലേയ്ക്കു മടങ്ങിപ്പോവുക. അവിടെ നിങ്ങൾക്കു കാമം, ക്രോധം, ലോഭം എന്ന മൂന്നു ശത്രുക്കളുണ്ട്."

ശ്രീമദ് ഭാഗവതത്തിലെ ഈ സന്ദർഭം വളരെ ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതാണ്. ഭേദഭാവനയുള്ളവർക്കെല്ലാം കാമം, ക്രോധം, ലോഭം എന്നീ ശത്രുക്കളെ അഭിമുഖീകരിയ്ക്കേണ്ടിവരുന്നു. ഇത്തരക്കാർക്കു വൈകുണ്ഠത്തിന്റെ പടിവരെ ചെന്നാലും സംസാരത്തിലേയ്ക്ക് അധഃപതിയ്ക്കേണ്ടിവരുന്നു. ജയവിജയന്മാർക്കു മുനിശാപം നിമിത്തം വീണ്ടും മൂന്നു തവണ ജനിയ്ക്കേണ്ടി വന്നു. ആദ്യജന്മത്തിൽ അവർ ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമായിരുന്നു. രണ്ടാമത്തെ ജന്മത്തിൽ രാവണ-കുംഭകർണന്മാരായും മൂന്നാം ജന്മത്തിൽ ശിശുപാല-ദന്തവക്ത്രന്മാരായും അവർ ജനിച്ചു. ഒടുവിൽ ഭഗവാനിൽ തന്മയതയുണ്ടായി മോക്ഷം പ്രാപിച്ചു. ജ്ഞാനി സകലതും അഭിന്നമായി കാണുമ്പോൾ അജ്ഞാനിയ്ക്കു ഭേദഭാവനയുണ്ടെന്നുള്ളതാണ് ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള മുഖ്യമായ ഭേദം. ഭാഗവതത്തിന്റെ ആദ്യത്തെ താളുകളിൽത്തന്നെ വരുന്ന ഈ കഥയിലൂടെ വ്യാസൻ ജിജ്ഞാസു ക്കൾക്കു താക്കീതു കൊടുക്കുന്നു, അവർ ഭേദബുദ്ധിയെ ഉടനെ നിർമാജനം ചെയ്യണമെന്ന്.

ഇന്ത്യയിൽ പാക്കിസ്ഥാൻ അനുവദിയ്ക്കണമെന്ന് ആവശ്യപ്പെട്ടവർ'*പാക്കിസ്ഥാൻ*' എന്നതിന്റെ ശരിയായ അർത്ഥം മനസ്സിലാക്കിയിട്ടില്ല. പാക്ക് എന്നതിനു പവിത്രത അഥവാ അഭേദബുദ്ധിയുള്ള ജീവൻ എന്നർഥം. പവിത്രരായ, അഭേദബുദ്ധിയുള്ള ആളുകൾ വസിയ്ക്കുന്ന സ്ഥലം *പാക്കിസ്ഥാൻ*. ഈ പദത്തിന്റെ ശരിയായ അർഥം വൈകുണ്ഠം എന്നാണ്. അവിടെ അഭേദബുദ്ധിയുള്ള ഹിന്ദുക്കൾക്കും മുഹമ്മദീയർക്കും ക്രിസ്ത്യാനികൾക്കും സിക്കുകാർക്കും പാർസികൾക്കും എല്ലാം താമസിയ്ക്കാം. ഭേദബുദ്ധിയുള്ളിടത്ത് അശുദ്ധമായ ഹൃദയം ഉണ്ടാകുന്നു. ഖുർ-ആനിൽ അതിനെ 'നാപാർക്ക് ' എന്നു പറഞ്ഞിട്ടുണ്ട്. അത്തരക്കാർക്കു പവിത്രസ്ഥലത്തിരിയ്ക്കാൻ ജയവിജയന്മാരെപ്പോലെ അധികാരമില്ല. കാമക്രോധാദിദോഷങ്ങളോടെ ഭഗവാനു വിരുദ്ധമായി പെരുമാറുന്നവരെ 'കാഫിർ' എന്നാണ് 'ഖുർ-ആൻ'പറയുന്നത്. ഈ വിധത്തിലുള്ള 'കാഫിർമാർ' എല്ലാ വർഗത്തിലും ഉണ്ടായിരിയ്ക്കും. അവർക്കു '*പാക്കിസ്ഥാൻ*' അഥവാ പവിത്രസ്ഥലത്തിന് അധികാരമില്ല.

സനകാദികളുടെ ശാപംകേട്ടു ജയവിജയന്മാർ പരിഭ്രമിച്ചു. മുനികളുടെ പാദങ്ങളിൽ പ്രണമിച്ചുകൊണ്ട്



അവർ പറഞ്ഞു: 'അങ്ങ് ഞങ്ങളുടെ അപരാധത്തിന് അനുയോജ്യമായ ശിക്ഷ തന്നു. ഈ ശിക്ഷ ഞങ്ങളുടെ പാപത്തെ നശിപ്പിയ്ക്കും. ഞങ്ങൾ ഭഗവാന്റെ ആജ്ഞയെ നിഷേധിച്ചവരാണ്.'

ഇന്നു നമ്മുടെ സമുദായത്തിൽ പലരും ഭേദബുദ്ധിയോടെ പെരുമാറുന്നു; അവർ ഭഗവാന്റെ ആജ്ഞയെ അനുസരിയ്ക്കുന്നില്ല. സനകാദികളെപ്പോലുള്ള മഹർഷിമാരുടെ ശാപം ഇവർക്കെല്ലാം തീർച്ചയായും അനുഭവിയ്ക്കേണ്ടിവരും. ഇവർ പലതവണ ജനിയ്ക്കുകയും മരിയ്ക്കുകയും ചെയ്യുന്നതോടൊപ്പം പൂർവജന്മസംസ്കാരം അനുസരിച്ച് ഹിരണ്യാക്ഷനെയും ഹിരണ്യകശിപുവിനെയും പോലെ നിരന്തരം യുദ്ധത്തിലേർപ്പെടുകയും ചെയ്യുന്നു.

ജയവിജയന്മാർ സനകാദികളോടു പ്രാർഥിച്ചു: 'ഞങ്ങൾ എത്ര നീചമായ ജന്മം സ്വീകരിച്ചാലും ഭഗവത്സ്മൃതിയെ ഉന്മൂലനം ചെയ്യുന്ന മോഹം ഞങ്ങൾക്കുണ്ടാകാതിരിയ്ക്കാൻ അനുഗ്രഹിയ്ക്കണം.' ഇന്നു ഭേദബുദ്ധിയുള്ളവർ ധാരാളമുണ്ടെങ്കിലും അവരാരും ജയവിജയന്മാരെപ്പോലെ പശ്ചാത്തപിയ്ക്കുന്നില്ല.

ദ്വാരപാലകന്മാരുടെ ഈ അനാദരവു മനസ്സിലാക്കിയ മഹാവിഷ്ണു ലക്ഷ്മീദേവിയോടുകൂടി കാൽനടയായി സനകാദികളുടെ മുമ്പിലെത്തി. തന്റെ പ്രേമഭാവനകൊണ്ടു ഭഗവാൻ ആ ഭക്തന്മാരുടെ ഹൃദയത്തിൽ പ്രവേശിച്ചുകഴിഞ്ഞിരുന്നു. ഭഗവാന്റെ ഈ സൗന്ദര്യവിഗ്രഹം ദർശിച്ചു സനകാദികൾ ഭക്തിപൂർവം നമസ്കരിച്ചു; അതുകൊണ്ട് അവർക്കു തൃപ്തി വന്നില്ല. ഭഗവച്ചരണാരവിന്ദങ്ങളെ ധ്യാനിച്ചുകൊണ്ട് സനകാദികൾ സ്തുതിച്ചു: - 'അങ്ങ് സർവാന്തര്യാമിയാണെങ്കിലും ദുഷ്ടന്മാർക്കു ദൃഷ്ടിഗോചരനല്ല. ഈ സ്വരൂപത്തെ ഇന്നു നേരിൽ കാണാൻ കഴിഞ്ഞത് ഞങ്ങളുടെ ഭാഗ്യം കൊണ്ടാണ്. നിരഹങ്കാരികളും വിരക്തരുമായ മുനികൾ ഭക്തിയോഗത്താൽ അങ്ങയെ ഹൃദയത്തിൽത്തന്നെ പ്രതിഷ്ഠിയ്ക്കുന്നു. അവിടുത്തെ കഥാരസം ആസ്വദിച്ച് ഈ ചരണാരവിന്ദങ്ങളെ ശരണം പ്രാപിച്ചിട്ടുള്ളവർ മോക്ഷമോ ഇന്ദ്രപദവിയോപോലും ഇച്ഛിയ്ക്കുന്നില്ല. ഞങ്ങളുടെ ഇന്ദ്രിയങ്ങളും മനസ്സും അങ്ങയിൽ ലയിച്ചിരുന്നാൽ ഞങ്ങൾ നരകത്തെപ്പോലും ഭയപ്പെടുകയില്ല. ഇന്നു ഞങ്ങളുടെ ദൃഷ്ടികൾക്കു പരമാനന്ദമുണ്ടായി.'

ജ്ഞാനമാർഗത്തിൽ സംയമത്തിന്റെ ആവശ്യകത പ്രത്യേകം ചൂണ്ടിക്കാണിച്ചിട്ടുണ്ട്. തത്ത്വജ്ഞാനമുണ്ടാകുന്നതോടെ വാസനകൾ ക്ഷയിയ്ക്കുകയും വേണം. ഇതു വളരെ വിഷമമായതിനാലാണ് ഭക്തന്മാർ സർവേന്ദ്രിയങ്ങൾകൊണ്ടും ഭഗവത്പൂജ നടത്തുന്നത്. ഇതുകൊണ്ട് ഇന്ദ്രിയങ്ങൾക്കു സത്കർമങ്ങളിൽ നിരന്തരം ഏർപ്പെടാൻ കഴിയും. അതോടെ സംയമം സ്വയമേവ സിദ്ധമാവുകയും ചെയ്യും.

പക്ഷേ ഭേദബുദ്ധി ഇല്ലാതാവുകയാണ് സർവപ്രധാനമായ കാര്യം. അതുകൊണ്ട് മാത്രമേ സംയമം ഉണ്ടാവുകയുള്ളു. സനകാദികൾ, ഘടാകാശത്തിന്റെയും മഹാകാശത്തിന്റെയും ദൃഷ്ടാന്തത്തിലൂടെ ഭേദബുദ്ധിയില്ലാതാക്കേണ്ടതിന്റെ ആവശ്യകത ജയവിജയന്മാരെ മനസ്സിലാക്കി. ഭഗവാൻ ഉദ്ധവരോടു പറഞ്ഞിരുന്നു, ഭേദബുദ്ധിയുണ്ടാകുന്നിടത്തു രാഗദ്വേഷാദികളും രാഗദ്വേഷാദികൾ ഉണ്ടാകുന്നിടത്തു ഭേദബുദ്ധിയും തനിയേ ഉണ്ടായിക്കൊള്ളുമെന്ന്. ഭേദഭാവന പരതന്ത്രതയ്ക്കു നിദാനമാണെന്നുകൂടി അദ്ദേഹം ഉപദേശിച്ചു.

ഭഗവാൻ സനകാദികളോടു പറഞ്ഞു: "എന്റെ പാർഷദന്മാരായ ജയവിജയന്മാർ എന്നെ വകവയ്ക്കാതെ നിങ്ങളോടു കാണിച്ച അപരാധത്തിനു നല്കിയ ശിക്ഷ വളരെ യുക്തമാണ്. ഈ അപരാധം അവർ എന്നോടു ചെയ്തതായിട്ടാണ് ഞാൻ കരുതുന്നത്. മറ്റു ജീവജാലങ്ങളെ എന്നിൽനിന്നു ഭിന്നരായി കാണുന്നവർക്ക് യമലോകത്തു വളരെ ദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നു. ബ്രാഹ്മണരെ ആദരിയ്ക്കുന്നവർ എന്നെ അതിവേഗത്തിൽ വശീകരിയ്ക്കുന്നു." (ഇവിടെ ബ്രാഹ്മണർ എന്നതിനു സനകാദികളെപ്പോലുള്ള ബ്രഹ്മജ്ഞാനികൾ അഥവാ സകല ജാതികളിലും മതങ്ങളിലുമുള്ള ബ്രാഹ്മണവർണക്കാർ എന്നാണർഥം.)

മഹർഷിമാർ മറുപടി നല്കി:'അവിടുന്ന് ഞങ്ങളെ ഇങ്ങനെ പ്രശംസിയ്ക്കുന്നതെന്തിനാണെന്നു മനസ്സിലാകുന്നില്ല. ബ്രാഹ്മണരും ദേവകളുമെല്ലാം ബ്രഹ്മാവിനെ പൂജിയ്ക്കുന്നു. പക്ഷേ ആ ബ്രഹ്മാവ് അങ്ങയെയാണ് പൂജിയ്ക്കുന്നത്. അങ്ങ് അവതാരങ്ങൾകൊണ്ട് സനാതനധർമത്തെ സംരക്ഷിയ്ക്കുന്നു. ബ്രാഹ്മണർ ശ്രേഷ്ഠമാർഗത്തിലൂടെ സഞ്ചരിയ്ക്കുന്നതിനാൽ ലോകം അവരെ അനുകരിയ്ക്കുന്നു; അവിടുന്ന് അവരെ ബഹുമാനിയ്ക്കുകയും ചെയ്യുന്നു. ദുഷ്ടന്മാർ സത്യമൂർത്തിയുടെ ഇച്ഛയ്ക്കെതിരായി പാപാചരണം ചെയ്യുമ്പോൾ അങ്ങ് അവതാരങ്ങൾ കൊണ്ട് ധർമത്തിന്റെ ശത്രുക്കളെ സംഹരിച്ചു ലോകത്തിനു കല്യാണമാർഗം കാട്ടിക്കൊടുക്കുന്നു. ഈ പ്രവൃത്തികൾകൊണ്ട് അങ്ങയുടെ ചൈതന്യത്തിനു ക്ഷയം ഉണ്ടാകുന്നില്ല. ഇത് അങ്ങേയ്ക്ക് കേവലം ഒരു വിനോദം മാത്രമാണ്.

അനന്തരം സനകാദികൾ ഭഗവാനെ പ്രദക്ഷിണം വച്ചു നമസ്കരിച്ചിട്ട് ഭഗവാനിൽനിന്നും അനുജ്ഞ വാങ്ങിക്കൊണ്ടു മടങ്ങിപ്പോയി. ഭഗവാൻ ജയവിജയന്മാരോടു വിരോധഭക്തിദ്വാരാബ്രാഹ്മണശാപം തീർത്ത് മടങ്ങിപ്പോരാൻ ആജ്ഞാപിച്ചയച്ചു.

ജയവിജയന്മാർ ബ്രാഹ്മണശാപത്താൽ നിസ്തേജരായി, നഷ്ടഗർവരായി വൈകുണ്ഠത്തിൽനിന്നും അധഃപതിച്ചു. പിന്നീട് കശ്യപമുനിയുടെയും ദിതിയുടെയും പുത്രൻമാരായ ഹിരണ്യാക്ഷനായും ഹിരണ്യകശിപുവായും അവർ ജനിച്ചു. മൈത്രേയൻ വിദുരർക്ക് അവരുടെ ജീവിതകഥ വിവരിച്ചുകൊടുത്തു.

ഒരു ദിവസം സന്ധ്യയ്ക്ക് ദക്ഷപ്രജാപതിയുടെ



പുത്രിയായ ദിതി കാമാതുരയായി ഭർത്താവായ കശ്യപനോടു പുത്രപ്രാപ്തിക്കുവേണ്ടി പ്രാർഥിച്ചു. കശ്യപൻ ഏകാഗ്രചിത്തനായി യജ്ഞശാലയിൽ ഹോമം ചെയ്യുകയായിരുന്നു. ഇക്കാലത്ത് യുക്തമായ സമയം നോക്കാതെ നടത്തുന്ന സംയോഗങ്ങളുടെ ഫലമായുണ്ടാകുന്ന സന്താനങ്ങൾ ഹിരണ്യാക്ഷനേയും ഹിരണ്യകശിപുവിനേയുംപോലെ സ്വന്തം മാതാപിതാക്കന്മാർക്കുതന്നെ സങ്കടത്തിനു കാരണമാകുന്നു. മാതാപിതാക്കന്മാർ ശാസ്ത്രീയവിധികൾ അനുസരിയ്ക്കുകയാണെങ്കിൽ ഉത്തമസന്താനങ്ങൾ ഉണ്ടാകും. ദിതി എന്നതിനു ദൈത്യരുടെ വൃത്തി എന്നർഥം. ദിതി കശ്യപനോടു പറഞ്ഞു:– 'കാമൻ എന്നെ വല്ലാതെ പീഡിപ്പിയ്ക്കുന്നു. ഈ ആഗ്രഹം ഉടനേതന്നെ അങ്ങു സഫലമാക്കണം.'

കശ്യപൻ : അതിനു വിഷമമില്ല. പക്ഷേ ഒരു നിമിഷം ക്ഷമിയ്ക്കുക. രാക്ഷസന്മാർ ആകാശത്തിലൂടെ സഞ്ചരിയ്ക്കുന്ന ഈ സമയം അത്ര നന്നല്ല.

ദിതി ഇതൊന്നും വകവച്ചില്ല. ഒരു വേശ്യയെപ്പോലെ അവൾ നിർലജ്ജം കശ്യപന്റെ വസ്ത്രാഗ്രത്തിൽ പിടിച്ചു വലിച്ചു. കശ്യപൻ പിന്നെ തർക്കം പറഞ്ഞില്ല. അങ്ങനെ എല്ലാം കഴിഞ്ഞു കശ്യപൻ കുളിച്ചുവന്നു പ്രാണനേയും വാണിയേയും സംയമം ചെയ്തു പരമാത്മധ്യാനത്തിൽ ലയിച്ചു. അദ്ദേഹം പ്രണവമന്ത്രം ജപിയ്ക്കാനാരംഭിച്ചു. ദിതി പശ്ചാത്തപിച്ചു. ഒരപരാധബോധത്തോടെ അവൾ കശ്യപന്റെ അടുത്തെത്തി.

കശ്യപൻ പറഞ്ഞു: നിന്റെ മനസ്സ് അശുദ്ധമായിരുന്നതിനാൽ നീ എന്റെ വാക്ക് അനുസരിച്ചില്ല. അതുകൊണ്ട് നിന്റെ ഗർഭത്തിൽനിന്നു അമംഗളകാരികളായ രണ്ടു പുത്രന്മാർ ജനിയ്ക്കും. അവരുടെ പീഡകൊണ്ടു മഹാത്മാക്കൾപോലും ക്രുദ്ധരാകും. ഭഗവാന്റെ കൈകൊണ്ടുതന്നെ അവർക്കു മരണമുണ്ടാകും.

തന്റെ പുത്രന്മാർക്ക് ഭഗവാന്റെ കൈയിൽനിന്നു മരണമുണ്ടാകുമെന്നതു ദിതിക്കിഷ്ടമായെങ്കിലും മഹാത്മാക്കളുടെ വിരോധമുണ്ടാകുമെന്ന് കേട്ട് അവൾ വളരെ ദുഃഖിച്ചു.

കശ്യപൻ തുടർന്നുപറഞ്ഞു: ഹിരണ്യകശിപുവിനു പരമഭക്തനും യശസ്വിയുമായി പ്രഹ്ലാദൻ എന്നൊരു പുത്രനുണ്ടാകും. അവന്റെ അനന്യഭക്തികൊണ്ടു ഭഗവാൻ പ്രസന്നനാകും. പ്രഹ്ലാദൻ വിഷയങ്ങളിൽ വിരക്തനും ചരാചരസ്നേഹിയുമായിരിയ്ക്കും. അവനു ഭഗവദ്ദർശനമുണ്ടാവുകയും ചെയ്യും.

സമഭാവന നിറഞ്ഞ വൈകുണ്ഠത്തിൽനിന്ന് ഭേദബുദ്ധികൊണ്ടു ഹിരണ്യകശിപു അധഃപതിയ്ക്കുന്നതും രാഗദ്വേഷാദികൾ നിറഞ്ഞ ലോകത്തിൽ അഭേദഭാവനകൊണ്ടു പ്രഹ്ലാദൻ ഭഗവത്സാരൂപ്യം നേടുന്നതും പ്രത്യേകം ശ്രദ്ധാർഹമാണ്. അതുകൊണ്ട് ജിജ്ഞാസുക്കൾ അഭേദഭാവന സമ്പാദിയ്ക്കേണ്ടതാവശ്യമാണ്.

യഥാകാലം ദിതി രണ്ടു പുത്രന്മാരെ പ്രസവിച്ചു. ജനനസമയത്തുതന്നെ പല ദുശ്ശകുനങ്ങളും ഉണ്ടായി. മൂത്ത മകനു ഹിരണ്യകശിപുവെന്നും ഇളയ കുഞ്ഞിനു ഹിരണ്യാക്ഷനെന്നും പേരിട്ടു. ഇവർ രണ്ടുപേരും ആസുരീപ്രകൃതിയുടേയും രാക്ഷസീപ്രകൃതിയുടേയും പ്രതീകങ്ങളാണ്. ദേവന്മാർപോലും ഇവരെ ഭയന്നു. ദേവന്മാരെ കൊല്ലാനായി ഹിരണ്യാക്ഷൻ ദേവലോകത്തെത്തി. പക്ഷെ അവിടെ ആരെയും കാണാതെ നിരാശയോടെ തിരിച്ചുവന്നു. ജലക്രീഡയ്ക്കായി കടലിൽ ചാടി. ജലദേവതയായ വരുണനെ ഹിരണ്യാക്ഷൻ പോരിനുവിളിച്ചു. വരുണൻ മറുപടി നല്കി:– 'ഞാൻ യുദ്ധമെല്ലാം നിർത്തിയിട്ടു വളരെക്കാലമായി. നിന്നോടു യുദ്ധം ചെയ്യാൻ പുരാണപുരുഷനല്ലാതെ മറ്റാർക്കും സാധ്യമല്ല. അതുകൊണ്ട് അദ്ദേഹത്തോടടുത്താൽ നിന്റെ ഗർവം ശമിച്ചുകൊള്ളും.'

ഹിരണ്യാക്ഷൻ നാരദനിൽനിന്ന്, ഭഗവാൻ എവിടെയാണെന്നു മനസ്സിലാക്കി. സാക്ഷിയുടെ സ്വരൂപമായ നാരദന് ഭഗവാനിരിയ്ക്കുന്നിടം കാണിച്ചുകൊടുക്കാൻ കഴിയും. അങ്ങനെ ഹിരണ്യാക്ഷൻ രസാതലത്തിലെത്തി. അവിടെ വരാഹരൂപിയായ ഭഗവാൻ ഭൂമിയേയുംകൊണ്ടു പോകുന്നതു കണ്ടു. അയാൾ ഭഗവാനോടു പറഞ്ഞു: 'ഹേമൂഢാ! ഇവിടെ വാ. അതവിടെവയ്ക്ക്. എന്റെ ദഗകൊണ്ടാണു നിനക്കു മരണം.'

വരാഹഭഗവാൻ ജലത്തിൽനിന്നു കരയ്ക്കു കയറി. ഗദ കൈയിലെടുത്തു. ജീവന്റെ ആസുരീപ്രകൃതിയ്ക്ക് ആത്മാവിനോടടുക്കുമ്പോൾ മറ്റൊരു മഹാശക്തിയെ അഭിമുഖീകരിയ്ക്കേണ്ടിവരുന്നു. ഇരുവരും ക്രുദ്ധരായി, ഗംഭീരമായ യുദ്ധം ആരംഭിച്ചു. രണ്ടുപേരും അന്യോന്യം ഗദകൊണ്ടടിച്ചു. [ആത്മമാർഗത്തെ അനുസന്ധാനം ചെയ്യുന്ന ജീവനു പലപ്പോഴും ആസുരീപ്രകൃതിയോടു യുദ്ധം ചെയ്യേണ്ടിവരും. വളരെ കഷ്ടപ്പാടുകൾ അനുഭവിയ്ക്കേണ്ടതായും വരും. നാനാരോഗങ്ങളും വാർദ്ധക്യവും അജ്ഞാനവും ദ്വൈതഭാവനയുമെല്ലാം ഗദകൊണ്ടുള്ള അടികളാണ്.] ഇവരുടെ യുദ്ധം കാണാനായി ബ്രഹ്മാവും മറ്റു മഹർഷിമാരും വന്നെത്തി. അതിശൂരനായ ഹിരണ്യാക്ഷന് ലോകത്തിലൊന്നിനേയും ഭയമില്ലെന്ന് അവർ അറിഞ്ഞു. ബ്രഹ്മാവ് വരാഹഭഗവാനോട്, ഇനിയും ഈ ദൈത്യന്റെ ശക്തി വർധിയ്ക്കാനനുവദിയ്ക്കരുതെന്നും അവനെ വേഗം കൊല്ലണമെന്നും പ്രാർഥിച്ചു.

ഇതുകേട്ടു ഭഗവാൻ ഹിരണ്യാക്ഷനെ ഗദകൊണ്ട് ഓങ്ങി അടിച്ചു. പക്ഷേ ഹിരണ്യാക്ഷൻ തന്റെ ഗദകൊണ്ട്



അതിനെ തട്ടിത്തെറിപ്പിച്ചു. നാലുഭാഗത്തുനിന്നും'ഹാ ഹാ!' എന്ന ശബ്ദം മുഴങ്ങിക്കേട്ടു. ഉടൻതന്നെ ഭഗവാൻ സുദർശന ചക്രത്തെ സ്മരിച്ചു. അതിന്റെ മുമ്പിൽ ഹിരണ്യാക്ഷന് ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ജീവൻ ആസുരീപ്രകൃതിയുടെ ആഘാതമേറ്റു വിഷമിയ്ക്കുമ്പോൾ സമ്യഗ്ദർശനമുണ്ടാ യാൽ ആസുരീപ്രകൃതിയെ ജയിയ്ക്കാൻ കഴിയും. സുദർശനം അംബരീഷരാജാവിനേയും രക്ഷിച്ചിട്ടുണ്ട്. തന്റെ പിന്നാലെ വരുന്ന സുദർശനത്തെക്കണ്ടു ഭയന്ന ദുർവാസാവ് എങ്ങും രക്ഷയില്ലാതെ അംബരീഷനെ ശരണം പ്രാപിച്ച പ്പോൾ അദ്ദേഹം സുദർശനത്തെ സ്തുതിച്ചു. അവിടെ സുദർശനം എന്നതിന്റെ അർഥം സ്പഷ്ടമാക്കിയിട്ടുണ്ട്. സമ്യഗ്ദർശനം എന്നാൽ അദ്വൈതദർശനം എന്നർഥം. എല്ലായിടത്തും അടങ്ങിയിരിക്കുന്ന ഏകശക്തിയെ ജ്ഞാന പൂർവം കാണുകയാണ്. ഭഗവാന്റെ കൈയിൽ സുദർശനം കണ്ടപ്പോൾ ഹിരണ്യാക്ഷൻ ത്രിശൂലം ധരിച്ചു. അസുരന്മാ രുടെ ആയുധം ത്രിശൂലമാണെന്നു പല യുദ്ധവർണനക ളിലും പറഞ്ഞിട്ടുണ്ട്. ത്രിഗുണമയിയായ മായതന്നെയാ ണത്. അദ്വൈതഭാവത്തിനു കാരണവും അതുതന്നെയാണ്. അതിനാൽ ഈ യുദ്ധം ഭേദബുദ്ധിയും അദ്വൈതഭാവവും തമ്മിലുള്ളതാണെന്നു കരുതണം. വരാഹഭഗവാൻ ചക്രം കൊണ്ടു ഹിരണ്യാക്ഷന്റെ ത്രിശൂലത്തെ മുറിച്ചു. അതോടെ ഹിരണ്യാക്ഷൻ അന്തർധാനം ചെയ്തു. ഒളിവിൽനിന്നു കൊണ്ടു മായാപ്രയോഗത്താൽ ഹിരണ്യാക്ഷൻ ഭഗവാന്റെ മേൽ ആക്രമണം നടത്തി. ജീവനിൽ ഭേദബുദ്ധി ഗുപ്തമാ യിരുന്നുകൊണ്ട് എന്തെല്ലാം ഉപദ്രവങ്ങൾ ചെയ്യുന്നുവെന്ന് പലർക്കും അനുഭവിച്ചറിയാൻ കഴിയും. ഈ വിധത്തിലുള്ള മായയുടെ നേർക്കു തിരിഞ്ഞു, ഭഗവാന്റെ സുദർശനം. ഉടനെ ഹിരണ്യാക്ഷൻ പ്രത്യക്ഷനായി. ഭഗവാന്റെ ആഘാതമേറ്റു ദൈത്യൻ നിലംപതിച്ചു.

ദ്വൈതഭാവങ്ങളെപ്പറ്റി വളരെയെല്ലാം കേൾക്കുന്ന ജീവികൾക്കെല്ലാം സത്പുരുഷന്മാരുടെ അടിയേല്ക്കേണ്ട താണ്. അതുകൊണ്ട് വേദാന്തപാഠം തുടങ്ങുമ്പോഴെല്ലാം ഒരു ശാന്തിപാഠം ചെയ്യുക പതിവാണ്. **'ഭദ്രം കർണേഭിഃ ശൃണുയാമ ദേവാഃ'** (ഞങ്ങളുടെ ചെവികൾകൊണ്ട്സത്പു രുഷന്മാരുടെ കഥകൾ മാത്രം കേൾക്കാനിടയാകണേ.)

ഈ ഭാഗത്തു വ്യാസൻ പറയുന്നു: തങ്ങളുടെ അസദുപാധികളിൽനിന്നു നിവൃത്തി നേടാനായി യോഗികൾ യോഗസമാധികൊണ്ട് ഏകാന്തതയിൽ ഭഗവദ്ധ്യാനം നട ത്തുന്നു. ആ ഭഗവാന്റെ പാദപ്രഹരമേറ്റ അധമനായ ദൈത്യൻ ഭഗവദ്ദർശനം നടത്തിക്കൊണ്ടു തന്നെ ദേഹ ത്യാഗം ചെയ്തു. ജയവിജയന്മാരുടെ ഭേദബുദ്ധി യ്ക്കു ലഭിച്ച ശാപത്തിന്റെ പ്രഥമപ്രസരമായിരുന്നു ഇത്.

ഹിരണ്യാക്ഷന്റെ മരണം ദേവന്മാർക്ക് ആഹ്ലാദ കരമായിരുന്നു. അനന്തരം ഭഗവാൻ ആനന്ദമയമായ സ്വസ്ഥാ നത്തേയ്ക്കു മടങ്ങിപ്പോയി.

ജലത്തിൽനിന്നു വീണ്ടെടുക്കപ്പെട്ട ഭൂമിയിൽ പ്രജ കൾക്കു വാസസ്ഥാനം ലഭിച്ചു. അനന്തരം ആകാശ ത്തിൽനിന്നു വായുവും, വായുവിൽ നിന്നു തേജസ്സും തേജ സ്സിൽ നിന്നു ജലവും ഉണ്ടായി. പഞ്ചീകരണം വായിച്ചിട്ടു ള്ളവർക്ക് ഇക്കാര്യം നല്ലപോലെ മനസ്സിലാവും.

ജലത്തിൽനിന്നു ഭൂമിയെ ഉദ്ധരിച്ചതിനുശേഷം മനു പ്രജകളെ വർധിപ്പിച്ചതെങ്ങനെയെന്നു വിദുരർ ചോദി ച്ചപ്പോൾ മൈത്രേയൻ പറഞ്ഞു: ജീവന്റെ ഗതിയറിയുക പ്രയാസമാണ്. ആ ജീവന്റെ പ്രാരബ്ധവും പ്രകൃതിയുടെ നിയന്താവായ പുരുഷനും കാലവും ഭഗവാന്റെ ശക്തി കൊണ്ടു പരിവർത്തനോന്മുഖമായി. സത്ത്വരജസ്തമോഗു ണങ്ങളിൽനിന്നു മഹത്തത്ത്വം ഉണ്ടായി. ഈശ്വരന്റെ പ്രേര ണയാൽ രജഃപ്രധാനമായ മഹത്തത്ത്വത്തിൽനിന്നു ത്രിവി ധമായ അഹങ്കാരമുണ്ടായി. അഹങ്കാരത്തിന്റെ ഉത്പ ത്തിയ്ക്കുശേഷം മാത്രമേ ജീവഭാവം ഉണ്ടാവുകയുള്ളു. മനു ഷ്യരുടെ സകല പ്രവൃത്തികളും സൂക്ഷിച്ചു വീക്ഷിച്ചാൽ എല്ലാത്തിനുംമുമ്പേ അഹങ്കാരം ഉണ്ടാകുന്നതായി കാണാം. മറ്റാരെക്കാളും താൻ മിടുക്കനാണെന്ന് എല്ലാവരും തുറന്നു പറയും. പഞ്ചതന്മാത്രകൾ ഭിന്നമായിരുന്നതിനാൽ ആദിയിൽ ബ്രഹ്മാണ്ഡസൃഷ്ടിയുണ്ടായില്ല. ദൈവവശാൽ ഇവയെല്ലാം ഒന്നുചേർന്നു വർണോജ്ജ്വലമായ ഒരു മുട്ടയായി. ആയിര ത്തോളം വർഷം അത് വെള്ളത്തിൽ കിടന്നു. പിന്നീടാണ് ഭഗവാൻ അന്തര്യാമിരൂപത്തിൽ അതിനുള്ളിൽ കടന്നത്. അതു നാരായണന്റെ സ്വരൂപമാണ്. തന്റെ നാഭിയിൽനിന്നു യർന്ന കമലത്തിലുണ്ടായ ബ്രഹ്മാവിന്റെ അന്തഃകരണ ത്തിൽ ഭഗവാൻ കടന്നുകൂടി. അനന്തരം ബ്രഹ്മാവ് പൂർവ കല്പത്തിലെ നാമരൂപവ്യവസ്ഥയനുസരിച്ച് വിശ്വസൃഷ്ടി ആരംഭിച്ചു. ജീവന് അന്തഃകരണമാകുന്ന ഉപാധി കൈവരു മ്പോൾ അതു ജഗത്തിനെ കാണാൻ തുടങ്ങുന്നു. അന്തഃക രണത്തിൽ സകല ജഗത്തിന്റേയും ലീലകൾ അടങ്ങിയിരി യ്ക്കുന്നു. ബ്രഹ്മാവ് ആദ്യമായി അഞ്ചു വിധത്തിലുള്ള അവി ദ്യയെ സൃഷ്ടിച്ചു. അവിദ്യയില്ലാതിരുന്നാൽ സകലതും ബ്രഹ്മരൂപമായിത്തോന്നും. അപ്പോൾ ജഗത്തുപോലും കാണപ്പെടുകയില്ല. അവിദ്യകൊണ്ടാണു ജഗത്തു കാണപ്പെ ടുന്നത്. അവിദ്യയ്ക്കു ഭേദസൃഷ്ടി എന്നർഥം. നമ്മിൽനിന്നു ഭിന്നമായിക്കാണുന്നതു നമ്മുടെ ജഗത്താണ്. അത് ആത്മ ജ്ഞാനത്താൽ അഭിന്നമായി കാണപ്പെടുമ്പോൾ അതുത ന്നെയാണ് ബ്രഹ്മസ്വരൂപം. അവിദ്യയിൽനിന്നു തമോഗുണി സൃഷ്ടിയുണ്ടായി. അതുകൊണ്ടു തൃപ്തിവരാത്തതിനാൽ ബ്രഹ്മാവ് ആ ശരീരം ഉപേക്ഷിച്ചു. തമോഗുണിയായ അവിദ്യ യിൽനിന്നു രാക്ഷസരും അസുരരും ഉണ്ടായി.

സാത്ത്വികശരീരത്തിൽനിന്നു ബ്രഹ്മാവ് ദേവകളെ സൃഷ്ടിച്ചു. അനന്തരം അദ്ദേഹത്തിന്റെ രജോഗുണപ്രധാ



നമായ ഊരുപ്രദേശത്തു നിന്നും അസുരന്മാരുണ്ടായി. ബ്രഹ്മാവ് ആ സൃഷ്ടിയേയും ഉപേക്ഷിച്ചു. പിന്നീട് മറ്റുള്ള സൃഷ്ടികൾ ചെയ്യാൻ തുടങ്ങി.

1. കാന്തിമയമായ ശരീരത്തിൽനിന്നു ഗന്ധർവന്മാരെ സൃഷ്ടിച്ചു.
2. തന്ദ്രയിൽനിന്നു ഭൂതപിശാചുക്കളുണ്ടായി. അശുദ്ധാവസ്ഥയിൽ കിടന്നുറങ്ങുന്നവരെ ഈ ഭൂതപ്രേതങ്ങൾ ആക്രമിയ്ക്കുന്നു. അതിനെ ചിലർ ഉന്മാദമെന്നു പറയുന്നു.
3. അദൃശ്യരൂപത്തിൽ സാധ്യഗണങ്ങളേയും പിതൃക്കളേയും സൃഷ്ടിച്ചു.
4. തിരോധാനശക്തിയിൽനിന്നു സിദ്ധവിദ്യാധരന്മാരെ ഉണ്ടാക്കി.
5. പ്രതിബിംബത്തിൽനിന്നു കിന്നരന്മാരും കിംപുരുഷന്മാരും ഉണ്ടായി.
6. ക്രോധത്തിൽനിന്നു സർപ്പങ്ങളേയും നാഗങ്ങളേയും നിർമിച്ചു.
7. മനസ്സിൽനിന്നു 14 മനുക്കളെ സൃഷ്ടിച്ചു.
8. തപം, വിദ്യ, ഭോഗം, സമാധി ഇവകളിൽനിന്നു ഋഷിമാരെ സൃഷ്ടിച്ചു.

മേൽകാണിച്ചിട്ടുള്ള സൃഷ്ടികളെല്ലാം ഓരോ പ്രകൃതികളാണെന്നു മനസ്സിലാക്കണം. ജ്ഞാനമാർഗത്തിൽ ഇവയ്ക്ക് ഉപാധികളെന്നു പേർ. ഇവിടെ ഉപാധിയും പ്രകൃതിയും തമ്മിലുള്ള വ്യത്യാസം പ്രത്യേകം ശ്രദ്ധാർഹമാണ്. പ്രകൃതി ത്രിഗുണസമ്പന്നയാണ്. അതിനെ യോഗത്താൽ നിയന്ത്രിയ്ക്കുകയോ ഭക്തികൊണ്ടു ഭഗവാനിൽ അർപ്പിയ്ക്കുകയോ വേണം. ഉപാധി ആഗന്തുകധർമമാണ്; ബ്രഹ്മത്തിൽ അധ്യസ്തവുമാണ്. അതിനാൽ ജ്ഞാനമുണ്ടാകുന്നതോടെ അതില്ലാതാകുന്നു. ഭോഗവും മോക്ഷവും വേണ്ടെന്നു വാദിയ്ക്കുന്ന ഭക്തന്മാർ ധാരാളമുണ്ട്. അതുകൊണ്ട് ഭാഗവതപാരായണം ഒന്നാംദിവസം തന്നെ ഒടുവിലായി വരത്തക്കവിധമാണ് ഇക്കാര്യങ്ങൾ ചേർത്തിട്ടുള്ളത്.

വിദുരർ മൈത്രേയനോടു സ്വായംഭുവമനുവിന്റെ വംശപരമ്പരയെപ്പററി ചോദിച്ചു. ബ്രഹ്മസൃഷ്ടികൾ മൈഥുനധർമത്തെ ആശ്രയിച്ചല്ല നടന്നത്. മനുവിന്റെ കഥ അതല്ല.

മൈത്രേയൻ പറഞ്ഞു: മനുവിനു രണ്ടു പുത്രന്മാരും മൂന്നു പുത്രികളും ഉണ്ടായിരുന്നുവെന്ന് നേരത്തെ തന്നെ പറഞ്ഞുവല്ലോ. അവരിൽ ദേവഹൂതിയെ കർദമനു വിവാഹം കഴിച്ചുകൊടുത്തുവെന്നും പറഞ്ഞു.'ദേവഹൂതി' എന്ന പദത്തിലെ 'ദേവ്' ശബ്ദവും ' കർദമ' ശബ്ദത്തിലെ 'ദമ' എന്ന പദവും യഥാക്രമം ഭക്തിയുടേയും തപസ്സിന്റേയും സൂചന നൽകുന്നു. അതുകൊണ്ട് അവരുടെ പുത്രനായ കപിലഭഗവാന്റെയും അദ്ദേഹത്തിന്റെ ജ്ഞാനത്തിന്റെയും കഥയാണ് അടുത്തു വരുന്നത്.

കർദമൻ സരസ്വതീതീരത്തു പതിനായിരം വർഷം തപസ്സു ചെയ്തു. ഇവിടെ സരസ്വതി എന്നതിനു വിദ്യയെന്നും പതിനായിരം വർഷം എന്നതിനു വളരെക്കാലമെന്നും അഥവാ പത്ത് ഇന്ദ്രിയങ്ങളെയും അടക്കിയെന്നും അർഥം മനസ്സിലാക്കണം. തപസ്സുകൊണ്ടു പ്രസന്നനായ ഭഗവാൻ കർദമനു ദർശനം നല്കി. കർദമൻ ആനന്ദപരവശനായി ഭഗവാനെ നമസ്കരിച്ചു. അദ്ദേഹം ഭഗവാനോടു പറഞ്ഞു: അവിടുത്തെ മായകൊണ്ടു ബുദ്ധിയ്ക്കു ഭ്രഷ്ടു സംഭവിച്ചവർ വിഷയസുഖത്തിനായി അങ്ങയെ ഭജിയ്ക്കുന്നു. മായയെ പൂർണമായി ജയിയ്ക്കാൻ കഴിയാത്തതിനാൽ എനിയ്ക്കും ഭോഗേച്ഛയുണ്ട്. ഞാൻ അങ്ങയുടെ ഭക്തനാണ്. എനിയ്ക്കു ഭോഗവും മോക്ഷവും തന്നനുഗ്രഹിയ്ക്കണം.

ഭഗവാൻ:നിന്റെ ഇച്ഛ സഫലമാക്കാൻ വേണ്ട ഏർപ്പാടുകൾ ഞാൻ നേരത്തെതന്നെ ചെയ്തിട്ടുണ്ട്. മറ്റന്നാൾ സ്വായംഭുവമനു ഭാര്യയായ ശതരൂപയോടൊപ്പം നിന്നെക്കാണാനായി ഇവിടെ വരും. അവർ മകളായ ദേവഹൂതിയ്ക്ക് ഒരു വരനെ അന്വേഷിയ്ക്കുകയാണ്. നിന്റെ അന്തഃകരണം തപസ്സുകൊണ്ടു പരിപാവനമായതിനാൽ അവർ ആ കന്യകയെ നിനക്കു തരും. നിന്റെ വീര്യത്താൽ ദേവഹൂതിയ്ക്ക് ഒമ്പതു കന്യകമാരുണ്ടാകും. അവരെ മരീചി പ്രമുഖരായ മഹർഷിമാർ വിവാഹം കഴിയ്ക്കും. കർമഫലങ്ങളെ എന്നിലർപ്പിച്ചിട്ടു നീയും എന്നോടു ചേരും. നിനക്കു ജ്ഞാനമുണ്ടാകുന്നതോടെ സമ്പൂർണജഗത്തിനെ എന്നിലും എന്നെ നിന്നിലും കാണാൻ കഴിയും. മഹാമുനേ! ഞാനും നിന്റെ ക്ഷേത്രമായ ദേവഹൂതിയുടെ ഗർഭത്തിൽ അംശാവതാരമായി കപിലരൂപം ധരിച്ച് സാംഖ്യശാസ്ത്രം രചിയ്ക്കാം.അനന്തരം ശ്രീഹരി തിരോധാനം ചെയ്തു.

ഭേദബുദ്ധിയുള്ള ജീവന് വൈകുണ്ഠത്തിൽനിന്നു പോലും അധഃപതനമുണ്ടാകുന്നു. പിന്നീട് വളരെയേറെ വിഷമതകൾ അനുഭവിച്ചതിനുശേഷം മാത്രമേ മോക്ഷമാർഗം കാണാൻ കഴിയുന്നുള്ളു. ജയവിജയന്മാരുടെ കഥയിൽനിന്ന് ഈ തത്ത്വമാണ് പ്രസ്പഷ്ടമാകുന്നത്. കർദമനെപ്പോലെ ഭോഗമോക്ഷങ്ങൾ ഒരേപോലെ ആഗ്രഹിയ്ക്കുന്നവർക്ക് ഭക്തിജ്ഞാനങ്ങൾകൊണ്ട് മോക്ഷപ്രാപ്തിയുണ്ടാകും. പതിനായിരം വർഷത്തെ തപസ്സുകൊണ്ടും കർദമന് വിഷയസുഖങ്ങളിലുണ്ടായിരുന്ന ഇച്ഛ നശിച്ചില്ല. തപസ്സുകൊണ്ടു മാത്രം ജീവന് ഉത്കർഷം ഉണ്ടാവുകയില്ലെന്നും ദൈഹിക്കബുദ്ധി നശിയ്ക്കുക ക്ഷിപ്രസാധ്യമല്ലെന്നും ഈ കഥ തെളിയിയ്ക്കുന്നു. തപസ്സിനെക്കാൾ ഭക്തിയും ജ്ഞാനവുമാണ് ശ്രേഷ്ഠം. ഇക്കാര്യം കപിലാഖ്യാനത്തിലും വേദ



സ്തുതിയിലും കൂടുതൽ സ്പഷ്ടമാകും.

## കപിലഭഗവാന്റെ അധ്യാത്മയോഗം

കർദമമുനി ബിന്ദുസരോവരത്തിന്റെ തീരത്തു താമസിച്ചിരുന്നു. ഈ തടാകത്തെ ചുറ്റിയാണ് സരസ്വതീനദിയുടെ പ്രവാഹം. തടാകത്തിലെ ജലം ആരോഗ്യദായകവും അമൃതതുല്യവുമായിരുന്നു. സുഗന്ധപുഷ്പങ്ങളോടുകൂടിയ വൃക്ഷലതാദികൾ അവിടെ ധാരാളമുണ്ടായിരുന്നു.എല്ലാക്കാലത്തും യഥേച്ഛം പുഷ്പങ്ങളും ഫലങ്ങളും അവിടെ ലഭിച്ചുവന്നു.പക്ഷികളുടെ കളകളാരവം മാത്രമേ ആശ്രമാന്തരീക്ഷത്തിൽ മുഴങ്ങിക്കേട്ടിരുന്നുള്ളൂ.

മനുവും ശതരൂപയും പുത്രിയായ ദേവഹൂതിയോടൊപ്പം ആശ്രമത്തിലെത്തി. കർദമൻ അവരെ യഥോചിതം സത്കരിച്ചിട്ടു പറഞ്ഞു: 'അങ്ങ് ഭഗവാന്റെ പാലനശക്തിയുടെ രൂപമാണ്. അങ്ങേയ്ക്കു നമസ്കാരം. ഇവിടെ വരാനുണ്ടായ കാരണം വിശദമായി പറയാൻ ദയവുണ്ടാകണം.'

മനു:- 'അങ്ങയെ കാണാൻ കഴിഞ്ഞതുകൊണ്ടു തന്നെ ഞാൻ കൃതാർഥനായി. എന്റെ, ഈ നില്ക്കുന്ന മകൾ പ്രായം കൊണ്ടും രൂപഗുണംകൊണ്ടും അങ്ങേയ്ക്കനുരൂപയാണ്. അങ്ങ് ഇവളെ സ്വീകരിയ്ക്കണം. നാരദനിൽനിന്ന് അങ്ങയുടെ ഗുണഗണങ്ങൾ കേട്ടതോടെ ഇവൾ അങ്ങയിൽ അനുരക്തയാണ്.'

കർദമൻ:- 'ഞാൻ ഇവളെ സ്വീകരിച്ചു ഗാർഹസ്ഥ്യം ആരംഭിയ്ക്കാം. പക്ഷേ ഒടുവിൽ ഞാൻ സന്ന്യാസം സ്വീകരിച്ചു പരമഹംസനാകും. എന്തെന്നാൽ എന്റെ പരമലക്ഷ്യം ഈശ്വരപ്രാപ്തിയാണ്.'

അങ്ങനെ ഗാർഹസ്ഥ്യം തുടങ്ങി. ദേവഹൂതി നിഷ്ക്കപടമായി ഭർത്താവിനെ ശുശ്രൂഷിച്ചുവന്നു. വളരെക്കാലത്തെ നിരന്തരശുശ്രൂഷയുടെ ഫലമായി പ്രസന്നനായ കർദമൻ ഒരു ദിവസം അവളുടെ അഭിലാഷം വ്യക്തമാക്കാൻ ആവശ്യപ്പെട്ടു. ദേവഹൂതി സന്താനാർഥിനിയായിരുന്നു. ഭാര്യയെ സന്തോഷിപ്പിയ്ക്കാനായി കർദമൻ തന്റെ യോഗശക്തികൊണ്ട് ഒരു വിമാനം ഉണ്ടാക്കി. ഈ വിമാനം സകല കാമനകളേയും സഫലമാക്കാൻ സുശക്തമായിരുന്നു. അത് നിത്യസുഖപ്രദായകവുമായിരുന്നു.

കർദമനെന്നും ദേവഹൂതിയെന്നുമുള്ള ശബ്ദങ്ങൾതന്നെ സത്സന്താനങ്ങളെ അഭിലഷിയ്ക്കുന്ന ഭാര്യാഭർത്താക്കന്മാർ സംയമശീലമുള്ളവരായിരിയ്ക്കണമെന്നും സംയോഗത്തിന് ഉചിതമായ സമയം നോക്കേണ്ടതാണെന്നും സൂചിപ്പിയ്ക്കുന്നു.

കർദമന്റെ നിർദേശാനുസാരം ദേവഹൂതി ബിന്ദുസരോവരത്തിൽ ഇറങ്ങി കുളിച്ചു. അതോടെ അവളുടെ സൗന്ദര്യകാന്തി ശതഗുണീഭവിച്ചു. വീണ്ടും വിമാനത്തിൽ കയറി ഇരുവരും വളരെക്കാലം വിഹരിച്ചു. ഈ കാല മത്രയും ഒരു മുഹൂർത്തമെന്നപോലെ കഴിഞ്ഞുപോയി. കർദമൻ യോഗബലത്താൽ തന്റെ സ്വരൂപത്തെ ഒൻപതായി വിഭജിച്ച് ദേവഹൂതിയുടെ ഗർഭത്തിൽ സ്ഥാപിച്ചു. യഥാകാലം ദേവഹൂതി ഒൻപത് കന്യകമാരെ പ്രസവിച്ചു. കാലം പിന്നെയും കടന്നുപോയി. കർദമൻ വനവാസം ചെയ്യാൻ തീർച്ചയാക്കി. ഇതറിഞ്ഞ് ദേവഹൂതി അദ്ദേഹത്തോടു പറഞ്ഞു: 'ഈ ഒൻപത് പുത്രിമാരെയും യഥായോഗ്യം വിവാഹം കഴിച്ചുകൊടുത്തതിനുശേഷമേ അങ്ങ് പോകാവൂ. മാത്രമല്ല, ജനനമരണദുഃഖങ്ങളിൽ നിന്ന് എനിയ്ക്കു രക്ഷ ലഭിയ്ക്കുന്നതിനായി ജ്ഞാനോപദേശം ചെയ്യാൻ സമർഥനായ ഒരു പുത്രനേയും അങ്ങ് നൽകണം. കഴിഞ്ഞ കാലമെല്ലാം ഞാൻ പരമാത്മചിന്തനത്തിൽ പരാങ്മുഖിയായി ഇന്ദ്രിയസുഖങ്ങളിൽ വ്യാപരിച്ചുകൊണ്ടിരുന്നു. അവിടുത്തെ പ്രഭാവം മനസ്സിലാക്കാൻ എനിയ്ക്കു കഴിഞ്ഞില്ല. ഭഗവാന്റെ മായ എന്നെ വഞ്ചിച്ചു. അങ്ങയെ ഭർത്താവായി ലഭിച്ചിട്ട് സംസാരബന്ധനത്തിൽനിന്നും കുതറിമാറാൻ ശ്രമിയ്ക്കാ ത്തത് എന്റെതെറ്റുതന്നെയാണ്.'

കർദമൻ:- 'നീ വ്യസനിയ്ക്കേണ്ടാ. ഏറെ താമസിയാതെ നിന്റെ ഗർഭത്തിൽ സർവജ്ഞനായ വിഷ്ണു ജനിയ്ക്കും, അതിനുവേണ്ടി വ്രതങ്ങൾ ആചരിച്ചാൽ കൂടുതൽ ക്ഷേമമുണ്ടാവുകയും ചെയ്യും. ഇന്ദ്രിയദമനം ചെയ്തുകൊണ്ട് ഭഗവാനെ ഭജിയ്ക്കൂ.'

ദേവഹൂതി ആജ്ഞയനുസരിച്ചു. കുറേക്കാലം കഴിഞ്ഞ് മഹാവിഷ്ണു കർദമന്റെ വീര്യത്താൽ ദേവഹൂതിയിൽ അവതരിച്ചു. അദ്ദേഹത്തിന്റെ പേര് കപിലൻ എന്നായിരുന്നു. ബ്രഹ്മാവും മറ്റനേകം മഹർഷിമാരും കർദമന്റെ ആശ്രമത്തിൽ എത്തി.

ബ്രഹ്മാവു കർദമനോടു പറഞ്ഞു:- "നീ എന്റെ ആജ്ഞയെ അക്ഷരംപ്രതി പാലിച്ചു. ഇനി ഈ ഒൻപതു കന്യകമാരെ മരീചിമുഖ്യരായ മഹർഷിമാർക്ക് നൽകുക. അതുകൊണ്ട് ഭൂമിയിലാകെ നിന്റെ കീർത്തി പ്രസരിയ്ക്കും. ഇവിടെ ആദിനാരായണൻ യോഗമായാവൃതനായി അവതരിച്ചിരിയ്ക്കുന്നു."

അനന്തരം ബ്രഹ്മാവ് ദേവഹൂതിയോടായി പറഞ്ഞു: "ഇത് ശ്രീഹരിയുടെ അവതാരമാണ്. വിജ്ഞാനസഹിതമായ ജ്ഞാനത്താൽ ഇദ്ദേഹം നിങ്ങളുടെ കർമവാസനകളെ ഉന്മൂലനം ചെയ്യും. സാംഖ്യശാസ്ത്രത്തിന്റെ ആചാര്യന്മാരിൽ അദ്വിതീയൻ ഇദ്ദേഹമായിരിയ്ക്കും."

കർദമൻ ഒൻപതു കന്യകമാരെയും ഒൻപതു മഹർഷിമാർക്കു വിവാഹം ചെയ്തുകൊടുത്തു. കന്യകമാരുടെയും അവരുടെ ഭർത്താക്കന്മാരായ മഹർഷിമാരുടെയും പേരുകൾ യഥാക്രമം താഴെ ചേർത്തിരിയ്ക്കുന്നു.



1. കല - മരീചി, 2. അനസൂയ - അത്രി, 3.ശ്രദ്ധ -അംഗിരസ്സ്, 4. ഹവിർഭ്ര -പുലസ്ത്യൻ, 5. ഗതി- പുലഹൻ, 6. ക്രിയ - ക്രതു, 7. ഖ്യാതി - ഭൃഗു, 8. അരുന്ധതി - വസിഷ്ഠൻ, 9. ശാന്തി - അഥർവൻ

ഈ പേരുകൾക്കെല്ലാം അധ്യാത്മഭാവത്തിൽ വേറെ അർഥമുണ്ട്. ഇന്ദ്രിയദമനം ചെയ്താൽ നമ്മിലും ശ്രദ്ധ, ഗതി, കല, അനസൂയ മുതലായവ ഉണ്ടാകുമെന്നു സാരം. ശ്രീമദ്ഭാഗവതത്തിൽ കഥാരസത്തിലൂടെ അധ്യാത്മ തത്ത്വം പ്രതിപാദിച്ചിരിയ്ക്കുന്നതിനാൽ സകല പ്രകൃതികളേയും മുനിമാരേയും സ്ത്രീപുരുഷരൂപത്തിൽ കാണിച്ചിരിയ്ക്കുന്നു.

കർദമൻ വിഷ്ണുവിന്റെ അംശഭൂതനായ കപിലനെ നമസ്കരിച്ചിട്ടു പറഞ്ഞു: 'അങ്ങ് എന്റെ ഗൃഹത്തിൽ അവതരിച്ച് എന്നെ അനുഗ്രഹിച്ചു. അരൂപിയായ അങ്ങ് ഭക്തജനങ്ങളുടെ പ്രീതിയ്ക്കുവേണ്ടി രൂപം ധരിയ്ക്കുന്നു. ഐശ്വര്യം, വൈരാഗ്യം, യശസ്സ്, ജ്ഞാനം, വീര്യം, സമ്പത്ത് ഇവയുടെയെല്ലാം മൂർത്തീഭാവമായ അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. ഇനി സന്ന്യാസം സ്വീകരിച്ചു നിർദ്വന്ദ്വഭാവത്തിൽ കഴിയാൻ എനിയ്ക്ക് അനുമതി നല്കണം.'

കപിലൻ:- എന്റെ പ്രതിജ്ഞ പരിപാലിയ്ക്കാനാണ് ഞാൻ ഇവിടെ അവതരിച്ചത്. ആത്മദർശനത്തിനുപകരിക്കുന്ന പ്രകൃതിപുരുഷവിവേകം മനസ്സിലാക്കുകയാണ് അവതാരലക്ഷ്യം. വളരെക്കാലമായി തിരോഭവിച്ചിരുന്ന ഈ സൂക്ഷ്മമാർഗത്തെ വീണ്ടും പ്രയോഗത്തിൽ വരുത്താൻ ഞാൻ വേണ്ടതുചെയ്യും. നീ സകല കർമങ്ങളും എന്നിലർപ്പിച്ചുകൊണ്ട് എന്നെത്തന്നെ ഭജിയ്ക്കുക. ബുദ്ധികൊണ്ട് അന്തഃകരണത്തിൽ ആത്മാവിനെക്കണ്ട് നീ ശോകരഹിതനും നിർഭയനുമായിത്തീരും. സകല കർമങ്ങളിൽ നിന്നും മോചനം നല്കുന്ന ആത്മജ്ഞാനംകൊണ്ടു ഞാൻ അമ്മയെ സംസാരത്തിൽനിന്നു രക്ഷിയ്ക്കാം.

കപിലന്റെ ആജ്ഞാനുസാരം കർദമൻ വനത്തിൽച്ചെന്നു ഭഗവച്ചിന്തയിൽ മുഴുകി. ഭക്തികൊണ്ട് അനുഭവഗോചരമാകുന്ന നിർഗുണബ്രഹ്മത്തിൽ അദ്ദേഹം മനസ്സുറപ്പിച്ചു. ഇങ്ങനെ വൃത്തി അന്തർമുഖമായതിനാൽ അദ്ദേഹം'കല്ലോലമില്ലാതെഴുമാഴിപോലെ' കാണപ്പെട്ടു. സർവഭൂതങ്ങളിലും ആത്മസ്വരൂപിയായ ഭഗവാനേയും ഭഗവാനിൽ സർവഭൂതങ്ങളേയും കാണാൻ തുടങ്ങി. ക്രമേണ ഇച്ഛാദ്വേഷാദിരഹിതനായി കർദമൻ ഭഗവത്സായൂജ്യം പ്രാപിച്ചു.

ഭാഗവതം സപ്താഹപാരായണം നടത്തുമ്പോൾ കപിലന്റെ കഥ ആദ്യദിവസംതന്നെ വരുന്നു. അതുകൊണ്ട് അന്നു കഥ കേൾക്കുന്നവർക്ക് പ്രകൃതിപുരുഷവിവേകരൂപമായ സാംഖ്യശാസ്ത്രജ്ഞാനം ഉണ്ടാകേണ്ടതാണ്. ദേവഹൂതിയും കപിലനുമായുള്ള സംവാദത്തിൽ ഈ ജ്ഞാനത്തെപ്പറ്റി കൂടുതൽ വിവരണം ഉണ്ട്.

ഒരു ദിവസം ദേവഹൂതി പുത്രനായ കപിലനോടു ചോദിച്ചു: വിഷയലോലുപതയിൽ മുങ്ങിമയങ്ങിയതുകൊണ്ട് ഞാൻ ക്ഷീണിച്ചുപോയി. ഇന്ദ്രിയങ്ങളുടെ അഭിലാഷങ്ങളെ പൂർത്തിയാക്കിക്കൊണ്ടിരുന്ന ഞാൻ ഘോരമായ അജ്ഞാനത്തിൽ വീണുപോവുകയാണു ചെയ്തത്. അങ്ങ് എന്റെ ഈ മോഹത്തെ ഇല്ലാതാക്കണം. ഞാൻ അങ്ങയെ ശരണം പ്രാപിയ്ക്കുന്നു. പ്രകൃതിപുരുഷതത്ത്വം സുവിദിതമാകണമെന്നു ഞാനാഗ്രഹിയ്ക്കുന്നു. സകല ശ്രേഷ്ഠധർമങ്ങളും അങ്ങേയ്ക്കറിയാം.

കപിലൻ:- മനുഷ്യർക്ക് ആത്യന്തികകല്യാണത്തിനുള്ള മാർഗം അധ്യാത്മയോഗം മാത്രമാണെന്നാണ് എന്റെ മതം. അതുകൊണ്ട് സംസാരദുഃഖനിവൃത്തിയുണ്ടാകുന്നു. ഈ അധ്യാത്മയോഗത്തെ ഞാൻ സ്പഷ്ടമായി പറഞ്ഞുതരാം. ജീവന്റെ 'ബന്ധമോക്ഷങ്ങളുടെ കാരണം' മനസ്സാണ്. വിഷയങ്ങളിൽ ആസക്തമായ മനസ്സു ബന്ധനത്തിനും അസക്തമായ മനസ്സു മോക്ഷത്തിനും കാരണമാണ്. കാമക്രോധാദികൾ മറയുമ്പോൾ മനസ്സിനു പരിശുദ്ധിയുണ്ടാകുന്നു. ജ്ഞാനവൈരാഗ്യസഹിതമായ ഭക്തി അന്തഃകരണത്തിൽ ഉണ്ടായാൽ ആത്മാവിനെ പ്രകൃതിക്കതീതവും ഭേദരഹിതവും സ്വയംപ്രകാശവുമായ ഒരു അഖണ്ഡതത്ത്വമായി കാണാൻ സാധിയ്ക്കും. അപ്പോൾ പ്രകൃതി അശക്തമായി അനുഭവപ്പെടും.

ഈ ഉപദേശത്താൽ ജ്ഞാനവൈരാഗ്യസഹിതമായ ഭക്തി ഉത്തമമാണെന്ന് പറഞ്ഞിരിയ്ക്കുന്നു. ജ്ഞാനം കൊണ്ട് തത്ത്വത്തെ അറിയാം. വൈരാഗ്യത്താൽ അനാത്മചിന്തയെ ഇല്ലാതാക്കാനും ഭക്തികൊണ്ട് ആത്മാവിന് സുസ്ഥിതി ഉണ്ടാക്കാനും കഴിയും. അതുകൊണ്ട് ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളും ജ്ഞാനമാർഗത്തിലെ പാന്ഥന്മാർക്ക് അനുപേക്ഷണീയമാണ്. ഭാഗവതത്തിന്റെ മുഖ്യമായ സന്ദേശവും അതുതന്നെയാണ്.

കപിലൻ തുടർന്നു: യോഗികൾക്ക് ബ്രഹ്മപദം പ്രാപിയ്ക്കാൻ ഭക്തിയെക്കാൾ ഉത്തമമായ മാർഗമൊന്നുമില്ല. സംഗത്താൽ ബന്ധനമുണ്ടാകുന്നു. ആ സംഗം സജ്ജനങ്ങളോടായിരുന്നാൽ അതുതന്നെ മോക്ഷത്തിനു കാരണമാകും. സഹനശീലരും കാരുണ്യവാന്മാരും പരഹിതരതന്മാരും ആയി ശാന്തിയോടെ ധാർമികജീവിതം നയിയ്ക്കുന്നവർ എന്റെ നേർക്ക് അനന്യഭക്തിയുള്ളവരാണ്. സമസ്തകർമങ്ങളും എന്നിൽ അർപ്പിയ്ക്കുന്ന അവർ ബന്ധുമിത്രാദികളുടെ ബന്ധനത്തിൽ കുരുങ്ങിപ്പോകുന്നില്ല. അവർ നിരന്തരം എന്റെ കഥ തന്നെ പാടുന്നു. അതുകൊണ്ട് സാംസാ



മനസ്സ്, ബുദ്ധി, അഹങ്കാരം, ഇന്ദ്രിയങ്ങൾ ഇവയുടെ ഉത്പത്തിക്ക് കാരണമാണെന്ന് അറിയുന്നു. വാസ്തവത്തിൽ പ്രകൃതിയ്ക്കതീതമാണെങ്കിലും പ്രകൃതിസ്ഥനായ പുരുഷനെ സുഖദുഃഖങ്ങളുടെ ഭോക്താവായി കരുതുന്നു.

പ്രകൃതിധർമങ്ങളുടെ അധ്യാസം ഉണ്ടായിരിയ്ക്കുമ്പോൾ സുഖദുഃഖങ്ങൾ ഉള്ളതായി തോന്നും. അതുകൊണ്ട് സകല ദുഃഖത്തിനും കാരണം അധ്യാസമാണ്. ഈ കപിലോപദേശം ദേവഹൂതിയെപ്പോലെ വിഷയസുഖങ്ങളിൽ വിലയം പ്രാപിച്ചിരിയ്ക്കുന്ന വിജ്ഞാനഭിക്ഷുക്കൾക്ക് വളരെ ഉപയോഗപ്രദമാണ്. വിഷയസുഖത്തെ എല്ലാത്തിനും ഉപരിയാണെന്ന് കരുതുന്നവർക്ക് ഉത്കർഷം ഉണ്ടാവുകയേയില്ല. ദേവഹൂതിയ്ക്ക് ആത്മക്ഷേമത്തിൽ തീവ്രമായ ഉത്കണ്ഠയുണ്ടായിരുന്നതിനാൽ കപിലഭഗവാനിൽനിന്നും ജ്ഞാനയോഗം, ഭക്തിയോഗം, അഷ്ടാംഗയോഗം ഇവ ചോദിച്ച് മനസ്സിലാക്കുന്നു.

അടുത്തതായി പ്രകൃതിപുരുഷന്മാരുടെ കാര്യകാരണഭാവത്തെപ്പറ്റി ദേവഹൂതി ചോദിച്ചപ്പോൾ കപിലഭഗവാൻ മറുപടി നല്കി: "ത്രിഗുണാത്മകവും അവ്യക്തവും നിർവിശേഷവുമാണെങ്കിലും സകല വിശേഷങ്ങളുടെയും ആശ്രയമാണ് പ്രകൃതി. അതിൽനിന്ന് പഞ്ചഭൂതങ്ങളും പഞ്ചതന്മാത്രകളും ദശേന്ദ്രിയങ്ങളും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയും (24 തത്ത്വങ്ങൾ) ഉണ്ടാകുന്നു. കാലം ഇരുപത്തഞ്ചാമത്തെ തത്ത്വമാണ്. ചിലർ മൂലപുരുഷന്റെ പ്രഭാവത്തെയാണ് കാലമെന്നു പറയുന്നത്. ഈ പ്രഭാവം കൊണ്ട് മായയുടെ കാര്യരൂപമായ ശരീരത്തിൽ ആത്മാഭിമാനം ഉണ്ടാകുന്നതിനാൽ അഹങ്കാരത്തിൽ മയങ്ങിയ ജീവൻ സ്വയം കർത്താവായിക്കരുതി നിരന്തരം ഭയപ്പെട്ടുകൊണ്ടിരിയ്ക്കുന്നു."

ഈ ഉത്തരത്തിൽ രണ്ട് അഭിപ്രായങ്ങൾ അടങ്ങിയിട്ടുണ്ട്. ചിലർ കാലത്തെ പ്രകൃതിയുടെ തത്ത്വമായി കരുതുമ്പോൾ മററു ചിലർ പുരുഷന്റെ തത്ത്വമായി വ്യാഖ്യാനിയ്ക്കുന്നു. ദേശവും കാലവും ദ്രഷ്ടാവിന്റെ സ്ഥിതിയെ അപേക്ഷിച്ചിരിയ്ക്കുന്നുവെന്നാണ് ശാസ്ത്രജ്ഞന്മാരുടെ സുചിന്തിതമായ അഭിപ്രായം. ഭാഗവതത്തിൽ കാലത്തെപ്പറ്റി ഇങ്ങനെ പറയുന്നു: " പ്രകൃതി യുടെ ഗുണങ്ങൾക്കുള്ള സാമ്യാവസ്ഥയിൽ ചലനാത്മകത ഉളവാക്കാൻ പ്രേരണ നല്കുന്ന ഭഗവാനെ കാലം എന്നു പറയുന്നു. ഈ ഭഗവാൻ സ്വമായകൊണ്ട് സകല പ്രാണികളുടെയും ഉള്ളിൽ ജീവരൂപമായും വെളിയിൽ കാലരൂപമായും വ്യാപിച്ചിരിയ്ക്കുന്നു."

ഓരോ ജീവന്റെയും കാലം ഭിന്നമായതുകൊണ്ടും സ്വപ്നസുഷുപ്തികളിൽ കാലത്തിന് ഭേദം ഉണ്ടാകുന്നതിനാലും കാലത്തിന്റെ ലക്ഷണം ഇവിടെ പറഞ്ഞുകാണുന്നില്ല. അതുകൊണ്ട് കാലത്തിലുള്ള ക്രിയാംശം പ്രകൃതിയുടേതും ശക്തിയുടെ അംശം ഭഗവാന്റെ അഥവാ ചൈതന്യത്തിന്റേതും ആണെന്നു കരുതണം. പ്രതീതിയെ അനുസരിച്ച് അർഥസത്യത ഉണ്ടാകുന്നുവെന്നും അർഥസത്യതയെ അനുസരിച്ച് പ്രതീതിയുണ്ടാകുന്നില്ലെന്നും യോഗ വാസിഷ്ഠത്തിൽ പറഞ്ഞിരിയ്ക്കുന്നു. ഇരുപത്തിനാലു മണിക്കൂർ ചേർന്ന ഒരു ദിവസം മനുഷ്യന്റെ മാത്രം ജാഗ്രദവസ്ഥ യുടെ ഒരു ആംശികാനുഭവമാണ്. സ്വപ്നത്തിലെ ദിവസത്തിന് ഇരുപത്തിനാലു മണിക്കൂർ ഇല്ല. സുഷുപ്തിയിലെ മണിക്കൂറുകൾക്ക് കണക്കുമില്ല. മൃഗങ്ങളുടെ കാലം മനുഷ്യന്റേതിൽനിന്നു ഭിന്നമാണ്. ഉത്തര ധ്രുവത്തിലുള്ളവരുടെ രാപ്പകലുകൾ ദീർഘമാണ്. അതുകൊണ്ട് കാലം ഒരു സ്ഥാനീയധർമമാണ്. ഇക്കാര്യം ആധുനികവിജ്ഞാനമാണ് സമർഥിച്ചിരിയ്ക്കുന്നത്.

കപിലൻ തുടർന്നു: ജീവന്റെ ഉത്പത്തിസ്ഥാനമായ മായയിൽ പരമപുരുഷൻ സ്വശക്തിയെ സ്ഥാപിച്ച് അതിനെ ഹിരണ്യമയമായ മഹത്തത്ത്വമാക്കി. ഈ മഹത്തത്ത്വത്തിൽനിന്നും ഉണ്ടായിട്ടുള്ള വികാരഭേദമാണ് പ്രപഞ്ചം മുഴുവനും. സൂര്യൻ ജലത്തിൽ പ്രതിഫലിയ്ക്കുമ്പോൾ ജലധർമങ്ങളായ ശീതളതയും ചഞ്ചലത്വവും സൂര്യനെ ബാധിയ്ക്കാതിരിയ്ക്കുന്നതുപോലെ പ്രകൃതിയിൽ സ്ഥിതി ചെയ്യുന്ന ആത്മാവിനെ പ്രകൃതിയുടെ ഗുണങ്ങൾ സ്പർശിയ്ക്കുന്നതേയില്ല. നിർവികാരനായ ആത്മാവ് കർമരഹിതനും നിർഗുണനുമാണ്. അജ്ഞാനത്തിന് അടിമപ്പെട്ട ജീവൻ പ്രകൃതിയുടെ ഗുണങ്ങളിൽ ആസക്തനാകുമ്പോൾ അഹങ്കാരം ഉണ്ടാകുന്നു. ഈ അഭിമാനംകൊണ്ടുണ്ടാകുന്ന ദൈഹികബന്ധങ്ങളാൽ പുണ്യപാപരൂപമായ കർമദോഷങ്ങളേറ്റ് വിവശനായി ഉത്തമം, മധ്യമം, നീചം എന്നിങ്ങനെയുള്ള ജന്മങ്ങൾ സ്വീകരിച്ച് ജീവൻ സംസാരത്തിൽ അലയുന്നു. ഈ സംസാരം നിവൃത്തമാകാതിരിയ്ക്കാനുള്ള കാരണം ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്.

**"അർഥേ ഹ്യവിദ്യമാനേ/പി സംസൃതിർന നിവർത്തതേ**
**ധ്യായതോ വിഷയാനസ്യ സ്വപ്നേ/നർഥാഗമോ യഥാ."**

(സ്വപ്നത്തിൽ ഭയശോകാദിവികാരങ്ങളും വസ്തുക്കളും യഥാർഥത്തിൽ ഇല്ലെങ്കിലും സ്വപ്നപദാർഥങ്ങളിൽ ആസക്തിയുണ്ടാകുന്നതിനാൽ ദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നതുപോലെ ഭയശോകാദിവികാരങ്ങളും മമതാബന്ധവും ജനനമരണങ്ങളും നിറഞ്ഞ സംസാരത്തിന് വാസ്തവത്തിൽ അസ്തിത്വമില്ലെങ്കിലും അവിദ്യയ്ക്കു വശപ്പെട്ട് വിഷയങ്ങളിൽ നിരന്തരം വ്യാപരിയ്ക്കുന്നതിനാൽ ജീവന് സംസാരനിവൃത്തി ഉണ്ടാകുന്നില്ല.)

ഈ ശ്ലോകം ഭാഗവതത്തിൽ മൂന്നുനാലു സ്ഥലത്ത് ആവർത്തിച്ചുപറഞ്ഞിട്ടുണ്ട്.

തനിയ്ക്ക് നന്മയുണ്ടാകണമെന്ന് ആഗ്രഹിയ്ക്കുന്നവരുടെ വിഷയചിന്തയിലേർപ്പെട്ടിരിയ്ക്കുന്ന ചിത്തത്തെ



ക്രമേണ അഭ്യാസം, ഭക്തിയോഗം, വൈരാഗ്യം മുതലായ വകൊണ്ട് വശപ്പെടുത്തണം. യമനിയമാദികളായ യോഗസാധനകൾ അനുഷ്ഠിച്ച് ശ്രദ്ധയോടെ എന്റെ കഥകൾ കേൾക്കണമെന്ന് കപിലഭഗവാൻ സ്വമാതാവായ ദേവഹൂതിയോടു പറഞ്ഞു.

അദ്ദേഹം തുടർന്നു: സകല പ്രാണികളിലും സമഭാവനയുണ്ടാകണം; ആരോടും വൈരമുണ്ടാകരുത്. ദുർജന സംസർഗം ചെയ്യരുത്. ബ്രഹ്മചര്യവും മൗനവ്രതവും ആചരിയ്ക്കണം. നിഷ്കാമഭാവത്തോടെ ധർമാചരണം നടത്തണം. ഈശ്വരേച്ഛയനുസരിച്ച് കിട്ടുന്നതുകൊണ്ട് തൃപ്തിപ്പെടണം. ആഹാരം മിതമായേ കഴിയ്ക്കാവൂ. ഏകാന്തവാസവും മനനവും നടത്തണം. അഹങ്കാരവും മമതാബന്ധവും നശിപ്പിയ്ക്കണം. ജാഗ്രത്സ്വപ്നസുഷുപ്തികളിൽ ആത്മാവ് അസംഗമെന്നു കരുതണം. എല്ലാത്തിലും ആത്മാവിനെ മാത്രമേ കാണാവൂ. ഈ വിധത്തിൽ ജീവിയ്ക്കുന്ന മുനികൾ പരിശുദ്ധാന്തഃകരണത്തോടുകൂടിയവരായി ആത്മാനുഭൂതിയിലൂടെ പരബ്രഹ്മത്തെ പ്രാപിയ്ക്കുന്നു.

ആത്മാവ് അവിനാശിയാണ്. പക്ഷേ അഹങ്കാരാദികൾ നശിയ്ക്കുമ്പോൾ സാക്ഷിയായ ആത്മാവ് തനിയ്ക്ക് നാശമുണ്ടാകുന്നുവെന്ന് ഭ്രമിച്ച് വ്യാകുലനാകുന്നു. അമ്മേ! ഇത്തരം വിചാരങ്ങൾകൊണ്ട് വിവേകികൾ തന്റെ പരിശുദ്ധാത്മാവിനെ പ്രാപിയ്ക്കുന്നു. സകലതിനേയും പ്രകാശിപ്പിയ്ക്കുന്ന ഈ ആത്മാവ് എല്ലാത്തിന്റെയും അധിഷ്ഠാനവുമാണ്.

സാംഖ്യശാസ്ത്രത്തിൽ പ്രകൃതിപുരുഷന്മാരെ നിത്യരായി കരുതിയിരിയ്ക്കുന്നു. മോക്ഷദശയിലും അവ നിത്യമാണ്. അതുകൊണ്ട് ഭ്രമം ഉണ്ടാകുന്നതുപോലേതന്നെ ജീവൻ ബന്ധത്തിൽപ്പെടുകയും ചെയ്യുന്നു. ഇക്കാര്യത്തെപ്പറ്റി മാതാവായ ദേവഹൂതി ഏറ്റവും ഉപയോഗപ്രദമായ ഒരു ചോദ്യം കപിലനോടു ചോദിയ്ക്കുന്നു: "പ്രഭോ! പ്രകൃതിപുരുഷന്മാർ നിത്യരും അന്യോന്യാശ്രിതരും ആണെന്നു പറഞ്ഞുവല്ലോ. ഭൂമിയും ഗന്ധവും, ജലവും രസവും വേർതിരിയ്ക്കാൻ കഴിയാതിരിയ്ക്കുന്നതുപോലെ പ്രകൃതിപുരുഷന്മാരേയും വേർപെടുത്താൻ സാധിയ്ക്കുകയില്ലല്ലോ. പുരുഷന്മാർ അകർത്താവാണെങ്കിലും പ്രകൃതിയെ ആശ്രയിയ്ക്കുന്നതുകൊണ്ട് അതിന് കർമബന്ധം ഉണ്ടാകുന്നു. ആ സ്ഥിതിയ്ക്ക് ഗുണവാനായ പുരുഷന് കൈവല്യപദം എങ്ങനെയുണ്ടാകും ? തത്ത്വചിന്തകൊണ്ട് എപ്പോഴെങ്കിലും ജീവന് ഈ സംസാരബന്ധത്തിൽനിന്ന് നിവൃത്തിയുണ്ടായാലും പ്രകൃതിയുടെ ഗുണസ്വരൂപമായ നിമിത്തത്തിന് അഭാവം ഉണ്ടാകാത്തതിനാൽ അതു വീണ്ടും സംസാരചക്രത്തിൽപ്പെടുന്നു.

കപിലൻ: "വനവൃക്ഷത്തിൽ നിന്നുണ്ടാകുന്ന അഗ്നിയിൽ ആ വൃക്ഷം എരിഞ്ഞുപോകുന്നതുപോലെ നിഷ്കാമഭാവനയോടെ ചെയ്യുന്ന കർമത്താൽ അന്തഃകരണം പരിശുദ്ധമാകുന്നതുകൊണ്ടും തീവ്രഭക്തി, തത്ത്വജ്ഞാനം, വൈരാഗ്യം, വ്രതാചരണം, ഏകാഗ്രതാരൂപമായ സമാധി മുതലായവകൊണ്ടും പുരുഷന്റെ പ്രകൃതി ക്ഷീണമാകുകയും ഒടുവിൽ പുരുഷനിൽത്തന്നെ ലയി യ്ക്കുകയും ചെയ്യുന്നു. പ്രകൃതിയുടെ സ്വഭാവങ്ങൾക്കുള്ള ദോഷം എല്ലായ്പ്പോഴും കാണുന്നതുകൊണ്ട് ഭോഗങ്ങളെ ത്യജിച്ച പ്രകൃതിയ്ക്ക് സ്വരൂപസ്ഥിതമായ ഈശ്വരഭാവത്തെ പ്രാപിച്ചിട്ടുള്ള പുരുഷന്റെ നേർക്ക് യാതൊരു അശുഭവും ചെയ്യാൻ സാധിയ്ക്കുകയില്ല;

**യഥാ ഹ്യപ്രതിബുദ്ധസ്യ പ്രസ്വാപോ ബഹ്വനർഥഭൃത്**
**സ ഏവ പ്രതിബുദ്ധസ്യ ന വൈ മോഹായ കല്പതേ.**

(സ്വപ്നം കാണുന്ന പുരുഷനെ സ്വപ്നത്തിൽ അനേകം അനർഥങ്ങൾ വിഷമിപ്പിയ്ക്കുന്നുണ്ടെങ്കിലും ഉണർന്നതിനുശേഷം അയാൾക്ക് അവയിലൊന്നും യാതൊരുവിധമായ മോഹവും ഉണ്ടാകുന്നില്ല. അതുപോലെ തത്ത്വജ്ഞാനം ഉണ്ടായവരെയും മനസാ നിരന്തരം എന്നെ ചിന്തിക്കുന്നവരായ മുനികളെയും മോഹിപ്പിയ്ക്കാൻ പ്രകൃതിയ്ക്ക് കഴിവില്ല.)

അനേകജന്മങ്ങളിലായി വളരെക്കാലം ആത്മാനുഭൂതിയിൽ ആമഗ്നരായിക്കഴിയുന്ന മനുഷ്യർക്ക് സകല ഭോഗങ്ങളിലും വൈരാഗ്യമുണ്ടാകുന്നു. ആത്മതത്ത്വത്തെ അറിയുന്ന എന്റെ ഭക്തൻ ആത്മാനുഭൂതിയിലൂടെ സർവ സംശയങ്ങളെയും പരിച്ഛേദിച്ചിട്ട് കൈവല്യപദം പ്രാപിയ്ക്കുന്നു. അവിടെയെത്തിയിട്ടുള്ള യോഗികളുടെ സൂക്ഷ്മദേഹം നശിച്ചിരിയ്ക്കുന്നതിനാൽ അവർക്ക് വീണ്ടും ജനിയ്ക്കേണ്ടിവരുന്നില്ല. അമ്മേ ! ഈ വിധത്തിലുള്ള യോഗി അണിമാദി സിദ്ധികളിൽ മയങ്ങിപ്പോയില്ലെങ്കിൽ തീർച്ചയായും പരമപദം പ്രാപിയ്ക്കും."

കപിലൻ മാതാവിന് ബീജസഹിതമായ യോഗത്തിന്റെ ലക്ഷണം ഉപദേശിച്ചുകൊടുത്തു. ഈ യോഗസാധനകൊണ്ട് ചിത്തം പ്രസന്നമാവുകയും പരമപദപ്രാപ്തി സുകരമാകുകയും ചെയ്യുന്നു. സ്വധർമമനുസരിച്ചുള്ള ആചരണം, പരധർമത്യാഗം, തൃപ്തി, ആത്മജ്ഞാനികളെ ശുശ്രൂഷിയ്ക്കുക, വിഷയവാസനകളിൽ വൈരാഗ്യം, പവിത്രമായ ആഹാരം, ഏകാന്തവും നിർഭയവുമായ സ്ഥലത്ത് വാസം, മനസാ വാചാ കർമണാ ആർക്കും ദുഃഖം ഉണ്ടാക്കാതിരിയ്ക്കുക, സത്യം പറയുക, മോഷ്ടിയ്ക്കാതിരിയ്ക്കുക, ആവശ്യത്തിനു മാത്രം ധനം ഉണ്ടാക്കുക, ബ്രഹ്മചര്യം പാലിയ്ക്കുക, തപസ്സു ചെയ്യുക, ശുദ്ധമായിരിയ്ക്കുക, ധർമഗ്രന്ഥങ്ങൾ അഭ്യസിയ്ക്കുക, ഈശ്വരപൂജ, മൗനം, യോഗാസനങ്ങൾ, സ്ഥിരചിത്തത, മനോനിയന്ത്രണം, പരമാത്മചിന്തനം എന്നിവകൊണ്ട് ആദ്യത്തെ സാധന അനുഷ്ഠിയ്ക്കാം.

പവിത്രമായ പ്രദേശത്ത് ആസനം തയാറാക്കി



നിവർന്നിരുന്ന് പൂരകം, കുംഭകം, രേചകം എന്നീ പ്രാണായാമങ്ങൾ ചെയ്യണം. പ്രാണവായുവിനെ ജയിയ്ക്കുന്ന യോഗിയുടെ ചിത്തം പെട്ടെന്ന് നിർമലമാകുന്നു. അനന്തരം നാസികയുടെ അഗ്രഭാഗത്ത് കണ്ണുകളെ ഉറപ്പിച്ച് ഭഗവത്സ്വരൂപം ധ്യാനിച്ചുകൊണ്ട് ആ സ്വരൂപത്തിൽ ചിത്തത്തെ സ്ഥിരമാക്കണം. എല്ലായ്പ്പോഴും ഭഗവാന്റെ ലീലകളെപ്പറ്റി ചിന്തിച്ചുകൊള്ളണം. മൂർത്തിപൂജ ചെയ്യുമ്പോൾ യഥാക്രമം ഭഗവാന്റെ പാദങ്ങൾ, തുടകൾ, കടിപ്രദേശം, നാഭി, വക്ഷസ്സ്, കണ്ഠം എന്നിവയെ ധ്യാനിയ്ക്കണം. ഇപ്രകാരം അത്യന്ത ഭക്തിയോടെ തന്റെ ചിത്തത്തെ ഭഗവാനിൽ ചേർത്തു മറ്റൊന്നിനേയും ചിന്തിയ്ക്കാതിരിയ്ക്കുമ്പോൾ ഇന്ദ്രിയങ്ങൾ ഇന്ദ്രിയാർഥങ്ങളിൽ നിന്ന് തനിയെ പിന്മാറിക്കൊള്ളും.

ഇതു സഗുണഭക്തിയുടെ ക്രമമാണ്. ഏകാദശ സ്കന്ധത്തിൽ ഇതേവിധത്തിലുള്ള ക്രിയായോഗം രണ്ടു തവണ പറഞ്ഞിട്ടുണ്ട്. സപ്താഹപാരായണത്തിൽ സകലർക്കും നിരന്തരം ഹാജരാകാൻ സാധിയ്ക്കാത്തതിനാലാണ് ഭാഗവതത്തിൽ പ്രധാനകാര്യങ്ങൾ ആവർത്തിച്ചിട്ടുള്ളത്.

## ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളും

ശ്രീഹരിയിൽ പ്രേമമുണ്ടാകുന്നതോടെ ഭക്തി സമ്പന്നമായ ഹൃദയം ആർദ്രമാവുകയും ആനന്ദാനുഭൂതി കൊണ്ടു ശരീരത്തിൽ രോമാഞ്ചമുണ്ടാവുകയും ബാഹ്യ ജഗത്തിൽനിന്നു മനസ്സു വിരക്തമാവുകയും ചെയ്യും. ഈ സ്ഥിതിയിലെത്തുന്നവർ ഗുണങ്ങളുടെ പ്രവാഹത്തിൽ നിന്നും അകന്നുമാറി അദ്വിതീയമായ പരമാനന്ദത്തെ അനുഭവിയ്ക്കുന്നു. ഈ അവസ്ഥയിൽ സുഖദുഃഖരഹിതമായ പരമാത്മാവിൽ സ്ഥിതി ചെയ്തുകൊണ്ട് ജീവൻ മിഥ്യാഹങ്കാരത്തെ ഉപേക്ഷിയ്ക്കുന്നു. മദ്യമത്തനായ ഒരുവന് തന്റെവസ്ത്രത്തെപ്പറ്റി ശ്രദ്ധയില്ലാതിരിയ്ക്കുന്നതുപോലെ ഈ അന്തിമാവസ്ഥയിൽ എത്തുന്ന സിദ്ധൻ ശാരീരികകാര്യങ്ങളിൽ തികച്ചും അശ്രദ്ധനായിത്തീരുന്നു. അത്തരക്കാരുടെ ദിവ്യശരീരം പ്രാരബ്ധകർമങ്ങൾ ഒടുങ്ങുന്നതുവരെ അവശേഷിയ്ക്കുന്നുവെങ്കിലും അവർ ഈ പ്രപഞ്ചത്തേയും ശരീരത്തേയും ഒരു സ്വപ്നംപോലെ നിസ്സാരമായിക്കരുതുന്നു.

ശ്രീ വിദ്യാരണ്യസ്വാമി വിരചിച്ചിട്ടുള്ള 'ജീവൻമുക്തി' എന്ന ഗ്രന്ഥത്തിൽ ഭാഗവതത്തിൽനിന്ന് രണ്ടു ശ്ലോകങ്ങൾ ഉദ്ധരിച്ചിട്ടുണ്ട്. ഈ ശ്ലോകങ്ങൾ ജ്ഞാനമാർഗത്തിലെ ആറാമത്തെ അവസ്ഥയായ പദാർഥാഭാവിനിയെ വിശദമാക്കുന്നു. ഈ അവസ്ഥയിൽ എത്തുമ്പോൾ ഭഗവാനൊഴിച്ചുള്ള മറ്റു പദാർഥങ്ങളുടെ എല്ലാം അഭാവത്തെ മാത്രം കാണുന്നു. ഈ സ്ഥിതി ഭക്തികൊണ്ടും ജ്ഞാനംകൊണ്ടും ഉണ്ടാകാറുണ്ട്. സാധകാവസ്ഥയിൽ ഉപാസകോപാസ്യ രൂപമായ ഭേദജ്ഞാനം ഭക്തിമാർഗത്തിൽ ഉണ്ടെങ്കിലും ശ്രദ്ധയും വൈരാഗ്യസഹിതമായ ഭക്തിയും വർധിയ്ക്കുന്നതോടെ ഉപാസകനും ഉപാസ്യനും തമ്മിൽ അഭേദഭാവന ദൃഢമാകുന്നു. ലൗകികജ്ഞാനവും, ലൗകികാനന്ദവും അചേതനസ്വരൂപമാണ്; സ്വയം പ്രകാശമായ ആത്മാവ് ആനന്ദസ്വരൂപവും. സാംസ്കാരികദശയിൽ കല്പിതധർമധർമിഭാവം ബ്രഹ്മസ്ഥമാണെന്ന് തോന്നുമെങ്കിലും പരമാർഥബോധം ഉണ്ടാകുമ്പോൾ ആ പ്രതീതി നശിയ്ക്കുന്നു. സാംസാരികാനുഭവങ്ങൾ ഉണ്ടാകാൻ കാരണം മിഥ്യാജ്ഞാനമാണ്. അതുകൊണ്ട് രാഗം, ദ്വേഷം, മോഹം മുതലായ ദോഷങ്ങൾ ഉണ്ടാകുന്നു. ശരീരത്തെ ആത്മാവായി കരുതുന്നവർ ദേഹത്തിന് അനുകൂലമായ വിഷയങ്ങൾ ആത്മാനുകൂലമാണെന്നു കരുതി നിരന്തരം അവയിൽ പ്രവർത്തിയ്ക്കുന്നു. ഈ പ്രവർത്തനം പുനർജന്മത്തിന് കാരണമാകുന്നു. കളത്രപുത്രാദികളിൽ അഭിമാനം കൊള്ളുന്നവൻ അവരിൽനിന്നും ഭിന്നനാകുന്നതുപോലെ ശരീരവും അതിന്റെ സാക്ഷിയും ഭിന്നരാണെന്ന് ജ്ഞാനികളായ ഭക്തന്മാർ അറിയുന്നു. തീക്കനലിൽനിന്നു തീ പ്രത്യേകമാകുന്നതുപോലെ ഇന്ദ്രിയങ്ങളിലും അന്തഃകരണത്തിലും നിന്ന് ആത്മാവ് പ്രത്യേകമാകുന്നു. ദ്രഷ്ടാവും ദൃശ്യവും എല്ലായ്പ്പോഴും ഭിന്നമായിരിയ്ക്കുമെന്നാണ് വേദാന്തത്തിന്റെ സിദ്ധാന്തം. വ്യതിരേകഭാവത്തിന്റെ ഈ സാധന സിദ്ധമാക്കിയതിനുശേഷം തന്മയഭാവം സമ്പാദിയ്ക്കണം. കപില ഭഗവാൻ അക്കാര്യം മാതാവായ ദേവഹൂതിയ്ക്ക് ഉപദേശിച്ചുകൊടുക്കുന്നു. പഞ്ചഭൂതസഞ്ചിതമായ ഒരു കുടത്തിൽ അതിന്റെ അംഗങ്ങളായ പഞ്ചമഹാഭൂതങ്ങൾ അന്തർലീനമായിരിയ്ക്കുന്നതുപോലെ സകല പ്രാണികളും ആത്മാവിലും അന്തർഭവിച്ചിരിയ്ക്കുന്നു. ഭിന്നതയുടെ കാരണം ഉപാധിയാണ്. അഗ്നി ആശ്രയഭേദമനുസരിച്ച് വിഭിന്നമായി കാണുന്നതുപോലെ ദൈവികവും മാനുഷികവുമായ ശരീരങ്ങളിൽ അന്തർഭവിച്ചിരിയ്ക്കുന്ന ആത്മാവ് ആശ്രയങ്ങളിലുള്ള ഗുണദോഷങ്ങൾ (ഉപാധിഭേദങ്ങൾ) അനുസരച്ച് ഭിന്നഭിന്നമായി കാണപ്പെടുന്നു. ഭഗവദ്ഭക്തന്മാർ ഭഗവാന്റെ അചിന്ത്യമായ മായയെ നിരന്തരചിന്തകൊണ്ട് മനസ്സിലാക്കി വാസ്തവവികസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു.

ദേവഹൂതി ചോദിച്ചു: പ്രഭോ ! പ്രകൃതി, പുരുഷൻ, മഹത്തത്ത്വം മുതലായ സാംഖ്യമതത്തിലെ യഥാർഥതത്ത്വങ്ങളെ മനസ്സിലാക്കുന്നത് ഈ ലക്ഷണങ്ങൾ മൂലമാണ്. ഈ വിധത്തിലുള്ള ഭക്തിയോഗമാർഗം വിസ്തരിച്ചു പറഞ്ഞുതരണം. വൈരാഗ്യമുണ്ടാകത്തക്കവിധത്തിൽ അജ്ഞാനിയായ ജീവന്റെ ഭിന്നതകളും കാലത്തിന്റെ സ്വരൂപവും വിശദമാക്കിത്തരാൻ ദയവുണ്ടാകണം.

കപിലൻ : ഭക്തന്മാരുടെ ഭാവന ഭിന്നമാകയാൽ ഭക്തിയോഗവും ഭിന്നരീതിയിലാണിരിയ്ക്കുന്നത്. അതുകൊണ്ട് ജ്ഞാനമാർഗത്തിലെന്നപോലെ ഭക്തിമാർഗത്തിൽ സ്പഷ്ടമായ ഭൂമിക കാണുന്നില്ല. ജ്ഞാനമാർഗം വസ്തുതന്ത്രമാണ്. അത് വസ്തുക്കളുടെ യഥാർഥരൂപത്തെ പ്രക



ടമാക്കുന്നു. ഭക്തിമാർഗം പുരുഷതന്ത്രമാണ്. അതിൽ പുരുഷന്റെ ഭാവനയ്ക്കാണ് പ്രാധാന്യം. ഭക്തിമാർഗം മനസ്സിലാക്കുക അത്ര എളുപ്പമല്ല. ഭേദദർശിയായ ഒരാൾ ക്രോധം, ഹിംസ, ദംഭം, സ്പർധ മുതലായവയെ ഉള്ളിൽ ഒതുക്കിവെച്ചുകൊണ്ട് ഭക്തിമാർഗത്തിൽ സഞ്ചരിയ്ക്കുമ്പോൾ അയാളെ താമസഭക്തനെന്നു പറയുന്നു. വിഷയേച്ഛയോടുകൂടി യശസ്സിനും, ഐശ്വര്യത്തിനുമായി ഭേദഭാവനയോടെ മൂർത്തിപൂജ നടത്തുന്നവരാണ് രാജസഭക്തന്മാർ. പാപകർമനിവൃത്തിയ്ക്കുവേണ്ടി കർമങ്ങളെല്ലാം പരമാത്മാവിൽ അർപ്പിച്ചുകൊണ്ട് നടത്തണമെന്നാണ് ശാസ്ത്രീയാനുശാസനം. അതനുസരിച്ച് ഭേദഭാവനയോടെ പൂജ ചെയ്യുന്നവരാണ് സാത്ത്വികഭക്തന്മാർ.

**മദ്ഗുണശ്രുതിമാത്രേണ മയി സർവഗുഹാശയേ!**
**മനോഗതിരവിച്ഛിന്നാ യഥാ ഗംഗാംഭസോംƒബുധൗ.**

(എന്റെ ഗുണങ്ങൾ ശ്രവിയ്ക്കുന്നതോടൊപ്പം സർവാന്തര്യാമിയായ എന്റെ സ്വരൂപത്തിൽ സമുദ്രത്തിലേയ്ക്ക് ഒഴുകുന്ന ഗംഗയെന്നപോലെ മനസ്സ് അവിച്ഛിന്നമായി സഞ്ചരിയ്ക്കുന്നു. പരമാത്മാവിൽ അകാരണമായി ഉണ്ടാകുന്ന അനന്യഭക്തിഭാവത്തെ നിർഗുണഭക്തിയോഗം എന്നു പറയുന്നു.)

ഇത്തരം ഭക്തന്മാർ എന്നെ പൂജിയ്ക്കുക എന്നതിൽ കവിഞ്ഞ് സാമീപ്യമോ, സാലോക്യമോ, സാരൂപ്യമോ, സായൂജ്യമോ, മോക്ഷം പോലുമോ ആഗ്രഹിയ്ക്കുന്നില്ല. അതുകൊണ്ട് ഈശ്വരപ്രാപ്തിക്ക് ഭക്തിയോഗമാണ് അത്യുത്തമം. ഭക്തന്മാർ ത്രിഗുണങ്ങളെ അതിക്രമിച്ചിട്ട് മത്സ്വരൂപത്തിൽ ലയിയ്ക്കുന്നു. ഈ ഉത്തമഭക്തിയോഗത്തിന്റെ ഭൂമികയെ കപിലഭഗവാൻ ഇങ്ങനെ വിശദമാക്കിക്കൊടുത്തു.

1. വർണാശ്രമധർമങ്ങൾ നിഷ്കാമഭാവനയോടെ അനുഷ്ഠിയ്ക്കുക.
2. അഹിംസ പരിപാലിയ്ക്കുകയും ശാസ്ത്രോക്തമായ ക്രിയായോഗങ്ങളിലൂടെ വിഗ്രഹാരാധന നടത്തുകയും ചെയ്യുക.
3. സകല പ്രാണികളിലും ഭഗവാന്റെ ഭാവം കാണുക.
4. ധൈര്യം, അസംഗത, മാന്യമാനിത്വം, 'ആധിഗ്രസ്തരിലാർദ്രഭാവം', സമാനരിൽ മിത്രത മുതലായ ഭാവങ്ങൾ സ്വാധീനമാക്കുക.
5. അധ്യാത്മശാസ്ത്രങ്ങൾ ശ്രവിയ്ക്കുകയും നാമസങ്കീർത്തനം നടത്തുകയും ചെയ്യുക.
6. മനസ്സിന്റെ സരളത, സത്സംഗം, അഹങ്കാരത്യാഗം.
7. തന്മയത.

മേൽപ്പറഞ്ഞ ഭൂമികയെ അനുസരിക്കുന്നതുകൊണ്ട് സദ്ധർമാചരണവും മനഃശുദ്ധിയും എളുപ്പത്തിൽ സാധിയ്ക്കുന്നു. ഭഗവദ്ഗുണങ്ങൾ ശ്രവിയ്ക്കുന്നവർക്ക് ഭഗവത്സാരൂപ്യം സുലഭമാണ്. ഭക്തിയോഗത്താൽ തന്മയവും രാഗദ്വേഷരഹിതവുമായ ചിത്തം പരമാത്മാവിനെ സമീപിയ്ക്കുന്നു. സർവഭൂതാന്തര്യാമിയായ പരമാത്മാവിനെ ചിന്തിയ്ക്കാതെ കേവലം വിഗ്രഹത്തിൽ മാത്രം ഈശ്വരനെ കാണുന്നവൻ നാമമാത്രഭക്തനാണ്. ചാമ്പലിൽ ചെയ്യുന്ന ഹോമംപോലെ നിഷ്പ്രയോജനമാണത്. ഭേദഭാവന ഉള്ളവർക്ക് അന്യശരീരങ്ങളിലുള്ള ഈശ്വരനോട് വൈരം ഉണ്ടാവുകയാണെങ്കിൽ അവരുടെ മനസ്സിന് ശാന്തി ലഭിയ്ക്കുകയില്ല. ആ പൂജ കൊണ്ട് ഞാൻ സന്തോഷിയ്ക്കുകയുമില്ല. അതിനാൽ സ്വഹൃദയത്തിൽ ഇരിയ്ക്കുന്ന പരമാത്മാവ് അനുഭവഗോചരമാകുന്നതുവരെ നിത്യനൈമിത്തികകർമങ്ങളോടൊപ്പം വിഗ്രഹപൂജയും നടത്തണം. ആത്മാവിനും പരമാത്മാവിനും തമ്മിൽ ഭേദം കാണുന്നവരെയും ശരീരാഭിമാനികളെയും ഞാൻ മൃത്യുരൂപത്തിൽ വന്ന് വളരെ ദുഃഖിപ്പിയ്ക്കുന്നു. അതുകൊണ്ട് ദാനം, ദയ, മൈത്രി മുതലായവയോടുകൂടി അഭേദഭാവത്തിൽ ഭഗവാനെ ഭജിയ്ക്കണം. അമ്മേ! കല്ലിനേക്കാൾ വൃക്ഷവും വൃക്ഷത്തേക്കാൾ ജംഗമപ്രാണികളും അവയേക്കാൾ മനീഷാസമ്പന്നരായ മനുഷ്യരും ശ്രേഷ്ഠമാണ്. മനുഷ്യരിലും സംയമസമ്പന്നരാണ് ശ്രേഷ്ഠർ. അവരെക്കാൾ ഉത്തമന്മാരാണ് വേദാന്തതത്ത്വജ്ഞാനികൾ. എന്നാൽ യാതൊന്നിലും ആസക്തിയില്ലാതെ നിഷ്കാമഭാവനയോടെ കർമം ചെയ്യുന്നവരാണ് കൂടുതൽ ഉത്തമന്മാർ. പക്ഷെ നിരന്തരം എന്നെ ധ്യാനിയ്ക്കുന്നവരെപ്പോലെ ശ്രേഷ്ഠരായി ആരും ഇല്ല.

**മനസൈതാനി ഭൂതാനി പ്രണമേദ്ബഹുമാനയൻ**
**ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി**

(സാക്ഷാൽ നാരായണൻ സകല പ്രാണികളിലും ജീവരൂപത്തിൽ അന്തർഭവിച്ചിരിയ്ക്കുന്നതായിക്കരുതി സകലതിനേയും ബഹുമാനപൂർവം നമസ്കരിയ്ക്കണം.)

സർവാത്മഭാവന ആനന്ദസന്ദായകമാണ്. അതിനാൽ ഭക്തി യോഗത്തിന്റേയും, അഷ്ടാംഗയോഗത്തിന്റേയും, ജ്ഞാനയോഗത്തിന്റേയും അവസാനഭാഗത്ത് എല്ലാം സർവാത്മഭാവനയിൽ എത്തിച്ചേരുന്നു.

കപിലഭഗവാൻ തുടർന്നു : - "അമ്മേ ! ഞാൻ ഭക്തിയോഗത്തിന്റേയും അഷ്ടാംഗയോഗത്തിന്റേയും രഹസ്യം പറഞ്ഞുകഴിഞ്ഞു. ഇതിൽ ഏതിനെയെങ്കിലും അനുസരിയ്ക്കുന്ന മനുഷ്യൻ പരമാത്മാവിനെ പ്രാപിയ്ക്കുന്നു. അടുത്തതായി കാലസ്വരൂപം വിവരിയ്ക്കാം. പരമാത്മതത്ത്വത്തിൽ ഭയം ഉണ്ടാകുന്ന ഭേദദർശികൾ അതിനെ കാലൻ എന്നു പറയുന്നു. പരമാത്മാവിനെ ഭയന്നിട്ട് മായ ചലിയ്ക്കുന്നു; സൂര്യൻ തപിയ്ക്കുന്നു; മേഘം വർഷിയ്ക്കുന്നു; താരാഗണങ്ങൾ പ്രകാശിയ്ക്കുന്നു; ലതകളും ഓഷധികളും നിയമാനുസരണം ഫലം നല്കുന്നു; നദികൾ



ഒഴുകുന്നു; സമുദ്രം തന്റെ സീമയെ അതിലംഘിക്കുന്നില്ല; അഗ്നി പ്രകാശിയ്ക്കുന്നു; ഭൂമി ജലത്തിൽ മുങ്ങിപ്പോകുന്നുമില്ല. സകല ദേവകളും ഈ കാലത്തിന് അധീനരാണ്. കാലം അനാദിയാണ്. സകലതിന്റേയും കർത്താവും അവ്യയവുമാണത്. പിതാവിലൂടെ പുത്രനെ സൃഷ്ടിച്ച് ജഗത്തിന്റെ നിലനിൽപ് സൂക്ഷിയ്ക്കുന്നത് കാലമാണ്. മൃത്യു എന്ന പേരിൽ സകലതിനേയും നശിപ്പിയ്ക്കുന്നതും കാലത്തിന്റെ കർമമാണ്. ജീവൻ സുഖത്തിനുവേണ്ടി പ്രയത്നിയ്ക്കുന്നു. കാലഭഗവാൻ ആ സുഖത്തെ പിൻവലിയ്ക്കുന്നതിനാൽ ജീവന് ദുഃഖമുണ്ടാകുന്നു. തന്റെ ജന്മം ആനന്ദകരമാണെന്ന് ഓരോ ജീവിയും കരുതുന്നു. അതിനാൽ എല്ലാവർക്കും വൈരാഗ്യം ഉണ്ടാകുന്നില്ല. ജീവൻ മായാധീനനാകയാൽ കർമാനുസൃതമായി നാരകീയജന്മങ്ങൾ സ്വീകരിയ്ക്കുന്നെങ്കിലും അവിടെയും സുഖം മാത്രമേ കാണുന്നുള്ളു. വിഷ്ഠയെ ആഹാരമായി കരുതിയാലും ജീവിതം സുഖകരമാണതിന്. കളത്രപുത്രാദികളിലും ദേഹഗേഹാദികളിലും ആസക്തനായ ജീവൻ ചിലപ്പോൾ സ്വയം ഭാഗ്യശാലിയായി കരുതാറുണ്ട്. തന്റെ ബന്ധുമിത്രാദികൾക്കു വേണ്ടി പലപ്പോഴും ദുഷ്കർമങ്ങൾ അനുഷ്ഠിയ്ക്കാൻ ജീവൻ അധൈര്യപ്പെടുന്നില്ല. സ്ത്രീകളുടെയും, കുഞ്ഞുങ്ങളുടെയും ഇടയിൽ കിടന്ന് യാതനകൾ അനുഭവിയ്ക്കുമ്പോഴും അതൊക്കെ സുഖമായിട്ടാണ് കരുതുന്നത്. കുടുംബപരിപാലനം അസാധ്യമായിരിയ്ക്കുമ്പോഴും മറ്റു കുടുംബാംഗങ്ങൾ തന്നെ അനുസരിയ്ക്കാതിരുന്നാലും അവർക്ക് വൈരാഗ്യം ഉണ്ടാകുന്നില്ല.'വാർധക്യദശാമധ്യേ മഹാരോഗനിസ്തുല്യ ക്ലേശമൊടേ' കിടക്കുമ്പോൾ ബുദ്ധി മന്ദമാകുന്നു; അഗ്നിയുടെ പചനശക്തി നശിയ്ക്കുന്നു. തന്നെ ആദരിയ്ക്കുന്നവരായി ആരും ഇല്ലാതാകുന്നു. ഒടുവിൽ തനിയ്ക്ക് പ്രിയപ്പെട്ട സകലതിനോടും യാത്ര ചോദിച്ച് പിരിയുന്നു. ആ അന്തിമ നിമിഷത്തിലും തന്നെ സ്വീകരിയ്ക്കാൻ വന്നു നില്ക്കുന്ന യമദൂതന്മാരെക്കണ്ടു ഭയപ്പെടുന്നു.

ഇതെല്ലാം മായയുടെ പ്രഭാവമാണ്. മായാതീതരായവർക്ക് സ്വയം ബ്രഹ്മഭാവന ചെയ്യുക എളുപ്പമാണ്. പക്ഷെ തമോഗുണികൾ മായാസുഖത്തിൽ മയങ്ങിപ്പോകുന്നതിനാൽ അവർ കർമാനുകൂലമായി നരകയാതനകൾ അനുഭവിയ്ക്കുന്നു. യമദൂതന്മാരുടെ യാതനകൾ കൊണ്ട് അവരുടെ ഹൃദയം പിളരുകയും ശരീരം വിറയ്ക്കുകയും ചെയ്യുന്നു. സ്വപാപങ്ങളെപ്പറ്റി ചിന്തിച്ച് പശ്ചാത്താപത്തോടെ അവർ ബോധഹീനരായിത്തീരുന്നു. ഈ നരകദുഃഖത്തെപ്പറ്റി വർണിച്ചതിനുശേഷം കപിലൻ പറയുന്നു:

**അത്രൈവ നരകഃ സ്വർഗ ഇതി മാതഃ പ്രചക്ഷതേ**
**യാ യാതനാവൈ നാരക്യാസ്താ ഇഹാപ്യുപലക്ഷിതാഃ.**

(വിചാരശീലന്മാർ സ്വർഗവും നരകവും ഇഹലോകത്തിൽ തന്നെയാണെന്ന് പറയുന്നു. എന്തെന്നാൽ സ്വർഗത്തിലും നരകത്തിലും ഉള്ളതുപോലെയുള്ള സുഖവും ദുഃഖവും ഇവിടെയും കാണുന്നു.)

നരകത്തിൽ ജനിയ്ക്കുന്ന ദേഹത്തെ യാതനാദേഹം എന്നു പറയുന്നു. ദുഃഖമുണ്ടാക്കുന്ന ദേഹം എന്നാണ് അതിനർഥം. മരണതുല്യമായ ദുഃഖം പലതവണയുണ്ടാകുന്നുവെങ്കിലും ആ ശരീരം പെട്ടെന്ന് മരിയ്ക്കുന്നില്ല. മനുഷ്യശരീരത്തിൽ അനുഭവപ്പെടുന്ന പല ഭയങ്കരരോഗങ്ങളും നരകദുഃഖത്തെ അനുസ്മരിപ്പിയ്ക്കുന്നവയാണ്. ശരീരം ഉള്ളിടത്തെല്ലാം പ്രച്ഛന്നഭാവത്തിലെങ്കിലും ദുഃഖം വരാതിരിയ്ക്കുകയില്ല. മനുഷ്യരെ അപേക്ഷിച്ച് നീചമെന്ന് കരുതപ്പെടുന്ന മറ്റു ജീവികൾക്കും ദുഃഖമുണ്ട്. ചുരുക്കത്തിൽ ജന്മങ്ങളെല്ലാം പാപഫലമായിട്ടാണ് ഉണ്ടാകുന്നത്. പാപഫലം അധികവും അനുഭവിച്ചുകഴിഞ്ഞതിനുശേഷം പുണ്യപാപങ്ങളുടെ മിശ്രരൂപമായിട്ടാണ് മനുഷ്യജന്മം ഉണ്ടാകുന്നത്.

മനുഷ്യജന്മസമയത്ത് ജീവൻ പുരുഷവീര്യത്തിലൂടെ സ്ത്രീയുടെ ഉദരത്തിൽ പ്രവേശിയ്ക്കുന്നു. അഞ്ചുദിവസങ്ങൾക്കുശേഷം അത് വെള്ളത്തിലെ കുമിളയുടെ വലിപ്പത്തിലാകുന്നു. ഒരു മാസംകൊണ്ട് അതിന് മുട്ടയുടെ വലിപ്പമുണ്ടാകുന്നു. പിന്നീടാണ് കൈകാലുകൾ ഉണ്ടാകുന്നത്. അഞ്ചുമാസം കഴിയുമ്പോൾത്തന്നെ ഗർഭസ്ഥശിശുവിന് വിശപ്പും ദാഹവും അനുഭവപ്പെടുന്നു. അമ്മ കഴിയ്ക്കുന്ന ആഹാരത്തിൽനിന്നാണ് അതിന് ശക്തി കിട്ടുന്നത്. ഇപ്രകാരമുള്ള ജീവൻ സ്വേച്ഛയോടുകൂടിയല്ലെങ്കിലും മലമൂത്രങ്ങളുടെ ഇടയിലാണ് കിടക്കുന്നത്. അവിടെവച്ച് പൂർവജന്മകർമങ്ങൾ ഓർമ വരുന്നു. അതോടെ ആ കുഞ്ഞിന്റെ സമാധാനം നശിയ്ക്കുന്നു. ദുഃഖത്തോടെ ആ കുഞ്ഞ് ഈശ്വരനോട് പ്രാർഥിയ്ക്കുന്നു:- "ഭഗവൻ ! ഞാൻ അങ്ങയെ ശരണം പ്രാപിയ്ക്കുന്നു. അങ്ങേയ്ക്ക് നമസ്കാരം. അവിടുത്തെ കൃപകൂടാതെ ഈ സംസാരസാഗരം കടന്നുപോവുക സാധ്യമല്ല. ഈ കുണ്ടിൽ നിന്ന് എന്നെ പുറത്തുകൊണ്ടുപോയാൽ ഞാനിനി പാപമൊന്നും ആചരിയ്ക്കുകയില്ല. ഈ സംസാരത്തിൽ വീണുകിടക്കുന്ന ജീവനെ അങ്ങയുടെ മായ വലയം ചെയ്യുന്നു. അതുകൊണ്ട് ജീവന് ദേഹഗേഹാദികളിൽ അഭിമാനം ഉണ്ടാകുന്നു. തത്ഫലമായി നിരന്തരം സാംസാരികദുഃഖങ്ങൾ അനുഭവിയ്ക്കുന്നു. ഇനി ഞാൻ കഴിവതും വേഗത്തിൽ അജ്ഞാനമാകുന്ന അന്ധകാരത്തിൽനിന്ന് മോചനം നേടും. എനിയ്ക്കു പിന്നെ ഈ സംസാരത്തിൽ വീണ് ഉഴലേണ്ടിവരികയില്ല."

അമ്മേ ! ഗർഭസ്ഥനായ ജീവൻ ഈ വിധമൊക്കെ പ്രാർഥിയ്ക്കുന്നു. പ്രസവസമയത്ത് ഉണ്ടാകുന്ന ദുഃഖങ്ങളുടെ ഫലമായി അതിന്റെ സ്മൃതി നശിയ്ക്കുകയും ചെയ്യുന്നു. ഗർഭകാലത്തുണ്ടായിരുന്ന ജ്ഞാനവും അപ്രത്യക്ഷമായി. തന്റെ ചിന്തകൾക്ക് വിപരീതമായ ലോകഗതി കണ്ടിട്ട് ആ കുഞ്ഞ് വാവിട്ട് നിലവിളിയ്ക്കുന്നു. അതിനുണ്ടാകുന്ന ദുഃഖങ്ങൾ മറ്റാർക്കും അറിയാൻ കഴിയുന്നില്ല. ബാല്യവും,

കൗമാരവും കഴിഞ്ഞ് യൗവനത്തിലെത്തുന്നതോടെ ആ ജീവന് കാമവും ക്രോധവും വർധിയ്ക്കുന്നു. അഹങ്കാരം ഉടലെടുക്കുന്നത് ഈ അവസരത്തിലാണ്. ശരീരത്തിൽ രോഗങ്ങളും വൃദ്ധാവസ്ഥയും വരുന്നതോടെ വിഭിന്നമായ കർമങ്ങൾ അനുഷ്ഠിയ്ക്കുകയും ചെയ്യുന്നു. ദുർജന സംസർഗംകൊണ്ട് സദ്ഗുണങ്ങൾ നശിയ്ക്കുന്നു.

**തേഷ്വശാന്തേഷുമൂഢേഷുഖണ്ഡിതാത്മസ്വസാധുഷു**
**സംഗംനകുര്യാച്ഛോച്യേഷുയോഷിത്ക്രീഡാമൃഗേഷുച.**

(അശാന്തരും, മൂഢന്മാരും, ചപലചിത്തമുള്ളവരും, സ്ത്രീജിതന്മാരും, അത്യന്തശോച്യന്മാരുമായ ദുർജനങ്ങളുമായി ഒരിയ്ക്കലും കൂട്ടുകൂടരുത്.)

സ്ത്രീസംഗവും സ്ത്രീസംഗം ചെയ്യുന്നവരുടെ കൂട്ടുകെട്ടും കൊണ്ട് ഉണ്ടാകുന്ന മോഹവും ബന്ധനവും അതികർക്കശമാണ്. സ്വപുത്രിയുടെ രൂപലാവണ്യം കണ്ട് ബ്രഹ്മാവുപോലും മോഹിച്ചുപോയ സ്ഥിതിയ്ക്ക് സാധാരണക്കാരുടെ കാര്യം പറയാനില്ലല്ലോ. സ്ത്രീയാകുന്ന മായയിൽ മോഹിയ്ക്കാത്തതായി നാരായണനല്ലാതെ മററാരുമില്ല. ഈ മായ മഹാവീരന്മാരെപ്പോലും മോഹിപ്പിയ്ക്കുന്നു. യോഗപ്രാപ്തി ആഗ്രഹിയ്ക്കുന്നവർ ഒരിയ്ക്കലും സ്ത്രീസംഗം ചെയ്യരുത്.

ഇതൊന്നും സ്ത്രീനിന്ദയായി കരുതരുത്. വിഷയാസക്തിയെയാണ് ഇവിടെ പരാമർശിച്ചിട്ടുള്ളത്. വിഷയാസക്തരായ പുരുഷന്മാരുമായി സ്ത്രീകൾ സംഗം ചെയ്യരുതെന്നുകൂടി ഇവിടെ വിവക്ഷയുണ്ട്.

ജീവന്റെ ഉപാധിയായ സൂക്ഷ്മശരീരംകൊണ്ട് മനുഷ്യർ ഒരു ലോകത്തിൽനിന്നും മറ്റൊരു ലോകത്തിലേയ്ക്ക് പോവുകയും പ്രാരബ്ധകർമങ്ങൾ അനുഭവിയ്ക്കുകയും ചെയ്യുന്നു. ഈ സൂക്ഷ്മദേഹം പ്രകടമാകുന്നത് ജനനത്തിലും ലയിയ്ക്കുന്നത് മരണത്തിലുമാണ്. സ്ഥൂലദേഹത്തിന് ശക്തിയില്ലാതാകുമ്പോൾ സൂക്ഷ്മദേഹത്തിനും ശക്തി കാണാൻ സാധിയ്ക്കാതെയാകുന്നതിനാൽ മുമുക്ഷുക്കൾക്കും ഭയം, ദീനത, മോഹം എന്നിവ ഉണ്ടാകാറുണ്ട്. മുമുക്ഷു ആത്മസ്വരൂപം അറിഞ്ഞ് നിസ്സംഗഭാവത്തിൽ പ്രവർത്തിയ്ക്കുന്നു. ഈ മായാമയമായ സംസാരത്തിൽ യോഗവും, വൈരാഗ്യവും, സമ്യഗ്ദർശനവും കൊണ്ട് ശാരീരികമായ അവസ്ഥയെ വെടിഞ്ഞ് അവർ കൈവല്യപദം പ്രാപിയ്ക്കുന്നു.

ഗൃഹസ്ഥാശ്രമം ആചരിയ്ക്കുമ്പോൾ സകാമഭാവത്തിൽ വർത്തിയ്ക്കുന്നതുകൊണ്ട് സകാമവൃത്തിയും വർധിയ്ക്കുന്നു. അതുകൊണ്ട് ഗൃഹസ്ഥാശ്രമികൾ കാമനകളിൽ കുരുങ്ങി ഭഗവദ്ധർമങ്ങളിൽ വിമുഖരായിത്തീരുന്നു. അതുകൊണ്ടാണ് അന്യദേവതകളെയും പിതൃക്കളെയും ഗൃഹസ്ഥാശ്രമികൾ ഭജിയ്ക്കുന്നത്. അവർ ചന്ദ്രലോകംവരെ





പോയിട്ട് പുണ്യം ക്ഷയിയ്ക്കുമ്പോൾ ഈ ലോകത്തിൽ തിരിച്ചുവരുന്നു. ഈശ്വരന്റെ പ്രസന്നതയ്ക്കായി ധർമാർഥകർമങ്ങൾ അനുഷ്ഠിയ്ക്കുന്നവരുടെ അന്തഃകരണം പരിശുദ്ധമായി കരുതുന്നു. അവർ സൂര്യമാർഗത്തിലൂടെ ശ്രീഹരിയെ പ്രാപിയ്ക്കുന്നു. പരമാത്മദൃഷ്ട്യാ നോക്കിയാൽ, ഹിരണ്യഗർഭനെ ഭജിയ്ക്കുന്ന യോഗികൾ ബ്രഹ്മലോകത്തുചെന്ന് ജ്ഞാനം സമ്പാദിച്ചതിനുശേഷം ബ്രഹ്മാവിനോടൊത്ത് പരബ്രഹ്മത്തിൽ ലയിയ്ക്കുന്നു. അതുകൊണ്ട് അമ്മയും അനന്യഭക്തിയോടെ ശ്രീഹരിയുടെ ചരണാരവിന്ദങ്ങളെ ശരണംപ്രാപിയ്ക്കുക. ശ്രീഹരി സകല പ്രാണികളുടെയും ഹൃദയത്തിൽ വസിയ്ക്കുന്നു. അദ്ദേഹത്തിന്റെ സ്വഭാവത്തെപ്പറ്റി ഞാൻ വിശദമായി പറഞ്ഞുകഴിഞ്ഞുവല്ലോ. സകല പ്രാണികളുടെയും ആദികാരണനായ ബ്രഹ്മാവ് നിഷ്കാമകർമാവലംബിയായിരുന്നിട്ടും അദ്ദേഹത്തിൽ ഭേദദൃഷ്ടിയും കർത്തൃത്വാഭിമാനവും ഉണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന് വീണ്ടും അവതരിയ്ക്കേണ്ടിവന്നു. മരീചി മുതലായ ഋഷിമാർക്കും കാലകൃതമായ ഗുണ ഭേദമുണ്ടാകുമ്പോൾ സ്വസ്ഥാനത്ത് മടങ്ങിപോകേണ്ടി വരുന്നു.

[ഇവിടെ കാലംകൊണ്ട് ഗുണങ്ങളിൽ ഉണ്ടാകുന്ന ക്ഷോഭം നിമിത്തം തിരിച്ച് വരണമെന്ന് പറഞ്ഞിരിയ്ക്കുന്നതിന്, നമ്മുടെ ജീവിതത്തിലും ഓരോരുത്തരുടെയും പ്രകൃതിയിൽ ക്ഷോഭം ഉണ്ടാകുമ്പോൾ അഹങ്കാരം ഉണ്ടാകുന്നുവെന്നാണ് അർഥം. ഭക്തിജ്ഞാനവൈരാഗ്യങ്ങളെ കഴിവതും വർധിപ്പിച്ച് ചിത്തവിക്ഷോഭത്തെ സ്വയം നിയന്ത്രിയ്ക്കണം.]

കാമ്യകർമങ്ങളിൽ ആസക്തിയുള്ളവരും രജോഗുണത്താൽ വിക്ഷിപ്തമായ മനസ്സോടുകൂടിയവരും ഭഗവാന്റെ കഥ വിട്ട് നശ്വരമായ വസ്തുക്കളുടെ കഥകൾ കേട്ടുകൊണ്ടിരിയ്ക്കുന്നു. മന്ദഭാഗ്യരായ അവർ മലത്തിലെ പുഴുപോലെയാണ്. നല്ല പദാർഥങ്ങളെ ഉപേക്ഷിച്ചിട്ട് വിഷ്ഠ മുതലായവയെ ഗ്രഹിയ്ക്കുന്നവർ മരിച്ചതിനുശേഷം ദക്ഷിണമാർഗം (ധൂമമാർഗം) വഴിയായി പിതൃലോകത്തു പോയി തിരിച്ചുവരുന്നു. പിന്നീടാണ് പൂർവജന്മസംസ്കാരമനുസരിച്ച് ഓരോ ജീവനും ഓരോ കുടുംബത്തിൽ ജനിയ്ക്കുന്നത്. സകലർക്കും ഭജനീയമായ ശ്രീപരമേശ്വരന്റെ ഗുണങ്ങളെ ആശ്രയിച്ചിരിയ്ക്കുന്ന ഭക്തികൊണ്ട് ആ ഭഗവാനെ ഭജിയ്ക്കുക. ശ്രീകൃഷ്ണഭഗവാന്റെ നേർക്ക് ഭക്തിയുണ്ടായാൽ വൈരാഗ്യമുണ്ടാകുന്നതോടൊപ്പം ബ്രഹ്മദർശനമായ ജ്ഞാനം ലഭിയ്ക്കുകയും ചെയ്യുന്നു."ഇതിൽനിന്ന് രണ്ടു കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്.

(1) ഭക്തിയ്ക്കുള്ള മുഖ്യസാധന ഭഗവത്കഥകൾ കേൾക്കുകയാണ്.

(2) ഭക്തികൊണ്ട് വൈരാഗ്യം വർധിയ്ക്കുകയും

ബ്രഹ്മജ്ഞാനം ഉണ്ടാവുകയും ചെയ്യുന്നു.

ഭക്തന്റെ ചിത്തം ശബ്ദസ്പർശാദിവിഷയങ്ങളിൽ ഇന്ദ്രിയങ്ങൾക്കുണ്ടാകുന്ന വൃത്തിയിലൂടെ അനുകൂലപ്രതികൂലങ്ങളായ വിഷമതകൾ അനുഭവിയ്ക്കാതിരിക്കുമ്പോൾ അസംഗവും സർവസമാനവും ഹേയോപാദേയരഹിതവും സ്വയംപ്രകാശവുമായ ആത്മപദത്തെ സാക്ഷാത്കരിയ്ക്കുന്നു. ആ ബ്രഹ്മത്തിന്റെ സ്വരൂപം ഇങ്ങനെയാണ്.

**ജ്ഞാനമാത്രം പരം ബ്രഹ്മ പരമാത്മേശ്വരഃ പുമാൻ**
**ദൃശ്യാദിഭിഃ പൃഥഗ്ഭാവൈർഭഗവാനേക ഇഷ്യതേ.**

ജ്ഞാനസ്വരൂപമായ ഒരേ പദാർഥം തന്നെയാണ് ഭിന്നദൃശ്യങ്ങളായി കാണപ്പെടുന്നത്. ഉപനിഷത്തുകളിൽ പരബ്രഹ്മം എന്നു പറയുന്നതും യോഗശാസ്ത്രങ്ങളിൽ പരമാത്മാ അഥവാ ഈശ്വരൻ എന്ന് വ്യപദേശിയ്ക്കുന്നതും സാംഖ്യശാസ്ത്രങ്ങളിൽ പുരുഷനെന്ന് വ്യവഹരിയ്ക്കുന്നതും ഭക്തിയോഗത്തിൽ ഭഗവാനെന്ന് നിർദേശിയ്ക്കുന്നതും എല്ലാം അതിനെത്തന്നെയാണ്.

ഇവിടെ ജ്ഞാനം എന്ന ശബ്ദം ശ്രദ്ധാർഹമാണ്. സ്വപ്നത്തിൽ കാണുന്ന അനേകപദാർഥങ്ങളെല്ലാം ഒരേ ഒരു ജ്ഞാനത്തിന്റെ രൂപാന്തരങ്ങൾ മാത്രമാണ്. ജാഗ്രത്തിലും അതേ ജ്ഞാനം ഭിന്നരൂപമായി കാണപ്പെടുന്നുവെന്നേയുള്ളൂ. ദർശകന്റെ ജ്ഞാനം ഭിന്നവേഷങ്ങളിൽ ഭിന്നതയോടെ കാണപ്പെടുന്നതാണ് ഈ ജഗത്തു മുഴുവനും. തരംഗവാദം അനുസരിച്ച് *Electron* തന്നെയാണ് തരംഗ രൂപത്തിൽ കാണപ്പെടുന്നത്. ഈ തരംഗം എത്ര സമയത്തേയ്ക്ക് എന്തു ദൂരം വരെ വ്യാപിച്ചിരിയ്ക്കുമെന്നറിയാൻ പ്രയാസമാണ്. ആ തരംഗങ്ങളെ അറിയുന്നവർ ഏതെല്ലാം സ്ഥലത്ത് ഏതു കാലം വരെ ജീവിച്ചിരിയ്ക്കുന്നുവോ അതനുസരിച്ച് ആ തരംഗങ്ങളും കാണപ്പെടും. അതിനാൽ ജ്ഞാനം അനുസരിച്ചാണ് ജ്ഞേയം ഉണ്ടാകുന്നത്. അഥവാ ജ്ഞാനം ജ്ഞേയരൂപമായി മാറുന്നു.

*What used to be thought to possess an objective physical existence now proves to consist of subjective mental constructs. This being so, colour and size cannot be objective property of objects; i.e., they cannot reside in the objects themselves but in the minds perceiving the objects. In brief the object is of the nature of an idea, existence consists in being perceived by a mind. The waves do not give us a picture of a particle but of what we know as to the position and speed of motion of the particle.(Sir James Jeans)*

ജ്ഞാനത്തിൽ തെററുണ്ടായാൽ അത് അജ്ഞാനമായി രൂപാന്തരപ്പെടുന്നു. അതോടെ ജ്ഞേയവും അസത്യമായിത്തീരുന്നു. സകല വിഷയങ്ങളിൽനിന്നും അസംഗമായിരുന്ന് ദൃഢവൈരാഗ്യം ഉണ്ടാക്കുകയാണ് യോഗത്തിന്റെ മുഖ്യഫലം.





**ജ്ഞാനമേകം പരാചീനൈരിന്ദ്രിയൈർബ്രഹ്മ നിർഗുണം**
**അവഭാത്യർഥരൂപേണ ഭ്രാന്ത്യാ ശബ്ദാധിധർമിണാ.**

(ബാഹ്യവൃത്തിയുള്ള ഇന്ദ്രിയങ്ങളിലൂടെ ജ്ഞാനസ്വരൂപമായ നിർഗുണബ്രഹ്മം മാത്രമാണ് ശബ്ദാദിധർമങ്ങളുള്ള ഭിന്നപദാർഥമായിക്കാണുന്നത്.)

സ്വയംപ്രകാശവും ജീവരൂപവുമായ മഹത്തത്ത്വം ത്രിവിധമായ അഹങ്കാരമായും പഞ്ചരൂപങ്ങളിൽ മഹാഭൂതങ്ങളായും പതിനൊന്നു രീതിയിലുള്ള ഇന്ദ്രിയങ്ങളായും കാണപ്പെടുന്നതുപോലെ ആ മഹത്തത്ത്വത്തിന്റെ ശരീരമായ ബ്രഹ്മാമ്ഡവും ബ്രഹ്മരൂപം മാത്രമാണ്. ആ ബ്രഹ്മത്തിൽനിന്നാണ് ജഗത്തിന്റെ ഉത്പത്തി. ശ്രദ്ധ, ഭക്തി, വൈരാഗ്യം, യോഗാഭ്യാസം മുതലായവകൊണ്ട് സമാഹിതമായ ചിത്തത്തോടുകൂടിയ ഒരു അനാസക്തന് ഈ പ്രപഞ്ചമാകെ ബ്രഹ്മരൂപത്തിൽതന്നെ കാണപ്പെടും.

ശ്രീസുരേശ്വരാചാര്യർ ബൃഹദാരണ്യകോപനിഷത്തിന്റെ വാർത്തികത്തിൽ പറഞ്ഞിരിയ്ക്കുന്ന വസ്തുതന്ത്രമായ ചിദാത്മാവിൽ വിധി പ്രയോജനരഹിതമാണെന്ന്. പുരുഷതന്ത്രമായ കർമത്തിൽ അനുഷ്ഠാനം അഥവാ വിധി പ്രധാനമാണ്. അധ്യാസയുക്തമായ ജ്ഞാനമുള്ളിടത്ത് കർമവിധാനം ഉണ്ടായിക്കൂടെന്നില്ല. പരബ്രഹ്മജ്ഞാനം അധ്യാസനിവർത്തകമാണ്. സ്വപ്നത്തിൽനിന്ന് ഉണരുന്നതോടെ സ്വപ്നത്തിലെ അപൂർണമായ കർമം പൂർത്തിയാക്കാൻ ഇച്ഛയുണ്ടാകാത്തതുപോലെ ബ്രഹ്മജ്ഞാനം ഉണ്ടാകുന്നതോടെ അപൂർണമായ കർമം ഒന്നുമില്ല. നിരതിശയവും ആനന്ദമാത്രരസസ്വരൂപവുമായ അദ്വൈതബ്രഹ്മജ്ഞാനം സകല അവിദ്യകളെയും അവയുടെ ഫലമായുണ്ടാകുന്ന ക്ലേശങ്ങളെയും (ദ്വൈതഭാവമുള്ള പ്രപഞ്ചത്തെ) ഇല്ലാതാക്കുന്നു. ദ്വൈതത്തിന്റെ അഭാവത്തിൽ സാധകസാധ്യം പോലും ഇല്ലാത്ത സ്ഥിതിയ്ക്ക് കർമബന്ധനം എങ്ങനെ ഉണ്ടാകും ?

അസംഗമായ അനാത്മാവിൽ അനാത്മപദാർഥങ്ങളുമായി യഥാർഥസംബന്ധം ഉണ്ടാകുന്നില്ല. ആത്മാവ് സംപ്രാപ്തമാകുമ്പോൾ മുക്തിയും പ്രാപ്തമാകുന്നു. നിത്യപ്രാപ്തവസ്തുവിനെ പ്രാപിയ്ക്കാൻ കർമം ആവശ്യമില്ല. ജ്ഞാനത്തിന്റെ ശുദ്ധീകരണമാണ് ആവശ്യം.

കപിലൻ മാതാവിനോടു പറഞ്ഞു: ഞാൻ ബ്രഹ്മസാക്ഷാത്കാരത്തിനുള്ള സാധനാരൂപമായ ജ്ഞാനത്തെ ഇത്രയുംകൊണ്ട് വിശദമാക്കി. പ്രകൃതിപുരുഷന്മാരുടെ യഥാർഥബോധം ഉണ്ടായിക്കാണുമല്ലോ. ഭക്തിയും ജ്ഞാനവും ഭിന്നമല്ല.



**ജ്ഞാനയോഗശ്ചമന്നിഷ്ഠോനൈർഗുണ്യോഭക്തിലക്ഷണഃ ദ്വയോരപ്യേക ഏവാർഥോ ഭഗവച്ഛബ്ദലക്ഷണഃ**

(നിർഗുണബ്രഹ്മത്തെ അറിയാൻ സഹായിയ്ക്കുന്ന ജ്ഞാനയോഗവും എന്നിൽ നിഷ്ഠയുണ്ടാക്കുന്ന ഭക്തിയോഗവും ഭിന്നമല്ല. രണ്ടിന്റെയും അർഥം ഒന്നാണ്. ആ അർഥത്തെയാണ് ഭഗവാൻ എന്നു പറയുന്നത്.)

രൂപം, രസം, ഗന്ധം മുതലായ ഗുണങ്ങളെ ആശ്രയിച്ച് ഓരോ വസ്തുവിനെത്തന്നെ ഭിന്നമായ ഇന്ദ്രിയങ്ങൾ ഗ്രഹിയ്ക്കുന്നതുകൊണ്ട് പലപ്രകാരത്തിൽ അറിയുന്നതുപോലെ ശാസ്ത്രങ്ങളുടെ ഭിന്നമാർഗങ്ങൾകൊണ്ട് ഒരേ പരമാത്മാവിനെയാണ് വർണിയ്ക്കുന്നത്.

കർമം, യജ്ഞം, ദാനം, തപസ്സ്, വേദാധ്യയനം, വേദവിചാരം, മനസ്സംയമം, ഇന്ദ്രിയനിഗ്രഹം, ഭക്തിയോഗം, പ്രവൃത്തിനിവൃത്തിയുക്തമായ കർമങ്ങൾ, ആത്മജ്ഞാനം, വൈരാഗ്യം മുതലായ സാധനകൾകൊണ്ട് സഗുണനിർഗുണരൂപവും സ്വയംപ്രകാശവുമായ ഭഗവാനെത്തന്നെയാണ് പ്രാപിയ്ക്കുന്നത്.

സാധനകൾകൊണ്ട് എന്തു ഫലം കിട്ടുന്നുവെന്ന് ആരെങ്കിലും ചോദിച്ചേക്കാം. "അജ്ഞാനവും ഭ്രമവും നശിയ്ക്കുകയും അനാത്മാവ് അപ്രത്യക്ഷമാവുകയും ചെയ്യുന്നതോടെ യഥാർഥവസ്തു ബുദ്ധിഗോചരമായിത്തീരുന്നു."

കപിലൻ തുടർന്നു: "അമ്മേ ! ഞാൻ നാലു വിധത്തിലുള്ള ഭക്തിയോഗത്തേയും കാലരൂപത്തേയും വിവരിച്ചുകഴിഞ്ഞു. അവിദ്യാജനകമായ കർമംകൊണ്ട് ജീവനു ഭിന്നപ്രകാരത്തിലുള്ള ഗതികൾ ഉണ്ടാകുന്നു. തന്നിമിത്തം അതിനു നിജസ്വരൂപം അറിയാൻ കഴിയുന്നില്ല. ഞാൻ വിവരിച്ച ഈ ജ്ഞാനം ചതിയന്മാർക്കും അവിശ്വാസികൾക്കും ധൂർത്തന്മാർക്കും ഒരിയ്ക്കലും പറഞ്ഞുകൊടുക്കരുത്. വിഷയലോലുപനും ഭക്തിശൂന്യനും ഭക്തന്മാരെ ദുഷിയ്ക്കുന്നവനും ഇതു കേൾക്കാൻ ഇടയാകരുത്. നേരേമറിച്ച് ശ്രദ്ധാലുവും, ഭക്തനും, വിനയസമ്പന്നനും, ദയാമയനും, ശാന്തചിത്തനും മാത്രമേ ഈ ഉപദേശം നൽകാവൂ."

ഇതേകാര്യംതന്നെ ഗീതോപദേശത്തിന്റെ അവസാനഭാഗത്ത് ഭഗവാൻ അർജുനനോടും ഏകാദശസ്കന്ധത്തിൽ ഉദ്ധവരോടും പറഞ്ഞിട്ടുണ്ട്. അധികാരിയ്ക്കുമാത്രമേ ജ്ഞാനം ഫലിയ്ക്കുകയുള്ളൂ എന്നതാണ് അതിനു കാരണം. ഈ ജ്ഞാനത്തിന് അധികാരമില്ലാത്തവർ വിരുദ്ധമായ പ്രചാരം നൽകും. ഈ ഉപദേശംകൊണ്ട് ദേവഹൂതിയുടെ മോഹരൂപമായ ആവരണം ഇല്ലാതായി. അവർ കപിലനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു: 'വരാഹം തുടങ്ങിയ അവതാരങ്ങളെപ്പോലെ ഈ കപിലാവതാരവും മുമുക്ഷുക്കൾക്ക് മാർഗദർശനം നൽകാനാണ് ഉണ്ടായിട്ടുള്ളത്. അങ്ങ് സാക്ഷാൽ ബ്രഹ്മസ്വരൂപിയായ മഹാവിഷ്ണുവാണ്. അങ്ങേയ്ക്ക് നമസ്കാരം.'

കപിലൻ : അമ്മേ ! ഞാൻ പറഞ്ഞുതന്ന സരളമായ മാർഗത്തെ അനുസരിയ്ക്കുന്നതുകൊണ്ട് നിങ്ങൾക്ക് വളരെവേഗം പരമപദം പ്രാപിയ്ക്കാം. എന്റെ വാക്കുകൾ വിശ്വസിയ്ക്കുക. ബ്രഹ്മമുഖ്യരായ ദേവന്മാർ ഈ മാർഗത്തെ അവലംബിച്ചിരുന്നു. ജനനമരണരൂപമായ സംസാരത്തിൽനിന്ന് രക്ഷപ്പെടാനും, മോക്ഷം പ്രാപിയ്ക്കാനും ഈ മാർഗം തീർച്ചയായും സഹായിയ്ക്കും.

കപിലൻ മാതാവിന്റെ അനുജ്ഞയോടുകൂടി അവിടെനിന്നും വിടവാങ്ങി. ദേവഹൂതി പുത്രന്റെ ഉപദേശമനുസരിച്ച് യോഗസാധനകൾ അഭ്യസിച്ചുകൊണ്ട് സമാഹിതചിത്തത്തോടെ ജീവിക്കാൻ തുടങ്ങി. സരളമായ ജീവിതവും തപസ്സുംകൊണ്ട് ആ ശരീരം ക്ഷീണിച്ചു. അനന്തരം അവർ ഭഗവാന്റെ സ്വരൂപധ്യാനം ആരംഭിച്ചു. ഭക്തിയുടെ പ്രവാഹത്താൽ പ്രബലമായ വൈരാഗ്യവും ബ്രഹ്മസാക്ഷാത്കാരവും ജ്ഞാനംകൊണ്ട് പരിശുദ്ധമായ ചിത്തത്തിൽ ആത്മാനുഭൂതിയും ഉണ്ടായി. മായാജന്യമായ ദേഹാദിവസ്തുക്കളിൽ ഭേദഭാവന ഇല്ലാതായി. അവരുടെ ബുദ്ധി ബ്രഹ്മത്തിൽ സ്ഥിരമായി. ജീവഭാവം നിവൃത്തമായി. ക്ലേശം ദൂരീകരിയ്ക്കപ്പെട്ടു. പരമാനന്ദം പ്രാപ്തമായി. നിരന്തരസമാധികൊണ്ട് ശരീരബോധം ഇല്ലാതായി.

ഭഗവാന്റെ ഗുണശ്രവണവും ജ്ഞാനത്തിന്റെ സമാധിയിൽ വ്യതിരേകഭാവംകൊണ്ട് പ്രകൃതിധർമത്തിൽ അനാത്മവസ്തുക്കളുടെ അദർശനവും ആണ് ഭക്തിയോഗത്തിന്റെ മുഖ്യസാധനകളെന്ന് കപിലോപദേശം സ്പഷ്ടമാക്കുന്നു. ഈ സ്ഥിതിയിലെത്തിയാൽ ബാഹ്യകർമങ്ങളിൽനിന്ന് വേഗത്തിൽ നിവൃത്തിയുണ്ടാകുന്നു. കർമങ്ങളിൽ അത്യധികം ആസക്തിയുള്ളവർക്ക് അനന്യചിന്തയോടെ ധ്യാനം ചെയ്യുക സാധ്യമല്ല. അതുകൊണ്ട് വൈരാഗ്യത്തിന്റെ അനിവാര്യതയും ഈ ഉപദേശംകൊണ്ട് സ്പഷ്ടമാകുന്നു.

സ്വപ്നത്തിൽ സാക്ഷിയും പ്രമാതൃപ്രമേയബന്ധവും അവിദ്യയാൽ കല്പിതമായിരിക്കുന്നതുപോലെ ജാഗ്രത്തിലും അനേകം ബന്ധങ്ങൾ കല്പിതമായിട്ടുണ്ട്. പ്രകാശ്യമായ കുടം മുതലായ വസ്തുക്കളോട് പ്രകാശകനായ സൂര്യന് സംബന്ധം ഉണ്ടാകാതിരിയ്ക്കെ സൂര്യനിൽ പ്രകാശകത്വം ഉണ്ടായിരിയ്ക്കുന്നതുപോലെ ആത്മാവും സ്വയംപ്രകാശമാണ്. ഇച്ഛാദ്വേഷാദികൾ ആത്മാവിന് അനർഥകാരികൾ ആകുന്നതെന്തുകൊണ്ട്? അവ അനർഥങ്ങൾക്ക് കാരണമാണെന്നു ജീവന് അറിവില്ല. ഇച്ഛാദ്വേഷാദികൾ അജ്ഞാനത്തിന്റെ വിഷയമാണ്. ആത്മാവിന് ഇച്ഛയുണ്ടാകുന്നില്ല. അജ്ഞാനത്തിൽനിന്നാണ് അതുണ്ടാ



കുന്നത്. വിവേകവൈരാഗ്യസമ്പന്നനായ ജീവൻ ശ്രവണമനനാദികൾക്ക് അധികാരിയാണ്. വേദാന്തവാക്യത്താൽ ബ്രഹ്മരൂപിയായ ആത്മാവിന്റെ ബോധം ഉണ്ടാകുന്ന ചിത്തത്തിൽ ജ്ഞാനസ്വരൂപമായ ആത്മാവ് അഭിവ്യക്തമാകുകയും അതോടെ അവിദ്യ നിവൃത്തമാകുകയും ചെയ്യുന്നു. ആത്മാവ് നിത്യവും ജ്ഞാനസ്വരൂപവുമാണ്. വൃത്തിയുടെ ഉത്പത്തിയോടെ അവിഘ്നമായ ചൈതന്യത്തിന്റെ ഉത്പത്തി പ്രതീതമാവുന്നു. വൃത്തിയുടെ നാശത്തിൽ ആ ചൈതന്യത്തിനും നാശമുണ്ടായതായി തോന്നുന്നു. പക്ഷെ ആത്മജ്ഞാനത്തിന് ഉത്പത്തിയോ നാശമോ ഇല്ല. പക്ഷെ ഉപാധികൾകൊണ്ട് ആത്മജ്ഞാനം പ്രാപ്തമായെന്ന് തോന്നുന്നു. ആത്മജ്ഞാനം ഉണ്ടാകുന്നതിനുമുമ്പ് വിഷയങ്ങളിൽ നിന്ന് നിവൃത്തി ഉണ്ടാകാത്തതിനാൽ സകല പ്രമാണങ്ങൾക്കും സാധുത്വം ഉണ്ടാകുന്നു. ജ്ഞാനോദയത്തിനു ശേഷം അനാത്മപദാർഥങ്ങളിൽനിന്ന് നിവൃത്തിയുണ്ടാകുന്നതിനാൽ വിധി തുടങ്ങിയ യാതൊരു പ്രമാണങ്ങളും ഉണ്ടാകുന്നില്ല. ജ്ഞാനം ഉണ്ടായതിനുശേഷം ലൗകികബന്ധങ്ങളുടെ മാത്ര കുറയുന്നതിനാൽ ജ്ഞാനികൾ പ്രത്യക്ഷം തുടങ്ങിയ വാസ്തവികപ്രമാണങ്ങൾ അംഗീകരിക്കുന്നില്ല. പൂർവവാസനകളുടെ അനിവൃത്തിരൂപം അഥവാ ബാധിതാനുവൃത്തി കൊണ്ട് വ്യവഹാരം ഉണ്ടാകുന്നു. അജ്ഞാനം നശിക്കുന്നതോടെ കർമഹേതുരൂപമായ വർണം, ആശ്രമം, ശരീരാഭിമാനം മുതലായവ നശിയ്ക്കുന്നു. കർമത്തിൽ ആസക്തി ഉണ്ടായിരിക്കുമ്പോൾ ചെയ്ത കർമങ്ങളെപ്പററിയും ശേഷിച്ചുള്ള കർത്തവ്യങ്ങളെപ്പറ്റിയപും ചിത്തത്തിൽ വ്യഗ്രതയുണ്ടായിരിയ്ക്കും. ഈ ദശയിൽ ആത്മാനുഭൂതിയുണ്ടാവുക സാധ്യമല്ല. അതുകൊണ്ട് വിവേകവൈരാഗ്യങ്ങൾ ഉണ്ടായതിനുശേഷമേ കർമബന്ധം ഉപേക്ഷിയ്ക്കാൻ കഴിയൂ. വസ്തുതന്ത്രമായ ആത്മജ്ഞാനത്തിന് അഭേദബുദ്ധിതന്നെയാണ് പ്രമാണം. ഭേദം അഥവാ ദ്വൈതപ്രപഞ്ചം പ്രത്യക്ഷപ്രമാണംകൊണ്ട് സിദ്ധമാകുന്നു. ശാസ്ത്രം ഭേദത്തെ വിശ്വസിയ്ക്കുന്നുണ്ടെങ്കിലും അത് ജ്ഞാതജ്ഞാപകമാകുന്നതിനാൽ പ്രമാണമാവുകയില്ല.

ബ്രഹ്മത്തിൽ അവിദ്യയ്ക്ക് എങ്ങനെ സ്ഥാനമുണ്ടാകുന്നുവെന്ന് ചിലർ ചോദിച്ചേക്കും.

ബ്രഹ്മത്തിൽ അവിദ്യാസംബന്ധം സത്യമാണെന്നുള്ള കരുതൽ തെറ്റാകുന്നു. ബ്രഹ്മം തത്ത്വവും അവിദ്യ കല്പിതവുമാണ്. അതിനാൽ കല്പിതവിരുദ്ധ ധർമം കൊണ്ട് ബ്രഹ്മത്തിൽ യാതൊരു ഹാനിയും ഇല്ല.

വേദങ്ങൾക്കുള്ള ഷഡ്ദർശനങ്ങളിൽ കപിലന്റെ സാംഖ്യദർശനമാണ് ഏറ്റവും പ്രധാനം. അതിൽ പ്രകൃതിയേയും പുരുഷനേയും നിത്യവും യഥാർഥവുമായി കരുതുന്നു. അവയ്ക്കു തമ്മിൽ യഥാർഥസംബന്ധം ഉണ്ടാകുന്നില്ല. പുരുഷൻ അസംഗനാണെന്നുള്ളതാണ് അതിന് കാരണം. എങ്കിലും ഇവിടെ പുരുഷന് കർത്തൃത്വം അംഗീകരിച്ചിട്ടില്ല. ഭോക്താവായി മാത്രമേ കരുതിയിട്ടുള്ളു. ഗീതയിലുള്ള സാംഖ്യയോഗത്തിൽ ചിലേടത്ത് പുരുഷനെ ഭോക്താവായും മറ്റു ചിലേടത്ത് അല്ലാതെയും പറഞ്ഞിട്ടുണ്ട്. ഭാഗവതത്തിലെ കപിലാഖ്യാനത്തിൽ ജ്ഞാനത്തോടൊപ്പം ഭക്തിവൈരാഗ്യങ്ങളെയും വിവരിച്ചിരിയ്ക്കുന്നതിനാൽ ഇവയുടെയെല്ലാം പരിണാമം ഏകാത്മഭാവത്തിൽ മനസ്സിലാക്കണം. ഇവിടെ ജ്ഞാനത്തിൽ പ്രകൃതിയേയും പുരുഷനേയും ഭിന്നമായി കാണിച്ചിട്ടില്ല. ഭക്തികൊണ്ട് പ്രകൃതി പുരുഷനുമായി ഐക്യം പ്രാപിയ്ക്കുന്നു. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ ജ്ഞാനം പ്രകൃതിയെ കല്പിതമായി കരുതുന്നതോടെ അതിന്റെ അഭാവം ഉണ്ടാകുന്നു. അതിനാൽ സാംഖ്യദർശനത്തിലെ സൂത്രങ്ങളെക്കാൾ ഭാഗവതത്തിലെ കപിലാഖ്യാനം ശ്രേഷ്ഠമാണ്.

**ഹരിഃ ഓം തത് സത്.**

## മൂന്നാം സ്കന്ധം സമാപ്തം





# നാലാം സ്കന്ധം



## ദക്ഷാഖ്യാനത്തിന്റെ അധ്യാത്മഭാവം

മൂന്നാം സ്കന്ധത്തിലെ കപിലാഖ്യാനത്തിൽ പ്രകൃതിപുരുഷന്മാരുടെ ബന്ധം സ്പഷ്ടമാക്കിയിരിയ്ക്കുന്നു. അതുകൊണ്ട് കഥ കേൾക്കുന്നവർക്ക് നിത്യവും അനിത്യവുമായ വസ്തുക്കൾക്ക് തമ്മിലുള്ള ഭേദം അറിയാൻ കഴിയും. ശ്രീമത് ശങ്കരാചാര്യരുടെ അദ്വൈതമാർഗത്തിലെ പ്രഥമസാധനയാണത്. നാലാം സ്കന്ധത്തിൽ നിത്യവസ്തുവിനെ (ശങ്കരനെ) അനാദരിച്ചതുകൊണ്ട് ഉണ്ടാകുന്ന ആപത്തുകൾ ദക്ഷന്റെ കഥകൊണ്ട് സ്പഷ്ടമാക്കുകയും നിത്യവസ്തുവിനെ ആദരിയ്ക്കുന്നതുകൊണ്ടുള്ള ഗുണങ്ങൾ ധ്രുവന്റെ കഥയിലൂടെ വിശദീകരിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു. അനിത്യവസ്തുക്കളിൽ വൈരാഗ്യം ഉളവാക്കാനാണ് പുരഞ്ജനാഖ്യാനം വിവരിയ്ക്കുന്നത്. പിന്നീട് ധ്രുവന്റെ വംശത്തിലുണ്ടായ പൃഥുരാജാവിന്റെ മഹിമയും വിശദമാക്കിയിട്ടുണ്ട്.

നാലാം സ്കന്ധത്തിന്റെ ആദ്യഭാഗത്ത് ദേവഹൂതിയുടെ ഒൻപതുപുത്രിമാരുടെയും അവരുടെ ഭർത്താക്കന്മാരായ മഹർഷിമാരുടെയും കാര്യം പറഞ്ഞിട്ടുണ്ട്. അവരുടെ സന്താനങ്ങളെപററിയും അവിടെത്തന്നെ പരാമർശിച്ചിട്ടുണ്ട്; ശ്രീമദ് ഭാഗവതത്തിലും അതുപോലുള്ള മററു പുരാണഗ്രന്ഥങ്ങളിലുമെല്ലാം ഈ കഥ സവിസ്തരം പ്രതിപാദിയ്ക്കുന്നുണ്ട്. എല്ലാ കഥകളിലും ഭാഗികമായി ഭഗവാന്റെ അവതാരകഥയും വരുന്നുണ്ട്. അതുകൊണ്ട് പുരാണത്തിലെ കഥകളെല്ലാം പാപനാശകവും ഭക്തിസംവർധകവുമാണ്. ഒന്നാം സ്കന്ധം അഞ്ചാമധ്യായത്തിൽ ശ്രീനാരദമഹർഷി വേദവ്യാസനോടു പറഞ്ഞു: ഭഗവൻ ! അങ്ങ് പുരുഷാർഥങ്ങളെല്ലാം വേണ്ടപോലെ പ്രപഞ്ചനം ചെയ്തുകഴിഞ്ഞു. പക്ഷെ ഭഗവദ്ഗുണങ്ങൾ പ്രകടമാക്കുന്ന കഥകളൊന്നും എഴുതിയിട്ടില്ല. അതുകൊണ്ട് മനുഷ്യർക്ക് ഭക്തി വർധിയ്ക്കത്തക്കവണ്ണം ഭഗവാന്റെ ലീലകൾ വർണിയ്ക്കണം. ഭക്തിയില്ലെങ്കിൽ ജ്ഞാനവും കർമവുമൊന്നും ശോഭാവഹമല്ല. ഭഗവാന്റെ ലീലകളൊഴിച്ച് മനുഷ്യർ പറയുന്നതെല്ലാം ഭേദഭാവനയുളവാക്കാൻ കാരണമാകുന്നതിനാൽ മനുഷ്യബുദ്ധി ചഞ്ചലമാകുന്നു. കാറ്റേറ്റുലയുന്ന വെള്ളം പോലെ അത് ഒരിയ്ക്കലും സ്ഥിരമായിരിയ്ക്കുന്നില്ല. നിവൃത്തിമാർഗത്തിലൂടെ ഭഗവത്സ്വരൂപം പ്രത്യക്ഷമാക്കി ആനന്ദമനുഭവിയ്ക്കാൻ ചുരുക്കം ചിലർക്കേ കഴിവുള്ളു. സകാമകർമങ്ങളിൽ ഏർപ്പെട്ടിരിയ്ക്കുന്നവർക്ക് ഭഗവാന്റെ ലീലകളും കഥകളും കേൾക്കുക ഒരാവശ്യമാണ്.'

ഇന്ന് അധികംപേരും ദിനപ്പത്രങ്ങളിൽ പ്രസിദ്ധീകരിയ്ക്കുന്ന ഭേദബുദ്ധിവർധകങ്ങളായ കഥകൾ വായിയ്ക്കുന്നു. പണ്ട് ഇതൊന്നും ആരും ഇഷ്ടപ്പെട്ടിരുന്നില്ല. ലൗകികവിഷയങ്ങളെ അതിജീവിയ്ക്കാൻ കരുത്തുണ്ടാക്കുന്ന സത്കഥകൾ ഓരോ വീട്ടിലും വായിച്ചുവന്നു. പൂർവജന്മത്തിലെ സത്സംഗത്തിന്റെ പരിണതഫലമായിട്ടാണ് നാരദൻ ഭക്തനായിത്തീർന്നത്. നാരദന്റെ പ്രേരണകൊണ്ടാണ് വ്യാസഭഗവാൻ ഭക്തിയും ജ്ഞാനവും വൈരാഗ്യവും വളർത്താൻ പര്യാപ്തമായ കഥകൾ പുരാണങ്ങളായി എഴുതിവെച്ചത്. ദേവഹൂതിയുടെ പുത്രിയായ അനസൂയ അത്രിമഹർഷിയെ വിവാഹംചെയ്തുവെന്ന് മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഭഗവാനെപോലുള്ള ഒരു പുത്രനുണ്ടാകാനായി അത്രിമഹർഷി വളരെക്കാലം തപസ്സുചെയ്തു. തത്ഫലമായി അദ്ദേഹത്തിനു തേജസ്വികളായ മൂന്നു പുത്രന്മാരുണ്ടായി. വിഷ്ണുവിന്റെ അംശത്താലുണ്ടായ പുത്രനു ദത്താത്രേയൻ എന്നു പേരിട്ടു. അദ്ദേഹത്തിന്റെ ജ്ഞാനത്തെപ്പറ്റി ഏകാദശസ്കന്ധത്തിൽ പ്രതിപാദിയ്ക്കും. അനസൂയ രാമായണത്തിൽ സീതയ്ക്കു സതീധർമം ഉപദേശിയ്ക്കുന്നു. അത്രി എന്ന പദത്തിനു സമാധിഭാഷയിൽ അ-ത്രി- മൂന്നു ഗുണങ്ങൾ ഇല്ലാത്തത് എന്നും അനസൂയ എന്നതിനു അസൂയയുടെ അംശം പോലുമില്ലാത്തതെന്നും അർഥമാകാം. ഇത്തരം പേരുകൾ കേൾക്കുന്നതുകൊണ്ടുതന്നെ സാത്ത്വികവൃത്തിയുണ്ടാകുന്നു. ഈ വിധത്തിലുള്ളതായിരുന്നു, നമ്മുടെ പ്രാചീനേതിഹാസങ്ങൾ. ഇന്നത്തെ പത്രങ്ങളിൽ ഇത്തരംകഥകൾ കാണുന്നില്ല. അതുകൊണ്ട് മനുഷ്യരിൽ ഭക്തിയും ജ്ഞാനവൈരാഗ്യങ്ങളും ഉണ്ടാകുന്നില്ല. കഥാഗതിയുടെ വേഗതകൊണ്ട് *സിനിമ* കാണുമ്പോൾ സ്ഥിരബുദ്ധിയോടെ അത് മനസ്സിലാക്കാൻ കഴിയുന്നില്ല. ചില ധാർമികകഥകൾ ചിത്രീകരിച്ചിട്ടുണ്ടെങ്കിലും അവയിൽ പലപ്പോഴും ശ്രീരാമനായി അഭിനയിയ്ക്കുന്നത് ഇക്കാര്യങ്ങളിൽ വിശ്വാസമില്ലാത്ത ഒരുവനും സീതയുടെ ഭാഗം അഭിനയിയ്ക്കുന്നത് സംസ്കാരവിഹീനയും ആയിരിയ്ക്കും. അതുകൊണ്ട് പ്രേക്ഷകരിൽ ആ കഥകളുടെ പ്രഭാവം പതിയുന്നില്ല. ആ സ്ത്രീയുടെ ജീവിതം സീതയുടേതുപോലുള്ളതല്ലെങ്കിൽ അവരുടെ അഭിനയംകൊണ്ട് സീതയുടെ



ഭാവം പൂർണമായും പ്രകടമാവുകയില്ല. *സിനിമ*കൊണ്ടു കണ്ണിനും ചെവിയ്ക്കും മനസ്സിനും കർമോന്മുഖമാകാൻ കഴിയും. വായയ്ക്ക് *സോഡ*യോ കപ്പലണ്ടിയോ കിട്ടിയേക്കും. മൂക്കിന് സുഗന്ധമുണ്ടാക്കാൻ പുറത്തെ തോട്ടങ്ങളിലുള്ള പുഷ്പങ്ങൾ മതിയാകുമായിരിയ്ക്കും. അങ്ങനെ ഒരു സിനിമാഹാളിൽ പഞ്ചേന്ദ്രിയങ്ങളുടെ വൃത്തി, വിഷയങ്ങളിൽ ലയിയ്ക്കുന്നതല്ലാതെ ആത്മതേജോവൃദ്ധിയ്ക്ക് യാതൊരു മാർഗവുമില്ല. ഭഗവദ്ഗുണഗാനങ്ങൾ ദുർലഭമാണ്. പുരാണകഥകളിൽ ചിലേടത്ത് അതിശയോക്തികളും കണ്ടുവെന്നു വരാം. എന്നാലും ഭഗവാന്റെ ലീലകളുടെ പ്രകാശം കൊണ്ടു സത്ത്വഗുണത്തിനു വൃദ്ധിയുണ്ടാകുന്നു. അത്രി മഹർഷി നിരാഹാരനായി സത്പുത്രനുവേണ്ടി ഒറ്റക്കാലിൽനിന്നു തപസ്സുചെയ്തു. ഇതിൽ അല്പം അതിശയോക്തി ഉണ്ടായിക്കൂടെന്നില്ല. പക്ഷേ ഒരു കാര്യം പകൽപോലെ സ്പഷ്ടമാണ്; സത്പുത്രനുണ്ടാകാൻ വളരെ സംയമം ആവശ്യമാണെന്ന് അന്തഃകരണത്തിൽ സാത്ത്വികവൃത്തി ഉണ്ടായിരിയ്ക്കെ ജനിയ്ക്കുന്ന പ്രജയിലും സാത്ത്വികഭാവം ഉണ്ടായിരിയ്ക്കും. പുരാണകഥകളിൽ ജീവത്വത്തെ സത്പഥത്തിലേയ്ക്കു തിരിച്ചുവിടുന്ന പല കാര്യങ്ങളും ഉണ്ട്.

മനു തന്റെ പുത്രിയായ പ്രസൂതിയെ ദക്ഷപ്രജാപതിയ്ക്കു നല്കിയെന്നു പറഞ്ഞിട്ടുണ്ടല്ലോ. ആ പുണ്യവതിയ്ക്കു പതിനാറു പുത്രികൾ ഉണ്ടായി. ആദ്യത്തെ പതിമൂന്നു പുത്രിമാരെ യമധർമൻ (ധർമം) വിവാഹം കഴിച്ചു. അവരിൽ ധർമത്തിനുണ്ടായ സന്താനങ്ങളുടെ പേരുകൾ താഴെ ചേർക്കുന്നു.

1. ശ്രദ്ധയുടെ പുത്രൻ ശുഭം.
2. മൈത്രിയുടെ പുത്രൻ പ്രസാദം.
3. ദയയുടെ പുത്രൻ അഭയം.
4. ശാന്തിയുടെ പുത്രൻ സുഖം.
5. തുഷ്ടിയുടെ പുത്രൻ മോദം.
6. പുഷ്ടിയുടെ പുത്രൻ അഹങ്കാരം.
7. ക്രിയയുടെ പുത്രൻ യോഗം.
8. ഉന്നതിയുടെ പുത്രൻ ദർപ്പം.
9. ബുദ്ധിയുടെ പുത്രൻ അർഥം.
10. മേധയുടെ പുത്രൻ സ്മൃതി.
11. തിതിക്ഷയുടെ പുത്രൻ ക്ഷേമം.
12. ഹ്രീ (ലജ്ജ)യുടെ പുത്രൻ വിനയം.
13. മൂർത്തിയുടെ പുത്രൻ നരനാരായണൻ.

നമുക്കും ശ്രദ്ധ തുടങ്ങിയ ഗുണങ്ങളുണ്ടായിരുന്നാൽ തദനുസൃതമായ ഫലങ്ങളും ലഭിയ്ക്കുകതന്നെ ചെയ്യും.

ദക്ഷപ്രജാപതിയുടെ ഒരു കന്യകയായ സതിയെ സംഹാരരുദ്രനായ ശിവൻ വിവാഹം കഴിച്ചു. ഇവിടെ ശിവന്റെ വിശേഷണമായി 'ഭവച്ഛിദം' എന്ന ശബ്ദമുണ്ട്. അതു സാക്ഷാൽ ജ്ഞാനസ്വരൂപം അഥവാ ബ്രഹ്മരൂപമാണ്. സതി എന്നതിനു സത്യരൂപമായ ബ്രഹ്മത്തെ അനുസരിയ്ക്കുന്നവൾ എന്നർഥം. സത്യത്തെ അനുസരിയ്ക്കുന്നവളാണ് സതി. ഇന്നു സ്ത്രീകൾ ഈ അർഥം മറന്നിരിയ്ക്കുകയാണ്. ശ്രീമഹാദേവന്റെ ഗണനായകനായ നന്ദീശ്വരൻ ദക്ഷനെ ശപിയ്ക്കുന്നിടത്ത് ദക്ഷപ്രജാപതിയുടെ യഥാർഥരൂപം പ്രകടമാകുന്നുണ്ട്. ദക്ഷനെ ഭേദബുദ്ധിയുള്ള ഒരു മൂർഖനായിട്ടാണ് അവിടെ ചിത്രീകരിച്ചിട്ടുള്ളത്. ശിവനെ ദ്രോഹിയ്ക്കുകയാൽ പരമതത്ത്വത്തിൽ വിമുഖനായിപ്പോകട്ടെയെന്ന് ദക്ഷനു ശാപം കിട്ടി. അദ്ദേഹത്തിന്റെ ഗൃഹസ്ഥാശ്രമം പോലും കപടമാണെന്നും ബുദ്ധി അവിദ്യയ്ക്ക് അധീനമാണെന്നും അവിടെ വിശദമാക്കിയിട്ടുണ്ട്. ദക്ഷശബ്ദത്തിന് മായാധീനമായ ബുദ്ധിയെന്നർഥം. അത് അവിദ്യയുടെ സ്വരൂപമാണ്. ആ അവിദ്യയ്ക്ക് വിദ്യാരൂപിയായ ശിവനോട് വിരോധമുണ്ടായി.

ശിവൻ സാക്ഷാൽ ബ്രഹ്മസ്വരൂപമാണ്. അദ്ദേഹത്തെപ്പറ്റി ഭാഗവതത്തിൽ പറയുന്നു:

**കസ്തം ചരാചരഗുരും നിർവൈരം ശാന്തവിഗ്രഹം**
**ആത്മാരാമം കഥം ദ്വേഷ്ടി ജഗതോ ദൈവതം മഹത്.**

(നിർവൈരനും ശാന്തമൂർത്തിയും ആത്മാരാമനുമായ ശ്രീമഹാദേവൻ സർവചരാചരങ്ങളുടേയും ഗുരുവാണ്. ജഗത്തിന്റെ ഇഷ്ടദൈവമായ അദ്ദേഹത്തോട് ആർക്ക് എങ്ങനെ വൈരമുണ്ടാകും?)

ഇതേ ചോദ്യംതന്നെ വിദുരർ മൈത്രേയനോടു ചോദിയ്ക്കുന്നു. ദക്ഷൻ ഭഗവാന്റെ ശ്വശുരനായിരുന്ന സ്ഥിതിയ്ക്ക് അവർ തമ്മിലെങ്ങനെ വിരോധമുണ്ടായെന്നും സതിയ്ക്ക് ആത്മഹത്യ ചെയ്യേണ്ടിവന്നത് എങ്ങനെ എന്നും വിശദമായി പറഞ്ഞുതരണമെന്ന് വിദുരർ ആവശ്യപ്പെട്ടു.

മൈത്രേയൻ പറഞ്ഞു: മുമ്പ് മരീചി തുടങ്ങിയ പ്രജാപതികളുടെ യജ്ഞത്തിന് സകല മഹർഷിമാരും അഗ്നി തുടങ്ങിയ ദേവതകളും സന്നിഹിതരായിരുന്നു. സൂര്യനെപോലെ തേജസ്വിയായ ദക്ഷപ്രജാപതി സഭയിലെത്തിയപ്പോൾ ആ തേജസ്സുകൊണ്ട് എല്ലാവരുടെയും കണ്ണു ചിമ്മിപ്പോയി. ബ്രഹ്മാവും ശിവനുമൊഴിച്ചുള്ള എല്ലാവരും എഴുന്നേറ്റു ദക്ഷനെ വന്ദിച്ചു. ദക്ഷൻ ബ്രഹ്മാവിനെ നമസ്കരിച്ചിട്ട് തന്റെ ആസനത്തിലിരുന്നു. തന്റെ ജാമാതാവായ ശ്രീമഹാദേവൻ, തന്നെ അവഗണിച്ചതു കണ്ടു ദക്ഷൻ ക്രുദ്ധനായി. സദസ്സിലിരുന്ന ദേവകളോടായി അദ്ദേഹം പറഞ്ഞു: 'എന്റെ കന്യകയെ സ്വീകരിച്ചതോടെ മഹാദേവൻ എന്റെ ശിഷ്യ*നായിത്തീർന്നു. എന്നെക്കണ്ടിട്ട് എഴുന്നേല്ക്കുകയോ ബഹുമാനിയ്ക്കുകയോ ചെയ്യാത്തതിനാൽ ക്രിയകളിൽ

* ശിഷ്യൻ = ശാസനയെ അർഹിയ്ക്കുന്നവൻ



ഭ്രഷ്ടനാണ് അയാൾ. പോരെങ്കിൽ ലോകമര്യാദയെ ഉല്ലം ഘിയ്ക്കയും ചെയ്തിരിയ്ക്കുന്നു. ഇവൻ ശരീരത്തിൽ ചിതാ ഭസ്മം പുരട്ടുന്നു. (അനാത്മാവിനെ ദഹിപ്പിയ്ക്കുന്നവൻ എന്നാണ് ഇതിനർഥം. ബ്രഹ്മത്തിന്റെ സ്വരൂപവും ഈ ശിവ സ്വരൂപത്തിന് തുല്യമാണ്.) സ്വയം ഉന്മത്തനായ ഇയാൾ ഉന്മത്തർക്ക് പ്രിയനുമാണ്. എന്റെ മകളെ ഇയാൾക്കു കൊടു ത്തത് വലിയ തെററായിപ്പോയി." അനന്തരം ദക്ഷൻ ശിവനെ ഇങ്ങനെ ശപിച്ചു: "ഈ ശിവന് ഇന്നുമുതൽ മററു ദേവതകളോടൊപ്പം യജ്ഞഭാഗം കിട്ടാതിരിയ്ക്കട്ടെ." (ആത്മാവ് കർമരഹിതനാകയാൽ ദേവകൾക്കു ലഭിയ്ക്കുന്ന യജ്ഞാംശം അതിന് ആവശ്യമില്ല. ഇക്കാര്യം ദക്ഷനു മന സ്സിലായിരുന്നില്ല.) ദക്ഷൻ സഭയിൽനിന്ന് സ്വഗൃഹത്തി ലേയ്ക്കു പോയി. ദക്ഷന്റെ ശാപവൃത്താന്തം അറിഞ്ഞ നന്ദി ദക്ഷനെ തിരിച്ചുശപിച്ചു. ഭേദബുദ്ധിയുള്ളവനും മൂർഖനു മായ ദക്ഷൻ നശ്വരമായ ശരീരത്തിൽ അഭിമാനംകൊണ്ട് ദ്വേഷരഹിതനായ ശങ്കരവിരോധം ഭാവിയ്ക്കുന്നു. അതു കൊണ്ട് അയാൾ പരമാർഥത്തിൽ സദാ വിമുഖനും സ്ത്രീല മ്പടനും ആകുന്നതിനു പുറമെ അയാളുടെ മുഖം അല്പദി വസത്തിനുള്ളിൽ ആട്ടിന്റേതുപോലെ ആവുകയും ചെയ്യട്ടെ!

ബലിപീഠത്തിനുമുമ്പിൽ നില്ക്കുന്ന മുട്ടനാട് പെണ്ണാടിനെക്കണ്ട് വിഷയഭോഗത്തിനായി അതിന്റെ പിന്നാലെ തിരിയുന്നതുപോലെ അജ്ഞാനികളായ മനുഷ്യർ മരണത്തെപ്പററി അറിഞ്ഞിട്ടും വിഷയഭോഗങ്ങളിൽ മുഴുകി ക്കൊണ്ടിരിയ്ക്കുന്നു. പെൺപട്ടി ശുനകവീരനെ തിരസ്ക രിയ്ക്കുന്നുവെങ്കിലും അവൻ അവളെ വിട്ടുകളയുന്നില്ല. സംഭോഗാവസരത്തിൽ പെൺകഴുത ആൺകഴുതയെ തൊഴിയ്ക്കുന്നെങ്കിലും അവന് ലജ്ജയുടെ ലേശംപോലും ഉണ്ടാകുന്നില്ല. വിഷയാസക്തരായ മനുഷ്യരുടെ സ്ഥിതി ഈ മൂന്നു മൃഗങ്ങളുടേതിൽനിന്നും ഭിന്നമല്ല. നന്ദി ബ്രഹ്മാനന്ദ ത്തിന്റെ പ്രതീകമാണ്. അതിന്റെ ശാപം ദക്ഷനെ മാത്രമല്ല ആധുനികരായ പലരേയും ബാധിയ്ക്കുന്നുണ്ട്.

നന്ദി തുടർന്നു പറഞ്ഞു: ഈ മൂർഖൻ അവിദ്യയെ വിദ്യയായി കരുതുന്നു. അതുകൊണ്ട് അയാൾക്കും ശങ്ക രനെ അപമാനിയ്ക്കുന്ന സകല അജ്ഞാനികൾക്കും ജന നമരണരൂപമായ സംസാരത്തിൽനിന്ന് മോചനം ലഭിയ്ക്കു കയില്ല. ശങ്കരനെ ദ്വേഷിയ്ക്കുന്നവൻ കർമമാർഗത്തിൽനിന്ന് വിമുക്തി നേടുകയില്ല. ഗുണദോഷങ്ങളെപ്പറ്റി ചിന്തിയ്ക്കാ നും അവന് സാധ്യമല്ല. വിദ്യ, തപസ്സ്, വ്രതം മുതലായ വയെ ദുരുപയോഗംചെയ്ത് ധനം, ശരീരം, ഇന്ദ്രിയങ്ങൾ ഇവയുടെ സമൃദ്ധിയിൽ മോഹിച്ച് ഭിക്ഷുക്കളായി ഭൂമിയിൽ അലഞ്ഞുതിരിയും." ബ്രാഹ്മണർക്കു നല്കിയ ഈ ശാപം കേട്ട് ഭൃഗു ക്രുദ്ധനായി. ശിവഭക്തന്മാരെല്ലാം ശാസ്ത്രവിരു ദ്ധമായ ആചാരം നടത്തുന്നവരും പാഖണ്ഡി കളും ആയി പ്പോകട്ടെയെന്ന് അദ്ദേഹം ശപിച്ചു. ശ്രീമദ് ഭാഗവതം വിഷ്ണുവിനെ മുഖ്യദേവതയായും ശിവനെ ഉപദേവതയായും ചിത്രീകരിയ്ക്കുന്നു. മറ്റൊരു പ്രകാരത്തിൽ പറഞ്ഞാൽ വിഷ്ണുവിനെ കാരണബ്രഹ്മ മായും ശിവനെ കാര്യബ്രഹ്മമായും കരുതുന്നു. ഭൃഗു വിഷ്ണുഭക്തനായിരുന്നതിനാലാണ് ശിവഭക്തനായ നന്ദിയെ തിരിച്ചു ശപിച്ചത്. സകല പുരാണങ്ങളിലും കാര ണബ്രഹ്മം ഉപാസ്യവും കാര്യബ്രഹ്മം ഉപാസകനുമാണ്. ഓരോ ദേവതയും സ്വഭക്തന്മാർക്കു ബ്രഹ്മരൂപമായി തോന്നു ന്നു. വിഷ്ണുവും ശിവനും യഥാർഥത്തിൽ ബ്രഹ്മരൂപംത ന്നെയാണ്. വൈരാഗ്യം കുറഞ്ഞവർ യോഗമാർഗവും വൈരാഗ്യമുള്ളവർ സാംഖ്യവുമാണ് ഇഷ്ടപ്പെടുന്നത്. വിദ്വാ ന്മാർ ഈ രണ്ടു മാർഗങ്ങളുടേയും ആരാധ്യദേവതകളിൽ ഭേദം ഒന്നും കാണുന്നില്ല. ദക്ഷനെപ്പോലുള്ള അജ്ഞാനി കൾ ശങ്കരരൂപിയായ ജ്ഞാനത്തെ തിരസ്കരിയ്ക്കുന്നു. കാലക്രമേണ ദക്ഷനും ശിവനും തമ്മിൽ വൈരം മുഴുത്തു. ബുദ്ധിയ്ക്ക് ആത്മാകാരവൃത്തി ലഭിച്ചിട്ടില്ലാത്ത ദക്ഷനെപ്പോ ലുള്ള ലൗകികർ സജ്ജനങ്ങളെ ദ്വേഷിച്ചുകൊണ്ടിരിയ്ക്കു ന്നു. പ്രജാപതികളുടെ കൂട്ടത്തിൽ ഒന്നാംസ്ഥാനം ബ്രഹ്മാ വിൽനിന്നും ലഭിച്ചിരുന്നതിനാൽ ദക്ഷന്റെ ഗർവ് വർധിച്ചി രുന്നു. അതുകൊണ്ട് ശങ്കരപ്രഭൃതികളായ ബ്രഹ്മജ്ഞാനി കൾക്ക് അയാൾ യജ്ഞഭാഗം കൊടുക്കാറില്ലായിരുന്നു. ഒരി യ്ക്കൽ അയാൾ ബൃഹസ്പതിയജ്ഞം ആരംഭിച്ചു. ബൃഹ സ്പതി എന്നതിന് മായാബദ്ധമായ ബുദ്ധി എന്നർഥം. ആ യജ്ഞത്തിൽ സകല മഹർഷിമാരും പരിവാരങ്ങളും പങ്കെ ടുത്തിരുന്നു. ആകാശമാർഗം സഞ്ചരിയ്ക്കുന്ന സിദ്ധന്മാർ ദക്ഷന്റെ യജ്ഞത്തെപ്പറ്റി സംസാരിയ്ക്കുന്നത് സതി കേൾക്കാൻ ഇടയായി. അവൾ ഭഗവാനോടു പറഞ്ഞു: 'അച്ഛൻ ഒരു വലിയ യജ്ഞോത്സവം ആരംഭിച്ചിരിയ്ക്കുന്നു. സകല ദേവകളും അവിടെ പോകുന്നുണ്ട്. എനിയ്ക്കും അതിൽ പങ്കെടുക്കണമെന്ന് ആഗ്രഹമുണ്ട്. മറ്റു സഹോദ രികളെല്ലാം അവിടെ വരുമായിരിയ്ക്കും. അവരെയും ഒന്നു കാണാമല്ലോ. വളരെക്കാലമായി അച്ഛനമ്മമാരെയും സഹോ ദരങ്ങളേയും കാണാൻ കൊതിച്ചിരിയ്ക്കുകയാണ് ഞാൻ.

**ത്വയ്യേതദാശ്ചര്യമജാത്മമായയാ**
**വിനിർമിതം ഭാതി ഗുണത്രയാത്മകം**
**തഥാപ്യഹം യോഷിദതത്ത്വവിച്ച തേ**
**ദീനാ ദിദൃക്ഷേ ഭവ! മേ ഭവക്ഷിതിം.** (4.3.11)

(ജന്മരഹിതനായ പ്രഭോ, ആശ്ചര്യകരവും ത്രിഗുണാത്മ കവുമായ ജഗത്ത് അവിടുത്തെ മായകൊണ്ട് നിർമിതമായി കാണ പ്പെടുന്നു. എങ്കിലും സ്ത്രീസ്വഭാവംകൊണ്ട് അങ്ങയെ ശരിയ്ക്കറി യാൻ എനിയ്ക്ക് കഴിവില്ല. ദീനയായ എനിയ്ക്ക് എന്റെ ജന്മഭൂമി കാണാൻ ആഗ്രഹം ഉണ്ട്.)

ഇവിടെ വൃത്തിയുടെ സ്വരൂപവും ബ്രഹ്മത്തിന്റെ നേർക്ക് തിരിഞ്ഞിട്ടുള്ള വൃത്തിയ്ക്ക് സംസാരോന്മുഖമാ



കാൻ ഇടയായാൽ ജീവന് ഉണ്ടാകുന്ന ദശാഭേദവും സതിയുടെ ചരിത്രത്തിൽനിന്ന് മനസ്സിലാക്കാൻ കഴിയും.

അതുകൊണ്ടാണ് സന്ന്യാസിമാർ അവരുടെ പൂർവബന്ധുക്കളെ കാണുന്നതും ജന്മഭൂമിയിൽ മടങ്ങിപ്പോകുന്നതും നിഷിദ്ധമായി കരുതിയിട്ടുള്ളത്.

സതി തുടർന്നു പറഞ്ഞു: എന്റെ ജ്ഞാനം ശ്രവണമൂലകം മാത്രമാണ്. അത് ഇനിയും അർഥഗോചരമായിട്ടില്ല. ദൃഢമാകാത്ത ജ്ഞാനത്തിന്റെ ശക്തി ക്രമേണ ക്ഷയിയ്ക്കുന്നു.

സതിയുടെ വാക്കുകളിൽനിന്നും സ്വതന്ത്രമല്ലാത്ത അവിദ്യ സ്വാതന്ത്ര്യം ആഗ്രഹിയ്ക്കുന്നുവെന്ന് സ്പഷ്ടമാണല്ലോ. അവിദ്യയ്ക്ക് ബ്രഹ്മത്തോട് യഥാർഥബന്ധം ഉണ്ടാകാതിരിയ്ക്കെ ശങ്കരരൂപിയായ ജ്ഞാനത്തോടും ആ ബന്ധം ഉണ്ടാവുക സാധ്യമല്ല. പരസ്പരവിരുദ്ധമായ രണ്ട് ധർമങ്ങൾക്ക് ഒരേ വസ്തുവിൽ ഒരുമിച്ച് ഇരിയ്ക്കുക സാധ്യമല്ല. സതിയ്ക്ക് പിതൃഗൃഹത്തിൽ വെച്ചുണ്ടായ അപമാനം നിമിത്തം അഗ്നിയിൽവീണ് ജീവത്യാഗം ചെയ്യേണ്ടിവന്നതുപോലെ യാഥാർഥ്യമായി പരിണമിയ്ക്കാൻ ആഗ്രഹിക്കുന്ന അവിദ്യയ്ക്കും നാശമുണ്ടാകുന്നു.

സതി ശിവനോടു പറഞ്ഞു: നമുക്ക് അച്ഛന്റെ ക്ഷണമില്ലെങ്കിലും അവിടെ പോകുന്നത് തെററല്ല. പതി, ഗുരു, മാതാപിതാക്കൾ തുടങ്ങി അടുത്ത ബന്ധമുള്ളവരുടെ വീട്ടിൽ പോകാൻ ക്ഷണം ആവശ്യമില്ല. ദയവുചെയ്ത് എന്നെ പോകാൻ അനുവദിയ്ക്കണം.

ഭഗവാൻ :- 'നീ പറയുന്നത് ശരിയാണ്. അനാത്മാവിന്റെ അഭിമാനമുള്ളിടത്തും നമ്മെ ദോഷദൃഷ്ടിയോടെ വീക്ഷിയ്ക്കുന്നിടത്തും പോകുന്നത് ശരിയല്ല. വിദ്യ, ധനം, കുലീനത, തപസ്സ്, നല്ല ശരീരം, യൗവനം ഇവയെല്ലാം സത്പുരുഷന്മാർക്ക് സദ്ഗുണങ്ങളാണെങ്കിലും നീചന്മാർക്ക് ദുർഗുണങ്ങളുമാണ്. ഇവകൊണ്ട് നീചന്മാരുടെ അഭിമാനം വർധിയ്ക്കുകയും അവരുടെ ബുദ്ധി നശിയ്ക്കുകയും ചെയ്യുന്നു. മൂർഖരായ ബന്ധുക്കളുടെ ഗൃഹത്തിൽ പോകുന്നതു നന്നല്ല. സ്വജനങ്ങളുടെ കൊള്ളിവാക്കുകൾകൊണ്ട് ഉണ്ടാകുന്ന ദുഃഖം ദുസ്സഹമാണ്. ദക്ഷന്റെ പുത്രിയാണ് നീയെ ങ്കിലും എന്നെ ആശ്രയിച്ച് കഴിയുന്നതിനാൽ നിനക്കവിടെ മാനമില്ല. ജ്ഞാനികൾ തമ്മിൽ കാണുമ്പോൾ ബഹുമാനി യ്ക്കുന്നത് സകലരിലും അന്തർലീനമായ ആത്മാവിനെയാണ്.

**സത്ത്വം വിശുദ്ധം വസുദേവശബ്ദിതം**
**യദീയതേ തത്ര പുമാനപാവൃതഃ**
**സത്ത്വേ ച തസ്മിൻ ഭഗവാൻ വാസുദേവോ**
**ഹ്യധോക്ഷജോ മേ മനസാ വിധീയതേ.** (4.3.23)

(പരിശുദ്ധമായ അന്തഃകരണത്തിന്റെ പേരാണ് വസുദേവൻ. ആ അന്തഃകരണത്തിൽ - പരമപുരുഷജ്ഞാനരൂപമായ ഭഗവാൻ വാസുദേവന്റെ സാക്ഷാത്കാരം ഉണ്ടാകുന്ന പരിശുദ്ധമായ ചിത്തത്തിൽ - സ്ഥിതനും ഇന്ദ്രിയാതീതനുമായ ഭഗവാനെ ഞാൻ മനസാ നമസ്കരിയ്ക്കുന്നു.)

എന്നെ പ്രജാപതികളുടെ സഭയിൽ വച്ച് അപമാനിച്ച ദക്ഷൻ നിന്റെ പിതാവാണെങ്കിലും എന്റെ ശത്രുവാണ്. എന്നെ അനുസരിയ്ക്കാതിരിയ്ക്കുന്നത് നിനക്ക് ശുഭാവഹമല്ല. അവിടെ നിന്നെ അപമാനിയ്ക്കുകയാണെങ്കിൽ അത് നിന്റെ മരണത്തിന് വഴി തെളിയിയ്ക്കും.'

ഈ വാക്കുകളിൽ ഭഗവാൻ അന്തഃകരണശുദ്ധിയെപ്പറ്റി സ്പഷ്ടമായി പ്രതിപാദിയ്ക്കുന്നു. പരിശുദ്ധമായ അന്തഃകരണം ഉള്ളവരോടുമാത്രമേ സംസർഗം ചെയ്യാവൂ എന്നും രാഗദ്വേഷമുള്ള സ്ഥലം ദക്ഷന്റെ ആസ്ഥാനമാകയാൽ അവിടങ്ങളിൽ പോകരുതെന്നും സ്പഷ്ടമാക്കുന്നു.

സതിയ്ക്ക് ഭഗവാന്റെ ഉപദേശം ശരിയ്ക്ക് മനസ്സിലായില്ല. പ്രമാണജന്യമായ ജ്ഞാനത്തോട് അജ്ഞാനത്തിന് വിരോധമുണ്ടാകുന്നു. അജ്ഞാനത്തിന് വിരോധശൂന്യതയോട് ബന്ധം ഉണ്ട്. ബ്രഹ്മദശയിൽ ജീവന്റെ അഹങ്കാരം നശിയ്ക്കുന്നു. ഗാഢനിദ്രയിൽ ആണ്ടിരിയ്ക്കുന്നവനും ഉണർന്നിരിയ്ക്കുന്നവനും സ്വപ്നത്തെ സ്വപ്നമായി കാണാൻ കഴിയാത്തതുപോലെ അവിദ്വാനായാലും വിദ്വാനായാലും അവിദ്യയുടെ കല്പിതത്വം സാക്ഷാത്കരിയ്ക്കാൻ സാധിയ്ക്കുകയില്ല.

പ്രശസ്തതത്ത്വചിന്തകനായ *Bradly* എഴുതിയിരിയ്ക്കുന്നതു നോക്കുക:- *To know the absolute from the relative point of view is impossible; for in knowing the relative must become the absolute and in becoming the absolute the relative ceases to be relative.*

അവിദ്യാദശയിൽ അതിന്റെ ത്രൈകാലികനിഷേധം സാധ്യമല്ല. ചിലപ്പോൾ അതിന്റെ പ്രതീതിയുണ്ടാകുന്നെങ്കിലും പരമാർഥദൃഷ്ട്യാ അവിദ്യയുടെ ത്രികാലനിഷേധം സ്പഷ്ടമായി കാണാം.

ശങ്കരൻ സതിയുടെ അജ്ഞാനത്തെ ഇല്ലാതാക്കാൻ പരിശ്രമിച്ചു. അജ്ഞാനികൾ തുല്യരായ മിത്രങ്ങളെ ഇഷ്ടപ്പെടുന്നതിനാൽ ജ്ഞാനമുണ്ടാവുക അസാധ്യമാണ്.

ഇന്ന് ശാന്തിയ്ക്കും സമാധാനത്തിനുംവേണ്ടി തീവ്രമായി വാദിയ്ക്കാൻ യോഗങ്ങൾ കൂടുമ്പോൾ അവിടെ ദക്ഷനെപ്പോലുള്ള അജ്ഞാനികൾ ഒന്നിച്ചുകൂടുന്നു. ജ്ഞാനികളെ ആരും അന്വേഷിയ്ക്കുന്നില്ല. യോഗങ്ങളെല്ലാം ദക്ഷന്റെ യജ്ഞംപോലെയാണ്. ആ യജ്ഞത്തിന്റെ പരിണാമത്തെപ്പറ്റി അടുത്തതായി വിവരിയ്ക്കുന്നു.



പിതൃഗൃഹത്തിൽ പോകണോ വേണ്ടയോയെന്ന ശങ്ക കുറച്ചുനേരത്തേയ്ക്ക് സതിയുടെ മനസ്സിൽ ഉണ്ടായിരുന്നു. ഒടുവിൽ സാംസാരികവൃത്തികൾക്ക് വിജയം ലഭിയ്ക്കയാൽ പോകാൻതന്നെ തീർച്ചയാക്കി. ഏകാകിനിയായി പോകുന്ന സതിയെ സഹായിയ്ക്കാനായി ശിവൻ പാർഷദന്മാരെയും ഭൂതഗണങ്ങളെയും കൂടെ അയച്ചു.

പിതൃഗൃഹത്തിൽ എത്തിയ സതിയെ ആരും സത്കരിച്ചില്ല. മാതാവും സഹോദരിമാരും ഒഴിച്ച് മററാരും കണ്ടഭാവംപോലും നടിച്ചില്ല. യജ്ഞത്തിന്റെ അംശം ശിവനു വച്ചിട്ടില്ലെന്നു കണ്ട് അവൾക്കു വളരെ കോപമുണ്ടായി. (സാംസാരികരായ ആളുകൾ സ്വകർമങ്ങളിൽ ഭഗവാന്റെ അഥവാ ആത്മാവിന്റെ പങ്കിനെപ്പറ്റി ചിന്തിയ്ക്കാറില്ല, സകല കാര്യങ്ങളിലും അവർ ഭഗവാനെ വിസ്മരിയ്ക്കുന്നു.) "ലജ്ജയും വിഷാദവും മാനഭംഗവും സിരാമജ്ജകളെ ക്കൂടി കാർന്ന" സതി ദക്ഷനോടു പറഞ്ഞു: 'ലോകത്തിലെ അതിമഹാനും ഭേദചിന്തയില്ലാത്തവനും സർവാത്മാവും ആയ ശിവനോട് ആർക്ക് വൈരം ഉണ്ടാകും? നീ ശരീരത്തെ ആത്മാവായിക്കരുതുന്നു. മഹാപുരുഷന്മാരെ നിന്ദിയ്ക്കുകയും ചെയ്യുന്നു. ഒരു പ്രാവശ്യമെങ്കിലും ശിവനെന്നു പറയുന്നതോടെ സകല പാപങ്ങളും നശിയ്ക്കുന്നു. സകലർക്കും അനുസരണീയനായ ശങ്കരനെ നീ വെറുക്കുന്നു. ബ്രഹ്മാനന്ദം അനുഭവിയ്ക്കണമെന്ന് ആഗ്രഹിയ്ക്കുന്നവർ നിരന്തരം ശങ്കരന്റെ ചരണങ്ങളെ ശരണം പ്രാപിയ്ക്കുന്നു. ദൗർഭാഗ്യംകൊണ്ടാണ് നിനക്ക് ഈ ബുദ്ധിയുണ്ടായത്. ശങ്കരനെ നിന്ദിയ്ക്കുന്ന നിന്റെ ശരീരത്തിൽനിന്ന് ഉണ്ടായതുകൊണ്ട് ഞാൻ ഈ ശരീരം പുലർത്താൻ ആഗ്രഹിയ്ക്കുന്നില്ല. വിഷം കുടിച്ചാൽ ഔഷധങ്ങൾകൊണ്ട് പ്രതിവിധി ചെയ്ത് ആരോഗ്യം വീണ്ടെടുക്കാം. ഹേ ദക്ഷാ! ആത്മാനന്ദം അനുഭവിയ്ക്കുന്നവർ അന്യരെ നിന്ദിയ്ക്കുകയില്ല. കർമകാണ്ഡത്തിൽ മുങ്ങിക്കിടക്കുന്നവർ നിന്റെ വൈതാളികരാണ്. നിന്റെ പുത്രിയായതിൽ എനിയ്ക്കു ലജ്ജതോന്നുന്നു.

സതി യജ്ഞശാലയിൽ ഇരുന്ന് ആചമനം ചെയ്തിട്ട് മഞ്ഞസാരിയുടുത്തു. ആ നേത്രങ്ങൾ അടഞ്ഞു. യോഗധാരണംകൊണ്ട് ആസനം സ്ഥിരമായി. പ്രാണാപാനങ്ങൾ സമാനമായി. അനന്തരം സതി അവയുടെ ഊർധ്വഗതിയ്ക്കായി നാഭിചക്രത്തിൽനിന്നും പ്രാണനെ ഹൃദയത്തിൽ സ്ഥിരമാക്കിയിട്ട് ജ്ഞാനംകൊണ്ട് കണ്ഠമാർഗത്തിലൂടെ ഭ്രൂമധ്യംവരെ കൊണ്ടുവന്നു. സകല അവയവങ്ങളിലും സതി അഗ്നിയേയും വായുവിനേയും ഭാവനചെയ്തു. അനന്തരം ശങ്കരനെ ധ്യാനിച്ചുകൊണ്ട് മറ്റെല്ലാം വിസ്മരിച്ചു. പെട്ടെന്ന് സതിയുടെ യോഗധാരണയാൽ അഗ്നി ഉണ്ടായി ആ ശരീരത്തെ ദഹിപ്പിയ്ക്കാൻ തുടങ്ങി. യജ്ഞശാലയിൽ കോലാഹലം മുഴുത്തു. എല്ലാവരും ദക്ഷനോട് കയർത്തു. ഭൂതഗണങ്ങൾ ആയുധങ്ങളുമായി പോരിനായടുത്തു. ഈ സംഭവം അറിയിയ്ക്കാൻ നാരദൻ ശിവനോട്അടുത്തു. ഭഗവാനും കയർത്തു. തന്റെ ജടയിൽനിന്ന് അദ്ദേഹം വീരഭദ്രനെ സൃഷ്ടിച്ചു. ശിവൻ അവനോട് ദക്ഷന്റെ യാഗം നശിപ്പിയ്ക്കാൻ ആജ്ഞാപിച്ചു. ത്രിശൂലവുമായി വീരഭദ്രൻ ദക്ഷനോട് അടുത്തു. ദക്ഷരൂപിയായ ബുദ്ധി ആത്മാവിൽനിന്ന് വിമുഖമാകുമ്പോൾ അതിന്റെ സ്ഥിതി ഈ വിധത്തിലാണ്. യജ്ഞശാലയിൽ ധൂളി നിറഞ്ഞു. ധൂളി മായയുടെ സ്വരൂപമാണ്. ഭഗവാന്റെ അനുചരന്മാർ യജ്ഞശാലയെ വലയം ചെയ്തു. ഒടുവിൽ യജ്ഞശാലയും സകല സാമഗ്രികളും നാമാവശേഷമായി. ചിലർ മുനിമാരെ ഉപദ്രവിച്ചു. ചിലർ സ്ത്രീകളെ ഭയപ്പെടുത്തി. ഭൃഗുവിനെ ബന്ധിച്ചു. വീരഭദ്രൻ ദക്ഷനെ പിടിച്ചുകെട്ടി. ദേവകൾ തിരിഞ്ഞുനോക്കാതെ ഓടി. വീരഭദ്രൻ ദക്ഷന്റെ തലയരിഞ്ഞ് യജ്ഞകുണ്ഡത്തിൽ ആഹുതി ചെയ്തു. ആത്മവിമുഖമായ ബുദ്ധിയ്ക്ക് ഇത്തരം പരിണാമമാണ് ഉണ്ടാകുന്നത്.

ദേവകൾ ബ്രഹ്മാവിനെ വിവരം അറിയിച്ചു. അവർ ശങ്കരനോട് ഒരു മഹാപരാധം പ്രവർത്തിച്ചുവെന്ന് ബ്രഹ്മാവ് പറഞ്ഞു. ക്ഷിപ്രപ്രസാദിയായ അദ്ദേഹത്തെത്തന്നെ ശരണംപ്രാപിച്ച് യജ്ഞം പൂർത്തിയാക്കാൻ പ്രയത്നിയ്ക്കണമെന്ന് ബ്രഹ്മാവ് തുടർന്നു പറഞ്ഞു.

ദേവന്മാരെല്ലാം കൈലാസത്തിൽ ശങ്കരഭഗവാന്റെ അടുക്കൽ എത്തി. കൈലാസം ബ്രഹ്മാനന്ദത്തിന്റെ സ്വരൂപംപോലെ ദേവകൾക്ക് തോന്നിയെന്ന് ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. മുമുക്ഷുക്കളായ സന്ന്യാസിമാർക്ക് വസിയ്ക്കാൻ യോഗ്യമായ ഒരു വടവൃക്ഷത്തിന്റെ ചുവട്ടിലിരിയ്ക്കുന്ന ശങ്കരഭഗവാനെയാണ് ദേവകൾ കണ്ടത്. അദ്ദേഹം നാരദന് സനാതനബ്രഹ്മത്തെപ്പററി ഉപദേശം നല്കുകയായിരുന്നു. മറ്റനേകം സന്ന്യാസിമാർ ആ ഉപദേശം സശ്രദ്ധം ശ്രവിയ്ക്കുന്നുണ്ട്. ബ്രഹ്മാവും ദേവഗണങ്ങളും ശങ്കരനെ നമസ്കരിച്ചു. ബ്രഹ്മാവു പറഞ്ഞു: "പ്രഭോ ! അങ്ങ് സകല ജഗത്തിന്റെയും സ്വാമിയാണ്. അങ്ങ് പ്രകൃതിപുരുഷന്മാർക്ക് അതീതവും ഭേദരഹിതവുമായ സനാതനബ്രഹ്മമാണെന്ന് എനിയ്ക്കറിയാം. അങ്ങുതന്നെ സ്വശക്തികൊണ്ട് പ്രകൃതിയേയും പുരുഷനേയും സൃഷ്ടിച്ച് സംസാരത്തിൽ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നു. യജ്ഞാദികൾ നടക്കുന്നതും അങ്ങയുടെ ശക്തികൊണ്ടാണ്. ഞാൻ സകലതിലും അങ്ങയെ കാണുന്നു. അങ്ങയിൽ സകലതും കാണുന്നു. ഭേദബുദ്ധിയുള്ളവരും കർമത്തിൽ ആസക്തിയുള്ളവരുമായ ആളുകളുടെ ചിത്തം ദുഷിയ്ക്കുന്നു. ദുഷ്ടചിത്തരായ അജ്ഞാനികൾ കൊള്ളിവാക്കുകൾകൊണ്ട് അന്യരുടെ ഹൃദയത്തിന് ദുഃഖം ഉണ്ടാക്കുന്നു. സജ്ജനങ്ങൾക്ക് അവരോടു ദയയുണ്ട്. അങ്ങ് ദക്ഷന്റെ നേർക്ക് ദയവുവിചാരിച്ച്



ആ യജ്ഞം പൂർത്തിയാക്കാൻ വേണ്ടതു ചെയ്യണം. യജ്ഞ ശിഷ്ടം മുഴുവനും അവിടുത്തേയ്ക്കായിരിയ്ക്കും."

മനുഷ്യർ കർമങ്ങളെല്ലാം ഈശ്വരനിൽ അർപ്പി യ്ക്കണം. ഗീതയിലെ സന്ദേശവും ഇതുതന്നെയാണ്. മായ യാൽ മോഹിതരായ മനുഷ്യർ ഞാനെന്നും എന്റേതെന്നും കരുതി കാലം കളയുന്നു. സകല യജ്ഞങ്ങളിലും പുരോ ഹിതന്മാർ, യജ്ഞം ചെയ്യുന്നവരെക്കൊണ്ട് കൂടെക്കൂടെ '**ന മമ, ന മമ**' എന്ന് പറയിയ്ക്കുന്നു. 'ഇതൊന്നും എന്റേതല്ല. ഇതിന്റെ ഫലം എനിയ്ക്ക് വേണ്ട' എന്നാണതിനർഥം.

മഹാദേവൻ മറുപടി പറഞ്ഞു: "ദക്ഷനെപ്പോ ലുള്ള ബാലബുദ്ധികളുടെ അപരാധം ഞാൻ കാര്യമാക്കാ റില്ല. എന്റെ പ്രഭാവം അവനെ ബോധ്യപ്പെടുത്താൻവേണ്ടി ഒരു ചെറിയ ശിക്ഷ നൽകിയെന്നേയുള്ളൂ. ദക്ഷന്റെ ശിരസ്സ് ദഹിച്ചുപോയല്ലോ. പകരം ആടിന്റെ തല വെട്ടിവച്ച് യജ്ഞം പൂർത്തിയാക്കുക."

ഇതുകേട്ട് സന്തുഷ്ടരായ എല്ലാവരും യജ്ഞശാ ലയിലേയ്ക്ക് പോയി. ദക്ഷന് ആടിന്റെ തല വെട്ടിയെടുത്തു വച്ചു. ആ ശരീരത്തിൽ ജീവൻ വീണു. ഹൃദയം പവിത്രമാ യിക്കഴിഞ്ഞിരുന്നു. അവിടെ സന്നിഹിതനായിരുന്ന ശിവനെ ദക്ഷൻ സ്തുതിച്ചു: 'ഞാൻ അങ്ങേയ്ക്ക് വലിയ അപരാധം ചെയ്തു. അവിടുന്ന് എന്നെ അനുഗ്രഹിയ്ക്കുകയും ചെയ്തു. വാസ്തവമറിയാതെ പറഞ്ഞുപോയ വാക്കുകൾക്ക് മാപ്പു തരണം.'

യജ്ഞം പൂർത്തിയായി. യജ്ഞപുരുഷനായ മഹാവിഷ്ണു ഗരുഡാരൂഢനായി അവിടെയെത്തി. സക ലരും എഴുന്നേറ്റ് നമസ്കരിച്ചു. ദക്ഷൻ അദ്ദേഹത്തെ സ്തുതിച്ചുകൊണ്ടു പറഞ്ഞു:

**ശുദ്ധം സ്വധാമ്ന്യുപരതാഖിലബുദ്ധ്യവസ്ഥം**
**ചിന്മാത്രമേകമഭയം പ്രതിഷിധ്യ മായാം**
**തിഷ്ഠംസ്തയൈവ പുരുഷത്വമുപേത്യ തസ്യാ-**
**മാസ്തേ ഭവാനപരിശുദ്ധ ഇവാത്മതന്ത്രഃ** (4.7.26)

(ഹേ ഭഗവൻ ! അങ്ങ് പരിശുദ്ധസ്വരൂപമാണ്. ബുദ്ധി യുടെ മൂന്ന് അവസ്ഥകളിൽനിന്ന് വിഭിന്നവും, ചിന്മാത്രവും, ഏക മാത്രമായ അഭയവുമാണ് അങ്ങ്. മായയെ തിരസ്കരിച്ച് സ്വതന്ത്ര നായിരിയ്ക്കുന്നെങ്കിലും അങ്ങ് ലീലയ്ക്കായി മായയെ സ്വീകരിച്ച് ജീവരൂപത്തിൽ അജ്ഞാനിയെപ്പോലെ കഴിയുന്നു.)

അനന്തരം രുദ്രനും, ഭൃഗുവും, ഇന്ദ്രനും സന്നിഹി തരായിരുന്ന മറ്റുള്ളവരുമെല്ലാം ഭഗവാനെ സ്തുതിച്ചു.

യജ്ഞം പൂർത്തിയായതിനുശേഷം യജ്ഞപുരു ഷനായ ശ്രീഹരി ദക്ഷനോടു പറഞ്ഞു: ജഗത്തിന്റെ ആദി കാരണനും, സർവാത്മാവും, സ്വയംപ്രകാശവും, സർവ സാക്ഷിയും, ഭേദചിന്താരഹിതനുമായ ഞാൻ തന്നെയാണ് ബ്രഹ്മാവും ശിവനുമെല്ലാം. ലോക ത്തിന്റെ നിലനില്പിനുവേണ്ടി ത്രിമൂർത്തികളുടെ രൂപം ധരി യ്ക്കുന്നത് ഞാൻതന്നെയാണ്. അദ്വിതീയബ്രഹ്മത്തിൽ ജീവൻ ഭേദം കാണുന്നു. പക്ഷെ ഭക്തന്മാർ ഐക്യം ദർശി യ്ക്കുന്നു.(4.7.53)

**യഥാ പുമാൻനസ്വാംഗേഷുശിരഃപാണ്യാദിഷുക്വചിത്**
**പാരക്യബുദ്ധിം കുരുതേ ഏവം ഭൂതേഷു മത്പരഃ.**

(മനുഷ്യർ തന്റെ തല, കൈ മുതലായ അവയവങ്ങളെ അന്യന്റേത് എന്നു വിചാരിയ്ക്കാതിരിയ്ക്കുന്നതുപോലെ എന്റെ ഭക്തന്മാർ സകല പ്രാണികളിലും അന്യബുദ്ധി രഹിതരാണ്.)

അദ്വൈതജ്ഞാനത്തിന്റെ സ്ഥിരതയ്ക്ക് ഈ ശ്ലോകം വളരെ ഉപയോഗപ്രദമാണ്. ദക്ഷാഖ്യാനത്തിന്റെ സാരവും ഈ പദ്യത്തിൽ അടങ്ങിയിരിയ്ക്കുന്നു. ഒന്നുകൂടി വിശദമാക്കിയാൽ അജ്ഞാനത്തിന്റെ സ്വരൂപം ഭേദബുദ്ധി യാണെന്ന് ഈ ആഖ്യാനം തെളിയിയ്ക്കുന്നു.

ഭേദബുദ്ധികൊണ്ട് നശിച്ചുപോയ യജ്ഞത്തെ ദക്ഷൻ പൂർത്തിയാക്കി. പല സ്ഥലങ്ങളിലുമുള്ള സംഘട നകളെല്ലാം ഭേദബുദ്ധികൊണ്ട് നശിയ്ക്കുന്നത് നമുക്ക് ഇന്നും കാണാൻ കഴിയും.

ജ്ഞാനത്തിനുള്ള മുഖ്യസാധന ഉപരാമവൃത്തി യാണ്. വേദാന്തത്തിന്റെ പ്രമേയമായ ബ്രഹ്മംതന്നെ ഒരു പുരുഷാർഥമാണ്. അനുഷ്ഠാനംകൊണ്ടു മാത്രം കൈവരു ത്താവുന്ന ഒരു പുരുഷാർഥമല്ല അത്. ബ്രഹ്മസിദ്ധി ഈശ്വ രാധീനമാണ്. '**തത്ത്വമസി**' തുടങ്ങിയ വേദവാക്യങ്ങൾ ആത്മാവിനെപ്പററി സ്പഷ്ടമായ ബോധം ഉളവാക്കാൻ പരി ശ്രമിയ്ക്കുന്നു. കർത്തവ്യങ്ങൾ കാണാൻ കണ്ണില്ലാത്തവരും രാഗയുക്തരും, പരിശുദ്ധമായ അന്തഃകരണം ഇല്ലാത്തവരും ആന്തരികമായ പരിശുദ്ധിയ്ക്കുവേണ്ടി നിഷ്കാമകർമം ആചരിയ്ക്കണമെന്ന് പറഞ്ഞിട്ടുണ്ട്. നിഷ്കാമകർമത്തിന്റെ പ്രമാണം വൈരാഗ്യമാണ്. രാഗം അശുദ്ധിയേയും വൈരാഗ്യം പരിശുദ്ധിയേയും പ്രകടമാക്കുന്നു. പച്ചമൺകുട ത്തിനും ചെളിയ്ക്കുമുള്ള അഭേദം വാസ്തവവും ഭേദം അവിദ്യാകൃതവുമാണ്. ജീവനും ബ്രഹ്മവും തമ്മിലുള്ള അഭേദം സ്വാഭാവികവും ഭേദം അവിദ്യാത്മകവുമാണ്. ജ്ഞാനോദയത്തിൽ അവിദ്യ നിവൃത്തമാകുന്നു.

ഭർത്താവിന്റെ വാക്കു കേൾക്കാത്തതിനാൽ സതിയ്ക്കുണ്ടായ വൈഷമ്യങ്ങൾ ഇരുപതാം നൂറ്റാണ്ടിലെ സ്ത്രീകൾ അവശ്യം മനസ്സിലാക്കേണ്ടതാണ്. അടുത്ത ജന്മത്തിൽ സതി ഹിമവാന്റെ പുത്രിയായി ജനിച്ച് വീണ്ടും ശിവനെ വരിച്ചു. കഴിഞ്ഞ ജന്മത്തിൽ യഥാർഥമായ ഭഗവത്സ്വരൂപം മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. രണ്ടാമത്തെ ജന്മത്തിൽ നിഷ്ഠ വേണ്ടപോലെയുണ്ടായി. ആദ്യത്തെ ജന്മത്തിൽ സതിയുടെ വൃത്തി സംസാരത്തിലെ

ബന്ധുമിത്രാദികളോടുള്ള ബന്ധത്താൽ ആബദ്ധമായിരുന്നു.

## ധ്രുവഭക്തി

ദക്ഷന് പതിനാറു കന്യകമാർ ഉണ്ടായിരുന്നതിൽ പതിമൂന്നുപേരെ ധർമന് വിവാഹം ചെയ്തുകൊടുത്തുവെന്ന് മുന്നധ്യായത്തിൽ പറഞ്ഞുവല്ലോ. ആ പതിമൂന്നുപേരെയും അധ്യാത്മഭാവത്തിൽ ധാർമികവൃത്തികളായി കരുതണം. മൈത്രേയൻ വിദുരരോട് അധർമത്തിന്റെ വംശത്തെപ്പററി വിസ്തരിച്ചുപറയുന്നു. ബ്രഹ്മാവിന്റെ നെഞ്ചിൽനിന്ന് ധർമം എന്ന ഒരു പുത്രനുണ്ടായി. മുതുകിൽനിന്നുണ്ടായ പുത്രനാണ് അധർമം. അധർമത്തിന് മൃഷാ എന്നു പേരായ ഒരു ഭാര്യയുണ്ടായിരുന്നു. മൃഷാ എന്നതിന് അസത്യം എന്നർഥം. ഈ ദമ്പതികളുടെ സന്താനങ്ങളായി ദംഭം എന്നൊരു പുത്രനും മായ എന്നൊരു പുത്രിയുമുണ്ടായി. ഈ സഹോദരങ്ങൾ പരസ്പരം വിവാഹം ചെയ്തു. ഡംഭ് ഉള്ളിടത്ത് മായയും ഉണ്ടാവുക സ്വാഭാവികമാണല്ലോ. ഇത്തരം കഥകൾ മനുഷ്യസ്വഭാവത്തിന്റെ ശുദ്ധീകരണത്തിനുവേണ്ടി സമാധിഭാഷയിൽ മനസ്സിലാക്കേണ്ടതാണ്. ഇതിൽനിന്ന് സഹോദരങ്ങൾ തമ്മിലുള്ള വിവാഹം നിഷിദ്ധമല്ലെന്ന് കരുതരുത്. ഈ ദമ്പതികളുടെ സന്താനങ്ങളായിരുന്നു ലോഭവും ശഠതയും. അവർക്ക് ക്രോധവും ഹിംസയും സന്താനങ്ങളായി. ഇവരുടെ പുത്രനായി കലി(ലഹള)യും പുത്രിയായി ദുരുക്തിയും ജനിച്ചു. ദുരുക്തിയിൽ കലി ഭയത്തേയും മൃത്യുവിനേയുമുത്പാദിപ്പിച്ചു. അധാർമികമായ ജീവിതം നയിയ്ക്കുന്നവരുടെ വൃത്തി അധഃപതിയ്ക്കുകയും തത്ഫലമായി ഭയവും മൃത്യുവും ഉണ്ടാവുകയും ചെയ്യുന്നു. ഭയത്തിന്റേയും മൃത്യുവിന്റേയും സംയോഗത്താൽ യാതനയും നരകവും ഉത്പന്നമായി. ഇങ്ങനെ മൈത്രേയൻ വിദുരർക്ക് അധർമത്തിന്റെ വംശചരിത്രം വിശദമാക്കിക്കൊടുത്തു.

അടുത്തതായി മൈത്രേയൻ സ്വായംഭുവമനുവിന്റെ വംശചരിത്രം വിവരിച്ചുകേൾപ്പിയ്ക്കുന്നു. മനുവിന് പ്രിയവ്രതനെന്നും ഉത്താനപാദനെന്നും രണ്ടു പുത്രന്മാരുണ്ടായി. തൈത്തിരീയോപനിഷത്തിൽ ആനന്ദമയകോശത്തെപ്പറ്റി വർണിയ്ക്കുന്നിടത്ത് പറയുന്നു, ആ കോശത്തിന്റെ മസ്തകം "പ്രിയ"മാണെന്ന്. അതിനാൽ പ്രിയവ്രതൻ ആനന്ദമയകോശവും ഉത്താനപാദൻ വിജ്ഞാനമയകോശവുമാണ്. അഞ്ചാം സ്കന്ധത്തിൽ പ്രിയവ്രതന്റെ വംശകഥ വിശദമാക്കുന്നുണ്ട്.

ഉത്താനപാദന് സുനീതിയെന്നും സുരുചിയെന്നും രണ്ടു ഭാര്യമാർ ഉണ്ടായിരുന്നു. സുനീതി അഭേദബോധകമായ തത്ത്വവും സുരുചി ഭേദവിജ്ഞാപകമായ തത്ത്വവുമാണ്. വിജ്ഞാനമയകോശത്തിൽ ഭേദാഭേദങ്ങളുടെ അനുഭൂതിയുണ്ടാകുന്നു. ഉത്താനപാദന് സുരുചിയോട് സ്നേഹം കൂടുതലായിരുന്നു. വിജ്ഞാനമയകോശം യോഗത്തിന്റെ





അധിഷ്ഠാനമാണ്. യോഗസിദ്ധിയിൽ താത്പര്യമുള്ളവർ സുരുചിയെ സ്നേഹിയ്ക്കുന്നു. സുനീതിയ്ക്ക് ധ്രുവനെന്നൊരു പുത്രനുണ്ടായി. ഒരു ദിവസം ഉത്താനപാദൻ സുരുചിയുടെ പുത്രനായ ഉത്തമനെ മടിയിൽവച്ചുകൊണ്ടിരിയ്ക്കെ, ധ്രുവന് സ്വപിതാവിന്റെ മടിയിൽ ഇരിയ്ക്കാൻ ആഗ്രഹമുണ്ടായി. മൂത്തപുത്രന്റെ ആഗ്രഹം രാജാവ് അത്ര കാര്യമാക്കിയില്ല. സുരുചി തെല്ലൊരീർഷ്യയോടെ ധ്രുവനോട് പറഞ്ഞു: എന്റെ വയറ്റിൽ ജനിയ്ക്കാത്തതുകൊണ്ട് നിനക്ക് സിംഹാസനത്തിൽ ഇരിയ്ക്കാൻ അധികാരമില്ല. നീ മറ്റൊരുവളുടെ പുത്രനാണെന്ന് നിനക്കു തന്നെ അറിഞ്ഞുകൂടേ ? ഇക്കാര്യത്തിൽ നിനക്ക് കൂടുതൽ താത്പര്യമുണ്ടെങ്കിൽ ശ്രീനാരായണനെ ഭജിച്ച് അദ്ദേഹത്തിന്റെ കൃപകൊണ്ട് എന്റെ ഗർഭത്തിൽ ജനിയ്ക്കണം(ഇവിടെ അന്യ സ്ത്രീ എന്നതിന് നികൃഷ്ടമായ പ്രകൃതി എന്നർഥം.)

ഇതുകേട്ട് ധ്രുവൻ ഖേദപൂർവം സ്വമാതാവായ സുനീതിയുടെ മുമ്പിൽച്ചെന്നുനിന്ന് കരയാൻ തുടങ്ങി. കാര്യം ഗ്രഹിച്ചപ്പോൾ ദുഃഖിതയായ സുനീതി ധൈര്യപൂർവം ധ്രുവനോടു പറഞ്ഞു: മകനേ! അന്യരുടെ ദോഷം കാണുന്നത് ശരിയല്ല. നിനക്കു സിംഹാസനം വേണമെങ്കിൽ സുരുചി പറഞ്ഞതുതന്നെയാണ് ഉത്തമമായ മാർഗം. അതുകൊണ്ട് നീ ഭഗവാന്റെ ചരണകമലങ്ങളെആശ്രയിയ്ക്കുക.

ധ്രുവൻ അമ്മയെ നമസ്കരിച്ച് അനുജ്ഞ വാങ്ങിക്കൊണ്ട് നഗരത്തിൽനിന്ന് പുറപ്പെട്ടു. സാക്ഷിയുടെ സ്വരൂപമായ നാരദൻ അവിടെയെത്തി. സാക്ഷിയുടെ അനുഗ്രഹംകൊണ്ട് വേഗത്തിൽ ഈശ്വരപ്രാപ്തി സമ്പാദിയ്ക്കുവാൻ കഴിയും. നാരദൻ ധ്രുവന്റെ നെറുകയിൽ കൈവെച്ചുകൊണ്ടു പറഞ്ഞു: നീ ഇന്ന് വെറും കുട്ടിയാണ്. മാനാപമാനങ്ങളെ വകവയ്ക്കരുത്. പ്രാപ്തമാകുന്ന സ്ഥിതികൊണ്ട് തൃപ്തിപ്പെട്ടുകൊള്ളണം.

നാരദൻ തുടർന്നു: യോഗസാധനകൾകൊണ്ട് നീ ഭഗവാനെ ഉപാസിയ്ക്കാനാഗ്രഹിയ്ക്കുന്നു. ഇന്ദ്രിയനിഗ്രഹം സാധിച്ചിട്ടില്ലാത്തവർക്ക് ഇതൊരു പ്രയാസമാണ്. അസംഗരായ യോഗികളുടെ അനേകജന്മങ്ങളിലെ സമാധിയോഗം പോലും ഭഗവത്പ്രാപ്തിയ്ക്ക് സമർഥമാകുന്നില്ല. അതിനു കാരണം ഭഗവാന്റെ അനന്തമായ സഗുണസ്വരൂപമാണ്. അതുകൊണ്ട് നീ വീട്ടിലേയ്ക്കു തിരിച്ചു പോകുക. നിന്റെ ഈ നിർബന്ധം നിഷ്ഫലമാണ്. പ്രായവും പക്വതയും വന്നതിനുശേഷം പരമാർഥലാഭത്തിനുവേണ്ടി പ്രയത്നിയ്ക്കാം. പ്രാരബ്ധം അനുഭവിയ്ക്കാതിരിയ്ക്കാൻ ആർക്കും സാധിയ്ക്കുകയില്ല. തന്നെക്കാൾ കൂടുതൽ ഗുണമുള്ളവരോട് പ്രസന്നതയും തന്നെ അപേക്ഷിച്ച് ഗുണങ്ങൾ കുറഞ്ഞവരോട് ദയവും സമാനഗുണസമ്പന്നരോട് മിത്രതയും മനുഷ്യർക്ക് ഉണ്ടാകണം. ഈ മനോഭാവംകൊണ്ട് സകല



സന്താപങ്ങളും ഇല്ലാതാകും.

ധ്രുവൻ : അങ്ങു പറഞ്ഞതു ശരിതന്നെ. പക്ഷേ സുരുചിമാതാവിന്റെ വാക്ശരങ്ങൾകൊണ്ട് എന്റെ ഹൃദയം മുറിഞ്ഞുപോയി. ക്ഷത്രിയനായ എനിയ്ക്ക് അത് സഹിയ്ക്കുക സാധ്യമല്ല. എനിയ്ക്ക് മാർഗദർശനം നല്കുന്ന പൂർവികരേക്കാൾ ഒരു പടികൂടി പുരോഗമിയ്ക്കണമെന്നാണ് എന്റെ ആഗ്രഹം. ലോകനന്മയ്ക്കുവേണ്ടി വീണയുമേന്തി നാമസങ്കീർത്തനങ്ങളോടെ ത്രിലോകങ്ങളിലും സഞ്ചരിയ്ക്കുന്ന അങ്ങ് എന്റെ ഉത്കർഷത്തിനുള്ള മാർഗം ദയവോടെ പറഞ്ഞുതരണം. (ത്രിലോകങ്ങൾ എന്നതിന് മനസ്സും പ്രാണനും ശരീരവും എന്നോ ജാഗ്രത്സ്വപ്നസുഷുപ്തികൾ എന്നോ അർഥമാക്കാം.)

പ്രസന്നനായ നാരദൻ ധ്രുവനോട് പറഞ്ഞു: 'ഉണ്ണീ ! അമ്മ നിന്നോട് ശ്രീഹരിയെ ഭജിയ്ക്കാൻ പറഞ്ഞത് ശരിതന്നെ. അതുകൊണ്ട് നിനക്ക് സർവമംഗളങ്ങളും ഉണ്ടാകും. മഹാവിഷ്ണുവിനെ ഏകാഗ്രതയോടെ ഭജിയ്ക്കുക. ധർമാർത്ഥകാമമോക്ഷങ്ങൾ ആഗ്രഹിയ്ക്കുന്നവർക്ക് ശ്രീഹരിയുടെ പദസേവ പരമമായ സാധനയാണ്. ശ്രീഹരിയുടെ ലീലോദ്യാനമായ, യമുനാതീരത്തുള്ള മധുവനത്തിൽ പോയി പ്രാണായാമങ്ങൾകൊണ്ട് മനസ്സിനേയും ഇന്ദ്രിയങ്ങളേയും പരിശുദ്ധമാക്കി ഭഗവദ്ധ്യാനം നടത്തണം. ദയാലുവും സദാ പ്രസന്നനുമാണ് ഭഗവാൻ. അദ്ദേഹത്തിന്റെ നാലു കൈകളിലായി ശംഖചക്രഗദാപത്മങ്ങളുണ്ട്. പീതാംബരധാരിയായ ഭഗവാൻ സർവാന്തര്യാമിയാണ്. ഈ ധ്യാനം കൊണ്ട് ഭഗവദ്ദർശനവും പരമാനന്ദപ്രാപ്തിയുമുണ്ടാകും. അതോടൊപ്പം ജപിയ്ക്കാൻ പരമരഹസ്യമായ ഒരു മന്ത്രം ഞാൻ പറഞ്ഞുതരാം. **"ഓം നമോ ഭഗവതേ വാസുദേവായ"** ഈ മന്ത്രം ഏകാഗ്രതയോടെ ഏഴു ദിവസം ജപിയ്ക്കുന്ന സാധകന് ആകാശചാരികളായ സിദ്ധഗണങ്ങളുടെ ദർശനമുണ്ടാകുന്നു.' അനന്തരം നാരദൻ ധ്രുവന് വിഗ്രഹാരാധനാവിധികൾ പറഞ്ഞുകൊടുത്തു. ഉപാസകന് ഇന്ദ്രിയനിഷ്ഠമായ ഭോഗചിന്തകളില്ലെങ്കിൽ ഈ ഭക്തി യോഗം കൊണ്ട് മോക്ഷപ്രാപ്തിയുണ്ടാകുമെന്ന് നാരദൻ തീർത്തു പറഞ്ഞു.

ധ്രുവന് പിതാവിന്റെ അങ്കതലത്തിനും രാജസിംഹാസനത്തിനും മോഹമുണ്ടായിരുന്നു. അതുകൊണ്ട് അദ്ദേഹം ഒരു സകാമഭക്തനായിരുന്നു. തപഃസമ്പത്തിന്റെ പരിണതഫലമായി ഭഗവദ്ദർശനമുണ്ടായപ്പോഴും കുമാരന്റെ കാമനകൾ നിശ്ശേഷം നശിച്ചിരുന്നില്ല. വാസനയുടെ പ്രഭാവം കാണിയ്ക്കാനായി ഭാഗവതം അഞ്ചാം സ്കന്ധത്തിൽ ഭരതരാജാവിന്റെ കഥ വിവരിയ്ക്കുന്നുണ്ട്. രാജ്യമെല്ലാം ഉപേക്ഷിച്ച് ഭഗവദ്ധ്യാനത്തിനായി കാട്ടിൽപോയതിനുശേഷവും പ്രസ്തുത രാജാവിന് ഒരു മാനിനോടുള്ള പ്രീതി നിമിത്തം മാനായി ജനിയ്ക്കേണ്ടിവന്നു. വാസന അല്പമെങ്കിലും ഉണ്ടായിരുന്നാൽ അത് അനർഥങ്ങൾക്ക് കാരണമാകുന്നുവെന്ന് അവിടെ പറയുന്നുണ്ട്. അതോടൊപ്പംതന്നെ അല്പമാത്രകമായ ഭഗവത്സ്മരണപോലും ഏറെ ഗുണകരമാണെന്ന് ആറാം സ്കന്ധത്തിലെ അജാമിളന്റെ കഥ സ്പഷ്ടമാക്കുന്നു. ഏഴാം സ്കന്ധത്തിൽ നരസിംഹഭഗവാന്റെ പുണ്യകരമായ ദർശനമുണ്ടായതിനു ശേഷം പ്രഹ്ലാദൻ ഭഗവാനോടു പറയുന്നു: 'ഭഗവൻ ! എനിയ്ക്ക് സാംസാരിക വിഷയങ്ങളോട് ഭയം തോന്നുന്നു.'

താരതമ്യേന നോക്കിയാൽ ധ്രുവനെക്കാൾ പ്രഹ്ലാദനും പ്രഹ്ലാദനെക്കാൾ ഗോപികമാരും കൂടുതൽ ഭക്തരായിരുന്നു എന്നു കാണാം. വിഷയവാസനകളുടെ പരിപൂർത്തിയ്ക്ക് ആവശ്യമായ പരിതഃസ്ഥിതികൾ തയ്യാറായിരുന്നിട്ടും ഗോപികമാർക്ക് വിഷയവാസനകളെ അതിജീവിയ്ക്കുവാൻ കഴിഞ്ഞു. ഇങ്ങനെ നോക്കിയാൽ ഭക്തിമാർഗത്തിലെ ക്രമാനുഗതമായ ഉന്നതിയുടെ ചരിത്രമാണ്ശ്രീമദ് ഭാഗവതമെന്ന് പറയാം.

രാഗാദിദോഷങ്ങളാൽ ആവൃതമായ ചിത്തത്തിൽ തത്ത്വജ്ഞാനമുണ്ടാകുക സുസാധ്യമല്ല. വിഷയങ്ങൾ മിഥ്യയായിരിയ്ക്കുന്നതോടൊപ്പം അവയുടെ നേർക്കുള്ള രാഗാത്മകബുദ്ധിയും മിഥ്യയാണ്. രാഗത്തിന്റെ ഉത്പത്തിയിൽ വിശ്വസിച്ച് ഭക്തിയെ അനാദരിയ്ക്കുന്നതു തെറ്റാണ്. പക്ഷിമൃഗാദികൾ ധാന്യം തിന്നുകളയാതിരിക്കാൻ കൃഷിക്കാർ പാടത്തിന് വേലികെട്ടാറില്ല. അതുപോലെ രാഗാഭാവത്തെ ഭയന്ന് ഭക്തിയെ തിരസ്കരിയ്ക്കരുത്. ഭക്തിയോടൊപ്പം വൈരാഗ്യവും വർധിപ്പിച്ചുകൊണ്ടിരുന്നാൽ ഉത്കർഷം ക്ഷിപ്രലഭ്യമാകുന്നു. രാഗനിവൃത്തിയ്ക്ക് വിഷയവാസനകളിൽ ദോഷദൃഷ്ടിയും, ബ്രഹ്മനിഷ്ഠയും അനിവാര്യമാണ്.

ധ്രുവൻ തപസ്സിനായി വനത്തിലേയ്ക്കു പോയി, നാരദൻ ഉത്താനപാദന്റെ സമീപത്തേയ്ക്കും. വിഷണ്ണനായ രാജാവിനെക്കണ്ട് നാരദൻ കുശലം അന്വേഷിച്ചു. ഉത്താനപാദൻ ഉത്തരം നല്കി: 'സ്ത്രീജിതനായ ഞാൻ അഞ്ചു വയസ്സുമാത്രം പ്രായമുള്ള എന്റെ പൊന്നോമനമകനെ വീട്ടിൽനിന്നും ഓടിച്ചു. അവന് വനത്തിൽ എന്തെല്ലാം കഷ്ടതകൾ അനുഭവിയ്ക്കേണ്ടിവരുമോ എന്തോ?'

നാരദൻ : കുമാരനെപ്പറ്റി ചിന്തിച്ച് ദുഃഖിയ്ക്കേണ്ടതില്ല. കുഞ്ഞിനെ ഭഗവാൻ രക്ഷിയ്ക്കും. ആ കുട്ടിയുടെ പ്രഭാവത്തെപ്പറ്റി അങ്ങേയ്ക്ക് അറിവില്ലായിരിയ്ക്കാം. വിശ്വമാകെ അവന്റെ യശസ്സു പരക്കും. കുറച്ചുകാലത്തിനുള്ളിൽ വിജയിയായി മടങ്ങിവന്ന് നിങ്ങളെ കാണുകയും ചെയ്യും.

ധ്രുവൻ മധുവനത്തിലെത്തി കുളികഴിഞ്ഞ് ഉപവാസം അനുഷ്ഠിച്ചു. നാരദന്റെ ഉപദേശാനുസാരം ഉപാസനകൾ ആരംഭിച്ചു. ഒന്നാം മാസം മൂന്ന് ദിവസത്തിലൊരിയ്ക്കൽ മാത്രം ഫലമൂലാദികൾ കഴിച്ചുകൊണ്ട് വ്രതം ആചരിച്ചു. അടുത്ത ഒരു മാസം ഇലകൾ തിന്നു ജീവിതം നയിച്ചു. പിന്നീട് അത് ഒൻപതു ദിവസത്തിലൊരിയ്ക്കലുള്ള ജല



പാനമായി മാറി. നാലാം മാസത്തിൽ അതും നിർത്തി. അഞ്ചാം മാസം മുതൽ ഏകപാദനായി നിന്ന് പരബ്രഹ്മ ധ്യാനം തുടങ്ങി. സാംസാരികചിന്തകളെല്ലാം വിട്ട് ധ്രുവന്റെ ചിത്തം ഭഗവദ്രൂപത്തിൽ മാത്രം വ്യാപരിയ്ക്കാൻ തുടങ്ങി. മഹത്തത്ത്വങ്ങളുടെ ആധാരരൂപമായ പരബ്രഹ്മത്തെ ഏകാഗ്രതയോടെ ധ്രുവൻ ധ്യാനിച്ചപ്പോൾ ത്രിലോകങ്ങൾ വിറയ്ക്കുകയും ദേവകൾ ഭയവിവശരായി വിഷ്ണുവിനെ സമീപിയ്ക്കുകയും ചെയ്തു. ദേവന്മാർ വിഷ്ണുവിനോടു പറഞ്ഞു: 'ആരോ ഒരുവൻ സകല ചരാചരങ്ങളേയും സ്തംഭിപ്പിയ്ക്കത്തക്കവിധം ഉഗ്രമായി തപസ്സ് ചെയ്യുന്നു. പ്രഭോ ! അതാരാണെന്നറിയില്ല. അവിടുന്ന് അതന്വേഷിച്ച് ഞങ്ങളുടെ ദുഃഖത്തിനൊരു നിവൃത്തിയുണ്ടാക്കിത്തരണം.'

ഭഗവാൻ : ഉത്താനപാദന്റെ പുത്രനായ ധ്രുവൻ ഏകാഗ്രതയോടെ എന്നെ തപസ്സുചെയ്യുകയാണ്. അവന്റെ പ്രഭാവംകൊണ്ടാണ് ഇങ്ങനെയെല്ലാം സംഭവിച്ചത്. നിങ്ങൾ തിരിച്ച് പൊയ്ക്കൊള്ളുക. ഉടൻതന്നെ ഞാൻ ധ്രുവനെ സമീപിച്ച് തപസ്സിൽനിന്നും അവനെ പിൻതിരിപ്പിയ്ക്കാം.

ഇന്നത്തെ ആളുകൾ തപസ്സുചെയ്യാൻ തുടങ്ങുമ്പോൾത്തന്നെ ഭഗവദ്ദർശനം ഉണ്ടാകണമെന്നാശിയ്ക്കുന്നു. ഈ ആഗ്രഹം ശരിയല്ല. ആത്മസാക്ഷാത്കാരത്തിനുള്ള എല്ലാ മാർഗങ്ങളിലും സകല ആളുകൾക്കും പ്രതിബന്ധങ്ങൾ ഉണ്ടാകാറുണ്ട്. ഉപനിഷത്തിൽ പ്രതിപാദിച്ചിരിയ്ക്കുന്നതു നോക്കുക: "ഒരുവന് ആത്മസാക്ഷാത്കാരം ഉണ്ടാകുക എന്നത് മൂർച്ചയുള്ള വാളിന്റെ വായ്ത്തലയിൽക്കൂടി നടക്കുന്നതിനോട് സദൃശമാണ്." ആത്മസാക്ഷാത്കാരത്തിനു ശ്രമിയ്ക്കുമ്പോൾ ആദ്യം അത് വിഷപാനംപോലെ വിഷമമായിത്തോന്നുമെങ്കിലും അവസാനം അമൃതംപോലെ മധുരമായി അനുഭവപ്പെടുമെന്ന് ഗീതയുടെ പതിനെട്ടാമധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നു. അതുകൊണ്ട് ഇക്കാര്യങ്ങളിൽ സാവധാനതയും സതതോത്സാഹവും ആവശ്യമാണ്. രാജക്കോട്ടിലെ ഒരു രജപുത്രൻ കുറച്ചുകാലത്തെ ഉപാസനയ്ക്കുശേഷം ഒരു ദിവസം വിഗ്രഹത്തിന്റെ മുൻപിൽ പാൽ കൊണ്ടുവന്നുവച്ചു. ഭഗവാൻ അത് കുടിയ്ക്കുകയില്ലെങ്കിൽ താൻ ആത്മഹത്യചെയ്യുമെന്ന് അയാൾ നിശ്ചയിച്ചു. ഭഗവാൻ പാൽ കുടിച്ചില്ല. അയാൾ മരിയ്ക്കുകയും ചെയ്തു.

ഭക്തിയോഗത്തിൽ അന്തഃകരണത്തിന്റെ പരിശുദ്ധി അനുപേക്ഷണീയമാണ്. പരിശുദ്ധമായ അന്തഃകരണമുള്ളവർക്ക് അതിവേഗത്തിൽ ഇഷ്ടലാഭമുണ്ടാകുന്നു. ഭഗവാനെ ഒരിയ്ക്കലും ഭൃത്യനാക്കാൻ ശ്രമിയ്ക്കരുത്. നാം ഭഗവാന്റെ ഭൃത്യന്മാരാവുകയാണ് വേണ്ടത്. താൻ കൊടുത്ത പാല് കുടിയ്ക്കാതിരുന്നതിൽ ഖേദമുണ്ടായിരുന്നുവെങ്കിലും ആ അന്തിമനിമിഷത്തിൽ തനിയ്ക്ക് വളരെ ആത്മശാന്തിയുണ്ടെന്ന് ആ രജപുത്രൻ പറയുകയുണ്ടായി. അജ്ഞാനികളാണ് കൂടുതൽ ധൃതഗതിക്കാർ. അവർ കർമത്തിന് പൂർണതയുണ്ടാകുന്നതിനുമുമ്പുതന്നെ ഫലം ആഗ്രഹിയ്ക്കുന്നു. ഭഗവാനോട് നിഷ്കാമപ്രേമം ഉണ്ടാകുന്നതാണ് ഏറ്റവും ശ്രേഷ്ഠം.

ദേവകൾ സ്വർഗത്തേയ്ക്കും ഗരുഡാരൂഢനായ ഭഗവാൻ ധ്രുവനെക്കാണാനായി മധുവനത്തിലേയ്ക്കും പുറപ്പെട്ടു. ധ്രുവൻ തീവ്രമായ യോഗാഭ്യാസം അനുഷ്ഠിയ്ക്കുകയായിരുന്നു. തന്റെ ഹൃദയാബ്ജത്തിൽ ഭഗവദാകാരത്തെ ധ്യാനിച്ചുകൊണ്ടിരുന്ന ധ്രുവന് പെട്ടെന്ന് ആ മൂർത്തി അദൃശ്യമായി. സംഭ്രമത്തോടെ കണ്ണു തുറന്നപ്പോൾ സ്വചിന്തകളുടെ മൂർത്തീകരണമെന്നോണം മുമ്പിൽ നില്ക്കുന്ന ശ്രീഹരിയെക്കണ്ട് ധ്രുവൻ സാഷ്ടാംഗ നമസ്കാരം ചെയ്തു. ധ്രുവന്റെ ആ സമയത്തെ മാനസികഭാവങ്ങൾ വാചാമഗോചരമാണ്. ഇമവെട്ടാതെ ആ ഭക്തൻ ഭഗവാന്റെ മുഖത്തു നോക്കി. ഭഗവത്പാദങ്ങളെ ഭക്തിപൂർവം ആലിംഗനം ചെയ്തു. ഭഗവാനെ സ്തുതിയ്ക്കണമെന്ന് ആ ഭക്തന് തോന്നിയില്ല. സ്തുതി എങ്ങനെയാണെന്ന് ആ ബാലന് അറിഞ്ഞുകൂടായിരുന്നു. ഈ വിഷമസ്ഥിതിയിൽ ഭഗവാൻ തന്റെ ശംഖുകൊണ്ട് ധ്രുവന്റെ കവിൾത്തടത്തിൽ സ്പർശിച്ചു. ആ സ്പർശമേറ്റതോടെ ധ്രുവനിൽ വാണി പ്രസാദിച്ചു.

**യോഽന്തഃ പ്രവിശ്യ മമ വാചമിമാം പ്രസുപ്താം**
**സഞ്ജീവയത്യഖിലശക്തിധരഃ സ്വധാമ്നാ**
**അന്യാംശ്ച ഹസ്തചരണശ്രവണത്വഗാദീൻ**
**പ്രാണാൻ നമോ ഭഗവതേ പുരുഷായ തുഭ്യം.** (4.9.6)

(എന്റെ അന്തഃകരണത്തിൽ പ്രവേശിച്ച് ഉറങ്ങിക്കിടന്ന വാണിയെ സ്വതേജസ്സുകൊണ്ട് സജീവമാക്കിയവനും കൈകാലുകൾ, ചെവി, ത്വക്ക് മുതലായ ഇന്ദ്രിയങ്ങൾക്ക് ചൈതന്യം നല്കുന്നവനുമായ ശ്രീഹരിയെ ഞാൻ നമസ്കരിയ്ക്കുന്നു.)

ഒരേ അഗ്നി ഉപാധിഭേദം അനുസരിച്ച് വ്യത്യസ്തമായ വിറകുകളിൽനിന്ന് വിഭിന്നമായ പ്രകാശം പരത്തുന്നതുപോലെ ധ്രുവന്റെ ജ്ഞാനംകൊണ്ട് ഏകനായ പരമാത്മാവ് മായയുടെ അസദ്ഗുണങ്ങളിൽ പ്രവേശിച്ച് അനേകരൂപമായി പ്രകാശിയ്ക്കുന്നത് ധ്രുവൻ കണ്ടു. ആ ഭക്തൻ പറഞ്ഞു: അങ്ങയുടെ മായയാൽ വഞ്ചിതരായ പ്രാണികൾ വിഷയസുഖങ്ങളുടെ പിന്നാലെ പർക്കം പായുന്നു.

**യാ നിർവൃതിസ്തനുഭൃതാം തവ പാദപത്മ-**
**ധ്യാനാദ്ഭവജ്ജനകഥാശ്രവണേന വാ സ്യാത്**
**സാ ബ്രഹ്മണി സ്വമഹിമന്യപി നാഥ ! മാ ഭൂത്**
**കിന്ത്വന്തകാസിലുളിതാത് പതതാം വിമാനാത്.**(4.9.10)

(അങ്ങയുടെ ചരണകമലങ്ങളെ ധ്യാനിയ്ക്കുന്നതുകൊണ്ടും ഭക്തന്മാരുടെ കഥകൾ കേൾക്കുന്നതുകൊണ്ടും പ്രാണികൾക്ക് ഉണ്ടാകുന്ന ആനന്ദം അങ്ങയുടെ സരൂപമായ ബ്രഹ്മത്തിൽനിന്നുപോലും ലഭിയ്ക്കുന്നില്ല. കാലന്റെ വാൾത്തലയിലുള്ള സുഖമനുഭവിയ്ക്കാനും സ്വർഗത്തിൽനിന്ന് അധഃപതിയ്ക്കാനും അർഹ

രായ മനുഷ്യർക്ക് ഈ സുഖമെങ്ങനെ ലഭിയ്ക്കും?)

ബ്രഹ്മാനന്ദത്തെക്കാൾ ശ്രേഷ്ഠമായ ആനന്ദം ഭഗവദ്ഭജനം കൊണ്ടു ലഭിയ്ക്കുമെന്നാണ് ധ്രുവന്റെ അഭിപ്രായം. വെള്ളത്തിൽ മുങ്ങിക്കിടക്കുന്ന മനുഷ്യന് വെള്ളം കുടിയ്ക്കാൻ സാധിയ്ക്കാത്തതുപോലെ ബ്രഹ്മത്തിൽലയിയ്ക്കുന്നവർക്ക് ബ്രഹ്മാനന്ദം അനുഭവിയ്ക്കാനും സാധിയ്ക്കുകയില്ല. പുഷ്ടിമാർഗത്തിന്റെ പ്രധാനപ്രവർത്തകനായ ശ്രീമദ് വല്ലഭാചാര്യന്റെ മതവും ഇതുതന്നെയാണ്. സഗുണഭക്തന്മാർക്ക് നിർഗുണബ്രഹ്മത്തിന്റെ സുഖം ഇഷ്ടപ്പെടുന്നില്ല. എന്തെന്നാൽ അവിടെ ആനന്ദാനുഭൂതിയിലും ഭേദഭാവന തീരെ ഇല്ല. ഉല്പന്നമാകുന്ന സുഖമെല്ലാം അനിത്യമാണെന്ന് നിത്യാനുഭവത്തിൽനിന്ന് എല്ലാവർക്കും മനസ്സിലായിട്ടുള്ളതിനാൽ ഭഗവാന്റെ ധ്യാനം കൊണ്ട് ഉണ്ടാകുന്ന ആനന്ദവും നശ്വരമാണെന്നാണ് ജ്ഞാനമാർഗക്കാർ വിചാരിയ്ക്കുന്നത്. വസ്തുതന്ത്രമായ ബ്രഹ്മസ്വരൂപം ജന്യമാകാൻ സാധിയ്ക്കുകയില്ല എന്ന് ജ്ഞാനികൾ വിശ്വസിയ്ക്കുന്നു. ശാസ്ത്രങ്ങൾ ഈ രണ്ടു രീതിയ്ക്കും സത്യത സമ്മതിച്ചു കൊടുക്കുന്നു. ജീവജന്യമായ ആനന്ദം അനിത്യമാകാമെങ്കിലും ഭഗവജ്ജന്യമായ ആനന്ദം ശാശ്വതമാണെന്നാണ് ശാസ്ത്രങ്ങളുടെ അഭിപ്രായം.

ധ്രുവൻ തുടർന്നു പറഞ്ഞു: എനിയ്ക്കു സംസാരസാഗരം തരണം ചെയ്യുവാൻ സഹായകമായ ഭക്തന്മാരുടെ സമാഗമം നിരന്തരമുണ്ടാകാൻ അനുഗ്രഹിയ്ക്കണം.

അങ്ങയുടെ ചരണകമലങ്ങളുടെ സൗരഭ്യം ആസ്വദിച്ചിട്ടുള്ള ഭക്തന്മാരുടെ സംസർഗത്താൽ ദേഹഗേഹാദികളും കളത്രപുത്രമിത്രാദികളുമെല്ലാം വിസ്മൃതമായിത്തീരുന്നു. ഞാൻ അങ്ങയുടെ സ്ഥൂലമായ വിരാട്സ്വരൂപത്തെ ഇപ്പോഴും ഓർമിയ്ക്കുന്നുണ്ട്. വാചാമഗോചരമായ അങ്ങയുടെ ബ്രഹ്മസ്വരൂപം എനിയ്ക്ക് അജ്ഞാതമാണ്. (നിഷ്കാമഭക്തിയുള്ളവർക്കേ നിർഗുണസ്വരൂപം പൂർണമായി മനസ്സിലാക്കാൻ കഴിയൂ.) ധ്രുവൻ യഥാർഥനിഷ്കാമിയായിരുന്നില്ല. നിർഗുണബ്രഹ്മസ്വരൂപത്തിൽ പ്രപഞ്ചം അധ്യസ്തമാണ്; രജ്ജുവിലുണ്ടാകുന്ന സർപ്പബുദ്ധിപോലെ അധിഷ്ഠാനത്തിന്റെ സാക്ഷാത്കാരം അധ്യസ്തത്തിന്റെ നിവൃത്തി രൂപമാണ്.

ധ്രുവൻ നിഷ്കാമഭക്തനായിരുന്നാൽ സിംഹാസനം ലഭ്യമല്ല. ഭഗവാന്റെ സഗുണസ്വരൂപം അനന്തമാകയാൽ ഉപാസനയ്ക്ക് പ്രയാസം കൂടും. നിഷ്കാമഭക്തന്മാർ ആശ്രിതഭാവത്തിൽ ഭഗവദനുഗ്രഹം ആവശ്യപ്പെട്ടുകൊണ്ടേയിരിയ്ക്കുന്നു. സകാമഭക്തരാകട്ടെ ഭഗവാന്റെ ഏതെങ്കിലും ഒരു രൂപം ധ്യാനിച്ചിട്ട് ആ രൂപത്തോട് തന്റെ ആവശ്യങ്ങളെല്ലാം ചോദിയ്ക്കുന്നു. ജഗത്തിന്റെ സ്ഥിതികാരകനാണ് വിഷ്ണു. അതിനാൽ ജഗത്തു സത്യമാണെന്നു കരുതുന്നവരും ധ്രുവനെപ്പോലെയുള്ള സകാമാരാധകരും വിഷ്ണുവിനെയാണ് ഭജിയ്ക്കേണ്ടത്.





ധ്രുവൻ പറഞ്ഞു: വിരുദ്ധസ്വഭാവമുള്ള അനേകം ശക്തികൾ അങ്ങയിൽ നിരന്തരം പ്രകടമായിക്കൊണ്ടിരിയ്ക്കുന്നു. അനന്തവും ആദ്യവും ആനന്ദമാത്രവുമായ നിർവികാരബ്രഹ്മത്തെ ഞാൻ ശരണം പ്രാപിയ്ക്കുന്നു.

ഇവിടെ ഭഗവാനിൽ വിരുദ്ധധർമമുള്ളതായി ധ്രുവനു തോന്നുന്നു. ആ വിരുദ്ധധർമത്തെപ്പറ്റി ധ്രുവൻ തന്നെ പറയുന്നുണ്ട്: നിഷ്കാമഭാവനയോടെ അങ്ങയെ നിരന്തരം ഭജിയ്ക്കുന്ന ശ്രേഷ്ഠഭക്തന്മാർക്കു നശ്വരമായ ഭോഗപദാർഥങ്ങളിൽ ഇച്ഛയുണ്ടാകുന്നില്ല. അതുകൊണ്ട് പരമപുരുഷരൂപമായ ഈ ചരണകമലങ്ങളെ ശരണം പ്രാപിയ്ക്കുക മാത്രമാണ് അവരുടെ ഉദ്ദേശ്യം. പ്രസവിച്ചയുടനേതന്നെ പശു കിടാവിനെ പാൽ കുടിപ്പിയ്ക്കുകയും ദുഷ്ടജന്തുക്കളിൽ നിന്ന് രക്ഷിയ്ക്കുകയും ചെയ്യുന്നതുപോലെ ഭക്തരക്ഷണതത്പരനായ അവിടുന്ന് എന്നെപ്പോലെയുള്ള സകാമഭക്തന്മാരുടെ ആഗ്രഹങ്ങൾ പൂർത്തിയാക്കുകയും ചെയ്യുന്നു.

ഭഗവാൻ : നിന്റെ ഇച്ഛകൾ എനിയ്ക്കറിയാം. അനന്യലഭ്യമായ പദവി ഞാൻ നിനക്കു തരുന്നു. നിന്റെ പിതാവ് നിന്നെ രാജ്യമേല്പിച്ചിട്ടു വനവാസത്തിനു പോയിക്കഴിഞ്ഞാൽ നിനക്കു 36000 വർഷം രാജ്യം ഭരിയ്ക്കാം. നിന്റെ സഹോദരൻ നായാട്ടിൽ മരിയ്ക്കുകയും നീ അന്ത്യകാലത്ത് എന്നെ സ്മരിച്ചുകൊണ്ടു പരമപദം പ്രാപിയ്ക്കയുംചെയ്യും. ആ പദത്തിലെത്തുന്നവർക്ക് തിരിച്ചുവരേണ്ടിവരികയില്ല.

ഇവിടെ 36000 വർഷം എന്നത് അനുവാചകർക്ക് വിശ്വാസയോഗ്യമായിരിയ്ക്കുകയില്ല. പക്ഷേ നമ്മുടെ ഭൂമി ഒരു വർഷംകൊണ്ട് ഒരു പ്രാവശ്യം സൂര്യനെ ചുറ്റുന്നതുപോലെ ഭ്രമണം ചെയ്തുകൊണ്ടിരിയ്ക്കുന്ന മറ്റനേകം പൃഥ്വികൾ ഉണ്ട്. അവയിൽ ചിലതിന് ഒരു പ്രാവശ്യം സൂര്യനെ ചുറ്റുന്നതിന് ആയിരം വർഷം വേണ്ടിവന്നേക്കാം. ദേശകാലങ്ങൾ പരസ്പരാശ്രയമുള്ളവയാണെന്ന് ആധുനികവിജ്ഞാനം തെളിയിയ്ക്കുന്നു.

ധ്രുവൻ ഭഗവാനെ യഥാവിധി പൂജിച്ചു. അതിനുശേഷം ഭഗവാൻ അന്തർധാനം ചെയ്തു. തന്റെ ഉദ്ദേശ്യം പൂർത്തിയായതിനാൽ ധ്രുവൻ രാജധാനിയിലേക്കു തിരിച്ചുപോയി. പക്ഷെ ധ്രുവൻ അത്രമാത്രം സന്തുഷ്ടനായിരുന്നില്ല. ആ ബാലൻ ചിന്തിച്ചു: ബ്രഹ്മചര്യവ്രതം അനുഷ്ഠിയ്ക്കുന്ന സനകാദികൾ അനേകജന്മംകൊണ്ടു പ്രാപിയ്ക്കുന്ന ഭഗവാന്റെ ചരണങ്ങളെ ഞാൻ ആറുമാസം കൊണ്ടു പ്രത്യക്ഷമാക്കിയിട്ടും ഭേദബുദ്ധിനിമിത്തം എനിയ്ക്ക് ആ പദകമലങ്ങളിൽ നിന്നും വേർപിരിയേണ്ടി വന്നു. എന്റെ മൂർഖത എത്ര കഷ്ടം ! ഞാൻ ഭഗവാനോടു നശ്വരപദാർഥങ്ങൾ മാത്രമേ പ്രാർഥിച്ചുള്ളു. ഒരു പക്ഷേ സ്വർഗവാസികളായ ദേവന്മാർ അസൂയയോടെ എന്റെ



ബുദ്ധിയെ ഭ്രഷ്ടമാക്കിയിരിയ്ക്കണം.

**ദൈവീം മായാമുപാശ്രിത്യ പ്രസുപ്ത ഇവ ഭിന്നദൃക്**
**തപേയ്ദ്വിതീയേഽപ്യസതി ഭ്രാതൃവ്യദ്വേഷഹൃദ്രുജാ**

(ഉറങ്ങിയ മനുഷ്യൻ സ്വപ്നത്തിൽ തന്റെ ഭാവനയാൽ സൃഷ്ടിച്ചിട്ടുള്ള സർപ്പം കടുവ മുതലായവയെക്കണ്ടു ഭയപ്പെടുന്നതുപോലെ വാസ്തവത്തിൽ ആത്മാവല്ലാതെ മറ്റൊന്നും ഇല്ലാതിരുന്നിട്ടും ഭഗവാന്റെ മായയാൽ മോഹിതനായ ഞാൻ ഭേദബുദ്ധിയാൽ സഹോദരനെ ശത്രുവായി കരുതുക കൊണ്ട് ദ്വേഷമാകുന്ന ഹൃദ്രോഗം എന്നെ ബാധിച്ചിരിയ്ക്കുന്നു. 4.9.33)

സഗുണഭഗവാന്റെ ദർശനംകൊണ്ടുമാത്രം സകല കാര്യങ്ങളും നടക്കുന്നില്ലെന്ന് ഇതിൽനിന്ന് സ്പഷ്ടമാകുന്നതിനാൽ ഭാരതയുദ്ധകാലത്ത് സമീപത്തായി തേരിലിരിക്കുന്ന സഗുണഭഗവാനോടു പറയുകയാണ്, ഈ ചഞ്ചലമായ മനസ്സിനെ വശത്താക്കുക വളരെ പ്രയാസമാണെന്ന്. പ്രഹ്ലാദൻ നരസിംഹഭഗവാനോടു പറയുന്നു: "ഞാൻ സംസാരത്തിലുള്ള വിഷയങ്ങളെ ഭയപ്പെടുന്നു" എന്ന്. പ്രചേതാക്കൾക്കു വിഷ്ണുഭഗവാന്റെ ദർശനമുണ്ടായിട്ടും നാരദ നിൽ നിന്നു ജ്ഞാനോപദേശം സ്വീകരിയ്ക്കേണ്ടി വന്നു.

ഭക്തന്മാരുടെ ഇച്ഛയെ പൂർത്തിയാക്കാനായി മാത്രം സഗുണഭഗവാൻ ദർശനം നല്കുന്നുവെന്ന് ഇതിൽനിന്നെല്ലാം മനസ്സിലാകുന്നു. രാസലീലാവസരത്തിൽ ഭഗവാൻ ഗോപികമാരെ വളരെ ആനന്ദിപ്പിച്ചുവെങ്കിലും കംസനിഗ്രഹത്തിനായി ഭഗവാൻ മഥുരയിലേയ്ക്ക് പോയപ്പോൾ ഗോപികമാർ വളരെ ദുഃഖം അനുഭവിച്ചു. പിന്നീട് ഭഗവാൻ കംസവധത്തിനുശേഷം സാന്ദീപനിഗുരുവിന്റെ അടുക്കൽ ഉപനിഷത്തുകൾ പഠിച്ചുവന്നപ്പോൾ ആ ബ്രഹ്മജ്ഞാനം ഗോപികമാർക്ക് ഉപദേശിക്കാനായി ഉദ്ധവരോടു പറഞ്ഞയയ്ക്കുന്നു.

സ്വപ്നത്തിൽനിന്നും ഉണർന്നവർ സ്വപ്നവസ്തുക്കളുടെ അഭാവം കാണുന്നതുപോലെ ജ്ഞാനികൾ ജാഗ്രദവസ്ഥയിൽ ആത്മാവിനെയല്ലാതെ മറ്റൊന്നും കാണുന്നില്ല. ജാഗ്രദവസ്ഥയിൽ സ്വപ്നം ഉണ്ടാകാത്തതുപോലെ സ്വപ്നത്തിൽ ജാഗ്രദവസ്ഥയും ഉണ്ടാകുന്നില്ല. ഈ അവസ്ഥകളെല്ലാം അജ്ഞാനികളുടെ ഭാവനയാണ്. ഇത്തരം കല്പിതാവസ്ഥകൾ ആത്മാവിനെ ബാധിയ്ക്കുന്നില്ല. കാനൽജലം കണ്ട സ്ഥലത്ത് നനവില്ലാതിരിയ്ക്കുന്നതുപോലെ തത്ത്വജ്ഞാനികൾക്കു ജാഗ്രദാദിദശകൾ അനുഭവപ്പെടുന്നതേയില്ല. അതിനാൽ അവർ പുനർജന്മത്തെ ഭയപ്പെടുന്നില്ല. ജ്ഞാനിയ്ക്ക് സകല പ്രപഞ്ചവും സകലകാലദേശാവസ്ഥകളും ആത്മരൂപമായി മാത്രമേ തോന്നുന്നുള്ളു. അവർക്ക് ആത്മഭാവത്തിൽനിന്നും വ്യതിരിക്തമായ ഭാവനയൊന്നും ഉണ്ടാകുന്നില്ല. ഇതേ ആശയംതന്നെ ഏകാദശ സ്കന്ധത്തിൽ പതിമൂന്നാമദ്ധ്യായത്തിലെ മുപ്പത്താറാംപദ്യത്തിലും വരുന്നുണ്ട്. മുൻപു കപിലാഖ്യാനത്തിലും ഇക്കാര്യം പറഞ്ഞുകഴിഞ്ഞു. ജന്മത്തിനു കാരണം വാസനയാണ്. അത് അജ്ഞാനം കൊണ്ടാണ് ഉണ്ടാകുന്നത്. അതിനാൽ വേദാന്തത്തിൽ തത്ത്വജ്ഞാനം, മനോനാശം, വാസനാക്ഷയം ഇവകൾക്കു കൂടുതൽ പ്രാധാന്യം നല്കിയിരിയ്ക്കുന്നു.

കൂടസ്ഥനും നിത്യനുമായ ആത്മാവിൽ വാസനകൾക്കു യഥാർഥമായ സംബന്ധം ഉണ്ടാകുന്നില്ലെന്നു ഭഗവാൻ പോയതിനുശേഷം ധ്രുവനു മനസ്സിലായി. അതിനാൽ വാസനാക്ഷയത്തെക്കാൾ അവിദ്യാനിവൃത്തിയാണ് അധികം പ്രയോജനമായിട്ടുള്ളത്. ആത്മജ്ഞാനം അവിദ്യയെക്കാൾ അധികം ബലവത്തായതിനാൽ ആത്മജ്ഞാനത്തിനുവേണ്ടി പുരുഷാർഥം ചെയ്യേണ്ടതു സകല സാധകന്മാരുടെയും മുഖ്യകർത്തവ്യമാണ്. ഒരിയ്ക്കൽ പ്രമാജ്ഞാനം ഉണ്ടായിക്കഴിഞ്ഞാൽ പിന്നെ അതിന്റെ അഭാവം അപ്രമാജ്ഞാനത്താൽ ഉണ്ടാവുകയില്ല. ശ്രുതിയിൽ പറയുന്നുണ്ട്: അജ്ഞാനത്താൽ ദ്വൈതം കാണുമ്പോഴാണ് ഒരാൾ മറ്റൊരാളെ കാണുന്നതെന്ന്. ധ്രുവൻ ജനിച്ച സമയം സഹോദരനെന്നു പറയുന്നത് ആരെയാണെന്ന് അവനറിയില്ലായിരുന്നു. സുരുചിയുടെ പുത്രൻ നിന്റെ സഹോദരനാണെന്ന് ജന്മത്തിനുശേഷം ആരോ പറഞ്ഞിരിയ്ക്കണം. ഈ ജ്ഞാനം നല്കുന്നവർ അജ്ഞാനികളായിരുന്നെങ്കിലും ധ്രുവൻ അവർ പറഞ്ഞതു ശരിയാണെന്നു വിശ്വസിച്ചു. സകലരും ഇതുപോലെ അജ്ഞാനത്തിൽപ്പെടുന്നു. ചെറുപ്പത്തിലുണ്ടായിട്ടുള്ള തെറ്റിദ്ധാരണകളിൽനിന്നു നിവൃത്തമാകാൻ ഏതെങ്കിലും യോഗ്യനായ ഗുരുവിനെ കിട്ടിയില്ലെങ്കിൽ അതു വർധിച്ചുകൊണ്ടിരിയ്ക്കും. സ്വപ്നത്തിൽ കാണുന്ന കള്ളനെ ഉണർന്നതിനുശേഷം സ്വപ്നത്തിന്റെ അജ്ഞാനനിവൃത്തിയോടെ കാണാതാകുന്നു. കള്ളന്റെ അദർശനത്തിനു ജാഗ്രത്തിലെ ബോധം കാരണമാകുന്നതുപോലെ ജാഗ്രത്തിലെ അജ്ഞാനകല്പിതമായ ശരീരാദികളുടെ അദർശനത്തിന് 'ആത്മബോധം' കാരണമാണ്. സുഷുപ്തിയിലും വൃത്തികളുടെ നിരോധം ഉണ്ടാകാം. പക്ഷെ അജ്ഞാനം ഉണ്ടായിരിയ്ക്കുന്നതിനാൽ ആത്മബോധം പരമപുരുഷാർഥമാകുന്നു. യോഗമാർഗത്തിൽ ജഗത്തിനെ സത്യമായി കരുതുന്നതിനാൽ വൃത്തിയുടെ നിരോധത്തിനു സ്വപ്നം പോലെ മിഥ്യയായി കരുതുന്ന വൃത്തിയെ വ്യാപകമാക്കാൻ നിർദേശിച്ചിരിക്കയ്യുന്നു. വൃത്തിയിൽ ആരൂഢമായിരിക്കുന്ന വ്യാപകചൈതന്യ (ബ്രഹ്മാകാരവൃത്തി) ത്തിന് ആവരണഭംഗം ചെയ്യണം. ജഗത്തിനെ മിഥ്യയായി കരുതിയശേഷം വൃത്തിയ്ക്കു വിഷയമായി ഒന്നും ഇല്ലാത്തതിനാൽ അതിനെ വ്യാപകമാക്കാൻ വിഷമമുണ്ടാകുന്നില്ല.

ധ്രുവൻ പശ്ചാത്താപത്തോടെ പറഞ്ഞു: മരിയ്ക്കാ



റായി കിടക്കുന്നവൻ മരണം ഉടനെ ഉണ്ടാകുമെന്നറിഞ്ഞിട്ടും മരുന്നു കഴിയ്ക്കുന്നതുപോലെ സംസാരത്തെ നശിപ്പിയ്ക്കുന്നതായ ശ്രീഹരിയെ പ്രത്യക്ഷത്തിൽ ലഭിച്ചിട്ടും ഞാൻ സാംസാരികസുഖങ്ങൾ ആവശ്യപ്പെട്ടത് എന്റെ മന്ദഭാഗ്യം തന്നെ. നിർധനൻ സാർവഭൗമനായ രാജാവിനെ പ്രീതിപ്പെടുത്തി ഒരു പിടി അരി യാചിയ്ക്കുന്നതുപോലെ ഞാൻ പരമാനന്ദദാതാവായ ഭഗവാനെ പ്രാപിച്ചിട്ടും സാംസാരികമായ കീർത്തി ആവശ്യപ്പെട്ടു.

രാജാവായ ഉത്താനപാദൻ ധ്രുവനെ സത്കരിച്ചു. സർവത്ര ആനന്ദം വ്യാപിച്ചു. ധ്രുവൻ മൂത്തവരെയെല്ലാം നമസ്കരിച്ചു. സുരുചി ധ്രുവനെയെടുത്ത് ആലിംഗനം ചെയ്ത് അനുഗ്രഹിച്ചു. മുമ്പും ധ്രുവനു സുരുചിയുടെ മടിയിലിരിയ്ക്കാൻ ആഗ്രഹമുണ്ടായിരുന്നു. അതിന് അധ്യാത്മഭാവത്തിൽ ധ്രുവന് സംസാരത്തിൽ വലിയ മാനനീയനാകാൻ ആഗ്രഹം ഉണ്ടായിരുന്നു എന്നർഥമാകാം.

ഇന്നു പലർക്കും മാന്യത ലഭിക്കാൻ ആഗ്രഹം ഉണ്ടാകുന്നുണ്ട്. ഇതിൽ പലരും യഥാർഥഭക്തി മറന്നുകളയുന്നു. മാന്യത, ആവശ്യമുള്ളവർക്കു കിട്ടുകയും ചെയ്യുന്നു. ഏതെങ്കിലും അജ്ഞാനിയെ സേവിയ്ക്കാൻ തുടങ്ങിയാൽ വേണ്ടത്ര മാന്യത ലഭിയ്ക്കും. മാനം ഉപേക്ഷിയ്ക്കണമെങ്കിൽ ജ്ഞാനികളെ സേവിയ്ക്കണം. ആഹാരാദികളുടെ കാര്യത്തിൽ ധനവാന്മാർ ദരിദ്രരെ സഹായിയ്ക്കണം. പക്ഷേ അജ്ഞാനം ദൂരീകരിയ്ക്കുവാൻ അജ്ഞാനികൾ ജ്ഞാനിയെ സേവിയ്ക്കുകതന്നെ വേണം.

ഉത്താനപാദൻ, വാർധക്യമായപ്പോൾ രാജ്യം ധ്രുവനു കൊടുത്തിട്ട് വനവാസത്തിനു പോയി.

പ്രജാപതിയായ ശിശുമാരന്റെ പുത്രി ഭൂമിയെ ധ്രുവൻ വിവാഹം ചെയ്തു. അദ്ദേഹത്തിനു കല്പമെന്നും വത്സരമെന്നും രണ്ടു പുത്രന്മാരുണ്ടായി.

ധ്രുവനും ഒരു പ്രകാരത്തിലുള്ള കാലത്തിന്റെ സ്വരൂപമാണെന്ന് ഈ പേരുകൾ സൂചിപ്പിയ്ക്കുന്നു. ശിശുമാരൻ എന്നതു കാലചക്രമാണ്. ഇക്കാര്യം അഞ്ചാംസ്കന്ധത്തിൽ പ്രകടമാകും. ഭൂമി എന്നതിന് ചുറ്റുന്നത് എന്നാണർഥം. ഇതും കാലത്തിന്റെ സ്വരൂപമാണ്. കല്പവും വത്സരവും ഖണ്ഡകാലത്തിന്റെ പ്രതീകമാണ്. അതിനാൽ ഇവരെ ധ്രുവന്റെ യഥാർഥപുത്രന്മാരായി കരുതണമെന്നില്ല. അധ്യാത്മഭാവത്തിലുള്ള അർഥം മനസ്സിലാക്കിയാൽ മതിയാകും.

ധ്രുവന്റെ സഹോദരൻ ഒരിയ്ക്കൽ വേട്ടയാടാൻ ഹിമാലയത്തിൽ പോയി. അവിടെവച്ച് ഒരു യക്ഷൻ അയാളെ കൊന്നു. സഹോദരന്റെ മരണം ശ്രവിച്ച ധ്രുവൻ ക്രുദ്ധനായി സൈന്യങ്ങളോടെ യക്ഷാധിപതിയായ കുബേരന്റെ അളകാപുരിയെ വളഞ്ഞു യുദ്ധമാരംഭിച്ചു. ഇരുകൂട്ടരും തമ്മിൽ അതിഭയങ്കരമായ യുദ്ധം നടന്നു. കുബേരനെന്നും യക്ഷനെന്നും പേരു കാണുന്നിടത്തെല്ലാം അധ്യാത്മഭാവത്തിൽ വിത്തൈഷണ അഥവാ ധനത്തിനുള്ള ഇച്ഛയെ വേണം മനസ്സിലാക്കാൻ. ധ്രുവന്റെ ഉത്തമവൃത്തിയെ ധനലോഭം ഗ്രസിച്ചു. അതിനാൽ ധ്രുവൻ അതിനു നേരെ യുദ്ധം ചെയ്തു. മനുഷ്യരുടെ ലോഭവൃത്തി ഉണരുമ്പോൾ ഹൃദയത്തിൽ യുദ്ധമുണ്ടാകുന്നതെങ്ങനെയെന്നും എത്രമാത്രം ക്രോധമുണ്ടാകുന്നുവെന്നും മറ്റും അറിയാൻ നാലാംസ്കന്ധത്തിലെ പത്താമധ്യായം വായിച്ചാൽ മതിയാകും. യക്ഷന്മാർ വിവിധമായ മായകൾ ധ്രുവനു കാട്ടിക്കൊടുത്തു. ഒടുവിൽ ധ്രുവൻ (ശ്രീനാരായണന്റെ സ്മരണരൂപമായ) നാരായണാസ്ത്രം കയ്യിലെടുത്തു.

മൈത്രേയൻ വിദുരനോടു പറഞ്ഞു: ജ്ഞാനോദയത്തോടെ അവിദ്യാദികളായ ക്ലേശങ്ങൾക്കു നാശമുണ്ടാകുന്നതുപോലെ ധ്രുവന്റെ ബാണത്താൽ യക്ഷന്മാരുടെ മായ നഷ്ടമായിപ്പോയി.

അപ്പോൾ പിതാമഹനായ സ്വായംഭുവമനു അവിടെ വന്നു ധ്രുവനോടു പറഞ്ഞു: " ഈ ജഡശരീരത്തെ ആത്മാവാണെന്നു കരുതി പശുക്കളെപ്പോലെ യക്ഷന്മാരെ നശിപ്പിയ്ക്കുന്നതു യോഗ്യമല്ല. ഭക്തന്മാർ മറ്റുള്ളവരിൽ ദയ കാണിയ്ക്കുന്നതുകൊണ്ടും വലിയവരോടു സഹനശീലതയോടെ പ്രവർത്തിയ്ക്കുന്നതുകൊണ്ടും സമാനരായ ആളുകളോടു മിത്രതയോടെ പെരുമാറുന്നതുകൊണ്ടും സർവപ്രാണികളോടും സമഭാവനയോടെ വർത്തിയ്ക്കുന്നതിനാലും സർവാത്മാവായ ശ്രീഹരി പ്രസന്നനാകുന്നു. ഭഗവാൻ പ്രസന്നനാകുന്നതുകൊണ്ട് പുരുഷൻ പ്രകൃതിയുടെ ഗുണങ്ങളിൽനിന്നും വേർപെട്ടു ബ്രഹ്മപദം പ്രാപിയ്ക്കുന്നു. ഈ ജഗത്തിന്റെ ഉപാദാനകാരണം മായയും നിമിത്തകാരണം നിർഗുണപരമാത്മാവുമാണ്. അതിനാൽ സൂചി, കാന്തത്തിന്റെ അടുത്തു കറങ്ങിക്കൊണ്ടിരിയ്ക്കുന്നതുപോലെ ഈ ജഗത്തും കറങ്ങിക്കൊണ്ടിരിയ്ക്കും. ഭഗവാന്റെ ലീല അചിന്ത്യമാണ്. ഭഗവാൻ കർത്താവാണെങ്കിലും അകർത്താവായിരിയ്ക്കുന്നു. അതിനു തന്റേതെന്നും അന്യന്റേതെന്നും ഭേദമില്ല. എങ്കിലും വായുവിനോടൊപ്പം പൊടിയും ഉയരുന്നതുപോലെ പരമാത്മാവിന്റെ ശക്തിയോടൊപ്പം ജീവന്റെ കർമവും പ്രകടമാകുന്നു. അതിനാൽ ജീവനു കർമാനുസാരം ഫലം ലഭിയ്ക്കുന്നു. പരമാത്മാവിൽ അഹങ്കാരം ഇല്ലാത്തതിനാൽ അതിനെ കർമം, അഥവാ ഗുണങ്ങൾ സ്പർശിയ്ക്കുന്നില്ല. അതുകൊണ്ട് അതിനെത്തന്നെ ശരണം പ്രാപിയ്ക്കുക. ഈ പ്രപഞ്ചം അസത്തായിരുന്നിട്ടും പരമാത്മാവിന്റെ ഉള്ളിൽ അതു കാണപ്പെടുന്നു; അതിനെ പ്രിയപ്പെട്ട കുഞ്ഞ് ഒന്നുകൂടി ഹൃദയത്തിൽ കാണുക. അതുകൊണ്ട് നിന്നിൽ ശേഷിച്ചിട്ടുള്ള മമതയും നശിച്ചുകൊള്ളും. അതിനാൽ നിന്റെ ക്രോധത്തെ അടക്കുക. ഭഗവാൻ നിന്നെ അനു



ഗ്രഹിയ്ക്കും." ഇത്രയും പറഞ്ഞിട്ടു മനു തന്റെ സ്ഥാനത്തേയ്ക്കു പോയി. ധ്രുവൻ യുദ്ധം മതിയാക്കി. കുബേരൻ അവിടെ വന്നു. ധ്രുവൻ അദ്ദേഹത്തെ കൈകൂപ്പി നമസ്കരിച്ചു.

കുബേരൻ പറഞ്ഞു: "മനുവിന്റെ ഉപദേശപ്രകാരം യുദ്ധം നിർത്തിയതുകൊണ്ടു ഞാൻ വളരെ സന്തോഷിയ്ക്കുന്നു. നീ യക്ഷനെ വധിച്ചില്ല. അതുപോലെ നിന്റെ സഹോദരനെ യക്ഷനും വധിച്ചില്ല. സകലജീവന്റെയും ഉത്പത്തിയ്ക്കും നാശത്തിനും കാരണം കാലമാണ്. ഈ കാലത്താൽ ഞാൻ, നീ എന്ന ഭേദബുദ്ധിയുള്ള മനുഷ്യർക്ക് അജ്ഞാനമുണ്ടാകുകയും സ്വപ്നംപോലെ ശരീരാദിയിൽ ആത്മാവിന്റെ അഭിനിവേശം ഉണ്ടാകുകയും ചെയ്യുന്നു. ഇനി നീ ഇവിടുന്നു പോയി ഹരിയെ ഭജിയ്ക്കുക."

കുബേരൻ, വേണ്ട വരം വാങ്ങിക്കൊള്ളാൻ പറഞ്ഞപ്പോൾ ധ്രുവൻ തനിയ്ക്കു ഭഗവാന്റെ അചഞ്ചലസ്മരണയുണ്ടായിരിയ്ക്കാൻ അനുഗ്രഹിയ്ക്കണമെന്നു പ്രാർഥിച്ചു. ഈ വരദാനത്തിനുശേഷം കുബേരൻ അവിടെ നിന്നും അന്തർധാനം ചെയ്തു. ധ്രുവൻ തന്റെ രാജ്യത്തു മടങ്ങി വന്നു. ധ്രുവന്റെ ഭക്തി വർധിയ്ക്കുകയും ഒടുവിൽ സർവപ്രാണികളിലും പരമാത്മാവിനെ കാണാൻ തുടങ്ങുകയും ചെയ്തു. അവസാനകാലത്ത് ഈ അവിദ്യാരചിതവും, സ്വപ്നതുല്യവും ഗന്ധർവനഗരസദൃശവുമായ സമ്പൂർണ ജഗത്തിനെയും മായാമയമെന്നറിഞ്ഞ്, സ്ത്രീ, പുത്ര, മിത്ര, സേനാദികൾ കാലന്റെ വായിൽപ്പെട്ടുകിടക്കുന്നവയാണെന്നുറച്ചു രാജ്യം പുത്രനു കൊടുത്തിട്ട് ബദരികാശ്രമത്തിലേക്കു പോയി.

അവിടെ അദ്ദേഹം തന്റെ ചിത്തത്തെ ഏകാഗ്രമാക്കി. ഒടുവിൽ ദേഹാഭിമാനം നശിച്ചു. താൻ രാജാവാണെന്നുള്ള ബുദ്ധിപോലും ഇല്ലാതായി. ഇത്രയും ആയപ്പോൾ അവിടെ ഒരു വിമാനം വന്നു. അതിൽ ഭഗവാന്റെ പാർഷദരായ സുനന്ദനും നന്ദനും ഉണ്ടായിരുന്നു. അവർ ധ്രുവനോടു പറഞ്ഞു:അങ്ങ് ചെറുപ്പത്തിൽ ഭജിച്ചിരുന്ന വിഷ്ണു ഭഗവാൻ അങ്ങയെ കൊണ്ടുചെല്ലുന്നതിനായി ഞങ്ങളെ അയച്ചിരിയ്ക്കുന്നു. അങ്ങു വിഷ്ണുപദം പ്രാപിച്ചിരിയ്ക്കുന്നു.

ഭഗവാന്റെ പാർഷദന്മാരുടെ പേരുകളെ അധ്യാത്മഭാവത്തിൽ ആത്മാവിന്റെ ആനന്ദമെന്നു മനസ്സിലാക്കണം. ധ്യാനത്തിന്റെ പരമകാഷ്ഠയിൽ (സമാധി അവസ്ഥയിൽ) ദേഹാഭിമാനം വിട്ടുപോകുമ്പോൾ ഉണ്ടാകുന്ന ആനന്ദം സുനന്ദന്റെയും നന്ദന്റെയും സ്വരൂപമാണ്. ആ സമയത്തുണ്ടാകുന്ന വൃത്തിയുടെ ഗതി വ്യാപകമാകാൻ തുടങ്ങുന്നതിനെ വിമാനമെന്നറിയണം.

ധ്രുവൻ കുളികഴിഞ്ഞതോടെ അദ്ദേഹത്തിന്റെ ശരീരം സ്വർണംപോലെ ശോഭയുള്ളതായി. കാലനും അവിടെ വന്നു. ധ്രുവൻ അതിന്റെ മസ്തകത്തിൽ കാലുവച്ച് വിമാനത്തിൽ കയറി. ആ സമയം ദേവകൾ ദുന്ദുഭി, മൃദംഗം മുതലായവ മുഴക്കുകയും ഗന്ധർവന്മാർ പാടുകയും ആകാശത്ത് നിന്നും പുഷ്പവൃഷ്ടിയുണ്ടാവുകയും ചെയ്തു. സഗുണോപാസന ചെയ്യുന്നവർക്ക് ഇതുപോലുള്ള അനുഭവം ഉണ്ടാകുന്നു. ധ്രുവന്റെ ഭക്തിയുടെ മഹിമ നാരദൻ പ്രചേതാക്കളുടെ യജ്ഞശാലയിൽവച്ചു പ്രശംസിച്ചിട്ടുണ്ട്. സാക്ഷിയുടെ സഹായത്താൽ ജീവൻ ബ്രഹ്മരൂപമായിത്തീരുന്നു. നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. ജീവൻ ബ്രഹ്മരൂപമാകുമ്പോൾ - ബ്രഹ്മത്തോട് അഭേദമാകുന്നതോടെ - ചിദാഭാസത്തിന്റെ അഭാവമുണ്ടാവുകയും സാക്ഷി ബ്രഹ്മരൂപമാവുകയും ചെയ്യുന്നു. ഇവിടെ കഥയിൽ ചമത്കാരം ഉണ്ടാകുന്നതിനായി നാരദൻ ധ്രുവന്റെ പദവിയെ സ്തുതിച്ചതാണെന്നു പറഞ്ഞു കാണുന്നു. അതു ജീവന്റെ ലക്ഷ്യാർഥം മനസ്സിലാക്കാനാണ്.

ഈ ചരിത്രത്തിൽ കാലത്തിന്റെ ശക്തിയെ ചുരുക്കത്തിൽ വർണിച്ചിരിയ്ക്കുന്നു. പക്ഷെ അത് എവിടുന്ന് വന്നുവെന്ന് മൈത്രേയനോ ശുകദേവനോ പറയുന്നില്ല. കാലം ഭഗവാനിൽ അന്തർഭവിച്ചിട്ടുണ്ടെങ്കിൽ ഭഗവാന്റെ സ്വരൂപത്തിനു തീർച്ചയായും പരിവർത്തനമുണ്ടാകും. കാലത്തിന്റെ പ്രഭാവംകൊണ്ടു വിത്തിൽനിന്നും വൃക്ഷം ഉണ്ടാകുന്നതുപോലെ കാലദ്വാരാ ജഗത്തുണ്ടായതാണെങ്കിൽ വൃക്ഷം ഉണ്ടായതിനുശേഷം വിത്തു കാണാത്തതുപോലെ ഭഗവാനെയും കാണാതാകും. അതിനാൽ ജ്ഞാനികൾ കാലത്തെ മായയിൽ അന്തർഭൂതമായ തത്ത്വമായി കരുതുന്നു.

## പൃഥുരാജാവിന്റെ ധാർമികജീവിതം

ജ്ഞാനമാർഗത്തിൽ പ്രവർത്തിയ്ക്കുന്ന ജീവന് പൂർവസംസ്കാരങ്ങൾ വിഘ്നമുണ്ടാക്കുന്നു. ഈ സംസ്കാരം മൂന്നുവിധമാണ്: (1) പുത്രൈഷണ(കളത്ര പുത്രാദികളിലുള്ള ഇച്ഛ); (2) വിത്തൈഷണ (ധനമോഹം); (3) ലോകൈഷണ (യശോഭിലാഷം) ഈ മൂന്നിനേയും ഉപേക്ഷിയ്ക്കുക പ്രയാസമാണ്. ഇക്കാര്യം നാലാം സ്കന്ധത്തിലെ കഥകൾകൊണ്ട് സ്പഷ്ടമാണ്. ദക്ഷന്റെ കഥയിൽ സതിയ്ക്ക് ശിവസ്വരൂപമായ പരബ്രഹ്മപ്രാപ്തി ഉണ്ടായതിനുശേഷം ബന്ധുസ്നേഹം ഉപേക്ഷിയ്ക്കാൻ കഴിഞ്ഞിരുന്നില്ല. ഇത് ലോകൈഷണയുടെ പ്രഭാവമാണ്. ധ്രുവന് വിഷ്ണുഭഗവാന്റെ ദർശനം ലഭിച്ചിട്ടും രാജ്യലാഭത്തിനുള്ള ചിന്തയെ പരിത്യജിയ്ക്കാൻ കഴിഞ്ഞില്ലെന്നു മാത്രമല്ല ക്രോധത്താൽ അളകാപുരിയിൽ യുദ്ധത്തിന് പോകേണ്ടതായുംവന്നു. ധ്രുവാംശത്തിലെ അംഗരാജാവിനുണ്ടായ പുത്രകാമനയുടെ പരിണാമം എത്രമാത്രം സന്താപസന്ദായകമായിരുന്നുവെന്ന് പറഞ്ഞുകഴിഞ്ഞല്ലോ. എന്നാൽ ഈ സകല കാമനകളേയും അതിജീവിച്ച അംഗരാജാവിന്റെ ജ്ഞാനവും ചാരിത്ര്യമഹിമയുമാണ് ഈ പ്രകരണത്തിലെ



പ്രതിപാദ്യം.

ധ്രുവൻ വനത്തിൽ പോയതിനുശേഷം അദ്ദേഹത്തിന്റെ പുത്രനായ ഉത്കലൻ രാജ്യം ഭരിച്ചു. അദ്ദേഹം രാജകീയഭോഗങ്ങൾ ആഗ്രഹിച്ചിരുന്നില്ല. ജന്മനാതന്നെ ശാന്തചിത്തനും അനാസക്തനും സമദർശിയും സർവാത്മഭാവനാസമ്പന്നനുമായിരുന്നു. യോഗാഗ്നിയിൽ അദ്ദേഹത്തിന്റെ കർമസംസ്കാരം ദഹിച്ചുപോയിരുന്നു. ഭേദരഹിതനും ജ്ഞാനസ്വരൂപനും സർവവ്യാപകനും നിർവാണസ്വരൂപവും ആയ ബ്രഹ്മത്തെമാത്രം തന്റെ ആത്മാവെന്ന് കരുതിയിരുന്ന അദ്ദേഹം മഹാജ്ഞാനിയും യോഗിയും ആയിരുന്നു. ലോകരും രാജകുടുംബാംഗങ്ങളും അദ്ദേഹത്തെ മൂകനായിക്കരുതി, സിംഹാസനത്തിൽ നിന്നു മാറ്റി ഇളയസഹോദരനായ വത്സരനെ രാജാവാക്കി. വത്സരന് മൂന്നു പുത്രന്മാരുണ്ടായി. അവരുടെ പേരുകൾ പ്രാതഃ, മധ്യന്ദിനം, സായം എന്നിങ്ങനെയായിരുന്നു. ഈ പേരുകൾ ധ്രുവരൂപിയായ അഖണ്ഡകാലത്തിൽനിന്ന് ഖണ്ഡകാലങ്ങൾ ഉണ്ടായെന്ന് സൂചിപ്പിയ്ക്കുന്നു. പിന്നീട് ഈ വംശത്തിൽ അംഗൻ ഉണ്ടായി. അദ്ദേഹത്തിന് ഭാര്യയായ സുനീഥയിൽ ദുഷ്ടനായ വേനൻ എന്നൊരു പുത്രനുണ്ടായി.

വിദുരർ മൈത്രേയനോടു ചോദിച്ചു: അംഗരാജാവ് സദ്ഗുണസമ്പന്നനും ബ്രാഹ്മണഭക്തനും മഹാത്മാവുമായിരുന്നല്ലോ. അദ്ദേഹത്തിന്റെ പുത്രനായ വേനൻ ദുഃസ്വഭാവി ആയത് എന്തുകൊണ്ട് ?

മൈത്രേയൻ: അംഗരാജാവ് ഒരിയ്ക്കൽ അശ്വമേധയാഗം നടത്തി. ദേവകൾ യജ്ഞാംശം സ്വീകരിയ്ക്കാൻ വന്നില്ല. രാജാവിന് പുത്രനില്ലാതിരുന്നതായിരുന്നു അതിനു കാരണം. അതുകൊണ്ട് രാജാവ് പുത്രകാമേഷ്ടി നടത്തി. കുറച്ചുകാലത്തിനുള്ളിൽ അദ്ദേഹത്തിനുണ്ടായ പുത്രൻ അധർമിയായിരുന്നു. അവന്റെ അമ്മയും അധർമത്തിന്റെ പുത്രിയായിരുന്നു. വേനൻ പ്രജകളെ നിരന്തരം ഉപദ്രവിയ്ക്കാൻ തുടങ്ങി. പിതാവിന്റെ ഉപദേശങ്ങളൊന്നും അയാൾ വകവച്ചില്ല. ദുഃസ്വഭാവിയായ പുത്രൻ ഉണ്ടായിരിയ്ക്കുന്നതുകൊണ്ടുള്ള ദുഃഖം പുത്രനില്ലാതിരിയ്ക്കുന്നതുകൊണ്ടുള്ള ദുഃഖത്തേക്കാൾ വളരെക്കൂടുതലാണ്. അതുകൊണ്ടാണ് പണ്ടുള്ളവർ വിവാഹത്തിന് ആഭിജാത്യം പ്രധാനമായിക്കരുതുകയും ഗർഭാധാനകാലത്ത് ധാർമികമായ രീതിയിൽ പ്രവർത്തിയ്ക്കുകയും ഗർഭിണിയ്ക്ക് പുരാണകഥകൾ പറഞ്ഞുകൊടുക്കുകയും ചെയ്തിരുന്നത്. ഇന്നാകട്ടെ സന്താനാഭിലാഷത്തോടെ ആരും വിവാഹം കഴിയ്ക്കാറില്ല. *സിവിൽ*വിവാഹം നടപ്പായതോടെ കണ്ണിൽക്കണ്ടവരുമായി *രജിസ്റ്റർ*വിവാഹം നടത്തുകയും മുഹൂർത്തം നോക്കാതെ ബന്ധത്തിലേർപ്പെടുകയും ചെയ്യുന്നതുകൊണ്ട് അധാർമികരായ സന്താനങ്ങൾ ഉണ്ടാകുന്നു. ഇത്തരത്തിലുള്ള സന്താനങ്ങൾ എങ്ങനെയുണ്ടായിയെന്ന് മാതാപിതാക്കന്മാർ കൂടിയും സംശയിയ്ക്കുന്നു. ഇക്കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിയ്ക്കണമെന്ന് നമ്മുടെ സനാതനധർമം അനുശാസിയ്ക്കുന്നുണ്ട്. ദുഃസ്വഭാവിയായ പുത്രൻ ഉണ്ടായാൽ കുടുംബം ദുഃഖപൂർണമായിത്തീരുന്നു.

വേനന്റെ അനീതികൾകണ്ട് അംഗരാജാവിന് വൈരാഗ്യമുണ്ടായി. അദ്ദേഹം രാജ്യമുപേക്ഷിച്ച് വനത്തിലേയ്ക്കു പോയി. പ്രജകളും സചിവന്മാരും വളരെ ദുഃഖിച്ചു. അവർ അംഗരാജാവിനെ എല്ലായിടത്തും അന്വേഷിച്ചതിൽ പ്രയോജനമൊന്നുമുണ്ടായില്ല. അദ്ദേഹം ഒരു ഭക്തയോഗിയുടെ സ്വരൂപമോ അഥവാ ഭഗവാന്റെ അംശംതന്നെയോ ആയിരുന്നുവെന്ന് ഭാഗവതത്തിലെ വിവരണത്തിൽനിന്ന് മനസ്സിലാക്കാം.

രാജ്ഞിയുടെ നിർബന്ധപ്രകാരം മന്ത്രിമാർ മനസ്സില്ലാമനസ്സോടെ വേനനെ രാജാവാക്കി. അതോടെ ഐശ്വര്യമദം കൂടി ഉണ്ടാകയാൽ വേനൻ മുനിമാരേയും സജ്ജനങ്ങളേയും ഉപദ്രവിയ്ക്കാൻ തുടങ്ങി. യജ്ഞം, ഹോമം, ദാനം മുതലായ കർമങ്ങൾ തന്റെ രാജ്യത്ത് നടത്താനേ പാടില്ലെന്ന് വേനൻ ആജ്ഞാപിച്ചു. ഭക്തിമാർഗാവലംബികളായ ആളുകളുടെ വിഷമങ്ങൾ മനസ്സിലാക്കി മുനിമാരും മഹാത്മാക്കളും വ്യസനിച്ചു. അവരെല്ലാം വേനനെ ഗുണദോഷിച്ചു. നീതിയോടെ രാജ്യം ഭരിച്ചില്ലെങ്കിൽ തപഃശക്തികൊണ്ട് വേനനെ നശിപ്പിയ്ക്കുമെന്ന് ഭീഷണിപ്പെടുത്തുകയും ചെയ്തു. പ്രജകളെ സദ്ധർമത്തിന്റെ പന്ഥാവിൽക്കൂടി നയിയ്ക്കേണ്ടത് രാജാവിന്റെ കർത്തവ്യമാണെന്നും രാജാവുതന്നെ അധർമം ആചരിച്ചാൽ അദ്ദേഹത്തെ അനുസരിയ്ക്കുന്ന പ്രജകളും അധഃപതിയ്ക്കുമെന്നും മഹാത്മാക്കൾ പറഞ്ഞുമനസ്സിലാക്കി.

വേനൻ അവരോട് മറുപടി പറഞ്ഞു: " നിങ്ങൾ ധർമമെന്നു പറയുന്നത് അധർമത്തെയാണ്. ആർക്കും കാണാൻ കഴിയാത്ത ഒരു പരമാത്മാവിനെ എന്തിനാണു പാസിയ്ക്കുന്നത്? 'രാജാ പ്രത്യക്ഷദൈവതം' എന്നല്ലേ പ്രമാണം? രാജാവ് സർവദേവമയനാണ്. അതുകൊണ്ട് നിങ്ങളെല്ലാം അഭിമാനം ഉപേക്ഷിച്ചിട്ട് എന്നെ പൂജിയ്ക്കുകയും അനുസരിയ്ക്കുകയും ചെയ്യുക."

സജ്ജനങ്ങളുടെ ഉപദേശമൊന്നും വേനന്റെ ദുർബുദ്ധിയുടെ മുൻപിൽ വിലപ്പോയില്ല. യജ്ഞപതിയായ വിഷ്ണുവിനെ നിന്ദിയ്ക്കുന്ന ഈ രാജാവിനെ വധിയ്ക്കേണ്ടതാണെന്ന് മുനിമാർക്കു തോന്നി. അവർ തപശ്ശക്തികൊണ്ട് വേനനെ വധിച്ചിട്ട് ആശ്രമങ്ങളിലേയ്ക്കു മടങ്ങിപ്പോയി.( അഹങ്കാരത്താൽ ജീവന് തന്റെ സിംഹാസനം നഷ്ടമാകുന്നു.)

ഒരു രാജാവ് ഭരിയ്ക്കുന്നിടത്ത് ഒരാളെ ഗുണദോഷിയ്ക്കുകയോ വധിയ്ക്കുകയോ ചെയ്താൽ രാജ്യം നന്നാ



യിക്കൊള്ളും. പക്ഷേ ജനായത്തഭരണം നടക്കുന്നിടത്ത് ഭൂരി പക്ഷാഭിപ്രായത്തിന് പ്രാബല്യമുള്ളതിനാൽ അനേകംപേരെ ഒരുമിച്ചു നന്നാക്കുക സുകരമല്ല. നേതാക്കന്മാരെ പ്രീതി പ്പെടുത്താനായി എല്ലാവർക്കും ദുഷ്കർമങ്ങളനുഷ്ഠിയ്ക്കേ ണ്ടിവരുന്നു. ഈ സ്ഥിതിയിൽ മനുഷ്യർക്ക് ഭക്തിപരമായ ജീവിതമുണ്ടാകുന്നു. അതുകൊണ്ടാണ് നമ്മുടെ സനാത നധർമം രാജവാഴ്ചയ്ക്ക് പ്രാധാന്യം നൽകികൊണ്ട് നിയ മങ്ങൾ സൃഷ്ടിച്ചത്. ഭരണപരമായ കാര്യങ്ങളിൽ ഉപദേശം നൽകുന്നതിനായി നിഃസ്വാർഥരായ മഹാത്മാക്കൾ ഉണ്ടാ യിരിയ്ക്കണമെന്ന് നമ്മുടെ ധർമം അനുശാസിയ്ക്കുന്നു. ഈ പദ്ധതിയിൽ പ്രജകൾക്ക് രാഷ്ട്രീയകാര്യങ്ങൾ ചർച്ച ചെയ്യാൻ ഇടയാകുന്നില്ല. ഇന്ന് ഒരു യുദ്ധം തുടങ്ങിയാൽ ആ രാജ്യത്തിലെ കഴിവുള്ളവരെല്ലാം ശത്രുരാജ്യത്തിലെ എല്ലാവരോടും പോരിടേണ്ടിയിരിയ്ക്കുന്നു. അതുകൊണ്ട് എല്ലാവരും യുദ്ധസന്നദ്ധരായിരിയ്ക്കേണ്ടിവരുന്നു. ഈ പരിതഃസ്ഥിതിയിൽ പ്രജകളിൽ ധർമനീതികൾ ആരോ പിയ്ക്കുക സുസാധ്യമല്ല.

വേനന്റെ മരണത്തോടെ രാജ്യരക്ഷയ്ക്ക് ആരും ഇല്ലാതായി. കള്ളന്മാരും കൊള്ളക്കാരും കൊലപാതകി കളും വർധിച്ചു. ധർമനിഷ്ഠരായ പല രാജാക്കന്മാരും ഉണ്ടാ യിരുന്ന ഈ രാജവംശം ഒരു വേനനോടെ നശിയ്ക്കുന്നതു ശരിയല്ല എന്നു മുനിമാർ വിചാരിച്ചു. അവർ വേനന്റെ തുട കടഞ്ഞു. അതിൽനിന്ന് ഒരു കറുത്ത പുരുഷൻ ഉണ്ടായി. വിരൂപനായ അവൻ ഋഷിമാരോടു ചോദിച്ചു, താനെന്തു ചെയ്യണമെന്ന്. ഋഷികൾ അവനോട് അവിടെയിരിയ്ക്കാൻ നിർദേശിച്ചു. അവന് നിഷാദനെന്നും ആ വംശത്തിന് നിഷാ ദവംശമെന്നും പേരുണ്ടായി. ബ്രാഹ്മണർ വേനന്റെ കൈകൾ കടഞ്ഞു. അതിൽ നിന്ന് ഒരു പുരുഷനും സ്ത്രീയും ഉണ്ടാ യി. ആ പുരുഷൻ സാക്ഷാൽ വിഷ്ണുവിന്റെ കലാവതാ രവും സ്ത്രീ ലക്ഷ്മിയുടെ അംശഭൂതയും ആയിരുന്നതി നാൽ ബ്രാഹ്മണർ അവർക്ക് പൃഥു എന്നും അർച്ചി എന്നും പേരിട്ടു. ആ പുരുഷൻ ഭൂമിയിലെങ്ങും പുകൾപെറ്റവനായി ത്തീരുമെന്ന് അവർക്ക് നിശ്ചയമുണ്ടായിരുന്നു.

ഈ കഥയിൽ പൃഥുവിന്റെയും അർച്ചിയുടെയും വിചിത്രമായ ഉത്പത്തി വിവരിച്ചിരിയ്ക്കുന്നു. വേനന്റെ മൃത ശരീരത്തിൽനിന്നും മംഗളാത്മാക്കളായ രണ്ട് സ്ത്രീപുരു ഷന്മാർ ഉത്പന്നരാകുമെന്നുള്ളത് മനുഷ്യബുദ്ധിയ്ക്ക് വിശ്വാ സ്യമല്ലായിരിയ്ക്കാം. വേനൻ മായയുടെ പ്രതീകമാണ്. അത് കല്പിതമാകയാൽ മൃതപ്രായവുമാണ്. അതിനെ സാത്ത്വിക വൃത്തികൾ കടയുകയാണെങ്കിൽ കൂടസ്ഥചൈതന്യവും (പൃഥുരാജാവ്) ബ്രഹ്മാകാരവൃത്തിയും (അർച്ചി) അനുഭവ പ്പെടും. മായയുടെ അധിഷ്ഠാനം ചൈതന്യമാണ്. മഹാഭാ രതത്തിൽ പല രാജാക്കന്മാരുടെയും സ്ത്രീകളുടെയും വിചി ത്രവീര്യോത്പത്തി വിവരിച്ചിട്ടുണ്ട്. അതെല്ലാം അധ്യാത്മ ഭാവത്തിൽ മനസ്സിലാക്കേണ്ടതാണ്.

പൃഥുരാജാവിന്റെ ഉത്പത്തികഥയിൽനിന്ന് പ്രകടമാകുന്ന അധ്യാത്മഭാവം ഇപ്രകാരമാണ്. ശരീരത്തിന്റെ കീഴ്ഭാഗം കടഞ്ഞതിൽ നിന്ന് കറുത്ത് വിരൂപനായ പുരുഷനും മേൽഭാ ഗത്തുനിന്ന് പൃഥുരാജാവും ഉണ്ടായല്ലോ. മനുഷ്യശരീര ത്തിൽ കീഴ്ഭാഗത്തുള്ള സുഖം അനുഭവയോഗ്യമല്ല. പര മാത്മാവിന്റെ സ്ഥാനമായ മേൽഭാഗം ശുദ്ധീകരിയ്ക്കേണ്ടത് ആവശ്യമാണ്. പാല് പരിശുദ്ധമാണ്. പരിശുദ്ധമായ പാത്ര ത്തിലായാൽ ഉപയോഗയോഗ്യവുമാണ്. ഒരു തോൽസഞ്ചി യിൽ സൂക്ഷിച്ചാൽ അത് പ്രയോജനകരമാകുന്നില്ല. അതു പോലെ ശുദ്ധസ്ഥാനത്തുള്ള ചൈതന്യം സാത്ത്വികഭാ വത്തെ സൃഷ്ടിയ്ക്കുന്നു. ചെരിപ്പുകുത്തി തോലുമുറിയ് ക്കുന്ന കത്തികൊണ്ട് പച്ചക്കറി അരിയാറില്ല. അതുപോലെ വിഷയവാസനകളിൽ മുഴുകുന്ന ബുദ്ധി ബ്രഹ്മജ്ഞാന ത്തിന് ഉതകുന്നില്ല.

ഏഴാം സ്കന്ധത്തിലെ പ്രഹ്ലാദന്റെ കഥയിൽ ഭക്തിയുടെ ഒൻപത് പ്രകാരഭേദങ്ങൾ പറഞ്ഞിട്ടുണ്ട്. ശ്രവണം, കീർത്തനം, സ്മരണം, പാദസേവനം, അർച്ചനം വന്ദനം,ദാസ്യം,സഖ്യം,ആത്മനിവേദനം മുതലായവയാണ് ആ അവാന്തരഭേദങ്ങൾ. അർച്ചനാഭക്തി അഥവാ പൂജ കൊണ്ട് ഭഗവാനെ പ്രാപിയ്ക്കുന്ന ഭക്തന്റെ പേരാണ് പൃഥു. അദ്ദേഹത്തിന്റെ ഭാര്യയുടെ പേര് അർച്ചിയെന്നും.

ഓരോ ജീവനും ഭഗവാന്റെ അംശമാണ്. അംഗൻ അതിന്റെ പ്രതീകമാണ്. അംഗന്റെ ആദ്യകാലത്തെ ഭക്തി യിൽ ആസുരീപ്രകൃതിയുടെ പ്രഭാവം പ്രകടമാണ്. അതാണ് വേനന്റെ സ്വരൂപം. ഭക്തി വർധിയ്ക്കുമ്പോൾ അംഗൻ വന ത്തിൽ പോകുന്നു. അതിനുശേഷമുണ്ടാകുന്ന പൃഥു ദൈവീ പ്രകൃതിയുടെ സ്വരൂപമാണ്.

പൃഥു അവതരിച്ച ഉടൻതന്നെ ബ്രാഹ്മണർ അദ്ദേ ഹത്തെ സ്തുതിച്ചു. അപ്സരസുകൾ നൃത്തം ചെയ്തു. ആകാശത്തിൽ ദുന്ദുഭി മുഴങ്ങി. പൃഥുവിന്റെ കൈകാലുക ളിൽ കമലത്തിന്റെ ചിഹ്നം കണ്ട് സകലരും അദ്ദേഹത്തെ ശ്രീഹരിയുടെ അംശമായിക്കരുതി. പൃഥു രാജാവായി. ദേവ തകൾ എല്ലാ സുഖസാധനകളും സിദ്ധികളും അദ്ദേഹ ത്തിനു സമർപ്പിച്ചു.

അദ്ദേഹം എല്ലാവരോടുമായിപ്പറഞ്ഞു: "ഈ ലോകത്തിൽ എന്റെ പ്രഭാവം പ്രകടമാകുന്നതിനുമുമ്പ് നിങ്ങൾ സ്തുതിയ്ക്കുന്നത് ശരിയല്ല." ദീർഘദർശികളായ മുനിമാർ ഭാവിയിൽ പ്രകടമാകാൻ പോകുന്ന ഗുണങ്ങളെ വിവരിച്ചു. അദ്ദേഹം ലോകത്ത് ധർമം സ്ഥാപിയ്ക്കുകയും നീതി പരിപാലിയ്ക്കുകയും ദുർജനങ്ങളെ നിഗ്രഹിയ്ക്കു കയും ചെയ്യുമെന്ന് അവർ തീർത്തുപറഞ്ഞു. ദൃഢവ്രതനും സത്യപരായണനും ബ്രാഹ്മണഭക്തനും പ്രജാരക്ഷകനുമാ

യിരിയ്ക്കും പൃഥു എന്ന് അവർ പ്രവചിച്ചു.

**അയം തു സാക്ഷാദ്ഭഗവാംസ്ത്ര്യധീശഃ**
**കൂടസ്ഥ ആത്മാ കലയാവതീർണഃ**
**യസ്മിന്നവിദ്യാരചിതം നിരർഥകം**
**പശ്യന്തി നാനാത്വമപി പ്രതീതം.** (4.16.19)

(ത്രിഗുണങ്ങളുടെ അധിഷ്ഠാതാവും നിർവികാരനുമായ സാക്ഷാൽ ഭഗവാന്റെ അംശാവതാരമാണ് പൃഥുരാജാവ്. അവിദ്യ കൊണ്ട് ഭിന്നമായി കാണുന്ന ഈ ജഗത്തിനെ പണ്ഡിതന്മാർ മിഥ്യ യായി കരുതുന്നു.)

ഈ രാജാവ് പശുവിന്റെ രൂപം ധരിച്ച ഭൂമിയെ കറക്കുകയും നൂറ് അശ്വമേധയജ്ഞം നടത്തുകയും ചെയ്യും. പിന്നീട് സനത്കുമാരമഹർഷിയിൽനിന്നും ജ്ഞാനം സമ്പ്രാപ്തമാക്കും.

ഇതിൽനിന്നെല്ലാം ആത്മാവിന്റെ പ്രഥമാനുഭവ മാണ് പൃഥുവിന്റെ സ്വരൂപം എന്ന് കാണാം. അതിൽ നിഷ്ഠ വർധിയ്ക്കുന്നതോടെ സിദ്ധികൾ ഉണ്ടാകാൻ തുടങ്ങും. നിമ്നോന്നതമായിരുന്ന പൃഥ്വിയെ അദ്ദേഹം സമതലമാക്കി. ഇത് വൃത്തികളുടെ സമാനതയെയാണ് കുറിയ്ക്കുന്നത്.

പ്രജകൾ പൃഥുരാജാവിനോട് തങ്ങളുടെ ദാരിദ്ര്യം ഇല്ലാതാക്കണമെന്ന് ആവശ്യപ്പെട്ടു. ഇതുകേട്ട് പൃഥു വളരെനേരം ചിന്താമഗ്നനായിരുന്നു. ഒടുവിൽ കോപത്തോടെ പൃഥ്വിയുടെ നേർക്ക് ബാണം തൊടുത്തു. ഭൂമി ഭയത്തോടെ ഗോരൂപം ധരിച്ച് ഓടിത്തുടങ്ങി. പൃഥു പുറകേ ഓടി. പരിക്ലാന്തയായ പൃഥ്വി രാജാവിന്റെ പാദങ്ങളിൽ വീണു. ജിജ്ഞാസുവിന്റെ വൃത്തി പൃഥ്വിയെപ്പോലെ ഫലപ്രദമാകാതെ അലഞ്ഞു നടന്നാൽ അതിനെ ജയിയ്ക്കണമെന്നാണ് ഇതിനർഥം. പൃഥ്വീരൂപിയായ വൃത്തി പറഞ്ഞു: "മഹാരാജാവേ! എന്നെ രക്ഷിക്കണം. അങ്ങ് സകലരേയും രക്ഷിയ്ക്കുന്നവനാണ്. എന്നെ എന്തിന് കൊല്ലുന്നു ? ഞാനില്ലെങ്കിൽ അങ്ങ് പ്രജകളെ എവിടെ താമസിപ്പിയ്ക്കും ? "

രാജാവ്; "നീ എന്റെ ആജ്ഞയെ തിരസ്കരിച്ചു. യജ്ഞഭാഗം എടുത്തിട്ടും നീ അന്നം നൽകുന്നില്ല. അതുകൊണ്ട് ഞാൻ നിന്നെ കൊല്ലും."

ഭൂമി പറഞ്ഞു: " മായയാൽ അനേകരൂപങ്ങൾ ധരിയ്ക്കുന്ന നിർഗുണസ്വരൂപനായ അങ്ങേയ്ക്ക് നമസ്കാരം! അവിടത്തെ ചേഷ്ടകളെ, സംയമം ഇല്ലാത്തവർ അറിയുന്നില്ല. അങ്ങ് ക്രോധം ഉപേക്ഷിച്ച് എന്റെ ഭയം ഇല്ലാതാക്കുക. രാജാക്കന്മാർ എന്നെ ശരിയായി പാലിയ്ക്കാത്തതിനാൽ ആളുകൾ കള്ളന്മാരായിപ്പോയി. എന്റെ ശരീരത്തിലുള്ള ഔഷധികളെല്ലാം അങ്ങ് സ്വീകരിച്ചുകൊള്ളുക." ഇതുകേട്ട് പൃഥുരാജാവ്, സ്വായംഭുവമനുവിനെ കിടാവാക്കി കൈയിൽത്തന്നെ ഔഷധികളെല്ലാം കറന്നെടുത്തു. പിന്നീട്





ഓരോ മഹർഷിമാരും ദേവകളും ദൈത്യരുമെല്ലാം വെവ്വേറെ കിടാങ്ങളെക്കൊണ്ട് വിഭിന്നസിദ്ധികൾ കറന്നെടുത്തു. ദേവകൾ ഇന്ദ്രനെ കിടാവാക്കി സ്വർണഭാജനത്തിൽ അമൃതും ശക്തിയും കറന്നെടുത്തു. (ചുരുക്കത്തിൽ സകല പ്രമാതാക്കലും ഭിന്നപ്രമാണങ്ങളാൽ യഥേച്ഛം പ്രമേയങ്ങൾ സ്വീകരിച്ചു.)

പൃഥുരാജാവ് ഭൂമിയെ സമതലമാക്കി ലോകർക്ക് വസതികൾ ഉണ്ടാക്കാനായി നൽകി. പൃഥുരാജാവിന്റെ ഭരണകാലത്തിനുമുമ്പ് ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും ചിന്തപോലും ഇല്ലായിരുന്നു. സകലരും നിർഭയരായി സുഖമായി താമസിയ്ക്കാൻ തുടങ്ങി. ഇത്രയും ലൗകികഭാഷയിൽത്തന്നെ സ്ഥൂലബുദ്ധികൾക്ക് മനസ്സിലാക്കാൻ വേണ്ടി പറഞ്ഞിരിയ്ക്കുന്നു. (പൃഥ്വി സ്ഥിരമായതിനുശേഷം ശരീരമാകുന്ന നഗരത്തിൽ സകല ഇന്ദ്രിയങ്ങൾക്കും സുഖമായി കഴിയാം എന്നു മനസ്സിലാക്കണം.)

അനന്തരം പൃഥുരാജാവ് നൂറ് അശ്വമേധയജ്ഞം ചെയ്യാൻ ആഗ്രഹിച്ചു. അത് ഇന്ദ്രനു സഹിച്ചില്ല. ഈ യജ്ഞത്തിൽ യജ്ഞപതിയായ ഭഗവാൻ ശ്രീഹരി പാർഷദരോടൊപ്പം സന്നിഹിതനായി. ഈ യജ്ഞത്തിന് സമർപ്പണം, ത്യാഗം, വൃത്തിനിരോധം അഥവാ പ്രാണായാമം എന്നിങ്ങനെയുള്ള അർഥം ഗ്രഹിയ്ക്കണം. അശ്വം എന്നതിന് കുതിരയെന്നാണ് അർഥമെങ്കിലും അധ്യാത്മഭാവത്തിൽ വാസന അഥവാ പ്രാണൻ എന്ന് അർഥമാക്കാം. ഈ കുതിരയെ യജ്ഞസമയം അഴിച്ചുവിടുന്നു. അതിനെ ആരെങ്കിലും പിടിച്ചുകെട്ടിയാൽ അവരോടു യുദ്ധം ചെയ്ത് അതിനെ വിടുവിയ്ക്കേണ്ടിവരുന്നു. നമ്മുടെ പ്രാണനിലുള്ള വാസന ഏതെങ്കിലും വിഷയത്തിൽ ബന്ധിയ്ക്കപ്പെട്ടുപോയാൽ നാമും അതിനോട് യുദ്ധം ചെയ്ത് നമ്മുടെ വൃത്തിയെ സ്വതന്ത്രമാക്കണം. ഇന്ദ്രൻ പൃഥുവിന്റെ യജ്ഞത്തിനു വിഘ്നം ഉണ്ടാക്കി. ഇന്ദ്രൻ ഗുപ്തരീതിയിൽ യജ്ഞാശ്വത്തെ മോഷ്ടിച്ചുകൊണ്ടുപോയി. (ഇന്ദ്രൻ എന്നതിന് ഇന്ദ്രിയങ്ങളുടെ ദേവതയെന്നർഥം.) അത്രി ഇതുകണ്ടു. അദ്ദേഹം പൃഥുവിനെ വിവരം അറിയിച്ചു. മുനിയുടെ പ്രേരണയാൽ പൃഥുവിന്റെ മകനായ മഹാരഥി ഇന്ദ്രനോടു അടുത്തു. (അത്രി ത്രിഗുണരഹിതമായ ആത്മാവിന്റെ പ്രതീകമാണ്. അത് യഥാർഥതത്ത്വത്തെ കാണിച്ചുതരുന്നു.) ഇന്ദ്രൻ കുതിരയെ വിട്ടിട്ട് അന്തർധാനം ചെയ്തു. പൃഥുവിന്റെ പുത്രൻ കുതിരയേയും കൊണ്ടു തിരിച്ചുപോന്നു. ഇന്ദ്രൻ രണ്ടാമതും കുതിരയെ മോഷ്ടിച്ചു. അപ്പോഴും രാജകുമാരൻ പുറകേ ചെന്ന് അതിനെ തിരിച്ച് കൊണ്ടുപോന്നു.

ജീവൻ സാധന ചെയ്യാൻ ആരംഭിയ്ക്കുമ്പോൾ പല പ്രാവശ്യം പൃഥ്വി അനാത്മഭാവത്തിലേയ്ക്ക് തിരിഞ്ഞുപോകുന്നു. ഇത് ഇന്ദ്രന്റെ കൂടെക്കൂടെയുള്ള കുതിരമോഷ്ടിയ്ക്കലാണ്. ഈ വൃത്തികളെ പ്രത്യാഹരിച്ച് ആത്മജ്ഞാ



നത്തിന്റെ മാർഗത്തിൽ കൊണ്ടുവരണം. പൃഥു ഇന്ദ്രനെ കൊല്ലാൻതന്നെ തീർച്ചയാക്കി. പക്ഷെ ബ്രഹ്മാവ് അദ്ദേഹത്തെ തടുത്തു. ഒരു ദേവനാകയാൽ ഇന്ദ്രനും യജ്ഞത്തിന്റെ അംഗമാണെന്നും അതിനാൽ അയാളെ കൊല്ലരുതെന്നും ബ്രഹ്മാവ് പറഞ്ഞു. (വൃത്തിയെ നശിപ്പിയ്ക്കരുത്. അതിനെ ബ്രഹ്മാകാരമാക്കുകയാണ് വേണ്ടത്.) പൃഥു ഇന്ദ്രനോട് മിത്രതയിലായി.

പിന്നീട് അവിടെവന്ന ശ്രീഭഗവാൻ പൃഥുവിന് ഉപദേശം കൊടുത്തുകൊണ്ടു പറഞ്ഞു: ഈ ഇന്ദ്രൻ നിന്റെ നൂറാമത്തെ യജ്ഞത്തിന് ഭംഗം വരുത്തിയെങ്കിലും നീ ക്ഷമിയ്ക്കണം. ഈ കാണുന്ന ശരീരം വാസ്തവത്തിൽ ആത്മാവല്ല. നിന്നെപ്പോലുള്ളവർകൂടി ദേഹത്തിന്റെ മായയിൽ മോഹിച്ചുപോയാൽ ഗുരുജനങ്ങളെ സേവിയ്ക്കുന്നതുകൊണ്ട് എന്താണ് ഫലം ? ഈ ശരീരം - അവിദ്യ, വാസന, കർമം ഇവകളാൽ ഉണ്ടായിട്ടുള്ളതാണ്. അതിനാൽ അതിൽ ആസക്തിയുണ്ടാകരുത്. ഈ ആത്മാവ് ശുദ്ധവും, സ്വയം പ്രകാശവും ഗുണങ്ങളുടെ ആശ്രയസ്ഥാനവുമാണെങ്കിലും നിർഗുണവും സർവവ്യാപകവും, ആവരണശൂന്യ വും, സർവസാക്ഷിയുമാണ്. ഈ ബോധമുള്ളവൻ ശരീരധാരികളായിരിയ്ക്കുന്നെങ്കിലും അതിന്റെ വികാരങ്ങൾ അവരെ ബാധിയ്ക്കുന്നില്ല.

**പരിത്യക്തഗുണഃ സമ്യഗ്ദർശനോ വിശദാശയഃ**
**ശാന്തിം മേ സമവസ്ഥാനം ബ്രഹ്മകൈവല്യമശ്നുതേ.**

(വിഷയങ്ങളെ ത്യജിക്കുന്ന സമദർശിയും ശുദ്ധചിത്തനുമായ പുരുഷന് എന്നിൽ നിഷ്ഠയുണ്ടാക്കാനും ബ്രഹ്മകൈവല്യം പ്രാപിയ്ക്കാനും കഴിയും. 4.20.10)

വിഷയങ്ങളിൽ ഉദാസീനതയും നിർവികാരതയും ഉള്ളവർ കൈവല്യം പ്രാപിയ്ക്കുന്നു. ഗുണങ്ങളുടെ പ്രവർത്തനം സ്ഥൂലശരീരത്തിലാണുണ്ടാകുന്നത്. അതിനാൽ എന്റെ ഭക്തന്മാരെ സുഖദുഃഖങ്ങൾ ബാധിയ്ക്കുന്നില്ല.

മുൻപു പറഞ്ഞ ധ്രുവന്റേയും സതിയുടേയും ഭക്തിയിൽ ഗുണങ്ങളുടെ വികാരം ഉണ്ടായിരുന്നു. അതിനാൽ ഭഗവാൻ പൃഥുവിനോട് സുഖദുഃഖങ്ങളിൽ സമതയോടെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും ജയിച്ചുകൊണ്ട് ലോകരക്ഷ ചെയ്യാൻ നിർദ്ദേശിച്ചു.

പൃഥുരാജാവ് പ്രസന്നനായി ഇന്ദ്രനെ പ്രേമപൂർവം ആലിംഗനം ചെയ്തു. പൃഥു ഭഗവാനെ ഭക്തിപൂർവം പൂജിച്ചു. സന്തോഷം കൊണ്ട് പൃഥു ഗദ്ഗദകണ്ഠനായി. അദ്ദേഹം ഭഗവാനോടു പറഞ്ഞു: അവിടത്തെ യശസ്സിനെ വർണിയ്ക്കുന്ന കഥകൾ കേൾക്കുന്നതിന് എനിയ്ക്ക് ആയിരം കാതുകൾ ഉണ്ടാകാൻ അനുഗ്രഹിയ്ക്കണം. അവിടത്തെ കഥകൾ കേൾക്കുന്നതുകൊണ്ട് സ്വകർമാനുഷ്ഠാനങ്ങളിൽ നിന്നും വ്യതിചലിച്ച ഋഷികളും ബോധവാന്മാരായിത്തീരുന്നു. എനിയ്ക്ക് ലക്ഷ്മീദേവിയോടു വിരോധമുണ്ടായേക്കുമെന്നുപോലും തോന്നിപ്പോകുന്നു. എന്തെന്നാൽ അവർ അവിടത്തെ പാദസേവയാകുന്ന ഭക്തിയെ സ്വീകരിച്ചു. അവിടത്തെ ചരണകമലസേവയല്ലാതെ മറ്റൊന്നും പ്രയോജനകരമല്ല.

ഭഗവാൻ പറഞ്ഞു: "മഹാരാജാവേ ! നീ ഇങ്ങനെ അനന്യഭാവത്തിൽ നിന്റെ ചിത്തത്തെ എന്റെ നേർക്ക് തിരിച്ചുവിട്ടത് നന്നായി. ഈ ഭക്തിഭാവംകൊണ്ട് മനുഷ്യർക്ക് ദുസ്തരമായ മായയെ തരണം ചെയ്യാൻ സാധിയ്ക്കുന്നു. അതുകൊണ്ട് നിനക്ക് മംഗളമുണ്ടാകും."

അനന്തരം ഭഗവാനും മഹർഷിമാരുമെല്ലാം മടങ്ങിപ്പോയി. പൃഥുരാജാവും അപ്രത്യക്ഷനായ ഭഗവാനെ നമസ്കരിച്ചിട്ട് തന്റെ രാജധാനിയിലേയ്ക്ക് മടങ്ങിപ്പോയി. നഗരത്തിൽ പ്രവേശിച്ച പൃഥുരാജാവിനെ പ്രജകൾ യഥായോഗ്യം സല്കരിച്ചു. ഒരിയ്ക്കൽ അദ്ദേഹം ഒരു യാഗം ആരംഭിച്ചു. അവിടെ മഹർഷിമാരും ദേവകളും പ്രജകളുമെല്ലാം വന്നെത്തി. പൃഥു അവരോടു പറഞ്ഞു: "എനിയ്ക്ക് രാജധർമം നല്ലപോലെ അറിയാം.

**യ ഉദ്ധരേത് കരം രാജാ പ്രജാ ധർമേഷ്വശിക്ഷയൻ**
**പ്രജാനാം ശമലം ഭുങ്ക്തേ ഭഗം ച സ്വം ജഹാതി സഃ**
(4.21.24)

(പ്രജകളെ ധർമമാർഗം അഭ്യസിപ്പിയ്ക്കാതെ അവരിൽനിന്നും കരംപിരിയ്ക്കുന്ന രാജാവ് പ്രജകളുടെ പാപത്തിനുംകൂടി ഭാഗഭാക്കാകുന്നതിനും പുറമെ തന്റെ ഐശ്വര്യത്തിൽനിന്നും ഭ്രഷ്ടനാകയും ചെയ്യുന്നു. (ഈ ദശ ഇന്ന് ഭാരതത്തിൽ വന്നുകഴിഞ്ഞു.)

പൃഥു പറഞ്ഞു: മഹാജനങ്ങളെ ! നിങ്ങൾ ഭഗവച്ചിന്തനത്തോടെ ധർമാചരണം നടത്തണം. തന്മൂലം പരലോകത്തും നിങ്ങളുടെ ഹിതം സാധിയ്ക്കും. സകല ധർമങ്ങളും ശ്രീഹരിയുടെ പ്രേരണയാൽ നടക്കുന്നു. അദ്ദേഹത്തിന്റെ ചരണകമലത്തെ ആശ്രയിച്ചിരിയ്ക്കുന്നവർ സമ്പൂർണമനോബലത്താൽ യുക്തരാവുകയും അസംഗതയെപ്പററിയുള്ള ജ്ഞാനത്താൽ ശക്തിമാന്മാരാവുകയും ചെയ്യുന്നതോടെ ഈ ദുഃഖമയമായ സംസാരത്തിൽനിന്നും രക്ഷ നേടും. സർവവ്യാപകനായ ഈശ്വരൻ, പ്രകൃതി, കാലം അന്തഃകരണവാസനകൾ മുതലായവയുടെ സമൂഹരൂപമായ ഈ ശരീരത്തിൽ ചൈതന്യത്തോടുകൂടി യജ്ഞാദിക്രിയകളുടെ ഫലമനുസരിച്ച് ഭിന്നനായി കാണപ്പെടുന്നു. ആ ഭഗവാന് ശുദ്ധാചാരങ്ങളോടുകൂടിയ ബ്രാഹ്മണർ പ്രിയരാണ്. ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണരുടെ പാദപാംസുക്കൾ ഞാൻ ശിരസ്സിൽ ധരിയ്ക്കുന്നു."

രാജാവിന്റെ ഈ വിവേകം നിറഞ്ഞ വാക്കുകൾകേട്ട് സകലരും സന്തുഷ്ടരായി അദ്ദേഹത്തെ സ്തുതിയ്ക്കാൻ തുടങ്ങി. അവർ പറഞ്ഞു: സത്പുത്രരുണ്ടായാൽ



പിതാവിനും ക്ഷേമമുണ്ടാകും. പൃഥു ചക്രവർത്തി വേനനെ ഉദ്ധരിച്ചു. പ്രഹ്ലാദൻ ഹിരണ്യകശിപുവിനെ ഉദ്ധരിച്ചു. മഹാരാജാവേ ! ശ്രീഹരിയുടെ നേർക്കുള്ള പ്രൗഢഭക്തിയോടെ അവിടുന്ന് വളരെക്കാലം ജീവിയ്ക്കുക. അങ്ങയെപ്പോലുള്ള രാജാവിനെ ലഭിയ്ക്കയാൽ ഞങ്ങൾക്ക് ഭഗവാനെ കിട്ടിയതുപോലെ തോന്നുന്നു.

ആ സമയം അവിടെ സൂര്യനെപ്പോലെ തേജസ്വികളായ നാലു മുനികൾ - സനകാദികൾ - വന്നു. രാജാവും അനുചരന്മാരും പെട്ടെന്നെഴുന്നേറ്റ് ആസനം നല്കി അവരെ യഥോചിതം പൂജിച്ചു. ഛാന്ദോഗ്യോപനിഷത്തിൽ സനത്കുമാരൻ നാരദനു ഭൂമാവിദ്യ ഉപദേശിച്ചതായി പറഞ്ഞിട്ടുണ്ട്. സാക്ഷിസ്വരൂപിയായ നാരദനെക്കാൾ കൂടസ്വരൂപികളായ സനകാദികളുടെ സ്ഥാനം ഉയർന്നതാണ്. കാലം അവരുടെ വയസ്സിനെ ബാധിയ്ക്കാതിരിയ്ക്കുന്നതിനാൽ അവർ കൂടസ്വരൂപരാണ്; നാലുപാടും (ഘടാകാശത്തെപ്പോലെ) നിറഞ്ഞ ഈ നാലുപേരും എല്ലായ്പ്പോഴും ഒരുമിച്ച് സഞ്ചരിയ്ക്കുന്നു.

പൃഥുരാജാവ് സനകാദികളോടു പറഞ്ഞു: മംഗളമൂർത്തേ ! എന്റെ പുണ്യകർമഫലത്താൽ മഹാനുഭാവരായ നിങ്ങളെ ദർശിയ്ക്കാൻ കഴിഞ്ഞു.മനുഷ്യരുടെ ക്ഷേമത്തിനു സുകരമായ മാർഗം പറഞ്ഞുതരണം. ഭഗവാൻ ജന്മ രഹിതനാണെങ്കിലും സിദ്ധഗണങ്ങളുടെ രൂപത്തിൽ അങ്ങയെപ്പോലെ കൃപ കാണിയ്ക്കാനായി ഭൂമിയിൽ ചുറ്റി നടക്കുന്നു.

സനത്കുമാരൻ പറഞ്ഞു: മഹാരാജാവേ, സകലർക്കും ഹിതകരമായ നിന്റെ ഈ ചോദ്യം വളരെ ഉത്തമമാണ്.

**ശാസ്ത്രേഷ്വിയാനേവ സുനിശ്ചിതോ നൃണാം**
**ക്ഷേമസ്യ സധ്ര്യഗ്വിമൃശേഷു ഹേതുഃ**
**അസംഗ ആത്മവ്യതിരിക്ത ആത്മനി**
**ദൃഢാ രതിർബ്രഹ്മണി നിർഗുണേ ച യാ.** (4.22.21)

(ആത്മാവിൽനിന്നും ഭിന്നമായ ദേഹഗേഹാദിപദാർഥങ്ങളിൽ അനാസക്തനായി തന്റെ അന്തരാത്മാവായ നിർഗുണബ്രഹ്മത്തിൽ സുദൃഢമായ അനുരാഗം ഉണ്ടാക്കുക മാത്രമേ ശാസ്ത്രങ്ങളിൽ മനുഷ്യർക്കു ക്ഷേമത്തിനുള്ള മാർഗമായി നിശ്ചയിച്ചിട്ടുള്ളു.)

ഇക്കാര്യത്തിൽ ചിലതൊക്കെ അനുസരിയ്ക്കേണ്ടതുണ്ട്:

1. ഗുരുവിന്റെയും ശാസ്ത്രങ്ങളുടെയും വചനത്തിൽ വിശ്വസിയ്ക്കുക.
2. ഭഗവാൻ അരുളിച്ചെയ്തിട്ടുള്ള ധർമങ്ങൾ ആചരിയ്ക്കുക.
3. അധ്യാത്മയോഗത്തിൽ ജിജ്ഞാസയുണ്ടായിരിയ്ക്കുക.
4. യോഗേശ്വരന്മാരെ ഉപാസിയ്ക്കുക.
5. ശ്രീഹരിയുടെ പവിത്രമായ കഥകൾ കേൾക്കുക.
6. ധനത്തിലും ഇന്ദ്രിയത്തിലും മാത്രം സുഖം കാണുന്ന ആളുകളുടെ സംഭാഷണം ഇഷ്ടപ്പെടാതിരിയ്ക്കുക.. അവർക്കു പ്രിയമുണ്ടാക്കുന്ന പദാർഥങ്ങൾ ശേഖരിയ്ക്കാതിരിയ്ക്കുക.
7. ഏകാന്തധ്യാനത്തിൽ പ്രിയമുണ്ടായിരിയ്ക്കുക.
8. യാതൊരു ജീവനേയും ഉപദ്രവിയ്ക്കാതിരിയ്ക്കുക.
9. പരമഹംസവൃത്തിയെ ആചരിയ്ക്കുക.
10. ഭഗവാനെ സ്മരിയ്ക്കുക.
11. യാതൊരിച്ഛയും ഇല്ലാതിരിയ്ക്കുക.
12. യമനിയമങ്ങൾ പാലിയ്ക്കുക.
13. ആരെയും നിന്ദിക്കാതിരിയ്ക്കുക.
14. യാതൊന്നിലും പ്രയത്നിക്കാതിരിക്കുക.
15. തണുപ്പും ചൂടും സഹിയ്ക്കുക.
16. ശ്രീഹരിയുടെ ഗുണങ്ങളെ കൂടെക്കൂടെ കേൾക്കുക.

ഈ വിധത്തിലുള്ള ഭക്തിയുടെ പ്രഭാവത്താൽ മനുഷ്യർ കാര്യകാരണരൂപമായ സമ്പൂർണപ്രപഞ്ചത്തിൽ അസക്തരാവുകയും നിർഗുണബ്രഹ്മരൂപമായ ആത്മാവിൽ അവർക്ക് അനായാസേന പ്രീതിയുണ്ടാവുകയും ചെയ്യും.

**ദഗ്ധാശയോ മുക്തസമസ്തതദ്ഗുണോ**
**നൈവാത്മനോ ബഹിരന്തർവിചഷ്ടേ**
**പരാത്മനോ യദ്വ്യവധാനം പുരസ്താത്**
**സ്വപ്നേ യഥാ പുരുഷസ്തദ്വിനാശേ.** (4.22.27)

(സ്വപ്നത്തിൽക്കണ്ട സാധനങ്ങൾ സ്വപ്നാവസാനത്തിൽ കാണാൻ സാധിയ്ക്കാതിരിക്കുന്നതുപോലെ കർമകാണ്ഡം നശിയ്ക്കുന്നതോടെ സർവകർമബന്ധങ്ങളിൽനിന്നും മുക്തനായ പുരുഷൻ ജീവന്റെയും ബ്രഹ്മത്തിന്റെയും ഇടയ്ക്കു ഭേദമുണ്ടാക്കിയിരുന്ന ശരീരത്തിന്റെ ബാഹ്യവും ആഭ്യന്തരവുമായ പദാർഥങ്ങളെ കാണുന്നില്ല.)

ഉപാധിയായ അന്തഃകരണം ഉണ്ടായിരിയ്ക്കുമ്പോൾ ആത്മാവിനേയും ഇന്ദ്രിയങ്ങളുടെ വിഷയത്തേയും സംബന്ധിപ്പിയ്ക്കുന്ന അഹങ്കാരം കാണുന്നു. ഭേദത്തിനു നിമിത്തമായ ജലാദിവസ്തുക്കൾ ഉണ്ടായിരിയ്ക്കുമ്പോൾ പുരുഷന്, ബിംബരൂപമായ സ്വശരീരത്തിന്റേയും പ്രതിബിംബമായ മറ്റൊന്നിന്റേയും ഭേദം കാണാൻ സാധിയ്ക്കുന്നു. ജലമെന്ന ഉപാധിയില്ലാത്തപ്പോൾ ഈ ഭേദം കാണുകയില്ല. വിഷയചിന്തകളിൽ മുഴുകുന്നവന്റെ മനസ്സു ചഞ്ചലമായി ബുദ്ധിയുടെ വിചാരശക്തിയെ നശിപ്പിയ്ക്കുന്നു. വിചാരശക്തി നശിയ്ക്കുന്നതോടെ സ്മരണശക്തി ഇല്ലാതാവുകയും സ്മൃതി നഷ്ടമായാൽ സ്വരൂപജ്ഞാനം നശിയ്ക്കുകയും ചെയ്യുന്നു. ഈ ദശയെയാണ് വിദ്വാന്മാർ ആത്മനാശമെന്നു പറയുന്നത്.

മനുഷ്യർക്ക് ആത്മസ്വരൂപത്തെ വിസ്മരിയ്ക്കുന്നതുപോലെ മറ്റൊരു സ്വാർഥഹാനിയുമില്ല; അതിനാൽ വിഷയങ്ങളുമായി സംഗമുണ്ടാകരുത്. പുരുഷാർഥങ്ങളിൽ



മോക്ഷം ഒന്നുമാത്രമാണ് ശ്രേഷ്ഠം. മറ്റു മൂന്നു പുരുഷാർഥങ്ങളും കാലഭയമുള്ളതാണ്: അഥവാ അനിത്യമാണ്. അതിനാൽ മഹാരാജാവേ ! സർവവ്യാപിയും സർവപ്രകാശകനുമായ ഭഗവാൻ ആത്മരൂപത്തിൽ നിന്റെ ഉള്ളിൽത്തന്നെ ഇരിയ്ക്കുന്നു. അത് ദേഹം, ഇന്ദ്രിയം, പ്രാണൻ, ബുദ്ധി, അഹങ്കാരം മുതലായവകൊണ്ട് ആവൃതമായതുപോലെ തോന്നുന്നു. 'ആ അന്തര്യാമി ഞാനാണ്' എന്നു നീ മനസ്സിലാക്കുക.

**യസ്മിന്നിദം സദസദാത്മതയാ വിഭാതി**
**മായാ വിവേകവിധുതി സ്രജി വാഹിബുദ്ധിഃ**
**തം നിത്യമുക്തപരിശുദ്ധവിബുദ്ധതത്ത്വം**
**പ്രത്യൂഢകർമകലിലപ്രകൃതിംപ്രപദ്യേ.** (4.22.38)

(പരമാത്മാവിൽ കാര്യകാരണരൂപമായ സമ്പൂർണപ്രപഞ്ചം, മാലയെ സർപ്പമായി കരുതുന്നതുപോലെയുള്ള പ്രതീതിമാത്രം ആകുന്നു. ആ നിത്യമുക്തവും അത്യന്തശുദ്ധവും, ജ്ഞാനസ്വരൂപവും, സ്വഭാവേന കർമബന്ധമില്ലാത്തതുമായ ഭഗവാനെ ഞാൻ ശരണം പ്രാപിയ്ക്കുന്നു എന്നു വിചാരിയ്ക്കുക.)

ഈ ഉപദേശത്തിൽ ആദ്യത്തെ ശ്ലോകത്തിൽ സാധനാപദ്ധതി ചുരുക്കിപ്പറഞ്ഞു. രണ്ടാമത്തെ ശ്ലോകത്തിൽ ജഗത്തു സ്വപ്നതുല്യമാണെന്നു തെളിയിച്ചു. മൂന്നാമത്തെ ശ്ലോകത്തിലാകട്ടെ, വേദാന്തരീതിയിൽ കയറിൽ അജ്ഞാനംകൊണ്ടു സർപ്പബുദ്ധിയുണ്ടാകുന്നതുപോലെ സകല പ്രപഞ്ചവും മിഥ്യയാണെന്നും പറഞ്ഞിരിയ്ക്കുന്നു. എങ്കിലും ഇപ്രകാരമുള്ള നിർഗുണഭഗവാനെ ശരണം പ്രാപിയ്ക്കാനും പറഞ്ഞിരിയ്ക്കുന്നു. പ്രഥമസ്കന്ധത്തിൽത്തന്നെ നാരദൻ പറഞ്ഞു: "കൈവല്യത്തിനു കാരണവും ഉപാധിരഹിതവുമായ ആത്മജ്ഞാനംപോലും ഭഗവദ്ഭക്തി കൂടാതെ ശോഭിയ്ക്കയില്ല. പിന്നെ ഈശ്വരനിൽ അർപ്പിക്കാത്ത കർമം അമംഗളമാകുമെന്നതിൽ ചോദിയ്ക്കാനുണ്ടോ? "ഇത്രയും ജ്ഞാനം ഉണ്ടായതിനുശേഷവും ജീവൻ, ശരണാഗതഭാവത്തിൽ ഇരുന്നാൽ അവനിൽ അഹങ്കാരം ഉണ്ടാകയില്ലെന്നു തന്നെയല്ല ആത്മാവിൽ ദൃഢനിഷ്ഠയും ഉണ്ടാകും. ഈ നിഷ്ഠയെ ഫലരൂപഭക്തിയെന്നു പറയുന്നു. ജ്ഞാനമുണ്ടാകുന്നതിനുമുമ്പുള്ള ഭക്തിയ്ക്കു സാധനാരൂപഭക്തിയെന്നു പേർ.

സനത്കുമാരൻ പറഞ്ഞു: " ഭക്തന്മാരെപ്പോലെ ഹൃദയഗ്രന്ഥികളെ എളുപ്പം മുറിയ്ക്കാൻ ഇന്ദ്രിയങ്ങളെ അന്തർമുഖമാക്കുന്ന യോഗികൾക്കുപോലും സാധിയ്ക്കുന്നില്ല. അതിനാൽ ഭഗവാൻ വാസുദേവനെ ഭജിയ്ക്കുക. ഭഗവത് ഭക്തികൊണ്ട് ഈ ദുസ്തരമായ സംസാരസാഗരത്തെ നീ അനായാസം തരണം ചെയ്യും."

പൃഥുരാജാവു പറഞ്ഞു : അങ്ങയുടെ അമൂല്യമായ ഉപദേശത്തിന് എന്റെ ഹൃദയം നിറഞ്ഞ കൃതജ്ഞത. എനിയ്ക്കുള്ളതെല്ലാം സാധുക്കളുടെ പ്രസാദംകൊണ്ടുണ്ടായതാണ്. എന്റേതെന്നു കരുതുന്ന സകലതും അവിടുത്തേയ്ക്ക് അർപ്പണം ചെയ്യുന്നു. വാസ്തവത്തിൽ ഇതെല്ലാം അങ്ങയുടേതു തന്നെയാണ്. അങ്ങയെപ്പോലുള്ളവരുടെ കൃപകൊണ്ടാണ് മനുഷ്യർ അന്നം ഗ്രഹിയ്ക്കുന്നത്.

സനകാദികൾ പൃഥുവിന്റെ വിവേകത്തെ പ്രശംസിച്ചുകൊണ്ട് ആകാശമാർഗത്തിലൂടെ മടങ്ങിപ്പോയി. രാജാവ് വളരെ ധർമനിഷ്ഠയോടെ രാജ്യംഭരിയ്ക്കാൻ തുടങ്ങി. അദ്ദേഹം സകല കർമങ്ങളുടെയും ഫലം പരമാത്മാവിൽ അർപ്പിച്ചിരുന്നു. സമാഹിതചിത്തത്തോടെ സമ്പൂർണ്ണകർമങ്ങളുടെ സാക്ഷിയായ ആത്മാവിനെ പ്രകൃതിയ്ക്കതീതമായിക്കരുതി സകല കർമങ്ങളും ചെയ്തുവന്നു. അഹങ്കാരം ഇല്ലാതിരുന്നതിനാൽ അദ്ദേഹം ഇന്ദ്രിയവിഷയങ്ങളിൽ ആസക്തനായിരുന്നില്ല.

രഞ്ജയതി ഇതി രാജാ എന്നാണ് രാജശബ്ദത്തിന്റെ വ്യുത്പത്തി. അതായത് പ്രജകൾക്ക് ആനന്ദമുണ്ടായ്ക്കുന്നവനെ രാജാവെന്നു പറയുന്നു. *ഇംഗ്ലീഷിൽ* രാജാവിനെ *His Highness* എന്നോ *His Majesty* എന്നോ പറയുന്നു. പൃഥുരാജാവ് പ്രജകൾക്കു സുഖമുണ്ടാകത്തക്ക വിധം രാജ്യം ഭരിച്ചിരുന്നു. ഇപ്രകാരമുള്ള രാജാവിന്റെ കീർത്തി ലോകർ വളരെക്കാലം കീർത്തിയ്ക്കുന്നു.

വളരെ കാലം കഴിഞ്ഞ് വൃദ്ധനായ പൃഥു ഒരുദിവസം ഭാര്യയോടുകൂടി വനത്തിൽ പോയി വാനപ്രസ്ഥം ആരംഭിച്ചു. ഇന്ന് ഏതെങ്കിലും രാജാവ് ഇങ്ങനെ ചെയ്യുന്നുണ്ടോ എന്ന് സംശയമാണ്. അവർക്ക് സനത്കുമാരനെപ്പോലുള്ള ഉപദേശകരെ ലഭിയ്ക്കുന്നതേയില്ല. സർക്കാർ അവരെ പഠിപ്പിയ്ക്കാൻ പ്രത്യേകം കോളേജുകൾ ഉണ്ടാക്കിയിട്ടുണ്ട്.

ഉപാസനയിൽ നിഷ്ഠ വന്നതോടെ പൃഥുവിൽ അനന്യഭക്തിയുണ്ടാകുകയും ജ്ഞാനവൈരാഗ്യങ്ങൾ വർധിയ്ക്കുകയും ചെയ്തു. അദ്ദേഹം തന്റെ മനസ്സിനെ ആത്മാവിൽ സ്ഥിരമാക്കിവച്ചുകൊണ്ടു ബ്രഹ്മഭാവത്തോടെ ഒടുവിൽ ശരീരം ഉപേക്ഷിച്ചു.

## പുരഞ്ജനാഖ്യാനം

പൃഥുരാജാവിന്റെ വംശത്തിൽ പ്രാചീനബർഹിസ്സ് എന്നൊരു രാജാവുണ്ടായി. അദ്ദേഹം യജ്ഞാദി സത്കർമങ്ങളിൽ തത്പരനും യോഗാഭ്യാസനിരതനുമായിരുന്നു. ബ്രഹ്മാവിന്റെ ആജ്ഞാനുസാരം അദ്ദേഹം സമുദ്രകന്യകയായ ശതദ്രുതിയെ വിവാഹം ചെയ്തു. ആ ദമ്പതിമാർക്ക് പത്തു പുത്രന്മാരുണ്ടായി. ശതദ്രുതിയുടെ നൂപുരനിനാദത്താൽ ദേവന്മാരും സിദ്ധഗന്ധർവന്മാരുമെല്ലാം ആകൃഷ്ടരായി. മനുഷ്യരുടെ കഥ പിന്നെ പറയാനില്ലല്ലോ. സമുദ്ര

ത്തിന്റെ കന്യകയെന്നു പറഞ്ഞെങ്കിലും അവരെ കർമകാണ്ഡ(യോഗസിദ്ധി) മായി വേണം കരുതാൻ. യോഗികൾ സ്വപ്രഭാവംകൊണ്ട് സാധാരണക്കാരെ മുഗ്ദ്ധരാക്കുന്നതു പോലെ ഈ ആകർഷണത്തെ കരുതണം.

പ്രാചീനബർഹിസ്സ് ഗോമേധം നടത്തുന്നതിൽ തത്പരനായിരുന്നു. നാരദൻ ഈ കർമത്തിന്റെ ഗർഹണീയത രാജാവിനെ മനസ്സിലാക്കി അദ്ദേഹത്തെ അതിൽനിന്നു പിന്തിരിപ്പിയ്ക്കാനായി അവിടെയെത്തി. രാജാവ് യജ്ഞത്തിൽ വധിച്ചിട്ടുള്ള പശുക്കളെ നാരദൻ തന്റെ ദിവ്യശക്തികൊണ്ട് അദ്ദേഹത്തിനു കാട്ടിക്കൊടുത്തു. മരണശേഷം രാജാവിന്റെ സൂക്ഷ്മശരീരത്തെ കൊമ്പുകൾ കൊണ്ട് കുത്തി മുറിയ്ക്കാൻ അവ തരം നോക്കിയിരിയ്ക്കുകയാണെന്നു നാരദൻ പറഞ്ഞു. കർമഫലങ്ങൾ ഈ ജന്മത്തിലല്ലെങ്കിൽ അടുത്ത ജന്മത്തിൽ തീർച്ചയായും അനുഭവിയ്ക്കേണ്ടിവരും.

നാരദൻ തുടർന്നു: മഹാരാജാവേ ! ഈ കർമങ്ങൾകൊണ്ട് ഏതുവിധത്തിലുള്ള മംഗളമാണ് അങ്ങ് ആഗ്രഹിയ്ക്കുന്നത്? ആത്യന്തികദുഃഖനിവൃത്തിയും പരമാനന്ദ പ്രാപ്തിയും ഉണ്ടാകാൻ ഈ കർമങ്ങൾ സഹായകമല്ല. മനുഷ്യർ സുഖത്തിനു വേണ്ടി നിരന്തരം പ്രയത്നിയ്ക്കുന്നു. പക്ഷേ യഥാർഥസുഖം ലഭിയ്ക്കുന്നില്ല. കർമംകൊണ്ടു ലഭിയ്ക്കുന്നതെല്ലാം അനിത്യമാണ്. (ഇടക്കാലത്തെ കഥയാണ്; വളരെക്കാലത്തെ പരിശ്രമംകൊണ്ട് ജപ്പാന് ഒരു സ്വതന്ത്ര രാജ്യം സ്ഥാപിയ്ക്കാൻ കഴിഞ്ഞു. പക്ഷേ അല്പകാലത്തിനുള്ളിൽ അതു വീണ്ടും അന്യാധീനമായി. ജർമനിയുടെ ഗതിയും ഇതിൽനിന്നു വിഭിന്നമല്ല. രാഷ്ട്രചരിത്രം നോക്കിയാൽ നിർഭയമായി ജീവിയ്ക്കുന്ന ഒരു രാജ്യം ഒരു കാലഘട്ടത്തിലും ഉണ്ടായിരുന്നതായി കണ്ടെത്തുക സാധ്യമല്ല.)

രാജാവ് നാരദനോടു പറഞ്ഞു: എന്റെ ബുദ്ധി കർമങ്ങളിൽ വ്യാപൃതമാകയാൽ മറ്റൊരു മാർഗവും തെളിഞ്ഞു കാണുന്നില്ല. അങ്ങ് എനിക്ക് നിർമലജ്ഞാനം ഉപദേശിച്ചുതരണം. ഞാൻ ഈ കർമങ്ങളിൽ നിന്നു മോചനം നേടട്ടെ. പുത്രാർത്ഥകളത്രാദികളിൽ പരമപുരുഷാർഥം കാണുന്നവർ കപടധർമങ്ങൾ നിറഞ്ഞ ഗൃഹസ്ഥാശ്രമം ആചരിച്ചുകൊണ്ട് ഗമനാഗമനരൂപമായ സംസാരത്തിൽ ഭ്രമണം ചെയ്യുന്നതുകൊണ്ട് പരമാത്മാവിനെ പ്രാപിയ്ക്കാൻ അവർക്ക് കഴിയുന്നില്ല.

ഇതിനുത്തരമായി നാരദൻ പുരഞ്ജനൻ എന്ന രാജാവിന്റെ കഥ പ്രാചീനബർഹിസ്സിനുപദേശിച്ചുകൊടുത്തു. ഈ കഥയിൽ ജ്ഞാനവൈരാഗ്യങ്ങൾക്ക് പ്രകടമായ പ്രാധാന്യം ഉണ്ട്. അധ്യാത്മഭാവത്തിൽ (സമാധിഭാഷയിൽ) ഈ കഥ മുഴുവനും മനസ്സിലാക്കേണ്ടതാണ്. കഥ പറഞ്ഞവസാനിപ്പിച്ചയുടനെ നാരദൻ അതിന്റെ ആധ്യാത്മികഭാവം





കൂടി വിശദമാക്കുന്നു. അതുകൊണ്ട് കഥയുടെ ഉത്തരഭാഗം (ഈ കഥയുടെ മാത്രമല്ല ഭാഗവതത്തിൽ വരുന്ന എല്ലാ കഥകളുടെയും ഉത്തരാർധം) വളരെ ശ്രദ്ധയോടെ വായിച്ചാൽ മാത്രമേ ഉദ്ദേശ്യം മനസ്സിലാവുകയുള്ളൂ. അനുവാചകരുടെ സുഗമതയ്ക്കുവേണ്ടി ഈ ആഖ്യാനത്തിലെ പ്രതീകങ്ങൾ ഏതിനെയൊക്കെ ഉദ്ദേശിച്ചാണ് പ്രയോഗിക്കപ്പെട്ടിട്ടുള്ളതെന്ന് ഒരു പട്ടികയായി താഴെ ചേർത്തിരിയ്ക്കുന്നു. പുരഞ്ജനാഖ്യാനം മനസ്സിലാക്കുന്നതിന് ഈ പ്രതീകാത്മകത കൂടുതൽ സഹായകമാണ്.

| പ്രതീകം | ഉദ്ദേശ്യം |
|---|---|
| പുരഞ്ജനരാജാവ് | ജീവൻ |
| അജ്ഞാതമിത്രം | ഈശ്വരൻ |
| നവദ്വാരമുള്ള നഗരം | ശരീരം |
| സ്ത്രീ | ബുദ്ധി |
| പത്തു സേവകന്മാർ | പത്ത് ഇന്ദ്രിയങ്ങൾ |
| അഞ്ചുതലയുള്ള നാഗം | പഞ്ചപ്രാണൻ |
| പാഞ്ചാലദേശം | അഞ്ചുവിഷയങ്ങൾ |
| രഥം | ശരീരം |
| ദക്ഷിണപാഞ്ചാലം | പ്രവൃത്തിമാർഗം |
| ഉത്തരപാഞ്ചാലം | നിവൃത്തിമാർഗം |
| നായാട്ട് | വിഷയാനുഭൂതി |
| ചണ്ഡവേഗനായ | |
| ഗന്ധർവൻ | കാലരൂപമായ സംവത്സരം |
| മുന്നൂറ്ററുപതു | ഒരു വർഷത്തിലെ |
| ഗന്ധർവന്മാർ | ദിവസങ്ങൾ |
| കാലകന്യക | വൃദ്ധാവസ്ഥ |
| യവനരാജൻ | മൃത്യു |
| സൈന്യം | ശാരീരികവും മാനസികവുമായ ക്ലേശങ്ങൾ |
| രണ്ടുവിധത്തിലുള്ള ജ്വരം | ശീതോഷ്ണങ്ങൾ |
| പുരഞ്ജനന്റെ സ്ത്രീജന്മം | പ്രകൃതിസ്ഥനായ ജീവൻ |
| യവനൻ | ഭയം |

നാരദൻ പറഞ്ഞു: പണ്ട് പുരഞ്ജനൻ എന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന് അജ്ഞാതനാമധേയനായ ഒരു കൂട്ടുകാരനുമുണ്ടായിരുന്നു. ഈ കൂട്ടുകാരന്റെ പ്രവർത്തനങ്ങൾ ആരും മനസ്സിലായ്ക്കിയിരുന്നില്ല. പുരഞ്ജനൻ വാസയോഗ്യമായ ഒരു സ്ഥലമന്വേഷിച്ച് ഭൂമിയിൽ ചുറ്റിത്തിരിയുകയായിരുന്നു. ഒരു ദിവസം അദ്ദേഹം ഹിമാലയത്തിന്റെ ദക്ഷിണഭാഗത്തായി ഒമ്പതു കോട്ടവാതിലുകളുള്ള ഒരു നഗരം കണ്ടു. ആകർഷകമായ ആ നഗരത്തിൽ പത്തു സേവകന്മാരോടുകൂടിയ സുന്ദരിയായ ഒരു സ്ത്രീ വസിയ്ക്കുന്നതും അവരെ അഞ്ചുതലയുള്ള ഒരു നാഗം കാത്തു രക്ഷിയ്ക്കുന്നതും രാജാവു കണ്ടു. അവൾ അനുരൂപനായ ഒരു ഭർത്താവിനെ പ്രതീക്ഷിച്ചു കഴിയുകയായിരുന്നു.



പുരഞ്ജനൻ ആ സ്ത്രീയോടു ചോദിച്ചു : നീയാരാണ് ? ഈ സമയത്ത് എവിടന്നു വന്നു ? ഈ കാണുന്ന സേവകന്മാർ ഏതാണ് ? ഞാൻ നിന്നെക്കണ്ടു മോഹിച്ചു പോയിരിയ്ക്കുന്നു.

ആ സുന്ദരി സുസ്മേരവദനയായി മറുപടി പറഞ്ഞു: എന്റെ ഉദ്ഭവത്തെപ്പററി എനിയ്ക്കറിഞ്ഞുകൂടാ (ബുദ്ധിയ്ക്ക് തന്റെ ഉത്പത്തിയെപ്പറ്റി ചിന്തിയ്ക്കാൻ സമയമില്ല. അക്കാര്യം അതിനറിഞ്ഞുകൂടാ.) ഈ നഗരത്തിന്റെ സ്രഷ്ടാവിനെപ്പറ്റിയും എനിയ്ക്കറിവില്ല. ഞാനുറങ്ങുമ്പോൾ ഈ സർപ്പം (പ്രാണൻ) എന്നെ രക്ഷിയ്ക്കുന്നു. വിഷയഭോഗങ്ങളിൽ താത്പര്യമുണ്ടെങ്കിൽ അങ്ങയെ അനുസരിയ്ക്കാൻ ഞാൻ തയ്യാറാണ്. ഈ നഗരത്തിൽ നൂറു വർഷം താമസിയ്ക്കുക. അങ്ങയെയല്ലാതെ എനിയ്ക്കു മറ്റാരെയും (വിഷയേച്ഛയില്ലാത്ത ജീവനെ) ആവശ്യമില്ല. ഈ ലോകത്ത് ഗൃഹസ്ഥാശ്രമമാണ് എല്ലാത്തിനെക്കാളും ശ്രേഷ്ഠം. അതുകൊണ്ട് ഞാൻ അങ്ങയുടെ കീഴിൽ ഗാർഹസ്ഥ്യം ആരംഭിയ്ക്കാൻ സന്നദ്ധയാണ്.

സന്തുഷ്ടനായ പുരഞ്ജനൻ ആ സുന്ദരിയെ പാണിഗ്രഹണം ചെയ്തു. രണ്ടുപേരുംകൂടി ആ നഗരത്തിൽ നൂറു വർഷം താമസിച്ചു. രാജാവ് സാംസാരികസുഖങ്ങൾ ആവോളം ആസ്വദിച്ചു. വിഷയാസക്തനായ പുരഞ്ജനൻ (അജ്ഞാനിയായ ജീവൻ) സ്ത്രീയുടെ (ബുദ്ധിയുടെ) കുടിലതയിൽ കുരുങ്ങിപ്പോയി. അദ്ദേഹം അവളെ അനുസരിയ്ക്കാൻ തുടങ്ങി. മദ്യപാനത്തിലും ഭക്ഷണത്തിലും ഗാനാലാപത്തിലുമെല്ലാം പുരഞ്ജനൻ അവളെ അനുസരിച്ചു. [ഈ അനുസരണമാണ് ജീവന്റെ അനർഥങ്ങൾക്കു നിദാനം. ജീവൻ പ്രകൃതിധർമങ്ങളെ അനുസരിയ്ക്കുന്നു.] ഗീതയുടെ പതിമൂന്നാം അധ്യായത്തിൽ പറയുന്നു: "പുരുഷൻ പ്രകൃതിസ്ഥനായി പ്രകൃതിയുടെ ഗുണങ്ങളെ അനുഭവിയ്ക്കാൻ തുടങ്ങുമ്പോൾ ആ ഗുണങ്ങളുടെ സംബന്ധം കൊണ്ട് പുരുഷനു പല ജന്മങ്ങൾ സ്വീകരിയ്ക്കേണ്ടി വരുന്നു."

സ്വഭാര്യയെ സകല കർമങ്ങളിലും പുരഞ്ജനൻ അനുകരിച്ചു. അദ്ദേഹം അവൾ കൊട്ടുന്ന താളത്തിനൊത്തു തുള്ളി. (സകല ജീവികളും പ്രകൃതിയ്ക്ക് വശംവദരായി തീരുന്നു.)

ഒരുദിവസം രാജാവ് ശസ്ത്രാസ്ത്രപാണിയായി തേരിൽ കയറി നായാട്ടിനായി വനത്തിലേയ്ക്കു തിരിച്ചു. പല മൃഗങ്ങളേയും കൊന്നൊടുക്കി. പരിക്ഷീണനായി തിരിച്ചെത്തിയ രാജാവ് അല്പനേരം സുഖമായി ഉറങ്ങി. ഉണർന്നയുടനെ അദ്ദേഹം ഭാര്യയെ വിളിച്ചു. പക്ഷേ അവൾ വീട്ടിലില്ലായിരുന്നു. രാജാവ് ദുഃഖിതനായി. പരിചാരകന്മാരോട് അദ്ദേഹം അന്വേഷിച്ചു. 'ദുഃഖിതയായ റാണി നിലത്തുകിടന്നു കരയുന്നു'വെന്ന് അവർ മറുപടി നല്കി. പുരഞ്ജനൻ തന്റെ ഭാര്യയോട് ദുഃഖത്തിനു കാരണമന്വേഷിച്ചു. താൻ ഇന്നുവരെ അവളുടെ ആജ്ഞയെ ലംഘിച്ചിട്ടില്ലെന്നും അവളോട് ചോദിയ്ക്കാതെ അന്ന് വനത്തിൽ പോയതല്ലാതെ മറ്റൊന്നും താൻ ചെയ്തിട്ടില്ലെന്നും രാജാവ് താഴ്മയായി അറിയിച്ചു. ഈ അപേക്ഷ കേട്ട് അവൾ സന്തുഷ്ടയായി. വീണ്ടും അവർ സസുഖം ജീവിയ്ക്കാൻ തുടങ്ങി. കാലംകഴിഞ്ഞതു രാജാവറിഞ്ഞില്ല. (സാംസാരികമോഹത്തിൽ അകപ്പെട്ടുപോകുന്ന ജീവൻ സമയത്തിന്റെ വിലയറിയുന്നില്ല.) പുരഞ്ജനന് യൗവനം അവസാനിച്ചപ്പോൾ ആ സ്ത്രീയിൽ 1100 പുത്രന്മാരും 1100 പുത്രിമാരും ഉണ്ടായിരുന്നു. (മനസ്സിനെ ഇന്ദ്രിയമായിക്കൂട്ടി പതിനൊന്ന് ഇന്ദ്രിയങ്ങളുടെ വിഷയാനുഭൂതികൾ ആയിരക്കണക്കിന് ഉണ്ടായിരിയ്ക്കുമെന്നാണ് സമാധിഭാഷയിൽ ഇതിനർഥം.) ഇങ്ങനെ പുരഞ്ജനന്റെ ആയുസ്സു പകുതിയും നഷ്ടമായി.

അമ്പതു വർഷത്തിനുള്ളിൽ ഇത്രയേറെ സന്താനങ്ങൾ ഉണ്ടാവുക സാധ്യമല്ല. പക്ഷെ വിഷയചിന്തകളുടെ രൂപഭേദങ്ങൾ ഇതിൽ കൂടുതലുമുണ്ടാകാം. ഇവരിൽ ഓരോ പുത്രനും നൂറു പുത്രന്മാർ വീതം ഉണ്ടായി. അങ്ങനെ പാഞ്ചാലദേശത്ത് പുരഞ്ജനന്റെ വംശം സുസ്ഥാപിതമായി. (ഭിന്നമനോവൃത്തികൾ രൂഢമൂലമായി.) നാരദൻ പ്രാചീനബഹിർസ്സിനോടു തുടർന്നുപറഞ്ഞു: അങ്ങയെപ്പോലെ പുരഞ്ജനനും യജ്ഞമനുഷ്ഠിച്ചു. അനേകം പശുക്കളെ അദ്ദേഹം ബലി നല്കി. പക്ഷേ പരമാർഥസാധനയിൽ അശ്രദ്ധനായ പുരഞ്ജനൻ കുടുംബത്തിൽ അതീവ ആസക്തനായിരുന്നു. വാർധക്യത്തിൽ ചണ്ഡവേഗനെന്നൊരു ഗന്ധർവൻ മുന്നൂറ്ററുപതു ഗന്ധർവന്മാരോടുകൂടി ആ നഗരത്തെ ആക്രമിച്ചു. ഗന്ധർവനെതിരായി സർപ്പം യുദ്ധം ആരംഭിച്ചു. ഒടുവിൽ സർപ്പം ക്ഷീണിച്ചുപോയി. രാജാവ് ചിന്താകുലനുമായി.

അക്കാലത്ത് കാലകന്യക തനിയ്ക്ക് അനുരൂപനായ ഭർത്താവിനെ അന്വേഷിച്ചലയുകയായിരുന്നു. ഒരു യവനനോട് സ്വഭർത്താവായിരിയ്ക്കാൻ അവളാവശ്യപ്പെട്ടു. അയാൾ അവൾക്ക് യോഗ്യനായ പുരുഷനെ കണ്ടുവച്ചിട്ടുണ്ടെന്ന് മറുപടി പറഞ്ഞു. അയാൾ തുടർന്നു. കർമോത്ഭവമായ ലോകത്തെ നീ ബലാത്ക്കാരമായി അനുഭവിച്ചുകൊൾക. എന്റെ സേന നിനക്ക് സഹായത്തിനുണ്ട്. നീ നിമിത്തം സകല പ്രജകൾക്കും നാശമുണ്ടാകും. ഈ പ്രജ്വാരൻ എന്റെ അനുജനാണ്; നീ എന്റെ സഹോദരിയും. നമുക്ക് അവ്യക്തരായി ഈ ലോകത്തിൽ ഒരുമിച്ചു സഞ്ചരിയ്ക്കാം.

അങ്ങനെ അവർ പുരഞ്ജനന്റെ നഗരിയിലെത്തി. കാലകന്യക ആ നഗരത്തിലെ സുഖഭോഗങ്ങളെല്ലാം ആസ്വദിയ്ക്കാൻ തുടങ്ങി. സൈന്യങ്ങൾ നഗരിയെ വളഞ്ഞു. പുരഞ്ജനൻ വളരെ ദുഃഖിച്ചു. അദ്ദേഹം വളരെ ചിന്താകുലനാ

യി. ആ രാജാവ് നഗരത്തെ ഉപേക്ഷിച്ച് പോകാൻതന്നെ തീരുമാനിച്ചു. പ്രജ്വാരൻ നഗരത്തിന് തീവെച്ചു. നഗരത്തെ രക്ഷിച്ചിരുന്ന നാഗം വളരെ വിഷമതകളനുഭവിച്ചു, സ്വ കർത്തവ്യം ശരിയായി നിറവേറ്റാൻ കഴിയാതെ ആ നാഗവും അവിടം വിട്ടുപോകാൻ തയ്യാറായി. തന്റെ കുടുംബത്തെ പ്പറ്റി ചിന്തിച്ച് പുരഞ്ജനൻ ദുഃഖിച്ചു. ഈ സമയത്ത് യവനൻ അവിടെ എത്തി. സർപ്പം അയാളെ അനുഗമിച്ചു. നഗരം തകർന്നു തരിപ്പണമായി. തന്റെ അന്ത്യസമയത്ത് പുരഞ്ജ നനു സ്ത്രൈണമായ ചിന്തയുണ്ടായതിനാൽ അടുത്ത ജന്മ ത്തിൽ വിദർഭരാജാവിന്റെ പുത്രിയായി ജനിയ്ക്കേണ്ടിവന്നു. അവളെ മഹാരാജാവായ മലയധ്വജൻ വിവാഹം ചെയ്തു. അവൾക്ക് ഒരു പുത്രിയും ഏഴു പുത്രന്മാരുമുണ്ടാ യി. ഒടുവിൽ മലയധ്വജരാജാവ് തന്റെ അന്തഃകരണത്തിൽ സ്ഥിതി ചെയ്യുന്ന വിശുദ്ധമായ വിജ്ഞാനദീപത്താൽ - സാക്ഷാൽ ഹരിഭഗവാനാകുന്ന ഗുരുവിന്റെ ഉപദേശത്താൽ- സ്വയം പ്രപഞ്ചത്തിന്റെ സാക്ഷിയായിക്കണ്ട് ലൗകിക കാര്യങ്ങളിൽ വിരക്തനായി. ഒടുവിൽ അദ്ദേഹം ആത്മാവിനെ പരബ്രഹ്മ ത്തിലും പരബ്രഹ്മത്തെ ആത്മാവിലും അഭിന്നമായിക്കണ്ടു. ക്രമേണ ഈ അഭേദചിന്തകൂടി ഇല്ലാതാവുകയും പരമപദം പ്രാപിയ്ക്കുകയും ചെയ്തു. ഭാര്യയായ വൈദർഭി വളരെ ദുഃഖിച്ചു.

ബ്രാഹ്മണരൂപിയായ ഈശ്വരൻ പുരഞ്ജനരൂപി യായ ജീവന് ഉപദേശം നല്കിയതിന്റെ ഫലമായി ജീവൻ തന്റെ സ്വരൂപം മനസ്സിലാക്കി. കൂട്ടുകാരന്റെ വിയോഗത്തിൽ വിസ്മൃതമായിരുന്ന ആത്മജ്ഞാനം വീണ്ടും കൈവന്നു.

നാരദൻ ഉപസംഹരിച്ചു: മഹാരാജാവേ ! ഞാൻ ഈ ആത്മജ്ഞാനത്തെ പരോക്ഷരൂപത്തിൽ പറഞ്ഞുകഴി ഞ്ഞു. ഭഗവാന് ഈ രീതിയാണ് പ്രിയമായിട്ടുള്ളത്.

പ്രാചീനബർഹിസ്സു നാരദനോടു പറഞ്ഞു: അങ്ങ് പറഞ്ഞതിന്റെ ഗൂഢാർഥം എനിയ്ക്കു മനസ്സിലാകുന്നില്ല. വിവേകശാലിയ്ക്കേ അതു മനസ്സിലാവുകയുള്ളു. എന്നെ പ്പോലെയുള്ള കർമ്മമുഗ്ദ്ധർക്ക് അത് ദുർഗ്രഹമാണ്. അതു കൊണ്ട് ഈ കഥ സ്പഷ്ടമാക്കിത്തരണം.

നാരദൻ : പുരഞ്ജനനെ ജീവനായും അജ്ഞാ തനാമാവായ മിത്രത്തെ ഈശ്വരനായും സ്ത്രീയെ ബുദ്ധി യായും അവളുടെ അനുചരന്മാരെ ഇന്ദ്രിയങ്ങളായും കരു തണം.

ഈ കഥയുടെ സാരം സംസ്കൃതഭാഗവതത്തിന്റെ നാലാംസ്കന്ധത്തിൽ 29-ാമധ്യായത്തിൽ അധ്യാത്മഭാവ ത്തോടു യോജിപ്പിച്ചു പറഞ്ഞിട്ടുണ്ട്. അവിടെ ഇങ്ങനെ ഉപ സംഹരിച്ചിരിയ്ക്കുന്നു: സ്വയം പ്രകാശമായ ജീവൻ തന്റെ ആത്മാവിനെ (പരമഗുരുവിനെ) അറിയുന്നില്ല. പ്രകൃതിയുടെ ഗുണങ്ങളിൽ ലീനനായ ജീവൻ കർമാനുസാരം വിഭിന്നജ





ന്മങ്ങൾ സ്വീകരിച്ചുകൊണ്ടിരിയ്ക്കു മ്പോൾ ആ ബന്ധത്തിൽനിന്നു രക്ഷനേടാനുള്ള വഴി അന്വേ ഷിയ്ക്കുന്നില്ല, അറിയുന്നുമില്ല. തലയിൽ ചുമടെടുത്തിട്ടുള്ള ഒരുവന്, ആ ചുമടു തോളിലേയ്ക്കു മാറ്റുമ്പോൾ തലയിലെ വേദന തോളിലേയ്ക്കു സംക്രമിയ്ക്കുന്നതുപോലെ ജീവൻ ഒരു ദുഃഖത്തിൽനിന്നു മറ്റൊന്നിലേയ്ക്കു വീഴുന്നു.

**നൈകാന്തതഃ പ്രതീകാരഃ കർമാണാം കർമകേവലം**
**ദ്വയം ഹ്യവിദ്യോപസൃതം സ്വപ്നേസ്വപ്നഇവാനഘ.**

(ഒരു സ്വപ്നത്തിൽനിന്നു മറ്റൊരു സ്വപ്നത്തിലേയ്ക്കു പോകുമ്പോൾ സ്വപ്നങ്ങളിൽനിന്നു രക്ഷപ്പെടാൻ സാധിയ്ക്കാതി രിയ്ക്കുന്നതുപോലെ കർമഫലഭോഗത്തിൽ നിന്നും ശാശ്വതരക്ഷ നേടാനുള്ള വഴി കേവലം കർമമല്ല. എന്തെന്നാൽ രണ്ടു കർമങ്ങളും അവിദ്യ മൂലമാണ്. 4.29.34)

**അർഥേ ഹ്യവിദ്യമാനേപി സംസൃതിർന്നനിവർത്തതേ**
**മനസാ ലിംഗരൂപേണ സ്വപ്നേ വിചരതോ യഥാ.**

(മനോമയമായ സൂക്ഷ്മശരീരത്തോടെ സ്വപ്നത്തിൽ സഞ്ചരിയ്ക്കുന്ന പ്രാണിയ്ക്ക് അസത്യമായ സ്വപ്നപദാർഥങ്ങൾ സത്യമായി തോന്നുന്നതുപോലെ ദേഹാദികളായ അനാത്മ പദാർഥങ്ങൾ സത്യമല്ലെങ്കിലും അതിലഭിമാനിയ്ക്കുന്ന ജീവന്നു ജനനമരണരൂപമായ സംസാരം നിവൃത്തമാകുന്നില്ല. 4.29.35)

**അഥാത്മനോഽർഥഭൂതസ്യ യതോഽനർഥപരമ്പരാ**
**സംസൃതിസ്തദ്വ്യവച്ഛേദോ ഭക്ത്യാ പരമയാ ഗുരോഃ.**

(പരമാർഥസ്വരൂപമായ ആത്മാവിനെ ഭിന്നരീതിയിലുള്ള ജനനമരണരൂപമായ സംസാരചക്രത്തിൽ ഭ്രമണം ചെയ്യിയ്ക്കുന്ന തിനു കാരണമായ അജ്ഞാനത്തിനു ഗുരുദേവനിലുള്ള പരമഭക്തി കൊണ്ടേ നാശമുണ്ടാവുകയുള്ളു. 4.29.36)

കർമഫലങ്ങളിൽ തത്പരരായ ആളുകൾക്ക് അതിലുപരിയായ ആത്മാവിനെ അറിയുക സാധ്യമല്ല. ദേഹാദിവസ്തുക്കളിൽ അവർക്ക് ആത്മഭാവനയുണ്ടാകുന്നു. അതോടെ ശരീരത്തിനനുകൂലമായ വിഷയാനുഭൂതികൾ ആത്മാനുകൂലമാണെന്ന് അവർ കരുതുന്നു. പ്രാചീന ബർഹിസ്സ് കർമതത്പരനായിരുന്നു. അതിൽനിന്നു നിവൃ ത്തനാകണമെന്നാണ് നാരദന്റെ ഉപദേശം. ഉത്പത്തി, പ്രാപ്തി, വികൃതി അഥവാ സംസ്കൃതി ഇവയ്ക്കു നിദാനം കർമമാണ്. ആത്മാവ് ഈ നാലിനും അതീതനാകയാൽ കർമരഹിതനാണ്. മോക്ഷത്തിന്നധികാരിയായിട്ടുള്ളവർക്കു കർമത്തിൽ അധികാരമില്ല. കർമം പുരുഷതന്ത്രവും ജ്ഞാനം വസ്തുതന്ത്രവുമാണ്. വസ്തുതന്ത്രത്തിൽ നൂതനവിധാനങ്ങൾ ഉണ്ടാവുകയില്ല. സംസാരത്തിൽ ആത്മാ വിനോടൊപ്പം സംസാരവുമുണ്ടായിരുന്നാൽ മുക്തിയുണ്ടാ വുകയില്ല. ആത്മാവിന്റെ അജ്ഞാനംനിമിത്തം തോന്നുന്ന കർത്താവ് ഭോക്താവ് മുതലായവ സ്വപ്നതുല്യമാണ്. സ്വപ്നത്തിൽനിന്നുണരുന്നതോടെ സ്വപ്നത്തിന്റെ മിഥ്യാത്വം പ്രകടമാകുന്നതുപോലെ ആത്മജ്ഞാനമുണ്ടാ

കുമ്പോൾ ജാഗ്രത്തിലെ പ്രപഞ്ചവും മിഥ്യയാണെന്നു മന സ്സിലാകുന്നു.

ശ്രീമദ്ഭഗവദ്ഗീതയിൽ പറയുന്നു: '**ജ്ഞാനാഗ്നിഃ സർവകർമാണി ഭസ്മസാത്കുരുതേഽർജുന!**'(ജ്ഞാനരൂപിയായ അഗ്നി സകല കർമങ്ങളേയും ദഹിപ്പിച്ചുകളയുന്നു.) ദ്വൈതഭാവം ഇല്ലാതാകുമ്പോൾ സാധ്യസാധകഭാവവും ഇല്ലാതാകുന്നതിനാൽ കർമത്തിന്റെ ഭാവം എങ്ങനെയുണ്ടാകും ? സകല കർമങ്ങളിലും നിസ്സംഗനാണു താനെന്നു കരുതുന്നവന് എങ്ങനെ കർമം ചെയ്യാൻ കഴിയും ? അപ്രാപ്തവസ്തുവിൽ ക്രിയാകാരകഭാവം അനുപേക്ഷണീയമായിരിയ്ക്കും. നിത്യപ്രാപ്തവസ്തുവിൽ ഈ ഭാവം ഉണ്ടായിരിയ്ക്കുകയില്ല. ഇച്ഛാദ്വേഷാദികൾ ആത്മാവിൽ നിന്നല്ല, പ്രത്യുത അജ്ഞാനത്തിൽ നിന്നാണുണ്ടാകുന്നത്. അജ്ഞാനത്തോടൊപ്പം കർമഹേതുവും വർണാശ്രമാദികളുടെ അഭിമാനവും ഉണ്ടായിരിയ്ക്കും. ജ്ഞാനോദയത്തോടെ ഇതെല്ലാം നശിയ്ക്കുന്നു. അതിനാൽ ജ്ഞാനിയ്ക്കു കർമവിധാനം സാധ്യമേയല്ല. കർമത്തിൽ ലയിച്ചിരിയ്ക്കുന്ന ചിത്തത്തിനു തന്റെ കർമങ്ങളെപ്പറ്റിയും കർത്തവ്യങ്ങളെപ്പറ്റിയും ബോധമുണ്ട്; ബന്ധവുമുണ്ട്. ആ ചിത്തം ആത്മദർശനക്ഷമമല്ല. അവിദ്യയും തന്മൂലമുണ്ടാകുന്ന സംബന്ധവും ബ്രഹ്മത്തിൽ താത്ത്വികമല്ല. കല്പിതവസ്തുവിനു ബ്രഹ്മത്തിൽ സ്ഥിതിചെയ്യാം. സൂര്യനിൽ മൂങ്ങയുടെ കല്പിതാന്ധകാരം ഉണ്ടെന്നു പറഞ്ഞാൽ സൂര്യനു യാതൊരു ദോഷവുമില്ല. അവിദ്യയുമായി ബന്ധപ്പെട്ടിരിയ്ക്കെ, ബ്രഹ്മവും അവിദ്യയും സംബദ്ധമാണെന്നു മനുഷ്യൻ കരുതുന്നു, സാക്ഷാത്കാരം ഉണ്ടാകുന്നതോടെ അവിദ്യ നശിയ്ക്കുന്നു. അങ്ങനെ അവിദ്യയ്ക്കു യാതൊരു പ്രകാരത്തിലും ബ്രഹ്മസംബന്ധമുണ്ടാവുകയില്ല.

ഈ വിധത്തിലുള്ള യഥാർഥജ്ഞാനത്തിനു വൈരാഗ്യം ആവശ്യമാണ്. ശ്രീഹരിയിലുള്ള അനന്യഭക്തികൊണ്ട് ഇതു രണ്ടും സാധിയ്ക്കാമെന്നു നാരദൻ രാജാവിനോടു പറഞ്ഞു. നിത്യവും ഭഗവത്കഥ കേൾക്കുന്നവർ വേഗത്തിൽ ഭക്തിയോഗത്തിലെത്തുന്നു. ഭക്തജനസംഘത്തിൽ ഭഗവച്ചരിത്രമാകുന്ന അമൃതനദി നിരന്തരം പ്രവഹിയ്ക്കുന്നു. സഗുണസ്വരൂപം അനന്തമാകയാൽ ജീവനു സ്വശക്തികൊണ്ട് ഈശ്വരസാത്മ്യം പ്രാപിയ്ക്കാൻ കഴിയുന്നില്ല. അതിനാൽ മഹർഷിമാർക്കും ദേവന്മാർക്കുപോലും ഭഗവാന്റെ യഥാർഥസ്വരൂപം അറിയാൻ കഴിയുന്നില്ല. ഭഗവദനുഗ്രഹംകൊണ്ടു മാത്രമേ അതറിയുവാൻ കഴിയൂ.

**യദാ യമനുഗൃഹ്ണാതി ഭഗവാനാത്മഭാവിതഃ**
**സ ജഹാതി മതിം ലോകേ വേദേ ച പരിനിഷ്ഠിതാം.**

(നിരന്തരധ്യാനംകൊണ്ടു ഭഗവദനുഗ്രഹമുണ്ടാകുമ്പോൾ ലൗകികവും വൈദികവുമായ കർമങ്ങളിൽ ആസക്തമായ ബുദ്ധിയെ ജീവൻ വിട്ടുകളയുന്നു. ഇങ്ങനെ ബുദ്ധി വിട്ടുപോകുന്നതുതന്നെ





യാണ് അനുഗ്രഹത്തിന്റെ ചിഹ്നം. 4.29.46)

മഹാരാജാവേ ! അതുകൊണ്ടു കേൾക്കാനിമ്പമുള്ളതും പരമാർഥത്തോട് അകന്ന ബന്ധംപോലുമില്ലാത്തതും അജ്ഞാനത്താൽ പരമാർഥപ്രതീതിയുണ്ടാക്കുന്നതുമായ കർമങ്ങളിൽ യാഥാർഥ്യബോധം ഉണ്ടാകരുത്. വേദം കർമപരമാണെന്നു കരുതുന്നവർ വാസ്തത്തിൽ കർമത്തിന്റെ മർമം അറിയുന്നില്ല. അങ്ങ് കർമങ്ങളിൽ അഭിമാനം കൊള്ളുന്നു. വാസ്തവത്തിൽ കർമത്തിന്റേയും ജ്ഞാനത്തിന്റേയും രഹസ്യം അങ്ങേയ്ക്ക് അജ്ഞാതമാണ്.

ചുരുക്കത്തിൽ '**തത് കർമ ഹരിതോഷം യത് സാ വിദ്യാതന്മതിർയയാ**' (ശ്രീഹരിയെ യഥാർഥത്തിൽ സന്തോഷിപ്പിയ്ക്കുന്ന കർമമാണ് ശരിയായ കർമം. ശ്രീഹരിയിൽ ചിത്തമുറപ്പിയ്ക്കാൻ സഹായിയ്ക്കുന്ന വിദ്യയാണ് യഥാർഥമായ വിദ്യ.)

ശ്രീഹരി എവിടെയിരിയ്ക്കുന്നുവെന്നു ചോദിയ്ക്കുന്ന ആധുനികർക്കു നാരദൻ മറുപടി നൽകുന്നു: '**ഹരിർദ്ദേഹഭൃതാമാത്മാ സ്വയം പ്രകൃതിരീശ്വരഃ**' (സകലദേഹധാരികളുടേയും ആത്മാവാണ് ശ്രീഹരി. സകലതിന്റേയും നിയാമകനും, സ്വതന്ത്രകാരണവുമാണ് അദ്ദേഹം.)

അതുകൊണ്ട് ആത്മക്ഷേമം ആഗ്രഹിയ്ക്കുന്നവർ ശ്രീഹരിയുടെ ചരണകമലങ്ങളെ ശരണം പ്രാപിയ്ക്കണം.അദ്ദേഹം സകലരുടെയും പ്രിയതമനായ ആത്മാവാണ്.

മഹാരാജാവേ ! അങ്ങ് മനോനിയന്ത്രണം ചെയ്തു ചിത്തത്തിൽ വൃത്തികളെ ഉറപ്പിയ്ക്കുക. വിഷയാസക്തന്മാരുടെ സമ്പർക്കമുണ്ടാകാനിടനൽകുന്ന ഗൃഹസ്ഥാശ്രമത്തെ ഉപേക്ഷിച്ചിട്ട് പരമഹംസന്മാരുടെ ആശ്രയമായ ശ്രീഹരിയെ അഭയം പ്രാപിച്ച് സാംസാരികദുഃഖങ്ങളിൽ നിന്നു മോചനം നേടുക.

പ്രാചീനബർഹിസ്സ്: അങ്ങ് ഉപദേശിച്ചുതന്ന അധ്യാത്മവിദ്യ ഞാൻ ശ്രദ്ധിച്ചു കേട്ടു. ജ്ഞാനപരായണതയോ കർമതത്പരതയോ ശ്രേഷ്ഠമെന്നൊരു സംശയം എന്റെ മനസ്സിലുണ്ടായിരുന്നു. ആ സംശയത്തെ അങ്ങ് ദൂരീകരിച്ചു. ഇന്ദ്രിയങ്ങൾക്കതീതമായ ഒരു ശക്തിയിൽ മഹർഷിമാർപോലും മുഗ്ദ്ധരായിത്തീരുന്നു. സ്ഥൂലദേഹംകൊണ്ടു കർമങ്ങൾ അനുഷ്ഠിയ്ക്കുകയും സൂക്ഷ്മദേഹം പരലോകത്തെത്തി കർമഫലങ്ങളനുഭവിയ്ക്കുകയും ചെയ്യുന്നുവെന്നു പറഞ്ഞല്ലോ. അക്കാര്യം എനിയ്ക്കു വിശദമാക്കിത്തരണം. ഓരോ കർമവും, ചെയ്തുതീരുന്നതിന്റെ അടുത്തക്ഷണത്തിൽ നശിയ്ക്കുന്നതിനാൽ ജന്മാന്തരത്തിൽ ആ കർമങ്ങളുടെ ഫലം എങ്ങനെ ബാധകമാകും ?

നാരദൻ : മനോരൂപമായ സ്ഥൂലശരീരംകൊണ്ട് ഈ ലോകത്തു കർമങ്ങൾ ആചരിയ്ക്കുന്നു, ആ ശരീരം കൊണ്ടുതന്നെ ഫലങ്ങൾ അനുഭവിയ്ക്കുകയും ചെയ്യുന്നു.



സ്വപ്നദർശകനായ ഒരാൾ ജാഗ്രദവസ്ഥയിലെ ദേഹാഭിമാനം ഉപേക്ഷിച്ച്, സൂക്ഷ്മശരീരത്താൽ സംസ്കാരരൂപമായി മനസ്സിൽ കുടികൊള്ളുന്ന കർമത്തെ സ്വപ്നത്തിൽത്തന്നെ അനുഭവിയ്ക്കുന്നതുപോലെ പരലോകത്തും സൂക്ഷ്മശരീരത്തിന് കർമഫലം അനുഭവിയ്ക്കേണ്ടിവരുന്നു. വിഭിന്നമായ ചിത്തവൃത്തികൾകൊണ്ട് പൂർവജന്മത്തിലെ കർമങ്ങൾ അനുമാനിയ്ക്കാൻ കഴിയും. പണ്ടൊരിയ്ക്കലും കേട്ടിട്ടില്ലാത്തതും കണ്ടിട്ടില്ലാത്തതുമായ കാര്യങ്ങൾ സ്വപ്നത്തിൽ കാണുമ്പോൾ പൂർവജന്മവാസനയുടെ അനുഭവം ഉണ്ടാകുന്നുവെന്ന് അനുമാനിയ്ക്കാം. അനാദികാലം മുതല്ക്കേ ഉണ്ടായിട്ടുള്ള ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ എന്നിവയും ശബ്ദാദിവിഷയഗുണങ്ങളുടെ സമൂഹമായ ഒരു സൂക്ഷ്മശരീരവുമുണ്ടായിരിയ്ക്കുമ്പോൾ മനുഷ്യർക്ക് അഹംഭാവവും മമതാബന്ധവും ഉണ്ടായിക്കൊണ്ടിരിയ്ക്കും. സുഷുപ്തി, മൂർച്ഛ, ശോകം, ഭയം, മൃത്യു, ജ്വരം മുതലായവ ഉണ്ടായിരിയ്ക്കുമ്പോഴും അഹങ്കാരം സൂക്ഷ്മരൂപത്തിൽ അന്തർഭവിച്ചിരിയ്ക്കും. അമാവാസിയ്ക്ക് ചന്ദ്രനെ കാണാതിരിയ്ക്കുന്നതുപോലെ ആ അഹങ്കാരം അവ്യക്തരൂപത്തിൽ സ്ഥിതിചെയ്യുന്നുവെന്നേയുള്ളൂ. യൗവനത്തിൽ സ്പഷ്ടമായിക്കാണുന്ന ഇന്ദ്രിയങ്ങളെല്ലാം ഗർഭത്തിൽ കിടക്കുമ്പോഴും ബാല്യകാലത്തും ഉണ്ടായിരിയ്ക്കുമല്ലോ.

**അർഥേ ഹ്യവിദ്യമാനേഽപി സംസൃതിർനനിവർത്തതേ**
**ധ്യായതോ വിഷയാനസ്യസ്വപ്നേഽനർഥാഗമോയഥാ.**

(സ്വപ്നത്തിൽ കാണപ്പെടുന്ന വസ്തുക്കൾക്കൊന്നും അസ്തിത്വമില്ലെങ്കിലും സ്വപ്നത്തിൽനിന്ന് നിവൃത്തിയുണ്ടാകുന്നതിനു മുമ്പ് അവയുടെ അയഥാർഥത സ്പഷ്ടമാകാതിരിയ്ക്കുന്നതുപോലെ വിഷയാസക്തനായ പുരുഷന്റെ ജനനമരണരൂപമായ സംസാരം നിത്യവും സത്യവുമല്ലെങ്കിലും ആത്മജ്ഞാനം ഉണ്ടാകുന്നതിനുമുമ്പ് അതിൽനിന്ന് നിവൃത്തിയുണ്ടാകുന്നില്ല 4.29.79 )

ഈ ശ്ലോകം ഈ പ്രകരണത്തിൽത്തന്നെ ആദ്യം ഒരിടത്തു പറഞ്ഞുകഴിഞ്ഞു. ശ്രീമദ്ഭാഗവതത്തിൽ അതിപ്രധാനമായ ഈ പദ്യം ആറേഴുതവണ ആവർത്തിച്ചു വരുന്നുണ്ട്. ചുരുക്കമിത്രമാത്രമാണ്: സ്വപ്നംപോലെ സംസാരവും യഥാർഥമല്ല. അസത്യമായ അതിനെ ധ്യാനിച്ചുകൊണ്ടിരിക്കുന്ന ജീവന് സംസാരനിവൃത്തിയുണ്ടാകുന്നില്ല. അതുകൊണ്ട് അവിദ്യയാൽ ആവൃതനായിരിക്കുന്ന ജീവന് അവിദ്യയേയും കർമത്തേയും നിഷേധിയ്ക്കുക സാധ്യമല്ല. ജ്ഞാനമുണ്ടാകുമ്പോൾ അവിദ്യ സ്വയമേവ നിവൃത്തമാകുന്നു. കല്പിതവസ്തുവിന്റെ അസ്തിത്വം സ്ഥാപിയ്ക്കാൻ പ്രമാണങ്ങൾ ഉദ്ധരിയ്ക്കുക സാധ്യവുമല്ല. പ്രമാണംകൊണ്ടു തെളിയിയ്ക്കാൻ സാധിയ്ക്കാത്തതിനെയാണ് അവസ്തുവെന്ന് പറയുന്നത്. ചിപ്പി കണ്ടപ്പോൾ ഭ്രമമൂലകമായി തോന്നിയ വെള്ളി അവസ്തുവാണ്. അതിനെ സ്ഥാപിയ്ക്കാൻ പ്രമാണമൊന്നുമില്ല. അവിദ്യയും അവസ്തുവാണ്. പ്രമാണങ്ങൾകൊണ്ട് സിദ്ധമാക്കിയാൽ അതിനും നാശമില്ലെന്നു സമ്മതിയ്ക്കാം.

സകല പ്രമാണങ്ങളും അതാതിന്റെ നിശ്ചിതവിഷയങ്ങളിൽ വ്യവസ്ഥാപിതങ്ങളാണ്. പക്ഷെ അവിദ്യയ്ക്ക് താത്ത്വികമായ പ്രമാണമൊന്നുമില്ല.

ഒരു മൺകുടത്തിനും ചെളിയ്ക്കും തമ്മിൽ സ്വാഭാവികമായ അഭേദം ഉണ്ട്. അതുപോലെ ജീവബ്രഹ്മങ്ങളുടെ അഭേദം സ്വാഭാവികവും അവിദ്യാജനിതമായ ഭേദം അവാസ്തവവുമാണ്. ജ്ഞാനോദയത്തോടെ ഈ ഭേദം നിവൃത്തമാകുന്നു.

രാഗാദിദോഷങ്ങൾ നിറഞ്ഞ ആളുകൾക്ക് തത്ത്വജ്ഞാനത്തിന്റെ പന്ഥാവ് സുഗമമല്ല. രാഗാദികൾ ആത്മധർമമായിക്കരുതുന്നവർക്ക് തത്ത്വജ്ഞാനത്തിന്റെ സ്മരണപോലുമുണ്ടാകയില്ല. അതുകൊണ്ട് നാരദൻ പ്രാചീനബർഹിസ്സിനോട് പറയുന്നു: പതിനാറു തത്ത്വങ്ങളുടെ രൂപത്തിൽ വിസ്തൃതമായ പഞ്ചഭൂതങ്ങൾ കൊണ്ട് ഉണ്ടായ സ്ഥൂലശരീരത്തിലെ ചൈതന്യശക്തി ജീവൻ എന്ന് പറയപ്പെടുന്നു. ജീവനും ശരീരത്തിനും തമ്മിൽ അഭേദ്യമായ അധ്യാസം ഉണ്ടായതുകൊണ്ട് ജീവൻ ഭിന്നശരീരങ്ങളെ സ്വീകരിയ്ക്കുകയും ഉപേക്ഷിയ്ക്കുകയും ചെയ്യുന്നു. അധ്യാസംകൊണ്ടാണ് ശോകം, ഹർഷം, ഭയം, ദുഃഖം, സുഖം മുതലായവ അനുഭവപ്പെടുന്നത്. മനുഷ്യരുടെ ജനനമരണങ്ങൾക്ക് കാരണം മനസ്സുമാത്രമാണ്. ഇന്ദ്രിയങ്ങളനുഭവിച്ച ഭോഗങ്ങളെപ്പററി നിരന്തരം ചിന്തിച്ചുകൊണ്ട് ജീവൻ തദനുസൃതമായ കർമങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കെ അനാത്മവസ്തുക്കളിൽ അഭിമാനംകൊള്ളുന്ന പുരുഷന് അവിദ്യാരൂപമായ ബന്ധനത്തിൽനിന്ന് മോചനം നേടാൻ സാധിയ്ക്കാതെവരും. ഈ കർമബന്ധനത്തിൽനിന്ന് രക്ഷപ്പെടുന്നതിന് സമ്പൂർണമായ വിശ്വത്തെ ഭഗവദാകാരമായിക്കരുതി സകലേന്ദ്രിയങ്ങൾകൊണ്ടും ശ്രീഹരിയെ ഭജിയ്ക്കണം.

അനന്തരം നാരദൻ സിദ്ധലോകത്തേയ്ക്കു പോയി. പ്രാചീനബർഹിസ്സ് രാജ്യം പുത്രനെ ഏല്പിച്ചു. അദ്ദേഹം തപസ്സിനായി കപിലാശ്രമത്തിലേയ്ക്കു തിരിച്ചു. വിഷയാസക്തി വെടിഞ്ഞ് ഏകാഗ്രമനസ്സോടെ ഭക്തിപൂർവം ശ്രീഹരിയുടെ ചരണാരവിന്ദങ്ങളെ ശരണം പ്രാപിയ്ക്കുകയാൽ അദ്ദേഹത്തിന് ഹരിപദസായുജ്യം ലഭിച്ചു.

## രുദ്രഗീതവും പ്രചേതാക്കളുടെ സത്സംഗവും

പുരഞ്ജനാഖ്യാനത്തിൽ ദുർജനസംസർഗംകൊണ്ടുണ്ടാകുന്ന ദോഷം പ്രകടമാക്കിയിട്ടുണ്ട്. പ്രചേതാക്കളുടെ കഥയിൽ സത്സംഗത്തിന്റെ മഹിമയാണ് പ്രധാനപ്രമേയം. സത്സംഗം വാസനാരഹിതമായ ജീവിതത്തിനു വഴി തെളിയിയ്ക്കുന്നു. വാസനാലേശംകൊണ്ട് ഭഗവദ്ഭജനത്തിനുണ്ടാകാവുന്ന വിഘ്നവും അനന്തരഗതികളും പഞ്ചമസ്ക



ന്ധത്തിലെ ഭരതരാജാവിന്റെ കഥയിൽനിന്ന് സ്പഷ്ടമാകും.

വാസനയെ ഉന്മൂലനം ചെയ്യാൻ അഹങ്കാരത്തിന്റെ ദേവതയായ രുദ്രന്റെ കൃപ ആവശ്യമാണ്. അഹങ്കാരം കൊണ്ടു വാസന വർധിയ്ക്കാനിടയുള്ളതിനാൽ ആദ്യമേ തന്നെ രുദ്രനെ ഭജിയ്ക്കണമെന്നാണ് ചിലരുടെ അഭിപ്രായം. ഭക്താഗ്രണിയായ ശ്രീ നരസിംഹമേത്ത ഗോപനാഥക്ഷേത്രത്തിൽ ശ്രീശങ്കരനെയാണ് ഉപാസിച്ചിരുന്നത്. ശ്രീശങ്കരൻ അദ്ദേഹത്തിനു രാസലീലയുടെ ദർശനം

നല്കിയിരുന്നു. ശങ്കരൻ അസംഗമായ ആത്മാവിന്റെ സ്വരൂപവും രാസലീല സർവാത്മഭാവവുമാണ്. അസംഗത കൂടാതെ സർവാത്മഭാവം ഉണ്ടാവുകയില്ല. സംഗത്താൽ ദുഷിച്ചുപോയ മനസ്സിൽ സർവാത്മഭാവന ഉണ്ടാവുകയേയില്ല.

പ്രാചീനബർഹിസ്സിനു ശതദ്രുതിയിലുണ്ടായ ധാർമികവൃത്തി സമ്പന്നരായ പത്തു പുത്രന്മാരോട് അദ്ദേഹം പ്രജാസൃഷ്ടി നടത്താൻ ആജ്ഞാപിച്ചു. പക്ഷേ അവർ സമുദ്രത്തിൽ കടന്നു പതിനായിരം വർഷത്തെ തപസ്സുകൊണ്ടു മഹാവിഷ്ണുവിനെ ആരാധിച്ചു.

ഈ പതിനായിരംവർഷമെന്ന കണക്കു മനുഷ്യബുദ്ധിക്കു വിശ്വാസയോഗ്യമല്ല. അതുകൊണ്ട് വളരെക്കാലം തപസ്സുചെയ്തുവെന്ന് മനസ്സിലാക്കുന്നതായിരിയ്ക്കും ഉത്തമം. ദേശത്തിനും കാലത്തിനും പരസ്പരാശ്രയബന്ധമുണ്ടെന്ന് ആധുനികവിജ്ഞാനം സമ്മതിയ്ക്കുന്നു. സമുദ്രം എന്നതിനു സംസാരസമുദ്രം എന്നാണർഥം. അവർ തപസ്സുചെയ്യാൻ പോയപ്പോൾ മാർഗമധ്യേ ശിവനെ കാണുകയും അദ്ദേഹത്തിന്റെ ഉപദേശാനുസാരം ധ്യാനം, ജപം, തപസ്സ് മുതലായവ അനുഷ്ഠിയ്ക്കുകയും ചെയ്തു. ആത്മസാക്ഷാത്ക്കാരത്തിനുള്ള ഉപായമന്വേഷിച്ചുപോകുന്ന ജിജ്ഞാസു വഴിയിൽവച്ചു സജ്ജനങ്ങളെക്കണ്ട് ഉപദേശം സ്വീകരിക്കുന്ന മട്ടിലുള്ള ഒരു സംഭവമാണിത്.

ശ്രീപരമേശ്വരൻ അവരോടു പറഞ്ഞു: പ്രാചീനബർഹിസ്സിന്റെ പുത്രരായ നിങ്ങൾക്കു മംഗളമുണ്ടാകട്ടെ. നിങ്ങൾ എന്തുചെയ്യാൻ പോകുന്നുവെന്ന് എനിയ്ക്കറിയാം. ജീവഭാവത്തിനും മായയ്ക്കും അതീതനായ ശ്രീഹരിയെ ശരണം പ്രാപിയ്ക്കുന്നവരെ എനിയ്ക്കു പ്രിയമാണ്. പരമപവിത്രവും മംഗളകരവുമായ ഒരു സ്തോത്രം ഞാൻ നിങ്ങൾക്കു പറഞ്ഞുതരാം. അതിന്റെ പേര് രുദ്രഗീതയെന്നാണ്. അതിലെ ആശയം ഇത്രമാത്രമാണ്: 'പ്രഭോ, ആനന്ദസ്വരൂപനും ഭക്തജനങ്ങളുടെ ക്ഷേമത്തിൽ തത്പരനുമായ അങ്ങയെ ഞങ്ങൾ നമസ്കരിയ്ക്കുന്നു. സർവേന്ദ്രിയങ്ങളുടെയും നിയന്താവും ശാന്തസ്വരൂപനും കൂടസ്ഥനും സ്വയംപ്രകാശവാനുമായ ഭഗവാൻ വാസുദേവനെ ഞങ്ങളിതാ വണങ്ങുന്നു. സങ്കർഷണനായും പ്രദ്യുമ്നനായും അനിരുദ്ധനായും വ്യത്യസ്തരൂപങ്ങളിൽ കാണുന്നത് അങ്ങുതന്നെയാണ്.

ഭഗവാന്റെ ഈ നാലു വ്യത്യസ്തരൂപങ്ങൾ ഇപ്രകാരമുള്ളതാണ്:

1. വാസുദേവൻ - കൂടസ്ഥസ്വയംപ്രകാശം (ചിത്തത്തിന്റെ അധിഷ്ഠാനം)
2. സങ്കർഷണൻ - അഹങ്കാരത്തിന്റെ ദേവത, സർവലോകങ്ങളുടെയും സംഹാരകനായ ദേവൻ (അഹങ്കാരത്തിന്റെ അധിഷ്ഠാനം)
3. പ്രദ്യുമ്നൻ - ബുദ്ധിയുടെ അഥവാ അന്തരാത്മാവിന്റെ ദേവൻ (ബുദ്ധിയുടെ അധിഷ്ഠാനം)
4. അനിരുദ്ധൻ - ഇന്ദ്രിയങ്ങളുടെ അഥവാ മനസ്സിന്റെ അധിഷ്നം. പരമാത്മാ, പ്രത്യഗാത്മാ, അന്തരാത്മാ ജീവാത്മാ എന്നീ നാലുപേരുകളും അതിന് ആകാം.

അനന്തരം രുദ്രഗീതത്തിൽ ഇപ്രകാരം പറയുന്നു: സൂര്യന്റെ രൂപത്തിലും അഗ്നിയായും ജലരൂപമായും പൃഥ്വീത്വേനയും വായുവായും, ആകാശരൂപേണയും അങ്ങയെ ജനങ്ങൾ കാണുന്നു. അവിടുത്തേയ്ക്ക് നമസ്കാരം. പ്രവൃത്തിരൂപത്തിലും നിവൃത്തിരൂപത്തിലും മൃത്യുരൂപത്തിലും കാണപ്പെടുന്നത് സാംഖ്യയോഗങ്ങളുടെ അധീശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ തന്നെയാണ്. ഹേ പ്രഭോ ! പഞ്ചേന്ദ്രിയങ്ങൾക്കു പരമാനന്ദത്തെ പ്രദാനം ചെയ്യുന്ന അവിടുത്തെ ആ മന്ദസ്മിതസുന്ദരമായ രൂപം ഞങ്ങൾക്ക് എന്നാണ് കാണാൻ സാധിയ്ക്കുന്നത് ? പാപരൂപമായി ഹൃദയാന്തർഭാഗത്ത് കിടക്കുന്ന ആ അന്ധകാരത്തെ ശരച്ചന്ദ്രചന്ദ്രികാസമാനമായ അവിടുത്തെ രൂപകാന്തികൊണ്ട് ദൂരീകരിയ്ക്കുക. ചിത്തശുദ്ധി ആഗ്രഹിയ്ക്കുന്നവർ അങ്ങയെ ധ്യാനിയ്ക്കുന്നു. ഭക്തന്മാർക്ക് അങ്ങയെ പ്രാപിയ്ക്കാൻ കഴിയും. യമധർമൻ പോലും അങ്ങയുടെ പാദദാസനാകയാൽ യഥാർഥഭക്തന്മാർ അങ്ങയെയല്ലാതെ വേറൊന്നും ആവശ്യപ്പെടുന്നില്ല.

**ക്ഷണാർധേനാപി തുലയേ ന സ്വർഗം നാപുനർഭവം**
**ഭഗവത്സംഗിസംഗസ്യ മർത്ത്യാനാം കിമുതാശിഷഃ.**

(സ്വർഗമോ മോക്ഷമോപോലും ഭഗവദ്ഭക്തന്മാരോടുള്ള അരക്ഷണത്തെ സംസർഗത്തിനു തുല്യമല്ലാത്ത സ്ഥിതിയ്ക്ക് മനുഷ്യരുടെ ക്ഷണികഭോഗങ്ങളോട് സത്സംഗത്തെ എങ്ങനെ തുലനം ചെയ്യാൻ സാധിയ്ക്കും? അതുകൊണ്ട് ഭക്തന്മാരുടെ സംസർഗം നിരന്തരമുണ്ടാകാൻ അനുഗ്രഹിയ്ക്കണം. 4.24.57)

**ന യസ്യ ചിത്തം ബഹിരർഥവിഭ്രമം**

**തമോഗുഹായാം ച വിശുദ്ധമാവിശത്**

**യദ്ഭക്തിയോഗാനുഗൃഹീതമഞ്ജസാ**

**മുനിർവിചഷ്ടേ ന തു തത്ര തേ ഗതിഃ.** (4.24.59)

(സാധകന്റെ ചിത്തം ബാഹ്യവിഷയങ്ങളിൽ വ്യാപരിയ്ക്കാതിരിയ്ക്കുന്നതുപോലെ തമോരൂപമായ പ്രകൃതിയിൽ ലീനമാകുന്നില്ല. ഭക്തിയോഗത്താൽ അനുഗൃഹീതനും നിർമലനുമായിത്തീരുമ്പോൾ മുനിയ്ക്ക് നിഷ്പ്രയാസം അങ്ങയുടെ സ്വരൂപം സാക്ഷാത്കരിയ്ക്കാൻ സാധിയ്ക്കുന്നു.)

ഈ പദ്യത്തിൽ ആത്മസാക്ഷാത്കാരത്തിനുള്ള മാർഗം പ്രകടമാക്കിയിട്ടുണ്ട്. മാണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ ഏതാണ്ട് ഇതേ അർഥം വരുന്ന ഒരു പദ്യം ഉണ്ട്. അതിന്റെ ആശയം ഇതാണ്: 'തമോഗുണത്തിൽ ലീനമാകാൻപോകുന്ന ചിത്തത്തെ ജ്ഞാനത്തിലേയ്ക്ക് തിരിച്ചുവിടണം. ബാഹ്യവിഷയങ്ങളിൽ ചുറ്റിത്തിരിയുമ്പോൾ അതിനെ ഏകാഗ്രമാക്കണം. ഏകാഗ്രതയ്ക്ക് ഭംഗം വരുകയാണെങ്കിൽ അതിനുള്ള കാരണമന്വേഷിച്ച് ആ ദോഷത്തെ പുറന്തള്ളണം. അങ്ങനെ മനസ്സിന് സമഭാവനയുണ്ടാകുമ്പോൾ ചിത്തത്തെ കർമരഹിതമാക്കണം.' ധ്യാനത്തിന് സഹായകമായ ഒരു സാധനയാണത്.

ശ്രീമദ്ഭഗവദ്ഗീതയിൽ പറയുന്നു: ചിത്തം ബ്രഹ്മത്തിൽ അവസ്ഥിതമാകുമ്പോഴും സകല വിഷയങ്ങളിൽനിന്നും നിവൃത്തമാകുമ്പോഴും ജീവൻ യോഗാരൂഢനാകുന്നുവെന്ന്.

ശിവൻ പ്രചേതാക്കളോട് പറഞ്ഞു: നാം ഈ വിശ്വത്തെ മുഴുവനും ഏതു ശക്തിയിൽ അന്തർലീനമായിക്കാണുന്നുവോ ആ ശക്തി സമ്പൂർണജഗത്തിനെ പ്രകാശിപ്പിയ്ക്കുകയും ആകാശംപോലെ വിശാലവും സമാനവുമായിരിയ്ക്കുകയും ചെയ്യുന്ന ബ്രഹ്മതത്ത്വം തന്നെയാണ്. നിങ്ങൾ പരിശുദ്ധഭാവനയോടെ ധർമാചരണം ചെയ്തുകൊണ്ട് ഏകാഗ്രമായി ഈ സ്തോത്രം ജപിച്ചുകൊണ്ടിരിയ്ക്കുക. സർവഭൂതങ്ങളുടേയും അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്ന പരമാത്മാവിനെ പൂജിയ്ക്കുക. മോക്ഷദായകമായ ജ്ഞാനമാണ് ലോകത്ത് ശ്രേഷ്ഠവും ശ്രേയസ്കരമായിട്ടുള്ളത്. ആ ജ്ഞാനം സംസാരസാഗരം തരണം ചെയ്യാൻ സഹായകമാകുന്നു.

ശ്രദ്ധയോടെ ഈ സ്തോത്രം പാരായണം ചെയ്യുന്നവർക്ക് സകല ഇച്ഛകളും പരിപൂർണമാകും. അനന്തരം ഭഗവാൻ അന്തർധാനം ചെയ്തു.

പ്രചേതാക്കൾ സമുദ്രത്തിനുള്ളിൽ (സംസാരസമുദ്രത്തിൽ) ഈ സ്തോത്രം ജപിച്ചുകൊണ്ട് പതിനായിരം വർഷം തപസ്സുചെയ്തു. ശ്രീഹരി സന്തുഷ്ടനായി. അദ്ദേഹം ഗരുഡാരൂഢനായി അവിടെ പ്രത്യക്ഷപ്പെട്ട് പ്രചേതാക്കളോട്





പറഞ്ഞു: നിങ്ങൾക്ക് മംഗളം ഉണ്ടാകട്ടെ. പരമഭക്തരായ നിങ്ങൾ ആവശ്യമുള്ള വരം ചോദിച്ചുകൊള്ളുക. ഈ രുദ്രഗീതം നിയമേന ജപിയ്ക്കുന്നവർക്ക് ഞാൻ അഭീഷ്ടം പ്രദാനം ചെയ്യുന്നതോടൊപ്പം ബുദ്ധിയ്ക്ക് പരിശുദ്ധിയും നല്കും. നിങ്ങൾക്ക് കീർത്തിമാനായ പുത്രനും അനവധി പ്രജകളുമുണ്ടാകും. (ഈ വരമനുസരിച്ചുണ്ടാകുന്ന പുത്രന്റെ പേരും ദക്ഷൻ എന്നാണ്. മുൻപ് പറഞ്ഞ ദക്ഷന്റെ രണ്ടാമത്തെ അവതാരമാണത്. പവിത്രമായ ബുദ്ധിയുടെ സ്വരൂപവും അതുതന്നെ. പ്രജ എന്നതിന് പവിത്രമായ വൃത്തി എന്നാണ് അർഥം.

ഭഗവാൻ തുടർന്നു: നിങ്ങൾ പ്രമ്ലോച എന്നു പേരായ അപ്സരസ്സിന്റെ മകളെ വിവാഹം കഴിയ്ക്കുക. നിങ്ങൾക്കെല്ലാം അവൾ ഭാര്യയായിരിയ്ക്കും. ആയിരം ദിവ്യവർഷം ഭൂമിയിൽ വസിച്ചതിനുശേഷം ഭോഗങ്ങളിൽനിന്നും നിവൃത്തരായി എന്നെ പ്രാപിയ്ക്കുക.

ഇവിടെ പത്ത് പ്രചേതാക്കളോട് ഒരു കന്യകയെ വിവാഹം ചെയ്യാൻ നിർദേശിച്ചിരിയ്ക്കുന്നു. അവളെ ഒരു സാധാരണ കന്യകയായി കരുതേണ്ടതില്ല. പ്രമ്ലോച എന്നതിന് ധാർമികദൃഷ്ടിയോടുകൂടിയ വൃത്തിയെന്നർഥം. ദ്രൗപദി അഞ്ചു ഭർത്താക്കന്മാരെ സ്വീകരിച്ചതായി മഹാഭാരതത്തിൽ പറയുന്നു. ദ്രൗപദിയുടെ ഉത്പത്തി യജ്ഞവേദിയിൽനിന്നാണ്. അവിടെ ദ്രൗപദി എന്നതിന് ബുദ്ധി എന്ന് അർഥം ഗ്രഹിയ്ക്കണം. ആ ബുദ്ധി പാണ്ഡവന്മാർക്കെല്ലാം ഒരുപോലെ പ്രാപ്തമാകുന്നതുകൊണ്ട് വിരോധമില്ലല്ലോ.

പ്രചേതാക്കൾ ഭഗവാനോടു പറഞ്ഞു: ഭഗവൻ! അങ്ങയെ ഞങ്ങൾ നമസ്കരിയ്ക്കുന്നു. അങ്ങ് ഇന്ദ്രിയാതീതനാണ്.

**ശുദ്ധായ ശാന്തായ നമഃ സ്വനിഷ്ഠായ**

**മനസ്യപാർഥം വിലസദ്ദ്വയായ**

**നമോ ജഗത്സ്ഥാനലയോദയേഷു**

**ഗൃഹീതമായാഗുണവിഗ്രഹായ.** (4.30.23)

(സ്വരൂപസ്ഥിതനായ അങ്ങ് നിത്യശുദ്ധനും ശാന്തനുമാണ്. ഞങ്ങളുടെ മനസ്സിൽ സമ്പൂർണദ്വൈതം വൃഥാ പ്രകാശിയ്ക്കുന്നു. ജഗത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങൾക്കായി അങ്ങ് മായാഗുണങ്ങളെ ആശ്രയിച്ച് ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നീ രൂപങ്ങൾ ധരിയ്ക്കുന്നു.)

ഇവിടെ ദ്വൈതഭാവം മിഥ്യാജാതമാണെന്നും ജഗത്തിന്റെ ഉത്പത്തിസ്ഥിതിനാശങ്ങൾ മായകൊണ്ടാണുണ്ടാകുന്നതെന്നും പ്രകടമാക്കിയിരിയ്ക്കുന്നു. മായ അശക്തമായതിനാലാണ് ഭഗവാൻ സൃഷ്ടി നടത്തിയെന്നുപറയുന്നത്. യുദ്ധം ചെയ്യുന്നതും ജയിയ്ക്കുന്നതും സൈന്യങ്ങളാണെങ്കിലും രാജാവ് ജയിച്ചുവെന്നേ പറയാറുള്ളു. ഭഗവാന്റെ മായയെ അതിലംഘിയ്ക്കാൻ ഈശ്വരാനുഗ്രഹം കൂടിയേ കഴിയൂ.



പ്രചേതാക്കൾ തുടർന്നു: സർവാന്തര്യാമിയായ അങ്ങ് സകലരുടേയും ഇച്ഛകളെ അറിയുന്നുണ്ട്. ഞങ്ങളെ പ്പോലുള്ള ഉപാസകരുടെ ആഗ്രഹങ്ങൾ അറിയുന്നില്ലെന്നു നടിയ്ക്കുകയും ചെയ്യുന്നു. മോക്ഷമാർഗോപദേശകനും മോക്ഷസ്വരൂപനുമായ അങ്ങ് ഞങ്ങളിൽ പ്രസന്നനായല്ലോ. ഞങ്ങൾക്ക് വേറെ ആവശ്യമൊന്നുമില്ല. (അങ്ങയുടെ പ്രസ ന്നത മാത്രമാണ് ഞങ്ങൾ ആഗ്രഹിയ്ക്കുന്നത്.) എങ്കിലും ഞങ്ങൾ ഒരു വരം ചോദിച്ചുകൊള്ളട്ടെ.

**യാവത്തേ മായയാ സ്പൃഷ്ടാ ഭ്രമാമ ഇഹ കർമഭിഃ**
**താവദ് ഭവത്പ്രസംഗാനാം സംഗഃ സ്യാന്നോഭവേഭവേ**

(അങ്ങയുടെ മായയാൽ മോഹിതരായ ഞങ്ങൾ സംസാര ചക്രത്തിൽ ഭ്രമണം ചെയ്തുകൊണ്ടിരിയ്ക്കുന്ന കാലമത്രയും ഭക്ത ജനങ്ങളുടെ സംസർഗമുണ്ടാകാൻ അനുഗ്രഹിയ്ക്കണം. 4.30.33)

ശ്രവണമാത്രയിൽ ഭോഗതൃഷ്ണയെ ശാന്തമാക്കു ന്നതായ ഭഗവത്കഥാനിരൂപണം നടന്നുകൊണ്ടിരിയ്ക്കുന്നി ടത്ത് പ്രാണികൾക്ക് തമ്മിൽ യാതൊരു പ്രകാരത്തിലുള്ള വൈരവും ഉണ്ടാകുന്നില്ല. അഭയകേന്ദ്രവും സജ്ജനങ്ങളുടെ ആശ്രയസ്ഥാനവുമായ ഭഗവാന്റെ കഥകൾ അനാസക്ത രായ മഹാത്മാക്കൾ നിരന്തരം ചർച്ചചെയ്യുന്നു. അത്തരത്തി ലുള്ള ഭക്തജനങ്ങളുടെ സമാഗമവും സംസാരഭീരുക്കൾക്ക് എങ്ങനെ ഇഷ്ടപ്പെടാതിരിയ്ക്കും ? ശ്രീപരമേശ്വരന്റെ ഒരു ക്ഷണനേരത്തെ സംസർഗംകൊണ്ട് ഇന്ന് ഞങ്ങളുടെ സംസാരമാകുന്ന രോഗത്തിന് ശ്രേഷ്ഠനായ വൈദ്യനും സർ വശക്തനുമായ അങ്ങയെ കണ്ടുമുട്ടാൻ കഴിഞ്ഞു. ഞങ്ങ ളുടെ തപസ്സുകൊണ്ട് അങ്ങ് പ്രസന്നനാകുമെങ്കിൽ ഞങ്ങൾ കൃതാർഥരായി.

ശരീരത്തിന്റെ ആരോഗ്യത്തിന് ആഹാരം ആവ ശ്യമായിരിയ്ക്കുന്നതുപോലെ അന്തഃകരണത്തിന്റെ ആരോഗ്യത്തിന് സത്സംഗം അനുപേക്ഷണീയമാണ്. ഇന്ന് സത്സംഗത്തിനിടയിൽ ലൗകികകാര്യങ്ങൾ ചർച്ചചെയ്യുന്ന തിനാൽ അതിന്റെ യഥാർഥഫലം ലഭിയ്ക്കുന്നില്ല. സത്സം ഗത്തിനുശേഷം മൗനമായിരുന്ന് തനിയ്ക്ക് ലഭിച്ചിട്ടുള്ള ആത്മജ്ഞാനത്തെ വേണ്ടപോലെ മനനം ചെയ്യണം. സജ്ജ നങ്ങൾ ഭഗവാന്റെ ഹൃദയമാണ്. അവർക്ക് ഭഗവാനെ മാത്രമേ അറിയാവൂ.

പ്രചേതാക്കളുടെ സ്തുതി കേട്ട് ഭഗവാൻ പ്രസ ന്നനായി വരദാനം ചെയ്തിട്ട് അന്തർധാനം ചെയ്തു. പ്രചേ താക്കൾ കടലിൽ നിന്ന് കരയ്ക്കു വന്നു. ഭൂമിയിലെങ്ങും വൃക്ഷങ്ങൾ ! സ്വർഗത്തിലേയ്ക്കുള്ള മാർഗങ്ങൾ അടഞ്ഞി രിയ്ക്കുന്നു. അവർക്ക് കോപമുണ്ടായി. അവർ അഗ്നിയുടെ സഹായം തേടി. ഉടനെ ബ്രഹ്മാവ് അവിടെ എത്തി. അദ്ദേഹം പ്രചേതാക്കളെ സാന്ത്വനിപ്പിച്ചു. വൃക്ഷങ്ങൾ അവർക്ക് മാരിഷാ എന്ന കന്യകയെ നല്കി. മാരിഷാ മനസ്സിന്റെ സ്വരൂ പമാണ്. ആ വിവാഹബന്ധത്തിൽനിന്ന് ദക്ഷൻ ജനിച്ചു. കർമകുശലനായതിനാലാണ് അയാൾക്ക് ദക്ഷൻ എന്ന പേരു കിട്ടിയത്.

ആയിരം വർഷങ്ങൾ കഴിഞ്ഞു. പ്രചേതാക്കൾക്ക് വിവേകമുണ്ടായി. അവർ ഭഗവാന്റെ വാക്കുകൾ സ്മരിച്ചു. മാരിഷയെ പുത്രനായ ദക്ഷന്റെ പക്കൽ ഏല്പിച്ചിട്ട് അവർ ഗൃഹത്തിൽനിന്ന് പുറത്തുപോയി. സകല ഭൂതങ്ങളിലും സമാനമായി വർത്തിയ്ക്കുന്ന ഏകനായ ആത്മാവിനെ അറി യാനായി അവർ ബ്രഹ്മയജ്ഞം നടത്തി. നാരദൻ അവിടെ യെത്തി. മഹർഷിയെ നമസ്കരിച്ചിട്ട് പ്രചേതാക്കൾ പറഞ്ഞു: മഹാത്മൻ ! അങ്ങയുടെ ദർശനം ലഭിച്ചതു കൊണ്ട് ഞങ്ങൾ ഭാഗ്യവാന്മാരാണ്. ഭഗവാൻ ശങ്കരനും വിഷ്ണുവും തന്ന ഉപദേശങ്ങൾ ഗൃഹസ്ഥാശ്രമത്തിൽ ആസക്തരായ ഞങ്ങൾ മറന്നുകളഞ്ഞു. ഞങ്ങളിൽ വീണ്ടും ആത്മജ്ഞാനം ഉണർത്തണം. ഈ സംസാരസാഗരത്തെ തരണം ചെയ്യാൻ ഞങ്ങൾക്ക് കഴിവുണ്ടാകട്ടെ.

ഗൃഹസ്ഥധർമങ്ങളെല്ലാം ഭേദബുദ്ധിയുള്ളതാണ്. സർവാത്മഭാവന ഉണ്ടാകണമെന്നാഗ്രഹിയ്ക്കുന്നവർ ഭേദ ബുദ്ധിയുള്ളവരുമായി സംസർഗം ചെയ്യരുത്.

നാരദൻ പറഞ്ഞു:

**തജ്ജന്മ താനി കർമാണി തദായുസ്തന്മനോ വചഃ**
**നൃണാം യേനേഹ വിശ്വാത്മാ സേവ്യതേ ഹരിരീശ്വരഃ**

(ഈ ലോകത്ത് ജന്മം, കർമം, ആയുസ്സ്, മനസ്സ്, വാണി ഇവ കൊണ്ട് ശ്രീഹരിയെ സേവിയ്ക്കുന്നതുകൊണ്ടുമാത്രമേ അവ സഫലമാകുകയുള്ളൂ. 4.31.9)

മറ്റു സാധനകൾകൊണ്ട് പ്രയോജനമൊന്നുമില്ല. സമ്പൂർണശ്രേയസ്സിന്റെ അതിര് അർഥജ്ഞാനമാണ്. സകല പ്രാണികളുടെയും ആത്മാവ് ശ്രീഹരിയാണ്. വൃക്ഷ ത്തിന്റെ ചുവട്ടിൽ വെള്ളമൊഴിയ്ക്കുന്നതുകൊണ്ട് തടിയും കൊമ്പും ഇലകളുമെല്ലാം പരിപുഷ്ടമാകുന്നതുപോലെയും ആഹാരം കൊണ്ട് പ്രാണന് തൃപ്തിയുണ്ടാകുന്നതോടൊപ്പം ഇന്ദ്രിയങ്ങൾ സചേതനമാകുന്നതുപോലെയും ശ്രീഹരിയെ പൂജിയ്ക്കുന്നതുകൊണ്ട് സകലതും സുസാധ്യമാകുന്നു.

സൂര്യന്റെ പ്രകാശം സൂര്യനിൽനിന്നും ഭിന്നമല്ലാ തിരിയ്ക്കുന്നതുപോലെ ഈ ജഗത്തും ഭഗവാനിൽനിന്നു ഭിന്നമല്ല. ദ്രവ്യം, ക്രിയ, ജ്ഞാനാത്മകഭേദമുള്ള ഭ്രമം ഇവ കളുടെ അഭാവമാണ് ഭഗവാനിൽ ഉള്ളത്. കാർമേഘവും അന്ധകാരവും പ്രകാശവും യഥാക്രമം ആകാശത്തിൽ പ്രകടമാകയും അതിൽത്തന്നെ ലയിയ്ക്കുകയും ചെയ്യുന്നെ ങ്കിലും ആകാശം അവയാൽ ലിപ്തമാകാതിരിയ്ക്കുന്നതു പോലെ സത്ത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ശക്തികൾ ശ്രീ ഹരി യിൽനിന്നും ഉണ്ടായി അവിടെത്തന്നെ ലയിയ്ക്കുന്നു. അതിനാൽ ഇപ്രകാരമുള്ള ഗുണപ്രവാഹരൂപമായ പ്രപ ഞ്ചത്തെ തിരസ്കരിയ്ക്കുന്ന (ധ്വസ്തഗുണപ്രവാഹം)



ശ്രീഹരിയെ നിങ്ങൾ ആത്മാവിൽനിന്നും ഭിന്നമായി കരുതാതെ അഭേദഭാവത്തിൽ ഭജിയ്ക്കണം.

ബ്രഹ്മത്തിൽനിന്നും അതിരിക്തമായി മറ്റൊന്നുമില്ലാത്തതു കൊണ്ടും ബ്രഹ്മം പരിപൂർണമായതിനാലും മുമുക്ഷുക്കൾ അതിനെത്തന്നെ അനുസന്ധാനം ചെയ്യേണ്ടതാണ്. സകലതും ബ്രഹ്മരൂപമാണെങ്കിൽ കാര്യത്തിന്റെ വൈകാരികധർമവും ബ്രഹ്മത്തിൽ വന്നു കൂടുകയില്ലേയെന്നു ചിലർ സംശയിയ്ക്കുന്നു. ആ ശങ്ക ദൂരീകരിയ്ക്കുന്നതിന് ശ്രീനാരദൻ **'ധ്വസ്തഗുണപ്രവാഹം'** എന്ന ശബ്ദം പ്രയോഗിച്ചിരിയ്ക്കുന്നു. ശ്രീമദ്ഭാഗവതത്തിന്റെ മംഗളാചരണത്തിലെ പ്രഥമശ്ലോകത്തിൽ **'നിരസ്തകുഹകം'** എന്നൊരു പദം പ്രയോഗിച്ചിരിയ്ക്കുന്നു. ഇതിന്റെ അർഥവും മേൽപ്പറഞ്ഞതിൽനിന്നും ഭിന്നമല്ല. കാര്യം ഒരു യഥാർഥ വസ്തുവല്ല. ഏകാദശസ്കന്ധത്തിലെ ഹംസഗീതയിൽ പറയുന്നു: 'വസ്തു ഏകമാകയാൽ കാര്യകാരണഭാവവും യഥാർഥമല്ല.' പക്ഷേ സാമാന്യക്കാർക്ക് ഇതു വേഗം മനസ്സിലാകാനിടയില്ലാത്തതിനാൽ കാര്യകാരണഭാവം ആരംഭത്തിൽത്തന്നെ സ്വീകരിച്ചിരിയ്ക്കുന്നു. സ്വർണാഭരണം കാണുന്നവർക്ക് സ്വർണത്തേയും ആഭരണം ഉണ്ടാക്കിയവനേയും പറ്റി ആലോചിയ്ക്കേണ്ടിവരുന്നു. ആഭരണത്തിൽ സ്വർണംമാത്രം കാണുന്നവർക്ക് രണ്ടെണ്ണത്തെപ്പറ്റി അന്വേഷിയ്ക്കേണ്ടിവരുന്നില്ല. വേദസ്തുതിയിലും ഇക്കാര്യം സ്പഷ്ടമായി പറഞ്ഞിരിയ്ക്കുന്നു. സഗുണബ്രഹ്മം ഭേദത്തെ സ്വീകരിച്ച് അതിനെക്കൂടി അഭേദമാക്കുന്നു. നിർഗുണബ്രഹ്മം ഭേദത്തെ നിഷേധിയ്ക്കുന്നു. രണ്ടുവിധത്തിലും അദ്വൈതഭാവം സിദ്ധമാകുന്നു. ഒരു വസ്തു മാത്രം ഉണ്ടായിരിയ്ക്കയും ചെയ്യുന്നു.ഈ ഭാവത്തിൽ തന്മയതയുണ്ടാവുകയാണ് അഭേദഭാവത്തിലുള്ള ഭജനംകൊണ്ടുദ്ദേശിയ്ക്കുന്നത്.

പ്രചേതാക്കൾക്കു ശ്രീമഹാദേവനിൽനിന്നും ശ്രീവിഷ്ണുവിൽനിന്നും ഉപദേശം ലഭിച്ചിരുന്നെങ്കിലും അവരുടെ അശ്രദ്ധ നിമിത്തം ആത്മകല്യാണത്തിനുള്ള മാർഗം വഴിയാംവണ്ണം ഉണ്ടായില്ലെന്നും അവർ നാരദനെക്കണ്ടപ്പോൾ അദ്ദേഹത്തോടു തങ്ങൾ ഗൃഹസ്ഥാശ്രമത്തിൽ ആസക്തരാകയാൽ ഉപദേശം മറന്നുപോയെന്നും പറയുന്നു. പത്തു പ്രചേതാക്കൾ പത്ത് ഇന്ദ്രിയങ്ങളെയാണ് കുറിയ്ക്കുന്നത്. അവയുടെ വൃത്തി ആദ്യം ധാർമികമായിരുന്നു. പിന്നീട് ഗൃഹസ്ഥാശ്രമത്തിൽ ഈ ഇന്ദ്രിയങ്ങൾ ക്ഷീണിച്ചുപോയി. ആത്മക്ഷേമത്തിനു ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങൾ കൂടിയേ തീരൂ എന്ന് ഇതിൽനിന്ന് മനസ്സിലാക്കാം. അഞ്ചാം സ്കന്ധം ആരംഭത്തിൽത്തന്നെ ഋഷഭദേവൻ ഗൃഹസ്ഥാശ്രമം ഉപേക്ഷിച്ച് വനത്തിൽ തപസ്സു ചെയ്യാൻ പോകുന്ന കഥയുണ്ട്. അതിനുശേഷം അദ്ദേഹത്തിന്റെ പുത്രനായ ഭരതനും രാജ്യം ഉപേക്ഷിച്ചു തപസ്വിനായി വനത്തിൽ പോകുന്നു. ഭരതന്റെ അന്ത്യകാലത്ത് ഒരു മാനിൽ പ്രീതിയുണ്ടാകയാൽ അടുത്ത ജന്മം മാനാകയും പ്രാരബ്ധം പൂർത്തിയായതിനുശേഷം ജഡഭരതനായി ജനിയ്ക്കുകയും ചെയ്യുന്നു. ആ സമയത്ത് അദ്ദേഹം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചില്ലെന്നുതന്നെയല്ല മനുഷ്യരോട് ഇടപെടുകപോലും ചെയ്തില്ല. വസുദേവർക്ക്, സ്വഗൃഹത്തിൽ ഭഗവാൻ ഉണ്ടായിരുന്നിട്ടും ശ്രീകൃഷ്ണനിൽ പുത്രഭാവനയുണ്ടാവുക നിമിത്തം നാരദനിൽനിന്നു ജ്ഞാനോപദേശം സ്വീകരിയ്ക്കേണ്ടി വന്നു.

ഇതിൽനിന്നും ആത്മജ്ഞാനത്തിന് എത്രമാത്രം ദൃഢത ആവശ്യമുണ്ടെന്ന് മനസ്സിലാക്കാം. നിശ്ചിതമായ വില കൊടുക്കാതെ ആവശ്യമുള്ള വസ്തുക്കൾ കിട്ടുകയില്ല. നാരദൻ പ്രചേതാക്കളുടെ പിതാവായ പ്രാചീനബർഹിസ്സിനോടു പറഞ്ഞിട്ടുണ്ട്: 'കർമം പുരുഷതന്ത്രമാകയാൽ അതിൽ പുരുഷബുദ്ധിയ്ക്ക് തെറ്റു പറ്റാനിടയുണ്ട്. അതിനാൽ ആത്മജ്ഞാനം അത്യാവശ്യമാണ്. അവിടെ ആത്മാവിന്റെ ജ്ഞാനം യാഥാർഥ്യം പ്രകടമാക്കുന്നു.' ഭഗവാൻ, ഗീതയിൽ ജ്ഞാനിയായ ഭക്തനെ സർവോപരി പ്രശംസിച്ച് പറഞ്ഞിരിയ്ക്കുന്നു. ആഹാരം കഴിയ്ക്കുന്നതനുസരിച്ച് അതിന്റെ ഫലം പെട്ടെന്നു ലഭിയ്ക്കുന്നതുപോലെ ആത്മജ്ഞാനത്തിന്റെ ഫലവും പെട്ടെന്നു ലഭിയ്ക്കുന്നു. അതിനായി പരലോകത്തു പോകേണ്ടതില്ല. ആത്മാവ് അനേകമല്ല. മുത്തുച്ചിപ്പി കണ്ടിട്ടു വെള്ളിയാണെന്നു തോന്നുമ്പോൾ വാസ്തവത്തിൽ അവിടെ രണ്ടു ജ്ഞാനങ്ങൾക്കുള്ള സാമഗ്രികളില്ല. മുത്തുച്ചിപ്പിയാണെന്നുള്ള ജ്ഞാനമുണ്ടായതിനുശേഷം ആ മുത്തുച്ചിപ്പിയെത്തന്നെയാണ് വെള്ളിയായി കരുതിയതെന്നു മനസ്സിലാകും. ഇതുപോലെ ആത്മതത്ത്വത്തിന്റെ യഥാർഥജ്ഞാനം ഉണ്ടാകുന്നതോടെ ആത്മാവിനെത്തന്നെയാണ് ദ്വൈതമായിക്കരുതിയിരുന്നതെന്ന് അറിയാറാകും. വാസ്തവത്തിൽ ദ്വൈതം ഉണ്ടായിരുന്നതേയില്ല.

പ്രചേതാക്കളെപ്പോലെ ഗൃഹസ്ഥാശ്രമം അനുഷ്ഠിയ്ക്കേണ്ടവർക്ക് ഒരു ജ്ഞാനം കൊണ്ടു ലൗകികവ്യവഹാരം സാധ്യമല്ല. അർധാന്ധകാരത്തിൽ തൂണിനെക്കണ്ടിട്ടു മരമാണോ മനുഷ്യനാണോ എന്നു സംശയിയ്ക്കുന്നു. അതുപോലെ വൃത്തി പ്രമാരൂപമല്ല. അതിൽനിന്ന് സാക്ഷാത്കാരം ഉണ്ടാവുകയില്ല. പക്ഷേ മരക്കഷണമാണ്, പുരുഷനല്ല എന്നുള്ള ഏകാകാരവൃത്തി പ്രമാരൂപമാണ്; എന്തെന്നാൽ വസ്തു രണ്ടില്ല. ഭ്രമമൂലകമായ ജ്ഞാനത്തിന്റെ ആവൃത്തിരൂപമായ ധ്യാനം അദ്വൈതബ്രഹ്മദർശനത്തിനുള്ള ഉപായമല്ല. പ്രമാസഹിതമായ ധ്യാനമേ സാക്ഷാത്കാരത്തിന് ഉപയോഗപ്പെടുകയുള്ളു. അതിനെത്തന്നെയാണ് ബ്രഹ്മാകാരവൃത്തിയെന്നു പറയുന്നത്.

അന്തഃകരണത്തിനു ശുദ്ധിയുണ്ടാകുന്നതുവരെ, വൈരാഗ്യം ശരിയ്ക്കുണ്ടാകാതിരിയ്ക്കുന്നിടത്തോളം



കാലം, ഭക്തി ആവശ്യമാണ്. ഇത് ഏകാദശസ്കന്ധം ഇരുപതാമദ്ധ്യായത്തിൽ ഭഗവാൻ സ്പഷ്ടമായിപ്പറഞ്ഞിരിയ്ക്കുന്നു. ഭഗവാനെ ഭക്തികൊണ്ടുതന്നെ പ്രസന്നനാക്കാൻ കഴിയുമെന്ന് നാരദൻ പ്രചേതാക്കളോടു പറയുന്നു. പ്രാണികളിൽ ദയയുണ്ടായിരിയ്ക്കുകയും കിട്ടുന്നതുകൊണ്ട് സന്തോഷിയ്ക്കുകയും വേണമെന്നും സകല വാസനകളും നശിയ്ക്കുന്നതോടെ ശ്രീഹരി സ്വയം ഭക്തനധീനനായിപ്പോകുന്നുവെന്നും അവിടെ പറയുന്നു. പിന്നീട് ശ്രീഹരി ഹൃദയാകാശത്തെ വിട്ടകലുന്നില്ല. ആ സ്ഥിതിയ്ക്ക് ഭഗവാന്റെ ഭജനം ആർക്കാണ് പ്രിയതരമാകാത്തത്?

അനന്തരം ശ്രീനാരദൻ ബ്രഹ്മലോകത്തേയ്ക്കു പോയി. പ്രചേതാക്കൾ ശ്രീഭഗവാന്റെ ചരണകമലങ്ങളെ ചിന്തിച്ചുകൊണ്ട് പരമപദത്തെ പ്രാപിച്ചു.

## ഉപസംഹാരം

ഒരു സ്ഥലത്ത് രണ്ടു കൂട്ടർ ഉണ്ടായിരുന്നു. അവരിൽ ഒരാൾ അവിടെയുണ്ടായിരുന്ന മറ്റുള്ളവരോട് തന്റെ മിത്രത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു: "ഞങ്ങൾ രണ്ടു ശരീരമെങ്കിലും ജീവൻ ഒന്നാണ്. ഞങ്ങൾ തമ്മിൽ അത്രയ്ക്കുണ്ട് സ്നേഹം." രണ്ടു മനുഷ്യർക്കു രണ്ടു ശരീരമെങ്കിലും അവരുടെ ജീവൻ ഒന്നായിത്തോന്നുന്നതുപോലെ സകലരും ഒരേ ഒരു ജീവനാണെന്നു ഭക്തിയും ജ്ഞാനവുംകൊണ്ട് അറിയുകയാണ് ശ്രീമദ്ഭാഗവതത്തിലെ ഉപദേശത്തിന്റെ മുഖ്യോദ്ദേശ്യം. ഭക്തികൊണ്ട് ഭേദങ്ങളിൽ അഭേദം ഉണ്ടാകുമെന്നു കപിലാഖ്യാനത്തിൽ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. ജ്ഞാനത്താൽ ഭേദത്തിനു നിഷേധമുണ്ടാകുമെന്നും അവിടെ വ്യക്തമാക്കിയിട്ടുണ്ട്. ഭക്തിയും ജ്ഞാനവും ഒന്നുതന്നെയെന്ന നിഗമനത്തോടെയാണ് കപിലാഖ്യാനം അവസാനിയ്ക്കുന്നത്.

നവധാഭക്തിയിൽ ശ്രവണഭക്തിയെ ആദ്യമായി പറഞ്ഞിരിയ്ക്കുന്നു. ജ്ഞാനമാർഗത്തിലും ശ്രവണം, മനനം, നിദിധ്യാസനം എന്നിവ പറഞ്ഞിട്ടുണ്ട്. പക്ഷേ ശ്രവണം പരീക്ഷിത്തുരാജാവിനെപ്പോലെ ഏകാഗ്രചിത്തതോടുകൂടിയും സാവധാനത്തിലും ചെയ്യേണ്ടതാണ്. പ്രമാദത്താൽ (അതായത് കഥ കേൾക്കുമ്പോൾ മനസ്സു ചഞ്ചലമാകുന്നതിനാൽ) ശ്രവണംകൊണ്ടുണ്ടായ ജ്ഞാനം സ്ഥിരമായിരിയ്ക്കയില്ല. ഭഗവാൻ സകലർക്കും പ്രാപ്യനായതിനാൽ അപരോക്ഷമാണ്. വിഷയം അപരോക്ഷമാകുമ്പോൾ അതിനെപ്പറ്റിയുള്ള ശ്രവണവും, ജ്ഞാനവും അപരോക്ഷമാണെന്നതിൽ സംശയമില്ല. വിഷയം പരോക്ഷമാണെങ്കിൽ ശബ്ദജ്ഞാനവും പരോക്ഷമായിരിയ്ക്കും. ജീവബ്രഹ്മത്തിന്റെ ഐക്യതയാണ് ശ്രീമദ്ഭാഗവതത്തിന്റെ പ്രമേയം. ഇവിടെ ദേശം, കാലം, വസ്തു ഇവകൾക്ക് അണുവിടപോലും അന്തരം ഇല്ലാത്തതിനാൽ ഭാഗവതശ്രവണംകൊണ്ട് പരോക്ഷബുദ്ധി ഉണ്ടാകയില്ല;അപരോക്ഷജ്ഞാനമാണുണ്ടാകുന്നത്.

പ്രപഞ്ചങ്ങളുടെ ഉദ്ഭവത്തിനു നിമിത്തം ആത്മാവിന്റെ യഥാർഥാനുഭവം ഉണ്ടാകുന്നതോടെ ഉപാദാനഭൂതമായ അജ്ഞാനം അഥവാ മായയുടെയും പ്രപഞ്ചങ്ങളുടെയും നിവൃത്തിയുണ്ടാകുന്നതാണ്. അതായത് വാസ്തവത്തിൽ പ്രപഞ്ചം ഉണ്ടായിട്ടേയില്ല. ബ്രഹ്മകാര്യമായ ജഗത്തു ബ്രഹ്മത്തിൽനിന്നും അഭിന്നമായതിനാൽ ബ്രഹ്മത്തിന്റെ ജ്ഞാനം ഉണ്ടാകുന്നതോടെ ജഗത്തിന്റെ ജ്ഞാനവും ഉണ്ടാകുന്നു. നൂല്, തുണിയിൽനിന്നും ഭിന്നമല്ലാത്തതുപോലെ ബ്രഹ്മത്തിൽനിന്നും ജഗത്ത് അതിരിക്തമല്ല.

ദ്വൈതം പ്രത്യക്ഷപ്രമാണത്താൽ സിദ്ധമാകുന്നു. പക്ഷേ ഭാഗവതത്തെപ്പോലുള്ള വേദാന്തശാസ്ത്രം പ്രത്യക്ഷപ്രമാണത്തെ സ്വീകരിയ്ക്കുന്നില്ല. ദ്വൈതം സത്യമായിരുന്നെങ്കിൽ ശുകദേവൻ പരീക്ഷിത്തിനെ ഭാഗവതം കേൾപ്പിയ്ക്കയില്ലായിരുന്നു. പരീക്ഷിത്തിനു ഭാഗവതം കേൾക്കുന്നതിനുമുമ്പും ജ്ഞാനം ഉണ്ടായിരുന്നു. അദ്ദേഹം ഏഴു ദിവസം ശരിയ്ക്കു തത്ത്വാനുസന്ധാനത്തോടെ കഥ കേട്ടതിനാൽ ഉദ്ദേശ്യം സാധിച്ചു. ഇക്കാലത്ത് ഭാഗവതം കേൾക്കുന്നവർ തത്ത്വാനുസന്ധാനത്തോടെ കഥ കേൾക്കുന്നതിനു പകരം വിഷയാന്തരങ്ങളെ അനുസന്ധാനം ചെയ്യുന്നതിനാൽ ശ്രവണത്തിനു ഫലം കിട്ടുന്നില്ല. ധുന്ധുകാരി ഏഴു ദിവസം ശരിയ്ക്കു ശ്രവണവും മനനവും ചെയ്തിരുന്നു. ആ കഥ ഭാഗവതമാഹാത്മ്യത്തിൽ സ്പഷ്ടമായി പറഞ്ഞിരിയ്ക്കുന്നു. 'തത്' 'ത്വം' ഇവകളുടെ ശുദ്ധിയ്ക്ക് ആവൃത്തി ആവശ്യമാണ്. പക്ഷേ ഇതു രണ്ടും ശുദ്ധസ്വരൂപത്തിൽ അറിയാൻ ഇടയാകുന്നെങ്കിൽ വാക്യാർഥംകൊണ്ട് യഥാർഥബോധം ഉണ്ടാകുന്നു. യുദ്ധത്തിൽ തോററ ഒരു രാജാവ് വനത്തിൽ പോയപ്പോൾ അയാളുടെ ചെറിയ മകനെ ഒരു പറയൻ മോഷ്ടിച്ചുകൊണ്ടുപോയി. അവിടെ വളർന്ന ആ കുട്ടി സ്വയം പറയന്റെ പുത്രനായി കരുതാൻ തുടങ്ങി, ഒരു ദിവസം അവിടെ വന്ന ഒരു മഹാത്മാവ് ആ കുട്ടിയെ കണ്ടപ്പോൾ സ്വരൂപലക്ഷണംകൊണ്ട് അവൻ പറയന്റെ മകനല്ലെന്നു മനസ്സിലാക്കി. അവനിൽ രാജപുത്രന്റെ ലക്ഷണം ഉണ്ടായിരുന്നെങ്കിലും അതു പറയന്റെ സംസ്കാരത്താൽ തിരോഭൂതമായിരുന്നു. മഹാത്മാവ് ബാലനോടു ചോദിച്ചു, ' നീ ആരാണ് ? '

താൻ പറയന്റെ മകനാണെന്ന് അവൻ ഉത്തരം പറഞ്ഞു.

മഹാത്മാവ് : "അല്ല, നീ രാജപുത്രനാണ്. പറയന്റെ സംസർഗംകൊണ്ട് നീ സ്വയം ആരെന്നു മറന്നുപോയിരിയ്ക്കയാണ്. ഞാൻ പറയുന്നതു വിശ്വസിയ്ക്കൂ. നിന്റെ മുഖച്ഛായ പറയന്റേതുപോലെയല്ല."

അവൻ തന്നെ രാജപുത്രനായി കരുതാൻ തുടങ്ങി. അവൻ ആദ്യമേതന്നെ രാജപുത്രനായിരുന്നു അതു



പോലെ ജീവനും വാസ്തവത്തിൽ ബ്രഹ്മമാണ്. പക്ഷേ മനുഷ്യരുടെ സംഗത്താൽ സ്വയം മനുഷ്യനായി കരുതാൻ തുടങ്ങുന്നു. അതിനാൽ പരീക്ഷിത്തിനോട് ശുകദേവൻ ഒടുവിലത്തെ ദിവസം പറയുന്നു: മഹാരാജാവേ! ഞാൻ ബ്രഹ്മമാണ് എന്നുള്ള ജ്ഞാനത്തിൽ ദൃഢമായി വിശ്വസിയ്ക്കുക.പരീക്ഷിത്തുരാജാവ് ഈ ജ്ഞാനം പെട്ടെന്നു സ്വീകരിച്ചു. എന്തെന്നാൽ കഴിഞ്ഞ ദിവസങ്ങളിൽ തത്, ഈശ്വരതത്ത്വം, ജീവൻ ഇവയുടെ സ്വരൂപം അദ്ദേഹത്തിന് അറിയാൻ സാധിച്ചിരുന്നു. ഇതിനെയാണ് സഹജാവസ്ഥ എന്നും പറയുന്നത്. എങ്കിലും പ്രാരബ്ധം കൊണ്ട് പ്രതിബന്ധം ഉണ്ടാകയാൽ ചിലരുടെ ചിത്തം ബാഹ്യവിഷയങ്ങളിൽ പോകുന്നെങ്കിൽ അവർക്കുവേണ്ടി ധ്യാനവിധി പറഞ്ഞിരിയ്ക്കുന്നു. ചിത്തത്തിന്റെ സ്ഥിരത പൂർമണമായും പുണ്യങ്ങളുടെ ഫലമാണ്. ഇവിടെ ധ്യാനമെന്നതു മാനസികക്രിയയാണ്. **വിജ്ഞായ പ്രജ്ഞാം കുർവീത** എന്ന ശ്രുതിവാക്യമനുസരിച്ച് ജ്ഞാനത്തിൽ സാവധാനത്വമാണ് പ്രജ്ഞാശബ്ദത്തിന്റെ അർഥം. ധ്യാനം ഫലരൂപവുമാണ്. സാധനാരൂപമായ ധ്യാനം പറഞ്ഞിരിയ്ക്കുന്നിടത്തു വിജാതീയപ്രത്യയങ്ങളുടെ തിരസ്കാരപൂർവകമായ സജാതീയപ്രത്യയഗ്രഹണത്താൽ നിരന്തരം നിശ്ചയാത്മകമായ ആത്മഭാവന ഉണ്ടായിരിയ്ക്കുക എന്നാണ് മനസ്സിലാക്കേണ്ടത്.

ഭേദം പുരുഷാർഥമല്ല; പുരുഷാർഥത്തിനുള്ള സാധനയുമല്ല; നേരേ മറിച്ച് ദുഃഖത്തിനുള്ള സാധനയാണ്. ഭാഗവതത്തിലും ശ്രുതിയിലും പറഞ്ഞിരിയ്ക്കുന്നു: **'ദ്വിതീയാദ് വൈ ഭയം ഭവതി'**(അന്യരിൽനിന്നും ഭയമുണ്ടാകുന്നു.) അതിനാൽ ഭേദം അപുരുഷാർഥമാണ്. മേൽപറഞ്ഞ വണ്ണം ഭാഗവതവാക്യത്തിൽനിന്നും ബ്രഹ്മാത്മൈക്യത്തിന്റെ ബോധം ഉണ്ടാകുന്നതാണ് പുരുഷാർഥം. അത് അബാധിതാർഥമാകയാൽ പ്രമാണവുമാണ്.

ശ്രീമദ്ഭാഗവതത്തിൽ രജ്ജുസർപ്പത്തിന്റെ ദൃഷ്ടാന്തം ആറു പ്രാവശ്യം കൊടുത്തിട്ടുണ്ട്.

കയറിൽ അജ്ഞാനത്താൽ സർപ്പഭ്രമമുണ്ടാകുന്നതുപോലെ ബ്രഹ്മത്തിലും അജ്ഞാനത്താൽ ജഗത്തിനെ കാണുന്നു. അന്നേരം ചിലർ തർക്കിച്ചേക്കാം, "ആദ്യമേ എവിടെയെങ്കിലും സർപ്പത്തെ കണ്ടിട്ടുണ്ടായിരുന്നെങ്കിലേ സർപ്പഭ്രാന്തിയുണ്ടാകൂ. അതുപോലെ ജഗത്തിനേയും കണ്ടിട്ടുണ്ടായിരുന്നെങ്കിലേ ജഗത്തിന്റെ ഭ്രാന്തിയുണ്ടാവുകയുള്ളൂ. അതിനാൽ ജഗത്തു സത്യമായിരിയ്ക്കണ"മെന്ന്. അതിനെ ശാസ്ത്രത്തിൽ 'അന്യഥാഖ്യാതി' എന്നു പറയുന്നു.യഥാർഥത്തിൽ ഈ ചോദ്യമേ തെറ്റാണ്. സർപ്പത്തെ കാണുന്ന സമയത്ത് അവിടെ സർപ്പമുണ്ടോ ഇല്ലയോ എന്നു വിചാരിച്ചു നോക്കുക. പണ്ടു കണ്ടിട്ടുള്ള സർപ്പം സ്മൃതിയുടെ സർപ്പമാണ്. ഇപ്പോൾ കാണുന്ന സർപ്പം ഇല്ലാതാകുന്നതിനാൽ കാലാന്തരത്തിൽ അഥവാ ദേശാന്തരത്തിൽ ഇരിയ്ക്കുന്ന സർപ്പഭ്രമം രജ്ജുവിൽ ഉണ്ടാകുന്നില്ല. പക്ഷേ അവിദ്യ സ്വയം സർപ്പാകാരമായി പരിണമിയ്ക്കുന്നു. അപ്പോൾ രജ്ജുവിനെ സർപ്പരൂപമായി കരുതുന്നു. ആരോപിതമായ സർപ്പം പ്രത്യക്ഷമല്ല. അതിനു ശരീരത്തിന്റെ പ്രതീതി മാത്രമേയുള്ളൂ. ആയതിനാൽ സർപ്പജ്ഞാനത്തിനുമുമ്പും അതിനുശേഷവും അതുണ്ടാകുന്നില്ല. ആദ്യത്തെ ഭ്രാന്തി മറ്റൊരു ഭ്രാന്തിയ്ക്കു കാരണമായിത്തീരുന്നു. ആദ്യം കണ്ട ജഗത്തിനെ ജ്ഞാനപൂർവം നോക്കിയിരുന്നില്ലെങ്കിൽ പിന്നെ കാണുന്ന ജഗത്തും ജ്ഞാനപൂർവകമായി കാണുകയില്ല.

ഭേദത്തിനു കാരണം അവിദ്യയാണ്. സംസാരദശയിലുള്ള അവിദ്യാത്മകഭേദം അഥവാ മായികഭേദം ശ്രുതിയിലും സമ്മതിയ്ക്കുന്നുണ്ട്. പരമാർഥമായുള്ള ഭേദത്തെ ശ്രുതി നിഷേധിയ്ക്കുന്നു. ഭേദത്തിനുള്ള മായികത്വം അദ്വൈതബ്രഹ്മജ്ഞാനത്തിന്റെ അംഗമാണ്. രജ്ജുവിൽ സർപ്പത്തിന്റെ അഭാവമുണ്ട്. അഭാവപദാർഥങ്ങളെ സിദ്ധമാക്കാൻ സാധിയ്ക്കയില്ല. എന്തെന്നാൽ അത് മായികമാണ്. അതുപോലെയാണ് ബ്രഹ്മത്തിൽ ജഗത്തിന്റെ കാര്യവുമെന്നറിയണം. രജ്ജുവിൽ സർപ്പത്തെ ആരോപിച്ചതിനുശേഷം ആ സർപ്പത്തിന്റെ സത്യത മായയുടെ സംബന്ധത്താൽ ഉണ്ടാകുന്നതാകയാൽ ഭ്രമകാലത്തു സർപ്പപ്രതീതിയുണ്ടാകുന്നു. വാസ്തവമായ സർപ്പം ഇല്ല. ഉണ്ടായിരുന്നാൽ ജ്ഞാനം കൊണ്ട് അതിനു നിവൃത്തിയുണ്ടാകയില്ല. മായയുടെ സ്വരൂപം ചതുഃശ്ലോകീഭാഗവതത്തിൽ വളരെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. വാസ്തവത്തിൽ ഇല്ലാത്തതെങ്കിലും ഉള്ളതായി കാണുന്നതിനെ മായയെന്നു പറയുന്നു.

ഭാഗവതത്തിൽ ആത്മാവിൽനിന്നും അതിരിക്തമായി വസ്തുവിനു സത്യതയുണ്ടെന്നു പ്രതിപാദിച്ചിട്ടില്ല. ആത്മാവിന്റെ അജ്ഞാനം അന്യവസ്തുവിന്റെ ജ്ഞാനാകാരമായി പരിണമിയ്ക്കുന്നു. (സ്വപ്നംപോലെ) ഈ അജ്ഞാനത്തിനു നാശമുണ്ടാകുന്നതിനാൽ അതു സത്യമാകുന്നില്ല. ഐക്യസമയത്തു കല്പിതധർമം നിവൃത്തമാകുന്നു. കല്പിതസർപ്പം രജ്ജുവിന്റെ ബോധത്തിന് വിഘാതമാകുന്നില്ല. ആത്മാവ് ഭാവസ്വരൂപമാണ്. അജ്ഞാനം ഭാവത്തിൽനിന്നും വിലക്ഷണമാണ്. തത്ത്വവിഷയകബുദ്ധി അതത്ത്വബുദ്ധിയെക്കാൾ പ്രബലമായതിനാൽ അജ്ഞാനം ദുർബലമാണ്.

ജ്ഞാനവിഷയം പ്രമാണത്തിൽനിന്നും ഭിന്നമല്ല. അജ്ഞാതവിഷയത്തിന്റെ സത്യത സിദ്ധമാകുന്നില്ല. അതിനാൽ പ്രമാണം കൊണ്ട് പ്രമേയം സിദ്ധമാകുന്നു.

കക്കയിൽ വെള്ളിയാണെന്ന ഭ്രമം ഉണ്ടാകുന്നതിനുമുമ്പ് ആ വെള്ളിയുടെ സത്യത സമ്മതിയ്ക്കാൻ സാധിയ്ക്കാത്തതുപോലെ ഘടാദി ജഗത്തിന്റെ സത്യതയും



അതിന്റെ പ്രതീതിയുണ്ടാകുന്നതിനുമുമ്പ് സമ്മതിയ്ക്കാൻ സാധിയ്ക്കയില്ല. നേത്രാദി അസത്യസാധനങ്ങളാൽ ഉണ്ടാകുന്ന ജ്ഞാനം ഭ്രാന്തിജ്ഞാനമാണ്. എങ്കിലും ഭ്രാന്തപുരുഷന്മാർ ശുക്തിയിൽ രജതജ്ഞാനത്തെ പ്രമാണമാക്കുന്നതുപോലെ ആത്മജ്ഞാനം ഉണ്ടാകാത്തതുവരെ വ്യവഹാരദശയിൽ പ്രമാണത്തിന്റെ പ്രസക്തി ഭ്രാന്തപുരുഷനെ അപേക്ഷിച്ചിരിയ്ക്കും. കക്കയിൽ വെള്ളി കാണുന്നിടത്തു ജ്ഞാനതത്ത്വധർമമോ അഥവാ അജ്ഞാനതത്ത്വധർമമോ ഒന്നും ഉണ്ടാകുന്നില്ല. ധർമിയില്ലാത്തിടത്തു ധർമം എങ്ങനെ ഇരിയ്ക്കും ? അതുപോലെ ജഗത്തിലും ജ്ഞാനതത്ത്വധർമവും അജ്ഞാനതത്ത്വധർമവും ഉണ്ടാകുന്നില്ല. അന്നേരം വ്യവഹാരദശയിൽ എന്താ അജ്ഞാനമുണ്ടോ? അതിനുത്തരം എന്തെന്നാൽ ആത്മാവുമാത്രമേ അജ്ഞാതമായുള്ളു എന്നാണ്. പരമാർഥദശയിൽ ആത്മജ്ഞാനമുണ്ടാകുന്നതോടെ യാതൊന്നും അജ്ഞാതമായിട്ടുണ്ടാകയില്ല. ദ്വൈതത്തെ സത്യരൂപമായി കാണുന്നതിനെ ശാസ്ത്രം നിഷേധിച്ചിരിയ്ക്കുന്നു. സംസ്കാരാനുവൃത്തിയാൽ വശപ്പെട്ട ജീവനു മുക്തിദശയിൽ ശാസ്ത്രങ്ങളുടെ അനുമതിയുണ്ട്. അന്യഥാ ജീവന്മുക്തന് ശരീരയാത്രപോലും നടക്കയില്ല. അങ്ങനെയായിരുന്നെങ്കിൽ ശുകദേവന്, പരീക്ഷിത്തു രാജാവിന് ഉപദേശം കൊടുക്കാൻ സാധിയ്ക്കുകയില്ലായിരുന്നു. കല്പന ആത്മാവിന്റെ ധർമമല്ല; പക്ഷേ മനസ്സിന്റെ ധർമമാണ്. ഇപ്രകാരം സിദ്ധമായാൽ ആത്മാവിനു യാതൊരു ഹാനിയുമില്ല. വിവേകമുണ്ടായതിനുശേഷം മനസ്സിന്റെ കല്പനകൊണ്ട് ആത്മാവിനു വിഷമമില്ല. അധിഷ്ഠാനം അകല്പിതവും ആരോപ്യവസ്തു അവസ്തുവുമാണ്. ദുഃഖനിവൃത്തിയും ആത്മാവിൽ സദാ സിദ്ധമാണെങ്കിലും അജ്ഞാനി ആത്മാവിൽ ദുഃഖത്തെ വിശ്വസിച്ച് അതിന്റെ ആത്യന്തികനിവൃത്തിയ്ക്കായുള്ള വഴി അന്വേഷിയ്ക്കുന്നു,

അദ്വൈതബ്രഹ്മത്തിന്റെ ജ്ഞാനം അദ്വൈതജ്ഞാനമില്ലാതെ സാധിയ്ക്കുകയില്ല. അദ്വൈതജ്ഞാനം ഘടപടാദിദ്വൈതങ്ങളിൽ സത്യത്വത്തെ ഗ്രഹിയ്ക്കുന്ന പ്രമാണങ്ങൾക്കു ബാധകമാണ്. അതിനാൽ ശാസ്ത്രവിചാരം ആവശ്യമായിത്തീരുന്നു. ശാസ്ത്രത്തിൽ പറയുന്നതു ദ്വൈതത്തിന്റെ അഭാവത്താൽ ഉപലക്ഷിതമായ ബ്രഹ്മസ്വരൂപത്തിന്റെ ജ്ഞാനം പ്രയോജനകരമാണെന്നാണ്. പക്ഷേ ആ (ദ്വൈതനിഷേധത്തിന്റെ) ജ്ഞാനവും വെച്ചുകൊണ്ടിരിയ്ക്കത്തക്കതല്ല. ഫലപ്രാപ്തികൊണ്ട് പൂർവകാലത്തിൽ സാധന ഉപാദേയമാകുന്നു. പിന്നീട് ആ ജ്ഞാനത്തേയും ഉപേക്ഷിയ്ക്കണം. ബ്രഹ്മാത്മൈക്യജ്ഞാനം മാത്രമേ പ്രയോജനകരമായി ഉള്ളു. ബ്രഹ്മഭാവത്തിന്റെ പ്രാപ്തിയുണ്ടാകുമ്പോൾ ആ അവസാനവൃത്തിയും കൂടി വിട്ടുകളയണം. നദി കടന്നുകഴിഞ്ഞതിനുശേഷം വള്ളത്തിന്റെ ആവശ്യമില്ലല്ലോ.

മിഥ്യാജ്ഞാനം കല്പിതവസ്തുക്കളെ വിഷയമാക്കുന്നതാണ്. അതിനാൽ അജ്ഞാനത്തിന്റെ വിഷയം പാരമാർഥികമാകയില്ല. ജഗത്തിനെപ്പറ്റിയുള്ള ജ്ഞാനം ഭ്രമാത്മകമായതിനാൽ ജഗത്തിന്റെ സത്യതയും സാധകമല്ല. അനാത്മജ്ഞാനമുണ്ടായതിനുശേഷം മാത്രമേ സംസാരത്തിന്റെ അനുവൃത്തി ഉത്തരോത്തരം ഉണ്ടാവുകയുള്ളു. ആത്മജ്ഞാനിയ്ക്ക് അതുണ്ടാകുന്നില്ല. അപരോക്ഷഭ്രമം അപരോക്ഷപ്രമയാൽ നിവൃത്തമാകുന്നു; പരോക്ഷപ്രമകൊണ്ട് അതു സാധിയ്ക്കയില്ല. അതിനാൽ ശ്രുതിദ്വാരാ സംസാരിയായവർക്കു പരോക്ഷപ്രമ ഉണ്ടാകുന്നുണ്ടെങ്കിലും സംസാരത്തിന്റെ അപരോക്ഷഭ്രമനിവൃത്തിയുണ്ടാകുന്നില്ല. ശ്രവണമനനാദികൾകൊണ്ട് പരീക്ഷിത്തു രാജാവിനെപ്പോലെ ആത്മാവിന്റെ യഥാർഥജ്ഞാനം ഉണ്ടായെങ്കിലേ പണ്ടത്തെപ്പോലെ സംസാരത്തിന്റെ അനുവൃത്തി ഇല്ലാതാകൂ.

വാസ്തവത്തിൽ സംസാരം അവിദ്യയാൽ കല്പിതമാണ്. കല്പിതപദാർഥത്തിന് അവയവങ്ങൾ ഇല്ല. അതിനാൽ അതിൽ ചിലതു ഗ്രഹണയോഗ്യമെന്നും ചിലതു ത്യാജ്യമെന്നും പറയാൻ സാധിയ്ക്കയില്ല. കല്പിതസർപ്പത്തിൽ ഏതംശമാണ് ഗ്രാഹ്യമായിട്ടുള്ളത് ? ഏതംശമാണ് ത്യാജ്യമായിട്ടുള്ളത് ? അജ്ഞാനിയ്ക്കും ഭ്രാന്തപുരുഷനും കക്കയിലെ വെള്ളി ഉപാദേയമാകുന്നതുപോലെ വിവേകിയ്ക്കു ത്യാജ്യവുമാണ്. ജ്ഞാനിയെന്നും അജ്ഞാനിയെന്നുമുള്ള ഭേദത്താൽ സംസാരം ഹേയവും ഉപാദേയവുമാണ് അല്ലാതെ അംശഭേദം അവിടെ ഒരു ഉപാധിയേ അല്ല. ദ്വൈതത്തിൽ ആസക്തചിത്തരായവർക്ക് ദൃശ്യനിഷേധം ഒരു സാധനയാണ്. ദൃശ്യം അവസ്തുവായതിനാൽ അതിൽ വിശേഷിച്ചു യാതൊരു സത്യതയുമില്ല. ഭ്രാന്തികൊണ്ടു കാണുന്നതിനാൽ വാസ്തവികസത്യത ഇല്ല. ആകാശം നീലനിറമുള്ളതായി കാണപ്പെടുന്നു. പക്ഷേ വാസ്തവത്തിൽ ആകാശത്തിനു നീലനിറമുള്ളതായി ജ്ഞാനികളാരും വിശ്വസിയ്ക്കുന്നില്ല.

മൂഢപുരുഷന്മാർ ബുദ്ധിയുടെ സാക്ഷിയായ ജീവനിൽ അവിവേകത്താൽ ബുദ്ധിയുടെ ധർമത്തെ ആരോപിച്ചു ദുഃഖിയ്ക്കുന്നു. മലിനമായ കണ്ണാടിയിൽ മുഖം നോക്കുമ്പോൾ കണ്ണാടിയിലെ മലിനത പ്രതിബിംബത്തിൽ കാണുകയും പ്രതിബിംബത്തെ മുഖമെന്നുകരുതി ദുഃഖിയ്ക്കുകയും എന്റെ മുഖത്തിൽ ഈ അഴുക്ക് എങ്ങനെ വന്നുവെന്ന് ആലോചിയ്ക്കുകയും ചെയ്യുന്നതുപോലെ ആത്മതത്ത്വത്തിന്റെ അജ്ഞാനദശയിൽ ഏതേതു വസ്തുക്കൾ കാണുന്നുവോ അതെല്ലാം വസ്തുതത്ത്വത്തിന്റെ പ്രകാശകൻ ആകുന്നില്ല. സ്വപ്നകാലത്തു കാണുന്നവ യഥാർഥവസ്തു വിഷയകമാകുന്നില്ല; പക്ഷേ കല്പിതവസ്തുവിഷയകമാകുന്നു. അതുപോലെ ജാഗ്രത്തിലും ഘടപടാദിവിഷയങ്ങളുടെ സത്യത സ്വപ്നപ്രത്യയങ്ങളുടേതുപോലെ പര



മാർഗവിഷയകമല്ല. ശ്രീമദ്ഭാഗവതത്തിൽ പറയുന്നു: വാസ്തവത്തിൽ ആത്മാവല്ലാതെ വേറൊന്നുമില്ലെങ്കിലും ജീവന് സംസാരനിവൃത്തിയുണ്ടാകാത്തതിനു കാരണം സ്വപ്നത്തിൽ ഇല്ലാത്ത വിഷയങ്ങളെ വിചാരിച്ചു ജീവൻ കഷ്ടപ്പെടുന്നതുപോലെ ജാഗ്രത്തിലും വിഷമിക്കുന്നതാണ്. ഈആശയം ആറേഴു പ്രാവശ്യം ഭാഗവതത്തിൽ വരുന്നുണ്ട്.

ജ്ഞാനംമാത്രം ഭയത്തിനു കാരണമാകുന്നില്ല. പക്ഷേ രജ്ജുവിൽ സർപ്പത്തിന്റെ ജ്ഞാനം ഭയത്തിനു കാരണമാകുന്നതുപോലെ സിദ്ധാന്തത്തിലും ദ്വൈതജ്ഞാനം ഭയത്തിനു കാരണമാണ്. ആത്മൈകത്വരൂപമായ മോക്ഷം ആത്മാവിൽനിന്നും ഭിന്നമായ പദാർഥങ്ങളുടെ അഭാവത്തോടെ ഉണ്ടാകുന്നു. അതിനാൽ യോഗസിദ്ധി ഇഷ്ടപ്പെടുന്നവരും ദ്വൈതത്തിൽ രമിയ്ക്കുന്നു. അവർക്കു മോക്ഷം കിട്ടുന്നില്ല. സ്ഥാണുപുരുഷനിൽ രണ്ടുവിധമായ ജ്ഞാനത്തിനു വകയില്ലാത്തതുപോലെ ബ്രഹ്മത്തിലും ദ്വിവിധജ്ഞാനത്തിനുള്ള സമാഗ്രിയില്ല. ഇത് ഏകാദശസ്കന്ധത്തിലെ ഹംസാഖ്യാനത്തിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

ആത്മാവ് അകർമരൂപമാണെന്നു ഭാഗവതത്തിൽ പല സ്ഥലത്തും പറഞ്ഞിട്ടുണ്ട്. അതിൽ കർത്തൃത്വം, ഭോക്തൃത്വം മുതലായ സ്വഭാവങ്ങൾ ഇല്ല. ഇക്കാര്യം സുദൃഢമായതിനുശേഷം ലൗകികവും വൈദികവുമായ കർമങ്ങൾ ബാധിതമായിത്തീരുന്നു. കർത്തൃത്വാഭിമാനം ഉള്ളവർക്കേ കർമത്തിന്നധികാരമുള്ളൂ. പരീക്ഷിത്തുരാജാവു ഭാഗവതം കേട്ടതിനുശേഷം വേറൊരു കർമവും ചെയ്തിരുന്നില്ല. ജ്ഞാനത്താൽ അദ്ദേഹത്തിനു മോക്ഷം ഉണ്ടായിക്കഴിഞ്ഞിരുന്നു. അനാത്മവിഷയകമായ മിഥ്യാജ്ഞാനത്തിൽനിന്നു നിവൃത്തിയുണ്ടാകുന്നതോടെ സ്വാഭാവികമായി അനാത്മവിഷയകസ്മൃതിപോലും ഉണ്ടാവുകയില്ല. ആത്മൈക്യജ്ഞാനത്തിന്റെ സ്മൃതി സാധനാപ്രാപ്തമാണ്. അതിനുവേണ്ടി മറ്റു നിഷ്ഠകളുടെ ആവശ്യം ഒന്നുമില്ല. ദർശനശാസ്ത്രങ്ങളിൽ വൃത്തിനിരോധം അനിവാര്യമാണെന്നു പറയുന്നുണ്ട്. വേദാന്തത്തിലെ മഹാവാക്യങ്ങളാൽ ഉളവാകുന്ന ബോധത്തിൽനിന്ന് നിരോധത്തിനു മറ്റൊരർഥം ലഭിയ്ക്കുന്നു. ആത്മജ്ഞാനംകൊണ്ടല്ലാതെ നിരോധം ഉണ്ടാവുകയില്ല. പരീക്ഷിത്തിന് ആത്മജ്ഞാനത്താൽ വൃത്തിനിരോധം ഉണ്ടായിക്കഴിഞ്ഞിരുന്നു. ആത്മാവിന്റെ ലാഭത്തിന് പ്രതിബന്ധം അവിദ്യമാത്രമാണ്. വിദ്യകൊണ്ട് അതിൽനിന്ന് നിവൃത്തിയുണ്ടാകുന്നു.

അജ്ഞാനം അനിർവചനീയമാണ്. അജ്ഞാനനിവൃത്തി പ്രമാണങ്ങളാൽ സിദ്ധമാക്കുക സാധ്യമല്ല. അജ്ഞാനം വിചാരക്ഷമമല്ല. അതിന് ഒരു സീമയും കല്പിയ്ക്കുക സാധ്യമല്ല. തന്റെ തല മുറിച്ചു കളഞ്ഞതായി ചിലപ്പോൾ സ്വപ്നം കണ്ടേയ്ക്കാം. സ്വപ്നത്തിലെ കല്പനയാണത്. ജാഗ്രത്തിൽ സാധാരണയായി ഈ അനുഭവം ഉണ്ടാകാറില്ല. ഈ ദൃഷ്ടാന്തംതന്നെ മൂന്നാം സ്കന്ധത്തിൽ മൈത്രേയൻ വിദുരരോട് പറഞ്ഞിരിയ്ക്കുന്നു.

ആത്മാവിന് ഭൂതകാലത്തോട് സംബന്ധമില്ല. ഭാവികാലത്തിനും ആത്മാവിനോട് ബന്ധമില്ല. അങ്ങനെയൊരു ബന്ധം ഉണ്ടായിരുന്നെങ്കിൽ വർത്തമാനകാലത്തിൽ പ്രത്യഗാത്മാവിന്റെ പ്രതീതിയുണ്ടാകുകയില്ല. പ്രത്യഗാത്മാവിൽ കാലഭേദം ഇല്ലാതിരിയ്ക്കുന്നതുപോലെ ദേശഭേദവും ഇല്ല. അതിനാൽ അനേകശരീരങ്ങളിൽ സർവത്ര അവ്യഭിചാരിയായ പ്രത്യക്ചൈതന്യം ഒന്നുമാത്രമാണ് ഉപാധികൾ ഉണ്ടാകുമ്പോൾ ജ്ഞാനം ഉണ്ടാകുന്നതുപോലെ കാണുന്നത്. ഉപാധികളുടെ നാശത്തോടുകൂടെ ജ്ഞാനത്തിനും നാശമുണ്ടാകുന്നതുപോലെ തോന്നുന്നു. വാസ്തവത്തിൽ ചൈതന്യം ഉത്പന്നമാകാതിരിയ്ക്കുന്നതു പോലെ ജ്ഞാനവും ഉത്പന്നമാകുന്നില്ല. അജ്ഞാനിയ്ക്ക് അജ്ഞാനത്തിന്റെ അനുഭവം ഉണ്ടാകുന്നു. ജ്ഞാനിയ്ക്കു ജ്ഞാനത്തിന്റെ അനുഭവം ഉണ്ടാകുന്നു. അജ്ഞാനിയുടെ ദൃഷ്ടിയിൽ സംസാരം രാത്രിപോലെയാണ്. ഇതു ഗീതയിലെ രണ്ടാമധ്യായത്തിൽ ഭഗവാൻ അർജുനനോട് പറഞ്ഞിരിയ്ക്കുന്നു.

പ്രത്യഗാത്മാവിന്റെ സ്വരൂപം ശുദ്ധ കൂടസ്ഥചൈതന്യമാണ്. അതിനാൽ പ്രമാതാ, പ്രമാണം മുതലായ ഭേദങ്ങളില്ല. സ്വയം കൂടസ്ഥനായിരുന്നിട്ടും വെളിയിലുള്ള വ്യവഹാരങ്ങളിൽ തന്റെ ചിദാഭാസത്താൽ പ്രമാതാവിനെപ്പോലെ കാണുന്നു. പക്ഷേ അദ്വിതീയാത്മവസ്തുവിന്റെ സ്വഭാവത്തെ അപേക്ഷിച്ച് അജ്ഞാനവും അതിന്റെ കാര്യവും അജ്ഞാനദൃഷ്ടിയിലാണുള്ളത്. അജ്ഞാനം പ്രമാതാവിനാണ്. അജ്ഞാനവും പ്രമാതാവും തുല്യമാകുന്നു.

കാര്യകാരണങ്ങളുടെ പരസ്പരാപേക്ഷയുള്ളതിനാൽ അതു മിഥ്യയാണ്. യാതൊരു ക്രിയയും ചെയ്യാത്തവർ അതിനു കാരണം പറയാറില്ല. കാര്യകാരണങ്ങൾക്ക് പരസ്പരാപേക്ഷയുണ്ട്. ചെയ്യാനില്ലാത്തതിനെ കാര്യമെന്നും പറയാറില്ല. അതിനാൽ രണ്ടും മിഥ്യയാണ്. ഭഗവാൻ ജഗത്തിന്റെ കാരണമാണെങ്കിൽ ഭഗവാനിൽ സാപേക്ഷത ഉണ്ടാകും. ഇതിനെ രണ്ടാം സ്കന്ധത്തിൽ നിഷേധിച്ചിരിയ്ക്കുന്നു.

ഭഗവാൻ സ്വയംപ്രകാശവും സ്വതഃസിദ്ധവുമാണ്. ഭഗവാനല്ലാതെ മറ്റൊന്നുംതന്നെ ശാശ്വതമായി ഇല്ലെന്നു ചതുഃശ്ലോകീഭാഗവതത്തിൽ പറഞ്ഞുകഴിഞ്ഞു. എങ്കിലും മനുഷ്യബുദ്ധ്യാ വിചാരിയ്ക്കുമ്പോൾ മൂങ്ങ പകൽ സൂര്യനെ കാണാതിരിയ്ക്കുന്നതുപോലെ അജ്ഞാനികൾക്കു ഭഗവാനെ കാണാൻ സാധിയ്ക്കുന്നില്ല. സ്വപ്നത്തിൽ വളരെ കള്ളന്മാർ വന്നു. അവരെക്കൊണ്ടു വ്യാകുലപ്പെട്ട ആൾ ഉണർന്നുനോക്കിയപ്പോൾ സ്വപ്നത്തിൽ കണ്ടതെല്ലാം അസ



ത്യമെന്നു മനസ്സിലാക്കുന്നു. ആ സമയത്തു മനസ്സിനു സ്വസ്ഥതയുണ്ടാകുന്നതുപോലെ ആത്മജ്ഞാനം ഉണ്ടാകുന്നതോടെ ദ്വൈതത്തിന്റെ അഭാവം ഉണ്ടാകുന്നതിനാൽ സ്വസ്ഥത പ്രാപ്തമാകുന്നു. ആത്മാവല്ലാതെ വേറൊന്നും ഇല്ലാത്തതിനാൽ അജ്ഞാതമായ ആത്മാവിൽ ഭ്രാന്തിയാൽ നാമരൂപാത്മകമായ ദ്വൈതപ്രപഞ്ചങ്ങളുടെ പ്രതീതിയുണ്ടാകുന്നു. പ്രപഞ്ചം സ്വയം അതെങ്ങനെയുള്ളതാണെന്നു പറയുന്നില്ല. ഒരു വസ്തുവിന്റെ സിദ്ധിയ്ക്കുവേറെ വസ്തുവിന്റെ ആവശ്യമുണ്ടെങ്കിൽ അതിനെ പ്രാതിഭാസികം അഥവാ മിഥ്യ എന്നു പറയുന്നു. പ്രമാതാ മുതലായ സകല ജഗത്തും പ്രത്യഗാത്മാവിന്റെ സത്യതയെ അപേക്ഷിച്ചു സിദ്ധമാകുന്നതിനാൽ എല്ലാം സ്വപ്നത്തെപ്പോലെ മിഥ്യയാണ്. കല്പിതഭേദംകൊണ്ട് അധിഷ്ഠാനമായതിനാൽ ഭേദം ഉണ്ടാകയില്ല. എങ്കിലും സർപ്പത്തെ കാണുന്നവർക്ക് അവിടെ പെട്ടെന്നു കയറിനെ കാണാൻ സാധിയ്ക്കുന്നില്ല. പറയന്റെ പുത്രനെ കാണുന്നവർക്ക് അവനിൽ രാജപുത്രനെ കാണാൻ സാധിയ്ക്കയില്ല. നാടകത്തിൽ കള്ളന്റെ ഭാഗം അഭിനയിയ്ക്കുന്നവനെ ആ സമയത്ത് യഥാർഥരൂപത്തിൽ കാണാൻ സാധിയ്ക്കുകയില്ല. ഇത് അജ്ഞാനത്തിന്റെ ചതുരതയാണ്. എങ്കിലും അജ്ഞാനം ദുർബലമാണ്. പരീക്ഷിത്തിന്റെ അജ്ഞാനം ഏഴുദിവസംകൊണ്ടു നശിച്ചിരുന്നു. ഖട്വാംഗരാജാവിന്റെ അജ്ഞാനം ഒരു മുഹൂർത്തംകൊണ്ട് ഇല്ലാതായി. ബോധ്യവസ്തു ആത്മാവാണ്. ശബ്ദത്തിന്റെ ശക്തിയും അചിന്ത്യമാണ്. ഉറങ്ങിക്കിടക്കുന്നവനെ ശബ്ദം ഉണർത്തുന്നു. ഇതാണ് ശബ്ദത്തിന്റെ ശക്തി. ആത്മാവിന്റെ സിദ്ധിയും സ്വതഃസിദ്ധമാണ്. അനാത്മാവിന്റെ സിദ്ധി ഭ്രാന്തികൊണ്ടുണ്ടാകുന്നതാണ്. അതിനാൽ ശുകദേവനെപ്പോലുള്ള ഗുരുവുണ്ടെങ്കിൽ ഭഗവാന്റെ ശബ്ദത്താൽ പെട്ടെന്നു ജ്ഞാനവും വൈരാഗ്യവും ഉണരും. തണുപ്പുപോക്കാൻ അഗ്നി അതിന്റെ വിരോധി ആയതിനാൽ വേറൊരു സാധനത്തിന്റേയും അപേക്ഷയുണ്ടാകുന്നില്ല. വസ്തുവിനനുസൃതമായുണ്ടാകുന്ന ജ്ഞാനത്തെ പ്രമാജ്ഞാനം എന്നു പറയുന്നു. ധ്യാനജന്യമായുണ്ടാകുന്ന ജ്ഞാനം പുരുഷതന്ത്രമാകയാൽ ഭാവനാജന്യമാണ്. അതിനാൽ ധ്യാനത്തെക്കാൾ ജ്ഞാനം ഉത്തമമാണ്. മൂർഖനുപോലും ദേഹാത്മപ്രത്യയം നിത്യപ്രാപ്തമായതുപോലെ വിദ്വാന്മാർക്കും ബ്രഹ്മപ്രത്യയം നിത്യപ്രാപ്തമാണ്. വിദ്വാന്മാർക്ക് ബ്രഹ്മത്തെ വിട്ട് അന്യവസ്തുക്കളുടെ സ്മരണയുണ്ടാകുന്നില്ല. ഇവിടെ സ്മരണ എന്നുവെച്ചാൽ സ്വരൂപത്തിന്റെ സാവധാനത എന്നു മനസ്സിലാക്കണം. സ്വയംപ്രകാശമായ സൂര്യനിൽ രാത്രിയും പകലും ഉണ്ടാകാതിരിയ്ക്കുന്നതുപോലെ സ്വയം പ്രകാശശുദ്ധചൈതന്യത്തിൽ സ്മൃതിയോ വിസ്മൃതിയോ ഉണ്ടാകുന്നില്ല. യുക്തിയാൽ നിരൂപണം ചെയ്യുമ്പോൾ സർപ്പത്തിന്റെ യഥാർഥതത്ത്വം കയറാകുന്നതുപോലെ അനാത്മാവിന്റെ തത്ത്വം ആത്മാവാണ്. ആത്മപ്രാപ്തിയ്ക്കുശേഷം അനാത്മഭാവം എങ്ങനെയുണ്ടാകും ? കയറിന്റെ ജ്ഞാനം ഉണ്ടായതിനുശേഷം സർപ്പമോ സർപ്പത്തിന്റെ ജ്ഞാനമോ ഉണ്ടാകുന്നില്ല. സർപ്പം രജ്ജുവിന്റെ അജ്ഞാനത്തിൽ നിന്നും ഉണ്ടാകുന്നതുപോല അനാത്മാവ് ആത്മാവിന്റെ അജ്ഞാനത്തിൽനിന്നുണ്ടാകുന്നു. അത് ആത്മാവിന്റെ ജ്ഞാനംകൊണ്ട് ഇല്ലാതാകും. ഭഗവാന്റെ സഗുണസ്വരൂപം അനന്തമാണ്. ഗുണങ്ങളും അനന്തമാണ്. അതിന്റെ ജ്ഞാനം അഥവാ ഉപാസന വിശേഷരൂപത്തിൽ ആർക്കും ക്രമമായിട്ടോ അഥവാ സമൂഹമായിട്ടോ ചെയ്യാൻ സാധിയ്ക്കയില്ല. അതിനാൽ ജീവൻ ശരണഭാവത്തിൽ മാത്രം ഭഗവാന്റെ ചരണങ്ങളെ പ്രാപിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. പക്ഷേ വിജ്ഞാനത്തിന് ഒരിയ്ക്കലും പൂർണത ഉണ്ടാകുന്നില്ല. അതിനാൽ വേദാന്തത്തിന്റെ വിഷയം വരുന്നിടത്തെല്ലാം നിർവിശേഷമായ ആത്മാവിന്റെ ബോധം പ്രകടമാകുന്നു.

പക്ഷേ ആത്മജ്ഞാനം ഇല്ലാത്തപ്പോൾ അനാത്മാവിനെ ആത്മാവായിക്കരുതി ജീവൻ ഭോഗങ്ങൾ അനുഭവിയ്ക്കുന്നു. ഭോഗസമയത്ത് അനാത്മാവ് നല്കുന്ന സുഖത്തിന്റെ പതിന്മടങ്ങ് ദുഃഖം ഭോഗാവസാനത്തിൽ ഉണ്ടാകുന്നു. അജ്ഞാനികൾക്കു വിഷയങ്ങളിൽ ഉണ്ടാകുന്ന പ്രീതി വിഷയങ്ങളിൽനിന്നും പിൻവലിച്ചു പ്രത്യഗാത്മാവിലേയ്ക്കു നയിയ്ക്കേണ്ടതാണ്. ഈ പ്രീതിയെയാണ് ഭക്തിയെന്നു പറയുന്നത്. കുറച്ചുനേരം നാമജപത്തിലേർപ്പെടുകയും അതേസമയം ചിത്തത്തിൽ സംസാരാസക്തി കത്തിജ്വലിച്ചു കൊണ്ടിരിയ്ക്കുകയും ചെയ്യുന്നതിനെ ഭക്തിയെന്ന് എങ്ങനെ പറയും ?

ആത്മജ്ഞാനിയ്ക്ക് വിഘ്നമുണ്ടാക്കാൻ ദേവകൾക്കും സാധിയ്ക്കുകയില്ല. എന്തെന്നാൽ അജ്ഞാനനിവൃത്തി ജ്ഞാനസമയത്തുണ്ടാകുന്നു. അതിനാൽ ദേവകൾക്കു വിഘ്നം ചെയ്യാൻ സമയം കിട്ടുന്നില്ല. വിദ്യ അഥവാ ബ്രഹ്മപ്രാപ്തിരൂപമായ ഫലത്തിൽ കാലത്തിന്റെ വ്യവസ്ഥയില്ല. ബ്രഹ്മവിദ്യയുടെ ഉദ്ദേശ്യം സർവാത്മഭാവത്തിന്റെ പ്രാപ്തിയാണ്. ഭ്രാന്തിയുള്ളപ്പോൾ സർപ്പം പ്രതീതമാകുന്നു. ഭ്രാന്തിയുടെ കാരണം അധിഷ്ഠാനത്തിന്റെ സാമാന്യരൂപത്തിലുള്ള ജ്ഞാനം, വിശേഷരൂപത്തിൽ അജ്ഞാനം, ആരോപ്യത്തിന്റെ സംസ്കാരം എന്നിങ്ങനെ മൂന്നാണ്. വിദ്യകൊണ്ട് ഭ്രമം ഇല്ലാതാകുന്നതോടെ സർവാത്മഭാവം മാത്രം ശേഷിയ്ക്കുന്നു. തത്ത്വവിദ്യ വസ്തുവിന്നധീനമാണ്; പുരുഷന്റെ ഭാവനയ്ക്കധീനമല്ല. പ്രപഞ്ചത്തിന്റെ മിഥ്യാത്വം ഭാഗവതത്തിലെയും രാമായണത്തിലെയും പ്രഥമശ്ലോകങ്ങളിൽ പറഞ്ഞിട്ടുണ്ട്. അതിനാൽ ബോധമുണ്ടായശേഷം രാഗാദികളുടെ അഭാവം ഉണ്ടാകേണ്ടതാണ്. എങ്കിലും പ്രാരബ്ധവശാൽ അതുണ്ടാകുന്നെങ്കിൽ ഭോഗാനുഭവത്തിനുശേഷം അതു നഷ്ടമായിക്കൊള്ളും. പ്രാരബ്ധഭോഗത്തിന്റെ ഹേതു



വായ രാഗം ജിജ്ഞാസുവും ജ്ഞാനിയും, അജ്ഞാനിയും ആരുംതന്നെ അടക്കാൻ സമർഥരല്ല. മിഥ്യാപ്രപഞ്ചത്തിന് അപ്രതീതിയുണ്ടാകുന്നു. പക്ഷേ നാശം ഉണ്ടാകുന്നില്ല. അതിനാൽ പ്രതീതിയിൽ പ്രാരബ്ധഭോഗം സാധിയ്ക്കുന്നു. അജ്ഞാനികൾ വിഷയചിന്തനത്താൽ ചിത്തത്തെ വ്യാകുലമാക്കുന്നതുപോലെ ജ്ഞാനികൾ പ്രാരബ്ധഭോഗസമയത്തു ചിത്തത്തെ വ്യാകുലപ്പെടുത്തുന്നില്ല. അതിനാൽ ജ്ഞാനിയ്ക്കു ബ്രഹ്മാനന്ദം സദാ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. അജ്ഞാനിയ്ക്കു ബ്രഹ്മാനന്ദം തിരോഹിതമാകുന്നു.

ശരീരം നശിയ്ക്കുന്നതുവരെ കർമങ്ങൾ ഉണ്ടായിക്കൊണ്ടേയിരിയ്ക്കുന്നു. 'പക്ഷേ ഞാൻ കർത്താവാണ്' എന്ന അഭിമാനം ഇല്ലാത്ത കർമം അഥവാ ഭഗവാനിൽ അർപ്പിച്ചിട്ടുള്ള കർമംകൊണ്ടു ബന്ധനം ഉണ്ടാകുന്നില്ല. അതിനാൽ നാലാം സ്കന്ധത്തിൽ നാരദൻ പ്രാചീനബർഹിസ്സിനോടു പറയുന്നു:

**" തത്കർമ ഹരിതോഷം യത് സാവിദ്യാതന്മതിർയയാ."**

വാസ്തവത്തിൽ ശ്രീഹരിയെ സന്തോഷിപ്പിയ്ക്കുന്ന കർമം കർമവും ശ്രീഹരിയിൽ ചിത്തമുറപ്പിയ്ക്കുന്ന വിദ്യ വിദ്യയുമാണ്.

**ഹരിഃ ഓം തത് സത്**

## നാലാം സ്കന്ധം സമാപ്തം.





# അഞ്ചാം സ്കന്ധം

## പ്രകരണം ഒന്ന്

### പൂർവചിത്തി അപ്സരാ

ഏഴു ദിവസംകൊണ്ട് മോക്ഷം പ്രാപിയ്ക്കത്തക്ക മനോഹരകഥയാണ് ശ്രീമദ്ഭാഗവതം. ഉപദേശിയ്ക്കുന്നത് ശുകദേവനെപ്പോലുള്ള അവധൂതപരമഹംസനും, കേൾക്കുന്നത് പരീക്ഷിത്തിനെപ്പോലുള്ള തീവ്രജിജ്ഞാസുവുമാണെങ്കിൽ ഇന്നും അതു സാധ്യമാണ്. അതിനു തക്കവിധം ഭക്തി, ജ്ഞാന, വൈരാഗ്യങ്ങളെ പ്രദാനം ചെയ്യത്തക്ക പൂർണത ഭാഗവതത്തിനുണ്ട്. മറ്റേതെങ്കിലും കർമപദ്ധതിയാണ് ശുകൻ പരീക്ഷിത്തിന്നുപദേശിച്ചിരുന്നതെങ്കിൽ അത് ഏഴു ദിവസംകൊണ്ടു പൂർത്തിയാകുകയില്ലായിരുന്നു. അതുകൊണ്ട് മോക്ഷം സാധിയ്ക്കുകയുമില്ലായിരുന്നു. ശ്രവണാദികൾകൊണ്ട് ആത്മസാക്ഷാത്കാരം കൈവരുന്നില്ലെങ്കിൽ പൂർവസംസ്കാരത്തിന്റെ സ്മൃതിരൂപപ്രതിബന്ധമാണ് കാരണമെന്നറിയണം. ഈ പൂർവസംസ്കാരത്തെയാണ് പൂർവചിത്തിഅപ്സരയെന്നു പറയുന്നത്. മനസ്സിനെ ഏകാഗ്രമാക്കി ധ്യാനശ്രവണാദികൾക്ക് തയ്യാറാകുമ്പോൾ ഈ അപ്സര, മനുഷ്യരെ മിഥ്യാസങ്കല്പങ്ങളിലേയ്ക്കും മനോരഥങ്ങളിലേയ്ക്കും വലിച്ചിഴയ്ക്കുന്നു. പൂർവസംസ്കാരജന്യമായ പാളിച്ചകൾ ഒഴിവാക്കുക എത്ര ദുഃസാധ്യമാണെന്ന് എല്ലാ സാധകന്മാർക്കും അറിയാം. ഈ പൂർവചിത്തിയുടെ പേര് ഏകാദശത്തിൽ 16-ാം അധ്യായത്തിലും (വിഭൂതിവർണന) 5-ാം സ്കന്ധത്തിൽ 2-ാം അധ്യായത്തിലും വരുന്നുണ്ട്.

പൂർവസംസ്കാരം അഥവാ പൂർവചിത്തിമൂലമുണ്ടാകുന്ന പ്രതിബന്ധങ്ങളുടെ കാരണം ഭ്രാന്തിജ്ഞാനമാണ്. അതിനെ അജ്ഞാനമെന്നും പറയാം. കപിലഭഗവാൻ മാതാവായ ദേവഹൂതിയോടുപദേശിയ്ക്കുന്നു: 'ഏകമാത്രജ്ഞാനസ്വരൂപി നിർഗുണബ്രഹ്മം തന്നെയാണ്, ബാഹ്യവ്യത്തികളോടുകൂടിയ ഇന്ദ്രിയങ്ങളുടെ ഭ്രാന്തിയാൽ ശബ്ദാദിധർമയുക്തപദാർഥങ്ങളുടെ രൂപത്തിൽ അറിയപ്പെടുന്നത്.' എന്ന് (3.32.28). ശ്രദ്ധാ, ഭക്തി, വൈരാഗ്യയുക്തമായി അനുഷ്ഠിയ്ക്കുന്ന നിരന്തരയോഗാഭ്യാസത്താൽ ആരുടെ മനസ്സ് ഏകാഗ്രമാകുന്നുവോ, ആ അനാസക്തന്മാർക്കു മാത്രമേ പ്രപഞ്ചത്തെ ബ്രഹ്മരൂപമായി കാണുവാൻ സാധിയ്ക്കുകയുള്ളു. അല്ലാതുള്ളവർക്ക് അജ്ഞാനം അഥവാ ഭ്രാന്തി പ്രതിബന്ധങ്ങളുണ്ടാക്കും. ഇങ്ങനെയുള്ള ഭ്രാന്തി എത്ര പ്രകാരമുണ്ടെന്നും അതിന്റെ സ്വരൂപമെന്താണെന്നും ശുകദേവൻ പല സന്ദർഭങ്ങളിലും പരീക്ഷിത്തിനോടു പറയുന്നുണ്ട്. അവയുടെ ചുരുക്കം ചുവടെ ചേർക്കുന്നു.

### 1. വികാരഭ്രാന്തി

പാലിൽനിന്ന് തൈരും, വിത്തിൽനിന്ന് വൃക്ഷവും എന്നതുപോലെ ബ്രഹ്മത്തിൽനിന്നും ജീവനും, ജഗത്തുമുണ്ടായി എന്നുള്ള പ്രതീതി ഉണ്ടാകുന്നതിനെ വികാരഭ്രാന്തി എന്നു പറയുന്നു. ജഗത്ത് ബ്രഹ്മത്തിന്റെ വികാരമല്ലെന്നും, അത് ഒരുപ്രകാരമുള്ള ആരോപണം അഥവാ മായ ആണെന്നും സൂതപൗരാണികൻ പ്രഥമസ്കന്ധം മൂന്നാം അധ്യായം 30 മുതൽ 33 വരെയുള്ള ശ്ലോകങ്ങളിൽ പറഞ്ഞിട്ടുണ്ട്. 'ഈ സൃഷ്ടി മായാസംബന്ധിയാകയാൽ ജ്ഞാനികൾ അതിനെ സത്യമായി കരുതുന്നില്ല' എന്ന് ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു(2.10.31). വിദുരരുടെ മൈത്രേയനോടുള്ള ചോദ്യത്തിനു (3.7.2) മറുപടിയായി 'വിരുദ്ധസ്വഭാവങ്ങളുള്ള ഈ ജഗത്ത് സ്വപ്നം പോലെ മായ മാത്രമാണ്' (3.7.10) എന്നു പറഞ്ഞിരിയ്ക്കുന്നു. സനത്കുമാരൻ പൃഥുമഹാരാജാവിന് നൽകുന്ന ഉപദേശത്തിൽ, 'ഈ കാര്യകാരണസമ്പൂർണമായ പ്രപഞ്ചം, കയറിൽ ഉണ്ടാകുന്ന സർപ്പഭ്രമംപോലെ പരമാത്മാവിൽ മിഥ്യയായി ആരോപിയ്ക്കപ്പെട്ടിരിയ്ക്കു'കയാണെന്നു പറഞ്ഞിരിയ്ക്കുന്നു(4.22.38). ഇപ്രകാരം ജഗത്ത് ബ്രഹ്മത്തിന്റെ വികാരമല്ല, വിവർത്തമാണ് എന്നു കാണാം.

### 2. ഭേദഭ്രാന്തി

ഭേദം അഞ്ചുവിധമുണ്ട്. (1) ജീവ- ഈശ്വരഭേദം. (2) ജീവന്റെ പരസ്പരഭേദം.(3) ജഡത്തിന്റെ പരസ്പരഭേദം. (4) ജീവ-ജഡഭേദം.(5) ജഡ-ഈശ്വരഭേദം. ഈ അഞ്ചുവിധമുള്ള ഭേദങ്ങളെ കാണുന്നത് ഭ്രാന്തിമൂലമാണ്. ഈ ഭ്രാന്തിയുടെ യഥാർഥസ്വരൂപം ജയവിജയശാപകഥയിൽ കാണാം. വൈകുണ്ഠത്തിൽ ചെന്ന സനകാദികളെ ജയവിജയന്മാർ തടഞ്ഞപ്പോൾ അവർ ഭഗവത്പാർഷദരായ ജയവിജയന്മാരോടു പറയുന്നു, 'ആരുടെ ഉള്ളിൽ സമ്പൂർണജഗത്ത് സ്ഥിതിചെയ്യുന്നുവോ, ആ ഹരിയിൽ, വൈകുണ്ഠപ്രാപ്തിയ്ക്കർഹരായ ജ്ഞാനികൾ ഘടാകാശവും മഹാകാശവും പോലെ - തന്നിലും അന്യരിലും എന്നപോലെ ഭേദം കാണുന്നില്ല. എന്നിരിയ്ക്കെ ദേവസ്വരൂപികളായ നിങ്ങൾക്ക് ഭഗവാനിൽ ഇങ്ങനെയുള്ള ഭേദഭാവം എപ്രകാരമുണ്ടായി?' ജയവിജയന്മാരുടെ തെറ്റിന് സനകാദികൾ അവരെ ആസുരസ്വഭാവികളായി മൂന്നു ജന്മം ജനിയ്ക്കട്ടെ എന്നു ശപിച്ചു. ബിംബപ്രതിബിംബദൃഷ്ടാന്തം കൊണ്ട് ഇങ്ങനെയുള്ള ഭേദ



ഭ്രാന്തി നീങ്ങുന്നു. പ്രതിബിംബം ഉപാധികാലത്തിൽ ദൃശ്യമാകുന്നതുപോലെ ജീവനും ഉപാധികാലത്തേ കാണുന്നുള്ളൂ.

### 3. കർത്താ-ഭോക്താഭ്രാന്തി

അന്തഃകരണത്തിന്റെ ധർമത്തെ ആത്മാവിൽ പ്രതീതമാകുന്നതിനെയാണ്, കർത്താ-ഭോക്താഭ്രാന്തി എന്നു പറയുന്നത്. ചുകന്ന വസ്ത്രത്തിൽ സ്ഫടികമണി കൊണ്ടുള്ള മാല വെയ്ക്കുന്നതായാൽ സംയോഗബന്ധം കൊണ്ട് സ്ഫടികത്തിൽ ചുവപ്പുനിറം കാണുന്നെങ്കിലും അത് വസ്ത്രത്തിന്റെ ധർമമാണ്. വസ്ത്രത്തിനും സ്ഫടികത്തിനും വിയോഗമുണ്ടായാൽ സ്ഫടികത്തിൽ ചുവപ്പുനിറം കാണുകയില്ല. അതുപോലെതന്നെ അന്തഃകരണത്തിന്റെ ധർമമായ കർതൃത്വ-ഭോക്തൃത്വം ആത്മാവിൽ താദാത്മ്യസംബന്ധത്താൽ കാണുന്നതാണ്. അത് അന്തഃകരണത്തിന്റെ ധർമം മാത്രമാണ്. സുഷുപ്തിയിൽ അന്തഃകരണത്തിനും ആത്മാവിനും വിയോഗമുണ്ടാകുമ്പോൾ ആത്മാവിൽ ഈ ധർമം കാണുന്നില്ല. അതിനാൽ ഈ ധർമം ആത്മാവിന്റെതല്ല. ഇതേപ്പറ്റി കപിലോപാഖ്യാനത്തിൽ പലപ്രാവശ്യവും പറയുന്നുണ്ട് (3.27.1; 3.26.16). ജഡചൈതന്യങ്ങളുടെ ധർമത്തെ വേർതിരിയ്ക്കുക എന്നതാണ് സാംഖ്യശാസ്ത്രത്തിന്റെ മുഖ്യ ഉദ്ദേശം.

### 4. സംഗഭ്രാന്തി

ആത്മാവിന് ദേഹാദികളിൽ അഹന്താരൂപസംബന്ധവും ഗൃഹാദിയിൽ മമതാരൂപസംബന്ധവും പ്രതീതമാകുന്നു. ഇതാണ് സംഗത്താൽ ഉളവാകുന്ന ഭ്രാന്തി. ഈ ഭ്രാന്തിയാലാണ് ധ്രുവൻ ഭഗവാനോട് രാജ്യം ആവശ്യപ്പെട്ടത്. പിന്നീട് അദ്ദേഹം പശ്ചാത്തപിയ്ക്കുന്നുണ്ട്. ദക്ഷയജ്ഞത്തിനു പോകാൻ സതീദേവിയ്ക്കാഗ്രഹം ജനിച്ചതും ഇതുകൊണ്ടുതന്നെയാണ്. "ഈ ത്രിഗുണാത്മകജഗത്ത് അങ്ങിൽനിന്നും ഭിന്നമല്ലെങ്കിലും, സ്ത്രീസ്വഭാവത്താൽ എനിയ്ക്ക് എന്റെ ജന്മഭൂമി കാണാൻ ആഗ്രഹം തോന്നുന്നു" എന്നാണ് സതി, ഭഗവാനോടു പറഞ്ഞത്. 4-ാം സ്കന്ധത്തിൽ വിവരിച്ചിട്ടുള്ള പുരഞ്ജനോപാഖ്യാനവും സംഗഭ്രാന്തിയ്ക്കുദാഹരണമാണ്. പ്രചേതാക്കളും ഗൃഹസ്ഥാശ്രമജീവിതംകൊണ്ട് അവർക്ക് ആദ്യം ലഭിച്ച ജ്ഞാനം മറന്ന് (4.31.6) സംഗഭ്രാന്തി മാറ്റുന്നതിനുള്ള മാർഗം ഘടാകാശ-മഹാകാശദൃഷ്ടാന്തം കൊണ്ട് ശുകദേവൻ പരീക്ഷിത്തിനോട് 12-ാം സ്കന്ധത്തിൽ വിവരിയ്ക്കുന്നുണ്ട്. ഘടത്തിന്റെ സംബന്ധത്താലാണ് ഘടാകാശം (കുടാകാശം) പ്രതീതമാകുന്നത്. ഉല്പത്തിയും നാശവും ഘടത്തിന്റെ ധർമങ്ങളാണ് - ആകാശത്തിന്റേതല്ല. ആകാശം അസംഗമാണ്, ആകാശത്തിന് ഘടവുമായി ബന്ധം പ്രതീതമാകുന്നത് ഭ്രാന്തിമൂലമാണ്. അതുപോലെ ദേഹാദിസംഘാതരൂപ ഉപാധിയോടുകൂടിയ ആത്മാവിനെ ജീവൻ എന്നു പറയുന്നു. ഈ ആത്മാവ് ദേഹാദിയോടൊപ്പം പ്രതീതമാകുന്നു. പക്ഷെ ജനനവും മരണവും ദേഹാദികളുടെ ധർമമാണ്. അത് ആത്മാവിനെ സ്പർശിയ്ക്കുന്നതേ ഇല്ല. ദേഹാദികൾ ദൃശ്യവും ആത്മാവ് ദ്രഷ്ടാവുമാണ്. അതിനാൽ പഞ്ചമഹാഭൂതസംഘാതമായ ദേഹാദികളോടുള്ള അഹന്താ-മമതാരൂപസംബന്ധം ഭ്രാന്തിയാണ്.

### 5. ബ്രഹ്മത്തിൽനിന്നു ഭിന്നമായ ജഗത്തിന്റെ സത്യതാഭ്രാന്തി

മുമ്പുപറഞ്ഞതുപോലെ ജഗത്ത്, ബ്രഹ്മത്തിൽ ആരോപിതമാണ്; അഥവാ കല്പിതമാണ്. ഏതൊരു വസ്തു ഏതിൽ കല്പിതമോ, ആ വസ്തു അതിൽനിന്നും ഭിന്നമാകുകയില്ല. സ്വപ്നം, സ്വപ്നദ്രഷ്ടാവിൽ കല്പിതമാണ്. എന്നാൽ അത് സ്വപ്നദ്രഷ്ടാവിൽനിന്നും ഭിന്നമല്ല. രജ്ജുവിൽ സർപ്പം, ചിപ്പിയിൽ വെള്ളി. ഈ ദൃഷ്ടാന്തങ്ങളും ഇതിനു ചേരുന്നുണ്ട്. കനകകുണ്ഡലത്തിന്റെ ഉപമയും പലസ്ഥലത്തും പ്രയോഗിച്ചിട്ടുണ്ട്. കനകത്തിൽനിന്ന് കുണ്ഡലം ഭിന്നമല്ല. എന്നപോലെ ബ്രഹ്മത്തിൽനിന്നും ജഗത്തു ഭിന്നമല്ല. ദശമസ്കന്ധത്തിലുള്ള 'വേദസ്തുതി'യിൽ ഇതുദാഹരിച്ചിട്ടുണ്ട്. ഇതുപോലെ അനേകം പ്രകാരമുള്ള അധ്യാസത്താൽ അഥവാ ഭ്രാന്തിയാൽ ജീവന് തെറ്റു പറ്റുന്നു. പൂർവികമായ തെറ്റുകൾ പുതിയ തെറ്റുകൾക്ക് കാരണവുമായിത്തീരുന്നു. ഇങ്ങനെയുള്ള സ്മൃതി അല്ലെങ്കിൽ സ്മരണയെ ആണ് പൂർവചിത്തി അപ്സര എന്നു പറയുന്നത്. പൂർവികമായ സംസ്കാരത്തോടു കൂടിയാണ് ഭരതൻ രാജ്യമുപേക്ഷിച്ച് വനത്തിൽ തപസ്സിനു പോയത്. എങ്കിലും അവിടെവെച്ച് മാനിൽ മമത വരുകയാൽ മാനായി ജനിയ്ക്കേണ്ടിവന്നു. ഇതാണ് 5-ാം സ്കന്ധത്തിലെ മുഖ്യ കഥ.

4-ാം സ്കന്ധത്തിൽ പ്രചേതസ്സുകൾക്ക് രുദ്രനിൽനിന്നും, വിഷ്ണുവിൽനിന്നും ജ്ഞാനോപദേശം സിദ്ധിച്ചു എങ്കിലും പിന്നീട് ഗൃഹസ്ഥാശ്രമികളായി ജീവിച്ചതിനാൽ, ആ ജ്ഞാനം വിസ്മൃതമായിപ്പോയി എന്നു പറഞ്ഞിരിയ്ക്കുന്നു. ഇതിൽനിന്നും ഗൃഹസ്ഥാശ്രമവൃത്തി എത്ര കഠിനമാണെന്ന് കാണാം. നാലാം സ്കന്ധത്തിലെ ഈ കഥയോട് അനുസന്ധാനമായി അഞ്ചാം സ്കന്ധത്തിൽ പ്രിയവ്രതന്റെ കഥ വരുന്നു. പരീക്ഷിത്തുമഹാരാജാവ്, ശുകദേവനോട് "പരമഭക്തനായ പ്രിയവ്രതമഹാരാജാവ് ആത്മാരാമനായിരുന്നിട്ടും ഭ്രാന്തിയെ വർധിപ്പിയ്ക്കുന്ന ഗൃഹസ്ഥാശ്രമത്തിൽ എന്തുകൊണ്ട് പ്രവേശിച്ചു?" എന്നു ചോദിയ്ക്കുന്നു. ഇങ്ങനെയുള്ള മഹാപുരുഷന്മാർക്ക് ഗൃഹാദിയിൽ അഭിമാനം ഉണ്ടാകാറില്ല. അതിനാൽ പ്രിയവ്രതന് സ്ത്രീ, ഗൃഹം, പുത്രന്മാർ ഇവയിൽ ആസക്തി ഉണ്ടായിട്ടും, എപ്രകാരം സിദ്ധനായിത്തീർന്നു? ശ്രീകൃഷ്ണനിൽ അചഞ്ചലഭക്തി എങ്ങനെയുണ്ടായി ? എന്നും മറ്റുമുള്ള രാജാവിന്റെ സംശ



യങ്ങൾക്ക് ശുകദേവൻ മറുപടി പറയുന്നു: "ഹേരാജൻ! നീ പറയുന്നത് ശരിയാണ്. ഭഗവാന്റെ ചരണകമലങ്ങളെ ആശ്രയിയ്ക്കുന്നവർ, എന്തെല്ലാം വിഘ്നങ്ങൾ ഉണ്ടായാലും, ഭഗവദ്ഭക്തിയും, പരമഹംസന്മാർക്കു പ്രിയങ്കരമായുള്ള ഭഗവത് കഥാശ്രവണത്തിനുള്ള ആഗ്രഹവും ഉപേക്ഷിയ്ക്കുകയില്ല. പ്രിയവ്രതരാജാവ് വലിയ ഭക്തനായിരുന്നു. നാരദനെ സേവ ചെയ്ത് പരമാർഥതത്ത്വബോധവും എളുപ്പത്തിൽ സാധിച്ചിരുന്നു. ആത്മചിന്തനത്തിൽ സമയം ചിലവഴിച്ചിരുന്നതിനാൽ രാജ്യഭാരമൊന്നും ഇഷ്ടപ്പെട്ടിരുന്നില്ല. പ്രിയവ്രതന്റെ പിതാവായ മനു, അദ്ദേഹത്തെ രാജ്യമേല്പിയ്ക്കാൻ ആഗ്രഹിച്ചിരുന്നു. പക്ഷേ അസത്പ്രപഞ്ചത്തിൽ ആസക്തിയുണ്ടായി ആത്മരൂപത്തിനാവരണം വരുമെന്ന് കരുതി അദ്ദേഹം രാജ്യം സ്വീകരിച്ചില്ല. ജഗദ്വൃദ്ധിയ്ക്ക് അതൊരു വിഘ്നമാകുമെന്നു കരുതി ബ്രഹ്മദേവൻ പാർഷദരാൽ അനുഗതനായി സത്യലോകത്തുനിന്നും പ്രിയവ്രത സമീപത്ത് ആഗതനായി. അവിടെ നാരദനും, പ്രിയവ്രതനും, പിതാവായ മനുവും ഉണ്ടായിരുന്നു. എല്ലാവരും യഥാവിധി ബ്രഹ്മദേവനെ വണങ്ങി. ബ്രഹ്മാവ് പ്രിയവ്രതനോടു പറഞ്ഞു: "ഞാനും കുലദേവന്മാരും ഭഗവാന്റെ ആജ്ഞയെ പാലിച്ചുകൊണ്ട് ഞങ്ങളുടെ പ്രാരബ്ധത്തെ തീർക്കുകയാണ്. ജീവന്മുക്തന്മാർക്കുപോലും സ്വന്തം പ്രാരബ്ധം അനുഭവിച്ചുതന്നെ തീർക്കേണ്ടിയിരിയ്ക്കുന്നു. പക്ഷെ അവർ സ്വദേഹത്തിൽ അഭിമാനിയ്ക്കുകയോ വേറെ ദേഹം ലഭിയ്ക്കത്തക്ക സംസ്കാരത്തെ സ്വീകരിയ്ക്കുകയോ ചെയ്യുന്നില്ല. ഇന്ദ്രിയങ്ങൾക്ക് വശംവദരായവർക്ക് വനത്തിൽ ച്ചെന്നാലും ഏകാഗ്രത അനുഭവപ്പെടുകയില്ല. ആത്മാരാമന്മാരായ ജിതേന്ദ്രിയർ ഗൃഹസ്ഥാശ്രമികളായിരുന്നാലും അവർക്ക് യാതൊരു ദോഷവും ഉണ്ടാകുവാനുമില്ല. കാമക്രോധാദികളെ ജയിയ്ക്കേണ്ടവർ അവയെ ഗൃഹത്തിൽവച്ചുതന്നെ ജയിച്ചശേഷം എവിടെ വേണമെങ്കിലും സഞ്ചരിയ്ക്കാം. അതിനാൽ ഭഗവാൻ തന്നിട്ടുള്ള ഭോഗങ്ങളെ ഉപഭോഗിച്ചതിനുശേഷം നിഃസംഗനായി സ്വസ്വരൂപത്തിൽ സ്ഥിതനായിക്കൊള്ളുക."

പ്രിയവ്രതൻ, മഹാത്മാക്കളുടെ ആജ്ഞയെ അനുസരിയ്ക്കേണ്ടതാണെന്നു കരുതി ബ്രഹ്മാവിന്റെ ആഗ്രഹപ്രകാരം രാജ്യഭാരം സ്വീകരിച്ചു. ബ്രഹ്മദേവൻ സത്യലോകത്തേയ്ക്കു യാത്രയായി. രാജാവായ പ്രിയവ്രതൻ, വിശ്വകർമാവിന്റെ പുത്രിയായ ബർഹിഷ്മതിയെ വിവാഹം ചെയ്തു. അവളിൽ 10 പുത്രന്മാരുണ്ടായി. അവരെല്ലാം തന്നെ ഗുണ,ശീല,കർമ,രൂപ,വീര്യാദികളിൽ പിതൃതുല്യന്മാരായിരുന്നു. ഇവരെ കൂടാതെ ഊർജസ്വതി എന്ന ഒരു പുത്രിയും ജനിച്ചു. പ്രിയവ്രതൻ വളരെക്കാലം തന്റെ ആത്മനിഷ്ഠയെ മറക്കാതെ തന്നെ രാജ്യം ഭരിച്ചു. ഒരിയ്ക്കൽ അദ്ദേഹം ഇങ്ങനെ വിചാരിച്ചു: "സൂര്യൻ പർവതത്തിനു പ്രദക്ഷിണം വയ്ക്കുമ്പോൾ പൃഥ്വിയുടെ പകുതി ഭാഗത്ത് പ്രകാശവും പകുതി ഭാഗത്ത് ഇരുട്ടും ഉണ്ടാകുന്നു; ഇതു പോരാ. എന്റെ ഭക്തിയുടെ പ്രഭാവത്താൽ രാത്രിയേയും ഞാൻ പകലാക്കുന്നുണ്ട്." ഇതിനായി അദ്ദേഹം ഒരു തേജോമയമായ തേരിൽ കയറി, മറ്റൊരു സൂര്യനെപ്പോലെ സൂര്യന്റെ പുറകെ ഏഴുപ്രാവശ്യം പൃഥ്വിയെ വലംവെച്ചു. തത്സമയം അദ്ദേഹത്തിന്റെ തേരിന്റെ ചക്രംകൊണ്ട് ഏഴു സമുദ്രങ്ങളുണ്ടായി. അങ്ങനെ പൃഥ്വി ഏഴു ദ്വീപുകളായിത്തീർന്നു. അവയുടെ പേരുകൾ ചുവടെ പറയുന്നു.(1)ജംബു (2)പ്ലക്ഷം (3)ശാല്മലി (4)കുശം (5)ക്രൗഞ്ചം (6)ശാകം(7)പുഷ്ക്കരം. ഇവിടെ വേറൊരു സൂര്യനെപ്പോലെ വലംവച്ചു എന്നുള്ള വിവരണംകൊണ്ട്, ജ്ഞാനത്താൽ അജ്ഞാനനിവൃത്തി വരുത്തി എന്നും;7 ദ്വീപുകൾ എന്നാൽ ജ്ഞാനത്തിന്റെ 7 ഭൂമിക (പടി)കൾ എന്നും മനസ്സിലാക്കണം.

ഓരോ ദ്വീപിലും ഓരോ വൃക്ഷമുണ്ടായിരുന്നു. ആ വൃക്ഷങ്ങളുടെ പേരുകളിൽനിന്നാണ് ദ്വീപുകൾക്ക് പേരുകൾ കിട്ടിയത്. പ്രിയവ്രതൻ തന്റെ പുത്രന്മാരെ ഈ ഏഴു ദ്വീപുകളുടെ രാജാക്കന്മാരാക്കി. ഈ ദ്വീപുകളെ കുറിച്ചുള്ള ആധ്യാത്മിക അർഥം 5-ാം അധ്യായത്തിൽ പറയും.

യാജ്ഞവല്ക്യമുനിയ്ക്ക് ഒരിക്കൽ സംസാരജീവിതത്തിൽ പശ്ചാത്താപമുണ്ടായതുപോലെ പ്രിയവ്രതനും ഒരിയ്ക്കൽ ഇപ്രകാരം വിചാരിച്ചു: "എന്റെ ജീവിതം വ്യർഥമായിപ്പോയി. വിഷയാസക്തങ്ങളായ എന്റെ ഇന്ദ്രിയങ്ങൾ എന്നെ അവിദ്യായുക്തവിഷയക്കിണറ്റിൽ വീഴിച്ചിരിയ്ക്കുന്നു. വിഷയഭോഗങ്ങൾ അതിരുകളെ ലംഘിച്ചിരിയ്ക്കുന്നു. സ്ത്രീയുടെ ക്രീഡാമൃഗമായിതീർന്ന് ഞാൻ അധഃപതിച്ചിരിയ്ക്കുന്നു." ഇപ്രകാരമുള്ള ചിന്തയാൽ വൈരാഗ്യമുളവായ അദ്ദേഹം രാജ്യത്തെ തന്റെ പുത്രനായ അഗ്നീധ്രനെ ഏല്പിച്ചിട്ട് നാരദനാൽ ഉപദേശിയ്ക്കപ്പെട്ട ഭക്തിസാധനകളെ ഏകാന്തമായി ചെയ്യാനാരംഭിച്ചു.

അഗ്നീധ്രൻ രാജ്യഭാരം തുടങ്ങി. ഒരിയ്ക്കൽ പിതൃലോകസിദ്ധി (സത്പുത്രപ്രാപ്തി)യ്ക്കുവേണ്ടി അദ്ദേഹം മന്ദരാചലത്തിലുള്ള ഒരു ഗുഹയിൽപോയി ഏകാഗ്രചിത്തനായി ബ്രഹ്മദേവനെ ആരാധിച്ചു. ബ്രഹ്മാവ് രാജാവിന്റെ ഇച്ഛയറിഞ്ഞ് തന്റെ സഭയിൽ പാടിയിരുന്ന പൂർവചിത്തി എന്ന അപ്സരയെ അദ്ദേഹത്തിന്റെ അടുത്തേയ്ക്കു പറഞ്ഞയച്ചു. ബ്രഹ്മാവ് രജോഗുണത്തിന്റെ സ്വരൂപമാണ്. അദ്ദേഹത്തിന്റെ സഭയിലും രജോഗുണവൃത്തി ഉണ്ടായിരിയ്ക്കും. ഇങ്ങനെയുള്ള വൃത്തിയുണ്ടാകുമ്പോഴേ ജീവന് പുത്രപ്രാപ്തി ഉണ്ടാവുകയുള്ളു. ഈ രജോഗുണത്തെ ജയിയ്ക്കാൻ അധികം പേർക്കും പ്രയാസമായിട്ടാണ് കാണുന്നത്. ഗീതയിൽ ഭഗവാൻ അർജുനനോട് 'നീ കാമരൂപി ശത്രുവിനെ കൊല്ലുക.' എന്നാണ് പറയുന്നത്. കാമത്തെ ജയിച്ചവൻ എല്ലാംജയിച്ചു. അവൻ സംസാരത്തിലിരുന്നാലും മലിനമാകുന്നില്ല. പക്ഷെ



ഇതെത്രയും വിഷമമാണെന്ന് എല്ലാവർക്കും അറിയാം. ഇതു തന്നെയാണ് പൂർവചിത്തി എന്ന അപ്സര. സകല സംസാര വ്യവഹാരങ്ങൾക്കും കാരണം ഇതാണ്. കുട്ടി ജനിയ്ക്കുന്നതിനു മുൻപുതന്നെ അതിനുവേണ്ടി ധനം സമ്പാദിയ്ക്കുന്നു, കെട്ടിടം പണിയിയ്ക്കുന്നു, പ്രപഞ്ചവുമായുള്ള ബന്ധം വർധിപ്പിയ്ക്കുന്നു. ഇതെല്ലാം കാമത്തിന്റെ പ്രതാപമാണ്. ഇതിന്റെ ശക്തിയെപ്പറ്റി കൂടുതൽ വർണന 9-ാം സ്കന്ധത്തിൽ വരുന്നുണ്ട്. രജോഗുണാധിക്യത്താൽ അനാത്മാവിൽ ആത്മബുദ്ധിയുണ്ടാകുന്നു. 'ദേഹം ഞാനാണ് ' എന്ന് തോന്നുമ്പോൾ ദേഹസുഖം ആത്മസുഖമാണെന്നു കരുതിപ്പോകുന്നു. ആദ്യത്തെ തെറ്റ് അടിയ്ക്കടിയുള്ള കൂടുതൽ തെറ്റുകൾക്ക് കാരണമായിത്തീരുന്നു. ആ വൃത്തിയുടെ മറ്റൊരു പേരാണ് പൂർവചിത്തി അപ്സര. പുത്രാദികൾ ആവശ്യമായവർക്ക് തദനുസരണമായ വാസനയും ഉണ്ടാകേണ്ടതുണ്ട്. അതിനാൽ ബ്രഹ്മാവ്, അഗ്നീധ്രന്റെ അടുത്ത് പൂർവചിത്തി അപ്സരയെ അയച്ചു. അവൾ വന്ന് ആശ്രമത്തിനടുത്തുള്ള ഉപവനത്തിൽ സഞ്ചരിയ്ക്കാൻ തുടങ്ങി. അവിടെ മയിൽ, കുയിൽ ആദിയായ പക്ഷികൾ കൂകിക്കൊണ്ടിരുന്നു, ജലാശയത്തിൽ ജലപക്ഷികൾ ക്രീഡിച്ചിരുന്നു. അപ്സരയുടെ കാൽച്ചിലമ്പൊലി കേട്ട് രാജാവ് ധ്യാനത്തിൽനിന്നുണർന്നു. പൂർവചിത്തിയെ കണ്ടു. അവൾക്ക് മനുഷ്യരെ മാത്രമല്ല, ദേവന്മാരെപ്പോലും ആകർഷിയ്ക്കത്തക്ക സൗന്ദര്യമുണ്ടായിരുന്നു. അവളുടെ നടപ്പ്, ക്രീഡ, ലജ്ജ, വിനയം, അംഗഭംഗി, മൃദുവാണി ഇവ എല്ലാംതന്നെ പുരുഷഹൃദയത്തിൽ കാമവാസനയെ ജനിപ്പിയ്ക്കാൻ ശക്തമായിരുന്നു. പൂർവചിത്തി അപ്സരയുടെ യഥാർഥരൂപമിതുതന്നെയാണ്.

അഗ്നീധ്രന്റെ മനം ചലിച്ചു. അദ്ദേഹം അവളോട് ചോദിച്ചു: 'സുന്ദരീ ! നീ ആരാണ് ? ഭഗവാന്റെ മായയാണോ? വിഷയാസക്തനായ എന്നെപ്പോലുള്ളവരെ വേട്ടയാടാൻ ഇറങ്ങിയിരിയ്ക്കുകയാണോ?നീഏതുലോകത്തിൽനിന്ന് വരുന്നു? നിന്റെ ആഹാരമെന്താണ് ? നിന്റെ ചലനങ്ങൾ എന്റെ നേത്രങ്ങളെ ചഞ്ചലിപ്പിയ്ക്കുന്നു. നിന്റെ ഈ സുന്ദരരൂപം തപസ്സിനാൽ പ്രാപ്തമായിട്ടുള്ളതാണോ ? ബ്രഹ്മദേവൻ എന്നിൽ പ്രസന്നനായിട്ട് നിന്നെ എന്റെ അടുത്തയ്ക്ക് പറഞ്ഞയച്ചതാണോ ? ഇനി നിന്നെ ഞാൻ വിടുകയില്ല. എന്തെന്നാൽ എന്റെ കണ്ണുകൾ നിന്നിൽനിന്നും മറ്റെങ്ങും പോകുന്നില്ല. അതിനാൽ നിനക്ക് എവിടെ പോകണമോ അവിടേയ്ക്ക് എന്നേയും കൊണ്ടുപോകുക. നിന്റെസഖിമാരേയും കൂട്ടിക്കൊൾക.' ('ബ്രഹ്മസൂത്രഭാഷ്യ'ത്തിൽ ശങ്കരാചാര്യർ 'സ്മൃതി അഥവാ പൂർവസ്മരണ, അധ്യാസത്തിന്റെ സ്വരൂപമാണ്' എന്നു പറഞ്ഞിട്ടുണ്ട്.)

ഇപ്രകാരം രാജാവ് വിഷയികളെപ്പോലെ പലതും സംസാരിച്ച് ആ അപ്സരയെ സന്തോഷിപ്പിച്ചു. അപ്സരയും രാജാവിന്റെ ബുദ്ധി, ശീലം, രൂപം, പ്രായം, സൗഭാഗ്യം, ഉദാരത ആദിയായ ഗുണങ്ങളാൽ മോഹിതയായി രാജാവൊന്നിച്ച് 1000 സംവത്സരം ഭോഗസുഖങ്ങൾ അനുഭവിച്ചു.

ചുരുക്കത്തിൽ നമ്മുടെ പൂർവകർമങ്ങളുടെ സ്മരണതന്നെയാണ് പുതിയ ഭോഗവാസനകളുടെ കാരണം.

രാജാവിന് പൂർവചിത്തിയിൽ 9 പുത്രന്മാരുണ്ടായി. അതിനുശേഷം അവൾ ബ്രഹ്മലോകത്തേയ്ക്ക് തിരിച്ചുപോയി. ഈ 9 പേരും പ്രായമായപ്പോൾ അവരുടെ പേരോടുകൂടിയ ജംബുദ്വീപിന്റെ 9 ഖണ്ഡങ്ങളെ ഭരിയ്ക്കാൻ തുടങ്ങി. അഗ്നീധ്രന് സംസാരസുഖങ്ങളിൽ തൃപ്തി വരായ്കയാലും, അപ്സരയെ പരമപുരുഷാർഥമായി കരുതുകയാലും അവസാനം ഭോഗസമൃദ്ധമായ പിതൃലോകത്തെ പ്രാപിച്ചു. 9 സഹോദരന്മാരുടേയും വിവാഹം നടന്നു. മൂത്ത പുത്രനായ നാഭി, മേരുപുത്രിയായ മേരുദേവിയെ ആണ് വിവാഹം ചെയ്തത്.

നാഭിയും മേരുദേവിയും പുത്രലാഭത്തിനായി ഏകാഗ്രചിത്തരായി ഭഗവാൻ യജ്ഞപുരുഷനെ യജ്ഞാദികളാൽ തുഷ്ടനാക്കി. ഭഗവാൻ പ്രത്യക്ഷപ്പെട്ടു. അപ്പോൾ ഋത്വിക്കുകൾ ഭഗവാനോട് ഇപ്രകാരം പ്രാർഥിച്ചു: പ്രകൃതി പുരുഷർക്കതീതമായ അവിടത്തെ സ്വരൂപത്തെ പ്രാകൃത നാമരൂപങ്ങളാൽ വർണിയ്ക്കുവാൻ ആർക്കു കഴിയും ! (സഗുണസ്വരൂപവും അനന്തമാകയാൽ അതിന്റെപോലും തുച്ഛമായ ഒരംശത്തെ മാത്രമേ വർണിയ്ക്കാൻ കഴിയൂ.) ഭക്തരുടെ സ്തോത്രങ്ങളും അർച്ചനകളുംകൊണ്ട് അവിടുന്ന് സന്തുഷ്ടനാകുന്നു.അവർക്ക് അനുകൂലനായി ഭവിയ്ക്കുകയും ചെയ്യുന്നു. ഞങ്ങളുടെ യജ്ഞംകൊണ്ട് അവിടുത്തേയ്ക്ക് യാതൊരു ലാഭവുമില്ല. അവിടുന്ന് പരമാനന്ദസ്വരൂപമാകയാൽ അവിടുത്തേക്ക് സമ്പൂർണപുരുഷാർഥങ്ങളുടേയും ഫലം, സർവദാ അഭിന്നഭാവത്താൽ സ്വാഭാവികമായി പ്രാപ്തമാണ്. എങ്കിലും ഞങ്ങൾ സകാമരാകയാൽ ഞങ്ങൾക്ക് അവിടുത്തെ ഉപാസന ചെയ്യേണ്ടിയിരിയ്ക്കുന്നു. അവിടുത്തെ ഗുണങ്ങളെ സ്തുതിക്കുന്നതു മൂലം ഞങ്ങൾക്കാനന്ദമുണ്ടാകുന്നു. അതുകൊണ്ട് ഞങ്ങളുടെ അന്തഃകരണത്തിലെ മാലിന്യങ്ങൾ (രാഗദ്വേഷാദി) ഒഴുകിപ്പോകുന്നു. അതിനാൽ സദാപി അങ്ങയുടെ സ്മരണ ഞങ്ങൾക്കുണ്ടാകുവാൻ അനുഗ്രഹിയ്ക്കണം. ഈ നാഭി എന്ന രാജർഷി, അങ്ങയെപ്പോലുള്ള ഒരു പുത്രനുവേണ്ടി അവിടുത്തെ ഭജിയ്ക്കുന്നു. അങ്ങയുടെ മായാവൈഭവം ദുസ്തരമാണ്.'

ഭഗവാൻ അരുളിച്ചെയ്തു: "നിങ്ങളുടെ പ്രാർഥന ആശ്ചര്യകരമാണ്. എന്നെപ്പോലെ അന്യരാരുംതന്നെയില്ല. അതിനാൽ ഞാൻ തന്നെ അംശത്താൽ നാഭിയുടെ പുത്രനായിട്ടവതരിയ്ക്കാം." ഇപ്രകാരം അനുഗ്രഹിച്ചതിനുശേഷം, ഭഗവാൻ അന്തർധാനം ചെയ്തു. കാലം കുറച്ചു കഴിഞ്ഞു.



ദിഗംബര സന്ന്യാസിമാർക്കും ഊർധ്വരേതസ്സുകളായ മഹർഷിമാർക്കും ധർമത്തെ പ്രകടമാക്കുന്നതിനായി ശുദ്ധ സത്വമയനായ ഭഗവാൻ, 'ഋഷഭൻ' എന്ന നാമധേയത്തിൽ മേരുദേവിയിൽ നിന്നും അവതരിച്ചു. ഭാഗവതത്തിൽ വിവരിച്ചിട്ടുള്ള 24 അവതാരങ്ങളിൽ ഒന്നാണ് ഈ അവതാരം. ജൈനധർമത്തിൽ ഋഷഭദേവനെ ആദ്യത്തെ തീർത്ഥങ്കരനായി പരിഗണിച്ചുവരുന്നു. ആദിമുതല്ക്കേതന്നെ അദ്ദേഹത്തിൽ സമതാ, ജ്ഞാനം, വൈരാഗ്യം തുടങ്ങിയ ഗുണങ്ങൾ പ്രകടമായിരുന്നു. അതുപോലെതന്നെ തേജസ്സ്, ബലം, ഐശ്വര്യം, യശസ്സ്, വീര്യം, ശൂരത്വം ആദിയായ ഗുണഗണങ്ങളും ഉണ്ടായിരുന്നു. അതിനാൽ ഋഷഭനെന്നു നാമകരണം ചെയ്തു. ഒരിക്കൽ ഇന്ദ്രൻ, നാഭിയുടെ രാജ്യത്ത് മഴ പെയ്യിച്ചില്ല. അപ്പോൾ ഋഷഭദേവൻ യോഗമായാവൈഭവത്താൽ തന്റെ അജനാഭഖണ്ഡത്തിൽ മഴ പെയ്യിച്ചു. അചിരേണ നാഭിയും മേരുദേവിയും രാജ്യം ഋഷഭദേവനെ ഏല്പിച്ചിട്ട് ബദരികാശ്രമത്തിലേയ്ക്കു പോയി, തീവ്രതപസ്സുചെയ്ത് സമാധിയോഗത്താൽ ഭഗവാനിൽ ലയിച്ചു.

ഋഷഭദേവൻ ഇന്ദ്രപുത്രി ജയന്തിയെ വിവാഹം ചെയ്തു. അവർക്ക് 100 പുത്രന്മാർ ജനിച്ചു. എല്ലാറ്റിലും മൂത്തയാൾ മഹായോഗിയും ഉത്തമഗുണവാനുമായ ഭരതനായിരുന്നു. ഇദ്ദേഹത്തിന്റെ പേരിൽനിന്നാണ് നമ്മുടെ ദേശത്തിന് ഭാരതവർഷമെന്ന പേരു സിദ്ധിച്ചത്. ഭരതന്റെ ഇളയ 9 പേർ അദ്ദേഹത്തെപ്പോലെ ഗുണവാന്മാരും അനുസരണയുള്ളവരുമായിരുന്നു. അടുത്ത 9 പേർ"നവയോഗികൾ"എന്ന പേരിൽ പ്രസിദ്ധരായി. പരമ ഭാഗവതന്മാരായ അവരുടെ ചരിത്രം 11-ാം സ്കന്ധത്തിൽ 2-ാം അധ്യായത്തിൽ വരുന്നുണ്ട്. ശേഷം 81 പേർ കർമമാർഗ തത്പരരായ ബ്രാഹ്മണരായിത്തീർന്നു.

മഹാജ്ഞാനിയും വൈരാഗ്യനിധിയുമായിരുന്ന ഋഷഭദേവൻ ഒരിയ്ക്കൽ തന്റെ പുത്രന്മാരെ താഴെ കാണും വിധം ഉപദേശിച്ചു:

**നായം ദേഹോ ദേഹഭാജാം നൃലോകേ**
**കഷ്ടാൻ കാമാനർഹതേ വിഡ്ഭുജാം യേ**
**തപോ ദിവ്യം പുത്രകാ യേന സത്വം**
**ശുദ്ധ്യേദ്യസ്മാദ് ബ്രഹ്മസൗഖ്യം ത്വനന്തം.** (5. 5. 1)

**മഹത്സേവാം ദ്വാരമാഹുർവിമുക്തേ-**
**സ്തമോദ്വാരം യോഷിതാം സംഗിസംഗം**
**മഹാന്തസ്തേ സമചിത്താഃ പ്രശാന്താ**
**വിമന്യവഃ സുഹൃദഃ സാധവോ യേ.** (5. 5. 2)

ഹേ പുത്രന്മാരേ ! ഈ മർത്യലോകത്തിൽ മനുഷ്യശരീരം ലഭിച്ചിട്ടുള്ള ജീവികളുടെ കടമ, ഈ ദുഃഖമയമായ വിഷയഭോഗത്തിൽ പെട്ട്കിടക്കുകയല്ല. ഈ ശരീരംകൊണ്ടു തപസ്സുചെയ്ത് അന്തഃകരണം ശുദ്ധമാക്കി ബ്രഹ്മാനന്ദത്തെ പ്രാപിയ്ക്കുകയാണ് ആവശ്യം. മഹാപുരുഷന്മാരുടെ സേവ, മുക്തിയുടെ കവാടമാണ്. സമചിത്തരും, ശാന്തരും,ക്രോധരഹിതരും, സർവരുടേയും മിത്രങ്ങളും, സദാചാരസമ്പന്നരുമാണ് മഹാപുരുഷന്മാർ. എന്റെ ഭക്തന്മാർ സ്ത്രീ, പുത്രൻ, ധനം ആദിയായവയിൽ ആസക്തരാവുകയില്ല. ശരീരത്തിന്റെ നിലനില്പിനാവശ്യമായത്രയുമേ ലോകവ്യവഹാരങ്ങളിൽ ഏർപ്പെടുകയുള്ളു. ലൗകികന്മാർ ഇന്ദ്രിയസുഖങ്ങൾക്കുവേണ്ടി മാത്രമേ കർമം ചെയ്യുകയുള്ളു. ആ ജീവിതം ശരിയല്ല. എന്തെന്നാൽ അപ്രകാരമുള്ള ജീവിതം അസത്തും ആത്മാവിന് ദുഃഖദായകവുമാണ്. കർമം കൊണ്ട് വാസന കുറയുന്നില്ലെന്നു മാത്രമല്ല അടിയ്ക്കടി ശരീരത്തോടുള്ള മമത വർധിക്കുകയും ചെയ്യുന്നു. കർവാസനകൾക്ക് വശീഭൂതമായ ചിത്തം മനുഷ്യരെ വീണ്ടും വീണ്ടും കർമത്തിൽതന്നെ നിമഗ്നരാക്കുന്നു. ഭഗവാൻ വാസുദേവനിൽ പ്രീതിയുണ്ടാകുന്നതുവരെ മനുഷ്യർ ദേഹത്തോടുള്ള ബന്ധത്തിൽനിന്ന് മുക്തി നേടുന്നില്ല. ഇന്ദ്രിയങ്ങളുടെ ചേഷ്ടകൾ മിഥ്യയാണെന്നറിയുന്നതുവരെ അവർ മൂഢന്മാർ തന്നെ. അവർ സ്വയം ബുദ്ധിമാന്മാരാണെന്നു കരുതുകയും, വിവേകഹീനരായി, പ്രാപഞ്ചികസുഖങ്ങൾക്കുവേണ്ടി അനേക ക്ലേശങ്ങൾ അനുഭവിയ്ക്കുകയും ചെയ്യും. ഏതെങ്കിലും മഹാപുരുഷസംഗം ലഭിയ്ക്കുമ്പോൾ കർമവാസനയുടെ ഗ്രന്ഥി (പൂർവചിത്തി) അയയുകയും സംസാരത്തിന്റെ കാരണരൂപമായ അഹങ്കാരത്തെ ത്യജിച്ച് പരമപദത്തെ പ്രാപിയ്ക്കുകയും ചെയ്യുന്നു. അഹങ്കാരരൂപമായ ലിംഗശരീരത്തെ ഇല്ലാതാക്കാൻ താഴെ പറയുന്ന ഉപായങ്ങളുണ്ട്.

1. ഭഗവാനിൽ അചഞ്ചലമായ ഭക്തി 2.തൃഷ്ണാത്യാഗം 3. ദ്വന്ദ്വങ്ങളെ സഹിയ്ക്കുക 4.സംസാരത്തെ ദുഃഖരൂപമായി കാണുക. 5.തപംകൊണ്ടും തത്ത്വജിജ്ഞാസകൊണ്ടും സംസാരചേഷ്ടകളെ പരിത്യജിയ്ക്കുക 6. ഭഗവാനിൽ അർപ്പണബുദ്ധിയോടുകൂടി കർമം ചെയ്യുക. 7.ഭഗവത്കഥകൾ നിത്യവും കേൾക്കുക. 8. ഭഗവദ്ഭക്തന്മാരുമായി സഹവസിയ്ക്കുക 9. ഭഗവാന്റെ ഗുണകീർത്തനം ചെയ്യുക 10. വൈരം ത്യജിയ്ക്കുക; സമതയും ശമവും പരിശീലിയ്ക്കുക. 11. ശരീരത്തിലുംഗൃഹധനാദികളിലും ഞാനെന്നും എന്റേതെന്നുമുള്ളഭാവത്തെ ത്യജിയ്ക്കുക 12.ആത്മവിചാരവും ഏകാന്തസേവനവും ചെയ്യുക 13. ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും സംയമംശീലിയ്ക്കുക 14. ഗുരുവിലും ശാസ്ത്രത്തിലും ഭക്തിശ്രദ്ധകളുണ്ടായിരിയ്ക്കുക 15. ബ്രഹ്മചര്യം പാലിയ്ക്കുക 16. എല്ലായിടത്തും ഭഗവാന്റെ സത്ത കാണുക. 17. യോഗസാധനയും തത്ത്വവിചാരവും ഉണ്ടായിരിയ്ക്കുക (5.5.10 – 13) പിന്നീട് മേൽപറഞ്ഞ സാധനകളിൽനിന്നും ഉപരമിച്ച് സ്വരൂപത്തിൽ നിഷ്ഠ ചെയ്യുക. പ്രജകൾക്കും പുത്രന്മാർക്കും ഇപ്രകാരമുള്ള ഉപദേശം കൊടു

ക്കുക. അവരിൽ ക്രോധം വളരാൻ ഇട കൊടുക്കരുത്. കർമം പുരുഷാർഥമായി കരുതുന്ന അജ്ഞാനികളെ പിന്നേയും കർമത്തിൽ പ്രവൃത്തരാക്കരുത്. കുരുടനെ കുണ്ടിൽ വീഴിയ്ക്കുന്നതുകൊണ്ട് പുരുഷാർഥസമ്പാദനം സാധ്യമല്ല.

**ഗുരുർന്ന സ സ്യാത് സ്വജനോ ന സ സ്യാത്**
**പിതാ ന സ സ്യാജ്ജനനീ ന സാ സ്യാത്**
**ദൈവം ന തത്സ്യാന്ന പതിശ്ച സ സ്യാത്**
**ന മോചയേദ്യഃ സമുപേതമൃത്യും.** (5. 5. 18)

(ഏതൊരാൾ, തലയ്ക്കുമീതേ നിലകൊള്ളുന്ന മൃത്യുവിൽനിന്നും (ഭക്തിയെപ്പറ്റി ഉപദേശിച്ച്) രക്ഷിയ്ക്കുന്നില്ല, ആ ഗുരു ഗുരുവല്ല, സ്വജനം സ്വജനമല്ല, പിതാവ് പിതാവല്ല, മാതാവ് മാതാവല്ല, ഇഷ്ടദൈവം ഇഷ്ടദൈവമല്ല, പതി പതിയല്ല.)

ഈ ഉപദേശത്തിൽ കർമത്തേക്കാൾ ഭക്തിയ്ക്ക് കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നു. ഗീതയിൽ ഭഗവാൻ പറയുന്നു: "ഏതെങ്കിലും അജ്ഞാനികൾ കർമ മാർഗത്തിൽ പ്പെട്ടിരിയ്ക്കുന്നു എങ്കിൽ അവരെ ജ്ഞാനമാർഗത്തിൽ കൊണ്ടുവന്ന് ബുദ്ധിഭേദമുണ്ടാക്കരുത്" എന്ന്. ഇവിടെ ഭാഗവതത്തിൽ പറയുന്നത് അവരെയും കർമമാർഗത്തിൽനിന്നു നിവൃത്തമാക്കണമെന്നാണ്. ശ്രീമദ് ഭാഗവതത്തിന്റെ ഉദ്ദേശം ഏഴുദിവസംകൊണ്ട് മുക്തി സാധിയ്ക്കുക എന്നുള്ളതാണ്. കർമമാർഗാചരണത്താൽ ഏഴുദിവസം കൊണ്ട് ഉദ്ദിഷ്ടഫലസിദ്ധി ഉണ്ടാവുകയില്ല. അതിനും പുറമെ സഞ്ചിത, പ്രാരബ്ധ, ക്രിയമാണകർമങ്ങൾ പെട്ടെന്ന് അവസാനിയ്ക്കുന്നതുമല്ല. കർമത്തിന്റെ ഉടമയായ പ്രമാതാ, (ജീവൻ) അഥവാ അഹങ്കാരം നശിച്ചാലേ കർമവും നശിയ്ക്കുകയുള്ളൂ. ഒരു മനുഷ്യന് മൂന്നു ഭാര്യമാരുണ്ടെന്നു കരുതുക. ആ മനുഷ്യൻ മരിച്ചാൽ അവരിൽ ആരും തന്നെ സധവയായിരിയ്ക്കുന്നില്ല. എന്നപോലെ പ്രമാതാ അഥവാ അഹങ്കാരം നശിച്ചാൽ സഞ്ചിത, പ്രാരബ്ധ, ക്രിയമാണ കർമങ്ങളും ബാക്കിയിരിയ്ക്കുകയില്ല.

ഭഗവാൻ ഋഷഭദേവൻ പുത്രന്മാർക്ക് ഉപദേശം നല്കിയതിനുശേഷം, മൂത്ത പുത്രനായ ഭരതനെ രാജ്യമേല്പിച്ചിട്ട് ദിഗംബരനായി ഭക്തി, ജ്ഞാന, വൈരാഗ്യങ്ങളെപ്പറ്റി ചിന്തിയ്ക്കാൻ തുടങ്ങി. അദ്ദേഹത്തിന് ശരീരമല്ലാതെ യാതൊരു പരിഗ്രഹവും ഇല്ലായിരുന്നു. അവധൂതനായി, മൗനിയായി, ലോകരുടെ ആക്ഷേപ, ആക്രോശങ്ങളൊന്നും അറിയാതെ വിചരിയ്ക്കുവാൻ തുടങ്ങി. മിഥ്യാശരീരത്തോടു ലേശവും മമതയില്ലാതെ, കാര്യകാരണരൂപമായ സമ്പൂർണ ജഗത്തിന്റെ സാക്ഷിരൂപിയായ തന്റെ പരമാത്മസ്വരൂപത്തിൽ സ്ഥിരമായിരുന്നുകൊണ്ട് തനിച്ചു സഞ്ചരിച്ചുകൊണ്ടിരുന്നു.

ജനങ്ങൾ അദ്ദേഹത്തിന്റെ യോഗസാധനയിൽ വിഘ്നമുണ്ടാക്കുന്നു എന്നു കണ്ടപ്പോൾ അജഗരവൃത്തി സ്വീകരിച്ച് ലഭിയ്ക്കുന്നതിനെ ഭക്ഷിച്ചും, ഇരിയ്ക്കുന്ന സ്ഥലത്തുതന്നെ വിസർജനാദികൾ അനുഷ്ഠിച്ചും കഴിയാൻ





തുടങ്ങി. പല അത്ഭുതസിദ്ധികളും അദ്ദേഹത്തിന് സ്വായത്തമായി എങ്കിലും അവയിൽ ശ്രദ്ധിയ്ക്കുകയാകട്ടെ, അവയെ സ്വീകരിയ്ക്കുകയാവട്ടെ ചെയ്തില്ല.

മേൽപ്പറഞ്ഞ പൂർവചിത്തി അപ്സര (പൂർവകർമ സംസ്കാരം) മനുഷ്യർക്ക് സംസാരജീവിതത്തിന് മോഹമുളവാക്കുന്നു. യോഗികളെ യോഗസിദ്ധികളിൽ വ്യാമോഹിതരാക്കുന്നു. ഈ അപകടത്തെ ഭയന്ന് യഥാർഥ മഹാത്മാക്കൾ ഒരിയ്ക്കലും മനസ്സിനെ വിശ്വസിയ്ക്കുന്നില്ല എന്ന് ശുകദേവൻ പറയുന്നു (5.6.2). മഹാദേവൻപോലും ഭഗവാന്റെ മോഹിനീരൂപം കണ്ടപ്പോൾ മോഹിച്ചുപോയി. വ്യഭിചാരിണിയായ സ്ത്രീ, തന്നെ വിശ്വസിയ്ക്കുന്ന ഭർത്താവിനെ കൊലപ്പെടുത്തുവാൻ പോലും ചിലപ്പോൾ തയ്യാറാകുന്നു.എന്നതുപോലെ മനസ്സിനെ വിശ്വസിയ്ക്കുന്നവരെ മനസ്സ്, കാമ, ലോഭാദികളിലേക്കാകർഷിച്ച് അവരുടെ സമസ്ത പുരുഷാർഥങ്ങളേയും നശിപ്പിയ്ക്കുന്നു. കാമ, ക്രോധ, ലോഭ, മദ, ശോക, മോഹാദി ശത്രുക്കളുടെ ആക്രമണത്തിനും, കർമബന്ധനങ്ങൾക്കും മൂലകാരണം മനസ്സാണ്. ഇതുതന്നെയാണ് മായ. ഇതുതന്നെ പൂർവചിത്തിയും.

മനസ്സിന്റെ ചപലതയെ ഭയന്ന് ഭഗവാൻ ഋഷഭദേവൻ അവധൂതവേഷത്തിൽ, തന്റെ ഈശ്വരപ്രഭാവത്തെ മറച്ചുവച്ചുകൊണ്ടു സഞ്ചരിച്ച്, അവസാനം കർണാടകദേശത്തുള്ള ഒരു ഇല്ലിവനത്തിലുണ്ടായ കാട്ടുതീയിൽ തന്റെ ജഡശരീരത്തെ ഭസ്മമാക്കി. ഇവിടെ ശ്രീശുകൻ, പരീക്ഷിത്തിനോടു പറയുന്നു: "കലിയുഗത്തിൽ അധർമം വർധിയ്ക്കുമ്പോൾ കുടകു ദേശത്തിലെ രാജാവായ അർഹതൻ ഋഷഭദേവനെ അനുകരിച്ച് ജൈനധർമം നടപ്പാക്കും."

തന്റെ ജ്ഞാനനിഷ്ഠയ്ക്കു വേണ്ടിയാണ് ഋഷഭദേവൻ അവധൂതവേഷം ധരിച്ചത്. അതിനാൽ അദ്ദേഹം കുളി മുതലായ കാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്നില്ല. ചിലപ്പോൾ ഉന്മത്തനെപ്പോലെയും, ചിലപ്പോൾ പിശാചിനെപ്പോലെയും ഭാവിച്ച് തലമുടിയും പിഴുതു കളഞ്ഞിരിയ്ക്കാം. അതിനെ അനുകരിച്ചാണ് ഇപ്പോഴുള്ള ജൈനധർമത്തിൽ, വെള്ളം അധികമുപയോഗിക്കരുതെന്നും, സന്ന്യാസിമാർ മുടി പിഴുതുവേണം കളയാനെന്നും മറ്റുമുള്ള രീതി വന്നുകൂടിയിരിയ്ക്കുന്നത്. വെള്ളത്തിന് മാർവാഡിൽ വളരെ ക്ഷാമമുള്ളതുകൊണ്ടാണ് ധർമവിചാരത്താൽ സന്ന്യാസിമാർ, ആളുകൾ വെള്ളം അധികം ചിലവാക്കരുതെന്ന് ഉപദേശിച്ചിട്ടുള്ളത്. പിന്നീട് ഈ സ്വഭാവം വളരെ ദൃഢീകരിച്ചിട്ട് ചില ജൈനസന്ന്യാസിമാർ അഭിമാനപൂർവം പറയാറുണ്ട്, "വേണമെങ്കിൽ ചക്ക വേരിലും കായ്ക്കും. ധർമം പുലർത്തുന്നതിൽ നിർബന്ധം വേണം. എന്നെ നോക്കുക. ഞാൻ കുളിച്ചിട്ട് ഇന്നേയ്ക്ക് നാല്പതു വർഷങ്ങളായി." ഇപ്രകാരമുള്ള അഭിപ്രായങ്ങൾ, കുളിയ്ക്കണമെന്നു തോന്നുന്നവരെപ്പോലും കുളിയ്ക്കാതാക്കും. ഈ ആചാരത്തിന്റെ ദൃഢതമൂലം





ഇപ്പോഴും ചില ദേശങ്ങളിൽ വധുക്കൾ, അമ്മായിഅമ്മയോടു ചോദിച്ചനുമതി വാങ്ങിയേ കുളിയ്ക്കാറുള്ളു. വെള്ളം ചിലവാക്കുന്നതിന്റെ പാപം അമ്മായിയമ്മയ്ക്കിരിയ്ക്കട്ടെ എന്നായിരിയ്ക്കാം ഇതിന്റെ സാരം. ഏതൊരു ജലത്തിൽ (വീര്യം)നിന്നാണ് മനുഷ്യരുടെ ഉല്പത്തി ആ ജലംവെറുതെ കളയരുതെന്നും ഈ ആചാരത്തിന്നർഥം കല്പിയ്ക്കാം.

ജൈനധർമത്തിൽ ദേരാവാസിജൈനന്മാർ ഭക്തി മാർഗം കൂടുതൽ ഇഷ്ടപ്പെടുന്നു. അവർ കുളിയ്ക്കുക, മൂർത്തിയുടെ മുമ്പിൽ സാമ്പ്രാണി പുകയ്ക്കുക, ദീപാരാധന നടത്തുക മുതലായവ ചെയ്യാറുണ്ട്. ഭഗവാൻ ധാരാളമായി തന്നിട്ടുള്ള വെള്ളവും പ്രകാശവും ദേരാവാസികൾ ലോഭം കൂടാതെ ഉപയോഗിയ്ക്കാൻ ഭയപ്പെടാറില്ല. സന്ന്യാസിമാർ വായ് മൂടി നടക്കുന്നതും അപൂർവമാണ്. വായ് മൂടുന്നതുകൊണ്ട് ഒരു ഗുണമുണ്ട്. രൂപത്തിന് ആവരണമുള്ളതിനാൽ മോഹം കുറയുന്നു. ഈ കാരണംകൊണ്ടാണ് മഹമ്മദീയസ്ത്രീകൾ മൂടുപടം ധരിയ്ക്കുന്നതും, വടക്കേ ഇന്ത്യയിലെ ഹിന്ദുസ്ത്രീകൾ വസ്ത്രം കൊണ്ട് തലയും മുഖവും മൂടുന്നതും.

ദിഗംബരരായ ജൈനമതക്കാർ ജ്ഞാനമാർഗത്തെയാണ് കൂടുതൽ ഇഷ്ടപ്പെടുന്നത്. അവർ ഋഷഭദേവനെപ്പോലെ അവധൂതവേഷത്തിൽ സഞ്ചരിക്കുകയും, അതികഠിനനിയമങ്ങൾ പാലിയ്ക്കുകയും ചെയ്യുന്നു. ജൈനധർമത്തിലെ ജ്ഞാനത്തിന്റെ ഭൂമിക ഭാഗവതത്തിൽ പറഞ്ഞിട്ടില്ല. ഋഷഭദേവൻ അവരുടെ ആദ്യത്തെ തീർത്ഥങ്കരനായി അറിയപ്പെടുന്നു. ജൈനരുടെ മുഖ്യസാധനകൾ അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, ക്ഷമ, തപം, വീതരാഗത, സത്സംഗം, ശ്രദ്ധ, ദാനം, സമഭാവം വിവേകം, വ്രതം, നിവൃത്തി ഇവയാണ്. അവർ ജീവൻ, അജീവൻ, പാപം, പുണ്യം, ആശ്രവം, സംവരം, നിർജരാ, ബന്ധം, മോക്ഷം എന്നീ ഒമ്പതു തത്ത്വങ്ങളിൽ വിശ്വസിയ്ക്കുന്നു. നിശ്ചയ നയവും വ്യവഹാര നയവും കൊണ്ട് സ്യാദ്വാദീപദ്ധതി മനസ്സിലാക്കുന്നു. അവരുടെ സമയസാരഗ്രന്ഥത്തെ നമ്മുടെ ഗീതപോലെയാണ് കരുതുന്നത്.വേദാന്തത്തിൽ പറയുന്ന ജ്ഞാനത്തിന്റെ ഏഴു ഭൂമികകളെ യോഗവാസിഷ്ഠത്തിൽവിവരിച്ചിട്ടുണ്ട്. ജൈനധർമത്തിൽ പതിനാല് ഭൂമികകൾ പറഞ്ഞിരിയ്ക്കുന്നു.

| | |
|---|---|
| 1. മിഥ്യാദൃഷ്ടി | 8. അപൂർവകരണ |
| 2. സാസ്വാദൻ | 9. അനിവൃത്തിബാദർ |
| 3. സമ്യക് മിഥ്യാദൃഷ്ടി | 10. സൂക്ഷ്മസംപായ |
| 4. അവിരത് മിഥ്യാദൃഷ്ടി | 11. ഉപശാന്തമോഹം |
| 5. ദേശവിരതി | 12. ക്ഷീണമോഹനീയം |
| 6. പ്രമത്തസംയതം | 13.സംയോഗഗുണസ്ഥാനം |
| 7. അപ്രമത്തസംയതം | 14. അയോഗ ഗുണസ്ഥാനം |

ഏതെല്ലാം വിധത്തിൽ സാധകനെ മോഹിപ്പിയ്ക്കുമെന്ന് മേൽപറഞ്ഞ പതിനാലു ഭൂമികകളിൽനിന്നും മനസ്സിലാക്കാം. ഈ ജഗത്ത് ഭഗവാന്റെ സൃഷ്ടിയല്ല എന്നാണ് ജൈനധർമം പറയുന്നത്. ഭഗവാൻ ആനന്ദസ്വരൂപനാകയാൽ അജ്ഞാനവും ദുഃഖവും നിറഞ്ഞ ജഗത്ത് സൃഷ്ടിയ്ക്കുകയില്ല എന്ന് അവർ വിശ്വസിയ്ക്കുന്നു. അതിനാൽ അവർ ചൈതന്യവസ്തുവിനും പുറമെ അന്യവസ്തു (അജീവവസ്തു അഥവാ ജഡവസ്തു)വിനേയും യഥാർഥവസ്തുവായി കരുതുന്നു. ഈ സമ്പ്രദായത്തെ അനൈകാന്തികവാദമെന്നു പറയുന്നു. അജ്ഞാനപൂർണമായ പ്രകൃതിയെ വലിയ തപസ്സു കൊണ്ടേ ജയിയ്ക്കാൻ കഴിയൂ. പ്രകൃതിയിൽ നിന്നും രക്ഷയ്ക്കുള്ള ക്രമത്തെ ഈ 14 ഭൂമികകൾ കാണിയ്ക്കുന്നു.

ഋഷഭദേവന്റെ അവതാരം രജോഗുണികളായ മനുഷ്യർക്ക് മോക്ഷമാർഗത്തെ ഉപദേശിയ്ക്കാൻവേണ്ടിയാണുണ്ടായിട്ടുള്ളത് (5.6.12). അദ്ദേഹം പരമഹംസധർമത്തെ ആചരിച്ചിരുന്നു. അങ്ങനെയുള്ള പരമഹംസന്മാരുടെ കഥകളാണ് ഭാഗവതത്തിൽ വിവരിച്ചിട്ടുള്ളത്. അതിനാൽ ഭാഗവതത്തെ പരമഹംസസംഹിത എന്നു പറയുന്നു. ശുകദേവൻ സ്വയം പരമഹംസനാണ്. അദ്ദേഹം പരീക്ഷിത്തിനോടു പറയുകയാണ്: "ഇപ്രകാരമുള്ള കഥകൾ കേൾക്കുന്നതുകൊണ്ട് മനുഷ്യർക്ക് ഭഗവാൻ വാസുദേവനിൽ അനന്യഭക്തിയുണ്ടാകുന്നു. പല പണ്ഡിതന്മാരും ഭക്തിമാർഗത്തിലുള്ള രസംഹേതുവായി മോക്ഷംപോലും ഇച്ഛിയ്ക്കുന്നില്ല. കാരണം, ഭക്തിമാർഗത്തിൽകൂടി അവർ ഭഗവാന്റെ സ്വന്തമാകുന്നതുകൊണ്ട് അവരുടെ സകല പുരുഷാർഥങ്ങളും സ്വയം സിദ്ധമാകുന്നു. ഹേ, പരീക്ഷിത്തുരാജാവേ ! ഭഗവാൻ ശ്രീകൃഷ്ണൻ അങ്ങയുടേയും യദുക്കളുടേയും വംശങ്ങൾക്ക് പല പ്രാവശ്യം രക്ഷകനായിട്ടുണ്ട്. ചിലപ്പോൾ ഗുരുവും ചിലപ്പോൾ ദൂതനുമായിട്ടുണ്ട്. തന്റെ ഭക്തന്മാർക്കുവേണ്ടി ഭഗവാൻ പല കർമങ്ങളും ചെയ്യുന്നു. അവർക്ക് മോക്ഷത്തേയും പ്രദാനം ചെയ്യുന്നു. എന്നാൽ ഈ ഭക്തിയോഗം അപൂർവം ചിലർക്കേ നൽകാറുള്ളു (5.6.18)

### മുക്തിം ദദാതി കർഹിചിത്സ്മ ന ഭക്തിയോഗം

ഭക്തിമാർഗം എത്രമേൽ കഠിനമാണെന്ന് ഇനിവരുന്ന ഭരതചരിത്രംകൊണ്ടുകാണാം. ഭരതൻ രാജ്യത്തെപ്പോലും ഉപേക്ഷിച്ചെങ്കിലും ഒരു മാനിൽ പ്രീതി ജനിയ്ക്കുകയാൽ അദ്ദേഹത്തിന് മാനായി പിറക്കേണ്ടിവന്നു.സ്നേഹം ആവശ്യമാണ്. പക്ഷേ അതിലും എപ്രകാരമുള്ള മായയാണ് ഉണ്ടാകുന്നത്, പൂർവചിത്തിയുടെ ശക്തി എത്രമാത്രമാണ് എന്നും മറ്റും ഇനി വരുന്ന കഥയിൽ സ്പഷ്ടമാകുന്നുണ്ട്.



# പ്രകരണം രണ്ട്

## ഭരതന്റെ മൂന്നു ജന്മങ്ങൾ

കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞതുപോലെ, സാധുക്കൾ, ചപലമായ മനസ്സിനെ വിശ്വസിയ്ക്കാതെ കഴിയുന്നത്ര ഏകാന്തസ്ഥലത്തു വസിച്ച് സാധനകൾ അനുഷ്ഠിയ്ക്കുന്നു. എങ്കിലും അവിടേയും തങ്ങളുടെ പൂർവസംസ്കാരത്തെ അതിജീവിയ്ക്കുവാൻ കഴിയുന്നില്ല. ഏകാന്തതയിലും പൂർവചിത്തിഅപ്സരയുടെ വലയിൽ എപ്രകാരമാണ് വീണുപോകുന്നതെന്നു കാണിയ്ക്കാൻ ശുകദേവൻ പരീക്ഷിത്തിനോട്, ഋഷഭദേവന്റെ പുത്രനായ ഭരതരാജാവിന്റെ കഥ പറയുകയാണ്.

ഭരതൻ വലിയ ഭഗവദ്ഭക്തനായിരുന്നു. അദ്ദേഹത്തെ മഹാഭാഗവതനെന്നാണ് ഭാഗവതത്തിൽ പറഞ്ഞിട്ടുള്ളത്. (5.7.1) ഋഷഭദേവനുശേഷം ഭരതൻ രാജാവായി. വിശ്വരൂപന്റെ പുത്രി പഞ്ചജനിയെ വിവാഹം ചെയ്തു. താമസാഹങ്കാരത്തിൽനിന്ന്, ശബ്ദ സ്പർശാദി പഞ്ചതന്മാത്രകളുണ്ടായതുപോലെ ഭരതന് പഞ്ചജനിയിൽ 5 പുത്രന്മാരുണ്ടായി. ഭാഗവതത്തിൽ ഇപ്രകാരമുള്ള ഉപമകൾ വരുന്നത് ശ്രദ്ധിച്ചാൽ അവയുടെ അധ്യാത്മഭാവം സ്പഷ്ടമാകും. എല്ലാ ജീവനിലും താമസാഹങ്കാരത്തിൽനിന്ന് ശബ്ദ സ്പർശാദി തന്മാത്രകൾ ഉണ്ടാകുന്നുണ്ട്. രാജസാഹങ്കാരത്തിൽനിന്നും പഞ്ചേന്ദ്രിയങ്ങളും, സാത്വികാഹങ്കാരത്തിൽനിന്ന് ഇന്ദ്രിയങ്ങളുടെ ദേവന്മാരുമുണ്ടാകുന്നു. ഇതെല്ലാം അഹങ്കാരത്തിന്റെ പരിണാമമാണ്. അഹങ്കാരമിരിയ്ക്കുന്നതുവരെ ഇതൊന്നും നിവൃത്തമാകുകയുമില്ല. അതിനാലാണ് ഗീതയിലും അഹങ്കാരം നീക്കണമെന്നു പറഞ്ഞിട്ടുള്ളത്. കർമം ബന്ധനകർത്താവല്ല. പക്ഷെ "ഞാൻ ചെയ്തു" എന്നുള്ള ഭാവമാണ് ബന്ധനത്തിന്റെ ഹേതു. അഹങ്കാരം മൂലപ്രകൃതിയിൽനിന്നുണ്ടാകുന്നു. അനാത്മാവിന്റെ വിചാരംകൊണ്ട് അഹങ്കാരം ജീവിച്ചിരിയ്ക്കുന്നു. സ്ഥിതപ്രജ്ഞന്റെ ലക്ഷണത്തെപ്പറ്റി ഭഗവാൻ അർജുനനോട് ഗീതയിൽ 2-ാം അധ്യായത്തിൽ "മനസ്സിന്റെ സർവകാമങ്ങളും നീങ്ങി, ആത്മാവിൽ ആത്മാവിനാൽ സ്ഥിതനാകുമ്പോൾ സ്ഥിതപ്രജ്ഞദശ പ്രാപ്തമാകുന്നു" എന്നു പറഞ്ഞിരിയ്ക്കുന്നു. സാധാരണ മനുഷ്യർ അനാത്മവിചാരത്തിലിരിയ്ക്കയാൽ ഈ ദശ പ്രാപ്തമാകുന്നില്ല. ഇതിൽ എപ്രകാരമുള്ള വിഘ്നമാണുണ്ടാകുന്നതെന്നു കാണിയ്ക്കാൻ ഭരതചരിത്രം അഞ്ചാം സ്കന്ധത്തിൽ വരുന്നു.

ഭരതചക്രവർത്തി സകല ശാസ്ത്രങ്ങളുടേയും മർമ്മമറിയുന്നവനായിരുന്നു. അദ്ദേഹം വാത്സല്യഭാവത്തോടെ പ്രജാപാലനം ചെയ്തിരുന്നു. വളരെ യജ്ഞങ്ങളും ശുഭകർമങ്ങളും ചെയ്തിരുന്നു. അവയുടെ ഫലം ഭഗവാൻ വാസുദേവനിൽ അർപ്പിച്ചിരുന്നു. കർമഫലം ഭഗവാന് അർപ്പിയ്ക്കണമെന്ന് സൂചിപ്പിയ്ക്കാനാണ്, യജ്ഞത്തിൽ ഹോതാക്കൾ, യജമാനനെക്കൊണ്ട് അടിയ്ക്കടി**"നമമ"**(എനി യ്ക്കല്ല, ഭഗവാനുള്ളതാണ്) എന്നു പറയിയ്ക്കുന്നത്. ഈ കാലത്ത് പല കാരണങ്ങളാലും പണ്ടത്തെപ്പോലെ യജ്ഞങ്ങൾ നടക്കുന്നില്ല. എങ്കിലും നമ്മുടെ പ്രാരബ്ധമനുസരിച്ച് നാം ഏതു കർമം ചെയ്യുമ്പോഴും **"നമമ"** (അതായത് എന്റെയല്ല, ഭഗവാന്റെയാണ്, ഈ കർമത്താൽ ഭഗവാൻ പ്രസാദിയ്ക്കണം) എന്നുള്ള ഭാവന ഉണ്ടായിരിയ്ക്കണം.

ഭരതൻ ഇപ്രകാരമുള്ള ഭാവനയോടെ കർമങ്ങൾ അനുഷ്ഠിച്ചിരുന്നതിനാൽ അദ്ദേഹത്തിന്റെ അന്തഃകരണം പരിശുദ്ധമായിത്തീരുകയും, ഭഗവാൻ വാസുദേവനിലുള്ള ഭക്തി അനുനിമിഷം വർധിച്ചുവരുകയും ചെയ്തു (5. 7. 7). ഇപ്രകാരം പതിനായിരം സംവത്സരം രാജ്യഭാരം ചെയ്തശേഷം സകല സമ്പത്തും പുത്രനെ ഏല്പിച്ചിട്ട് ഹരിഹരക്ഷേത്രത്തിൽ തപസ്സുചെയ്യുന്നതിനായി പോയി. ഇവിടെ 10000 വർഷമെന്നതുവേണമെങ്കിൽ "10 ഇന്ദ്രിയങ്ങൾക്കും ഭോഗങ്ങൾ ലഭിച്ചിരുന്നതുവരെ" എന്നു മനസ്സിലാക്കാം. ഹരിഹരക്ഷേത്രം, ഗണ്ഡകീനദിയുടെ തീരത്താണ്. ആ നദിയിൽ ഉണ്ടാകുന്ന ചക്രാകാരസാളഗ്രാമം പലരും വിഷ്ണുവിന്റെ പ്രതീകമായി പൂജിച്ചുവരുന്നുണ്ട്. സ്ഥിതി നൽകുന്ന തത്ത്വമാണ് വിഷ്ണു. ആത്മാവിൽ സ്ഥിതി നല്കുന്ന ആ തത്ത്വത്തെ സകാമഭക്തർ ഉപാസിച്ച് പല സിദ്ധികളും പ്രാപ്തമാക്കുന്നു.

ഹരിഹരക്ഷേത്രത്തിലെ പുലഹാശ്രമത്തിൽ ഏകാന്തമായിരുന്ന്, ഫലമൂലാദികൾ കഴിച്ച് ഭഗവാനെ ഭജിയ്ക്കയാൽ ഭരതന്റെ അന്തഃകരണം സകല വിഷയവാസനകളിൽനിന്നും മുക്തമായി നവമായ ആനന്ദത്തെ അനുഭവിച്ചു (5. 7. 11.). ആ ആനന്ദപ്രവാഹത്താൽ രോമാഞ്ചവും ആനന്ദാശ്രുവും ഉണ്ടായി. ഭഗവത്ചരണാരവിന്ദങ്ങളുടെ ധ്യാനത്താൽ ഭക്തി വർധിച്ച്, പരമാനന്ദപൂർണമായ ഹൃദയത്തിൽ ബുദ്ധി വിലീനമായിപ്പോകയാൽ, നിയമപൂർവം ചെയ്തുപോന്ന പൂജാദികൾകൂടി നിന്നുപോയി (5. 7. 13). ഇത് പ്രേമഭക്തിയുടെ ലക്ഷണമാണ്. ഇപ്രകാരമുള്ള ഭക്തിയോടുകൂടി, ഭക്തിപുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളും ഉണ്ടായിരിയ്ക്കേണ്ടതത്യാവശ്യമാണ്. അതു രണ്ടുമില്ലെങ്കിൽ, അഥവാ ക്ഷീണാവസ്ഥയിലായാൽ ഭക്തി കരഞ്ഞുകൊണ്ടിരിയ്ക്കുമെന്ന് ശ്രീമദ് ഭാഗവത മാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ട്. ജ്ഞാനത്തിന് ഗായത്ര്യുപാസന ഉപയോഗിയാണെന്നുള്ളതിനാൽ ഭരതരാജാവ് നിത്യവും രാവിലെ സ്നാനാനന്തരം പുരുഷോത്തമഭഗവാനെ താഴെപറയുംവിധംപ്രാർഥിച്ചിരുന്നു.

"സൂര്യഭഗവാന്റെ കർമഫലദായകതേജസ്സ് പ്രകൃതിയ്ക്കും ഉപരിയാണ്. അദ്ദേഹം മനസ്സുകൊണ്ട് ഈ



ഭൂമിയെ സൃഷ്ടിച്ച്, ഈ വിശ്വത്തിൽ അന്തര്യാമിരൂപത്തിൽ പ്രവേശിച്ച് തന്റെ ചിത്(ജ്ഞാന)ശക്തിയാൽ, സുഖേച്ഛുക്കളായ ജീവികളെ രക്ഷിയ്ക്കുന്നു. ഈ ബുദ്ധിപ്രവർത്തക തേജസ്സിനെ ഞാൻ ശരണം പ്രാപിയ്ക്കുന്നു."

സപ്താഹം വായിയ്ക്കുമ്പോൾ ആദ്യദിവസം കപിലോപാഖ്യാനവും, രണ്ടാം ദിവസം ഭരതോപഖ്യാനവും വരുന്നു. കപിലാഖ്യാനം ശ്രവിച്ച് ഭക്തിയുടെ പുത്രനായ ജ്ഞാനത്തേയും, ഭരതാഖ്യാനം കേട്ട് ഭക്തിയുടെ രണ്ടാമത്തെ പുത്രനായ വൈരാഗ്യത്തേയും ജാഗ്രത്താക്കണം. വൈരാഗ്യത്തെക്കൂടാതെ ജ്ഞാനം സ്ഥിരമായിരിയ്ക്കുകയില്ല. ഇത് ഭരതാഖ്യാനത്തിൽ സ്പഷ്ടമാക്കുന്നുണ്ട്. ഈ കഥ മുഴുവൻ കേൾപ്പിച്ചശേഷം ശ്രീശുകൻ പരീക്ഷിത്തിനോടു പറയുന്നു, 'രാജർഷി ഭരതന്റെ മാർഗം വളരെ പ്രയാസമേറിയതാണ്. അദ്ദേഹം യൗവനാവസ്ഥയിൽതന്നെ സ്ത്രീ, പുത്ര, മിത്രങ്ങളേയും രാജ്യലക്ഷ്മിയേയും ത്യജിച്ചവനാണ്. മനുഷ്യൻ ജനിയ്ക്കുമ്പോൾ ആരും ബന്ധുക്കളായിട്ടില്ല. മരിയ്ക്കുമ്പോഴത്തെ അവസ്ഥയും അതുതന്നെ. പക്ഷെ ഇടയ്ക്ക് ബന്ധുമിത്രാദികൾ കൂടാതെ കഴിയാത്തവിധം മായ വന്നുകൂടുന്നു.' അർജുനനും ബന്ധുക്കളെ മറക്കാൻ പ്രയാസമായിരുന്നു. ഉദ്ധവരും, ഏകാദശ സ്കന്ധത്തിൽ, ബന്ധുക്കളോടുള്ള മമത വിടാൻ വളരെ പ്രയാസമാണെന്നു ഭഗവാനോടു പറയുന്നുണ്ട്. പക്ഷെ ഭരതൻ ഇതെല്ലാം ഉപേക്ഷിച്ചവനാണ്. അദ്ദേഹത്തിന്റെ വൈരാഗ്യത്തെപ്പററി ഭാഗവതത്തിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു:

**യോ ദുസ്ത്യജാൻ ക്ഷിതിസുത സ്വജനാർഥദാരാൻ**
**പ്രാർഥ്യാം ശ്രിയം സുരവരൈഃ സദയാവലോകാം**
**നൈച്ഛൻ നൃപസ്തദുചിതം മഹതാം മധുദ്വിട്-**
**സേവാനുരക്തമനസാമഭവോഽപി ഫല്ഗുഃ** (5.14.45)

(ഉപേക്ഷിയ്ക്കുവാൻ കഴിയാത്ത പൃഥ്വി, പുത്രൻ, സ്വജനം, സമ്പത്ത്, ശ്രീ, ലക്ഷ്മി ആദിയായി ദേവകൾപോലും ഇച്ഛിയ്ക്കുന്ന വൈഭവങ്ങളെ ഭരതൻ അല്പംപോലും, ആഗ്രഹിച്ചില്ല. അത് അദ്ദേഹത്തിന് യോഗ്യംതന്നെയായിരുന്നു. എന്തെന്നാൽ ഭഗവാന്റെ സേവയിൽ അനുരക്തന്മാരായ മഹാപുരുഷന്മാരുടെ ചിത്തത്തിൽ മോക്ഷംപോലും അത്യന്ത തുച്ഛമാണ്.)

ഇവിടെ ഭക്തിയ്ക്ക് മോക്ഷത്തെക്കാൾ പ്രാധാന്യം കല്പിച്ചിരിയ്ക്കുന്നു. ഭക്തന്മാർ ഭഗവാന്റെ മായയെ സത്യമായി കരുതുന്നു. മായയെ സത്യമായി കരുതിയാൽ മോക്ഷം ലഭിയ്ക്കുന്നില്ല. അതിനാൽ ഭഗവാന്റെ അനുഗ്രഹത്തോടെ മായയിൽ ഭഗവാനേയും, ഭഗവാനിൽ മായയേയും കാണത്തക്ക അവസ്ഥ ഭക്തന്മാർ ആവശ്യപ്പെടുന്നു. ഈ സാധന എത്ര കഠിനമാണെന്ന് ഭരതന് മാനിലുണ്ടായ മോഹം കാണിയ്ക്കുന്നു.

ജ്ഞാനികൾ മായയെ സത്യമായി കരുതാറില്ല. മായയിൽ നിന്നുള്ള മോക്ഷംതന്നെയാണ് സാക്ഷാൽ മോക്ഷം. ആത്മാവ് സദാ മുക്തമാണ്. അതിനാൽ ആത്മാവിന് മുക്തി ആവശ്യമില്ല. പക്ഷെ അനാത്മാവിന്റെ കല്പിതബന്ധം, ജീവനെ അജ്ഞാനദശയിലേയ്ക്കു കൊണ്ടുവരുന്നതിനാൽ, ജ്ഞാനംകൊണ്ട് ആത്മാവിനെ മോചിപ്പിയ്ക്ക ണം. അതിനാൽ ജ്ഞാനമാർഗത്തിൽ മോക്ഷശബ്ദം കൂടുതലായി ഉപയോഗിച്ചിരിയ്ക്കുന്നു. ഇതിനെപ്പററിയുള്ള കൂടുതൽ വിവരം 11-ാം സ്കന്ധത്തിൽ വരും. ഭക്തിമാർഗത്തിൽ മൂലപ്രകൃതിയെ സത്യമായി കരുതുന്നതുകൊണ്ട്, പ്രകൃതിയെ രൂപാന്തരം ചെയ്യുന്നതിൽ കൂടുതൽ നിഷ്കർഷ കാണിച്ചിരിയ്ക്കുന്നു. അതിന് ജീവന്റെ ശരണാഗതി ആവശ്യമാണ്. ആ ശരണാഗതിയുടേയും അനുഗ്രഹത്തിന്റേയും യഥാർഥസ്വരൂപം ദശമസ്കന്ധത്തിൽ രാസലീലയിൽ വരും.

ഈ ദശ പ്രാപ്തമാകുന്നതിനു മുൻപായി സാധനയിൽ എങ്ങനെയെല്ലാമുള്ള വിഘ്നങ്ങൾ ഉണ്ടാകുമെന്നതിനെപ്പറ്റി ഇനി ശുകദേവൻ പരീക്ഷിത്തിനോട്, ഭരതന്റെ കഥാദ്വാരാ ഉപദേശിയ്ക്കുന്നു. പരീക്ഷിത്തിന് 7 ദിവസം കൊണ്ട് ജ്ഞാനനിഷ്ഠ ഉണ്ടാകേണ്ടതിനാൽ

യാതൊരിച്ഛയും അദ്ദേഹത്തിൽ ഉണ്ടാകാതിരിയ്ക്കേണ്ടതുണ്ട്. അതിനുവേണ്ടി ഈ പരമഹംസസംഹിതയെ ശുകദേവൻ തുടർന്നുപദേശിയ്ക്കുന്നു. രാജാക്കന്മാരുടെ ദൃഷ്ടാന്തങ്ങൾ വിവരിച്ച്, രാജസപ്രകൃതി മോക്ഷത്തിനുതകുകയില്ലെന്ന് പരീക്ഷിത്തിന് കാണിച്ചുകൊടുക്കുന്നു.

ഒരു ദിവസം ഭരതൻ ഗണ്ഡകീനദിയിൽ കുളിച്ച്, നിത്യനൈമിത്തിക കർമങ്ങളിൽനിന്നും നിവൃത്തനായി, ജലമധ്യത്തിൽ മൂന്നു മുഹൂർത്തംവരെ ഇരുന്ന് 'ഓം'കാരമന്ത്രം ജപിയ്ക്കുകയായിരുന്നു. ആ സമയം, ഗർഭിണിയായ ഒരു പെൺമാൻ വെള്ളംകുടിക്കുന്നതിന് അവിടെ വന്നു. വെള്ളം കുടിച്ചുകൊണ്ടിരുന്നപ്പോൾ അത് ഒരു സിംഹഗർജനം കേട്ടു ഭയന്ന് നാലുപാടും നോക്കി നദിയുടെ അക്കരയ്ക്ക് പ്രാണരക്ഷാർഥം ചാടി. ഭയംകൊണ്ടും, ശരീരായാസംകൊണ്ടും ഗർഭിണിയായിരുന്ന ആ മാൻ പ്രസവിച്ചു. ശിശു നദീജലത്തിൽ വീണുകീഴ്പോട്ടൊഴുകി. മറുകരപറ്റിയ മാൻപേട, ശ്രമാധിക്യവും ഭയവുംമൂലം അടുത്തുണ്ടായിരുന്ന ഒരു ഗുഹയിൽ എത്തി അവിടെക്കിടന്നു മരിച്ചു.

ഇതെല്ലാം കണ്ടുകൊണ്ടിരുന്ന രാജർഷി ഭരതന് നിസ്സഹായയായ ആ മാൻകുട്ടിയിൽ, സ്വജനങ്ങളോടെന്നപോലെ സ്നേഹം തോന്നുകയാൽ അതിനെ എടുത്ത് ആശ്രമത്തിലേയ്ക്കു കൊണ്ടുപോന്നു. ക്രമേണ അതിനെ വളർത്തുന്ന ഭാവനയാൽ അഭിമാനം ജനിച്ചു. മാൻകുട്ടിയെ വളർത്തുന്നതിലും, ദുഷ്ടമൃഗാദികളിൽനിന്ന് അതിനെ രക്ഷിയ്ക്കുന്നതിലും, ലാളിയ്ക്കുന്നതിലും കൂടുതൽ കൂടുതൽ മനസ്സു വയ്ക്കുകയാൽ യമനിയമാദികളും, ഭഗവത്പൂജാദി



കളും മുടങ്ങാൻ തുടങ്ങി. അദ്ദേഹം ഇപ്രകാരം വിചാരിയ്ക്കാൻ തുടങ്ങി: "എന്തു കഷ്ടം ! ഈ പാവം മാൻകുട്ടി, കഷ്ടകാലത്താൽ സ്വജനങ്ങളെ വേർപെട്ട് എന്നെ ശരണം പ്രാപിച്ചിരിയ്ക്കുന്നു. എന്നെ മാതാവും, പിതാവും, സഹോദരനും, ബന്ധുവും എല്ലാമായി കരുതുന്നു. ഇത് എന്നെയല്ലാതെ വേറെ ആരെയും അറിയുന്നില്ല. എന്നെ മാത്രമേ വിശ്വാസമുള്ളു. ശരണം പ്രാപിച്ചവരെ ഉപേക്ഷിച്ചാലുണ്ടാകുന്ന പാപം എനിയ്ക്കറിയാം. അതിനാൽ ഇതിന്റെ പാലന പോഷണാദികൾ എന്റെ കടമയാണ്. ശാന്തചിത്തരും ദയാലുക്കളുമായവർ ഇപ്രകാരമുള്ള ശരണാഗതരെ രക്ഷിയ്ക്കുന്നതിന് സ്വാർഥത്തെ ത്യജിയ്ക്കേണ്ടതാണ്."

ഇപ്രകാരം മാൻകുട്ടിയിൽ ആസക്തി വർധിച്ച്, സ്നേഹപാശത്താൽ ബന്ധിതചിത്തനായ ഭരതർഷി, ഉണ്ണുമ്പോഴും, ഉറങ്ങുമ്പോഴും, നടക്കുമ്പോവും, ഇരിയ്ക്കുമ്പോഴും, എന്നുവേണ്ടാ, ഏതു പ്രവൃത്തി ചെയ്യുമ്പോഴും മാൻകുട്ടിയെ പിരിയാതെ കൊണ്ടുനടന്നു. വനത്തിൽ വിറക്, ഫല മൂലാദികൾ ഇവ കൊണ്ടുവരാൻ പോകുമ്പോഴും മാൻകുട്ടിയെക്കൂടി കൊണ്ടുപോയിരുന്നു. ചിലപ്പോൾ മോഹാധിക്യത്താൽ അതിനെ ചുമലിലും എളിയിലും വഹിച്ചുകൊണ്ട് നടക്കുകയും, മടിയിൽ കിടത്തി ലാളിയ്ക്കുകയും ചെയ്തു. സന്ധ്യാപൂജാദികൾ ചെയ്യുന്ന സമയങ്ങളിൽപോലും ഇടയ്ക്കിടെ എഴുന്നേറ്റുപോയി അതിനെ നോക്കിയിരുന്നു. ഒരിയ്ക്കൽ മാനിനെ കുറച്ചുനേരത്തേയ്ക്ക് കാണാതായപ്പോൾ ഭരതൻ ഇപ്രകാരം വിലപിയ്ക്കാൻ തുടങ്ങി: "ഇനി ഞാൻ അവനെ എപ്പോഴാണ് കാണുക ? വല്ല കടുവയോ ചെന്നായോ അതിനെ ഭക്ഷിച്ചിരിയ്ക്കുമോ? അവൻ എപ്പോൾ തിരിച്ചുവന്ന് എനിയ്ക്ക് ആനന്ദം നൽകും? ഞാൻ ധ്യാനനിമഗ്നനായിരിയ്ക്കുമ്പോൾ അവൻ അടുത്തുവന്ന് കൊമ്പുകൊണ്ട് എന്നെ എങ്ങനെ ചൊറിഞ്ഞിരുന്നു!" ഈദൃശചിന്തകളാൽ അദ്ദേഹം ഭഗവാന്റെ ആരാധനാകർമങ്ങളിൽനിന്നും, യോഗമാർഗത്തിൽനിന്നും ഭ്രഷ്ടനായിപ്പോയി. തന്റെ പ്രാരബ്ധകർമം, മാൻകുട്ടിയിലുള്ള ആസക്തിയുടെ രൂപത്തിൽ ഭരതൻ അനുഭവിച്ചു എന്ന് സമാധി ഭാഷയിൽ ചുവടെ ചേർക്കുന്ന ശ്ലോകത്തിൽ പറഞ്ഞിരിയ്ക്കുന്നു:

**ഏവമഘടമാനമനോരഥാകുലഹൃദയോ മൃഗദാരകാ-**
**ഭാസേന സ്വാരബ്ധകർമ്മണാ യോഗാരംഭണതോ**
**വിഭ്രംശിതഃ.** (5-8-26)

(ഇതുതന്നെയാണ് പ്രാരബ്ധം. അല്ലെങ്കിൽ, പുത്രാദികൾ മോക്ഷമാർഗത്തിലുള്ള വിഘ്നങ്ങളാണെന്നറിഞ്ഞ് ദുസ്ത്യജങ്ങളായ അവയെ ത്യജിച്ചവന് മൃഗജാതിയിലുള്ള ഒരു മാൻകുട്ടിയിൽ എങ്ങനെ ആസക്തി ഉണ്ടായി ?)

ഇപ്രകാരം യോഗമാർഗത്തിലുണ്ടായ വിഘ്നത്തിന് ഭരതൻ അധീനനായി. എലിയുടെ മാളത്തിൽ സർപ്പം വന്നെത്തിയപോലെ ഭരതന്റെ സാധനകളിൽ തടസ്സമുണ്ടായി. ഒടുവിൽ മൃത്യു ഉപസ്ഥിതമായപ്പോൾ, തന്റെ അടുത്തിരുന്ന മാനിനെ കണ്ട്, പുത്രസമാനം ആസക്തിപൂണ്ട് ദുഃഖിച്ചതുമൂലം അദ്ദേഹം അടുത്ത ജന്മം മാനായി ജനിയ്ക്കേണ്ടിവന്നു. എങ്കിലും തന്റെ പൂർവജന്മ വൃത്താന്തങ്ങൾ ഓർമ വരികയാൽ തെറ്റു മനസ്സിലാക്കി, മാനിന്റെ ശരീരത്തിലിരുന്നുകൊണ്ട് പശ്ചാത്താപപൂർവം ഇങ്ങനെ വിചാരിച്ചു: "ഞാൻ വിവേകികളുടെ മാർഗത്തിൽനിന്നും ഭ്രഷ്ടനായിപ്പോയി. കഷ്ടം! സർവവിധമായ ആസക്തികളേയും ത്യജിച്ച് ഞാൻ വനത്തിൽ ഏകാന്തമായിരുന്ന് ആത്മജ്ഞാനം പ്രാപ്തമാക്കി, എന്റെ ചിത്തത്തെ ഭഗവാൻ വാസുദേവനിൽ ചേർത്ത്, ഭഗവാന്റെ ഗുണഗണങ്ങളെ കേൾക്കുക, കീർത്തിയ്ക്കുക, മനനം ചെയ്യുക ആദിയായവയാൽ അദ്ദേഹത്തെ ആരാധിച്ചു. ഓരോ നിമിഷവും ഞാൻ അവധാനതയോടെ ഭഗവത്ചിന്തയിൽ കഴിച്ചുകൂട്ടി. പക്ഷെ എന്റെ മൂഢതയാൽ ആ ചിത്തം, ഒരു മാൻകുട്ടിയുടെ സംസർഗംകൊണ്ട് പതിതമായിപ്പോയി."

ആത്മജ്ഞാനികളായാൽപോലും സംസർഗത്തിൽ എത്ര ശ്രദ്ധിയ്ക്കണമെന്ന് ഈകഥ കാണിയ്ക്കുന്നു. ഭരതന് പരോക്ഷജ്ഞാനമേ ഉണ്ടായിരുന്നുള്ളു എന്ന് ഇതുകൊണ്ടനുമാനിയ്ക്കാം.ദൃഢമായ അപരോക്ഷ ജ്ഞാനമുണ്ടായവന് " ദ്വൈതം" ഉണ്ടാവുകയില്ല. ആ മഹത്തായ ജ്ഞാനം തന്റെ അടുത്ത ജന്മമായ ജഡഭരതനുണ്ടായിരുന്നു. അത് അദ്ദേഹത്തിന്റെ അവസാനജന്മവുമായിരുന്നു. (5.9.23)

തത്ത്വജ്ഞാനത്തോടൊപ്പം, വാസനാക്ഷയവും, മനോനാശവും ആവശ്യമാണെന്നു ശാസ്ത്രകാരന്മാർ വിശ്വസിയ്ക്കുന്നു. അതുകൂടാതെ നിഷ്ഠയുണ്ടാകുകയില്ല. ജീവൻമുക്തിയും, വിദേഹമുക്തിയും തമ്മിൽ വിരോധമില്ലെങ്കിലും, ജീവൻമുക്തിയ്ക്കും പ്രവൃത്തിയ്ക്കും തമ്മിൽ വിരോധമുണ്ട്. ശ്രീകൃഷ്ണനേയും ശ്രീരാമനേയുംപോലുള്ളവർക്കേ പ്രവൃത്തിയ്ക്കിടയിലും ജീവൻമുക്തദശ സൂക്ഷിയ്ക്കാൻ കഴിയൂ. "ജീവൻമുക്തിവിവേകം" എന്ന ഗ്രന്ഥത്തിന്റെ കർത്താവായ വിദ്യാരണ്യസ്വാമികളുടെ മതപ്രകാരം, "വിദേഹമുക്തി" പ്രാപ്തമാകേണ്ടവർ, വിവിദിഷാസന്ന്യാസമെടുത്ത്, ആത്മസാക്ഷാത്കാരം (സത്വാപത്തി) എന്ന ഭൂമികവരെ എത്തണമെന്നാണ്. ഈ നാലാമത്തെ ഭൂമികയിലും, മനോനാശവും വാസനകളുടെ സമ്പൂർണ ക്ഷയവുമുണ്ടാകുന്നില്ല. ജ്ഞാനോദയത്തിനു മുമ്പ് ഏതു കർമത്താൽ ശരീരമെടുത്തോ ആ കർമങ്ങൾ അവയുടെ ഫലം നൽകാൻ വരുന്നതിനെയാണ് പ്രാരബ്ധകർമമെന്നു പറയുന്നത്. അതു മാനിന്റെ സ്വരൂപമാണ്. ഏതു ഭാവനയോടെ ഏതേതു കർമങ്ങൾ മുമ്പു ചെയ്തോ, ആ ഭാവന ഉണ്ടാക്കാൻ ആ കർമങ്ങൾ പ്രയത്നിക്കുന്നു. ഭരതനിൽ ദയ



യുടെ അംശമുണ്ടായിരുന്നു. അതിനാൽ വനത്തിൽ പോയതിനുശേഷവും, "ഞാനല്ലാതെ ഈ മാനിനെ ആരു രക്ഷിയ്ക്കും" എന്നുള്ള അപ്രശസ്തരാഗം അദ്ദേഹത്തിനുണ്ടായി. തത്ഫലമായി വീണ്ടും അഭിമാനം വന്നുകൂടി. 4-ാമത്തെ ഭൂമികയിൽ എത്തിയ ജ്ഞാനികൾ പ്രാരബ്ധ കർമഫലത്തിൽ വിശ്വസിയ്ക്കുന്നില്ല. അവയുടെ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്നു എങ്കിലും അതിൽ അവർക്ക് സത്യത്വബുദ്ധി ഉണ്ടാകുന്നില്ല. ഇപ്രകാരമുള്ള ബുദ്ധി, ശരീരാവസാനംവരെ ഉണ്ടാവുകയും, വിപരീതഭാവന ജനിയ്ക്കാതിരിയ്ക്കുകയും ചെയ്താൽ അവർക്ക് തീർച്ചയായും വിദേഹമുക്തി ലഭിയ്ക്കും. ശരീരം ഇരിയ്ക്കുന്നതുവരെ, പ്രാരബ്ധത്തിന്റെ ശക്തിപോലെ മനസ്സിലും പ്രാണനിലും വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുമെന്നുള്ളതിനാൽ നിഷ്ഠ ഉണ്ടാകാൻ പ്രയാസമായിരിയ്ക്കും. അതുകൊണ്ട് ജാഗ്രത പാലിയ്ക്കാത്തപക്ഷം ഭരതനു പറ്റിയപോലെ സംഭവിയ്ക്കാനിടയാകും.

വിദ്യാരണ്യസ്വാമികൾ പറയുന്നു, 'സാധകൻ രാഗദ്വേഷമുള്ളവനും, മനസ്സുകൊണ്ടുപോലും കനകത്തേയും കാന്തയേയും ത്യജിയ്ക്കാൻ കഴിയാത്തവനും ആയിരുന്നിട്ടും, താൻ "ജനകനെപ്പോലെ" ജീവന്മുക്തനാണെന്നഭിമാനിയ്ക്കുന്ന ലോകവഞ്ചകൻ രണ്ടു കാലുള്ള കഴുതയാണ്. ആത്മജ്ഞാനമുണ്ടായാൽ മനോനാശത്തിനും, വാസനാക്ഷയത്തിനും വേണ്ടി വിദ്വത്സന്ന്യാസം സ്വീകരിയ്ക്കണം. അങ്ങനെ "തുരിയ" എന്ന 7-ാം ഭൂമികയിൽ എത്താൻ ശ്രമിയ്ക്കണം.' ജനകന്റെ ഗുരുവായ യാജ്ഞവല്ക്യനും വിദ്വത്സന്ന്യാസംസ്വീകരിച്ചിരുന്നു. വിവിദിഷാസന്ന്യാസം, ജ്ഞാനത്തിന്റെ ഉല്പത്തിയ്ക്കും, വിദ്വത്സന്ന്യാസം ജ്ഞാനരക്ഷയ്ക്കും വേണ്ടിയുള്ളതാണ്. വിവിദിഷാസന്ന്യാസത്തിന് കാവി ഉടുക്കേണ്ടതാവശ്യമാണ്. അതുകൊണ്ട്, ആത്മജ്ഞാനപ്രാപ്തിക്കു സഹായകമായവിധം വെളിയിലേയ്ക്കുള്ള വിക്ഷേപങ്ങൾ കുറഞ്ഞുകിട്ടും. പക്ഷെ, ജ്ഞാനപ്രാപ്തിക്കുശേഷം, നിഷ്ഠയ്ക്കുവേണ്ടിയുള്ള വിദ്വത്സന്ന്യാസത്തിന് കാവി ആവശ്യമില്ല. എന്നാൽ പ്രവൃത്തി കുറഞ്ഞിരിയ്ക്കേണ്ടതാവശ്യമാണ്. വാസ്തവത്തിൽ ബാഹ്യമായ സംസാരത്തെ ഉപേക്ഷിയ്ക്കുന്നതിനേക്കാൾ നമ്മുടെ ഉള്ളിലെ സംസാരത്തെ കളയേണ്ടതാണ് അത്യാവശ്യം. അതെത്രത്തോളം സാധിയ്ക്കുന്നുവോ അത്രകണ്ട് ബാഹ്യമായ ത്യാഗവും ആവശ്യ മാണ്.

ഭരതൻ രാജ്യമുപേക്ഷിച്ച് വനത്തിൽ പോയിട്ടും മാനിന്റെ സംഗത്താൽ അവിടെയും സംസാരംപോലുള്ള ഒരന്തരീക്ഷം *Atmosphere* സംജാതമായി. അതിനാൽ ദിനം പ്രതി നമ്മുടെ വൈരാഗ്യം വർധിയ്ക്കുന്നുണ്ടോ എന്ന് എപ്പോഴും നിരീക്ഷിച്ചുകൊണ്ടിരിയ്ക്കണം. സാധുക്കൾക്ക് പുത്രേഷണയും വിത്തേഷണയും വിടാൻ എളുപ്പമാണ്; പക്ഷേ, ലോകേഷണ വിടാൻ പ്രയാസമുണ്ടെന്ന് ശ്രീരാമകൃഷ്ണപരമഹംസർ പറയാറുണ്ടായിരുന്നു. ഈ കാലത്ത് സമാജസേവ ചെയ്യാൻ പലർക്കും ആഗ്രഹമുണ്ട്. പക്ഷെ അതിൽനിന്നും ഉണ്ടാകാവുന്ന സംഗദോഷത്തെപ്പറ്റി സൂക്ഷിയ്ക്കാതിരുന്നാൽ ഭരതന്റെ അനുഭവമുണ്ടാകാൻ ഇടവരും. സമാജസേവ തുടങ്ങിയശേഷം പഴയപോലെ ഭക്തി പാലിയ്ക്കാൻ സാധിയ്ക്കുന്നില്ലെന്നും സേവ ഭക്തിഭാവത്തിൽ ചെയ്യാൻ സാധിയ്ക്കുന്നില്ലെന്നും പല സമാജസേവകരും സമ്മതിയ്ക്കുന്നുണ്ട്. മഹാത്മാഗാന്ധി, 12. 5. 46 - ലെ ഹരിജൻ പത്രത്തിൽ (*P.* 135) ഇങ്ങനെ എഴുതി: 'മനുഷ്യർ കുടുംബത്തിൽ ഇരുന്നാൽ - എത്രതന്നെ കാമനകൾ കുറഞ്ഞിരുന്നാലും, അത് അവരുടെ അനന്യസാധനയിൽ വിഘ്നമുണ്ടാക്കും. ആ സ്ഥിതിയ്ക്ക്, ഞാൻ സ്വീകരിച്ചിരിയ്ക്കുന്ന ഈശ്വരന്റെ ഈ ആദേശത്തിൽ അനന്യ നിഷ്ഠയെ പാലിയ്ക്കുക എന്നത് വലിയ ഒരു അഗ്നി പരീക്ഷ തന്നെയാണ്. ഈ പരീക്ഷണത്തിൽനിന്നും ഞാൻ എങ്ങനെ വെളിയിൽ വരുമെന്നുള്ളത് കണ്ടുതന്നെ അറിയണം.' ഇതിൽനിന്നും ഗാന്ധിജിപോലും ആ സമയംവരെ അനന്യഭാവത്തെ സ്വാധീനമാക്കിയിരുന്നില്ലെന്നു നമുക്കു കാണാം.

പ്രാരബ്ധമനുസരിച്ച് ധ്യാനത്താലുള്ള ലാഭം കൂടിയും കുറഞ്ഞുമിരിയ്ക്കും. വൃത്തി, ബ്രഹ്മാകാരമായി ആ സ്ഥിതി വിടാൻ ഇഷ്ടപ്പെടാതെവന്നാൽ ധ്യാനം ശരിയായി എന്നു പറയാം. തത്ത്വജ്ഞാനത്തിന്റെ ശക്തിയെക്കാൾ പ്രാരബ്ധത്തിന്റെ ശക്തി കൂടുതലായി തോന്നുന്നു എങ്കിൽ അവരിൽ മനസ്സും വാസനയും വേണ്ടവിധം ഉപശമിച്ചിട്ടില്ലെന്ന് അറിയണം. അപ്രകാരമുള്ളവർ, മനസ്സിന്റെ സങ്കല്പങ്ങൾ കുറയാനും വാസനകൾ ക്ഷയിയ്ക്കാനും വേണ്ട ഉപായം നോക്കണം. അങ്ങനെ ചെയ്തില്ലെങ്കിൽ മുൻപറഞ്ഞ 'പൂർവചിത്തി അപ്സര' വിഘ്നങ്ങൾ സൃഷ്ടിയ്ക്കാതിരിയ്ക്കുകയില്ല. ഗൃഹമുപേക്ഷിച്ചു വനത്തിൽ പോയാലും മനസ്സ് കൂടെ ഉള്ളതിനാൽ സൂക്ഷിച്ചില്ലെങ്കിൽ ഭരതന്റെ അനുഭവമുണ്ടാകും. വീട്ടിലിരുന്നു സാധന ചെയ്യുന്നവർക്കും പല വിക്ഷേപങ്ങളുമുണ്ടാകുന്നുണ്ട്. അതിനാൽ ഈ കാര്യത്തിൽ വളരെ പുരുഷപ്രയത്നമാവശ്യമാണ്. ബ്രഹ്മജ്ഞാനലബ്ധിക്കായി സാധന അനുഷ്ഠിയ്ക്കുന്നവർക്കുണ്ടാകുന്ന നേട്ടങ്ങളെ അറിയാനുള്ള ഉപായം, അവരിൽ പണ്ടെപ്പോലെയുള്ള സംസാരലോലുപത്വം ഉണ്ടോ എന്നു പരീക്ഷിയ്ക്കുകയാണ്. പണ്ടത്തെ അത്രയും സംസാര വാസന ഉണ്ടെങ്കിൽ അവർക്ക് നേട്ടങ്ങളുണ്ടായിട്ടില്ല എന്നു കാണാം. സംസാരത്തിലുള്ള സകല സുഖങ്ങൾക്കും ആധാരം ക്ഷണഭംഗുരമായ ശരീരമാണ്. ബ്രഹ്മസുഖപ്രാപ്തിക്കുള്ള ആധാരം ആത്മാവാണ്. അത് നിത്യവുമാണ്. അഖണ്ഡസ്വരൂപവുമാണ്.

സംസാരത്തിൽ ഇരുന്നു സാധന ചെയ്യുന്നവർ മനസ്സിനെ നിയന്ത്രിയ്ക്കുകയും അന്തർമുഖമാക്കുകയും



ചെയ്യണം. അല്ലാത്തപക്ഷം സാഹചര്യങ്ങൾ മാറ്റണം. മനോനിയന്ത്രണംകൊണ്ടേ സാഹചര്യങ്ങളെ ഒഴിവാക്കാൻ സാധ്യമാകൂ. ഭരതനെപ്പോലെ സാഹചര്യങ്ങൾ മാറ്റിയിട്ടും മനസ്സിനെ നിയന്ത്രിയ്ക്കാൻ കഴിയുന്നില്ലെങ്കിൽ മുന്നോട്ടുള്ള ഗതി പ്രയാസകരമാകും. അതിനാൽ മനോനാശവും, വാസനാക്ഷയവും, തത്ത്വജ്ഞാനംപോലെതന്നെ ബ്രഹ്മപ്രാപ്തിക്ക് ആവശ്യമാണ്. വാസനയുടെ അല്പമെങ്കിലും ശേഷിപ്പുണ്ടെങ്കിൽ ജീവിതലക്ഷ്യ പ്രാപ്തിയ്ക്ക് പരാജയമുണ്ടാകും.

ഭരതൻ യോഗസാധനകൾ ചെയ്തിരുന്നു. ജ്ഞാനമാർഗം ആരും അദ്ദേഹത്തിന് കാണിച്ചുകൊടുത്തിരുന്നില്ല. യോഗമാർഗത്തിൽ മായയേയും പ്രകൃതിയേയും സത്യമെന്നു കരുതുന്നു. അവയെ വശത്താക്കാൻ വളരെ പ്രയാസമാണ്. ജ്ഞാനമാർഗത്തിൽ മായയേയും പ്രകൃതിയേയും മിഥ്യയായി കരുതുന്നു. മിഥ്യയായിക്കരുതിയ വസ്തുവിൽ സക്തി ഉണ്ടാവുകയില്ല. ജ്ഞാനമാർഗത്തിൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായ സകലതും നിഷേധിയ്ക്കപ്പെടുന്നു. അതിനാൽ യഥാർഥ ജ്ഞാനിയ്ക്ക് ഒരിക്കലും ഭരതന്റെ സ്ഥിതി അനുഭവപ്പെടുകയില്ല. ഉപാദാനകാരണം എങ്ങനെയോ, അതുപോലുള്ള നിമിത്തവും വെളിയിൽനിന്നും വരുന്നു. ആർക്കെങ്കിലും അന്യനെ രക്ഷിയ്ക്കുന്നതിലുള്ള അഹങ്കാരം വന്നാൽ, രക്ഷ ആവശ്യപ്പെടുന്നവൻ വന്നുചേരും. സേവ ചെയ്യാനുള്ള ഇച്ഛ ഉണ്ടായാൽ സേവ ആഗ്രഹമുള്ളവർ അടുത്തുവരും. ക്രോധത്തിന്റെ ബീജം ഉള്ളിലുള്ള പക്ഷം ക്രോധകാരണവും ഉണ്ടാകും. കാമനയുടെ ബീജമിരുന്നാൽ, കാമനകൾ ഉണ്ടാക്കുന്ന അവസരങ്ങളുമുണ്ടാകും. ഇതെല്ലാം സാധകനു നേരിടേണ്ട പരീക്ഷണ സന്ദർഭങ്ങളാണ്.

ജ്ഞാനത്തിന്റെ 4-ാമതു ഭൂമികയിൽ എത്തുന്നതിനു മുമ്പ് ശരിയായി ഭക്തിസാധനകൾ ചെയ്തിട്ടുള്ള പക്ഷം അവരിൽ മനസ്സിന്റെ സങ്കല്പങ്ങളും വാസനകളും വളരെ കുറഞ്ഞിട്ടുണ്ടാകും. അങ്ങനെയുള്ളവരെ "കൃതോപാസ്തിജ്ഞാനി "കളെന്നു പറയുന്നു. മറിച്ച്, വേണ്ടുവോളം സാധനകൾകൂടാതെ മഹാവാക്യങ്ങളുടെ ബോധമുണ്ടാകുന്നവരെ "അകൃതോപാസ്തി ജ്ഞാനി"കളെന്നു പറയുന്നു. ആദ്യം പറഞ്ഞജ്ഞാനിയ്ക്ക് ജീവന്മുക്തിയിൽ ഈശ്വരാനുഗ്രഹം നിർലോഭം ലഭിച്ചുകൊണ്ടിരിയ്ക്കും. രണ്ടാമതു പറഞ്ഞ ജ്ഞാനിയ്ക്ക് ഈശ്വരാനുഗ്രഹത്തിന് പലപ്രാവശ്യം പ്രാർഥിയ്ക്കേണ്ടതായിവരും.

ശുകദേവന് ജ്ഞാനമുണ്ടായശേഷം, സംശയങ്ങളുണ്ടാവുകയാൽ ജനകന്റെ അടുത്തു പോകേണ്ടിവന്നു. ശ്രീരാമനും ജ്ഞാനപ്രാപ്തിക്കുശേഷം സംശയമുണ്ടാകയാൽ വസിഷ്ഠനെ സമീപിയ്ക്കേണ്ടിവന്നു. ജ്ഞാനം സ്ഥിരമാകാത്തപക്ഷം, സംശയങ്ങളുണ്ടാകുമെന്നു മാത്രമല്ല, അന്യപ്രവൃത്തികളിലേർപ്പെട്ട് മുഖ്യവസ്തുവിനെ വിസ്മരിയ്ക്കുകയും ചെയ്യും. ആ സമയം ചിത്തം അശുദ്ധമാകുന്നു. ലോകരുടെ സ്തുതികാരണം ഉടനെ അതറിയുവാൻ കഴിയുകയില്ല. അശുദ്ധചിത്തത്തിൽ രാഗദ്വേഷാദി വാസനകൾ അങ്കുരിക്കുന്നു; ശുദ്ധചിത്തത്തിൽ വൈരാഗ്യമുണ്ടാകുന്നതുപോലെ. ഇത് പല സാധകർക്കും ശരിയായി മനസ്സിലാക്കാൻ കഴിയുന്നില്ല. തന്റെ പ്രവൃത്തികളാൽ ചിത്തം ശുദ്ധമാകുന്നില്ലെങ്കിൽ കൂടി ശുദ്ധമാണെന്നു വിശ്വസിയ്ക്കുന്നു. അജ്ഞാനദശയിൽ തോന്നുന്ന കർത്തവ്യജ്ഞാനം, യഥാർഥ കർത്തവ്യമാണെന്നു കരുതാൻ പാടില്ല.

ചിദാത്മാവിൽ ആരോപിതമായ കർത്തവ്യം, വിദ്യയാൽ നീങ്ങുമെങ്കിലും, അന്തഃകരണത്തിൽ ചിത്തത്തിന്റെ ഛായയുള്ളതിനാൽ, അന്തഃകരണം ശാന്തമാകാതിരിയ്ക്കുന്നതുവരെ വിശ്രാന്തി ലഭിയ്ക്കുകയില്ല. അതിനാൽ ജ്ഞാനികളും ജീവന്മുക്തിയുടെ ക്രമം സ്വീകരിച്ചു മനോനാശവും വാസനാക്ഷയവും കൈവരുത്തണം. പ്രാരബ്ധം അദൃശമാണ്. ജ്ഞാനപൂർവം ജീവന്മുക്തദശ പ്രാപ്തമാക്കാനുള്ള ലക്ഷ്യം ദൃഷ്ടഫലമാണ്. അതിനാൽ പ്രാരബ്ധം അനുഭവിയ്ക്കേണ്ടതായി വരുമ്പോൾ ജ്ഞാനത്തിനും വൈരാഗ്യത്തിനും ശക്തിയുള്ളപക്ഷം ജ്ഞാനരക്ഷയുണ്ടാകും. ആത്മാവിൽ സുഖവും ശാന്തിയും വർധിയ്ക്കും.

ഇന്ന് സമാജത്തിലുള്ള വഴക്ക്, നീതിയും അനീതിയും തമ്മിലാണ്. ആഹാരത്തിനുള്ള വിഷമതകൾ വർധിച്ചതിനാൽ അനീതികൾ വർധിച്ചിരിയ്ക്കുന്നു. വലിയ വലിയ സമാജപ്രവർത്തകർ പോലും ഈ അനീതിയുടെ പ്രവാഹത്തേയും വ്യാപ്തിയേയും നിയന്ത്രിയ്ക്കാൻ ശക്തിപോരാതെ ക്ഷീണിച്ചിരിയ്ക്കുന്നു. ആഹാരത്തിനുള്ള വിഷമതകൾ കുറയുമ്പോൾ അനീതികളും കുറയും. അപ്പോൾ ജ്ഞാനവും അജ്ഞാനവും തമ്മിലുള്ള ലഹള തീർക്കുന്നതിനുള്ള പ്രശ്നം ബാക്കിയായിരിയ്ക്കും. മനുഷ്യജീവിതം ശരിയ്ക്കും സംയമമുള്ളതാക്കിത്തീർക്കാൻ ശ്രദ്ധിച്ചാൽ ജീവിതം പൂർണതയെ പ്രാപിയ്ക്കും. അല്ലാതെ ആത്മാവിനെ മറന്നാൽ ഭരതനു പറ്റിയപോലെ മനുഷ്യയോനിയിൽനിന്നുപോലും കീഴ്പോട്ടുപോകേണ്ടിവരും.

ഭരതൻ മാൻകുട്ടിയിൽ ദയതോന്നി അതിനെ വളർത്തിയത് തെറ്റല്ല. പക്ഷെ, 'ഞാന'ല്ലാതെ അതിനെ ആരു രക്ഷിയ്ക്കും എന്നുള്ള അഭിമാനത്താൽ ആസക്തി വർധിച്ച് തന്റെ ഭഗവദ്ധ്യാനാദി നിത്യനിയമങ്ങൾകൂടി മറന്നു. ആ അപരാധത്താലാണ് അദ്ദേഹം മാനായി ജനിച്ചത്. എന്നതുപോലെ സമാജസേവ ചെയ്യാൻ ആർക്കെങ്കിലും മനസ്സു തോന്നിയാൽ അതിൽ തെറ്റില്ല. പക്ഷെ ഞാനല്ലാതെ വേറെ ആരും ഇതു ചെയ്യാനില്ല എന്നുള്ള അഭിമാനം വന്ന് ഈശ്വരസ്മരണയ്ക്കുപോലും സമയം കിട്ടാതെപോയാൽ ഭരതനെപ്പോലെ വേറെ ജന്മങ്ങൾ എടുക്കേണ്ടതായിവരും. തന്റെ



തെറ്റുകൾ താൻ കാണുകയില്ലെന്നുള്ളത് വലിയ ഒരു മായയാണ്. പലപ്പോഴും പ്രായം ചെന്നവരിൽ കാമക്രോധാദികൾ വർധിച്ചുകാണുന്നു. ഈ ദശ, അടുത്തുതന്നെ വരാനിരിയ്ക്കുന്ന ജന്മത്തെയാണ് സൂചിപ്പിയ്ക്കുന്നത്. അതിൽനിന്നും പുതിയ ജന്മം എങ്ങനെയുള്ളതായിരിയ്ക്കുമെന്ന് അനുമാനിയ്ക്കാൻ കഴിയും.

ഭരതൻ മാനായി ജനിച്ചു എങ്കിലും പൂർവജന്മസ്മരണ ഉണ്ടായിരുന്നതിനാൽ വൈരാഗ്യവാനായിത്തീർന്നു. അതിനാൽ കുറച്ചുകാലം കഴിഞ്ഞപ്പോൾ അത് തന്റെ മാതാവിനെ ഉപേക്ഷിച്ച്, ജന്മഭൂമിയിലുള്ള സാളഗ്രാമതീർത്ഥതീരത്ത് പുലസ്ത്യ, പുലഹ മഹർഷിമാരുടെ ആശ്രമത്തിൽ ചെന്ന്, തന്റെ കാലത്തെ പ്രതീക്ഷിച്ച് കഴിഞ്ഞുകൂടി. ഒന്നിനോടും സംഗമില്ലാതെ ഏകാകിയായി സഞ്ചരിച്ച്, ഉണങ്ങിയ ഇലകളും പുല്ലുകളും കൊണ്ടുതന്നെ ദിനങ്ങൾ പോക്കി. അങ്ങനെ, ഏതു പ്രാരബ്ധകർമത്താൽ തനിയ്ക്ക് മാനായി ജനിയ്ക്കേണ്ടിവന്നുവോ അതിന്റെ അവസാനത്തെ പ്രതീക്ഷിച്ചു ജീവിച്ച് കാലമായപ്പോൾ ഗണ്ഡകീനദിയിൽ തന്റെ ശരീരത്തെ ഉപേക്ഷിച്ച് വിമുക്തി നേടി. ഈ കഥ, അഞ്ചാം സ്കന്ധത്തിൽ പതിനാലാം അധ്യായത്തിൽ വരുന്നു. അദ്ദേഹം, തന്റെ മൃഗശരീരം ത്യജിയ്ക്കുന്ന സമയം ഉച്ചത്തിൽ ഇങ്ങിനെ വിളിച്ചുപറഞ്ഞു: 'ധർമരക്ഷകനും, കർമാനുഷ്ഠാനനിപുണനും, യോഗത്താൽ പ്രാപ്തമാകുന്നവനും സാംഖ്യശാസ്ത്രസിദ്ധാന്തസ്വരൂപനും പ്രകൃതിപതിയുമായ ശ്രീഹരിയ്ക്ക് നമസ്കാരം.'(5.14.45)

മാനിന്റെ ശരീരത്തിൽ ഭരതരാജർഷി എപ്രകാരം തന്റെ പ്രാരബ്ധം അനുഭവിച്ചുവോ, അതുപോലെ ഇന്നും ഏതെങ്കിലും മഹാത്മാക്കൾ, മാനിന്റേയോ മറ്റു മൃഗങ്ങളുടെയോ ശരീരത്തിൽ അവരുടെ പ്രാരബ്ധമനുഭവിയ്ക്കുന്നുണ്ടാകാം. ദശമസ്കന്ധത്തിൽ വൃക്ഷങ്ങളിൽനിന്ന് നളകൂബരമണിഗ്രീവന്മാരും, ഓന്തിൽനിന്ന് നൃഗരാജാവും, ആനയിൽനിന്ന് ഇന്ദ്രദ്യുമ്നരാജാവും മോക്ഷം സാധിയ്ക്കുന്ന കഥകൾ ഉണ്ട്. കല്ലിൽനിന്ന് അഹല്യ മോചിതയായി. ഇന്നും ഏതെങ്കിലും ജീവൻ കല്ലിലോ മറ്റു വസ്തുക്കളിലോ തന്റെ പ്രാരബ്ധമനുഭവിയ്ക്കുന്നുണ്ടാകാം. പക്ഷെ അവയൊന്നും സാധാരണമനുഷ്യദൃഷ്ടിയ്ക്കു കാണാൻ സാധിയ്ക്കുന്നതല്ല. അതുകൊണ്ടാണ് ഹിന്ദുധർമത്തിൽ പക്ഷിമൃഗാദികളെ ഭൂതയജ്ഞത്താൽ തൃപ്തിപ്പെടുത്തണം എന്നു വിധിച്ചിരിയ്ക്കുന്നത്. യൂറോപ്പിൽ, മനുഷ്യരുടെ രക്ഷയ്ക്കായി മൃഗങ്ങളെ വധിയ്ക്കുന്നതിൽ അവർ തെറ്റു കാണുന്നില്ല.

ഹിന്ദുധർമത്തിൽ പശു, പക്ഷി മുതലായവയുടെ ആത്മാവിനെ മനുഷ്യരുടേതിനോടൊപ്പം കരുതുന്നു. അതിനാൽ പക്ഷിമൃഗാദികളിലും ഭഗവദ്ദൃഷ്ടി ഉണ്ടായിരിയ്ക്കണം. പക്ഷെ, 'ഞാനില്ലെങ്കിൽ ഇതിനെ ആരു രക്ഷിയ്ക്കും' എന്നുള്ള ഭാവന അരുത്. ഒരിയ്ക്കൽ മനുഷ്യശരീരം കിട്ടിയാൽ പിന്നെ ഒരിയ്ക്കലും ഒരാത്മാവിന് മൃഗശരീരം കിട്ടുകയില്ലെന്ന് തിയോസഫിക്കാർ വിശ്വസിയ്ക്കുന്നു. പക്ഷെ, ഭരതന് മാനായി ജനിയ്ക്കേണ്ടിവന്നു. ഇതിൽനിന്നും, കർമാനുസരണം പുതിയ ശരീരം എടുക്കേണ്ടിവരുമെന്നു കാണാം. സത്കർമനിരതനായ മനുഷ്യന് ഉത്കൃഷ്ടജന്മപ്രാപ്തിയും, അവിഹിതകർമത്താൽ നീചയോനിപ്രാപ്തിയുമുണ്ടാകുന്നു.

ഭരതൻ, തന്റെ മൃഗജന്മമുപേക്ഷിച്ച കാലത്ത്, സാത്വികനും സംയമിയുമായ ഒരു ബ്രാഹ്മണൻ ജീവിച്ചിരുന്നു. വേദാധ്യയനം, ത്യാഗം, സന്തോഷം, തിതിക്ഷ, വിനയം, വിദ്യ തുടങ്ങിയ സദ്ഗുണങ്ങളാൽ അനുഗൃഹീതനായ അദ്ദേഹം അന്യരിൽ ദോഷദൃഷ്ടി ചെയ്തിരുന്നില്ല. ആത്മജ്ഞാനിയായ ഈ ബ്രാഹ്മണന് ആദ്യഭാര്യയിൽ ഒമ്പതു പുത്രന്മാരും, ദ്വിതീയഭാര്യയിൽ ഒരു പുത്രനും, ഒരു പുത്രിയും ഉണ്ടായി. മാനിന്റെ ശരീരമുപേക്ഷിച്ച ഭരതന്റെ അവസാനജന്മമായിരുന്നു, ആ രണ്ടാമത്തെ ഭാര്യയിലുള്ള പുത്രൻ. സാത്വികകുലത്തിലേ ഭരതനു സദൃശമായ ഭക്തന്മാർ ജനിയ്ക്കുകയുള്ളു. ഈശ്വരകൃപയാൽ ഈ ജന്മത്തിലും ഭരതന് തന്റെ പൂർവജന്മങ്ങൾ ഓർമയുണ്ടായിരുന്നു. അതിനാൽ തന്റെ ഭക്തിമാർഗത്തിൽ വിഘ്നമുണ്ടാകാതിരിയ്ക്കുവാൻ, സ്വജനങ്ങളുമായുള്ള സഹവാസത്തെ വെടിഞ്ഞു വൈരാഗ്യവാനായി ശ്രീഹരിസ്മരണയിൽ മഗ്നനായി കാലംകഴിച്ചു വന്നു. അദ്ദേഹത്തിന്റെ ഈ സ്വഭാവംകൊണ്ട്, ഗ്രാമീണജനങ്ങളും, വീട്ടുകാരും അദ്ദേഹത്തെ ഉന്മത്തനും, പൊട്ടനുമായി വിചാരിച്ചുപോന്നു. പിതാവ് അദ്ദേഹത്തെ യഥാകാലം യജ്ഞോപവീതം ധരിപ്പിച്ച്, ശാസ്ത്രപ്രകാരം ധർമകർമങ്ങൾ അഭ്യസിപ്പിയ്ക്കുവാൻ തുടങ്ങി. പക്ഷെ അദ്ദേഹം അതൊന്നും പഠിച്ചില്ലെന്നു മാത്രമല്ല, വിരുദ്ധാചാരങ്ങൾ അനുഷ്ഠിയ്ക്കാനും ഒരുമ്പെട്ടു. കുറച്ചുകാലം കഴിഞ്ഞപ്പോൾ ഭരതന്റെ മാതാപിതാക്കൾ മരിച്ചു.

കർമകാണ്ഡികളായ ഭരതസഹോദരന്മാർ, ബ്രഹ്മവിദ്യാപരിജ്ഞാനമില്ലാത്തവരും, സഹജാതന്റെ പ്രഭാവം അറിയുവാൻ കഴിവില്ലാത്തവരുമായിരുന്നു. അവർ ഭരതനെ മൂഢനാണെന്നു കരുതി. മാനാപമാനങ്ങളെപ്പററി ചിന്തയില്ലാതിരുന്ന അദ്ദേഹത്തെ ആരെങ്കിലും ഭ്രാന്തനെന്നു വിളിച്ചാൽ അതനുസരിച്ചുള്ള ചേഷ്ടകൾ കാണിച്ചിരുന്നു. ഏതെങ്കിലും കൂലിവേല ചെയ്യാൻ ആരെങ്കിലും പറഞ്ഞാൽ അതു ചെയ്യുകയും, ആവശ്യപ്പെടാതെ കിട്ടുന്നതെന്തോ അതുകൊണ്ട് തന്റെ നിത്യവൃത്തി കഴിയ്ക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ ആ സ്ഥിതിയെ ശുകദേവൻ ഇപ്രകാരം വർണിയ്ക്കുന്നു: **.......നിത്യനിവൃത്ത നിമിത്ത സ്വസിദ്ധ വിശുദ്ധാനുഭവാനന്ദഃ സ്വാത്മലാഭാധിഗമഃ സുഖദുഃഖയോർ ദ്വന്ദ്വനിമിത്തയോരസംഭാവിതദേഹാഭി**

മാനഃ(5.9.9). അർഥം: സ്വതഃസിദ്ധവും വിശുദ്ധ ജ്ഞാനാനന്ദരൂപവുമായ ആത്മജ്ഞാനത്തിന്റെ പ്രാപ്തിയാൽ, അദ്ദേഹത്തിന് ഹർഷശോകാദി ദ്വന്ദ്വങ്ങളുടെ നിമിത്തരൂപമായ സുഖദുഃഖാദികളിൽ ദേഹാഭിമാനമുണ്ടായിരുന്നില്ല.

തണുപ്പ്, ചൂട്, വർഷം മുതലായവ അദ്ദേഹം നഗ്നനായി കാളയെപ്പോലെ സഹിച്ചിരുന്നു. അംഗങ്ങളെല്ലാം പുഷ്ടമായിരുന്നു. പൊടി അണിഞ്ഞ ശരീരം, ബ്രഹ്മതേജസ്സാൽ കുപ്പയിലെ രത്നംപോലെ ശോഭിച്ചിരുന്നു. അഴുക്കു പുരണ്ട് തോളത്തു കിടന്നിരുന്ന പൂണുനൂൽ കണ്ട് അദ്ദേഹത്തെ 'ഏതോ ഒരു മൂഢനായ ബ്രാഹ്മണൻ' എന്നു ലോകം കരുതിപ്പോന്നു. ലോകരുടെ വിചാരങ്ങളേയും ജല്പനങ്ങളേയും വകവയ്ക്കാതെ അദ്ദേഹം ജീവന്മുക്തദശയെ പ്രാപിച്ചു. ജീവന്മുക്തരിൽ ചിലർ അനിച്ഛാപ്രാരബ്ധത്തിലും, മറ്റുചിലർ ഇച്ഛാപ്രാരബ്ധത്തിലും, ഇനിയും ചിലർ സ്വേച്ഛാപ്രാരബ്ധത്തിലും ജീവിയ്ക്കുന്നു. ഭരതന്റെ പിതാവായിരുന്ന ഋഷഭദേവൻ അനിച്ഛാപ്രാരബ്ധത്തിൽ കഴിഞ്ഞിരുന്നു. ആരെങ്കിലും എന്തെങ്കിലും കൊടുത്താൽ തന്നെ അദ്ദേഹം അത് നിരാകരിച്ചിരുന്നു. അത്രയ്ക്ക് അദ്ദേഹത്തിൽ ജ്ഞാനവൈരാഗ്യങ്ങൾ ഉയർന്നുപ്രകാശിച്ചിരുന്നു. ഇപ്രകാരമുള്ളവരെ "ജ്ഞാനി പരമഹംസർ" എന്നു പറയുന്നു.

ജഡഭരതനാകട്ടെ, പരേച്ഛാപ്രാരബ്ധത്താൽ കഴിഞ്ഞുവന്നു. അതായത്, ഈശ്വരേച്ഛകൊണ്ട് ശരീരം എവിടെയെങ്കിലും പോയാൽ - ഏതെങ്കിലും ജോലി ആരെങ്കിലും ചെയ്യാൻ പറഞ്ഞാൽ അതു ചെയ്യാൻ തുടങ്ങും. അതിനാൽ അദ്ദേഹത്തെ ഭാഗവതത്തിൽ "ഭാഗവതപരമഹംസൻ" എന്നു പറഞ്ഞിരിയ്ക്കുന്നു (5.9.20). ഗീതയിൽ 12-ാം അധ്യായത്തിൽ ഭഗവദ്ഭക്തന്മാരെ വർണിയ്ക്കുന്നിടത്തു പറയുന്നു: "അവർ യാതൊരു പ്രാണികളേയും ദ്വേഷിയ്ക്കുന്നില്ല. എല്ലാവരുടേയും മിത്രമായിരിയ്ക്കും. കരുണാസാഗരമായിരിയ്ക്കും. അവരിൽ എന്റെ എന്നും ഞാനെന്നും ഉള്ള ഭാവം ഉണ്ടായിരിയ്ക്കുകയില്ല. സതതം സന്തുഷ്ടരായിരിയ്ക്കും. സമാധിസമയത്ത് മനസ്സ് ഈശ്വരന് അർപ്പിച്ചിരിയ്ക്കും. അതിനാൽ അന്യവിഷയങ്ങളെ അനുസന്ധാനം ചെയ്യുകയില്ല, ഉണർന്നശേഷവും അവർ ഉദാസീനരായിരിയ്ക്കും." മറ്റു സ്മൃതികളിലും ജീവന്മുക്തന്മാർ തനിച്ചു സഞ്ചരിയ്ക്കണമെന്നു പറഞ്ഞിട്ടുണ്ട്. രണ്ടുപേരായാൽ സംസാരിച്ചു സമയം കളയും. മൂന്നായാൽ ഒരു ഗ്രാമംപോലെയും അതിലും കൂടിയാൽ പട്ടണംപോലെയും സംസാരം വർധിയ്ക്കുമെന്ന് പറയുന്നു. ശാസ്ത്രവാസന, ലോകവാസന, ദേഹവാസന ഇവയാൽ ക്ഷുദ്രമായ ജീവന് യഥാർഥജ്ഞാനം ഉണ്ടാവുകയില്ലെന്ന് യോഗവാസിഷ്ഠം പറയുന്നു. 'സർപ്പത്തെപ്പോലെ സമൂഹത്തെ ഭയപ്പെടുന്നവനാണ് ബ്രാഹ്മണൻ' എന്നു നാരദർ പറയുന്നു.





സംസാരികൾക്ക് തനിച്ചിരിയ്ക്കുക പ്രയാസമാണ്. അതിനാൽ അവർ ജനമധ്യത്തിൽ താമസിയ്ക്കുന്നതുകൊള്ളാം. പക്ഷെ, യോഗികൾ ഏകാന്തതയിൽ ഇരുന്നാലേ അവരുടെ ധ്യാനവും ധാരണയും ശരിയ്ക്കു ചെയ്യുവാൻ കഴിയുകയുള്ളു. യൂറോപ്പിലെ *സെയിന്റ് തോമസ്* പറയുന്നു, 'ഹേ പ്രഭോ ! ഏതെങ്കിലും മനുഷ്യസംബന്ധം, എന്റെ ഏകനിഷ്ഠാസാധനയിൽ വിഘ്നമുണ്ടാക്കാതിരിയ്ക്കത്തക്ക പദവിയിൽ എത്താൻവേണ്ടി, ഞാൻ അവിടുത്തെ കൃപയ്ക്കായി പ്രാർഥിയ്ക്കുന്നു. എന്തെന്നാൽ ഏതെങ്കിലും വിധമുള്ള മാനവസംബന്ധിപ്രേമം, എന്നെ കീഴോട്ട് വലിച്ചുകൊണ്ടിരിയ്ക്കുന്നതുവരെ എനിയ്ക്കു പറന്ന് അവിടുത്തെ സന്നിധിയെ പ്രാപിയ്ക്കാൻ കഴിയുന്നില്ല.' സാധകൻ എല്ലാ ഭൗതികബന്ധങ്ങളിലുംനിന്ന് മുക്തനാകാതിരുന്നാൽ, അധ്യാത്മമാർഗത്തിൽ ഉയരാൻ സാധിയ്ക്കുകയില്ല. എപ്പോൾവരെ മനുഷ്യൻ സംസാരബന്ധങ്ങളിൽനിന്നു മുക്തനായി ഈശ്വരനെ പ്രാപിയ്ക്കുന്നില്ല, അതുവരെ അവന്റെ ജ്ഞാനവും തപസ്സും എല്ലാം നിഷ്ഫലമാണ്. ഈശ്വരനൊഴിച്ച് മറ്റെല്ലാം തന്നെ മിഥ്യയാണ്.

അമേരിയ്ക്കയിലെ തത്ത്വവേത്താവായ എമേഴ്സൺ പറയുന്നതു നോക്കുക: 'മനുഷ്യരുടെ ഇടയിൽ ജീവിച്ച് മനുഷ്യനാകുക എളുപ്പമാണ്. തനിച്ചിരുന്നു സാധനകൾ ചെയ്ത് ബ്രഹ്മജ്ഞാനിയാകുകയും എളുപ്പമാണ്. പക്ഷെ മനുഷ്യരുടെ ഇടയിൽ ജീവിച്ചുകൊണ്ട് ബ്രഹ്മജ്ഞാനി ആകുക പ്രയാസമാണ്.' സംസാരത്തിൽ നിമിഷം തോറും ദ്വൈതഭാവം വന്നുകൊണ്ടിരിയ്ക്കും. ബ്രഹ്മജ്ഞാനിയ്ക്ക് ദ്വൈതഭാവം സഹിയ്ക്കാൻ പ്രയാസമാണ്. ഈ വിഷമങ്ങൾ അറിഞ്ഞ ജഡഭരതൻ തനിച്ചു നടന്നിരുന്നു. പക്ഷെ പരേച്ഛാപ്രാരബ്ധത്താൽ എങ്ങോട്ടെങ്കിലും ആനീതനായാൽ, ശരീരബോധമോ ബന്ധമോ കൂടാതെ പ്രവർത്തിച്ചിരുന്നു. ഇക്കാലത്ത് 'സമാജസേവകർ' തന്നെ ഒഴിച്ച് മറ്റെല്ലാവരേയും നന്നാക്കാൻ ഇച്ഛിയ്ക്കുന്നു. ജഡഭരതൻ തന്റെ നിഷ്ഠയെ സൂക്ഷിച്ചിരുന്നതിനാൽ ആ ദേശത്തെ രാജാവായ രഹൂഗണനും നന്നാകാൻ ഇടയായി.

ഭക്തിയിൽ അനന്യഭാവന ചെയ്യുക വലിയ പ്രയാസമാണ്. ഭയം, ഇച്ഛ മുതലായതുണ്ടാകുമ്പോഴാണ്, അനന്യഭാവന പരീക്ഷിയ്ക്കപ്പെടുന്നത്. കഠോപനിഷത്തിൽ 'നാനാത്വം കാണുന്നവൻ മരിക്കുന്നു' എന്നു പറയുന്നു. ജഡഭരതനിൽ ജ്ഞാനം ശരിക്കുമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം ജനസമുദായത്തെ ഒഴിച്ചുപോന്നിരുന്നു. സപ്താഹ പാരായണത്തിൽ ഈ കഥ രണ്ടാം ദിവസം അവസാനത്തിലാണ് വരുന്നത്. മൂന്നാംദിവസം അവസാനത്തിൽ (7-ാം സ്കന്ധം) രാക്ഷസകുലത്തിൽ ജനിച്ച്, രാക്ഷസന്മാരുടെ ഇടയിൽ വിരോധപരിതഃസ്ഥിതിയിൽ ഇരുന്നുകൊണ്ടും അനന്യഭാവത്തെ പുലർത്തി എന്നു സിദ്ധമാക്കുന്ന പ്രഹ്ലാദന്റെ കഥ വരുന്നു. പക്ഷെ പ്രഹ്ലാദനും വിഷയങ്ങളെ ഭയന്നിരു



ന്നു. അതിനാൽ നാലാം ദിവസം വൈകിട്ട്, വിഷയങ്ങളുടെ മധ്യത്തിൽ ജീവിച്ചിട്ടും, അവയാൽ പരാഭവപ്പെടാതെ, സ്ത്രീകളിൽപോലും അനന്യഭാവത്തെ വെച്ചുകൊണ്ടിരിയ്ക്കുവാൻ കഴിയുന്ന ശ്രീകൃഷ്ണ ഭഗവാന്റെ നിരോധാത്മക ഭക്തിയുടെ സ്വരൂപത്തെ ശുകദേവൻ പരീക്ഷിത്തിനുപദേശിയ്ക്കുന്നു. ഇങ്ങനെയുള്ള ഭക്തി ഉണ്ടാകുന്നതിനു മുൻപായി ജ്ഞാനവൈരാഗ്യങ്ങൾ നല്ലതുപോലെ ഉറയ്ക്കണം. അതിനുവേണ്ടി, ജഡഭരതന്റെ കഥയാൽ ജ്ഞാനത്തിന്റേയും വൈരാഗ്യത്തിന്റേയും ആവശ്യത്തേയും ശക്തിയേയും വിവരിയ്ക്കാൻ ആരംഭിച്ചിരിയ്ക്കുകയാണ്. ഒടുവിൽ -ഏകാദശസ്കന്ധത്തിൽ-ശുകദേവൻ 'മായ' മിഥ്യയാണെന്നു പറയും. മിഥ്യയാകയാൽ മായയെ ജയിയ്ക്കേണ്ടതില്ലെന്നും, പക്ഷെ അതിന്റെ മിഥ്യാത്വം അറിയേണ്ടതാവശ്യമാണെന്നും സ്ഥാപിയ്ക്കുന്നു. മിഥ്യാവസ്തു, ഭ്രാന്തികാലത്തേ കാണുകയുള്ളു. ജ്ഞാനമുണ്ടാകുന്നതോടെ നീങ്ങുകയും ചെയ്യും.

## പ്രകരണം മൂന്ന്

### ജഡഭരതനും രഹൂഗണനും തമ്മിലുള്ള സംവാദം

ജഡഭരതൻ ജീവന്മുക്തദശയുടെ അവാച്യമായ ആനന്ദം അനുഭവിച്ചുകൊണ്ടിരുന്നു. കർമം ചെയ്തുകൊണ്ടിരുന്നാലും ഇല്ലെങ്കിലും അദ്ദേഹത്തിന് അഹങ്കാരത്തിന്റെ ഭാവന ഉണ്ടായിരുന്നില്ല. ജ്യേഷ്ഠന്മാർ അദ്ദേഹത്തെ വയൽ സൂക്ഷിപ്പുകാരനാക്കി. പക്ഷെ വയലിനെ സംബന്ധിച്ച യാതൊന്നും അദ്ദേഹം അറിഞ്ഞിരുന്നില്ല. അധികം വരുന്ന ആഹാരമാണ് അദ്ദേഹത്തിന് വീട്ടുകാർ നല്കിയിരുന്നത്. നിർവികാരനായി അദ്ദേഹം അതു ഭക്ഷിച്ചുവന്നു (5.9.11). തന്റേതായ സ്ഥിതിയിൽ അദ്ദേഹം നിഷ്ഠനായിരുന്നതിനാൽ വിധിനിഷേധങ്ങളെ അറിഞ്ഞിരുന്നില്ല.

ആത്മസാക്ഷാത്കാരപ്രാപ്തി ഉണ്ടാകാത്തവർക്കു മാത്രമേ വിധി, അഥവാ പ്രമാണങ്ങൾ ബാധകമായിരിക്കയുള്ളു. ആ ദശ പ്രാപിച്ചാൽ പ്രമാതാ, പ്രമേയം ആദിയായവ നഷ്ടമായിപ്പോകുന്നു. ഏതിൽ ഏതെങ്കിലും പ്രാപിയ്ക്കുവാനോ, ചേർക്കുവാനോ ഉണ്ടോ - അവിടെ വിധിയും ഉണ്ടായിരിയ്ക്കും. ആത്മാവ് വസ്തുതന്ത്രമാണ്. ഹേയോപാദേയരഹിതവുമാണ്. സാമാന്യരീതിയിൽ ഇങ്ങനെയുള്ള സ്വരൂപത്തെപ്പറ്റിയുള്ള ശ്രവണമനനത്താൽ ഏതൊരു സംസ്കാരം മനസ്സിലുണ്ടാകുന്നുവോ; അതിൽ നിന്നും ഉണ്ടാകുന്ന അന്തഃകരണത്തിന്റെ വൃത്തിവിശേഷത്താൽ ആത്മസാക്ഷാത്കാരമുണ്ടാകുന്നു. പക്ഷെ ഇവിടെ ജഡഭരതൻ, മാനിന്റെ ജന്മത്തിനു മുമ്പുതന്നെ നല്ലതുപോലെ സാധനകൾ അനുഷ്ഠിച്ചിരുന്നതിനാൽ ഈ ജന്മത്തിൽ ആദ്യം മുതൽ തന്നെ അദ്ദേഹത്തിൽ ബ്രഹ്മാകാരവൃത്തി ഉണ്ടാകാൻ തുടങ്ങിയിരുന്നു. അദ്ദേഹത്തിന് അന്യസംസ്കാരത്തിന്റെ ആവശ്യവുമില്ലായിരുന്നു. ആർക്ക് ദേഹത്തിൽ മിഥ്യാബോധത്താൽ അഹംഭാവവും രാഗദ്വേഷങ്ങളുമുണ്ടോ ആ ജീവന് സാധനകൾകൊണ്ട് സംസ്കാരം പ്രാപിയ്ക്കേണ്ടതുണ്ട്. ജഡഭരതനിൽ വിവേകം, വൈരാഗ്യം, ഷട്സമ്പത്തി ആദിയായവ സ്വാഭാവികമായിത്തന്നെ ഉണ്ടായിരുന്നു. സാമാന്യജനങ്ങൾ ധനാദികളായ ബാഹ്യസമ്പത്തിനെ സമ്പാദ്യമായി കരുതുന്നു. പക്ഷെ ശാസ്ത്രങ്ങളിൽ ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം മുതലായവയെയാണ് സമ്പാദ്യങ്ങളായി പറയുന്നത്. ധനാദിസമ്പത്തുകൾ പലപ്പോഴും ആപത്തിന് കാരണമാണ്. ധനവാന് കള്ളന്മാരിൽനിന്നും, രാജാവിൽ (ഭരണാധികാരി) നിന്നും ഭയമുണ്ടാകുന്നു. ആ സമ്പത്ത് മരണാനന്തരം തന്നെ അനുഗമിയ്ക്കുന്നില്ല. ശമ ദമാദികൾ ഒരിയ്ക്കലും ദുഃഖഹേതുകങ്ങളാകുന്നില്ല. അവ ആർക്കും ഭാഗിച്ചു നൽകേണ്ട ആവശ്യവുമില്ല. മരണശേഷം കൂടെ വരികയും ചെയ്യുന്നു. നിത്യാനന്ദാനുഭവത്തിന് അവ കാരണമാകുന്നു.

ജഡഭരതൻ, ആദ്യജന്മത്തിൽ ചെയ്ത തപസ്സും ശമദമാദി സമ്പാദ്യവും എല്ലാം ഈ ജന്മത്തിലും അദ്ദേഹത്തിന് ഉപയോഗപ്പെട്ടു. ഇങ്ങനെയുള്ള സാധനായുക്തനെ ശാസ്ത്രം അനുശാസിയ്ക്കുന്നു: **"യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്."** അതായത് എപ്പോൾ വൈരാഗ്യം വന്നോ അപ്പോൾ പുറപ്പെട്ടുകൊള്ളണമെന്ന്. ജഡഭരതനും സംസാരവ്യവഹാരത്തിൽ രുചിയില്ലായിരുന്നു. അദ്ദേഹം സുഖാസുഖചിന്തകൂടാതെ നിർമമനായി ജീവിച്ചു.

ഒരിയ്ക്കൽ ഒരു ശൂദ്രരാജാവ് പുത്രപ്രാപ്തിയ്ക്കുവേണ്ടി മഹാകാളിയ്ക്ക് നരബലികൊടുക്കാൻ തീർച്ചയാക്കി. ബലിയ്ക്കായി കൊണ്ടുവന്നയാൾ പ്രാരബ്ധവശാൽ ഓടി രക്ഷപ്പെട്ടു. രാജഭടന്മാർ അയാളെ അന്വേഷിച്ചു നടക്കുമ്പോൾ, ഇരുട്ടുനിറഞ്ഞ ആ രാത്രിയിൽ സഹോദരന്മാരുടെ വയൽ സൂക്ഷിയ്ക്കാൻ നിയോഗിയ്ക്കപ്പെട്ടിരുന്ന ജഡഭരതനെ ദൈവനിയോഗംകൊണ്ടു കണ്ടുമുട്ടി. അവർ അദ്ദേഹത്തെ പിടിച്ച് കയറുകൊണ്ടു കെട്ടി, ബലികൊടുക്കാൻ വേണ്ടി കാളീക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോയി. അവിടെ അവർ അദ്ദേഹത്തെ കുളിപ്പിച്ച്, പുതിയ വസ്ത്രങ്ങളും ആഭരണങ്ങളും ധരിപ്പിച്ച്, ഭദ്രകാളിയുടെ മുൻപിൽ ധൂപദീപാദികൾ കത്തിച്ച്, ആടിപ്പാടി, ബലിയ്ക്കായി ദേവിയുടെ മുമ്പിൽ കൊണ്ടുപോയിരുത്തി. മന്ത്രോച്ചാരണത്തോടുകൂടി അദ്ദേഹത്തെ വെട്ടാൻ ഒരാൾ വാളുയർത്തി. ഈ സമയം, ബ്രഹ്മജ്ഞാനിയായ ജഡഭരതന്റെ ബ്രഹ്മതേജസ്സ് അസഹനീയമാകയാൽ ദേവി, ക്രോധത്തോടുകൂടി വിഗ്രഹത്തിൽനിന്നും പ്രത്യക്ഷപ്പെട്ട്, കൊലയ്ക്കായി ഉയർത്തിയ വാൾ പിടിച്ചുപറിച്ച്, അവിടെ ഉണ്ടായിരുന്ന ആസുരസ്വഭാവികളായ സകലരേയും നിഗ്രഹിച്ചു. സത്പുരുഷനോടു



ചെയ്യുന്ന ദ്രോഹം, ചെയ്യുന്നവന്റെ നേരെ തിരിഞ്ഞുചെല്ലുന്നു.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു, "ആര് ദേഹാദികളിൽനിന്ന് ആത്മഭാവത്തെ വേർപെടുത്തിയിട്ടുണ്ടോ, സകല പ്രാണികളുടെയും മിത്രമാണോ, വൈരരഹിതനാണോ, അവരെ ഭഗവാൻ സകല ആപത്തുകളിൽനിന്നും രക്ഷിയ്ക്കുന്നു. ഭഗവത്പ്രാപ്തി സിദ്ധിച്ചു ഭക്തനായ ആ പരമഹംസന്, തന്റെ ശിരശ്ഛേദം സംഭവിയ്ക്കാനുള്ള അവസരം ഉണ്ടായെങ്കിലും യാതൊരു വ്യാകുലതയും തോന്നിയില്ല. ഇതിൽ ആശ്ചര്യമൊന്നുമില്ല.(5.9.20). ഇവിടെ ജഡഭരതന് ഭാഗവതപരമഹംസൻ എന്നു വിശേഷണം കൊടുത്തിരിയ്ക്കുന്നു. ഭാഗവതപരമഹംസൻ പരേച്ഛാപ്രാരബ്ധത്താൽ ജീവിയ്ക്കുന്നു. അതായത് ഭഗവാൻ എവിടെ തന്റെ ശരീരത്തെ കൊണ്ടുപോകുന്നുവോ അങ്ങോട്ടു ചെല്ലുന്നു.

ദേഹത്തിൽനിന്നും അഹംഭാവത്തെ നീക്കുക ഏറ്റവും പ്രയാസമുള്ള ഒരു കാര്യമാണ്. ദേഹത്തെ "ഞാൻ" എന്നു കരുതുന്നതുകൊണ്ടാണ് സകല സംസാരവ്യവഹാരങ്ങളും നടക്കുന്നത്. സംസാരത്തിലുള്ള സകല സുഖദുഃഖങ്ങൾക്കും കാരണം ദേഹാഭിമാനമാണ്. ഇതു നീങ്ങിയാൽ സംസാരം ഒരിയ്ക്കലും ഉണ്ടാകുകയില്ല. ഈ അഭിമാനം നീങ്ങത്തക്കവിധം ജ്ഞാനമുണ്ടായാൽ ഈ അധ്യാസം നീങ്ങും. വിദ്യാലയങ്ങളിൽനിന്നും ലഭിയ്ക്കുന്ന ജ്ഞാനംകൊണ്ട് ദേഹാധ്യാസം നശിയ്ക്കുകയില്ല. അന്യവസ്തുവിന്റെ ജ്ഞാനത്താൽ അന്യവസ്തുവിലുണ്ടായ ഭ്രാന്തി നിവൃത്തമാകുകയില്ല. അതിന് ആത്മജ്ഞാനമാണ് ആവശ്യം. ദേഹത്തിനും ആത്മാവിനും തമ്മിൽ സംയോഗസംബന്ധം ഉണ്ടാകുന്നില്ല, പക്ഷെ ആധ്യാസിക സംബന്ധമാണുള്ളത്. ഈ ആധ്യാസികസംബന്ധംമൂലം ആത്മാവിൽ പ്രമാതാഭാവം പ്രകടമാകുന്നത് ജ്ഞാനത്താൽ നിവൃത്തമാകും. ജഡഭരതൻ തന്റെ ആത്മജ്ഞാനത്താൽ ഈ അധ്യാസം നീക്കിയിരുന്നു. അദ്ദേഹത്തിൽ, "പ്രത്യഗഭിന്ന ബ്രഹ്മസ്വരൂപം ഞാനാണ്" എന്നുള്ള അഖണ്ഡാകാര വൃത്തി എല്ലായ്പ്പോഴും സ്ഥിരമായിരുന്നു.

ഒരു ദിവസം സിന്ധുരാജാവായ രഹൂഗണൻ ഒരു പല്ലക്കിൽ യാത്ര ചെയ്യുകയായിരുന്നു. അവർ ഇക്ഷുമതീ നദീതീരത്തെത്തിയപ്പോൾ, പല്ലക്കു ചുമക്കാൻ ഒരാളെക്കൂടി ആവശ്യമായിവന്നു. അന്വേഷണത്തിൽ, പ്രാരബ്ധവശാൽ ലഭിച്ചത് ജഡഭരതനെയാണ്. അദ്ദേഹം ശരീരപുഷ്ടിയുള്ള ഒരു യുവാവായിരുന്നതിനാൽ കഴുത, കാള ഇവകളെപ്പോലെ ചുമടുചുമക്കുവാൻ സാമർഥ്യമുണ്ടെന്നു കരുതി, ബലാൽക്കാരമായി പിടിച്ചുകൊണ്ടുവന്ന് പല്ലക്കു ചുമക്കാനാക്കി. ഭരതനും യാതൊന്നും സംസാരിയ്ക്കാതെ പല്ലക്കു ചുമന്നു നടക്കാനും തുടങ്ങി. പക്ഷെ, പൂർവജന്മത്തിലെ 'ദയയുടെ സംസ്കാരം' അദ്ദേഹത്തിലുണ്ടായിരുന്നതിനാൽ ഏതെങ്കിലും ജീവനുള്ള ജന്തുക്കൾ കാലിന്റെ അടിയിൽപെട്ടു മരിച്ചുപോകരുതെന്നു കരുതി സാവധാനം ഭൂമിയിൽ സൂക്ഷിച്ചുനോക്കിയാണ് നടന്നത്. അതിനാൽ മറ്റു ചുമട്ടുകാരോടൊപ്പം ഗതി ശരിയ്ക്കു സാധിയ്ക്കാതെവന്നു. പല്ലക്ക് അങ്ങോട്ടുമിങ്ങോട്ടും ഇളകുവാൻ തുടങ്ങി. രഹുഗുണരാജാവ് കോപിച്ചു പല്ലക്കു ചുമട്ടുകാരെ ശാസിച്ചു. ചുമട്ടുകാർ രാജശിക്ഷയെ ഭയന്ന് ഇപ്രകാരം പറഞ്ഞു: 'മഹാരാജാവേ ! ഞങ്ങൾ വളരെ സൂക്ഷിച്ച്തന്നെയാണ് നടക്കുന്നത്. പക്ഷെ ഈ പുതുതായി വന്നവൻ ശരിയ്ക്കു നടക്കുന്നില്ല. അവന്റെ കൂടെ പല്ലക്കു ചുമക്കുന്നതിന് ഞങ്ങൾക്കു കഴിയുന്നില്ല.'

സംഗദോഷം ഒരു വ്യക്തിയിലേ ഉള്ളു എങ്കിലും, സമൂഹത്തിൽ ദോഷം സംക്രമിയ്ക്കുമെന്ന് രാജാവിന് തോന്നി. അദ്ദേഹം കോപാക്രാന്തനായി, അന്തഃകരണം രജോഗുണത്താൽ വ്യാപ്തമായിട്ട് ഭരതനോടു പറഞ്ഞു: 'എടോ!വലിയ കഷ്ടംതന്നെ. നീ നന്നെ ക്ഷീണിച്ചു പോയി. മാത്രമല്ല വളരെ മെലിഞ്ഞിരിയ്ക്കുന്നു.' ഇങ്ങനെ വ്യംഗ്യഭാഷയിൽ രാജാവ് ശാസിച്ചെങ്കിലും ഭരതൻ മുമ്പിലത്തെപ്പോലെ തന്നെ തന്റെ നടത്തം തുടർന്നു. അദ്ദേഹത്തിന്, അവിദ്യാകാര്യങ്ങളായ പഞ്ചഭൂതങ്ങൾ, ഇന്ദ്രിയങ്ങൾ, അന്തഃകരണസംഘാതം ഇവയാലുള്ള ഈ ഒടുവിലത്തെ ശരീരത്തിൽ 'ഞാനെ'ന്നും 'എന്റേതെ'ന്നും ഉള്ള ബുദ്ധിയുടെ മിഥ്യാധ്യാസമുണ്ടായിരുന്നില്ല.

പല്ലക്കു പിന്നെയും ഇളകിമറിഞ്ഞു പൊയ്ക്കൊണ്ടിരുന്നതു കൊണ്ട് രാജാവിന്റെ കോപം ഇരട്ടിച്ചു.അദ്ദേഹം വീണ്ടും പറഞ്ഞു: 'എന്ത് ! എന്താണിത് ? നിന്റെ മൃത്യു അടുത്തിരിയ്ക്കുന്നു എന്നു തോന്നുന്നു. ഞാൻ നിന്റെ സ്വാമിയാണ്. എന്തുകൊണ്ട് നീ എന്റെ ആജ്ഞയ്ക്ക് വിപരീതമായി പ്രവർത്തിയ്ക്കുന്നു. നീ ഉന്മത്തനാണെന്ന് തോന്നുന്നു. നിനക്ക് ഉടനെ ശിക്ഷ നല്കി യമലോകത്തേയ്ക്കയയ്ക്കുന്നുണ്ട്.' ഈ കോപവാക്കുകൾക്കു മറുപടിയായി ജഡഭരതൻ താഴെ പറയുന്നപ്രകാരം ഉത്തരം പറഞ്ഞു: "ഹേ രാജാവേ ! അങ്ങു പറയുന്നതു ശരിയാണ്. ഭാരം ചുമക്കുന്നതും, വഴിയിൽക്കൂടി നടക്കുന്നതും ആയ ഈ ശരീരമാണ് ഞാനെങ്കിൽ എനിയ്ക്ക് ഭാരംകൊണ്ടുള്ള ക്ലേശവും, മാർഗത്തിന്റെ ശ്രമവും ഉണ്ടാകും. ഞാൻ തടിയനും ചെറുപ്പക്കാരനുമായിട്ടും പ്രയോജനം കാണുന്നില്ല എന്നു പറഞ്ഞതും ശരിതന്നെ. എന്തെന്നാൽ വലുപ്പവും, കൊഴുപ്പും, പ്രായവും എല്ലാം ശരീരത്തിന്റെ ധർമമാണ്, ആത്മാവിന്റെ അല്ല എന്ന് ജ്ഞാനികൾ പറയുന്നു. മാത്രമല്ല -

**സ്ഥൗല്യം, കാർശ്യം, വ്യാധയ ആധയശ്ച**
**ക്ഷുത്തൃഡ്ഭയം കലിരിച്ഛാ ജരാ ച**
**നിദ്രാ രതിർമന്യുരഹംമദഃ ശുചോ**
**ദേഹേന ജാതസ്യ ഹി മേ ന സന്തി.** (5.10.10)



(സ്ഥൂലത, കൃശത, ആധി, വ്യാധി, വിശപ്പ്, ദാഹം, ഭയം, കലഹം, ആഗ്രഹം, ജര, നിദ്ര, പ്രേമം, കോപം, അഭിമാനം, ശോകം തുടങ്ങിയ സകല ധർമങ്ങളും ദേഹാഭിമാനികൾക്കുള്ളതാണ്. എന്നിൽ അവ ലേശവുമില്ല. പിന്നെ അങ്ങ് ജീവിതത്തിന്റേയും മരണത്തിന്റേയും കാര്യം പറഞ്ഞു. അവ ആദിയും അവസാനവുമുള്ള സകല വസ്തുക്കളുടെയും ധർമമാണ്. എവിടെ സ്വാമി - സേവകഭാവമുണ്ടോ അവിടെ ആജ്ഞാപാലനധർമവുമുണ്ടായിരിയ്ക്കും. എന്റെ ആത്മാവിൽ ആരോടും സ്വാമി - സേവകഭാവബന്ധമില്ല. നീ രാജാവാണ്. ഞാൻ പ്രജയാണ് ഇപ്രകാരമുള്ള ഭേദബുദ്ധി ഇല്ലാത്തിടത്ത് ഈ വ്യവഹാരവുമില്ല. പരമാർഥദൃഷ്ടിയിൽ സ്വാമിയും സേവകനുമുണ്ടോ ? എങ്കിലും നിനക്ക് സ്വാമിഭാവം തോന്നുന്നുണ്ടെങ്കിൽ ഞാൻ എന്തു സേവ ചെയ്യണമെന്ന് പറയുക.)

ഇവിടെ, സ്വാമി-സേവകഭാവം കല്പിതമാണ് എന്ന് ജഡഭരതൻ പറയുന്നു. ഒരു രാജാവ് പകൽ എട്ടു മണിക്കൂർ രാജ്യം ഭരിയ്ക്കുകയും, രാത്രിയിൽ സ്വപ്നത്തിൽ എട്ടു മണിക്കൂർ കൂലിവേല ചെയ്യുകയും; ഒരു വേലക്കാരൻ പകൽ എട്ടു മണിക്കൂർ വേല ചെയ്യുകയും, രാത്രി സ്വപ്നത്തിൽ എട്ടു മണിക്കൂർ രാജ്യം ഭരിയ്ക്കുകയും ചെയ്യുന്ന പക്ഷം, രണ്ടുകൂട്ടരും എട്ടുമണിക്കൂർവീതം യഥാർഥത്തിൽ രാജ്യം ഭരിയ്ക്കുകയും, എട്ടു മണിക്കൂർ വീതം യഥാർഥ കൂലിവേല ചെയ്യുകയും ചെയ്യുന്നു. ആ സ്ഥിതിയ്ക്ക് ഇവരിൽ രാജാവാര്, വേലക്കാരനാര് ? ജാഗ്രത്തിലെ വ്യവഹാരവും ഇപ്രകാരം തന്നെയാണ്. ജഡഭരതൻ പിന്നെയും രാജാവിനോടു പറയുന്നു:

**ഉന്മത്തമത്തജഡവത് സ്വസംസ്ഥാം**
**ഗതസ്യ മേ വീര ചികിത്സിതേന**
**അർഥഃ കിയാൻ ഭവതാ ശിക്ഷിതേന**
**സ്തബ്ധപ്രമത്തസ്യ ച പിഷ്ടപേഷഃ** (5.10.13)

(ഹേ വീരാ ! ഞാൻ ഉന്മത്തനും മത്തനും എന്നപോലെ ജഡനുമാണ്. സ്വആത്മാവിൽ സ്ഥിതിചെയ്യുന്നവനുമാണ്. അങ്ങനെയുള്ളവനെ ശിക്ഷിച്ചാൽ നിനക്കെന്താണ് ലാഭം ? ഞാൻ വാസ്തവത്തിൽ പ്രമാദിയും മൂഢനുമാണെങ്കിൽ നിന്റെ ഉപദേശം വെറും ഉമി കുത്തുന്നതുപോലെ വ്യർഥമാണ്.)

മേൽപ്പറഞ്ഞ ശ്ലോകത്തിൽ '**സ്വസംഗസ്ഥാംഗതസ്യ**' എന്ന ശബ്ദം സ്ഥിതപ്രജ്ഞന്റെ അഥവാ ജീവന്മുക്തന്റെ ദശയെ കാണിയ്ക്കുന്നു. ആത്മജ്ഞാനമുണ്ടാവുക എളുപ്പമാണ്. പക്ഷെ അതിൽ നിഷ്ഠ ഉണ്ടാവുക വലിയ പ്രയാസവുമാണ്. നിഷ്ഠയുള്ള സത്പുരുഷന്മാർ ചുരുങ്ങും. നാലാമത്തെ ഭൂമികയിൽ ജ്ഞാനമുണ്ടാകും. അതിനുശേഷമുള്ള അഞ്ച്, ആറ്, ഏഴ് ഈ ഭൂമികകൾ ജീവന്മുക്തിയുടെ അവാച്യമായ ആനന്ദത്തിനുള്ളതാണ്. അഞ്ചാം ഭൂമികയിൽ സകലതും സ്വപ്നംപോലെ തോന്നും. ആറാമത്തേത് പദാർഥ അഭാവിനിയാകയാൽ സുഷുപ്തിപോലെ തോന്നും. ഏക ആത്മാവിനെ അല്ലാതെ ഒന്നും കാണുകയില്ല. ഏഴാമത്തെ ഭൂമികയെ ഗാഢനിദ്രയോട് ഉപമിച്ചിരിയ്ക്കുന്നു: ഈ ദശയിലെ അഖണ്ഡമായ ആനന്ദം, ശരീരത്തിന് സഹിക്കാൻ പ്രയാസമാകയാൽ ശരീരം അല്പദിവസം മാത്രമേ ഇരിയ്ക്കുകയുള്ളു. ജീവന്മുക്തന്റെ ലക്ഷണത്തെപ്പറ്റി, വിദ്യാരണ്യസ്വാമികൾ 'ജീവന്മുക്തിവിവേക'ത്തിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു: 'ഇവർ സുഷുപ്തിയിലാണെങ്കിലും ജാഗ്രത്തിലാണ്. പക്ഷെ, ആ ജാഗ്രദവസ്ഥയെ അവർ അറിയുന്നില്ല. അവരുടെ ജ്ഞാനം നിർവാസനമായിരിയ്ക്കും. മനസ്സ് വൃത്തിരഹിതമായിരിയ്ക്കും. അവരിൽ രാഗം, ദ്വേഷം, ഭയം ആദിയായവയുടെ ആഭാസം കാണാമെങ്കിലും ഉള്ള് ആകാശം പോലെ അത്യന്ത നിർമലമായിരിയ്ക്കും. അവരുടെ ദ്വേഷം അവരെ വിഷയികളിൽ വിമുഖരാക്കും. കർമം ചെയ്താലും ഇല്ലെങ്കിലും അഹങ്കാരമുണ്ടാകുന്നില്ല. അവരെക്കൊണ്ട് ലോകർക്കും, അവർക്ക് ലോകരെക്കൊണ്ടും ഉദ്വേഗമുണ്ടാവുകയില്ല. അവർ ആരേയും ധിക്കരിയ്ക്കുകയോ പ്രഹരിയ്ക്കുകയോ ചെയ്യുകയില്ല. അവർക്ക് മാനാപമാനബോധമില്ല.' ജീവന്മുക്തിയാൽ താഴെപ്പറയുന്ന അഞ്ചു പ്രയോജനങ്ങൾ സിദ്ധിയ്ക്കുന്നു:-

1.ജ്ഞാനരക്ഷ. 2. തപസ്സ്. 3. വിസംവാദം ചെയ്യാതിരിയ്ക്കൽ. 4. ദുഃഖനാശം.5. ആനന്ദത്തിന്റെ ആവിർഭാവം.

ഭാഗവതത്തിൽ, കപിലാഖ്യാനത്തിൽ (3-ാം സ്കന്ധം 28-ാം അധ്യായം 37-ഠ 38-ഠ ശ്ലോകങ്ങൾ) ജീവന്മുക്തിദശയെ വിവരിയ്ക്കുന്നു. ഈ രണ്ടു ശ്ലോകങ്ങളും പിന്നെയും ഏകാദശത്തിലെ ഹംസഗീതയിൽ വരുന്നുണ്ട്.

ജഡഭരതന്റെ മറുപടിയിൽ 'ഭാരം തോന്നുക ശരീരത്തിന്റെ ധർമമാണ്.' എന്നു പറഞ്ഞിരിയ്ക്കുന്നു. ആലോചിച്ചാൽ അതു ശരിയാണെന്നു കാണാം. ഭാരം യഥാർഥവസ്തുവല്ല, സാപേക്ഷമാണ്. കഴുതയ്ക്ക് കൂടുതൽ ഭാരം ചുമക്കാൻ കഴിയുന്നു. കാളയുടേയും ആനയുടേയും ശരീരങ്ങൾക്കും കൂടുതൽ ഭാരം വഹിയ്ക്കാൻ കഴിയും, ആകാശത്തിലേയ്ക്ക് ഒരു കല്ലെറിഞ്ഞാൽ അത് താഴെ വന്നു വീഴുന്നു. എന്നാൽ ഈ ഭൂമി മുഴുവനും ആകാശത്തിൽ സ്ഥിതിചെയ്യുകയും ഒരു *സെക്കൻഡിൽ* 18 *മൈൽ* വേഗതയിൽ ചുറ്റിക്കൊണ്ടുമിരിയ്ക്കുന്നു. ആ വണ്ടിയുടെ *എഞ്ചിൻ* മനുഷ്യന് മാറ്റാൻകഴിയുന്നില്ല. പക്ഷെ അതിൽ ആവി നിറച്ചാൽ ആ *എഞ്ചിൻ* ഒരു മുഴുവൻ *ട്രെയിനെ* വലിച്ചു കൊണ്ടുപോകും. അതുപോലെ, പറക്കുമ്പോൾ തന്നെയും, സഞ്ചാരികളേയും വഹിച്ചുകൊണ്ടുപോകാൻ വിമാനത്തിനു കഴിയും. പക്ഷെ താഴെ കിടക്കുമ്പോൾ അതു ഭാരരൂപമായിരിയ്ക്കും. തലയിൽ മിഠായി വെച്ചുകൊണ്ടുപോയാൽ ഭാരമായിത്തോന്നും. പക്ഷെ അത് തിന്നാൽ ഭാരം തോന്നുന്നില്ല. അതിനാൽ ഭാരം സാപേക്ഷമാണ്. ഭക്തിമാർഗത്തിന്റെ

ദൃഷ്ടികൊണ്ടു നോക്കുന്നപക്ഷവും ഡാക്കോറിലെ റാണാ ചോഡറായി (കൃഷ്ണഭഗവാന്റെ മൂർത്തി)യെ ഗംഗാഭായി യുടെ മൂക്കുത്തിയുമായി തൂക്കിനോക്കിയപ്പോൾ മൂക്കുത്തി യ്ക്ക് ഭാരം കൂടിക്കണ്ടു. മനുഷ്യശരീരവും മരിച്ചാൽ കൂടു തൽ ഭാരം ഉള്ളതായി തോന്നും. ജീവനുള്ളപ്പോൾ അത്രയും ഭാരം തോന്നുകയില്ല. എന്നതുപോലെ ആർക്ക് ദേഹാഭിമാ നമില്ലയോ അവർക്ക് പല്ലക്കിന്റെ ഭാരം തോന്നുകയില്ല. ഇപ്ര കാരമുള്ള ജീവന്മുക്തദശ സാധാരണ മനുഷ്യർക്ക് അറി യുവാൻ കഴിയുകയില്ല.

ജഡഭരതൻ രഹൂഗണനോട് ഇപ്രകാരം ഉപദേശി ച്ചിട്ട് പഴയപോലെ പല്ലക്കു ചുമക്കാൻ തുടങ്ങി. രാജാ രഹൂ ഗുണൻ ശ്രദ്ധാലുവും തത്ത്വജിജ്ഞാസുവുമായിരുന്നു (5.10.5). അതിനാൽ അദ്ദേഹം ജഡഭരതന്റെ ശാസ്ത്ര സമ്മതവാണിയെ കേട്ട് പല സംശയങ്ങളും നീങ്ങി, പല്ലക്കു നിർത്തി താഴെ ഇറങ്ങി, രാജാവെന്നുള്ള അഭിമാനമുപേ ക്ഷിച്ച് അദ്ദേഹത്തിന്റെ പാദങ്ങളിൽ സാഷ്ടാംഗ നമസ്കാരം ചെയ്തു. തന്റെ അപരാധത്തിനു മാപ്പു ചോദിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'ഹേ ദേവാ! അങ്ങ് ബ്രാഹ്മണന്റെ ചിഹ്നമായ പൂണുനൂൽ ധരിച്ചിരിയ്ക്കുന്നു. ഗുപ്തവേഷ ത്തിൽ സഞ്ചരിയ്ക്കുന്ന അവിടുന്ന് ആരാണ്? അങ്ങ്, ദത്താ ത്രേയനെപ്പോലെയുള്ള ഏതോ അവധൂതനാണെന്നു തോന്നുന്നു. അവിടുന്നാരുടെ പുത്രനാണ്? ജന്മഭൂമി ഏതാണ്? അവിടുന്ന് എവിടുന്നു വരുന്നു? എന്റെ നന്മയ്ക്കു വേണ്ടി എഴുന്നള്ളിയ സാക്ഷാൽ കപിലദേവനാണെന്നു തോന്നുന്നു. എനിയ്ക്ക് ഇന്ദ്രന്റെ വജ്രത്തേയോ, യമരാജാ വിനേയോ, ഏതെങ്കിലും ദേവന്മാരെയോ ഭയമില്ല. പക്ഷെ ബ്രാഹ്മണകുലത്തെ അപമാനിച്ചാൽ ഭയമാണ്. ഗംഭീരവി ജ്ഞാനശക്തിയാൽ സമ്പന്നനായ അവിടുത്തെ അപാരമ ഹിമയെ മറച്ചുകൊണ്ട്, അസംഗഭാവത്തിൽ മൂഢനെപ്പോലെ സഞ്ചരിയ്ക്കുന്ന അവിടുന്നാരാണ്? അവിടുത്തെ യോഗ യുക്തശബ്ദത്തെ എന്റെ ബുദ്ധിയ്ക്ക് മനസ്സിലാക്കാൻ കഴി യുന്നില്ല. ഞാൻ കപിലഭഗവാനോട്, ഈ ലോകത്ത് ശരണം പ്രാപിയ്ക്കാൻ യോഗ്യനായ ഏകമാത്രപുരുഷനാരാണ് എന്നു ചോദിയ്ക്കാൻ പുറപ്പെട്ടതായിരുന്നു. അവിടുന്നും കപിലഭഗവാനെപ്പോലെ ജ്ഞാനിയാണെന്നു തോന്നുന്നു. പക്ഷെ ഗൃഹാസക്തരും വിവേകഹീനരുമായവർക്ക് അവി ടുത്തെപ്പോലുള്ള യോഗേശ്വരന്മാരുടെ ഗതി എങ്ങനെ അറി യാൻ കഴിയും ?'

സാധാരണമനുഷ്യന് യഥാർഥ മഹാത്മാക്കളെ ദൃഷ്ടിമാത്രയിൽ തിരിച്ചറിയുവാൻ കഴിയുകയില്ല. ബ്രഹ്മസൂത്രത്തിന്റെ വ്യാഖ്യാതാവ് പ്രഖ്യാതനായ സ്വാമി സദാശിവേന്ദ്രസരസ്വതി ഒരിയ്ക്കൽ വഴിയിൽ കൂടി പൊയ്കൊണ്ടിരുന്നപ്പോൾ ആ ദേശത്തിലെ രാജാവിന്റെ വണ്ടി, എതിരെ വന്നു. രാജഭൃത്യന്മാർ അദ്ദേഹത്തോട് വഴി





യുടെ ഒരു വശത്തേയ്ക്കു മാറാൻ പറ ഞ്ഞെങ്കിലും, തന്റെ നിഷ്ഠയിൽ മഗ്നനായിരുന്ന അദ്ദേഹം അതു കേട്ടില്ല. പിന്നീട് രാജാവും വഴിമാറാൻ ആജ്ഞാപിച്ചു. അതും അദ്ദേഹത്തിന്റെ ശ്രദ്ധയിൽപെട്ടില്ല. രാജാവ് ദേഷ്യ ത്തോടുകൂടി താഴെ ഇറങ്ങി, വാളുകൊണ്ട് ആ അവധൂതന്റെ ഒരു കയ്യ് വെട്ടിമുറിച്ചിട്ട് വണ്ടിയിൽ കയറി മുന്നോട്ടുപോ യി. പക്ഷെ അവധൂതന് തന്റെ ശരീരത്തെപ്പറ്റി ഓർമയില്ലാ യിരുന്നു. അദ്ദേഹവും മുന്നോട്ടു പോയി. വഴിയിൽ ആരോ അദ്ദേഹത്തോടു ചോദിച്ചു, 'സ്വാമീ, അവിടുത്തെ കയ്യ് ആരാണ് മുറിച്ചുകളഞ്ഞത്?' പരിസരബോധമുണ്ടായ അദ്ദേഹം തന്റെ മറ്റേ കൈയ്കൊണ്ടു തപ്പിനോക്കിയപ്പോ ഴേയ്ക്കും മുറിച്ചുകളഞ്ഞ കയ്യ് രണ്ടാമതും പഴയപോലെ അവിടെ ഉണ്ടായി.

രഹൂഗണൻ വീണ്ടും തുടർന്നു: "ഞാൻ യുദ്ധാദി പ്രവൃത്തികൾ ചെയ്യുമ്പോൾ എനിയ്ക്കു ക്ഷീണം തോന്നാ റുണ്ട്. അതുകൊണ്ട് ഭാരം ചുമക്കുന്ന അവിടേയ്ക്കും ക്ഷീണ മുണ്ടാകണമെന്ന് എനിയ്ക്കു തോന്നുന്നു. പക്ഷെ അവിടുത്തേയ്ക്ക് യാതൊരു ശ്രമവും തോന്നുന്നില്ലെന്ന് അവിടുന്നു പറയുന്നു. ഇതിന്റെ രഹസ്യമെന്താണെന്ന് എനിയ്ക്കു മനസ്സിലാകുന്നില്ല. പിന്നെ അവിടുന്നു പറയുന്നു: 'സ്വാമി-സേവകഭാവം വ്യാവഹാരികദൃഷ്ടിയിലെ ഉള്ളു എന്നും വാസ്തവമല്ലെ'ന്നും. പക്ഷെ എനിയ്ക്ക് വ്യവഹാരം സത്യമായി തോന്നുന്നു. ഉദാഹരണമായി, കുടം സത്യമല്ലെ ങ്കിൽ അതുപയോഗിച്ച് വെള്ളം കോരുന്നതെങ്ങനെ ? അടു പ്പിൽ ചരുവത്തിൽ വെച്ചിരിയ്ക്കുന്ന വെള്ളം അടിയിലത്തെ തീയുകൊണ്ട് തിളയ്ക്കുകയും അതിലുള്ള അരി വേവു കയും ചെയ്യുന്നു. എന്നതുപോലെ ദേഹം, ഇന്ദ്രിയങ്ങൾ, മന സ്സ്, ഇവയുടെ സാന്നിധ്യത്താൽ ജീവികൾക്ക് വിഷയങ്ങ ളുടെ അനുഭവമുണ്ടാകുന്നു. പ്രജകളെ രക്ഷിയ്ക്കുക രാജാ വിന്റെ ജോലിയാണ്. അപരാധികളെ ശിക്ഷിയ്ക്കുകയും അതുപോലെതന്നെ. അവരവരുടെ ധർമങ്ങളെ പാലിയ്ക്കു കയാണ് ഭഗവാന്റെ സേവ." ഇത്രയും പറഞ്ഞിട്ട് വീണ്ടും രാജാവ് തന്റെ അപരാധത്തിന് ക്ഷമ ചോദിച്ചു.

ജഡഭരതൻ രാജാവിനോടുത്തരം പറഞ്ഞു: 'ഹേ രാജൻ ! നീ അജ്ഞാനിയായിട്ടും ജ്ഞാനികളെപോലെ സംസാരിയ്ക്കുന്നു. ജ്ഞാനികൾ തങ്ങളുടെ വ്യവഹാര ങ്ങളെ ഒരിയ്ക്കലും സത്യമായിട്ട് കരുതുകയില്ല. വേദവാ ക്യങ്ങൾ പ്രമാണമാക്കി ഗൃഹസ്ഥാശ്രമികൾ യജ്ഞാദികൾ നടത്തുന്നു. അതുകൊണ്ടും വിശുദ്ധതത്ത്വജ്ഞാനം ലഭി യ്ക്കുകയില്ല. മനുഷ്യരുടെ മനസ്സ്, സത്വ, രജ, തമോഗുണ ങ്ങളാൽ വ്യാപ്തമായിരിയ്ക്കുന്ന കാലത്തോളം അവരുടെ ഇന്ദ്രിയങ്ങൾ ശുഭാശുഭകർമങ്ങൾ ചെയ്തുകൊണ്ടേ ഇരി യ്ക്കും. ഈ മൂന്നു ഗുണങ്ങൾ ജീവനെ പലപല ഉപാധിക ളിൽ ഇട്ട് പലപല ശരീരങ്ങളെ പ്രാപ്തമാക്കുന്നു. ജീവന്



അതിൽ അഭിമാനമുണ്ടാകയാൽ മോഹം ജനിയ്ക്കുന്നു. മനസ്സ് ഇരിയ്ക്കുന്നതുവരെ ജാഗ്രത്, സ്വപ്നവ്യവഹാരങ്ങളും ഉണ്ടായിരിയ്ക്കും. അതിനാൽ മനസ്സു തന്നെയാണ് ത്രിഗുണമയിയായ മായ അഥവാ സംസാരത്തിനുള്ള കാരണം. ഈ മനസ്സ് ശുദ്ധമായാൽ അതായത് വിരക്തമായാൽ അത് മോക്ഷത്തിനുള്ള കാരണവുമാകും.

**ഗുണാനുരക്തം വ്യസനായ ജന്തോഃ**
**ക്ഷേമായ നൈർഗുണ്യമഥോ മനഃ സ്യാത്.** (5.11.8)

വിഷയാസക്തമായ മനസ്സ്, ജീവികളെ സംസാര ദുഃഖത്തിൽ വീഴിയ്ക്കുന്നു. വിഷയഹീനമെങ്കിൽ അത് ശാന്തിമയമായ മോക്ഷപദവും നൽകുന്നു. നെയ്യിൽ മുക്കിയ തിരി കത്തിക്കൊണ്ടിരിയ്ക്കുമ്പോൾ പുകയുമുണ്ടാകുന്നു. പക്ഷെ, നെയ് തീർന്നാൽ അതിന്റെ കാരണമായ അഗ്നിയിൽ ലയിയ്ക്കുന്നതുപോലെ, ഗുണങ്ങളിലും അതിന്റെ കാര്യങ്ങളിലും ആസക്തമായ മനസ്സ്, പല വൃത്തികളും ഉണ്ടാക്കുകയും, നിർഗുണമായാൽ അതിന്റെ കാരണമായ മഹത്തത്ത്വത്തിൽ ലയിയ്ക്കുകയും ചെയ്യുന്നു. കർമേന്ദ്രിയങ്ങൾ അഞ്ച്, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, അഹങ്കാരം ഇവ മനസ്സിന്റെ 11 വൃത്തികളാണ്. അവ ദ്രവ്യം, സ്വഭാവം, ആശയം, കർമം, കാലം ഇവയാൽ പരിണാമത്തെ പ്രാപിച്ച് അനേക വിധമായിത്തീരുന്നു. അതിന്റെ സത്ത, ആത്മാവിന്റെ സത്തയിലാണുള്ളത്, സ്വതഃസിദ്ധമായ സത്തയില്ല. ഈ വൃത്തികൾ സുഷുപ്തിയിൽ തിരോഹിതമാകുന്നു. അവയെ ശുദ്ധസാക്ഷിയായ ആത്മാവ് സദാ കാണുന്നു.

ക്ഷേത്രജ്ഞനായ ആത്മാവ് സകലരുടേയും അന്തഃകരണത്തിൽ വസിയ്ക്കുന്ന ജഗത്തിന്റെ ആദികാരണവും, സ്വയംപ്രകാശവും, അജന്മാവും, ബ്രഹ്മാവാദികളുടേയും നിയന്താവും, അധീനയായ മായയാൽ എല്ലാ ജീവികളുടേയും അകത്തു വസിയ്ക്കുന്നവനുമായ ഭഗവാൻ വാസുദേവനായ നാരായണനാണ്. വായു, സകലരുടേയും ഉള്ളിൽ പ്രാണരൂപത്തിൽ പ്രവേശിച്ച് പ്രാണനെ പ്രേരിപ്പിയ്ക്കുന്നതുപോലെ, എല്ലാവരുടെയും അന്തര്യാമിയായ ആത്മാവും, പ്രകൃതിയ്ക്ക് അതീതനുമായ ഭഗവാൻ വാസുദേവനും സമ്പൂർണ പ്രപഞ്ചത്തിൽ ഓതപ്രോതമാണ്. ഹേ രാജൻ ! മനുഷ്യർ മായയെ തിരസ്കരിച്ച്, ജ്ഞാനം പ്രാപിച്ച്, സംഗത്തെ ത്യജിച്ച്, ക്രോധാദി ശത്രുക്കളെ ജയിച്ച്, ആത്മാവിനെ അറിയണം. ആത്മാവിന്റെ ഉപാധിരൂപമായ ഈ മനസ്സിനെ സംസാരദുഃഖത്തിനുള്ള കാരണമായി മനുഷ്യർ അറിയുന്നില്ല. ഇങ്ങനെ അറിയുന്നതുവരെ അവർ സംസാരചക്രത്തിൽ കിടന്നുഴലേണ്ടിവരും. എന്തെന്നാൽ ഈ മനസ്സ്, അവരെ ശോകം, മോഹം, രോഗം, രാഗം, ലോഭം ആദിയായവയാൽ ബന്ധിച്ച്, അവരുടെ മമതയെ വർധിപ്പിച്ചുകൊണ്ടിരിയ്ക്കും. ഇങ്ങനെയുള്ള മനസ്സിനോട് ഉപേക്ഷ വിചാരിച്ചാൽ ഈ ശത്രുക്കൾ ബലവാന്മാരായിത്തീരും. അതിനാൽ ഈ കപടരൂപിയായ ശത്രുവിനെ (മനസ്സിനെ) ശ്രീഗുരുവിന്റേയും ശ്രീഹരിയുടേയും ചരണസേവകൊണ്ട് അവധാനപൂർവം സംഹരിയ്ക്കണം.

മനസ്സിന് നാം നൽകുന്ന സത്തയല്ലാതെ അതിന്റേതായ സത്തയില്ല. ഒരിയ്ക്കൽ അതിന് എന്തെങ്കിലും സ്വാതന്ത്ര്യം നൽകിയാൽ അതു പിന്നേയും പിന്നേയും കൂടുതൽ സ്വാതന്ത്ര്യം എടുക്കും. ഒരിയ്ക്കൽ പുകവലിയ്ക്കാനിടയായാൽ വീണ്ടും വീണ്ടും അതിനുള്ള പ്രേരണ ഉണ്ടാകും. സേവചെയ്യാനുള്ള സ്വഭാവം ശീലിച്ചാൽ, ഭരതനെപ്പോലെ മാനിന്റെ സേവയിലേയ്ക്കും പൊയ്പോകും. മനസ്സിനെ ഒന്നിനെ വശത്താക്കിയാൽ സകലതും വശത്തായിക്കൊള്ളും. മഹാഭാരതയുദ്ധസമയത്ത് ഭഗവാന്റെ സമീപത്തായിരുന്നിട്ടും, ചഞ്ചലമായ മനസ്സിനെ നിയന്ത്രിയ്ക്കാൻ വലിയ പ്രയാസമാണെന്ന് അർജുനൻ ഭഗവാനോടു പറയുന്നു. ഇതിൽനിന്ന് സഗുണഭഗവാന്റെ സാമീപ്യമോ ദർശനമോ കൊണ്ടു മാത്രം മനസ്സിനെ ജയിയ്ക്കാൻ പ്രയാസമാണെന്നു കാണാം. (സകല നാമരൂപങ്ങളും വാസ്തവത്തിൽ വിരാഡ്രൂപിയായ ഭഗവാന്റെയായിരുന്നിട്ടും മനസ്സിനെ അടക്കാൻ അതിനു ശക്തിയില്ല.) പക്ഷെ, ജഡഭരതനെപോലെ സാധനകൾകൊണ്ട് ജ്ഞാനവൈരാഗ്യങ്ങളെ സ്ഥിരമായി വച്ചാൽ മനസ്സിനെ എളുപ്പം വശത്താക്കാൻ കഴിയും.

ജഡഭരതന്റെ ഉപദേശം കേട്ട് രഹൂഗണന് വളരെ നമ്രത ഉണ്ടായി. രാജാവ് വീണ്ടും അദ്ദേഹത്തെ നമസ്കരിച്ചിട്ട് പറഞ്ഞു: - "അവിടുന്ന് സാക്ഷാൽ ഈശ്വരസ്വരൂപനാണ്. ലോകകല്യാണത്തിനുവേണ്ടി ശരീരധാരണം ചെയ്തതാണ്. അവിടുന്ന് ആ പരമാനന്ദമയസ്വരൂപത്തെ അറിഞ്ഞ് ശരീരത്തെ തുച്ഛമെന്നറിയുന്നു. ഞാനോ ദേഹാഭിമാനരൂപിയായ സർപ്പത്താൽ ദഷ്ടനാണ്. അതിനാൽ അവിടുത്തെ അമൃതമയവാണി എനിയ്ക്കു സിദ്ധൗഷധരൂപമായി തീർന്നിരിയ്ക്കുന്നു. അവിടുന്ന് ഇപ്പോൾ എനിയ്ക്ക് നൽകിയ ജ്ഞാനം എളുപ്പം മനസ്സിലാക്കാനും, സ്ഥിരമായി വെച്ചുകൊണ്ടിരിയ്ക്കാനും വേണ്ട ഉപദേശത്തെ നൽകിയാലും. ഭാരം പ്രത്യക്ഷകർമത്തിന്റെ ഫലമാണ്. എന്നിട്ടും അവിടുന്ന് പറയുന്നു അത് സത്യമല്ലെന്ന്. ഇത് ഇനിയും എന്റെ ബുദ്ധിയ്ക്ക് മനസ്സിലാക്കാൻ കഴിയുന്നില്ല."

ജഡഭരതൻ പറഞ്ഞു:- "പൃഥ്വിയുടെ വികാരരൂപമായ ഈ ദേഹം - ഏതോ വിശേഷകാരണത്താൽ ഈ ഭൂമിയിൽ നടക്കാൻ തുടങ്ങി. ആ ശരീരത്തിന് രണ്ടു കാലുകളുണ്ട്. അവയുടെ മുകളിൽ രണ്ടു മുട്ടുകളും, തുട, നടുവ് ആദിയും, അതിനുപരി നെഞ്ചും രണ്ടു തോളുകളും മറ്റും സ്ഥിതി ചെയ്യുന്നു. തോളിന്റെ മുകളിൽ വച്ചിരിയ്ക്കുന്ന പല്ലക്കിൽ രഹൂഗണനെന്നു വിളിയ്ക്കപ്പെടുന്ന ഒരു ജഡശരീരവും ഇരിയ്ക്കുന്നു. ആ ദേഹത്തിൽ നിനക്ക് അഹങ്കാരമു



ണ്ട്. അത് അജ്ഞാനം മൂലമാണ്. വാസ്തവത്തിൽ ഏതൊരു തത്ത്വംകൊണ്ടുള്ളതാണോ നിന്റെ ദേഹം, ആ പൃഥ്വീത്തത്ത്വംകൊണ്ടുള്ളതുതന്നെയാണ് ഈ ചുമട്ടുകാരുടെ ദേഹങ്ങളും. എന്നിട്ടും നീ ഇവരെ പിടിച്ച് പല്ലക്കു ചുമപ്പിയ്ക്കുന്നു. അതിനാൽ നീ ക്രൂരനും ദുഷ്ടനുമാണ്. നീ ലോകരക്ഷ ചെയ്യുന്നവനാണെന്നു പറയുന്ന വാക്ക് ജ്ഞാനികളുടെ മുൻപിൽ ശോഭിയ്ക്കുകയില്ല. സകല ശരീരങ്ങളും പൃഥ്വിയിൽനിന്നുണ്ടാവുകയും അതിൽത്തന്നെ ലയിയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആ പ്രക്രിയകളിൽ നാമമാത്രമായുള്ളതല്ലാതെ അന്യ വ്യവഹാരങ്ങൾക്ക് കാരണമില്ല. കൂടാതെ പൃഥ്വിയും മൂലതത്ത്വമല്ല. പൃഥ്വിയുടെ കാരണം മൂലപരമാണുവാണ്. ഈ പരമാണുവും അവിദ്യയാൽ മനഃകല്പിതമാണ്. അതായത് പരമാണുവിനും വാസ്തവത്തിൽ സത്തയില്ല. എന്തെന്നാൽ ഈ സമ്പൂർണ പ്രപഞ്ചം ഭഗവാന്റെ മായയുടെ ലീല മാത്രമാണ്. അതിൽ അന്യസത്തയില്ല."

ഇത് ഇപ്പോൾ സയൻസുകൊണ്ടും സിദ്ധമാക്കിയിട്ടുണ്ട്. അണുവിനെ ആറ്റം എന്നും പരമാണുവിനെ *ഇലക്ട്രോൺ* എന്നും പറയുന്നു. *ഇലക്ട്രോൺ* തരംഗരൂപത്തിൽ ഓടിക്കൊണ്ടിരിയ്ക്കുന്നു. അതിന്റെ ഗതി അളക്കാൻ പ്രയാസമായവിധം അതിതീവ്രമാണ്. അതിനാൽ ആരെങ്കിലും അതിനെ അളക്കാൻ തയ്യാറായാൽ അത് ആ തരംഗത്തെ നോക്കുന്നവന്റെ ദൃഷ്ടി അനുസരിച്ച് കാണപ്പെടും. അങ്ങനെ ഓരോരുത്തർക്കും അവരവരുടെ ദൃഷ്ടി, അഥവാ ജ്ഞാനമനുസരിച്ച്, പരമാണു കാണപ്പെടുന്നു. നാം ഏതെങ്കിലും *സയന്റിസ്റ്റിനോട് ഇലക്ട്രോൺ* എന്നു വച്ചാൽ എന്താണ് എന്നു ചോദിച്ചാൽ അയാൾ നമ്മോടു ചോദിയ്ക്കും, 'നിങ്ങൾ ഇലക്ട്രോണിനെപ്പററി എന്തറിയുന്നു?' എന്ന്. നാംപറയും,'എനിയ്ക്ക് *ഇലക്ട്രോൺ* ഇപ്രകാരം കാണപ്പെടുന്നു' എന്ന്. അപ്പോൾ *സയന്റിസ്റ്റ്* പറയും 'അതിന്റെ പേരാണ് *ഇലക്ട്രോൺ.*' അതായത്, നമ്മുടെ ജ്ഞാനത്തിനനുസരിച്ചാണ് പരമാണുവിനെ ദർശിയ്ക്കുവാൻ കഴിയുക. എപ്രകാരം ഒരാളുടെ ദൃഷ്ടിയോ അപ്രകാരമാണ് സൃഷ്ടി എന്നു സിദ്ധമാകുന്നു. നമ്മുടെ ജ്ഞാനത്തിനും ഉപരിയായി സൃഷ്ടിയെപ്പറ്റി വിചാരിയ്ക്കാൻ സാധ്യമല്ല. അതിനാൽ സൃഷ്ടിയുടെ രഹസ്യമറിയണമെങ്കിൽ നമ്മുടെ ജ്ഞാനത്തെ ആദ്യം വർധിപ്പിയ്ക്കണം. സാധാരണമനുഷ്യരുടെ ജ്ഞാനത്താൽ കാണുന്ന സകല വസ്തുക്കളും മായ മാത്രമാണ്.

ജഡഭരതൻ രാജാവിനോടു തുടർന്നു പറയുന്നു:- "കർമം, കാലം, ദ്രവ്യം, സ്വഭാവം, ആശയം തുടങ്ങിയ ഭഗവന്മായ നിമിത്തമാണ് ഈ പ്രപഞ്ചത്തിൽ മെലിഞ്ഞത് - തടിച്ചത്, ചെറുത് - വലുത്, സത് - അസത് ഇപ്രകാരമുള്ള ഭേദദൃഷ്ടി ഉണ്ടാകുന്നത്." (5.12.10)

അതായത് - മനുഷ്യർ പരസ്പര ജീവിതവ്യവഹാരങ്ങൾക്കു വേണ്ടിയുണ്ടാക്കിയ വ്യവസ്ഥകൾ പക്ഷിമൃഗാദികൾക്കും അതുപോലെതന്നെ പക്ഷിമൃഗാദികൾ താന്താങ്ങളുടെ വ്യവഹാരങ്ങൾക്ക് സ്വീകരിച്ചിട്ടുള്ള വ്യവസ്ഥകൾ മനുഷ്യർക്കും നിരർഥകങ്ങളാണ്. കല്ല് മുതലായ വസ്തുക്കളും ഈ ലോകത്തിൽ ഉണ്ട്. ഒരു കല്ലിൽ നിന്ന് ശ്രീരാമചന്ദ്രന്റെ പാദസ്പർശത്താൽ അഹല്യ ഉണ്ടായി. വൃക്ഷങ്ങളുടേയും കല്ലുകളുടേയും ദൃഷ്ടിയിൽ മനുഷ്യൻ എങ്ങനെ ഇരിയ്ക്കുമെന്നറിയാൻ പ്രയാസമാണ്. അങ്ങനെ ആരെങ്കിലും ഏതെങ്കിലും പ്രകാരം കല്പന ചെയ്യുന്നെങ്കിൽ ലോകദൃഷ്ടിയിൽ അതപഹാസ്യമായിരിയ്ക്കും. സ്ഥാവരം, ജംഗമം, ജഡം, ചൈതന്യം തുടങ്ങിയവ എല്ലാംതന്നെ ജഗത്ത് എന്ന ശബ്ദം ഉൾക്കൊള്ളുന്നു. വിശാലദൃഷ്ടിയോടുകൂടി വീക്ഷിയ്ക്കുന്നതായാൽ ഈ ജഗദ്വ്യവഹാരങ്ങളിൽ ഏകവാക്യത എവിടെയും ഇല്ല എന്നു കാണാം. ജഗത്തിനെ അറിയണമെങ്കിൽ അതുൾക്കൊള്ളുന്ന സകലവസ്തുക്കളേയും അറിയണം. ജഗത്തെന്ന് അറിയപ്പെടുന്ന ഈ വലിയ ഗൃഹത്തിൽ മനുഷ്യർ, മൃഗം, പക്ഷി, വൃക്ഷം, കല്ല് തുടങ്ങിയ 84 ലക്ഷം സ്ഥൂലയോനികളുണ്ട്. അവയ്ക്കെല്ലാം ജഗത്ത് എങ്ങനെ കാണുന്നു എന്നറിഞ്ഞാൽ ജഗത്തിന്റെ വ്യവഹാരവും അറിയാൻ കഴിയും. പക്ഷെ നമ്മുടെ ശാസ്ത്രങ്ങൾ ഇവയെല്ലാം ചുരുക്കത്തിൽ പറഞ്ഞിട്ടുണ്ട്. " ഒന്നിന്റെ ജ്ഞാനംകൊണ്ട് സകലതുമറിയാ"മെന്ന് മുണ്ഡകം, ഛാന്ദോഗ്യം മുതലായ ഉപനിഷത്തുകൾ പറയുന്നു. സ്വപ്നത്തിൽ പലതും കാണുന്നുണ്ടെങ്കിലും ദ്രഷ്ടാവിനെ ശരിയാക്കിയാൽ ആ ഒരാളുടെ ജ്ഞാനംകൊണ്ട് സകലതിന്റേയും ജ്ഞാനം ലഭിയ്ക്കും. ഇങ്ങനെയുള്ള ജ്ഞാനം ജാഗ്രത്തിൽ എങ്ങനെ ലഭിയ്ക്കും, ആ ജ്ഞാനത്തിന്റെ സ്വരൂപമെന്താണ്, തുടങ്ങിയവയെപറ്റി ഇനി ജഡഭരതൻ രഹൂഗണനോടു പറയുന്നു:-

**ജ്ഞാനം വിശുദ്ധം പരമാർത്ഥമേക-**
**മനന്തരം ത്വബഹിർബ്രഹ്മ സത്യം**
**പ്രത്യക് പ്രശാന്തം ഭഗവച്ഛബ്ദസംജ്ഞം**
**യദ്വാസുദേവം കവയോ വദന്തി.** (5.12.11)

(വിശുദ്ധവും, ജ്ഞാനസ്വരൂപവും, അദ്വിതീയവും അകം പുറമെന്ന ഭേദമില്ലാത്തതും, വ്യാപകവും, പ്രത്യാഗാത്മരൂപത്തിൽ അത്യന്തശാന്തവുമായ പരമാർഥസത്യത്തെയാണ് ''ഭഗവാൻ" എന്നു പറയുന്നത്. അതിനെത്തന്നെയാണ് പണ്ഡിതന്മാർ "വാസുദേവനെ"ന്നു പറയുന്നതും.)

അതായത് ആർക്ക് അദ്വൈതജ്ഞാനം പ്രാപ്തമായോ അവർക്ക് യഥാർഥത്തിൽ ഭഗവാനെ പ്രാപിയ്ക്കുവാൻ കഴിയും. ഈ അർഥം വരുന്ന ശ്ലോകം പ്രഥമസ്കന്ധത്തിലും ഉണ്ട് (1. 2.11). ഇതിനെയാണ് ഭക്തിമാർഗത്തിൽ "അനന്യഭാവയുക്തമായ അവ്യഭിചാരിണീ ഭക്തി" എന്നു

പറയുന്നത്.

ഇങ്ങനെയുള്ള ബ്രഹ്മസ്വരൂപപ്രാപ്തിയ്ക്ക് രണ്ടു വിധസാധനകളുണ്ട് : യോഗവും ജ്ഞാനവും. യോഗത്തിൽ മുഖ്യസാധന ധ്യാനമാണ്. ധ്യാനം പുരുഷതന്ത്രമാണ്. ബ്രഹ്മം സാധ്യവസ്തുവാണ്. അതിനെ സമ്പദ്-ഉപാസന എന്നു പറയുന്നു. അതദ്വ്യാവൃത്തി ലക്ഷണയാൽ അധ്യാസനിവൃത്തിയെ ചെയ്യുന്നു. ജ്ഞാനം വസ്തുതന്ത്രമാണ്. അത് വസ്തുവിനെ അതിന്റെ ശരിയായ രൂപത്തിൽ കാണിയ്ക്കുന്നു. ബ്രഹ്മത്തിൽനിന്നും ജീവൻ ഭിന്നമായി തോന്നുന്നെങ്കിൽ സമ്പദുപാസന ശരിയാണ്. പക്ഷെ അഭിന്നബ്രഹ്മത്തിന്റെ അഭേദജ്ഞാനം സമ്പദ്രൂപമല്ല - അതായത് പുരുഷതന്ത്രമല്ല. ഈ മാർഗത്തിൽ ബ്രഹ്മം സിദ്ധമാണ് - സാധ്യമല്ല. സിദ്ധവസ്തുവിന്റെ ജ്ഞാനം, പുരുഷബുദ്ധിയ്ക്കധീനമല്ല: പ്രത്യുത പ്രമാണത്തിനും വസ്തുവിനും അധീനമാണ്. മരക്കുറ്റിയിൽ പുരുഷനെക്കണ്ടുകൊണ്ട് അത് മരക്കുറ്റിയോ പുരുഷനോ എന്ന് സംശയമുണ്ടാകുന്നു. അവിടെ എല്ലാ അംശങ്ങളിലും ജ്ഞാനം യഥാർഥമല്ല. പിന്നെയോ, പുരുഷ അംശത്തിലും അന്യ അംശത്തിലും മിഥ്യാജ്ഞാനമാണുള്ളത്. മരക്കുറ്റിയുടെ അംശത്തിൽ യഥാർഥജ്ഞാനമുണ്ട്. എന്തെന്നാൽ യഥാർഥജ്ഞാനമുദിയ്ക്കുമ്പോൾ, 'മരക്കുറ്റിതന്നെയാണ്' എന്ന് വസ്തു അധീനനിശ്ചയജ്ഞാനമുണ്ടാകുന്നു. സാധ്യ അർഥത്തിൽ സകല വികല്പവും പുരുഷന്റെ ബുദ്ധിയ്ക്കധീനമാണ്, സിദ്ധ അർഥത്തിൽ അങ്ങനെ അല്ല.

ജഡഭരതൻ തുടർന്നു: "ഹേ രഹൂഗണാ ! ഇങ്ങനെയുള്ള ജ്ഞാനം, മഹാപുരുഷന്മാരുടെ ചരണധൂളിയെ ശിരസ്സിൽ ധരിയ്ക്കാതെ; തപം, യജ്ഞം, അന്നദാനം, ഗൃഹസ്ഥ ധർമപാലനം, വേദാധ്യയനം തുടങ്ങിയവകൊണ്ടോ, ജലം, അഗ്നി, സൂര്യൻ ആദിയായ ദേവതകളുടെ ഉപാസനയാലോ സാധ്യമല്ല."

മഹാപുരുഷന്മാരുടെ ചരണങ്ങൾക്ക് എന്താണിത്ര സവിശേഷത എന്നു ചിലർക്ക് തോന്നാം. കറുപ്പു തിന്നുന്ന ശീലമുള്ളവരോടുകൂടി സഹവസിയ്ക്കുന്നവർക്കും ആ ശീലം ക്രമത്തിൽ ഉണ്ടാകും. ചായ കുടിയ്ക്കുന്നവരുമായുള്ള സംഗത്താൽ ആ ശീലവും ക്രമിയ്ക്കും. കാമിജനസംഗംകൊണ്ട് കാമം വർധിക്കും, ഇതുപോലെതന്നെ സദാ ഭഗവത്ചിന്താനിരതരായിരിയ്ക്കുന്ന മഹാത്മാക്കളുടെ സംഗംകൊണ്ട് പരമാണുവരെ ഭഗവന്മയമായിത്തീരുന്നു. അങ്ങനെയുള്ളവരുടെ സ്പർശം, സ്പർശിയ്ക്കുന്നവരിൽ അതിന്റെ പ്രഭാവം അവശ്യം ഉണ്ടാക്കുകതന്നെ ചെയ്യും. പക്ഷെ ഈ കാലത്ത് ഇപ്രകാരമുള്ള മഹാത്മാക്കൾ ചുരുക്കമാണ്. എങ്കിലും സത്സംഗംകൊണ്ട് തീർച്ചയായും ബ്രഹ്മാകാരവൃത്തിയുണ്ടാകാൻ തുടങ്ങും. അതിനെപറ്റി ജഡഭരതൻ പറയുന്നു:





**യത്രോത്തമശ്ലോകഗുണാനുവാദഃ**
**പ്രസ്തൂയതേ ഗ്രാമ്യകഥാവിഘാതഃ**
**നിഷേവ്യമാണോനുദിനം മുമുക്ഷോർ**
**മ്മതിം സതീം യച്ഛതി വാസുദേവേ.** (5.12.13)

(ഇങ്ങനെയുള്ള മഹാപുരുഷന്മാരുടെ സമാജത്തിൽ പവിത്രകീർത്തിമാനായ ശ്രീഹരിയുടെ കഥാപ്രവാഹം സദാ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. അതിനാൽ വ്യാവഹാരികവിഷയചർച്ചകൾ താനേ നിന്നുപോകുന്നു. ഇപ്രകാരമുള്ള സത്സംഗം നിയമേന ചെയ്യുന്നതുകൊണ്ട് മുമുക്ഷുക്കളുടെ ശുദ്ധബുദ്ധി, ഭഗവാൻ വാസുദേവനിലേയ്ക്കു തിരിയുന്നു).

ആത്മജ്ഞാനത്തിനുള്ള മുഖ്യോപാധി ശ്രവണമാണ്. അത് ആത്മജ്ഞാനിയിൽനിന്നും ഉള്ളതാണെങ്കിൽ പെട്ടെന്നു ഫലം കിട്ടും. പരീക്ഷിത്ത് 7 ദിവസം നിഷ്ക്രിയനും ദത്തശ്രദ്ധനുമായിരുന്ന് ശുകദേവനിൽനിന്ന് ഭാഗവതം ശ്രവിച്ചു. അദ്ദേഹത്തിന് 7-ാം ദിവസം ആത്മജ്ഞാനം സിദ്ധിച്ചു. ഇനിയും ജഡഭരതൻ പറയുന്നു: " കേൾക്കുക. ഞാൻ പൂർവജന്മത്തിൽ ഭരതനെന്ന രാജാവായിരുന്നു. അന്ന് ലൗകിക പാരലൗകികചിന്തകൾ ഉപേക്ഷിച്ച് ഭഗവദാരാധനയിൽ തത്പരനായി കഴിഞ്ഞിരുന്നു എങ്കിലും ഒരു മാൻകുട്ടിയുടെ സംഗത്താൽ പരമാർഥമാർഗത്തിൽനിന്നും ഭ്രഷ്ടനായിത്തീർന്നു. മാത്രമല്ല, അടുത്ത ജന്മം മാനായി പിറക്കേണ്ടി വന്നു. പക്ഷേ ഭഗവാൻ ശ്രീകൃഷ്ണന്റെ ആരാധനയുടെ പ്രഭാവത്താൽ മാനിന്റെ ശരീരത്തിലും എനിയ്ക്ക് പൂർവജന്മസ്മരണയുണ്ടായിരുന്നു. അതിനാൽ ഈ ജന്മത്തിൽ ഞാൻ മനുഷ്യസഹവാസം ഭയന്ന് സദാ അസംഗനായി, വേഷച്ഛന്നനായി നടക്കുകയാണ്. ജനങ്ങളുമായുള്ള സംഗത്താലേതെങ്കിലും ഇച്ഛ ഉണ്ടാകാൻ ഇടയായാൽ, തത്പൂരണത്തിന് വീണ്ടും ജന്മമെടുക്കേണ്ടതായിവരും. മാത്രമല്ല - മോക്ഷപ്രാപ്തി വിദൂരമാകുകയും ചെയ്യും."

ഇന്നത്തെ 'സമാജസേവ'യിൽ മൂന്നു ദോഷങ്ങളുണ്ട്. 1) പ്രവൃത്തിയിൽ രാഗം ഉണ്ടാവുക.2) അഹങ്കാരം വർധിയ്ക്കുക 3) തന്നെ ഒഴിച്ചു മറ്റുള്ളവരെ നന്നാക്കുവാൻ പ്രയത്നിയ്ക്കുക. ഫലമോ വീണ്ടും വീണ്ടും ജനിച്ച് സംസാരദുഃഖങ്ങൾ അനുഭവിയ്ക്കുക മാത്രം. പല മാതാപിതാക്കളും ഇക്കാലത്ത് തങ്ങളുടെ സന്താനങ്ങളുടെ സ്വഭാവത്തെപ്പറ്റി ഉത്കണ്ഠയുള്ളവരാണ്. അവരെല്ലാം, അവകാശങ്ങൾ നേടാൻവേണ്ടി മാത്രമുള്ള സമാജസേവയുടെ ഭാവനയോടെ മരിച്ചു വീണ്ടും ജനിച്ചവരായിരിയ്ക്കണം. ആത്മജ്ഞാനം സിദ്ധിയ്ക്കാതെ ജന്മത്തിൽ നിന്ന് മോചനംഉണ്ടാവുകയില്ല. മനുഷ്യർക്കെല്ലാവർക്കും സുഖം വേണം. പക്ഷേ നിത്യമായ സുഖം എങ്ങനെയുള്ളതാണ്? അതിന്റെ പ്രാപ്തിയ്ക്ക് എപ്രകാരമുള്ള പുരുഷാർഥാനുഷ്ഠാനമാണ് വേണ്ടത്? എന്നൊന്നും അറിയാൻ ആഗ്രഹിയ്ക്കുന്നില്ല. പണ്ട്

ബ്രഹ്മചര്യാശ്രമത്തിൽതന്നെ ഗുരു, ശിഷ്യനെ ഇതേപ്പററി പഠിപ്പിച്ചിരുന്നു. തൈത്തിരീയോപനിഷത്തിൽ ആനന്ദവല്ലി യുടെ ഒടുവിൽ ആനന്ദത്തെപ്പറ്റി വർണിച്ചിട്ടുണ്ട്. അത് ജിജ്ഞാസുക്കൾക്ക് വളരെ ഉപയോഗമുള്ളതാകയാൽ ചുവടെ ചേർത്തിരിയ്ക്കുന്നു.

1. യൗവനയുക്തനും, സാത്വികനും, വേദാധ്യയനം ചെയ്യു ന്നവനും, മാതാവ്, പിതാവ്, ഗുരു ഇവരാൽ വേണ്ട വിധം ശിക്ഷിതനും, വലിയ ധനികനും ആയുള്ളവൻ സർവോത്തമനായ ഒരു രാജാവിന്റെ ആനന്ദം അനുഭ വിയ്ക്കുന്നു.
2. മേൽപറഞ്ഞ മനുഷ്യാനന്ദത്തിന്റെ നൂറിരട്ടി ആനന്ദം ഒരു മനുഷ്യഗന്ധർവനുണ്ട്. മനുഷ്യന്റെ കർമവും ഉപാസനയുംകൊണ്ട് ആ ലോകം പ്രാപ്തമാകുന്നു.
3. മനുഷ്യഗന്ധർവന്റെ നൂറിരട്ടി ആനന്ദം ദേവ ഗന്ധർവനുണ്ട്.
4. ദേവഗന്ധർവന്റെ നൂറിരട്ടി ആനന്ദം പിതൃ ലോകത്തുണ്ട്.
5. അതിലും നൂറിരട്ടി ആനന്ദം ആജാനദേവനുണ്ട്.
6. ഇതിലും നൂറിരട്ടി ആനന്ദം കർമദേവനുണ്ട്.
7. കർമദേവന്റെ നൂറിരട്ടി ആനന്ദം ദേവനുണ്ട്.
8. അതിലും നൂറിരട്ടി ആനന്ദം ഇന്ദ്രനുണ്ട്.
9. ഇന്ദ്രനിലും നൂറിരട്ടി ആനന്ദംബൃഹസ്പതിയ്ക്കുണ്ട്.
10. ബൃഹസ്പതിയുടെ നൂറിരട്ടി ആനന്ദം പ്രജാപതി യ്ക്കുണ്ട്. അത് സമഷ്ടിരജോഗുണത്തിന്റെ ആനന്ദ മാണ്.
11. അതിലും നൂറിരട്ടി ആനന്ദമാണ് ഹിരണ്യഗർഭനുള്ളത്.
12. അതിലും നൂറിരട്ടി ആനന്ദം ബ്രഹ്മജ്ഞാനി അനു ഭവിയ്ക്കുന്നു.

ഇതാണ് വിഷയവാസനാരഹിതനായ ശ്രോത്രിയ ബ്രഹ്മനിഷ്ഠനുള്ള ആനന്ദം. രാജാവിന്റെ ആനന്ദത്തിൽ തുടങ്ങി ഹിരണ്യഗർഭപര്യന്തം ഏതേത് ആനന്ദമുണ്ടോ അതെല്ലാം സ്വാഭാവികബ്രഹ്മാനന്ദത്തിന്റെ അംശങ്ങൾ മാത്ര മാണ്. **ഏതസൈ്യവാനന്ദസ്യാന്യാനി ഭൂതാനി മാത്രാ ണ്യുപജീവന്തി** എന്ന് ശ്രുതിയും പറയുന്നുണ്ട്. ഇപ്രകാരം ഏതേതു ജന്യസുഖമുണ്ടോ അതിൽ താരതമ്യമുണ്ട്. ജന്യ സുഖത്തിന് ധർമവും പലപ്രകാരത്തിൽ കാരണമാകും. പക്ഷേ, മോക്ഷരൂപമായ ഫലസ്വരൂപ - നിരതിശയാനന്ദം ഏകരൂപമാണ്. അതിനാൽ മോക്ഷസാധനമായ തത്വജ്ഞാ നവും ഏകരൂപമാണ്. മോക്ഷം കർമഫലമല്ല. ആത്മാവ് നിത്യതൃപ്തമാകയാൽ ഫലത്തിനുവേണ്ടി ആത്മാവിൽ





ക്രിയ ഇല്ല. അത് സ്വയംപ്രകാശമാകയാൽ അതിന്റെ പ്രകാശത്തിനുവേണ്ടിയും ക്രിയ ആവശ്യമില്ല. അവിടെ ജ്ഞാനം മാത്രമാണ് ആവശ്യം. ജ്ഞാനം വസ്തു തന്ത്രമാണ്,പുരുഷതന്ത്രമല്ല.

മോക്ഷം ഏതെങ്കിലും വിധിയുടെ ഫലമായിരു ന്നെങ്കിൽ അത് സ്വർഗംപോലെ ഭാവിയിൽ പ്രാപ്തമായി രിയ്ക്കും. അനിത്യവുമായിരിയ്ക്കും. ജ്ഞാനത്താൽ പ്രാപ്യ വസ്തുവിന്റെ പ്രാപ്തി അനുഭവപ്പെടുന്നു. അതിന് ജഡഭ രതൻ പറയുന്നതുപോലെ മഹാപുരുഷസേവമാത്രമേ ആവ ശ്യമുള്ളു. ലൗകികപിതാവ് പഞ്ചഭൂതാത്മകവും പരിച്ഛിന്ന വുമായ ശരീരം നൽകുന്നു. ബ്രഹ്മജ്ഞാനി ഗുരുവാകട്ടെ - അപരിച്ഛിന്നവും ചിദാനന്ദരൂപവും നിത്യവുമായ സ്വരൂപ പ്രാപ്തിയെ പ്രദാനം ചെയ്യുന്നു. അതിനാൽ ഗുരു മുഖ്യ പിതാവാണ്.

രഹൂഗണനോട് ജഡഭരതൻ തുടർന്നു പറയുക യാണ്, 'മനുഷ്യർ വൈരാഗ്യംകൊണ്ടും, സാധുസമാഗമം കൊണ്ടും ജ്ഞാനം നേടി; ഈ ലോകത്തുള്ള സകല മോഹബന്ധവും മുറിച്ച് ശ്രീഹരിയുടെ ലീലകളെ കീർത്തി യ്ക്കുകയും സ്മരിയ്ക്കുകയും ചെയ്ത് സംസാരത്തെ തരണം ചെയ്തു ഭഗവാനെ പ്രാപിയ്ക്കുന്നു.' (5.12.16)

ജഡഭരതന്റെ ഈ ഉപദേശങ്ങളുടെ ഫലമായി, ഭക്തിയുടെ രണ്ടു മക്കൾ - ജ്ഞാനവും വൈരാഗ്യവും - രഹൂഗണസവിധത്തെ പ്രാപിയ്ക്കുന്നു. അവരെ പരിക്ഷീ ണരും വൃദ്ധരുമായി കണ്ടിട്ട് ഭക്തി സങ്കടപ്പെടുന്നു. ജ്ഞാന വൈരാഗ്യങ്ങളെ ഉത്തേജിപ്പിയ്ക്കുന്നതിനും ദൃഢപ്പെടുത്തു ന്നതിനുമായി ജഡഭരതൻ രാജാവിനോട് സംസാരചക്രത്തെ പ്പറ്റി വിവരിയ്ക്കുവാൻ ആരംഭിയ്ക്കുന്നു.

## പ്രകരണം നാല്

### ഭവാടവി അഥവാ സംസാരചക്രം

ജഡഭരതൻ രഹൂഗണനു നല്കിയ ജ്ഞാനം യഥാർഥ വൈരാഗ്യം കൂടാതെ ദൃഢമാകുകയില്ല. അതി നാൽ വൈരാഗ്യമുണ്ടാകുവാൻ വേണ്ടി ജഡഭരതൻ തുടർന്നു സംസാരദുഃഖത്തെപ്പറ്റി വിസ്തരിച്ചു പറഞ്ഞു കേൾപ്പിയ്ക്കുകയാണ്. ചഞ്ചലമനസ്സിനെ അഭ്യാസവും വൈരാഗ്യവുംകൊണ്ട് വശത്താക്കണമെന്ന് ഗീതയിൽ ഭഗ വാൻ അർജുനനോട് ഉപദേശിച്ചിട്ടുണ്ട്. അഭ്യാസത്തിനുത കുന്ന സദ്ഗ്രന്ഥങ്ങളുണ്ട്. പഠിപ്പിയ്ക്കാൻ ഗുരുവിനേയും ലഭിയ്ക്കും. എന്നാൽ ഇവിടെ അഭ്യാസം എന്ന പദംകൊണ്ട് ഉദ്ദേശിച്ചിട്ടുള്ളത് അതല്ല. മനസ്സ് ബാഹ്യവിഷയങ്ങളിൽ പോകുമ്പോഴെല്ലാം അവയുടെ നിരർഥകതയെ മനസ്സിലാക്കി ധ്യാനം (അഭ്യാസം)കൊണ്ട് മനസ്സിനെ അന്തർമുഖമാക്കുക എന്ന് അർഥം മനസ്സിലാക്കണം. വൈരാഗ്യത്തെപ്പററി മന



സ്സിലാക്കാനും വൈരാഗ്യം ജനിയ്ക്കുന്നതിനും അധികം ഗ്രന്ഥങ്ങളില്ല. വിരക്തനായ സാധുവിൽനിന്നുവേണം വൈരാഗ്യം ശരിയ്ക്കും ഉണ്ടാകാൻ. പക്ഷേ ജഡഭരതനെ പ്പോലുള്ള സാധുക്കളും അധികമില്ല.

ശ്രീശങ്കരൻ പറയുന്നത്, ഇഹത്തിലും പരത്തിലു മുള്ള സകല സുഖഭോഗങ്ങളുടേയും ത്യാഗമാണ് വൈരാഗ്യം എന്നാണ്. ഇപ്രകാരമുള്ള വൈരാഗ്യമില്ലെങ്കിൽ ബ്രഹ്മജ്ഞാനം സ്ഥിരമായിട്ടിരിയ്ക്കയില്ല. ഭരതന് മാനിൽ പ്രീതി ജനിയ്ക്കയാൽ മാനായി പിറക്കേണ്ടി വന്നു. സംസാരത്തിൽ ഏതെങ്കിലും വസ്തുവിൽ ആസക്തി വന്നുപോയാൽ പിന്നെയും ജനിയ്ക്കേണ്ടിവരും. സർവ ആസക്തികളും നമ്മിൽനിന്നുപോയോ എന്നറിയാൻ ധ്യാനം ശീലിയ്ക്കണം. ഒന്നിലും ആസക്തി ഇല്ലാത്തപക്ഷം വേഗം ധ്യാനം ഉറയ്ക്കും. ആസക്തിയുള്ള പക്ഷം സങ്കല്പ വികല്പങ്ങൾ ഉണ്ടായിരിയ്ക്കുമെന്നുമാത്രമല്ല, ധ്യാനം ഉറയ്ക്കുകയുമില്ല.

ജഡഭരതൻ രഹൂഗണനോടു പറയുന്നു : "മൂന്നു ഗുണങ്ങളോടു കൂടിയ മായയാൽ മോഹിതനായി ജീവൻ, സംസാരത്തിലെ പ്രവൃത്തിമാർഗത്തിൽ ചുറ്റിക്കറങ്ങുന്നു; സംസാരസുഖങ്ങളിൽ ആസക്തനാകുന്നു. (5.13.1). ഈ സംസാരമാകുന്ന വനത്തിൽ 5 ഇന്ദ്രിയങ്ങളും ഒരു മനസ്സും ഉൾപ്പെടെ ആറ് കള്ളന്മാരുണ്ട്. ഇവരിൽനിന്ന് ജീവന്, പ്രവൃത്തിയിൽ അനേകവിധമുള്ള വിഘ്നങ്ങളുണ്ടാകുന്നു. ആ തസ്കരന്മാർ, ജീവനെ സംസാരവിഷയങ്ങളിൽ രസമുണ്ടെന്ന് പറഞ്ഞ് ചതിച്ച് പരമാത്മാവിൽനിന്നും അകറ്റുന്നു. ഈ സംസാരവനത്തിൽ താമസിയ്ക്കുന്നവരുടെ ഭാര്യാപുത്രാദിബന്ധുക്കളും അവരെ കൂടുതൽ സംസാരത്തിൽ വീഴിയ്ക്കുന്നു. ഗൃഹസ്ഥാശ്രമം ഒരു കർമഭൂമികയാണ്. അതിൽ കർമത്തിന് ഒരിയ്ക്കലും അവസാനം കാണുകയില്ല. ഗൃഹം കർമത്തിന്റെ പത്തായമാണ്. വയലിൽ കൊഴിഞ്ഞുവീഴുന്ന വിത്ത് നശിച്ചില്ലെങ്കിൽ അടുത്തവർഷം സമയമാകുമ്പോൾ കിളുർക്കുന്നതുപോലെ കർമം ജ്ഞാനംകൊണ്ട് നശിച്ചില്ലെങ്കിൽ അത് അടിയ്ക്കടി കിളിർത്തുവരും. (5.14.4). കർമാസക്തി ചിത്തത്തിൽ ദൃഷ്ടിദോഷങ്ങളുണ്ടാക്കുന്നു. അതിനാൽ ജീവൻ മൃഗതൃഷ്ണപോലുള്ള ഈ മൃത്യുലോകത്തെ സത്യമായി കരുതുന്നു. മിഥ്യാവിഷയങ്ങളുടെ പുറകെ ഓടാൻ തുടങ്ങുന്നു. ചിലപ്പോൾ ധനത്തിനുവേണ്ടി വ്യാകുലപ്പെട്ട് അതിനെ വർധിപ്പിയ്ക്കാനുള്ള ഇച്ഛയാൽ രാവും പകലും പ്രവൃത്തി ചെയ്യുന്നു. ചിലപ്പോൾ സ്ത്രീ – പുത്രാദികളിലുള്ള സ്നേഹത്തിൽ മുഴുകി പോകുന്നു.ചിലപ്പോൾ ലോകൈഷണയിൽ പെട്ടുപോകുന്നു. വിഷയങ്ങൾ മിഥ്യയാണെന്നറിഞ്ഞിട്ടും. ദേഹാഭിമാനത്താൽ വിവേകബുദ്ധി നഷ്ടമായിപോകകൊണ്ട് വീണ്ടും വിഷയങ്ങളുടെ പിന്നാലെ ഓടുന്നു. ചിലപ്പോൾ പരപരിഹാസത്തിന് പാത്രമായി വലിയ പീഡ അനുഭവിയ്ക്കുന്നു. ധനനാശം വന്നാൽ പിന്നെയും ധനവാന്റെ പിന്നാലെ ദീനനായി ചുറ്റിത്തിരിയുന്നു. ഉണ്ണാനും കുടിയ്ക്കാനുമില്ലാതെയാകുമ്പോൾ പരധനത്തെ അനീതിയായി സ്വായത്തമാക്കാൻ ഇച്ഛിയ്ക്കുകയും, തന്റെ കുടുംബത്തോട് അടിയ്ക്കടി ക്രോധിയ്ക്കയും ചെയ്യുന്നു. ഇപ്രകാരം അവന് പലവിധത്തിലുള്ള കർമബന്ധവും ഉണ്ടാകുന്നു."

ചെയ്ത കർമം ഫലോന്മുഖമാകുന്നതിനെ പ്രാരബ്ധ കർമമെന്നു പറയുന്നു. കർമം ചെയ്തുകഴിഞ്ഞു പക്ഷേ ഇനിയും ഫലരൂപത്തിൽ തിരിച്ചുവന്നിട്ടില്ല. അതിനെ സഞ്ചിതകർമമെന്നു പറയുന്നു. വർത്തമാനകാലത്തു ചെയ്യുന്ന കർമത്തെ ക്രിയമാണകർമമെന്നു പറയുന്നു. കർമത്തിന്റെ ഈ ത്രിപുടിയെ ഒരു കൃഷിക്കാരന്റെ ദൃഷ്ടാന്തം കൊണ്ട് ശരിയ്ക്കു മനസ്സിലാക്കാം. ഒരു കൃഷിക്കാരൻ ഇപ്പോൾ വിതയ്ക്കുന്നു എന്നിരിയ്ക്കട്ടെ. അത് അയാളുടെ ക്രിയമാണകർമമാണ്. മറ്റൊരു കൃഷിക്കാരൻ വിതച്ചു - പക്ഷേ കിളിർത്തിട്ടില്ല - അഥവാ കിളിർത്തിട്ടും ചെടിയായി വളർന്നിട്ടില്ല - അഥവാ വളർന്നെങ്കിലും പുഷ്പിച്ചിട്ടില്ല - പുഷ്പിച്ചു എങ്കിലും ഫലം ഉണ്ടായി കഴിഞ്ഞിട്ടില്ല - ഫലമുണ്ടായെങ്കിലും വിളഞ്ഞിട്ടില്ല - ഇതെല്ലാം സഞ്ചിതകർമമാണ്. കൃഷി വിളഞ്ഞു കൊയ്തു വീട്ടിൽ കൊണ്ടുവന്ന് അനുഭവിയ്ക്കാൻ തുടങ്ങുന്നതിനെ പ്രാരബ്ധകർമമെന്നു പറയാം. പ്രാരബ്ധകർമം അനുഭവിച്ചു തന്നെ തീരണം. അതിനെ യോഗശക്തിയാൽ കുറച്ചൊക്കെ ജയിയ്ക്കാം. വേണ്ടവണ്ണം വിചാരിച്ച് പ്രവർത്തിച്ചാൽ സഞ്ചിതകർമത്തിലും മാറ്റം വരുത്താം. ക്രിയമാണക മംകൊണ്ട് ഭാവിയെ നല്ലതോ ചീത്തയോ ആക്കാം. അതിനാൽ ക്രിയമാണകർമ്മത്തിൽ കൂടുതൽ ശ്രദ്ധിയ്ക്കണം. കാരണം - മനുഷ്യർ ഈ അവസ്ഥയിൽ സ്വതന്ത്രനാണ്.

ഏതു കർമം എപ്പോൾ ഫലം തരുമെന്ന് പറയുക പ്രയാസമാണ്. എല്ലാ കർമങ്ങളോടൊപ്പവും അവയുടെ ഫലവുമുണ്ടായിരിയ്ക്കും. *Every event contains its own time.* ഇത് സാപേക്ഷവാദംകൊണ്ടും സിദ്ധമായി കഴിഞ്ഞിട്ടുണ്ട്. തണ്ണിമത്തൻ നട്ടാൽ മിക്കവാറും 2 മാസംകൊണ്ട് ഫലമുണ്ടാകും. ബജറയും ബാർളിയും മൂന്നുനാലു മാസമെടുക്കും. മാവിനാണെങ്കിൽ 5 മുതൽ 20 വരെ വർഷങ്ങൾ വേണ്ടിവരും, തെങ്ങ് 6 വർഷംകൊണ്ട് ഫലം തരും. മനുഷ്യൻ 9 മാസംകൊണ്ട് ഗർഭത്തിൽനിന്നും ജനിയ്ക്കാൻ തയാറാകുന്നു. ഇതേപ്രകാരംതന്നെ മനുഷ്യജീവിതത്തിൽ കായിക, വാചിക, മാനസിക കർമങ്ങൾക്കും ഫലം പലതാണ്. കാലവും കുറഞ്ഞും കൂടിയും ഇരിയ്ക്കും. പല പല സംയോഗങ്ങളുടെ പ്രഭാവവും കർമഫലത്തിൽ ഉണ്ടാകും. ഉദാഹരണമായി ഒരാൾ മറ്റൊരാളെ ചീത്ത പറയുന്നു. പകരം അയാൾ ചെകിടിന് ഒരടികൊടുത്ത് രണ്ടു പല്ലു താഴെ വീഴിച്ചു. ഒരാൾ ഒരു ഉദ്യോഗസ്ഥനെ ശകാരിച്ചു. തക്കസമയം



വന്നപ്പോൾ ഒരു പേനയുടെ ചലനംകൊണ്ട് ഉദ്യോഗസ്ഥൻ അയാളുടെ 500-700 രൂപാ നഷ്ടപ്പെടുത്തുന്നു. മൂന്നാമതൊരാൾ ഒരു മഹാത്മാവിനെ ഭർത്സിച്ചു. പകരം അദ്ദേഹം അവനെ അനുഗ്രഹിയ്ക്കുന്നു.

കർമത്തിന്റെ ഗതി വിചിത്രമാണ്. അസത്യവാദി അടുത്ത ജന്മം മൂകനായി ജനിച്ചേയ്ക്കാം. ശക്തിയെ ദുരുപയോഗപ്പെടുത്തുന്നവൻ ചലനശക്തി ഇല്ലാത്തവനോ മരമോ ആയേക്കാം. കാലിനെ ദുരുപയോഗപ്പെടുത്തുന്നയാൾ മുടന്തനുമാകാം. വ്യഭിചാരികൾ ഭ്രാന്തരായിത്തീരാം. അതിനാൽ മനുഷ്യർ ശുഭകർമങ്ങൾ മാത്രം ചെയ്യേണ്ടതത്യാവശ്യമാണ്. മോഷണം, കൊല, ചതി, കൈക്കൂലി വാങ്ങുക തുടങ്ങിയ പാതകങ്ങൾ ചെയ്യുന്നവർ ഒരുപക്ഷേ ബാഹ്യദൃഷ്ടിയിൽ സുഖികളും മാന്യരുമായും, നീതിയോടെ വേല ചെയ്തു ജീവിയ്ക്കുന്നവർ ബാഹ്യദൃഷ്ടിയ്ക്കു ദുഃഖികളും നിന്ദിതരുമായും ചിലപ്പോൾ കാണപ്പെടാം. ഇങ്ങനെയുള്ള വിരോധാഭാസങ്ങളുടെ കാരണം വേഗം ഗ്രഹിയ്ക്കുവാൻ കഴിഞ്ഞില്ലെന്നുവരാം. പക്ഷേ ഇപ്രകാരമുള്ള അവസ്ഥകളെ, കർമനിയമദൃഷ്ടിയോടെ വിചാരിച്ചു നോക്കുന്നപക്ഷം, ദുഷ്ക്കർമം ചെയ്തിട്ടും സുഖിയായി കാണപ്പെടുന്നവൻ മുജ്ജന്മത്തിൽ സത്കർമങ്ങളനുഷ്ഠിച്ചിട്ടുള്ളതായും, ഇന്നു ചെയ്യുന്ന ദുഷ്ക്കർമങ്ങൾ ഭാവിയിൽ ദുഃഖത്തിനിട വരുത്തുന്നതായും മനസ്സിലാക്കാം.

ജഡഭരതൻ തുടർന്നു, "മനുഷ്യസമൂഹം ചെയ്ത കർമങ്ങളുടെ ഫലമനുഭവിച്ചുകൊണ്ട് അനേകജന്മങ്ങൾ എടുക്കുന്നു. അതിൽ അല്പം ചിലർ മാത്രമേ പരമാർഥ ജ്ഞാനത്തിനുള്ള മാർഗത്തിൽ ചരിയ്ക്കുന്നുള്ളു. പല ദേശങ്ങൾ ജയിച്ചവരും ഈ പൃഥ്വി എന്റെയാണ്. എന്റെ അധികാരത്തിലുള്ളതാണ് എന്നിങ്ങനെ അഭിമാനിച്ച് പരസ്പരം വിരോധിച്ച് യുദ്ധം ചെയ്തു മരിയ്ക്കുന്നു. വൈരഹീനമായ പരമപദം അവർക്കപ്രാപ്യമാണ്."

എത്രയോ പേർ സ്ത്രീകളിൽ ആസക്തരായി കഴിയുന്നു. വളരെ പേർ ശിശുക്കളുടെ കൊഞ്ചലിൽ ആസക്തരാകുന്നു. അനേകം പേർ സമാജത്തിൽനിന്നും ലഭിയ്ക്കുന്ന പ്രശംസയിൽ ആസക്തരാകുന്നു. പലരും പറയുന്നത്, "ഞങ്ങൾ ആസക്തികൂടാതെ നിഷ്കാമകർമമാണ് ചെയ്യുന്നത്," എന്നാണ്. പക്ഷെ അതു സത്യമല്ല. നിഷ്കാമകർമമാണ് വാസ്തവത്തിൽ ചെയ്യുന്നതെങ്കിൽ ഈശ്വരധ്യാനം ചെയ്യുമ്പോൾ ശരിയ്ക്കും ഏകാഗ്രത ഉണ്ടാകണം. ധ്യാനസമയത്ത് അനേകവിധമുള്ള വിക്ഷേപങ്ങൾ ഉണ്ടാകുന്നുണ്ടെന്ന് അവരോടു ചോദിച്ചാൽ പറയും. അവർക്കു ശാന്തി ഒരിയ്ക്കലും ഉണ്ടാവുകയില്ല. വ്യവഹാരവും പരമാർഥവും ഒന്നാക്കുക അസാധ്യമാണ്. വ്യവഹാരത്തിനു പ്രാധാന്യം നൽകുന്നവർക്ക് പരമാർഥവിഷയത്തിൽ പല അബദ്ധങ്ങളും ഉണ്ടാകും. പരമാർഥത്തെ മുഖ്യമായി കരുതുന്നവർക്ക് സംസാരവ്യവഹാരം ശരിയ്ക്കു നടത്താനും പ്രയാസമായിരിയ്ക്കും. സമഭാവം ഉണ്ടാവാതെ രാഗദ്വേഷാദികൾ നശിയ്ക്കയില്ല. അഭിപ്രായസംഘട്ടനമുണ്ടാകുമ്പോൾ രാഗദ്വേഷം വർധിയ്ക്കുന്നു. പരമാർഥത്തിന്റേയും വ്യവഹാരത്തിന്റേയും ഏകതയ്ക്ക് എപ്പോഴും തക്ക ജോലി കിട്ടണമെന്നു നിയമമുണ്ടാക്കാൻ സാധിയ്ക്കുകയില്ല. എന്തെന്നാൽ വ്യവഹാരം എപ്പോഴും ദേശ - കാലങ്ങളനുസരിച്ച് മാറിക്കൊണ്ടിരിയ്ക്കും. ഓരോരുത്തർക്കും അവരുടെ ചുറ്റുപാടനുസരിച്ച് രണ്ടുമൂന്നു ചുമതലകൾ ഒന്നിച്ചുവരുമ്പോൾ കഴിയുന്നത്ര ശ്രേഷ്ഠമായതിനെ സ്വീകരിയ്ക്കണം. തന്റെ സ്വഭാവംകൊണ്ട് അവസ്ഥയെ ജയിയ്ക്കണം. അതിന് സമയവും വൈരാഗ്യവും ആവശ്യമാണ്. അല്പവും മിഥ്യയുമായ സുഖത്തിൽ വൃത്തി ഇരിയ്ക്കുന്നിടത്തോളംകാലം സ്ഥിതിയെ ജയിയ്ക്കാൻ സാധിയ്ക്കയില്ല.

ഈശ്വരൻ ഏകമാണ്. എന്നിട്ടും പല പല ധർമങ്ങളുടെ പേരിൽ ആളുകൾ കലഹിച്ചു മരിയ്ക്കുന്നതിന്റെ കാരണം, ധർമത്തിന്റെ യഥാർഥജ്ഞാനമില്ലായ്മയാണ്. ശുക്രാചാര്യന്റെ ശിഷ്യവാത്സല്യം, ശിഷ്യനെ മിഥ്യാലാഭത്തെ കാണിച്ച് ആത്മലാഭവിമുഖനാക്കാൻ ശ്രമിയ്ക്കുന്നു. "ജഗത്തിലുള്ള സർവപദാർഥങ്ങളും ജീവികളും ഒരവിഭക്തപരമാത്മാവിൽ ഒന്നിച്ചിരിയ്ക്കുന്നു" എന്ന് ഗീത 18-ാം അധ്യായത്തിൽ പറയുന്നു. ഈ ബോധം പ്രദാനം ചെയ്യുന്ന ജ്ഞാനമേതോ - അതു സാത്ത്വികമാണ്. ഏതു ജ്ഞാനത്താൽ പലതായി കാണുന്നു, ആ ജ്ഞാനം രാജസമാണ്. ഏതൊരു ജ്ഞാനത്താൽ ജീവന്റെ ഹേതു അറിയാൻ സാധിയ്ക്കുന്നില്ലെന്നു മാത്രമല്ല, സംസാരത്തിൽ ആസക്തി ഉണ്ടാവുകയും ചെയ്യുന്നുവോ അത് താമസജ്ഞാനമാണ്. ധാർമിക സമ്പ്രദായങ്ങൾ ആവശ്യമാണ്. പക്ഷെ എന്തിനു വേണ്ടി ഏതനുഭവത്താൽ ആദിയിൽ ആ സമ്പ്രദായങ്ങൾ ഏർപ്പെടുത്തിയോ, ആ അനുഭവത്തിലും ഹേതുവിലും ദൃഷ്ടിവെച്ചില്ലെങ്കിൽ നാം വെറും അന്ധന്മാരുടെ പരമ്പരയിൽ ഉൾപ്പെടാൻ ഇടവരും. ക്രിസ്തു ഏതു ഹേതുവാൽ തന്റെ ധർമത്തെ പ്രചരിപ്പിച്ചുവോ, അഥവാ മുഹമ്മദ്, ബുദ്ധൻ, കൃഷ്ണൻ ആദിയായവർ ഏതു ജ്ഞാനത്തെ പ്രചരിപ്പിച്ചുവോ, അതിനെപ്പറ്റി ശരിയ്ക്കും ചിന്തിയ്ക്കാതിരുന്നാൽ വിശാലവീക്ഷണം ലഭിയ്ക്കാതെ, ധർമത്തിന്റെ നാമധേയത്തിൽ സങ്കുചിതങ്ങളായ അതിർത്തികൾ ഉറയ്ക്കും. സത്യത്തെ സാക്ഷാത്കരിക്കാനുള്ള പ്രയാസങ്ങൾ വർധിയ്ക്കും. അതിർത്തി ഹ്രസ്വമാകുന്തോറും യഥാർഥ സത്യം കൂടുതൽ കൂടുതൽ ആവരണം ചെയ്യപ്പെടുകയും ചെയ്യും.

ജഡഭരതന്റെ ഉപദേശം തുടരുകയാണ്, " ആരെങ്കിലും മായയുടെ പ്രേരണയാൽ ഇങ്ങനെയുള്ള കൂട്ടത്തിൽ പെട്ടുപോയാൽ ഈ സംസാരവനത്തിൽ ചുറ്റിച്ചുറ്റി അവസാനംവരെ തന്റെ പുരുഷാർഥത്തെ അറിയാൻ കഴിയാതാ



കുന്നു. (5.13.19). ഹേ രഹൂഗണാ, നീയും ഈ മാർഗത്തിൽ ഭ്രമണം ചെയ്യുകയാണ്. അതിനാൽ ഇനി പ്രജകളെ ശിക്ഷിയ്ക്കുന്ന വേല വിട്ടിട്ട്, സകല പ്രാണികളിലും മൈത്രിയോടെ, വിഷയങ്ങളിൽനിന്നും ഉപരതനായി, ഭഗവത്സേവ കൊണ്ട് തീക്ഷ്ണമാക്കപ്പെട്ട ജ്ഞാനമെന്ന വാൾ കൈയിലെടുത്ത് ദുർഗമമായ ഈ മാർഗത്തെ തരണം ചെയ്യുക." (5.13.20)

രാജാ രഹൂഗണൻ ജഡഭരതനോട് ഇപ്രകാരം പറഞ്ഞു: "എല്ലാ ജന്മങ്ങളിലുംവച്ച്, മനുഷ്യജന്മമാണ് പരമകല്യാണകാരകമെന്ന് എനിയ്ക്കിപ്പോൾ മനസ്സിലായി. സ്വർഗാദിലോകങ്ങളിൽ അധിവസിയ്ക്കുന്ന ദേവന്മാർക്ക് ആ ജീവിതംകൊണ്ട് യാതൊരു ലാഭവുമില്ല. എന്തെന്നാൽ അവിടെ അവർക്ക് അങ്ങയെപ്പോലുള്ള മഹാത്മാക്കളുടെ സമാഗമം ഉണ്ടാകുന്നില്ല. ആരുമായുള്ള മുഹൂർത്തമാത്രസമാഗമത്താൽ, എന്റെ കുതർക്കവാസനയും അജ്ഞാനവും നശിച്ചുവോ ആ അവിടുത്തെ ചരണധൂളീസേവകൊണ്ട് ആരുടേയും സമ്പൂർണപാപങ്ങളും നശിച്ച് ഭഗവാനിൽ നിർമലഭക്തി ഉണ്ടാകും. ബ്രഹ്മജ്ഞാനി ഏതു രൂപത്തിൽ ഇരിയ്ക്കുമെന്ന് ഒരു നിശ്ചയവുമില്ല. അതിനാൽ ഞാൻ സകല ആശ്രമവാസികളേയും പ്രണമിയ്ക്കുന്നു. ഏതു ബ്രഹ്മജ്ഞാനിബ്രാഹ്മണൻ, അവധൂതവേഷത്തിൽ സഞ്ചരിയ്ക്കുന്നുവോ, അവരിൽനിന്നും രാജാക്കന്മാർക്ക് നന്മയുണ്ടാകട്ടെ എന്നു ഞാൻ പ്രാർഥിയ്ക്കുന്നു."

ഇപ്രകാരം പറഞ്ഞുകൊണ്ട് രാജാ രഹൂഗണൻ ജഡഭരതനെ വീണ്ടും വീണ്ടും വന്ദിച്ചു. ജിതേന്ദ്രിയനായ ജഡഭരതൻ നിർവികാരനായി അവിടെനിന്നും നിഷ്ക്രമിച്ചു. സത്സംഗത്താൽ പരമാത്മജ്ഞാനം സിദ്ധിച്ച രഹൂഗണൻ ആത്മാവിൽ ആരോപിതമായിരുന്ന ദേഹാത്മബുദ്ധിയെ ഉപേക്ഷിച്ചു. (5.13.25)

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "പ്രവൃത്തിമാർഗത്തിൽ ചരിയ്ക്കുമ്പോൾ ചെയ്യുന്ന ലൌകികവും വൈദികവുമായ കർമങ്ങൾ ജീവനെ ജന്മമരണരൂപമായ സംസാരത്തിൽ വീഴിയ്ക്കുന്നതാണ് (5.14.23). ജീവൻ അപാര ചിന്തയാൽ ഉദാസീനമായിത്തീരുന്നു. പ്രവൃത്തി മാർഗത്തിൽ സുഖം, ദുഃഖം, രാഗം, ദ്വേഷം, ഭയം, അഭിമാനം, പ്രമാദം, ഉന്മാദം, ശോകം, മോഹം, മദം, ഈർഷ്യ, അപ മാനം, വിശപ്പ്, ദാഹം, ആധി, വ്യാധി, ജനനം, മരണം ആദിയായ അനേകപ്രകാരമുള്ള വിഘ്നങ്ങളുണ്ട്. ഇവയിൽപ്പെട്ടുഴലുന്ന ജനസമുദായം വിവേകഹീനമായിപ്പോകുന്നു. അവർ വിഷയഭോഗങ്ങളിൽ കുടുങ്ങി മരണകാലത്തെ മറന്നു പോകുന്നു."

ഈ അപകടം ഒഴിവാക്കാനാണ് ഹിന്ദുധർമത്തിൽ ആശ്രമധർമപദ്ധതി വ്യവസ്ഥ ചെയ്തിട്ടുള്ളത്. അതനുസരിച്ച് ജീവിച്ചാൽ ഗൃഹസ്ഥാശ്രമത്തിനുശേഷം വാനപ്രസ്ഥാശ്രമത്തിലേയ്ക്കു വരണം. വാനപ്രസ്ഥജീവിതത്തിൽ ഭക്തിവർധനയ്ക്ക് ധാരാളം സമയം ലഭിയ്ക്കും. അവസാനകാലം സത്സംഗത്തിൽ കഴിച്ചുകൂട്ടാം. വാനപ്രസ്ഥന്റെ മുഖ്യസാധന, ബ്രഹ്മചര്യവും സത്സംഗവുമാണ്. യഥാർഥവസ്തുവിനെ സ്വയം കണ്ടെത്തണമെങ്കിൽ അയാൾ ഒരു നിശ്ചിതസമയംവരെ നിത്യവും ഏകാന്തധ്യാനം ചെയ്യുവാൻ ശീലിയ്ക്കുകയും, മൂന്നുമാസത്തിലൊരിയ്ക്കൽ കുറഞ്ഞത് 7 ദിവസമെങ്കിലും ഏതെങ്കിലും പ്രകൃതിരമണീയമായ സ്ഥലത്ത് ഏകാന്തവാസം ചെയ്യുകയും ചെയ്യണം. ആ കാലത്ത് വർത്തമാ നക്കടലാസുപോലും നോക്കരുത്. സകല ജഗത്തിലും താനും ഭഗവാനും മാത്രമേയുള്ളു എന്നു കരുതണം. ആ സ്ഥലത്ത്, തന്റെ ഉള്ളിലുണ്ടാകുന്ന വിചാരങ്ങളെ സൂക്ഷ്മനിരീക്ഷണം ചെയ്ത് ആത്മാവിനെ ജാഗ്രത്താക്കണം. തന്റെ സംബന്ധം സമ്പൂർണമായും പരമാത്മാവിനോടാകണം. പരമാത്മാവിന്റെ സംബന്ധം ജഗത്തിനോടും ഉള്ളതായി കാണണം. സകലതിന്റേയും ഏകത മനസ്സിലാക്കി, സ്വാഭാവികമായ നിർദോഷാനന്ദം അനുഭവിയ്ക്കാൻ ശീലിയ്ക്കണം. അങ്ങനെ,മിഥ്യാവിചാരത്തെ തടഞ്ഞ് ചിന്തയെ ഉത്തമദിശയിലേയ്ക്കു നയിച്ചാൽ വളരെ ആത്മശക്തിയും ജ്ഞാനവുമുണ്ടാകും. ലോകത്തുണ്ടായിട്ടുള്ള കണ്ടുപിടിത്തങ്ങളെല്ലാം, വിദ്വാന്മാർ ഏകാന്തത്തിലിരുന്നു കണ്ടുപിടിച്ചിട്ടുള്ളതാണ്. പക്ഷെ, സമാജം, അതിന്റെ സ്വഭാവമനുസരിച്ച്, അവരുടെ ഉത്തമ പ്രവൃത്തിയുടെ പ്രഭാവം പലപ്പോഴും ദുഷിപ്പിയ്ക്കുന്നു.

സംസാരം പ്രകൃതിയുടെ പരിണാമമാണ്. പ്രകൃതി എന്തിനു വേണ്ടിയുണ്ടായിട്ടുള്ളതാണെന്നുള്ള കാര്യം ഓർമിയ്ക്കാറില്ല. ആ കാര്യത്തിൽ നമ്മുടെ മാന്യത ചേർക്കാഞ്ഞാൽ അതുകൊണ്ട് ഒന്നും നടക്കുകയുമില്ല. മനസ്സ്, അതിന്റെ സ്വഭാവമനുസരിച്ച് ജഗത്തിനെ നോക്കുന്നു. കർമത്തിന്റെ നിയമം പ്രബലമാണെന്നതുപോലെ കർമത്തിന്റെ വലയും പ്രബലമാണ്. വ്യക്തിയുടെ കർമത്തിൽ നിന്നാണ് കുടുംബം, ജാതി, ഗ്രാമം, ധർമം, ദേശം ഇവയുടെ കർമം സംജാതമാകുന്നത്. ഒരു ജാതിക്കാർ മറ്റൊരു ജാതിക്കാരെക്കാൾ തങ്ങളെ ഉയർന്നവരായി കരുതുന്നു. ഒരു ജാതിക്കാരുടെ ചിലവിൽ അഥവാ ചുമതലയിൽ മറ്റൊരു ജാതിക്കാർ തങ്ങളുടെ സ്വാർഥം നേടുന്നു. അന്യജാതിക്കാരുടെ അവകാശങ്ങളെ ആക്രമിച്ചു കൈവശപ്പെടുത്തുന്നു. അവരെ തങ്ങളുടെ കീഴിൽ വയ്ക്കാൻ പ്രയത്നിയ്ക്കുന്നു. അതിനാൽ കുടുംബം, ജാതി, മതം, ധമർം, ദേശം ഇവയുടെ പരിഷ്ക്കരണത്തിനുള്ള വഴി, വ്യക്തിയുടെ പരിഷ്ക്കരണത്തെ ആശ്രയിച്ചാണിരിയ്ക്കുന്നത്. ആരെങ്കിലും ഒരന്ധനെ കളിയാക്കുന്നതുകൊണ്ട് സ്വയം അന്ധത്വത്തെ ഇന്നല്ലെങ്കിൽ നാളെ ക്ഷണിച്ചുവരുത്തുകയാണ് ചെയ്യുന്നത്. അന്യകുടുംബത്തിലെ സ്ത്രീകളെ ദുഷിപ്പിച്ചാൽ സ്വന്തം കുടുംബത്തിലും അതുപോലുള്ളാപത്ത് വന്നുചേരുമെന്നോർമിയ്ക്കണം.

രാഷ്ട്രകർമം നോക്കിയാലും ഇതുതന്നെ കാണാം. പണ്ട് ബൽജിയത്തിലുള്ളവർ ആഫ്രിക്കയിൽ അവരുടെ വ്യാപാരവർധനയെ ലാക്കാക്കി അവിടെയുള്ളവരോട് ക്രൂരമായി പെരുമാറി. അതിനു പകരമായി പ്രാരബ്ധവശാൽ 1914 – 1917- ൽ ഉണ്ടായ യുദ്ധത്തിൽ ബൽജിയംകാർക്ക് വലിയ ആപത്തുകൾ സംഭവിച്ചു. *ഇംഗ്ലീഷുകാർ, ഇൻഡ്യ*യിൽ അവരുടെ വസ്ത്രവ്യാപാരാഭിവൃദ്ധിയ്ക്കുവേണ്ടി ഡാക്കയിലെ കൈത്തറിവ്യവസായം നശിപ്പിച്ചു. പ്രാരബ്ധവശാൽ അവരുടെ തുണിവ്യവസായത്തിന് പിന്നീട് ചർക്കയും സ്വദേശിയും നാശകാരണങ്ങളായി. ആര്യന്മാർ ഹിന്ദുസ്ഥാനത്തിൽ വന്ന് അവിടെ അധിവസിച്ചിരുന്നവരെ ശൂദ്രരായി കല്പിച്ച് നീചരും വിദ്യാഭ്യാസത്തിനുപോലും അധികാരമില്ലാത്തവരുമാക്കിത്തീർത്തു. അതിന്റെ പരിണാമമായി വളരെപേർ മുഹമ്മദീയരും ക്രിസ്ത്യാനികളുമായി മതപരിവർത്തനം ചെയ്തു. അവർക്ക് മെച്ചപ്പെട്ട ജീവിതസൗകര്യം നൽകാതിരിയ്ക്കുകയും, മതപരിവർത്തനം ചെയ്തവരെ ഹിന്ദുമതത്തിലേയ്ക്കു വീണ്ടും കൊണ്ടുവരുകയും ചെയ്യുവാനുള്ള മാർഗങ്ങൾ സ്വീകരിയ്ക്കാതിരുന്നതിനാൽ മഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും സംഖ്യ *ഇൻഡ്യ*യിൽ വർധിയ്ക്കുകയും, ആര്യന്മാരുൾപ്പെടെ ഭാരതനിവാസികൾക്ക് അനേകവർഷങ്ങൾ അടിമകളായി ജീവിയ്ക്കേണ്ടിവരുകയും ചെയ്തു.

മനുഷ്യജീവൻ, മറ്റു ജീവനെ അപേക്ഷിച്ച് ഉത്തമമാണ്. അവന് അന്യജീവനു കീഴടങ്ങാതെ കഴിയാം. ഏറ്റവും വലിയ ശക്തിയുടെ ആധാരത്താൽ നിർഭയനായി സുഖമായി കഴിഞ്ഞുകൂടാം. എന്തു കിട്ടാനുണ്ടോ അതിൽ പ്രാരബ്ധം സത്യമാണ്. പക്ഷെ എന്തു കിട്ടാനുണ്ടോ അതുപേക്ഷിയ്ക്കുകയോ, അഥവാ കിട്ടിയതുകൊണ്ടോ കിട്ടുന്നതുകൊണ്ടോ സന്തോഷിയ്ക്കുകയോ ചെയ്യുന്നവന് പ്രാരബ്ധംകൊണ്ട് ഒരനർഥവുമില്ല. അനീതിയിൽനിന്നു നിവൃത്തമാകണമെങ്കിൽ സാത്വിക ഇച്ഛകൾ മാത്രമേ ഉണ്ടാകാവൂ. ദുഷിച്ച ഇച്ഛകൾ ഉപേക്ഷിയ്ക്കുകയും വേണം. പക്ഷെ, പ്രാരബ്ധമുക്തനാകണമെങ്കിൽ എല്ലാ ഇച്ഛകളിലും നിന്ന് മുക്തനാകണം. ഭരതന് മാനിനെ വളർത്താനുള്ള ഇച്ഛ ഇരുന്നതിനാൽ മാനായി ജനിയ്ക്കേണ്ടിവന്നു. കർമകാണ്ഡത്തിൽ പറയുന്ന ആത്മാവ് മരിയ്ക്കുന്നില്ല, പിന്നെയോ, കർമം അനുഭവിയ്ക്കാൻവേണ്ടി വീണ്ടും വീണ്ടും ജനിയ്ക്കുന്നു. ജ്ഞാനമാർഗത്തിൽ പറയുന്ന ആത്മാവിന് ജനിമൃതികളില്ല. അതിനാൽ ജ്ഞാനികൾ, ആദ്യംപറഞ്ഞ ആത്മാവിനെ 'ജീവൻ അല്ലെങ്കിൽ ചിദാഭാസ്' എന്നു പറയുന്നു. ജീവന്റെ പുനർജന്മത്തിൽ മഹമ്മദീയരുടേയും ക്രിസ്ത്യാനികളുടേയും ധർമം വിശ്വസിയ്ക്കുന്നില്ല. പക്ഷെ, കയാമത്തുദിവസം (*day of judgement*) എല്ലാ ജീവന്റേയും കണക്ക് ഒന്നിച്ചെടുക്കുമെന്ന് പറയുന്നുണ്ട്. അതിനെ ഹിന്ദുധർമത്തിൽ 'നൈമിത്തികപ്രളയ'മെന്നു പറയുന്നു.





അന്നാണ് ബ്രഹ്മാവിന്റെ ഒരു ദിവസം പൂർത്തിയാകുന്നത്. അപ്പോൾ ഉള്ള ജീവികളുടെ കണക്കെടുക്കുന്നു. അതിനും പുറമെ ഹിന്ദുധർമം, ഉടനടിയുള്ള പുനർജന്മത്തിൽ വിശ്വസിയ്ക്കുകയും ചെയ്യുന്നു. ഈ വിശ്വാസത്തിനു ദൃഷ്ടാന്തങ്ങൾ ഈ കാലത്തും കണ്ടുവരുന്നുണ്ട്. ഉദാഹരണത്തിന്, ഡൽഹിയിൽ ശാന്താദേവി എന്ന പെൺകുട്ടി തന്റെ 9-ാം വയസ്സിൽ മഥുരയിൽചെന്ന് തന്റെ പൂർവജന്മത്തിലെ കുടുംബാംഗങ്ങളെ തിരിച്ചറിഞ്ഞു. ഇതേപ്പറ്റിയുള്ള വിവരങ്ങൾ 'കല്യാൺ'മാസികയിൽ പ്രസിദ്ധീകരിച്ചിരുന്നു.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു, 'സംസാരമാർഗത്തിൽ ചുറ്റിക്കറങ്ങുന്ന ജനസമുദായം, പലവിധമായ വിഘ്നങ്ങളും ക്ലേശങ്ങളുംകൊണ്ട് കഷ്ടപ്പെട്ട്, ഭഗവൻമായയാൽ ബന്ധിതമായി ശോകം, മോഹം, ഭയം ആദിയായവയ്ക്ക് വശീഭൂതമാകുന്നു.ഇതിൽ ഭഗവദ്ഭക്തന്മാർക്കൊഴിച്ച് ആർക്കുംതന്നെ പരമാത്മാവിനെ സമീപിയ്ക്കുവാൻ കഴിയുന്നില്ല. സംയമികളും വൈരാഗ്യവാന്മാരുമായ മുനിജനങ്ങൾ ചരിയ്ക്കുന്ന മാർഗത്തിൽ സാധാരണ മനുഷ്യർക്ക് എത്താൻ പ്രയാസമാണ്.' ഇങ്ങനെ ഭവാടവിയുടെ അർഥത്തെ സ്പഷ്ടമായി വിവരിച്ച് ഭരതചരിത്രത്തെ ഉപസംഹരിച്ചുകൊണ്ട് ശുകദേവൻ തുടരുന്നു, 'ഗരുഡനോട് മത്സരിയ്ക്കാൻ ഈച്ചയ്ക്കു കഴിവില്ലാത്തതുപോലെ, രാജർഷി ഭരതന്റെ മാർഗത്തെ അന്യരാജാക്കന്മാർക്ക് മനസ്സുകൊണ്ടുപോലും അനുസരിയ്ക്കുവാൻ സാധ്യമല്ല. അദ്ദേഹം, ശ്രീഹരിയെ പ്രാപിയ്ക്കുന്നതിനുവേണ്ടി, ചെറുപ്പത്തിലെതന്നെ സ്ത്രീ, പുത്രൻ, മിത്രം, രാജ്യം തുടങ്ങിയവയെ വിഷ്ഠയ്ക്കു തുല്യം പരിത്യജിച്ചവനാണ്.'

ഇനി ഭരതന്റെ വംശത്തേയും ഭുവനകോശത്തേയും വർണിയ്ക്കുന്നു. അതിൽ പുതിയതരത്തിലുള്ള ഖഗോളവിദ്യയേയും ഭൂഗോളവിദ്യയേയും കാണിച്ചിരിയ്ക്കുന്നു. ഭാഗവതത്തിൽ മനസ്സിലാക്കാൻ ഏറ്റവും പ്രയാസമുള്ള ഭാഗമാണിത്. ഈ കഥ പഞ്ചമസ്കന്ധത്തിൽ 15 മുതൽ 25 വരെ അധ്യായത്തിൽ വിവരിച്ചിരിയ്ക്കുന്നു.

26-ാം അധ്യായത്തിൽ പരീക്ഷിത്ത് ചോദിയ്ക്കുന്നു: 'ഈ ലോകത്തു നിന്നു മേൽഗതി ലഭിയ്ക്കുന്നവർക്ക്, ഉയർന്നതും താഴ്ന്നതുമായ ഗതി ഉണ്ടാകുന്നു. ഈ ഭിന്നത എന്തുകൊണ്ടാണുണ്ടാകുന്നത് ?' ശുകദേവൻ മറുപടി പറയുന്നു: 'കർമം ചെയ്യുന്നവർ സത്വ, രജ,സ്തമോഗുണങ്ങളാൽ യുക്തരായതിനാൽ അവരുടെ ശ്രദ്ധയും മൂന്നുവിധമാണ്. അതുകൊണ്ടുതന്നെ അവരുടെ ഗതിയും പലപ്രകാരത്തിലായിത്തീരുന്നു. നിഷിദ്ധ കർമങ്ങൾ അനുഷ്ഠിച്ച് നരകത്തിൽ പോകുന്നവരുടെ ഗതിയും പലപ്രകാരത്തിലാണ്. ചിലർ പറയുന്നു, നരകം 21 വിധമാണെന്ന്. ചിലർ 28 വിധമുണ്ടെന്നു പറയുന്നു. അന്യന്റെ ധനം, സന്താനം,



സ്ത്രീ മുതലായവ ഹരിയ്ക്കുന്നവർ താമിസ്രമെന്ന നരകത്തിൽ പതിയ്ക്കുന്നു. ഈ ലോകത്ത്, 'ശരീരം ഞാനാണ്-ഈ ധനവും സ്ത്രീയും എന്റെയാണ്.' ഇങ്ങനെയുള്ള ബുദ്ധിയാൽ അന്യജീവികളെ ദ്രോഹിയ്ക്കുകയും തന്റെ കുഡുംബപോഷണം മാത്രം ചെയ്യുകയും ചെയ്യുന്നവർ മരണശേഷം രൌരവം എന്ന നരകത്തെ പ്രാപിയ്ക്കുന്നു.' ഇപ്രകാരം 26-ാം അധ്യായത്തിൽ പലവിധത്തിലുള്ള നരകങ്ങളെപ്പറ്റിയും, അവയിൽ വീണാലുള്ള ദുഃഖങ്ങളെപ്പറ്റിയും വിവരിച്ചിരിയ്ക്കുന്നു.

അധർമപരായണനായ ജീവൻ, കർമമനുസരിച്ച് നീചയോനിയിൽ യുക്തമായ ജന്മമെടുക്കുന്നു. ഉത്തമജീവന് ജനിയ്ക്കാൻ ഉത്തമരായ മാതാപിതാക്കന്മാർ വേണം. അത് ഈ കാലത്ത് സുലഭമല്ല. ഭഗവാനിൽ വിമുഖരായവർക്കും കർമത്തിൽ കർതൃത്വഭാവമുള്ളവർക്കും കർമത്തിൽ നിയമം വേണ്ടിവരും. ഭഗവാനിൽ സന്മുഖരും ഭക്തരുമായവർക്ക് കർമബന്ധം ഛേദിയ്ക്കാൻ സാധിയ്ക്കും. അവർക്ക് ഭഗവത് കൃപ ലഭിയ്ക്കുന്നു.

പ്രാരബ്ധം ഏതെങ്കിലും സംഭവത്തിലോ, മനുഷ്യരിലോ സംബന്ധത്തിലോ അല്ല ഉണ്ടാകുന്നത്. മനുഷ്യമനസ്സിൽ ഉണ്ടാകുന്ന മോഹങ്ങളിൽനിന്നും ഉളവാകുന്ന ബന്ധങ്ങൾ സത്യമായി കരുതുന്നതുകൊണ്ടുണ്ടാകുന്നതാണ്. അതിലെ രസം കൂടുതൽ കൂടുതൽ ആസ്വാദ്യമായിത്തീരുമ്പോൾ പ്രാരബ്ധവും ദൃഢതരമാകുന്നു. ഈ അവസ്ഥയെ ജയിയ്ക്കുക അത്യന്തം പ്രയാസകരമാണ്. പരിതഃസ്ഥിതികൾക്ക് അധീനമായിപ്പോയാൽ ജീവിതംകൊണ്ടു ലഭിയ്ക്കേണ്ട യഥാർഥലാഭം കൈവരുകയില്ല. മനുഷ്യൻ വെറും പാറക്കല്ല് അല്ല. പരിതഃസ്ഥിതിയെ അതിജീവിയ്ക്കാനും അന്തരാത്മാവിനെ അറിയാനും പുരുഷാർഥം സമ്പാദിയ്ക്കണം. വിഷയസംഭോഗങ്ങളെ ജയിയ്ക്കാൻ ആദ്യം ദുഃഖമനുഭവിയ്ക്കേണ്ടതായിവരും. താൻ ശരിയായ മാർഗത്തിലാണോ എന്നു സംശയം തോന്നും; പലവിധ വിഘ്നങ്ങളുമുണ്ടാകും. മനസ്സിൽ വിഷമം തോന്നും. ഹൃദയം ചഞ്ചലിയ്ക്കും. ക്ഷീണം തോന്നും. എങ്കിലും സത്പുരുഷന്മാർ ധൈര്യത്തോടെ മുന്നേറും. ഇതിന് ഒരുപായമുണ്ട്. വിഷയങ്ങളും വാസനകളും നമ്മെ പരാജയപ്പെടുത്തുകയില്ലെന്ന് ഉറച്ചു വിശ്വസിയ്ക്കണം. ഭഗവാന്റെ ശക്തിയെ ശ്രദ്ധാപൂർവം ആശ്രയിയ്ക്കുകയും ചെയ്യണം. അങ്ങനെ ജീവിയ്ക്കുന്ന വിശേഷബലശാലിയുടെ സത്തയുടെ മുമ്പിൽ പരിണാമം മാറുന്നു.

വിഷയങ്ങളും അതുകളിലുള്ള ഇച്ഛയ്ക്കും തമ്മിൽ ബന്ധമുണ്ട്. ഇച്ഛകൂടാതെ യാതൊരു വിഷയങ്ങളും ആരെയും ആകർഷിയ്ക്കുകയില്ല. വിഷയങ്ങൾ ഉപേക്ഷിക്കാതെ ഇച്ഛ നിവൃത്തമാകുകയുമില്ല. വിഷയവാസനകളില്ലെങ്കിലും ആത്മജ്ഞാനം സിദ്ധിച്ചിട്ടില്ലാത്ത സാധാരണമനുഷ്യർ എവിടുന്നെങ്കിലും വിഷയങ്ങൾക്കുള്ള വസ്തുക്കൾ ശേഖരിയ്ക്കും. ദേഹത്തെ ആത്മാവായി കരുതുന്നവർ, ദേഹസുഖം ആത്മസുഖമായി കരുതും. ആത്മീയ ഉയർച്ച ആഗ്രഹിയ്ക്കുന്നവർ ഇച്ഛകളിലും വാസനകളിലും അസംഗതയും അചലത്വവും ദീക്ഷിയ്ക്കേണ്ടത ത്യാവശ്യമാണ്. ഇതു നമ്മുടെ രൂപമല്ലെന്നു കരുതണം. ആത്മാവിന്റെ അനുമതികൂടാതെ ഇച്ഛയ്ക്കു ബലമൊന്നുമില്ല. ജീവിതം മുഴുവനും ബ്രഹ്മാവിനധീനമല്ല. മുഴുവനും പ്രാരബ്ധത്തിനും അധീനമല്ല. സംസാരത്തിൽ ഇരുന്നുകൊണ്ട് പ്രാരബ്ധത്തെ ജയിയ്ക്കാൻ പ്രയാസമാണ്. സംസാരത്തിൽ, അതിന്റെ ധർമങ്ങളെ യഥാർഥങ്ങളാണെന്നു കരുതി ജീവിയ്ക്കേണ്ടിവരുന്നതാണ് അതിനുള്ള കാരണം. അപ്പോൾ തന്റെ സാക്ഷാത്തായ ചൈതന്യത്തെ ഉപയോഗിയ്ക്കുവാനുള്ള അവസരം വളരെ കുറച്ചു മാത്രമേ ലഭിക്കുകകയുള്ളൂ. തന്നെക്കാൾ അല്പജ്ഞാനമുള്ളവരുടെ ഇഷ്ടമനുസരിച്ച് പലപ്പോഴും പെരുമാറേണ്ടതായും വരുന്നു. എങ്കിലും സംസാരത്തിലും ആത്മാവിന്റെ അനുഭവങ്ങൾ ഉണ്ടാകാം. ഈ അനുഭവം എല്ലായ്പ്പോഴും ഉണ്ടായിരുന്നാൽ അയാൾക്ക് ജഗത്തിൽ വൈകുണ്ഠസുഖം അനുഭവിയ്ക്കാൻ കഴിയും. അതുണ്ടാകാനുള്ള മുഖ്യസാധനയാണ് 'സമത'. ചുറ്റുപാടുകൾ എന്തായാലും തന്റെ ഉള്ളിൽ മിഥ്യാമോഹങ്ങളോ ഭയമോ ഉണ്ടാകാൻ ഇടയാകരുത്.

സമയം മുഴുവനും ധനസമ്പാദനത്തിനു വിനിയോഗിയ്ക്കുന്നവർക്ക് സദ്വിചാരങ്ങൾക്ക് അവസരമുണ്ടാകുകയില്ല. ജീവിതം ഉത്കൃഷ്ടമാകുകയുമില്ല. ധനം, വൈഭവം, സ്ത്രീ, പുത്രൻ തുടങ്ങിയ അനിത്യവസ്തുക്കൾ ലഭിയ്ക്കുന്നതുകൊണ്ട് മനുഷ്യൻ ഭാഗ്യശാലിയാകുന്നില്ല. തലയ്ക്കുമുകളിൽ മരണഭയമിരിയ്ക്കുമ്പോൾ എന്തു ഭാഗ്യമാണുള്ളത് ? വിശപ്പിൽനിന്നു മുക്തി വേണ്ടതുപോലെതന്നെ ഇച്ഛ, ഭയം തുടങ്ങിയവയിൽനിന്നും മുക്തി ആവശ്യമാണ്. അതിനാൽ ജീർണവും മിഥ്യയുമായ മാന്യതകളെപ്പറ്റി സംശയമുണ്ടാക്കണം. സാധിയ്ക്കുമെങ്കിൽ ജഡഭരതനെപ്പോലെ മനുഷ്യരുടെ സംഗത്തിൽനിന്നും അസംഗനായി കഴിയണം. മോക്ഷമാർഗത്തിൽ അസംഗത്വം ഉത്കൃഷ്ടമായ ഒരു സാധനയാണ്.

## പ്രകരണം അഞ്ച്

### പുതിയവിധമുള്ള ഭൂമിശാസ്ത്രം

അഞ്ചാം സ്കന്ധത്തിൽ പറഞ്ഞിട്ടുള്ള ഭൂമിശാസ്ത്രത്തിൽ വളരെ അധ്യാത്മരഹസ്യമടങ്ങിയിട്ടുണ്ട്. അതിന്റെ ശരിയ്ക്കുള്ള അർഥം ഗ്രഹിയ്ക്കുന്നതിന് വിദ്വാന്മാർക്കുപോലും പ്രയാസമാണ്. അതിൽ കരിമ്പിൻനീർസമുദ്രം, മദ്യസമുദ്രം, നെയ്യ്, പാൽ ഇവയുടെ സമുദ്രം, ഇങ്ങനെയുള്ള സമുദ്രങ്ങളുടെ കഥ വരുന്നു. ഭാഗവതത്തിലെ ഈ ഭാഗം വളരെ കഠിനമാണ്.



ഈ ഭൂമിശാസ്ത്രപ്രകാരമുള്ള രാജ്യവിഭാഗങ്ങളുടെ ഉല്പത്തി ഇപ്രകാരമാണ്: പ്രിയവ്രതരാജാവിന് ഒരിയ്ക്കൽ സൂര്യനെ കണ്ടിട്ട് ഇപ്രകാരം ഇച്ഛയുണ്ടായി, "ഭഗവാൻ സൂര്യൻ, സുമേരുപർവതത്തെ പ്രദക്ഷിണം ചെയ്യുമ്പോൾ ഭൂമിയുടെ പകുതിഭാഗത്ത് വെളിച്ചവും, മറ്റേ പകുതിയിൽ ഇരുട്ടും വരുന്നു. ഇതു പോരാ. ഞാൻ രാത്രിയേയും പകലാക്കും." ഇപ്രകാരം ഉറച്ച് പ്രിയവ്രതൻ ഒരു തേജോമയമായ തേരിൽ കയറി സൂര്യന്റെ പിന്നാലെ 7 പ്രദക്ഷിണം ചെയ്തു (5.1.30) അപ്പോൾ അദ്ദേഹത്തിന്റെ തേർച്ചക്രം കൊണ്ട് ഉണ്ടായ കുഴികളാണ് 7 സമുദ്രങ്ങൾ. അങ്ങനെ പൃഥിയിൽ 7 ദ്വീപുകളുണ്ടായി (5.1.31)

ഈ കഥയുടെ സാരത്തിൽനിന്നും സ്ഥൂലദൃഷ്ടിയ്ക്ക് ഇപ്രകാരം കാണാം:

1. രാത്രിയിൽനിന്നും പകൽ ഇതുവരെ ഉണ്ടായിട്ടില്ല. ഇന്നും ഭൂമിയിൽ മാറിമാറി പകുതിഭാഗത്ത് രാത്രിയാണുള്ളത്.

2. സൂര്യൻ ചുറ്റുന്നതായി തോന്നുന്നത് നാം ഭൂമിയിൽ ഇരിയ്ക്കുന്നതുകൊണ്ടാണ്. ഭൂമിയിൽനിന്നും മാറി ഇരുന്നു നോക്കിയാൽ ഭൂമി, സൂര്യനു ചുറ്റും കറങ്ങുന്നതായി കാണാം.

3. പ്രിയവ്രതന്റെ രഥത്തിന്റെ ചക്രംകൊണ്ട് സമുദ്രമുണ്ടായി എന്നത് സാധാരണബുദ്ധിയ്ക്ക് വിശ്വസിയ്ക്കാൻ പ്രയാസമാണ്.

രഥചക്രങ്ങളുടെ ഭ്രമണം ഹേതുവായി ഉണ്ടായ സമുദ്രങ്ങളുടേയും ദ്വീപുകളുടേയും വർണന ഭാഗവതത്തിൽ താഴെ ചേർക്കുന്ന പ്രകാരമാണുള്ളത്.

| | | | | |
|---|---|---|---|---|
| 1. ജംബു | ദ്വീപ് | ചുറ്റും | ഉപ്പു | സമുദ്രം |
| 2. പ്ലക്ഷ | ,, | ,, | കരിമ്പുരസ | ,, |
| 3. ശാല്മല | ,, | ,, | മദ്യ | ,, |
| 4. കുശ | ,, | ,, | നെയ്യ് | ,, |
| 5. ക്രൗഞ്ച | ,, | ,, | പാൽ | ,, |
| 6. ശാക | ,, | ,, | തൈർ | ,, |
| 7. പുഷ്ക്കര | ,, | ,, | സ്വാദിഷ്ഠജല | ,, |

ഈ വർണന, ഉപ്പുസമുദ്രത്തിൽ തുടങ്ങി സ്വാദിഷ്ഠജല സമുദ്രത്തിൽ അവസാനിച്ചിരിയ്ക്കുന്നു. അഷ്ടമസ്കന്ധത്തിൽ പാലാഴിമഥനത്തെ വർണിയ്ക്കുമ്പോഴും ആദ്യം വിഷവും അവസാനം അമൃതും കിട്ടിയതായി പറയുന്നുണ്ട്. ഇത് സാധാരണ *സ്കൂളുകളിൽ* പഠിപ്പിയ്ക്കുന്ന ഭൂമിശാസ്ത്രമല്ല. ഇതിന്റെ അർഥം അധ്യാത്മഭാവത്തിൽ ഗ്രഹിയ്ക്കേണ്ടതാണ്. അധ്യാത്മമാർഗത്തിൽ ചരിയ്ക്കുന്നവർക്ക് ആദ്യം ഉപ്പുപോലുള്ള അനുഭവവും പിന്നീട് മധുരാനുഭവവും ഉണ്ടാകുന്നു.

മേൽപറഞ്ഞ 7 ദ്വീപുകളുടെ പേരുകളും അവയിൽ ഓരോന്നിലുമുള്ള ഓരോ മുഖ്യവൃക്ഷങ്ങളുടെ പേരുകളിൽനിന്നു വന്നിട്ടുള്ളവയാണ്. എങ്ങനെ എന്നാൽ ജംബുദ്വീപ്, ജാംബമരത്തിൽനിന്നും പ്ലക്ഷദ്വീപ്, ആൽമരത്തിൽനിന്നും മറ്റും. ഗീതയിൽ 15-ാം അധ്യായത്തിൽ ഈ സംസാരത്തെ വൃക്ഷത്തോട് ഉപമിച്ചിരിയ്ക്കുന്നു. അതിനാൽ ഈ ദ്വീപുകളെ 7 വിധമുള്ള സംസാരത്തോട് ഉപമിയ്ക്കാം. ഓരോ സംസാരത്തെയും ചുറ്റി പ്രത്യേകവിധമുള്ള രസം ഉണ്ടാകുന്നു. ഏതുവിധമുള്ള സമുദ്രമോ, അതുപോലുള്ള രസം അഥവാ സുഖം ആ ദ്വീപിന്റെ സംസാരത്തിൽ ഉണ്ടെന്നു കരുതാം.

കർമദൃഷ്ടിപ്രകാരം നോക്കിയാൽ കർമനുസരിച്ച് എല്ലാവർക്കും ഫലം സിദ്ധിയ്ക്കുന്നു. കർമം അനേകവിധമാകയാൽ അവയുടെ ഫലം അനുഭവിയ്ക്കുന്നതിന് അനേകം ലോകങ്ങൾ ആവശ്യമാണ്. അതിനാൽ 7 മുകളിലുള്ള ലോകങ്ങളും 7 താഴെയുള്ള ലോകങ്ങളും ശാസ്ത്രങ്ങൾ കല്പന ചെയ്തിട്ടുണ്ട്.

ജ്ഞാനദൃഷ്ടിയോടെ നോക്കുന്നപക്ഷം ശുഭേച്ഛാ, വിചാരണ, തനുമാനസ, സത്വാപത്തി, അസംസക്തി, പദാർഥാഭാവിനി, തുരീയ എന്നിങ്ങനെ ജ്ഞാനത്തിന്റെ 7 ഭൂമികകളോട് ഈ ദ്വീപുകളെ ഉപമിയ്ക്കാം.

പ്രിയവ്രതന്റെ രഥത്തിന്റെ ചക്രംകൊണ്ട് 7 സമുദ്രങ്ങളുണ്ടായി. ആ രഥം ജ്യോതിർമയമായിരുന്നു. പ്രകാശരൂപപദാർഥം പല സ്ഥലത്തും വളയുന്നു. അതിനാൽ അവിടെ പ്രകാശവും വളയുന്നു എന്ന് *സയൻസും* പറയുന്നുണ്ട്. *"Course of a ray of light depends definitely upon the geometry of the space through which it moves."* ദൃഷ്ടാന്തമായി ബോംബെയിൽനിന്ന് ഏതെങ്കിലും സംഭവം *റേഡിയോയിൽ*കൂടി *Broadcast* ചെയ്യുന്നെങ്കിൽ, നമ്മുടെ വീട്ടിലെ *റേഡിയോയിൽ* തേജസ്സ് ആലക്തിക ശലാകയിൽക്കൂടി പ്രവഹിയ്ക്കുകയും ചെയ്യുന്നു. ഇപ്രകാരം എവിടെ എല്ലാം ജ്യോതിസ്സ് അഥവാ തേജസ്സ് ഉണ്ടോ അവിടെ എല്ലാം വണ്ടിച്ചക്രം പോലുള്ള വളവ് (*Curvature*) ഉണ്ടാകും. അത് കുഴിപോലെ ആയിത്തീരുന്നു.

ഈ ഭൂമിശാസ്ത്രം, ഭഗവാന്റെ സഗുണസ്വരൂപത്തെ അറിയുവാൻ ഉപയോഗപ്രദമാണ്. അതേപ്പറ്റി 5.16.3, 5.26.3 ഈ ശ്ലോകങ്ങളിൽ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

ഇവിടെ പരീക്ഷിത്ത്, ശുകദേവനോടു ചോദിയ്ക്കുന്നു, "അവിടുന്ന് 7 സമുദ്രങ്ങളേയും 7 ദ്വീപുകളേയും പററി പറഞ്ഞു. ഇവയുടെ എല്ലാം അളവ്, ലക്ഷണം മുതലായവ അറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. എന്തെന്നാൽ ഭഗവാന്റെ സ്ഥൂലരൂപത്തിൽ ചിത്തം ചേർന്നാൽ തുടർന്ന് നിർഗുണവും അത്യന്തസൂക്ഷ്മവുമായ സ്വരൂപത്തിലും



ചിത്തം ചേർന്നുകൊള്ളും." ശുകദേവൻ ഉത്തരം പറഞ്ഞു, "ദേവന്മാരുടെ അത്ര ആയുസ്സ് ലഭിച്ചാലും, ഭഗവാന്റെ മായയുടെ ഗുണങ്ങളുടെ അവസാനം മനസ്സുകൊണ്ട് അറിയാനോ, വാണിയാൽ വർണിയ്ക്കാനോ സാധ്യമല്ല. അതിനാൽ ഞാൻ മുഖ്യങ്ങളായ നാമങ്ങളും, രൂപവും അളവും, ലക്ഷണങ്ങളും പറയാം."

"ജംബുദ്വീപിന് 9 ഖണ്ഡങ്ങളുണ്ട്. അതിൽ 8 ഭാഗങ്ങളിൽ ദേവകൾ താമസിയ്ക്കുന്നു. 9-ാമത്തേത് ഭാരതവർഷമാണ്. അത് കർമഭൂമിയാണ്. ജംബുദ്വീപിന് ഒരു ലക്ഷം യോജനവലിപ്പമുണ്ട്. അതിന്റെ മധ്യത്തിലാണ് ഇളാവൃതഖണ്ഡം. ഇവിടെ സ്വർണം കൊണ്ടുള്ള മഹാമേരുപർവതം സ്ഥിതി ചെയ്യുന്നു. ഇതിന് ഒരു ലക്ഷം യോജന പൊക്കമുണ്ട്. ഇളാവൃതഖണ്ഡത്തിൽ എത്തുന്ന പുരുഷൻ സ്ത്രീയായിപ്പോകും." ഇളാ - ആവൃത - ഇത് ആവരണമുണ്ടാക്കുന്ന മായയുടെ തത്ത്വത്തെ സൂചിപ്പിയ്ക്കുന്നു. അവിടെ പുരുഷന് പ്രകൃതിയുടെ ധർമത്തിന്റെ അധ്യാസമുണ്ടാകുന്നു, അതിനാൽ പുരുഷൻ, പ്രകൃതിയെപ്പോലെ,അതായത് സ്ത്രീരൂപമായിപ്പോകുന്നു. ഇളാവൃതഖണ്ഡത്തിന്റെ ചുറ്റും 8 പർവതങ്ങളുണ്ട്. ഇത് 8 വിധമുള്ള പ്രകൃതിയുടെ പ്രതീകങ്ങളാണ്. പഞ്ചഭൂതങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം ഈ 8 പർവതങ്ങൾകൊണ്ട് ആവരണം ഉണ്ടാകുന്നു.

മേരുപർവതത്തിന്റെ 4 ദിശകളിലും 4 പർവതങ്ങളുണ്ട്. അതിൽ ഓരോന്നിലും ഓരോ വൃക്ഷങ്ങളും. ഈ വൃക്ഷങ്ങൾ കൊടി പോലെ തോന്നുന്നു. അതിൽനിന്നും 4 വിധമുള്ള രസം 4 ധാരകളായി ഒഴുകുന്നു. ഈ രസം കുടിയ്ക്കുന്നവർക്ക് യോഗത്തിന്റെ ഐശ്വര്യം ലഭിയ്ക്കും. ഈ 4 വൃക്ഷങ്ങൾ, ഹഠയോഗം, കർമയോഗം, ഭക്തിയോഗം, ജ്ഞാനയോഗം ഇവയാണെന്നു മനസ്സിലാക്കണം. മന്ദരാചല മൂർധാവിൽ നില്ക്കുന്ന വൃക്ഷത്തിൽനിന്നും, പർവതശിഖരത്തോളം വലിപ്പമുള്ള മാമ്പഴം വീഴുകയും, അതിൽനിന്നും മധുരവും ചുവന്ന നിറവുമുള്ള അരുണാഭ എന്ന നദി ഒഴുകുകയും ചെയ്യുന്നു. അരുണാഭ, ആത്മസാക്ഷാത്ക്കാരത്തിൽ ആദ്യമുള്ള അനുഭവമാണ്. അത് ഇളാവൃതത്തെ നനയ്ക്കുന്നു - അതായത് ആവരണഭംഗം ചെയ്യുന്നു. രണ്ടാമത്തെ പർവതത്തിന്റെ മുകളിൽ ജംബുവൃക്ഷം സ്ഥിതി ചെയ്യുന്നു. അതിൽനിന്ന് ആനയോളം വലിപ്പമുള്ളതും, ചെറിയ കുരുവോടുകൂടിയതുമായ പഴം വീഴുന്നു. താഴെ വീഴുന്നതോടുകൂടി പൊട്ടിപ്പോകുന്ന അതിൽനിന്നും ജംബുനദി ഒഴുകുന്നു. അത് ഇളാവൃതത്തിൽ എത്തുമ്പോൾ അതിന്റെ രസത്താൽ അവിടുള്ള ഭൂമി പഴുത്ത് സുവർണമായിത്തീരുന്നു. ഇവിടെ ഭൂമി എന്നു പറഞ്ഞിരിയ്ക്കുന്നത് ശരീരമെന്നറിയണം. ഏതെങ്കിലും യോഗാഭ്യാസംകൊണ്ട് ശരീരത്തിന്റെ പരമാണു ദൃഢമായിട്ട് ആയുസ്സ് വർധിയ്ക്കുന്നു. ഇപ്രകാരം മറ്റു രണ്ടു പർവതങ്ങളുടെ മുകളിൽനിന്നും രണ്ടുവിധമുള്ള രസം ഒഴുകുന്നു. യോഗികളുടെ യോഗക്ഷേമം അതുകൊണ്ട് നടക്കുന്നു. എന്നിങ്ങനെ അർഥം എടുക്കാം. ഇത്രയുംകൊണ്ട് ജംബുദ്വീപിലെ ഒരു ഖണ്ഡത്തെ വർണിച്ചു. ബാക്കി 8 ഖണ്ഡങ്ങൾ ദേവന്മാരുടെ (പുണ്യത്തിന്റെ യോഗഭൂമി) സ്ഥാനങ്ങളാണ്. ആ ഖണ്ഡങ്ങളിൽ ത്രേതായുഗം മാത്രമേയുള്ളു. അവിടെ താമസിയ്ക്കുന്നവരുടെ ആയുസ്സ് പതിനായിരം വർഷങ്ങളാണ്.

മുകളിൽ ഒടുവിൽ പറഞ്ഞതിൽ ഖണ്ഡങ്ങളനുസരിച്ച് കാലവും തിരിയുന്നു എന്നു കാണിയ്ക്കുന്നു. *സയൻസ്* ഈ തത്ത്വം *Theory of relativity* കൊണ്ട് തെളിയിച്ചിട്ടുണ്ട്. ജാഗ്രത്തിലെ കാലം അല്ല സ്വപ്നത്തിലുള്ളത്. സ്വപ്നത്തിലേത് ജാഗ്രത്തിലുമില്ല. *ഇൻഡ്യ*യിൽ ഞായറാഴ്ച വൈകിട്ട് *ഗവൺമെന്റ് പാസ്സാ*ക്കുന്ന നിയമം *ഇംഗ്ലണ്ടിൽ* ഞായറാഴ്ച ഉച്ചയ്ക്ക് അറിയുന്നു. ബോംബെയിൽ നിന്ന് ലണ്ടനിലേയ്ക്കു പോകുന്ന കപ്പലിൽ സഞ്ചരിയ്ക്കുന്നവർ നിത്യവും ഘടികാരത്തിലെ സമയം മാററിക്കൊണ്ടിരിയ്ക്കണം. അതായത് കപ്പൽ ഏതു സ്ഥാനത്താണോ ആ സ്ഥലത്തെ സമയം വയ്ക്കേണ്ടിവരുന്നു. ബോംബെയിൽ ബോംബെയിലേയും കൽക്കട്ടയിൽ അവിടുത്തേയും സമയം നടപ്പിലിരിയ്ക്കുന്നു. ഓരോ പുതിയ സംഭവത്തോടൊപ്പം പുതിയ ദേശവും കാലവും ഉണ്ടാകുന്നു എന്ന് ഇപ്പോൾ *സയൻസും* സമർഥിച്ചിട്ടുണ്ട്. നാം ഒരേപ്രകാരത്തിലുള്ള ദേശ-കാലങ്ങളുടെ മധ്യത്തിലാണ് ജീവിയ്ക്കുന്നത് എന്നു തോന്നുന്നത് മിഥ്യയാണ്. ഏതെങ്കിലും ഒരു മുക്കുവൻ കടലിൽ മത്സ്യം പിടിയ്ക്കാൻ വലയിട്ടാൽ അതിൽ കിട്ടുന്ന ജാതി മത്സ്യമേ കടലിലുള്ളൂ എന്നു കരുതുന്നത് ശരിയല്ല. ഒരു പ്രത്യേക ജാതി വലയിൽ അതിന്റെ സ്വഭാവമനുസരിച്ചുള്ള മത്സ്യങ്ങൾ കുരുങ്ങുന്നു. അത് വലയുടെ സ്വഭാവമാണ്, മത്സ്യങ്ങളുടേതല്ല. അതുപോലെ നാം കാണുന്ന ജഗത്ത്, നമ്മുടെ ദൃഷ്ടിയുടെ സ്വഭാവമനുസരിച്ചുള്ളതാണ്. അല്ലാതെ ജഗത്തിന്റെ സ്വഭാവമനുസരിച്ചുള്ളതല്ല. ജാഗ്രത്തിൽ ഇരിയ്ക്കുന്ന ചിലർ കോഴി കൂകുമ്പോൾ നേരംവെളുക്കുമെന്നു പറയും, മററു ചിലർ സൂര്യനുദിയ്ക്കുമ്പോൾ നേരംവെളുക്കുമെന്നും ഇനിയും ചിലർ ഉണരുമ്പോൾ നേരം വെളുക്കുമെന്നും പറയും. ഒരാൾ രാത്രി മുഴുവൻ ഉറക്കമിളച്ചാൽ അയാൾ ഉണർന്നു എന്നു പറയാൻ സാധിയ്ക്കുകയില്ല. രാത്രിയിൽ *ട്രെയിനി*ന്റെ *ഡ്രൈവർ* 2 മണി മുതൽ 7 മണിവരെ വണ്ടി ഓടിച്ചുകൊണ്ടിരുന്നാൽ അയാളുടെ പ്രഭാതം എപ്പോൾ ഉണ്ടാകുമെന്ന് പറയാൻ പ്രയാസമാണ്. അതുകൊണ്ടാണ് ജഗത്തിനെ ചതുഷ്പരിമാണയുക്തമെന്ന് (*four dimensions*) പറയുന്നത്.

1.മുൻപും പിൻപും, 2.മുകളും താഴെയും, 3. ഇടവും വലവും 4.വേഗം താമസം *(Early - late)*

മുൻപും പിൻപുമുള്ള അളവ് മാറുന്നതുപോലെ തന്നെ വേഗതയും താമസവും മാറുന്നു. *ട്രെയിനിൽ*



ബോംബെയ്ക്കു പോകുന്നതിനു പകരം *പ്ലെയിനിൽ* പോയാൽ വേഗത്തിൽ എത്തും. കാളവണ്ടിയിൽ പോയാൽ വളരെ താമസിച്ചും എത്തും. ഓരോ സംഭവങ്ങളനുസരിച്ച് കാലവും മാറുന്നു. മാണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ ശ്രീശങ്കരാചാര്യരുടെ ഭാഷ്യത്തിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു, " ഒരാൾ പാൽ വാങ്ങാൻ പാൽക്കാരന്റെ അടുത്തുചെന്നപ്പോൾ പാൽക്കാരൻ പറഞ്ഞു: 'ഇവിടെ ഇരിയ്ക്കൂ. അതിനകം ഞാൻ പശുവിനെ കറന്നുതരാം.' അപ്പോൾ പാൽ വാങ്ങാൻ ചെന്നയാൾ പറഞ്ഞു - 'നീ പശുവിനെ കറക്കുന്നതുവരെ ഞാനിവിടെ ഇരിയ്ക്കാം." ഈ രണ്ടു സംഭവങ്ങളിലും പുതിയ സമയമുണ്ടാകുന്നു. എങ്ങനെ എന്നാൽ, പശു കൂടുതൽ പാൽ തന്നാൽ കറക്കാൻ കൂടുതൽ സമയമെടുക്കും; അഥവാ കറവക്കാരൻ സാവധാനിയാണെങ്കിലും സമയം കൂടുതലാകും. കാലം ഒരു കല്പിതവസ്തുവാണ്. അതുകൊണ്ടാണ് നമ്മുടെ ഘടികാരത്തെ *Time piece* എന്നു പറയുന്നത്.

ഇളാവൃതഖണ്ഡത്തിൽ ഭഗവാൻ ശങ്കരൻ മാത്രമേ പുരുഷനായിട്ടുള്ളു. വേറെ ആരെങ്കിലും അവിടെ പ്രവേശിച്ചാൽ അവർ സ്ത്രീ (പ്രകൃതി)യായിപ്പോകും. ഈ ഭൂമിശാസ്ത്രം *സ്കൂളു*കളിലേയ്ക്കോ *കാളേജു*കളിലേയ്ക്കോ ഉള്ളതല്ല. ഇന്ന് *സ്കൂളു*കളിൽ പഠിയ്ക്കുന്നവർ ആഹാരത്തിനുള്ള മാർഗം സമ്പാദിയ്ക്കാൻ പഠിയ്ക്കുന്നു. അവർ പരീക്ഷാർഥികളാണ് -വിദ്യാർഥികളല്ല.

ജംബുദ്വീപിന് 9 ഖണ്ഡങ്ങളുണ്ടെന്നു മേൽ പറഞ്ഞുവല്ലോ. അതിനോരോന്നിനും താഴെ പറയുന്നപ്രകാരമുള്ള ഉപാസകദേവനും ഉപാസ്യദേവനുമുണ്ട്.

| ഖണ്ഡം | ഉപാസകദേവൻ | ഉപാസ്യദേവൻ |
|---|---|---|
| 1.ഇലാവൃതം | ശങ്കരൻ | മഹാപുരുഷദേവൻ |
| 2.ഭദ്രാശ്വം | ഭദ്രാശ്വൻ | ഹയഗ്രീവൻ |
| 3.ഹരിവർഷം | പ്രഹ്ലാദൻ | നരസിംഹം |
| 4.കേതുമാലം | ലക്ഷ്മീദേവി | ഹൃഷികേശൻ(കാമ ദേവരൂപത്തിൽ) |
| 5.രമ്യകം | മനു | മത്സ്യാവതാരം |
| 6.ഹിരണ്യം | അര്യമ | കൂർമ്മാവതാരം |
| 7.ഉത്തരകുരു | പൃഥ്വി | വരാഹാവതാരം |
| 8.കിംപുരുഷം | ഹനുമാൻ | ശ്രീരാമൻ |
| 9. ഭാരതം | നാരദൻ | നര-നാരായണന്മാർ |

ആദ്യത്തെ 8 ഖണ്ഡങ്ങൾ ദേവന്മാർക്കുള്ളതാണ്. ഒടുവിൽ പറഞ്ഞ ഭാരതഖണ്ഡം മനുഷ്യർക്കുള്ള കർമഭൂമിയാണ്. ഭാരതഖണ്ഡത്തിൽ, 19-ാം അധ്യായത്തിൽ വർണിച്ചിട്ടുള്ള പർവതങ്ങളും നദികളും മിയ്ക്കവാറും ഹിന്ദുസ്ഥാനത്തിലുള്ളവയാണെന്നു കാണാം. വർണാശ്രമധർമവും ഭാരതവർഷത്തിലേയുള്ളു. മോക്ഷവും ഭാരതഭൂമിയിൽ ഉള്ളവർക്കു മാത്രമേയുള്ളു എന്നു പറയുന്നു. അതിനാൽ ദേവകളും ഭാരതവർഷത്തിന്റെ മഹിമയെ പാടുന്നു. ഇവിടെ ധർമം, അർത്ഥം, കാമം, മോക്ഷം എന്നീ 4 പുരുഷാർഥങ്ങളുണ്ട്. മറ്റു ഖണ്ഡങ്ങളിൽ ധർമ,അർത്ഥ,കാമങ്ങൾ മാത്രമേയുള്ളു. അതിനാൽ അവിടെ എന്നും ത്രേതായുഗമാണ്. നമുക്ക് ഈ ദേവന്മാരുടെ ഖണ്ഡങ്ങളെപ്പറ്റി അറിയാൻ പാടില്ല. പക്ഷെ, ഹിന്ദുസ്ഥാനൊഴികെ ഭൂമിയിലുള്ള മറ്റു രാജ്യങ്ങളിൽ ധർമം, അർത്ഥം, കാമം എന്നീ 3 പുരുഷാർഥങ്ങളാണ് മുഖ്യമായി കരുതിപ്പോരുന്നത്. മോക്ഷം പ്രധാനപുരുഷാർഥമായി കരുതാറില്ല. ഗീതയിൽ ഭഗവാൻ **'ചാതുർവർണ്യം മയാ സൃഷ്ടം'** എന്നു പറയുന്നുണ്ട്. പക്ഷെ, യൂറോപ്പ്, അമേരിക്ക, ജപ്പാൻ, ചൈന മുതലായ രാജ്യങ്ങളിൽ ഭഗവാൻ എന്തുകൊണ്ട് വർണാശ്രമധർമം നടപ്പാക്കിയില്ല എന്നു മനസ്സിലാകുന്നില്ല. അവിടെയും വർണാശ്രമധർമം ഉണ്ടായിരുന്നു എങ്കിൽ ക്ഷത്രിയർ മാത്രമേ യുദ്ധം ചെയ്യുമായിരുന്നുള്ളു. മോക്ഷത്തിനുള്ള ഇച്ഛയും സമാജത്തിലുണ്ടാകുമായിരുന്നു. നീതി അനുസരിച്ച് രാജ്യവ്യവസ്ഥയും സമാജവ്യവസ്ഥയും ചെയ്യേണ്ടിവരുമായിരുന്നു. ഭാരതവർഷത്തിൽ മോക്ഷംവരെ എത്തത്തക്കവിധമുള്ള നിയമാവലി ഉള്ളതിനാൽ പാശ്ചാത്യപണ്ഡിതന്മാരായ *മാക്സ്മുള്ളർ, എമേഴ്സൺ* തുടങ്ങിയവർ ഭാരതഖണ്ഡത്തിൽ ജനിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. അന്യദേശങ്ങൾ ദേവന്മാരുടെ ഭോഗഭൂമിയായി കരുതണമെങ്കിൽ കരുതാം. പക്ഷെ അവിടുത്തെ കാലം ദേവന്മാരുടെ കാലത്തോട് ഒക്കുന്നില്ല.

ഏഴു ദ്വീപുകളിൽ ഒടുവിലത്തേത് പുഷ്ക്കരദ്വീപാണ്; അതിനു ചുറ്റും ശുദ്ധജലസമുദ്രമാണുള്ളത്. ഈ ദ്വീപമധ്യത്തിൽ മാനസോത്തരപർവതം സ്ഥിതിചെയ്യുന്നു (5.20.30). അതിന്റെ മുകളിൽ സൂര്യരഥത്തിന്റെ സംവത്സരരൂപമായ ചക്രം, ഉത്തരായണ, ദക്ഷിണായന മാർഗങ്ങളിൽ ചുറ്റുന്നു. ഈ ദ്വീപിൽ രണ്ടു ഖണ്ഡങ്ങളാണുള്ളത്. അവിടെയുള്ളവർ ബ്രഹ്മസാലോക്യത്തിനുള്ള സാധനാരൂപമായ കർമത്താൽ ബ്രഹ്മാവിനെ ആരാധിയ്ക്കുന്നു. ഈ ദ്വീപിന്റെ വർണനയിൽനിന്നും ഇത് 'മനോമയകോശ'ത്തിനും ഉപരിയായുള്ള 'വിജ്ഞാനമയകോശ'മാണെന്നു തോന്നും. ശുദ്ധജലസമുദ്രത്തിനു വെളിയിൽ ലോകാലോകപർവതം സ്ഥിതി ചെയ്യുന്നു. ഈ ലോകത്തിന്റേയും അലോകത്തിന്റേയും ഇടയ്ക്ക് വിജ്ഞാനമയകോശം സ്ഥിതിചെയ്യുന്നു. ലോകരൂപമായ മനോമയകോശത്തിന്റേയും, അലോകരൂപമായ ആനന്ദമയകോശത്തിന്റേയും ഇടയ്ക്കുള്ള വിജ്ഞാനമയകോശത്തെയാണ് പുഷ്ക്കരദ്വീപമെന്നു പറയുന്നതായി അർഥകല്പന ചെയ്യാം. ലോകാലോകപർവതത്തിനും അപ്പുറം (വിജ്ഞാനമയകോശത്തിനു മുകളിൽ) യോഗേശ്വരന്മാരുടെ വിശുദ്ധഗതിയ്ക്കുള്ള സ്ഥാനമാണ് (5.20.42).ശ്രീധരാചാര്യരുടെ ഭാഗവത ഭാഷ്യത്തിൽ പറയുന്നു, ഈ സ്ഥാനം, ബ്രാഹ്മണപുത്രന്മാരെ കൊണ്ടുപോരുന്ന സമയം



ഭഗവാൻ അർജുനനെ കാണിച്ചു എന്ന്. ഈ കഥ, ദശമ സ്കന്ധം 89-ാം അധ്യായത്തിൽ വരുന്നുണ്ട്. ആകാശ ത്തിനും ഭൂമിയ്ക്കുമിടയിൽ സൂര്യൻ സ്ഥിതി ചെയ്യുന്നു. ബ്രഹ്മാണ്ഡം അചേതനായിരുന്നപ്പോൾ സൂര്യൻ, വിരാഡ് രൂപത്തിൽ അതിൽ പ്രവേശിച്ചിരുന്നു. അത് സ്വർണം പോലെ പ്രശോഭിച്ചിരുന്നതിനാൽ ഹിരണ്യഗർഭനെന്നു നാമ മുണ്ടായി. മാണ്ഡൂക്യോപനിഷത്തിൽ, സമഷ്ടിസൂക്ഷ്മത ത്ത്വങ്ങളുടെ അഭിമാനയുക്തദേവനാണ് ഹിരണ്യഗർഭൻ എന്നു പറഞ്ഞിരിയ്ക്കുന്നു. ഈ സൂര്യന്റെ സഹായത്താ ലാണ് ആകാശം, സ്വർഗം, പൃഥ്വി, ഭോഗം, മോക്ഷം, നരകം, പാതാളം മുതലായവ പ്രത്യേകം പ്രത്യേകം ഭാഗങ്ങളായി ത്തീർന്നിട്ടുള്ളത്. ഈ സൂര്യൻ, ദേവൻ, തിര്യക്ക്, മനുഷ്യൻ, സർപ്പം, ലത തുടങ്ങി സർവജീവസമൂഹത്തിന്റേയും ആത്മ രൂപത്തിൽ ഉപാസ്യനും, സകലരുടേയും ദൃഷ്ടിയുടെ അധിഷ്ഠാതാവുമാണ്. (5.20.46).

21-ാം അധ്യായം മുതൽ സൂര്യന്റെ ഗതിയുടെ സ്വരൂപത്തെ വിവരിയ്ക്കുന്നു. അതോടൊപ്പം കാലത്തിന്റെ ഉല്പത്തിയും വർണിച്ചിരിയ്ക്കുന്നു. ഈ സൂര്യൻ, യമ, വരുണ, സോമ, ഇന്ദ്രനഗരികളിൽ ചുറ്റുന്നു. ഇതും ഇപ്പോ ഴുള്ള ഭൂമിശാസ്ത്രത്തിൽ കാണുകയില്ല. ഈ നാലു നഗര ങ്ങളേയും ചതുർമാന (*four dimensions*)മാണെന്നു കരുതി, നാലുവിധമുള്ള ദൃഷ്ടിബിന്ദുവായി സങ്കല്പിച്ചാൽ അതിൽനിന്നും ദൃഷ്ടി - സൃഷ്ടിവാദം എളുപ്പത്തിൽ മന സ്സിലാക്കാം.

22-ാം അധ്യായത്തിൽ പരീക്ഷിത്ത് ശുകദേവ നോട് ചോദിയ്ക്കുന്നു: "ഈ ഭഗവാൻ സൂര്യൻ, മേരുവി നേയും വലത്തുവശത്താക്കിക്കൊണ്ട് സർവരാശികളുടെയും മുന്നിൽക്കൂടെ ഗതി ചെയ്യുന്നു. മേരുവിനേയും ധ്രുവനേയും ഇടത്തുപുറത്താക്കിക്കൊണ്ടും യാത്ര ചെയ്യുന്നു. ഇങ്ങനെ രണ്ടുവിധമുള്ള വിരുദ്ധഗതി കാണുന്നത് എന്തുകൊ ണ്ടാണ്?" ശുകദേവൻ ഉത്തരം പറഞ്ഞു: "കുശവന്റെ ചക്രം തിരിഞ്ഞുകൊണ്ടിരിയ്ക്കുമ്പോൾ അതിന്റെ മുകളിലിരി യ്ക്കുന്ന എറുമ്പു മുതലായ പ്രാണികളും അതോടൊപ്പം കറങ്ങുന്നു. എങ്കിലും ആ പ്രാണികൾ ചക്രത്തിന്റെ ഉപരി തലത്ത് അങ്ങുമിങ്ങും നീങ്ങിക്കൊണ്ടിരിയ്ക്കുന്നുമുണ്ട്. അതുപോലെ നക്ഷത്രങ്ങളാലും രാശികളാലും യുക്തമാ യിട്ടുള്ള കാലചക്രം, ഭ്രമണം ചെയ്തുകൊണ്ടിരിയ്ക്കു മ്പോൾതന്നെ ഗ്രഹങ്ങൾക്ക് പ്രത്യേകഗതിയും സംഭവിയ്ക്കു ന്നുണ്ട്. സൂര്യഭഗവാൻ ആദിപുരുഷനായ സാക്ഷാൽ നാരായണൻ തന്നെയാണ്." ഇവിടെ സൂര്യന്റെ സ്വരൂപം ദൃഷ്ടാന്തരൂപത്തിൽ മനസ്സിലാക്കാം. ദ്രഷ്ടാവിന്റെ ഭൂമിക *stage* അനുസരിച്ച് (*observer's system of reference*) കാലത്തിനു മാറ്റങ്ങൾ കാണുന്നു. ഐൻസ്റ്റീന്റെ സാപേ ക്ഷവാദം കൊണ്ടും ഇതു സിദ്ധമാകുന്നുണ്ട്.

ഇന്നത്തെ ഭൂമിശാസ്ത്രപ്ര കാരം ഭൂമി, സൂര്യന്റെ ചുറ്റും ഒരു *സെക്കന്റിൽ* 18 *മൈൽ* വേഗതയിൽ ചുററുന്നുണ്ട്. പക്ഷെ നമുക്ക് ആ ഗതിവേഗം അറിയാൻ കഴിയുന്നില്ല. *ട്രെയിൻ* പോകുന്നതായി കാണുന്ന നമ്മുടെ ദൃഷ്ടിയ്ക്ക് *സ്റ്റേഷൻ* പോകുന്നതായി കാണാൻ സാധിയ്ക്കുന്നില്ല. പക്ഷെ, ഭൂമിയിൽനിന്നും മാറി, സൂര്യ നിൽനിന്നു നോക്കിയാൽ *സ്റ്റേഷനും* നീങ്ങുന്നതായി കാണാം. എന്തെന്നാൽ ഭൂമി ചുറ്റിക്കൊണ്ടിരിയ്ക്കുകയാണ്. *സയൻസ്* പറയുന്നു, *"Things that we perceive are not located in time and space, but messages from things which reach our sense - organs travel through time and space."*

ശ്രീമദ് ഭാഗവതത്തിൽ 5-ാം സ്കന്ധത്തിൽ വിവരിച്ചിട്ടുള്ള ഭൂമിശാസ്ത്രത്തിൽ, സൂര്യന്റെ വർണന ചില പ്പോൾ ആധിഭൗതികഭാവത്തിലും പറഞ്ഞിട്ടുണ്ട്. ചിലടത്ത് ആധ്യാത്മികഭാവത്തിലും പറഞ്ഞിരിയ്ക്കുന്നു. ആദ്യം പറഞ്ഞ 7 ദ്വീപും അതിലുള്ള ഖണ്ഡങ്ങളുടെ വർണനയും ഈ രണ്ടു വിധത്തിലും മനസ്സിലാക്കാൻ കഴിയും. അതി നാൽ ഭാഗവതം വായിയ്ക്കുന്നവരെ ഈ ഭാഗം വളരെ വിഷ മിപ്പിയ്ക്കുന്നു. കാലവും ദേശവും ദ്രഷ്ടാവിന്റെ ഭൂമികയെ അപേക്ഷിച്ചാണ് ഉള്ളത്. ഇതേപ്പററി യോഗവാസിഷ്ഠത്തിൽ നല്ലതുപോലെ വിവരിച്ചിട്ടുണ്ട്. *പ്രൊഫസർ* ഐൻസ്ററീ നിന്റെ സാപേക്ഷവാദവും ഇതു മനസ്സിലാക്കാൻ സഹായ കമാണ്.

ശുകദേവൻ വീണ്ടും പറയുന്നു. (5.20.10). 16 കല കളുള്ള ചന്ദ്രൻ മനോമയമാണ്, അന്നമയനാണ്, അമൃതമ യമാണ്. സർവപ്രാണികൾക്കും ജീവനദാതാവാകയാൽ സർവമയനുമാണ്. ഈ ചന്ദ്രൻ, സൂര്യകിരണങ്ങളിൽനിന്നും ലക്ഷം യോജന ദൂരെയാണ്. അതിനുപരി നക്ഷത്രങ്ങളും, അവയ്ക്കും മുകളിൽ ഗ്രഹങ്ങളും, അതിനും മുകളിൽ സപ്തർഷികളും ഉണ്ട്. സപ്തർഷികൾക്കും മുകളിലാണ് ധ്രുവന്റെ സ്ഥാനം. ഈ സകല ജ്യോതിശ്ചക്രങ്ങളും പ്രകൃ തിപുരുഷസംയോഗത്താൽ ഉണ്ടായിട്ടുള്ളതും, കർമത്താൽ നിർമിതമായ ഗതിയോടു കൂടിയതുമാകയാൽ ആകാശ ത്തിൽ ചുറ്റിക്കൊണ്ടിരിയ്ക്കുമെങ്കിലും പൃഥ്വിയിൽ വീണു പോകുന്നില്ല. ഈ ജ്യോതിശ്ചക്രങ്ങൾ ഒന്നിച്ച് കുണ്ഡലാ കാരമായി സ്ഥിതിചെയ്യുന്നു. ഇതിന് ഈശ്വരൻ ആധാരമാ കയാൽ താഴെ വീണുപോകുന്നില്ല. 'ദേശകാലചക്രം (*Time space curvature*) ദ്രഷ്ടാവിന്റെ ദൃഷ്ടിയെ ആശ്രയിച്ചാ ണിരിയ്ക്കുന്നത് ' എന്ന് ആധുനിക*സയൻസ്* പറയുന്നു.ഈ മഹാചക്രത്തെ ഭാഗവതത്തിൽ 'ശിശുമാരചക്ര'മെന്നു പറ യുന്നു.

സൂര്യന്റെ മുകളിലാണ് ചന്ദ്രൻ എന്നു മുകളിൽ പറഞ്ഞിരിയ്ക്കുന്നു. പക്ഷെ ആധുനികശാസ്ത്രത്തിൽ ചന്ദ്ര നിലും വളരെ മുകളിലാണ് സൂര്യൻ എന്നാണു പറയുന്നത്.



ഇങ്ങനെ വിരുദ്ധമായ പ്രസ്താവനകളുടെ അടിസ്ഥാനത്തെപ്പറ്റി ആലോചിയ്ക്കുമ്പോൾ ഭാഗവതത്തിലെ പ്രസ്താവന അധ്യാത്മഭാവത്തിലുളളതാണെന്നു മനസ്സിലാക്കാം. തന്ത്രശാസ്ത്രപ്രകാരവും ആദ്യം സൂര്യന്റെ പ്രകാശം പോലെയാണ് അനുഭവമുണ്ടാകുന്നത്. പിന്നീട് ചന്ദ്രന്റേതു പോലുള്ള അനുഭവം ഉണ്ടാകുന്നു. ശുകദേവൻ പറയുകയാണ്, 'ചില പണ്ഡിതർ ഒരു പ്രകാരവും മററു ചിലർ വേറെ വിധത്തിലും പറയുന്നു.' (5.21 .7). ശുകദേവനും ഈ കാര്യത്തിൽ നിശ്ചയമില്ലെന്നു കാണുന്നു. ഇതിൽ നിശ്ചയിയ്ക്കാനുമൊന്നുമില്ല. എന്തെന്നാൽ സൃഷ്ടി ഒരു യഥാർഥവസ്തുവല്ലെന്ന് ഏകാദശത്തിൽ (11. 11. 2) പറഞ്ഞിട്ടുണ്ട്. ഗീതയിൽ 9-ാം അധ്യായത്തിൽ ഭഗവാൻ പറയുന്നു. സകല ജീവജാലങ്ങളും ഭഗവാനിൽ സ്ഥിതിചെയ്യുന്നു എന്ന്. ഉടനെ തന്നെ വീണ്ടും പറയുന്നു, തന്നിൽ ഒരു പ്രാണി കളും ഇല്ല എന്ന്. അതായത് ശാശ്വതവും സത്യവും ഭഗവാൻ മാത്രമാണെന്ന്. ഉപനിഷത്തുകളിൽ ചിലടത്ത് സൃഷ്ടി 3 ഭൂതങ്ങളിൽനിന്നുമാണുണ്ടായതെന്നും, ചിലതിൽ അഞ്ച് എന്നും, ചിലതിൽ മായയിൽനിന്നുമാണെന്നും, ഇനിയും ചിലടത്ത് ബ്രഹ്മത്തിൽനിന്നാണെന്നും പറഞ്ഞിരിയ്ക്കുന്നു. ഇതിൽ നിന്നെല്ലാം സൃഷ്ടി ഒരു യഥാർഥവസ്തുവല്ല എന്നു സിദ്ധിയ്ക്കുന്നു. സൃഷ്ടിയും സ്വയം പറയുന്നില്ല, തന്റെ സ്വരൂപമെന്താണെന്ന്. അതിന്റെ സിദ്ധി, ദ്രഷ്ടാവിന്റെ ഭൂമികയെ അപേക്ഷിച്ചാണ് ഇരിയ്ക്കുന്നത്. ഇതെപ്പറ്റി കൂടുതലായി ഇനിവരുന്ന ഭാഗങ്ങളിൽ പറയുന്നുണ്ട്.

വാസ്തവത്തിൽ മനസ്സനുസരിച്ചാണ് ജഗത്ത്. നിദ്രയിൽ മനസ്സ് വ്യാപരിയ്ക്കുന്നില്ല. അതിനാൽ ജഗത്തുമില്ല. ജാഗ്രത്തിൽ ആർക്ക് എങ്ങനെയുള്ള ദൃഷ്ടിയോ അതുപോലുള്ള സൃഷ്ടിയും കാണുന്നു. ആദ്യം, മനുഷ്യർ സൃഷ്ടി അനുസരിച്ച് ദൃഷ്ടി എന്നു കരുതുന്നു. പക്ഷെ കൂടുതൽ ചിന്തിക്കുമ്പോൾ ദൃഷ്ടി അനുസരിച്ചാണ് സൃഷ്ടി എന്നറിയുന്നു. വേദാന്തത്തിൽ 4 കണ്ണുപൊട്ടന്മാർ കണ്ട ആനയുടെ കഥ പറയുന്നുണ്ട്. അതുപോലെയാണ് ജഗത്തിന്റെ കാര്യവും. സൃഷ്ടിയുടേയും കാലത്തിന്റേയും വിചിത്രതയ്ക്ക് പല ദൃഷ്ടാന്തങ്ങളും യോഗവാസിഷ്ഠത്തിൽ കാണാം.

ഇനി 24-ാം അധ്യായത്തിൽ 7 പാതാളങ്ങളെപ്പറ്റി പറയുന്നു. അതിൽ മയനെന്ന ദാനവൻ ഉണ്ടാക്കിയ നഗരിയുണ്ട്. ഈ ഏഴു പാതാളങ്ങൾക്കും താഴെ ശേഷനാഗഭഗവാൻ ഇരിയ്ക്കുന്നു. അതിന് അനന്തനെന്നും പേരുള്ളതിനാൽ അതിനെ ബ്രഹ്മസ്വരൂപമെന്നും പറയാം. അദ്ദേഹത്തിന്റെ ശിരസ്സിലിരിയ്ക്കുന്ന ഈ ഭൂമണ്ഡലം ഒരു കടുകുമണിപോലെ തോന്നിയ്ക്കുന്നു. ഇതിൽനിന്നും ബ്രഹ്മത്തിന്റെ മുന്നിൽ മായ കടുകുസദൃശമേയുള്ളു എന്നറിയണം. നാരദൻ തന്റെ സ്തുതിയിൽ അവസാനം, "ഇത് സർവജീവസമൂഹങ്ങളുടേയും ധാമരൂപമായ ഈശ്വരന്റെ അദ്ഭുത സ്ഥൂലശരീരമാണ്" എന്നു പറയുന്നു.

5-ാം സ്കന്ധത്തിന്റെ ഒടുവിൽ നരകത്തെപ്പറ്റി പറഞ്ഞതുകൊണ്ട്, ഈ നരകത്തിൽനിന്നും മുക്തി നേടുന്നതിനുള്ള ഉപായത്തെപ്പറ്റിയുള്ള പരീക്ഷിത്തിന്റെ ചോദ്യമാണ് 6-ാം സ്കന്ധത്തിൽ ആദ്യം. അതിന്നുത്തരമായി, ചെയ്ത കർമങ്ങളുടെ പ്രായശ്ചിത്തം കൊണ്ട് പാപം നശിയ്ക്കുമെന്നും, എല്ലാറ്റിലുംവെച്ച് ഉത്തമപ്രായശ്ചിത്തം, ഭഗവാന്റെ നാമസ്മരണമാണെന്നും പറയുന്നു. ആ നാമത്തിന്റെ മഹിമയെപ്പറ്റി 6-ാം സ്കന്ധത്തിൽ അജാമിളന്റെ കഥകൊണ്ട് ശുകദേവൻ ഉദാഹരിയ്ക്കുന്നു.

**ഹരിഃ ഓം തത് സത്.**

## അഞ്ചാം സ്കന്ധം സമാപ്തം





# സ്കന്ധം ആറ്

## പ്രകരണം ആറ്

### അജാമിളചരിത്രം

മനുഷ്യശരീരത്തിന്റെ ആയുസ്സ് അല്പമാണെങ്കിലും , ഈ ഹ്രസ്വകാലത്തിനിടയിൽ ജീവിതത്തിലെ ഏററവും കഠിനമായ പ്രശ്നങ്ങൾക്കുപോലും സന്തോഷകരമായ സമാധാനം നൽകുക, ആര്യന്മാരുടെ വിദ്യയുടെ മഹിമയാണ്. എത്രയോ ആധ്യാത്മികരഹസ്യങ്ങൾ അറിയാൻ പ്രയാസമെന്നു കരുതി പാശ്ചാത്യർ ഉപേക്ഷിയ്ക്കുമ്പോൾ, അവയ്ക്കെല്ലാം തക്ക സമാധാനം നൽകാൻ ആര്യന്മാരുടെ വിദ്യയ്ക്ക് ശക്തിയുണ്ട്. ഭാരതത്തിലെ അധ്യാത്മവിദ്യാ കലയുടെ മഹിമ അന്യാദൃശമാണ്.

ആറാം സ്കന്ധത്തിന്റെ ആദ്യം ശുകദേവൻ പരീക്ഷിത്തിനോട് ചോദിയ്ക്കുന്നു: "അവിടുന്ന് പ്രവൃത്തിമാർഗത്തെയും നിവൃത്തിമാർഗത്തെയും ഉപദേശിച്ചു. കൂടാതെ, നരകം, ഭൂമണ്ഡലത്തിന്റെ സ്ഥിതി, നക്ഷത്രാദികളുടെ രചന ഇവയെപ്പറ്റിയും വർണിച്ചു. ഇനി ഈ ഭയങ്കര നരകത്തിൽ വീഴാതിരിയ്ക്കാൻ മനുഷ്യർ എന്താണ് ചെയ്യേണ്ടത് എന്നുകൂടി പറഞ്ഞുതന്നാലും. മാത്രമല്ല പ്രത്യക്ഷാനുഭവത്തിൽ കാണുന്ന ശിക്ഷ, ശാസ്ത്രങ്ങൾ വിവരിയ്ക്കുന്ന നരകദുഃഖം ഇവയ്ക്കെല്ലാം കാരണഭൂതമായ പാപം മനുഷ്യരുടെ ശത്രുവാണെന്നറിഞ്ഞിട്ടും, വീണ്ടും വീണ്ടും പാപകർമങ്ങൾ ചെയ്യുന്നവർക്കുള്ള പ്രായശ്ചിത്തമെന്താണ്? ചില പ്രായശ്ചിത്തങ്ങൾ ആനയുടെ കുളിപോലെ നിഷ്ഫലമാകുന്നതെന്താണ് ? ഇനി പാപം ചെയ്യുകയില്ലെന്ന് സത്യം ചെയ്താലും, പിന്നെയും, അതുപോലുള്ള തെറ്റുകൾ ചെയ്തുപോകുന്നതെങ്ങനെയുള്ള മായ മൂലമാണ് ? മായയെ ജയിയ്ക്കാനുള്ള മാർഗമെന്ത് ? എന്നെല്ലാം അറിയുവാൻ എനിയ്ക്കതിയായ ആകാംക്ഷയുണ്ട്."

ശുകദേവൻ മറുപടിയായി ഇപ്രകാരം പറഞ്ഞു: "ഹേ രാജൻ! ഉഗ്രതപസ്സ് മുതലായ പ്രായശ്ചിത്തങ്ങൾ കൊണ്ട്, പാപത്തിന്റെ ആത്യന്തികനാശമുണ്ടാകുന്നില്ല. കാരണം, ആ തപസ്സിന്റെ അധികാരികൾ അജ്ഞാനികളാണ്. അവിദ്യ (അജ്ഞാനം) നശിയ്ക്കാതിരിയ്ക്കുന്നതുവരെ പാപകർമങ്ങളും ഉണ്ടായിക്കൊണ്ടിരിയ്ക്കും. യഥാർഥത്തിലുള്ള പ്രായശ്ചിത്തം, ഭഗവത്സ്വരൂപജ്ഞാനം മാത്രമാണ്. (6.1.11). പഥ്യാന്നം കഴിയ്ക്കുന്നവർക്ക് രോഗബാധ ഉണ്ടാകാറില്ല. എന്നതുപോലെ, നിയമപൂർവം ജീവിയ്ക്കുന്നവർക്ക് ഭഗവത്സ്വരൂപജ്ഞാനം പ്രാപ്തമാകുന്നു. ഇല്ലിവനത്തിൽ ഉണ്ടാകുന്ന അഗ്നി, അതിനെ ഭസ്മീകരിയ്ക്കുന്നതുപോലെ, ധർമജ്ഞരും ശ്രദ്ധാലുക്കളായ ധീരപുരുഷന്മാർ തപം, ബ്രഹ്മചര്യം, ശമം, ദമം, ദാനം, സത്യം, ശൗചം, യമം, നിയമം ഈ 9 സാധനകളെക്കൊണ്ട് മനസ്സ്, വാക്ക്, ശരീരം ഇവയാൽ ചെയ്തിട്ടുള്ള പാപങ്ങളെ ഭസ്മമാക്കുന്നു. പാപികൾ, അവരുടെ എല്ലാ ഇന്ദ്രിയങ്ങളേയും ഭഗവാനിൽ ചേർത്ത് ഭക്തരുമായി സത്സംഗം ചെയ്ത്, സ്വയം ശുദ്ധരാകുന്നതുപോലെ അന്യ ഉപായങ്ങൾ പ്രയോജനപ്പെടുകയില്ല. അതിനാൽ ഈ സംസാരത്തിൽ ഭക്തിമാർഗംതന്നെയാണ് എല്ലാറ്റിലും ശ്രേഷ്ഠവും, കല്യാണമയവും, ഭയരഹിതവുമായിട്ടുള്ളത്. ഈ മാർഗത്തിൽകൂടി നാരായണപരരും, സുശീലരുമായ സാധുജനങ്ങൾ നിത്യാനന്ദത്തെ പ്രാപിയ്ക്കുന്നു. മദ്യകുംഭത്തെ നദി പവിത്രമാക്കാത്തതുപോലെ, ഭഗവദ് വിമുഖരെ പ്രായശ്ചിത്തം ശുദ്ധമാക്കുകയില്ല. ഒരു പ്രാവശ്യമെങ്കിലും ആരുടെ ചിത്തം ഭഗവാനിൽ ആസക്തമാകുന്നുവോ, അവർക്ക് യമനെയോ യമദൂതന്മരെയോ സ്വപ്നത്തിൽപ്പോലും കാണേണ്ടിവരുകയില്ല; എന്തെന്നാൽ, ഭഗവാനിലുള്ള ഭക്തി എല്ലാ പാപങ്ങൾക്കുമുള്ള സമ്പൂർണപ്രായശ്ചിത്തമാണ്."

പൊതുവായി ഇത്രയും പറഞ്ഞിട്ട്, ശുകദേവൻ അജാമിളനെന്നൊരു കുമാർഗിയും ദാസീപതിയുമായ ബ്രാഹ്മണന്റെ കഥ രാജാവിനോട് പറയുകയാണ്. 'അജാമിളൻ' എന്ന പേരിന്റെ അർഥം നോക്കുക. 'അജാ' എന്നുവച്ചാൽ മായ. മായയിൽ മുങ്ങിക്കിടക്കുന്ന -പ്രകൃതിയ്ക്ക് വശഗതനായ - ജീവനാണ് അജാമിളൻ. അയാൾ ദാസീസംസർഗത്താൽ ദുഷിച്ച്, സദാ അപവിത്രനായി കഴിഞ്ഞിരുന്നു. അയാൾ നിന്ദനീയവൃത്തികളെ സ്വീകരിച്ച് വഴിപോക്കരെ കൊള്ളയടിയ്ക്കുക, ചൂതുകളിയ്ക്കുക, മോഷ്ടിയ്ക്കുക മുതലായവയാലും, അന്യപ്രാണികളെ ദ്രോഹിയ്ക്കുകവഴിയും കുടുംബ പോഷണം ചെയ്തുവന്നു.

മായ കൂടാതെ സാംസാരികവ്യവഹാരം നടക്കുകയില്ല. അതിനാൽ മായയെ ഉപയോഗിയ്ക്കേണ്ടിവരുമ്പോൾ, അഗ്നിയെ എന്നപോലെ വളരെ സൂക്ഷിച്ച് ഉപയോഗിയ്ക്കണം. അഗ്നിയെക്കൊണ്ട് നമുക്ക് പലവിധ വ്യവഹാരങ്ങൾ ചെയ്യേണ്ടിവരുന്നുണ്ട്. ആഹാരാദികൾ പാകം ചെയ്യുക, വെളിച്ചം കാണുക, *ട്രെയിൻ*, വിമാനം തുടങ്ങിയവ



ഓടിയ്ക്കുക തുടങ്ങി പല കാര്യങ്ങൾക്കും അഗ്നി ആവശ്യമാണ്. പക്ഷെ അഗ്നിയെ തൊട്ടാൽ പൊള്ളും. അതിനാൽ സൂക്ഷിച്ച് കൈകാര്യം ചെയ്യേണ്ടിവരുന്നു. എന്നപോലെ മായയോടും യുക്തിപൂർവം വ്യവഹാരം ചെയ്യുവാൻ ശീലിയ്ക്കണം. ഈ സംസാരത്തിൽ അനാദികാലം മുതൽക്കേ പ്രവൃത്തിമാർഗവും നിവൃത്തിമാർഗവും നടപ്പുള്ളതാണ്. പ്രവൃത്തിമാർഗത്തിൽ പെട്ടുകിടക്കുന്നവരെ രണ്ടുവിധമുള്ള മായ ഉപദ്രവിയ്ക്കുന്നു. 1. രാഗദ്വേഷരൂപമായ മായ അഥവാ ത്രിഗുണമയീമായ. ഈ മായാബാധിതരിൽ എപ്പോഴും നീതിയും അനീതിയും തമ്മിൽ സമരമുണ്ടായിരിയ്ക്കും. 2.ദേശ-കാല-മായ. ഈ മായയിൽ പെട്ടിരിയ്ക്കുന്നവരിൽ ജ്ഞാനവും അജ്ഞാനവും തമ്മിലുള്ള സമരം ഉണ്ടായിരിയ്ക്കും. നിവൃത്തിമാർഗത്തിൽ ചരിയ്ക്കുന്നവർക്ക് വലിയ രാഗദ്വേഷബാധയ്ക്കവകാശമില്ല. അജ്ഞാനത്തിൽനിന്ന് ജ്ഞാനത്തിലേയ്ക്കുവരേണ്ട വഴിയാണ് അവരുടെ ലക്ഷ്യം. ഇക്കാലത്ത് പ്രവൃത്തി വർധിയ്ക്കുകയാൽ അനീതിയും അജ്ഞാനവും അതിനനുസരണമായി വർധിച്ചിട്ടുണ്ട്. ഇന്ന് *ബ്ലാക്ക്മാർക്കറ്റ്* നടത്തുക, ഒട്ടൊക്കെ നീതിയായി കരുതി തുടങ്ങിയിട്ടുണ്ട്. അജാമിളനെപ്പോലുള്ള ക്രൂരമനുഷ്യർ നിർദോഷികളെ പലവിധത്തിൽ പീഡിപ്പിച്ചും, ഇല്ലായ്മ ചെയ്തും അവരുടെ സമ്പത്തുകളെ സ്വായത്തമാക്കാൻ തുടങ്ങിയിരിയ്ക്കുന്നു. ഇപ്രകാരമുള്ള അനീതികളെ തടയാനുള്ള മാർഗങ്ങളെപ്പററി എല്ലാദേശങ്ങളിലുമുള്ള സജ്ജനങ്ങൾ ഇപ്പോൾ വിചാരിച്ചുതുടങ്ങിയിട്ടുണ്ട്.

ഒരാൾ മറ്റൊരാളെ കൊന്നാൽ, അവനെ വലിയ കൊലപാതകിയായി സമാജം കരുതും. പക്ഷെ, ദേശത്തിന്റെയോ, മതത്തിന്റെയോ, *പാർട്ടി*യുടെയോ പേരിൽ കൊലപാതകം നടന്നാൽ ആ പാതകിയെ ബന്ധപ്പെട്ടവർ സ്തുതിയ്ക്കുകയും സഹായിയ്ക്കുകയും ചെയ്യുന്നു. ഈ പ്രവണത, അനീതിയ്ക്ക് ആധാരവും അംഗീകാരവും നൽകുന്നു.

പണ്ട്, ക്ഷത്രിയർമാത്രമേ യുദ്ധം ചെയ്തിരുന്നുള്ളൂ. ഇപ്പോൾ ഒരു ദേശത്തുള്ള സകല പ്രജകളും മറ്റു ദേശത്തുള്ള സകല പ്രജകളോടും യുദ്ധം ചെയ്യുന്നു. ഇന്ന് ഓരോരുത്തർക്കും, സ്വരക്ഷയ്ക്കുവേണ്ടി എല്ലായ്പ്പോഴും തയ്യാറായിരിയ്ക്കേണ്ടിവന്നിരിയ്ക്കുന്നു: ഈ സ്ഥിതിയിൽ ഓരോരുത്തനും താഴെപ്പറയുന്ന നാലുവിധമുള്ള ശിക്ഷണം അത്യാവശ്യമായി തീർന്നിരിയ്ക്കുന്നു.

1. ബ്രാഹ്മണന്റേതുപോലുള്ള ജ്ഞാനം.
2. ക്ഷത്രിയന്റേതുപോലുള്ള വീരത.
3. വൈശ്യനെപ്പോലെ സമ്പാദിയ്ക്കാനുള്ള ശക്തി.
4. അന്യരെ സേവിയ്ക്കാനുള്ള സന്നദ്ധത.

ഈ നാലും ഒരാളിൽ കാണുക വലിയ പ്രയാസമാണ്. മനുഷ്യജീവിതത്തിൽ ഒരേസമയം പല ചുമതലകൾ വന്നുകൂടുകയും ചെയ്യുന്നുണ്ട്. ഈ പ്രതിസന്ധിയിൽനിന്നും എങ്ങനെ രക്ഷപ്പെടാമെന്നറിയാതെ ജനങ്ങൾ ക്ലേശിയ്ക്കുന്നു.

മനുഷ്യജീവിതം സുഖാനുഭവത്തിനുള്ളതാണ്. സുഖം പല പ്രകാരത്തിലുണ്ട്. ഓരോന്നിനുമുള്ള സാധനകൾ, ഏതെല്ലാമാണെന്ന് ശരിയ്ക്കു മനസ്സിലാക്കാതെ, മനുഷ്യർ, ദേഹത്തെ ആത്മാവാണെന്നു കരുതി, ദേഹസുഖമാണ് ആത്മസുഖമെന്ന് ഭ്രമിച്ച് വഴി തെററിപ്പോകുന്നു. ഇതിന്റെ പരിണാമമായി താഴെ പറയുന്ന മൂന്നു വിധമുള്ള ഇച്ഛകൾ ജനസാമാന്യത്തിന് ശക്തിയായിട്ടുണ്ടാകുന്നു.

1. സ്ത്രീ - പുത്രാദികളിലുള്ള ഇച്ഛ(പുത്രൈഷണ).
2. ധനത്തിലുള്ള ഇച്ഛ(വിത്തൈഷണ).
3. ലോകപ്രഖ്യാതനാകാനുള്ള ഇച്ഛ(ലോകൈഷണ).

ഈ മൂന്ന് ഇച്ഛകളേയും നിയന്ത്രിയ്ക്കാൻ വളരെ പ്രയാസമാണ്. താഴെ പറയുന്ന ഉപായങ്ങൾകൊണ്ട് ഇവയെ സാമാന്യമായി നിയന്ത്രിയ്ക്കാം.

1. ജനസംഖ്യ നിയന്ത്രിയ്ക്കുക, ബ്രഹ്മചര്യം പാലിയ്ക്കുക.
2. *സിനിമാ, റേഡിയോ, പ്രസ്സ്,* വിദ്യാഭ്യാസം ഇവയിൽ പരിവർത്തനമുണ്ടാക്കുക.
3. ചരിത്രത്തിന്റേയും ഭൂമിശാസ്ത്രത്തിന്റേയും ശിക്ഷണം പരിഷ്ക്കരിയ്ക്കുക.
4. സകലദേശങ്ങളും ഉൾപ്പെടുത്തി ഒരു ഏകരാഷ്ട്രം ഉണ്ടാക്കുക.
5. ജാതി, മതം, മുതലായവ സംബന്ധിച്ചുണ്ടാകാവുന്ന കുഴപ്പങ്ങൾ പരിഹരിയ്ക്കാൻ പഞ്ചായത്തുകൾ ഏർപ്പെടുത്തുക.
6. ധാർമികവിദ്യാഭ്യാസം സാർവത്രികമായി നൽകുക.
7. സാധുക്കളും ഭരണകർത്താക്കളും കൂടിച്ചേർന്ന്, മേൽപറഞ്ഞ കാര്യങ്ങൾ നടപ്പിലാക്കുന്നതിന് ആലോചിച്ച് നടപടികൾ സ്വീകരിയ്ക്കുക.
8. എല്ലാ നല്ലകാര്യങ്ങളും ഭഗവത്സ്മരണയോടെ ആരംഭിയ്ക്കുക.

രാഗദ്വേഷങ്ങൾ ഉണ്ടാകുവാനുള്ള കാരണം അജ്ഞാനമാണ്. ഈ അജ്ഞാനംതന്നെയാണ് മായ. ഇങ്ങനെയുള്ള മായയിൽ കിടക്കുന്നവരെല്ലാം അജാമിളന്മാരാണ്. ഈ കഥയിലെ അജാമിളന്, സ്ത്രീപുത്രാദികളുടെ സംരക്ഷണം ചെയ്തുചെയ്ത് 80 വയസ്സായി. അയാൾക്കുണ്ടായിരുന്ന 10 പുത്രന്മാരിൽ ഏറ്റവും ഇളയവന്റെ പേര് നാരായണനെന്നായിരുന്നു. ഈ ഇളയകുട്ടിയോട് അജാമിളന് കൂടുതൽ ആസക്തിയുണ്ടായിരുന്നു. പുത്രമോഹത്തിൽ പെട്ടുകിടക്കുകയാൽ തന്റെ അടുത്തിരിയ്ക്കുന്ന മൃത്യുവിനെക്കൂടി

അയാൾ മറന്നു. ഇപ്രകാരമുള്ള അവസ്ഥ പലർക്കും ഉണ്ടാകാറുണ്ട്. ഏതെങ്കിലും വസ്തുവിൽ ആസക്തി വർധിച്ച്, തന്റെ മൃത്യുകാലത്തെപ്പോലും മനുഷ്യൻ മറന്നുപോകുന്നു.

കാലം കുറേ കഴിഞ്ഞു. അജാമിളന്റെ മൃത്യുകാലം അടുത്തു. ഈ സമയം അയാൾക്ക് തന്റെ ഇളയ പുത്രനായ നാരായണനെ ഓർമ വന്നു. അത്യന്ത ഭയങ്കര രൂപികളായ യമദൂതന്മാർ കയ്യിൽ കയറുമായി തന്നെ സമീപിയ്ക്കുന്നതുകണ്ട്, ഭയാക്രാന്തനായ അജാമിളൻ നാരായണനെന്ന പുത്രനെ ഉറക്കെ വിളിച്ചു.

തങ്ങളുടെ സ്വാമിയുടെ തിരുനാമശ്രവണത്താൽ വിഷ്ണുപാർഷദന്മാർ, കീർത്തനങ്ങൾ പാടിക്കൊണ്ട് പെട്ടെന്ന് അവിടെ എത്തി. അവർ യമദൂതന്മാരെ വിലക്കി, അജാമിളനെ കാലപാശത്തിൽ നിന്നും മോചിപ്പിച്ചു. വിസ്മയസ്തബ്ധരായ ദൂതന്മാർ, വിഷ്ണുപാർഷദന്മാരോട് ഇങ്ങനെ പറഞ്ഞു: "അല്ലാ, യമധർമരാജാവിന്റെ ആജ്ഞയെ വിലക്കുന്ന നിങ്ങൾ ആരാണ് ? ആരുടെ ആൾക്കാരാണ് ? എവിടുന്നു വരുന്നു ? നിങ്ങൾ ഏതെങ്കിലും ദേവന്മാരോ, ഉപദേവന്മാരോ, സിദ്ധശ്രേഷ്ഠന്മാരോ ആണോ? "വിഷ്ണുദൂതന്മാർ ഇപ്രകാരം മറുപടി പറഞ്ഞു: "നിങ്ങൾ ധർമരാജാവിന്റെ ആജ്ഞയെ പാലിയ്ക്കുന്നവരാണെങ്കിൽ, ധർമത്തിന്റെ ലക്ഷണമെന്താണെന്ന് ഞങ്ങളോടു പറയുക. ധർമത്തിന്റെ തത്ത്വം എന്താണ് ? എങ്ങനെയുള്ള സ്ഥിതിയിലാണ് ശിക്ഷ നൽകേണ്ടത് ? എപ്രകാരമുള്ളവരാണ് ശിക്ഷാർഹർ ? എല്ലാ പാപികളും ശിക്ഷാർഹരാണോ? അതോ ചിലർ മാത്രമേ ശിക്ഷായോഗ്യരായുള്ളോ?" യമദൂതന്മാർ പറഞ്ഞു: "വേദോക്തമായ രീതിയിൽ ജീവിയ്ക്കുന്നതാണ് ധർമം. അതിന് വിപരീതമായുള്ളത് അധർമവും. വേദം, സാക്ഷാൽ ഭഗവാന്റെ ശ്വാസത്തിൽ നിന്നും ഉണ്ടായിട്ടുള്ളതാകയാൽ നാരായണസ്വരൂപമാണ്. വേദത്തിന്റെ പ്രമാണമനുസരിച്ചാണ് സത്വ - രജസ് - തമോമയ പ്രാണികളുടെ ഗുണം, നാമം, കർമം, രൂപം ഇവയെ അടിസ്ഥാനമാക്കി അവരെ യഥായോഗ്യം വിഭാഗം ചെയ്തിട്ടുള്ളത്. എല്ലാ പ്രാണികൾക്കും അവരവരുടെ കർമങ്ങൾക്ക് അനുയോജ്യമായ രക്ഷാശിക്ഷകൾ കിട്ടണം. ദേഹധാരിയായ യാതൊരു ജീവിയ്ക്കും കർമം കൂടാതെ ജീവിയ്ക്കാൻ സാധ്യമല്ല. എല്ലാവരും മായാഗുണങ്ങളാൽ ബദ്ധരാണ്. അവർ ശുഭാശുഭകർമങ്ങൾ ചെയ്തുകൊണ്ടേ ഇരിയ്ക്കുന്നു. ഈ ലോകത്ത് മൂന്നുവിധമുള്ള ജീവികൾ ഉള്ളതുപോലെ പരലോകത്തും മൂന്നുവിധമുള്ള ജീവികൾ ഉണ്ടായിരിയ്ക്കണം. ഭഗവാൻ യമൻ, എല്ലാവരുടേയും അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്നവനാകയാൽ അവരുടെ ഭൂതഭാവിരൂപങ്ങൾ അറിയുന്നു." (6.1.48)

ഈ പറഞ്ഞതിൽനിന്നും യമൻ ഒരു പ്രത്യേക ദേവനല്ലെന്നും, സർവജീവികളുടേയും അന്തഃകരണത്തിൽ ഇരിയ്ക്കുന്ന അന്തര്യാമിയാണെന്നും മനസ്സിലാക്കാം. ഈ





ശക്തിതന്നെയാണ് ജീവന് കർമമനുസരിച്ചുള്ള ഫലത്തെ കൊടുക്കുന്നത്. ഇനി ജീവൻ എപ്രകാരമാണ് തന്റെ പൂർവജന്മത്തെ മറന്നുപോകുന്നത് എന്നു പറയുന്നു.

**യഥാജ്ഞസ്തമസാ യുക്ത ഉപാസ്തേ വ്യക്തമേവ ഹി**
**ന വേദ പൂർവമപരം നഷ്ടജന്മസ്മൃതിസ്തഥാ.** (6.1.49)

(നിദ്രാവശഗനായ അജ്ഞാനി, സ്വപ്നത്തിൽ കാണുന്ന തന്റെ കല്പിതശരീരത്തെ, തന്റെ വാസ്തവിക ശരീരമാണെന്ന് കരുതുന്നതുപോലെ, ജീവന് തന്റെ പൂർവജന്മത്തിന്റെ സ്മൃതി നഷ്ടപ്പെടുകയാൽ, വർത്തമാനജീവിതത്തെപ്പറ്റി അല്ലാതെ, അന്യജന്മങ്ങളെപ്പറ്റി -കഴിഞ്ഞതും, വരാനിരിക്കുന്നതും- യാതൊരറിവുമില്ല.)

ഈ മറവിയ്ക്ക് മുഖ്യകാരണം അധ്യാസമാണ്. അധ്യാസത്തിനു കാരണം ആത്മാവിന്റെ അജ്ഞാനവും. അജ്ഞാനത്താൽ, ആത്മാവിന്റെ ധർമം അന്തഃകരണത്തിൽ ആരോപിതമാകുന്നു. അന്തഃകരണത്തിന് വിഷയങ്ങളുമായി സംബന്ധമുണ്ടാകുമ്പോൾ, അന്തഃകരണം താഴെ പറയുന്ന പ്രകാരം മൂന്നു ഭാഗങ്ങളായി തീരുന്നു.

1. ദേഹസ്ഥിതമായ അന്തഃകരണത്തിന്റെ ആദ്യഭാഗത്തെ 'അഹങ്കാരം' അഥവാ 'പ്രമാതാ' എന്നു പറയുന്നു.
2. അന്തഃകരണത്തിന്റെ രണ്ടാമത്തെ ഭാഗം, ദേഹത്തിന്റേയും വിഷയത്തിന്റേയും മധ്യത്തിൽ സ്ഥിതി ചെയ്യുന്നു; അതിനെ 'വൃത്തി' അഥവാ 'പ്രമാണചൈതന്യം' എന്നു പറയുന്നു.
3. മൂന്നാമത്തെ ഭാഗത്തെ 'പ്രമേയചൈതന്യം' അഥവാ 'വിഷയചൈതന്യം' എന്നു പറയുന്നു.

വിഷയത്തിന്റെ ജ്ഞാനമുണ്ടാകുമ്പോൾ ആ ജ്ഞാനത്തെ 'പ്രമാ' അഥവാ 'പ്രമിതി' എന്നു പറയുന്നു. ജാഗ്രദവസ്ഥയിൽ വിഷയം ജഡമായി തോന്നുന്നെങ്കിലും, അപ്രകാരമുള്ള അന്തഃകരണവൃത്തി ഉണ്ടാകുമ്പോഴേ വിഷയത്തിന്റെ ജ്ഞാനമുണ്ടാകുകയുള്ളു. ഇത് അന്തഃകരണത്തിന്റെ മൂന്നാമത്തെ ഭാഗമാണ്. അതിനാൽ സ്വപ്നത്തിലെന്നപോലെ ജാഗ്രത്തിലും, സകല ലീലകളും അന്തഃകരണത്തിന്റെയാണ്. ഉപാധിഭേദത്താൽ ഭേദം ഉള്ളതുപോലെ കാണുകയാണ്. പ്രമേയചൈതന്യവും പ്രമിതിചൈതന്യവും ഒന്നുതന്നെയാണെങ്കിലും തമ്മിൽ അല്പവ്യത്യാസമുണ്ട്. അജ്ഞാനാവസ്ഥയിൽ അതിനെ പ്രമേയമെന്നും ജ്ഞാനാവസ്ഥയിൽ അതിനെ പ്രമിതി എന്നും പറയുന്നു. പ്രമാതൃചൈതന്യം ഇതിൽനിന്നും അഭിന്നമാണ്. ജ്ഞാനമുദിയ്ക്കുമ്പോൾ പ്രമാതൃചൈതന്യവും, പ്രമേയചൈതന്യവും, പ്രമിതിചൈതന്യവും ഒന്നുതന്നെയാണെന്ന് ബോധ്യമാകും. വാസ്തവത്തിൽ ഒരേ ചൈതന്യംതന്നെയാണ്, ഉപാധിഭേദത്താൽ ഭിന്നമെന്നപോലെ കാണപ്പെടുന്നത്. അതായത് ഉപാധി അനുസരിച്ചുള്ള ആകാരം ധരിയ്ക്കുന്നതുകൊണ്ട് ചൈതന്യം ഭിന്നമെന്നപോലെ കാണപ്പെടുന്നു. ഈ ഭേദം



പ്രത്യക്ഷജ്ഞാനസമയത്ത് ഉണ്ടായിരിയ്ക്കുകയില്ല. എന്തെന്നാൽ അപ്പോൾ മൂന്നു ചൈതന്യവും ഏകാകാരമായി ത്തീരും.

പക്ഷെ, അജ്ഞാനദശയിൽ അന്തഃകരണവൃത്തി വിഷയാകാരമായിരിയ്ക്കും. അപ്പോൾ പ്രമിതിചൈതന്യം ഘടാകാരമായിത്തീരുന്നു. ആ സമയം പ്രമാതൃചൈതന്യവും ഘടാകാരമാകും. അന്തഃകരണത്താൽ അവച്ഛിന്നമായിട്ടുള്ള ചൈതന്യത്തെയാണ് പ്രമാതൃചൈതന്യമെന്ന് പറയുന്നത്. ആ സമയത്തെ അന്തഃകരണം, ഘടരൂപമായ ഉപാധിയുടെ ആകാരമായിത്തീരുന്നു. വാസ്തവത്തിൽ ചൈതന്യം ഒന്നേയുള്ളൂ. ചൈതന്യത്തിൽ ഭേദം കാണുന്നത് ഉപാധിയാലാണ്. ഉപാധികൾ ഭിന്നദേശത്തായിരുന്നാൽ ഉപഹിതത്തിൽ ഭേദം കാണിയ്ക്കുന്നു. ഉപാധികൾ ഏകദേശത്താണെങ്കിൽ ഉപഹിതത്തിന് താദാത്മ്യമുണ്ടാകുന്നു, സ്വപ്നത്തിൽനിന്നും ഉണർന്ന ശേഷമുള്ള അവസ്ഥ ഇതിന് സാക്ഷ്യം വഹിയ്ക്കുന്നു.

മേൽ പറഞ്ഞതിന്റെയെല്ലാം സാരമെന്തെന്നാൽ, ജീവപദത്തിന്റെ വാച്യമായ പ്രാകൃതചൈതന്യം പ്രമേയ ചൈതന്യത്തിൽനിന്നും അഭിന്നമാകുമ്പോൾ, വിഷയാകാരം പോലെ ജീവനെ കാണിക്കുന്നു എന്നാണ്. അതായത് ജീവൻ, കർമത്തിനധീനമാകുകയും, കർമഫലം അനുഭവിയ്ക്കേണ്ടിവരുകയും ചെയ്യുന്നു. തന്മൂലം ജീവന് അടിയ്ക്കടി ഹർഷം, ശോകം, ഭയം, പീഢ ഇവയുണ്ടാക്കുന്ന ജനന മരണ ദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നു. ഒരു ജീവിയ്ക്കും കർമം ഒന്നും ചെയ്യാതിരിയ്ക്കാൻ സാധ്യമല്ല. പ്രകൃതിയുടെ സംസർഗത്താലോ, അഥവാ വേദാന്തഭാഷയിൽ പറയുന്നതായാൽ ഉപാധിയുടെ അധ്യാസത്താലോ പുരുഷന് ഇപ്രകാരമുള്ള വിപരീതഭാവന ഉണ്ടാകുന്നു. ഈ ജീവൻ ഭഗവദ് ഭജനം ചെയ്ത്, ഭഗവാന്റെ അനുഭവം ഉണ്ടാകുമ്പോൾ ഈ വിപരീതഭാവന ഇല്ലാതാകും (6.1.55).

ദേശവും കാലവും കല്പിതമാണെന്ന് *സയൻസു*കൊണ്ടും സിദ്ധമായിക്കഴിഞ്ഞു. ദേശകാലങ്ങൾ കല്പിതങ്ങളാണെന്നപോലെതന്നെ ഭിന്നദേശത്ത് സ്ഥിതിചെയ്യുന്ന ഉപാധിയും കല്പിതമാണ്. ഒരേ ഒരു ചൈതന്യമാണ് സർവത്ര വ്യാപിച്ചിരിയ്ക്കുന്നത്. അജ്ഞാനദശ ഉപാധിയെ തിന്നുന്നു. ഈ അജ്ഞാനദശയുടെ പരിണാമമെന്തെന്ന് ശുകദേവൻ പരീക്ഷിത്തിനോട് തുടർന്നു പറയുന്നു: 'ആദ്യകാലത്ത്,അജാമിളൻ ശാസ്ത്രജ്ഞനും,സദാചാരിയും വ്രതപാലനം ചെയ്യുന്നവനും, ജിതേന്ദ്രിയനും, സത്യപാരായണനും, അഹങ്കാരരഹിതനും, സർവപ്രാണികളുടെയും ഹിതൈഷിയും, മിതഭാഷിയും എല്ലാമായിരുന്നു. ഒരു ദിവസം അയാൾ പിതാവിന്റെ ആജ്ഞയാൽ ഫലപുഷ്പങ്ങളും വിറകും ശേഖരിയ്ക്കാനായി വനത്തിൽ പോയി. എല്ലാം ശേഖരിച്ച് തിരിച്ചുവരുമ്പോൾ വഴിയിൽ കാമിയും, നിർലജ്ജനും, ആചാരഭ്രഷ്ടനുമായ ഒരു ശൂദ്രനെ കണ്ടു. അയാൾ വ്യഭിചാരിണിയായ ഒരു ദാസിയുമായി മദ്യപിച്ച്, പാടി, ചിരിച്ച് രസിയ്ക്കുകയായിരുന്നു. ആ വേശ്യയുടെ കണ്ണുകൾ മദ്യലഹരിയാൽ ഉന്മത്തങ്ങളായിരുന്നു. ഈ ദൃശ്യം കണ്ട് അജാമിളൻ മോഹിതനായി. അയാളുടെ ഉള്ളിൽ അജാ(മായ) കടന്നുകൂടി. ജ്ഞാനവും ധൈര്യവുംകൊണ്ട് തന്റെ കാമപാരവശ്യത്തെ അയാൾ അടക്കുവാൻ ശ്രമിച്ചെങ്കിലും പരാജിതനായി. കാമഗ്രസ്തനായ അജാമിളൻ സ്മൃതിശൂന്യനായി, അവളെത്തന്നെ ചിന്തിച്ച് ധർമവിമുഖനായിത്തീർന്നു." (6.1.63.)

ഇക്കാലത്ത് നടപ്പുള്ള *സിനിമാ* എത്രപേരുടെ ദുർബലമനസ്സിനെ ഇതുപോലെ ദുഷിപ്പിയ്ക്കുന്നുണ്ടാകണം? എത്രയോ മാതാപിതാക്കന്മാർ വീണ്ടുവിചാരംകൂടാതെ തങ്ങളുടെ കുട്ടികളെ *സിനിമ*യ്ക്കു കൊണ്ടുപോയി, പിന്നീട് കുട്ടികളുടെ മനസ്സ് അവർക്ക് വശത്താകാതെ വരുന്നതുകൊണ്ട് ദുഃഖിയ്ക്കാറുണ്ട്. ഇങ്ങനെയുള്ള ശൃംഗാര പ്രദർശനചിത്രങ്ങൾ നിത്യംകണ്ടുകൊണ്ടിരുന്നാൽ, അജ്ഞാനികൾക്ക് എങ്ങനെ മനോനിയന്ത്രണമുണ്ടാകും? അസന്മാർഗികളും അനിയന്ത്രിതരുമായവരെ അസ്പൃശ്യരായി കരുതി, പണ്ട് സമുദായം തള്ളിക്കളഞ്ഞിരുന്നു. ഇങ്ങനെയുള്ള ശൂദ്രർ വർധിച്ചാൽ സമാജം സർവത്ര ദുഷിച്ചുപോകും. ഇക്കാലത്തു കാണുന്ന സന്മാർഗശത്രുക്കളായ ഗുണ്ടകളെ ഇതുപോലുള്ള ശൂദ്രരായിക്കരുതി, അവരെ സമുദായമധ്യത്തിൽ നിന്നും അകറ്റി സൂക്ഷിയ്ക്കേണ്ടതാണ്.

അജാമിളൻ ആദ്യം നല്ലവനായിരുന്നു. അവസാനം പരമഭക്തനുമായിത്തീർന്നു. ഇടയ്ക്ക് അയാൾ സംഗദോഷം നിമിത്തം അധഃപതിച്ചതായിരുന്നു. (ജീവനും ആദ്യം ബ്രഹ്മസ്വരൂപമാണ്. അവസാനം ബ്രഹ്മത്തിൽ ലയിയ്ക്കുകയും ചെയ്യുന്നു. ഇടയ്ക്ക് മായാസംഗത്താൽ ജീവഭാവത്തിലുണ്ടാകുന്ന സുഖദുഃഖങ്ങൾ അജാമിളനെപ്പോലെ അനുഭവിയ്ക്കുന്നു.)

അജാമിളൻ, തന്റെ ബുദ്ധിയെ ഭ്രമിപ്പിച്ച വേശ്യയുമായി ജീവിയ്ക്കാൻ തുടങ്ങി. (ജീവൻ ബുദ്ധിരൂപിയായ വേശ്യയുമായി ജീവിയ്ക്കുന്നതുപോലെ). തന്റെ പിതാവിന്റെ ധനമെല്ലാം വേശ്യയെ സന്തോഷിപ്പിയ്ക്കുവാൻ ഉപയോഗിച്ചു. അവളുടെ ഭാവഹാവാദികളിൽ കുടുങ്ങി തന്റെ ഭാര്യയെ ഉപേക്ഷിച്ചു. ധനമെല്ലാം അവസാനിച്ചപ്പോൾ തട്ടിപ്പറി, മോഷണം തുടങ്ങിയ ഹീനകർമങ്ങളാൽ ധനം സമ്പാദിച്ച് വേശ്യയുടെ കുടുംബപോഷണം ചെയ്യാൻ തുടങ്ങി.

അജാമിളന്റെ ദുർവൃത്തികളെപ്പറ്റി യമദൂതന്മാർ വിഷ്ണുദൂതന്മാരോട് പറയുകയാണ്, "ഈ പാപി, ശാസ്ത്രങ്ങളുടെ ആജ്ഞയെ ഉല്ലംഘിച്ചവനാണ്; ആചാരധ്വംസിയാണ്. അവന്റെ ജീവൻ പാപമയമായി തീർന്നിരിയ്ക്കുന്നു.



വേശ്യയുടെ അന്നം കഴിയ്ക്കയാൽ അവൻഅപവിത്രനായി. കൊടുംപാപിയായിത്തീർന്ന ഇവനെ യമരാജാവിന്റെ അടുക്കലേയ്ക്ക് കൊണ്ടുപോകുന്നതിനാണ് ഞങ്ങൾ വന്നത്. ഇവൻ തന്റെ പാപങ്ങൾക്ക് പശ്ചാത്തപിയ്ക്കുകയും പ്രായശ്ചിത്തം ചെയ്യുകയും ചെയ്തിട്ടില്ല. അതുകൊണ്ട് ഇവൻ യമപുരിയിൽ അർഹമായ ശിക്ഷകൾ അനുഭവിച്ച് ക്രമേണ ശുദ്ധനാകും (6.1.66.)

വിഷ്ണുദൂതന്മാർ പറഞ്ഞു: "ധർമരാജാവിന്റെ ആളുകൾക്ക് ധർമമെന്തെന്നറിയാൻ വയ്യാത്തത് കഷ്ടം തന്നെ. ശിക്ഷായോഗ്യനല്ലാത്തവനെ ശിക്ഷിയ്ക്കുവാൻ നിങ്ങൾ തയ്യാറായിരിയ്ക്കുന്നു. ഈ അജാമിളൻ പാപം ചെയ്തിട്ടുള്ളവനാണെങ്കിലും, പരാധീനാവസ്ഥയിൽ ശ്രീഹരി യുടെ മംഗളകരമായ തിരുനാമം ഉച്ചരിച്ചു. ആ പ്രവൃത്തി, അവന്റെ കോടിക്കണക്കിനുള്ള ജന്മങ്ങളിലെ പാപങ്ങൾക്കും പ്രായശ്ചിത്തമായിട്ടുണ്ട്(6.2.7). ഏതു സമയം 'നാരായണ' എന്ന പവിത്രനാമം ഉച്ചരിച്ചുവോ, ആ സമയം സമസ്ത പാപങ്ങൾക്കും അവൻ പ്രായശ്ചിത്തം ചെയ്തു കഴിഞ്ഞു. ഏതു പാപമായാലും, വിഷ്ണുഭഗവാന്റെ തിരുനാമോച്ചാരണം അതിന് പ്രായശ്ചിത്തമാണ്. അപ്രകാരമുള്ള നാമോച്ചാരണംകൊണ്ട്, ഭഗവാന്റെ ഗുണം, ലീല, സ്വരൂപം ആദിയായവ അറിയാനുള്ള ബുദ്ധിയുണ്ടാകുന്നു. അന്യങ്ങളായ വ്രതതപാദികൾകൊണ്ട് പാപികൾ ഇതുപോലെ ശുദ്ധരാകുന്നില്ല. ഹരിനാമോച്ചാരണം ഹരിയുടെ ഗുണഗാനമാണ്. പ്രായശ്ചിത്തത്തിനുശേഷവും, ചിത്തം വീണ്ടും അസന്മാർഗത്തിൽ ചരിയ്ക്കുന്നതായാൽ, ആ പ്രായശ്ചിത്തം ചിത്തത്തിന്റെ ആത്യന്തികശുദ്ധിയ്ക്ക് കാരണമാകുകയില്ല. അതിനാൽ പാപകർമത്തിന് ആത്യന്തികനിവൃത്തി വേണമെങ്കിൽ ഭഗവാന്റെ ഗുണകീർത്തനം ചെയ്യണം."

ചിലർ ജീവിതം മുഴുവൻ പാപം ചെയ്തിട്ട്, മരിയ്ക്കുന്നസമയം, 'ഞങ്ങൾ നാരായണനാമം ഉച്ചരിച്ചേയ്ക്കാം. അങ്ങനെ മുക്തി നേടാം.' എന്നു കരുതുന്നെങ്കിൽ അത് സാധ്യമല്ല. അജാമിളന്, 'നാരായണ' നാമം ജപിച്ചതുകൊണ്ടല്ല മുക്തി ലഭിച്ചത്. നാരായണനാമം അയാളുടെ പാപപരിഹാരമേ ചെയ്തുള്ളു. ഭഗവാന്റെ നാമം ഉച്ചരിച്ചതിനുശേഷം, ഭഗവദ്ഗുണങ്ങൾ കേൾക്കാനും മനസ്സിലാക്കാനും അഭിരുചി ഉണ്ടാകണം. അജാമിളൻ, അതുപോലെ രോഗനിവൃത്തനായശേഷം, ഭഗവദ്ഭജനം ചെയ്ത്, ജ്ഞാനപ്രാപ്തിയ്ക്കുവേണ്ടി സർവസ്വവും ത്യജിച്ച് ഹരിദ്വാരത്തിലേയ്ക്കു പോയ കഥ താഴെവരുന്നുണ്ട്. മരണസമയം ഭഗവാന്റെ നാമോച്ചാരണത്തോടെ മരിയ്ക്കുന്നപക്ഷം, അത് പാപങ്ങൾക്ക് പ്രായശ്ചിത്തമാകും. പക്ഷെ, മുക്തിയ്ക്ക് ഭക്തിയും ജ്ഞാനവും അനുപേക്ഷണീയമാണ്. എന്നാൽ അന്ത്യകാലത്ത് ഈശ്വരസ്മരണയ്ക്ക് അധികമാർക്കും അവസരമോ മനസ്സോ ഉണ്ടാകുന്നില്ല. അതുകൊണ്ട്, ബുദ്ധിമാന്മാർ ജീവിതത്തിൽ വളരെ നേരത്തെ മുതൽതന്നെ ഭക്തിയും ജ്ഞാനവും വർധിയ്ക്കുന്നതിന് യുക്തമായ സാധനകൾ ചെയ്യണം.

ഇനിയും വിഷ്ണുദൂതന്മാർ പറയുകയാണ്: "സങ്കേതം കൊണ്ടോ, നേരമ്പോക്കായോ, ഗീതാലാപത്താലോ, പുച്ഛിച്ചോ എങ്ങനെയായാലും ഭഗവാന്റെ തിരുനാമം ഉച്ചരിയ്ക്കുന്നത് എല്ലാ പാപങ്ങൾക്കും പ്രായശ്ചിത്തമാണ്. ശാരീരികപീഡകൾ അനുഭവപ്പെടുമ്പോഴോ, മാനസിക ദുഃഖങ്ങൾ വന്നുകൂടുമ്പോഴോ, വിവശനായിട്ട് 'ഹരി' എന്ന നിത്യമംഗളനാമമുച്ചരിച്ചാൽ മനുഷ്യൻ, യമപുരിയിലെ യാതനകൾക്കധികാരിയാകുകയില്ല (6.2.15).

മഹർഷിമാർ വിവിധങ്ങളായ പാപകർമങ്ങൾക്ക് ഓരോവിധമുള്ള പ്രായശ്ചിത്തങ്ങൾ ശാസ്ത്രങ്ങളിൽ വിധിച്ചിട്ടുണ്ട്. എന്നാൽ ആ പ്രായശ്ചിത്തങ്ങൾകൊണ്ട് അതാതു പാപങ്ങൾ നശിയ്ക്കുമെന്നല്ലാതെ, പാപിയുടെ ചിത്തം പരിശുദ്ധമാകുന്നില്ല. ചിത്തശുദ്ധിയ്ക്ക് ഭഗവാന്റെ ചരണസേവ ആവശ്യമാണ്. ഔഷധത്തിന്റെ ഗുണമറിയാതെയാണെങ്കിലും, അതു സേവിക്കുന്നയാൾക്ക് രോഗമുക്തി ഉണ്ടാകുന്നതുപോലെ, ഹരിയുടെ നാമരൂപമായ മന്ത്രം (അതിന്റെ പ്രഭാവം അറിഞ്ഞോ അറിയാതെയോ) ജപിയ്ക്കുന്നതായാൽ അതിന്റെ സത്ഫലം അവശ്യം ലഭിയ്ക്കും."

ശുകദേവൻ കഥ തുടർന്നുപറയുന്നു; ഇപ്രകാരം, വിഷ്ണുദൂതന്മാർ യമഭടന്മാർക്ക് ഭാഗവതധർമത്തെ ഉപദേശിച്ച്, അജാമിളനെ മൃത്യുപാശത്തിൽനിന്നും വിമുക്തനാക്കി.

പ്ലേറ്റോ, *റിപ്പബ്ലിക്ക്* എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു, 'പ്രാപഞ്ചികൻ, രാഗദ്വേഷി, കാമവാസനയാൽ ജ്വലിയ്ക്കുന്നവൻ, അധികാരമോഹി, അഹങ്കാരി, ഇങ്ങനെയുള്ളവർ നിയമങ്ങളെക്കൊണ്ടോ, രാജതന്ത്രശിക്ഷാപ്രണാളികകൊണ്ടോ നന്നാകുകയില്ല. എന്നാൽ അവരിൽ ഈശ്വരഭയവും പരലോകചിന്തയും ഉണ്ടാകുകയും, മാനവജീവിതത്തിന്റെ മര്യാദകളെ മറികടന്ന് അനന്തജന്മങ്ങളിൽ ജനിച്ചും ജീവിച്ചും കഷ്ടപ്പെട്ടിട്ടുള്ളത് മനസ്സിലാക്കി, തങ്ങളുടെ ദൃഷ്ടി വിശാലമാക്കുകയും ചെയ്യുന്നപക്ഷം നന്നാകാൻ കഴിയുന്നതാണ്. തദ്വാരാ, സമാജത്തിൽ നൈതികജീവിതത്തിന്റെ ഗൗരവം വർധിയ്ക്കുകയും ചെയ്യും.' പരലോകജ്ഞാനംകൊണ്ടേ മാനവന് മേന്മയുണ്ടാവുകയുള്ളു എന്ന് മറ്റൊരു ക്രിസ്തീയവൈദികൻ പറഞ്ഞിരിയ്ക്കുന്നു. 'ദിവ്യജീവിതത്തെ അറിയാതെ നിനക്ക് മനുഷ്യജീവിതത്തെ അറിയാൻ കഴിയുകയില്ല എന്ന് ഇനി ഒരു ജ്ഞാനി പറഞ്ഞിട്ടുണ്ട്.

വിഷ്ണുദൂതന്മാരിൽ നിന്ന് നിർഗുണ ഭാഗവതധർമത്തേയും, യമദൂതന്മാരിൽനിന്ന് മൂന്നു വേദങ്ങളിലേയും സഗുണധർമത്തേയും പറ്റി കേട്ട്, അജാമിളന് ശ്രീഹരിയിൽ



അചഞ്ചലഭക്തി ജനിയ്ക്കുകയും, തന്റെ ദുഷ്കർമങ്ങളെ ഓർത്ത് വളരെ പശ്ചാത്താപമുണ്ടാകുകയും ചെയ്തു. അയാൾ ഇങ്ങനെ വിചാരിച്ചു: "ഞാൻ പൂർവജന്മത്തിൽ ഏതെങ്കിലും വലിയ പുണ്യം ചെയ്തിരിയ്ക്കണം. അല്ലെങ്കിൽ എന്നെപ്പോലുള്ള ഒരു പാപിയ്ക്ക് അവസാനസമയത്ത് എങ്ങനെ ശ്രീഹരിയുടെ മംഗളനാമം ഓർമ വന്നു? നിർലജ്ജനും, കപടനും, പാപിയുമായ ഞാനെവിടെ? ഭഗവാന്റെ, 'നാരായണ' എന്ന നിത്യകല്യാണനാമമെവിടെ ? ഇനി ഞാൻ എന്റെ മനസ്സ്, ഇന്ദ്രിയങ്ങൾ, പ്രാണൻ ഇവയെ വശത്താക്കും. അങ്ങനെ ഘോരവും അന്ധകാരമയവുമായ നരകത്തിൽ വീഴാതെ നോക്കും. സ്ത്രീരൂപമായ മായയിൽ നിന്നും ഞാൻ സ്വയം മുക്തിനേടും." (6.2.37)

ഇവിടെ, മായയ്ക്ക് സ്ത്രീരൂപം നൽകിയിരിയ്ക്കുന്നു. ഏതൊരു വേശ്യയുടെ പാശത്താൽ അജാമിളൻ ബന്ധിയ്ക്കപ്പെട്ടോ, അത് മായയുടെ സ്വരൂപമാണ്.

അജാമിളൻ സ്വയം ചിന്തിച്ച് ഇങ്ങനെ തീരുമാനിച്ചു. "ഞാൻ ഇനി ദേഹാദികളിലുള്ള 'അഹം' എന്നും 'മമ' എന്നുമുള്ള അസദ്ബുദ്ധിയെ ത്യജിച്ച്, ഭഗവദ്ഗുണഗാനം കൊണ്ട് എന്റെ ബുദ്ധിയെ ഭഗവാനിൽ ചേർക്കും." ഇപ്രകാരം ക്ഷണനേരത്തേയ്ക്കുണ്ടായ സത്സംഗംകൊണ്ട് അയാൾക്ക് തീവ്രവൈരാഗ്യമുണ്ടായി, എല്ലാ പ്രാപഞ്ചിക മോഹങ്ങളും ത്യജിച്ച്, ഭഗവദ്ഭജനത്തിനായി ഹരിദ്വാരത്തിലേയ്ക്കു പോയി. അവിടെ സ്ഥിരാസനത്തിലിരുന്ന്, യോഗമാർഗത്തെ ആശ്രയിച്ച്, തന്റെ സകല ഇന്ദ്രിയങ്ങളേയും വിഷയങ്ങളിൽനിന്ന് പിൻവലിച്ച് മനസ്സിൽ ലീനമാക്കി മനസ്സിനെ ബുദ്ധിയിലും ഉറപ്പിച്ചു. (6.2.40) പിന്നീട് അധ്യാത്മയോഗദ്വാരാ, ആത്മാവിനെ ശരീരാദി ദൃശ്യവർഗത്തിൽ നിന്നും പൃഥക്കരണം ചെയ്ത്, ജ്ഞാനമയവും ഭഗവദ്സ്വരൂപവുമായ പരബ്രഹ്മത്തിൽ അജാമിളൻ ലയിച്ചു (6.2.41).

മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും സാധാരണസ്വഭാവം, ബഹിർമുഖമാകുക എന്നതാണ്. ഈ ജഗത്ത് സത്യമായി തോന്നുന്ന കാലത്തോളം അത് അങ്ങനെ ആയിരിയ്ക്കുകയും ചെയ്യും. അതിനാൽ മനസ്സിനെ അന്തർമുഖമാക്കുന്നതിന് വൈരാഗ്യവും അഭ്യാസവും ആവശ്യമാണ്. 'വൈരാഗ്യവും അഭ്യാസവുംകൊണ്ട് മനസ്സിനെ വശത്താക്കാ'മെന്ന് ഗീതയിൽ ഭഗവാൻ അരുളിച്ചെയ്തിട്ടുണ്ട്. മായയുടെ നാമരൂപങ്ങളിൽ ആസക്തമായ മനസ്സിനെ ആദ്യമായി ഭഗവാന്റെ സഗുണരൂപത്തിൽ ആസക്തമാക്കണം. ഭൂമിയിൽ വീണവൻ, ഭൂമിയെത്തന്നെ ആധാരമാക്കി എഴുന്നേൽക്കുന്നതുപോലെ നാമരൂപങ്ങളിൽ വീണുപോയ ജീവനും, ഭഗവാന്റെ നാമരൂപങ്ങളെ ആശ്രയിച്ച് എഴുന്നേൽക്കണം. 5-ാം സ്കന്ധത്തിലെ ജഡഭരതന്റെ കഥയിൽ വൈരാഗ്യത്തിന്റെ അനുപേക്ഷണീയതയെപ്പറ്റി പറഞ്ഞുകഴിഞ്ഞു. പാപങ്ങൾക്കുള്ള പ്രായശ്ചിത്തത്തിനും, മനോനിയന്ത്രണം അഭ്യസിയ്ക്കുന്നതിനും, തുടക്കത്തിൽ ഭഗവന്നാമങ്ങളെ ജപിയ്ക്കുക ആവശ്യമുള്ള സാധനയാണ്. വേദാന്തത്തിൽ 'കൃതോപാസ്തിയ്ക്ക് (ഉപാസന സിദ്ധമാക്കിയവന്) വേഗം ജ്ഞാനമുണ്ടാകു' മെന്ന് പറഞ്ഞിട്ടുണ്ട്. അവരുടെ മനോനാശവും, വാസനാക്ഷയവും വളരെ എളുപ്പത്തിൽ സംഭവിയ്ക്കുന്നു. ഉപാസന ചെയ്യാത്തവരുടെ ചിത്തത്തിൽ എപ്പോഴും വിക്ഷേപമുണ്ടായിക്കൊണ്ടിരിയ്ക്കും. അതിനാൽ മനോനാശത്തിനും വാസനാക്ഷയത്തിനും താമസമുണ്ടാകും. ബഹിർമുഖശുദ്ധിയ്ക്ക് നിഷ്കാമ കർമവും, അന്തഃകരണശുദ്ധിയ്ക്ക് ഉപാസനയുമാണ് അത്യാവശ്യസാധനകൾ. ഇത്രയും സാധിച്ചുകഴിഞ്ഞാൽ ആത്മജ്ഞാനം അതിവേഗം സിദ്ധിയ്ക്കും. നിഷ്ഠയും വേഗത്തിലുണ്ടാകും. ആത്മജ്ഞാനമുണ്ടായാൽ വ്യാവഹാരികസത്ത, പ്രാതിഭാസികമായിത്തീരും. വൃത്തിയുടെ ആധാരം അന്തഃകരണശുദ്ധിയിലും, ശുദ്ധിയുടെ ആധാരം ഉപാസനയിലും സ്ഥിതിചെയ്യുന്നു.

അജ്ഞാനം നശിയ്ക്കുന്നതുവരെ അന്തഃകരണത്തിന്റെ ധർമം ആത്മാവിൽ ഉണ്ടായിക്കൊണ്ടിരിയ്ക്കും. സ്ഫടികത്തിന്റെ കീഴിൽ ചുകന്ന പുഷ്പമിരുന്നാൽ, പുഷ്പം അവിടെ ഉണ്ടെന്നറിയാത്തവന്, സ്ഫടികത്തിന്റെ നിറം ചുകപ്പായി തോന്നുന്നതുപോലെ, അന്തഃകരണത്തിന്റെ പൃഥഗ്ദർശനം ഉണ്ടാകാത്തപ്പോൾ കർതൃത്വ ഭോക്തൃത്വാദിധർമം ആത്മാവിൽ പ്രതീതമാകാൻ തുടങ്ങും. പക്ഷെ ഈ ധർമം ആരോപിതമാണ്. അതിനാൽ ജ്ഞാനം കൊണ്ട് ആരോപിതത്തെ അപവാദംചെയ്താൽ മാത്രമേ ജീവബ്രഹ്മത്തിന്റെ ഏകത അറിയാൻ സാധിയ്ക്കൂ. ഇത് നിർഗുണസ്വരൂപത്തിന്റെ സാക്ഷാത്കാരത്തിനുള്ള മാർഗമാണ്. അതിന്റെ കൂടുതൽ വിവരണം ഏകാദശസ്കന്ധത്തിൽ വരുന്നുണ്ട്.

അജാമിളൻ ഭക്തിയോഗദ്വാരാ തന്റെ ബുദ്ധിയെ ഭഗവത്സ്വരൂപത്തിൽ ലീനമാക്കി. ആ സമയം വിഷ്ണുപാർഷദന്മാർ അവിടെ എത്തി, അയാളെ വന്ദിച്ചു. അജാമിളൻ തന്റെ ശരീരത്തെ ഗംഗാതീരത്തുപേക്ഷിച്ച്, വിഷ്ണുപാർഷദന്മാരുടെ രൂപം ധരിച്ച്, അവരോടുകൂടി ആകാശമാർഗേണ വൈകുണ്ഠത്തിലേയ്ക്കു പോയി.

ജയവിജയന്മാരെപ്പോലുള്ളവരുംകൂടി വൈകുണ്ഠത്തിൽനിന്ന് ഭ്രഷ്ടരാകുന്ന സ്ഥിതിയ്ക്ക്, ആ വൈകുണ്ഠപ്രാപ്തികൊണ്ട് എന്തു ലാഭമാണുള്ളതെന്ന് ചിലർക്ക് തോന്നിയേക്കാം. വൈഷ്ണവർ ഇപ്രകാരം അതിനുത്തരം പറയും, "വൈകുണ്ഠം മൂന്നുവിധമുണ്ട്.(1)രാമവൈകുണ്ഠം, (2) വ്യാപിവൈകുണ്ഠം,(3) ഗോലോകം. ആദ്യത്തെ വൈകുണ്ഠത്തിൽ ഭേദബുദ്ധിയുള്ളവർക്ക് ഇരിയ്ക്കാൻ സാധിയ്ക്കുകയില്ല. അവിടെനിന്നും ഭ്രഷ്ടരായിപ്പോകും. അജാമിളൻ ആദ്യവൈകുണ്ഠത്തിലേയ്ക്കാണ് പോയത്.



അയാൾക്ക് ആത്മനിഷ്ഠ വേണ്ടുവോളമുണ്ടായിരുന്നു. ജയ വിജയന്മാർക്ക് ഭേദബുദ്ധി ഉണ്ടായിരുന്നതിനാലാണ് അവർക്ക് അവിടെനിന്നും പോകേണ്ടിവന്നത്.'

അധ്യാത്മഭാവത്തിൽ വിചാരിച്ചുനോക്കുന്നപക്ഷം, ഭീഷ്മസ്തുതിയിൽ ഇങ്ങനെ പറയുന്നുണ്ട്: 'സകല ധർമ-കർമങ്ങളും ചെയ്തിരുന്നാലും, ആരുടെ ബുദ്ധി വികുണ്ഠമാണോ - അതായത് അവികാരിയാണോ - അതിനെയാണ് വൈകുണ്ഠമെന്നു പറയുന്നത്. ഇങ്ങനെയുള്ള വൈകുണ്ഠത്തിൽനിന്ന് ജീവന് പതനമുണ്ടാകാം.'

ഇപ്രകാരം അജാമിളനേപ്പോലുള്ള പാപികൾ കൂടി, ഭഗവാന്റെ നാമോച്ചാരണത്താൽ, അന്തഃകരണശുദ്ധിയുണ്ടായി, അധ്യാത്മയോഗദ്വാരാ മുക്തരാകുന്നു. ശ്രീഹരിയുടെ നാമസങ്കീർത്തനത്തെക്കാൾ ഉപരിയായി മുമുക്ഷുവിന് അന്യസാധനയില്ല. അത് ശരിയ്ക്കനുഷ്ഠിച്ചാൽ മനുഷ്യരുടെ മനസ്സ് പിന്നീടൊരിയ്ക്കലും കർമത്തിൽ ആസക്തമാകുകയില്ല. മറ്റു പ്രായശ്ചിത്തങ്ങൾ ചെയ്താലും ചിത്തം രജോഗുണത്താലും തമോഗുണത്താലും മൂടപ്പെട്ടിരിയ്ക്കും.

അജാമിളന്റെ കഥ കേട്ടപ്പോൾ പരീക്ഷിത്ത്, ശുകദേവനോടിപ്രകാരം ചോദിച്ചു: 'യമരാജാവിന്റെ നിയമത്തെ ആരും ഉല്ലംഘിച്ചതായി കേട്ടിട്ടില്ല. എന്നിട്ടും അജാമിളന്റെ കാര്യത്തിൽ ഇതെങ്ങനെ സംഭവിച്ചു? '

ശുകദേവൻ മറുപടി പറഞ്ഞു: "യമദൂതന്മാർ തിരിച്ച് യമപുരിയിലെത്തി ധർമരാജാവിനോടിങ്ങനെ ചോദിച്ചു; സംസാരത്തിൽ പുണ്യം, പാപം, മിശ്രം ഇങ്ങനെ മൂന്നു വിധമുള്ള കർമങ്ങൾ ചെയ്യുന്നവർക്ക്, അവരവരുടെ അർഹത അനുസരിച്ചുള്ള ഫലത്തെ കൊടുക്കുന്ന ശാസകർ എത്രപേരുണ്ട് ? ജഗത്തിൽ പല ഈശ്വരന്മാരുള്ള പക്ഷം ഈ ജഗത്തിന്റെ സ്ഥിതി എന്തായിത്തീരും ? എങ്ങനെ ഭരണം നടക്കും? ഞങ്ങൾ മനസ്സിലാക്കിയിരുന്നത് ഈ ലോകത്ത് ജീവികളുടെ കർമമനുസരിച്ച് ഫലം നൽകുന്ന സ്വാമി അങ്ങുമാത്രമാണെന്നായിരുന്നു. പക്ഷെ ഇപ്പോൾ അനുഭവമങ്ങനെയല്ല. ഞങ്ങൾ അജാമിളന്റെ ജീവനെ കൊണ്ടുപോരാൻ ചെന്നപ്പോൾ, അവിടെ വിചിത്രരൂപികളായ സിദ്ധപുരുഷന്മാർ വന്നു ഞങ്ങളെ ഓടിച്ചുകളഞ്ഞു. അവർ ആരാണ് ? അജാമിളൻ നാരായണനാമം ഉച്ചരിച്ച ഉടനെ ആണ് അവർ പ്രത്യക്ഷപ്പെട്ടത്. ഇതുകേട്ട് ധർമരാജാവ് അവരോട് ഇങ്ങനെ മറുപടി പറഞ്ഞു, 'എന്നെകൂടാതെ, ഈ സ്ഥാവരജംഗമങ്ങൾക്കെല്ലാറ്റിനും ഒരു മുഖ്യ അധീശ്വരനുണ്ട്. ആ ഈശ്വരനിൽ ഈ ജഗത്തുമുഴുവൻ തന്തുവാൽ വസ്ത്രം പോലെ ഓതപ്രോതമാണ്. അദ്ദേഹത്തിന്റെ അംശ (ബ്രഹ്മാ, വിഷ്ണു, മഹേശ്വരൻ) ചൈതന്യങ്ങളാൽ ഉല്പത്തി, സ്ഥിതി, ലയം ഇവ ഉണ്ടാകുന്നു. സകലതും, മൂക്കുകയറിട്ട കാളയെപ്പോലെ അദ്ദേഹത്തിനധീനമാണ്. എനിയ്ക്കും മറ്റു ദേവന്മാർക്കും അദ്ദേഹത്തിന്റെ ലീലയുടെ യാതൊരു ധർമവും അറിയുവാൻ സാധിയ്ക്കുന്നില്ല. കുടം, അതിന്റെ പ്രകാശകനായ നേത്രത്തെ അറിയാത്തതുപോലെ, ജീവികളുടെ അന്തഃകരണത്തിൽ സാക്ഷിരൂപത്തിലിരിയ്ക്കുന്നപരമാത്മാവിനെ, ഇന്ദ്രിയം, മനസ്സ്, പ്രാണൻ, ഹൃദയം, വാണി മുതലായവയ്ക്കും അറിയാൻ കഴിവില്ല. മായാപതിയും ജഗദീശ്വരനുമായ ശ്രീഹരിയുടെ ദൂതന്മാർ ശ്രീഹരിയെപ്പോലെത്തന്നെ രൂപവും, ഗുണവും ഉള്ളവരാണ്. അവർ ഈ പ്രപഞ്ചത്തിലെല്ലായിടത്തും സഞ്ചരിയ്ക്കുന്നു. ഈ ദൂതന്മാർ, ഭക്തന്മാരെ അവരുടെ ശത്രുക്കളിൽനിന്നും രക്ഷിയ്ക്കുന്നു." (6.3.16)

ഇവിടെ, ഭഗവാന്റെ ദൂതന്മാർ എന്നാൽ സാധുക്കളായ മഹാത്മാക്കൾ എന്നർഥമാക്കിയാൽ, മഹാത്മാക്കൾ, ഭക്തന്മാരെ സത്സംഗംകൊണ്ട് ജ്ഞാനികളാക്കുന്നു എന്നു സിദ്ധിയ്ക്കുന്നുണ്ട്. ഭഗവന്നാമം ജപിയ്ക്കുന്നവരുടെ ഗൃഹങ്ങളിൽ പോകുന്നതിന് സാധുക്കൾ ഇഷ്ടപ്പെടുന്നു. ആ സാധുക്കളുമായുള്ള സത്സംഗത്താൽ ഭക്തന്മാർ ആധ്യാത്മികമായി ഉയർച്ചയെ പ്രാപിയ്ക്കുന്നു.

യമധർമരാജാവ് വീണ്ടും തന്റെ ദൂതന്മാരോടു പറയുകയാണ്:

**'ഏതാവാനേവലോകേഽസ്മിൻപുംസാംധർമഃപരഃസ്മൃതഃ**
**ഭക്തിയോഗോ ഭഗവതി തന്നാമഗ്രഹണാദിഭിഃ.'** (6.3.22)

(ഈ ലോകത്ത് ഭഗവാന്റെ നാമജപത്താലുണ്ടാകുന്ന ഭക്തിയോഗത്തെ മനുഷ്യരുടെ സർവശ്രേഷ്ഠമായ ധർമമായിക്കരുതുന്നു.)

നോക്കുക ! ഭഗവാന്റെ തിരുനാമത്തിന്റെ പ്രഭാവം ! അജാമിളൻ ഈ പ്രഭാവത്താൽ മൃത്യുവിന്റെ പിടിയിൽനിന്നും, നരകാനുഭവങ്ങളിൽനിന്നും രക്ഷപ്പെട്ടു. മനുഷ്യരുടെ പാപസമൂഹത്തെ നശിപ്പിയ്ക്കാൻ, ഭഗവാന്റെ, ഗുണസംബന്ധിയായ നാമകീർത്തനം വലിയ സാധനയാണ്. അങ്ങനെയുള്ളവർ എന്റെ ശിക്ഷയ്ക്കു പാത്രമല്ല. അവർ പാപം ചെയ്യുന്നില്ല. അഥവാ എന്തെങ്കിലും പാപം ചെയ്തുപോയാൽത്തന്നെയും, ഭഗവാന്റെ ഗുണഗാനം കൊണ്ട് ആ പാപം നശിച്ചുപോകും. ശ്രീഹരിയുടെ ഗദയാൽ രക്ഷിയ്ക്കപ്പെട്ടവരുടെ അടുത്ത് നിങ്ങൾ പോകരുത്. അവരെ ശിക്ഷിയ്ക്കത്തക്ക പ്രാപ്തി എനിയ്ക്കും സാക്ഷാൽ കാലനുപോലും ഇല്ല. ശ്രീഹരിയുടെ ചരണകമലങ്ങളിൽ വിമുഖരായുള്ളവരേയും, നരകത്തിന്റെ ദ്വാരരൂപമായ തങ്ങളുടെ ഗൃഹത്തിൽ ആസക്തരായവരേയും, ഒരിയ്ക്കലും ഭഗവാന്റെ തിരുനാമം ഉച്ചരിയ്ക്കാത്തവരേയും മാത്രമേ നിങ്ങൾ എന്റെ അടുത്ത് കൊണ്ടുവരേണ്ടതുള്ളു. നിങ്ങളുടെ തെറ്റിന് മാപ്പു നൽകുവാൻ ഞാൻ ഭഗവാനോട് പ്രാർഥിയ്ക്കുന്നു.'

ഇപ്രകാരം യമരാജാവ്, തന്റെ ദൂതന്മാർക്ക് ഭക്ത

ന്മാരുടെ പ്രഭാവത്തെ മനസ്സിലാക്കിക്കൊടുത്തു. ശ്രീഹരിയുടെ ഉദാരചരിത്രത്തെ കൂടെക്കൂടെ ശ്രവണം, കീർത്തനം മുതലായവ ചെയ്യുന്നവരുടെ അന്തഃകരണം ഭക്തിയാൽ അനായാസേന, ശുദ്ധമാകുന്നതുപോലെ വ്രതാദികളാൽ ശുദ്ധീകരിയ്ക്കപ്പെടുന്നില്ല. യഥാർത്ഥഭക്തന്മാർ പിന്നീടൊരിയ്ക്കലും മായയുടെ ഗുണങ്ങളിൽ പെട്ടുപോകുകയില്ല.

ഭക്തിമാർഗസിദ്ധാന്തത്തിന്റെ ചുരുക്കമിതാണ്. ഏതേത് ഇന്ദ്രിയങ്ങൾ വിഷയങ്ങളാൽ ആകർഷിയ്ക്കപ്പെട്ട്, അന്തഃകരണത്തെ ദുഷിപ്പിയ്ക്കുന്നുവോ അവയെ സമർപ്പണബുദ്ധിയോടുകൂടി ഭഗവാനുവേണ്ടി ഉപയോഗിയ്ക്കുന്നതായാൽ, ഇന്ദ്രിയങ്ങൾക്ക് ജോലി ഉണ്ടാകുകയും അന്തഃകരണം ശുദ്ധമാകുകയും ചെയ്യും. ഏതൊരു വാണി, മായയുടെ കാര്യങ്ങൾ പറഞ്ഞ് അന്തഃകരണത്തെ ദുഷിപ്പിയ്ക്കുന്നുവോ ആ വാണിയാൽ ഭഗവാന്റെ നാമം ജപിയ്ക്കുകയും, ഗുണഗാനം ചെയ്യുകയും ചെയ്താൽ അന്തഃകരണശുദ്ധിയുണ്ടാകും. ചെവികൊണ്ട് മായാകാര്യങ്ങൾ കേൾക്കുന്നതിനുപകരം, ഭഗവാന്റെ ചരിത്രം കേൾക്കണം. മനസ്സ് അനാത്മചിന്തനം ചെയ്യാതെ, ഈശ്വരനെപ്പറ്റി ചിന്തിയ്ക്കണം. ഇതുപോലെതന്നെ കണ്ണ്, നാക്ക് തുടങ്ങിയ എല്ലാ ഇന്ദ്രിയങ്ങളും ഭഗവത്കാര്യങ്ങൾ ചെയ്താൽ അന്തഃകരണം പരിശുദ്ധമാകും. ഇതേപ്പററി ദശമസ്കന്ധത്തിൽ ശുകദേവൻ, പരീക്ഷിത്തിനോട് വീണ്ടും വീണ്ടും പറയുന്നുണ്ട്.

ജ്ഞാനമാർഗത്തിൽ വൈരാഗ്യംകൊണ്ട് വ്യവഹാരം കുറയ്ക്കുവാൻ നിർദേശിച്ചിരിയ്ക്കുന്നു. കുറച്ചു വ്യവഹാരംമാത്രം ബാക്കിയിരുന്നാൽ അതിൽനിന്നും ആത്മാവിന്റെ അസംഗത്വം അടിയ്ക്കടി അറിയുവാൻ ഇടയാകും. അന്തഃകരണത്തിന്റെ ധർമം ആത്മാവിൽ കാണുന്നത് ഒരു പ്രകാരത്തിൽ അജ്ഞാനമാകയാൽ, ജ്ഞാനംകൊണ്ട് അതു നിവൃത്തമാകുന്നു. പക്ഷെ വ്യവഹാരം കൂടുതലായാൽ ഈ തെറ്റ് നീക്കാൻ കഴിയുകയില്ല. വ്യവഹാരം കൂടുതലുള്ളവർക്ക് നാമസങ്കീർത്തനവും, നാമസ്മരണയും ഉത്തമസാധനകളാണ്. സാധിയ്ക്കുന്ന പക്ഷം നിത്യവും അരമണിക്കൂർ വീതം പല പ്രാവശ്യവും നാമസ്മരണ ചെയ്താൽ മായയുടെ സംസ്കാരം ഉപദ്രവിയ്ക്കുകയില്ല. ഈ അഭ്യാസത്തോടൊപ്പം വൈരാഗ്യവും ഉണ്ടായിരിയ്ക്കണം.

## പ്രകരണം 7

### സാക്ഷിരൂപി നാരദനും ബുദ്ധിരൂപി ദക്ഷനും

മായാസ്വരൂപമായ സംസാരത്തെ ജയിയ്ക്കുക വളരെ പ്രയാസമാണ്. ആ ശ്രമത്തിൽ പല വിഘ്നങ്ങളും ഉണ്ടാകും. അജാമിളൻ ഒരിയ്ക്കൽ മാത്രമേ ഒരു കാമിയുടെ കാമക്രീഡ കാണുകയുണ്ടായുള്ളു. തന്മൂലം അയാൾക്കുണ്ടായ അധഃപതനം വളരെ വലുതായിരുന്നു. ഇന്നുള്ളവർ,





അജാമിളൻ കണ്ട മാതിരി കാഴ്ചകൾ എത്രയോപ്രാവശ്യം *സിനിമ*യിൽ കാണുന്നുണ്ടാകും. അവർ എപ്രകാരം മനസ്സിനെ നിയന്ത്രിയ്ക്കുന്നുണ്ടാകണം ? ഇപ്പോഴത്തെ സഹവിദ്യാഭ്യാസവും മനോനിയന്ത്രണത്തിന് പലർക്കും വിഘ്നങ്ങളുണ്ടാക്കുന്നുണ്ടാവണം. അജ്ഞാനികൾ ചിന്താശീലരല്ല. അവർ തങ്ങളുടെ അവകാശങ്ങളെപ്പറ്റിയല്ലാതെ ചുമതലകളെപ്പറ്റി ബോധവാന്മാരല്ല. അവകാശമോ ? സംസാരസുഖത്തിനുള്ള നിർബാധസൗകര്യങ്ങൾ മാത്രം ! അതല്ലാതെ അവർ ഒന്നും അറിയുന്നില്ലതാനും. ഇപ്രകാരമുള്ള കാമികളും ക്രോധികളും സമാജത്തെ ദുഷിപ്പിയ്ക്കുമെന്നുള്ളതുകൊണ്ട്, പണ്ട് അസ്പൃശ്യരായി കരുതി അവരെ ദൂരെ നിർത്തിയിരുന്നു. ഇക്കാലത്ത് സമാജത്തിന് എല്ലാവിധത്തിലും ഉപദ്രവകാരികളായ ക്ഷുദ്രബുദ്ധികളെ എല്ലാം പിടിച്ച് ഏതെങ്കിലും ദ്വീപിലാക്കി നിയമപൂർവം ജോലിചെയ്യിയ്ക്കുകയും നീതി പഠിപ്പിയ്ക്കുകയും ചെയ്യണം. സ്വഭാവം നന്നാകുന്നവരെ സമാജത്തിലേയ്ക്കു തിരിച്ചുവരാൻ അനുവദിയ്ക്കുകയും ചെയ്യണം. അജാമിളൻ നല്ലവനായിരുന്നു. ശൂദ്രസംഗംകൊണ്ട് അയാൾ ദുഷിച്ചുപോയി. ഇങ്ങനെയുള്ള ശൂദ്രരെ സമാജമധ്യത്തിൽ സ്വൈരവിഹാരം ചെയ്യാൻ വിടുന്നത് ആപത്താണ്. സമാജത്തിന്റെ വ്യവസ്ഥകൾ നവീകരിയ്ക്കണം. വ്യക്തിയുടെ മനസ്സ് നന്നായാൽ അവന് യഥാർത്ഥജീവിതത്തിന്റെ മാർഗം സ്വായത്തമാകും. മനുഷ്യജീവിതം തുലോം ഹ്രസ്വമാകയാൽ, സമാജപരിഷ്കരണത്തിനുള്ള ജോലി ഒരു പുരുഷായുസ്സുകൊണ്ടുംപൂർത്തിയാകുകയില്ല. മനസ്സിനെ നന്നാക്കുവാൻ ശ്രമിയ്ക്കുന്നവർക്ക് ജീവിതരഹസ്യം വളരെ വേഗം മനസ്സിലാക്കാൻ കഴിയും.

ഈ തത്ത്വം ഒരു കഥാരൂപത്തിൽ ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു(6.4.3.).പ്രാചീനബർഹിസ്സിന്റെ, പ്രചേതാക്കൾ എന്ന് അറിയപ്പെടുന്ന 10 പുത്രന്മാരും സമുദ്രത്തിനു വെളിയിൽവന്ന്, ഭൂമി മുഴുവൻ വൃക്ഷങ്ങളാൽ മൂടപ്പെട്ടു കണ്ട് വൃക്ഷങ്ങളോടു കോപിച്ചു. തങ്ങളുടെ തപോബലത്താൽ ഉദ്ഭൂതമായ അഗ്നി, വായുക്കളെക്കൊണ്ട് വൃക്ഷങ്ങളെ ദഹിപ്പിയ്ക്കാൻ തുടങ്ങി. ("ജീവൻ ഒരു ജലബിന്ദുവിൽ നിന്നും ഉണ്ടാകുന്നു. അതിൽ 10 ഇന്ദ്രിയങ്ങളും ജാഗ്രത്താകുമ്പോൾ, സംസാരാത്മകമായ വൃക്ഷങ്ങൾ വളരെ അധികം വർധിച്ചുകാണുന്നതു മൂലം പൃഥ്വീരൂപമായ അധിഷ്ഠാനത്തെ കാണാൻ കഴിയുന്നില്ല" എന്നാണ് ഇവിടെ അധ്യാത്മരഹസ്യം ഗ്രഹിയ്ക്കേണ്ടത്.) അപ്പോൾ ഔഷധീശനായ സോമൻ പ്രചേതാക്കളെ സമീപിച്ച് അവരോടു പറഞ്ഞു,"പ്രജകളുടെ വൃദ്ധി ചെയ്യുക നിങ്ങളുടെ കർത്തവ്യമാണ്. ഈ വൃക്ഷങ്ങളെ നിങ്ങൾ ദ്രോഹിയ്ക്കരുത്. സംസാരത്തിലുള്ള സകലതിനേയും സസുഖം ജീവിയ്ക്കാൻ അനുവദിയ്ക്കേണ്ടതാണ്. സകല ജീവജാലങ്ങൾക്കും അവയുടെ കർമഫലത്തെ അനുഭവിയ്ക്കാൻവേണ്ടിയാണ് ഭഗവാൻ ഈ സംസാരത്തെ രചിച്ചിട്ടുള്ളത്. ഒന്ന് മറ്റൊന്നിന്റെ അന്നരൂപമായാണ് അതിന്റെ രചനാരീതി(6.4.9.). അതിനാൽ



ക്രോധത്തെ അടക്കി, നിങ്ങളുടെ കുലത്തിൽ പണ്ടു ജീവിച്ചിട്ടുള്ള സത്പുരുഷന്മാരുടെ മാർഗത്തെ അവലംബിയ്ക്കുക. സകല ജീവജാലങ്ങളുടേയും അന്തഃകരണത്തിൽ ആത്മരൂപത്തിൽ ഭഗവാൻ ശ്രീഹരി വസിയ്ക്കുന്നു. ഭഗവാൻ എല്ലാറ്റിന്റേയും നിവാസസ്ഥാനവുമാണ്. ഈ ദൃഷ്ടി, നിങ്ങൾക്കുണ്ടായാൽ നിങ്ങൾക്ക് ശ്രീഹരിയെ പ്രീതനാക്കാം (6.4.13.). ഏതൊരാൾ ആത്മവിചാരംകൊണ്ട് ക്രോധത്തെ ശാന്തമാക്കുന്നുവോ അവൻ ത്രിഗുണാതീതനാകും. അതിനാൽ വൃക്ഷങ്ങളെ നശിപ്പിയ്ക്കുന്ന ജോലിയിൽനിന്നും നിങ്ങൾ വിരമിയ്ക്കുക. ഈ വൃക്ഷങ്ങൾ വളർത്തിയ ഒരു ശ്രേഷ്ഠ കന്യകയെ നിങ്ങൾ വിവാഹം ചെയ്താലും." ഇപ്രകാരം പറഞ്ഞിട്ട് സോമൻ പ്രമ്ലോച എന്ന അപ്സരയിൽ ജനിച്ച 'മാരിഷ' എന്ന കന്യകയെ പ്രചേതാക്കൾക്ക് കൊണ്ടുവന്നു കൊടുത്തു. (ഇവിടെ സോമൻ എന്നുവെച്ചാൽ മനസ്സ് എന്നും, പ്രമ്ലോച എന്ന സദ്ദൃഷ്ടികൊണ്ട് ഇച്ഛയും ക്രോധവും മരിച്ച്, മാരിഷ എന്ന വാസനാക്ഷയം കൈവരുമെന്നും മനസ്സിലാക്കണം.) പ്രചേതാക്കൾ മാരിഷയെ വിവാഹം ചെയ്തു. അവളിൽ പ്രാചേതസ് എന്ന നാമത്താൽ പ്രസിദ്ധനായ ദക്ഷൻ എന്ന പുത്രനുണ്ടായി. അതായത് വാസനാക്ഷയം ഉണ്ടായാൽ ദക്ഷമായ ബുദ്ധി സംജാതമാകുമെന്നർഥം. ഈ ദക്ഷന്റെ വൈഭവത്താലാണ് അനേക ജീവികൾ ഈ പൃഥിയിൽ ഉണ്ടായിട്ടുള്ളത്.

മേല്പറഞ്ഞ ദൃഷ്ടാന്തത്തിൽ ദൃഷ്ടിയെ നന്നാക്കാൻ പ്രത്യേകിച്ച് ആദേശം നൽകിയിരിയ്ക്കുന്നു. അതിനാലാണ് അപ്സരയ്ക്ക് പ്രമ്ലോച എന്നു പേർ കൊടുത്തിട്ടുള്ളത്. ഉപനിഷത്തിലും ശാന്തിപാഠത്തിൽ ഇങ്ങനെ പറയുന്നു, **"ഭദ്രം പശ്യേമ അക്ഷഭിർയജത്രാഃ"** അതായത് "ഞങ്ങളുടെ കണ്ണുകൾ ഞങ്ങൾക്ക് കല്യാണം വരുത്തത്തക്കതാവട്ടെ" എന്നാണ് ജിജ്ഞാസുസാധകർ ദേവന്മാരോടു പ്രാർഥിയ്ക്കുന്നത്. വളരെ സൂക്ഷിച്ചില്ലെങ്കിൽ മായയുടെ രൂപം കണ്ണിൽപ്പെട്ട് കണ്ണുകളെ ദുഷിപ്പിയ്ക്കും. വ്യവഹാര ജീവിതത്തിൽ മനുഷ്യരുടെ ചക്ഷുസ്സ്, ആത്മാവിൽ അത്ര അധികം ചേർന്നിട്ട്, സാക്ഷിഭാവത്തിൽ - അഥവാ ദ്രഷ്ടൃഭാവത്തിൽ ഇരുന്നുകൊണ്ട്, ഇന്ദ്രിയങ്ങളുടെ തെറ്റുകളെ കാണാൻ സാധിയ്ക്കാത്തവിധമായിപ്പോകുന്നു. ഇപ്പോഴത്തെ ശിക്ഷണമെല്ലാം ബാഹ്യസുഖത്തെ അടിസ്ഥാനപ്പെടുത്തിയാണ് നടക്കുന്നത്. പക്ഷെ ആ ബാഹ്യസുഖം എത്ര വരെ ആകാം എന്നതിന് ഒരതിർത്തിയും ഇല്ല. അതിനാൽ ജീവനു വികാസമുണ്ടാകുന്നില്ല. മാത്രമല്ല, പ്രചേതാക്കളെപ്പോലെ ഇച്ഛ പൂർണമാകാഞ്ഞാൽ സംസാരത്തോടു ക്രോധമുണ്ടാകുകയും ചെയ്യും. സംസാരത്തോടു ക്രോധിയ്ക്കുന്നതിനു പകരം തന്റെ ദൃഷ്ടിയെ ശരിപ്പെടുത്തേണ്ടതാണ് ആവശ്യം; അതിനാൽ ബുദ്ധിയും ആവശ്യമാണ്. ബുദ്ധി, ദക്ഷപ്രജാപതിയുടെ സ്വരൂപമാണ്. ബുദ്ധി ഇല്ലെങ്കിൽ മനുഷ്യൻ സ്വതന്ത്രമായി ചിന്തിയ്ക്കാൻ ശീലിയ്ക്കയില്ല. സമാജത്തിൽ ആരുടെയെങ്കിലും അനുയായി ആയിത്തീരും. അങ്ങനെയായാൽ സമൂഹത്തിലിരിയ്ക്കുമ്പോൾ എല്ലാം ശരിയായിട്ടു തോന്നുകയും തനിച്ചായാൽ ജീവിതം നിരർഥകമായി തോന്നുകയും ചെയ്യുന്നു. ബുദ്ധിഹീനൻ തനിച്ചായാൽ ഭീരുവായിത്തീരുന്നു. അവർക്ക് എല്ലാവരേയും സംശയവും ഭയവുമായിരിയ്ക്കും. വിപ്ലവം, വഴക്ക് തുടങ്ങിയവ എല്ലാം തത്ഫലമായുണ്ടാകുന്നു. ബുദ്ധിഹീനൻ പല പ്രാവശ്യവും മരിയ്ക്കുന്നു. ഭയം ഒരുവക രോഗമാണ്. 10 ഇന്ദ്രിയങ്ങളാൽ ലഭിയ്ക്കുന്ന ജ്ഞാനം യഥാർഥ ജ്ഞാന മല്ല. അതിൽനിന്നും 10 പ്രചേതാക്കൾക്കുണ്ടായ പോലുള്ള ക്രോധമുണ്ടാകും. ഇന്നു വിദ്യാലയങ്ങളിൽ ലഭിയ്ക്കുന്ന ജ്ഞാനം, ജഗത്തിനെപ്പറ്റിയുള്ള ജ്ഞാനമാണ്. ആത്മാവിനെപ്പറ്റിയോ ഈശ്വരനെപ്പറ്റിയോ ഉള്ള ജ്ഞാനം ഉണ്ടാകുന്നില്ല. ജഡവസ്തുവെ സ്നേഹിയ്ക്കാൻ മാത്രം ശീലിച്ചതിനാൽ മനുഷ്യർ അന്യമനുഷ്യരെ സ്നേഹിയ്ക്കാൻ മറന്നുപോയിരിയ്ക്കുന്നു. അജ്ഞാനികൾ അവരുടെ ആവശ്യങ്ങളെ വർധിപ്പിയ്ക്കുന്നു.അവരുടെ വീടുകളിൽ ജനവർധന ഉണ്ടാവുകയാൽ അനേകവിധപാപങ്ങളും അനീതികളും അവർക്കുവേണ്ടി ചെയ്യുന്നു. ഇച്ഛ വർധിപ്പിച്ചശേഷം അതിനെ അടക്കുക പ്രയാസമാണ്. അതിനാൽ ആദ്യംതന്നെ മാരിഷാ എന്ന കന്യകയെ വിവാഹം കഴിയ്ക്കണം. അതായത് വൈരാഗ്യവാനാകണം. ഇപ്രകാരമുള്ള ജീവിതം കൊണ്ട് ദക്ഷരൂപത്തിലുള്ള ബുദ്ധി ജനിയ്ക്കും.

ആദ്യം ദക്ഷപ്രജാപതി ആകാശം, സ്ഥലം, ജലം ഇവയിൽ വസിയ്ക്കുന്ന ദേവാസുര, മനുഷ്യരൂപപ്രജകളെ മനസ്സുകൊണ്ടു സൃഷ്ടിച്ചു. പക്ഷെ ഈ മാനസസൃഷ്ടി കൊണ്ട് പ്രജാവൃദ്ധിയുണ്ടായില്ല. (മനോമയജഗത്ത് അഭിവൃദ്ധിപ്രാപിയ്ക്കുകയില്ലെന്നും, അതു പ്രവൃത്തിരൂപത്തിൽ വെളിപ്പെട്ടാൽ മാത്രമേ വർധിയ്ക്കൂ എന്നും ഇതുകൊണ്ട് സിദ്ധിയ്ക്കുന്നു) അതിനാൽ ദക്ഷൻ, വിന്ധ്യാചലത്തിൽ തപസ്സിനു പോയി. അവിടെ തപസ്സുകൊണ്ട് ശ്രീഹരിയെ പ്രസാദിപ്പിച്ച് സ്തുതിച്ചു. ബുദ്ധി പലർക്കുമുണ്ടാകുമെങ്കിലും അതു ശ്രീഹരിയിലേയ്ക്ക് തിരിഞ്ഞില്ലെങ്കിൽ പലവിധ അനർഥങ്ങളും സംഭവിയ്ക്കും. ആദ്യജന്മത്തിൽ ദക്ഷൻ, ശങ്കരരൂപിയായ ശ്രീഹരിയെ ഓർമിയ്ക്കാതിരുന്നതിനാൽ ആട്ടിൻതല അണിയേണ്ടിവന്നു. പ്രചേതാക്കളുടെ പുത്രനായി ദക്ഷൻ വീണ്ടും ജനിച്ചപ്പോൾ അദ്ദേഹത്തിന്റെ ബുദ്ധി ശ്രീഹരിയിൽ ചേരാൻ തുടങ്ങി. ദക്ഷന്റെ സ്തുതിയെ 'ഹംസഗുഹ്യസ്തോത്ര' മെന്നു പറയുന്നു. ഗുപ്തമായ ആത്മസ്വരൂപത്തെ അറിയുന്നതിന് സാധിയ്ക്കത്തക്ക സ്തോത്രമായതിനാലാണ് ആ പേർ വന്നത്. ദക്ഷന്റെ സ്തോത്രത്തിന്റെ ചുരുക്കം ഇതാണ്. 'ഏതൊരു പരമാത്മാവിന്റെ ചിത് ശക്തി അമോഘമാണോ, ആരാണോ ജീവന്റെയും മായയുടെയും നിയന്താവ്, ആരെ പ്രത്യക്ഷാദി പ്രമാണങ്ങൾകൊണ്ട് അറിയാൻ പ്രയാസമുണ്ടോ, ആ സ്വയം പ്രകാശ സർവോത്തമ പരമാത്മാവിനെ ഞാൻ നമസ്ക്കരി

യ്ക്കുന്നു. എപ്രകാരം രൂപത്തിന് തന്റെ പ്രകാശകനായ ചക്ഷുസ്സിനെ അറിയാൻ കഴിയുന്നില്ലയോ, അപ്രകാരം തന്നെ ഈ ശരീരത്തിൽ സഖീഭാവത്തിൽ സ്ഥിതിചെയ്യുന്ന ജീവന് സഖീഭാവത്തിൽ ഒന്നിച്ചിരിയ്ക്കുന്ന വിശ്വസാക്ഷിയേയും അറിയുവാൻ കഴിയുന്നില്ല. അപ്രകാരമുള്ള മഹേശ്വരനെ ഞാൻ നമസ്ക്കരിയ്ക്കുന്നു(6.4.24.). ദർശനവും സ്മരണവും നശിച്ചാൽ നാമരൂപങ്ങളുടെ ബോധകനായ മനസ്സിന് സമാധിയുണ്ടാകും. അപ്പോൾ ഏതൊന്നിനെ തന്റെ സ്വരൂപസ്ഥിതിയാൽ അറിയുന്നുവോ, പരിശുദ്ധമായ ചിത്തം ആരുടെ ഉപലബ്ധിസ്ഥാനമാണോ ആ ശുദ്ധസ്വരൂപ പരമാത്മാവിനെ ഞാൻ നമസ്ക്കരിയ്ക്കുന്നു(6.4.26.). യാതൊന്ന് വാണിയാൽ വിവരിയ്ക്കാൻ സാധിയ്ക്കുന്നുവോ, യാതൊന്ന് ബുദ്ധി, ഇന്ദ്രിയം, മനസ്സ് ഇവയാൽ ഗ്രഹണം ചെയ്യുവാൻ കഴിയുന്നുവോ അത് ആ പരമാത്മാവിന്റെ രൂപമല്ല; ഗുണകാര്യം മാത്രമാണ്.'

**യസ്മിൻ യതോ യേന ച യസ്യ യസ്മൈ**
**യദ്യോ യഥാ കുരുതേ കാര്യതേ ച**
**പരാവരേഷാം പരമം പ്രാക് പ്രസിദ്ധം**
**തദ് ബ്രഹ്മ തദ് ഹേതുരനന്യദേകം.** (6.4.30)

(ഏതിൽ, എവിടുന്ന്, ഏതിനാൽ, ഏതിന്റെ, ആർക്കുവേണ്ടി, ഏതൊരു കാര്യത്തെ, എപ്രകാരം ചെയ്യപ്പെടുന്നുവോ അതെല്ലാം ബ്രഹ്മം മാത്രമാണ്. എന്തെന്നാൽ അത് സമ്പൂർണകാര്യ-കാരണത്തിനും പൂർവസിദ്ധമാണ്. അതുപോലെതന്നെ സജാതീയവും വിജാതീയവും, ഭേദരഹിതവുമായ സർവത്തിന്റേയും ഏകമാത്രകാരണമാണ്).

ഇപ്രകാരമുള്ള പദ്യം ഭാഗവതത്തിൽ രണ്ടുമൂന്നു സ്ഥലങ്ങളിൽ വരുന്നുണ്ട്. യോഗശാസ്ത്രം, 'ഈ സമ്പൂർണ ജഗത്ത് ഭഗവാന്റെ രൂപം തന്നെയാണ്' എന്നു പറയുന്നു. സാംഖ്യശാസ്ത്രം 'അതിനു യാതൊരു രൂപവുമില്ല' എന്നു പറയുന്നു. ഇപ്രകാരം ഒരേ വസ്തുവിൽ വിരുദ്ധവും ഭിന്നവുമായ ധർമങ്ങളെ പ്രതിപാദിയ്ക്കുന്ന യോഗവും, സംഖ്യയും യോജിയ്ക്കുന്ന ഏക വസ്തുവാണ് ബ്രഹ്മം. 'നാമരൂപരഹിതമെങ്കിലും, ഏതൊരു അനന്തഭഗവാൻ, തന്റെ ചരണകമലങ്ങളെ ഭജിയ്ക്കുന്നവരിൽ കൃപ ചെയ്യാൻവേണ്ടി, തന്റെ ജന്മകർമങ്ങളാൽ ക്രമത്തിൽ രൂപവും നാമവും ധാരണം ചെയ്യുന്നുവോ ആ പരമാത്മാവ് എന്നിൽ പ്രസന്നനായാലും'(6.4.33.). ഇങ്ങനെ സ്തുതിച്ച ദക്ഷന്റെ മുമ്പിൽ ഭഗവാൻ ഗരുഢാരൂഢനായി പ്രത്യക്ഷീഭവിച്ചു. ശ്യാമവർണനും, പീതാംബരധാരിയും, പ്രസന്നവദനനുമായിരുന്ന ഭഗവാന് എട്ടു കൈകൾ ഉണ്ടായിരുന്നു. നാരദൻ, നന്ദൻ, സുനന്ദൻ മുതലായ പാർഷദന്മാരും, അനേക ദേവനായകന്മാരും ഭഗവാനെ പരിസേവിച്ചിരുന്നു (6.4.39.).

ആരുടെ ബുദ്ധി ശുദ്ധമാകുന്നുവോ അവരിൽ അഷ്ടസിദ്ധികളും, ശ്യാമവർണവും കാണാം. നാരദൻ





സാക്ഷിരൂപവും, നന്ദാദികൾ ആനന്ദരൂപവുമാണ്. ഇങ്ങനെയുള്ള ദിവ്യസ്വരൂപം പലർക്കും ധ്യാനസമയത്ത് അനുഭവപ്പെടാറുണ്ട്. ഇതാണ് മേൽ പറഞ്ഞ രൂപത്തിന്റെ ആധ്യാത്മിക രഹസ്യം.

ഭഗവാൻ ദക്ഷനോടരുളിച്ചെയ്തു: നീ ഉത്തമസിദ്ധിയെ പ്രാപ്തമാക്കി. നിന്റെ, എന്നിലുള്ള ശ്രദ്ധയാൽ നിനക്ക് എന്നോടു ദൃഢമായ പ്രേമം ഉണ്ടായിക്കഴിഞ്ഞു. ബ്രഹ്മാവ്, മഹാദേവൻ, ഇന്ദ്രൻ നീ ഇവരെല്ലാംതന്നെ പ്രാണികളുടെ ഉല്പത്തിയ്ക്ക് ഹേതുഭൂതരായ എന്റെ വിഭൂതി കളാണ്. തപസ്സ്, എന്റെ ഹൃദയവും; വിദ്യ ശരീരവും; കർമം ആകൃതിയും; യജ്ഞം അംഗവും; ധർമം മനസ്സും; ദേവത പ്രാണനുമാകുന്നു. (ഇവിടെ ഭഗവത്സ്വരൂപത്തിന്റെ അധ്യാത്മഭാവം സ്പഷ്ടമാക്കിയിരിയ്ക്കുന്നു.) 'സൃഷ്ടിയ്ക്കു മുമ്പു ഞാൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ആ സ്വരൂപത്തിൽ മായയുടെ യോഗത്താൽ ഗുണമയബ്രഹ്മാണ്ഡ ശരീരം പ്രകടമായി. തത്സമയംതന്നെ അയോനിജനും ആദിപുരുഷനുമായ ബ്രഹ്മാവ് ഉണ്ടായി. തുടർന്ന് ഒൻപതു പ്രജാപതികളും ഉണ്ടായി'(6.4.50).

ഇവിടെയും മറ്റുപല സ്ഥലങ്ങളിലും മായയിൽനിന്നാണ് ജഗത്തിന്റെ ഉത്പത്തി എന്നു കാണിച്ചിട്ടുണ്ട്. ഈ മായയുടെ സ്വരൂപമെന്താണ്? രണ്ടാം സ്കന്ധത്തിൽ, ചതുഃശ്ലോകീഭാഗവതത്തിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു: 'രണ്ടു ചന്ദ്രനില്ലെങ്കിലും ദൃഷ്ടിയുടെ ദോഷത്താൽ രണ്ടു ചന്ദ്രനെ കാണുന്നതുപോലെ, പ്രപഞ്ചത്തെ ഇല്ലാത്തതാണെങ്കിലും കാണുന്നു. ആത്മാവ് നിത്യമാണെങ്കിലും അതിനെ കാണുന്നുമില്ല. ഇതാണ് മായ (2.9.33.). ഇതിന് ശാസ്ത്രം പ്രതിഭാസികസത്ത എന്നു പറയുന്നു. മായയുടെ സ്വരൂപം അറിയാൻ സാധിയ്ക്കാത്തവർ മായയെ വ്യാവഹാരികസത്ത എന്നു പറയുന്നു. മായാസ്വരൂപം അറിയുന്നവർ അതിനെ പ്രാതിഭാസികസത്തയായി മനസ്സിലാക്കുന്നു. ഈ പ്രാതിഭാസികസത്തയ്ക്ക് ദൃഷ്ടാന്തമായി സ്വപ്നം, രജ്ജുവിൽ സർപ്പം, ചിപ്പിയിൽ വെള്ളി മുതലായ ഭ്രാന്തിയെപ്പറ്റി ഭാഗവതത്തിൽ പലസ്ഥലത്തും പറയുന്നുണ്ട്. *സയൻസു* കൊണ്ടും, ഗണിതംകൊണ്ടും ജഗത്തിനെ പ്രാതിഭാസികമാണെന്നു കാണിച്ചുകഴിഞ്ഞു. ഒരു ദൃഷ്ടാന്തം നോക്കാം. 5 വയസ്സുപ്രായമുള്ള ഒരു കുട്ടി കണ്ടതായ ഒരു കസേരയിൽ ചാടിക്കയറി ഇരിയ്ക്കേണ്ടിവന്നു. 25 വർഷം കഴിഞ്ഞപ്പോൾ അതേ കസേരയിൽ അയാൾക്ക് ആയാസം കൂടാതെ ഇരിയ്ക്കാൻ കഴിഞ്ഞു. അപ്പോൾ അയാൾക്ക് ആ കസേര ചെറുതായി തോന്നി. ഇവിടെ ഏതു കസേരയാണ് യഥാർഥം? ചെറുപ്രായത്തിൽ കണ്ട കസേരയോ അതോ പ്രായംചെന്നശേഷം കണ്ട കസേരയോ സത്യവസ്തു? *സയൻസ്* പറയുന്നത് കസേര ഒരു സത്യവസ്തു (*object*) വല്ലാ, ഒരു സംഭവം (*event*) ആണെന്നാണ്. ജഗത്തിനെപ്പറ്റിയും ഇപ്രകാരം വിചാരിച്ചാൽ ജഗത്ത് പ്രാതിഭാസികമാണെന്നു സിദ്ധമാകുന്നതാണ്. പ്രാതിഭാസികസത്ത



യെപ്പറ്റി കൂടുതൽ അറിയുന്നതിനു ചുവടെ ചേർക്കുന്ന വിവരണം സഹായിയ്ക്കുന്നതാണ്.

1. സ്വപ്നം പോലെ തന്നെ പ്രാതിഭാസിക വസ്തുവും സത്യമല്ല.
2. പ്രാതിഭാസികവസ്തു ദ്രഷ്ടാവിൽനിന്നു ഭിന്നമാകുന്നില്ല.
3. പ്രാതിഭാസികവസ്തു മിഥ്യയാകയാൽ അതിന്റെ ജ്ഞാനം ആവശ്യമില്ല.
4. പ്രാതിഭാസികവസ്തുവിന് ഉത്പത്തി, സ്ഥിതി, ലയം ഇവ ഉണ്ടാകുന്നില്ല.
5. പ്രാതിഭാസികവസ്തുവിന്റെ ഒരംശംമാത്രമായി നിവൃത്തമാകയില്ല. ചിപ്പിയിൽ കാണുന്ന വെള്ളിനിറം മാത്രം നിവൃത്തമാകാത്തതുപോലെ, പ്രാതിഭാസിക വസ്തു നിരാകാരമാണ്.
6. പ്രാതിഭാസിസവസ്തുവിന്റെ നിവൃത്തി ഒന്നിച്ച് ഒരേസമയത്ത് ഉണ്ടാകുന്നു. മൃഗജലം സാവധാനത്തിൽ വറ്റുന്നില്ല. എന്നതുപോലെ, കല്പിതജഗത്ത് സാവധാനത്തിൽ ഉണ്ടാകുന്നില്ല. സാവധാനത്തിൽ ലയിയ്ക്കുന്നുമില്ല.
7. ജ്ഞാനമുണ്ടാകുന്നതോടുകൂടി പ്രാതിഭാസികവസ്തു ത്രികാലബാധിതമാകുന്നു. അജ്ഞാതാവസ്ഥയിൽ മിഥ്യയായിരുന്ന വസ്തു ജ്ഞാനപ്രാപ്തിയിൽ സത്യമാകുകയില്ല.
8. പ്രാതിഭാസികവസ്തു അധിഷ്ഠാനത്തിലിരുന്നാൽ ദ്വൈതമാകുകയില്ല. കണ്ണാടിയിൽ നോക്കുന്നതുകൊണ്ട് രണ്ടുമുഖം ഉണ്ടാകുന്നില്ലാത്തതുപോലെ.
9. സത്യവസ്തു ഒന്നുമാത്രമാകയാൽ ജ്ഞാനിയ്ക്ക് ദേഹത്തിൽ അഹംബുദ്ധിയുണ്ടാകുന്നില്ല. ജഗത്തിൽ ഇദംഭാവവുമില്ല.
10. മരത്തിന്റെ കുറ്റിയിൽ പുരുഷനെ കാണുമ്പോൾ രണ്ടു ജ്ഞാനത്തിനുള്ള സാമഗ്രിയില്ല. അതുപോലെ സകല പ്രാതിഭാസികസംഭവങ്ങളിലും രണ്ടു ജ്ഞാനത്തിന് സാമഗ്രിയില്ല.
11. സ്വപ്നം ആ സമയത്ത് വ്യാവഹാരികമാണ്. ഉണർന്നശേഷം പ്രാതിഭാസികമാകുന്നു. അപ്പോൾ സകലതും താൻ മാത്രമായിരുന്നു എന്നു കരുതുക എളുപ്പമാണ്.
12. പ്രാതിഭാസികവസ്തുവിൽ ജ്ഞാനസത്ത മാത്രമേയുള്ളു. അതായത്, അതിന്റെ ജ്ഞാനമുണ്ടാകുമ്പോൾ അർഥകാരിയാകുന്നു.അജ്ഞാത രജ്ജുസർപ്പത്തിൽ നിന്നും ഭയമുണ്ടാകുന്നില്ല.
13. പ്രാതിഭാസികവസ്തു അർഥകാരിയാകാം. അതിന് ശ്രീമദ് ഭാഗവതത്തിൽ ഏകാദശസ്കന്ധത്തിൽ താഴെ പറയുംവിധം പ്രമാണം കൊടുത്തിരിയ്ക്കുന്നു.

**ഛായാപ്രത്യാഹ്വ യാഭാസാഹസ**
**ന്ത്യോ ƒപ്യർഥ കാരിണഃ**
**ഏവം ദേഹാദയോ ഭാവാ യച്ഛന്ത്യാമൃത്യുതോ ഭയം.**

(ഛായ, പ്രതിധ്വനി, ആഭാസം ഇവ അസത് ആണെങ്കിലും എപ്രകാരം (സത്യംപോലെ) അർഥകാരിയാകുന്നുവോ അതുപോലെ ദേഹാദികളുടെ ഉപാധിയും മൃത്യുപര്യന്തം പലവിധത്തിൽ ഭയമുളവാക്കും. 11.28.5)

14. സത്യത്തിന് ഭൂമികയില്ല.ചരടിൽ സർപ്പത്തെ കാണുമ്പോൾ സർപ്പത്തിന്റെ ജ്ഞാനത്തെക്കാൾ ചരടിന്റെ ജ്ഞാനം കൂടുതൽ സത്യമാകുന്നില്ല.എന്തെന്നാൽ ആദ്യത്തെ ജ്ഞാനം സർവഥാ മിഥ്യയാണ്. അതുപോലെതന്നെ സ്വപ്നത്തിന്റെ ജ്ഞാനത്തെക്കാൾ ജാഗ്രത്തിന്റെ ജ്ഞാനം കൂടുതൽ സത്യമല്ല. എന്തെന്നാൽ സ്വപ്നത്തിന്റെ ജ്ഞാനം സർവഥാ അസത്താണ്. അസത്തും സത്തും തമ്മിൽ ഏറ്റക്കുറവുകളുടെ താരതമ്യമില്ല.
15. മിഥ്യ - എന്നാൽ സർവഥാ അസത്താണ് എന്നർഥമാക്കരുത്. ഒരിയ്ക്കൽ സത്യംപോലെ തോന്നുകയും വേറെ ഒരവസ്ഥയിൽ അസത്യമായി തോന്നുകയും ചെയ്യുന്നതാണ് മിഥ്യ എന്നുപറയുന്നത്.
16. ചിലർ ചോദിച്ചേക്കാം - ജഗത്ത് എല്ലാവർക്കും ഒന്നുപോലെ കാണുന്നില്ലേ എന്ന് - അങ്ങനെ ചോദിയ്ക്കുന്നവർ, തങ്ങൾ കാണുന്ന ജഗത്തിനെപ്പറ്റി എഴുതിവച്ചിട്ട് മറ്റുള്ളവരോട് അവർ എപ്രകാരമാണ് കാണുന്നത് എന്നു ചോദിച്ചു പരീക്ഷിച്ചു നോക്കുക.ആ പരീക്ഷകൊണ്ട് ജഗത്ത് പ്രാതിഭാസികമാണ് എന്നു കാണാം.
17. കല്പിതവസ്തുവിന് അസ്തിത്വമില്ലായ്കയാൽ അതിന്റെ അധിഷ്ഠാനത്തോട് ഏകതയുണ്ടാകുന്നില്ല. ജ്ഞാനം ഉദിയ്ക്കുമ്പോൾ കല്പിത വസ്തുവിന്റെ അജ്ഞാനദശയിൽ തോന്നുന്ന അസ്തിത്വം നിവൃത്തമാകുന്നു.
18. കല്പിതവസ്തു വിദ്യാവേദ്യമല്ല. രജ്ജുവിൽനിന്നും സർപ്പബോധം നിവൃത്തമായാൽ ആ സർപ്പം വിദ്യാവേദ്യമല്ല.

പ്രാതിഭാസികസത്തയെ മനസ്സിലാക്കാൻ കഴിയാതെ, ജീവനും, ജഗത്തും വ്യാവഹാരികസത്തയുള്ളതായി തോന്നുന്നവർ ഭഗവദ്ഭജനംകൊണ്ട് ഈശ്വരാനുഗ്രഹം പ്രാപ്തമാക്കണം. ഭഗവത്കൃപയുണ്ടായാൽ ഭഗവാനെ അല്ലാതെ മറ്റൊന്നിനേയും സത്യമായി കാണാൻ സാധിയ്ക്കുകയില്ല.

ദക്ഷപ്രജാപതി ബുദ്ധിയുടെ സ്വരൂപമാണ്. ആ ബുദ്ധിസ്വരൂപത്തിൽനിന്ന് അനേകപ്രകാരത്തിലുള്ള വൃത്തികളും പ്രജകളും വർധിയ്ക്കുന്നു. ഭഗവാൻ ദക്ഷനോടു പറ

യുന്നു. "നീ പഞ്ചജനനെന്ന പ്രജാപതിയുടെ പുത്രിയായ അസിക്നി എന്ന സ്ത്രീയെ വിവാഹം ചെയ്ത് ആ ബന്ധത്തിൽനിന്ന് വളരെ പ്രജകളെ സൃഷ്ടിയ്ക്കുക. " ഇവിടെ പഞ്ചജനനെന്നുള്ളതിന് പഞ്ചഭൂതങ്ങളെന്നു മനസ്സിലാക്കണം. അത് പ്രാതിഭാസികമാണെങ്കിലും അസി(ക്നി) (സത്യമാണ്) എന്നുള്ള ഭാവം ബുദ്ധിയിൽ ഉണ്ടായി കൂടുതൽ മായയുടെ വൃദ്ധിയുണ്ടാകുന്നു. ഇപ്രകാരം ദക്ഷന് ഉപദേശം നൽകിയിട്ട് ഭഗവാൻ ഹരി, ദക്ഷൻ നോക്കിനില്ക്കെ, സ്വപ്നത്തിൽ കാണുന്ന പദാർഥങ്ങളെപ്പോലെ അവിടെത്തന്നെ അന്തർധാനം ചെയ്തു. ഇവിടെ ഭഗവാന്റെ ഈ രൂപം സ്വപ്നത്തിൽ കാണുന്നപോലെ പ്രാതിഭാസികമായിരുന്നു എന്നു കാണിയ്ക്കുന്നു. ഭഗവാന്റെ യഥാർഥസ്വരൂപം സർവവ്യാപകമാണ്. സർവവ്യാപകമായ ആ സ്വരൂപത്തിൽ ഭഗവാന് അന്തർധാനം ചെയ്യാൻ സാധിയ്ക്കയില്ല.

പിന്നീട് ദക്ഷൻ, പഞ്ചജനന്റെ പുത്രിയിൽ ഹര്യശ്വന്മാരെന്നുപേരുള്ള പതിനായിരം പുത്രന്മാരെ ജനിപ്പിച്ചു. ഇവരെല്ലാവരും ദക്ഷനെപ്പോലെ സമാനധർമവും സ്വഭാവവുമുള്ളവരായിരുന്നു. ദക്ഷൻ അവരോട് പ്രജാസൃഷ്ടി ചെയ്യുവാൻ ആജ്ഞാപിച്ചപ്പോൾ അവർ തപസ്സിനായിട്ട് പടിഞ്ഞാറെ ദിക്കിലേയ്ക്കു പോയി. സിന്ധു നദി സമുദ്രത്തിൽ ചേരുന്ന സ്ഥലത്ത് 'നാരായണ സരോവരം' എന്നുപേരുള്ള ഒരു വലിയ തീർത്ഥമുണ്ട്. അവിടെചെന്ന് ആ തീർത്ഥത്തിൽ സ്നാനം ചെയ്കയാൽ അവരുടെ അന്തഃകരണം ശുദ്ധമായിട്ട് ബുദ്ധി പരമഹംസധർമത്തിൽ ലയിച്ചുപോയി. അവിടെ ഈ ദക്ഷപുത്രന്മാർ നാരദനെ കണ്ടു. നാരദൻ അവരുടെ അടുത്തുചെന്നു പറഞ്ഞു, " ഹേ ഹര്യശ്വന്മാരേ! നിങ്ങൾ പ്രജാപതികളായിട്ടും മൂഢരായിരിയ്ക്കുന്നതു കണ്ടിട്ട് എനിയ്ക്കു സങ്കടം തോന്നുന്നു.പൃഥ്വിയുടെ അവസാനം കാണാതെ എങ്ങനെ പ്രജകളെസൃഷ്ടിയ്ക്കും?"

ഇവിടെ പതിനായിരം മക്കൾ എന്നു പറഞ്ഞിരിയ്ക്കുന്നത് അനേകം ബുദ്ധിമാന്മാരുണ്ടായി എന്നു കരുതിയാൽ മതി. അവരുടെ ബുദ്ധി പരീക്ഷിയ്ക്കാനായിട്ട് നാരദൻ അവരോടു പല ചോദ്യങ്ങൾ ചോദിച്ചു.നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. ജ്ഞാനമാർഗത്തിൽ സാക്ഷിയെ ആകാശം പോലെ നിഷ്ക്രിയനായിട്ടും, ഭക്തിമാർഗത്തിൽ വായുവിനെപ്പോലെ സക്രിയനായിട്ടും കരുതിയിരിയ്ക്കുന്നു. (6.5.6 –10)
നാരദന്റെ ചോദ്യങ്ങൾ:

1. പൃഥ്വിയുടെ അവസാനം എവിടെയാണ്?
2. ഒരേ ഒരു പുരുഷൻ മാത്രമുള്ള ദേശത്തെ നിങ്ങൾ അറിയുമോ?
3. വെളിയിൽ ഇറങ്ങാൻ മാർഗമില്ലാത്ത ഗുഹയെ നിങ്ങൾ അറിയുമോ?
4. ബഹുരൂപിയായ സ്ത്രീയെ നിങ്ങൾക്കറിയാമോ?
5. വ്യഭിചാരിണിയുടെ പതിയാരാണെന്നു നിങ്ങളറിയുമോ?





6. രണ്ടുഭാഗത്തുംകൂടി ഒഴുകുന്ന നദി എതാണ്?
7. 25 പദാർഥങ്ങളാൽ നിർമിതമായ വിചിത്രഗൃഹമേതാണ്?
8. ചിത്ര വിചിത്രച്ചിറകുകളുള്ള ഹംസത്തെ നിങ്ങൾക്കറിയാമോ?
9. കുന്തവും വജ്രവും കൊണ്ടുണ്ടാക്കിയതും, സ്വയം കറങ്ങുന്നതുമായ ചക്രം നിങ്ങൾ കണ്ടിട്ടുണ്ടോ?

ഇത്രയും അറിയാതെ, പരമപിതാവിന്റെ ആജ്ഞയുടെ യഥാർഥഭാവം അറിയാതെ, അദ്ദേഹത്തിന് അനുകൂലമായ സൃഷ്ടി നിങ്ങൾ എങ്ങനെ നിർവഹിയ്ക്കും?

നാരദന്റെ ഇപ്രകാരമുള്ള വ്യംഗ്യവചനം കേട്ട് ഹര്യശ്വന്മാർ അവരുടെ ബുദ്ധിയാൽ ഇപ്രകാരം ക്രമത്തിൽ വിചാരിച്ചു:

1. ഈ ജീവനെന്നു പറയുന്ന ലിംഗശരീരം തന്നെയാണ് പൃഥ്വി. ആത്മാവിന്റെ അനാദിബന്ധവും ഇതുതന്നെ. അതിന്റെ അവസാനം കാണാതെ മറ്റ് അസത് (അതായത് മോക്ഷത്തിന് ഉപയോഗമില്ലാത്ത) കർമങ്ങളിൽപ്പെട്ടുകിടക്കുന്നതുകൊണ്ട് എന്താണ് ലാഭം ?
2. സകല അവസ്ഥകളുടേയും സാക്ഷിയും സ്വാശ്രയിയും പ്രകൃതി തുടങ്ങിയവയിൽനിന്നും അതീതവുമായിട്ടുള്ള ഒരേ ഒരു ഈശ്വരനുണ്ട്. ഇങ്ങനെയുള്ള നിത്യമുക്തപരമാത്മാവിനെ കാണാതെ മനുഷ്യർക്ക് മറ്റ് അസത്കർമത്താൽ എന്താണു ലാഭം?
3. ഏതിനെ പ്രാപിച്ചിട്ട് മനുഷ്യൻ പാതാളത്തിലെ ജീവികളെപ്പോലെ തിരിച്ചുവരുന്നില്ല; ആ സ്വയം ജ്യോതി പരമാത്മാവിനെ അറിയാതെ സംസാരത്തിൽ അന്യവും വ്യർഥവും ആയ കർമംകൊണ്ട് എന്തുപ്രയോജനം?
4. പലപല രൂപം ധരിയ്ക്കുന്ന ഈ ഗുണമയീബുദ്ധി ഒരു വ്യഭിചാരിണിയെപ്പോലെയാണ്. അതിന്റെ അവസാനം കാണാതെ അസത് കർമങ്ങളാൽ എന്താണു ഫലം?
5. കുലട സ്ത്രീയുടെ സംഗത്താൽ പതിതനായ പതിയെപ്പോലെ ഈ ബഹുരൂപിണീ ബുദ്ധിയുടെ സംസർഗത്താൽ ഐശ്വര്യഭ്രഷ്ടനായി അതിന്റെ സുഖദുഃഖരൂപഗതിയെ പ്രാപിയ്ക്കുന്ന ജീവനെ അറിയാതെ സംസാരത്തിൽ വിവേകശൂന്യമായ കർമകലാപംകൊണ്ട് എന്താണു ലാഭം?
6. സംസാരത്തിന്റെ ഉത്പത്തിയേയും ലയത്തേയും ചെയ്യുന്നതും, ഇഹ–പരലോകരൂപിയായ ഇരു കരയും നിറഞ്ഞൊഴുകുന്നതുമായ ഈ മായാരൂപനദിയെ അറിയാത്ത ഉന്മത്തപുരുഷന് അന്യ അസത്കർമങ്ങളാൽ എന്തുകിട്ടാനാണ് ?
7. അന്തര്യാമിയായ പുരുഷൻ ഇരുപത്തഞ്ചു തത്ത്വങ്ങ



ളുടെ അത്ഭുത ആശ്രയമാണ്. കാര്യ-കാരണ സംഘാതത്തിന്റെ അധിഷ്ഠാതാവായ പുരുഷന്റെ സ്വരൂപത്തെ അറിയാത്തവന് മറ്റു കർമങ്ങൾകൊണ്ട് എന്തു ലാഭമാണ്?

8. ഏതിനാൽ ബന്ധമോക്ഷങ്ങളുടെ വിവേകമുണ്ടാകുന്നുവോ, ആ ഈശ്വരപ്രതിപാദകശാസ്ത്രത്തെ വിട്ടിട്ട് ജഡ-ചേതനയുടെ ജ്ഞാനം പ്രാപ്തമാക്കുന്ന അന്യ ബഹിർമുഖകർമങ്ങളാൽ എന്താണ് ലാഭം?

9. ഇപ്രകാരം സമ്പൂർണ ജഗത്തിനെ ആകർഷിയ്ക്കുന്ന അതിസ്വതന്ത്രവും തീഷ്ണവുമായ കാലചക്രത്തെ അറിയാത്തവന് അന്യ വ്യർഥകർമങ്ങളാൽ എന്താണ് പ്രയോജനം?

10. ഏതൊരുത്തൻ പിതൃതുല്യമായ ശാസ്ത്രത്തിന്റെ നിവൃത്തി പരായണ ആജ്ഞയെ അറിയാതെ മായയുടെ ഗുണങ്ങളിൽ ആസ്ഥിതനായിരിക്കുന്നു. അവന് എപ്രകാരം നിവൃത്തിയിൽ തല്പരതയുണ്ടാകും?

ഇപ്രകാരം നിശ്ചയിച്ച് ഹര്യശ്വന്മാർ നാരദനെ പ്രദക്ഷിണം ചെയ്ത് നമസ്ക്കരിച്ചശേഷം മോക്ഷമാർഗത്തിനുള്ള വഴി സ്വീകരിച്ചു. ആ വഴിയിൽക്കൂടി പോകുന്നവർ പിന്നീടൊരിയ്ക്കലും സംസാരത്തിൽ തിരിച്ചുവരുകയില്ല. നാരദനും ദക്ഷപുത്രന്മാരുമായുള്ള ഈ സംവാദം ഇക്കാലത്തുള്ളവർക്ക് വളരെ ഉപയോഗപ്രദമാണ്. ദക്ഷപുത്രന്മാർക്ക് ജ്ഞാനോദയമുണ്ടായത് നാരദനുമായുള്ള സത്സംഗത്തിന്റെ ഫലമായിരുന്നു.

അതിനുശേഷം നാരദൻ തന്റെ വീണയും വായിച്ചുകൊണ്ട് ഭഗവച്ചിന്തനത്തിൽ ഏകാഗ്രതയോടെ അഖണ്ഡസ്ഥിതനായിട്ട് സ്വർഗലോകത്തേയ്ക്കുപോയി. ദക്ഷപ്രജാപതിയ്ക്ക് നാരദൻ തന്റെ പുത്രന്മാരെ കർത്തവ്യത്തിൽനിന്നും ഭ്രഷ്ടരാക്കി എന്നു കേട്ട് വളരെ സങ്കടമുണ്ടായി. പിന്നീട് ദക്ഷൻ അസിക്നിയിൽ 'ശബലാശ്വന്മാർ' എന്ന പേരിൽ പതിനായിരം പുത്രന്മാരെ വീണ്ടും സൃഷ്ടിച്ചു. പിതാവിന്റെ ആജ്ഞയാൽ പ്രജാവർധനയ്ക്കുള്ള സങ്കല്പത്തോടെ നാരായണ സരോവരത്തിലേയ്ക്ക് ഇവരും തപസ്സിനു പോയി. അവിടെ കുളിച്ചതോടെ അന്തഃകരണം ശുദ്ധമായി. പരബ്രഹ്മസൂചകമായ ഓംകാരമന്ത്രത്തെ (ഓം) ജപിച്ചു തപസ്സാരംഭിച്ചു. കുറച്ചുമാസം ജലപാനംമാത്രം ചെയ്തു വായുഭക്ഷണം സ്വീകരിച്ചുകൊണ്ട് താഴെപ്പറയുന്ന മന്ത്രത്താൽ ഭഗവാനെ ഉപാസിച്ചു:

**ഓം നമോ നാരായണായ പുരുഷായ മഹാത്മനേ**
**വിശുദ്ധസത്വധിഷ്ണ്യായ മഹാഹംസായ ധീമഹി.**

(ഓം പരമ പുരുഷനും പരമാത്മാവുമായ നാരായണനു നമസ്ക്കാരം. വിശുദ്ധ സത്വഗുണത്തിന്റെ ആശ്രയമായ പരമഹംസസ്വരൂപി പരമേശ്വരനെ ഞങ്ങൾ ധ്യാനിയ്ക്കുന്നു.)

ഇപ്പോഴും നാരദൻ മുൻപിലത്തെപ്പോലെ വന്ന്, ഗുപ്തവാക്യങ്ങളാൽ അവർക്കുപദേശം ചെയ്തുകൊണ്ടിപ്രകാരം പറഞ്ഞു: 'ദക്ഷപുത്രന്മാരേ! ഞാൻ പറയുന്നതു കേൾക്കുക. നിങ്ങൾ നിങ്ങളുടെ ജ്യേഷ്ഠന്മാരുടെ മാർഗത്തെ നോക്കൂ. ധർമത്തെ അറിയുന്നവർ അവരുടെ ജ്യേഷ്ഠന്മാരുടെ ശ്രേഷ്ഠമാർഗത്തെ അനുസരിയ്ക്കുന്നു. ആ പുണ്യാത്മാക്കളായ പ്രിയപുരുഷന്മാർ പരലോകത്ത് മരുദ്ഗണങ്ങളോടുകൂടെ ആനന്ദം അനുഭവിയ്ക്കുന്നു.'

ഇവിടെ, കഠോപനിഷത്തിൽ പറഞ്ഞിരിയ്ക്കുന്നതുപോലെ നിവൃത്തിമാർഗം അഥവാ മോക്ഷമാർഗമാണ് ശ്രേഷ്ഠമെന്നു കാണിയ്ക്കുന്നു. ഏതുവഴിയിൽക്കൂടി വളരെ പേർ തങ്ങളുടെ ശ്രേയസ്സ് അതിശീഘ്രം നേടിയോ, ആ മാർഗം ഉത്തമമാണ്. സംസാരത്തിൽ ഇരുന്നുകൊണ്ട് ഭക്തിമാർഗത്തിൽ സഞ്ചരിയ്ക്കുക എന്നത് ഒട്ടകത്തിന്റെ പുറത്തിരുന്നു ഹൂക്ക വലിയ്ക്കുന്നപോലെയാണ്. അഥവാ കക്കൂസിലിരുന്ന് പുഷ്പത്തിന്റെ സുഗന്ധം അനുഭവിയ്ക്കുന്നപോലെയാണ്. അതിനാൽ ആർക്ക് അവരുടെ സ്ഥിതി അനുകൂലമോ അവർ വാനപ്രസ്ഥരായിട്ടു സത്സംഗം ചെയ്തു മുന്നോട്ടുപോകണം. ഗൃഹസ്ഥാശ്രമത്തിൽനിന്നും നിവൃത്തിയ്ക്കു പ്രയാസം തോന്നുന്നവർക്ക് ബ്രഹ്മചര്യമെങ്കിലും പാലിയ്ക്കാം. സ്ത്രീയുമായി സത്സംഗത്തെപ്പറ്റി സംസാരിയ്ക്കണം. കിട്ടുന്നത്രയും സമയം ആത്മചിന്തനം ചെയ്കയും ചെയ്യണം. അങ്ങനെ ജിജ്ഞാസ വർധിച്ചാൽ അനുകൂലപരിതഃസ്ഥിതിയും ഉണ്ടായിക്കൊള്ളും. മനുഷ്യശരീരം അല്പകാലത്തേയ്ക്കുമാത്രമേ ഇരിയ്ക്കൂ.അതിനാൽ ബുദ്ധിശാലികൾ ഒരു നിമിഷവും വെറുതെ കളയരുത്.

ശബലാശ്വന്മാർക്ക് ഇപ്രകാരം ഉപദേശിച്ചിട്ട് നാരദൻ പോയി. ശബലാശ്വന്മാരും അവരുടെ ജ്യേഷ്ഠന്മാരുടെ വഴി തന്നെ സ്വീകരിച്ച് അന്തർമുഖരായതിനാൽ അവരുടെ രാജധാനിയിലേയ്ക്ക് തിരിച്ചുപോയില്ല.

ദക്ഷന് തന്റെ ഈ പുത്രന്മാരും കർത്തവ്യച്യുതരായി എന്നുകേട്ട് നാരദനോടു വലിയ ക്രോധമുണ്ടാവുകയും ഇപ്രകാരം പറയുകയും ചെയ്തു: 'ഹേ മൂഢാ! വെളിയിൽ സാധുവേഷം ധരിച്ച് നീ എന്നെ ദ്രോഹിച്ചു. എന്റെ സ്വധർമപരായണരായ പുത്രന്മാരെ നീ സന്യസിപ്പിച്ചു. ഇനിയും എന്റെ പുത്രന്മാർ ദേവ-ഋഷി-പിതൃ-ഋണങ്ങൾ തീർത്തിട്ടില്ല. കർമത്തെപ്പറ്റി അവർ ഒന്നും വിചാരിച്ചിട്ടില്ല. നീ കുട്ടികളുടെ ബുദ്ധിയെ ദുഷിപ്പിയ്ക്കുന്നവനാകയാൽ വലിയ നിർദയനാണ്. ജ്ഞാനം പ്രാപ്തമാകാതെ വെറും അവധൂതവേഷംകൊണ്ട് ശാന്തി ലഭിയ്ക്കുകയില്ല. പറയുന്നതുകൊണ്ടു മാത്രം ആർക്കും വൈരാഗ്യമുണ്ടാകുകയില്ല. വൈരാഗ്യം കൂടാതെ ഉപരാമവൃത്തിയും ഉണ്ടാകയില്ല. മനുഷ്യർക്ക് വിഷയങ്ങളുടെ അനുഭവം ഉണ്ടാകാതിരിയ്ക്കുന്നതുവരെ അതിന്റെ ദോഷത്തെ അറിയുകയില്ല. നീ പ്രജകളുടെ

വൃത്തിയെ നശിപ്പിയ്ക്കുന്നവനാണ്. അതിനാൽ നീ സമ്പൂർണ വിശ്വത്തിൽ ഒരിടത്തും ഇരിക്കാൻ സ്ഥാനമില്ലാതെ ചുറ്റി നടക്കും, എന്നു ഞാൻ നിന്നെ ശപിയ്ക്കുന്നു.'

ഇന്നും ചില സാധുമഹാത്മാക്കൾ ജ്ഞാനവൈരാഗ്യങ്ങളെ ഉപദേശിയ്ക്കുമ്പോൾ അവരുടെ വീട്ടുകാർക്ക് ആ സാധുവിനോട് ഇതുപോലെ ദേഷ്യം വരാറുണ്ട്. സാധാരണ മനുഷ്യർക്ക്, എല്ലാവരും അവരെപ്പോലെ ഗൃഹസ്ഥാശ്രമത്തിൽതന്നെ കഴിയണമെന്നാണ് ആഗ്രഹം. മനുഷ്യർക്ക് അവരുടെ ഭാവന അനുസരിച്ച് സംയോഗവും ഉണ്ടായിക്കൊള്ളും.അതിനാൽ ആദ്യം മുതൽ സത്സംഗം ചെയ്തു ഭാവന ശരിയാക്കണം.

നാരദൻ സാക്ഷിയുടെ സ്വരൂപമാണെന്നു (6.5.7) പറഞ്ഞു കഴിഞ്ഞു. സാക്ഷി ഒരു സ്ഥലത്തല്ല, എല്ലാവരുടേയും അന്തഃകരണത്തിൽ ഇരിയ്ക്കയാൽ സർവവ്യാപകമാണ്. അതിനാൽ സകല ലോകത്തും സഞ്ചരിയ്ക്കുക എന്ന ദക്ഷന്റെ ശാപവും അദ്ദേഹത്തിനനുകൂലമായിരുന്നു.

ഹംസഗുഹ്യസ്തുതിയിൽ ദക്ഷൻ ഭഗവാനോടു പറഞ്ഞു( 6.4.32); 'സാംഖ്യം, യോഗം, ഈ രണ്ടു മാർഗത്താലും അവിടുത്തെ പ്രാപിയ്ക്കാം. എന്തെന്നാൽ രണ്ടിന്റേയും ലക്ഷ്യം അവിടുന്നാണ്.' ദക്ഷന്റെ ആദ്യത്തെ ഹര്യശ്വന്മാരെന്ന പുത്രന്മാർക്ക് ഉപദേശിച്ചപ്പോഴും സാംഖ്യത്തിലെ 25 തത്ത്വങ്ങളെപ്പറ്റി പറഞ്ഞുകൊടുത്തു. അതിനാൽ ഹര്യശ്വന്മാരെ സാംഖ്യമാർഗത്തിന്റെ ഉപാസകരായും ശബലാശ്വന്മാരെ യോഗമാർഗത്തിന്റെ ഉപാസകരായും അറിയണം. സാംഖ്യമതം പറയുന്നത്: പ്രകൃതിയുടെ ധർമത്തിൽ നിന്നും പുരുഷൻ (ആത്മാവ്) നിത്യനും അസംഗനും ആണ്. ആകയാൽ വ്യവഹാരത്തിൽ അസംഗരായിരിയ്ക്കുവാൻ കഴിയുന്നവർക്ക് സാംഖ്യം, അതായത് ജ്ഞാനമാർഗം ഫലപ്രദമാകും. യോഗമാർഗത്തിൽ ജീവൻ വൃത്തിയെ നിരോധിയ്ക്കുമ്പോൾ ദൃഷ്ടിരൂപത്തിൽ സ്ഥിതിചെയ്യാൻ കഴിയും. വൃത്തിയെ നിരോധിയ്ക്കാതിരിയ്ക്കുമ്പോൾ ജീവൻ വൃത്തിയെപ്പോലെയായിത്തീരുന്നു. ആ വൃത്തിയുടെ നിരോധനത്തിന് അനുകൂലസംയോഗമുണ്ടാക്കാൻ കുറച്ചുനേരത്തേയ്ക്കു നിവൃത്തിപരായണരാകേണ്ടിയിരിക്കുന്നു. അതിനാൽ ശബലാശ്വന്മാരെന്ന പുത്രന്മാരും സംസാരത്തെ ഉപേക്ഷിച്ചു പൊയ്ക്കളഞ്ഞു. സംസാരത്തിലിരുന്നുകൊണ്ട് ഭക്തിമാർഗത്തിൽ സഞ്ചരിയ്ക്കുക എത്രപ്രയാസമാണെന്നു സതിയുടെ കഥയിലും ധ്രുവന്റെ കഥയിലും, അജാമിളന്റെ കഥയിലും, പ്രചേതസ്സുകളുടെ ഗൃഹസ്ഥാശ്രമത്തിൽ എങ്ങനെ പരമതത്ത്വത്തെ അവർ വിസ്മരിച്ചു എന്നു പറയുന്നിടത്തും സ്പഷ്ടമാക്കുന്നുണ്ട്. അസത് പ്രവൃത്തി, തത്ത്വസ്മൃതിയെ മറയ്ക്കുന്നു. ഭരതരാജാവ് വനത്തിൽ പോയിട്ടും മാനിനോടു പ്രേമത്താൽ തന്റെ ആത്മസാധന മറന്നുപോയി. എങ്കിലും ഗൃഹസ്ഥാശ്രമത്തിൽ ഇരുന്നും ഭക്തി പാലിയ്ക്കണമെങ്കിൽ ശ്രീരാമകൃഷ്ണപരമഹംസനെ





പ്പോലെ സ്ത്രീയെ മാതാവിന്റെ രൂപത്തിൽ കരുതിക്കൊണ്ടുവേണം കഴിയാൻ. നീതിയോടെ ജീവിയ്ക്കണമെങ്കിൽ പരസ്ത്രീയെ മാതൃതുല്യം കരുതണം. ഉന്നതഭക്തി പാലിയ്ക്കണമെങ്കിൽ ശ്രീരാമകൃഷ്ണ പരമഹംസനെപ്പോലെ സ്വന്തം ഭാര്യയേയും അമ്മയായി കരുതണം. ഇങ്ങനെയുള്ള ധൈര്യം സദാ ഉണ്ടായിരിയ്ക്കുവാൻ മനസ്സിനെ ശരിയ്ക്കും വശത്താക്കേണ്ടതുണ്ട്. അനാത്മാവിനെപ്പറ്റി സംസാരിയ്ക്കാതെയും ഇരിയ്ക്കണം. ഇതു പ്രയാസമാണെങ്കിൽ സംയോഗം മാറ്റണം. അഥവാ ഹര്യശ്വരേയും ശബലാശ്വരേയുംപോലെ സംസാരത്തിൽ നിന്നും സമ്പൂർണ നിവൃത്തരാകണം.

മേൽപ്പറഞ്ഞ കഥയിൽ, സിന്ധുനദി സമുദ്രത്തോടു ചേരുന്നിടത്ത് നാരായണതീർത്ഥമുണ്ടെന്നും, അതിൽ കുളിയ്ക്കയാൽ ദക്ഷപുത്രന്മാരുടെ അന്തഃകരണം ശുദ്ധമായെന്നും പറഞ്ഞിരിയ്ക്കുന്നു. ഭൂമിശാസ്ത്രപ്രകാരം ഈ തീർത്ഥം കച്ചിൽ പശ്ചിമ-ഉത്തരകോണിലാണ് സ്ഥിതിചെയ്യുന്നത്. അവിടെ പലരും കുളിക്കുന്നുണ്ടെങ്കിലും അവരുടെ അന്തഃകരണം ശുദ്ധമാകുന്നില്ല. അതിനാൽ അധ്യാത്മ ഭാവത്തിൽ താഴെ ചേർക്കുന്നവിധം മനസ്സിലാക്കണം. സിന്ധുനദി എന്നുവെച്ചാൽ വൃത്തി. സമുദ്രമെന്നുവെച്ചാൽ പ്രത്യഗാത്മാവ്. അവിടെ സാക്ഷാൽ നാരായണനനുണ്ട്. ആ ശുദ്ധതത്ത്വത്തിൽ തന്റെ അന്തഃകരണം ചേർത്താൽ അന്തഃകരണം തീർച്ചയായും ശുദ്ധമാകും.

ദക്ഷരൂപിയായ സാമാന്യബുദ്ധിയ്ക്ക് സംസാരം ഇഷ്ടമാണ്. പ്രചേതസ്സുകളിൽ തപസ്സിനാലും ശുദ്ധവൃത്തിയാലും പുതിയ ചൈതന്യം വന്നുകൂടിയിരുന്നു. അതിനാൽ അവർ ആത്മശ്രേയസ്സിനുവേണ്ടി നിവൃത്തിമാർഗം സ്വീകരിച്ചു. ദക്ഷരൂപിയായ ബുദ്ധിയ്ക്ക് ഈ മാർഗം രുചിച്ചില്ല. അയാൾക്കു പ്രജാവൃദ്ധി ചെയ്യുകയും, സമാജത്തിനുനന്മ നൽകുകയും വേണ്ടിയിരുന്നു. അതിനാൽ (രജോഗുണരൂപിയായ) ബ്രഹ്മാവ് ദക്ഷനോടിപ്രകാരം പറഞ്ഞു: "നീ നിന്റെ ഭാര്യയിൽ പെൺകുട്ടികളെ സൃഷ്ടിയ്ക്കുക." പെൺകുട്ടി പ്രകൃതിയുടെ സ്വരൂപമാണ്. ബുദ്ധി പ്രകൃതിയുടെ സ്വരൂപം എടുക്കുമ്പോൾ, ആ ബുദ്ധിയാൽ സംസാരം വർധിയ്ക്കുന്നു. ദക്ഷൻ ബ്രഹ്മാവിന്റെ ആദേശപ്രകാരം 60 കന്യകമാരെ സൃഷ്ടിച്ചു. അതിൽ 10 പേരെ ധർമനും, 13 പേരെ കശ്യപനും, 27 പേരെ ചന്ദ്രനും, 2 പേരെ ഭൂതങ്ങൾക്കും, രണ്ടുപേരെ അഗ്നിയ്ക്കും, രണ്ടുപേരെ കൃശാശ്വനും ബാക്കി നാലുപേരെ താർക്ഷ്യനും വിവാഹം ചെയ്തുകൊടുത്തു. ഈ കന്യകമാരിൽനിന്നുണ്ടായ സന്താനങ്ങളെക്കൊണ്ടാണ് മൂന്നു ലോകങ്ങളും നിറഞ്ഞത്.

ഇനി ഭാഗവതത്തിൽ പുതിയ പുതിയ കഥകളെക്കൊണ്ട് ബ്രഹ്മതത്വത്തെയും മായയുടെ തത്ത്വത്തെയും വിശദീകരിയ്ക്കുന്നു. ശുകദേവൻ ഇത്തരം കഥകളുണ്ടാക്കിയിട്ടുള്ളത് തത്ത്വബോധം പ്രചരിപ്പിയ്ക്കാനാണ്. അവ

സാനം 12-ാം സ്കന്ധത്തിൽ ശുകദേവൻ പരീക്ഷിത്തിനോട്, 'ഈ പറഞ്ഞതൊന്നും സത്യമാണെന്നു കരുതേണ്ട; പിന്നേയോ ജീവബ്രഹ്മൈക്യത്തെ കാണിയ്ക്കുന്ന ജ്ഞാനവും ഭക്തിയും എവിടെയെല്ലാം വരുന്നുവോ അങ്ങനെയുള്ള പരമാർഥ തത്ത്വത്തെ മാത്രം ഓർത്തിരുന്നാൽ മതി.' എന്നു പറയുന്നുണ്ട്.

തുടർന്ന് ധർമനു കൊടുത്ത പത്തു കന്യകമാരുടെ പേരുകൾ, അവർക്കുണ്ടായ സന്താനങ്ങളുടെ പേരുകൾ എല്ലാം പറയുന്നു. ചുരുക്കത്തിൽ നമുക്ക് ധർമബുദ്ധിയുണ്ടായാൽ അതുമൂലം ഋഷഭദേവനേപ്പോലെ അനേകം പുത്രന്മാരുണ്ടാകും; അതായത് ദൈവീവൃത്തികൾ ഉണ്ടാകും എന്നു മനസ്സിലാക്കണം. ധർമന്റെ പത്നികളിൽ പത്താമത്തവൾ'സങ്കല്പാ'ആയിരുന്നു. അവളിൽനിന്നും സങ്കല്പം ഉണ്ടായി, സങ്കല്പത്തിൽനിന്നും കാമവുമുണ്ടായി. അതായത് ചിലപ്പോൾ വൃത്തിഭേദംകൊണ്ട് നീചസന്താനം അതായത് നീചവൃത്തിയും ഉണ്ടാകുന്നു.

ദക്ഷപുത്രിയായ ഭൂതപത്നി 'സ്വരൂപി' യിൽ അനേകകോടി രുദ്രന്മാരുണ്ടായി. ഇവിടെ അനേകം കോടി എന്നു പറഞ്ഞത് സംഖ്യയിൽ സത്യമാണെന്നു കരുതേണ്ട. എന്തെന്നാൽ ഒരു സ്ത്രീയിൽ ഇത്രയും പുത്രന്മാരുണ്ടാവുക പ്രയാസമാണ്. അതിനാൽ അനേകപ്രകാരത്തിൽ അഹങ്കാരവൃത്തികൾ ഉണ്ടായി എന്നു മനസ്സിലാക്കണം. താർക്ഷനു കൊടുത്ത പതംഗി എന്ന സ്ത്രീയിൽ പക്ഷികളും യാമിനിയിൽ പശുക്കളും ഉണ്ടായി. വിനതയിൽ ഗരുഡനും, സൂര്യസാരഥിയായ അരുണനുമുണ്ടായി. കദ്രുവിൽനിന്ന് പല നാഗങ്ങളും ഉണ്ടായി.

സാധാരണ ഒരു സ്ത്രീ പശു, പക്ഷി, നാഗം മുതലായവയെ പ്രസവിയ്ക്കാറില്ല. അതിനാൽ പലപല ജാതി പ്രകൃതിയിൽനിന്നും പല പല ജാതി ജീവികൾ ഉണ്ടായി എന്നു കരുതണം. ചന്ദ്രന് 27 കന്യകമാരെ കൊടുത്തതിൽ ആർക്കും സന്താനങ്ങളുണ്ടായില്ല. ദക്ഷശാപത്താൽ ചന്ദ്രനു ക്ഷയരോഗം പിടിപെട്ടിരുന്നു. ഇവിടെ ചന്ദ്രനെന്നുവെച്ചാൽ മനസ്സാണ്. മനസ്സിന്റെ തർക്കം കൊണ്ടുമാത്രം നല്ല കാര്യങ്ങൾ നടക്കുകയില്ല. മനസ്സിനെ നല്ല അഭ്യാസം ചെയ്യിപ്പിച്ചാൽ അതിനു നല്ല കാര്യങ്ങൾ ചെയ്യാൻ കഴിയും.

കശ്യപന് നൽകിയ 'സുരഭി' യിൽ പശു, ഏരുമ, മറ്റു മൃഗങ്ങൾ ഇവ ഉണ്ടായി. ഈ പേരുകൾ എല്ലാംതന്നെ അധ്യാത്മഭാവത്തിലെടുത്താലേ ബുദ്ധിയ്ക്കു ചേരുന്ന അർഥം കിട്ടുകയുള്ളു. അല്ലെങ്കിൽ ഭാഗവതം കേൾക്കുന്നവർ നാസ്തികരാകാൻ ഇടയുണ്ട്. വൃക്ഷങ്ങളെല്ലാം 'ഇലാ' എന്ന സ്ത്രീയിൽനിന്നുമുണ്ടായി.(6.6.28.) ദനു എന്ന സ്ത്രീയിൽ ദാനവരുണ്ടായി.

ഇനി കശ്യപനു കൊടുത്ത അദിതിയുടെ സന്താനങ്ങളെപ്പറ്റി പറയുന്നു. അദിതിയിൽ ഭഗവാൻ അവതരിച്ചു.





അദിതി എന്ന ശബ്ദം ആരിൽ ദൈത്യത്വം അഥവാ അസുരത്വമില്ലയോ അവൾ എന്ന അർഥത്തെ സൂചിപ്പിയ്ക്കുന്നു.

ദൈത്യരുടെ ഇളയ സഹോദരി 'രചന'യെ 'ത്വഷ്ടാ'വിനു കൊടുത്തു. ഈ ദമ്പതികളിൽ സംനിവേശനും മഹാപരാക്രമിയായ വിശ്വരൂപനുമുണ്ടായി. വിശ്വരൂപൻ ദേവകളുടെ ശത്രുക്കളുടെ മരുമകനായിരുന്നിട്ടും, ഇന്ദ്രൻ അപമാനിച്ചതിനാൽ ദേവഗുരു ബൃഹസ്പതി, ദേവന്മാരെ ത്യജിച്ച സമയം ദേവന്മാർ വിശ്വരൂപനെ അവരുടെ പുരോഹിതനാക്കി സ്വീകരിച്ചിരുന്നു.

ഇവരെല്ലാം ദക്ഷന്റെ, അതായത് ബുദ്ധിയുടെ പ്രജകളാണ്. ഇക്കാലത്ത് ബുദ്ധി വർധിച്ചിട്ടുണ്ട്. ബുദ്ധിശാലികളിൽ സംയമം കുറവാണ്. അതിനാൽ പ്രജകളും വളരെ വർധിച്ചിട്ടുണ്ട്. യുദ്ധങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നെങ്കിലും ജനസംഖ്യ കുറയുന്നില്ല. അജ്ഞാനികളുടെ സംഖ്യ പൃഥ്വിയിൽ വളരെ വർധിച്ചിരിയ്ക്കുന്നു.

തമോഗുണികളും രജോഗുണികളും എന്തെല്ലാം തെറ്റുകൾ ചെയ്തുപോകുന്നു, എന്നുള്ളതിനെപ്പറ്റിയുള്ള കഥ ഇനിയത്തെ പ്രകരണത്തിൽ ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നുണ്ട്.

## പ്രകരണം എട്ട്

### വൃത്തികളുടെ മൂർത്തിരൂപിയായ വൃത്രാസുരന്റെ ആവരണം

സത്, ചിത്, ആനന്ദം, നാമം, രൂപം ഈ അഞ്ചു ഗുണങ്ങൾ എല്ലായിടത്തും കാണാം. ഇതിൽ സത്, ചിത്, ആനന്ദം ഇവ ബ്രഹ്മത്തിന്റെ സ്വരൂപമാണ്. ഒടുവിലത്തെ നാമം രൂപം എന്നിവ മായയുടേതുമാണ്. ഒടുവിൽ പറഞ്ഞ മിഥ്യയായ നാമവും രൂപവും വാണിയും കാരണം അജാമിളൻ വേശ്യയിൽ മോഹിച്ചുപോയി. പ്രചേതസ്സുകൾ പ്രജാവൃദ്ധിയ്ക്കുവേണ്ടി തപം ചെയ്തതിനാൽ അവർക്ക് യഥാർഥനാമവും യഥാർഥ വാണിയും ലഭിച്ചു. അങ്ങനെ അജാമിളൻ നാരായണനാമത്താൽ നേർവഴിയ്ക്കു തിരിഞ്ഞതു പോലെ, പ്രചേതസ്സുകൾ നാരദന്റെ ഉപദേശത്താൽ സന്യാസിമാരായി. ഈ കഥ കഴിഞ്ഞ രണ്ടു പ്രകരണങ്ങളിൽ പറഞ്ഞുകഴിഞ്ഞു. നാമവും രൂപവും മായയുടെ അംഗമാണെങ്കിലും, അത് സദുപയോഗത്തിലാണെങ്കിൽ - അതിനെ സത്വഗുണിയാക്കാമെങ്കിൽ - വളരെ പ്രയോജനമുണ്ട്. നാമവും രൂപവും മായയുടെ അംഗമാണെന്ന് പറയാനുള്ള കാരണമെന്തെന്നാൽ, ഒരു ധർമം ഒരു വസ്തുവിൽ ചിലപ്പോൾ കാണുകയും ചിലപ്പോൾ കാണാതാകുകയും ചെയ്യുന്നപക്ഷം അത് ആ വസ്തുവിന്റെ ശാശ്വത ധർമമല്ല. ദൃഷ്ടാന്തമായി രജ്ജുവിൽ സർപ്പത്തെ കാണുന്നു. ഈ



ധർമം എല്ലായ്പോഴും കാണുന്നില്ല; ജാഗ്രദവസ്ഥയിലെ നാമരൂപങ്ങൾ നിദ്രയിൽ കാണുന്നില്ല; സ്വപ്നത്തിലെ നാമരൂപങ്ങൾ ജാഗ്രത്തിലുമില്ല. അതിനാൽ നാമരൂപങ്ങൾ ബ്രഹ്മത്തിന്റെ സ്വരൂപമല്ല. ശബ്ദത്തിന്റെ മായ ജീവനെ എപ്രകാരം വലയ്ക്കുന്നു എന്നത് പറഞ്ഞുകഴി ഞ്ഞു. ഇനി രൂപത്തിന്റെ മായയെപ്പറ്റി പറയുന്നു. ഈ രണ്ടുപ്രകാരത്തിലുമുള്ള മായയേയും ജയിയ്ക്കാമെങ്കിൽ ബാക്കിയാകുന്ന സത് ചിത് ആനന്ദത്തിന്റെ അനുഭവം ഉണ്ടാകും. ഈ മായയെ മനസ്സിലാക്കിയിട്ട് തുടർന്ന് 7-ാം സ്കന്ധത്തിൽ പ്രഹ്ളാദരൂപിയായ ആനന്ദത്തിന്റെ വിവരണം തുടങ്ങും.

**ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ, ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ** എന്നിങ്ങനെ ഉപനിഷത്ത് പഠിയ്ക്കാൻ തുടങ്ങുന്നതിനു മുൻപായി ശാന്തിപാഠം ചൊല്ലുന്നു. ചെവിയെ നന്നാക്കേണ്ട കാര്യം വന്നുകഴിഞ്ഞു. രൂപം കാണുന്ന കണ്ണും നന്നായാൽ അതിനു വിശ്വരൂപത്തെ കാണാൻ കഴിയും. ആ വിശ്വദൃഷ്ടി ഉണ്ടാകാഞ്ഞാൽ എങ്ങനെയുള്ള ആവരണം ഉണ്ടാകാമെന്നുള്ള കഥ ഇനി പറയുന്നു.

ശ്രീമദ്ഭാഗവതം, സമാധിഭാഷയുടെ യഥാർഥതത്ത്വം ഒടുവിൽ മനസ്സിലാക്കത്തക്കവിധമാണ് രചിച്ചിരിയ്ക്കുന്നത്. അതിനാൽ വൃത്രാസുരന്റെ പൂർവജന്മ വൃത്താന്തം ഒടുവിൽ പറഞ്ഞിരിയ്ക്കുന്നു. വൃത്രാസുരൻ പൂർവജന്മത്തിൽ ചിത്രകേതുവെന്ന രാജാവായിരുന്നു. അദ്ദേഹത്തിന് ഒരു കോടി റാണിമാരുണ്ടായിരുന്നു. റാണിമാരുടെ ബാഹുല്യം കാണിയ്ക്കുന്നത് അയാൾക്ക് രൂപത്തിൽ വളരെ മോഹമുണ്ടായിരുന്നുവെന്നാണ്. ഇതിന്റെ കൂടുതൽ വിവരണം അടുത്ത പ്രകരണത്തിൽ പറയും.

ഇന്ദ്രൻ മൂന്നു ലോകങ്ങളുടേയും അധിപതി ആയിരുന്നു. രാജ്യത്തിന്റെ ഐശ്വര്യത്താൽ ഇന്ദ്രൻ മോഹിച്ച് സന്മാർഗത്തിൽ നിന്നും പതിതനായിപ്പോയി. ഒരു ദിവസം ഇന്ദ്രാണിയോടുകൂടി ഇന്ദ്രസഭയിൽ സിംഹാസനത്തിൽ ഇന്ദ്രൻ ഇരിയ്ക്കുകയായിരുന്നു. അവിടെ മരുത്തുക്കൾ, വസുക്കൾ, രുദ്രൻ, ആദിത്യൻ, ഋഭു, വിശ്വൻ, സാധ്യഗണങ്ങൾ, അശ്വിനീകുമാരന്മാർ ഇവർ ഇന്ദ്രനെ സേവിച്ചുനിന്നിരുന്നു. സിദ്ധന്മാർ, ചാരണന്മാർ, ബ്രഹ്മവാദികളായ മുനികൾ വിദ്യാധരന്മാർ, അപ്സരസ്സുകൾ, കിന്നരർ, യക്ഷന്മാർ, നാഗങ്ങൾ, ഇവരും സേവാസ്തുതി ചെയ്തുകൊണ്ടിരുന്നു. സർവവിധേനയും ഇന്ദ്രന്റെ കീർത്തിയെ പാടിക്കൊണ്ടിരുന്നു. ആ സമയം ആ സഭയിലേയ്ക്ക് ബൃഹസ്പതി കടന്നുചെന്നു. അദ്ദേഹം ദേവന്മാരുടെ ഗുരുവാണ്. എന്നിട്ടും ഇന്ദ്രൻ അദ്ദേഹത്തെ കണ്ടിട്ട് ആസനത്തിൽനിന്നും എഴുനേൽക്കുകയോ സത്ക്കരിയ്ക്കുകയോ ചെയ്തില്ല. അതിനാൽ പരമസമർഥനും ത്രികാലദർശിയും, വിദ്വാനും ആയ ബൃഹസ്പതി വെളിയിലിറങ്ങി. 'ഇന്ദ്രന് ഐശ്വര്യമദത്തിന്റെ ദോഷം വന്നുകുടിയിരിയ്ക്കുന്നു' എന്നറിഞ്ഞ് തന്റെ ആശ്രമത്തിലേയ്ക്ക് മിണ്ടാതെ പോന്നു.

അധ്യാത്മഭാവത്തിൽ ഈ സംഭവത്തെപ്പറ്റി വിചാരിച്ചുനോക്കുന്നപക്ഷം ഇന്ദ്രന്റെ സ്ഥാനത്ത് ഏതെങ്കിലും അഭിമാനിയായ ഒരു ജീവനായിട്ട് കരുതാം. അയാളുടെ സേവയ്ക്ക് ഭഗവാൻ ഇന്ദ്രിയങ്ങളേയും, അവയുടെ വിഷയങ്ങളേയും കൊടുത്തിരിയ്ക്കുന്നു. ഈ ഐശ്വര്യമോഹത്താൽ ജീവൻ തന്റെ ഗുരുസ്വരൂപമായ ബ്രഹ്മത്തെ മാനിയ്ക്കുന്നില്ല. ഇതുമൂലം ജീവൻ എത്ര കഷ്ടപ്പെടുന്നു എന്ന് മനസ്സിലാക്കണം. ബൃഹസ്പതി ബ്രഹ്മത്തിന്റെ സ്വരൂപമാണ്, എന്ന് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ബുദ്ധിരൂപിയായ ഉദ്ധവൻ അദ്ദേഹത്തിന്റെ ശിഷ്യനായിരുന്നു എന്നും ദശമസ്കന്ധത്തിൽ പറയുന്നുണ്ട്.

ബൃഹസ്പതി പോയശേഷം ഇന്ദ്രന് തന്റെ തെറ്റ് ബോധ്യമായി. ഗുരുവിനോട് അവജ്ഞ കാണിച്ചതു ശരിയായില്ലെന്നു മനസ്സിലായി. അതിനാൽ ആ സഭയിൽവെച്ച് സ്വയം നിന്ദിയ്ക്കുവാൻ തുടങ്ങി: 'ഈ ഇന്ദ്രപദവിയിലുള്ള മോഹവും, ഐശ്വര്യവും എന്നെ വഴിതെറ്റിച്ചു.' ഇപ്രകാരം വിചാരിച്ച് ബൃഹസ്പതിയെ പ്രീതിപ്പെടുത്തുന്നതിനായി ചെന്നു. പക്ഷെ ബൃഹസ്പതി അതിനുമുൻപുതന്നെ തന്റെ യോഗബലത്താൽ അന്തർധാനം ചെയ്തുകഴിഞ്ഞിരുന്നു. പലസ്ഥലത്തും അന്വേഷിച്ചെങ്കിലും ഗുരുവിനെ കാണായ്കയാൽ മറ്റു ദേവന്മാരോടും കൂടെ തന്റെ രക്ഷയ്ക്കുവേണ്ട കാര്യങ്ങളെപ്പറ്റി വിചാരിയ്ക്കുവാൻ തുടങ്ങി.

ബൃഹസ്പതിയെ അപമാനിച്ചതിനെപ്പറ്റി അറിഞ്ഞ ദൈത്യന്മാർ അവരുടെ ഗുരു ശുക്രാചാര്യന്റെ അനുമതിയോടുകൂടി ദേവലോകത്തെ ആക്രമിച്ചു. ജീവൻ, ബ്രഹ്മത്തെ തിരസ്ക്കരിയ്ക്കുമ്പോൾ ആസുരീപ്രകൃതിയ്ക്കു ശക്തി വർധിയ്ക്കുന്നു. യുദ്ധത്തിൽ ദേവന്മാർ തോറ്റു. ഇന്ദ്രനുൾപ്പെടെ സകല ദേവന്മാരും രക്ഷയ്ക്കുവേണ്ടി ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. ബ്രഹ്മാവു പറഞ്ഞു: 'നീ ഐശ്വര്യമദത്താൽ അന്ധനായിട്ട് ജിതേന്ദ്രിയനും ബ്രഹ്മനിഷ്ഠനുമായ സദ്ഗുരുവിനെ സത്ക്കരിയ്ക്കാതിരുന്നത് വലിയ തെറ്റായിപ്പോയി (അതായത് ബ്രഹ്മനിഷ്ഠയെ തിരസ്ക്കരിച്ചു എന്നർഥം) ആ അന്യായത്തിന്റെ ഫലമാണ് നിന്റെ ഈ തോൽവി. ഗുരുവിനെ മാനിയ്ക്കയാൽ അസുരന്മാർക്കുംകൂടി നല്ല സ്ഥിതിയുണ്ടായി. അതിനാൽ നിങ്ങൾ ത്വഷ്ടാവിന്റെ പുത്രനായ വിശ്വരൂപന്റെയടുത്തുചെന്ന് നിങ്ങളുടെ പുരോഹിതനാകാൻ പ്രാർഥിയ്ക്കുക.ആ ബ്രാഹ്മണൻ തപസ്വിയും ആത്മജ്ഞാനിയുമാണ്. അയാൾക്ക് ഒരു വിചിത്രസ്വഭാവം മാത്രമുണ്ട്. അയാൾ അസുരന്റെ പക്ഷവും എടുക്കും. ഇത്രയും കാര്യങ്ങൾ നിങ്ങൾ സഹിച്ച് അയാളെ ബഹുമാനിച്ചാൽ നിങ്ങളുടെ സകല കാര്യങ്ങളും അയാൾ സാധിച്ചു



തരും. '

ദേവന്മാർ വിശ്വരൂപന്റെ അടുത്തുചെന്ന് ഇപ്രകാരം പറഞ്ഞു: 'ഞങ്ങൾ ശത്രുക്കളാൽ പീഢിതരാണ്. അവിടുന്ന് ബ്രഹ്മനിഷ്ഠനായ ബ്രാഹ്മണനാകയാൽ ഞങ്ങളുടെ ഗുരുവാകുന്നു. ഞങ്ങളുടെ ഗുരുവിന്റെ സ്ഥാനത്ത് അവിടുത്തെ നിയമിയ്ക്കുവാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നു. അവിടുത്തെ തേജസ്സിന്റെ പ്രഭാവത്താൽ ഞങ്ങൾ ശത്രുക്കളെ ജയിയ്ക്കുവാൻ ഇച്ഛിയ്ക്കുന്നു.' വിശ്വരൂപൻ ഇപ്രകാരം പറഞ്ഞു: "പൗരോഹിത്യം ബ്രഹ്മതേജസ്സിനെ ക്ഷയിപ്പിയ്ക്കുന്നതാണ്. എങ്കിലും നിങ്ങളുടെ പ്രാർഥന കേട്ട് എന്റെ ഹൃദയം ദ്രവീഭൂതമാകയാൽ നിങ്ങളുട കാര്യം ഞാൻ പൂർണമായും സാധിച്ചുതരാം". അങ്ങനെ വിശ്വരൂപൻ ദേവന്മാരുടെ ഗുരുവായി. അദ്ദേഹത്തിന്റെ വിദ്യാബലത്താൽ ദൈത്യരിൽനിന്ന് രാജ്യലക്ഷ്മിയെ വീണ്ടെടുത്ത് ദേവന്മാർക്ക് നൽകി.

സാധാരണ മനുഷ്യരുടെ ജീവിതത്തിലും ആസുരീ പ്രകൃതിയുടെ ശക്തി വർധിയ്ക്കുമ്പോൾ വിശ്വഭാവന ചെയ്ത് ദൈവീപ്രകൃതി സ്ഥിരമാക്കിവയ്ക്കാൻ സാധിച്ചാൽ ആസുരീപ്രകൃതിയുടെ ശക്തി കുറഞ്ഞുപോകും. വിശ്വഭാവനയെ സ്ഥിരമാക്കിവയ്ക്കുകതന്നെയാണ് ബ്രഹ്മനിഷ്ഠയ്ക്കുള്ള ഏക മാർഗം. ഈ ഭാവനയുടെ യഥാർഥസ്വരൂപം നാരായണകവചരൂപമായ വൈഷ്ണവീവിദ്യയിൽ പറഞ്ഞിട്ടുണ്ട്. ഈ കവചത്തെ ഇന്ദ്രന് വിശ്വരൂപൻ ഉപദേശിച്ചു. ആ കവചത്തിന്റെ പൂർണരൂപം 6-ാം സ്കന്ധത്തിൽ 8-ാം അധ്യായത്തിൽ കൊടുത്തിരിയ്ക്കുന്നു. അതിന്റെ ചുരുക്കം താഴെപ്പറയും വിധമാണ്:

ഏതെങ്കിലും ഭയമുണ്ടാകുമ്പോൾ നാരായണകവചത്തെ ധരിക്കയ്ണം. ആദ്യം കൈകാൽ കഴുകി ആചമനം ചെയ്യണം. ദർഭകൊണ്ടുള്ള പവിത്രം ധരിച്ച് വടക്കോട്ട് തിരിഞ്ഞിരുന്ന് വാണിയെ അടക്കി പവിത്രതാപൂർവം അഷ്ടാക്ഷരിയും ദ്വാദശാക്ഷരിയുമായ മന്ത്രങ്ങളെക്കൊണ്ട് അംഗന്യാസവും കരന്യാസവും ചെയ്യണം. ആദ്യം **'ഓം നമോ നാരായണായ'** ഈ അഷ്ടാക്ഷരീമന്ത്രംകൊണ്ട് അംഗന്യാസം ചെയ്തിട്ട്, **'ഓം നമോ ഭഗവതേ വാസുദേവായ'** ഈ ദ്വാദശാക്ഷരീമന്ത്രം കൊണ്ട് കരന്യാസവും ചെയ്യണം.

ഇന്ദ്രൻ കൈകളുടെ ദേവനാകയാലും കൈകൊണ്ട് കൊടുക്കൽവാങ്ങൽ ചെയ്യുന്നതുകൊണ്ടും, വ്യവഹാരശുദ്ധിയ്ക്കുവേണ്ടി കയ്യിന്റെ ശുദ്ധിയും അംഗശുദ്ധിയും ആവശ്യമാണ്. അതായത് രൂപത്തെ ഭഗവന്മയം(ദിവ്യ)മാക്കണം. അതുമൂലം ദേഹത്തിൽ നിന്നും അനാത്മഭാവം പോയി അഖിലവിശ്വവും തന്റെ രൂപമായി തോന്നും. പിന്നെ ഭഗവാൻ വിഷ്ണുവിനെ ധ്യാനിയ്ക്കണം. തുടർന്നു മത്സ്യം, വരാഹം, വാമനൻ, നരസിംഹം ആദി ഏതേത് അവതാരങ്ങൾ ഭഗവാൻ എടുത്തുവോ, അവയെ ഓർക്കുകയും സ്തുതിയ്ക്കുകയും ചെയ്യണം. ജീവന് സംസാര ത്തിൽ പല കർമങ്ങളും ചെയ്യേണ്ടിവരുന്നു. അതിൽ തെറ്റുകളും ഉണ്ടാകും. അതിനാൽ ഓരോ കർമത്തിലും ഭഗവാന്റെ രക്ഷ ആഗ്രഹിച്ച്, ജിജ്ഞാസുക്കൾ ഈ നാരായണകവചത്തെ അറിയേണ്ടതാണ്. ദൃഷ്ടാന്തമായി കവചത്തിൽ പറയുന്നുണ്ട്, "ജലത്തിൽ മത്സ്യമൂർത്തി എന്നെ രക്ഷിയ്ക്കുമാറാകണം. സ്ഥലത്ത് വാമനരൂപി എന്നെ രക്ഷിയ്ക്കുമാറാകണം; യുദ്ധത്തിൽ നരസിംഹഭഗവാൻ എന്നെ രക്ഷിയ്ക്കുമാറാകണം; വഴിയിൽ വരാഹഭഗവാൻ എന്നെ രക്ഷിയ്ക്കുമാറാകണം. പർവതശിഖരത്തിൽ പരശുരാമനും, പരദേശത്ത് രാമചന്ദ്രനും എന്നെ രക്ഷിയ്ക്കുമാറാകണം; ദത്താത്രേയൻ കയോഗത്തിൽനിന്നും, കപില മുനി കർമബന്ധത്തിൽനിന്നും എന്നെ രക്ഷിയ്ക്കുമാറാകണം; സനത്കുമാരൻമാർ (ബ്രഹ്മചാരികളാകയാൽ) കാമദേവനിൽനിന്നും എന്നെ രക്ഷിയ്ക്കുമാറാകണം; നാരദൻ ഭഗവത്പൂജയിൽ അപരാധം വല്ലതും വന്നിട്ടുണ്ടെങ്കിൽ അതിൽനിന്നും, കൂർമഭഗവാൻ നരകത്തിൽനിന്നും എന്നെ രക്ഷിയ്ക്കുമാറാകണം; ധന്വന്തരിമൂർത്തി ആഹാരദോഷത്തിൽനിന്നും, ശേഷഭഗവാൻ ക്രോധികളായ സർപ്പങ്ങളിൽനിന്നും, വ്യാസഭഗവാൻ അജ്ഞാനത്തിൽനിന്നും എന്നെ രക്ഷിയ്ക്കുമാറാകണം; ബുദ്ധദേവൻ പ്രമാദത്തിൽനിന്നും, കൽകിഭഗവാൻ കലിയുഗത്തിന്റെ ദോഷങ്ങളിൽനിന്നും എന്നെ രക്ഷിയ്ക്കുമാറാകണം. പ്രാതക്കാലത്ത് കേശവഭഗവാനും, സന്ധ്യാകാലത്ത് മാധവനും എന്നെ രക്ഷിയ്ക്കുമാറാകണം. ഹേ സുദർശനാ! നിന്റെ ആകാരം ചക്രംപോലെയാകുന്നു. നീ എന്റെ ശത്രുക്കളുടെ സേനയെ ഭസ്മമാക്കിയാലും (ഇവിടെ സുദർശനമെന്നുവച്ചാൽ സമ്യഗ്ദർശനം ആണ്. സമ്യഗ്ദർശനം ലഭിച്ചാൽ സകലതും ഭഗവന്മയമാകും. പിന്നെ ശത്രുക്കളാരുംതന്നെ കാണുകയില്ല.) ഇപ്രകാരം ശംഖ്, ഗദ, പത്മം ആദിയേയും സ്തുതിയ്ക്കണം'

നാരായണകവചത്തിൽ അവസാനം പറയുന്നു: ശ്രീഹരിയുടെ നാമം, രൂപം, ആയുധം, ശ്രേഷ്ഠരായ പാർഷദഗണം ഇവയെല്ലാം എന്റെ ബുദ്ധി, ഇന്ദ്രിയം, മനസ്സ്, പ്രാണൻ ആദിയായവയെ സകല ആപത്തുക്കളിൽനിന്നും രക്ഷിയ്ക്കട്ടെ!' (6.8.30)

**യഥാഹി ഭഗവാനേവ വസ്തുതഃ സദസച്ചയത്**
**സത്യേനാനേന നഃ സർവേ യാന്തു നാശമുപദ്രവാഃ.**

**(6.8.31)**

(യാതൊരു സത്തും (സ്ഥൂലം) അസത്തുമായ (സൂക്ഷ്മം) പ്രപഞ്ചമുണ്ടോ അത് വാസ്തവത്തിൽ ഭഗവാൻതന്നെയാണ്. ഈ സത്യത്തിന്റെ പ്രഭാവത്താൽ എന്റെ സകല വിഘ്നങ്ങളും നീങ്ങുമാറാകട്ടെ! 6.8.31)

മറ്റു ശ്ലോകങ്ങൾ ഓർക്കാൻ കഴിഞ്ഞില്ലെങ്കിലും ഈ ഒരു ശ്ലോകം, അർഥഭാവനയോടുകൂടെ നിത്യം ചൊല്ലു

ന്നതായാൽ വിഘ്നങ്ങളൊന്നും ഉണ്ടാകുന്നതല്ല. ഇതാണ് യഥാർഥ സത്യഗ്രഹം. 'സർവത്ര ഏകാത്മഭാവന ചെയ്യുന്നവന്റെ ദൃഷ്ടിയിൽ ഭഗവാൻ (വികല്പശൂന്യനെങ്കിലും) തന്റെ മായാദ്വാരാ, ഭൂഷണം, ആയുധം, രൂപം, നാമം, ആദിയായ തന്റെ ശക്തികളെ ധാരണം ചെയ്യുന്നു. ഈ പ്രമാണം സത്യമെങ്കിൽ സർവജ്ഞരും സർവവ്യാപിയുമായ ഭഗവാൻ ഹരി, തന്റെ സമ്പൂർണ രൂപങ്ങളാലും സദാ സർവത്ര എന്നെ രക്ഷിയ്ക്കുമാറാകണം.' (6.8.32, 33)

ഈ സ്തുതിയുടെ അവസാനഭാഗം നോക്കിയാൽ, ഭഗവാന്റെ സ്വരൂപത്തിൽ നാമവും രൂപവും ഇല്ലെങ്കിലും ഭക്തന്മാർ പ്രാർഥിച്ചാൽ ഭഗവാൻ തന്റെ മായാശക്തിയാൽ ഭക്തന്റെ രക്ഷയ്ക്കുവേണ്ടി ഏതു രൂപമാണോ വേണ്ടത്, അതനുസരിച്ചുള്ള രൂപം ധരിച്ച് ഭക്തസംരക്ഷണം ചെയ്യുമെന്നുകാണാം. ഭക്തി രണ്ടുവിധമാകാം. (1) ഭഗവാനെ തന്നിൽനിന്നും അഭിന്നമായി കരുതിക്കൊണ്ട്. (2) ഭഗവാനിൽനിന്നും തന്നെ ഭിന്നമായി കരുതിക്കൊണ്ട്, ആദ്യത്തെ ഭക്തിയിൽ ജീവൻ ഒരിയ്ക്കലും ഭഗവാനിൽനിന്നും ഭിന്നമാകുന്നില്ല. അതിനാൽ ഭഗവാന്റെ സഹായമോ രക്ഷയോ വേണ്ടിവരുന്നില്ല. രണ്ടാമത്തെ ഭക്തിയിൽ ഭഗവാന്റെ അനുഗ്രഹത്തിന് അടിയ്ക്കടി ആവശ്യം വരും. സകലതും ഭഗവാന്റെ സ്വരൂപമായ സ്ഥിതിയ്ക്ക് ജീവൻ ഭഗവാന്റെ സ്വരൂപമല്ലെന്ന് എങ്ങനെ കരുതാം? എങ്കിലും ഇങ്ങനെയുള്ള ഭാവം ഉണ്ടാകുക പ്രയാസമാണ്. ഇന്ദ്രനെപ്പോലെയുള്ളവർക്കും ഈ ജ്ഞാനം ഉണ്ടാകുന്നില്ല. ഇന്ദ്രൻ വിശ്വരൂപമായ ഗുരുവിനെ കൊന്നുകളഞ്ഞു. അതുപോലെയുള്ള തെറ്റ് പല മനുഷ്യരും ചെയ്യുന്നുണ്ട്. അതിനാൽ വിശ്വഭാവനയ്ക്കു പകരം സംസാരഭാവനയിൽ വീണ്, അതിൽനിന്നും വൃത്തികളുടെ രൂപമായ വൃത്രാസുരന്റെ ആവരണം ഉണ്ടാകുന്നു. ഈ കഥ പിന്നീട് പറയാം.

നാരായണകവചത്തിൽ ഒടുവിൽ പറയുന്നു: 'സകല പ്രപഞ്ചവും വാസ്തവത്തിൽ ഭഗവാൻതന്നെയാണ്. ഈ സത്യത്തിന്റെ പ്രഭാവത്താൽ എന്റെ സകല വിഘ്നങ്ങളും നീങ്ങട്ടെ!' (6.8.31.) അതിനുമുമ്പ് പറയുന്നു, ഹേ സുദർശനാ! ഹേ ഗദേ, എന്റെ സകല ശത്രുക്കളേയും നശിപ്പിച്ച് ചൂർണമാക്കിയാലും.' (6.8.23) ഇതിൽ പലർക്കും തോന്നാം : പ്രപഞ്ചം മുഴുവനും ഭഗവാന്റെ സ്വരൂപമാണെങ്കിൽ ശത്രുക്കളുടെ വിചാരമെങ്ങനെ ഉണ്ടാകുമെന്ന്. അതിന് സമാധാനം, സാധനദശയിൽ സാധകന്റെ ഉള്ളിൽ ആസുരീപ്രകൃതി രൂപികളായ ശത്രുക്കൾ ഉണ്ടായിരിയ്ക്കും എന്നാണ്. ജ്ഞാനമുണ്ടായശേഷവും വിക്ഷേപശക്തിയുടെ അനുവൃത്തി കുറച്ചുകാലത്തേയ്ക്കുകൂടെ ഉണ്ടായിരിയ്ക്കും. ഇന്ദ്രൻ കൈയിന്റെ ദേവനാണ്. അതിനാൽ കർമത്തിന്റെ ദേവനാണ്. അതുകൊണ്ട് ശരീരമിരിയ്ക്കുന്നതുവരെ ഏതെങ്കിലും കർമം ഉണ്ടായിക്കൊണ്ടിരിയ്ക്കുകയും ചെയ്യും. ഈ





കർമങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കുമ്പോഴും സുദർശനരൂപി ആയ ഭഗവാന്റെ ദർശനമുണ്ടായിരുന്നാൽ സർവത്ര ഭഗവാനെ കാണാം: അഖണ്ഡ വിശ്വരൂപദർശനവുമുണ്ടാകും. എങ്കിലും നമ്മുടെ കയ്യാൽ അഥവാ കർമത്താൽ ഇന്ദ്രൻ ഗുരുവിനെ മാനിയ്ക്കാതിരുന്നതു പോലെയുള്ള അപരാധം വല്ലതും ചെയ്തുപോയാൽ - അങ്ങനെയുള്ള കർമത്തിൽനിന്നുകൂടെ ഭഗവാൻ നമ്മെ രക്ഷിയ്ക്കണേ എന്നുള്ള പ്രാർഥനയും നാരായണകവചംകൊണ്ട് ചെയ്യുന്നുണ്ട്.

വിശ്വരൂപനെന്ന ഗുരു ഇന്ദ്രനോടു പറഞ്ഞു: നീ ഈ നാരായണകവചത്തെ ധരിച്ചാൽ നിനക്ക് സകല ദൈത്യരേയും ജയിയ്ക്കാൻ കഴിയും. ഈ നാരായണകവചത്തെ ധരിയ്ക്കുന്നവന്റെ ദൃഷ്ടി എവിടെയെല്ലാം പതിയുന്നുവോ അഥവാ പാദംകൊണ്ട് ആരെയെങ്കിലും സ്പർശിയ്ക്കുന്നുവോ അപ്പോൾത്തന്നെ അവർ ഭയത്തിൽനിന്നും മുക്തരാകും. ഈ കാരണംകൊണ്ടാണ് ശിഷ്യന്മാർ ബ്രഹ്മ നിഷ്ഠനായ ഗുരുവിന്റെ പാദം സ്പർശിച്ചുകൊണ്ട് **'ഓം നമോ നാരായണായ '** എന്നു പറയാറുള്ളത്. ഗുരു സമ്യക്കായ ദൃഷ്ടിയാൽ ശിഷ്യനെ ഭയത്തിൽനിന്നും മുക്തനാക്കുന്നു. ഈ വിശ്വഭാവനാരൂപമായ വിദ്യയെ ധരിയ്ക്കുന്നവർക്ക് രാജാവ്, കള്ളൻ, ഗ്രഹം, കടുവ, ആദിയായവയിൽനിന്നും ഭയമുണ്ടാവുകയില്ല.

ശുകദേവൻ പറയുന്നു: ഹേ രാജാവേ! ഏതൊരാൾ ഈ നാരായണകവചത്തെ യോഗ്യമായ സമയത്തു കേട്ട് ആദരപൂർവം ധരിയ്ക്കുന്നുവോ അവരെ സകല പ്രാണികളും നമസ്ക്കരിയ്ക്കും. അവർ സർവപ്രകാരത്തിലുള്ള ഭയത്തിൽനിന്നും മുക്തരാകും. വിശ്വരൂപനെന്ന ഗുരു ഈ വിദ്യ ഇന്ദ്രനെ പഠിപ്പിച്ചു. അതിന്റെ പ്രഭാവത്താൽ ഇന്ദ്രൻ അസുരന്മാരെ തോല്പിച്ച് മൂന്നു ലോകങ്ങളുടേയും രാജ്യലക്ഷ്മിയെ പ്രാപിച്ചു.

ഇന്നും ഭയമുള്ളവർ ഈ നാരായണകവചത്തെ നേരേ മനസ്സിലാക്കി, അതിൻപ്രകാരം വിശ്വഭാവനയാൽ എല്ലാവരേയും നാരായണനെന്നറിഞ്ഞാൽ, അവർക്ക് ആരിൽനിന്നും ഭയമുണ്ടാകയില്ല. ഉപനിഷത്തുകളിൽ പറയുന്നത് **'ദ്വിതീയാദ് വൈ ഭയം ഭവതി '**- അതായത് അന്യനെ കണ്ടാലേ ഭയമുള്ളൂ എന്നാണ്; സർവത്ര ബ്രഹ്മദർശനം ചെയ്താൽ ഭയമില്ല.

വിശ്വരൂപന് മൂന്നു തലകളുണ്ടായിരുന്നു. അദ്ദേഹം യജ്ഞത്തിൽ പ്രത്യക്ഷമായിട്ട് ദേവന്മാർക്ക് യജ്ഞഭാഗം നൽകിക്കൊണ്ടിരുന്നു. പക്ഷെ അദ്ദേഹത്തിന്റെ അമ്മ അസുരകുലത്തിൽ ജനിച്ചവളായിരുന്നതിനാൽ ഗുപ്തമായിട്ട് ദൈത്യന്മാർക്കും ആഹുതി നൽകിയിരുന്നു. ഇവിടെ മാതാവ് എന്നു പറഞ്ഞതുതന്നെയാണ് മായയുടെ സ്വരൂപം. പക്ഷെ വിശ്വരൂപന്റെ സ്വഭാവം മായയിലും ബ്രഹ്മദർശനം ചെയ്യാൻ

കഴിയുന്നതായിരുന്നു. അതിനാൽ അദ്ദേഹത്തിന് അഭേദ ബുദ്ധിയുണ്ടായിരുന്നു. പക്ഷെ ഇപ്രകാരം ദൈത്യന്മാർക്ക് യജ്ഞഭാഗം ലഭിച്ചാൽ അവരുടെ ശക്തി, തന്നെക്കാൾ വർദ്ധിച്ചേക്കുമെന്ന ഭയം ഇന്ദ്രന് തോന്നുകയാൽ വിശ്വരൂപന്റെ മൂന്നു തലകളും അദ്ദേഹം ദേഷ്യം വന്ന് വെട്ടിക്കളഞ്ഞു. അതിനാൽ ഇന്ദ്രന് ബ്രഹ്മഹത്യാദോഷം വന്നുചേർന്നു (ഇവിടെ ബ്രഹ്മഹത്യ എന്നുവച്ചാൽ ബ്രഹ്മവിസ്മരണമാണ്.)

വിശ്വരൂപൻ ബ്രഹ്മനിഷ്ഠനാകയാൽ യഥാർഥത്തിൽ അപരാധിയല്ലായിരുന്നു. വിശ്വരൂപന്റെ മരണശേഷം അദ്ദേഹത്തിന്റെ പിതാവായ ത്വഷ്ടാവ് ഒരു ഇന്ദ്രശത്രു ഉണ്ടാകാനായി യജ്ഞം നടത്തി. അതിൽനിന്നും ഒരു ഭയങ്കരനായ ദൈത്യനുണ്ടായി. അയാൾ പ്രളയകാലത്തെ അഗ്നിപോലെ, സകല ലോകങ്ങളേയും സംഹരിക്കുമോ എന്നു തോന്നിയ്ക്കത്തക്ക ഉഗ്രരൂപിയായിരുന്നു. അയാൾ നാലുപാടും അയയ്ക്കുന്ന ബാണങ്ങൾ അനേകങ്ങളായി വർധിച്ചുവന്നിരുന്നു. (വൃത്തികളുടെ സ്വരൂപവും ഇതുതന്നെയാണ്. ഒരു അനാത്മവൃത്തിയിൽനിന്നും അപ്രകാരമുള്ള അനേകം വൃത്തികൾ ഉണ്ടാകുന്നു.) അയാൾ കറുത്ത് വിശാല ശരീരിയും ഉഗ്രനേത്രനുമായിരുന്നു. അയാളുടെ കരാളമായ വക്ത്രം കൊണ്ട് സകല ലോകത്തേയും വിഴുങ്ങുമോ എന്ന് തോന്നിച്ചിരുന്നു. അയാളുടെ ഉഗ്രരൂപം കണ്ട് ഭയന്ന് ലോകർ നാലുപാടും ഓടിപ്പോയി. ശുകൻ പറയുന്നു:

**യേനാവൃതാ ഇമേലോകാഃ തമസാത്വാഷ്ട്രമൂർത്തിനാ**
**സ വൈ വൃത്ര ഇതി പ്രോക്തഃ പാപഃ പരമദാരുണഃ**

(ത്വഷ്ടാവിന്റെ ഈ മഹാതമോഗുണിയായ പുത്രൻ സകല ലോകങ്ങളേയും ആവരണം ചെയ്കയാലും, മഹാപാപിയും പരമ ദാരുണനുമായ അസുരനാകയാലും, ലോകം അയാളെ വൃത്രൻ അഥവാ വൃത്രാസുരൻ എന്നു വിളിച്ചിരുന്നു. 6.9.18)

പിന്നീട് സകല ദേവന്മാരും അവരുടെ അനുയായികളോടും കൂടെ വൃത്രാസുരനോട് യുദ്ധംചെയ്തു. പക്ഷെ വൃത്രാസുരൻ അവരെ അവരുടെ ദിവ്യാസ്ത്രങ്ങളോടുകൂടി വിഴുങ്ങിക്കളഞ്ഞു. ഇതുകണ്ട് ദേവന്മാർക്ക് ആശ്ചര്യം തോന്നി. അവർ അവരുടെ അന്തഃകരണ നിവാസിയായ ആദിപുരുഷൻ ശ്രീനാരായണനെ സ്തുതിയ്ക്കാൻ തുടങ്ങി.

ഇവിടെ വൃത്രാസുരനെന്നുവച്ചാൽ വൃത്തികളുടെ ആവരണമെന്നറിയണം. ജീവന്റെ ഉള്ളിൽ അനേകപ്രകാരമുള്ള സങ്കല്പങ്ങൾ ഉദിയ്ക്കുമ്പോൾ താനാരാണെന്ന് അവർക്കറിയാൻ കഴിയുന്നില്ല. അതിനാൽ സംസാരത്തിൽ മുഴുവനും ആവരണം വന്നു പോകുന്നു. ആവരണം, അജ്ഞാനം അഥവാ അവിദ്യയുടെ സ്വരൂപമാണ്. അവിദ്യ എവിടുന്നു വരുന്നു എന്ന് ജ്ഞാനികൾക്കും കൂടി അറിയാൻ കഴിയുന്നില്ല. അതിനാൽ അതിനെ അനിർവചനീയമെന്നു





പറയുന്നു. ബ്രഹ്മത്തിൽ അജ്ഞാനമുണ്ടോ ഇല്ലയോ എന്നത് ബ്രഹ്മത്തെ കാണാതെ പറയാൻ കഴികയില്ല. അതിനാൽ അജ്ഞാനിയ്ക്ക് അജ്ഞാനത്തിന്റെ സ്വരൂപം അറിയുവാൻ കഴിയുന്നില്ല. ജ്ഞാനി, ബ്രഹ്മത്തിൽ അജ്ഞാനം കാണുന്നില്ല. അതിനാൽ ജ്ഞാനിയും അജ്ഞാനത്തെ അറിയുന്നില്ല. മൂങ്ങയ്ക്ക്,നട്ടുച്ചയ്ക്ക് അന്ധകാരമാണെങ്കിൽ അത് മൂങ്ങയുടെ വൃത്തിയിൽ നിന്നുമുണ്ടായ ആവരണമാണ്. ആ അന്ധകാരം ഭഗവാനുണ്ടാക്കിയതല്ല. അത് മൂങ്ങയുടെ ലോകത്തിലെ വൃത്രാസുരനാണ്. മൂങ്ങ, മനുഷ്യനായാൽ ആ വൃത്രാസുരനെ നിഷ്പ്രയാസം നശിപ്പിയ്ക്കാം. പക്ഷെ മൂങ്ങയായിട്ടിരിയ്ക്കുന്നിടത്തോളം കാലം ആ അവസ്ഥയിൽ ഇരുട്ടിനെ നീക്കാൻ മൂങ്ങയ്ക്ക് പ്രയാസമാണ്. ഇതുപോലെതന്നെ മനുഷ്യരുടെ ദ്വൈതവൃത്തികളെപ്പറ്റിയും മനസ്സിലാക്കണം. ഈ അജ്ഞാനം സത്യമല്ലാത്തതിനാൽ അതിന് പ്രമാണം കാണുന്നില്ല. അജ്ഞാനം പ്രമാണത്താൽ സിദ്ധമായാൽ അത് നീങ്ങുകയില്ല. അതിനാൽ അജ്ഞാനം പ്രമാണത്താൽ സിദ്ധമാകുന്നതല്ല. പക്ഷെ പ്രമാണജ്ഞാനംകൊണ്ട് അജ്ഞാനനിവൃത്തിയുണ്ടാകുന്നു. ഇക്കാലത്ത് *സ്കൂളുക*ളിലും മറ്റും നൽകുന്ന ജ്ഞാനം ദ്വൈതഭാവത്തെ നീക്കുന്നതല്ല. അതുകൊണ്ട് അജ്ഞാനം വർധിയ്ക്കുകയേ ചെയ്യുന്നുള്ളൂ. അതിനാൽ സകല ദേശങ്ങളിലും സകല പ്രജകളിലും വൃത്രാസുരന്റെ രാജ്യം വർധിച്ചുകൊണ്ടിരിയ്ക്കുന്നു. അങ്ങനെ പല ദേശങ്ങളിലും ഇക്കാലത്ത് ആവരണം കൂടിയിരിയ്ക്കുന്നു.

ദേവന്മാർ ഭഗവാനെ സ്തുതിച്ചുകൊണ്ടു പറയുകയാണ്: 'അവിടുന്ന് പരിപൂർണനാണ്. അഹങ്കാരത്തിനതീതനാണ്. രാഗദ്വേഷശൂന്യനാണ്. കാലവും അവിടുത്തെ ഭയപ്പെടുന്നു. അങ്ങനെയുള്ള അവിടുത്തെ ഈ സ്വരൂപത്തെ വിട്ട് ഞങ്ങൾ ആരെയാണ് ആശ്രയിയ്ക്കുക? അവിടുന്ന് സകലരുടേയും അന്തഃകരണത്തിൽ വസിയ്ക്കുന്നു. അവിടുത്തെ മായയാൽ സകലരേയും നിയന്ത്രിയ്ക്കുന്നു. സകല യുഗങ്ങളിലും അവിടുന്ന് ഞങ്ങളെ രക്ഷിയ്ക്കുന്നു. അവിടുന്ന് വിശ്വത്തിൽനിന്നും ഭിന്നനെങ്കിലും വിശ്വരൂപനുമാകുന്നു. അതിനാൽ അവിടുന്ന് ഭക്തരെ രക്ഷിച്ചാലും!'

വേദാന്തശാസ്ത്രത്തിൽ അന്തഃകരണത്തിന്റെ പരിണാമത്തെയാണ് വൃത്തിയെന്നു പറയുന്നത്. സുഷുപ്തിയിൽ അജ്ഞാനമില്ല. അതിനാൽ അവിടെ അജ്ഞാനത്തിന്റെ പരിണാമമായ വൃത്തിയുമില്ല. വൃത്തി രണ്ടുവിധമുണ്ട്. 1. പ്രമാവൃത്തി ; വസ്തു ഏതുവിധമോ അപ്രകാരം കാണിയ്ക്കുന്നു. അത് വിശ്വരൂപന്റെ സ്വരൂപമാണ്. അതിനെ ബ്രഹ്മാകാരവൃത്തിയെന്നും പറയാം. 2. അപ്രമാവൃത്തി; വസ്തു ഏതുവിധമോ അതുപോലെ കാണാൻ കഴിയുകയില്ല. അത് വൃത്രാസുരന്റെ സ്വരൂപമാണ്. അതി

നാൽ ദേവന്മാർ അവരുടെ അന്തഃകരണത്തിലിരിയ്ക്കുന്ന പരമാത്മാവിന്റെ സഹായത്താൽ ബ്രഹ്മാകാരവൃത്തിയെ പ്രാപ്തമാക്കാൻ ശ്രമിയ്ക്കുന്നു എന്നറിയണം.

ദേവന്മാർ സ്തുതിച്ചുതീർന്നപ്പോൾ, ശംഖചക്ര-ഗദാധാരി ശ്രീഹരി പശ്ചിമദിശയിൽ പ്രകടമായി. ദേവന്മാർ നമസ്ക്കരിച്ചിട്ടു പിന്നേയും ആ സ്വരൂപത്തെ സ്തുതിച്ചുകൊണ്ടിപ്രകാരം പറഞ്ഞു: ഹേ കാലസ്വരൂപ, അവിടുത്തേയ്ക്ക് ഞങ്ങളുടെ നമസ്ക്കാരം. ദൈത്യന്മാർക്ക് അങ്ങയുടെ അമോഘമായ ചക്രം അഗ്നിരൂപമാണ്. അങ്ങനെയുള്ള അങ്ങയെ ഞങ്ങൾ നമസ്ക്കരിക്കുന്നു. അവിടുത്തെ നിർഗുണ പരമപദത്തെ അതിന്റെ കാര്യരൂപമായ ഈ ജഗത്തിലുള്ള യാതൊരു പ്രാണിയ്ക്കും അറിയാൻ കഴിവില്ല.'

'അവിടുന്ന് സകല ജഗത്തിന്റെയും ഏകമാത്രമായ ആധാരമാകുന്നു. പരമഹംസരായ യതികൾ ആത്മസംയമനത്തിന് സമാധിശീലിയ്ക്കുമ്പോൾ അവരുടെ ഹൃദയത്തിലെ അജ്ഞാനം നീങ്ങി, ആവരണരഹിതമായ ആത്മലോകത്തിൽ പ്രാപ്തമാകുന്ന നിജാനന്ദരൂപത്തെ അനുഭവപ്പെടുത്തുന്നു. അതുതന്നെയാണ് അവിടുത്തെ യഥാർഥ സ്വരൂപം. (ഇവിടെ ആവരണരഹിതസ്വരൂപത്തെ , ആവരണത്തെ നീക്കാൻവേണ്ടി സ്തുതിയ്ക്കുന്നു.) അവിടുത്തെ ഒഴിച്ച് യാതൊന്നുമില്ല. ഗുണങ്ങളുടെ കാര്യരൂപമായ ഭോഗങ്ങൾ അവിടുന്ന് ഏതെങ്കിലും ജീവനിൽ ഇരുന്നുകൊണ്ട് പരതന്ത്രനെന്നവിധം അനുഭവിയ്ക്കുന്നു. തന്റെ ചൈതന്യശക്തിയെ ഉപേക്ഷിയ്ക്കാതെതന്നെ ആത്മരാമനായി ഉദാസീനവൃത്തിയിൽ സ്ഥിതിചെയ്യുന്നതെങ്ങനെയെന്ന് ഞങ്ങൾക്ക് മനസ്സിലാകുന്നില്ല. (അതായത് അജ്ഞാനത്തിന്റെ ആവരണമെങ്ങനെയെന്ന് ഞങ്ങൾക്കറിയാൻ സാധിയ്ക്കുന്നില്ല.) അവിടുത്തെ സ്വരൂപത്തെപ്പറ്റി വിവാദം ചെയ്യുന്നവരും ആ തർക്കം കൊണ്ട് അവിടുത്തെ അറിയുന്നില്ല. അവിടുന്ന് സമ്പൂർണമായ പ്രപഞ്ചത്തിൽനിന്നും ഭിന്നനാകുന്നു. ഇങ്ങനെയുള്ള അവിടുത്തെ അദ്വിതീയസ്വരൂപത്തിൽ (അവിടുത്തെ മായയെ നീക്കിയാൽ) കർത്തൃത്വഭോക്തൃത്വാദി യാതൊരു പ്രവൃത്തിയും നടക്കുന്നില്ല.

**'സമവിഷമമതീനാം മതമനുസരസി**
**യഥാ രജ്ജുഖണ്ഡഃ സർപ്പാദിധിയാം'** (6.9.37.)

'എപ്രകാരം ഒരേ ഒരു ചരട്' ഭ്രാന്തിരഹിതന് ചരടായും, ഭ്രാന്തിയുള്ളവന് സർപ്പം, ഭൂച്ഛിദ്രം, വടി, ജലധാര ആദി രൂപത്തിലും കാണപ്പെടുന്നുവോ അതുപോലെ അവിടുന്ന് വിവേകിയുടേയും അവിവേകിയുടേയും ബുദ്ധിയെ അനുസരിയ്ക്കുന്നു. അതായത് വിവേകി കാണുന്ന സച്ചിദാനന്ദസ്വരൂപത്തെ അവിവേകി (മറ്റുസംസാരികളേപ്പോലെ ) കർത്താ-ഭോക്താരൂപമായി കാണുന്നു. ഇങ്ങനെയുള്ള അവിവേകമാണ് വൃത്രാസുരന്റെ സ്വരൂപം.





വിചാരിച്ചുനോക്കിയാൽ അവിടുന്നുതന്നെയാണ് സകല വസ്തുക്കളുടേയും സാര ഭൂതൻ. അവിടുന്ന് സർവേശ്വരനാകുന്നു. അവിടുന്ന് കാരണത്തിന്റെയും കാരണമാകുന്നു. ശ്രുതികളും അനാത്മ വസ്തുക്കളെ നിഷേധിച്ച് സകലത്തിന്റെയും അധിഷ്ഠാനരൂപമായ അവിടുത്തെ നിർവിശേഷമായിട്ട് കാണിയ്ക്കുന്നു.' (6.9.38.)

ഭഗവാന്റെ സഗുണസ്വരൂപം അനന്തമാണ്. ആ അനന്തസ്വരൂപത്തെ സമ്പൂർണമായി ആർക്കും അറിയാൻ സാധിയ്ക്കുകയില്ല. അതിനെ പൂർണമായി ഉപാസന ചെയ്യാനും ആർക്കും സാധിയ്ക്കയില്ല. പക്ഷെ ഭക്തന്റെ ഭാവനയനുസരിച്ച് സഗുണഭഗവാന്റെ ഒരംശംമാത്രമേ സാക്ഷാത്കരിയ്ക്കാൻ സാധിയ്ക്കുന്നുള്ളു. അതിനാൽ ജ്ഞാനികൾ വ്യാവഹാരികസത്തയെ പ്രാതിഭാസികമാക്കിയിട്ട് അതിന്റെ സകല അംശത്തേയും നിഷേധിച്ച് ബാക്കിയിരിയ്ക്കുന്ന അധിഷ്ഠാനരൂപമായ നിർഗുണബ്രഹ്മത്തെ സാക്ഷാത്കരിയ്ക്കുന്നു. സഗുണഭക്തിയിൽ ഭേദത്തെ നിഷേധിയ്ക്കണം. ആദ്യത്തെ ഭക്തിയിൽ വളരെ പ്രേമം വേണം. അതായത് സർപ്പാദികളെപ്പോലും സ്നേഹിയ്ക്കാൻ അറിയണം. രണ്ടാമത്തെ ഭക്തിയിൽ വളരെ ജ്ഞാനവും വൈരാഗ്യവും വേണം. എന്തെന്നാൽ, നാമരൂപങ്ങളുള്ള സമസ്ത പ്രപഞ്ചത്തേയും നിഷേധിയ്ക്കുക ബ്രഹ്മാകാരവൃത്തിയുടെ തുടക്കംമുതൽ ആവശ്യമാണ്. അതിനാൽ ജ്ഞാനികൾ വൃത്തിയുടെ സ്വരൂപത്തെ ശരിയ്ക്കറിയാൻ പ്രയത്നിയ്ക്കുന്നു. പിന്നീട് വൃത്രാസുരരൂപിയായ അവിദ്യാവൃത്തിയെ വിദ്യയാൽ നീക്കുന്നു.

അവിദ്യാവൃത്തി, ത്രിഗുണാത്മകമായയിൽനിന്നും ഉണ്ടായിട്ടുള്ളതാണ്. ഇതുതന്നെയാണ് വൃത്രാസുരന്റെ ത്രിശൂലം. അതിനെ *സയൻസ് 'Three dimensional World'* എന്നു പറയുന്നു. ഈ അവസ്ഥയിൽ എല്ലാ മനുഷ്യരുടേയും പ്രമാണം (*Measurement*) ശരിയായിരിക്കയില്ല. എങ്കിലും ഓരോരുത്തരും വിചാരിയ്ക്കുന്നത് താൻ പറയുന്നത് ശരിയാണെന്നും മറ്റുള്ളവർ പറയുന്നത് തെറ്റാണെന്നുമാണ്. പക്ഷെ ഇപ്പോഴത്തെ *സയൻസ്* സിദ്ധമാക്കിയിട്ടുള്ളത്, വാസ്തവത്തിൽ നമ്മുടെ ജഗത്ത് നാലുചുറ്റളവുള്ളതാണെന്നാണ്. അഥവാ ഓരോരുത്തരും അവരവരുടെ ദൃഷ്ടിയനുസരിച്ച് ആ സമയത്ത് ശരിയാണ് പറയുന്നതെന്നാണ് വിചാരിയ്ക്കുന്നത്. അതിനാൽ ആരോടും വഴക്കിന് കാരണമില്ല. അതിനെ *four dimensional continuum* എന്നു പറയുന്നു. സഗുണഭക്തിയ്ക്ക് ഈ സിദ്ധാന്തം ഉപയോഗപ്രദമായിരിയ്ക്കും. നിർഗുണഭക്തിയ്ക്ക് സ്വപ്നദൃഷ്ടാന്തം വളരെ ഉപയോഗപ്രദമാണ്. സ്വപ്നത്തിൽ നാം *ട്രയിനിൽ* സവാരി ചെയ്യുകയും അതിലുള്ളവരുമായി സംഭാഷണം ചെയ്യുകയും ചെയ്യുന്നുവെങ്കിലും സംസാരിയ്ക്കുന്നവനും, കേൾക്കുന്നവരും, *സ്റ്റേഷൻമാസ്റ്റർ, ഗാർഡ്,*



*ഡ്രൈവർ, എൻജിൻ,* ഡബ്ബാ, അതിനെല്ലാറ്റിനും ഇടയ്ക്കുള്ള പ്രദേശം(*space*) ഇതെല്ലാം നമ്മുടെ (അതായത് സ്വപ്ന ദ്രഷ്ടാവിന്റെ) ദൃഷ്ടിയിലാണിരിയ്ക്കുന്നത്. ഉണർന്ന ശേഷം അതു കാണുന്നില്ല. ഇതുപോലെതന്നെ ജാഗ്രത്തിലും നമ്മുടെ മിഥ്യാജ്ഞാനത്തിന്റെ അഥവാ അജ്ഞാനത്തിന്റെ പ്രതീതി മാത്രമാണു കാണുന്നത്. ഈ അജ്ഞാനത്തെ, ആവരണം അഥവാ വൃത്രാസുരനെന്നു പറയാം. വിശ്വരൂപനായ വിശ്വഭാവനയെ കൊല്ലുകയാൽ ഇങ്ങനെയുള്ള വൃത്രാസുരരൂപിയായ അവിദ്യയുണ്ടാകുന്നു.

ഇനിയും ദേവന്മാർ ഭഗവാനെ സ്തുതിച്ചുകൊണ്ട് പറയുകയാണ്: "അവിടുത്തെ മഹിമാമൃതരസസമുദ്രത്തിൽനിന്നും ഒരു തുള്ളി ഒരിയ്ക്കലെങ്കിലും ആസ്വദിച്ചവർക്ക് അവരുടെ ഹൃദയത്തിൽ നിരന്തരം ആനന്ദപ്രവാഹം ഉണ്ടായിക്കൊണ്ടിരിയ്ക്കും. അതുമൂലം അവർ കണ്ടതും കേട്ടതുമായ വിഷയജന്യവും തുച്ഛവുമായ സുഖത്തിന്റെ ആഭാസം വിസ്മരിച്ചുപോകുന്നു. ഇങ്ങനെയുള്ളവരുടെ ചിത്തം സർവാത്മാവായ അങ്ങയിൽ നിരന്തരം പൂർണമായും സമാഹിതമായിരിയ്ക്കും. അനന്യഭക്തർക്ക് അവിടുത്തെ ചരണകമലങ്ങളുടെ സേവയെ ഉപേക്ഷിയ്ക്കാൻ ഒരിയ്ക്കലും സാധിയ്ക്കുന്നില്ല. അതിനാൽ അവർ വീണ്ടും സംസാരത്തിൽ പതിയ്ക്കുന്നില്ല. ദൈത്യദാനവാദികൾ അവിടുത്തെ വിഭൂതികൾതന്നെയെങ്കിലും ഇപ്പോൾ അവരുടെ ഉൽക്കർഷത്തിനുള്ള സമയമല്ല. അതിനാൽ അവിടുന്ന് അവരെ ശിക്ഷിയ്ക്കുകയും വൃത്രാസുരനെ കൊല്ലുകയും വേണ്ടതാണ്. അവിടുന്ന് സകല പ്രാണികളുടെയും ഉള്ളിൽ അന്തര്യാമിരൂപത്തിലും വെളിയിൽ പ്രകൃതിരൂപത്തിലും സ്ഥിതിചെയ്യുന്നു. ഹേ കൃഷ്ണാ! ഹേ ഈശ്വരാ! മൂന്നു ലോകങ്ങളേയും ഉപദ്രവിയ്ക്കുന്ന വൃത്രാസുരനെ സംഹരിച്ചാലും. ഞങ്ങൾ അവിടുത്തെ വീണ്ടും വീണ്ടും നമസ്ക്കരിക്കുന്നു."

മേൽ പറഞ്ഞ സ്തുതി കേട്ട് ഭഗവാൻ പറഞ്ഞു: "നിങ്ങളുടെ സ്തുതിയാൽ ഞാൻ പ്രസന്നനായിരിയ്ക്കുന്നു. ഇങ്ങനെയുള്ള സ്തുതിയാൽ ആത്മാവിന്റെ പ്രഭാവത്തെ ഓർമവരുകയും എന്നിൽ ഭക്തിയുണ്ടാകയും ചെയ്യുന്നു. എന്റെ ഭക്തർക്ക് എന്നിൽ അല്ലാതെ ഒന്നിലും ഇച്ഛയുണ്ടാകുന്നില്ല. മന്ദബുദ്ധികളായ അജ്ഞാനികൾക്ക് അവരുടെ യഥാർഥ നന്മയ്ക്കുള്ള ജ്ഞാനം ഉണ്ടാകുന്നില്ല. ശിഷ്യർക്ക് വിഷയസുഖത്തിനുള്ള മാർഗത്തെ കാണിച്ചുകൊടുക്കുന്ന ഗുരുവും മൂഢൻതന്നെയാണ്(6.9.49). മുക്തിയ്ക്കുള്ള മാർഗത്തെ അറിയുന്നവർ ഒരിയ്ക്കലും അജ്ഞാനികൾക്കുള്ള പ്രവർത്തിമാർഗം ഉപദേശിയ്ക്കുകയില്ല.' നല്ല വൈദ്യൻ,രോഗി ആഗ്രഹിച്ചാലും അവന് കുപഥ്യം ഉപദേശിയ്ക്കയില്ല. (ഗീതയിൽ ഭഗവാൻ, **'ന ബുദ്ധിഭേദം ജനയേദ ജ്ഞാനാം കർമ സംഗിനാം.'** - അതായത് അജ്ഞാനികളെ കർമ മാർഗത്തിൽതന്നെ പ്രേരിപ്പിയ്ക്കണം. അവരുടെ ബുദ്ധിഭേദം ഒരിയ്ക്കലും ചെയ്യരുത് എന്നു പറഞ്ഞിട്ടുള്ളത് ക്രമമുക്തിയ്ക്കുള്ള മാർഗമായിരിയ്ക്കണം. ഭാഗവതശ്രവണത്താൽ ഏഴു ദിവസംകൊണ്ട് മുക്തി സിദ്ധിയ്ക്കണം. അതിന് കൂടുതൽ വൈരാഗ്യവും നിവൃത്തിയും ആവശ്യമാണ്.)

ഭഗവാൻ പറയുന്നു: 'ഹേ ഇന്ദ്രാ! നിനക്ക് നല്ലതു വരട്ടെ. നീ വേഗം ദധീചിമഹർഷിയുടെ അടുത്തുചെന്ന് വിദ്യ, വ്രതം, തപസ്സ് മുതലായവയുടെ പ്രഭാവത്താൽ അത്യന്തം ദൃഢമായിട്ടുള്ള അദ്ദേഹത്തിന്റെ ശരീരത്തെ ആവശ്യപ്പെടണം. ദധീചിയ്ക്ക് ശുദ്ധബ്രഹ്മജ്ഞാനമുണ്ട്. ആ ജ്ഞാനത്താലാണ് അശ്വിനീകുമാരന്മാർക്ക് അമരത്വം പ്രാപ്തമായത്. അദ്ദേഹമാണ് വിശ്വരൂപന്റെ പിതാവായ ത്വഷ്ടാവിന് നാരായണകവചം ഉപദേശിച്ചതും. അദ്ദേഹം വലിയ ധർമാത്മാവാകയാൽ അദ്ദേഹത്തിന്റെ ശരീരം നിനക്കുനല്കും. അദ്ദേഹത്തിന്റെ എല്ലുകൊണ്ട് നീ ശസ്ത്രമുണ്ടാക്കണം, എന്നാൽ അതുകൊണ്ട് നിനക്ക് വൃത്രാസുരനെ കൊല്ലാൻ കഴിയും.വൃത്രാസുരനെ കൊന്നാൽ പിന്നെ നിനക്ക് നിന്റെ സ്വർഗം തിരിച്ചുകിട്ടും. എന്റെ ഭക്തർക്ക് യാതൊരു കഷ്ടതകളും ഉണ്ടാകാൻ പാടില്ല. അതിനാൽ നിനക്ക് കല്യാണം ഭവിയ്ക്കട്ടെ!"

ഈ കഥയുടെ ആധ്യാത്മികമായ അർഥം നോക്കുക. ദധീചിയുടെ സംസ്കൃതത്തിലുള്ള പേര് 'ദധ്യങ്' എന്നാണ്. ധീരൂപി ആരുടെ അംശമോ, അതായത് ആരുടെ ശരീരം ബ്രഹ്മവിദ്യയാൽ ഉണ്ടായിട്ടുള്ളതാണോ, അത് ദധ്യങ്. ഇങ്ങനെയുള്ള വിദ്യകൂടാതെ വൃത്തിരൂപിയായ വൃത്രാസുരന്റെ ആവരണം നീങ്ങുകയില്ല. ജീവന് ബ്രഹ്മജ്ഞാനമുണ്ടാകാതിരിയ്ക്കുന്നതുവരെ അനേകപ്രകാരമുള്ള വൃത്തികൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. മിഥ്യാവൃത്തിയാൽ ആവരണമുണ്ടാകുന്നു. ബ്രഹ്മാകാരവൃത്തിയാൽ ആവരണഭംഗം ഉണ്ടാകുന്നു. ബ്രഹ്മാകാരവൃത്തിയാണ് ദധീചിമഹർഷിയുടെ അംഗം. തടി മുറിയ്ക്കാൻ ഉള്ള ആയുധത്തിനും തടി (കോടാലികൈ) ആവശ്യമാണ് എന്നതുപോലെ അജ്ഞാനവൃത്തിയുടെ നാശത്തിന് ബ്രഹ്മാകാരവൃത്തി ആവശ്യമാണ്. ബുദ്ധിരൂപിയായ ദധ്യങ്ങ് ഋഷിയുടെ സഹായം അവിദ്യാനാശത്തിന് എല്ലാവർക്കും ആവശ്യമാണ്. ഇങ്ങനെയുള്ള ബുദ്ധിയുണ്ടാകുമ്പോൾ തത്വജ്ഞാനമുണ്ടാകുന്നു. ആവരണഭംഗം ചെയ്തശേഷം ബ്രഹ്മാകാരവൃത്തിയും നശിയ്ക്കുന്നു.അതാണിവിടെ ദധ്യങ് ഋഷി തന്റെ ശരീരത്തെ കൊടുത്ത് സ്വയം ബ്രഹ്മത്തിൽ ലയിച്ചു എന്നു പറയുന്നതിന്റെ അർഥം. ആവരണം നീങ്ങിക്കഴിഞ്ഞാൽ പിന്നെ തത്വത്തെ അറിയാൻ വേറെ വൃത്തിയുടെ ആവശ്യമില്ല. (എന്തെന്നാൽ തത്വം സ്വയംപ്രകാശമാണ്.) വൃത്രാസുരരൂപയായ ഭ്രാന്തിയ്ക്ക് യാതൊരു ആശ്രയവുമില്ല. സർവന്യായ



ങ്ങൾക്കും വിരോധിയായുള്ള തെറ്റിനു തത്ത്വവിചാരത്തെ സഹിയ്ക്കാൻ കഴിയുകയില്ല.

മേൽപറഞ്ഞവിധം ഇന്ദ്രനോടാജ്ഞാപിച്ചിട്ട് ഭഗവാൻ അന്തർധാനം ചെയ്തു. അതിനുശേഷം ഇന്ദ്രനും ദേവന്മാരും ദധീചിയുടെ അടുത്തുചെന്ന് അദ്ദേഹത്തിന്റെ ദേഹം ആവശ്യപ്പെട്ടു. ഋഷി പ്രസന്നനായിട്ടിപ്രകാരം പറഞ്ഞു: "ഹേ ദേവകളേ! സാധാരണ മനുഷ്യർക്ക് ദേഹം ത്യജിയ്ക്കുക അത്ര എളുപ്പമുള്ള കാര്യമല്ല. പക്ഷെ നിങ്ങളുടെ നന്മയ്ക്കുവേണ്ടി ഞാൻ ഇതാ ശരീരമുപേക്ഷിയ്ക്കുന്നു." ഇപ്രകാരം പറഞ്ഞതിനുശേഷം ദധീചി തന്റെ ചിത്തത്തെ പരബ്രഹ്മത്തിൽ ലയിപ്പിച്ചിട്ട് ശരീരം ത്യജി ച്ചു. ആ മുനിയുടെ ഇന്ദ്രിയങ്ങളും ചിത്തവും പ്രാണനും സംയതമായിരുന്നു. അദ്ദേഹത്തിന്റെ ദൃഷ്ടി തത്ത്വമയമായിരുന്നു. സകലവിധമുള്ള ബന്ധങ്ങളിൽനിന്നും അദ്ദേഹം മുക്തനായിരുന്നു. ഇപ്രകാരം യോഗധാരണയാൽ പ്രാണനെ ഉപേക്ഷിച്ചപ്പോൾ അദ്ദേഹത്തിന് ശരീരത്തെപ്പറ്റി യാതൊരു ഭാവനയും ഇല്ലാതായി.

പിന്നീട് വിശ്വകർമാവ് ദധീചിയുടെ അസ്ഥികൾകൊണ്ട് ഒരു വജ്രമുണ്ടാക്കി ഇന്ദ്രനു കൊടുത്തു. ഈ വജ്രവുംകൊണ്ട് തന്റെ ഐരാവതത്തിന്റെ പുറത്തുകയറി ഇന്ദ്രൻ വൃത്രാസുരനോട് യുദ്ധത്തിനു തയ്യാറായി. ഇവിടെ വജ്രമെന്നുവെച്ചാൽ ബ്രഹ്മവിദ്യയിൽ ദൃഢത എന്നു മനസ്സിലാക്കണം. ഇങ്ങനെയുള്ള നിഷ്ഠ കൂടാതെ സകല വൃത്തിളും നശിയ്ക്കയില്ല. ആ സമയം ഇന്ദ്രനെ സഹായിയ്ക്കാൻ രുദ്രൻ, വസു, ആദിത്യൻ, അശ്വനീകുമാരന്മാർ, പിതൃഗണങ്ങൾ, അഗ്നി, മരുത്തുക്കൾ, ഋഭു, സാധ്യഗണം, വിശ്വദേവത ആദിയായവരും ഉണ്ടായിരുന്നു. ഈ സേനയെ കണ്ട് ദൈത്യന്മാർക്ക് ഭയം തോന്നി. (നമ്മുടെ അന്തഃകരണത്തിലും ബ്രഹ്മാകാരവൃത്തിയുണ്ടാകുമ്പോൾ അന്യ സാത്വികവൃത്തികളും സഹായിയ്ക്കാൻ തുടങ്ങുന്നു. അന്നേരം ആസുരീ വൃത്തികൾക്ക് മരണഭീതിയുണ്ടാകുന്നു.) വൃത്രാസുരനെ സഹായിയ്ക്കാനും ദ്വിമൂർധാ (ഭേദബുദ്ധി) മുതലായി പല ദൈത്യന്മാർ ഉണ്ടായിരുന്നു. അവരെല്ലാവരും കൂടി ദേവന്മാരുടെ മേൽ ഗദ, പരിഘം, ബാണം, ശൂലം, പരശു, മുതലായ ആയുധങ്ങൾ പ്രയോഗിച്ചു. ഇങ്ങനെയുള്ള യുദ്ധം ഓരോ ജീവികളുടേയും ഹൃദയത്തിൽ എന്നും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നുണ്ട്.

ദൈത്യന്മാരുടെ അസ്ത്രങ്ങളെ ദേവന്മാർ അവരുടെ ശക്തിയാൽ മുറിച്ചുകളഞ്ഞു. അതുകണ്ട് ദൈത്യന്മാർ ഭയന്ന് വൃത്രാസുരനെ യുദ്ധഭൂമിയിൽ തനിച്ചു വിട്ടിട്ട് ഓടിക്കളഞ്ഞു. (അവിദ്യയുടെ കാര്യങ്ങൾ നീങ്ങിയാലും അവിദ്യ സ്വയം ജീവിച്ചിരിയ്ക്കുന്നു.) വൃത്രാസുരൻ പിന്തിരിഞ്ഞോടുന്ന ദൈത്യന്മാരോട് വളരെ ഒക്കെ ഉപദേശിച്ചിട്ട് പറഞ്ഞു: "യുദ്ധത്തിൽ തിരിഞ്ഞോടുക ശരിയല്ല. സംസാരികൾക്ക് രണ്ടുവിധത്തിലുള്ള മൃത്യുവാണ് നല്ലത്. ഒന്ന്, ബ്രഹ്മചിന്തനംകൊണ്ട് പ്രാണനെ ജയിച്ച് യോഗാഭ്യാസംകൊണ്ട് ശരീരത്തെ ഉപേക്ഷിയ്ക്കുക. രണ്ടാമത്, യുദ്ധത്തിൽ പുറംതിരിയാതെ നേരെനിന്ന് യുദ്ധം ചെയ്തു മരിയ്ക്കുക" ഇപ്രകാരമെല്ലാം ഉപദേശിച്ചെങ്കിലും അസുരസേന ഛിന്നഭിന്നമായിപ്പോയി. ഇതു കണ്ടു വൃത്രാസുരന് ക്രോധം വർധിച്ചു. സംസാരത്തിലും മനുഷ്യരുടെ ഇച്ഛ പൂർത്തിയാകാഞ്ഞാൽ ക്രോധം ഉണ്ടാകുന്നു. വൃത്രാസുരൻ ദേവന്മാരോട് പറഞ്ഞു: "യുദ്ധത്തിൽ പാലായനം ചെയ്യുന്നവരെ പുറകെ ചെന്ന് കൊല്ലുക വീരശൂരന്മാരുടെ ലക്ഷണമല്ല,. നിങ്ങൾക്ക് ധൈര്യമുണ്ടെങ്കിൽ എന്റെ നേരെ വരുക." ഇപ്രകാരം പറഞ്ഞതിനുശേഷം വൃത്രാസുരൻ ഭയങ്കര ഗർജനം ചെയ്തു. അതുകേട്ട സകലരും അചേതനരായിത്തീർന്നു. വാസ്തവത്തിൽ ആത്മാവിന്റെ മുൻപിൽ ആവരണം വരുമ്പോൾ സകല മനുഷ്യരും അചേതനരായിപ്പോകുന്നു. ദേവന്മാരും ഈ അലർച്ചകേട്ട് അചേതനരായിപ്പേയി. വൃത്രാസുരൻ ത്രിശൂലവുംകൊണ്ട് അവരുടെ ഇടയിൽ കടന്ന് യുദ്ധം ചെയ്യാൻ തുടങ്ങി. അന്നേരം ഇന്ദ്രൻ വൃത്രാസുരന്റെ നേരെ തന്റെ ഗദ എറിഞ്ഞു. ആ ഗദ വൃത്രാസുരനെടുത്ത് ഇന്ദ്രന്റെ ഐരാവതത്തിന്റെ നേർക്ക് എറിഞ്ഞു. അതുകൊണ്ട് ആന വ്യാകുലപ്പെട്ട് 28 അടി പുറകോട്ടുപോയി.(ഇവിടെ ആന എന്നുവെച്ചാൽ അഹങ്കാരം എന്നറിയണം. 28, സാംഖ്യത്തിലെ തത്ത്വങ്ങളാണ്. അവയാൽ അഹങ്കാരം ചുറ്റപ്പെട്ടുപോയി.) ആനയുടെ ബോധക്ഷയം നീങ്ങിയ ശേഷം ഇന്ദ്രൻ പിന്നെയും യുദ്ധത്തിന് തയ്യാറായി. ആ സമയം വൃത്രാസുരൻ ഇന്ദ്രനോടു പറഞ്ഞു: "ഇന്ന് എന്റെ ഭാഗ്യമുദിച്ചു. എന്റെ ജ്യേഷ്ഠനായ വിശ്വരൂപനെ കൊന്നവനെ നേരെ കാണാൻ സാധിച്ചു. ഇനി അല്പസമയത്തിനുള്ളിൽ എന്റെ ത്രിശൂലംകൊണ്ട് നിന്റെ ഹൃദയം ഞാൻ പിളർക്കുന്നുണ്ട്. നീ ലജ്ജ, ലക്ഷ്മി, ദയാ, കീർത്തി ആദിയായവയെ ഉപേക്ഷിച്ചിരിയ്ക്കുന്നു. നിന്റെ കുകർമം കണ്ട് രാക്ഷസന്മാർ പോലും നിന്നെ നിന്ദിയ്ക്കുന്നു. നിന്റെ ദേഹത്തെ ഇനിയും കഴുകന്മാർ തിന്നണം. നിന്റെ കൂട്ടുകാരായ ദേവന്മാരും പശുതുല്യരാണ്. അവരേയും ഞാൻ കൊല്ലുന്നുണ്ട്. എങ്കിലും ഒരുപക്ഷെ നിന്റെ വജ്രംകൊണ്ട് നീ എന്നെ കൊല്ലുന്നെങ്കിൽ ഞാൻ എന്റെ കർമത്തിൽ നിന്നും മുക്തനായിട്ട്, ധീരപുരുഷന്മാർക്ക് യോഗ്യമായുള്ള പദവിയെ പ്രാപിയ്ക്കും.അതിനാൽ നീ നിന്റെ വജ്ര ത്തെ പ്രയോഗിയ്ക്കുക. അതിൽ ശ്രീഹരിയുടെ ചൈതന്യമുണ്ടെന്നെനിയ്ക്കറിയാം. ദധീചിമഹർഷിയുടെ തപോബലത്തിന്റെ ശക്തിയും അതിലുണ്ട്. ശ്രീഹരി ഏതുഭാഗത്താണോ അവിടെ ലക്ഷ്മിയും തന്മൂലം വിജയവും മറ്റു സകല ഗുണങ്ങളും ഉണ്ടാകുമെന്നും എനിയ്ക്കറിയാം.' (6.11.20) ഇവിടെ ബ്രഹ്മവിദ്യയെ ഉപയോഗിയ്ക്കുക എന്ന് വൃത്രാസുരൻ ഇന്ദ്രനോട് പറയുന്നു. "എനിയ്ക്ക് സങ്കർഷണഭഗവാൻ തന്ന ഉപ



ദേശപ്രകാരം എന്റെ ചിത്തത്തെ ഞാൻ ശ്രീഹരിയുടെ ചരണങ്ങളിൽ ചേർത്ത്, നിന്റെ വജ്രത്തിന്റെ വേഗതയാൽ എന്റെ വിഷയഭോഗരൂപമായുള്ള ബന്ധനത്തെ മുറിച്ച് ശരീരമുപേക്ഷിച്ചശേഷം യോഗികൾക്കുള്ള ഗതിയെ പ്രാപിയ്ക്കും.'

ഇവിടെ വജ്രംകൊണ്ട് വിഷയബന്ധനം മുറിയുമെന്ന് വൃത്രാസുരൻ പറയുന്നു. ഇതിൽനിന്നും ഈ വജ്രം വാസ്തവത്തിൽ എല്ലുകൊണ്ടുള്ളതല്ലെന്നും ജ്ഞാനരൂപമായ വജ്രമാണെന്നും കാണാം. വിഷയവൃത്തി വൃത്രാസുരനുമാണ്. സാധാരണ ബുദ്ധി ദക്ഷന്റെ സ്വരൂപമാണ്. അതുകൊണ്ട് വിഷയമോഹങ്ങൾ നീങ്ങുകയില്ല. പക്ഷെ ആ ബുദ്ധി ഭഗവാന് അർപ്പിച്ചതാണെങ്കിൽ അത് ദധീചിയുടെ സ്വരൂപമായി. അതുകൊണ്ട് വിഷയങ്ങൾ മുറിയും. ഗായത്രി ജപിയ്ക്കുന്നവരും ഭഗവാനോട് 'ധീ' അതായത് ബുദ്ധിയാണ് ആവശ്യപ്പെടുന്നത്. അതിനെ ജ്ഞാനമെന്ന് പറയുന്നു. ഇന്ദ്രൻ കൈയുടെ ദേവനാകയാൽ സാമാന്യ കർമരൂപമായ വ്യവഹാരത്തിന്റെ സ്വരൂപമാണ്. അതു വിശ്വഭാവനാരൂപമായ വിശ്വരൂപനെ കൊന്നുകളഞ്ഞു. അതിനുശേഷമാണ് അസുരന്മാർ അവരെ ആക്രമിച്ചത്. ഇപ്പോഴും വിശ്വഭാവനയോടെ കർമം ചെയ്യാത്തവരുടെ വ്യവഹാരത്തിൽ വൃത്രാസുരന്റെ ശക്തി കാണുന്നു. വിവാഹത്തിൽ വരൻ മരിച്ചുപോയാൽ എന്താണ് സ്ഥിതി? എന്നതുപോലെയാണ് നമ്മുടെ വ്യവഹാരത്തിൽ ജഗത്പതിയായ വിശ്വംഭരനെ നാം മറക്കുന്നതുകൊണ്ടുണ്ടാകുന്ന സ്ഥിതിയും. വൃത്രാസുരൻ ഇന്ദ്രനോട് പറയുകയാണ്: 'നീ എന്റെ ജ്യേഷ്ഠനെ കൊന്നവനാണ്. അതിനാൽ ഞാൻ നിന്നോട് ശരിയ്ക്കും പകരം ചോദിയ്ക്കുന്നുണ്ട്.' ഇവിടെ വിശ്വരൂപനെ ബ്രഹ്മാകാരവൃത്തിയായും വൃത്രാസുരനെ സംസാരിവൃത്തിയായും കരുതണം. രണ്ടു വൃത്തികളും സഹോദരന്മാരെപ്പോലെയാണെങ്കിലും രണ്ടുപേരുടേയും സ്വഭാവത്തിന് വ്യത്യാസമുണ്ട്. പൂർവജന്മത്തിൽ വൃത്രാസുരൻ ഭക്തനായിരുന്നു. അതിനാൽ അവസാന സമയം അയാൾക്ക് ഭഗവത്സ്മരണയുണ്ടാകാൻ തുടങ്ങി.

വൃത്രാസുരൻ പറയുന്നു: "ഭഗവാനിൽ അനന്യപ്രേമമുള്ളവർക്ക് - ഭഗവാന്റെ സ്വന്തം ഭക്തന്മാർക്ക് - ഭഗവാൻ സ്വർഗം പൃഥ്വി അഥവാ രസാതലം ആദിയായ സമ്പത്ത് നൽകുന്നില്ല; എന്തെന്നാൽ ഇങ്ങനെയുള്ള സമ്പത്തുകൊണ്ട് ദ്വേഷം, ഉദ്വേഗം, മനഃപീഡ, അഭിമാനം, കലഹം, ദുഃഖം, ശ്രമം മുതലായവയുണ്ടാകുന്നു. (6.11.22.) ഭഗവത്ഭക്തി ഈ ലോകത്തുള്ള സകല ലാഭത്തേക്കാളും വലിയ ലാഭമാണ്. അതിനാൽ ഹേ! ഇന്ദ്രാ, പ്രഭു തന്റെ ഭക്തന്മാരുടെ അർത്ഥം, ധർമം, കാമം ആദിയായവയ്ക്കുള്ള പ്രയത്നത്തെ നിഷ്ഫലമാക്കുന്നു. അങ്ങനെ ചെയ്യുന്നത് ഭഗവാന്റെ കൃപകൊണ്ടാണ്. കേവലം അകിഞ്ചന ഭക്തർക്ക് ലഭിയ്ക്കുന്ന ഇപ്രകാരമുള്ള ഭഗവത്കൃപ അന്യർക്ക് ദുർലഭമാണ്.'

വൃത്രാസുരൻ, ഇപ്രകാരമുള്ള ഭാവനയിൽ അവിടെ ഭഗവാനെ പ്രത്യക്ഷമായി കണ്ടുകൊണ്ട് നാലു ശ്ലോകങ്ങളാൽ സ്തുതിയ്ക്കുന്നു. ഈ ശ്ലോകങ്ങൾ വളരെ ഉത്തമ സ്തുതികളാണ്. കാലത്തും സന്ധ്യയ്ക്കും ജപിയ്ക്കാൻ കൊള്ളാവുന്നതാണ്. അതിൽ വളരെ വേദാന്തരഹസ്യം അടങ്ങിയിട്ടുണ്ട്. ചുരുക്കത്തിൽ ഭക്തൻ ഭഗവാനോട് എന്തു ചോദിയ്ക്കണം, ഭക്തിയുടെ ലക്ഷണം എന്താണ് എന്നത് ഈ നാലു ശ്ലോകങ്ങളിൽനിന്നും കാണാൻ കഴിയും. വൃത്രാസുരൻ പറയുന്നുണ്ട്:

**അഹം ഹരേ തവ പാദൈകമൂല-**
**ദാസാനുദാസോ ഭവിതാസ്മി ഭൂയഃ**
**മനഃ സ്മരേതാസുപതേർഗുണാംസ്തേ**
**ഗൃണീത വാക് കർമ കരോതു കായഃ.** (6.11.24)

(ഹേ ഭഗവൻ! ഞാൻ സദാ അവിടുത്തെ ചരണാശ്രിതരായ ദാസന്മാരുടേയും ദാസനായി ഭവിയ്ക്കണം. സകലരുടേയും പ്രാണനാഥനായ അങ്ങയെ എന്റെ മനസ്സിൽ സദാ സ്മരിയ്ക്കണം. എന്റെ വാണി അവിടുത്തെ ഗുണാഗാനം ചെയ്യണം, എന്റെ ശരീരം അവിടുത്തെ സേവ ചെയ്യുമാറാകണം.)

ഈ ശ്ലോകത്തിൽ ശരണാഗതിയുടെ പൂർണ രഹസ്യം അടങ്ങിയിട്ടുണ്ട്. ശരണാഗതി ആറു വിധമുണ്ട്. (1) ഭക്തിയ്ക്ക് വിപരീത സങ്കല്പങ്ങൾ ചെയ്യാതിരിയ്ക്കുക. (2) സകല കർമങ്ങളും ഭഗവാന്റെ പ്രീതിക്കായി ചെയ്യുക. (3) ഭഗവാൻ എന്നെ രക്ഷിച്ചുകൊള്ളും എന്നുള്ള വിശ്വാസം ഉണ്ടായിരിയ്ക്കുക (4) ഭഗവാനെ തന്റെ സ്വന്തമാണെന്ന് കരുതുക. (5) ഭഗവാനോട് ദീനഭാവത്തിൽ പെരുമാറുക. (6)കുടിലത കൂടാതിരിയ്ക്കുക. ഇപ്രകാരം 6 വിധമുള്ള ശരണാഗതികൊണ്ട് ഭഗവത്പ്രാപ്തിയ്ക്കുള്ള മൂന്നുപ്രകാരമുള്ള പടികൾ പ്രാപ്തമാകും.ആദ്യത്തെ പടിയിൽ ഞാൻ ഭഗവാന്റെയാണെന്നു തോന്നും. രണ്ടാമത്തേതിൽ ഭഗവാൻ എന്റെയാണെന്നും മൂന്നാമത്തേതിൽ ഞാനും ഭഗവാനും ഒന്നാണെന്നും തോന്നു. ജ്ഞാനമാർഗത്തിൽ, ആത്മാവിനെ ഇന്ദ്രിയധർമങ്ങളിൽ അസംഗമാണെന്നും, ഭക്തിമാർഗത്തിൽ ഇന്ദ്രിയങ്ങളെ ഭഗവാനുവേണ്ടി മാത്രം ഉപയോഗിച്ചാൽ അത് ശുദ്ധമാകുമെന്നും കരുതുന്നു. ജ്ഞാനത്തിന്റെ മാർഗം ദധ്യങ് ഋഷിയുടെ സ്വരൂപമാണ്. അത് നേരത്തെ കാണിച്ചു കഴിഞ്ഞു. ഭക്തിയുടെ മാർഗം മേൽ പറഞ്ഞ ശ്ലോകത്തിലുണ്ട്. ഇനി വൈരാഗ്യത്തിന്റെ സ്വരൂപം വൃത്രാസുരൻ താഴെ പറയുന്ന ശ്ലോകത്തിൽ കാണിയ്ക്കുന്നു:

**ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം**
**ന സാർവഭൗമം ന രസാധിപത്യം**
**നയോഗ സിദ്ധീരപുനർഭവം വാ**
**സമഞ്ജസ ത്വാ വിരഹയ്യ കാംക്ഷേ** (6.11.25)

(സർവസ്വരൂപനായ അവിടുത്തെ വിട്ടിട്ട് ഞാൻ സ്വർഗം, ബ്രഹ്മലോകം, ചക്രവർത്തിപദം, രസാതലം, അണിമാദിസിദ്ധികൾ, അഥവാ മോക്ഷം ഇവയെ ഇച്ഛിയ്ക്കുന്നില്ല.)

നമ്മുടെ നാട്ടിൽ *ഇംഗ്ലീഷു*കാരുടെ ഭരണം വന്ന ശേഷം വൈരാഗ്യഭാവന വളരെ കുറഞ്ഞുപോയി. അവരുടെ വ്യാപാരം വർധിപ്പിയ്ക്കാനായി നമുക്ക് കൂടുതൽ വിഷയഭോഗങ്ങൾ നൽകുകയും, വിഷയങ്ങളിൽ മനസ്സു ചേരത്തക്ക വിദ്യാഭ്യാസം നൽകുകയും ചെയ്തു. ഏകദേശം സകല രാജ്യങ്ങളിലും ഇതുതന്നെയാണ് ഇപ്പോഴത്തെ സ്ഥിതി. സംസാരസുഖത്തിൽ മോഹം ഇരിയ്ക്കുന്നതുവരെ ഭഗവത്സ്മരണ സമാജത്തിൽ വർധിയ്ക്കാൻ പ്രയാസമാണ്.

സംസാരസുഖത്തിലുള്ള ഇച്ഛയും, ഭഗവദ്ഭക്തിയും ഒരുമിച്ച് ഒരു ഹൃദയത്തിലിരിയ്ക്കുകയില്ല. അതിനാൽ ഭക്തിയോടുകൂടി വൈരാഗ്യവും വേണം. ഭഗവാൻ പൂർണപ്രേമം ആവശ്യപ്പെടുന്നു. ആ പ്രേമം പലതിനുമായി ഭാഗിച്ചാൽ അത് അഖണ്ഡമല്ലാതാകും; ഭഗവാനെ കിട്ടുകയില്ല. സംസാരസുഖം പൂർണമായി കിട്ടുകയില്ല. അതുകൊണ്ടാണ് യമരാജാവ്, നചികേതസ്സിന് അനവധി സംസാരസുഖം കൊടുക്കാമെന്ന് പറഞ്ഞിട്ടും അദ്ദേഹം അത് സ്വീകരിയ്ക്കാതെ ആത്മജ്ഞാനം ആവശ്യപ്പെട്ടത്. ഭാഗവതവും ഏഴുദിവസംകൊണ്ടു മോക്ഷം നൽകുന്ന ജ്ഞാനത്തെയാണ് ഉപദേശിയ്ക്കുന്നത്. പൂർണവൈരാഗ്യമുണ്ടെങ്കിലേ അതു സാധിയ്ക്കൂ. എപ്രകാരം സംസാരത്തോട് പൂർണവൈരാഗ്യം വേണമോ അതുപോലെതന്നെ ഭഗവാനോട് പൂർണപ്രീതിയും ഉണ്ടായിരിയ്ക്കണം. അത് എങ്ങനെയുള്ളതായിരിയ്ക്കണമെന്ന് വൃത്രാസുരൻ ഇനി പറയുന്നു:

**അജാതപക്ഷാഇവമാതരംഖഗാഃ**
**സ്തന്യംയഥാവത്സതരാഃക്ഷുധാർത്താഃ**
**പ്രിയപ്രിയേവവ്യുഷിതംവിഷണ്ണാ**
**മനോഽരവിന്ദാക്ഷദിദൃക്ഷതേത്വാം.** (6.11.26)

(ചിറകുവരാത്ത പക്ഷി അതിന്റെ അമ്മയെ കാത്തിരിയ്ക്കുന്നപോലെയും, വിശന്നിരിയ്ക്കുന്ന കിടാവു പാലുകുടിയ്ക്കാൻ തള്ളപ്പശുവിനെ കാത്തിരിയ്ക്കുന്നപോലെയും, പതിവ്രതയായ സ്ത്രീ പരദേശത്തു പോയിരിയ്ക്കുന്ന തന്റെ പതിയെ കാണാൻ ഇച്ഛയോടെ കാത്തിരിയ്ക്കുന്നതുപോലെയും ഹേ പരമേശ്വരാ! എന്റെ മനസ്സ് അവിടുത്തെ കാണാൻ ഇച്ഛിയ്ക്കുന്നു.)

ഭഗവാന് അനന്യപ്രേമം വേണം. ഭക്തൻ അതാണ് നല്കേണ്ടത്. പക്ഷെ സംസാരത്തിൽ കുറച്ചു പ്രേമം സ്ത്രീപുത്രാദിയിലും, കുറച്ച് ധനത്തിലും, കുറച്ച് ലോകകീർത്തിയിലും, കുറച്ച് ബന്ധുക്കളിലും ആകയാൽ ഭഗവാന് നൽകാൻ വേണ്ടത്ര പ്രേമം ഉണ്ടാകുന്നില്ല. മനുഷ്യർക്ക് ഭഗവാൻ വേണം. പക്ഷെ ഭഗവാൻ ഏതു ഭാവന ആവശ്യപ്പെടുന്നുവോ അത് കൊടുക്കാൻ കഴിയുന്നുമില്ല. കടയിൽ ഒരു വസ്തു വാങ്ങാൻ പോയാൽ അതിന് വെച്ചിട്ടുള്ള വില കൊടുക്കാഞ്ഞാൽ അത് കിട്ടുമോ? അതുപോലെ ഭഗവാനേയും അനന്യപ്രേമം കൂടാതെ ലഭിയ്ക്കയില്ല. ആ ഭാവന എങ്ങനെയുള്ളതായിരിയ്ക്കണമെന്നതിന് മേൽ ചേർത്ത ശ്ലോകം ഒരു നല്ല ദൃഷ്ടാന്തമാണ്. ഇങ്ങനെയുള്ള പ്രേമമുണ്ടാകാൻ സത്സംഗം വേണം. അന്യസംഗം ത്യജിയ്ക്കുകയും വേണം. അതിനാൽ വൃത്രാസുരൻ പറയുന്നു:





**മമോത്തമശ്ലോകജനേഷു സഖ്യം**
**സംസാരചക്രേ ഭ്രമതഃ സ്വകർമഭിഃ**
**ത്വന്മായയാത്മാത്മജ ദാരഗേഹേ-**
**ഷ്വാസക്തചിത്തസ്യ ന നാഥ ഭൂയാത്.** (6.11.27)

(ഹേ നാഥാ! ഞാൻ എന്റെ കർമത്താൽ സംസാരചക്രത്തിൽ ഒരുപക്ഷേ ചുറ്റി കറങ്ങേണ്ടിവന്നാലും എനിയ്ക്ക് അവിടുത്തെ ഭക്തന്മാരായിട്ടേ മൈത്രി ഉണ്ടാകാവൂ. അവിടുത്തെ മായയിൽ മോഹിച്ച് ദേഹം, പുത്രൻ, സ്ത്രീ, ഗൃഹം, മുതലായവയിൽ ആസക്തരായവരുടെ സംഗം എനിയ്ക്കുണ്ടാകരുതേ!)

ബ്രഹ്മസുഖത്തെപ്പറ്റി സംസാരികളിൽനിന്നും കേൾക്കാൻ കഴികയില്ല. ഇക്കാലത്ത് പരോപകാരത്തിൽ ഇച്ഛയുണ്ടായിട്ട് അന്യർക്ക് സുഖമുണ്ടാക്കുവാൻ പലരും ശ്രമിയ്ക്കുന്നു. അതിൽനിന്നും ഉണ്ടാവുന്ന സംഗദോഷത്തെപ്പറ്റി അവർ കാണുന്നില്ല. സുഖം എന്താണ് എന്നത് അവർ അറിയുന്നില്ല. വിഷയികളെ കൂടുതൽ വിഷയങ്ങളിൽ കുടുക്കുന്നത് യഥാർഥ സമാജസേവയല്ല. അവരെ പരമാത്മാവിലേയ്ക്കു തിരിയ്ക്കുകയാണ് യഥാർഥ സേവ.

മേൽ പറഞ്ഞവിധം പറഞ്ഞിട്ട് വൃത്രാസുരൻ തന്റെ ത്രിശൂലവുമായി ഇന്ദ്രനോടടുത്തു. മായയാകുന്ന ആ ത്രിശൂലത്തെ ഇന്ദ്രൻ തന്റെ ജ്ഞാനമാകുന്ന വജ്രംകൊണ്ട് മുറിച്ചുകളഞ്ഞു. പിന്നീട് വൃത്രാസുരൻ തന്റെ ചക്രം ഇന്ദ്രന്റെ നേരേ പ്രയോഗിച്ചു. അപ്പോൾ ഇന്ദ്രന്റെ വജ്രം താഴെവീണുപോയി. ആ സമയം വൃത്രാസുരൻ, നിരായുധനായ ഇന്ദ്രനോട് യുദ്ധം ചെയ്തില്ല. ഇതുകണ്ട് എല്ലാവരും വൃത്രാസുരനെ സ്തുതിച്ചു. പിന്നീട് വൃത്രാസുരൻ ഇന്ദ്രനോടു പറഞ്ഞു: ''നീ വജ്രമെടുക്കുക. ജയാപചയങ്ങൾക്ക് കാരണം കാലമാണ്.കാലം ഭഗവാന് അധീനമാണ്. ഭഗവാന്റെ കൃപകൂടാതെ പുരുഷൻ, പ്രകൃതി, മഹത്തത്ത്വം, അഹങ്കാരം മുതലായവയ്ക്കു വിശ്വത്തെ സൃഷ്ടിക്കാൻ സാധിയ്ക്കുകയില്ല. ഭഗവാന്റെ സ്വരൂപത്തെ അറിയാത്ത അജ്ഞാനികളാണ് ജീവനെ സ്വതന്ത്രനായ കർത്താവും, ഭോക്താവുമായിട്ട് കരുതുന്നത്. അതിനാൽ ജനന മരണങ്ങളിലും, സുഖദുഃഖാദിയിലും സമതയുണ്ടായിരിയ്ക്കണം. സത്വം, രജസ്സ്, തമസ്സ്, ഈ മൂന്നും പ്രകൃതിയുടെ ഗുണങ്ങളാണ്; ആത്മാവിന്റെയല്ല. ആത്മാവിനെ സാക്ഷി മാത്രമാണെന്നറിയുന്നവർ പ്രകൃതിയുടെ ഗുണദോഷങ്ങളാൽ

ലിപ്തരാകുന്നില്ല.'' (6. 12. 15) ഇവിടെ സാക്ഷിഭാവം പ്രാപ്ത മാക്കണമെന്ന് സൂചിപ്പിയ്ക്കുന്നു.

ഇന്ദ്രൻ തന്റെ വജ്രം കയ്യിലെടുത്തു വൃത്രാസുരനെ പ്രശംസിച്ചുകൊണ്ട് പറഞ്ഞു: ഹേ ദാനവാ! തീർച്ചയായും പൂർവജന്മത്തിൽ നീ ഏതെങ്കിലും സിദ്ധനായിരുന്നിരിയ്ക്ക ണം. അതുകൊണ്ടാണ് ഈ അവസാനസമയം നിനക്ക് ഇപ്രകാരമുള്ള സദ്ബുദ്ധി തോന്നുന്നത്. നീ ഭഗവാനെ തീർച്ചയായും ഭജിച്ചിരിയ്ക്കണം. നീ ഭഗവാന്റെ മായയെ അവശ്യം കടന്നിരിയ്ക്കണം. അതാണ് നിന്നിൽ മഹാപുരു ഷന്മാർക്കുള്ളതുപോലെയുള്ള ഭാവന ഉണ്ടായത്. നിന്നെ പ്പോലെയുള്ള രജോഗുണികളിലും ഭക്തിയുടെ ദൃഢത കണ്ടിട്ട് എനിയ്ക്ക് വലിയ സന്തോഷമുണ്ട്. മോക്ഷപതി യായ ശ്രീഹരിയിൽ പ്രേമം ഉണ്ടായവന് വിഷയസുഖം എന്തിനാണ്?'' (6.12.22)

പിന്നെയും അവർതമ്മിൽ യുദ്ധം തുടങ്ങി. വൃത്രാസുരൻ വീണ്ടും ഇന്ദ്രന്റെ നേരേ ചക്രം പ്രയോഗിച്ചു. ഇന്ദ്രൻ അത് വജ്രം കൊണ്ട് മുറിച്ചു. പിന്നെ വൃത്രാസുരൻ ഇന്ദ്രന്റെ അടുത്തുചെന്ന് ഇന്ദ്രനേയും ഐരാവതത്തേയും വിഴുങ്ങി. (അജ്ഞാനികളെ അവരുടെ വൃത്തികൾ പലപ്രാ വശ്യം വിഴുങ്ങാറുണ്ട്.) ഇതുകണ്ട് ദേവന്മാർ ദുഃഖിതരാ യി. പക്ഷെ, നാരായണകവചത്തിന്റെ പ്രഭാവത്താൽ ഇന്ദ്രൻ വജ്രംകൊണ്ട് വൃത്രാസുരന്റെ വയറുകീറി വെളിയിൽവന്നു. ഇങ്ങനെയുള്ള അവസരങ്ങളിൽ ജീവൻ തന്റെ ജ്ഞാനശ ക്തിയായ വജ്രം ഉപയോഗിയ്ക്കണമെന്ന് കാണിയ്ക്കുന്നു. എന്നാൽ വൃത്തികളുടെ ചഞ്ചലതയെ നശിപ്പിയ്ക്കാൻ സാധിയ്ക്കും. വൃത്രാസുരൻ മരിച്ചപ്പോൾ ദേവന്മാർ സന്തോ ഷിച്ചു; ദുന്ദുഭി മുഴക്കി; സിദ്ധരും ഗന്ധർവന്മാരും സ്തുതി ച്ചു.നമ്മുടെ വൃത്തിയിലുള്ള ആവരണം നശിയ്ക്കുമ്പോഴും പുതിയ സുഗന്ധം ഉണ്ടാകുന്നു. ''വൃത്രാസുരന്റെ ശരീര ത്തിൽനിന്നും പുറപ്പെട്ട ആത്മജ്യോതി സർവലോകാതീത നായ ഭഗവാനിൽ ലയിച്ചു. ആവരണഭംഗം ഉണ്ടാകുമ്പോൾ സ്വരൂപപ്രകാശം ഉണ്ടാകുന്നു. ഇത് വേദാന്തസിദ്ധാന്ത മാണ്.എന്തെന്നാൽ ആത്മാവ് സദാ പ്രകാശസ്വരൂപമാണ്. അവിദ്യാനിവൃത്തി മാത്രമാണ് ജീവന്റെ പുരുഷാർഥം.''

## പ്രകരണം 9

### മായയുടെ ചിത്രരൂപമായ ചിത്രകേതു

ഇന്ദ്രരൂപിയായ ജീവൻ, വൃത്തിയുടെ രൂപമായ വൃത്രാസുരനെ കൊന്നെങ്കിലും, തന്റെ സകല ചൈതന്യവും പൊയ്പോയെന്നവണ്ണം ഇന്ദ്രന് ബ്രഹ്മഹത്യാദോഷം ഏർപ്പെട്ടു. അതിനാൽ അദ്ദേഹം അനേകകാലം മാനസ സരോവരത്തിൽ ഒളിച്ചിരുന്നു. പിന്നീട് മഹർഷിമാരുടെ ഉപ ദേശപ്രകാരം ഇന്ദ്രൻ അശ്വമേധയജ്ഞം ചെയ്തു. അതിന്റെ പുണ്യംകൊണ്ട് ബ്രഹ്മഹത്യാപാപം നീങ്ങി.





അശ്വമേധയജ്ഞത്തിന് അധ്യാത്മരഹസ്യമുണ്ട്. അശ്വമെന്ന് വച്ചാൽ കുതിരയെന്നും പ്രാണനെന്നും അർഥമുണ്ട്. അശ്വമേധയജ്ഞത്തിൽ, യജ്ഞത്തിനുള്ള കുതിരയെ അഴിച്ചുവിടുന്ന പതിവുണ്ട്. അതിനെ ഏതെങ്കിലും രാജാക്കന്മാർ പിടിച്ചുകെട്ടിയാൽ അവരോട് യുദ്ധംചെയ്ത് അതിനെ മോചിപ്പിയ്ക്കണം. ഒരി ടത്തും അതിനെ പിടിച്ചുകെട്ടാതിരുന്നാൽ യജ്ഞം നട ത്തുന്ന രാജാവിന് ചക്രവർത്തിപദം ലഭിയ്ക്കും. അവസാനം ആ കുതിരയെ ബലി കഴിയ്ക്കുകയുംചെയ്യും.അങ്ങനെ സകലപാപത്തിൽനിന്നും മുക്തനുമാകും. ഇതുപോലെ നമ്മുടെ പ്രാണരൂപിയായ കുതിര സംസാരവാസനകളുടെ യിടയിൽ നടക്കുന്നു. ഏതെങ്കിലും രജോഗുണവാസനക ളിൽ അത് പെട്ടുപോകാതിരുന്നാൽ പ്രാണൻ ശുദ്ധമാകു ന്നു. ആ പ്രാണനെ പ്രാണായാമംചെയ്ത് കുംഭക രൂപ ത്തിൽ സ്ഥിതിചെയ്യിയ്ക്കുമ്പോൾ മനസ്സ് വശത്താകും. മനസ്സ് വശത്താകുമ്പോൾ അഹങ്കാരവും വശത്താകും. അപ്പോൾ അഹങ്കാരത്താലുണ്ടായ പാപങ്ങൾക്ക് നിവൃത്തി യുണ്ടാകുന്നു.

ഇന്ദ്രനും അശ്വമേധയജ്ഞം ചെയ്കയാൽ വൃത്രാ സുരനെ കൊന്ന പാപം നശിച്ചു. സൂര്യോദയത്തോടെ അന്ധ കാരം നീങ്ങുന്നതുപോലെ ഇന്ദ്രന്റെ പാപം നീങ്ങി എന്ന് ശുകദേവൻ ഉപമ കാണിച്ച് മനസ്സിലാക്കിയിരിയ്ക്കുന്നു. (6.13.20.)ഇവിടെ അന്ധകാരത്തിന്റെ അർഥം അജ്ഞാന മെന്നാണ്. ജീവന്റെ അജ്ഞാനം നീങ്ങുമ്പോൾ അത് സ്വന്തം സ്വരൂപത്തിലേയ്ക്ക് തിരിയുന്നു.

ഈ സമയം പരീക്ഷിത്ത് ശുകദേവനോട് ചോദിച്ചു: ''വൃത്രാസുരൻ രജോഗുണിയും തമോഗുണിയും ആയിരുന്നു. ഇങ്ങനെയുള്ള പാപിയുടെ മനസ്സ് അവസാനം നാരായണനിൽ എങ്ങനെ ആസക്തമായി? ലോകത്തുള്ള അസംഖ്യം ജനങ്ങളിൽ അല്പം ചിലർക്കേ തന്റെ യഥാർഥ ശ്രേയസ്സിൽ ഇച്ഛയുണ്ടാകുകയുള്ളൂ; അതിലും അല്പം ചിലർക്കേ സംസാരത്തിൽനിന്നും നിവൃത്തിയ്ക്ക് ഇച്ഛയുള്ളൂ. ഇതിലും വളരെ കുറച്ചുപേർക്കേ സിദ്ധിലാഭമുണ്ടാകുന്നു ള്ളൂ. അതായത് മോക്ഷം ലഭിയ്ക്കുന്നുള്ളൂ. ഇങ്ങനെയുള്ള സിദ്ധരിലും ഭഗവത്പാരായണരും ശാന്തചിത്തരുമായ മഹാ പുരുഷന്മാരെ കാണാൻ പ്രയാസമാണ്. എന്നിരുന്നിട്ടും മഹാ പാപിയായ വൃത്രാസുരന് ഘോരയുദ്ധസമയത്ത് ഭഗവാൻ ശ്രീകൃഷ്ണനിൽ നിശ്ചലപ്രേമം എങ്ങനെയുണ്ടായി?''

ഇതിനുത്തരമായിട്ട് ശുകദേവൻ വൃത്രാസുരന്റെ പൂർവചരിത്രം പറയുന്നു. യഥാർഥതത്ത്വം ഒടുവിലാണ് സാധാരണ വ്യാസഭഗവാൻ പറയാറുള്ളത്. ഇത് അദ്ദേഹ ത്തിന്റെ ലേഖനശൈലിയുടെ പ്രത്യേകതയാണ്. ആ തത്ത്വ ത്തിൽ പ്രത്യേകം ശ്രദ്ധിച്ചാൽ അധ്യാത്മഭാവം സ്പഷ്ട മാകും. ചുരുക്കത്തിൽ ജീവനിൽ രജോഗുണതമോഗുണ

വൃത്തികൾ എങ്ങനെയാണുണ്ടാകുന്നത് എന്ന് ഇനി വരുന്ന കഥയിൽനിന്നും അറിയുവാൻ കഴിയും.

ശുകദേവൻ പറയുന്നു: 'ശൂരസേനദേശത്ത് ചിത്രകേതു എന്ന പ്രഖ്യാതനായ ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിന്റെ രാജ്യത്ത് പൃഥ്വിദേവി സകല കാമനകളും പൂർണമാക്കിയിരുന്നു. അദ്ദേഹത്തിന് ഒരു കോടി റാണിമാരുണ്ടായിരുന്നെങ്കിലും ആരിലും സന്താനമുണ്ടാകാതിരുന്നതിനാൽ രാജാവിന് വലിയ ദുഃഖമുണ്ടായിരുന്നു. സമ്പത്ത്, സ്ത്രീ, രാജ്യം മുതലായവയ്ക്കും അദ്ദേഹത്തിന്റെ ഈ ദുഃഖത്തെ നീക്കാൻ കഴിഞ്ഞിരുന്നില്ല.'(6.14.13)

ഇവിടെ ഒരുകോടി റാണിമാരെന്നുവച്ചാൽ അനേകം വിഷയവൃത്തികൾ ഉണ്ടായിരുന്നു എന്നർഥമാകും. വിഷയങ്ങളുടെ ചിത്രങ്ങൾ ആരുടെ ഹൃദയത്തിൽ അധികമുണ്ടോ അവർ 'ചിത്രകേതു' എന്നറിയണം.

മനുഷ്യരിൽ മൂന്ന് ഇച്ഛകളാണ് മുഖ്യമെന്ന് ഉപനിഷത്തുകളിൽ പറഞ്ഞിട്ടുണ്ട്. (1) പുത്രൈഷണ (2) വിത്തൈഷണ (3) ലോകൈഷണ. ഇതിൽ പുത്രൈഷണ സംസാരികളിൽ വളരെ ചിന്തയുണ്ടാക്കുണ്ട്. പുത്രൈഷണയുടെ പൂർത്തിയ്ക്ക് സ്ത്രീ, ധനം ഇവ ആവശ്യമാണ്. ധനത്തിനു ലോകൈഷണയും വേണം. അതിനാൽ പുത്രൈഷണ മറ്റുള്ള സകല ഏഷണകളേയും ജാഗ്രത്താക്കുന്നതാണ്. ഇത് ഒരു കോടി റാണിമാരേക്കാൾ കൂടുതൽ രജോഗുണ വിഷയവൃത്തികൾ ഉണ്ടാക്കുന്നു. സ്ത്രീതന്നെയാണ് സംസാരം. സ്ത്രീസുഖത്തിലുള്ള ഇച്ഛയെ ജയിയ്ക്കുന്നവരെ ദേവവല്ലഭരെന്ന് ശാസ്ത്രങ്ങളിൽ പറഞ്ഞിരിയ്ക്കുന്നു.

ചിത്രകേതുവിന് പുത്രനുണ്ടാകുന്നതിനുമുൻപുതന്നെ വളരെ ഇച്ഛകൾ ഉണ്ടായിരുന്നു. അതുതന്നെയാണ് ഈ കോടി റാണിമാർ. അതുകൊണ്ടദ്ദേഹത്തിന് യഥാർഥ സുഖമില്ലായിരുന്നു.ഒരു ദിവസം അംഗിരസ്സ് മഹർഷി ചിത്രകേതുവിന്റെ അടുത്തുചെന്നു. രാജാവ് അദ്ദേ ഹത്തെ വേണ്ടപോലെ പൂജിച്ചിരുത്തി. അന്നേരം ഋഷി ചോദിച്ചു. 'നിന്റെ മുഖം എന്തുകൊണ്ടാണ് ചിന്താഗ്രസ്തമായിട്ടിരിയ്ക്കുന്നത്?'

രാജാവുപറഞ്ഞു : "വിശന്നു ദാഹിച്ചിരിയ്ക്കുന്നവന് അന്നവും ജലവുമല്ലാതെ മറ്റൊന്നും തൃപ്തിയുളവാക്കുകയില്ല. എന്നപോലെ ഞാൻ സന്താനഹീനനാകയാൽ ഈ സാമ്രാജ്യം, ഐശ്വര്യം ആദിയായവ എനിയ്ക്ക് സുഖം തരുന്നില്ല. അതിനാൽ പരലോകം സിദ്ധിയ്ക്കുന്നതിനുതകത്തക്കവിധം എനിയ്ക്ക് പുത്രോല്പത്തിയ്ക്കുവേണ്ടത് ചെയ്താലും."ഇതുകേട്ട് അംഗിരസ്സ് പുത്രകാമേഷ്ടി ചെയ്യിച്ച് യജ്ഞശിഷ്ടത്തെ മൂത്ത റാണിയായ കൃതദ്യുതിയ്ക്കു കൊടുത്തുകൊണ്ട് ചിത്രകേതുവിനോട് പറഞ്ഞു: "നിനക്ക് ഒരു പുത്രനുണ്ടാകും." അതിൽ നിന്ന് നിനക്ക് ഹർഷവും ശോകവുമുണ്ടാവും. ഇത്രയും പറഞ്ഞിട്ട് ഋഷി പോകുകയും





ചെയ്തു.കൃതദ്യുതിയ്ക്ക് ഗർഭമുണ്ടായി. സമയം ചെന്നപ്പോൾ ഒരു രാജകുമാരനെ പ്രസവിച്ചു. രാജാവ് 60 കോടി പശുക്കളെ ബ്രാഹ്മണർക്ക് ദാനം കൊടുത്തു. ആ കുട്ടിയിൽ രാജാവിന് സ്നേഹം വർധിച്ചുവന്നു. കുട്ടികൾ ജനിയ്ക്കുമ്പോൾ അവരിൽ മായയില്ല. അതിനാൽ അവരോട് എല്ലാവർക്കും സ്നേഹം തോന്നുന്നു. പക്ഷെ സാവധാനത്തിൽ കുട്ടിയിൽ മായ വർധിച്ചുവരുന്നു.അപ്പോൾ മാതാപിതാക്കൾക്ക് വലിയ കുട്ടികളേക്കാൾ ചെറിയ കുട്ടികളോട് സ്നേഹം തോന്നുന്നു. എങ്കിലും സംസാരത്തിൽ ആർക്കും മുഴുവനും സുഖമാകുന്നില്ല. ചിത്രകേതുവിന്റെ മറ്റു റാണിമാരുടെ മനസ്സിൽ അസൂയ വർധിച്ചുവന്നു. അതിനാൽ ഒരുത്തി കുഞ്ഞിന് ആരുമറിയാതെ വിഷം കൊടുക്കയാൽ കുട്ടി മരിച്ചുപോയി. രാജകുടുംബത്തിൽ വലിയ ബഹളമായി. വിഷം കൊടുത്തവളും എല്ലാവരോടുമൊപ്പം കരയാൻ തുടങ്ങി. ചിത്രകേതുവും ദുഃഖിച്ചു മൂർച്ഛിതനായിപ്പോയി. റാണി കൃതദ്യുതിയും അത്യധികം ദുഃഖിച്ചു.

രാജാവും റാണിമാരും വളരെ വിലപിച്ചു. സംസാരത്തിൽ പതിയുടെ ദുഃഖം കണ്ട് പത്നിയും പത്നിയുടെ ദുഃഖത്തിൽ പതിയും ദുഃഖിയ്ക്കുന്നു. പക്ഷെ വിവാഹത്തിനുമുൻപ് ആരെങ്കിലും ദുഃഖിയായാൽ മറുഭാഗത്ത് ദുഃഖമുണ്ടാകാറില്ല. അതിനാൽ സുഖദുഃഖങ്ങൾക്കു കാരണം ബന്ധമാണ് എന്നുകാണാം. ചിത്രകേതുവിന്റെ കൊട്ടാരത്തിൽ ഇപ്രകാരം എല്ലാവരും ദുഃഖിച്ചുകൊണ്ടിരുന്നപ്പോൾ നാരദനോടുകൂടെ അംഗിരസ്സ് അവിടെ ചെന്നു. അംഗിരസ്സ് രാജാവിനോട് ചോദിച്ചു: "ഏതൊരു കുട്ടിയ്ക്കുവേണ്ടി നീ ഇങ്ങനെ കരയുന്നോ ആ കുട്ടിയുമായി നിനക്ക് പൂർവജന്മത്തിലും ഈ ജന്മത്തിലും ഇനി ഉണ്ടാകാനിരിയ്ക്കുന്ന ജന്മത്തിലും എന്തു സംബന്ധമാണുള്ളത്? നദിയിൽ, അതിന്റെ പ്രവാഹത്തിൽ മണൽത്തരികൾ ഒന്നിച്ചുകൂടുകയും പിന്നീട് മാറി പോകുകയും ചെയ്യുന്നതുപോലെയും ഒരു വിത്തിൽ നിന്ന് വേറൊരു വിത്തുണ്ടാകുന്നതുപോലെയും ഭഗവാന്റെ മായയാൽ പ്രേരിതരായിട്ട് ഒരു പ്രാണിയിൽനിന്ന് മറ്റൊരു പ്രാണിയുണ്ടാകുന്നു. ചിലത് നശിയ്ക്കുന്നു. പിന്നെ,

**വയം ച ത്വം ച യേ ചേമേ തുല്യകാലാശ്ചരാചരഃ**
**ജന്മമൃത്യോർ യഥാ പശ്ചാത്പ്രാങ്വൈമധുനാപിഭോഃ**

(ഞങ്ങളും നിങ്ങളും ഇപ്പോഴുള്ള സകല ചരാചരപ്രാണികളുമെല്ലാം എപ്രകാരം അവരുടെ ജന്മത്തിനുമുമ്പ് ഉണ്ടായിരുന്നില്ലയോ, മരണശേഷം ഉണ്ടായിരിയ്ക്കയുമില്ലയോ അതുപോലെ ഇപ്പോഴും വാസ്തവത്തിലുള്ളവയല്ല. 6.15.5)

ഹേ രാജാവേ! ഒരു വിത്തിൽനിന്നും മറ്റൊന്നുണ്ടാകുന്നതുപോലെ പിതാവിന്റെ ദേഹത്തിൽനിന്നും മാതാവിന്റെ ദേഹത്തിൽനിന്നും പുത്രന്റെ ദേഹമുണ്ടാകുന്നു. ഇതിൽ ദേഹി ഘടാദികാര്യങ്ങളിൽ പൃഥ്വിയെപ്പോലെയാണ്. പിന്നെ,

**ദേഹദേഹിവിഭാഗോഽയമവിവേകകൃതഃ പുരാ ജാതിവ്യക്തിവിഭാഗോഽയം യഥാ വസ്തുനി കല്പിതഃ**

(ഒരേ ഒരുവസ്തുവിൽ ഘടം ജാതിയെന്നും, ഘടം വ്യക്തിയെന്നുമുള്ള വിഭാഗം കേവലം കല്പന മാത്രമാകുന്നതുപോലെ ദേഹമെന്നും ദേഹിയെന്നും ഉള്ള വിഭാഗവും അനാദിയും അവിദ്യാകല്പിതവുമാകുന്നു.6.15.8)

ബ്രഹ്മത്തിൽ മനുഷ്യജാതി, പശുജാതി ആദിയായവ നിത്യമെന്ന് ചിലർ വിശ്വസിയ്ക്കുന്നു. അതിൽനിന്നുമാണ് മനുഷ്യർ, കുതിര, പശു മുതലായവയുണ്ടാകുന്നതെന്ന് വിശ്വസിയ്ക്കുന്നു. യൂറോപ്പിലെ തത്ത്വചിന്തകനായ പ്ലേറ്റോയുടെ അഭിപ്രായവും ഇതുതന്നെയാണ്. ശ്രീ അരവിന്ദും ചില വൈഷ്ണവരും ഇപ്രകാരം തന്നെയാണ് വിശ്വസിയ്ക്കുന്നത്. പക്ഷെ മേൽപറഞ്ഞ ശ്ലോകത്തിൽ പറയുന്നത്, വ്യക്തിജാതിവിഭാഗം അവിദ്യാകൃതമെന്നാണ്. ഒരു പശുവിന്റെ ദൃഷ്ടാന്തമെടുത്താൽ അത് മനുഷ്യരുടെ ദൃഷ്ടിയിൽ പശുവാണ്. പക്ഷേ, പട്ടി, പൂച്ച, എലി മുതലായവയുടെ ദൃഷ്ടിയിൽ എന്താണെന്ന് ആർക്കറിയാം. അതിനാൽ മനുഷ്യരുടെ ദൃഷ്ടിയിൽ കാണുന്നതു മാത്രമാധാരമാക്കിയിട്ട് ജാതി-വ്യക്തി ഇവയുടെ കല്പന ചെയ്യുക ശരിയല്ല. മനുഷ്യരെക്കാൽ വലിപ്പമുള്ളതാണ് പശു. എന്നാൽ ആനയെക്കാൾ ചെറുതുമാണ്. അതിനാൽ ഏതുപ്രാണിയാണ് വലുതെന്നും ഏതാണ് ചെറുതെന്നും പറയാൻ സാധ്യമല്ല. പിന്നെയും പശുവിന്റെ വയറ്റിൽ ഏതെങ്കിലും ജീവിയുണ്ടെങ്കിൽ അതിന് എങ്ങനെതോന്നുന്നുണ്ടാകാം, ആ ജന്തുവിന്റെയും ഉള്ളിലുള്ള *Space* -ൽ എന്തുണ്ടാകാം, ഇതെല്ലാം മനുഷ്യദൃഷ്ടിയിൽ തീർച്ചയാക്കാൻ കഴിയുന്നില്ല. വേദാന്തത്തിൽ പ്രമാതാവിനെ ജീവനെന്നു പറയുന്നു. മേൽപറഞ്ഞ (6.15.5) ശ്ലോകമനുസരിച്ച് എല്ലാ പ്രമാതാക്കൾക്കും തുല്യകാലമുണ്ടെന്നു കാണുന്നു. അതായത് പ്രമാതാ, പ്രാമാണം, പ്രമേയം ഇവയെല്ലാം സമകാലീനപ്രതീകങ്ങളാകുന്നു. മുൻപുപിൻപില്ല. പശുവിന്റെ ജഗത്ത് മനുഷ്യരുടെ ജ്ഞാനത്തിനുള്ളിലാണ്. അത് അവിദ്യാകൃതവുമാണ്. അതു പോലെ മനുഷ്യരുടെ ജഗത്തും മനുഷ്യരുടെ ജ്ഞാനത്തിനുള്ളിലാണ്. അതും അവിദ്യാകൃതമാണ്.പക്ഷെ പശുവിന് അതിന്റെ പ്രമാണം കൊണ്ട് അവരുടെ ജഗത്തു മിഥ്യയാണെന്ന് തോന്നുകയില്ല. എന്നതുപോലെ മനുഷ്യർക്കും അവരുടെ പ്രമാണംകൊണ്ട് അവരുടെ ജഗത്തും മിഥ്യയായി തോന്നുകയില്ല. *സയൻസും* പറയുന്നത് ഇങ്ങനെയാണ്. *We are living in a man - sized world with a man - sizes time and a man - sized space.* അതായത് നാം ജീവിയ്ക്കുന്നത് ഒരു മനുഷ്യന്റെ പരിമിതിയുലില്ള ജഗത്തിലാണ്. എന്തെന്നാൽ മനുഷ്യന്റെ പ്രമാണമെന്തോ അതനുസരിച്ച് അവൻ ജഗത്തിനെ കാണുന്നു. അതിൽ ദേശവും കാലവും മനുഷ്യന്റെ പ്രമാണമനുസരിച്ച് ഉണ്ടാകുന്നു.അത് ഒരു യഥാർഥവസ്തുവല്ല.എങ്കിലും സ്വപ്നത്തിൽ മിഥ്യാപ്രമാണം കൊണ്ട് വ്യവഹാരം നടക്കുന്നതുപോലെ ജാഗ്രത്തിലും





മിഥ്യാപ്രമാണംകൊണ്ടു വ്യവഹാരം നടക്കുന്നു.

ജീവൻ അഥവാ പ്രമാതാ ക്ഷണികമാണെങ്കിൽ എന്നും ഒരേ ജീവൻ എങ്ങനെ കാണുന്നു? ക്ഷണികപരിണാമിയാണ് ജീവനെങ്കിൽ അത് ബുദ്ധന്റെ ക്ഷണികവിജ്ഞാനവാദമാകുമല്ലോ എന്ന് സംശയത്തിന് വഴിയുണ്ടാകാം. അതിനുത്തരം "പ്രമാതാവ് പ്രമാണത്തിനധീനനാണെന്നാണ്." പ്രമാണം മാറ്റാതിരിക്കുന്നതുവരെയും പ്രമാതാവും മാറുകയില്ല. പ്രമാണത്തിന്റെ ദേശവും കാലവും മാറാതിരിക്കുന്നതുവരെ പ്രമാതാവിന്റെയും ദേശവും കാലവും മാറുകയില്ല. അതുകൊണ്ടാണ് ഒരേ ഒരു പ്രമാതാവാണെന്ന് എന്നും തോന്നുന്നത്.

ചിത്രകേതു, അംഗിരസ്സ് മഹർഷിയോടും നാരദനോടും ചോദിച്ചു: "എന്നെപ്പോലുള്ള വിഷയാസക്തർക്ക് ഉപദേശം നൽകുന്ന നിങ്ങളാരാണ്? നിങ്ങളെപ്പോലുള്ള ഭഗവത്ഭക്തന്മാരായ ബ്രാഹ്മണർ പ്രച്ഛന്നവേഷത്തിൽ പൃഥിയിൽ സഞ്ചരിയ്ക്കാറുണ്ട്. ഞാൻ മൂഢനും പശു ബുദ്ധിയുമാണ്. ഘോര അജ്ഞാനരൂപിയായ അന്ധകാരത്തിൽ മുങ്ങിക്കിടക്കുന്നവനാണ്. അവിടുന്ന് എന്തുവേണമെന്നാജ്ഞാപിച്ചാലും."(6.15.16) അംഗിരസ്സ്: "നീ ഭഗവദ്ഭക്തനാണ്. ഇതുപോലെ ദുഃഖിയ്ക്കുക നിനക്ക് ഉചിതമല്ല. എന്റെ കൂടെയുള്ള ഈ മുനി നാരദനാണ്. (ഇപ്രകാരം പറഞ്ഞ് അംഗിരസ്സ് രാജാവിന് നാരദരൂപിയായ സാക്ഷിയെ പരിചയപ്പെടുത്തിക്കൊടുക്കുന്നു. സാക്ഷിയെ അറിയാതിരിയ്ക്കുമ്പോഴാണ്. ജീവനു ശോകമുണ്ടാകുന്നത്) പണ്ടു ഞാൻ വന്നപ്പോൾ നിനക്ക് പുത്രനിൽ കാമനയുണ്ടായിരുന്നു. അതിനാൽ അന്ന് നിനക്ക് ജ്ഞാനം ഉപദേശിച്ചാൽ ഫലിയ്ക്കുകയില്ലായിരുന്നു. ഇപ്പോൾ പുത്രന്മാരെക്കൊണ്ടുണ്ടാകാവുന്ന ദുഃഖം നീ അറിഞ്ഞു കഴിഞ്ഞു. സ്ത്രീ, ധനം, ഐശ്വര്യം, രാജവൈഭവം, പൃഥി, സേന, ഭൃത്യർ, അമാത്യർ, മിത്രം മുതലായവ എല്ലാം അനിത്യമാണ്. അസ്ഥിരമാണ്. ഹേ രാജാവേ! ഇവയെല്ലാം ഗന്ധർവനഗരം, സ്വപ്നം, മായ അഥവാ മനഃകല്പിത പദാർഥങ്ങൾ, ഇവയെപ്പോലെ അസത്യമാണ്. മാത്രമല്ല, ശോകം, മോഹം മുതലായവയുണ്ടാക്കുന്നവയുമാണ്. **'ദൃശ്യമാനാ വിനാർഥേന ന ദൃശ്യന്തേ മനോ ഭവാഃ'** ഈ പദാർഥങ്ങൾക്ക് വാസ്തവികസ്വരൂപമില്ലാത്തതിനാൽ ക്ഷണനേരം കാണുന്നെങ്കിലും അടുത്ത ക്ഷണത്തിൽ അപ്രത്യക്ഷമാകുന്നു. (6.15.24)

നമ്മുടെ പ്രാചീനകാലത്തെ ശാസ്ത്രങ്ങൾ നോക്കിയാൽ കാണാം, ബുദ്ധിമാന്മാരും ജ്ഞാനികളും രാജ്യസുഖത്തെ യഥാർഥ സുഖമായി കരുതിയിരുന്നില്ല എന്ന്. രാജാവിന്റെ ജോലി പ്രജകൾക്ക് ആഹാരാദിയ്ക്കു വേണ്ട വ്യവസ്ഥചെയ്യുകയും അവരെ കള്ളന്മാരിൽനിന്നും കൊലയാളികളിൽനിന്നും രക്ഷിയ്ക്കുകയുമാണ്. പക്ഷെ ഇതു



കൊണ്ടുമാത്രം മനുഷ്യരുടെ ജീവിതം പൂർണമാകുന്നില്ല. മനുഷ്യർ തിന്നാനും കുടിയ്ക്കാനും ഇന്ദ്രിയസുഖങ്ങൾ അനുഭവിയ്ക്കാനുംവേണ്ടി മാത്രം ജനിച്ചിട്ടുള്ളവരല്ല. ചിത്രകേതു വൃത്രാസുരനായി ജനിച്ചസമയം, അയാളുടെ അവസാനം അടുത്തപ്പോൾ പറഞ്ഞത് 'എനിയ്ക്ക് ഇനി ഒരു ജന്മമുണ്ടെങ്കിൽ, അവിടുത്തെ ഭക്തന്മാരുടെ സംഗം ഉണ്ടാകണേ, സ്ത്രീ, ഗൃഹം, കുടുംബം ആദിയായവയിൽ ആസക്തരായവരുടെ സംഗം ഉണ്ടാകയുമരുതേ' എന്നായിരുന്നു. ആത്മാവിന്റെ യഥാർഥ സുഖത്തിൽ ദൃഷ്ടിയുള്ളവൻ ഇന്ദ്രിയ വിഷയങ്ങളിൽ നിന്നും കിട്ടുന്ന സുഖത്തെ സ്വീകരിയ്ക്കയില്ല.

അംഗിരസ്സ് ചിത്രകേതുവിനോടു തുടർന്നുപറഞ്ഞു: "ഹേ രാജാവേ! കർമവാസനയാൽ പ്രേരിതരായിട്ട് വിഷയചിന്തനംചെയ്യുന്നവരുടെ മനസ്സുകൊണ്ട് അനേകപ്രകാരത്തിലുള്ള കർമങ്ങൾ ഉണ്ടാകുന്നു. ജീവാത്മാവിന്റെ ഈ ദേഹം പഞ്ചഭൂതാത്മകവും, പത്ത് ഇന്ദ്രിയങ്ങളുടെ സംഘാതവുമാണ്. അതിൽനിന്ന് പലവിധ ക്ലേശങ്ങളും സന്താപങ്ങളും ഉണ്ടാകും. അതിനാൽ:

**തസ്മാത്സ്വസ്ഥേന മനസാ വിമൃശ്യ ഗതിമാത്മനഃ**
**ദ്വൈതേ ധ്രുവാർഥവിശ്രംഭം ത്യജോപശമമാവിശ."**

(നീ ശാന്തമായ മനസ്സുകൊണ്ട് ആത്മസ്വരൂപത്തെപ്പറ്റി വിചാരംചെയ്ത് ഈ ദ്വൈതഭ്രമത്തിലുള്ള നിത്യത്വബുദ്ധിയെ ത്യജിച്ച് ശാന്തിയെ പ്രാപിയ്ക്കുക. 6.16.26 )

ഏതെല്ലാം ദ്വൈതം കാണുന്നുവോ അതെല്ലാം ഭ്രാന്തിയാലാണ്. സ്വപ്നത്തിൽ കാണുന്ന ദ്വൈതവും മിഥ്യയാണ്. സ്വപ്നത്തിൽ തന്റെ തെറ്റ് അറിയാത്തപോലെതന്നെ ജാഗ്രത്തിലും തന്റെ തെറ്റുകാണുന്നുമില്ല. അതിന്റെ കാരണമെന്തെന്നാൽ ഏതൊരു പ്രമാണത്താൽ ഏതൊരു വസ്തു സിദ്ധമായോ, ആ പ്രമാണംകൊണ്ട് ആ വസ്തു നിവൃത്തമാകയില്ല. അതിനാൽ പ്രമാണത്തെപ്പറ്റി വിചാരിച്ചുനോക്കി മിഥ്യാപ്രമാണത്തെ ത്യജിയ്ക്കാൻ സത്സംഗം ആവശ്യമാണ്. ഇപ്പോഴത്തെ പുതിയ *സയൻസും* പ്രമാണ ത്തിന്റെ തെറ്റുനീക്കുവാൻ ശ്രമിച്ചിട്ടുണ്ട്. അമ്പതു വർഷങ്ങൾക്കുള്ളിൽ നമ്മുടെ വിദ്യാഭ്യാസരീതിയിൽ ഒരു വലിയമാറ്റം വന്നേക്കാനിടയുണ്ട്. അനേകായിരം വർഷങ്ങൾ മുൻപുതന്നെ നമ്മുടെ ശാസ്ത്രങ്ങൾ പറഞ്ഞിട്ടുള്ളതിനെ ഈ പുതിയ രീതിയിൽ *സയൻസു*കാർ മനസ്സിലാക്കുന്നു. അവരും പറയുന്നത് നാം കാണുന്ന ഈ ജഗത്ത് സത്യമല്ലെന്നാണ്. ജഗത്തിനെപ്പറ്റിയുള്ള നമ്മുടെ ഭാവന കല്പന മാത്രമാണെന്നാണ്. ചെറുവയസ്സിൽ കണ്ടപ്പോൾ വലുതായി തോന്നിയ കസേര, പ്രായമാകുമ്പോൾ ചെറുതായി തോന്നുന്നു. ഇവിടെ ഏതുകസേരയാണ് സത്യമായിട്ടുള്ളത്? ഏതൊരു പ്രമാണത്താൽ ഏതുസമയത്ത് ഏതൊരു കസേര കണ്ടുവോ ആ പ്രമാണംകൊണ്ട് അത് അപ്പോൾ സത്യമായി തോന്നി. അതിനാൽ പ്രമാണമനുസരിച്ചാണ് പ്രമേയം കാണുന്നത്. തത്സമയം ആ കാഴ്ച ശരിയല്ലെന്ന് തോന്നുകയുമില്ല. പക്ഷെ വേറൊരു സമയം വേറൊരു പ്രമാണംകൊണ്ട് നോക്കുമ്പോൾ ആദ്യത്തെ അനുഭവം മാറിപ്പോകുന്നെങ്കിൽ ആ അനുഭവം സത്യമായിരിയ്ക്കയില്ല. സ്വപ്നം സ്വപ്നസമയത്ത് സത്യമായി തോന്നു ന്നു. ഉണർന്നു കഴിഞ്ഞാൽ സ്വപ്നം മിഥ്യയായി ബോധ്യമാകും. അതിനാൽ സ്വപ്നം സത്യമല്ല. ജാഗ്രത്തിലെ അനുഭവവും ജാഗ്രത്തിൽ സത്യമായി തോന്നുന്നു. ദ്വൈതം ഒരു വിധത്തിലും സത്യമെന്ന് സിദ്ധമാകുന്നില്ല. നാം ദ്വൈതത്തെപ്പറ്റി പറയുന്നതെല്ലാം അർഥശൂന്യമാണ്. ഭഗവാൻ ഒരു 'ഞാൻ' (*I*) ഉണ്ടാക്കി. പക്ഷെ ആ ഞാൻ (*I*) അതുപോലുള്ള വേറൊരു 'ഞാനിനെ' (*I* യെ) 'നീ' യെന്നു പറയുന്നു. 'ഞാനി (*I*)നെ ബഹുവചനമാക്കണമെങ്കിൽ 'നീയും' 'അതും കൂടെ 'ഞാനി'നോടുകൂടെ ചേർക്കേണ്ടിവരും. അതിനാൽ 'ഞാൻ' ഏകമാണ്. ദ്വൈതം മിഥ്യയാണ്. ദ്വൈതത്തെപ്പറ്റി ഓർമിയ്ക്കേണ്ട ആവശ്യമില്ല. ക്ഷുരകൻ മുടിവെട്ടുമ്പോൾ അതിലെത്ര നരച്ചമുടിയുണ്ടായിരുന്നു, എത്ര കറുത്ത മുടിയുണ്ടായിരുന്നു എന്ന് എണ്ണാറില്ല. എന്തെന്നാൽ അതെല്ലാം കളയാനുള്ളതാണ്. എന്നപോലെ സകല ദ്വൈതവും മിഥ്യയാകയാൽ അതിൽ ഏതെല്ലാം നല്ലതാണ് ഏതെല്ലാം നല്ലതല്ല എന്ന് പരിശോധിയ്ക്കേണ്ട ആവശ്യമില്ല. ജയവിജയന്മാർ വൈകുണ്ഠത്തിൽ എത്തിയിട്ടും അവരിൽ ദ്വൈതബുദ്ധി ഉണ്ടായിരുന്നതുകൊണ്ട് അവിടുന്ന് കീഴോട്ട് പോരേണ്ടിവന്നു.

ഇനി നാരദൻ ചിത്രകേതുവിനോടു പറയുന്നു.: "നീ ചിത്തത്തെ ഏകാഗ്രമാക്കിക്കൊണ്ട് എന്നിൽനിന്നും ഈ മന്ത്രോപനിഷത്തിനെ ഗ്രഹിയ്ക്കുക. ഈ മന്ത്രോപനിഷത്തിനെ ഗ്രഹിച്ചാൽ ഏഴു രാത്രി കൊണ്ട് നിനക്കു സങ്കർഷണഭഗവാന്റെ ദർശനമുണ്ടാകും. ഈ സങ്കർഷണനെ ആശ്രയിയ്ക്കുന്നവരുടെ ഭേദഭ്രമം ദൂരെ നീങ്ങുകയും അവർ ഉടനെതന്നെ അദ്ദേഹത്തിന്റെപോലുള്ള മഹിമയെ പ്രാപിയ്ക്കയും ചെയ്യും. അതിന്റെ പ്രഭാവംകൊണ്ട് നീയും ക്ഷണനേരം കൊണ്ടുതന്നെ പരമപദത്തെ പ്രാപിയ്ക്കും.

നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. സങ്കർഷണൻ ബ്രഹ്മസ്വരൂപവുമാണ്. സാക്ഷിയുടെ അനുഭവം ഉണ്ടായാൽ ബ്രഹ്മത്തിന്റെ അനുഭവം എളുപ്പമായിരിയ്ക്കും. ലക്ഷ്മീനാരായണൻ, ശേഷശയ്യയിൽ ഇരിയ്ക്കുന്നതായ ചിത്രത്തിലും നാരദന്റെ പടം കാണുന്നു.

അതിനുശേഷം, നാരദൻ മരിച്ചുപോയ രാജകുമാരനെ തന്റെ ശക്തികൊണ്ട് ജീവിപ്പിച്ചിട്ട് അതിനോടിപ്രകാരം പറഞ്ഞു: ഹേ ജീവൻ! നിനക്ക് മംഗളം. നോക്കുക, നിന്റെ മാതാവും പിതാവും ബന്ധുവർഗവും നിനക്കുവേണ്ടി എത്ര ദുഃഖിയ്ക്കുന്നു? അതിനാൽ നീ ഈ രാജ്യഭോഗങ്ങൾ അനു



ഭവിച്ച് നിന്റെ ബാക്കി പ്രാരബ്ധം തീർക്കുക.

ജീവൻ: എന്റെ കർമ്മമനുസരിച്ച്, ദേവൻ, മനുഷ്യൻ തിര്യക്, ആദി അനേകയോനികളിൽ ഞാൻ ജനിച്ചവനാണ്. അതിൽ ഏതേതു ജന്മങ്ങളിലെ മാതാപിതാക്കന്മാരെയാണ് ഞാൻ പ്രീതിപ്പെടുത്തേണ്ടത്? ഓരോ ജന്മങ്ങളിലും പുതിയ പുതിയ മാതാ, പിതാ, ബന്ധു ശത്രു വർഗമുണ്ടാകുന്നു. സ്വർണാദി വില്പന സാമാനങ്ങൾ അനേകം കൈകളിൽ പോയിക്കൊണ്ടിരിയ്ക്കുന്നതുപോലെ ജീവനും, പല പല യോനികളിൽ ജനിച്ചുകൊണ്ടിരിയ്ക്കുന്നു. സ്വർണം മുതലായ വസ്തുക്കളുമായി സംബന്ധം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നതുവരെ മാത്രമേ അതിൽ മമതയുണ്ടായിരിയ്ക്കൂ. എന്നതുപോലെ ജീവനും ആരുമായിട്ട് എത്രകാലം എപ്രകാരമുള്ള സംബന്ധമുണ്ടാകുന്നുവോ അതനുസരിച്ചുള്ള മമതയും ഉണ്ടായിരിയ്ക്കും. ജീവനു ശരീരസംബന്ധം കൊണ്ട് ശരീരത്തിൽ മമത ഇരിയ്ക്കുന്നു. ജീവൻ അതിന്റെ യഥാർഥ സ്വരൂപത്തിൽ നിത്യമാണ്, അവിനാശിയാണ്, ജന്മ മരണ രഹിതനും സ്വയം പ്രകാശനുമാണ്; എല്ലാത്തിന്റെയും അധിഷ്ഠാനവുമാണ്. (6.16.10) മായയുടെ ഗുണങ്ങളുമായുള്ള സംബന്ധം കൊണ്ട് സ്വയം ഓരോ രൂപത്തിൽ ജനിയ്ക്കുന്നു.അതിന് ആരും പ്രിയരോ അപ്രിയരോ ആയി ഇല്ല. ആരും സ്വന്തമായോ അന്യമായോ ഇല്ല. അത് മിത്ര-ശത്രു ഭാവമുള്ള ബുദ്ധിയുടെ സാക്ഷി മാത്രമാണ്. ആ ആത്മാവ് കാര്യകാരണങ്ങളുടെ സാക്ഷിയാണ്; സ്വതന്ത്രവുമാണ്. അതിനാൽ ആരുടേയും ഗുണദോഷത്തെ അഥവാ ക്രിയയുടെ ഫലത്തെ ആഗ്രഹിയ്ക്കുന്നില്ല. സദാ ഉദാസീനനായിരിയ്ക്കുന്നു. (6.16.11)(ഇവിടെ നാരദരൂപിയായ സാക്ഷിയുടെ ദർശനത്താൽ ജീവനും തന്റെ സാക്ഷിത്വത്തെ ഓർമവരുന്നു.)

ഇത്രയും പറഞ്ഞിട്ട് ആ ജീവൻ അവിടെനിന്നും അന്തർധാനം ചെയ്തു. ഇവിടെ നാം മനസ്സിലാക്കേണ്ടതെന്തെന്നാൽ: മായയിൽ സകലതിനുമുള്ള ആധാരം സംബന്ധത്തിലാണുള്ളത്; ഒരു ജന്മത്തിൽ ഒരു പെണ്ണിനെ ഒരാൾ വിവാഹം ചെയ്യുകയും അവൾ എങ്ങനെയോ പിരിഞ്ഞതിനുശേഷം മറ്റൊരു പുരുഷനുമായി വിവാഹത്തിലേർപ്പെടുകയും ചെയ്താൽ ആദ്യത്തെ മനുഷ്യന്റെ കുടുംബത്തിൽ അവൾക്ക് യാതൊരു ബന്ധവും ഉണ്ടായിരിയ്ക്കുകയില്ല. അതിനാൽ സകലതും ബന്ധത്തെ ആശ്രയിച്ചാണിരിയ്ക്കുന്നത്. ആ ബന്ധം തന്നെയാണ് 'മായ.' അതിനെ *'Theory of relativity'* എന്നും പറയുന്നു. പല പല സംബന്ധത്തിൽനിന്നുമുണ്ടാകുന്ന നാമരൂപങ്ങളായ ചിത്രങ്ങൾ ഓരോ ജീവനിലും ഉണ്ടാകുന്നു. അത് ചിത്രകേതുവിന്റെ സ്വരൂപമാണ്. ചിത്രകേതുവിന് ഒരു കോടി റാണിമാരുണ്ടായിരുന്നു - അതായത് ദിവസവും ഒരുകോടി സംബന്ധങ്ങളെക്കുറിച്ച് ഓർമിച്ചിരുന്നു എന്നർഥം.പ്രഭാതം മുതൽ രാത്രി വരെ നമ്മുടെ സങ്കല്പങ്ങളേയും ബന്ധങ്ങളേയും എണ്ണുന്നതായാൽ അവ അസംഖ്യങ്ങളാണെന്നു കാണാം. ഏതെല്ലാം വിഷയങ്ങളെ എത്ര പ്രാവശ്യം കാണുന്നുവോ അതെല്ലാം ഓരോ പ്രത്യേക വൃത്തികൾക്ക് കാരണമാകും. ഓരോ വൃത്തികളിലും പുതിയ പുതിയ സംബന്ധങ്ങളുണ്ടായിരിയ്ക്കും. മായയിൽനിന്നും നിവൃത്തമാകണമെങ്കിൽ സാക്ഷിരൂപിയായ നാരദന്റെ സഹായത്തോടെ സങ്കർഷണരൂപിയായ ബ്രഹ്മത്തെ ഉപാസന ചെയ്യണം.

ചിത്രകേതുവിന്റെ പുത്രന്റെ ജീവൻ തിരോഭൂതമായശേഷം രാജാവ് നാരദന്റെ ഉപദേശത്താൽ ശോകമോഹങ്ങളെ ത്യജിച്ച് ആത്മജ്ഞാനമുണ്ടായി, ആന ചെളിയിൽ നിന്നും കരകേറുന്നതുപോലെ, ഗൃഹരൂപമായ അന്ധകൂപത്തിൽനിന്നും പുറത്തുപോന്നു. അതിനുശേഷം യമുനയിൽ കുളിച്ചു തർപ്പണം ചെയ്ത് മൗനിയായി നാരദനേയും അംഗിരസ്സിനേയും നമസ്ക്കരിച്ചു. ആ സമയം നാരദൻ പ്രസന്നനായിട്ട് രാജാവിന് താഴെ പറയുന്ന സങ്കർഷണവിദ്യയെ ഉപദേശിച്ചു. ''ഓം ഭഗവാൻ വാസുദേവനായ അവിടുത്തെ ഞാൻ ഹൃദയത്താൽ നമസ്ക്കരിയ്ക്കുന്നു.''

**നമോ വിജ്ഞാനമാത്രായ പരമാനന്ദമൂർത്തയേ**
**ആത്മാരാമായ ശാന്തായ നിവൃത്തദ്വൈതദൃഷ്ടയേ**

(വിശുദ്ധജ്ഞാനമാത്രവും, പരമാനന്ദസ്വരൂപനും, ആത്മാരാമനും, ദ്വൈതദൃഷ്ടിരഹിതനും, ശാന്തസ്വരൂപനും പരമേശ്വരനുമായ അങ്ങേയ്ക്ക് നമസ്ക്കാരം. 6.16.19)

സ്വരൂപാനന്ദത്തിന്റെ അഭാവത്താൽ മായാസമുദ്രത്തിലെ രാഗദ്വേഷതിരകളെ ശാന്തമാക്കുന്നവനും, ഇന്ദ്രിയങ്ങളുടെ സ്വാമിയും, വിശ്വരൂപനുമായ അങ്ങയെ ഞാൻ നമസ്ക്കരിയ്ക്കുന്നു. അവിടുന്ന് കാരണത്തിനും അതീതനാകുന്നു. ഇങ്ങനെയുള്ള ബ്രഹ്മസ്വരൂപത്തെ ഞാൻ നമസ്ക്കരിയ്ക്കുന്നു.ജാഗ്രദാദി അവസ്ഥകളുടെ സാക്ഷിയാണ്ജീവന്റെ യഥാർഥ സ്വരൂപം.(6.16.24) ഇപ്രകാരം ചുരുക്കത്തിൽ നാരദൻ ചിത്രകേതുവിന് ബ്രഹ്മത്തിന്റെ സ്വരൂപത്തെ ഉപദേശിച്ചിട്ട്, അതുതന്നെയാണ് ജീവന്റെ യഥാർഥസ്വരൂപമെന്ന് മനസ്സിലാക്കിക്കൊടുത്തശേഷം യാത്രയായി. കേതു എന്നു വെച്ചാൽ തലയില്ലാത്ത ശരീരമെന്നർഥമുണ്ട്. അതായത് ആർക്ക് തന്റെ അധിഷ്ഠാനത്തെ അറിയാൻ പാടില്ലാതിരിയ്ക്കുന്നുവോ അങ്ങനെയുള്ള ജീവൻ ചിത്രകേതുവാണ്. അഥവാ ജീവൻ പല പല രൂപങ്ങളും ചിത്രങ്ങളും കാണുന്നു; പക്ഷെ അവയുടെ അധിഷ്ഠാനത്തെ അറിയുന്നില്ല. അങ്ങനെയുള്ള ജീവനും ചിത്രകേതുവാണ്.നാരദനും അംഗിരസ്സും ബ്രഹ്മലോകത്തേയ്ക്ക് പോയശേഷം ചിത്രകേതു ഏഴു ദിവസംകൊണ്ട് മന്ത്രസിദ്ധിവരുത്തി വിദ്യാധരന്മാരുടെ അധിപതിസ്ഥാനത്തെ പ്രാപിച്ചു.(അതായത് ബ്രഹ്മജ്ഞാനത്തിന്റെ അടുത്തെത്തി എന്നർഥം). ഈ വിദ്യയുടെ പ്രഭാ



വത്താൽ മനസ്സിന്റെ ഗതി വർധിയ്ക്കയാൽ അദ്ദേഹം ശേഷ ഭഗവാന്റെ അടുത്തെത്തി. ശേഷഭഗവാന്റെ ദർശനം കൊണ്ട് രാജാവിന്റെ സകല പാപങ്ങളും നശിച്ചു. അദ്ദേഹത്തിന്റെ അന്തഃകരണം ശുദ്ധമായി. അദ്ദേഹം ശേഷഭഗവാനെ നമസ്ക്കരിച്ചിട്ട് ഇപ്രകാരം സ്തുതിച്ചു:

''അവിടുന്ന് അജിതനെങ്കിലും, സമദർശികളും, ജിതേന്ദ്രിയരുമായ പുരുഷന്മാർ അവിടുത്തെ വശത്താക്കുന്നു. അവിടുന്ന് ദയാലുവാകയാൽ നിഷ്കാമഭക്തർക്ക് അവിടുത്തെ സ്വരൂപത്തെപ്പോലും കൊടുക്കുന്നു. ഈ വിശ്വത്തിൽ സകലതും അവിടുത്തെ ലീലയാണെങ്കിലും, ബ്രഹ്മാദി സകലരും ഭേദബുദ്ധികളായി, വെറുതെ സ്പർധയുള്ളവരായിത്തീരുന്നു.

**ആദാവന്തേഽപിചസത്വാനാംയദ്ധ്രുവംതദേവാന്തരാളേഽപി.**

(സത്യസ്വരൂപത്താൽ പ്രതീതമാകുന്ന വസ്തുക്കളിൽ, ആദിയിലും അവസാനത്തിലും നിശ്ചലമായിട്ടിരിയ്ക്കുന്ന തത്ത്വം മധ്യത്തിലുമുണ്ട്. അതാണ് അവിടുത്തെ സ്വരൂപം.6.16.36)

ഇങ്ങനെയുള്ള ശ്ലോകം മാണ്ഡൂക്യ ഉപനിഷത്തിന്റെ കാരികയിലും കൊടുത്തിട്ടുണ്ട്. അതായത് ആദിയിലും അവസാനത്തിലും ഇല്ലാത്തവ മധ്യത്തിലുമില്ല. ഉദാഹരണമായി നാമവും രൂപവും ആദിയിലും അവസാനത്തിലുമില്ല. അപ്പോൾ മധ്യത്തിലും അത് സത്യമല്ല. സത് - ചിത് - ആനന്ദം ആദിയിലും അവസാനത്തിലുമുണ്ട്. മധ്യത്തിലും അതല്ലാതെ മറ്റു യാതൊന്നുമില്ല. സ്വപ്നത്തിന്റെ ഉദാഹരണംകൊണ്ട് അത് സിദ്ധമാക്കാം.സ്വപ്നത്തിൽ കാണുന്ന ചിത്രങ്ങൾ അതിനുമുൻപും പിൻപും ഇല്ല. ഇടയ്ക്കും അവ സത്യമാകയില്ല. അതിന് യാതൊരാധാരവും ആ സമയം കാണുന്നില്ല. അതിനാൽ അത് ചിത്രകേതുവിന്റെ സ്വരൂപമാണ്. ജാഗ്രത്തിലെ ചിത്രങ്ങളും, അതായത് നാമരൂപങ്ങളുടെ സ്ഥിതിയും ഇതുതന്നെയാണ്. പക്ഷെ സ്വപ്നത്തിൽ കണ്ട സകല ചിത്രങ്ങൾക്കും യഥാർഥമായുള്ള ആധാരം സാക്ഷിയായിരുന്നു എന്ന് ഉണർന്നശേഷം അറിയുന്നതുപോലെ, ജാഗ്രത്തിലേയും സകല നാമരൂപങ്ങളുടേയും ആധാരം സാക്ഷിയാണ്. ഇങ്ങനെയുള്ള വിദ്യ പ്രാപ്തമാക്കിയിട്ട് ചിത്രകേതു സത്തിന്റെയും, ചിത്തിന്റെയും, ആനന്ദത്തിന്റെയും രൂപനായ ശേഷഭഗവാനെ സ്തുതിയ്ക്കുന്നു.:

'അങ്ങയിൽ കോടിക്കണക്കിന് ബ്രഹ്മാണ്ഡങ്ങൾ പരമാണുക്കളെപ്പോലെ ചുറ്റിക്കൊണ്ടിരിയ്ക്കുന്നു. അതിനാൽ അവിടുന്ന് വാസ്തവത്തിൽ അനന്തനാകുന്നു. അവിടുന്ന് ജ്ഞാനസ്വരൂപനും നിർഗുണനുമാകയാൽ അവിടുത്തോട് അഭിമുഖമായിത്തീരുന്ന വാസനകൾ വർധിയ്ക്കുന്നില്ല. വേവിച്ച വിത്ത് മുളയ്ക്കാത്തതുപോലെ, ഈ വാസനകൾ വർധിക്കുന്നില്ല. ജീവനിൽ ദ്വൈതഭാവം മായയുടെ ഗുണത്താലാണുണ്ടാകുന്നത്.അവിടുന്ന് നിർഗുണനാകുന്നു. (6.16.39) അവിടുന്ന് സനകാദികൾക്ക് ഭാഗവതധർമം ഉപദേശിച്ചിരുന്നു. ഈ ഭാഗവതധർമം അനുസരിച്ച് ജീവിച്ചാൽ ഞാനെന്നും എന്റെയെന്നു മുള്ള ഭേദബുദ്ധിയുണ്ടാകില്ല. ഭേദബുദ്ധിയാൽ ചെയ്യുന്ന സകല കർമങ്ങളും അശുദ്ധവും നശ്വരവുമാണ്. (6.16.41)

'അവിടുത്തെ ദർശനമാത്രത്താൽ മനുഷ്യരുടെ സകല പാപങ്ങളും നശിയ്ക്കുന്നു. അവിടുത്തെ നാമം ഒരു പ്രാവശ്യം കേട്ടാൽ ചണ്ഡാലനും കൂടെ ശുദ്ധനും, സംസാരമുക്തനുമാകുന്നു. ഭുവനാത്മാവായ അവിടുത്തെ സത്തയിലാണ് ലോകത്തിൽ സകലതും സംഭവിയ്ക്കുന്നത്. ഈ ഭൂമണ്ഡലം അവിടുത്തെ ശിരസ്സിൽ ഒരു കടുകുമണിപോലെ തോന്നിയ്ക്കുന്നു.

നാരദൻ മനസ്സിലാക്കിക്കൊടുത്ത ബ്രഹ്മവിദ്യയുടെ പ്രതാപത്താലാണ് ചിത്രകേതുവിന് ഇപ്രകാരമുള്ള ഉത്തമ ഭാവനയുണ്ടായത്. പ്രസന്നനായ സങ്കർഷണഭഗവാൻ ചിത്രകേതുവിനോട് പറയുന്നു: നാരദനും അംഗിരസ്സുമുനിയും ഉപദേശിച്ച ബ്രഹ്മവിദ്യയുടെ പ്രഭാവത്താലും, എന്റെ ദർശനം കൊണ്ടും നീ പൂർണനായിത്തീർന്നു. ശബ്ദബ്രഹ്മവും പരബ്രഹ്മവും രണ്ടും എന്റെ സനാതനമൂർത്തികളാണ്.പ്രപഞ്ചം ആത്മാവിൽ വ്യാപ്തമാണ്. ആത്മാവ് പ്രപഞ്ചത്തിൽ വ്യാപ്തമാണ്; അഥവാ ഈ രണ്ടിലും കാരണരൂപത്തിൽ ഞാൻ വ്യാപ്തമാണ്. ഈ രണ്ടും എന്നിൽ കല്പിതവുമാണ്. (6.16.52) ഒരാളുടെ സ്വപ്നത്തിൽ സകല ജഗത്തും തന്നിലാണ് കാണുന്നത്. സ്വപ്നാന്തത്തിൽ ഉണരുമ്പോൾ തന്നെ ഒരു സ്ഥലത്ത് സ്ഥിതനായും കാണുന്നു. അതുപോലെ ജാഗ്രദാദി അവസ്ഥകളും മായ മാത്രമാണ് എന്നറിഞ്ഞ് ഈ സകല അവസ്ഥകളുടേയും സാക്ഷിയും മായാതീതനുമായ പരമാത്മാവിനെ സ്മരിയ്ക്കണം.

**യേന പ്രസുപ്തഃ പുരുഷഃ സ്വാപം വേദാത്മനസ്തദാ**
**സുഖം ച നിർഗുണം ബ്രഹ്മ തമാത്മാനമവേഹി മാം**

(6.16.55)

(ഉറങ്ങിക്കിടക്കുന്നവൻ ചൈതന്യത്തിന്റെ സഹായത്താൽ തന്റെ നിദ്രയുടേയും അതീന്ദ്രിയസുഖത്തിന്റേയും അനുഭവം അറിയുന്നു. ആ സകലതിന്റെയും ആത്മരൂപമായ ബ്രഹ്മം ഞാനെന്നറിയുക.)

ഈ ശ്ലോകത്തിൽ സങ്കർഷണഭഗവാൻ തന്റെ സ്വരൂപത്തെ സ്പഷ്ടമായി കാണിയ്ക്കുന്നു. നിദ്ര, ജാഗ്രത്ത്, ഈ രണ്ട് അവസ്ഥകളുടെ സ്മരണം ആർക്കുണ്ടാകുന്നുവോ, ആ പുരുഷന്റെ ഈ രണ്ട് അവസ്ഥകളിലും സാക്ഷിരൂപത്തിൽ ഏതൊന്ന് അനുഗതവും, വാസ്തവത്തിൽ അതിൽ നിന്ന് അന്യവും ആകുന്നുവോ-ആ ജ്ഞാനം തന്നെയാണ് പരബ്രഹ്മം. ഈ പരബ്രഹ്മസ്വരൂപത്തെ ജീവൻ മറക്കുമ്പോൾ അത് തന്റെ ആത്മാവിൽനിന്നും ഭിന്നമായതുപോലെ തോന്നിയ്ക്കുന്നു. അപ്പോൾ അവർ സംസാരികളായിത്തീരുന്നു. ജ്ഞാനവിജ്ഞാനത്തിന് സഹായിയായ മനുഷ്യജന്മം



കിട്ടിയിട്ടും സകലരുടെയും ആത്മരൂപനായ പരമേശ്വരനെ അറിയാത്തവർക്ക് എങ്ങും ശാന്തി ലഭിയ്ക്കുകയില്ല. സംസാരസുഖത്തിനുള്ള പ്രവൃത്തികൾ നിരന്തരദുഃഖങ്ങളെമാത്രം പ്രദാനം ചെയ്യുന്നു. നിവൃത്തിമാർഗത്തിൽ ഒരുവിധ ഭയത്തിനും സ്ഥാനമില്ല. ഇതറിഞ്ഞ് വിവേകികൾ ഫലപ്രാപ്തിയ്ക്കുള്ള ഇച്ഛകൂടാതെ കർമങ്ങളനുഷ്ഠിയ്ക്കണം. ഭഗവാൻ തുടർന്നു: 'ഹേ രാജാവേ! സകലരും സുഖത്തിനുവേണ്ടിയും ദുഃഖനിവൃത്തിയ്ക്കുവേണ്ടിയും പ്രയത്നിയ്ക്കുന്നെങ്കിലും, അതുകൊണ്ട് അവരുടെ ദുഃഖം നീങ്ങുന്നില്ല; സുഖം ലഭിയ്ക്കുന്നുമില്ല. (6.16.60) അതിനാൽ ബുദ്ധിമാന്മാർ വിവേകംകൊണ്ട് ലൗകിക പാരലൗകിക സുഖത്തിൽനിന്നും മുക്തരായിട്ട് ജ്ഞാനവിജ്ഞാനങ്ങളാൽ സംതൃപ്തരായി എന്റെ ഭക്തരാകണം. എല്ലാ ഇന്ദ്രിയങ്ങളേയുംകൊണ്ട്, ഏകമാത്രനായ പരമാത്മാവിനെ കാണണം. ഇതാണ് സകല യോഗങ്ങളുടേയുംസാരം. ഇതുതന്നെയാണ് യഥാർഥ പുരുഷാർഥം. ഹേ രാജാവേ ! എന്റെ ഈ ഉപദേശത്തെ ശ്രദ്ധയോടെ ധരിയ്ക്കുന്നതായാൽ ജ്ഞാനവിജ്ഞാനസമ്പന്നനായിട്ട് അങ്ങ് സിദ്ധനാകും.'(6.16.64) ഇത്രയും പറഞ്ഞിട്ട് ജഗദ്ഗുരുവായ ശ്രീഹരി അവിടെ അന്തർധാനം ചെയ്തു.

ഇങ്ങനെയുള്ള അദ്വൈതത്തിന്റെ ഉപദേശം പലരും ഇപ്പോൾ കേൾക്കുന്നുണ്ടെങ്കിലും അവർക്ക് അതിൽ എന്തുകൊണ്ട് നിഷ്ഠയുണ്ടാകുന്നില്ല ? ചിത്രകേതുവിന്റെ കോടി റാണികളെപ്പോലെ, പല അന്യ ഉപാധികൾ ഓരോരുത്തർക്കും ഉള്ളവയിൽനിന്ന് മോചനം പ്രാപിയ്ക്കാൻ ശ്രമിയ്ക്കാത്തതാണ് അതിന്റെ കാരണം. ഇനി ചിത്രകേതുവിന് എന്തു സംഭവിച്ചെന്നുനോക്കാം. വിദ്യാധരനായ ചിത്രകേതു ആകാശമാർഗത്തിൽകൂടി സഞ്ചരിയ്ക്കാൻ തുടങ്ങി. അയാൾക്ക് പല സിദ്ധികളും ലഭിച്ചിരുന്നു. പലപല സങ്കല്പങ്ങളും പൂർണമാക്കാൻ കഴിവുള്ള ഈ വിദ്യാധരൻ സുരസുന്ദരികളുമായി ഭഗവാന്റെ കീർത്തികളെ പാടിക്കൊണ്ട് രമിയ്ക്കാൻ തുടങ്ങി. ഒരിയ്ക്കൽ വിഷ്ണു ഭഗവാൻ കൊടുത്ത തേജോമയവിമാനത്തിൽ കയറി അദ്ദേഹം ആകാശമാർഗേണ സഞ്ചരിയ്ക്കുകയായിരുന്നു. അപ്പോൾ കൈലാസത്തിൽ ഭഗവാൻശങ്കരൻ, പാർവതീദേവിയെ മടിയിൽവെച്ച് ഒരു കയ്യാൽ ദേവിയെ ആലിംഗനം ചെയ്തു കൊണ്ട്, സിദ്ധചാരണന്മാരാൽ ചുറ്റപ്പെട്ട്, മുനിമാരുടെ മധ്യത്തിൽ ഇരിയ്ക്കുന്നതുകണ്ട്, ചിത്രകേതു ഭഗവാന്റെ അടുത്തുചെന്ന് ഭഗവതി കേൾക്കെ ഇപ്രകാരം പറഞ്ഞു: 'ഈ ഇരിയ്ക്കുന്നത് സകല ദേഹധാരികളിൽവച്ച് ശ്രേഷ്ഠനും ധർമത്തെ പ്രശംസിയ്ക്കുന്ന ലോകഗുരുവുമാണ്. എന്നിരുന്നിട്ടും ഈ സഭയുടെ നടുക്ക് തന്റെ ഭാര്യയെ ആലിംഗനം ചെയ്തുകൊണ്ടിരിയ്ക്കാൻ നാണം തോന്നാത്തത് എന്തുകൊണ്ടാണ് ? ഇദ്ദേഹം തപസ്വികളേയും ബ്രഹ്മജ്ഞാനികളേയുംകാൾ ശ്രേഷ്ഠനാണെന്നാണ് പറയപ്പെടുന്നത്. എന്നിട്ടും ഈ സമയം ഒരു സാധാരണ വിഷയിയെപ്പോലെ നിർലജ്ജനായി തന്റെ ഭാര്യയെ മടിയിൽവച്ചുകൊണ്ടിരിയ്ക്കുന്നു. വിഷയികൾപോലും ഏകാന്തത്തിലേ ഇപ്രകാരം ചെയ്യാറുള്ളു. പക്ഷെ ഇദ്ദേഹം വലിയ വ്രതധാരി ആയിട്ടും ഈ നിറഞ്ഞ സഭയിൽ സ്ത്രീയെ പിടിച്ചു മടിയിൽ വച്ചിരിയ്ക്കുന്നു.'

ഈ വാക്കുകൾ കേട്ട് ഭഗവാൻ ശങ്കരൻ ചിരിവന്നു. ഒന്നും പറഞ്ഞില്ല, മറ്റുസദസ്യരും ഒന്നും മിണ്ടിയില്ല. പക്ഷെ ചിത്രകേതുവിന് അയാളുടെ ജിതേന്ദ്രിയത്വത്തിലുള്ള അഭിമാനം കണ്ട് പാർവതീദേവി കോപിച്ച് ഇപ്രകാരം പറഞ്ഞു: 'ഇങ്ങനെയുള്ള ദുഷ്ടനും നിർലജ്ജനുമായവനെ ശിക്ഷിയ്ക്കാൻ ആരുമില്ലാതായോ?എന്ത്? ഭഗവാൻ ശങ്കരനെ ആർക്കും മനസ്സിലാക്കാൻ കഴിയുന്നില്ലേ? നാരദൻ,സനകൻ, കപിലൻ മുതലായവർക്ക് ധർമം അറിയാൻ പാടില്ലാതായോ? ജഗദ്ഗുരു ശങ്കരനെ ഇപ്രകാരം അധിക്ഷേപിയ്ക്കുന്നവന് അവശ്യംശിക്ഷകിട്ടിയേമതിയാകൂ.സ്വന്തം ശ്രേഷ്ഠതയിൽ അഭിമാനിയ്ക്കുന്നവൻ ഭഗവത്പാദങ്ങളിൽ ഇരിയ്ക്കാൻ യോഗ്യനല്ല. അതുകൊണ്ട് (ചിത്രകേതുവിനെ നോക്കി) ഹേ ദുർമതേ! നീ അസുരയോനിയിൽ ജനിയ്ക്കട്ടെ! പിന്നെ നീ ഒരിയ്ക്കലും മഹാപുരുഷന്മാരോട് ഇങ്ങനെയുള്ള അപരാധം ചെയ്യുകയില്ല.' ഈ ശാപത്തിൽ പല നല്ല സിദ്ധാന്ത ങ്ങളും അടങ്ങിയിട്ടുണ്ട്. അധ്യാത്മഭാവത്തിൽ നോക്കുന്നപക്ഷം ഇന്നും എവിടെയെങ്കിലും സ്ത്രീപുരുഷന്മാർ ഇരിയ്ക്കുന്നതുകണ്ടാൽ അവരെ പാർവതീപരമേശ്വരന്മാരായിട്ടു കാണണം. സ്ത്രീകളെ പുരുഷന്മാർ പാർവതീ രൂപത്തിലും, പുരുഷന്മാരെ സ്ത്രീകൾ ശ്രീപരമേശ്വരനായും കാണണം. അവരുടെ ശരീരത്തിൽ സംസാരദൃഷ്ടിയോടെ നോക്കുന്നതായാൽ, നോക്കുന്നവന്റെ ചിത്തത്തിൽ മിഥ്യാചിത്രങ്ങളുടെ രൂപത്തിൽ ചിത്രകേതു ഉണ്ടാകും. അതിൽനിന്നും പിന്നീട് മിഥ്യാവൃത്തികളുടെ രൂപത്തിൽ വൃത്രാസുരനും ഉണ്ടാകും. അതിനാൽ എല്ലാ സ്ത്രീപുരുഷന്മാരും ഇങ്ങനെയുള്ള കാര്യത്തിൽ പ്രത്യേകം ശ്രദ്ധിയ്ക്കണം. *സിനിമ*യിൽ മോഹം ജനിപ്പിയ്ക്കത്തക്ക ചിത്രങ്ങൾ പ്രേക്ഷകരെ ആകർഷിയ്ക്കാൻ കാണിയ്ക്കാറുണ്ട്. പരസ്യങ്ങളിലും അവരുടെ വസ്തുവിന്റെ വില്പനയ്ക്ക് ഇങ്ങനെയുള്ള ചിത്രങ്ങൾ വരാറുണ്ട്. വർത്തമാനക്കടലാസ്സുകളിലും ഇങ്ങനെയുള്ള ചിത്രങ്ങൾ ഇടാറുണ്ട്. സ്ത്രീപുരുഷസഹപഠനം കൊണ്ട് ഇക്കാലത്ത് ചിത്രകേതുവിന്റെ ദൃഷ്ടി *കാളേജു*കളിലും *സ്കൂളു*കളിലും ഉണ്ടാകുന്നുണ്ട്. ഇവർക്ക് ദിവസവും പാർവതീദേവിയുടെ ശാപം ലഭിയ്ക്കുന്നുണ്ടാകാം. അതുകൊണ്ട് ഇക്കാലത്ത് പല സ്ഥലങ്ങളിലും വൃത്രാസുരനെപ്പോലുള്ളവരെ കാണാൻ തുടങ്ങിയിട്ടുണ്ട്. വൃത്രാസുരന് തന്റെ തെറ്റു മനസ്സിലായി, അദ്ദേഹം പശ്ചാത്താപത്തോടുകൂടി ഭഗവാനോട് ആവശ്യപ്പെട്ടത്, 'ഇനി ഭക്തജനങ്ങളുടെ സംഗമേ ഉണ്ടാകാവൂ. ഒരിയ്ക്കലും സംസാരികളും വിഷയികളുമായി സംഗം ഉണ്ടാകരുതേ' എന്നാണ്.



ചുരുക്കത്തിൽ സംസാരികളുടെ സംഗംകൊണ്ട് ആർക്കും ഒരു ലാഭവുമില്ല. അവരുടെ അടുക്കൽ നിന്നും ഇന്ദ്രിയവിഷയങ്ങളെപ്പറ്റിയല്ലാതെ വേറൊന്നും കേൾക്കാനും പഠിയ്ക്കാനും ഉണ്ടാകുകയില്ല. ചിത്രകേതുവിന് ഭഗവാന്റെ ദർശനമുണ്ടായി എങ്കിലും തന്റെ ജിതേന്ദ്രിയത്വത്തെപ്പറ്റി അഭിമാനം ഉണ്ടായിരുന്നു. അതുകൊണ്ട് ദ്വൈതഭാവം ഉണ്ടായി. ഭേദബുദ്ധിയാൽ ജയവിജയന്മാർപോലും വൈകുണ്ഠത്തിൽനിന്നും പതിച്ചു. ഭാഗവത മാഹാത്മ്യത്തിലും പറയുന്നത്, ജ്ഞാനം ദൃഢമാകാഞ്ഞാൽ അത് നശിച്ചുപോകും എന്നാണ്. ചിത്രകേതുവിന് സങ്കർഷണഭഗവാൻ വളരെ ഉത്തമജ്ഞാനം ഉപദേശിച്ചതായിരുന്നു. പക്ഷെ കോടി റാണിമാരുടെ ഇടയ്ക്ക് കഴിയുകയാൽ അത് ദൃഢമായിരുന്നില്ല. അതിനാൽ പിന്നെയും ദ്വൈതഭാവം വന്നുപോയി. ഭക്തന്മാർ അന്യരുടെ ഗുണദോഷങ്ങളിൽ ഇടപെടരുതെന്ന് മാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ട്. അന്യരുടെ കർമത്തെ സ്തുതിയ്ക്കുകയോ നിന്ദിയ്ക്കുകയോ ചെയ്യുന്നവർ തന്റെ കർമത്തിൽനിന്നും ഭ്രഷ്ടരായിപ്പോകുമെന്ന് ഏകാദശസ്കന്ധത്തിൽ 28-ാം അധ്യായത്തിന്റെ തുടക്കത്തിലും പറഞ്ഞിട്ടുണ്ട്. ഭക്തന്മാരാണെങ്കിലും ദ്വൈതഭാവം വെച്ചുകൊണ്ടിരുന്നാൽ ഭഗവാന്റെ ചരണങ്ങളിലിരിയ്ക്കാൻ യോഗ്യരല്ലെന്ന് പാർവതീദേവിയുടെ ശാപംകൊണ്ട് സ്പഷ്ടമാകുന്നുണ്ട്. ഭക്തിമാർഗത്തിൽ ഭഗവാന്റെ ചരണങ്ങൾ എന്നു പറയുന്നതു തന്നെയാണ് ജ്ഞാനമാർഗത്തിൽ പറയുന്ന അധിഷ്ഠാനം. എന്തെന്നാൽ ചരണങ്ങളിൽ ശരീരം മുഴുവനും സ്ഥിതിചെയ്യുന്നതുപോലെ അധിഷ്ഠാനബ്രഹ്മത്തിൽ ജഗത്തിന്റെ ശരീരത്തെ കല്പന ചെയ്തിരിക്കുന്നു. അതിനാൽ ചരണരൂപമായ അധിഷ്ഠാനത്തിൽ സ്ഥിതി വേണ്ടവർ അദ്വൈതഭാവത്തിൽ നിഷ്ഠയുള്ളവരായിരിയ്ക്കണം. ദ്വൈതശിക്ഷണം അധികം ഉള്ളിടത്ത് എങ്ങനെ അദ്വൈതത്തിൽ നിഷ്ഠയുണ്ടാകാനാണ് ? ഈ വിഷമത നീക്കാൻ 7-ാം സ്കന്ധത്തിൽ വ്യാസൻ, പ്രഹ്ലാദന്റെ ചരിത്രം കൊണ്ടുവന്ന്, എപ്രകാരമാണ് ചെറുപ്പത്തിൽ തന്നെ പ്രഹ്ലാദൻ ദ്വൈതശിക്ഷണം ശീലിയ്ക്കാൻ വിസമ്മതിച്ച്, അതിനുവേണ്ടി എന്തു സത്യഗ്രഹമാണ് നടത്തിയതെന്ന് കാണിയ്ക്കുന്നു. പ്രഹ്ളാദനെപ്പോലെ ഇത്രയും ധൈര്യമുള്ള ഒരു വിദ്യാർഥിയെ ഇക്കാലത്തു കാണാൻ പ്രയാസം.

ഇന്ന് അന്യരുടെ ഗുണദോഷങ്ങൾ കീർത്തിയ്ക്കുന്നതിൽ മിക്കവരും പെട്ടുപോയിരിയ്ക്കുന്നു. അതിൽനിന്നും നിവൃത്തരാകാൻ വലിയ പ്രയാസമാണ്. പണ്ട് നാലു രാജാക്കന്മാർക്ക് വൈരാഗ്യമുണ്ടായി, അവരവരുടെ രാജ്യമുപേക്ഷിച്ചു വനത്തിലേയ്ക്കു പോയി. ഒരിയ്ക്കൽ ഒരു ഗ്രാമത്തിൽ ഇവർ ഒന്നിച്ചുകൂടാനിടയായി. ഇവരിൽ ഒരുത്തന്റെ കാലിൽ പുഴുക്കടിയുണ്ടായിരുന്നു. അയാൾ ഒരു ചെറിയ കമ്പുകൊണ്ട് കാല് ചൊറിഞ്ഞുകൊണ്ടിരുന്നതു കണ്ട് വേറൊരു രാജാവ് ഇപ്രകാരം കളിയാക്കി : "നീ രാജ്യമുപേക്ഷിച്ചു, പക്ഷെ ഈ ചുള്ളിക്കമ്പിലുള്ള നിന്റെ മമത ഇനിയും പോയില്ലല്ലോ!" ഇതുകേട്ടു മൂന്നാമൻ രണ്ടാമനോടു പറഞ്ഞു: "നീയും രാജ്യമുപേക്ഷിച്ചു, പക്ഷെ എന്തിനു നീ ഒന്നാമന്റെ കർമത്തെപ്പറ്റി ഇങ്ങനെ ആക്ഷേപിയ്ക്കണം?" അന്നേരം നാലാമത്തെ രാജാവ് മൂന്നാമനോടു പറഞ്ഞു: "നീയും രാജ്യമുപേക്ഷിച്ചിട്ട് മറ്റവരുടെ കലഹത്തിൽ എന്തിനു തലയിടണം?" ഇത്രയും ആയപ്പോഴേയ്ക്കും ആദ്യം ചൊറിഞ്ഞുകൊണ്ടിരുന്നവന്റെ ചൊറിച്ചിൽ മാറുകയാൽ അയാൾ ചുള്ളിക്കമ്പ് എറിഞ്ഞുകളഞ്ഞു. മനുഷ്യർ എത്ര വേഗത്തിലാണ് അന്യരുടെ ഗുണദോഷചർച്ചകളിൽ പെട്ടുപോകുന്നതെന്ന് ഈ കഥ കാണിയ്ക്കുന്നു.

ഒരിക്കൽ നാലു കൂട്ടുകാരായ മുഹമ്മദീയർ പള്ളിയിൽ മൗനമായിട്ടിരുന്ന് പ്രാർഥിയ്ക്കാൻ പോയി. പള്ളിയിലെ പുരോഹിതൻ കുറച്ചു താമസിച്ചുവരുകയാൽ ഇവർ സമയം കളയാതെ പ്രാർഥന ആരംഭിച്ചു. കുറച്ചുകഴിഞ്ഞ് പുരോഹിതൻ വന്നപ്പോൾ ഇവരിൽ ഒരാൾ ചോദിച്ചു: "എന്താണ് അങ്ങ് ഇത്ര താമസിച്ചത് ? അങ്ങ് വരാൻ താമസിയ്ക്കുന്നതുകണ്ട് ഞങ്ങൾ പ്രാർഥന തുടങ്ങിയതാണ്." ഇതുകേട്ട് രണ്ടാമൻ പറയുകയാണ്: "എന്താണു നീ അയാളെ ഇപ്രകാരം കുറ്റപ്പെടുത്തുന്നത് ? ഇങ്ങനെയുള്ള പ്രവൃത്തികൊണ്ട് പ്രാർഥനയുടെ ഫലം നശിയ്ക്കുമെന്നറിയാൻ പാടില്ലേ?" മൂന്നാമൻ രണ്ടാമനോടു പറഞ്ഞു: " നീ മൂഢനാണ്, രണ്ടാമനോട് അവന്റെ കർത്തവ്യത്തെപ്പററി പറയുകയാൽ നിന്റെ പ്രാർഥനയും വെറുതെ ആയിപ്പോയതറിഞ്ഞില്ലേ ? നീ എന്തിനു സംസാരിച്ചു?" അന്നേരം നാലാമൻ ആകാശത്തുനോക്കിക്കൊണ്ടിപ്രകാരം ഉറക്കെ വിളിച്ചു പറഞ്ഞു: "ഹേ ഖുദാ ! നീ എന്നെ രക്ഷിച്ചു. എന്തെന്നാൽ ഞാൻ ആരോടും സംസാരിച്ച് എന്റെ പ്രാർഥന നിഷ്ഫലമാക്കിയില്ല." ഈ നാലാമന്റെ വാക്കിലും നിറയെ അഭിമാനം ഉണ്ടായിരുന്നു. പക്ഷെ അത് അയാൾ അറിഞ്ഞിരുന്നില്ലെന്നുമാത്രം. അയാൾക്കും മൗനമായിട്ടിരിയ്ക്കാൻ കഴിഞ്ഞില്ല. എല്ലാവിധത്തിലുള്ള കളിയാക്കലിലും എന്തെങ്കിലും അഭിമാനത്തിന്റെ പ്രേരണ ഉണ്ടായിരിയ്ക്കും ഇന്നത്തെ സമാജസേവകരും സ്വയം പൂർണരാണെന്നു കരുതി, തന്നെയൊഴിച്ച് അന്യരെ നന്നാക്കാനാണ് ശ്രമിയ്ക്കാറുള്ളത്. ചിത്രകേതുവിനും ഈ തെറ്റു പററി. ശ്രീശങ്കരഭഗവാന്റെ തെറ്റു തിരുത്താൻ പോയതായിരുന്നു. അതുകാരണം വൃത്രാസുരനായി ജനിയ്ക്കേണ്ടിവന്നു. ശ്രീമദ്ഭാഗവതം, പരമഹംസന്മാരുടെ സംഹിതയാണ്, ഏഴു ദിവസംകൊണ്ട് മോക്ഷപ്രാപ്തി ഉണ്ടാക്കത്തക്ക കഥയാണ്. അതിനാലാണ് ചെറിയ ചെറിയ തെറ്റുകൾപോലും നിഷ്ഠയിൽ എങ്ങനെയാണ് വിഘ്നങ്ങൾ ഉണ്ടാക്കുന്നത് എന്ന് വ്യാസൻ സൂക്ഷ്മരീതിയിൽ കാണിയ്ക്കുന്നത്.



ചിത്രകേതു പാർവതിയോടു പറഞ്ഞു: "അമ്മേ ! ഞാൻ ശാപത്തെ ശിരസാ സ്വീകരിയ്ക്കുന്നു. അവിടുത്തെ ശാപം എന്റെ കർമഫലമാണ്. അജ്ഞാനത്താൽ ജീവൻ സുഖദുഃഖങ്ങൾ അനുഭവിയ്ക്കുന്നു. അതിനാൽ എന്റെ കർമം ഞാൻ അനുഭവിച്ചേ തീരൂ. ശ്രീഹരിയല്ലാതെ ലോകത്തൊന്നുമില്ലെന്നും, അത് ബന്ധരഹിതമാണെന്നും എനിയ്ക്കറിയാം. പക്ഷെ ജീവന്, ഭഗവാന്റെ മായയാൽ ബന്ധമോക്ഷങ്ങളും സംസാരവും പ്രാപ്തമാകുന്നു. അതിനാൽ ശാപമുക്തി ഞാൻ ആവശ്യപ്പെടുന്നില്ല. പക്ഷെ എന്റെ വാക്ക് അവിടുത്തേയ്ക്ക് അനുചിതമായി തോന്നിയെങ്കിൽ അത് ക്ഷമിയ്ക്കണം." ഇത്രയും പറഞ്ഞിട്ട് ചിത്രകേതു അവിടെ നിന്നും പോകുകയും ചെയ്തു.

അതിനുശേഷം മഹാദേവൻ പാർവതിയോടിപ്രകാരം പറഞ്ഞു: "നീ ഭഗവാന്റെ ഭക്തന്റെ മാഹാത്മ്യം കണ്ടോ? ഭഗവത്പരായണരായവർക്ക് ഒന്നിലും ഭയമില്ല. എങ്കിലും എപ്പോഴെങ്കിലും ഗുണദോഷകല്പന ചെയ്തുപോകുന്നെങ്കിൽ അത് അജ്ഞാനം കൊണ്ടാണ്.

**അവിവേകകൃതഃ പുംസോ ഹ്യർഥഭേദ ഇവാത്മനി**
**ഗുണദോഷവികല്പശ്ച ഭിദേവ സ്രജിവത്കൃതഃ**

(സ്വപ്നത്തിൽ ഭേദാഭ്രമത്താൽ പ്രതീതമാകുന്ന സുഖദുഃഖംപോലെയും, ജാഗ്രത്തിൽ മാലയിൽ സർപ്പഭ്രാന്തിയുണ്ടാകുന്നതുപോലെയുമാണ് മനുഷ്യർക്ക് അജ്ഞാനത്താൽ ആത്മാവിൽ ദേവമനുഷ്യാദി ഭേദവും, ഗുണദോഷങ്ങളുടെ കല്പനയും ഉണ്ടാകുന്നത്.6.17.30)

പക്ഷെ, ജ്ഞാനവൈരാഗ്യസഹിതം ഭക്തിയുള്ളവർക്ക് ഈ സംസാരത്തിൽ ഭയകാരണമില്ല. ഭഗവാന്റെ ലീല എനിയ്ക്കുപോലും ശരിയ്ക്കു മനസ്സിലാകുന്നില്ല. ബ്രഹ്മാവ്, സനകൻ, നാരദൻ മുതലായവർക്കും ദേവന്മാർക്കും അറിയാൻ കഴിയുന്നില്ല. ശ്രീഹരിയ്ക്ക് ആരും പ്രിയരോ അപ്രിയരോ ഇല്ല. ആരും സ്വന്തമോ അന്യമോ ആയിട്ടും ഇല്ല. ഭഗവാൻ എല്ലാവരുടേയും അന്തരാത്മാവാണ്. അതുകൊണ്ട് ഭഗവാനെ എല്ലാവർക്കും പ്രിയമായി തോന്നുന്നു. ഈ ചിത്രകേതു. ഭഗവാന് പ്രിയനാണ് - ഞാനും പ്രിയനാണ്. അതിനാൽ അവന്റെ വാണിയിൽ നിനക്ക് വിഷമബുദ്ധി തോന്നരുത്." ഇതുകേട്ട് പാർവതിയ്ക്കുണ്ടായ വിഷമബുദ്ധി നീങ്ങി പിന്നെയും ശാന്തയായിത്തീർന്നു.

അതിനുശേഷം ചിത്രകേതു ത്വഷ്ടാവിന്റെ ഗൃഹത്തിൽ വൃത്രാസുരനായി ജനിച്ചു. ആ കഥ കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞു.

പ്രകൃതിയിൽ ഗുണദോഷബുദ്ധിയുണ്ടാകുന്നത് അതിൽ മൂന്നു ഗുണങ്ങൾ ഉള്ളതുകൊണ്ടാണ്. അതിൽ നിന്നും രാഗദ്വേഷമുണ്ടാകുന്നു. രാഗം അദിതിയുടേയും ദ്വേഷം ദിതിയുടെയും സ്വരൂപമാണ്. അതെപ്പറ്റി അടുത്ത അധ്യായത്തിൽ പറയുന്നുണ്ട്. കശ്യപന്റെ ഭാര്യമാരാണ് ദിതിയും അദിതിയും. ദിതിയിലാണ് ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമുണ്ടായത്. ഇവരെപ്പറ്റി മൂന്നാം സ്കന്ധത്തിൽ പറഞ്ഞുകഴിഞ്ഞു. ഹിരണ്യകശിപുവിന്റെ നാലു പുത്രന്മാരിൽ പ്രഹ്ലാദൻ എല്ലാരിലും ഇളയവനായിരുന്നു, ഇന്ദ്രനെ സഹായിയ്ക്കാൻവേണ്ടി വിഷ്ണു, ഹിരണ്യാക്ഷനേയും ഹിരണ്യകശിപുവേയും വധിയ്ക്കയാൽ, ഒരു ഇന്ദ്രശത്രു ഉണ്ടാകാൻ വേണ്ടി ദിതി തന്റെ ഭർത്താവായ കശ്യപനെ സേവചെയ്ത് പ്രീതനാക്കി. ഇന്ദ്രനെ വധിയ്ക്കാൻ പ്രാപ്തനായ പുത്രൻ വേണമെന്ന് വരവും വാങ്ങി. ഒരു വർഷം പുംസവനമെന്ന വ്രതമെടുത്താൽ ഉത്തമനായ പുത്രനുണ്ടാകുമെന്ന് കശ്യപൻ പറഞ്ഞു. ദിതി വ്രതവും തുടങ്ങി. ഇന്ദ്രൻ വിവരമറിഞ്ഞു പരിഭ്രാന്തനായി. ഒരു ദിവസം ദിതി എച്ചിലായ വായോടെ ഉറങ്ങുകയാൽ വ്രതം ഭഞ്ജിയ്ക്കപ്പെട്ടു. ആ സമയം നോക്കി ദിതിയുടെ ഗർഭാശയത്തിൽ കടന്ന് ഇന്ദ്രൻ ഗർഭസ്ഥശിശുവിനെ ഏഴു കഷണമാക്കി. അത് ഏഴു കുട്ടികളായി കരയാൻ തുടങ്ങിയപ്പോൾ ഓരോന്നിനെയും പിന്നേയും ഏഴേഴു കഷണങ്ങളാക്കി. അങ്ങനെ നാല്പത്തൊമ്പതു കുട്ടികളായി. അവർ ഇന്ദ്രനോടുകൂടെ വെളിയിൽവന്നു. ദിതി ഇതു കണ്ടാശ്ചര്യപ്പെട്ട് സത്യാവസ്ഥയെപ്പറ്റി ഇന്ദ്രനോടു ചോദിച്ചു. ഇന്ദ്രൻ സകലതും അമ്മയോടു പറഞ്ഞ് മാപ്പ് അപേക്ഷിച്ചു. അമ്മ മാപ്പും കൊടുത്തു. ദിതി ഗർഭത്തിൽനിന്നുണ്ടായ ആ നാല്പത്തൊമ്പതു പേർ മരുദ്ഗണങ്ങളെന്ന പേരിൽ അറിയപ്പെടുന്നു. തന്റെ സഹായികളായി പരിണമിച്ച മരുദ്ഗണങ്ങളേയും കൂട്ടിക്കൊണ്ട് ഇന്ദ്രൻ സ്വർഗത്തിലേയ്ക്കു പോയി. വേദാന്തത്തിൽ പഞ്ചഭൂതങ്ങളുടെ പഞ്ചീകരണംപോലെയാണ് ഈ ഏഴു തത്ത്വങ്ങളുടെ സപ്തീകരണം. പഞ്ചമഹാഭൂതങ്ങളുടെകൂടെ മനസ്സും ബുദ്ധിയും കൂടി ചേർത്താൽ ഏഴായി. ഇങ്ങനെ മൂലപ്രകൃതിയിൽ ഏഴു ഭാഗമായി. ഈ ഏഴിനെ സപ്തീകരണം ചെയ്താൽ നാല്പത്തൊമ്പതാകും. ഇതെല്ലാം മൂലപ്രകൃതിയുടെ വികൃതികളാണ്. എങ്കിലും ഇന്ദ്രരൂപിയായ കൈയുടെ ദേവത അവയെ തന്റെ സഹായത്തിനായിട്ട് ദേവലോകത്തു കൊണ്ടുപോയി. ഈ കഥയിൽ മുഖ്യമായിട്ടറിയേണ്ടത് പുംസവനവ്രതത്തിന്റെ വിധിയാണ്. അത് ആറാം സ്കന്ധത്തിൽ പത്തൊമ്പതാം അധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. സത്സന്താനങ്ങൾ വേണ്ടവർ ഈ വ്രതം എടുത്താൽ നന്ന്.ഇക്കാലത്ത് ഓർക്കാപ്പുറത്താണ് ആളുകൾ അച്ഛനമ്മമാരാകുന്നത്. അതുകൊണ്ടാണ് സംയമമില്ലാത്ത കുട്ടികൾ ഉണ്ടായി കാണുന്നത്. ഒരിയ്ക്കൽ ഒരു *വൈസ്രോയി,* ഇന്ത്യയിലെ പശുക്കളുടെ ജാതിയെ നന്നാക്കുന്നതിനുവേണ്ടി നല്ല കാളകളെ സമ്മാനിയ്ക്കുകയുണ്ടായി. പക്ഷെ, മനുഷ്യരുടെ ജാതി ദുഷിയ്ക്കുന്നതിനെ നന്നാക്കുന്നതിന് ആരും ഒരു ശ്രമങ്ങളും ചെയ്തുകാണുന്നില്ല. സന്താനനിയന്ത്രണം കൊണ്ടു

സന്തതികളുടെ എണ്ണംകുറയുമെങ്കിലും, ജനിയ്ക്കുന്ന കുട്ടികളിൽ സ്വഭാവഗുണം ഉണ്ടാകുന്നതിന് അമ്മമാർ മേൽ പറഞ്ഞ 'പുംസവന' വ്രതമെടുത്താൽ ഉപയോഗപ്രദമായിരിയ്ക്കും. ഈ വ്രതത്തിൽ ദിവസവും പ്രത്യേകം പറഞ്ഞിട്ടുള്ള മന്ത്രംകൊണ്ട് ലക്ഷ്മീനാരായണപൂജ ചെയ്യേണ്ടതുണ്ട്. ഈ വ്രതം ശരിയ്ക്കും ചെയ്താൽ ഇച്ഛിച്ച വസ്തു ലഭിയ്ക്കും. സ്ത്രീകൾക്ക് ഉത്തമപതിയെ ലഭിയ്ക്കും. വിധവയെങ്കിൽ സദ്ഗതി ലഭിയ്ക്കും. പുത്രന്മാർ മരിയ്ക്കുന്നവരെങ്കിൽ അവർക്ക് ദീർഘായുസ്സുള്ള പുത്രന്മാർ ഉണ്ടാകും. അഭാഗിനിസ്ത്രീ സൗഭാഗ്യവതിയും, വിരൂപ സുന്ദരിയുമാകും. രോഗിയെങ്കിൽ ഈ വ്രതം കൊണ്ട് ആരോഗ്യവതിയാകും. ചുരുക്കത്തിൽ, ശ്രീ ലക്ഷ്മീനാരായണൻ, ഉപാസ





കയുടെ സകല മനോരഥങ്ങളും പൂർത്തിയാക്കും.(6.19.28). ചിത്രകേതുവിന്റെ കഥയ്ക്കുശേഷം ഇങ്ങിനെയുള്ള കഥയ്ക്ക് വളരെ പ്രസക്തിയുണ്ട്. പ്രകൃതിയെ വശത്താക്കണമെങ്കിൽ സത്വഗുണരൂപിയായ ലക്ഷ്മീ-നാരായണപൂജ ആവശ്യമാണ്. ദിതി രജോഗുണത്തിന്റെയും തമോഗുണത്തിന്റെയും സ്വരൂപമാണ്. എങ്കിലും ഈശ്വര സേവ കൊണ്ട് സന്താനങ്ങൾ തമോഗുണികളാകാതെ വന്നു. അതിലും വിശേഷിച്ച് ഗർഭകാലത്ത് നാരദനെപോലുള്ള സജ്ജനങ്ങൾ ഭഗവാന്റെ മഹിമയെപ്പറ്റി കേൾപ്പിയ്ക്കുന്നതായാൽ, അസുരകുലത്തിൽപോലും പ്രഹ്ലാദനെപ്പോലെയുള്ള ഭക്തന്മാർ ജനിയ്ക്കും. ഈ കഥയാണ് ഇനി വരുന്ന ഏഴാം സ്കന്ധത്തിൽ പറയാൻപോകുന്നത്.

**ഹരിഃ ഓം തത് സത്.**

## ആറാം സ്കന്ധം സമാപ്തം





# സ്കന്ധം ഏഴ്

## പ്രകരണം പത്ത്

**ലോകത്ത് ഭഗവാൻ എന്തുകൊണ്ട് യുദ്ധങ്ങളും പാർട്ടി വഴക്കുകളും ഉണ്ടാകാൻ സമ്മതിയ്ക്കുന്നു ?**

ഇന്ദ്രനും വൃത്രാസുരനുമായുള്ള യുദ്ധത്തിൽ ഭഗവാൻ ഇന്ദ്രനെ സഹായിച്ച് അസുരന്മാരെ നശിപ്പിച്ചു എന്ന കഥ കേട്ട് പരീക്ഷിത്ത് ശുകദേവനോടിപ്രകാരം ചോദിച്ചു:

**സമഃ പ്രിയഃ സുഹൃദ്ബ്രഹ്മൻ ഭൂതാനാം ഭഗവാൻ സ്വയം**
**ഇന്ദ്രസ്യാർഥേ കഥം ദൈത്യാനവധീദ്വിഷമോ യഥാ.**

(ഭഗവാൻ സ്വഭാവത്താൽത്തന്നെ സമദർശിയും സമസ്ത പ്രാണികളുടേയും മിത്രവുമാണ്. ആ സ്ഥിതിയക്ക് സാധാരണ വിഷമദൃഷ്ടിയുള്ള മനുഷ്യരെപ്പോലെ ഇന്ദ്രനുവേണ്ടി എന്തിന് ദൈത്യരെ കൊല്ലിയ്ക്കണം ? ഭഗവാൻ സാക്ഷാൽ കല്യാണസ്വരൂപനാകയാൽ അദ്ദേഹത്തിന് ദേവന്മാരുടെ അടുത്തുനിന്നും യാതൊരു ലാഭവുമില്ല. നിർഗുണനാകയാൽ ദൈത്യരോട് യാതൊരു വിധത്തിലും ദ്വേഷത്തിനോ ഉദ്വേഗത്തിനോ അവകാശവുമില്ല. ഭഗവൻ, എന്റെ ഈ സംശയത്തെ നീക്കിയാലും.7.1.1 )

ശുകദേവൻ: ' നിന്റെ ചോദ്യം ഉത്തമംതന്നെ. ഉത്തമഭക്തനായ പ്രഹ്ലാദന്റെ കഥ ഞാൻ നിന്നെ കേൾപ്പിക്കാം. ഈ പരമപവിത്രചരിത്രത്തെ നാരദനെപ്പോലുള്ള മുനിജനങ്ങളും പ്രശംസിയ്ക്കുന്നു. ആ കഥയിൽനിന്ന് നീ ചോദിച്ച ചോദ്യത്തിനുത്തരം മനസ്സിലാക്കാം. നിന്റെ സംശയത്തിന്റെ യഥാർഥമെന്തെന്നുവച്ചാൽ,

**നിർഗുണോപിഹ്യജോവ്യക്തോഭഗവാൻപ്രകൃതേഃപര**
**സ്വമായാഗുണമാവിശ്യ ബാധ്യബാധകതാം ഗതഃ**

(ശ്രീഹരി വാസ്തവത്തിൽ നിർഗുണനും അജനും അവ്യക്തനും, പ്രകൃതിയ്ക്ക് അതീതനുമാണെങ്കിലും, തന്റെ മായാഗുണങ്ങളെ ആശ്രയിച്ചുകൊണ്ട് സ്വയം ബാധ്യബാധകഭാവത്തെ പ്രാപിയ്ക്കുന്നു.7.1.6)

ഇക്കാലത്തും പലർക്കും ഇപ്രകാരം ശങ്കയുണ്ടാകാം:ഭഗവാൻ അമേരിക്കക്കാരുടെയും ജപ്പാൻകാരുടെയും ഉള്ളിലുണ്ട്. അപ്പോൾ അമേരിക്കക്കാർ അണു*ബോംബു*കൊണ്ട് ജപ്പാനിലെ രണ്ടു ഗ്രാമങ്ങളെ എന്തിന് നശിപ്പിയ്ക്കണം? ഭഗവാൻ ഹിന്ദുക്കളുടേയും മുഹമ്മദീയരുടെയും ഹൃദയത്തിലുണ്ട്. പിന്നെ എന്തിന് അവർ പരസ്പരം വഴക്കുണ്ടാക്കുന്നു ?

കുടുംബങ്ങളിൽ അമ്മായിയമ്മയും മരുമക്കളും തമ്മിലും, സഹോദരങ്ങൾ തമ്മിലും ധനത്തിനുവേണ്ടിയുള്ള കലഹം; രാജ്യങ്ങളിൽ സ്ഥാനത്തിനും കീർത്തിയ്ക്കും വേണ്ടി നേതാക്കൾ തമ്മിലുള്ള കലഹം; എല്ലായിടത്തും മണ്ണിനും പെണ്ണിനും വേണ്ടിയുള്ള കലഹം - ഇവ സർവസാധാരണയായി കാണുന്നു. മറ്റു പ്രാണികളെ നോക്കിയാൽ എലിയ്ക്കും പൂച്ചയ്ക്കും തമ്മിലും, കൊക്കും മീനും തമ്മിലും വൈരം; സർപ്പവും തവളയും തമ്മിലും, തവളയും ഈച്ചയും തമ്മിലും വൈരം. ഇങ്ങനെ അസംഖ്യം ലഹളകൾ നിമിഷംപ്രതി സംഭവിയ്ക്കുന്നുണ്ട്. ഭഗവാൻ പറയുന്നതോ: 'ഞാൻ എല്ലാവരിലും സമഭാവത്തിൽ സ്ഥിതിചെയ്യുന്നു' എന്നും. ഈ വൈരുധ്യങ്ങൾക്ക് ശുകദേവൻ പറയുന്ന സമാധാനം 'ഇതെല്ലാം മായയാൽ സംഭവിയ്ക്കുന്നു' എന്നാണ്. പക്ഷെ സ്നേഹം വേണ്ടിടത്ത് ദ്വേഷമുണ്ടാക്കുന്ന മായയ്ക്ക് ഭഗവാനെക്കാൾ ശക്തിയുള്ളതായി തോന്നുന്നു. ഈ സത്ത എവിടുന്നു കിട്ടി? ഭഗവാൻ സ്വതന്ത്രനും നേരത്തെ ഇതെല്ലാം തീർച്ചപ്പെടുത്തിയതുമാണെങ്കിൽ, താക്കോലുകൊടുത്ത നാഴികമണിപോലെ എല്ലാം ശരിയ്ക്ക് നടക്കേണ്ടതല്ലേ? ജീവന് അല്പമെങ്കിലും സ്വതന്ത്രതയുണ്ടെങ്കിൽ അത് ദുഃഖിയാകുകയില്ല. ഈശ്വരൻ എല്ലാം തനിയ്ക്കു തോന്നിയ പോലാണു നടത്തുന്നതെങ്കിൽ, ജീവന് പുരുഷാർഥം പ്രാപിയ്ക്കുവാൻ ഇച്ഛയുണ്ടാകേണ്ടതല്ലേ ?

നെല്ലുനട്ടാൽ നെല്ലും, മാങ്ങ നട്ടാൽ മാവും മാത്രമാണ് കിളിർക്കുന്നത്. ആ സ്ഥിതിയ്ക്ക് കാരണംപോലെ കാര്യവുമുണ്ടാകണം. ആനന്ദസ്വരൂപനും ജ്ഞാനസ്വരൂപനുമായിട്ടും ഭഗവാനുണ്ടാക്കിയ ജഗത്തിൽ ദുഃഖവും അജ്ഞാനവും കാണുന്നത് എന്താണ് ? നമ്മുടെ ലോകം ഭഗവാൻ സൃഷ്ടിച്ചതോ, അതോ ഏതെങ്കിലും *കൺട്രാക്ടറെ* ഏല്പിച്ചിട്ട് അയാൾ തെറ്റി പണിയിച്ചതോ ? ഇപ്രകാരമുള്ള സംശയങ്ങൾ കാരണം ജൈനമതക്കാരും സാംഖ്യമതക്കാരും ഈശ്വരനിൽ വിശ്വസിയ്ക്കുന്നില്ല. അവർ പറയുന്നത്, കാരണമനുസരിച്ചുവേണം കാര്യത്തെ കാണാൻ. അതുകൊണ്ട് ഈ ജഗത്ത് ചൈതന്യത്തിൽനിന്നുമാത്രം ഉണ്ടാകാൻ വഴിയില്ല എന്നാണ്.

ഗീതയിൽ 4-ാം അധ്യായത്തിൽ, ധർമത്തിന് ഹാനി വരുമ്പോഴെല്ലാം ഭഗവാൻ മായയെ സ്വീകരിച്ച് അധർമത്തെ നീക്കാൻ വേണ്ടി അവതരിയ്ക്കാറുണ്ടെന്ന് പറഞ്ഞിരിയ്ക്കുന്നു. ആ സമയം ഭഗവാൻ സാധുക്കളെ രക്ഷിയ്ക്കുകയും അധർമികളെ നശിപ്പിച്ച് ധർമത്തെ പുനഃസ്ഥാപിയ്ക്കുകയും ചെയ്യുമെന്നും പറയുന്നു. പരീക്ഷിത്തിന്റെ ചോദ്യം: 'ഭഗവാൻ സമരൂപത്തിൽ എല്ലാവരിലും സ്ഥിതിചെയ്യുന്നെങ്കിൽ സംസാരത്തിൽ എങ്ങുംതന്നെ ഉപദ്രവങ്ങൾ ഉണ്ടാകരുത്. അങ്ങനെ ഭഗവാൻ അവതരിയ്ക്കാനുംആവശ്യ



മുണ്ടാകരുത്. ഭഗവാനിൽ പക്ഷപാതമുണ്ടെങ്കിൽ ഇനിയും ഈ ലോകത്ത് ഭഗവാൻ എന്തുചെയ്യുമെന്ന് ആർക്കും തീർച്ചയില്ലാതാകും. ഭഗവാനിൽ പക്ഷപാതമില്ലെങ്കിൽ അദ്ദേഹം സകലരുടേയും ഹൃദയത്തിൽ ഇരിക്കയാൽ ഒരു ലഹളകളും കാണുകയുമരുത്. ചുരുക്കത്തിൽ ഭഗവാന്റെ സ്വഭാവമെന്താണ് ? മായയുണ്ടെങ്കിൽ അതിന്റെ സ്വഭാവമെന്ത്? ഇതേപ്പറ്റിയുള്ള വിവരണമാണ് 7-ാം സ്കന്ധത്തിൽ ആദ്യം വരുന്നത്.

പാശ്ചാത്യദേശങ്ങളിൽ 19-ാം നൂറ്റാണ്ടുവരെ വിശ്വസിച്ചു പോന്നത്, ജഡവസ്തുക്കളും, സൂര്യൻ, ചന്ദ്രൻ, നക്ഷത്രം തുടങ്ങിയ പല വസ്തുക്കളും മനുഷ്യരുടെ ഇച്ഛപോലെ നടക്കുന്നില്ല എന്നും ഇവയുടെയെല്ലാം നിയന്താവായിട്ട് ഏതെങ്കിലും സ്വതന്ത്രനും സർവശക്തനുമായ ഈശ്വരൻ ഉണ്ടായിരിയ്ക്കണമെന്നും, ജീവൻ പരതന്ത്രനാണെന്നുമാണ്. എന്തെന്നാൽ മനുഷ്യർ സ്വതന്ത്രരാണെങ്കിൽ ഒരു രാജ്യത്ത് പല രാജാക്കന്മാർ ഉണ്ടായാലെന്നപോലുള്ള സ്ഥിതിവിശേഷം ഉണ്ടാകാൻ ന്യായമുണ്ട്. പക്ഷെ 20-ാം നൂറ്റാണ്ടിന്റെ ആദിമുതൽ അവർ മായയുടെ സ്വരൂപത്തെ സ്പഷ്ടമായിട്ടറിയാൻ തുടങ്ങി. അതിനാൽ അവർ ഇപ്പോൾ പറയുന്നത്, ആരിലും നിത്യബന്ധനം ഭഗവാൻ കല്പിച്ചിട്ടില്ലെന്നും, മനുഷ്യർക്ക് ശരിയ്ക്കും ജ്ഞാനമുണ്ടായാൽ, അവർക്ക് വിഘ്നമുണ്ടാക്കാൻ മായയെ ആരും എങ്ങും വെച്ചിട്ടില്ലെന്ന് അറിയാൻ കഴിയുമെന്നുമാണ്.

*സയൻസു*കാർ പരീക്ഷിച്ചുനോക്കാതെ ഒന്നും വിശ്വസിയ്ക്കുന്നില്ല. മായയുടെ സ്വരൂപം അവർ കണക്കുകൂട്ടി സിദ്ധമാക്കിയിട്ടുണ്ട്. പക്ഷെ, ആ കണക്ക് കുറച്ച് കഠിനമാകയാൽ നമ്മുടെ ദേശങ്ങളിൽ അത് ഇനിയും നടപ്പിലാക്കിയിട്ടില്ല. പക്ഷെ താഴെപ്പറയുന്ന ചില ദൃഷ്ടാന്തങ്ങളിൽ നിന്നും അത് സ്പഷ്ടമായി മനസ്സിലാക്കാൻ കഴിയും.

### ദൃഷ്ടാന്തം : (1)

ഡുമസ് കടലോരത്ത് ഒരു മീൻപിടുത്തക്കാരൻ താമസിയ്ക്കുന്നുണ്ടെന്ന് കരുതുക. അവന്റെ വല വീശി ഒരു തരം മീനിനെ അവൻ ദിവസവും പിടിയ്ക്കുകയും, ആ കടലിലുള്ള മീനെല്ലാം അത്തരമാണെന്ന് വിശ്വസിച്ചുപോരുകയും ചെയ്തിരുന്നു. അവന്റെ പല തലമുറക്കാർ ഈ തൊഴിലാണ് ചെയ്തുപോന്നത്. ഡുമസിന്റെ മറുകരയിൽ, താപിനദി സമുദ്രത്തിൽ ചെന്നുചേരുന്നിടത്ത്, ഹജീ എന്ന ഒരു പുതിയ ഗ്രാമത്തിൽ മറ്റൊരു മീൻപിടുത്തക്കാരൻ താമസിയ്ക്കുന്നുണ്ടെന്ന് വിചാരിയ്ക്കുക. അയാളുടെ വല ചെറിയ ദ്വാരമുള്ളതാകയാൽ അതിൽ വീഴുന്ന മത്സ്യങ്ങൾ വേറൊരുവിധമുള്ളതായിരുന്നു. അയാളുടെ കടലിൽ അത്തരത്തിലുള്ള മീനേയുള്ളൂ എന്ന് അയാൾ വിശ്വസിച്ചുപോന്നു. ഇവന്റെ തൊഴിലും പല തലമുറയായിട്ടുള്ളതാണ്. ഒരു ദിവസം ഈ ഹജീമിലെ മീൻപിടുത്തക്കാരൻ ഡുമസിലെ മീൻപിടുത്തക്കാരന്റെ അതിഥിയാകാനിടയായി. അപ്പോൾ അയാൾ ഡുമസിലെ മീൻപിടുത്തക്കാരന്റെ വലയിൽ വേറൊരുതരം മത്സ്യം കണ്ടിട്ട് ചോദിച്ചു: "നിന്റെ ഈ പ്രദേശത്ത് ഇത്തരം മത്സ്യം എങ്ങനെ ഉണ്ടാകുന്നു?" ഡുമസുകാരൻ പറഞ്ഞു: "ഞങ്ങളുടെ കടലിൽ ഇത്തരം മത്സ്യമാണുള്ളത്. " ഹജീക്കാരൻ ഡുമസുകാരന്റെ വല നോക്കി ആലോചിച്ചതിനുശേഷം പറഞ്ഞു: "ഇത് നിന്റെ കടലിന്റെ ധർമമല്ല. നിന്റെ വലയുടെ ധർമമാണ്. നീയും എന്നെപ്പോലെ ചെറിയ ദ്വാരമുള്ള വല ഉപയോഗിച്ചാൽ നിനക്കും വേറെ പല പല ചെറിയ മത്സ്യങ്ങൾ കിട്ടും". അതുകേട്ട് ഡുമസുകാരൻ തന്റെ വല മാറ്റുകയും അതിനു ശേഷം ചെറിയ മത്സ്യങ്ങൾ വലയിൽ കിട്ടാൻ തുടങ്ങുകയും ചെയ്തു.

ഈ ദൃഷ്ടാന്തത്തിന്റെ സാരം നോക്കാം. ഡുമസുകാരന്റെ വല, അയാളുടെ പ്രമാണമായിരുന്നു. ഈ പ്രമാണമനുസരിച്ച് അയാൾ കടലിന്റെ സ്വഭാവം കല്പന ചെയ്തു. എന്നപോലെ മനുഷ്യരുടെ ജ്ഞാനവും ഒരു വിധത്തിലുള്ള പ്രമാണമാണ്. (അത് അവരുടെ വലയാണ്). ആ പ്രമാണമനുസരിച്ചാണ് മനുഷ്യർ ജഗത്തിന്റെ സ്വഭാവത്തെ കല്പിക്കുന്നത്.

മനുഷ്യരുടെ ജ്ഞാനത്തിന് മാറ്റമുണ്ടാകാം. പക്ഷെ, മനുഷ്യരുടെ പ്രമാണത്തിലുണ്ടാകുന്ന തെറ്റുകളറിയണമെങ്കിൽ, തെറ്റായ പ്രമാണം ഏത് ? ശരിയായ പ്രമാണം ഏത്? എന്നാദ്യം അറിയണം.സാധാരണയായി പ്രമാണത്തെ സംബന്ധിച്ചുള്ള പുസ്തകങ്ങൾ ചുരുക്കമാണ്. ഉള്ളവ അഭ്യസിയ്ക്കുന്നവരും കുറവാണ്. എന്തെന്നാൽ അത് പ്രായേണ കഠിനമാണ്. ഗീത പലരും വായിയ്ക്കുന്നുണ്ട്. അതിൽ 18-ാം അധ്യായത്തിൽ, ഭഗവാൻ മൂന്നുവിധമുള്ള ജ്ഞാനത്തെപ്പറ്റി പറഞ്ഞിരിയ്ക്കുന്നു. സാത്വികവും, രാജസവും, താമസവുമായ ജ്ഞാനങ്ങൾ ഏതെല്ലാമെന്ന് അവിടെ വിശദമായി പറഞ്ഞിട്ടുണ്ട്. വിദ്യാർഥികൾക്ക് അത് ഉപയോഗകരമാണ്.

ശുകദേവൻ പരീക്ഷിത്തിനോട് ഉത്തരം പറയുകയാണ്: "ഭഗവാനിൽ ഭേദഭാവമില്ല. മായകൊണ്ടാണ് ഉള്ളതായി തോന്നുന്നത്. ഈ മായാരൂപിയായ വല മൂന്നുവിധമുണ്ട്. സത്വം, രജസ്സ്, തമസ്സ് ഇവ മൂന്നും മായയുടെ ഗുണങ്ങളാണ്; ആത്മാവിന്റെയല്ല. ഈ മൂന്നിന്റെയും വൃദ്ധിക്ഷയങ്ങൾ ഒന്നിച്ചല്ല ഉണ്ടാകുന്നത്. അതിനാൽ സത്വഗുണം വർധിയ്ക്കുമ്പോൾ ദേവന്മാരും, ഋഷിമുനികളും കൂടുതൽ ജനിയ്ക്കുന്നു.തമോഗുണം വർധിയ്ക്കുമ്പോൾ യക്ഷ-രാക്ഷസന്മാരെപ്പോലുള്ള മനുഷ്യരും ജന്തുക്കളും വർധിയ്ക്കുന്നു. അഗ്നിയിൽ എങ്ങനെയുള്ള തടി ഇട്ടുവോ അതുപോലുള്ള ജ്വാല കാണും. അത് അഗ്നിയുടെ സ്വരൂപമല്ല. എങ്കിലും തടി വലുതെങ്കിൽ അഗ്നിയും വലുതായി തോന്നും. തടി വിലങ്ങനെ കിടന്നാൽ അഗ്നിയും വിലങ്ങനെയായി തോന്നും



എന്നപോലെ ശുദ്ധചൈതന്യം മായാഗുണങ്ങളെപ്പോലെ കാണുന്നെങ്കിലും അത് ചൈതന്യത്തിന്റെ സ്വഭാവമല്ല. അതിനാൽ ജ്ഞാനികൾ വിചാരദ്വാരാ, ഉപാധിയുടെ ധർമ്മങ്ങളെ നിഷേധിച്ച് ശുദ്ധചൈതന്യത്തെ അനുഭവിച്ചറിയുന്നു. ജഗത്തിന്റെ നിമിത്തഭൂതമായ പ്രകൃതിപുരുഷന്മാരുടെ സഹകാരിയും, ആശ്രയരൂപവുമായ കാലത്തെ ഭഗവാൻ സ്വയം ഉണ്ടാക്കുന്നു. എന്നാൽ ഭഗവാൻ സ്വയം കാലത്തിനധീനനല്ല. പക്ഷെ കാലം സത്വഗുണത്തെ വർധിപ്പിയ്ക്കുമ്പോൾ, പരമേശ്വരൻ സത്വപ്രധാനമായ ദേവസമാജത്തിന് ഉത്ക്കർഷം ചെയ്യുന്നപോലെയും, അതിന്റെ വിരോധിയായ രജോഗുണ തമോഗുണപ്രധാനരായ അസുരന്മാരെ സംഹരിയ്ക്കുന്നപോലെയും തോന്നിയ്ക്കുന്നു.(7.1.11)

ഇവിടെ ലോകത്തുള്ള സകല കാര്യങ്ങളും കാലമാണ് ചെയ്യുന്നതെന്നും, കാലം ഭഗവത്സൃഷ്ടിയാണെന്നും പറഞ്ഞു. ഇതേപ്പറ്റി സാപേക്ഷവാദം എന്ന പുതിയ *സയൻസും* കൂടുതൽ വെളിച്ചം തരുന്നുണ്ട്. ഈ പുതിയ കണ്ടുപിടുത്തം പറയുന്നത്, കാലം മനുഷ്യസൃഷ്ടിയാണെന്നാണ്. അതായത് എപ്രകാരം നീളം, വീതി, പൊക്കം എന്നീ അളവുകളെ മനുഷ്യർക്ക് മാറ്റാൻ കഴിയുന്നുവോ, അതുപോലെ കാലവും മനുഷ്യർക്ക് മാറ്റാൻ കഴിയുന്ന ഒരളവാണെന്ന്. ഈ കണ്ടുപിടുത്തം എല്ലാ ദേശക്കാരും സ്വീകരിച്ചു കഴിഞ്ഞു. കണക്കുകൊണ്ടും അത് സിദ്ധമായിക്കഴിഞ്ഞു. ഇക്കാര്യത്തിൽ *പ്രൊഫസർ* ഐൻസ്റ്റിനെ ആധുനികവ്യാസനെന്നു വേണമെങ്കിൽ പറയാം. എല്ലാ ഭേദദർശനത്തിനും കാരണം ദേശകാലമായയാണ്. ദേശകാലമായ ഇല്ലാതെ ത്രിഗുണമയ മായയിലും പരിണാമമുണ്ടാകയില്ല. അതിനാൽ ത്രിഗുണമയ മായയെ മനസ്സിലാക്കുന്നതിനേക്കാൾ ദേശകാല മായയെ അറിയുകയാണ് കൂടുതൽ ആവശ്യം. അതിനെ സാപേക്ഷവാദം എപ്രകാരം വിവരിയ്ക്കുന്നു എന്ന് താഴെ പറയുന്ന ദൃഷ്ടാന്തം സ്പഷ്ടമാക്കുന്നുണ്ട്. കാലത്ത് ഉണർന്നാലുടനെതന്നെ മനുഷ്യരുടെ വൃത്തിയിൽ ക്ഷോഭമുണ്ടാകുന്നത് അവർ ദേശകാലഭേദത്തെ ആദ്യം നോക്കുന്നതുകൊണ്ടാണ്. അതുകൊണ്ട് ഇതേപ്പറ്റി ശരിയ്ക്കു മനസ്സിലാക്കുന്നത് നമ്മുടെ ജീവിതത്തിൽ വളരെ ഉപയോഗപ്രദമാണ്.

### ദൃഷ്ടാന്തം (2) കാലത്തിന്റെ തത്ത്വം

ഒരാൾ സൂര്യനിലും വേറൊരാൾ ഭൂമിയിലും ഇരുന്നുകൊണ്ട് അവരുടെ മണിയിൽ സമയം ശരിപ്പെടുത്താൻ ഇച്ഛിയ്ക്കുന്നു എന്നു വിചാരിയ്ക്കുക. ഒരു സ്ഥലത്തുനിന്നും മറ്റു സ്ഥലത്തേയ്ക്ക് പ്രകാശത്തിന്റെ കിരണമയയ്ക്കുക എന്ന വഴിയല്ലാതെ വേറെ വഴിയില്ല. ഒരു *സെക്കന്റിൽ* 1,86,900 *മൈലാണ്* പ്രകാശത്തിന്റെ ഗതിവേഗം. സൂര്യനിൽനിന്നും പൃഥ്വിയിലേയ്ക്ക് 9,30,00,000 *മൈൽ* ദൂരമുണ്ട്. അതിനാൽ സൂര്യന്റെ കിരണത്തിന് പൃഥ്വിയിൽ എത്താൻ 8 *മിനിട്ടു* വേണമെന്ന് മനുഷ്യർക്കറിയാം. സൂര്യനിൽ ഇരിയ്ക്കുന്ന മനുഷ്യൻ ഉച്ചയ്ക്കു 12 മണിയ്ക്ക് പ്രകാശത്തിന്റെ കിരണത്തെ പൃഥ്വിയിലേയ്ക്കയച്ചാൽ അത് പൃഥ്വിയിലിരിയ്ക്കുന്ന മനുഷ്യന് 12 അടിച്ച് 8 *മിനിട്ട്* ആകുമ്പോൾ കിട്ടുന്നു. അപ്പോൾ അയാൾക്ക് അയാളുടെ മണിയിൽ 12-8 ആക്കിവയ്ക്കാം. അതിനുശേഷം പൃഥ്വിയിൽ ഇരിയ്ക്കുന്ന മനുഷ്യൻ ഒരു കിരണത്തെ 12-8ന് സൂര്യനിലേയ്ക്കയച്ചുകൊണ്ട്, അയാളുടെ മണിയിൽ 12-8 ആയി എന്ന് സൂര്യനിലിരിയ്ക്കുന്ന ആളെ അറിയിച്ചാൽ, ഈ വാർത്ത സൂര്യനിൽ എത്തുമ്പോൾ 12-16 *മിനിട്ടാകും*. അപ്പോൾ രണ്ടു കൂട്ടർക്കും അവരുടെ മണികൾ ശരിയാണെന്നു ബോധ്യമാകും.

ഇനി സൂര്യനും പൃഥ്വിയും രണ്ടും വലത്തുവശത്തോട്ട് ഗതി ചെയ്യുന്നു എന്നു കരുതുക. പൃഥ്വിയുടേയും, സൂര്യന്റേയും ഇടയ്ക്കുള്ള അന്തരം 9,30,00,000 *മൈൽ*, അഥവാ 8 *മിനിട്ടാണ്*. സൂര്യനും പൃഥ്വിയും ഗതി ചെയ്യുകയാണ്. സൂര്യനിലിരിയ്ക്കുന്നവൻ 12 മണിയ്ക്ക് പൃഥ്വിയിലിരിയ്ക്കുന്ന മനുഷ്യന് *സിഗ്നൽ* അയയ്ക്കുന്നു.പക്ഷെ 8*മിനിട്ട്* അന്തരത്തിൽ പൃഥ്വി വലത്തോട്ടു ഗതിചെയ്കയാൽ ആ *സിഗ്നലിന്* എത്താൻ 9 *മിനിട്ടു* വേണ്ടിവരുന്നു. അതുകൊണ്ട് പൃഥ്വിയിൽ ഇരിയ്ക്കുന്ന മനുഷ്യന് 12-9 *മിനിട്ടാകുമ്പോൾ* *സിഗ്നൽ* കിട്ടുന്നു. പൃഥ്വിയിൽ ഇരിയ്ക്കുന്നവൻ അപ്പോൾ അയാളുടെ മണിയിൽ 12-9 ആക്കിയിട്ട് വിവരം *light signal* കൊണ്ട് സൂര്യനിൽ ഇരിയ്ക്കുന്ന ആളെ അറിയിയ്ക്കുന്നു. അത് സൂര്യനിലെത്താൻ 7 *മിനിട്ട്* വേണം. എന്തെന്നാൽ *light* തിരിച്ചെത്തുന്നതിനുള്ളിൽ സൂര്യൻ അടുത്തുവരുന്നുണ്ട്. സൂര്യനിൽ ഇരിയ്ക്കുന്ന ആളിന്റെ മണിയിൽ 12 16 *മിനിട്ടെന്ന്* *സിഗ്നൽ* കിട്ടിയപ്പോൾ ശരിപ്പെടുത്തിയിട്ട്, സൂര്യന്റേയും പൃഥ്വിയുടേയും അന്തരം 8 *മിനിട്ടായിരിയ്ക്കെ*, എന്തുകൊണ്ടാണ് പൃഥ്വിയിലെ മനുഷ്യന്റെ മണിയിൽ 12-9 *മിനിട്ടെന്നു* പറയുന്നതെന്നറിയാത്തതിനാൽ അയാളുടെ മണി തെറ്റെന്ന് കരുതുന്നു. ഈ തെറ്റ് പ്രാതിഭാസികമായ (*apparent*) തെറ്റു മാത്രമാണ്. എന്തെന്നാൽ അത് പൃഥ്വിയിലെ മനുഷ്യന്റെ തെറ്റല്ലെന്ന് നമുക്കറിയാം. സൂര്യന്റേയും പൃഥ്വിയുടേയും ഗതിയിൽനിന്നുമാണ് ഈ വ്യത്യാസം ഉണ്ടായിട്ടുള്ളത്. നമ്മളും പൃഥ്വിയോടൊപ്പം കറങ്ങിക്കൊണ്ടിരിയ്ക്കയാൽ പൃഥ്വിയിൽ ഇരുന്നുകൊണ്ട് പൃഥ്വിയുടെ ഗതിയെ അറിയാൻ സാധിയ്ക്കയില്ല. സൂര്യനിൽ ഇരുന്നാൽ സൂര്യന്റെ ഗതിയും അറിയുകയില്ല. അതുകൊണ്ട് സൂര്യനിൽ ഇരിയ്ക്കുമ്പോൾ പൃഥ്വിയിലെ ആളിന്റെ മണി തെറ്റാണെന്നു തോന്നുന്നു. അതിനാൽ അയാളോട് അയാളുടെ മണി തിരുത്താൻ (1 *മിനിട്ട്* പുറകോട്ട് വയ്ക്കാൻ) പറയുന്നു; 'ഞാൻ നീ തന്ന *'signal'* (അടയാളം) പ്രകാരം മണി തിരുത്തിയതാണ്' എന്ന്. ഇവിടെ യഥാർഥത്തിൽ രണ്ടുകൂട്ടരും അവര



വരുടെ ദൃഷ്ടിയിൽ സത്യമാണ് പറയുന്നത്. എങ്കിലും ഒരാൾ മറ്റൊരാളെ തിരുത്താൻ ശ്രമിയ്ക്കു ന്നു. ഇപ്പോൾ *സയൻസും,* നീളം, വീതി, കാലം, ഘനം, ഗതി മുതലായ സകലതും പ്രാതിഭാസികമാണെന്ന് സിദ്ധമാക്കിക്കഴിഞ്ഞിട്ടുണ്ട്. അതായത് ദ്രഷ്ടാവിന്റെ ദശയെ അഥവാ സ്ഥിതിയെ ആശ്രയിച്ചാണ് സകലതും ഇരിയ്ക്കുന്നത്. അതിനാൽ ദേശം, കാലം മുതലായവ യഥാർഥ വസ്തുവല്ല. ആ സ്ഥിതിയ്ക്ക് ചരിത്രവും ഭൂമിശാസ്ത്രവും സത്യമല്ല. എങ്കിലും മനുഷ്യനായിരുന്നുകൊണ്ട് മനുഷ്യന് തന്റെ തെറ്റ് അറിയാൻ സാധിയ്ക്കയില്ല. മേൽപറഞ്ഞ ദൃഷ്ടാന്തത്തിൽ, എപ്രകാരം പൃഥിയിൽ ഇരിയ്ക്കുന്ന മനുഷ്യന് തന്റെ മണിയിൽ കണ്ട തെറ്ററിയാൻ സാധിയ്ക്കാതെ വരുന്നുവോ, അതുപോലെ പൃഥിയിൽ ഇരിയ്ക്കുന്ന സകലർക്കും അവരവരുടെ തെറ്റിനെ അറിയാൻ കഴിയുന്നില്ല. അതുകൊണ്ട് സകലർക്കും അവരവർ പറയുന്നതാണ് സത്യമെന്നു തോന്നുകയും മററുള്ളവരെ തിരുത്താൻ ശ്രമിയ്ക്കുകയും ചെയ്യുന്നു. ഓരോരുത്തരും അവരവരുടെ ദൃഷ്ടിയിൽ അവരവരുടെ അളവുപ്രകാരം ശരിയാണ്. അങ്ങനെ, മനുഷ്യസമാജത്തിൽ ജനിച്ച മനുഷ്യൻ, സമാജത്തെപ്പോലെ ആകാൻ തുടങ്ങുന്നു. അവർ ഇംഗ്ലണ്ടിൽ ജനിച്ചാൽ അവിടുത്തെ രീതിപ്രകാരം 1969 എന്ന വർഷം യഥാർഥമായി കരുതുന്നു. *ഇൻഡ്യ*യിലാണ് ജനിച്ചതെങ്കിൽ 2025 എന്ന വർഷം സത്യമായി കരുതുന്നു. കേരളത്തിലാണെങ്കിൽ 1144 ശരിയെന്ന് കരുതും. തുർക്കിസ്താനിലാണെങ്കിൽ 1388 ശരിയെന്നു കരുതുന്നു. അതിനാൽ കാലം ഒരു കല്പിതവസ്തുവാണ്. ഏതൊരാൾ ഏതുവിധത്തിലുള്ള സമാജത്തിലിരിയ്ക്കുന്നുവോ, ആ പരിസരത്തിന്റെ ബന്ധനത്തിൽ പെട്ടുപോകുന്നു. 22 വർഷങ്ങൾക്കു മുമ്പ് പാക്കിസ്ഥാൻ എന്ന ഒരു രാജ്യത്തെപ്പറ്റി ആരും കേട്ടിരുന്നില്ല. ഇന്നും പലരും പാക്കിസ്ഥാനെ അറിയുന്നുണ്ടാകയില്ല. യഥാർഥജ്ഞാനം യുദ്ധത്തിന് ഒരിയ്ക്കലും കാരണമാകയില്ല. എന്തെന്നാൽ യഥാർഥ ദൃഷ്ടിയിൽ എല്ലാ മനുഷ്യരും, പ്രാണികളും ഭഗവത്സ്വരൂപമാണ്. പക്ഷെ മായയുടെ സ്വരൂപം സത്യമായി കരുതുകയാൽ യുദ്ധം ഉണ്ടാകുന്നു. എന്നാൽ ഈ മായ, ഭഗവാനിൽ ഇല്ല. മുൻപറഞ്ഞ ദൃഷ്ടാന്തത്തിൽ സൂര്യനിൽ ഇരിയ്ക്കുന്നവനും പൃഥിയിൽ ഇരിയ്ക്കുന്നവനും ഇടയ്ക്കുള്ള 8 *മിനിട്ട്* അന്തരം ഭഗവാനിൽ ഇല്ല. രണ്ടിന്റെയും ഗതികൊണ്ടുണ്ടായ 9 *മിനിട്ടി*ന്റെ അന്തരവും ഭഗവാനിലില്ല. എന്നതുപോലെ ഹിന്ദുസ്ഥാൻ-പാക്കിസ്ഥാൻ *ഗ്രൂപ്പു*കളൊന്നും ഭഗവാന്റെ ധർമത്തിൽ ഇല്ല. ഇതെല്ലാം മായയുടെ ലീലകളാണ്. *ഇംഗ്ലീഷു*കാർ 200 വർഷക്കാലം *ഇൻഡ്യ*യെ അവരുടെ സ്വന്തം ദേശമായി കരുതിയിരുന്നു. ഇപ്പോൾ അപ്രകാരം കരുതാൻ അവർക്ക് കഴിയുകയില്ല. ഈ സംഭവങ്ങളോടും ഭഗവാന് യാതൊരു സംബന്ധവുമില്ല. മൂങ്ങയ്ക്ക് പകൽ ഇരുട്ടായതുകൊണ്ട് ഭഗവാനെ പഴി പറയുന്നെങ്കിൽ, ആ ഇരുട്ട് ഭഗവാൻ ഉണ്ടാക്കിയതല്ലെന്നും, അത് മൂങ്ങയുടെ മായയിൽ സ്ഥിതിചെയ്യുന്നതാണ് എന്നും ഓർമിയ്ക്കണം.

ഭഗവാന് എന്തുകൊണ്ടാണ് രാഗദ്വേഷമില്ലാത്തത്? എന്നുള്ള പരീക്ഷിത്തിന്റെ ചോദ്യത്തിന് ശുകദേവൻ മറുപടി പറയുകയാണ്: 'യുധിഷ്ഠിരന്റെ രാജസൂയത്തിൽ നാരദനും സന്നിഹിതനായിരുന്നു. ശിശുപാലവധം കഴിഞ്ഞപ്പോൾ യുധിഷ്ഠിരൻ നാരദനോടിപ്രകാരം ചോദിച്ചു: 'ഈ സഭയിൽവെച്ചും മുൻപും ശിശുപാലൻ ഭഗവാനെ ഒട്ടധികം അധിക്ഷേപിച്ചെങ്കിലും ഭഗവാൻ അയാൾക്ക് സായൂജ്യമുക്തി നല്കി. ഇത്തരം ഗതി അനന്യഭക്തന്മാർക്കുപോലും ദുർലഭമാണ് (7.1.15). ശിശുപാലൻ ജനനം മുതൽ ഭഗവാനെ ദ്വേഷിച്ചും ദുഷിച്ചും കഴിഞ്ഞവനാണ്. അതിന് അവന്റെ നാക്ക് പുഴുക്കുകയും നരകത്തിൽ വീഴുകയും ചെയ്യേണ്ടതിനു പകരം ഈ സദ്ഗതി അവന് ലഭിയ്ക്കാനുള്ള കാരണം പറഞ്ഞുതരണം.'

നാരദൻ മറുപടി പറഞ്ഞു: ഹേ രാജാവേ! പ്രകൃതിയുടേയും പുരുഷന്റേയും അവിവേകംകൊണ്ടാണ് നിന്ദ, സ്തുതി, സത്ക്കാരം, തിരസ്ക്കാരം ആദിയായവയുടെ ആശ്രയഭൂതമായ ശരീരം ഉണ്ടായിട്ടുള്ളത്. ശരീരാഭിമാനംകൊണ്ട് ജീവികളിൽ അഹന്താമമതാരൂപമായുള്ള വിഷമതകളുണ്ടായിട്ട്, നിന്ദിയ്ക്കുക, കൊല്ലുക, കൊല്ലപ്പെടുക, തുടങ്ങിയ അനുഭവങ്ങൾ ഉണ്ടാകുന്നു. ഏതു ദേഹത്തിൽ ഇപ്രകാരം അഭിമാനമുണ്ടാകുന്നുവോ അതിന്റെ വധംകൊണ്ട് ആ വ്യക്തിയുടെ വധമുണ്ടായി എന്നു കരുതുന്നു. ഇപ്രകാരമുള്ള അഭിമാനം ശ്രീഹരിയിൽ ഇല്ല. എന്തെന്നാൽ ഭഗവാൻ അദ്വിതീയനാണ്. അന്യരുടെ നന്മയ്ക്കു വേണ്ടി അവരെ ശിക്ഷിയ്ക്കുന്ന ആ ശ്രീപരമാത്മാവിന് എങ്ങനെ ഹിംസാദോഷം പറ്റും ? അതിനാൽ,

**തസ്മാദ്വൈരാനുബന്ധേനനിർവൈരേണ ഭയേനവാ സ്നേഹാത്കാമേനവായുഞ്ജ്യാത്കഥഞ്ചിന്നേക്ഷതേ പൃഥക്.** (7.1.25)

(സുദൃഢവൈരംകൊണ്ടും, വൈരമില്ലാത്ത ഭക്തിഭാവംകൊണ്ടും, ഭയംകൊണ്ടും സ്നേഹം അഥവാ കാമം ഇങ്ങനെ ഏതെങ്കിലും സാധനകൊണ്ട്, ഭഗവാനിൽ നിന്നും യാതൊന്നും ഭിന്നമായി കാണാത്തവിധം ചിത്തം സദാ ഭഗവാനിൽ ചേർക്കണം.)

ഈ സിദ്ധാന്തത്തിൽ മനുഷ്യജീവിതത്തിന്റെ രഹസ്യം അടങ്ങിയിട്ടുണ്ട്. ഇപ്രകാരം പറയാനും പറഞ്ഞു മനസ്സിലാക്കാനും എളുപ്പമാണ്. പക്ഷെ ആ ഭാവത്തിൽ ഇരിയ്ക്കുക വളരെ പ്രയാസമാണ്. തന്റെ ബന്ധുക്കളിലും മിത്രങ്ങളിലും ഭഗവദ്ഭാവന ചെയ്യുക എളുപ്പമാണ്. പക്ഷെ ദുഷ്ടന്മാരിലും, സർപ്പം, തേൾ, കടുവാ മുതലായവയിലും ഭഗവാന്റെ ഭാവന ചെയ്യുക ദുഷ്കരമാണ്. അതിന് ചെറുപ്രായം മുതൽ പുതിയ വിധമുള്ള അഭ്യാസം വേണം. ശരി



യ്ക്കുള്ള അഭ്യാസം ഇല്ലാതിരുന്നാൽ മുൻപറഞ്ഞ മുക്കുവന്റെ കഥപോലെ, മനുഷ്യരുടെ ഇന്ദ്രിയങ്ങളായ വലയിൽപ്പെടുന്ന അത്രയും ലോകമേ സത്യമായുള്ളു എന്ന് കരുതിപ്പോകും. പക്ഷെ ഭഗവാന്റെ വല മനുഷ്യരുടേതുപോലുള്ളതല്ല. ഭഗവാന് ദേഹാഭിമാനമില്ലാത്തതിനാൽ സർവവ്യാപിയാണ്. ഭഗവാനിൽ ഭക്തിയുള്ളവരുടെ വീക്ഷണത്തിനും വ്യത്യാസമുണ്ടാകും.

ഏതു വിധവും ഭഗവാനിൽ തന്മയത്വമുണ്ടാകാനാണ് ശ്രമിയ്ക്കേണ്ടത്. തന്മയത്വംകൊണ്ട്, ജീവനിൽ ഭഗവദ്ഭാവം വന്നുകൂടും. ജീവൻ വ്യാപകമാകാൻ തുടങ്ങും. മായയിൽ മുഴുകി ജീവിയ്ക്കുന്നവൻ വെറും അഹങ്കാരി മാത്രമായി, താൻ പറയുന്നതുമാത്രമേ സത്യമുള്ളു എന്ന് ശഠിക്കും. അതുകൊണ്ട് ത്രിഗുണാത്മകമായ മായയ്ക്കുള്ളിൽ ഇരിക്കുന്ന കാലത്തോളം മനുഷ്യർക്ക് മുക്തി ലഭിയ്ക്കുകയില്ല. മായാമയജീവിതത്തിൽ ഒരു പ്രകൃതിക്കാരൻ അന്യപ്രകൃതിക്കാരനെ അമർത്താൻ ശ്രമിയ്ക്കുന്നു. (*Survival of the fittest*) അതിനാൽ ഒരു പ്രകൃതി ബാധകമെങ്കിൽ, മറ്റൊന്ന് ബാധ്യമായിത്തീരുന്നു. ഒരു തവള ഈച്ചയെ പിടിച്ചാൽ തവളയുടെ പ്രകൃതി ബാധകവും, ഈച്ചയുടെ പ്രകൃതി ബാധ്യവുമാണ്. പിന്നെ തവളയെ പാമ്പു പിടിച്ചാൽ തവളയുടെ പ്രകൃതി ബാധ്യമാകും. പാമ്പിന്റെ പ്രകൃതി ബാധകമാകും. പാമ്പിനെ മയിൽ പിടിച്ചാൽ പാമ്പിന്റെ പ്രകൃതിബാധ്യവും, മയിലിന്റെ പ്രകൃതി ബാധകവുമാകും. ചില പ്രകൃതിയിൽ കൂടുതൽ ശക്തി കാണും. ചിലതിൽ കുറവും കാണുന്നു. ആത്മാവ് എല്ലാ ശരീരത്തിലും ഏകമാണ്. പക്ഷെ പ്രകൃതിയിൽ അഥവാ ഉപാധിയിൽ ബാധ്യബാധകഭാവമുണ്ട്. അതിനുംപുറമെ പ്രകൃതിയിൽ പല തത്ത്വങ്ങൾ ഒന്നിച്ച് പ്രവർത്തിയ്ക്കുന്നു. അതിനാൽ ഏതോ നിയമമുള്ളപോലെയും കാണപ്പെടുന്നു. പക്ഷെ ജീവൻ, ആത്മസാക്ഷാത്കാരത്തിലേയ്ക്ക് തിരിയുമ്പോൾ, പ്രകൃതിയിലെ നിയമങ്ങൾ ഭഗ്നമാകാൻ തുടങ്ങുന്നു. എന്നതുപോലെ മനുഷ്യർ മനുഷ്യസമുദായത്തിലെ നിയമങ്ങളുടെ കീഴിൽ ഇരിയ്ക്കുന്ന കാലത്തോളം അവർക്കു പല കാരണങ്ങളുടേയും കീഴിൽ ഇരിയ്ക്കേണ്ടിവരുന്നു. അവർക്കു മുക്തിയും കിട്ടുന്നില്ല. സമുദായം, മനുഷ്യരെ രണ്ടു പുരുഷാർഥങ്ങളിൽ സഹായിയ്ക്കുന്നു. അതായത് തിന്നാനും കുടുംബസുഖത്തിനും സൗകര്യം നൽകുന്നു. അങ്ങനെ അന്നമയകോശത്തിനും, പ്രാണമയകോശത്തിനും തൃപ്തി ലഭിയ്ക്കുന്നു. പക്ഷെ ശരീരം രോഗഗ്രസ്തമാകുകയും, കുടുംബത്തിലുള്ളവർ മരിയ്ക്കുകയും ചെയ്യുമ്പോൾ ദുഃഖമുണ്ടാകുന്നു. അതുകൊണ്ട് സംസാരസുഖത്തിൽ വൈരാഗ്യം ആവശ്യമാണ്. സമുദായത്തിൽ വൈരാഗ്യഭാവന വന്നാൽ ജനസംഖ്യ വർധിയ്ക്കയില്ല. അപ്പോൾ ജ്ഞാനപ്രാപ്തിയ്ക്ക് വഴി തെളിയും. ധർമം, മോക്ഷം ഈ രണ്ടു പുരുഷാർഥങ്ങളും സഫലമാകും. വൈരാഗ്യഭാവന ഉള്ളവർക്കും ആഹാരാദികൾ ആവശ്യമാണ്. അതുകൊണ്ടാണ് പ്രാചീനകാലത്ത് മഹർഷിമാർ സമുദായത്തെ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നു നാലായി ഭാഗിച്ചത്. കൂടുതൽ സംയമികൾ ബ്രാഹ്മണരും അതിലും സംയമം കുറയുന്നവർ മറ്റു ജാതിക്കാരുമായി. സംയമം കുറവുള്ളിടത്ത് ദേഹാഭിമാനവും ഉണ്ടാകും. താൻ പറയുന്നതാണ് സത്യമെന്ന് കരുതും. അതിനും പുറമെ മനുഷ്യരുടെ വ്യാവഹാരിക സുഖത്തെപ്പററി കൂടുതൽ വിചാരവും ഉണ്ടായിരിയ്ക്കും. തത്ത്വജ്ഞാനികൾ, ലോകം എങ്ങനെ നടക്കുന്നു എന്നറിയാനാണ് ശ്രമിയ്ക്കുന്നത്.

അതിനാൽ മനുഷ്യരുടെ ജ്ഞാനത്തെവേണം ആദ്യം ശരിയാക്കാൻ. പക്ഷെ ആഹാരാദികളിൽ കൂടുതൽ ചിന്ത വന്നാൽ, അതിനുവേണ്ടി കൂടുതൽ സമയം ചിലവിടേണ്ടിവരുന്നതുകൊണ്ട്, ആത്മജ്ഞാനസമ്പാദനത്തിനു വേണ്ടത്ര സമയം കിട്ടുന്നില്ല. അതിനും പുറമെ കുടുംബസുഖത്തിൽ കൂടുതൽ ഇച്ഛ വരുകയും, ജനസംഖ്യ വർധിയ്ക്കുകയും ചെയ്യുന്നു. ജനസംഖ്യ വർധിയ്ക്കുന്നതുകൊണ്ട് കൂടുതൽ അധ്വാനം ചെയ്ത് സമ്പാദിയ്ക്കേണ്ടിവരുന്നു. അങ്ങനെ ത്രിഗുണാത്മികമായയിൽ കിടക്കുന്ന മനുഷ്യർക്ക് എപ്പോഴും അശാന്തി അനുഭവപ്പെടുന്നു. *സയൻസും* പറയുന്നത് മൂന്നു പരിണാമമുള്ള ജഗത്തിൽ (*Three dimensional world*) ഇരിയ്ക്കുന്നവർക്ക് അവർ പറയുന്നതുമാത്രമേ സത്യമുള്ളു എന്നു തോന്നുമെന്നാണ്. തത്ഫലമായി ജീവിതത്തിൽ പല വിധത്തിലും രൂപത്തിലുമുള്ള കലഹങ്ങളുണ്ടായിക്കൊണ്ടിരിയ്ക്കും.

ദേശവും കാലവും പ്രാതിഭാസികമാണ്. ദേശവും കാലവും മിഥ്യയാകുന്നിടത്ത് വഴക്കില്ല; സമാധാനമേയുള്ളു. അതായത് അവിടെ അദ്വൈതഭാവമാണുള്ളത്. ദ്വൈതം കല്പിതമാണെങ്കിലും, എപ്പോൾവരെ അത് ശരിയ്ക്കു മനസ്സിലാകുന്നില്ലയോ, അതുവരെ ലഹളയും ഉണ്ടായിക്കൊണ്ടിരിയ്ക്കും. ഈ ദ്വൈതം ഭഗവാനുണ്ടാക്കിയതല്ല. ഭഗവാന് അതേപ്പറ്റി അറിയാനും പാടില്ല. സൂര്യൻ ഒരിയ്ക്കലും ഇരുട്ടു കണ്ടിട്ടില്ല. എന്നതുപോലെ ഭഗവാനും ഒരിയ്ക്കലും ദ്വൈതം കണ്ടിട്ടില്ല. ഭഗവാന്റെ സ്വരൂപം ദ്വൈതത്തെ നീക്കുന്നതാണ്. സ്വപ്നത്തിൽ ദ്വൈതജ്ഞാനം, അദ്വൈതജ്ഞാനത്തിന് വിരോധിയാകുന്നതുപോലെ, ജാഗ്രത്തിലും ദ്വൈതജ്ഞാനം, അദ്വൈതജ്ഞാനത്തിന് വിരോധിയാണ്. യഥാർഥത്തിൽ ദേശകാലങ്ങൾ പ്രാതിഭാസികമാകയാലും, സ്ഥാനധർമയുക്തമാകയാലും, അവയെക്കുറിച്ചുള്ള ജ്ഞാനം സാപേക്ഷമാണ്. അതായത് അതുരണ്ടും *'Relative Knowledge'* ആണ്. സാപേക്ഷജ്ഞാനത്തെ യഥാർഥജ്ഞാനമായി കരുതിയാൽ സ്വപ്നത്തിൽ മിഥ്യാകലഹങ്ങൾ ഉണ്ടാകുന്നതുപോലെ ജാഗ്രത്തിലും മിഥ്യാകലഹമുണ്ടാകും. അതിനാൽ

ത്രിഗുണാത്മകമായ മായയിൽ ഇരിയ്ക്കുന്ന ജീവന്, ഒരിയ്ക്കലും സുഖമുണ്ടാകയില്ലെന്ന് ശാസ്ത്രവും *സയൻസും* സിദ്ധാന്തിയ്ക്കുന്നു. ഈ മായയുമായി ഭഗവാന് സംബന്ധവുമില്ല. മായ 'അസത്' ആണ്. ഭഗവാൻ 'സത്' 'ആണ്.

ഇത് ചതുഃശ്ലോകീഭാഗവതത്തിലും പറഞ്ഞിട്ടുണ്ട്. സത്തിനും അസത്തിനും തമ്മിൽ യഥാർഥ സംബന്ധമുണ്ടാകയില്ല. ഇത് സാപേക്ഷവാദംകൊണ്ട് സിദ്ധമായിട്ടുണ്ട്. അതുകൊണ്ട് ഏതുവിധേനയും മനസ്സ് ഭഗവാൻ കൃഷ്ണനിൽ ചേർക്കയാണ് വേണ്ടതെന്ന് ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. ഭഗവാൻ സമരൂപനാണ്. ഭഗവാനിൽ രാഗദ്വേഷമുണ്ടായിരുന്നെങ്കിൽ ശിശുപാലന് മോക്ഷം ലഭിയ്ക്കുകയില്ലായിരുന്നു. പൂതന, ഭഗവാനെ വിഷംകൊടുത്തു കൊല്ലാൻ വന്നിട്ടും ഭഗവാൻ അവൾക്ക് മാതൃതുല്യം സദ്ഗതി നൽകി. പ്രഹ്ലാദൻ ഹിരണ്യകശിപുവിന്റെ പുത്രനായിരുന്നു. ഹിരണ്യകശിപു ഭഗവാനെ ദ്വേഷിച്ചിരുന്നു.എന്നിട്ടും പ്രഹ്ലാദനെ രക്ഷിയ്ക്കാൻവേണ്ടി ഭഗവാൻ നരസിംഹരൂപത്തിൽ തൂണിൽനിന്നും പ്രത്യക്ഷപ്പെട്ടു. ഇതെല്ലാം ഭഗവാനിൽ ഭേദഭാവനയില്ല എന്നു കാണിയ്ക്കുന്നു. ജീവന് ഏതു ഭാവമോ അതനുസരിച്ച് ഫലവും ലഭിയ്ക്കുന്നു. ഇത് പ്രഹ്ലാദന്റെ കഥ വരുമ്പോൾ കൂടുതൽ സ്പഷ്ടമായിട്ടറിയാം.

തുടർന്ന് നാരദൻ യുധിഷ്ഠിരനോട് ശിശുപാലന്റെ പൂർവജന്മത്തെപ്പറ്റി പറയുന്നു. പൂർവജന്മത്തിൽ ശിശുപാലനും ദന്തവക്ത്രനും,ഭഗവാന്റെ വൈകുണ്ഠത്തിലെ ദ്വാരപാലകന്മാരായ ജയവിജയന്മാരായിരുന്നു. ഒരിയ്ക്കൽ ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകാദികൾ സഞ്ചാരമദ്ധ്യേ വിഷ്ണുലോകത്തെത്തി. അവർക്ക് 5 വയസ്സിൽ കൂടുതൽ തോന്നിച്ചിരുന്നില്ല. അവർ നഗ്നരായി സഞ്ചരിച്ചിരുന്നു. അതിനാൽ അവരെ സാധാരണ കുട്ടികളെന്നു കരുതി ജയവിജയന്മാർ അകത്തേയ്ക്ക് കടക്കാൻ സമ്മതിച്ചില്ല. ഇതുമൂലം ഋഷിമാർ കോപിച്ച് അവരെ ഇപ്രകാരം ശപിച്ചു: 'ഹേ മൂഢന്മാരേ! നിങ്ങൾ ഭഗവാൻ മധുസൂദനന്റെ രജോഗുണതമോഗുണരഹിതമായ ചരണകമലങ്ങളിൽ ഇരിയ്ക്കാൻ യോഗ്യരല്ല. അതിനാൽ നിങ്ങൾ അത്യന്തപാപമയമായ യോനിയിൽ ജനിയ്ക്കട്ടെ!'(1.7.37). പിന്നീട് ജയവിജയന്മാർക്ക് അവരുടെ തെറ്റു മനസ്സിലായി. അവർ പശ്ചാത്തപിയ്ക്ക യാൽ അവരോട് മുനിമാർ ഇപ്രകാരം പറഞ്ഞു: 'മൂന്നു ജന്മം കൊണ്ട് നിങ്ങൾക്ക് ശാപമോക്ഷം ലഭിയ്ക്കും. അതിനുശേഷം പിന്നെയും വൈകുണ്ഠത്തിലേയ്ക്ക് പോരാം.' ഈ ശാപത്തിന്റെ പരിണാമമായിട്ട് അവർ ആദ്യം ഹിരണ്യാക്ഷനും ഹിരണ്യകശിപുവുമായി ജനിച്ചു. രണ്ടാമത്തെ ജന്മത്തിൽ രാവണനും കുംഭകർണനുമായി. മൂന്നാം ജന്മത്തിൽ ശിശുപാലനും ദന്തവക്ത്രനുമായി. ഹിരണ്യകശിപുവിനെ നരസിംഹഭഗവാനും ഹിരണ്യാക്ഷനെ വരാഹഭഗവാനും കൊന്നു. ഹിരണ്യകശിപു അയാളുടെ ഭക്തനായ





പുത്രൻ പ്രഹ്ലാദനെ വളരെ കഷ്ടപ്പെടുത്തുകയും, കൊല്ലാൻ വളരെ പ്രയത്നിയ്ക്കുകയും ചെയ്തിരുന്നു. ഇപ്രകാരം പലവിധത്തിൽ പ്രയത്നിച്ചിട്ടും പ്രഹ്ലാദൻ ഭഗവാന്റെ തേജസ്സിനാൽ വ്യാപ്തമായിരുന്നതുകൊണ്ട്, ശാന്തനും, സമദർശിയും, ആത്മസ്വരൂപനും ആയിത്തീരുകയാൽ ഹിരണ്യകശിപുവിന് അവനെ കൊല്ലാൻ കഴിഞ്ഞില്ല.

# പ്രകരണം പതിനൊന്ന്

## അഹങ്കാരസ്വരൂപിയായ ഹിരണ്യകശിപു

ഈ സമയത്ത് നാരദനോട് പ്രഹ്ലാദന്റെ സമ്പൂർണ കഥയെപ്പററി യുധിഷ്ഠിരൻ ചോദിച്ചതിന് നാരദൻ പറഞ്ഞ ചരിത്രം ശുകദേവൻ പരീക്ഷിത്തിനെ കേൾപ്പിയ്ക്കുന്നു.

വിഷ്ണുഭഗവാൻ ഹിരണ്യാക്ഷനെ കൊന്നതു മുതൽ, ഹിരണ്യകശിപുവിന് ഭഗവാനോട് വളരെ ദ്വേഷമുണ്ടായി. ഒരു ദിവസം, നിറഞ്ഞ അസുരസഭയിൽ തന്റെ ത്രിശൂലവും ഉയർത്തിപ്പിടിച്ചുകൊണ്ട് ഹിരണ്യകശിപു ഇപ്രകാരം പറഞ്ഞു: 'ഹേ ദ്വിമൂർദ്ധാ! ശംബരാ! നമുചീ, ശകുനീ, മറ്റു ദൈത്യഗണങ്ങളേ! ഞാൻ പറയുന്നത് കേൾക്കുക: ഭഗവാൻ പറയുന്നു താൻ സമദർശിയാണെന്ന്; എന്നിട്ടും ദേവന്മാർ ഉപാസന ചെയ്ത് ഭഗവാനെ അവരുടെ വശത്താക്കുകയാൽ ഭഗവാൻ എന്റെ സഹോദരനെ കൊന്നു. അതുകൊണ്ട് എനിയ്ക്കു തോന്നുന്നത്.

**തസ്യ ത്യക്തസ്വഭാവസ്യ ഘൃണേർമായാവനൗകസഃ**
**ഭജന്തം ഭജമാനസ്യ ബാലസ്യേവാസ്ഥിരാത്മനഃ.**

(ഭഗവാൻ ശുദ്ധസ്വരൂപനായിരുന്നിട്ടും തന്റെ സ്വഭാവത്തെ ഉപേക്ഷിച്ച് മായകൊണ്ട് വരാഹം മുതലായ രൂപങ്ങൾ ധരിയ്ക്കുകയും ഭജിയ്ക്കുന്നവരെ മാത്രം സഹായിയ്ക്കുകയും ചെയ്യുന്നു. ചെറിയ കുട്ടികളെപ്പോലെ അസ്ഥിരസ്വഭാവിയായിത്തീർന്നിരിയ്ക്കുന്നു. അതിനാൽ എന്റെ ഈ ത്രിശൂലംകൊണ്ട് അവന്റെ തല മുറിച്ചേ എനിയ്ക്ക് ശാന്തിയുണ്ടാകൂ.7.2.7)

ഈ ശ്ലോകത്തിൽ ഭഗവാന്റെ മനസ്സിന് സ്ഥിരതയില്ലെന്ന് ഹിരണ്യകശിപു പറയുന്നു. ഭഗവാൻ 'സത്-ചിത് -ആനന്ദ'രൂപനാണ്. പക്ഷെ ലോകത്ത് ക്ലേശവും അജ്ഞാനവും ദുഃഖവും പരക്കെ കാണുന്നുണ്ട്. ഭഗവാൻ പറയുന്നത്, ഞാനല്ലാതെ ഒന്നുംതന്നെയില്ലെന്നാണ്. ഗീതയിൽ ഏതു ഭാവത്തിൽ എന്നെ ഭജിയ്ക്കുന്നുവോ ആ ഭാവത്തിൽ ഞാൻ അവർക്ക് പ്രാപ്തനാകുമെന്ന് ഭഗവാൻ പറഞ്ഞിരിയ്ക്കുന്നു.

ഇക്കാലത്ത് പലർക്കും ഹിരണ്യകശിപുവിന്റേതു പോലുള്ള വിചാരം ഉണ്ടാകാറുണ്ട്. തന്റെ സ്വഭാവം ദുഷിച്ചതായതിന് പറയുന്നത് 'ഭഗവാൻ എന്നെ എന്തിന് ഇങ്ങനെ



സൃഷ്ടിച്ചു' എന്നാണ്. *ബീഡി* വലിക്കാനുള്ള സ്വഭാവം ഉണ്ടാക്കിയിട്ട് എപ്പോഴെങ്കിലും അത് കിട്ടാതിരുന്നാൽ, ഭഗവാൻ എന്തിന് എനിയ്ക്കീ സ്വഭാവം ഉണ്ടാക്കിയെന്നു പറയുന്നതുപോലെ. ഒരാൾ വിവാഹം ചെയ്ത് രണ്ടുവർഷം കഴിഞ്ഞ് ആ സ്ത്രീ മരിച്ചുപോയി. അപ്പോൾ അയാൾ പറഞ്ഞു കരയുകയാണ്, ഭഗവാൻ എന്തുകൊണ്ട് എന്റെ 16 വയസ്സുള്ള ഭാര്യയെ കൊന്നു എന്ന്. വാസ്തവത്തിൽ അയാളുടെ ഭാര്യ രണ്ടുവർഷമേ ജീവിച്ചിരുന്നുള്ളു. അതിനു മുൻപ് ആ സ്ത്രീ അയാളുടെ ഭാര്യ അല്ലായിരുന്നു. അതിനു പുറമേ ജീവിതം മുഴുവനും ബ്രഹ്മചാരി ആയിരിയ്ക്കാൻ തീർച്ചപ്പെടുത്തിയിരുന്നെങ്കിൽ അയാൾക്ക് സ്ത്രീയുടെ മരണത്തെപ്പറ്റിയുള്ള ചിന്തയേ ഉണ്ടാവുകയില്ലായിരുന്നു. ചിലർ ഏതെങ്കിലും ധനംനഷ്ടപ്പെട്ടാലും ഭഗവാനെ ചീത്ത പറയും. ഭഗവാൻ എന്നെ കൊന്നു എന്നു പറഞ്ഞ് വിളിയ്ക്കും. അയാൾ ചത്തെങ്കിൽ എങ്ങനെ ഇപ്രകാരം പറയാൻ കഴിയും? ചുരുക്കത്തിൽ ഓരോരുത്തരും അവരവരുടെ അളവുപോലെ ഭഗവാനെ അളക്കുന്നു. ഭഗവാന്റെ അളവുപ്രകാരം ലോകത്തെ അളക്കാൻ ശ്രമിയ്ക്കുന്നില്ല. സ്വപ്നത്തിൽ നടക്കുന്നതെല്ലാം കണ്ണടച്ചു കിടക്കുന്നവനുള്ളതാണ്. കണ്ണുതുറന്നാൽ ഒരു ദുഃഖവുമില്ല. ഭഗവാൻ സ്വപ്നത്തിൽ ദുഃഖമുണ്ടാക്കിയതാണെങ്കിൽ ഒരു നിമിഷംകൊണ്ട് അത് പോകുകയില്ലായിരുന്നു. പനി ആത്മാവിന്റെ സ്വഭാവമായിരുന്നെങ്കിൽ ജാഗ്രത്തിലെ പനി പെട്ടെന്ന് സുഷുപ്തിയിൽ പോകുകയില്ലായിരുന്നു. ഏതുധർമം ഏതൊന്നിൽ ചിലപ്പോൾ കാണുകയും, ചിലപ്പോൾ കാണാതിരിയ്ക്കുകയും ചെയ്യുന്നുവോ, ആ ധർമം ആ വസ്തുവിന്റെയല്ല എന്നാണ് വേദാന്ത സിദ്ധാന്തം. മായയുടെ ധർമം ബ്രഹ്മത്തിലാരോപിതമാണ്. ആരോപിതധർമം ജ്ഞാനംകൊണ്ട് നിവൃത്തമാകും. പള്ളിക്കൂടങ്ങളിലും മററും കിട്ടുന്ന ജ്ഞാനം അജ്ഞാനനിവൃത്തി വരുത്തുകയില്ല. അത് അജ്ഞാനത്തെ വർധിപ്പിയ്ക്കുകയേ ചെയ്യുകയുള്ളു. അതുകൊണ്ട് അജ്ഞാനം അഥവാ മായയെ നീക്കത്തക്ക ആത്മജ്ഞാനം ഉണ്ടാകണം. ദ്വൈതജ്ഞാനം സ്വീകരിയ്ക്കാതെയുമിരിയ്ക്കണം. പ്രഹ്ലാദന്റെ കഥയിൽ പ്രഹ്ലാദനെ ഹിരണ്യകശിപു അർഥശാസ്ത്രം, രാജ്യതന്ത്രം, സംസാരവ്യവഹാരം മുതലായ ദ്വൈതവിദ്യകൾ പഠിപ്പിയ്ക്കാൻ യത്നിച്ചെങ്കിലും, പ്രഹ്ലാദൻ അത് പഠിച്ചില്ല. ഇക്കാലത്ത് വിദ്യാർഥികൾ ഈ വിദ്യ, *ഫീസു*കൊടുത്തും ഉറക്കമിളച്ചും പഠിയ്ക്കുന്നു. പക്ഷെ ഈ ജ്ഞാനം കൊണ്ട് ജീവന്റെയും ഈശ്വരന്റെയും ജഗത്തിന്റെയും യഥാർഥരഹസ്യം മനസ്സിലാക്കാൻ സാധിയ്ക്കുകയില്ല. ഈ ജ്ഞാനം ഭേദബുദ്ധിയെ വർധിപ്പിയ്ക്കുകയേ ഉള്ളു. താൻ ആരാണ് എന്ന് മനുഷ്യന് അറിയാൻ കഴിയുന്നില്ല. സമുദായത്തിൽ എപ്രകാരം മറ്റുള്ളവർ അജ്ഞാനത്തിലേയ്ക്ക് വലിച്ചിഴയ്ക്കപ്പെടുന്നുവോ അതുപോലെ സ്വയം അജ്ഞാനത്തിലേയ്ക്ക് ഇഴയ്ക്കപ്പെടുന്നു. വർത്തമാനക്കടലാസുകളിലും ഭേദം വർധിയ്ക്കുന്ന ജ്ഞാനമാണ് കാണുന്നത്. *റേഡിയോ*യിലും *സിനിമ*യിലും ഇങ്ങനെതന്നെ. അതിനാൽ മനുഷ്യജീവിതം മൃഗതുല്യമായി തരം താഴ്ന്നുപോകുന്നു.

പരീക്ഷിത്തിന് ഏഴുദിവസംകൊണ്ട് ഭാഗവതം കേട്ട് മുക്തനാകാൻ കഴിഞ്ഞു. ഇത് വിദ്യാർഥികൾ മനസ്സിലാക്കി ഭാഗവതം അഭ്യസിച്ചാൽ ജീവൻ, ജഗത്ത്, ഭഗവാൻ ഇവയെപ്പറ്റി അറിയാൻ സാധിയ്ക്കും.

യഥാർഥജ്ഞാനം ഉണ്ടാകാതെ അഹങ്കാരം നീങ്ങുകയില്ല. വ്യവഹാരത്തിലും വലിയ അഹങ്കാരിയെ അന്യർ സ്നേഹിയ്ക്കുകയില്ല. അഹങ്കാരം ഹിരണ്യകശിപുവിന്റെ സ്വരൂപമാണ്. ഹിരണ്യകശിപു 'രാത്രിയിലും പകലും മരിയ്ക്കരുതെന്ന്' വരം ബ്രഹ്മാവിനോട് വാങ്ങിയിരുന്നു. അതിനാൽ ഉറക്കത്തിലും അഹങ്കാരം നശിയ്ക്കുന്നില്ല. മനുഷ്യർ ഉറങ്ങിക്കിടക്കുമ്പോൾ പേരു വിളിച്ചാൽ ആ ശബ്ദം എല്ലാവരുടേയും ചെവിയിൽ ചെല്ലുന്നെങ്കിലും ആരുടെ പേരാണോ വിളിച്ചത്, അവരേ ഉണർന്ന് എഴുന്നേൽക്കൂ. അതിൽ നിന്നും ഉറക്കത്തിലും അഹങ്കാരം നശിയ്ക്കുന്നില്ലെന്നു കാണാം. അത് വീട്ടിനുള്ളിലും നശിയ്ക്കുകയില്ല; വനത്തിൽ തപസ്സിനുപോയാൽ അവിടെയും നശിയ്ക്കുകയില്ല. പല സാധുക്കളുടെ ഉള്ളിലും ഹിരണ്യകശിപു ജീവിച്ചിരിയ്ക്കുന്നതു കാണാം. അഹങ്കാരം എവിടെയെല്ലാം ജീവിച്ചിരിപ്പുണ്ടോ അവിടെയെല്ലാം രണ്ടു ഭഗവാൻ ഉള്ളതുപോലെ തോന്നും. അതായത് ഒന്ന് അഹങ്കാരത്തിന്റെ സത്തയും മറ്റൊന്ന് ഭഗവാന്റെ സത്തയും. അതിനാൽ മായയിൽ ആർക്കും ശാന്തിയുണ്ടാവുകയില്ല. ഇതിൽ ഭഗവാന്റെ തെറ്റൊന്നുമില്ല. എന്തെന്നാൽ അഹങ്കാരത്തെ വിട്ടാൽ ജീവൻ ഈശ്വരൻതന്നെയാണെന്ന് ഭഗവാൻ പറയുന്നുണ്ട്. 6-ാം സ്കന്ധം വരെയുള്ള കഥകളിൽ മമതയെ എങ്ങനെ ഇല്ലാതാക്കാമെന്ന് ശുകദേവൻ പരീക്ഷിത്തിനെ മനസ്സിലാക്കി. ഇനി അഹന്തയെ എങ്ങനെ കൊല്ലാമെന്ന് മനസ്സിലാക്കുവാൻ തുടങ്ങുന്നു. അഹന്തയും, മമതയും ജയവിജയന്മാർക്ക് കിട്ടിയ ശാപത്തിന് കാരണം ഉണ്ടാക്കി.

വിഷ്ണുഭഗവാന്റെ പാർഷദന്മാരായ ജയവിജയന്മാർക്ക് എങ്ങനെയാണ് സനകാദികളിൽനിന്നും ശാപം കിട്ടിയത് എന്ന കഥ 3-ാം സ്കന്ധത്തിൽ 15-ാം അധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു. സനകാദികൾ അവരോടു പറഞ്ഞത്, "ധീരന്മാർ അഥവാ ജ്ഞാനികൾ, തങ്ങളിലും സമ്പൂർണ ബ്രഹ്മാണ്ഡരൂപിയായ ശ്രീഹരിയിലും, ഘടാകാശവും മഹാകാശവുംപോലെ യാതൊരുവിധത്തിലും ഭേദം കാണുകയില്ല, എന്നിരുന്നിട്ടും നിങ്ങൾ ഭേദം കാണുന്നു. അതിനാൽ നിങ്ങൾ കാമം, ക്രോധം, ലോഭം മുതലായവയുടെ ലോകത്തേയ്ക്ക് പോകുക."(3.15.34) എന്നാണ്. ഈ ശാപത്തിന്റെ പരിണാമമായിട്ടാണ് ജയവിജയന്മാർ ദിതിയിൽ



ഹിരണ്യാക്ഷനും, ഹിരണ്യകശിപുവുമായിട്ട് ജനിച്ചത്. ഇവർ രണ്ടുപേരും മമതയുടേയും അഹന്തയുടേയും രൂപ ഭേദങ്ങളാണ്. അതിൽ മമതാരൂപിയായ ഹിരണ്യാക്ഷനെ ഭഗവാൻ വരാഹാവതാരമെടുത്ത് കൊന്നു. ഇനി അഹങ്കാരം ചെയ്യുന്ന ഉപദ്രവങ്ങളെപ്പറ്റി വർണിയ്ക്കുന്നു. മമത കളയാൻ എളുപ്പമുണ്ട്. പക്ഷെ അഹന്ത കളയാൻ വലിയ പ്രയാസ മാണ്. മനുഷ്യർക്കു തോന്നുന്നത് അവർ നിഷ്കാമകർമം ചെയ്യുന്നുവെന്നാണ്. എങ്കിലും "ഞാൻ ചെയ്തു" എന്ന ഭാവം വേഗം വന്നു പോകുന്നു. ഭക്തിമാർഗത്തിൽ എല്ലാം ഭഗവാനർപ്പിയ്ക്കാൻ സാധിയ്ക്കും. പക്ഷെ അർപ്പിയ്ക്കുന്ന വനെ ഭഗവാന് അർപ്പിയ്ക്കാനാണ് പ്രയാസം. ജ്ഞാനമാർഗ ത്തിലും ജ്ഞാനാഭിമാനമുണ്ടാകാൻ അധികം നേരം വേണ്ട. അഹങ്കാരരൂപിയായ ഹിരണ്യകശിപു വേഗം മരിയ്ക്കുന്നില്ല. അവൻ ബ്രഹ്മാവിന്റെ സൃഷ്ടിയിൽപ്പെട്ട് ആരുടേയും കയ്യാൽ മൃത്യു ഉണ്ടാകരുതെന്ന വരം വാങ്ങിയിട്ടുണ്ട്. അതി നാൽ അവൻ ദൈത്യരോടിപ്രകാരം പറഞ്ഞു: "ദേവന്മാരുടെ പ്രാണൻ വിഷ്ണുവാണ്. അതിനാൽ വിഷ്ണുപ്രീതിയ്ക്കു വേണ്ടി തപം, യജ്ഞം, സ്വാധ്യായം, വ്രതം, ദാനം മുത ലായ ശുഭകർമങ്ങൾ നടക്കുന്നിടത്തുചെന്ന്, അതു ചെയ്യു ന്നവരെ നശിപ്പിയ്ക്കണം, ബ്രാഹ്മണർ, പശു, വേദം, വർണാ ശ്രമ ധർമകർമങ്ങൾ ആദിയായവ നടക്കുന്ന സ്ഥലങ്ങളും നശിപ്പിയ്ക്കണം."

സ്വാമിയുടെ ആജ്ഞ ലഭിച്ചതോടെ ദൈത്യന്മാർ പ്രജകളെ സംഹരിയ്ക്കാൻ തുടങ്ങി. അവർ ഗ്രാമം, വ്രജം, തോട്ടം, ക്ഷേത്രം, ആശ്രമം, പട്ടണം മുതലായവയെ ദഹി പ്പിച്ചു. എത്രയോപേരുടെ ജീവിതസർവസ്വവും ഇല്ലാതാക്കി. ആഹാരാദികളില്ലാതെ വളരെ പേർ കഷ്ടപ്പെട്ടു. ചിലരുടെ വീടുകൾ കത്തിച്ചുകളഞ്ഞു. ഇതെല്ലാം അഹങ്കാരത്തിന്റെ വേലകളാണ്. ഇതുപോലുള്ള ഉപദ്രവങ്ങൾ ഇന്നു നാം കാണുന്നുണ്ട്; ലക്ഷം വർഷങ്ങൾക്കുമുൻപുമുണ്ടായിട്ടുണ്ട്. ഹിന്ദുവോ മുഹമ്മദീയനോ ജനിയ്ക്കുന്നതിനുമുമ്പ്, ഹിന്ദുവോ മുഹമ്മദീയനോ ആയിരുന്നില്ല, എന്നാൽ ഇട യ്ക്കുള്ള കാലത്ത് അജ്ഞാനത്താൽ അങ്ങനെയുള്ള അഭി മാനം അവർക്ക് തോന്നുന്നു. അത് ഹിരണ്യകശിപുവിനെ പ്പോലെ പ്രവർത്തിയ്ക്കുന്നു. ഒരു *ഗ്രൂപ്പു*കാർ, അവർ എത്ര ദ്രോഹികളാണെങ്കിലും, സ്വന്തം *ഗ്രൂപ്പു*കാർ അവർക്ക് ധൈര്യവും സമാധാനവും രക്ഷയും കൊടുക്കുന്നതുപോ ലെ, ഹിരണ്യകശിപുവും തന്റെ സഹോദരപുത്രന്മാരോടും, അവരുടെ അമ്മയോടും, തന്റെ അമ്മ ദിതിയോടും, മധുര വാണിയാൽ ഇപ്രകാരം സമാധാനം പറഞ്ഞു: "അല്ലയോ അമ്മേ ! ഹേ സഹോദരീ, ഹേ പുത്രന്മാരേ, നിങ്ങളെപ്പോ ലുള്ള വീരന്മാർ ഇങ്ങനെ ദുഃഖിയ്ക്കരുത്. വാസ്തവത്തിൽ ആത്മാവ് നിത്യമാണ്. അവിനാശിയും, ശുദ്ധവും, സർവഗ തവും, സർവജ്ഞനുമാണ്. ദേഹേന്ദ്രിയാദിയിൽനിന്നും വേറെയാണ്. വള്ളത്തിൽ പോകുമ്പോൾ കരയ്ക്കുള്ള വൃക്ഷങ്ങൾ സഞ്ചരിയ്ക്കുന്നതായി തോന്നുന്നതുപോലെയാണ്, ഗുണങ്ങളാൽ മനസ്സ് ചഞ്ചല മാകുമ്പോൾ ആത്മാവും ചഞ്ചലമാകുന്നതുപോലെ കാണ പ്പെടുന്നത്. ശരീരരഹിതനായ ആത്മാവിൽ ശരീരഭാവന ചെയ്യുന്നത് ആത്മവിപര്യയമാണ്. ഇങ്ങനെയുള്ള അജ്ഞാ നത്തിൽ മനുഷ്യർക്ക് ജന്മമരണങ്ങളും പലവിധ ശോക ങ്ങളും ഉണ്ടാകുന്നു."(7.2.26).

ഹിരണ്യകശിപുവിനെപ്പോലെ ഇക്കാലത്തും ചിലർ ഇപ്രകാരം വേദാന്തം പറയുന്നതു കേൾക്കാം. പക്ഷെ അവരുടെ പെരുമാറ്റം അഹന്തയും മമതയും നിറഞ്ഞതായി രിയ്ക്കും. അതുപോലെയാണ് ഇവിടെ ഹിരണ്യകശിപുവും വേദാന്തം ഉപദേശിയ്ക്കുന്നത്. ഹിരണ്യകശിപുവിന് ആത്മ ജ്ഞാനം ഉണ്ടായിരുന്നെങ്കിൽ അയാൾ ഭഗവാനേയും ഭഗ വാന്റെ ഭക്തന്മാരേയും ദ്വേഷിയ്ക്കുകയില്ലായിരുന്നു.

ഹിരണ്യകശിപു അയാളുടെ സ്വജനങ്ങളുടെ ശോകം നീക്കാൻ ഒരു കഥ പറയുന്നു: "ഉശീനര ദേശത്ത് സുയജ്ഞനെന്ന ഒരു രാജാവുണ്ടായിരുന്നു. അയാൾ യുദ്ധ ത്തിൽ മരിച്ചു. അയാളുടെ ശരീരം ബാണങ്ങളാൽ മുറിവേ റ്റു കിടക്കുന്നതുകണ്ട് ഭാര്യമാർ വിലപിച്ച് ബ്രഹ്മാവിനെ പഴി പറയാൻ തുടങ്ങി. ആ സമയം യമരാജാവ് ഒരു ചെറിയ ബാലന്റെ രൂപം ധരിച്ച് അവിടെ ചെന്ന് അവരോടിപ്രകാരം പറഞ്ഞു:'രാവുംപകലും ജനനമരണങ്ങൾ നടക്കുന്ന സംസാരത്തിന്റെ ഗതി കണ്ടിട്ടും നിങ്ങൾക്ക് ഈ മോഹം എന്തുകൊണ്ടാണ് ഉണ്ടായത്? മനുഷ്യർ എവിടെനിന്നു വന്നോ അങ്ങോട്ട് തിരിച്ചുപോകുന്നു. അവരുടെ ശരീരം നശ്വ രമാണ്. ഏതു പരമാത്മാവ് ഗർഭത്തിൽ രക്ഷിച്ചുവോ അത് ഇവിടേയും രക്ഷിയ്ക്കുന്നു. ജഗത്തിന്റെ ഉത്പത്തി, സ്ഥിതി, ലയം ഇവ ഭഗവാന്റെ ലീലകളാണ്. ഏതെങ്കിലും ഒരുവസ്തു വഴിയിൽ വീണുപോയാൽ അതിനെ ഭഗവാൻ രക്ഷിയ്ക്കു ന്നപക്ഷം അവിടെ തന്നെ കിടക്കും. അതുപോലെ വീട്ടിനു ള്ളിൽ എത്രതന്നെ സൂക്ഷിച്ചുവച്ചാലും അത് നഷ്ടപ്പെട്ടു പോകാം. എന്നതുപോലെ ഭഗവാന്റെ കൃപയുണ്ടെങ്കിൽ വന ത്തിലും രക്ഷയുണ്ടാകും. കൃപയില്ലെങ്കിൽ എത്ര സുരക്ഷി തനായാലും രക്ഷ ലഭിയ്ക്കുകയില്ല. അല്ലയോ റാണിമാരേ, ശരീരത്തിന്റെ കാരണരൂപിയായ ലിംഗശരീരം ജനിച്ചും മരി ച്ചുമിരിയ്ക്കുന്നു. പക്ഷെ ആത്മാവിന് ജന്മമരണങ്ങളില്ല. എപ്രകാരം അഗ്നി, വിറകിൽ വ്യാപ്തമായിരുന്നിട്ടും അതിൽനിന്നും ഭിന്നമായി കാണുന്നുവോ, അതുപോലെ വായു ശരീരത്തിലിരിയ്ക്കുന്നെങ്കിലും അതിൽനിന്നും ഭിന്ന മാണ്. ആകാശം സർവത്ര വ്യാപകമാണെങ്കിലും അസംഗ മാണ്. എന്നതുപോലെ ആത്മാവ് ദേഹാദിയിൽ ഇരിയ്ക്കു ന്നെങ്കിലും അതിൽനിന്നും ഭിന്നമാണ്. അല്ലയോ മൂഢകളേ! ഏതു സുയജ്ഞനുവേണ്ടി നിങ്ങൾ ദുഃഖിയ്ക്കുന്നുവോ അയാൾ നിങ്ങളുടെ മുൻപിൽ കിടപ്പുണ്ടല്ലോ. അയാളുടെ



പ്രാണൻ ദൃശ്യമല്ല. പക്ഷെ ആത്മാവ് പ്രാണനിൽനിന്നും, ശരീരത്തിൽനിന്നും ഭിന്നമാണ്. ആത്മാവ് ലിംഗദേഹവുമായി ചേർന്നിരിയ്ക്കുന്നതുവരെ അതിന് കർമബന്ധം കാണും. അതുകൊണ്ട് അതിന് മോഹവും ക്ലേശവും അടിയ്ക്കടി ഉണ്ടാകുന്നു. അതിനുള്ള കാരണം മായയാണ്. ഗുണങ്ങളുടെ കാര്യഭൂതമായ സുഖദുഃഖങ്ങളെ സത്യമായി കരുതുകയും സത്യമാവുകയും ചെയ്യുന്നത് കേവലം മിഥ്യയായ അഭിനിവേശമാണ്. മനോരഥവും സ്വപ്നപദാർഥങ്ങളും പോലെ ഇന്ദ്രിയങ്ങളുടെ സകല വിഷയങ്ങളും മിഥ്യയാ ണ്. അതിനാൽ പണ്ഡിതന്മാർ ആത്മാവിനുവേണ്ടിയോ അനാത്മാവിനുവേണ്ടിയോ ദുഃഖിയ്ക്കാറില്ല. ദുഃഖിയ്ക്കുന്നവർക്കും, ആ വസ്തുവിന്റെ സ്വഭാവത്തെ മാറ്റാൻ കഴിയുന്നില്ല."

ഹിരണ്യകശിപു മാതാവായ ദിതിയോട് തുടർന്നു പറയുന്നു: "ഈ ബാലരൂപനായ യമന്റെ ഉപദേശത്താൽ സുയജ്ഞന്റെ റാണിമാർ ശോകമുപേക്ഷിച്ചു. അതുപോലെ നിങ്ങളും ഈ ലോകത്തെ അനിത്യവും മിഥ്യയുമാണെന്നറിഞ്ഞ് ശോകം ത്യജിയ്ക്കുക."

"ഈ സംസാരത്തിൽ ഇതെന്റെ, ഇതന്യന്റെ എന്ന ഭാവന, അഭിനിവേശരൂപമായ അജ്ഞാനത്താൽ ഉണ്ടാകുന്നതാണ്. വാസ്തവത്തിൽ പ്രാണികൾക്ക് ഒന്നും തന്റെയോ അന്യന്റെയോ ആയിട്ടില്ല." ഹിരണ്യകശിപുവിന്റെ ഈ ഉപദേശം കേട്ട് അയാളുടെ ബന്ധുക്കൾ ശോകമുപേക്ഷിച്ച് ശാന്തരായി.

ഇത്രയും ഉപദേശിച്ചിട്ട് ഹിരണ്യകശിപു അജയ്യനും, മരണരഹിതനും, ഏകമാത്ര നിഷ്കണ്ടകചക്രവർത്തിയുമാകാൻവേണ്ടി ഘോരതപസ്സ് ചെയ്തു.

ഹിരണ്യകശിപു തന്റെ ബന്ധുക്കൾക്ക് ഉപദേശിച്ച ആത്മജ്ഞാനം, ഒരു പക്ഷെ പൂർവജന്മത്തിൽ വൈകുണ്ഠത്തിൽവെച്ചു കിട്ടിയതാകാം. പക്ഷെ അയാളുടെ ജീവിതത്തിൽ അതുപയോഗിച്ചു കാണുന്നില്ല. ജ്ഞാനപ്രകാരം ജീവിച്ചില്ലെങ്കിൽ, ജീവിതമനുസരിച്ച് ജ്ഞാനവും മാറിപ്പോകും. ഹിരണ്യകശിപു വിഷ്ണുഭഗവാനെയും ഭക്തന്മാരെയും ദ്വേഷിച്ചിരുന്നു. വൈകുണ്ഠത്തിൽ വച്ച് ജ്ഞാനം ദൃഢമായിരുന്നെങ്കിൽ അയാൾക്ക് ഭേദബുദ്ധി ഉണ്ടാകയില്ലായിരുന്നു. സനകാദികളുടെ ശാപത്തിനും ഇടയാകുകയില്ലായിരുന്നു. ഭാഗവതമാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ട്: "ജ്ഞാനം ദൃഢമാകാഞ്ഞാൽ അത് നശിച്ചുപോകും. പ്രമാദംകൊണ്ട് ശ്രവണഫലം കിട്ടുകയില്ല. സംശയം തോന്നിയാൽ മന്ത്രത്തിന്റെയും ഫലം കിട്ടുകയില്ല. വ്യഗ്രചിത്തത്തോടെ ചെയ്യുന്ന ജപവും വ്യർഥമാണ്." (മാ: 5. 73) ഇക്കാലത്ത് പലരും ആത്മജ്ഞാനത്തിനുവേണ്ടി ശ്രമിയ്ക്കുന്നുണ്ട്. പക്ഷെ അതനുസരിച്ച് ജീവിയ്ക്കാത്തതിനാൽ ഹിരണ്യകശിപുവിന്റെ സ്ഥിതിപോലെ ആയിപ്പോകുന്നു. അഭ്യാസത്തോടൊപ്പം വൈരാഗ്യവും വേണം. രണ്ടും ശരിയ്ക്കുണ്ടെങ്കിലേ മനസ്സിനെ വശത്താക്കാൻ സാധിയ്ക്കൂ. വൈരാഗ്യമില്ലെങ്കിൽ അഭ്യാസത്തിൽ അഭിമാനം വന്നുപോകാം. അഭ്യാസമില്ലെങ്കിൽ വൈരാഗ്യത്തിലും അഭിമാനം വന്നുപോകും. അതിനാൽ രണ്ടും ആവശ്യമാണ്.

ഗീതയുടെ ഉപദേശവും അഹങ്കാരത്തെ കൊല്ലാനാണ്. ഖുറാനിലും അഹങ്കാരം വളരെ ചീത്തയാണെന്ന് പറഞ്ഞിട്ടുണ്ട്. പക്ഷെ അതിനെ കൊല്ലാൻ വളരെ പ്രയാസമാണ്. ഉപായം ഇനി വരുന്ന കഥയിൽ സ്പഷ്ടമാക്കുന്നുണ്ട്.

ഹിരണ്യകശിപു, മന്ദരാചലത്തിലുള്ള ഒരു ഗുഹയിൽ ചെന്ന് ഘോരതപസ്സു ചെയ്തു. തപസ്സിന്റെ ശക്തിയാൽ പൃഥ്വി കുലുങ്ങുക, നക്ഷത്രങ്ങൾ പൊട്ടിവീഴുക മുതലായവയുണ്ടായി. ഇതുകണ്ട് ദേവന്മാർ പരിഭ്രമിച്ച് ബ്രഹ്മാവിന്റെ അടുത്തുചെന്ന് പറഞ്ഞു: "ഞങ്ങൾക്ക് ഈ ദൈത്യന്റെ തപസ്സിന്റെ ചൂടുകൊണ്ട് സ്വർഗത്തിലിരിയ്ക്കാൻ കഴിയുന്നില്ല. അവൻ അവിടുത്തെപ്പോലുള്ള സ്ഥാനത്തിനുവേണ്ടിയാണ് തപസ്സുചെയ്യുന്നതെന്നാണ് കേൾക്കുന്നത്. അതിനാൽ എന്തെങ്കിലും ഉപായം ചെയ്താലും. ബ്രാഹ്മണരുടേയും പശുക്കളുടേയും സൃഷ്ടികർത്താവും സകലരുടേയും ശ്രേയസ്സിനുള്ള കാരണവും അവിടുന്നാണല്ലോ."

ഇതുകേട്ട് ബ്രഹ്മാവ് ഭൃഗു മുതലായ പ്രജാപതികളോടുംകൂടെ ഹിരണ്യകശിപുവിന്റെ ആശ്രമത്തിലേയ്ക്ക് ചെന്നു. ഹിരണ്യകശിപുവിന്റെ ശരീരം പുറ്റും ചെടികളും മറ്റുംകൊണ്ട് മൂടിയിരുന്നു. അയാളുടെ ശരീരത്തിലെ മാംസാദികൾ ചിതലും പുഴുക്കളും മറ്റും തിന്നിരുന്നു. ബ്രഹ്മാവ് പറഞ്ഞു: "എഴുന്നേൽക്കുക, നിന്റെ തപസ്സുകൊണ്ട് ഞാൻ പ്രസന്നനായിരിയ്ക്കുന്നു. വരം വാങ്ങിക്കൊള്ളുക. നിന്നെപ്പോലെ ഇത്ര ഉഗ്രതപസ്സ് പണ്ട് ആരും ചെയ്തിട്ടില്ല. നിന്റെ തപസ്സുകൊണ്ട് നീ എന്നെ വശത്താക്കി." ഇത്രയും പറഞ്ഞുകൊണ്ട് ബ്രഹ്മാവ് തന്റെ കമണ്ഡലുവിൽനിന്നും, വെള്ളം ഹിരണ്യകശിപുവിന്റെ ശരീരത്തിൽ തളിച്ചു. തത്ഫലമായി ഹിരണ്യകശിപുവിന്റെ ശരീരം പൂർവാധികം പുഷ്ടി പ്രാപിച്ചു. അയാൾ വിനയത്തോടെ ബ്രഹ്മാവിനെ സ്തുതിച്ചുകൊണ്ടിപ്രകാരം പറഞ്ഞു: "അവിടുന്ന് ത്രിഗുണങ്ങളെക്കൊണ്ട് ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങളെ ചെയ്യുന്നു. ജ്ഞാനവും വിജ്ഞാനവും അവിടുത്തെ സ്വരൂപമാകുന്നു. അവിടുന്ന് സൂത്രാത്മാവാണ്. മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും സ്വാമിയാണ്. സമ്പൂർണപ്രാണികളുടേയും ഏകമാത്ര ആത്മാവാകുന്നു. എന്തെന്നാൽ അവിടുന്ന് അനാദിയും, അനന്തനും, അപാരനും, സർവജ്ഞനും, സകലരുടേയും അന്തര്യാമിയുമാകുന്നു. അവിടുന്ന് സൃഷ്ടികർത്താവായിട്ടും നിർവികാരനാകുന്നു. യാതൊന്നും അങ്ങയിൽനിന്നും ഭിന്നമായിട്ടില്ല. വിദ്യയും കലയും അവിടുത്തെ അംഗ



മാകുന്നു. അവിടുന്ന് ത്രിഗുണമയിയായ മായയിൽനിന്നും അതീതമായ സാക്ഷാൽ പരബ്രഹ്മമാകുന്നു. എന്തെന്നാൽ ഈ ബ്രഹ്മാണ്ഡം അങ്ങയിലാണ് ഇരിയ്ക്കുന്നത്. ഈ വ്യക്തബ്രഹ്മാണ്ഡം അവിടുത്തെ സ്ഥൂലദേഹമാണ്. ഇങ്ങനെ യുള്ള അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. എനിയ്ക്കിഷ്ടവരം നൽകാൻ അവിടുന്ന് ഇച്ഛിയ്ക്കുന്നെങ്കിൽ ഹേ പ്രഭോ ! അവിടുത്തെ സൃഷ്ടിയിൽപ്പെട്ട ആരും എന്നെ കൊല്ലരുത്. അകത്തും പുറത്തുംവെച്ച് ഞാൻ മരിയ്ക്കരുത്, രാത്രി യിലോ പകലോ മരിയ്ക്കരുത്. അസ്ത്രശസ്ത്രങ്ങളാലും മരിയ്ക്കരുത്. പൃഥ്വിയിലോ ആകാശത്തോ വെച്ച് മരിയ്ക്കരുത്. മനുഷ്യരാലോ മൃഗത്താലോ കൊല്ലപ്പെടരുത്. ദേവന്മാരോ അസുരന്മാരോ കൊല്ലരുത്. യുദ്ധത്തിൽ ആർക്കും എന്നെ തോൽപ്പിയ്ക്കാൻ സാധിയ്ക്കരുത്. ഞാൻ എല്ലാവരുടേയും അധീശ്വരനായിരിയ്ക്കണം. അവിടുത്തെപ്പോലുള്ള മഹിമ എനിയ്ക്കുമുണ്ടായിരിയ്ക്കണം. യോഗിജനങ്ങൾക്ക് ലഭിയ്ക്കുന്ന ഐശ്വര്യം എനിയ്ക്കും ലഭിയ്ക്കണം."

ബ്രഹ്മാവ് സ്തുതികൊണ്ട് പ്രസന്നനായി. ഈ വരം ദുർലഭമായിരുന്നിട്ടും അയാൾക്ക് നൽകി.

വളരെ തപസ്സുചെയ്യുന്ന യോഗികൾക്കും ചിലപ്പോൾ അഹങ്കാരം ഉണ്ടായി കാണാറുണ്ട്. 'സംസാരികൾക്ക് സംസാരം ഉപേക്ഷിയ്ക്കുക എളുപ്പമാകാം, പക്ഷെ യോഗിയ്ക്ക് സിദ്ധികളിലുള്ള മോഹം ഉപേക്ഷിയ്ക്കുക അതിലും പ്രയാസമാണ്' എന്ന് ഒരു യോഗിതന്നെ പറഞ്ഞിട്ടുണ്ട്. യോഗാഭ്യാസംകൊണ്ട് ചിത്തത്തിന്റെ ഏകാഗ്രത ഒരുവിധത്തിൽ ഉണ്ടാകാം. പക്ഷെ ചിത്തത്തിന്റെ വിശാലത അപൂർവം ചിലർക്കേ ഉണ്ടായിക്കാണാറുള്ളു. വിശാലതയ്ക്ക് ബ്രഹ്മജ്ഞാനം ആവശ്യമാണ്. ധ്യാനത്തിലിരിയ്ക്കുന്ന സമയത്തെക്കാൾ കൂടുതൽ സമയം ധ്യാനം കൂടാതിരിയ്ക്കുന്ന സമയമാണ്. ഇനി ഹിരണ്യകശിപുവിന്റെ തപോയോഗം എങ്ങനെയിരിയ്ക്കുന്നു എന്നും, മറുവശത്ത് പ്രഹ്ലാദന്റെ ജ്ഞാനം എങ്ങനെയിരിയ്ക്കുന്നു എന്നും നോക്കാം.

ഹിരണ്യകശിപു തന്റെ സഹോദരന്റെ വധത്തെപ്പറ്റി ഓർത്ത് ഭഗവാൻ വിഷ്ണുവിനെ ദ്വേഷിയ്ക്കാൻ തുടങ്ങി. അയാൾ സകലലോകങ്ങളേയും ദിശകളേയും അടക്കി, മൂന്നു ലോകങ്ങളുടേയും ശാസകനായി മദ്യപിച്ച് ഉന്മത്തനായി വാണു. വളരെ കാലം കഴിഞ്ഞിട്ടും അജിതേന്ദ്രിയനാകയാൽ അയാൾക്ക് തൃപ്തിയുണ്ടായില്ല. ഇയാളുടെ കഠോരഭരണംകൊണ്ട് ലോകപാലന്മാരുൾപ്പെടെ അഖിലലോകവും ഉദ്വിഗ്നരായിത്തീർന്നു. യാതൊരാശ്രയവും കാണാതെ അവർ വിഷ്ണുഭഗവാനെ ശരണം പ്രാപിച്ച് ഇപ്രകാരം സ്തുതിച്ചു: 'ആരേ പ്രാപിച്ചിട്ട് ശാന്തരും നിർമലരുമായ സന്ന്യാസിമാർ തിരിച്ചു വരുന്നില്ല, ആ ശ്രീഹരിയെ ഞങ്ങൾ നമസ്കരിയ്ക്കുന്നു.' ഇപ്രകാരം സ്തുതിച്ചപ്പോൾ ഒരു ദിവസം ദേവന്മാർ താഴെ പറയും പ്രകാരം അശരീരി കേട്ടു: 'അല്ലയോ ദേവന്മാരേ! നിങ്ങൾ പേടിയ്ക്കേണ്ട. എല്ലാവർക്കും മംഗളം ഭവിയ്ക്കട്ടെ. എന്റെ ദർശനം എല്ലാ പ്രാണികൾക്കും എല്ലാവിധത്തിലും മംഗളകരമാണ്. ഈ അധമനായ ദൈത്യന്റെ ദുഷ്ടതയെനിയ്ക്കറിയാം. ഞാൻ അവനെ നശിപ്പിയ്ക്കുന്നുണ്ട്. അതിന് തക്ക സമയത്തെ നിങ്ങൾ പ്രതീക്ഷിയ്ക്കുക. ഈ ദൈത്യൻ ഏതെങ്കിലും പ്രാണി, ദേവത, പശു, വേദം, ബ്രാഹ്മണൻ, സാധു, ധർമം മുതലായവയേയും എന്നെയും ദ്വേഷിയ്ക്കാൻ തുടങ്ങുമ്പോൾ അവൻ നശിയ്ക്കും. അവൻ അവന്റെ നിർവൈരനും, ശാന്തനും, മഹാത്മാവുമായ പുത്രൻ പ്രഹ്ലാദനെ ദ്രോഹിയ്ക്കാൻ തുടങ്ങുമ്പോൾ, ബ്രഹ്മാവിന്റെ വരം അവനുണ്ടെങ്കിലും, ഞാൻ അവനെ തീർച്ചയായും കൊല്ലും.' ഇപ്രകാരമുള്ള അശരീരി കേട്ട് സമാധാനപൂർവം ദേവന്മാരെല്ലാം അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി.

ഹിരണ്യകശിപുവിന് നാലു പുത്രന്മാരുണ്ടായിരുന്നു. പ്രഹ്ലാദൻ എല്ലാവരിലും ചെറിയവനായിരുന്നെങ്കിലും, ഗുണം നോക്കിയാൽ എല്ലാവരെക്കാളും ശ്രേഷ്ഠനായിരുന്നു. അവൻ മഹത്സേവ ചെയ്യുന്നവനും, ബ്രാഹ്മണഭക്തനും, സദാചാരിയും, സത്യപ്രതിജ്ഞനും, ജിതേന്ദ്രിയനും ആയിരുന്നു. അവന് പ്രാണികളിൽ പ്രീതിയും, സത്പുരുഷന്മാരിൽ ദാസഭാവവും, ദീനരിൽ കൃപയും, സമാനന്മാരായവരിൽ സമത്വവും, വലിയവരോടു വിനയവും ഉണ്ടായിരുന്നു. അവന് ഉയർന്ന വിദ്യാ, ധനം, രൂപം, കുലം ആദിയുണ്ടായിരുന്നെങ്കിലും, അവനിൽ അതിന്റെ അഭിമാനമോ ഗർവോ ഉണ്ടായിരുന്നില്ല. അവൻ യാതൊരുവിധത്തിലും അധീരനായിരുന്നില്ല. '**ശ്രുതേഷു ദൃഷ്ടേഷു ഗുണേഷ്വവസ്തുദൃക്**'(7.4.33). ഈ ലോകത്ത് കണ്ടിട്ടുള്ളതും, പരലോകത്ത് കേട്ടിട്ടുള്ളതുമായ വിഷയങ്ങളെ മിഥ്യയെന്ന് അറിഞ്ഞ് അവയെ അവൻ ഇച്ഛിയ്ക്കുന്നില്ല. അവന്റെ ഇന്ദ്രിയങ്ങൾ, മനസ്സ്, പ്രാണൻ, ശരീരം ഇവ ശാന്തമായിരുന്നു. അവന് ഒന്നിനും കാമനയില്ലായിരുന്നു. അവൻ അസുരകുലത്തിൽ ജനിച്ചവനായിരുന്നെങ്കിലും, അവനിൽ അസുരസ്വഭാവമില്ലായിരുന്നു. ഇന്നും വിദ്വാന്മാർ പ്രഹ്ലാദനെ ഒരു മാതൃകയായി എടുക്കാറുണ്ട്. പ്രഹ്ലാദന്റെ കീർത്തിയെ ഈശ്വരന്റേതുപോലെ പാടാറുണ്ട്. ചെറിയ കുട്ടിയായിരുന്നപ്പോൾതന്നെ പ്രഹ്ലാദൻ കളിയും ചാട്ടവുമെല്ലാം വിട്ട്, ഭഗവദ്ധ്യാനത്തിൽ ലീനനായിപ്പോകയാൽ അവന്റെ ശരീരം ജഡംപോലെ തോന്നുമായിരുന്നു. "**കൃഷ്ണഗ്രഹഗൃഹീതാത്മാ ന വേദ ജഗദീദൃശം.**"(7.4.37).

(അവന്റെ ചിത്തം കൃഷ്ണരൂപീഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടുപോയിരിക്കയാൽ ഈ ലോകം എന്നൊരു വസ്തു ഉണ്ടെന്നു പോലും അവൻ അറിഞ്ഞിരുന്നില്ല.)

**ആസീനഃ പര്യടന്നശ്നൻ ശയാനഃ പ്രപിബൻ ബ്രുവൻ**
**നാനുസന്ധത്തഏതാനി ഗോവിന്ദപരിരംഭിതഃ** (7.4.38)



(ശ്രീ ഗോവിന്ദനിൽ ലീനനായിപ്പോകയാൽ, അവൻ ഇരിയ്ക്കുക, നടക്കുക, ഉണ്ണുക, കിടക്കുക, കുടിയ്ക്കുക, സംസാരിയ്ക്കുക മുതലായവ ചെയ്യുന്നതുംകൂടി അറിഞ്ഞിരുന്നില്ല.)

അവൻ ചിലപ്പോൾ കരയുകയും, ചിലപ്പോൾ ഗർജിയ്ക്കുകയും, ചിലപ്പോൾ നാണംകൂടാതെ നൃത്തംചെയ്യുകയും, ചിലപ്പോൾ ഭഗവാന്റെ സ്പർശം അനുഭവപ്പെട്ട് രോമാഞ്ചമുണ്ടായി അനങ്ങാതെ ഇരുന്നുപോകുകയും ചെയ്തിരുന്നു. ആ സമയം അവന്റെ കണ്ണുകളിൽ നിന്നും ധാരധാരയായി കണ്ണുനീർ ഒഴുകിക്കൊണ്ടിരുന്നു. ഇങ്ങനെയുള്ള അവസ്ഥകളിൽ കുസംഗികൾക്കുപോലും അവനിൽ നിന്നും ശാന്തി ലഭിച്ചിരുന്നു. മഹാനും ഭക്തനുമായ പുത്രനെ ഹിരണ്യകശിപു ദ്വേഷിയ്ക്കാൻ തുടങ്ങി.

വലിയ അഹങ്കാരികൾ സാധാരണ ഭക്തന്മാരെ ദ്വേഷിയ്ക്കാറുണ്ട്. ഈ അഹങ്കാരവും, ബ്രഹ്മാവിനോട് വാങ്ങിയ വരമാണോ എന്നു തോന്നുമാറ് അകത്തും പുറത്തും അത് വർധിച്ചുവന്നു. എല്ലാ പ്രവൃത്തികളിലും താൻ അദ്വിതീയനാണ് എന്നു സിദ്ധമാക്കാൻ അഹങ്കാരികൾ പ്രയത്നിയ്ക്കും. ചിലപ്പോൾ തന്റെ അഹങ്കാരം പോയി എന്നു തോന്നും. പക്ഷെ സമയം വരുമ്പോൾ എവിടുന്നോ അത് തലപൊക്കുന്നതു കാണാം. (സമഷ്ടി അഹങ്കാരം) ഞാൻതന്നെ സർവവും എന്ന ബോധം, ബാധകമല്ല. വ്യഷ്ടി അഹങ്കാരമേ ബാധകമാകു. അഖിലജഗത്തും തന്റെ രൂപമാണെന്നുള്ള അഭിമാനം ഭഗവാനിലുമുണ്ട്. ഗീതയിലെ പത്താം അധ്യായത്തിൽ അതു ഭഗവാൻ സ്പഷ്ടമായി അരുളിച്ചെയ്തിട്ടുണ്ട്. അതിനെ വിഭൂതിയെന്ന് പറയുന്നു. അത് സ്തുതിയ്ക്ക് പാത്രമാണ്. പക്ഷെ എപ്പോൾ ഞാനെന്നും, അന്യനെന്നുമുള്ള ദ്വൈതഭാവം വരുന്നുവോ, അങ്ങനെയുള്ള അഹങ്കാരം നശിപ്പിയ്ക്കേണ്ടതാണ്. ഗീതയുടെ ആദ്യം തന്നെ ധൃതരാഷ്ട്രർ തന്റെ പുത്രന്മാരെ 'മാമകാഃ' എന്നും, പാണ്ഡുവിന്റെ പുത്രന്മാരെ 'പാണ്ഡവാഃ' എന്നും വിളിച്ചിരിയ്ക്കുന്നു. ഇതും ദ്വൈതഭാവത്തെയാണ് കാണിയ്ക്കുന്നത്. ഹിരണ്യകശിപു വളരെയൊക്കെ വേദാന്തം പറഞ്ഞ് തന്റെ മാതാവിനേയും മറ്റും സമാശ്വസിപ്പിച്ചെങ്കിലും, തന്റെ ജീവിതത്തിൽ അതുപോലെ പ്രവർത്തിച്ചിരുന്നില്ല. ജിജ്ഞാസുക്കൾ ജ്ഞാനമനുസരിച്ച് ജീവിയ്ക്കണം. വൈരാഗ്യംകൂടാതെ ജ്ഞാനം ശോഭിയ്ക്കുകയില്ല. ജ്ഞാനവും വൈരാഗ്യവുംകൂടാതെ ഭക്തിയും ശോഭിയ്ക്കയില്ല. ഇതേപ്പറ്റി ഭാഗവത മാഹാത്മ്യത്തിൽ വിവരിച്ചു പറഞ്ഞിട്ടുണ്ട്.

അഹങ്കാരത്തെ കൊല്ലണമെങ്കിൽ അത് മധ്യത്തിലേ സാധിയ്ക്കൂ. അകത്തോ പുറത്തോ വച്ച് മരിയ്ക്കില്ല. നമ്മുടെ അന്തഃകരണത്തിൽ ഒരു വൃത്തി ഉണ്ടായി ലയിച്ച ശേഷം, വേറൊരു വൃത്തി ഉണ്ടാകുന്നതിനുമുമ്പുള്ള ഇടസമയം കുറച്ചുനേരത്തേയ്ക്ക് നിർവികല്പസ്ഥിതിയിൽ അന്തഃകരണത്തെ വെച്ചുകൊണ്ടിരിയ്ക്കാമെങ്കിൽ ആത്മാനുഭവം ഉണ്ടാകും. അതിന്റെ ശക്തികൊണ്ട് അഹങ്കാരവും നീങ്ങാൻ തുടങ്ങും, രണ്ടു ഗോപികളുടെ ഇടയിൽ കൃഷ്ണൻ രമിച്ചതുപോലെ, രണ്ടു വൃത്തികളുടെ ഇടയിൽ ആത്മാനുഭവം ഉണ്ടാകും. പക്ഷെ സാധാരണ മനുഷ്യർ, ഒരു വൃത്തിയ്ക്കു പിന്നാലെ മറ്റൊന്നിലേയ്ക്ക് ഇടവിടാതെ ചാടുന്നതുകൊണ്ട്, ആത്മാനുഭവം കിട്ടുന്നില്ല. മനസ്സിൽ ചഞ്ചലതയുള്ളപ്പോൾ യഥാർഥ പ്രമാണവും ലഭിയ്ക്കുന്നില്ല. അതിനാൽ അഭ്യാസവും വൈരാഗ്യവും അത്യാവശ്യമാണ്. ഹിരണ്യകശിപുവിനേയും നരസിംഹഭഗവാൻ ഇടയ്ക്കുള്ള സ്ഥലത്തുവച്ചാണ് കൊന്നത്.

അജ്ഞാനയുക്തമായ സാമാന്യ വ്യവഹാരത്തിൽ മനുഷ്യർ ഏതെങ്കിലും ഉയർച്ചയ്ക്ക് ശ്രമിക്കുന്നത് കാണാം. ചിലർ സമുദായത്തിലെ നേതാവാകാൻ ഇച്ഛിയ്ക്കുന്നു, അഥവാ മന്ത്രിയാകാൻ ഇച്ഛിയ്ക്കുന്നു. ഒന്നും പറ്റിയില്ലെങ്കിൽ താൻ പ്രമാണിയായി പുതിയ ഒരു സംഘം ഉണ്ടാക്കാൻ തുടങ്ങുന്നു. ഏതുവിധേനയും തന്റെ അഹങ്കാരത്തിന് പോഷണം കിട്ടത്തക്കവിധം ആരെങ്കിലും തന്നെ പ്രശംസിയ്ക്കണമെന്ന് ആഗ്രഹിയ്ക്കുന്നു. യഥാർഥത്തിൽ എല്ലാവരും ബ്രഹ്മരൂപംതന്നെയാണ്. പക്ഷെ ആസ്വരൂപബോധമില്ലാത്തതിനാൽ ആരെങ്കിലും താൻ വലിയ ആളാണെന്ന് പറഞ്ഞുകേൾക്കാൻ ഓരോരുത്തരും ഇച്ഛിയ്ക്കുന്നു. ഈ പ്രവണതയെ ശാസ്ത്രം, ലോകൈഷണ എന്ന് പറയുന്നു. ഇത് കളയാനാണ് വലിയ വിഷമം. ലോകസേവയ്ക്ക് പ്രത്യേകിച്ചും വിഷമമാണ്. സമുദായത്തിൽ എങ്ങനെയുള്ളവരേയാണ് ലോകർ പ്രശംസിയ്ക്കുന്നത് – അതുപോലെയാകാൻ ആളുകൾ ഇച്ഛിയ്ക്കുന്നു. യോദ്ധാക്കളേയാണ് പ്രശംസിയ്ക്കുന്നതെങ്കിൽ, എല്ലാവർക്കും യോദ്ധാവാകാൻ ഇച്ഛയുണ്ടാകും. സത്യഗ്രഹിയെ സ്തുതിയ്ക്കുന്നെങ്കിൽ, എല്ലാവർക്കും അതാകാൻ ഇച്ഛ വരുന്നു. ധനവാനെയാണ് ആളുകൾ പൂജിയ്ക്കുന്നതെങ്കിൽ എല്ലാവർക്കും ധനവാനാകാൻ ആഗ്രഹമുണ്ടാകുന്നു. സേവകരെയാണ് പ്രശംസിയ്ക്കുന്നതെങ്കിൽ എല്ലാവരും സേവകരാകാൻ ഇച്ഛിയ്ക്കും. മാത്രമല്ല, തന്നെയൊഴിച്ച് മറ്റെല്ലാവരേയും നന്നാക്കാൻ ശ്രമിയ്ക്കുകയും ചെയ്യും. ഈ അവസരങ്ങളിലെല്ലാം തന്റെ അഹങ്കാരത്തിന് പോഷണം ലഭിയ്ക്കുകയും തന്റെ തെറ്റ് തനിയ്ക്കു മനസ്സിലാകാതിരിയ്ക്കുകയും ചെയ്യുന്നു. ഇതാണ് മായയുടെ സ്വരൂപം. സ്വപ്നത്തിന്റെ പ്രമാണംകൊണ്ട് സ്വപ്നം ശരിയായി തോന്നുന്നതുപോലെ ജാഗ്രത്തിന്റെ പ്രമാണംകൊണ്ട് ജാഗ്രത്ത് ശരിയായി തോന്നുന്നു. അതിനാൽ ഏതുവിധേനയും താൻ പ്രഖ്യാതനാകണം. തന്റെ പേര് നിത്യമാകണം, എന്നിങ്ങനെയുള്ള വിചാരത്താൽ എവിടെയെങ്കിലും എല്ലാവരും കാണത്തക്ക സ്ഥാനത്ത് തന്റെ പേര് കല്ലിലും മറ്റും കൊത്തിച്ചുവയ്ക്കുന്നതിനുപോലും തയ്യാറാകുന്നു. ഇതെല്ലാം ഹിരണ്യകശിപുവിന്റെ ദൃഷ്ടാന്തങ്ങളാണ്. അയാളുടെ



ഒരു സേവകന്റെ പേര് 'ദ്വിമൂർദ്ധാ' എന്നായിരുന്നു. അതായത് ഞാനെന്നും എന്റെയെന്നും രണ്ടു തല അയാൾക്കുണ്ടായിരുന്നു. യുദ്ധം, ലഹള മുതലായതിനും ആദ്യം കാരണം മനസ്സിലാണുണ്ടാകുന്നത്. പിന്നീട് അതിന്റെ പരിണാമം പുറത്തു കാണുന്നു. 40 വർഷങ്ങൾക്കുമുമ്പ് മുസ്ലീം ലീഗ് എന്ന പേര് ആരും കേട്ടിരുന്നില്ല. 22 വർഷങ്ങൾക്കു മുമ്പ് പാക്കിസ്ഥാൻ എന്നും ആരും കേട്ടിരുന്നില്ല. 100 വർഷങ്ങൾക്കുമുമ്പ് സത്യഗ്രഹമെന്ന വാക്കും ആരും കേട്ടിരുന്നിരിയ്ക്കയില്ല. 500 വർഷങ്ങൾക്കുമുമ്പ് അമേരിക്കയെപ്പറ്റി ആരും അറിഞ്ഞിരുന്നില്ല. എങ്കിലും ഇപ്പോൾ ഈ ശബ്ദങ്ങളുണ്ടാക്കിയ അഭിമാനത്താൽ പല മനുഷ്യരും സംഹരിയ്ക്കപ്പെട്ടുപോകുന്നു.

അഹങ്കാരം വെളിയിലും അകത്തും വച്ച് മരിയ്ക്കയില്ല. ഇവയുടെ ഇടയ്ക്കുള്ള സ്ഥാനം (*Space*) ശരിയ്ക്കും മനസ്സിലാക്കാൻ കഴിയുമെങ്കിൽ അതിനെ കൊല്ലാൻ എളുപ്പമായിരിയ്ക്കും. ഇത് ഇപ്പോൾ *സയൻസു*കൊണ്ടും സിദ്ധമാക്കിയിട്ടുണ്ട്. എന്റെയും നിന്റെയും ഇടയ്ക്കുള്ള ആകാശം അഥവാ അവകാശം (*Space*) സാപേക്ഷമാണ്. വെറും *Space* ഭഗവാൻ ഉണ്ടാക്കിയതല്ല. ദ്രഷ്ടാവിന്റെ അഹങ്കാരത്തിൽനിന്നും ഉണ്ടായിട്ടുള്ളതാണ്. വാസ്തവത്തിൽ 'ഞാൻ' എന്ന വാക്കിനു ബഹുവചനമില്ല. 'ഞാനി'നെ ബഹുവചനമാക്കണമെങ്കിൽ 'നമ്മൾ' എന്നു പറയണം. പക്ഷെ 'നമ്മൾ' എന്ന വാക്കിൽ 'ഞാനും' 'നീയും' ഉൾപ്പെടുന്നു. അതിനാൽ 'ഞാനി'ന് ബഹുവചനമില്ല. 'നീ' എന്ന സ്ഥാനത്തും യഥാർഥത്തിൽ 'ഞാൻ' തന്നെയാണുള്ളത്. എന്തെന്നാൽ എല്ലാവരും സ്വയം 'ഞാൻ' എന്നാണു പറയുന്നത്. ആ 'ഞാൻ' ഏകമാണ്. അതിനാൽ ഞാനെന്നും നീയെന്നും ഉള്ള ഭേദം ഉണ്ടാകുന്നില്ല. പക്ഷെ മിഥ്യാ 'ഞാൻ' മറ്റൊരു 'ഞാനി'നെ 'നീ' എന്നു പറയുന്നു. യഥാർഥ ഞാൻതന്നെ ബ്രഹ്മരൂപമാണെന്നറിഞ്ഞ്, തന്നെ സർവവ്യാപകനായിട്ടറിയുന്നു. അങ്ങനെയുള്ളവരുടെ ദൃഷ്ടിയിൽ 'നീ' ഇല്ല. പ്രഹ്ലാദന്റെ ജ്ഞാനം ഇങ്ങനെയുള്ളതായിരുന്നു. ഇങ്ങനെയുള്ള ജ്ഞാനത്തിന്റെയടുത്ത് ഇടയ്ക്കുള്ള *Space*-ൽ 'ഞാൻ' മരിയ്ക്കുന്നു. എന്തെന്നാൽ ഇടയ്ക്ക് *'Space'* സത്യമല്ല. *സയൻസും* പറയുന്നത് *perceptual space is within the perceptual event* എന്നാണ്. അതായത് ഏതു സമയം ഏതു സംഭവം കാണുന്നുവോ ആ സമയം ഇടയ്ക്കുള്ള *Space* സ്വപ്നം പോലെ ജാഗ്രത്തിൽ കല്പിതമായിട്ടുണ്ടാകുന്നു. രണ്ടാമത്തെ സംഭവത്തോടൊപ്പം വേറെ വിധത്തിലുള്ള *Space*കാണുന്നു. അതിനാൽ 'ഞാനി'നും 'നീ' യ്ക്കും ഇടയ്ക്കുള്ള *Space* സത്യമല്ല; എങ്കിലും അജ്ഞാനമിരിയ്ക്കുന്നതുവരെ സത്യമായിട്ടു തോന്നും. അങ്ങനെ ഞാനെന്നും എന്റേതെന്നുമുള്ള ഭേദഭാവത്തിന് പോഷണം ലഭിയ്ക്കുന്നു.

ദേഹാഭിമാനംപോലെതന്നെ വർഗാഭിമാനവും, ദേശാഭിമാനവും മനുഷ്യരുടെ ജീവിതത്തെ കലുഷിതമാക്കുന്നവയാണ്. എല്ലാവിധ അഭിമാനത്തേയും നീക്കണമെന്നാണ് ഹിന്ദുധർമം പറയുന്നത്. ഇപ്പോൾ ദേശാഭിമാനവും വർഗാഭിമാനവും വർധിച്ചുകൊണ്ടു വരികയാണ്. ഹിന്ദുക്കളും മുഹമ്മദീയരും തമ്മിൽ വിവാഹം ചെയ്യുന്നതും അയോഗ്യമല്ലെന്നാണ് ചിലരുടെ അഭിപ്രായം. പക്ഷെ അങ്ങനെ ചെയ്യുന്നതായാൽ സംസ്കാരം നശിയ്ക്കുന്നതിനുംപുറമെ അവരുടെ കുട്ടികൾക്ക് അമ്പലത്തിൽ പോകണമോ പള്ളിയിൽ പോകണമോ എന്ന വിചികിത്സ ഉണ്ടാകുകയും ചെയ്യും. നല്ല സംസ്കാരം ഉണ്ടായാൽ എല്ലാവിധ അഭിമാനവും നീങ്ങിപ്പോകും. അതിനാൽ ദേശത്തിന്റെ രക്ഷയേക്കാൾ സംസ്കാരരക്ഷ ചെയ്യുകയാണ് കൂടുതൽ ആവശ്യം. അതിന് എല്ലാ ദേശങ്ങളുംകൂടി ഏക രാജ്യമാകണം. വിദ്യാഭ്യാസരീതിയും മാറണം. കൂടാതെ ജനസംഖ്യയുടെ വർധന കുറയ്ക്കണം. ദാരിദ്ര്യംകൊണ്ടാരും മരിയ്ക്കാനിടയാകരുത്. സംസ്കാരമുള്ളവരെ പ്രോത്സാഹിപ്പിയ്ക്കണം. അവരെക്കൊണ്ട് പ്രജകൾക്ക് നല്ല ജ്ഞാനം കൊടുപ്പിയ്ക്കണം. ഹിരണ്യകശിപുവിന് എല്ലായിടത്തും തന്റെ അധികാരം ചെലുത്താൻ ആഗ്രഹമുണ്ടായിരുന്നതുപോലെ ഇപ്പോൾ അമേരിക്കയും റഷ്യയും അവരുടെ അധികാരം സർവത്ര ഉണ്ടാകാൻ ആഗ്രഹിയ്ക്കുന്നു. അമേരിക്കയുടെ സംസ്കാരം മുതലാളിത്തത്തെ അടിസ്ഥാനമാക്കിയുള്ളതും, റഷ്യയുടേത് തൊഴിലാളിത്തത്തെ അടിസ്ഥാനമാക്കിയുള്ളതാണ്. മഹാത്മാഗാന്ധിയും എല്ലാവരും നീതിയുള്ള തൊഴിലാളികളാകണമെന്നായിരുന്നു ആഗ്രഹിച്ചിരുന്നത്. പക്ഷെ പ്രഹ്ലാദന്റെ സംസ്കാരം വേറെ വിധമായിരുന്നു. പ്രഹ്ലാദന് സർവത്ര ഭഗവദ്ദർശനമുണ്ടായിരുന്നു. അതിനുകാരണം അദ്ദേഹം ഗർഭസ്ഥനായിരുന്നപ്പോൾത്തന്നെ, ശ്രീ നാരദനിൽനിന്നും ജ്ഞാനോപദേശം ലഭിച്ചിരുന്നതാണ്. അതിനാൽ നല്ല പ്രജകൾ വേണമെങ്കിൽ ആദ്യംതന്നെ നല്ല സംസ്കാരമുള്ള കുടുംബങ്ങൾ തമ്മിൽ ബന്ധപ്പെടണം. ഗർഭത്തിലിരിയ്ക്കുമ്പോൾ തന്നെ കുട്ടിയുടെ സംസ്കാരത്തെപ്പറ്റി ശ്രദ്ധാപൂർവം വിചാരിയ്ക്കണം.

സംസ്കാരംകൊണ്ട് കാലത്തെ ജയിയ്ക്കാം; രാജകീയ കഥാശ്രവണംകൊണ്ട് ദേശത്തെ ജയിയ്ക്കാം. പക്ഷെ ദേശത്തെ ജയിയ്ക്കുന്നതിനേക്കാൾ കാലത്തെ ജയിയ്ക്കുകയാണ് മനുഷ്യരുടെ മുഖ്യകർത്തവ്യം.

നരസിംഹഭഗവാൻ തൂണിൽനിന്നും പ്രത്യക്ഷപ്പെട്ട്, ഹിരണ്യകശിപുവിനെ നിഗ്രഹിച്ചു. അവിടെ അപ്പോൾ ഇന്ദ്രൻ, ഋഷികൾ, പിതൃക്കൾ, സിദ്ധർ, വിദ്യാധരർ, നാഗങ്ങൾ, മനു, പ്രജാപതി, ഗന്ധർവന്മാർ തുടങ്ങിയവരെല്ലാം വന്ന് ഭഗവാനെ സ്തുതിച്ചു. ചിലർ പറഞ്ഞു, 'ഈ ദൈത്യൻ

ഞങ്ങളെ എല്ലാം വളരെയേറെ ഉപദ്രവിച്ചിരുന്നു.' മറ്റു ചിലർ 'ഇവൻ ഞങ്ങളുടെ ജീവിതമാർഗം നശിപ്പിച്ചു എന്നും ഇനിയുമൊരുകൂട്ടർ തങ്ങളുടെ യജ്ഞം നശിപ്പിച്ചു എന്നും മറ്റും പറഞ്ഞു. അഹങ്കാരം, മനുഷ്യജീവിതത്തിൽ ചെയ്യുന്ന അക്രമങ്ങളെപ്പററിയാണ് ഈ സ്തുതികളിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളത്.

എല്ലാ ദേശങ്ങളും കൂടിച്ചേർന്ന് ഒരു രാജ്യമായാൽ എല്ലാവരും സുഖികളാകും. പക്ഷെ ഇപ്പോൾ എവിടെ നോക്കിയാലും കുറച്ചുപേർ മറ്റുള്ളവരെ ബലികഴിച്ച് സ്വയം അധികാരം നടത്തി ജീവിയ്ക്കാനാണ് ആഗ്രഹിയ്ക്കുന്നത്. ഇതൊരു സാമാന്യ നിയമമായിത്തീർന്നിരിയ്ക്കുകയാണ്. അഹങ്കാരത്തിൽനിന്നും അഭിമാനത്തിൽനിന്നും രക്ഷവേണമെങ്കിൽ പ്രജകളിൽ നല്ല സംസ്കാരമുണ്ടാകത്തക്ക വിദ്യാഭ്യാസം ഉണ്ടാകണം. നല്ല സംസ്കാരത്തിന് അതുപോലെ സംസ്കാരമുള്ളവരെ ഗുരുക്കന്മാരാക്കുകയും വേണം. ഒരു വിദ്വാൻ പറയുന്നതു നോക്കുക:

*"Excessive privilege and power are standing temptations to pride, greed, vanity and cruelty; oppression results in fear and envy; war breeds hatred, misery and despair. All such negative emotions are fatal to the spiritual life. Only the pure in heart and poor in spirit can come to the unitive knowledge of God."*

അതായത് കൂടുതൽ അവകാശവും അധികാരവും കൊണ്ട് അഭിമാനം, ലോഭം, ഡംഭ്, ഹിംസ, ഭയം, അസൂയ മുതലായവ ഉണ്ടാകുന്നു. ഇങ്ങനെയുള്ള അഭിമാനം ആധ്യാത്മികജീവിതത്തിന് വിഘ്നത്തെ ഉണ്ടാക്കുന്നു.

ഇക്കാലത്ത് ഉണ്ടാകുന്ന ലഹളകൾക്ക് രണ്ടു കാരണങ്ങളാണുള്ളത്. 1. അജ്ഞാനം, 2 ദാരിദ്ര്യം അജ്ഞാനത്താൽ അഹങ്കാരം വർധിയ്ക്കുന്നു. അതു നീക്കാൻ നല്ലതും സത്യമായുള്ളതുമായ വിദ്യാഭ്യാസം ആവശ്യമാണ്. അതിന് സാധുമഹാത്മാക്കളുടെ സഹായം വേണം. ദാരിദ്ര്യം കൊണ്ടും ലഹളയുണ്ടാകും. ദാരിദ്ര്യം തൊഴിലില്ലായ്മ കൊണ്ടും അഥവാ തൊഴിലിൽനിന്നും ലഭിയ്ക്കുന്ന ആദായം മതിയാകാത്തതുകൊണ്ടും ഉണ്ടാകാം. അങ്ങനെയുള്ളവർ വേഗം കൊള്ളയിലും ലഹളയിലും പങ്കുചേരും. അതിനാൽ രാജ്യത്തിന്റെ ആദ്യത്തെ ചുമതല തൊഴിലില്ലായ്മയ്ക്ക് പരിഹാരമുണ്ടാക്കുകയും, ജനങ്ങൾക്ക് നിത്യവൃത്തിയ്ക്കു വേണ്ട സൗകര്യം നൽകുകയുമാണ്. അതിനും പുറമെ ജനസംഖ്യാവർധനവും തടയ ണം. മിതജീവിതത്തിന് പ്രചോദനം നൽകണം. ജനപ്പെരുപ്പം ഒഴിവാക്കാൻ സർക്കാർ വിചാരിച്ചാൽ മാത്രംപോരാ. പക്ഷെ ജോലിയില്ലാത്തവർക്ക് ജോലി കൊടുക്കാനും ആദായം നിത്യവൃത്തിയ്ക്ക് മതിയാകത്തക്കതാക്കാനും സർക്കാർ വിചാരിച്ചാൽ സാധിയ്ക്കുന്നതാണ്.





ഇപ്പോൾ സംസ്കാരത്തിലും പല മാറ്റങ്ങൾ ആവശ്യമായിട്ടാണിരിയ്ക്കുന്നത്. ഓരോ ദേശക്കാരും അവരുടെ പ്രജകളെയെല്ലാം ഒരുപോലെ സുഖികളാക്കാൻ ശ്രമിയ്ക്കണം. അതിന് പ്രത്യേകം ഏർപ്പാടുകൾ ഉണ്ടാക്കണം.

യഥാർഥ വിദ്യാഭ്യാസം എക്കാലത്തും ഒന്നുപോലെയിരിയ്ക്കും. അത് ചരിത്രംപോലെ മാറിക്കൊണ്ടിരിയ്ക്കുകയില്ല. അതിൽ പരിഷ്ക്കാരങ്ങൾ ഉണ്ടാകാറില്ല. ആ വിദ്യാഭ്യാസം മനുഷ്യരെ സംയമികളാക്കുകയും ആത്മജ്ഞാനത്തിലേയ്ക്കു നയിയ്ക്കുകയും അഹങ്കാരത്തിൽ നിന്നും നിവൃത്തരാക്കുകയും ചെയ്യുന്നതായിരിയ്ക്കും.

ഇരുനൂറു വർഷങ്ങൾകൊണ്ടുള്ള വിദ്യാഭ്യാസം നമ്മെ മനസ്സിലാക്കുന്നത് യഥാർഥ പരിഷ്ക്കാരം ഭാവിയിലാണെന്നാണ്. പക്ഷെ ഇത് ശരിയല്ല. ഈ ഭാവിയ്ക്കും ഒരു ഭാവിയുണ്ടായിരിയ്ക്കുമെന്നുള്ളതിനാൽ പരിഷ്ക്കാരത്തിന് അവസാനം കാണുകയില്ല. യഥാർഥജ്ഞാനം മനുഷ്യരെ ബ്രഹ്മരൂപമാക്കും. ബ്രഹ്മത്തിന് ഭൂതവും, വർത്തമാനവും, ഭാവിയുമില്ല.

*"The direct awareness of eternally complete consciousness, which is the ground of the material world is a possiblity; occasionally actualised by some human beings at almost any stage of their own personal development from child-hood to old age and at any period of the race's history."*

നിത്യനൂതനവും, ദേശകാലങ്ങൾ ബാധിയ്ക്കാത്തതുമായ അദ്വൈതജ്ഞാനമാണ് യഥാർഥജ്ഞാനം. ഇങ്ങനെയുള്ള ജ്ഞാനം ഹിന്ദുധർമത്തിലടങ്ങിയിരിയ്ക്കുന്നു. മറ്റു ദേശങ്ങളിൽനിന്നും കിട്ടുന്ന ജ്ഞാനത്തിന് അവസാനം കാണുകയില്ല . സംസ്കാരത്തിന്റെ യഥാർഥസ്വരൂപം അറിയാൻ കഴിയാത്ത ജ്ഞാനം യഥാർഥജ്ഞാനമല്ല.

## പ്രകരണം പന്ത്രണ്ട്

### പ്രഹ്ലാദന്റെ സത്യഗ്രഹം

'ഭഗവാൻ ദേവന്മാരുടെ ഹൃദയത്തിലും, ദൈത്യന്മാരുടെ ഹൃദയത്തിലും ഒരുപോലെയുണ്ടായിട്ടും എന്തുകൊണ്ടാണ് ദേവന്മാരെ സഹായിച്ച് അസുരന്മാരെ കൊല്ലിയ്ക്കുന്നത് ?' എന്നായിരുന്നു പരീക്ഷിത്തിന്റെ അടുത്ത ചോദ്യം. അതായത്, ലോകത്ത് സകലതും ഒരു സത്തകൊണ്ടു നടക്കുകയാണോ, അതോ പല സത്ത ഉണ്ടോ ? ഈ ചോദ്യത്തിന്റെ ഉത്തരമായിട്ടാണ് ഹിരണ്യകശിപുവിന്റെയും പ്രഹ്ലാദന്റെയും കഥ ആരംഭിച്ചത്. ലോകത്ത് മുഖ്യസത്ത ബ്രഹ്മത്തിന്റെയാണ്; അതായത് ഭഗവാന്റെയാണ്. ആ സത്ത പ്രപ

ഞ്ചത്തിൽ പ്രതീതമാകാൻ പാടില്ല. പക്ഷെ, അജ്ഞാനത്താൽ ബ്രഹ്മത്തിന്റെയും പ്രപഞ്ചത്തിന്റെയും താദാത്മ്യമുണ്ടാകുമ്പോൾ, ഭഗവാന്റെ സത്ത പ്രതീതമാകുന്നില്ല. അതിനാൽ എന്തെങ്കിലും ജോലി ചെയ്യുമ്പോൾ ആ ജോലിയുടെ ജ്ഞാനം പ്രമാണമായിത്തീരുന്നു. ക്രോധം വരുമ്പോൾ ക്രോധത്തിന്റെ ജ്ഞാനം പ്രമാണമായിത്തീരുന്നു. ലോഭം വരുമ്പോൾ ലോഭത്തിന്റെ ജ്ഞാനം പ്രമാണമായിത്തീരുന്നു. പക്ഷെ ഈ പ്രമാണങ്ങൾ വേറൊരവസ്ഥയിൽ ബാധ്യമാകുന്നതിനാൽ അത് സത്യമായ പ്രമാണമല്ല എന്നു കാണാം. സത്യമായ പ്രമാണത്തിന് യഥാർഥ ജ്ഞാനം ആവശ്യമാണ്. യഥാർഥജ്ഞാനമേതാണെന്ന് ഇനി പ്രഹ്ലാദന്റെ വിദ്യാഭ്യാസത്തിൽനിന്നും മനസ്സിലാകും. പ്രഹ്ലാദന്റെ ഭാഗ്യത്താൽ അയാൾക്കു ഗർഭത്തിൽ കിടന്നപ്പോൾത്തന്നെ നല്ല ജ്ഞാനം നാരദൻ ഉപദേശിച്ചിരുന്നു.

കക്കയിൽ വെള്ളിയുടെ അധ്യാസം കാണുമ്പോൾ കക്കയുടെ ജ്ഞാനം ഉണ്ടാകുന്നില്ല. എന്നതുപോലെ ബ്രഹ്മത്തിൽ ജഗത്തിന്റെ അധ്യാസമുള്ളപ്പോഴും ബ്രഹ്മജ്ഞാനം ഉണ്ടാകയില്ല. ഇങ്ങനെ ഒന്നിൽ മറ്റൊന്നിന്റെ അബദ്ധമായ ആരോപണം സാക്ഷാത്തായ ജ്ഞാനത്തിന് പ്രതിബന്ധത്തെ ഉണ്ടാക്കുന്നു. ജഗത്തിന്റെ ജ്ഞാനം ബ്രഹ്മജ്ഞാനത്തിന് പ്രതിബന്ധമാണ്. ഇതുതന്നെയാണ് പ്രമാതാവിന്റെ മിഥ്യാജ്ഞാനം. ഇങ്ങനെയുള്ള മിഥ്യാജ്ഞാനം ഗുരുക്കന്മാരിൽനിന്നഭ്യസിയ്ക്കാൻ പ്രഹ്ലാദൻ വിസമ്മതിയ്ക്കുന്നു.

യുധിഷ്ഠിരൻ നാരദനോട് , 'എന്റെ രാജസൂയയജ്ഞത്തിൽ ശിശുപാലൻ എല്ലാവരുടേയും മുമ്പിൽ വച്ച് ഭഗവാനെ ചീത്ത പറഞ്ഞു. എന്നിട്ടും ഭഗവാൻ അയാൾക്ക് സദ്ഗതി നൽകി. അതിന്റെ രഹസ്യം എനിയ്ക്കു മനസ്സിലാകുന്നില്ല' എന്ന് സംശയം പുറപ്പെടുവിച്ചതിനു മറുപടിയായിട്ടാണ് പ്രഹ്ലാദന്റെ കഥ നാരദൻ പറയുന്നത്. ശുക്രാചാര്യൻ അസുരന്മാരുടെ പുരോഹിതനാണ്. അദ്ദേഹത്തിന്റെ പുത്രരായ ശണ്ഡനും അമർക്കനും പ്രഹ്ലാദനേയും മറ്റ് അസുരബാലന്മാരേയും രാജനീതി പ്രത്യേകം പഠിപ്പിച്ചിരുന്നു. പ്രഹ്ലാദൻ അതെല്ലാം ശരിയ്ക്കു മനസ്സിലാക്കിയിരുന്നെങ്കിലും, (**'ന സാധു മനസാ മേനേ സ്വപരാസദ്ഗ്രഹാശ്രയം'** 7.5.3) എന്റെ എന്നും അന്യന്റെ എന്നും അർഥംവരുന്ന പാഠങ്ങൾ അസത്തായ ആഗ്രഹത്താൽ യുക്തമാകയാൽ അത് സത്യമെന്ന് പ്രഹ്ലാദൻ കരുതിയില്ല. 'അസദ്ഗ്രഹ' എന്ന ശബ്ദം ഉപയോഗിച്ചിരിയ്ക്കുന്നതു നോക്കുക.

വിദ്യാഭ്യാസത്തിനിടയ്ക്ക് ഒരു ദിവസം ഹിരണ്യകശിപു പ്രഹ്ലാദനോട് ചോദിച്ചു: "മകനേ ! നീ ഇതുവരെ പഠിച്ചതിൽ വച്ച് നിനക്ക് എന്താണ് ഏറ്റവും നല്ലതായിട്ടു തോന്നുന്നത് ?"പ്രഹ്ലാദൻ പറഞ്ഞു:





**തത്സാധു മന്യേfസുരവര്യ ദേഹിനാം**
**സദാ സമുദ്വിഗ്നധിയാമസദ്ഗ്രഹാത്**
**ഹിത്വാffത്മപാതം ഗൃഹമന്ധകൂപം**
**വനം ഗതോ യദ്ധരിമാശ്രയേത.** (7.5.5)

('ഞാൻ' 'എന്റെ' എന്നുള്ള അസത്തായ ഗ്രഹണത്താൽ ആരുടെ ബുദ്ധി സദാ ഉദ്വിഗ്നമായിരിയ്ക്കുന്നുവോ, അവർക്ക് നന്മ വേണമെങ്കിൽ, ആത്മപതനത്തിനു വഴിതെളിയിയ്ക്കുന്ന ഗൃഹരൂപത്തിലുള്ള അന്ധകാരകൂപത്തെ ഉപേക്ഷിച്ച്, വനത്തിൽപോയി ശ്രീഹരിയെ ആശ്രയിയ്ക്കേണ്ടതാണ്.)

ഗൃഹസ്ഥാശ്രമത്തിൽ സാധാരണയായി ഞാനെന്നും എന്റെയെന്നുമുള്ള വ്യവഹാരം വളരെയധികം വരുന്നുണ്ട്. ഇങ്ങനെയുള്ള വ്യവഹാരത്തിൽ മായയ്ക്ക് സത്ത ഉള്ളതുപോലെ തോന്നിയ്ക്കും. മനുഷ്യരുടെ ഇടയിൽ കിടന്നു മനുഷ്യരെപ്പോലെ ആയിത്തീരുക എളുപ്പമാണ്. പക്ഷെ മനുഷ്യരുടെ ഇടയിൽ ഇരുന്ന് ബ്രഹ്മജ്ഞാനം സമ്പാദിയ്ക്കുക വളരെ പ്രയാസമാണ്. 5-ാം സ്കന്ധത്തിൽ ജഡഭരതൻ രാജാ രഹൂഗണനോടു പറഞ്ഞതു നോക്കുക: "ഒരു മാനിന്റെ സംഗത്താൽ എനിയ്ക്ക് മാനായിട്ടു ജനിയ്ക്കേണ്ടിവന്നു. അതിനാൽ ഈ ജന്മത്തിൽ മനുഷ്യരുമായി സഹവസിയ്ക്കുന്നതിൽ എനിക്ക് ശങ്ക തോന്നുകയാൽ ഞാൻ അസംഗനായി കഴിയുകയാണ്. എന്റെ ജ്ഞാനവും ഗുപ്തമാണ്." (5.12.15)

പ്രഹ്ലാദൻ തന്റെ പിതാവിനോട് ഗൃഹസ്ഥാശ്രമികൾ യഥാകാലം ഗൃഹസ്ഥാശ്രമത്തിൽനിന്നും വാനപ്രസ്ഥാശ്രമത്തിലേയ്ക്കു വരാൻ തയ്യാറാകണമെന്നു പറയുന്നു. സർക്കാരും 55-ാമത്തെ വയസ്സിൽ ഉദ്യോഗസ്ഥന് *പെൻഷൻ* കൊടുത്തു പിരിയ്ക്കുന്നു. വാനപ്രസ്ഥാശ്രമത്തിന്റെ മുഖ്യധർമം, തപസ്സ്, ബ്രഹ്മചര്യം, വൈരാഗ്യം, സത്സംഗം ഇവയാണ്. വാനപ്രസ്ഥൻ ക്രമേണ സന്ന്യാസത്തിലേയ്ക്കും വരാൻ തയ്യാറാകണം. അതിനാൽ അവർ ഗൃഹസ്ഥാശ്രമികളുമായുള്ള സംഗം കഴിയുന്നത്ര കുറയ്ക്കണം. സന്ന്യാസിമാരുമായി സംഗം വർധിപ്പിയ്ക്കുകയും വേണം.

ആദ്യമേതന്നെ നാം എന്താകാൻ ഇച്ഛിയ്ക്കുന്നു എന്നത് തീർച്ചയാക്കണം. അല്ലെങ്കിൽ അമരക്കാരനില്ലാത്ത വള്ളംപോലെ സംസാരസമുദ്രത്തിൽ അങ്ങുമിങ്ങും ഒഴുകി നടക്കും. പ്രാപ്യസ്ഥാനം തീർച്ചപ്പെടുത്താൻ ജീവിതത്തിന്റെ ഹേതു എന്തെന്നറിയണം. ഹേതു അറിയണമെങ്കിൽ ജീവിതത്തിന് എന്തു സുഖമുണ്ട്? ഏതു സുഖമാണ് സത്യമായുള്ളത്? എന്നും അറിയേണ്ടതുണ്ട്. ഇത് വർണാശ്രമധർമികൾക്ക് ശരിയ്ക്കു പറഞ്ഞു മനസ്സിലാക്കാൻ കഴിയും. ശാസ്ത്രം പ്രമാണമാക്കി നാലു പുരുഷാർഥത്തിൽ നാലു വിധം സുഖമുണ്ടെന്ന് ഇവർ പറയും. അതിൽ ആദ്യത്തെ മൂന്നു സുഖം അനിത്യവും നാലാമത്തേത് നിത്യവുമാണ്.



ഈ സത്യം നാരദൻ പ്രഹ്ലാദനെ ഗർഭത്തിൽവെച്ചുതന്നെ മനസ്സിലാക്കിയിരുന്നു. ഗർഭിണികൾക്ക് ജ്ഞാനം ഉപദേശിച്ചാൽ ഉദരസ്ഥിതമായ ശിശുവിനും ആ ഉപദേശം പ്രയോജനപ്പെടും. പക്ഷെ മനുഷ്യരുടെ ബീജാവസ്ഥയെ നന്നാക്കാൻ മിക്കവരും ശ്രമിയ്ക്കാറില്ല. അതിനാൽ പ്രഹ്ലാദനു പകരം ഹിരണ്യകശിപുവിനെപ്പോലെ ഉള്ളവരാണ് അധികം ജനിയ്ക്കുക.

പ്രഹ്ലാദന്റെ ഉത്തരം കേട്ട് ഹിരണ്യകശിപു ഗുരുവിനോടു പറഞ്ഞു: 'ഉണ്ണിയുടെ ബുദ്ധി ആരോ ദുഷിപ്പിച്ചിരിയ്ക്കുന്നു. അതിനാൽ ഇവന്റെ വിദ്യാഭ്യാസത്തിൽ കൂടുതൽ ശ്രദ്ധിയ്ക്കണം. വിഷ്ണുപക്ഷക്കാർ (സന്ന്യാസിമാർ) ആരും ഇവന്റെ ബുദ്ധിയെ ചീത്തയാക്കാതെ നോക്കണം' (7.5.7).

ഗുരുനാഥന്മാർ പ്രഹ്ലാദനെ വിളിച്ചു ചോദിച്ചു: 'മകനേ! പ്രഹ്ലാദാ! സത്യം പറയൂ, നിന്റെ ബുദ്ധിയിൽ ഈ വിപരീതത എങ്ങനെയുണ്ടായി ? ഈ ബുദ്ധിഭേദം ആരെങ്കിലും ചെയ്തതാണോ ? അതോ നിനക്കു തന്നെ തോന്നുന്നതാണോ ? ഞങ്ങൾ നിന്റെ ഗുരുക്കന്മാരാണ്. അതുകൊണ്ട് ഉള്ള സത്യം ഞങ്ങളോടു പറയൂ' (7.5.10)

പ്രഹ്ലാദൻ മറുപടി പറഞ്ഞു: 'ആരുടെ ബുദ്ധി, മോഹത്താൽ മൂടപ്പെട്ട് യാതൊരു ഭഗവാന്റെ മായയാൽ ഇതെന്റെ, മറ്റതന്യന്റെ എന്നിങ്ങനെയുള്ള മിഥ്യാബോധം ഉണ്ടാകുന്നുവോ, ആ ഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു. അതുപോലെതന്നെ,

**സ യദാനുവ്രതഃ പുംസാം പശുബുദ്ധിർവിഭിദ്യതേ**
**അന്യ ഏഷ തഥാന്യോ/ഹമിതി ഭേദഗതാസതീ.** (7.5.12)

(പ്രഭുവിന്റെ അനുഗ്രഹം ലഭിയ്ക്കുമ്പോൾ ഞാനെന്നും അന്യനെന്നുമുള്ള പശുബുദ്ധി ജീവനിൽനിന്നും പൊയ്പോകുന്നു. ആത്മാവ് ഏകമാണ്. എങ്കിലും ബുദ്ധിഹീനർ ഇതെന്റെയെന്നും മറ്റതന്യന്റെയെന്നും പറഞ്ഞ് നിരൂപണം ചെയ്യുന്നു.)

ഭഗവാന്റെ ലീല ദുർജ്ഞേയമാണ്. ബ്രഹ്മാദി ദേവാദികൾ പോലും അതിൽ മോഹിച്ചുപോകുന്നു. ആ പരമാത്മാവാണ് എന്റെ ബുദ്ധിയിൽ ഈ ഭേദം ചെയ്തിട്ടുള്ളത്. ഇരുമ്പ് സ്വയം ലോഹചുംബകത്തിന്റെ (കാന്തത്തിന്റെ) അടുത്തേയ്ക്കു പോകുന്നതുപോലെ, ചക്രപാണിയായ ശ്രീഹരിയുടെ ഇച്ഛയാൽ എന്റെ ബുദ്ധിയിൽ നിങ്ങൾ കാണുന്ന ഈ ഭേദം ഉണ്ടായിട്ടുള്ളതാണ് (7.5.14).

ഇവിടെ പ്രഹ്ലാദനുണ്ടായ ബുദ്ധിഭേദം, 'അനന്യഭാവം' അഥവാ 'അദ്വൈതഭാവം' ആണ്. സാധാരണ മനുഷ്യരിലുണ്ടാകുന്ന അന്യബുദ്ധി അഥവാ ദ്വൈതബുദ്ധി, പ്രഹ്ലാദനിൽ ഉണ്ടായിരുന്നില്ല. ഇത് ഭഗവാന്റെ പരമകൃപയാണ്. ഏതു ജ്ഞാനത്താൽ ഞാനെന്നും അന്യനെന്നുമുള്ള ഭേദം കാണുന്നില്ലയോ, അങ്ങനെയുള്ള ജ്ഞാനം മനുഷ്യർക്കുണ്ടാകുക വലിയ പ്രയാസമാണ്. കഴിഞ്ഞ 150 വർഷങ്ങളായിട്ട് മനുഷ്യർ കൂടുതൽ കൂടുതൽ വ്യാപാരമനഃസ്ഥിതിയുള്ളവരായിത്തീരുകയാൽ ഗൃഹസ്ഥാശ്രമം കൊണ്ടുതന്നെ ജീവിതം പൂർത്തിയാക്കുകയാണ് പതിവ്. ഇങ്ങനെയുള്ളവർ സാധുക്കളായാലും, അവരിലും വ്യാപാരിയുടെ സംസ്കാരം ഉണ്ടായിരിയ്ക്കും. അഥവാ കൂടിവന്നാൽ ക്ഷത്രിയസ്വഭാവം ഉണ്ടായി അന്യരെ ശാസിയ്ക്കാനായിട്ട് സമുദായത്തിൽ നേതാക്കന്മാരാകാൻ ശ്രമിയ്ക്കുന്നതു കാണാം. പക്ഷെ അധികാരം അഥവാ ശാസനയെക്കാൾ ബ്രഹ്മജ്ഞാനത്തിന് അത്യധികം മാറ്റുകൂടുതലാണ്. ക്ഷത്രിയത്വത്തിന്റെ മുൻപിലും അനേക സത്ത ഉള്ളതുപോലെ കാണാം. പക്ഷെ ബ്രഹ്മജ്ഞാനത്തിനു മുൻപിൽ ഒരേ ഒരു സത്ത മാത്രമേ കാണൂ. ഇപ്രകാരമുള്ള ജ്ഞാനം പ്രഹ്ലാദന് ലഭിച്ചിരുന്നു. അതുകൊണ്ടാണ് പ്രഹ്ലാദൻ ഗൃഹസ്ഥാശ്രമികളോട് വാനപ്രസ്ഥത്തിലേയ്ക്കു വരാൻ ഉപദേശിയ്ക്കുന്നത്.

എല്ലാവിധത്തിലുള്ള സത്യഗ്രഹവും ഒന്നുപോലുള്ളതല്ല. ക്രിസ്തുദേവൻ അന്നത്തെ റോമൻ രാജനീതിയുടെ നേരെ ചെയ്ത സത്യഗ്രഹംകൊണ്ട് വളരെ കഷ്ടതകൾ അദ്ദേഹത്തിന് സഹിയ്ക്കേണ്ടിവന്നു. ബുദ്ധനും അന്നത്തെ രാജാക്കന്മാരെ അഹിംസയിലേയ്ക്ക് തിരിച്ചു. കൃഷ്ണൻ കംസന്റെ അനീതിയെ എതിർത്ത് കംസനെ കൊന്നു. വസിഷ്ഠന്റെ 100 പുത്രന്മാരേയും വിശ്വാമിത്രൻ കൊന്നിട്ടും വസിഷ്ഠൻ ശാന്തനായിരിയ്ക്കുന്നതു കണ്ടതിനാൽ വിശ്വാമിത്രന്റെ മനസ്സ് മാറി. ദേശത്തുണ്ടാകുന്ന ഏതെങ്കിലും വലിയ മാറ്റങ്ങൾ തേജസ്വികളും മഹാ ജ്ഞാനികളുമായ തപസ്വികളെക്കൊണ്ടാണ് സാധിച്ചുകാണുന്നത്. അവർ അവരുടെ ജ്ഞാനംകൊണ്ടും, കർമംകൊണ്ടും ലോകരെ പുതിയ വഴിയിൽക്കൂടി കൊണ്ടുവരുന്നു.

മഹാത്മാഗാന്ധി സത്യഗ്രഹായുധം പ്രയോഗിച്ച് *ഇംഗ്ലീഷു*കാരെ ഓടിച്ചെങ്കിലും *ലീഗു*കാരിൽ നിന്നും പുതിയ ഉപദ്രവം ഉണ്ടായി. തന്മൂലം *ഇൻഡ്യ*യെ ഭാഗിയ്ക്കേണ്ടിവന്നു. കാമം, ക്രോധം, ലോഭം ഇവയുണ്ടായാൽ സത്യഗ്രഹത്തിന്റെ അർഥംതന്നെ മാറിപ്പോകും.

ഇപ്രകാരമുള്ള ദുഷിച്ച സത്യഗ്രഹംകൊണ്ട് ജഗത്തിന് ഏകസത്തയുടെ അനുഭവം ഉണ്ടാകയില്ല. പ്രഹ്ലാദന്റെ സത്യഗ്രഹം ഏകസത്തയുടെ അനുഭവം അദ്ദേഹത്തിനു പ്രദാനം ചെയ്തു.

മനുഷ്യജീവിതം ഒരു പ്രകാരമുള്ള യുദ്ധമാണ്. അതിൽ ജയവും തോൽവിയും ഉണ്ടാകുന്നുണ്ട്. ലാഭനഷ്ടങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. സാധാരണ മനുഷ്യർക്ക് താല്ക്കാലികലാഭമാണ് കൂടുതൽ ഇഷ്ടം. ജീവിതത്തിൽ ഇന്നു കിട്ടാവുന്ന സുഖം അനുഭവിയ്ക്കണം, നാളെയെന്തുണ്ടാകുന്നുവെന്ന് ആർക്കറിയാം എന്നാണ് അവരുടെ അഭി

പ്രായം. ഇപ്രകാരമുള്ള വിചാരം മനുഷ്യജീവിതത്തെ ഒരു ചൂതുകളിപോലാക്കിത്തീർക്കും. ഈ സ്വഭാവം കാലത്തെ പ്പറ്റി ചിന്തിയ്ക്കാൻ ഇടയുണ്ടാക്കുകയില്ല. ഇതാണ് ധൃതരാഷ്ട്രന്റെസ്വരൂപം.അയാളുടെ,'മാമകാഃ''പാണ്ഡവാഃ' എന്ന ഭേദബുദ്ധിയാണല്ലോ, ഭാരതയുദ്ധത്തിന് കാരണമാക്കിയത്.

പ്രഹ്ലാദൻ തന്റെ ഗുരുവിനോട് പറയുന്നു: 'എന്റെയെന്നും അന്യന്റെയെന്നുമുള്ള ഭേദബുദ്ധി, ബുദ്ധിഹീനതയെയാണ് കാണിയ്ക്കുന്നത്.' ഇതുകേട്ട് ഗുരു ദേഷ്യപ്പെട്ട് ഇപ്രകാരം പറഞ്ഞു: 'ഇവൻ സാമ-ദാന-ഭേദംകൊണ്ട് നന്നാകുകയില്ല, ഇവന് ദണ്ഡംതന്നെ കൊടുക്കേണ്ടിയിരിയ്ക്കുന്നു. ഇവൻ ദൈത്യകുലമാകുന്ന ചന്ദനവനത്തിലെ ഒരു മുള്ളുവൃക്ഷമാണ്.'

പലവിധം ഭയപ്പെടുത്തിയും ശാസിച്ചും അവർ പ്രഹ്ലാദന് ത്രിവർഗജ്ഞാനത്തെ ഉപദേശിയ്ക്കുവാൻ തുടങ്ങി. അതായത് ധർമ്മം-അർത്ഥം-കാമം (*Politics, Economics & Sociology)* ഇവയെ മാത്രം പഠിപ്പിയ്ക്കുവാൻ തുടങ്ങി. കുറച്ചുദിവസങ്ങൾ കഴിഞ്ഞ് ഒരു ദിവസം പ്രഹ്ലാദനെ ഹിരണ്യകശിപുവിന്റെ അടുത്തു കൊണ്ടുചെന്നു. ഹിരണ്യകശിപു മകനോട് അവൻ ഇത്രനാളും പഠിച്ചതിലേതാണ് ഏറ്റവും നല്ലതായി തോന്നിയതെന്ന് ചോദിച്ചു. പ്രഹ്ലാദൻ പറഞ്ഞു: ' പിതാവേ! ഭഗവാൻ വിഷ്ണുവിന്റെ കഥാശ്രവണം,കീർത്തനം,സ്മരണം,പാദസേവനം,അർച്ചനം, വന്ദനം, ദാസ്യം, സഖ്യം, ആത്മനിവേദനം ഇപ്രകാരമുള്ള ഭക്തി ശരണാഗതിയോടെ ആര് ആചരിയ്ക്കുന്നുവോ അതാണ് ഏറ്റവും ശ്രേഷ്ഠമായ അഭ്യാസമെന്നാണ് എനിയ്ക്കു തോന്നുന്നത്.'

മേൽപ്പറഞ്ഞ നവവിധ ഭക്തി ആരെല്ലാം ചെയ്തു കാണിച്ചിട്ടുണ്ടെന്ന് താഴെ കാണിയ്ക്കുന്നു:

1. ശ്രവണഭക്തി - പരീക്ഷിത്ത്, 2.കീർത്തനഭക്തി -ശുകദേവൻ, 3.സ്മരണഭക്തി-പ്രഹ്ലാദൻ, 4.പാദസേവനം - ലക്ഷ്മീദേവി, 5.അർച്ചനം - പൃഥുരാജാവ്, 6.വന്ദനം- അക്രൂരൻ,7.ദാസഭക്തി -ഹനുമാൻ,8.സഖ്യം - അർജുനൻ, 9.ആത്മനിവേദനം - ബലിരാജാവ്.

ഇവിടെ പ്രഹ്ലാദൻ യഥാർഥ വിദ്യാഭ്യാസം എന്തായിരിയ്ക്കണമെന്ന് സൂചിപ്പിച്ചിരിയ്ക്കുന്നു. ഭക്തിയുടെ ഇങ്ങനെയുള്ള അഭ്യാസത്തിൽ ശരണാഗതിയാണ് മുഖ്യം. ശരണാഗതി കൂടാതെ അഹങ്കാരം നീങ്ങുകയില്ല. അതിനാണ് ഭാഗവതത്തിൽ ഹിരണ്യകശിപുവിന്റെ അഹങ്കാരത്തിന്റെ നേരെ പ്രഹ്ലാദന്റെ ശരണാഗതിയുടെ മാതൃക കാണിച്ചിരിയ്ക്കുന്നത്. എല്ലാവരും ഏതെങ്കിലും വിധത്തിൽ ശരണാഗതരാണ്. അതിൽ ഭേദം ഇത്രേയുള്ളു: ആസ്തികർ അത്യാവശ്യമുള്ള മുഖ്യവസ്തുവിലും, നാസ്തികർ അവരുടെ ഇച്ഛാ





പൂർത്തിയിലും ശ്രദ്ധവയ്ക്കുന്നു.

അത്യാവശ്യവസ്തു ഏകവും ഇച്ഛകൾ അനേകവുമാണ്. അത്യാവശ്യവസ്തു ആത്മാവാണ്. അതിന്റെ സാക്ഷാത്ക്കാരത്തിനുശേഷം അതിന്റെ ഉല്പത്തിയുണ്ടാകുന്നില്ല. ഇച്ഛാപൂർത്തിയ്ക്കു പോകുന്നവരുടെ ശക്തി ക്ഷയിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. ശരണാഗതർ ഭഗവാനെ ശരണം പ്രാപിയ്ക്കുമ്പോൾ ഇച്ഛകൾ നിവൃത്തമാകുകയും, ആത്മബോധം പ്രാപ്തമാകുകയും ചെയ്യുന്നു. ആത്മാവിന് യഥാർഥസത്തയുണ്ട്. അതിന്റെ സ്വയം അസ്തിത്വത്തിന് അന്യവസ്തുവിനെ ആശ്രയിയ്ക്കേണ്ടതില്ല. അത് പരമസത്യമാണ്. ഇച്ഛ ആസക്തിയിൽനിന്നുണ്ടാകുന്നു: അതിനാൽ ഇച്ഛാപൂർത്തിയുണ്ടാകുന്നില്ല; ഇച്ഛാനിവൃത്തിയാണുണ്ടാകുന്നത്. ഇച്ഛയ്ക്കധീനരായവർ വിഷയങ്ങളുടെ സത്തയിൽനിന്നും ഭിന്നമായി യാതൊന്നും കാണുന്നില്ല. ഇത് ഹിരണ്യകശിപുവിന്റെ സ്വരൂപമാണ്.

ശരണാഗതി തുടങ്ങുന്നതോടെ അഹങ്കാരത്തിന് പരിവർത്തനമുണ്ടാകുന്നു. ശരണാഗതി ഒരു ഭാവനയാണ്; കർമമല്ല. ഭാവനയും കർമവും തമ്മിലുള്ള ഭേദം എന്തെന്നാൽ; ഭാവന വർത്തമാനകാലത്തിൽ തന്നെ ഫലം നല്കുന്നു. കർമം ഭാവിയിൽ ഫലം നൽകുന്നു. ഭാവനയുടെ കർത്താവിനു സ്വയം സ്വതന്ത്രമായിട്ട് ഭാവനചെയ്യാൻ കഴിയും. കർമം സംഘടനയിൽനിന്നും ഉണ്ടാകുന്നു. സംഘടന അനേകവിധമുണ്ട്. വാസ്തവത്തിൽ അനേകവിധമുള്ള ദുർബലതയുടെ സമൂഹമാണ് സംഘടന. ഇത് സാമാന്യനിയമമാണ്. ഹിരണ്യകശിപുവും, തന്റെ സഹായത്തിന് പലപ്പോഴും തന്റെ സാമന്തരെ വിളിയ്ക്കാറുണ്ടായിരുന്നു. പക്ഷെ പ്രഹ്ലാദൻ ഒരേ ഒരു സത്തയെ മാത്രമേ ആശ്രയിച്ചിരുന്നുള്ളു. സംഘടനയിൽ അന്യസഹായം ആവശ്യമുണ്ട്. സാമൂഹ്യജീവിതം ഇപ്രകാരമേ നടക്കൂ. മഹാത്മാഗാന്ധി, ദേശത്തിൽ സംഘടന അഥവാ യോജിപ്പുള്ള സമയമേ ശക്തിയായി പ്രവർത്തിച്ചിരുന്നുള്ളു. സംഘടന ശക്തമല്ലാത്ത സമയം തന്റെ സത്യഗ്രഹം നിർത്തിവച്ചിരുന്നു. പക്ഷെ പ്രഹ്ലാദന്റെ സത്യഗ്രഹം സത്യത്തിനു വേണ്ടി ആയിരുന്നതിനാൽ അതിൽ യഥാർഥ ശരണാഗതിയുണ്ടായിരുന്നു. അദ്ദേഹത്തിന് ഒരു സംഘടനയുടേയും ആവശ്യമുണ്ടായിരുന്നില്ല.

ശരണാഗതി രണ്ടുവിധമുണ്ട്: (1) ഭേദയുക്തശരണാഗതി: പ്രേമപാത്രത്തിനെ - അതായത് ശരണ്യനെ സ്വീകരിയ്ക്കുന്ന മാത്രയിൽ സിദ്ധമാകുന്നു. (2) അഭേദയുക്തശരണാഗതി: പ്രേമപാത്രത്തിന്റെ - അതായത് ശരണ്യന്റെ യഥാർഥജ്ഞാനംകൊണ്ടുണ്ടാകുന്നു. അഭേദഭാവമായ ശരണാഗതി, ശരണാഗതനാകുന്നതിനു മുൻപുതന്നെ നിർവിഷയമായിത്തീരുന്നു. കേവലം അല്പമാത്രം അഹന്ത ശേഷിയ്ക്കുന്നത് ശരണ്യ(പ്രഭുവി)ന്റെ കൃപകൊണ്ട് നിവൃ



ത്തമാകുന്നു. ഭേദയുക്തമായ ശരണാഗതി, ശരണം ലഭിയ്ക്കുന്നതോടെ അഹങ്കാരത്തിൽ പരിവർത്തനമുണ്ടാക്കുന്നു. അതായത് പലരുടെ ആയിരുന്ന ജീവൻ ഒരാളുടെ ആയിത്തീരുന്നു. ഞാൻ ഭഗവാന്റെയാണ് എന്ന ഭാവം ശരണാഗതിയിൽ സദാ ഉണ്ടായിരിയ്ക്കും. ആര് ആരുടെ ആയിത്തീരുന്നുവോ അവരുടെ സകലതും അവരുടെ പ്രേമപാത്രത്തിന്റെ (പ്രഭു) ആയിരിയ്ക്കും. അവർ നിരന്തരം പ്രേമപാത്രത്തിന്റെ പ്രേമത്തിനു വേണ്ടി ആശിച്ചുകഴിയും. ഇതാണ് നിയമം. പ്രേമപാത്രത്തിൽ സ്നേഹാഗ്നി വർധിച്ചു വരുന്തോറും ശരണാഗതന്റെ അഹന്തയും ക്ഷയിച്ചുകൊണ്ടിരിയ്ക്കും. അഗ്നിയിൽ ഇടുന്ന വിറക് അഗ്നിയിൽനിന്നും അഭേദമാകുന്നതുപോലെ, അഹങ്കാരം സമൂലം നശിച്ച്, ഭേദയുക്ത ശരണാഗതി അഭേദയുക്തമായിത്തീരുന്നു. ശരണാഗതിയ്ക്ക് മൂന്നു പടികളുണ്ട്:

(i) തസ്യൈവാഹം = ഞാൻ ഭഗവാന്റെയാണ്.

(ii) മമൈവാസൗ = ഭഗവാൻ എന്റെയാണ്.

(iii) സ ഏവാഹം = ഞാനും ഭഗവാനും ഏകമാണ്.

പ്രഹ്ലാദന്റെ ശരണാഗതി മൂന്നാമത്തെ പടിവരെയെത്തിയിരുന്നില്ല. അദ്ദേഹം സകലതും ഭഗവദ്രൂപമായി കണ്ടിരുന്നു. ഞാൻ ഭഗവാനാണ് എന്ന ഭാവം ഇനിയും വന്നിരുന്നില്ല. ഈ കഥ സപ്താഹം വായിയ്ക്കുമ്പോൾ മൂന്നാം ദിവസമാണു വരുന്നത്. പ്രഹ്ലാദനിൽ പരമഹംസദശ ഉണ്ടായിരുന്നെങ്കിലും, അദ്ദേഹത്തിന്റെ സ്തുതിയിൽ താൻ സംസാരവിഷയങ്ങളെ ഭയപ്പെടുന്നു എന്നു ഭഗവാനോട് പറഞ്ഞിരിയ്ക്കുന്നു. അതിനാൽ നാലാംദിവസം വിഷയങ്ങളെ ഭയപ്പെടാതിരുന്ന മഹാപരമഹംസനായ ശ്രീകൃഷ്ണന്റെ ജന്മത്തെപ്പറ്റി പറയുന്നു.

ആദ്യത്തെ രണ്ട് ശരണാഗതിയിലും ഭേദമുണ്ട്. എങ്കിലും ഭക്തൻ വിഭക്തനാകുന്നില്ല. ഏതെങ്കിലും പതിവ്രതയായ സ്ത്രീ പിതൃഗൃഹത്തിൽ ഇരുന്നാലും ഭാവനകൊണ്ട് തന്റെ പതിയിൽനിന്നും വിഭക്തയാകുന്നില്ല എന്നതുപോലെ ഭേദഭാവനയുള്ള ഭക്തനും ഭാവനകൊണ്ട് ഭിന്നനാകുന്നില്ല. ഒരു വ്യത്യാസമുള്ളത്, ഭേദയുക്തമായ ശരണാഗതിയിൽ വിരഹവും സംയോഗവും എന്ന രണ്ടുവിധ രസങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുമെന്നുള്ളതാണ്. അഭേദയുക്തമായ ശരണാഗതിയിൽ നിത്യവും ഏകരസത്തിന്റെ അനുഭവം ഉണ്ടായിരിക്കും. അനുഭവം എന്നുവെച്ചാൽ ഉപഭോഗമെന്നല്ല അർഥമാക്കേണ്ടത്. ഉപഭോഗം സംയോഗത്താൽ ഉണ്ടാകുന്നു. ഉപഭോഗസമയം കർത്താവിൽ ഭോക്തൃത്വഭാവവും അവശേഷിക്കുന്നു. സംയോഗരസം വർധിയ്ക്കുന്തോറും ഭോക്താവിന്റെ സത്തയും നിവൃത്തമായിക്കൊണ്ടിരിയ്ക്കും. അതിനാൽ ഉപഭോഗകർത്താവിൽ നിർവാസന ഉണ്ടാകുന്നില്ല. പക്ഷെ ശരണാഗതൻ നിർവാസനയെ പ്രാപിയ്ക്കുന്നുണ്ട്. വാസനയുള്ള പ്രാണിയ്ക്ക് ശരണാഗതനാകാൻ സാധ്യമല്ല. ശരണാഗതന് തന്റെ പ്രേമപാത്രമായ ഭഗവാനെയാണ് വേണ്ടത്. വാസനയുടെ ആവശ്യമില്ല. വാസന ഭോഗാസക്തിയിൽനിന്നും പ്രമാദത്തിൽ നിന്നും ഉണ്ടാകുന്നു. പ്രേമപാത്രത്തിന്റെ അഥവാ ആശ്രയത്തിന്റെ പരിചയം ഭോഗത്തിൽ ആസക്തി ഇല്ലാതാകുമ്പോൾ കിട്ടുന്നു. സൂര്യോദയവും അന്ധകാരനിവൃത്തിയും ഒന്നിച്ചുണ്ടാകുന്നതുപോലെ, ഭോഗത്തിലുള്ള ആസക്തിയുടെ നിവൃത്തിയും ആശ്രയത്തിന്റെ ജാഗൃതിയും ഒരേസമയം ഉണ്ടാകുന്നു. പ്രഹ്ലാദന്റെ സത്യഗ്രഹത്തിലും ശരണാഗതിയിലും, സംസാരഭോഗനിവൃത്തിയും ആശ്രയജാഗൃതിയും ഉണ്ടായിരുന്നു. മഹാത്മാഗാന്ധിയുടെ സത്യഗ്രഹത്തിൽ സംസാരഭോഗത്തിൽ വൈരാഗ്യം വേണമെന്നു പറയുന്നില്ല. അതിനാൽ പരമാത്മാവായ ആശ്രയത്തിന്റെ ജാഗൃതിയും ശരിയ്ക്കുണ്ടാകുന്നില്ല.

ശരണാഗതനായ ഭക്തൻ, ശരണാഗതിയെ ത്യജിയ്ക്കാതിരിക്കാൻ വിവശനാകുന്നു. ഇത് ഭേദഭാവനയുള്ള ശരണാഗതിയാണ്. ശരണാഗതനാകുന്നതോടെ അനേക ഭാവങ്ങൾ ഏകഭാവത്തിൽ ലീനമാകുന്നു. ആ സമയം രണ്ടു വിധത്തിലുള്ള അനുഭവം ജീവനുണ്ടാകുന്നു. ഒന്ന് അതിന്റെ വാസ്തവിക അനുഭവവും, മറ്റേത് അതിന്റെ അഭിനയവും. ശരണാഗതന്റെ വാസ്തവികജീവൻ, തന്റെ പ്രേമപാത്രത്തിലുള്ള പ്രേമം അഥവാ സ്നേഹമാണ്. അതിന്റെ പ്രകടനം അയാളുടെ ധർമ്മനുസരിച്ചുള്ള വിശ്വസേവയാണ്. പ്രകടന കർത്താവ്, നാടകത്തിലെന്നതുപോലെ തന്റെ ആത്മസ്വരൂപത്തെ മറക്കുന്നില്ല. അഭിനയത്തിൽ അതായത് സംസാരരൂപമായ നാടകത്തിൽ അവർക്ക് ജീവബുദ്ധിയുണ്ടാകുന്നില്ല. ആ സമയം ശരണാഗതൻ സർവവിധത്തിലും സകലതിൽനിന്നും വിമുഖനായിട്ട്, തന്റെ ശരണ്യന് (പ്രഭു) അഭിമുഖമായിത്തീരുന്നു.

നദി സമുദ്രത്തിൽ ചേർന്ന് വലുതാകുന്നതുപോലെയും, വിത്ത് വൃക്ഷരൂപമായി വലുതാകുന്നതുപോലെയും, ഹൃദയത്തിലിരിക്കുന്ന ജീവൻ പൂർണസത്യത്തെ ശരണം പ്രാപിയ്ക്കയാൽ വലുതായിത്തീരുന്നു. പക്ഷെ ശരണാഗതഭാവം നിർവികല്പമാകണം. എന്തെന്നാൽ സദ്ഭാവത്തിൽ അഥവാ സത്യത്തിൽ വികല്പം നിഷിദ്ധമാണ്. സത്യം ലഭിച്ച സത്യഗ്രഹിയിൽ സങ്കല്പവികല്പങ്ങൾ ഉണ്ടാകാൻ പാടില്ല. ഭഗവാൻ സർവത്രയുണ്ടെന്നുള്ള കാര്യത്തിൽ പ്രഹ്ലാദന് അല്പംപോലും വികല്പമുണ്ടായിരുന്നില്ല. അവന്റെ സത്യഗ്രഹം യഥാർഥമായിരുന്നു. ഇപ്പോഴത്തെ സത്യഗ്രഹത്തിൽ ആഗ്രഹം മാത്രമേ കാണാറുള്ളു.

ശരണാഗതന്റെ അഹങ്കാരം വേവിച്ച വിത്തുപോലെയാണ്. എന്തെന്നാൽ അവരിൽ പരിമിതഭാവവും കല്പിതത്തിന്റെ സത്തയും നീങ്ങിപ്പോകുന്നു. പരിമിതഭാവവും കല്പിതസത്തയും സ്വീകരിയ്ക്കുന്നതുകൊണ്ട്, അനേക



വിഘ്നങ്ങൾ ഉണ്ടാകും. പരിമിതപ്രേമംകൊണ്ട് വിഘ്നങ്ങളുടെ സംഹാരം ഉണ്ടാകാത്തതിനാൽ ഒരു ദേശത്തിനും ഇനിയും സാക്ഷാൽ സ്വരാജ്യം കിട്ടി എന്നു പറയാവുന്നതല്ല. ഒരു ദേശത്തുള്ള പ്രേമികൾ (ഭക്തന്മാർ) മറ്റൊരു ദേശത്തുള്ളവരെ സംശയത്തോടെ വീക്ഷിയ്ക്കുന്നു. യഥാർഥ ശരണാഗതിയിലും, യഥാർഥസത്യഗ്രഹത്തിലും, ഭഗവാനോട് ആസ്തികഭാവം ഉണ്ടായിരിക്കും. അതുകൊണ്ട് കല്പിതസത്ത സമ്പൂർണമായി നിവൃത്തമാകുന്നു; പരിമിത അഹങ്കാരവും നീങ്ങിപ്പോകും. ആ സമയം അലൗകിക പ്രേമം ജാഗ്രത്താകുകയും അത് വ്യാപകമാകുകയും ചെയ്യുന്നു. ഇതുതന്നെയാണ് വാസ്തവത്തിലുള്ള മാനവജീവിത മാതൃക. മനുഷ്യർ തന്നിൽ ഭഗവാനെ അനുഭവിച്ചറിയുമ്പോൾ ഋഷിജീവിതം തുടങ്ങുന്നു. ആ സമയം ഭഗവാന്റെ ആനന്ദാനുഭവം ഉണ്ടാകുന്നു. ശരണാഗതി ഒരു അഭ്യാസമല്ല - സദ്ഭാവമാണ്. ശരണാഗതാനുഭവം സംജാതമാകുമ്പോൾ ജീവന്റെ പരിമിതജീവിതവും സാധനാരൂപമായിത്തീരുന്നു. ഭക്തൻ തനിയ്ക്ക് ആശ്രയമായി ഭഗവാനെ ഒഴിച്ച് യാതൊന്നിനേയും കരുതുന്നില്ല. അതിനാൽ ഓരോ പ്രവൃത്തി ചെയ്തു തീരുമ്പോഴും ഭക്തന്റെ ഹൃദയത്തിൽ പ്രഭുവിന്റെ വിരഹാഗ്നി സ്വയം പ്രജ്വലിതമായിപ്പോകുന്നു. അതിനാൽ ശരണാഗതൻ സകലതും ചെയ്യുന്നെങ്കിലും, താൻ തന്റെ ശരണ്യത്തിൽനിന്നും വിഭക്തനാകുന്നില്ല. സൂക്ഷ്മവിചാരം കൊണ്ട് നോക്കുന്നപക്ഷം വ്യവഹാരസമയം സാധകൻ വിഭക്തനാകാതിരിയ്ക്കാൻ തക്ക യാതൊരഭ്യാസവുമില്ല. സംഘടനകൊണ്ടുണ്ടാകുന്ന അഭ്യാസത്തിൽ അഭേദഭാവം ഉണ്ടാകുന്നില്ല. അതിനാൽ സത്യഗ്രഹസമയം പല സത്യഗ്രഹികളും മിയ്ക്കവാറും തന്റെ അഹങ്കാരത്തെ വെളിപ്പെടുത്തുകയാണ് ചെയ്യുന്നത്. അല്ലാതെ പ്രഹ്ലാദനെപ്പോലെ ഭഗവാനെ വെളിപ്പെടുത്താറില്ല.

യഥാർഥശരണഭാവത്തിൽ അഹങ്കാരത്തിന് പരിവർത്തനമുണ്ടാകുന്നു. ഏതൊരു സാധനകൊണ്ടു സാധകൻ തന്റെ ആശ്രയത്തിൽ നിന്നും വിഭക്തനായിരിയ്ക്കുന്നുവോ, ആ സാധന യഥാർഥമല്ല. സാധകനെ സാധ്യത്തിൽ നിന്നും വിഭക്തനാക്കാത്ത സാധനയാണ് പൂർണസാധന. അതിനാൽ സത്യഗ്രഹത്തിൽ ഭഗവാനെ അല്പംപോലും വിസ്മരിയ്ക്കാൻ പാടില്ല. അതാണ് യഥാർഥ സത്യഗ്രഹം. അതുകൊണ്ടാണ് ഭക്തന്മാർ, പ്രഹ്ലാദന്റെ സ്മരണഭക്തിയെ പ്രകീർത്തിയ്ക്കുന്നത്. ഇങ്ങനെയുള്ള ശരണാഗതഭാവം, എല്ലാ സാധനകളിലും വെച്ച് ഉത്തമമാണ്.

ജഗത്തിൽ എല്ലാ പ്രവൃത്തിയും അഹങ്കാരംകൊണ്ടാണ് നടക്കുന്നത്. പക്ഷെ ജീവൻ ശരണാഗതമാകുമ്പോൾ, എത്ര ചീത്ത അഹങ്കാരമാണെങ്കിലും അതിന് മാറ്റം സംഭവിയ്ക്കുന്നു. അഹങ്കാരത്തിൽ മാറ്റം വരുന്നതോടെ അതിലുള്ള ദോഷം നീങ്ങിപ്പോകുന്നു. ചെളി കുംഭകാരന് ഉപയോഗപ്രദമാകുന്നതു പോലെ ശരണാഗതഭക്തന് ഭഗവാൻ ഉപയോഗപ്രദമായിത്തീരുന്നു. ആർക്ക് ഏത് ഉപയോഗപ്രദമാകുന്നുവോ അത് അവർക്ക് പ്രിയമായിരിയ്ക്കും എന്ന നിയമവും ഉണ്ട്.

ശരണാഗതനായവനിൽ ഒരു വിധത്തിലുള്ള അഹങ്കാരവും കാണുകയില്ല. ദീനതയുടെ അഭിമാനവും ഒരു പ്രകാരമുള്ള അഭിമാനമാണ്. ശരണാഗതൻ ഒരിയ്ക്കലും ദീനനാകയില്ല, കാരണം ഭഗവാൻ അവരെ പൂർണമായും സ്വീകരിയ്ക്കുന്നു എന്നതുതന്നെ. ദാസഭാവം ഒരുപക്ഷെ ബന്ധനത്തിന് കാരണമായേക്കാം. പക്ഷേ അഭിന്നത്വം അഥവാ ഏകത്വം സ്വതന്ത്രതയ്ക്ക് നിദാനമാണ്. ഭർത്താവിൽനിന്നും ഭിന്നയായിരിയ്ക്കുന്ന സ്ത്രീ ഇനിയും ശരണാഗതയായിട്ടില്ല. ഭിന്നത നീങ്ങുന്നതോടെ സ്വതന്ത്രത വന്നു കൂടുന്നു. ഭിന്നതയിൽനിന്നും അഭിമാനമുണ്ടാകും. സതികൾ ഭർത്താവിന്റെ പേര് പറയാറില്ല. എന്തെന്നാൽ രണ്ടുപേരും ഒന്നാണ്. ഏകതയിൽ ഭയമില്ല. അതിനാൽ ശരണാഗതൻ പ്രഹ്ലാദനെപ്പോലെ നിർഭയനായിത്തീരുന്നു.

പ്രഹ്ലാദൻ യഥാർഥ വിദ്യാലയത്തിൽ (*University*) പഠിച്ചവനായിരുന്നു. അയാളുടെ യഥാർത്ഥ ഗുരു, ശ്രീ നാരദനായിരുന്നു. അതിനാൽ പ്രഹ്ലാദന് ഭേദഭാവം ഉണ്ടായിരുന്നില്ല. *'Uni'* എന്നു വെച്ചാൽ അഭേദമായി കാണിയ്ക്കുക - ബ്രഹ്മത്തിന്റെ അനുഭവം നൽകുക. ഈ ബോധനം ഇപ്പോഴത്തെ *'University'* കൾ നൽകുന്നില്ല. നേരെമറിച്ച് ഭേദത്തെ വർധിപ്പിയ്ക്കയാണു ചെയ്യുന്നത്.

ഹിരണ്യകശിപുവിന്റെ രാജ്യത്ത് ഭേദബുദ്ധി വർധിപ്പിയ്ക്കത്തക്ക ശിക്ഷണമാണ് നൽകിവന്നത്. പ്രഹ്ലാദന് അതിഷ്ടപ്പെട്ടില്ല. അതിനാൽ 'നീ എന്തുപഠിച്ചു' എന്ന് പിതാവ് ചോദിച്ചപ്പോൾ അദ്ദേഹം ഒമ്പതു വിധമുള്ള ഭക്തിയേയാണ് അച്ഛനെ വർണിച്ചുകേൾപ്പിച്ചത്. അതുകേട്ട് ഹിരണ്യകശിപുവിന് വലിയ കോപം വന്നിട്ട്, ശണ്ഡാമർക്കന്മാരെന്ന ഗുരുക്കന്മാരോട് ഇപ്രകാരം പറഞ്ഞു: 'നിങ്ങൾ എന്നെ വകവയ്ക്കാതെ എന്റെ ശത്രുവായ വിഷ്ണുവിനെ ആശ്രയിച്ചുകൊണ്ട് എന്റെ പുത്രനെ ഈ സംസ്കാരഹീനമായ വിദ്യ എന്തിനാണ് പഠിപ്പിച്ചത് ? എന്റെ രാജ്യത്ത് ഏകത്വബോധശിക്ഷണം ആവശ്യമില്ല. വൈവിധ്യബോധമാണ് ആവശ്യം. ലോകത്ത് പലരും കപടവേഷം ധരിച്ച് പുറത്ത് മിത്രഭാവം കാട്ടി, സമയമാകുമ്പോൾ ദ്രോഹിയ്ക്കാറാണ് പതിവ്.'

ഗുരുപുത്രന്മാർ ഭയത്തോടെ പറഞ്ഞു: 'അങ്ങയുടെ പുത്രൻ ഞങ്ങളോ മറ്റാരെങ്കിലുമോ പഠിപ്പിച്ചതല്ല പറയുന്നത്. അവന്റെ സ്വബുദ്ധിയിൽ തോന്നുന്നതാണ് ഇതെല്ലാം. അതിനാൽ ഞങ്ങളെ അവിടുന്ന് തെറ്റിദ്ധരിയ്ക്കരുതേ.'

പിന്നീട് ഹിരണ്യകശിപു പ്രഹ്ലാദനോട്, 'ഇങ്ങനെ

യുള്ള അമംഗളമായ അസദ്ബുദ്ധി നിനക്കെങ്ങനെയു ണ്ടായി' എന്ന് ചോദിച്ചതിന് പ്രഹ്ലാദൻ പറഞ്ഞു:

**മതിർന കൃഷ്ണേ പരതഃ സ്വതോ വാ**
**മിഥോഽഭിപദ്യേത ഗൃഹവ്രതാനാം**
**അദാന്തഗോഭിർവിശതാം തമിസ്രം**
**പുനഃ പുനശ്ചർവിതചർവണാനാം.** (7.5.30)

(അജിതേന്ദ്രിയരും, ചർവിതചർവണന്യായപ്രകാരം വിഷയങ്ങളെ അടിയ്ക്കടി ഉപഭോഗിയ്ക്കുന്നവരും, വീണ്ടും വീണ്ടും സംസാരത്തിൽ വന്നു ജനിയ്ക്കുന്നവരുമായ ഗൃഹാസക്തരുടെ ബുദ്ധി, സ്വയമോ, അന്യർ പഠിപ്പിച്ചാലോ, പരസ്പരമുള്ള ചർച്ചകൾകൊണ്ടോ ഭഗവാനിൽ ചേരുന്നില്ല.)

**ന തേ വിദുഃ സ്വാർഥഗതിം ഹി വിഷ്ണും**
**ദുരാശയാ യേ ബഹിരർഥമാനിനഃ**
**അന്ധാ യഥാന്ധൈരുപനീയമാനാ**
**വാചീശതന്ത്യാമുരുദാമ്നി ബദ്ധാഃ.** (7.5.31)

(വെളിയിലുള്ള വിഷയങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നവർക്കും, അന്ധനെ വഴികാണിയ്ക്കുന്ന അന്ധനെപ്പോലെ വേദവാണിരൂപമായ കർമബന്ധത്തിൽ വീണുകിടക്കുന്നവർക്കും, പരമപുരുഷാർഥരൂപമായ ശ്രീ വിഷ്ണുവിനെ പ്രാപിയ്ക്കാൻ സാധ്യമല്ല.)

**നൈഷാം മതിസ്താവദുരുക്രമാങ്ഘ്രിം**
**സ്പൃശത്യനർഥാപഗമോ യദർഥഃ**
**മഹീയസാം പാദരജോഽഭിഷേകം**
**നിഷ്കിഞ്ചനാനാം ന വൃണീത യാവത്.** (7.5.32)

(യാതൊരാഗ്രഹങ്ങളുമില്ലാത്ത മഹാത്മാക്കളുടെ പാദധൂളിയിൽ കുളിയ്ക്കുന്നതുവരെ അവരുടെ ബുദ്ധിയ്ക്ക് ഭഗവാൻ ഉരുക്രമന്റെ ചരണങ്ങളെ സ്പർശിയ്ക്കാൻ സാധിയ്ക്കയില്ല. ഇങ്ങനെയുള്ള മഹാത്മാക്കളുമായുള്ള സത്സംഗത്താൽ സംസാരരൂപമായ അനർഥങ്ങൾ നിശ്ശേഷം നശിയ്ക്കുന്നു.)

പ്രഹ്ലാദന്റെ ഈ ഉത്തരത്തിൽ ഗുരുവിന്റെ സ്വരൂപവും, അജ്ഞാനത്തിന്റെ സ്വരൂപവും സ്പഷ്ടമായിട്ടുണ്ട്. 5-ാമത്തെ സ്കന്ധത്തിൽ ജഡഭരതൻ രഹൂഗണനും ഇങ്ങനെയുള്ള ഉപദേശം നൽകുന്നുണ്ട്. ഇപ്രകാരമുള്ള ജ്ഞാനത്തിന്, ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ശരണം പ്രാപിച്ച്, ഗുരുവിനോടൊപ്പം ഏകാന്തമായി കുറച്ചുകാലം കഴിഞ്ഞുകൂടണം. ഇതുകൊണ്ടല്ലാതെ ദ്വൈതഭാവം അഥവാ ഭേദഭാവം നീങ്ങുകയില്ല. ഭേദഭാവത്തിൽ കഴിയുന്ന സംസാരികളുടെ സംഗംകൊണ്ട് ആർക്കും ഒരു ലാഭവുമില്ല. ഭിന്നഭാവംകൊണ്ടുണ്ടാകാവുന്നപോലെ ദോഷം വേറൊന്നുമില്ല. അതുപോലെ, അഭിന്നഭാവംകൊണ്ടുണ്ടാകാവുന്നപോലുള്ള ഗുണവും വേറെ ഇല്ല. പക്ഷെ ഏകതയുടെ അനുഭവം നൽകുന്ന സർവകലാശാല ഇന്ന് എവിടെയിരിയ്ക്കുന്നു ? ഇത്തരം അറിവ് നൽകാതിരിയ്ക്കുന്ന സ്ഥാപനത്തെ *'University'* എന്നും പറയാൻ പാടില്ല. സത്യഗ്രഹത്തിൽ, സത്യമെന്ന





വാക്കു കളഞ്ഞുപോയപോലെ ഇന്ന് *'University'*-യിൽനിന്നും *'Uni'* അതായത് അദ്വൈതമെന്ന ശബ്ദവും കളഞ്ഞുപോയിരിയ്ക്കുകയാണ്.

സകല ദോഷങ്ങൾക്കും കാരണം ഭിന്നതയാണ്. സകല സദ്ഗുണങ്ങൾക്കും കാരണം ഏകതയുമാണ്.

ഭക്തിമാർഗത്തിൽ ഏകതയ്ക്കുള്ള മുഖ്യസാധന ശരണാഗതിയാണ്. ഭഗവാനെ ശരണം പ്രാപിയ്ക്കാത്തവരിൽ അഹങ്കാരം വന്നു കൂടുന്നു. ശരണാഗതി ദുർബലനുള്ള ബലമാണ്. അവർ അന്യസഹായംകൂടാതെ ശരണാഗതികൊണ്ട് സഫലത പ്രകടമാക്കുന്നു. അവർ അവരുടെ പ്രസന്നതയ്ക്കുവേണ്ടി സംഘടനയെ ആശ്രയിയ്ക്കുന്നില്ല. അവരിൽ സ്വയമേവ വാസനാരാഹിത്യം, നിർവൈരത, നിർഭയത്വം, സമത, മോദം, ആദിയായ സദ്ഗുണങ്ങൾ ഉണ്ടാകാൻ തുടങ്ങുന്നു. ഇവർ ശരണാഗതരാകുന്നതിനുമുമ്പ് തങ്ങളുടെ സകല ശക്തികളേയും സൽക്കാര്യത്തിനുപയോഗിയ്ക്കയും ലക്ഷ്യത്തിൽ നിരാശരാകാതിരിയ്ക്കുകയും ചെയ്യുന്നു. *'It is the lesson of life, that every thing in the world always fails a man. Only the divine does not fail him, if he turns entirely to the divine.'*

ശരണാഗതി അലസതയല്ല. ശരണാഗതിയ്ക്ക് അധികാരിയാരാണെന്ന് ആലോചിച്ചുനോക്കണം. ചില പ്രമാദികൾ ഭഗവാനെ ശരണം പ്രാപിച്ച് ഭഗവാന്റെ കൃപയുണ്ടെങ്കിലേ തങ്ങളുടെ കാര്യം സാധിയ്ക്കൂ എന്നു കരുതി അലസരായി കഴിയാറുണ്ട്. ഇത് നല്ലതല്ല. ഭക്തനാകണമെങ്കിൽ തന്റെ വർത്തമാനസ്ഥിതിയെ സത്കാര്യങ്ങളിൽ ഉപയോഗിയ്ക്കാൻ കഴിയണം. അങ്ങനെ ചെയ്യുന്നവർക്കേ ശരണാഗതരാകാൻ കഴിയൂ. പ്രതികൂലത വരുമ്പോൾ ചിന്താതുരരായിട്ട്, തങ്ങളുടെ ജീവിതത്തെ സാധനാരൂപമാക്കാതെയും, സംസാരത്തിലുള്ള അല്പം അനുകൂലതകളിൽ ആസക്തരായും, പരിതഃസ്ഥിതികളിൽ തോൽവി സ്വീകരിച്ച് ലക്ഷ്യത്തിൽനിന്നും നിരാശരായും തീരുന്നവർ ആസ്തികരല്ല; ശരണാഗതരുമല്ല.

പ്രഹ്ലാദന്റെ ഉത്തരം കേട്ട് ഹരിണ്യകശിപുവിന് ക്രോധം വർധിച്ചു. മകനെ മടിയിൽ നിന്നും താഴെ എറിഞ്ഞിട്ട്, ഭടന്മാരെ വരുത്തി ഇപ്രകാരം കല്പിച്ചു: 'ഇവനെ കൊന്നുകളയുക. എന്റെ സഹോദരനെ കൊന്നവനെ ഇവൻ ദാസഭാവത്തിൽ പൂജിയ്ക്കുന്നു. ഇവനെ വെളിയിൽ കൊണ്ടുപോയി കൊല്ലുക. ശരീരത്തിൽ ഏതെങ്കിലും ഒരു ഭാഗം ഉപയോഗശൂന്യമായാൽ നാം അവിടം ഛേദിച്ചു കളയുന്നതുപോലെ, ഇവൻ എന്റെ വംശത്തിന് ഒരു രോഗമായിത്തീർന്നിരിക്കുകയാണ്. അതിനാൽ ഏതുവിധേനയും ഇവനെ വധിയ്ക്കണം. വിഷംകൊടുത്തോ, അസ്ത്രശസ്ത്രങ്ങളാലോ, പർവതത്തിൽ നിന്നും താഴെ തള്ളിയിട്ടോ, കൊന്നുകളയുക. മുനിമാർ അവരുടെ ചഞ്ചലങ്ങളായ ഇന്ദ്രിയങ്ങളെ ശത്രു



ക്കളായി കരുതുന്നതുപോലെ ഞാൻ ഇവനെ എന്റെ ശത്രുവായി കരുതുന്നു.'

ഇപ്രകാരമുള്ള കഠോരമായ ആജ്ഞ കേട്ടിട്ട് പ്രഹ്ലാദന് മനസ്സിന് അശാന്തി തോന്നിയില്ല. എന്തെന്നാൽ അദ്ദേഹത്തിന്റെ സത്യഗ്രഹം - ശരണാഗതി - യഥാർത്ഥമായിരുന്നു. യഥാർത്ഥ സത്യഗ്രഹിയ്ക്ക് തനിയ്ക്കു താനല്ലാതെ അന്യസഹായം ആവശ്യമുണ്ടാകയില്ല. ഭിന്നതയിൽനിന്നും ഏകതയുണ്ടാകയില്ല. ദോഷയുക്തമായ അഹങ്കാരത്തെ സ്വീകരിച്ചാൽ ദോഷയുക്തമായ പ്രവൃത്തിയും ഉണ്ടാകും. വ്യവഹാരത്തിൽ കല്പിതഭേദമുണ്ടെങ്കിലും വസ്തുവിൽ ഭേദമില്ല. നാം നമ്മെ ഏതെങ്കിലും അതിർത്തിയിൽ ബന്ധിയ്ക്കുമ്പോൾ അസ്വാഭാവികങ്ങളായ ഇച്ഛകൾ ഉണ്ടാകാൻ തുടങ്ങുന്നു. ആ സ്ഥിതിയിൽ നമുക്ക് ബന്ധനമുണ്ടാകുന്നു. അപ്പോൾ ഹൃദയത്തിൽ ദീനതയും അഭിമാനവും ഉണ്ടാകുന്നു. ദീനത വിഷയങ്ങളിലേയ്ക്കും, അഭിമാനം, ഭഗവാന്റെ അടുത്തേയ്ക്കും പോകുന്നു. ശരണാഗതർക്ക് ഭഗവാന്റെ അടുത്ത് ദീനതയുണ്ടായിരിയ്ക്കും. അഭിമാനിയ്ക്ക് സംഘടന ആവശ്യമുണ്ടായിരിയ്ക്കും. അതുകൊണ്ടാണ് ഹിരണ്യകശിപു തന്റെ സഹായത്തിന് ദൂതന്മാരെ വിളിച്ചത്. പ്രഹ്ലാദന് ആരുടെ സഹായവും ആവശ്യമുണ്ടായിരുന്നില്ല. അഖില ജഗത്തിലും ഉള്ള സത്ത ഒരേ ഒരു ഭഗവാന്റെയാണെന്നുള്ള ജ്ഞാനം പ്രഹ്ലാദനുണ്ടായിരുന്നു. വിഷയികൾ വർത്തമാന ജീവിതത്തെ ഉപഭോഗിയ്ക്കുന്നു. ഭക്തരും ജിജ്ഞാസുക്കളും അതിനെ സാധനാരൂപമായി കരുതുന്നു. സാധാരണക്കാർ വർണം, ആശ്രമം, സമ്പ്രദായം, ജാതി, ദേശം, സമുദായം ആദിയായ അവസ്ഥകളെ ജീവനായി കരുതുന്നു. പക്ഷെ ഇതെല്ലാം ഓരോ അവസ്ഥകൾ മാത്രമാണ്. ഇത് വെറും നാടകമാണ്; ജീവിതമല്ല. അതിനാൽ വെളിയിലുള്ള ജീവിതത്തെ മാറ്റുന്നതിനേക്കാൾ തന്റെ പ്രവൃത്തിയെയാണ് മാറ്റേണ്ടത്. സംഘടനയിൽ പരിണാമിരസമാണുള്ളത്. പക്ഷെ നിത്യാനന്ദം ത്യാഗത്തിലാണുള്ളത്. അതിന് ഭാവിയെ ആശിച്ചിരിയ്ക്കുക വെറും പ്രമാദമാണ്.

തന്റെ തെറ്റു കാണാൻ കഴിയാത്ത മനുഷ്യർ മനുഷ്യരല്ല. തന്റെ തെറ്റു കണ്ടിട്ട് അതിനെ നീക്കാൻ പ്രയത്നിയ്ക്കാത്തവരും മനുഷ്യരല്ല. ജീവിതത്തിൽ ഒരു തെറ്റും വന്നിട്ടില്ലെങ്കിൽ അവരും മനുഷ്യരല്ല. മിഥ്യാശിക്ഷണം പാഠശാലയിൽ കൊടുത്തിരുന്നെങ്കിലും, പ്രഹ്ലാദൻ അതിഷ്ടപ്പെട്ടിരുന്നില്ല. അജ്ഞാനം അഥവാ മിഥ്യാജ്ഞാനത്തിന്റെ നേരെ സത്യഗ്രഹം ചെയ്യുകയാണ് യഥാർത്ഥ സത്യഗ്രഹം. എന്തെന്നാൽ എപ്രകാരം സ്വപ്നത്തിൽ മിഥ്യാജ്ഞാനം കുറച്ചുനേരം പ്രമാണമാകുന്നുവോ, അതുപോലെ ജാഗ്രത്തിലും മിഥ്യാജ്ഞാനം കുറച്ചുനേരത്തേയ്ക്ക് പ്രമാണമായിത്തീരുന്നു. കാമനകൾക്ക് മൂലകാരണം അജ്ഞാനമാണ്; യഥാർത്ഥ ജ്ഞാനത്തിന്റെ കുറവാണ്. കാമനാപൂർത്തി പിന്നെയും കാമനകൾ ഉണ്ടാക്കും. കർമ്മത്തിൽ -അഥവാ സംഘടനയിൽ - നിന്നുമാണ് കാമനാപൂർത്തി ഉണ്ടാകുക. എന്നാൽ കാമനാനിവൃത്തി, തത്ത്വജ്ഞാനത്താലാണ് ലഭിയ്ക്കുന്നത്. അഹങ്കാരത്താൽ കാമനയുണ്ടാകുന്നു. കാമനകൾ പ്രവൃത്തിയുടെ രൂപം ധരിച്ച് സുഖത്തിന്റെ പ്രതീതിയുണ്ടാക്കുന്നു. പക്ഷെ അതിൽ ഏകതയുണ്ടാകുന്നില്ല. അതിനാൽ കാമനകളെ ത്യജിയ്ക്കേണ്ടതാണ്. ഇപ്രകാരമുള്ള ത്യാഗത്തിന് യഥാർത്ഥജ്ഞാനം ആവശ്യമാണ്. ഇക്കാലത്ത് യഥാർത്ഥജ്ഞാനത്തിനുവേണ്ടി ആരും സത്യഗ്രഹം ചെയ്യാറില്ല. യഥാർത്ഥ ജ്ഞാനത്താൽ ലഭിയ്ക്കുന്ന പരമസത്യത്തിനുവേണ്ടി ചെയ്യുന്ന സത്യഗ്രഹമാണ് യഥാർത്ഥ സത്യഗ്രഹം. സത്യത്തിന് ഭേദമില്ല. ഇങ്ങനെയുള്ള അഭേദാനുഭവത്തിനുവേണ്ടി ദൃഢതയോടെ, വിഘ്നങ്ങൾ സഹിച്ചുകൊണ്ട് മുമ്പോട്ടു പോവുകയാണ് യഥാർത്ഥ പുരുഷാർത്ഥം.

# പ്രകരണം പതിമൂന്ന്

## ഏകസത്തയുടെ അനുഭവം

*Experiences of One-power Government*

1947 ആഗസ്റ്റ് ഹിന്ദുസ്ഥാനികൾക്ക് സ്വരാജ്യം ലഭിച്ച മാസമാണ്. സ്വരാജ്യമെന്ന പദംകൊണ്ട് ഉദ്ദേശിയ്ക്കുന്നതെന്ത്? സ്വരാജ്യം ഒരു സാധനയാണ്. ആ സാധനകൊണ്ട് മനുഷ്യജീവിതത്തിന്റെ മുഖ്യ ഉദ്ദേശം സാധിയ്ക്കണം. മനുഷ്യജീവിതത്തിന് രണ്ട് മുഖ്യ ഉദ്ദേശങ്ങളാണുള്ളത്.

1. ജീവിതം പൂർത്തിയാകുന്നതിനകം അറിയാനുള്ളതെല്ലാം അറിയണം. അതായത് ജ്ഞാനം പൂർണമായിരിയ്ക്കണം.

2. പ്രാപിയ്ക്കാനുള്ളതെല്ലാം പ്രാപിച്ചിരിയ്ക്കണം.അതായത് ചുരുക്കത്തിൽ ജ്ഞേയസമാപ്തിയും ധ്യേയസമാപ്തിയും ഉണ്ടായിരിയ്ക്കണം. സ്വരാജ്യം ലഭിച്ചതോടുകൂടി അവകാശം കൂടുതൽ കിട്ടിയെന്ന് മനുഷ്യർ കരുതുന്നു. പക്ഷെ അതോടൊപ്പം ചുമതലയും വളരെ വർധിച്ചിട്ടുണ്ട്. ഒരാൾക്ക് വിവാഹം കഴിയ്ക്കണമെങ്കിൽ, അന്യർ കഷ്ടപ്പെട്ടു വളർത്തിയ ഒരു പെൺകുട്ടിയെ വളരെ വിഷമം കൂടാതെ കിട്ടും. പക്ഷെ ആ അവകാശം ലഭിയ്ക്കുന്നതോടൊപ്പം, അവളെ സംരക്ഷിയ്ക്കുവാനുള്ളതും, കുട്ടികൾ ഉണ്ടായാൽ അവരെ പരിപാലിയ്ക്കേണ്ടതുമായ ചുമതലയും വർധിയ്ക്കുന്നുണ്ട്. 40 കോടി ജനങ്ങളുടെ അത്യാവശ്യങ്ങൾ പൂർണമാക്കേണ്ട ചുമതല വിഷമമായി വരുകയാൽ *ഇംഗ്ലീഷു*കാർ നമ്മുടെ രാജ്യം വിട്ടു പോകേണ്ടതായി വന്നു. അവർ പോയപ്പോൾ, അവകാശത്തിൽ കൂടുതൽ ചുമതലയാണ് നമുക്കുണ്ടായിത്തീർന്നത്. സ്വരാജ്യം ശരിയ്ക്കു നടക്കണമെങ്കിൽ പ്രജകളിൽ നല്ല സംസ്കാരം വേണം.



പ്രജകളിൽ നല്ല സംസ്കാരം ഉണ്ടാക്കുക ഏറ്റവും വിഷമമുള്ള ജോലിയാണ്. അധികംപേർക്കും വിഷയസുഖങ്ങളാണ് അവശ്യം വേണ്ടത്. അതിൽനിന്നും ജനസംഖ്യ വർധിയ്ക്കുകയും സംയമം കുറയുകയും ചെയ്യുന്നു. ഇങ്ങനെയുള്ള വിഷമതയിൽ സർക്കാർ മാത്രം വിചാരിച്ചാൽ വളരെ ഒന്നും നേടാൻ കഴിയുകയില്ല. പ്രജകളുടെ ധാർമികജീവിതം രാഷ്ട്രപുരോഗതിയ്ക്ക് കൂടിയേ കഴിയൂ. പല ധർമസ്ഥാപകരും സാധനയെ ധാർമികജീവിതത്തിനുള്ള മുഖ്യോപാധിയായി ഉപദേശിയ്ക്കുകയും സ്ഥാപിയ്ക്കുകയും ചെയ്തിട്ടുണ്ട്. എങ്കിലും ഇന്ന് ധാർമികപുരോഗതി ഉണ്ടായിക്കാണുന്നില്ല. നമ്മുടെ രാഷ്ട്രനിയമസംഹിതയിലെ 28-ാമത്തെ നിയമ പ്രകാരം, രാജ്യത്തിന്റെ ചിലവിൽ നടക്കുന്ന വിദ്യാലയങ്ങളിലൊന്നും ധർമശിക്ഷണം കൊടുക്കാൻ പാടില്ലെന്ന് വ്യവസ്ഥ ചെയ്തിരിക്കുകയാണ്. അതിനാൽ ധർമപ്രചരണത്തിന് യഥാർഥ ആചാര്യന്മാരെ അത്യാവശ്യമായിരിയ്ക്കുന്നു. ധർമപ്രചരണംകൊണ്ടല്ലാതെ പ്രജകൾക്ക് സംസ്കാരമുണ്ടാകയില്ല. സംസ്കാരമുണ്ടാകാതിരുന്നാൽ സ്വരാജ്യം നീണ്ടുനിൽക്കുകയില്ല. മനുഷ്യായുസ്സ്, വളരെ ഹ്രസ്വമാകയാൽ ജ്ഞാനം പൂർണമാകാനോ, ലഭിയ്ക്കാനുള്ളതു ലഭിയ്ക്കാനോ സാധിയ്ക്കുന്നില്ല. നീചസംസ്കാരം മനുഷ്യരെ മിഥ്യാസുഖങ്ങളിൽ പ്രേരിപ്പിച്ച് ആകൃഷ്ടരാക്കി, മൃഗീയജീവിതത്തിലേയ്ക്ക് വലിച്ചിഴയ്ക്കുന്നു.

കല്പിതവസ്തുവിനും, സ്വ സ്വരൂപത്തിന്റെ സാന്നിധ്യമാത്രം കൊണ്ട് സത്ത ലഭിയ്ക്കുന്നു. സത്ത ഉള്ളിടത്ത് പ്രിയതയുണ്ടാകുന്നു. പ്രിയത ഉണ്ടാകുന്നിടത്ത് സത്തയും തോന്നും. കല്പിതവസ്തുവിലുള്ള ആസക്തി തന്നെയാണ് പരതന്ത്രത. സകല പരിണാമക്രിയകളുടേയും, ജന്മം അസ്വാഭാവികമായ കല്പിതസത്തയിൽ നിന്നുമാണുണ്ടാകുന്നത്. അതിനാൽ ആത്മാനുഭവത്തിനും, മിഥ്യാചേഷ്ടകളെ ഇല്ലാതാക്കാനും, ദോഷയുക്തമായ അഹങ്കാരം നശിപ്പിയ്ക്കേണ്ടതാവശ്യമാണ്. അത് വേഗം മരിയ്ക്കയുമില്ല. പ്രവൃത്തി മാറുന്നതുകൊണ്ട് അഹങ്കാരത്തിലും അല്പം മാറ്റം വരുമെങ്കിലും, അഹന്ത സമ്പൂർണമായി നശിയ്ക്കണമെങ്കിൽ, പ്രവൃത്തികളും മുഴുവൻ മാറ്റാൻ കഴിയണം. അഹങ്കാരരൂപിയായ ഹിരണ്യകശിപുവിന്റെ നേരെ നിരഹങ്കാരിയായ പ്രഹ്ലാദന്റെ സത്യഗ്രഹജീവിതം 7-ാം സ്കന്ധത്തിൽ വിവരിച്ചിരിയ്ക്കുന്നു.

ബന്ധുക്കളോടുള്ള സംബന്ധം കല്പിതമായ ഏകതയാണ്. അതിനെ സ്വീകരിയ്ക്കാതിരുന്നാൽ അത് തനിയെ അപ്രത്യക്ഷമാകും. ജനിയ്ക്കുന്നതിനുമുൻപും, മരിച്ചശേഷവും ഒരു ബന്ധുക്കളുമില്ല. പക്ഷെ ഇടയ്ക്ക് ഓരോ വാക്കിലും പ്രവൃത്തിയിലും ആദ്യം സംബന്ധമാണ് കാണുന്നത്. എനിയ്ക്ക് ഇന്നാരുമായി അടുത്ത ബന്ധമുണ്ട്. എനിയ്ക്കുവേണ്ടി അയാൾ എന്തും ചെയ്യും, ഇപ്രകാരം പലതും സംസാരിയ്ക്കുന്നു. സ്വപ്നത്തിലും ഇങ്ങനെയുള്ള സംബന്ധം ഉണ്ടാകുന്നുണ്ട്. ഈ വിചാരഗതികൊണ്ട് അനേകസത്തയുള്ളതുപോലെ അനുഭവപ്പെടുന്നു. യാഥാർഥ്യം നോക്കിയാൽ സ്വപ്നത്തിൽ കർത്താവ് ഒന്നേയുള്ളു എങ്കിലും അജ്ഞാനത്താൽ അതറിയുന്നില്ല. ജാഗ്രത്തിലും കർത്താവൊന്നേയുള്ളു. എങ്കിലും അജ്ഞാനത്താൽ അതറിയുന്നില്ല. അവന്റെ ലക്ഷ്യവും ഏകമാണ്. പക്ഷെ ജീവിതത്തെ സാധനാരൂപമാക്കാത്തതിനാൽ മനുഷ്യരുടെ സകല ക്രിയകളും ഒരു ലക്ഷ്യത്തിലേയ്ക്കു കൊണ്ടുപോകാൻ സാധിക്കുന്നില്ല. അതിനാൽ മനുഷ്യർ പല വിധമുള്ള വാസനകളാൽ ബന്ധിയ്ക്കപ്പെട്ടുപോകുന്നു. സാമാന്യ കർമജീവിതം പശുജീവിതമാണ്. ഭാവമയജീവിതം മാനവജീവിതമാണ്. ജ്ഞാനമയജീവിതം സുഖജീവിതമാണ്. അതുകൊണ്ട് യഥാർഥജീവിതം നയിയ്ക്കുവാൻ ആദ്യം ജ്ഞാനം ശരിയാക്കുകയാണ് വേണ്ടത്.

നിത്യജീവിതം ആഗ്രഹിയ്ക്കുന്നെങ്കിൽ അനിത്യജീവിതമോഹം ത്യജിയ്ക്കണം. അതിനാൽ ഗൃഹസ്ഥാശ്രമം കഴിഞ്ഞ ഉടനെ വാനപ്രസ്ഥ ജീവിതത്തിന് തയ്യാറാകണം. അഥവാ പ്രഹ്ലാദനെപ്പോലെ വലിയ പുണ്യശാലിയാണെങ്കിൽ ചെറുവയസ്സിൽത്തന്നെ യഥാർഥ ജ്ഞാനം സമ്പാദിയ്ക്കണം. എന്തെന്നാൽ വിഷയവാസനകളുണ്ടായാൽ ശക്തി ക്ഷയിയ്ക്കുകയും, ജീവിതം പ്രയോജനരഹിതമാകുകയും ചെയ്യും. വിഷയങ്ങളിലേയ്ക്ക് എന്താണ് മനസ്സ് പോകുന്നതെന്ന് ചോദിച്ചാൽ, അത് സ്വാഭാവികമായി പോവുകയാണെന്ന് ആളുകൾ പറയും. സ്വഭാവത്തിനുള്ള കാരണം സംസാരവിഷയഭോഗങ്ങളിൽനിന്നുമുണ്ടായ ആസക്തിയാണ്. ഇങ്ങനെയുള്ള ഭോഗങ്ങൾക്കു കാരണം മിഥ്യാഹങ്കാരമാണ്. കർമം, ലക്ഷ്യം അപ്രാപ്തമായിരിയ്ക്കുമ്പോഴേ സാധിയ്ക്കൂ. ആത്മാവ് നിത്യപ്രാപ്തമായി തോന്നുന്നവരിൽ ത്യാഗവൃത്തിയുണ്ടാകുന്നു. യഥാർഥ ജ്ഞാനം ത്യാഗത്തിൽനിന്നും ഭക്തിയിൽനിന്നുമാണ് ഉണ്ടാകുന്നത്. യഥാർഥ ജ്ഞാനമുണ്ടായാൽ പിന്നെ എല്ലായിടത്തും ഏകസത്ത തോന്നും.

പ്രഹ്ലാദന്, ഗർഭത്തിൽവെച്ചുതന്നെ നാരദനിൽനിന്നും യഥാർഥ ജ്ഞാനം ലഭിച്ചിരുന്നു. അതിനാൽ സകലയിടത്തും അദ്ദേഹത്തിന് ഏകനായ പരമാത്മാവിനെ കാണാൻ സാധിച്ചിരുന്നു. ഞാനെന്നും, അന്യനെന്നുമുള്ള ജ്ഞാനത്തെ സ്വീകരിയ്ക്കാൻ വിസമ്മതിച്ചതുകാരണം ഹിരണ്യകശിപുവിന് പ്രഹ്ലാദനോട് ക്രോധം വർധിച്ചു. പ്രഹ്ലാദനെ കൊല്ലാൻ തന്റെ ദൂതന്മാരോടാജ്ഞാപിച്ചു. ഈ ആജ്ഞ ലഭിച്ചതോടെ രാക്ഷസന്മാർ ത്രിശൂലവും പൊക്കി 'കൊല്ല്', 'വെട്ട്' എന്നിങ്ങനെ ആർത്തുകൊണ്ട് പ്രഹ്ലാദന്റെ തലയ്ക്കിട്ടടിയ്ക്കാൻ തുടങ്ങി. ആ സമയം പ്രഹ്ലാദന്റെ ചിത്തം അനിർവചനീയനും സർവാത്മാവുമായ ഭഗവാനിൽ,



പരബ്രഹ്മത്തിൽ ലീനമായിരുന്നു. അതിനാൽ പുണ്യമില്ലാത്തവന്റെ കർമങ്ങൾ നിഷ്ഫലമാകുന്നതുപോലെ അവരുടെ വെട്ടും കുത്തുമെല്ലാം നിഷ്ഫലമായി പരിണമിച്ചു. (7.5.41)

പ്രഹ്ലാദന് ഒന്നും പറ്റിയില്ലെന്നുകണ്ട്, ഹിരണ്യകശിപുവിന്റെ ക്രോധം വർധിച്ചു. അവനെ കൊല്ലാൻ മറ്റു പല ഉപായങ്ങളും നോക്കി. പല പ്രാവശ്യം ആനയെക്കൊണ്ട് ചവിട്ടിച്ചു. സർപ്പത്തെക്കൊണ്ട് കടിപ്പിച്ചു, ആഭിചാരകർമം ചെയ്യിച്ചു, പർവതത്തിന്റെ മുകളിൽനിന്നും എറിഞ്ഞു, ഇരുട്ടുമുറിയിൽ അടച്ചിട്ടു, വിഷം കൊടുത്തു, പട്ടിണിയിട്ടു, തണുപ്പിൽ നിർത്തി, തീയിൽ നിർത്തി, സമുദ്രത്തിൽ മുക്കിനോക്കി; ഇവയൊന്നുകൊണ്ടും പ്രഹ്ലാദന് ഒരു ഹാനിയുമുണ്ടായില്ല. എന്തെന്നാൽ പ്രഹ്ലാദൻ ഭഗവാന്റെ ഏകസത്തയിൽ ലീനനായി സ്ഥിതി ചെയ്തിരുന്നു.

ധർമം ധർമാത്മാവിലേ ശോഭിയ്ക്കൂ. ധർമം ജീവനാണ്. വെറും പാഠ്യവസ്തുവല്ല. യഥാർഥ ധർമാത്മാവിന് അന്യന്റെ യാതൊരു സഹായവും ആവശ്യമില്ല. ആസ്തികർ ഏകത്തിൽ ശരണാഗതരാണ്. നാസ്തികർ അനേകത്തിൽ ശരണം പ്രാപിയ്ക്കുന്നു. ആസ്തികർ ഏകസത്തയിൽ മാത്രമേ വിശ്വസിയ്ക്കൂ. ആ സത്ത തന്റെ അസ്തിത്വം മനസ്സിലാക്കാൻ പര്യാപ്തമാണ്. ശരണാഗതന്റെ അഹങ്കാരം വേവിച്ച വിത്തുപോലെയാണ്. അവരിൽ പരിമിതഭാവവും കല്പിതസത്തയും രണ്ടും കാണുകയില്ല. ഇവ രണ്ടും സ്വീകരിച്ചാൽ പല വിഘ്നങ്ങളുമുണ്ടാകും. മായയുടെ പരിമിത സൗന്ദര്യത്തിൽ സന്തോഷിച്ചാൽ കാമമുണ്ടാകും. കാമമുണ്ടായാൽ ജീവൻ സ്വയം ബന്ധിയ്ക്കപ്പെട്ടുപോകും. പിന്നെ അതനുസരിച്ച് അനേക സങ്കല്പങ്ങളുണ്ടാകുകയും, ഇന്ദ്രിയാദികൾ പ്രവർത്തിയ്ക്കയും ചെയ്യും. അങ്ങനെ ലോകത്ത് പല സത്ത ഉള്ളതുപോലെ തോന്നും.

ഭോഗത്തിൽ വിരക്തിയുണ്ടാകുമ്പോൾ യോഗം ഉണ്ടാകുന്നു. പിന്നീട് ഭോക്തൃത്വമില്ലാതാകുമ്പോൾ തത്ത്വജ്ഞാനവും നിത്യജീവിതത്തിന്റെ അനുഭവവും ഉണ്ടാകുന്നു. യോഗത്തേക്കാൾ ജ്ഞാനത്തിനാണ് കൂടുതൽ ശ്രേഷ്ഠത. യോഗം പുരുഷതന്ത്രമാണ്. ജ്ഞാനം വസ്തുതന്ത്രമാണ്. യോഗം അവസ്ഥയാണ്. ജ്ഞാനം സ്വരൂപമാണ്. അവസ്ഥയിൽനിന്നും ഉത്ഥാനമുണ്ടാകും. സ്വരൂപത്തിൽ നിന്ന് ഉത്ഥാനമുണ്ടാകയില്ല. നിർവികല്പജ്ഞാനം സ്വരൂപവും, നിർവികല്പസ്ഥിതി ഒരവസ്ഥയുമാണ്. നിർവികല്പാവസ്ഥയിൽ കാരണശരീരത്തിന്റെ സംബന്ധം അല്പം കാണും. അതിനാൽ ദീർഘകാലം സമാധിയിലിരുന്നാലും ഉത്ഥാനമുണ്ടാകും. പക്ഷെ അവസ്ഥയുടെ ഭേദം നീങ്ങിയാൽ നമുക്കു നിത്യജീവിതത്തിന്റെ അനുഭവം ഉണ്ടാകും. ഈ ദശയിൽ വിയോഗഭയം ലേശമാത്രവുമില്ല. വ്യുത്ഥാനദശയിലും ഏകബ്രഹ്മദർശനം ഉണ്ടായിരിയ്ക്കും. ഈ ദശ പ്രഹ്ലാദന് ഉണ്ടായിരുന്നു.

യഥാർഥ ജ്ഞാനംകൊണ്ട് സംസാരബന്ധനം നിവൃത്തമാകുകയും ധ്യാനംകൊണ്ട് ആനന്ദാനുഭവം കിട്ടുകയും ചെയ്യും. ബന്ധനം നിവൃത്തമാകുന്നതോടെ സംസാരവാസനകൾ ത്യജിയ്ക്കപ്പെടുന്നു. അതിനാൽ ജ്ഞാനമുണ്ടായശേഷം ധ്യാനം സ്വയം ഉണ്ടാകുന്നു. അനുഭവജന്യജ്ഞാനമാണ് യഥാർഥ ജ്ഞാനത്തിന്റെ സ്വരൂപം. ബുദ്ധിജന്യജ്ഞാനവും ഇന്ദ്രിയജന്യജ്ഞാനവും ജ്ഞാനത്തിന്റെ ഗുണമാണ്. അതിനാൽ അതിൽ ഏററക്കുറച്ചിൽ കാണും.

വിഷയങ്ങളിൽ സുഖഭാവന, ശരിയായി ചിന്തിയ്ക്കാത്തതുകൊണ്ടാണുണ്ടാകുന്നത്. താൻ ശരീരമാണെന്നു കരുതുന്നതുകൊണ്ടാണ് ജ്ഞാനം ശരിയാകാത്തത്. ഈ കാരണങ്ങളാൽ രാഗമുണ്ടാകുന്നു.

മഹാത്മാഗാന്ധി തന്റെ ജീവിതത്തെ ഭക്തിയ്ക്കുള്ള സാധനയായി കരുതുകയും ദേഹത്തോട് പ്രീതി ഉപേക്ഷിയ്ക്കയും ചെയ്തിരുന്നു. എങ്കിലും സംസാരസുഖങ്ങളെ അദ്ദേഹം മിഥ്യയായി കരുതിയിരുന്നില്ല. അതിനാൽ അദ്ദേഹത്തിന്റെ സത്യഗ്രഹത്തിൽ ഏകസത്തയുടെ അനുഭവം കിട്ടിയിരുന്നില്ല. അദ്ദേഹം സ്വരാജ്യത്തെ അഭികാമ്യമായി കരുതിയിരുന്നു. വിധവാവിവാഹത്തെ അനുകൂലിച്ചിരുന്നു. ഇതിൽനിന്നും സംസാരസുഖം മിഥ്യയായി അദ്ദേഹം കരുതിയിരുന്നില്ലെന്നു കാണുന്നു. സുഖം അനേകവിധമുണ്ടെങ്കിൽ സത്തയും അനേകമുണ്ടായിരിയ്ക്കും. അത് കല്പിതമാണെങ്കിലും സത്യമായി തോന്നും. പ്രഹ്ലാദന്റെ സത്യഗ്രഹം ശുദ്ധഹൃദയത്തിന്റെയാണ്. പ്രഹ്ലാദൻ സംസാരസുഖം സത്യമായി കരുതിയിരുന്നില്ല.

പ്രഹ്ളാദനെ ഒരു വിധത്തിലും ഉപദ്രവിയ്ക്കാൻ കഴിയാത്തതുകണ്ട് ഹിരണ്യകശിപുവിന് ചിന്തയുണ്ടായി. ഭയരഹിതനായി തന്റെ അടുത്ത് പ്രഹ്ലാദൻ ഇരിയ്ക്കുന്നതു കണ്ടിട്ട് ഇവന് ഏതെങ്കിലും നിഗൂഢശക്തി അല്ലെങ്കിൽ സാമർഥ്യമുണ്ടായിരിയ്ക്കണമെന്നു തോന്നി. ഇവന്റെ പ്രഭാവത്തിനതിരില്ല. ഇവനാരേയും ഭയവുമില്ല. അതിനാൽ ഇവൻ മൃത്യുരഹിതനായിരിയ്ക്കുമെന്ന് ഹിരണ്യകശിപുവിന് തോന്നി.

ഹിരണ്യകശിപുവിന്റെ ഈ ചിന്ത കണ്ടിട്ട് പ്രഹ്ളാദന്റെ ഗുരുക്കന്മാർ പറഞ്ഞു: 'അവിടുത്തെ പ്രഭാവം മൂന്നു ലോകത്തും വ്യാപിച്ചിട്ടുണ്ട്. അതിനാൽ അവിടുത്തേയ്ക്ക് ചിന്തയ്ക്കവകാശമില്ല. തല്ക്കാലം ഇവനെ വരുണപാശം കൊണ്ട് ബന്ധിച്ചിടാം. കാലം ചെല്ലുമ്പോൾ പലർക്കും നല്ല ബുദ്ധി വരാറുണ്ട്. അതുപോലെ ഇവനും വരാൻ പാടില്ലെന്നില്ലല്ലോ.' ഹിരണ്യകശിപു അതിൻപ്രകാരം സമ്മതിച്ച് അവനെ ബന്ധിയ്ക്കാനും രാജ്യധർമവും ഗൃഹസ്ഥധർമവും പഠിപ്പിയ്ക്കാനും ഏർപ്പാടു ചെയ്തു.



ഗുരുപുത്രന്മാർ പിന്നെയും, വിനയശീലനും സൽസ്വഭാവിയുമായ പ്രഹ്ലാദനെ ധർമം, അർത്ഥം, കാമം ഇവയെപ്പറ്റി പഠിപ്പിയ്ക്കാനാരംഭിച്ചു. പക്ഷെ പ്രഹ്ലാദന് ഇത് ഇഷ്ടപ്പെട്ടില്ല.

**യഥാ ത്രിവർഗം ഗുരുഭിരാത്മനേ ഉപശിക്ഷിതം**

**നസാധു മേനേ തച്ഛിക്ഷാം ദ്വന്ദ്വാരാമോപവർണിതാം.**

(ഈ ശിക്ഷണം രാഗം, ദ്വേഷം, ദ്വന്ദ്വം, വിഷയം, ഭോഗം ഇവയിൽ ആസക്തരായവർക്കേ ഉപയോഗമുള്ളു എന്നറിഞ്ഞ പ്രഹ്ളാദന് അതിഷ്ടമായില്ല.7.5.53)

രാഗദ്വേഷനിവൃത്തി വേണമെങ്കിൽ ത്യാഗം വേണം. നിത്യവസ്തുവിനെ അറിയുന്നവരാണ് ആസ്തികർ. അനിത്യവസ്തുവിൽ വിശ്വസിയ്ക്കുന്നവർ നാസ്തികരാണ്. ധർമം, അർത്ഥം, കാമം ഇവ അനിതൃസുഖത്തെയാണ് നൽകുന്നത്. കർമം, ശരീരം, സംസാരം ഈ മൂന്നിന്റേയും സ്വരൂപം ഏകമാണ്. അതിൽ ആർക്കും സ്വതന്ത്രസത്തയില്ല. സ്വയം സ്വതന്ത്രരല്ലാത്തവർക്ക് അന്യരെ എങ്ങനെ സ്വതന്ത്രരാക്കാൻ കഴിയും? അനേക സത്തയ്ക്കുള്ളിൽ ഇരിയ്ക്കുന്നവർക്ക് മറ്റുള്ളവരെ ഏകസത്തയിലേയ്ക്ക് കൊണ്ടുവരുവാൻ സാധിയ്ക്കയില്ല. ഏകസത്തയിൽ വരാതെ ആനന്ദമുണ്ടാകുകയുമില്ല. അതിനാൽ കർത്തവ്യജ്ഞാനം സിദ്ധിയ്ക്കാത്തവർ ബ്രഹ്മചാരികളായ വിദ്യാർഥികളാകണം. ഭോഗവാസനയുള്ളവർ ഗൃഹസ്ഥരുമാകണം. തപസ്സും സേവയും ചെയ്യാൻ ഇച്ഛയുള്ളവർ വാനപ്രസ്ഥരാകണം. നിർഭയത വേണ്ടവർ ത്യാഗികളാകണം.

സംസാരസൗകര്യങ്ങളും നിർഭയതയും ഒന്നിച്ചുവച്ചുകൊണ്ടിരിയ്ക്കാൻ പ്രയാസമാണ്. പൂർണമായ യാതൊരു അവസ്ഥയും സംസാരത്തിലില്ല. അതിനാൽ ജീവന് പൂർണത സിദ്ധിയ്ക്കണണെങ്കിൽ പരമഹംസദശ കൈവരുത്തണം. പരമഹംസരുടെ കഥ ശ്രീമദ്ഭാഗവതത്തിൽ അടിയ്ക്കടി വരുന്നുണ്ട്. അതിനാലാണ് ശ്രീമദ്ഭാഗവതത്തെ പരമഹംസസംഹിതയെന്ന് പറയുന്നത്. അവസ്ഥാഭേദം കളഞ്ഞ് സർവവിധേനയും നിർഭയനാവുക -അതായത് സ്ഥായിഭാവത്താൽ സത്യത്തെ അനുഭവിച്ചറിയുക. ഇതാണ് സന്ന്യാസാശ്രമം അഥവാ പരമഹംസരുടെ ദശ. ദുഃഖികൾ സംസാരസഹായം കൊണ്ട് ദുഃഖനിവൃത്തിയ്ക്ക് ശ്രമിയ്ക്കുന്നു. അത് തെറ്റാണ്, നിഷ്ഫലവുമാണ്. സംസാരത്തിൽ നിരാശരായവരുടെ ദുഃഖത്തെ ശ്രീഹരി സ്വയം നീക്കുന്നു. സ്വരൂപത്താൽതന്നെ അപൂർണമായുള്ള സംസാരത്തിന്റെ സഹായംകൊണ്ട് അപൂർണത നീക്കാൻ സാധിയ്ക്കുകയില്ല. കർമംകൊണ്ടും അപൂർണത നീങ്ങുകയില്ല. അപൂർണത, ജ്ഞാനത്തിന്റെ കുറവിനെ കാണിയ്ക്കുന്നു. അപൂർണതയെ നശിപ്പിയ്ക്കുന്ന ജ്ഞാനം പ്രാപ്തമാക്കാൻ പ്രഹ്ലാദൻ തന്റെ കളരിയിലുള്ള കുട്ടികളോട് ഉപദേശിയ്ക്കുന്നു.

ഒരു ദിവസം ഗുരുക്കന്മാർ ഏതോ ഗൃഹജോലിയിൽ ഏർപ്പെട്ടിരുന്നപ്പോൾ കുട്ടികൾ കളിക്കാനും ഓടാനും തുടങ്ങി. ആ സമയം പ്രഹ്ലാദന് രാഗദ്വേഷമില്ലാതിരുന്നതിനാൽ അസുരകുമാരന്മാരെ തന്റെ അടുത്തു വിളിച്ച് ഇപ്രകാരം പറഞ്ഞു: “അല്ലയോ ദൈത്യകുമാരന്മാരേ ! ബുദ്ധിമാന്മാർ ചെറുപ്പത്തിൽത്തന്നെ ഭാഗവതധർമത്തെ ആചരിയ്ക്കണം. എന്തെന്നാൽ മനുഷ്യജന്മം ദുർലഭമാണ്. അത് അനിത്യമാണെങ്കിലും പുരുഷാർഥസമ്പാദനത്തിനുതകുന്നതാണ്. ഈ മനുഷ്യജന്മത്തിൽ ഭഗവാൻ വിഷ്ണുവിനെ ശരണം പ്രാപിയ്ക്കുകയാണ് ജീവന്റെ ഏകമാത്രകർത്തവ്യം. എന്തെന്നാൽ സകല പ്രാണികളുടേയും ആത്മാവും, പ്രിയനും, ഈശ്വരനും, സുഹൃത്തും എല്ലാം വിഷ്ണുവാണ്. അല്ലയോ കുട്ടികളേ ! ദേഹസംബന്ധമുണ്ടാകുന്നതോടെ പ്രാണികൾക്ക് ഇന്ദ്രിയസുഖം, ദുഃഖം പോലെതന്നെ യാതൊരു ശ്രമവും കൂടാതെ കിട്ടുന്നതാണ്. അതിനാൽ ഇന്ദ്രിയസുഖത്തിനുവേണ്ടി പ്രയത്നിയ്ക്കേണ്ട ആവശ്യമില്ല. അതിൽ മുഴുകി ആയുസ്സ് വെറുതെ പാഴായിപ്പോകുന്നു. ഭഗവാന്റെ ചരണസേവകൊണ്ട് കിട്ടുന്ന സുഖം ഇന്ദ്രിയങ്ങളെക്കൊണ്ട് കിട്ടുന്നില്ല. അതിനാൽ ശരീരം സ്വസ്ഥമായിട്ടിരിക്കുമ്പോൾത്തന്നെ വിവേകികൾ തങ്ങളുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിയ്ക്കണം. 100 വർഷങ്ങളാണ് മനുഷ്യായുസ്സ്. അതിൽ സംയമമില്ലാതെ ജീവിയ്ക്കുന്നവരുടെ പകുതി ആയുസ്സ് വെറുതെ പോകുന്നു. എത്രയോ സമയം നിദ്രയാൽ വ്യർഥമായി പോകുന്നു. കുട്ടിക്കാലം കളിച്ചും ചാടിയും തീരുന്നു. എത്രയോ വർഷങ്ങൾ വൃദ്ധാവസ്ഥയുടെ ക്ഷീണംകൊണ്ട് പോകുന്നു. ഇടയ്ക്കുള്ള യൗവനാവസ്ഥയിൽ വളരെ സമയം മോഹമായയിൽ കഴിച്ചുകൂട്ടുന്നു. ഗൃഹത്തോടുള്ള സ്നേഹബന്ധനത്തിൽനിന്നും മനസ്സിനെ മുക്തമാക്കാൻ ആർക്കു കഴിയും? പുത്രൈഷണ, വിത്തൈഷണ, ലോകൈഷണ ഇവയെല്ലാം ആർക്ക് ഉപേക്ഷിയ്ക്കാൻ കഴിയും? യൗവനത്തിൽ പ്രിയതമയും പ്രിയനുമായുള്ള ഏകാന്ത സഹവാസം, അവർ തമ്മിലുള്ള വാർത്താലാപം, ബന്ധുജനങ്ങളോടുള്ള സ്നേഹം, കുട്ടികളുടെ കൊഞ്ചിക്കൊണ്ടുള്ള സംസാരം ഇവയുടെ എല്ലാം രസം ആർക്കുപേക്ഷിയ്ക്കാൻ കഴിയും? കാമനകൾ പൂർണമാകാത്തവർ വിഷയേന്ദ്രിയങ്ങളുടെയും, രസനേന്ദ്രിയത്തിന്റെയും സുഖത്തെ മുഖ്യസുഖമായി കരുതുന്നു. ഇങ്ങനെയുള്ളവർ മോഹഗ്രസ്തരായി സംസാരത്തിൽനിന്നും വിരക്തരാകുന്നില്ല. അവർ അവരുടെ ആയുസ്സ് പാഴായിപ്പോകുന്നതറിയുന്നില്ല. ഇവർ വിദ്വാന്മാരാണെങ്കിൽ തന്നെയും ആത്മപദത്തെ പ്രാപിയ്ക്കാൻ സാധ്യമല്ല. എന്റെയെന്നും അന്യന്റെയെന്നും ഉള്ള ഭേദബുദ്ധിയുള്ളവർ തമോഗ്രസ്തരായിപ്പോകുന്നു. അതിനാൽ ദൈത്യന്മാരുടെ രീതികളെ ത്യജിച്ച്, നാരായണനെ ശരണം പ്രാപിയ്ക്കുക. നിസ്സംഗരായ മഹാത്മാക്കൾ ഇതിനെയാണ് മോക്ഷപ്രാപ്തിയെന്നു

പറയുന്നത്. അതിനുംപുറമെ ഭഗവാനെ പ്രസന്നനാക്കാൻ വിഷമവുമില്ല. എന്തെന്നാൽ ഭഗവാൻ എല്ലാ പ്രാണികളുടെയും ആത്മാവാണ്. സംസാരത്തിൽ സർവത്രയുണ്ടുതാനും. സമസ്തപദാർഥങ്ങളിലും, ആകാശാദി മഹാഭൂതങ്ങളിലും, സത്വാദി ഗുണങ്ങളിലും, ഗുണങ്ങളുടെ സാമ്യാവസ്ഥാരൂപമായ പ്രകൃതിയിലും, ഗുണവൈഷമ്യരൂപമായ മഹത്തത്ത്വത്തിലും എല്ലാം ഈ ഏക ഈശ്വരനാണുള്ളത്. പിന്നെ,

**പ്രത്യഗാത്മസ്വരൂപേണ ദൃശ്യരൂപേണ ചസ്വയം**
**വ്യാപ്യവ്യാപകനിർദേശ്യോഹ്യനിർദേശ്യോ്വികല്പിതഃ.**

(ഈശ്വരൻ അല്ലെങ്കിൽ ബ്രഹ്മം, അനിർവചനീയവും, അവികല്പിതവുമാണെങ്കിലും, അന്തര്യാമിയും ദ്രഷ്ടാവുമായ രൂപത്തിൽ വ്യാപകവും, അനാത്മാവും ദൃശ്യവുമായ രൂപത്തിൽ വ്യാപകവുമാണെന്ന് ശാസ്ത്രങ്ങൾവർണിച്ചിരിയ്ക്കുന്നു.7.6.22)

എന്നാൽ എന്തുകൊണ്ട് അതിനെ കാണാൻ സാധിക്കുന്നില്ല ? എന്ന സംശയത്തിന് പ്രഹ്ലാദൻ പറയുന്നു: 'കേവലം ജ്ഞാനസ്വരൂപനും ആനന്ദസ്വരൂപനുമായ ഈ പരമാത്മാവിന്റെ മഹിമ, ഗുണമയമായ സൃഷ്ടി ചെയ്യുന്ന മായയാൽ മൂടപ്പെട്ടിരിയ്ക്കുന്നതുകൊണ്ടാണ് കാണപ്പെടാത്തത്. ഈ മായ മാറിയാൽ പരമാത്മാവിന്റെ അനുഭവമുണ്ടാകും .(7.6.23)

'ഏതെങ്കിലും ഒരഭിലാഷം ബാക്കിയുണ്ടെങ്കിൽ ഇനിയും അനവധി അഭിലാഷങ്ങൾ ബാക്കിയുണ്ടെന്നറിയണം. ത്യാഗം പൂർണമായിരുന്നാൽ മാത്രമേ കാമനകൾ നശിയ്ക്കുകയുള്ളൂ. കുറച്ചു സംസാരം വെച്ചുകൊണ്ടിരിയ്ക്കയും കുറച്ച് ഉപേക്ഷിയ്ക്കുകയും ചെയ്യുന്നതുകൊണ്ട് ഭഗവത്പ്രാപ്തിയുണ്ടാകയില്ല. മൃഗജലത്തിൽനിന്ന് കുറച്ച് വെള്ളം കുടിയ്ക്കാമെന്നുവെച്ചാൽ സാധ്യമല്ല. കല്പിതവസ്തു നിരാകാരമാകയാൽ അതിൽനിന്നും ഒരംശത്തിന്റെ നിവൃത്തി സാധ്യമല്ല. മൃഗജലം സാവധാനത്തിൽ വറ്റുകയുമില്ല; എന്നതുപോലെതന്നെ കല്പിതജഗത്ത് സാവധാനത്തിൽ നീക്കാവുന്നതുമല്ല. സംസാരത്തിന്റെ സഹായത്തെ ആശ്രയിയ്ക്കുകയാണ് യഥാർഥമായ ദൗർബല്യം. സംസാരവസ്തുക്കളെ വിശ്വസിയ്ക്കുക ബലഹീനതയാണ്. സംസാരത്തിന്റെ സഹായത്തെ ത്യജിയ്ക്കാൻ സാധിച്ചാൽ വലിയ ശക്തി ഉണ്ടാകും.'

ജ്ഞാനം, ബലം, അർത്ഥം, ക്രിയ ഇവ നാലും ധാരണം ചെയ്യുന്നവരെ ക്രമത്തിൽ ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യൻ, ശൂദ്രൻ എന്നിങ്ങനെ പറയുന്നു.

ശുദ്ധജ്ഞാനം ബലം, അർത്ഥം, ക്രിയ ഇവ മൂന്നിനേയും നിയന്ത്രിയ്ക്കുന്നു.

ബലം അർത്ഥത്തേയും ക്രിയയേയും നിയന്ത്രിയ്ക്കുന്നു. അതിനാൽ ക്ഷത്രിയർ വൈശ്യരേയും ശൂദ്രരേയും അടക്കി ഭരിയ്ക്കുന്നു. പക്ഷെ മഹാത്മാക്കളെ അടക്കാൻ





സാധിയ്ക്കുന്നില്ല.

അർത്ഥം ക്രിയയെമാത്രം നിയന്ത്രിയ്ക്കുന്നു. അതിനാൽ വ്യാപാരികൾ വേലക്കാരെ നിയന്ത്രിയ്ക്കുന്നു.

വിശേഷജ്ഞാനമുള്ളതിനാൽ ബ്രാഹ്മണനെ, അതായത് ബ്രഹ്മജ്ഞാനിയെ, ജഗദ്ഗുരുവെന്ന് പറയുന്നു. വിശേഷബലത്തിന്റെ വൈശിഷ്ട്യത്താൽ ക്ഷത്രിയനെ സംസാരത്തിലെ രാജാവെന്നു പറയുന്നു. വിശേഷാർഥത്തിന്റെ വൈശിഷ്ട്യത്താൽ വൈശ്യനെ സംസാരത്തിന്റെ നിധിയെന്ന് പറയുന്നു. വിശേഷക്രിയയുടെ വൈശിഷ്ട്യത്താൽ ശൂദ്രനെ സംസാരത്തിലെ ദാസനെന്നു പറയുന്നു. തൊഴിലാളികളുടെ സ്ഥിതിയെ നന്നാക്കാൻ ഇക്കാലത്ത് വളരെ പ്രയത്നം ചെയ്തുപോരുന്നുണ്ട്. പക്ഷെ, അവർക്ക് പ്രഹ്ലാദൻ ദൈത്യബാലന്മാർക്കെന്നപോലെ ആര് ജ്ഞാനം കൊടുക്കും? ഭോഗത്താൽ ശക്തി ക്ഷയിയ്ക്കുന്നു. യോഗത്താൽ ശക്തി വികസിയ്ക്കുന്നു. ശാരീരികമായ ഉന്നതിയ്ക്ക് സദാചാരം വേണം. മാനസിക ഉന്നതിയ്ക്ക് സേവ ചെയ്യണം. ആത്മീയ ഉന്നതിയ്ക്ക് ത്യാഗവും വേണം. ഇക്കാലത്ത് തൊഴിലാളികളിൽ ഉണ്ടായ ജാഗൃതിയുടെ പരിണാമമായിട്ട് അവർ വേല കുറച്ച് ചെയ്ത് കൂലി കൂടുതൽ വാങ്ങിയ്ക്കുക എന്ന സ്ഥിതിയാണ് വന്നുകൂടിയിരിയ്ക്കുന്നത്. അവകാശങ്ങൾ കൂടിയേ തീരൂ. ചുമതലകൾ വയ്യതാനും. കൂടുതൽ കിട്ടുന്ന വേതനം സംസാരസുഖങ്ങൾ കൂടുതൽ കിട്ടാൻ ഉപയോഗിയ്ക്കുന്നു. ഗുണമയിയായ മായയുടെ ശക്തിയാൽ വാസന വർധിയ്ക്കുന്നു. യോഗമായയാൽ വാസന നിവൃത്തമാകുന്നു. പ്രഹ്ളാദൻ അസുരബാലകരോടു പറയുന്നു: 'നിങ്ങൾ അസുരഭാവം കളഞ്ഞ് സകല പ്രാണികളിലും ദയ കാണിയ്ക്കണം. എന്നാൽ ഭഗവാൻ പ്രസന്നനാകും. ഭഗവാൻ പ്രസന്നനായാൽ പിന്നെന്തു കിട്ടാൻ ബാക്കിയിരിയ്ക്കുന്നു? ധർമം, അർത്ഥം, കാമം ഇവ ഭഗവാനുവേണ്ടി ആയാൽ നന്ന്; അല്ലെങ്കിൽ വ്യർഥമാണ്. അതിനാൽ ജീവിതം മുഴുവനും ഭക്തിയുടെ സാധനാരൂപമാകണം.'

വിഷയാസക്തനായ പ്രാണി, ക്രിയാജന്യമായ ആസക്തിയുടെ രസം അനുഭവിയ്ക്കുന്നു. ക്രിയാജന്യരസം സംഘടനകൂടാതെ സിദ്ധമാകയില്ല. അതിനാൽ വിഷയികൾ സംസാരത്തിന് അടിപ്പെട്ടുപോകുന്നു. വിഷയാദികളുടെ ഭാവന ചെയ്യുന്നതുകൊണ്ടാണ് സൃഷ്ടി തന്റെ ഉള്ളിൽ പ്രതീതമാകുന്നത്. വിഷയാസക്തനായ പ്രാണി, കല്പിത സത്ത സ്വീകരിയ്ക്കുന്നു. തന്മൂലം അവർക്ക് ലോകത്ത് അനേകം സത്ത ഉള്ളതുപോലെ തോന്നുന്നു. പക്ഷെ വിഷയജന്യസ്വഭാവം പോയാൽ സൃഷ്ടിയുടെ കല്പിതസത്തയും ഇല്ലാതാകും. ഏകസത്ത മാത്രം ശേഷിയ്ക്കുകയും ചെയ്യും.

അതിനാൽ പൂർണമായ ആത്മസമർപ്പണം ചെയ്യുമ്പോൾ, ഈശ്വരാനുഭൂതിയുണ്ടാകുന്നു. ജ്ഞാനത്തിനുള്ള സ്വതന്ത്രസാധന വിചാരമാണ്. പക്ഷെ പ്രഹ്ലാദന് ഇപ്രകാ



രമുള്ള അദ്ഭുതജ്ഞാനം എങ്ങനെയുണ്ടായി? 'നാമെല്ലാവരും ഒന്നിച്ചാണ് പഠിയ്ക്കുന്നത്. എങ്കിലും നിനക്ക് ഇങ്ങനെയുള്ള ജ്ഞാനം എങ്ങനെ കിട്ടി?'എന്ന് മറ്റുള്ള അസുരബാലന്മാർ പ്രഹ്ലാദനോടു ചോദിച്ചു.

പ്രഹ്ളാദൻ ഉത്തരം പറഞ്ഞു: " എന്റെ അച്ഛൻ, മന്ദരാചലത്തിൽ തപസ്സിന് പോയിരുന്നപ്പോൾ ദേവന്മാർ ദൈത്യരോടേറ്റ്, യുദ്ധം ചെയ്തു. ദൈത്യന്മാർ തോറ്റോടി. ഇന്ദ്രൻ കൊട്ടാരം കൊള്ള ചെയ്ത്, എന്റെ അമ്മ 'കയാധു'വിനെ പിടിച്ചുകൊണ്ട് പോയി. അന്ന് ഞാൻ ഗർഭസ്ഥനായിരുന്നു. വഴിയിൽ നാരദമഹർഷിയെക്കണ്ടു. അദ്ദേഹം ഇന്ദ്രനോട് പറഞ്ഞു: "ഈ അബലയായ ഗർഭിണിയെ നീ എങ്ങോട്ടു കൊണ്ടുപോകുന്നു? അവളുടെ ഗർഭത്തിലുള്ള നിർദോഷിയായ ബാലൻ ഭഗവാന്റെ പരമഭക്തനും, അതിഗുണവാനും ബലവാനുമാണ്. നിനക്ക് അവനെ കൊല്ലാൻ സാധ്യമല്ല.' നാരദന്റെ വചനംകേട്ട് എന്റെ അമ്മയെ ഇന്ദ്രൻ വിട്ടുപൊയ്ക്കളഞ്ഞു. നാരദൻ അദ്ദേഹത്തിന്റെ ആശ്രമത്തിൽ അഭയം നൽകി, എന്റെ അമ്മയ്ക്ക് ധർമം ഉപദേശിയ്ക്കുകയും, വിശുദ്ധജ്ഞാനം പറഞ്ഞുകൊടുക്കുകയും ചെയ്തിരുന്നു.(7.7.15). കാലം വളരെ കഴിയുകയാലും സ്ത്രീസ്വഭാവത്താലും എന്റെ അമ്മ അതെല്ലാം മറന്നുപോയി. ഞാൻ അതൊന്നും മറന്നിട്ടില്ല. പ്രിയപ്പെട്ട കൂട്ടുകാരേ! നിങ്ങളും വേണമെങ്കിൽ ആ ജ്ഞാനം എന്നിൽ നിന്നും ഗ്രഹിച്ചു കൊള്ളുക. ശ്രദ്ധയോടെ കേട്ടാൽ എല്ലാവർക്കും ഇത് ഗ്രഹിയ്ക്കാം. കാലത്തിന്റെ പ്രഭാവത്താൽ വൃക്ഷങ്ങളിൽ ജന്മം, വൃദ്ധി, പരിണാമം, ക്ഷയം, ജീർണത, നാശം ഈ ആറു വികാരങ്ങൾ കാണുന്നതുപോലെ, ശരീരത്തിനും ഈ ആറു വികാരങ്ങൾ ഉണ്ട്. പക്ഷെ ആത്മാവിന് ഇവയുമായി യാതൊരു സംബന്ധവുമില്ല. ആത്മാവ് നിത്യവും, അവിനാശിയും, ശുദ്ധവും, ഏകവും, ക്ഷേത്രജ്ഞനും, അധിഷ്ഠാനവും, വികാരരഹിതനും, സ്വയം പ്രകാശകവും, സകലത്തിനും കാരണവും, വ്യാപകവും, അസംഗനും, പൂർണനുമാണ്. അതിനാൽ വിചാരശീലർ, ദേഹത്തെ സംബന്ധിച്ചുള്ള മോഹത്താൽ ഉണ്ടാകുന്ന 'ഞാനെ'ന്നും 'എന്റെ'യെന്നുമുള്ള ഭാവനയെ ത്യജിയ്ക്കണം.(7.7.20)

തത്ത്വജ്ഞാനമുണ്ടായശേഷം തത്ത്വത്തിലുള്ള നിഷ്ഠയെ ഫലഭക്തിയെന്ന് പറയുന്നു. ഭക്തന് ആദ്യം ഭക്തിയും പിന്നീട് തത്ത്വജ്ഞാനവുമുണ്ടാകുന്നു. ജിജ്ഞാസുവിന് ആദ്യം തത്ത്വജ്ഞാനവും പിന്നീട് തത്ത്വനിഷ്ഠയുമുണ്ടാകുന്നു. ഇതുതന്നെയാണ് ജീവന്മുക്തി. ജഗത്തിന്റെ യഥാർഥസ്വരൂപം അറിയണമെങ്കിൽ പ്രഹ്ലാദൻ പറയും പോലെ രാഗത്തേയും മോഹത്തേയും ദൂരെ ത്യജിയ്ക്കണം. രാഗവും മോഹവുമുള്ളപ്പോൾ യഥാർഥദൃഷ്ടിയുണ്ടാകുകയില്ല. അസത് പദാർഥങ്ങളുടെ യഥാർഥസ്വരൂപം, അസത്തിൽ നിന്നും അസംഗമായിരുന്നാൽ അറിയാൻ കഴിയും. അതിനാൽ സാമാന്യബുദ്ധിയാൽ അസംഗനാകണം. വിഷയജന്യസ്വഭാവത്തെ ത്യജിയ്ക്കുന്നതു കൊണ്ട്, ജഗത്തിന്റെ സത്ത ജഗദ്രൂപമല്ലാതെ ബാക്കിയൊന്നുമല്ലെന്ന് അറിയാൻ കഴിയും. കാര്യമിരിയ്ക്കുമ്പോൾ കാരണത്തിന്റെ ജ്ഞാനം ഉണ്ടാകുകയില്ല. കാര്യം അവസാനിയ്ക്കുമ്പോൾ കാരണത്തിന്റെ ജ്ഞാനം ലഭിയ്ക്കും. ഇതേപ്പറ്റി പ്രഹ്ലാദൻ അസുരബാലകരെ തുടർന്നു പഠിപ്പിയ്ക്കുന്നു.

"ആചാര്യന്മാർ മൂലപ്രകൃതി, മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്ര, ഈ 8 പ്രകൃതികളും, അതിന്റെ മൂന്നു ഗുണങ്ങളിൽ അതായത് മനഃസഹിതം 11 ഇന്ദ്രിയങ്ങളും ശബ്ദാദി അഞ്ചു വിഷയങ്ങളുംകൂടി 16 വികൃതികളും, അവയിൽ എല്ലാം അന്തർഗതമായി ഒരു ആത്മാവുണ്ടെന്ന് പറയുന്നു. അതിലുള്ള അനാത്മഭാഗത്തെ 'ഇതാത്മാവല്ല' എന്നു നിഷേധിച്ച്, ആത്മാവിനെ അനുസന്ധാനം ചെയ്തറിയണം."

പരിമിതസത്ത തീരുമ്പോഴേയ്ക്കും അപരിമിതസത്ത ലഭിയ്ക്കുന്നു. തന്റെ അപൂർണതയുടെ ജ്ഞാനം ഭാഗ്യവാനേ ഉണ്ടാകൂ. പൂർണതയുടെ ജ്ഞാനംകൊണ്ട് അപൂർണത നിവൃത്തമാകും. സംസാരത്തെ ശരിയ്ക്കറിയാൻ കഴിഞ്ഞാൽ സംസാരബന്ധത്തിൽനിന്നും മുക്തരാകാം. ചരടിൽ, തെറ്റായി കാണുന്ന സർപ്പത്തിന്റെ അധിഷ്ഠാനത്തിന്റെ ജ്ഞാനം ഉണ്ടായാൽ സർപ്പഭയത്തിൽ നിന്നും മുക്തരാകാം. ഇതുപോലെ തന്നെയാണ് സംസാരത്തെപ്പറ്റിയും പറയാൻ ഉള്ളത്.

നാം ആരെയെങ്കിലും നമ്മെക്കാൾ വലുതായി കാണുമ്പോൾ, നമ്മിൽ ദീനതയും, ചെറുതായി കാണുമ്പോൾ അഭിമാനവും ഉണ്ടാകുന്നു. നമ്മെ ശരീരമെന്ന് കരുതുന്നതുകൊണ്ടാണ്, ചെറുപ്പവും വലിപ്പവും കാണുന്നത്. അതിനാൽ ശരീരഭാവത്തിൽനിന്നും ഉപരിയാവുകയാണ് ജീവന്റെ കർത്തവ്യം. അങ്ങനെ ചെയ്താൽ ദുഃഖനിവൃത്തിയുണ്ടാകുകയും ഹൃദയം ശുദ്ധപ്രേമത്താൽ നിറയുകയും ചെയ്യും. തന്റെ ആനന്ദത്തിന്, തന്നെ ഒഴിച്ച് അന്യരെ ആരേയും ആവശ്യമില്ല.

പ്രഹ്ലാദൻ തുടർന്ന് കുട്ടികളോടു പറയുന്നു: 'ജാഗ്രത്, സ്വപ്നം, സുഷുപ്തി, ഇവ ബുദ്ധിയുടെ വൃത്തികളാണ്. ഈ വൃത്തികൾ ഏതിന്റെ സത്തയാലാണോ പ്രവൃത്തമാകുന്നത്, അതാണ് സർവസാക്ഷിയായ പരമാത്മാവ്. ബുദ്ധിയുടെ കർമജന്യവും, മാറിക്കൊണ്ടിരിയ്ക്കുന്നതുമായ മൂന്നവസ്ഥകളെക്കൊണ്ട് അതിന്റെ സാക്ഷിയായ ആത്മാവിന്റെ സ്വരൂപജ്ഞാനമുണ്ടാകണം. അതിനെ അന്വയവ്യതിരേകഭാവംകൊണ്ട് വിചാരിച്ചു നോക്കണം. ആത്മാവ്, സകല അവസ്ഥകളിലും അനുസ്യൂതമാണ്. ഇത് അന്വയഭാവമാണ്. സ്ഫടികത്തിന്റെ അടുത്ത് ചുവന്ന പുഷ്പം



വെച്ചാൽ സ്ഫടികം ശുദ്ധശുഭ്രമാണെങ്കിലും ആ ശുഭ്രത കാണാൻ സാധിയ്ക്കയില്ല. എന്നതുപോലെ ഉപാധിയിൽ ശുദ്ധ ആത്മാവിന്റെ അനുഭവം കാണാൻ സാധിയ്ക്കയില്ല. അതിനാൽ ഉപാധിയെ നിരാകരിച്ച് ആത്മാവിനെ അനുഭവിച്ചറിയണം. മുഖ്യ ഉപാധി അഹംഭാവമാണ്. അഹംഭാവം മാറിയാൽ കർത്തവ്യവും മാറും. അഹംഭാവമില്ലാതായാൽ കർത്തവ്യവും ഇല്ലാതാകും.

വയലിൽ മുളകു നട്ടാൽ മുളകിന് എരിവ് മണ്ണിൽനിന്നും കിട്ടും. കരിമ്പു നട്ടാൽ കരിമ്പിന് മധുരവും കിട്ടും. വയല് സ്വയം എരിവുള്ളതോ മധുരമുള്ളതോ അല്ല. എങ്കിലും അത് കരിമ്പിനു വേണ്ട മാധുര്യവും മുളകിനു വേണ്ട എരിവും പൂർണമായും നൽകുന്നു. എന്നതുപോലെ സത്യം, വിഷയയുക്തരായ പ്രാണികളുടെ സ്വഭാവമനുസരിച്ച് പ്രകടമായിട്ട് അവർക്ക് തൃപ്തി നൽകുന്നു. അതിനെ സ്വഭാവത്തിന് ഉപരിയാക്കാമെങ്കിൽ അത് തന്റെ അനന്ത സ്വഭാവത്തിൽ നമ്മേയും ലയിപ്പിയ്ക്കും. യഥാർഥ ജിജ്ഞാസു, സത്യവുമായി അഭിന്നമായിട്ട് സത്യത്തെ അറിയുന്നു.

**ഏതദ്ദ്വാരോ ഹി സംസാരോ ഗുണകർമനിബന്ധനഃ**
**അജ്ഞാനമൂലോഽപാർഥോഽപിപുംസഃസ്വപ്നഇവേഷ്യതേ.**

(ഗുണകർമങ്ങളുടെ നിബന്ധനാരൂപമായ സംസാരത്തിന് കാരണം ദേഹത്തിന്റെ അധ്യാസമാണ്. അത് മിഥ്യയും അജ്ഞാന ജന്യവുമായിട്ടും, സ്വപ്നംപോലെ ജീവന് പ്രതീതമാകുന്നു.7.7.27)

ഇങ്ങനെയുള്ള സംസാരത്തിൽനിന്നും നിവൃത്തമാകുന്നതിന് ത്രിഗുണാത്മികമായ കർമത്തിന്റെ ബീജത്തെ നശിപ്പിയ്ക്കുന്നതും, ജാഗ്രാദാദി ബുദ്ധിയുടെ വൃത്തികളെ നിവൃത്തമാക്കുന്നതുമായ യോഗസാധനകൾ ചെയ്യണം. അതിന് അനേകം സാധനകളുണ്ടെങ്കിലും, ഏതേതു സാധനയാൽ വിഷ്ണുവിൽ പ്രേമം വർധിയ്ക്കുമോ ആ ഉപായത്തെ സ്വീകരിയ്ക്കണം. ഈ ഉപായം ഭഗവാന് ഇഷ്ടപ്പെട്ടതാണ്. അതിനുപുറമേ ഗുരുസേവ ചെയ്യണം. തന്റെ സകലതും ഭഗവാന് അർപ്പിയ്ക്കണം. ഭക്തരുമായി സഹവസിയ്ക്കണം. ഭഗവാനിൽ ഭക്തി ഉണ്ടാകണം. ഭഗവത്കഥകളിൽ ശ്രദ്ധയുണ്ടാകണം. ഭഗവാന്റെ കർമങ്ങളെ കീർത്തിയ്ക്കണം. ഇപ്രകാരമെല്ലാം ചെയ്യുന്നതുകൊണ്ട് ഭഗവാനിൽ സ്വാഭാവികപ്രേമമുണ്ടാകും. ഭഗവാൻ ശ്രീഹരി സകല പ്രാണികളിലും വസിയ്ക്കുന്നു. ഇങ്ങനെയുള്ള ഭാവനകൊണ്ട് എല്ലാവരോടും സമമായി പെരുമാറി, എല്ലാവരേയും യഥാശക്തി സേവ ചെയ്യണം. കാമക്രോധാദി ആറു ശത്രുക്കളെ ജയിച്ചവർക്ക് ഭഗവാനിൽ അനന്യഭക്തി ഉണ്ടായിരിയ്ക്കും"(7.7.33).

ഈ ഭാവനയുണ്ടായാൽ പ്രേമപാത്രത്തിന് ഇരിയ്ക്കാൻ ഒരു പ്രത്യേകസ്ഥലം സങ്കല്പിയ്ക്കേണ്ടതില്ല. അഹംഭാവം നീങ്ങിയാൽ പിന്നീട് യാതൊന്നും ചെയ്യാൻ തോന്നുകയില്ല. സിദ്ധാവസ്ഥയിൽ അഹങ്കാരം ലയിച്ചുപോകും. സാധാരണജീവൻ ക്രിയയെ മാറ്റിയിട്ട് കാലാന്തരത്തിൽ അഹംഭാവത്തേയും മാറ്റുന്നു. വിചാരശീലർ അഹംഭാവത്തെ മാറ്റി, സകല ക്രിയകളേയും ഒന്നിച്ചുമാറ്റുന്നു. യഥാർഥ ഭക്തൻ അഹംഭാവത്തെ നീക്കി പ്രേമപാത്രമായ ഭഗവാനെ പ്രാപിയ്ക്കുന്നു.

പ്രഹ്ലാദൻ കുട്ടികളോട് തുടർന്നുപറയുന്നു: "ഹരി ഹൃദയത്തിൽ ആകാശംപോലെ സ്ഥിതി ചെയ്യുന്നതിനാൽ അതിനെ ഭജിയ്ക്കാൻ വിശേഷിച്ച് പരിശ്രമം വേണോ? അത് സാമാന്യഭാവത്തിൽ സർവപ്രാണികളുടെ സഖാവും ആത്മാവുമാണ്. അതിനെ വിട്ട് അന്യവിഷയങ്ങളെ ഭജിയ്ക്കുന്നതുകൊണ്ട് എന്താണ് ലാഭം? ധനം, സ്ത്രീ, പശു, പുത്രൻ, വീട്, ഭൂമി മുതലായ ഭോഗസാമഗ്രികൾ ക്ഷണഭംഗുരമായ മനുഷ്യജീവിതത്തിന് എന്തു ലാഭമാണ് നൽകുക? അതുപോലെതന്നെ യജ്ഞാദികളാൽ ഉണ്ടാകുന്ന സ്വർഗസുഖവും നശ്വരമാണ്. അതിനാൽ ദോഷരഹിതമായ ഭഗവത്ജ്ഞാനത്തിന് ഏകനിഷ്ഠയോടെ പ്രവർത്തിയ്ക്കുക.(7.7.40).

പ്രഹ്ലാദന്റെ ഈ ഉപദേശത്തിൽ നല്ല വൈരാഗ്യം അടങ്ങിയിരിയ്ക്കുന്നു. സംസാരം പൂർണസുഖം നൽകുകയില്ല എന്നുള്ള ജ്ഞാനം യഥാർഥ ജ്ഞാനമാണ്. സംസാരം ആത്മസുഖത്തിന് പ്രതിബന്ധമാണെന്ന് മനസ്സിലാക്കാൻ കഴിഞ്ഞാൽ ആനന്ദഭവനത്തിൽ പ്രവേശിയ്ക്കാം. അതായത് നിർവികല്പസമാധി ഉണ്ടാകാം. ഏതു സാധനകളാൽ വിഷയങ്ങളിലേയ്ക്ക് പോകുന്നുവോ അവകൊണ്ട് സത്യത്തിലേയ്ക്ക് പ്രവേശിയ്ക്കാൻ സാധ്യമല്ല.

പ്രഹ്ലാദൻ തുടരുകയാണ്: "ശരീരത്തിനുവേണ്ടി ഇഹലോകത്ത്, കാമ്യകർമദ്വാരാ പലപ്രകാരത്തിലുള്ള ഭോഗങ്ങൾ ഇച്ഛിയ്ക്കുന്നു. ഈ ദേഹം അന്യന്റെയാണ്. ക്ഷണഭംഗുരവുമാണ്. അത് വന്നും പോയും ഇരിയ്ക്കുന്നു. അതുമായി ആത്മാവിന് യഥാർഥസംബന്ധവുമില്ല. ആ സ്ഥിതിയ്ക്ക്, ആത്മജ്ഞാനലാഭത്തിൽനിന്നും വിദൂരമായതും, മമതയ്ക്ക് ആശ്രയരൂപവുമായ പുത്രൻ, സ്ത്രീ, വീട്, ധനം, രാജ്യം, പശു, ഭൃത്യൻ, മിത്രം മുതലായവയെപ്പറ്റി എന്തു പറയാനാണ്? ഇങ്ങനെയുള്ള തുച്ഛവിഷയങ്ങളെക്കൊണ്ട് ആത്മാവിന് എന്താണ് പ്രയോജനം? ഇവയെല്ലാം ദേഹത്തോടുകൂടെ നശിയ്ക്കുന്നവയാണ്. അതിൽ കുറച്ച് പുരുഷാർഥം കാണുന്നെങ്കിലും നിത്യാനന്ദസാഗരമായ ആത്മാവിന് ഇവയെല്ലാം അനർഥരൂപമാണ്. (7.7.45). കർമവും, ശരീരവും അവിവേകത്തിൽനിന്നുമാണുണ്ടാകുന്നത്. അതിനാൽ ഏതൊരു ചൈതന്യത്തിൽ സമ്പൂർണ അർഥവും, ധർമവും, കാമവും കാണുന്നുവോ ആ നിശ്രേഷ്ട ആത്മാവും പരമേശ്വരനുമായ ശ്രീഹരിയെ സങ്കല്പരഹിതരായിട്ട് ഭജിയ്ക്കുക. എന്തെന്നാൽ ശ്രീഹരിതന്നെയാണ്



പഞ്ചഭൂതങ്ങളും, മഹത്തത്വവും, സകല പ്രാണികളുടേയും ആത്മാവും. അതുകൊണ്ടാണ് ഭഗവാനെ അന്തര്യാമിയെന്ന് പറയുന്നത്. ഹേ കുട്ടികളേ ! ഏതൊരു അസുരനും, ദേവനും, മനുഷ്യനും, യക്ഷനും, ഗന്ധർവനും, ശ്രീമുകുന്ദന്റെ സ്വരൂപത്തെ ധ്യാനിച്ചാൽ എന്നെപ്പോലെ ആനന്ദവാനായിത്തീരാം."(7.7.50).

നിഷ്ഠയിലുള്ള കുറവ് ഭക്തിയിലുള്ള കുറവാണ് കാണിയ്ക്കുന്നത്. പ്രീതി ക്രിയയല്ല - പൂർണമായ നിഷ്കർത്വമാണ്. കാമത്തിൽ നിന്നുമാണ് ക്രിയ ജനിയ്ക്കുന്നത്. കാമയുക്തമായ ദശയിൽ ഭക്തിയുണ്ടാകുമ്പോൾ കാമം ഇരിയ്ക്കുകയുമില്ല. ഭക്തിയുണ്ടാകുന്നതോടെ ഭേദവും നശിയ്ക്കുന്നു. ഭക്തിയാൽ ജ്ഞാനനിഷ്ഠ, ദൃഢമാകുന്നു. യാതൊന്നുണ്ടോ അതെല്ലാം തന്നെ ഭഗവാനാണെന്ന് ഭക്തൻ കാണുന്നു. ഇക്കാണുന്ന സർവവും തന്റെ സ്വരൂപമാണെന്ന് ജ്ഞാനി പറയും. നിഷ്ഠ വന്നുകഴിഞ്ഞാൽ പിന്നെ 'ഈ സർവവും' കാണുകയില്ല. അനാത്മഭാവത്തെ ഉപേക്ഷിച്ച്, ആത്മഭാവത്തെ അനുഭവിച്ചറിയുകയെന്നതാണ് തത്ത്വജ്ഞാനം. ജലദൃഷ്ടിയുണ്ടായശേഷം തിരകളുടെ ദൃഷ്ടിയുണ്ടാകയില്ല. അപ്പോൾ തിരകളിൽ ഭേദമുണ്ടെന്ന് എങ്ങനെ പറയാം?

ആർക്ക് ഏത് എങ്ങനെ പ്രതീതമാകുന്നുവോ അത് അവരുടെ അവസ്ഥയനുസരിച്ചാണ്. പ്രതീതിയുടെ സത്ത സിദ്ധമാകാത്തപ്പോൾ സുഖത്തിന്റെ സത്ത എങ്ങനെ സിദ്ധമാകും? വിഷയങ്ങളുടെ സൗന്ദര്യം, തത്ത്വ വേത്താക്കൾക്ക് പ്രതീതമാകുന്നില്ല. എന്തെന്നാൽ അത് സ്വരൂപത്താലുള്ളതല്ല. വിഷയി, സ്വരൂപത്തെ അറിയുന്നില്ല. ഏതിന്റെ സത്ത ജീവൻ സ്വീകരിയ്ക്കുന്നുവോ അത് അവരെ നിയന്ത്രിയ്ക്കും. അതിനാൽ ഒരിയ്ക്കലും തന്നിൽനിന്നും ഭിന്നമായി യാതൊന്നിന്റേയും സത്ത സ്വീകരിയ്ക്കരുത്. രാജ്യസുഖം ആരും ഇഷ്ടപ്പെടുകയില്ലെങ്കിലും *ഇംഗ്ലീഷു*കാർ *ഇന്ത്യ*യെ ഉപേക്ഷിയ്ക്കാൻ നിർബന്ധിതരായി. ഇംഗ്ലണ്ടിലെ രാജാവ് എഡ്വേർഡ് എട്ടാമൻ ഒരു സ്ത്രീയ്ക്കുവേണ്ടി രാജ്യമുപേക്ഷിച്ചു. പിറ്റേദിവസം ആ സ്ത്രീ മരിച്ചിരുന്നെങ്കിൽ ആ രാജാവിന്റെ സ്ഥിതി എന്തായിരുന്നേനെ? സംസാരത്തിൽ യഥാർഥ സുഖമുണ്ടായിരുന്നെങ്കിൽ ആരും സന്ന്യസിയ്ക്കയില്ലായിരുന്നു.

അതിനാൽ സംസാരത്തിന്റെ സത്ത സ്വീകരിയ്ക്കരുത്. *സിനിമ*യുടെ സത്ത സ്വീകരിയ്ക്കയാൽ *സിനിമ*യിലുള്ള പ്രീതി നീങ്ങുന്നില്ല. *സിനിമ*യുടെ ഭാവനപോലെ തന്നെയാണ് സംസാരം. *സിനിമ*യുടെ ഭാവത്തിൽ വിഷയങ്ങളെ ഉപഭോഗിയ്ക്കുക വിഷയികളുടെ ചാതുര്യമാണ്. വിചാരശീലർ വിഷയങ്ങളെ ത്യജിയ്ക്കുന്നു. *സിനിമ*യുടെ ദൃഷ്ടിയിൽ വിഷയങ്ങൾക്കു രക്ഷയും പുഷ്ടിയും ലഭിയ്ക്കുന്നു. അതിനാൽ തത്ത്വദൃഷ്ടികൊണ്ട് വിഷയഭ്രമം ഇല്ലാതാക്കണം. ഓരോ ഭോഗിയ്ക്കും, ഭോഗാവസാനം വിരക്തി ഉണ്ടാകാറുണ്ട്. എങ്കിലും ഒരിയ്ക്കലും ആർക്കും ഈ വിരക്തിയെ സ്ഥായിയാക്കാൻ കഴിയുന്നില്ല. ഭോഗനിവൃത്തി തന്നെയാണ് യോഗപ്രാപ്തി. ഭോഗസമയമുണ്ടാകുന്ന ക്ഷണികനിവൃത്തിയുടെ രസം, യോഗത്തിന്റെ രസമാണെന്ന് അജ്ഞാനികൾ കരുതുന്നു. പ്രഹ്ലാദനെപ്പോലെ ആത്മജ്ഞാനം ആഗ്രഹിയ്ക്കുന്നവർ ഭോഗത്തിനും, ജഗത്തിനും സത്ത ഉണ്ടെന്ന് കരുതരുത്. ജഗത് മിഥ്യാസ്വരൂപമാണെന്ന് ബോധ്യമായാൽ തത്ത്വനിഷ്ഠ ഉണ്ടാകും. അതിനുശേഷം ഏകസത്തയുടെ അനുഭവമേ ഉണ്ടായിരിയ്ക്കൂ. അതുകൊണ്ടാണ് പ്രഹ്ലാദനെ കൊല്ലാൻ ചെന്നവർക്ക് അവനെ കൊല്ലാൻ സാധിയ്ക്കാഞ്ഞത്.

വിഷയങ്ങളുടെ നിവൃത്തി, ജ്ഞാനംകൊണ്ടേ സാധിയ്ക്കുകയുള്ളു. ക്രിയകൊണ്ടു സാധ്യമല്ല. എന്തെന്നാൽ അജ്ഞാനത്തിൽ നിന്നുമാണ് വിഷയങ്ങളുടെ ഉത്പത്തി. സ്വരൂപത്താൽ ഉണ്ടാകുന്നില്ല. സ്വരൂപത്താൽ സിദ്ധമായവയ്ക്ക് അഭാവം സാധ്യമല്ല. പ്രവൃത്തിയെ ക്രമത്തിൽ നിയന്ത്രിയ്ക്കുന്നവനാണ് ആശ്രമധർമം വിധിച്ചിട്ടുള്ളത്. ആദ്യം ബ്രഹ്മചര്യാശ്രമത്തിൽ ഗുണങ്ങളെ വികസിപ്പിച്ചിട്ട്, സംയമപൂർവം ഗൃഹസ്ഥാശ്രമത്തിൽ ഭോഗത്തെ യോഗമായി മാറ്റി, അവസാനം സന്ന്യാസാശ്രമത്തിൽ ഭോഗത്തേയും യോഗത്തേയും ത്യജിച്ച് വിശേഷരഹിതവും,കല്പനാതീതവും, സർവോത്കൃഷ്ടവും, ദോഷരഹിതവുമായ തത്ത്വജ്ഞാനത്താൽ അഭേദനാകണം. ഇതാണ് സാമാന്യനിയമം. വൈരാഗ്യം ശരിയ്ക്കുണ്ടെങ്കിൽ ജ്ഞാനം ഉടനടി സാധിയ്ക്കും. **"യദഹരേവ വിരജേത്, തദഹരേവ പ്രവ്രജേത് "** അതായത്, വൈരാഗ്യമുണ്ടായാൽ ഉടനെതന്നെ സംസാരത്തെ ഉപേക്ഷിച്ച് പുറപ്പെടണം,എന്നതാണ് ശാസ്ത്രത്തിന്റെ ആജ്ഞ. എങ്കിലും ആർക്കെങ്കിലും പ്രാരബ്ധം തീവ്രമായതുകൊണ്ട് സംസാരത്തിൽ നിന്നും നിവൃത്തനാകുവാൻ സാധിയ്ക്കാതെവന്നാൽ,തന്റെയുള്ളിൽ നിന്നും സംസാരവാസനയെ കളയണം. ശ്രീരാമകൃഷ്ണ പരമഹംസൻ വിവാഹിതനായിരുന്നു. എന്നാലും അദ്ദേഹത്തിന് സംസാരബന്ധമില്ലായിരുന്നു. സന്ത് തുക്കാറാം സംസാരത്തിലായിരുന്നുവെങ്കിലും, അദ്ദേഹത്തിൽ സംസാരവാസനയില്ലായിരുന്നു. പ്രഹ്ലാദനും അസുരന്മാരുടെ ഇടയിൽ വസിച്ചിരുന്നുവെങ്കിലും, അദ്ദേഹത്തിൽ അസുരത്വമില്ലായിരുന്നതിനാൽ അസുരബാലന്മാരേയും കൂടി നേർവഴിയ്ക്ക് നയിയ്ക്കുവാൻ കഴിഞ്ഞു.

പ്രഹ്ലാദൻ കുട്ടികളോടു പറയുന്നു: "ഭഗവാൻ മുകുന്ദനെ പ്രീതിപ്പെടുത്തുവാൻ ബ്രാഹ്മണത്വം, ദേവത്വം, ഋഷിത്വം, സദാചാരം, വാചാലത്വം, ദാനം, തപം, യജ്ഞം, ശൗചം, വ്രതം മുതലായവയൊന്നും തന്നെ വേണ്ട. ഭഗവാൻ കേവലം വിശുദ്ധഭക്തിയാൽ പ്രീതനാകുന്നു. മറ്റുള്ളതെല്ലാം



കേവലം വിഡംബനമാത്രമാണ്. അതിനാൽ ഹേ! ദാനവരേ! സകലരേയും തനിയ്ക്കു സമന്മാരായി കണ്ട്, സർവ ഭൂത ങ്ങളുടേയും ആത്മാവും പരമേശ്വരനുമായ ശ്രീഹരിയെ ഭജി യ്ക്കുക. ഭഗവദ്ഭക്തിയാൽ ദൈത്യരും, യക്ഷരാക്ഷസ ന്മാരും, സ്ത്രീശൂദ്രരും, വ്രജവാസികളും, പക്ഷിമൃഗാദികളും, പല പാപജീവികളുംകൂടി ഭഗവദ്ഭാവത്തെ പ്രാപിച്ചിട്ടുണ്ട്.

**ഏതാവാനേവലോകേഽസ്മിൻപുംസഃസ്വാർഥഃപരഃസ്മൃതഃ**
**ഏകാന്തഭക്തിർഗോവിന്ദേ യത്സർവത്ര തദീക്ഷണം.**
(7.7.55)

(ഇഹലോകത്ത്, പുരുഷനുള്ള ഏറ്റവും വലിയ ജന്മസാ ഫല്യം എല്ലായിടത്തും ഗോവിന്ദനെ കാണുകയാണ്. ഇതിനെയാണ് ഏകാന്തഭക്തിയെന്നു പറയുന്നത്.)

യഥാർഥ ശ്രേഷ്ഠന്മാർ, സംസാരത്തിനധീരായിരി യ്ക്കയില്ല. യഥാർഥ സുഖം ഏകാന്തതയിലാണുള്ളത്. അത് സർവത്ര ഏകദൃഷ്ടിയാലുണ്ടാകുന്നു. അതിനാൽ ശരീര ഭാവം ഉപേക്ഷിയ്ക്കണം. ദ്രൗപദിയെപ്പോലെ തന്റെ വസ്ത്രം പോലും വിട്ടുവിളിച്ചാൽ ശ്രീഹരിയുടെ കൃപ ലഭിയ്ക്കും. ഏകനിൽ അനേകതയെ ലയിപ്പിയ്ക്കുകയാണ് ഏകാന്തത. നിർവിഷയമാകുന്നതുകൊണ്ട് സകല ശക്തികളുടേയും സഞ്ചയമുണ്ടാകും. അപൂർണവസ്തുവിനെ ഭജിയ്ക്കരുത്. അനേകങ്ങളായ ക്രിയകളേയും ഭാവനകളേയും ഒരേ അർഥ ത്തിൽ ലയിപ്പിയ്ക്കണം. അതായത് ഏകനിഷ്ഠയോടെ ജീവിയ്ക്കണം. സംസാരത്തിന്റെ സഹായത്തോടെ പൂർണ തയെ പ്രാപിയ്ക്കാമെന്നു കരുതുന്നത് തെററാണ്. വിഷയ പ്രവൃത്തിയിൽനിന്നും ഭിന്നമായിട്ടൊരു സംസാരമില്ല. ഭാവി യിലുള്ള ആശയാണ് ഓരോ പ്രവൃത്തിയുടേയും മൂലകാ രണം. നിർഭാഗ്യത്താൽ, ഭാവിയെക്കുറിച്ചുള്ള ഈ ആശ, പൂർണഭക്തിയുണ്ടാകാൻ സമ്മതിയ്ക്കുന്നില്ല. അതിനാൽ ഭാവിയിലുള്ള ആശ വിടണം. സാധാരണ, പ്രാണികൾ പ്രവൃ ത്തിസമയത്ത് നിവൃത്തിയ്ക്കുള്ള വഴിയെപ്പറ്റിയും, നിവൃത്തി സമയം പ്രവൃത്തിയെപ്പററിയും ചിന്തിയ്ക്കുന്നു. വാസ്തവ ത്തിൽ യാതൊന്നും ചിന്തിയ്ക്കേണ്ട ആവശ്യമില്ല. എന്തെ ന്നാൽ സകലയിടത്തും ഏകസത്ത വ്യാപിച്ചിരിയ്ക്കുന്നു.

വസ്തുക്കൾക്ക് സ്ഥിതിയുണ്ടെന്ന് കരുതുകയാ ലാണ് രാഗമുണ്ടാകുന്നത്. ഇത് ബുദ്ധിയുടെ പ്രമാദമാണ്. ഇതിനു വിപരീതമായി കരുതുക ബുദ്ധിയുടെ സദുപയോ ഗമാണ്. ഭിക്ഷക്കാരനാകുന്നെങ്കിൽ, ഭിക്ഷ നൽകുന്നവനെ ക്കൂടി ഭിക്ഷയായിട്ടെടുക്കണം. ദൃഷ്ടിയെ ദൃശ്യത്തിൽനിന്നും പിൻവലിയ്ക്കണം. ചിത്തത്തെ അതിന്റെ ആധാരത്തിൽ നിന്നു മാറ്റണം. പരതന്ത്രനായി ജീവിയ്ക്കുന്നതിനേക്കാൾ സ്വതന്ത്രനായി മരിയ്ക്കയാണ് കൂടുതൽ നല്ലത്. സർവത്ര 'സ്വയ'ത്തെ കാണുന്നതു സ്വതന്ത്രതയും, പരനെക്കാണു ന്നത് പരതന്ത്രതയുമാണ്.

സത്യം പ്രാപ്തമാകയില്ല. പ്രഹ്ലാദൻ സകല കുട്ടിക ളേയും, സർവത്ര 'സ്വയത്തെ അതായത് ഭഗവാനെ' കാണു വാനുള്ള വഴി മനസ്സിലാക്കിച്ചിരുന്നു. ഇത് സ്വയം അനുഭ വംകൊണ്ട് പ്രഹ്ലാദൻ സിദ്ധമാക്കിയിരുന്നതിനാൽ സകല കുട്ടികളും പ്രഹ്ലാദന്റെ ഉപദേശം സ്വീകരിച്ചു. ഗുരുവിന്റെ ശിക്ഷണം വിട്ടും കളഞ്ഞു. അതിനാൽ ഗുരുവിന് ദേഷ്യം വന്ന്, വിവരം ഹിരണ്യകശിപുവിനെ അറിയിച്ചു. ഹിരണ്യ കശിപു, ക്രോധത്തോടെ പ്രഹ്ലാദനെ തന്റെ മുമ്പാകെ ആന യിപ്പിച്ച്, ഇപ്രകാരം ചോദിച്ചു: 'എടാ മന്ദബുദ്ധീ, കുലനാശ കനായ അധമാ! നീ വഴിതെറ്റിയാണ് നടക്കുന്നത്. എന്റെ ആജ്ഞയെ നീ ലംഘിയ്ക്കുന്നു. അതിനാൽ ഇതാ ഞാൻ നിന്നെ യമപുരിയ്ക്കയയ്ക്കുന്നു. എന്റെ ക്രോധം കണ്ടാൽ മൂന്നു ലോകവും വിറയ്ക്കും. നീ ആരുടെ ബലംകൊണ്ടാണ് നിർഭയനായി എന്റെ ആജ്ഞയെ ലംഘിയ്ക്കുന്നത്?' (7.8.7).പ്രഹ്ളാദൻ പറയുന്നു:

**'ന കേവലം മേ ഭവതശ്ച രാജൻ**
**സ വൈ ബലം ബലിനാം ചാപരേഷാം**
**പരേഽവരേഽമീ സ്ഥിരജംഗമാ യേ**
**ബ്രഹ്മാദയോ യേന വശം പ്രണീതാഃ.'** (7.8.8).

(ഹേ രാജൻ ! ബ്രഹ്മാവു തുടങ്ങി, ഏതേതെല്ലാം ചെറുതും വലുതുമായ സ്ഥാവരജംഗമങ്ങളെ ആര് തന്റെ ചൊൽപ്പ ടിയ്ക്ക് നിർത്തുന്നുവോ, ആ ഭഗവാൻ എന്റെ മാത്രം ബലമല്ല, അങ്ങ യുടേയും മറ്റ് ബലവാന്മാരുടേയും ബലമാണ്.)

ആ പരമപരാക്രമിയായ ഈശ്വരൻതന്നെയാണ് കാലവും, ഇന്ദ്രിയബലവും, മനോബലവും, ധൈര്യവും, ദേഹബലവും, ഇന്ദ്രിയസ്വരൂപവും. ത്രിഗുണങ്ങളുടെ നിയന്താവായ പരമാത്മാവുതന്നെയാണ്, തന്റെ ശക്തിയാൽ സകല ജഗത്തിനേയും സൃഷ്ടിച്ച് പാലിച്ച് സംഹരി യ്ക്കുന്നത്.

പിതാവേ ! അവിടുന്ന് അസുരഭാവത്തെ ത്യജിച്ച് സമദർശിയാകുക. ഈ സംസാരത്തിൽ അസംയതവും, കുമാർഗത്തിൽ ചരിയ്ക്കുന്നതുമായ ചിത്തമല്ലാതെ അന്യ മായ ദോഷവസ്തു മറ്റൊന്നില്ല. ഇങ്ങനെയുള്ള ചിത്തത്തെ സമദർശിയാക്കുകതന്നെയാണ് അനന്തഭഗവാന്റെ ഏറ്റവും വലിയ ഉപാസന.'(7.8.10).

ഈ ഉത്തരത്തിൽനിന്നും ലോകത്ത് സർവത്ര ഏകസത്തയാണുള്ളതെന്നു കാണാം. ഈ ഭഗവത്ചൈത ന്യത്തിന് ആരോടും രാഗദ്വേഷമില്ല. മനുഷ്യന്റെ ചഞ്ചല മനസ്സുതന്നെയാണ് അവന്റെ ശത്രു. തന്റെ ഇന്ദ്രിയങ്ങളായ ശത്രുക്കളെ ജയിയ്ക്കാതെ, താൻ ദേശദേശാന്തരങ്ങളുടെ സ്വാമിയാണെന്ന് കരുതി അഹങ്കരിയ്ക്കുന്നു. പക്ഷെ സാധു ക്കളാകട്ടെ, ജിതേന്ദ്രിയരും, ബോധവാന്മാരും, സമ്പൂർണ



പ്രാണികളോട് സമഭാവമുള്ളവരുമാണ്. അവരിൽ, അജ്ഞാനത്താൽ ഉണ്ടാകുന്ന കാമക്രോധാദിശത്രുക്കൾ പരാജയപ്പെടുന്നു. അവർക്ക് വെളിയിൽ നിന്നുള്ള ശത്രുക്കളും ഉണ്ടാകുന്നില്ല.

ഇവിടെ ഹിരണ്യകശിപുവിന്റെ ആസുരസത്തയും, പ്രഹ്ളാദന്റെ സത്യത്തിലുള്ള ആഗ്രഹവും തമ്മിൽ ഏറ്റുമുട്ടുന്നു. പ്രഹ്ളാദന്റെ വാക്കു കേട്ട് ക്രോധപരവശനായ ഹിരണ്യകശിപു ഇപ്രകാരം പറഞ്ഞു: 'എന്നെ ഒഴിച്ച് വേറെ ഈശ്വരനുണ്ടെന്ന് നീ പറഞ്ഞല്ലോ? അവൻ എവിടെ ? കാണിയ്ക്കൂ.' സർവത്രയുണ്ടെന്ന് പ്രഹ്ളാദൻ പറഞ്ഞപ്പോൾ, 'സർവത്രയുണ്ടെങ്കിൽ എന്തുകൊണ്ട് ഈ തൂണിൽ ഞാൻ കാണുന്നില്ല ?'എന്ന് ഹിരണ്യകശിപു അട്ടഹസിച്ചു. അതിന്, പ്രഹ്ളാദൻ താൻ ആ തൂണിലും നാരായണനെ കാണുന്നുണ്ടെന്ന് പറഞ്ഞപ്പോൾ ഹിരണ്യകശിപു ഒന്നും കാണായ്കയാൽ, 'നീ കള്ളം പറയുന്നോ, നിന്നെ ഞാൻ കൊല്ലുന്നുണ്ട്. നിനക്ക് ആശ്രയം തരുന്നവൻ നിന്നെ രക്ഷിയ്ക്കുന്നതു കാണട്ടെ' എന്ന് ഉത്ക്കട ക്രോധത്തോടു കൂടി പറഞ്ഞുകൊണ്ട്, ഊരിയ വാളുമായി സിംഹാസനത്തിൽ നിന്നും താഴേയ്ക്ക് ചാടി. തൂണിൽ ശക്തിയായി പാദം കൊണ്ട് പ്രഹരിച്ചിട്ട്, പ്രഹ്ളാദന്റെ കഴുത്തു വെട്ടാനായി അടുത്തു. തത്സമയം അതിഭയങ്കരമായ ശബ്ദത്തോടുകൂടി തൂണു പിളർന്ന്, അതിൽനിന്നും നരസിംഹരൂപത്തിൽ ഭഗവാൻ വാളുമായി പ്രത്യക്ഷപ്പെട്ടു. ഈ കാഴ്ചകണ്ട് ഹിരണ്യകശിപുവും ദൈത്യഗണങ്ങളും ഭയചകിതരായിപ്പോയി.

**സത്യം വിധാതും നിജഭൃത്യഭാഷിതം**
**വ്യാപ്തിം ച ഭൂതേഷ്വഖിലേഷു ചാത്മനഃ**
**അദൃശ്യതാത്യത്ഭുതരൂപമുദ്വഹൻ**
**സ്തംഭേ സഭായാം ന മൃഗം ന മാനുഷം.** (7.8.18)

(ശ്രീഹരി തന്റെ ഭക്തനായ പ്രഹ്ളാദന്റെ വാണിയുടെ സത്യാവസ്ഥയേയും തന്റെ സർവവ്യാപിത്വത്തേയും കാണിയ്ക്കുവാനായി സഭയുടെ നടുക്ക് വിചിത്രരൂപം ധരിച്ച് ആ തൂണിൽനിന്നും പ്രത്യക്ഷമായി. ആ രൂപം മുഴുവൻ മൃഗമോ മുഴുവൻ മനുഷ്യനോ അല്ലായിരുന്നു.)

തൂണിൽ ഇന്നും പരമാത്മാവുണ്ട്. പക്ഷെ കാണുവാൻ പ്രഹ്ളാദന്റേതുപോലെ ദൃഷ്ടി വേണം. വ്യാപിച്ചിരിയ്ക്കുക ഭഗവാന്റെ സ്വഭാവഗുണമാണ്. അതിനെ പ്രാപ്തമാക്കുക നമ്മുടെ ധർമവുമാണ്, നിത്യസംബന്ധമുള്ള ഈ ഭഗവാനെപ്പറ്റി എല്ലായ്പ്പോഴും ഓർമയുണ്ടെങ്കിൽ അതിന്റെ അനുഭവം നമ്മുടെ ജീവിതത്തിൽ സാധിയ്ക്കും. ആ ഭാവനയുണ്ടായാൽ, അവിനാശിയായ പരമാത്മാവിന് നമ്മുടെ മുമ്പിൽ പ്രത്യക്ഷനാകേണ്ടിവരും. ഭക്തന്റെ ഭാവനയ്ക്കനുരൂപമായ രൂപം ധരിയ്ക്കുക ഭഗവാന്റെ മുഖ്യഗുണമാണ്. അതിനാൽ യഥാർഥഭക്തന് അവന്റെ ഭാവനയിലൂടെആശ്രയദാതാവിന്റെ പരിചയം ഉണ്ടാക്കുവാൻ സാധിയ്ക്കുന്നു. ഭാവനയുണ്ട്; പക്ഷെ അതിനനുസരിച്ച് ജീവിയ്ക്കുവാൻ സാധിയ്ക്കാഞ്ഞാൽ ഭാവനാശുദ്ധിയുടെ പരിചയം എങ്ങനെ കിട്ടും? ജഡവസ്തുക്കൾക്ക് നമ്മെ സഹായിയ്ക്കുവാൻ സാധ്യമല്ല. ചൈതന്യത്തെപ്പറ്റി സംശയിയ്ക്കുക നാസ്തികതയാണ്. സർവത്ര ഭഗവാൻ മാത്രമേയുള്ളു. ഇത് സ്ഥാപിയ്ക്കുക നമ്മുടെ ധർമമാണ്. അന്യമായ യാതൊരു വിചാരവുംകൊണ്ട് ഭയമോ, ഇച്ഛയോ ചിത്തത്തിൽ പ്രവേശിയ്ക്കാതിരിയ്ക്കുകയെന്നതാണ് പ്രഹ്ളാദനെപ്പോലെയുള്ള സത്തുക്കളുടെ ജീവിതത്തിന്റെ വൈശിഷ്ട്യം.

നാവുകൊണ്ട്, താൻ ഭഗവാനിൽ വിശ്വസിയ്ക്കുന്നുവെന്നു പറകയും, തന്റെ മനസ്സിൽ അന്യസത്തയെ അഥവാ അന്യരുടെ അസ്തിത്വത്തെപ്പററി വിചാരിയ്ക്കയും ചെയ്യുക ആത്മവഞ്ചനയാണ്. സർവത്ര ഏകനായ ഭഗവാൻ ഉണ്ടായിട്ടും, അതിൽനിന്നും ഭിന്നമായി മറ്റൊന്നിനെ കരുതുന്നതുകൊണ്ട് യഥാർഥ ജ്ഞാനം ഉണ്ടാകുന്നില്ല.

ആശ്രിതഭാവനയുടെ പരിചയം ഉണ്ടാകുവാൻ ആശ്രയദാതാവിന്റെ പരിചയം ഉണ്ടാകണം. അതുണ്ടാകുകയും ചെയ്യും. ഏതൊരു സത്തയാൽ നിത്യജീവിതം നടക്കുന്നുവോ, അതുമായിട്ടുള്ള സംബന്ധം അറിയണം. ഇതാണ് യഥാർഥ സത്യഗ്രഹം. ക്രിയാശീല അവസ്ഥയിലും ഈ ഭാവന ഉണ്ടായിരിയ്ക്കയാണ് പുരുഷാർഥം. നിത്യപ്രാപ്തനും സർവവ്യാപിയുമായ ഭഗവാനെ എങ്ങനെ മറക്കാം? ഭഗവാനുമായുള്ള സംബന്ധം എപ്പോഴും വച്ചുകൊണ്ട് ശക്തിയെ ഉപയോഗിയ്ക്കണം. ആ സമയം ഭക്തനോടൊപ്പംതന്നെ ഭഗവാനും ഉണ്ടെന്നറിയുവാൻ സാധിയ്ക്കും. ഭഗവാനോടൊപ്പം ഭക്തൻ ഇരിയ്ക്കുന്നതും കാണാം.

## പ്രകരണം പതിനാല്

**ഭഗവാനിൽ വിഷമഭാവമില്ല.**

**എങ്കിൽ ജഗത്തിൽ വിഷമഭാവം എങ്ങനെ വന്നു ?**

ശ്രീമദ്ഭാഗവതസപ്താഹം തുടങ്ങി, രണ്ടാം ദിവസം ജഡഭരതന്റെ കഥ വരുന്നു. ജഡഭരതനിൽ പരമഹംസദശയുണ്ടായിരുന്നു, പക്ഷെ മനുഷ്യസഹവാസം ഭയപ്പെട്ട് തനിച്ചു സഞ്ചരിച്ചിരുന്നു. മനുഷ്യരുടെ ഇടയിൽ ജീവിച്ച് മനുഷ്യരെപ്പോലെ ആകുക എളുപ്പമാണ്. എന്നാൽ മനുഷ്യരുടെ ഇടയിൽ ജീവിച്ചുകൊണ്ട് പരമഹംസനാകുക പ്രയാസമാണ്. അതിനാൽ പല മുമുക്ഷുക്കൾക്കും സംസാരം ഉപേക്ഷിയ്ക്കുവാൻ തോന്നുന്നു. സംസാരത്തിൽ ദ്വൈതഭാവന അടിയ്ക്കടി വന്നുകൊണ്ടിരിയ്ക്കുന്നു. ഈ അവസ്ഥയിലും, ഭക്തിയിൽനിന്നും വ്യതിചലിയ്ക്കാതിരിയ്ക്കാൻ കഴി



യുമെന്നു കാണിയ്ക്കുവാൻ ഏഴാംസ്കന്ധത്തിൽ പ്രഹ്ളാദന്റെ ഭക്തിയെ ഉദാഹരിച്ചിരിയ്ക്കുന്നു. ഒമ്പതാം സ്കന്ധത്തിൽ അംബരീഷന്റെ കഥയും വരുന്നുണ്ട്. ആധുനികകാലത്തും, ഭഗവാൻ ദൃഷ്ടാന്തമായിട്ട് ശ്രീരാമകൃഷ്ണപരമഹംസനെ നമ്മുടെയിടയിലേയ്ക്ക് അയച്ചിരുന്നു. അദ്ദേഹം ജീവിച്ചിരുന്നത് സംസാരത്തിലായിരുന്നു. ഭാര്യ ഉണ്ടായിരുന്നു. പക്ഷെ അദ്ദേഹത്തിന്റെ ഉള്ളിൽ സംസാരമില്ലായിരുന്നു. ഭക്തനായ തുക്കാറാമിന് വഴക്കാളിയായ ഒരു ഭാര്യയും രണ്ടു മക്കളും ഉണ്ടായിരുന്നു. എങ്കിലും ഈ അവസ്ഥയിലും അദ്ദേഹത്തിന് ഭക്തിയ്ക്ക് വിഘ്നമുണ്ടായിരുന്നില്ല. സംസാരത്തിലിരുന്നുകൊണ്ട് ഭക്തി പാലിയ്ക്കണമെങ്കിൽ പ്രഹ്ളാദനെപ്പോലെ നിരന്തരം ഭഗവത്സ്മരണയുണ്ടായിരിയ്ക്കണം. മറ്റുള്ളതെല്ലാം വിസ്മരിയ്ക്കയും വേണം. പ്രഹ്ളാദന്റെ ചുറ്റുപാടും രാക്ഷസന്മാരും, ഭക്തിയെ ദ്വേഷിയ്ക്കുന്നവരുമായിരുന്നു. പക്ഷെ സർവത്ര ഭഗവാൻ മാത്രമേ ഉള്ളുവെന്ന് പ്രഹ്ളാദൻ പഠിച്ചിരുന്നു. ഇത്തരം വിദ്യകൊണ്ട് അനന്യഭാവനയുണ്ടാകും. സർവത്ര ഭഗവാനാണുള്ളതെന്ന ജ്ഞാനമില്ലെങ്കിൽ നമ്മുടെ അറിവിൽ യഥാർഥ ഭഗവാനില്ല. അപ്പോൾ, ഭഗവാനു പകരം ജഗത്തിനെയാണ് കാണുന്നത്. പ്രഹ്ളാദന്റെ ജ്ഞാനം യഥാർഥമായിരുന്നതിനാൽ ജഗത്തിനു പകരം ഭഗവാനെ സർവത്ര കണ്ടിരുന്നു.

പ്രഹ്ളാദനെ രക്ഷിയ്ക്കാനും സർവചരാചരങ്ങളിലും തന്റെ വ്യാപകതയെ കാണിയ്ക്കുവാനുംവേണ്ടി ഹിരണ്യകശിപുവിന്റെ സഭയിൽ തൂണിൽനിന്നും ശ്രീഹരി വിചിത്രരൂപത്തിൽ പ്രത്യക്ഷപ്പെട്ടു. അദ്ദേഹം മനുഷ്യനുമല്ല മൃഗവുമല്ലാത്ത രൂപത്തിൽ പ്രത്യക്ഷനാകയാൽ ഹിരണ്യകശിപുപോലും 'ഈ നരസിംഹരൂപധാരിയായ വിചിത്രജീവി ആരാണ് ?' എന്നു വിളിച്ചു ചോദിച്ചുപോയി.

ഭഗവാന്റെ ഈ രൂപം വളരെ ഭയാനകമായിരുന്നതിനാൽ അടുത്തുചെല്ലാൻ ആർക്കും ധൈര്യം വന്നില്ല. ഒരു പക്ഷേ മഹാമായാവിയായ ശ്രീഹരിയിൽനിന്നും, ഈ രൂപം, തന്നെ കൊല്ലാൻ പ്രത്യക്ഷപ്പെട്ട തായിരിയ്ക്കുമോ എന്ന് ഹിരണ്യകശിപുവിന് തോന്നിപ്പോയി. കൈയിൽ ഗദയുമെടുത്ത് നരസിംഹത്തിന്റെ അടുത്തേയ്ക്ക് അയാൾ പാഞ്ഞുചെന്നു. ചിത്രശലഭം ദീപത്തിലെന്നതുപോലെ, ഹിരണ്യകശിപു ഭഗവാന്റെ തേജസ്സിൽ ലയിച്ചതുപോലെ തോന്നി. സൃഷ്ടിയുടെ ആരംഭത്തിലും പ്രഭു തന്റെ തേജസ്സിനാൽ അന്ധകാരത്തെ പാനം ചെയ്തിരുന്നു. ഇവിടെ ഈ ഉപമ കൊണ്ട് ഹിരണ്യകശിപുവിന്റെ സ്വരൂപം (അധ്യാത്മഭാവത്തിൽ) അന്ധകാരം അഥവാ ആവരണമായിരുന്നെന്ന് കാണിയ്ക്കുന്നു. (7.8.25)

ഹിരണ്യകശിപു തന്റെ ഗദയെടുത്ത് ഭഗവാനെ എറിഞ്ഞു. പക്ഷെ, ഗരുഡൻ സർപ്പത്തിനെ പിടിയ്ക്കുന്നതുപോലെ, ഭഗവാൻ ആ ഗദയോടുംകൂടെ ഹിരണ്യകശിപുവിനെ കടന്നുപിടിച്ചു. എങ്കിലും സർപ്പം ഗരുഡന്റെ പിടിയിൽനിന്നും വിട്ടുപോകുന്നതുപോലെ ഭഗവാന്റെ കൈയിൽ നിന്നും ഹിരണ്യകശിപു വെളിയിൽ പോന്നു. ഗരുഡൻ ശാസ്ത്രത്തിന്റെ സ്വരൂപമാണ്. ഇതേപ്പറ്റി എട്ടാമത്തെ സ്കന്ധത്തിൽ പറയും. സർപ്പം സംസാരത്തിന്റെ സ്വരൂപവുമാണ്. ഇതേപ്പറ്റി പന്ത്രണ്ടാം സ്കന്ധത്തിന്റെ ഒടുവിൽ പറയുന്നുണ്ട്. ശാസ്ത്രദ്വാരാ സംസാരത്തെ നിയന്ത്രിയ്ക്കാമെങ്കിലും ജീവനിൽ പിന്നെയും സംസാരഭാവനയുണ്ടാകു ന്നു. ഹിരണ്യകശിപുവുമായുള്ള ഭഗവാന്റെ യുദ്ധം ദേവന്മാർ കണ്ടുനിന്നിരുന്നു. നമ്മളിലും സംസാരഭാവം വരുമ്പോൾ ദേവന്മാർ കണ്ടുനില്ക്കുന്നുണ്ട്. ഹിരണ്യകശിപു പിന്നെയും ഭഗവാന്റെ നേർക്ക് പാഞ്ഞു ചെന്നു. ഭഗവാൻ സിംഹത്തെ പ്പോലെ അലറിക്കൊണ്ട് അയാളെ പിടിച്ചു. ഈ ശബ്ദംകേട്ട് ഹിരണ്യകശിപു കണ്ണടച്ചുകളഞ്ഞു. അപ്പോൾ ഭഗവാൻ അയാളെ വാതുക്കൽ കൊണ്ടുവന്ന് മടിയിൽ കിടത്തിയ ശേഷം നഖംകൊണ്ട് ഉടൽ കീറി കൊല്ലുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്തു. ഹിരണ്യകശിപു മരി ച്ചതു കണ്ട് ദേവന്മാർ ഭേരി മുഴക്കി, പുഷ്പവൃഷ്ടി ചെയ്തു. ഗന്ധർവന്മാർ പാടുവാനും, അപ്സരസുകൾ നൃത്തം ചെയ്യുവാനും തുടങ്ങി. (നമ്മൾക്കും ആത്മജ്ഞാനമുണ്ടാകു മ്പോൾ പുതിയ ചൈതന്യവും പുതിയ ആനന്ദവും ഉണ്ടാകുന്നുണ്ട്.)

പിന്നീട് ബ്രഹ്മാവ്, ഇന്ദ്രൻ, ഋഷികൾ, പിതൃക്കൾ, സിദ്ധന്മാർ മുതലായവരെല്ലാം ഭഗവാനെ സ്തുതിയ്ക്കുവാൻ തുടങ്ങി. ഇന്ദ്രൻ പറഞ്ഞു: "ഞങ്ങളുടെ ഹൃദയകമലം ദൈത്യന്റെ ഭാരത്താൽ അമർത്തപ്പെട്ടുപോയിരുന്നു. അതിനെ അവിടുന്ന് വികസിപ്പിച്ചു." മറ്റുള്ളവർ പറഞ്ഞു: "ഈ ദൈത്യൻ ഞങ്ങളെ വളരെ ഉപദ്രവിച്ചിരുന്നു. ഇയാൾ അഹങ്കാരരൂപിയായ അന്ധകാരത്തിന്റെ സ്വരൂപമാണ്. ഇത് സകലരേയും വളരെ ഉപദ്രവിയ്ക്കുന്നുണ്ട്."

വിദ്യാധരന്മാർ പറഞ്ഞു: "ഇവൻ ഞങ്ങളുടെ വിദ്യയെ നശിപ്പിച്ചിരുന്നു." മനു പറഞ്ഞു: "ഇവൻ ധർമത്തിന്റെ സകല മര്യാദകളേയും ഇല്ലാതാക്കി." അതിനു ശേഷം പ്രജാപതി, ഗന്ധർവന്മാർ, ചാരണന്മാർ, യക്ഷന്മാർ, കിംപുരുഷന്മാർ, വൈതാളികന്മാർ തുടങ്ങിയവർ ഭഗവാനെ സ്തുതിച്ചു. ഈ സകല സ്തുതിയിലും സകലരിലും വിഷമഭാവനയ്ക്കു കാരണം അഹങ്കാരരൂപിയായ ഹിരണ്യകശിപുവായിരുന്നു എന്നു കാണാം. ഇത് നശിച്ചശേഷം സകലരും ഭഗവാനോട് പറയുന്നു: "ഞങ്ങൾ അവിടുത്തെ ദാസന്മാരാണ്. ഇനി ഞങ്ങൾക്ക് അവിടുത്തെ സേവചെയ്യാൻ കഴിയും." അവസാനം വിഷ്ണുദൂതന്മാർ പറയുന്നു: "ഈ ദൈത്യൻ വാസ്തവത്തിൽ കഴിഞ്ഞ ജന്മം അവിടുത്തെ സേവകനായിരുന്നു. ബ്രാഹ്മണശാപത്താൽ ഈ ഗതി വന്നതാണ്. അതിനാൽ ഇവനെ കൊന്നത് നന്നായി."

ഇപ്രകാരം എല്ലാവരും സ്തുതിച്ചിട്ടും ഭഗവാന്റെ ക്രോധം ശമിയ്ക്കായ്കയാൽ ആർക്കും ഭഗവാന്റെ അടുത്ത് ചെല്ലാൻ കഴിഞ്ഞില്ല. സംസാരത്തിലും ദേഷ്യപ്പെട്ടിരിയ്ക്കുന്നവന്റെയടുത്ത് ചെല്ലാൻ പ്രയാസമാണ്. ദേവന്മാർ ലക്ഷ്മീദേവിയെ പറഞ്ഞുവിട്ടുനോക്കി. പക്ഷെ ലക്ഷ്മീദേവി ഭയന്ന് പുറകോട്ടു പോന്നു. അപ്പോൾ ബ്രഹ്മാവ് പ്രഹ്ലാദനോട് പറഞ്ഞു: "നിന്റെ പിതാവിനോട് ക്രോധിച്ചിരിയ്ക്കുന്ന ഭഗവാനെ നീ തന്നെ ശാന്തനാക്കുക" എന്ന്. പ്രഹ്ളാദൻ ഭഗവാന്റെ മുമ്പിൽ ചെന്ന് സാഷ്ടാംഗം നമസ്കരിച്ചു. ഭഗവാൻ അവനെ പിടിച്ചെഴുന്നേല്പിച്ച് തന്റെ വരദഹസ്തങ്ങൾ തലയിൽ വച്ചനുഗ്രഹിച്ചു. ഭഗവാന്റെ കരസ്പർശത്താൽ പ്രഹ്ളാദന്റെ സകല അശുഭകർമങ്ങളും നീങ്ങി. അതേ സമയംതന്നെ അവന് പരമാത്മാവിന്റെ വാസ്തവികസ്വരൂപസാക്ഷാത്ക്കാരവുമുണ്ടായി.(7.9.6) തുടർന്ന് പ്രഹ്ളാദൻ താഴെ പറയുംപ്രകാരം ഭഗവാനെ സ്തുതിയ്ക്കാൻ തുടങ്ങി.

"സത്വഗുണത്തിൽ സ്ഥിതരായ ബ്രഹ്മാദി ദേവഗണങ്ങളും മുനിമാരും സിദ്ധന്മാരുംകൂടെ അവരുടെ വാണിയാൽ കീർത്തിച്ചിട്ടും അവിടുത്തെ പ്രസന്നനാക്കാൻ സാധിച്ചില്ല. ആ അവിടുന്ന് ഉഗ്രജാതിയിൽ പിറന്ന എന്നിൽ സന്തോഷിച്ചത് എന്തുകൊണ്ടാണെന്ന് എനിയ്ക്കറിയാം."

"ഭഗവാനിൽ ഭേദഭാവമില്ല. അപ്പോൾ ജഗത്തിന്റെ ഈ ഭേദഭാവം എങ്ങനെയുണ്ടായി?"എന്നുള്ള പരീക്ഷിത്തിന്റെ ചോദ്യത്തിന് ശുകദേവൻ പ്രഹ്ലാദന്റെ സ്തുതിയിലൂടെ ഉത്തരം നല്കുകയാണ്. പ്രഹ്ളാദൻ പറയുന്നു: "ധനം, കുലീനത, രൂപം, താപം, വിദ്യ, ഓജസ്സ്, തേജസ്സ്, പ്രഭാവം, ബലം, ബുദ്ധി, യോഗം, ആദിയായ ഗുണങ്ങൾക്കും ശ്രീഹരിയെ പ്രീതിപ്പെടുത്താൻ സാധ്യമല്ല.പക്ഷെ ഭക്തികൊണ്ട് ശ്രീഹരി ഗജേന്ദ്രനോടുപോലും പ്രസന്നനായിട്ടുണ്ട്. മേല്പറഞ്ഞ പന്ത്രണ്ട് ഗുണങ്ങളാൽ യുക്തനായ ബ്രാഹ്മണനാണെങ്കിൽക്കൂടി, ശ്രീഹരിയിൽനിന്നും വിമുഖനാണെങ്കിൽ, അവനെക്കാൾ മനസ്സ്, വാണി, കർമം ഇവയാൽ ഭഗവാനോട് അഭിമുഖനായിട്ടുള്ള ചണ്ഡാളനാണ് ശ്രേഷ്ഠൻ. ഇങ്ങനെയുള്ള ചണ്ഡാലൻ തന്റെ കുലത്തെക്കൂടി പവിത്രമാക്കുന്നു. പക്ഷെ അഭിമാനിയായ ബ്രാഹ്മണന് ഇതു ചെയ്യാൻ കഴിയുകയില്ല."(7.9.10). ഈ ശ്ലോകത്തിൽ അഹങ്കാരിയായ ബ്രാഹ്മണനെക്കാൾ ഭക്തനായ ചണ്ഡാളനെ ശ്രേഷ്ഠനെന്നു പറഞ്ഞിരിയ്ക്കുന്നു. അതിനാൽ ഭഗവാനിൽ ഭേദഭാവമില്ല മനുഷ്യരിലാണുള്ളത് എന്നു കാണാം.

ഭഗവാന് നമ്മുടെ പൂജ ആവശ്യമില്ല. ഭഗവാൻ ആത്മലാഭത്താൽ പൂർണനാണ്.

**നൈവാത്മനഃ പ്രഭുരയം നിജലാഭപൂർണോ**
**മാനം ജനാദവിദുഷഃ കരുണോ വൃണിതേ**
**യദ്യജ്ജനോ ഭഗവതേ വിദധീത മാനം**
**തച്ചാത്മനേ പ്രതിമുഖസ്യ യഥാ മുഖശ്രീഃ** (7.9.11)





(ഭഗവാൻ ആത്മലാഭത്താൽ പൂർണനാകയാൽ ക്ഷുദ്രരായവരുടെ പൂജ ആഗ്രഹിയ്ക്കുന്നില്ല. ഭഗവാൻ കരുണകൊണ്ടു മാത്രമാണ് ഭക്തരുടെ പൂജാദികളെ സ്വീകരിയ്ക്കുന്നത്. അതിലും ലാഭം ഭക്തനാണുള്ളത്. മുഖത്തിനു ചെയ്ത അലങ്കാരം കണ്ണാടിയിലെ പ്രതിബിംബത്തെ സുശോഭിപ്പിയ്ക്കുന്നതുപോലെ, ഭക്തന്മാർ ഭഗവാന് ഏതേതുസേവ ചെയ്യുന്നുവോ, അതെല്ലാം പ്രതിബിംബരൂപമായ ഭക്തനാണ് കിട്ടുന്നത്.)

അതായത്, നാം ഭഗവാനിൽ എങ്ങനെയുള്ള ഭാവം അർപ്പിയ്ക്കുന്നുവോ അത് നമുക്ക് തിരിച്ചുകിട്ടുന്നു. അതിനാൽ നമ്മുടെ പ്രമാണം (വീക്ഷണം) ആണ് ശരിപ്പെടുത്തേണ്ടത്. പ്രമാണത്തിന്റെ തെറ്റ് കാണുക പ്രയാസമാണ്. സ്വപ്നസമയം സ്വപ്നത്തിലെ പ്രമാണം സത്യമായി തോന്നും.അതു പോലെ ജാഗ്രത്തിലും ജാഗ്രത്തിലെ പ്രമാണം സത്യമായി തോന്നും. ഇത് മായയുടെ സ്വരൂപമാണ്. യോഗവാസിഷ്ഠത്തിൽ നിർവാണപ്രകരണത്തിലെ 97-ാമത്തെ സർഗത്തിൽ ഇതേപ്പറ്റി വളരെ വിസ്തരിച്ച് പറഞ്ഞിട്ടുണ്ട്. അതിൽനിന്നും കുറച്ചുഭാഗം താഴെ ചേർക്കുന്നു:

വസിഷ്ഠൻ പറയുന്നു: " ജഗത്ത് ഒരു വിധത്തിൽ പരമാത്മാവിന്റെ സ്വപ്നമാണ്. അത് ചിദ്രൂപവും, ബ്രഹ്മാകാശത്തിൽ നിന്നും അഭിന്നവുമാകയാൽ സർവവും ബ്രഹ്മരൂപമാണ് എന്നനുഭവപ്പെടുന്നു. ജഗദ്രൂപമായ ബ്രഹ്മം ദൃശ്യവും, മഹാചൈതന്യം അദൃശ്യവുമാണ്. അതിനാൽ ചിദാത്മാവിനെപ്പോലെ സ്വയം അദൃശ്യമായതും (അങ്ങനെ വിശ്വസിയ്ക്കുന്നവർക്ക്) സത്യമെന്നതുപോലെ കാണപ്പെടുന്നു. സർവദൃശ്യവും ശാന്തമാകുന്നതോടെ പ്രാപ്തമാകുന്ന മോക്ഷവും അജ്ഞാനത്താൽ ലഭിയ്ക്കുന്നില്ല. കൂടാതെ, അദ്വിതീയമായ ചിദാത്മാവ് അലഭ്യവുമാണ്. മോക്ഷസമയത്തും അതിനെ പ്രത്യേകമായി അനുഭവിച്ചറിയുന്ന അന്യരാരുമില്ലെന്നുള്ള ശൂന്യവാദവും (ആ മതം വിശ്വസിയ്ക്കുന്നവർക്ക്) സത്യമെന്നപോലെ പ്രശോഭിയ്ക്കുന്നു. പുരുഷൻ ചിന്മാത്രമാണ്; അകർത്താവാണ്. പ്രധാനരൂപിയായ മൂലകാരണത്തിൽനിന്നും മഹത്തത്ത്വം, അഹങ്കാരം, മുതലായവ ക്രമത്തിൽ ആവിർഭവിയ്ക്കുന്നു. ഇങ്ങനെ വിശ്വസിയ്ക്കുന്നവർക്ക് (സാംഖ്യമതക്കാർക്ക്) അങ്ങനെയുള്ള അർഥം അനുഭവപ്പെടുന്നതുകൊണ്ട് അത് സത്യമായി തോന്നുന്നു. ദൃശ്യം ബ്രഹ്മത്തിന്റെ വിവർത്തമാണ് എന്നു വിശ്വസിയ്ക്കുന്നവർക്ക് (വേദാന്തികൾക്ക്) ആ മതം സത്യമായി തോന്നുന്നു. എന്തെന്നാൽ അവർക്ക് സർവവും അങ്ങനെ ദൃഷ്ടിഗോചരമാകുകയും, അനുഭവപ്പെടുകയും ചെയ്യുന്നു."

ഈ സകല ദൃഷ്ടാന്തങ്ങളും കാണിയ്ക്കുന്നത്, ഏതു ഭാവം നമുക്ക് ചൈതന്യത്തോടുണ്ടോ, അതുപോലെയുള്ള അനുഭവം, പ്രതിബിംബരൂപമായ ജീവന് ലഭിയ്ക്കുന്നുവെന്നാണ്. ഗീതയിൽ പറയുന്നു:

**"യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം."**

അതായത് "എന്നെ ഏതു ഭാവത്തിൽ ഭജിയ്ക്കുന്നുവോ അതുപോലെ ഞാനും അവരെ ഭജിയ്ക്കുന്നു" എന്ന്. അതിനാൽ ഭഗവാനിൽ ഭേദബുദ്ധിയില്ല. ക്രോധസമയം ക്രോധം പ്രമാണരൂപമാകും. കാമസമയം കാമം പ്രമാണരൂപമാകും. ലോഭമുള്ളപ്പോൾ ലോഭവും പ്രമാണരൂപമായിത്തീരുന്നു. പാക്കിസ്ഥാനികൾക്ക് അവർ പറയുന്നത് ശരിയാണെന്നു തോന്നും. *കോൺഗ്രസ്സു*കാർക്ക് അവർ പറയുന്നതും, മുസ്ലീംലീഗുകാർക്ക് അവർ പറയുന്നതും ശരിയെന്നു തോന്നും. നമ്മൾ ഇംഗ്ലണ്ടിൽ ജനിച്ചിരുന്നെങ്കിൽ അവർ പറയുന്നത് ശരിയെന്നു തോന്നും. റഷ്യക്കാരുടെ ദൃഷ്ടിയിൽ റഷ്യൻ വാദമാണ് ശരിയെന്നു തോന്നും. വസിഷ്ഠമുനി പറയുന്നത്, ജഗത്ത് പരമാണുക്കളുടെ സമൂഹരൂപമാണെന്ന കണാദ, ഗൗതമാദികളുടെ മതവും, അവരുടെ വിചാരമനുസരിച്ച് സത്യമാണെന്നാണ്. എന്തെന്നാൽ എപ്രകാരമെല്ലാം ആർക്ക് ദൃഢനിശ്ചയമുണ്ടോ, അതുപോലെ അവർക്ക് അനുഭവവും ഉണ്ടാകുന്നു. ഇവിടെ കാണുന്നതുപോലെതന്നെ പരലോകത്തും കാണും. ജഗത്ത് വാസ്തവത്തിൽ അനിർവചനീയമാണ്. അത് സത് ആണോ അസത് ആണോ എന്നു പറയാൻ സാധ്യമല്ല. ജഗത്തിന്റെ പ്രതീതി, മനസ്സിന്റെ കല്പനയെ അനുസരിച്ചിരിയ്ക്കും. അത് (വിശ്വസിയ്ക്കുന്നവന് അതുപോലെ അനുഭവം ഉള്ളതിനാൽ) സത്യമെന്നും തോന്നും.

ചിലർ (ചാർവാകാദികൾ) വെളിവായി കാണുന്നതു മാത്രം സത്യമെന്നും, പൃഥ്വി മുതലായ പഞ്ചഭൂതങ്ങളിൽനിന്നും അന്യമായി ആത്മാവില്ല എന്നും പറയുന്നു. അവരുടെ വിചാരമനുസരിച്ച് അതും സത്യംതന്നെ. എന്തെന്നാൽ അതീന്ദ്രിയമായ ആത്മാവിനെ അവർ, അവരുടെ ദേഹത്തിൽ ഉണ്ടെങ്കിലും കാണുന്നില്ല. ക്ഷണങ്ങൾ തോറും വസ്തുക്കളുടെ മാറ്റം കാണുന്നതിനാൽ ക്ഷണികവാദികളുടെ ക്ഷണികതാബുദ്ധിയും അവരുടെ ദൃഷ്ടിയിൽ ശരിയെന്നു തോന്നിയ്ക്കുന്നു. സർവത്തിന്റെയും ആദിരൂപമായ പരമതത്ത്വം, സർവശക്തിമാനാകയാൽ അതിൽ സകല വികല്പങ്ങളും സാധ്യമാണ്. ഏതു വിധമാണോ കൂട്ടിൽ അടച്ചുവച്ചിരിയ്ക്കുന്ന പക്ഷി അതു തുറക്കുമ്പോൾ പറന്നു വെളിയിൽപോകുന്നത്. അതുപോലെ ദേഹത്തിൽ പരിച്ഛിന്നമായിരിയ്ക്കുന്ന ജീവനും കർമ്മം ക്ഷയിയ്ക്കുന്നതോടെ ദേഹത്തിൽ നിന്നും പറന്നു പരലോകത്തേയ്ക്കു പോകുന്നു എന്നുള്ള അർഹതമതക്കാരുടെ വിചാരവും അതിൽ വിശ്വസിയ്ക്കുന്നവരുടെ അനുഭവത്തിൽ ശരിയെന്നു തോന്നിയ്ക്കുന്നു. അതുപോലെതന്നെ, യവനന്മാർ മുതലായവരുടേയും (അവരുടെ അനുഭവപ്രകാരം) ജീവനെപ്പററിയുള്ള അഭിപ്രായം തെറ്റാണെന്നു പറയാൻ പാടില്ല.

ഇപ്രകാരം ദൃഷ്ടി അനുസരിച്ചാണ് സൃഷ്ടിയെങ്കിൽ സത്യമെന്തായിരിയ്ക്കും? അതേപ്പറ്റി വസിഷ്ഠൻ പറയുന്നത് ഇങ്ങനെയാണ്: "സത്പുരുഷന്മാർ, വിപ്രൻ, അഗ്നി, വിഷം, അമൃത്, മരണം മുതലായ വിഭിന്ന പദാർഥങ്ങളിലും സമാനബുദ്ധി വച്ചുകൊണ്ടിരിയ്ക്കുന്ന തത്ത്വവേത്താക്കളുടെ ദൃഷ്ടിയിൽ, ബ്രഹ്മംതന്നെയാണ് സർവരൂപവും. അത് സർവരുടേയും ആത്മാവുമാണ്."





പ്രഹ്ളാദനിൽ ഇങ്ങനെയുള്ള ദൃഷ്ടിയുണ്ടായിരുന്നു. ഹിരണ്യകശിപു പ്രഹ്ളാദനെ പലവിധത്തിൽ കൊല്ലാൻ ശ്രമിച്ചെങ്കിലും, പ്രഹ്ളാദനിൽ ബ്രഹ്മദൃഷ്ടി ഉണ്ടായിരുന്നതിനാൽ അയാൾക്ക് സകലതും ബ്രഹ്മരൂപമായി തോന്നിയിരുന്നു. ഇങ്ങനെയുള്ള ദൃഷ്ടി മഹാത്മാക്കളിൽ ഉണ്ടായിരിയ്ക്കും. സാധാരണക്കാർ അവരുടെ പരിച്ഛിന്ന ദൃഷ്ടി സത്യമായി കരുതുന്നതുകൊണ്ട്, അവരുടെ മുമ്പിൽ വേറെ സത്ത ബാക്കിയുള്ളതിനാൽ അവർക്ക് ദുഃഖം ഉണ്ടാകാതിരിയ്ക്കയില്ല. അതിനാൽ പൃഥ്വി മുഴുവനും ഏക രാജ്യമാകുന്നതുവരെ സകല ദേശക്കാർക്കും യുദ്ധത്തിന് തയ്യാറായിരിയ്ക്കേണ്ടിവരും. തന്മൂലം സകലർക്കും ചിന്ത ഉണ്ടായിക്കൊണ്ടിരിയ്ക്കും. അതിൽ ചിലർ ആക്രമിയ്ക്കുകയും, ചിലർ തടുത്തുനിൽക്കേണ്ടതായും വരും. അവസാനം സകലർക്കും ആപത്തായിരിയ്ക്കും. പ്രഹ്ളാദന് തന്റെ രക്ഷയ്ക്ക് യാതൊന്നും ആവശ്യമില്ലായിരുന്നു. എന്തെന്നാൽ അവന്റെ ദൃഷ്ടിയിൽ ഏകസത്ത മാത്രമേയുണ്ടായിരുന്നുള്ളൂ. തന്റെ ദൃഷ്ടി തെറ്റാണെങ്കിലും ശരിയെന്ന് വിചാരിയ്ക്കുന്നവരെ നന്നാക്കാനാണ് പ്രയാസം. വസിഷ്ഠമുനി ശ്രീരാമനോടു പറയുന്നു: 'സർവവും സ്വഭാവത്താൽ സിദ്ധമാണ്.' സ്വഭാവവാദികൾ പറയുന്നത് അതിൽ വിശ്വസിയ്ക്കുന്നവർക്ക് യുക്തമായി തോന്നും. എന്തെന്നാൽ അവരുടെ ബുദ്ധിയിൽ യാതൊരു ബുദ്ധിമാനായ സർവകർത്താവുണ്ടോ അത് ആരൂഢനാകുന്നില്ല. ഈശ്വരനിൽ ആസക്തരായവർ പറയുന്നത് സർവത്ര ഒരേ കർത്താവേയുള്ളു എന്നാണ്. ഇതും സത്യമാണ്. എന്തെന്നാൽ ഉപാസകർ (അവരുടെ ദൃഢനിശ്ചയത്താൽ) സർവകർത്താവായ പരമേശ്വരനെ തീർച്ചയായും പ്രാപിയ്ക്കുന്നുണ്ട്. ചിലർ (ആസ്തികർ) ഈ ലോകത്തെപ്പോലെ പരലോകത്തിലും വിശ്വസിയ്ക്കുന്നുണ്ട്. അവരുടെ ഈ പ്രബലഭാവനയും സത്യമെന്ന് നീ കരുതിക്കൊള്ളുക. ഇപ്രകാരം സകലവാദഗതിക്കാരുടേയും വിശ്വാസം, ഒരേ ഒരു ചിദാത്മാവിനെത്തന്നെയാണ് (ഭാവനയനുസരിച്ച്) സ്വയം പ്രാപിയ്ക്കുന്നത്. ഈശ്വരൻ സത്താണെന്നും (സത്ഖ്യാതി) അസത്താണെന്നും (അസത്ഖ്യാതി) അനിർവചനീയനാണെന്നും (അനിർവചനീയഖ്യാതി) പറയുന്ന മതങ്ങളൊന്നും തെറ്റല്ല. എന്തെന്നാൽ ബ്രഹ്മം സർവശക്തിയുക്തമാണ്. അതിന്റെ മായയുടെ ശക്തി അനിർവചനീയമാണ്. ഏതൊരാൾ ഏതൊരു നിശ്ചയത്തിൽ സ്ഥിരമായിരിയ്ക്കയും അതിൽനിന്നും ബാലബുദ്ധിയാൽ പിൻതിരിയാതിരിയ്ക്കുകയും ചെയ്യുന്നുവോ, അയാൾക്ക് തീർച്ചയായും ഫലപ്രാപ്തിയുണ്ടാകും. ബുദ്ധിയുള്ളവർ വിദ്വാന്മാ

രുമായി ആലോചിച്ച് തത്ത്വരൂപമായ ശ്രേഷ്ഠവിഷയത്തെ ദൃഢമായി ഗ്രഹിയ്ക്കണം, അല്ലാതെ തോന്നിയ സിദ്ധാന്ത ങ്ങളെ മുറുകെ പിടിയ്ക്കയല്ല വേണ്ടത്. ശാസ്ത്രാധ്യയനം കൊണ്ടും അതനുസരിച്ചുള്ള ആചരണംകൊണ്ടും മനു ഷ്യർക്ക് ഉത്തമബുദ്ധി ലഭിയ്ക്കും. ശാസ്ത്രത്തിൽ മതഭേദം കാണുന്നെങ്കിൽ, സകലതിനും സമാധാനം തന്ന് ആനന്ദ മുളവാക്കുവാൻ സാധിയ്ക്കുന്നവരും, നിഷിദ്ധാചരണം ചെയ്യാത്തവരും ആയ ശ്രേഷ്ഠപുരുഷന്മാരെ ആശ്ര യിയ്ക്കണം. ഇങ്ങനെയുള്ള യഥാർഥ വിദ്വാന്മാരെ അപൂർവ മായേ കാണാൻ സാധിയ്ക്കൂ!"

ഗീതയിലും ഭഗവാൻ പറയുന്നത്, 'അനേകായിരം പേരിൽ അപൂർവം ചിലർ മാത്രമേ സിദ്ധമാർഗത്തിൽ - അതായത് ആത്മമാർഗത്തിൽ-ചരിയ്ക്കുന്നവരുണ്ടാകൂ. അതിലും വളരെ അപൂർവം പേർ മാത്രമേ എന്നെ ശരിയ്ക്ക റിയുന്നുള്ളു' എന്നാണ്. പ്രഹ്ലാദനും സ്തുതിച്ചുകൊണ്ടു പറയുന്നു: 'ഞാൻ നീചജാതിയിൽ പിറന്നവനാണെങ്കിലും. ശങ്കാരഹിതനായിട്ട് എന്റെ ബുദ്ധിയനുസരിച്ചു സർവപ്രകാ രത്തിലും ഈശ്വരന്റെ മഹിമയെ ഞാൻ വർണിച്ചു. ഇങ്ങ നെയുള്ള വർണനയാൽ അവിദ്യാവശമായ സംസാരചക്ര ത്തിൽ വീണുപോയ ജീവൻ, തത്സമയംതന്നെ പവിത്രമാ യിത്തീരുന്നു. ഹേ ഭഗവൻ ! അവിടുത്തെ അവതാരങ്ങളാൽ ഏതേതു ലീലകൾ ചെയ്യുന്നുവോ അതെല്ലാം ലോകമംഗള ത്തിനാണ്; അതായത് ആത്മാനന്ദത്തിനു വേണ്ടിയാണ്. അതിനാൽ അവിടുത്തെ ക്രോധം ശാന്തമാക്കിയാലും. അസുരൻ നശിച്ചുകഴിഞ്ഞു. സർപ്പം, തേൾ തുടങ്ങിയ ദുഃഖ ദായികളായ പ്രാണികളെ ആരെങ്കിലുംകൊല്ലുന്നതു സജ്ജ നങ്ങൾക്ക് ആനന്ദമുളവാക്കുന്നതാണ്. ഭയനിവാരണം വേണ്ട വർ അവിടുത്തെ ഈ രൂപത്തെ സ്മരിയ്ക്കണം. എനിയ്ക്ക് അവിടുത്തെ ഈ ഭയങ്കരരൂപം കണ്ട് ഭയമില്ല. ഞാൻ ഉഗ്രവും ദുഃസഹവുമായ സംസാരചക്രത്തിലെ ദുഃഖത്തെ യാണ് ഭയപ്പെടുന്നത്. അവിടുന്ന് പ്രസന്നനായിട്ട് എന്നെ അവിടുത്തെ മോക്ഷദായകമായ ചരണങ്ങളിൽ എപ്പോഴാണ് ചേർക്കുക? സംസാരദുഃഖം നീക്കാൻ സംസാരത്തിലെതന്നെ ഉപായങ്ങൾ ഉപയോഗിയ്ക്കുക നിഷ്ഫലമാണ്. ഞാൻ ദേഹാദികളായ അനാത്മവസ്തുക്കളിൽ ആത്മാവെന്നു ഭ്രമിച്ച് വളരെ കാലങ്ങളായി ചുറ്റിക്കറങ്ങുകയാണ്. എന്നെ അവിടുത്തെ ദാസനാക്കിയാലും. അങ്ങയുടെ കൃപയില്ലെ ങ്കിൽ കുട്ടികളെ മാതാപിതാക്കൾ വളർത്തുന്നതിലും, രോഗി കളെ ചികിത്സിയ്ക്കുന്നതിലും വിപരീതഫലമാണ് ഉണ്ടാ കുക.'

എല്ലാ രാജ്യങ്ങളിലും രാജാക്കന്മാർ, ദേശര ക്ഷയ്ക്ക് പട്ടാളത്തെ ശേഖരിയ്ക്കാറുണ്ട്. എന്നാലും അവ രുടെ ചിന്തയ്ക്ക് ഒരു കുറവുമില്ല. ഛാന്ദോഗ്യോപനിഷത്തിൽ ഭൂമാവിദ്യയിൽ പറയുന്നത്, പരിപൂർണ ബ്രഹ്മത്തിലേ സുഖ





മുള്ളു എന്നും അല്പത്തിൽ സുഖമി ല്ലെന്നുമാണ്. അതിനാൽ അല്പം എന്നുള്ളത് ദുഃഖരൂപമാ ണ്. ഭഗവാനിൽ നിന്നും അല്പമായിരിയ്ക്കുന്നവർ ഈ സംസാരചക്രത്തെ കടക്കുകയില്ല (7.9.21). സംസാരത്തോട് വൈരാഗ്യം വന്നവർക്കേ യഥാർഥവഴി കാണാൻ സാധിയ്ക്കൂ. പ്രഹ്ലാദൻ പറയുന്നു: 'സംസാരത്തിലുള്ള ലക്ഷ്മിയും വിഭൂതിയും എന്റെ പിതാവിന്റെ അടുത്തു ധാരാളം ഉണ്ടാ യിരുന്നു. എങ്കിലും അതെല്ലാം ഒരു ക്ഷണംകൊണ്ട് ഇല്ലാ തായി. അതിനാൽ ഞാൻ ബ്രഹ്മാവിന്റെ അത്രയും ആയു സ്സോ, വൈഭവങ്ങളോ, ഇന്ദ്രിയഭോഗങ്ങളോ ഇച്ഛിയ്ക്കുന്നി ല്ല. ഈ സകലഭോഗങ്ങളും കാലഗ്രസ്തമാണ്. പിന്നെ,

**കുത്രാശിഷഃ ശ്രുതിസുഖാ മൃഗതൃഷ്ണിരൂപാഃ**
**ക്വേദം കളേബരമശേഷരുജാം വിരോഹഃ**
**നിർവിദ്യതേ ന തു ജനോ യദപീതി വിദ്വാൻ**
**കാമാനലം മധുലവൈഃ ശമയൻദുരാപൈഃ** .(7.9.25)

(കേവലം കേൾക്കാൻ മാത്രം സുഖരൂപവും മൃഗജലം പോലെ ഉള്ളതുമായ വിഷയസുഖമെവിടെ ? സർവരോഗങ്ങളുടേയും ഉല്പത്തിസ്ഥാനമായ ഈ ശരീരമെവിടെ ? ഇതിന്റെ നിസ്സാരതയും നശ്വരതയും അറിഞ്ഞിട്ട് വളരെ പ്രയാസപ്പെട്ടു ലഭിയ്ക്കുന്ന ഭോഗ രൂപമായ മധുവിന്റെ തുള്ളികൊണ്ട് തന്റെ ഇച്ഛാഗ്നിയെ കെടുത്താൻ മനുഷ്യൻ ശ്രമിയ്ക്കുന്നു. അതിൽനിന്നും അവൻ ഒരിയ്ക്കലും വിര ക്തനാകുന്നില്ല.)

ഇങ്ങനെയുള്ള സ്ഥിതിയ്ക്കു കാരണം മിഥ്യാശി ക്ഷണമാണ്. വിദ്യാർഥികൾക്ക് യഥാർഥ സുഖമേതെന്നും, മിഥ്യാസുഖമേതെന്നും തിരിച്ചറിയാൻ കഴിയുന്നില്ല. അതു പോലെ യഥാർഥ ജ്ഞാനമേതെന്നോ മിഥ്യാജ്ഞാനമേ തെന്നോ അവരറിയുന്നില്ല. രാജ്യനേതാക്കൾ കാണിയ്ക്കുന്ന വഴിയെ വിദ്യാർഥികൾ നയിയ്ക്കപ്പെടുകയാണ്. ഈ നേതാ ക്കൾക്ക് നേർവഴി കാണിച്ചുകൊടുക്കാൻ നേതാക്കൾ വേണം. ഇപ്പോൾ അജ്ഞാനികളുടെ ഭൂരിപക്ഷപ്രകാരമാണ് രാജ്യകാര്യങ്ങൾ നടക്കുന്നത്. ഉത്തമബുദ്ധി സംസ്കാരം കൊണ്ടേ ഉണ്ടാകൂ. സംസ്കാരസമ്പന്നന്മാർ ചരിത്രത്തെ യഥാർഥമായി കരുതുകയില്ല. അവർ ഏകമായ ബ്രഹ്മത്തെ അറിയാനേ പ്രയത്നിയ്ക്കൂ. രാജ്യം ഭരിയ്ക്കുന്നവർ ചരിത്രം സൃഷ്ടിയ്ക്കുന്നവരാണ്. അവർ ഭൂമിശാസ്ത്രവും ചരിത്രവും പഠിച്ച്, അതിനാൽ ബന്ധിയ്ക്കപ്പെടുന്നു. ഈ വിദ്യ പഠിയ്ക്കാൻ പ്രഹ്ലാദൻ ഇഷ്ടപ്പെട്ടിരുന്നില്ല എന്ന് കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു. നാം എങ്ങനെയാകണം എന്നത് ആദ്യം തീരുമാനിയ്ക്കണം. സംസാരത്തിലേയ്ക്കു പോകുന്ന സാധനകളെക്കൊണ്ട് സത്യത്തിലേയ്ക്കു പോകാൻ സാധ്യമല്ല. പാക്കിസ്ഥാനിലോ ഹിന്ദുസ്ഥാനിലോ എങ്ങനെയുള്ള സംസ്കാരം ഉണ്ടാകുമെന്ന് കുറച്ച് ഊഹി യ്ക്കാൻ സാധിയ്ക്കും. പക്ഷെ ഭഗവാന്റെ അവാച്യശക്തി പ്രയോഗിച്ചാലേ നേർവഴി കാണാൻ സാധിയ്ക്കൂ. അതി



നാൽ *ഇന്ത്യൻ യൂണിയനിൽ* സഭ കൂടുന്ന സമയമെല്ലാം ആദ്യം ഭഗവാനോട് പ്രാർഥിയ്ക്കേണ്ടതാവശ്യമാണ്. മുസൽമാന്മാരും സഭയിൽ ഉണ്ടെങ്കിൽ ഹിന്ദിയിലും ഉർദുവിലും പ്രാർഥന ചെയ്യണം. ഭഗവാനെ മറന്നാൽ ഹിന്ദുസ്ഥാനിനെ രക്ഷിയ്ക്കാൻ വേറെ സത്ത ഇല്ലെന്നറിയണം. സ്വരാജ്യം ലഭിച്ചതോടെ ചുമതലകളും പലതു വന്നുകൂടിയിട്ടുണ്ട്. ഭോഗംകൊണ്ട് ശക്തി നശിയ്ക്കും. ആത്മീയ ഉന്നതിയ്ക്കും ദേശത്തിന്റെ ഉന്നതിയ്ക്കും ത്യാഗം ആവശ്യമാണ്. പാക്കിസ്ഥാനിലും ഹിന്ദുസ്ഥാനിലും സംസ്കാരം നശിച്ചാൽ സ്വരാജ്യം നാമമാത്രമായിപ്പോകും. ഇപ്പോഴത്തെ കാലസ്ഥിതിയനുസരിച്ച് പാക്കിസ്ഥാനും ഹിന്ദുസ്ഥാനും രണ്ടുകൂട്ടരും രണ്ടുകൂട്ടരുടേയും ധർമം ശീലിയ്ക്കണം. എന്നാൽ മാത്രമേ സ്വരാജ്യം മനുഷ്യജീവിതത്തിന്റെ മുഖ്യലക്ഷ്യമല്ലെന്നും, ഉത്തമസംസ്ക്കാരമായിരിയ്ക്കണം മുഖ്യലക്ഷ്യം എന്നും അറിയാൻ സാധിയ്ക്കൂ. സ്വരാജ്യം ഒരു സാധനയാണ്. അതിനെ ഫലമായി കരുതരുത്. ഹിന്ദുക്കളുടെയോ മുസൽമാന്മാരുടെയോ സംഘടന ഉണ്ടായാൽ, അത് സംസാരസുഖത്തിനുവേണ്ടി മാത്രമായാൽ – വഴക്കു വർധിയ്ക്കുകയേ ഉള്ളു. ബംഗാളിൽ മുസൽമാന്മാർ ഹിന്ദുസ്ത്രീകളെ പിടിച്ചുകൊണ്ടുപോയി. ഹിന്ദുക്കളും അതുപോലെ പ്രവർത്തിച്ചാൽ രണ്ടുകൂട്ടരുടേയും സംസ്കാരം നശിയ്ക്കയേയുള്ളു. ഇരുകൂട്ടരുംഭഗവത് പ്രാപ്തിയ്ക്കുവേണ്ടി ലക്ഷ്യം വച്ചാൽ രണ്ടുകൂട്ടരുടേയും ഇടയ്ക്ക് സംസ്കാരത്തിന്റെ ഏകതയുണ്ടാകുകയും അന്യദേശങ്ങളിലും അതിന്റെ പ്രഭാവം വ്യാപിയ്ക്കയും ചെയ്യും.

ലോകത്ത് ക്ഷത്രിയരെക്കാൾ കൂടുതൽ ബ്രാഹ്മണരാണ് ആവശ്യം. കൂടുതൽ പട്ടാളക്കാരെക്കാൾ ധർമഗുരുക്കന്മാരാണ് ആവശ്യം. ജനകന്റെ രാജ്യത്ത് കൂടുതൽ പട്ടാളമോ, *പോലീസോ* ആവശ്യമില്ലായിരുന്നു. അക്കാലത്ത് ധാർമികജ്ഞാനം നല്ലതുപോലെയുണ്ടായിരുന്നതിനാൽ മിക്കവാറും ജനങ്ങൾ സദാചാരികളായിരുന്നു.

ഭഗവാൻ സദാ സമരൂപനാണ്. അദ്ദേഹത്തിൽ ഭേദഭാവമില്ല. മേല്പറഞ്ഞവിധം ഏതുഭാവം നാം ബിംബത്തിന് നല്കുന്നുവോ ആ ഭാവം പ്രതിബിംബത്തിന് ലഭിയ്ക്കുന്നു (7.9.11). എന്നിട്ടും പലർക്കും, ഭഗവാൻ അസമത്വം ലോകത്ത് എന്തിനു സൃഷ്ടിച്ചു എന്ന വിചാരമാണ് കാണുന്നത്. ഈ ചോദ്യം ചോദിയ്ക്കുന്നവർ ഭഗവാനെ അറിഞ്ഞുകൊണ്ടല്ല ചോദിയ്ക്കുന്നത്. ജ്ഞാനി, ഭഗവാനിൽ ഭേദം കാണുന്നില്ല. അജ്ഞാനിയും ഭഗവാനെ കാണാതെ ഭേദം എങ്ങനെ സിദ്ധമാക്കും? അതിനാൽ മായ സിദ്ധമാകുന്നില്ല. മായ, അതിനെ സിദ്ധമാക്കാൻ സമ്മതിയ്ക്കാത്തത്, മായയ്ക്ക് ഭൂഷണമാണ്. കല്പിതമായയാൽ ബ്രഹ്മത്തിന്റെ സദ്വിതീയത്വം സിദ്ധമാകുന്നില്ല. ഭഗവാനിൽ ഭേദതത്ത്വം ഇല്ല എന്നത് ഇനിയും പ്രഹ്ളാദൻ തന്റെ സ്തുതിയിൽ സ്പഷ്ടമാക്കിക്കാണിയ്ക്കുന്നു: " ഹേ ഈശ്വരാ ! തമഃപ്രധാനമായ അസുരകുലത്തിൽ, രജോഗുണത്തിൽനിന്നും ഉണ്ടായ ഞാൻ എവിടെ? അവിടുത്തെ അപാരമായ കൃപയെവിടെ? പരമപുരുഷാർഥ രൂപനായ അവിടുത്തെ കരകമലം ബ്രഹ്മാവ്, മഹാദേവൻ, ലക്ഷ്മീദേവി ഇവരുടെ ശിരസ്സിൽ പോലും വച്ചിട്ടില്ല. അത് എന്റെ ശിരസ്സിൽ വെച്ചത് ഒരാശ്ചര്യമൊന്നുമല്ല. എന്തെന്നാൽ സംസാരികളെപ്പോലെ അങ്ങേ യ്ക്ക് ഉത്തമാധമബുദ്ധിയില്ല. അവിടുന്ന് അഖിലജഗത്തിന്റെ ആത്മാവും ശുഭകാംക്ഷിയുമാണ്. എങ്കിലും അങ്ങയുടെ കൃപയിൽ അന്തരം കാണുന്നത് എന്തെന്നാൽ, കല്പകവൃക്ഷംപോലെ അവിടുത്തെ പ്രസാദം, സേവയനുസരിച്ചു മാത്രമേ ലഭിയ്ക്കുന്നുള്ളു എന്നതുകൊണ്ടാണ്. അതായത് തന്റെ സേവ അനുസരിച്ച് ജീവനിൽ ധർമാദികളുടെ ഉദയമുണ്ടാകുന്നു. അതിന് ജാതിഗതമായ ഉയർച്ചയോ, നീചതയോ കാരണമല്ല."

ഈ സ്തുതി ഭഗവാനിൽ ഭേദബുദ്ധിയില്ലെന്ന് കാണിയ്ക്കുന്നു. പക്ഷെ ജീവനിൽ ഏതു ഭാവമോ അത് അവർ ഭഗവാനിൽ കാണുന്നു. ഇതേപ്പററി ദശമസ്കന്ധത്തിൽ, ശ്രീകൃഷ്ണൻ കംസന്റെ രംഗമണ്ഡപത്തിൽ മല്ലയുദ്ധത്തിന് പ്രവേശിയ്ക്കുന്ന സന്ദർഭത്തിലും പറയുന്നുണ്ട്. അവിടെ മല്ലന്മാർക്ക് ശ്രീകൃഷ്ണനെ മല്ലനെപ്പോലെയും, കംസന് കാലസ്വരൂപമായും, യോഗികൾക്ക് പരംതത്ത്വരൂപമായും മറ്റും തോന്നിയിരുന്നു എന്ന് പറഞ്ഞിരിയ്ക്കുന്നു.

ഇനിയും പ്രഹ്ളാദൻ പറയുന്നു: " ഞാൻ സംസാരകൂപത്തിൽ വീണുകിടന്നപ്പോൾ, നാരദൻ എന്നിൽ കൃപചെയ്തു. ആ ഞാൻ എങ്ങനെ അവിടത്തെ ദാസന്മാരുടെ ശുശ്രൂഷ ചെയ്യാതിരിയ്ക്കും? എന്റെ പിതാവ് കൈയിൽ ഗദയേന്തി, അന്യായമായി, 'എന്നിൽ നിന്നും അന്യ ഈശ്വരനുണ്ടെങ്കിൽ നിന്നെ രക്ഷിയ്ക്കുന്നത് കാണട്ടെ. നിന്റെ ശിരസ്സ് ഞാൻ വെട്ടാൻ പോകുന്നു' എന്നു പറഞ്ഞപ്പോൾ അവിടുന്ന എന്നെ രക്ഷിച്ചു. എന്റെ പിതാവിനെ കൊന്നു. അതും അവിടുത്തെ ദാസനായ ദേവർഷി നാരദന്റെ വചനത്തെ സത്യമാക്കാൻ വേണ്ടിയാണെന്നു ഞാൻ കരുതുന്നു. ഹേ നാഥാ, സകല ജഗത്തും ഏകമാത്രനായ അവിടുന്നത്രേ. അതിന്റെ ആദിയും, മധ്യവും, അന്ത്യവും അങ്ങയിലാണ് സ്ഥിതി ചെയ്യുന്നത്. അവിടുന്ന് ഏകനെങ്കിലും, മായയുടെ ഗുണങ്ങളുടെ പരിണാമരൂപമായ ജഗത്തിനെ സൃഷ്ടിച്ച് അതിൽ പ്രവേശിച്ച് ഉത്പത്തി, സ്ഥിതി, ലയം ഈ ക്രിയകളാൽ ജഗത്തിന്റെ സ്രഷ്ടാവ്, രക്ഷകൻ, സംഹാരകൻ ഈ രൂപങ്ങളിൽ അനേകമെന്നപോലെ പ്രതീതമാകുന്നു. ഹേ ഈശ്വരാ, ഈ സദ്(കാര്യം) അസദ് (കാരണം) രൂപമായ അഖിലജഗത്തും അവിടുന്നു തന്നെയാണ്. അതുപോലെ അതിൽനിന്നും ഭിന്നനായ പുരുഷനും അവിടുന്നാകുന്നു. അതിനാൽ'ഇതെന്റെ -ഇത



ന്യന്റെ' എന്നുള്ള ബുദ്ധി വ്യർഥമായ മായയാകുന്നു. എന്തെന്നാൽ ഏതിന് ഏതിൽനിന്ന് ജന്മവും സ്ഥിതിയും ലയവും പ്രകാശവും ഉണ്ടാകുന്നുവോ അത് തദ്രൂപമാണ്. കാര്യരൂപമായ വൃക്ഷവും കാരണരൂപമായ വിത്തും ഗന്ധതന്മാത്രാരൂപമാകുന്നതുപോലെ, ഈ അഖിലജഗത്തും അവിടുത്തെ രൂപം മാത്രമാണ്."(7.9.31)

ജീവന് എന്റെയെന്നും, നിന്റെയെന്നും തോന്നുന്നത് ദേഹാഭിമാനംകൊണ്ടാണ്. ഭഗവാനിൽ ഇങ്ങനെയുള്ള അഭിമാനമില്ലാത്തതിനാൽ ഭഗവാനിൽ ഭേദബുദ്ധിയില്ല. അതിനാൽ ദേഹാഭിമാനം ഇല്ലാതാകാൻ ബ്രഹ്മവിദ്യാജ്ഞാനം സമുദായത്തിൽ വ്യാപിപ്പിയ്ക്കണം. പക്ഷെ ഇങ്ങനെയുള്ള വിദ്യ ആരു നല്കും? *കോളേജു*കളിൽ ബ്രഹ്മസൂത്രവും ഉപനിഷത്തുകളും പഠിപ്പിയ്ക്കാറുണ്ടെങ്കിലും, അത് പഠിപ്പിയ്ക്കുന്നവർ അതനുസരിച്ച് ജീവിയ്ക്കാത്തവരാകയാൽ അതിന്റെ പ്രഭാവം കുട്ടികളിൽ ഉണ്ടാകാറില്ല. അതിനുംപുറമേ വിദ്യാർഥികളുടെ തലയിലും അന്യപുസ്തകങ്ങളിൽനിന്നുമുള്ള അറിവും, *സിനിമാ,* വർത്തമാനക്കടലാസ്സ്, *റേഡിയോ* മുതലായവയുടെ സംസ്കാരങ്ങളും നിറഞ്ഞിരിയ്ക്കയാൽ സകലതും ഈശ്വരന്റെ സ്വരൂപമാണെന്നുള്ള കാര്യം സ്ഥിരമായിട്ടിരിയ്ക്കുന്നില്ല. അവരുടെ ദൃഷ്ടിയിൽ അനേകം സത്ത കാണുന്നു. ബ്രഹ്മവിദ്യയിൽ ഏകസത്തയുടെ കാര്യമാണ് പറയുന്നത്. പക്ഷെ ഭൂമിശാസ്ത്രം, ചരിത്രം മുതലായ വിഷയങ്ങളിൽ അനേകസത്തയുടെ കാര്യം വരുകയാൽ ഏകസത്തയുടെ കാര്യം ഉറയ്ക്കുന്നില്ല. പ്രഹ്ലാദൻ അനേകസത്ത വരുന്നതായ ധർമം, അർത്ഥം, കാമം ഈ വിഷയങ്ങൾ പഠിച്ചിരുന്നില്ല. ജ്ഞാനം എങ്ങനെയോ അതുപോലുള്ള ജഗത്തും കാണും. ഇത് സാമാന്യനിയമമാണ്.

ഇനി, പൃഥ്വി മുതലായ ഭൂതങ്ങൾ എങ്ങനെയുണ്ടായി എന്നതിനെപ്പറ്റി പ്രഹ്ലാദൻ വർണിയ്ക്കുന്നു: "അവിടുത്തെ മായാമയമായ വിരാട് പുരുഷന്റെ ദർശനംകൊണ്ടു ബ്രഹ്മാവിനു പരമാനന്ദമുണ്ടായി. പിന്നെയും അവിടുന്ന് മനുഷ്യൻ, തിര്യക്ക്, ഋഷി, ദേവൻ, മത്സ്യം മുതലായ രൂപങ്ങളിൽ അവതരിച്ച്, സകല ലോകങ്ങളേയും പാലിയ്ക്കുന്നു. പാപികളെ സംഹരിച്ച് ധർമരക്ഷ ചെയ്യുന്നു. പക്ഷെ കലിയുഗത്തിൽ അവതാരമെടുക്കാതെ അവിടുന്ന് 'ത്രിയുഗ'നെന്ന നാമത്താൽ പ്രസിദ്ധനാകുന്നു." (7.9.38)

പ്രഹ്ളാദന്റെ ഈ സ്തുതിയിൽനിന്നും ഭഗവാനു കലിയുഗത്തിൽ അവതാരമില്ലെന്നുകാണുന്നു. പക്ഷെ ഭഗവാൻ ഗുപ്തരൂപത്തിൽ ആരെക്കൊണ്ടെങ്കിലും കാര്യം ചെയ്യിയ്ക്കും. അതായത് മഹാത്മാക്കളേയോ യോഗികളേയോ കൊണ്ട്. ഭഗവാന്റെ യഥാർഥ സ്വരൂപത്തിൽ യാതൊരിച്ഛയോ ഭേദഭാവമോ ഇല്ലെങ്കിലും, ഏതെങ്കിലും ഭക്തന്മാർ സഹായം ആവശ്യപ്പെടുകയോ, അനുഗ്രഹം ആവശ്യപ്പെടുകയോ ചെയ്താൽ - അവർ ഏതു ഭാവം ഭഗവാന് നല്കുന്നുവോ, അതനുസരിച്ചവർക്ക് ഫലം കിട്ടുന്നു എന്ന് പറഞ്ഞുകഴിഞ്ഞു.(7.9.11)

സഗുണസ്വരൂപത്താൽ ചില ലാഭങ്ങൾ ഉണ്ടാകാമെങ്കിലും, പരമലാഭം വേണമെങ്കിൽ നിഷ്കാമഭാവം വേണം. പ്രഹ്ലാദൻ സഗുണഭഗവാന്റെ അടുത്തു നിന്നിട്ടും സ്തുതിയിൽ പറയുന്നു: "എന്റെ മനസ്സ് അസാധുവും ദോഷയുക്തവും കാമാതുരവും ഹർഷം, ശോകം, ഭയം ഇവയാലും മൂന്നേഷണകളാലും വ്യാകുലവുമാണ്. അവിടുത്തെ കഥകളിൽ അതിന് പ്രീതിയില്ല. ഇങ്ങനെയുള്ള കലുഷിതചിത്തത്താൽ ഞാൻ അവിടുത്തെ സ്വരൂപചിന്തനം എങ്ങനെ ചെയ്യാനാണ്? ഒരു പുരുഷന് അനേകം ഭാര്യമാരുണ്ടെങ്കിൽ ഓരോരുത്തരും അവരുടെ അടുത്തേയ്ക്ക് അയാളെ വലിയ്ക്കുന്നതുപോലെ, എന്റെ അതൃപ്തമായ നാക്ക് ഒരു വശത്തേയ്ക്കും, ഉപസ്ഥം മറ്റൊരു വശത്തേയ്ക്കും, ചെവി വേറൊരു വശത്തേയ്ക്കും, ചക്ഷുസ്സ് രൂപത്തിലേയ്ക്കും, ഗന്ധം മറ്റൊരു വശത്തേയ്ക്കും എന്നെ വലിയ്ക്കുന്നു. മറ്റു കർമേന്ദ്രിയങ്ങളും പല സ്ഥലങ്ങളിലേയ്ക്ക് വലിയ്ക്കുന്നുണ്ട്. ഹേ! നിത്യമുക്താ! സംസാരവൈതരണിയിൽ മനുഷ്യർ അവരവരുടെ കർമമനുസരിച്ച് വീണുകിടക്കുന്നു. അവർ ആഹാരാദികൾ, ജന്മമരണം ഇവയാൽ ഭീതരായിരിയ്ക്കുന്നു. അവർ എന്റെയെന്നും, നിന്റെയെന്നും പറഞ്ഞ് പരസ്പരം ദ്വേഷിയ്ക്കുന്നു. എനിയ്ക്ക് അവരോട് കരുണയും ഖേദവും തോന്നുന്നു. അവിടുന്ന് അവരെ രക്ഷിച്ചാലും. ഇവരെയെല്ലാം സംസാരത്തിൽനിന്നും കരകേറ്റാൻ അവിടുത്തേയ്ക്ക് എന്തു പ്രസാദമാണുള്ളത് ? "

"മഹാപുരുഷന്മാരുടെ കൃപ, മൂഢപുരുഷന്മാരിൽ ഉണ്ടാകേണ്ടതാണ്. അവിടുത്തെ പ്രിയപ്പെട്ട ദാസന്മാരുടെ സേവ ചെയ്യുന്ന എനിയ്ക്ക് അവിടുത്തെ കൃപ, തീർച്ചയായും ലഭിയ്ക്കണം. എനിയ്ക്ക് സംസാരവൈതരണിയെ ഒരു പേടിയുമില്ല. എന്തെന്നാൽ എന്റെ ചിത്തം അവിടുത്തെ ഗുണഗാനത്തിൽ മഗ്നമാണ്. എനിയ്ക്ക് ഈ അജ്ഞാനികളുടെയും, മൂഢജനങ്ങളുടെയും, ചിന്തയാണുള്ളത്. ഇവർ അങ്ങയിൽനിന്നും വിമുഖരായിട്ട്, മായാസുഖത്തിനുവേണ്ടി കുടുംബപോഷണാദിയുടെ ഭാരത്തെ വഹിച്ചുകൊണ്ട് നടക്കുന്നു. സാധുക്കളും, മുനികളും, ഏകാന്തമായിരുന്ന് മൗനവ്രതമെടുത്ത് സ്വയം അവരുടെ നന്മ നേടുന്നു. അവർ അപൂർവമായേ അന്യനു വേണ്ടി തല്പരരാകാറുള്ളു. പക്ഷെ എനിയ്ക്ക് ഈ സാധുക്കളെ വിട്ടിട്ട് തനിച്ചു മോക്ഷം ആവശ്യമില്ല. സംസാരത്തിൽ ചുറ്റിക്കറങ്ങുന്നവരെ ഉദ്ധരിയ്ക്കാൻ അവിടുന്നല്ലാതെ അന്യരെ ആരേയുംതന്നെ ഞാൻ കാണുന്നില്ല." (7.9.44)

ഈ സ്തുതിയിൽനിന്നും രണ്ടുമൂന്നു കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. സംസാരത്തെ വൈതരണീനദിയോട്



ഉപമിച്ചിരിയ്ക്കുന്നു. മരിച്ചശേഷം വൈതരണി കടക്കണമെന്ന് പലരും വിശ്വസിയ്ക്കുന്നു. ഗരുഡപുരാണത്തിലും ഇതേപ്പറ്റി പറയുന്നുണ്ട്. പക്ഷെ ഇവിടെ അധ്യാത്മഭാവത്തിൽ സംസാരവാസനതന്നെയാണ് വൈതരണീനദി. വേറൊന്ന് പ്രഹ്ളാദൻ മറ്റുള്ളവരേയും ഉദ്ധരിയ്ക്കണമെന്ന് പറയുന്നു എന്നുള്ളതാണ്. ഇക്കാലത്ത് ആർക്കെങ്കിലും ഭഗവാൻ ദർശനം നൽകിയാൽ ഇതുപോലെ പറയുമോ എന്ന് സംശയമാണ്. ജ്ഞാനിയുടെ ദൃഷ്ടിയിൽ ബ്രഹ്മത്തിൽനിന്നും ഭിന്നമായ ജീവനോ ജഗത്തോ ഇല്ല. അതിനാൽ അവർ ഇപ്രകാരം പ്രാർഥിയ്ക്കുകയോ അഥവാ പ്രാർഥിയ്ക്കാതിരിയ്ക്കുകയോ ചെയ്യട്ടെ. സമുദ്രത്തിലെ തിര സമുദ്രത്തിൽനിന്നും ഭിന്നമല്ല. അതിനാൽ അത് സമുദ്രത്തിന്റെ കൃപ യാചിയ്ക്കയില്ല. അടുത്ത കാലത്ത് ഗാന്ധിജി ഇപ്രകാരം പ്രാർഥിച്ചിട്ടുണ്ട്. പക്ഷെ സൂക്ഷ്മദൃഷ്ടികൊണ്ടു നോക്കിയാൽ അദ്ദേഹവും സാധുക്കൾക്ക് സംസാരസുഖത്തിന് കൂടുതൽ സൗകര്യം കൊടുക്കാനാണ് പ്രയത്നിച്ചിട്ടുള്ളത് എന്നു കാണാം. എല്ലാവർക്കും സംസാരരൂപമായ വൈതരണിയിൽനിന്നും മോക്ഷം കൊടുക്കാൻ എത്ര പേർ പ്രാർഥിയ്ക്കുന്നുണ്ടെന്നാർക്കറിയാം ? പ്രഹ്ളാദന്റെ സത്യഗ്രഹത്തിൽ എല്ലാവർക്കും മോക്ഷം ലഭിയ്ക്കണമെന്നായിരുന്നു പ്രാർഥന.

ഇനി പ്രഹ്ളാദൻ പറയുന്നു: "ഗൃഹസ്ഥാശ്രമത്തിലെ മൈഥുനാദി സുഖങ്ങൾ, ചൊറിയിൽ ചൊറിയുന്നതുപോലെയാണ്. ചൊറിയിൽ ചൊറിയുമ്പോൾ ആദ്യം സുഖം തോന്നുമെങ്കിലും ഒടുവിൽ കൂടുതൽ ദുഃഖമുണ്ടാകും. എന്നതുപോലെ സംസാരത്തിൽ സുഖം അല്പവും ദുഃഖം കൂടുതലുമാണ്. ഇങ്ങനെ അനേകം ദുഃഖങ്ങൾ സഹിയ്ക്കേണ്ടിവന്നിട്ടും ദീനരായ സംസാരികൾ അതിൽ തൃപ്തരാകുന്നില്ല. പക്ഷെ ധീരപുരുഷന്മാർ കാമാദിയുടെ ചോദനയെ അടക്കുന്നു." (7.9.45)

ഒരു പുത്രനേയുള്ളു എങ്കിലും മിക്കവാറും 25 വർഷംവരെ അവനെ വളർത്താൻ പ്രയത്നിയ്ക്കേണ്ടതുണ്ട്. കുട്ടികളെ വളർത്താൻ മാതാപിതാക്കൾക്ക് കുട്ടികളെപ്പോലെ മനസ്സ് കൊണ്ടുവരേണ്ടിവരുന്നു. പിന്നീട് ഇപ്രകാരം കലുഷിതമായ മനസ്സ് ഭഗവാനോടു ചേരുകയില്ല. അതിനാൽ ശാസ്ത്രങ്ങളിൽ ആദ്യം പുത്രൈഷണ ഉപേക്ഷിയ്ക്കാനാണ് ആജ്ഞാപിച്ചിട്ടുള്ളത്. കുട്ടികളുണ്ടായാൽ അവർക്കു വേണ്ടി ധനം ഉണ്ടാക്കണം. ധനം സമ്പാദിയ്ക്കാൻ ലോകരുമായി കൂടുതൽ ഇടപെടേണ്ടിവരും. ലോകൈഷണ വർധിയ്ക്കുകയും ചെയ്യും. ചില കർമങ്ങളുടെ ഫലം പെട്ടെന്നു ലഭിച്ചേയ്ക്കാം. പക്ഷെ ഏതൊരു കർമത്താൽ പ്രജ കളുണ്ടാകുന്നുവോ-അതിന്റെ ഫലമായി ഏതൊരു പ്രവൃത്തി വർധിയ്ക്കുന്നുവോ - അതിന്റെ ശക്തി വളരെ വർഷ ത്തേയ്ക്ക് നീണ്ടുനിൽക്കുന്നു. അതിനാൽ സംസാരത്തിൽ ഉത്തമപുരുഷാർഥം. സിദ്ധിയ്ക്കണമെങ്കിൽ ബ്രഹ്മചര്യം പ്രത്യേകം ആവശ്യമാണ്. സംയമമില്ലാത്ത പ്രജകളിൽ നിന്നും ഭാവിയിൽ രാജ്യത്തിന് എന്തു സംഭവിയ്ക്കുമെന്നറിയാൻ പാടില്ല. അതിനാൽ സ്വരാജ്യത്തെക്കാൾ പ്രഹ്ലാദനെപ്പോലുള്ള സംസ്കാരികളാണ് നമുക്ക് കൂടുതൽ ആവശ്യം. സംസ്കാരമില്ലാത്ത സ്വരാജ്യം അധികംനാൾ നീണ്ടുനിൽക്കുകയില്ല. നല്ല സംസ്കാരിയായ ഒരു പ്രഹ്ളാദന്, ഹിരണ്യകശിപുവിനെപ്പോലുള്ള ഒരു മഹാസത്തയെ ഭേദിയ്ക്കാൻ കഴിഞ്ഞു. അതിനാൽ പല മൂഢന്മാർ ചേർന്ന പട്ടാളത്തേക്കാൾ ഒരു രാമന് അഥവാ കൃഷ്ണന് കൂടുതൽ വിലയുണ്ട്. അതിനാൽ ഇനി നമ്മുടെ രാജ്യത്തിന് രക്ഷ വേണമെങ്കിൽ സംസ്കാരത്തെ പ്രത്യേകിച്ചും സൂക്ഷിയ്ക്കേണ്ടതുണ്ട്.

പ്രഹ്ളാദൻ വീണ്ടും തന്റെ സ്തുതിയിൽ തുടർന്നു പറയുന്നു, "മൗനം, വ്രതം, ശാസ്ത്രം, ശ്രവണം, തപസ്സ്, വേദാധ്യയനം, സ്വധർമപാലനം, ഏകാന്തസേവനം, വ്യാഖ്യാനശക്തി, ജപം മുതലായി മോക്ഷത്തിനുള്ള 10 പ്രസിദ്ധമായ സാധനകളും ചിലപ്പോൾ അജിതേന്ദ്രിയർക്ക് ജീവിതനിർവഹണത്തിനുള്ള സാധന ആയേക്കാം. വാസ്തവത്തിൽ അവിടുന്ന് രൂപരഹിതനാണെങ്കിലും, അവിടുത്തെ രൂപവും ജ്ഞാനത്തിനുള്ള സാധനയാകാറുണ്ട്. യോഗികൾ, വിറകിലുള്ള അഗ്നിപോലെ, ഭക്തിയോഗം കൊണ്ട് കാര്യത്തിലും കാരണത്തിലും അവിടുത്തെ സാക്ഷാത്കാരം ചെയ്യുന്നു. എന്തെന്നാൽ അങ്ങയിൽനിന്നും ഭിന്നമായ സത്ത അവയ്ക്കില്ല. സഗുണവും, നിർഗുണവുമായ സകലതും അവിടുത്തെ സ്വരൂപമാണെങ്കിലും, മായയുടെ ഗുണത്താൽ ദേവന്മാരും മനുഷ്യരും അവിടുത്തെ അറിയുന്നില്ല. എന്തെന്നാൽ അവരെല്ലാംതന്നെ ആദിയും അന്തവുമുള്ളവരാണ്. ഇങ്ങനെ അറിഞ്ഞ പണ്ഡിതന്മാർ, ശാസ്ത്രാഭ്യാസത്തിൽനിന്നുംകൂടെ നിവൃത്തരാകുന്നു." (7.9.49)

"എങ്കിലും പ്രണാമം, സ്തുതി, സർവകർമസമർപ്പണം, ഉപാസന, അവിടുത്തെ ചരണങ്ങളുടെ ധ്യാനം, കഥാശ്രവണം, ഈ ആറ് അംഗത്താൽ യുക്തമായുള്ള അവിടുത്തെ സേവചെയ്യാതെ, പരമഹംസരാൽ പ്രാപ്തമാകുന്ന അങ്ങയിൽ മനുഷ്യർക്ക് എങ്ങനെ ഭക്തി വരാനാണ് ?"

ഇപ്രകാരം ഭക്തനായ പ്രഹ്ളാദൻ ഭഗവാന്റെ ഗുണങ്ങളെ വർണിച്ച്, സ്തുതിച്ചു. അപ്പോൾ ഭഗവാന്റെ ക്രോധം ശമിച്ചു. അനന്തരം ഭഗവാൻ പ്രഹ്ളാദനോടു പറഞ്ഞു: "ഞാൻ നിന്നിൽ പ്രസന്നനായിരിയ്ക്കുന്നു. നിനക്ക് വേണ്ടുന്ന വരം ചോദിച്ചുകൊള്ളുക. ഞാൻ പ്രാണികളുടെ സകല കാമനകളേയും പൂർണമാക്കുന്നവനാണ്." അതിനുത്തരമായി പ്രഹ്ളാദൻ പറയുന്നു: "ഹേ പ്രഭോ! ഞാൻ സ്വഭാവത്താൽതന്നെ ഭോഗങ്ങളിൽ ആസക്തനാണ്.



അതിനാൽ വരദാനാദിയാൽ എന്നെ കൂടുതൽ ലോഭിയാക്കരുതേ. ഞാൻ ഭോഗങ്ങളെ ഭയന്ന് മോക്ഷത്തിനുവേണ്ടി അവിടുത്തെ ചരണങ്ങളിൽ വന്നിരിയ്ക്കുകയാണ്. (7.10.2) ഒരു പക്ഷെ അവിടുന്ന് എന്നെ പരീക്ഷിയ്ക്കയാകാം. പക്ഷെ തന്റെ കാമനാപൂർത്തിയ്ക്കുവേണ്ടി സേവചെയ്യുന്നവൻ സേവകനല്ല. അവൻ വ്യാപാരിയാണ്. സ്വാമിത്വത്തിനുള്ള ഇച്ഛയോടെ, സേവകന്റെ അടുത്തുനിന്നുള്ള സേവയ്ക്കു പകരം ധനം മുതലായവ കൊടുക്കുന്നവനും യഥാർഥ സ്വാമിയല്ല.**അഹംത്വകാമസ്ത്വദ്ഭക്തസ്ത്വംച സ്വാമ്യനപാശ്രയഃ**(7.10.5). "ഞാൻ അവിടുത്തെ നിഷ്കാമഭക്തനും, അവിടുന്ന് എന്റെ നിരപേക്ഷകനായ സ്വാമിയുമാകുന്നു. അതിനാൽ രാജാവിന്റേയും സേവകന്റെയും പോലുള്ള സംബന്ധമല്ല നമ്മൾതമ്മിലുള്ള ബന്ധം. എങ്കിലും എനിയ്ക്ക് വരം നൽകാൻ അവിടുത്തേയ്ക്ക് ഇച്ഛയുണ്ടെങ്കിൽ എന്റെ ഹൃദയത്തിൽ യാതൊരു കാമനകളുടേയും അങ്കുരം പോലും ഉണ്ടാകാതിരിയ്ക്കാൻ വരം നൽകിയാലും. കാമന ഉണ്ടാകുന്നതോടെ ഇന്ദ്രിയം, മനസ്സ്, പ്രാണൻ, ദേഹം, ധർമം, ധൈര്യം, ബുദ്ധി, ലജ്ജ, ശ്രീ, തേജസ്സ്, സ്മൃതി, സത്യം ഇവയെല്ലാം നഷ്ട-ഭ്രഷ്ടമായിപ്പോകും."(7.10.8).

ഇത് പ്രത്യേകം മനസ്സിലാക്കേണ്ടതാണ്. തുടർന്ന് പ്രഹ്ളാദൻ പറയുന്നു: "ഏതു സമയം മനുഷ്യർ, തങ്ങളിൽ ഉള്ള സകല കാമനകളുമുപേക്ഷിയ്ക്കുന്നുവോ ആ സമയംതന്നെ അവർ ഭഗവദ്ഭാവത്തെ പ്രാപിയ്ക്കും. ഞാൻ അവിടുത്തെ നമസ്കരിയ്ക്കുന്നു." ഗീതയിലും സ്ഥിതപ്രജ്ഞന്റെ ലക്ഷണത്തിൽ ഇങ്ങനെ ആദിയിൽ ഉപദേശിച്ചിട്ടുണ്ട്.

ഭഗവാൻ അരുളിച്ചെയ്തു: "നിന്നെപ്പോലെയുള്ള അനന്യഭക്തന്മാർ ലൗകികമോ, പാരലൗകികമോ ആയ യാതൊരുവിധമുള്ള ഭോഗങ്ങളും ഇച്ഛിയ്ക്കാറില്ല. എങ്കിലും എന്റെ ആജ്ഞപ്രകാരം ഈ മന്വന്തരം തീരുവോളം നീ ഈ ലോകത്തുള്ള ഭോഗങ്ങളെ അനുഭവിയ്ക്കുക. സകല കർമങ്ങളും എനിയ്ക്കർപ്പിച്ചാൽ അവസാനം നീ തീർച്ചയായും എന്നെ പ്രാപിച്ചുകൊള്ളും. ഈ സ്തുതി ആരു ചെയ്യുന്നുവോ അവരും കാലാന്തരത്തിൽ മുക്തരാകും."

അതിനുശേഷം പ്രഹ്ളാദൻ ഇപ്രകാരമുള്ള വരം ചോദിച്ചു: " എന്റെ പിതാവിൽ ഞാനെന്നും എന്റെയെന്നുമുള്ള മിഥ്യാബുദ്ധി ഉണ്ടായിരുന്നു. അതുകൊണ്ടായിരുന്നു അദ്ദേഹം അവിടുത്തെ നിന്ദിച്ചിരുന്നതും, എന്നെ ദ്രോഹിച്ചിരുന്നതും. ഈ ദോഷത്തിൽനിന്നും അദ്ദേഹം മുക്തനായി ശുദ്ധനാകാൻ അനുഗ്രഹിച്ചാലും." ഈ അപേക്ഷയിൽ ഹിരണ്യകശിപുവിന്റെ സ്വരൂപം അഹങ്കാരം അഥവാ മിഥ്യാദൃഷ്ടിയാണെന്നു കാണിച്ചിരിയ്ക്കുന്നു.(7.10.16) ശ്രീമദ് ഭാഗവതത്തിന്റെ ഒരു വിശേഷത, യഥാർഥ തത്ത്വം മിയ്ക്കസ്ഥലത്തും അവസാനം കാണിയ്ക്കുക എന്നുള്ളതാണ്. ഭഗവാൻ പറയുന്നു: "ഏതു കുലത്തിൽ നിന്നെപ്പോലുള്ള ഉത്തമ പുത്രൻ ജനിയ്ക്കുന്നുവോ, അവരുടെ 21 തലമുറ പവിത്രമാകും. യാതൊരു കാമനകളുമില്ലാത്ത എന്റെ ഭക്തർ സകലരിലും ആത്മദൃഷ്ടിയുള്ളവരാണ്. അവർ ആരെയും ഉപദ്രവിയ്ക്കുകയില്ല. സംസാരത്തിൽ നിന്റെ ഭക്തിയെ അനുകരിയ്ക്കുന്നവരും എന്റെ ഭക്തരായിത്തീരും. നീ എന്റെ ഭക്തരിൽവെച്ച് ആദർശഭക്തനായിരിയ്ക്കും. എന്റെ സ്പർശത്താൽ നിന്റെ പിതാവ് പവിത്രനായിത്തീർന്നു. എങ്കിലും നീ ഇനി അവന്റെ അഗ്നിസംസ്കാരം ചെയ്യുക. അവന് ഉത്ത മലോകപ്രാപ്തിയുണ്ടാപും. നീ ഇനി ശാസ്ത്രാനുസാരം എന്റെ സേവാരൂപമായ സകല കാര്യങ്ങളും ചെയ്യുക." (7.10.24)

അതിനുശേഷം ബ്രഹ്മാവ് ഭഗവാനെ സ്തുതിച്ചുകൊണ്ടുപറഞ്ഞു: "ഭഗവാനേ, എല്ലാം സൗഭാഗ്യമായി. അഖില ലോകങ്ങളേയും തപിപ്പിച്ചിരുന്ന ഈ ദൈത്യനെ അവിടുന്നു കൊന്നു. എന്റെ വരദാനത്താൽ അവൻ അഭിമാനിയായിത്തീർന്നിരുന്നു. പ്രഹ്ളാദനെ മൃത്യുവിന്റെ വായിൽനിന്നും അവിടുന്ന് രക്ഷിച്ചതും വളരെ നന്നായി. അവിടുത്തെ ഈ നരസിംഹരൂപത്തെ ധ്യാനിയ്ക്കുന്നവർ സകലവിധ ഭയത്തിൽനിന്നും മുക്തരാകും.(7.10.29).

ഭഗവാൻ ബ്രഹ്മാവിനോടു പറഞ്ഞു: "നീ ഇപ്രകാരമുള്ള വരം ദൈത്യർക്ക് ഒരിയ്ക്കലും കൊടുക്കരുത്. സ്വഭാവത്താൽ ക്രൂരരായവർക്ക് കൊടുക്കുന്ന വരം, സർപ്പത്തിന് പാലുകൊടുക്കുന്നതുപോലെയാണ് " (7.10.30)

രാജ്യഭരണത്തിന് യോഗ്യരല്ലാത്തവർക്ക് രാജ്യം കിട്ടിയാൽ അവർ ഉന്മത്തരായി, നിർദോഷികളെ ദ്രോഹിയ്ക്കാൻ തുടങ്ങും എന്നും ഇതിനർഥമാകാം.

ഭഗവാൻ അന്തർധാനംചെയ്തശേഷം പ്രഹ്ളാദൻ ബ്രഹ്മാദിദേവന്മാരെ പൂജിച്ചു. അതിനുശേഷം അവരും അവരവരുടെ സ്ഥാനങ്ങളിലേയ്ക്ക് പോയി.

ഈ കഥയുടെ സാരം നാരദൻ യുധിഷ്ഠിരനോടു പറഞ്ഞതായി, ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "വേട്ടാളനെ ധ്യാനിച്ച് പുഴു വേട്ടാളനായിത്തീരുന്നതുപോലെ, ഭഗവാനെ ദ്രോഹിയ്ക്കുന്നവൻ വൈരഭാവത്തിൽ ഭഗവാനെ ചിന്തിച്ച് പാപമുക്തനായിട്ട്, അവസാനം ഭഗവദ്രൂപമായിത്തീരുന്നു."

"ഹേ രാജാവേ ! പണ്ട് മഹാമായാവിയായ മയാസുരൻ രുദ്രദേവന്റെ യശസ്സിനെ നശിപ്പിയ്ക്കാൻ തല്പരനായപ്പോൾ ശ്രീഹരി ആ യശസ്സിനെ പാലിച്ചിട്ടുണ്ട്." ഈ കഥയെ വിസ്തരിച്ച് കേൾക്കണമെന്ന് നാരദനോട് യുധിഷ്ഠിരൻ പറകയാൽ, രുദ്രദേവൻ എപ്രകാരം ഹരിയുടെ സഹായത്താൽ മായയുടെ മൂന്നു ഗുണങ്ങളെ ജയിച്ചു എന്നു പറഞ്ഞുകൊടുത്തു. നാരദൻ സാക്ഷിയുടെ സ്വരൂപമാണ്.

വിഷ്ണു, നിഷ്ഠ അഥവാ സ്ഥിതി നല്കുന്ന തത്ത്വമാണ്. രുദ്രൻ അഹങ്കാരത്തിന്റെ ദേവനാണ്. അദ്ദേഹം അഹങ്കാര രൂപിയായ മായയെ നശിപ്പിച്ച് ആവരണഭംഗം ചെയ്യു ന്നു. പക്ഷെ ആവരണഭംഗം ചെയ്തശേഷം സ്വരൂപസ്ഥിതിയ്ക്ക് വിഷ്ണുവിന്റെ ആവശ്യമുണ്ട്. എന്തെന്നാൽ വിഷ്ണു, സ്ഥിതി-അതായത് സ്ഥിതപ്രജ്ഞദശ – നൽകുന്നവനാണ്. അതുകൊണ്ടാണ് ഭാഗവതത്തിലെ മുഖ്യദേവൻ വിഷ്ണുവായത്. ഭാഗവതത്തിൽ പരമഹംസരുടെ കഥയാണ് പറയുന്നതും. പ്രഹ്ളാദനും പരമഹംസനായിരുന്നു. പരമഹംസ ദശതന്നെയാണ് സ്ഥിതപ്രജ്ഞദശ. ചുരുക്കത്തിൽ ഭേദബുദ്ധിയിൽനിന്നും ഉണ്ടാകാത്ത ദോഷം യാതൊന്നുമില്ല. അഭേദബുദ്ധിയിൽനിന്നും ലഭിയ്ക്കാത്ത ഗുണങ്ങളും ഇല്ല. അതിനാൽ ഭക്തനായ പ്രഹ്ളാദനെപ്പോലെ അഭേദഭാവം ശീലിയ്ക്കുകയും അതിൽ നിഷ്ഠാവാനായിരിയ്ക്കുകയും വേണം. അതിന്, ഞാനെന്നും എന്റെയെന്നും വരുന്ന വിദ്യ പഠിയ്ക്കരുത്. ഇക്കാലത്ത് ആഹാരാദിയുടെ വിഷമതയാൽ ഇപ്രകാരമുള്ള വിദ്യ പഠിയ്ക്കേണ്ടതായിട്ടാണ് വന്നുകൂടിയിരിയ്ക്കുന്നത്. അതിനാൽ പരമാർഥത്തിന്റെ കാര്യത്തിൽ മനുഷ്യർക്ക് വളരെ വിഷമം ഉണ്ടായിട്ടുണ്ട്. ആഹാരാദിയുടെ ചിന്തയേക്കാൾ വാസനകളെ ജയിയ്ക്കുകയാണ് കൂടുതൽ വിഷമം. ചെറുപ്പത്തിലേ പ്രഹ്ളാദനെപ്പോലെ ജ്ഞാനം ലഭിച്ചാൽ വാസനകളെ ജയിയ്ക്കാൻ സാധിയ്ക്കുമായിരുന്നു. പ്രഹ്ളാദനും വാസനകളാൽ വിഹ്വലചിത്തനാകാറുണ്ടായിരുന്നു. അതിനാൽ വാസനകൾ നശിയ്ക്കാൻവേണ്ട വരം ഭഗവാനോട് പ്രഹ്ളാദൻ ചോദിച്ചിരുന്നു.

## പ്രകരണം പതിനഞ്ച്

### വർണാശ്രമധർമം

മനുഷ്യജീവിതത്തിൽ രണ്ടാവശ്യങ്ങളാണ് മുഖ്യമായുള്ളത്: നല്ല സംസ്കാരം കിട്ടത്തക്കവിധമുള്ള വിദ്യാഭ്യാസവും, നല്ലതും വില കുറഞ്ഞതുമായ ആഹാരവും.ഇതുരണ്ടും ജനബാഹുല്യം കുറഞ്ഞിരുന്നാലേ സാധിയ്ക്കൂ.

പണ്ട് നിയമങ്ങൾ ഉണ്ടാക്കിയിരുന്നത് സത്ത്വഗുണികളായ ബ്രാഹ്മണരും, സന്ന്യാസിമാരുമായിരുന്നു. നിയമം പാലിയ്ക്കുന്നവർ രജോഗുണികളും തമോഗുണികളുമായ മറ്റു മനുഷ്യരും. ഇക്കാലത്ത് ഭൂരിപക്ഷാഭിപ്രായപ്രകാരം നടക്കുന്ന പ്രജായത്തഭരണമാണ്. ഈ ഭരണത്തിൽ നിയമമുണ്ടാക്കുന്നവർ പ്രായേണ രജോഗുണികളും സംയമം കുറഞ്ഞവരുമായിരിയ്ക്കും. പല സത്ത്വഗുണികൾക്കും ഈ നിയമങ്ങൾ അനുസരിയ്ക്കേണ്ടതായിവരുന്നു. സത്ത്വഗുണികളിൽ സ്വാഭാവികസംയമം ഉണ്ടാകും. അവർ അസത്യം പറയുകയില്ല; മോഷ്ടിയ്ക്കുകയില്ല. അവർക്ക് കച്ചേരിയോ *പോലീസോ* ആവശ്യമില്ല. ഇങ്ങനെയുള്ളവരുടെ കയ്യിൽ നി





യമം ഉണ്ടാക്കാനുള്ള അധികാരം കിട്ടിയാൽ, ലോകത്ത് നീതി വർധിയ്ക്കത്തക്കവിധം നിയമങ്ങൾ ഉണ്ടാകും. വിദ്യാ ഭ്യാസം, മനുഷ്യർ അനീതി ചെയ്യാത്തവിധത്തിലുള്ളതായിരിയ്ക്കും. ഇക്കാലത്ത് നിയമങ്ങളും നിരോധനങ്ങളും വർധിച്ചിട്ടുള്ളതുപോലെതന്നെ അനീതിയും വർധിച്ചിട്ടുണ്ട്.

നിയമങ്ങൾ ഉണ്ടാക്കുന്നതിനുമുൻപ്, മനുഷ്യരുടെ ജീവിതോദ്ദേശമെന്തെന്ന് തീർച്ചയാക്കണം. അതനുസരിച്ചു വേണം നിയമമുണ്ടാക്കാൻ. മനുഷ്യജീവിതത്തിന്റെ മുഖ്യോദ്ദേശം സുഖം സമ്പാദിയ്ക്കുക എന്നുള്ളതാണ്. പക്ഷെ സുഖം എത്രവിധമുണ്ട്, ഓരോന്നിനുമുള്ള സാധനയെന്താണ് എന്നും മറ്റും നിയമം ഉണ്ടാക്കുന്നവർ അറിഞ്ഞിരിയ്ക്കേണ്ടതുണ്ട്.ഹിന്ദുസ്ഥാനത്തിൽ ധർമം, അർത്ഥം,കാമം, മോക്ഷം എന്നീ നാലു പുരുഷാർഥങ്ങളുണ്ടെന്നാണ് വിശ്വസിയ്ക്കുന്നത്. അതിൽ ആദ്യത്തെ മൂന്നിന്റെ ഫലം അനിത്യവും, നാലാമത്തെ പുരുഷാർഥത്തിന്റെ ഫലം നിത്യവുമാണ്. ആർക്കും ഏതു പുരുഷാർഥവും നേടാൻ പൂർണ സ്വാതന്ത്ര്യം വേണം. ഭൂരിപക്ഷഭരണരാജ്യത്തിൽ എല്ലാവരേയും യുദ്ധംചെയ്യാൻ ശീലിപ്പിയ്ക്കുന്നു. ഈ അവസ്ഥയിൽ മോക്ഷത്തിനുവേണ്ടിയാരും ശ്രമിയ്ക്കയില്ല. എല്ലാവർക്കും ബ്രാഹ്മണരോ, എല്ലാവർക്കും ക്ഷത്രിയരോ ആകാൻ സാധിയ്ക്കുകയില്ല. എല്ലാവരും നേതാക്കളാകാൻ ശ്രമിച്ചാൽ രാജ്യവ്യവസ്ഥ ശരിയ്ക്കു നടക്കുകയില്ല. തൊഴിലാളികളുടെയിടയിൽ തൊഴിലിനായിരിയ്ക്കും വില. ശാന്തിയോടെ ആത്മീയസാധനകൾ ചെയ്യാൻ വേണ്ട സൗകര്യവും, അതിൽ നിന്നുമുള്ള പ്രയോജനവും തൊഴിലാളിമന്ത്രിമാർക്ക് അജ്ഞാതമായിരിയ്ക്കും. ഒരുത്തമസമുദായം ഉണ്ടാക്കുന്നതിനുമുമ്പ്, മനുഷ്യജന്മത്തിന്റെ ഉദ്ദേശം എന്തെന്ന് ആദ്യം തീർച്ചപ്പെടുത്തണം.

നാം എന്താണ് ചെയ്യേണ്ടത് എന്നറിയുന്നതിനു മുൻപ്, നാം എങ്ങനെയുള്ളവരാകണം എന്നറിയുക കൂടുതൽ നന്നായിരിയ്ക്കും.

യുധിഷ്ഠിരൻ നാരദനോട് ചോദിയ്ക്കുന്നു: 'ഞാൻ വർണാശ്രമത്തിന്റെ ആചാരങ്ങളെപ്പറ്റിയും, മനുഷ്യരിൽ ഭക്തിയും ജ്ഞാനവും ഉണ്ടാകുവാൻ ഉപകരിയ്ക്കുന്ന സനാതനധർമത്തെപ്പറ്റിയും അറിയാൻ ആഗ്രഹിയ്ക്കുന്നു.'

നാരദൻ: "സനാതനധർമത്തെപ്പറ്റി ശ്രീനാരായണനിൽ നിന്നും ഞാൻ കേട്ടിട്ടുണ്ട്. ഹേ രാജാവേ ! ശ്രീഹരി സർവവേദമയനാണ്. മഹർഷിമാർ ഉണ്ടാക്കിയ സ്തുതികളും, ചിത്തത്തിൽ ആനന്ദമുണ്ടാക്കത്തക്ക ആചാരങ്ങളുമാണ് ധർമത്തിന്റെ മൂലം. സത്യം, ദയ, തപം, ശൗചം, തിതിക്ഷാ, സ്വാധ്യായം, സരളത, സന്തോഷം, സമദർശികളായ മഹാത്മാക്കളുടെ സേവ, അഭ്യാസദ്വാരാ സംസാരഭോഗങ്ങളുടെ ചേഷ്ടകളിൽനിന്നും നിവൃത്തനാവുക, മൗനം ദീക്ഷി



യ്ക്കുക, കർമങ്ങളുടെ ഫലം വിപരീതമായി കാണുന്നത് എന്തുകൊണ്ടാണെന്ന് ചിന്തിയ്ക്കുക, ആത്മചിന്തനം ചെയ്യുക, സകല പ്രാണികളിലും പ്രത്യേകിച്ചും മനുഷ്യരിൽ ഇഷ്ട ദേവബുദ്ധിയോടെ പെരുമാറുക, മഹാത്മാക്കൾക്ക് ആശ്രയമായ ശ്രീഹരിയെപ്പറ്റിയുള്ള ശ്രവണ കീർത്തന സ്മരണാദികൾ ചെയ്യുക, അദ്ദേഹത്തിന്റെ പൂജ, നമസ്കാരം, ദാസ്യം മുതലായവ അനുഷ്ഠിയ്ക്കുക, ഭഗവാനോടു സഖ്യവും ആത്മസമർപ്പണവും സാധിയ്ക്കുക എന്നിങ്ങനെയുള്ള ആചരണത്തെ സമ്പൂർണ ധർമാചരണമെന്നു പറയുന്നു. അവയെ പാലിയ്ക്കുന്നവർ ഉത്തമധർമജ്ഞർ എന്നും പറയപ്പെടുന്നു.

ഹേ ധർമരാജാവേ ! ഉത്തമസംസ്കാരസമ്പന്നരെ ദ്വിജരെന്നു പറയുന്നു. അധ്യയനം, അധ്യാപനം മുതലായവ ചെയ്യുക, ദാനം കൊടുക്കുകയും വാങ്ങുകയും ചെയ്യുക, യജ്ഞം ചെയ്യുകയും ചെയ്യിയ്ക്കുകയും ചെയ്യുക ഈ ആറു ധർമങ്ങളും ബ്രാഹ്മണരുടേതാണ്. ക്ഷത്രിയർ ദാനം വാങ്ങിക്കൂടാ. പക്ഷെ പ്രജാപാലനം ചെയ്യുകയും, ബ്രാഹ്മണരൊഴിച്ച് അന്യരെ ശിക്ഷിയ്ക്കുകയും, അവരിൽനിന്നും കരം പിരിയ്ക്കുകയും ചെയ്യാം. (ഈ പദ്ധതി സമുദായത്തിൽ സംസ്കാരസമ്പന്നർക്ക് എത്ര ബഹുമാനമാണ് ഉള്ളതെന്നു കാണിയ്ക്കുന്നു.) വൈശ്യർ ബ്രാഹ്മണർ പറയുന്നതനുസരിയ്ക്കണം. സമുദായത്തിനുവേണ്ടി വ്യാപാരവും കൃഷിയും ചെയ്ത് ഉപജീവിയ്ക്കണം. ശൂദ്രർ സംസ്കാരസമ്പന്നർക്ക് ആവശ്യമായ സേവ ചെയ്യണം.

ബ്രാഹ്മണർ ലഘുജീവിതം നയിയ്ക്കണം. ആപത്കാലത്തല്ലാതെ ക്ഷത്രിയരൊഴിച്ചുള്ളവരുടെയടുത്തു നിന്നും സഹായം സ്വീകരിയ്ക്കരുത്. ആപത്തുകാലത്ത് ആരോടും സഹായം വാങ്ങാം. ബ്രാഹ്മണർ നീചന്മാരെ ഒരിയ്ക്കലും സേവിയ്ക്കരുത്. ശമം, ദമം, തപം, ശൗചം. സന്തോഷം, ക്ഷമ, ആർജവം, ജ്ഞാനം, ദയ, ഭഗവത്പരായണത, സത്യം ഇവ ബ്രാഹ്മണരുടെ ലക്ഷണങ്ങളാണ്. ശൂരവീരത്വം, പൗരുഷം, ശൗര്യം, തേജസ്സ്, ത്യാഗം, മനോജയം, ക്ഷമ, ബ്രാഹ്മണഭക്തി, അനുഗ്രഹം, പ്രജാരക്ഷണം ഇവ ക്ഷത്രിയലക്ഷണങ്ങളാണ്. ദേവൻ, ഗുരു, ഭഗവാൻ ഇവരിൽ ഭക്തി, ധർമം, അർത്ഥം, കാമം ഇവയെ വർധിപ്പിയ്ക്കുക, അസ്തികത, നിത്യഉദ്യമം, വ്യവഹാരകുശലത ഇവ വൈശ്യലക്ഷണങ്ങളാണ്. സാംസ്കാരികമായി ഉയർന്നവരോടുള്ള വിനയം, ശൗചം, സ്വാമിഭക്തി ഇവയും, മോഷ്ടിയ്ക്കാതിരിയ്ക്കുക, സത്യം പറയുക, പശുക്കളേയും ബ്രാഹ്മണരേയും രക്ഷിയ്ക്കുക എന്നിവയും ശൂദ്രരുടെ ധർമങ്ങളാണ്.

ഈ പദ്ധതി പ്രജകളിൽ നല്ല സംസ്കാരം ഉണ്ടാകാൻവേണ്ടി നിർമിച്ചു നടപ്പിലാക്കിയതായിരുന്നു. ചീഞ്ഞ ഉരുളക്കിഴങ്ങിനെ, നല്ലതിന്റെകൂടെ വെച്ചാൽ എല്ലാം ചീത്തയാകുന്നതുപോലെ, ദുഷിച്ച സംസ്കാരമുള്ളവരെ നല്ലവരുടെയിടയിൽ അനിയന്ത്രിതമായി ജീവിയ്ക്കാൻ അനുവദിച്ചാൽ എല്ലാവരും ചീത്തയായിപ്പോകും. അതിനാൽ ഗുണകർമമനുസരിച്ച് - സംസ്കാരമനുസരിച്ച് -നാല് ഭാഗമായി ശാസ്ത്രോക്ത പ്രകാരം സമുദായത്തെ തിരിച്ചാൽ എല്ലാവർക്കും ഒന്നുപോലെ മുന്നോട്ടു പോകുവാൻ കഴിയും. പ്രജകളെയെല്ലാം നല്ല പട്ടാളക്കാരാക്കുന്നതുകൊണ്ട് സംസ്കാരം ശരിയാകയില്ല. പ്രജായത്തരാജ്യത്തിൽ ഭൂരിപക്ഷഭരണമാകയാൽ സകലർക്കും രാജ്യത്തെപ്പറ്റി വിചാരിയ്ക്കേണ്ടിയിരിയ്ക്കുന്നു. എന്നിട്ടും സമുദായത്തിന് ഉന്നതി ഉണ്ടാകുന്നില്ല. സംസ്കാരസമ്പന്നർ ദേശകാലഭേദത്തിൽ വിശ്വസിയ്ക്കുന്നില്ല. ചരിത്രത്തേയും ഭൂമിശാസ്ത്രത്തേയും സത്യമായി കരുതുന്നുമില്ല. ഇക്കാലത്ത് സകലദേശങ്ങളിലേയും സംസ്കാരം കൂടിക്കലർന്നിരിയ്ക്കയാണ്. പരസ്പരം നശിപ്പിയ്ക്കുന്നതിനു രാഷ്ട്രങ്ങൾ അണു*ബോംബും* പലവിധത്തിലുള്ള പോർവിമാനങ്ങളും തയ്യാറാക്കി അന്യോന്യം അവിശ്വാസത്തോടും വിദ്വേഷത്തോടുംകൂടി അസ്വസ്ഥമായി കഴിയുകയാണ്. അതിനാൽ എല്ലാ ദേശത്തുമുള്ള യുവാക്കൾക്ക് ഇങ്ങനെയുള്ള, പരസ്പരം സംഹരിക്കുന്ന, യുദ്ധം നിർബന്ധപൂർവം പഠിയ്ക്കേണ്ടിയിരിയ്ക്കുന്നു. തന്മൂലം രാഗദ്വേഷം വർധിയ്ക്കുന്നതിനും, സംസ്കാരം നശിയ്ക്കുന്നതിനും ഇടയാകുന്നു.

ക്രിസ്തീയധർമത്തിലും മുസ്ലീംധർമത്തിലും ജീവനേയും ജഗത്തിനേയുംപറ്റി സനാതനധർമത്തിലുള്ളത്ര തത്ത്വജ്ഞാനം കാണുന്നില്ല. അവർ ശവം കുഴിച്ചിടുകയാണ്. ജീവൻ അതോടു ചേർന്നിരിക്കുമെന്നും അവരുടെ കർമവിചാരണ - ക്യാമത്തു (ഉയർത്തെഴുന്നേല്പ്) ദിവസം ഭഗവാൻ നടത്തുമെന്നുമാണ് വിശ്വസിയ്ക്കുന്നത്. ജീവൻ ബ്രഹ്മരൂപമാണെന്നു വിശ്വസിയ്ക്കുന്നില്ല. ഈ രണ്ടു ധർമങ്ങളും ചരിത്രത്തിലും ഹിംസയിലും വിശ്വസിയ്ക്കുന്നുമുണ്ട്. ഹിന്ദുധർമവും, ബൗദ്ധധർമവും സംസ്കാരത്തിൽ വിശ്വസിയ്ക്കുന്നു. ഹിംസയിലും ചരിത്രത്തിലും വിശ്വസിയ്ക്കുന്നില്ല. ഹിന്ദുധർമത്തിൽ ജീവൻ ബ്രഹ്മരൂപമാണെന്ന് വിശ്വസിയ്ക്കുന്നു. സിംഹം മനുഷ്യരെ കൊല്ലുന്നതുകൊണ്ട് സിംഹത്തിന്റെ ജീവിതം മനുഷ്യരുടേതിനേക്കാൾ ഉയർന്നതാണെന്ന് കരുതാൻ പാടുള്ളതല്ലല്ലോ. ഹിംസാവൃത്തിയുള്ളവർ സംസ്കാരസമ്പന്നരാകാറില്ല.

ആദർശങ്ങളില്ലാത്ത ഒരു സമുദായത്തിൽ ഉണർവുണ്ടായാൽ നീചസ്വഭാവത്തിന്റെ മുന്നേറ്റമാണുണ്ടാകുക. ഉയർന്ന ആദർശംകൂടാതെയുള്ള ജീവിതം പശുക്കളുടേതു പോലെയാണ്. അതുകൊണ്ട് ഒരു പുരുഷാർഥവും നേടാൻ സാധ്യമല്ല. നല്ല സംസ്കാരമുണ്ടാകാൻ ഭക്തി വർധിയ്ക്കണം. അഹങ്കാരം നശിയ്ക്കുകയും വേണം. കഴിഞ്ഞ 200 വർഷക്കാലം വ്യാപാരികൾ നമ്മുടെ രാജ്യം ഭരിച്ചിരുന്നു. ഇപ്പോൾ തൊഴിലാളികൾക്ക് ഭരണം വേണം. വ്യാപാരികൾ



ക്കു പകരം തൊഴിലാളി ഭരിയ്ക്കുന്നതു കൊണ്ട് സംസ്കാരം അഭിവൃദ്ധിപ്പെടുകയില്ല. തൊഴിലാളികൾ സാധാരണ കൂടുതൽ ശമ്പളം ആവശ്യപ്പെടുന്നവരും, ജോലി കുറച്ചുചെയ്യുന്നവരുമായിരിയ്ക്കും. നമ്മുടെ ദേശത്ത് ഇങ്ങനെയുള്ള അനുഭവം പലർക്കും ഉണ്ടായിട്ടുണ്ട്. തൊഴിലാളികളിൽ സംയമം വളരെ കുറഞ്ഞിരിയ്ക്കും. സംസാരവിഷയങ്ങൾ അവർക്ക് ഏറ്റവും പ്രിയവുമാണ്. ഇങ്ങനെയുള്ളവരുടെ കൈയിൽ ഭരണം വന്നാൽ നല്ല ഭാവിയുണ്ടാകുമെന്ന് എങ്ങനെ ആശിയ്ക്കാം?

സംഘത്തിനും രാജ്യത്തിനും ശക്തി ആവശ്യമാണ്. പക്ഷെ ശക്തിയുടെ പിന്നിൽ യഥാർഥ ജ്ഞാനത്തിന്റേയും നീതിയുടേയും ആശ്രയമില്ലെങ്കിൽ ആ സംഘത്തിനും രാജ്യത്തിനും അധഃപതനമുണ്ടാകും. ഇക്കാലത്ത് എല്ലാ ദേശങ്ങളിലും തൊഴിലാളികൾക്കാണ് അധ്യാപകന്മാരേക്കാൾ കൂടുതൽ ശമ്പളം കിട്ടുന്നത്. പക്ഷെ പ്രജകളിൽ നല്ല സംസ്കാരം ഉണ്ടാകണമെങ്കിൽ അധ്യാപകന്മാർക്ക് ശരിയായിട്ട് ശമ്പളം നൽകണം. തന്റെ ആവശ്യങ്ങൾക്കു വിഷമിയ്ക്കുന്ന അധ്യാപകന് ഉത്തമവിചാരം ചെയ്യാൻ സാധിയ്ക്കുകയില്ല. കുട്ടികളിൽ ഉത്തമവിചാരം വളർത്താനും സാധിയ്ക്കുകയില്ല. അധ്യാപകരും നല്ല സംയമമുള്ളവരായിരിയ്ക്കണം. അവരുടെ പെരുമാറ്റംകൊണ്ടുതന്നെ നല്ല ശിക്ഷണം കുട്ടികൾക്ക് നൽകാൻ സാധിയ്ക്കും.

തുടർന്ന് യുധിഷ്ഠിരനോട് സ്ത്രീധർമ്മത്തെപ്പറ്റി നാരദൻ പറയുന്നു. ഭർത്തൃശുശ്രൂഷ ചെയ്യുക, പതിയ്ക്കനുകൂലമായി ജീവിയ്ക്കുക, പതിയുടെ ബന്ധുക്കളെ ബഹുമാനപൂർവം ശുശ്രൂഷിയ്ക്കുക, പതിയുടെ നിയമങ്ങളെ പാലിയ്ക്കാൻ സഹായിയ്ക്കുക, ഇവയെല്ലാം പതിവ്രതാസ്ത്രീയുടെ ധർമമാണ്. സാധ്വിയായ സ്ത്രീ, വീടും പരിസരവും പോലെ ശരീരവും വൃത്തിയായി സൂക്ഷിയ്ക്കും. ഇന്ദ്രിയസംയമം വേണം. പ്രിയവും സത്യവുമായ വചനങ്ങളാൽ പതിയെ പ്രേമപൂർവം സേവിയ്ക്കണം. കിട്ടുന്നതുകൊണ്ട് സന്തോഷിയ്ക്കണം. കാര്യകുശലതയോടും കരുതലോടും കൂടെ പെരുമാറണം. ഇങ്ങനെ പതിപരായണയായി ഭഗവദ്ഭാവത്തോടെ പതിയെ ഭജിച്ചാൽ അവർക്ക് വൈകുണ്ഠത്തിൽ സാരൂപ്യമുക്തി ലഭിയ്ക്കും. വിഷ്ണുവിനോടുകൂടെ ലക്ഷ്മീദേവി ഇരിയ്ക്കുംപോലെ പതിയുമായി ഇരിയ്ക്കാൻ കഴിയും. (7.11.29)

ബോംബെയിൽ ഒരു സ്ത്രീ ചോദിയ്ക്കുകയുണ്ടായി, "മരിച്ചശേഷം പതിയോടുകൂടെ ജീവിയ്ക്കാൻ സാധിയ്ക്കുമോ" എന്ന്. അതിനുത്തരം കൊടുത്തത് 'സാധിയ്ക്കയില്ല' എന്നാണ്. എന്തെന്നാൽ രണ്ടു പേരുടേയും കർമം ഭിന്നമാണ്. രണ്ടുപേരും ഒന്നിച്ച് ജനിയ്ക്കുന്നില്ല. ഒന്നിച്ചു മരിയ്ക്കുന്നുമില്ല. അതിനുംപുറമേ സ്ത്രീ മരിച്ചശേഷം അവളുടെ പതി വേറൊരു സ്ത്രീയെ വിവാഹം കഴിയ്ക്കുകയും അവളും പതിയെ തന്റെ കൂടെ വച്ചു കൊണ്ടിരിയ്ക്കാൻ ആഗ്രഹിയ്ക്കുകയും ചെയ്താൽ ആദ്യത്തെ സ്ത്രീയുടെ ആഗ്രഹം സാധിയ്ക്കുകയില്ല. രണ്ടു സ്ത്രീകളുടേയും പതി ആദ്യം മരിച്ചാൽ ഈ രണ്ട് സ്ത്രീകളിൽ ആരെ അയാൾ കാത്തിരിയ്ക്കും? അതിനാൽ ഭാഗവതത്തിൽ പറയുന്നത്, സതിയായ സ്ത്രീയ്ക്ക് സാരൂപ്യമുക്തി ലഭിയ്ക്കുമെന്നാണ്. അതായത് ഭഗവാൻ അവളുടെ പതിയാകും. ജീവിച്ചിരിയ്ക്കുമ്പോൾ അനന്യഭാവത്തിൽ പതിസേവ ചെയ്യണം. പതിയെ പരമേശ്വരനായി കരുതിയാൽ പരമേശ്വരനെപ്പോലുള്ള മക്കളുണ്ടാകും. വസുദേവനെയും ദേവകിയേയും പോലുള്ള മാതാപിതാക്കളായാൽ അവർക്ക് കൃഷ്ണനെപ്പോലുള്ള പുത്രനുണ്ടാകും. അങ്ങനെയുള്ള പുത്രന്മാരുണ്ടായാൽ ഈ ലോകത്തുള്ള സകല വിഷമങ്ങളും നീങ്ങും. പ്രജായത്തഭരണത്തിന്റെ ആവശ്യവും ഉണ്ടാകയില്ല. അപ്രകാരമുള്ള പുത്രരത്നങ്ങൾ ജനിയ്ക്കാൻ രണ്ടുപേർ മാത്രം വിചാരിച്ചാൽ മതി. മാതാപിതാക്കന്മാർ ബ്രഹ്മചര്യം, സംയമം, തപസ്സ് ആദിയോടെ ജീവിച്ചാൽ തീർച്ചയായും രാമനേയും, കൃഷ്ണനേയുംപോലെ അഥവാ വ്യാസനേയും, വാല്മീകിയേയുംപോലെയുള്ള മഹാത്മാക്കൾ നമ്മുടെ പൃഥ്വിയിൽ ജനിയ്ക്കും.

നാരദൻ പറയുന്നു: വർണാശ്രമമനുസരിച്ച് ധർമത്തെ ആചരിയ്ക്കുന്നവർ, സാവധാനം സ്വാഭാവികകർമങ്ങളെ ത്യജിച്ച് ഗുണാതീതരാകും. ഒരാൾക്ക് ഏതു വർണധർമം പറഞ്ഞിരിയ്ക്കുന്നുവോ, ആ ധർമം മറ്റു വർണധർമികളുമായി കൂടിച്ചേർന്നാൽ ആ ആളും ആ വർണധർമത്തെ അറിയണം (7.11.36). അതായത് ഗുണകർമപ്രകാരം വർണധർമത്തെ അറിയണം.

വർണാശ്രമധർമപദ്ധതിയുടെ മുഖ്യ ഉദ്ദേശം, സാവധാനത്തിൽ ഇന്ദ്രിയങ്ങളെ സംയമത്തിൽ കൊണ്ടുവരുക എന്നുള്ളതാണ്. ബ്രാഹ്മണർക്ക് നാലാശ്രമവുമാകാം. എന്തെന്നാൽ അവർ വളരെ സംയമത്തോടെ ജീവിയ്ക്കുന്നു. ക്ഷത്രിയർക്ക് മൂന്ന് ആശ്രമമേ പാടുള്ളു. അതിനാൽ രാജകീയധർമത്തെ ചെയ്യുന്നവർ മിയ്ക്കവാറും വാനപ്രസ്ഥാവസ്ഥവരെ മാത്രമേ എത്താറുള്ളു. വൈശ്യർക്ക് രണ്ടാശ്രമമേയുള്ളു. ശൂദ്രർക്ക് ഗൃഹസ്ഥാശ്രമമേ ഉള്ളു. എല്ലിന്റെയും തോലിന്റെയും വ്യാപാരം ചെയ്യുന്നവരെ ശൂദ്രരെന്നു പറയുന്നു. അങ്ങനെ നോക്കുന്നപക്ഷം ഗൃഹസ്ഥാശ്രമത്തിൽ മാത്രം ഇരുന്ന്, എല്ലിന്റെയും തോലിന്റെയും വിഷയസുഖത്തിൽ മുങ്ങിക്കിടന്ന്, മുന്നോട്ട് വാനപ്രസ്ഥ സന്ന്യാസാശ്രമങ്ങളിൽ എത്താൻ കഴിയാതെ വരുന്നവരെല്ലാംതന്നെ ശൂദ്രന്റെ സ്ഥിതിയിലാണെന്നറിയണം.

ആശ്രമധർമത്തെപ്പറ്റി ഗീതയിൽ പറഞ്ഞിട്ടില്ല. അതിനു കാരണം ഒരു പക്ഷേ അർജുനന്റെ ചോദ്യം വർണസങ്കരപ്രജകളെപ്പറ്റി ആകയാലായിരിയ്ക്കാം. അതിനാൽ



ഭഗവാൻ ഒടുവിൽ 18-ാം അധ്യായത്തിൽ വർണധർമത്തെപ്പറ്റി പറഞ്ഞിരിയ്ക്കുന്നു. ഇടയ്ക്ക് 4 വർണങ്ങൾ ഭഗവാൻ ഉണ്ടാക്കിയതാണെന്ന് പറഞ്ഞിട്ടുണ്ട്. അപ്പോൾ ഭഗവാൻ ഈ നിയമം ഹിന്ദുക്കൾക്കുമാത്രം എന്തുകൊണ്ട് ഉണ്ടാക്കി, മറ്റുള്ളവരുടെ ഇടയിൽ ഈ ജാതിധർമം എന്തുകൊണ്ടാണ് ഉണ്ടാക്കാത്തത് എന്നുള്ള ഒരു ചോദ്യമുണ്ടാകാം. ഒരു പക്ഷെ അവർ ഇനിയും ഈ വ്യവസ്ഥയ്ക്ക് അധികാരികളായിട്ടില്ലായിരിയ്ക്കാം. അഥവാ അപ്രകടരീതിയിൽ പാതിരികളെ ബ്രാഹ്മണരായും, യുദ്ധം ചെയ്യുന്നവരെ ക്ഷത്രിയരായും, വ്യാപാരികളെ വൈശ്യരായും, തൊഴിലാളികളെ ശൂദ്രരായും അനുമാനിയ്ക്കാം. പക്ഷെ അവരുടെ വ്യവസ്ഥയും, സംയമത്തിന്റെ രീതിയും, ഹിന്ദുധർമത്തിലെപ്പോലെ സ്പഷ്ടമല്ല.

ഇനി നാരദൻ യുധിഷ്ഠിരനെ ആശ്രമധർമത്തെ കേൾപ്പിയ്ക്കുന്നു, ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, സന്ന്യാസി ഇവർ എങ്ങനെ ജീവിയ്ക്കണമെന്നു പറയുന്നു: "ബ്രഹ്മചാരികൾ ഇന്ദ്രിയസംയമത്തോടുകൂടെ ഗുരുസേവ ചെയ്യണം. കാലത്തും വൈകിട്ടും ഗുരു, അഗ്നി, സൂര്യൻ, ദേവതകൾ ഇവരെ ഉപാസന ചെയ്യണം. അതുപോലെ ഏകാഗ്രതപൂർവം 'ഗായത്രീമന്ത്രം' ജപിയ്ക്കണം. കാലത്തും വൈകിട്ടും ഭിക്ഷ വാങ്ങി ഗുരുവിന് അർപ്പിയ്ക്കണം. പിന്നെ ഗുരുവിന്റെ അനുജ്ഞയോടെ ആഹാരം കഴിയ്ക്കാം. അവർ സുശീലരായി രിയ്ക്കണം; അല്പാഹാരരായിരിക്കണം; ദക്ഷരും, ശ്രദ്ധാലു ക്കളും, ജിതേന്ദ്രിയരും ആയിരിയ്ക്കണം. ആവശ്യം കൂടാതെ സ്ത്രീകളുമായി സംസാരിയ്ക്കരുത്. ബ്രഹ്മചാരിയും, ഗുരുപത്നിയും, യൗവനയുക്തരാണെങ്കിൽ ബ്രഹ്മചാരി ഗുരുപത്നിയെ തൊട്ടുള്ള സേവ ചെയ്യരുത്. ഹേ രാജാവേ! തത്ത്വജ്ഞാനത്തിൽ സമർഥനാണെങ്കിൽക്കൂടി, സ്ത്രീ മുതലായ ഭോഗ്യപദാർഥങ്ങളെ ആഭാസരൂപമായിട്ട് അറിഞ്ഞശേഷം അതേപ്പറ്റി ചിന്തിച്ചാൽ (ഞാൻ പുരുഷൻ, മറ്റേത് സ്ത്രീ എന്നിങ്ങനെ) അവരുടെ ദ്വൈതബുദ്ധി നിവൃത്തമാകയില്ല. അതിനാൽ അവർക്ക് അധഃപതനം ഉണ്ടാകുന്നു."(7.12.10)

"സൗശീല്യം, മുതലായ സാധാരണ ധർമങ്ങൾ ഗൃഹസ്ഥരും സന്ന്യാസിമാരും അവശ്യം പാലിയ്ക്കണം. പുത്രകാമിയായ ഗൃഹസ്ഥന് ഉല്പാദനക്ഷമമായ കാലത്തല്ലാതെ മറ്റുസമയം സ്ത്രീസംബന്ധം വിഹിതമല്ല."

ഈ സകല നിയമങ്ങളുടേയും ഉദ്ദേശം സംയമമുണ്ടാകാനാണ്. ഇതു വളരെ പ്രയാസമുള്ള കാര്യമാകയാൽ ശാസ്ത്രങ്ങളിൽ അതിന് ആവശ്യമായ നിയമങ്ങൾ നിബന്ധിച്ചിരിയ്ക്കുന്നു. ഈ നിയമങ്ങൾ അനുസരിച്ചാൽ സംയമിയാകുവാൻ കഴിയും. സ്ത്രീ നേരെ വന്നാൽ, അവളെ സ്ത്രീയെന്ന വിചാരം കൂടാതെ നോക്കാൻ കഴിഞ്ഞാൽ അവരിൽ രാഗബുദ്ധി ഉണ്ടാകയില്ല.

"ബ്രഹ്മചാരി തന്റെ അഭ്യാസം പൂർത്തിയാക്കിയ ശേഷം ഗുരുദക്ഷിണ കൊടുത്തിട്ട്, ഗുരുവിന്റെ അനുജ്ഞയോടെ ഗൃഹസ്ഥാശ്രമത്തിലോ, വാനപ്രസ്ഥാശ്രമത്തിലോ, സന്ന്യാസാശ്രമത്തിലോ പ്രവേശിയ്ക്കാം."

മനുഷ്യജീവിതത്തിൽ മുഖ്യവിഷമം വ്യവഹാരവും പരമാർഥവും ഒന്നിപ്പിയ്ക്കുവാനാണ്. വ്യവഹാരത്തിൽ എന്റെയെന്നും നിന്റെയെന്നുമുള്ള ഭേദബുദ്ധി ആവശ്യമായിവരുന്നു. പരമാർഥത്തിൽ അഭേദബുദ്ധിയും വേണം. ആ ദൃഷ്ടിയിൽ അഖിലജഗത്തും തന്റെ സ്വന്തമാണ്. ഈ കാരണത്താൽ പരമാർഥത്തിലേയ്ക്ക് ഉയരുമ്പോൾ പല വ്യാവഹാരികവിഷമങ്ങളേയും നേരിടേണ്ടിവരാറുണ്ട്. അതു നീക്കാനും ജീവിതം വ്യവസ്ഥിതമാക്കാനും ചെറുപ്പത്തിൽത്തന്നെ ഏതെങ്കിലും മഹാത്മാക്കളുടെ അടുത്തുനിന്നും ഉപയോഗമുള്ള കാര്യങ്ങൾ പഠിയ്ക്കണം. അവരുടെ അനുഭവം മറ്റുള്ളവർക്കും മാർഗദർശകമായിരിയ്ക്കും.

യുധിഷ്ഠിരൻ നാരദനോടു ചോദിയ്ക്കുന്നു: "ഹേ ദേവർഷേ ! ഗൃഹാദിയിൽ ആസക്തചിത്തരായ എന്നെപ്പോലുള്ള ഗൃഹസ്ഥന്മാർക്ക് നിഷ്പ്രയാസം പരമാർഥപദത്തെ പ്രാപിയ്ക്കാനുള്ള ഉപായം പറഞ്ഞുതന്നാലും." നാരദൻ പറയുന്നു: "ഗൃഹസ്ഥാശ്രമി സകല കർമങ്ങളും ഭഗവാനിൽ അർപ്പിയ്ക്കണം. ശാന്തശീലരുമായി സഹവസിച്ച് ഭഗവാന്റെ അവതാരങ്ങളുടെ അമൃതമയമായ കഥ ശ്രദ്ധാപൂർവം കേൾക്കുകയും മുനിമാരെ സേവ ചെയ്യുകയും വേണം. സ്വപ്നത്തിൽനിന്നും ഉണർന്നവൻ സ്വപ്നകല്പിതവസ്തുക്കളിൽ ആസക്തനാകാത്തതുപോലെ, സത്സംഗദ്വാരാ സാവധാനത്തിൽ തന്റെ ഭാര്യാപുത്രാദിയിലുള്ള ആസക്തി ഉപേക്ഷിയ്ക്കണം. അത്യാവശ്യമുള്ള അത്രയും മാത്രമേ ശരീരവുമായി ബന്ധപ്പെടാവൂ. അകമേ വൈരാഗ്യം ഉണ്ടായിരിയ്ക്കയും പുറമേ രാഗം കാണിയ്ക്കുകയും ചെയ്താൽ മാത്രമേ യഥാർഥ പുരുഷാർഥം സാധ്യമാകൂ. വ്യവഹാര കാര്യങ്ങളിലും മമത ഉണ്ടാകരുത്. ഗൃഹസ്ഥൻ തനിയ്ക്കുള്ള ധനധാന്യാദികൾകൊണ്ട് സാധുസേവ ചെയ്യണം. തന്റെ ഉദരപൂർത്തിയ്ക്കുവേണ്ടത്രയും ധനത്തിനേ തനിയ്ക്കവകാശമുള്ളു എന്നു കരുതണം. പശുപക്ഷികളോടും ദയയുണ്ടായിരിയ്ക്കണം. ധർമാർത്ഥകാമങ്ങളിൽ വ്യഗ്രചിത്തനാകരുത്. ദേശകാലാദികൾക്കനുസരിച്ച് കിട്ടുന്നതുകൊണ്ട് തൃപ്തിയുണ്ടാകണം. തന്റെ സ്ത്രീയിലും കൂടെ മമതയും അഭിമാനവും ഉപേക്ഷിക്കുന്നവൻ പരമാത്മാവിനെ തന്റെ അധീനത്തിലാക്കും. ദേവത, ഋഷി, മനുഷ്യർ, ഭൂതം, പിതൃക്കൽ ഇവരെ ഉദ്ദേശിച്ച് അനുഷ്ഠിയ്ക്കേണ്ട പഞ്ചയജ്ഞങ്ങൾ വിധിപോലെ ചെയ്യണം. ആത്മപൂജ ചെയ്യണം. അത് പ്രത്യേകിച്ചും സർവാന്തര്യാമിയായ പരമേശ്വരന്റെ ആരാധനയാകും. ഗൃഹസ്ഥാശ്രമികൾ ശാസ്ത്രങ്ങളിൽ പറഞ്ഞി



ട്ടുള്ള നിത്യനൈമിത്തിക കർമങ്ങളും ചെയ്യണം. സാധുക്കൾ താമസിയ്ക്കുന്നതും ഭക്തിവർധനയ്ക്ക് സൗകര്യമുള്ളതുമായ ദേശം സാധനകൾക്ക് ഉത്തമമാണ്. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ ചെയ്യുന്ന കർമം അനേകമിരട്ടി ഫലദായകമാണ്. ശ്രീഹരിയുടെ പൂജയിൽ സകലരുടെയും പൂജ ഉൾക്കൊള്ളുന്നു. എങ്കിലും ആരിൽ തപം, യോഗം മുതലായവ കൂടുതൽ ഉണ്ടോ അവരിൽ കൂടുതൽ പ്രകാശം കാണും. മനുഷ്യർ പരസ്പരം അപമാനിയ്ക്കുന്നതുകൊണ്ട് മനുഷ്യരെ ഭഗവാനായിട്ട് പൂജചെയ്യാൻ പ്രയാസമുണ്ടാകും. അതിനാൽ ത്രേതായുഗത്തിൽ ഉപാസനയ്ക്ക് ഭഗവാന്റെ പ്രതിമയെ കല്പനചെയ്യാൻ തുടങ്ങി. അന്നുതുടങ്ങി പലരും വളരെ ശ്രദ്ധയോടെ പലപല സാമഗ്രികളെക്കൊണ്ട് പ്രതിമകളിൽ ഭഗവാനെ പൂജിയ്ക്കാൻ ആരംഭിച്ചു. പക്ഷെ മനുഷ്യരിൽ ദ്വേഷബുദ്ധിയുള്ളവരുടെ വിഗ്രഹപൂജകൊണ്ട് ഫലസിദ്ധി ഉണ്ടാകയില്ല (7.14.40)എങ്കിലും സംസ്കാരം - ബ്രാഹ്മണത്വം - സാധുത്വം ആരിലുണ്ടോ അവർ സുപാത്രങ്ങളാണ്. എന്തെന്നാൽ തപം, വിദ്യ, സന്തോഷം മുതലായ ഗുണങ്ങളാൽ അവർ സാക്ഷാൽ ശ്രീഹരിയുടെ വേദരൂപമായ ശരീരത്തെ ധാരണം ചെയ്യുന്നു.

പണ്ട്, 100 വർഷം ശരീരത്തിന് ആയുസ്സുണ്ടായിരുന്ന കാലത്ത്, 50 വർഷം കഴിഞ്ഞാൽ മനുഷ്യർ വാനപ്രസ്ഥാശ്രമത്തെ സ്വീകരിച്ചിരുന്നു. വാനപ്രസ്ഥാശ്രമക്കാർക്ക് ശാസ്ത്രം തപോമയജീവിതമാണ് വിധിച്ചിട്ടുള്ളത്. ഇന്നത്തെ ക്കാലത്ത് ശരീരത്തിന് ഘോരതപസ്സിന് ശേഷിയില്ലാത്തതിനാൽ താഴെ പറയുന്ന മൂന്നു കാര്യത്തിൽ പ്രത്യേകം ശ്രദ്ധിയ്ക്കണം. (i) ബ്രഹ്മചര്യം പാലിയ്ക്കുക (ii) ഗൃഹസ്ഥാശ്രമികളുമായിഇടപെടാതിരിയ്ക്കുക (iii)സാധു സന്ന്യാസിമാരുമായി സത്സംഗം ചെയ്യുക.

ഇത്രയും നിയമങ്ങളെങ്കിലും പാലിയ്ക്കയാണെങ്കിൽ വാനപ്രസ്ഥാശ്രമത്തിൽ ആധ്യാത്മികമായി വളരെ ഉയർച്ച ലഭിയ്ക്കും. അവസാനം ലയചിന്തനംചെയ്ത്, ആത്മാവിനെ പരമാത്മാവിൽ ലയിപ്പിയ്ക്കുകയും വേണം.

വാനപ്രസ്ഥർ ബ്രഹ്മവിചാരത്തിൽ സമർഥരാണെങ്കിൽ സന്ന്യാസമെടുക്കണം. സകല വസ്തുക്കളും ത്യജിയ്ക്കണം, ഒരു ഗ്രാമത്തിൽ ഒരു രാത്രിയിൽ കൂടുതൽ താമസിയ്ക്കരുത്. സന്ന്യാസിമാർക്ക് വിധിച്ചിട്ടുള്ള നിയമങ്ങളും ഇക്കാലത്ത് പാലിയ്ക്കുക പ്രയാസമാണ്. പക്ഷെ മുഖ്യധർമങ്ങൾ അവർ പാലിയ്ക്കേണ്ടതാവശ്യമാണ്. സകല പ്രാണികളുടേയും ഹിതൈഷിയായിരിയ്ക്കണം. ബ്രഹ്മചര്യം പാലിയ്ക്കണം. ശാന്തചിത്തരും നാരായണപരായണരുമായിരിയ്ക്കണം. തനിച്ച് സഞ്ചരിയ്ക്കണം. സത് (കാര്യം) അസത് (കാരണം) ഇവ രണ്ടിനും ഉപരിയായിട്ടുള്ള തത്ത്വവും, അവിനാശിയും ആയ ആത്മാവിൽ ഈ സമ്പൂർണ പ്രപഞ്ചം അധ്യസ്തമാണെന്നറിയണം. അതായത് ജഗത്തിനെ ആത്മരൂപം അഥവാ ബ്രഹ്മരൂപമാണെന്ന് അറിയണം. ആത്മദർശിയായ യതി സുഷുപ്തിയുടേയും ജാഗ്രത്തിന്റേയും സന്ധിയിൽ ആത്മരൂപത്തെ സാക്ഷാത്കരിയ്ക്കണം. ബന്ധമോക്ഷങ്ങൾ കേവലം മായ മാത്രമാണെന്നും അതൊരു വസ്തുവല്ലെന്നും അറിഞ്ഞ് സർവത്ര ബ്രഹ്മത്തെ കാണണം (7.13.5). ശരീരത്തിന് മൃത്യു നിശ്ചയമാണ്. ജീവിതം അനിശ്ചിതമാണ്. അതിനാൽ അതിനോട് രാഗമുണ്ടായിരിയ്ക്കരുത്. അനാത്മശാസ്ത്രങ്ങളിൽ പ്രീതിയുണ്ടാകരുത്. ധനസമ്പാദനത്തിനുള്ള ജോലിയിലൊന്നും ഏർപ്പെടരുത്. വെറും വാദത്തിനു മാത്രമായിട്ട് തർക്കിയ്ക്കരുത്. ആരുടേയും ഭാഗം പിടിയ്ക്കരുത്. വളരെ ശിഷ്യരെ ഉണ്ടാക്കരുത്. വളരെ ഗ്രന്ഥങ്ങൾ പഠിയ്ക്കയുമരുത്. ശാസ്ത്രങ്ങളുടെ വ്യാഖ്യാനം ചെയ്യരുത്. മഠങ്ങൾ സ്ഥാപിയ്ക്കരുത്. വിദ്വാനെങ്കിലും മൂഢനെപ്പോലെ വർത്തിയ്ക്കണം. ഇതിനുദാഹരണമായി, അജഗരവൃത്തിയിൽ കഴിയുന്ന ഒരു മുനിയും പ്രഹ്ളാദനുമായി സംവാദരൂപത്തിലുള്ള ഒരു പുരാതനകഥ പണ്ഡിതർ പറയാറുണ്ട്. ഒരിക്കൽ പ്രഹ്ളാദൻ ഒരു അവധൂതനെ കണ്ടു. ആ അവധൂതനോട് പ്രഹ്ളാദൻ ചോദിച്ചു: "സംസാരത്തിൽ, ധനധാന്യങ്ങളാൽ ഭോഗങ്ങൾ ലഭിയ്ക്കുന്നവരുടെ ശരീരമാണ് പുഷ്ടിയുള്ളതായി കാണപ്പെടുന്നത്. എന്നാൽ അവിടുത്തേയ്ക്ക് യാതൊരു ഭോഗങ്ങളുമില്ല. എങ്കിലും അവിടുത്തെ ശരീരം ഇങ്ങനെ പുഷ്ടിമത്തായി കാണുന്നതെന്തുകൊണ്ടാണ്? അവിടുന്ന് വിദ്വാനും, സമർഥനും, ചതുരനുമാണ്. ലോകരെ പ്രീതിപ്പെടുത്താൻ പലവിധം സംസാരിയ്ക്കാനുമറിയാം. സകലരും കർമം ചെയ്യുന്നതുകണ്ടിട്ടും അവിടുന്ന് ഉദാസീനനായി കഴിയുന്നതെന്തുകൊണ്ടാണ്?" ഈ ചോദ്യങ്ങൾക്ക് മുനി ഉത്തരം പറഞ്ഞു: "സാധുജനങ്ങളുടെ ഇടയിൽ നീ മാനനീയനാണ്. പ്രവൃത്തിയുടെയും നിവൃത്തിയുടെയും ഫലം നിനക്കറിയാം. എങ്കിലും ചുരുക്കിപ്പറഞ്ഞാൽ ഇച്ഛിതഭോഗത്താൽ തൃപ്തിവരുക പ്രയാസമാണ്. തൃഷ്ണ മനുഷ്യരെ ജന്മമരണരൂപമായ സംസാരചക്രത്തിൽ വീഴ്ത്തുന്നു. കർമങ്ങളുടെ പ്രേരണയാൽ അനേക യോനികളിൽ ചുറ്റിക്കറങ്ങി ഞാൻ ഈ മനുഷ്യലോകത്തെത്തി. ഈ മനുഷ്യലോകത്തിൽ സ്ത്രീപുരുഷന്മാർ സുഖത്തിനുവേണ്ടിയും, ദുഃഖനിവൃത്തിയ്ക്കുവേണ്ടിയും പ്രയത്നിയ്ക്കുന്നുവെങ്കിലും അതിന് വിപരീതപരിണാമം വരുന്നതുകണ്ട് ഞാൻ കർമങ്ങളിൽനിന്നും നിവൃത്തനായി. സുഖം ആത്മാവിന്റെ സ്വരൂപമാണ്. അതുകൊണ്ട് സകല ചേഷ്ടകളിൽനിന്നും നിവൃത്തമായാൽ ആ സുഖം പ്രകാശിതമാകും. അതിനാൽ സകല ഭോഗസുഖങ്ങളും മനോസൃഷ്ടമാണെന്നറിഞ്ഞ് ഞാൻ പ്രാരബ്ധഭോഗങ്ങൾ അനുഭവിച്ചുകൊണ്ട് ഇവിടെ കിടക്കുകയാണ്. ഈ ദ്വൈതപ്രപഞ്ചം വാസ്തവത്തിൽ അസത് ആണെങ്കിലും, മനുഷ്യർ അവരുടെ ശ്രേയസ്സ് ഏതിലെന്നറിയാതെ, ജന്മമരണരൂപമായ ഈ



വിചിത്രവും, ഭയങ്കരവുമായ സംസാരത്തിൽ വീണുകിടക്കുന്നു (7.13.27). അജ്ഞാനികൾ, വെള്ളത്തിൽ ഉണ്ടായ പായൽകൊണ്ട് മൂടിക്കിടക്കുന്ന നല്ല വെള്ളത്തെ ഉപേക്ഷിച്ച് ദൂരെയുള്ള മൃഗജലം കുടിയ്ക്കാൻ ഇച്ഛിയ്ക്കുന്നതുപോലെ, തന്റെ ആത്മാവിൽ നിന്നും അന്യമായ പുരുഷാർത്ഥങ്ങളിൽ വിശ്വസിയ്ക്കുന്നവർ, ആത്മാനുസന്ധാനത്തിൽ വിമുഖരായിട്ട് വിഷയങ്ങളിലേയ്ക്ക് ഓടുന്നു (7.13.28). അതിനാൽ അവരുടെ സകല ക്രിയകളും വ്യർത്ഥമായിത്തീരുന്നു. ധനലോലുപരും, അജിതേന്ദ്രിയരുമായവർക്ക് സർവത്ര ശങ്കയുണ്ടായിരിയ്ക്കുകയും, അതിന്റെ ഭയത്താൽ ഉറക്കംപോലും വരാതിരിയ്ക്കയും ചെയ്യുന്നു. അതിനാൽ ബുദ്ധിമാന്മാർ ധനത്തെ ഇച്ഛിയ്ക്കരുത്. ഈ ലോകത്ത് പെരുമ്പാമ്പും, തേനീച്ചയും എന്റെ രണ്ടു ഗുരുക്കന്മാരാണ്. അവരുടെ ജീവിതത്തിന്റെ സാരം ഗ്രഹിച്ച് ഞാൻ വൈരാഗ്യവാനും സന്തോഷവാനുമായിത്തീർന്നു. തേനീച്ച ഒന്നിച്ചുകൂട്ടി വയ്ക്കുന്ന തേൻ അന്യർ അനുഭവിയ്ക്കുന്നു. ഇതു കണ്ട് ഞാൻ സകല ഭോഗങ്ങളിലും വിരക്തനായിട്ട്, പെരുമ്പാമ്പിനെപ്പോലെ കിട്ടുന്നതുകൊണ്ട് സന്തോഷിയ്ക്കുന്നു. ഒന്നുംകിട്ടാഞ്ഞാൽ ധൈര്യത്തോടെ വളരെ ദിവസങ്ങൾ അങ്ങനെയും കിടക്കും. സന്തോഷത്തോടെ പ്രാരബ്ധം അനുഭവിയ്ക്കുന്നു. എങ്ങനെയുള്ള വസ്ത്രം ലഭിയ്ക്കുന്നുവോ അത് ധരിയ്ക്കുന്നു. എവിടെയെങ്കിലും ചെന്നു കിടക്കും. മനുഷ്യരുടെ സ്വഭാവം വിഭിന്നമാകയാൽ ഞാൻ ആരേയും നിന്ദിയ്ക്കുകയോ സ്തുതിയ്ക്കുകയോ ചെയ്യാറില്ല. ഞാൻ പരമാത്മാവിൽനിന്ന് സായൂജ്യമോക്ഷം ഇച്ഛിയ്ക്കുന്നു. ആ ഇച്ഛയുള്ള ബുദ്ധിമാന്മാർ സകല കർമ്മങ്ങളും ഉപേക്ഷിച്ച് നിവൃത്തരാകണം." ഇപ്രകാരം പ്രഹ്ളാദൻ അവധൂതനിൽനിന്നും പരമഹംസരുടെ ധർമത്തെപ്പററി കേട്ടു. അതിനു ശേഷം അദ്ദേഹത്തെ പൂജിച്ചിട്ട് അനുജ്ഞ വാങ്ങി, പ്രസന്നചിത്തനായി തന്റെ ആസ്ഥാനത്തേയ്ക്കു പോയി.

സംസാരത്തിൽനിന്നും നാം എത്ര സുഖവും, സൗകര്യവും ഇച്ഛിയ്ക്കുന്നുവോ, അത്രയും സംസാരത്തോട് നമ്മുടെ ചുമതലയും കടമയും ഉണ്ടാകുന്നു എന്നതാണ് സംസാരത്തിന്റെ സ്വഭാവം. അതിനാൽ എത്രമാത്രം ചുമതല എടുക്കാൻ കഴിയുമോ, അത്രയും സുഖസൗകര്യങ്ങളേ ആഗ്രഹിയ്ക്കാവൂ. ആത്മജ്ഞാനത്തിനും, ആത്മനിഷ്ഠയ്ക്കും വേണ്ട സൗകര്യം കിട്ടുന്നതുപോലെ, ജീവിതത്തെ നിയന്ത്രിയ്ക്കണം. സുഖത്തെപ്പറ്റി വിചാരിയ്ക്കാതെ, തോന്നുന്നതുപോലെ പ്രവർത്തിയ്ക്കുന്നതുകൊണ്ട് ജീവിതം നശിയ്ക്കുന്നു. സംസാരസുഖത്തിൽ വീണുകിടക്കുന്നവർ വാസ്തവത്തിൽ സുഖികളാണോ എന്നന്വേഷിച്ചു നോക്കണം. പ്രജായത്തഭരണരാഷ്ട്രത്തിലുള്ളവർ യഥാർഥത്തിൽ സുഖികളാണോ എന്നും അന്വേഷിച്ചു നോക്കണം. അന്യരും, അന്യദേശവും നമ്മേക്കാൾ ഏതു വിഷയത്തിലാണ് പുരോഗമിയ്ക്കുന്നതെന്നും, നാം ഏതു കാര്യങ്ങളിലാണ് പിന്നോക്കമായിട്ടുള്ളത് എന്നും വിചാരിച്ചുനോക്കണം.

മനുഷ്യജീവൻ നന്നാക്കാൻ രണ്ടു കാര്യങ്ങൾ അത്യാവശ്യമാണ്. (1) ധർമം(2)രാജ്യം. ധർമം, നീതിയുടെ മാർഗം കാണിച്ച് ചിത്തശുദ്ധിയിലൂടെ ആത്മസാക്ഷാത്കാരം നേടിത്തരുന്നു. രാജ്യം, സമ്പാദിയ്ക്കാനുള്ള സാധന ചെയ്തുതരുകയും സമുദായസുഖത്തിൽ പല സൗകര്യങ്ങൾ ഉണ്ടാക്കുകയും ചെയ്യുന്നു. അർത്ഥം, കാമം എന്നീ രണ്ടു പുരുഷാർഥങ്ങൾ നേടാൻ രാജ്യം സഹായിയ്ക്കുന്നു.

ലോകത്ത് നീതി നടക്കാൻ കച്ചേരികളും മറ്റും സ്ഥാപിച്ച്, രാജ്യധർമം സൗകര്യം തരുന്നു. അത്രമാത്രമേ രാജ്യധർമം കൊണ്ട് ലാഭമുള്ളു. ലോകർക്ക് ആത്മജ്ഞാനം വേണമെങ്കിൽ അത് ആരിൽ ഉണ്ടോ അവരിൽനിന്നും നേടണം.

പണ്ട് രാജ്യചിന്ത ഒരു നല്ല വിദ്വാനായ രാജാവിൽ നിക്ഷിപ്തമായിരുന്നു. ലോകർക്ക് ആത്മജ്ഞാനത്തിനുള്ള ചുമതല നല്ല ബ്രഹ്മനിഷ്ഠനായ ഒരു മഹാത്മാവിലുമായിരുന്നു. അവരുടെ നിത്യവൃത്തികൾക്കുള്ള ഏർപ്പാട് രാജ്യത്തിൽനിന്നും ചെയ്തിരുന്നു. സമുദായത്തിന്റെ അഭിവൃദ്ധിയ്ക്കുള്ള ചുമതല ഒരു നല്ല നഗരശ്രേഷ്ഠിയിലും നിക്ഷിപ്തമായിരുന്നു.ആരുംതന്നെ അവരവരുടെ ചുമതലകളെ മറികടന്നിരുന്നില്ല. അതിനാൽ രാജാവ് വ്യാപാരിയും വ്യാപാരി രാജാവും ആയിത്തീർന്നിരുന്നില്ല.

പക്ഷെ ഇപ്പോൾ വ്യക്തിഗതമായ സദ്ഗുണങ്ങൾ കുറഞ്ഞിരിയ്ക്കുന്നതിനാൽ സംഘശക്തികൊണ്ട് രാജ്യധർമവും സമുദായത്തിന്റെ അഭിവൃദ്ധിയും കൈകാര്യം ചെയ്യുന്നു. അത് ഇപ്പോഴത്തെ യുഗധർമമാണ്. സംഘശക്തിയുള്ള രാജ്യത്തെ പ്രജായത്തരാജ്യമെന്നു പറയുന്നു. പ്രജായത്തരാജ്യത്തിന് യുദ്ധം ഇല്ലാതാക്കാനും, മനുഷ്യരിൽ നല്ല സംസ്കാരം ഉണ്ടാക്കാനും സാധിയ്ക്കുന്നില്ല. നീതിയും സദ്ഗുണങ്ങളും വർധിയ്ക്കുമ്പോൾ *പാർലമെന്റ്* ഭരിയ്ക്കുന്ന രാജ്യത്തെക്കാൾ ഒരു രാജാവിന്റെ രാജ്യം നല്ലതായി തോന്നും. ധാർമികകാര്യങ്ങളിൽ, പുസ്തകങ്ങളേയും പ്രസംഗങ്ങളേയുംകാൾ അനുഭവജ്ഞരായ മഹാത്മാക്കളുടെ വാണിയിൽ കൂടുതൽ ശ്രദ്ധ ഉണ്ടായിരിയ്ക്കും. ഗ്രാമത്തിലെ ജാതിയുടെയും സമുദായങ്ങളുടെയും വ്യവഹാരക്കുകളിൽ, നീതിമാനായ നഗരശ്രേഷ്ഠിയുടെ വാണിയിൽ സമാധാനം കണ്ടെത്തും. അതിനാൽ കച്ചേരികളുടെ ആവശ്യം ഉണ്ടായിരിയ്ക്കയില്ല.

ലോകം നന്മയിലേയ്ക്ക് പുരോഗമിയ്ക്കുന്നു എന്നത് എങ്ങനെ അറിയാമെന്ന് ആദ്യം അറിയണം.അർത്ഥകാമങ്ങളുടെ ദൃഷ്ടിയിൽ നല്ലതായി തോന്നുന്നത് ധർമമോക്ഷങ്ങളുടെ ദൃഷ്ടിയിൽ ശരിയായി തോന്നുകയില്ല.



ആത്മദൃഷ്ടിയിൽ സകലതും ആത്മരൂപമായി തോന്നും. രാജനീതിയിൽ പട്ടാളംമാത്രം പോരാ; സാമം, ദാനം, ഭേദം, ദണ്ഡം ഈ നാലുംകൂടി അഭ്യസിയേക്കണ്ടിവരും. ഇപ്പോൾ വിദ്യാർഥികൾ വിദ്യയ്ക്കുവേണ്ടി പഠിയ്ക്കാറില്ല. സമ്പാദിയ്ക്കാൻവേണ്ടിയാണ് പഠിയ്ക്കുന്നത്.

വർണാശ്രമധർമപ്രകാരം ജീവിച്ച് അതിന്റെ ഫലമായി നല്ല ബ്രാഹ്മണരും, നല്ല ക്ഷത്രിയരും, നല്ല വൈശ്യരും, നല്ല ബ്രഹ്മചാരിമാരും, നല്ല ഗൃഹസ്ഥരും, നല്ല വാനപ്രസ്ഥരും, നല്ല സന്ന്യാസിമാരും ഉണ്ടായാൽ ആര്യസംസ്കാരം അഭിവൃദ്ധിപ്പെടും. ഏതു ധർമമനുസരിയ്ക്കുന്നവരും, ഏതിനെയാണോ വളരെ നല്ലതായി കരുതുന്നത്, അതിന്റെ ഫലം സമുദായത്തെ അറിയിയ്ക്കണം. അങ്ങനെ ജീവിയ്ക്കേണ്ടതിനുപകരം, ധർമത്തിൽനിന്നും വ്യതിചലിച്ച്, വിചാരഹീനനായി അനേകവിധമുള്ള ജാതി, മതം മുതലായവയാൽ ഭിന്നിച്ച്, ദേഹവും മനസ്സും ദുർബലമാക്കി, തമ്മിൽ തമ്മിൽ കലഹിച്ച്, വ്യാപാരങ്ങളിൽ സ്വാർഥതയും വഞ്ചനയും ശീലിച്ച്, കൈക്കൂലിയെ പ്രോത്സാഹിപ്പിച്ച് നയിയ്ക്കുന്ന ജീവിതം ഹൈന്ദവസംസ്കാരത്തെ നശിപ്പിയ്ക്കുന്നതിനു മാത്രമേ പര്യാപ്തമാകുകയുള്ളു.

മനുഷ്യരുടെ അല്പകാലജീവിതത്തിൽ ധർമം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർഥങ്ങളും സിദ്ധമാകത്തക്ക വിധം സമുദായവ്യവസ്ഥയും, രാജ്യവ്യവസ്ഥയും, ധർമവ്യവസ്ഥയും ചെയ്യുക അത്ര എളുപ്പമല്ല. മനുഷ്യന്റെ ശരീരം, ജ്ഞാനം, ശക്തി, ഭക്തി മുതലായവ, അർത്ഥവും കാമവുംകൊണ്ടുമാത്രം വികസിയ്ക്കുകയില്ല. അതിനു ധർമം, മോക്ഷം എന്നീ രണ്ടു പുരുഷാർഥങ്ങൾ കൂടെ ആവശ്യമാണ്.

തുടർന്ന് നാരദൻ യുധിഷ്ഠിരന് ഗൃഹസ്ഥാശ്രമിയ്ക്കുള്ള മോക്ഷധർമത്തെ ഉപദേശിയ്ക്കുന്നു. "ശ്രാദ്ധാദി നൈമിത്തികകർമങ്ങൾ അനുഷ്ഠിയ്ക്കുമ്പോൾ, ഗൃഹസ്ഥന്മാർ ബ്രാഹ്മണർക്ക് ആഹാരം കൊടുക്കണം. മാത്രമല്ല ആഹാരം തനിയ്ക്കുമാത്രം പാകപ്പെടുത്താതെ, സകലരേയും പരമാത്മരൂപമാണെന്ന് അറിഞ്ഞ്, എല്ലാവർക്കും കൊടുത്തതിനുശേഷം അനുഭവിയ്ക്കണം (7.15.6). ഒരു പ്രാണിയേയും മനസ്സുകൊണ്ടോ വാക്കുകൊണ്ടോ ശരീരംകൊണ്ടോ ഒരുവിധത്തിലും ഉപദ്രവിയ്ക്കരുത്. വൈരാഗ്യം വരുന്നതനുസരിച്ച് ബാഹ്യപ്രവൃത്തികളിൽ നിന്നും നിവൃത്തനായി മനോനിഗ്രഹരൂപമായ ആത്മചിന്തനത്തിൽ തല്പരരാകണം."

മോക്ഷത്തിന് ഇച്ഛിയ്ക്കുന്നവർ, അവരുടെ ശരീരസംരക്ഷണത്തിനുവേണ്ടിപോലും ധനം ഇച്ഛിയ്ക്കരുത്. എന്തെന്നാൽ അജഗരവൃത്തിയാൽ കഴിയുന്ന നിവൃത്തിപരായണരുടെ നിർവാഹം അവരുടെ നിവൃത്തിപരായണദശയാൽത്തന്നെ നടക്കും. സംതൃപ്തരും, നിവൃത്തിപരായണരും, ആത്മാവിൽ രമിയ്ക്കുന്നവരും അനുഭവിയ്ക്കുന്ന ആനന്ദം, കാമത്തിനും, ലോഭത്തിനും അടിമയായി, ധനത്തിനുവേണ്ടി സർവത്ര ഓടിനടക്കുന്നവന് എങ്ങനെ ലഭിയ്ക്കും? (7.15.16), സന്തുഷ്ടചിത്തർക്ക് സകലദിക്കുകളും സുഖരൂപമാണ്. കാലിൽ ചെരിപ്പ് ധരിച്ചവന് വഴിയിലുള്ള മുള്ളിൽ ഭയമില്ല. ഉപസ്ഥവും, നാവും കൊണ്ടുള്ള വിഷയവാസനയാൽ കൃപണരായിട്ട് വീട്ടിൽ കിടന്നു വേല ചെയ്യുന്നവർ പട്ടിയെപ്പോലെ ആയിത്തീരുന്നു. ഹേ രാജൻ, മനുഷ്യർ ദൈവാധീനത്താൽ ലഭിയ്ക്കുന്ന വെള്ളംമാത്രംകൊണ്ട് സന്തോഷിയ്ക്കാത്തതെന്തെന്നു മനസ്സിലാകുന്നില്ല. സന്തോഷമില്ലാത്തവരുടെ തേജസ്സും, വിദ്യയും, തപസ്സും, യശസ്സും ഇന്ദ്രിയലോലുപതകൊണ്ട് നശി യ്ക്കും. ക്രമേണ അവരുടെ വിവേകവും നശിയ്ക്കും. വിശപ്പ് അന്നംകൊണ്ട് ശാന്തമാകും. പക്ഷെ ലോഭത്തിന് അവസാനം കാണുന്നില്ല."

റഷ്യയ്ക്ക് വേണ്ടത്ര ദേശങ്ങൾ ഉണ്ടെങ്കിലും കൂടുതൽ വേണമെന്നാഗ്രഹിയ്ക്കുന്നു. പാക്കിസ്ഥാനും ചൈനയും തങ്ങളുടെ അതിർത്തി വലുതാക്കാൻ ഇച്ഛിയ്ക്കുന്നു. ഹിന്ദുക്കൾ മാത്രമേ അവരുടെ ദേശത്തെ വലുതാക്കാൻ ഇച്ഛിയ്ക്കാത്തവരായുള്ളു. അവരുടെ ലക്ഷ്യം മോക്ഷപ്രാപ്തിയാണ്. ദുർവാസനകളെ താഴെ പറയുന്നവിധം ജയിയ്ക്കണമെന്ന് ഭാഗവതത്തിൽ പറയുന്നു:

1 കാമനയെ നിഃസങ്കല്പംകൊണ്ട് ജയിയ്ക്കണം.
2 ക്രോധത്തെ കാമനാത്യാഗംകൊണ്ടു ജയിയ്ക്കണം.
3 ലോഭത്തെ, അർത്ഥത്തിൽ അനർത്ഥബുദ്ധിയാൽ ജയിയ്ക്കാം.
4 ഭയത്തെ തത്ത്വചിന്തനംകൊണ്ടു ജയിയ്ക്കണം.
5 ശോകമോഹങ്ങളെ അധ്യാത്മവിദ്യകൊണ്ടു ജയിയ്ക്കാം.
6 ഡംഭിനെ മഹാപുരുഷസേവ ചെയ്യുന്നതുകൊണ്ടു ജയിയ്ക്കാം.
7 യോഗത്തിലുണ്ടാകുന്ന വിഘ്നങ്ങളെ മൗനത്താൽ ജയിയ്ക്കാം.
8 ഹിംസയെ ശരീരത്തിന്റെ നിശ്ചേഷ്ടതയാൽ ജയിയ്ക്കാം.
9 ആധിഭൗതികദുഃഖത്തെ കൃപകൊണ്ടു ജയിയ്ക്കണം.
10 ആധിദൈവികദുഃഖത്തെ സമാധികൊണ്ടു ജയിയ്ക്കണം.
11 ആധ്യാത്മികകഷ്ടങ്ങളെ യോഗബലംകൊണ്ടു ജയിയ്ക്കണം.
12 നിദ്രയെ സാത്വിക ആഹാരംകൊണ്ടു ജയിയ്ക്കാം.
13 രജോഗുണ - തമോഗുണങ്ങളെ സത്വഗുണത്താൽ ജയിയ്ക്കണം.
14 സത്വഗുണത്തെ ഉപരാമവൃത്തിയാൽ ജയിയ്ക്കണം.



മേൽപറഞ്ഞ സകല ദോഷങ്ങളേയും ഗുരുഭക്തിയാൽ വളരെ വേഗത്തിൽ ജയിയ്ക്കാം(7.15.25). ഗുരുവിൽ മനുഷ്യബുദ്ധി വയ്ക്കുന്നവരുടെ ശാസ്ത്രശ്രവണം, ആന കുളിയ്ക്കുന്നതുപോലെ ആണ്. ഗുരു സാക്ഷാൽ ഭഗവാനാണെന്നുള്ള ഭാവന ഉണ്ടായിരിയ്ക്കണം.മേൽ വിവരിച്ച ദോഷങ്ങളെ ജയിയ്ക്കുമ്പോൾ യഥാർത്ഥസ്വരാജ്യം ലബ്ധമാകുന്നു.

നാരദൻ പറയുന്നു: 'മനസ്സിനെ ജയിയ്ക്കണമെങ്കിൽ പരിഗ്രഹവും, സംഗവും ഉപേക്ഷിച്ച്, സന്ന്യാസമെടുത്ത് ഏകാന്തസ്ഥലത്ത് തനിച്ചു താമസിച്ച്, ഭിക്ഷാവൃത്തിയാൽ കിട്ടുന്ന അല്പം ആഹാരംകൊണ്ട് കഴിയണം. സ്ഥിരാസനത്തിൽ ഇരുന്ന് ശരീരത്തെ നേരെ വച്ചുകൊണ്ട്, ഓങ്കാരമന്ത്രം ജപിയ്ക്കയും പ്രാണായാമം ചെയ്യുകയും വേണം. ചഞ്ചല മനസ്സിനെ നിഗ്രഹിയ്ക്കണം. ഇങ്ങനെ ചെയ്താൽ ചിത്തം ശാന്തമാകും. ബ്രഹ്മാനന്ദം അനുഭവപ്പെടുകയും സകല വൃത്തികളും ശാന്തമാകുകയും ചെയ്യും(7.15.35). ധർമാർത്ഥകാമങ്ങൾക്കുവേണ്ടി പ്രവർത്തിയ്ക്കുന്ന ഗൃഹസ്ഥാശ്രമത്തെ ഉപേക്ഷിച്ചശേഷം പിന്നെയും അതിലേയ്ക്ക് തിരിച്ചുപോകുന്നവർ അതിനിർലജ്ജരാണ്. ഗൃഹസ്ഥർ കർമത്യാഗം ചെയ്യരുത്. ബ്രഹ്മചാരികൾ വ്രതത്യാഗം ചെയ്യരുത്. തപസ്വികൾ പട്ടണത്തിൽ വസിയ്ക്കരുത്. സന്ന്യാസിമാർഇന്ദ്രിയലോലുപരാകരുത്. എന്തെന്നാൽ ഇങ്ങനെ ചെയ്താൽ അവർ ആശ്രമഭ്രഷ്ടരായിപ്പോകും.

**ആത്മാനം ചേദ്വിജാനീയത് പരം ജ്ഞാനധുതാശയഃ**

**കിമിച്ഛൻകസ്യവാ ഹേതോർദേഹംപുഷ്ണാതിലംപടഃ.**

(തന്റെ ആത്മാവിനെ ബ്രഹ്മരൂപമെന്നറിഞ്ഞ ആത്മജ്ഞാനിയ്ക്ക് സകല വാസനകളും ക്ഷയിച്ചുപോകയാൽ അവൻ ഏത് ഇച്ഛയാൽ എന്തിനുവേണ്ടി ഇന്ദ്രിയലോലുപനായിട്ട് തന്റെ ശരീരത്തെ പോഷിപ്പിയ്ക്കണം?7.15.40)

ഈ അർത്ഥം വരുന്ന ശ്ലോകം ബൃഹദാരണ്യക ഉപനിഷത്തിൽ വരുന്നുണ്ട്. അതിനെ പഞ്ചദശിയിൽ, തൃപ്തിദീപത്തിൽ വിസ്തരിച്ചിട്ടുണ്ട്. ഈ അധ്യായമാണ് പഞ്ചദശിയിലെ മുഖ്യ അധ്യായമായി കരുതുന്നതും.

ഇനിയും നാരദൻ പറയുന്നു: 'ശരീരം രഥവും, ഇന്ദ്രിയങ്ങൾ കുതിരകളും, മനസ്സ് കടിഞ്ഞാണും, ശബ്ദാദിവിഷയങ്ങൾ മാർഗവും ബുദ്ധി സാരഥിയും, ചിത്തം ബന്ധവും, പത്തു പ്രാണങ്ങൾ ആണികളും, ധർമാധർമങ്ങൾ ചക്രങ്ങളും, അഭിമാനിയായ ജീവൻ അതിൽ സവാരി ചെയ്യുന്നവനുമാണ്. ഈ രഥി ഓംകാരമാകുന്ന വില്ല് തൊടുത്ത്, ജീവനാകുന്ന അമ്പിനെ പരബ്രഹ്മത്തെ ലക്ഷ്യമാക്കി അയയ്ക്കണം.അതായത് ഓങ്കാരജപംകൊണ്ട് ആത്മാവിനെ പരമാത്മാവിൽ ലയിപ്പിയ്ക്കണം. ഇതിൽ പ്രത്യേകം ശ്രദ്ധിയ്ക്കണം. ഇന്ദ്രിയങ്ങൾ ബഹിർമുഖമായാൽ, ബുദ്ധിരൂപിയായ സാരഥി ജീവനെ കുമാർഗത്തിൽ കൊണ്ടുപോയി വിഷയങ്ങളായ കൊള്ളക്കാരുടെ കൈയിൽ എത്തിയ്ക്കും. പിന്നെ മൃത്യുരൂപമായ മഹാഭയം ഉണ്ടാകുകയും, അന്ധകാരമയമായ സംസാരകൂപത്തിൽ വീഴുകയും ചെയ്യും.

ഹേ രാജാവേ ! വൈദിക കർമങ്ങൾ രണ്ടുവിധമുണ്ട്. അതിൽ പ്രവൃത്തിപരമായത്, ജന്മമരണരൂപമായ സംസാരജീവിതത്തിനുള്ളതും, നിവൃത്തിരൂപമായത് അമരത്വത്തെ പ്രാപ്തമാക്കുന്നതിനുള്ളതുമാണ്. ശാസ്ത്രമാകുന്ന നേത്രങ്ങളാൽ ഈ പിതൃയാനവും ദേവയാനവുമായ വേദോക്തഭാഗങ്ങളെ അറിയുന്നവർ, സമുദായമധ്യത്തിൽ ജീവിച്ചാലും മോഹിതരാകയില്ല. എന്തെന്നാൽ:

**ആദാവന്തേ ജനാനാം സദ് ബഹിരന്തഃ പരാവരം**

**ജ്ഞാനംജ്ഞേയംവചോവാച്യംതമോജ്യോതിസ്ത്വയം സ്വയം.** (7.15.57)

(ജനകോടികളുടെ ആദ്യന്തഹേതുവും, അകവും പുറവും നിറഞ്ഞിരിക്കുന്നതും, ഉയർന്നതും താഴ്ന്നതും, വാക്കും, വാച്യവും, ജ്ഞാനവും, ജ്ഞേയവും ഇരുട്ടും പ്രകാശവും, സത്തും സമസ്തവും പരമാത്മാവുമാത്രമാണെന്ന് ജ്ഞാനി അറിയുന്നു.)

അതായത്, ആത്മസ്ഥിതനായ ജ്ഞാനിയുടെ ദൃഷ്ടിയിൽ ആത്മാവല്ലാതെ അന്യമായി യാതൊന്നും ഇല്ലാത്തതിനാൽ അയാൾ ഒരിയ്ക്കലും മോഹാധീനനാകുന്നില്ല.

**ആബാധിതോ്പിഹ്യാഭാസോയഥാവസ്തുതയാസ്മൃതഃ**

**ദുർഘടത്വാദൈന്ദ്രിയകം തദ്വദർത്ഥവികല്പിതം.**

(പ്രതിബിംബാദികളുടെ മിഥ്യാത്വം യുക്തിയും വിചാരവുംകൊണ്ട് മനസ്സിലായശേഷവും, വാസ്തവമെന്ന് തോന്നിയ്ക്കുന്നതുപോലെ, ഇന്ദ്രിയവിഷയങ്ങൾ അസംഭവമാകയാൽ ഇല്ലെങ്കിലുംസത്യംപോലെ പ്രതീതമാകുന്നു.7.15.58)

ഈ ശ്ലോകം, ജഗത്ത് പ്രതീതിമാത്രമാണെന്ന് കാണിയ്ക്കുന്നു. വൃക്ഷത്തിന്റെ ഛായ വൃക്ഷത്തിന്റെ കൂടെയുള്ളതല്ല. അതുപോലെ ഈ ശരീരവും പഞ്ചമഹാഭൂതങ്ങളുടെ ഛായ മാത്രമാകയാൽ മിഥ്യയാണ്. ശരീരത്തെ സത്യമായി കരുതുന്ന പക്ഷം അത് പഞ്ചമഹാഭൂതങ്ങളുടെ സങ്കര (*Association*) മായിരിയ്ക്കണം. അഥവാ അവയുടെ പരിണാമവുമായിരിയ്ക്കണം. വൃക്ഷങ്ങളുടെ കൂട്ടത്തെ വനമെന്നു പറയുന്നതുപോലെ ശരീരം പഞ്ചമഹാഭൂതങ്ങളുടെ കൂട്ടമാണെങ്കിൽ ശരീരത്തിന്റെ ഒരവയവത്തെ വലിയ്ക്കുമ്പോൾ എല്ലാംകൂടി വരരുത്. വൃക്ഷത്തെ വലിയ്ക്കുമ്പോൾ വനം മുഴുവൻ വലിയ്ക്കപ്പെടുന്നില്ല. ഭൂതങ്ങളുടെ പരിണാമമാണ് ശരീരമെങ്കിൽ, അത് തന്റെ പരിണാമരൂപമായ അവയവങ്ങളിൽനിന്നും ഭിന്നമോ അഭിന്നമോ? ഭിന്നമെന്നു പറയാൻ വയ്യ. എന്തെന്നാൽ കൈകാലുകൾ മുതലായ അവയവങ്ങളിൽ നിന്നും ഭിന്നമായ ശരീരം എങ്ങും കാണുക



യില്ല. അഭിന്നമെങ്കിൽ അത് പൂർണരൂപത്തിലും ചേർന്നിരിയ്ക്കയാണോ അതോ അംശമായിട്ടോ? പൂർണരൂപത്തിലും ചേർന്നിരിയ്ക്കയാണെങ്കിൽ ഒരു വിരലിൽപ്പോലും ശരീരബുദ്ധിയുണ്ടായിരിയ്ക്കണം. അതുപോലെ ഒരു അംഗം ഉപയോഗശൂന്യമായി പോയാൽ ശരീരം മുഴുവനും ഉപയോഗശൂന്യമാകണം. പക്ഷെ അത് സംഭവിയ്ക്കുന്നില്ല. അംശത്താൽ ഭൂതങ്ങൾ ചേർന്നിരിയ്ക്കയാണെങ്കിൽ ഒരവയവത്താൽ അഥവാ അവയവങ്ങളാൽ അതിനെ അവയവമെന്ന് കരുതുന്നതുകൊണ്ടും, ഇതിലെല്ലാം ശരീരാംശമായി അനുഗതമെന്ന് കരുതുന്നതുകൊണ്ടും, അതിന്റെ അംഗപരമ്പരയുടെ അവസാനം വരികയില്ല. അപ്പോൾ അനവസ്ഥാദോഷം ഉണ്ടാകും. അതിനാൽ വാസ്തവത്തിൽ ശരീരം ഭൂതങ്ങളുടെ കൂട്ടമല്ല. അതുപോലെ പരിണാമവുമല്ല. അത് ആരോപിതം മാത്രമാണ്, അതായത് മിഥ്യയാണ്. അവയവി അസത് എന്ന് സിദ്ധമാകയാൽ അവയവവും അസത് ആണ്. എങ്കിലും:

**സ്യാത് സാദൃശ്യഭ്രമസ്താവദ്വികല്പേസതിവസ്തുനഃ**
**ജാഗ്രത്സ്വാപൗ യഥാ സ്വപ്നേ തഥാവിധിനിഷേധതാ.**

(വസ്തുക്കളുടെ അവിദ്യാകല്പിതമായ വികല്പം ഇരിയ്ക്കുന്നിടത്തോളം കാലം, സാദൃശ്യത്തിന്റെ ഭ്രമവും ഉണ്ടായിക്കൊണ്ടിരിയ്ക്കും. സ്വപ്നത്തിൽ ചിലപ്പോൾ ജാഗ്രത്തിന്റെ പ്രതീതിയും ചിലപ്പോൾ സ്വപ്നത്തിന്റെ പ്രതീതിയും ഉണ്ടാകുന്നതുപോലെ, മോഹനിദ്രയിലിരിയ്ക്കുന്നിടത്തോളം കാലം ശാസ്ത്രത്തിലെ വിധിനിഷേധങ്ങളും ഉണ്ട്.7.15.61)

ഇനി നാരദൻ യുധിഷ്ഠിരരാജാവിനോട് മൂന്നു പ്രകാരത്തിലുള്ള അദ്വൈതത്തെപ്പറ്റി പറയുന്നു: "ഹേ രാജാവേ! ഭാവാദ്വൈതം, ക്രിയാദ്വൈതം, ദ്രവ്യാദ്വൈതം ഇവയെപ്പറ്റി ആലോചിക്കുന്ന മുനി ആത്മാനുഭവദ്വാരാ തന്റെ ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നു രൂപങ്ങളിലുള്ള അവസ്ഥകളേയും ത്യജിയ്ക്കുന്നു. അതിനെപ്പറ്റി കൂടുതൽ വിസ്തരിയ്ക്കാം.

### 1. ഭാവാദ്വൈതം

വസ്ത്രം നൂലിന്റെ രൂപമാകുന്നതുപോലെ സർവത്ര കാര്യകാരണരൂപമായ വസ്തു ഏകമാണ്. എന്തെന്നാൽ ഭേദം വാസ്തവത്തിൽ അസത്യമാണ്. ഇങ്ങനെ വിചാരം ചെയ്യുന്നതിനെ ഭാവാദ്വൈതമെന്നു പറയുന്നു. (7.15.63)

### 2. ക്രിയാദ്വൈതം

മനസ്സ്, വാണി, ശരീരം ഇവയാൽ ചെയ്തിട്ടുള്ള തന്റെ സകല കർമങ്ങളും പരബ്രഹ്മത്തിൽ സമർപ്പിയ്ക്കുക ക്രിയാദ്വൈതമാണ്. (7.15.64)

### 3. ദ്രവ്യാദ്വൈതം

തന്റെ സ്ത്രീപുത്രാദികളുടേയും, അന്യസമസ്ത പ്രാണികളുടേയും സ്വാർഥത്തിനേയും ഭോഗത്തിനേയും ഏകീകരിയ്ക്കുക എന്നത് ദ്രവ്യാദ്വൈതമാണ്. അതായത് സകലരുടേയും ശരീരം പഞ്ചഭൂതാത്മകമാണ്. ഭോക്താവ് ഏകമാത്രനും, സർവാന്തര്യാമിയുമായ പരമാത്മാവാണ്. ഇങ്ങനെയുള്ള ഭാവനയാൽ സകലരുടേയും ധനത്തിന്റേ യും, ഭോഗങ്ങളുടേയും ഏകത മനസ്സിലാക്കുക എന്നതാണ് ദ്രവ്യാദ്വൈതം.

അതിനാൽ ശാസ്ത്രമനുസരിച്ച് ജീവിയ്ക്കണം. അങ്ങനെ ജീവിച്ചാൽ ഭക്തി വർധിയ്ക്കും. ഹേ രാജാവേ ! നീ ഭഗവാന്റെ കൃപയാൽ വളരെ യജ്ഞങ്ങൾ ചെയ്തു. ഇനിയും ഭഗവാന്റെ കൃപകൊണ്ടുതന്നെ നീ സംസാരസാഗരത്തെ കടക്കുകയും ചെയ്യും.

തുടർന്ന് നാരദൻ തന്റെ പൂർവകഥയെപ്പറ്റി യുധിഷ്ഠിരനോടു പറയുന്നു: "ഞാൻ കഴിഞ്ഞ മഹാകല്പത്തിൽ ഉപബർഹണനെന്ന ഒരു ഗന്ധർവനായിരുന്നു. ഞാൻ സുന്ദരനായിരുന്നതിനാൽ എന്നെ കാണാൻ എല്ലാവരും ഇഷ്ടപ്പെട്ടിരുന്നു. സ്ത്രീകൾക്ക് ഞാൻ അതിപ്രിയനായിരുന്നു. ഞാൻ അത്യന്തം ആസക്തനും ഉന്മത്തനുമായിത്തീർന്നു. ഒരു ദിവസം ദേവന്മാരുടെ യജ്ഞശാലയിൽ പ്രജാപതികൾ ഭഗവത്കഥ പാടാൻ പല അപ്സരസുകളേയും ക്ഷണിച്ചിരുന്നു. ഞാനും ഉന്മത്തനായിട്ട് അവരോടൊപ്പം പാടാൻ പോയിരുന്നു. എന്റെ ഈ അവജ്ഞാപൂർവമുള്ള പ്രവൃത്തി കണ്ട് പ്രജാപതികൾ 'നീ ശൂദ്രനായിപ്പോകട്ടെ' എന്നു ശപിച്ചു. അതിനാൽ ഞാൻ ദാസീപുത്രനായി ജനിച്ചു. പിന്നീട് ഞാൻ സത്സംഗം ചെയ്കയാൽ ബ്രഹ്മാവിന്റെ പുത്രനായി ജനിച്ചു." ഈ കഥയുടെ അധ്യാത്മരഹസ്യം നോക്കാം. നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. അത് വളരെ സുന്ദരസ്വരൂപവുമാണ്. അതിന്റേ പേര് ഉപബർഹണൻ എന്നായിരുന്നു. അതായത് ബ്രഹ്മത്തിന്റെ അടുത്തുള്ള തത്ത്വം. ഈ സാക്ഷി, സ്ത്രീകളോടുകൂടെ - അതായത് പ്രകൃതിയോടുകൂടെ - നൃത്തം ചെയ്യാൻ തുടങ്ങുമ്പോൾ അതിനു ശാപം ലഭിയ്ക്കുന്നു. പിന്നീട് ദാസീപുത്രനായിത്തീരുന്നു; അതായത് പ്രകൃതിയുടെ പുത്രനായി. അതിനുശേഷം സത്സംഗത്താലും സത്പുരുഷസേവയാലും തിരിച്ച് ബ്രഹ്മാവിന്റെ പുത്രത്വം പ്രാപ്തമാകുന്നു (7.15.73). അതിനാൽ സാക്ഷിയെ പ്രകൃതിയോടുകൂടെ ആടാൻ അയയ്ക്കരുത്. യഥാർഥത്തിൽ സാക്ഷി ആടുന്നില്ല. കോടതിയിൽ നിഷ്പക്ഷനായിരിയ്ക്കുന്നവനെയാണ് സാക്ഷിയെന്നു പറയുന്നത്. പക്ഷെ ഇക്കാലത്ത് പല സാക്ഷികളും കോടതിയിൽ പക്ഷപാതികളാകാറുണ്ട്. അങ്ങനെ ആകുന്നവർക്ക് ശാപം കിട്ടും. ഗീത എടുത്ത് 'സത്യമേ പറയൂ' എന്ന് സത്യം ചെയ്തിട്ട്, അടുത്തനിമിഷത്തിൽ അസത്യം പറയാൻ തുടങ്ങുന്നു. ഗീതയുടേയും, ഖുറാനിന്റേയും ഉപദേശങ്ങൾക്ക് ഇപ്പോൾ വിലയില്ലാതെ ആയി. യുധിഷ്ഠിരന്റെ സംശയങ്ങൾക്ക് മറുപടി



നൽകിയതിനുശേഷം നാരദൻ ഇപ്രകാരം തന്റെ വാക്കുകൾ ഉപസംഹരിച്ചു, "ഗൃഹസ്ഥാശ്രമധർമം ശാസ്ത്രമനുസരിച്ച് പാലിച്ചാൽ അവർക്ക് സന്ന്യാസിമാർക്ക് ലഭിയ്ക്കുന്ന ഗതി തന്നെ ലഭിയ്ക്കും. ഹേ രാജാവേ ! നീ ഭാഗ്യവാനാണ്. നിന്റെ ഗൃഹത്തിൽ സാക്ഷാൽ പരബ്രഹ്മം, മനുഷ്യരൂപത്തിൽ ഒളിച്ചുവസിയ്ക്കയാൽ മുനിജനങ്ങൾ ഇവിടെ ധാരാളമായി ഭഗവദ്ദർശനത്തിനു വരുന്നു."

യുധിഷ്ഠിരരാജാവ് പ്രേമവിഹ്വലനായിട്ട് നാരദനേയും, ഭഗവാനേയും പൂജിച്ചു. പിന്നീട് നാരദൻ സ്വസ്ഥാനത്തേയ്ക്കു പോയി.

## ഏഴാം സ്കന്ധം സമാപ്തം





# സ്കന്ധം എട്ട്

## പ്രകരണം പതിനാറ്

### ജഡബുദ്ധിരൂപിയായ ഗജേന്ദ്രൻ

ശ്രീമദ്ഭാഗവതത്തിന്റെ മുഖ്യവിഷയം, ജ്ഞാന വൈരാഗ്യസഹിതമായ ഭക്തിയാണ്. അതിനാൽ ഓരോ സ്കന്ധത്തിലും ഈ മൂന്നും പലവിധത്തിൽ വിവരിച്ചിരിയ്ക്കുന്നു. കഥ പറയുന്നത് മഹാനായ പരമഹംസൻ ശ്രീ ശുകദേവനാണ്. അദ്ദേഹം സ്ത്രീയിലും പുരുഷനിലും ഒരുപോലെ ബ്രഹ്മദർശനം ചെയ്തിരുന്നു. കഥ കേൾക്കുന്ന പരീക്ഷിത്തും ഭഗവാന്റെ കഥയല്ലാതെ ഒന്നും ഓർക്കരുതെന്നു ദൃഢനിശ്ചയമുള്ള ജിജ്ഞാസുവായിരുന്നു. അദ്ദേഹത്തിന് വിശപ്പും ദാഹവുംപോലും ഓർമ വന്നിരുന്നില്ല (8.1.33). ശ്രീമദ്ഭാഗവതത്തിൽ പലവിധത്തിലുള്ള മായ കാണിയ്ക്കുന്നുണ്ട്. 5-ാം സ്കന്ധത്തിൽ ഭരതരാജാവിന് ഒരു മാനിൽ പ്രീതി ജനിയ്ക്കയാൽ മാനായി പിറക്കേണ്ടിവന്നു. 6-ാം സ്കന്ധത്തിൽ ചിത്രകേതുവിന്റെ വിഷയാസക്തി കാരണം അംഗിരസ്സുമുനി ബ്രഹ്മജ്ഞാനമുപദേശിയ്ക്കാൻ ചെന്നിട്ടും, ബ്രഹ്മജ്ഞാനം സ്വീകരിയ്ക്കാതെ പുത്രൻ വേണമെന്നാവശ്യപ്പെട്ടു. ഇന്നും സന്ന്യാസിമാരോടു സാംസാരികസുഖത്തിനുവേണ്ടി പ്രാർഥിയ്ക്കുന്നവരുണ്ട്. അവരുടെ വൃത്തി അന്തർമുഖമാക്കാൻ അവർ ആഗ്രഹിയ്ക്കുന്നില്ല. സംസാരവലയിൽനിന്നും ആർക്കും മുക്തരാകാൻ കഴിയുകയില്ലെന്നാണ് ഇവരുടെ വിശ്വാസം. 7-ാം സ്കന്ധത്തിൽ നേരെ വിപരീതമായിട്ട് സംസാരവിഷയങ്ങൾ പഠിയ്ക്കുകയില്ലെന്ന് പ്രഹ്ളാദൻ ശഠിയ്ക്കുന്ന കഥ വരുന്നു. പ്രഹ്ലാദനെപ്പോലെ നിഷ്ഠയ്ക്ക് ദൃഢതയുണ്ടെങ്കിൽ സംസാരം തീണ്ടുകയില്ല. സംസാരത്തിൽ അടിയ്ക്കടി ദ്വൈതഭാവന വരുമെന്നുള്ളതിനാൽ, ദ്വൈതവിദ്യ എത്ര കുറച്ച് അഭ്യസിയ്ക്കാമോ അത്രയ്ക്കു കൂടുതൽ പുരുഷാർഥം, പരമാർഥബോധത്തിനുള്ള വഴിയ്ക്ക് ഉപയോഗിയ്ക്കാൻ കഴിയും. ജയവിജയന്മാർ വൈകുണ്ഠത്തിൽ പോയിട്ട് അവരിൽ ദ്വൈതഭാവം ഇരിയ്ക്കയാൽ വൈകുണ്ഠത്തിൽനിന്നും കീഴോട്ടു വീഴേണ്ടി വന്നു. ദ്വൈതഭാവം തീരെ മാറ്റാൻ വളരെ പ്രയാസമാണ്. പ്രഹ്ലാദനും ഭഗവാന്റെ മടിയിൽ ഇരുന്ന് സ്തുതിച്ചുകൊണ്ട് പറഞ്ഞത്, 'ഞാൻ അവിടുത്തെ ഈ ഉഗ്രരൂപത്തെ ഭയപ്പെടുന്നില്ല. പക്ഷെ സംസാരവിഷയങ്ങളെ ഭയപ്പെടുന്നു' എന്നാണ്. ഇത് പ്രഹ്ളാദന്റെ പരമഹംസത്വവും പൂർണമല്ലെന്ന് കാണിയ്ക്കുന്നു. സർവത്ര ഏകസത്തയെ കണ്ടിരുന്നെങ്കിലും ചെറിയ കുട്ടി ആയിരുന്നതിനാൽ പ്രഹ്ളാദന് അദ്വൈതത്തിൽ പൂർണനിഷ്ഠ വന്നിരുന്നില്ലായിരിയ്ക്കാം. സംസാരവ്യവഹാരത്തിൽ ഭഗവാന്റെ വിസ്മരണം പലപ്പോഴും ഉണ്ടാകാറുണ്ടെന്ന് പല സാധകർക്കും അനുഭവമാണ്. ഏതു ദശയിൽ ഭഗവാന്റെ വിസ്മരണം അടിയ്ക്കടി വരുന്നുവോ, അതിനെ ആനയുടെ ജീവിതത്തോട് ഉപമിച്ച് 8-ാമത്തെ സ്കന്ധത്തിൽ ഗജേന്ദ്രമോക്ഷമെന്ന കഥ ആരംഭിയ്ക്കുന്നു. മാൻ ശബ്ദത്തിൽ ആസക്തനായി മരണവിപത്തിനെ മറക്കുന്നു. ചിത്രശലഭം ദീപത്തിൽ ആസക്തനാകുന്നു. മത്സ്യം രസത്തിലും, വണ്ട് പൂവിലും ആസക്തരായി ജീവിതം ബലികഴിയ്ക്കുന്നു. ആന പിടിയാനയിലുള്ള ആസക്തിയാൽ കുഴിയിൽ വീണ് ബന്ധനത്തിലാകുന്നതുപോലെ മായാരൂപമായ മിഥ്യാവാസനകളിൽപെട്ട് മനുഷ്യർ അവരുടെ ആയുസ്സ് വെറുതെ നശിപ്പിയ്ക്കുന്നു. മാണ്ഡൂക്യോപനിഷത്തിൽ ശ്രീ ഗൗഡപാദാചാര്യന്റെ കാരികയിൽ ഒടുവിൽ പറയുന്നു; **'അണുമാത്രേഽപി വൈധർമ്യേ'** അല്പമെങ്കിലും അനാത്മഭാവം വന്നാൽ ആവരണഭംഗം ഉണ്ടാകയില്ല. ആവരണത്തിനെ എട്ടാമത്തെ സ്കന്ധത്തിൽ മുതലയോടാണ് ഉപമിച്ചിരിയ്ക്കുന്നത്. 10-ാം സ്കന്ധത്തിൽ കംസനോടും ഉപമിച്ചിട്ടുണ്ട്. കംസന്റെ ശത്രു ബ്രഹ്മസ്വരൂപിയായ കൃഷ്ണനാണ്. ഈ അമ്മാവനും അനന്തിരവനും ഒരിയ്ക്കലേ തമ്മിൽ കാണുന്നുള്ളു. കാണുന്ന സമയംതന്നെ കംസന് മൃത്യുവുമാണ്. എന്തെന്നാൽ ജ്ഞാനവും അജ്ഞാനവും ഒന്നിച്ചിരിയ്ക്കയില്ല. അജ്ഞാനം അഥവാ ആവരണം കല്പിതമാണെങ്കിലും അജ്ഞാനദശയിൽ അത് പ്രമാഭൂതമായിപ്പോകുന്നു. ഇങ്ങനെയുള്ള ആവരണത്തിന് മൂലകാരണം ആത്മവിസ്മരണമാണ്. ഈ വിസ്മരണത്തെ ഗജേന്ദ്രനോട് ഉപമിച്ചിരിയ്ക്കുന്നു.

ആത്മവിസ്മരണം ഉണ്ടാകാതിരിയ്ക്കാൻ 8-ാം സ്കന്ധത്തിൽ ആദ്യം ശുകദേവൻ പരീക്ഷിത്തിനെ മന്ത്രോപനിഷത്ത് കേൾപ്പിയ്ക്കുന്നു. അതിൽ മനു ഭഗവാനെ സ്തുതിച്ചുകൊണ്ട് ഇപ്രകാരം പറയുന്നു:

**യേന ചേതയതേ വിശ്വം വിശ്വം ചേതയതേ ന യം**
**യോജാഗർത്തി ശയാനേഽസ്മിന്നായംതംവേദ വേദ സഃ**

(ഏതിന്റെ സത്തകൊണ്ട് വിശ്വം മുഴുവനും ചൈതന്യമുള്ളതായി തീരുന്നുവോ, ഏതിനെ വിശ്വത്തിനു ചൈതന്യമുള്ളതാക്കാൻ കഴിയുന്നില്ലയോ; വിശ്വം ലയിച്ചശേഷവും സാക്ഷിരൂപത്തിൽ എന്ത് ഉണർന്നിരിയ്ക്കുന്നുവോ; ഏതിനെ ജഗത്തിന് അറിയാൻ കഴിയുന്നില്ലയോ, ആ പരമാത്മാവ് ഈ ജഗത്തിനെ ശരിയ്ക്കും അറിയുന്നു. 8.1.9)



**ആത്മാവാസ്യമിദം വിശ്വം യത്കിഞ്ചിജ്ജഗത്യാം ജഗത് തേന ത്യക്തേന ഭുഞ്ജീഥാ മാ ഗൃധഃ കസ്യസ്വിദ്ധനം.** (8.1.10)

(ഈ സംസാരത്തിൽ യാതൊരു ഭൂതസമുദായമുണ്ടോ അവ സകലതും പരമാത്മാവിനാൽ വ്യാപ്തമാണ്. അതിനാൽ സകലതും പരമാത്മാവിന് അർപ്പിച്ചശേഷം വേണം അവയെ ഉപഭോഗിക്കാൻ. അതായത് തന്റെയോ അന്യന്റെയോ ധനത്തിൽ ആസക്തി ഉണ്ടാകരുത്.)

ഇങ്ങനെയുള്ള മന്ത്രം 'ഈശാവാസ്യ' ഉപനിഷത്തിന്റെ ആദ്യവും വരുന്നുണ്ട്. ശ്രീകൃഷ്ണഭഗവാനും ഉജ്ജയിനിയിൽ ഗുരു സാന്ദീപനിയുടെ അടുത്തുനിന്നും ഉപനിഷത്ത് പഠിച്ചിരുന്നു. ശ്രീമദ്ഭാഗവതവും നിഗമരൂപിയായ കല്പതരുവിൽനിന്നും വീണ പഴുത്ത ഫലമാണ്. **'നിഗമ കല്പ തരോർഗളിതം ഫലം ശുകമുഖാദമൃതദ്രവ സംയുതം'** എന്ന് മാഹാത്മ്യത്തിൽ ശുകദേവൻ തന്നെ ശ്രോതാക്കളോട് പറയുന്നുണ്ട്. അങ്ങനെ ഭാഗവതത്തിൽ പലസ്ഥലത്തും വേദാന്തം നിറഞ്ഞതാണ് എന്നു കാണാം. ഇനിയും പറയുന്നു;

**യം ന പശ്യതി പശ്യന്തം ചക്ഷുര്യസ്യ ന രിഷ്യതി തം ഭൂതനിലയം ദേവം സുപർണമുപധാവത.** (8.1.11)

(ഏതൊരു സർവസാക്ഷിയെ ചക്ഷുരാദി ഇന്ദ്രിയങ്ങൾക്ക് കാണാൻ സാധിയ്ക്കുന്നില്ലയെങ്കിലും ഏതിന്റെ ജ്ഞാനം ഒരിയ്ക്കലും ക്ഷയിയ്ക്കുന്നില്ലയോ അതായത് ചക്ഷുരാദി ഇന്ദ്രിയങ്ങൾക്ക് വിഷയമാകുന്നില്ലെങ്കിലും ഏതൊന്ന് സകലതും അറിയുന്നുവോ, ആ സർവാന്തര്യാമിയും അസംഗനുമായ പരമാത്മാവിനെ ഭജിയ്ക്കുക.)

**ന യസ്യാദ്യന്തൗ മധ്യം ച സ്വഃ പരോ നാന്തരം ബഹിഃ വിശ്വസ്യാമൂനി യദ്യസ്മാദ്വിശ്വം ചതദൃതംമഹത്**(8.1.12)

(ഏതിന്റെ ആദിയിലും അവസാനത്തിലും മദ്ധ്യത്തിലും യാതൊന്നുമില്ലയോ, ഏതിന് തന്റെയെന്നും അന്യന്റെയെന്നും യാതൊരു ഭേദവുമില്ലയോ, ഏത് സ്വയമേവ ജഗത്തിന് ആദ്യന്താദി സകലതുമാകുന്നുവോ, ഏതിൽ നിന്നും സമ്പൂർണജഗത്ത് ഉണ്ടായോ, അത് സത്യവും പരിപൂർണവുമാണ്.

ജഗത്തിന് ആദിയോ അന്തമോ ഇല്ലെങ്കിൽ ജഗത്ത് എങ്ങനെയുണ്ടായിയെന്ന് അടുത്ത ശ്ലോകത്തിൽ പറയുന്നു. ഭഗവാൻ മായാശക്തിയാൽ സൃഷ്ടി, രക്ഷ മുതലായത് ചെയ്കയും, തന്റെ നിത്യസിദ്ധമായ ജ്ഞാനശക്തിയാൽ മായയെ ത്യജിച്ച്, ഇച്ഛകൂടാതെ തന്റെ സ്വരൂപത്തിൽ സ്ഥിതിചെയ്യുകയും ചെയ്യുന്നു. അതിനാൽ നിഷ്കാമഭാവത്തിൽ കർമം ചെയ്യണം. ഭഗവാൻ പരമേശ്വരനും കർമം ചെയ്യുന്നെങ്കിലും, ആത്മലാഭത്താൽ പൂർണകാമനുമാകയാൽ അതിൽ ആസക്തനാകുന്നില്ല (8.1.15). അത് അനുകരിയ്ക്കുന്നവരും കർമങ്ങളിൽ ആസക്തരാകുന്നില്ല.

സ്വായംഭുവമനുവിനുശേഷം അഗ്നിപുത്രനായ സ്വാരോചിഷൻ രണ്ടാമത്തെ മനുവായി. അതിനുശേഷം പല മനുക്കളും ഉണ്ടായി. താമസമന്വന്തരത്തിൽ ഹരിമേധാ എന്ന ഋഷിയ്ക്ക് ഹരിണി എന്ന ഭാര്യയിൽ ഹരിയുടെ അവതാരമുണ്ടായി. ഭഗവാൻ ഹരിയാണ് ഗജേന്ദ്രനെ മുതലയിൽനിന്നും രക്ഷിച്ചത്.

താമസമന്വന്തരത്തിൽ - അതായത് മനസ്സ് തമോഗുണിയും ജഡബുദ്ധിയുമായിത്തീരുമ്പോൾ-ഓരോരുത്തരുടേയും ജീവിതം ആരംഭിയ്ക്കുന്നു. അങ്ങനെയുള്ള ജീവന്, തമോഗുണത്തിൽനിന്നും മുക്തനാകാനുള്ള ഉപായം പരീക്ഷിത്ത് ശ്രീശുകനോട് ചോദിയ്ക്കുന്നു. ആ ചോദ്യത്തിന് മറുപടിയായിട്ടാണ്, ചൈതന്യരൂപിയായ ഹരിയുടെ കഥ വരുന്നത്. അത് സകലർക്കും കേൾക്കാൻ യോഗ്യമായതുമാണ്.

ശ്രീമദ്ഭാഗവതത്തിന്റെ കഥയുടെ രചനയിൽ, മിക്കവാറും കഥയുടെ അധ്യാത്മരഹസ്യം ഒടുവിലാണ് മനസ്സിലാക്കുവാൻ സാധിയ്ക്കുന്നത്. അതിനാൽ ഗജേന്ദ്രമോക്ഷത്തിനുശേഷം, ഗജേന്ദ്രൻ ആരായിരുന്നു, മുതല ആരായിരുന്നു എന്നും മറ്റും ശുകദേവൻ പറയുന്നിടത്ത്, മുതല അജ്ഞാനത്തിന്റെ സ്വരൂപമായിരുന്നു (8.4.6) എന്നും, ഗജേന്ദ്രൻ ആത്മാവിന്റെ വിസ്മരണമായിരുന്നു എന്നും പറയുന്നുണ്ട്(8.4.10, 8.4.12).ആത്മവിസ്മരണമുണ്ടാകുമ്പോൾ ജീവനാകുന്ന ഗജേന്ദ്രനെ അജ്ഞാനമാകുന്ന മുതല പിടിയ്ക്കുന്നു.

ആത്മവിസ്മരണം എങ്ങനെയാണ് ഉണ്ടാകുന്നതെന്ന് 8-ാം സ്കന്ധത്തിൽ 2-ാം അധ്യായത്തിൽ ആദ്യം പറയുന്നു. ക്ഷീരസാഗരത്തിൽ ത്രികൂടമെന്ന പർവതമുണ്ടായിരുന്നു. ഇതിനെ ത്രിഗുണമയമായ മായയെന്നറിയണം. അത് 10000 യോജന ഉയരമുള്ളതായിരുന്നു. അതായത് മായയുടെ ശക്തി പത്ത് ഇന്ദ്രിയങ്ങളിലും പ്രവർത്തിയ്ക്കുന്നു. ആ പർവതഗുഹയിൽ സിദ്ധന്മാർ, ചാരണന്മാർ, ഗന്ധർവന്മാർ, വിദ്യാധരന്മാർ, നാഗങ്ങൾ, കിന്നരന്മാർ, അപ്സരസുകൾ മുതലായവർ വിഹരിച്ചിരുന്നു: അവിടെ ശബ്ദത്തിന്റെ പ്രതിധ്വനി ഉണ്ടാകുമായിരുന്നു. അതിനാൽ ഈർഷ്യയുടേയും അസഹിഷ്ണുതയുടേയും ഗർജനം ഉണ്ടായിരുന്നു (8.2.6). ആ പർവതത്തിൽ കാട്ടുമൃഗങ്ങൾ ജീവിച്ചിരുന്നു. അതിൽ നദികളും, തടാകങ്ങളും ഉണ്ടായിരുന്നു. അനേകജാതി സുഗന്ധവൃക്ഷങ്ങളും ഉണ്ടായിരുന്നു. കൂടാതെ വലിയ സുവർണകമലങ്ങളുള്ള ഒരു തടാകവും ഉണ്ടായിരുന്നു. ഒരു ദിവസം ആ പർവതവനത്തിൽ താമസിച്ചിരുന്ന ഒരു ആനത്തലവൻ തന്റെ പിടിയാനകളോടുംകൂടെ കുളിയ്ക്കാൻ അവിടെ ചെന്നു. ഓരോ ജീവനും, ഇപ്രകാരം തന്റെ വൃത്തികളോടുംകൂടി സംസാരമാകുന്ന തടാകത്തിൽ ആനന്ദിയ്ക്കാൻ വരുന്നു. ഗജേന്ദ്രൻ ഗൃഹസ്ഥ പുരുഷന്മാരെപ്പോലെ



മോഹഗ്രസ്തനായിട്ട്, തുമ്പിക്കയ്യിൽ വെള്ളമെടുത്ത് തന്റെ പിടിയാനകളെ കുളിപ്പിയ്ക്കാൻ തുടങ്ങി (8.2.26). ഭാഗവതത്തിൽ കൊടുത്തിരിയ്ക്കുന്ന ഉപമാപ്രമാണങ്ങളുടെ അധ്യാത്മഭാവത്തിന്റെ അർഥവും അവിടവിടെത്തന്നെ തെളിഞ്ഞു കാണാം. ഇവിടെ, ഓരോ ഗൃഹസ്ഥന്റേയും രതിക്രീഡയെയാണ് കാണിയ്ക്കുന്നത്. ഇതുകൊണ്ട് തമോഗുണം എത്ര വർധിയ്ക്കുമെന്നും, ദേഹാഭിമാനം എത്ര വർധിയ്ക്കുമെന്നും, ആത്മവിസ്മരണം എങ്ങനെ ഉണ്ടായിപ്പോകുമെന്നും, മനുഷ്യർ അറിയുന്നില്ല. ഭഗവാന്റെ മായയിൽ മോഹിച്ച്, ഗജേന്ദ്രനും, തനിയ്ക്കു വരാൻ പോകുന്ന കഷ്ടതകളെപ്പറ്റി ആലോചിയ്ക്കാൻ കഴിഞ്ഞില്ല (8.2.26)

ആ സമയം ഈശ്വരേച്ഛയാൽ ഒരു വലിയ മുതല ഗജേന്ദ്രന്റെ കാലിൽ പിടികൂടി. ആ പിടിയിൽനിന്നും മുക്തനാകാൻ ഗജേന്ദ്രൻ വളരെ ശ്രമിച്ചെങ്കിലും സാധിച്ചില്ല. മറ്റ് ആനകളും പിടിയാനകളും ഗജേന്ദ്രനെ മുക്തനാക്കാൻ വളരെ ശ്രമിച്ചെങ്കിലും ഫലമുണ്ടായില്ല. ഇങ്ങനെ ഗജേന്ദ്രനും മുതലയുമായി പിടിയും വലിയുമായിട്ട് ആയിരംവർഷങ്ങൾ കഴിഞ്ഞു. ദേവന്മാർക്കു പോലും വളരെ ആശ്ചര്യം തോന്നി. ക്രമേണ ഗജേന്ദ്രന്റെ ഉത്സാഹം, ബലം, തേജസ്സ് മുതലായവ ക്ഷയിയ്ക്കാൻ തുടങ്ങി; അതിനതിന് മുതലയിൽ ഉത്സാഹവും ബലവും തേജസ്സും വർധിയ്ക്കാനും തുടങ്ങി. (8.2.30).

മേൽപറഞ്ഞതുപോലെ, മുതല അജ്ഞാനത്തിന്റെ സ്വരൂപമാണ്. ഗജേന്ദ്രൻ ആത്മവിസ്മരണത്തിന്റെ സ്വരൂപവുമാണ്. ആത്മവിസ്മൃതിയുണ്ടാകുമ്പോൾ, അനേകവിധമുള്ള കഷ്ടതകൾ നേരിടുന്നു. ആത്മസാക്ഷാത്കാരമുണ്ടാകുമ്പോൾ സകലതും ഭഗവന്മയമായി തോന്നും. ശ്രീ അരവിന്ദ് ഒരു സ്ഥലത്ത് എഴുതിയിട്ടുണ്ട്:

*"Its absence leaves the greatest actions dull, its presence makes the smallest seem divine."*

ഗജേന്ദ്രൻ അജ്ഞാനവുമായി യുദ്ധംചെയ്ത് ആയിരം വർഷങ്ങൾ കഴിഞ്ഞു. എന്നുവെച്ചാൽ അനവധി കാലം കഴിഞ്ഞു എന്നർഥമാക്കിയാൽമതി. ഓരോ ജീവനും അനന്തകാലം മുതൽ അജ്ഞാനദശയിൽ വീണുകിടക്കുകയാണ്. മുതലയുടെ ശക്തി വർധിച്ചതുപോലെ അജ്ഞാനത്തിന്റെ ശക്തിയും വർധിയ്ക്കുന്നു. ഒരു തെറ്റു ചെയ്തുപോയാൽ, അതിന്റെ വാസനകൊണ്ട്, അനേകം തെറ്റുകൾക്ക് വഴി തെളിയിയ്ക്കുന്നു. സംസാരികൾക്ക് അതിൽനിന്നും നിവൃത്തരാകാൻ ഒരിയ്ക്കലും കഴിയുന്നില്ല.

അജ്ഞാനം അഥവാ അവിദ്യ സ്വതന്ത്രമല്ല. അത് ജീവനെ ആശ്രയിച്ചും ഇരിയ്ക്കുന്നില്ല. എന്തെന്നാൽ അവിദ്യ വന്നശേഷമാണ് ജീവഭാവം വരുന്നത്. പക്ഷെ ഒന്നുനോക്കിയാൽ ബ്രഹ്മത്തെ ആശ്രയിച്ചാണ് നിൽക്കുന്നതെന്നു പറയാം. ഇതിൽ ഒരു സംശയത്തിന് അവകാശമുണ്ട്. ബ്രഹ്മം ജ്ഞാനസ്വരൂപമാണ്. അപ്പോൾ അതിന് വിപരീതമായ അവിദ്യ എങ്ങനെ അതിൽ സംഭവിയ്ക്കും? ഈ ശങ്ക ശരിയല്ല. എന്തെന്നാൽ അവിദ്യാ സംബന്ധം ബ്രഹ്മത്തിൽ താത്ത്വികമെന്ന് കരുതിയാൽ വിരോധമുണ്ടാകാം. രണ്ട് വിരുദ്ധധർമങ്ങൾ ഒരു ധർമിയിൽ ഇരിയ്ക്കനില്ല. ഒന്നിനെ താത്ത്വികവും, മറ്റതിനെ അതാത്ത്വികവുമായി കരുതുന്നപക്ഷം വിരോധമില്ല. താത്ത്വിക അന്ധകാരം സൂര്യനിൽ ഇരിയ്ക്കാൻ പ്രയാസമാണ്. പക്ഷെ കല്പിത അന്ധകാരം സൂര്യനിൽ വിരുദ്ധമല്ല. മൂങ്ങ, സൂര്യനിൽ അന്ധകാരത്തെ കല്പനചെയ്യുന്നു. സൂര്യന്റെ വാസ്തവികസ്വരൂപം പ്രകാശസ്വരൂപമാണ്. അതിൽ മൂങ്ങയുടെ കല്പിത അന്ധകാരം ഇരിയ്ക്കുന്നതുകൊണ്ട് വിരോധമില്ല. എന്നതുപോലെ, സ്വയം പ്രകാശാത്മകമായ ബ്രഹ്മത്തിൽ കല്പിതമായ അവിദ്യയുടെ സ്ഥിതി വിരുദ്ധമല്ല. മുതലയുടെ സ്വരൂപം അവിദ്യയുടെ സ്വരൂപമാണ്. അതിൽ ഗജേന്ദ്രരൂപിയായ ജീവൻ അകപ്പെടുന്നു. പക്ഷെ ഈ അവിദ്യ യഥാർഥമല്ല. യഥാർഥമായിരുന്നെങ്കിൽ, അതിൽനിന്നും നിവൃത്തിയുണ്ടാകുമായിരുന്നില്ല. അവിവേകത്താൽ ബ്രഹ്മത്തിൽ അവിദ്യയുടെ പ്രതീതിയുണ്ടാകുന്നു. വിവേകം ഉണ്ടാകുന്നതോടെ അവിദ്യാശൂന്യമായ ബ്രഹ്മം സിദ്ധമാകുന്നു. വിവേകം സമ്യഗ്ദർശനമാണ്. അതാണ് ഭഗവാന്റെ സുദർശനചക്രം. ഗജേന്ദ്രൻ ഭഗവാനെ സ്തുതിച്ചപ്പോൾ ഭഗവാൻ അയാളെ രക്ഷിയ്ക്കാൻ വന്നത്, ഛന്ദോരൂപിയായ ഗരുഡനിൽ ഇരുന്നാണ്. അതായത് വേദമയനായ ഗരുഡനിൽ കയറിയാണ് വന്നത്.(8.2.31) ഇതിൽനിന്നും ശാസ്ത്രത്തിന്റെ സഹായത്താൽ വിവേകമുണ്ടാകുമെന്നും, വിവേകത്താൽ അഥവാ സമ്യഗ്ദർശനത്താൽ അവിദ്യ നീങ്ങുമെന്നും കാണാം.

അവിദ്യ പ്രമാണജന്യമല്ല. പ്രമാണത്തിന് വിഷയവുമല്ല. അവിദ്യ പ്രമാണത്താൽ സിദ്ധമായാൽ അത് നിവൃത്തമാകയില്ല. ബ്രഹ്മവും അവിദ്യയുമായുള്ള സംബന്ധത്തിന്റെ കല്പനയും അവിദ്യയിൽ ഇരുന്നുകൊണ്ടാണ് ചെയ്യുന്നത്. ബ്രഹ്മദൃഷ്ടിയിൽ അവിദ്യയുടെ സംബന്ധം ഒരു വിധത്തിലും ബ്രഹ്മത്തിലുണ്ടാകുന്നില്ല. പക്ഷെ ഗജേന്ദ്രരൂപിയായ ജീവൻ, മായാരൂപിയായ ത്രികൂടപർവതത്തിന്റെ അടുത്തുവന്ന്, മായയുടെ വൃത്തികളായ പിടിയാനകളുമായി ക്രീഡിയ്ക്കുമ്പോൾ അവിദ്യയാകുന്ന മുതലയാൽ ബന്ധിയ്ക്കപ്പെടുന്നു.

അവിദ്യയ്ക്ക് വിരോധം പ്രമാണജന്യമായ ജ്ഞാനവുമായിട്ടാണ്. അതിനാൽ ഗജേന്ദ്രന് പെട്ടെന്ന് ഇപ്രകാരം വിചാരമുണ്ടായി: 'മുതലയാകുന്ന പാശത്തിൽ പെടുകയാൽ എനിയ്ക്കീ സങ്കടം വന്നു. ഈ വിപത്തിൽനിന്നും എന്റെ കൂട്ടുകാരായ ആനകൾക്ക് എന്നെ മുക്തനാക്കാൻ കഴിഞ്ഞില്ല. ആ സ്ഥിതിയ്ക്ക് പിടിയാനകൾ എന്നെ എങ്ങനെ മോചിപ്പിക്കാനാണ്?'ഇപ്രകാരം വിചാരിച്ച്

ഗജേന്ദ്രൻ ശ്രീഹരിയെ (ബ്രഹ്മത്തെ) ശരണം പ്രാപിച്ചു.

ആരെ ഭയന്ന് മൃത്യുകൂടി ഓടിപ്പോകുന്നുവോ, ആ ഈശ്വരനെ ഗജേന്ദ്രൻ ശരണംപ്രാപിച്ച് സ്തുതിക്കാൻ തുടങ്ങി.(8.2.33) ഭഗവാന്റെ ഗുണങ്ങളെ സ്മരിക്കുന്നതുകൊണ്ട് ആത്മസ്വരൂപം ഓർമവരുന്നു. എന്തെന്നാൽ ആത്മാവുതന്നെയാണ് പരമാത്മാവ്. ആത്മജ്ഞാനം ഉണ്ടാകുമ്പോൾ ദ്വൈതം പൂർണമായും നിവൃത്തമാകും. കേവലം ചിദാത്മാവു മാത്രമേ അവശേഷിയ്ക്കൂ. ജീവന്റെയും ബ്രഹ്മത്തിന്റെയും അഭേദത്തെപ്പറ്റി യഥാർഥജ്ഞാനമുണ്ടാകുമ്പോൾ, അവിദ്യ ഉണ്ടായിരുന്നില്ലെന്നും, ഇപ്പോൾ ഇല്ലെന്നും, മേലിൽ ഉണ്ടാകയില്ലെന്നും തോന്നും. ഇങ്ങനെ, അവിദ്യയുടെ ത്രികാലികനിഷേധം ഉണ്ടാകുന്നു. എങ്കിലും, ജീവന് ശരണാഗതി ആവശ്യമാണ്. പരമാർഥദൃഷ്ടിയിൽ അവിദ്യയുടെ ത്രൈകാലിക നിഷേധം പ്രസിദ്ധമാണ്.

ഗജേന്ദ്രൻ ആദ്യം തന്റെ മനസ്സിനെ ഹൃദയത്തിൽ സ്ഥിരമാക്കി പരമേശ്വരനെ നമസ്കരിച്ച് പൂർവജന്മത്തിൽ പഠിച്ചിരുന്ന സ്തോത്രത്താൽ സ്തുതിയ്ക്കാൻ തുടങ്ങി.

**യസ്മിന്നിദം യതശ്ചേദം യേനേദം യ ഇദം സ്വയം**
**യോഽസ്മാത്പരസ്മാച്ച പരസ്തംപ്രപദ്യേസ്വയംഭുവം.**

(ഏതിൽ ഈ ജഗത്ത് സ്ഥിതമാണോ, ഏതിൽനിന്നുമുണ്ടായോ, ഏതിനാൽ വ്യാപ്തമാണോ, ഏത് സ്വയം ജഗത്തായി രൂപം കൊണ്ടോ, ഏത് ഈ കാര്യകാരണജഗത്തിനും ഉപരിയാണോ, ആ ഭഗവാൻ സ്വയംഭൂവിനെ ഞാൻ ശരണം പ്രാപിയ്ക്കുന്നു.8.3.3)

ഈ സ്തുതി, ബ്രഹ്മമല്ലാതെ മറ്റൊന്നും സത്യമല്ലെന്ന് കാണിയ്ക്കുന്നു. ഇങ്ങനെയുള്ള ജ്ഞാനംകൊണ്ട് അവിദ്യയും അതിന്റെ കാര്യവും നിവൃത്തമാകും. ചിദാത്മാവിൽ ഏതിന്റെ സ്വരൂപമില്ലയോ, ആ മിഥ്യാവസ്തുവിനെ ആരോപിയ്ക്കുകയും, അതിന്റെ സംബന്ധത്തെ കല്പന ചെയ്യുകയും ചെയ്യുന്നതിനെയാണ്, അവിദ്യയെന്നു പറയുന്നത്. ആത്മാവിന്റെ വിസ്മരണം തന്നെയാണ് ഗജേന്ദ്രന്റെ സ്വരൂപം. അതുകൊണ്ടാണ്, അതിനെ അജ്ഞാനരൂപിയായ മുതല പിടിച്ചത്. ഗജേന്ദ്രൻ ഇനി ഇപ്പോൾ ആത്മാവിനെ സ്മരിച്ച് അവിദ്യയിൽനിന്നും മുക്തനാകാൻ ശ്രമിച്ചുകൊണ്ട് ഭഗവാനെ സ്തുതിയ്ക്കുന്നു:

"ആരുടെ ദൃഷ്ടി ഒരിയ്ക്കലും ലുപ്തമാകുന്നില്ലയോ, ആ പ്രഭു, തന്റെ ഉള്ളിൽ സ്വമായാദ്വാരാ സ്ഥാപിതവും, ചിലപ്പോൾ പ്രകടവും ചിലപ്പോൾ ഗുപ്തവുമാകുന്ന കാര്യകാരണരൂപമായ പ്രപഞ്ചത്തിനെ സാക്ഷിരൂപത്തിൽ നിരന്തരം നിരീക്ഷിച്ചുകൊണ്ടിരിയ്ക്കുന്നു. പ്രളയകാലത്തിൽ സകലതും അന്ധകാരത്താൽ വ്യാപിച്ചിരിയ്ക്കുമ്പോൾ, സർവവ്യാപിയായ ഭഗവാൻ അതിനുമുപരിയായി ഇരിയ്ക്കുന്നു. ആ ആത്മയോനിയും പരാല്പരനുമായ പ്രഭു എന്നെ രക്ഷിയ്ക്കുമാറാകേണമേ!ആരുടെ സ്വരൂപം ദേവന്മാർക്കും, ഋഷികൾക്കുംകൂടി അറിയാൻ കഴിയുന്നില്ലയോ, അതിനെ അന്യപ്രാണികൾ എങ്ങനെ അറിയാനാണ്? അഥവാ അതിനെ എങ്ങനെ വർണിയ്ക്കും? പലവിധത്തിൽ വേഷം കെട്ടി, വിചിത്രമായഭിനയിയ്ക്കുന്ന നടനെപ്പോലെ അപരിമേയലീല ചെയ്യുന്ന പ്രഭു എന്നെ രക്ഷിയ്ക്കണേ!" (8.3.6) ലീല എന്നു വച്ചാൽ നാടകം. നാടകമെന്നാൽ, "വിവർത്തഭാവത്തിൽ വസ്തു ഏതുവിധമോ അതുപോലെ കാണിയ്ക്കാതെ, അന്യരൂപത്തിൽ കാണിയ്ക്കുകയെന്നതാണ്" വേദാന്തസിദ്ധാന്തം.





"സകല ജീവികളുടേയും മിത്രവും ആത്മസ്വരൂപവുമായ ഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു. ആരുടെ മംഗളമയസ്വരൂപത്തിന്റെ സാക്ഷാത്ക്കാരത്തിനുവേണ്ടിയാണോ, സത്സ്വഭാവികളായ മുനിമാർ ജനസംഗശൂന്യമായ വനത്തിൽപോയി അഖണ്ഡബ്രഹ്മചര്യാദിവ്രതങ്ങൾ ആചരിയ്ക്കുന്നത്, ആ ഭഗവാനാണ് എന്റെ ഗതി. ജന്മകർമനാമരൂപരഹിതനും, ഗുണദോഷങ്ങൾ ഇല്ലാത്തവനും, ലോകരചനയ്ക്കും, രക്ഷയ്ക്കും, പ്രളയത്തിനുംവേണ്ടി തന്റെ മായയാൽ അതാതവസരങ്ങളിൽ അവതാരങ്ങൾ സ്വീകരിയ്ക്കുന്നവനും, അനന്തശക്തിയുക്തനും, ആശ്ചര്യകർമാവും, രൂപരഹിതനെങ്കിലും അനേകരൂപം ധരിയ്ക്കുന്നവനുമായ പരബ്രഹ്മപരമേശ്വരനെ വീണ്ടും വീണ്ടും ഞാൻ നമസ്കരിയ്ക്കുന്നു.(8.3.9). (ജഗത്തിൽ യാതൊരു ക്രിയാംശമുണ്ടോ അത് മായയുടെയും, സത്ത ബ്രഹ്മത്തിന്റേയുമാണെന്ന് ഈ സ്തുതിയിൽ കാണാം.) ഏതൊന്ന് സ്വയം പ്രകാശമുള്ളതും സകലരുടെയും സാക്ഷിയും, മനസ്സ്, വാണി, ചിത്തം ഇവയിൽനിന്നും ദൂരസ്ഥവും ആകുന്നുവോ, ആ പരമാത്മാവിനെ വീണ്ടും വീണ്ടും ഞാൻ നമസ്കരിയ്ക്കുന്നു (8.3.10). ആര് സമസ്തേന്ദ്രിയ വിഷയങ്ങളേയും കാണുകയും, സകല പ്രതീതികൾക്കും കാരണമായിരിയ്ക്കയും, ഛായാരൂപമായ അസത് - അഹങ്കാരാദിയാൽ തന്റെ സത്ത സൂചിപ്പിയ്ക്കയും, സർവചരാചരങ്ങളിലും സദ്രൂപത്തിൽ പ്രകാശിയ്ക്കുകയും ചെയ്യുന്നുവോ, അങ്ങനെയുള്ള അവിടുത്തേയ്ക്ക് നമസ്കാരം"(8.3.14).

വീണ്ടും ജഗത്തിന്റെ കാരണത്തെ സൂചിപ്പിച്ചുകൊണ്ട് ഗജേന്ദ്രൻ സ്തുതി തുടരുന്നു: "അങ്ങ് സകലതിനും കാരണമാണെങ്കിലും, സ്വയം കാരണരഹിതനാണ്. സമ്പൂർണ വേദശാസ്ത്രങ്ങളുടെ ഉത്ഭവസ്ഥാനമാണ്. മോക്ഷസ്വരൂപവും, ശ്രേഷ്ഠപുരുഷന്മാരുടെ ആശ്രയസ്ഥാനവും അങ്ങാണ്. അങ്ങനെയുള്ള അവിടുത്തേയ്ക്ക് വീണ്ടും വീണ്ടും നമസ്കാരം."

ഇവിടെ, ഭഗവാനിൽ വിരുദ്ധ ധർമങ്ങളുടെ ആശ്രയത്വം ആരോപിച്ചിരിയ്ക്കുന്നു. ഇത് സാപേക്ഷദൃഷ്ടിമൂലമാണെന്നറിയണം. അധ്യസ്തവസ്തു വാസ്തവത്തിൽ അധിഷ്ഠാനരൂപമാണ്. എങ്കിലും അധ്യസ്തവസ്തു കാണു

ന്നെങ്കിൽ അത് സാപേക്ഷഭാവത്തിൽ നോക്കുന്നതുകൊണ്ടാണ്. സാപേക്ഷഭാവത്തിൽ വിരുദ്ധധർമം കാണാം. ദശമസ്കന്ധത്തിൽ, ശ്രീകൃഷ്ണൻ കംസനെ നിഗ്രഹിയ്ക്കാൻ ചെന്ന സമയത്ത് ഭഗവാനിൽ വിരുദ്ധധർമങ്ങൾ കണ്ടതായി പറയുന്നുണ്ട്. അതായത് ബ്രഹ്മത്തോടുകൂടെ കല്പിതമായ വിരുദ്ധധർമവും ഉണ്ടാകും.

ഗജേന്ദ്രൻ സ്തുതി തുടരുന്നു: "ആര്, ഗുണരൂപമായ അരണിയിൽ മറഞ്ഞിരിയ്ക്കുന്ന ജ്ഞാനാഗ്നിസ്വരൂപമാകുന്നുവോ, ഗുണക്ഷോഭം കൊണ്ട് ഏതിൽ മനസ്സിന്റെ സ്ഫുരണമുണ്ടാകുന്നുവോ, ആത്മതത്ത്വത്തിന്റെ ഭാവനാ ദ്വാരാ വിധിനിഷേധരൂപമായ ശാസ്ത്രത്തെ ഉപേക്ഷിയ്ക്കുന്ന ജ്ഞാനിയ്ക്ക് ആര് സ്വയം പ്രകാശിതനാകുന്നുവോ, ആ അവിടുത്തെ ഞാൻ നമസ്കരിക്കുന്നു."

വിധി, നിഷേധം ഇവ രണ്ടും മായയുടെ കാര്യമാകയാൽ ("വിവർജിതാഗമ") ജ്ഞാനികൾ അതിനെ വകവയ്ക്കാറില്ല. അതുപോലെതന്നെ ജ്ഞാനികൾ സ്വച്ഛന്ദരും ആകാറില്ല. അവർ വലിയ ദോഷങ്ങളൊന്നും ചെയ്യാറില്ല. ചെറിയ ദോഷത്തെ ഭയപ്പെടാറുമില്ല.

"ഏതൊരാൾ ദേഹം, പുത്രൻ, സ്വജനം, വീട്, ധനം, വേലക്കാർ മുതലായവയിൽ ആസക്തനാകുന്നുവോ അയാൾക്ക് ഭഗവാൻ അത്യന്തം ദുഷ്പ്രാപ്യനാണ്. ഏതൊരു ഭഗവാൻ ഗുണസംഗരഹിതനാകുന്നുവോ, ആരുടെ ചിന്തനം ജീവന്മുക്തർ ചെയ്യുന്നുവോ, ആ ജ്ഞാനസ്വരൂപനായ ഭഗവാൻ ഈശ്വരനെ ഞാൻ നമസ്കരിയ്ക്കുന്നു."

ഭാഗവതം ഏഴു ദിവസംകൊണ്ട് മോക്ഷം കിട്ടത്തക്ക കഥയാണ്. അതിനാൽ ഭാഗവതത്തിൽ വൈരാഗ്യത്തിന് എത്ര ഉയർന്ന സ്ഥാനമാണ് കല്പിച്ചിരിയ്ക്കുന്നത് എന്ന് മേൽ പറഞ്ഞ സ്തുതിയിൽ വ്യക്തമാക്കുന്നുണ്ട്. ഭക്തി വർധിയ്ക്കാൻ ഏതെല്ലാം സംസാര സൗകര്യങ്ങൾ ആവശ്യമാണോ അത് സ്വീകരിച്ചുകൊള്ളാൻ ഭാഗവതം സമ്മതിച്ചിട്ടുണ്ട്. പക്ഷെ ഈ സൗകര്യത്തിന്റെ പേരിൽ ഇന്ദ്രിയസുഖങ്ങൾക്ക് പുഷ്ടി നൽകരുത്. ഇന്ദ്രിയസുഖങ്ങൾകൊണ്ട് ദേഹാഭിമാനം വർധിയ്ക്കും.

ഗജേന്ദ്രൻ പറയുന്നു: 'ഭഗവത്പരായണരായ അനന്യഭക്തജനങ്ങൾ, ആരുടെ അത്യത്ഭുതവും മംഗളമയവുമായ ചരിത്രങ്ങളെ കീർത്തിച്ച്, പരമാനന്ദസാഗരത്തിൽ നിമഗ്നരായി, യാതൊന്നും ഇച്ഛിയ്ക്കാതിരിയ്ക്കുന്നുവോ, ആ അവിനാശിയും, പരമേശ്വരനും, അവ്യക്തനും, ആത്മജ്ഞാനത്താൽ അറിയപ്പെടുന്നവനും, അതീന്ദ്രിയനും,സൂക്ഷ്മനും, അതിദൂരസ്ഥനും, അനന്തനും, ആദ്യ നും, പരിപൂർണനും ആയ ആ പരബ്രഹ്മത്തെ ഞാൻ സ്തുതിയ്ക്കുന്നു.' (7.3.20)





**'സ വൈ ന ദേവാസുരമർത്ത്യതിര്യങ്**
**ന സ്ത്രീ ന ഷണ്ഡോ ന പുമാൻ ന ജന്തുഃ**
**നായം ഗുണഃ കർമ ന സന്ന ചാസ-**
**ന്നിഷേധശേഷോ ജയതാദശേഷഃ.'** (8.3.24)

(ഈ ഭഗവാൻ, ദേവൻ, അസുരൻ, മനുഷ്യൻ, തിര്യക്, സ്ത്രീ, നപുംസകം, പുരുഷൻ അഥവാ ജീവൻ ഇവ യാതൊന്നുമല്ല. അതുപോലെ ഗുണം, കർമം, സത്, അസത് ഇവയുമല്ല. എല്ലാത്തിനേയും നിഷേധിച്ചശേഷം നിഷേധത്തിന്റെ അന്ത്യരൂപമായി ശേഷിയ്ക്കുന്ന സർവരൂപനായ പരമേശ്വരൻ ജയിച്ചാലും. എന്നെ ഉദ്ധരിയ്ക്കുന്നതിനായി പ്രത്യക്ഷമായാലും.)

ബ്രഹ്മമല്ലാതെ യാതൊന്നു കാണുന്നുവോ അത് ആരോപമാണ്. അത് അജ്ഞാനമാണ്. അതിനാൽ അജ്ഞാനരൂപമായ മുതലയിൽനിന്നും മുക്തനാകാൻ ഗജേന്ദ്രൻ ഇനിയും പ്രാർഥിയ്ക്കുന്നു:

**'ജിജീവിഷേ നാഹമിഹാമുയാ കി-**
**മന്തർബഹിശ്ചാവൃതയേഭയോന്യാ**
**ഇച്ഛാമി കാലേന ന യസ്യ വിപ്ലവ-**
**സ്തസ്യാത്മലോകാവരണസ്യ മോക്ഷം.'** (8.3.25)

(എനിയ്ക്ക് ഈ മുതലയുടെ വായിൽനിന്നും നിവൃത്തനായിട്ട് ജീവിച്ചിരിയ്ക്കാൻ ആഗ്രഹമില്ല. അകത്തും പുറത്തും സർവത്ര അജ്ഞാനത്താൽ ആവൃതമായ ആനയുടെ ജന്മത്താൽ എനിയ്ക്ക് എന്താണ് പ്രയോജനം ? കാലത്താൽ നശിയ്ക്കാത്ത ആത്മപ്രകാശത്തെ ആവരണം ചെയ്തിരിക്കുന്ന അജ്ഞാനത്തിൽനിന്നും മുക്തനാകാൻ ഞാൻ ഇച്ഛിയ്ക്കുന്നു.)

ഈ ശ്ലോകത്തിൽനിന്നും മുതല അജ്ഞാനത്തിന്റെ സ്വരൂപമാണെന്നു കാണാം. സംസാരഭോഗങ്ങളിലുള്ള മോഹത്തിനു കാരണം അജ്ഞാനമാണ്. അജ്ഞാനമിരിയ്ക്കുമ്പോൾ, അധിഷ്ഠാനം അധ്യസ്തരൂപത്തിൽ കാണപ്പെടുന്നു. ജ്ഞാനം ഉണ്ടാകുമ്പോൾ അധ്യസ്തം അധിഷ്ഠാനരൂപമായിത്തീരും. അനാത്മാവ് അധ്യസ്തമാണ്. അത് സദാ അവ്യഭിചാരിയായ സ്വരൂപത്തിൽ ഇരിയ്ക്കയില്ല. അതിന്റെ സത്ത അഥവാ അസ്തിത്വം ഉണ്ടെന്നു കരുതുമ്പോഴും അന്യഥാ ആയിക്കൊണ്ടിരിയ്ക്കും. സുഷുപ്തിയിൽ അതിന് അഭാവം അത്യന്തം സ്പഷ്ടമായി കാണുന്നെങ്കിലും, അജ്ഞാനരൂപത്തിൽ അതിനെ കാണാം. ആത്മാവിന്റെയും, അനാത്മാവിന്റെയും സ്വഭാവം വിരുദ്ധമാണെങ്കിലും, അതിനെ കൂട്ടിക്കലർത്തി അവയുടെ ധർമങ്ങളെ പരസ്പരം ആരോപിയ്ക്കുന്ന വൃത്തിയെ ആത്മജ്ഞാനികൾ അവിദ്യ അഥവാ അജ്ഞാനമെന്നു പറയുന്നു. ഏതിന്റെ ആവരണത്താൽ വസ്തു എങ്ങനെയോ അതുപോലെ കാണിയ്ക്കാതിരിയ്ക്കുകയും, അതിൽ മനസ്സുപോയാൽ ജീവൻ അനർഥത്തിൽ പെടുകയും ചെയ്യുന്നുവോ, അതാണ് അവിദ്യ അഥവാ



അജ്ഞാനം. അഗ്നി ചൂടുള്ളതാണെങ്കിലും, അതിന്റെ സ്വഭാവത്തെ അറിയാത്ത ചെറിയ കുട്ടി അതിനെ തൊടുമ്പോൾ പൊള്ളൽ പറ്റുന്നതുപോലെ, ആത്മാവിന്റെ സ്വരൂപത്തെ അറിയാത്തവൻ മിഥ്യാവസ്തുവിന്റെ സംബന്ധത്തെ അതിൽ ആരോപിച്ച്, മനസ്സ് മുതലായതിന്റെ ഉപാധിയുടെ താദാത്മ്യം ആത്മാവിൽ ഉണ്ടെന്നു കരുതി, ജനന-മരണവും, സുഖദുഃഖങ്ങളും അടിയ്ക്കടി അനുഭവിയ്ക്കുകയും, തത്ഫലമായി തന്റെ സ്വരൂപവിസ്മരണം ഉണ്ടാകുകയും ചെയ്യുന്നു. അതിനാൽ തന്റെ കർമത്താൽ സംസാരത്തിൽ താൻ ചുറ്റിക്കറങ്ങുന്നപോലെ തോന്നുകയും ചെയ്യും. സകല അനർഥങ്ങൾക്കും ഹേതു ആത്മാവിന്റെയും അനാത്മാവിന്റെയും പരസ്പര അധ്യാസമാണ്. ഈ അധ്യാസത്തെയാണ് തത്ത്വചിന്തകർ അവിദ്യയെന്നു പറയുന്നത്.

ഗജേന്ദ്രൻ പറയുന്നു: 'യോഗാഭ്യാസത്താൽ കർമം ഭസ്മമാക്കിയ യോഗികൾ തങ്ങളുടെ ശുദ്ധ അന്തഃകരണത്തിൽ ആരെ സാക്ഷാത്കരിയ്ക്കുന്നുവോ, ആ യോഗേശ്വരനായ പരമാത്മാവിനെ ഞാൻ നമസ്കരിയ്ക്കുന്നു. ഏതൊരാൾ തന്റെ ഇന്ദ്രിയങ്ങളെ ജയിയ്ക്കുന്നില്ലയോ, അവർക്ക് ഭഗവാന്റെ മാർഗം ലഭിയ്ക്കയില്ല. ആരുടെ മായയിൽനിന്ന് ഉണ്ടായ അഹംബുദ്ധിയാൽ ആവൃതമായ തന്റെ ആത്മസ്വരൂപത്തെ ജീവൻ അറിയുന്നില്ലയോ, ആ അപാര മഹിമാവായ ഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു.'(8.3.19).

മായ, ഭഗവാൻ സൃഷ്ടിച്ചതാണ് എന്നു തോന്നുന്നവർ ഭക്തിയിലൂടെ ഭഗവാന്റെ അനുഗ്രഹം സമ്പാദിച്ച് മായയെ ജയിയ്ക്കണം. മായ വെറും പ്രതീതി മാത്രമാണെന്നും, ജീവന്റെ അജ്ഞാനത്താൽ പ്രതീതമാകുന്നതാണെന്നും അറിയുന്നവർക്ക് ആത്മജ്ഞാനം ആവശ്യമുണ്ട്. രണ്ടു വിധവും ശാസ്ത്രം സമ്മതിയ്ക്കുന്നുണ്ട്. ഈ ശാസ്ത്രം ഗരുഡന്റെ സ്വരൂപമാണ്. ഈ ഗരുഡനാണ് ഭഗവാന്റെ വാഹനം. ശാസ്ത്രരൂപിയായ ഗരുഡനെപ്പറ്റി അടുത്ത കഥയിൽ ശുകദേവൻ കൂടുതൽ പറയുന്നുണ്ട്.

ഗജേന്ദ്രൻ ഇപ്രകാരം വിശേഷരീതിയിൽ ബ്രഹ്മസ്വരൂപിയായ ഭഗവാനെ സ്തുതിയ്ക്കയാൽ, ഭിന്ന ഭിന്ന രൂപങ്ങളിൽ അഭിമാനിയ്ക്കുന്ന ബ്രഹ്മാവു മുതലായ ദേവന്മാർ ആരുംതന്നെ ഗജേന്ദ്രനെ മുക്തനാക്കാൻ വന്നില്ല. പക്ഷെ, സർവരൂപനും, സർവദേവമയനുമായ ശ്രീഹരി, വേദമയമായ ഗരുഡനിൽ കയറി, കൈയിൽ സുദർശനചക്രവുമായി ദേവന്മാരോടുംകൂടെ ഗജേന്ദ്രന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു.

ഇവിടെ രണ്ടു കാര്യം മനസ്സിലാക്കാനുണ്ട്.1 **'ഛന്ദോമയേന ഗരുഡേന സമുഹ്യമാന'** വേദമയമായ ഗരുഡനിൽ കയറി (അതായത് അജ്ഞാനരൂപി മുതലയെ കൊല്ലാൻ ശാസ്ത്രസഹായത്തോടുകൂടി)യാണ് വന്നത്. കൈയിൽ സുദർശനചക്രവുമുണ്ടായിരുന്നു. സമൃഗ്ദർശനമാണ് ശ്രീഹരിയുടെ മുഖ്യ ആയുധം.

നാമും, ശാസ്ത്രത്തിനെ ആധാരമാക്കി, സമൃഗ്ദർശനം അഥവാ സർവാത്മഭാവം പ്രാപ്തമാക്കിയാൽ അജ്ഞാനം നീങ്ങും. യഥാർഥത്തിൽ ഗജേന്ദ്രന്റെ സ്തുതിയിൽതന്നെ സമൃഗ്ദർശനം കാണിയ്ക്കുന്നുണ്ട്. (സംസാരരൂപി) തടാകത്തിൽ മഹാബലവാനായ മുതല (അജ്ഞാനം) യാൽ പിടിയ്ക്കപ്പെട്ട ഗജേ ന്ദ്രൻ, ആകാശത്തിൽ ചക്രധാരിയായ ഹരിയെ ഗരുഡാരൂഢനായി കണ്ട് ഭഗവാനർപ്പിയ്ക്കുവാൻ തുമ്പിക്കൈയിൽ ഒരു താമരപ്പൂവെടുത്ത്, വളരെ കഷ്ടപ്പെട്ട് അത് മുകളിലേയ്ക്കിട്ട് ദീനനായി ഇപ്രകാരം സ്തുതിച്ചു: 'ഹേ നാരായണാ! ഹേ അഖിലഗുരോ! ഹേ ഭഗവൻ, ഞാൻ അങ്ങയെ നമസ്കരി യ്ക്കുന്നു.' ഗജേന്ദ്രന് അത്യന്തം പീഡയുള്ളതായി കണ്ട്, ജന്മരഹിതനായ ശ്രീഹരി, പെട്ടെന്ന് ഗരുഡന്റെ മുകളിൽനിന്നും ചാടി ഇറങ്ങി, കൃപാപൂർവം ഗജേന്ദ്രനെ മുതലയോടുകൂടി പിടിച്ച് കരയിൽ കൊണ്ടുവന്ന് സകല ദേവന്മാരും കണ്ടുനില്ക്കെ, തൃച്ചക്രംകൊണ്ട് മുതലയുടെ വായ് മുറിച്ച് അവനെ മുക്തനാക്കി.

ഇവിടെ ഗജേന്ദ്രൻ താമരപ്പൂവ് ഭഗവാനർപ്പിയ്ക്കുവാൻ എടുത്തു എന്നതിന്റെ അർത്ഥം, ആ സമയം ഗജേന്ദ്രൻ അപ്രാകൃതഭാവം ധരിച്ചു എന്നാണ്. കമലം, ബ്രഹ്മാവിന് മുൻപുണ്ടായതാണ്. ബ്രഹ്മാവ് കമലത്തിൽനിന്നുമുണ്ടായതാണ്. അതിനാൽ കമലമെന്നു പറയുന്നിടത്തെല്ലാം അപ്രാകൃതഭാവമെന്ന് മനസ്സിലാക്കണം. അതിനാലാണ് ഭഗവാന്റെ മുഖത്തെ മുഖാരവിന്ദം, നേത്രത്തെ നേത്രകമലം, ചരണങ്ങളെ ചരണകമലം, ഹൃദയത്തെ ഹൃദയകമലം എന്നിങ്ങനെ പറയുന്നത്. കമലം എന്നുവെച്ചാൽ അസംഗഭാവമെന്നും അർഥമുണ്ട്. ജലത്തിൽ കമലം അസംഗമാണ്.

ഈ ഗജേന്ദ്രമോക്ഷകഥ, ഭക്തിയുടെ മാഹാത്മ്യത്തിന് ഒരുത്തമദൃഷ്ടാന്തമാണ്. ഭഗവാൻ പതിതപാവനനും, അധമോദ്ധാരകനും ശുദ്ധഹൃദയരുടെ സഹായത്തിന് പെട്ടെന്ന് എത്തുന്നവനുമാണ്. ഇതുപോലെ ഒരു സംഭവം മദ്രാസ്സിൽ നടന്നിട്ടുണ്ട്.

മദ്രാസ്സിൽ ഒരു വലിയ വെങ്കിടേശ്വരഭക്തനുണ്ടായിരുന്നു. അദ്ദേഹം ഒരിയ്ക്കൽ അഞ്ഞൂറു രൂപ ഒരു വ്യാപാരിയോട് കടം വാങ്ങി. ആറുമാസം കഴിഞ്ഞ് രൂപ തിരിച്ചു കൊടുക്കുകയും ചെയ്തു. പക്ഷെ രസീതു വാങ്ങിയില്ല. കുറച്ചു ദിവസം കഴിഞ്ഞു. ഈ വ്യാപാരി, പണം കിട്ടിയത് മറന്നുപോയിട്ടോ അതോ കരുതിക്കൂട്ടിയോ പൈസ ചോദിച്ചു. സാധുഭക്തൻ 'രൂപ ഞാൻ തന്നുവല്ലോ' എന്നു പറഞ്ഞതിനെ വകവയ്ക്കാതെ *കേസു*കൊടുത്തു. ഭക്തനോട് കോടതിയിൽ സാക്ഷി ആരാണെന്നു ചോദിച്ചപ്പോൾ 'ഭഗവാനേയുള്ളു' എന്നു പറഞ്ഞു. ഇത്തരം സാക്ഷിയെ *കോർട്ടി*ൽ വിളിയ്ക്കാൻ സാധിയ്ക്കുകയില്ലെന്ന് ജഡ്ജി പറഞ്ഞപ്പോൾ, സാധാരണ സാക്ഷിയെ വിളിയ്ക്കാറുള്ളതു

പോലെ ഈ സാക്ഷിയെയും വിളിച്ചുകൊള്ളാൻ ഭക്തൻ പറഞ്ഞു. ന്യായാധിപൻ ചോദിച്ചു: "സാധാരണ സാക്ഷികൾക്ക് *സമൻസ*യച്ചാണ് വിളിയ്ക്കുന്നത്. നിന്റെ ഈ സാക്ഷിയ്ക്ക് എങ്ങനെ ഏതു മേൽവിലാസത്തിൽ *സമൻസ്* അയയ്ക്കും? "ഭക്തൻ ഉടനെ മറുപടി കൊടുത്തു: " വെങ്കിടേശ്വരന്റെ ക്ഷേത്രനടയിൽ ഒട്ടിച്ചാൽ മതി. എന്റെ നിരപരാധിത്വം തെളിയിക്കാൻ ഭഗവാന് ആഗ്രഹമുണ്ടെങ്കിൽ വന്ന് സാക്ഷി പറയും." *ജഡ്ജി*യ്ക്ക് ഇതൊരു നേരമ്പോക്കായി തോന്നിയെങ്കിലും, ഭക്തന്റെ ആഗ്രഹപ്രകാരം ഇന്നദിവസം സാക്ഷിപറയാൻ ഹാജരാകണമെന്നു കാണിച്ച് *സമൻസ്* ക്ഷേത്രനടയിൽ ഒട്ടിപ്പിച്ചു. കേസിന്റെ അവധിദിവസം ജഡ്ജി, ഭക്തനോട് 'തന്റെ സാക്ഷി ഹാജരുണ്ടോ' എന്നു ചോദിച്ചു. 'എല്ലാ സാക്ഷികളേയും വിളിയ്ക്കുംപോലെ വിളിച്ചുനോക്കൂ' എന്ന് ഭക്തൻ പറഞ്ഞു. അപ്പോൾ കോടതി നിർദേശപ്രകാരം ശിപായി, "ഈ ഭക്തന്റെ സാക്ഷി വെങ്കിടേശ്വരഭഗവാൻ ഹാജരുണ്ടോ" എന്നു വിളിച്ചുചോദിച്ചു. തൽസമയം ഒരു ദിവ്യജ്യോതിസ്സ് *കോർട്ടിൽ* പ്രവേശിച്ചു. *കോർട്ടി*ലുള്ള സകലരുടേയും കണ്ണ് താനെഅടഞ്ഞുപോയി. ആ ഭക്തനു മാത്രമേ ആ പ്രകാശത്തെ ആനന്ദത്തോടുകൂടെ കണ്ടുനില്ക്കാൻ കഴിഞ്ഞുള്ളു. എല്ലാവർക്കും ഭക്തന്റെ സാക്ഷി യഥാർഥമായിരുന്നു എന്ന് ബോധ്യം വരുകയാൽ വ്യാപാരിയെ കള്ളക്കേസ്സുണ്ടാക്കിയതിന് താക്കീതുചെയ്തുകൊണ്ട് കോടതി *കേസ്സ്* തള്ളുകയും ചെയ്തു. ഈസംഭവം ന്യായാധിപന്റെയും രണ്ടുപക്ഷത്തുമുള്ള വക്കീലന്മാരുടെയും ഒപ്പുകളോടുകൂടെ ആ ഇടയ്ക്ക് വർത്തമാനപത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതാണ്.

ഭഗവാൻ എല്ലാവരുടേയും ഹൃദയത്തിൽ സാക്ഷിയായിട്ടുണ്ട്. വെളിയിലും സാക്ഷിയായിട്ട് വരാൻ ഭഗവാനു കഴിയും. അതിന് ഭാവശുദ്ധി വേണം. വ്യവഹാരകാലത്തും മായാരഹിതനായിരിയ്ക്കുന്നതിനെയാണ് ഭാവശുദ്ധി എന്നു പറയുന്നത്. ഗജേന്ദ്രന് നല്കിയതുപോലെ ഇന്നും ഭക്തന്മാർക്ക് ഭഗവാൻ ദർശനം നല്കുന്നുണ്ട്. ഭഗവാൻ ഭക്തന് വ്യാവഹാരികലാഭവും നല്കും. മേല്പറഞ്ഞവിധം, കച്ചേരിയിൽവെച്ചും ഭഗവാൻ ഭക്തനെ രക്ഷിച്ചു. പക്ഷെ വ്യാവഹാരിക ലാഭത്തിനുവേണ്ടി ഭഗവാനെ ഭജിയ്ക്കരുത്. വിശുദ്ധഭാവനയുള്ള ഭക്തൻ ഭഗവാനോട് വ്യാവഹാരികലാഭം ആവശ്യപ്പെടുകയില്ല. തന്നെ അജ്ഞാനത്തിൽനിന്നും മുക്തനാക്കാനാണ് ഗജേന്ദ്രൻ ഭഗവാനോടാവശ്യപ്പെട്ടത്. അജ്ഞാനത്തിൽ നിന്നും മുക്തനായാൽ പിന്നീട് ജന്മമരണങ്ങളുണ്ടാകയില്ല. മാത്രമല്ല സകലവിധ ദുഃഖങ്ങളുടെയും ആത്യന്തികനിവൃത്തിയുമുണ്ടാകും.

ഭാഗവതത്തിൽ കഥയുടെ യഥാർഥതത്ത്വം ഒടുവിലാണ് സ്പഷ്ടമാക്കുന്നത്. ഇനി ശുകദേവൻ പരീക്ഷിത്തിനോട് ഗജേന്ദ്രന്റെയും മുതലയുടെയും പൂർവജന്മ





ചരിത്രം പറയുന്നു. മുതല പൂർവജന്മത്തിൽ ഹൂ ഹൂ എന്ന ഗന്ധർവശ്രേഷ്ഠനായിരുന്നു. ദേവലഋഷിയുടെ ശാപത്താലാണ് മുതലയായി ജനിച്ചത്. ഭഗവാന്റെ സുദർശനം കൊണ്ട് മരിയ്ക്കയാൽ ശാപമോക്ഷം കിട്ടി ദിവ്യശരീരം ധരിച്ചു. ഗന്ധർവലോകം മനുഷ്യലോകത്തെക്കാൾ ശ്രേഷ്ഠലോകമാണ്. അവിടെ കൂടുതൽ ജ്ഞാനമുണ്ട്. ഋഷിയുടെ ശാപത്താൽ ഗന്ധർവന് അജ്ഞാനദശ പ്രാപ്തമായി.

ഭഗവാന്റെ സ്പർശത്താൽ ഗജേന്ദ്രൻ അജ്ഞാനബന്ധത്തിൽ നിന്നും മുക്തനായി. ചതുർഭുജരൂപം ലഭിച്ച അയാൾക്ക് സാരൂപ്യമുക്തി ലഭിച്ചു. ചതുർഭുജസ്വരൂപം എങ്ങനെയിരിയ്ക്കുമെന്ന് സാധാരണക്കാർക്ക് മനസ്സിലാക്കാൻ പ്രയാസമാണ്. അതിനെ സാപേക്ഷവാദപ്രകാരം *"Four dimensional continuum"*എന്ന് പറയുന്നു. ഇതു ശരിയ്ക്കും മനസ്സിലാക്കാൻ കഴിഞ്ഞാൽ ചതുർഭുജസ്വരൂപവും മനസ്സിലാകും. *സയൻസ്,* കണക്കുകൂട്ടി ചതുർഥപരിമാണത്തെ സിദ്ധമാക്കിയിട്ടുള്ളതിനാൽ ഒരു മതക്കാർക്കും ചതുർഭുജരൂപത്തെ മിഥ്യയെന്നു പറയാൻ സാധ്യമല്ല.

ഇനി ഗജേന്ദ്രന്റെ പൂർവജന്മം പറയുന്നു. പൂർവജന്മത്തിൽ ഗജേന്ദ്രൻ ഇന്ദ്രദ്യുമ്നനെന്നു പ്രഖ്യാതനായ ഒരു പാണ്ഡ്യരാജാവായിരുന്നു. വിഷ്ണുഭഗവാന്റെ ഉപാസനയിൽ തല്പരനായിരുന്ന അദ്ദേഹം, ഒരിക്കൽ മലയപർവതത്തിൽ ശ്രീഹരിയെ ആരാധിയ്ക്കുകയായിരുന്നു. ഈശ്വരേച്ഛയാൽ ആ സമയം അഗസ്ത്യമുനി തന്റെ ശിഷ്യഗണങ്ങളോടുകൂടി അവിടെ ചെന്നു. പക്ഷെ രാജാവ്, ഭഗവദ്ധ്യാനനിരതനായിരുന്നതിനാൽ അവരെ സൽക്കരിച്ചില്ല. അതിൽ കോപിച്ച് മുനി അദ്ദേഹത്തെ ഇപ്രകാരം ശപിച്ചു: "അസാധുവും, ദുരാത്മാവും, മൂഢനുമായ നീ ഇന്ന് ബ്രാഹ്മണജാതിയെ തിരസ്കരിച്ചിരിയ്ക്കുന്നു. നിനക്ക് ആനയെപ്പോലുള്ള ജഡബുദ്ധിയാണുള്ളത്. അതിനാൽ നിനക്ക് ഘോരമായ ആജ്ഞാനയുക്തയോനി പ്രാപ്തമാകട്ടെ !"

ഈ ശാപത്താൽ ഗജേന്ദ്രനെ ജഡബുദ്ധിയുടെ സ്വരൂപമായി കാണിച്ചിരിയ്ക്കുന്നു. ബ്രാഹ്മണരെ അതായത് – ബ്രഹ്മജ്ഞാനികളെ – ആര് അപമാനിയ്ക്കുന്നുവോ അവരിൽ ജഡബുദ്ധി അഥവാ അജ്ഞാനമുണ്ടാകും. ഗജേന്ദ്രൻ ആത്മജ്ഞാനത്തെ നശിപ്പിയ്ക്കുന്ന ആനയുടെ ശരീരം പ്രാപിച്ചെങ്കിലും, ഭഗവദ്ഭക്തിയുടെ പ്രഭാവത്താൽ ആനയുടെ ശരീരത്തിലും അദ്ദേഹത്തിന് തന്റെ ആത്മസ്വരൂപം ഓർമയുണ്ടായിരുന്നു. ശാപമുക്തനായ ഗജേന്ദ്രന് ഭഗവാന്റെ പാർഷദപദവി ലഭിച്ചു. അദ്ദേഹം ഭഗവാന്റെകൂടെ ഭഗവാന്റെ അദ്ഭുതസ്ഥാനത്തേയ്ക്കു പോയി (8.4.13).

ഭക്തിമാർഗത്തിൽ ആദ്യത്തെ പടി വിഗ്രഹപൂജയാണ്. രണ്ടാമത്തെ പടി ഭഗവാന്റെ ഗുണഗാനം ചെയ്കയും



കേൾക്കയുമാണ്. മൂന്നാമത്തേത് സമർപ്പണം അഥവാ ശരണാഗതിയാണ്. നാലാമത്തെ പടിയിൽ തന്മയത പ്രാപ്തമായിട്ട് ആത്മസ്മരണയുണ്ടാകുന്നതോടെ, ഗ്രാഹരൂപിയായ അജ്ഞാനം നീങ്ങിപ്പോകുന്നു. ബ്രഹ്മത്തിൽ അജ്ഞാനം കല്പിതമാകയാൽ ജ്ഞാനമുണ്ടാകുമ്പോൾ അജ്ഞാനം നീങ്ങിപ്പോകുന്നു. ആത്മാവ് അധ്യസ്തരൂപത്തിൽ കാണപ്പെടുന്നത് ആത്മാവിന്റെ സ്വഭാവംകൊണ്ടല്ല. പ്രകാശിയ്ക്കുകയാണ് ആത്മാവിന്റെ സ്വഭാവം. അധ്യാസത്തിന്റെ നിരോധം, പ്രമാണത്തിൽ നിന്ന് അഥവാ ഭക്തിയിൽനിന്നുമുണ്ടായ ജ്ഞാനത്താൽ സാധിയ്ക്കും. ഇപ്രകാരമുള്ള ജ്ഞാനം ആർക്ക് ഉണ്ടായിട്ടില്ലയോ അവർ ആത്മവിചാരം ചെയ്തിട്ടില്ലാത്തവരാണ്. അവർക്ക് ആത്മാവിന്റെ പ്രകാശം അനുഭവപ്പെടുന്നില്ല. ആത്മസ്വരൂപം അറിയാത്തവർക്ക് അനാത്മസംബന്ധിയായ അഭിമാനം ഉണ്ടായിരിക്കും. ആത്മാവിനെപ്പറ്റി, സംശയജ്ഞാനം, വിപരീതജ്ഞാനം മുതലായ മനോവൃത്തികളുമുണ്ടാകുന്നു. ചുരുക്കത്തിൽ, സംസാരമോഹങ്ങൾക്ക് ഹേതു അവിദ്യ അഥവാ ആത്മവിസ്മരണമാണ്. ഇതിനെയാണ് ജഡബുദ്ധി എന്നു പറയുന്നതും.

ഇപ്രകാരം ശുകദേവൻ ഗജേന്ദ്രമോക്ഷകഥ പരീക്ഷിത്തിനോടു പറഞ്ഞു. ഈ കഥ കലികാലദോഷം നീക്കുന്നതും, സ്വർഗവും കീർത്തിയും നല്കുന്നതുമാണ്. ദുഃസ്വപ്നനാശത്തിന് എന്നും കാലത്ത് ഈ ഗജേന്ദ്രമോക്ഷം കഥ വായിച്ചാൽ മതി (8.4.15). ജഗത്തും ഒരു മിഥ്യാസ്വപ്നമാണ്. ജഗത്തിനെപ്പറ്റി ഉണ്ടാകുന്ന സകല വിചാരങ്ങളും മിഥ്യാസ്വപ്നമാണ്. *പ്രൊഫസ്സർ* ഐൻസ്റ്റീൻ പറയുന്നു: *"What we see is not the world, it is only a human conception of something that exists."* വേദാന്തം പറയുന്നതും, 'ബ്രഹ്മത്തെ മനുഷ്യർ, അവരുടെ ദൃഷ്ടിയനുസരിച്ച് കല്പന ചെയ്യുകയാണ് ' എന്നാണ്.

ഭഗവാൻ ഗജേന്ദ്രനോട് അരുളിച്ചെയ്തു: 'ഏതൊരുത്തൻ, ഉഷഃക്കാലത്ത് ഇന്ദ്രിയനിഗ്രഹപൂർവം ഏകാഗ്രതയോടെ എന്റെ ജന്മവും രൂപവും സ്മരിയ്ക്കുന്നുവോ,അവൻ സകല പാപങ്ങളിൽനിന്നും മുക്തനാകും. പ്രാണാവസാനകാലത്ത്, ആര് നിന്റെ സ്തുതികൊണ്ട് എന്നെ പ്രാർഥിയ്ക്കുന്നുവോ, അവനെ ഞാൻ പവിത്രനാക്കും.' വീണ്ടും ഗജേന്ദ്രനെ അനുഗ്രഹിച്ചിട്ട്, ഭഗവാൻ പാഞ്ചജന്യം മുഴക്കി, ഗരുഡാരൂഢനായി അന്തർധാനം ചെയ്തു.(8.4.26)

## പ്രകരണം പതിനേഴ്

### അമരത്വത്തിനുള്ള പ്രകൃതിയുടെ സമുദ്രമഥനം

ഗജേന്ദ്രമോക്ഷത്തിൽ ആത്മവിസ്മരണത്തെപ്പറ്റി പറഞ്ഞു. ഇനി ആത്മസ്മരണം ചെയ്യുന്നവർക്ക് എപ്രകാരമുള്ള വിഘ്നങ്ങൾ ഉണ്ടാകാമെന്ന് സമുദ്രമഥനകഥയിലൂടെ ശുകദേവൻ വർണിയ്ക്കുന്നു.

"അഞ്ചാമത്തെ രൈവതമന്വന്തരത്തിൽ ശുഭ്രഋഷിയുടെ ഭാര്യ വികുണ്ഠയിൽ ഭഗവാൻ മഹാവിഷ്ണു, 'വൈകുണ്ഠൻ' എന്ന നാമധേയത്തിൽ അവതരിച്ച്, ലക്ഷ്മീദേവിയെ പ്രീതിപ്പെടുത്താൻ വൈകുണ്ഠലോകം സ്ഥാപിച്ചു. അതിനെ രമാവൈകുണ്ഠമെന്നു പറയുന്നു. അവിടെ പോകുന്നവർക്ക് ഭേദബുദ്ധി ഉണ്ടായിരുന്നാൽ ജയവിജയന്മാരെപ്പോലെ പതനം സംഭവിയ്ക്കും. ആറാമത്തെ മനു, ചക്ഷുഷന്റെ പുത്രൻ ചാക്ഷുഷനായിരുന്നു. ഈ ദശയിൽ ജ്ഞാനദൃഷ്ടി കുറച്ചു തുറക്കുന്നു. അതിനാൽ അതിനെ ചാക്ഷുഷമന്വന്തരമെന്നു പറയുന്നു. അന്ന് ശ്രീഹരി, തന്റെ അംശത്താൽ വൈരാജന് സംഭൂതിയെന്ന സ്ത്രീയിൽ 'അജിതനെ'ന്ന പേരോടെ അവതരിച്ചു. അജിതഭഗവാനാണ് പാലാഴി കടഞ്ഞ് ദേവന്മാരെ അമൃത് ഊട്ടിയതും, സമുദ്രത്തിൽ താണുപോകാൻ തുടങ്ങിയ 'മന്ദരാചലത്തെ' ആമയായി താങ്ങി ഉയർത്തിയതും."

പാലാഴിമഥനകഥ വിസ്തരിച്ചു കേൾക്കാനാഗ്രഹിച്ച പരീക്ഷിത്ത്, ശുകദേവനോട് പ്രാർഥിച്ചതനുസരിച്ച് അദ്ദേഹം കഥ വിസ്തരിച്ചു പറയാൻ തുടങ്ങുന്നു.

മറ്റു കഥകളെപ്പോലെ ഈ കഥയുടെയും ആധ്യാത്മികരഹസ്യം ഒടുവിൽ വരുന്നുണ്ട്. ഈ കഥ എട്ടാം സ്കന്ധത്തിൽ അഞ്ചാം അധ്യായത്തിൽ തുടങ്ങുന്നു. ഭഗവാൻ ദേവസൈന്യത്തിൽ പ്രവേശിച്ചു ദൈത്യരുടെ കപടകർമത്താൽ പ്രകടമായ സകല മായകളേയും ഉടനെതന്നെ നശിപ്പിച്ചു എന്ന് പത്താമധ്യായത്തിൽ പറയുന്നു. നിദ്രയിൽ നിന്നും ഉണർന്നാൽ സ്വപ്നം നശിയ്ക്കുന്നതുപോലെ, ഭഗവാൻ സ്വസാന്നിധ്യംകൊണ്ട് മായയെ നശിപ്പിച്ച് ജരാമരണാദികളില്ലാതാക്കുന്ന അമൃത് ദേവന്മാരെ ഊട്ടി. അതായത്, ഈ കഥയിൽ, അനാത്മാവിനെ നീക്കി ആത്മാനന്ദം എങ്ങനെ അനുഭവിയ്ക്കാമെന്ന് പരോക്ഷമായി കാണിച്ചിരിയ്ക്കുന്നു.

അനാത്മാവിന്റെ ശക്തി എങ്ങനെയുള്ളതാണെന്ന് ശുകദേവൻ വർണിച്ചുകൊണ്ട് പറയുന്നു: ദുർവാസാവിന്റെ ശാപത്താൽ ശ്രീഹീനരായിപ്പോയ ദേവന്മാർ അസുരന്മാരുടെ തീക്ഷ്ണബാണങ്ങളാൽ മുറിവേറ്റ് പ്രാണരഹിതരായി വീണപ്പോൾ, ഇന്ദ്രൻ ഉൾപ്പെടെ മൂന്നു ലോകത്തുള്ളവരും ശക്തിഹീനരായിപ്പോയി. യജ്ഞകർമാദികൾ നശിച്ചു. വിഷണ്ണരായ ഇന്ദ്രനും ദേവന്മാരും ബ്രഹ്മാവിന്റെ അടുത്തു ചെന്നു. ബ്രഹ്മാവ് പറഞ്ഞു: 'ആരുടെ സത്തയാൽ ദേവൻ,അസുരൻ, മനുഷ്യൻ, തിര്യക്ക്, വൃക്ഷം മുതലായവ സൃഷ്ടിയ്ക്കപ്പെട്ടുവോ,-നാശരഹിതനായ ആ പ്രഭുവിനെ നമ്മൾ ശരണം പ്രാപിയ്ക്കണം. ഭഗവാന്റെ ദൃഷ്ടിയിൽ വധയോഗ്യരായോ, രക്ഷണയോഗ്യരായോ, ഉപേക്ഷ്യരായോ ആരുംതന്നെയില്ല. എങ്കിലും അവിടുന്ന്, സംസാരത്തിന്റെ ഉല്പത്തി, സ്ഥിതി,



സംഹാരം ഇവയ്ക്കായി, മായാകാര്യമായ സത്വ, രജ, സ്തമോ ഗുണങ്ങളെ ക്രമത്തിൽ സ്വീകരിയ്ക്കുന്നു (8.5.22). ഇപ്പോൾ പ്രാണികളുടെ നന്മയ്ക്കായി ഭഗവാൻ സത്വഗുണം സ്വീകരിച്ചിരിയ്ക്കുകയാണ്. അതിനാൽ ഇത് ജഗത്തിന്റെ രക്ഷയ്ക്കുള്ള കാലമാണ്. അതിനാൽ നമുക്കു ഭഗവാനെ ശരണം പ്രാപിയ്ക്കാം.' ഇപ്രകാരം ദേവന്മാരോടു പറഞ്ഞ്, ബ്രഹ്മാവ് അവരേയും കൂട്ടിക്കൊണ്ട് തമോഗുണത്തിന്റെ മറുകരയിൽ അജിതഭഗവാന്റെ നിവാസസ്ഥാനമായ ക്ഷീര സാഗര തീരത്തിലെത്തി താഴെപറയും പ്രകാരം ഭഗവാനെ സ്തുതിച്ചു:

**"അവിക്രിയം സത്യമനന്തമാദ്യം**
**ഗുഹാശയം നിഷ്ഫലമപ്രതർക്ക്യം**
**മനോ഻ഗ്രയാനം വചസാനിരുക്തം**
**നമാമഹേ ദേവവരം വരേണ്യം."** (8.5.26)

(നിർവികാരനും, സത്യസ്വരൂപനും, അനന്തനും, ആദ്യനും, ബുദ്ധിയാകുന്ന ഗുഹയിൽ ഇരിയ്ക്കുന്നവനും, നിഷ്കളങ്കനും, അതർക്ക്യനും, മനസ്സിനെക്കാൾ വേഗതയുള്ളവനും, വാണിയ്ക്ക് അഗോചരനും, ഭജനീയനും ആയ ആ ദേവശ്രേഷ്ഠനെ ഞങ്ങൾ നമസ്കരിയ്ക്കുന്നു).

സാമാന്യവ്യവഹാരത്തിലും, മനുഷ്യർ ആസുരീ പ്രകൃതിയാൽ പരാഭവപ്പെടാറുള്ളപ്പോൾ ഇപ്രകാരം ഭഗവാനെ സ്തുതിയ്ക്കണം. ഇത് അജിതഭഗവാന്റെ സ്തുതിയാണ്. പരമാത്മാവ് സ്വയംപ്രകാശനാണ്. തുടർന്ന് ബ്രഹ്മാവ് ഇപ്രകാരം സ്തുതിയ്ക്കുന്നു: "അവിടുന്ന് പ്രകൃതിയ്ക്കും ഉപരിയാണ്. അദൃശ്യനും അവ്യക്തനുമാണ്. ഒരു ജീവനും ജയിയ്ക്കാൻ സാധിയ്ക്കാത്ത മായയെ അവിടുന്ന് ജയിച്ചവനാണ്. ഞങ്ങൾ അവിടുത്തെ സാത്വിക അംശത്തിൽ നിന്നും ഉണ്ടായവരാണെങ്കിലും അവിടുത്തെ സൂക്ഷ്മ രൂപത്തെ അറിയുന്നില്ല. ചന്ദ്രൻ മനസ്സും ജഠരാഗ്നിയിൽ വൈശ്വാനരരൂപവും സൂര്യൻ നേത്രവും പ്രാണവായു വിന്റെ ഉത്ഭവകാരണവും ആയിരിയ്ക്കുന്ന ആ പരമൈശ്വര്യമൂർത്തിയായ പ്രഭു ഞങ്ങളിൽ പ്രസന്നനായാലും. ആരുടെ ശ്രോത്രങ്ങളിൽനിന്നു ദിക്കുകളും, ബലത്തിൽനിന്ന് ഇന്ദ്രനും, പ്രസാദത്തിൽനിന്ന് ദേവന്മാരും, ക്രോധത്തിൽ നിന്ന് മഹാദേവനും, ബുദ്ധിയിൽനിന്ന് ബ്രഹ്മാവും, ഇന്ദ്രിയങ്ങളിൽ നിന്ന് വേദവും ഋഷിഗണങ്ങൾ മുതലായവരും ഉണ്ടായോ ആ പരമൈശ്വര്യശാലിയായ ഭഗവാൻ ഞങ്ങളിൽ പ്രസന്നനായാലും. ആരുടെ മുഖത്തുനിന്ന് ബ്രാഹ്മണരും ഭുജങ്ങളിൽനിന്ന് ക്ഷത്രിയരും, ഉദരത്തിൽനിന്ന് വൈശ്യരും, ചരണങ്ങളിൽനിന്ന് ശൂദ്രരും ഉത്ഭവിച്ചുവോ, ആ പരമൈശ്വര്യശാലിയായ ഭഗവാൻ ഞങ്ങളിൽ പ്രസന്നനായാലും. ആര് ദർശനാദിവൃത്തികളാൽ മായികഗുണങ്ങളിൽ ആസക്തനാകുന്നില്ലയോ, ആര് വായുവിനെപ്പോലെ സർവത്ര അസംഗഭാവത്തിൽ ക്രീഡചെയ്യുന്നുവോ, ആ പരമാത്മാവിനെ ഞങ്ങൾ നമസ്കരിയ്ക്കുന്നു" (8.5.44)

"ഞങ്ങൾ അവിടുത്തെ ദർശനത്തിന് ആഗ്രഹിയ്ക്കുന്നു. അതിനാൽ അവിടുത്തെ സഗുണരൂപത്തെ ഞങ്ങൾക്ക് ഇന്ദ്രിയഗോചരമാക്കിയാലും."

സഗുണഭഗവാൻ സർവശക്തിമാനാണ്. ആസുരിയായ മായയെ ജയിയ്ക്കാൻ ഉപയോഗപ്രദനാണ്. പക്ഷെ, അനുഗ്രഹം ലഭിയ്ക്കാൻ ജീവന് ഭഗവാനോട് ശരണഭാവം ഉണ്ടായിരിയ്ക്കണം. ജീവൻ ശരണാഗതനായില്ലെങ്കിൽ, ജീവന് തന്നിൽത്തന്നെ സത്തയുള്ളതുപോലെ തോന്നും. അപ്പോൾ ഏകസത്തയുടെ അനുഭവം കിട്ടുകയില്ല. അതിനാൽ ജീവൻ, തന്റെ കർമം ഭഗവാനർപ്പിച്ച് ശുദ്ധനാകണം. പ്രജകളിൽ നല്ല സംസ്കാരം ഉണ്ടാകണമെങ്കിൽ അഹങ്കാരം നീങ്ങണം. ആരുടെ സത്തയാൽ സകലതും നടക്കുന്നുവോ അതിനെ പ്രാപിയ്ക്കേണ്ടതാവശ്യമാണ്. അതിനാൽ ബ്രഹ്മാവ് പറയുന്നു:

**ക്ലേശഭൂര്യല്പസാരാണി കർമാണി വിഫലാനി വാ**
**ദേഹിനാംവിഷയാർത്താനാംനതഥൈവാർപ്പിതംത്വയി**

(വിഷയാസക്തരായ പുരുഷന്മാരുടെ കർമം കൂടുതൽ ക്ലേശകരവും, സാരഹീനവും, വിഫലവുമാകുന്നു. എന്നാൽ അവിടുത്തേയ്ക്ക് സമർപ്പണം ചെയ്യുന്ന കർമം ഒരിയ്ക്കലും നിഷ്ഫലമാകുന്നില്ല. അവിടുന്ന് ജീവന്റെ ആത്മാവാണ്. പ്രിയനും ഹിതകാരിയുമാണ്. അതിനാൽ അവിടുത്തേയ്ക്ക് സമർപ്പണം ചെയ്യുന്ന അല്പകർമത്തിന്റെ ആഭാസംപോലും നിഷ്ഫലമാകുന്നില്ല.8.5.47)

**യഥാ ഹി സ്കന്ധശാഖാനാം തരോർമൂലാസേചനം**
**ഏവമാരാധനം വിഷ്ണോഃ സർവേഷാമാത്മനശ്ചഹി.**

(വൃക്ഷത്തിന്റെ ചുവട്ടിൽ വെള്ളമൊഴിച്ചാൽ തടി, ശാഖ, ഇല ഇവയ്ക്കെല്ലാം വെള്ളം കിട്ടുന്നതുപോലെ, വിഷ്ണുഭഗവാനെ ആരാധനചെയ്യുന്നത് സകല ദേവന്മാരുടെയും തന്റെയും ആരാധനയായിത്തീരും.8.5.49)

മുഖ്യസത്ത ഏകപരമാത്മാവിന്റെയാണ്. അത് അനന്തമാണ്; അചിന്ത്യ കർമരൂപമാണ്; നിർഗുണനവും, ഗുണാധീശവുമാണ്. സത്വഗുണത്തിൽ സ്ഥിതനായ അവിടുത്തെ ഞങ്ങൾ നമസ്കരിയ്ക്കുന്നു (8.5.50)

ഇപ്രകാരം സ്തുതിച്ചപ്പോൾ, ഒന്നിച്ച് ഒരായിരം സൂര്യന്മാർ ഉദിച്ചതുപോലെ ഭഗവാൻ ശ്രീഹരി അവർക്ക് പ്രത്യക്ഷനായി. ബ്രഹ്മാവ് വീണ്ടും താഴെപ്പറയുന്നവിധം ഭഗവാനെ സ്തുതിച്ചു.

**"അജാതജന്മസ്ഥിതിസംയമായാ-**
**ഗുണായ നിർവാണസുഖാർണവായ**
**അണോരണിമ്നേ഻പരിഗണ്യധാമ്നേ**
**മഹാനുഭാവായ നമോ നമസ്തേ."** (8.6.8)

(ആർക്ക് ജന്മം, സ്ഥിതി, പ്രളയം ഇവ ഒരിയ്ക്കലും ഉണ്ടാ

കുന്നില്ലയോ, ആ നിർഗുണനനും, മോക്ഷാനന്ദസമുദ്രവും, അണുവിലും അണുവും അപരിച്ഛിന്നസ്വരൂപനുമായ പ്രഭുവിന് വീണ്ടും വീണ്ടും നമസ്കാരം.)

പിന്നെയും ബ്രഹ്മാവ് തുടരുന്നു: അവിടുന്ന് പ്രകൃതിയ്ക്കും ഉപരിയാണ്. ഈ സകല ജഗത്തും അങ്ങയിൽ ആദ്യം ലീനമായിരുന്നു. മധ്യത്തിലും, അവസാനത്തിലും സ്വതന്ത്ര പരമാത്മാവായ അവിടുന്ന് സ്ഥിതനാണ്. കലത്തിൽ, തത്കാരണമായ ചെളിയെന്നതുപോലെ, ജഗത്തിന്റെ ആദിമദ്ധ്യാവസാനങ്ങളിലെല്ലാം അവിടുന്നാണ് സ്ഥിതി ചെയ്യുന്നത്. അവിടുന്ന്, അവിടുത്തെ ആശ്രയത്തിൽ ഇരിയ്ക്കുന്ന മായയാൽ ഈ ജഗത്തിനെ സൃഷ്ടിച്ച് അതിൽ അനുപ്രവിഷ്ടനാണ്. അതിനാൽ സൂക്ഷ്മദൃക്കായ വിവേകിയും, ശാസ്ത്രജ്ഞനും അവന്റെ മനസ്സുകൊണ്ട് ഗുണങ്ങളുടെ കാര്യഭൂതമായ ഈ സംസാരത്തിലും നിർഗുണരൂപത്തിലും അവിടുത്തെ തന്നെയാണ് സാക്ഷാത്കാരം ചെയ്യുന്നത്.(8.6.11)

ഛാന്ദോഗ്യ ഉപനിഷത്തിൽ കുടത്തിന്റേയും മണ്ണിന്റേയും ദൃഷ്ടാന്തം കൊടുത്തിരിയ്ക്കുന്നതുപോലെ, ഇവിടെയും ആ ദൃഷ്ടാന്തം കൊടുത്ത് ബ്രഹ്മമല്ലാതെ വേറൊന്നുമില്ലെന്നും, ജഗത്തിന്റെ രചന മായയുടെ കാര്യമാ ണെന്നും പറഞ്ഞിരിയ്ക്കുന്നു. മായയിൽ സ്ഥിതി ചെയ്തുകൊണ്ടാണ് ബ്രഹ്മാവും ദേവന്മാരും ഭഗവാനെ സ്തുതിയ്ക്കുന്നത്. മായയ്ക്ക് ഉപരിയായിരുന്നാൽ അതായത് മായയെ നിരാകരിയ്ക്കാൻ അറിയാമെങ്കിൽ ബ്രഹ്മമല്ലാതെ അന്യമായി യാതൊന്നും കാണുകയില്ല. മായാബദ്ധരായ ദേവന്മാർ ഭഗവാനോട്, "ഞങ്ങളുടെ കർത്തവ്യമെന്തെന്ന് അവിടുന്ന് ആജ്ഞാപിച്ചാലും" എന്ന് പ്രാർഥിച്ചു.

ദേവന്മാരുടെ വിഘ്നം നീക്കാൻ ശ്രീഹരി സ്വയം സമർഥനായിരുന്നിട്ടും, പ്രകൃതിരൂപിയായ സമുദ്രത്തെ മഥനം ചെയ്യിയ്ക്കാനുള്ള ഇച്ഛയാൽ ഭഗവാൻ ഇപ്രകാരം പറഞ്ഞു: "അല്ലയോ ബ്രഹ്മാവേ ! ഹേ ശങ്കരാ ! അല്ലയോ ദേവഗണങ്ങളേ ! നിങ്ങളുടെ നന്മയ്ക്കുള്ള മാർഗം ഞാൻ പറയുന്നത് എല്ലാവരും ശ്രദ്ധയോടെ കേട്ടുകൊൾക. നിങ്ങൾക്ക് നല്ല കാലം വരുന്നതുവരെ ദൈത്യരോടും, ദാനവന്മാരോടും നിങ്ങൾ സന്ധി ചെയ്യണം. എന്തെന്നാൽ ഈ സമയം അവർക്കനുകൂലമാണ്. ഏതെങ്കിലും വലിയ കാര്യം സാധിയ്ക്കാനുള്ളപ്പോൾ, ശത്രുക്കളോടുകൂടെ സഹകരിച്ച് പ്രവർത്തിയ്ക്കണം. കാര്യം സിദ്ധമായിക്കഴിഞ്ഞാൽ, സർപ്പം തവളയെ വിഴുങ്ങുന്നതുപോലെ അസുരന്മാരെ നിങ്ങൾക്ക് ജയിയ്ക്കാം. അതിനാൽ,

**അമൃതോത്പാദനേ യത്നഃ ക്രിയതാമവിളംബിതം**
**യസ്യപീതസ്യവൈജന്തുർമൃത്യുഗ്രസ്തോഽമരോഭവേത്.**

(നിങ്ങൾ എല്ലാവരുംചേർന്ന് അമൃത് എടുക്കാൻ ശ്രമി





യ്ക്കുക. അതു കുടിച്ചാൽ മരണധർമിയായ ജീവൻ അമരത്വത്തെ പ്രാപിയ്ക്കും.8.6.21)

ഈ ശ്ലോകത്തിൽ അമൃത് എന്നുവെച്ചാൽ അമരത്വമെന്നറിയണം. "ആദ്യം ക്ഷീരസമുദ്രത്തിൽ പുല്ല്, വനസ്പതി മുതലായവ ഇടുക. പിന്നീട് മന്ദരാചലത്തെ കടകോലാക്കി, വാസുകിയെ കയറുമാക്കി സമുദ്രത്തെ മഥിയ്ക്കണം. അതിന്റെ പരിണാമമായിട്ട് ദൈത്യന്മാർക്ക് കേവലം ശ്രമം മാത്രമേ ലഭിയ്ക്കൂ. ദൈത്യരോട് മൈത്രി ചെയ്യുക. സരളതയാൽ കാര്യം സാധിയ്ക്കുന്നതുപോലെ ക്രോധത്താൽ സാധിയ്ക്കുകയില്ല. സമുദ്രത്തിൽനിന്നും വിഷം വന്നാലും ഭയപ്പെടരുത്."

സംസാരത്തിൽ സകല കാര്യങ്ങൾക്കും എന്തെങ്കിലും വിഘ്നം ഉണ്ടായിക്കൊണ്ടിരിയ്ക്കും. ഗീതയിൽ 18-ാം അധ്യായത്തിൽ പറയുന്നുണ്ട്, "സാത്വികസുഖത്തിനുള്ള സാധന, ആദ്യം വിഷംപോലെ അഥവാ ക്ലേശംപോലെ തോന്നും" എന്ന്. ഉപനിഷത്തിലും "ആത്മജ്ഞാനം പ്രാപ്തമാക്കുക എന്നത്, വാളിന്റെ മൂർച്ചയുള്ള വായ്ത്തലയിലൂടെ നടക്കുന്നതുപോലെയാണ്" എന്ന് പറയുന്നുണ്ട്. ഇപ്രകാരം ഉപദേശിച്ചശേഷം ഭഗവാൻ അന്തർധാനം ചെയ്തു. ബ്രഹ്മാവും, മഹാദേവനും അവരവരുടെ ലോകങ്ങളിലേയ്ക്കു പോയി. ദേവന്മാർ ബലിരാജാവിന്റെ അടുത്തേയ്ക്കുചെന്നു. അവർ യുദ്ധസന്നദ്ധരായിട്ടല്ലാ വന്നിരിയ്ക്കുന്നതെന്നു കണ്ട് മഹാബലി തന്റെ സേനയെ യുദ്ധം ചെയ്യുന്നതിൽനിന്നും വിലക്കി. ഇന്ദ്രൻ സമുദ്രമഥനത്തെപ്പറ്റി മഹാബലിയോടു പറഞ്ഞു. എല്ലാവരുംകൂടി അതിനായി പ്രയത്നിയ്ക്കാൻ തുടങ്ങി. ദേവന്മാരും അസുരന്മാരുംകൂടെ മന്ദരാചലത്തെ പിഴുതെടുത്ത്, സമുദ്രത്തിന്റെ കുറെ അടുത്തുകൊണ്ടുവന്നു. ഇത്രയും ചെയ്തപ്പോഴേയ്ക്കും അവരെല്ലാം വളരെ ക്ഷീണിച്ചുപോകയാൽ പർവതത്തെ മുൻപോട്ടു കൊണ്ടുപോകാൻ അവർക്ക് സാധിച്ചില്ല. (മന്ദരാചലത്തിന് കനകാചലമെന്നും പേരുണ്ട്. അതായത് അചലമായ സുവർണവസ്തു. അതിനെ ജീവാത്മാവ് അഥവാ ചിദാഭാസനോട് ഉപമിയ്ക്കാം. അതിനെ മഥിയ്ക്കുമ്പോൾ ആദ്യം വിഘ്നങ്ങൾ ഉണ്ടാകുമെങ്കിലും പിന്നീട് അമരത്വം കിട്ടും.)

ഈ സമയം ഭഗവാൻ അവിടെ പ്രത്യക്ഷനായിട്ട്, ക്ഷീണിച്ച ദേവന്മാർക്ക് പുതിയ ശക്തി നൽകി. പിന്നീട് ഭഗവാൻ മന്ദരാചലത്തെ എടുത്ത് ഗരുഡന്റെ പുറത്തുവെച്ച് താനും കയറി, അതിനെ, ദേവന്മാരോടും അസുരന്മാരോടുംകൂടെ സമുദ്രതീരത്ത് കൊണ്ടുവന്നു. ഗരുഡൻ ശാസ്ത്രത്തിന്റെ സ്വരൂപമാണ്. അത് ഗജേന്ദ്രമോക്ഷകഥയിൽ പറഞ്ഞുകഴിഞ്ഞു. ഗരുഡൻ പർവതത്തെ ഇറക്കിയിട്ട്, അവിടെനിന്നും ഭഗവാന്റെ അനുവാദത്തോടുകൂടെ പോയി. ഗരുഡൻ അവിടെ നിന്നാൽ വാസുകി വരികയില്ല. (അതായത് ശാസ്ത്രമനുസരിച്ച് പ്രവർത്തിയ്ക്കുന്നിടത്ത് സംസാര



വാസന ഇരിയ്ക്കയില്ല.)

പിന്നീട് വാസുകിയെ കയറാക്കി, പാലാഴി കടയാൻ തുടങ്ങി. ആദ്യം ഭഗവാൻ വാസുകിയുടെ തലയ്ക്കു പിടിയ്ക്കയാൽ ദേവന്മാരെല്ലാം ആ ഭാഗത്തേയ്ക്ക് എത്തി. ദൈത്യന്മാർക്ക് ഭഗവാന്റെ ഈ പ്രവൃത്തി പിടിച്ചില്ല. അവർ ഇപ്രകാരം പറഞ്ഞു: "ഞങ്ങൾ വേദജ്ഞരാണ്. ജന്മം കൊണ്ടും കർമ്മംകൊണ്ടും ഞങ്ങൾ ശ്രേഷ്ഠരുമാണ്. അതിനാൽ സർപ്പത്തിന്റെ അമംഗളഭാഗമായ വാല് ഞങ്ങൾ പിടിയ്ക്കയില്ല." ഇതു കേട്ട് ഭഗവാൻ ചിരിച്ചുകൊണ്ട് പാമ്പിന്റെ തല വിട്ട് ദേവന്മാരോടുകൂടെ വാലിൽ വന്നു പിടിച്ചു. ഇപ്രകാരം സമുദ്രമഥനം തുടങ്ങി. വാസ്തവത്തിൽ സർപ്പത്തിന്റെ വായിൽ വിഷവും വാലിൽ അമൃതുമാണുള്ളത്. ആ സമയം പർവതത്തിന് ആധാരമൊന്നും കിട്ടായ്കയാൽ അത് സമുദ്രത്തിൽ താഴാൻ തുടങ്ങി. (അതായത് ജീവാത്മാവ് സംസാരസമുദ്രത്തിൽ മുങ്ങാൻ തുടങ്ങി.) അപ്പോൾ ഭഗവാൻ ആമയായി അവതരിച്ച് പർവതത്തെ താങ്ങി നിലയ്ക്കുനിർത്തി. സമുദ്രമഥനം വീണ്ടും തുടങ്ങി. ഭഗവാൻ പർവതത്തെ താങ്ങിയെന്നതിന്റെ അർഥം, പർവതരൂപമായ ജീവന്റെ അധിഷ്ഠാനം ബ്രഹ്മമാണെന്ന് മനസ്സിലാക്കണം. ആ ജീവൻ സംസാരരൂപമായ സമുദ്രത്തിൽ വാസനാരൂപമായ വാസുകിയാൽ കറങ്ങുമ്പോൾ അതിൽനിന്നും എന്തുണ്ടാകുന്നു എന്നു നോക്കുക. വാസുകിയെ നിദ്ര അഥവാ അവിദ്യയോടും ഉപമിയ്ക്കാം. മഥനം കൊണ്ട് എല്ലാവരും ക്ഷീണിച്ചു. വാസുകി കാന്തിഹീനനായി. ദേവന്മാരുടെ മേൽ മേഘം, ശീതളജലം വർഷിയ്ക്കയാൽ അവർക്ക് അധികമായ ക്ഷീണം തോന്നിയില്ല.

ഇത്രയൊക്കെ ശ്രമിച്ചിട്ടും അമൃത് ലഭിയ്ക്കാത്തതുകണ്ട്, അജിതഭഗവാൻ സ്വയം കടയാൻ തുടങ്ങി. ആ സമയം ഭഗവാൻ വേറൊരു പർവതരാജനെപ്പോലെ ശോഭിച്ചു. (അതായത് പരമാത്മസ്വരൂപമായി തോന്നി.) ഭഗവാന്റെ ഈ പ്രയത്നത്തിന്റെ ഫലമായി ആദ്യം കൊടിയ വിഷമാണ് സമുദ്രത്തിൽനിന്നും പൊങ്ങി വന്നത്. ഈ വിഷത്തിന്റെ അസഹ്യതാപത്താൽ ദേവന്മാരുൾപ്പെടെ എല്ലാവരും ഭയപ്പെട്ട്, ഭഗവാൻ സദാശിവനെ ശരണം പ്രാപിച്ച് ഇപ്രകാരം സ്തുതിച്ചു:

"ഹേ മഹാദേവാ ! ഞങ്ങൾ അവിടുത്തെ ശരണം പ്രാപിയ്ക്കുന്നു. മൂന്നു ലോകത്തേയും ഭസ്മമാക്കുന്ന ഈ വിഷത്തിൽനിന്നും ഞങ്ങളെ രക്ഷിച്ചാലും. അവിടുന്നു മാത്രമേ ജഗത്തിന്റെ ബന്ധമോക്ഷങ്ങളുടെ അധീശ്വരനായുള്ളു. അവിടുത്തെ ജ്ഞാനം സ്വതഃസിദ്ധമാണ്. അവിടുന്ന് പരബ്രഹ്മസ്വരൂപനാണ്. അവിടുത്തെ അനേക ശക്തികളാൽ അവിടുന്ന് ജഗദ്രൂപത്തിൽ കാണപ്പെടുന്നു(8.7.24). അവിടുന്ന് സകലതിനും കാരണമാകുന്നു. കാലം, സങ്കല്പം, സത്യം, ഋതം, ധർമ്മം ഈ രൂപങ്ങളിലും അവിടുന്നുതന്നെയാണുള്ളത്. വേദവും മൂലപ്രകൃതിയ്ക്ക് ആശ്രയമായ അവിടുത്തെയാണ് കീർത്തിയ്ക്കുന്നത്. അവിടുന്ന് സർവദേവമയനാണ്. കാലം അവിടുത്തെ ശക്തിയാണ്. ദിക്കുകൾ അവിടുത്തെ ചെവികളാണ്. വരുണൻ അവിടുത്തെ നാവും ആകാശം നാഭിയും, വായു ശ്വാസവും, സൂര്യൻ തേജസ്സുമാണ്. ജലം വീര്യവും സ്വർഗം അവിടുത്തെ ശിരസ്സുമാണ്. ജീവന് ആധാരം അവിടുത്തെ അഹങ്കാരമാണ്. ഔഷധികളും ലതകളും അവിടുത്തെ മുടിയാണ്. ധർമം അവിടുത്തെ ഹൃദയവും, അഞ്ച് ഉപനിഷത്തുകൾ അവിടുത്തെ അഞ്ചു മുഖങ്ങളുമാണ്. സ്വയംപ്രകാശമായ പരമാർഥ തത്ത്വം അവിടുത്തെ അവസ്ഥയാണ്. ഹേ കൈലാസപതേ! സത്ത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങൾ ഇല്ലാത്തതും, യാതൊരു വിധത്തിലും ഭേദമില്ലാത്ത തും, ബ്രഹ്മരൂപവുമായ അവിടുത്തെ തേജസ്സിനെ ബ്രഹ്മാവ് മുതലായ ദേവന്മാർപോലും അറിയാൻ ശക്തരല്ല. (8.7.31). ഹേ നാഥാ ! കാര്യകാരണരൂപമായ ജഗത്തിനും ഉപരിയായ മായയ്ക്കും ഉപരിയാണവിടുന്ന്. ഞങ്ങൾ അവിടുത്തെ എങ്ങനെ സ്തുതിയ്ക്കാനാണ് ? സംസാരത്തിന്റെ നന്മയ്ക്കുവേണ്ടിയാണ് ആവിർഭാവം. അതിനാൽ ഞങ്ങളെ ഈ വിഷത്തിൽനിന്നും മുക്തരാക്കിയാലും.'

മറുപടിയായി മഹാദേവൻ ഇപ്രകാരം പറഞ്ഞു: 'ദീനരെ രക്ഷിയ്ക്കുക സമർഥപുരുഷന്മാരുടെ ധർമമാണ്. ഭഗവാന്റെ മായയിൽ മോഹിച്ച് പരസ്പരം ദ്വേഷിയ്ക്കുന്ന ജീവനിൽ ഏതൊരാൾ കൃപചെയ്യുന്നുവോ, അയാളിൽ സർവാത്മാവായ ശ്രീഹരി പ്രസന്നനാകുന്നു. അതുകൊണ്ട് ഞാനും പ്രസന്നനാണ്. അതിനാൽ എന്റെ പ്രജകളുടെ നന്മയ്ക്കുവേണ്ടി ഞാൻ ഈ വിഷം പാനംചെയ്യാം.'

സംസാരത്തിൽ നമുക്ക് ആരോടെങ്കിലും വിരോധവും, ദ്വേഷവും ഉണ്ടാകുമ്പോൾ ക്ഷമിയ്ക്കാൻ പഠിയ്ക്കണം. അഥവാ വിരോധം വർധിയ്ക്കാതെ ശാന്തിയുണ്ടാകാൻ വേണ്ട ഉപായം ചെയ്യണം. ഇവിടെ ഭാഗവതത്തിൽ പറയുന്നു:

**തപ്യന്തേ ലോകതാപേന സാധവഃ പ്രായശോ ജനാഃ**
**പരമാരാധനം തദ്ധി പുരുഷസ്യാഖിലാത്മനഃ.** (8.7.44)

(സാധുജനങ്ങൾ മിക്കവരും മറ്റു ജനങ്ങളുടെ ദുഃഖത്താൽ ദുഃഖികളാകാറുണ്ട്. എന്നാൽ അന്യനുവേണ്ടി ദുഃഖം അനുഭവിയ്ക്കുക, സർവാത്മാവായ ശ്രീഹരിയുടെ ഉത്കൃഷ്ട ആരാധനയാണ്.)

ശങ്കരഭഗവാന്റെ വിഷപാനം കണ്ട് സകല പ്രജകളും ഭഗവാനെ സ്തുതിച്ചു. പിന്നെയും സമുദ്രമഥനം തുടർന്നു. തൽഫലമായി രണ്ടാമതുണ്ടായ കാമധേനുവിനെ വേദവാദികളായ മുനികൾ സ്വീകരിച്ചു. പിന്നീട് ഉച്ചൈഃശ്രവസ്സെന്ന കുതിര ഉത്ഭവിച്ചു. അതിനെ മഹാബലി എടുത്തു. പിന്നീടു വന്ന ഐരാവതം എന്ന ആനയെ ഇന്ദ്രനുമെടു

ത്തു. കൌസ്തുഭമണി പ്രത്യക്ഷീഭവിച്ചത് ശ്രീഹരിയും സ്വീകരിച്ചു. പിന്നീട് സ്വർഗത്തിന്റെ ശോഭയെ വർധിപ്പിയ്ക്കുന്ന കല്പവൃക്ഷം ഉണ്ടായി. തുടർന്ന് അപ്സരസുകളും, ലക്ഷ്മീദേവി മുതലായവരും പ്രത്യക്ഷപ്പെട്ടു. ലക്ഷ്മീദേവി, തനിയ്ക്കനുരൂപനായ ഒരു ഭർത്താവിനെ അന്വേഷിയ്ക്കാൻ തുടങ്ങി.

അവിടെ ഉണ്ടായിരുന്ന ഓരോരുത്തരെയായി ദേവി നിരീക്ഷിച്ചു. ദുർവാസാവിൽ തപശ്ശക്തിയുണ്ടെങ്കിലും അദ്ദേഹം ക്രോധത്തെ ജയിച്ചിട്ടില്ല. ബൃഹസ്പതിയിൽ ജ്ഞാനമുണ്ടെങ്കിലും നിഃസംഗതയില്ല. ബ്രഹ്മാവ് മഹാനാണെങ്കിലും കാമത്തെ ജയിച്ചിട്ടില്ല. ഇന്ദ്രന് അന്യരുടെ ശ്രേയസ്സ് സഹിയ്ക്കാൻ കഴിയുന്നില്ല. പരശുരാമനിൽ ധർമമുണ്ടെങ്കിലും പ്രാണികളോട് മിത്രതയില്ല. ശിബി മുതലായവരിൽ ത്യാഗമുണ്ട് എങ്കിലും അവർക്ക് മുക്തി കിട്ടിയിട്ടില്ല. കാർത്തവീര്യനിൽ ബലമുണ്ടെങ്കിലും കാലത്തിനധീനനാണ്. സനകാദികളിൽ വൈരാഗ്യമുണ്ടെങ്കിലും സദാ സമാധിസ്ഥരായി കഴിയുകയാൽ അവരും പതിയായിരിയ്ക്കാൻ യോഗ്യരല്ല. മാർക്കണ്ഡേയൻ മുതലായവർ ദീർഘായുസ്സുള്ളവരെങ്കിലും അവർക്ക് സ്ത്രീകളെ സന്തോഷിപ്പിയ്ക്കാൻ കഴിവില്ല. മഹാദേവനിൽ എല്ലാ ഗുണങ്ങളും ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ രൂപം മംഗളകരമല്ല. വിഷ്ണുഭഗവാൻ ഒരാൾ മാത്രമേ മംഗളമയനായുള്ളു. പക്ഷെ തന്നെ അദ്ദേഹം ഇച്ഛിയ്ക്കുന്നില്ല. ഇക്രാരം വിചാരിച്ചെങ്കിലും അവസാനം ലക്ഷ്മീദേവി നിത്യസദ്ഗുണസമ്പന്നനും, പ്രാകൃത ഗുണങ്ങൾക്ക് അതീതനും, അണിമാദി സമ്പൂർണ ഐശ്വര്യങ്ങളാൽ സമ്പന്നനും ആയ ശ്രീമുകുന്ദനെ തന്റെ പതിയായി വരിച്ചു. ഭഗവാൻ ഹരി, നിരപേക്ഷനെങ്കിലും തന്നെ ഏകമാത്ര ആശ്രയമായി കരുതിയ ലക്ഷ്മീദേവിയെ സ്വീകരിച്ചു. ആ സമയം സകല ദേവന്മാരും പുഷ്പവൃഷ്ടി ചെയ്തു.

തുടർന്ന് ക്ഷീരസമുദ്രത്തിൽനിന്നും കന്യകാരൂപത്തിൽ വാരുണീദേവി പ്രത്യക്ഷമായി. അവരെ അസുരന്മാർ സ്വീകരിച്ചു. അവസാനമായി, അമൃതകലശവുമേന്തി ധന്വന്തരിഭഗവാൻ സമുദ്രത്തിൽ നിന്നും പൊങ്ങി. ഇദ്ദേഹമാണ് ആയുർവേദത്തിന്റെ ഉപജ്ഞാതാവ്. ധന്വന്തരിമൂർത്തിയുടെ കൈയിൽനിന്നും, ലോഭികളായ അസുരന്മാർ അമൃതകലശം തട്ടിയെടുത്തു. ഇതു കണ്ടു ദേവന്മാർ സങ്കടത്തോടുകൂടി ശ്രീഹരിയെ ശരണംപ്രാപിച്ചു. ഭഗവാൻ പറഞ്ഞു: 'നിങ്ങൾ ഖേദിയ്ക്കണ്ട. ഞാൻ എന്റെ മായയാൽ ഇവരെ പരസ്പരം കലഹിപ്പിച്ച് നിങ്ങളുടെ കാര്യം സിദ്ധമാക്കാം.'

അനീതിയാൽ പ്രാപ്തമാകുന്ന ദ്രവ്യം ആർക്കും സുഖമുളവാക്കുകയില്ല. അമൃതം കൈവന്ന ഉടനെതന്നെ അസുരന്മാരിൽ കലഹവാസനയും അഭിവൃദ്ധിപ്പെട്ടു. അവരിൽ ഒരാൾ പറഞ്ഞു: "ഞാനാദ്യം അമൃതം സേവിയ്ക്കും." "അല്ല ഞാനാണാദ്യം കുടിയ്ക്കുന്നത്." മറ്റൊരുവൻ





എതിർത്തു. "ദേവന്മാരും തുല്യ പരിശ്രമം ചെയ്തതാണ്; അതിനാൽ അവർക്കും ഇതിന്റെ ഓഹരി കൊടുക്കണം. അതാണ് സനാതനധർമം." മറ്റൊരാൾ അഭിപ്രായപ്പെട്ടു. ഇങ്ങനെ അസുരന്മാർ പരസ്പരം അഭിപ്രായഭേദത്താൽ കലഹിച്ചുതുടങ്ങി.

ഈ സമയം ഭഗവാൻ, തന്റെ അനിർവചനീയമായ മായാശക്തികൊണ്ട് സ്വയം മോഹിനീരൂപം ധരിച്ചു. ഈ രൂപം അസുരന്മാരുടെ ഹൃദയത്തിൽ അവാച്യമായ കാമോദ്ദീപനം ഉണ്ടാകത്തക്കവിധം മനോഹരമായിരുന്നു.

അസുരൻ എന്ന പദത്തിന്റെ അർഥം പ്രാണസുഖം കാംക്ഷിയ്ക്കുന്നവൻ എന്നാണ്. 'അസു' എന്നാൽ 'പ്രാണൻ', 'ര' എന്നാൽ രമിയ്ക്കുന്നവൻ. അതായത്, പ്രാണന്റെ സുഖത്തിൽ ഇഷ്ടമുള്ളവൻ. സ്ത്രീയും പ്രാണന്റെ സ്വരൂപമാണ്. അതുകൊണ്ടാണ് സ്ത്രീ, തന്റെ ഭർത്താവിനെ പ്രാണനാഥനെന്നു പറയുന്നത്. ആത്മാവിന്റെ അമരത്വപ്രാപ്തിയിലും, ഏറ്റവും വലിയ വിഘ്നം പ്രാണമയകോശത്തിന്റെ വാസനയിൽ നിന്നുമാണുണ്ടാകുന്നത്. ഈ വാസനയെ ജയിയ്ക്കുന്നതിൽ വലിയ വിദ്വാന്മാർപോലും പരാജയപ്പെടാറുണ്ട്. കാമത്തെ ജയിയ്ക്കാൻ കഴിയുന്നവരെ ശാസ്ത്രം ദേവവല്ലഭരെന്നു പറയുന്നു. കാമത്തെ ജയിയ്ക്കാൻ താഴെ പറയുന്ന ഉപായങ്ങൾ ഫലപ്രദങ്ങളാണ്.

1. സാത്വികാഹാരം കഴിയ്ക്കുക.
2. വിഷയവാസന ഉണ്ടാകത്തക്ക *സിനിമ*, നാടകം മുതലായവ കാണാതിരിയ്ക്കുക.
3. സത്സംഗം ചെയ്യുക
4. സ്ത്രീകളുടെ നേരെ ദൃഷ്ടി പതിപ്പിയ്ക്കാതിരിയ്ക്കുക. അഥവാ ദൃഷ്ടിപോയാൽതന്നെ, തൊലി ഉരിച്ചാൽ എങ്ങനെ ഇരിയ്ക്കുമോ അതുപോലെ സങ്കല്പിച്ചു കാണുക.
5. ഹഠയോഗിയായ ഒരു ഗുരുവിനെ കിട്ടുമെങ്കിൽ 'അപാനനെ' ജയിയ്ക്കാനുള്ള മാർഗം പഠിയ്ക്കുക.
6. ആഹാരം പാകംചെയ്യുന്നവർ ബ്രഹ്മചാരികൾ ആയിരിയ്ക്കാൻ നിഷ്ഠ വയ്ക്കുക.
7. ആത്മധ്യാനം ഉറപ്പിച്ച് വാസനകളെ ക്ഷയിപ്പിയ്ക്കുക. രേതസ്സ് ഓജസ്സായി മാറും.
8. ഭാര്യാഭർത്താക്കന്മാർ ഏകാന്തതയിലിരിയ്ക്കുമ്പോൾ ഏതെങ്കിലും നല്ല ശാസ്ത്രഗ്രന്ഥം വായിയ്ക്കുക.
9. കാലത്തും വൈകിട്ടും ഈശ്വരപ്രാർഥന ചെയ്യുക.
10. രാത്രിയിൽ വയറുനിറച്ച് ആഹാരം കഴിയ്ക്കാതിരിയ്ക്കുക.

പ്രാണമയകോശത്തിന്റെ ശക്തിയാണ്, നമ്മുടെ ജീവിതത്തിലെ ആസുരീപ്രകൃതിയുടെ ശക്തി. സംസാര

വ്യവഹാരവും ഒരുവിധത്തിൽ സമുദ്ര മഥനമാണ്. ആ പ്രക്രിയയിൽ വിവാഹിതരും അവിവാഹിതരും ദുഃഖപാത്രങ്ങളായിത്തീരുന്നു. അതിനാൽ ഓരോരുത്തരും വളരെ സൂക്ഷിച്ച് അവരവരുടെ വഴി സ്വീകരിയ്ക്കേണ്ടതാണ്. പ്രാണമയകോശത്തിന്റെ ശക്തിയിൽനിന്നും രക്ഷപ്പെടാൻ വളരെ സൂക്ഷിയ്ക്കേണ്ടതുണ്ട്.

അസുരന്മാർ, മിത്രധർമം വിട്ട് പരസ്പരം അമൃതിനുവേണ്ടി കലഹം തുടങ്ങിയപ്പോൾ അവിടെ ആഗതയായ മോഹിനിയെ അവർ കണ്ടു. ആ അലൗകികസൗന്ദര്യം കണ്ട്, സകല അസുരന്മാരും കാമാതുരരായിപ്പോയി. വികാരക്ഷുബ്ധരായ അവർ മോഹിനിയോടു വളരെ സൗമ്യമായി ഇങ്ങനെ പറഞ്ഞു: "നീ ആരാണ്? എവിടുന്നു വരുന്നു? നിനക്കെന്തു വേണം ? നീ ഞങ്ങളുടെ ചിത്തത്തെ വല്ലാതെ മഥിയ്ക്കുന്നു. നീ ഞങ്ങളുടെ ഈ വഴക്കു തീർത്ത് ശാന്തിയുണ്ടാക്കണം. ദേവന്മാരും അസുരന്മാരും ഒന്നുപോലെ അമൃതിനുവേണ്ടി പരിശ്രമിച്ചവരാണ്. അതുകൊണ്ട് നിനക്ക് ന്യായമെന്നു തോന്നുന്നപോലെ അമൃത് വിളമ്പിത്തരണം."

അസുരന്മാരുടെ ഈ വാക്കുകൾ കേട്ട്, മോഹിനീവേഷധാരിയായ ഭഗവാൻ ചിരിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: "നിങ്ങൾ എന്നെപ്പോലെയുള്ള വ്യഭിചാരിണിയെ (മായയെ) എന്തിനാണ് അനുസരിയ്ക്കുന്നത് ? പണ്ഡിതന്മാർ സ്ത്രീകളെ വിശ്വസിയ്ക്കാറില്ല." ഈ വാക്കുകൾ, ദൈത്യന്മാർക്ക് മോഹിനിയിൽ കൂടുതൽ വിശ്വാസം കൈവരുത്തി. അമൃതകലശം അവളുടെ കൈയിൽ കൊടുത്ത്, അതു തങ്ങൾക്ക് വിളമ്പിത്തരാൻ അപേക്ഷിച്ചു. മോഹിനി കലശം വാങ്ങിയിട്ട് ഇപ്രകാരം പറഞ്ഞു: "ഞാൻ ശരിചെയ്താലും തെറ്റു ചെയ്താലും നിങ്ങൾ എല്ലാവരും ഞാൻ പറയുന്നപോലെ കേട്ടാൽ, ഞാൻ നിങ്ങൾക്ക് അമൃതം വിളമ്പാം." അസുരന്മാർ സമ്മതിച്ചു. മോഹിനിയുടെ നിർദേശപ്രകാരം, എല്ലാവരും അന്ന് ഉപവാസം ചെയ്തു. പിറ്റേദിവസം കുളിച്ച് ബ്രാഹ്മണർക്ക് ദാനംകൊടുത്ത്, ഓരോരുത്തരുടെയും ഹിതംപോലെ വസ്ത്രഭൂഷണങ്ങൾ ധരിച്ച് അവരവരുടെ ആസനങ്ങളിൽ ചെന്നിരുന്നു.

ആ സമയം സുന്ദരരൂപധാരിണിയായ മോഹിനി കൈയിൽ അമൃതകലശുവായി വന്നു. അവളുടെ സൗന്ദര്യം കണ്ട് ദേവന്മാരും അസുരന്മാരും മോഹിച്ചുപോയി. സർപ്പങ്ങളെപ്പോലെ സ്വഭാവമുള്ള ദൈത്യന്മാർക്ക് അമൃതുകൊടുക്കുന്നത് ഉചിതമല്ലെന്ന് മോഹിനീരൂപധാരിയായ ശ്രീഹരിയ്ക്ക് തോന്നുകയാൽ അവർക്ക് കൊടുത്തില്ല. ദേവന്മാരെയും അസുരന്മാരെയും വേറെ വേറെ പന്തിയിൽ ഇരുത്തി. (നമുക്കും അമൃത് ലഭിയ്ക്കണമെങ്കിൽ ആസുരീപ്രകൃതിയിൽനിന്നും ദൈവീപ്രകൃതിയെ പ്രത്യേകമാക്കണം.) പിന്നെ,



**ദൈത്യാൻ ഗൃഹീതകലശോ വഞ്ചയന്നുപസഞ്ചരൈഃ**
**ദൂരസ്ഥാൻ പായയാമാസ ജരാമൃത്യുഹരാം സുധാം.**

(കൈയിൽ കലശവുമെടുത്ത്, ശ്രീഹരി ദൈത്യരെ തന്റെ കടാക്ഷവീക്ഷണാദികൾകൊണ്ട് മോഹിപ്പിച്ച്, അവരിൽനിന്നും ദൂരെയിരുന്നിരുന്ന ദേവന്മാർക്കു ജരാമരണനിവാരണം ചെയ്യുന്ന അമൃത് കൊടുത്തു. (ഇവിടെ അമൃതിന്റെ അർഥം അമരത്വമെന്നാണ്8.9.21)

ആ സമയം അസുരന്മാർക്ക് തോന്നി, 'ഈ സ്ത്രീയോടെന്തിന് വഴക്കുണ്ടാക്കണം? നമ്മോടും അവൾക്ക് സ്നേഹമുണ്ട്. ദേവന്മാർക്കു വിളമ്പിക്കഴിഞ്ഞ് അവൾ നമ്മുടെ അടുത്തു വരും.' ഇങ്ങനെ വിചാരിച്ച് അവർ മിണ്ടാതിരുന്നു. (ഇന്നും മായ, പലപ്പോഴും ആസുരീപ്രകൃതമുള്ളവരോട് കൂടുതൽ സ്നേഹം കാണിയ്ക്കുന്നതായി തോന്നാറുണ്ട്.) ആ വിശ്വമോഹിനിയിൽ അസുരന്മാർക്ക് അത്യന്തം പ്രേമം തോന്നുകയാലും, പ്രണയഭംഗമുണ്ടാകുമെന്ന ഭയത്താലും, തങ്ങളിൽ ചൊരിഞ്ഞ സൽക്കാരവീക്ഷണങ്ങളാലും, ബന്ധിക്കപ്പെട്ട അസുരന്മാർക്ക് അവളോട് ഒരു അപ്രിയവാക്കും പറയാൻ കഴിഞ്ഞില്ല.

രാഹു എന്ന ദൈത്യൻ വേഷംമാറി ദേവന്മാരുടെ കൂട്ടത്തിൽ ചെന്നിരുന്ന് അമൃത് കുടിച്ചുകളഞ്ഞു. ഈ വഞ്ചന, സൂര്യനും ചന്ദ്രനും ഭഗവാനെ അറിയിച്ചു. ഭഗവാൻ തന്റെ സുദർശനചക്രംകൊണ്ട് അവന്റെ തല മുറിച്ച് താഴെയിട്ടു. അമൃതു കുടിച്ച തലയാകയാൽ അതിന് അമരത്വം ലഭിച്ചു. ബ്രഹ്മാവ് അതിനെ ഒരു ഗ്രഹമാക്കി. ആ രാഹുവാണ് ഗ്രഹണം ഉണ്ടാക്കുന്നത്. രാഹു, അജ്ഞാനത്തിന്റെ സ്വരൂപമാണ്. അജ്ഞാനത്തിനു പൂർണതയില്ല. അത് കല്പിതമാണ്. എങ്കിലും സൂര്യചന്ദ്രന്മാരെ അതായത് ജ്ഞാനത്തിനേയും ഭക്തിയേയും അത് ഉപദ്രവിയ്ക്കുന്നു.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "ദേശം, കാലം, ഹേതു, അർത്ഥം, കർമം, ഗതി ഇവയെല്ലാം തുല്യമായിരുന്നിട്ടും ദേവന്മാർക്കും അസുരന്മാർക്കും കിട്ടിയ ഫലത്തിൽ ഭേദമുണ്ടായി. ആരുടെ ചരണകമലങ്ങളുടെ സേവയാൽ ദേവന്മാർക്ക് അമൃത് ലഭിയ്ക്കുകയും, ആരിൽനിന്നും വിമുഖരാകയാൽ ദൈത്യന്മാർക്ക് അമൃതു ലഭിയ്ക്കാതിരിയ്ക്കുകയും ചെയ്തുവോ, ആ ശ്രീഹരിയുടെ പാദസേവ സകലരും അവശ്യം അനുഷ്ഠിയ്ക്കേണ്ടതാണ്." ഈ കഥയുടെ സാരഭൂതമായ ശ്ലോകം താഴെ ചേർക്കുന്നു.

**യദ്യുജ്യതേഽസുവസുകർമമനോവചോഭിർ-**
**ദഹാത്മജാദിഷു നൃഭിസ്തദസത് പൃഥക്ത്വാത്**
**തൈരേവ സദ്ഭവതി യത് ക്രിയതേഽപൃഥക്ത്വാത്**
**സർവസ്യ തദ്ഭവതി മൂലനിഷേചനം യത്.** (8.9.29)

(മനുഷ്യർ തങ്ങളുടെ പ്രാണൻ, ധനം, കർമം, മനസ്സ്, വാണി മുതലായതുകൊണ്ട് ശരീരത്തിനും, പുത്രാദികൾക്കുംവേണ്ടി ഏതേതുകർമങ്ങൾ ചെയ്യുന്നുവോ, അതിൽ ഭേദബുദ്ധിയിരിക്കുന്ന



തുകൊണ്ട് ആ പരിശ്രമങ്ങൾ വ്യർത്ഥമായിപ്പോകുന്നു. പക്ഷെ, പ്രാണാദികളെക്കൊണ്ട് ഏതൊരു കാര്യം ഈശ്വരപരമായി ചെയ്യുന്നുവോ, അത് അഭേദഭാവയുക്തമാകയാൽ സഫലമായിത്തീരുന്നു. മാത്രമല്ല -വൃക്ഷത്തിന്റെ ചുവട്ടിൽ വെള്ളം ഒഴിച്ചാൽശാഖകൾക്കും ഇലകൾക്കും എല്ലാം ഫലസിദ്ധിയുണ്ടാകുന്നതുപോലെ, പുത്രാദികളായ സകലർക്കും ശ്രേയസ്സും തൃപ്തിയും നൽകുന്നതുമാണ്.)

ജീവൻ ഭഗവാന് അഭിമുഖമാകുമ്പോൾ അവരിൽ ശരണാഗതിയുണ്ടാകുന്നു. തുടർന്ന് സാക്ഷിഭാവവും ഒടുവിൽ അദ്വൈതഭാവവും വരും. എട്ടാം സ്കന്ധത്തിൽ മൂന്നു സ്ഥലങ്ങളിൽ ശരണാഗതിയെ കാണിയ്ക്കുന്ന കഥകൾ വരുന്നുണ്ട്. ഗജേന്ദ്രമോക്ഷം, പാലാഴിമഥനം, ഇനി വരാൻ പോകുന്ന മഹാബലിയുടെ ആത്മസമർപ്പണകഥ. ഇവ മൂന്നിലും ശരണാഗതിയുടെ മാഹാത്മ്യം വിവരിച്ചിട്ടുണ്ട്. ആറു വിധമുള്ള ശരണാഗതിയെപ്പറ്റി ശാസ്ത്രത്തിൽ പറഞ്ഞിരിയ്ക്കുന്നു.

1. ഭക്തിയ്ക്കനുകൂലമായി സങ്കല്പിയ്ക്കുക.
2. ഭക്തിയ്ക്ക് പ്രതികൂലമായ സങ്കല്പത്തെ ത്യജിയ്ക്കുക.
3. ഭഗവാൻ എന്നെ രക്ഷിയ്ക്കുമെന്ന് ദൃഢമായി വിശ്വസിയ്ക്കുക.
4. ഭഗവാനെ സ്വന്തമെന്ന് വിചാരിയ്ക്കുക.
5. ഭഗവാന് സകലതും അർപ്പിയ്ക്കുക.
6. കുടിലത സമ്പൂർണമായി ഉപേക്ഷിയ്ക്കുക.

ഇപ്രകാരം ആറു വിധമുള്ള ശരണാഗതിയുണ്ടായാൽ ജ്ഞാനത്തിന്റെ മൂന്നു പടികൾ പ്രാപ്തമാകും. ആദ്യത്തെ ഭൂമികയിൽ ഞാൻ ഭഗവാന്റെയാണെന്നു തോന്നും. രണ്ടാമത്തേതിൽ ഭഗവാൻ എന്റെയാണെന്നും അവസാനം ഞാനും ഭഗവാനും ഒന്നാണെന്നും തോന്നും. പലരും പറയും ''ഞാൻ സകലതും ഭഗവാനർപ്പിച്ചിരിയ്ക്കയാണ്"എന്ന്. പക്ഷെ കുറച്ചുസമയത്തിനുള്ളിൽതന്നെ അവർ പറയും "ഇതെല്ലാം ഞാൻ ചെയ്തതാണെ"ന്നും. ഇങ്ങനെയുള്ള ദശയിൽ അഹങ്കാരം പോകയില്ല. ശരണാഗതിയും പ്രാപ്തമാകയില്ല. സംസാരത്തോടുള്ള ആസക്തി വിട്ട് സാക്ഷിഭാവം ശീലിയ്ക്കുക അഥവാ ശരണഭാവം ശീലിയ്ക്കുക വളരെ പ്രയാസമാണ്. അതുകൊണ്ടാണ്, യജ്ഞം ചെയ്യുമ്പോൾ അടിയ്ക്കടി യജമാനനെക്കൊണ്ട് ആചാര്യൻ "ന മമ" (എന്റെയല്ല) എന്നിങ്ങനെ പറയിപ്പിയ്ക്കുന്നത്. പക്ഷെ വളരെ കുറച്ചുപേർമാത്രമേ ഇതിന്റെ യഥാർത്ഥ അർത്ഥം മനസ്സിലാക്കാറുള്ളൂ. മമതയുള്ളപ്പോൾ എന്തു ദശയാണെന്നതിന് ചില ദൃഷ്ടാന്തങ്ങൾ താഴെ കാണിയ്ക്കുന്നു.

1. സ്വന്തം കുട്ടിയുടെ കാത് കുത്തണമെങ്കിൽ അമ്മയുടെ കൈവിറയ്ക്കും. മറ്റു കുട്ടികളുടെ കാത് വേണമെങ്കിൽ അവർ കുത്തിക്കൊടുക്കും. ഇത് സ്വന്തം കുട്ടിയിലുള്ള മമതയെ കാണിയ്ക്കുന്നു.
2. *ഡോക്ടറു*ടെ വീട്ടിൽ ആർക്കെങ്കിലും ദീനം വന്നാൽ അയാൾ വേറെ *ഡോക്ടറെ* വിളിക്കും.
3. സ്വപ്നത്തിലും മനുഷ്യർ ആസക്തിയാൽ വിഷയരൂപമായിത്തീരുന്നു. തന്റെ തെറ്റ് അവർ അറിയുന്നില്ല.
4. ജാഗ്രത്തിലും കർമത്തിൽ ആസക്തിയുള്ളവർ അസുരന്മാരെപ്പോലെ ആയിത്തീരുന്നു.

ആസക്തികാരണം മനുഷ്യന് തന്റെ സ്ഥിതി, സ്ഥിതപ്രജ്ഞനെപ്പോലെ ആക്കാൻ സാധിയ്ക്കുന്നില്ല. സകല കർമങ്ങളും നിഷ്കാമഭാവത്തിൽ ചെയ്യാൻ കഴിയുമെങ്കിൽ അവർക്ക് സമാധിയിലെത്താൻ നേരംവേണ്ട. പക്ഷെ മിക്കവർക്കും സംസാരത്തോട് ആസക്തിയുള്ളതിനാൽ, ഭഗവാൻ ജഗത്തിനെ ഉപേക്ഷിച്ചിരിയ്ക്കയാണ് എന്ന വിചാരത്തോടുകൂടെ പ്രവർത്തിയ്ക്കുന്നു. ഒരിയ്ക്കൽ ഒരു മനുഷ്യൻ സംസാരത്തിൽ നിരാശയോടെ ഇരിയ്ക്കുകയായിരുന്നു. പക്ഷെ അയാളുടെ ഭാര്യയ്ക്കു ഭഗവാനിൽ നല്ല ശ്രദ്ധയുണ്ടായിരുന്നു. അവൾ ഒരു കറുത്ത ചേലയുമുടുത്ത് ഭർത്താവിന്റെയടുത്ത് ചെന്നു. കറുത്ത ചേലയുടുക്കാനുള്ള കാരണം ചോദിച്ചപ്പോൾ "ഭഗവാൻ മരിച്ചുപോയി" എന്നവൾ പറഞ്ഞു. അപ്പോൾ "ഭഗവാൻ എങ്ങനെ മരിയ്ക്കും?" എന്ന് അയാൾ ചോദിച്ചു. അപ്പോൾ സ്ത്രീ പറഞ്ഞു: " ഭഗവാന് മരണമില്ലെങ്കിൽ പിന്നെ നിങ്ങളെന്താണ് ഇങ്ങനെ നിരാശനായി ഇരിയ്ക്കുന്നത്." മറുപടി കേട്ടപ്പോൾ അയാൾ നിരാശ വെടിഞ്ഞ് ഊർജ്ജിതമായി പ്രവർത്തിയ്ക്കുകയും, ലക്ഷ്യം കരസ്ഥമാക്കുകയും ചെയ്തു. ദേവന്മാരും, നിരാശരാകാതെ, ധൈര്യത്തോടെ ഭഗവാനെ ആശ്രയിച്ച് സമുദ്രമഥനം ചെയ്തു. തങ്ങളുടെ കർമം ഭഗവാനർപ്പിച്ച്, കാത്തിരിയ്ക്കയാൽ അവർക്ക് അമൃത് ലഭിച്ചു. ഭഗവാനർപ്പിയ്ക്കുന്ന കർമങ്ങളിൽ അദ്വൈതഭാവം നിറഞ്ഞിരിയ്ക്കയാൽ ജീവന് യഥാർത്ഥ ഭക്തിയുണ്ടാകുന്നു.

അസുരന്മാർ ഭഗവാനിൽനിന്നും വിമുഖരാകയാൽ അവർക്ക് അമൃത് കിട്ടിയില്ല. ദേവന്മാർക്ക് അമൃത് പ്രദാനം ചെയ്തിട്ട് ഭഗവാൻ അന്തർധാനം ചെയ്തു. തങ്ങളുടെ ശത്രുക്കളായ ദേവന്മാരുടെ വിജയത്തിൽ അസൂയ തോന്നിയ അസുരന്മാർ അസ്ത്രങ്ങൾ ധരിച്ച്, ദേവന്മാരോട് യുദ്ധത്തിന് നേരിട്ടുചെന്നു. അവർ പരസ്പരം അതിഘോരമായി യുദ്ധം ചെയ്തു. അസുരന്മാരുടെ അധിപതിയായ ബലിചക്രവർത്തിയും, അദ്ദേഹത്തിന്റെ സേനാനായകന്മാരായ നമുചി, ശംബരൻ, വിപ്രചിത്തി, ദ്വിമൂർധാവ്, ഭൂതൻ, സന്താപൻ, അരിഷ്ടൻ മുതലായവരും വിമാനങ്ങളിൽ കയറി യുദ്ധം ചെയ്തു.

ഇതുകണ്ട്, ദേവന്മാരുടെ അധിപതിയായ ഇന്ദ്രനും ഐരാവതത്തിൽ കയറി തന്റെ ഗണങ്ങളോടുകൂടെ വന്ന് അസുരന്മാരെ നേരിട്ടു. ഇന്ദ്രനോട് ബലിയും, താരകാസുരനോട് കാർത്തികേയസ്വാമിയും, ഭയത്തോട് വിശ്വകർമാവും,



സവിതനോട് വിരോചനനും, രാഹുവിനോട് ചന്ദ്രനും, മഹിഷാസുരനോട് അഗ്നിദേവനും എതിർത്തു യുദ്ധം ചെയ്തു. ശുക്രാചാര്യനോട് ബൃഹസ്പതി നേരിട്ടു. ഇങ്ങനെ ദേവാസുരയുദ്ധം അതിഭയങ്കരമായി നടന്നു.

ഈ യുദ്ധത്തിന് ആധ്യാത്മികമായ ഒരർഥമുണ്ട്. ജീവൻ, ഭഗവാന് അഭിമുഖമാകുമ്പോൾ ആസുരീപ്രകൃതിയുടെ ഉപദ്രവം ഉണ്ടാകാറുണ്ട്. ഇതിൽ ദുഃഖിയ്ക്കാതെ ആര് ആ വിഘ്നങ്ങളെ സഹിയ്ക്കുന്നുവോ അവരെ അവസാനം ഭഗവാൻ സഹായിയ്ക്കും. വൃത്തി അന്തർമുഖമാകുമ്പോൾ, അസുരന്മാർ പല ഭയങ്ക വിചാരങ്ങളെക്കൊണ്ട് ജീവനെ പരിഭ്രമിപ്പിയ്ക്കുന്നു. അകത്തുള്ള മാധുര്യമേറിയ ദൈവീഭാവം നീക്കി, ഭയങ്കര ദൃശ്യങ്ങൾ സൃഷ്ടിയ്ക്കുന്നു. തന്മൂലം ഉണ്ടാകുന്ന പരിഭ്രാന്തിയാൽ ഈ സാധനകൾ ദുഃഖമയമെന്ന് കരുതി വിട്ടുകളയുന്നപക്ഷം ആസുരീഭാവം ജയിയ്ക്കും. ദുഃഖത്തെ സമതയോടെ സഹിയ്ക്കുക ദൈവീപ്രകൃതിയുടെ ലക്ഷണമാണ്. തന്മൂലം ഭഗവാന്റെ സേവയിൽ സ്വയം അർപ്പിയ്ക്കാൻ സൗകര്യം ലഭിയ്ക്കുന്നു. അപരോക്ഷാനുഭവം വളരെ പ്രയാസങ്ങൾ സഹിച്ചാൽ മാത്രമേ കിട്ടൂ. അതിന് ധൈര്യം ആവശ്യമാണ്. മോഹത്തെ എങ്ങനെ ജയിയ്ക്കാമെന്ന് സാധകന് ക്രമേണ അറിയാൻ സാധിയ്ക്കും. മോഹത്തിന് വശംവദനാകാഞ്ഞാൽ ഇരട്ടി ലാഭമുണ്ട്. വാസന അഥവാ ആശ ഉപേക്ഷിച്ച് ജീവൻ അന്തർമുഖനാകണം. ആ സാധനയ്ക്കു വേണ്ടിവരുന്ന സമയം പാഴാണെന്ന് കരുതരുത്. അത് ലാഭസമയമാണ്. ഭഗവത്കാരുണ്യത്തിന് പാത്രമാവാൻ വളരെ നീണ്ട പ്രാർഥനയൊന്നും വേണ്ട. ഹൃദയശുദ്ധിയാണ് വേണ്ടത്; അതിനുള്ള സാധനയാൽ ജീവന് വികാസമുണ്ടാകുന്നു.

രണഭൂമിയിൽ സർവത്ര പൊടി പൊങ്ങി. ദിക്കുകളും, സൂര്യമണ്ഡലവും പൊടികൊണ്ട് മൂടി. മഹാബലി, ഇന്ദ്രന്റെ നേരെ പത്ത് ബാണങ്ങൾ അയച്ചു. ഇന്ദ്രന്റെ (ജീവന്റെ) പത്ത് ഇന്ദ്രിയങ്ങളും വ്യാകുലമായിപ്പോയി. ഇന്ദ്രൻ ബലിയുടെ നേരെ 'ഭല്ല് ' എന്ന ബാണം അയച്ചു. പിന്നീട് ബലി പ്രയോഗിച്ച 'ശക്തി'യെ ഇന്ദ്രൻ ചക്രംകൊണ്ട് മുറിച്ചു. തുടർന്ന് ബലിയുടെ സകല ആയുധങ്ങളും ഇന്ദ്രൻ ഖണ്ഡിച്ചുകളഞ്ഞു. അപ്പോൾ അസുരന്മാർ മായയാൽ അന്തർധാനം ചെയ്ത്, ആസുരീമായയെ പ്രയോഗിച്ചു. ഭയങ്കരമായ അഗ്നിയെ വിട്ട് ദേവസേനയെ ഭസ്മമാക്കാൻ തുടങ്ങി. ഈ മായയെ നേരിടാൻ ദേവന്മാർ യാതൊരുപായവും കാണാതെ വിഹ്വലചിത്തരായപ്പോൾ ഭഗവാൻ അവിടെ പ്രത്യക്ഷപ്പെട്ടു.

ഭഗവാൻ ജീവന്റെ ശരണാഗതി മാത്രമാണ് ആവശ്യപ്പെടുന്നത്. ദ്രൗപദിയുടെ വസ്ത്രാപഹരണസമയത്ത്, ഒരു കൈയാൽ ചേല മുറുകെ പിടിച്ചുകൊണ്ട് ഭഗവാനെ വിളിച്ചു കരഞ്ഞിട്ടും ഭഗവാൻ സഹായത്തിനു വന്നില്ല. പക്ഷെ രണ്ടു കൈയും ഉയർത്തി, അനന്യശരണയായി പ്രാർഥിച്ചപ്പോൾ ഭഗവാന് വസ്ത്രരൂപത്തിൽ അവതരിയ്ക്കേണ്ടിവന്നു. ജീവൻ മൗനിയായി ജിജ്ഞാസുവായി ശാന്തനായിരിയ്ക്കുമ്പോൾ ഭഗവാന്റെ സഹായം പെട്ടെന്ന് കിട്ടുന്നു. ജീവന് തന്നിൽ യാതൊരു സാമർഥ്യവുമില്ലെന്നു തോന്നുമ്പോൾ ഭഗവാന്റെ അനുഗ്രഹം ഉടനടി കിട്ടുന്നു. ജീവനിൽ അഹങ്കാരം വരുമ്പോൾ രണ്ടു ഭഗവാനുള്ളതുപോലെ ആയിത്തീരുന്നു. ശരീരംകൊണ്ട് അധികകാലം ഉഗ്രതപസ്സു ചെയ്യുന്നതിനെക്കാൾ, ഇന്ദ്രിയങ്ങളെ പ്രത്യാഹാരം ചെയ്ത്, നമ്രതയോടും ശരണഭാവത്തോടുംകൂടി, ശാന്തിപൂർവം അര മണിക്കൂർ പ്രാർഥിയ്ക്കുന്നതായിരിയ്ക്കും കൂടുതൽ നല്ല ഫലത്തെ പ്രദാനം ചെയ്യുന്നത്. ശാന്തമായ പ്രാർഥനയുടെ ഒരു മാതൃക താഴെ കാണിയ്ക്കുന്നു.

'ഓം, ഹേ ഈശ്വരാ, ഹേ അന്തര്യാമീ, ഹേ സർവജ്ഞാ, ഹേ സർവശക്താ, ഹേ ന്യായകാരീ, ഹേ നാഥാ, അവിടുന്ന് എന്റെയാകുന്നു. ഞാൻ അവിടുത്തെയാണ്. എനിയ്ക്ക് അവിടുന്നാണ് ഗതി. എന്റെ കർമാനുസാരം അവിടുത്തെ പ്രേരണയാൽ രാപകൽ കായേന, വാചാ, മനസാ യാതൊരു കർമം ഞാൻ ചെയ്യുന്നുവോ അത് അവിടുത്തേയ്ക്കായി സമർപ്പിയ്ക്കുന്നു. അവിടുന്ന് എന്റെ ബുദ്ധിയെ ശുദ്ധമാക്കിയാലും. അവിടുത്തെ സ്വരൂപത്തോട് ചേർത്താലും. എന്നെ ഈ ജന്മമരണരൂപമായ സംസാരദുഃഖത്തിൽ നിന്നും കരേറ്റി അവിടുത്തെ പരമാനന്ദ സ്വരൂപപ്രാപ്തി നൽകിയാലും. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ'

ഈ പ്രാർഥന കാലത്ത് എഴുന്നേൽക്കുന്ന സമയത്തും രാത്രിയിൽ ഉറങ്ങുന്നതിനു മുൻപും, ഏകാഗ്രതയോടുകൂടി ചൊല്ലണം. ഇങ്ങനെയുള്ള പ്രാർഥനകൊണ്ട് ജീവൻ പവിത്രമായിത്തീരും. വലിയ വലിയ തീർഥയാത്രകൾക്ക് പോകുന്നതിനെക്കാൾ ഒരു മണിക്കൂറെങ്കിലും ശാന്തിയോടെ ഇരുന്ന് ഭക്തിയോടുകൂടി പ്രാർഥിയ്ക്കുന്നതാണ് ഭഗവാന് കൂടുതൽ ഇഷ്ടം.

ഉണരുമ്പോൾ സ്വപ്നമെന്നപോലെ, ഭഗവാൻ യുദ്ധരംഗത്ത് പ്രത്യക്ഷപ്പെട്ടതോടുകൂടി ആസുരീമായ നശിച്ചു. ഭഗവാന്റെ സ്മരണ സകല വിപത്തുകളിൽനിന്നും മുക്തി നൽകുന്നു(8.10.55).

കാലനേമിയെന്ന ദൈത്യൻ ഭഗവാനോടേറ്റു. നിമിഷം കൊണ്ട് ഭഗവാൻ അവനെ കൊന്നുകളഞ്ഞു. ഇന്ദ്രൻ, ബലിയെ തിരസ്കരിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'നീ തുച്ഛമായ മായകൊണ്ട് മായാപതിയെ ജയിയ്ക്കാനിച്ഛിയ്ക്കുന്നു. പക്ഷെ മായയെ ആശ്രയിച്ചുകൊണ്ട് സ്വർഗത്തിൽ പ്രവേശിയ്ക്കാനും, മോക്ഷം പ്രാപിയ്ക്കാനും ഇച്ഛിയ്ക്കുന്നവരെ ഞാൻ തള്ളി താഴെയിടും. (ഇതിൽനിന്നും മായാദ്വാരാ മോക്ഷം ലഭിയ്ക്കുകയില്ല എന്നു കാണാം.)



ബലി ഇന്ദ്രന്റെ വാണിയെ വകവെച്ചില്ലെന്ന് മാത്രമല്ല, നിശിതബാണങ്ങളാൽ ഇന്ദ്രനെ കീറി മുറിയ്ക്കുകയും ചെയ്തു. കോപിഷ്ഠനായ ഇന്ദ്രൻ തന്റെ വജ്രംകൊണ്ടു ബലിയെ വാഹനസഹിതം താഴെ വീഴ്ത്തി. തൽക്ഷണം മറ്റ് അസുരന്മാർ ഇന്ദ്രനെ വളഞ്ഞു. ഇതുകണ്ട് ദേവന്മാർ വളരെ പരിഭ്രമിച്ചു. നിഷ്പ്രയാസം അസുരവ്യൂഹത്തിൽനിന്ന് ഇന്ദ്രൻ വെളിയിൽ വന്ന് വീണ്ടും യുദ്ധം തുടങ്ങി. നമുചിയുടെ കഴുത്ത് തന്റെ വജ്രംകൊണ്ട് മുറിയ്ക്കാൻ ശ്രമിച്ചിട്ട് സാധിയ്ക്കാതെ വന്നതുകണ്ട് ഇന്ദ്രൻ അസ്വസ്ഥനായി. അപ്പോൾ ഒരു അശരീരിയുണ്ടായി. 'ഹേ ഇന്ദ്രാ, ഈ നമുചി ഉണങ്ങിയതോ, പച്ചയോ ആയ വസ്തുകൊണ്ട് മരിയ്ക്കയില്ലെന്ന് അവന് വരമുണ്ട്.' അതു കേട്ട് ഇന്ദ്രൻ, സമുദ്രത്തിലെ പതകൊണ്ട് നമുചിയുടെ കഴുത്തുമുറിച്ച് അവനെ കൊന്നു. (ഇവിടെ ദ്വന്ദ്വരഹിതമായ സ്ഥിതിയെയാണ് സൂചിപ്പിച്ചിരിയ്ക്കുന്നത്. ഈ ദശ പ്രാപ്തമായാലേ അസുരൻ മരിയ്ക്കൂ. ഗുണദോഷബുദ്ധി ഇരിയ്ക്കുന്നതുവരെ അസുരത്വത്തിന് ശക്തിയും ഉണ്ടായിരിയ്ക്കും.)

ഇന്ദ്രന്റെ ഈ പരാക്രമം കണ്ട് സകല ദേവന്മാരും സന്തോഷിച്ചു. വരുണൻ, അഗ്നി, വായു തുടങ്ങിയ ദേവന്മാർ അസുരസൈന്യത്തെ കൂട്ടത്തോടെ സംഹരിയ്ക്കാൻ തുടങ്ങി. ഈ സമയം നാരദൻ അവിടെ വരികയും, ഭഗവാന്റെ പ്രത്യേകകാരുണ്യത്തിന് പാത്രീഭൂതരായ ദേവന്മാർ അസുരവംശത്തെ നശിപ്പിയ്ക്കുന്ന ഉദ്യമത്തിൽ നിന്നു നിവൃത്തരാകണമെന്ന് ഉപദേശിയ്ക്കുകയും ചെയ്യുകയാൽ ഇന്ദ്രൻ യുദ്ധം നിർത്തി തന്റെ സൈന്യങ്ങളെ പിൻവലിച്ചു. (നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. ജീവന് സാക്ഷിയുടെ ഓർമ്മ വരുമ്പോൾ പ്രകൃതിയുടെ യുദ്ധം നിലയ്ക്കും.) ആഹ്ലാദഭരിതരായ ദേവന്മാരാൽ അനുഗതനായി ഇന്ദ്രൻ സ്വർഗത്തിലേയ്ക്കു പോയി. മരിച്ച അസുരന്മാരെ ശുക്രാചാര്യൻ സഞ്ജീവിനീവിദ്യകൊണ്ട് ജീവിപ്പിച്ചു. രാജാവായ ബലിയ്ക്കും ശുക്രാചാര്യന്റെ കൃപയാൽ പുതിയ ശക്തി ലഭിച്ചു.

പലർക്കും ഇന്ദ്രിയവിഷയങ്ങളുടെ സുഖം വേണം. അങ്ങനെയുള്ളവർ ആസുരീമായയ്ക്ക് കീഴ്പ്പെട്ടുപോകുന്നു. ഏതുവിധേനയും സകല ബന്ധങ്ങളിൽനിന്നും മുക്തനായി അദ്വൈതത്തിൽ നിഷ്ഠയുണ്ടാക്കണം. ഇതാണ് പരമപുരുഷാർഥം. വ്യക്തിത്വത്തിന്റെ അഭിമാനത്തിൽനിന്നും നിവൃത്തമായി സാമാജിക അഭിമാനത്തിൽ വരുന്നതുകൊണ്ടും അതിർത്തി ബന്ധിയ്ക്കയാണ് ചെയ്യുന്നത്.

ധർമാനുഷ്ഠാനം മനുഷ്യരെ ഉത്തമദശയിൽ എത്തിയ്ക്കും. സാമാജികകാര്യങ്ങൾ ഭൂരിപക്ഷത്താലാണ് നടക്കുന്നത്. അത് ശരിയായ ഒരു മാർഗമല്ല. ഭൂരിപക്ഷവും ഒരു വിധ മായയാണ്.

ഭഗവാന്റെ ആവിർഭാവത്തോടുകൂടി, സ്വപ്നമെന്നപോലെ അസുരന്മാരുടെ മായ പരാജയപ്പെടുകയാണുണ്ടായത്. ഭൂരിപക്ഷത്തെക്കാൾ ഒരു ഉത്തമബുദ്ധിയ്ക്ക് വില വലുതാണ്. ഉത്തമബുദ്ധിയുണ്ടാകാൻ അഭ്യാസവും വൈരാഗ്യവും വേണം. ഭഗവാന് അഭിമുഖമാകുക എന്നുള്ളതാണ് അഭ്യാസം. വിഷയത്തിലുള്ള വിമുഖതയാണ് വൈരാഗ്യം. മോക്ഷമാർഗത്തിനുള്ള സാധനകൾക്ക് അവസരം ലഭിയ്ക്കാത്തവിധം നമ്മുടെ ചുമതലകൾ ഒരിയ്ക്കലും വർധിപ്പിയ്ക്ക രുത്.

ഈശ്വരൻ ഏകനാണ്. പക്ഷെ ധർമസാധനകൾ അനേകമാണ്. അനേകസാധനകൾ ആവശ്യവുമാണ്. പക്ഷെ സാധനയെ ഫലമെന്നു കരുതി ഇരുന്നുപോയാൽ ജീവന്റെ മേൽഗതി തടയപ്പെട്ടുപോകും. മേൽഗതിയ്ക്കാഗ്രഹമുണ്ടെങ്കിൽ തന്നേക്കാൾ കൂടുതൽ ജ്ഞാനികളും ചാരിത്രശീലരുമായ മഹത്തുക്കളുടെ സമ്പർക്കം സാധിയ്ക്കണം. സ്ത്രീ, പുത്രൻ, ധനം, കീർത്തി മുതലായവ ലഭിച്ചവർ ഭാഗ്യശാലികളാണെന്ന് ഇക്കാലത്ത് പലർക്കും വിചാരമുണ്ട്. പക്ഷെ മരണഭയം തലയ്ക്കുമുകളിൽ ഇരിയ്ക്കുമ്പോൾ എന്തു ഭാഗ്യമാണ് ? എല്ലാവർക്കും എല്ലാവിധ സ്വാതന്ത്ര്യവും വേണം. പക്ഷെ ആത്മാവിന്റെ സ്വാതന്ത്ര്യം, ഇന്ദ്രിയസംയമം കൂടാതെ കിട്ടുകയില്ല. സംയമത്തിന് മായയാകുന്ന സമുദ്രത്തെ മഥനം ചെയ്യണം. സജ്ജനങ്ങൾ ഭഗവാന്റെ വചനത്തിൽ വിശ്വസിച്ച് ശാസ്ത്രാനുസാരം ജീവിയ്ക്കുന്നു. ദേവന്മാർ അപ്രകാരം പ്രവർത്തിയ്ക്കുകയാൽ അവർക്ക് ജയമുണ്ടായി.

## പ്രകരണം പതിനെട്ട്

### മോഹിനീരൂപിമായയും മന്വന്തരവർണ്ണനയും

ഏഴാം സ്കന്ധത്തിൽ പ്രഹ്ലാദൻ, നരസിംഹഭഗവാനെ സ്തുതിയ്ക്കുന്ന കൂട്ടത്തിൽ പറയുന്നുണ്ട്: "എനിയ്ക്ക് അവിടുത്തെ ഉഗ്രരൂപത്തെ കണ്ട് ഭയമില്ല. പക്ഷെ സംസാരവിഷയങ്ങളെ ഭയമാണ്. അതുകൊണ്ട് അവയിൽനിന്നും എന്നെ രക്ഷിയ്ക്കണേ" എന്ന്. സംസാരവിഷയങ്ങളിൽ മുഖ്യമായത് സ്ത്രീരൂപിയായ മായയാണ്. അതിന്റെ ശക്തി എത്ര വലുതാണെന്ന് ഇനി വരുന്ന കഥയിൽ പറയുന്നു.

ഭഗവാന്റെ അനേകം അവതാരങ്ങളിൽ മോഹിനീരൂപവും ഒരവതാരമായിട്ടാണ് കരുതുന്നത്. അത് ഗുണാവതാരമാണ് (8.12.12). അതായത് ഭഗവാൻ ഗുണങ്ങളെ സ്വീകരിച്ച് ക്രീഡ ചെയ്യുന്നതിനെ ഗുണാവതാരം എന്നു പറയുന്നു. ഭഗവാൻ ബ്രഹ്മാവിനുപദേശിച്ച ചതുഃശ്ലോകീഭാഗവതത്തിൽ, അവതാരങ്ങളുടെ കഥയില്ല. ശുദ്ധസ്വർണംകൊണ്ട് ആഭരണം ഉണ്ടാക്കാൻ പറ്റുകയില്ലാത്തതുപോലെ ശുദ്ധബ്രഹ്മംകൊണ്ടും ആകാരമുണ്ടാകില്ല. ആഭരണനിർമാണത്തിന് സ്വർണത്തിൽ ചെമ്പുചേർക്കേണ്ടിവരുന്നതുപോലെ, അവ

താരത്തിന് ബ്രഹ്മത്തിൽ മായയുടെ ആവശ്യമുണ്ട്. ജീവന് ഞാനെന്നും എന്റെയെന്നും ഉള്ള ബോധം വരുമ്പോഴെ വ്യവഹാരം നടക്കുകയുള്ളു. ജീവനിൽനിന്നും ഞാനെന്നും എന്റെയെന്നും ഉള്ള ബോധം പോയാൽ ജീവൻ ബ്രഹ്മരൂപമാകും. പക്ഷെ ഇത് കളയുക വളരെ പ്രയാസമാണ്. ഈശ്വരവിമുഖരായവർക്ക് മായ ഇഷ്ടമാണ്. അതാണ് അസുരന്മാർ മോഹിനിയെ കണ്ടപ്പോൾ മോഹമുഗ്ദ്ധരായത്.

ഭഗവാൻ, അവതാരമെടുക്കുന്ന സമയത്ത് ശുദ്ധ സത്വഗുണത്തെ സ്വീകരിയ്ക്കുന്നു. ഈ അവസ്ഥയിൽ രജോഗുണവും തമോഗുണവും സത്ത്വഗുണത്തിന്റെ കീഴിൽ ആയിരിയ്ക്കും. എന്നാൽ, സാധാരണജീവനിൽ സത്ത്വഗുണം മലിനമാകയാൽ, ജീവൻ രജോഗുണത്തിനും തമോഗുണത്തിനും അധീനമായിപ്പോകുന്നു. അങ്ങനെ ജീവൻ സ്വകർമത്താൽ വീണ്ടും വീണ്ടും ജന്മമെടുക്കുന്നു. ഭഗവാനാകട്ടെ, അല്പം മായയുടെ അംശത്തെ സ്വീകരിച്ച്, തന്റെ ഇച്ഛയാൽ അവതാരമെടുക്കുന്നു. ഇവിടെ ഒരു സംശയം ന്യായമായും സംഗതമാണ്. ശുദ്ധബ്രഹ്മത്തിൽ മായയില്ലെങ്കിൽ ഈ മായ എവിടുന്നു വരുന്നു? ഇതറിയാൻ കാലം എവിടുന്നു വന്നു എന്നറിയണം. കാലം, പരിച്ഛിന്നദേശമുള്ളിടത്തുനിന്നാണ് ഉണ്ടാകുന്നത് ഭഗവാനിൽ പരിച്ഛിന്നത്വമില്ല. അതിനാൽ കാലവുമില്ല. എങ്കിൽ ഈ ദേശവും കാലവും എങ്ങനെ ഉണ്ടായി ? ഇതേപ്പറ്റി മന്വന്തരവർണ്ണനയുടെ ഒടുവിൽ പറഞ്ഞിട്ടുണ്ട്.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "ശ്രീഹരി, മോഹിനീരൂപം ധരിച്ച് അസുരന്മാരിൽനിന്നും അമൃത് വീണ്ടെടുത്ത് ദേവന്മാർക്ക് നൽകിയ കഥ കേട്ട്, ഭഗവാൻ ചന്ദ്രശേഖരൻ ആ രൂപത്തെ ദർശിയ്ക്കാൻ ആശിച്ച്, പാർവതീദേവിയോടും ഗണങ്ങളോടും കൂടെ ഭഗവാന്റെ അടുത്തു ചെന്നു. ശ്രീഹരി ശിവനെ സത്കരിച്ച് ആഗമനോദ്ദേശം ആരാഞ്ഞു. ഭഗവാൻ ശിവൻ പറഞ്ഞു:

**ദേവ ദേവ ജഗദ്വ്യാപിൻ ജഗദീശ ജഗന്മയ**
**സർവേഷാമപി ഭാവാനാം ത്വമാത്മാ ഹേതുരീശ്വരഃ.**

(ഹേ ദേവാധിദേവാ ! ഹേ ജഗദ്വ്യാപിൻ ! ഹേ ജഗദീശാ! ഹേ ജഗന്മയാ, അവിടുന്ന് സകല ഭാവങ്ങളുടേയും-അതായത് ചരാചര പദാർഥങ്ങളുടേയും-ആത്മാവാകുന്നു. കൂടാതെ ഹേതുവും ഈശ്വരനുമാകുന്നു. 8.12.4)

**ആദ്യന്താവസ്യ യന്മധ്യമിദമന്യദഹം ബഹിഃ**
**യതോƒവ്യയസ്യനൈതാനിതത്സത്യംബ്രഹ്മചിദ്ഭവാൻ.**

(ഏതൊന്ന് ഈ ജഗത്തിന്റെ ആദിയിലും, മധ്യത്തിലും, അന്ത്യത്തിലും ഉണ്ടായിരിയ്ക്കുകയും, എന്നാൽ സ്വയം ആദി, മധ്യം, അന്തം ഇവ ഇല്ലാത്ത അവിനാശിയായിരിയ്ക്കുകയും, ഏതിൽ ഇദം (ദൃശ്യം), അഹം (ദ്രഷ്ടാവ്), ഭോക്താവ്, ഭോജ്യം ഈ അവസ്ഥകൾ ഇല്ലാതിരിയ്ക്കുകയും ചെയ്യുന്നുവോ, ആ സത്യചൈതന്യസ്വരൂപ





നായ ബ്രഹ്മം അവിടുന്നാകുന്നു. 8.12.5).

"അവിടുന്ന് നിരപേക്ഷനാണെങ്കിലും ജീവന് അതിന്റെ ശുഭാശുഭകർമങ്ങളുടെ ഫലം നൽകുന്നു. സ്വർണം കുണ്ഡലരൂപമാകുന്നെങ്കിലും അത് സ്വർണം തന്നെയാണ്. അതുപോലെ ഏകമാത്രനായ അവിടുന്ന് ദ്വൈതരൂപമായ കാര്യവും, അദ്വൈതരൂപമായ കാരണവുമാണ്. അങ്ങയിൽ യാതൊരു ഭാവഭേദവുമില്ല. ലോകർ അജ്ഞാനംകൊണ്ട് അങ്ങയിൽ വികല്പം കാണുന്നു. അവിടുന്ന് ഉപാധിരഹിതനാണ്. അങ്ങയിൽ മായാഗുണങ്ങളാൽ ഭേദം പ്രതീതമാകുക മാത്രമാണ് (8.12.8). ഹേ ഈശ്വരാ! സത്ത്വഗുണത്തിൽനിന്നുമുണ്ടായ എനിയ്ക്കും, ബ്രഹ്മാവിനും, മരീചി മുതലായ മുനിഗണങ്ങൾക്കും, അവിടുത്തെ സൃഷ്ടി യെ അറിയാൻ കഴിയുന്നില്ല. അപ്പോൾ അവിടുത്തെ മായയിൽ മോഹിതരും, രജോഗുണ-തമോഗുണപ്രകൃതികളു മായ ദൈത്യരും മനുഷ്യരും എങ്ങനെ അങ്ങയെ അറിയാനാണ് ? "(8.12.10).

(ഇവിടെ, മഹാദേവൻതന്നെ അന്യദേവന്മാരെ സത്ത്വഗുണികളായി - അതായത് കാര്യബ്രഹ്മമായി - പറഞ്ഞിരിയ്ക്കുന്നു. കാര്യം കാരണത്തിനുശേഷമാണ് ഉണ്ടാകുന്നത്. അതുകൊണ്ട് കാര്യത്തിന് കാരണത്തെ അറിയാൻ സാധിയ്ക്കയില്ല. എല്ലാ അജ്ഞാനികളും കാര്യത്തിൽ ഇരിയ്ക്കയാൽ കാരണത്തെ അറിയുന്നില്ല.) മഹാദേവൻ തുടരുന്നു: "ഹേ പ്രഭോ! അവിടുന്ന് സർവാത്മകനായ ജ്ഞാനസ്വരൂപനാകയാൽ, വായു ആകാശത്തിൽ വ്യാപ്തമായിരിയ്ക്കുന്നതുപോലെ ജഗത്തിലെല്ലാം വ്യാപ്തനായിരുന്നുകൊണ്ട്, പ്രാണികളുടെ ചേഷ്ട, സ്ഥിതി, ജന്മം, നാശം, കർമം, സംസാരബന്ധനം, മോക്ഷം എല്ലാം അറിയുന്നു.

**അവതാരാ മയാ ദൃഷ്ടാ രമമാണസ്യ തേ ഗുണൈഃ**
**സോƒഹം തദ്ദ്രഷ്ടുമിച്ഛാമി യത്തേയോഷിദ്വപുദ്ധൃതം.**

(ഗുണങ്ങളെ സ്വീകരിച്ച്, ലീലാപൂർവം അവിടുന്ന് എടുത്തിട്ടുള്ള അവതാരങ്ങളെല്ലാം ഞാൻ കണ്ടിട്ടുണ്ട്. പക്ഷെ അവിടുന്ന് എടുത്ത സ്ത്രീരൂപത്തെ ഞാൻ കാണാൻ ഇച്ഛിയ്ക്കുന്നു. മോഹിനീരൂപത്തിൽ ദൈത്യരെ മോഹിപ്പിച്ച് ദേവന്മാർക്ക് അമൃത് പ്രദാനം ചെയ്ത ആ മംഗളരൂപം ഒന്നു കാണാനുള്ള ഉത്ക്കണ്ഠയാൽ ഞങ്ങൾ ഇങ്ങോട്ടുപോന്നതാണ് 8.12.12).

ഭഗവാൻ പറഞ്ഞു: "അമൃത് തട്ടിക്കൊണ്ട് ദൈത്യന്മാർ പൊയ്ക്കളഞ്ഞപ്പോൾ, ദേവന്മാരുടെ കാര്യസാദ്ധ്യത്തിന് ദൈത്യരെ മോഹിപ്പിയ്ക്കാനായി ഞാൻ സ്ത്രീരൂപം ധരിച്ചതാണ്.

**തത്തേƒഹം ദർശയിഷ്യാമി ദിദൃക്ഷോഃ സുരസത്തമ**
**കാമിനാം ബഹുമന്തവ്യം സങ്കല്പപ്രഭവോദയം.** (8.12.16)

(അവിടുത്തേയ്ക്ക് ആ രൂപം കാണിച്ചുതരാം. അത് കാമികൾക്ക് വളരെ മാനനീയവും, കാമത്തെ ഉദ്ദീപനംചെയ്യുന്നതുമാണ്.)



ഇവിടെ സ്ത്രീകളുടെ രൂപത്തെപ്പറ്റി മാത്രം പറയുകയാണെന്നു തോന്നുന്നില്ല. ഭഗവാൻ ശങ്കരന്റെകൂടെ പാർവതീദേവിയും ഉണ്ടായിരുന്നു. ദേവി കാര്യരൂപയായ സ്ത്രീ ആണ്. സ്ത്രീരൂപത്തിന്റെ കാരണം അറിഞ്ഞാൽ, മോഹത്തിന്റെയും മോഹിനിയുടെയും സ്വരൂപം അറിയാറാകും. പെൺപട്ടി, പെൺകഴുത, പെണ്ണാട്, സ്ത്രീ ഈ നാലും ഭഗവാന്റെ ദൃഷ്ടിയിൽ സ്ത്രീയാണെങ്കിലും പട്ടിയ്ക്ക് പെൺപട്ടിയിലേ മോഹം ഉണ്ടാകുന്നുള്ളു, കഴുതയ്ക്കു കഴുതയിലും. പെൺപട്ടിയിലും പെൺകഴുതയിലുമുള്ള സൗന്ദര്യം പട്ടിയ്ക്കും കഴുതയ്ക്കും മാത്രമേ അറിയാൻ കഴിയൂ. മനുഷ്യരുടെ ദൃഷ്ടികൊണ്ട് അതറിയാൻ കഴിയുകയില്ല. പെൺപട്ടിയുടെ മകനും, വളർന്നാൽ അമ്മയെ പ്രാപിയ്ക്കാൻ ചെല്ലും. ഈ മോഹം എപ്രകാരമുള്ളതാണെന്ന് ശങ്കരഭഗവാനുകൂടെ മനസ്സിലാക്കാൻ കഴിഞ്ഞില്ല. മോഹമറിയാൻ രൂപലീല അറിയണം എന്നപോലെ ആർക്കു മോഹമോ അയാളുടെ വൃത്തിയുടെ സ്വരൂപവും അറിയണം.

പുരുഷന് സ്ത്രീയെ എങ്ങനെ തോന്നുന്നു എന്നത് പുരുഷനാകാതെ എങ്ങനെയറിയാം ? സ്ത്രീയ്ക്ക് പുരുഷൻ എങ്ങനെ തോന്നുമെന്നതും സ്ത്രീ ആകാതെ അറിയുന്നതെങ്ങനെ ? അതുപോലെ പട്ടിയ്ക്ക് പെൺപട്ടിയോട് എങ്ങനെ തോന്നുമെന്നതും പട്ടിയാകാതെ അറിയാൻ കഴിയുകയില്ല. അതിനാൽ ഭോഗ്യവസ്തുവിനെ അറിയാൻ ഭോക്താവിനേയും അറിയണം.

മനുഷ്യശരീരത്തിൽ അഞ്ചു കോശങ്ങളുണ്ട്. അതിൽ, അന്നമയകോശംകൊണ്ട് സ്ത്രീയെ നോക്കുന്നതായാൽ, പട്ടിയ്ക്കു മനുഷ്യസ്ത്രീ എത്ര സുന്ദരിയായാലും കടിയ്ക്കാൻ തക്ക ഒരു പ്രാണി ആയിട്ടേ തോന്നുകയുള്ളു. കാമാർത്തനായ പുരുഷൻ അവളെ പ്രാണമയകോശം കൊണ്ടു നോക്കുകയാണെങ്കിൽ അയാൾക്ക് കാമാവേശമുണ്ടാകും. ഒരു കലാകാരൻ, മനോമയകോശം കൊണ്ട് സ്ത്രീയെ നോക്കുന്നതായാൽ അയാൾക്ക് അവളിൽ കലയുടെ സുന്ദരത്വം കാണാൻ കഴിയും. വിജ്ഞാനമയകോശത്തിൽ ഇരുന്നു നോക്കുകയാണെങ്കിൽ അവളെ സ്വന്തം ആത്മാവായും കാണും. ഗുണാതീതദശ പ്രാപ്തമായവർക്ക് സ്ത്രീയെ സ്ത്രീ ആയിട്ടു തോന്നുകയില്ല. പരമഹംസനായ ശുകദേവന്റെ ദൃഷ്ടിയിൽ സ്ത്രീയെ സ്ത്രീരൂപത്തിൽ കണ്ടിരുന്നില്ല. ബ്രഹ്മരൂപത്തിൽ കണ്ടിരുന്നതിനാലാണ്, ദേവസ്ത്രീകൾക്ക് നഗ്നനായ അദ്ദേഹത്തെ കണ്ടിട്ട് സ്ത്രീസഹജമായ യാതൊരു ഭാവവ്യത്യാസങ്ങളും ഉണ്ടാകാതിരുന്നത്. സാധാരണ സന്ന്യാസിമാർ സ്ത്രീയെ സ്ത്രീയായി കാണുന്നെങ്കിൽ അവർ സ്ത്രീകളുടെ മുഖത്തുനോക്കി ഉപദേശംപോലും നൽകാറില്ല. ഈ മോഹരൂപിണിയായ മോഹിനി പലരേയും വലയ്ക്കുന്നതിന്റെ കാരണം, ദ്രഷ്ടാവ് ഏതു ദൃഷ്ടിയോടെ നോക്കുന്നുവോ (*Scale of observation)* അതിനെ ആശ്രയിച്ചിരിയ്ക്കും. *സയൻസ്* ഇപ്പോൾ ദൃഷ്ടിയുടെ അളവിലാണ് സകല ജഗത്തിനേയും കാണുന്നത്. ഭഗവാനും പറയുന്നത് : '**കാമിനാം ബഹുമന്തവ്യം**' അതായത് കാമിയ്ക്ക് ഏതു രൂപം അത്യന്തം മാനനീയമാണോ, കാമത്തെ ഉദ്ദീപിപ്പിയ്ക്കുന്നതാണോ, ആ രൂപം കാണിയ്ക്കാമെന്നാണ്.

ഇപ്രകാരം പറഞ്ഞ് ഭഗവാൻ അവിടെ അന്തർധാനം ചെയ്തു. ശങ്കരഭഗവാൻ ചുറ്റും നോക്കി. അപ്പോൾ ഒരു മനോഹരമായ ഉദ്യാനവും, അതിൽ പന്താടിക്കൊണ്ടിരിയ്ക്കുന്ന അതിലാവണ്യവതിയായ ഒരു സുന്ദരിയേയും കണ്ടു. അവളുടെ ശരീരത്തിന്റെ ചേഷ്ടകൾ, തന്റെ മായയാൽ ജഗത്തിനെ മുഴുവൻ മോഹിപ്പിച്ചിരുന്നതായി കാണാമായിരുന്നു.

ഭഗവാൻ ശങ്കരൻ ആ അലൗകികസൗന്ദര്യധോരണിയിൽ മോഹിച്ചുപോയി. ദൃഷ്ടി ഉറപ്പിച്ച് അവളെത്തന്നെ നോക്കുകയാൽ മനസ്സ് ചഞ്ചലമായി. തന്റെ അടുത്തിരുന്ന പാർവതിയേയും ഭൂതഗണങ്ങളേയുംകൂടെ മറന്നു.

പല കാമികൾക്കും ഈ ദശ ഉണ്ടാകാറുണ്ട്. പിന്നീട് പശ്ചാത്താപം ഉണ്ടായി, സ്ത്രീകളോട് പൊതുവെ തിരസ്കാരം തോന്നുന്ന സന്ദർഭങ്ങളും ഉണ്ടാകാം. കാമം ഇങ്ങനെയുള്ള ഒരു വിചിത്ര വസ്തുവാണ്. വിവാഹിതരും, അവിവാഹിതരും സ്ത്രീവിഷയമായി പശ്ചാത്തപിയ്ക്കുന്നു. ശാസ്ത്രം സ്ത്രീയെ ചീത്തയാണെന്നു പറയുന്നില്ല. പിന്നെയോ വിഷയസുഖം മിഥ്യയാണെന്നേ പറയുന്നുള്ളു. ആ സുഖത്തിനുള്ള വില തുലോം തുച്ഛമായിട്ടേ ശാസ്ത്രം ഗണിയ്ക്കുന്നുള്ളു. ജീവിതം ഒരു കലയാണ്. കലയുടെ മഹിമ വലുതാണ്. എന്നാൽ പലപ്പോഴും മിഥ്യാകലകൾ നമ്മുടെ ജീവിതത്തിൽ ഉയർന്ന ഭാവന ഉണ്ടാക്കാറുണ്ട്. ഭക്തിപ്രധാനമായ ചരിത്രങ്ങളും നാടകവും *സിനിമ*യും അവ മിഥ്യയാണെങ്കിൽക്കൂടി,നമ്മിൽ ഭക്തിഭാവന സൃഷ്ടിയ്ക്കുന്നു. പക്ഷെ നൃത്തം കാണുന്നത്, സൂക്ഷിച്ചില്ലെങ്കിൽ നമ്മളിൽ നീചവൃത്തികൾ ഉണ്ടാകാൻ ഇടയാക്കും. അതിനാൽ ഓരോ കലയും ഏതേതുവിധമുള്ള രാഗമാണ് നമ്മിൽ ഉണ്ടാക്കുന്നതെന്ന് അറിയണം. വസ്തു നല്ലതായതുകൊണ്ട് ഇഷ്ടപ്പെടണമെന്ന് നിയമമില്ല. പക്ഷെ ഇഷ്ടമുള്ള വസ്തു നല്ലതായി തോന്നും. നിത്യവസ്തുവിനെ (ഈശ്വരൻ) ഇഷ്ടമായാൽ യഥാർഥവും ശാശ്വതവുമായ സുഖം കിട്ടും. കഴിഞ്ഞ ജന്മത്തിൽ സ്ത്രീയോടുമാത്രം പ്രീതി തോന്നിയിരുന്നതിനാൽ, ഈ ജന്മത്തിലും അയാൾ അവരിൽ മാത്രം സൗന്ദര്യവും കലയും കാണും. പക്ഷെ അത് ആത്മീയമായ അധഃപതനത്തിനിടയാക്കുന്നതാണ്. നല്ല കല മനുഷ്യർക്ക് ആത്മജാഗ്രതിയുണ്ടാക്കും. പക്ഷെ യഥാർഥഭോക്താവിന് കലയില്ലാത്തതിനാൽ, സാധാരണ ജീവൻ, ഭോക്താവാകുന്നതിനു പകരം ഭോഗ്യമായി പോകയും, കാമക്രോധാദികൾ ഭോക്താവായി തീരുകയും ചെയ്യുന്നു.മഹാദേവൻ ഈ



സമയം കാര്യബ്രഹ്മത്തിൽ ഇരിയ്ക്കയാൽ കാമത്തിന് ഭോഗ്യനായിപ്പോയി. ഭഗവാൻ മോഹിനിയുടെ കുടിലകടാക്ഷവീക്ഷണങ്ങളാൽ മോഹിതനായി. മോഹിനി പന്തിന്റെ പുറകെ ഓടിയ സമയം, അവളുടെ വസ്ത്രം കുറച്ചൊന്നഴിഞ്ഞു. മഹാദേവന്റെ ദൃഷ്ടി മോഹിനിയുടെ നഗ്നകളേബരത്തിൽ പതിയുകയാൽ വിവേകം നശിച്ച് അദ്ദേഹം മോഹിനിയുടെ പിന്നാലെ ഓടിച്ചെന്നു. അവൾ ഭഗവാനെ കണ്ട് ലജ്ജിച്ച് വൃക്ഷങ്ങളുടെ പുറകിൽ മറഞ്ഞു. പക്ഷെ ഭഗവാൻ ശങ്കരന്റെ മനസ്സ് മോഹിനിയാൽ തീവ്രതരമായി ആകർഷിയ്ക്കപ്പെടുകയാൽ, അദ്ദേഹം പരിസരബോധമില്ലാതെ മോഹിനിയുടെ സവിധത്തിൽ ഓടി അണഞ്ഞ്, അവളെ ബലാത്ക്കാരമായി ആലിംഗനം ചെയ്തു.

ഭഗവാൻ പശുപതിയുടെ സ്ഥിതി ഈവിധമാകുമ്പോൾ, സാധാരണ പലവിധ സിനിമയും മറ്റും കണ്ടു നടക്കുന്നവരുടെ സ്ഥിതി എന്തായിരിയ്ക്കാം?യഥാർഥ ഭോക്താവ് കലയിൽ തന്റെ ആത്മാവിനെ കാണും. മിഥ്യാഭോക്താവ് കലയുടെ അടുത്ത് ദീനനായിപ്പോകുന്നു. കലയിൽ തന്റെ ആത്മാവിനെ കാണുക എന്നത് നല്ല ഭോക്താവിന്റെ മുഖ്യലക്ഷണമാണ്. ഇപ്രകാരമുള്ള കാഴ്ചയാണ് രാസലീലയിൽ (10-ാം സ്കന്ധം) ഉള്ളത്. ആത്മാവിനെ വെളിയിലുള്ള വസ്തുക്കളിലും അന്യ ശരീരങ്ങളിലും കാണുമ്പോൾ നമുക്ക് യഥാർഥസുഖവും, സൗന്ദര്യവും അനുഭവപ്പെടുന്നു. ബാലന് മാതാവിൽ, മിത്രത്തിന് മിത്രത്തിൽ, വ്യാപാരിയ്ക്ക് ഗ്രാഹകരിൽ, സ്ത്രീയ്ക്ക് പുരുഷനിൽ, പുരുഷന് സ്ത്രീയിൽ അല്പം ആത്മാവിന്റെ അനുഭവം കിട്ടുന്നുണ്ട്. ആ സമയം അകത്തും പുറത്തും (അതായത് തന്നിലും, ചുറ്റുപാടിലും) ഓർമ വരുന്നില്ല. പലരും കുടുംബസുഖം വളരെ ഇഷ്ടപ്പെടുന്നു. പക്ഷെ അവിടെ പ്രേമത്തിന്റെ ആരംഭമല്ല, മറവിയാണ് ഉള്ളത്. ശ്രീമദ്ഭാഗവതം ഏഴു ദിവസം കൊണ്ട് മോക്ഷം നൽകത്തക്ക ഒരു അത്ഭുതകഥയാണ്. അതിനാൽ അതിൽ, മനുഷ്യജീവിതത്തിൽ ഉണ്ടാകാവുന്ന തെറ്റുകളെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്. സംസാരസുഖത്തിന് പരമമായ വൈരാഗ്യത്തിന്റെ ആവശ്യകതയേയും സമർഥിച്ചിട്ടുണ്ട്.

യഥാർഥകലയ്ക്ക് മുഖ്യമായി മൂന്നു ലക്ഷണങ്ങളുണ്ട്: *"Harmoney, Wholeness and Happiness"* അതായത് സ്വരൈക്യം. അഖണ്ഡത, സുഖം. ഈ മൂന്നും അനുഭവപ്പെടണമെങ്കിൽ ഭോക്താവിലും ഈ മൂന്നു ഗുണങ്ങൾ ഉണ്ടായിരിയ്ക്കണം. ഭോക്താവിൽ ഈ ഗുണങ്ങളില്ലെങ്കിൽ, ജഗത്തിനെ സ്വന്തമാക്കാൻ (സമ്യഗ്ദർശനം ലഭിയ്ക്കാൻ) കഴിയുകയില്ല. ഒരാൾക്ക് തന്റെ വിവാഹശേഷം, പുതിയ കുറെ ആളുകളെ തന്റെ സ്വന്തമായി തോന്നും. കുടുംബത്തിന്റെയും ജാതിക്കാരുടെയും സേവചെയ്യാൻ തുടങ്ങുമ്പോൾ കൂടുതൽ ആളുകൾ സ്വന്തക്കാരായി തോന്നും. ദേശസേവകൊണ്ട് അതിലും കൂടുതലും, മാനവസേവകൊണ്ട് ജഗത്തിലെ സിംഹഭാഗവും, തന്റെ സ്വന്തമായി തോന്നും. എങ്കിലും അപ്പോഴും സർപ്പത്തേയും കടുവയേയും ഭയമായിരിയ്ക്കും. അവയോട് വിരോധമുണ്ടായിരിയ്ക്കും. എന്നാൽ സകലതിനേയും നമ്മുടെ ആത്മരൂപത്തിൽ കാണാൻ ശീലിയ്ക്കുകയും അതുപോലെ വർത്തിയ്ക്കുകയും ചെയ്താൽ നമുക്ക് ആരും അന്യനോ വിരോധിയോ ആയിരിയ്ക്കുകയില്ല. ഇതാണ് യഥാർഥ കല. ഇതു സാധിയ്ക്കാൻ യഥാർഥവിദ്യ അഭ്യസിച്ചിരിയ്ക്കണം. കല, ഇന്ദ്രിയങ്ങളെ ചഞ്ചലിപ്പിയ്ക്കാനല്ല, ആത്മാവിന്റെ ഉത്ക്കർഷത്തിനു വേണ്ടിയാണ് ഉപയോഗിയ്ക്കേണ്ടത്. ഉത്തമജീവിതം നയിയ്ക്കുന്ന മനുഷ്യനെ, ജീവന്റെ കലാധരനെന്നു പറയാം.

ഭഗവാൻ ശങ്കരൻ, മോഹിനിയെ ആലിംഗനം ചെയ്തപ്പോൾ മോഹിനി പിടിയിൽനിന്നും മോചിയ്ക്കുവാൻ വെമ്പലോടുകൂടി കുതറി മാറുകയും, ആ മോഹിനീമായ അപ്രത്യക്ഷമാകുകയും ചെയ്തു.

ഇവിടെ മായയെന്നു മോഹിനിയെ പറഞ്ഞിരിയ്ക്കുന്നു. മായ പലവിധമുണ്ട്. പലരും അതിൽ മോഹിച്ചു പോകാറുണ്ട്. മായ ശിവന്റെ കൈയിൽനിന്നും കുതറി മാറുന്നു. അന്യരുടെ ആരുടേയും കൈയിൽ പെടുന്നുമില്ല. അതുകൊണ്ടാണ് ശിവക്ഷേത്രത്തിൽ മായയെ എപ്പോഴും ശിവലിംഗത്തിൽനിന്നും ദൂരം പ്രതിഷ്ഠിയ്ക്കാറുള്ളത്. പ്രേമത്തെ അറിയാതെ സംസാരത്തിൽ വീഴുന്നവരും, പ്രേമത്തെ അറിയാതെ സംസാരത്തെ ഭയന്ന് ത്യജിയ്ക്കുന്നവരും പ്രേമത്താൽതന്നെ പരാജിതരാകും. പ്രാചീനകാലത്ത് ബ്രഹ്മചര്യാവസ്ഥയിൽത്തന്നെ ആത്മജ്ഞാനം നൽകിയിരുന്നു. ശിവക്ഷേത്രങ്ങളിൽ, വാതുക്കൽ ഹനുമാന്റെയും ഗണപതിയുടെയും മൂർത്തികൾ സ്ഥാപിയ്ക്കാറുണ്ട്. അതിന്റെ അർഥമെന്തെന്നാൽ, ഹനുമാനെപ്പോലെ ബ്രഹ്മചാരിയാണെങ്കിൽ നമ്മുടെ സംസാരവിഘ്നങ്ങൾ ഗണപതിഭഗവാൻ നീക്കിത്തരുമെന്നാണ്. പക്ഷെ ഇതെത്രയും പ്രയാസമുള്ള കാര്യമാണ്, ഭാഗവതത്തിൽ പറയുന്നു: "കാമപീഡിതനായ ഭഗവാൻ ശങ്കരൻ അത്ഭുതകർത്താവായ ശ്രീഹരിയുടെ പിന്നാലെ ഓടി. ആ സമയം മഹാദേവന്റെ അമോഘമായ വീര്യം സ്ഖലിച്ചു. അതു വീണ സ്ഥലങ്ങളെല്ലാം സ്വർണത്തിന്റെയും വെള്ളിയുടെയും ഖനികളായിത്തീർന്നു. പിന്നീട് നദി, സരസ്സ്, പർവതം, ഉപവനം, ഋഷിവാടങ്ങൾ ഇവിടെ എല്ലാം ഭഗവാൻ ശങ്കരൻ, മോഹിനീ-ഭഗവാന്റെ പിന്നാലെ പാഞ്ഞുപോയി. ശങ്കരൻ ജ്ഞാനസ്വരൂപവും, ഹരി മോഹസ്വരൂപവുമാണ്. നമ്മുടെ ജ്ഞാനം ശരിയ്ക്കുവച്ചില്ലെങ്കിൽ, സകലസ്ഥലത്തും നമ്മെ അത് മോഹിപ്പിയ്ക്കും. ഒരു വസ്തുവിലും യഥാർഥ സൗന്ദര്യമില്ല. പക്ഷെ അത് നമ്മുടെ ദൃഷ്ടി അനുസരിച്ചുള്ള സൗന്ദര്യമാണ് നൽകുന്നത്. അതിനാൽ കല, ദൃഷ്ടിയിലാണിരിയ്ക്കുന്നത്. സ്ത്രീയുടെ സൗന്ദര്യം

സ്ത്രീയിലല്ല, ദ്രഷ്ടാവിന്റെ ദൃഷ്ടിയിലാണ്. സ്ത്രീയെ നോക്കുന്നവന്റെ ദൃഷ്ടിയിൽ അവൾ എങ്ങനെ ഇരിയ്ക്കുന്നു എന്ന് സ്ത്രീയ്ക്ക് എങ്ങനെ അറിയാൻ കഴിയും? തന്റെ മാതാവിന്റെ ഭാവനയിൽ താൻ എങ്ങനെയിരിയ്ക്കുന്നു എന്ന് കുഞ്ഞിന് അറിയാൻ കഴിയുകയില്ല. സംസാരസൗന്ദര്യം തൊലിപ്പുറത്തേയുള്ളു. അതിനെ *"Surface consciousness"*എന്നു പറയുന്നു. അതിൽ രൂപം കാണാം. ഗുണം കാണുകയില്ല. അതിനാൽ സാമാന്യപ്രകൃതിയുടെ ക്ഷേത്രത്തിൽ പൂർവത ലഭിയ്ക്കയില്ല. ദേഹവിലാസത്തെ മുഖ്യമായി കരുതുന്നവർക്ക് ആത്മസൗന്ദര്യത്തിന്റെ വില അറിയാൻ സാധിയ്ക്കുകയില്ല. സംസാരത്തോടുള്ള പ്രേമം കൊണ്ട് പ്രേമം പൂർണമാകുന്നില്ല. എന്തെന്നാൽ ഒരു അജ്ഞാനിയ്ക്ക് മറ്റൊരജ്ഞാനിയോടാണ് ബന്ധം. ഈ ബന്ധം പലരേയും ചതിയ്ക്കാറുണ്ട്. യഥാർഥ സുഖം അനുഭവിയ്ക്കുക ഒരു കലയാകുന്നതു പോലെ തന്നെ, മിഥ്യാ സുഖത്തെ ഉപേക്ഷിയ്ക്കുന്നതും അതിനുള്ള പരിശ്രമത്തിൽ പലവിധ പ്രയാസങ്ങൾ അനുഭവിയ്ക്കുന്നതും ഒരു കല തന്നെയാണ്.രണ്ടുവിധമുള്ള കലയും അറിയണം.യഥാ ർത്ഥ സൗന്ദര്യം പൂർണതയിലാണിരിയ്ക്കുന്നത്. സ്വയം പൂർണനാകുകയും, അന്യരെ പൂർണരാക്കുകയും ചെയ്യണം. എവിടെ ഏതുവിധമുള്ള കലയോ, അവിടെ അതിൻപ്രകാരമുള്ള ഭോക്താവും പ്രകടമാകും. ഭോക്താവ് എങ്ങനെയുള്ളതോ അതുപോലെയുള്ള കലയും പ്രതീതമാകും. ഉപാദാനകാരണം അനുസരിച്ചുള്ള നിമിത്തവും ഉണ്ടാകും.

ശങ്കരഭഗവാൻ മോഹിനിയുടെ പിന്നാലെ ഓടി, അവസാനം വീര്യപാതമുണ്ടായതോടെ ഭഗവാന്റെ മായയുടെ സ്വരൂപം മനസ്സിലാക്കി. സ്വയം വിഷയാസക്തിയിൽ നിന്നും നിവൃത്തനുമായി. ആ സമയം അദ്ദേഹത്തിന് പരമാത്മാവിന്റെ മാഹാത്മ്യവും മനസിലായി. അപ്പോൾ ഭഗവാൻ മധുസൂദനൻ, പുരുഷാകാരംപൂണ്ട് മഹാദേവനോടു പറഞ്ഞു: " ഹേ ദേവശ്രേഷ്ഠാ ! എന്റെ സ്ത്രീരൂപിയായ മായയാൽ ആകൃഷ്ടനായിട്ട് അത്യന്തം മോഹിച്ചെങ്കിലും അവസാനം അങ്ങ് സ്വയം സ്വരൂപസ്ഥിതനായതിൽ വളരെ സന്തോഷം. അജിതേന്ദ്രിയന്മാർക്ക് ജയിയ്ക്കാൻ വളരെ പ്രയാസമുള്ള എന്റെ മായയിൽ ആസക്തനായതിനുശേഷം, അതിനെ അതിജീവിയ്ക്കാൻ അവിടുത്തെ ഒഴിച്ച് മറ്റാർക്കാണ് കഴിയുക? സൃഷ്ടിയ്ക്കു കാരണഭൂതവും, കാലരൂപവും, എന്റെ ഒരംശത്താൽ യുക്തവുമായ ഈ ഗുണമയിയായ മായ, ഇനി അവിടുത്തെ ഒരിയ്ക്കലും പരാഭവപ്പെടുത്തുകയില്ല."

ഇവിടെ ഒടുവിൽ മായയുടെ സ്വരൂപത്തെ സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു. അത് ഭഗവാന്റെ ഒരംശത്തിൽ സ്ഥിതമാകയാൽ, നാം അപരിച്ഛിന്നമായ ബ്രഹ്മഭാവത്തെ വിട്ട്, പരിച്ഛിന്നഭാവത്തിൽ വന്നാലേ മായയുടെ ശക്തി നമ്മിൽ അനുഭവപ്പെടുകയുള്ളു. ആ സമയം ദേശകാലങ്ങളുടെ പ്രാഭവവും അനുഭവപ്പെടും.





ആദ്യം ദേശകാലത്തിന്റെ പരിച്ഛിന്നഭാവന വരും. അതോടൊപ്പം ഗുണദോഷങ്ങളുടെ ഭാവനയും ഉണ്ടാകും. സർവവ്യാപകവും അപരിച്ഛിന്നവുമായ ബ്രഹ്മരൂപത്തിൽ ഗുണദോഷങ്ങൾ ഉണ്ടാകയില്ല. അപരിച്ഛിന്നഭാവം പ്രാപ്തമാക്കുക പ്രയാസമാകയാൽ ചിലർ ഭഗവാനെ അമ്മയായി കരുതി ഉപാസന ചെയ്യുന്നു. അതിൽനിന്നുമാണ് അംബാപൂജ തുടങ്ങിയ ശക്തിപൂജ ഉണ്ടായിട്ടുള്ളത്. മക്കൾ സ്നേഹിച്ചില്ലെങ്കിലും, അമ്മ മക്കളെ സ്നേഹിയ്ക്കും. അതിനാൽ ഭക്തിയിൽ ഏതെങ്കിലും തെറ്റുവന്നാലും ഭഗവാൻ മാതാവിന്റെ രൂപത്തിൽ അവരെ രക്ഷിയ്ക്കും. ചണ്ഡീപാഠത്തിൽ ആദ്യം മായയുടെ സ്വരൂപത്തെ കാണിയ്ക്കുവാൻവേണ്ടി ഒരു ചെറിയ കഥ പറയുന്നുണ്ട്. സുരഥനെന്ന രാജാവ് രാജ്യമുപേക്ഷിച്ച് വനത്തിൽ പോയി. അവിടെ അയാൾക്ക് തന്റെ ഭാര്യ, പുത്രന്മാർ മുതലായവരുടെ സ്ഥിതി എന്തായിരിയ്ക്കുമെന്നുള്ള ചിന്ത വരുന്നു. അപ്പോൾ അവിടെ സമാധിയെന്ന ഒരു വൈശ്യൻ വന്നു ചേർന്നു. ആ വൈശ്യൻ രാജാവിനോട്, "നിനക്ക് നിന്റെ രാജ്യം പോയി. കുടുംബവുമായി നല്ല സ്നേഹബന്ധം നിനക്കുണ്ടായിരുന്നു. അതുകൊണ്ടാണ് നിനക്ക് നിന്റെ കുടുംബത്തെ ഓർമവരുന്നത്. പക്ഷെ ഞാനോ, കുടുംബത്തിലെ സ്നേഹരഹിതമായ പ്രവൃത്തിയാൽ വിഷമിച്ച് വീടുവിട്ടിറങ്ങിയവനാണ്. എന്നിട്ടും എന്റെ ഭാര്യാപുത്രന്മാർ എങ്ങനെ കഴിയുന്നു എന്നുള്ള ചിന്ത എന്നെ വല്ലാതെ വിഷമിപ്പിയ്ക്കുന്നു" എന്നു പറഞ്ഞു. ഇപ്രകാരം അവരെ ദുഃഖിപ്പിയ്ക്കുന്ന മായയുടെ സ്വരൂപത്തെ അറിയാൻ വേണ്ടി രണ്ടു പേരും അവിടെ അടുത്ത് ആശ്രമത്തിലുള്ള മുനിയുടെ അടുത്തു ചെന്നു. അവരുടെ ചോദ്യത്തിനുത്തരമായി മുനി പറഞ്ഞു: "ഇത് മായയുടേയും മോഹത്തിന്റെയും സ്വരൂപമാണ്. പക്ഷി അതിന്റെ കുഞ്ഞിന് ഇര തേടിക്കൊടുക്കുന്നു. സ്വയം തിന്നുന്നതിനുമുൻപ് അതിന്റെ കുഞ്ഞിനു കൊടുക്കുന്നു. ഇതും ഒരുവിധമുള്ള മായികപ്രേമമാണ്. മാതാപിതാക്കന്മാർക്ക് കുട്ടികളിൽ മായ ഉണ്ടായില്ലെങ്കിൽ അവരെ ആരു വളർത്തും? അതിനാൽ ഭഗവാൻ മാതാപിതാക്കളിൽ സ്വഭാവികമായിട്ട് വാത്സല്യഭാവം ഉണ്ടാക്കിയിരിയ്ക്കുന്നു. പക്ഷെ ഇങ്ങനെയുള്ള പ്രേമത്തിൽ ഉറച്ചുനിന്നു പോകരുത്." പരിമിതമായ പ്രേമമാണെങ്കിൽ അവിടെ പ്രേമത്തിന് പുരോഗതി ഉണ്ടാകുകയില്ല; ആത്മീയപുരോഗതി ആഗ്രഹിയ്ക്കുന്നവർ സാധാരണജീവികളെപ്പോലെ ആകരുത്. സാംസാരികപ്രേമം ഒരുവിധമുള്ള ഭ്രാന്താണ്. സാംസാരികപ്രേമത്തിൽ ആത്മീയോത്കർഷത്തെപ്പറ്റി ഓർമയുണ്ടാകയില്ല. മാതാപിതാക്കന്മാർ വളരെ കഷ്ടപ്പെട്ടു വളർത്തിയ ഒരു കന്യകയെ യാതൊരു പ്രയാസവും കൂടാതെ, വിവാഹം ചെയ്യുമ്പോൾ പുരുഷനു ലഭിയ്ക്കുന്നു. പക്ഷെ അതോടൊപ്പം അവളേയും, അവൾ പ്രസവിയ്ക്കുന്ന കുട്ടികളേയും



വളർത്തേണ്ട ചുമതലയും അയാൾക്ക് വന്നുചേരുന്നു. അതിനുംപുറമേ രണ്ടിലൊരാൾക്ക് ദീനമോ, മരണമോ സംഭവിച്ചാൽ പ്രേമത്തിൽ വിഘ്നമുണ്ടാകുകയും ചെയ്യുന്നു. എന്തെന്നാൽ പ്രേമസാധനയും സാധനവും മിഥ്യയാണ്. തന്റെ പ്രിയതമയിൽനിന്നുള്ള വേർപാടുമൂലമുണ്ടാകുന്ന ദുഃഖം കാണിയ്ക്കുന്നത്, ഇനിയും മനുഷ്യന് യഥാർഥപ്രേമം ഉണ്ടായിട്ടില്ലെന്നതാണ്. പ്രപഞ്ചജീവികളിൽ സാധാരണയായി പുരുഷന്മാർക്ക് സ്ത്രീകളെക്കാൾ കൂടുതൽ സൗന്ദര്യം കാണാം. മയിൽപ്പേടയേക്കാൾ ആൺമയിലിനാണ് സൗന്ദര്യം. പിടക്കോഴിയേക്കാൾ പൂവൻകോഴിക്കാണ് കൂടുതൽ സൗന്ദര്യം. പെൺസിംഹത്തിനേക്കാൾ ആൺസിംഹത്തിന് സൗന്ദര്യം കൂടുതലുണ്ട്. പക്ഷെ ഈ സൌന്ദര്യം ശാശ്വതമോ സത്യമോ അല്ല. അതിനാൽ സത്യവും നിത്യവുമായ സൗന്ദര്യത്തെ അറിയാൻ പ്രയത്നിയ്ക്കണം. ഏതൊരു ചൈതന്യത്തിന്റെ ലേശമാത്ര സൗന്ദര്യം കൊണ്ട് സകലത്തിനും സൗന്ദര്യം ലഭിയ്ക്കുന്നുവോ ആ ഭഗവാൻ സൗന്ദര്യനിധിയാണ്. ശൃംഗാരരസം വെളിയിലുള്ള വസ്തുക്കളിൽനിന്നു വരുന്നതല്ല. അത് മനുഷ്യരുടെ മനോവൃത്തിയിൽനിന്നും ഉണ്ടാകുന്നതാണ്. ശവത്തിനോ, ചെറിയ കുട്ടിയ്ക്കോ, പശുക്കൾക്കോ, മനുഷ്യസ്ത്രീയുടെ സൗന്ദര്യത്തിൽ ആകർഷണം ഉണ്ടാകുന്നില്ല. ഏതുവിധമുള്ള സൗന്ദര്യം ഏതു വസ്തുവിൽ മനുഷ്യർ കാണുന്നുവോ, അതിൽ കൂടുതൽ സൗന്ദര്യവും സുന്ദരവസ്തുക്കളും എന്തായാലും വേറെ ഉണ്ടായിരിയ്ക്കും. പക്ഷെ അത് സാധാരണ ദൃഷ്ടിയിൽ അനുഭവപ്പെടുന്നില്ലെന്നുമാത്രം. മിഥ്യാസൗന്ദര്യം നമ്മളിൽ വികാരമുണ്ടാക്കുന്നു. അത് അല്പസമയത്തേയ്ക്കുമാത്രമേ കാണൂ. അത് നമ്മെ അല്പരുമാക്കും. യഥാർഥസൗന്ദര്യം ശാശ്വതമാണ്. അത് നമ്മുടെ വികാരത്തെ നിയന്ത്രിയ്ക്കുകയും നമ്മുടെ മഹത്ത്വത്തെ വർധിപ്പിയ്ക്കുകയും ചെയ്യും. രണ്ടു പ്രാണൻ ഒന്നിച്ചുകൂടുമ്പോൾ സുഖമുണ്ടാകുന്നെങ്കിൽ, ബ്രഹ്മഭാവത്തിൽ പല പ്രാണങ്ങൾ ഒന്നിച്ചുകൂടുമ്പോൾ എത്ര സുഖമുണ്ടാകണം? പ്രേമം എല്ലിനേയും ജീവിപ്പിയ്ക്കും. അത്രയ്ക്കും ആകർഷണ വസ്തുവാണ്. പക്ഷെ പ്രേമത്തിന്റെ തത്ത്വം മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിൽ ജീവിച്ചിരിയ്ക്കുന്നവനെ എല്ലുപോലാക്കിത്തീർക്കുകയും ചെയ്യും. ഭഗവാൻ സർവ പ്രേമരൂപനാണ്. പക്ഷെ എല്ലാവിധമുള്ള പ്രേമവും ഭഗവാന്റെ രൂപമല്ല. സ്ത്രീ മുതലായ മിഥ്യാകല്പിതമായ അനിത്യവസ്തുക്കളുടെ ഭോഗം അസത്തിന്റെ ഉപാസനയാണ്. അതുകൊണ്ട് ജീവൻ ഭയങ്കരമായ സംസാരസാഗരത്തിൽ പതിയ്ക്കും. ഇങ്ങനെയുള്ള അനിത്യസുഖം നഷ്ടപ്പെട്ടാൽ ജ്ഞാനികൾ പ്രയാസപ്പെടാറില്ല. സത്യദൃഷ്ടികൊണ്ട് നോക്കുന്നപക്ഷം, നമ്മളിൽനിന്നും അന്യമായി ഒരു വസ്തുവുമില്ല എന്നു കാണാം. എങ്കിലും ഈ സത്യം സംസാര ജീവിതത്തിൽ പലപ്പോഴും മറന്നുപോകാറുണ്ട്. ഭഗവാൻ യഥാർഥ പ്രേമത്തിന് യഥാർഥവില ആവശ്യപ്പെ ടുന്നു.

ഒരു വസ്തുവിന് നിശ്ചയിച്ചിട്ടുള്ള വില കൊടുക്കാതെ ആ വസ്തു കിട്ടുകയില്ല. ഗീതയിൽ പതിനെട്ടാം അധ്യായത്തിൽ മൂന്നുവിധത്തിലുള്ള സുഖത്തെ വിവരിച്ചിരിയ്ക്കുന്നു -സാത്ത്വികം, രാജസം, താമസം.

1. സാത്ത്വികസുഖപ്രാപ്തിയ്ക്ക് ആദ്യം പല വിഷമങ്ങളും സഹിയ്ക്കേണ്ടിവരും, ജ്ഞാനം, വൈരാഗ്യം, ധ്യാനം, അഭ്യാസം, നിയമം മുതലായവയും നിഷ്കർഷയായി ശീലിയ്ക്കേണ്ടിവരും. ഈ സാധനകൾ പരിപൂർണതയെ പ്രാപിച്ച്, ബുദ്ധി ബ്രഹ്മാകാരമാകുമ്പോൾ സമാധിയുടെ സാത്ത്വികസുഖം ലഭിയ്ക്കുന്നു. ആദ്യം ഭക്തി സാധനകൾ പലർക്കും അഗ്നികുണ്ഡംപോലെ തോന്നുമെങ്കിലും, അവസാനം അമൃതുപോലെ ആസ്വാദ്യമുള്ളതായി തീരും.
2. രാജസസുഖം വിഷയജന്യമാണ്. അതിന്റെ സിദ്ധിയ്ക്ക് മനസ്സിനേയും ഇന്ദ്രിയങ്ങളേയും സംയമം ചെയ്യേണ്ടിവരുന്നില്ല. അതിനാൽ ആദ്യകാലത്ത് അതു നല്ലതായി തോന്നുമെങ്കിലും, പരിണാമത്തിൽ ദേഹാഭിമാനം വർധിച്ച് വിഷംപോലെ അപത്കാരിയായിത്തീരും. ആ സുഖാനുഭവങ്ങളുടെ ഫലമായി മരണശേഷം നീച ജന്മമെടുക്കേണ്ടിവരുന്നു.
3. ഏതൊരു സുഖം ആദ്യന്തം മോഹം, അവിവേകം, നിദ്ര, ആലസ്യം മുതലായവ ഉണ്ടാക്കുന്നുവോ - അത് താമസസുഖമാണ്.

സംസാരജീവിതത്തിൽ പലർക്കും വിവേകബുദ്ധി വെച്ചുകൊണ്ടിരിയ്ക്കാൻ കഴിയുന്നില്ല. അതിനാൽ പിന്നീട് പശ്ചാത്തപിയ്ക്കേണ്ടതായിവരുന്നു. സദ്ബുദ്ധിയുള്ളവർ, മറ്റുള്ളവരുടെ അനുഭവംകണ്ട്, സ്വയം കുണ്ടിൽ വീഴാതെ സൂക്ഷിയ്ക്കുന്നു. ഒരിയ്ക്കൽ രംഭ, ശുകദേവനെ മോഹിപ്പിയ്ക്കാനായി അദ്ദേഹത്തെ സമീപിച്ച് പറഞ്ഞു: " എന്റെ ശരീരത്തിൽ നിന്നും സദാപി സുഖപ്രദമായ സുഗന്ധം പുറപ്പെടുന്നു. എന്റെ സംഗത്താൽ അങ്ങേയ്ക്ക് പരമാനന്ദമുണ്ടാകും." ഇതിന് ശുകദേവൻ, "നിന്റെ ശരീരം വളരെ നല്ലതാണ്. അതിനാൽ ഇനി എനിയ്ക്കു ജന്മമുണ്ടെങ്കിൽ ഞാൻ നിന്റെ ഉദരത്തിൽനിന്നു ജനിയ്ക്കാം" എന്നാണ് മറുപടി പറഞ്ഞത്.

പക്ഷെ പലർക്കും ഇപ്രകാരമുള്ള ഉയർന്ന ഭാവന ഉണ്ടാകാൻ പ്രയാസമാണ്. അവർ ക്ഷണേന മോഹഗ്രസ്തരായിപ്പോകുന്നതിനാൽ അവരെ 'ച്യുതർ' (ഭ്രഷ്ടർ) എന്നു പറയുന്നു. ഭഗവാന് മോഹമില്ലാത്തതിനാൽ ഭഗവാൻ 'അച്യുത'നാണ്. സാധാരണ നാം പറയുന്നത്, "ഇന്നാര് ഇന്നാരുമായി പ്രേമത്തിൽ പെട്ടുപോയി "എന്നാണ്. *"He has fallen in love"* എന്ന് *ഇംഗ്ലീഷി*ലും പറയുന്നു. ഈ മായ യിൽ പലരും വീണുപോകുന്നു. വിശ്വാമിത്രൻ, മേനക, സൗഭരി, യയാതി ഇവരുടെ കഥകൾ ശാസ്ത്രപ്രസിദ്ധങ്ങ

ളാണ്. നാരദൻ പൂർവജന്മത്തിൽ സ്ത്രീകളിൽ മോഹിച്ച് ലൗകികഗീതം പാടുകയാൽ ദേവന്മാർ ശപിയ്ക്കുകയും, തൻമൂലം അദ്ദേഹത്തിനു ശൂദ്രയോനിയിൽ ജനിയ്ക്കേണ്ടി വരുകയും ചെയ്തു. നാരദനെപ്പോലുള്ളവർക്കുകൂടി ഇങ്ങനെയുള്ള പ്രമാദം പറ്റിയെങ്കിൽ, ഇക്കാലത്തു *സിനിമ* മുതലായവ നിത്യം കണ്ടുകഴിയുന്നവരുടെ സ്ഥിതി എന്തായിരിയ്ക്കും? സ്ത്രീയിൽ ദൃഷ്ടിപോകുകയും അവരിൽ മോഹമുണ്ടാകുകയും ചെയ്താൽ, വിവേകപൂർവം അതിന്റെ ദോഷം മനസ്സിലാക്കി, മനസ്സിനെ നിയന്ത്രിയ്ക്കണം. ആത്മബുദ്ധി ഉണ്ടാകുക ഭഗവാന്റെ കലയാണ്. അത് ഒരുവിധമുള്ള കണ്ണാടിയാണ്. ആ ബുദ്ധി, സ്വയം തെറ്റുതിരുത്തുവാൻ സഹായിയ്ക്കും. ഭഗവാൻ ചന്ദ്രശേഖരൻപോലും ഭഗവന്മായയിൽ മോഹിതനായിപ്പോയ സ്ഥിതിയ്ക്ക്, സാധാരണക്കാർക്ക് ഇങ്ങനെയുള്ള സന്ദർഭങ്ങൾ എത്രമാത്രം ആപത്ക്കരമാണെന്ന് ചിന്തിയ്ക്കണം. ശിവൻ പാർവതീദേവിയോടു പറയുകയാണ്.

**അപി വ്യപശ്യസ്ത്വമജസ്യ മായാം**
**പരസ്യ പുംസഃ പരദേവതായാഃ**
**അഹം കലാനാമൃഷഭോ വിമുഹ്യേ**
**യയാവശോ/ന്യേ കിമുതാസ്വതന്ത്രാഃ.** (8.12.43).

('ഹേ ദേവി ! നീ പരമപുരുഷനും, പരദേവനും, അജന്മാവുമായ ശ്രീഹരിയുടെ മായ കണ്ടോ ? അഹോ ! ഞാൻ ഭഗവാന്റെ കലകളിൽ ശ്രേഷ്ഠനും, പരമസ്വതന്ത്രനും ആയിരുന്നിട്ടും ആ മായയിൽ മോഹിച്ചുപോയി. ആ സ്ഥിതിയ്ക്ക് അനേകവിധം പരതന്ത്രരായ ജീവികൾ അതിൽ മോഹിച്ചുപോകുന്നതിലെന്താണാശ്ചര്യം ?)

ഞാൻ ഒരായിരം വർഷം സമാധിസ്ഥനായി, ഉപരതനായിരുന്നപ്പോൾ ആരുടെ സ്വരൂപത്തെപ്പറ്റി നീ ചോദിച്ചുവോ, ആ സാക്ഷാൽ പുരാണപുരുഷൻ ഇതാണ്. അദ്ദേഹത്തെ കാലത്തിനോ, വേദങ്ങൾക്കോ അറിയാൻ കഴിവില്ല.'

ശാസ്ത്രങ്ങളിൽ സ്ത്രീകളുടെ ശരീരത്തെ മാത്രം ഇങ്ങനെ നിന്ദിച്ചിരിയ്ക്കുന്നതെന്തെന്ന് പല സഹോദരിമാർക്കും സംശയമുണ്ടാകാം. അതിനു കാരണം ഇതാണ്: ഇവിടെ കഥ പറയുന്നത് ശുകദേവനും, ശ്രോതാവ് പരീക്ഷിത്തുമാണ്. രണ്ടുപേരും പുരുഷന്മാരുമാണ്. എങ്കിലും ഭാഗവതത്തിൽ രണ്ടു സ്ഥലങ്ങളിൽ പുരുഷശരീരത്തെയും നിന്ദിച്ചു പറഞ്ഞിട്ടുണ്ട്, ഒന്ന് പത്താം സ്കന്ധത്തിൽ അറുപതാം അധ്യായത്തിൽ നാല്പതും അൻപത്തഞ്ചും ശ്ലോകത്തിൽ രുക്മിണീ-ശ്രീകൃഷ്ണസംവാദത്തിലും; മറ്റേത് (11.8.32-36) പിംഗലയുടെ പശ്ചാത്താപത്തെപ്പറ്റി ഗുരു ദത്താത്രേയൻ പറയുന്നിടത്തുമാണ്. ഇനി മഹത്ത്വപ്രാപ്തിയെ അടിസ്ഥാനമാക്കി നോക്കിയാലും എത്രയോ സ്ത്രീരത്നങ്ങൾ പുരുഷന്മാരെപ്പോലെതന്നെ മഹാത്മാക്കളായിട്ടുള്ള





തായി കാണാം. സീത, അരുന്ധതി, മൈത്രേയി, ഗാർഗി ഇവരെല്ലാം ബ്രഹ്മവിദ്യാകുശലരായിരുന്നു.

സ്ത്രീയോ പുരുഷനോ ചീത്തയല്ല. പിന്നെയോ വിഷയവൃത്തിയാണ് ചീത്ത. മനുഷ്യൻ വിചാരിച്ചാൽ സംസാരജീവിതത്തെ സ്വർഗമോ നരകമോ ആക്കിത്തീർക്കാൻ കഴിയും. സ്ത്രീയിലുള്ള മോഹം വിടുക പ്രയാസമാണ്. പക്ഷെ അതിനെ ജയിയ്ക്കാതെ ആത്മജ്ഞാനത്തിനുള്ള വഴി തുറക്കുകയില്ല. ആത്മജ്ഞാനത്തിന് ദേഹാഭിമാനം വിടണം. വിഷയസുഖാനുഭവങ്ങൾ ദേഹാഭിമാനത്തെ വർധിപ്പിക്കുന്നു. പരീക്ഷിത്തിന് ഏഴു ദിവസംകൊണ്ട് ദേഹാഭിമാനം നശിയ്ക്കേണ്ടതുള്ളതിനാൽ, ഭാഗവതത്തിൽ അടിയ്ക്കടി വൈരാഗ്യത്തിന്റെ ആവശ്യം ശക്തിയായി വർണിച്ചിരിയ്ക്കുന്നു. ഗീതയിൽ ഇങ്ങനെയുള്ള വൈരാഗ്യത്തെ വളരെ വിവരിച്ചിട്ടില്ല. വർണധർമത്തെപ്പറ്റിയായിരുന്നു അർജുനന്റെ ചോദ്യം. അതിനാൽ ആശ്രമധർമത്തെപ്പറ്റി ഒന്നും പറയുന്നില്ല.

ശുകദേവനെ ആദ്യം കണ്ട സമയം പരീക്ഷിത്തിന്റെ ഒരു ചോദ്യം'ആസന്നമരണനായഒരുവൻ ചെയ്യേണ്ട ശുഭകർമമെന്താണെ'ന്നായിരുന്നു. അതിന് ശുകദേവൻ പറഞ്ഞ മറുപടി, 'അവസാനം നാരായണനിൽ മനസ്സ് ചേരത്തക്കവിധം ഭക്തിയോടെ ജീവിയ്ക്കണ'മെന്നാണ്. ഏഴുദിവസംകൊണ്ട് ഭഗവാനിൽ തന്മയീഭവിയ്ക്കണമെങ്കിൽ ഭക്തി, വൈരാഗ്യം, ജ്ഞാനം ഇവ ഉണ്ടാക്കുകയല്ലാതെ മറ്റു കർമങ്ങൾ ഫലപ്രദങ്ങളാകുകയില്ല. അതിനാലാണ് ഭാഗവതത്തിൽ ഭക്തി, ജ്ഞാന, വൈരാഗ്യങ്ങളെപ്പററി ശക്തിയായി പ്രതിപാദിച്ചിട്ടുള്ളത്.

വിവാഹജീവിതത്തിൽ പലർക്കും നിരാശയാണുണ്ടാകാറുള്ളത്. അതിനു കാരണം മിഥ്യാമോഹമാണ്. വിവാഹജീവിതത്തിലെ മോഹങ്ങളും അവ സാധിയ്ക്കുന്നതിനുള്ള സാധനകളും മിഥ്യയാകയാൽ നിരാശയ്ക്കു നിദാനമായിത്തീരുന്നു. വിവാഹത്തിനു മുൻപ് പലർക്കും സ്ത്രീയെ ബ്രഹ്മാവ്, അമൃതിൽനിന്നുമുണ്ടാക്കിയതായി തോന്നാറുണ്ട്. പക്ഷെ വിവാഹത്തിനുശേഷം കുറച്ചുകാലം കഴിയുമ്പോൾ, സ്ത്രീകളെ തങ്ങളെപ്പോലെതന്നെ എല്ലും തോലുംകൊണ്ടു തന്നെയുണ്ടാക്കിയതായും തോന്നും. വിവാഹജീവിതം റോസുകൊണ്ടുള്ള പൂമെത്തയല്ല. വിവാഹശേഷം ദുഃഖം കുറയുന്നില്ല. ദുഃഖത്തിന്റെ ആരംഭമേയാകുന്നുള്ളു. സംയമം കൂടാതെ സാംസ്കാരികജീവിതം സാദ്ധ്യമല്ല. സംയമശീലമുണ്ടാകാൻ വർണാശ്രമപദ്ധതി വളരെ ഉപയോഗപ്രദമാണ്.

ശുകദേവൻ പാലാഴിമഥനകഥ ഇങ്ങനെ ഉപസംഹരിച്ചു: 'ഇപ്രകാരം ഞാൻ അങ്ങയോട് ഭഗവാൻ വിഷ്ണുവിന്റെ പരാക്രമങ്ങളെപ്പറ്റി പറഞ്ഞു. ഭഗവാൻ, സമുദ്രമഥനസമയം കൂർമമായി അവതരിച്ച് മന്ദരാചലത്തെ തന്റെ



മുതുകിൽ ധരിച്ചു. മോഹിനീരൂപം ധരിച്ച്, അസുരന്മാരെ മോഹിപ്പിച്ച്, ശരണാഗതരായ ദേവന്മാർക്ക് അമൃത് വീണ്ടെടുത്ത് കൊടുത്തു. അങ്ങനെയുള്ള പരമാത്മാവിനെ ഞാൻ നമസ്കരിയ്ക്കുന്നു.'

## മന്വന്തരങ്ങളുടെ രഹസ്യം

മായ രണ്ടു വിധമുണ്ട്. ഒന്ന് ഗുണദോഷയുക്തം. മറ്റേത് ദേശകാലയുക്തം. ഗുണദോഷയുക്തമായ മായയെപ്പറ്റി സമുദ്രമഥനവിവരണത്തിലും, മോഹിനീസ്വരൂപത്തെപ്പററി പറഞ്ഞിടത്തും വന്നുകഴിഞ്ഞു. ഇനി ദേശകാലയുക്തമായ മായയെപ്പറ്റി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. എട്ടാം സ്കന്ധത്തിലെ ലീലയെ മന്വന്തരലീലയെന്നു പറയുന്നു. ലീല എന്നുവെച്ചാൽ നാടകം. നാടകത്തിലെ നാമരൂപങ്ങൾ സത്യമല്ല. എങ്കിലും അതുകൊണ്ട് വ്യവഹാരം നടക്കുകയും, ദ്രഷ്ടാവിനെ തെറ്റിദ്ധരിപ്പിയ്ക്കുകയും ചെയ്യുന്നു. ശ്രീകൃഷ്ണഭഗവാനെ നടവരനെന്നും, ശ്രീശങ്കരനെ നടരാജനെന്നും പറയുന്നു. ഇവരുടെ ലീലകളിൽ കാലം ഒരു മഹാതത്ത്വമാണ്. ആ കാലത്തിന്റെ ഒരു ഭാഗമാണ് മന്വന്തരം.'മനു-അന്തരം'-അതായത് ഒരു മനു മുതൽ വേറൊരു മനുവിന്റെ കാലംവരെയുള്ള സമയം മന്വന്തരം. പുരാണങ്ങളിൽ പറയുന്നത്, ബ്രഹ്മാവിന്റെ ഒരു ദിവസത്തിൽ പതിന്നാലു മനുക്കളും പതിന്നാലു മന്വന്തരങ്ങളും ഉണ്ടാകുമെന്നാണ്. മനഃപ്രധാനനായുള്ള ജീവിയെ 'മനു' എന്നു പറയുന്നു. മനുവിന്റെ പുത്രൻ മനുഷ്യനാണ്. മനു തന്റെ പുത്രന്മാരെക്കൊണ്ട് സദ്ധർമത്തെ പാലിപ്പിയ്ക്കുന്നു.ഓരോ മനുവിന്റെ കാലത്തും ഭഗവാൻ അവതരിച്ച് ധർമത്തെ സ്ഥാപിയ്ക്കുന്നു.

പതിന്നാലു മന്വന്തരങ്ങളെ അധ്യാത്മഭാവത്തിൽ പതിന്നാലു ലോകങ്ങളോടുപമിയ്ക്കാം. ദേശമനുസരിച്ചുള്ള കാലവും ഉണ്ടാകുന്നു. അഥവാ ജ്ഞാനത്തിന്റെ ഏഴു ഭൂമികകളോടും ഉപമിയ്ക്കാം. എട്ടാം സ്കന്ധത്തിൽ ആദ്യത്തെ അധ്യായത്തിൽ ആദ്യത്തെ നാലു മന്വന്തരങ്ങളെപ്പറ്റി പറഞ്ഞിട്ടുണ്ട്. ആദ്യം സ്വായമ്ഭുവമനുവും, രണ്ടാമത് സ്വാരോചിഷമനുവും, ഉത്തമൻ മൂന്നാമത്തെ മനുവും, ഉത്തമന്റെ സഹോദരൻ താമസൻ നാലാമത്തെ മനുവുമാകുന്നു. ഇദ്ദേഹത്തിന്റെ സഹോദരനായ രൈവതൻ അഞ്ചാമത്തെ മനുവും, ചാക്ഷുഷൻ ആറാമത്തെ മനുവുമാണ്. ശ്രാദ്ധദേവനായ വൈവസ്വതൻ മനുവായുള്ള ഇപ്പോഴത്തെ മന്വന്തരം ഏഴാമത്തെയാണ്. ഇതിന്റെയെല്ലാം അർഥം അറിയുക പ്രയാസമാണ്. അതിന് കാലത്തിന്റെ സ്വരൂപം അറിഞ്ഞിരിയ്ക്കണം. ഗീത, ഉപനിഷത്തുകൾ, ബ്രഹ്മസൂത്രം ഇവകളിൽ ബ്രഹ്മം ദേശകാലാതീതമാണെന്ന് സിദ്ധമാക്കിയിട്ടുണ്ട്. പക്ഷെ ദേശകാലങ്ങൾ സ്വയം എവിടുന്നു വന്നു ? എല്ലാറ്റിനും ആദ്യം എന്തുണ്ടായിരുന്നു ? എന്നെല്ലാം അറിയാൻ കാലവും ആവശ്യമാണ്. സാമാന്യമായി കാലത്തെ രണ്ടായി ഭാഗിച്ചിരിയ്ക്കുന്നു.

ഒന്ന് അഖണ്ഡകാലം : ഇത് ബ്രഹ്മസ്വരൂപമാണ്. രണ്ട് ഖണ്ഡകാലം: ഇതെപ്പറ്റി ഭാഗവതത്തിൽ മൂന്നാമത്തെ സ്കന്ധത്തിൽ പറഞ്ഞുകഴിഞ്ഞു. അതിൽ രണ്ടു പരമാണു = ഒരു അണു, മൂന്ന് പരമാണു = ഒരു ത്രസരേണു. എന്നു തുടങ്ങി മനുഷ്യരുടെ ഘടി, പ്രഹരം, രാത്രി, ദിവസം, മാസം, ഋതു, അയനം, സംവത്സരം, ദേവവർഷം, മന്വന്തരം, കല്പം മുതലായവയുടെ കണക്കുകൾ പറഞ്ഞിട്ടുണ്ട്. പക്ഷെ മനുഷ്യരുടെ കാലം യഥാർഥമല്ല. ചൊവ്വാനക്ഷത്രത്തിൽ രണ്ടു ചന്ദ്രനുണ്ട്. അതിൽ ഒരു ചാന്ദ്രമാസം ഏഴു മണിക്കൂർ മുപ്പത്തിഒമ്പതു *മിനിട്ടു*ള്ളതാണ്. ഇനി ഒന്ന് ഒന്നേകാൽ ദിവസത്തിന്റേയുമാണ്. അതിനാൽ ആരെങ്കിലും ചൊവ്വായിൽ താമസിക്കുന്നെങ്കിൽ അവരുടെ ദിവസവും മാസവും പ്രത്യേക രീതിയിലായി തോന്നും.

മനുഷ്യരുടെ മുന്നൂററുപതു വർഷങ്ങൾ ദേവന്മാർക്ക് ഒരു വർഷമാണ്. ദേവന്മാരുടെ പന്തീരായിരം വർഷങ്ങൾ കൂടിയതാണ്ഒരു ചതുർയുഗം. ഇങ്ങനെ എഴുപത്തൊന്നു ചതുർയുഗങ്ങളാണ് ഒരു മന്വന്തരം. പതിന്നാല് മന്വന്തരങ്ങൾ കൂടിയത് ഒരു കല്പമാണ്. ഒരു കല്പമെന്നു പറയുന്നത് ബ്രഹ്മദേവന്റെ ഒരു രാത്രിയാണ്. സമയം നിയതമല്ലെന്ന് ആധുനിക *സയൻസു* സിദ്ധമാക്കിയിട്ടുണ്ട്. ഏതെങ്കിലും സംഭവത്തിൽനിന്നുമാണ് കാലം ഉണ്ടാകുന്നത്. രണ്ടു വസ്തുക്കളുടെ ഇടയ്ക്കുള്ള അന്തരത്തെ (അളവുകോൽ കൊണ്ടളക്കാവുന്ന) ദൂരമെന്നു പറയുന്നു. അതുപോലെ രണ്ടു സംഭവങ്ങളുടെ ഇടയ്ക്കുള്ള സമയത്തെ ഒരു കാലഘട്ടം എന്നു പറയുന്നു. കാലത്തെ പ്രകാശത്തിന്റെ സഹായംകൊണ്ട് അളക്കാൻ കഴിയും. പക്ഷെ അപ്പോൾ ദ്രഷ്ടാവിന്റെ സ്ഥിതിയെപ്പറ്റിയും ഓർക്കേണ്ടതുണ്ട്. അതിനാൽ കാലം സാപേക്ഷമായിത്തീരുന്നു. ഇതേപ്പററി യോഗവാസിഷ്ഠത്തിൽ ശരിയ്ക്കു വിവരിച്ചിട്ടുണ്ട്. *'Theory of Relativity'*കൊണ്ടും സ്പഷ്ടമാക്കിയിട്ടുണ്ട്. എന്നാൽ അവിടെ പറഞ്ഞിരിയ്ക്കുന്നപ്രകാരം അർഥസത്ത അനുസരിച്ചുള്ള പ്രതീതിയല്ല - പിന്നെയോ പ്രതീതി അനുസരിച്ചുള്ള സത്തയാണ് കാലത്തിനുള്ളത്. അതായത് ദ്രഷ്ടാവിനു മുമ്പ് കാലമില്ല.

ന്യായം, വൈശേഷികം, സാംഖ്യം ഈ ശാസ്ത്രങ്ങളിൽ പറയുന്നത് താമസാഹങ്കാരത്തിൽനിന്നും കാലമുണ്ടാകുന്നു എന്നാണ്. തമോഗുണിയായ അഹങ്കാരത്തിനിരിയ്ക്കാൻ കാലം വേണം. അങ്ങനെ കാലമുണ്ടായി. പക്ഷെ അഹങ്കാരത്തിനു മുമ്പ് മഹത്തത്ത്വമുണ്ട്. മഹത്തത്ത്വം മൂലപ്രകൃതിയുടെ പരിണാമമാണ്. അതിനാൽ മൂലപ്രകൃതിയുടെ പരിണാമത്തിനുമുമ്പ് കാലമുണ്ടായിരിയ്ക്കണം. ഈ കാലം എവിടുന്നു വന്നു ? വേദാന്തത്തിൽ പ്രകൃതിയെ അവിദ്യയെന്നു പറയുന്നു. ഈ മതപ്രകാരം ജഗത്ത് അവിദ്യയുടെ

പരിണാമവും, ചൈതന്യത്തിന്റെ വിവർത്തവുമാണ്. പരിണാമമെന്ന ശബ്ദം ഇഷ്ടമില്ലെങ്കിൽ അവർക്ക് അവിദ്യതന്നെയാണ് ജഗത്ത്. വിദ്യ ലഭിച്ചവർക്ക് ജഗത്ത് ബ്രഹ്മരൂപമാണ്.

അനവധി സംഭവങ്ങൾ നടക്കുന്നിടത്ത്, സർഗം അഥവാ മന്വന്തരത്തിൽ കാലം നിയതരൂപം ധരിയ്ക്കുന്നു. ഋഷികൾ ഓരോ ചതുർയുഗത്തിലും, തിരോഭൂതമായ വേദങ്ങളെ തപസ്സുകൊണ്ട് വീണ്ടെടുക്കുന്നു. ദേവന്മാർ യജ്ഞഭാഗത്തിന്റെ ഭോക്താക്കളാകുന്നു. ഇന്ദ്രൻ ലക്ഷ്മിയെ ഉപഭോഗിച്ച് മൂന്നു ലോകങ്ങളേയും രക്ഷിയ്ക്കുന്നു. ദൃഷ്ടി ആദിയിൽ സൃഷ്ടിയെ വച്ചുകൊണ്ടിരിയ്ക്കുന്നു. അതിനുംപുറമെ ഭഗവാൻ യുഗംതോറും അവതാരമെടുത്ത് ജഗത്തിന്റെ യോഗക്ഷേമങ്ങളെ വഹിയ്ക്കുകയും, ധർമം പുനഃ സ്ഥാപിയ്ക്കുകയും ചെയ്യുന്നു. ധർമമെന്നുവെച്ചാൽ നിയതിയും നിയമങ്ങളും. ഇവ മനുഷ്യരുടെ നന്മയ്ക്കാവശ്യമാണ്. ഇപ്പോൾ നടക്കുന്ന മന്വന്തരത്തിൽ ശ്രാദ്ധദേവനാണ് മനു. അദ്ദേഹത്തിന് ഇക്ഷ്വാകു, നഭഗൻ മുതലായ പത്തു പുത്രന്മാരുണ്ട്. ആദിത്യൻ ആദിയായ ദേവന്മാരും, ഇന്ദ്രനായി പുരന്ദരനും, കശ്യപാദികളായ ഋഷികളുമുണ്ട്. ഈ മന്വന്തരത്തിൽ ആദ്യമേ വാമനാവതാരമാണ്. ഇപ്രകാരം സൃഷ്ടിയുടെ ക്രമം നിയമിതമായി നടന്നു കൊണ്ടിരിയ്ക്കുന്നു. നാം മനുഷ്യരാണെന്നു തോന്നുന്ന കാലത്തോളം മാത്രമേ ഈ നിയമം നമ്മെ ബാധിയ്ക്കൂ. പക്ഷെ ദേഹാഭിമാനം വിട്ടാൽ ഈ നിയതിയുടെ ക്രമം നമ്മെ ബാധിയ്ക്കയില്ല. ഏതു ക്ഷേത്രത്തിൽ ഏതു ജീവനിരിയ്ക്കുന്നുവോ, ആ ജീവനെ ആ ക്ഷേത്രധർമങ്ങളും ബാധിയ്ക്കും. *സയൻസും* പറയുന്നത്:*'Determinism'*അതായത് നിയതി അഥവാ പ്രാരബ്ധം, സാമാജികം(*'Statistical'*) ആണെന്നാണ്. പല സംഭവങ്ങൾ അഥവാ കർമം ഒന്നിച്ചു പ്രവർത്തിയ്ക്കുന്നിടത്ത് പ്രാരബ്ധം അല്ലെങ്കിൽ നിയതി ഉണ്ടായിരിയ്ക്കും.

ഈ വൈവസ്വതമന്വന്തരത്തിൽ കശ്യപനിൽ നിന്നും അദിതിയുടെ ഗർഭത്തിൽ ഭഗവാൻ വാമനൻ അവതരിച്ചു. വിവസ്വാന് രണ്ടു ഭാര്യമാരുണ്ടായിരുന്നു. ഒരാളുടെ പേര് 'സംജ്ഞ' എന്നും, മറ്റെയാളുടെ പേര് 'ഛായ' എന്നുമായിരുന്നു. ഛായയുടെ പുത്രനായ സാവർണി, (ഛായാരൂപിയായ മായയിൽനിന്നും ആവരണം ഉണ്ടാകുന്നു). എട്ടാമത്തെ മനുവാകും. ഒമ്പതാമത്തെ മനു വരുണപുത്രനായ ദക്ഷസാവർണിയും, പത്താമത്തെ മനു ബ്രഹ്മസാവണിയുമാണ്. ഇങ്ങനെ പതിനാലു മന്വന്തരങ്ങളുടെ കഥ പറഞ്ഞിട്ടുണ്ട്. പക്ഷെ മനുവിന്റെ പുത്രന്മാരായ ക്രിസ്ത്യാനികളും മുഹമ്മദീയരും ഈ മന്വന്തരവിവരണത്തെ വിശ്വസിയ്ക്കുന്നില്ല. എട്ടാം സ്കന്ധത്തിൽ പതിനാലാമധ്യായത്തിന്റെ ഒടുവിൽ, ശ്രീഹരി സനകാദി സിദ്ധന്മാരുടെ രൂപം ധരിച്ച് ഓരോ യുഗങ്ങളിലും ജ്ഞാനം ഉപദേശിയ്ക്കുന്നുവെന്നും, യാജ്ഞവല്ക്യാദി ഋഷിമാരുടെ രൂപത്തിൽ കർമകാണ്ഡത്തെ പ്രചരിപ്പിയ്ക്കുന്നുവെന്നും, ദത്താത്രേയൻ മുതലായവ





രിൽക്കൂടി യോഗമാർഗത്തെ പ്രാവർത്തികമാക്കുന്നുവെന്നും പറഞ്ഞിരിയ്ക്കുന്നു. യോഗമാർഗം രജോഗുണികൾക്കുള്ളതാണ്. ജ്ഞാനമാർഗം സാത്വികർക്കും, കർമമാർഗം വൈരാഗ്യമില്ലാത്തവർക്കും ഉള്ളതാണ്. ഇതേപ്പറ്റി കൂടുതലായി ഏകാദശസ്കന്ധത്തിൽ ഭഗവാൻ ഉദ്ധവരോടു പറയുന്നുണ്ട്. മന്വന്തരചക്രത്തിൽ നിന്നും രക്ഷപ്പെടേണ്ടവർ, ബലിരാജാവിനെപ്പോലെ ദാനം ചെയ്യണം. അതായത്, "ആത്മനിവേദന"മെന്ന ഭക്തിയുടെ ഒമ്പതാമത്തെ ഭൂമികയിലെത്തണം.

# പ്രകരണം പത്തൊമ്പത്

## ബലിദാനം അഥവാ ബലിരാജാവിന്റേതു പോലുള്ള ദാനം

ഏഴു ദിവസംകൊണ്ട് മോക്ഷപ്രാപ്തി സാധിയ്ക്കാവുന്ന ശ്രീമദ്ഭാഗവതകഥയിൽ, ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയുടെ അത്യന്താപേക്ഷികത ഓരോ അധ്യായത്തിലും വീണ്ടും വീണ്ടും വർണിച്ചിരിയ്ക്കുന്നു. ഭക്തി കൂടാതുള്ള ജ്ഞാനം ശുഷ്കമാണ്. അതുപോലെ തന്നെ ജ്ഞാനവും വൈരാഗ്യവും ഇല്ലെങ്കിൽ ഭക്തി കരഞ്ഞുകൊണ്ടിരിയ്ക്കുമെന്ന് ഭാഗവതമാഹാത്മ്യത്തിൽ ആദ്യമെതന്നെ സ്പഷ്ടമാക്കിയിട്ടുണ്ട്. ഗൃഹസ്ഥാശ്രമികൾക്ക് ഭക്തിമാർഗം ഉത്തമമാണ്. എന്നാലും ഈ മാർഗത്തിലും എങ്ങനെയെല്ലാമുള്ള വിഘ്നങ്ങൾ ഉണ്ടാകുന്നെന്നും, ഏതെല്ലാം തെറ്റുകളാണ് പറ്റാറുള്ളതെന്നും, ശ്രീമദ്ഭാഗവതത്തിൽ പല സ്ഥലങ്ങളിലും സ്പഷ്ടമാക്കിയിട്ടുണ്ട്. ഒരു ചെറിയ തെററു പറ്റിപ്പോയാൽ അതിൽനിന്നും അനേകം തെറ്റുകൾ ഉണ്ടാകുന്നു. ഇതു മായയുടെ വിചിത്രതയാണ്. കഴിഞ്ഞധ്യായത്തിൽ പറഞ്ഞതു പോലെ ശങ്കരഭഗവാൻ പോലും മായയാൽ മോഹിതനായ സ്ഥിതിയ്ക്ക് മറ്റുള്ളവരുടെ കാര്യം എന്തു പറയാനാണ് ? മായ, മുഖ്യമായി മൂന്നു വിധത്തിൽ ബാധിയ്ക്കുന്നു. 1 പുത്രൈഷണ (സ്ത്രീ-പുത്രാദികളിലുള്ളഇച്ഛ), 2 വിത്തൈഷണ(ധനത്തിലുള്ള ഇച്ഛ), 3 ലോകൈഷണ (പ്രസിദ്ധിയിലും പ്രശംസയിലുമുള്ള ആഗ്രഹം)ആദ്യത്തെ മായ സകല മായകൾക്കുമുള്ള മൂലമാണ്. അതിനെപ്പറ്റി കഴിഞ്ഞ അധ്യായത്തിൽ വിസ്തരിച്ചു പറഞ്ഞുകഴിഞ്ഞു. ഇനി, ധനം, ഭൂമി മുതലായവയിലുള്ള ആഗ്രഹമാകുന്ന മായയെ ജയിയ്ക്കാനുള്ള വഴിയെപ്പറ്റി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. അതിൽ ബലിരാജാവിന്റെ ആത്മസമർപ്പണഭക്തിയെപ്പറ്റിയും വിവരിച്ചിട്ടുണ്ട്. പണ്ടുള്ള രാജാക്കന്മാരുടെ ത്യാഗശീലത്തെപ്പറ്റിയും ഈ കഥയിൽ നിന്ന് മനസ്സിലാക്കാം. പരീക്ഷിത്ത് ശുകനോടു ചോദിയ്ക്കുകയാണ് : "ശ്രീഹരി, ജഗദീശ്വരനായിരുന്നിട്ടും ലോഭികളെപ്പോലെ ബലിരാജാവിനോട് എന്തുകൊണ്ടാണ് ഭൂമി യാചിയ്ക്കുകയും, തന്റെ ഇംഗിതം സാധിച്ചു



കഴിഞ്ഞിട്ടും രാജാവിനെ ബന്ധനസ്ഥനാക്കുകയും ചെയ്തത്? പൂർണകാമനും യജ്ഞേശ്വരനുമായ ശ്രീഹരി ഭിക്ഷ യാചിയ്ക്കുകയും, നിരപരാധികളെ ബന്ധിയ്ക്കുകയും ചെയ്തതിൽ എനിക്ക് അതിയായ ആശ്ചര്യമുണ്ട്." ഭഗവാനിൽ ദൃശ്യമാകുന്ന ഇപ്രകാരമുള്ള വിരുദ്ധധർമം പലരേയും പരിഭ്രമിപ്പിയ്ക്കുന്നതാണെങ്കിലും, ശ്രീമദ്ഭാഗവതത്തിൽ അതിന്റെ രഹസ്യം വളരെ സ്പഷ്ടമാക്കിയിട്ടുണ്ട്. പക്ഷെ ആ വിശദീകരണം കഥയുടെ ഒടുവിലാണ് കൊടുത്തിട്ടുള്ളത്. ശ്രീ വാമനഭഗവാൻ, ബലിയുടെ സകല ഐശ്വര്യങ്ങളും അദ്ദേഹത്തിൽനിന്നും എടുത്തിട്ട് പറഞ്ഞത്, "ഞാൻ ആരിൽ കൃപ ചെയ്യുന്നുവോ അവരുടെ സകല ധനവും എടുത്തുകളയും. എന്തുകൊണ്ടെന്നാൽ ധനമദംകൊണ്ട് മനുഷ്യർ ഉന്മത്തനായിട്ട് എന്നെയും സാധുജനങ്ങളെയും തിരസ്കരിയ്ക്കുന്നു. ജന്മം, കർമം, അവസ്ഥ, രൂപം, വിദ്യ, ഐശ്വര്യം, ധനം മുതലായവകൊണ്ട് ഒരുവന് ഗർവുണ്ടാകുന്നില്ലെങ്കിൽ അത് എന്റെ അനുഗ്രഹത്തിന്റെ ഫലമാണ് " എ ന്നാണ്. സംസാരത്തിൽ പറയാറുണ്ട്, ഇന്നയാൾ സ്വയം ബലിദാനം ചെയ്തു എന്ന്. അതിന്റെ യഥാർഥ അർഥം, ബലി രാജാവിനെപ്പോലെ ദാനംചെയ്തു എന്നാണ്. ഈ ദാനത്തിന്റെ കഥയാണ് ഇനി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നത്. കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞതുപോലെ ഇന്ദ്രൻ ബലിയെ കൊന്നെങ്കിലും, ശുക്രാചാര്യൻ ജീവിപ്പിച്ചതിനാൽ അന്നുമുതൽ ഗുരുസേവ മുഖ്യമായി കരുതി ബലി രാജാവ് തന്റെ സർവസ്വവും ശുക്രാചാര്യന് അർപ്പിച്ച് ഗുരുസേവ ചെയ്യുവാൻ തുടങ്ങി. രാജാവിന്റെ പ്രവൃത്തിയാൽ പ്രസാദിച്ച ഭൃഗുവംശജരായ ബ്രാഹ്മണർ, സ്വർഗാധിപത്യം ബലിയ്ക്കു നല്കാൻവേണ്ടി വിശ്വവിജയമെന്ന യാഗം ചെയ്യിയ്ക്കുകയും, ഇന്ദ്രപദപ്രാപ്തിക്ക് അനുഗ്രഹിയ്ക്കുകയും ചെയ്തു. ബലി തന്റെ മഹത്തായ സേനയോടുകൂടി ദേവനഗരിയെ വളഞ്ഞു. അധർമി, ദുഷ്ടൻ, ഭൂതദ്രോഹി, ചതിയൻ, അഹങ്കാരി, കാമി, ലോഭി ഇങ്ങനെയുള്ളവർക്ക് ഈ നഗരിയിൽ പ്രവേശിയ്ക്കാൻ സാധ്യമല്ല (8.15.22). ബലിയുടെ ആക്രമണത്താൽ ഇന്ദ്രൻ പരിഭ്രമിച്ച് ദേവഗുരുവായ ബൃഹസ്പതിയെ സമീപിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "ഹേ ഇന്ദ്രാ! ബലിയുടെ ഉന്നതിയ്ക്കുള്ള കാരണം എനിയ്ക്കു മനസ്സിലായി. വേദവിത്തുക്കളായ ഭൃഗുപുത്രന്മാർ അവരുടെ ശിഷ്യനായ ബലിയ്ക്കുവേണ്ടി ഈ മഹാശക്തിയെ സമ്പാദിച്ചു നല്കിയതാണ്. ഇപ്പോൾ പരമേശ്വരനായ ശ്രീഹരിയ്ക്കല്ലാതെ മറ്റാർക്കും ബലിയോടു നേരിടാൻ സാധ്യമല്ല. അതുകൊണ്ട്, നിങ്ങൾ സ്വർഗമുപേക്ഷിച്ച് എവിടെയെങ്കിലും ഒളിച്ചിരിയ്ക്കുക. ബലിയ്ക്ക് അധഃപതനമുണ്ടാകുന്നതുവരെ കാത്തിരിയ്ക്കണം. ബ്രഹ്മതേജസ്സുകൊണ്ട് ബലിയ്ക്ക് ശക്തി വർധിച്ചിരിയ്ക്കുകയാണ്. ഒരു സമയത്ത്, ബ്രഹ്മതേജസ്സിനെ (ബ്രാഹ്മണനെ) അപമാനിയ്ക്കുമ്പോൾ അയാൾ കുടുംബസഹിതം നശിച്ചുപോകും."

ഈ ഉപദേശം സ്വീകരിച്ച് ദേവന്മാരെല്ലാവരും പല രൂപങ്ങൾ ധരിച്ച് സ്വർഗംവിട്ട് പൊയ്ക്കളഞ്ഞു. ബലി ദേവപുരിയിൽ പ്രവേശിച്ച് തന്റെ അധികാരം സ്ഥാപിച്ചു. തുടർന്ന്, ഭൃഗുപുത്രന്മാർ ബലിയെക്കൊണ്ട് നൂറ് അശ്വമേധയജ്ഞങ്ങൾ ചെയ്യിയ്ക്കാനാരംഭിച്ചു. ഈ യജ്ഞത്തിന്റെ പ്രഭാവംകൊണ്ട് ബലിയുടെ കീർത്തി സകലയിടത്തും പരന്നു. ബലി സ്വയം കൃതാർഥനായി, തന്റെ ഐശ്വര്യങ്ങളെ അനുഭവിയ്ക്കാൻ തുടങ്ങി.

ദേവമാതാവായ അദിതിയ്ക്ക് തന്റെ പുത്രന്മാരുടെ ദുർദശ കണ്ടു പരിതാപമുണ്ടായി. ആ കാലത്ത് ഒരിയ്ക്കൽ തന്റെ ഭർത്താവായ കശ്യപമഹർഷി, വളരെക്കാലത്തെ തപസ്സിനുശേഷം ആശ്രമത്തിൽ തിരിച്ചെത്തി. അദിതി, അദ്ദേഹത്തെ വേണ്ടതുപോലെ സൽക്കരിച്ചു. അദിതിയുടെ മുഖംശോകയുക്തമായി കണ്ടിട്ട്, അദ്ദേഹം ഇപ്രകാരം ചോദിച്ചു: "ഹേപ്രിയേ,നീ അമംഗള കൃത്യങ്ങളൊന്നും ചെയ്തിരിയ്ക്കയില്ലല്ലോ? ഗൃഹസ്ഥാശ്രമധർമം ശരിയ്ക്കു പാലിച്ചാൽ, യോഗസാധനകൾ കൂടാതെതന്നെ യോഗത്തിന്റെ ഫലം ലഭിയ്ക്കുന്നതാണ്. ഉത്തമ ധർമപാലനത്തിൽ നിനക്ക് ഹാനികളൊന്നും വന്നിരിയ്ക്കയില്ലല്ലോ ? ഈ ഗൃഹത്തിൽ അതിഥിപൂജയ്ക്ക് ലോപം ഉണ്ടായിട്ടില്ലല്ലോ? അതിഥിസല്ക്കാരം ചെയ്യാത്ത വീട് കഴുകന്റെ വീടുപോലെയാണ്. അഥവാ നീ ഹോമസമയം ആഹൂതി കൊടുക്കാൻ മറന്നുപോയിട്ടുണ്ടോ? നിന്റെ പുത്രന്മാർക്ക് സുഖംതന്നെയല്ലേ? നിന്റെ ചിത്തം അസ്വസ്ഥമായി കാണപ്പെടുന്നത് എന്തുകൊണ്ടാണ്? "(8.6.10).

ഈ ചോദ്യങ്ങൾകൊണ്ടു ഗൃഹസ്ഥാശ്രമിയുടെ കർത്തവ്യങ്ങളെ സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു. ഗൃഹസ്ഥാശ്രമവും ഉത്തമമായ ഒരു ആശ്രമമാണ്. അതിനെ ശാസ്ത്രപ്രകാരം, സംയമപൂർവം പാലിച്ചാൽ യോഗസിദ്ധിയുണ്ടാകും. പക്ഷെ ഇക്കാലത്തെ ജീവിതം വ്യാവസായികമായിത്തീർന്നിരിയ്ക്കയാണ്. അതിഥിസല്ക്കാരം തുടങ്ങിയ ആശ്രമധർമങ്ങൾ ലോപിച്ചുപോയിരിയ്ക്കുന്നു. പാശ്ചാത്യർ, അവരുടെ ബന്ധുമിത്രാദികൾ അതിഥികളായി ചെന്നാൽ, രണ്ടുമൂന്നു ദിവസം ആഹാരം കൊടുക്കുകയും, പിന്നെയും താമസിച്ചാൽ ചിലവിന് *ബില്ല്* കൊടുക്കുകയും പതിവാണ്.

അദിതി പറഞ്ഞു: 'ബ്രാഹ്മണൻ, പശു, ധർമം ഇവയ്ക്കെല്ലാം കുശലംതന്നെ. അവിടുത്തെ നിരന്തരം സ്മരിച്ചു കഴിയുകയാൽ ഞാൻ ഒരതിഥിയേയും തിരസ്കരിച്ചിട്ടില്ല. ധർമത്തിനുള്ള വഴി അവിടുന്ന് എനിയ്ക്കു കാണിച്ചുതരുകയാൽ എനിയ്ക്ക് ഇനി യാതൊന്നിലും ഇച്ഛയില്ല. സത്ത്വം, രജസ്സ്, തമസ്സ് ഇവയാൽ യുക്തരായ സകല പ്രജകളും അവിടുത്തെ മാനസസൃഷ്ടികളാണ് (8.16.14). അതിനാൽ സകലരും അവിടേയ്ക്ക് സമമാണെങ്കിലും ദേവന്മാർ ശക്തിഹീ



നരായിപ്പോയിരിയ്ക്കുന്നു. അവരെ അവിടുന്ന് രക്ഷിയ്ക്കണം. പ്രബലരായ ദൈത്യന്മാർ, എന്റെ പുത്രന്മാരുടെ ധനം, ഐശ്വര്യം, യശസ്സ്, സ്ഥാനം ഇവ സകലതും അപഹരിച്ചു കഴിഞ്ഞു. അതിനാൽ, ഞാൻ സ്ഥാനരഹിതയായി,ശോക സാഗരത്തിൽ മുങ്ങിക്കിടക്കുകയാണ്. അവിടുന്ന് എന്റെ പുത്രന്മാർക്ക് (ദേവന്മാർക്ക്) അവരുടെ സ്ഥാനം തിരിച്ചുകിട്ടാൻ വേണ്ടതായ ഉപായം പറഞ്ഞു തരണം.'

അദിതിയിൽനിന്നുമാണ് ആദിത്യനെന്ന ശബ്ദം ഉണ്ടായിട്ടുള്ളത്. അത് സൂര്യന്റെ പേരാണ്; അഥവാ ദൈവിക തേജസ്സിന്റെ സ്വരൂപമാണ്. ഈ സമാധിഭാഷയുടെ അർത്ഥം കൂടുതൽ അറിയണമെന്നിച്ഛിയ്ക്കുന്നവർക്ക് ശ്രീ അരവിന്ദ ഘോഷ് എഴുതിയ *"Secret of Vedas"* വായിയ്ക്കാം. ഭക്തന്മാരുടെയും യോഗികളുടേയും ഹൃദയത്തിൽ ഒരുവിധമുള്ള പ്രകാശം ഉണ്ട്. അതിനേയും അദിതിയെന്നു പറയുന്നു.

അദിതി ഇപ്രകാരം പ്രാർഥിച്ചപ്പോൾ കശ്യപന്ന് വളരെ ആശ്ചര്യം തോന്നി. അദ്ദേഹം പറഞ്ഞു: 'ഭഗവാന്റെ മായയുടെ ബലം അത്ഭുതകരം തന്നെ ! ഈ സകല സംസാരവും സ്നേഹപാശംകൊണ്ട് ബന്ധിച്ചിരിയ്ക്കുന്നു. പഞ്ചഭൂതാത്മകവും, അനാത്മകവുമായ ദേഹമെവിടെ? പ്രകൃതിയ്ക്കും ഉപരിയായുള്ള ആത്മാവെവിടെ? ഈ പതി-പുത്രാദികൾ ആര് ? ആരുടെയാണ് ? ഹേ അദിതി ! നീ സകല പ്രാണികളുടേയും അന്തഃകരണത്തിൽ ഇരിയ്ക്കുന്ന ജഗദ്ഗുരുവായ വാസുദേവനെ ഉപാസിയ്ക്കുക. അദ്ദേഹം ദീനവത്സലനാണ്. അദ്ദേഹം നിന്റെ ഇച്ഛാപൂർത്തി കൈവരുത്തും. ഭഗവദ്ഭക്തിതന്നെയാണ് പരമകല്യാണകാരകം. മറ്റ് ആരെ ഭജിച്ചാലും പരമകല്യാണസിദ്ധി ഉണ്ടാവുകയില്ല.' തുടർന്ന് കശ്യപൻ, അദിതിയെ പയോവ്രതം അനുഷ്ഠിയ്ക്കേണ്ട വിധം വിവരിച്ചു മനസ്സിലാക്കി. വ്രതകാലത്ത് പാലുമാത്രം ആഹാരം കഴിച്ച്, സദാ ഭഗവാനെ കീർത്തിച്ച് കഴിയണമെന്നുപദേശിയ്ക്കുകയും ഭഗവാന്റെ പൂജാവിധികൾ എന്തെല്ലാമെന്ന് വിവരിച്ചുപറഞ്ഞു മനസ്സിലാക്കുകയും ചെയ്തു. ഈ വ്രതത്തിന്റെ സമ്പൂർണവിവരങ്ങൾ എട്ടാം സ്കന്ധത്തിൽ പതിനാറാം അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. ഈ വ്രതം ആദ്യം ബ്രഹ്മാവാണ് കശ്യപന്നുപദേശിച്ചത്. ഇതിനെ 'സർവയജ്ഞം' അഥവാ 'സർവവ്രതം' എന്നു പറഞ്ഞിരിയ്ക്കുന്നു. സകല തപസ്സിന്റെയും സാരമായ ഈ വ്രതം കൊണ്ട് ഭഗവാൻ പ്രസ്സന്നനാകുന്നു. എന്തുകൊണ്ടാണോ ഭഗവാൻ പ്രസന്നനാകുന്നത്-അതാണ് യഥാർഥനിയമം. അതുതന്നെയാണ് ഉത്തമങ്ങളായ യമ, തപ, ദാന, വ്രത, യജ്ഞാദികൾ.

ഇക്കാലത്ത് കുട്ടികൾ അനുസരണയില്ലാത്തവരായി കാണുന്നതിന്റെ കാരണം മാതാപിതാക്കന്മാർ പ്രജോല്പത്തിയ്ക്കു മുൻപും അതിനുശേഷവും ഭഗവാനെ സ്മരിയ്ക്കാത്തതാണ്. രാമ-കൃഷ്ണന്മാരെപ്പോലെയും, വ്യാസ-വാല്മീകിമാരെപോലെയും ഉള്ള പുരുഷന്മാർ വേണമെങ്കിൽ, മാതാപിതാക്കന്മാർ യമനിയമങ്ങളെ പാലിയ്ക്കണം. ഈ നിയമങ്ങളിൽ പയോവ്രതം ഒരു ശ്രേഷ്ഠവ്രതവുമാണ്. അതുകൊണ്ട് ഭഗവാൻ പ്രസന്നനാകയും പുത്രരൂപത്തിൽ അവതരിയ്ക്കയും ചെയ്യും. അഥവാ ഭഗവാനെപ്പോലുള്ള പുത്രൻ ജനിക്കും. അതുപോലൊരു പുത്രൻ ജനിച്ചാൽ നമ്മുടെ ഹിന്ദുസ്ഥാനത്തിനുതന്നെയല്ല, സകല ദേശത്തിനും ഉന്നതിക്കു കാരണമാകും. ഇതിന് ഭൂരിപക്ഷതീരുമാനം ആവശ്യവുമില്ല. അദിതിയെപ്പോലെ ശുദ്ധാചരണം ചെയ്യുന്ന ഒരു സ്ത്രീ, പയോവ്രതമനുഷ്ഠിച്ച് ഒരു സത്പുത്രനെ ജനിപ്പി യ്ക്കുകയാണെങ്കിൽ അതുതന്നെ ഏറ്റവും വലിയ ദേശസേ വയാണ്. ഒരു മനുഷ്യന്റെ ഉത്തമബുദ്ധി കൊണ്ട് ചെയ്യുന്നതുപോലെയുള്ള കാര്യം അജ്ഞാനികളുടെ ഭൂരിപക്ഷം കൊണ്ട് സാധ്യമല്ല.

കശ്യപന്റെ ഉപദേശപ്രകാരം അദിതി, പന്ത്രണ്ടു ദിവസത്തെ പയോവ്രതാനുഷ്ഠാനം ആരംഭിച്ചു. അവർ ഏകനിഷ്ഠയോടെ പരമപുരുഷനായ പരമേശ്വരനെ ധ്യാനിച്ച് ധ്യാനിച്ച്, ബുദ്ധിയെ സാരഥിയാക്കി, മനസ്സാകുന്ന കടിഞ്ഞാൺകൊണ്ട് ഇന്ദ്രിയങ്ങളാകുന്ന ദുഷ്ടക്കുതിരകളെ സ്വാധീനത്തിലാക്കി. ഇപ്രകാരം തന്റെ മനസ്സിനെ സർവാത്മാവായ ശ്രീഹരിയിൽ ചേർത്ത് വ്രതമനുഷ്ഠിയ്ക്കാൻ തുടങ്ങി. ഈ വ്രതത്തിന്റെ പ്രഭാവംകൊണ്ട് അദിതിയുടെ മുൻപിൽ പീതാംബരസുശോഭിതനും, ചതുർഭുജനും, ശംഖചക്രധാരിയുമായ ഭഗവാൻ ആദിപുരുഷൻ പ്രത്യക്ഷനായി. അദിതി ആദരപൂർവം എഴുന്നേറ്റ് ഭക്തിവിഹ്വലയായി സാഷ്ടാംഗനമസ്കാരം ചെയ്തു തൊഴുതുകൊണ്ട് ഭഗവാനെ സ്തുതിയ്ക്കാൻ ശ്രമിച്ചിട്ട്, ഭക്തിപാരവശ്യം മൂലം സാധിച്ചില്ല. കുറച്ചുനേരം കഴിഞ്ഞ് ശക്തിയുണ്ടായപ്പോൾ അദിതി ഭഗവാനെ ഇപ്രകാരം സ്തുതിച്ചു: 'അവിടുന്ന് ശരണാഗതരുടെ ദുഃഖനിവർത്തകനാണ്. ദീനരുടെ പ്രഭുവാണ്. അവിടുത്തെ പ്രീതി, നാലു പുരുഷാർഥങ്ങളേയും പ്രീതിപ്പെടുത്തുന്നു.' ഭഗവാൻ പറഞ്ഞു: 'ഹേ മാതാവേ ! ദൈത്യർ ദേവന്മാരെ സ്ഥാനഭ്രഷ്ടരാക്കിയ വിവരം ഞാൻ അറിയുന്നു. ദേവന്മാർക്ക് അവരുടെ പൂർവസ്ഥാനം കിട്ടണമെന്ന് നിനക്കാശയുണ്ടെന്നും എനിയ്ക്കറിയാം. ഇപ്പോൾ അസുരന്മാരെ ജയിയ്ക്കുക പ്രയാസമാണ്. എന്തെന്നാൽ അവർ സമർഥനും, ബ്രാഹ്മണനുമായ ശുക്രാചാര്യനാൽ രക്ഷിതരാണ്. അവരെ അതുകൊണ്ട് ഇപ്പോൾ യുദ്ധത്തിൽ ജയിയ്ക്കുക പ്രയാസമാണ്. എങ്കിലും ഞാൻ നിന്റെ വ്രതം കൊണ്ട് സന്തുഷ്ടനാകയാൽ എന്തെങ്കിലും ഉപായം കണ്ടുപിടിയ്ക്കാം. എന്റെ പൂജ ഒരിയ്ക്കലും വ്യർഥമാകയില്ല.അതിനാൽ ഞാൻ എന്റെ അംശത്താൽ കശ്യപന്റെ തപോരൂപമായ വീര്യത്തിൽ സ്ഥിതിചെയ്ത് നിന്റെ പുത്രന്മാരെ രക്ഷിച്ചുകൊള്ളാം. എന്നെ ഈ രൂപത്തിൽ നിന്റെ നിഷ്പാപനായ



പതി കശ്യപനിൽ സ്ഥിതനായി കണ്ടുകൊണ്ട്, അദ്ദേഹത്തെ നീ സേവ ചെയ്യുക. ഇക്കാര്യത്തെപ്പറ്റി ആരോടും ഒന്നും പറയരുത്. എന്തെന്നാൽ ദേവകാര്യങ്ങൾ ഗുപ്തമായിരുന്നാലേ സിദ്ധമാകൂ.' (8.17.20).

ഇവിടെ മുഖ്യമായിട്ട് ഒരു കാര്യം മനസ്സിലാക്കാനുണ്ട്. ഭഗവാൻ അദിതിയോട്, അവരുടെ പതിയിൽ ഭഗവാന്റെ രൂപം കണ്ടാൽ ഭഗവാനെപ്പോലെയുള്ള പുത്രൻ ലഭിയ്ക്കും എന്നരുളിച്ചെയ്യുകയുണ്ടായി. ഇതിന് സത്സംഗം ആവശ്യമാണ്. ഇത്രയും ചെയ്യാൻ കഴിഞ്ഞാൽ ഒരു സ്ത്രീയുടെ ഉത്തമബുദ്ധികൊണ്ട്, ഭഗവാനെപ്പോലെയുള്ള കുട്ടികളെ നമ്മുടെ പ്രപഞ്ചത്തിന് ലഭിയ്ക്കും. അപ്പോൾ ഭൂരിപക്ഷത്തിന്റെ ആവശ്യം ഉണ്ടാകയില്ല.

ചില കാര്യങ്ങൾ, 'ഗുപ്തമാക്കി വയ്ക്കുന്നതുകൊണ്ട് സിദ്ധമാകും' എന്നുള്ള സത്യവും ഓർമ വയ്ക്കേണ്ടതുണ്ട്. ഉപനിഷത്തുകളിൽ പറയുന്നത്, ദേവന്മാർക്ക് പരോക്ഷകാര്യങ്ങളാണ് കൂടുതൽ ഇഷ്ടമെന്നാണ്. ദൈവികപ്രേരണകളെപ്പറ്റിയുള്ള കാര്യങ്ങൾ ഗുപ്തമാക്കി വയ്ക്കുവാൻ ശീലിയ്ക്കണം. അദിതിയെ അനുഗ്രഹിച്ചിട്ട് ഭഗവാൻ അന്തർധാനം ചെയ്തു. അദിതി, ഭഗവാന്റെ വചനംകേട്ട് കൃതകൃത്യയായി, ഭക്തിപൂർവം പതിസേവ ചെയ്യാൻ തുടങ്ങി. ശ്രീകശ്യപനും സമാധിയിൽ തന്റെ ശരീരത്തിൽ ശ്രീഹരിയുടെ അംശം പ്രവേശിച്ചതായി കണ്ടു. താൻ സമാഹിതചിത്തനായി വളരെ കാലം തപസ്സുചെയ്ത് സൂക്ഷിച്ചിരുന്ന വീര്യത്തെ അദിതിയുടെ ഗർഭത്തിൽ സ്ഥാപിച്ചു. അങ്ങനെ ഭഗവാൻ സനാതനപുരുഷന്റെ ജന്മമുണ്ടായി. ഇക്കാലത്ത് എത്ര സ്ത്രീപുരുഷന്മാർക്ക് ഗർഭധാരണം ചെയ്യുമ്പോൾ തങ്ങളുടെ മനസ്സിനെ സമാഹിതമാക്കാൻ കഴിയുന്നുണ്ട് ? പശുവിന്റേതുപോലുള്ള മനസ്സാണെങ്കിൽ ആ മനസ്സിൽ സത്സന്താനത്തിനുള്ള ആശ എങ്ങനെ ഉണ്ടാകാം? പശുവിന്റെ സന്താനങ്ങളെ നന്നാക്കാൻ ഹിന്ദുസ്ഥാനിൽ വിത്തുകാളകളെ *വൈസ്രോയി* 'ലിൻലിഥ്ഗോ' കൃഷിക്കാർക്ക് സമ്മാനം കൊടുത്തിരുന്നു. പക്ഷെ മനുഷ്യരുടെ വിത്ത് നന്നാക്കാൻ ആരാണു പ്രയത്നിയ്ക്കുന്നത് ?

ഭഗവാൻ ജനിച്ചപ്പോൾ ബ്രഹ്മാവ് ഇപ്രകാരം സ്തുതിയ്ക്കാൻ തുടങ്ങി:

**'ജയോരുഗായ ഭഗവന്നുരുക്രമ നമോഽസ്തുതേ**
**നമോ ബ്രഹ്മണ്യദേവായ ത്രിഗുണായ നമോ നമഃ.**

(ഹേ ! മഹാകീർത്തിമാനായ ഭഗവാനേ ! അവിടുന്ന് ജയിച്ചാലും. ഹേ പരമപരാക്രമാ, അവിടുത്തേയ്ക്ക് നമസ്കാരം. ഹേ ബ്രഹ്മദേവാ! ഹേ നിർഗുണാ ! നിയാമകനായ പ്രഭോ ! അവിടുത്തേയ്ക്ക് വീണ്ടും വീണ്ടും നമസ്കാരം. 8.18.26)

പിന്നെയും ബ്രഹ്മാവു പറയുന്നു: 'സകല ജീവികളുടേയും അന്തഃകരണത്തിൽ ഇരിയ്ക്കുന്ന വിഷ്ണുഭഗവാനായ അവിടുത്തേയ്ക്ക് എന്റെ നമസ്കാരം. അവിടുന്ന് ഈ മൂന്നു ഭുവനങ്ങളുടേയും ആദിയും, അന്തവും, മധ്യവുമാകുന്നു. അതിനാൽ അവിടുത്തെ അനന്തശക്തിമാനെന്നു പറയുന്നു. നദിയുടെ പ്രവാഹം അതിൽ വീണുപോയ പുൽക്കൊടിയെ കൊണ്ടുപോകുന്നതുപോലെ, അവിടുന്ന് കാലരൂപത്തിൽ അഖില ജഗത്തിനേയും കൊണ്ടുപോകുന്നു. അവിടുന്ന് ദേവന്മാർക്ക് ഏകാശ്രയമാണ്.'

ജനനമരണരഹിതനായ ഭഗവാൻ അദിതിയുടെ ഗർഭത്തിൽ നിന്നും പ്രത്യക്ഷമായി. ഭഗവാന്റെ കഴുത്തിൽ ഉണ്ടായിരുന്ന കൗസ്തുഭമണിയുടെ പ്രകാശത്താൽ കശ്യപന്റെ ഗൃഹത്തിലെ അന്ധകാരം നീങ്ങിപ്പോയി. സകല ദിക്കുകളും ജലാശയങ്ങളും നിർമലമായി. പ്രജാവർഗത്തിന് അത്യന്തം ആനന്ദമുണ്ടായി. ഋതുക്കളും അതാതിന്റെ ഗുണങ്ങളാൽ യുക്തമായി. അപ്പോൾ കശ്യപനും വിസ്മയം പൂണ്ട് 'ജയിച്ചാലും' എന്നു പറഞ്ഞുപോയി. വിചിത്രലീലാവിഹാരിയായ ശ്രീഹരി എല്ലാവരും കാൺകെത്തന്നെ ചെറിയ ഒരു വടുവിന്റെ രൂപം ധരിച്ചു. ശിശുവിന് കശ്യപൻ ഉത്തമബ്രാഹ്മണനെക്കൊണ്ട് ജാതകർമം ചെയ്യിച്ചു. ഉപനയനവേളയിൽ സൂര്യൻ 'ഗായത്രി' ഉപദേശിച്ചു. ബൃഹസ്പതി പൂണുനൂൽ നൽകി. കശ്യപൻ മൗഞ്ജീസൂത്രം നൽകി. കുബേരൻ ഭിക്ഷാപാത്രവും ഉമാഭഗവതി ഭിക്ഷയും നൽകി.

അധികം താമസംകൂടാതെ നർമദയുടെ കരയിൽ 'ഭരൂച്ചിൽ' ബലിരാജാവ് അശ്വമേധയജ്ഞം ചെയ്തുകൊണ്ടിരിയ്ക്കുന്ന സ്ഥലത്തേയ്ക്കു വാമനഭഗവാൻ എഴുന്നള്ളി. മായയാൽ വടുരൂപം ധരിച്ച ശ്രീഹരിയെ കണ്ട് ഭൃഗുപുത്രന്റെ ശിഷ്യന്മാർ എഴുന്നേറ്റ് സൽക്കരിച്ചു. ബലിരാജാവും വാമനനെ നമസ്കരിച്ച്, പ്രസന്നതയോടെ ആസനാദികൾ നൽകിയിരുത്തി, പാദപൂജചെയ്ത്, ചരണോദകത്തെ ശിരസ്സിൽ ധരിച്ചതിനുശേഷം ഇപ്രകാരം പറഞ്ഞു: 'അവിടുന്ന് ഇവിടെ ആഗതനായത് വളരെ നന്നായി. അങ്ങേയ്ക്ക് നമസ്കാരം. അവിടുത്തേയ്ക്ക് എന്തു സേവയാണ് ഞാൻ ചെയ്യേണ്ടത് ? ഹേ ആര്യാ ! ഞാൻ അങ്ങയെ, സാക്ഷാൽ ബ്രഹ്മർഷികളുടെ മൂർത്തിമത്തായ തപസ്സായി കരുതുന്നു.'

(ഹിന്ദുധർമത്തിൽ ഉത്തമപുരുഷനെ 'ആര്യൻ' എന്നു പറയുന്ന പതിവുണ്ട്. സീത, ശ്രീരാമനെ ആര്യപുത്രനെന്നു വിളിച്ചിരുന്നു. ആര്യനെന്നു വച്ചാൽ സംസ്കാരി അഥവാ ബ്രഹ്മജ്ഞാനി എന്നർഥമാണ്.)

ബലി വാമനനോടു പറഞ്ഞു: 'അവിടുത്തെ ചരണസ്പർശത്താൽ ഈ ഭൂമി പവിത്രമായി. ഹേ ബ്രാഹ്മണകുമാരാ ! അവിടുന്ന് എന്തോ ഇച്ഛയോടെ വന്നതുപോലെ തോന്നുന്നു. അതിനാൽ അവിടുത്തേയ്ക്ക് പശു, സ്വർണം, സർവസമൃദ്ധമായ ഗൃഹം, അന്നം, ജലം, കന്യക,



ഗ്രാമം, കുതിര, ആന, രഥം ഇവ യാതൊന്നിലാണോ ആഗ്രഹം അത് വാങ്ങിക്കൊള്ളുക.'വാമനഭഗവാൻ: "നിന്റെ മധുരവാണി നിന്റെ കുലത്തിനു യോജിച്ചതുതന്നെ. പാരലൗകികധർമത്തിന് നിന്റെ മുമ്പിൽ ശുക്രാചാര്യനും, പ്രഹ്ളാദനും മറ്റും പ്രമാണരൂപങ്ങളാണ്. (ഇവിടെ പ്രമാണശബ്ദം സംസ്കാരികളെ ഉദ്ദേശിച്ചാണ് ഉപയോഗിച്ചിരിയ്ക്കുന്നത്.) നിന്റെ കുലത്തിൽ ലോഭികൾ ഉണ്ടായിട്ടില്ല. ആരുംതന്നെ ബ്രാഹ്മണർ ആവശ്യപ്പെട്ടത് കൊടുക്കാതിരിയ്ക്കുകയോ, പ്രതിജ്ഞാഭംഗം ചെയ്യുകയോ ചെയ്തിട്ടില്ല. ഹിരണ്യകശിപു നിന്റെ കുലത്തിലാണ് ജനിച്ചത്. അദ്ദേഹം വിഷ്ണുവിനെ കൊല്ലാൻ ചെന്നപ്പോൾ ഭഗവാൻ, 'പ്രാണികളുടെ പിന്നാലെ മൃത്യു നടക്കുന്നതുപോലെ, ഈ ബാഹ്യദൃഷ്ടിക്കാരൻ ദൈത്യൻ ഞാൻ പോകുന്നിടത്തെല്ലാം എന്റെ പിന്നാലെ വരുന്നു' എന്നു വിചാരിച്ചുകൊണ്ട്, ശ്വാസം വായുവിൽ ലീനമാകുന്നതുപോലെ, ഹിരണ്യകശിപുവിന്റെ ശരീരത്തിൽ സൂക്ഷ്മശരീരം ധരിച്ചു പ്രവേശിച്ചു. ഹിരണ്യകശിപു സകല സ്ഥലത്തും ഭഗവാനെ അന്വേഷിച്ചു കാണായ്കയാൽ കുപിതനാകുകയും, ഭഗവാൻ ഇങ്ങിനി വരാതവണ്ണമുള്ള ലോകത്തിൽ എത്തിയിരിയ്ക്കണമെന്ന് തീർച്ചപ്പെടുത്തുകയും ചെയ്തു. വൈരം ദേഹമിരിയ്ക്കുന്നതു വരെ മാത്രമേ ഇരിയ്ക്കൂ. ക്രോധം അജ്ഞാനത്താലാണുണ്ടാകുന്നത്. അഹങ്കാരം കൊണ്ട് അത് വർധിയ്ക്കുന്നു. നിങ്ങൾ ധർമത്തിൽ സ്ഥിതനാണെന്നെനിയ്ക്കറിയാം.

മേൽ പറഞ്ഞതിൽനിന്നും ഭഗവാൻ, ഹിരണ്യകശിപുവിന്റെ പ്രാണരൂപനായിത്തീർന്നിരുന്നു എന്നു കാണാം. അതുകൊണ്ട് ദൈത്യന് ഭഗവാനെ കാണാൻ കഴിഞ്ഞില്ല. നമ്മുടെ ജ്ഞാനം പ്രാണന്റെ പ്രീതിയ്ക്ക് വശമായാൽ ആത്മജ്ഞാനം ഉണ്ടാകയില്ല. പ്രാണന്റെ സുഖം പ്രമാണവുമായിത്തീരും. ശുദ്ധസ്ഫടികത്തിന്റെ കീഴിൽ ചുമന്ന പുഷ്പം കിടക്കുകയും, ആ പുഷ്പത്തെ കാണാതെയുമിരുന്നാൽ സ്ഫടികം ചുമന്നാണെന്നുള്ള ഭ്രാന്തി വരുന്നതുപോലെ, പ്രാണൻ ജഡമാണെങ്കിലും അതിൽ ചൈതന്യമുള്ളതുപോലെ കാണപ്പെടുന്നു. അതിലുള്ള ചൈതന്യം അവ്യക്തനായ വിഷ്ണുവിന്റെയാണ്. പക്ഷെ അഹങ്കാരത്താൽ ജീവൻ അതു തന്റെയാണെന്നു കരുതുന്നു. ജീവന്റെ സ്ഥിതികൊണ്ടാണ് പ്രാണനു സ്ഥിതിയുള്ളത്. അതുകൊണ്ട് പ്രാണധാരണം ചെയ്യുന്നതിനെ ജീവിയ്ക്കുക എന്നു പറയുന്നു. സ്ഥിതി നൽകുന്ന തത്ത്വമാണ് വിഷ്ണുവിന്റെ സ്വരൂപം. പക്ഷെ പ്രാണരൂപത്തിൽ വിഷ്ണുവിന്റെ അനുഭവം ലഭിയ്ക്കുക പ്രയാസമാണ്. അതുകൊണ്ട് ഹിരണ്യകശിപുവിന് ഭഗവാനെ അവിടെ കണ്ടുപിടിയ്ക്കാൻ കഴിഞ്ഞില്ല. ഇനിയും വാമനഭഗവാൻ മഹാബലിയോടു പറയുന്നു: 'ഹേദൈത്യേന്ദ്രാ! വരദാനികളിൽ ശ്രേഷ്ഠൻ! എന്റെ കാലുകൊണ്ട് മൂന്നടി ഭൂമിയേ ഞാൻ അവിടുത്തോട് ആവശ്യപ്പെടുന്നുള്ളു. ഹേ രാജാവേ! നീ വലിയ ഉദാരനും അഖിലജഗത്തിന്റെയും സ്വാമിയുമാണ്. എനിയ്ക്കിത്രയുമല്ലാതെ വേറൊന്നും തന്നെ വേണ്ട. തന്റെ ആവശ്യത്തിലധികം ദാനം വാങ്ങാത്ത വിദ്വാനെ യാതൊരു വിധത്തിലുമുള്ള പാപവും തീണ്ടുകയില്ല' (8.9.17).

ബലിരാജാവ് മറുപടി പറഞ്ഞു: "ഹേ ബ്രാഹ്മണകുമാരാ ! അങ്ങയുടെ സംസാരം വൃദ്ധജനങ്ങളുടേതുപോലെയാണ്. പക്ഷെ ഇപ്പോഴും അങ്ങ് ചെറിയ കുട്ടിയാകയാൽ ബാലസ്വഭാവമാണുള്ളത്. സ്വാർഥം അങ്ങ് അറിയുന്നില്ല. ഞാൻ മൂന്നു ലോകങ്ങളുടേയും അധിപതിയാണ്. എന്നിട്ടും എന്നോട് മൂന്നടി ഭൂമിമാത്രം യാചിയ്ക്കുന്നത് അങ്ങയുടെ അജ്ഞാനത്തെ സൂചിപ്പിയ്ക്കുകയാണു ചെയ്യുന്നത്. എന്നോടു യാചിയ്ക്കുന്നവർക്ക് പിന്നീടൊരിയ്ക്കലും എങ്ങുനിന്നും ഒന്നും യാചിയ്ക്കേണ്ടിവരാറില്ല. അതുകൊണ്ട് അങ്ങയുടെ ഇഷ്ടംപോലെ ജീവിതവൃത്തിയ്ക്കു വേണ്ടത്ര പൃഥ്വി വാങ്ങിക്കൊൾക."(8.12.20). ബലിയുടെ വാക്കുകൾ കേട്ട് ശ്രീ ഭഗവാൻ പറഞ്ഞു:

**യാവന്തോവിഷയാഃപ്രേഷ്ഠാസ്ത്രിലോക്യാമജിതേന്ദ്രിയം**
**നശക്നുവന്തി തേസർവേ പ്രതിപൂരയിതുംനൃപ.**

(ഹേ രാജാവേ ! മൂന്നു ലോകത്തുള്ള സകലവിധ പ്രിയമായ വിഷയങ്ങൾ ലഭിച്ചാലും, അജിതേന്ദ്രിയന്റെ മനോരഥം പൂർണമാകയില്ല.8.19.21)

"മൂന്നടി ഭൂമികൊണ്ട് സന്തോഷമാകാത്തവന്, ഏഴ് ദ്വീപുകളും വേണമെന്നിച്ഛയിരിയ്ക്കയാൽ, നവഖണ്ഡത്തിലുള്ള ഒരു ദ്വീപ് കിട്ടിയാലും തൃപ്തിയുണ്ടാകയില്ല. രാജാക്കന്മാർ ഏഴു ദ്വീപുകൾക്കും സ്വാമിയായിരുന്നിട്ടും. ധനത്തിന്റെയും ഭോഗങ്ങളുടേയും സംഗ്രഹം സാധിച്ചിട്ടും, തൃഷ്ണയെ കടക്കാൻ അവർക്ക് സാധിയ്ക്കുന്നില്ലെന്ന് ഞാൻ കേട്ടിട്ടുണ്ട്." എന്നാൽ,

**യദൃച്ഛയോപപന്നേന സന്തുഷ്ടോ വർത്തതേ സുഖം**
**നാസന്തുഷ്ടസ്ത്രിഭിർലോകൈരജിതാത്മോപസാദിതൈഃ.**

(പ്രാരബ്ധവശാൽ കിട്ടുന്നതുകൊണ്ട് സന്തോഷിക്കുന്നവൻ സദാ സുഖിയായിരിക്കും. പക്ഷെ അസന്തുഷ്ടരായ അജിതേന്ദ്രിയർക്ക് മൂന്നു ലോകവും കിട്ടിയാലും സുഖമുണ്ടാകയില്ല 8.19.24).

**പുംസോയംസംസൃതേർഹേതുരസന്തോഷോർഥകാമയോഃ**
**യദൃച്ഛയോപപന്നേന സന്തോഷോ മുക്തയേ സ്മൃതഃ.**

(അർഥ-കാമങ്ങളാൽ (സ്ത്രീ-പുത്രാദികളിലും ധനത്തിലുമുള്ള ഇച്ഛകൊണ്ട്) സന്തോഷം ഉണ്ടാകാത്തവരുടെ വാസന, ജന്മമരണരൂപമായ സംസാരത്തിനു കാരണമാണ്. കിട്ടുന്നതുകൊണ്ട് സന്തോഷിയ്ക്കുന്നത് മോക്ഷത്തിനും കാരണമാണ് 8.19.25).

കിട്ടുന്നതുകൊണ്ട് തൃപ്തരാകുന്നവരുടെ തേജസ്സ് വർധിയ്ക്കുന്നു. ജലം കൊണ്ട് അഗ്നി ശാന്തമാകുന്നതുപോലെ, അസന്തുഷ്ടന്റെ തേജസ്സ്, സംസാരമോഹത്താൽ

ശാന്തമാകുന്നു."

ഇവിടെ ആത്മാവിന്റെ തേജസ്സിനെപ്പറ്റിയാണു പറയുന്നത്. ഇക്കാലത്ത് അങ്ങനെയുള്ള തേജസ്വികളെ അധികം കാണാറില്ല. എന്തെന്നാൽ ജനങ്ങൾക്ക് അർത്ഥ-കാമങ്ങളുടെ ഭോഗത്തിൽ സംതൃപ്തിയില്ല. പശ്ചിമദേശത്തും പൂർവദേശത്തും ഇപ്പോൾ ഇതുതന്നെയാണ് സ്ഥിതി. ഉത്തമസംസ്കാരമില്ലാതെ ജനങ്ങളിൽ സംതൃപ്തമായ ജീവിതം ഉണ്ടാകയില്ല. സന്തോഷമില്ലാത്തിടത്ത് അടിയ്ക്കടി കലഹങ്ങളും ഉണ്ടായിക്കൊണ്ടിരിയ്ക്കും.

ബലിരാജാവ് ഭഗവാനോട്, "അവിടുത്തേയ്ക്ക് ഇച്ഛയുള്ളത് എടുത്തുകൊള്ളുക" എന്നു പറഞ്ഞു. മൂന്നടി ഭൂമി കൊടുക്കാൻവേണ്ടി, സങ്കല്പംചെയ്യാൻ വെള്ളം കയ്യിലെടുത്തു.ആ സമയം ഗുരു ശുക്രാചാര്യൻ ഭഗവാന്റെ യാഥാർത്ഥ്യം മനസ്സിലാക്കി ഇപ്രകാരം ബലിയോടു പറഞ്ഞു: " ഇത് സാക്ഷാൽ അവ്യയനായ ഭഗവാൻ വിഷ്ണുവാണ്. ഭാവിയെപ്പറ്റിയുള്ള വിചാരം കൂടാതെ നീ പൃഥ്വിയെ ദാനം ചെയ്യാമെന്നു നിശ്ചയിച്ചത് ശരിയായില്ല. ഈ മായാ വാമനരൂപിയായ വിഷ്ണു നിന്റെ സ്ഥാനം, ഐശ്വര്യം, ലക്ഷ്മി, തേജസ്സ്, കീർത്തി സകലതും എടുത്ത് ഇന്ദ്രനു കൊടുക്കും (8.19.32). ഇവൻ വിശ്വരൂപനാകയാൽ മൂന്നടികൊണ്ട് മൂന്നു ലോകങ്ങളും അളന്നെടുക്കും. പിന്നെ നിന്റെ ജീവിതം എങ്ങനെ നടക്കും? ഈ വിശ്വവ്യാപകനായ ഭഗവാൻ ഒരടി കൊണ്ട് പൃഥ്വിയേയും രണ്ടാമത്തെ അടികൊണ്ട് സ്വർഗത്തേയും അളക്കുകയും തന്റെ വിശാലമായ ശരീരംകൊണ്ട് ആകാശം നിറഞ്ഞുനിൽക്കുകയും ചെയ്യും. പിന്നെ മൂന്നാമത്തെ അടിയ്ക്ക് സ്ഥലം ഉണ്ടാകുകയില്ല. പ്രതിജ്ഞ പാലിയ്ക്കാൻ കഴിയാത്തതിന് നീ നരകത്തിൽ പോകേണ്ടതായും വരും. തന്റെ ജീവിതവൃത്തിപോലും നഷ്ടപ്പെടത്തക്ക ദാനത്തെ പണ്ഡിതന്മാർ പ്രശംസിയ്ക്കാറില്ല. നിത്യവൃത്തിയ്ക്കു കരുതുന്നവർക്കേ ദാനം, യജ്ഞം, തപം, കർമം മുതലായവ അനുഷ്ഠിയ്ക്കാൻ സാധിയ്ക്കൂ. നിന്റെ പ്രതിജ്ഞയ്ക്ക് ഭംഗം വരുമെന്ന ഭയം വേണ്ട. ഋഗ്വേദത്തിൽ പറയുന്നത്, ആർക്കെങ്കിലും എന്തെങ്കിലും കൊടുക്കാമെന്നു പറയുന്നത് സത്യവും, കൊടുക്കയില്ലെന്നു പറയുന്നത് അസത്യവുമാണെന്നാണ്. പക്ഷെ, ഈ ശരീരം ഒരു വൃക്ഷവും, സത്യം അതിന്റെ ഫല - പുഷ്പ ങ്ങളുമാണ്. എന്നാൽ വൃക്ഷമേ നില്ക്കയില്ലെങ്കിൽ ഫല-പുഷ്പങ്ങളെങ്ങനെയുണ്ടാകും? 'തരില്ല' എന്നു പറയുന്നതുകൊണ്ട് തന്റെ വസ്തു അന്യർക്കു കൊടുക്കാതെ സുരക്ഷിതമാക്കിവെയ്ക്കുക എന്നർത്ഥമാണ്. ശരീരരൂപമായ വൃക്ഷത്തിന്റെ വേരാണ് സമ്പത്ത്. വേരില്ലെങ്കിൽ വൃക്ഷം പട്ടുപോകുന്നതുപോലെ, ധനം മുഴുവനും ദാനം ചെയ്തുപോയാൽ ജീവിതവും ഉണങ്ങിപ്പോകും. 'ഞാൻ തരാം' എന്ന വാക്യംതന്നെ ധനത്തെ ഇല്ലാതാക്കും. ഇതിനു വിപരീതമായി 'ഞാൻ തരില്ല' എന്നു പറഞ്ഞാൽ അത് അസത്യമാണെങ്കിലും,





തന്റെ ധനത്തെ സുരക്ഷിതവും പൂർണവുമാക്കി വയ്ക്കുവാൻ കഴിയും. പക്ഷെ ഇങ്ങനെ എപ്പോഴും, എല്ലാ വസ്തുക്കളുടെ കാര്യത്തിലും പറയാൻ പാടുള്ളതല്ല; അത് അപകീർത്തിയ്ക്കിടയാകും. അങ്ങനെ ചെയ്യുന്നവൻ ജീവിച്ചിരുന്നാലും മരിച്ചതിനു തുല്യമാണ്. സ്ത്രീകളെ സന്തോഷിപ്പിയ്ക്കുവാനും, നേരംപോക്കിനു വേണ്ടിയും, വിവാഹത്തിൽ കന്യകയെ പ്രശംസിയ്ക്കുമ്പോഴും, തന്റെ നിത്യവൃത്തിയുടെ രക്ഷയ്ക്കും, പ്രാണൻ അപകടത്തിൽ എത്തുന്ന സമയത്തും, ഗോബ്രാഹ്മണഹിതത്തിനും, ആരെയെങ്കിലും മൃത്യുവിൽനിന്നും രക്ഷിയ്ക്കാൻ വേണ്ടിയും അസത്യം പറയുന്നത് നിന്ദ്യമല്ല."

ഇവിടെ ഒരു കാര്യം മനസ്സിലാക്കാനുണ്ട്. ഒന്ന്, ശുക്രാചാര്യനെപ്പോലെയുള്ള ഗുരുവും, ബലിയെപ്പോലുള്ള ഒരു ശിഷ്യനും സംസാരത്തിൽ ലോഭമുണ്ടാക്കുന്നെങ്കിൽ അത് അനുകരണീയമോ, അല്ലയോ? രണ്ടാമത്, ഗൃഹസ്ഥർക്ക് ഓം (താരം) എന്നുമാത്രം ജപിയ്ക്കാൻ പാടില്ലെന്ന് ശാസ്ത്രംപറയുന്നു. 'ഓം'-ന്റെ കൂടെ ഭഗവാന്റെ പേരെന്തെങ്കിലുംകൂടി ചേർത്തുവേണം ഉച്ചരിയ്ക്കാനെന്നുണ്ട്. ഗൃഹസ്ഥാശ്രമജീവിതത്തിന് ധനം വേണം. ഇവടെ, 'ഓം' എന്നുമാത്രം ഉച്ചരിയ്ക്കുന്നവരുടെ ധനം പൊയ്പ്പോകുമെന്ന് ശുക്രനീതി പറയുന്നു (8.19.38). ശാസ്ത്രപ്രകാരം കേവലം 'ഓം' എന്നുമാത്രം ഉച്ചരിയ്ക്കാൻ സന്ന്യാസിമാർക്കേ അനുവാദമുള്ളൂ.

ബലിരാജാവ് ഗുരുവിനോട്, " അവിടുന്നു പറയുന്നപോലെ പ്രവർത്തിച്ചാൽ അർത്ഥം, കാമം, യശസ്സ്, ജീവിതനിർവാഹം ഇവയെല്ലാം സുരക്ഷിതമാകും. പക്ഷെ ഞാൻ പ്രഹ്ളാദന്റെ പൗത്രനാണ്; അതുകൊണ്ട് ഒരിയ്ക്കൽ തരാമെന്നു പറഞ്ഞിട്ട് ലോഭംകൊണ്ട് കൃപണനെപ്പോലെ 'തരികയില്ല' എന്നു പറയുക സാധ്യമല്ല. അസത്യത്തേക്കാൾ വലിയ അധർമമില്ല. മരിയ്ക്കുന്ന അവസരത്തിൽ എന്തായാലും സകലതും ഉപേക്ഷിയ്ക്കണം. അതിപ്പൊഴെ അങ്ങുപേക്ഷിയ്ക്കുന്നതിൽ എന്താണ് ഹാനി? വാങ്ങുന്ന ബ്രാഹ്മണന് സന്തോഷമില്ലെങ്കിൽ ആ ദാനംകൊണ്ട് എന്താണ് ഫലം? ദധീചി, ശിബി മുതലായ സാധുക്കൾ അവരുടെ പ്രാണനെപ്പോലും അന്യരുടെ ഹിതത്തിനുവേണ്ടി കൊടുത്തിട്ടുള്ളവരാണ്. അപ്പോൾ, ഇദ്ദേഹം ആവശ്യപ്പെട്ട ഭൂമി കൊടുക്കുന്നതിൽ എന്താണ് വിചാരിയ്ക്കാനുള്ളത് ? പൃഥ്വിയെ അനുഭവിച്ചിരുന്നവരെല്ലാം നശിച്ചു. എന്നാൽ അവരുടെ കീർത്തി നശിയ്ക്കുന്നില്ല. യുദ്ധസമയം പുറംതിരിയാതെ, തന്റെ പ്രാണനെ ത്യജിയ്ക്കുന്നവർ പലരും ഉണ്ടായിരിയ്ക്കും. പക്ഷെ ദാനപാത്രം കിട്ടിയിട്ട്, ധനം ശ്രദ്ധാപൂർവം ദാനം ചെയ്യുന്നവർ വളരെ കുറച്ചുമാത്രമേ കാണുകയുള്ളൂ. അതിൽവെച്ച് ദുർഗതി നേരിട്ടാലും അത് കല്യാണരൂപമാ



യിത്തീരും. അതിനാൽ ഞാൻ ഈ വടുവിന്റെ ഇച്ഛ സാധിപ്പിയ്ക്കും. ഈ ദാനം വാങ്ങുന്നവൻ വിഷ്ണു ആയാലും അല്ലെങ്കിലും ഞാൻ പ്രതിജ്ഞചെയ്ത് പാലിയ്ക്കും. എന്റെ സർവസ്വവും എടുത്ത്, എന്നെ അധർമമായി ബന്ധിച്ചാലും, ഞാൻ അവനെ വധിയ്ക്കയില്ല. ഇതു വിഷ്ണുവാണെങ്കിൽ ഭഗവാൻ തന്റെ യശസ്സിനെ ഉപേക്ഷിയ്ക്കയില്ല. യുദ്ധത്തിൽ എന്നെ കൊന്നും പൃഥ്വി എടുക്കും. അഥവാ അന്യരാരെങ്കിലുമാണെങ്കിൽ ഞാൻ അവനെ കൊല്ലും."

ഇവിടെ ക്ഷത്രിയന്റെ ധർമത്തെക്കാൾ ബ്രാഹ്മണന്റെ ത്യാഗധർമം ശ്രേഷ്ഠമാണെന്ന് കാണിച്ചിരിയ്ക്കുന്നു. നവധാഭക്തിയിലും ഒടുവിലത്തെ ഭക്തി, ബലിരാജാവിന്റെ ആത്മനിവേദനഭക്തിയാണ്. അദ്ദേഹത്തിന്റെ കീർത്തി ഇന്നും ജനങ്ങൾ പാടുന്നു.

ബലിയുടെ മറുപടി കേട്ട്, ശുക്രാചാര്യൻ അദ്ദേഹത്തെ ഇപ്രകാരം ശപിച്ചു: " നീ അജ്ഞാനിയും മൂഢനുമായിട്ടും സ്വയം പണ്ഡിതനെന്നു കരുതുന്നു. നീ എന്റെ ആജ്ഞ ലംഘിയ്ക്കയാൽ ഉടനെതന്നെ ഐശ്വര്യത്തിൽ നിന്നും ഭ്രഷ്ടനാവട്ടെ."

ബലിയ്ക്ക് ഈ ശാപംകൊണ്ടും കുലുക്കമൊന്നുമുണ്ടായില്ല. വാമനഭഗവാന് മൂന്നടി ഭൂമി കൊടുക്കാൻ സങ്കല്പം ചെയ്തു. ബലിരാജാവിന്റെ ഭാര്യ വിന്ധ്യാവലിയും അവിടെ ആഗതയായി. മഹാബലി, ഭഗവാന്റെ ചരണം കഴുകി ജലം തന്റെ ശിരസ്സിൽ ധരിച്ചു. ദേവ, ഗന്ധർവ,വിദ്യാധരാദികൾ മഹാബലിയെ സ്തുതിയ്ക്കാൻ തുടങ്ങി. സകലരും നോക്കിനില്ക്കേ ഭഗവാൻ വാമനന്റെ ത്രിഗുണാത്മകമായ രൂപം വിചിത്രമായി വളരാൻ തുടങ്ങി. പൃഥ്വി, ആകാശം, ദിക്കുകൾ, സ്വർഗം, പാതാളം, സമുദ്രം, പക്ഷി, മനുഷ്യർ, ദേവത, ഋഷി ഇവയെല്ലാം ഭഗവാനിൽ ഉൾകൊണ്ടു, മഹാവിഭൂതിയായ ഭഗവാന്റെ ഈ ഗുണമയമായ ശരീരത്തിൽ ഋത്വിക്, ആചാര്യൻ, ദാസന്മാർ, രാജാവായ ബലി, ഭൂതം, ഇന്ദ്രിയം, വിഷയം, അന്തഃകരണം, സകല ജീവികൾ ഇവ ഉൾപ്പെടെ സകല ജഗത്തും ദൃശ്യമായി (8.20.22).

വാസ്തവത്തിൽ ജഗത്ത് ത്രിഗുണമയമാണ്. അതായത് മായയുടെ കാര്യമാണ്. സാംഖ്യശാസ്ത്രത്തിൽ ഇതിന്റെ സകല പ്രക്രിയകളും പറഞ്ഞിട്ടുണ്ട്. ചുരുക്കത്തിൽ ഭഗവാന്റെ പ്രാണനിലും ശരീരത്തിലും സർവ സ്ഥാവരജംഗമങ്ങളേയും ജീവികളേയും ബലി കണ്ടു (8.20.29). സർവാത്മാവായ ഭഗവാനിൽ ഈ സമ്പൂർണജഗത്തു കണ്ട് ദൈത്യന്മാർ വളരെ ഭയന്നു. ആ സമയം ഭഗവാൻ ശംഖ, ചക്ര, ഗദാ, പത്മധാരിയായി ശോഭിച്ചു. ലോകപാലന്മാരും, സുനന്ദാദി പാർഷദന്മാരും ഭഗവാനെ അർച്ചിച്ചു. ഭഗവാൻ ഒരടികൊണ്ട് ബലിയുടെ മുഴുവൻ പൃഥ്വിയും അളന്നു. ശരീരംകൊണ്ട് ആകാശത്തെയും, ഭുജങ്ങളാൽ ദിക്കുകളേയും മൂടി. രണ്ടാമത്തെ അടികൊണ്ട് സ്വർഗവും അളന്നു. മൂന്നാമത്തെ അടിയ്ക്ക് അണുപോലും സ്ഥാനം കണ്ടില്ല. എന്തെന്നാൽ ഭഗവാന്റെ രണ്ടാമത്തെ അടിവയ്പിൽ മഹർലോകം, ജനലോകം, തപോലോകം, സത്യലോകം ഇവയെല്ലാം ഉൾക്കൊണ്ടുപോയിരുന്നു.

ഇത് ബലിരാജാവിന്റെ ശരണാഗതിയുടെ പരീക്ഷയായിരുന്നു. ഓരോരുത്തരും ഏതിനെങ്കിലും, എപ്പോഴെങ്കിലും, ആരെയെങ്കിലും ശരണം പ്രാപിയ്ക്കാറുണ്ട്. ആസ്തികർ ഭഗവാനെ ഏകമാത്ര ശരണമാക്കുന്നു. നാസ്തികർ അനേകത്തെ ശരണം പ്രാപിയ്ക്കുന്നു. ശരണാഗതർ പ്രഭുവിനെ ശരണം പ്രാപിയ്ക്കുമ്പോൾ അവരുടെ ഇച്ഛാനിവൃത്തിയുണ്ടാകുന്നു. ശരണാഗതി തുടങ്ങുമ്പോഴേ അഹങ്കാരത്തിനു പരിവർത്തനമുണ്ടാകും. ശരണാഗതി ഒരു ഭാവനയാണ്, കർമമല്ല. വർത്തമാനകാലത്തുതന്നെ ഫലം നല്കുന്നു എന്നുള്ളതാണ് ഭാവനയ്ക്കും കർമ്മത്തിനും തമ്മിലുള്ള ഭേദം. കർമം ഭാവിയിലേ ഫലം നൽകൂ. ഭാവനയുടെ കർത്താവിന് സ്വയം സ്വതന്ത്രനായിട്ട് ഭാവന ചെയ്യാം. കർമം സംഘടനകൊണ്ടാണുണ്ടാകുന്നത്. സംഘടന അനേകവിധമുണ്ടാകും. അനേകവിധ ദുർബലതകളുടെ സമൂഹംതന്നെയാണ് വാസ്തവത്തിൽ സംഘടന. ഇത് സാമാന്യനിയമമാണ്. പക്ഷെ സൂക്ഷ്മദൃഷ്ടിയോടെ നോക്കിയാൽ, തന്നിൽ നിന്നും ഭിന്നമായതിന്റെ സഹായത്തെ സ്വീകരിയ്ക്കുകയാണ് സംഘടന. സാമാജികജീവിതം ഇങ്ങനെയാണ് നടക്കുന്നത്.

ബലിരാജാവ് തന്റെ ജീവിതം നന്നാക്കാൻ അന്യസഹായം ആവശ്യപ്പെട്ടില്ല. അദ്ദേഹത്തിന്റെ ബുദ്ധികൊണ്ടുതന്നെ വിചാരിച്ചു നിർണയിയ്ക്കാൻ കഴിഞ്ഞു. അദ്ദേഹം ഭൂരിപക്ഷാഭിപ്രായത്തെ ആശ്രയിച്ചില്ല. ഗുരുവിന്റെ അഭിപ്രായവും അനുസരിച്ചില്ല.

വാമനഭഗവാന്റെ ചരണം ബ്രഹ്മലോകത്തെത്തിയപ്പോൾ അതിന്റെ പ്രകാശത്താൽ ബ്രഹ്മാവ് തുടങ്ങിയ ദേവന്മാരുടെ കാന്തി മങ്ങിപ്പോയി. ബ്രഹ്മാവുൾപ്പെടെ സകല ദേവന്മാരും ഭഗവാനെ പൂജിച്ച് പലപല കാഴ്ചകൾ നൽകി. രണ്ടടികൊണ്ട് തങ്ങളുടെ സ്വാമിയുടെ സകല പൃഥ്വിയും അളന്നതുകണ്ട് ദൈത്യന്മാർക്ക് കലശലായ കോപം വന്നു. വാമനൻ ബ്രഹ്മണനല്ല - മഹാമായാവിയായ വിഷ്ണുവാണെന്നറിഞ്ഞ്, "ഇയാൾ ബ്രാഹ്മണവേഷത്തിൽ വന്ന് ദേവന്മാരുടെ കാര്യം നേടുകയാണ്. നമ്മുടെ സ്വാമി സത്യപരായണനും, ബ്രാഹ്മണഭക്തനും, ദയാലുവുമാണ്. യജ്ഞദീക്ഷയിൽ ഇരിയ്ക്കുകയാൽ അസത്യം പറയാനും പാടില്ല. അതിനാൽ ഈ വടുവിനെ നമുക്കുതന്നെ കൊല്ലണം. ഇതു നമ്മുടെ സ്വാമിസേവയാണ്." ഇപ്രകാരം തമ്മിൽതമ്മിൽ പറഞ്ഞ് അസ്ത്രശസ്ത്രങ്ങളെടുത്തുകൊണ്ട് ദൈത്യന്മാർ വാമനനെ കൊല്ലാനൊരുമ്പെട്ടു. പക്ഷെ ഭഗവാന്റെ നന്ദ-



സുനന്ദാദി പാർഷദന്മാർ അവരെയെല്ലാം തോല്പിച്ചു. മഹാബലി അവരെ വിലക്കിക്കൊണ്ടു പറഞ്ഞു: " ഈ സമയം അസുരന്മാർക്ക് നല്ലകാലമല്ല. ബ്രഹ്മാവ് അനുകൂലിച്ച സമയം നിങ്ങൾ പല പ്രാവശ്യം ഭഗവാന്റെ പാർഷദന്മാരെ ജയിച്ചിട്ടുണ്ട്. ഇന്നവർക്കാണ് ജയം. ദൈവാനുകൂല്യം വരുമ്പോൾ നമ്മൾക്കും അവരെ ജയിയ്ക്കാം. അതിനാൽ അനുകൂലാവസരം പാർത്തിരിയ്ക്കുക" (8.21.24).

മനുഷ്യരുടെ ജീവിതത്തിലും പലപ്പോഴും ആസുരീപ്രകൃതിയും ദൈവീപ്രകൃതിയും തമ്മിൽ യുദ്ധം ഉണ്ടാകാറുണ്ട്. ചിലപ്പോൾ ദൈവീപ്രകൃതിയ്ക്കാണ് ജയം. സംസാരത്തിൽ ആരെങ്കിലും ക്രുദ്ധിച്ച് നമ്മുടെനേരെ വരുന്നെങ്കിൽ നരസിംഹഭഗവാൻ ദർശനം നൽകിയെന്നും, ലോഭി വന്നാൽ വാമനഭഗവാൻ ദർശനം നൽകിയെന്നും കരുതണം. ഇങ്ങനെയുള്ള ഭാവനകൊണ്ട് ചിത്തശാന്തിയുണ്ടാകും. ശാന്തി ഉണ്ടാകുമ്പോൾ ഭഗവാന്റെ പാർഷദന്മാരുടെ ദർശനം കിട്ടിയെന്നു കരുതണം.

ബലിയുടെ വാക്കു കേട്ട് ദൈത്യന്മാർ രസാതലത്തിലേയ്ക്കു പോയി. പിന്നീട് ഗരുഡൻ ഭഗവാന്റെ ആശയമറിഞ്ഞ് ബലിയെ വരുണപാശംകൊണ്ടു ബന്ധിച്ചു. ആ സമയം പൃഥ്വിയിലും ആകാശത്തും 'ഹാഹാ'കാരം മുഴങ്ങി. വാമനൻ വീണ്ടും ബലിയോടു പറഞ്ഞു: "നീ എനിയ്ക്ക് മൂന്നടി ഭൂമി തരാൻ സങ്കല്പം ചെയ്തു. അതിൽ രണ്ടടിയേ ആയിട്ടുള്ളു. ഇനി മൂന്നാമത്തെ അടി എവിടെ ? പ്രതിജ്ഞ അനുസരിച്ച് ദാനം നൽകിയില്ലെങ്കിൽ നീ നരകത്തിലേയ്ക്കു പോകണം." ഇപ്രകാരം ഭഗവാൻ ബലിയെ പരീക്ഷിക്കാൻ പറഞ്ഞെങ്കിലും ബലിയ്ക്ക് ഒരു കൂസലും ഉണ്ടായില്ല. അദ്ദേഹം അക്ഷോഭ്യനായി ഇപ്രകാരം പറഞ്ഞു:

"അവിടുത്തെ മൂന്നാമത്തെ അടി, എന്റെ ശിരസ്സിൽ വെച്ചാലും. ഹേ ഭഗവൻ ! അവിടുത്തെ ബന്ധനത്തെയോ, നരകത്തെയോ എനിക്ക് ഭയമില്ല. പക്ഷെ സത്യവിരോധമാകുന്ന അപകീർത്തിയെ ഞാൻ ഭയപ്പെടുന്നു. പൂജ്യരായവർ നൽകുന്ന ശിക്ഷ നന്മയ്ക്കാണ്. അവിടുന്ന് പരോക്ഷരൂപത്തിൽ അസുരന്മാരുടെ ഗുരുവാണ്. എന്തെന്നാൽ ഞങ്ങളുടെ നന്മയ്ക്ക് ഞങ്ങളുടെ ഐശ്വര്യം നശിയ്ക്കേണ്ടതാവശ്യമാണ്. ഏതൊരു സിദ്ധി യോഗികൾക്ക് ഏകാന്തവാസം കൊണ്ടും മറ്റും ലഭിയ്ക്കുന്നുവോ, അത് അസുരന്മാർക്ക് അവിടുത്തോട് വൈരഭാവം വയ്ക്കുന്നതുകൊണ്ട് ലഭിയ്ക്കുന്നു (8.22.6). അവിടുന്ന് എന്നെ പിടിച്ച് വരുണപാശത്താൽ കെട്ടിയതിൽ എനിയ്ക്ക് ലജ്ജയോ ദുഃഖമോ ഇല്ല. ഹേ പ്രഭോ ! എന്റെ അപ്പൂപ്പൻ പ്രഹ്ളാദൻ അവിടുത്തെ സ്വന്തമാണ്. അവിടുത്തെ ശരണാഗതനാണ്. അതിനാൽ അദ്ദേഹത്തിന്റെ പിതാവായ ഹിരണ്യകശിപു അദ്ദേഹത്തെ പല പ്രകാരത്തിൽ ഉപദ്രവിച്ചെങ്കിലും എന്റെ പിതാമഹനായ പ്രഹ്ലാദൻ ഇപ്രകാരം വിചാരിച്ചിരുന്നു: 'ആയുസ്സ് ഒരു ദിവസം ഒടുങ്ങും. ഇങ്ങനെയുള്ള ശരീരംകൊണ്ട് എന്തു പ്രയോജനം? തന്റെ ധനത്തെ ഹരിയ്ക്കുന്ന കുടുംബംകൊണ്ട് എന്താണ് ലാഭം? ജന്മമരണ രൂപമായ സംസാരചക്രത്തിന് ഹേതുഭൂതങ്ങളായ സ്ത്രീ, ഗൃഹം മുതലായതുകൊണ്ട് മർത്ത്യന് (മരണമുള്ളവന്) എന്തു ലാഭം? ഇവയെല്ലാം ആയുസ്സിനെ വെറുതെ നശിപ്പിയ്ക്കുന്നവയാണ്.' അദ്ദേഹം മനുഷ്യരുടെ സംസർഗം ഭയന്ന് അവിടുത്തെ ഭയനാശകവും നിശ്ചലവുമായ ചരണകമലങ്ങളെ ആശ്രയിച്ചു. ഇപ്പോൾ വിധാതാവ് എന്നെയും അവിടുത്തെ അടുത്ത് എത്തിച്ചിരിയ്ക്കുന്നു." (8.22.11).

ഇവിടെ സംസാരത്തിലുള്ള സകല ലാഭത്തേക്കാൾ ഭഗവത്പ്രാപ്തിയുടെ ലാഭമാണ് ഏറ്റവും വലുതെന്ന് കാണിച്ചിരിക്കുന്നു. പ്രഹ്ലാദന്റെ ഭക്തിയുടെ കഥയിൽക്കൂടി ഭഗവാൻ, "രാക്ഷസകുലത്തിൽ ജനിച്ചവനെങ്കിലും എന്നെ അനന്യഭാവത്തിൽ ഭജിച്ചാൽ ഞാൻ അവനെ രക്ഷിയ്ക്കും. അവനെ ഞാൻ എന്റെ സ്വന്തമാക്കും. എന്നിൽ സമവിഷമഭാവമില്ല" എന്നു നമ്മെ ഉപദേശിയ്ക്കുന്നു. ബലിയുടെ ഭക്തിയിൽ ഒരു ഭാഗത്ത് ആത്മസമർപ്പണവും, മറ്റൊരു ഭാഗത്ത് ഭഗവാന്റെ അനുഗ്രഹവും ആണ് കാണുന്നത്. നാം ഭഗവാന് സകലതും അർപ്പിച്ചാലും, അഹങ്കാരം നശിയ്ക്കുന്നതുവരെ ശരണാഗതി പൂർത്തിയാകുന്നില്ല. സ്വയം അർപ്പിയ്ക്കുക, അർപ്പണമാകുന്നവന് വളരെപ്രയാസമാണ്. എങ്കിലും ബലിരാജാവ് തന്റെ ശിരസ്സിനെ ഭഗവത്പാദത്തിൽ അർപ്പിച്ച് യഥാർഥ ആത്മനിവേദനം ചെയ്തു. ശരീരത്തിൽ ഇരിക്കുന്ന മനസ്സ് ഭഗവത്പാദങ്ങളിൽ അർപ്പിച്ചാൽ ഉത്തമഭക്തിയാകും. ഗീതയിലും ഭഗവാൻ പന്ത്രണ്ടാം അധ്യായത്തിൽ പറയുന്നത്, "എനിയ്ക്ക് മനസ്സും ബുദ്ധിയും അർപ്പിയ്ക്കുക; അതു സാധ്യമല്ലെങ്കിൽ അഭ്യാസയോഗം ചെയ്യണം"-ഇത്യാദിയാണ്.

തത്സമയം പ്രഹ്ലാദൻ അവിടെ വന്നുചേർന്നു. വരുണപാശത്താൽ ബന്ധിയ്ക്കപ്പെട്ട ബലിരാജാവ്, പിതാമഹനെ കണ്ടെങ്കിലും എതിരേറ്റ് പൂജിയ്ക്കാൻ സാധിയ്ക്കാത്തതുകൊണ്ട് അശ്രുപൂർണനയനങ്ങളോടെ മുഖം കുനിച്ച് സ്തബ്ധനായി നിന്നുപോയി. പ്രഹ്ലാദൻ ഭഗവാനെ നമസ്കരിച്ച് സ്തുതിച്ചുകൊണ്ടിപ്രകാരം പറഞ്ഞു: "ഈ ബലിയ്ക്ക് അവിടുന്നുതന്നെയാണ് സമൃദ്ധിയുള്ള ഇന്ദ്രപദം നൽകിയത്. ഇന്ന് അവിടുന്നുതന്നെ അതെടുക്കുകയും ചെയ്തത് നന്നായി. അവിടുന്ന് മോഹരൂപമായ രാജ്യലക്ഷ്മിയിൽ നിന്നും അവനെ ഭ്രഷ്ടനാക്കിയത് അവിടുന്നു ചെയ്ത വലിയ ഉപകാരമാണ്.

**യയാ ഹി വിദ്വാനപി മുഹ്യതേ യത-**
**സ്തത് കോ വിചഷ്ടേ ഗതിമാത്മനോ യഥാ**
**തസ്മൈ നമസ്തേ ജഗദീശ്വരായ വൈ**
**നാരായണായാഖിലലോകസാക്ഷിണേ.** (8.22.17)

(വിദ്വാന്മാർപോലും മോഹിച്ചുപോകുന്നതായ ലക്ഷ്മി അധീനതയിലുള്ളപ്പോൾ ഏതൊരാൾക്ക് തന്റെ സ്വരൂപം ശരിയ്ക്ക് അറിയാൻകഴിയും? അതിനാൽ ഈ ലക്ഷ്മിയെ ഹരിയ്ക്കുന്ന (ഇല്ലാതാക്കുന്ന) സമസ്തലോകസാക്ഷിയും ജഗദീശ്വരനുമായ ശ്രീനാരായണദേവനെ ഞാൻ നമസ്കരിയ്ക്കുന്നു.)

മേൽപറഞ്ഞവിധം ധനം നൽകുന്നതും എടുക്കുന്നതും ഭഗവാൻ തന്നെയാണ്. ഇങ്ങനെയുള്ള ഭാവന പുലർത്താൻ കഴിയുമെങ്കിൽ ചിത്തശാന്തി ലഭിയ്ക്കും. പക്ഷെ ധനം ലഭിയ്ക്കുമ്പോൾ മനുഷ്യർക്ക് ഗർവ് വർധിയ്ക്കും. നശിയ്ക്കുമ്പോൾ ഭഗവാനെ ചീത്തയും പറയും. ഇന്ന് എല്ലാ ദേശത്തുമുള്ള സംസ്കാരത്തിന്റെ രീതി ഇതു തന്നെയാണ്. ലോകസമാധാനത്തിനുദ്ദേശിച്ച് *മീറ്റിംഗു*കളും, *കോൺഫറൻസു*കളും ധാരാളം നടക്കുന്നുണ്ടെങ്കിലും, ശാന്തിയും സമാധാനവും എങ്ങും കാണുന്നില്ല. ഒന്നു ചിന്തിച്ചു നോക്കാം.

ചോദ്യം : ധനം എന്തിനുവേണ്ടിയാണ് ?
ഉത്തരം : കുടുംബരക്ഷയ്ക്കുവേണ്ടി.
ചോദ്യം : കുടുംബം എന്തിനുവേണ്ടി ?
ഉത്തരം : കുടുംബസുഖത്തിന്.
ചോദ്യം : കുടുംബസുഖം എന്തിനുവേണ്ടി ?
ഉത്തരം : മറ്റു സുഖത്തെപ്പറ്റി അറിവില്ലാത്തതുകൊണ്ട്.

എന്നുവരെ മനുഷ്യന് കുടുംബസുഖത്തിനും ഉപരിയായുള്ള ബ്രഹ്മസുഖത്തെപ്പറ്റി അറിവില്ലാതിരിയ്ക്കുന്നുവോ, അഥവാ അപ്രകാരമുള്ള വിദ്യാഭ്യാസമില്ലാതിരിയ്ക്കുന്നുവോ, അന്നുവരെ ധനത്തിനും, സ്ത്രീയ്ക്കും വേണ്ടിയുള്ള വഴക്കുകളും യുദ്ധങ്ങളും അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിയ്ക്കും. പാക്കിസ്ഥാനും ഹിന്ദുസ്ഥാനും തമ്മിലുള്ള വഴക്കിലും, ധനവും സ്ത്രീയുമായിരുന്നു കൊള്ളക്കാരുടെ മുഖ്യലക്ഷ്യം.

മഹാപുരുഷന്മാർ സദുപദേശങ്ങളാണ് ലോകത്തിനു നൽകിയിട്ടുള്ളത്. അതു ദുഷിപ്പിയ്ക്കുന്നത് മനുഷ്യർ തന്നെയാണ്. അതുകൊണ്ട് ഭഗവാന് ധർമത്തെ പുനഃസ്ഥാപിയ്ക്കുവാൻ മഹാത്മാക്കളെ അയയ്ക്കുകയോ, സ്വയം അവതരിയ്ക്കുകയോ ചെയ്യേണ്ടിവരുന്നു. ലോകത്തിൽ ജനസംഖ്യ വർധിയ്ക്കുമ്പോൾ സംസ്കാരത്തിന്റെ കാര്യത്തിൽ അധികം ശ്രദ്ധിയ്ക്കാൻ സാധിയ്ക്കുന്നില്ല.

പ്രഹ്ളാദന്റെ സ്തുതി കഴിഞ്ഞപ്പോൾ, റാണി വിന്ധ്യാവലി ഭഗവാനെ നമസ്കരിച്ചിട്ട് ഇപ്രകാരം പറഞ്ഞു:

**'ക്രീഡാർഥമാത്മന ഇദം ത്രിജഗത് കൃതം തേ**
**സ്വാമ്യം തു തത്ര കുധിയോഽപര ഈശ കുര്യുഃ**
**കർത്തുഃ പ്രഭോസ്തവ കിമസ്യത ആവഹന്തി**
**ത്യക്തഹ്രിയസ്ത്വദവരോപിതകർത്തൃവാദാഃ.'** (8.22.20)

(ഹേ ഈശ്വരാ ! അവിടുന്ന് അവിടുത്തെ ക്രീഡയ്ക്കായി





ഈ ജഗത്തിനെ സൃഷ്ടിച്ചു. അതിൽ കുബുദ്ധികൾ അധികാരം ചെലുത്തുന്നു. അവിടുന്ന് ജഗത്തിന്റെ കർത്താവും, പ്രഭുവും, സംഹാരകനും ആണെങ്കിലും, സ്വയം കർത്താവാണെന്നു കരുതിയിയ്രിക്കുന്ന നിർലജ്ജരായ ജനങ്ങൾക്ക് അങ്ങേയ്ക്ക് എന്തു സമർപ്പിയ്ക്കുവാൻ കഴിയും?)

ഈ വാക്കുകളുടെ അർഥം നോക്കാം. സകലതും ഭഗവാന്റെയാണെങ്കിൽ താൻ എന്തെങ്കിലും അർപ്പിയ്ക്കുന്നു എന്നുള്ള ഭാവനപോലും അസത്യമാണ്. ഭർത്താവു തന്ന ധനംകൊണ്ട് ഭർത്താവിനെ സേവചെയ്യുന്നതുപോലെ, ഭഗവാൻ തന്നത് ഭഗവാന്റെ സേവയ്ക്കു വേണ്ടി ഉപയോഗിയ്ക്കണം. ഇങ്ങനെയുള്ള ഭാവന ഉണ്ടായിരിയ്ക്കയും, ഈ സംസ്കാരമുണ്ടാകാൻ തക്ക വിദ്യ *സ്കൂളു*കളിൽ കൊടുക്കുകയും ചെയ്താൽ കലഹങ്ങളുടെ ബീജംപോലും നശിച്ചുപോകും.

അസാധാരണമായ ആ രംഗത്ത് ആഗതനായ ബ്രഹ്മദേവൻ ഭഗവാനോട് പറഞ്ഞു: 'ഹേ പ്രഭോ! അവിടുന്ന് ഈ ബലിയെ ഇനി മോചിപ്പിച്ചാലും. അവന്റെ സകലതും എടുത്തുകഴിഞ്ഞു. ഇനി ഇവൻ ശിക്ഷാർഹനല്ല. അവൻ തന്റെ സകല സമ്പത്തും, ശരീരം പോലും അവിടുത്തേയ്ക്ക് അർപ്പണം ചെയ്തുകഴിഞ്ഞു. (ഇനി ആരെ ശിക്ഷിയ്ക്കും?) യാതൊരു ഖേദവും കൂടാതെ മൂന്നു ലോകവും അങ്ങേയ്ക്ക് അർപ്പണം ചെയ്ത ബലിയ്ക്ക് ഇനി കഷ്ടത ഉണ്ടാകാൻ പാടില്ല.' ഭഗവാൻ ബ്രഹ്മാവിനോടു പറഞ്ഞു:

**ബ്രഹ്മൻ യമനുഗൃഹ്ണാമി തദ്വിശോ വിധുനോമ്യഹം**
**യന്മദഃ പുരുഷഃ സ്തബ്ധോ ലോകംമാംചാവമന്യതേ**

(ഹേ ബ്രഹ്മൻ ! ഞാൻ ആരിൽ കൃപചെയ്യുന്നുവോ, അവന്റെ സകല ധനവും അപഹരിയ്ക്കുന്നു. അല്ലാത്തപക്ഷം, ധനത്തിന്റെ മദംകൊണ്ട് ഉന്മത്തരായി അവർ എന്നെയും പൂജനീയരായവരേയും തിരസ്കരിയ്ക്കാൻ തുടങ്ങും.8.22.24)

'വളരെ പുണ്യംചെയ്ത്, അവസാനമാണ് ജീവന് മനുഷ്യജന്മം കിട്ടുന്നത്. അതിൽ ജന്മം, കർമം, അവസ്ഥ, രൂപം, വിദ്യ, ഐശ്വര്യം, ധനം ഇവകൊണ്ട് ഗർവ് ഉണ്ടാകുന്നില്ലെങ്കിൽ അതെന്റെ അനുഗ്രഹമാണെന്നറിയുക. എന്നെ ശരണംപ്രാപിയ്ക്കുന്നവർ, സകലശ്രേയസ്സിനും ഹാനികരവും, അഭിമാനത്തിനും ഔദ്ധത്യത്തിനും ഹേതുഭൂതവുമായ സ്ഥാനം, സമ്പത്ത് മുതലായവയിലുള്ള അഹങ്കാരം കൊണ്ട് ഒരു പ്രകാരത്തിലും മോഹിതരാകുകയില്ല. ഈ ബലിരാജാവ് ദുർജയമായ മായയെ ജയിച്ചു. അതിനാൽ ഈ കഷ്ടതയിലും അവന് മോഹമില്ല. അവൻ ധനഹീനനായി ത്തീർന്നു. സ്ഥാനഭ്രഷ്ടനായി. ശത്രുവാൽ തിരസ്കരിയ്ക്കപ്പെടുകയും ബന്ധിതനാകുകയും ചെയ്തു. സ്വജനങ്ങൾ അവനെ ത്യജിച്ചു. എന്നിട്ടും തന്റെ സത്യത്തിൽനിന്നന്നും അവൻ വ്യതിചലിച്ചില്ല. ഞാൻ കപടമായി അവനെ പ്രലോഭിപ്പിച്ചിട്ടും അവൻ ധർമം വിട്ടില്ല. അതിനാൽ ഞാൻ അവന് ആധി, വ്യാധി, തന്ദ്രി, പരാഭവം ഇത്യാദി യാതൊരു വിഘ്ന

ങ്ങളും ഉണ്ടാകാത്ത ഉത്തമപദം നൽകിയിരിയ്ക്കുന്നു.' തുടർന്ന് ഭഗവാൻ ബലിയോടു പറഞ്ഞു: 'നീ ഇനി നിന്റെ സ്വജനങ്ങളോടും ബന്ധുക്കളോടുംകൂടെ സുതലത്തിലേയ്ക്കു പൊയ്ക്കൊൾക. അവിടെ നിന്നെ ആർക്കും തോല്പിയ്ക്കാൻ കഴിയാത്തവിധം ഞാൻ നിന്നെ സർവപ്രകാരത്തിലും രക്ഷിച്ചുകൊള്ളാം. മാത്രമല്ല, എപ്പോഴും നിനക്ക് എന്നെ നിന്റെ അടുത്ത് കണ്ടുകൊണ്ടിരിയ്ക്കാനും കഴിയും. അവിടെ നിന്റെ ആസുരഭാവം എന്റെ പ്രഭാവത്താൽ നഷ്ടമാകും.' (8.22.35).

സന്തോഷാശ്രുക്കളോടുകൂടി ബലിരാജാവ് ഭഗവാനോടു പറഞ്ഞു: 'അവിടുത്തെ നമസ്കരിയ്ക്കാനുള്ള പ്രയത്നംപോലും ശരണാഗതഭക്തർക്ക് ഫലരൂപമാണ്. ദേവന്മാർക്കുപോലും കിട്ടാത്ത അനുഗ്രഹം എനിയ്ക്കിന്ന് അങ്ങയിൽനിന്നും ലഭിച്ചിരിയ്ക്കുന്നു.'(8.23.2).

ഭഗവാൻ മഹാബലിയെ വരുണപാശത്തിൽനിന്നും മുക്തനാക്കി അനുഗ്രഹിച്ച്, സുതലത്തിലേയ്ക്കു യാത്രയാക്കി. ഇന്ദ്രന് സ്വർഗം തിരിച്ചു നൽകി. ഭഗവാൻ സ്വയം ഉപേന്ദ്രനായി സകല ജഗത്തിനേയും സംരക്ഷിച്ചു.

ഈ സമയം പ്രഹ്ലാദൻ ഭഗവാനെ വീണ്ടും വീണ്ടും സ്തുതിച്ചുകൊണ്ടു പറഞ്ഞു: 'അവിടുത്തെ ഇപ്രകാരമുള്ള കൃപ ബ്രഹ്മാവ്, ലക്ഷ്മീ, മഹാദേവൻ മുതലായവർക്കുപോലും കിട്ടിയിട്ടില്ല. പക്ഷെ ആരുടെ കൃപയാൽ ബ്രഹ്മാവ് സൃഷ്ടി നിർവഹിയ്ക്കുന്നുവോ, ആ ഭഗവാന്റെ ദയയ്ക്കു പാത്രമായ ഞങ്ങൾ ഇങ്ങനെയുള്ള യോനിയിൽ എങ്ങനെ ജനിയ്ക്കാനിടയായി എന്നത് എനിയ്ക്കാശ്ചര്യകരമായിരിയ്ക്കുന്നു. അവിടുത്തെ ലീല വിചിത്രമാണ്. അവിടുത്തെ അപരിമിതമായ യോഗമായയാൽ അവിടുന്ന് ഈ ജഗത്തിനെ രചിച്ചു. അവിടുത്തെ ഭക്തവാത്സല്യം അദ്ഭുതമായിരിയ്ക്കുന്നു.

**സർവാത്മനഃ സമദൃശോ വിഷമഃ സ്വഭാവോ**
**ഭക്തപ്രിയോ യദസി കല്പതരുസ്വഭാവഃ.** (8.23.8)

(അവിടുന്ന് കല്പവൃക്ഷംപോലെയാണ്. എന്തെന്നാൽ, അങ്ങ് സമദർശിയാണെങ്കിലും സകലർക്കും അവരവരുടെ ഭാവനയനുസരിച്ചുള്ള ഫലമാണ് ലഭിയ്ക്കുന്നത്.)

ഈ തത്ത്വം സാപേക്ഷവാദംകൊണ്ടും സിദ്ധമായിട്ടുണ്ട്. അതിനെ ദൃഷ്ടി-സൃഷ്ടിവാദമെന്നും പറയുന്നു.

ഭഗവാൻ പ്രഹ്ലാദനോട് പറഞ്ഞു: 'നീയും ബലിയോടുകൂടെ സുതലത്തിലേക്ക് പൊയ്ക്കൊള്ളുക, അവിടെ നിനക്ക് എന്റെ ദർശനം നിത്യമുണ്ടായിരിയ്ക്കും. അതിൽ നിന്നുമുണ്ടാകുന്ന ആനന്ദം കൊണ്ട് നിന്റെ കർമബന്ധം അവസാനിയ്ക്കും.'

ശുക്രാചാര്യനും ഭഗവാനെ സ്തുതിച്ചുകൊണ്ട് പറഞ്ഞു: 'അവിടുത്തെ ആജ്ഞാപാലനത്തിലാണ് മനുഷ്യർക്കുള്ള ഏറ്റവും വലിയ നന്മ.'





അനന്തരം ബ്രഹ്മാവ് മുതലായ ദേവന്മാർ അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി. സകലരും അദിതിയുടെ വ്രതത്തെ പ്രശംസിച്ചു. ഇന്നും ഈ വ്രതം ആരെങ്കിലും യഥാവിധി ആചരിച്ചാൽ, വാമനനെപ്പോലെയുള്ള സത്സന്താനങ്ങൾ ഉണ്ടാകുകയും, ആസുരസ്വഭാവത്താൽ കഷ്ടപ്പെടുന്ന നമ്മുടെ പൃഥ്വിയ്ക്ക്, മുക്തിയ്ക്ക് സംഗതി വരികയും ചെയ്യും. പക്ഷെ ഇതിന് ഭൂരിപക്ഷാഭിപ്രായമല്ല, ഉത്തമബുദ്ധിയാണ് ആവശ്യം.

## പ്രകരണം ഇരുപത്

### വൃത്തിരൂപിയായ മത്സ്യം

എട്ടാം സ്കന്ധത്തിൽ മന്വന്തരകഥ വരുന്നു. അതായത് ഒരു പ്രകാരത്തിലുള്ള മനോവൃത്തിയിൽനിന്നും വേറൊരു പ്രകാരത്തിലുള്ള മനോവൃത്തി എങ്ങനെ ഉണ്ടാകും ? അതിനുള്ള സാധനയെന്ത് ? എന്നും മറ്റും വിവരിച്ചിരിയ്ക്കുന്നു. ഗജേന്ദ്രമോക്ഷത്തിൽ തമോഗുണവൃത്തിയുടെ മുക്തിയെ കാണിയ്ക്കുന്നു. സമുദ്രമഥനത്തിലും, മോഹിനീഅവതാരത്തിലും; രജോഗുണവൃത്തിയുടെ സ്വഭാവം കാണിച്ചു. ബലിരാജാവിന്റെ കഥയിൽ സാത്വികവൃത്തിയുടെ സമർപ്പണത്തെപ്പറ്റി പറഞ്ഞിരിയ്ക്കുന്നു. ഇത്രയും സാധിച്ചാൽ, വൃത്തി ബ്രഹ്മാകാരമാകും. ബ്രഹ്മാകാരവൃത്തിയുടെ സ്വരൂപം കാണിയ്ക്കാൻവേണ്ടി ഇനി മത്സ്യാവതാരകഥ ശ്രീശുകൻ പറയുന്നു.

പരീക്ഷിത്ത് ചോദിച്ചു: 'ഭഗവാൻ സർവസമർഥനായിട്ടും, കർമബന്ധനത്തിൽ വീണുകിടക്കുന്ന ജീവികളെപ്പോലെ എന്തിനു ശരീരമെടുക്കുന്നു ? ഇതിന്നുത്തരമായി ശുകദേവൻ പറയുന്നു: 'ഭഗവാൻ എല്ലാവരുടെയും ഈശ്വരനാണെങ്കിലും, പശു, ബ്രാഹ്മണൻ, ദേവൻ, സാധു, വേദം, ധർമം, അർഥം ഇവയുടെ രക്ഷയ്ക്കുവേണ്ടി മായയാൽ ശരീരധാരണം ചെയ്യുന്നു. പിന്നെ,

**ഉച്ചാവചേഷു ഭൂതേഷു ചരൻ വായുരിവേശ്വരഃ**
**നോച്ചാവചത്വം ഭജതേ നിർഗുണത്വാദ്ധിയോഗുണൈഃ.**
(8.24.6)

(ഭഗവാൻ നിർഗുണനാകയാലും, വായുവിനെപ്പോലെ സമനാകയാലും, ഉയർന്നതും നീചവുമായ പ്രാണികളിൽ വിചരിയ്ക്കുന്നെലുംപ്രാണികളുടെ ഉച്ചനീചത്വങ്ങൾ ഭഗവാന് ബാധകമാകുന്നില്ല.)

അവതാരം, ശുദ്ധ സത്വഗുണമയമായ അന്തഃകരണത്തിൽ ഉണ്ടാകുന്നു. ഏതുഗുണം, രജോഗുണതമോഗുണങ്ങളെ അമർച്ച ചെയ്യുന്നുവോ, അതിനെ ശുദ്ധസത്വഗുണമെന്നു പറയുന്നു. സാധാരണ ജനങ്ങൾ രജസ്തമോഗുണങ്ങൾക്ക് അധീനരാകയാൽ അവരിൽ മലിനസത്വഗുണമാണുള്ളത്. അതിനാൽ അവർക്ക് കർമമനുസരിച്ച് ജന്മമു



ണ്ടാകുന്നു. പക്ഷെ ഭഗവാൻ ശുദ്ധസത്വഗുണമയമായ മായയെ സ്വീകരിച്ച് അവതരിയ്ക്കയാൽ ഭഗവാന്റെ ഇച്ഛ പോലെ പ്രവർത്തിയ്യ്ക്കാൻ കഴിയുന്നു. മാത്രമല്ല, ഭഗവാന് തന്റെ കാര്യത്തിനുവേണ്ടി അവതരയിക്കേണ്ട ആവശ്യമില്ല. ലോകരക്ഷയ്ക്കുവേണ്ടിയാണ് അവതാരമെടുക്കുന്നത്. ഹേ രാജാവേ ! കഴിഞ്ഞ കല്പാവസാനത്തിൽ ബ്രഹ്മമെന്ന നൈമിത്തികപ്രളയം വന്നപ്പോൾ ഭൂലോകം, ഭുവർലോകം മുതലായ എല്ലാ ലോകങ്ങളും വെള്ളത്തിൽ മുങ്ങിപ്പോയി. ആ സമയം ബ്രഹ്മാവ് ഉറങ്ങിക്കിടക്കയാൽ അദ്ദേഹത്തിന്റെ വായിൽനിന്നും വീണുപോയ വേദത്തെ, അടുത്തുണ്ടായിരുന്ന ഹയഗ്രീവനെന്ന ദൈത്യൻ മോഷ്ടിച്ചു. ഈ ദൈത്യന്റെ ചേഷ്ടകൾ ഭഗവാൻ അറിഞ്ഞ്, വേദത്തെ വീണ്ടെടുക്കാൻവേണ്ടി മത്സ്യരൂപം ധരിച്ചു.(ഓരോ ജീവന്റെ ജ്ഞാനവും ആസുരീവൃത്തിയാൽ മൂടപ്പെടുമ്പോൾ, ആവരണഭംഗത്തിന് ബ്രഹ്മാകാരവൃത്തിരൂപത്തിൽ മത്സ്യാവതാരം ആവശ്യമാണ്.) ആ കാലത്ത്, സത്യവ്രതനെന്ന ഒരു മഹാനായ രാജർഷി, ഭഗവത്പരായണനായി ജലപാനം മാത്രം ചെയ്തുകൊണ്ട് തപസ്സു ചെയ്കയായിരുന്നു. അയാൾക്ക് ശ്രീഹരി മനുവിന്റെ പദവി നൽകിയിരുന്നു. ഒരിയ്ക്കൽ അദ്ദേഹം കൃതമാലാ നദിയിൽ തർപ്പണം ചെയ്തുകൊണ്ടിരുന്നപ്പോൾ, അദ്ദേഹത്തിന്റെ കൈയിൽ ഒരു ചെറിയ മത്സ്യം പെട്ടുപോയി. അതിനെ വെള്ളത്തോടുകൂടെ നദിയിലേയ്ക്കു തന്നെ ഇട്ടപ്പോൾ ആ മത്സ്യം രാജാവിനോടു പറഞ്ഞു: 'എന്നെ മറ്റു മത്സ്യങ്ങൾ തിന്നുകളയുമെന്ന് ഞാൻ ഭയപ്പെടുന്നു. എന്നെ രക്ഷിയ്ക്കണം.' ഇതു കേട്ടു രാജാവ്, ആ മത്സ്യത്തിന്റെ സത്യം അറിയാതെ, അതിനെ തന്റെ കമണ്ഡലുവിലിട്ട് ആശ്രമത്തിലേയ്ക്കു കൊണ്ടുപോന്നു. ഒരു രാത്രി കൊണ്ട് അത് കമണ്ഡലുവിൽ കൊള്ളാത്തവണ്ണം വളർന്നു.'(8.24.18).

ആർക്ക് സത്യം അറിയണമോ - അതായത് ബ്രഹ്മസാക്ഷാത്ക്കാരം വേണമോ അങ്ങനെയുള്ളവരെ സത്യവ്രതനെന്നറിയണം. കൃതമാലാനദി, ഈ സംസാരജീവിതമാണ്. അതിൽ ഒരു ജീവി മറ്റൊരു ജീവിയെ കൊല്ലുന്നു. അഥവാ മനുഷ്യരുടെ വൃത്തി സ്വരൂപത്തിൽ നില്ക്കുന്നില്ല. സംസാരജീവിതത്തിൽ ആ വൃത്തിയ്ക്ക് ഭയമുണ്ട്. വൃത്തി സ്വയം ജഡമാണെങ്കിലും വൃത്തിയിൽ ആരൂഢനായ ചൈതന്യത്തിന് ആവരണഭംഗം ചെയ്യാൻ കഴിയും. അതിനാൽ വൃത്തിയെ അഥവാ അന്തഃകരണത്തെ ശരിയ്ക്കു വെയ്ക്കാഞ്ഞാൽ അന്യവൃത്തികൾ അതിനെ ദുഷിപ്പിയ്ക്കും. വൃത്തിയുടെ ചാഞ്ചല്യത്തെ നീക്കാൻ യോഗവാസിഷ്ഠത്തിൽ പറഞ്ഞിട്ടുള്ള രണ്ടുപായങ്ങൾ യോഗവും ജ്ഞാനവുമാണ്. വൃത്തിനിരോധത്തെ യോഗമെന്നും, സമ്യഗ്ദർശനത്തെ അഥവാ ബ്രഹ്മദർശനത്തെ ജ്ഞാനമെന്നും പറയുന്നു. യോഗത്തിൽ, വൃത്തിയുടെ ഏകാഗ്രതകൊണ്ട് ചിത്തത്തിന്റെ ചഞ്ചലത നീങ്ങുന്നു. ജ്ഞാനമാർഗത്തിൽ വൃത്തിയുടെ വിശാലതയാലും ചിത്തത്തിന്റെ ചഞ്ചലത നീങ്ങും. ഇവിടെ കഥയിൽ മത്സ്യം തനിയ്ക്കു കിടക്കാൻ വിശാലമായ സ്ഥലം ആവശ്യപ്പെടുന്നു.

പിന്നീട് രാജാവ് മത്സ്യത്തെ ഒരു കലത്തിലിട്ടു. അതിലും കൊള്ളാത്തവിധം ഒരു മുഹൂർത്തത്തിനുള്ളിൽ മത്സ്യം വളർന്നതിനാൽ രാജാവ് അതിനെ ഒരു തടാകത്തിലിട്ടു. അപ്പോഴും മത്സ്യം അതിവേഗം തടാകത്തിൽ നിറഞ്ഞു വലുതായി വളർന്നു.

ഏതെങ്കിലും സാധകൻ ആത്മസാക്ഷാത്ക്കാരത്തിനുള്ള സാധന ചെയ്യുമ്പോൾ അവരുടെ വൃത്തി വിശാലമാകാൻ തുടങ്ങും. ബ്രഹ്മസാക്ഷാത്ക്കാരം ഉണ്ടാകുന്നതുവരെ വൃത്തിയിൽ പൂർണ ശാന്തി ഉണ്ടാകയില്ല. ജലാശയത്തിൽ തിരകൾ പൊങ്ങുമ്പോൾ, ആകാശത്ത് സ്ഥിരമായ ചന്ദ്രബിംബത്തിന്റെ പ്രതിബിംബം, ആ ജലാശയത്തിൽ സ്ഥിരരൂപത്തിൽ കാണുന്നില്ല. പക്ഷെ തിരമാലകൾ നിവൃത്തമാകുമ്പോൾ, നിശ്ചലരൂപത്തിൽ പ്രകാശിയ്ക്കുന്ന ചന്ദ്രന്റെ പ്രതിബിംബം സ്വച്ഛമായി കാണാൻ കഴിയുന്നു. അതുപോലെ ചിത്തവൃത്തികൾ വിഷയാകാരമായി ചഞ്ചലമാകുമ്പോൾ ചൈതന്യം ചന്ദ്രമണ്ഡലത്തെപ്പോലെ ചിത്തത്തിൽ ചഞ്ചലമായി പ്രതിബിംബിച്ചു കാണും. ചിത്തവൃത്തി നിയന്ത്രിതമോ വിശാലമോ ആകുമ്പോൾ ചന്ദ്രമണ്ഡലത്തെപ്പോലെ ചൈതന്യവും സ്ഥിരമായി കാണപ്പെടുന്നു. ചിത്തവൃത്തി എത്ര വിശാലമായാലും അത് ശാന്തമാകയില്ല. അതിന് കൂടുതൽ കൂടുതൽ വിശാലമാകേണ്ടതുണ്ട്. എന്ന പോലെ മത്സ്യവും തനിയ്ക്കിരിയ്ക്കാൻ കൂടുതൽ വിശാലമായ സ്ഥലം ആവശ്യപ്പെടുന്നു. വൃത്തി ബ്രഹ്മാകാരമാകുന്നതുവരെ അതിന്റെ അല്പത്വം മാറുന്നില്ല, സന്തോഷം ഉണ്ടാകുന്നില്ല. മത്സ്യം രാജാവിനോടു പറഞ്ഞു: 'എന്നെ രക്ഷിയ്ക്കാൻ ഏതെങ്കിലും അക്ഷയ (അഗാധ) ജലാശയത്തിൽ എത്തിയ്ക്കുക' (8.24.22). ഈ അപേക്ഷ കേട്ട് രാജാവ് അപ്രകാരം ചെയ്തു. അവിടെയും അതു വലുതാകയാൽ അവസാനം അതിനെ സമുദ്രത്തിൽ കൊണ്ടിട്ടു. ആ സമയം മത്സ്യം രാജാവിനോടു പറഞ്ഞു:'ഹേ വീരാ! ഇവിടെ എന്നെ ഏതെങ്കിലും മഹാബലവാനായ മുതല തിന്നുകളയും. അതിനാൽ എന്നെ സമുദ്രത്തിലിടരുതേ' (8.24.24). ഈ വിചിത്രമായ അപേക്ഷ കേട്ട് രാജാവ് ചോദിച്ചു: 'ഈ മത്സ്യരൂപത്തിൽ എന്നെ മോഹിപ്പിയ്ക്കുന്ന അവിടുന്നാരാണ്? അവിടുന്ന് ഒരു ദിവസംകൊണ്ട് നൂറു യോജന വിസ്താരമുള്ള തടാകം നിറഞ്ഞുവളർന്നു. ഇത്രയും ശക്തിയുള്ള ഒരു ജീവിയെ ഞാൻ ഇതുവരെ കണ്ടിട്ടില്ല. അവിടുന്ന് നാശരഹിതനായ ശ്രീനാരായണൻ തന്നെയാണ്, സംശയമില്ല. അവിടുന്ന് ജീവകാരുണ്യത്താൽ ഈ മത്സ്യരൂപം ധരിച്ചിരിയ്ക്കയാണ്. ഞാൻ അവിടുത്തെ നമസ്കരിയ്ക്കുന്നു. എന്നെപ്പോലുള്ള ശരണാഗതർക്ക് അവി



ടുന്നുതന്നെയാണ് മുഖ്യ ആത്മാവും, ഗതിയും. പ്രാണികളുടെ നന്മയ്ക്കായിട്ടാണ് അവിടുത്തെ അവതാരം. ഈ അവതാരത്തിന്റെ പ്രയോജനം അറിയാൻ ഞാൻ ഇച്ഛിയ്ക്കുന്നു' (8.24.29).

(ചൈതന്യത്തിന് വലിപ്പ-ചെറുപ്പമോ, വളർച്ചയോ ഇല്ല. എങ്കിലും, വൃത്തിയിൽ മായാദ്വാരാ കാണുന്ന വലിപ്പ ച്ചെറുപ്പം, ആരോപണബുദ്ധികൊണ്ട് ചൈതന്യത്തിലും കാണുന്നു.) മത്സ്യരൂപിയായ ഭഗവാൻ, തന്റെ അവതാരത്തിന്റെ പ്രയോജനത്തെപ്പറ്റി സത്യവ്രതനോട് പറയുന്നു: 'ഇന്നേയ്ക്ക് ഏഴാം ദിവസം ഭൂലോകം, ഭുവർലോകം മുതലായ മൂന്നു ലോകങ്ങളും കല്പാന്തസമുദ്രത്തിൽ മുങ്ങിപ്പോകും. ആ സമയം നിന്റെ സമീപത്ത് ഒരു വലിയ വള്ളം വരും. നീ സപ്ത ഋഷികളോടും, സകലവിധമായ ധാന്യങ്ങളുടേയും മറ്റും വിത്തുകളോടും സമസ്തപ്രാണികളുടേയും സൂക്ഷ്മശരീരങ്ങളോടുംകൂടെ അതിൽ കയറിക്കൊള്ളണം, ആ സമയത്ത് സൂര്യചന്ദ്രാദികളുടെ പ്രകാശമില്ലാത്തതിനാൽ, സപ്തഋഷികളുടെ പ്രകാശത്താൽ പ്രളയജലത്തിൽ സഞ്ചരിയ്ക്കാം. പ്രചണ്ഡവായുവാൽ നിന്റെ വള്ളം ഇളകി മറിയാൻ തുടങ്ങുമ്പോൾ ഞാൻ നിന്റെ അടുത്തുവരാം. ഉടനെ വാസുകിയെ കയറാക്കി, നിന്റെ വള്ളത്തെ എന്റെ കൊമ്പിൽ കെട്ടിയിടണം. ബ്രഹ്മാവുണരുന്നതുവരെ, നിന്നെ നിന്റെ വള്ളത്തോടുകൂടി പ്രളയകാലസമുദ്രത്തിൽ ഞാൻ കൊണ്ടുനടന്നുകൊള്ളാം. അന്ന് നിന്റെ ചോദ്യങ്ങൾക്കെല്ലാം ഞാൻ ഉത്തരം നൽകാം. നിന്റെ ഹൃദയത്തിൽ എന്റെ പരബ്രഹ്മരൂപമഹിമ നിനക്ക് അപരോക്ഷമായിട്ടനുഭവിച്ചറിയാനും അപ്പോൾ കഴിയും.' ഇത്രയും പറഞ്ഞിട്ട് മത്സ്യരൂപിയായ ഭഗവാൻ അവിടെത്തന്നെ അന്തർധാനം ചെയ്തു.

ഇവിടെ സാധാരണമത്സ്യത്തിന്റെ കഥയല്ല പറഞ്ഞിരിയ്ക്കുന്നത്. സാമാന്യമത്സ്യത്തെക്കൊണ്ട് ഇങ്ങനെയുള്ള കാര്യം സാധ്യമല്ല. അല്പസമയംകൊണ്ട് വലുതായി വലുതായി ഏറ്റവും വലുതായ മത്സ്യത്തിന്റെ സ്വരൂപത്തെപ്പറ്റിയാണിവിടെ പറയുന്നത്. അതിനെ മായാമത്സ്യമെന്ന് (8.24.1) പറഞ്ഞിരിയ്ക്കുന്നു. അതായത് ഇത് ഭഗവാന്റെ ഒരു പ്രകാരമുള്ള മായയായിരുന്നു. ബലി രാജാവിന്റെ കഥയിൽ, വാമനഭഗവാൻ തന്റെ പാദരൂപിയായ മായയെ വിശാലമാക്കി കാണിച്ചതുപോലെ മത്സ്യത്തിന്റെ ഈ മായയിലും വിശാലത കാണിച്ചിരിയ്ക്കുന്നു. അതിനെ മനുഷ്യരുടെ വൃത്തിജ്ഞാനത്തോടുപമിയ്ക്കാം. വൃത്തി ജ്ഞാനം മനുഷ്യരുടെ ജന്മം മുതൽ വർധിച്ചുകൊണ്ടിരിയ്ക്കുന്നു. വൃത്തിജ്ഞാനത്തിൽ എത്ര വിശാലത വരുമോ അത്രയും ജീവിതവും ഉത്ക്കൃഷ്ടമായിരിയ്ക്കും. അന്തഃകരണത്തിന്റെ പ്രകാശപരിണാമത്തെ വൃത്തിയെന്നു പറയുന്നു. അതായത് മായയുടേയും അന്തഃകരണത്തിന്റേയും ജ്ഞാനരൂപമായ പരിണാമത്തെ അദ്വൈതമതത്തിൽ വൃത്തിയെന്നു പറയുന്നു. ഇപ്രകാരമുള്ള പരിണാമം ജനനശേഷം സാവധാനത്തിൽ വിശാലമായിക്കൊണ്ടിരിയ്ക്കുന്നു. തമോഗുണത്തിൽനിന്നും, രജോഗുണത്തിലേയ്ക്കും, രജോഗുണത്തിൽനിന്നും സത്വഗുണത്തിലേയ്ക്കും വളരുന്നു. കൂടുതൽ പുരുഷാർഥം ചെയ്താൽ – അതായത് ആത്മാവിനുവേണ്ടി ജീവിതം കഴിച്ചുകൂട്ടിയാൽ– അവസാനം വൃത്തി ബ്രഹ്മാകാരമായിത്തീരും.

വൃത്തിജ്ഞാനം രണ്ടു വിധമുണ്ട്. (i) പ്രമാ (ii) അപ്രമാ. പ്രമാണജന്യജ്ഞാനത്തെ പ്രമായെന്നും, അതിന് വിപരീതമായതിനെ അപ്രമായെന്നും പറയുന്നു. പ്രമാജ്ഞാനം യഥാർഥമാണ്. അപ്രമാജ്ഞാനം രണ്ടുവിധമുണ്ട്. (1) യഥാർഥം. (2) ഭ്രാന്തിജന്യം. സംസാരദശയിൽ ബാധ്യമാകാത്ത ജ്ഞാനത്തെ ആ സമയം യഥാർഥമെന്ന് പറയുന്നു. അതിന് ഇന്ദ്രിയങ്ങൾ പ്രമാണമാണ്. പക്ഷെ അത് യഥാർഥപ്രമാണമല്ല. യഥാർഥ പ്രമാണത്തിന്റെ ലക്ഷണം അതിന്റെ വിഷയം ഒരിയ്ക്കലും ബാധ്യമാകയില്ല എന്നതാണ്. പ്രമാണം 6 വിധമുണ്ടെന്ന് ശാസ്ത്രം പറയുന്നു. 1)പ്രത്യക്ഷം 2) അനുമാനം 3) ശബ്ദം 4) ഉപമാനം 5)അർഥാപത്തി 6) അനുപലബ്ധി. ചില ശാസ്ത്രങ്ങളിൽ ഇതിലും കുറച്ചേ പ്രമാണങ്ങൾ പറഞ്ഞിട്ടുള്ളു. നിശ്ചലദാസിന്റെ "വൃത്തിപ്രഭാകർ" എന്ന പുസ്തകം വായിച്ചാൽ ഈ പ്രമാണങ്ങളുടെ വിസ്തരിച്ചുള്ള അർഥം അറിയാം. വേദാന്തത്തിൽ പ്രമാണത്തെപ്പറ്റിയുള്ള വിചാരം അത്യാവശ്യമാണ്. അതിനാൽ ശരിയ്ക്ക് ചിന്തിയ്ക്കാൻ അഭ്യസിയ്ക്കേണ്ടവർ ഇപ്രകാരമുള്ള പുസ്തകങ്ങൾ പഠിയ്ക്കണം. ഈ വിഷയം കുറച്ചു കഠിനമാകയാൽ ഏതെങ്കിലും ഗുരുമുഖത്തിൽ നിന്നഭ്യസിയ്ക്കണം. ഈ പുസ്തകങ്ങളിലും ദേശം, കാലം ഇവയുടെ തത്വങ്ങളെ ശരിയ്ക്കും വിശദീകരിച്ചിട്ടില്ല. അതിനാൽ അത് മനസ്സിലാക്കാൻ സ്വാമി ശ്രീ മാധവതീർഥന്റെ "ദേശവും-കാലവും" എന്ന പുസ്തകം പ്രയോജനകരമാണ്. ചുരുക്കത്തിൽ ഈ കഥകൊണ്ട് മുഖ്യമായിട്ടറിയേണ്ടത് ഇതാണ്: നമ്മുടെ വൃത്തി ബ്രഹ്മാകാരമായാൽ, അതുകൊണ്ട് ആവരണഭംഗവും സ്വരൂപപ്രകാശവും ഉണ്ടാകും. ഈ ദശ പ്രാപിയ്ക്കണമെങ്കിൽ ജഗദാകാരവൃത്തികളെ നശിപ്പിയ്ക്കണം. അവ ഒരു പ്രകാരമുള്ള പ്രളയമാണ്.

ഭഗവാന്റെ അരുളപ്പാടനുസരിച്ച്, പ്രളയകാലത്തെ കാത്ത് സത്യവ്രതരാജാവ് കഴിച്ചുകൂട്ടി. സത്യവ്രതൻ എന്നു വെച്ചാൽ സത്യത്തെ അറിയാൻ ഇച്ഛിയ്ക്കുന്നവൻ എന്നർത്ഥമാണ്. സത്യത്തിൽ നാനാത്വം അഥവാ ഭേദം ഇല്ല. ഇത് ഭാഗവതത്തിൽ പന്ത്രണ്ടാം സ്കന്ധത്തിൽ പറയുന്നുണ്ട് (12.4.30). അദ്വൈതജ്ഞാനമുണ്ടാകുമ്പോൾ സത്യത്തിന്റെ പ്രതീതിയുണ്ടാകും. ഇത്തരം ജ്ഞാനം ഇപ്പോഴത്തെ സത്യഗ്രഹത്തിലില്ല. രാജ്യകാര്യങ്ങളിലും, സാമുദായികകാര്യങ്ങളിലും, സാധാരണ രണ്ടഭിപ്രായം കാണും. രണ്ടുകൂട്ടർക്കും സന്തോഷമുണ്ടാക്കാൻ പ്രയാസമാണ്.

സത്യവ്രതരാജാവ് മത്സ്യരൂപിയായ ശ്രീഹരിയെ

സ്മരിയ്ക്കാൻ തുടങ്ങി. ആ സമയം ഘോരമായ മഴ പെയ്യുകയും, സമുദ്രം അതിന്റെ സീമയെ ലംഘിച്ചതുപോല കാണപ്പെടുകയും ചെയ്തു. രാജാവ് ഭഗവാന്റെ വാണിയെ സ്മരിച്ചപ്പോഴേയ്ക്കും, അവിടെ ഒരു വലിയ വള്ളം വന്നു ചേർന്നു. അതിൽ, ഔഷധികളും വിത്തുവർഗങ്ങളും എല്ലാം എടുത്തുവെച്ച്, സപ്തർഷികളോടുംകൂടെ രാജാവ് കയറി. ഋഷികൾ രാജാവിനോട്, ശ്രീഹരിയെ സ്മരിച്ചാൽ ഈ സങ്കടത്തിൽനിന്നും തങ്ങൾക്ക് രക്ഷകിട്ടുമെന്നും, നന്മയുണ്ടാകുമെന്നും പറഞ്ഞു. രാജാവ് ഭഗവാനെ ധ്യാനിച്ച ഉടനെ ഒരു ലക്ഷം യോജന വിസ്താരമുള്ളതും, ഒറ്റക്കൊമ്പും സുവർണവർണമുള്ളതുമായ മത്സ്യത്തെ ആ മഹാസമുദ്രത്തിൽ കാണാറായി. ഭഗവാൻ പറഞ്ഞിരുന്നതുപോലെ വാസുകിയെന്ന നാഗത്തെക്കൊണ്ട് വള്ളത്തെ മത്സ്യത്തിന്റെ കൊമ്പിൽ കെട്ടിയിട്ടു.

നാമും ആത്മജ്ഞാനത്തിലേയ്ക്കു തിരിഞ്ഞ്, വൃത്തി ബ്രഹ്മാകാരമാകുമ്പോൾ അതിനെ ബ്രഹ്മസ്വരൂപത്തിൽ ദൃഢമാക്കി വെയ്ക്കണം. ഇവിടെ യോജനയുടെ പ്രമാണം തന്നിട്ടില്ല. പക്ഷെ യോജനയ്ക്ക് 'യോജിപ്പിയ്ക്കുക' എന്നർഥമുണ്ട്. ഒരു ലക്ഷ്യത്തിൽ ചിത്തത്തെ ചേർക്കുക. രണ്ടു വൃത്തികളെ ഒരു ലക്ഷം യോജന വിസ്താരമുള്ളതാക്കാൻ-അഥവാ ബ്രഹ്മാകാരമാക്കാൻ കഴിയും.'വാസുകി യാകുന്ന ചരട്' എന്നതും വിശാലതയുടെ സുഖത്തെ സൂചിപ്പിയ്ക്കുന്നു. വൃത്തി ബ്രഹ്മാകാരമാകുമ്പോൾ വിശാലതയും ആനന്ദവും ഉണ്ടാകുന്നു. ആ അനുഭവത്തെ ഓർമിച്ച് ചിത്തം ബ്രഹ്മമയമാകണം. വാസുകിയെന്നു വെച്ചാൽ ബ്രഹ്മാകാരവൃത്തിയെന്നറിയണം.

വള്ളത്തെ മത്സ്യവുമായി ബന്ധിച്ചശേഷം, സത്യവ്രതരാജാവ് ഭഗവാനെ കീർത്തിയ്ക്കുന്നതിൽ ഈ മത്സ്യാവതാരത്തെ ഗുരുരൂപത്തിലും സ്തുതിച്ചിട്ടുണ്ട്. ഗുരു ബ്രഹ്മാവിൽനിന്നും കിട്ടിയ വേദത്തെ ശിഷ്യനു കൊടുക്കുന്നു. ഗുരുവിൽ ബ്രഹ്മാകാരവൃത്തിയുണ്ടായിരിയ്ക്കും. ശിഷ്യനിലും ആ വൃത്തി ഗുരു ഉണ്ടാക്കുന്നു. വർധിയ്ക്കുന്ന വസ്തുവിനെ സംസ്കൃതത്തിൽ 'ഗുരു'വെന്നും, കുറയുന്നതിനെ 'ലഘു' വെന്നും പറയുന്നു. അപരോക്ഷാനുഭൂതിയിൽ ഇങ്ങനെ പറയുന്നു:

**നിമേഷാർധം ന തിഷ്ഠന്തി വൃത്തിം ബ്രഹ്മമയീം വിനാ**
**യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാഃ സനകാദ്യാഃ ശുകാദയഃ.**

(ബ്രഹ്മാദികളും, സനകാദികളും, ശുകാദികളും ഒരു നിമിഷം പോലും ബ്രഹ്മാകാരവൃത്തികൂടാതെ ഇരിയ്ക്കുന്നില്ല. എന്നതുപോലെ ജ്ഞാനികളും സദാസമയവും ബ്രഹ്മാകാരവൃത്തി കൂടാതെ ഇരിയ്ക്കുന്നില്ല.)

ബലിരാജാവിന്റെ ഗുരു സ്വാർഥി ആയിരുന്നു. അതിനാൽ ബലിരാജാവ് അദ്ദേഹം പറഞ്ഞത് അനുസരിച്ചില്ല. ഈ അധ്യായത്തിൽ വൃത്തിയെ ബ്രഹ്മാകാരമാക്കി തരുന്ന ഗുരുരൂപിയായ മായാമത്സ്യത്തിന്റെ കഥയാണ്





സത്യവ്രതൻ മത്സ്യാവതാര മൂർത്തിയെ സ്തുതിച്ചുകൊണ്ട് പറയുന്നു:

**അനാദ്യവിദ്യോപഹതാത്മസംവിദ-**
**സ്തന്മൂലസംസാരപരിശ്രമാതുരാഃ**
**യദൃച്ഛയേഹോപസൃതാ യമാപ്നുയുർ-**
**വിമുക്തിദോ നഃപരമോഗുരുർഭവാൻ.** (8.24.46)

(അനാദിയായ അവിദ്യയാൽ ആത്മജ്ഞാനം മൂടപ്പെടുന്നു. അങ്ങനെയുള്ള അവിദ്യാമൂലകമായ സംസാരശ്രമത്താൽ ആതുരരായവർ ദൈവയോഗത്താൽ അവിടുത്തെ അനുഗ്രഹം ലഭിച്ച്, അവിടുത്തെ ചരണങ്ങളിൽ എത്തിച്ചേരുന്നു. ആ അവിടുന്ന് എന്റെ മുക്തിദായകനായ പരംഗുരുവാകുന്നു.)

അവിദ്യ എപ്പോൾ ഉണ്ടായി എന്ന് ആർക്കും അറിഞ്ഞുകൂടാത്തതിനാൽ അതിനെ അനാദിയെന്നു പറയുന്നു. 'അവിദ്യ' എന്നു വെച്ചാൽ ആത്മവിസ്മൃതി എന്നാണർഥം. ആ വിസ്മൃതി എപ്പോൾ ഉണ്ടായി എന്നു പറയാൻ പ്രയാസമാണ്. സംസാരവ്യവഹാരത്തിലും നാം ചിലതെല്ലാം വിസ്മരിച്ചു പോകാറുണ്ട്. അവിടെ വിസ്മൃതി എപ്പോഴുണ്ടായി എന്നന്വേഷിച്ചുനോക്കിയാൽ അതിന്റെ സമയം ശരിയ്ക്കു കിട്ടുകയില്ല. യഥാർഥത്തിൽ മറക്കുന്ന സമയംവേണം അതിനെ അന്വേഷിയ്ക്കാൻ. പക്ഷെ മറക്കുന്ന സമയത്ത് മറവിയെ അന്വേഷിയ്ക്കാൻ സാധിയ്ക്കുന്നില്ല. സ്വപ്നം എപ്പോൾ തുടങ്ങിയെന്നാർക്കു പറയാൻ കഴിയും? ഉറക്കം ഏതു *മിനിട്ടിൽ* വന്നു എന്നതും പറയാൻ പ്രയാസ മാണ്. എന്നതുപോലെ അവിദ്യയും എപ്പോൾ തുടങ്ങി യെന്നു പറയാൻ സാധ്യമല്ല. അതിൽ നിന്നും രക്ഷ വേണമെങ്കിൽ ഭഗവാന്റെ അനുഗ്രഹം വേണം. അഥവാ ഗുരുവിന്റെ സഹായം വേണം. അനുഗ്രഹം എന്ന വാക്കിൽ 'അനു' എന്നും 'ഗ്രഹം' എന്നും രണ്ടു ശബ്ദങ്ങളുണ്ട്. ആദ്യം ഭഗവാനെ സ്മരിച്ചിട്ട് പിന്നീട് സംസാരത്തെ ഭഗവദ്രൂപമായി കാണുന്നതിനെ അനുഗ്രഹമെന്നു പറയുന്നു. 'അനു' എന്നു വെച്ചാൽ പശ്ചാത്. 'ഗ്രഹ' എന്നാൽ ഗ്രഹണം ചെയ്യുക. 'പിന്നീട് ഗ്രഹണം ചെയ്യുക.' ഇത് ഭക്തിമാർഗത്തിന്റെ ക്രമമാണ്. ഇങ്ങനെ ശീലിച്ചാൽ അഖില ജഗത്തിനേയും അഭിന്ന ഭാവത്തിൽ കാണാൻ തുടങ്ങും. അവിദ്യ എന്നാൽ ദൃശ്യസംസാരത്തെ ആദ്യം ഓർമവരുക; അനുഗ്രഹമെന്നാൽ ഭഗവാനെ ആദ്യം ഓർമ വരുക. അനുഗ്രഹം ഉണ്ടാകുമ്പോൾ അവിദ്യ ഇരിയ്ക്കയില്ല. അഥവാ മത്സ്യരൂപത്തിൽ അവതരിച്ച് വേദങ്ങളെ കൊണ്ടുകൊടുത്തതുപോലെ, ഗുരു ശിഷ്യന്റെ വൃത്തിയെ ബ്രഹ്മാകാരമാക്കിക്കൊടുക്കുമ്പോൾ ആത്മജ്ഞാനമുണ്ടായി അവിദ്യ നീങ്ങിപ്പോകുന്നു. ഇവിടെ ഗുരുവിന്റെ മഹിമ വളരെ ശ്രേഷ്ഠമാണെന്നു കാണിയ്ക്കുന്നു. ശിഷ്യൻ ജിജ്ഞാസുവും, ഗുരു ബ്രഹ്മനിഷ്ഠനുമാണെങ്കിൽ ആത്മസാക്ഷാത്കാരം വേഗമുണ്ടാകും. ശുകദേവൻ ഏഴു ദിവസംകൊണ്ടു മാത്രം പരീക്ഷിത്തിന് ബ്രഹ്മാനുഭവം

നൽകി. ആദ്യം ജിജ്ഞാസ വേണം. പിന്നീട് ഈശ്വരകൃപ ലഭിയ്ക്കുന്നു. അതിനുശേഷം ഗുരുകൃപയും ലഭിയ്ക്കുന്നു. ഈശ്വരകൃപയേയും, ശിഷ്യന്റെ ശരണാഗതിയേയും പറ്റി ബലിരാജാവിന്റെ കഥയിൽ പറഞ്ഞുകഴിഞ്ഞു. ഗുരുകൃപയുടെ മഹിമയാണ് ഈ സ്തുതിയിൽ കാണിച്ചിരിയ്ക്കുന്നത്. ഈ കഥയിൽ മത്സ്യത്തെ രണ്ടു രൂപത്തിൽ വർണിച്ചിരിയ്ക്കുന്നു. ആദ്യം മത്സ്യം വളരാൻ തുടങ്ങിയ ആവൃത്തിയെ 'വ്യാപകത'യെന്നറിയണം. പിന്നീട്, ഒരു ലക്ഷം യോജന വിസ്താരമുള്ള മത്സ്യം സംസാരരൂപിയായ വള്ളത്തെ സഹായിയ്ക്കുന്നു എന്നു പറയുമ്പോൾ ഈശ്വരൻ ഗുരുരൂപത്തിൽ കാര്യങ്ങൾ ചെയ്യുന്നു എന്നറിയണം. ബ്രഹ്മാകാരവൃത്തിയും ഗുരുവിനെപ്പോലുള്ള പ്രവൃത്തി ചെയ്യുന്നു. എന്തെന്നാൽ ഗുരു, ബ്രഹ്മാകാരവൃത്തിയുണ്ടാക്കാൻ സഹായിയ്ക്കുന്നു.

സത്യവ്രതരാജാവ് തുടർന്ന് ഇങ്ങനെ പ്രാർഥിച്ചു: "അസദ് ബുദ്ധി കാരണത്താൽ അജ്ഞാനികൾ തങ്ങളുടെ കർമബന്ധനത്തിൽപെട്ട്, സുഖത്തിങ്കലുള്ള ഇച്ഛയാൽ ദുഃഖമയമായ കർമത്തിൽ വ്യാപൃതരാകുന്നു. അങ്ങനെയുള്ള അസദ്ബുദ്ധിയെ ആരുടെ സേവയുടെ പ്രഭാവത്താൽ ജിജ്ഞാസുക്കൾ ജയിയ്ക്കുന്നുവോ, ആ പരമഗുരുവായ അവിടുന്ന് എന്റെ ഹൃദയഗ്രന്ഥിയെ ഭേദിച്ചാലും (8.24.47).

ശ്രീമദ് ഭാഗവതസപ്താഹം തുടങ്ങുമ്പോൾ ഏഴു മുട്ടുള്ള ഒരു മുളക്കഷണം വേദിയിൽ വെയ്ക്കുന്ന പതിവുണ്ട്. ധുന്ധുകാരിയുടെ പ്രേതത്തിന്റെ ശുദ്ധിയ്ക്കായിക്കൊണ്ട് ഗോകർണൻ സപ്താഹപാരായണം നടത്തിയപ്പോൾ വെച്ചിരുന്ന മുളയുടെ മുട്ടുകൾ ഓരോ ദിവസത്തെ കഥ അവസാനിയ്ക്കുമ്പോഴും ഓരോന്നുവീതം പൊട്ടിപ്പോയിരുന്നു എന്ന് ഭാഗവതമാഹാത്മ്യത്തിൽ പറഞ്ഞിരിയ്ക്കുന്നു. ഈ ഏഴു മുട്ടുകൾ കാമം, ക്രോധം, ലോഭം, മോഹം, മദം, മാത്സര്യം, അവിദ്യ എന്നിങ്ങനെയുള്ള ഹൃദയഗ്രന്ഥികളാണെന്നറിയണം. ഏകാദശസ്കന്ധത്തിൽ (അധ്യായം 11, 20, 30) ഈ ഗ്രന്ഥികളെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഈ ഗ്രന്ഥികൾ ഉണ്ടാവാൻ കാരണം അസദ്ബുദ്ധിയാണ്. അഥവാ അസത്തിൽ സദ്ബുദ്ധി ഉണ്ടാവുകയാലാണ്. അതിനാൽ ജ്ഞാനം ഉറപ്പിയ്ക്കേണ്ടത് ആവശ്യമാണ്. ജ്ഞാനവും വൈരാഗ്യവും ഭക്തിയുടെ പുത്രന്മാരാണ്. അവരെ എപ്പോഴും യുവാക്കളാക്കിവെയ്ക്കാൻ സദ്ഗുരുവിന്റെ സഹായം ആവശ്യമാണ്. കൂടാതെ ബ്രഹ്മാകാരവൃത്തിയും വേണം. ബ്രഹ്മാകാരവൃത്തികൊണ്ട് അസദ്ബുദ്ധി നീങ്ങിപ്പോകും. മത്സ്യരൂപിയായ ഗുരുവിന്, തന്റെ സ്വരൂപത്തെ വിശാലമാക്കാൻ കഴിയും. അങ്ങനെയുള്ള ഗുരുവിന് ശിഷ്യനേയും വിശാലബുദ്ധിയാക്കാൻ കഴിയും. ഇപ്പോഴത്തെ വിദ്യയുടെ സാരാംശം നോക്കിയാൽ പശുബുദ്ധികളായവരെ നീതിമാന്മാരാക്കാൻ പ്രയത്നിയ്ക്കുകയാണെന്നു കാണാം. പക്ഷെ





മനുഷ്യരെ ബ്രഹ്മമാക്കാനുള്ള കലയും വിദ്യയും ഇപ്പോഴത്തെ വിദ്യാഭ്യാസത്തിലില്ല. ബ്രഹ്മനിഷ്ഠരും ബ്രഹ്മജ്ഞാനികളുമായവരിൽനിന്നും മാത്രമേ ബ്രഹ്മവിദ്യ പ്രാപ്തമാകുകയുള്ളു. ഇപ്പോഴത്തെ വിദ്യയിൽ എങ്ങനെ സുഖമായി ജീവിയ്ക്കാമെന്നാണ് പഠിപ്പിയ്ക്കുന്നത്. പക്ഷെ എങ്ങനെസുഖത്തിൽ മരിയ്ക്കാമെന്ന് പഠിപ്പിയ്ക്കുന്നില്ല. ബ്രഹ്മവിദ്യയിൽ പറയുന്നത് എല്ലാവരും ഇജ്ജന്മത്തിൽതന്നെയോ, അഥവാ വേറൊരു ജന്മമുണ്ടെങ്കിൽ ആ ജന്മത്തിൽ നല്ല സംസ്കാരമുള്ളതും പവിത്രവുമായ കുടുംബത്തിൽ ജനിച്ചോ, ബ്രഹ്മജ്ഞാനസിദ്ധിയ്ക്കുതകുന്ന കർമം ചെയ്യണമെന്നാണ്. ഇക്കാലത്ത് ഇപ്രകാരമുള്ള കുടുംബങ്ങളും അധികമില്ല.

അമേരിക്കയിൽ വർഷംതോറും ഏകദേശം അമ്പതുകോടി പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നുണ്ട്. അതായത് ദിവസേന പതിമൂന്നു ലക്ഷം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തുന്നു. പക്ഷെ അതുകൊണ്ട് സംസ്കാരം മെച്ചപ്പെടുന്നില്ല. ഇച്ഛയും ഭയവും വർധിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. നമ്മുടെ ദേശത്ത് ശ്രീമദ്ഭാഗവതം പോലുള്ള ഒരു ഗ്രന്ഥത്തിൽനിന്നും കിട്ടുന്ന ജ്ഞാനം അവരുടെ അമ്പതു കോടി പുസ്തകങ്ങളിൽനിന്നും കിട്ടുമോ എന്നത് സംശയമാണ്. നല്ല സംസ്കാരത്തിന് മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ച് വശത്താക്കണം. അതിന് അഭ്യാസവും വൈരാഗ്യവും വേണം. അമേരിയ്ക്കയിലും മറ്റു പാശ്ചാത്യദേശങ്ങളിലും വൈരാഗ്യം വർധിച്ചുവരുകയും, സംസ്കാരം നന്നായിക്കൊണ്ടിരിയ്ക്കുകയും ചെയ്തിരുന്നെങ്കിൽ അടിയ്ക്കടി യുദ്ധങ്ങൾ ഉണ്ടാകുകയില്ലായിരുന്നു. പാക്കിസ്ഥാനും ഇക്കാര്യത്തിൽ പാശ്ചാത്യരെ അനുഗമിയ്ക്കുന്നതുപോലെയാണ് കാണുന്നത്. ലോകം ദുഷിയ്ക്കുന്ന സന്ദർഭത്തിലാണ്,ലോകസേവയ്ക്കും ദേശസേവയ്ക്കും കൂടുതൽ ആവശ്യം വരുന്നത്.

ഇക്കാലത്ത്, സേവാധർമം ഉത്തമധർമമായിത്തീർന്നിരിയ്ക്കുന്നു. ലോകം സാംസ്കാരികമായി അധികം ദുഷിയ്ക്കയാൽ, നിരന്തര നവീകരണം ആവശ്യമായിത്തീർന്നിരിയ്ക്കുന്നു. സമുദായസേവകൊണ്ട് പല ദുഃഖങ്ങൾക്കും നിവാരണമുണ്ടാകുമെങ്കിലും, ജന്മ-മരണദുഃഖം, വൃദ്ധാവസ്ഥയുടെ ദുഃഖം മുതലായവ നീങ്ങുന്നില്ല. അന്യരെ സേവ ചെയ്യുക, അന്യർക്ക് നന്മചെയ്യുക ഇവയെല്ലാം വളരെ നല്ലതാണെങ്കിലും, അതോടൊപ്പം നാം ആരാണ് ?, നന്മ എന്താണ് ?, മനുഷ്യജന്മത്തിന്റെ മുഖ്യലക്ഷ്യം എന്താണ്?, ആരെ സേവചെയ്യുന്നതാണ് യഥാർഥ സേവ?, ആരുടെ സത്ത യാലാണ് ഈ ലോകം പുലരുന്നത് ? ഇത്യാദി കാര്യങ്ങളെപ്പറ്റിക്കൂടി വിചാരിയ്ക്കണം. അല്ലാത്തപക്ഷം സേവ ചെയ്ത് അനാത്മഭാവം വർധിയ്ക്കുകയും, സേവകൊണ്ട് മനസ്സിന് ഉണ്ടാകേണ്ട ശാന്തി ലഭിയ്ക്കാതിരിയ്ക്കുകയും



ചെയ്യും. സേവകനിലുള്ള ഗുണദോഷം സേവയിലും പ്രതിഫലിയ്ക്കും. സ്വയം അപക്വാവസ്ഥയിൽ ലോകസേവകനായി, ലോകകീർത്തിയെ ഇഷ്ടദൈവംപോലെ കരുതി, അതിനുവേണ്ടിയുള്ള ആചാര-വിചാരങ്ങളെ അനുസരിയ്ക്കുന്നതുകൊണ്ട് ജന്മമരണ ചക്രത്തിൽനിന്നും നിവൃത്തി ലഭിയ്ക്കുന്നില്ല. സത്യവ്രതനെപ്പോലെ ജീവിയ്ക്കാനും സാധിയ്ക്കുകയില്ല. മൂങ്ങയുടെ രാജ്യത്ത് സൂര്യോപാസനചെയ്യാൻ സാധിയ്ക്കാത്തതുപോലെ, ആത്മാനുഭവം ലഭിച്ചിട്ടില്ലാത്തവരുടേയും, അതിലേയ്ക്കു ലക്ഷ്യമില്ലാത്തവരുടേയും കൂട്ടത്തിൽ ഇരുന്നുകൊണ്ട് ആത്മാനുഭവം നേടുക പ്രയാസമാണ്. മുന്നിട്ടെതിർക്കുക എന്നുള്ളത് ഇന്ന് സത്യാഗ്രഹമായിത്തീർന്നിരിയ്ക്കയാണ്. ഏതു സത്യത്തിൽ ഭേദം സാധ്യമല്ലയോ, അങ്ങനെയുള്ള സത്യത്തെ അനുഭവിച്ചറിയാനുള്ള വ്രതത്തെ സത്യവ്രതരാജാവിന്റെ സ്വരൂപമാണെന്നറിയണം.

സത്യവ്രതരാജാവ് സ്തുതിച്ചുകൊണ്ടു പറയുന്നു: "അഗ്നി, സ്വർണത്തിന്റെയും വെള്ളിയുടെയും അഴുക്കിനെ നീക്കുന്നു. അതുപോലെ, മനുഷ്യരാശിയുടെ അന്തഃകരണത്തിന്റെ അജ്ഞാനരൂപമായ അഴുക്കിനെ നീക്കി, ശുദ്ധസ്വരൂപസ്ഥിതി കൈവരുത്തുവാൻ സഹായിയ്ക്കുന്ന ഗുരുജനങ്ങൾക്കും പരമഗുരുവായ അവിടുന്ന്, അനശ്വരനായ ഈശ്വരൻതന്നെ. അങ്ങനെയുള്ള അവിടുന്ന് എന്റെ പരമഗുരുവായി ഭവിയ്ക്കട്ടെ! (8.24.48).ഹേ പ്രഭോ! ഗുരുജനങ്ങൾ, ദേവതകൾ, അന്യജനങ്ങൾ, ഇവരെല്ലാം കൂടിയാലും ആരുടെ അനുഗ്രഹത്തിന്റെ പതിനായിരത്തിലൊരംശംപോലും തരാൻ സാധിയ്ക്കുന്നില്ലയോ, ആ പരമേശ്വരനായ അവിടുത്തെ ഞാൻ ശരണം പ്രാപിയ്ക്കുന്നു. ഒരു കുരുടൻ മറ്റൊരു കുരുടനെ വഴി കാണിയ്ക്കുന്നെങ്കിൽ രണ്ടുപേരും കുണ്ടിൽ വീണുപോകും. അതുപോലെ അജ്ഞാനികളെ ഗുരുവാക്കുക വ്യർഥമാണ്. അവിടുന്ന് സൂര്യനെപ്പോലെ സ്വയം പ്രകാശനും, സകല ഇന്ദ്രിയങ്ങളുടേയും സാക്ഷിയുമാണ്. അതുകൊണ്ടാണ് ആത്മാവിനെ അറിയാൻ ഇച്ഛിയ്ക്കുന്ന ഞങ്ങൾ അവിടുത്തെ ഗുരുവായി കരുതുന്നത്."

ആത്മജ്ഞാനം നൽകാത്ത ഗുരു യഥാർഥ ഗുരുവല്ല. യഥാർഥ ധർമാനുഷ്ഠാനം മനുഷ്യരുടെ സാത്വികഭാവത്തെ ജാഗ്രത്താക്കുകയും, ആത്മജ്ഞാനം നൽകുകയും ചെയ്യും. ആത്മജ്ഞാനംകൊണ്ട് 'സമ്യഗ്ദർശനം' ലഭിയ്ക്കും. അതിനെ സുദർശനചക്രമെന്നു പറയുന്നു. ഈ സുദർശനത്തിന്റെ മുമ്പിൽ, വാസനയുടെ ശക്തി തകർന്നുപോകുമെന്ന് ഇനിവരുന്ന ഒമ്പതാംസ്കന്ധത്തിലെ ദുർവാസാവിന്റെയും അംബരീഷന്റെയും കഥയിൽ പറയും. സാത്വികഭാവമില്ലാത്തിടത്ത് സമ്യഗ്ദർശനം ഉണ്ടാകയില്ല. അഹങ്കാരം വർധിയ്ക്കുകയും ചെയ്യും. ഒരു ദേശക്കാർ മനുഷ്യരെ കൊല്ലാൻ പ്രത്യേക ആയുധവും വിഷവും ഉണ്ടാക്കിയാൽ മറ്റു ദേശക്കാർ അതിലും ശക്തിമത്തായ ആയുധവും വിഷവും ഉണ്ടാക്കും. രജോഗുണവും തമോഗുണവും വർധിയ്ക്കുന്നിടത്ത് മനുഷ്യർ പശുക്കളെപ്പോലെ ആയിക്കൊണ്ടിരിയ്ക്കും. അനീതിയുടെ ഒരു കാരണം ദാരിദ്ര്യമാണെങ്കിലും, അതിലും വലിയ കാരണം അജ്ഞാനമാണ്. സജ്ജനങ്ങളുടേയും നീതിമാന്മാരുടേയും ജ്ഞാനികളുടേയും സംഖ്യ വർധിയ്ക്കുന്നിടത്ത്, വൃത്തിരൂപമായ മത്സ്യം വളർന്നുകൊണ്ടിരിയ്ക്കും. ദേശസേവകൊണ്ട് വൃത്തി വികസിയ്ക്കുമെങ്കിലും, പൂർണവികാസം ഉണ്ടാകയില്ല. ദേശസേവയും, ജാതിസേവയും കലഹങ്ങൾക്കു കാരണമാകാറുണ്ട്. സത്തയുള്ളവനും, ഭൂരിപക്ഷസഹായം ഉള്ളവനും ആണെങ്കിൽപോലും അവനിൽ അജ്ഞാനമിരുന്നാൽ അത് കലഹങ്ങൾക്കു നിദാനമാണ്. അതിനാൽ സമുദായത്തിന് ആഹാരമാവശ്യമാകുന്നതുപോലെതന്നെ, ഇച്ഛകളെ നിരോധിയ്ക്കുന്നതും ആവശ്യമാണ്. ഇക്കാലത്തെ പരിഷ്ക്കാരങ്ങൾ ഇന്ദ്രിയസുഖങ്ങൾക്ക് കൂടുതൽ സൗകര്യം നൽകുന്നവയാണെന്നു മാത്രമല്ല, ഇന്ദ്രിയസംയമംകൊണ്ടുണ്ടാകുന്ന നന്മകളെപ്പറ്റി ഓർമിയ്ക്കാൻ പോലും ഇടം നൽകുന്നുമില്ല. ശരീരത്തിനിരിയ്ക്കാൻ വളരെ കുറച്ചു സ്ഥലം മതി. പക്ഷെ മനസ്സ് നിയന്ത്രണത്തിലല്ലെങ്കിൽ, വലിയ *ബംഗ്ലാവു*പോലും മതിയാകുകയില്ല. ആഹാരം കുറച്ചു മതിയാകും. പക്ഷെ മനസ്സ് നിയന്ത്രണത്തിലല്ലെങ്കിൽ ഏതെല്ലാം ഭോജന സാമഗ്രികളുണ്ടായാലും തൃപ്തി വരുകയില്ല. *ഹോട്ടലു*കളിൽ നാവിന് പുതിയപുതിയ രസസാമഗ്രികൾ നിത്യേന തയ്യാറാക്കുന്നുണ്ടെങ്കിലും, അസംതൃപ്തിയാണ് അവശേഷിയ്ക്കുന്നത്. നഗ്നത മറയ്ക്കാൻ വസ്ത്രം അല്പം മതി. പക്ഷെ മനസ്സ് നിയന്ത്രണത്തിലല്ലെങ്കിൽ വളരെ വസ്ത്രങ്ങളുണ്ടെങ്കിലും തൃപ്തിവരികയില്ല. ശരീരത്തെ മോടിപിടിപ്പിയ്ക്കാൻ *പൗഡർ, ലിപ്സ്റ്റിക്ക്, സ്നോ* മുതലായ അനേകം സാധനങ്ങൾ ഉണ്ട്. എന്നിട്ടും മനുഷ്യരുടെ ജീവിതം തൃപ്തമോ, പ്രേമമയമോ ആകുന്നില്ല. കലഹങ്ങൾ വർധിച്ചുകൊണ്ടേ ഇരിയ്ക്കുന്നു. "**തത്ത്വമസി**" എന്ന ചെറിയ വാക്യത്തിൽ സകല ജ്ഞാനവും അടങ്ങിയിട്ടുണ്ട്. പക്ഷെ മനസ്സ് നിയന്ത്രണത്തിലല്ലെങ്കിൽ എന്തെല്ലാം പുസ്തകങ്ങൾ പഠിച്ചാലും യഥാർഥ ജ്ഞാനം ലഭിയ്ക്കയില്ല. കർമത്തിൽ എത്രകണ്ട് ചുമതലാബോധം വേണമോ, അതിലുമധികം ചുമതലാബോധം വിചാരത്തിൽ ഉണ്ടാകണം. അതിനാൽ നമ്മുടെ വൃത്തിരൂപിയായ മത്സ്യം ദിവസേന വിശാലമാകാൻ തക്കവിധം ജീവിയ്ക്കേണ്ടതുണ്ട്.

**ജനോ ജനസ്യാദിശതേഽസതീം മതിം**

**യയാ പ്രപദ്യേത ദുരത്യയം തമഃ**

**ത്വം ത്വവ്യയം ജ്ഞാനമമോഘമഞ്ജസാ**

**പ്രപദ്യതേ യേന ജനോ നിജം പദം.** (8.24.51)

(അജ്ഞാനികൾ, മറ്റ് അജ്ഞാനികൾക്ക് അർഥം, കാമം മുതലായ വിഷയയുക്തമായ അസദ്ബുദ്ധി ഉണ്ടാകത്തക്ക ഉപദേശം



നൽകുന്നു. തന്മൂലം അവർ ദുസ്തരമായ അന്ധകാര (സംസാര) ത്തിൽ വീഴുന്നു. പക്ഷെ അവിടുന്ന് അക്ഷയവും അമോഘവുമായ ജ്ഞാനത്തെ ഉപദേശിയ്ക്കുന്നു. അതുകൊണ്ട് മനുഷ്യർ എളുപ്പം ആത്മസ്വരൂപത്തെ പ്രാപിയ്ക്കുന്നു.)

ഈ സിദ്ധാന്തം ദേശസേവകർക്കും ചേരുന്നതാണ്. പല അജ്ഞാനികൾക്കും ഗുരുവാകാൻ ഇഷ്ടമാണ്. താൻ വിശ്വസിയ്ക്കുന്നവഴി മാത്രമേ ദേശത്തിന്റെ ഉദ്ധാരണത്തിന് ശരിയായ മാർഗമുള്ളു എന്നു കരുതി മറ്റുള്ളവരും അതുപോലെ പ്രവർത്തിയ്ക്കണമെന്ന് അവർ ശഠിയ്ക്കുന്നു. പക്ഷെ എല്ലാവർക്കും ഒരേ വഴിയേ പോകാൻ സാധിയ്ക്കുന്നില്ല. ദേശസേവയിലും സമുദായസേവയിലും പക്ഷാന്തരങ്ങൾ കാണാം. അതും അജ്ഞാനംകൊണ്ടുണ്ടാകുന്നതാണ്.

സംസാരത്തിൽ ധർമനിർവഹണത്തിന് പല സൗകര്യങ്ങളും ആവശ്യമാണ്, പക്ഷെ സംസാരത്തിൽ യഥാർഥസുഖമാണുള്ളതെന്ന വിചാരം തെറ്റാണ്. സംസാരസുഖാനുഭവത്തിനുള്ള ചെറിയ ഇച്ഛപോലും ഭഗവത്പ്രാപ്തിയ്ക്ക് വിരോധിയാണ്. സംസാരദശയിൽ ഇരിയ്ക്കുന്നവർക്ക് ആത്മജ്ഞാനം ഉണ്ടാകുന്നില്ല. ആത്മശാന്തിയുടെ അനുഭവം അല്പമെങ്കിലും അറിയാതെ സമുദായസേവയിൽ ഏർപ്പെടുന്നവർക്ക് അശാന്തിയായിരിയ്ക്കും ഫലം.ലോകം മുഴുവനും നന്നായെങ്കിൽ കൊള്ളാമായിരുന്നു എന്ന് നമുക്കു തോന്നും, പക്ഷെ ലോകം മുഴുവനും ഒരിയ്ക്കലും നന്നാകുകയില്ല. നന്നായാൽ ലോകം തന്നെ ഇല്ലാതാകും. വ്യക്തിപരമായി നോക്കിയാലും അധികം പേർക്കും പെട്ടെന്ന് അവസാനത്തെ പടിയിൽ എത്താൻ കഴിയുന്നില്ല. അതിനാൽ വൃത്തിരൂപിയായ മത്സ്യത്തിന്റെ വളർച്ചപോലെ, ജ്ഞാനമാർഗത്തിൽ ശുഭേച്ഛ, വിചാരണ, തനുമാനസ, സത്ത്വാപത്തി, അസംസക്തി, പദാർഥഅഭാവിനി , തുരീയ ഇങ്ങനെ ഏഴുപടികൾ കല്പിച്ചിരിയ്ക്കുന്നു.

തുടക്കത്തിൽ ജീവനിൽ ശുഭേച്ഛയുണ്ടാകണം. അത് ജീവന്റെ നീചേച്ഛകളുടെ ശരണാഗതിയാണ്. ആദ്യം ഇങ്ങനെയുള്ള ദശ പ്രത്യേകം ആവശ്യമാണ്. അതിനാൽ ഇവിടെ സത്യവ്രതരാജാവ് തന്റെ ശരണാഗതിയെ നിവേദനം ചെയ്തുകൊണ്ട് പറയുന്നു:

'അവിടുന്ന് സകല ലോകങ്ങളുടേയും സുഹൃത്തും പ്രിയനും, ഈശ്വരനും ആത്മാവും, ഗുരുവും ജ്ഞാനവും, ഇച്ഛിത ഫലസ്വരൂപനും ആകുന്നു. പക്ഷെ മോഹമുള്ളവരും വിഷയാസക്തരുമായവർ, ഹൃദയസ്ഥനും, പരമേശ്വരനുമായ അവിടുത്തെ അറിയുന്നില്ല. ഞാൻ തത്ത്വജ്ഞാനലബ്ധിയ്ക്കുവേണ്ടി, ദേവശ്രേഷ്ഠനും, പരമപൂജ്യനും, പരമേശ്വരനുമായ അവിടുത്തെ ശരണം പ്രാപിയ്ക്കുന്നു. ഹേ ഭഗവൻ! അവിടുന്ന് പരമാർഥത്തെ പ്രകാശിപ്പിയ്ക്കുന്ന വാണിയാൽ എന്റെ ഹൃദയഗ്രന്ഥിയെ ഛേദിച്ച് അവിടുത്തെ സ്വരൂപത്തെ പ്രകാശിപ്പിച്ചാലും.'

ഇവിടെ ബ്രഹ്മജിജ്ഞാസയുടെ സ്വരൂപം ശരിയ്ക്കും കാണിച്ചിരിയ്ക്കുന്നു. ഇങ്ങനെയുള്ള തീവ്രജിജ്ഞാസയും, ശരണാഗതിയും കൂടാതെ ഗുരുവിൽനിന്നും ജ്ഞാനം ലഭിയ്ക്കുകയില്ല. ആസ്തികർ മുഖ്യവസ്തുവിൽ മാത്രം ഇച്ഛവെയ്ക്കുന്നു. നാസ്തികർ അവരുടെ ഇച്ഛാപൂർത്തിയ്ക്കുവേണ്ടി പ്രയത്നിയ്ക്കുന്നു. അത്യാവശ്യവസ്തു ഒന്നേയുള്ളു. അത് ആത്മാവാണ്. ഇച്ഛകൾ അനേകമാണ്. അതൊരിയ്ക്കലും പൂർത്തിയാകുന്നില്ല. അതിന്റെ പൂർത്തിയ്ക്കായി പ്രവർത്തിയ്ക്കുന്നവർ ശക്തിഹീനരായിക്കൊണ്ടേ ഇരിയ്ക്കും. ആത്മസാക്ഷാത്കാരത്തിനുശേഷം ഇച്ഛകൾ സമ്പൂർണമായി നശിച്ചുപോകുന്നു. അതിനാൽ ശരണാഗതർ, ഭഗവാനെ ശരണം പ്രാപിയ്ക്കുമ്പോൾ ഇച്ഛാനിവൃത്തിയുണ്ടാകുന്നു. ഈ ദശയെപ്പറ്റിയുള്ള കൂടുതൽ വിവരങ്ങൾ ഒമ്പതാംസ്കന്ധത്തിൽ അംബരീഷന്റെ കഥയിൽ വരും. ശരണാഗതി തുടങ്ങുന്നതോടെ അഹങ്കാരത്തിന് പരിവർത്തനമുണ്ടാകും.അവരുടെ നേരേ ദുർവാസസ്സുരൂപിയായ വാസന വന്നാലും അവർ പരിഭ്രമിയ്ക്കയില്ല. സമ്യഗ്ദർശനം (സുദർശനം) കൊണ്ട് അവരുടെ സത്യവ്രതം രക്ഷിയ്ക്കപ്പെടുന്നു.

സത്യവ്രതരാജാവിന്റെ പ്രാർഥന പൂർത്തിയായ ശേഷം ഭഗവാൻ അദ്ദേഹത്തിന് ആത്മജ്ഞാനം ഉപദേശിച്ചു. അതിൽ സാംഖ്യം, യോഗം, കർമം മുതലായവ എല്ലാം അടങ്ങിയിരിയ്ക്കുന്നു. ഇങ്ങനെ ആത്മരഹസ്യയുക്തമായ മത്സ്യപുരാണ സംഹിത ഭഗവാൻ സത്യവ്രതന് ഉപദേശിച്ചു. ഋഷികളോടുകൂടി വള്ളത്തിൽ ഇരുന്ന രാജാവ് ഭഗവാൻ ഉപദേശിച്ച ഈ സനാതന ബ്രഹ്മതത്ത്വം സംശയരഹിതനായി കേൾക്കയും ചെയ്തു. (8.24.56).

പ്രളയം അവസാനിച്ചു. ബ്രഹ്മാവ് ഉണർന്നു. ഭഗവാൻ ഹയഗ്രീവനെ കൊന്ന്, വേദങ്ങളെ വീണ്ടെടുത്ത് ബ്രഹ്മാവിനു കൊടുത്തു. സത്യവ്രതരാജാവ്, വിഷ്ണുകൃപയാൽ ഈ കല്പത്തിൽ വൈവസ്വതനെന്ന മനുവായി (8.24.58). ശുകദേവൻ പരീക്ഷിത്തിനോട് മത്സ്യാവതാരകഥ ഉപസംഹരിച്ചുകൊണ്ടു പറഞ്ഞു: 'ഏതൊരാൾ രാജർഷിയായ സത്യവ്രതനും, മായാമത്സ്യരൂപിയായ ശ്രീഹരിയും തമ്മിലുണ്ടായ സംവാദരൂപത്തിലുള്ള ഈ കഥ കേൾക്കുന്നുവോ, അവൻ സകലപാപങ്ങളിൽനിന്നും മുക്തനാകും.'

ഇന്നത്തെ വിദ്യാഭ്യാസ സമ്പ്രദായം, ആത്മാവിന്റെ ആവരണഭംഗം സാധിക്കുന്നതിനുപയുക്തമല്ല. ഒരിക്കൽ,യ്ക്കൽ, ഒരു ശിഷ്യൻ ഗുരുവിനോട്, തനിയ്ക്കു ബ്രഹ്മസുഖം നൽകിയാൽ സംസാരസുഖം വിടാമെന്നു പറഞ്ഞു.



അതിന് ഗുരു താഴെ പറയുന്ന ഒരു ദൃഷ്ടാന്തംകൊണ്ട് മറുപടി പറഞ്ഞു: 'ഒരു ഗൃഹസ്ഥന് ദുർനടത്തക്കാരനായ ഒരു മകനുണ്ടായിരുന്നു. അവന് ആരും വിവാഹത്തിനു പെണ്ണു കൊടുത്തില്ല. ദുർനടത്തം വിട്ട് മാനമായി ജീവിച്ചാലേ വിവാഹം നടക്കൂ എന്ന് പിതാവ് അവനെ ഉപദേശിച്ചു. അതിന് അവൻ പറഞ്ഞ മറുപടി, 'വിവാഹം കഴിച്ചുതന്നാൽ എന്റെ ദുർനടത്ത പൊയ്പോകു'മെന്നാണ്. പക്ഷെ പിതാവു പറഞ്ഞു:

'നിന്റെ ദുർനടത്തം നീങ്ങാതെ നിന്റെ ദുഷ്പ്പേരു പോകുകയില്ല. ദുഷ്പേരുപോകാതെ ആരും കന്യകയെ തരുകയുമില്ല.' ഈ ദൃഷ്ടാന്തംകൊണ്ട് സംസാരസുഖത്തിൽപ്പെട്ടു കിടക്കുന്ന മനസ്സിനെ പിൻവലിയ്ക്കാതെ പരമാത്മാവിന്റെ സുഖം ലഭിയ്ക്കയില്ല എന്ന് ശിഷ്യന് ബോധ്യമായി. ബ്രഹ്മസുഖപ്രാപ്തിക്ക് സത്യവ്രത രാജാവിനെപ്പോലെ 'സത്യവ്രതം' എടുക്കേണ്ടതാവശ്യമാണ്. ആ വ്രതത്തിന്റെ സ്വരൂപം ഒമ്പതാം സ്കന്ധത്തിൽ കൂടുതൽ സ്പഷ്ടമായി വിവരിച്ചിരിയ്ക്കുന്നു.

**ഹരിഃ ഓം തത് സത്.**

## അഷ്ടമസ്കന്ധം സമാപ്തം





# സ്കന്ധം ഒൻപത്

## പ്രകരണം ഇരുപത്തൊന്ന്

### ഭക്തിയുടെ തേജസ്സ്

എട്ടാം സ്കന്ധത്തിൽ അവസാനം സത്യവ്രതനെന്ന രാജാവിന്റെ കഥ പറഞ്ഞിരിയ്ക്കുന്നു. സത്യത്തിനു വേണ്ടി സാധന ചെയ്താൽ ബ്രഹ്മാകാരവൃത്തി ഉണ്ടാകാൻ തുടങ്ങുകയും, ഒരു പുതിയ പ്രകാരമുള്ള തേജസ്സ് അനുഭവപ്പെടുകയും ചെയ്യും. ആ തേജസ്സ് എങ്ങിനെയുള്ളതാണെന്ന് കാണിയ്ക്കാൻ ഒമ്പതാംസ്കന്ധത്തിൽ സുദ്യുമ്നന്റെ കഥ, ച്യവനന്റെ കണ്ണിന്റെ പ്രകാശത്തിന്റെ കഥ, അംബരീഷരാജാവിനെ രക്ഷിച്ച സുദർശനത്തിന്റെ സ്വരൂപം മുതലായവയെപ്പറ്റി പറയുന്നു. ഭഗവാന്റെ തേജസ്സിന്റെ സ്വരൂപം ദശമസ്കന്ധത്തിൽ വരും. നവമസ്കന്ധത്തെ 'ഈശാനുകഥ'യെന്നു പറയുന്നു. അതായത് ഭഗവാനെ അനുസരിയ്ക്കുന്ന ഭക്തന്മാരുടെ കഥകൾ. മായയിൽനിന്നും മുക്തി നേടാനുള്ള സാധനയിൽ പല വിഘ്നങ്ങളും ഭക്തന്മാർക്ക് നേരിടേണ്ടി വന്നിട്ടുണ്ട്. അങ്ങനെയുള്ളതാണ് ഭഗവാന്റെ മായ. പക്ഷെ, ഈശ്വരന്റെ ലീലകളെ വർണിയ്ക്കുകയും, കേൾക്കുകയും ചെയ്യുന്നവരെ ഈ മായ മോഹിപ്പിയ്ക്കയില്ലെന്ന് രണ്ടാം സ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്.(2.7.53).

ഇനി, ശുകദേവൻ പരീക്ഷിത്തിനോട് വിവസ്വാൻ എന്ന മനുവിന്റെ വംശത്തെപ്പറ്റി പറയുന്നു. വിവസ്വാൻ, 'പുത്രനു' വേണ്ടി ഒരു യജ്ഞം ചെയ്തു. പക്ഷെ, അദ്ദേഹത്തിന്റെ ഭാര്യ ഹോതാക്കളോട് 'പുത്രി' വേണമെന്നു യാചിച്ചു. ഹോതാക്കൾ പുത്രിയുണ്ടാകാൻ സങ്കല്പിച്ച് ഹോമം ചെയ്തതുകൊണ്ട് മനുവിന് 'ഇലാ' എന്ന ഒരു പുത്രിയാണുണ്ടായത്. ഈ വിപരീതഫലത്തിൽ മനുവിനു ഖേദമുണ്ടാകയാൽ, അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം ഗുരുവായ വസിഷ്ഠൻ തന്റെ തപോബലംകൊണ്ട് ആ കന്യകയെ പുരുഷനാക്കി 'സുദ്യുമ്ന' നെന്നു പേരും നല്കി. സുദ്യുമ്നൻ എന്നുവച്ചാൽ നന്മയുണ്ടാകുന്ന തേജസ്സ് എന്നർത്ഥം. ഒരിയ്ക്കൽ സുദ്യുമ്നൻ വേട്ടയ്ക്കായി വനത്തിൽ പോയി. അവിടെ ഒരു ഭാഗത്ത് പ്രവേശിച്ചതോടെ അദ്ദേഹം സ്ത്രീയായി തീർന്നു. മാത്രമല്ല, അദ്ദേഹത്തിന്റെ കുതിരയും കൂടെയുണ്ടായിരുന്ന സേവകരുമെല്ലാം സ്ത്രീകളായിത്തീർന്നു. ഇങ്ങനെ സംഭവിയ്ക്കാനുള്ള കാരണമെന്തെന്ന് പരീക്ഷിത്ത് ചോദിച്ചപ്പോൾ ശുകദേവൻ പറഞ്ഞു: "ഒരിയ്ക്കൽ കുറെ ഋഷിമാർ, ശ്രീ ശിവനെ ദർശിയ്ക്കാനായി മേരുവിന്റെ താഴ്വരയിലുള്ള ഒരു വനത്തിൽ ചെന്നു. അവിടെ ആ സമയം, ഭഗവാൻ ചന്ദ്രശേഖരന്റെ അങ്കതലത്തിൽ ശ്രീപാർവതി വസ്ത്രരഹിതയായി സല്ലപിച്ചുകൊണ്ടിരിക്കയായിരുന്നു. മഹർഷിമാരെ കണ്ട് ദേവി ലജ്ജിച്ച് വേഗം വസ്ത്രം ധരിച്ചു. ഋഷിമാർ നേരെ ബദരികാശ്രമത്തിലേയ്ക്കും പോയി. അപ്പോൾ ദേവിയെ സന്തോഷിപ്പിയ്ക്കാനായി ഭഗവാൻ "ഞാനൊഴിച്ച് ആരുതന്നെ ഈ വനത്തിൽ വന്നാലും അവർ സ്ത്രീകളായിപ്പോകും" എന്നു ശപിയ്ക്കുകയുണ്ടായി. ഈ കാരണംകൊണ്ടാണ് സുദ്യുമ്നൻ ആ വനത്തിൽ പ്രവേശിച്ചപ്പോൾ സ്ത്രീ ആയിപ്പോയത്. അങ്ങനെ സ്ത്രീയായി ത്തീർന്ന അവളെ ചന്ദ്രന്റെ പുത്രനായ 'ബുധൻ' കാണുകയും, ബുധനെ പതിയായി സ്വീകരിച്ച്, അവൾക്ക് 'പുരൂരവസ്സ്' എന്ന പുത്രനുണ്ടാകുകയും ചെയ്തു.

ഇപ്രകാരമുള്ള സംഭവങ്ങൾ സാധാരണബുദ്ധി കൊണ്ടു മനസ്സിലാക്കാൻ പ്രയാസമാണ്. പക്ഷെ അധ്യാത്മ ഭാവത്തിൽ നോക്കുന്നതായാൽ, കന്യക പുരുഷനാവുക എന്നുവച്ചാൽ, പ്രകൃതിയിൽ ഇരിയ്ക്കുന്ന ചിദാഭാസനിൽ ചൈതന്യത്തിന്റെ അംശം (കൂടസ്ഥൻ) പ്രത്യഗാത്മരൂപത്തിൽ അനുഭവപ്പെട്ടു എന്നു മനസ്സിലാക്കാം. ആത്മാവിന്റെ പ്രകാശത്തെ സുദ്യുമ്നനെന്നു പറയാം. പക്ഷെ, അത് സംസാരരൂപിയായ വനത്തിൽ പ്രവേശിച്ചാൽ പ്രകൃതിയെപ്പോലെ ആയിത്തീരും. അപ്പോൾ അതിനെ 'ജീവാത്മാ' അഥവാ 'പ്രമാതാ' അല്ലെങ്കിൽ 'ചിദാഭാസ്' എന്നു പറയുന്നു. *ഇംഗ്ലീഷിൽ* ജീവാത്മാവിനെ *'She'* എന്നു പറയുന്നു. ഹിന്ദിയിലും ജീവാത്മാവ് സ്ത്രീ ലിംഗമാണ്. ഈ പ്രകൃതി പിന്നെയും ബുധരൂപിയായ - അതായത് ജ്ഞാനരൂപിയായ പുരുഷനെ - വിവാഹം ചെയ്യുമ്പോൾ അതിൽ പുതിയ ചൈതന്യം(പുരൂരവസ്സ്)ഉണ്ടാകുന്നു.വസിഷ്ഠന് സുദ്യുമ്നൻ സ്ത്രീയായിത്തീർന്നത് ഇഷ്ടപ്പെട്ടില്ല. അദ്ദേഹം, ഭഗവാൻ ശങ്കരനെ തപസ്സു ചെയ്ത് പ്രീതിപ്പെടുത്തി, "സുദ്യുമ്നൻ ഒരുമാസം സ്ത്രീയും , ഒരു മാസം പുരുഷനുമായി കഴിയും" എന്നു വരംവാങ്ങി. (അതായത് സമാധിദശയിൽ പുരുഷത്വം അനുഭവപ്പെടുകയും, വ്യുത്ഥാനദശയിൽ പ്രകൃതി അഥവാ മായാഭാവം ഉണ്ടാകുകയും ചെയ്യും.)

അടുത്തതായി നവമസ്കന്ധത്തിൽ മൂന്നാമത്തെ അധ്യായത്തിൽ കൂടുതൽ പ്രകാശത്തിന്റെ - അതായത് - ച്യവനമഹർഷിയുടെ സമാധിയുടെ കഥ വരുന്നു. ഒരു ദിവസം ശര്യാതിരാജാവ് തന്റെ പുത്രിയായ സുകന്യയേയും കൂട്ടിക്കൊണ്ട് ച്യവനമഹർഷിയുടെ ആശ്രമത്തിൽ പോയിരുന്നു. സുകന്യ സഖിമാരോടുകൂടി വൃക്ഷങ്ങളുടെ ശോഭ നോക്കിനടക്കവേ, അവിടെ അവർ ഒരു വലിയ പുറ്റു കണ്ടു.



അതിന്റെ മുകളിലുണ്ടായിരുന്ന ദ്വാരത്തിൽനിന്നും രണ്ടു കിരണങ്ങൾ വരുന്നതുകണ്ട്, ആ രാജകന്യക വിധിവശാൽ ഒരു മുള്ളെടുത്ത് ആ പ്രകാശം വരുന്ന സ്ഥലത്തു കുത്തി നോക്കി. ഉത്തരക്ഷണത്തിൽ ആ ദ്വാരത്തിൽനിന്നും രക്തം പുറപ്പെടുവാൻ തുടങ്ങി. ആ പുറ്റിനകത്തു ഘോരതപം ചെയ്തുകൊണ്ടിരുന്ന ച്യവനമഹർഷിയാണ് ഉണ്ടായിരുന്നത്. തപസ്സിന്റെ തീവ്രതമൂലം തന്റെ മേൽ ചിതൽപ്പുറ്റുവന്നു മൂടിയതുപോലും അദ്ദേഹം അറിഞ്ഞില്ല. മുനിയോട് അപരാധം ചെയ്തുപോകയാൽ സുകന്യയെ ച്യവനന്റെ അഭിപ്രായമനുസരിച്ച് അദ്ദേഹത്തിനുതന്നെ വിവാഹംചെയ്തുകൊടുത്തു. വൃദ്ധനും കുരുടനുമായ മുനിയെ വേണ്ടപോലെ ഭക്തിപൂർവം സുകന്യ സേവചെയ്തുവരവേ, ഒരിയ്ക്കൽ അശ്വിനീകുമാരന്മാർ ആ ആശ്രമത്തിൽ ചെന്നു. അവരോടു ച്യവനൻ പറഞ്ഞു: "എനിയ്ക്ക് യൗവനവും, യൗവനയുക്തകളായ സ്ത്രീകൾക്കു പ്രിയമാകത്തക്ക രൂപവും തന്നാൽ അതിനുപകരം ഞാൻ നിങ്ങൾക്ക് യജ്ഞസമയം സോമരസം നല്കാം." ഈ കരാർ ദേവവൈദ്യന്മാരായ അവർ സമ്മതിക്കുകയും, സിദ്ധന്മാരാൽ നിർമിതമായി അവിടെ ഉണ്ടായിരുന്ന ഒരു തീർത്ഥത്തിൽ മഹർഷി അവരോടൊപ്പം ഇറങ്ങി മുങ്ങാൻ ആവശ്യപ്പെടുകയും ചെയ്തു. ച്യവനൻ അവരോടൊപ്പം ആ തീർത്ഥത്തിൽ മുങ്ങി. മൂന്നു സുന്ദരപുരുഷന്മാർ ആ കുണ്ടിൽ നിന്നും പൊങ്ങിവന്നു. മൂന്നുപേർക്കും ഒരേ രൂപമായിരുന്നു. എല്ലാവരും താമരപ്പൂമാലയും സുന്ദരവസ്ത്രങ്ങളും ധരിച്ചിരുന്നു. ഒരേ രൂപമായിരുന്ന അവരിൽനിന്ന്, സുകന്യയ്ക്ക് തന്റെ ഭർത്താവിനെ തിരിച്ചറിയാൻ കഴിഞ്ഞില്ല. അവൾ അശ്വിനീകുമാരന്മാരെ തന്നെ ശരണം പ്രാപിച്ച് പ്രാർഥിച്ചു. അവർ സുകന്യയുടെ പാതിവ്രത്യത്തിൽ സന്തുഷ്ടരായി അവൾക്ക് ഭർത്താവിനെ കാണിച്ചുകൊടുത്തു. അതിനുശേഷം, മുനിയുടെ അനുമതിയോടുകൂടെ അവർ സ്വർഗത്തിലേയ്ക്കു പോയി. ഒരിയ്ക്കൽ യജ്ഞം ചെയ്യാനായി ശര്യാതി രാജാവ് ച്യവനാശ്രമത്തിൽ വന്നപ്പോൾ, തന്റെ പുത്രിയുടെയടുത്ത് സൂര്യനെപ്പോലെ തേജസ്വിയായ ഒരു പുരുഷനെ കണ്ട്, തന്റെ പുത്രി ഏതോ പരപുരുഷനുമായിട്ടിരിയ്ക്കയാണെന്നു സംശയിച്ച് രാജാവ് കോപിയ്ക്കുകയും, അവളെ വളരെ ശകാരിയ്ക്കുകയും ചെയ്തു. 'നീ നിന്റെ പിതാവിനേയും പതിയേയും ഘോരനരകത്തിൽ വീഴിയ്ക്കുന്നവളാണ് ' എന്നു പറഞ്ഞ രാജാവിനോട് സുകന്യ, 'പിതാവേ ! ഇത് അവിടുത്തെ ജാമാതാവായ ഭൃഗുനന്ദനൻ ച്യവനമഹർഷിതന്നെയാണ് ' എന്നു പറയുകയും, അശ്വിനീകുമാരന്മാർ എപ്രകാരമാണ് തനിയ്ക്ക് യൗവനം നല്കിയതെന്നും മറ്റുമുള്ള കഥ ച്യവനൻതന്നെ പറഞ്ഞുകേൾപ്പിയ്ക്കുകയും ചെയ്തു. അതുകേട്ട് രാജാവിന് പുത്രിയോട് കൂടുതൽ സന്തോഷവും സ്നേഹവും തോന്നി. പിന്നീട് ച്യവനമഹർഷി, രാജാവിനെക്കൊണ്ട് യജ്ഞം ചെയ്യിച്ച്, അശ്വിനീകുമാരന്മാർക്കും സോമരസത്തിന്റെ പങ്കു നല്കി. ഇതിൽ ഇന്ദ്രൻ കോപിച്ച് രാജാവിനെ വധിയ്ക്കാൻ മുതിർന്നു. പക്ഷെ, മഹർഷി തന്റെ യോഗബലത്താൽ ഇന്ദ്രന്റെ കൈ വജ്രസഹിതം സ്തംഭിപ്പിയ്ക്കുകയും, അന്നുമുതൽ അശ്വിനീകുമാരന്മാരും യജ്ഞത്തിൽ സോമരസത്തിന്നധികാരികളായിരിയ്ക്കുമെന്ന ദേവന്മാർ സമ്മതിയ്ക്കുകയും ചെയ്തു.

ഇനി ഈ കഥയുടെ അധ്യാത്മഭാവത്തെപ്പറ്റി ചിന്തിയ്ക്കാം. ച്യവനൻ, സകല വൃത്തികളേയും ഏകാഗ്രമാക്കി സമാധിചെയ്ത്, വളരെക്കാലം ധ്യാനത്തിൽ ഇരിയ്ക്കുന്ന തത്ത്വമാണ്. അതിന്റെ തേജസ്സ്, ദേഹാഭിമാന രഹിതവും, സ്ഥിരവുമാണ്. ഈ ദശയിൽ, സുകന്യാരൂപിയായ ഏതെങ്കിലും പ്രകൃതി ആ ചൈതന്യത്തിന് വിക്ഷേപമുണ്ടാക്കിയാൽ, സമഷ്ടിശരീരത്തിൽ ഉത്പാതമുണ്ടാകാൻ തുടങ്ങും. ശര്യാതിരാജാവിന്റെ സേനകൾക്കുകൂടി മലമൂത്രബന്ധനം ഉണ്ടായത് ഈ കാരണത്താലാണ്. ഇക്കാലത്ത് പൃഥ്വിയിൽ ആകെ വളരെ ദുഃഖം വന്നുകൊണ്ടിരിയ്ക്കുകയാണ്. പരംജ്യോതിസ്വരൂപത്തെ അവഗണിയ്ക്കുന്ന മിഥ്യാവിദ്യ ലോകത്ത് സർവത്ര പരന്നിരിയ്ക്കുന്നു എന്നാണ് ഇതു കാണിയ്ക്കുന്നത്. ഏതോ ആസുരശക്തി നമ്മുടെ പൃഥ്വിയെ ബാധിച്ചതുപോലെയാണ് ഇക്കാലത്ത് കാണപ്പെടുന്നത്. ദൈവികശക്തി, എപ്പോഴും ഉള്ളിലെ തേജസ്സോടു ചേർന്നിരുന്നുകൊണ്ട് വെളിയിൽ പ്രവർത്തിയ്ക്കുന്നു. എന്നാൽ ആസുരശക്തി, ദോഷങ്ങളാകുന്ന മുള്ളിനെ ഉള്ളിലെ തേജസ്സിൽ കുത്തിത്തറയ്ക്കുന്നു. അങ്ങനെ സംജാതമാകുന്ന അന്ധതയെ നീക്കാൻ പ്രത്യേക സാമർഥ്യമുള്ള വൈദ്യന്മാർ വേണം. അവരോടൊന്നിച്ച്, സിദ്ധന്മാർ നിർമിച്ച കുണ്ഡത്തിൽ സ്നാനം ചെയ്യുന്നവർക്ക് നവമായ ആത്മീയചൈതന്യം (യൗവനം) പ്രാപ്തമാകും, പ്രാണനും, അപാനനുമാണ് അശ്വിനീകുമാരന്മാരെന്ന വൈദ്യന്മാർ. പ്രാണായാമത്തിന്റെ അനുഭവം കൊണ്ട് യോഗരൂപമായ കുണ്ഡത്തിൽ കുംഭകംചെയ്തു കുളിയ്ക്കാൻ കഴിഞ്ഞാൽ ജീവൻ, ചിദാഭാസരൂപിയായ വൃദ്ധാവസ്ഥ നീങ്ങി യൗവനയുക്തമാകുകയും കൂടസ്ഥൻ ബ്രഹ്മരൂപമാകുകയും ചെയ്യും. ഇപ്രകാരം യൗവനം പ്രാപിച്ച ച്യവനൻ യജ്ഞംചെയ്തു എന്നതിന് – ചിദാഭാസിനെ നിരാകരിച്ച്, കൂടസ്ഥന്റെ ആനന്ദരൂപമായ സോമരസം അശ്വിനീകുമാരന്മാർക്ക് കിട്ടി എന്നർഥമാകും. ഈ രീതിയിൽ യൗവനം പ്രാപിച്ചവരുടെ അജ്ഞാനം നശിയ്ക്കുന്നു; പ്രാണൻ ദിവ്യമാകുന്നു; ശരീരത്തിൽ പുതിയ തേജസ്സും വന്നുചേരുന്നു. പൃഥ്വിയുടെ തത്ത്വം ഗന്ധമാണ്. ഗന്ധത്തിന്റെ സ്ഥാനം നാസികയും, ദേവത അശ്വിനീകുമാരന്മാരുമാണ്. സാധാരണയായി പ്രാണനെ ജഡമെന്നു പറയുന്നു. അതിനാൽ അതിന് ആത്മാവിന്റെ ആനന്ദരൂപമായ സോമരസം ലഭിയ്ക്കുന്നില്ല.പക്ഷേ, ഋഷികൃപ ലഭിയ്ക്കുമ്പോൾ അതിനു പുതിയ ചൈതന്യമുണ്ടാകുന്നു. ശക്തിയുടെ സ്വരൂപമായ പ്രാണനെ ഏതുവിധമെങ്കിലും ചൈതന്യമയമാക്കുകയാണ് തന്ത്രത്തിന്റെ മാർഗം. അത്

സിദ്ധമായാൽ ആത്മാവിന്റെ ചൈതന്യമെന്നും, ശക്തിയുടെ ചൈതന്യമെന്നും രണ്ടു ചൈതന്യം കാണുകയില്ല. അങ്ങനെ ആത്മാവും ശക്തിയും അഭിന്നമാകുകയും, ജീവനിൽ പുതിയ യൗവനം ഉണ്ടാകുകയും ചെയ്യുന്നു.

ഹഠയോഗമാർഗം വിഷമമേറിയതാണ്. അതിനാൽ പ്രാണായാമം മുതലായവ സമർഥനായ ഒരു ഗുരുവിൽനിന്നുവേണം അഭ്യസിയ്ക്കുവാൻ. അനുഷ്ഠാനത്തിൽ സംഭവിച്ചേക്കാവുന്ന തെറ്റുകൾ ശരീരത്തിന് ഹാനികരമായിരിയ്ക്കും. ഈ യോഗം സിദ്ധമായാൽ പുതിയ യൗവനം ലഭിയ്ക്കുകയും, രോഗമുണ്ടാകാതിരിയ്ക്കുകയും, വൃദ്ധാവസ്ഥ പ്രാപിയ്ക്കാതിരിയ്ക്കുകയും ചെയ്യും. ശ്രീ അരവിന്ദ് പറഞ്ഞിരിയ്ക്കുന്നത്, മൃത്യുവും ഉണ്ടാകയില്ലെന്നാണ്. 'ഇഡ, പിംഗള' ഈ നാഡികളെ സ്വാധീനിയ്ക്കുക എളുപ്പമല്ല. അതിന് ശരീരം അരോഗമായിരിയ്ക്കുകയും, ആഹാരവിഹാരാദികളിൽ സംയമവും, നിയമവും പാലിയ്ക്കുകയും ചെയ്യണം. ഇതിനെല്ലാം ഹഠയോഗപ്രവീണനായ ഒരു ഗുരുവിന്റെ സഹായം അനിവാര്യമാണ്.

ച്യവനമുനിയുടെ ഈ കഥയിൽ, വൃദ്ധാവസ്ഥ നീക്കാനുള്ള ഉപായത്തിന്റെ അധ്യാത്മഭാവംപോലെ, സാവിത്രീ-സത്യവാന്റെ കഥയിൽ, യമധർമന്റെ പക്കൽനിന്നും പ്രാണനെ വീണ്ടുകൊണ്ടുവരാനുള്ള പ്രക്രിയയും പറഞ്ഞിട്ടുണ്ട്. ഈ രണ്ടു രീതികളുടേയും രഹസ്യം മനസ്സിലാക്കാൻ കഴിഞ്ഞാൽ വൃദ്ധന്മാർക്ക് ചെറുപ്പക്കാരാകാനും, മരിച്ചവരെ ജീവിപ്പിയ്ക്കാനും,സാധിയ്ക്കും. ശ്രീ അരവിന്ദ് പറയുന്നത്, സാവിത്രിയുടെ കഥ രൂപകമാണെന്നാണ്. 'സവിതാ' എന്നാൽ ഭക്തിയുടെ അധ്യാത്മതേജസ്സ്. അതിന്റെ ബലംകൊണ്ട് ആയുസ്സ് വർധിപ്പിയ്ക്കുകയും, മരണത്തെ തടയുകയും ചെയ്യാം. ഇങ്ങനെയുള്ള തേജസ്സിന്റെ ശക്തിയാലാണ് ശ്രീ യേശു ലാസറസിനെ മരിച്ച് നാലു ദിവസം കഴിഞ്ഞ് *കബറിൽ*നിന്നും ജീവിപ്പിച്ചെടുത്തത്. ഹിന്ദുസ്ഥാനിലും ചില മഹാത്മാക്കൾക്ക് മരിച്ചവരെ ജീവിപ്പിയ്ക്കുവാൻ കഴിഞ്ഞിട്ടുണ്ട്. തേജസ്സിന്റെ മാറ്റംകൊണ്ട് കാലത്തിലും മാററമുണ്ടാകാമെന്ന് സാപേക്ഷവാദം സിദ്ധമാക്കിയിരിയ്ക്കുന്നു. കാലം ഒരു യഥാർഥ വസ്തുവല്ലെന്ന് ഭാഗവതവും പറയുന്നു. ഇരുപത്തിനാല് മണിക്കൂർ ഒരു ദിവസം, മുപ്പതുദിവസം ഒരു മാസം, പന്ത്രണ്ടു മാസം ഒരു വർഷം എന്നിങ്ങനെയുള്ള കണക്ക് യഥാർഥമല്ല. ഇത് മനുഷ്യ ലോകത്തിലെ ജാഗ്രദവസ്ഥയുടെ കാലം മാത്രമാണ്. അന്യലോകങ്ങളിൽ കാലത്തിന്റെ കണക്ക് വ്യത്യസ്തമാണ്. നമ്മുടെ ഏഴു മണിക്കൂർ ചൊവ്വാഗ്രഹത്തിൽ ഒരു മാസമാണ്. ഭൂമിയിൽ എത്രയോ വർഷങ്ങൾ കഴിയുമ്പോൾ, ബ്രഹ്മലോകത്ത് ഏതാനും *മിനിട്ടുകൾ* മാത്രമേ ആകുന്നുള്ളു. കാലത്തെപ്പറ്റിയുള്ള ഒരു കഥയാണ് ഇനി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നത്.





ശര്യാതിരാജാവിന്റെ മൂന്നു പുത്രന്മാരിൽ ഒരാളായിരുന്നു 'ആനർത്തൻ'. അദ്ദേഹത്തിന്റെ പുത്രനായ 'രേവതന് ' നൂറു പുത്രന്മാരുണ്ടായിരുന്നവരിൽ മൂത്തയാൾ 'കകുദ്മി'യായിരുന്നു. കകുദ്മി, തന്റെ പുത്രി രേവതിയേയുംകൊണ്ട്, അവളെ ആർക്കു വിവാഹം ചെയ്തുകൊടുക്കണമെന്ന് ബ്രഹ്മദേവനോട് അഭിപ്രായമാരായുവാൻ വേണ്ടി ബ്രഹ്മലോകത്തു ചെന്നു. അവിടെ അപ്പോൾ സംഗീതവും നൃത്തവും മറ്റും നടന്നുകൊണ്ടിരുന്നതിനാൽ സമയം കാത്ത് രാജാവ് ക്ഷണനേരം അവിടെ നിന്നു. അതിനുശേഷം, ബ്രഹ്മദേവനെ നമസ്കരിച്ച് താൻ വന്ന കാര്യം അറിയിച്ചു. അതു കേട്ട് ബ്രഹ്മാവ് ചിരിച്ചുകൊണ്ട്: "ഹേ! രാജാവേ!, നീ ഏതേതു രാജകുമാരന്മാരെ നിന്റെ മകൾക്കുവേണ്ടി മനസ്സിൽ കരുതിയിരുന്നുവോ, അവരെല്ലാം കാലത്തിന്റെ വായിൽ പെട്ടുകഴിഞ്ഞിരിയ്ക്കുന്നു. ഇപ്പോൾ അവരുടെ പുത്രന്മാരോ, പൗത്രന്മാരോ ആരും തന്നെ ജീവിച്ചിരിപ്പില്ല. ആ വംശങ്ങളും ഇന്ന് നിലവിലില്ല. ഇവിടെ നീ ഒരു ക്ഷണനേരം നിന്നതിനകം ഇരുപത്തിമൂന്ന് ചതുർയുഗങ്ങൾ നിന്റെ ലോകത്തു കഴിഞ്ഞിരിയ്ക്കുന്നു. അതിനാൽ തിരിച്ചുപൊയ്ക്കൊള്ളുക. ഇപ്പോൾ നാരായണാംശജനും, മഹാബലവാനുമായ ബലരാമൻ ഭൂമിയിൽ അവതരിച്ചിട്ടുണ്ട്. അദ്ദേഹത്തിന് നിന്റെ പുത്രിയെ വിവാഹം കഴിച്ചുകൊടുക്കുക" എന്നരുളിച്ചെയ്തു. ബ്രഹ്മാവിന്റെ ഈ ആജ്ഞപ്രകാരം, രാജാവായ കകുദ്മി, ഭൂമിയിലുള്ള തന്റെ നഗരത്തിൽ തിരിച്ചെത്തി. തന്റെ ബന്ധുക്കളോ ബാന്ധവരോ ആയി ഉണ്ടായിരുന്നവരെല്ലാം കാലഗ്രസ്തരായി കണ്ട രാജാവ്, ബ്രഹ്മാവിന്റെ ആജ്ഞാനുസരണം പുത്രി രേവതിയെ ബലരാമന് വിവാഹംചെയ്തുകൊടുത്തിട്ട് ബദരികാശ്രമത്തിലേയ്ക്കു പോയി.

കാലത്തിന്റെ വിചിത്രതയെ കുറിയ്ക്കുന്ന ഈദൃശകഥകൾ യോഗവാസിഷ്ഠത്തിലും വിവരിച്ചിട്ടുണ്ട്. അതിൽ ലീലാഖ്യാനം, ഗാധിചരിതം, ലവണരാജാവിന്റെ കഥ ഇവ മുഖ്യങ്ങളാണ്.

സുദ്യുമ്നന്റെ തേജസ്സിനാൽ സമാധിദശയിൽ പുരുഷത്വവും, (ഒരുമാസം) വ്യുത്ഥാനദശയിൽ സ്ത്രീത്വവും (ഒരുമാസം) ഉണ്ടായിക്കൊണ്ടിരുന്നു. ച്യവനമഹർഷിയുടെ സമാധിദശയിൽ അദ്ദേഹത്തിന് വൃദ്ധത്വം സംഭവിച്ചതറിഞ്ഞിട്ടും സമാധിയിൽനിന്നും അദ്ദേഹം നിവൃത്തനായില്ല. പ്രഹ്ലാദന്റെ തേജസ്സ്, ഹിരണ്യകശിപുവിന്, തന്നെ കൊല്ലാൻ കഴിയാത്തവിധം മഹത്തരമായിരുന്നു. ഇനി ശുകദേവൻ അംബരീഷന്റെ കഥകൊണ്ട് സുദർശനത്തിന്റെ തേജസ്സിനെപ്പറ്റി വർണിയ്ക്കുന്നു. സുദർശനത്തിന് ഭക്തരക്ഷ ചെയ്യുവാനും ഭക്തരുടെ വിരോധികളെ ഭയപ്പെടുത്തുവാനും കഴിഞ്ഞിരുന്നു. ഈ തേജസ്സിന്റെ യഥാർഥസ്വരൂപം അംബരീഷന്റെ കഥയുടെ അവസാനം അതായത് നവമസ്കന്ധ



ത്തിൽ അഞ്ചാം അധ്യായത്തിൽ വരുന്നുണ്ട്. പരീക്ഷിത്തും താൻ ഗർഭസ്ഥനായിരുന്നപ്പോൾ കണ്ട തേജസ്സ് ആരുടെ ആണെന്നും അതിന്റെ സ്വരൂപം എന്തെന്നും അറിയാനാഗ്ര ഹിച്ചിരുന്നു.

മനുപുത്രനായ നഭഗന്റെ ഇളയപുത്രനായി നാഭാ ഗൻ (കവി) ജനിച്ചു. നഭഗന്റെ സ്വത്ത് ഭാഗിച്ചപ്പോൾ നാഭാ ഗന് ഒന്നുംതന്നെ ജ്യേഷ്ഠന്മാർ കൊടുത്തില്ല. വൃദ്ധരായ മാതാപിതാക്കളെ മാത്രമാണ് കൊടുത്തത്. നാഭാഗനെ പിതാവ് രണ്ടു സൂക്തങ്ങൾ പഠിപ്പിച്ചിരുന്നു. അതിന്റെ സഹാ യംകൊണ്ട് അദ്ദേഹത്തിന് ഒരു യജ്ഞത്തിൽ മിച്ചംവന്ന ധനം ലഭിച്ചു. യജ്ഞശിഷ്ടം ധനം, രുദ്രഭാഗമായിരുന്നതി നാൽ അത് അവകാശപ്പെട്ട രുദ്രന് തിരിച്ചുകൊടുക്കുകയും, അദ്ദേഹത്തിന്റെ സത്യസന്ധതയിൽ രുദ്രന് പ്രീതിതോന്നി അദ്ദേഹം അത് വീണ്ടും തിരിച്ചു നാഭാഗനു കൊടുത്തതു കൂടാതെ ആത്മജ്ഞാനം ഉപദേശിയ്ക്കുകയും ചെയ്തു. ധന ത്തിലോ മറ്റേതെങ്കിലും വസ്തുവിലോ ആസക്തി കാണി യ്ക്കാത്തവരെ നാഭാഗനെന്നു പറയാം. അങ്ങനെ ശുദ്ധഅ ന്തഃകരണമുള്ളവർക്ക് ബ്രഹ്മജ്ഞാനം വേഗം ലഭിയ്ക്കും. ഈ നാഭാഗന്റെ മകനായിരുന്നു ഭഗവദ്ഭക്തനും ഉദാരസ്വ ഭാവിയുമായ അംബരീഷൻ. അദ്ദേഹത്തെ ദുർവാസാവിനു പോലും ശപിയ്ക്കാൻ കഴിഞ്ഞില്ല. രാജർഷി അംബരീഷന്റെ കഥ വിസ്തരിച്ചു പറഞ്ഞുതരണമെന്നുള്ള പരീക്ഷിത്തിന്റെ ആഗ്രഹപ്രകാരം ശ്രീശുകൻ ആ കഥ സവിസ്തരം രാജാ വിനോടു പറയുന്നു.

ശ്രീശുകൻ: "ഹേ ! രാജൻ ! അംബരീഷരാജാവ് ഏഴു ദ്വീപുകൾ അടങ്ങിയ ഈ പൃഥ്വിയും, മനുഷ്യർക്ക് അത്യന്തദുർലഭമായുള്ള അവിചലസമ്പത്തും, അതുലിത ഐശ്വര്യവും പ്രാപ്തമാക്കിയിരുന്നു. എങ്കിലും ഈ സക ലതും സ്വപ്നത്തിൽ ലഭിയ്ക്കുന്ന ധനത്തെപ്പോലെയേ കരു തിയിരുന്നുള്ളു. ഏതൊരു ഐശ്വര്യത്തിന്റെ മോഹത്തിൽ മനുഷ്യർ അന്ധകാരത്തിൽ മുങ്ങിപ്പോകുന്നുവോ, ആ ഐശ്വര്യം നശ്വരമാണെന്ന് അദ്ദേഹം അറിഞ്ഞിരുന്നു. മാത്ര മല്ല,

**വാസുദേവേ ഭഗവതി തദ്ഭക്തേഷു ച സാധുഷു**
**പ്രാപ്തോഭാവംപരംവിശ്വംയേനേദംലോഷ്ടവത്സ്മൃതം**

(ഭഗവാനിലും ഭഗവദ്ഭക്തരിലും അംബരീഷനുള്ള ഭക്തി യാൽ ഈ ലോകത്തെ വെറും ചെളിക്കട്ടയ്ക്കു തുല്യം കരുതിയി രുന്നു. 9.4.17).

ഈശ്വരൻ ആർക്ക് അംബര (വസ്ത്രം) മായോ, അവരെ അംബരീഷനെന്നു പറയാം. ഭഗവദ്ഭാവമയമായി രുന്നു അംബരീഷൻ. പലർക്കും ഇന്ദ്രിയവിക്ഷേപങ്ങൾ വളരെ ഉണ്ടാകാറുണ്ട്. ജ്ഞാനികൾ വൈരാഗ്യംകൊണ്ട് ഇന്ദ്രിയങ്ങളെ വശത്താക്കാൻ ശ്രമിയ്ക്കുന്നു. ഭക്തന്മാർ ഇന്ദ്രിയങ്ങളെ ഭഗവാന്റെ സേവയ്ക്കായി ഉപയോഗിയ്ക്കു ന്നു. അംബരീഷൻ തന്റെ മനസ്സിനെ ഭഗവത്പാദാരവിന്ദങ്ങളിൽ ചേർത്തിരുന്നു. വാണികൊണ്ട് ഭഗവാന്റെ ഗുണഗാനം ചെയ്യുകയും, കൈകൾകൊണ്ട് ശ്രീഹരിയുടെ ക്ഷേത്രങ്ങൾ ശുചീകരിയ്ക്കുകയും ചെയ്തി രുന്നു. ചെവികളെ ശ്രീ അച്യുതന്റെ കഥാശ്രവണത്തിലും, നേത്രങ്ങളെ ഭഗവാന്റെ മൂർത്തികളുടേയും ക്ഷേത്രങ്ങളു ടേയും ദർശനത്തിലും,നിയോഗിച്ചിരുന്നു. അവയവങ്ങൾ ഭഗ വദ്ഭക്തരെ സ്പർശിയ്ക്കാനും, നാസിക ഭഗവാനർപ്പിച്ച തുള സിയെ മണക്കുവാനും, നാവ് ഭഗവത്പ്രസാദം ആസ്വദിയ്ക്കാ നും, പാദങ്ങൾ ഭഗവാന്റെ പുണ്യതീർത്ഥങ്ങളിലേയ്ക്കുള്ള യാത്രകൾ ചെയ്യാനും, ശിരസ്സ് ഭഗവാനെ നമസ്കരി യ്ക്കാനും ഉപയോഗിച്ചിരുന്നു. മാല, ചന്ദനം, മുതലായ ഭോഗ സാമഗ്രികൾ ഭഗവാനു വേണ്ടി മാത്രം ഉപയോഗിച്ചിരുന്നു. അങ്ങനെ അദ്ദേഹത്തിന് ഉത്തമഭക്തി പ്രാപ്തമായി രുന്നു(9.4.20).

പരീക്ഷിത്തും ഒരു രാജാവായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ മായ നീക്കാൻവേണ്ടി മററു പല രാജാക്ക ന്മാർ ഈ മായയെ എങ്ങനെയാണ് ജയിച്ചിരുന്നതെന്നു വിവ രിയ്ക്കുന്ന കഥകൾ അടിയ്ക്കടി ശുകദേവൻ ഉദാഹരിയ്ക്കു കയാണ്. അതിൽ അംബരീഷരാജാവിന്റെ ഭക്തി, അനന്യ ഭക്തിയായിരുന്നു. അദ്ദേഹം അനേകം അശ്വമേധയജ്ഞ ങ്ങൾ ചെയ്തിരുന്നെങ്കിലും സ്വർഗപദവികൂടി തുച്ഛമായിട്ടാണ് കരുതിയിരുന്നത്. സിദ്ധന്മാർക്കുപോലും ദുർലഭമായ ഭോഗ്യ പദാർഥങ്ങൾകൊണ്ടും അദ്ദേഹത്തിന് ഹർഷമുണ്ടായിരുന്നി ല്ല. എന്തെന്നാൽ അദ്ദേഹത്തിന് ആത്മാനന്ദം അനു ഭവപ്പെട്ടിരുന്നു. ഭക്തി വർധിച്ചുവർധിച്ച് അംബരീഷൻ സക ലവിധ ആസക്തികളേയും ത്യജിച്ചു.

**ഗൃഹേഷു ദാരേഷു സുതേഷു ബന്ധുഷു**
**ദ്വിപോത്തമ സ്യന്ദന വാജിപത്തിഷു**
**അക്ഷയ്യരത്നാഭരണായുധാദി-**
**ഷ്വനന്തകോശേഷ്വകരോദസന്മതിം.** (9.4.27)

(അദ്ദേഹത്തിന് ഗൃഹം, സ്ത്രീ, പുത്രൻ, ബന്ധു, ആന, കുതിര, സൈന്യം ഇവയിലും അക്ഷയരത്നം, ഭൂഷണം, ആയുധം മുതലായ വസ്തുക്കളിലും, തീരാത്ത ധനസമ്പത്തിലും, ഈ സക ലതും അസത്യമാണെന്നുള്ള ബുദ്ധിയുണ്ടായിരുന്നു.)

അദ്ദേഹത്തിന്റെ ഇങ്ങനെയുള്ള അനന്യഭക്തി യിൽ സന്തുഷ്ടനായിട്ട് ശ്രീഹരി ഭക്തരക്ഷ ചെയ്യുന്നതും, ഭക്തവിരോധികൾക്ക് ഭയമുളവാക്കുന്നതുമായ തന്റെ സു ദർശനത്തെ അദ്ദേഹത്തിനു നൽകിയിരുന്നു.'സുദർശനം' എന്നതിന്റെ യഥാർഥമായ അർഥം സർവാത്മഭാവമെന്നാണ് (9.5.14).

പ്രാചീനകാലത്ത് രാജ്യത്തെക്കാൾ ഈശ്വരഭക്തി യ്ക്കായിരുന്നു കൂടുതൽ വില കല്പിച്ചിരുന്നത്. അക്കാലത്ത് ജനങ്ങൾ അധികംപേരും സത്വഗുണികളായിരുന്നുവെന്നാ

ണിത് സൂചിപ്പിയ്ക്കുന്നത്. ഇക്കാലത്ത് ഭക്തിയെക്കാൾ രാജ്യത്തിനാണ് ആളുകൾ വില കല്പിച്ചിരിയ്ക്കുന്നത്. അതിനു കാരണം, ഇന്ന് അധികം പേരും രജോഗുണികളും തമോഗുണികളും ആണെന്നുള്ളതാണ്. അവർക്ക് വിഷയ ഭോഗങ്ങൾ ഇഷ്ടമാകയാൽ ജനസംഖ്യ വർധിച്ചുവരുന്നു. ആഹാരാദികൾക്ക് സൗകര്യങ്ങൾ കുറഞ്ഞിരിയ്ക്കുമ്പോൾ എങ്ങനെ ഭക്തരാകാൻ കഴിയുമെന്ന് അവർക്കു തോന്നുന്നു. മിക്കവാറും സകല ദേശങ്ങളിലും മിഥ്യാസുഖങ്ങൾക്ക് വില വർധിയ്ക്കുകയും, യന്ത്രങ്ങളുടെ കണ്ടുപിടുത്തംകൊണ്ട് ഇന്ദ്രിയസുഖങ്ങൾക്ക് കൂടുതൽ ഉത്തേജനം ഉണ്ടായി രിയ്ക്കുകയുമാണ്. ഈ നില മാറ്റാനുള്ള ഏക ഉപായം യഥാർഥ വിദ്യാഭ്യാസപ്രചാരണം മാത്രമാണ്. ആർത്ഥിക ഉന്നതിയ്ക്ക് അഞ്ചു വർഷ യോജനകൾ ഏർപ്പെടുത്തിയി രിയ്ക്കുന്നതുപോലെ, നൈതിക ഉന്നതിയ്ക്കുവേണ്ടിയും പഞ്ചവർഷ യോജനകൾ ആവശ്യമാണ്. ഒരു യുദ്ധത്തിനു ശേഷം സമാധാനത്തിന്റെ കരാറുകൾ പലതും ഉണ്ടാകു ന്നുണ്ടെങ്കിലും അവ വേണ്ടത്ര പാലിയ്ക്കപ്പെടുന്നില്ല. സുഖം എത്ര വിധമുണ്ടെന്നും, യഥാർഥസുഖം എന്തിലാണെന്നും ജനസാമാന്യത്തിന് അറിയാൻ കഴിവില്ലാത്തതാണ് അതിനു കാരണം. *മില്ലു*കളും, യന്ത്രശാലകളും വർധിച്ചിട്ടും, വസ്ത്രങ്ങളും ആഹാരവും വേണ്ടത്ര സുലഭമല്ല. ജനസം ഖ്യയും സ്വാർഥവും വർധിച്ചുവരുന്നതാണ് കാരണം. നമ്മു ടെ ധർമത്തോട് മുസ്ലീംധർമത്തിന് ഗാഢസംബന്ധമുണ്ട്. മുസ്ലീംധർമത്തിനു നല്ല നിയമങ്ങളുണ്ട്.പക്ഷെ അതിന്റെ പിന്നിൽ തത്ത്വജ്ഞാനം കാണുന്നില്ല. ജീവൻ ബ്രഹ്മ രൂപ മാകുമെന്നത് അവരുടെ ധർമത്തിൽ പറഞ്ഞുകാണുന്നില്ല; ഈ ധർമവിശ്വാസികൾക്ക് അവരുടെ യഥാർഥ കുറവുക ളെപ്പറ്റിയുള്ള പരാമർശനം സഹിയ്ക്കാൻ കഴിയുന്നുമില്ല. ക്രിസ്തുധർമത്തിലും തത്ത്വജ്ഞാനമില്ല. എങ്കിലും യഥാർഥ പരാമർശനം സഹിയ്ക്കാൻ അവർക്ക് കഴിയുന്നു ണ്ട്. പല പണ്ഡിതന്മാരും ലോകസംസ്കാരം ദുഷിച്ചുകൊ ണ്ടിരിയ്ക്കയാണെന്ന് പറയുന്നുണ്ടെങ്കിലും ഇതു സമ്മതി ച്ചുതരാത്തവരും ധാരാളമുണ്ട്. പാശ്ചാത്യധർമവിശ്വാസികൾ ദേശാഭിമാനത്തെ ധർമമായി കരുതാൻ തുടങ്ങിയിരിയ്ക്കു ന്നു. പക്ഷെ സകലവിധ അഭിമാനത്തേയും ഇല്ലാതാക്കുന്ന താണ് യഥാർഥധർമം. പലർക്കും നേതാവാകാൻ ഇഷ്ടമാ ണ്. ഈ ഇഷ്ടം അഭിമാനത്താലാണ് ഉണ്ടാകുന്നത്. ദോഷം ഉണ്ടാകുന്നിടത്ത് അതിന്റെ സംസ്കാരം വളരെക്കാലം നീണ്ടുനില്ക്കും. ചരിത്രം പഠിയ്ക്കുന്നവർക്ക് എപ്പോഴും ശത്രുദേശങ്ങളെ നിന്ദിച്ചു പറഞ്ഞിരിയ്ക്കുന്നത് പഠിയ്ക്കേ ണ്ടിവരുന്നു. അത് സത്യമായിരിയ്ക്കുകയില്ല. അതിനാൽ വിദ്യാർഥികൾ അസത്യം പഠിയ്ക്കുവാൻ ഇടയാകുന്നു. രാജ്യത്തിന്റെ യുദ്ധചരിത്രം പഠിയ്ക്കുന്നതിനേക്കാൾ നീതി യുടെയും സംസ്കാരത്തിന്റേയും ഇതിഹാസം പഠിയ്ക്കയാ ണ് കൂടുതൽ ആവശ്യം. മനുഷ്യരിൽ നിന്നും അജ്ഞാനം നീക്കുക വളരെ പ്രയാസമാണ്. അജ്ഞാനത്തിൽ നിന്നും





അനേകം വാസനകൾ ഉണ്ടാകു ന്നു. വാസനാരൂപികളായ ദുർവാസസ്സുകൾ മനുഷ്യരെ പലവിധത്തിൽ കഷ്ടപ്പെടുത്തുന്നു. ഇപ്രകാരമുള്ള ഒരു ദുർവാസാവിനെപ്പറ്റിയാണ്, അംബരീഷന്റെ കഥയിൽ ശുകദേവൻ പരീക്ഷിത്തിനോട് പറയുന്നത്.

ഒരിയ്ക്കൽ അംബരീഷരാജാവും പത്നിയും, ഒരു വർഷത്തേയ്ക്ക് ദ്വാദശി പ്രധാനമായുള്ള ഏകാദശിവ്രതം അനുഷ്ഠിയ്ക്കാൻ ആരംഭിച്ചു. വ്രതം സമാപ്തമായ കാർത്തികമാസത്തിൽ, മൂന്നു രാത്രി ഉപവസിച്ച് ഈശ്വര സ്മരണയിൽ കഴിഞ്ഞശേഷം, അദ്ദേഹം യമുനയിൽ കുളി ച്ച്, മധുവനത്തിൽ ശ്രീകൃഷ്ണനെ പൂജിച്ച്, ബ്രാഹ്മണരെ സത്ക്കരിച്ചു. അവർക്ക് മൃഷ്ടാന്നഭോജനം നൽകി. പശു ക്കൾ മുതലായവയെ ദാനം ചെയ്തശേഷം, പാരണചെയ്യാൻ രാജാവ് തയ്യാറായി. ആ സമയം ദുർവാസാവു മഹർഷി അവിടെ അതിഥിയായിട്ടു വന്നുചേർന്നു. രാജാവ് മുനിയെ വന്ദിച്ചു പൂജിച്ച് ആഹാരത്തിനു ക്ഷണിച്ചു. ദുർവാസാവ് ആതിഥ്യം സ്വീകരിച്ച് യമുനയിൽ കുളിയ്ക്കാൻ പോയി. പാര ണയ്ക്കു സമയം അതിക്രമിച്ചിട്ടും, ദുർവാസാവ് കുളിക ഴിഞ്ഞു വന്നിട്ടില്ലെന്നു കണ്ട് രാജാവ് ധർമസങ്കടത്തിലാകു കയും, ഇങ്ങനെയുള്ള സന്ദർഭത്തിൽ എന്താണ് അനുഷ്ഠേ യമെന്ന് ബ്രാഹ്മണരോടു ചോദിയ്ക്കുകയും ചെയ്തു. മുഹൂർത്തം തെറ്റിയ്ക്കാതെ, ജലപാനം ചെയ്ത് പാരണ വീടാമെന്ന് ബ്രാഹ്മണരിൽനിന്നും ലഭിച്ച ഉപദേശപ്രകാരം, രാജാവ് അപ്രകാരം ചെയ്തിട്ട് ശ്രീ അച്യുതഭഗവാനെ സ്മരി ച്ചുകൊണ്ട് മുനി കുളിച്ചുവരുന്നതും കാത്തിരുന്നു. കുളിയും തേവാരവും മറ്റും കഴിഞ്ഞ് മഹർഷി എത്തിയപ്പോൾ രാജാവ് തന്നെക്കൂടാതെ പാരണവീടിയെന്നറിഞ്ഞ് അദ്ദേഹം ക്രുദ്ധ നായിട്ടിപ്രകാരം പറഞ്ഞു: 'ഭക്തിഹീനനും സ്വയം വലിയ വനെന്നു കരുതുന്നവനുമായ ഈ രാജാവിന്റെ അന്യായം നോക്കുക ! എന്നെ ഉണ്ണാൻ ക്ഷണിച്ചിട്ട്, എന്നെക്കൂടാതെ ഇയാൾ ആഹാരം കഴിച്ചിരിയ്ക്കുന്നു. ഇതിന് ഇവനെ ഒരു പാഠം പഠിപ്പിയ്ക്കുന്നുണ്ട്.' ഇപ്രകാരം പറഞ്ഞ് ദുർവാസാവ് തന്റെ ജട ഒന്നു പിഴുതെടുത്ത്, അതിൽനിന്നും പ്രളയകാ ലാഗ്നിയെപ്പോലെ ജ്വലിയ്ക്കുന്ന പ്രചണ്ഡമായ ഒരു കൃത്തി കയെ പ്രകടമാക്കി, കൃത്തിക, വാളും ഓങ്ങിക്കൊണ്ട് രാജാ വിന്റെ നേർക്കടുത്തു. പക്ഷെ അദ്ദേഹം ഭഗവത്സ്മരണയോ ടുകൂടി അക്ഷോഭ്യനായി അനങ്ങാതെ നിന്നതേയുള്ളു. ഭഗ വാൻ തന്റെ ഭക്തനെ രക്ഷിയ്ക്കുന്നതിനുവേണ്ടി നേരത്തെ തന്നെ രാജാവിനു പ്രദാനം ചെയ്തിരുന്ന സുദർശനം ഉടനെ പ്രത്യക്ഷപ്പെട്ട് കൃത്തികയെ സംഹരിച്ചു. ഉത്തരക്ഷണത്തിൽ സുദർശനം ദുർവാസാവിന്റെ നേർക്ക് പാഞ്ഞു. (സമ്യഗ്ദർശ നമുണ്ടാകുമ്പോൾ കർമം ഭസ്മമാകുന്നു.) തന്റെ പ്രയത്നം നിഷ്ഫലമായതു കണ്ടും, പ്രാണനെ രക്ഷിയ്ക്കുന്നതിനു വേണ്ടിയും ദുർവാസാവ് ഓടാൻ തുടങ്ങി. സർപ്പത്തിന്റെ പിന്നാലെ ദാവാനലനെന്നപോലെ, ദുർവാസാവിന്റെ പിന്നാ ലെ സുദർശനചക്രവും പാഞ്ഞുചെന്നു.



ദുർവാസാവ് ക്രോധത്തിന്റെ സ്വരൂപമാണ്. ക്രോധം അടക്കാൻ കഴിയാത്തവർ സുദർശനം അഥവാ സമ്യഗ്ദർശനം ശീലിയ്ക്കണം. അംബരീഷന്റെ ഭക്തിയാൽ എല്ലായ്പ്പോഴും സമ്യഗ്ദർശനം ഉണ്ടായിരുന്നു. രാഗികളുടെ ഇടയിൽ ജീവിച്ചുകൊണ്ടു വൈരാഗ്യം പാലിയ്ക്കുക പ്രയാസമാണ്. അന്യരെ വെറുതെ ഉപദ്രവിയ്ക്കുന്ന മനുഷ്യരേയും, ദുഷ്ടജന്തുക്കളേയും ഭഗവാൻ എന്തിനു സൃഷ്ടിച്ചുവെന്ന് ചിലർക്കു തോന്നിയേക്കാം. അതിനു സമാധാനം ഇതാണ് -പലർക്കും ഭഗവാനെ പ്രാപിയ്ക്കാൻ ആഗ്രഹമുണ്ട്. പക്ഷെ അതിനനുയോജ്യമായ സാധനകൾ സ്വീകരിയ്ക്കുന്നില്ല. ഓരോരുത്തർക്കും അവരവരുടെ സാധന ശരിയെന്നു തോന്നുന്നു. അംബരീഷന് ഒരു സാധന ശരിയെന്നു തോന്നി. ദുർവാസാവിന് മറ്റൊന്ന്. മഹാത്മാഗാന്ധിയ്ക്ക് മൂന്നാമതൊന്ന്. മുസൽമാന്മാർക്ക് വേറൊന്ന്. സാധനയിലുള്ള ഭേദംകൊണ്ടാണ് കലഹമുണ്ടാകുന്നത്. മുസൽമാന്മാരുടെ പള്ളിയിൽ പ്രാർഥന നടക്കുമ്പോൾ സമീപത്തൂടെ വാദ്യഘോഷത്തോടുകൂടി ഹിന്ദുക്കൾ ഭഗവാനെ എഴുന്നള്ളിച്ചാൽ അവർക്ക് അതിഷ്ടമാകയില്ല. രണ്ടു സാധനകളും ഭഗവത്പ്രാപ്തിയ്ക്കുദ്ദേശിച്ചുള്ളതാണെങ്കിലും, കലഹങ്ങളുണ്ടാകുന്നു. അതിനാൽ ധർമം പരിതഃസ്ഥിതിയനുസരിച്ച് മാറ്റം വരുത്താവുന്നതായിരിയ്ക്കണം. മനുഷ്യൻ പുരോഗമിയ്ക്കുന്നതോടുകൂടി നിലവിലുള്ള നിയമങ്ങളിൽ നിന്നും ആചാരങ്ങളിൽ നിന്നും മുക്തരായി, പുതിയ നിയമങ്ങളും ആചാരങ്ങളും സ്വീകരിയ്ക്കണമെന്ന് ഹൈന്ദവ ധർമ ശാസ്ത്രങ്ങൾ അനുശാസിയ്ക്കുന്നു. പൂർണസമ്യഗ്ദർശനം പ്രാപ്തമായവർ, രാജ്യവ്യവഹാരങ്ങളുടെ ദ്വൈതത്തിൽ വീഴുകയില്ല. അവരിൽ പുതിയ ചൈതന്യം വന്നുകൂടുന്നു. ആ ചൈതന്യം ആവശ്യപ്പെടുന്നതുപോലെ അവർക്ക് പ്രവർത്തിയ്ക്കേണ്ടിയും ഇരിയ്ക്കുന്നു. രാജ്യവ്യവഹാരങ്ങളുടെ ഇടയിൽ ഉത്തമചൈതന്യം പ്രകടമാകയില്ല. അവിടെ സ്വന്തം തെറ്റ് അറിയാൻ കഴിവില്ലാത്ത മനുഷ്യന്റെ ബുദ്ധിയാണ് പ്രവർത്തിയ്ക്കുന്നത്.

ദുർവാസാവ് ആകാശം, പൃഥ്വി, സമുദ്രം, സകല ലോകങ്ങൾ, സ്വർഗം ഇവിടെയെല്ലാം പ്രാണരക്ഷാർഥം പാഞ്ഞു നടന്നു. എല്ലായിടത്തും തന്നെ പിൻതുടരുന്ന സുദർശനത്തിന്റെ അസഹ്യമായ ദഹനശക്തിയിൽനിന്ന് തന്നെ രക്ഷിയ്ക്കാനാരുമില്ലെന്നായപ്പോൾ, അദ്ദേഹം ബ്രഹ്മാവിന്റെഅടുത്തു ചെന്നിപ്രകാരം പറഞ്ഞു: 'ഹേ വിധാതാവേ! ഈ വിഷ്ണുഭഗവാന്റെ തേജസ്സിൽനിന്നും അവിടുന്ന് എന്നെ രക്ഷിച്ചാലും.'ബ്രഹ്മാവ് പറഞ്ഞു: രണ്ടു പരാർധങ്ങൾ (ബ്രഹ്മായുസ്സ്) കഴിയുമ്പോൾ ഭഗവാന്റെ ലീല പിൻവലിയ്ക്കും. അപ്പോൾ ലോകത്തെ ഭസ്മമാക്കുന്ന കാലസ്വരൂപനായ ശ്രീഹരിയുടെ ദൃഷ്ടിമാത്രംകൊണ്ട് സർവവിശ്വവും, ഞാനും, എന്റെ ഈ സ്ഥാനവുംകൂടെ സംഹരിയ്ക്കപ്പെടുന്നു. ഞാനും, മഹാദേവനും, ദക്ഷനും, ഭൃഗു മുതലായ പ്രജാപതികളും ഭഗവാന്റെ നിയമത്തിനുള്ളിൽ ഇരിയ്ക്കുന്നവരാണ്. ഭൂതേശ്വരനും, ദേവന്മാരും ഭഗവാന്റെ ആജ്ഞയെ പാലിച്ചുകൊണ്ട് ലോകഹിതാർഥം പ്രവർത്തിയ്ക്കുന്നവരാണ്. അങ്ങനെയുള്ള ഭഗവാന്റെ ഭക്തനെ ദ്രോഹിച്ചയാളെ രക്ഷിയ്ക്കാൻ ഞാൻ അശക്തനാണ്.' ദുർവാസാവ് അവിടെനിന്നും ഓടി നേരെ കൈലാസത്തിൽ ചെന്നു. രുദ്രഭഗവാൻ മഹർഷിയോട് ഇപ്രകാരം പറഞ്ഞു: 'ഏതൊരു പരമാത്മാവിൽ എന്നെപ്പോലെയുള്ള അനേകായിരം ലോകപാലന്മാർ ചുറ്റിക്കൊണ്ടിരിയ്ക്കുന്നുവോ, അനേകം ബ്രഹ്മാണ്ഡങ്ങൾ ആരിൽ ഉണ്ടാകുകയും ലയിയ്ക്കുകയുംചെയ്തുകൊണ്ടിരിയ്ക്കുന്നുവോ ആ ഭഗവാന്റെ തൃച്ചക്രത്തിൽനിന്നും നിന്നെ രക്ഷിയ്ക്കാൻ ഞാൻ അശക്തനാണ്. ഞാനും ആ മായയ്ക്ക് അധീനനാണ്. ഭഗവാന്റെ ശസ്ത്രം എനിയ്ക്കും അസഹ്യമാണ്. അതിനാൽ നീ ശ്രീഹരിയെത്തന്നെ ശരണം പ്രാപിയ്ക്കുക. ശ്രീഹരി നിന്നെ രക്ഷിയ്ക്കും.' അവസാനം നിരാശനായി ദുർവാസാവ് വൈകുണ്ഠ ത്തിലെത്തി. അവിടെ ഭഗവാൻ ലക്ഷ്മീസമേതനായി സ്ഥിതി ചെയ്യുകയായിരുന്നു.ദുർവാസാവ് ഭഗവാന്റെ കാല്ക്കൽ വീണിപ്രകാരം പ്രാർഥിച്ചു: 'ഹേ അച്യുതാ! ഹേ അനന്താ! ഹേ ഭക്തവത്സലാ ! അപരാധിയായ എന്നെ രക്ഷിയ്ക്കേണമേ! അവിടുത്തെ പ്രഭാവമറിയാതെ ഞാൻ അവിടുത്തെ ഭക്തനോട് അപരാധം ചെയ്തുപോയി. എന്നെ ഈ അപരാധത്തിൽ നിന്നും മുക്തനാക്കിയാലും. അവിടുത്തെ നാമസ്മരണമാത്രംകൊണ്ട് നാരകീയജീവികളുംകൂടി മുക്തരാകുന്നു.'

ശ്രീ ഭഗവാൻ പറഞ്ഞു:

**'അഹം ഭക്തപരാധീനോ ഹ്യസ്വതന്ത്ര ഇവ ദ്വിജ**
**സാധുഭിർഗ്രസ്തഹൃദയോ ഭക്തൈർഭക്തജനപ്രിയഃ.**

**നാഹമാത്മാനമാശാസേ മദ്ഭക്തൈഃ സാധുഭിർവിനാ**
**ശ്രിയം ചാത്യന്തികീം ബ്രഹ്മൻ യേഷാം ഗതിരഹം പരാ.**

**യേ ദാരാഗാരപുത്രാപ്താൻ പ്രാണാൻ വിത്തമിമം പരം**
**ഹിത്വാ മാംശരണംയാതാഃകഥംതാംസ്ത്യക്തുമുത്സഹേ.**

**മയി നിർബദ്ധഹൃദയാഃ സാധവഃ സമദർശനാഃ**
**വശീകുർവന്തിമാംഭക്ത്യാസത്സ്ത്രിയഃ സത്പതിംയഥാ**

**മത്സേവയാ പ്രതീതം ച സാലോക്യാദിചതുഷ്ടയം**
**നേച്ഛന്തിസേവയാപൂർണാഃകുതോഽന്യത്കാലവിദ്രുതം.'**

(ഹേ ബ്രാഹ്മണാ ! ഞാൻ അസ്വതന്ത്രനാണ്. ഭക്തർക്കധീനനാണ്. സാധുക്കളായ ഭക്തന്മാർ എന്റെ ഹൃദയത്തെ അപഹരിച്ചിരിയ്ക്കുന്നു. മാത്രമല്ല ഞാൻ ഈ ഭക്തർക്ക് അത്യന്തം പ്രിയങ്കരനുമാണ്. എന്നെ ഏകാശ്രയമായി കരുതുന്ന, സാധുസ്വഭാവികളായ ഭക്തരെ അപേക്ഷിച്ച് എനിയ്ക്ക് എന്റെ ആത്മാവോ, ഈ ലക്ഷ്മിയോ പോലും പ്രിയതരമല്ല. തന്റെ സ്ത്രീ, പുത്രൻ, ഗൃഹം, പരമപ്രിയമായ പ്രാണൻ, ധനം, ലോകം, പരലോകം ഇതെല്ലാമുപേക്ഷിച്ച് എന്നെ ശരണം പ്രാപിച്ച ഭക്തരെ ഞാൻ എങ്ങനെ



കൈവെടിയും? പതിവ്രതയായ സ്ത്രീ, തന്റെ സത്സ്വഭാവിയായ ഭർത്താവിനെ എങ്ങനെ വശപ്പെടുത്തുന്നുവോ, അതുപോലെ ഹൃദയം എന്നിൽ ചേർത്തുവച്ചിട്ടുള്ള സമദർശികളായ സാധുക്കൾ എന്നെ അവർക്കധീനനാക്കുന്നു. എന്റെ അനന്യഭക്തർ എന്റെ സേവയാൽ ആപ്തകാമരായിട്ട്, ഈ സേവയുടെ പ്രഭാവത്താൽ ലഭിയ്ക്കാവുന്ന സാലോക്യം, സാരൂപ്യം, സാർഷ്ടി, സായൂജ്യം ഈ നാലുവിധത്തിലുള്ള മുക്തിപോലും ഇച്ഛിയ്ക്കുന്നില്ല. ആ സ്ഥിതിയ്ക്കും കാലക്രമത്താൽ നശിയ്ക്കുന്ന അന്യഭോഗങ്ങളുടെ കാര്യം എന്തു പറയാനാണ് ? 3-4-63 to 67)

ഭക്തർ മുക്തി ആവശ്യപ്പെടുന്നില്ല. അവർ, അവരുടെ ഹൃദയത്തെ എന്നിൽ ചേർത്ത്, ജഗത്തിനെ അഭിന്നഭാവത്തിൽ കാണുന്നതുകൊണ്ട് ഭക്തിമാത്രമേ കാമ്യമായി കരുതുകയുള്ളു. ജ്ഞാനികൾ മുക്തി ആഗ്രഹിക്കുന്നു. ആത്മാവ് മുക്തനാണ്. അതുകൊണ്ട് ആത്മാവിനെ മുക്തമാക്കാനില്ല. പക്ഷെ കല്പിത ആവരണത്തിൽനിന്നുള്ള മുക്തിയാണ് അവർ ആവശ്യപ്പെടുന്നത്. ഭക്തർക്ക് ഭഗവാനുമായി ഹൃദയസംബന്ധം ഉണ്ട്. അതിന്റെ സ്വരൂപം ഇനി പറയുന്നു:

**സാധവോ ഹൃദയം മഹ്യം സാധൂനാം ഹൃദയം ത്വഹം**
**മദന്യത് തേ ന ജാനന്തി നാഹം തേഭ്യോ മനാഗപി.**

(സാധുക്കൾ എന്റെ ഹൃദയംതന്നെയാണ്. ഞാൻ അവരുടെ ഹൃദയവുമാണ്. അവർ എന്നെയല്ലാതെ അന്യ ഒരു വസ്തുവിനേയും ഇഷ്ടപ്പെടുന്നില്ല. എനിയ്ക്കും അവരെയൊഴിച്ച് ഒന്നും തന്നെ പ്രിയമായിട്ടില്ല. 9.4.68)

'അതിനാൽ ഹേ ! വിപ്രാ ! ഞാൻ ഒരു ഉപായം പറയാം. ആരുടെ നേരെ കൃത്തികയെ അയയ്ക്കുകയാലാണോ നിനക്ക് ഈ ആപത്തുണ്ടായത്, ആ അംബരീഷന്റെ അടുത്തുതന്നെ ചെല്ലുക. നിരപരാധികളായ സാധുക്കളോടു ചെയ്യുന്ന 'പ്രയോഗം' അതു ചെയ്യുന്നവനു തന്നെ തിരിച്ചുപറ്റും. തപസ്സും വിദ്യയും ബ്രാഹ്മണർക്ക് മംഗളകാരണം തന്നെ. പക്ഷെ അന്യായം ചെയ്യുന്നവർക്ക് അത് വിപരീത ഫലവും ചെയ്യും. അതിനാൽ നീ ഭക്തനായ അംബരീഷന്റെ അടുത്ത് ക്ഷമ യാചിച്ചാൽ നിനക്ക് ശാന്തി ലഭിയ്ക്കും.'

ഈ ഉപദേശത്തിൽ ഭഗവാൻ ഭക്തന്റെ മഹിമയെ കീർത്തിച്ചിരിയ്ക്കുന്നു. ഭക്തർക്ക് ഇത്രയധികം പദവിയുണ്ടായിട്ടും അധികംപേരും ഭക്തി ഇഷ്ടപ്പെടുന്നില്ല. ഇത് ശോചനീയംതന്നെ. ഭക്തർ ഭഗവാനെ അല്ലാതെ ഒന്നും കാണുന്നില്ല. അതായത്, അവരുടെ ദൃഷ്ടിയിൽ സർവാത്മഭാവം ഉണ്ടായിരിയ്ക്കും. അതിനെത്തന്നെയാണ് സുദർശനം അഥവാ സമ്യഗ്ദർശനമെന്നും പറയുന്നത്. ദുർവാസാരൂപിയായ വാസനകളുള്ള മനുഷ്യർക്ക്, ഭക്തരുടെ ദൃഷ്ടി സഹിയ്ക്കാൻ വയ്യ. കാമ-ക്രോധങ്ങൾക്ക് രൂപമില്ലെങ്കിലും, കാമിയുടെ കണ്ണിൽ കാമവും ക്രോധിയുടെ ഉള്ളിൽ ക്രോധവും കാണാൻ കഴിയും. അതുപോലെതന്നെ ആത്മാവിന് രൂപമില്ലെങ്കിലും, നിഷ്ഠയുള്ള ഭക്തരുടെ കണ്ണിൽ ഭഗവത്തേജസ്സിന്റെ പ്രഭ കാണാൻ കഴിയും. ദർശനത്തിന് അഥവാ ദൃഷ്ടിയ്ക്ക് വളരെ ഏറെ പ്രഭാവമുണ്ട്. നാം ഏതു ദൃഷ്ടിയോടെ ജഗത്തിനെ നോക്കുന്നുവോ, അതുപോലെ നമ്മുടെ കണ്ണുകൾ ആയിത്തീരുന്നു. തമോഗുണികളുടെ കണ്ണ് പ്രത്യേകമായിരിയ്ക്കും. രജോഗുണികളുടേയും പ്രത്യേകമാണ്. സത്വഗുണികളുടെ കണ്ണിനും ഭേദമുണ്ട്. സർവത്ര പരമാത്മാവിനെ കാണുന്നവരുടെ കണ്ണും പ്രത്യേകതരമാണ്. ശുകദേവന്റെ കണ്ണുകൾ ഒടുവിൽ പറഞ്ഞവിധമുള്ളതായിരുന്നു. അതിനാലാണ് അദ്ദേഹത്തെ കണ്ടിട്ട്, നഗ്നരായി കുളിച്ചു കൊണ്ടിരുന്ന സ്ത്രീകൾക്ക് വസ്ത്രം ധരിയ്ക്കേണ്ട ആവശ്യം തോന്നാതിരുന്നത്. സാധകന്റെ ദൃഷ്ടിയിൽ അന്യവസ്തു കാണാതിരിയ്ക്കുമ്പോഴല്ലാതെ സമ്യഗ്ദർശനദൃഷ്ടി ഉണ്ടാകയില്ല. സാധാരണമനുഷ്യർ വിഷയദൃഷ്ടി ചെയ്ത് കണ്ണിനെ ദുഷിപ്പിയ്ക്കുന്നു. ദൃഷ്ടിയെ നന്നാക്കാൻ വേണ്ടി വളരെപേർ ഭഗവദ്ദർശനത്തിന് ക്ഷേത്രങ്ങളിൽ പോകുന്നു. ഉപനിഷത്തുകളിൽ ചില സ്ഥലത്ത് ശാന്തിപാഠത്തിൽ ഇപ്രകാരം പ്രാർഥിയ്ക്കാറുണ്ട്: "ഹേ പ്രഭോ, ഞങ്ങളുടെ കാതുകൾ മംഗളകാരകങ്ങളായ വാക്കുകൾ കേൾക്കുമാറാകേണമേ! ഞങ്ങളുടെ കണ്ണുകൾ മംഗളകാരകങ്ങളായ ദൃശ്യങ്ങൾ കാണുമാറാകേണമേ ! "

ഭക്തനായ അംബരീഷന്റെ കണ്ണുകളിൽ സുദർശനമുണ്ടായിരുന്നു. അത് ദുർവാസാവിന് സഹിച്ചില്ല. അവസാനം ശാന്തിയ്ക്കുവേണ്ടി അദ്ദേഹത്തെ ഭഗവാൻ അംബരീഷന്റെ അടുത്തുതന്നെ എത്തിച്ചു. ദുർവാസാവ് തിരിച്ച് അംബരീഷന്റെ അടുത്തുവന്ന് കാൽക്കൽവീണു. രാജാവായ അംബരീഷന് അതു കണ്ട് ലജ്ജതോന്നി, കരുണയാൽ അത്യന്തം ആർദ്രചിത്തനായിട്ട്, സുദർശനരൂപിയായ ഭഗവാന്റെ ശസ്ത്രത്തെ താഴെപറയുംവിധം സ്തുതിയ്ക്കാൻ തുടങ്ങി:

**ത്വമഗ്നിർഭഗവാൻസൂര്യസ്ത്വംസോമോജ്യോതിഷാംപതിഃ**
**ത്വമാപസ്ത്വംക്ഷിതിർവ്യോമവായുർമാത്രേന്ദ്രിയാണിച**
**ത്വംധർമസ്ത്വമൃതംസത്യംത്വംയജ്ഞോഖിലയജ്ഞഭുക്**
**ത്വം ലോകപാലഃ സർവാത്മാത്വംതേജഃപൗരുഷംപരം.**
(9.5.3,5)

**ത്വത്തേജസാ ധർമമയേന സംഹൃതം**
**തമഃപ്രകാശശ്ച ധൃതോ മഹാത്മനാം**
**ദുരത്യയസ്തേ മഹിമാ ഗിരാംപതേ**
**ത്വദ്രൂപമേതത് സദസത് പരാവരം.** (9.5.7)

(ഹേ സുദർശന! അവിടുന്ന് അഗ്നിയാകുന്നു. അവിടുന്ന് സൂര്യനാകുന്നു. അവിടുന്ന് നക്ഷത്രനാഥനായ ചന്ദ്രനാകുന്നു. അവിടുന്നുതന്നെയാണ് ജലവും, പൃഥ്വിയും, ആകാശവും, വായുവും, തന്മാത്രകളും, ഇന്ദ്രിയങ്ങളും. അവിടുന്ന് ധർമ്മമാണ്, ഋതമാണ്, സത്യമാണ്; അവിടുന്ന് യജ്ഞവും, സകല യജ്ഞങ്ങളുടേയും ഭോക്താ

വായ യജ്ഞപുരുഷനുമാകുന്നു. സകലലോകങ്ങളുടെ രക്ഷകനും, സർവസ്വരൂപനുമാകുന്നു. അവിടുന്ന് പരമപുരുഷനായ നാരായണന്റെ ഉൽക്കൃഷ്ട തേജസ്സാകുന്നു. അവിടുത്തെ ധർമ്മമയമായ തേജസ്സിനാൽ മഹാപുരുഷന്മാരുടെ അജ്ഞാനം നീങ്ങുന്നു. അവിടുന്ന് സൂര്യാദി തേജസ്സുകളെ ധാരണം ചെയ്യുന്നു. അവിടുത്തെ മഹിമയുടെ അന്തം കാണാൻ പ്രയാസമാണ്. ഈ കാര്യകാരണാത്മകമായ സകല ചരാചരജഗത്തും അവിടുത്തെ സ്വരൂപം തന്നെയാണ്.)

ഭഗവാന്റെ ആയുധം ഈ സുദർശനചക്രമാണ്. ഭക്തരക്ഷണം ചെയ്യുന്നതും ഈ സുദർശനംതന്നെയാണ്. ഈ തേജസ്സിന്റെ മഹിമ അപാരമാണ്. ഒരു സാധാരണ *റേഡിയോ*യുടെ ജഡതേജസ്സിൽ നിന്നും ഏതെല്ലാംവിധമുള്ള ഗാനങ്ങളും രൂപകങ്ങളുമാണ് പുറപ്പെടുന്നത് ! ആ സ്ഥിതിയ്ക്ക് പരമമായ ചൈതന്യത്തിന്റെ തേജസ്സിനെ ആർക്കളക്കാൻ കഴിയും ?

**സ ത്വം ജഗത്ത്രാണ ഖലപ്രഹാണയേ**
**നിരൂപിതഃ സർവസഹോ ഗദാഭൃതാ**
**വിപ്രസ്യ ചാസ്മത്കുലദൈവഹേതവേ**
**വിധേഹി ഭദ്രം തദനുഗ്രഹോ ഹി നഃ.** (9.5.9)

**യദി നോ ഭഗവാൻ പ്രീത ഏകഃ സർവഗുണാശ്രയഃ**
**സർവഭൂതാത്മഭാവേന ദ്വിജോ ഭവതു വിജ്വരഃ.** (9.5.11)

(ഹേ വിശ്വരക്ഷകാ ! അവിടുന്ന് യുദ്ധത്തിൽ സകല ശത്രുക്കളേയും സംഹരിയ്ക്കുന്നു. ഭഗവാൻ ഗദാധരൻ അവിടുത്തെ ദുഷ്ടനിഗ്രഹത്തിനായി നിയോഗിച്ചിരിയ്ക്കയാണ്. അങ്ങനെയുള്ള അവിടുന്ന്, ഞങ്ങളുടെ കുലത്തിന്റെ ഭാഗ്യോദയത്തിനുവേണ്ടി ഈ ബ്രാഹ്മണന് മംഗളം നൽകിയാലും. ഞാൻ സർവപ്രാണികളിലും ആത്മരൂപത്തിൽ പരമേശ്വരനെ കാണുന്നവനും, സകല ഗുണങ്ങളുടേയും ആശ്രയസ്ഥാനമായ ശ്രീ ഭഗവാൻ എന്നിൽ പ്രസന്നനുമാണെങ്കിൽ ഈ ബ്രാഹ്മണദേവന്റെ ദുഃഖം നീങ്ങണം.)

ഈ ഒടുവിലത്തെ ശ്ലോകത്തിൽ സുദർശനചക്രത്തിന്റെ അധ്യാത്മസ്വരൂപം നല്ലതുപോലെ സ്പഷ്ടമാക്കിയിട്ടുണ്ട്. 'എന്നിൽ സർവാത്മഭാവം ഉണ്ടെങ്കിൽ ഈ ബ്രാഹ്മണൻ ദുഃഖരഹിതനാകണം' എന്നു പറഞ്ഞിരിയ്ക്കുന്നു, സർവാത്മഭാവംതന്നെയാണ് സുദർശനം, അഥവാ സമ്യഗ്ദർശനത്തിന്റെ സ്വരൂപം. ഈ ഭാവത്തിൽ നിഷ്ഠയുണ്ടായാൽ സകലതും സഫലമാകും. യോഗശാസ്ത്രത്തിലും പറയുന്നത് "സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം "എന്നാണ്. അതായത് സത്യത്തിൽ പ്രതിഷ്ഠയുള്ളവർക്കേ സകല ക്രിയകളും സഫലമാകൂ എന്നാണ്. അംബരീഷൻ ഇപ്രകാരം സുദർശനത്തെ സ്തുതിച്ചപ്പോൾ നാലുപാടും ദുർവാസാവിനെ തപിപ്പിച്ചുകൊണ്ടിരുന്ന ആ ഉഗ്ര തേജസ്സ് പ്രശാന്തമായി.

സർവപ്രാണികളിലും പരമേശ്വരനെ കാണുക - അതായത് - കാമി, ക്രോധി, ദുരാചാരി മുതലായവരിലും ഭഗവാനെ കാണുക പ്രയാസമാണെങ്കിലും യഥാർഥ ഭക്തന്മാർ ഈ ദശ പ്രാപ്തമാക്കുന്നുണ്ട്.





ഭക്തിയുടെ തേജസ്സ് ആരിലുണ്ടോ അവരോട് വിരോധം വെച്ചുകൊണ്ടിരിയ്ക്കുന്നത് ആപത്തിനു കാരണമാണ്.

ദുർവാസാവ്, ദുർവാസനയുടെ സ്വരൂപമാണ്. ഭക്തർക്കും ജ്ഞാനികൾക്കും അതിന്റെ പരീക്ഷണം ഉണ്ടാകുന്നു. സാധാരണമനുഷ്യർ വാസനയ്ക്കധീനരാണ്. അവർ അതിൽനിന്നും രക്ഷപ്പെടാനുള്ള വഴി അന്വേഷിയ്ക്കാറില്ല. രാഷ്ട്രീയത്തിൽ പെട്ട് കിടക്കുന്നവർക്ക്, ജ്ഞാനത്തേക്കാൾ ശക്തിയാണ് കൂടുതലിഷ്ടം. ഇതും ദുർവാസാവിന്റെ മറ്റൊരു സ്വരൂപമാണ്. അവർ കരുതുന്നത്, നല്ല ജീവിതത്തെക്കാൾ നല്ല മരണമാണ് കാമ്യമെന്നാണ്. എങ്ങനെ ജീവിച്ചാലും വേണ്ടില്ല, ദേശത്തിനുവേണ്ടി മരിയ്ക്കാനുള്ള സന്നദ്ധത കാണിച്ചാൽ സകല ദോഷങ്ങളും കഴുകിപ്പോകുമെന്നാണ് അവരുടെ വിശ്വാസം. പക്ഷെ നല്ല ജീവിതത്തിന്റെ വില അമേയമാണ്. നമ്മുടെ ജീവിതത്തിൽ വന്നുകൊണ്ടിരിയ്ക്കുന്ന അസൗകര്യങ്ങളെ സഹിയ്ക്കുകയും, അതിജീവിയ്ക്കുകയും ചെയ്യുന്നതായാൽ ഉത്തമജീവിതം പ്രാപ്തമാകും.

ദുർവാസാവ് അംബരീഷനെ സ്തുതിച്ചുകൊണ്ടു പറയുകയാണ് : "ഇന്നു ഞാൻ ഭഗവാൻ അനന്തന്റെ ഭക്തന്മാരുടെ മഹത്ത്വം കണ്ടു. ഞാൻ അപരാധം ചെയ്തിട്ടും നീ എനിയ്ക്കു മംഗളമാണ് ഇച്ഛിച്ചത്. പരമാരാദ്ധ്യനായ ഭഗവാൻ ശ്രീഹരിയെ ദൃഢമായി പിടിച്ച ഭക്തന്മാർക്ക് എന്താണസാദ്ധ്യം ? മഹാത്മാക്കൾക്ക് എന്തുതന്നെ ത്യജിയ്ക്കാൻ പാടില്ല ? ആരുടെ നാമശ്രവണമാത്രംകൊണ്ട് എന്തും നിർമലമാകുന്നുവോ ആ തീർത്ഥപാദനായ ശ്രീഹരിയുടെ ദാസന് എന്തു കർത്തവ്യമാണ് ബാക്കിയുണ്ടാവുക ? ഹേ രാജാവേ! പരമമംഗളസ്വഭാവിയായ നീ എന്റെ അപരാധത്തെ നോക്കാതെ എന്റെ പ്രാണനെ രക്ഷിച്ചു. അതിനാൽ നീ എനിയ്ക്ക് വലിയ ഉപകാരം ചെയ്തിരിയ്ക്കുന്നു' ഇത്രയും പറഞ്ഞു ദുർവാസാവ് പോകാൻ യാത്രയായി. അപ്പോൾ അംബരീഷൻ അദ്ദേഹത്തിന്റെ കാൽക്കൽ വീണ് നമസ്കരിയ്ക്കുകയും, ക്ഷണിച്ച് സത്കരിയ്ക്കയും ചെയ്തു. ദുർവാസാവു പറഞ്ഞു: 'നീ പരമഭക്തനാണ്. എനിയ്ക്ക് നിന്റെ അനുഗ്രഹം ലഭിച്ചു. നിന്റെ ദർശനം, സ്പർശനം, വാക്കുകൾ, ആതിഥ്യം മുതലായതിനാൽ ഞാൻ അത്യന്തം പ്രസന്നനായി. നിന്റെ ഈ പവിത്രകർമത്തെ ദേവാംഗനകൾപോലും അടിയ്ക്കടി കീർത്തിയ്ക്കും. ഈ പൃഥിയും നിന്റെ പരമപാവനകീർത്തിയെ പ്രശംസിയ്ക്കും.'

അതിനുശേഷം ദുർവാസാവ് രാജാവിന്റെ ഗുണങ്ങളെ കീർത്തിച്ചുകൊണ്ട്, നിഷ്കാമകർമത്താൽ മാത്രം പ്രാപ്തമാകുന്ന ബ്രഹ്മലോകത്തേയ്ക്ക് ആകാശമാർഗത്തിൽകൂടെ യാത്രയായി. സുദർശനചക്രത്തെ ഭയന്ന ദുർവാസാവ്, ബ്രഹ്മാവ് ശങ്കരൻ മുതലായവരുടെ അടുത്തു ചെന്നിട്ട് തിരിച്ചുവന്നപ്പോഴേയ്ക്കും ഒരു വർഷം കഴിഞ്ഞി

രുന്നു. ഇത്രയും കാലം അംബരീഷൻ ദുർവാസാവിനെ കാത്ത് ജലം മാത്രം കഴിച്ച് കഴിഞ്ഞുകൂടി. ദുർവാസാവ് പോയശേഷം രാജാവ് ബ്രാഹ്മണർക്ക് ആഹാരാദികൾ നൽകിയിട്ട്, ബാക്കിയിരുന്ന പവിത്രമായ അന്നത്തെ കഴിച്ചു. മുനിയ്ക്കു പറ്റിയ കഷ്ടപ്പാടും പിന്നീട് ലഭിച്ച നിവൃത്തിയും എല്ലാം ശ്രീ പരമാത്മാവിന്റെ പ്രഭാവം മാത്രമെന്ന് അദ്ദേഹം കരുതി. സർവഗുണസമ്പന്നനായ രാജാവിന് ഭഗവാൻ വാസുദേവനിൽ ഭക്തി വർധിച്ചു. അതിന്റെ ഫലമായി അദ്ദേഹത്തിന് ബ്രഹ്മലോകംപോലും നിസ്സാരമായി തോന്നി. (ജ്ഞാനവും വൈരാഗ്യവും ഭക്തിയുടെ പുത്രന്മാരാണ്. അവർ രണ്ടുപേരും വൃദ്ധരായിപ്പോയി. ഏഴുദിവസംകൊണ്ട് അവരെ ചെറുപ്പക്കാരാക്കണം. അതിനായി ഉദ്ദേശിയ്ക്കപ്പെട്ടിട്ടുള്ള ശ്രീമദ്ഭാഗവതത്തിൽ അംബരീഷന്റെ കഥ നാലാം ദിവസമാണ് വരുന്നത്. ഇതിൽ ഭക്തിയോടൊപ്പം വൈരാഗ്യവും വർണിച്ചിരിയ്ക്കുന്നു. സുദർശനരൂപിയായ സർവാത്മഭാവത്തെക്കൊണ്ട് ജ്ഞാനവും കാണിച്ചിരിയ്ക്കുന്നു.) ജീവിതസായാഹ്നത്തിൽ രാജാവായ അംബരീഷൻ തനിയ്ക്കു തുല്യരായ പുത്രന്മാരെ രാജ്യമേല്പിച്ചിട്ട്, വനത്തിലേയ്ക്കു പോയി. ചിത്തം ഭഗവാൻ വാസുദേവനിൽ ചേർത്ത് ഗുണപ്രവാഹരൂപമായ സംസാരത്തിൽനിന്നും മുക്തനായി (9.5.26).

ഭക്തിമാർഗം ഭഗവാനുമായി ഐക്യം പ്രാപിയ്ക്കാനുള്ള സുഗമമായ വഴിയാണ്. ഈ മാർഗം അദ്വൈത ജ്ഞാന മാർഗത്തിനും ഒട്ടും തന്നെ വിരുദ്ധമല്ല. പ്രേമലക്ഷണാഭക്തിയുടെ പര്യവസാനം അദ്വൈതത്തിലാണ് എത്തിച്ചേരുന്നത്. പ്രേമിയ്ക്കുന്നവന് തന്റെ പ്രിയതമനിൽനിന്ന് ഒരിയ്ക്കലും ദ്വൈതഭാവം സഹിയ്ക്കാൻ കഴിയുകയില്ല. ഏകതയിൽ ആനന്ദവും രസവുമുണ്ട്. ഭേദത്തിൽ ദ്വേഷവും നീരസവുമാണുള്ളത്. ജീവനും ജഗത്തും ഭഗവാനിൽനിന്നും ഭിന്നമല്ല. എങ്കിലും ഭിന്നത കാണുന്നതാണ് ചിത്തവിക്ഷേപത്തിന്റെ മുഖ്യകാരണം. സാധാരണ മനുഷ്യരുടെ വൃത്തി വ്യവഹാരത്തിൽ മുങ്ങിക്കിടക്കുകയാണ്. അതോടൊപ്പം അജ്ഞാനവുമുണ്ടെങ്കിൽ അവർ ദേഹം, ജാതി, കുലം, കുടുംബം, ദേശം മുതലായ അനേകവിധ അഭിമാനങ്ങൾക്ക് പാത്രമാകും. അങ്ങനെയുള്ളവർക്ക് ആദ്യം ധർമിയുടെ അധ്യാസവും, പിന്നീട് ധർമാധ്യാസവും ഉണ്ടാകുന്നു. പരസ്പരം കണ്ടിട്ടില്ലാത്തവർ കാണുമ്പോൾ ആദ്യം ചോദിയ്ക്കുന്നത് 'നിങ്ങളുടെ ദേശമേത്,പേരെന്ത്?' എന്നാണ്. ഇത്യാദി ചോദ്യങ്ങൾ ധർമാധ്യാസമുണ്ടാക്കുന്നു. പിന്നീട് ഉടനെതന്നെ ധർമിയുടെ അധ്യാസമുണ്ടായിട്ട്, ജീവന് തന്റെ യഥാർഥസ്വരൂപം ലക്ഷ്യത്തിൽ നിർത്താൻ കഴിയാതെ പോകുന്നു. പക്ഷെ ജീവജഗത്തിൽ ഗോവിന്ദന്റെ അനുസന്ധാനം വെച്ചുകൊണ്ടിരിയ്ക്കാൻ കഴിയുന്നവരുടെ ഗുണമയമായ സൂക്ഷ്മദേഹം ക്ഷീണമാകുകയും, ആർദ്ര





ചിത്തം ഭഗവദാകാരമാകുകയും ചെയ്യുമ്പോൾ അല്പം പുതിയ സംസ്കാരം തീർച്ചയായും ഹൃദയത്തിൽ ഉണ്ടാകും. ഈ സംസ്കാരം സ്വരൂപപ്രാപ്തിയ്ക്കുള്ള സാധനയായി തീരും. ഭക്തിമാർഗത്തിൽ അതിഥിസേവ ഒരു മുഖ്യസാധനയാണ്. ഇപ്പോഴത്തെ ക്ഷാമംകൊണ്ട് അതിഥിസേവ ചെയ്യാൻ പലർക്കും സാധിയ്ക്കുന്നില്ല. യൂറോപ്പിലും അമേരിക്കയിലും അടുത്ത ബന്ധുവായാൽകൂടി ഒരു ദിവസമേ വെറുതെ ആഹാരം കൊടുക്കാ റുള്ളൂ. പിറ്റേ ദിവസം മുതൽ ആഹാരത്തിനുശേഷം അതിനുള്ള *ബില്ലു* കൊടുക്കും. ഇന്നത്തെ വിദ്യാഭ്യാസംകൊണ്ട് പലർക്കും ഭഗവാന്റെ അസ്തിത്വത്തിൽ വിശ്വാസമില്ലാതായിരിയ്ക്കയാണ്. ഭഗവാൻ സ്വയം ദർശനം നൽകാൻ എഴുന്നള്ളിയാൽപോലും, 'നിങ്ങൾ ഭഗവാനാണെന്നതിന് എന്താണ് തെളിവ് ?' എന്നു ചോദിയ്ക്കും. അതിനാൽ മനുഷ്യനിലുള്ള അഭിമാനം പോകാതെ ഭഗവദ്ദർശനം സാധ്യമല്ല.

ഭക്തിയുടെ സാധനകൾ തുടങ്ങിയശേഷവും, പഴയ സംസ്കാരം പെട്ടെന്നു പോകയില്ല. അത് പല വിഘ്നങ്ങളും ഉണ്ടാക്കും. പ്രേമത്തിൽ അല്പമെങ്കിലും അപൂർണതയുണ്ടായാൽ ചേർച്ചയുണ്ടാകയില്ല. പ്രേമജ്വാലയിൽ അഭിമാനം ഭസ്മമാകാതിരിയ്ക്കുന്നതുവരെ പ്രേമവും, സമർപ്പണവും അപൂർണമായിത്തന്നെയിരിയ്ക്കും. പല സാധകർക്കും ഭഗവാനെ വേണം. പക്ഷെ സംസാരസുഖം ഉപേക്ഷിയ്ക്കാൻ കഴിയുകയുമില്ല. ഇത് ദ്വിവിധദശയാണ്. യഥാർഥപ്രേമം ജാഗ്രത്താകുമ്പോൾ തന്റെ പ്രേമപാത്രത്തെയല്ലാതെ അന്യമായി കണ്ടിരുന്നതെല്ലാം അദൃശ്യമാകും. യഥാർഥപ്രേമം അസത്തിനെ സത്താക്കും. ബന്ധത്തെ ഛേദിയ്ക്കും. ബിന്ദു (തുള്ളി)വിനെ സമുദ്രമാക്കും. ഭക്തൻ ഒരിയ്ക്കലെങ്കിലും ഭഗവാനോട് ഹൃദയപൂർവം 'ഞാൻ നിന്റെയാണെ'ന്നു പറയുകയും ആ ഭാവനയ്ക്ക് പിന്നീട് ഇളക്കം തട്ടാതിരിയ്ക്കുകയും ചെയ്താൽ ഭഗവാൻ ഭക്തന് അഭയം നൽകി സ്വന്തമാക്കും. അതാണു ഭഗവാന്റെ സ്വഭാവം. ഭഗവാന്റെ അനുഗ്രഹമുണ്ടാകുമ്പോൾ, ഭക്തന്റെ ഉള്ളിൽ ആധ്യാത്മികഭാവന ഉണ്ടാകും. അതിനുശേഷം, ജീവൻ സംസാരസുഖങ്ങളിൽ വിമുഖമായി ഭഗവാന് അഭിമുഖമാകും. ഭഗവാൻ തന്റെ അടുത്തുതന്നെ ഉണ്ടെന്ന് ഭക്തന് തോന്നും. തന്റെ വിഷമതകളെ മനസ്സുകൊണ്ട് ഭഗവാനെ അറിയിച്ചാൽ ആ വിഷമത നീങ്ങുകയും ചെയ്യും.

## പ്രകരണം ഇരുപത്തിരണ്ട്

### ദുർവാസാവ് അല്ലെങ്കിൽ ദുർവാസനയുടെ രൂപം

ഭാഗവതകഥ പുരോഗമിയ്ക്കുന്തോറും, ശുകദേവൻ പരീക്ഷിത്തിന് ഭഗവാന്റെ മഹിമയേയും, ഭക്തിമാർഗത്തിൽ സാധകന് ഉണ്ടാകാവുന്ന വിഘ്നങ്ങളേയും പറ്റി വിസ്ത

രിച്ചു പറഞ്ഞുകൊടുക്കുന്നു. സകല വിഘ്നങ്ങളിലുംവെച്ചു മുഖ്യവിഘ്നം പ്രാണന്റെ സ്വഭാവത്തിൽനിന്നുമാണുണ്ടാകുന്നത്. പ്രാണൻ മിഥ്യാദശയിൽ ഇരിയ്ക്കുമ്പോൾ നല്ല ആഹാരാദികളെ ആഗ്രഹിയ്ക്കുകയും, കാമവാസനയെ തൃപ്തിപ്പെടുത്താനുള്ള ഉപായം അന്വേഷിയ്ക്കുകയും ചെയ്യും. എത്രയായാലും ജീവന് തൃപ്തിയുണ്ടാകുന്നില്ല. ഇതേപ്പറ്റിയാണ് ഇനി പറയാൻ പോകുന്നത്. ചിലർ വിചാരിയ്ക്കുന്നത് ശ്രുതിവിഹിതമായ മാർഗത്താൽ - അതായത് - ന്യായപൂർവം കർമങ്ങൾ ചെയ്ത് ഭോഗസുഖങ്ങൾ അനുഭവിയ്ക്കാതിരിയ്ക്കുന്നതുകൊണ്ട്, വാസനയുടെ ബീജം നശിയ്ക്കയില്ലെന്നും, അതിനാൽ അവർ ഒരിയ്ക്കലും വൈരാഗ്യത്തിന് അധികാരികളാകുകയില്ലെന്നുമാണ്. അതുകൊണ്ട് മനുഷ്യർ ധർമത്തിൽ പ്രവൃത്തരായി, ന്യായപൂർവം ഭോഗസമൃദ്ധി പ്രാപ്തമാക്കണമെന്നും, ജഗന്നിയന്താവ് സൃഷ്ടിച്ച സംസാരത്തിന്റെ സ്വാഭാവിക നിയമം- അതായത് അർത്ഥകാമങ്ങൾ - സിദ്ധമാക്കാതെ ഒരു ജീവിയ്ക്കും മോക്ഷത്തിനധികാരിയാകാൻ കഴിയുകയില്ലെന്നും, അർത്ഥകാമങ്ങൾ പ്രാപ്തമാകാതെ വാസനയുടെ ബീജം ദഗ്ദ്ധമാകയില്ലെന്നും അവർ വിശ്വസിയ്ക്കുന്നു. മറ്റു ചിലരുടെ അഭിപ്രായം, അർത്ഥ-കാമങ്ങളുടെ ഭോഗത്താൽ ഇച്ഛ വർധിച്ചുകൊണ്ടിരിയ്ക്കുമെന്നാണ്. ഈ കാര്യം മനുഷ്യർക്ക് വ്യക്തമായറിയാൻവേണ്ടി ശുകദേവൻ പരീക്ഷിത്തിന് സൗഭരി, യയാതി മുതലായവരുടെ ദൃഷ്ടാന്തം വിവരിച്ചുകൊടുത്ത് കഥ മുന്നോട്ട് കൊണ്ടുപോകുന്നു. ഏഴു ദിവസംകൊണ്ടു മോക്ഷം വേണമെങ്കിൽ അർത്ഥകാമങ്ങളുടെ തൃപ്തിയുണ്ടായിട്ട് വൈരാഗ്യം വന്ന് പിന്നെ മോക്ഷപ്രാപ്തി സാധ്യമല്ല. അതിനാൽ ഭക്തിയോടൊപ്പം അർത്ഥകാമങ്ങളിൽ സമ്പൂർണ വൈരാഗ്യവും, തുടർന്ന് ബ്രഹ്മജ്ഞാനത്തിന്റെ യഥാർഥ പ്രാപ്തിയും ആവശ്യമാണെന്ന് അടിയ്ക്കടി ശുകദേവൻ പരീക്ഷിത്തിനോടുപദേശിയ്ക്കുന്നു. നവമസ്കന്ധത്തിൽ പ്രത്യേകിച്ചും, ഭക്തിയുടെ പുത്രനായ വൈരാഗ്യത്തെ ഉണർത്തുവാനുള്ള കഥകൾ വിശേഷിച്ചുപറയുന്നുണ്ട്. പല ജിജ്ഞാസുക്കളും പറയുന്നത് അവർ ശാസ്ത്രമനുസരിച്ച് അർത്ഥകാമങ്ങൾ അനുഭവിച്ചിട്ടും, അവയിലുള്ള അവരുടെ ഇച്ഛ തൃപ്തമാകുന്നില്ലെയെന്നാണ്. കാമവാസനയെ ജയിയ്ക്കാൻ ഒരു മുഖ്യ കാര്യം അറിയണം. മനുഷ്യശരീരം, കാമവാസനയുടെ പരിണാമരൂപമായ വീര്യരജസ്സുകളാൽ ഉണ്ടായിട്ടുള്ളതാണ്. അതിനാൽ മാതാപിതാക്കൾ കാമികളാണെങ്കിൽ സന്താനങ്ങളും കാമികളായിരിയ്ക്കും. മാതാപിതാക്കളാകാൻ പോകുന്നവർ സംയമികളാണെങ്കിൽ അവരുടെ സന്താനങ്ങൾക്കും സംയമം പാലിയ്ക്കാൻ യോഗ്യമായ ശരീരം ലഭിയ്ക്കും. ഇക്കാലത്ത് ഈ കാര്യത്തിൽ വളരെ പരതന്ത്രത കാണുന്നുണ്ട്. അതിനും പുറമെ തനിയ്ക്കു വളർത്താൻ സാധിയ്ക്കുന്നതിൽ കൂടുതൽ സന്താനങ്ങളുണ്ടായാലും, ധനത്തിനുള്ള ചിന്തയാൽ, സന്താ





നങ്ങളെ വളർത്തുന്ന കാര്യത്തിലും വളരെ ബുദ്ധിമുട്ടുകൾ ഉണ്ടാകുന്നു. ഈ കാരണങ്ങളാൽ, ശുദ്ധഭക്തിസാധനയ്ക്ക് ഒട്ടുംതന്നെ സന്ദർഭമുണ്ടാകുന്നില്ല.

ഇനി ശുകദേവൻ അംബരീഷന്റെ വംശത്തെ വർണിച്ചിട്ട് ഇക്ഷ്വാകുവിന്റെ വംശത്തെ വർണിയ്ക്കുന്നു. ഒരു ദിവസം മനുഭഗവാൻ തുമ്മിയപ്പോൾ മൂക്കിൽ നിന്നു ത്ഭവിച്ചതാണ് ഇക്ഷ്വാകു എന്ന പുത്രൻ. ഈ ഇക്ഷ്വാകുവിന് നൂറു പുത്രന്മാരുണ്ടായി. തുമ്മുമ്പോൾ പുത്രനുണ്ടായതെങ്ങനെ എന്നു സംശയമുണ്ടാകും. പക്ഷെ തുമ്മലും പ്രാണന്റെ ഒരു വികാരമാണ് എന്നറിയണം. പ്രാണനിൽ വികാരമുണ്ടാകുമ്പോൾ അതിൽനിന്നും അനേകവിധമുള്ള മുളകൾ പുറപ്പെടുന്നു. അതിനാൽ അതിന്റെ വംശവിസ്താരം എങ്ങനെയുണ്ടായി എന്ന് ശുകദേവൻ മനസ്സിലാക്കുന്നു. അദ്ദേഹത്തിന്റെ വംശത്തിൽ 'മാന്ധാതാ' എന്ന ഒരു രാജാവുണ്ടായി. ഇദ്ദേഹം പൃഥ്വിയെ മുഴുവൻ അടക്കി ഭരിച്ചിരുന്നു. മാന്ധാതാവിന് ഭാര്യയായ ബിന്ദുമതിയിൽ മൂന്നു പുത്രന്മാരും അമ്പതു പുത്രികളും ഉണ്ടായിരുന്നു. ഈ അൻപതു കന്യകമാരും സൗഭരിഋഷിയെ ഭർത്താവായി സ്വീകരിച്ചു.

ഒരിയ്ക്കൽ സൗഭരിഋഷി, യമുനയിൽ കുളിച്ച് തപസ്സുചെയ്തിരിയ്ക്കുമ്പോൾ, ജലത്തിൽ ഒരു മത്സ്യത്തിന്റെ രതിക്രീഡ കാണാൻ ഇടയായി. അതുകണ്ട് സൗഭരിയ്ക്ക് വിവാഹം കഴിയ്ക്കാനിച്ഛയുണ്ടാകുകയും, മാന്ധാതാവിന്റെ അടുത്തുചെന്ന് ഒരു പുത്രിയെ വധുവായി ആവശ്യപ്പെടുകയും ചെയ്തു. രാജാവു പറഞ്ഞു: ഹേ ! ബ്രഹ്മൻ ! കന്യകമാരുടെ സ്വയംവരത്തിൽ അവിടുന്ന് ഒരു കന്യകയെ വരിച്ചു കൊൾക.' ജരാനര പിടിച്ചു വൃദ്ധനായിപ്പോയ തന്നെ ഒരു സ്ത്രീയും ഇഷ്ടത്തോടെ വരിയ്ക്കയില്ലെന്നു കരുതിയാണ് രാജാവിങ്ങനെ പറഞ്ഞതെന്ന് ഋഷിയ്ക്കു മനസ്സിലായിട്ട്, അദ്ദേഹം തന്റെ തപോബലംകൊണ്ട് ശരീരത്തെ യൗവനയുക്തമാക്കി. സ്വയംവരത്തിൽ തേജസ്വിയായ ആ ഋഷിയെ കണ്ട് അമ്പതു കന്യകമാരും അദ്ദേഹത്തെത്തന്നെ വരിച്ചു. വിവാഹത്തിനുശേഷം തന്റെ യോഗബലത്താൽ വളരെ മനോഹരമായ കൊട്ടാരം അതിനുപുറമെ തോട്ടങ്ങളും ശയ്യാസനാദികളും വസ്ത്രാഭരണങ്ങളും, സ്നാനഗൃഹം, ഭോജനശാല മുതലായ മനോഹരവസ്തുക്കളും സൗഭരി നിർമിച്ചു. ഇദ്ദേഹത്തിന്റെ ഗൃഹസ്ഥാശ്രമസുഖം കണ്ടിട്ട് മാന്ധാതാവിനുപോലും ആശ്ചര്യമുളവായി. ഇപ്രകാരം ഗൃഹസ്ഥാശ്രമത്തിലെ അനേകവിധസുഖങ്ങൾ അനേകകാലം അനുഭവിച്ചിട്ടും, ഋഷിയ്ക്ക് തൃപ്തി തോന്നിയില്ല. അഗ്നിയിൽ 'നെയ്യ്' ഒഴിച്ചാൽ എന്നതുപോലെ, വിഷയഭോഗംകൊണ്ട് വാസന വർധിയ്ക്കുകയേ ഉള്ളു എന്നനുഭവിച്ചറിഞ്ഞ സൗഭരി, ഇപ്രകാരം വിചാരിച്ച് ദുഃഖിയ്ക്കാൻ തുടങ്ങി:

അഹോ ഇമം പശ്യത മേ വിനാശം
തപസ്വിനഃ സച്ചരിതവ്രതസ്യ
അന്തർജലേ വാരിചരപ്രസംഗാത്
പ്രച്യാവിതം ബ്രഹ്മ ചിരം ധൃതം യത്. (9.6.50)

(അഹോ ! വേണ്ട വിധം വ്രതാചരണം ചെയ്തുപോന്ന എന്റെ അധഃപതനം നോക്കുക ! എത്രയോ കാലങ്ങളായി സൂക്ഷിച്ചിരുന്ന എന്റെ ബ്രഹ്മതേജസ്സ് ഒരു മത്സ്യത്തിന്റെ സംഗം ദർശിച്ചതിനാൽ നഷ്ടമായിരിയ്ക്കുന്നു.)

മോക്ഷത്തിനിച്ഛയുള്ളവർ, ഗൃഹസ്ഥധർമാചരണം ചെയ്യുന്നവരുമായി ഒരിയ്ക്കലും സഹവസിയ്ക്കരുത് എന്ന് സൗഭരി പറയുന്നു:

സംഗം ത്യജേത മിഥുനവ്രതിനാം മുമുക്ഷുഃ
സർവ്വാത്മനാ ന വിസൃജേദ് ബഹിരിന്ദ്രിയാണി
ഏകശ്ചരൻ രഹസി ചിത്തമനന്ത ഈശേ
യുഞ്ജീത തദ്വ്രതിഷു സാധുഷു ചേത് പ്രസംഗഃ.

(മോക്ഷമിച്ഛിയ്ക്കുന്നവർ, ദാമ്പത്യധർമത്തിൽ ജീവിയ്ക്കുന്ന പ്രാണികളുടെ സഹവാസം സർവഥാ ത്യജിയ്ക്കേണ്ടതാണ്. തന്റെ ഇന്ദ്രിയങ്ങളെ ബഹിർമുഖമാകാനനുവദിയ്ക്കരുത്. സദാ ഏകാന്ത ദേശത്ത് തനിയെ വസിയ്ക്കണം. ഏകമാത്രനായ ഈശ്വരനിൽ ചിത്തം ചേർത്തിരിയ്ക്കണം. അഥവാ സംഗം വേണമെങ്കിൽ ഭഗവത്പരായണരായ സാധുക്കളുമായേ സഹവാസം ചെയ്യാവൂ. 9.6.51)

അഞ്ച് ഇന്ദ്രിയവിഷയങ്ങളിലുംവെച്ച് കാമവാസന ഏറ്റവും ദുഷിച്ച വാസനയാണ്. ഇത് ദുർവാസാവിന്റെ സ്വരൂപമാണ്. ഇത് സദാ പട്ടിണിയാണ്. ഇതിനെ ഒന്നിനെ ജയിയ്ക്കാമെങ്കിൽ മറ്റു സകല ഇന്ദ്രിയങ്ങളുടേയും ശക്തി ക്ഷയിച്ചുകൊള്ളും. കാമവാസനയാൽ ദേഹാഭിമാനം വർധിയ്ക്കുന്നതുപോലെ മറ്റൊരു വാസനകൊണ്ടും വർധിയ്ക്കുകയില്ല. അതിനാൽ ഭോഗങ്ങൾ അനുഭവിച്ച് തൃപ്തിയുണ്ടാകുമെന്നു കരുതുന്നത് സത്യമല്ല. ഇങ്ങനെയുള്ള ഭോഗത്താൽ ഉണ്ടായിട്ടുള്ള ദേഹാഭിമാനം നീക്കാൻ പിന്നീട് വലിയ വിഷമമാണ്. വാസനയുടെ മൂലകാരണം ദേഹാഭിമാനമാണ്. ദേഹം ഞാനെന്നു കരുതുമ്പോൾ ദേഹത്തിന്റെ സുഖം ആത്മാവിന്റെ സുഖമാണെന്നു തോന്നും. ഈ തോന്നൽ പെട്ടെന്നു നീങ്ങുകയില്ല. അതിനാൽ ബുദ്ധിമാന്മാർ കാമവാസനയിലേയ്ക്കു പോകുന്ന വൃത്തിയെ ഉടനെ പിൻതിരിയ്ക്കണം. ഏതൊരു ഭോഗാനുഭവത്താൽ അനേകർ നിത്യദുഃഖികളായോ, അതിൽ താനും അകപ്പെട്ട്, അതിന്റെ അനുഭവം എടുത്ത ശേഷം വൈരാഗ്യം വളർത്താമെന്നു വിചാരിയ്ക്കുന്നത് മൂഢതയാണ്. ഇങ്ങനെയുള്ള ഭോഗങ്ങളിൽ ആർക്കുംതന്നെ തൃപ്തിയുണ്ടാകാറില്ല. സൗഭരി തന്റെ അവസ്ഥയെ മനസ്സിലാക്കിക്കൊണ്ട് വിചാരിയ്ക്കുകയാണ് :

ഏകസ്തപസ്വ്യഹമഥാംഭസി മത്സ്യസംഗാത്
പഞ്ചാശദാസമുത പഞ്ചസഹസ്രസർഗഃ
നാന്തം വ്രജാമ്യുഭയകൃത്യമനോരഥാനാം
മായാഗുണൈർഹൃതമതിർവിഷയേഽർഥഭാവഃ. (9.6.52)





(ആദ്യം ഞാൻ ഒറ്റയ്ക്കൊരു തപസ്വി ആയിരുന്നു. പിന്നീട് ജലത്തിൽ കണ്ട മത്സ്യസംഗത്താൽ മോഹിതനായി അമ്പത് സ്ത്രീകളുടെ ഭർത്താവായിട്ട് അമ്പത് ഇരട്ടിയായിത്തീർന്നു. വീണ്ടും സന്താനരൂപത്തിൽ വർധിച്ച് അമ്പതിനായിരം ആയിത്തീർന്നു. വിഷയങ്ങളിൽ എനിയ്ക്ക് സത്യത്വബുദ്ധിയുണ്ടാകയാലും, ബുദ്ധിയുടെ മായികഗുണങ്ങളിൽപെട്ടു വലയുകയാലും, എനിയ്ക്ക് ഇഹത്തിലും പരത്തിലുമുണ്ടായിരുന്ന സകല മനോരഥങ്ങളും പൂർണമാക്കുക സാധ്യമല്ലാതായി.)

കപിലാഖ്യാനത്തിൽ ദേവഹൂതി കപിലഭഗവാനോട് തന്റെ അനുഭവം വിവരിയ്ക്കുമ്പോഴും, വിഷയങ്ങൾ അനുഭവിച്ച് തൃപ്തി ഉണ്ടാകയില്ലെന്നാണ് പറയുന്നത്. ഏകാദശസ്കന്ധത്തിൽ പുരൂരവരാജാവ് ഉർവശിയിൽ മോഹിയ്ക്കയാൽ ഇതുപോലെതന്നെ പശ്ചാത്തപിച്ചതായി പറയുന്നുണ്ട്. അവിടെ അദ്ദേഹം പറയുന്നത് : "ആരുടെ മനസ്സ് സ്ത്രീയാൽ ഹരിയ്ക്കപ്പെട്ടോ, അവരുടെ വിദ്യ, തപസ്സ്, ദാനം, ശാസ്ത്രാഭ്യാസം, ഏകാന്തവാസം, മൗനം മുതലായവ കൊണ്ട്എന്താണു ലാഭം?" എന്നാണ്(11.26.12). സന്ന്യാസിമാർക്ക് സ്ത്രീകൾക്കും ഉപദേശം കൊടുക്കേണ്ടിവരും. ആ സന്ദർഭം അവർ പ്രത്യേകം സൂക്ഷിയ്ക്കണം. അഹമ്മദാബാദിലെ പ്രഖ്യാതനും ബ്രഹ്മീഭൂതനുമായ മണ്ഡലേശ്വര സ്വാമി 'ശ്രീ ജയേന്ദ്രപുരി' മഹാരാജനും പറഞ്ഞിരിയ്ക്കുന്നത്, 'സന്ന്യാസിമാർ സ്ത്രീകളുടെ മുഖത്തുനോക്കി ഉപദേശം നൽകരുതെ'ന്നാണ്. മുഖ്യവികാരം ദൃഷ്ടിയിൽനിന്നുമാണുണ്ടാകുന്നത്. അതിനാൽ ദൃഷ്ടി ബ്രഹ്മമയമാകുന്നതുവരെ സ്ത്രീകളുടെ മുഖത്തു നോക്കരുത്. സൗഭരിയ്ക്ക് ഒരു മത്സ്യത്തിന്റെ ക്രീഡ കണ്ടിട്ട് തന്റെ വൃത്തിയെ സ്ഥിരമാക്കാൻ കഴിഞ്ഞില്ല. ആ സ്ഥിതിയ്ക്ക്, ഇന്നത്തെ *സിനിമാ* ഭ്രമക്കാർക്ക് അതിൽ സ്ത്രീകളുടെ അനേകവിധമുള്ള ഭാവവിലാസങ്ങൾ കാണുന്നതിനാൽ എങ്ങനെ അവരുടെ മനസ്സിനെ വശത്താക്കാൻ കഴിയും? ഇക്കാലത്തെ സഹശിക്ഷണംകൊണ്ടും, മറ്റുരംഗങ്ങളിൽ സ്ത്രീപുരുഷന്മാരെടുക്കുന്ന സ്വാതന്ത്ര്യം കൊണ്ടും അവർക്ക് ഇന്ദ്രിയസംയമം എങ്ങനെ സാധിയ്ക്കാൻ കഴിയും ? പല ജിജ്ഞാസുക്കളും കാമവാസനയെ എങ്ങനെ ജയിയ്ക്കാമെന്ന് ചോദിയ്ക്കാറുണ്ട്. കാമികളായ സ്ത്രീപുരുഷന്മാരുടെ ഇടയിലിരുന്നുകൊണ്ട് കാമത്തെ ജയിയ്ക്കുക പ്രയാസമാണ്. എങ്കിലും താഴെ പറയുന്ന അനുഷ്ഠാനങ്ങൾകൊണ്ട് ഈ ദുർവാസനയെ ജയിയ്ക്കാമെന്നാണ് എന്റെ അഭിപ്രായം

1) വിഷയങ്ങളിൽ സദാ ദോഷദൃഷ്ടി ചെയ്യുക.

2) ഇന്ദ്രിയങ്ങളെ പ്രലോഭിപ്പിയ്ക്കത്തക്ക *സിനിമ*, നാടകം, ചിത്രങ്ങൾ മുതലായവ കാണാതിരിയ്ക്കുക. അങ്ങനെയുള്ള പുസ്തകങ്ങൾ വായിയ്ക്കാതിരിയ്ക്കുക.

3) രാത്രിയിൽ ആഹാരം കഴിയ്ക്കാതിരിയ്ക്കയോ, അഥവാ അല്പാഹാരം നേരത്തെ കഴിയ്ക്കുകയോ



ചെയ്യുക. ആഹാരത്തിൽ നിന്നുമാണ് വീര്യമുണ്ടാകുന്നത്. രാത്രിയിൽ നിറച്ചുണ്ടാൽ അതിന്റെ സമ്മർദം ആമാശയത്തിൽമാത്രമല്ല, വീര്യാശയത്തിലും തട്ടും. അതിനാലാണ് സ്വപ്നസ്ഖലനമുണ്ടാകുന്നത്.

4) ആഹാരം പാകം ചെയ്യുന്നവർ ബ്രഹ്മചാരികളായിരിയ്ക്കാൻ ശ്രദ്ധിയ്ക്കുക. അഥവാ ഭഗവാന്റെ നാമജപംചെയ്തുകൊണ്ട് പാകം ചെയ്യുക. ഇതുമൂലം സാത്ത്വികഭാവനയുണ്ടാവുകയും, ആ ആഹാരം സാത്ത്വികവൃത്തിയുണ്ടാക്കുകയും ചെയ്യും.

5) ആഹാരം ഭഗവാനർപ്പിച്ചശേഷം കഴിയ്ക്കുക. ഇതും സാത്ത്വികവൃത്തിയുണ്ടാക്കും.

6) വിവാഹം കഴിഞ്ഞ ഉടനെ വധു ഭഗവാന്റെ മന്ദിരത്തിൽച്ചെന്ന്, "ഞങ്ങൾക്ക് ഇനി കഠിനസമയമാണ് കഴിച്ചുകൂട്ടാനുള്ളത്. അതിനാൽ ഞങ്ങൾക്ക് ബ്രഹ്മചര്യം പാലിയ്ക്കാൻ ബലം നൽകണേ!"എന്നു പ്രാർഥിയ്ക്കുന്നതും പ്രയോജനകരമാണ്. ഭഗവാൻ സാത്ത്വികബലം നൽകും.

7) ചില സന്ന്യാസിമാർ വീര്യശക്തി കുറയ്ക്കാൻ അല്പാഹാരം കഴിയ്ക്കുന്നു. ധ്യാനഭജനാദികൾക്കു വേണ്ട ശക്തിയ്ക്കുമാത്രമുള്ള ആഹാരമേ കഴിയ്ക്കാവൂ.

8) ആത്മധ്യാനം ശരിയ്ക്കു വന്നാൽ കുറെ ശക്തി അതിന് ഉപയോഗിയ്ക്കയാൽ, വിഷയവാസനയുണ്ടാക്കുന്ന രേതസ്സിൽനിന്നും ഓജസ്സുണ്ടാകും.

9) സാമാന്യരീതിയിൽ കാമവാസന അപാനവായുവിന്റെ ശക്തിയിൽനിന്നുമാണുണ്ടാകുന്നത്. അതിനാൽ ഹഠയോഗംകൊണ്ട് അപാനനെ ജയിയ്ക്കാൻ ശ്രമിയ്ക്കണം.

10) തന്റെ ഭാര്യയുമായി ഏകാന്തതയിലിരിയ്ക്കാൻ സമയം വരുമ്പോൾ, ഏതെങ്കിലും സദ്ഗ്രന്ഥങ്ങൾ ഒന്നിച്ചിരുന്നു വായിയ്ക്കുക.

11) സാധാരണ, സ്ത്രീകളുടെ കാമം, ആട്ടിൻകാഷ്ഠംപോലെ ജ്വലിയ്ക്കാൻ നേരംപിടിയ്ക്കുമെങ്കിലും, കത്തിപ്പോയാൽ കെടുത്താൻ എളുപ്പമല്ല. പുരുഷന്മാരുടെ കാമം ഉണങ്ങിയ പുൽക്കൊടിയ്ക്കു തീ പിടിയ്ക്കുംപോലെ എളുപ്പം കത്തുകയും അതുപോലെതന്നെ കെടുകയും ചെയ്യും എന്ന് ശാസ്ത്രത്തിൽ പറഞ്ഞിരിയ്ക്കുന്നു.

12) മഹാത്മാഗാന്ധിയ്ക്ക് സ്ത്രീകളുടെ ഇടയിൽ ഇരുന്നും ബ്രഹ്മചര്യത്തെ പാലിയ്ക്കാൻ കഴിഞ്ഞിരുന്നു. പക്ഷെ അത് സംയമി ആയശേഷമേ സാധ്യമായിരുന്നുള്ളു. ചെറുപ്പത്തിൽ അദ്ദേഹവും കാമവാസനയ്ക്കധീനപ്പെട്ടുപോയിട്ടുണ്ടെന്ന് അദ്ദേഹത്തിന്റെ ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്.അതിനാൽ പുരോഗതി വേണ്ടവർ ബാല്യം മുതൽ സംയമം ശീലിയ്ക്കണം.

13) ആശ്രമം മാറുന്നതുകൊണ്ടും കുറച്ചു സൗകര്യം കിട്ടും. സൗകര്യമുള്ളവർ ഗൃഹസ്ഥാശ്രമം വിട്ട് വാനപ്രസ്ഥാശ്രമമോ സന്ന്യാസമോ സ്വീകരിച്ചാൽ കാമികളുമായുള്ള സംഗം കുറയ്ക്കാൻ കഴിയും. ബ്രഹ്മചര്യം പാലിയ്ക്കുന്നവരുടെ സംഗം കൂടുതൽ ലഭിയ്ക്കയും ചെയ്യും. സ്ത്രീകൾക്കും സത്സംഗത്തിനു സൗകര്യം കൊടുത്താൽ രണ്ടുകൂട്ടരുടേയും ജീവിതം ശരിയ്ക്കും നയിയ്ക്കാൻ കഴിയും.

14) ഹിന്ദുസ്ഥാനിൽ പല വിധവകളും ബ്രഹ്മചര്യം പാലിയ്ക്കുന്നുണ്ട്. സന്ന്യാസിമാരും ബ്രഹ്മചര്യം പാലിയ്ക്കുന്നവരാണ്. ഇവരുടെ ദൃഷ്ടാന്തം മുന്നിൽ വെച്ചുകൊണ്ട് ബ്രഹ്മചര്യം പാലിയ്ക്കാൻ ശീലിയ്ക്കണം.

15) ഗൃഹസ്ഥാശ്രമത്തിൽ ഇരുന്നുകൊണ്ട് ബ്രഹ്മചര്യം പാലിയ്ക്കാൻ സാധിയ്ക്കുമോ ? കാമവാസനയെ ജയിയ്ക്കാമോ ? എന്ന് ചിലർ ചോദിയ്ക്കാറുണ്ട്. അവർക്ക് ശ്രീരാമകൃഷ്ണപരമഹംസന്റെ ദൃഷ്ടാന്തം ഉപയോഗപ്രദമാണ്.അദ്ദേഹം വിവാഹിതനായിരുന്നെങ്കിലും തന്റെ ഭാര്യയെ മാതാവിനെപ്പോലെ കരുതി ജീവിതം മുഴുവനും ബ്രഹ്മചര്യം പാലിച്ചവനായിരുന്നു. ഈ ഗൃഹസ്ഥന്റെ ശിഷ്യന്മാരായ വിവേകാനന്ദാദികൾ സന്ന്യാസിമാരായിരുന്നു.

16) ഇക്കാലത്ത് ദേശസേവയ്ക്ക് അഥവാ സമുദായസേവയ്ക്കു വേണ്ടി ചിലർ ബ്രഹ്മചര്യവ്രതം എടുക്കുന്നുണ്ട്. അവർക്ക് മാനസികബ്രഹ്മചര്യം എത്രകണ്ട് പാലിയ്ക്കാൻ കഴിയുമെന്നത് അവർക്കേ അറിയാവൂ. മാനസികബ്രഹ്മചര്യം പാലിയ്ക്കണമെങ്കിൽ ജ്ഞാനത്തിനും മാറ്റം ഉണ്ടാകണം. യോഗവാസിഷ്ഠത്തിൽ പറയുന്നത്, "ചൈതന്യം ജഗത്തിനെ 'ഇതു ജഗത്താണ്'എന്നറിയുന്നില്ലെങ്കിൽ ജഗത്തിൽ ജഗത്തത്ത്വം എവിടെ ഇരിയ്ക്കുന്നു? ചൈതന്യം രാഗത്തെ രാഗരൂപത്തിൽ അറിയുന്നില്ലെങ്കിൽ രാഗത്തിനും എന്താണസ്തിത്വം? "എന്നാണ്. രാഗത്തിന്റെ സിദ്ധിയും ചൈതന്യത്തിന്റെ ജ്ഞാനംകൂടാതെ ഉണ്ടാകയില്ല. ശുകദേവന്റെ ദൃഷ്ടിയിൽ ഒരു സ്ത്രീയും ഉണ്ടായിരുന്നില്ല. ചെറിയ കുട്ടികൾക്കും സ്ത്രീകളിൽ രാഗമില്ല. അതിനാൽ ജീവന്റെ ജ്ഞാനം രാഗരൂപത്തിൽ - അതായത് കാമവാസനാരൂപത്തിൽ - പരിണമിയ്ക്കുന്നിടത്തോളംകാലം, രാഗം അഥവാ വാസന ഏതെങ്കിലും തത്ത്വരൂപത്തിൽ തോന്നുകയില്ല.

17) വാസനായുക്തമായ അന്തഃകരണം അശുദ്ധമാണ്. അങ്ങനെയുള്ള അന്തഃകരണത്തിൽ ആത്മജ്ഞാനം ഉണ്ടാകയില്ല. പലരും കാമവാസനയെ ജയിയ്ക്കാനുള്ള ഉപായത്തെപ്പറ്റി എഴുതിച്ചോദിയ്ക്കാറുള്ളതുകൊണ്ടാണ്, അതിനുള്ള ഉപായത്തെപ്പറ്റി ഇവിടെ വിശദീകരിച്ചിട്ടുള്ളത്. പ്രാണമയകോശത്തിനു മുകളിൽ മനോമയകോശവും അതിനു മുകളിൽ വിജ്ഞാനമയകോശവും, ആനന്ദമയകോശവുമു



ണ്ട്. അതിനും മുകളിൽ ബ്രഹ്മത്തിന്റെ സ്ഥാനമാണ്. ഉത്ത മദശ ഈ ജന്മത്തിൽത്തന്നെ പ്രാപിയ്ക്കണമെങ്കിൽ, പ്രാണ മയകോശത്തിലെ സുഖം ഉടനെതന്നെ വേണ്ടെന്നു വയ്ക്കണം. സുഖത്തിനാൽ ബന്ധിയ്ക്കപ്പെട്ട മനുഷ്യർ പശു തുല്യരാണ്.

18) സ്ത്രീപുരുഷന്മാർ പരസ്പരം തൊലിപ്പുറമേ യുള്ള സൗന്ദര്യത്തെ മാത്രമായി നോക്കാതിരുന്നാലും ദുർവാസന ക്ഷീണമായിപ്പോകും.

19) ഗീതയിൽ രണ്ടാമധ്യായത്തിൽ ഭഗവാൻ പറ യുന്നത്, 'വിഷയധ്യാനംകൊണ്ട് അതിൽ സംഗമുണ്ടാവും. സംഗത്താൽ കാമവുമുണ്ടാകും. അതിനാൽ വിഷയങ്ങളെ മിഥ്യയെന്നറിഞ്ഞ് മനസ്സിനെ ആത്മജ്ഞാനത്തിൽ ചേർക്ക ണം'എന്നാണ്. ഭഗവാന്റെ അടുത്തിരുന്നിട്ടും അർജുനൻ ഭഗ വാനോടു പറഞ്ഞത്, ഈ ചഞ്ചലമനസ്സിനെ അടക്കുക വളരെ പ്രയാസമാണെന്നാണ്. 'അഭ്യാസവും വൈരാഗ്യവും കൊണ്ട് മനസ്സ് വശമാകു'മെന്ന് ഭഗവാൻ അതിനു മറുപടി പറഞ്ഞിരിയ്ക്കുന്നു.

20) ഭാര്യാഭർത്താക്കന്മാർ വെവ്വേറെ മുറിയിൽ കിട ക്കുന്നതുകൊണ്ടും ബ്രഹ്മചര്യം പാലിയ്ക്കാൻ കഴിയും.

21) ദിവസവും നിയമപൂർവം - പ്രത്യേകിച്ച് ഉറങ്ങുന്നതിനു മുമ്പ് - ഈശ്വരനോട് ഭഗവാന്റെ ശക്തി കൊണ്ട് തന്റെ കാമവാസനയെ അടക്കേണമേയെന്ന് പ്രാർഥിയ്ക്കണം.

22) ജണ്ഡു *ഫാർമസി*ക്കാർ 'ശീതവീര്യ ഗുടികാ' എന്ന ഒരു മരുന്നുണ്ടാക്കിയിട്ടുണ്ട്. അതു കഴിയ്ക്കുന്നതു കൊണ്ട് പചനശക്തി കുറയുമെന്ന് ചിലർ പറയുന്നു. ഈ കുറവു നീക്കാൻ കഴിയുമെങ്കിൽ ഈ മരുന്ന് ഉപയോഗപ്ര ദമായിരിയ്ക്കും.

23) ജ്ഞാനദൃഷ്ടിയാൽ ശരീരം, മനസ്സ്, ഇന്ദ്രിയ ങ്ങൾ ഇവയിൽ നിന്നു ഭിന്നമാണ് ആത്മാവെന്നും, അത് വികാരരഹിതനാണെന്നും, ചിന്തിയ്ക്കുന്നതുകൊണ്ട് ആത്മശക്തി വർധിച്ച് ബ്രഹ്മചര്യം പാലിയ്ക്കാൻ കഴിവുണ്ടാകും.

24) കാമവാസനയുണ്ടാകുമ്പോഴെല്ലാം ഭഗവ ന്നാമം ജപിയ്ക്കുക.

25) നാളെ മരിയ്ക്കാനിരിയ്ക്കുന്നവനാണ് എന്ന റിഞ്ഞ് സംസാരഭോഗങ്ങളിൽ വൈരാഗ്യം വരുത്തണം. ഒരിയ്ക്കൽ എന്തായാലും എല്ലാവരുടെ ശരീരവും ഭസ്മമാ കും. എങ്കിലും നാളെത്തന്നെ തനിയ്ക്കീ ദശ വന്നേയ്ക്കാ മെന്നു കരുതി വൈരാഗ്യം ശീലിയ്ക്കണം.

26) സ്ത്രീയെ,സത്രീ ആയി കാണാതെ ഭഗവദ്രൂ പമായി കണ്ട്, മനസ്സുകൊണ്ട് പ്രാർഥിയ്ക്കണം, 'നീ എനിയ്ക്ക് വിഘ്നരൂപമാകരുതേ' എന്ന്. ഇങ്ങനെയുള്ള പ്രാർഥനകൊണ്ടും കാമചോദന മാറി പ്പോകും.

ആത്മസാക്ഷാത്കാരത്തിന്റെ മാർഗത്തിൽ ഏറ്റവും വലിയ വിഘ്നം പ്രാണമയകോശത്തിലെ കാമന കളിൽനിന്നുമാണുണ്ടാകുന്നത്. സൗഭരിയെപ്പോലുള്ള ഋഷി മാർകൂടി കേവലം ഒരു മത്സ്യത്തിന്റെ ക്രീഡ കണ്ട് അക പ്പെട്ടുപോയെങ്കിൽ, സാമാന്യപ്രകൃതിക്കാരുടെ കഥയെന്താ യിരിയ്ക്കണം ? സൗഭരിമഹർഷി സ്വയം ചിന്തിച്ച്, അവ സാനം മിഥ്യാസുഖങ്ങളിൽ വിരക്തനായി, വീടുവിട്ട് വന ത്തിലേയ്ക്കു പോയി. അവിടെ പിന്നെയും തപസ്സുചെയ്ത് തന്റെ ആത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു.

അടുത്തതായി ശുകദേവൻ പരീക്ഷിത്തിനോട് മാന്ധാതാവിന്റെ വംശത്തെപ്പറ്റി പറയുന്നു. ഈ വംശത്തി ലാണ് ഹരിശ്ചന്ദ്രൻ ജനിച്ചത്. ഹരിശ്ചന്ദ്രൻ, പുത്രനു വേണ്ടി നാരദന്റെ ഉപദേശപ്രകാരം വരുണദേവനെ ശരണം പ്രാപി ച്ചു. തനിയ്ക്ക് ഒരു വീരപുത്രനെ നൽകിയാൽ അവനെ വരു ണദേവന് ബലി നൽകാമെന്ന് രാജാവു പറഞ്ഞു. വരുണന്റെ കൃപയാൽ അദ്ദേഹത്തിന് രോഹിതൻ എന്ന പുത്രനുണ്ടാ യി. ഹരിശ്ചന്ദ്രനോട് വരുണൻ വാഗ്ദാനമനുസരിച്ച് പുത്രനെ ബലികഴിയ്ക്കാനാവശ്യപ്പെട്ടു. കുട്ടിയ്ക്ക് പത്തു ദിവസം കഴിഞ്ഞ് വാലായ്മ തീരുമ്പോൾ ബലി നൽകാമെന്നു പറ ഞ്ഞു. പത്തു ദിവസം കഴിഞ്ഞ് "ഇനി യജ്ഞം ചെയ്യു" എന്ന് വരുണൻ ആവശ്യപ്പെട്ടപ്പോൾ, കുട്ടിയ്ക്കു പല്ലു വന്ന ശേഷം ആകട്ടെ എന്ന് രാജാവു മറുപടി നൽകി. പല്ലു വന്നു. പിന്നെയും യജ്ഞംചെയ്യാൻ വരുണനാവശ്യപ്പെട്ട പ്പോൾ, ഈ പല്ലു പോയി പുതിയ പല്ലു വന്നിട്ട് ആകാമെന്ന് രാജാവ് സമാധാനം പറഞ്ഞു: അതിൻപ്രകാരം പുതിയ പല്ലു വന്നപ്പോൾ വരുണൻ വീണ്ടും തന്റെ ആവശ്യം ഉന്നയിച്ചു. രാജാവ് സമാധാനം പറഞ്ഞു "ഇവൻ രാജപുരുഷനുചിത മായ കവചം ധരിയ്ക്കാൻ യോഗ്യനാകുമ്പോഴേ യജ്ഞ ത്തിനു തക്കവിധം പവിത്രനാകുകയുള്ളു. അതുവരെ ക്ഷമി യ്ക്കണം." തുടർന്നും തന്റെ വാക്കു പാലിയ്ക്കുന്നതിൽ നിന്നും ഹരിശ്ചന്ദ്രൻ ഓരോ ഒഴിവുകൾ പറഞ്ഞ് സമയം നീട്ടിക്കൊണ്ടിരുന്നു. രോഹിതന് കാര്യം മനസ്സിലായപ്പോൾ, പ്രാണരക്ഷയ്ക്കായിട്ട് വനത്തിലേയ്ക്കോടിപ്പോയി. ഹരിശ്ച ന്ദ്രനും അവസാനം ആത്മജ്ഞാനം സിദ്ധിച്ച് സ്വസ്വരൂപ ത്തിൽ സ്ഥിതനായി (9.7.27).

ഈ ചെറിയ കഥ, പുത്രനുവേണ്ടിയുള്ള ഇച്ഛയിൽ തുടങ്ങുന്നു. ചിലർക്ക് പുത്രനില്ലെങ്കിൽ സുഖമില്ല. ചിലർക്ക് പുത്രൻ ആജ്ഞാകാരി അല്ലാത്തതുകൊണ്ട് സുഖമില്ല. ഇതെല്ലാം ഒരുപ്രകാരമുള്ള വാസനയാണ്. വരുണൻ രസ ത്തിന്റെ ദേവനാണ്. ആരുടെ സത്തയാൽ രസം ലഭിയ്ക്കു ന്നുവോ അവർക്കത് അർപ്പണം ചെയ്തില്ലെങ്കിൽ അഹ ങ്കാരം വർധിയ്ക്കും.



ശുകദേവൻ രോഹിതന്റെ വംശത്തെപ്പറ്റി തുടർന്നു പറയുന്നു. ഈ രോഹിതന്റെ വംശത്തിലാണ് സഗരനെന്ന രാജാവുണ്ടായത്. അദ്ദേഹത്തിന് അറുപതിനായിരം പുത്രന്മാരുണ്ടായിരുന്നു. സഗരൻ അശ്വമേധയജ്ഞംകൊണ്ട് ശ്രീഹരിയെ യജിച്ചു. അദ്ദേഹത്തിന്റെ യജ്ഞാശ്വത്തെ ഇന്ദ്രൻ മോഷ്ടിച്ചുകൊണ്ടുപോയി. പിതാവിന്റെ ആജ്ഞ അനുസരിച്ച് സഗരപുത്രന്മാർ കുതിരയെ അന്വേഷിച്ച് പൃഥ്വിയെ പല ദിക്കിലും കുഴിച്ചുനടക്കുമ്പോൾ പൂർവോത്തരദിശയിൽ കപിലമുനിയുടെ അടുത്ത് കുതിരയെ കണ്ടു. അതുകണ്ട് അറുപതിനായിരം രാജകുമാരന്മാരും ദേഷ്യപ്പെട്ട്, കുതിരയെ ബന്ധിച്ചയാളെന്നു കരുതി മുനിയെ കൊല്ലാനടുത്തു. മുനി കണ്ണുതുറന്നു. ഇന്ദ്രന്റെ മായയിൽ മോഹിച്ച ആ രാജകുമാരന്മാർ കപിലന്റെ ദൃഷ്ടി പതിഞ്ഞതോടെ ദഹിച്ചുപോയി.

ഈ കഥയുടെ അധ്യാത്മരഹസ്യം നോക്കാം. അശ്വത്തിന് രണ്ടർഥമുണ്ട്. ഒന്ന് കുതിരയെന്നും മറ്റൊന്നു പ്രാണനെന്നുമാണ്. അശ്വമേധമെന്നാൽ പ്രാണായാമം അഥവാ പ്രാണവാസനയെ തുറന്നുവിടുക. ആ വാസനയെ ഏതെങ്കിലും രജോഗുണരൂപിയായ മറ്റാരെങ്കിലും പിടിച്ചുകെട്ടിയാൽ അവരോടു യുദ്ധം ചെയ്ത് അതിനെ മോചിപ്പിയ്ക്കണം. വാസന എവിടെയെങ്കിലും ബന്ധിയ്ക്കപ്പെട്ടാൽ ജീവിതരൂപമായ യജ്ഞം പൂർത്തിയാകയില്ല. മനുഷ്യജീവിതത്തിലും വാസന ഏതെങ്കിലും വിഷയത്തിൽ ബന്ധിയ്ക്കപ്പെട്ടാൽ അങ്ങനെയുള്ളവരുടെ ജീവിതം അപൂർണമായിത്തീരും. സഗരപുത്രന്മാർ കുതിരയെ കപിലന്റെ അടുത്തു നില്ക്കുന്നതു കണ്ടു എന്നതിന് - പ്രാണരൂപമായ പ്രവൃത്തി, പുരുഷന്റെ അടുത്ത് സ്ഥിതിചെയ്യുന്നു എന്ന് മനസ്സിലാക്കണം. സഗരപുത്രന്മാർക്ക് മുനിയുടെ സ്വരൂപം അറിയാൻ കഴിഞ്ഞില്ല. പുരുഷൻ അസംഗനാണെങ്കിലും അതിനെ സംഗിയെന്നു കരുതിയാൽ ജീവൻ അചേതനമായിത്തീരും. ഇങ്ങനെയുള്ള ജീവനെഉദ്ധരിയ്ക്കണമെങ്കിൽ ജ്ഞാനരൂപിണിയായ ഗംഗയെ ആനയിയ്ക്കണം. ഹഠയോഗപരിശീലനത്തിൽ തെറ്റു പറ്റിയാൽ ശരീരം രോഗഗ്രസ്തമാകും. ഭക്തിയോഗത്തിൽ തെറ്റുപറ്റിയാൽ മനുഷ്യർ വിഷയാസക്തരായിപ്പോകും. ജ്ഞാനമാർഗത്തിൽ തെറ്റുവന്നാൽ മനുഷ്യർ നാസ്തികരായിപ്പോകും. മന്ത്രത്തിൽ ശങ്ക വന്നാൽ മന്ത്രഫലം കിട്ടുകയില്ല. സഗരപുത്രന്മാർ കപിലനോട് അപരാധം ചെയ്തു. (അജ്ഞാനം ജ്ഞാനത്തോടപരാധം ചെയ്തു. ഇനി ജ്ഞാനഗംഗാസ്പർശംകൊണ്ട് അവർക്ക് ജ്ഞാനം ഉണ്ടാകുമ്പോൾ മോക്ഷം ലഭിയ്ക്കും.)

സഗരന്റെ രണ്ടാമത്തെ ഭാര്യയായ കേശിനിയുടെ പുത്രൻ അസമഞ്ജസനായിരുന്നു. അദ്ദേഹത്തിന്റെ പുത്രൻ അംശുമാനും. അസമഞ്ജസൻ പൂർവജന്മത്തിൽ ഒരു യോഗി ആയിരുന്നെങ്കിലും, സംഗദോഷത്താൽ യോഗഭ്രഷ്ടനായിപ്പോയി. അദ്ദേഹത്തിന് പൂർവജന്മസ്മരണ ഉണ്ടായിരുന്നതിനാൽ ആരോടും പ്രത്യേക മമത കൂടാതെ അദ്ദേഹം വിപരീത ആചരണത്തിൽ കഴിഞ്ഞിരുന്നു. അംശുമാനും, യാഗാശ്വത്തെ അന്വേഷിച്ച് കപിലമുനിയുടെ അടുത്തെത്തി. അവിടെ തന്റെ അറുപതിനായിരം ചിറ്റപ്പന്മാർ ഭസ്മമായി കിടക്കുന്നതുകണ്ട് അംശുമാൻ കപിലനെ ഇപ്രകാരം സ്തുതിച്ചു: "അവിടുത്തെ മായയാൽ മോഹിതരായ പ്രാണികൾ ഗുണങ്ങൾക്കു വശഗരാണ്. അവർ ബഹിർമുഖരാകയാൽ അന്തഃകരണത്തിൽ ഇരിയ്ക്കുന്ന അവിടുത്തെ കാണുന്നില്ല. ജ്ഞാനഘനനായ അവിടുത്തെ ഞാൻ എപ്രകാരം ഭാവനചെയ്യും ? ഗുണമയമായ ഭേദത്തെ ജയിച്ചിട്ടുള്ള സനന്ദനാദിമുനികൾക്കേ അവിടുത്തെ അറിയാൻ കഴിയൂ. കാമം, ലോഭം, ഈർഷ്യ, മോഹം ആദിയാൽ ഭ്രാന്തചിത്തരായവർ ഈ സംസാരത്തെ പരമാർഥമായി, അതായത് സത്യമായി, കരുതി പ്രാപഞ്ചികസുഖങ്ങളിൽ ചുററിക്കറങ്ങുന്നു. അവിടുത്തെ ദർശനത്താൽ ഞാൻ മോഹമുക്തനായി." ഈ സ്തുതിയാൽ കപിലഭഗവാൻ പ്രസന്നനായിട്ട് അംശുമാനോടു പറഞ്ഞു: "ഹേ പുത്രാ, ആ കുതിര നിന്റെ പിതാമഹന്റെ യജ്ഞപശുവാണ്. നീ അതിനെ കൊണ്ടുപൊയ്ക്കൊൾക. നിന്റെ അറുപതിനായിരം പിതൃക്കൾ ഗംഗാജലസ്പർശം കിട്ടിയാൽ മുക്തരാകും." ഈ വാക്കുകൾ കേട്ട്, അംശുമാൻ കപിലഭഗവാനെ വന്ദിച്ച്, കുതിരയെ കൊണ്ടുപോരുകയും, യജ്ഞം പൂർത്തിയാക്കുകയും ചെയ്തു.

(കുതിരയെ യജ്ഞത്തിൽ ഹോമിയ്ക്കുന്നതോടെ യജ്ഞം പൂർത്തിയാകുന്നു. അതായത് പ്രാണന്റെ ദുർവാസനയെ ജീവനിൽ ഹോമിയ്ക്കുന്നതോടെ മോഹമുക്തി കൈവരുന്നു.) യജ്ഞപൂർത്തിയ്ക്കുശേഷം അംശുമാൻ ജ്ഞാനരൂപിണിയായ ഗംഗയെ കൊണ്ടുവരാൻ വളരെ പ്രയത്നിച്ചെങ്കിലും കാര്യം സാധിയ്ക്കുന്നതിനു മുൻപ് അദ്ദേഹം മരിച്ചുപോയി. അദ്ദേഹത്തിന്റെ പുത്രനായ ദിലീപന്റെ ശ്രമവും വിജയിച്ചില്ല. ദിലീപന്റെ പുത്രനായ ഭഗീരഥൻ ഘോരതപം ചെയ്ത് ഗംഗയെ പ്രത്യക്ഷപ്പെടുത്തി. (ഇക്കാലത്ത് ആളുകൾ ജ്ഞാനത്തിനുവേണ്ടി സാധനചെയ്തയുടനെ ഫലം കിട്ടാത്തതിൽ നിരാശരാകുന്നു. പക്ഷെ ജ്ഞാനപ്രാപ്തിയ്ക്ക് 'ഭഗീരഥപ്രയത്നം' ചെയ്യണം- അതായത് ഭഗീരഥനെപ്പോലെ പ്രയത്നിയ്ക്കണം.) ഗംഗാഭഗവതി ഭഗീരഥനോടു പറഞ്ഞു: "ഞാൻ പൃഥ്വിയിൽ വരുമ്പോൾ എന്റെ വേഗതയെ താങ്ങുവാൻ ശക്തിയുള്ള ഒരാൾ ആവശ്യമാണ്. അല്ലെങ്കിൽ പൃഥ്വിയെ പിളർന്ന് ഞാൻ രസാതലത്തിലേയ്ക്കു പോയേയ്ക്കും. അതിനുംപുറമെ ഞാൻ പൃഥ്വിയിലിരുന്നാൽ ലോകർ അവരുടെ പാപങ്ങളെ എന്നിൽ കഴുകും. ഞാൻ ആ പാപം എവിടെ കളയും ?"

ഭഗീരഥൻ പറഞ്ഞു: "മൂന്ന് ഏഷണകളേയും (പുത്രൈഷണ, വിത്തൈഷണ, ലോകൈഷണ) ത്യജിച്ച

ശാന്തരും, ബ്രഹ്മനിഷ്ഠരും, ലോകത്തെ പവിത്രമാക്കുന്നവരുമായ സാധുക്കൾ അവരുടെ അംഗസ്പർശത്താൽ അവിടുത്തെ പാപത്തെ നീക്കിക്കൊള്ളും. എന്തെന്നാൽ ആ സാധുക്കളിൽ പാപനാശം ചെയ്യുന്ന ശ്രീഹരി നിവസിയ്ക്കുന്നു. പിന്നെ ആരിലാണോ ഈ അഖിലജഗത്തും ഓതപ്രോതമായി സ്ഥിതിചെയ്യുന്നത്, ആ എല്ലാ ദേഹധാരികളുടേയും ആത്മാവായ രുദ്രഭഗവാൻ അവിടുത്തെ വേഗതയെ താങ്ങിക്കൊള്ളുകയും ചെയ്യും."ഗംഗ അന്തർധാനം ചെയ്തു. തുടർന്ന് ഭഗീരഥൻ തപസ്സുചെയ്ത് ശിവനെ പ്രീതിപ്പെടുത്തി. ശിവൻ ഗംഗയെ താങ്ങാമെന്നേല്ക്കുകയും, ഗംഗ അവതരിച്ചപ്പോൾ സമാഹിതചിത്തനായി ഭഗവാൻ ഗംഗയെ ധരിയ്ക്കുകയും ചെയ്തു. ജ്ഞാനരൂപിണിയായ ഗംഗയെ ധരിയ്ക്കണമെങ്കിൽ സമാഹിതചിത്തനാകാതെ സാധ്യമല്ലെന്നിവിടെ സൂചിപ്പിയ്ക്കുന്നു (9.9.9).ആത്മജ്ഞാനത്തെ ധാരണം ചെയ്യുക വളരെ പ്രയാസമാണെന്നും, അതിനു ശിവനെപ്പോലെ വൈരാഗ്യം വേണമെന്നും കാണിയ്ക്കുന്നു. ഇങ്ങനെയുള്ള ജ്ഞാനത്തെ ഭഗീരഥരാജാവ് തന്റെ പിതൃഗണങ്ങൾ ഭസ്മമായിക്കിടന്ന സ്ഥലത്തേയ്ക്കു കൊണ്ടുപോയി. അതിന്റെ സമ്പർക്കത്താൽ സഗരപുത്രന്മാർ സജീവരായി. ഇന്നും കാശി, ഹരിദ്വാരം മുതലായ സ്ഥലങ്ങളിൽ ലോകർ ഗംഗാസ്നാനത്തിനു പോകുന്നുണ്ട്. ഭാവന അനുസരിച്ച് അവർക്ക് ഫലവും കിട്ടുന്നുണ്ട്.ഗംഗാസ്നാനംകൊണ്ട് പ്രാണശുദ്ധിയുണ്ടാകണം. എല്ലാ ദുർവാസനകളും നശിയ്ക്കണം.

അടുത്തതായി ശുകദേവൻ ഇക്ഷ്വാകുവിന്റെയും നിമിരാജാവിന്റെയും വംശത്തെപ്പറ്റി പറയുന്നു. വാസന വർധിയ്ക്കുന്നിടത്ത് വംശവും വർധിയ്ക്കുന്നു എന്നു കാണിയ്ക്കുവാൻ ഒമ്പതാം സ്കന്ധത്തിൽ വളരെ വംശാവലികൾ പറഞ്ഞിരിയ്ക്കുന്നു. അതിൽ മിഥിലവംശത്തിൽ ജനിച്ച രാജാക്കന്മാർ ആത്മവിദ്യയിൽ കുശലന്മാരും,യാജ്ഞവല്ക്യാദി യോഗേശ്വരന്മാരുടെ കൃപയാൽ ഗൃഹസ്ഥാശ്രമത്തിലിരുന്നിട്ടും സകലവിധ ദ്വന്ദ്വങ്ങളിൽനിന്നും വിമുക്തരുമായിരുന്നു.

ചന്ദ്രവംശത്തെപ്പറ്റി പറയുന്നതിൽ താരയുടെ അന്യായഗർഭധാരണം, പൂരു, പൂരൂരവോർവശ്യാദികളുടെ വാസന, ജമദഗ്നിയുടെ ഭാര്യ രേണുകയുടെ മാനസിക ബ്രഹ്മചര്യഭംഗം മുതലായ കഥകൾ വരുന്നു. രേണുകയുടെ അപരാധം കണ്ട് ഭർത്താവായ ജമദഗ്നി, തന്റെ പുത്രനായ പരശുരാമനോട് മാതാവിനെ കൊല്ലാൻ ആജ്ഞാപിച്ചു. പരശുരാമൻ പിതാവിന്റെ ആജ്ഞ അനുസരിച്ചു.പിതാവ് പ്രസന്നനായിട്ട് ഇഷ്ടമുള്ള വരം വാങ്ങിക്കൊള്ളാൻ പറഞ്ഞപ്പോൾ തന്റെ അമ്മ വീണ്ടും ജീവിയ്ക്കണമെന്നു വരംവാങ്ങി. പരശുരാമൻ ഇരുപത്തൊന്നു പ്രാവശ്യം രജോഗുണ-തമോഗുണവൃത്തികളായ ദുഷ്ടക്ഷത്രിയരാജാക്കന്മാരെ





വധിച്ചു (9.15.15). രജോഗുണ-തമോഗുണവൃത്തികളെ കൊല്ലുക എന്ന കൃത്യം സകല ബ്രഹ്മജിജ്ഞാസുക്കളും ചെയ്യേണ്ടിവരും.

നഹുഷന്റെ വംശത്തിൽ യയാതിയെന്ന ഒരു രാജാവുണ്ടായിരുന്നു. (ആത്മസാക്ഷാത്ക്കാരത്തിനിച്ഛയില്ലാതെ ആരുടെ വൃത്തി അങ്ങുമിങ്ങും ചുറ്റിക്കറങ്ങുന്നുവോ അവരെ 'യ-യാതി 'എന്നു പറയുന്നു.) യയാതി ശുക്രാചാര്യരുടെ പുത്രി ദേവയാനിയെ വിവാഹം ചെയ്തു. എങ്കിലും അവളുടെ ദാസിയായ ശർമിഷ്ഠയോട് അവിഹിതബന്ധം പുലർത്തിവരുകയാൽ ശുക്രാചാര്യൻ രാജാവിനെ 'ഹേ സ്ത്രീകാമീ! മന്ദമതീ! അസത്പുരുഷാ! നീ വൃദ്ധനായിപ്പോകട്ടെ' എന്നു ശപിച്ചു. ദുഃഖിതനായ യയാതി പറഞ്ഞു: 'എനിയ്ക്ക് അങ്ങയുടെ പുത്രിയുമായി ജീവിതസുഖങ്ങൾ അനുഭവിയ്ക്കുന്നതിൽ ഇനിയും തൃപ്തിവന്നിട്ടില്ല. അതിനാൽ ഈ ശാപംകൊണ്ട് അങ്ങയുടെ പുത്രിയ്ക്കുതന്നെയാണ് അനിഷ്ടം സംഭവിയ്ക്കുന്നത്.' ശുക്രാചാര്യൻ ഇങ്ങനെ ശാപമോക്ഷം കൊടുത്തു: 'ശരി. ഏതൊരാൾ പ്രസന്നതയോടെ അവന്റെ യൗവനം നിനക്ക് നൽകുമോ, അവന് നിന്റെ വൃദ്ധാവസ്ഥ കൊടുത്ത് യൗവനം വാങ്ങിക്കൊൾക.' യയാതി കൊട്ടാരത്തിൽവന്ന് തന്റെ മൂത്തമകനായ യദുവിനോട് തനിയ്ക്ക് സംസാരസുഖങ്ങളിൽ തൃപ്തിവരാത്തതിനാൽ തന്റെ വൃദ്ധാവസ്ഥ എടുത്തുകൊണ്ട് യൗവനം തരണമെന്ന് ആവശ്യപ്പെട്ടു(9.18.39). യദു മറുപടി പറഞ്ഞു: 'എനിയ്ക്ക് വൃദ്ധാവസ്ഥ വേണ്ട. എന്തെന്നാൽ മനുഷ്യർ വിഷയസുഖങ്ങൾ അനുഭവിച്ചറിയാതെ അതിൽനിന്നും വിരക്തരാകയില്ല.' മറ്റു പുത്രന്മാരും ഇതുപോലെതന്നെ പറഞ്ഞു. പക്ഷെ ഏറ്റവും ഇളയ പുത്രനായ 'പൂരു' തന്റെ യൗവനം പിതാവിനു കൊടുത്ത് വൃദ്ധാവസ്ഥ വാങ്ങി. യയാതിയുടെ ഈ കഥയിലും ശുകദേവൻ ദുർവാസനയുടെ സ്വരൂപം സ്പഷ്ടമാക്കിയിട്ടുണ്ട്. യയാതി യൗവനം ലഭിച്ച് വീണ്ടും വിഷയസുഖങ്ങൾ അനുഭവിയ്ക്കാൻ തുടങ്ങി. ദേവയാനിയോടുകൂടി യയാതി അനേക യജ്ഞങ്ങളെക്കൊണ്ട് ഭഗവാനെ ആരാധിച്ചു: ഇന്ദ്രിയങ്ങളും, മനസ്സുംകൊണ്ട് ഒരായിരം വർഷങ്ങൾ ഭോഗങ്ങൾ അനുഭവിച്ചെങ്കിലും അയാൾക്ക് തൃപ്തി വന്നില്ല. ഒരുദിവസം രാജാവിന് തന്റെ ആത്മപതനത്തെപ്പറ്റി ഓർമവന്നു. വിഷയമോഹങ്ങളിൽനിന്നും വിരക്തനായിട്ട് അദ്ദേഹം ദേവയാനിയോടു പറഞ്ഞു: 'നിന്റെ മായയിൽ മോഹിയ്ക്കയാൽ ഞാൻ എന്നെത്തന്നെ മറന്നുപോയി.'

**യത് പൃഥിവ്യാം വ്രീഹിയവം ഹിരണ്യം പശവഃ സ്ത്രിയഃ**
**ന ദുഹ്യന്തി മനഃ പ്രീതിം പുംസഃ കാമഹതസ്യ തേ.**
**നജാതുകാമഃകാമാനാമുപഭോഗേനശാമ്യതി**
**ഹവിഷാകൃഷ്ണവർത്മേവഭൂയഏവാഭിവർധതേ.**



(ലോകത്ത് എത്ര ധാന്യം, യവം, സ്വർണം, പശു, സ്ത്രീ ആദിയായവ ഉണ്ടോ അതെല്ലാം ലഭിച്ചാലും വിഷയികളുടെ മനസ്സിൽ സന്തുഷ്ടിയുണ്ടാകയില്ല. വിഷയഭോഗംകൊണ്ട് വാസന ഒരിയ്ക്കലും ശാന്തമാകയില്ല. നെയ്യിൽ മുക്കിയ വിറക് അഗ്നിയിലിട്ടാൽ അഗ്നി എങ്ങനെ വർധിയ്ക്കുമോ അതുപോലെ വിഷയഭോഗംകൊണ്ട് വാസന വർധിയ്ക്കുകയേ ഉള്ളു.9.19.13,14)

'ഒരാൾ, സകല പ്രാണികളിലും രാഗദ്വേഷം കൂടാതെ ഏതു സമയത്ത് സമദർശിയാകുന്നുവോ, അപ്പോൾ സകല ദിക്കുകളും അയാൾക്ക് സുഖമായിത്തീരുന്നു. കുബുദ്ധികൾക്ക് ഏതൊരു വാസന ഉപേക്ഷിയ്ക്കുക പ്രയാസമാണോ, ശരീരം വാർധക്യം പ്രാപിച്ചിട്ടും ഏതൊന്ന് ക്ഷയിയ്ക്കുന്നില്ലയോ, അങ്ങനെയുള്ള ദുർവാസനയെ സുഖം വേണ്ടവർ ഉടനെ ഉപേക്ഷിയ്ക്കണം. പുരുഷന്മാർ തന്റെ മാതാവ്, സഹോദരി, പുത്രി ഇവരോടുകൂടെ പോലും ഏകാന്തതയിൽ വസിയ്ക്കരുത്. എന്തെന്നാൽ ഇന്ദ്രിയങ്ങൾ പ്രബലങ്ങളാണ്. അവ വിചാരശീലരെപ്പോലും ചലിപ്പിയ്ക്കും. എന്നെ നോക്കുക. ഞാൻ വിഷയഭോഗങ്ങൾ അനുഭവിച്ച് ഒരായിരം വർഷങ്ങൾ കഴിഞ്ഞിട്ടും എനിയ്ക്കു മതി വന്നില്ല. ആശ വർധിയ്ക്കുന്നതേയുള്ളു. അതിനാൽ ഇനി ഈ വിഷയങ്ങളിലുള്ള ആശ വിട്ട് എന്റെ ചിത്തത്തെ പരമാത്മാവിൽ ചേർത്ത് നിർദ്വന്ദ്വനും നിരഹങ്കാരിയുമായി ഞാൻ വനത്തിൽ വിചരിയ്ക്കും. കണ്ടതും കേട്ടതുമായ പദാർഥങ്ങളെല്ലാം അസത് ആണെന്നറിഞ്ഞ്, അവയിലുള്ള ആസക്തിയാൽ ജന്മമരണരൂപമായ സംസാരപ്രാപ്തിയും ആത്മനാശവും ഉണ്ടാകുമെന്നു മനസ്സിലാക്കി, അവയെപ്പറ്റി ചിന്തിയ്ക്കുകയോ ഭോഗങ്ങൾ അനുഭവിയ്ക്കുകയോ ചെയ്യാത്തവൻ ആത്മജ്ഞാനിയാണ്.' (9.19.20)

ഇപ്രകാരം യയാതി തന്റെ ഭാര്യയോടു പറഞ്ഞ്, പൂരുവിന് അയാളുടെ യൗവനം തിരിച്ചുകൊടുത്തിട്ട് വാർധക്യം തിരിച്ചുവാങ്ങി. പൂരുവിനെ രാജ്യഭാരം ഏല്പിച്ചിട്ട് വനത്തിൽ പോയി, പരബ്രഹ്മത്തെ ആത്മരൂപത്തിൽ ധ്യാനിച്ച് രാജാവ് അവസാനം ബ്രഹ്മത്തെ പ്രാപിച്ചു. ദേവയാനിയ്ക്കും വൈരാഗ്യമുണ്ടായി, ശ്രീകൃഷ്ണനിൽ ചിത്തം ചേർത്ത് തന്റെ സ്ഥൂലദേഹത്തെ ഉപേക്ഷിച്ചു. (9.19.28)

വിവാഹജീവിതത്തിൽ ദേഹാഭിമാനം വളരെ വർധിയ്ക്കുന്നു. അത് ആത്മജ്ഞാനത്തിന് ഏറ്റവും വലിയ വിഘ്നമാണ്. വിവാഹജീവിതത്തിൽ ദമ്പതികൾ സംയമത്തോടെ ജീവിച്ച്, ഒന്നു രണ്ടു സന്താനങ്ങൾക്കുവേണ്ടി മാത്രം അന്യോന്യബന്ധം ഉണ്ടാകുന്നപക്ഷം അത് ആ ഗൃഹസ്ഥർക്കും മറ്റുള്ളവർക്കും നന്മയുണ്ടാക്കും. ആരുടെ ഹൃദയം സംഗദോഷത്താൽ ദുഷിയ്ക്കത്തക്കവിധം ചഞ്ചലമാണോ, അവർ വിവാഹമോ ലോകസേവയോ ചെയ്യുന്നതുകൊണ്ട് യാതൊരു ലാഭവും ഉണ്ടാകയില്ല. സംഗദോഷം പറ്റാതിരിയ്ക്കുന്നവർ വിവാഹമോ ലോകസേവയോ ചെയ്താൽ തെറ്റില്ല. പക്ഷെ ഇത്തരക്കാർ വളരെ കുറവാണ്. മനുഷ്യജീവിതം ഒരു വിധത്തിലുള്ള ആയോധനമാണ്. അതിൽ വിവാഹിതരും അവിവാഹിതരും പശ്ചാത്തപിയ്ക്കുന്നു. ദുർവാസാരൂപിയായ ദുർവാസനയുടെ വിശപ്പടക്കുക വളരെ ശ്രമകരമാണ്.

ഇനി ശുകദേവൻ പരീക്ഷിത്തിനോട് പൂരുവംശത്തെപ്പറ്റി പറയുന്നു. ഈ വംശത്തിലാണ് ദുഷ്യന്തനുണ്ടായത്. അദ്ദേഹത്തിന്റെ മനസ്സ് ശകുന്തളയിൽ ആസക്തമായി. അദ്ദേഹത്തിന്റെ പുത്രനാണ് ഭരതൻ. അടുത്തത് ഭരദ്വാജന്റെ ഉല്പത്തിയുടെ വിചിത്രകഥയാണ്. ഒരിയ്ക്കൽ ബൃഹസ്പതി തന്റെ സഹോദരനായ ഉതഥ്യന്റെ ഗർഭവതിയായ ഭാര്യയുമായി മൈഥുനത്തിന് തയ്യാറായി. ആ സമയം ഗർഭത്തിൽ കിടന്നിരുന്ന ദീർഘതമസ്സെന്ന കുട്ടി ആ പ്രവൃത്തി വിലക്കിക്കൊണ്ടു പറഞ്ഞു, "ഞാൻ ഗർഭത്തിൽ കിടക്കയാണ്, നീ എന്തിന് എന്നെ ക്ലേശിപ്പിച്ച് വേറൊരു ബീജത്തെ ഇവിടെ ഇടുന്നു?" ഇതുകേട്ട് ബൃഹസ്പതി അതിനെ ശപിച്ചിട്ട് തന്റെ വീര്യം ആ ഗർഭത്തിൽ സ്ഥാപിയ്ക്കുകതന്നെ ചെയ്തു. ഇങ്ങനെ ഇരട്ടവീര്യത്തിൽ നിന്നും ജനിച്ച കുട്ടിയ്ക്ക് ഭരദ്വാജനെന്നു പേരിട്ടു. ഇവിടെ കാമരൂപിയായ ദുർവാസനയുടെ സ്വരൂപം വർണിച്ചിരിയ്ക്കുന്നു. പ്രാണനിൽ ഉള്ള മറ്റൊരു വലിയ വാസനയാണ് വിശപ്പ്. അതിനെ ജയിച്ച രന്തിദേവന്റെ കഥയാണ് അടുത്തു വരുന്നത്. ഈ വംശത്തിൽ രന്തിദേവനെന്ന ഒരു രാജാവുണ്ടായി. അദ്ദേഹം ഉദ്യോഗമൊന്നും ചെയ്യാതെ പ്രാരബ്ധത്താൽ കിട്ടുന്നതുകൊണ്ട് ജീവിതനിർവഹണം നടത്തിവന്നു. മാത്രമല്ല, തന്റെ കയ്യിൽ വരുന്ന പദാർഥങ്ങൾ തന്റെ ആവശ്യം നോക്കാതെ തന്നെ അർഥികൾക്ക് ദാനം കൊടുക്കുകയും ചെയ്തിരുന്നു. അതിനാൽ കുടുംബം വളരെ ക്ലേശിച്ചാണ് കഴിഞ്ഞുവന്നത്. ഒരിയ്ക്കൽ രന്തിദേവന് 48 ദിവസംവരെ ആഹാരമോ ജലമോ കൂടാതെ കഴിയേണ്ടതായിവന്നു. 49-ാം ദിവസം ആരോ കുറച്ച് ആഹാരവും വെള്ളവും കൊണ്ടുകൊടുത്തതിനെ കുടുംബസഹിതം അനുഭവിയ്ക്കാനിരുന്നപ്പോൾ ഒരു ബ്രാഹ്മണാതിഥി വന്നുചേർന്നു. സകല പ്രാണികളിലും ശ്രീഹരിയെ കണ്ടിരുന്ന രന്തിദേവൻ തന്റെ ആഹാരത്തിൽ നിന്നും ഒരുഭാഗം അതിഥിയ്ക്കു നല്കി. ആ ബ്രാഹ്മണൻ ആഹാരം കഴിച്ചു യാത്രയായി. വീണ്ടും ബാക്കി അന്നം അവർ ഭക്ഷിയ്ക്കാൻ തുടങ്ങിയപ്പോൾ ഒരു ശൂദ്രൻ അതിഥിയായി വന്നു. അപ്പോഴും ശ്രീഹരിയെ സ്മരിച്ചുകൊണ്ട് രാജാവ് അന്നത്തിന്റെ ഒരോഹരി അയാൾക്കു കൊടുത്തു. ശൂദ്രൻ പോയ ഉടനെ കുറെ പട്ടികളോടുംകൂടെ ഒരു പുതിയ അതിഥി ആഗതനായി. അയാൾ ദീനതയോടെ പറഞ്ഞു: "എനിയ്ക്ക് വിശപ്പു സഹിച്ചുകൂടാ, എനിയ്ക്കും എന്റെ ഗണങ്ങൾക്കും എന്തെങ്കിലും ആഹാരം തരണം" എന്ന്. രന്തിദേവൻ വളരെ ആദരവോടെ ബാക്കിയിരുന്ന അന്നം അവർക്കായി നൽകി, ആ പട്ടികളേയും അതിന്റെ ഉടമസ്ഥ

നേയും നമസ്കരിച്ചു. അവസാനം വെള്ളം മാത്രം ശേഷിച്ചത് ബന്ധുക്കൾക്കുകൂടി പങ്കുവെച്ച് കുടിയ്ക്കാൻ തുടങ്ങിയപ്പോൾ ഒരു ചണ്ഡാലൻ വന്ന് ആ വെള്ളം ആവശ്യപ്പെട്ടു. അയാളുടെ ദയനീയാവസ്ഥ കണ്ട രാജാവ് കരുണാവിവശനായി, ജലം അവനു കൊടുത്തിട്ട് താഴെ പറയും പ്രകാരം വിചാരിച്ചു:

**'ന കാമയേഽഹം ഗതിമീശ്വരാത് പരാ-**
**മഷ്ടർദ്ധിയുക്താമപുനർഭവം വാ**
**ആർത്തിം പ്രപദ്യേഽഖിലദേഹഭാജാ-**
**മന്തഃസ്ഥിതോ യേന ഭവന്ത്യദുഃഖാഃ.** (9.21.12)
**ക്ഷുത്തൃട്ശ്രമോ ഗാത്രപരിശ്രമശ്ച**
**ദൈന്യം ക്ലമഃ ശോകവിഷാദമോഹാഃ**
**സർവേ നിവൃത്താഃകൃപണസ്യ ജന്തോർ-**
**ജിജീവിഷോർജീവജലാർപ്പണാന്മേ.'** (9.21.13)

(ഞാൻ ഭഗവാനോട് അഷ്ടസിദ്ധികളൊന്നും ചോദിച്ചിട്ടില്ല. എനിയ്ക്ക് മോക്ഷത്തിനും ഇച്ഛയില്ല. സമ്പൂർണദേഹധാരികളുടേയും അന്തഃകരണത്തിലിരുന്ന് അവരുടെ ദുഃഖങ്ങളെ സഹിക്കാനേ ഞാൻ ആഗ്രഹിക്കുന്നു. അങ്ങനെ അവർ ദുഃഖരഹിതരാകട്ടെ. ജീവിയ്ക്കാൻ ഇച്ഛിയ്ക്കുന്ന ഈ ദീനരായ പ്രാണികൾക്ക് ജീവനരൂപമായ ജലം കൊടുക്കയാൽ എന്റെ വിശപ്പും, ദാഹവും, ക്ഷീണവും, ശരീരത്തിന്റെ ശിഥിലതയും, ദീനത, ഗ്ലാനി, ശോകം, വിഷാദം, മോഹം ഇവയെല്ലാം നിവൃത്തമായി.)

ഇവിടെ ഭഗവാൻതന്നെ രന്തിദേവനെ പരീക്ഷിയ്ക്കുവാൻ ബ്രാഹ്മണൻ, ശൂദ്രൻ മുതലായവരുടെ രൂപം ധരിച്ചു വന്നതായിരുന്നു. പരീക്ഷയിൽ ജയിച്ച രന്തിദേവന്റെ മുമ്പിൽ ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവർ പ്രത്യക്ഷരായി ദർശനം നൽകി. രന്തിദേവൻ അപ്പോഴും അവരോട് 'അചഞ്ചലഭക്തി' മാത്രമേ വരമായി വാങ്ങിയുള്ളു. ഇപ്രകാരം ഈശ്വരനെ അല്ലാതെ മറ്റു യാതൊന്നും ഇച്ഛിയ്ക്കായ്കയാലും; ചിത്തം അനന്യഭാവത്തിൽ ഭഗവാനിൽ ചേരുകയാലും, രന്തിദേവന്റെ ദൃഷ്ടിയിൽ ത്രിഗുണാത്മികയായ മായ സ്വപ്നതുല്യം ലീനമായിപ്പോയി. അങ്ങനെ അദ്ദേഹം ജീവന്മുക്തദശയെ പ്രാപിച്ചു. രന്തിദേവന്റെ കുടുംബവും അദ്ദേഹത്തിന്റെ സംഗത്താൽ നാരായണപരായണരായി ത്തീർന്നു. (9.21.18)

പരീക്ഷിത്തിന് ഏഴു ദിവസവും എല്ലായ്പ്പോഴും ഭഗവത്കഥ കേൾക്കാൻ ഇച്ഛയുണ്ടായിരുന്നു. ആ ഇച്ഛാപൂർത്തിയ്ക്ക് വിശപ്പിനേയും, ദാഹത്തേയും ജയിയ്ക്കണം. അതു സുസാധ്യമാണ് എന്ന് രന്തിദേവന്റെ കഥകൊണ്ടു മനസ്സിലാക്കാം. നാസിക്കിൽ ഒരിയ്ക്കൽ കുംഭമേളക്കാലത്ത് ഒരു സ്ത്രീ, ആഹാരമോ, മലമൂത്രവിസർജനമോ കൂടാതെ കഴിഞ്ഞുകൊണ്ട് മറ്റുള്ളവർക്ക് ആഹാരം കൊടുത്തിരുന്നു. അവർക്ക്, മറ്റുള്ളവരുടെ ശരീരങ്ങളിൽ താനാണ് ആഹാരം





കഴിയ്ക്കുന്നത് എന്ന ഭാവനയുണ്ടായിരുന്നിരിയ്ക്കാം.

ഒരു രാജകുമാരൻ ദീനംപിടിച്ച് ആഹാരമൊന്നും വേണ്ടാതെ കിടന്നിരുന്ന അവസരത്തിൽ, അയ്യായിരം രൂപാ ചിലവാക്കി സാധുക്കൾക്ക് ആഹാരം കൊടുത്തു. അതിന്റെ ഫലമായി രാജകുമാരന്റെ സുഖക്കേട് ഭേദമാകുകയും, ആഹാരം കഴിയ്ക്കാൻ തുടങ്ങുകയും ചെയ്തു. സകലരിലുമുള്ള ചൈതന്യം ഏകമാണെന്ന് കരുതുന്നവർക്ക് ഈ പ്രയോഗം ഫലപ്രദമാണ്.

അടുത്തതായി ശുകദേവൻ പാഞ്ചാലം, കൗരവം, മഗധം മുതലായ വംശങ്ങളിലെ രാജാക്കന്മാരുടെ കഥ പറയുന്നു. പൃഷതന്റെ പുത്രനാണ് ദ്രുപദൻ. അദ്ദേഹത്തിന് ദ്രൗപദിയെന്ന ഒരു പുത്രിയും ധൃഷ്ടദ്യുമ്നനെന്നൊരു പുത്രനുമുണ്ടായിരുന്നു. മഹാഭാരതത്തിലെ കഥാപാത്രങ്ങളുടെ ഉല്പത്തിയെപ്പറ്റി ശുകദേവൻ വിവരിയ്ക്കുകയാണ്. ഈ പാത്രങ്ങളിൽ മിക്കവരും അയോനിജരായിരുന്നു. അതായത് മനുഷ്യരുടെ ഉല്പത്തിക്രമത്തിലല്ല ജനിച്ചിരുന്നത്. ധൃഷ്ടദ്യുമ്നൻ യജ്ഞകുണ്ഡത്തിൽനിന്നുമാണ് ഉണ്ടായത്. ദ്രൗപദി വേദിയിൽ നിന്നുമുണ്ടായി. ബൃഹദ്രഥന്റെ ഭാര്യ പ്രസവിച്ചത് രണ്ടു കഷണമായിട്ടായിരുന്നു. അതിനെ 'ജരാ' എന്ന രാക്ഷസി കൂട്ടിച്ചേർക്കയാൽ അയാളെ ജരാസന്ധനെന്നു പേർവിളിച്ചു. സത്യവതിയ്ക്ക്, പരാശരനിൽ നിന്നുമാണ് വ്യാസൻ ജനിയ്ക്കുന്നത്. വ്യാസന് തന്റെ സഹോദരനായ വിചിത്രവീര്യന്റെ ഭാര്യമാരിൽ ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ ഇവരുണ്ടായി. ഇവരെ തമോഗുണം, രജോഗുണം, സത്വഗുണം ഇവയോടു താരതമ്യപ്പെടുത്താം. ദ്രൗപദി വേദിയിൽ നിന്നുമുണ്ടാകയാൽ ബുദ്ധിയുടെ രൂപമാണെന്നു കരുതണം. ധൃതരാഷ്ട്രന് ഗാന്ധാരിയിൽ നൂറു പുത്രന്മാരുണ്ടായി. അതിൽ മൂത്തയാൾ ദുര്യോധനനാണ്. ധൃതരാഷ്ട്രന്റെ എല്ലാ പുത്രന്മാരുടേയും പേരുകൾ തുടങ്ങുക 'ദു' എന്ന അക്ഷരത്തിലാണ്. അവർ ദുർവാസനയുടെ സ്വരൂപങ്ങളായിരുന്നു. അവർക്ക് ഒരു സഹോദരിയുണ്ടായിരുന്നു. അവളുടെ പേരും 'ദുശ്ശള' എന്നായിരുന്നു. പാണ്ഡു, രജോഗുണിയാകയാലും അദ്ദേഹത്തിന് ശാപം കിട്ടിയിരുന്നതിനാലും സ്ത്രീസംഗം ചെയ്യാൻ കഴിഞ്ഞിരുന്നില്ല. അതിനാൽ അദ്ദേഹത്തിന്റെ ഭാര്യയായ കുന്തി, ധർമൻ, വായു, ഇന്ദ്രൻ ഇവരിൽ നിന്നും ഗർഭാധാനം ചെയ്ത് യുധിഷ്ഠിരൻ, ഭീമൻ, അർജുനൻ എന്നീ മൂന്നു പുത്രന്മാരെ പ്രസവിച്ചു. പാണ്ഡുവിന്റെ രണ്ടാമത്തെ ഭാര്യ മാദ്രിയിൽ അശ്വിനീകുമാരന്മാരിൽനിന്ന് നകുലസഹദേവന്മാരുണ്ടായി. ഇവരിൽ ആർക്കും തന്നെ സാധാരണ ഉത്പത്തിയല്ല കാണുന്നത്.

ശുകദേവൻ പരീക്ഷിത്തിനോടു കഥ തുടർന്നു പറയുന്നു: 'അർജുനന് സുഭദ്രയെന്ന ഭാര്യയിൽ നിന്റെ പിതാവായ അഭിമന്യു ഉണ്ടായി. അഭിമന്യുവിന് ഉത്തരയിൽ



ആണ് നീ ജനിച്ചത്. നീ ഗർഭസ്ഥിതനായിരുന്നപ്പോൾ അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രം കൊണ്ട് ദഹിയ്ക്കാൻ തുടങ്ങിയ സമയം, ഭഗവാൻ ശ്രീകൃഷ്ണൻ സുദർശനചക്രത്താൽ നിന്നെ രക്ഷിച്ചു. അർജുനൻ സന്ന്യാസിയായി നടന്ന കാലത്താണ് സുഭദ്രയെ വേൾക്കുന്നത്. ഇവിടെ സുഭദ്രയെന്നു വെച്ചാൽ ബ്രഹ്മാകാരവൃത്തിയെന്നർഥമാകാം. അതിന്റെ വിശദീകരണം പത്താം സ്കന്ധത്തിൽ എൺപത്താറാം അധ്യായത്തിൽ വരുന്നുണ്ട്. ഇനി പരീക്ഷിത്തിനുശേഷം ആ വംശത്തിലുണ്ടാകുന്ന ജനമേജയനേയും, പിൻതുടർച്ചക്കാരേയും പറ്റി ശുകദേവൻ വർണിയ്ക്കുന്നു. കുന്തിയ്ക്ക് വിവാഹത്തിനു മുൻപ് സൂര്യനിൽനിന്നുമുണ്ടായ പുത്രനാണ് കർണൻ. യയാതിയുടെ പുത്രനായ യദുവിന്റെ വംശവിവരണമാണ് അടുത്തത്. ഈ വംശത്തിലാണ് ഭഗവാൻ ശ്രീകൃഷ്ണൻ മനുഷ്യരൂപത്തിൽ അവതാരമെടുത്തത്. യദുവിന്റെ പുത്രനായ ക്രോഷ്ടാവിന് വൃജിതനും, വൃജിതന് ശ്വാഹിയും, ശ്വാഹിയ്ക്ക് രുകേശനും, രുകേശന് ചിത്രരഥനും, ചിത്രരഥന് ശശബിന്ദുവും പുത്രന്മാരായി ഉണ്ടായി. ശശബിന്ദുവിന് പതിനായിരം റാണിമാരുണ്ടായിരുന്നു. ഓരോ റാണിമാർക്കും ലക്ഷം പുത്രന്മാർവീതം ജനിച്ചു. (9.23.32).

ഇവിടെ ശശബിന്ദു എന്നുവച്ചാൽ മനോരൂപിയായ മുയൽ എന്നും, പുത്രന്മാർ മനോവൃത്തികളുമാണെന്ന് മനസ്സിലാക്കണം. അല്ലെങ്കിൽ ഇത്രവലിയ കുടുംബം പ്രയാസമായിരിയ്ക്കും. ഈ പരമ്പരയിൽ പിന്നീടുണ്ടായ ചിത്രരഥന്റെ പുത്രനാണ് വിദൂരഥൻ. അയാൾക്ക് ശൂരൻ, അദ്ദേഹത്തിന് ഭജമാനൻ, അദ്ദേഹത്തിന് ശിനി, ശിനിയ്ക്ക് സ്വയംഭോജൻ, അദ്ദേഹത്തിന് ഹൃദീകൻ എന്നിങ്ങനെ പുത്രന്മാരുണ്ടായി. ദേവമീഢന്റെ പുത്രൻ ശൂരന്റെ പത്നി മാരിഷാ ആയിരുന്നു. അവളിൽ ശൂരന് വസുദേവൻ മുതലായി പത്തു പുത്രന്മാർ ഉണ്ടായി. വസുദേവൻ ജനിച്ചപ്പോൾ ദേവന്മാർ ദുന്ദുഭി മുഴക്കി. അദ്ദേഹത്തിന്റെ ആറു ഭാര്യമാരിൽ രണ്ടു പേർ രോഹിണിയും ദേവകിയുമായിരുന്നു. അതിൽ രോഹിണിയിൽ ബലരാമൻ മുതൽപേരും, ദേവകിയുടെ എട്ടു പുത്രന്മാരിൽ എട്ടാമത്തെ പുത്രനായി സാക്ഷാൽ ശ്രീഹരിയും ജനിച്ചു. സുഭദ്രയും ദേവകിയുടെ പുത്രിയായിരുന്നു.

ശുകദേവൻ പറയുകയാണ്: 'സംസാരത്തിൽ ധർമനാശവും പാപത്തിന് അഭ്യുദയവും ഉണ്ടാകുമ്പോഴെല്ലാം സർവേശ്വരനായ ഭഗവാൻ ശ്രീഹരി അവതരിയ്ക്കുന്നു.'(9.24.56).

**നഹ്യസ്യ ജന്മനോ ഹേതുഃ കർമണോ വാ മഹീപതേ**
**ആത്മമായാം വിനേശസ്യ പരസ്യ ദ്രഷ്ടുരാത്മനഃ.**

(സകലരുടേയും നിയന്താവും സാക്ഷിയും, അന്തരാത്മാവുമായ ഈ അസംഗപരമാത്മാവിന്, ജന്മകർമങ്ങൾക്ക് തന്റെ മായയല്ലാതെ വേറൊരു കാരണവുമില്ല. ഭഗവാന്റെ മായാവിലാസമാണ് ജീവന്റെ ജന്മം, സ്ഥിതി,മരണം ഇവയ്ക്കു കാരണം, ഭഗവാന്റെ അനുഗ്രഹം ജന്മ-മരണങ്ങളുടെ നിവൃത്തിയും, ആത്മസ്വരൂപപ്രാപ്തിയ്ക്ക് ഹേതുവാണ്. ഭഗവാൻ കലിയുഗത്തിന്റെ ദുഃഖത്തെ നീക്കി അജ്ഞാനത്തെ നിവൃത്തമാക്കാൻ യശസ്സിനെ പരത്തി. 9.24.57)

ഇവിടെ രണ്ടുമൂന്നു കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. ഭഗവാന്റെ അവതാരങ്ങൾ തനിയ്ക്കു വേണ്ടിയല്ല, ലോകശ്രേയസ്സിനു വേണ്ടിയാണ് സംഭവിയ്ക്കുന്നത്. അതും മായാദ്വാരേണയാണ് നിർവഹിയ്ക്കുന്നത്. ഈ മായ ജീവന്റെ പ്രാർഥനയിൽനിന്നും ഉണ്ടാകുന്നു. അവതാരത്തിന് ശുദ്ധസത്വഗുണം ആവശ്യമാണ്. രജോഗുണ-തമോഗുണങ്ങളെ അടക്കിവയ്ക്കുന്നതിന് ശുദ്ധസത്വഗുണം വേണം. പ്രാണന്റെയും ശരീരത്തിന്റെയും ധർമങ്ങളെ ജയിയ്ക്കാൻ കഴിയുന്ന ഭക്തന്റെ ഹൃദയത്തിൽ ഭഗവാൻ അവതരിയ്ക്കും. ഇന്നുവരെ ശരീരധർമങ്ങളായ ജന്മമരണങ്ങൾ, വൃദ്ധാവസ്ഥ, രോഗം മുതലായവയെ ആർക്കും ജയിയ്ക്കാൻ കഴിഞ്ഞിട്ടില്ല. അതിനുവേണ്ടി ശ്രീ അരവിന്ദൻ നാല്പതു വർഷം യോഗസാധന ചെയ്തു. പക്ഷെ മരണത്തെ ജയിയ്ക്കാൻ കഴിഞ്ഞില്ല. ഭഗീരഥപ്രയത്നംകൊണ്ട് ജ്ഞാനരൂപിണിയായ ഗംഗയെ അവതരിപ്പിയ്ക്കുകയും ഭഗവാൻ ശങ്കരൻ ഗംഗയെ ധരിയ്ക്കുകയും ചെയ്തിട്ടും, ഇന്നുവരെ സമുദായത്തിന്റെ ദുഃഖം നീങ്ങിയിട്ടില്ല. സമാജത്തിലെ ഒരു സംഭവത്തിൽ പല കാരണങ്ങളുടെ പ്രഭാവം ഉണ്ടാകുന്നുണ്ട്. അതിനായി ഏതെങ്കിലും ദൈവികശക്തിയുടെ അവതാരവും വേണ്ടിവരുന്നു. ആ ശക്തി, ശുദ്ധസത്വഗുണിയായ ഒരു മനുഷ്യശരീരത്തിൽ അവതരിയ്ക്കുമ്പോൾ ഭഗവാന് നരാകൃതിയുണ്ടായി എന്നു കരുതാം. അജ്ഞാനം ഇരിയ്ക്കുന്നിടത്തോളം കാലം ശുദ്ധസത്വഗുണം ബന്ധനത്തിലായിരിയ്ക്കും. കംസൻ അജ്ഞാനത്തിന്റെ സ്വരൂപമാണ് (10.42.28). ആ അജ്ഞാനത്തിന്റെ സേനയുമായി ഭഗവാൻ എങ്ങനെ യുദ്ധം ചെയ്തു എന്നതിനെപ്പറ്റി ദശമസ്കന്ധത്തിൽ വിവരിയ്ക്കുന്നു. നവമസ്കന്ധത്തിൽ ഇടയ്ക്ക് രാമായണകഥ ബാക്കിയുണ്ട്. അതിനെക്കൂടി സ്പർശിച്ചിട്ട് ദശമ സ്കന്ധത്തിലേയ്ക്കു കടക്കാം.

## പ്രകരണം ഇരുപത്തിമൂന്ന്

### രാമായണകഥയുടെ അധ്യാത്മരൂപം

ശ്രീമദ്ഭാഗവതത്തിൽ നവമസ്കന്ധത്തിലെ രണ്ട് അധ്യായങ്ങൾ രാമായണമാണ്. ശ്രീമദ്ഭാഗവതം, പരമഹംസസംഹിതയാണ്. അതിൽ കപിലൻ, ജഡഭരതൻ, പ്രഹ്ലാദൻ, അംബരീഷൻ മുതലായ പരമഹംസന്മാരെ വർണിച്ചതിനുശേഷം, പരമഹംസനായ ശുകദേവൻ ശ്രീരാമപരമഹംസന്റെ ചരിത്രം പരീക്ഷിത്തിനോടു പറയുന്നു. ഹംസത്തിന് പാലും വെള്ളവും വേർതിരിയ്ക്കാൻ കഴിയും. അതുപോലെ ഹംസകോടിയിൽപ്പെട്ട മഹാത്മാക്കൾക്ക് ജഡചൈതന്യങ്ങളുടെ ധർമത്തെ വേർതിരിയ്ക്കാൻ കഴിയും.



പരമഹംസന്മാർ ജഡത്തിന്റെ സത്തയെ നിരാകരിച്ചിട്ട്, അന്വയഭാവത്തിൽ സർവത്ര ബ്രഹ്മദർശനം ചെയ്യുന്നു. ഓരോ ജീവന്റെയും കടമ, താൻ ഏതുവിധമാകണമെന്ന് ആദ്യം തീർച്ചയാക്കിയിട്ട്, അതനുസരിച്ച് ജീവിതം നയിയ്ക്കുക എന്നുള്ളതാണ്. പരമഹംസപദവി വേണ്ടവർക്ക് ഭൂമിശാസ്ത്രത്തിന്റെയോ ചരിത്രത്തിന്റെയോ ജ്ഞാനം ആവശ്യമില്ല. ഈ കാരണത്താലാണ് പ്രാചീനകാലത്തെ മഹാന്മാരായ ലേഖകർ ചരിത്രത്തിലും ഭൂമിശാസ്ത്രത്തിലും വളരെ ശ്രദ്ധ ചെലുത്താതിരുന്നത്. "**തത്ത്വമസി** " - അത് നീയാകുന്നു-എന്ന മഹാവാക്യത്തിന് "അതു നീയാകും" എന്നർഥം കാണുന്നില്ലാത്തതിനാൽ അജ്ഞാനം നീക്കണ്ടതേ ആവശ്യമായുള്ളു. അതിന് ചരിത്രകഥകളുടെ ജ്ഞാനം ആവശ്യമില്ല. ഈ കാരണത്താൽ, ശ്രീരാമചന്ദ്രൻ ജനിച്ചതിന്റെ ആണ്ടുമാസം തീയതി ശരയിക്കു രേഖപ്പെടുത്തിയിട്ടില്ല. എങ്കിലും മനുഷ്യർക്ക് ചരിത്രകഥകൾ ഇഷ്ടമായതിനാൽ നമ്മുടെ ശാസ്ത്രകാരന്മാർ രാമായണവും മഹാഭാരതവും എഴുതിയിരിയ്ക്കുന്നത്, അവ വായിച്ചു വായിച്ച് ബ്രഹ്മജ്ഞാനം ലഭിയ്ക്കത്തക്കവിധത്തിലാണ്. സംസ്കാരം നല്ലതാകാനുള്ള ഇതിഹാസങ്ങളാണ് ഇവ. അവ പാരായണം ചെയ്യുന്നതുകൊണ്ട് രാഗദ്വേഷാദികൾ കുറഞ്ഞുവരും. നാം ഇന്ന് സ്കൂളുകളിൽ പഠിയ്ക്കുന്ന ഇതിഹാസങ്ങൾകൊണ്ട് രാഗദ്വേഷം വർധിയ്ക്കുകയേ ഉള്ളൂ. അതിനാൽ രാഷ്ട്രീയഇതിഹാസങ്ങൾ ഉപേക്ഷിച്ചിട്ട്, സംസ്കാരം നന്നാക്കുന്ന ഇതിഹാസങ്ങൾ പഠിയ്ക്കണം. ഏതേതു മനുഷ്യർ ഈ ഭൂമിയിൽ ജനിച്ച്, ആസുരീപ്രകൃതിയെ ജയിച്ച്, ആത്മസാക്ഷാത്കാരം നേടിയോ, അങ്ങനെയുള്ള മഹാപുരുഷന്മാരുടെ ജീവിതരീതിയെ പഠിപ്പിയ്ക്കുന്നവയാണ് സാംസ്കാരിക ഇതിഹാസങ്ങൾ. രാഷ്ട്രീയ ഇതിഹാസങ്ങൾ മനുഷ്യരെ ദേശത്തിനുവേണ്ടി മരിയ്ക്കാൻ പഠിപ്പിയ്ക്കുന്നു. നല്ല മരണത്തെക്കാൾ നല്ല ജീവിതത്തിനാണ് വിലക്കൂടുതൽ. നീചജീവിതം നയിയ്ക്കുന്ന ഒരാൾ ദേശത്തിനുവേണ്ടി ശരീരം ബലികഴിച്ചാൽ ഇക്കാലത്ത് അയാളെ പ്രശംസിയ്ക്കുന്നുണ്ട്. എങ്കിലും നല്ലജീവിതം നയിയക്കുകയാണ് അതിനേക്കാൾ കൂടുതൽ നല്ലത്. ഉത്തമ ജീവിതം നയിയ്ക്കുന്നവർ മറ്റുള്ളവർക്കും മോക്ഷത്തിനുള്ള മാർഗം കാണിയ്ക്കുന്നു. ഇങ്ങനെ ജീവിയ്ക്കുന്നവരെ പരമഹംസന്മാരെന്നു പറയുന്നു. അപ്രകാരമുള്ള മഹാത്മാക്കളുടെകഥ ശ്രീമദ്ഭാഗവതത്തിൽ അടിയ്ക്കടി വരുന്നുണ്ട്. ശ്രീമദ്ഭാഗവതം സമാധിഭാഷയിലുള്ള ഒരു ഗ്രന്ഥമാകുന്നതുപോലെ, രാമായണവും സമാധിഭാഷയിലുള്ള ഒരു ഗ്രന്ഥമാണ്. ഭാഗവതത്തിന്റെ യഥാർഥതത്ത്വം വ്യാസൻ സമാധിയിൽ കണ്ടതുപോലെ, രാമായണത്തിന്റെ യഥാർഥതത്ത്വവും വാത്മീകി സമാധിയിലാണ് കണ്ടത്. ഈ കാരണത്താലാണ് വാത്മീകിരാമായണത്തിനും പുറമെ തുളസീദാസന്റെ രാമായണം, ആത്മരാമായണം, കമ്പരാമായണം മുതലായവ ഉണ്ടായിട്ടുള്ളത്. സീതയുടെ ജനനം സാധാരണമനുഷ്യരുടെ ജനനംപോലെയല്ല. ജനകരാജാവ്, യജ്ഞത്തിനുവേണ്ടി ഭൂമി ഉഴുതപ്പോൾ ഭൂമിയിൽനിന്നു കിട്ടിയതാണ് 'സീത'. മനുഷ്യർ തങ്ങളുടെ കർമം, യജ്ഞരൂപത്തിൽ ഭഗവാന് അർപ്പിച്ച്, അതുപ്രകാരം ശരീരരൂപിയായ ഭൂമിയെ ഉഴുതാൽ അതിൽനിന്നും സ്വരൂപശക്തിരൂപിണിയായ സീതയെ ലഭിയ്ക്കും. സീത ചെറിയ കുട്ടിയായിരുന്നപ്പോൾ ത്ര്യംബകം വില്ലെടുത്തു കളിച്ചിരുന്നു. ഈ വില്ല് ത്രിഗുണാത്മികയായ മായയാണ്. ഈ കളി കണ്ട നാരദന്റെ ഉപദേശപ്രകാരം ഈ വില്ലെടുത്ത് വളയ്ക്കുന്നവന് സീതയെ വിവാഹംകഴിച്ചു കൊടുക്കുമെന്ന് ജനകൻ നിശ്ചയിച്ചിരുന്നു. ബ്രഹ്മസത്തകൊണ്ടു മാത്രമേ മായയെ ഭഞ്ജിയ്ക്കാൻ കഴിയൂ. അതിനാൽ ബ്രഹ്മരൂപനായ ശ്രീരാമനു മാത്രമേ ആ വില്ല് വളയ്ക്കാൻ കഴിഞ്ഞുള്ളു. അതിനു മുൻപുതന്നെ ശ്രീരാമൻ താടകാരൂപിണിയായ ഭ്രാന്തിയെ നശിപ്പിച്ചിരുന്നു.

ബ്രഹ്മജ്ഞാനം രാമന്റെ സ്വരൂപമാണ്. വിവേകം ലക്ഷ്മണന്റെ സ്വരൂപവും. വിചാരം ശത്രുഘ്നനും, വൈരാഗ്യം ഭരതനുമാണ്. ഇതു നാലും ഒന്നിച്ചുള്ള രാജ്യം യുദ്ധരഹിത(അയോധ്യ)മാകും. പക്ഷെ വൈരാഗ്യരൂപിയായ ഭരതനും, വിചാരരൂപിയായ ശത്രുഘ്നനും അമ്മാവന്റെ വീട്ടിൽ പോയിരുന്നപ്പോൾ ജീവരൂപിയായ ദശരഥൻ വിഷയരൂപിണിയായ കൈകേയിയിൽ മോഹിച്ച് രാമലക്ഷ്മണന്മാരെ (ജ്ഞാനത്തേയും വിവേകത്തേയും) വനത്തിലേയ്ക്കയച്ചു. സംസാരത്തിലും മിക്കവാറും ജീവികൾ വിഷയത്തിൽപെടുമ്പോഴാണ് ജ്ഞാനവും വിവേകവും അനാദരിയ്ക്കപ്പെട്ടു പോകുന്നത്.

രാമായണം മുഖ്യമായി നാലുണ്ട്. വാല്മീകികൃതം, തുളസീദാസിന്റെ രാമായണം, അധ്യാത്മരാമായണം, യോഗവാസിഷ്ഠരാമായണം ഇവയാണ്. ഒടുവിൽ പറഞ്ഞ രണ്ടും ജ്ഞാനികൾക്ക് ആനന്ദമുണ്ടാക്കുന്നവയാണ്. തുളസീദാസിന്റെ രാമായണത്തിൽ ഭാഗവതത്തിലെ പല ഭാഗങ്ങളും എടുത്തു ചേർത്തിട്ടുണ്ടെന്നു തോന്നുന്നു.രാമായണത്തിലെമംഗളാചരണത്തിൽ (താഴെ പറയുന്ന ശ്ലോകത്തിൽ) സൃഷ്ടിദൃഷ്ടിവാദവും കാണിയ്ക്കുന്നു.

**യന്മായാവശവർത്തിവിശ്വമഖിലംബ്രഹ്മാദിദേവാസുരാഃ**
**യത്സത്വാദമൃഷേവഭാതിസകലം രജ്ജൗ യഥാഹേർഭ്രമഃ**
**യത്പാദഃപ്ലവമേകമേവഹിഭവാംഭോധേസ്തിതീർഷാവതാം**
**വന്ദേഽഹം തമശേഷകാരണപരം രാമാഖ്യമീശം ഹരിം.**

(സമസ്തവിശ്വവും, ബ്രഹ്മാദി ദേവന്മാരും, അസുരന്മാരും, ആരുടെ മായയ്ക്ക് അധീനമാണോ; ഭ്രമത്താൽ കയറിൽ പാമ്പിന്റെ ഭ്രാന്തിയുണ്ടാകുന്നതുപോലെ ആരുടെ മായയാൽ ഈ അഖിലജഗത്തും സത്യമെന്നപോലെ കാണപ്പെടുന്നുവോ; ഈ സംസാരസമുദ്രത്തെ കടക്കാനിച്ഛിയ്ക്കുന്നവർക്ക് ആരുടെ ചരണം



കപ്പലായി തീരുന്നുവോ; ആര് സർവ കാര്യ - കാരണങ്ങൾക്കും ഉപരിയായി വർത്തിയ്ക്കുന്നുവോ; ആ വിഷ്ണുസ്വരൂപനായ ഭഗവാൻ രാമചന്ദ്രനെ ഞാൻ നമിയ്ക്കുന്നു.)

ഈ ശ്ലോകത്തിൽ ജഗത്തിനെ 'സത്യമെന്ന പോലെ' എന്നു പറഞ്ഞിരിയ്ക്കുന്നു. കയറിൽ കാണുന്ന പാമ്പ് കയറിന്റെ ജ്ഞാനമുണ്ടാകുന്നതുവരെ സത്യമായിരിക്കും. അതുപോലെ, ബ്രഹ്മജ്ഞാനം ഉണ്ടാകാതിരിയ്ക്കുന്നതുവരെ ജഗത്തും കാണും. ബ്രഹ്മജ്ഞാനമുണ്ടായവർക്ക് ജഗത്തും ബ്രഹ്മരൂപമായേ കാണപ്പെടൂ. ഇത് ശാസ്ത്രത്തിന്റെ സിദ്ധാന്തമാണ്. ഈ സ്ഥിതി പെട്ടെന്നുണ്ടാകയില്ല. ഓരോരുത്തർക്കും ബ്രഹ്മജ്ഞാനപ്രാപ്തിയ്ക്ക് അനേകവിധ വിഘ്നങ്ങൾ തരണം ചെയ്യേണ്ടതുണ്ട്. പലപ്പോഴും വ്യവഹാരവേളയിൽ ഒരാൾക്ക് ഒരേ സമയം മൂന്നാലു കടമകൾ നിർവഹിയ്ക്കേണ്ടതായിവരാം. അതെങ്ങനെ സാധിയ്ക്കാമെന്ന് പലർക്കും അറിയാൻകഴിയുന്നില്ല. അങ്ങനെയുള്ളവർ രാമായണത്തിലെ ദൃഷ്ടാന്തങ്ങളും സംഭവങ്ങളും പ്രത്യേകം പഠിയ്ക്കേണ്ടതുണ്ട്. പുത്രധർമം, സ്ത്രീയോടുള്ള ധർമം, സേവകധർമം, മാതാപിതാക്കളോടുള്ള ധർമം മുതലായി ലോകവ്യവഹാരത്തിൽ വളരെ ഉപയോഗമുള്ള നീതിയുടെ പല സിദ്ധാന്തങ്ങളും രാമായണത്തിൽ വിവരിച്ചിട്ടുണ്ട്. രാമായണം ഒരു രാഷ്ട്രീയ ഇതിഹാസമല്ല. പിന്നെയോ സംസ്കാരം നന്നാക്കാനുള്ള സാധനയെ വിവരിക്കുന്ന ഒരു മഹാഗ്രന്ഥമാണ്. അനീതിയിൽനിന്നും നീതിയിലേയ്ക്കു വരാൻ ഇച്ഛിയ്ക്കുന്നവർക്ക് ഈ ഗ്രന്ഥം ഒരു വലിയ മാർഗദർശിയായിരിയ്ക്കും. രാമായണം മഹാത്മാഗാന്ധിയ്ക്ക് പ്രിയപ്പെട്ട ഒരു ഗ്രന്ഥമായിരുന്നു.അവസാന സമയത്തും അദ്ദേഹത്തിന്റെ വായിൽനിന്നും പുറപ്പെട്ട ശബ്ദം 'രാമ' എന്നായിരുന്നു.

നമ്മുടെ ശാസ്ത്രങ്ങളിൽ ഭഗവാന്റെ 'സഗുണനിർഗുണ'രൂപങ്ങളെ വർണിച്ചിട്ടുണ്ട്. തന്നെ ഭഗവാനിൽനിന്നും ഭിന്നമായി കാണുന്നവർക്ക് സഗുണസ്വരൂപത്തിന്റെ ഉപാസനയാണ് നല്ലത്. ഭഗവാനിൽ നിന്നും ആർക്കും ഭിന്നമാകാൻ സാധ്യമല്ലെന്ന് അറിയുന്നവർക്ക് നിർഗുണസ്വരൂപത്തിന്റെ ജ്ഞാനമാണ് ആവശ്യം. സഗുണസ്വരൂപത്തെ മനസ്സിലാക്കാൻ കുറച്ച് ഐതിഹാസികദൃഷ്ടി ആവശ്യമുണ്ട്. ഭഗവാൻ ശ്രീരാമൻ ഇന്നകാലത്ത് പൃഥ്വിയിൽ അവതരിച്ചു എന്നറിയുകയും ആവശ്യമാണ്. ഇന്നും ശ്രീരാമദർശനം വേണമെന്നിച്ഛിയ്ക്കുന്ന ഭക്തന്മാർക്ക് ആ രൂപത്തിൽ ദർശനം ലഭിയ്ക്കുന്നുണ്ട്. തുളസീദാസിന് ചിത്രകൂടത്തിൽവെച്ച് ശ്രീരാമലക്ഷ്മണന്മാരുടെ ദർശനമുണ്ടായി. പരബ്രഹ്മത്തിൽ ഭക്തന്റെ ഭാവന ചെല്ലുമ്പോൾ, ഭക്തന്റെ ഭാവന അനുസരിച്ചു ഭഗവാന്റെ ദർശനം ലഭിയ്ക്കുന്നു. പക്ഷെ സഗുണഭഗവാൻ മിക്കവാറും ദർശനം തന്നിട്ട് പൊയ്ക്കളയുന്നു. പിന്നെയും എപ്പോഴെങ്കിലും വിളിച്ചാൽ വരുമെങ്കിലും, പിന്നെയും തിരിച്ചുപോകും. അതിനാൽ ജ്ഞാനികൾ ഭഗവാനെ ആത്മസ്വരൂപത്തിൽ സാക്ഷാത്ക്കരിയ്ക്കാനിച്ഛിയ്ക്കുന്നു. ഇപ്രകാരം സാക്ഷാത്കാരം ഉണ്ടായാൽ പിന്നെ ആ സ്വരൂപം തിരിച്ചുപോകയില്ല. ലോട്ടയിലെ വെള്ളം കളയാൻ സാധിയ്ക്കുന്നതുപോലെ അതിൽനിന്നും ആകാശത്തെ പുറത്തു കളയാൻ സാധ്യമല്ല. എന്നതുപോലെ ആത്മാവിനെ പുറത്തുകളയാൻ സാധ്യമല്ല. അത് ഹേയ-ഉപാദേയരഹിതമാണ്. ഇങ്ങനെയുള്ള സ്വരൂപദർശനം അയോധ്യാനഗരിയിൽ സാധിയ്ക്കുന്നു. അതായത് ആരുടെ അന്തഃകരണത്തിൽ യുദ്ധമില്ലയോ അതായത് കാമക്രോധങ്ങളില്ലയോ - അവരുടെ അന്തഃകരണത്തിൽ ആത്മാവിന്റെ ആരാമരൂപിയായ രാമന്റെ അനുഭവമുണ്ടാകുന്നു. ഇപ്രകാരമുള്ള അനുഭവം കിട്ടിയശേഷം ജീവന് പരമ മംഗളമായി എന്നു തോന്നും. എങ്കിലും ചില വാസനകളുടെ ശക്തി അവരുടെ മനസ്സിനെ പിന്നെയും വിഷമിപ്പിച്ചേയ്ക്കാം. അത് മാരീചാദി രാക്ഷസന്മാരുടെ സ്വരൂപമാണ്. ഇങ്ങനെയുള്ള രാക്ഷസന്മാരെ കൊല്ലാൻവേണ്ടി വിശ്വാമിത്രൻ ദശരഥനോടു ശ്രീരാമനെ ആവശ്യപ്പെടുന്നു. വിശ്വാമിത്രൻ രാമചന്ദ്രനേയുംകൊണ്ടു പോകുമ്പോൾ വഴിയിൽ ഭ്രാന്തിരൂപിയായ താടകയെ കണ്ടു. അവൾ രാമലക്ഷ്മണന്മാരോടു പറഞ്ഞു: "ഹേ ! ബാലന്മാരേ ! ഭ്രാന്തിരൂപിയായ താടക എന്ന ഞാനിവിടെ ഇരിയ്ക്കുന്ന കാലത്ത് കാമരൂപനായ മാരീചൻ നശിയ്ക്കയില്ല." കക്കയിൽ ആദ്യം വെള്ളിയുടെ ഭ്രാന്തിയുണ്ടാകയും, പിന്നീട് ആ വെള്ളിയ്ക്കുവേണ്ടി കാമനയുണ്ടാകുകയും ചെയ്യുന്നു. ഭ്രാന്തി നശിയ്ക്കാതിരിയ്ക്കുന്ന കാലംവരെ കാമനയും നിവൃത്തമാകയില്ല. ശ്രീരാമചന്ദ്രൻ ബാണംകൊണ്ട് താടകയെ കൊന്നു. അതിനുശേഷം വിശ്വാമിത്രന് തന്റെ യജ്ഞം നിഷ്ക്കാമഭാവത്തിൽ ചെയ്യാൻ കഴിഞ്ഞു. നാമും ഭ്രാന്തിയും വാസനയും നശിപ്പിച്ചാൽ വ്യവഹാരം ശരിയ്ക്കു നടക്കും. സ്വരൂപശക്തിരൂപിണിയായ സീതയേയും കിട്ടും.

സീതയുടെ സ്വരൂപത്തെപ്പറ്റി കേട്ട്, വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ കൂട്ടിക്കൊണ്ട് ജനകപുരിയിൽ എത്തി. അവിടെ ജനകമഹാരാജാവ് സൂക്ഷിച്ചിരുന്ന ത്ര്യംബകമെന്ന വില്ല് മുറിയ്ക്കുന്നവന് സീതയെ വിവാഹംചെയ്തു കൊടുക്കുമെന്നായിരുന്നു തീർച്ച. വില്ലിന്റെ പേരിൽ നിന്നു തന്നെ അത് മൂന്നു ഗുണമുള്ള മായ (അഹങ്കാരം) ആണെന്നു കാണാം. മായയെ അല്ലെങ്കിൽ അഹങ്കാരത്തെ നശിപ്പിയ്ക്കുന്നവനേ സീതാരൂപിയായ സ്വരൂപശക്തി ലഭിയ്ക്കൂ. ശ്രീരാമചന്ദ്രൻ വില്ലുമുറിച്ച് സീതയെ വിവാഹം ചെയ്തു.

ശ്രീരാമന്റെ അവതാരം അജ്ഞാനരൂപികളായ രാവണാദിരാക്ഷസന്മാരെ നശിപ്പിയ്ക്കാനായിരുന്നു. അവതാരോദ്ദേശമനുസരിച്ചുള്ള ലീല കാണിയ്ക്കുന്നതിനു മുൻപ് അയോധ്യയിൽ പുതിയ ലീല ആരംഭിയ്ക്കുന്നു. രാമന് രാജ്യാഭിഷേകം ചെയ്യാൻ ദശരഥൻ തയ്യാറെടുത്തപ്പോൾ,



അതിന് കൈകേയി വിഘ്നമുണ്ടാക്കുന്നു. സംസാരജീവിതത്തിൽ ശ്രീരാമചന്ദ്രനുപോലും വിഘ്നംവരുന്നെങ്കിൽ സാധാരണക്കാരുടെ കാര്യമെന്തു പറയാനാണ്! വിഷയങ്ങളിൽ പ്രവൃത്തിരൂപിണിയായ കൈകേയി, രാമചന്ദ്രന്റെ അഭിഷേകത്തെപ്പറ്റി കേട്ടപ്പോൾ ദുഃഖിതയായിട്ട്, മലിനവസ്ത്രം ധരിച്ച്, ക്രോധാലയത്തിൽ ചെന്നിരുന്നു. അവിടെ ജീവരൂപിയായ ദശരഥൻ അവളെ സമാധാനിപ്പിയ്ക്കാൻ ശ്രമിച്ചിട്ടും ഫലമുണ്ടായില്ല. രാമനെ പതിനാലു വർഷം വനത്തിൽ താമസിപ്പിയ്ക്കണമെന്നും ഭരതന്നു രാജ്യം നൽകണമെന്നും കൈകേയി ശഠിച്ചു. ഈ വാർത്ത രാമചന്ദ്രനറിഞ്ഞപ്പോൾ മാതാപിതാക്കൾക്ക് സന്തോഷമുണ്ടാക്കാൻവേണ്ടി സ്വയം വനവാസത്തിനു തയ്യാറായി. വിവേകരൂപിയായ ലക്ഷ്മണനും രാമനോടൊപ്പം പോകാൻ തീർച്ചയാക്കി അനുമതി വാങ്ങി. സീതയും ശ്രീരാമനോടു പറഞ്ഞു: 'അവിടുത്തെ കൂടാതെ എനിക്ക് ജീവിയ്ക്കാൻ വയ്യ' എന്ന്. എവിടെ രാമനുണ്ടോ അവിടെ സീതയുമുണ്ട്. അതായത് എവിടെ ജ്ഞാനമുണ്ടോ അവിടെ ശാന്തിയുണ്ട്. എവിടെ ശാന്തിയുണ്ടോ അവിടെ രാമനുമുണ്ട്. ഇപ്രകാരം ശ്രീരാമലക്ഷ്മണന്മാർ സീതയോടുകൂടി വനത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ ഇവരെ ഗംഗ കടത്താൻ ജിജ്ഞാസാരൂപിയായ ഗുഹൻ വരുന്നു. ശരിയ്ക്കും ജിജ്ഞാസയുണ്ടാകുന്നതുവരെ ജ്ഞാനരൂപിയായ ഗംഗയെ കടക്കാൻ സാധ്യമല്ല. തത്ത്വജിജ്ഞാസ മനുഷ്യശരീരത്തിലേ ഉണ്ടാകൂ. മറ്റു ശരീരങ്ങളിൽ ഉണ്ടാകുന്നില്ല. മറ്റു ശരീരങ്ങളിൽ ജീവൻ സുഖദുഃഖങ്ങളെ അനുഭവിയ്ക്കുന്നതിൽമാത്രം ആസക്തനായി കഴിയുന്നു.

ഗംഗ കടന്നു മുന്നോട്ടുപോയ ശ്രീരാമൻ ഭരദ്വാജമുനിയുടെ ആശ്രമത്തിലും, പിന്നീട് വാല്മീകിയുടെ ആശ്രമത്തിലും എത്തുന്നു. അവിടെ വാല്മീകിയോട് രാമൻ തനിയ്ക്ക് സീതയോടും ലക്ഷ്മണനോടുംകൂടെ വസിയ്ക്കാൻ തക്ക ഒരു സ്ഥലം കാട്ടിത്തരണമെന്നാവശ്യപ്പെട്ടതിനുത്തരമായി വാല്മീകി പറയുന്നു: "ഹേ ! രാമചന്ദ്രാ! അവിടുത്തെ സ്വരൂപം വാണിയ്ക്കും ബുദ്ധിയ്ക്കും അതീതമാണ്. വേദവും 'നേതി നേതി ' എന്നിങ്ങനെ നിഷേധവിധിയിലാണ് അങ്ങയെ വർണിയ്ക്കുന്നത്. അവിടുത്തെ സ്വരൂപം അവിടുന്ന് ആർക്ക് ദർശനംകൊടുക്കുന്നുവോ അവർക്കല്ലാതെ കാണാൻ കഴിയുകയില്ല. അങ്ങനെയുള്ളവർ അവിടുത്തെ രൂപമായിത്തീരുകയും ചെയ്യും. അവിടുത്തെ ദേഹം ചിദാനന്ദമയവും, വികാരരഹിതവുമാണ്. അധികാരികൾക്കുമാത്രമേ അവിടുത്തെ അറിയാൻ കഴിയൂ. അവിടുന്ന് എന്നോടു ചോദിയ്ക്കുന്നു 'എവിടെ താമസിയ്ക്കണ'മെന്ന്. ഇതിന് ഉത്തരം തരാൻ എനിയ്ക്കു മടിയുണ്ട്. അവിടുന്നില്ലാത്ത സ്ഥലം എനിക്കു കാട്ടിത്തന്നാൽ, അവിടുത്തേയ്ക്കിരിയ്ക്കാനുള്ള സ്ഥലം ഞാൻ കാട്ടിത്തരാം. എങ്കിലും, നിരന്തരം അവിടുത്തെ കഥകൾ കേൾക്കുന്നവരുടെ ഹൃദയത്തിൽ അവിടുന്ന് വസിച്ചാലും. അങ്ങയിൽ പ്രീതിയുള്ളവരുടെ ഹൃദയത്തിൽ അവിടുന്ന് വസിച്ചാലും. അവിടുത്തേയ്ക്കർപ്പിച്ച് ആഹാരം കഴിയ്ക്കുന്നവരുടെ ഹൃദയത്തിൽ വസിച്ചാലും. അവിടുത്തെ ചരണതീർത്ഥങ്ങളിൽ യാത്ര ചെയ്യുന്നവരുടെ ഹൃദയത്തിൽ അവിടുന്ന് വസിച്ചാലും. ഗുരുസേവ ചെയ്യുന്നവരുടെ ഹൃദയത്തിൽ അവിടുന്ന് വസിച്ചാലും. മനസ്സിൽ കാമം, ക്രോധം, മദം, കാപട്യം, അഹങ്കാരം, മാനം, അജ്ഞാനം, ലോഭം, ചിത്തത്തിന്റെ ചഞ്ചലത, രാഗം, ദ്വേഷം മുതലായവ ഇല്ലാത്തവരുടെ ഹൃദയത്തിൽ അങ്ങ് വസിയ്ക്കുക. സ്തുതി, നിന്ദ ഇവ സമാനമായി കരുതുന്നവരും, അവിടുന്നല്ലാതെ അന്യഗതിയിയില്ലാത്തവരും, പരസ്ത്രീകളെ മാതൃതുല്യം കരുതുന്നവരും, അന്യരുടെ ധനത്തെ വിഷതുല്യം പരിഗണിയ്ക്കുന്നവരുമായവരുടെ ഹൃദയത്തിൽ അവിടുന്ന് വസിയ്ക്കുക. സകല ദുർഗുണങ്ങളും ത്യജിച്ച്, സദ്ഗുണങ്ങളെ മാത്രം ഗ്രഹിയ്ക്കുന്നവരുടേയും ഹൃദയത്തിൽ അവിടുത്തേയ്ക്ക് വസിയ്ക്കാം. ഈ സ്ഥലങ്ങൾ അവിടുത്തേയ്ക്ക് താമസിയ്ക്കാൻ യോഗ്യവും, സുന്ദരവുമായ സ്ഥാനങ്ങളാണ്. എങ്കിലും ഇപ്പോഴത്തെ സമയമനുസരിച്ച് സ്ഥാനം വേണമെങ്കിൽ അവിടുന്ന് ചിത്രകൂടപർവതത്തിൽ താമസിയ്ക്കുന്നതു കൊള്ളാം."

ഈ ഇതിഹാസങ്ങൾ *സ്കൂളു*കളിലെ ഇന്നത്തെ ഇതിഹാസങ്ങളെപ്പോലുള്ളവയല്ല. സാംസ്കാരിക ഇതിഹാസങ്ങളാണ്. ഈദൃശഇതിഹാസങ്ങളിൽനിന്നും മനുഷ്യർ സദാചാരം ശീലിയ്ക്കുന്നു.

ശ്രീരാമനും ലക്ഷ്മണനും സീതയും ചിത്രകൂടത്തിൽ താമസിയ്ക്കാൻ തുടങ്ങി. സുമന്ത്രനെന്ന സാരഥി രാമലക്ഷ്മണന്മാരെ വനത്തിൽ വിട്ടിട്ട് അയോധ്യയിൽ ചെന്ന്, ദശരഥരാജാവിനോടും റാണിമാരോടും രാമലക്ഷ്മണാദികളുടെ വനവാസത്തെപ്പറ്റി പറഞ്ഞുകേൾപ്പിച്ചു. ഈ സമാചാരങ്ങൾ കേട്ട് അയോധ്യാനഗരം മുഴുവനും ശോകമൂകമായി. ദശരഥൻ അധികംതാമസിയാതെ രാമചന്ദ്രന്റെ വിയോഗത്താലുണ്ടായ ശോകംമൂലം ചരമമടഞ്ഞു. ദുഃഖവിഹ്വലരായ രാജമാതാക്കളേയും മറ്റുള്ളവരേയും വസിഷ്ഠൻ സമയോചിതമായ ഉപദേശങ്ങളാൽ സാന്ത്വനപ്പെടുത്തി.

ഈ കാലത്ത്, ഭരതൻ മാതാവിന്റെ പിതൃഗൃഹത്തിൽ പോയിരിയ്ക്കുകയായിരുന്നു. വിവരമറിയിയ്ക്കയാൽ ഭരതൻ അയോധ്യയിലെത്തി, രാമന്റെ വനവാസത്തെപ്പററിയും അച്ഛന്റെ സ്വർഗപ്രാപ്തിയെപ്പറ്റിയും കേട്ട് വളരെ ദുഃഖിച്ചു. താൻ ജനിച്ചിരുന്നില്ലെങ്കിൽ രാമന് വനവാസത്തിനിടയാകയില്ലായിരുന്നു എന്ന് ഭരതനു തോന്നി. കൈകേയിയുടെ ഗർഭത്തിൽ ജനിയ്ക്കയാൽ പശ്ചാത്താപത്തോടുകൂടി ഭരതനും, ശത്രുഘ്നനും വിലപിച്ചു. ഇവിടെ സഹോദരങ്ങൾ തമ്മിൽ എത്ര സ്നേഹബന്ധമുണ്ടായിരുന്നെന്നും,



എപ്രകാരമുള്ള സ്നേഹബന്ധമാണ് വേണ്ടതെന്നും മറ്റും ശരിയ്ക്കും വർണ്ണിച്ചിട്ടുണ്ട്. എല്ലാവരും ഭരതനോട് സിംഹാസനം സ്വീകരിയ്ക്കാൻ ആവശ്യപ്പെട്ടപ്പോൾ ഭരതൻ പറഞ്ഞത്, ''എന്റെ നന്മ ശ്രീരാമപാദസേവയിലാണുള്ളത്. നിങ്ങൾ ആജ്ഞാപിച്ചാൽ ഞാൻ പോയി രാമനെ കൂട്ടിക്കൊണ്ടുവരാം" എന്നാണ്. ഭരതൻ അത്യാഗ്രഹിയായിരുന്നെങ്കിൽ രാജ്യസുഖം ഒരിയ്ക്കലും കൈവിടുകയില്ലായിരുന്നു. ഭരതൻ എന്ന വാക്കിന്റെ അർഥംതന്നെ ഭക്തിയിൽ രമിയ്ക്കുന്നവൻ എന്നാണ്. ഭക്തിയിൽ രമിയ്ക്കുന്നവർക്ക് രാമചന്ദ്രനെയല്ലാതെ മറ്റൊന്നും കാണാൻ കഴിയുന്നില്ല. രാജ്യഭരണം ഇഷ്ടമാവുകയില്ല. അതിനാൽ ഭരതൻ മാതാപിതാക്കളേയും, കുറെ സൈനികരേയുംകൂട്ടി ശ്രീരാമദർശനത്തിനായി ചിത്രകൂടത്തിലേയ്ക്കു പുറപ്പെട്ടു. വഴിയിൽ ഗുഹനെ കണ്ടു. അദ്ദേഹത്തിനു തോന്നി, ഭരതൻ സേനയുംകൊണ്ട് ശ്രീരാമചന്ദ്രനെ നശിപ്പിയ്ക്കാനാണ് പുറപ്പെട്ടിരിയ്ക്കുന്നതെന്ന്. അതിനാൽ ഗുഹൻ ഭരതനോടു യുദ്ധത്തിനു തയ്യാറായി. ഒരു വൃദ്ധനായ നിഷാദൻ ഗുഹനോടു പറഞ്ഞു: 'ഭരതൻ ശത്രുവല്ല, ശ്രീരാമന്റെ ഏറ്റവും വലിയ ഭക്തനാണ്,' എന്ന്. അതിനാൽ ഗുഹൻ തനിച്ച് ഭരതന്റെ അടുത്തേയ്ക്കു ചെന്നു. ഭരതൻ ഗുഹനെ കെട്ടിപ്പിടിച്ചാലിംഗനംചെയ്ത് ശ്രീരാമാദികളുടെ കുശലം ചോദിച്ചു. ഗംഗ കടന്ന് ഭരതൻ സകലസേനകളോടുംകൂടെ ഭരദ്വാജന്റെ ആശ്രമത്തിലും, അവിടെ ഒരു ദിവസം താമസിച്ചിട്ട് പിറ്റേദിവസം ചിത്രകൂടത്തിലും എത്തിച്ചേർന്നു. ഭരതന്റെ നേത്രങ്ങളിൽ അശ്രു നിറഞ്ഞു. യോഗികൾക്ക് മുക്തി ലഭിച്ചാലെന്നതുപോലെ ശ്രീരാമന്റെ ആശ്രമത്തിൽ പ്രവേശിച്ചതോടെ ഭരതന് ദുഃഖശാന്തിയുണ്ടായി. " ഹേ നാഥാ ! ഞങ്ങളെ രക്ഷിച്ചാലും" എന്നുപറഞ്ഞ് ഭരതശത്രുഘ്നന്മാർ ശ്രീരാമനെ സാഷ്ടാംഗം നമസ്കരിച്ചു. ശ്രീരാമൻ ഭരതനെ വാരിയെടുത്ത് മാറോടണച്ചു. ഈ പ്രേമത്തെ ആർക്കു വർണിയ്ക്കാൻ കഴിയും? പിന്നീടവർ സീതയേയും നമസ്കരി ച്ചു. സീത മനസ്സുകൊണ്ട് അവർക്ക് ആശീർവാദം നൽകി. ശ്രീരാമചന്ദ്രൻ മാതാക്കളോട്, "സംസാരത്തിന്റെ ചരട് ഭഗവാനധീനമാണ്.അതിനാൽ ആരെയും പഴിയ്ക്കേണ്ട ആവശ്യമില്ല" എന്നും മറ്റും പറഞ്ഞ് ആശ്വസിപ്പിച്ചു. പിതാവിന്റെ മരണവൃത്താന്തം അദ്ദേഹത്തെ വളരെയേറെ ദുഃഖിപ്പിച്ചു. ശ്രീരാമനോട് തിരിച്ചുവന്ന് അയോധ്യാഭരണമേറ്റെടുക്കാൻ ഭരതനും മറ്റുള്ളവരും നിർബന്ധിച്ചുപറഞ്ഞു. "ഹേ വത്സാ! നീ വെറുതെ ദുഃഖിയ്ക്കരുത്. ജീവന്റെ ഗതി ഈശ്വരനധീനമാണ്. രാജാവ് എന്നെ ഉപേക്ഷിച്ചും സത്യത്തെ പാലിച്ചു. അതുകൊണ്ട് നാമും സത്യത്തിന്റെ മാർഗം തന്നെ സ്വീകരിയ്ക്കണം." ഇപ്രകാരം ശ്രീരാമൻ പലതുംപറഞ്ഞ് ഭരതനെ പിന്തിരിപ്പിച്ചു. അങ്ങനെ ഒടുവിൽ ജ്യേഷ്ഠന്റെ ആജ്ഞപ്രകാരം ഭരതൻ ശ്രീരാമനുവേണ്ടി പതിനാലു വർഷം രാജ്യം ഭരിയ്ക്കാമെന്നേറ്റു. ഭരതന്റെ ഭ്രാതൃസ്നേഹം, അറിവ്, കർത്തവ്യബോധം, ഭക്തി, വൈരാഗ്യം, നിർമലത, ഐശ്വര്യം, ഇവയെ വർണിയ്ക്കാൻ അനുഗൃഹീതരായ കവിൾക്കുപോലും സാധ്യമല്ല. ഭരതൻ വനത്തിൽനിന്നു തിരിച്ച് അയോധ്യയിൽ എത്തി, നിത്യം രാമചന്ദ്രന്റെ മെതിയടിയെ ജ്യേഷ്ഠനെ എന്നവണ്ണം പൂജിച്ച്, ജ്യേഷ്ഠന്റെ ആജ്ഞപ്രകാരം രാജ്യംഭരിച്ചു.

ഇങ്ങനെയുള്ള രാജ്യം ഇന്ന് ലോകർ ആഗ്രഹിയ്ക്കുന്നുണ്ടെങ്കിലും ലഭിയ്ക്കുന്നില്ല. ഇന്ദ്രിയഭോഗങ്ങൾക്ക് കൂടുതൽ സൗകര്യം ഇക്കാലത്ത് ലഭിയ്ക്കുകയാൽ, അതുതന്നെയാണ് യഥാർഥ സുഖമെന്നു വിശ്വസിയ്ക്കുന്ന രജോഗുണപ്രധാനരായ ജനസഞ്ചയത്തെ സത്വഗുണികളാക്കാൻ ഭഗീരഥപ്രയത്നമാവശ്യമാണ്. ഇക്കാലത്ത് രാജ്യഭരണം മന്ത്രിമാരുടെ കയ്യിലാണ്. രാജാവ്, സാംഖ്യശാസ്ത്രത്തിൽ പറയുന്ന പുരുഷനെപ്പോലെ അസംഗനായി തീർന്നിരിയ്ക്കുന്നു. രാജാവിന്റെ സ്ഥാനത്ത് ഓരോ പ്രവിശ്യകളിലും *ഗവർണ്ണർ*മാരുണ്ട്. അവരിലും കുറച്ചു സത്തയുണ്ട്. അതിനാൽ രണ്ടു സത്തയുള്ള രാജ്യഭരണമാണിന്ന് നടക്കുന്നത്. മന്ത്രിമാരെയും *കൗൺസിലർ*മാരെയും തിരഞ്ഞെടുക്കാൻ പ്രജകളുടെ ഭൂരിപക്ഷാനുകൂല്യം വേണം. രാജ്യകാര്യങ്ങളറിയാൻ സകല പ്രജകൾക്കും ഇന്ന് വർത്തമാനക്കടലാസ്സുകൾ വായിയ്ക്കുകയും, രാജ്യഭരണഘടനയിൽ പ്രവർത്തിയ്ക്കുകയും ചെയ്യേണ്ടിവരുന്നു. ഈ സ്ഥിതിയിൽ പ്രജകളെല്ലാം അവശ്യം ക്ഷത്രിയധർമം ശീലിയ്ക്കേണ്ടിവരുന്നു. അതിനാൽ ബ്രഹ്മജ്ഞാനസമ്പാദനത്തിനുവേണ്ടതായ പ്രവൃത്തികൾക്ക് സൗകര്യം ഉണ്ടാകുന്നില്ല. അനീതി അധികമുള്ളിടത്ത് നിയമങ്ങളും *പോലീസും* കൂടുതലുണ്ടായിരിയ്യക്കും. രാജ്യം ഭരിയ്ക്കുന്നവരുടെ ചുമതലകളും അധികമായിരിയ്ക്കും. പ്രജകളിൽ നീതിയുണ്ടെങ്കിൽ ഭരതനെപ്പോലെയുള്ള ഒരു രാജാവിന് ഹിന്ദുസ്ഥാനം മുഴുവനും ഭരിയ്ക്കാൻ എളുപ്പമാണ്. അടിയ്ക്കടി തിരഞ്ഞെടുപ്പുകളും കലാപങ്ങളും വേണ്ടിവരുകയുമില്ല. പ്രജകളിൽ നീതി വർധിയ്ക്കണമെങ്കിൽ, മനുഷ്യരുടെ വിത്തും നന്നായിരിയ്ക്കണം. നല്ല സംസ്കാരമുള്ളവർ തമ്മിൽ വിവാഹബന്ധങ്ങൾ ഉണ്ടാകണം. വിത്തു നന്നല്ലെങ്കിൽ, എത്രതന്നെ പരിശ്രമിച്ചാലും കൃഷികൊണ്ട് വലിയ ഫലമൊന്നുമുണ്ടാകയില്ലല്ലോ. രാമായണകാലത്ത്, പ്രജകൾ രാജ്യത്തേക്കാൾ ഭക്തിയെ കൂടുതൽ മതിച്ചിരുന്നു. അക്കാലത്ത് ദുഃഖവും, ദാരിദ്ര്യവും സഹിച്ചും, നീതിയോടെ ജീവിയ്ക്കാനായിരുന്നു മനുഷ്യർ ഇഷ്ടപ്പെട്ടിരുന്നത്. ജനങ്ങൾ ബ്രഹ്മചര്യം ശരിയായി പാലിച്ചിരുന്നതിനാൽ ജനസംഖ്യ അനിയന്ത്രിതമായി വർധിച്ചിരുന്നില്ല. ആഹാരാദികൾക്കും വിഷമമുണ്ടായിരുന്നില്ല. ഇങ്ങനെയുള്ള യുഗം ഇനി എന്നുണ്ടാകുമെന്ന് ആർക്കും പറയാൻ സാധ്യമല്ല. കളവു പറയുകയോ പ്രവർത്തിയ്ക്കുകയോ ചെയ്യാ തെയും, ജനങ്ങൾ വിശപ്പുകൊണ്ട് മരിയ്ക്കാതെയും മദ്യം ഉപയോഗിയ്ക്കുകയോ വ്യഭിചരിയ്ക്കുകയോ ചെയ്യാ



തെയും ഓരോരുത്തരും അവരവരുടെ കർത്തവ്യങ്ങൾ അറിഞ്ഞ് പ്രവർത്തിച്ചും, ധർമ്മം പാലിച്ചും കഴിയുന്ന രാജ്യത്തെ ഒരു ഉത്തമ രാജ്യമായി കരുതാം. ജീവാത്മാവിന് സദാ പരമാത്മാവിന്റെ സ്മരണ ഉണ്ടായിരിയ്ക്കത്തക്കവിധമായിരുന്നു പണ്ട് ആര്യപ്രജകളുടെ ദിനചര്യകളെ നിയന്ത്രിച്ചിരുന്നത്. ആര്യൻ എന്നാൽ മുമുക്ഷു അല്ലെങ്കിൽ സംസ്കാരമുള്ള ജീവൻ എന്നർത്ഥം. സീതാദേവി രാമചന്ദ്രനെ 'ആര്യപുത്രൻ' എന്നു വിളിച്ചിരുന്നു.

ശ്രീരാമൻ ചിത്രകൂടത്തിൽ താമസിയ്ക്കുന്ന കാലത്ത് ഒരു ദിവസം ഇന്ദ്രപുത്രനായ ജയന്തൻ കാക്കയുടെ രൂപം ധരിച്ച് സീതയുടെ പാദത്തിൽ വന്നു കൊത്തി. ശ്രീരാമൻ ഒരു പുൽക്കൊടിയെ ബാണമാക്കി ജയന്തന്റെ നേർക്കയച്ചു. അത് അഗ്നിരൂപമായിട്ട് ജയന്തനെ ദഹിപ്പിയ്ക്കാൻ തുടങ്ങിയപ്പോൾ അയാൾ ശ്രീരാമനെത്തന്നെ ശരണം പ്രാപിച്ചു. ഭഗവാൻ ശ്രീരാമൻ അവന് മാപ്പു നല്കി. (ഇവിടെ ജയന്തൻ - അജ്ഞാനം അല്ലെങ്കിൽ കർമ്മം - സ്വരൂപത്തെ ആവരണം ചെയ്യുന്നു എന്നും ആത്മജാഗ്രതിവെച്ചു കൊണ്ടിരുന്നാൽ അവസാനം ആ അജ്ഞാനവും കർമവും തോൽവി പ്രാപിയ്ക്കുമെന്നും ആധ്യാത്മിക അർത്ഥം മനസ്സിലാക്കണം.)

ചിത്രകൂടലീല കഴിഞ്ഞ് രാമലക്ഷ്മണന്മാരും, സീതയുംകൂടെ അത്രിമഹർഷിയുടെ ആശ്രമത്തിലെത്തി. അത്രി എന്നാൽ മായയുടെ മൂന്നു ഗുണങ്ങളില്ലാത്ത ആൾ. ഈ ഋഷിയുടെ ഭാര്യയാണ് അനസൂയ. അതായത് ഒരിയ്ക്കലും ഈർഷ്യയുണ്ടാകാത്ത അന്തഃകരണത്തോടുകൂടിയവൾ. ശ്രീരാമചന്ദ്രന്റെ ദിവ്യതേജസ്സ് കണ്ട് മുനിയുടെ നേത്രങ്ങൾ ശീതളങ്ങളായി. മഹർഷി ആദരവോടെ അദ്ദേഹത്തെ ആശ്രമത്തിലേയ്ക്ക് ആനയിയ്ക്കുകയും, പ്രഭു ആസനസ്ഥനായശേഷം തൊഴുതുകൊണ്ട്, "എന്റെ ബുദ്ധി ഒരിയ്ക്കലും അവിടുത്തെ ചരണകമലങ്ങളെ ഉപേക്ഷിയ്ക്കാതിരിയ്ക്കണേ!" എന്നു പ്രാർഥിയ്ക്കുകയും ചെയ്തു. മഹർഷി -പത്നിയായ അനസൂയ സീതയ്ക്ക് സതീ ധർമത്തെ ഉപദേശിച്ചുകൊണ്ടു പറഞ്ഞു: "ഉത്തമ പതിവ്രതയുടെ മനസ്സിൽ തന്റെ ഭർത്താവല്ലാതെ വേറെ പുരുഷന്മാർ സ്വപ്നത്തിൽപോലുമില്ലെന്നുള്ള ഭാവനയാണുള്ളത്. മധ്യമപതിവ്രത, അന്യപുരുഷന്മാരെ സഹോദരൻ, പിതാവ്, പുത്രൻ എന്നീ ഭാവനയോടെ നോക്കും. അധമയായ സ്ത്രീ പരപുരുഷനോട് പ്രീതി കാണിയ്ക്കും. അവർ നൂറു കല്പകാലം രൗരവമെന്ന നരകത്തിൽ കിടക്കേണ്ടതായിവരും." അത്രിമഹർഷിയോടു വിടവാങ്ങി അവർ വീണ്ടും വനയാത്ര തുടങ്ങി. "ബ്രഹ്മത്തിന്റെയും ജീവന്റെയുമിടയ്ക്ക് മായ ശോഭിയ്ക്കുന്നതുപോലെ, രാമലക്ഷ്മണന്മാരുടെ മധ്യത്തിൽ സീത ശോഭിച്ചു"എന്ന് ശ്രീ തുളസീദാസൻ ഈ യാത്രയെ വർണിച്ചിട്ടുണ്ട്. ഭഗവാന്റെ യാത്രയിലുടനീളം മേഘങ്ങൾ, ഒരു കുട എന്നതുപോലെ തണൽ നൽകി നീങ്ങിയിരുന്നു.

രാമായണംപോലുള്ള കഥകൾ, രാഷ്ട്രീയചരിത്രങ്ങളല്ല. സാംസ്കാരിക ഇതിഹാസങ്ങളാണ്. രാമായണത്തിലെ ചില ഭാഗങ്ങൾ പാഠപുസ്തകങ്ങളിൽ ചേർക്കുമ്പോൾ മുഹമ്മദീയർക്കും ഇഷ്ടപ്പെടാൻ വേണ്ടി ചില രാഷ്ട്രീയക്കാർ രാമനെ 'ബാദഷാ' എന്നും സീതയെ 'ബീഗം' എന്നും എഴുതുന്നുണ്ട്. ഇവർക്ക് രാമായണത്തിന്റെ രഹസ്യം അറിയാൻ കഴിവില്ലാതെ ആ സാംസ്കാരിക ഇതിഹാസത്തെ രാഷ്ട്രീയേതിഹാസമാക്കാൻ ശ്രമിയ്ക്കുകയാണ്. ഇതനുചിതമാണ്.

മാർഗ്ഗമദ്ധ്യേ, തങ്ങളെ ആക്രമിച്ച വിരാധനെന്ന രാക്ഷസനെ രാമചന്ദ്രൻ കൊന്നു. (വിരാധൻ വിപരീതഭാവനയുടെ സ്വരൂപമാണ്.) അനന്തരം പ്രഭു, സുതീക്ഷ്ണനെന്ന മുനിയുടെ ആശ്രമത്തിലെത്തി. (ഇത് സൂക്ഷ്മബുദ്ധിയുടെ സ്വരൂപമാണ്.) അദ്ദേഹത്തോടൊന്നിച്ച് രാമചന്ദ്രൻ അഗസ്ത്യാശ്രമത്തെ പ്രാപിച്ചു. തന്നെ സ്വീകരിച്ചുവന്ദിച്ച അഗസ്ത്യമഹർഷിയോട്, തനിയ്ക്ക് താമസിയ്ക്കാൻ പറ്റിയ ഒരു സ്ഥലം ഭഗവാൻ ആരാഞ്ഞപ്പോൾ "എന്റെ ഹൃദയത്തിൽ വസിച്ചാലും" എന്ന് മഹർഷി മറുപടി പറഞ്ഞുകൊണ്ട്, ഗോദാവരീതീരത്ത് നാസിക്ക്ഷേത്രത്തിലുള്ള പഞ്ചവടി താമസത്തിനായി നിർദേശിച്ചു. പഞ്ചവടിയിൽ താമസിയ്ക്കുന്ന കാലത്താണ് ശ്രീരാമൻ, ലക്ഷ്മണന് ആത്മജ്ഞാനം ഉപദേശിയ്ക്കുന്നത്. ആ ഉപദേശത്തിന്റെ ചുരുക്കം ഇതാണ്: "ഞാനെന്നും എന്റെയെന്നും, നീയെന്നും, നിന്റെയെന്നും, ഉള്ള ഭാവനയാണ് മായ. ഈ മായ, സകല ജീവികളേയും വശപ്പെടുത്താൻ ശ്രമിയ്ക്കുന്നു. ആത്മജ്ഞാനം കൊണ്ട് ആ മായയെ ജയിയ്ക്കാം. സകലതും സമമായി ബ്രഹ്മരൂപത്തിൽ കാണുന്നതുതന്നെയാണ് ജ്ഞാനം. വൈരാഗ്യവും യോഗവും കൊണ്ട് ജ്ഞാനമുണ്ടാകും." പഞ്ചവടിയിലെ താമസക്കാലത്ത് ഒരു ദിവസം രാവണസഹോദരിയായ ശൂർപ്പണഖ അവിടെ ആഗതയായി, രാമലക്ഷ്മണന്മാരെ മോഹിപ്പിയ്ക്കാൻ ശ്രമിച്ചു. ലക്ഷ്മണൻ അവളുടെ മൂക്കും മുലകളും അറുത്തുകളഞ്ഞു. വിവരമറിഞ്ഞ് ഖരദൂഷണന്മാരും മറ്റു രാക്ഷസരും വന്ന് രാമനോടെതിർത്തു. അവരെയെല്ലാം പ്രഭു കൊന്നൊടുക്കി. (ഓരോ ജീവനും ആത്മസാധന ചെയ്യുമ്പോൾ വളരെ ആസുരീവൃത്തികളെ ജയിയ്ക്കേണ്ടിവരുന്നുണ്ട്.) ശൂർപ്പണഖ ഭയവും വേദനയുംകൊണ്ട് അവിടെനിന്നും ഓടിച്ചെന്ന്, തന്റെ സഹോദരനായ രാവണനെ സകല വിവരങ്ങളും അറിയിച്ചു. സീതയെപ്പോലെ സൗന്ദര്യമുള്ള ഒരു സ്ത്രീ, ലോകത്ത് വേറെയില്ലെന്നും, ഏതുവിധേനയും അവളെ അപഹരിച്ചു കൊണ്ടുപോരണമെന്നും അവൾ തുടർന്നുപറഞ്ഞു. അതു കേട്ടപ്പോൾ അഹങ്കാരരൂപിയായ രാവണന്, സ്വരൂപശക്തിരൂപിണിയായ സീതയെ കൊണ്ടുപോരാൻ ഇച്ഛയുണ്ടായി. രാവണൻ മായാവിയായ മാരീചനേയുംകൊണ്ട് വേഗത്തിൽ പഞ്ചവടിയിലെത്തി. മാരീചൻ തന്റെ മായയാൽ സ്വർണ



വർണമുള്ള മാനിന്റെ രൂപം ധരിച്ച്, ആശ്രമത്തിന്റെ അടുത്തുചെന്നു. സീതയ്ക്ക് മാനിനെക്കണ്ട് മോഹം ജനിയ്ക്കയാൽ അതിനെ തനിക്കു പിടിച്ചുതരാൻ ശ്രീരാമനോടു പറഞ്ഞു. പ്രഭു മാനിനെ പിന്തുടരുംതോറും അത് പിടികൊടുക്കാതെ ദൂരെദൂരെ മാറിപ്പോകാൻ തുടങ്ങി. ഭഗവാൻ അതിന്റെ പിന്നാലെ വളരെദൂരം പോയി. (മനുഷ്യരേയും മായ അതിദൂരം കൊണ്ടുപോകുന്നുണ്ട്.) അവസാനം ശ്രീരാമൻ ബാണമയച്ച് അതിനെ കൊന്നുവീഴ്ത്തി. പക്ഷെ മാരീചൻ മരിയ്ക്കുന്ന സമയം 'ഹാ ലക്ഷ്മണാ' എന്നുറക്കെ വിളിച്ചു. ഈ ശബ്ദം കേട്ട് ശ്രീരാമന് എന്തോ ആപത്തു സംഭവിച്ചിരിയ്ക്കുമെന്നു തോന്നി, സീതാദേവി ലക്ഷ്മണനെ ശ്രീരാമന്റെയടുത്തേയ്ക്ക് നിർബന്ധിച്ചു പറഞ്ഞയച്ചു. ആ സമയം തന്നെ രാവണൻ ഒരു സന്ന്യാസിയുടെ വേഷത്തിൽ സീതയുടെ അടുത്തുചെന്ന് ഭിക്ഷ ചോദിച്ചു. സീത ഭിക്ഷയും കൊണ്ടുവന്നപ്പോൾ രാവണൻ തന്റെ യഥാർഥരൂപം പ്രകടിപ്പിച്ച്, സീതയെ എടുത്ത് തന്റെ രഥത്തിൽവെച്ചുകൊണ്ട് ആകാശമാർഗേണ ലങ്കയ്ക്കു പുറപ്പെട്ടു. വഴിയിൽ ജടായു, രാവണനോടെതിർത്ത് യുദ്ധം ചെയ്യുകയും, സീതയെ ഉപേക്ഷിച്ചുപോകാൻ ആവശ്യപ്പെടുകയും ചെയ്തു. യുദ്ധത്തിൽ രാവണൻ ജടായുവിന്റെ ചിറകു രണ്ടും മുറിച്ചു കളഞ്ഞു. ജടായു പക്ഷരഹിതനായി ഭൂമിയിൽ പതിച്ചു. രാവണൻ ലങ്കയിൽ എത്തി സീതയെ അശോകവനത്തിൽ താമസിപ്പിച്ചു.

പഞ്ചവടിയിൽ, ശ്രീരാമൻ ലക്ഷ്മണൻ വരുന്നതു കണ്ട്, 'നീ സീതയെ തനിച്ചാക്കിയിട്ടു പോന്നത് ശരിയായില്ല. പല രാക്ഷസന്മാരും വനത്തിൽ സഞ്ചരിയ്ക്കുന്നുണ്ട് ' എന്നു പറഞ്ഞിട്ട് രണ്ടു പേരുംകൂടി ആശ്രമത്തിൽ എത്തിയപ്പോൾ സീതയെ കാണാതെ വളരെ ദുഃഖിച്ചു. ഈ സംഭവത്തെപ്പറ്റി ശ്രീമദ്ഭാഗവതത്തിൽ പറയുന്നത് : 'സ്ത്രീസംഗികൾക്ക് ഇതാണ് ഗതിയെന്നു കാണിയ്ക്കാൻ തന്റെ പ്രിയയോടു വിയുക്തനായ ശ്രീരാമൻ അത്യന്തം ദീനനെന്നപോലെ വനത്തിൽ സഞ്ചരിച്ചു'(9.10.11) എന്നാണ്. (വാനപ്രസ്ഥ ധർമത്തിലും മായയുടെ പലവിധ വിഘ്നങ്ങൾ ഉണ്ടാകുമെന്ന് ഈ സംഭവം കാണിയ്ക്കുന്നു.) സീതയെ അന്വേഷിച്ച് പ്രഭു ദുഃഖിതനായി നടക്കുമ്പോൾ ജടായുവിനെ കണ്ട് സകല വിവരങ്ങളും അറിഞ്ഞു, (ജടായു ധ്യാനത്തിന്റെ സ്വരൂപമാണ്. ധ്യാനം ശീലിച്ചിട്ടുള്ളവർക്ക് സ്വരൂപശക്തിയായ സീതയെവിടെയാണെന്നറിയാൻ കഴിയും.) ജടായുവിന് പരമപദം നൽകി അനുഗ്രഹിച്ചിട്ട് ഭഗവാൻ ഭക്തയായ ശബരിയുടെ ആശ്രമത്തിലെത്തി. അവൾ ഭഗവാനുവേണ്ടി പ്രത്യേകം സൂക്ഷിച്ചുവെച്ചിരുന്ന കാരപ്പഴങ്ങൾ അനുഭവിച്ചശേഷം നവധാഭക്തിയെപ്പററി ഭഗവാൻ അവൾക്ക് ഉപദേശം നൽകി. (ഒന്ന്: സത്സംഗം. രണ്ട്: ഭഗവത്കഥയിൽ ഇഷ്ടം. മൂന്ന് : ഗുരുസേവ. നാല്: ഭഗവാന്റെ ഗുണഗാനം. അഞ്ച് : ജപവും വിശ്വാസവും. ആറ് : ഇന്ദ്രിയങ്ങളെ വശത്താക്കിവയ്ക്കുക. ഏഴ് : ലോകത്തെ രാമമയമായി കാണുക. എട്ട് : കിട്ടുന്നതുകൊണ്ടു സന്തോഷിയ്ക്കുകയും സ്വപ്നത്തിൽപോലും അന്യരുടെ ദോഷം കാണാതിരിയ്ക്കുകയും ചെയ്യുക. ഒമ്പത് : സരളമായും, നിഷ്കപടമായുമിരിയ്ക്കുക. ഭഗവാനിൽ വിശ്വസിച്ച് ഹർഷശോകങ്ങൾ കൂടാതിരിയ്ക്കുക.) മേൽപറഞ്ഞ ഒമ്പതിൽ ഏതെങ്കിലും ഒന്നു മാത്രമുണ്ടെങ്കിൽ അവർ സ്ത്രീയായാലും പുരുഷനായാലും കൃതാർഥരായിത്തീരും. ശബരി, സീതയുടെ വിവരങ്ങൾ പറഞ്ഞു കേൾപ്പിയ്ക്കുകയും, ഭഗവാന് ഇപ്രകാരം മാർഗനിർദേശം ചെയ്യുകയും ചെയ്തു: 'ഹേ നാഥാ! ഈ പമ്പാസരോവരത്തിൽ ചെന്നാൽ സുഗ്രീവനെ കാണാം. സുഗ്രീവനുമായി സഖ്യം സ്ഥാപിച്ചാൽ അവിടുത്തേയ്ക്ക് സകലതുമറിയാറാകും.'

(ഇവിടെ യഥാർഥത്തിൽ ജീവന് ആത്മശക്തി തിരിച്ചു കിട്ടാനുള്ള മാർഗത്തെപ്പറ്റിയാണ് പറയുന്നത്. ഈ ശ്രമത്തിൽ എവിടുന്ന് ഏതുവിധമുള്ള സഹായം കിട്ടുമോ അത് സ്വീകരിയ്ക്കണം. ഇങ്ങനെയുള്ള ഇതിഹാസങ്ങൾ ഇക്കാലത്ത് *സ്കൂളു*കളിലെങ്ങും പഠിപ്പിയ്ക്കാറില്ല. ഇപ്പോൾ *സ്കൂളു*കളിൽ പഠിയ്ക്കുന്ന ഇതിഹാസം രാഗദ്വേഷത്തെ വർധിപ്പിയ്ക്കത്തക്കതാണ്. ഇക്കാലത്തെ വിദ്യാർഥികൾ പലവിധ *സിനിമകൾ* കണ്ട് വാസനകൾ ജാഗ്രത്താക്കയാൽ അവരുടെ സ്വരൂപശക്തിയായ സീതയെ രാവണരൂപിയായ അഹങ്കാരം തട്ടിക്കൊണ്ടുപോയിരിയ്ക്കുകയാണ്. ഉത്തമജീവിതം നയിയ്ക്കണമെങ്കിലും, ആത്മശക്തിയെ വീണ്ടെടുക്കണമെങ്കിലും, സത്സംഗം ചെയ്യണം. അത് ഹനുമാന്റെ സ്വരൂപമാണ്.)

രാമലക്ഷ്മണന്മാർ പമ്പാതീരത്തു ചെന്നു. അവിടെ ഹനുമാനെ കണ്ടു. ഹനുമാൻ ശ്രീരാമനോട്, 'ജീവൻ അവിടുത്തെ മായയിൽ മോഹിച്ചിരിയ്ക്കുന്നു എങ്കിലും അവിടുത്തെ കൃപകൊണ്ട് അതിനെ കടക്കുകയും ചെയ്യുന്നു' എന്നു പറഞ്ഞപ്പോൾ, പ്രഭു മറുപടി പറഞ്ഞു: 'ഏത് ജീവന് തന്നെ സേവകനെന്നും, ജഡചേതനമായ ജഗത്ത് തന്റെ സ്വാമിയുടെ രൂപമെന്നും തോന്നുന്നുവോ - അവനു മാത്രമേ അനന്യഭക്തനാകാൻ കഴിയൂ.' പിന്നീട് ഹനുമാൻ ശ്രീരാമനോട് ഉണർത്തിച്ചു: 'ഇവിടെ അടുത്തുള്ള പർവതത്തിൽ വാനരരാജാവായ സുഗ്രീവനുണ്ട്, അദ്ദേഹം അവിടുത്തെ ദാസനാണ്. അദ്ദേഹവുമായി അവിടുന്ന് സഖ്യം ചെയ്യണം. എന്നാൽ അനേകം വാനരന്മാരെ അദ്ദേഹം അവിടുത്തെ സേവയ്ക്കയച്ചുതരും.' ഇതു കേട്ട് മൂന്നുപേരുംകൂടെ സുഗ്രീവന്റെ അടുത്തു ചെന്നു. സുഗ്രീവൻ ഭഗവാനെ വണങ്ങിയിട്ടു പറഞ്ഞു:'ഹേ നാഥാ! സീതയെ ആകാശമാർഗേണ രാവണൻ കൊണ്ടുപോകുന്നതു കണ്ടു. അവർ അവിടുത്തെ നാമം ജപിയ്ക്കുന്നുണ്ടായിരുന്നു. സീതാദേവിയെ വീണ്ടെടുക്കാൻ എന്റെ സകല കഴിവുകളും ഞാൻ അവിടുത്തേയ്ക്ക് സമർപ്പിയ്ക്കുന്നു.' കിഷ്കിന്ധയിൽ ലോഭരൂപിയായ ബാലിയാണ് രാജാവ്. അവൻ സന്തോഷരൂപിയായ സുഗ്രീവനെ



ഉപദ്രവിച്ചിരുന്നു. അതിനാൽ പ്രഭു ലോഭരൂപിയായ ബാലിയെ വധിച്ചു. ആ സമയം ബാലിയുടെ ഭാര്യ (തിതിക്ഷാരൂപി) യായ 'താര' ദുഃഖിയ്ക്കാൻ തുടങ്ങി. അവരോട് ലക്ഷ്മണൻ, 'ദുഃഖമുപേക്ഷിച്ച് രാമനെ ശരണം പ്രാപിയ്ക്കാൻ ' ഉപദേശിച്ചു. ശ്രീരാമൻ താരയോടു പറഞ്ഞു: 'നീ ഏതൊരു ശരീരത്തെ പതിയായി കരുതിയിരുന്നോ അത് ഇവിടെ കിടപ്പുണ്ട്. അയാളുടെ ആത്മാവിനെയാണ് പതിയായി കരുതിയിരുന്നതെങ്കിൽ അതു മരിച്ചിട്ടുമില്ല.' താര പറഞ്ഞു: 'ഹേ നാഥാ! അണുമാത്രമെങ്കിലും പരാഭക്തിയുടെ (ശ്രേഷ്ഠമായ ഭക്തി) ആനന്ദം അനുഭവിച്ചിട്ടുള്ളവർക്കു ബ്രഹ്മലോകത്തെ സുഖംപോലും തുച്ഛമായി തോന്നും. അതിനാൽ പ്രതിദിനം അങ്ങയിൽ എന്റെ ഭക്തി വർധിച്ചുകൊണ്ടിരിയ്ക്കാൻ ഈ സാധുവിൽ കൃപചെയ്താലും. അവിടുത്തെ ചരണങ്ങളൊഴിച്ച് ഒന്നിലുമെനിയ്ക്കിച്ഛയുണ്ടാകരുതേ!' തുടർന്ന് താര, തന്റെ പുത്രനായ അംഗദനെ ഭഗവാന്റെ പാദങ്ങളിലർപ്പിച്ച്, അവനേയും പ്രഭുവിന്റെ ദാസനാക്കണമെന്നു പ്രാർഥിച്ചു. അനന്തരം ഭഗവാൻ സുഗ്രീവനെ രാജാവായും, അംഗദനെ യുവരാജാവായും അഭിഷേകം ചെയ്യിച്ചു. സുഗ്രീവൻ വാനരന്മാരെയെല്ലാം വിളിച്ച് സീതാന്വേഷണത്തിനായി നാലു ദിക്കിലേയ്ക്കും നിയോഗിച്ചു. കോടിക്കണക്കിന് വാനരന്മാർ ഓരോ ദിശയിലേയ്ക്കും സീതയെ അന്വേഷിച്ച് പുറപ്പെട്ടു. (ഇവരെല്ലാം അന്തഃകരണവൃത്തികളാണെന്നറിയണം. അതുകൊണ്ടുവേണം സീതാരൂപിയായ സ്വരൂപശക്തിയെ അന്വേഷിയ്ക്കാൻ.)

ശ്രീരാമൻ, സത്സംഗരൂപിയായ ഹനുമാന്റെ കൈയിൽ തന്റെ തിരുവാഴി കൊടുത്തിട്ട്, അതു കാണിച്ച് സീതയ്ക്ക് വിശ്വാസവും ശാന്തിയും ഉണ്ടാക്കണമെന്നരുളിച്ചെയ്തു. ഹനുമാൻ വാനരന്മാരോടൊത്ത് അന്വേഷണത്തിനു പുറപ്പെട്ടു. വഴിയിൽ ഒരു പർവതഗുഹയിൽ 'സ്വയംപ്രഭ' എന്ന ഒരു സ്ത്രീ ഇരിയ്ക്കുന്നതു കണ്ടു. അവൾ സകലർക്കും ജലഫലാദികൾ കൊടുത്തിട്ട്, 'നിങ്ങൾ കണ്ണടച്ചു കൊള്ളുക, നിങ്ങൾക്കു സീതയെ കാണാനിടയാകും' എന്നു പറഞ്ഞതനുസരിച്ച് അവർ കണ്ണടച്ചു തുറന്നപ്പോഴേയ്ക്കും തങ്ങൾ സമുദ്രതീരത്തു നിൽക്കുന്നതായി കണ്ടു. (വൃത്തി അന്തർമുഖമാകുമ്പോൾ സ്വയം പ്രഭാരൂപിയായ തേജസ്സിന്റെ അനുഭവമുണ്ടാകും. അത് വൃത്തിയെ സമുദ്രം പോലെ വിശാലമാക്കുന്നു.) അവിടെ ജാംബവാൻ, അംഗദൻ, ഹനുമാൻ മുതലായ വാനരന്മാർ ഇനിയെങ്ങനെ സീതയെ കണ്ടുപിടിക്കാമെന്നു വിചാരിയ്ക്കാൻ തുടങ്ങി. ഇവർ പരസ്പരം സംസാരിയ്ക്കുന്നത് സമ്പാതിയെന്ന പക്ഷി കേൾക്കാനിടയായി. അവൻ വാനരന്മാരോടു പറഞ്ഞു: 'ത്രികൂട പർവതത്തിൽ ലങ്ക എന്നൊരു നഗരിയുണ്ട്. അവിടെ, രാവണനെന്ന രാക്ഷസരാജാവിന്റെ അശോകവനത്തിൽ സീത ഇപ്പോൾ ഇരിയ്ക്കുന്നുണ്ട്.' ഏതൊരുവൻ സമ്യഗ്രീതിയിൽ ആത്മാവിന്റെ യഥാർഥ തത്ത്വം അറിഞ്ഞിട്ടുണ്ടോ അവൻ സമ്പാതി എന്നർഥം. അവർക്ക് സ്വരൂപശക്തിയെപ്പറ്റി മനസ്സിലാക്കാൻ കഴിയും. ആ ശക്തി ഇപ്പോൾ അഹങ്കാരരൂപിയായ രാക്ഷസന്റെ വനത്തിലാണ്. അതിനാൽ അഹങ്കാരത്തെ നശിപ്പിയ്ക്കണം. പക്ഷെ അഹങ്കാരത്തെ നശിപ്പിയ്ക്കുക എന്നത് സമുദ്രത്തെ കടക്കുംപോലെയാണ്.

പിന്നീട് സത്സംഗരൂപിയായ ഹനുമാൻ ശ്രീരാമനെ സ്മരിച്ചുകൊണ്ട് സമുദ്രം ചാടിക്കടന്നു. വഴിയിൽ 'സുരസ'യെന്ന രാക്ഷസി, ഹനുമാനെ തിന്നാനായി വായും പിളർന്നടുത്തു. പക്ഷെ ഹനുമാൻ ചെറിയരൂപം ധരിച്ച് വായിൽക്കൂടെ കയറി ചെവിയിൽക്കൂടെ വെളിയിലിറങ്ങിവന്നു. (നാവിന്റെ രസത്തെ ജയിയ്ക്കാതെ മുന്നോട്ടുപോകാൻ പ്രയാസമാണ്.) ഹനുമാൻ ലങ്കാനഗരിയിൽ പ്രവേശിച്ചു. അവിടം നന്മയുടെ ശത്രുക്കളായ രാക്ഷസന്മാരുടെ സങ്കേതമായിരുന്നെങ്കിലും, വിഭീഷണനെന്ന രാവണസോദരനായ ഒരു രാമഭക്തൻ താമസിച്ചിരുന്നു. ഹനുമാൻ വിഭീഷണനോട് ഭഗവാൻ രാമചന്ദ്രന്റെ സകല വൃത്താന്തങ്ങളും പറഞ്ഞു. വിഭീഷണൻ, സീതയെ കാണാനുള്ള മാർഗം ഹനുമാനേയും ധരിപ്പിച്ചു. (വിഭീഷണൻ നിർഭയതയുടെ സ്വരൂപമാണ്. ആത്മശക്തി പ്രാപിക്കണമെങ്കിൽ നിർഭയത വേണം.) ഹനുമാൻ അശോകവനത്തിൽ ചെന്ന് സീതയെ കണ്ട് മനസാ നമസ്കരിച്ചു. (ഹനുമാൻരൂപിയായ സത്സംഗംകൊണ്ട് സ്വരൂപശക്തി അഥവാ വിവേകഖ്യാതി സമ്പാദിക്കാം.) ഹനുമാൻ, രാമചന്ദ്രന്റെ മോതിരം സീതയുടെ തിരുമുമ്പിൽ വെച്ചു തൊഴുതു. സീത ഉടനെ അതിനെ തിരിച്ചറിഞ്ഞ് വന്ദിച്ചു. അതിനുശേഷം താൻ ശ്രീരാമഭക്തനും, ദൂതനുമാണെന്നും, ശ്രീരാമൻ വേഗംതന്നെ വന്ന് രാക്ഷസന്മാരെ കൊന്ന് സീതയെ വീണ്ടുകൊണ്ടു പോകുമെന്നും ഹനുമാൻ ദേവിയെ അറിയിച്ച് ആശ്വസിപ്പിച്ചു. തന്റെ ദൗത്യനിർവഹണത്തിനുശേഷം ഹനുമാൻ അശോകവനത്തിലുള്ള കായ്കനികൾ എല്ലാം പറിച്ചുതിന്നു. വനത്തെ താറുമാറാക്കി. വിവരം കാവൽക്കാർ രാവണനെ അറിയിച്ചപ്പോൾ ഹനുമാനെ പിടിച്ചുകൊണ്ടുവരാൻ രാക്ഷസന്മാരെ നിയോഗിച്ചു. (രാവണൻ അഹങ്കാരത്തിന്റെ സ്വരൂപമാണ്. അയാൾക്ക് ഇന്ദ്രിയരൂപങ്ങളായ പത്തു തലകളുണ്ട്.) ഹനുമാനെ ബന്ധിച്ച് രാവണന്റെ മുൻപിൽ കൊണ്ടു വന്നപ്പോൾ രാവണനോട്, രാമനെ ശരണംപ്രാപിച്ചാൽ സർവനാശത്തിൽ നിന്നും രക്ഷപ്പെടാമെന്നും നന്മയുണ്ടാകുമെന്നും ഹനുമാൻ പറഞ്ഞതിനെ രാവണൻ വകവച്ചില്ല. മാത്രമല്ല, ഹനുമാന്റെ വാലിൽ തുണിചുറ്റി എണ്ണയൊഴിച്ചു കത്തിച്ച് അപമാനിയ്ക്കാനാജ്ഞാപിയ്ക്കുകയും ചെയ്തു. ഹനുമാന്റെ വാലിൽ തുണി ചുറ്റുന്തോറും വാലിന്റെ നീളം കൂടിക്കൂടിവന്നു. അവസാനം വാലിൽ തീകൊളുത്തി. ഹനുമാൻ നാലുപാടും ചാടിച്ചാടി ലങ്കയെ ചുട്ടുപൊട്ടിയ്ക്കാൻ തുടങ്ങി. (സത്സംഗത്തിനു ശക്തി വർധിയ്ക്കുമ്പോൾ ആസുരശക്തികൾ കത്തി



ഭസ്മമാകാൻ തുടങ്ങുന്നു.) ലങ്കാദഹനത്തിനുശേഷം, ഭഗവാന് അടയാളമായി കൊടുക്കാൻ സീതാദേവിയുടെ ചൂഡാമണിയും വാങ്ങിക്കൊണ്ട്, ഹനുമാൻ സമുദ്രം ചാടിക്കടന്ന്, ശ്രീരാമസവിധത്തിലെത്തി വിവരങ്ങൾ ധരിപ്പിച്ചു. സീതയുടെ വാർത്ത കേട്ട് എല്ലാവർക്കും ആനന്ദവും, ദുഃഖത്തെപ്പറ്റി കേട്ട് ദുഃഖവും തോന്നി. ലങ്കയിൽ മണ്ഡോദരി രാവണനോട് സീതയെ രാമനു തിരിച്ചുകൊടുക്കാൻ വളരെ പറഞ്ഞിട്ടും രാവണൻ അതിനു തയ്യാറായില്ല. വിഭീഷണന്റെ ഉപദേശവും തിരസ്കരിച്ചു. രാവണനാൽ തിരസ്കൃതനായ വിഭീഷണൻ, ശ്രീരാമനെ അഭയം പ്രാപിച്ചു. ഭക്തനായ രാവണസോദരനോട് ശ്രീരാമൻ പറഞ്ഞു: 'ജീവൻ എനിയ്ക്ക് അഭിമുഖമാകുമ്പോൾ – അതിന്റെ അനേകജന്മങ്ങളിലെ പാപം നശിയ്ക്കുന്നു. ലോഭിയ്ക്ക്, ധനത്തിലുള്ള ആഗ്രഹം പോലെ നിന്നെപ്പോലുള്ള സജ്ജനങ്ങളെ എനിക്കു പ്രിയമാണ്.' അചിരേണ സമുദ്രത്തിൽ ചിറകെട്ടി, ശ്രീരാമനും ലക്ഷ്മണനും വാനരസേനയോടും വിഭീഷണനോടുംകൂടെ ലങ്കയിൽ പ്രവേശിച്ചു. ഈ വിവരമറിഞ്ഞ് ദുഃഖാകുലയായ മണ്ഡോദരി പിന്നെയും രാവണനോട്, രാമനുമായി യുദ്ധം ചെയ്യാതെ സീതയെ കൊടുത്തു സന്ധിയാകാൻ അപേക്ഷിച്ചു. പക്ഷേ രാവണൻ തന്റെ നിർബന്ധബുദ്ധി കൈവിട്ടില്ല. അഹങ്കാരത്തിന്റെ സ്വഭാവം ഇതാണ്. ഗീതയും അഹങ്കാരത്തെ നശിപ്പിയ്ക്കണമെന്ന് ശക്തിയായി പറയുന്നുണ്ട്. മഹാഭാരതത്തിൽ ദുര്യോധനനാണ് അഹങ്കാരത്തിന്റെ സ്വരൂപം.

ബാലിപുത്രനായ അംഗദനും രാവണനോട് സാരവാക്കുകൾ പറഞ്ഞു. പക്ഷെ രാവണൻ അംഗദനോടു കോപിയ്ക്കുകയാണു ചെയ്തത്. തന്റെ പാദം ഇരിയ്ക്കുന്ന സ്ഥലത്തുനിന്നും ഏതെങ്കിലും രാക്ഷസർക്ക് മാറ്റാൻ കഴിയുമെങ്കിൽ രാമനെ കൊല്ലാൻ കഴിയുമെന്നു രാവണനോട് അംഗദൻ പറഞ്ഞു. പല രാക്ഷസന്മാരും അതിനായി ശ്രമിച്ചിട്ടും ആർക്കും സാധിച്ചില്ല. അംഗദനിൽ അംഗത്തിനെ ദമനം ചെയ്യാനുള്ള ശക്തിയുണ്ടായിരുന്നു. രാവണനുപോലും അവന്റെ പാദത്തെ അനക്കാൻ കഴിഞ്ഞില്ല. യുദ്ധം ആരംഭിച്ചു. വാനരസേന ലങ്കയെ വളഞ്ഞു. രാവണനും യുദ്ധത്തിനു തയ്യാറായി; വാദ്യഘോഷം മുഴക്കി. രാക്ഷസന്മാർ പാഞ്ഞു വന്ന് വാനരന്മാരെ തിന്നാൻ തുടങ്ങിയതു കണ്ട് ഹനുമാന് ദേഷ്യം വന്ന് രാവണന്റെ കൊട്ടാരത്തെ പിടിച്ചു കുലുക്കിക്കളഞ്ഞു. യുദ്ധത്തിന്റെ തീവ്രതയാൽ അല്പസമയത്തിനുള്ളിൽ അവിടം പൊടിപൊങ്ങി. അന്ധകാരമയമായി, പരസ്പരം കാണാൻപോലും പാടില്ലാതായി. ശ്രീമദ്ഭാഗവതത്തിൽ ദശമസ്കന്ധത്തിൽ തൃണാവർത്തൻ (ആവരണം) വ്രജത്തിൽ വന്നപ്പോൾ പൊടികൊണ്ടു മൂടുകയാൽ പരസ്പരം അറിയാൻ കഴിയാതായി എന്നു പറഞ്ഞിട്ടുണ്ട്. മേഘനാദൻ യുദ്ധത്തിനിറങ്ങി. രണ്ടുഭാഗത്തും യുദ്ധം ഉഗ്രമായിത്തീർന്നു. രാവണൻ ലക്ഷ്മണന്റെ നേർക്ക് പ്രയോഗിച്ച അമോഘമായ ശക്തി ഏറ്റ് ലക്ഷ്മണൻ ബോധം കെട്ടു വീണു. രാമസേന ശോകമൂകമായി.

അഹങ്കാരത്തിനു ബലം വർധിയ്ക്കുമ്പോൾ ആത്മാവിന് ആരാമ(സുഖം)മുണ്ടാകുന്നില്ല. അതിനാൽ രാമന്റെ ധൈര്യവും കുറയാൻ തുടങ്ങി. ജാംബവാന്റെ ഉപദേശപ്രകാരം, ലങ്കയിലെ സുഷേണനെന്ന വൈദ്യന്റെ അഭിപ്രായമനുസരിച്ച് ഹനുമാൻ കൊണ്ടുവന്ന ദിവ്യൗഷധംകൊണ്ട് ലക്ഷ്മണന്റെ ബോധക്കേടു നീക്കി. പിന്നെയും യുദ്ധം പൂർവാധികം ഉഗ്രമായി നടന്നു. ആ യുദ്ധത്തിൽ ലക്ഷ്മണൻ മേഘനാദനെ കൊന്നു. മേഘനാദന്റെ ഭാര്യ സുലോചന, ശ്രീരാമന്റെ അനു വാദത്തോടുകൂടി ഭർത്താവിന്റെ ഉത്തമാംഗം വാങ്ങുകയും, ഭഗവാനിൽ തനിയ്ക്ക് ഭക്തിയുണ്ടാകാൻ അനുഗ്രഹം സമ്പാദിയ്ക്കുകയും ചെയ്തു. പുത്രന്റെ മരണം രാവണനെ കഠിനമായി ദുഃഖിപ്പിച്ചു. എങ്കിലും യുദ്ധം തീവ്രതരമായി തുടർന്നു. യുദ്ധഭൂമിയിൽ രാവണനെ രഥാരൂഢനായും ശ്രീരാമനെ പാദചാരിയായും കണ്ട് വിഷാദിച്ച വിഭീഷണനെ സമാധാനിപ്പിച്ചുകൊണ്ട് ശ്രീരാമൻ പറഞ്ഞു: 'ഏതൊരു രഥത്തിൽ ഇരുന്നാൽ ജയം നിശ്ചയമാണോ, ആ രഥം വേറെയാണ്. ശൗര്യവും, ധൈര്യവും ആ രഥത്തിന്റെ ചക്രങ്ങളും, സത്യവും ശീലവും അതിന്റെ ബലമുള്ള കൊടിയും കൊടിക്കൂറകളുമാണ്. ബലം, വിവേകം, ദമം, (ഇന്ദ്രിയനിഗ്രഹം) പരോപകാരം ഈ നാലുമാണ് കുതിരകൾ. അവയെ ക്ഷമ, ദയ, സമത എന്നീ കടിഞ്ഞാണുകൾ കൊണ്ട് രഥത്തിൽ ബലമായി ബന്ധിയ്ക്കണം. ഈശ്വരഭജനമാണ് ചതുരനായ സാരഥി. വൈരാഗ്യം പരിചയും, സന്തോഷം വാളുമാണ്. ദാനം കുന്തവും; ബുദ്ധി ശക്തിയും; ശ്രേഷ്ഠമായ വിജ്ഞാനം വില്ലുമാണ്. നിർമലവും അചലവുമായ മനസ്സ് ആവനാഴിയും; ശമം (മനോനിഗ്രഹം) തപം, നിയമം ഇവ അനേകങ്ങളായ ബാണങ്ങളുമാണ്. ബ്രാഹ്ണരുടെയും ഗുരുവിന്റേയും പൂജ അഭേദ്യമായ കവചമാണ്. ഇവയല്ലാതെ വിജയത്തിനു വേറെ രഥം വേണ്ട. ഹേ ധീരനായ മിത്രമേ! ആർക്ക് ഇപ്രകാരമുള്ള ദൃഢമായ രഥമുണ്ടോ, ആ വീരന് സംസാരരൂപിയായ മഹാ ദുർജയശത്രുവിനെ ജയിയ്ക്കാൻ കഴിയും. അപ്പോൾപിന്നെ ഈ രാവണന്റെ കഥ എന്തു പറയാനാണ്?'

ഭഗവാന്റെ ഈ വാണിയിൽനിന്നും, ഈ യുദ്ധം ദേവപ്രകൃതിയും ആസുരപ്രകൃതിയും തമ്മിലുള്ള യുദ്ധമാണെന്നു കാണാം. ഇങ്ങനെയുള്ള യുദ്ധം മനുഷ്യഹൃദയത്തിൽ നിത്യം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. ഈ യുദ്ധത്തിൽ ജയിയ്ക്കാൻ മേൽപ്പറഞ്ഞവിധമുള്ള രഥം തന്നെ വേണം. പ്രഭുവിന്റെ വാണികേട്ട് വിഭീഷണന് സമാധാനമായി. യുദ്ധം വളരെ ഉഗ്രമായി തുടർന്നു. രണ്ടുഭാഗത്തും സൈന്യങ്ങൾ പരസ്പരം കൊല്ലാൻ തുടങ്ങി. രാവണൻ അനവധി വാനരന്മാരെ കൊലപ്പെടുത്തിയതിനാൽ വാനരസേന വ്യാകുലമായി. ലക്ഷ്മണൻ രാവണന്റെ മാറിൽ നൂറു ബാണങ്ങളയച്ചതിന്റെ ഫലമായി രാവണന് കുറച്ചുനേര



ത്തേയ്ക്ക് മോഹാലസ്യമുണ്ടായെങ്കിലും, പെട്ടെന്നുതന്നെ മോഹനിവൃത്തനായി യുദ്ധഭൂമിയിൽ വന്നു. രണ്ടു സേന കളും ക്ഷീണിച്ചു. രാഘവ-രാവണന്മാർ തമ്മിൽ നേരിട്ടു യുദ്ധം തുടങ്ങി. ശ്രീരാമൻ ആഗ്നേയാസ്ത്രത്താൽ രാവ ണന്റെ ബാണങ്ങളെല്ലാം ഭസ്മമാക്കുകയും, ഒന്നൊന്നായി രാവണന്റെ പത്തു തലകളും ഇരുപതു കൈകളും മുറിച്ചു വീഴ്ത്തുകയും ചെയ്തു. പക്ഷെ രാമസായകം കൊണ്ട്അറ്റു പോയ തലകളും കൈകളും പഴയതുപോലെ വീണ്ടും ഉണ്ടാ യി. രാമൻ പിന്നെയും പിന്നെയും അവയെ ഛേദിച്ചു. പക്ഷേ വീണ്ടും വീണ്ടും പുതിയവ ഉണ്ടായിക്കൊണ്ടേ ഇരുന്നു. ജീവന്, താൻ അഹങ്കാരത്തേയും പത്ത് ഇന്ദ്രിയങ്ങളേയും ജയിച്ചെന്ന് പലപ്പോഴും തോന്നാറുണ്ട്. പക്ഷെ അവയെല്ലാം പിന്നെയും ജീവിച്ചുവരും. വിഷയങ്ങൾ അനുഭവിയ്ക്കു മ്പോൾ കാമം (ഭോഗേച്ഛ) നിത്യം നിത്യം വർധിച്ചുവരുന്ന തുപോലെ, ഭഗവാൻ, രാവണന്റെ തലകൾ മുറിയ്ക്കുന്തോറും അവ പുതുതായി വർധിച്ചുവന്നുകൊണ്ടേയിരുന്നു. രാവണനു ദേഷ്യം വർധിച്ച് പത്തു ബാണങ്ങൾ ഒരുമിച്ച് ഭഗവാനെ ലക്ഷ്യമാക്കി തൊടുത്തു. ജാംബവാൻ ഇതു കണ്ട് രാവ ണന്റെ നെഞ്ചത്ത് ശക്തിയായി ഒരു തൊഴി കൊടുത്തു. രാവ ണന്റെ തലകൾ പലപ്രാവശ്യം മുറിച്ചിട്ടും അയാൾ മരി യ്ക്കുന്നില്ലെന്ന വിവരം സീത അറിഞ്ഞ് വല്ലാതെ ഉദ്വേഗ പ്പെട്ടു. (നമ്മുടെ സംസാരത്തിലും അഹങ്കാരത്തിന് മരി യ്ക്കാൻ ഇഷ്ടമില്ല. ഏതുവിധേനയും - ലോകസേവയുടെ പേരും പറഞ്ഞെങ്കിലും - അത് ജീവിച്ചിരിയ്ക്കാൻ ഇച്ഛി യ്ക്കുന്നു.) അവസാനം വിഭീഷണൻ രാവണന്റെ നാഭിയിൽ സ്ഥിതിചെയ്യുന്ന അമൃതിന്റെ ബലംകൊണ്ടാണ് അയാൾ മരണമടയാത്തതെന്ന് ശ്രീരാമനോടു പറയുകയും അതുകേട്ട് ശ്രീരാമൻ ഒരു ബാണം രാവണന്റെ നാഭിയ്ക്കുനേരെ അയ ച്ച് ആ അമൃതകുണ്ഡം ഉണക്കുകയും ചെയ്തു. അതോടെ രാവണൻ മരിച്ചുവീണു. ലോകകണ്ടകനായ രാവണന്റെ തല കളും കൈകളും മണ്ഡോദരിയുടെ സമീപത്തു ചെന്നു വീണു. ദേവന്മാരും മുനികളും പ്രഭുവിനെ സ്തുതിയ്ക്കാൻ തുടങ്ങി. ജാനകീദേവിയ്ക്ക് അത്യന്തം ഹർഷമുണ്ടായി.

(ഇവിടെ നാഭിയിൽ അമൃത് ഇരിപ്പുണ്ട് എന്നതിന്, കാമവാസനയുടെ ബലത്തിലാണ് അഹങ്കാരമിരിയ്ക്കുന്നത് എന്നും, ആ കാമവാസന കത്തിപ്പോയാൽ അഹങ്കാരം നശിയ്ക്കും എന്നും അർഥം മനസ്സിലാക്കാം.)

സീതാദേവി കുളിച്ച് വസ്ത്രാദ്യലങ്കാരങ്ങൾ ധരിച്ച് ശ്രീരാമനെ ദർശിയ്ക്കാൻ പുറപ്പെട്ടു. അവിടെ ചെന്ന് സീത തന്റെ മായാരൂപത്തെ അഗ്നിയിൽ ദഹിപ്പിച്ച് യഥാർഥ സ്വരൂപത്തിൽ ദൃശ്യയായി. വാനരന്മാർ ജയഘോഷം മുഴക്കി. രാമൻ വിഭീഷണനെ ലങ്കയ്ക്കധിപതിയായി അഭി ഷേകംചെയ്തു.

രാമചന്ദ്രൻ തിരിച്ച് അയോധ്യയിൽ എത്തുകയും അയോധ്യാധിപതിയായിട്ടഭിഷിക്തനാകുകയും ചെയ്തു. തന്റെ രാജ്യഭാരകാലത്ത് ഒരിയ്ക്കൽ ഒരു വെളുത്തേടന്റെ ആക്ഷേപവാക്കുകളെ അടിസ്ഥാനമാക്കി സീതാദേവിയെ രാമചന്ദ്രൻ വാത്മീകിയുടെ ആശ്രമത്തിൽ ഉപേക്ഷിച്ചു. ഈ സംഭവത്തെ വർണിച്ചുകൊണ്ട് ശുകദേവൻ പരീക്ഷിത്തി നോടു പറയുന്നു: സ്ത്രീപുരുഷസംബന്ധം വിഷമമുള്ള താണ്. അതിൽ സാമർഥ്യമുള്ളവർപോലും പരാജയപ്പെടു മ്പോൾ ഗൃഹാസക്തരും വിഷയികളുമായ പുരുഷന്മാരുടെ കഥ എന്തു പറയാനാണ്?' (9.11.17) (ഭാഗവതം നവമസ്കന്ധ ത്തിൽ രാമായണകഥ ഇത്രയും വിസ്തരിച്ചു പറഞ്ഞിട്ടില്ല.)

നവമസ്കന്ധത്തിൽ യയാതി, സൗഭരി മുതലാ യവർ, സ്ത്രീസംഗത്താൽ അവരുടെ മഹിമയെ വിസ്മരി ച്ചുപോയതായി പറഞ്ഞിട്ടുണ്ട്. സ്ത്രീസഹവാസം എല്ലാ യ്പ്പോഴും ആപത്തുണ്ടാക്കുന്നതാണെന്നറിഞ്ഞ്, അതിൽനി ന്നൊഴിഞ്ഞുനില്ക്കുവാൻ ലോകർ തയ്യാറായാൽ പ്രാപഞ്ചി കവ്യവഹാരങ്ങൾ നടക്കുന്നതെങ്ങിനെയാണ്?സ്ഥിതപ്രജ്ഞ ദശ എങ്ങനെ പ്രാപിയ്ക്കാം? എന്നു തുടങ്ങിയ സംശയ ങ്ങൾ നീക്കാൻവേണ്ടി ഇനി ശുകദേവൻ പരീക്ഷിത്തിനോട് ശ്രീകൃഷ്ണഭഗവാന്റെ ലീലകൾ വർണിയ്ക്കുന്നു. ഈ വർണനയിൽ, ശ്രീകൃഷ്ണൻ പല സ്ത്രീകളുടെ ഇടയിൽ കഴിഞ്ഞിരുന്നെങ്കിലും നിർഭയനും, നിർവികാരനുമായിരുന്നു എന്നും, അദ്ദേഹത്തിൽ, തപം, വൈരാഗ്യം, ഐശ്വര്യം, ധർമം മുതലായവയുടെ പ്രഭാവമുണ്ടായിരുന്നു എന്നും മറ്റും വിശദമായി ശ്രീശുകൻ ഉപന്യസിച്ചിരിയ്ക്കുന്നു. അതിന്റെ കൂടുതൽ വിവരങ്ങൾ രണ്ടാം ഭാഗത്തിൽ ദശമസ്കന്ധം കൊണ്ട് ആരംഭിയ്ക്കും.

ഹരിഃ ഓം തത് സത്.

## നവമസ്കന്ധം സമാപ്തം





# പത്താംസ്കന്ധം - പൂർവാർധം

## പ്രകരണം ഒന്ന്

**ഗോപീഭാവം**

എട്ടാം സ്കന്ധത്തിലെ സമുദ്രമഥന കഥയിൽ ദൈവീ പ്രകൃതിയുടെ വിജയത്തെപ്പറ്റി പറഞ്ഞു. മത്സ്യാവതാര കഥ കൊണ്ടു വൃത്തിയുടെ വ്യാപ്തിയെ വിവരിച്ചു. ഹയഗ്രീവനെ നിഗ്രഹിച്ച് ഭഗവാൻ വേദങ്ങൾ വീണ്ടെടുത്തതിനെ തുടർന്ന് ഭക്തിയുടെ പ്രകാശം എങ്ങനെ വർധിച്ചു എന്ന് ഒൻപതാം സ്കന്ധത്തിന്റെ ആദ്യം ഉപന്യസിച്ചിട്ട്, അംബരീഷരാജാവിന്റെ രക്ഷ സുദർശനത്തിന്റെ തേജസ്സിനാൽ സാധിച്ച വൃത്താന്തം പറഞ്ഞു. അതിനുശേഷം ജ്ഞാനരൂപിണിയായ ഗംഗയുടെ അവതാരകഥയാൽ ഭഗവാൻ ശങ്കരൻ ആ ജ്ഞാനത്തെ തന്റെ ശിരസ്സിൽ ധരിച്ചതായി കാണിച്ചിരിയ്ക്കുന്നു. ആ ജ്ഞാനത്തിന്റെ ശാശ്വതരക്ഷ ആര് എങ്ങനെ നിർവഹിയ്ക്കുമെന്നു ദശമസ്കന്ധത്തിൽ ഗോപീ-ഗോപൻമാരുടെ കഥകൊണ്ടു വിവരിച്ചിരിയ്ക്കുന്നു. ജ്ഞാനരക്ഷ ചെയ്യുന്നതിൽ ഏർപ്പെടുന്ന വിഘ്നങ്ങൾ ശ്രീകൃഷ്ണരൂപിയായ ബ്രഹ്മഭാവംകൊണ്ട് അകന്നു പോകുന്നു.

ഗോപീ-ഗോപൻമാരുടെ യഥാർഥരഹസ്യം അറിയുന്നതിലും, ഭഗവാൻ കൃഷ്ണനോട് അവർക്കുള്ള സംബന്ധം ഏതുപ്രകാരമുള്ളതാണെന്ന് മനസ്സിലാക്കുന്നതിലും, വലിയ വലിയ വിദ്വാന്മാരുടെ ബുദ്ധിപോലും പരാജയപ്പെടുന്നു. ഇതേപ്പറ്റി രസകരമായ ഒരു കഥയുണ്ട്. കാശിയിലെ ഏതാനും പണ്ഡിതന്മാർ ഒരിയ്ക്കൽ ഈ വിഷയത്തെപ്പറ്റി വാദപ്രതിവാദം നടത്തി. ഒരു തീരുമാനത്തിൽ എത്തിച്ചേരാൻ കഴിയാതെ വന്ന അവർ "ശ്രീകൃഷ്ണഭഗവാന്റെ രാസലീലയുടെ രഹസ്യം ആരറിയുന്നു?" എന്ന് ഒരു കുറിപ്പെഴുതി രാത്രിയിൽ വിശ്വനാഥപ്രതിഷ്ഠയ്ക്കു സമീപം കൊണ്ടുവെച്ചു. പിറ്റേദിവസം അതിരാവിലെ ചെന്നു നോക്കിയപ്പോൾ തങ്ങളുടെ ചോദ്യത്തിന് ഉത്തരം രേഖപ്പെടുത്തിയ ഒരു കുറിപ്പ് തത്സ്ഥാനത്തുകണ്ടു. അതിൽ **"അഹം വേദ്മി ശുകോ വേത്തി വ്യാസോ വേത്തി ന വേത്തി വാ"** (ഞാനറിയുന്നു, വേറെ ശുകദേവനും അറിയുന്നുണ്ട്, വ്യാസനും കുറച്ചറിയുന്നു) എന്നാണ് കുറിച്ചിരുന്നത്. ഈ കഥയിൽ നിന്നും പ്രസ്തുത വിഷയം എത്രയോ ഗഹനമാണെന്നു കാണാൻ കഴിയും. ഭഗവാന്റെ പൂർണകൃപ ആരിലുണ്ടോ അവർക്കു മാത്രമേ ശ്രീകൃഷ്ണലീലകൾ മനസ്സിലാക്കാൻ കഴിയൂ. 'ഗോ' ശബ്ദത്തിന് പല അർഥങ്ങളുണ്ട്.

1. ഗോ = പശുവിനെ പരിപാലിയ്ക്കുന്നതാരോ അവരെ ഗോപൻ-ഗോപീ എന്നു പറയുന്നു.

2. ഗോ = കണ്ഠത്തിൽ സ്ഥിതിചെയ്യുന്ന ധർമമുള്ള- അതായത് ഉദാത്തം, അനുദാത്തം, മന്ദം, ഉച്ചം മുതലായ ധർമമുള്ള, ഇതു വ്യാകരണപണ്ഡിതന്മാർക്കും, സംഗീതം അഭ്യസിച്ചിട്ടുള്ളവർക്കും മനസ്സിലാകും.

3. ഗോ = ആകാശം, സ്വർഗം, വജ്രം, പൃഥ്വി മുതലായവ.

4. ഗോ = പ്രകാശം അഥവാ ജ്ഞാനം. ആത്മപ്രകാശത്തെ അഥവാ ആത്മജ്ഞാനത്തെ രക്ഷിയ്ക്കാൻ ആർക്ക് ഇച്ഛയുണ്ടോ അവരെ ഗോപൻ അഥവാ ഗോപീ എന്നു പറയുന്നു.

ശ്രീമഹാഭാഗവതത്തിന്റെ മുഖ്യ ഉദ്ദേശം പരീക്ഷിത്തിനെപ്പോലുള്ളവർക്ക് ഏഴു ദിവസംകൊണ്ടു ജ്ഞാനം പ്രദാനം ചെയ്ത് സ്ഥിതപ്രജ്ഞദശ ഉണ്ടാക്കുക എന്നുള്ളതാണ്. 'ഗോ' ശബ്ദത്തിന്, മുകളിൽ ആദ്യത്തെ മൂന്നർഥം കൊണ്ടു ഭാഗവതത്തിന്റെ ലക്ഷ്യം സിദ്ധമാകുന്നില്ല. നാലാമത്തെ അർഥമാണ് ഇവിടെ യോജിയ്ക്കുന്നത്. വൈകുണ്ഠം അഥവാ ഗോലോകം എന്നാൽ സ്ഥിതപ്രജ്ഞദശ, അഥവാ ഗുണാതീതദശ, അല്ലെങ്കിൽ ജീവന്മുക്തദശ എന്നാണ് അർഥമാക്കേണ്ടത്. പശു അഥവാ 'ഗോ' ആത്മപ്രകാശത്തിന്റെ രൂപമാണ്, ഗോപന്മാർ-ഗോപികൾ ആത്മപ്രകാശത്തെ ധരിയ്ക്കുന്ന ജീവികളും.

ഗർഗാചാര്യർ, ശ്രീകൃഷ്ണനും ബലരാമനും നാമകരണം ചെയ്ത സമയത്ത് നിന്റെ ഈ കുട്ടി (കൃഷ്ണൻ) ഗുണം, പ്രഭാവം, കീർത്തി ഇവകൊണ്ടു സാക്ഷാൽ ശ്രീനാരായണനു തുല്യനാണ്. അതിനാൽ **'ഗോപായസ്വ സമാഹിതഃ'** (നീ അവധാനപൂർവം ഈ ശിശുവിനെ രക്ഷിയ്ക്കുക. (10.8.19.) എന്നാണ് പറഞ്ഞത്. യഥാർഥത്തിൽ ഭഗവാനാണ് സകലരെയും രക്ഷിയ്ക്കുന്നത്. എങ്കിലും ആത്മാനുഭവമുണ്ടായാൽ ആ അനുഭവത്തേയും സംസ്കാരത്തേയും അവധാനപൂർവം തന്റേതാക്കിവയ്ക്കാത്ത പക്ഷം അതു നിലനില്ക്കുകയില്ല.

ദശമസ്കന്ധത്തിലെ ലീലയെ 'നിരോധലീല' എന്നു പറയുന്നു. ജീവൻ, തന്റെ ശക്തിസഹിതം ആത്മാവിൽ ലീനമാക്കുന്നതാണ് നിരോധം. യോഗസൂത്രത്തിൽ ചിത്തവൃത്തിനിരോധത്തെ 'യോഗ' മെന്നു പറയുന്നു. ഈ നിരോധാവസ്ഥയിൽ ദ്രഷ്ടാവ് തന്റെ സ്വരൂപസ്ഥിതനാകും. നിരോ



ധദശയുടെ സംസ്കാരവും പ്രാപ്തമാകും. പുതിയ ജാതിയിലുള്ള ഈ സംസ്കാരത്തെ രക്ഷിയ്ക്കുന്നവരെ ഗോപന്മാർ-ഗോപികൾ എന്നു പറയുന്നു. ശ്രീമദ്ഭാഗവതകഥ, ഒൻപതാം സ്കന്ധംവരെ വഴിപോലെ കേട്ടിട്ടുണ്ടെങ്കിൽ ശ്രോതാവിന്റെ അന്തഃകരണത്തിൽ നിരോധസംസ്കാരം ഉണ്ടാകുകയും ആത്മസാക്ഷാത്കാരം സിദ്ധമാകുകയും ചെയ്യും. ഈ സംസ്കാരം എപ്രകാരം നിലനിർത്താമെന്നു ദശമസ്കന്ധം വിവരിയ്ക്കുന്നു. ജ്ഞാനമാർഗത്തിലെ നാലാമത്തെ പടിയാണ് 'സത്വാപത്തി'. ശ്രീമദ്ഭാഗവതസപ്താഹത്തിൽ നാലാം ദിവസം വൈകിട്ട്, ശുദ്ധ സത്വഗുണരൂപിയായ വസുദേവരുടെ പുത്രനായി ശ്രീകൃഷ്ണഭഗവാൻ അവതരിയ്ക്കുന്ന കഥ വരുന്നു.

സമാധിയുടെ സംസ്കാരത്തിന്റെ അനുഭവംകൊണ്ട് വ്യുത്ഥാനസംസ്കാരം മറഞ്ഞുപോകുമെന്ന് യോഗസൂത്രത്തിൽ പറഞ്ഞിരിയ്ക്കുന്നു. തത്ത്വബോധപ്രാപ്തിവരെ വിക്ഷേപത്താൽ ബുദ്ധി അങ്ങുമിങ്ങും അലയുന്നു. തത്ത്വബോധം ഉണ്ടായിക്കഴിഞ്ഞാൽ അന്യവിഷയങ്ങളെ സ്വയം ത്യജിച്ചു ബുദ്ധിതത്വത്തിൽ സ്ഥിരമായി നിൽക്കുന്നു. പരീക്ഷിത്തിനു നിരോധസംസ്കാരം അനുഭവപ്പെടുകയാൽ ബുദ്ധി സ്ഥിരമായിട്ട് "ഞാൻ അന്നപാനാദികൾ ഉപേക്ഷിച്ചെങ്കിലും, അവിടുത്തെ മുഖാരവിന്ദത്തിൽനിന്നും വിനിർഗളിയ്ക്കുന്ന ഹരികഥാമൃതം പാനം ചെയ്കയാൽ എനിയ്ക്കു വിശപ്പോ, ദാഹമോ തോന്നുന്നില്ല" എന്നു ശ്രീശുകനോടു പറയുന്നു. സാധാരണ സാധകർക്ക് ഈ ദശ നിരന്തരം വെച്ചുകൊണ്ടിരിയ്ക്കാൻ സാധ്യമല്ല. അവർക്കു വ്യവഹാരസമയത്ത് അനാത്മഭാവം അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിയ്ക്കും. ആ വിക്ഷേപത്തിന്റെ രൂപം ഉദാഹരിച്ചുകൊണ്ട് ശ്രീശുകൻ പരീക്ഷിത്തിനോടു പറയുന്നു.

**'ശൃംഗ്യഗ്നിദംഷ്ട്ര്യസിജലദ്വിജകണ്ടകേഭ്യഃ**
**ക്രീഡാപരാവതിചലൗ സ്വസുതൗ നിഷേദ്ധും**
**ഗൃഹ്യാണി കർത്തുമപി യത്രനതന്യൗ**
**ശേകാത ആപതുരലം മനസോ fനവസ്ഥാം.'**
(10. 8. 25.)

അത്യന്തചപലരായ തങ്ങളുടെ ബാലകരെ, അവർ കളിയ്ക്കുന്ന സമയത്തു, അഗ്നി, ജലം, മുളള്, പക്ഷി, കടിയ്ക്കുന്ന മറ്റു ദുഷ്ടജന്തുക്കൾ തുടങ്ങിയവയിൽനിന്നും രക്ഷിയ്ക്കുന്നതിൽ തങ്ങൾ അസമർഥകളായി അനുഭവപ്പെടുന്നതുകൊണ്ടും, അതിനായി ശ്രമിയ്ക്കുമ്പോൾ വീട്ടുജോലികൾ ശരിയ്ക്കു നടക്കാത്തതുകൊണ്ടും യശോദാദേവിയും, രോഹിണീദേവിയും ഉദ്വിഗ്നമാനസകളായിത്തീർന്നു.

ഇപ്രകാരമുള്ള വിഷമതകൾ പല ജീവികൾക്കും ഉണ്ടാകുന്നുണ്ട്. ദ്വൈതഭാവത്തിൽ വ്യവഹാരം ചെയ്യുകയും അദ്വൈതഭാവം പുലർത്തിക്കൊണ്ടിരിയ്ക്കുകയും ചെയ്യുക ദുഷ്കരമാണ്. പല സാധകർക്കും അന്യരുടെ ഗുണദോഷങ്ങളിൽ മനസ്സു ചെല്ലുന്നതുകൊണ്ട് അനന്യഭാവത്തെ സ്ഥിരമായി വച്ചുകൊണ്ടിരിയ്ക്കാൻ കഴിയുന്നില്ല. അദ്വൈതഭാവത്തിന്റെ (ഗോപീഭാവത്തിന്റ) രക്ഷ ചെയ്യുന്ന ജീവന്റെ മഹിമ അവാച്യമാണ്. ഈ ഗോപീഭാവം എങ്ങനെ സ്ഥിരമായി പാലിയ്ക്കാമെന്നുള്ളതിന് അനേകം ദൃഷ്ടാന്തങ്ങൾ ദശമസ്കന്ധത്തിൽ കൊടുത്തിട്ടുണ്ട്. മനുഷ്യർ എപ്രകാരം തങ്ങളുടെ വ്യാവഹാരിക ജീവിതത്തിലെ വസ്തുക്കൾ സൂക്ഷിയ്ക്കുന്നുവോ അതുപോലെതന്നെ ഗോപികൾ അവരുടെ പാൽക്കുടങ്ങളും തൈർക്കുടങ്ങളും സൂക്ഷിച്ചിരുന്നു. പക്ഷെ അനിത്യവസ്തുക്കൾക്കു ദീർഘജീവിതമുണ്ടാകുന്നില്ല. അവയുടെ ധർമം പരിണാമമുള്ളതാണ്. അതിനാൽ ഭഗവാൻ അവരുടെ കുടങ്ങളെ ഉടച്ച് "ശാശ്വതമായ ചൈതന്യവസ്തു അല്ലാതെ മറ്റൊന്നും അവിനാശിയല്ല" എന്ന് സൂചന നല്കിയിരുന്നു. വ്യവഹാരത്തെ സമ്പൂർണമായി തിരസ്കരിയ്ക്കുക പ്രയാസമാണ്. ശരീരത്തിന് അന്നവസ്ത്രാദികൾ ആവശ്യമുണ്ട്. പ്രാണനും കുറച്ചൊക്കെ സന്തോഷം കൊടുക്കണം. മനസ്സിനും ആനന്ദം നൽകിയില്ലെങ്കിൽ അതും എതിർക്കാൻ തുടങ്ങും. അതിനാൽ പ്രകൃതിയുടെ ക്ഷേത്രത്തിൽ ഇരുന്നുകൊണ്ട് ആത്മലാഭം സമ്പാദിയ്ക്കുക എന്നുള്ളത് മാനവജീവിതത്തിലെ ഒരസാധാരണ കഴിവാണ്. ആ കഴിവിന്നു പരിശീലനം നടത്തുന്നവരെ ഗോപീ-ഗോപൻമാർ എന്നോ സ്ഥിതപ്രജ്ഞർ എന്നോ പറയുന്നു. ഗീതയിൽ സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളെന്തെല്ലാമെന്ന് അർജുനൻ ചോദിക്കുന്നുണ്ട്. ഇതേ ചോദ്യം തന്നെ ഉദ്ധവർ ഭഗവാനോടു ചോദിയ്ക്കുന്നതായി ഏകാദശസ്കന്ധത്തിലുമുണ്ട്. മനുഷ്യജീവിതം ഒരു പ്രകാരത്തിലുള്ള സമുദ്രമഥനമാണ്. അതിൽ ദൈവീപ്രകൃതികളും ആസുരീപ്രകൃതികളും നേർക്കുനേരെനിന്നു പ്രയത്നിച്ചുകൊണ്ടിരിയ്ക്കുന്നു. ആസുരീപ്രകൃതി. ഈ ജഗത്തു മുഴുവൻ തന്റെ കീഴിലാക്കണമെന്ന് ആഗ്രഹിച്ചു പ്രവർത്തിയ്ക്കുന്നു. ഇതു കംസന്റെ സ്വരൂപമാണ്. ദൈവീപ്രകൃതി ശാന്തി, ജ്ഞാനം, സമഭാവന മുതലായവകൊണ്ട് പ്രയത്നിക്കുന്നു. ആസുരീപ്രകൃതി ആദ്യം വെളിയിലുള്ള ജഗത്തിനോടു ചിത്തത്തെ ചേർത്ത് വ്യവഹാരം ചെയ്യുമ്പോൾ, ദൈവീപ്രകൃതി ആദ്യം ആത്മാവിനോടു ചിത്തത്തെ ചേർത്ത്, പിന്നീടു വെളിയിലുള്ള വ്യവഹാരം ചെയ്യുന്നു. ദൈവികജീവിതം നയിയ്ക്കുന്നവരുടെ പ്രകൃതിതന്നെ പ്രത്യേകവും രമണീയവുമായിരിയ്ക്കും. ആ ജീവിതത്തിന്റെ മാതൃക ഗോപീ-ഗോപൻമാരിൽ കാണാം. ഗോപീഭാവം എന്തെന്നു മനസ്സിലാക്കാൻ കഴിഞ്ഞാൽ സ്ഥിതപ്രജ്ഞദശ അഥവാ ജീവന്മുക്തദശ അല്ലെങ്കിൽ ഗുണാതീതദശയുടെ പരിചയം സിദ്ധിയ്ക്കും.

ജീവാത്മാവിനെ പല ഭാഷയിലും സ്ത്രീലിംഗമായിട്ടാണ് കണക്കാക്കിയിരിയ്ക്കുന്നത്. വേദാന്തത്തിൽ പ്രകൃതിസ്ഥിതമായ ചിദാഭാസനെ ജീവനെന്നു പറയുന്നു. അതിനാൽ ഗോപി എന്നാൽ ജീവാത്മാവ് എന്നും അർഥമാക്കാം. അത് പുരുഷനായാലും സ്ത്രീയായാലും ഗോപി അഥവാ



ഗോപശബ്ദത്താൽ അറിയപ്പെടുന്നു. ശ്രീമദ് വല്ലഭാചാര്യർ ഗോപീശബ്ദത്തെ താമസിക, രാജസിക, സാത്വിക, നിർഗുണ എന്നു നാലായി ഭാഗിച്ചിട്ടുണ്ട്. ഇതിൽ ഓരോ വിഭാഗത്തിൽപ്പെട്ട ഭക്തന്മാർക്കും എങ്ങനെ ആത്മനിഷ്ഠ സാധിയ്ക്കാമെന്നുള്ളതിന് അനേക ദൃഷ്ടാന്തങ്ങൾ ദശമ സ്കന്ധത്തിലുണ്ട്. അവയിൽ ഭക്തിയ്ക്കനുകൂലമായ സഗുണഭാവത്തെയും , ജ്ഞാനത്തിന്നനുകൂലമായ സമാധിഭാഷയുടെ അർഥത്തേയും കാണിച്ചിട്ടുണ്ട്. വെള്ളത്തിൽ മുങ്ങിക്കിടക്കുന്നവർക്കു വെള്ളം കുടിയ്ക്കാൻ സാധിയ്ക്കാത്തതുപോലെ ബ്രഹ്മത്തിൽ നിമഗ്നരായവർക്കു ബ്രഹ്മാനന്ദം അനുഭവിയ്ക്കാനും സാധിയ്ക്കുകയില്ല. ജീവൻ, ബ്രഹ്മത്തിൽനിന്ന് അല്പം അകന്നിരുന്നാലേ ബ്രഹ്മസംബന്ധം ഉണ്ടാവുകയുള്ളു. പക്ഷെ അങ്ങനെ അകന്നിരിയ്ക്കണമെങ്കിൽ അതിനു പ്രത്യേക ദേശകാലങ്ങൾ വേണം. ദേശം, കാലം, വസ്തു ഇവകളാൽ ബ്രഹ്മം പരിച്ഛിന്നമാകുന്നില്ലെന്നു വേദാന്തം പറയുന്നു. ദേശവും കാലവും ജഗത്തിലില്ലെന്നു ആധുനിക *സയൻസും* സമർഥിയ്ക്കുന്നു. ജഗത്തിനോടും ഭഗവാനോടും നമുക്ക് എപ്രകാരമുള്ള സംബന്ധമുണ്ടാകുന്നോ അതുപോലുള്ള ദേശകാലങ്ങളും ഉണ്ടാകുന്നു. ശ്രീമദ് വല്ലാഭാചാര്യർ പറയുന്നതു ബ്രഹ്മത്തിൽ വിരുദ്ധധർമാശ്രയത്വമുള്ളതിനാൽ അവികാരിയായിരുന്നുകൊണ്ടുതന്നെ വികാരിയാകാൻ കഴിയുമെന്നാണ്. ഇതിനെ 'അവികൃതപരിണാമ'മെന്നു പറയുന്നു. ശ്രീശങ്കരാചാര്യർ ബ്രഹ്മത്തിൽ വിരുദ്ധധർമമുള്ളതായി വിശ്വസിയ്ക്കുന്നില്ല. ശ്രീമദ് ഭാഗവതത്തിലും ബ്രഹ്മത്തിൽ വിരുദ്ധധർമമുള്ളതായി പറയുന്നില്ല. ഭാഗവതത്തിൽ പല ഭാഗങ്ങളിലും വിശേഷിച്ച് ഏകാദശത്തിൽ സ്വപ്നദൃഷ്ടാന്തംകൊണ്ട് ജഗത്ത് സ്വപ്നസദൃശമാണെന്നു പറഞ്ഞിരിയ്ക്കുന്നു. ശ്രീകൃഷ്ണ ഭഗവാൻ കംസനിഗ്രഹത്തിനായി രംഗത്തു പ്രവേശിച്ചപ്പോൾ, കംസന് ഭഗവാനെ കാലസ്വരൂപിയായും, യോഗികൾക്കു പരമതത്വരൂപിയായും തോന്നി എന്നു പറഞ്ഞിരിയ്ക്കുന്നതിൽ കാണുന്ന വിരുദ്ധധർമാശ്രയത്വം സാപേക്ഷ ഭാവത്തിൽ മാത്രമുള്ളതാണ്. വേദാന്തസിദ്ധാന്തവും ഇതാണ്. അതിനാൽ ഭഗവാനോടു സാപേക്ഷഭാവത്തിൽ സംബന്ധം പുലർത്താവുന്നതാണ്.

നാനൂറു വർഷങ്ങൾക്കുമുൻപ് ജീവിച്ചിരുന്ന ചൈതന്യമഹാപ്രഭു, വൈഷ്ണവധർമത്തെ ബംഗാളിൽ പ്രചരിപ്പിച്ചു. അദ്ദേഹത്തിന്റെ മതം അചിന്ത്യ-ഭേദാഭേദമാണ്. അതായത് ബ്രഹ്മം പ്രാകൃതഭേദരഹിതവും, അപ്രാകൃതഭേദസഹിതം അഭേദവുമാണ്. ബ്രഹ്മസംബന്ധത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ വിചാരം താഴെ പറയും പ്രകാരമാണ്.

1. കേവലബ്രഹ്മത്തിൽ സംബന്ധം സാധ്യമല്ല. അവിടെ ശാന്തരസം മാത്രമുള്ളതിനാൽ അതിനെ ശാന്തഭാവമെന്നു പറയുന്നു.

2. ശാന്തഭാവത്തെക്കാൾ ഉത്തമം ദാസഭാവമാണ്. ഈ ഭാവത്തിൽ യജമാനനും വേലക്കാരനും തമ്മിലെന്നപോലുള്ള സംബന്ധമുണ്ട്. യജമാനൻ സക്രിയനായിരിയ്ക്കുന്നു എന്നതൊഴികെ ദാസനുമായി വേറെ ബന്ധമില്ല.

3. ദാസഭാവത്തിൽ വലുപ്പവും ചെറുപ്പവും എന്ന ഭേദമുണ്ട്. അതിനാൽ സഖ്യഭാവമാണ് അതിലും നല്ലത്.

4. സംഖ്യഭാവംകൊണ്ടു വലുതെന്നും ചെറുതെന്നുമുള്ള ഭാവം പോകുമെങ്കിലും ചിലപ്പോൾ പ്രേമം സാപേക്ഷമായിരിയ്ക്കും. അതായത് അങ്ങോട്ടു സ്നേഹിച്ചാൽ മാത്രമേ ഇങ്ങോട്ടും സ്നേഹിയ്ക്കുകയുള്ളു എന്നു വരാം. അതിനാൽ സംഖ്യഭാവത്തിനെക്കാൾ മെച്ചം വാത്സല്യഭാവമാണ്. വാത്സല്യഭാവത്തിൽ ഭഗവാനെ പുത്രനായി കരുതുന്നു. അതിനാൽ പ്രേമം നിരപേക്ഷമായിരിയ്ക്കും. മക്കൾ സ്നേഹിച്ചില്ലെങ്കിലും അമ്മ മക്കളെ സ്നേഹിയ്ക്കുമല്ലോ.

5. വാത്സല്യഭാവത്തിൽ അമ്മയ്ക്കും മകനുമുള്ള വയസ്സിന്റെ അന്തരം സ്നേഹപ്രകടനത്തിനു സങ്കോചമുണ്ടാക്കും.അതിനാൽ അതിലും ഉത്തമം പതി-പത്നീ രൂപത്തിലുള്ള കാന്താഭാവമാണ്. ഭഗവാന്റെ പട്ടമഹിഷി എന്ന സങ്കൽപം ബ്രഹ്മസംബന്ധത്തിന്ന് കൂടുതൽ സഹായകമാണ്. അപ്രകാരമുള്ള പ്രേമം രുക്മിണിയ്ക്കും, മീരാഭായിയ്ക്കുമുണ്ടായിരുന്നു.

6. കാന്താഭാവത്തെക്കാൾ ശ്രേഷ്ഠം മധുരഭാവം അഥവാ രാധാഭാവമാണ്. വിവാഹജീവിതത്തിൽ കുറച്ചു കാലം കഴിയുമ്പോൾ രസം കുറയുന്നു. 'പരവ്യസനീ നാരീ', തന്റെ ഉപപതിയുടെ സംസർഗമില്ലാത്തപ്പോൾ, വ്യവഹാര കാര്യങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾകൂടി ആ ആനന്ദത്തെപ്പറ്റി ഓർമിച്ചുകൊണ്ടിരിയ്ക്കും. അതുപോലെ ജ്ഞാനിയ്ക്കും വ്യവഹാരസമയത്തും ബ്രഹ്മഭാവം ഇരിയ്ക്കുന്നതാണ്. ഈ ഭാവമാണ് രാധാഭാവം അഥവാ ഗോപീഭാവം. ഇത് അഭേദഭാവമാണ്.ബൃഹദാരണ്യകഉപനിഷത്തിൽ "സ്ത്രീപുരുഷന്മാർ പരസ്പരം ആലിംഗനം ചെയ്യുമ്പോൾ അവർക്കു ബാഹ്യമോ ആന്തരികമോ ആയ യാതൊന്നിന്റേയും ഓർമ കാണുകയില്ലാത്തതുപോലെ, ബ്രഹ്മാനന്ദാനുഭവത്തിലിരിയ്ക്കുന്നവരിലും മറ്റു യാതൊരോർമയും ഉണ്ടാവുകയില്ല" എന്നു പറഞ്ഞിരിയ്ക്കുന്നു. ചൈതന്യമഹാപ്രഭു വളരെ സാഹിത്യമൊന്നും എഴുതിയിട്ടില്ലാത്തതിനാൽ അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ പൂർണമായി അറിയുവാൻ സാധിയ്ക്കുന്നില്ല. അദ്ദേഹത്തിനുശേഷം ശിഷ്യന്മാർ പ്രസിദ്ധീകരിച്ചിട്ടുള്ള സാഹിത്യങ്ങളിൽനിന്നാണ് ആധികാരികമായ കൂടുതൽ അറിവുകൾ ലഭിച്ചിട്ടുള്ളത്. അന്തരംഗ ഭക്തന്മാരോട് മഹാപ്രഭു ശ്രീമദ്ഭാഗവതത്തെപ്പറ്റി 'സ്വാമികളുടെ വ്യാഖാനം വായിയ്ക്കാ'നാണ് അരുളിയിട്ടുള്ളത്. സ്വാമികൾ എന്നു പറഞ്ഞിട്ടുള്ളത് ശ്രീധര സ്വാമികളെ ഉദ്ദേശിച്ചാണ്. ഈ വ്യാഖ്യാനം ചൈതന്യമഹാപ്രഭു അത്യന്തികം ഇഷ്ടപ്പെട്ടിരുന്നു. ശ്രീ ശങ്കരാചാര്യരുടെ വ്യാഖ്യാനത്തോടു ശ്രീധ



രാചാര്യരുടെ വ്യാഖ്യാനം അധികപങ്കും യോജിയ്ക്കുന്നു ണ്ട്. ശ്രീരാമാനുജാചാര്യർ തന്റെ ശ്രീഭാഷ്യത്തിലും (ബ്ര ഹ്മസൂത്രത്തിന്റെ വ്യാഖ്യാനം) മറ്റു കൃതികളിലും ശ്രീമദ്ഭാ ഗവതത്തെപ്പറ്റി ഉല്ലേഖനം ചെയ്തിട്ടുള്ളതായി കാണുന്നി ല്ല. ശ്രീചൈതന്യൻ ഭാഗവതത്തെ ഒരു വെറും പുരാണമാ യിട്ടല്ല- പരമഹംസസംഹിതയായിട്ടാണ് പരിഗണിച്ചിരുന്നത് എന്നാണ് ശിഷ്യന്മാർ പറഞ്ഞിട്ടുള്ളത്. ശ്രീ സ്വാമിനാരായണ മതക്കാർ ഭാഗവതത്തിലെ 5, 10,11 സ്കന്ധങ്ങൾ പ്രമാണരൂ പമായി കരുതുന്നു. പൂർണയോഗസാധന ഉപദേശിച്ചിരുന്ന ശ്രീ അരവിന്ദൻ, ജീവ-ബ്രഹ്മതത്വങ്ങളുടെ ഭേദാഭേദത്തിൽ വിശ്വസിച്ചിരുന്നു. പാശ്ചാത്യരായ ജഡവാദികൾ ബ്രഹ്മ ത്തിൽ വിശ്വസിയ്ക്കാത്തതും വേദാന്തികൾ ബ്രഹ്മത്തിൽ വിശ്വസിയ്ക്കുന്നതും ജഗത്തു മിഥ്യയാണെന്നു പറയുന്നതും ഒരുപോലെ അബദ്ധമാണെന്നാണ് അദ്ദേഹത്തിന്റെ അഭി പ്രായം. വിജ്ഞാനമയകോശസ്ഥിതമായ ബ്രഹ്മത്തിനെ അഭേദമായി കണ്ടുകൊണ്ടുതന്നെ ഭേദരൂപമായ ലൗകിക വ്യവഹാരങ്ങൾ നിർവഹിയ്ക്കുവാൻ സാധിയ്ക്കുമെന്നും ബ്രഹ്മാവസ്ഥയെക്കാൾ ഉയർന്നതാണ് ഈ നിലയെന്നും അദ്ദേഹം പ്രഖ്യാപിയ്ക്കുന്നു. രാസലീലാസമയം കൃഷ്ണ -ഗോപികൾക്കുണ്ടായ അംഗസംഗത്തെപ്പറ്റിയുള്ള അദ്ദേഹ ത്തിന്റെ വിവരണം ഇങ്ങനെയാണ്: "നാം പഞ്ചമഹാകോ ശങ്ങളിൽ നിന്ന് അതീതമാകുമ്പോൾ, ആത്മാവിന്റെ അഥവാ ചൈതന്യത്തിന്റെ അവതാരം *(birth)* ഉണ്ടാകുന്നു. ഈ അവതാരത്തിനു മുൻപ് മനസ്സിൽ ചില മാറ്റങ്ങൾ ഉണ്ടാകും. തുടർന്നു പ്രാണനിലും ഒടുവിൽ ശരീരത്തിലും സംഭവി യ്ക്കുന്ന മാറ്റങ്ങളോടൊപ്പം ശരീരത്തിന്റെ സർവധർമങ്ങ ളേയും ജയിയ്ക്കാൻ സാധിയ്ക്കുന്നു. ആ വിജ്ഞാനമയ കോശത്തിനു രോഗങ്ങളോ വൃദ്ധാവസ്ഥയോ ഉണ്ടാവുകയി ല്ലെന്നു മാത്രമല്ല, നമ്മുടെ ഇച്ഛ കൂടാതെ അതു തിരോഭവി യ്ക്കുകയുമില്ല. ഈ ഭാവത്തെയാണ് കൃഷ്ണ-ഗോപികളുടെ അംഗസംഗം എന്നു പറയുന്നത്." ഈ യോഗത്തിന് അദ്ദേഹം പൂർണയോഗം എന്നു സംജ്ഞ നൽകിയിരിയ്ക്കുന്നു. ഇത് ഭക്തിമാർഗത്തിലെ ഒരുത്കൃഷ്ടസാധനയാണ്. ഗോപീഭാ വത്തെ ഭക്തിമാർഗത്തിൽക്കൂടി മനസ്സിലാക്കേണ്ടതാണ്. ദശ മസ്കന്ധത്തിൽ ഗോപീഭാവത്തെ പല വിധത്തിൽ വിവരി ച്ചിട്ടുണ്ട്. ലൗകികപ്രേമത്തിന് അനേകം രീതികളുള്ളതു പോ ലെ തന്നെ ഭഗവത്പ്രേമത്തിനും അനേകം രീതികളാകാ മെന്ന് ഉത്തമ ഭക്തന്മാർ വിശ്വസിയ്ക്കുന്നു. ഈ ലോകത്ത് ലൗകികപ്രധാനരായ മനുഷ്യവർഗം ഉള്ളതുപോലെ തന്നെ അലൗകികപ്രഭാവമുള്ള ഒരു വർഗമുണ്ടാകാമെന്ന് ശ്രീ അര വിന്ദൻ വിശ്വസിച്ചിരുന്നു; *"There will be a race of supermental beings on earth as there is a race of mental beings."* ഈ പുതിയജാതിമനുഷ്യന് ജഗത്തിന്റെ ജ്ഞാനം വച്ചുകൊണ്ടുതന്നെ, സകലതും തന്നിൽ നിന്ന് അഭിന്നമായി കണ്ടുകൊണ്ട് വ്യവഹാരം ചെയ്യുവാൻ സാധി യ്ക്കുമത്രേ. ഇത് ഒരു പുതിയ യോഗമാണ്. പക്ഷെ അതിന്റെ പരീക്ഷണങ്ങൾക്കും സ്ഥിതീക രണത്തിനും മുൻപ് അദ്ദേഹത്തിന്റെ ഭൗതികശരീരം നശി ച്ചുപോയതിനാൽ നിശ്ചയപൂർവം ഈ വിഷയത്തിൽ ഒരഭി പ്രായം പറയുവാൻ സാധ്യമല്ല.

ഗോപീഭാവം അഥവാ ജീവന്മുക്തദശ കൈവന്നാൽ വേദാന്തത്തിൽ പറയുന്ന ഭക്തിയുടെ അഞ്ചും ആറും ഏഴും ഭൂമികകൾ കടന്നതായി വിചാരിയ്ക്കാം. നാലാമത്തെ ഭൂമി കയിൽ ആവരണഭംഗം സംഭവിയ്ക്കുന്നു. അതിനുശേഷം വിക്ഷേപശക്തിയെ ജയിയ്ക്കേണ്ടതുണ്ട്. അഞ്ചാമത്തെ ഭൂമിക 'അസംസക്തി'യും ആറാമത്തേത് 'പദാർഥാഭാവിനി' യും ഏഴ് 'തുരീയ'വുമാണ്. ആറാമത്തെ ഭൂമികയിൽ ബ്രഹ്മ മൊഴിച്ച് മറ്റെല്ലാത്തിനും അഭാവം കാണുന്നു. 'തുരീയം' എന്ന ഏഴാം ഭൂമികയിൽ പരമമായ അത്യാനന്ദംകൊണ്ടു ശരീരം ഇരുപത്തിയൊന്നു ദിവസത്തിൽ കൂടുതൽ ഇരി യ്ക്കുകയില്ല. മനുഷ്യശരീരത്തിന് ആനന്ദമാണെങ്കിൽകൂടി ഒരു പരിധിയിൽ കൂടുതൽ അനുഭവിയ്ക്കാൻ കഴിവില്ല. ശരീ രനാശംകൂടാതെ ബ്രഹ്മാനന്ദം അനുഭവിയ്ക്കത്തക്ക പരി വർത്തനം ദേഹത്തിനുണ്ടാക്കാനാണ് ശ്രീ അരവിന്ദൻ ശ്രമി ച്ചിരുന്നത്.

യോഗത്തിൽ ചിത്തത്തിന്റെ ഏകാഗ്രതയ്ക്കാണ് പ്രധാന്യമെങ്കിൽ, വേദാന്തത്തിൽ ചിത്തത്തിന്റെ വിശാലത യ്ക്കാണ് പ്രാധാന്യം. ഭഗവാൻ കംസനെ വധിച്ചതിനും, സാന്ദീപനിസവിധത്തിൽ വിദ്യാഭ്യാസം ചെയ്തതിനും ശേഷം, ഹൃദയവിശാലത വരുന്ന ബ്രഹ്മജ്ഞാനം ഗോപി കൾക്കുപദേശിയ്ക്കുവാൻ ഉദ്ധവരെ നിയോഗിച്ചു.

ശ്രീകൃഷ്ണ-ഉപനിഷത്തിൽ, ദശമസ്കന്ധ ത്തിലെ കഥാപാത്രങ്ങൾക്കെല്ലാം ആധിഭൗതികവും, ആധിദൈവി കവും, ആധ്യാത്മികവുമായ അർഥമാണ് കൊടുത്തിരിയ്ക്കു ന്നത്. ഗോപികളെ ശ്രുതികളായാണ് അതിൽ പറഞ്ഞിട്ടു ള്ളത്. ഭാഗവതത്തിൽ ബ്രഹ്മാവ് ദേവകളോടു പറയുന്ന ഭാഗം (10.1.22)നോക്കാം. "നമ്മുടെ അഭ്യർഥനയ്ക്കു മുൻപായി ത്തന്നെ ഭഗവാൻ പൃഥ്വിയുടെ ദുഃഖം അറിഞ്ഞിരിയ്ക്കുന്നു. തന്റെ കാലശക്തികൊണ്ട് പൃഥ്വീഭാരം ഇല്ലായ്മ ചെയ്യുവാൻ ഭഗവാൻ അവതരിയ്ക്കും.ഭഗവാന്റെ സഹായത്തിനായി നിങ്ങളെല്ലാവരും യാദവകുലത്തിൽചെന്നു ജനിയ്ക്കണം." ഇതിൽ നിന്ന് സകല ഗോപീ-ഗോപൻമാരും ദേവദേവിമാ രാണെന്നു കാണാം. എങ്കിൽ കൂടി യാദവർക്ക് അഹങ്കാരം വർധിയ്ക്കുകയും ഭഗവാന്റെ പുത്രനായ സാംബൻതന്നെ സ്ത്രീവേഷം ധരിച്ച് ഋഷിമാരെ അപഹസിയ്ക്കുകയും ചെയ്തപ്പോൾ, ഋഷിശാപത്തിനിരയായി യാദവകുലം നശി ച്ചു. സ്ത്രീവേഷം ധരിച്ചു എന്നതിന്, പുരുഷരൂപിയായ ചൈതന്യം പ്രകൃതിയുടെ ധർമത്തെ തന്നിൽ ആരോപിച്ചു എന്നർഥം ഗ്രഹിയ്ക്കണം. അങ്ങനെ സംഭവിച്ചാൽ അവിവേ കം ഹേതുവായി കുലനാശം സംഭവിയ്ക്കുമെന്നും കാണാം. പുരുഷൻ ചൈതന്യത്തിന്റെ ധർമത്തിൽ രമിയ്ക്കുകയും

അതിൽ നിഷ്ഠയുള്ളവനാകുകയും ചെയ്താൽ ഗോപീഭാവം പ്രകടമാകും.

ഭഗവാന് പ്രകടമാകുന്നതിന് ശുദ്ധസത്വഗുണം ആവശ്യമാണ്. ഈ സത്വഗുണം, രജോഗുണത്തെയും തമോഗുണത്തെയും അമർത്തുന്നു. തമോഗുണത്തെ അമർച്ച ചെയ്യുവാൻ ശരീരധർമത്തെക്കൂടി ജയിയ്ക്കേണ്ടതുണ്ട്. ഇത് വളരെ അധികം പ്രയാസമുള്ള കാര്യമാണ്. എങ്കിലും ദേവകീവസുദേവന്മാരെപ്പോലെ ആർക്കെങ്കിലും ജീവിയ്ക്കാൻ സാധിയ്ക്കുന്നപക്ഷം അവിടെ ഭഗവാൻ അവതരിയ്ക്കും. പക്ഷെ ഈ കലിയുഗത്തിൽ ആർക്കും ഈ ദശ പ്രാപിയ്ക്കാൻ സാധ്യമല്ല. അതിനാൽ കലിയുഗത്തിൽ ഭഗവാന്റെ അവതാരമുണ്ടാകുമെന്നു വിശ്വസിയ്ക്കപ്പെടുന്നില്ല. ഈ യുഗത്തിൽ ജഗത്തിന്റെ ഉദ്ധാരണം പല മഹാത്മാക്കളെക്കൊണ്ട് സാധിയ്ക്കുകയാണ് ഭഗവാൻ ചെയ്യുന്നതെന്നു വിചാരിയ്ക്കേണ്ടിയിരിയ്ക്കുന്നു. കലിയുഗാന്ത്യത്തിൽ ഭഗവാൻ, കൽക്കിയായി അവതരിയ്ക്കുകയും, അദ്ദേഹത്തിന്റെ ശരീരത്തിൽനിന്നും പ്രവഹിയ്ക്കുന്ന സുഗന്ധത്താൽ പവിത്രീകൃതമാകുന്ന വായു ശ്വസിച്ചു സ്ത്രീപുരുഷന്മാരുടെ ശരീരമനസ്സുകൾ സാത്വികമായി, അവരിൽ നിന്നും പുതിയ ശുദ്ധസാത്വികസൃഷ്ടിയുണ്ടാകുമെന്നും പന്ത്രണ്ടാം സ്കന്ധത്തിൽ പറഞ്ഞിരിയ്ക്കുന്നു.

ഈ കാലത്ത് മനുഷ്യരുടെ, മിക്കവാറും മുഴുവൻ സമയവും ഉണ്ണാനും കുടിയ്ക്കാനും വേണ്ട സൗകര്യങ്ങളുണ്ടാക്കാനും അവ വർധിപ്പിയ്ക്കാനും വിനിയോഗിച്ചുപോരുന്നതിനാൽ ഭക്തിസാധനകൾക്കു സമയം ഉണ്ടാകാതിരിയ്ക്കുമ്പോൾ ഗോപീഭാവത്തിന്റെ കാര്യം എന്തു പറയാനാണ്? ആധുനിക മനുഷ്യജീവിതം അനേകം പ്രതികൂലാവസ്ഥകളുടെ ചുഴിയിൽപ്പെട്ടു കിടക്കുന്നു. ഇന്ദ്രിയഭോഗങ്ങൾക്കുള്ള ആഗ്രഹവും സാധനകളും നിത്യേന വർധിച്ചുവരുന്നു. വിദ്യാലയങ്ങളിൽ സഹവിദ്യാഭ്യാസം നടപ്പിലാക്കിയതിനാൽ വിഷയവാസനകൾക്ക് ഉത്തേജനം ലഭിയ്ക്കുന്നു. *റേഡിയോ, സിനിമാ,* വർത്തമാനക്കടലാസ് ഇവ മനുഷ്യമനസ്സിനെ പലവിധത്തിൽ അസ്വസ്ഥമാക്കിക്കൊണ്ടിരിയ്ക്കുന്നു. ഇതെല്ലാം കംസന്റെ ലീലകളാണ്. ഈദൃശവിഘ്നങ്ങളുടെ ഇടയിൽ ജീവിയ്ക്കുകയാണെങ്കിലും ഗോപീഭാവം പ്രാപ്തമാക്കണമെന്നാശിയ്ക്കുന്നവർ ദശമസ്കന്ധത്തിൽ പറഞ്ഞിട്ടുള്ള സാധനകളെ ധ്യാനപൂർവം അഭ്യസിയ്ക്കണം.

## പ്രകരണം - രണ്ട്

### കംസന്റെ ദ്രോഹവും, ദേവകിയുടെ പുത്രന്മാരും

കംസൻ ആസുരീപ്രകൃതിയുടെയും, കാമനകളുടെയും, അവിദ്യയുടെയും സ്വരൂപമാണ്. കാലനേമി എന്ന അസുരന്റെ പുനർജന്മമാണ് കംസൻ. അതിനാൽ അയാൾ ആസുരീപ്രകൃതിയുള്ളവനായിരുന്നു. കംസൻ എന്ന വാക്കിൽ 'ക' എന്ന അക്ഷരം കാമനകളെ സൂചിപ്പിയ്ക്കുന്നു. അതിനാൽ





വാസനകളേയും കംസരൂപമായി കണക്കാക്കാം. ഭഗവാൻ കൃഷ്ണൻ, കംസനിഗ്രഹത്തിനായി മല്ലരംഗത്തു പ്രവേശിച്ചപ്പോഴത്തെ കംസന്റെ രൂപം ഭാഗവതത്തിൽ വർണിച്ചിട്ടുണ്ട്. രണ്ടില്ലാത്ത സ്ഥലത്തു കംസൻ രണ്ടെണ്ണത്തെ കണ്ടിരുന്നു. അത് ദ്വൈതത്തിന്റെ അഥവാ അവിദ്യയുടെ ധർമമാണ്; മാത്രമല്ല-കണ്ണാടിയിലും, ജലത്തിലും തന്റെ പ്രതിബിംബം തല ഇല്ലാത്തതായി കംസൻ കണ്ടിരുന്നു.(10.42.28) ഇതിൽനിന്നു കംസന് തന്റെ ആത്മരൂപിയായ അധിഷ്ഠാനത്തിന്റെ ജ്ഞാനം ഇല്ലായിരുന്നു എന്നു കാണാം. ചുവന്ന പുഷ്പത്തിന്റെ മേൽ സ്ഥിതി ചെയ്യുന്ന സ്ഫടികം ചുവപ്പുനിറമുള്ളതായി തോന്നിയ്ക്കുന്നതു പോലെ അജ്ഞാനികൾ ദേഹധർമത്തെ ആത്മാവിന്റേതായി ഗണിയ്ക്കുന്നു. കഥാഭാഗം ആദ്യവും പിന്നീട് അതിന്റെ ആധ്യാത്മികഭാവവും വരത്തക്കവിധമാണ് ശ്രീമദ്ഭാഗവതരചന. പുരഞ്ജനോപാഖ്യാനം ഇതിന് സ്പഷ്ടമായ ഒരു ദൃഷ്ടാന്തമാണ്. അതുപോലെ ഇവിടെ കംസൻ അഹങ്കാരത്തിന്റെ അഥവാ അവിദ്യയുടെ സ്വരൂപമാണെന്ന് ഒടുവിൽ പറഞ്ഞിട്ടുണ്ട്. നാം ഭഗവത്സ്മരണയ്ക്ക് ആരംഭിയ്ക്കുമ്പോൾ ഉണ്ടാകുന്ന വിഘ്നങ്ങൾ കംസന്റെ സേനകളാണ്. ഈദൃശവിഘ്നങ്ങളുടെ ശക്തി എത്രമാത്രം വലുതാണെന്നു ഗീതയിൽ പറഞ്ഞിട്ടുണ്ട്. ആയിരക്കണക്കിനുള്ള മനുഷ്യരിൽ വളരെ അപൂർവം ആളുകളേ ഭക്തിമാർഗത്തിൽ ഉയർച്ച പ്രാപിയ്ക്കുന്നുള്ളു. അതിൽ ഒന്നോ രണ്ടോ പേർക്കു മാത്രമേ ഭഗവാനെ ശരിയ്ക്കറിയാനും ആ രൂപത്തിൽ സ്ഥിരചിത്തരാകാനും ഭാഗ്യമുണ്ടാകുന്നുള്ളു. ഈ ഉത്കൃഷ്ടജ്ഞാനത്തിനിച്ഛിയ്ക്കുന്നവരേയും അതിൽ സ്ഥിതിചെയ്യുന്നവരേയും ഗോപീ-ഗോപൻമാർ എന്നു പറയുന്നു.

ഈ കാലത്ത് വീടുകൾ, ഗ്രാമങ്ങൾ, ദേശങ്ങൾ ഇവിടെ എല്ലാം കംസന്റെ ഉപദ്രവം വർധിച്ചിരിയ്ക്കുകയാണ്. അതിനാൽ ഭഗവദ് ധ്യാനത്തിനിരിയ്ക്കുന്നവരുടെ മനസ്സ് ഏകാഗ്രത ലഭിയ്ക്കാതെ ബാഹ്യസഞ്ചാരം ചെയ്യുന്നു. ജാഗ്രദവസ്ഥയിൽ രാഗ-ദ്വേഷ വികാരങ്ങൾ ഉണ്ടായാൽ ധ്യാനസമയത്ത് ആ ഓർമകൾ ഏകാഗ്രതയ്ക്ക് വിഘാതമായിത്തീരും. മഹാഭാരതത്തിലെ കൗരവസേന, രാഗദ്വേഷങ്ങളുടെ പ്രതീകമാണ്. ഗീതയിലെ ആദ്യശ്ലോകം നോക്കാം. പ്രജ്ഞാചക്ഷുസ്സായ ധൃതരാഷ്ട്രർ കൗരവരെ "മാമകർ" എന്നും പാണ്ഡുപുത്രരെ "പാണ്ഡവർ" എന്നും പറഞ്ഞിരിയ്ക്കുന്നു. 'എന്റെ' എന്നും 'നിന്റെ' എന്നും ഉള്ള ചിന്ത മായയുടെ കാര്യമാണ്. ഇതു തന്നെയാണ് കംസന്റെ സ്വരൂപവും. ഈ ദ്വൈതഭാവനയാകുന്ന മായയെ നശിപ്പിയ്ക്കാൻ ബ്രഹ്മജ്ഞാനം, ശക്തി, ആനന്ദം ഇവ കൂടിയേ തീരൂ. അതിനായി പരീക്ഷിത്തു ശുകദേവനോടു താഴെ പറയും പ്രകാരം പ്രാർഥിച്ചതായി ദശമസ്കന്ധത്തിന്റെ ആദ്യം പറഞ്ഞിരിയ്ക്കുന്നു.

1. സർവജീവരക്ഷകനും, സർവാത്മാവുമായ ശ്രീഹരി, യദുവംശത്തിൽ അവതരിച്ച് അനുഷ്ഠിച്ച അത്ഭുതലീലകൾ എനിയ്ക്കു സവിസ്തരം പറഞ്ഞു തരണം.

2. നിസ്പൃഹരായ ജീവന്മുക്തന്മാർകൂടി കീർത്തിയ്ക്കുന്നതും, സംസാരരൂപിയായ രോഗത്തിനു ഒരേയൊരു ഔഷധിയുമായ ഭഗവാന്റെ ഗുണകീർത്തനങ്ങളിൽ വിമുഖതയുണ്ടാകുന്നത് ആർക്കാണ്!

3. കൗരവസേനാസമുദ്രത്തിലെ മകരമത്സ്യങ്ങളായ മഹാരഥന്മാരെ ആരുടെ സഹായത്താലാണോ എന്റെ പിതാമഹന്മാർ തോല്പിച്ചത്, ആ ശ്രീകൃഷ്ണഭഗവാന്റെ ദിവ്യചരിതം എന്നെകേൾപ്പിയ്ക്കുവാൻദയവുണ്ടാകണം.

4. അശ്വത്ഥാമാവിന്റെ ബ്രഹ്മാസ്ത്രത്താൽ മാതൃഗർഭത്തിൽ വച്ച് ദഹിയ്ക്കാൻ തുടങ്ങിയ എന്നെ ആരാണോ സുദർശനചക്രത്താൽ രക്ഷിച്ചത് ; സമസ്തദേഹധാരികളുടെയും ഉള്ളിൽ ജീവരൂപിയായും പുറത്തു കാലരൂപിയായും സ്ഥിതിചെയ്തുകൊണ്ട് ആരാണോ അവർക്കു ജീവനും മൃത്യവും നൽകുന്നത് ; ആ മായാമാനവനായ ശ്രീഹരിയുടെ ദിവ്യലീലകൾ എന്നെ വർണിച്ചുകേൾപ്പിച്ചനുഗ്രഹിയ്ക്കണം.

5. രോഹിണീദേവിയുടെ പുത്രനാണ് ബലരാമനെന്ന് അവിടുന്ന് മുൻപ് പറഞ്ഞു. ആ സ്ഥിതിയ്ക്ക് അദ്ദേഹത്തിനു ദേവകീദേവിയുടെ ഗർഭവുമായി എന്താണ് ബന്ധമെന്നുള്ള എന്റെ സംശയത്തിനു നിവാരണം ഉണ്ടാക്കണം.

6. ശ്രീകൃഷ്ണഭഗവാൻ തന്റെ പിതൃഗൃഹം വിട്ടു വ്രജത്തിൽ വളരാനുണ്ടായ കാരണമെന്താണ്? അദ്ദേഹം അതിനുശേഷം എവിടെയെല്ലാം താമസിച്ചു?

7. വ്രജത്തിലും മധുരയിലും ഭഗവാൻ ചെയ്ത ലീലകളെന്തെല്ലാമാണ്?

8. തന്റെ മാതുലനായ കംസനെ ഭഗവാൻ നിഗ്രഹിയ്ക്കാനുണ്ടായ കാരണമെന്താണ്?

9. ഭഗവാൻ എത്രകാലം ദ്വാരകയിൽ ഇരുന്നരുളി? ഭഗവാന്റെ കുടുംബജീവിതം എങ്ങനെയുള്ളതായിരുന്നു?

10. ഇവയ്ക്കും പുറമെ ഭഗവാന്റെ ലീലകളായി എന്തെങ്കിലുമുള്ളപക്ഷം അവകൂടി സവിസ്തരം എനിയ്ക്കു പദേശിയ്ക്കണം. അന്നപാനാദികൾ ത്യജിച്ചിരിയ്ക്കുന്ന എനിയ്ക്ക് അവിടുത്തെ മുഖകമലത്തിൽ നിന്നും പ്രവഹിയ്ക്കുന്ന ഹരികഥാമൃതം പാനം ചെയ്തതു നിമിത്തം വിശപ്പോ ദാഹമോ അല്പംപോലും തോന്നുന്നില്ല.

വിശപ്പും ദാഹവും തീർക്കാനുള്ള പരിശ്രമങ്ങൾകൊണ്ടുതന്നെ മനുഷ്യജീവിതം നശിച്ചുപോകുന്നു. പരീക്ഷിത്തുമഹാരാജാവു തന്നെ നായാടി തളർന്ന സമയത്ത് വിശപ്പിനാലും ദാഹത്താലും വീണ്ടുവിചാരം നശിച്ച് ശമീകമഹർഷിയുടെ കണ്ഠത്തിൽ ഒരു സർപ്പത്തിന്റെ ശവശരീരം എടുത്തിടുകയാൽ ഏഴാംദിവസം തക്ഷകൻ കടിച്ചുമരിയ്ക്കാനു





ള്ള ഋഷിശാപത്തിനു പാത്രമായി. ഭഗവാനിൽ ലീനചിത്തരായിരിയ്ക്കുന്നവർക്ക്, മതിഭ്രമത്തെ ഉണ്ടാക്കുന്ന വിശപ്പും ദാഹവും അനുഭവപ്പെടുകയില്ല. ചുവടെ ചേർക്കുന്ന ദൃഷ്ടാന്തങ്ങൾ ഇതിനു തെളിവാണ്.

1. സുദർശനചക്രഭയത്താൽ ഓടിക്കൊണ്ടിരുന്ന ദുർവാസാവ് സർവലോകങ്ങളും ചുറ്റി, തിരിച്ച് അംബരീഷന്റെ അടുത്തുവന്നപ്പോഴേയ്ക്കും ഒരു വർഷം കഴിഞ്ഞിരുന്നു. ഈ കാലമത്രയും ഭഗവത് സ്മരണയിൽ കഴിഞ്ഞിരുന്ന അംബരീഷൻ ജലപാനം മാത്രമേ ചെയ്തിരുന്നുള്ളൂ. (9.5.23).

2.രാജാ രന്തിദേവൻ എളിയജീവിതം നയിയ്ക്കുകയും തന്റെ കഴിവുപോലെ അന്നദാനം ചെയ്യുകയും ചെയ്തിരുന്നു. ഒരിക്കൽ നാല്പത്തെട്ടു ദിവസംവരെ അദ്ദേഹത്തിന് ആഹാരമോ ജലമോ ലഭിച്ചില്ല. നാല്പത്തൊമ്പതാം ദിവസം ആരോ കൊടുത്ത ആഹാരം കഴിയ്ക്കാൻ ആരംഭിച്ച സമയം അവിടെ ആഗതനായ ഒരു ബ്രാഹ്മണന് അതിലൊരോഹരി നൽകി. അതിഥിയുടെ ഭക്ഷണം കഴിഞ്ഞപ്പോൾ രാജാവ് ബാക്കിയുള്ള ആഹാരം കഴിയ്ക്കാൻ തയ്യാറായി. അപ്പോൾ ഏതാനും പട്ടികളുമായി വിശന്നുവലഞ്ഞ് ഒരാൾ കയറി വന്നു. ശേഷിപ്പുണ്ടായിരുന്ന അന്നം അദ്ദേഹം അവർക്കു നൽകി. വീണ്ടും ശേഷിപ്പുണ്ടായിരുന്ന അല്പം ജലം പാനം ചെയ്യാനാരംഭിച്ചപ്പോൾ അവിടെ ആഗതനായ ദാഹാർത്തനായ ഒരുവന് ആ വെള്ളവും നല്കി. ഭഗവാനിൽ അനന്യഭാവമുണ്ടായിരുന്ന അദ്ദേഹത്തിന് തന്റെ ക്ഷുദ്രശരീരത്തെപ്പറ്റി ചിന്തയുണ്ടായിരുന്നില്ല. ത്രിഗുണാത്മികയായ മായ അദ്ദേഹത്തിന് ഒരു സ്വപ്നംപോലെ മാത്രമേ തോന്നിയിരുന്നുള്ളൂ.(9.21.17).

3. "ഭഗവത് കഥാമൃതം ജീവൻ പ്രദാനം ചെയ്യുന്നതാണ്"എന്ന് ഗോപികാഗീതത്തിൽ ഗോപികൾ പറയുന്നു.(10.31.9)

4. മഹാത്മാഗാന്ധി, ഭഗവത്സ്മരണകൊണ്ടു കിട്ടുന്ന ശക്തിയാൽ വളരെ ദിവസം ക്ലേശരഹിതമായി ഉപവാസമനുഷ്ഠിച്ചിരുന്നു.

5. തീവ്രവൈരാഗ്യയുക്തരായ ജൈനസന്യാസിമാർ ദീർഘകാലം ഉപവസിയ്ക്കാറുണ്ട്.

ഇപ്രകാരമുള്ള ദൃഷ്ടാന്തങ്ങൾ നോക്കുമ്പോൾ പരീക്ഷിത്തിന് ഹരികഥാമൃതാസ്വാദനത്താൽ നാലു ദിവസം അന്നപാനാദികൾ ഉപയോഗിയ്ക്കാതിരുന്നിട്ടും വിശപ്പൊ ദാഹമോ തോന്നിയില്ല എന്നുള്ളത് വിശ്വസിയ്ക്കാൻ വിഷമമില്ല. പക്ഷെ ഭഗവാനിൽ മനസ്സു ചേർക്കാത്തവർക്ക് ഇതു ദുഃസാധ്യമാണ്. ഇക്കാലത്ത് അധികമാളുകൾക്കും ആഹാരമോ, ചായയോ മറ്റു പാനീയങ്ങളൊ, ധൂമപാനമോ കൂടാതെ അല്പം മണിക്കൂറുകൾപോലും കഴിച്ചുകൂട്ടാൻ പ്രയാസമാണ്. ഇന്നു ദൃശ്യമാകുന്ന സംയമരാഹിത്യം ഈ യുഗത്തിന്റെ



സവിശേഷതയാണ്. സംയമമില്ലാത്തതിനാൽ നമ്മുടെ ഭാരതത്തിൽ അനിയന്ത്രിതമായ വിധം ജനപ്പെരുപ്പമുണ്ടാകുന്നു. തന്മൂലം ഇവിടെ ഉണ്ടാകുന്ന ധാന്യങ്ങൾ മതിയാകാതെ അന്യദേശങ്ങളിൽനിന്ന് കണക്കില്ലാത്ത ധനം വ്യയംചെയ്ത് ആഹാരപദാർഥങ്ങൾ ഇറക്കുമതി ചെയ്യേണ്ടി വരുകയും ചെയ്യുന്നു. എന്നാൽപോലും ആവശ്യത്തിനുള്ള ആഹാരസാധനങ്ങൾ ജനങ്ങൾക്കു സൗകര്യമായി ലഭിയ്ക്കുന്നില്ല.

ആഹാരനിയന്ത്രണത്തെക്കാൾ വളരെ വിഷമമാണ് വാസനകളെ നിയന്ത്രിയ്ക്കുന്നത്. കംസന്റെ സേനയിലെ പ്രധാനികളുടെ പേരും ആ പേരുകളുടെ ആധ്യാത്മിക അർഥവും ശ്രീകൃഷ്ണോപനിഷത്തിൽ കൊടുത്തിരിയ്ക്കുന്നതു താഴെ കാണുംവിധമാണ്:

| ആധികഭൗതികം | ആധിദൈവികം | ആധ്യാത്മികം |
|---|---|---|
| 1. തൃണാവർത്തൻ | ദൈത്യൻ | കാമം, ക്രോധം |
| 2. ശകടാസുരൻ | ” | ലോഭം |
| 3. ചാണൂരാൻ | ” | ദ്വേഷം |
| 4. മുഷ്ടികൻ | ” | മാത്സര്യം |
| 5. കുവലയാപീഡം | ” | ദർപ്പം |
| 6. ബകാസുരൻ | ” | ഗർവം |
| 7. അഘാസുരൻ | ” | മഹാവ്യാധി |

ഇതിനും പുറമെ ഭേദബുദ്ധിരൂപികളായ ദ്വിവിദ വാനരന്മാർ, വാസനാരൂപമായ പൂതന, മനശ്ചാഞ്ചല്യരൂപി കേശി, ദേഹാഭിമാനരൂപി ഭൗമാസുരൻ, പ്രാരബ്ധകർമരൂപി ജരാസന്ധൻ മുതലായ അനേകം പ്രകാരമുള്ള ആസുരീവൃത്തികൾ ഓരോ ജീവനേയും ഉപദ്രവിയ്ക്കുന്നുണ്ട്. ഗീത പതിനാറാമധ്യായത്തിൽ ആസുരീപ്രകൃതിയെ സവിസ്തരം വർണിച്ചിട്ടുണ്ട്. ജഗത്തിൽ വലുതായ അന്ധകാരം വ്യാപരിച്ചിരിയ്ക്കുമ്പോഴാണ് ഭഗവാൻ അവതരിച്ചത്. കംസരൂപിയായ അഹങ്കാരത്തിന്റെ ഭരണമാണ് അന്നു നടന്നിരുന്നത്. ഈ കാലത്തും ജഗത്ത് അന്ധകാരാവൃതമായി തീർന്നിരിയ്ക്കുന്നതിനാൽ ഭഗവാൻ അവതരിയ്ക്കേണ്ടിവരുമെന്നു പലരും വിചാരിയ്ക്കുന്നുണ്ട്. ഇന്നത്തെ *സിനിമ, റേഡിയൊ, ന്യൂസ് പേപ്പർ*, വിമാനം, സഹവിദ്യാഭ്യാസം, *നോവലുകൾ*, നിയമസഭാ തെരഞ്ഞെടുപ്പുകൾ, അനേകവിധങ്ങളായ സമാജങ്ങൾ, വാദഗതികൾ തുടങ്ങിയവ എല്ലാം കംസന്റെ (അഹങ്കാരം) സേന ചെയ്യുന്ന ദ്രോഹങ്ങളാണ്. ഇതെപ്പറ്റി ഒരു വിശദീകരണം ആവശ്യമില്ലാത്തവിധം കാര്യങ്ങൾ എല്ലാവർക്കും അനുഭവസിദ്ധമാണ്. ചുരുക്കി പറഞ്ഞാൽ ഏതേതു വിഷയങ്ങൾ ജീവന് ഭഗവത്സ്മരണയ്ക്ക് വിഘാതമുണ്ടാക്കുന്നുണ്ടോ അവയെല്ലാം കംസന്റെ ദൂതന്മാർ അഥവാ അസുരന്മാരാണ്.

പരീക്ഷിത്തിന്റെ അപേക്ഷപ്രകാരം ശുകദേവൻ ഭഗവാന്റെ അവതാരലീലകൾ, പറയാൻ തുടങ്ങി. ഉന്മത്തരായ രാജാക്കന്മാരായി ദൈത്യന്മാർ ഭൂമിയിൽ ജനിച്ച് അനേകവിധ ദ്രോഹങ്ങൾ ചെയ്യാൻ ആരംഭിച്ചു. ദുഷ്ടന്മാരുടെ ഭാരം താങ്ങാനാകാതെ ഭൂമിദേവി, ഗോരൂപം ധരിച്ചു സത്യലോകത്തെത്തി; ബ്രഹ്മാവിനെ ശരണം പ്രാപിച്ചു തന്റെ ആവലാതികൾ സമർപ്പിച്ചു. ബ്രഹ്മാവ്, ദേവിയെയും കൂട്ടിക്കൊണ്ടു മഹാദേവാദി മറ്റു ദേവന്മാരുമൊന്നിച്ച് ക്ഷീരസാഗര തീരത്തെത്തി. അവിടെ നിന്നുകൊണ്ട് ഏകാഗ്രചിത്തരായി അവർ ശ്രീനാരായണനെ പുരുഷസൂക്തത്താൽ സ്തുതിച്ചു. സമാധിസ്ഥനായ ബ്രഹ്മദേവൻ, ശ്രീ നാരായണന്റെ അരുളപ്പാടു കേട്ടതിനെ ദേവന്മാർക്ക് വിവരിച്ചുകൊടുത്തു. “ഭൂമിദേവിയുടെ ദുഃഖത്തെപ്പറ്റി ഭഗവാൻ നേരത്തെ അറിഞ്ഞിട്ടുണ്ട്. പൃഥ്വീഭാരനാശത്തിനു ശ്രീനാരായണൻ തന്റെ കാലശക്തിയാൽ ഭൂമിയിൽ യദുകുലത്തിൽ അവതരിയ്ക്കും. നിങ്ങളും യദുകുലത്തിൽ അംശസംഭവന്മാരായി ജനിച്ചു ഭഗവാന്റെ ആജ്ഞ നിർവഹിയ്ക്കണം. വസുദേവപുത്രനായി പരമാത്മാവ് ആവിർഭവിയ്ക്കും. അതിനും മുമ്പ് ആദിശേഷൻ ശ്രീഹരിയുടെ ആനന്ദത്തിന് ബലരാമനായി അവതരിയ്ക്കും. പരമൈശ്വര്യശാലിനിയായ മായാഭഗവതി ഭഗവത്കാര്യാർഥം യശോദയുടെ പുത്രിയായി ആവിർഭവിയ്ക്കും. ഭഗവാന്റെ നിയോഗമനുസരിച്ചു നിങ്ങളെല്ലാവരും വേണ്ടവിധം പ്രവർത്തിയ്ക്കണം.” ബ്രഹ്മാവിന്റെ വാക്കുകൾ കേട്ട് ആനന്ദമഗ്നരായിഭഗവാനെ സ്തുതിച്ചുകൊണ്ട് എല്ലാവരും യഥാസ്ഥാനങ്ങളെ പ്രാപിച്ചു.

മധുരയിലെ രാജാവായ കംസന്റെ സഹോദരി ദേവകിയെ വസുദേവർ വിവാഹം ചെയ്തു. വിവാഹശേഷം വധൂവരന്മാർ കയറിയിരുന്ന തേരിനെ കംസൻതന്നെ തെളിച്ചുകൊണ്ട് രാജധാനിയിലേക്ക് വരവെ അദ്ദേഹം ഇപ്രകാരം ഒരാകാശവാണി കേട്ടു: “അല്ലയോ മൂഢാ! നീ തേരിൽ കൊണ്ടുപോകുന്ന നിന്റെ സഹോദരിയായ ദേവകിയിൽ ജനിയ്ക്കുന്ന എട്ടാമത്തെ പുത്രൻ നിന്നെ വധിയ്ക്കും.” അശരീരി കേട്ടു കോപതാപങ്ങളാൽ സംഭ്രാന്തനായ കംസൻ തേര് നിർത്തി ചാടി ഇറങ്ങി തന്റെ ഉടവാളൂരി ദേവകിയുടെ ശിരച്ഛേദം ചെയ്യാൻ പാഞ്ഞടുത്തു. വസുദേവർ വ്യസനാക്രാന്തനായി. കംസനെ ആ ഹീനമായ ഉദ്യമത്തിൽനിന്നും തടുത്തിട്ട് ഇങ്ങനെ പറഞ്ഞു: “രാജാവേ! സ്ത്രീവധം അനുചിതമാണ്. വിശേഷിച്ചും ഇവൾ അങ്ങയുടെ അരുമസഹോദരിയും. ദേവകിയുടെ എട്ടാമത്തെ പുത്രനാണല്ലോ അങ്ങയു ടെ ഹന്താവായി ആകാശവാണി കല്പിച്ചത്. എട്ടാമത്തെ എന്നു വയ്ക്കണ്ട ഇവൾ പ്രസവിയ്ക്കുന്ന എല്ലാ ശിശുക്കളേയും ജനിച്ചാലുടനെതന്നെ അങ്ങയെ ഏല്പിച്ചുകൊള്ളാം.”വസുദേവരുടെ വാക്കുകൾ കംസനെ ഒട്ടൊന്നാശ്വസിപ്പിച്ചു. അദ്ദേഹം ആ സാഹസോദ്യമത്തിൽ നിന്നും പിൻവാങ്ങി.

ദേവകിയുടെ ആദ്യത്തെ ആറു പുത്രന്മാരുടെ പേരു

കൾ ദശമസ്കന്ധം എൺപത്തഞ്ചാം അധ്യായത്തിൽ കൊടുത്തിട്ടുണ്ട്. അവയും ആ നാമങ്ങളുടെ ആധ്യാത്മിക അർഥവും താഴെ ചേർക്കുന്നു.

| | | | |
|---|---|---|---|
| 1. സ്മരൻ | – | ഭഗവത് സ്മരണ | |
| 2. ഉദ്ഗീഥൻ | – | " | ശബ്ദം |
| 3. പരിഷ്വംഗൻ | – | " | സ്പർശം |
| 4. പതംഗൻ | – | " | രൂപം |
| 5. ക്ഷുദ്രഭൃത്ത് | – | " | രസം |
| 6. ഘൃണി | – | " | ഗന്ധം |

ഈ ആറുപേരെ കംസൻ കൊന്നവിധത്തെപ്പറ്റി രണ്ടുപനിഷത്തുക്കളിലായി മൂന്നു സ്ഥലത്തു പ്രമാണം കാണുന്നുണ്ട്.

1. ഛാന്ദോഗ്യോപനിഷത്ത് – പ്രഥമപാഠം രണ്ടാം ഖണ്ഡം
2. ബൃഹദാരണ്യക ഉപനിഷത്ത് – അധ്യായം 1. ബ്രാഹ്മണം 3.
3. ബൃഹദാരണ്യക ഉപനിഷത്ത് – അധ്യായം 6. ബ്രാഹ്മണം 1.

ഇതിൽ ഒരു വ്യത്യാസമുള്ളതു നാസികയെ (ഘ്രാണേന്ദ്രിയത്തെ) ആദ്യമായും മനസ്സിനെ (സ്മരണത്തെ) ആറാമതായും കാണിച്ചിരിയ്ക്കുന്നു എന്നുള്ളതാണ്. ശാസ്ത്രങ്ങളെ അനുസരിയ്ക്കുന്ന സാത്ത്വികവൃത്തികൾ ദേവന്മാരും, ശാസ്ത്രാപേക്ഷകൂടാതെ സ്വഭാവത്താൽ പ്രവർത്തിയ്ക്കുന്ന താമസവൃത്തികൾ അസുരന്മാരുമാണ്. രണ്ടുകൂട്ടരും പ്രജാപതിയുടെ സന്താനങ്ങളാണ്. അവർ തമ്മിലുള്ള യുദ്ധത്തിൽ ശുഭകർമ്മത്താൽ അസുരരെ(താമസവൃത്തികൾ) നശിപ്പിയ്ക്കാമെന്നു വിചാരിച്ച് ദേവന്മാർ (സാത്വികവൃത്തികൾ) ആദ്യമായി ഘ്രാണരൂപമായ ഘ്രാണിയെ ഉപാസിയ്ക്കാൻ തുടങ്ങി. ഈ ഘ്രാണത്തെ അസുരന്മാർ ഖണ്ഡിച്ചതിനാൽ സുഗന്ധവും ദുർഗന്ധവുമുണ്ടായി. കംസരൂപിയായ അസുരൻ ഘ്രാണേന്ദ്രിയത്തെ കൊന്നില്ലായിരുന്നു എങ്കിൽ അതു സുഗന്ധത്തെ മാത്രമേ ഗ്രഹിയ്ക്കുമായിരുന്നുള്ളു. അടു ത്തത് വാണീരൂപമായ 'ഓം' കാരത്തെ ദേവന്മാർ (ഉദ്ഗാതാവിന്റെ ദൃഷ്ടികൊണ്ട്) ഉപാസിയ്ക്കാൻ തുടങ്ങി. അതിനെ അസുരന്മാർ പാപയുക്തമാക്കിയതിനാൽ ലോകർ സത്യവും അസത്യവും പറയുവാൻ ഇടയായി.പിന്നീട് നേത്രരൂപിയായ "ഓം"കാരത്തെ ഉപാസിയ്ക്കാൻ തുടങ്ങിയപ്പോൾ അതിനെ കംസരൂപിയായ അസുരൻ പാപത്തോടു ചേർക്കയാൽ ലോകർ കൊള്ളാവുന്നതും കൊള്ളരുതാത്തതും കാണാൻ തുടങ്ങി. വീണ്ടും ശ്രോത്രരൂപമായ "ഓം"കാരത്തെ ഉപാസിയ്ക്കവേ അതിനേയും പാപയുക്തമാക്കിയതിനാൽ ലോകർ കൊള്ളാവുന്നതും കൊള്ളരുതാത്തതും കേൾക്കാൻ തുടങ്ങി. മനോരൂപിയായ ഓംകാരത്തെ ഉപാസിച്ചപ്പോൾ അതിനെ പാപപങ്കിലമാക്കിയതിനാൽ ലോകരുടെ മനസ്സ്





യോഗ്യവും അയോഗ്യവുമായവയെ സങ്കല്പിയ്ക്കാൻ തുടങ്ങി. മുഖ്യപ്രാണനെ 'ഓം'കാരരൂപത്തിൽ ഉപാസിച്ചസമയത്ത് അസുരർ പരാഭവപ്പെട്ടുപോകയാൽ മുഖ്യപ്രാണൻ ശുദ്ധമായി നിലകൊണ്ടു. ഇങ്ങനെയുള്ള കഥ ബൃഹദാരണ്യക ഉപനിഷത്തിൽ (അധ്യായം ഒന്ന്, ബ്രാഹ്മണം മൂന്ന്) വരുന്നുണ്ട്. പക്ഷെ അതിൽ വാണി, നാസിക, നേത്രം, ശ്രോത്രം, മനസ്സ് എന്ന ക്രമത്തിലാണ് പറഞ്ഞിട്ടുള്ളത്. മുഖ്യപ്രാണനോട് അസുരന്മാർക്ക് തോൽവിയാണ്. ഈ വിവരണങ്ങൾക്കു ഭാഗവതത്തിൽ പറയുന്ന ദേവകിയുടെ ആദ്യസന്താനങ്ങളുടെ നാമങ്ങളോടു സാമ്യമില്ലെങ്കിലും അവയുടെ ഭാവാർഥങ്ങളോടു സാദൃശ്യമുണ്ട്. പഞ്ചേന്ദ്രിയങ്ങളും മനസ്സും ഏതെങ്കിലും പ്രവൃത്തിയിൽ ഏർപ്പെടുമ്പോൾ കംസരൂപിയായ ദ്വൈതഭാവന വന്നുപോയാൽ മനസ്സ് തെറ്റായ സങ്കല്പങ്ങൾ ചെയ്യുവാനും, വാണി അസത്യം പറയുവാനും നാവ് ചീത്തരസം അനുഭവിയ്ക്കാനും, കണ്ണുകൾ ക്ഷേത്രദർശനത്തിനുപകരം *സിനിമ* കാണാനും ഇടവരുന്നതാണ്.

ദശമസ്കന്ധം പത്താം അധ്യായത്തിൽ, കുബേരപുത്രന്മാരായ നളകൂബരനും മണിഗ്രീവനും മദ്യപാനം ചെയ്തു ഗംഗയിൽ അപ്സരസ്ത്രീകളുമായി ക്രീഡിച്ചുകൊണ്ടിരുന്നപ്പോൾ നാരദമഹർഷി ആ വഴിയ്ക്കു വരുന്നതു കണ്ട് ലജ്ജിതരായ യുവതികൾ വസ്ത്രങ്ങളെടുത്തു ധരിച്ചു എന്നും, ഐശ്വര്യമദാന്ധരായ യക്ഷന്മാർ നാരദനെ വിഗണിച്ച് നിർലജ്ജരും വസ്ത്രവിഹീനരുമായി നിലകൊണ്ടതിനാൽ അവർ വൃക്ഷങ്ങളായിത്തീരട്ടെ എന്നു നാരദൻ ശപിച്ചു എന്നും പറഞ്ഞിട്ടുണ്ട്. അങ്ങനെ ഉണ്ടായ വൃക്ഷങ്ങൾ ശ്രീകൃഷ്ണഭഗവാന്റെ സ്പർശമാത്രത്താൽ പഴയതുപോലെ യക്ഷന്മാരായിത്തീർന്നസമയം അവർ ഭഗവാനെ ഇപ്രകാരം സ്തുതിച്ചു: "പ്രഭോ, ഞങ്ങളുടെ വാണി അവിടുത്തെ ഗുണഗാനം ചെയ്യുവാനും, ചെവികൾ അവിടുത്തെ അത്ഭുതലീലകൾ കേൾക്കാനും, പാണികൾ അവിടുത്തെ സേവ ചെയ്യുന്നതിനും, മനസ്സ് സർവദാ അങ്ങയെപ്പറ്റി ചിന്തിയ്ക്കുന്നതിനും, ശിരസ്സ് അവിടുത്തെ പാദാരവിന്ദങ്ങളിൽ പ്രണമി യ്ക്കുന്നതിനും, നേത്രങ്ങൾ സാധുദർശനം ചെയ്യുന്നതിനുംമാത്രം ഉപയോഗിയ്ക്കുവാൻ അനുഗ്രഹിയ്ക്കണേ." ഈദൃശമായ ഒരു പ്രാർഥന ചെയ്യുവാൻതക്ക ദശ പ്രാപ്തമായാൽപിന്നീടു കംസന്റെദ്രോഹം(ദ്വൈതഭാവം)ബാധി യ്ക്കുകയില്ല. ആ ദശയിൽ ഗോരൂപിണിയായ ജ്ഞാന ത്തിനു ശാശ്വതരക്ഷ ലഭിയ്ക്കുകയും, യഥാർഥ ഗോപീഭാവം സംജാതമാകുകയും ചെയ്യും.

ദശമസ്കന്ധത്തിൽ എൺപത്തഞ്ചാം അധ്യായത്തിൽ ദേവകീദേവിയുടെ ആദ്യത്തെ ആറു പുത്രന്മാരുടെ കഥ പറഞ്ഞിരിയ്ക്കുന്നതു നോക്കുക. പ്രഥമ മന്വന്തരത്തിൽ മരീചി എന്ന പ്രജാപതിയ്ക്ക് ഊർണ എന്ന പത്നിയിൽ ആറു പുത്രന്മാരുണ്ടായി. 'ദേവതുല്യരായ ഈ ഋഷികുമാരന്മാർ



ഭേദബുദ്ധിയ്ക്കു വിധേയരായി പിതാമഹനായ ബ്രഹ്മദേവനെ ആക്ഷേപിച്ചു ചിരിച്ചതുമൂലം 'അവർ ആസുരീയോനിയിൽ ജനിയ്ക്കുമാറാകട്ടെ' എന്നുള്ള ശാപത്തിനു വിധേയരായി. അതനുസരിച്ച് ആദ്യം ഹിരണ്യകശിപുവിന്റെ പുത്രന്മാരായും, വീണ്ടും ദേവകീദേവിയുടെ പുത്രന്മാരായും ജനിയ്ക്കേണ്ടിവന്നു. കംസൻ നിഗ്രഹിച്ച ദേവകീപുത്രന്മാർക്കു ഭഗവത്സ്പർശംകൊണ്ടും, ഭഗവാനുണ്ട സ്തന്യങ്ങൾപാനം ചെയ്കയാലും, ജ്ഞാനം സിദ്ധിയ്ക്കയാൽ പൂർവസ്ഥിതി ലഭിച്ചു. പ്രജാപതിയുടെ പുത്രന്മാരായാൽ പോലും ദ്വൈതഭാവത്തിനധീനരായാൽ ആസുരീസ്വഭാവികളായിഭവിയ്ക്കും. ആ സമയം പുരുഷൻ, പ്രകൃതിധർമത്തെ ശുദ്ധ ചൈതന്യത്തിൽ ദർശിയ്ക്കാൻ തുടങ്ങും. പിന്നീടു ദേവകീരൂപിയായ ദൈവീപ്രകൃതി, ദ്വൈതഭാവയുക്തമായ മനസ്സിനെയും, പഞ്ചതന്മാത്രകളേയും മുലയൂട്ടുമ്പോൾ അവരിൽ ശുദ്ധചൈതന്യം പുനഃപ്രകടമാകും. ഇതാണ് ഈ കഥയുടെ ആധ്യാത്മികതത്ത്വം. കംസരൂപിയായ ദ്വൈതഭാവന മനുഷ്യരിൽ ഉണ്ടാകുമ്പോൾ അവരുടെ മനസ്സും ഇന്ദ്രിയങ്ങളും അപഥസഞ്ചാരം ചെയ്യുന്നു. അതിനാൽ ഏതുവിധേനയും ദ്വൈതഭാവത്തെ ഇല്ലായ്മചെയ്യേണ്ടത് അത്യാവശ്യമാണ്. അതെങ്ങനെ സാധിയ്ക്കാമെന്ന് ദശമസ്കന്ധത്തിൽ പലഭാഗത്തും വിവരിച്ചിട്ടുണ്ട്.

## പ്രകരണം മൂന്ന്

### ദേവകിയുടെ ഏഴാമത്തെ പുത്രൻ ബലരാമൻ

ശ്രീകൃഷ്ണോപനിഷത്തിൽ ബലരാമന്റെ ആധിദൈവികസ്വരൂപം ആദിശേഷരൂപത്തിലും, ആധ്യാത്മികസ്വരൂപം അക്ഷരബ്രഹ്മരൂപത്തിലും പറഞ്ഞിരിയ്ക്കുന്നു. ഭാഗവതം ദശമസ്കന്ധത്തിൽ ദേവകീദേവിയുടെ ആദ്യത്തെ ആറു പുത്രന്മാരെ കൊണ്ടുവരുന്നതിനായി രാമകൃഷ്ണന്മാർ പാതാളലോകത്തു ചെന്ന സമയം, മഹാബലി, "നിങ്ങൾ രണ്ടുപേരും സാംഖ്യത്തേയും യോഗത്തേയും പ്രചരിപ്പിയ്ക്കുന്നവരാണ്" എന്നു സ്തുതിച്ചിരിയ്ക്കുന്നു. ഇതിൽ നിന്ന് ബലരാമൻ സാംഖ്യരീതിയിൽ അസംഗമായ ബ്രഹ്മസ്വരൂപിയാണെന്ന് കാണാം. അദ്ദേഹം പ്രകൃതിധർമങ്ങളിൽ അസംഗനാകയാൽ രാസലീലയിലും, മഹാഭാരതയുദ്ധത്തിലും ഭാഗഭാക്കായിരുന്നില്ല. ശ്രീകൃഷ്ണൻ യോഗതത്ത്വമായതിനാൽ പ്രകൃതിയെ ഇച്ഛാനുവർത്തിയായി വച്ചുകൊണ്ടിരുന്നതിന് അനേകം തെളിവുകൾ ഭാഗവതത്തിലും ഉണ്ട്. ഏതെങ്കിലും ദുർഗുണത്തെ ജയിയ്ക്കാനാഗ്രഹിച്ച് നാം പ്രവർത്തിയ്ക്കുമ്പോൾ അതിനു നമ്മെ പ്രേരിപ്പിയ്ക്കുകയും വിജയിപ്പിയ്ക്കുകയും ചെയ്യുന്ന ശക്തി ശ്രീകൃഷ്ണന്റേതാണ്. അതുപോലെതന്നെ എപ്പോഴെങ്കിലും നമ്മുടെ ആത്മാവ് സർവദോഷങ്ങളിലും അസംഗമാണെന്നു ബോധമുണ്ടാകുമ്പോൾ അതു ബലരാമന്റെ സ്വരൂപത്തിന്റെ അനുഭവമാണ്. ഏത് അസംഗമൊ - അതു ബ്രഹ്മരൂപവും, ഏതു ബ്രഹ്മരൂപമോ - അതു സമ്പൂർണ ബലയുക്തവുമാണ്. ആ ചൈതന്യമാണ് ബലരാമൻ. അക്രൂരൻ കംസന്റെ ദൂതനായി രാമകൃഷ്ണന്മാരെ മഥുരയ്ക്കു കൂട്ടിക്കൊണ്ടു പോകുന്നതിനു അമ്പാടിയിൽ വന്ന സമയം അദ്ദേഹത്തിനു രാമകൃഷ്ണന്മാർ പ്രധാന - പുരുഷന്മാരാണെന്നു തോന്നിയത്രേ. (10.38.32) ഇവിടെ ബലരാമനെ പ്രധാനനായും ശ്രീകൃഷ്ണനെ പുരുഷനായും സങ്കല്പിച്ചിരിയ്ക്കുന്നു. രാമകൃഷ്ണന്മാരുടെ ശക്തി ഒരു വിധത്തിലും ഭിന്നമായിട്ടുള്ളതല്ലെന്നു ദശമസ്കന്ധം രണ്ടാം അധ്യായം എട്ടാം ശ്ലോകത്തിൽ ഭഗവാൻ മായാഭഗവതിയോടു പറയുന്നതിൽനിന്നും മനസ്സിലാക്കാം. 'ഇപ്പോൾ ദേവകീ ഗർഭസ്ഥിതമായ ശേഷൻ എന്ന എന്റെ തേജോമയ അംശത്തെ രോഹിണിയുടെ ജഠരത്തിലേയ്ക്കു മാറ്റണം' എന്നാണ് ഭഗവാന്റെ അരുളപ്പാട്. ആദിശേഷനാണ് ബലരാമനായി അവതരിച്ചതെന്നു മേൽ ചേർത്തപ്രമാണങ്ങൾ സിദ്ധമാക്കുന്നുണ്ട്.

സത്, ചിത്, ആനന്ദം, രൂപം, നാമം ഇവയിൽ നാമവും രൂപവും മായയുടെ കാര്യമാണ്. ബാക്കിയുള്ള സത്, ചിത്, ആനന്ദം ഇവ ശേഷൻ അഥവാ ബലരാമനാണ്. ഈ സത്, ചിത്, ആനന്ദത്തോടു നാമവും രൂപവും ചേരുമ്പോൾ ശ്രീകൃഷ്ണഭഗവാന്റെ സഗുണരൂപം പ്രകടമാകുന്നു. അക്രൂരന്റെ സ്തുതിയിൽ ബലരാമനെ 'പ്രധാനൻ' എന്നു പറഞ്ഞിരിയ്ക്കുന്നു. സാംഖ്യശാസ്ത്രത്തിൽ പറയുന്ന മൂലപ്രകൃതിയാണ് പ്രധാനം.സാംഖ്യത്തിൽ 'പ്രകൃതി' സ്വതന്ത്രതത്ത്വമാണെങ്കിൽ വേദാന്തത്തിൽ അത് (മായ - പ്രകൃതി) ബ്രഹ്മത്തിൽ നിന്നും അഭിന്നമാണ്. ഭഗവാൻ മായാഭഗവതിയോടു പറയുന്നതു നോക്കുക: "ശേഷൻ എന്ന എന്റെ തേജോമയാംശത്തെ ദേവകീഗർഭത്തിൽനിന്നും രോഹിണിയിലേയ്ക്കു മാറ്റിയാലും. പിന്നീടു ഞാൻ ജ്ഞാനം, ബലം മുതലായ അംശങ്ങളോടുകൂടി പൂർണരൂപ ത്തിൽ ദേവകിയുടെ പുത്രനായി അവതരിയ്ക്കാം." "നീ നന്ദഗോപരുടെ ഭാര്യയായ യശോദയിലും ജനിയ്ക്കണം." ഇതിൽനിന്നും ആദ്യം, സത്, ചിത്, ആനന്ദം ഉണ്ടാകുമെന്നും, അതിനോടുകൂടി മായ ചേരുമ്പോൾ സഗുണസ്വരൂപമുണ്ടാകുമെന്നും കാണാം. ശുദ്ധസ്വർണം മൃദുവാകയാൽ ആഭരണാദികൾ നിർമിയ്ക്കുവാൻ പ്രയാസമുണ്ട്. പക്ഷെ അല്പം ചെമ്പ് ചേർന്നതോടുകൂടി പല രൂപങ്ങളിലും നാമങ്ങളിലുമുള്ള ആഭരണങ്ങൾ നിർമിയ്ക്കുവാൻ കഴിയും. ശുദ്ധബ്രഹ്മം ആകാശം പോലെയാണ്. അതിന്നു നാമരൂപങ്ങളുണ്ടാകണമെങ്കിൽ മായയുടെ സഹായം ആവശ്യമാണ്. അങ്ങനെ ഭഗവാൻ മായാഭഗവതിയുടെ സഹായത്തോടുകൂടി ശ്രീകൃഷ്ണനായി അവതരിച്ചു. നമ്മുടെ വ്യാവഹാരികജീവിതത്തിനും അല്പം മായയുടെ സംബന്ധമുണ്ടാകാതെ കഴിയുകയില്ല. ഓരോ കാര്യത്തിനും 'ഞാനെ'ന്നും 'എന്റെ' എന്നും പറയേണ്ടതായി വരുന്നു. ഈ 'മായ' 'സത്യ'മല്ല. അതാണു മായ കംസന്റെ കരങ്ങളിൽ നിന്നും തെറിച്ചു പോയത്. കംസനെപ്പോലുള്ള ദ്വൈതികൾ മായയിൽ ജീവി



യ്ക്കുന്നു എങ്കിലും അവർക്കു മായയെ പിടിയ്ക്കാൻ കഴിയുന്നില്ല. 'മായ' അനിർവചനീയമാണെന്നുള്ളതാണ് അതിന്റെ കാരണം. മായയുടെ ദൃഷ്ടിയിൽ മാത്രമേ മായയുടെ കാര്യം കാണുകയുള്ളൂ. ബ്രഹ്മദൃഷ്ടിയിൽ മായ ഇല്ല. ദേവകിയുടെ ആദ്യത്തെ ആറു പുത്രന്മാരും മായയിൽ സ്ഥിതിചെയ്തിരുന്നതിനാലാണ് അവരെ കംസനുകൊല്ലാൻ കഴിഞ്ഞത്. ഏഴാമതു പുത്രൻ അനന്തനാണ്, ശേഷനാണ്, ഭഗവാന്റെ ജ്യേഷ്ഠസഹോദരനാണ്, പ്രകൃതിയാൽ അസംഗനുമാണ്. അതിനാൽ ദേവകാര്യത്തിന് - പ്രത്യേകിച്ചു ഭൂമിയുടെ ക്ലേശം അവസാനിപ്പിയ്ക്കാൻവേണ്ട സഹായത്തിനായി ബലരാമൻ ആദ്യം അവതരിച്ചു.

ശ്രീകൃഷ്ണന് പതിനാറായിരത്തെട്ടു റാണിമാരുണ്ടായിരുന്നു. എന്നാൽ ബലരാമനു ഒരേ ഒരു റാണിമാത്രമേ ഉണ്ടായിരുന്നുള്ളൂ. ആനർത്തദേശത്തിലെ രാജകുമാരി രേവതി. ഏതു ദേശത്ത് ആർത്തി അഥവാ ദുഃഖം ഇല്ലയൊ ആ ദേശമാണ് ആനർത്തം. അവിടുത്തെ രാജാവിന്റെ പുത്രിയാണ് ബലരാമന്റെ റാണി. ശുദ്ധ ജ്ഞാനമയവും, ആനന്ദമയവുമായ പ്രകൃതിയാണ് രേവതി. ഇങ്ങനെ ബലരാമൻ രോഹിണിയുടെ പുത്രനും, രേവതിയുടെ പതിയുമായി. ദശമസ്കന്ധത്തിലെ പല ആധിദൈവിക സഗുണപാത്രങ്ങളുടെ നാമത്തിന്റെ മുൻപ് 'ആ' ചേർത്താൽ ആ പാത്രങ്ങളുടെ ആധ്യാത്മികഭാവം കാണാവുന്നതാണ്.

ഉദാ: ആ + കൃഷ്ണ = ആകർഷണം ചെയ്യുന്ന പ്രേമത്തിന്റെ തത്ത്വം, ആ + രാധ = ആരാധനാഭക്തിയുടെ സ്വരൂപം, ആ + നന്ദ = ആനന്ദസ്വരൂപം, ആ + രോഹിണി = നീചത്തിൽനിന്ന് ഉച്ചത്തിലേയ്ക്ക് അഥവാ ഉത്തമാവസ്ഥയിലേയ്ക്കു നയിയ്ക്കുന്ന തത്ത്വം, ആ + രാമ = രമിപ്പിയ്ക്കുന്ന - സന്തോഷിപ്പിയ്ക്കുന്ന - തത്ത്വം.

ദുഃഖമില്ലാത്ത രാജ്യത്തെ രാജപുത്രിയെ വിവാഹം കഴിയ്ക്കുന്ന ആത്മാരാമനായ ബലരാമൻ, ആകർഷണം ചെയ്യുന്ന പ്രേമതത്ത്വത്തിന്റെ (കൃഷ്ണന്റെ) ജ്യേഷ്ഠസഹോദരനാണ്. ദശമസ്കന്ധത്തിൽ വിവരിയ്ക്കുന്ന ബലരാമന്റെ പരാക്രമങ്ങൾ പ്രത്യേകമായി എടുത്തുനോക്കിയാൽ ദേവകിയുടെ ഈ ഏഴാമത്തെ പുത്രന്റെ സാക്ഷാൽ സ്വരൂപം സ്പഷ്ടമായി മനസ്സിലാക്കാം. അതിനുവേണ്ടി ഈ പ്രകരണത്തിൽ ബലരാമപരാക്രമങ്ങൾ മാത്രമേ വിവരിയ്ക്കുന്നുള്ളൂ.

### 1. കുട്ടിക്കളി

രണ്ടു സഹോദരന്മാരും (നിർഗുണ-സഗുണ) ജഗദ്രൂപമായ വ്രജത്തിൽ കളിയ്ക്കുന്ന സമയം ചിലപ്പോൾ കണ്ണടച്ചും, മറ്റുചിലപ്പോൾ പാലങ്ങൾ കെട്ടിയും കളിച്ചിരുന്നതായി പറയുന്നുണ്ട്. ഇതിൽ ആദ്യലീലയെ ധ്യാനമെന്നും രണ്ടാമത്തേതിനെ സകലതിനോടുമുള്ള ഏകതാരൂപമായ സർവാത്മഭാവമെന്നും അറിയണം.

### 2. വത്സാസുരവധം (പതിനൊന്നാം അധ്യായം)

ഒരിയ്ക്കൽ യമുനാനദീതീരത്തു രാമകൃഷ്ണന്മാരും മററു ഗോപബാലന്മാരും ഒന്നിച്ചു പശുക്കുട്ടികളെ മേച്ചുകൊണ്ടിരുന്നപ്പോൾ കംസദൂതനായ വത്സാസുരൻ എന്ന ദൈത്യൻ കൃഷ്ണനെ നിഗ്രഹിയ്ക്കുന്നതിനായി ഒരു പശുക്കുട്ടിയുടെ വേഷം ധരിച്ച് അവിടെ ചെന്നു. ശ്രീകൃഷ്ണൻ ആ പശുക്കുട്ടിയുടെ യാഥാർഥ്യം ബലരാമന്റെ ശ്രദ്ധയിൽപ്പെടുത്തി. ബലരാമൻ ഗോവത്സരൂപിയായ ആ അസുരന്റെ പിൻകാലുകളും വാലും ഒന്നിച്ചുകൂട്ടിപ്പിടിച്ച് അന്തരീക്ഷത്തിൽ ചുഴറ്റി. അടുത്തുണ്ടായിരുന്ന ഒരു വിളാർ മരത്തിന്റെ മുകളിലേയ്ക്കെറിഞ്ഞ് അവനെ കൊന്നു. ഈ കഥയിലെ യമുന സംസാരരൂപിയായ നദിയാണ്. വത്സാസുരൻ മനുഷ്യരിലുണ്ടാകുന്ന പുത്രൈഷണയും. ഈ പുത്രൈഷണയെ ജ്ഞാനശക്തിയാൽ ജയിയ്ക്കണം.

### 3. ധേനുകവധം (പതിനഞ്ചാം അധ്യായം)

രാമകൃഷ്ണന്മാരും ഗോപകുമാരന്മാരും കാലികളെ മേച്ച് ധാരാളം ഈന്തപ്പനകൾ വളർന്നു പഴങ്ങളോടുകൂടി നില്ക്കുന്ന ഒരു വനത്തിന്റെ സമീപത്തെത്തി. ആവനത്തിൽ താമസിച്ചിരുന്ന ധേനുകൻ എന്ന അസുരനെ ഭയന്ന് ആരും ആ പഴങ്ങൾ പറിച്ചിരുന്നില്ല. കൂട്ടുകാരുടെ ആവശ്യാർഥം ബലരാമൻ വനത്തിൽ കടന്നു വൃക്ഷങ്ങൾ കുലുക്കിയപ്പോൾ വളരെ പഴങ്ങൾ കൊഴിഞ്ഞു വീണു. ഇതിൽ കോപാക്രാന്തനായ ധേനുകൻ ബലരാമനോടേറ്റു. രാമനാകട്ടെ അസുരന്റെ രണ്ടു കാലുകൾ കൂട്ടിപ്പിടിച്ച് അവനെ വൃക്ഷത്തടിച്ചുകൊന്നു. അതിനുശേഷം എല്ലാവരും തൃപ്തി വരുവോളം ഈന്തപ്പഴങ്ങൾ പറിച്ചു ഭക്ഷിച്ചു. ഇവിടെ ധേനുകന്റെ രണ്ടു കാലുകൾ ദ്വൈതത്തിന്റെ സ്വരൂപമാണ്. ജ്ഞാനശക്തിയ്ക്കു ദ്വൈതത്തെ അടിച്ചുകൊല്ലാൻ സാധിയ്ക്കും. ആ ദ്വൈതഭാവം നശിയ്ക്കുമ്പോൾ ഉത്കൃഷ്ടമായ ആത്മാനന്ദം (മുകളിൽ സ്ഥിതി ചെയ്യുന്ന പഴം) ലഭിയ്ക്കും.

### 4. പ്രലംബവധം (പതിനെട്ടാം അധ്യായം)

പ്രലംബാസുരൻ എന്ന വേറൊരു കംസദൂതനെ ബലരാമൻ കൊല്ലുന്ന കഥയാണ്. ഒരു ഗോപബാലന്റെ രൂപം ധരിച്ച് പ്രലംബാസുരൻ ഇവരുടെ കളിയിൽ കൂടി. ബലരാമൻ ഇവനെ മനസ്സിലാക്കിയ ഉടനേതന്നെ അവന്റെ മനെറുകയിൽ ഇടിച്ച് അവനെ കൊന്നു. അധികം സാംസാരികപ്രവൃത്തി ചെയ്യുന്നവരിൽ മായാരൂപിയായ പ്രലംബാസുരൻ വന്നുകൂടാനിടയുണ്ട്. അതു ജ്ഞാനശക്തികൊണ്ടല്ലാതെ മരിയ്ക്കുകയുമില്ല.

ബലരാമന്റെ ആയുധങ്ങൾ കലപ്പയും ഉലക്കയുമാണ്. കലപ്പകൊണ്ട് ഉഴുമ്പോൾ ഭൂമിയെ ഇരുഭാഗത്തേയ്ക്കും മറിയ്ക്കുവാൻ കഴിയുന്നതുപോലെ ബലരാമനു പ്രകൃതിപുരുഷവിവേകം ചെയ്യാൻ കഴിഞ്ഞിരുന്നു എന്നാണ് ഈ കലപ്പ



യാകുന്ന ആയുധം സൂചിപ്പിയ്ക്കുന്നത്. അചഞ്ചലവും ദൃഢവുമായ സ്വരൂപസ്ഥിതിയെ കാണിയ്ക്കുന്നതാണ് ഉലക്ക. കംസരൂപിയായ അവിദ്യയെ കൊല്ലാൻ ഈ രണ്ടായുധങ്ങളും ആവശ്യമാണ്. അതാണ് സഗുണ-നിർഗുണരായ കൃഷ്ണനും ബലരാമനും ചേർന്ന് കംസനെ കൊല്ലുന്നത്. കംസനെ കൊന്നശേഷം രണ്ടു സഹോദരന്മാരും അവന്തിയിൽ സാന്ദീപനിയുടെ അടുത്തുനിന്നും വിദ്യ അഭ്യസിയ്ക്കാൻ പോയി. വാസ്തവത്തിൽ അവർ ക്കൊന്നും പഠിയ്ക്കേണ്ടതായിട്ടില്ല. പക്ഷേ ഏതൊരു ജ്ഞാനം കൊണ്ടാണോ അവർ കംസരൂപിയായ ദ്വൈതഭാവത്തെ കൊന്നത് അത് ഉപനിഷത്ജ്ഞാനമാണെന്നു കാണിയ്ക്കാൻ വേണ്ടിയാണ് അവർ സാന്ദീപനിയുടെ അടുത്തുനിന്നും ഉപനിഷത്തഭ്യസിച്ചത് അവരോടൊപ്പം സുദാമരൂപിയായ ഇന്ദ്രിയമദനവും ഉണ്ടായിരുന്നു. വേറെ ഒരു വിദ്യാർഥിയുടേയും പേരു ഭാഗവതത്തിൽ പറയുന്നില്ല. ഇന്ദ്രിയദമനംചെയ്തു സാധനചതുഷ്ടയസമ്പന്നനായിട്ടുവേണം വേദാന്തമഭ്യസിയ്ക്കാൻ എന്നു കാണിച്ചിരിയ്ക്കുകയാണ് സുദാമാവിലൂടെ.

ശ്രീമദ് വല്ലഭാചാര്യനും, ഭാഗവതത്തിൽ ഉപയോഗിച്ചിരിയ്ക്കുന്ന മുഖ്യഭാഷ സമാധിഭാഷയാണെന്നാണ് പറയുന്നത്. അതിനാൽ സമാധിഭാഷയുടെ രീതിയിൽ ഇങ്ങനെയുള്ള വിഷയങ്ങൾ മനസ്സിലാക്കാൻ ശീലിയ്ക്കണം.

### 5. രുഗ്മിണിയ്ക്കു നല്കിയ ഉപദേശം

ശ്രീകൃഷ്ണൻ രുഗ്മിണിയേയുംകൊണ്ടു ദ്വാരകയ്ക്കു പുറപ്പെട്ടപ്പോൾ രുഗ്മിണിയുടെ സഹോദരനായ രുഗ്മി ശ്രീകൃഷ്ണനെ തടുത്തു യുദ്ധം ചെയ്തു. ശ്രീകൃഷ്ണൻ രുഗ്മിയെ കൊല്ലാനായിട്ടു വാളൂരിയപ്പോൾ തന്റെ സഹോദരനെ ഈ അവസരത്തിൽ കൊല്ലരുതേ എന്നു രുഗ്മിണി ശ്രീകൃഷ്ണന്റെ കാല്ക്കൽ വീണു പ്രാർഥിച്ചു. ഭഗവാൻ രുഗ്മിയെ കൊല്ലാതെ അയാളുടെ മീശയും കേശവും മുറിച്ച് അയാളെ ഒരു മരത്തിൽ കെട്ടിയിട്ടു. രുഗ്മിയ്ക്കു തന്റെ സഹോദരിയെ ശിശുപാലനു കൊടുക്കണമെന്നായിരന്നു ആഗ്രഹം. ശിശുപാലൻ എന്നാൽ ശിശുക്കൾ വേണ്ടവൻ - അഥവാ സംസാരസുഖം വേണ്ടവൻ - അഥവാ സംസാരത്തിൽ സുഖവൃത്തിയുള്ളവൻ എന്നർഥം. പക്ഷെ രുഗ്മിണിയുടെ അനന്യഭക്തി കണ്ടിട്ടു ഭഗവാൻ സംസാരവൃത്തിരൂപിയായ ശിശുപാലനെ തോല്പിച്ചു രുഗ്മിണിയെ കൊണ്ടുപോവുകയായിരുന്നു. രുഗ്മിണിയുടെ സഹോദരസ്നേഹരൂപമായ സംസാര വാസന കണ്ടിട്ട് ബലരാമനു തോന്നി, ഈ വാസന രുഗ്മിണിയിൽ ഇരുന്നാൽ ദ്വാരകയിലെ (സ്വരൂപ) സുഖം രുഗ്മിണിയ്ക്ക് അനുഭവിയ്ക്കാൻ സാധിയ്ക്കയില്ലെന്ന്. അതിനാൽ ബലരാമൻ രുഗ്മിണിയ്ക്ക് ഈ അവസരത്തിൽ ആത്മതത്ത്വം ഉപദേശിയ്ക്കുന്നു.

'ക' എന്നാൽ സുഖം എന്നർഥമുണ്ട്. പുതിയ സുഖത്തിനുള്ള വഴിയ്ക്ക് 'ദ്വാരക' എന്നു പറയുന്നു. ഇത് സമാധിയുടെ സുഖമാണ്. ബലരാമൻ, രുഗ്മിണിയോടു പറയുന്നു:

"നീ മംഗളമയനായ ഭഗവാന്റെ പ്രവൃത്തിയെ അമംഗളമായി കരുതുന്നു. അത് നിന്റെ ഭേദബുദ്ധി കൊണ്ടാണ്. ശരീരത്തെ ആത്മാവായി കരുതുന്നവർക്കാണു ശത്രു, മിത്ര, ഉദാസീനഭാവം ഉള്ളത്. പക്ഷെ സകല ശരീരങ്ങളിലും ആത്മാവ് ഏകമാണ്. നിനക്കു ബ്രഹ്മസംബന്ധം ലഭിച്ച കാര്യം ഓർമിയ്ക്കണം. അജ്ഞാനികൾക്കാണ് നാനാത്വബുദ്ധിയുള്ളത്. **"നാനേവ ഗൃഹ്യതേ മൂഢൈഃ ."** അവിദ്യയാൽ ആത്മാവിൽ കല്പിതമായ ദേഹം ആദിയും അന്തവുമുള്ളതാണ്. ഈ ദേഹാധ്യാസത്താലാണ് ജീവൻസംസാരചക്രത്തിൽ വീഴുന്നതും. സദ്വസ്തുവായ ആത്മാവിന് അസത്പദാർഥങ്ങളോടു സംയോഗവിയോഗങ്ങളുണ്ടാകുന്നില്ല. ജന്മമരണങ്ങൾ ദേഹത്തിന്റെ വികാരങ്ങളാണ്. ചന്ദ്രനിൽ വൃദ്ധിക്ഷയങ്ങൾ കാണുന്നെങ്കിലും വാസ്തവത്തിൽ ചന്ദ്രനു വൃദ്ധിക്ഷയങ്ങൾ ഉണ്ടാകുന്നില്ല. അതുപോലെ തന്നെ ആത്മാവിനും വികാരഭേദങ്ങൾ ഉണ്ടാകുന്നില്ല. സ്വപ്നസ്ഥൻ ഭോക്താവ്, ഭോഗ്യം, ഭോഗം ഈ ത്രിപുടിയെ മിഥ്യയായിട്ടനുഭവിയ്ക്കു ന്നതുപോലെ അജ്ഞാനികൾ ഈ മിഥ്യാ സംസാരത്തിൽ വീണു വലയുന്നു. അതിനാൽ സഹോദരന്റെ കാര്യത്തിൽ നിനക്കുണ്ടായ ശോകത്തെ കളഞ്ഞു നീ ശാന്തയാവുക." (10.54.22)

ഇപ്രകാരം ബലരാമൻ രുഗ്മിണിയ്ക്കു ദ്വാരകയ്ക്കു പോകുന്നവഴിയിൽവെച്ചു ശുദ്ധബ്രഹ്മജ്ഞാനം ഉപദേശിച്ചു. ഭർത്തൃഗൃഹത്തിൽ പോകുന്ന കന്യക പിതൃഗൃഹത്തിലെ സുഖസൗകര്യങ്ങളെപ്പറ്റി ചിന്തിച്ചിരുന്നാൽ അവൾക്കു ഭർത്തൃഗൃഹത്തിലെ സുഖം ലഭിയ്ക്കുകയില്ല. അതുപോലെ സംസാരചിന്തയിൽ കഴിയുന്ന ജീവനും ആത്മസുഖം ലഭിയ്ക്കുകയില്ല.

ഈ ഉപദേശത്തിൽനിന്നും ബലരാമന്റെ സ്വരൂപം മനസ്സിലാക്കാം. ഇങ്ങനെയുള്ള ബ്രഹ്മജ്ഞാനം ബലരാമനിൽ ഉള്ളതുകൊണ്ടാണ് അദ്ദേഹത്തെ സ്തുതിയ്ക്കുന്നിടത്ത് സാംഖ്യതത്ത്വത്തോടുപമിച്ചിരിയ്ക്കുന്നത്. (10.85.38.)

### 6. വ്രജയാത്ര

ഒരിയ്ക്കൽ ബലരാമൻ വ്രജത്തിൽ ബന്ധുക്കളെ കാണാൻ പോയി.(അധ്യായം 65.) അന്ന് വരുണ നിയോഗത്താൽ വാരുണീ എന്ന മദ്യം വൃക്ഷങ്ങളിൽനിന്നും ധാരയായിട്ടൊഴുകി ആ വനത്തിൽ സർവത്ര സുഗന്ധം പരത്തുകയുണ്ടായി. ബലരാമൻ ഗോപികളോടും കൂടെ ആ മധുധാരയെ പാനം ചെയ്തു. വരുണൻ സച്ചിദാനന്ദത്തിന്റെ സ്വരൂപമാണെന്ന് 28-ാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നു. അതിൽനിന്നും ബലരാമൻ പാനം ചെയ്ത മദ്യം ആത്മാനന്ദമാണെന്നു കാണാം. ഈ തത്ത്വം ബോധിയ്ക്കാതെയാണ്, "രാമനും കൃഷ്ണനും മദ്യപാനം ചെയ്തിരുന്നതിനാൽ നമുക്കും എന്തുകൊണ്ടു പാടില്ല?" എന്ന് ചിലർ ചോദിയ്ക്കുന്നത്. രാമനും കൃഷ്ണനും കുടിച്ച മദ്യം ബ്രഹ്മാനന്ദമായിരുന്നു.



### 7. ദ്വിവിദവധം

(അധ്യായം 67) നരകാസുരന്റെ മിത്രമായി ദ്വിവിദൻ എന്ന ഒരു വാനരനുണ്ടായിരുന്നു. അവൻ സകലദേശങ്ങളിലും ഉപദ്രവം സൃഷ്ടിച്ച കൂട്ടത്തിൽ ദ്വാരകയിലും ചെന്നു. ദ്വിവിദൻ ഭേദബുദ്ധിയുടെ സ്വരൂപമാണ്. ദ്വാരക ആത്മസുഖത്തിനുള്ള ദ്വാരമാണ്. ആത്മസുഖം അനുഭവിയ്ക്കുമ്പോൾ ഭേദബുദ്ധി ഉണ്ടായാൽ അതു കുരങ്ങനെപ്പോലുള്ള ഉപദ്രവമുണ്ടാക്കും. ഈ കുരങ്ങൻ ഗ്രാമങ്ങൾക്കു തീ വയ്ക്കുക, സമുദ്രത്തിൽചാടി തീരപ്രദേശത്തെ ജലത്തിൽ മുക്കുക, ഋഷിമാരുടെ ആശ്രമത്തിൽചെന്ന് വൃക്ഷങ്ങൾ പിഴുതു നശിപ്പിയ്ക്കുക; അവരുടെ യജ്ഞാഗ്നിയെ മലമൂത്രങ്ങളെക്കൊണ്ട് അശുദ്ധമാക്കുക, സ്ത്രീപുരുഷന്മാരെ ഗുഹകളിൽ കൊണ്ടിട്ടടയ്ക്കുക മുതലായ ഉപദ്രവങ്ങൾ ഭഗവാന്റെ അധിവാസസ്ഥാനമായ ആനർത്തദേശത്തുണ്ടാക്കി. ബല രാമൻ മധുതാര പാനം ചെയ്തുകൊണ്ടിരുന്നപ്പോൾ, അതായത് സമാധിസുഖമനുഭവിച്ചുകൊണ്ടിരുന്നപ്പോൾ ഈ ദ്വിവിദ വാനരൻ അവിടെ ചെന്ന് കല്ലെറിഞ്ഞു ആ മധുകുംഭം എടുത്തുകൊണ്ടുപോയി. ആത്മാനന്ദം അനുഭവിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ദ്വൈതബുദ്ധി വന്നുപോയാൽ അദ്വൈതത്തിന്റെ ആനന്ദം കിട്ടുകയില്ലല്ലോ. കുരങ്ങൻ മദ്യകുംഭത്തെ ഉടച്ചുകളഞ്ഞിട്ട് അവിടെ ഇരുന്ന സ്ത്രീകളെയും ഉപദ്രവിയ്ക്കാൻ തുടങ്ങി. ഇതെല്ലാം ഭേദബുദ്ധിയുടെ പ്രവർത്തനങ്ങളാണ്. സംസാരത്തിൽ ഇതിലും എത്രയോ കൂടുതൽ ഉപദ്രവങ്ങളാണ് ഇന്നു നാം കണ്ടുവരുന്നത്. കഴിഞ്ഞ രണ്ടു വിശ്വയുദ്ധങ്ങളും ഈ ദ്വിവിദന്റെ ഉപദ്രവഫലങ്ങളാണ്. ദ്വിവിദന്റെ ഉപദ്രവത്താൽ ക്രോധിച്ചു ബലരാമൻ തന്റെ കലപ്പയും ഉലക്കയും കൊണ്ട് സംസാരത്തിൽ ദുരിതം വളർത്തുന്ന ആ കുരങ്ങനെ വധിച്ചു. **"ഏവം നിഹത്യ ദ്വിവിദം ജഗദ്വ്യതികരാവഹം"** (10.67.28).

ബലരാമന്റെ ഈ മഹാപരാക്രമം ജ്ഞാനശക്തി കൊണ്ട് ഭേദബുദ്ധിയെ നീക്കാമെന്നു സ്പഷ്ടമായി കാണിയ്ക്കുന്നു. ഇതിനുശേഷം ബലരാമന്റെ പരാക്രമങ്ങളെപ്പറ്റി അധികമൊന്നും പറഞ്ഞിട്ടില്ല. ഭേദബുദ്ധിയെ നശിപ്പിച്ച ശേഷം വേറൊന്നും അദ്ദേഹത്തിനു ചെയ്യാനുമില്ലല്ലൊ. അദ്ദേഹം ഭേദബുദ്ധിയെ നശിപ്പിച്ചുകളഞ്ഞതിനാൽ അതിനു ശേഷമുണ്ടായ മഹാഭാരതയുദ്ധത്തിൽ ഒരുപക്ഷത്തിലും ചേരാതെ തീർത്ഥയാത്ര പോകയാണ് ചെയ്തത്.

ബലരാമൻ ജ്ഞാനത്തിന്റെ സ്വരൂപമാണ്. ജ്ഞാനം കർമത്തിന്റെ ഫലമല്ല, മൂലമാണ്. അതാണ് ശേഷൻ. അതുകൊണ്ടാണ്, സഗുണഭഗവാനെ ശേഷശയ്യയിൽ ശയിയ്ക്കുന്നതായി ചിത്രീകരിച്ചു കാണുന്നത്. യോഗസാധനയാൽ പ്രകൃതിയെ ജയിയ്ക്കണം. ചിലപ്പോൾ സാംഖ്യവും യോഗവും വേണ്ടിവരും. അതാണ് രണ്ടു സഹോദരന്മാരും ചേർന്നു പരാക്രമം കാണിയ്ക്കുന്നത്. സംസാരവാസനയെ ജയിയ്ക്കാൻ വളരെ പുരുഷകാരം ആവശ്യമാണ്.

പാശ്ചാത്യരിൽ കച്ചവടസംസ്കാരമാണ് മുന്തിനില്ക്കുന്നത്. ഏഷ്യക്കാർ ഈ സംസ്കാരം സ്വീകരിയ്ക്കാൻ വിസമ്മതിയ്ക്കുന്നു. ഈ വിസമ്മതത്തിന്റെ സ്വരൂപമായിരുന്നു മഹാത്മാഗാന്ധിയുടെ സത്യഗ്രഹം. ഇക്കാലത്തു ദ്വിവിദന്റെ ശക്തി കൂടിക്കൂടിവരുന്നു. പാശ്ചാത്യദേശക്കാരുടെ ക്രിസ്തുധർമത്തിൽ *ഫിലോസഫി* അഥവാ തത്ത്വചിന്ത കുറവായതിനാൽ അവർ സംസാരഭോഗങ്ങളിൽ വീണുപോകുന്നു. ഹൈന്ദവസാഹിത്യങ്ങളിൽ വിചാരശക്തിയോടൊപ്പം തത്ത്വജ്ഞാനവും ധാരാളമായി ഉണ്ട്. എന്നാലും നമ്മുടെ വിദ്യാർഥികൾക്ക് അതു ലഭിയ്ക്കാനുള്ള സൗകര്യങ്ങളില്ല. പാഠശാലകളിൽ പലവിധധർമം പാലിയ്ക്കുന്നവർ ഒന്നിച്ചു പഠിയ്ക്കുന്നതിനാൽ ധർമപഠനം അവിടെ അനുവദിച്ചിട്ടില്ല. ഹിന്ദുസ്ഥാനികളായ വിദ്യാർഥികളുടെ ജീവിതം ധർമരഹിതമായിക്കൊണ്ടിരിയ്ക്കയാൽ ഇവർ മായാസുഖത്തിന്റെ പിന്നാലെ പോകുന്നു. പാശ്ചാത്യർ ഇന്ത്യയിൽ വരുന്നതിനു മുൻപ് ധർമപ്രചരണം ഇവിടെ നടന്നിരുന്നു. ഇപ്പോഴത്തെ വിദ്യാർഥികൾ ആത്മാവിനെ ഒഴിച്ചു മറ്റുള്ളതെല്ലാം അറിയാൻ ഇച്ഛിയ്ക്കുന്നു. അതിനാൽ അവരുടെ വിദ്യ, അവിദ്യയുടെ ഫലമാണു നൽകുന്നത്. വ്യാപാരികളുടെ രാജ്യത്തു ധനസമ്പാദനമായിരിയ്ക്കും ലക്ഷ്യം. തൊഴിലാളികളുടെ രാജ്യത്തു ധനവിതരണമായിരിയ്ക്കും ലക്ഷ്യം. പക്ഷെ ധനത്തിൽനിന്നും കിട്ടാവുന്ന സുഖത്തിനും ഉപരിയായി ഒരു സുഖമുണ്ടെന്നും, അതിനുവേണ്ടി പ്രയത്നിയ്ക്കാൻ കുട്ടികളെ പരിശീലിപ്പിയ്ക്കണമെന്നും മററും ഭരണാധികാരികളെ മനസ്സിലാക്കാൻ ഏതെങ്കിലും ഒരു അവതാരപുരുഷന്റെ ആവശ്യം ഇന്നു വന്നിരിയ്ക്കയാണ്. ശ്രീകൃഷ്ണന്റെ അവതാരകാലത്തുണ്ടായിരുന്നതുപോലുള്ള ഒരു വിഷമഘട്ടമാണ് ഇന്നിപ്പോൾ നാം നേരിടുന്നത്. പക്ഷെ വസുദേവ- ദേവകിമാരെപ്പോലുള്ള മാതാപിതാക്കളെ കാണാനും ഇപ്പോൾ വിഷമമാണ്.

ഇന്നത്തെ സർക്കാർ എല്ലാവരെയും യോദ്ധാക്കളാക്കാനാണ് ശ്രമിയ്ക്കുന്നത്. അതുകൊണ്ട് രാജ്യത്തിനുവേണ്ടി മരിയ്ക്കാനുള്ള സന്നദ്ധത കൈവന്നേക്കാം. പക്ഷെ സകല ദേശവും തന്റെയാണെന്നുള്ള സർവാത്മഭാവം ഉണ്ടാവുകയില്ല. ശ്രീകൃഷ്ണൻ സാന്ദീപനിയിൽ നിന്നും ധനുർവിദ്യയും ഉപനിഷദാദിയും പഠിച്ചിരുന്നു. ഇന്നത്തെ വിദ്യാർഥികൾ ഉപനിഷത്തുകൾ പഠിയ്ക്കുന്നില്ല. സുദാമാവിനെപ്പോലെ ഇന്ദ്രിയദമനവും ചെയ്യുന്നില്ല. സഹശിക്ഷണം കൊണ്ട് (വിദ്യാർഥീ വിദ്യാർഥിനികൾ ഒരുമിച്ചിരുന്നു പഠിയ്ക്കുന്നതുകൊണ്ട്) സംയമനം സാധിയ്ക്കാതെ പോകുന്നതിനാൽ രാമകൃഷ്ണന്മാരെപ്പോലെ അദ്വൈതജ്ഞാനികളാകാനും സാധിയ്ക്കുന്നില്ല.

## പ്രകരണം നാല്

### അവതാരരഹസ്യം

ബ്രഹ്മത്തിൽനിന്നും അഥവാ ഭഗവാനിൽനിന്നും അവ



താരമുണ്ടാകുമൊ എന്നുള്ള സംശയത്തിനു അധികാരിഭേദമനുസരിച്ചു രണ്ടു പക്ഷമുണ്ട്.

(1) ജ്ഞാനികളുടെ അഭിപ്രായം, ബ്രഹ്മം വസ്തുതന്ത്രമാകയാൽ, അഗ്നി അതിന്റെ സ്വഭാവത്തെ വിടാത്തതുപോലെ ബ്രഹ്മവും അതിന്റെ സ്വഭാവത്തെ വിടുകയില്ലെന്നാണ്. അഗ്നി അതിന്റെ ഊഷ്മാവിനെ വിട്ടാൽ അഗ്നി അല്ലാതാകും. അതുപോലെ അപരിച്ഛിന്നമായ ബ്രഹ്മം അവതാരത്തിനുവേണ്ടി പരിച്ഛിന്നമായാൽ ബ്രഹ്മവും ബ്രഹ്മമല്ലാതാകും. ചതുഃശ്ലോകീഭാഗവതത്തിൽ അവതാരകഥ വരുന്നില്ല. ദേവന്മാരുടെ ഗർഭസ്തുതിയിലും പറയുന്നത്, **ഭവോ നിരോധഃ സ്ഥിതിരപ്യവിദയാ കൃതാ യതസ്ത്വയ്യഭയാശ്രയാത്മനി** (10.2.30) എന്നാണ്. അതായത് സംസാരത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം മുതലായതു സർവാധിഷ്ഠാനവും സർവാത്മാവുമായ അങ്ങയിൽ അവിദ്യയാൽ കാണുന്നതാണെന്നർഥം. സംസാരം തന്നെ മിഥ്യയായിരിയ്ക്കുമ്പോൾ അതിൽ ഉണ്ടാകുന്ന അവതാരം എങ്ങനെ സത്യമാകും? ജീവനുപോലും യഥാർഥ ജന്മം ഇല്ലാത്ത സ്ഥിതിയ്ക്കു ഭഗവാനെങ്ങനെ ജന്മമുണ്ടാകാനാണ്? അതുകൊണ്ടു ജ്ഞാനികൾ അവതാരവാദത്തെ മുഴുവൻ സത്യമായി കരുതുന്നില്ല. പക്ഷെ ഭഗവാൻ മായയെ സ്വീകരിയ്ക്കുകയും ജീവൻ മായയാൽ വരുകയും ചെയ്യുന്നെങ്കിൽ മായാദൃഷ്ടിയാൽ അവതാരംപോലെ തോന്നുമെങ്കിലും ബ്രഹ്മദൃഷ്ടിയിൽ അവതാരം കാണുകയില്ല.

(2) രണ്ടാമത്തെ മതം പ്രേമമുള്ളിടത്തു നിയമമില്ലെന്നാണ്. ഭക്തൻ സഹായം ആവശ്യപ്പെട്ടു പ്രാർഥിച്ചാൽ ഭഗവാൻ തന്റെ നിർഗുണസ്വഭാവത്തെ വിട്ടു ഭക്തനുവേണ്ടി രൂപം ധരിയ്ക്കും. അംബരീഷചരിത്രത്തിൽ ഭഗവാൻ ദുർവാസാവിനോടു പറയുന്നതു നോക്കുക:**അഹം ഭക്തപരാധീനോ അസ്വതന്ത്ര ഇവ ദ്വിജ,** ഞാൻ ഭക്തപരാധീനനാണ്, അസ്വതന്ത്രനാണ്, എന്നെ ഭക്തൻ വശീകരിയ്ക്കുന്നു, എന്നാണ്. ഗീതയിലും പറയുന്നത് **പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം, ധർമസംസ്ഥാപനാർഥായ സംഭവാമി യുഗേ യുഗേ** എന്നാണ്. സാധുസംരക്ഷണത്തിനായും ദുഷ്ടരെ നശിപ്പിച്ച് ധർമത്തെ പുനഃസ്ഥാപിയ്ക്കുന്നതിനുമായി ഓരോ യുഗങ്ങളിലും ഞാൻ അവതാരമെടുക്കുന്നു എന്ന്. ഇവിടെ ഒരു ചോദ്യത്തിന്നവകാശമുണ്ട്. ഭഗവാൻ സർവശക്തിമാനാകയാൽ എന്തു ചെയ്യാനും സാധിയ്ക്കും. ഭക്തനു ദുഃഖം ഉണ്ടാകുമ്പോൾ സഹായത്തിന് അവതരിയ്ക്കുന്നതിനുപകരം ഭക്തനു ദുഃഖമേ ഉണ്ടാകാതിരിയ്ക്കാൻ വേണ്ടതു ചെയ്യാമല്ലോ? അതിനുത്തരം ഭക്തന്മാർ പറയുന്നത് ഭക്തരെ ദുഃഖമില്ലാത്തവരാക്കുന്നതിനെക്കാൾ ഭക്തരെ സേവ ചെയ്യുന്നതിലാണ് ഭഗവാനു കൂടുതൽ ആനന്ദമെന്നാണ്. അതിനാൽ ഭഗവാൻ തന്റെ സ്വഭാവം വിട്ടു സ്വയം ഭക്തനായിത്തീരുകയും, ഭക്തനെ ഭഗവാനാക്കുകയും ചെയ്യുന്നു. ഇപ്രകാരം പ്രേമത്തിന്റെ മുന്നിൽ നിയമമില്ല. ഒരു സ്ത്രീ, പരപുരുഷന്റെ മുന്നിൽ മര്യാദ കാണിയ്ക്കും. പക്ഷെ പതിയുടെ മുൻപിൽ സ്വാതന്ത്ര്യമായി പെരുമാറും. രാജകുമാരൻ തന്റെ പിതാവിനെ രാജാവായിട്ടല്ല കരുതുന്നത്. ഭക്തരെ സന്തോഷിപ്പിയ്ക്കാൻ വേണ്ടി ഭഗവാന് പ്രയത്നം ചെയ്യേണ്ടിവരുന്നു. അതിൽ ഭഗവാന്റെ ആനന്ദം സക്രിയമാണ്.

ഇങ്ങനെ ആണെങ്കിലും ഭഗവാനെ ഒരു ഇതിഹാസ തത്ത്വമായി കരുതാൻ പാടില്ല. മനുഷ്യർ മരിച്ചശേഷം പിന്നെ കാണപ്പെടുന്നില്ല. ഭഗവാൻ നിത്യനാകയാൽ ഇന്നു പലർക്കും പല രൂപത്തിൽ ദർശനം നൽകുന്നുണ്ട്. അതിനാൽ ഭഗവാനെ ഇതിഹാസത്തിലെ ഒരു കഥാപാത്രമായിക്കരുതി ജന്മമരണചക്രത്തിൽ വീഴിയ്ക്കാൻ സാധ്യമല്ല. നിർഗുണബ്രഹ്മം സഗുണമാകയില്ല. സ്വർണത്തിൽ ചെമ്പ് ചേർക്കുന്നതുപോലെ, ഭക്തന്മാരുടെ ഭാവന ബ്രഹ്മത്തോടു ചേർത്താൽ അതിൽനിന്നും സഗുണഭഗവാൻ അവതരിയ്ക്കും. അതിനാൽ ഒരു ദൃഷ്ടിയിൽ സഗുണബ്രഹ്മം സാപേക്ഷസ്വരൂപമാണ്. അതായത് ഭാവനയ്ക്കധീനമായ തത്ത്വമാണ്. സംസാരത്തിൽ അധികംപേരും സ്നേഹിയ്ക്കുന്ന ഹൃദയമുള്ളവരാകയാൽ അവർക്കു സ്നേഹിയ്ക്കാൻ തക്ക തത്ത്വം വേണം. അവർ പറയുന്നതു നിർഗുണബ്രഹ്മത്തിനു കാലുകളില്ല. പിന്നെ ഞങ്ങൾ ആരുടെ പാദങ്ങളിൽ നമസ്കരിയ്ക്കും? മുഖമില്ല, പിന്നെ ആരെ ദർശിയ്ക്കും? ചെവിയും മനസ്സും ഇല്ല. പിന്നെ ഞങ്ങളുടെ സ്തുതി ആരെ കേൾപ്പിയ്ക്കും? എങ്ങനെ കേൾപ്പിയ്ക്കും? അതിനാൽ ദർശനം, സ്പർശനം, പ്രാർഥന, ആദിചെയ്യാൻ ഇച്ഛിയ്ക്കുന്നവർക്ക് അവരുടെ ഭാവന അനുസരിച്ചുള്ള രൂപവും ലഭ്യമാണ്. ഇതു തന്നെയാണ് അവതാര രഹസ്യവും.

പിന്നെ, ഭഗവാൻ അവതാരം എടുക്കുന്നെങ്കിലും തന്റെ സ്വരൂപത്തെയൊ, ജ്ഞാനത്തെയൊ, ആനന്ദത്തെയൊ ഒരിക്കലും വിസ്മരിയ്ക്കാറില്ല. എന്തെന്നാൽ ഭഗവാൻ തന്റെ ഇച്ഛയാലാണ് അവതാരമെടുക്കുന്നത്. മായ ഭഗവാനധീനവുമാണ്. **"പ്രകൃതിം സ്വാമധിഷ്ഠായ"** എന്നു പറഞ്ഞിരിയ്ക്കുന്നതു നോക്കുക. ഇവിടെ സാംഖ്യത്തിലെപ്പോലെ സ്വതന്ത്രമായിട്ടിരിയ്ക്കാൻ കഴിയുന്നു. ഒരു വക്കീൽ തന്റെ ചെറിയ കുട്ടിയെ കളിപ്പിയ്ക്കുമ്പോൾ കുറച്ചുനേരത്തേയ്ക്കു കുട്ടിയെപ്പോലെ ആകുന്നെങ്കിലും തന്റെ അറിവു വിസ്മരിയ്ക്കുന്നില്ല. അതുപോലെ ഭഗവാൻ അവതാരമെടുത്ത് ഭക്തരക്ഷണം അഥവാ ദുഷ്ടനിഗ്രഹം ചെയ്യുന്ന അവസരങ്ങളിലും തന്റെ സ്വരൂപജ്ഞാനത്തിന് ഒട്ടുംതന്നെ ക്ഷതി സംഭവിക്കുന്നില്ല. നമ്മുടെ ജീവിതം നമ്മുടെ ഇഷ്ടംപോലെ നയിയ്ക്കാൻ സാധിയ്ക്കുന്നതിനെയാണ് യഥാർഥത്തിൽ സ്വതന്ത്രതയെന്നു പറയുന്നത്. ഈ സ്വതന്ത്രത ഭഗവാനുണ്ട്. പലബന്ധങ്ങൾ ജീവനിൽ ഉള്ളതിനാൽ ജീവൻ സ്വതന്ത്രമല്ല. നമ്മുടേതു ഒരു പ്രജായത്തരാജ്യമാണെങ്കിലും പലർക്കും യുദ്ധം ഇഷ്ടമല്ലെങ്കിൽകൂടിയും ഭരണാധികൾ കല്പിച്ചാൽ യുദ്ധം ചെയ്കതന്നെ വേണ്ടിവരും. കൃഷിക്കാർ കൃഷിചെയ്തു ധാന്യം വിളയിച്ച് സ്വന്തം ആവശ്യത്തിനായി

മാത്രം ഉപയോഗിയ്ക്കാൻ ആഗ്രഹിച്ചാലും സർക്കാർ ആവ ശ്യപ്പെടുമ്പോൾ കൊടുത്തേമതിയാവൂ. രാജ്യത്തിൽ നിയമ ങ്ങൾ വർധിച്ചുകൊണ്ടിരിയ്ക്കുന്നതിനാൽ അവയെല്ലാം ഓർത്തിരിയ്ക്കാൻകൂടി പ്രയാസമായിരിയ്ക്കയാണ്. വളരെ ഇച്ഛകൾ ഉള്ളവർക്ക് കൂടുതൽ പരാധീനരാകേണ്ടിവരും. കൂടുതൽ ധനത്തിനുവേണ്ടി സ്ത്രീകൾക്ക് *സിനിമ*യിലും നടന്മാരോടൊപ്പം അഭിനയനൃത്താദികൾ ചെയ്യേണ്ടി വരുന്നു. തൊഴിലാളികൾക്കു സംയമമില്ലാത്തതിനാൽ സന്താനം വർധിയ്ക്കുകയും തന്മൂലം കൂടുതൽ ധനത്തിനു വേണ്ടി സംഘടനകൾ ഉണ്ടാക്കി സമരം ചെയ്യുകയും ഒരു സാധാ രണ സംഭവമായിരിയ്ക്കയാണ്. അവിടേയും സംഘടനയുടെ കീഴിൽ അവർക്കു പരാധീനത അനുഭവപ്പെടും. പക്ഷെ ഭഗ വാന്റെ അവതാരത്തിൽ ഇങ്ങനെയുള്ള പരാധീനതകളൊ ന്നുമില്ല. ഭഗവാൻ ആത്മരാമനാകയാൽ തന്റെ സുഖത്തിനു അന്യവസ്തുക്കൾ ആവശ്യമില്ല. മഹാത്മാക്കളുടെ കാര്യ ത്തിലും ഇതുപോലെതന്നെയാണ്. അതിനാൽ അവർക്കും അവതാരംപോലെ കഴിഞ്ഞുകൂടാൻ സാധിയ്ക്കുന്നു. സാധാ രണ മനുഷ്യർ കർമത്തിനും ഇച്ഛയ്ക്കും അധീനരാണ്. അതി നാൽ അവർക്കു കർമഗതി അനുസരിച്ചു നിർബന്ധപൂർവം ജന്മമെടുക്കേണ്ടിവരുന്നു. അതുകൊണ്ട് ജീവന്റെ ജന്മത്തി നും ഭഗവാന്റെ അവതാരത്തിനും തമ്മിൽ വളരെ വ്യത്യാ സമുണ്ട്. ജീവൻ എപ്പോഴും പരതന്ത്രനാണ്. ഭഗവാൻ അവ താരമെടുക്കുന്നെങ്കിലും സ്വതന്ത്രനാണ്.

പക്ഷേ ഭഗവാൻ ഇങ്ങനെയുള്ള ലോകം എന്തിനു സൃഷ്ടിച്ചു എന്ന ചോദ്യം ശരിയല്ല. ജീവനിൽ ഉള്ള ഇച്ഛ കൾ അനുസരിച്ചാണ് ആനുകൂല്യങ്ങൾ ഉണ്ടാകുന്നത്. ഇച്ഛാ രഹിതർ ഭഗവാനെപ്പോലെ തന്നെയാണ്. ഇച്ഛയുണ്ടായാൽ അതനുസരിച്ചുള്ള ആനുകൂല്യങ്ങളും ഉണ്ടാകും. മഴപെ യ്താൽ മുററത്ത് ചെളിയും ഉണ്ടാകും. പനിനീർപുഷ്പം പറിയ്ക്കണമെങ്കിൽ കൈയിൽ മുള്ളുകൊണ്ടേക്കാം. സൂര്യൻ ചൂടു തരുന്നെങ്കിൽ ആ ചൂടുകൊണ്ടുതന്നെ കാർ മേഘവും ഉണ്ടാകും. വെള്ളമുണ്ടെങ്കിൽ പായലുമുണ്ടാകും. പരിപ്പും നെയ്യും കൂട്ടിയുണ്ടാൽ അതു കൈയിൽ പററുകയും ചെയ്യും. ആഹാരം കഴിയ്ക്കുന്നതിനാൽ മലവിസർജനം ആവശ്യമായി വരുന്നു. മക്കളെക്കൊണ്ട് ആനന്ദിയ്ക്കുമ്പോൾ അവരുടെ മലമൂത്രങ്ങളും വൃത്തിയാക്കേണ്ടിവരും. രാത്രി വേണമെങ്കിൽ രാത്രിയുടെ സ്വഭാവമായ ഇരുട്ടും സഹി യ്ക്കേണ്ടിവരും. പ്രജായത്തഭരണം വേണമെങ്കിൽ അതിന്റെ നിയമങ്ങളെ അനുസരിയ്ക്കേണ്ടിയുംവരും. വേലക്കാർ വേണമെങ്കിൽ അവരുടെ സ്വഭാവത്തെ സഹിയ്ക്കാതെ നിവൃ ത്തിയില്ല. ഭഗവാനെ വേണമെങ്കിൽ ശാസ്ത്രങ്ങളിൽ പറ ഞ്ഞിട്ടുള്ള പ്രകാരമുള്ള ജീവിതം നയിയ്ക്കേണ്ടിവരും. ജോലി വേണമെങ്കിൽ യജമാനൻ പറയുന്നതു കേട്ടു പ്രവർത്തിയ്ക്കേണ്ടതുണ്ട്. ചുരുക്കത്തിൽ ഇച്ഛകൾ എത്ര കണ്ടു വർധിയ്ക്കുന്നുവോ അത്രയും പരാധീനതയും കൂടി യിരിയ്ക്കും. യഥാർഥ സ്വാതന്ത്ര്യം വേണമെങ്കിൽ തന്റെ





ആത്മാവിനെ ഒഴിച്ചു വേറെ യാതൊന്നി ന്റെയും സഹായം ആഗ്രഹിയ്ക്കരുത്. ഭഗവാന്റെ അവതാ രത്തിൽ ഈ ദശയാണുള്ളത്. ഭഗവാൻ "നിജലാഭപൂർണ നാണ്." തന്റെ സ്വരൂപ സുഖത്താൽ പൂർണനാണ്.

ഭഗവാനും മഹാത്മാക്കൾക്കും ഭേദദൃഷ്ടിയില്ല. സ്വന്തം വിരൽ ആണെങ്കിൽപോലും മുറിച്ചു മാറ്റി നോക്കി യാൽ അറപ്പു തോന്നും. ശരീരത്തോടു ചേർന്നിരിയ്ക്കു മ്പോൾ ഭംഗിയായും തോന്നും. അതുപോലെ നമുക്കു ദുഷി ച്ചതായി തോന്നുന്ന ലോകത്തെ, അഭേദദൃഷ്ടിയോടെ നോക്കിയാൽ നല്ലതായി തോന്നും. എല്ലാവർക്കും ജനനം നല്ലതായും മരണം ദുഃസഹമായും തോന്നുന്നു. എന്നാൽ മരണം നിർത്തൽ ചെയ്തിട്ടു ജനനം മാത്രം ഉണ്ടാകാൻ ഭഗവാൻ അനുവദിയ്ക്കുന്നപക്ഷം പൃഥ്വിയിൽ ആർക്കും കഴി ഞ്ഞുകൂടാൻ പാടില്ലാത്ത വിധമായിത്തീരും . ഭഗവാനു യുദ്ധ ങ്ങൾ നിർത്തൽ ചെയ്യാൻ അത്രതിടുക്കം കാണുകയില്ല. എന്തെന്നാൽ ജനസംഖ്യ അത്രവളരെ കൂടിക്കൊണ്ടിരിയ്ക്ക യാണ്. അധർമം വർധിയ്ക്കുമ്പോഴാണ് ഭഗവാൻ അവതരി യ്ക്കുക.

പക്ഷെ അവതാരം ഭഗവാന്റെ നിരപേക്ഷസ്വരൂപമല്ല. മഹാത്മാക്കളെപ്പററിയും അവതാരങ്ങളെപ്പററിയും മററു ധർമങ്ങളിലും സാമാന്യമായി പറയുന്നുണ്ട്. അവർ ദുഃഖിത രുടെ ദുഃഖനിവാരണത്തിനു സഹായിയ്ക്കാൻ വേണ്ടിയാണ് വരുന്നത്. പക്ഷെ ഈ കാരണംകൊണ്ട് ഭഗവാൻ മനുഷ്യ നെപ്പോലെ ഒരു ഐതിഹാസികതത്ത്വമാണെന്നു കരുതാൻ പാടില്ല. ഹിന്ദുധർമത്തിൽ അവതാരങ്ങളെ സാപേക്ഷതത്ത്വ മായും ബ്രഹ്മത്തെ നിരപേക്ഷതത്ത്വമായും പറയുന്നു. പാശ്ചാത്യധർമത്തിൽ ക്രിസ്തു,മുഹമ്മദ്നബി മുതലായ വരെ ഈശ്വരനായി കരുതുന്നു. അവരുടെ ആജ്ഞകളാണ് ഇവരുടെ ധർമഗ്രന്ഥം. പക്ഷെ ഈ അനുശാസനങ്ങളുടെ പുറകിൽ തത്ത്വജ്ഞാനം കുറവായതിനാൽ ഭഗവാനെ ഒരു വ്യക്തിയായി കരുതിപ്പോകുന്നു. അവർ നിർഗുണബ്രഹ്മ ത്തിൽ വിശ്വസിയ്ക്കുന്നില്ല. അതിനാൽ അവരുടെ മതപ്ര കാരം ജീവന് ബ്രഹ്മമാകാൻ സാധിയ്ക്കുന്നില്ല. ഈ വിശ്വാ സത്തിന്റെ പരിണാമമായി ഏതെങ്കിലുമൊരു വ്യക്തി നീതി യിൽ ജീവിച്ചാൽ അവൻ പൂർണനായിത്തീരുമെന്നു വിശ്വ സിയ്ക്കുന്നു. അതിനാൽ മനുഷ്യസമുദായത്തെ നീതിയു ക്തമാക്കാൻ കഴിയുന്നില്ല. ഒരു ദേശക്കാർ മറ്റൊരു ദേശ ക്കാരെ ആക്രമിയ്ക്കയും കൊല്ലുകയും ചെയ്യുന്നു. ഹൈന്ദ വധർമത്തിലും ബൗദ്ധധർമത്തിലും ചൈതന്യത്തെ നിർഗു ണമായും സർവവ്യാപകമായും കരുതുന്നതിനാൽ കാരണ മെന്തുതന്നെയായാലും, അന്യദേശത്തെ ആക്രമിയ്ക്കുന്നതു നിഷിദ്ധമായി കരുതുന്നു. എങ്കിലും ഇന്ന് വ്യക്തികളിലെ നീതിനോക്കിയാൽ ഇവിടെയാണോ പാശ്ചാത്യരിലാണോ കൂടുതൽ നീതിമാന്മാരുള്ളതെന്നു തീർച്ചപ്പെടുത്താൻ പ്രയാ സമാണ്. ചില കാര്യങ്ങളിൽ പാശ്ചാത്യരിൽ കൂടുതൽ നീതി കാണുമെങ്കിൽ മററു ചിലതിൽ ഇവിടെയുള്ളവരിൽ



കൂടുതൽ നീതി കാണാം. വ്യാപാരത്തിൽ പാശ്ചാത്യരിലാണ് കൂടുതൽ നീതി കാണുന്നത്. സ്ത്രീകളുടെ കാര്യത്തിൽ നോക്കിയാൽ ഇവിടെയായിരിയ്ക്കും കൂടുതൽ നീതി പാലിയ്ക്കുന്നവർ ഉള്ളത്. പാശ്ചാത്യർ സ്ത്രീകളുടെ ബാഹ്യസൗന്ദര്യത്തെ വർണിയ്ക്കുമ്പോൾ ഇവിടെ സ്ത്രീകളുടെ സതീത്വത്തെയാണ് കൂടുതൽ ഇഷ്ടപ്പെടുന്നത്. പാശ്ചാത്യർ ഭഗവാനെ മനുഷ്യരൂപത്തിൽ കാണുന്നു. ഇവിടെ ഭഗവാനെ സഗുണനും നിർഗുണനുമായി കാണുന്നു. അതിലും പ്രത്യേകിച്ചു തത്ത്വജ്ഞാനംകൊണ്ടുണ്ടാകുന്ന നിർഗുണബ്രഹ്മത്തിന്റെ അനുഭവത്തെ ഏററവും ഉത്കൃഷ്ടമായി കരുതുന്നു. സഗുണഭാവത്തിലും നിർഗുണഭാവത്തിലും നിഷ്ഠയുണ്ടാകുക വളരെ പ്രയാസമാണ്. അതുകൊണ്ട് ഭഗവാൻ അവതാരമെടുത്തോ അഥവാ മഹാത്മാക്കളിൽകൂടിയോ മനുഷ്യരുടെജീവിതത്തിലുണ്ടാകുന്ന വിഷമഘട്ടങ്ങളിൽ ദിവ്യസഹായം നല്കുന്നു.

ഭഗവാന് സ്വന്തം ആവശ്യത്തിനുവേണ്ടി ജഗത്സൃഷ്ടി ചെയ്യേണ്ട ആവശ്യമില്ല. ജഗത്സൃഷ്ടികൊണ്ടു ഭഗവാനു കൂടുതൽ ആനന്ദം ഉണ്ടാകുന്നെങ്കിൽ സൃഷ്ടിയ്ക്കുമുൻപ് ആനന്ദം കുറവായി അനുഭവപ്പെടണം. അങ്ങനെയായാൽ ഭഗവാൻ നിത്യതൃപ്തനല്ലാതായിത്തീരും. ഭഗവാനു സ്വന്തം ആവശ്യത്തിനുവേണ്ടി അവതാരം എടുക്കേണ്ട ആവശ്യമില്ല. സാധുരക്ഷണത്തിനും ദുഷ്ടശിക്ഷണത്തിനും വേണ്ടിയാണ് ഭഗവാൻ അവതാരങ്ങൾ എടുക്കുന്നത്. അതിനാൽ അത് സാപേക്ഷസ്വരൂപമാണ്. നിർഗുണ അഥവാ നിരപേക്ഷ ബ്രഹ്മദൃഷ്ടിയിൽ ദുഷ്ടശിഷ്ടഭാവമില്ല. മായയെ ജയിയ്ക്കുക എന്നതാണ് അവതാരങ്ങളുടെ പ്രയോജനം. ദ്വൈതരൂപിയായ കംസൻ ജീവനെ ഉപദ്രവിച്ചുകൊണ്ടിരുന്നാൽ പാപവും വർധിച്ചുവർധിച്ചു കൊണ്ടിരിയ്ക്കും. പാപം വർധിച്ച് അവ താരം അനിവാര്യമാകുമ്പോഴാണു ദേവകൾ, അവതാരമെടുക്കാൻ, ഭഗവാനോടു പ്രാർഥിയ്ക്കുന്നത്.

സ്വഭാവത്താൽ സർവവ്യാപകനായ ഭഗവാന് ഒരു പ്രത്യേക സ്ഥലത്ത് എന്തെങ്കിലും ചെയ്യാൻവേണ്ടി പ്രകടമാകണമെങ്കിൽ മായയെ സ്വീകരിയ്ക്കേണ്ടിവരും. മായയ്ക്കു സ്വതന്ത്രശക്തിയില്ലെങ്കിലും മായ കൂടാതെ ഭഗവാനു പ്രകടമാകാൻ സാധ്യമല്ല. ഭഗവാൻ അവതാരമെടുക്കാൻ വിചാരിയ്ക്കുമ്പോൾ തന്നിൽനിന്നും മായയെ സൃഷ്ടിയ്ക്കുന്നു. ഭഗവാന്റെ മായ സാത്വികപ്രധാനമാകയാൽ അതിൽ സ്വരൂപജ്ഞാനം കൂടുതൽ ഉണ്ടായിരിയ്ക്കും. അതിനാൽ കുറച്ചു മായ കൊണ്ട് അധികം കാര്യങ്ങൾ ചെയ്യാൻ സാധിയ്ക്കുന്നു. നേരെമറിച്ച് രാഷ്ട്രീയനേതാക്കളിലും സമാജസേവകരിലും മായ കൂടുതലും സ്വരൂപജ്ഞാനം വളരെ കുറവുമാകയാൽ തെററുകൾ വളരെ വർധിച്ചു സംഭവിയ്ക്കുന്നു. ലോകർ അവർക്ക് മംഗളപത്രങ്ങളും മററും നല്കുന്നുണ്ടെങ്കിലും ആകെ നോക്കിയാൽ സമാജികജീവിതം നേർവഴിയ്ക്കല്ല പോകുന്നതെന്നു കാണാം.

ഇക്കാലത്തു സാമുദായികജീവിതം തൊഴിലാളികളുടെ ഭൂരിപക്ഷമനുസരിച്ചാണ് നടക്കുന്നത്. സംയമശക്തി ക്ഷയിച്ചുകൊണ്ടിരുന്നവർക്ക് വിഷയഭോഗങ്ങൾക്ക് കൂടുതൽ കൂടുതൽ സൗകര്യങ്ങൾ വേണ്ടതിനാൽ തദനുസരണമുള്ള അവകാശവാദങ്ങൾ അവർ ഉന്നയിയ്ക്കുന്നു. പലപ്പോഴും സമുദായത്തോടുള്ള ചുമതലകൾ വിസ്മരിയ്ക്കപ്പെട്ടുപോകുന്നു. ജന്മിമുതലാളിമാരുടെ കഥയും ഇതിൽനിന്നു വ്യത്യസ്തമല്ല. മാത്രമല്ല ഇന്ന് എല്ലാ ദേശങ്ങളുടെയും അവസ്ഥ ഇതുതന്നെയാണ്. ലോകത്തിൽ ഇന്ന് ഒരവതാരപുരുഷന്റെ ആവശ്യം ഉണ്ട്. മഹാത്മാഗാന്ധിയെ നീതിയുടെ അവതാരമായി കരുതാം. ദ്രൗപദിയ്ക്കുവേണ്ടി ഭഗവാൻ വസ്ത്രമായവതരിച്ചതുപോലെ അനീതിയുടെ പ്രവാഹത്തെ തടയാൻ ഭഗവാൻ നീതിയുടെ അവതാരമെടുത്തേക്കാം.

അവതാരത്തിന്റെ പ്രയോജനം പരിമിതമാണ്. അത് ചില ദോഷങ്ങളെമാത്രമേ നീക്കാറുള്ളു. ലോകത്തുള്ള സകലദോഷങ്ങൾക്കും നിവാരണമുണ്ടാക്കുന്നില്ല. അതാണ് ശ്രീകൃഷ്ണന്റെ അവതാരത്തിനുശേഷവും അനേകം മഹാത്മാക്കൾ വന്നുപോയെങ്കിലും ലോകത്തുള്ള ക്ലേശങ്ങൾ മുഴുവൻ നീങ്ങിക്കാണാത്തത്. ജന്മമരണ നിവൃത്തികൊണ്ടേ സകലദുഃഖങ്ങൾക്കും നാശമുണ്ടാകൂ. അതിനു തത്ത്വജ്ഞാനമുണ്ടാകണം. ഈ ജ്ഞാനം അവന്തിയിൽ സാന്ദീപനിയെന്ന ഗുരുവിൽ നിന്നും ഭഗവാൻ ശ്രീകൃഷ്ണനു ലഭിച്ചിരുന്നു. അതിനെ തന്റെ അനന്യശരണരായ ഗോപികൾക്ക് ഉദ്ധവർവഴി ഭഗവാൻ സന്ദേശരൂപത്തിൽ അയച്ചു. ഭഗവാൻ പറയുന്നു: "ആത്മാവ്, മായയിൽനിന്നും മായയുടെ കാര്യങ്ങളിൽനിന്നും ഭിന്നമാണ്. അതു ജ്ഞാനസ്വരൂപവും ശുദ്ധവും ഗുണാതീതവുമാണ്. സുഷുപ്തി, സ്വപ്നം, ജാഗ്രത്ത് ഇങ്ങനെയുള്ള മായാവൃത്തികളാൽ അത് പ്രാജ്ഞൻ, തൈജസൻ, വിശ്വൻ ഈ നാമാഭിമാനികളായി പ്രതീതമാകുന്നു. (10.47.31) സ്വപ്നപദാർഥങ്ങളെപ്പോലെ മിഥ്യയായി പ്രതീതമാകുന്ന ഇന്ദ്രിയവിഷയങ്ങളെ ചിന്തനം ചെയ്യുന്ന മനസ്സിനെ ഇന്ദ്രിയസഹിതം ദമനം ചെയ്തു സ്വപ്നത്തിൽനിന്നും ഉണർന്നവനെപ്പോലെ അജ്ഞാനനിദ്രയിൽ നിന്നും ഉണർന്ന് എന്നെ സാക്ഷാത്കരിയ്ക്കുക." (10.47.33.)

ശുദ്ധസത്വഗുണം വസുദേവന്റെ സ്വരൂപമാണ്. രജോഗുണത്തേയും തമോഗുണത്തെയും അടക്കാൻ സാധിയ്ക്കുന്ന സത്വഗുണത്തെയാണ് ശുദ്ധസത്വഗുണമെന്നു പറയുന്നത്. ഇങ്ങനെയുള്ള അവസ്ഥ അവതാരസമയത്തും, മഹാത്മാക്കളുടെ ജീവിതത്തിലും കാണുന്നുണ്ട്. എങ്കിലും തമോഗുണത്തിന്റെ പരിണാമമായ രോഗം, വൃദ്ധാവസ്ഥ, മരണം മുതലായവയെ ജയിയ്ക്കുക വളരെ പ്രയാസമാണ്. ഇതിനെ ജയിയ്ക്കാമെങ്കിൽ അവതാരം സാധ്യമാകും. അവതാരപുരുഷൻ ദീർഘകാലം ഭൂമിയിൽ ഇരുന്നു മനുഷ്യർക്ക് ഉത്തമഗതി നൽകുകയും, അല്പകാലത്തിനുള്ളിൽ ലോകത്തു പ്രഖ്യാതനാവുകയും, സർവലോകവാസികൾക്കും മാന



നീയമാവുകയും ചെയ്യും. അതിനാൽ ഒരു സമുദായത്തെക്കാൾ ഉത്തമവ്യക്തിയ്ക്കാണ് കൂടുതൽ ശ്രേഷ്ഠതയുള്ളത്. വളരെ ദുർബലരുടെ സമൂഹത്തെയാണ് സമുദായമെന്നു പറയുന്നത്. അതിനെക്കാൾ ഒരു ജ്ഞാനിയുടെ ജീവിതത്തിനു കൂടുതൽ വില കല്പിക്കണം.മഹാത്മാഗാന്ധി ഉപവാസദ്വാരാ തമോഗുണത്തെ കീഴടക്കിയിരുന്നു. അദ്ദേഹത്തിനു മരണഭയമില്ലായിരുന്നു. എങ്കിലും കാലത്തിനും ഉപരിയായുള്ള ആനന്ദത്തെ സമുദായത്തിനു കാണിച്ചു കൊടുക്കാൻ അദ്ദേഹത്തിനു സാധിച്ചിരുന്നില്ല.

ചരിത്രദൃഷ്ടിയാൽ ശ്രീകൃഷ്ണന്റെ അവതാരം ഏതു കാലത്താണുണ്ടായതെന്നു കാണാൻ കഴിയുകയില്ല. മഹാഭാരതകാലത്താണ് കൃഷ്ണൻ ഉണ്ടായതെന്നു കരുതുന്നതും ശരിയായിരിയ്ക്കുകയില്ല. അതിനുമുൻപുള്ള ഋഗ്വേദത്തിലും ശ്രീകൃഷ്ണന്റെ പേരു വരുന്നുണ്ട്. സാമവേദീയ ഛാന്ദോഗ്യഉപനിഷത്തിലും ദേവകീപുത്രനായ ശ്രീകൃഷ്ണന്റെ പേരു വരുന്നുണ്ട്. വൃത്രാസുരന്റെ കഥയിലും ദേവന്മാർ ഭഗവാനെ സ്തുതിയ്ക്കുന്നിടത്തും കൃഷ്ണന്റെ പേരു വരുന്നുണ്ട്. രാമായണം മുതലായ നമ്മുടെ പുരാണങ്ങളുടെ രചനയിൽ ചരിത്രത്തിനു വളരെ മഹത്ത്വം കൊടുത്തിട്ടുള്ളതായി കാണുന്നില്ല. ഇതിഹാസങ്ങളുടെ ആണ്ടുമാസം തീയതി കുറിയ്ക്കാൻ നമ്മുടെ പ്രാചീന ലേഖകന്മാർ ശ്രദ്ധിച്ചിട്ടില്ല. ലേഖകനായി തന്റെ പേരിനെ പ്രസിദ്ധമാക്കാനും ആരും ശ്രമിച്ചിട്ടില്ല. എന്തെന്നാൽ ബ്രഹ്മദൃഷ്ടിയിൽ സകലനാമങ്ങളും ഒന്നിന്റെ മാത്രമാണ്. പ്രാചീനസാഹ ത്യങ്ങളായ വാല്മീകി രാമായണം, യോഗവാസിഷ്ഠ രാമായണം, മററു പുരാണങ്ങൾ, മഹാഭാരതം, വേദം, ബ്രഹ്മസൂത്രം ആദിയായവയിൽ ശ്രീ വ്യാസന്റെ പേരു വച്ചു കാണുന്നുണ്ട്.

ശ്രീമദ് വല്ലാഭാചാര്യർ പറയുന്നതു ശ്രീമദ്ഭാഗവതത്തിലെ ഭാഷ മുഖ്യമായിട്ടും സമാധിഭാഷയാണെന്നാണ്. അതുകൊണ്ട് അധ്യാത്മദൃഷ്ടിയോടെ വേണം ഭാഗവതം മനസ്സിലാക്കാൻ. ഈ ദൃഷ്ടിയോടെ നോക്കുന്നതായാൽ ശ്രീകൃഷ്ണനെ എല്ലാവർക്കും അവരവരുടെ ആത്മരൂപത്തിൽ കാണാൻ കഴിയും. അപ്പോൾ എന്നാണ് ശ്രീകൃഷ്ണൻ ജനിച്ചതെന്നന്വേഷിയ്ക്കേണ്ടിവരുകയില്ല.

ഓരോരുത്തർക്കും ഏതേതു രൂപത്തിൽ കൃഷ്ണനെ കാണണമോ അതുപോലെ കാണാൻ കഴിയും. ഗീതയിൽ ഭഗവാൻ പറയുന്നത് എന്നെ ഏതു ഭാവത്തിൽ ഭജിയ്ക്കുന്നുവോ അവരെ ഞാനും അതേ ഭാവത്തിൽ ഭജിയ്ക്കുമെന്നാണ്. ഭഗവാന്റെ മായ വളരെ വിചിത്രമാകയാൽ അതിൽ നിന്നും കര കയറാൻ എല്ലാവർക്കും മനസ്സു വരുന്നില്ല. കര കയറാൻ ഇച്ഛിയ്ക്കുന്നവർക്ക് ഒരേ സാധന അനുകൂലമായും തോന്നുന്നില്ല.

കഥയുടെ രസം ആദ്യം കൊണ്ടുവന്നിട്ട് അവസാനം അതിന്റെ അധ്യാത്മരഹസ്യം കാണിയ്ക്കുകയാണ് വ്യാസന്റെ ഭാഗവതരചനാരീതി. ഈ രീതികൊണ്ടു ജ്ഞാനിയ്ക്കും അജ്ഞാനിയ്ക്കും ഒന്നുപോലെ ഭാഗവതത്തിന്റെ ദിവ്യരസം ആസ്വദിയ്ക്കാൻ കഴിയുന്നു. പ്രേമഭക്തിയും ബുദ്ധിപ്രധാനമായ ജ്ഞാനവും മനുഷ്യജീവിതത്തിലെ മുഖ്യസാധനകളാണ്. പ്രേമഭക്തി ഐതിഹാസികതത്ത്വങ്ങളാലും അവതാരകഥകളാലും പുഷ്ടിയെ പ്രാപിയ്ക്കും. ജ്ഞാനം സമ്പന്നമാകുവാൻ ബുദ്ധിയ്ക്ക് അധ്യാത്മതത്ത്വമറിഞ്ഞേ മതിയാകൂ. ഇതു രണ്ടുമുള്ള ജ്ഞാനികളായ ഭക്തരാണ് ഉത്തമന്മാർ. ഇക്കാലത്തു ബുദ്ധിശാലികൾപോലും പ്രേമവശരായാണ് കാണപ്പെടുന്നത്. അതിനാൽ അവർ ഇതിഹാസങ്ങളിലാണ് കൂടുതൽ ആകൃഷ്ടരായി കാണുന്നത്. ഇത് ഒരു വിധത്തിൽ നോക്കിയാൽ *സിനിമാ* പ്രേമികളെപ്പോലെയാണ്. പ്രേമത്തിന്റെ ശുദ്ധിയ്ക്കു വൈരാഗ്യവും ബുദ്ധിയുടെ ശുദ്ധിയ്ക്ക് അഭ്യാസവും വേണം. ജ്ഞാന ത്തെ അഭ്യാസംകൊണ്ട് ശുദ്ധവും ദൃഢവുമാക്കിയില്ലെങ്കിൽ സാമാന്യജ്ഞാനത്തെ അന്തിമജ്ഞാനമായി കരുതിപ്പോകാനിടയുണ്ട്.

ശ്രീകൃഷ്ണഭഗവാൻ അവതാരമെടുത്തു പൃഥ്വിയുടെ ഭാരം തീർത്തെങ്കിൽ പിന്നെ ഇക്കാലത്ത് എന്തുകൊണ്ടാണ് ജനങ്ങൾ ദോഷയുക്തരും പാപികളുമായി കാണുന്നതെന്നു ചിലർ ചോദിച്ചേയ്ക്കാം. അതിന്, ഭഗവാൻ സ്വർഗാരോഹണത്തിനു മുൻപായി ഉദ്ധവരോടു പറയുന്നതിൽ ഉത്തരമുണ്ട്. ഭഗവാൻ പറയുന്നു: ഞാൻ പൃഥിവിയെ വിട്ടാലുടനെ അത് അമംഗളമായിത്തീരും.കലിയുഗം തുടങ്ങുന്നതുകൊണ്ട് ജനങ്ങൾക്കധികവും അധർമത്തിലായിരിയ്ക്കും രുചി കാണുക. ഇതിൽ നിന്നും അവതാരകാര്യം എന്നെന്നേയ്ക്കുമുള്ള പാപനിവാരണോപായമല്ലെന്നും, അതാതു കാലത്തുണ്ടാകുന്ന ധർമക്ഷയത്തെ പരിഹരിച്ചു ദുരിതനിവാരണം സാധിയ്ക്കുകമാത്രമാണെന്നും കാണാം.

ശ്രീ അരവിന്ദൻ വിശ്വസിച്ചിരുന്നത് ഇതുവരെ സമ്പൂർണ രീതിയിൽ ഒരവതാരം പൃഥ്വിയിൽ ഉണ്ടായിട്ടില്ലെന്നും, പൃഥ്വിയുടെ ഭാരം തീർക്കാൻ പുതിയജാതി അവതാരം ആവശ്യമാണെന്നുമാണ്. ആ അവതാരം ദേഹധർമത്തെ മുഴുവൻ ജയിയ്ക്കുന്നതാകയാൽ ജനങ്ങളുടെ സ്വഭാവമേ മാറിപ്പോകുമെന്നും പുതിയ അവതാരത്തിൽ ഉണ്ടാകുന്ന ശരീരത്തിനു രോഗമൊ, വൃദ്ധാവസ്ഥയൊ, ഇച്ഛ കൂടാതെയുള്ള മരണമൊ ഉണ്ടാകുകയില്ലെന്നും, ദീർഘകാലം ജീവിച്ചിരുന്ന് അധർമത്തെ സമൂലം നശിപ്പിയ്ക്കാൻ സാധിയ്ക്കുമെന്നും അദ്ദേഹം കരുതിയിരുന്നു.

ശ്രീമദ് ഭാഗവത സിദ്ധാന്തപ്രകാരം കലിയുഗത്തിന്റെ ഇടയ്ക്ക് അവതാരമില്ലെന്നും യുഗാവസാനം ഭഗവാൻ കല്കി ആയിട്ടവതരിയ്ക്കുമെന്നുമാണ്. ദേവദത്തനെന്ന പേരിൽ ശീഘ്രഗാമിയായ ഒരു കുതിരപ്പുറത്തു കയറി, കല്കി ഭഗവാൻ ശൂദ്രരാജാക്കന്മാരെ കൊല്ലും. അതിനുശേഷം ഭഗവാന്റെ ശരീരത്തിൽനിന്നും



പുറപ്പെടുന്ന അംഗരാഗത്തിന്റെ സുഗന്ധമേററ്, ശേഷിച്ചിരിയ്ക്കുന്ന ജനങ്ങൾ സാത്വികരാകും. അവരുടെ സന്താനങ്ങൾ സാത്വികരായിരിയ്ക്കുകയും അന്നുമുതൽ സത്യയുഗം ആരംഭിയ്ക്കുകയും ചെയ്യുമെന്ന് ഭാഗവതം പറയുന്നു.

ഇതിൽനിന്നും കാണുന്നതു സമുദായത്തിന്റെ നന്മയ്ക്ക് ഏതെങ്കിലും അവതാരപുരുഷന്റെ ആവശ്യമുണ്ടെന്നാണ്. പക്ഷെ ഇന്നുവരെ ഒരവതാരവും സമുദായത്തിന്റെ ദോഷങ്ങളെ മുഴുവനായി മാററിയിട്ടില്ല. മായ ത്രിഗുണമയിയാകയാൽ സത്വഗുണം വർധിയ്ക്കുമ്പോൾ സാത്വികരുടെ സംഖ്യ വർധിയ്ക്കുകയും രജോഗുണ തമോഗുണവൃദ്ധിയിൽ ആസുരീപ്രകൃതിക്കാർ അധികമാകയും ചെയ്യുന്നു. അജ്ഞാനം വർധിയ്ക്കുമ്പോൾ ഏതെങ്കിലും ഒരു സദ്ഗുരുവിന്റെ ആവശ്യം നേരിടുന്നു. *മിസ്സസ് ബസന്റ്,* ശ്രീകൃഷ്ണമൂർത്തിയെ അതുപോലുള്ള ഒരു ജഗദ്ഗുരുവായിരിയ്ക്കുമെന്നു പ്രഖ്യാപിച്ചിരുന്നെങ്കിലും അതിനു തക്കതായൊന്നും അദ്ദേഹം പ്രവർത്തിച്ചു കാണിച്ചിട്ടില്ല. വേറേയും പല ധർമഗുരുക്കന്മാർ തങ്ങളെ ജഗദ്ഗുരുവാണെന്നു പ്രഖ്യാപിയ്ക്കാൻ പ്രയത്നിയ്ക്കുന്നുണ്ടെങ്കിലും ഇക്കാലത്തെ ജനതയെ ഉദ്ധരിയ്ക്കത്തക്ക ചൈതന്യയുക്തനായ ഒരു ജഗദ്ഗുരുവിനെ കാണുന്നില്ല. എങ്കിലും ഇരുട്ടിനു ശേഷം വെളിച്ചമെന്നവണ്ണം ഏതെങ്കിലും മഹാപുരുഷൻ തീർച്ചയായും അവതരിയ്ക്കും. പക്ഷെ അദ്ദേഹം സകലരുടേയും ദുഃഖനിവൃത്തി ഉണ്ടാക്കുമെന്നാശിയ്ക്കണ്ട. അങ്ങനെ സംഭവിയ്ക്കുമായിരുന്നെങ്കിൽ കർമനിയമം എന്നൊന്നുണ്ടാകയില്ല. അതിനാൽ ഓരോരുത്തരും സാത്വികരായിട്ട് ആത്മജ്ഞാനം സമ്പാദിയ്ക്കണം.സമുദായം പൊതുവിൽ നന്നാകുന്നതു വരെ കാത്തിരിയ്ക്കരുത്. ഇക്കാലത്തു സമുദായത്തെ നന്നാക്കാൻ ശ്രമിയ്ക്കും തോറും നാം അറിയാത്ത മറ്റൊരു മാർഗത്തിൽകൂടെ അത് അധഃപതിച്ചു വരുന്നതാണു കാണുന്നത്. ഇന്നു സാധനയെ ഫലരൂപത്തിലാണു കാണുന്നത്. ലോകരുടെ അഭിരുചി ഭോഗങ്ങളിലാണ് വർധിച്ചിരിയ്ക്കുന്നത്. അക്ബർ ചക്രവർത്തി അനുഭവിച്ചിരുന്നതിൽ കൂടുതൽ സുഖസൗകര്യങ്ങൾ ഇന്ന് ഒരു സാധരണക്കാരനുണ്ട്. എങ്കിലും അക്കാലത്തുണ്ടായിരുന്നവരെക്കാൾ ഇക്കാലത്തുളളവരാണു കൂടുതൽ ദുഃഖിതർ. ഇതു ഭോഗത്തിലല്ല സുഖമെന്നും ജ്ഞാനവൈരാഗ്യങ്ങളിലാണു സുഖമെന്നും കാണിയ്ക്കുന്നു. സകല നിയന്ത്രണങ്ങളെയും അപേക്ഷിച്ച് വിഷയഭോഗങ്ങളിലാണ് നിയന്ത്രണം കൂടുതൽ വേണ്ടത്. ഭോഗങ്ങൾ പരിമിതമാകണം. പക്ഷെ ഇതു സർക്കാർ വിചാരിച്ചാൽ സാധ്യമല്ല. അതിനു വിരക്തരും, ജ്ഞാനികളുമായ സജ്ജനങ്ങളാണു വേണ്ടത്.

ചിലരുടെ അഭിപ്രായം അത്യധികമായവൈരാഗ്യം വേണ്ടെന്നും, രാഗത്തെ മിതമാക്കി രജോഗുണ തമോഗുണങ്ങളെ നിയന്ത്രിയ്ക്കാമെങ്കിൽ ശുദ്ധസത്വഗുണം പ്രകാശിയ്ക്കുമെന്നുമാണ്. അതു വസുദേവന്റെ സ്വരൂപമാണ്. വസുദേവൻ വന്നു ബ്രഹ്മവിദ്യാരൂപിണിയായ ദേവകിയെ വിവാഹം കഴിച്ചാൽ അവതാരത്തിനു ശകൃതയുണ്ടാകും. ഇതിൽ മുഖ്യമായുള്ള വിഷമം രജോഗുണത്തേയും തമോഗുണത്തെയും അമർത്തുന്നതിലാണ്. അതിലും വിശേഷിച്ചുതമോഗുണമയമായ ശരീരധർമത്തെ ജയിയ്ക്കുക അധികം പ്രയാസമാണ്.

## പ്രകരണം അഞ്ച്

### ശ്രീകൃഷ്ണജന്മം

ശ്രീകൃഷ്ണന്റെ ജന്മം സാധാരണമനുഷ്യരുടേതുപോലെ അല്ലായിരുന്നു. ആദ്യമേ തന്നെ ഭഗവാൻ വസുദേവരുടെ മനസ്സിൽ പ്രവേശിച്ചു. അപ്പോൾ വസുദേവൻ സൂര്യനെപ്പോലെ ശോഭിച്ചിരുന്നു. (10.2.16.) പിന്നീട് ഈ തേജസ്സിനെ ശുദ്ധസത്വ സമ്പന്നയായ ദേവകി തന്റെ വിശുദ്ധമായ മനസ്സിൽ ധരിച്ചു. അവളും പൂർവദിശ പൂർണ ചന്ദ്രോദയത്താൽ എന്നതുപോലെ ശോഭിച്ചു.

ഭഗവാന്റെ അവതാരങ്ങൾ ലോകഹിതാർഥമായിട്ടാണുണ്ടാകുന്നത്. ജീവന്മാരാകട്ടെ അവരവരുടെ കർമ്മഫലാനുസൃതമായിട്ടു ജനിക്കുന്നു. ഭഗവാന്റെ മുഖാരവിന്ദത്തിനു ചുററും കാണുന്ന പ്രകാശം, ആ ശരീരം ഏതോ ദിവ്യതേജസ്സിൽനിന്നും ഉണ്ടായിട്ടുള്ളതാണെന്നു സൂചിപ്പിയ്ക്കുകയാണു ചെയ്യുന്നത്. മനുഷ്യരുടെ മുഖത്തിനു ചുററും ആ പ്രകാശം കാണാറില്ല. ശ്വേതാശ്വതരോപനിഷത്തിൽ യോഗികളുടെ ശരീരം തേജോമയമാകയാൽ അതിനു രോഗമൊ, വൃദ്ധാവസ്ഥയൊ, മരണമൊ സംഭവിയ്ക്കയില്ലെന്നു പറഞ്ഞിരിയ്ക്കുന്നു. ശുദ്ധസ്വർണത്തിൽ അല്പം ചെമ്പു ചേർത്താലേ ആഭരണം പണിയാൻ സാധിയ്ക്കു. അതുപോലെ ശുദ്ധബ്രഹ്മത്തിനും അല്പം മായയേ സ്വീകരിച്ചാലേ അവതാരത്തിനു തക്കതായ ശരീരമെടുക്കാൻ സാധിയ്ക്കു. ഈ ഭാവത്തെ ആധിഭൗതിക -ഐതിഹാസിക- കഥയായി പറയുന്നു. ഭഗവാൻ യയാതിരാജാവിന്റെ മൂത്ത പുത്രനായ യദുവിന്റെ വംശത്തിൽ വസുദേവപുത്രനായി ജനിച്ച്, മഹാഭാരതയുദ്ധത്തിൽ പാണ്ഡവരെ സഹായിയ്ക്കുക മുതലായ പല ദിവ്യകർമങ്ങൾ ചെയ്തിരുന്നു എന്നും മററും പറയുന്ന ഇതിഹാസം സാമാന്യജനതയ്ക്ക് അവരുടെ ജീവിതപുരോഗതിയ്ക്ക് ഉപയോഗപ്രദമാകും. അതിനാൽ അങ്ങനെയുള്ളവർക്കുവേണ്ടിയാണ് ഈവിധമുള്ള ഇതിഹാസങ്ങൾ നിർമിച്ചിരിയ്ക്കുന്നത്.

ഭഗവാൻ നിത്യവസ്തുവാണെന്നും ഇന്നും അർഹിയ്ക്കുന്ന ഭക്തന്മാർക്കു ദർശനം കൊടുത്തു വരുന്നുണ്ടെന്നും, ആ ഭഗവാനെ കേവലം ഐതിഹാസിക തത്വമായി മാത്രം കരുതാൻ ഒക്കുകയില്ലെന്നും ഭക്തന്മാർ പറയുന്നു.

ഇതു ഭഗവാന്റെ ആധിദൈവികഭാവമാണ്. പ്രേമോന്മത്തരായ ഭക്തന്മാർക്ക് ആനന്ദം നൽകുന്ന സ്വരൂപമാണിത്. ബുദ്ധി പ്രധാനരായ ജ്ഞാനികൾക്ക് ഭഗവാൻ ആത്മരൂപത്തിലും അനുഭവം നൽകുന്നു. ഇത് ഭഗവാന്റെ അധ്യാത്മസ്വരൂപമായിട്ടാണ് പറയപ്പെടുന്നത്. ഇവർ ബ്രഹ്മത്തിൽ ദേശകാലങ്ങളുടെ ബന്ധം കാണുന്നില്ല. ഇപ്രകാരമുള്ള കഥകളും ഭാഗവതത്തിൽ പറയുന്നുണ്ട്. ദൃഷ്ടാന്തമായി ദ്വാദശസ്കന്ധത്തിൽ മൂന്നാം അധ്യായത്തിൽ ശുകൻ പരീക്ഷിത്തിനോടു പറയുന്നതു നോക്കുക -."യയാതിമുതലായ രാജാക്കന്മാരുടെ കഥ ഞാൻ നിന്നോടു പറഞ്ഞതെല്ലാം ജ്ഞാന വൈരാഗ്യങ്ങളെ വർണിയ്ക്കാൻ വേണ്ടി മാത്രമായിരുന്നു. ഇതെല്ലാം വാണിയുടെ വിലാസം മാത്രമാണ്. പരമാർഥദൃഷ്ടിയിൽ ഇതൊന്നും സത്യമല്ല." (12.3.14.)

മഹാഭാരതത്തിലും പല കഥാപാത്രങ്ങളുടേയും ജന്മം സാധാരണമനുഷ്യരുടേതുപോലെയല്ല പറഞ്ഞിരിയ്ക്കുന്നത്. അതിനാൽ ഈ ഇതിഹാസങ്ങൾ സത്യമോ അല്ലയോ എന്നുകൂടി പല വിദ്വാന്മാർക്കും സംശയമുണ്ട്. ശ്രീകൃഷ്ണന്റേയും ദേവകിയുടേയും പേരുകൾ മഹാഭാരതത്തിനു മുൻപുണ്ടായിട്ടുള്ള വേദങ്ങളിലും കാണുന്നുണ്ട്. എന്നു മാത്രമല്ല പുരാണങ്ങളിൽ വരുന്ന പല കഥകളും വേദവേദാന്തങ്ങളിൽനിന്നും എടുത്തിട്ടുള്ളതല്ലേ എന്നുംകൂടി സംശയിയ്ക്കേണ്ടിയിരിയ്ക്കുന്നു. ശ്രീകൃഷ്ണന്റെ പരാക്രമങ്ങളെപ്പററി സ്തുതിയ്ക്കുന്നിടത്തെല്ലാം അധ്യാത്മഭാഗമാണ് ഐതിഹാസികഭാവത്തെക്കാൾ കൂടുതലായി വർണിച്ചുകാണുന്നത്. പക്ഷെ ഈ അധ്യാത്മഭാവം മനസ്സിലാക്കാൻ പലർക്കും പ്രയാസമുണ്ട്. സംസാരത്തിലുള്ള ദൃശ്യങ്ങളാൽ കലുഷിതചിത്തരായവർക്കു ദൃഷ്ടിഗോചരനായ ഭഗവാൻ വേണം. നിർഗുണബ്രഹ്മത്തിനാകാരമില്ലാത്തതിനാൽ അതിനെ കാണാനോ സ്നേഹിയ്ക്കാനോ കഴിയുന്നില്ല. ഭഗവാന്റെ അവതാരകഥകൾ കേൾക്കുകയും വർണിയ്ക്കുകയുംചെയ്യുന്നതുകൊണ്ട് ദുർവിചാരങ്ങൾ നശിയ്ക്കുന്നു. ദേഹാഭിമാനികൾക്കു സഗുണഭഗവാനിൽനിന്നു മാത്രമേ ആത്മതൃപ്തിയുണ്ടാ കൂ. അതിനാൽ ഗീതയിലും മൂന്നുവിധമുള്ള ഭഗവാനെ കാണിച്ചിരിയ്ക്കുന്നു. ഐതിഹാസിക തത്ത്വം ഇഷ്ടപ്പെടുന്നവർക്കു രാജ്യനീതി തന്ത്രജ്ഞനായ കൃഷ്ണനേയും, ഭക്തർക്കു സ്നേഹമൂർത്തിയായ കൃഷ്ണനേയും കാണാം.

അതിനാൽ ശ്രീകൃഷ്ണൻ അവതാരം എടുത്തിരുന്നോ ഇല്ലയോ എന്ന ചോദ്യം ശരിയല്ല. ഭഗവാന്റെ ജീവിതത്തിൽനിന്നും ഓരോരുത്തർക്കും അവരവരുടെ പുരോഗതിയ്ക്കു വേണ്ട മാതൃക ലഭിയ്ക്കുന്നുണ്ട്. വസുദേവരൂപിയായ ശുദ്ധസത്വഗുണത്തിൽ ഭഗവത്ചൈതന്യം പ്രകടമാകുന്നു. ശുദ്ധസത്വഗുണത്തിൽ രജോഗുണത്തിന്റെയോ തമോഗുണത്തിന്റെയോ ശക്തി ലേശം പോലുമില്ല. ഈ അവസ്ഥയെ രജോഗുണതമോഗുണമിശ്രിതമായ സത്വഗുണികൾക്കു മനസ്സിലാകയില്ല. രജോഗുണത്തിലും തമോഗുണ





ത്തിലും അവിദ്യാംശം കൂടുതലുണ്ട്. അതു കംസന്റെ സ്വരൂപമാണ്. അതിനെ ഏതു ഗുണത്താൽ ജയിയ്ക്കാമോ അതിനെ ശുദ്ധസത്വഗുണമെന്നു പറയുന്നു. ദേവീഭക്തന്മാർ ദേവിയെ കുമാരിയായി കാണുന്നു. തന്നെ ജയിയ്ക്കുന്നവനെ മാത്രമേ താൻ വിവാഹം ചെയ്യു എന്നു ദേവി പറയുന്നു. ആതായത് ഏതു ചൈതന്യം മായ യെ ജയിയ്ക്കുമോ അതിനെ മായ വിവാഹം ചെയ്യും. എന്തെന്നാൽ അപ്പോൾ മായയും ബ്രഹ്മരൂപമായിത്തീരുന്നു. ബ്രഹ്മം ബ്രഹ്മം തന്നെയാണ്. പക്ഷെ മായയെ ബ്രഹ്മരൂപമാക്കിത്തീർക്കുക ഏററവും വലിയ യോഗമാണ്. ശ്രീകൃഷ്ണനും കംസനും ഒരിയ്ക്കലേ നേരിട്ടു കാണുന്നുള്ളു. അപ്പോൾ കംസൻ മരിയ്ക്ക യും ചെയ്യുന്നു. ഇരുട്ടും വെളിച്ചവും ഒന്നിച്ചു ചേരുമ്പോൾ ഇരുട്ടു വെളിച്ചത്തിന്റെ രൂപമായിത്തീരുന്നു.

ഏതു ജീവനു ജഗത്തിൽ ഗോവിന്ദനെ അനുസന്ധാനം ചെയ്യാൻ കഴിയുമോ ആ ജീവന്റെ ഗുണമയമായ ദേഹം ക്ഷീണമാകയും ഹൃദയം ദ്രവീഭൂതമാകയും ചെയ്യുന്നു. ഇങ്ങനെയുള്ള ഹൃദയം ഭഗവദാകാരമാകുമ്പോൾ പുതിയ അനുഭവം ആ ഹൃദയത്തിൽ ഉണ്ടാകുന്നു. ഈ അനുഭവം സ്വരൂപപ്രാപ്തിയ്ക്കുള്ള സാധനയായും തീരുന്നു. ഭക്തന്റെ പ്രേമത്തിനുമുൻപിൽ ഭഗവാന് തന്റെ അരൂപഭാവത്തെവിട്ട് അവതാരമെടുക്കേണ്ടിവരുന്നു. ജ്ഞാനമാർഗത്തിൽ വസ്തു അതിന്റെ സ്വഭാവത്തെ ഒരിയ്ക്കലും വിടുകയില്ലെന്നു പറയപ്പെടുന്നു. അതിനാൽ ശുദ്ധബ്രഹ്മത്തിന് അവതാരമുണ്ടാകയില്ല. പക്ഷെ മായാവിശിഷ്ടബ്രഹ്മം സർവശക്തിമത്താണ്.

ഇതിഹാസദൃഷ്ടിയിൽ വിക്രമസംവത്സരത്തിനു മുൻപാണ് യുധിഷ്ഠിരന്റെ സംവത്സരം. അതിനുമുൻപ് മനുവിന്റെ സംവത്സരമുണ്ടായിരുന്നിരിയ്ക്കാം. അതിനും മുൻപു മനുവിന്റെ പിതാവായ ബ്രഹ്മാവുണ്ടായിരുന്നു. മനുവിന്റെ കാലം മുതൽ ഇരുപത്തിനാലുമണിക്കൂറിന് ഒരു ദിവസമെന്ന കണക്കിനായിരുന്നിരിയ്ക്കാം കാലയളവ്. പക്ഷെ ബ്രഹ്മാവിന്റെ ദിനരാത്രികൾ മനുവിന്റെ ദിനരാത്രികളോടു യോജിച്ചുകാണുന്നില്ല. മനുഷ്യരുടെ മുന്നൂററി അറുപതു വർഷങ്ങൾ ദേവന്മാരുടെ ഒരു വർഷമാണ്. ദേവന്മാരുടെ പന്ത്രീരായിരം വർഷങ്ങൾ ഒരു ചതുർയുഗമാണ്. എഴുപത്തി ഒന്ന് ചതുർയുഗങ്ങൾ ചേർന്നതാണ് ഒരു മന്വന്തരം എന്നെല്ലാം ഭാഗവതത്തിൽ പറഞ്ഞിരിയ്ക്കുന്നു. ഇതിൽ നിന്നും മനുവിന്റെയും ദേവന്മാരുടേയും ബ്രഹ്മാവിന്റേയും കാലയളവുകൾ യോജിച്ചു കാണുന്നില്ല എന്നു കാണാം. അതുകൊണ്ടു മനുവും ദേവന്മാരും ബ്രഹ്മാവിന്റെ പുത്രന്മാരാകാനും തരമില്ല. ബ്രഹ്മാവിന്റെ പിതാവ് ശ്രീനാരായണനാണ്. ഇവരുടെ കാലയളവും തമ്മിൽ യോജിയ്ക്കുന്നില്ല.

ആദ്യം എല്ലാം ഈശ്വരരൂപമായിരുന്നെന്നും അതിൽനിന്നും ബ്രഹ്മാണ്ഡം ഉണ്ടായിട്ട് അതിനുള്ളിൽ



വിരാഡ്ഭഗവാൻ പ്രവേശിച്ചു എന്നും പറഞ്ഞിരിയ്ക്കുന്നു. പിന്നീടു പ്രജാപതികൾ, ആദിത്യൻ, വസുക്കൾ മുതലായ ദേവകളുമുണ്ടായി.പക്ഷെ ആദിത്യൻ ഉണ്ടായതിനുമുൻപു ദിനരാത്രങ്ങൾ എങ്ങനെ കണക്കാക്കിയെന്നൊ, ഈ ഇതിഹാസത്തെ എങ്ങനെ മനസ്സിലാക്കണമെന്നൊ ഉള്ളതിനു യാതൊരു തെളിവും കാണുന്നില്ല.

ശ്രീകൃഷ്ണന്റെ പിതാവായ വസുദേവൻ യദുവംശത്തിലാണു ജനിച്ചത്. യദു, യയാതിയിൽനിന്നും, യയാതി പുരൂരവസ്സിൽ നിന്നും, പുരൂരവസ്സ് ഇലയെന്ന മനുപുത്രിയിൽനിന്നും, മനു ബ്രഹ്മാവിൽനിന്നും, ബ്രഹ്മാവ് ശ്രീനാരായണന്റെ നാഭിപത്മത്തിൽനിന്നും ഉണ്ടായതായി പുരാണം പറയുന്നു. പക്ഷെ മേൽ പറഞ്ഞവിധമുള്ള കാലത്തിന്റെ അളവിനു പ്രമാണമൊന്നും കാണുന്നില്ല. അതിനാൽ ശ്രീകൃഷ്ണനെ ഇതിഹാസത്തിലെ ഒരു കഥാപാത്രമായി കരുതുന്നതിനെക്കാൾ നിത്യബ്രഹ്മമായിട്ടു കരുതുന്നതായിരിയ്ക്കും കൂടുതൽ നല്ലത്. ഏകാദശത്തിൽ ഒടുവിൽ (11.29.49) ശുകദേവൻ പറയുന്നുണ്ട്: "ശ്രീകൃഷ്ണനെന്നറിയപ്പെടുന്ന പരമശ്രേഷ്ഠനായ ആദിപുരുഷനെ ഞാൻ നമസ്കരിയ്ക്കുന്നു"എന്ന്. ഇതിൽനിന്നും 'ശ്രീകൃഷ്ണൻ' എന്നത് ആദിപുരുഷന്റെ ഒരു സംജ്ഞമാത്രമാണെന്നു കാണാം. പന്ത്രണ്ടാംസ്കന്ധത്തിൽ പതിനൊന്നാം അധ്യായത്തിൽ ഭഗവാനെപ്പററി പറയുന്നത് ഇത്തരുണത്തിൽ പരിഗണനാർഹമാണ്.

1. മായ ഭഗവാന്റെ വനമാലയാണ്.
2. ഓംകാരം ഭഗവാന്റെ പൂണുനൂലാണ്.
3. സാംഖ്യവും യോഗവും കുണ്ഡലങ്ങളാണ്.
4. ബ്രഹ്മപദം കിരീടമാണ്.
5. മൂലപ്രകൃതി ശേഷശയ്യയാണ്.
6. സത്ത്വഗുണം പത്മമാണ്.
7. പ്രാണതത്ത്വം ഗദയാണ്.
8. ജലതത്ത്വം ശംഖാണ്.
9. ആകാശതത്ത്വം വാളാണ്.
10. തേജസ്തത്ത്വം സുദർശനചക്രമാണ്.
11. തമോമയമായ അജ്ഞാനം പരിചയാണ്.
12. ശാർങ്ഗധനുസ്സ് കാലമാണ്.
13. കർമം അമ്പുകളാണ്.
14. ഇന്ദ്രിയങ്ങൾ ബാണങ്ങളാണ്.
15. മനസ്സ് സാരഥിയാണ്.
16. തന്മാത്രകൾ രഥത്തിന്റെ അരങ്ങളാണ്.
17. വേദത്രയം ഗരുഡനാണ്.
18. ആഗമങ്ങൾ പാർഷദന്മാരാണ്.
19. അണിമാദി അഷ്ടസിദ്ധികൾ ദ്വാരപാലന്മാരാണ്.
20. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ ഇവർ വിശ്വ, തൈജസ, പ്രാജ്ഞ, തുരീയങ്ങളാണ്.

ഇപ്രകാരം അംഗം, ഉപാംഗം, ആയുധം, ഭൂഷണങ്ങൾ ഇവയാൽ യുക്തമായ ചതുർവ്യൂഹരൂപത്തെ ഷഡൈശ്വര്യസമ്പന്നനായ ശ്രീഹരി ധാരണം ചെയ്യുന്നു. (12.11.23.) ഇതിൽനിന്നും വാസുദേവൻ ജാഗ്രദവസ്ഥയുടെ അഭിമാനിയായ വിശ്വൻ എന്ന ബ്രഹ്മം തന്നെയെന്നു കാണുന്നു. പക്ഷെ കഥാരൂപത്തിൽ പറയുമ്പോൾ സകലതും ഇതിഹാസരൂപത്തിൽ നടന്നതുപോലെയും കാണിച്ചിരിയ്ക്കുന്നു. ഇതു മൂലലേഖകനായ വ്യാസഭഗവാന്റെ ലേഖനശക്തിയുടെ കഴിവാണ്. ഭഗവാൻ ശ്രീകൃഷ്ണൻ അനേകം ഭക്തരെ പല സങ്കടങ്ങളിൽ നിന്നും രക്ഷിച്ചിരിയ്ക്കണം. ഇന്നും രക്ഷിച്ചുകൊണ്ടിരിയ്ക്കുന്നുമുണ്ട്. ഈ സംഭവങ്ങളെല്ലാംചേർത്ത് ഒരു കഥാരൂപത്തിൽ ആഖ്യാനം ചെയ്തത് വ്യാസന്റെ ഉത്തമബുദ്ധിയുടെ മാഹാത്മ്യത്തെ കാണിയ്ക്കുന്നു. ഇതു മനസ്സിലാക്കാൻ കഴിഞ്ഞാൽ ശ്രീകൃഷ്ണന്റെ ജന്മകർമങ്ങളെ ശരിയായ രൂപത്തിൽ മനസ്സിലാക്കാൻ സാധിയ്ക്കും.

ശ്രീകൃഷ്ണന്റേയും, മഹാഭാരതത്തിലെ പല കഥാപാത്രങ്ങളുടേയും ജന്മം സാധാരണ മനുഷ്യരുടേതുപോലെ അല്ല ഉണ്ടായിട്ടുള്ളത്. അതിനാൽ ഐതിഹാസികദൃഷ്ടിമാത്രംകൊണ്ട് കഥയുടെ തത്ത്വം മനസ്സിലാകയില്ല. ദ്വാദശസ്കന്ധത്തിൽ ശുകദേവൻ പറയുന്നതു നോക്കുക:"ഈ കഥകൾ വാണിയുടെ വിലാസം മാത്രമാണ്. അതിൽ ഭഗവാന്റെ ഗുണാനുവർണനം ചെയ്തിട്ടുള്ളതു സർവ അമംഗളങ്ങളേയും നീക്കുന്നതാകയാൽ അതു മാത്രം ഓർത്തിരുന്നാൽ മതി." (12.3.14,15.) സാമാന്യ വ്യവഹാരങ്ങളിൽ മനുഷ്യർ മായയുടെ ശക്തിയാണ് അറിയുന്നത്. അവർക്കു ഭഗവാന്റെ ശക്തിയുടെ അനുഭവം ഉണ്ടായിട്ടില്ല. പക്ഷെ ഭഗവത്സ്മരണ നിരന്തരം വച്ചുകൊണ്ട് വ്യവഹാരം ചെയ്യുന്ന ഭക്തന്മാർക്ക് അവരുടെ വ്യവഹാരങ്ങളിൽ ഭഗവാന്റെ ലീലകളുടെ അനുഭവം ഉണ്ടായിരിയ്ക്കും. അയ്യായിരം വർഷങ്ങൾക്കു മുൻപ് ശ്രീകൃഷ്ണചരിത്രം നടന്നിരുന്നു എന്നറിയുന്നതുകൊണ്ടു പ്രത്യേകലാഭമുണ്ടാകയില്ല. ശ്രീകൃഷ്ണൻ അദ്വൈത ബ്രഹ്മതത്ത്വമാണെന്നും അതിനാൽ അഭേദഭാവത്തോടെ ജീവിതം നയിയ്ക്കണമെന്നും, ഭേദഭാവനയിൽ നിന്നും സർവത്ര ദോഷങ്ങളും, അഭേദഭാവനയിൽ നിന്നും എല്ലാവിധ ഗുണങ്ങളും ഉണ്ടാകുമെന്നും കാണിയ്ക്കാൻ മാത്രമാണ് വ്യാസൻ നമ്മുടെ മുമ്പിൽ ശ്രീകൃഷ്ണന്റെ ചരിത്രം വിവരിയ്ക്കുന്നത്. ദശമസ്കന്ധത്തിലെ ലീലകളെ ശരിയായ അർഥത്തിൽ ഗ്രഹിയ്ക്കുന്നതോടൊപ്പം, തദനുസൃതങ്ങളായ ഉത്തമ അനുഭവങ്ങളും ഉണ്ടായിക്കൊണ്ടിരിയ്ക്കും.

സമഷ്ടിയുടെ ഉദ്ധാരണത്തിനുവേണ്ടിയും ഭഗവാന്റെ അവതാരം ഉണ്ടാകാം. ദേവന്മാരും ബ്രഹ്മാവും സമഷ്ട്യഭി



മാനികളാണെങ്കിലും ഭക്തന്മാരാണ്. പ്രേമത്തിൽ നിയമമി ല്ലെന്നു മുൻപ് സൂചിപ്പിച്ചിട്ടുണ്ടല്ലൊ. അതിനാൽ അജാദിക ളുടെ പ്രാർഥനകളും അവതാരങ്ങൾക്കു കാരണമാണ്. ദശമ സ്കന്ധത്തിന്റെ രചനയുടെ പ്രത്യേകത നോക്കാം. ആദ്യ ഭാഗത്തു രാസലീലവരെ ഭക്തർക്കു ചേർന്നതായ ആദിദൈ വികബ്രഹ്മ സ്വരൂപത്തെ കാണിച്ചുകൊണ്ട് ഭക്തരുടെ ദുഃഖം മാററി അവരിൽ പ്രേമഭക്തി വളർത്തുന്നതായി കാണാം. രാസലീലാ പ്രകരണത്തെ താമസഫലപ്രകരണമെന്ന് പറ യുന്നു. അതായത് അവിടെ സാധനയൊന്നും കൂടാതെ അനു ഗ്രഹംകൊണ്ട് മാത്രം ഫലം നല്കിയിരിയ്ക്കുന്നു. അതിനു ശേഷം രാജസഫലപ്രകരണമാണ്. അതിൽശ്രീകൃഷ്ണന്റെ പതിനാറായിരത്തിഎട്ട് സ്ത്രീകളുമായുണ്ടായ വിവാഹത്തെ പ്പറ്റിയും മററും പറയുന്നു. പിന്നീട് സാത്വികഫലപ്രകരണ മാണ്. അതിൽ ഭക്തന്മാരായ സുദാമാവ്, യുധിഷ്ഠിരൻ, വസുദേവൻ മുതലായവരുടെ കഥ വരുന്നു. ഒടുവിൽ നിർഗു ണബ്രഹ്മത്തെപ്പററിയുള്ള പരീക്ഷിത്തിന്റെ ചോദ്യത്തിന് വേദസ്തുതിയിൽകൂടി മറുപടി നൽകിയിരിയ്ക്കുന്നു. മനു ഷ്യരിൽ അധികംപേരും ത്രിഗുണാത്മികമായ മായയിൽപ്പെ ട്ടുകിടക്കുന്നവരാണ്. അവർക്ക് ഈ മൂന്നു പ്രകരണങ്ങളും അത്യന്തം ഉപയോഗപ്രദവുമാണ്. നല്ലപോലെ വൈരാഗ്യ മുള്ളവർക്ക് ദശമത്തിലെ വേദസ്തുതിമുതൽ ഏകാദശസ്ക ന്ധവും, ദ്വാദശത്തിലെ 4,5,6 ഈ അധ്യായങ്ങളും പ്രയോജ നപ്രദമാകുന്നു. നിർഗുണതത്ത്വത്തെ മനസ്സിലാക്കാൻ മഹാ ത്മാക്കളുടെ സഹായം ആവശ്യമാണ്. അതുകൊണ്ടാണ് ഭഗവാൻ ശ്രുതദേവനെന്ന ബ്രാഹ്മണനോട് "എന്നേക്കാൾ കൂടുതൽ എന്റെകൂടെ വന്നിരിയ്ക്കുന്ന ഈ മുനിജനങ്ങളെ മാനിച്ചു പൂജിയ്ക്കണം. ഭേദബുദ്ധിയോടെ ചെയ്യുന്ന ഉപാസ നകൊണ്ട് അജ്ഞാനം നശിയ്ക്കയില്ല. ജ്ഞാനികളായ മഹാത്മാക്കളെ പൂജിച്ചു സേവിച്ചാൽ നിമിഷമാത്രംകൊണ്ട് അജ്ഞാനനാശം സംഭവിയ്ക്കും. (10.86.57) എന്നു പറയു ന്നത്. അടുത്തതായി വരുന്ന വേദസ്തുതിയിൽ കാണി ക്കുന്ന നിർഗുണബ്രഹ്മത്തെപ്പററി മനസ്സിലാക്കാൻ സജ്ജന കൃപ ആവശ്യമാണെന്നു ഭഗവാന്റെ മേൽപറഞ്ഞ വാണി യിൽ നിന്ന് ഗ്രഹിയ്ക്കാം.

ദേവകി സദ്വിദ്യയുടെ സ്വരൂപമാണ്. (10.2.19.) അവർ ദ്വൈതരൂപമായ കാരാഗൃഹത്തിൽ വിദ്യയുടെ പ്രതാപ ത്താലും ശുദ്ധസത്വഗുണരൂപിയായ വസുദേവരുടെ സംബ ന്ധത്താലും ഭഗവാന്റെ തേജസ്സിനെ തന്റെ മനസ്സിൽ ധരിച്ചി രുന്നു. ആ സമയം അവരുടെ ദിവ്യകാന്തി കണ്ടിട്ട് "എന്റെ അന്തകനായ ശ്രീഹരി ഇവളുടെ ഈ പ്രാവശ്യത്തെ ഗർഭ ത്തിൽ പ്രവേശിച്ചിരിയ്ക്കണം. എന്തെന്നാൽ ഇതിനു മുൻപ് ഇവളിൽ ഇങ്ങനെ ഒരു തേജസ്സ് ഞാൻ കണ്ടിരുന്നില്ല. ഇനി ഹരിയുടെ നാശത്തിലുള്ള ഉപായം വേഗം നോക്കണം" എന്നു കംസനു തോന്നി. മനുഷ്യരുടെ ഉള്ളിൽ ആത്മജ്ഞാനമുണ്ടാകുമ്പോൾ ആസുരീപ്രകൃതിയ്ക്ക് ഇഷ്ടപ്പെടുകയില്ല. അത് ജ്ഞാനപ്രകാശത്തെ നേരിടാൻ ഇരട്ടി ശക്തി ഉപയോഗിയ്ക്കുന്നു. ഈ ശക്തിസംഘട്ടനത്തിൽ പല സാധകരും പരിഭ്രമിച്ചുപോകാ റുണ്ട്. ഇതെല്ലാം കംസന്റെ സേനകളാണ്. സകലദോഷ ങ്ങളും നീങ്ങിയാലേ ബ്രഹ്മസംബന്ധം ഉണ്ടാകൂ. ഈ ദോഷ ങ്ങൾ നീക്കാൻ രണ്ടു വഴികളാണുള്ളത്.

1. പ്രകൃതിയുടെ ധർമത്തിൽ ആത്മാവ് നിത്യം അസം ഗനാണെന്ന ജ്ഞാനം വിചാരംകൊണ്ടു ദൃഢമാക്കുക, 2.ദൈവീപ്രകൃതിയെ വർധിപ്പിച്ച് അതിന്റെ സഹായത്തോടെ ആസുരീപ്രകൃതിയെ ജയിയ്ക്കുക.

ആദ്യത്തെ മാർഗത്തെ ജ്ഞാനമാർഗമെന്നും രണ്ടാ മത്തെ മാർഗത്തെ യോഗമാർഗമെന്നും പറയുന്നു. ചില പ്പോൾ ഈ രണ്ടു മാർഗങ്ങളും ഉപയോഗിയ്ക്കേണ്ടിയും വന്നേയ്ക്കാം. ഇതു രണ്ടും സഹോദരമാർഗങ്ങളാണ്. ജ്ഞാനമാർഗത്തിൽ ബലരാമനും യോഗമാർഗത്തിൽ ശ്രീ കൃഷ്ണനും കൂടുതൽ പ്രയോജനപ്പെടും. മററു മാർഗങ്ങ ളിൽ ഭഗവാന്റെ സമ്പൂർണമായ അനുഗ്രഹം ആവശ്യമാണ്. എന്തെന്നാൽ ജീവനു സ്വശക്തി കൊണ്ടു മാത്രം സകല ദോഷങ്ങളേയും നീക്കാൻ കഴിയുന്നില്ല. സമുദായങ്ങളിലും ആസുരീപ്രകൃതി വർധിയ്ക്കുമ്പോൾ ആർക്കും തന്നെ സമു ദായത്തെ നന്നാക്കാൻ കഴിയാതെവരും. അപ്പോഴാണ് ഭഗ വാന്റെ അവതാരം വേണ്ടിവരുന്നത്.

ഭഗവാൻ ശാശ്വതമായ രസരൂപമാണ്. ഇങ്ങനെയുള്ള സനാതന രസത്തോടുള്ള ഭക്തികൊണ്ടുമാത്രമേ ജീവൻ ഉത്കർഷം പ്രാപിയ്ക്കുകയുള്ളു. പക്ഷെ ഇക്കാലത്തെ സാമുദായികഘടനയും നിയന്ത്രണവും സമസ്തജീവി കളേയും ഒന്നുപോലെ വളച്ചിട്ടിരിയ്ക്കുന്നതിനാൽ അധികം പേർക്കും അനിത്യരസത്തിലാണ് രുചി തോന്നുന്നത്. ഇത് കംസന്റെ ജീവനാണ്. കംസപ്രകൃതിയെ ജയിയ്ക്കാൻ ഭഗ വാന്റെ അനുഗ്രഹം വേണം. അതിനു ജീവനിൽ ശരണാഗ തിയും പുരുഷപ്രയത്നവും വേണം. ഭക്തിയുടെ ആദ്യത്തെ പടിയാണിത്. ഇതിൽ കിണററിൽനിന്നും തന്നത്താൻ വെള്ളം കോരിയെടുക്കുന്നതുപോലുള്ള ശ്രമം കാണും. ഭക്തി വർധിയ്ക്കുമ്പോൾ, യന്ത്രസഹായം കൊണ്ടു വെള്ളം തനിയെ കരയ്ക്കു പൊങ്ങിക്കിട്ടുന്നതുപോലെ, ജീവന്റെ പുരുഷകാരത്തോടൊപ്പം ഗുരുവിന്റെ സഹായവും ലഭി യ്ക്കും. അതിനുശേഷം അണക്കെട്ടിൽ നിന്നും തോടുകൾ വഴി എപ്പോഴും വെള്ളം വന്നുകൊണ്ടിരിയക്കുന്നതുപോലെ ഭഗവാന്റെ അനുസ്യൂതമായ അനുഗ്രഹം ആരംഭിയ്ക്കുകയും പുരുഷപ്രയത്നം കുറഞ്ഞു വരു കയും ചെയ്യും. ഭക്തിയുടെ അവസാനപ്പടിയിൽ എത്തുമ്പോൾ മേഘങ്ങളിൽനിന്നും ജലം വർഷിയ്ക്കുന്നതു പോലെ, ജീവന്റെ പ്രയത്നങ്ങളൊ ന്നുംകൂടാതെ ഭഗവാന്റെ അനുഗ്രഹം വർഷിച്ചുകൊണ്ടേയി രിയ്ക്കും. അതുകൊണ്ട് ഭക്തന്മാർ ആരംഭത്തിലേ എല്ലാം ഭഗവാൻ ചെയ്തുകൊള്ളുമെന്നു വിചാരിച്ച് ഉദാസീനരാ കാതെ കഠിനശ്രമം ചെയ്തു മുന്നോട്ടുപോകണം. അചി

രേണ ഭക്തിയുടെ പരാകാഷ്ഠയിൽ എത്തുമ്പോൾ അനന്യഭാവം വരും. അപ്പോൾ ഭഗവാൻ തന്റെ ഭക്തന്റെ ജീവിതത്തെ പൂർണമായും ഏററുകൊള്ളും.

മരം അറുത്തു കഷണങ്ങളാക്കിയാലേ കതകും,കട്ടിളയും നിർമിയ്ക്കാൻ കഴിയുകയുള്ളു. അതുപോലെ കംസരൂപിയായ അഹങ്കാരത്തേയും അതിന്റെ സേനകളേയും നശിപ്പിച്ചാലേ ഭഗവാന്റെ പ്രേമം ലഭിയ്ക്കു. കടയിൽനിന്നും ഒരു വസ്തു വാങ്ങണമെങ്കിൽ അതിന്റെ നിരക്കു വില കൊടുത്തേ മതിയാകൂ. മനുഷ്യരുടെ ഉള്ളിൽ കംസനെപ്പോലുള്ള പ്രകൃതി വരുന്നതു അവരെ പരീക്ഷിയ്ക്കാനാണ്. ശ്രീകൃഷ്ണൻ ജനിയ്ക്കുന്ന സമയം കംസനുറക്കം വന്നിരുന്നില്ല. ഹരിയെ കൊല്ലാനുള്ള ഉത്കണ്ഠയാൽ, ഇരിയ്ക്കുമ്പോഴും, നടക്കുമ്പോഴും, ഉണ്ണുമ്പോഴും എന്നു വേണ്ട, സദാസമയവും അയാൾക്കു ഹരിചിന്ത മാത്രമായിരുന്നു. അതിനാൽ ജഗത്തു മുഴുവനും അയാൾക്കു ഹരിമയമായി ത്തോന്നി.

ഹരി, ദേവകീഗർഭസ്ഥിതനായതു കണ്ടു നാരദാദിമുനികളോടും ദേവന്മാരോടുംകൂടെ ബ്രഹ്മാവും മഹാദേവനും ദേവകിയുടെ അടുത്തുവന്ന് മധുരവചനങ്ങളാൽ ശ്രീഹരിയെ സ്തുതിയ്ക്കാൻ തുടങ്ങി. അധ്യാത്മരഹസ്യം നിറഞ്ഞ ഈ സ്തുതിയെ മനസ്സിലാക്കാൻ സാധിച്ചാൽ ദശമസ്കന്ധം മനസ്സിലാക്കാൻ എളുപ്പമുണ്ട്. ശ്രീകൃഷ്ണന്റെ പതിനാറായിരത്തെട്ട് സ്ത്രീകളുമായുള്ള വിവാഹങ്ങളും രാസലീലയും മററും വരുമ്പോൾ മൂലപുരുഷനായ ശ്രീകൃഷ്ണൻ ആരായിരുന്നു എന്നും എങ്ങനെയുള്ളവനായിരുന്നു എന്നും അറിയേണ്ടിവരും. അതിന് ഈ ഗർഭസ്തുതിയിൽ പറഞ്ഞിട്ടുള്ള ഭഗവാന്റെ സ്വരൂപം അറിയേണ്ടതാവശ്യമാണ്.

അവതാരം വിഷ്ണുവിനുണ്ടാകുന്നത്, ശിവനുണ്ടാകുന്നില്ല. എന്തെന്നാൽ വൈഷ്ണവീമായ ജഗത്തിനു സ്ഥിതി നൽകുന്നതാണ്. ശിവന്റെ മായയാകട്ടെ സംഹാരമാണ് ചെയ്യുന്നത്. അഥവാ ജ്ഞാനം നൽകുന്നു. ബ്രഹ്മാവിന്റെ മായ സൃഷ്ടി നടത്തുന്നു. നാം സ്വപ്നത്തിൽ ഏതിന്റെയെങ്കിലും സ്ഥിതി കാണുന്നെങ്കിൽ അതു വിഷ്ണുവിന്റെ മായയാണ്, സ്വപ്നം തീരുന്ന സമയം ശിവമായയാണ് പ്രവർത്തിയ്ക്കുന്നത്. പിന്നേയും ജീവന് ജാഗ്രദവസ്ഥയുടെ അഭിമാനം വരുകയും ജാഗ്രത്തിൽ സ്ഥിതിചെയ്യുകയും ചെയ്യുന്നതു വൈഷ്ണവീമായ കൊണ്ടാണ്. യോഗവാസിഷ്ഠത്തിൽ "ഗാഥിബ്രാഹ്മണന് ഒരു *മിനിട്ടി*നുള്ളിലൊരു മുങ്ങലിൽ വിഷ്ണുഭഗവാൻ അറുപതു വർഷത്തെ അനുഭവം നൽകി," എന്നു പറഞ്ഞിരിയ്ക്കുന്നു. അതു വൈഷ്ണവീമായകൊണ്ടാണ്. വൈഷ്ണവീമായ വ്യാവഹാരികനിഷ്ഠയുള്ളതാണ്. അതായത് അജ്ഞാനികൾക്കു വ്യവഹാരത്തിൽ സ്ഥിതി കൊടുക്കുന്നതാണ്. ജ്ഞാനികൾക്ക് ആത്മാവിൽ സ്ഥിതി നല്കുന്നതു ശാങ്കരീയ മായയാകുന്നു. ദോഷനിവാരണത്തിനു ജ്ഞാനത്തിന്റെ ഉല്പത്തി അത്യാവശ്യ





മാണ്. ശിവൻ മായയിൽ അസംഗനായിരുന്നുകൊണ്ട് തന്റെ പ്രഭാവത്തെ കാണിയ്ക്കുന്നു. അതിനാലാണ് ശിവക്ഷേത്രങ്ങളിൽ പാർവതിയെ പ്രത്യേകമായ സ്ഥലത്തു പ്രതിഷ്ഠിയ്ക്കുന്നത്. വിഷ്ണുക്ഷേത്രങ്ങളിൽ പ്രതിഷ്ഠ മായാസഹിതനായിട്ടാണ്. അതായത് വ്യവഹാരത്തിലും ഭഗവദ്ദർശനം ഉണ്ടായിരിയ്ക്കണമെന്നുള്ള സൂചന വൈഷ്ണവീമായയിൽനിന്നും ലഭിയ്ക്കുന്നു.

# പ്രകരണം ആറ്

## ഗർഭസ്തുതി

ദശമസ്കന്ധത്തിൽ (10.2.19) ദേവകിയെ സദ്വിദ്യയോട് ഉപമിച്ചിട്ടുണ്ട്. സദ് വിദ്യയുള്ളിടത്തു ബ്രഹ്മസാക്ഷാത്കാരമുണ്ടാകും. പൂർവദിക്ക് പൂർണചന്ദ്രനെ ധരിച്ചു ശോഭിയ്ക്കുന്നതുപോലെ ദേവകി തന്റെ വിശുദ്ധ അന്തഃകരണത്തിൽ ബ്രഹ്മസ്വരൂപത്തെ ധരിച്ചു ശോഭിച്ചപ്പോൾ നാരദാദി മുനികളോടും ദേവന്മാരോടുംകൂടെ ബ്രഹ്മാവും മഹാദേവനും ദേവകിയുടെ നിവാസസ്ഥാനത്തു വന്നു താഴെ പറയുംവിധം ശ്രീഹരിയെ സ്തുതിയ്ക്കാൻ തുടങ്ങി:

**"സത്യവ്രതം സത്യപരം ത്രിസത്യം**
**സത്യസ്യ യോനിം നിഹിതം ച സത്യേ**
**സത്യസ്യ സത്യമൃതസത്യനേത്രം**
**സത്യാത്മകം ത്വാം ശരണം പ്രപന്നാഃ."** (10.2.26)

"പ്രഭോ! അവിടുന്ന് സത്യസങ്കല്പനാകുന്നു. സത്യം അവിടുത്തെ പ്രാപ്തിയ്ക്കുള്ള സാധനയാണ്. അവിടുന്നു മൂന്നുകാലത്തും സത്യവസ്തുവാണ്. സത്യമായ കാര്യത്തിന്റെ കാരണമായ സത്യവും അവിടുന്നാണ്. അവിടുന്നു സത്യത്തിൽ സ്ഥിതിചെയ്യുന്നു. അവിടുന്ന് സത്യത്തിന്റേയും സത്യമാകുന്നു. ഋതവും (മധുരവാണിയും) സത്യവും (സമദർശനവും) അവിടുത്തെ നേത്രങ്ങളാകുന്നു. ഹേ സത്യസ്വരൂപാ! ഞങ്ങൾ അങ്ങയെ ശരണം പ്രാപിയ്ക്കുന്നു."

"ഈ സംസാരരൂപിയായ സനാതനവൃക്ഷത്തിന് ആശ്രയം പ്രകൃതിയാണ്. സുഖവും ദുഃഖവും അതിലെ ഫലങ്ങളാണ്. മൂന്നു ഗുണങ്ങൾ അതിന്റെ വേരുകളും, നാലു പുരുഷാർത്ഥങ്ങൾ രസങ്ങളുമാകുന്നു. പഞ്ചേന്ദ്രിയങ്ങൾ ഇതിനെ അറിയാനുള്ള ഉപകരണങ്ങളാണ്. ശോകം, മോഹം, ജര, മൃത്യു, വിശപ്പ്, ദാഹം ഈ ആറും അതിന്റെ സ്വഭാവങ്ങളാകുന്നു. ഏഴു ധാതുക്കൾ അതിന്റെ തൊലികളാണ്. പഞ്ചമഹാഭൂതങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം ഈ എട്ടും അതിന്റെ ശാഖകളാകുന്നു. കണ്ണ്, മൂക്ക് മുതലായ നവദ്വാരങ്ങൾ ആ വൃക്ഷത്തിലെ ഛിദ്രങ്ങളാകുന്നു. പത്തു പ്രാണങ്ങൾ അതിന്റെ ഇലകളാണ്. ഇതിൽ ജീവാത്മാവെന്നും, പരമാത്മാവെന്നും രണ്ടു പക്ഷികൾ അധിവസിയ്ക്കുന്നു." (10.2.27)

മേല്പറഞ്ഞ സ്തുതിയിൽ രണ്ടു പക്ഷികൾ എന്നു പറകയാൽ ദ്വൈതംപോലെ തോന്നിയേയ്ക്കാം. ആ തോന്ന

ലിനെ നിരാകരിക്കുന്നതാണ് അടുത്ത സ്തുതി നോക്കുക:

**'ത്വമേക ഏവാസ്യ സതഃ പ്രസൂതി-**
**സ്ത്വം സന്നിധാനം ത്വമനുഗ്രഹശ്ച**
**ത്വന്മായയാസംവൃതചേതസസ്ത്വാം**
**പശ്യന്തി നാനാ ന വിപശ്ചിതോ യേ.'** (10.2.28)

'ഈസംസാരവൃക്ഷത്തിന്റെ ഉല്പത്തിസ്ഥാനവും അധിഷ്ഠാനവും, അതിന്റെ രക്ഷകനും അവിടുന്നുതന്നെയാകുന്നു. അവിടുത്തെ മായയാൽ ആവൃതചിത്തരായവർക്കാണ് അവിടുന്ന് അനേകരൂപമായി കാണപ്പെടുന്നത്. തത്ത്വജ്ഞാനികൾ നാനാത്വം കാണുന്നില്ല.'

ഇവിടെ ഏകശക്തിയെ അസന്ദിഗ്ദ്ധമായി സ്ഥാപിച്ചിരിയ്ക്കുന്നു. എങ്കിലും സംസാരത്തിനുള്ളിൽ കിടക്കുന്ന മനുഷ്യർക്കു ദുഷ്ടമായ ആസുരീപ്രകൃതിയാണ് അനുഭവപ്പെടുന്നത്. അതിനാൽ ഭഗവാൻ വിശുദ്ധസത്ത്വമയങ്ങളായ അനേകം അവതാരങ്ങളെടുത്ത് ഈ ആസുരീപ്രകൃതികളെ നശിപ്പിച്ചു തന്റെ ഏകശക്തിയുടെ അനുഭവം ഭക്തന്മാർക്കു നല്കുന്നു. ആസുരീപ്രകൃതിയാൽ മനുഷ്യർ വല്ലാതെ കഷ്ടപ്പെടുമ്പോൾ ഈ ജഗത്തിനു ഉടമസ്ഥനാരുമില്ലയൊ എന്നുകൂടെ തോന്നിപ്പോകും. അപ്പോഴാണ് ഭഗവാൻ തന്റെ ശക്തിയുടെ അനുഭവം നല്കി ധർമസ്ഥാപനം ചെയ്യുന്നത്. ബ്രഹ്മാദികൾ പറയുന്നു: "അവിടുന്ന് ഇപ്രകാരം വിശുദ്ധസത്ത്വമയമായ മൂർത്തിയെ ധരിച്ചില്ലായിരുന്നെങ്കിൽ, ആർക്കുംതന്നെ അജ്ഞാനത്തേയും ഭേദഭാവത്തേയും നീക്കുന്നതായ അവിടുത്തെ അപരോക്ഷജ്ഞാനം ലഭിയ്ക്കയില്ലായിരുന്നു. എന്തെന്നാൽ ഈ ഗുണങ്ങളിൽക്കൂടെ ആരുടെ ശക്തിയാണോ പ്രകാശിയ്ക്കുന്നത് അതിന്റെ പരിചയം അങ്ങയിൽനിന്നും ലഭിയ്ക്കുന്നു." (10.2.35.) ഗുണങ്ങളിൽ ഭഗവാന്റെ ശക്തിയുണ്ടെങ്കിലും ഭഗവാൻ ഗുണങ്ങളെപ്പോലെ ആയിത്തീരുന്നില്ല എന്നു കാണിയ്ക്കാൻ പറയുന്നു:

**'ന നാമരൂപേ ഗുണജന്മകർമഭിർ**
**നിരൂപിതവ്യേ തവ തസ്യ സാക്ഷിണഃ**
**മനോവചോഭ്യാമനുമേയവർത്മനോ**
**ദേവ! ക്രിയായാം പ്രതിയന്ത്യഥാപി ഹി.'** (10.2.36)

"ഹേ ദേവാ! നാമം, രൂപം, ഗുണം, കർമം, ജന്മം ഇവ വർണിയ്ക്കുന്നതുകൊണ്ട് അവിടുത്തെ വർണന മുഴുവനാകുന്നില്ല. മനസ്സിനും, ദേവവാണിയ്ക്കുപോലും അവിടുത്തെ സ്വഭാവത്തെ അനുമാനിയ്ക്കാനേ കഴിയുന്നുള്ളൂ.എന്തെന്നാൽ അവിടുന്ന് ഇവയ്ക്കെല്ലാം സാക്ഷിയാകുന്നു. എങ്കിലും ഭക്തജനം ഉപാസനാദി ക്രിയായോഗദ്വാരാ അവിടുത്തെ സാക്ഷാത്കരിയ്ക്കുന്നു."

ഭൂമിയിൽ വീണുകിടക്കുന്നവൻ ഭൂമിയെത്തന്നെ ആധാരമാക്കി എഴുന്നേല്ക്കുന്നതുപോലെ നാമരൂപാദിയുടെ മായയിൽ വീണുകിടക്കുന്നവർ ഭഗവാന്റെ നാമരൂപാദിയുടെ സഹായത്താൽതന്നെ മായയിൽ നിന്നും മുക്തരാകുന്നു.



ഭഗവാൻ നാമരൂപങ്ങൾക്കുള്ളിൽ വരുന്നതുകൊണ്ടു ജീവനെപ്പോലെ മായാബന്ധം വന്നുകൂടുമോ എന്നുള്ള ശങ്കയെ നിരാകരിയ്ക്കാൻ വേണ്ടി പറയുന്നു:

**'ന തേഽഭവസ്യേശ! ഭവസ്യ കാരണം**
**വിനാ വിനോദം ബത തർക്കയാമഹേ**
**ഭവോ നിരോധഃ സ്ഥിതിരപ്യവിദ്യയാ**
**കൃതാ യതസ്ത്വയ്യഭയാശ്രയാത്മനി.'** (10.2.39)

"ഹേ ഈശ്വരാ! അവിടുന്നു ജന്മരഹിതനാകുന്നു. ലീലയ്ക്കു വേണ്ടിയല്ലാതെ അവിടുത്തെ ജന്മത്തിനു വേറൊന്നും കാരണം കാണുന്നില്ല. സംസാരത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം ഇവ അധിഷ്ഠാനവും, അഭയസ്ഥാനവും, ആത്മാവുമായ അങ്ങയിൽ അവിദ്യാകൃതമാണ്."

ഇവിടെ ഭാവാർഥമെന്തെന്നാൽ 'ജീവന്റെ ജന്മംതന്നെ അവിദ്യാകൃതവും, സത്യമല്ലാത്തതുമായ സ്ഥിതിയ്ക്ക് അവിടുത്തേയ്ക്കെങ്ങനെ ജന്മം സംഭവിയ്ക്കു'മെന്നാണ്.

സംസാരത്തിന്റെ ഉല്പത്തിസ്ഥിതിലയങ്ങൾ അവിദ്യാകൃതമാണെന്നു പറയുമ്പോൾ, സംസാരത്തിന് അഭാവമുണ്ടാകുന്നു. അപ്പോൾ ഭഗവാൻ എവിടെ ജന്മമെടുക്കും? ഈ സംശയത്തിന് അടുത്ത ശ്ലോകംകൊണ്ടു ബ്രഹ്മാവ് ഉത്തരം നല്കുന്നു."അവിടുന്നു പൂർവകാലത്തും മത്സ്യം, അശ്വം, ആമ, നരസിംഹം, വരാഹം, ഹംസം, ക്ഷത്രിയർ, ബ്രാഹ്മണർ, ദേവതകൾ ഇവരുടെ രൂപത്തിൽ അവതാരമെടുത്ത് ഞങ്ങളേയും മൂന്നു ലോകങ്ങളേയും രക്ഷിച്ചിട്ടുണ്ട്. അതുപോലെ ഇപ്പോഴും ഭൂമിയുടെ ഭാരം നീക്കിയാലും."

ചുരുക്കിപ്പറയുന്നപക്ഷം മായയിൽ കർമം കൊണ്ട് അനേകലോകങ്ങൾ ഉണ്ടാകാമെങ്കിലും മായ മിഥ്യയാകയാൽ മുഖ്യശക്തി ബ്രഹ്മത്തിന്റെയാണെന്നും, അവതാരങ്ങൾ ഒരു പ്രകാരത്തിൽ ഭഗവാന്റെ വിനോദം മാത്രമാണെന്നും കാണാം. ശുകദേവൻ പരീക്ഷിത്തിനോടു പറയുകയാണ്: "ഇപ്രകാരം ഈ ദൃശ്യപ്രപഞ്ചത്തിൽ നിന്നും ഭിന്നസ്വരൂപനായ ശ്രീഹരിയെ സ്തുതിച്ചശേഷം ബ്രഹ്മാദിദേവന്മാർ അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി. (10.2.42.) ഇവിടേയും ഹരിയുടെ സ്വരൂപം ആധ്യാത്മികമാണെന്നു സൂചിപ്പിച്ചിരിയ്ക്കുന്നു. പക്ഷെ ഈ സ്വരൂപംകൊണ്ടു ഭൂമിയുടെ ഭാരം നീങ്ങുകയില്ല. അതിനാൽ ഭഗവാൻ ചതുർഭുജരൂപത്തിൽ പ്രകടമായി എന്നു പിന്നീടു പറയുന്നുണ്ട്.(10.3.8). എങ്കിലും ഈ രൂപത്തിലും ആധ്യാത്മികഭാവം മുഖ്യമാണെന്നു വസുദേവരുടെ താഴെ പറയുന്ന സ്തുതി സ്പഷ്ടമാക്കുന്നു:

**"വിദിതോഽസിഭവാൻസാക്ഷാത്പുരുഷഃപ്രകൃതേഃപരഃ**
**കേവലാനുഭവാനന്ദസ്വരൂപഃ സർവബുദ്ധിദൃക്."**

(10.3.13)

"ഞാൻ അവിടുത്തെ അറിയുന്നു. അവിടുന്നു പ്രകൃ



തിയ്ക്കും ഉപരിയായ സാക്ഷാൽ പരമപുരുഷനാണ്. അവിടുന്നു കേവലം ആത്മാനന്ദാനുഭവസ്വരൂപനും എല്ലാവരുടേയും ബുദ്ധിയുടെ സാക്ഷിയുമാകുന്നു."

**"സഏവസ്വപ്രകൃത്യേദംസൃഷ്ട്വാഗ്രേത്രിഗുണാത്മകം**
**തദനു ത്വം ഹ്യപ്രവിഷ്ടഃ പ്രവിഷ്ട ഇവഭാവ്യസേ."**
(10.3.14)

"ആദിയിൽ അവിടുന്നുതന്നെ അവിടുത്തെ മായകൊണ്ട് ഈ ത്രിഗുണാത്മകമായ സംസാരത്തെ സൃഷ്ടിച്ചു. പിന്നീട് അതിൽ പ്രവേശിച്ചിട്ടില്ലെങ്കിലും പ്രവേശിച്ചിട്ടുള്ളതുപോലെ കാണപ്പെടുന്നു. "

മഹത്തത്ത്വാദി കാരണതത്ത്വങ്ങൾ ഭിന്നഭിന്നമായിട്ടിരിയ്ക്കുമ്പോൾ വിശേഷിച്ചൊരു പ്രവൃത്തിയും ചെയ്യാൻ കഴിവുള്ളതാകുന്നില്ല. ആ തത്ത്വങ്ങൾ, ഇന്ദ്രിയങ്ങളോടു ചേർന്നു ബ്രഹ്മാണ്ഡരചന ചെയ്യുമ്പോൾ അവ അതിൽ പ്രവേശിച്ചതു പോലെ തോന്നുന്നുവെങ്കിലും വാസ്തവത്തിൽ പ്രവേശിയ്ക്കുന്നില്ല. അവ കാരണരൂപത്തിൽ ആദ്യമേ ഉണ്ടായിരുന്നവയാണ്. അതുപോലെ ബുദ്ധികൊണ്ട് അവിടുത്തെ അനുമാനിയ്ക്കുമ്പോൾ അവിടുന്നു ഗുണങ്ങളിൽ വ്യാപ്തനായി കാണുന്നുണ്ടെങ്കിലും, വാസ്തവത്തിൽ അവിടുന്നു ഗുണങ്ങളാൽ ഗ്രാഹ്യനല്ല.

**"അനാവൃതത്വാദ്ബഹിരന്തരം ന തേ**
**സർവസ്യ സർവാത്മന ആത്മവസ്തുനഃ"** (10.3.17)

"അവിടുന്നു ഗുണങ്ങളാൽ ആവൃതനാകുന്നില്ല. അതിനാൽ സർവസ്വരൂപനും, സർവാന്തര്യാമിയും, ആത്മസ്വരൂപനുമായ അങ്ങയ്ക്കു അകമോ പുറമോ ഇല്ല."

വസുദേവർ പറയുന്നു: ആത്മാവിൽ നിന്നും ദേഹാദിദൃശ്യങ്ങൾ ഭിന്നമാണെന്നുകരുതി അവ സത്യമാണെന്നു വിശ്വസിയ്ക്കുന്നവർ അജ്ഞാനികളാണ്. എന്തെന്നാൽ വിചാരിച്ചുനോക്കിയാൽ അവ കേവലം വാണിയുടെ വിലാസങ്ങളാണെന്നു മനസ്സിലാകും. ദേഹാദികളെപ്പററി വിചാരിച്ചു നോക്കുമ്പോൾ അവ മിഥ്യയായി ബോധ്യപ്പെടുന്നതിനാൽ അവയെ സത്യമെന്നു വിചാരിയ്ക്കുന്നവർ മൂഢന്മാരാണ്. ബ്രഹ്മത്തിൽനിന്നും സൃഷ്ടി എങ്ങനെയുണ്ടായി എന്ന് വസുദേവർ പറയുന്നു:

**"ത്വത്തോ ƒസ്യ ജന്മസ്ഥിതിസംയമാൻ വിഭോ**
**വദന്ത്യനീഹാദഗുണാദവിക്രിയാത്**
**ത്വയീശ്വരേ ബ്രഹ്മണി നോ വിരുധ്യതേ**
**ത്വദാശ്രയത്വാദുപചര്യതേ ഗുണൈഃ."** (10.3.19)

"പ്രഭോ ! അവിടുന്നു നിഷ്ക്രിയനും, നിർഗുണനും, നിർവികാരനും ആകുന്നു. എങ്കിലും ഈ ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾ അങ്ങയാൽ തന്നെയാണുണ്ടാകുന്നത്. ഇത് പരമൈശ്വര്യശാലിയും പരബ്രഹ്മപരമാത്മാവുമായ അവിടുത്തേയ്ക്ക് ഒരിയ്ക്കലും അസംഗതമല്ല. എന്തെന്നാൽ മായയുടെ മൂന്നു ഗുണങ്ങൾ അങ്ങയെ ആശ്രയിച്ചിരിയ്ക്കയാൽ ആ മായയുടെ കാര്യമായ സൃഷ്ട്യാദികൾ അങ്ങയിൽ ആരോപിയ്ക്കപ്പെടുന്നു."

അതായതു ക്രിയ മായയുടേയും, ശക്തി ബ്രഹ്മത്തിന്റേയുമാണ്. മായയിൽ ശക്തിയില്ലാത്തതിനാൽ സർവവും ഈശ്വരനാണ് ചെയ്യുന്നതെന്നു പറയപ്പെടുകയാണ്. ഈ ക്രിയകളാൽ ഈശ്വരൻ നിർലേപ നാണെന്നു കാണിക്കാൻ വേണ്ടിയാണ് എല്ലാം ചെയ്യുന്നതു മായയാണെന്നു പറഞ്ഞിരിയ്ക്കുന്നത്. അതിനാൽ മായയും മായയുടെ കാര്യങ്ങളും ബ്രഹ്മത്തിൽ ആരോപിതം മാത്രമാണ്. ബ്രഹ്മദശ പ്രാപ്തമാകുമ്പോൾ അതെല്ലാം തിരോധാനം ചെയ്യുന്നു.

ആദ്യത്തെ സ്കന്ധത്തിൽ ഭഗവാൻ ഗുണങ്ങളിൽ പ്രവേശിച്ച് ഗുണവാനെന്നപോലെ കാണപ്പെടുന്നു എന്നു പറഞ്ഞു. (1.2.31.) വാസ്തവത്തിൽ ഭഗവാൻ വിജ്ഞാനത്താൽ പൂർണനാണ്. അതിനാൽ ഗുണദർശനം ആരോപിതവും അവിദ്യാകല്പിതവുമാകയാൽ ബ്രഹ്മദർശനമുണ്ടാകുമ്പോൾ അതു തിരോധാനം ചെയ്യുന്നു. (1.3.33.)

അവിവേകികൾ ദ്രഷ്ടാവിൽ ദൃശ്യത്തെ ആരോപിയ്ക്കുന്നു. (1.3.31.) ഈ ആരോപണം ആത്മജ്ഞാനം കൊണ്ട് നീക്കണം.

രണ്ടാമത്തെ സ്കന്ധത്തിലും ശുകദേവൻ പറയുന്നു. "സൃഷ്ട്യാദികർമങ്ങളെ നിരൂപണം ചെയ്ത് പൂർണനായ പരമാത്മാവിൽ കർമമോ കർത്തൃത്വമോ കാണിയ്ക്കയല്ല ചെയ്യുന്നത്. പിന്നെയോ അത് മായയാൽ ആരോപിതമാകയാൽ നിഷേധിയ്ക്കപ്പെടുകയാണ് ചെയ്യുന്നത്. (2.10.45.)

മൂന്നാമത്തെ സ്കന്ധത്തിലും ഭഗവാൻ ഇങ്ങനെ തന്നിൽനിന്നും വിരുദ്ധധർമമുള്ള ജഗത്തിനെ എന്തിനു സൃഷ്ടിച്ചു എന്നു വിദുരർ മൈത്രേയനോടു ചോദിച്ചപ്പോൾ മൈത്രേയൻ പറഞ്ഞത്, വിചാരിച്ചുനോക്കിയാൽ വിരുദ്ധഭാവത്തിന്റെ പ്രതീതി മാത്രമേയുള്ളുവെന്നും ദൃശ്യവസ്തുക്കൾ ഭഗവാന്റെ മായയാണെന്നും അതു സ്വപ്നം പോലെ മിഥ്യയാണെന്നുമാണ്. (3.7.10.) ഒടുവിൽ പന്ത്രണ്ടാം സ്കന്ധത്തിലും ശുകൻ പറയുന്നതു ജാഗ്രത്ത്, സ്വപ്നം,സുഷുപ്തി ഇവ ബുദ്ധിയുടെ അവസ്ഥകളാണെന്നും അവയുടെ അഭിമാനികളായ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ എന്നിങ്ങനെ അന്തരാത്മാവിൽ കാണുന്ന നാനാത്വം മായ മാത്രമാണെന്നുമാണ്. ഈ ബുദ്ധിഗതമായ നാനാത്വത്തിന്, ഏകമാത്രസത്യമായ ആത്മാവുമായി യാതൊരു സംബന്ധവുമില്ല. (12.4.25.) അതിനാൽ പ്രപഞ്ചം ബ്രഹ്മത്തിൽ ആരോപിതം മാത്രമാണെന്നു വസുദേവൻ തന്റെ സ്തുതിയിൽ പറയുന്നു. ഇതുപോലുള്ള വിവരണങ്ങൾ ഭാഗവതത്തിൽ പല സ്ഥലത്തും കാണാം. ആത്മജ്ഞാനം കൊണ്ടുവേണം ഇങ്ങനെയുള്ള ആരോപണത്തെ അപവാദം ചെയ്തു ബ്രഹ്മദശ പ്രാപിയ്ക്കാൻ. അതുതന്നെയാണ് ജീവന്റെ മുഖ്യപുരുഷാർഥവും. ആരോപിതസത്ത സ്വപ്നംപോലെ പ്രാതിഭാ

സികമാണ്. എങ്കിലും ഇങ്ങനെയുള്ള സത്തകൊണ്ടും വ്യവഹാരം നടക്കും. അതിനാൽ ജിജ്ഞാസുക്കൾ വ്യാവഹാരികസത്തയെ പ്രാതിഭാസികമായി കാണാൻ പരിശീലിയ്ക്കുന്നു. പിന്നീട് അതിനേയും അപവാദംചെയ്തു പാരമാർഥികസത്തയെ അനുഭവിച്ചറിയുന്നു. വ്യാവഹാരികസത്തയുടേയും പ്രാതിഭാസികസത്തയുടേയും ഭേദം ചുവടെ വിവരിയ്ക്കുന്നു.

ഇപ്രകാരമുള്ള കാര്യങ്ങൾ സാമാന്യബുദ്ധിയ്ക്കു മനസ്സിലാക്കാൻ പ്രയാസമാണ്. അതിനാൽ ദശമസ്കന്ധത്തിൽ ആദ്യം വ്യാവഹാരികസത്തയെ കൂടുതൽ കാണിച്ച്, താമസഫലപ്രകരണം അവതരിപ്പിയ്ക്കുന്നു. അതിൽ രാസലീല കൊണ്ടുവന്നതിനുശേഷം, കംസവധം വരെ മായാഗുണങ്ങളിൽനിന്നുണ്ടാകുന്ന വിഘ്നങ്ങളും അതിൽ ശ്രീകൃഷ്ണരൂപിയായ ബ്രഹ്മത്തിന്റെ വിജയവും കാണിച്ചിട്ട്, ശ്രീകൃഷ്ണബലരാമന്മാർ സാന്ദീപനിയുടെ അടുത്തു ചെന്നു വിദ്യ അഭ്യസിയ്ക്കുന്നത് വിവരിച്ചിരിയ്ക്കുന്നു. അതിനുശേഷം പ്രാതിഭാസികസത്ത തുടങ്ങുന്നു. അതിന്റെ യഥാർഥരൂപം ഏകാദശത്തിൽ വിവരിച്ചിട്ടുണ്ട്. മായയിൽ ഇരിയ്ക്കുന്ന ജനങ്ങൾക്ക് ഭഗവാന്റെ അനുഗ്രഹം അത്യാവശ്യമാകയാൽ ഭക്തന്റെ ശരണാഗതിയെപ്പററി ആദ്യത്തെ അധ്യായങ്ങളിൽ വിവരിച്ചുകാണാം.

| വ്യാവഹാരികസത്ത | പ്രാതിഭാസികസത്ത |
|---|---|
| 1. പരിണാമവാദം. | X വിവർത്തവാദം. |
| 2. അനേകജീവവാദം. | X ഏകജീവവാദം. |
| 3. വസ്തുക്കൾഇന്ദ്രിയഗോചരം. | X സാക്ഷിഭാസ്യമായിരിയ്ക്കും |
| 4. അജ്ഞാതസത്ത. | X ജ്ഞാതസത്ത. |
| 5. വസ്തു കാണുന്നതിനു മുൻപുണ്ട്. | X ദൃഷ്ടികാലത്തേ പ്രതീതിയുള്ളു |
| 6. ഒരംശത്തിനുനിവൃത്തിയാകാം | X അംശനിവൃത്തിസാധ്യമല്ല. |
| 7. സൃഷ്ടിദൃഷ്ടിവാദം. | X ദൃഷ്ടിസൃഷ്ടിവാദം. |
| 8. വസ്തു സാകാരമാണ്. | X സകലവസ്തുവുംനിരാകാരമാണ്. |
| 9. ഉല്പത്തിസ്ഥിതിലയങ്ങൾ ഉണ്ട്. | X ത്രൈകാലികനിഷേധമാണ് |
| 10.ദ്രഷ്ടാവില്ലാതെ ജഗത്തുണ്ട്. | X ദ്രഷ്ടാവില്ലെങ്കിൽ ദൃശ്യമായ ജഗത്ത് ഇല്ല. |
| 11. ഒരു ജ്ഞാനം മറ്റൊന്നിനെക്കാൾ ശ്രേഷ്ഠമാകാം. | X ഒരു ജ്ഞാനമേ സത്യമായിട്ടുള്ളു. |
| 12. ജഗത്തിന്റെ ജ്ഞാനത്തെപ്പറ്റി ചിന്തിയ്ക്കുന്നതിൽ ദോഷമില്ല. | X ജഗത്തിന്റെ ജ്ഞാനം തത്ത്വ ജ്ഞാനത്തിന് പ്രതിബന്ധമാണ്. |
| 13. അനേകജ്ഞാനത്തിനു സാമഗ്രിയുണ്ട്. | X ഒരു ജ്ഞാനത്തിനേ സാമഗ്രിയുള്ളു. |
| 14. സംബന്ധം ഉണ്ടാകാം. | X സംബന്ധം ഉണ്ടാകുന്നില്ല. |
| 15. ദ്രഷ്ടാവിൽനിന്നും ദൃശ്യം വേറെ ഇരിയ്ക്കും. | X ദ്രഷ്ടാവിൽനിന്നും ദൃശ്യം പ്രത്യേകമായിട്ടിരിയ്ക്കയില്ല. |





ദേവകി ഭഗവാനെ സ്തുതിയ്ക്കുകയാണ്:

**"രൂപം യത് തത് പ്രാഹുരവ്യക്തമാദ്യം**
**ബ്രഹ്മ ജ്യോതിർനിർഗുണം നിർവികാരം**
**സത്താമാത്രം നിർവിശേഷം നിരീഹം**
**സത്വം സാക്ഷാദ് വിഷ്ണുരധ്യാത്മദീപഃ."** (10.3.24)

"പ്രഭോ, വേദങ്ങളിൽ ഏതൊരു പരമാർഥതത്ത്വത്തെയാണോ സകലതിന്റേയും ആദികാരണമായി പറഞ്ഞിരിയ്ക്കുന്നത്, അതുപോലെ അവ്യക്തം, ബ്രഹ്മം, ജ്യോതിർമയം,നിർഗുണം,നിർവികാരം,നിർവിശേഷം,നിരീഹം, സത്താമാത്രം ഇത്യാദിവാക്യങ്ങളാൽ ഏതിനെയാണോ വർണിച്ചിരിയ്ക്കുന്നത്, ബുദ്ധി മുതലായവയെ പ്രകാശിപ്പിയ്ക്കുന്ന ആ സാക്ഷാദ് വിഷ്ണു അവിടുന്നാകുന്നു."

ഇവിടെ അവ്യക്താദി വിശേഷണങ്ങളെക്കൊണ്ട് ഉത്തരോത്തരമായി പരമാണുമുതലായ കാരണങ്ങളേയും നിഷേധിച്ചിരിയ്ക്കുന്നു. അതായതു ബ്രഹ്മമല്ലാതെ പ്രകൃതി, ഗുണം, കർമം ആദിയായതൊന്നും ജഗത്തിനു കാരണമായിട്ടില്ല എന്നു സ്ഥാപിച്ചിരിയ്ക്കുന്നു. യഥാർഥജ്ഞാനമുണ്ടാകുമ്പോൾ യഥാർഥമായ ഏകത്വവും കാണുകയില്ല. കല്പിതമായ ഏകത്വംകൊണ്ട് ബ്രഹ്മത്തിൽ ദ്വൈതം സംഭവിയ്ക്കയില്ല. അമ്മയ്ക്കു മകനെ അറിയാം. അമ്മ പറയുന്നു, മകൻ നിർഗുണനും നിർവിശേഷനുമാണെന്ന്. നിർഗുണത്തിനു ജന്മം ആരോപദൃഷ്ടിയിലേ ഉള്ളു എന്നു വസുദേവരുടെ സ്തുതിയിൽ പറഞ്ഞുകഴിഞ്ഞു. നിർഗുണത്തെ എങ്ങനെ അറിയാമെന്ന് എൺപത്തേഴാം അധ്യായത്തിൽ (വേദസ്തുതിയിൽ) പരീക്ഷിത്തു ചോദിയ്ക്കുന്നതിന് ഉത്തരം കൊടുത്തിരിയ്ക്കുന്നത് **"അതന്നിരസനേന"**അതായതു സ്ഥൂലസൂക്ഷ്മാദി അനാത്മവസ്തുക്കളെ നിഷേധിച്ചു നിഷേധിച്ച് ശ്രുതികൾ ബ്രഹ്മത്തിൽ പര്യവസാനിയ്ക്കുന്നു എന്നാണ്. (10.87.41.) ദേവകി പറയുന്നു: ബ്രഹ്മാവിന്റെ ദ്വിപരാർധകാലത്തെ ആയുസ്സൊടുങ്ങുമ്പോൾ പ്രപഞ്ചാദി സർവവും മൂലപ്രകൃതിയിൽ ലയിയ്ക്കുന്നു. അന്നു അവിടുന്നു മാത്രം ശേഷരൂപത്തിൽ അവശേഷിയ്ക്കുന്നു.(10.3.25.) ഹേ പ്രഭോ, അവിടുത്തെ ചേഷ്ടയാലാണ് സർവജഗത്തും ചേഷ്ടിയ്ക്കുന്നതു പോലെ കാണുന്നത്. നിമിഷം മുതൽ യുഗാന്തം വരെയുള്ള മഹാകാലം അവിടുത്തെ ലീലയാണ്. സർവജഗത്തിന്റേയും അഭയസ്ഥാനവും ഈശ്വരനുമായ അവിടുത്തെ ഞാൻ ശരണം പ്രാപിയ്ക്കുന്നു. മരണശീലരായ ജീവികൾ പല പല ലോകങ്ങളിൽ വന്നുംപോയുമിരിയ്ക്കുന്നെങ്കിലും അവർക്ക് അങ്ങയെ പ്രാപിയ്ക്കാൻ കഴിയുന്നില്ല. ഇന്ന് എന്റെ ഈ ജീവൻ അവിടുത്തെ ചരണങ്ങളെ പ്രാപിച്ചു ശാന്തി നേടുന്നു."

ദേവകി സദ്വിദ്യയുടെ സ്വരൂപമാണെന്നു നേരത്തെ പറഞ്ഞു. (10.21.9.) സദ്വിദ്യകൊണ്ടു ബ്രഹ്മദർശനം ലഭിയ്ക്കുന്നു. ഇത് ജ്ഞാനത്തിന്റെ നാലാമത്തെ പടിയായ



'സത്വാപത്തി'യുടെ അനുഭവമാണ്. അതുകൊണ്ടാണ് സപ്താഹം നടക്കുമ്പോൾ ഈ കഥ നാലാം ദിവസം വൈകിട്ടു വരുന്നത്. ഇത്രയും അനുഭവത്തിനുശേഷം പ്രാരബ്ധമിരിയ്ക്കുന്നതിനാൽ ആവരണഭംഗത്തിനുശേഷവും, വാസനാക്ഷയവും മനോനാശവും വരാനുണ്ട്. ഈ അവസ്ഥ കംസന്റെ സ്വരൂപമാണ്. അതിനാൽ ദേവകി പറയുന്നു: "ഹേ നാഥാ, ഭക്തഭയഹാരിയായ അവിടുന്നു ഞങ്ങളെ ദുഷ്ടനായ ഈ കംസനിൽ നിന്നും രക്ഷിച്ചാലും. പിന്നെ അവിടുത്തെ ഈ ധ്യാനയോഗ്യമായ ചതുർഭുജരൂപം ചർമചക്ഷുസ്സുകളുടെ മുമ്പിൽ പ്രകടമാക്കരുതേ. പരമപുരുഷനായ അവിടുന്ന് എന്റെ ഗർഭത്തിൽ വന്നത് അവിടുത്തെ അത്ഭുതലീലയാണ്."

ശ്രീഭഗവാൻ: പൂർവജന്മത്തിൽ നീയും വസുദേവരും വളരെ തപസ്സുചെയ്ത് എന്നെപ്പോലുള്ള പുത്രൻ വേണമെന്നാവശ്യപ്പെട്ടു. അന്ന് എന്റെ മായയിൽ മോഹിച്ച് നിങ്ങൾ മോക്ഷം ആവശ്യപ്പെട്ടില്ല. ഇനി നിങ്ങൾ എന്നെ പുത്രഭാവത്തിലും ബ്രഹ്മഭാവത്തിലും നിരന്തരം ചിന്ത ചെയ്തു ജീവിയ്ക്കുക. എന്നാൽ അവസാനം നിങ്ങൾഎന്റെ പരമപദത്തെ പ്രാപിയ്ക്കും. നിങ്ങൾക്കു കംസനെ ഭയമാണെങ്കിൽ എന്നെ ഗോകുലത്തിൽ കൊണ്ടാക്കിയിട്ട് അവിടെ യശോദ പ്രസവിച്ച യോഗമായയെ ഇങ്ങോട്ടു കൊണ്ടുപോരിക.

ഇത്രയും പറഞ്ഞിട്ടു ഭഗവാൻ തന്റെ മായയാൽ ചെറിയ ഒരു കുട്ടിയായിത്തീർന്നു. ഭഗവാന്റെ ആജ്ഞ പ്രകാരം വസുദേവർ കുഞ്ഞിനേയുംകൊണ്ടു പുറപ്പെട്ടപ്പോൾ സൂര്യോദയത്തിൽ അന്ധകാരം നീങ്ങുന്നതുപോലെ *ജയിലി*ന്റെ കതകുകൾ താനെ തുറന്നു. കാവൽശിപായിമാർ ഉറങ്ങിപ്പോയി. വഴിയിൽ മഴപെയ്യുന്നുണ്ടായിരുന്നു. യമുനയും കരകവിഞ്ഞൊഴുകിയിരുന്നു. പക്ഷെ ശേഷനാഗം ഭഗവാന് തന്റെ പത്തിവിടർത്തി കുടപിടിയ്ക്കുകയും, യമുന മാർഗം കൊടുക്കുകയും ചെയ്കയാൽ വസുദേവർ ഗോകുലത്തിലെത്തി കുട്ടിയെ യശോദയുടെ അടുത്തു കിടത്തിയിട്ട് അവിടെ കിടന്നിരുന്ന യോഗമായയേയുംകൊണ്ടു തിരിച്ചു *ജയിലി*ലേയ്ക്ക് പോന്നു. യശോദയ്ക്ക് താൻ പ്രസവിച്ചു എന്നല്ലാതെ അത് ആണോ പെണ്ണോ എന്നറിയാൻ കഴിഞ്ഞിരുന്നില്ല.

ഇവിടെ അധ്യാത്മഭാവം നോക്കുന്ന പക്ഷം മനസ്സ് മധുരയിലെ *ജയിലും* ഹൃദയം ആനന്ദരൂപിയായ നന്ദഗോപരുടെ ഗോകുലവുമാണ്. പലർക്കും ആത്മാവിന്റെ ആദ്യത്തെ അനുഭവം ശുദ്ധമനസ്സിൽ ഉണ്ടാകും. പിന്നീടതു ഹൃദയഗുഹയിൽ ഇറങ്ങിപ്പോകുന്നു. മനസ്സിനും ഹൃദയത്തിനും ഇടയ്ക്ക് ഒരു നാഡിയുണ്ട്. അതിനെ ഉപനിഷ ത്തിൽ ആത്മനാഡിയെന്നു പറഞ്ഞിരിയ്ക്കുന്നു. യമുനയെ ഈ നാഡിയായിക്കരുതാം. ചിലർക്ക് ആദ്യം ഹൃദയത്തിൽ അനുഭവം ഉണ്ടായിട്ടു പിന്നെ ആത്മനാഡിയിൽക്കൂടെ മനസ്സുവരെ ഈ അനുഭവം ചെല്ലുന്നു.

ഭഗവാനെ പ്രാകൃതർ അധ്യാത്മഭാവത്തിലൊ ആധിദൈവികഭാവത്തിലൊ അറിയുന്നില്ല. അതിനാൽ സ്വയം പ്രാകൃതരൂപം ധരിച്ച് പ്രാകൃതനെപ്പോലെ ഭഗവാൻ ലീലകൾ ചെയ്യുവാൻ തുടങ്ങുന്നു. പക്ഷെ ഇടയ്ക്കിടക്കു തന്റെ ഈശ്വരലീലകളും പ്രകടമാക്കുന്നുണ്ട്. അതിനാൽ ദശമസ്കന്ധത്തിലെ കഥ വളരെ ആശ്ചര്യകരമാണ്. (10.15.19.)

സാധാരണമനുഷ്യർക്കുവേണ്ടി ഭഗവാൻ പ്രാകൃതനെപ്പോലെ ആകുന്നുണ്ട്. അതു സാധിയ്ക്കുന്നതു ഭഗവാൻ സർവശക്തനാകയാലാണ്. മനസ്സിനും ഹൃദയത്തിനും ആനന്ദം നൽകാൻ ഭഗവാൻ മധുരയിലും ഗോകുലത്തിലും പ്രത്യേകം പ്രത്യേകം ലീലകൾ ചെയ്തിരുന്നു. പ്രേമികളായ ഭക്തർക്ക് ഹൃദയലീലയാണിഷ്ടം. ജ്ഞാനികളായ ഭക്തർക്കു തത്ത്വമെന്തെന്നറിയാനുള്ള മാനസികലീലയാണിഷ്ടം. വെണ്ണയെ തത്ത്വമായി പറയുന്നു. അതിനെ ഭക്തന്മാർ മുകളിൽ (ഉറിയിൽ) വയ്ക്കുക പതിവായിരുന്നു. പക്ഷെ ഭഗവാൻ അതിന്നെ താഴെ കൊണ്ടു വന്നു കഴിച്ചിരുന്നു.

ശ്രീകൃഷ്ണന്റെ അവതാര ശരീരം എങ്ങനെയുള്ളതെന്നു സാധാരണമനുഷ്യർക്കറിയാൻ പ്രയാസമാണ്. ജീവികളുടെ ശരീരം അവരുടെ കർമമനുസരിച്ചാണുണ്ടാകുന്നത്. ഭഗവാനു യാതൊരു കർമബന്ധവുമില്ല. ഭഗവാന്റെ ശരീരം സ്വേച്ഛയാൽ മായകൊണ്ടാണുണ്ടാകുന്നതെങ്കിലും അതിൽ സ്വരൂപജ്ഞാനം അതിശയകരമായിട്ടുണ്ടായിരിയ്ക്കും. അതിനാൽ യശോദയ്ക്ക് എത്ര ചരടുകൾ കെട്ടിയിട്ടും കൃഷ്ണനെ ഉരലോടുചേർത്തു കെട്ടാൻ സാധിച്ചില്ല. അവതാരത്തിന്റെ മുഖ്യപ്രയോജനം സമുദായത്തെ ഭഗവാന് അഭിമുഖമാക്കിത്തീർക്കുകയാണ്. എന്നാൽ അവതാരശരീരം മറഞ്ഞതിനുശേഷം സമുദായജീവിതം ദുഷിയ്ക്കുന്നു. സമുദായത്തിൽ ഒരു സംഭവത്തിൽ പല കാരണങ്ങളുടെ അനന്തരഫലങ്ങൾ ഉണ്ടാകുന്നതുകൊണ്ടു സമുദായത്തെ നന്നാക്കുക പ്രയാസമാണ്. വ്യക്തിയുടെ ദൃഷ്ടിയിൽ സകല സംഭവങ്ങൾക്കുമുള്ള കാരണം ജീവന്റെ അവിദ്യ ഒന്നുമാത്രമാണ്. അതിനെ ആദ്യം നശിപ്പിയ്ക്കണം. അതിനാൽ പൂതനാമോക്ഷകഥയാണ് ആദ്യം വരുന്നത്. ശ്രീവല്ലാഭാചാര്യനും പൂതനയെ അവിദ്യയോട് ഉപമിച്ചിട്ടുണ്ട്. ഭാഗവതത്തിൽ അവളെ കാമചാരിണിയെന്ന് പറഞ്ഞിട്ടുള്ളതിനാൽ അവളെ വാസനയെന്നും പറയാം.

## പ്രകരണം ഏഴ്

### വാസനാരൂപിണിയായ പൂതന

വസുദേവർ ശ്രീകൃഷ്ണനെ ഗോകുലത്തിലാക്കി, മായയേയുംകൊണ്ടു തിരിച്ച് മധുരയിൽ *ജയിലിൽ* പ്രവേശിച്ചപ്പോൾ *ജയിലി*ന്റെ കതകുകളെല്ലാം പഴയതുപോലെ അടഞ്ഞു. ഉത്തരക്ഷണത്തിൽ കുട്ടിയുടെ കരച്ചിൽ കേട്ട് ശിപായിമാർ ഞെട്ടിയുണർന്നു. കംസനെ വിവരം അറിയിച്ചു.



കംസൻ കാരാഗൃഹത്തിൽ പാഞ്ഞെത്തി. ദേവകി പറഞ്ഞു: "നീ എന്റെ സകല കുഞ്ഞുങ്ങളേയും കൊന്നു. ഇതൊരു പെൺകുട്ടിയാണ്. അതിനെയെങ്കിലും കൊല്ലാതെ എനിയ്ക്കു തരിക." പക്ഷെ ദുഷ്ടനായ കംസൻ അതൊന്നും കേൾക്കാതെ നിർദയം കുഞ്ഞിനെ വലിച്ചെടുത്തു കല്ലിൽ അടിച്ചുകൊല്ലാൻ ഭാവിച്ചപ്പോൾ കുഞ്ഞ് കൈയിൽ നിന്നും വഴുതി ആകാശത്തുയർന്ന്, പതിനെട്ടു കൈകളോടു കൂടിയ വൈഷ്ണവീയോഗമായയായി കാണപ്പെട്ടു. കംസൻ ദ്വൈതഭാവത്തിന്റെ സ്വരൂപമാകയാൽ അയാളുടെ കയ്യാൽ മായ മരിയ്ക്കയില്ല. ദേവി, കംസനോടിപ്രകാരംപറഞ്ഞു: "ഹേ മൂഢാ! എന്നെ കൊല്ലുന്നതുകൊണ്ട് നിനക്കെന്തു ശ്രേയസ്സാണുള്ളത്? നിന്റെ ശത്രു അന്യത്ര ജനിച്ചു കഴിഞ്ഞു. ഇനി നിർദോഷികളായ കുട്ടികളെ കൊല്ലുന്നഏർപ്പാടു നിർത്തുക."ഇത്രയും പറഞ്ഞു ദേവി അന്തർധാനം ചെയ്തു. ആ യോഗമായാ ദേവി വിവിധ നാമങ്ങളാൽ പൃഥിയിൽ പല സ്ഥലത്ത് പ്രസിദ്ധയായിത്തീർന്നു.

ദേവീപാദസ്പർശഭാഗ്യം സിദ്ധിച്ച കംസൻ തന്റെ പ്രവൃത്തിയിൽ പശ്ചാത്തപിയ്ക്കയും, ദേവകിയോടും വസുദേവരോടും ക്ഷമ യാചിച്ചു ആത്മജ്ഞാനികളെപ്പോലെ വളരെയൊക്കെ പ്രസംഗിയ്ക്കയും ചെയ്തു. കംസൻ പറഞ്ഞു: "ജീവൻ സ്വയം പ്രകാശിയാണെങ്കിലും, അജ്ഞാനമിരിയ്ക്കുന്നതുവരെ ബാധ്യബാധകഭാവവും ഉണ്ടായിരിയ്ക്കും. ഞാൻ മരിയ്ക്കും അഥവാ ഞാൻ മരിയ്ക്കുന്നു എന്നിങ്ങനെ അഭിമാനം കൊള്ളുകയും ചെയ്യും. നിങ്ങൾ സജ്ജനങ്ങളാകയാൽ എന്റെ കുടിലതയെ ക്ഷമിച്ചു മാപ്പു തന്നാലും."

പിന്നീടു കംസൻ കൊട്ടാരത്തിൽ ചെന്ന് ഉണ്ടായ സംഭവങ്ങളെല്ലാം തന്റെ സേവകരെ അറിയിച്ചപ്പോൾ അവർ ഇപ്രകാരം കംസനു ദുരുപദേശം നൽകി: "ദേവന്മാർക്കാധാരം വിഷ്ണുവാണ്. സനാതനധർമം ഉള്ളിടത്ത് വിഷ്ണുവും വസിയ്ക്കും. സനാതനധർമത്തിന്റെ മൂലം വേദങ്ങളും, തപസ്വികളും, യജ്ഞം, ബ്രാഹ്മണർ, പശു മുതലായവയുമാണ്. അതുകൊണ്ട് ആജ്ഞാപിച്ചാൽ ഞങ്ങൾ അതെല്ലാം നശിപ്പിയ്ക്കാം." കംസൻ ബ്രഹ്മഹത്യയിലാണ് തനിയ്ക്കു നന്മ കണ്ടത്. അതിനാൽ അനേകരൂപം ധരിയ്ക്കാൻ കഴിവുള്ള ഈ ദാനവന്മാരെ സജ്ജനസംഹാരത്തിനുനിയോഗിച്ചു.

മറുഭാഗത്തു ഗോകുലത്തിൽ നന്ദഗോപർക്കു ശ്രീകൃഷ്ണന്റേയും ബലരാമന്റേയും ജന്മംകൊണ്ട് വളരെ ആനന്ദമുണ്ടായി. അദ്ദേഹം കുളിച്ചു ശുദ്ധവസ്ത്രം ധരിച്ചുവന്നു ജ്യോതിഷികളായ ബ്രാഹ്മണരെക്കൊണ്ടു പുത്രന്മാരുടെ ജാതകർമസംസ്കാരം ചെയ്യിച്ചു. ദേവതകൾക്കും പിതൃക്കൾക്കുമെല്ലാം യഥാവിധി പൂജകളും സമർപ്പിച്ചു. ഇതിൽ നിന്നും പണ്ട് കുട്ടികൾ ജനിച്ചാലുടനെ പല സത്കർമങ്ങൾ ശാസ്ത്രവിധിപ്രകാരം ചെയ്തുപോന്നിരുന്നതായി കാണാം. ഇതുകൊണ്ടു കുട്ടികൾക്ക് ഉത്തമസംസ്കാരം ഉണ്ടാകുന്നു. ഇക്കാലത്തു പലരും ആശുപത്രികളിൽ പ്രസവിയ്ക്കുന്നതിനാൽ ഇങ്ങനെയുള്ള സംസ്കാരങ്ങൾക്കു സൗകര്യം കാണുന്നില്ലെന്നു തന്നെയല്ല, മിക്കവാറും സംസ്കാരഹീനരും ശാസ്ത്രജ്ഞാനമില്ലാത്തവരുമായ *നഴ്സു*കളുടെ കയ്യിൽ ആദ്യം വരേണ്ടതായും വരുന്നു. ശരിയായി സൂക്ഷിയ്ക്കാത്ത വിത്ത് വിതയ്ക്കുന്നതു കൊണ്ടു വേണ്ടത്ര ഫലം ലഭിയ്ക്കാത്തതുപോലെ, സംസ്കാര ശൂന്യരായ മനുഷ്യരെക്കൊണ്ട് ഉത്തമസമുദായ നിർമിതിയ്ക്കും സാധ്യമാകുന്നതല്ല. ഇന്ന് പട്ടണങ്ങളിൽ രജോഗുണവും, ഗ്രാമങ്ങളിൽ തമോഗുണവും കൂടുതലാകയാൽ പണ്ടത്തെപ്പോലുള്ള സാർവത്രികമായ സാത്വിക ജീവിതം പ്രായേണ അസാധ്യമായിത്തീർന്നിരിയ്ക്കുന്നു. യശോദയേയും നന്ദഗോപരേയും പോലുള്ള മാതാപിതാക്കന്മാരെ കിട്ടാനും ഇക്കാലത്തു പ്രയാ സമുണ്ട്. ഇപ്പോഴുള്ള വിദ്യാർഥികളോട് അവരുടെ ജീവിതോദ്ദേശ്യം എന്തെന്നു ചോദിച്ചാൽ നിശ്ചിതവും ശരിയും ആയ ഒരു മറുപടി ലഭിയ്ക്കുകയില്ല. ലഭിയ്ക്കുന്നെങ്കിൽ ത്തന്നെ ഏതെങ്കിലും മായിക സുഖത്തിലുള്ള ഇച്ഛയായിരിയ്ക്കും അവർ പ്രകടിപ്പിയ്ക്കുന്നത്. ധാന്യങ്ങളുടെ വിത്ത് നന്നാക്കാൻ ശ്രദ്ധിയ്ക്കുന്നതുപോലെ മനുഷ്യരുടെ വിത്തു നന്നാക്കാൻ ആരും ശ്രദ്ധിക്കാറില്ല. ഒരു കിണറ്റിൽ ഒരു പട്ടി വീണു മരിച്ചാൽ ആ കിണറു തേകുന്നതുകൊണ്ടുമാത്രം കിണറു ശുദ്ധമാകയില്ല. പട്ടിയുടെ ശരീരം എടുത്തുകളയുന്നതുവരേയും വെള്ളം ദുഷിച്ചുകൊണ്ടിരിയ്ക്കും. അതുപോലെ കുട്ടികളുടെ ദുഷിച്ച സംസ്കാരത്തിന്റെ മൂലകാരണമായ മാതാപിതാക്കന്മാരുടെസംസ്കാരം നന്നാകുന്നതുവരെ വിത്തു നന്നാകയില്ല. അതുവരെ നല്ല പ്രജകളുമുണ്ടാകയില്ല. യുദ്ധങ്ങളും അവസാനിയ്ക്കയില്ല.

പിന്നെ നന്ദഗോപർ ഉത്തമരായ ബ്രാഹ്മണർക്കു പശുക്കളേയും മറ്റും ദാനം ചെയ്തു. പണ്ട് ബ്രാഹ്മണർ ഉത്തമ സംസ്കാരമുള്ളവരും വിദ്വാന്മാരും ആയിരുന്നു. അവർ പ്രതിഫലം കൂടാതെ വിദ്യാപ്രദാനം ചെയ്തിരുന്നു. അതുകൊണ്ടാണ് അവരുടെ നിത്യവൃത്തികൾക്കായി ധനവാന്മാരും രാജാക്കന്മാരും മററും അവർക്കു പശുക്കളായും സ്വർണമായും മററും ദാനം കൊടുത്തുപോന്നിരുന്നത്. ശ്രീകൃഷ്ണ ജനനം കൊണ്ടു വ്രജത്തിൽ എല്ലാവർക്കും പലവിധമായ ആനന്ദം അനുഭവപ്പെട്ടു. മനുഷ്യരുടെ അന്തഃകരണത്തിലും ഭഗവദ് ഭാവത്തിന്റെ ആവിർഭാവം ഉണ്ടാകുമ്പോൾ ആദ്യം ആനന്ദത്തിന്റെ അനുഭവമാണുണ്ടാകുന്നത്. വ്രജത്തിലുള്ള ഗോപന്മാരും, ഗോപികളും, നന്ദാലയത്തിലെത്തി, കുട്ടി ചിരംജീവിയാകട്ടെ എന്ന് ആശിർവദിച്ചു. ആ സമയം ഭേരി മുതലായവ ഘോഷിപ്പിച്ചും, തൈരും പാലും മററും പരസ്പരം തെറിപ്പിച്ചും അവർ ഉത്സവം കൊണ്ടാടി.

ഏതാനും ദിവസങ്ങൾ കഴിഞ്ഞു. ഗോകുലത്തിന്റെ രക്ഷ ഗോപന്മാരെ ഏല്പിച്ചിട്ടു നന്ദഗോപർ കംസനുള്ള കരം കൊടുക്കാൻ വേണ്ടി മധുരയ്ക്കുപോയി. അവിടെവെച്ചു നന്ദഗോപർ തന്റെ മിത്രമായ വസുദേവനേയും കണ്ടു.

ഗോകുലത്തിൽ എന്തോ ആപത്തുണ്ടാകാൻ പോകുന്നെന്നും അതിനാൽ തല്ക്കാലം വന്ന കാര്യമെല്ലാം സാധിച്ചു കഴിഞ്ഞതിനാൽ വേഗം ഗോകുലത്തിലേയ്ക്കു തിരിച്ചുപോകണമെന്നും നന്ദഗോപരെ വസുദേവർ അറിയിച്ചു.

(ഇവിടെ ഭാവാർഥമെന്തെന്നാൽ നമ്മുടെ ഇന്ദ്രിയരൂപിയും അന്തഃകരണരൂപിയുമായ ഗോകുലത്തിൽനിന്നും ആനന്ദം വെളിയിൽ പോകുമ്പോൾ ഗോകുലത്തിൽ ഏതെങ്കിലും വിഘ്നം ഉണ്ടാകാൻ ഇടയുണ്ട്. അതിൽ ഏററവും വലിയ വിഘ്നം പ്രാണനിലുള്ള കാമവാസനയിൽ നിന്നുമാണുണ്ടാകുന്നത്.) ഇതാണ്പൂതനയുടെ സ്വരൂപം.പൂത -നാ അതായതു പവിത്രയല്ലാത്തവൾ. അവളുടെ മററു വിശേഷണങ്ങളായ കാമചാരിണി മുതലായതും അധ്യാത്മഭാവത്തിൽ മനസ്സിലാക്കണം.

കംസൻ, പൂതനയെന്ന ഒരു ഭയങ്കരരാക്ഷസിയെ ഗോകുലത്തിലേയ്ക്കയച്ചിരുന്നു. അവൾ ഗ്രാമത്തിൽ കുട്ടികളെ കൊന്നുകൊണ്ടു നടന്നിരുന്നു. കുട്ടികളെപ്പോലെ ഇന്ദ്രിയസുഖങ്ങളിൽമാത്രം സുഖം കാണുന്നവരിൽ പവിത്രത ഇരിയ്ക്കയില്ല. അവർ ജീവിച്ചിരുന്നാലും മരിച്ചതിനു സമമാണ്. പിന്നെ സത്സംഗം നടക്കാത്തിടത്താണു പൂതനയ്ക്കു പ്രവർത്തിയ്ക്കാൻ കഴിഞ്ഞിരുന്നതെന്നും പറഞ്ഞിട്ടുണ്ട്.

**"ന യത്ര ശ്രവണാദീനി രക്ഷോഘ്നാനിസ്വകർമസു
കുർവന്തിസാത്വതാംഭർതുർയാതുധാന്യശ്ചതത്രഹി."**

(10.6.3)

ഭഗവാന്റെ ഗുണങ്ങളുടെ ശ്രവണമോ കീർത്തനമോ ഇല്ലാത്തിടത്തേ ഈ രാക്ഷസരുടെ ശക്തി പ്രവർത്തിയ്ക്കൂ.

**"സാ ഖേചര്യേകദോപേത്യ പൂതനാ നന്ദഗോകുലം
യോഷിത്വാ മായയാത്മാനം പ്രാവിശത്കാമചാരിണീ."**

(10.6.4)

ഒരിയ്ക്കൽ ആകാശമാർഗത്തിൽക്കൂടി സഞ്ചരിയ്ക്കുന്ന കാമചാരിണിയായ പൂതന നന്ദഗോപരുടെ ഗോകുലത്തിനടുത്തുവന്ന് തന്റെ മായകൊണ്ടു സുന്ദരിയായ ഒരു യുവതിയുടെ വേഷം ധരിച്ച് ഗോകുലത്തിനുള്ളിൽ പ്രവേശിച്ചു.

ഇവിടെ പൂതനയെ കാമചാരിണിയെന്നു പറഞ്ഞിരിയ്ക്കുന്നു. അതായത് അവളുടെ പ്രവൃത്തി വാസനയെ ജനിപ്പിയ്ക്കുകയാണ്. അവളിൽ വിഷം നിറച്ചിട്ടുണ്ട്. പലരും അതിൽ പെട്ടുപോകുന്നു. ഒരിയ്ക്കൽ അവളുടെ കൈയിൽ പ്പെട്ടാൽ രക്ഷപ്പെടുക വലിയ പ്രയാസമാണ്. *ഇംഗ്ലണ്ടി*ലെ രാജാവായിരുന്ന എഡ്വേർഡ് എട്ടാമൻ ഒരു സ്ത്രീയിൽ മോഹിച്ച് രാജ്യമുപേക്ഷിച്ചു. ശ്രീമദ് ഭാഗവതത്തിൽ പൂതനയെ "ബാലഘ്നാതിനി" എന്നും പറഞ്ഞിട്ടുണ്ട്. അതായത് അവൾ ശിശുബുദ്ധിയുള്ള സ്ത്രീപുരുഷന്മാരെ കൊല്ലാൻ അന്വേഷിച്ചു നടന്നിരുന്നു. അജ്ഞാനികളെ മാത്രമേ





അവൾക്കുകൊല്ലാൻ കഴിഞ്ഞിരുന്നുള്ളൂ.

ഇപ്രകാരമുള്ള പൂതനയെയാണ് ശ്രീകൃഷ്ണനെ കൊല്ലാൻ കംസൻ ആദ്യമായിട്ടയച്ചത്. രാമായണത്തിൽ ശ്രീരാമന്റെ കഥയും ആദ്യമേ താടകാവധംകൊണ്ടാണു തുടങ്ങുന്നത്. അവിടേയും ഈ വാസന (താടക) ഋഷികളുടെ യജ്ഞങ്ങൾക്കു വിഘ്നമുണ്ടാക്കിയിരുന്നു എന്നു പറഞ്ഞിട്ടുണ്ട്. അതിനെ കൊല്ലുന്നതിനായിട്ടായിരുന്നു വിശ്വാമിത്രൻ രാമലക്ഷ്മണന്മാരെ കൊണ്ടുപോയതും.

പൂതന എന്ന രാക്ഷസി ആനന്ദരൂപിയായ നന്ദന്റെ വീട്ടിനുള്ളിൽ പ്രവേശിച്ചു. അവിടെ തൊട്ടിലിൽ ഉറങ്ങി കിടന്നിരുന്ന ശ്രീകൃഷ്ണനെ അവൾ കണ്ടു. അവളെ സാക്ഷാദ് ബാലഘ്നാതിനി എന്നറിഞ്ഞ ചരാചരജഗത്തിന്റെ സ്വാമിയായ ഭഗവാൻ, തന്റെ നയനകമലങ്ങളെ അടച്ചുകളഞ്ഞു.(10.6.8.) എന്തെന്നാൽ ഭഗവാന്റെ ദൃഷ്ടി അവളിൽ പതിഞ്ഞാൽ അവൾക്കവിടെ നിൽക്കാൻ സാധിയ്ക്കയില്ല. ബ്രഹ്മദൃഷ്ടി മായയിൽ വന്നാൽ മായയ്ക്കവിടെ ഇരിയ്ക്കാൻ സാധിയ്ക്കയില്ല. സൂര്യന്റെ അടുത്തു അന്ധകാരം ഇരിയ്ക്കയില്ലല്ലോ. ആരെങ്കിലും പാമ്പിനെ വെറും ചരടെന്നു കരുതി എടുത്തു മടിയിൽ വെച്ചു കടികൊണ്ടു മരിയ്ക്കുന്നതുപോലെ, അവൾ കാലരൂപനായ അനന്തഭഗവാനെ എടുത്തു മടിയിൽവെച്ച് അവളുടെ കാളകൂടവിഷം പുരട്ടിയ മുല ഭഗവാന്റെ വായിൽ വെച്ചുകൊടുത്തു. ഭഗവാൻ തന്റെ രണ്ടു കൈകളും കൊണ്ട് മുല അമർത്തിപ്പിടിച്ചുകൊണ്ടു കുടിയ്ക്കാനും തുടങ്ങി. അപ്പോൾ പൂതനയ്ക്കു സഹിയ്ക്കാൻ പാടില്ലാത്ത വേദന തോന്നുകയാൽ അവൾ ആസകലം വിയർത്തു. വളരെ വേഗത്തിൽ മരിച്ച്, മുറിച്ചിട്ട മരംപോലെ ഭൂമിയിൽ വീണതോടുകൂടി അവളുടെ രാക്ഷസശരീരം പ്രകടമായി. അവളുടെ മൃതദേഹം ഭൂമിയിൽ വീണസമയം ആറുകോശം വരെയുള്ള വൃക്ഷങ്ങൾ വീണുപോയി.

പൂതനയുടെ രാക്ഷസദേഹം കണ്ടു ഗോപീഗോപന്മാരെല്ലാം ഭയപ്പെട്ടുപോയെങ്കിലും ബാലകൃഷ്ണൻ അവളുടെ മാറിടത്തിൽ നിർഭയം കളിച്ചുകൊണ്ടിരുന്നു. ഗോപികൾ പരിഭ്രമത്തോടെ ഓടിവന്നു കുഞ്ഞിനെ എടുത്തു. പൂതനാമോക്ഷം കഥ ഏതുവിധേനയും ഇച്ഛയെ അഥവാ വാസനയെ ജയിയ്ക്കണമെന്നു കാണിയ്ക്കുന്നു. ഉപനിഷത്തുകളിൽ പുത്രൈഷണ, വിത്തൈഷണ, ലോകൈഷണഇങ്ങനെ മൂന്നു വിധമുള്ള ഇച്ഛകളാണ് പറഞ്ഞിട്ടുള്ളത്. ഇവയിൽ ആദ്യത്തേതുണ്ടെങ്കിൽ രണ്ടാമത്തേതും പിറകെ വരും. രണ്ടാമത്തേതു വന്നാൽ മൂന്നാമത്തേതും വരും. അതിനാൽ പ്രത്യേകിച്ചും ജയിയ്ക്കേണ്ടത് ഭാര്യാപുത്രാദിയിലുള്ള ഇച്ഛയാണ്. അതിനു ബ്രഹ്മചര്യജീവിതം അത്യന്താപേക്ഷിതമാണ്.



# പ്രകരണം എട്ട്

## ശകടാസുരന്റെയും തൃണാവർത്തന്റെയും മായ

പരീക്ഷിത്ത്: ഭഗവാൻ അവതാരമെടുത്തുചെയ്തി ട്ടുള്ള ലീലകൾ കേൾക്കുന്നതിൽ എന്റെ മനസ്സിനു പൂർവാധികം ആനന്ദം തോന്നുന്നു. അതു കേൾക്കുന്ന മാത്രയിൽ മനഷ്യരുടെ ഹൃദയത്തിലുള്ള തൃഷ്ണാദിദോഷങ്ങൾ ഓടി ഒളിയ്ക്കയും, അന്തഃകരണം ശുദ്ധമാകയും ചെയ്യും. അതു കൊണ്ട് ഇനിയും ഭഗവാന്റെ ലീലകളെ കേൾപ്പിയ്ക്കാൻ അവിടേയ്ക്കു കൃപയുണ്ടാകണം.

പരീക്ഷിത്തിന്റെ ഭക്തി വർധിച്ചു വരുന്നതു കണ്ട് ശുകദേവൻ അടുത്തതായി ശകടാസുരന്റേയും തൃണാവർത്തന്റേയും കഥ പറയാൻ തുടങ്ങി. ശകടാസുരനു മൂന്നർഥങ്ങളുണ്ട്. ശകടം എന്നാൽ വണ്ടി. ഉപനിഷത്തിൽ ശരീരത്തെ രഥം അഥവാ വണ്ടിയെന്നു പറയുന്നുണ്ട്. മനുഷ്യരിൽ ശരീരാഭിമാനം വരുമ്പോൾ ശകടാസുരൻ വന്നു എന്നറിയണം. ശ്രീകൃഷ്ണഉപനിഷത്തിൽ ശകടാസുരനെ ലോഭത്തോടുപമിച്ചിരിയ്ക്കുന്നു. ലോഭം വരുമ്പോഴും ദേഹാഭിമാനമുണ്ടാകും. ധ്യാനത്തിനുശേഷം, വൃത്തി ബാഹ്യമാകുമ്പോഴും ദേഹാഭിമാനമുണ്ടാകാം. ഇവിടെ കഥ ഇങ്ങനെയാണ്. ശ്രീകൃഷ്ണൻ ആദ്യം കമഴ്ന്നു വീണ ദിവസത്തിന്റെ ഉത്സവം കൊണ്ടാടുകയായിരുന്നു. അതായത് ഔത്ഥാനിക അഭിഷേകത്തിന്റെ ഉത്സവം. ആത്മാകാരവൃത്തി വെളിയിൽ വരുമ്പോൾ ആ ദശയേയും ഉത്ഥാനമെന്നു പറയുന്നു. ആ സമയം യശോദയും നന്ദഗോപരും ബ്രാഹ്മണർക്ക് ദാനാദികൾ നൽകി. കൃഷ്ണന് ഉറക്കം വരുന്നതുകണ്ട് കുഞ്ഞിനെ വണ്ടിയുടെ കീഴിൽ ഉറക്കിക്കിടത്തിയിട്ടു യശോദ വിരുന്നുകാരെ സൽക്കരിയ്ക്കുന്ന ജോലിയിൽ ഏർപ്പെട്ടു. കുറച്ചു കഴിഞ്ഞപ്പോൾ കൃഷ്ണൻ ഉണർന്ന് മുല കുടിയ്ക്കാൻ വേണ്ടി കരഞ്ഞു. ജോലിക്കിടയിൽ യശോദ അതു ശ്രദ്ധിച്ചില്ല. കൃഷ്ണന് അതുകൊണ്ട് ദേഷ്യം വരികയാൽ കാലു കൊണ്ടു ചവിട്ടി വണ്ടി മറിച്ചിട്ടു. വണ്ടിയിൽ തൈര്, വെണ്ണ മുതലായ സാധനങ്ങൾ കുടങ്ങളിൽ നിറച്ചുവെച്ചിരുന്നു. അതെല്ലാം വണ്ടിയോടൊപ്പം താഴെ വീണുടഞ്ഞു പോയി. ശബ്ദം കേട്ട് എല്ലാവരും വന്നു. എങ്ങനെ ഈ വണ്ടി താനെ മറിഞ്ഞു എന്നവർക്കെല്ലാം അത്ഭുതം തോന്നി. അവിടെ കളിച്ചുകൊണ്ടിരുന്ന കുട്ടികൾ പറഞ്ഞു, "കൃഷ്ണൻ കാലുകൊണ്ട് ചവിട്ടിയാണ് വണ്ടി മറിച്ച"തെന്ന്. പക്ഷെ അതിലാർക്കും വിശ്വാസം വന്നില്ല. **"അപ്രമേയം ബലം തസ്യ ബാലകസ്യ നതേ വിദുഃ."**(10.7.10). അപ്രമേയപ്രഭാവശാലിയായ ആ കുട്ടിയുടെ ബലം അവർ അറിഞ്ഞിരുന്നില്ല.

ഇവിടെ ഭാവാർഥം, മനുഷ്യരുടെ വൃത്തി ബഹിർമുഖമാകുമ്പോൾ ദേഹാഭിമാനരൂപിയായ ശകടാസുരൻ വരുന്നു. അപ്പോൾ ദേഹപോഷണങ്ങൾക്കു വേണ്ടതായ പാല്, വെണ്ണ മുതലായവ ശേഖരിയ്ക്കുകയും സത്കാരാദികൾ നടത്തുകയും ചെയ്യുന്നു. ഇങ്ങനെ ബാഹ്യപ്രവൃത്തിയിൽ നിമഗ്നരായിക്കഴിയുന്ന ജീവന്മാരെ, ശ്രീകൃഷ്ണരൂപിയായ ആത്മാവ് തന്നിലേയ്ക്കാകർഷിക്കുന്നുണ്ടെങ്കിലും, ആ അന്തരാത്മാവിന്റെ വിളി അവർ കേൾക്കുന്നില്ല. അപ്പോൾ ഭഗവാൻ അവരുടെ സംസാര സൗകര്യങ്ങൾക്കുള്ള സാധനങ്ങളെ തട്ടി ഉടയ്ക്കുന്നു. അങ്ങനെ എങ്കിലും ജീവൻ തന്റെ തെററു മനസ്സിലാക്കി ഭഗവാന്റെ നേരെ തിരിയട്ടെ എന്നു കരുതിയാണിതു ചെയ്യുന്നത്. മനുഷ്യരുടെ ജീവിതത്തിൽ പോലും ധാന്യങ്ങളും അത്യാവശ്യം തന്നെയാണെങ്കിലും, ജീവിതം മുഴുവനും അവയുടെ സംഭരണവിനിയോഗങ്ങൾക്കായി ചിലവിടരുത്. ഭഗവാന് മുലകുടിയ്ക്കാൻ ഇച്ഛവരുമ്പോൾ -അതായതു ജീവന്റെയും ബ്രഹ്മത്തിന്റെയും ഐക്യത്തിനു സമയമാകുമ്പോൾ - വീട്ടിലെ മററു കാര്യങ്ങൾ മാററി വച്ചിട്ടു ധ്യാനം, ഭജനം ആദിയായവ ചെയ്യേണ്ടതാണ്. യശോദ ഭഗവവാന്റെ കരച്ചിൽ കേട്ടതേയില്ല. വിരുന്നുകാരെ പ്രീണിപ്പിയ്ക്കുന്നതിൽമാത്രം ശ്രദ്ധ വച്ചത് ശരിയായില്ല. വണ്ടി മറിഞ്ഞപ്പോൾ യശോദയ്ക്കു തന്റെ തെററു മനസ്സിലായി. മനുഷ്യരും സംസാരജീവിതത്തിൽ ഏതെങ്കിലും ഒരു വിഘ്നം ഉണ്ടാകു മ്പോഴാണ് ഭഗവാന്റെ അടുത്തോട്ടു തിരിയുന്നത്. യശോദ ഭഗവാനു മുല കൊടുത്തു. ഗോപന്മാർ വണ്ടിയെല്ലാം നേരെ പിടിച്ചുവെച്ചു. നഷ്ടപ്പെടാത്ത സാധനങ്ങളെല്ലാം പഴയതു പോലെ അതിന്റെ മുകളിൽ എടുത്തു വയ്ക്കുകയും ചെയ്തു.

പിന്നെ നന്ദഗോപർ ബ്രാഹ്മണർക്ക് ആഹാരദിയെല്ലാം കൊടുത്തു. വണ്ടി വീണപ്പോൾ കുഞ്ഞിനാപത്തൊന്നും പററാത്തത് ഈ ബ്രാഹ്മണരുടെ കൃപയാലാണെന്നു വിശ്വസിച്ച് അവർക്കുവേണ്ട ദാനങ്ങളും നൽകി തൃപ്തരാക്കി.

ഒരിയ്ക്കൽ യശോദ കുഞ്ഞിനെ മടിയിൽവെച്ചു കളിപ്പിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. അപ്പോൾ പതിവില്ലാതെ കുട്ടിയുടെ ശരീരത്തിന്, ഒരു പർവതം മടിയിൽ വെച്ചാലെന്ന പോലുള്ള ഭാരം തോന്നി. ഭാരം സഹിയ്ക്കാൻ കഴിയാഞ്ഞതിനാൽ കുട്ടിയെ താഴെ കിടത്തിയിട്ട് ജഗദീശ്വരനെ ധ്യാനിച്ചുകൊണ്ട് അവർ ഗൃഹകൃത്യങ്ങളിൽ ഏർപ്പെട്ടു. മഹത്തത്ത്വത്തിൽ ചിത്തം സ്ഥാപിച്ചാൽ 'മഹിമ'എന്ന സിദ്ധിയുണ്ടാകും. ഇതുകൊണ്ടു ശരീരത്തിന്റെ ഭാരം വർധിയ്ക്കും. ഈ സിദ്ധിയെ ഭഗവാൻ ഈ പ്രകരണത്തിൽ കാണിയ്ക്കുകയാണ്. ഇതേ സമയത്താണു കംസൻ അയച്ചതായ തൃണാവർത്തനെന്ന അസുരൻ ഒരു ചുഴലിക്കാററിന്റെ രൂപത്തിൽ അവിടെവന്ന് ശ്രീകൃഷ്ണനേയും എടുത്തുകൊണ്ട് ആകാശത്തേയ്ക്കു പൊങ്ങിയത്. അവൻ പൊടികൊണ്ട് വ്രജമണ്ഡലത്തെ മൂടുകയാൽ വ്രജവാസികളുടെ കണ്ണുകൾ അടഞ്ഞുപോയി. അവൻ ഭയങ്കരമായ ശബ്ദം ഉണ്ടാക്കിക്കൊണ്ടു പത്തു ദിശകളിലും സഞ്ചരിച്ചു. ഒരു മുഹൂർത്തനേരത്തേയ്ക്ക് വ്രജഭൂമി പൊടിയും അന്ധകാര



വുംകൊണ്ട് മൂടിപ്പോയി. യശോദ കുഞ്ഞിനെ കിടത്തിയിരുന്ന സ്ഥലത്തേയ്ക്കു കുഞ്ഞിനെ എടുക്കാൻ വന്നപ്പോൾ മകനെ അവിടെ കണ്ടില്ല. ആ സമയത്തെ വർണിച്ചുകൊണ്ടു ശ്രീമദ്ഭാഗവതം പറയുന്നു:

**"നാപശ്യത് കശ്ചനാത്മാനം പരംചാപി വിമോഹിതഃ**
**തൃണാവർത്ത നിസൃഷ്ടാഭിഃ ശർക്കരാഭിരുപദ്രുതഃ."**
(10.7.23).

ചുഴലിരൂപത്തിൽ വന്ന തൃണാവർത്തൻ പറപ്പിച്ച മണ്ണിനാൽ ലോകർ ഉദ്വിഗ്നചിത്തരും ബോധഹീനരുമായി പോകയാൽ അവർക്കു സ്വയം തങ്ങളെത്തന്നേയോ അന്യരേയോ അറിയാൻ കഴിഞ്ഞില്ല.

ഇവിടെ തൃണാവർത്തന്റെ യഥാർഥസ്വരൂപത്തെ കാണിച്ചിരിയ്ക്കുന്നു. അത് ഈ ലോകത്തിലെ മായാരൂപിയായ ചുഴലിയാണ്. അത് മായാരൂപിയായ പൊടി പറപ്പിയ്ക്കുന്നതുകൊണ്ട് മനുഷ്യർക്ക് തങ്ങളേയോ അന്യരേയോ അറിയാൻ സാധിയ്ക്കാതെ പോകുന്നു എന്നു മാത്രമല്ല അതിന്നുള്ളിലിരിയ്ക്കുന്ന കൃഷ്ണനേയും കാണാൻ കഴിയുന്നില്ല. ഇങ്ങനെയുള്ള മായ അന്നുമാത്രമല്ല ഉണ്ടായിരുന്നത്. ഇന്നും ഉണ്ട്. ശകടാസുരരൂപിയായ ദേഹാഭിമാനവും തൃണാവർത്തരൂപിയായ അജ്ഞാനവും സംസാരികളുടെ കണ്ണുകളെ മൂടുന്നതു കാരണം അവർക്ക് അവരുടെ സ്വരൂപത്തെ മനസ്സിലാക്കാൻ കഴിയുന്നില്ല. ഇവരെല്ലാം കംസരൂപിയായ ദ്വൈതഭാവത്തിന്റെ സേനകളാണ്. പട്ടണങ്ങളിൽ താമസിയ്ക്കുന്നവർക്ക് രജോഗുണത്തിന്റെ അധികതയാൽ അവരുടെ ജീവിതോദ്ദേശ്യമെന്തെന്നറിയാൻ സമയം കിട്ടാറില്ല. ഗ്രാമവാസികളിൽ തമോഗുണത്തിന്റെ കൂടുതൽ കൊണ്ട് ജീവിതോദ്ദേശ്യം അറിയാനുള്ള അഭിരുചിയും ഉണ്ടാകുന്നില്ല. അല്പസമയത്തേക്കു മാത്രമുള്ള വിഷയസുഖാനുഭവങ്ങൾക്കപ്പുറം അവരൊന്നും കാണുന്നില്ല. ജീവന്റെ യഥാർഥ തത്ത്വത്തെപ്പററി അന്വേഷിയ്ക്കുന്നതിനു വളരെ സൂക്ഷ്മബുദ്ധി ആവശ്യമാണ്. തൃണാവർത്തരൂപിയായ ചുഴലി വരുമ്പോൾ ഉണ്ടാകുന്ന വിഭ്രമത്തിൽ അസത്യമായതിനെ സത്യമായി തോന്നുകയും സത്യമായതിനെ അറിയാൻ കഴിയാതെയും പോകുന്നു. 'വ്രജം' എന്ന ശബ്ദത്തിനു വ്യാപ്തിയെന്നർഥമുണ്ട്. വ്യാപകമാകയാൽ ഈ ഭൂമിയ്ക്ക്'വ്രജം' എന്നപേരു വന്നു. ആ വ്രജം ഒരു മുഹൂർത്തനേരത്തേയ്ക്ക് രജസ്സുകൊണ്ടും തമസ്സുകൊണ്ടും ആവൃതമായി. "രജസാതമസാവൃതം"എന്നു പറഞ്ഞിരിയ്ക്കുന്നു. അതായതു രജോഗുണവും തമോഗുണവുമായ പൊടി കൊണ്ട് സംസാരത്തെ ഒരു മുഹൂർത്തനേരത്തേയ്ക്കു ഘോരമായ അന്ധകാരം വന്നുമൂടി.(10.7.72.)

ഇങ്ങനെയുള്ള തീക്ഷ്ണമായ വായുവും പൊടിയും കൊണ്ട് പുത്രനെ കാണാതെ യശോദ അതിദാരുണമായി പുത്രനെ ഓർത്ത് വിലപിയ്ക്കാൻ തുടങ്ങി. യശോദയുടെ രോദനം കേട്ടു മററു ഗോപികൾ ഓടി അവരുടെ അടുത്തു വന്നു.

തൃണാവർത്തൻ കൃഷ്ണനേയും കൊണ്ട് ആകാശത്തിൽ ഉയർന്നപ്പോൾ കൃഷ്ണൻ തന്റെ ഭാരത്തെ വർധിപ്പിച്ചു. ആ ഭാരം തൃണാവർത്തന് സഹിയ്ക്കാൻ കഴിഞ്ഞില്ല. തോളിൽ ഒരു വലിയ ശില ഇരിയ്ക്കുന്നതുപോലെ അയാൾക്കു തോന്നി. ഭഗവാൻ അയാളുടെ കഴുത്തിൽ മുറുകെ പിടിച്ചിരുന്നു. അതു വിടുവിയ്ക്കാൻ കഴിയാതെ അയാൾ നിശ്ചേഷ്ടനായിപ്പോയി. കണ്ണുകൾ വെളിയിലേയ്ക്കു തള്ളി വന്നു. അയാളുടെ ശബ്ദം നിലച്ചു. അങ്ങനെ പ്രാണഹീനനായി അയാൾ കൃഷ്ണനോടൊന്നിച്ചു വ്രജത്തിൽ വന്നു വീണു. അയാളുടെ നെഞ്ചത്തിരുന്നിരുന്ന ഭഗവാനു യാതൊരു ഹാനിയും സംഭവിച്ചുമില്ല. ഗോപികൾ ഓടിച്ചെന്നു കുഞ്ഞിനെ എടുത്ത് യശോദയുടെ കയ്യിൽ കൊടുത്തു.വ്രജത്തിൽ എല്ലാവർക്കും ആനന്ദമുണ്ടായി. "ഇത് എന്തൊരാശ്ചര്യം, ഈ രക്ഷസൻ കുഞ്ഞിനെ കൊല്ലാൻ കൊണ്ടുപോയെങ്കിലും കുട്ടി ജീവിച്ചു പോരുകയും രാക്ഷസൻ മരിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു" എന്ന് എല്ലാവരും പറയുന്നു. **"സാധുഃ സമത്വേന ഭയാദ്വിമുച്യതേ"** (10.7.21) എന്ന വാക്യം സത്യം തന്നെ. സാധുജനങ്ങൾ അവരുടെ സമതാബുദ്ധികൊണ്ട് സകലവിധ ഭയങ്ങളിൽ നിന്നും രക്ഷ പ്രാപിയ്ക്കുന്നു.

ദശമസ്കന്ധത്തിൽ ഇങ്ങനെയുള്ള മററു സംഭവങ്ങളിലും ശ്രീകൃഷ്ണൻ തന്റെ ശരീരത്തിന്റെ ഭാരം വർധിപ്പിയ്ക്കുകയോ, ശരീരത്തെ തന്നെ വലുതാക്കുകയോ ചെയ്തതായിട്ടു കാണാം. അതു കാണിയ്ക്കുന്നത്, ജീവനും ഇതുപോലെ മായയുടെ അഥവാ ദ്വൈതത്തിന്റെ ആവരണം വരുമ്പോൾ ദേഹാഭിമാനം വിട്ടു ബ്രഹ്മഭാവത്തെ ധാരണം ചെയ്യണമെന്നാണ്. ബ്രഹ്മഭാവം തന്നെയാണ് ജീവന്റെ വിശാലതയും സമതയും. ബ്രഹ്മഭാവത്താൽ സകല ആവരണവും നീങ്ങി നീങ്ങിപ്പോകുന്നു. ആവരണം നീക്കാൻ പലർക്കും വിഷമം തോന്നാറുണ്ട്. അതിനു താഴെ കാണിയ്ക്കുന്ന ചില സാധനകളെ പാതഞ്ജലയോഗദർശനത്തിൽ കൊടുത്തിരിയ്ക്കുന്നു:

1. വൈരാഗ്യവും അഭ്യാസവും.
2. ഈശ്വരഭക്തി.
3. ഏകതത്വത്തെപ്പററി വിചാരിയ്ക്കുക.
4. മൈത്രി, ദയ, മുദിത, ഉപേക്ഷ ഇവ ശീലിയ്ക്കുക.
5. പൂരക-രേചക പ്രാണായാമം ചെയ്യുക.
6. ശോകരഹിതമായ ജ്ഞാനത്തിൽ പ്രവർത്തിയ്ക്കുക.
7. വിരക്തനായി സംയമം ശീലിയ്ക്കുക.
8. മൂന്നവസ്ഥകളിലുള്ളജ്ഞാനത്തെപററിചിന്തിയ്ക്കുക.
9. തന്റെ ഇഷ്ടദൈവത്തിന്റെ സ്വരൂപധ്യാനം ചെയ്യുക.

"ഗോ" എന്ന വാക്കിനു ജ്ഞാനമെന്നർഥമുണ്ട്. അതിനെ പാലിയ്ക്കുന്നവരെ ഗോപിയെന്നോ ഗോപനെന്നോ പറയാം. കംസരൂപിയായ ദ്വൈതഭാവത്തിൽനിന്നും തൃണാവർത്തനെപ്പോലുള്ള ആവരണം വന്നുകൊണ്ടിരി



യ്ക്കും. അവയെ നീക്കാനുള്ള ഉപായങ്ങളാണു ശാസ്ത്രങ്ങളിൽ മേൽ പറഞ്ഞവിധം വിവരിച്ചിരിയ്ക്കുന്നത്. ആത്മജ്ഞാനം സ്ഥിരമാകാൻ തുടങ്ങുമ്പോൾ "ഋതംഭരാ"പ്രജ്ഞ പ്രാപ്തമാകും. ചിത്തവിക്ഷേപം കൂടുതൽ ഉള്ളവർക്ക് കേവലം വിചാരം കൊണ്ടുമാത്രം ആത്മജ്ഞാനമുണ്ടാകയില്ല. അവർക്ക് യോഗസാധനകളും ചെയ്യേണ്ടിവരും.

യശോദ ശ്രീകൃഷ്ണനെ വെളിയിൽ കൊണ്ടുവന്നപ്പോഴാണല്ലോ മേൽപറഞ്ഞ സംഭവമുണ്ടായത്. ഇതു സൂചിപ്പിയ്ക്കുന്നത് ഓരോ ജീവന്റേയും വൃത്തി ബഹിർമുഖമാകുമ്പോൾ സൂക്ഷിയ്ക്കണമെന്നാണ്. വ്യുത്ഥാനസമയം അവിവേകം വന്നുപോകാനിടയുണ്ട്. ആ സമയത്തു മനുഷ്യർ അവരേയോ അന്യരേയോ അറിയുകയില്ല. വിഷയങ്ങളും ഇന്ദ്രിയങ്ങളും തമ്മിൽ സംയോഗമുണ്ടാകുമ്പോൾ ഉണ്ടാകുന്ന അനേകപ്രകാരത്തിലുള്ള വൃത്തികൾ ബുദ്ധിയുടെ ധർമമാണ്. പുരുഷന്റെ ധർമമല്ല. പുരുഷൻ ജ്ഞാനസ്വരൂപനാണ്. പക്ഷെ ചിത്തത്തിന്റെയും പുരുഷന്റെയും അവിവേകത്താൽ (ചിത്തത്തേയും പുരുഷനേയും തിരിച്ചറിയായ്കയാൽ)അതു പുരുഷന്റെ ധർമമായി തോന്നുകയും ശ്രീകൃഷ്ണനെ കളഞ്ഞുപോയെന്നു യശോദയ്ക്കും ഗോപികൾക്കും തോന്നിയതുപോലെ തോന്നുകയും ചെയ്യുന്നു. യശോദയ്ക്കു ശോകമുണ്ടായതിന്റെ കാരണം അവർ ഉപാധിയുടെ ധർമത്തെ തന്നിൽ ആരോപിച്ചതാണ്. യഥാർഥത്തിൽ ഭഗവാൻ സകലയിടത്തും ഉണ്ടെന്നുള്ള വസ്തുത യശോദയ്ക്കറിയാൻ പാടില്ലായിരുന്നു. യശോദ ഭ്രാന്തിയുടെ വലയിൽപ്പെട്ട് ശോകഗ്രസ്തയായിത്തീർന്നു. ഇതിനെ യോഗത്തിൽ വൃത്തിസാരൂപ്യമെന്നു പറയുന്നു.

പരമാർഥത്തിൽ ആത്മാവ് അസംഗനാണെങ്കിലും, കാന്തത്തെപ്പോലെ അതിന്റെ സാമീപ്യംകൊണ്ടുമാത്രം പ്രവർത്തിയ്ക്കുന്ന ചിത്തരൂപിയായ ദൃശ്യത്തിനു (ദൃശ്യത്വരൂപത്തിൽ) ആത്മാവിനോടു സംബന്ധമുള്ളതിനാൽ സംബന്ധമുള്ളതായി കാണുന്നു. അതായത് സുഖം, ദുഃഖം, മോഹം മുതലായ ആകാരരൂപത്തിൽ പരിണമിച്ചിട്ടുള്ള ചിത്തം യഥായോഗ്യമായ ഭാവം കൊണ്ടു തന്റെ സ്വാമിയും പുരുഷനുമായ ഭോക്താവിന്റെ സ്വന്തമായിത്തീരുന്നു. ഇങ്ങനെയുള്ള ചിത്തം വാസനായുക്തമാകയാൽ വിക്ഷേപമുണ്ടാകും. ജലത്തിൽ പൊങ്ങിക്കൊണ്ടിരിയ്ക്കുന്ന തിരമാലകൾപോലെയാണ് തൃണാവർത്തനാൽ ഉണ്ടായതായ ആവരണം.തിരമാലകളുള്ള ജലാശയത്തിൽ ആകാശമണ്ഡലത്തിലിരിയ്ക്കുന്ന ചന്ദ്രന്റെ പ്രതിബിംബം ശരിയ്ക്കു കാണാൻ കഴിയുകയില്ല. തിരമാലകളില്ലാത്ത സമയത്താണെങ്കിൽ ആ ചന്ദ്രന്റെ പ്രതിബിംബം സ്വച്ഛമായി കാണാൻ കഴിയും.അതുപോലെ ചിത്തവൃത്തികൾ വിഷയാകാരമായി ചഞ്ചലമായിരിയ്ക്കുമ്പോൾ ചൈതന്യത്തിന്റെ പ്രതിബിംബം സ്വസ്വരൂപത്തിൽ പ്രകാശിയ്ക്കയില്ല. ചിത്തവൃത്തികളെ നിരോധിയ്ക്കുമ്പോൾ നിശ്ചല ജലത്തിൽ ചന്ദ്രനെന്ന പോലെ ചൈതന്യവും തന്റെ സ്ഥിരമായ രൂപത്തിൽ പ്രകാശിയ്ക്കുന്നു.

ശകടാസുരവധസമയത്ത് യശോദ വിരുന്നുകാരെ സല്കരിയ്ക്കുന്നതിലേർപ്പെട്ടിരുന്നതിനാൽ കൃഷ്ണഭഗവാൻ മുലകുടിയ്ക്കാൻ വേണ്ടി കരഞ്ഞതു കേൾക്കാതെപോയി. തൃണാവർത്തൻ വരുന്നതിനു മുമ്പ് കൃഷ്ണന്റെ ഭാരം സഹിയ്ക്കാൻ പാടില്ലാതെ വന്നതിനാൽ കൃഷ്ണനെ ഒരു സ്ഥലത്തു കിടത്തിയിട്ട് വീട്ടുജോലികളിൽ ഏർപ്പെട്ടു. ഇതു രണ്ടും കാണിയ്ക്കുന്നത് യശോദയുടെ ആത്മവിമുഖതയെയാണ്. രണ്ടു സംഭവങ്ങളിലും മായയുടെ പ്രവേശവും അതിന്റെ നിവൃത്തിയും കാണിച്ചിരിയ്ക്കുന്നു. അസംപ്രജ്ഞാതസമാധിയിൽ എത്തുന്നതുവരെ വൃത്തികളിൽ സംസ്കാരങ്ങളുടെ ചക്രം കറങ്ങിക്കൊണ്ടിരിയ്ക്കും. ഇതാണ് ചുഴലീരൂപിയായ തൃണാവർത്തന്റെ സ്വരൂപം. സമാധിയുടെ ശക്തികൊണ്ട് ആത്മാവ് വിശാലതയെ പ്രാപിയ്ക്കുമ്പോൾ ആത്മബലം വർധിയ്ക്കും. അപ്പോൾ സങ്കല്പവികല്പരൂപിയായ തൃണാവർത്തന് നാശവും സംഭവിയ്ക്കുന്നു. ജീവന്മുക്തിയിൽ ചിത്തത്തിന്റെ സ്വരൂപനാശമുണ്ടാകുന്നു. അതായതു ചിത്തത്തിന്റെ ചഞ്ചലത നീങ്ങിപ്പോകുന്നു. വിദേഹമുക്തിയിൽ ചിത്തത്തിന്റെ രൂപത്തിനും കൂടി അഭാവം വരികയാൽ രൂപനാശമുണ്ടാകുന്നു. രണ്ടു പ്രകാരത്തിലും ആദ്യം പ്രമാജ്ഞാനമുണ്ടാകും. ഒരു വസ്തുവിഷയകജ്ഞാനത്തിന് അന്യജ്ഞാനം ബാധകമാകുന്നില്ലെങ്കിൽ, ആ ജ്ഞാനത്തെ അബാധിതജ്ഞാനമെന്നു പറയും. ഇങ്ങനെയുള്ള ജ്ഞാനം ഇനിയും യശോദയ്ക്കുണ്ടായിട്ടില്ല. അതിനാൽ ശ്രീകൃഷ്ണൻ ഇനി ഒരു പുതിയ ലീല കാണിയ്ക്കാൻ പോകയാണ്.

ഒരു ദിവസം യശോദ ശ്രീകൃഷ്ണനെ മടിയിൽവച്ച് അത്യന്തം സ്നേഹപൂർവം മുല കൊടുക്കുകയായിരുന്നു. ശ്രീകൃഷ്ണൻ മുല കുടിച്ചു കഴിഞ്ഞിരുന്നു. യശോദ മകന്റെ മുഖാരവിന്ദത്തെ ചുംബിച്ചുകൊണ്ടിരുന്നു. ആ സമയം കൃഷ്ണൻ ഒരു കോട്ടുവായിട്ടു. അപ്പോൾ കൃഷ്ണന്റെ വായിൽ ആകാശം,അന്തരീക്ഷം, ജ്യോതിർ മണ്ഡലങ്ങൾ, ദിശകൾ, സൂര്യൻ, ചന്ദ്രൻ, അഗ്നി, വായു, സമുദ്രം, ദ്വീപുകൾ, പർവതങ്ങൾ. അതിൽനിന്നും ഒഴുകുന്ന നദികൾ, വനങ്ങൾ, സ്ഥാവരജംഗമങ്ങൾ എന്നുവേണ്ട, സമസ്തപ്രാണികളേയും യശോദ കണ്ടു. ഇത്തരം ഒരു അലൗകിക കാഴ്ച തന്റെ പുത്രനിൽ യാദൃശ്ചികമായി കാണുകയാൽ യശോദ ഭയന്നു വിറച്ചുപോയി. അത്യന്തം വിസ്മയത്തോടെ തന്റെ കണ്ണുകൾ അടച്ചുകളഞ്ഞു.(10.7.37.)

ഇവിടെ യശോദയ്ക്കു പ്രമാജ്ഞാനമാണുണ്ടായത്. അതായതു വസ്തു എങ്ങനെയുള്ളതൊ അതുപോലെ കാണുക. പക്ഷെ ഇത് ആദ്യത്തെ അനുഭവമാകയാൽ യശോദയ്ക്കു സഹിയ്ക്കാൻ കഴിഞ്ഞില്ല. അതിനാൽ ദൃഷ്ടി മാററിക്കളഞ്ഞു.

ഗീതയിൽ അർജുനന് ഭഗവാൻ ദിവ്യദൃഷ്ടി കൊടുത്തിട്ടു പോലും വിശ്വരൂപം കാണാൻ ശക്തി പോരാതെ വന്നു. ആ സമയത്ത് അർജുനനും പരിഭ്രമിച്ചുപോയി. ഇതു മനസ്സിനും ഉപരിയായ വിജ്ഞാനമയകോശത്തിന്റെ അനുഭവമാണ്. ആ സമയം ജീവനിൽ ശരണാഗതഭാവം ഉണ്ടാകും. ശരണാഗതഭാവം വരാൻവേണ്ടി ഭഗവാൻ ഭക്തന്മാരുടെ സാംസ്കാരികഭാവനകളെ നശിപ്പിച്ചുകളയുന്നു. അതിനു ദൃഷ്ടാന്തമായി ഭഗവാൻ ഗോപികളുടെ വീടുകളിൽ ചെന്ന് അവരുടെ പാൽകുടങ്ങളും തൈർക്കുടങ്ങളുമെല്ലാം തല്ലി ഉടയ്ക്കുന്ന കഥ ഇനിയത്തെ അധ്യായത്തിൽ പറയും. ചുരുക്കത്തിൽ, വിശ്വദർശനരൂപം വേണമെങ്കിൽ അനന്യഭക്തിയും പൂർണശരണാഗതിയും ഉണ്ടായിരിയ്ക്കണം.

പുതിയ പുതിയ അനുഭവങ്ങൾ ഉണ്ടാകുന്നതോടൊപ്പം പുതിയ പുതിയ വിഘ്നങ്ങളും നേരിടേണ്ടതായിട്ടു വരുന്നു. പഴയ ശീലങ്ങൾക്കു വിട്ടുപോകാനിഷ്ടമുണ്ടാകുന്നില്ല. എങ്കിലും പുതിയ അനുഭവങ്ങൾക്കു നേരെനിൽക്കാൻ അവയ്ക്കു സാധിയ്ക്കുന്നില്ല. തന്റെ മനസ്സിഷ്ടപ്പെട്ടിരുന്ന സകല നിശ്ചയങ്ങളേയും ദൂരെ കളയേണ്ടിവരുന്നു. ഭഗവാന്റെ അനുഗ്രഹം മാത്രം ജീവിതത്തിനാധാരമാക്കേണ്ടി വരുന്നു. വിഘ്നങ്ങളെ നീക്കാൻ ശ്രീകൃഷ്ണൻ ഏതേതുപായങ്ങൾ സ്വീകരിച്ചിരുന്നുവോ, അതുപോലുള്ള വിഘ്നങ്ങളും നിവാരണോപായങ്ങളും ഓരോ ജീവന്റേയും ജീവിതത്തിൽ വന്നുകൊണ്ടിരിയ്ക്കുന്നുണ്ട്. ഏതു വിധേനയും ജീവഭാവത്തെ കളഞ്ഞു ഭഗവദ്ഭാവത്തെ പ്രാപിയ്ക്കുക എന്നതാണ് മനുഷ്യന്റെ കർത്തവ്യം. ഇതു പ്രയാസമാകയാൽ വളരെ കുറച്ചുപേർ മാത്രമേ പരമപദത്തിൽ എത്താറുള്ളു. പിന്നെ, ഇക്കാലത്താണെങ്കിൽ *സിനിമ, റേഡിയോ,* വർത്തമാനക്കടലാസ്, *നോവലു*കൾ, സഹശിക്ഷണം മുതലായവ തൃണാവർത്തനെപ്പോലെ പ്രവർത്തിയ്ക്കുന്നുമുണ്ട്. അങ്ങനെ രജോഗുണത്തിന്റേയും തമോഗുണത്തിന്റേയും പൊടി ധാരാളമായി പൊങ്ങുന്നതിനാൽ ജീവന്, തന്നെയോ അന്യരേയോ അറിയാൻ കഴിയുന്നില്ല. ഇക്കാലത്തു കംസന്റെ ശക്തി കൂടിക്കൊണ്ടാണിരിയ്ക്കുന്നത്.

ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ഏതെങ്കിലും വ്യക്തിയ്ക്ക് ഭക്തിമാർഗത്തിൽക്കൂടെ മുന്നോട്ടുപോകാമെന്നല്ലാതെ, മുഴുവൻ സമുദായത്തേയും ഭക്തിമാർഗത്തിലേയ്ക്കു നയിയ്ക്കാൻ പ്രയാസമാണ്. വിമാനങ്ങളുടേയും മററും സൗകര്യംകൊണ്ട് ഇപ്പോൾ പല ദേശങ്ങളുടേയും സംസ്കാരങ്ങൾ കൂടിക്കലർന്നിരിയ്ക്കയാണ്. തൃണാവർത്തൻ വളരെപ്പേരെ എടുത്തുകൊണ്ട് ആകാശത്തേയ്ക്കു പറക്കുകയും യശോദയും അന്യഗോപികളും ശ്രീകൃഷ്ണനെ ഇന്നും അന്വേഷിച്ചു കൊണ്ടിരിയ്ക്കുകയുമാണ്. സകല ദേശക്കാരും സൂക്ഷിച്ചിരുന്നില്ലെങ്കിൽ ഭഗവാൻ സംസാരസുഖരൂപിയായ പാലിന്റേയും തൈരിന്റേയും കുടങ്ങൾ ഉടച്ചുകളയുന്നതിനു പുതിയ പുതിയ നശീകരണ സാമഗ്രികൾ





ഉണ്ടാക്കുന്നതിനുള്ള യുക്തികൾ മനുഷ്യർക്കു വെളിപ്പെടുത്തിക്കൊടുക്കും.

പക്ഷെ യശോദയെപ്പോലെ വിശ്വദർശനം കുറച്ചുപേർക്കെങ്കിലും സാധിയ്ക്കുകയും, അത് സ്ഥിരമാക്കി വയ്ക്കുകയും ചെയ്യാമെങ്കിൽ ജനങ്ങളെ പരമാർഥത്തിലേയ്ക്കുതിരിയ്ക്കാനുള്ള വഴി തുറക്കുവാൻ സാധിയ്ക്കും. സകല വിശ്വങ്ങളും ഉൾക്കൊള്ളുന്ന ആ തത്ത്വത്തിന്റെ പേര് എന്തായിരിയ്ക്കണം എന്നുള്ളതിനെപ്പറ്റിയാണ് അടുത്ത നാമകരണസംസ്കാരലീല വിശദീകരിയ്ക്കുന്നത്.

## പ്രകരണം ഒമ്പത്

### ഭഗവാന്റെ നാമവും, രൂപവും, കർമവും.

ദശമസ്കന്ധത്തിൽ വിവരിയ്ക്കുന്ന ഭഗവാന്റെ ലീലകളെ നിരോധലീല എന്നാണ് പറയുന്നത്. നിരോധമെന്നാൽ വൃത്തികളെ നിരോധിച്ച് ഭക്തികൊണ്ടോ പ്രേമംകൊണ്ടോ ഭഗവാനോട് ഏകതയുണ്ടാവുക എന്നർഥം. അജ്ഞാനം കൊണ്ടു ജീവന്മാർ ഭഗവാനിൽ നിന്നും ദൂരെ ആയിപ്പോകുന്നു. അപ്പോൾ അവരിൽ സംസാരസംബന്ധിയായും അനാത്മസംബന്ധിയായും വളരെ അധികം വൃത്തികൾ ഉണ്ടാകുന്നു ഇങ്ങനെയുള്ള വൃത്തികളെ നിരോധിയ്ക്കാതെ ഭഗവാനോട് ഐക്യമുണ്ടാകയില്ല. ഭക്തികൊണ്ട് നിരോധം നല്ലപോലെ സാധിയ്ക്കുമെന്ന് ദശമസ്കന്ധത്തിലെ ലീലകൾ കാണിയ്ക്കുന്നു.

ദശമസ്കന്ധത്തിൽ ആദ്യംതന്നെ പൂതന, ശകടാസുരൻ, തൃണാവർത്തൻ ആദിയായ ആസുരീവൃത്തികളെ കൊന്നു ഭഗവാൻ തന്റെ അലൗകികശക്തിയെ കാണിച്ച് ഗോപീഗോപൻമാരുടെ ആവരണം ക്രമത്തിൽ നീക്കാൻ തുടങ്ങുന്നു. ഏതിന്റെ ശക്തികൊണ്ട് ആവരണം നീങ്ങുകയും മായയിലെ വിഘ്നങ്ങൾ പരിഹരിയ്ക്കപ്പെടുകയും ചെയ്യുമോ, ആ ശക്തിയുടെ നാമം, ഗുണം, ലീല മുതലായവ കൂടുതൽ കൂടുതൽ കേൾക്കുന്നതിനു ഭക്തന്മാർക്കു എപ്പോഴും ഇച്ഛയുണ്ടായിരിയ്ക്കും. പക്ഷെ ഗുരുകൃപയില്ലാതെ അത് ശരിയ്ക്കു മനസ്സിലാക്കാൻ പ്രയാസമാണ്. അതിനാൽ ഗർഗാചാര്യരൂപിയായ ഗുരു ഭക്തന്മാർക്കു ഭഗവാന്റെ നാമം, ഗുണം, കർമം മുതലായവയെപ്പററി പറഞ്ഞുകൊടുക്കാൻവേണ്ടി നന്ദാലയത്തിലേയ്ക്കു വരുന്നു.

നാമം, രൂപം, കർമം ഇവ മായയുടെ കാര്യമാണ്. ഇവയിൽ അധികംപേരും പെട്ടുപോകുന്നു. അവരെ ഇങ്ങനെയുള്ള മായയിൽനിന്നും മോചിപ്പിയ്ക്കാൻ ഭഗവാന്റെ നാമം, രൂപം, കർമം ഇവ മനസ്സിലാക്കിക്കൊടുക്കണം. ഭൂമിയിൽ വീണുപോയവൻ ഭൂമിയെത്തന്നെ ആധാരമാക്കി എഴുന്നേൽക്കുന്നതുപോല, നാമരൂപാത്മകമായ മായയിൽ വീണുകിടക്കുന്നവർക്ക് തങ്ങളുടെ ഇഷ്ടദൈവത്തിന്റെ നാമം, രൂപം, കർമം ഇവയെ ആധാരമാക്കിക്കൊണ്ടു മുക്തരാകാം.



യാദവകുലപുരോഹിതനായ ഗർഗാചാര്യൻ ഒരിയ്ക്കൽ നന്ദാലയത്തിൽ വന്നു. നന്ദഗോപൻ അദ്ദേഹത്തെ വിഷ്ണുബുദ്ധിയോടെ എതിരേററു പൂജിച്ച് ഇപ്രകാരം ചോദിച്ചു: "ഞാൻ അവിടുത്തേയ്ക്ക് എന്തു സേവയാണ് ചെയ്യേണ്ടത്? അവിടത്തെപ്പോലുള്ള ആപ്തകാമന്മാരായ ഗുരുക്കന്മാർ ഞങ്ങളെപ്പോലുള്ള ഗൃഹസ്ഥന്മാരുടെ ശ്രേയസ്സിനായിട്ടാണു ഭൂമിയിൽ സഞ്ചരിയ്ക്കുന്നത്. അവിടുന്നു ത്രികാല ജ്ഞാനിയും ബ്രഹ്മവേത്താക്കളിൽ ശ്രേഷ്ഠനുമാണ്. അതിനാൽ എന്റെ ഈ രണ്ടു കുട്ടികളുടെ നാമസംസ്കരണം അവിടുന്നുതന്നെ ചെയ്തുതരണം."

ഗർഗാചാര്യൻ പറഞ്ഞു: "ഞാൻ യാദവകുലത്തിന്റെ ആചാര്യനാണ്. അതിനാൽ നിങ്ങളും വസുദേവരുമായുള്ള ഇരുപ്പിനു ഞാൻ ഈ കുട്ടികൾക്കു സംസ്കാരം ചെയ്താൽ ലോകർ ഇവരെ ദേവകിയുടെ പുത്രന്മാരെന്നു കരുതും. പിന്നെ കംസന് ദേവകിയുടെ എട്ടാമത്തെ കുട്ടി സ്ത്രീ ആകാൻ തരമില്ലെന്ന് ഒരു സംശയവും ഉണ്ട്. അതിനാൽ കംസനും ഇക്കാര്യം അറിയാൻ ഇടവന്നാൽ അയാൾ ഈ കുട്ടികളെ കൊല്ലാൻ ഉള്ള ഉപായം ചെയ്യാതിരിയ്ക്കയില്ല." നന്ദഗോപൻ പറഞ്ഞു: "അങ്ങനെയാണെങ്കിൽ അവിടുന്ന് ഏകാന്തത്തിൽ സ്വസ്തിവചനംകൊണ്ട് ഇവന്റെ ദ്വിജാദിസംസ്കാരങ്ങൾ ചെയ്താൽ മതി."

അതിൻപ്രകാരം ഗർഗാചാര്യൻ ഏകാന്തത്തിൽ കുട്ടികളുടെ നാമകരണസംസ്കാരം ചെയ്ത് നന്ദനോടും യശോദയോടും ഇപ്രകാരംപറഞ്ഞു: "ഈ രോഹിണിയുടെ പുത്രൻ തന്റെ ഗുണങ്ങളാൽ സ്വജനങ്ങളെ രമിപ്പിയ്ക്കുന്നവനായിരിയ്ക്കും. അതുകൊണ്ടിവന്ന് 'രാമ'നെന്നു പേരിടുന്നു. ബലം കൂടുതൽ ഉള്ളതുകൊണ്ട് 'ബലഭദ്ര' നെന്നും ചിലർ വിളിയ്ക്കും. യാദവരിൽ യോജിപ്പുണ്ടാക്കുന്നവനാകയാൽ ചിലർ സങ്കർഷണനെന്നും വിളിയ്ക്കും.

നിന്റെ മറ്റേ പുത്രൻ കൃഷ്ണവർണനായി കാണുന്നതുകൊണ്ട് അവനു പേരു കൃഷ്ണനെന്നിടുന്നു. ഇവൻ ഒരിയ്ക്കൽ വസുദേവരുടെ വീട്ടിൽ ജനിയ്ക്കയാൽ വാസുദേവനെന്നും വിളിയ്ക്കപ്പെടും. പിന്നെ:

**"ബഹൂനി സന്തി നാമാനി രൂപാണി ച സുതസ്യതേ**
**ഗുണകർമാനുരൂപാണി താന്യഹം വേദ നോജനഃ."**

(10.8.15)

"ഗുണകർമങ്ങളെക്കൊണ്ടു നിന്റെ ഈ കുട്ടിയ്ക്കു വളരെ നാമരൂപങ്ങളുണ്ട്. അതെല്ലാം എനിയ്ക്കറിയാം. സാധാരണമനുഷ്യർക്കറിയാൻ പാടില്ല."

ഇവിടെ ഗൂഢാർഥത്തിൽ ജഗത്തിൽ എത്ര നാമവും രൂപവുമുണ്ടോ അതെല്ലാം ഭഗവാന്റെയാണെന്നറിയിയ്ക്കുന്നു. മായയിൽ ഇരിയ്ക്കുന്നവർ സ്വപ്നത്തിലെന്നപോലെ ജാഗ്രത്തിലും നാനാത്വമുണ്ടെന്നു വിശ്വസിയ്ക്കുന്നു. സ്വപ്നത്തിൽ തന്റെ ആത്മാവിനെ ഓർക്കാത്തതുപോലെ ജാഗ്രത്തിലും ഓർമ ഉണ്ടാകുന്നില്ല. അതിനാൽ ഗർഗാചാര്യൻ പറയുന്നു:

**"ഏഷ വഃ ശ്രേയ ആധാസ്യദ് ഗോപഗോകുലനന്ദനഃ**
**അനേന സർവദുർഗാണിയൂയമഞ്ജസ്തരിഷ്യഥ."**

(10.8.16.)

ഈ കുട്ടി നിങ്ങൾക്കു ശ്രേയസ്സുണ്ടാക്കും; ഗോപീ-ഗോപൻമാർക്ക് ആനന്ദമുളവാക്കും. ഇവന്റെ സഹായം കൊണ്ട് നിങ്ങൾ ദുസ്തരമായ വിപത്തുകളേയും എളുപ്പത്തിൽ മറികടക്കും.

ആത്മാവിന്റെ ആദ്യമുണ്ടാകുന്ന അനുഭവത്തേയും ബാല്യകാലമായി പറയാം. അപ്പോൾ ആനന്ദമുണ്ടാകും. അതിൽ ചിത്തം ഏകാഗ്രമായാൽ പല വിഷമങ്ങളും നീങ്ങിപ്പോകും. ഇതിനെയാണ് ഭഗവാന്റെ അനുഗ്രഹമെന്നു പറയുന്നത്. പിന്നെയും ഗർഗാചാര്യൻ പറയുന്നു: "ഈ കുട്ടി പൂർവകാലത്തു ദുഷ്ടനിഗ്രഹവും ശിഷ്ടരക്ഷണവും ചെയ്തിട്ടുണ്ട്. വിഷ്ണുവിന്റെ രക്ഷയിൽ ഇരിയ്ക്കുന്നവരെ അസുരന്മാർക്കു ജയിയ്ക്കാൻ സാധിയ്ക്കാത്തതുപോലെ ഇവനെ സ്നേഹിയ്ക്കുന്നവരെ ഒരു ശത്രുവിനും ഉപദ്രവിയ്ക്കാൻ സാധിയ്ക്കയില്ല.

**"തസ്മാന്നന്ദാത്മജോƒയംതേനാരായണസമോഗുണൈഃ**
**ശ്രിയാ കീർത്ത്യാനുഭാവേന ഗോപായസ്വ സമാഹിതഃ."**

(10.8. 19)

അതിനാൽ നിന്റെ ഈ കുട്ടി ഐശ്വര്യം,കീർത്തി, പ്രഭാവം ഇവകളാൽ സാക്ഷാൽശ്രീനാരായണനുതുല്യനാണ്. നീ അവധാനപൂർവം ഇവനെ രക്ഷിയ്ക്കുക.

ഈ ശ്ലോകത്തിൽ താഴെ കാണിയ്ക്കുംപ്രകാരം മൂന്നു കാര്യങ്ങൾ സ്പഷ്ടമാകുന്നുണ്ട്.

(1) ശ്രീകൃഷ്ണൻ നാരായണന്റെ സ്വരൂപമാണ്.

(2) അതിനെ ഹൃദയത്തിൽ സാക്ഷാത്കരിയ്ക്കുന്നവർ അതിൽ നിഷ്ഠയോടെ ആ ഭാവത്തെ രക്ഷിയ്ക്കേണ്ടതാണ്. ഈ സ്ഥിതിയെ പ്രാപിയ്ക്കാൻ ഇച്ഛിയ്ക്കുന്നവരെയാണ് ഗോ-പ, ഗോ-പികൾ എന്നു പറയുന്നത്. 'ഗോ'എന്നുവെച്ചാൽ ആത്മജ്ഞാനം. അതിനെ രക്ഷിച്ചുകൊണ്ടു സ്ഥിതപ്രജ്ഞരായി കഴിയാൻ ഇച്ഛിയ്ക്കുന്നവരെ ഗോപരെന്നു പറയുന്നു.

(3) ആത്മജ്ഞാനരക്ഷയിൽ വിഘ്നമുണ്ടാകുന്നെങ്കിൽ "സമാഹിതരായി" അതായതു വളരെ കാലം സമാധിയിൽ ഇരുന്നുകൊണ്ട് ആത്മഭാവത്തെ രക്ഷിയ്ക്കണം. ഉപാധിബോധം അധികമായാൽ ഈ ഭാവത്തെ രക്ഷിയ്ക്കാൻ സാധിയ്ക്കയില്ല. എന്തെന്നാൽ കൃഷ്ണൻ ചിലപ്പോൾ പശുക്കുട്ടിയുടെ വാലുപിടിച്ചു വലിയ്ക്കയും, അതോടൊപ്പം വലിച്ചിഴയ്ക്കപ്പെടുകയും ചെയ്യും.**"പ്രഗൃഹീതപുച്ഛൈഃ"**(10.8.24). സംസാരവ്യവഹാരങ്ങളിൽ പലപ്പോഴും മനുഷ്യരുടെ ഉളളിൽ പശുവിന്റേതുപോലുള്ള വൃത്തികൾ ജാഗ്രത്താകാറു

ണ്ട്. അതിന്റെ പിന്നാലെ ആത്മാവും വലിച്ചിഴയ്ക്കപ്പെടുന്നു. **'വൃത്തിസാരൂപ്യമിതരത്ര'** എന്ന യോഗസൂത്രത്തിൽ പറഞ്ഞിരിയ്ക്കുന്നു. വൃത്തിനിരോധമുണ്ടാകുമ്പോൾ ദ്രഷ്ടാവ് സ്വരൂപത്തിൽ ലയിയ്ക്കുന്നു. നിരോധമില്ലാതിരിയ്ക്കുമ്പോൾ ദ്രഷ്ടാവ് വൃത്തിയെപ്പോലെ ആയിത്തീരുന്നു. യശോദയ്ക്കും രോഹിണിയ്ക്കും ഇപ്രകാരമുള്ള വിഷമതകൾ പലപ്പോഴും അനുഭവപ്പെട്ടിരുന്നു. ആ അവസ്ഥയെ താഴെ പറയും പ്രകാരം ശുകദേവൻ കാണിയ്ക്കുന്നു:

**"ശൃംഗ്യഗ്നിദംഷ്ട്ര്യസിജലദ്വിജകണ്ടകേഭ്യഃ**
**ക്രീഡാപരാവതിചലൗ സ്വസുതൗ നിഷേദ്ധും**
**ഗൃഹ്യാണി കർത്തുമപി യത്ര ന തജ്ജനന്യൗ**
**ശേകാത ആപതുരലം മനസോ fനവസ്ഥാം."**
(10.8.25)

യശോദയ്ക്കും രോഹിണിയ്ക്കും തങ്ങളുടെ ചപലരായ കുട്ടികൾ കളിയ്ക്കുന്ന സമയം അവരെ പശു, കാള മുതലായ മൃഗങ്ങളിൽനിന്നും അഗ്നിയിൽനിന്നും, പട്ടി മുതലായ കടിയ്ക്കുന്ന ജന്തുക്കളിൽനിന്നും, വാൾ മുതലായ ആയുധങ്ങളിൽനിന്നും, വെള്ളം, പക്ഷി, മുള്ള് മുതലായവകളിൽനിന്നും രക്ഷിയ്ക്കുകയും, അതേ സമയം വീട്ടുജോലികൾ നടത്തുകയും കൂടി ഒന്നിച്ചു നിർവഹിയ്ക്കാൻ സാധിയ്ക്കാതെ വരുന്ന സമയങ്ങളിൽ അവരുടെ ചിത്തം ഉദ്വിഗ്നമാകാറുണ്ടായിരുന്നു. അതായത് വ്യാവഹാരിക ദ്വൈതഭാവത്തിലുള്ള പ്രവർത്തനങ്ങളും അദ്വൈതഭാവരൂപമായ ശ്രീകൃഷ്ണന്റെ രക്ഷണവും (ബ്രഹ്മധ്യാനവും) ഒന്നിച്ചു ചെയ്യുക സംസാരത്തിൽ വളരെ പ്രയാസമാണ്. അതിനാലാണ് ഋഷികൾ ആശ്രമപദ്ധതി ഉണ്ടാക്കിയിരിയ്ക്കുന്നത്. അതായതു ഗൃഹസ്ഥാശ്രമജീവിതത്തിനുശേഷം വാനപ്രസ്ഥത്തിലേയ്ക്കും സന്ന്യാസാശ്രമജീവിതത്തിലേയ്ക്കും വരണമെന്നു നിശ്ചയിച്ചിരിയ്ക്കുന്നത്. ഈ പുതിയ ആശ്രമത്തിൽ പശുവിനെപ്പോലുള്ള വൃത്തികൾക്കു വിഘ്നമുണ്ടാക്കാൻ സാധിയ്ക്കയില്ല. ഇന്നത്തെ കാലത്തു പലർക്കും വ്യവഹാരവും പരമാർഥഭാവവും ഒന്നിച്ചു കൊണ്ടുപോകാൻ ആഗ്രഹമുണ്ട്. വ്യവഹാരത്തിൽ പ്രീതിയിരിയ്ക്കുന്ന കാലത്തോളം വ്യവഹാരം വിക്ഷേപമുണ്ടാക്കുകയില്ല. പക്ഷെ ആത്മസാക്ഷാത്ക്കാരത്തിനുള്ള ഇച്ഛയുണ്ടാകയും അത് വ്യവഹാരം കൊണ്ടു പൂർത്തിയാകാതെ വരികയും ചെയ്യുമ്പോൾ വ്യവഹാരംകൊണ്ട് വിക്ഷേപം തോന്നും. ഈ വിക്ഷേപത്തെ ഒഴിവാക്കാനാണ് പ്രഹ്ലാദൻ പിതാവിന്റെ ആജ്ഞയെ കേൾക്കാതിരുന്നത്. അതിനു വേണ്ടി വിഭീഷണൻ തന്റെ ജ്യേഷ്ഠൻ പറഞ്ഞതു കേട്ടില്ല. ബലി രാജാവ് തന്റെ ഗുരുവിന്റെ ആജ്ഞ അനുസരിച്ചില്ല. ബുദ്ധൻ തന്റെ കുടുംബമുപേക്ഷിച്ചു. മീരാബായി രാജ്യമുപേക്ഷിച്ചു. ശ്രീ അരവിന്ദൻ *കോൺഗ്രസ്സി*ലെ പ്രമുഖപദത്തെ ഉപേക്ഷിച്ചു. അസത്പ്രകൃതി തത്ത്വസ്മൃതിയെ വിസ്മരിപ്പിയ്ക്കുന്നു. യശോദയുടെ മുന്നിൽ എന്നും സഗുണഭഗവാൻ





ലീലകൾ ചെയ്തിട്ടും അവർക്കു വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നു. ആ സ്ഥിതിയ്ക്ക് സംസാരഭാവനയിൽ മുങ്ങിക്കിടക്കുന്ന ഇക്കാലത്തു ജീവിയ്ക്കുന്നവർക്ക് എങ്ങനെ ആത്മസാക്ഷാത്ക്കാരമുണ്ടാകും? ആത്മസാക്ഷാത്കാരത്തിന് അഭ്യാസവും വൈരാഗ്യവും അത്യാവശ്യമാണ്. പക്ഷെ സംസാരം സുഖരൂപമായി തോന്നുന്നവർക്ക് വൈരാഗ്യമെങ്ങനെയുണ്ടാകാനാണ്? അതിനുവേണ്ടി ഭഗവാൻ സംസാരത്തിൽ വിഘ്നങ്ങളുണ്ടാക്കുകയും, സംസാരികളുടെ സുഖരൂപങ്ങളായ കുടങ്ങളെ തല്ലി ഉടയ്ക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള വിഘ്നങ്ങൾ സംസാരത്തിൽ ഭഗവാൻ ഉണ്ടാക്കാതിരുന്നെങ്കിൽ സംസാരികൾ ഒരിയ്ക്കലും ഭഗവാനോട് അഭിമുഖമാകുകയില്ലായിരുന്നു. ഭാരതത്തിൽ ഹിന്ദുരാജ്യത്തിനുശേഷം മുഹമ്മദരുടെ രാജ്യം ഉണ്ടായി. മുഗൾവംശക്കാരുടെ സുഖത്തിന്റെ കുടങ്ങൾ ശിവാജിയെ ക്കൊണ്ടും *ഇംഗ്ലീഷു*കാരെക്കൊണ്ടും തല്ലിയുടപ്പിച്ചു. *ഇംഗ്ലീഷു*കാരുടെ കുടം മഹാത്മാഗാന്ധിയെക്കൊണ്ടും ഉടപ്പിച്ചു. എന്തു പരിണാമമായാലും ശരി സംസാരം സുഖരൂപമെന്നു കരുതിക്കഴിയുന്നവരുടെ സുഖത്തിന്റെ കുടങ്ങൾ ഉടയ്ക്കുന്ന ജോലി ഭഗവാൻ പണ്ടുമുതല്ക്കേ ചെയ്തുപോരുകയാണ്. ഇന്നും ചെയ്തുകൊണ്ടിരിയ്ക്കുന്നുമുണ്ട്. ഭഗവാൻ ഇങ്ങനെ ചെയ്തില്ലെങ്കിൽ ഭക്തജനങ്ങൾക്കു നിരോധാവസ്ഥ ഉണ്ടാവുകയില്ല. മനുഷ്യർ പുരോഗമിയ്ക്കയുമില്ല.

ഗോപികൾ യശോദയോടു പരാതിപറയുന്നു: "നിന്റെ ഈ കണ്ണൻ വലിയ വിഷമക്കാരനാണ്. പശുക്കളെ കറക്കേണ്ട സമയമാകുന്നതിനു മുൻപുതന്നെ പശുക്കുട്ടികളെ വിട്ടു കുടിപ്പിച്ചുകളയുന്നു. ഞങ്ങൾ ദേഷ്യപ്പെട്ടാൽ ചിരിച്ചുകളയും. ചില സമയം പാലും തൈരും മോഷ്ടിച്ചു കുടിയ്ക്കും; കുരങ്ങന്മാർക്കും ഭാഗിച്ചുകൊടുക്കും. ഒന്നും കണ്ടില്ലെങ്കിൽ കുടങ്ങൾ തല്ലി ഉടയ്ക്കുകയൊ, കുഞ്ഞുങ്ങളെ കരയിച്ചിട്ട് ഓടുകയൊ ചെയ്യും." (10.8.29.)

അതായതു ധ്യാനത്തിനുള്ള സമയത്ത് വൃത്തികളെ അഴിച്ചു വിടുന്നു. ഈ വൃത്തികൾ എന്തുകൊണ്ടു വന്നു എന്നു വിചാരിച്ച് നോക്കിയാൽ താനെതന്നെ ചിരിച്ചുപോകും.

ഈ പരാതി കേട്ട് യശോദ ഗോപികളോട് പറഞ്ഞു: "നിങ്ങൾ പാലും തൈരും ഇരുട്ടത്തു വച്ചാൽ അവൻ ഭയന്ന് അവിടെ പോകയില്ല." ഗോപികൾ മറുപടി പറഞ്ഞു: "കൃഷ്ണന്റെ കഴുത്തിൽ കൗസ്തുഭമണി ഉള്ളതിനാൽ അതിന്റെ പ്രകാശം കൊണ്ട് അവൻ ചെല്ലുന്നിടത്തെല്ലാം പ്രകാശമാണ്."

ഇവിടെ ഗോപികളുടെ ധനത്തിന്റെ കുടങ്ങൾ ഉടച്ച് ഭഗവാൻ കാണിയ്ക്കുന്നത് സംസാരസുഖം ആഗ്രഹിയ്ക്കുന്നവർക്ക് ആത്മജ്ഞാനമുണ്ടാകയില്ലെന്നാണ്. സകല ജഗത്തും ഭഗവാന്റെയാകയാൽ ഭഗവാൻ പാലും തൈരും



എടുക്കുന്നെങ്കിൽ അതു മോഷണമാകുകയില്ലെന്നും, യഥാർഥമോഷ്ടാക്കൾ ഗോപികളാണെന്നും അവർ ഇതെല്ലാം അവരുടെയാണെന്നു വിശ്വസിച്ച് സ്വയം അറിയാതെ കള്ളന്മാരാകുകയാണെന്നും വേറൊരർഥവും എടുക്കാം.

ഭഗവാൻ സ്വയം മായയെ ഉണ്ടാക്കിയിരിയ്ക്കുമ്പോൾ എന്തുകൊണ്ടതിനെ അനുഭവിച്ചുകൂടാ? മായയിൽ സത്യതയുണ്ടെങ്കിലും ഇല്ലെങ്കിലും അതു ഭഗവാന്റെയാണ്. ഭഗവാന്റെ സ്വരൂപത്തിലാണ് കാണുന്നതും. ഈ മായ സത്യമൊ അല്ലയൊ എന്നുള്ളതിനെപ്പററി ഇനി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. കുടങ്ങളിൽ സൂക്ഷിച്ചു വച്ചിരിയ്ക്കുന്ന വെണ്ണ, പാൽ മുതലായവ ശരീരത്തിന്റെ സുഖത്തിനുള്ളതാണ്. ഇങ്ങനെയുള്ള സുഖം ഭഗവാനിലില്ല. ഭഗവാൻ അഖണ്ഡവസ്തുവാണ്. അതിനുള്ളിൽ സംസാരം കാണുമെങ്കിലും സംസാരസുഖമിരിയ്ക്കുകയില്ല. ഇക്കാര്യം പലർക്കും മനസ്സിലാകുന്നില്ല. ഒരിയ്ക്കൽ ബലരാമനും ഗോപകുമാരന്മാരുംകൂടെ കളിച്ചുകൊണ്ടിരുന്നപ്പോൾ അവർ യശോദയോടു കൃഷ്ണൻ മണ്ണു തിന്നു എന്നു പറഞ്ഞു. ഇതു കേട്ട് യശോദ ദ്വേഷത്തോടെ കൃഷ്ണനോടു ചോദിച്ചു: "എടാ വിഷമക്കാരാ! നീ എന്തിനാണ് ഏകാന്തത്തിൽ ചെന്നിരുന്നു മണ്ണു തിന്നത്? മററു കുട്ടികളും നിന്റെ ജ്യേഷ്ഠ നും അതിനു സാക്ഷികളാണ്. എന്താ വീട്ടിൽ ഒന്നും തിന്നാനില്ലാഞ്ഞിട്ടാണൊ?"ഇതിന്റെ അർഥം, "ആത്മാവിൽ സ്വയം അതിന്റെ സുഖമുണ്ട്. അതുവിട്ടിട്ട് ആത്മാവ് എന്തുകൊണ്ട് അനാത്മാവിന്റെ(മണ്ണിന്റെ) സുഖത്തിലേയ്ക്കു പോകുന്നു?" എന്നും ആകുന്നു. എല്ലാവരിലും സ്വയം സത്-ചിത്-ആനന്ദ സ്വരൂപമിരുന്നിട്ടും അവർ മായാസുഖത്തിൽ എന്തുകൊണ്ടു ലോഭിയാകുന്നു എന്ന് പലർക്കും തോന്നാറുണ്ട്.

ശ്രീകൃഷ്ണൻ പറഞ്ഞു: "ഞാൻ മണ്ണു തിന്നില്ല. മററുള്ളവർ അസത്യം പറകയാണ്."

ബ്രഹ്മത്തിൽ വിരുദ്ധധർമത്തിനു സ്ഥാനമില്ല. ആത്മാവ് സദാ അസംഗനാണ്. ജാഗ്രത്തിലെ സുഖദുഃഖങ്ങൾ സ്വപ്നത്തിൽ ഇല്ലാതാകുന്നു. അതിനാൽ അത് ആത്മാവിന്റെ ധർമമല്ല. വസ്തു ചിലപ്പോൾ കാണുകയും ചിലപ്പോൾ കാണാതിരിയ്ക്കുകയും ചെയ്യുന്നുവെങ്കിൽ അതു വസ്തുവിന്റെ ധർമമല്ല. ജാഗ്രദവസ്ഥയിൽ ആത്മാവിൽ സംസാരം കാണുന്നു. നിദ്രയിൽ സംസാരം കാണുന്നില്ല. അതിനാൽ സംസാരം ആത്മാവിന്റെ ധർമമല്ല. എങ്കിലും ജാഗ്രത്തിന്റെ പ്രമാണംകൊണ്ട് ജാഗ്രജ്ജഗത്തിൽ അനേകപ്രകാരമുള്ള രൂപങ്ങൾ കാണുന്നു. അഥവാ ശ്രീകൃഷ്ണൻ പറഞ്ഞത്, ഞാൻ എന്നിൽ നിന്നും ഭിന്നമായിട്ടുള്ളതൊന്നും എടുത്തിട്ടില്ല' എന്നാണ്. രണ്ടു വിധത്തിലും അദ്വൈതഭാവം സിദ്ധമാകുന്നുണ്ട്. സകലതും ഏകസത്തയിലാണന്തർഭവിച്ചിരിയ്ക്കുന്നതെന്ന് ശ്രീകൃഷ്ണൻ വാതുറന്ന് അമ്മയെ കാണിയ്ക്കുന്നു.

ശ്രീകൃഷ്ണൻ പറയുന്നു: "അമ്മേ ഞാൻ മണ്ണു തിന്നില്ല. എല്ലാവരും കള്ളം പറയുകയാണ്. എങ്കിലും അതു പരീക്ഷിയ്ക്കണമെങ്കിൽ ഇതാ ഞാൻ വാതുറക്കാം. അമ്മ നോക്കിക്കൊള്ളൂ." 'എന്നാൽ വായ തുറക്കൂ, കാണട്ടെ' എന്ന് യശോദ പറഞ്ഞപ്പോൾ ലീലാവേഷധാരിയായ ആ അഖണ്ഡ ഐശ്വര്യ സമ്പന്നനായ ഭഗവാൻ വായ തുറന്നു കാണിച്ചു. ആ സമയം വായ്ക്കുള്ളിൽ,

**"സാതത്രദദൃശേവിശ്വംജഗത്സ്ഥാസ്നുച ഖംദിശഃ**
**സാദ്രിദ്വീപാബ്ധിഭൂഗോളം സവായ്വഗ്നീന്ദുതാരകം."**
(10.8.37.)

സകലചരാചരജഗത്തും, ആകാശം, ദിശ, പർവത, ദ്വീപ, സമുദ്രസഹിതം ഭൂലോകവും, വായു, അഗ്നി, ചന്ദ്രൻ നക്ഷത്രങ്ങൾ സഹിതം സകല ജ്യോതിർമണ്ഡലങ്ങളും, ജലം, തേജസ്സ് മുതലായ പഞ്ചഭൂതങ്ങളും വൈകാരികാഹങ്കാരത്തിന്റെ കാര്യമായ ഇന്ദ്രിയങ്ങളുടെ അധിഷ്ഠാതൃദേവതകളും, രാജസാഹങ്കാരത്തിന്റെ കാര്യമായ മനസ്സും ഇന്ദ്രിയങ്ങളും, തന്മാത്രകളും, താമസാഹങ്കാരത്തിന്റെ കാര്യമായ പഞ്ചതന്മാത്രകളും, മൂന്നു ഗുണങ്ങളും എല്ലാം യശോദ കുട്ടിയുടെ വായിൽ കണ്ടു. ഇപ്രകാരം ജീവൻ, കാലം, സ്വഭാവം, കർമം, ആശയം ഇവ ഉൾക്കൊള്ളുന്നതും, വിഭിന്ന ശരീരങ്ങളുടെ കാരണരൂപമായതും, വിചിത്രഭേദയുക്തവുമായ സമ്പൂർണജഗത്തും, താൻ ഉൾപ്പെടെയുള്ള സമസ്ത വ്രജമണ്ഡലവും എല്ലാം പുത്രന്റെ വായിൽ കണ്ടിട്ട് യശോദയ്ക്ക് താഴെ പറയും പ്രകാരം ശങ്കയുണ്ടായി.

**"കിം സ്വപ്ന ഏതദുത ദേവമായാ**
**കിം വാ മദീയോ ബത ബുദ്ധിമോഹഃ**
**അഥോ അമുഷ്യൈവ മമാർഭകസ്യ**
**യഃ കശ്ചനൗത്പത്തിക ആത്മയോഗഃ."** (10.8.40)

അഹോ! ഈ ഞാൻ കാണുന്നതു സ്വപ്നമാണൊ? അതൊ ഭഗവാന്റെ മായയോ? അഥവാ എന്റെ ബുദ്ധിയ്ക്കു ഭ്രമമാണൊ? അതോ എന്റെ ഈ കുട്ടിയിൽ കഴിഞ്ഞ ജന്മങ്ങളിലെ ഏതെങ്കിലും യോഗസിദ്ധി പ്രകടമാകുകയാണോ? ഒന്നും മനസ്സിലാകുന്നില്ല.

എപ്രകാരം ഭഗവാന്റെ നാമങ്ങൾ അനന്തമാകുന്നുവൊ, അതുപോലെ രൂപങ്ങളും അനന്തമാണ്. ഇതെല്ലാം മായയുടെ ലീലാവിലാസങ്ങളാണ്. ഇതിൽ ശക്തി ബ്രഹ്മത്തിന്റേയും, ക്രിയ മായയുടേതുമാണ്. മായയിൽ ശക്തിയില്ലാത്തതിനാൽ സകലതും ഭഗവാൻ ചെയ്യുന്നതായിട്ട് വൈഷ്ണവർ വിശ്വസിയ്ക്കുന്നു. മഹാഭാരതയുദ്ധാരംഭത്തിലും ഭഗവാൻ ഇപ്രകാരമുള്ള തന്റെ മായയെ അർജുനന് കാണിച്ചുകൊടുത്തിരുന്നു. അക്രൂരന് വേറൊരു പ്രകാരത്തിലുള്ള മായയെ കാണിച്ചുകൊടുത്തു. സുദാമബ്രാഹ്മണന് ഒരു *മിനിട്ടു* ജലത്തിൽ മുങ്ങിയതിനിടയ്ക്കു മുപ്പതു



വർഷത്തെ അനുഭവം നൽകി. യശോദ പറയുന്നു: "ചിത്തം, മനസ്സ്, വാണി, കർമം ഇവകളാൽ ശരിയ്ക്കും അനുമാനിയ്ക്കാൻ കഴിയാത്തതായ ആ തത്ത്വത്തിൽ ഈ ജഗത്ത് സ്ഥിതിചെയ്യുന്നു. ഇതിന്റെ പ്രേരകനും, ഏതിന്റെ സത്തയാൽ ഇത് പ്രതീതമാകയും ചെയ്യുന്നുവോ, ആ അചിന്ത്യശക്തിയുക്തനായ പ്രഭുവിനെ ഞാൻ നമിയ്ക്കുന്നു. ഇതു ഞാനാണ്, ഇതെന്റെ പതിയാണ്, ഇത് എന്റ മകനാണ്, ഞാൻ വ്രജനാഥനായ നന്ദഗോപന്റെ സകല സമ്പത്തിന്റെയും സ്വാമിനിയാണ്, ധർമപത്നിയാണ്, അതുപോലെ സമസ്ത ഗോപീ-ഗോപൻമാരും ഗോധനങ്ങളും എല്ലാം എനിയ്ക്കധീനമാണ്, എന്നിങ്ങനെയുള്ള കുബുദ്ധി ആരുടെ മായകൊണ്ടാണോ എനിയ്ക്കു തോന്നിക്കൊണ്ടിരിയ്ക്കുന്നത് ആ ഭഗവാൻ എനിയ്ക്ക് ഏകമാത്രമുള്ള ഗതിയാണ്."

ഇവിടെ മായയുടെ സ്വരൂപം സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. ഞാനെന്നും എന്റെയെന്നുമുള്ളതാണ് മായയുടെ മുഖ്യമായ ഭാവം. അതു കാരണം മനുഷ്യൻ, തന്നെയൊ ഈശ്വരനെയൊ അറിയുന്നില്ല. ആത്മജ്ഞാനമുണ്ടാകുമ്പോൾ സകലതും ഒരു ശക്തിയെ ആശ്രയിച്ചാണിരിയ്ക്കുന്നതെന്ന് ബോധ്യപ്പെടും. ഇങ്ങനെയുള്ള ജ്ഞാനം യശോദയ്ക്ക് ഉണ്ടാകാൻ തുടങ്ങിയപ്പോൾ ഭഗവാൻ **"വൈഷ്ണവീം വ്യതനോൻ മായാം പുത്രസ്നേഹമയീം പ്രഭുഃ."** (10.8.43) ഭഗവാൻ പുത്രസ്നേഹരൂപിയായ വൈഷ്ണവമായയെ വ്യാപിപ്പിച്ച് യശോദയെ ക്കൊണ്ട് താൻ കണ്ടതായ വിശ്വരൂപത്തെ വിസ്മരിപ്പിച്ചു.

യശോദ പുത്രനെ മടിയിൽവെച്ച് ആലിംഗനം ചെയ്തു. മൂന്നു വേദങ്ങളും, ഉപനിഷത്തുകളും,സാംഖ്യവും, യോഗവും, ഭക്തന്മാരുമെല്ലാം ആരുടെ സുയശസ്സിനെയാണൊ കീർത്തിയ്ക്കുന്നത്, ആ ശ്രീഹരിയെ യശോദ തന്റെ പുത്രനെന്നു കരുതി. ഇവിടെ വൈഷ്ണവീമായയുടെ സ്വരൂപം വ്യക്തമാണ്. വിഷ്ണു ജഗത്തിനു സ്ഥിതി നൽകുന്നു. ഈ സ്ഥിതി കൂടാതെ അച്ഛൻ, അമ്മ, സഹോദരങ്ങൾ, അമ്മാവൻ എന്നിങ്ങനെയുള്ള സംബന്ധം ഉണ്ടാകയില്ല. വിശ്വരൂപം കണ്ടവരിൽ ഭേദഭാവമുണ്ടാകയില്ല. യാതൊരു വിധമായ ബന്ധവും ഉണ്ടായിരിയ്ക്കയില്ല. പക്ഷെ വൈഷ്ണവീമായ ബന്ധത്തെ സത്യമായി കാണിയ്ക്കുന്നു. ഭഗവാനെ ശരണം പ്രാപിച്ചവർക്കു മാത്രമേ മോഹിനിയായ ഈ മായയെ ജയിയ്ക്കാൻ കഴിയൂ. സ്വപ്നത്തിൽ സ്ഥിരതയില്ലെങ്കിലും ഉള്ളതുപോലെ തോന്നിയക്കുന്നതും വൈഷ്ണവീമായയുടെ സ്വരൂപമാണ്. ജീവന്റെ സ്വശക്തികൊണ്ടു വൈഷ്ണവീമായയെ ജയിയ്ക്കാൻ സാധ്യമല്ല. അതിനാൽ സ്വപ്നസമയത്തു സ്വപ്നത്തിന്റെ തെറ്റു മനസ്സിലാകുന്നില്ല. അതിന് ഭഗവാന്റെ അനുഗ്രഹം ആവശ്യമാണ്. അനുഗ്രഹം വേണമെങ്കിൽ ശരണാഗതഭാവം ഉണ്ടായിരിയ്ക്കണം.

ദ്രഷ്ടാവായ വ്യക്തിയുടെ ദേശകാലങ്ങളൊന്നിച്ചു ചേർക്കുമ്പോൾ ജീവൻ ദേശകാലങ്ങളുടെ മര്യാദയിൽ വന്നുപോകുന്നു. അപ്പോൾ മിഥ്യാദശ ഉണ്ടാകുന്നു. അതിൽ ഒരു വിധമുള്ള ദൃശ്യം ഉണ്ടാകുന്നു. അപ്പോൾ ഞാൻ, നീ, എന്റെ, നിന്റെ എന്നിങ്ങനെയുള്ള മായ വന്നുകൂടുന്നു.

ദേശകാലങ്ങൾക്കു വെളിയിൽ വരുന്നതിനാവശ്യമായ ജീവന്റെ ശരണാഗതിയ്ക്ക് ഞാനെന്നും എന്റെയെന്നുമുള്ള ഭാവം വിടണം. അതെത്ര പ്രയാസമാണെന്ന് ഇനി പറയാൻ പോകുന്ന ലീലയിൽ കാണാം. അല്പം പാലിലുള്ള ലോഭത്താൽ യശോദ ഭഗവാന് മുല കൊടുക്കുന്നതിൽനിന്നും വിരമിച്ച് പാല് എടുത്തുവയ്ക്കാൻ പോകുന്നു. ഈപ്രവൃത്തി സംസാരത്തോടുള്ള ആസക്തിയെ കാണിയ്ക്കുന്നു.

## പ്രകരണം പത്ത്

### ബ്രഹ്മസംബന്ധം

പരീക്ഷിത്ത്: "നന്ദഗോപരും യശോദയും ഭഗവാനെ പുത്രനായി കിട്ടാൻ എത്ര പുണ്യവും തപസ്സും ചെയ്തിരിയ്ക്കണം?"

ശുകദേവൻ:"ദ്രോണനെന്ന വസുവും അദ്ദേഹത്തിന്റെ ഭാര്യ ധരയും പൃഥ്വിയിൽ വന്നു ജനിയ്ക്കുമ്പോൾ അവർക്കു ശ്രീഹരിയിൽ അനന്യഭക്തിയുണ്ടായിരിയ്ക്കണമെന്നു ബ്രഹ്മാവിനോടു പ്രാർഥിച്ചിരുന്നു. ബ്രഹ്മാവ് അങ്ങനെയാകട്ടെ എന്നു വരവും അവർക്കു നൽകി. തത്ഫലമായിട്ടാണ് അവർ നന്ദഗോപരും യശോദയുമായിട്ടു ജനിച്ചിരിയ്ക്കുന്നത്. ബ്രഹ്മാവിന്റെ വാക്കു സത്യമാക്കാൻവേണ്ടി ഭഗവാൻ അവർക്കു തന്റെ ബാലലീലകളെക്കൊണ്ട് ആനന്ദം ഉളവാക്കിക്കൊണ്ടിരുന്നു."

വസു എന്നാൽ വ്യാപകത എന്നർഥം. വ്യാപകത ആരിൽ ഉണ്ടൊ അവരിൽ ആനന്ദവുമുണ്ടായിരിയ്ക്കും. പക്ഷെ കൂടെ ധരാരൂപിയായ മായയും വന്നാൽ ആനന്ദത്തിൽനിന്നും "ആ"പൊയ്പോയിട്ടു"നന്ദ" മാത്രം അവശേഷിയ്ക്കും. പിന്നെയും മായയെ ജയിച്ചാൽ നന്ദൻ ആനന്ദമാകും.

ദ്രോണരും ധരയും ബ്രഹ്മാവിനോട് വരം വാങ്ങിയതുപോലെ സകല ഗൃഹസ്ഥന്മാരും വരംവാങ്ങേണ്ടതാണ്. ഭഗവാനോടു പല പ്രകാരമുള്ള സംബന്ധം ഉണ്ടാകാം. ചിലർ ദാസഭാവത്തിലും, ചിലർ സഖ്യഭാവത്തിലും ചിലർ വാത്സല്യഭാവത്തിലും,ചിലർ കാന്തഭാവത്തിലും, ചിലർ ശുദ്ധ ബ്രഹ്മഭാവത്തിലും ഭഗവാനെ ഭജിയ്ക്കുന്നു. പക്ഷെ ആ സമയം മായയുടെ പ്രഭാവംവരാതെ സൂക്ഷിയ്ക്കണം. ഭഗവാൻ ഭക്തരെ അനുഗ്രഹിയ്ക്കുന്നതു രണ്ടു വിധത്തിലാണ്. ഒന്ന് ആത്മജ്ഞാനം നല്കി തന്നിൽ ചേർത്തും, മററതു സംസാരമോഹത്തിൽപെട്ടു കിടക്കുന്ന ഭക്തന്മാർക്കു ജീവിതത്തിൽ വിഘ്നങ്ങളുണ്ടാക്കി അവരെ തന്നിലേയ്ക്കു



തിരിച്ചും, വെളിയിലുള്ള ആസുരീപ്രകൃതികളിൽനിന്നുമാണ് തന്റെ ഭക്തന്മാർക്കു വിഘ്നങ്ങൾ വരുന്നതെങ്കിൽ ഭഗവാൻ അതുനീക്കി തന്റെ ഭക്തന്മാരെ രക്ഷിയ്ക്കും. പക്ഷെ ഭഗവാൻ സ്വയം വരുത്തുന്ന വിഘ്നങ്ങൾ ഭക്തർ അറിയുന്നില്ലെങ്കിലും അതുകൊണ്ട് അവരുടെ അന്തഃകരണം ശുദ്ധമാകുന്നു. ജീവൻ തന്റെ സാംസാരികവ്യവഹാരങ്ങളെ പുഷ്ടിപ്പെടുത്താൻ ശ്രമിയ്ക്കുമ്പോൾ ഭഗവാൻ അതിൽ വിഘ്നമുണ്ടാക്കുന്നു. ആ വിഘ്നങ്ങളെ ശരിപ്പെടുത്താൻ ഭഗവാൻ അനുവദിയ്ക്കുന്നില്ല. മനുഷ്യർക്ക് ഉത്പത്തിയും, സ്ഥിതിയും ഇഷ്ടമാണ്. ലയം അഥവാ വിനാശം ഇഷ്ടമല്ല. എങ്കിലും മനുഷ്യരെ ഭക്തിയിലോട്ടു നയിയ്ക്കാൻ അതും ആവശ്യമാണ്. ബ്രഹ്മത്തോട് ലൗകിക സംബന്ധം സാധ്യമല്ലെങ്കിലും അലൗകികസംബന്ധം സാധ്യമാണ്. അതിനു വേണ്ടിയാണ് ഭഗവാൻ പല പല ലീലകളെ കാണിച്ചനുഗ്രഹിയ്ക്കുന്നത്. വൈഷ്ണവർ മന്ത്രദീക്ഷയ്ക്കു ബ്രഹ്മസംബന്ധമെന്നാണ് പറയുന്നത്. പ്രേമമാർഗത്തിൽ രണ്ടായി തുടങ്ങിയിട്ട് ഒന്നിൽ അവസാനിയ്ക്കുന്നു. ജ്ഞാനമാർഗത്തിൽ ആദിയിലും അവസാനത്തിലും ഒന്നേയുള്ളു. സഗുണബ്രഹ്മം ഭേദത്തെ അഭേദമാക്കുന്നു. നിർഗുണബ്രഹ്മം ഭേദത്തെ നിഷേധിയ്ക്കുന്നു. രണ്ടിന്റെയും ഫലം ഒന്നു തന്നെയാണ്. രണ്ടുവിധത്തിലും അദ്വൈതം സിദ്ധമാകുന്നു. എങ്കിലും രണ്ടു മാർഗത്തിലും വളരെ വിഘ്നങ്ങൾ സംഭവിയ്ക്കും. ഇപ്രകാരമുണ്ടാകുന്ന വിഘ്നങ്ങളെ അതിജീവിച്ച് പ്രാപ്യസ്ഥാനത്തെത്തുന്ന പ്രക്രിയയ്ക്ക് നിരോധലീലയെന്നു പറയുന്നു.

ഒരു ദിവസം ദാസികളെ മററു ജോലികളിൽ ഏർപ്പെടുത്തിയിട്ട് യശോദ സ്വയം തൈർ കലക്കാൻ തുടങ്ങി. ഭഗവാന്റെ ബാലലീലകളെ പാടിക്കൊണ്ടാണ് യശോദ തൈർ കലക്കിയിരുന്നത്. ആ സമയം ഭഗവാൻ ഹരി മുലകുടിയ്ക്കാൻ വേണ്ടി അമ്മയുടെ അടുത്തുവന്ന് കടകോൽ പിടിച്ചു നിർത്തി. അമ്മ മകനെ വാത്സല്യപൂർവം മടിയിൽ എടുത്തുവെച്ച് മുലകൊടുക്കാൻ തുടങ്ങി. അങ്ങനെ യശോദ ബ്രഹ്മസംബന്ധത്തിന്റെ സുഖം അനുഭവിച്ചുകൊണ്ടിരുന്നപ്പോൾ അടുത്ത് അടുപ്പിൽ വെച്ചിരുന്ന പാൽ തിളച്ചുപൊങ്ങുന്നതു കണ്ട് യശോദ മുലയുണ്ടു തൃപ്തനാകാതിരുന്ന ഭഗവാനെ താഴെ നിർത്തിയിട്ട് അടുപ്പിൽ നിന്നും പാൽ വാങ്ങിവെയ്ക്കാനായി പോയി. ഇത് കൃഷ്ണന് ഇഷ്ടപ്പെട്ടില്ല. ദേഷ്യം വന്നു. ഒരു ഇടികല്ലെടു ത്തു. തൈരുകലം പൊട്ടിച്ചിട്ടു. കള്ളക്കരച്ചിലോടുകൂടി വീട്ടിനുള്ളിലേയ്ക്കു പോയി. അവിടെനിന്നു പഴയവെണ്ണഎടുത്ത് ഏകാന്തമായിരുന്നു ഭക്ഷിയ്ക്കാൻ തുടങ്ങി.

ഈ കഥയുടെ ഭാവാർഥം എന്തെന്നു നോക്കാം. യശോദയെപ്പോലെ വീട്ടുജോലികൾ ചെയ്യുമ്പോഴും ഭഗവത്സ്മരണയോടെ ഭഗവത്കീർത്തനങ്ങൾ പാടിക്കൊണ്ടിരുന്നാൽ ബ്രഹ്മസംബന്ധം താനേ ലഭിയ്ക്കും. അങ്ങനെ ബ്രഹ്മസംബന്ധം ലഭിച്ച് അതാസ്വദിയ്ക്കാൻ തുടങ്ങുമ്പോൾ ഏതെങ്കിലും വ്യാവഹാരികകാര്യം ഓർമവന്നിട്ട് അത് ചെയ്യാൻ പോയാൽ രണ്ടും വിഫലമാകും. ബ്രഹ്മസുഖം കിട്ടുകയില്ല; ലൗകികലാഭവും ഉണ്ടാകയില്ല. **"സർവധർമാൻ പരിത്യജ്യ മാമേകം ശരണം വ്രജ"** എന്നാണ് ഗീതയിലും പറയുന്നത്. അതായതു ഭഗവാൻ പറയുന്നത്നീ സർവകർമങ്ങളെയും വിട്ടിട്ട് എന്നെ ശരണം പ്രാപിയ്ക്കു എന്നാണ്. അങ്ങനെ ചെയ്യുന്നതുകൊണ്ട്ദോഷമേതെങ്കിലും വരുന്നെങ്കിൽ ഭഗവാൻ പറയുന്നതു നോക്കുക: **"അഹം ത്വാ സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ."** അതായതു ഞാൻ നിന്നെ സർവപാപങ്ങളിൽനിന്നും രക്ഷിച്ചുകൊള്ളാം എന്ന്. പക്ഷെ മനുഷ്യർക്കു സംസാരസുഖങ്ങളിൽ മോഹമിരിയ്ക്കുന്നതുകൊണ്ട് ഭഗവാന്റെ ആജ്ഞയെ പാലിയ്ക്കാൻ പ്രയാസം തോന്നുന്നു. അതിനാൽ അവർ ബ്രഹ്മസംബന്ധം വിട്ടിട്ടും പുത്രൈഷണ വിത്തൈഷണ ലോകൈഷണ ഇവയിൽ വീണുപോകുന്നു. യശോദയുടെ അടുപ്പിൽ തിളച്ചുതൂകിയ പാലിന് ഒരു തുച്ഛമായ വിലയേ ഉണ്ടായിരിയ്ക്കുകയുള്ളു. എങ്കിലും ഈ അല്പം മാത്രമുള്ള ധനത്തിൽ മോഹിച്ച് ഭഗവാനെ അതൃപ്തനാക്കി വിട്ടിട്ടുപോയ അപരാധം കുറച്ചൊന്നുമല്ലായിരുന്നു. ശ്രീമദ് വല്ലഭാചാര്യൻ തന്റെ സുബോധിനി എന്ന ഗ്രന്ഥത്തിൽ പറയുന്നത് ബ്രഹ്മസംബന്ധമു ണ്ടാകുമ്പോൾ വ്യവഹാരകർമങ്ങൾ വിട്ടുകളയണമെന്നാണ്. യശോദ ചെയ്തതുപോലെ ബ്രഹ്മസംബന്ധത്തിൽ തൃപ്തി വരുന്നതിനുമുൻപ്-അതായത് നിഷ്ഠയുണ്ടാകുന്നതിനു മുൻപ് - വ്യവഹാരകാര്യങ്ങളിൽ ഏർപ്പെട്ടാൽ ബ്രഹ്മാനന്ദം കിട്ടുകയില്ലെന്നുതന്നെയല്ല വ്യവഹാരസുഖവും നഷ്ടപ്പെടും. യശോദയ്ക്ക് ഭഗവാന്റെ ബന്ധവും തൈരും പൊയ്പോയി. അതിനാൽ സജ്ജനങ്ങൾ ആത്മാനുസന്ധാനം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ സംസാരകാര്യങ്ങളെ ഓർമിയ്ക്കരുത്. മനുസ്മൃതിയിൽ പറയുന്നതു നോക്കുക:

**"ശതം വിഹായഭോക്തവ്യംസഹസ്രംസ്നാനമാചരേത്
ലക്ഷംവിഹായദാതവ്യംകോടിംത്യക്ത്വാഹരിംസ്മരേത്."**

"നൂറു ജോലികൾ മാററിവച്ചും സമയത്ത് ആഹാരം കഴിച്ചുകൊള്ളണം. ആയിരം കാര്യങ്ങൾ നീക്കിവച്ചും കുളിയ്ക്കേണ്ട സമയത്തു കുളിച്ചുകൊള്ളണം. ദാനത്തിനു സത്പാത്രവും സമയവും ഒത്തുവരുമ്പോൾ ലക്ഷം കാര്യങ്ങൾ നീക്കിവച്ചും ദാനം കൊടുത്തേയ്ക്കണം. കോടികാര്യ ങ്ങൾ ചെയ്യാനുണ്ടെങ്കിലും ഹരിയെ ഭജിയ്ക്കേണ്ട സമയത്ത് എല്ലാം മാററിവച്ചിട്ടു ഹരിയെ സ്മരിയ്ക്കണം."

പക്ഷെ ഇതുപോലെ പ്രവർത്തിയ്ക്കാൻ വളരെ പ്രയാസമാണ്. സാധാരണക്കാർ ഹരിയെ വിട്ടിട്ട് സംസാര വ്യവഹാരം ചെയ്യാനാണിഷ്ടപ്പെടുന്നത്. പക്ഷെ മായയിലുള്ള പ്രവൃത്തി ഭഗവാന്റെ കൃപ കൂടാതെ സഫലമാകുകയില്ല. ആരെയെങ്കിലും തിരസ്കരിയ്ക്കുന്നതും ഭഗവാനെ ഉപേ



ക്ഷിയ്ക്കുന്നതുപോലെയാണ്. എവിടെ ഭയമോ അവിടെ ഭഗവാനുമായുള്ള സംബന്ധവും ഇരിയ്ക്കയില്ല. യശോദയ്ക്കു തന്റെ പാലു തിളച്ചുപോകുന്നുവെന്ന ഭയം, ധനവാനു ധനം നഷ്ടപ്പെടുമെന്നു ഭയം, തൊഴിലാളിയ്ക്കു ഹർത്താലിന്റെ പേടി, മനുഷ്യർക്കു സർപ്പം, തേൾ മുതലായതിന്റെ ഭയം. ഇതെല്ലാം ഭഗവാൻ അത്രയും സ്ഥലത്ത് ഇല്ലെന്നു കരുതുന്നതുപോലെയാണ്. പാക്കിസ്ഥാൻകാർ ഹിന്ദുക്കളെ അവരുടെ ദേശത്തു താമസിയ്ക്കാൻ അനുവദിയ്ക്കുന്നില്ല. ഇതും ഭഗവാനെ തിരസ്കരിയ്ക്കുന്നതിനൊപ്പമാണ്. എന്തെന്നാൽ ഇങ്ങനെയുള്ള ജീവിതത്തിൽ ബ്രഹ്മത്തിന്റെ സർവവ്യാപകസംബന്ധം ഉണ്ടാകുന്നില്ല. അതുകൊണ്ടാണ് മനുഷ്യജീവിതത്തിൽ യഥാർഥ ബ്രഹ്മസംബന്ധം പ്രയാസമെന്നു പറയുന്നത്.

ബൃഹദാരണ്യകോപനിഷത്തിൽ രണ്ടാമദ്ധ്യായം നാലാം ബ്രാഹ്മണത്തിൽ പറഞ്ഞിരിയ്ക്കുന്നു: ഏതൊരാൾ ബ്രാഹ്മണജാതിയെ അഥവാ ക്ഷത്രിയജാതിയെ തന്റെ ആത്മാവിൽനിന്നും ഭിന്നമായിട്ടു കാണുന്നുവോ അയാളെ ആ ജാതി (ബ്രഹ്മത്തിൽനിന്നും) ദൂരെ നിർത്തുന്നു, ഏതൊരുത്തൻ സ്വർഗാദികളെ തന്റെ ആത്മാവിൽ നിന്നും ഭിന്നമായി കാണുന്നുവോ, അയാളെ ആ സ്വർഗാദികൾ ദൂരെ നിർത്തുന്നു. ഏതൊരാൾ ദേവതകളെ തന്റെ ആത്മാവിൽ നിന്നും ഭിന്നമായി കാണുന്നുവോ അയാളെ ആ ദേവതകൾ ദൂരെ നിർത്തുന്നു. ഏതൊരാൾ ഏതെങ്കിലും വസ്തുവിനെ തന്റെ ആത്മാവിൽനിന്നും ഭിന്നമായി കാണുന്നുവോ, ആ വസ്തു അയാളെ ദൂരെ നിർത്തും. വാസ്തവത്തിൽ ആത്മാവ് സർവരൂപമാണെന്നറിഞ്ഞാലേ ബ്രഹ്മസംബന്ധമുണ്ടാകുകയുള്ളു. അല്ലാതെ തനിയ്ക്കു തോന്നിയപോലെ ബ്രഹ്മത്തെ പിടിയ്ക്കാൻ ചെന്നാൽ ബ്രഹ്മസംബന്ധം സാധ്യമാകയില്ല.

യശോദ പാല് അടുപ്പിൽ നിന്നും വാങ്ങിവച്ചിട്ടു വന്നു നോക്കിയപ്പോൾ തൈർക്കലം ഉടഞ്ഞുകിടക്കുന്നതു കണ്ടു. കൃഷ്ണന്റെ വേലയാണെന്നു മനസ്സിലാക്കിയ യശോദയ്ക്ക് ഉള്ളിൽ ചിരി വന്നു. ഒരു വടിയും എടുത്തു കൊണ്ടു കൃഷ്ണനെ അന്വേഷിച്ചു ചെന്നപ്പോൾ ഒരു ഉരലും മറിച്ചിട്ട് അതിന്റെ മുകളിലിരുന്നുകൊണ്ടു വെണ്ണ കുരങ്ങന്മാർക്കു കൊടുക്കുകയും സ്വയം ഭക്ഷിയ്ക്കുകയും ചെയ്യുന്നതായി കണ്ടു.യശോദ അടുക്കലേയ്ക്കു ചെന്നപ്പോൾ, അമ്മയുടെ കയ്യിൽ വടി ഇരിയ്ക്കുന്നതു കണ്ട് ഭയന്ന് കൃഷ്ണൻ ഓടിക്കളഞ്ഞു. യശോദയും കുട്ടിയെ പിടിയ്ക്കുന്നതിനു പുറകെ ഓടി. വാസ്തവത്തിൽ ഭഗവാനിൽ ഭയമില്ലെങ്കിലും ഭക്തന്മാരുടെ വൃത്തിയെ നിരോധിയ്ക്കാൻവേണ്ടി ഭഗവാൻ വിരുദ്ധധർമത്തെ ആചരിയ്ക്കുന്നു.

**"ഗോപ്യന്വധാവന്ന യമാപ യോഗിനാം**
**ക്ഷമം പ്രവേഷ്ടും തപസേരിതം മനഃ."**(10. 9. 9)

ഏതൊരു ഭഗവത്തത്വത്തിൽ പ്രവേശിയ്ക്കുന്നതിനായി യോഗികളുടെ ചിത്തം തപസ്സുകൊണ്ടുപോലും സമർഥമാകുന്നില്ലയോ ആ ഭഗവാനെ പിടിയ്ക്കാൻ യശോദ ഓടുകയും വളരെ ഓടിയശേഷം പിടിയ്ക്കുകയും ചെയ്യുന്നു. ഭഗവാൻ കരയാൻ തുടങ്ങി. കണ്ണുകൾ തിരുമ്മി മുഖം മുഴുവനും മഷിയാക്കി. വടി കണ്ടാണു കരയുന്നതെന്നു തോന്നിയ യശോദ വടി ദൂരെ എറിഞ്ഞുകളഞ്ഞു. മകനെ രണ്ടു കൈയും കൂട്ടിപിടിച്ച് ഒരു ഉരലിൽ കെട്ടിയിടാൻ വിചാരിച്ചു.

**"ന ചാന്തർ ന ബഹിര്യസ്യ ന പൂർവം നാപി ചാപരം**
**പൂർവാപരം ബഹിശ്ചാന്തർജഗതോ യോ ജഗച്ച യഃ.**
**തം മത്വാ ffത്മജമവ്യക്തം മർത്ത്യലിംഗമധോക്ഷജം**
**ഗോപികോലൂഖലേ ദാമ്നാ ബബന്ധ പ്രാകൃതംയഥാ."**
(10.9.13,14)

അകംപുറമോ ആദിഅന്തമോ ഇല്ലാത്തതും, ജഗത്തിന്റെ അകത്തും പുറത്തും ആദിയിലും അവസാനത്തിലും ജഗത്തിന്റെ രൂപത്തിൽ സ്ഥിതി ചെയ്യുന്നതും, മായാമാനവരൂപംപൂണ്ടതും ഇന്ദ്രിയാതീതവും, അവ്യക്തവും സ്വയം പൂർണവുമായ ബ്രഹ്മത്തെ യശോദ തന്റെ പുത്രനെന്നു കരുതി ഒരു സാധാരണ കുട്ടിയെയെന്നവണ്ണം ഉരലിൽ കെട്ടിയിടാൻ ഭാവിച്ചു. പക്ഷെ ചരടിനു രണ്ടു വിരൽ നീളം കുറഞ്ഞുകണ്ടിട്ട് വേറെ ചരടു കൂട്ടിക്കെട്ടിയിട്ടും പിന്നെയും രണ്ടു വിരൽ നീളം കുറഞ്ഞുകണ്ടു. പലപല ചരടുകൾ കൂട്ടിക്കെട്ടി നോക്കുമ്പോഴും പഴയ രണ്ടു വിരൽ നീളം എപ്പോഴും പോരാതെ കണ്ടിട്ടു യശോദ പരിഭ്രമിയ്ക്കയും ക്ഷീണിയ്ക്കയും ചെയ്തു. ദ്വൈതഭാവം കൊണ്ട് തന്നെ കെട്ടാനൊക്കുകയില്ലെന്നും ബ്രഹ്മസംബന്ധം ലഭിയ്ക്കയില്ലെന്നുമാണു ഭഗവാൻ ഈ ലീലകൊണ്ടു കാണിച്ചത്. സാത്വികബുദ്ധിയില്ലാത്തവർക്ക് അവരുടെ സമയവും ധനവും സദുപയോഗപ്പെടുത്താൻ സാധിയ്ക്കുകയില്ല.

വീട്ടിലുണ്ടായിരുന്ന ചരടെല്ലാം കൂട്ടികെട്ടിയിട്ടും കൃഷ്ണനെ ഉരലോടു ചേർത്തുകെട്ടാൻ സാധിയ്ക്കാത്തതു കണ്ട് യശോദയ്ക്കാശ്ചര്യം തോന്നി. ശരിയ്ക്കും ശാസ്ത്രമനുസരിച്ച് അദ്വൈതസാധന ചെയ്താലേ ഫലപ്രദമാകു, ലക്ഷ്യത്തിലെത്താൻ സാധിയ്ക്കു. ഭഗവാനോടു സംബന്ധമുണ്ടാകുക വളരെ പ്രയാസമാണ്. ഭഗവാൻ സ്വയം ഗീതയിലും പറയുന്നത് ഈ ജഗത്തും അതിലുള്ള ജീവികളും എല്ലാം ഒരു ആശ്ചര്യജനകമായ ഘടനയാണെന്നാണ്. (2.28) എന്തെന്നാൽ അതിൽ ദ്വൈതങ്ങളായ അനേകം വിരുദ്ധധർമങ്ങൾ കാണുന്നു. അതിനാൽ ആത്മാവ് സദ് വസ്തു ആയിരുന്നിട്ടും അസദ് വസ്തു എന്നപോലെ തോന്നിയ്ക്കുന്നു. സ്വയം പ്രകാശമായ ചൈതന്യമായിരുന്നിട്ടും ജഡം പോലെ തോന്നിയ്ക്കുന്നു. ആനന്ദഘനമായിരുന്നിട്ടും ദുഃഖിയെപ്പോലെ കാണുന്നു. നിർവികാരമായിരുന്നിട്ടും സവികാരമെന്നപോലെ തോന്നുന്നു. നിത്യമായിരുന്നിട്ടും അനിത്യമെന്ന



പോലെ കാണുന്നു. യശോദ ബ്രഹ്മത്തെ സാധാരണ മനുഷ്യക്കുട്ടിയെന്നു കരുതി കെട്ടാൻ പ്രയത്നിച്ചു. ആത്മാവ് മുക്തനായിരുന്നിട്ടും ബന്ധനെന്നപോലെ കാണപ്പെടുന്നു. അദ്വിതീയമായിരുന്നിട്ടും സദ്വിതീയം പോലെ തോന്നിയ്ക്കുന്നു. ജീവന് വേദാന്തത്തിലെ **"തത്ത്വമസ്യാദി"**മഹാവാക്യങ്ങളെക്കൊണ്ട് ബോധമുണ്ടായി അവിദ്യാനിവൃത്തി ഉണ്ടാകുമ്പോൾ അപൂർവം പേർക്കു മാത്രമേ ബ്രഹ്മദശ പ്രാപ്തമാകയുള്ളു. അതും ഒരാശ്ചര്യം തന്നെ. വൃത്തി, അവിദ്യായുക്തമായിരുന്നിട്ടും അവിദ്യയെ നശിപ്പിയ്ക്കുന്നു. ഇതും ആശ്ചര്യംതന്നെ. ജ്ഞാനമുണ്ടായിരുന്നിട്ടും ജ്ഞാനികൾ പ്രാരബ്ധമനുസരിച്ച് ചിലപ്പോൾ ദ്വൈതവ്യവഹാരത്തിൽ പെടുന്നു. ഇതും ആശ്ചര്യമാണ്. പത്തുപേർ ഉറങ്ങിക്കിടക്കുന്നിടത്ത് ആരുടെ പേരുപറഞ്ഞു വിളിയ്ക്കുന്നുവോ അയാൾ മാത്രമേ ഉണരുന്നുള്ളു. ഇതും ആശ്ചര്യം തന്നെ. കേനോപനിഷത്തിൽ പറയുന്നു:

**യന്മനസാ ന മനുതേ യേനാഹുർമനോ മതം**
**തദേവ ബ്രഹ്മ ത്വംവിദ്ധിനേദംയദിദമുപാസതേ** (2 .5)

ഏതിനെ മനസ്സുകൊണ്ടറിയാൻ സാധിയ്ക്കുന്നില്ലയൊ, ഏതിന്റെ ശക്തികൊണ്ടാണോ മനസ്സു പ്രവർത്തിയ്ക്കുന്നത് അതിനെ നീ ബ്രഹ്മമെന്നറിയുക. മനസ്സിനാൽ അറിയുന്നതിനെ ലോകം ഉപാസന ചെയ്യുന്നു. അതു ബ്രഹ്മമല്ല. അതായത് ചുരുക്കത്തിൽ ആദ്യമേ ക്രിയയെപ്പററി വിചാരിയ്ക്കുന്നതിനുപകരം സത്തയെപ്പററിവേണം വിചാരിയ്ക്കാൻ. ആദ്യം സത്തയുടെ വിചാരമെന്നുവെച്ചാൽ ബ്രഹ്മത്തെപ്പററി വിചാരിയ്ക്കുക. അതിനെയാണ് അനു-ഗ്രഹമെന്നു പറയുന്നത്. 'അനു'എന്നു വെച്ചാൽ പിന്നീട്. അതായത് ആദ്യം ഭഗവാനെ സ്മരിച്ചിട്ട് പിന്നീട് വ്യവഹാരം ചെയ്യുക എന്നർഥം. ഭഗവാന്റെ സ്മരണയോടുകൂടിയുള്ള വ്യവഹാരത്തെയാണ് ഭഗവാന്റെ അനുഗ്രഹമെന്നു പറയുന്നത്. പക്ഷെ യശോദയെപ്പോലെ ഭഗവാന്റെ സത്തയെപ്പററി വിചാരിയ്ക്കാതെ പാലിൽ മനസ്സുപോയാൽ (ആദ്യം സംസാരം ഓർമ വന്നാൽ) ബ്രഹ്മസംബന്ധം ഉണ്ടാകയില്ല. ബ്രഹ്മസംബന്ധം എങ്ങനെ ഉണ്ടാകാമെന്ന് ഇനി ശുകദേവൻ പറയുന്നു:

**"സ്വമാതുഃ സ്വിന്നഗാത്രായാ വിസ്രസ്തകബരസ്രജഃ,**
**ദൃഷ്ട്വാപരിശമംകൃഷ്ണഃകൃപയാ*ff*സീത്സ്വബന്ധനേ."**
(10.9.18)

അമ്മ പരിശ്രമംകൊണ്ടു വിയർത്ത്, മുടിഅഴിഞ്ഞ്, അതിൽ ചൂടിയിരുന്ന മാലയുമെല്ലാം താഴെ വീണതു കണ്ട് അമ്മയോടുള്ള കൃപയാൽ കൃഷ്ണൻ സ്വയം അമ്മയ്ക്കു വേണ്ടി ബന്ധിതനായി.

ജ്ഞാനമാർഗത്തിന്റെ സിദ്ധാന്തം ബ്രഹ്മം സദാ മുക്തമാണെന്നാണ്. അത് അതിന്റെ സ്വഭാവത്തെ ഒരിയ്ക്കലും വിടുകയില്ല. അതുകൊണ്ട് ബന്ധനത്തിലും പെടുകയില്ല. എന്തെന്നാൽ അതു വസ്തുതന്ത്രമാണ്.

ഭക്തിമാർഗത്തിന്റെ സിദ്ധാന്തം ബ്രഹ്മം മുക്തമാണെങ്കിലും ഭക്തരുടെ പ്രേമത്തിന്റെ അടുത്തു വിരുദ്ധധർമമെന്നപോലെ കാണിയ്ക്കയും ബന്ധനത്തിൽ വരുന്നതുപോലെ തോന്നിയ്ക്കയും ചെയ്യുമെന്നാണ്. ഭക്തിയുടെ അടുത്തു ഭഗവാൻ ഭക്തനാകുന്നു. ഭക്തനെ ഭഗവാനുമാക്കുന്നു. പക്ഷെ അതു ഭഗവാന്റെ കൃപയുടെ ഫലമാണ്- അനുഗ്രഹത്തിന്റെ ഫലമാണ്. അനുഗ്രഹത്തിന്റെ യഥാർഥമായ അർഥം ബ്രഹ്മസത്തയുടെ സ്മരണയിൽ സതതം ഇരിയ്ക്കുകയെന്നാണ്. അനന്യഭാവമെന്നും അദ്വൈതഭാവമെന്നും പറയുന്നതിന്റെ അർഥം ഒന്നുതന്നെയാണ്. അനന്യഭാവത്തിൽ ഭേദത്തെ അഭേദമാക്കുകയും, അദ്വൈതഭാവത്തിൽ ഭേദത്തെ നിഷേധിയ്ക്കുകയുമാണ് ചെയ്യേണ്ടത്. പക്ഷെ സംസാരിയായ ഭക്തന് അനന്യഭാവം സിദ്ധമാക്കാനും, ജ്ഞാനിയ്ക്ക് അദ്വൈതഭാവം സിദ്ധമാക്കാനും പ്രയാസങ്ങൾ സൃഷ്ടിയ്ക്കപ്പെടുന്നു. ഭക്തിമാർഗത്തിൽ ഇതി ഇതി എന്നു പറയേണ്ടിയിരിയ്ക്കുന്നു - അതായത് ഇതു ഭഗവാനാണ്, സകലതും ഭഗവാനാണ്, വിരുദ്ധധർമവും ഭഗവാനാണ് എന്നു പറയേണ്ടിയിരിയ്ക്കുന്നു. ജ്ഞാനമാർഗത്തിൽ **"നേതിനേതി"** എന്നാണ് പറയേണ്ടത്. അതായത് ബ്രഹ്മമൊഴിച്ച് ഏതേതു വിരുദ്ധധർമം കാണുന്നുവോ, ഏതെങ്കിലും ജഡമായും ദുഃഖമായും കാണുന്നുണ്ടോ അവയെയെല്ലാം നിഷേധിച്ചിട്ട് സത്-ചിത്-ആനന്ദത്തെ അനുഭവിച്ചറിയണം.ഭക്തിമാർഗത്തിൽ വിരുദ്ധധർമങ്ങളെ സമന്വയം ചെയ്യുക പ്രയാസമായി തോന്നും. ജ്ഞാനമാർഗത്തിൽ പൂർണവൈരാഗ്യമില്ലെങ്കിൽ **"നേതിനേതി "**യും ഫലപ്രദമാകയില്ല. അതിനാൽ ഈ രണ്ടുമാർഗക്കാരും യശോദയെപ്പോലെ വ്യവഹാരസമയത്തുഭഗവാനെ ഉപേക്ഷിച്ചു പാലിന്റെ പുറകെ ഓടാറുണ്ട്. പാലുകൂടാതെ ശരീരം നിലനില്ക്കുകയില്ല. അതുകൊണ്ടതിനെ സംഭരിയ്ക്കേണ്ടതും ആവശ്യംതന്നെ. പക്ഷെ അതു സാധനയാണ്. ഫലമല്ല. ബ്രഹ്മസംബന്ധരൂപിയായ ഫലം കയ്യിൽ വരുമ്പോൾ സാധനയെപ്പററി ചിന്തിയ്ക്കേണ്ടാവശ്യമില്ല.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "ബ്രഹ്മാദിലോകപാലന്മാർ സഹിതം ഈ സമ്പൂർണവിശ്വം ആർക്കധീനമാണോ, ആ ഭഗവാൻ കൃഷ്ണൻ സ്വയം ബന്ധിയ്ക്കപ്പെട്ട്, താൻ ഭക്തനധീനനാണെന്നു കാണിച്ചു." ഇപ്രകാരം ബ്രഹ്മാവ്, മഹാദേവൻ,ലക്ഷ്മീദേവി മുതലായവർക്കു പോലും ലഭിയ്ക്കാതിരുന്ന ശ്രീ ഹരിയുടെ കൃപാപ്രസാദം യശോദയ്ക്കു ലഭിച്ചിരുന്നു.

**"നായംസുഖാപോഭഗവാൻദേഹിനാംഗോപികാസുതഃ**
**ജ്ഞാനിനാം ചാത്മഭൂതാനാം യഥാഭക്തിമതാമിഹ."**
(10. 9.21)



ഗോപികാനന്ദനനായ ഭഗവാൻ ശ്രീകൃഷ്ണൻ ഭക്തർക്ക് പ്രാപ്തമാകുന്നതുപോലെ ആത്മസ്വരൂപികളായ തത്ത്വജ്ഞാനികൾക്ക് പ്രാപ്തമാകുന്നില്ല. ഇവിടെ ഭക്തി മാർഗത്തിന്റെ മഹിമയെ കാണിച്ചിരിയ്ക്കുന്നു. പ്രേമത്തിനു നിയമമില്ല. ഭക്തന്റെ അടുക്കൽ ഭഗവാൻ പരതന്ത്രനെന്ന പോലെ കാണപ്പെടുന്നു. ഭക്തനായ അംബരീഷന്റെ ചരിത്രത്തിൽ ഇത് സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. ഭക്തി മാർഗത്തിലെ മുഖ്യലക്ഷ്യം, അനന്യഭാവപ്രാപ്തിയാണ്. ഇതു വളരെ പ്രയാസമായ കാര്യമാണ്. പുത്രൈഷണ, വിത്തൈഷണ, ലോകൈഷണ മുതലായവ മനുഷ്യർക്ക് അനന്യഭാവം പ്രാപ്തമാക്കാൻ തടസ്സങ്ങളായിത്തീരുന്നു.

പ്രത്യേകിച്ച് ഇക്കാലത്ത്, പൈസ 'പരമേശ്വര' നായി ത്തീർന്നിരിയ്ക്കയാണ്. ധനത്തിൽ ആസക്തരായവർ കുബേരന്റെ മക്കളെപ്പോലെയാണ്. അവരുടെ ജീവിതത്തിൽ തെററുകൾ പററിയാൽ വൃക്ഷങ്ങളായി ജനിയ്ക്കേണ്ടിവരും. ആ കഥയാണ് അടുത്തു വരുന്നത്.

ബ്രഹ്മസംബന്ധം രണ്ടുവിധമുണ്ടാകാമെന്നു മുൻപ് പറഞ്ഞല്ലൊ. ഭഗവാന്റെ നാമശ്രവണമാത്രയിൽ ഹൃദയം ദ്രവീഭൂതമായി. പ്രേമവിവശരാകുന്നവർക്ക് അനന്യഭാവവും തുടർന്ന് ബ്രഹ്മസംബന്ധവുമുണ്ടാകും. അവർ ഭഗവാൻ എപ്രകാരമുള്ള ജഗത്ത് സൃഷ്ടിച്ചുവൊ അതു ശരിതന്നെയെന്നു വിശ്വസിച്ച്, ആരുടെയും ഗുണദോഷങ്ങളിൽ പെടാതെ ചിത്തത്തിന്റെ ഏകാഗ്രതയെ പാലിയ്ക്കും. തീവ്ര ബുദ്ധിയുള്ളവരും, തത്ത്വവിചാരം ചെയ്യാൻ കഴിവുള്ളവരും, നല്ല വൈരാഗ്യമുള്ളവരും ബ്രഹ്മമല്ലാതെ ഒന്നുമില്ലെന്നു വിശ്വസിയ്ക്കുന്നവരാകയാൽ അവർക്ക് ആദിമുതൽ ബ്രഹ്മസംബന്ധം ഉണ്ടായിരിയ്ക്കും.അവർ ചിത്തത്തെ വ്യാപകമാക്കി എല്ലാം ബ്രഹ്മരൂപമായി കാണും. ഏതൊരു ഭഗവാൻ ചരടിലും ഉണ്ടൊ ആ ചരട് ഭഗവാനെ എങ്ങനെ ബന്ധിയ്ക്കാനാണ്? ജ്ഞാനവും വൈരാഗ്യവും ഭക്തിയുടെ മക്കളാണ്. അവർ വൃദ്ധരായി പോകയാൽ, ഭക്തി കരഞ്ഞുകൊണ്ടിരിയ്ക്കുന്നു. ധനവാൻ എപ്രകാരം സ്വയംമറന്നു പോകുന്നു എന്ന് അടുത്ത കഥയിൽ പറയുന്നു.

## പ്രകരണം പതിനൊന്ന്

### ധനതൃഷ്ണയുടെ ഫലം

ശുകൻ പറഞ്ഞു:"ശ്രീകൃഷ്ണനെ ഉരലോടു ചേർത്തുകെട്ടിയിട്ടിട്ട്, യശോദ ഗൃഹജോലികളിൽ ഏർപ്പെട്ടു. കൃഷ്ണന്റെ ദൃഷ്ടി ഗൃഹത്തിനടുത്തുനിന്നിരുന്ന രണ്ടു മരുതുമരങ്ങളിൽ പതിഞ്ഞു. കുബേരപുത്രന്മാരായിരുന്ന നളകൂബരനും, മണിഗ്രീവനും നാരദശാപത്താൽ മരുതുമരങ്ങളായിത്തീർന്നവയായിരുന്നു അവ."

ഈ സന്ദർഭത്തിൽ, നാരദശാപത്തിനുണ്ടായ കാരണമറിയുവാൻ പരീക്ഷിത്ത് ആഗ്രഹം പ്രകടിപ്പിച്ചു: "ഇവർ രണ്ടുപേരും കുബേരപുത്രന്മാരും, രുദ്രഭഗവാന്റെ സേവകന്മാരുമായിരുന്നു. ധനവും പദവിയും അവരെ വലിയ ഗർവിഷ്ഠന്മാരാക്കി.(ഇവിടെ കുബേരപുത്രന്മാരെന്നു വച്ചാൽ വലിയ ധനവാന്റെ പുത്രന്മാരെന്നും, രുദ്രൻ അഹങ്കാര ത്തിന്റെ ദേവനാകയാൽ രുദ്രന്റെ സേവകർ എന്നതിൽ നിന്നും അഹങ്കാരികളെന്നും മനസ്സിലാക്കണം.) ഒരിയ്ക്കൽ ഇവർ രണ്ടുപേരും വാരുണി എന്ന മദ്യം കുടിച്ചു മത്തരായി, കൈലാസത്തിന്റെ താഴ്വരയിൽ ഉണ്ടായിരുന്ന മനോഹരമായ ഒരു തടാകത്തിൽ അപ്സരസ്ത്രീകളുമായി ജലക്രീഡ ചെയ്യുകയായിരുന്നു. ആസമയത്ത് ശ്രീ നാരദൻ അതിലെ വരാൻ ഇടയായി. നാരദനെ കണ്ടമാത്രയിൽ ആ അപ്സരസ്ത്രീകൾ വേഗം കരയിൽ കയറി അവരുടെ വസ്ത്രങ്ങൾ ധരിച്ചു. പക്ഷെ മദോന്മത്തരായ ആ യക്ഷന്മാർ വസ്ത്രം ധരിയ്ക്കാതെ അലക്ഷ്യമായി അങ്ങനെ തന്നെ നിന്നു. അതു കണ്ട് അവർ ധനമദ്യങ്ങളാൽ പ്രമത്തരായിത്തീർന്നിരിയ്ക്കയാണെന്നു നാരദൻമനസ്സിലാക്കി അവരോടിപ്രകാരം പറഞ്ഞു: "വിഷയികൾ ധനമദത്താൽ മതിമറന്നു പോകുന്നു. അവർ ബുദ്ധിഭ്രഷ്ടരായിട്ടു സ്ത്രീ, ചൃത്, മദ്യപാനം ആദിയായ ദുരാചാരങ്ങളിൽപ്പെട്ട് സജ്ജനനിന്ദ ചെയ്യുന്നു. ശരീരം നിത്യമെന്നു കരുതി, അതിനെ പുഷ്ടിപ്പെടുത്താൻ പശുഹിംസ ചെയ്യാനും ഇക്കൂട്ടർ മടിയ്ക്കുകയില്ല.(10.10.9).ഏതുന്നതപദവിയിൽ ഇരിയ്ക്കുന്നവരുടെ ശരീരമാണെങ്കിലും അവസാനം കൃമിയോ, ഭസ്മമോ ആകാനുളളതാണ്. അങ്ങനെയുള്ള ശരീരത്തെ പുഷ്ടിപ്പെടുത്താൻ ജന്തുഹിംസ ചെയ്യുന്നവർ നരകത്തിൽ ചെന്നുചേരുന്നു. ഈ ശരീരത്തിന്റെ മേൽ ആർക്കാണധികാരം? അന്നം നൽകുന്നവനോ, വീര്യദാതാവായ പിതാവിനോ, അതോ അതിനെ ഉദരത്തിൽ ധരിക്കുന്ന മാതാവിനോ? അത് അഗ്നി യ്ക്കോ, കഴുകൻ, കുറുക്കൻ ആദിയായ ജന്തുക്കൾക്കോ ഇരയായി ത്തീരുന്നു. ശരീരം അവ്യക്തമായ മായയിൽ നിന്നും ഉണ്ടായി അതിൽത്തന്നെ ലയിയ്ക്കുന്നു. ഇങ്ങനെയുള്ള ശരീരത്തെ ആത്മാവായും ശ്രേഷ്ഠമായും കരുതി, ഭോഗസുഖങ്ങളിൽ ആമഗ്നരാകുന്നവർ തീർച്ചയായും മൂഢന്മാരാണ്. ഐശ്വര്യമദത്താൽ അന്ധരായവർക്കുള്ള ഉത്തമമായ ശിക്ഷ ദാരിദ്ര്യമാണ്. ദരിദ്രർ അന്യരേയും തന്നെപ്പോലെ കരുതും. കാലിൽ മുള്ളുകൊണ്ടിട്ടുള്ളവനു മാത്രമേ അന്യന്റെ കാലിൽ മുള്ളുകൊണ്ടാലുണ്ടാകുന്ന വേദനയറിയുവാൻ കഴിയുകയുള്ളു. ദരദ്രർക്ക് ധനവാന്മാർക്കുള്ളതുപോലുള്ള അഹങ്കാരം കാണുകയില്ല. ദൈവയോഗത്താൽ അവർക്കുണ്ടാകുന്ന കഷ്ടതകൾ അവരുടെ തപസ്സായി അവർ കരുതുന്നു. അന്നത്തിന്റെ കുറവുകൊണ്ടു വിശന്നു ശുഷ്കിച്ച ഇന്ദ്രിയങ്ങളിൽ ഹിംസാവൃത്തിയ്ക്കുള്ള വാഞ്ഛ ഉണ്ടാകുകയില്ല. സജ്ജനസംഗവും നിർധനർക്കാണു ലഭിയ്ക്കാറുള്ളത്.സജ്ജനസംഗംകൊണ്ടവരുടെ വിഷയതൃഷ്ണ മാറിപ്പോകുന്നു. തദ്വാരാ അവരുടെ ജീവൻ ശുദ്ധമാകുന്നു. ഭഗവത്ചരണാരവിന്ദങ്ങളിൽ രമിയ്ക്കുന്നവർക്ക് ദുർഗുണികളും, ധനമദമത്തരുമായ ദുർജനങ്ങളെക്കൊണ്ടെന്താണൊരു പ്രയോജനം? വാരുണീമദ്യപാനത്താൽ ഉന്മത്തരും,



ഐശ്വര്യമദത്താൽ അന്ധരും, സ്ത്രീപരായണരും, ഇന്ദ്രിയലംപടരുമായ നിങ്ങളുടെ അജ്ഞാനജന്യമായ മദത്തെ തീർക്കേണ്ടത് എന്റെ ധർമമാണ്. കുബേര പുത്രന്മാരായ നിങ്ങൾ അജ്ഞാനമഗ്നരായി വസ്ത്രവിഹീനരാണെന്നുപോലും അറിയുന്നില്ല. അതിനാൽ നിങ്ങൾ സ്ഥാവരയോനിയിൽ ജനിയ്ക്കാൻ യോഗ്യരാണ്. നിങ്ങൾക്ക് ഇനി ഒരിയ്ക്കലും ഇതുപോലുള്ള അജ്ഞാനം ഉണ്ടാകാതിരിയ്ക്കട്ടെ. നിങ്ങൾ മരങ്ങളായിത്തീർന്നാലും. നിങ്ങൾക്ക് എന്റെ കൃപകൊണ്ട് ഈ ജന്മത്തെ സ്മൃതി ഉണ്ടായിരിയ്ക്കുന്നതാണ്. നൂറു വർഷങ്ങൾക്കുശേഷം ശ്രീ വാസുദേവന്റെ ചരണസ്പർശം നിങ്ങൾക്കുണ്ടാകുമ്പോൾ ഭഗവത്കൃപയാൽ നിങ്ങൾ മുക്തരായി സ്വർഗത്തെ പ്രാപിയ്ക്കും." ഇപ്രകാരം ശപിച്ചിട്ടു നാരദൻ അവിടെനിന്നും ബദരികാശ്രമത്തിലേയ്ക്കു പോയി. നളകൂബരനും മണിഗ്രീവനും രണ്ടു മരുതുമരങ്ങളായിത്തീർന്നു.

ഈ കഥയിൽ ധനംകൊണ്ടുണ്ടാകാവുന്ന അനർഥത്തെ കാണിച്ചിരിയ്ക്കുന്നു. വ്യാപാരി, ലോഭിയായാൽ കരിഞ്ചന്ത നടത്തും. വക്കീൽ, ലോഭിയായാൽ *കേസ്സ്* ആവശ്യമില്ലാതെ നീണ്ടുപോകും. ധനവാന്മാരിൽ നീതിയോടെ സമ്പാദിച്ചവർ വളരെ കുറവായിരിയ്ക്കും. ധനം വർധിച്ചാൽ ഇന്ദ്രിയഭോഗങ്ങളിൽ ഉദാസീനതയും വൈരാഗ്യവും അപൂർവം ചിലർക്കേ ഉണ്ടാകുകയുള്ളു. യന്ത്രങ്ങളുടെ സഹായംകൊണ്ട് ഇന്ദ്രിയസുഖഭോഗങ്ങൾക്കു കൂടുതൽ അവസരങ്ങൾ ലഭിയ്ക്കുന്ന ഇക്കാലത്ത്, ഉത്തമ സംസ്കാര ലാഭത്തിനു ജനങ്ങൾവേണ്ടത്ര പ്രയത്നിയ്ക്കുന്നില്ല. അതിനാൽ സാക്ഷിരൂപിയായ നാരദന്റെ ശാപം പലർക്കും പററുകയും പലരുടേയും ജീവിതം വൃക്ഷങ്ങളുടേതുപോലെ വളരാൻ മാത്രമായിത്തീരുകയും ചെയ്യുന്നു. അവർക്ക് ഉത്തമ ലക്ഷ്യം ഉണ്ടാകുന്നില്ല. ഈ സ്ഥിതിയിൽ നിന്നും രക്ഷ ലഭിയ്ക്കാൻ ഭഗവത്കൃപ ആവശ്യമാണ്. ധനതൃഷ്ണയുള്ളവർക്കു സത്സംഗത്തിനു സമയം ലഭിയ്ക്കുന്നില്ല. ഉത്തമസംസ്കാരത്തിൽ ലക്ഷ്യമുള്ളവന്, യഥാർഥസുഖം എവിടെയാണെന്നന്വേഷിയ്ക്കാനുള്ള ബുദ്ധിയുണ്ടായിരിയ്ക്കും.

നാരദന്റെ വചനത്തെ സത്യമാക്കാൻ ഭഗവാൻ ഉരലും വലിച്ചുകൊണ്ട് മരുതുമരങ്ങൾ നില്ക്കുന്ന സ്ഥലത്തേയ്ക്കു സാവധാനം നീങ്ങി. ഉരൽ രണ്ടു വൃക്ഷങ്ങളുടെ ഇടയ്ക്കിട്ടു വലിക്കയാൽ, അവ വേരോടെ പിഴുതു വീണു. ആ വൃക്ഷങ്ങളിൽനിന്നും അഗ്നിയെപ്പോലെ തേജസ്വികളായ രണ്ടു പുരുഷന്മാർ വെളിയിൽവന്ന് ശ്രീകൃഷ്ണനെ സ്മരിച്ചുകൊണ്ടിപ്രകാരം സ്തുതിച്ചു:

**"കൃഷ്ണകൃഷ്ണമഹായോഗിൻത്വമാദ്യഃപുരുഷഃപരഃ,**
**വ്യക്താവ്യക്തമിദം വിശ്വം തേരൂപംബ്രാഹ്മണാ വിദുഃ."**

ഹേ കൃഷ്ണാ!ഹേ മഹായോഗി! അവിടുന്നു പ്രകൃതിയ്ക്കും ഉപരിയായ ആദിപുരുഷനാകുന്നു. വേദവിത്തുക്കൾ വ്യക്തവും, അവ്യക്തവുമായ ഈ വിശ്വത്തെ അവിടുത്തെ രൂപമായിക്കാണുന്നു. സർവപ്രാണികളുടേയും ശരീരം, പ്രാണൻ, ഇന്ദ്രിയങ്ങൾ,ആത്മാവ് ഇവയുടെ ഈശ്വരനായി, അവിടുന്നു മാത്രമാണുള്ളത്. ഭഗവാനായ കാലവും, അവ്യയനായ ഈശ്വരനും, ശ്രീവിഷ്ണു, മഹത്തത്ത്വം, ത്രിഗുണമയിയായ മായ, സൂക്ഷ്മപ്രകൃതി, ഇവയെല്ലാം അവിടുന്നുതന്നെയാകുന്നു. എല്ലാവരുടേയും അന്തഃകരണവികാരങ്ങളെ അറിയുന്ന സാക്ഷിയും അവിടുന്നാണ്. പ്രാകൃതഗുണങ്ങളാൽ അവിടുത്തെ ഗ്രഹിയ്ക്കാൻ സാധ്യമല്ല. അവിടുന്ന് ഉല്പത്തിയ്ക്കു മുൻപേ ഉള്ളതാകയാൽ ദേഹാദിയാൽ ആവൃതമായിട്ടുള്ള ഒരു പ്രാണിയ്ക്കും അവിടുത്തെ അറിയാൻ സാധിയ്ക്കുന്നില്ല. അവിടുന്നു ഭഗവാൻ വാസുദേവനും, ജഗത്തിന്റെ വിധാതാവുമാകുന്നു. അങ്ങയുടെ സ്വരൂപം അങ്ങയാൽ തന്നെ പ്രകാശിതമായ ഗുണങ്ങളെക്കൊണ്ട് ആച്ഛാദിതമാണ്. സാക്ഷാത്പരബ്രഹ്മമായ അവിടുത്തെ ഞങ്ങൾ നമസ്കരിയ്ക്കുന്നു. (10.10.33.) ഏതു വിധത്തിലെങ്കിലും ബ്രഹ്മസംബന്ധമുണ്ടാക്കുക സകല ജീവികളുടേയും മുഖ്യകർത്തവ്യമാണ്. അതിനു വേണ്ടതായ അധികാരിത്വം പ്രാപ്തമാക്കണം. മനുഷ്യരുടെ മനസ്സ് ബഹിർമുഖമാകയാൽ ആത്മാവിന്റെ വിളികേൾക്കാൻ തക്കതായ ഏകാഗ്രത ഉണ്ടാകുന്നില്ല. അതിനാൽ മനസ്സിൽ അനേക പ്രകാരമുള്ള വിക്ഷേപങ്ങളുണ്ടായിക്കൊണ്ടിരിയ്ക്കുന്നു. വിചാരഹീനരായി പല വിധത്തിൽ മോഹാന്ധരായി മായയിൽ കുടുങ്ങിപ്പോകുന്നു. ജന്മത്തിനു മുൻപും, മരണത്തിന് ശേഷവും തന്റെ ദേശമേതെന്നൊ, ജാതി എന്തെന്നൊ ഒരറിവുമില്ലെങ്കിലും ഇടയ്ക്കുള്ള ജീവിതകാലത്ത് അഭിമാനയുക്തരായി പരസ്പരം ദ്വേഷിച്ചു ഭയങ്കരമായ യുദ്ധത്തിനുപോലും തയാറാകുന്നു.മഹാത്മാഗാന്ധി ഇംഗ്ലണ്ടിൽ ജനിച്ചിരുന്നെങ്കിൽ ആ ദേശത്തെ സേവ ചെയ്യുമായിരുന്നു. *അമേരിക്ക*യിലെ പ്രമുഖനായ ട്രൂമൻ മരണശേഷം റഷ്യയിൽ ജനിച്ചാൽ റഷ്യയുടെ നന്മയ്ക്കുവേണ്ടി പ്രയത്നിയ്ക്കും. മനുഷ്യരുടെ രാഗത്തിന് ഒരു നിയന്ത്രണവുമില്ല. രാഗത്തിനോടൊപ്പം ആത്മജ്ഞാനവുംകൂടെ ഉണ്ടെങ്കിലേ നല്ല സംസ്കാരമുണ്ടാകുകയുള്ളു.

ആത്മാവ് ഏതെങ്കിലും ദേശത്തോടൊ കാലത്തോടൊ ബന്ധിയ്ക്കപ്പെടുന്നില്ല. ജാഗ്രദവസ്ഥ പൂർണജീവിതമല്ല. അതിന്റെ പിന്നിൽ സൂക്ഷ്മസംസ്കാരങ്ങളും സഞ്ചിതകർമങ്ങളും ആത്മാവിന്റെ രഹസ്യവും മറഞ്ഞിരിപ്പുണ്ട്. സഞ്ചിതകർമത്തെ മനസ്സിലാക്കാൻ പ്രയാസമാണ്. സൂക്ഷ്മസംസ്കാരങ്ങളുടെ കാലവും പ്രത്യേക രീതിയിലുള്ളതാണ്. സൂക്ഷ്മജഗത്തിന്റെ കർത്താവ് ബ്രഹ്മാവാണ്. ബ്രഹ്മാവിന്റെ അല്പക്ഷണത്തിനുള്ളിൽ മനുഷ്യരുടെ അനേകായിരം യുഗങ്ങൾ കടന്നുപോകുന്നു. അഹങ്കാരം നിറഞ്ഞ ജീവിതം അല്പജീവിതമാണ്. അഹങ്കാരികൾക്കു സമതയോടെ ജീവിയ്ക്കാൻ സാധ്യമല്ല. സാധാരണ മനുഷ്യർ കർമം ചെയ്യുന്നെങ്കിലും കർമത്തിന്റെ കർത്താ



വാരെന്നറിയുന്നില്ല. കർമത്തിന്റെമേൽ അവരുടെ സത്ത നടക്കുന്നുമില്ല. സ്വപ്ന സമയം വളരെപേരും താഴ്ന്നതരം അവസ്ഥയെ അനുഭവിയ്ക്കാറുണ്ട്. സ്വപ്നകാലകർമത്തിനും മനുഷ്യർക്കു ശിക്ഷ അനുഭവിയ്ക്കേണ്ടിവന്നാൽ അതു സഹിയ്ക്കവയ്യാത്ത ദുഃഖത്തിനിടയാകും. അതിനാൽ ഒരു ഭക്തൻ ഭഗവാനോടു പറയുകയാണ്: "അല്ലയോ ഭഗ വാനേ! സ്വപ്നകാലത്തെ തെറ്റുകൾക്ക് അവിടുന്ന് ശിക്ഷ നൽകാത്തത് അവിടുത്തെ വലിയ കാരുണ്യമാണ്." സകല തെറ്റുകൾക്കും മൂലകാരണം അജ്ഞാനമാണ്. ജീവൻ ഭഗവാനിൽ ശരണം പ്രാപിയ്ക്കാതിരിയ്ക്കുന്നതുവരെ അജ്ഞാനം നീങ്ങുകയോ ആത്മജ്ഞാനം ഉണ്ടാവുകയോ ചെയ്കയില്ല. അതിനാൽ കുബേരപുത്രന്മാർ ഭഗവാനോടു പ്രാർഥിയ്ക്കുന്നു:

**"വാണീ ഗുണാനുകഥനേ ശ്രവണൗ കഥായാം**
**ഹസ്തൗ ച കർമസു മനസ്തവ പാദയോർനഃ**
**സ്മൃത്യാം ശിരസ്തവ നിവാസജഗത്പ്രണാമേ**
**ദൃഷ്ടിഃ സതാം ദർശനേ *f* സ്തു ഭവത്തനൂനാം."**

(10.10.38.)

ഞങ്ങളുടെ വാണി അവിടുത്തെ ഗുണഗാനം ചെയ്യുകയും,ചെവി അവിടുത്തെ കഥകൾ കേൾക്കു കയും, കൈകൾ അവിടുത്തെ സേവ ചെയ്യുകയും, മനസ്സ് അവിടുത്തെ ചരണകമലങ്ങളെ സ്മരിയ്ക്കുകയും, ശിരസ്സ് അവിടുത്തെ നിവാസസ്ഥാനരൂപമായ സമ്പൂർണജഗത്തിനെ നമസ്കരിയ്ക്കുകയും, നേത്രങ്ങൾ അവിടുത്തെ വിഗ്രഹരൂപമായ സാധുജനങ്ങളെ ദർശനം ചെയ്യുകയും ചെയ്യുമാറാകണമെന്നു ഞങ്ങൾ പ്രാർഥിയ്ക്കു ന്നു.

ഇന്ദ്രിയങ്ങളെ വിഷയങ്ങളിലേയ്ക്കു വിടാതെ അവയെ ഭഗവാന്റെ സേവയിൽ ഏർപ്പെടുത്തി ഇന്ദ്രിയനിഗ്രഹം സാധിയ്ക്കാം. ദശമസ്കന്ധം ഭഗവാന്റെ നിരോധലീലയാണെന്നു നേരത്തെ പറഞ്ഞിട്ടുണ്ട്. ഭഗവാന്റെ നാമജപവും, രൂപദർശനവുംകൊണ്ട് നാമരൂപാത്മകമായ മായയെ ജയിച്ച് ജീവന് പൂർണതയിൽ എത്താം.

മനോമയകോശംവരെ ഇന്ദ്രിയങ്ങളുടെ ശക്തി പ്രബലമായിരിയ്ക്കും. പക്ഷെ മനസ്സു ഭഗവാനെ സ്മരിയ്ക്കാൻ തുടങ്ങുമ്പോൾ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽനിന്നും പിൻവാങ്ങാൻ തുടങ്ങും. മാത്രമല്ല, അവയിലും ഭഗവദ്ഭാവം വന്നു കൂടും. ഭഗവാന്റെ ഗുണങ്ങൾ അപാരമാണ്. ഏതുസമയത്തും അതിനു ജീവനെ സഹായിയ്ക്കാൻ സാധിയ്ക്കും. പക്ഷെ ജീവനിൽ ശരണാഗതഭാവം ഉണ്ടായിരിയ്ക്കണമെന്നു മാത്രമേയുള്ളു. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ ശരണമാക്കുക എളുപ്പമാണ്. പക്ഷെ ജീവനെ ഭഗവത്ശരണത്തിൽ വെച്ചുകൊണ്ടിരിയ്ക്കുക വളരെ പ്രയാസമാണ്. അഹങ്കാരം ഒരു വല്ലാത്ത തത്ത്വമാണ്. അഹങ്കാരം പോയെന്നു നാം വിചാരിയ്ക്കുന്ന അവസരത്തിലും ഏതെങ്കിലും മൂലയിൽ അതൊളിച്ചിരിയ്ക്കുന്നുണ്ടാവാം. മനുഷ്യരെ അഹങ്കാരം പല വിധത്തിലും ചതിയ്ക്കുന്നതിനാൽ ശരണാഗതി പാലിയ്ക്കുക വളരെ അധികം പ്രയാസമാണ്.

അഹങ്കാരത്തിനു മുഖ്യ ആധാരം ഇന്ദ്രിയങ്ങളാണ്. അതു കൊണ്ടാണ് കുബേരപുത്രന്മാർ അവരുടെ വാണിമുതലായ ഇന്ദ്രിയങ്ങളുടെ ശുദ്ധിയ്ക്കുവേണ്ടി ഭഗവാനോടു പ്രാർഥിച്ചത്. അങ്ങനെ അവ ഭഗവാന്റെ കാര്യത്തിൽ ഏർപ്പെട്ടാൽ ശരണാഗതി എളുപ്പമാകും. സാധാരണയായി ധനവാന്മാരുടെ വാണി, ചെവി മുതലായ ഇന്ദ്രിയങ്ങൾ ഭഗവാന്റെ നേർക്കു തിരിയാറില്ല. അതിനു ഭഗവാന്റെ വലിയ കൃപ അത്യാവശ്യമാണ്. അതുകൊണ്ടാണ് ആ കൃപയ്ക്കുവേണ്ടി കുബേരപുത്രന്മാർ ഭഗവാനോടു പ്രാർഥിയ്ക്കുന്നത്. ഉപനിഷത്തിൽ ശാന്തിപാഠത്തിൽ **"ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവഃ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ "** മുതലായ വാക്യങ്ങളെക്കൊണ്ട് ആത്മാവിനു ശ്രേയസ്കരമായവയെ ചെവി കേൾക്കുമാറാകണേയെന്നും, കണ്ണുകൊണ്ടു ദർശിയ്ക്കാറാകണേയെന്നും മററും ദേവന്മാരോടു പ്രാർഥിയ്ക്കുന്നു. യജ്ഞാരംഭത്തിൽ കണ്ണിലും, ചെവിയിലും ജലം സ്പർശിയ്ക്കുന്നതിന്റെ ഉദ്ദേശവും കണ്ണും ചെവിയും ശുദ്ധമാക്കുക എന്നതിന്റെ സൂചനയാണ്. പക്ഷെ പതിവായി *സിനിമ*യ്ക്കു പോകുന്നവരുടെ കണ്ണും ചെവിയും വിപരീത ദിശയിലേയ്ക്കാ ണു പോയിക്കൊണ്ടിരിയ്ക്കുന്നത്. അവർക്കു ഭഗവാന്റെ മായയെ ജയിയ്ക്കുക വളരെ പ്രയാസമാണ്. സത്സംഗം കൊണ്ടേ അതു സാധിയ്ക്കൂ. ഭഗവാൻ കുബേരപുത്രന്മാരോടു പറയുന്നു:"നിങ്ങൾ ഐശ്വര്യമദത്താൽ അന്ധരായിപ്പോയ കാര്യം ഞാൻ നേരത്തെ അറിഞ്ഞിരുന്നു. നാരദൻ തന്റെ ശാപംകൊണ്ടു നിങ്ങളെ ഐശ്വര്യഭ്രഷ്ടരാക്കി അനുഗ്രഹിയ്ക്കുകയാണ് ചെയ്തത്."

**"സാധൂനാംസമചിത്താനാംസുതരാംമത്കൃതാത്മനാം**
**ദർശനാന്നോഭവേദ്ബന്ധഃപുംസോ*f*ക്ഷ്ണോഃ സവിതുർ യഥാ."** (10.10.41.)

ചിത്തം നിരന്തരം എന്നിൽ ചേർത്തിരിയ്ക്കുന്ന സമദർശികളായ സാധുജനങ്ങളുടെ ദർശനം, സൂര്യോദയം അന്ധകാരത്തെ നീക്കിക്കളയുന്നതുപോലെ സംസാരബന്ധത്തെ നശിപ്പിയ്ക്കുന്നതാണ്. അതു കൊണ്ട് ഹേ നളകൂബരാ! മണിഗ്രീവാ! നിങ്ങൾ രണ്ടുപേരും ഇനി എന്നെ സ്മരിച്ചുകൊണ്ട് നിങ്ങളുടെ സ്ഥാനത്തേയ്ക്കു പൊയ്ക്കൊള്ളുക. നിങ്ങൾ ആഗ്രഹിയ്ക്കുന്നതായ സംസാരബന്ധച്ഛേദകമായ പരമഭക്തി നിങ്ങൾ ക്കുണ്ടായിക്കഴിഞ്ഞു.

ഓരോ ജീവനും അനാത്മാവിൽനിന്നും മുക്തി നേടേണ്ടതാണ്. അതിനു സത്സംഗം വേണം. മുകളിലത്തെ ശ്ലോകത്തിൽ ഭഗവാൻ പറയുന്നതു സമദർശികളായ സാധുക്കളുടെ ദർശനം സംസാരബന്ധത്തെ ഛേദിയ്ക്കുമെന്നാണ്.

മനുഷ്യരിൽ സംസ്കാരമുണ്ടാക്കേണ്ടതായ ചുമതല

സാധുജനങ്ങളിലാണ് നിക്ഷിപ്തമായിരിയ്ക്കുന്നത്. പക്ഷെ അജ്ഞാനികളുടെ ഭൂരിപക്ഷം ഇക്കാര്യത്തിലും പരിഗണിയ്ക്കേണ്ടിവന്നാൽ ഒരു സമുദായത്തിനും നന്മയുണ്ടാകയില്ല. ഇക്കാലത്തു പ്രായംചെന്ന അധികം പേരുടെ മനസ്സും കുട്ടികളുടേതു പോലെയുള്ളതാകയാൽ അവരിൽ നിന്നു കുട്ടികൾക്കു യഥാർഥവിദ്യ ലഭിയ്ക്കുന്നില്ല.

രാജ്യത്തിലെ നിയമങ്ങൾകൊണ്ടു സാത്വികജീവിതം ഉണ്ടാകയില്ല. സാത്വികജീവിതം നയിയ്ക്കേണ്ടതിന്റെ ആവശ്യകത മനുഷ്യർക്കു ബോധ്യപ്പെടണം. ധനധാന്യങ്ങൾ ധാരാളം ഉണ്ടാക്കുന്നതിലും കൂടുതൽ ആവശ്യം ജീവിതം സാത്വികമാക്കുകയാണ്. ബലം വർധിയ്ക്കുന്നിടത്തു പ്രേമം വർധിയ്ക്കുന്നില്ല. പ്രേമം വർധിയ്ക്കുന്നിടത്തു ബലത്തിന്റെ ആവശ്യവുമില്ല. സാമാന്യമനുഷ്യരുടെ ജീവിതത്തിൽ സത്വരജസ്തമോഗുണങ്ങൾ വെവ്വേറെയാക്കാൻ പ്രയാസമായ വിധം മിശ്രിതമായിരിയ്ക്കുന്നു. ഏതു ജിവിതത്തെ അധികമാളുകൾ പ്രശംസിച്ചുകാണുന്നുവോ ആ ജീവിതമാണുത്തമമെന്നു പലർക്കും തോന്നാറുണ്ട്. അതു തെറ്റായ തോന്നലാണ്. ഒരു ഉത്തമജീവിതത്തിന്റെ യഥാർഥ മാനദണ്ഡം എന്താണെന്നന്വേഷിയ്ക്കണം. ദിവസേന കുറച്ചു നേരം ഏകാന്തസേവനവും സത്സംഗവും ശീലിയ്ക്കണം. മനുഷ്യർ മായാസുഖങ്ങൾ ഇച്ഛിയ്ക്കുന്നു. പക്ഷെ മായയിൽ സുഖമില്ലെന്നുള്ള വസ്തുത ഭഗവാൻ അടിയ്ക്കടി ഓർമിപ്പിയ്ക്കാറുണ്ട്. ദൈവീപ്രകൃതിയുടെ ശക്തി വർധിയ്ക്കുന്നതോടൊപ്പം ആസുരീപ്രകൃതിയുടെ ശക്തിയും വർധിയ്ക്കുന്നു. കംസന്റെ സേവകരെ അടിയ്ക്കടി കൊല്ലുന്നതിനു വളരെ നിഷ്കർഷ വേണ്ടിവരുന്നു. സമുദായത്തിൽ നിന്നും കംസന്റെ ഭരണം മുഴുവനെ മാറിയിട്ടില്ലാത്തതിനാൽ ഗോപന്മാർക്കു ശ്രീകൃഷ്ണന്റെ സഹായം അടിയ്ക്കടി ആവശ്യമായി വരുന്നു. സാത്വികഭാവം രക്ഷചെയ്യാൻ ഇച്ഛിയ്ക്കുന്നവരെ ഗോ-പാലർ എന്നു പറയുന്നു. രജോഗുണികളും തമോഗുണികളുമായവരുടെ ഇടയ്ക്കു ജീവിച്ചുകൊണ്ടു സാത്വികഭാവത്തെ പുലർത്താൻ സാധിയ്ക്കുന്നില്ലെങ്കിൽ ഏകാന്തത്തിൽ പോവുകയോ അല്ലെങ്കിൽ സത്സംഗം ലഭിയ്ക്കുന്നിടത്തു പോകുകയോ വേണമെന്ന് ഉപനന്ദൻ എന്ന ഒരു ഗോപൻ, ഗോപീ-ഗോപൻമാരോടുപദേശിയ്ക്കുന്ന ഭാഗം അടുത്ത അധ്യായത്തിൽ വരുന്നു.

നളകൂബരനും മണിഗ്രീവനും ഭഗവാന്റെ ഉപദേശം കേട്ട ശേഷം ഭഗവാനെ പ്രദക്ഷിണം ചെയ്തു നമസ്കരിച്ച് ഉത്തരദിശയിലേയ്ക്ക് പോയി. ഇവിടെ ഉത്തരദിശ എന്നു വച്ചാൽ ഉത്തമഭൂമിക എന്നർഥമാണ്. അതായത് രാജസഭാവത്തിൽനിന്നും സാത്വികഭാവത്തിലോട്ടു വരുക-അഥവാ-സാത്വികഭാവത്തിൽനിന്നും ബ്രഹ്മഭാവത്തിലേയ്ക്കു വരുക. ഇതിനേയും ഉത്തരദിശയെന്നു പറയാം(10.10.42.).

വൃക്ഷാദികളിൽനിന്നു ദേവന്മാരും കല്ലിൽനിന്ന് അഹല്യയും ഓന്തിൽനിന്നു നൃഗരാജാവും മററും പ്രകടമാകുന്ന





കഥകൾ സർവചരാചരങ്ങളേയും കാരുണ്യത്തോടെ ബ്രഹ്മഭാവത്തിൽ നോക്കാൻ ശീലിയ്ക്കണമെന്നു നമ്മെ ഉപദേശിയ്ക്കുന്നു.

# പ്രകരണം പന്ത്രണ്ട്

## മായയിൽനിന്നും മുക്തിയ്ക്കുള്ള സാധന

ശ്രീകൃഷ്ണരൂപിയായ ആത്മാവ് സ്വേച്ഛയാൽ ശരീരരൂപിയായ ഉരലിൽ ബന്ധിയ്ക്കപ്പെട്ടു. ഈ ഉരലിനെ രണ്ടു വൃക്ഷങ്ങളുടെ ഇടയിൽ കൊണ്ടുവരുകയാൽ ആ വൃക്ഷങ്ങൾ വീണു. അതിൽനിന്നും രണ്ടു ദിവ്യപുരുഷന്മാർ പുറപ്പെട്ടു ശ്രീകൃഷ്ണനെ സ്തുതിച്ച് മുക്തരായിപ്പോയ കഥ കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞു. ഭഗവാൻ അവതാരമെടുക്കുമ്പോഴെല്ലാം അന്യജീവികളെ ഉദ്ധരിയ്ക്കുകയും തന്റെ ആനന്ദം പ്രകടമാക്കി അവരെ മായയിൽനിന്നും മോചിപ്പിയ്ക്കുകയും ചെയ്യുന്നു. ഭഗവാന്റെ ശരീരത്തിൽ മായയുടെ അംശം വളരെ കുറവാണ്. ആനന്ദാംശം കൂടുതലുമാണ്. മായകൊണ്ടു മായയ്ക്കു മോക്ഷമുണ്ടാകുകയില്ല. അതുകൊണ്ട് യശോദ ശ്രീകൃഷ്ണനെ ഉരലിൽനിന്നും അഴിയ്ക്കുന്നില്ല. നന്ദരൂപത്തിൽ ആനന്ദം പ്രകടമായിട്ടു ശ്രീകൃഷ്ണനെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചു. (10.11.6.).

ഇപ്രകാരം ഭഗവാൻ അനേകവിധ ലീലകൾകൊണ്ടു താൻ ഭക്തർക്കധീനനാണെന്നു കാണിയ്ക്കാൻ തുടങ്ങി. ഒരു ദിവസം ഒരു പഴക്കാരി "പഴം വേണോ പഴം"എന്നു വിളിച്ചുകൊണ്ട് യശോദയുടെ ഗൃഹത്തിനടുത്തു വന്നു. ഈ വിളി കേട്ടു സകലഫലപ്രദായിയായ ഭഗവാൻ, ജീവന്റെ ഫലങ്ങളെ വാങ്ങിയ്ക്കാൻ വേണ്ടി കുറച്ചരിയും കയ്യിലെടുത്തുകൊണ്ട് പഴക്കാരിയുടെ അടുത്ത് ഓടിച്ചെന്നു. ഭഗവാന്റെ കയ്യിലിരുന്ന അരി മിക്കവാറും വഴിയിൽ തൂവിപ്പോയിരുന്നു. പഴക്കാരി, ഭഗവാന്റെ രണ്ടു കൈകളും പഴങ്ങൾ കൊണ്ടു നിറച്ചു. ഭഗവാൻ അവളുടെ പഴക്കുട്ടയെ ദിവ്യരത്നങ്ങളെക്കൊണ്ടും നിറച്ചു. ഈ കഥയുടെ സാരം: ജീവൻ, തന്റെ കർമഫലത്തെ ഭഗവാനർപ്പിയ്ക്കുമ്പോൾ ജീവനിൽനിന്നും കർതൃത്വഭാവം നീങ്ങിപ്പോകുകയും രത്നംപോലെ ശ്രേഷ്ഠമായ ബ്രഹ്മവിദ്യ ലഭിയ്ക്കുകയും ചെയ്യുന്നു എന്നാണ്. ഇങ്ങനെയുള്ള അനുഭവം പല ഭക്തന്മാർക്കും ഉണ്ടാകാറുണ്ട്. ഇതു കണ്ടാലും മനുഷ്യർക്ക് അവരുടെ അഹന്തയും, മമതയും ദുർബലത മൂലം വിടാൻ സാധിയ്ക്കുന്നില്ല. പലർക്കും സത്യമെന്തെന്നറിയാമെങ്കിലും അതിനനുസരിച്ചു പ്രവർത്തിയ്ക്കാൻ കഴിയുന്നില്ല. ഈ സ്ഥിതിയ്ക്കു താഴെ പറയും പ്രകാരം മൂന്നു കാരണങ്ങളാണ് കാണുന്നത്.

1. ധാരണ ദൃഢമല്ലാതിരിയ്ക്കുക.
2. വൈരാഗ്യം കുറവായിരിയ്ക്കുക.
3. സംഗദോഷത്താൽ മനസ്സു ദുർബലമായിട്ടു ലഭിച്ചജ്ഞാനത്തെ പ്രവൃത്തിയിൽ കൊണ്ടുവരാൻ കഴിയാതെ വരുക.



ഈ തെററുകളുടെ നിവാരണത്തിനു സത്സംഗം കൂടിയേ കഴിയൂ. സത്സംഗംകൊണ്ടു പുതിയ ആനന്ദം ഉണ്ടാകുമെന്നുള്ള ദൃഢവിശ്വാസവും വേണം. ഇതിനെ ഉദാഹരിയ്ക്കുന്ന ഒരു ലീല ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു.

ഒരു ദിവസം കൃഷ്ണനും ബലരാമനും, മററു ഗോപകുമാരന്മാരുമൊന്നിച്ച് യമുനാതീരത്തു കളിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. ആഹാരത്തിനു സമയമായി. രോഹിണി അവരെ ചെന്നു വിളിച്ചെങ്കിലും കളിയിലുള്ള ശ്രദ്ധ കാരണം അവർ ചെന്നില്ല. അതിനാൽ രോഹിണി, യശോദയെ പറഞ്ഞയച്ചു. യശോദ പറഞ്ഞു: "ഹേ കൃഷ്ണാ! നീ കളിച്ചു കളിച്ചു വളരെ ക്ഷീണിച്ചിരിയ്ക്കുന്നല്ലൊ. വിശന്നു നിന്റെ വയറൊട്ടിപ്പോയല്ലൊ. കളി മതിയാക്കു. വന്നു പാലു കുടിയ്ക്കു. ഹേ ബലരാമാ! നിന്റെ അനുജനേയും കൂട്ടിക്കൊണ്ടുവന്ന് എന്തെങ്കിലും ആഹാരം കഴിയ്ക്കു. വ്രജനാഥനായ നന്ദൻ ഊണു കഴിയ്ക്കാൻ നിങ്ങളെ ക്കാത്തിരിയ്ക്കുന്നു. അതിനാൽ വന്നു ഞങ്ങളുടെ ആനന്ദത്തിൽ പങ്കുകൊള്ളൂ." തുടർന്ന് മററു കുട്ടികളോടു പറയുന്നു:"അല്ലയോ കുട്ടികളേ! നിങ്ങളും നിങ്ങളുടെ വീടുകളിലേയ്ക്കു പോവുക. നിങ്ങൾ കുളി മുതലാവ കഴിച്ച് നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ച് ഉണ്ണാനിരിയ്ക്കുക." ഇപ്രകാരം പറഞ്ഞ് യശോദ രണ്ടുപേരേയും പിടിച്ചു ഗൃഹത്തിലേയ്ക്കു കൊണ്ടുപോയി. ഈ സംഭവത്തിൽ നിന്നും മനസ്സിലാക്കേണ്ടത് സംസാരമായയിൽ കളിച്ചു കൊണ്ടിരിയ്ക്കുന്നവർക്ക് ഗുരു ഒരു സാധന പറഞ്ഞുകൊടുക്കുമ്പോൾ അത് അവർക്കിഷ്ടമാകുന്നില്ലെങ്കിൽ വേറെ സാധന പറഞ്ഞുകൊടുക്കണമെന്നാണ്.

ഇപ്രകാരം സംസാരരൂപിയായ വ്രജത്തിൽ, ആനന്ദമംഗളകർമങ്ങൾ നടന്നുകൊണ്ടിരുന്നെങ്കിലും ചിലപ്പോഴെല്ലാം കംസരൂപിയായ ദ്വൈതഭാവത്തിന്റെ വൃത്തികൾ വിഘ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. അതിനാൽ ആനന്ദം സ്ഥിരമായിരുന്നില്ല. ഈ അനുഭവം പല ഭക്തന്മാർക്കും ഉണ്ടാകാറുണ്ട്. അതിനുള്ള കാരണം സംഗദോഷത്താലോ, അഭ്യാസവും വൈരാഗ്യവും പോരാത്തതിനാലോ ആയിരിയ്ക്കും. അതു സ്പഷ്ടമാക്കാൻ ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: വ്രജത്തിൽ വയോവൃദ്ധനും, ജ്ഞാനവൃദ്ധനും, ദേശകാലങ്ങളുടെ തത്ത്വങ്ങളെ ശരിയ്ക്കറിയുന്നവനും, രാമകൃഷ്ണന്മാർക്കു മാനനീയനുമായി ഉപനന്ദൻ എന്ന പേരുള്ള ഒരു ഗോപനുണ്ടായിരുന്നു. (ഉപനന്ദൻ എന്നു വെച്ചാൽ ആത്മാവിന്റെ അടുത്തിരുന്ന് ആത്മാനന്ദം അനുഭവിച്ചവൻ, അഥവാ സാമീപ്യമുക്തി സിദ്ധിച്ചിട്ടുള്ള ഗുരുവെന്നർഥമാക്കാം.) ഈ ഉപനന്ദൻ വ്രജത്തിലുള്ള ഗോപീ-ഗോപൻമാരോടു പറഞ്ഞു: "ഇവിടെ നിത്യമെന്നവണ്ണം പല ആപത്തും ഉണ്ടായിക്കാണുന്നു. നമ്മുടെ ഗോകുലത്തെ സുരക്ഷിതമാക്കിവയ്ക്കണമെങ്കിൽ (അതായതു ജീവിതം സുഖകരമാകണമെങ്കിൽ) നാം ഇവിടെ നിന്നും മാറി താമസിയ്ക്കണം. ആലോചിച്ചുനോക്കു. ഈ കൃഷ്ണൻ ആദ്യം തന്നെ പൂതനയിൽനിന്നും ഈശ്വരകാരുണ്യം കൊണ്ട് ഒരു വിധം രക്ഷപ്പെട്ടു. ആ വണ്ടി മറിഞ്ഞ് കുട്ടിയ്ക്കൊന്നും വരാതിരുന്നതും ഈശ്വരന്റെ കൃപകൊണ്ടുമാത്രമാണ്. (വാസനകളിൽനിന്നും രക്ഷപ്പെടുകയും ദേഹാഭിമാനം നീങ്ങുകയും ചെയ്തു.) അതിനു ശേഷം തൃണാവർത്തനെന്ന ആവരണരൂപിയായ ചുഴലി കുഞ്ഞിനെ ആകാശത്തേയ്ക്കു കൊണ്ടുപോയി എങ്കിലും അവൻ കല്ലിൽ വീണു മരിയ്ക്കുകയും കുഞ്ഞിനെ ദേവന്മാർ രക്ഷിച്ചുതരികയും ചെയ്തു. ഇപ്പോൾ ഈ രണ്ടു മരങ്ങൾ വീണപ്പോൾ കൃഷ്ണന്നോ മററു കുട്ടികൾക്കോ ഈശ്വരകടാക്ഷത്താൽ ഒരാപത്തും വന്നില്ലെന്നേയുള്ളു. ഇനിയും കൂടുതൽ വലിയ ആപത്തുകൾ സംഭവിയ്ക്കുന്നതിനു മുൻപ് നാമെല്ലാവരും ഇവിടെ നിന്നും പോകണം. (അതായത് ഓരോ ജീവനും എങ്ങനെയെങ്കിലും സംസാരത്തിൽ നിന്നും മുക്തരാകണം. പ്രവൃത്തിയുടെ ഫലം ഭാവിയിലാണ് ലഭിയ്ക്കുന്നത്. നിവൃത്തിയിൽ ആത്മനിഷ്ഠയ്ക്കു സൗകര്യമുണ്ട്. അതിനാൽ നമ്മുടെ ശാസ്ത്രങ്ങൾ ഗൃഹസ്ഥാശ്രമജീവിതത്തിനു ശേഷം വാനപ്രസ്ഥ ജീവിതം നയിയ്ക്കുവാൻ അനുശാസിയ്ക്കുന്നു. അഥവാ ഗൃഹസ്ഥാശ്രമത്തിൽ കഴിയുമ്പോഴും സൗകര്യം ലഭിയ്ക്കുമ്പോഴെല്ലാം സത്സംഗം ലഭിയ്ക്കത്തക്ക ആശ്രമങ്ങളെ അഭയം പ്രാപിയ്ക്കണം.

ഉപനന്ദൻ പറയുന്നു:

**"വനം വൃന്ദാവനം നാമ പശവ്യം നവകാനനം**
**ഗോപഗോപീഗവാംസേവ്യം പുണ്യാദ്രിതൃണവീരുധം."**

(10.11.28.)

അടുത്തു തന്നെ പുതിയ വനാവലികളാൽ സുശോഭിതമായ വൃന്ദാവനമെന്ന ഒരു വനമുണ്ട്. അവിടം പശുക്കൾക്കു വളരെ ആരോഗ്യപ്രദമാണ്. പവിത്രമായ പർവതവും, ഉത്തമങ്ങളായ വൃക്ഷലതാദികളും, ധാരാളം പുല്ലും അവിടെയുണ്ട്. ഗോപീഗോപൻമാർക്ക് അവരുടെ പശുക്കളോടുകൂടി താമസിയ്ക്കാൻ യോഗ്യമായ സ്ഥലമാണത്. അതിനാൽ ഇന്നു തന്നെ അങ്ങോട്ടു പോകാൻ എല്ലാവരും വണ്ടികൾ തയ്യാറാക്കുക. സമയം കളയരുത്. പശുക്കളെ മുൻപേ കൊണ്ടു പോകട്ടെ.

സംസാരത്തിലെ വിക്ഷേപങ്ങളിൽനിന്നു രക്ഷനേടാനും, വിക്ഷേപങ്ങളുടെ ശക്തി കുറയ്ക്കാനും, ആത്മനിഷ്ഠ പുലർത്താനും വൃന്ദാവനത്തിലെ താമസം നല്ലതാണ്. "വൃന്ദാ"എന്നാൽ ഭക്തിയെ വർധിപ്പിയ്ക്കുന്നതായ സത്സംഗം നടക്കുന്നതും, വിരക്തരായ സാധുക്കൾ ഭഗവത് ചർച്ചാദികൾ ദിവസേന നടത്തുന്നതുമായ സ്ഥലമെന്നാണർഥം. അങ്ങനെയുള്ള സ്ഥലത്തു താമസിച്ചാൽ ദുഃസംഗത്തിൽനിന്നു രക്ഷപ്പെടാനും ആത്മജാഗരണം ഉണ്ടാകാനും

സാധ്യതയുണ്ട്. പ്രാചീനകാലത്ത് ഈദൃശ ആശ്രമങ്ങൾ ധാരാളമുണ്ടായിരുന്നു. ജിജ്ഞാസുക്കൾ ഇതുപോലുള്ള ആശ്രമങ്ങളിൽചെന്നു സത്സംഗം സാധിച്ചിരുന്നു.

ഉപനന്ദന്റെ വാക്കു കേട്ടു സകലരും അദ്ദേഹത്തെ അനുമോദിച്ചു. എല്ലാവരും അവരവരുടെ പശുക്കളെ മുന്നിൽ നടത്തി വണ്ടികളിൽ മററു സാധനങ്ങളുമായി വൃന്ദാവനത്തിലേയ്ക്ക് ശ്രീകൃഷ്ണലീലകളും പാടിക്കൊണ്ടു പുറപ്പെട്ടു.

**"വൃന്ദാവനം സംപ്രവിശ്യ സർവകാലസുഖാവഹം**
**തത്ര ചക്രുർവ്രജാവാസം ശകടൈരർധചന്ദ്രവത്."**

(10.11.35.)

സർവ ഋതുക്കളിലും സുഖദായകമായ വൃന്ദാവനത്തിലെത്തി ഗോപന്മാർ അവരുടെ വണ്ടികളെ അർധചന്ദ്രാകൃതിയിൽ നിരത്തി നിർത്തി.

സത്സംഗത്തിനിരിയ്ക്കുമ്പോൾ വക്താവിന്റെ മുന്നിൽ ശ്രോതാക്കൾ അർധചന്ദ്രാകൃതിയിൽ നിരന്നിരിയ്ക്കുന്നതിനെയാണ് ഇതു സൂചിപ്പിയ്ക്കുന്നത്. ഇവിടെ ശരീരങ്ങളെയാണ് വണ്ടികളോടുപമിച്ചിരിയ്ക്കുന്നത്. സത്സംഗത്തിൽ ഇരിയ്ക്കുമ്പോൾ എല്ലാവരും ദിവ്യമായ ആനന്ദം അനുഭവിയ്ക്കാറുള്ളതുകൊണ്ടാണ് വൃന്ദാവനത്തെ 'സർവകാലസുഖാവഹം' എന്നു പറഞ്ഞിരിയ്ക്കുന്നത്. അവിടെ സംസാരചിന്ത ആർക്കും വരാറില്ല.

സത്സംഗത്തിനായി വീട്ടിൽനിന്നും പുറപ്പെടുന്നതിനു മുൻപുവരെ, ദുഃസംഗത്താൽ മനസ്സിൽ പലവിധ തൃഷ്ണകൾ ജനിയ്ക്കുകയും അവയുടെ തൃപ്തിയാണ് യഥാർഥ ജീവിതമെന്നു തോന്നുകയും ചെയ്യും. രാഗദ്വേഷാദിയിൽപ്പെട്ടു കിടക്കുന്ന സംസാരികളുടെ സംഗംകൊണ്ട് ആർക്കും ഒരു ലാഭവും ഉണ്ടാകാനില്ല. ഭർതൃഹരി പറയുന്നത് : ദിവസേന ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന സൂര്യാസ്തമനത്തോടൊപ്പം മനുഷ്യരുടെ ആയുസ്സും ശോഷിച്ചുകൊണ്ടിരിയ്ക്കുന്നു. പ്രയോജനരഹിതമായ പ്രവൃത്തികൾ ചെയ്തു ചെയ്ത് കാലം കടന്നുപോകുന്നതറിയുന്നില്ല. മോഹമെന്നും പ്രമാദമെന്നും പേരുള്ള മായാമദ്യം കുടിച്ചു സംസാരികൾ ഭ്രാന്തരായിപ്പോകുന്നു."

മനുഷ്യായുസ്സ് ഏററവും ഹ്രസ്വമാണ്. അതിൽ എത്രയോ സമയം ഉറക്കം, ബാല്യം, രോഗം, വാർധക്യം അനേകം നിരർഥകപ്രവൃത്തികൾ മുതലായവയിൽ കഴിഞ്ഞുപോകുന്നു. സത്സംഗത്തിനു വളരെ കുറച്ചവസരമേ ലഭിയ്ക്കുന്നുള്ളു. എന്നിട്ടും അതു വേണ്ടവിധം ഉപയോഗിയ്ക്കാത്തവരുടെ ജീവിതം നിഷ്ഫലമാണ്. ശുകദേവൻ പറയുന്നു: വൃന്ദാവനവും, ഗോവർധനവും, യമുനാ തീരവുമെല്ലാം കണ്ടു രാമകൃഷ്ണന്മാർക്കു വളരെ സന്തോഷമുണ്ടായി. (ഇവിടെ ഗോവർധനമെന്നാൽ ജ്ഞാനത്തിനു വൃദ്ധി ഏതു സ്ഥലത്തുണ്ടാകുമോ അവിടം എന്നു മനസ്സിലാക്കണം.) തങ്ങളുടെ മധുരവാണികളാലും ബാലലീലകളാലും





ബലരാമനും കൃഷ്ണനും എല്ലാവർക്കും ആനന്ദം നൽകി. കുറച്ചു കാലത്തിനുള്ളിൽ ചെറിയ പശുക്കുട്ടികളെ മേയ്ക്കാൻ അവർ തയ്യാറായി. (അജ്ഞാനികൾക്ക് ജ്ഞാനോപദേശം ചെയ്യാൻ തുടങ്ങി.) ആ സമയം അവർ പലവിധ ലീലകൾ ചെയ്തിരുന്നു. ചിലപ്പോൾ ഓടക്കുഴൽ ഊതും. ചിലപ്പോൾ പശുക്കളുടേയും പശുക്കുട്ടികളുടേയും വേഷംകെട്ടി കളിയ്ക്കും. അഖിലജഗത്തും ഭഗവാന്റെ കൃത്രിമവേഷമായിരിയ്ക്കുമ്പോൾ അതിൽ വേറെ കുറച്ചു കൃത്രിമം എന്തുകൊണ്ടു പാടില്ല? ചിലസമയം രണ്ടു കാളകളുടെ വേഷംകെട്ടി തമ്മിൽ തമ്മിൽ കുത്തുപിടിയ്ക്കും. ഇന്നു നാം കാണുന്ന യുദ്ധങ്ങളും വഴക്കുകളും ഭഗവാൻ പല പല വേഷംകെട്ടി കളിയ്ക്കുന്നതായിട്ടാണു ഭക്തന്മാർ കാണുന്നത്. ഭക്തന്മാർ ഭഗവാന്റെ ജഗത്തിൽ യാതൊരുദോഷങ്ങളും കാണുകയില്ല. അതെല്ലാം ഭഗവാന്റെ ലീലകളായിട്ടേ അവർ കാണൂ. ചിലപ്പോൾ ഭഗവാൻ പക്ഷികളേയും മയിലുകളെയും അനുകരിച്ചു ശബ്ദിയ്ക്കുമായിരുന്നു. (10.11.40.) (ഈ മയിലുകളും കുയിലുകളുമെല്ലാം ശബ്ദിയ്ക്കുന്നത് അവരവരുടെ ഹൃദയത്തിൽ വസിയ്ക്കുന്നതായ ഭഗവാന്റെ ശക്തികൊണ്ടാണ്.)

സത്സംഗം സജ്ജനങ്ങളുടെ ഒരു സ്വഭാവമാണ്. അതിനാൽ അവർക്കു വൃന്ദാവനം (സത്സംഗസ്ഥലം) ഇഷ്ടപ്പെടുന്നു. അവിടെ നിത്യവും സത്സംഗം നടക്കുന്നതുകൊണ്ട് അവർക്കു സകലതും ഭഗവാന്റെ ലീലകളായിക്കാണാനുള്ള ദൃഷ്ടി പ്രാപ്തമാകുന്നു. ശരീരത്തിന് ആരോഗ്യപ്രദമായ ആഹാരം ആവശ്യമുള്ളതുപോലെതന്നെ മനസ്സിനു സത്സംഗമാകുന്ന ആഹാരവും ആവശ്യമാണ്. സംഗത്തിനു ചില നിയമങ്ങളുണ്ട്. ഒന്നാമതായി മനസ്സിൽനിന്നും വ്യവഹാരചിന്ത ദൂരെ കളയണം. വ്യാവഹാരിക ഭാഷണം ആരെങ്കിലും തുടങ്ങിയാൽ അത് അപ്പോഴേ നിർത്തണം. അല്ലെങ്കിൽ അതിന്റെ സമ്മർദം കേൾക്കുന്നവരിലും ഉണ്ടാകും. ഇതേപ്പററി മനസ്സിലാക്കാൻവേണ്ടി ശുകദേവൻ പരീക്ഷിത്തിനോടു വത്സാസുരവധ ലീല വിവരിയ്ക്കുന്നു.

ഒരു ദിവസം ഭഗവാൻ കൂട്ടുകാരോടുകൂടി പശുക്കുട്ടികളെ മേച്ചുകൊണ്ട് യമുനാതീരത്തു നിൽക്കുമ്പോൾ (സകലർക്കും സത്സംഗം നല്കികൊണ്ടിരുന്നപ്പോൾ) ഭഗവാനെ നിഗ്രഹിയ്ക്കാനായി വത്സാസുരനെന്ന ഒരു ദൈത്യൻ പശുക്കുട്ടിയുടെ വേഷത്തിൽ അവിടെച്ചെന്ന്, മററു പശുക്കുട്ടികളുടെ കൂട്ടത്തിൽ ചേർന്നു. ഭഗവാൻ അതു മനസ്സിലാക്കി, ബലരാമനെ ആംഗ്യം കാണിച്ചിട്ട് താൻ ഒന്നും അറിയാത്തവനെപ്പോലെനിന്നു. ബലരാമൻ അതിന്റെ അടുത്തുചെന്ന് പുറംകാലുകളും വാലുംകൂട്ടി ചേർത്തുപിടിച്ച് ആകാശത്തു ചുഴററി ഒരു മരത്തിലടിച്ച് അതിനെക്കൊന്നു. ഈ പരാക്രമം കണ്ട്, ഗോപകുമാരന്മാർ എല്ലാം ആശ്ചര്യപ്പെട്ടുപോയി. ദേവന്മാർ ആകാശത്തുനിന്നും പുഷ്പവൃഷ്ടി ചെയ്തു. നാമും ഭക്തിയിൽ പ്രവൃത്തരായിരിയ്ക്കുമ്പോൾ പശുവൃത്തിയെ



ജയിയ്ക്കാമെങ്കിൽ അതിൽനിന്നുമുണ്ടാകുന്ന അത്ഭുത ശാന്തിയെ ദേവന്മാരുടെ പുഷ്പവൃഷ്ടിയോടുപമിയ്ക്കാം.

ഒരു ദിവസം രാമകൃഷ്ണന്മാരും ഗോപാലന്മാരും പശുക്കുട്ടികൾക്കു വെള്ളം കൊടുത്തും സ്വയം ദാഹശാന്തി വരുത്തിയും യമുനാതീരത്തു വിശ്രമിച്ചുകൊണ്ടിരുന്നപ്പോൾ നദീതീരത്തു ഒരു വലിയ കൊക്കിരിയ്ക്കുന്നതു കണ്ടു. അതു ബകാസുരനെന്ന ദൈത്യനായിരുന്നു. അടുത്തു ചെന്ന ഭഗവാനെ ആ കൊക്ക് കൊത്തി വിഴുങ്ങി. അതുകണ്ടു ബലരാമനും മററു കുട്ടികളും, പ്രാണന്റെ അഭാവത്തിൽ ഇന്ദ്രിയങ്ങൾ അചേതനങ്ങളാകുന്നതുപോലെ അചേതനരായിപ്പോയി. (മനുഷ്യരുടെ ഉള്ളിൽ കൊക്കിന്റേതുപോലുള്ള ഡംഭു വരുമ്പോൾ ആത്മവിസ്മരണം ഉണ്ടാവുകയും ജീവനിൽ ജഡത വന്നുകൂടുകയും ചെയ്യുമെന്ന് ഇതിനർഥമെടുക്കാം.) മായാമയനായ ഭഗവാൻ കൊക്കിന്റെ തൊണ്ടയിൽ അഗ്നിയ്ക്കു തുല്യം ചൂടുണ്ടാക്കുകയാൽ കൊക്ക് ഭഗവാനെ വെളിയിലേയ്ക്കു കക്കി. വീണ്ടും ഭഗവാനെ കൊത്തി വിഴുങ്ങാൻ കൊക്കു തയ്യാറായി. ഭഗവാൻ അതിന്റെ രണ്ടു ചുണ്ടുകളും പിടിച്ചുവലിച്ചു കീറി കൊന്നുകളഞ്ഞു. ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. ബലരാമനും ഗോപന്മാർക്കും തങ്ങളുടെ പ്രാണൻ തിരിച്ചുകിട്ടിയപോലെ തോന്നി.

സത്സംഗം നടന്നുകൊണ്ടിരിയ്ക്കുമ്പോൾ ആരും ഇടയ്ക്കു കയറി നടക്കരുത്. പിറകെ വരുന്നവർ പിറകിൽ തന്നെ ശാന്തിയോടെ ഇരിയ്ക്കണം. അപശബ്ദങ്ങൾ ഉണ്ടാകാതിരിയ്ക്കാൻ വേണ്ട ഏർപ്പാടുകൾ ചെയ്യണം. കുട്ടികൾ കരയാൻ തുടങ്ങിയാൽ ആ കുട്ടികളേയുംകൊണ്ടു വേഗം പുറത്തേയ്ക്കു പൊയ്ക്കൊള്ളണം. സത്സംഗമണ്ഡപത്തിലെ അന്തരീക്ഷം ശാന്തമാക്കി വയ്ക്കുന്നത് എല്ലാവർക്കും ലാഭകരമായിരിയ്ക്കും. സത്സംഗം തുടങ്ങുന്നതിനു മുമ്പും അവസാനത്തിലും ഭഗവാനെ സ്തുതിയ്ക്കണം. അതിനുശേഷം കുറെ നേരത്തേയ്ക്ക് വ്യാവഹാരിക പ്രവൃത്തികളിൽ ഏർപ്പെടാതെ നമുക്കു ലഭിച്ചതായ ജ്ഞാനത്തെപ്പററി ഏകാഗ്രതയോടെ മനനം ചെയ്യണം.

സത്സംഗം ശരിയ്ക്കു ചെയ്യുന്ന പക്ഷം സച്ചിദാനന്ദത്തിന്റെ അനുഭവം ഉണ്ടാകുകയും, കംസരൂപിയായ ദ്വൈതഭാവത്തിൽനിന്നും ഉണ്ടാകുന്ന വിഘ്നങ്ങൾ നീങ്ങിപ്പോകുകയും ചെയ്യും. ഭഗവാൻ ബകാസുരനെ കൊന്നതു കേട്ടു ഗോപികൾ പരസ്പരം പറയുവാൻ തുടങ്ങി: അഹോ! ഇതെന്തൊരാശ്ചര്യം! ഈ കുട്ടിയെ എത്രയോ പ്രാവശ്യം മരണം വന്നു വളഞ്ഞെങ്കിലും അപ്പോഴെല്ലാം അവനെ ഉപദ്രവിയ്ക്കാൻ വരുന്നവർക്കാണ് അനിഷ്ടം സംഭവിയ്ക്കുന്നത്. ഭയങ്കരന്മാരായ അസുരന്മാർക്ക് ഈ കുഞ്ഞിനെ ഒന്നും ചെയ്യാൻ സാധിച്ചില്ല. ചിത്രശലഭങ്ങൾ അഗ്നിയിൽ വീണു മരിയ്ക്കുന്നതുപോലെ ഇവനെ ഉപദ്രവിയ്ക്കാനടുക്കുന്നവർ സ്വയം നശിച്ചുപോകുന്നു.

ഇപ്രകാരം നന്ദാദി ഗോപന്മാർ കൃഷ്ണന്റെ ഓരോ ലീലകളെപ്പററി സംസാരിച്ച് ആനന്ദപൂർവം അവരുടെ സമയം വിനിയോഗിച്ചിരുന്നു. അതിനാൽ അവർ സംസാരത്തിലെ യാതൊരു കഷ്ടതകളും അറിഞ്ഞിരുന്നില്ല. സത്സംഗത്തിന്റെ മഹിമ അഗാധമാണ്. ഓരോ സത്സംഗിയും ദിവസേന കാലത്ത് അരമണിക്കൂറോ ഒരു മണിക്കൂറോ ധ്യാനം ശീലിയ്ക്കണം. ധ്യാനസമയം സത്സംഗം ചെയ്തതായ വിഷയത്തെ മനനം ചെയ്യണം. എന്നാൽ മററു വിചാരങ്ങൾ അകന്നു പൊയ്ക്കൊള്ളും. ധ്യാനത്തിനുശേഷം സകലരിലും ഭഗവാന്റെ സ്വരൂപം കാണാൻ ശീലിയ്ക്കണം.രാമകൃഷ്ണന്മാരുടെ കൗമാരലീലയെപ്പററി ശുകദേവൻ വർണിയ്ക്കുന്നു:

**"ഏവംവിഹാരൈഃകൗമാരൈഃകൗമാരംജഹതുർവ്രജേ**
**നിലായനൈഃസേതുബന്ധൈർമർക്കടോത്പ്ലവനാദിഭിഃ."**

ഇപ്രകാരം വ്രജത്തിൽ കണ്ണടയ്ക്കാനും, പാലം കെട്ടാനും, കുരങ്ങന്മാരെപ്പോലെ ചാടാനുമുള്ള കളികൾ ഭഗവാൻ കൃഷ്ണനും ബലരാമനും കൗമാരാവസ്ഥയിൽ കളിച്ചിരുന്നു. അങ്ങനെ അവർ അവരുടെ സമയം ചിലവിട്ടിരുന്നു.(10.11.59)

മനുഷ്യർ ചെറുപ്പത്തിലേ തന്നെ ഗുരുവിൽ നിന്നും ജ്ഞാനം സമ്പാദിച്ചിട്ട് കണ്ണടയ്ക്കാനുള്ള കളി- അതായത് ധ്യാനവും, പാലം കെട്ടുന്ന കളി-അതായത് സർവാത്മഭാവവും, കുരങ്ങനെപ്പോലെ ഒരു മരത്തിൽനിന്നും മറ്റൊന്നിലേയ്ക്കു ചാടുന്ന കളി- അതായത് ശരീരത്തിലുള്ള അഭിമാനത്തെ വിട്ടു സകല ശരീരങ്ങളിലും താനാണെന്നുള്ള ഭാവവും ശീലിച്ചാൽ കംസരൂപിയായ ദ്വൈതത്തിന്റെ സമ്മർദത്തിൽനിന്നും രക്ഷ പ്രാപിയ്ക്കാം. മേല്പറഞ്ഞ മൂന്നു കളികളിൽനിന്നും ഇപ്രകാരമുള്ള അർഥം മനസ്സിലാക്കണം. വൃന്ദാവനം സത്സംഗത്തിന്റെ സ്ഥലമാണ്. അവിടെ ഇത്തരം കളി കളിയ്ക്കാമെങ്കിൽ ഉത്തമദശയെ പ്രാപിയ്ക്കാൻ കഴിയും.

സത്സംഗികൾ അവരുടെ വ്യവഹാരം നീതിയായും സത്യമായും ചെയ്യണം. അതുകൊണ്ടു ദാരിദ്ര്യം വരുന്നെങ്കിൽ അതിൽ സന്തോഷിയ്ക്കുകയേ വേണ്ടു. ധനലാഭത്തേക്കാൾ സ്വഭാവം ദുഷിയ്ക്കാതിരിയ്ക്കുന്നതിലാണ് കൂടുതൽ ലാഭം. സത്സംഗികൾ പ്രാമാണികരായി വ്യവഹാരം ചെയ്യുകയും, ബ്രഹ്മചര്യം പാലിയ്ക്കയും ചെയ്യണം. ശരീരസുഖം ഇഷ്ടപ്പെടുന്നവർക്ക് ആത്മസുഖം ലഭിയ്ക്കയില്ല. അവർക്കു കംസന്റെ സേവകരിൽനിന്നും ഉപദ്രവങ്ങൾ ഉണ്ടാകും.

ശ്രീമദ്ഭാഗവതത്തിൽ ആദ്യത്തെ സ്കന്ധത്തിൽ (1.18.13) ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു: "ഭക്തന്മാരുമായുള്ള നിമിഷനേരത്തെ സത്സംഗത്തിന്റെ സുഖത്തിനോട് സ്വർഗസുഖമോ, മോക്ഷമോ കൂടി തുല്യമാകയില്ല." പിന്നെ മനുഷ്യരുടെ പ്രാപഞ്ചികസുഖം എങ്ങനെ സത്സംഗസുഖ



ത്തിനു തുല്യമാകും? ഇതാണ് വൃന്ദാവനത്തിന്റെ സുഖം. ശ്രീഹരിയുടെ ഗുണാനുവർണനം നടക്കുന്നിടത്തു ഗ്രാമ്യ കഥ - അതായതു സംസാരസുഖത്തെപ്പററിയുള്ള വർത്ത മാനം - ഓർമ വരുകയില്ല.

ഇങ്ങനെയുള്ള ഭാഗവതകഥ നിത്യം പഠിയ്ക്കുന്നതു കൊണ്ട് മുമുക്ഷുക്കളുടെ ബുദ്ധി ശുദ്ധമായിട്ട്, അവർ ഭഗ വാൻ വാസുദേവനിൽ ചേരും. ഇക്കാരണത്താലാണ് ഭാഗവ തകഥയെ പരമഹംസസംഹിതയെന്നു പറയുന്നത്. അത് പരമഹംസനായ ശുകദേവൻ പറയുകയും, അതിൽ പല പരമഹംസന്മാരുടെ കഥകൾ വരുകയും ചെയ്യുന്നതിനാൽ ഭാഗവതം പരമഹംസന്മാർക്ക് അതിപ്രിയമാണ്.

# പ്രകരണം പതിമൂന്ന്

## ഭഗവാന്റെ സ്വരൂപം എങ്ങനെയുള്ളതാകുന്നു?

ഭഗവാന്റെ സ്വരൂപം എങ്ങനെയുള്ളതെന്നു പലരും ചോദിയ്ക്കാറുണ്ട്. അതിനുത്തരം പറയണമെങ്കിൽ ഭഗ വാനെ അറിയാൻ ആഗ്രഹിയ്ക്കുന്നവന്റെ സ്വഭാവം എന്തെന്ന് ആദ്യം അന്വേഷിയ്ക്കണം. അപ്പോൾ ദൃഷ്ടി അനുസരിച്ചാണ് സൃഷ്ടിയെന്നു മനസ്സിലാകും. അവരവ രുടെ ദൃഷ്ടിയനുസരിച്ചു ഭഗവാനെ കാണാൻ കഴിയും. ഇതേ പ്പററി പന്ത്രണ്ടാം അധ്യായത്തിൽ (അഘാസുരവധം) ശുക ദേവൻ പരീക്ഷിത്തിനോടു പറയുന്നുണ്ട്.

കഴിഞ്ഞ അധ്യായത്തിൽ ഭഗവാൻ ഗോപബാലന്മാ രൊന്നിച്ചു കണ്ണടച്ചുകളിയും പാലംകെട്ടിക്കളിയും മററും ചെയ്തിരുന്നതിന്റെ ആധ്യാത്മിക അർഥത്തെ പറഞ്ഞു. ശുകൻ കഥ തുടരുകയാണ്.

**"കൃഷ്ണവത്സൈരസംഖ്യാതൈർയൂഥീകൃത്യസ്വവത്സകാൻ**

**ചാരയന്തോഽർഭലീലാഭിർവിജഹ്രുസ്തത്ര തത്ര ഹ."**

(10.12.3)

സകല ഗോപാലന്മാരും കണ്ണന്റെ എണ്ണമില്ലാത്ത പശുക്കുട്ടികളോടൊപ്പം തങ്ങളുടെ പശുക്കുട്ടികളേയും മേയാൻ വിട്ടിട്ട് പലവിധലീലകൾ ചെയ്യാൻ തുടങ്ങി.

ജീവനു തന്റെ വൃത്തികളെ ചൈതന്യത്തോടു ചേർത്താലേ എന്തെങ്കിലും പ്രവർത്തിയ്ക്കാൻ സാധിയ്ക്കൂ. വൃത്തിയുടെ കാര്യത്തിൽ പലവിധമായ വിചിത്രതകൾ കാണുന്നുണ്ട്. *റേഡിയോ*യിൽ ആദ്യം പ്രകാശം ഉണ്ടാകു ന്നു. പിന്നെ അതിൽ തരംഗദൈർഘ്യം (*wave length*) അനുസരിച്ച് അനേകവിധമുള്ള ശബ്ദങ്ങൾ കേൾക്കാം. അതുപോലെ അനന്തഗുണമുള്ള ചൈതന്യത്തോട് മനുഷ്യ രുടെ വൃത്തി ചേരുമ്പോൾ അനേകവിധമുള്ള ക്രീഡകൾ കാണപ്പെടുന്നു. *സിനിമ*യിൽ ആദ്യം പ്രകാശം ജനിപ്പിച്ചിട്ട് ആ പ്രകാശത്തെ ഒരു സ്ഥലത്തു കേന്ദ്രീകരിയ്ക്കുന്നു. അപ്പോൾ മററു പ്രകാശങ്ങളെ അണച്ചുംകളയുന്നു. അതിനു ശേഷം ചിത്രപടലത്തിന്റെ (*film*) മായ കൊണ്ട് അനേകചിത്രങ്ങൾ കാണിയ്ക്കുന്നു. അതുപോലെ ഭഗവാന്റെ പ്രകാശത്തിൽനിന്നും അനേക പ്രകാരമുള്ള ജീവികളുടെ അനേകപ്രകാരമുള്ള ലീലകൾ ഉണ്ടായിക്കൊ ണ്ടിരിയ്ക്കുന്നു. ആ ലീലകളുടെ ചില ദൃഷ്ടാന്തങ്ങൾ താഴെ ചേർക്കു ന്നു.

1. ഗോപബാലന്മാരിൽ ഒരാൾ മറ്റൊരാളുടെ വസ്തു മോഷ്ടിയ്ക്കുകയും, വസ്തുവിന്റെ ഉടമസ്ഥൻ അറിയു മ്പോൾ അത് അടുത്ത ആളിന്റെ കയ്യിലേയ്ക്ക് എറിഞ്ഞു കൊടുക്കയും ചെയ്യുന്നു. രണ്ടാമത്തവൻ മൂന്നാമത്തവനും ഇങ്ങനെ കൊടുത്ത് കൊടുത്ത് അവസാനം അത് ഉടമസ്ഥ നുതന്നെ കിട്ടുന്നു. (10.12.5.)

2. ശ്രീകൃഷ്ണചന്ദ്രൻ വനത്തിന്റെ ശോഭ കണ്ടു കണ്ട് കുറച്ചു ദൂരെ പോകുമ്പോൾ ഗോപബാലന്മാർ "കൃഷ്ണനെ ഞാൻ ആദ്യം തൊടും, ഞാൻ ആദ്യം തൊടും"എന്നു പരസ്പരം മത്സരിച്ച് ഓടുകയും കൃഷ്ണനെ സ്പർശിച്ച് ആനന്ദം അനുഭവിയ്ക്കയും ചെയ്തിരുന്നു. (10.12.6.)

3. ചിലപ്പോൾ അവർ ഓടക്കുഴൽ വിളിയ്ക്കും. ചില പ്പോൾ കൊമ്പോ കുഴലോ വിളിയ്ക്കും. ചിലപ്പോൾ വണ്ടി നോടൊപ്പം മൂളിപ്പാട്ടു പാടും. ചിലപ്പോൾ കുയിലിനോടൊപ്പം കൂക്കിവിളിയ്ക്കും. (10.12.7.)

4. ചിലർ ആകാശത്തു പറക്കുന്ന പക്ഷികളുടെ ഛായ യോടൊപ്പം ഓടും. ചിലർ ഹംസം നടക്കുന്നതിനെ അനുക രിയ്ക്കും. ചിലർ കൊക്കിന്റെ അടുത്തു ചെന്നു കൊക്കിനെ പ്പോലെ കുത്തിയിരിയ്ക്കും. ചിലർ മയിലിനോടൊപ്പം നൃത്തം വയ്ക്കും. (10.12.8.)

5. ചിലർ കുരങ്ങിന്റെ കുട്ടിയുടെ വാലിൽ ചെന്നു പിടിച്ച് അതിനോടൊപ്പം മരത്തിൽ ചാടിക്കയറും. കുരങ്ങിനെ പ്പോലെ മുഖം കാട്ടി ചിരിയ്ക്കും. ഒരു കൊമ്പിൽ നിന്നും മറ്റൊന്നിലേയ്ക്കു ചാടിക്കളിയ്ക്കും. (10.12.9.)

6. ചിലർ നദിയിൽ കുറച്ചുവെള്ളം മാത്രമുള്ളിടത്തു ചെന്നു മുങ്ങാംകുഴി ഇടും. നദിയിൽ വീണുപോയ ആട്ടിൻ പററത്തിനോടൊപ്പം നദിയിൽ ചാടും. ചിലർ ജലത്തിൽ തങ്ങ ളുടെ പ്രതിബിംബം നോക്കി ചിരിയ്ക്കും. ചിലർ തങ്ങളുടെ ശബ്ദത്തിന്റെ പ്രതിധ്വനി കേട്ട് ആനന്ദിയ്ക്കും. (10.12.10.)

### ഈ ലീലകളുടെ ആധ്യാത്മിക അർഥം

1. രാജ്യകാര്യങ്ങളിൽ ഇങ്ങനെയുള്ള മായ കാണാ റുണ്ട്. ഒരു വലിയ രാജ്യം ചെറിയ രാജ്യത്തെ കീഴടക്കു ന്നു. ചിലപ്പോൾ അത് വേറൊരാൾക്കു കൊടുക്കുകയും ചില പ്പോൾ ആദ്യത്തെ ഉടമസ്ഥനു തന്നെ തിരിച്ചു കിട്ടുകയും ചെയ്യുന്നു. ഭഗവാൻ എല്ലാററിലുമുണ്ടെങ്കിലും ഇങ്ങനെയു ള്ള ലീലകൾ കാണുന്നു. സാമാന്യദൃഷ്ടിയുള്ളവർക്ക് ഇതിൽനിന്ന് രാഗദ്വേഷങ്ങൾ ഉണ്ടാകുന്നു.



2. ധ്യാനിയ്ക്കാനിരിയ്ക്കുമ്പോൾ ആത്മചൈതന്യം ദൂരെപോയപോലെ തോന്നുന്നു. ചിലപ്പോൾ വേഗം അനുഭവം കിട്ടുന്നില്ലെങ്കിലും ഉത്സാഹത്തോടെ ധ്യാനം തുടരുകയും, തന്റെ സാധന കൂടുതൽ ഉത്കൃഷ്ടമാകയാൽ ആദ്യം അനുഭവം തനിക്കുയ്ണ്ടാകുമെന്നു തമ്മിൽ തമ്മിൽ പറയുകയും ചെയ്യുന്നു.

3. പല ഉച്ചഭാഷിണികളിൽനിന്നും വരുന്ന ശബ്ദം ഒരേ ശക്തിയിൽനിന്നാണുണ്ടാകുന്നത്. വണ്ടിന്റേതുപോലുള്ള ചെറിയ ശബ്ദവും കുയിലിന്റേതുപോലുള്ള വലിയ ശബ്ദവും എല്ലാം ഒരേ ശക്തിയിൽനിന്നാണുണ്ടാകുന്നത് എന്നുള്ള ഭാവന നമ്മിൽ ജാഗ്രത്തായാൽ അനേകവിധമുള്ള ആനന്ദം ലഭിയ്ക്കും.

4. ഇവിടെ ഗോപബാലന്മാർക്കു ജീവന്മാരെന്ന് അർഥം വിചാരിയ്ക്കണം. എത്രയോ ജീവന്മാർ ബ്രഹ്മമായിരുന്നിട്ടും പക്ഷികളെപ്പോലെ ആകാശത്തു പറക്കുന്നു. അഥവാ പക്ഷി രൂപിയായ മായയോടൊപ്പം പറന്നു കഴിയുന്നു. ചിലർ ഹംസത്തെപ്പോലെയാകുന്നു. ചിലർ കൊക്കിന്റേയും മയിലിന്റേയും ജീവിതം അനുസരിച്ച് അനുകരിച്ച് ഇന്നും നൃത്തം ചെയ്യുന്നു. പക്ഷെ ഇവയിലെല്ലാം ഒരേ ഒരു ശക്തിയാണു പ്രവർത്തിച്ചുകൊണ്ടിരിയ്ക്കുന്നത്.

5. ഇപ്പോഴത്തെ വിമാനങ്ങളുടെ പറക്കലിനെപ്പററി വിചാരിച്ചുനോക്കിയാൽ വളരെപേരും വിമാനത്തിന്റെ സഹായത്താൽ ഒരു ദേശത്തുനിന്നും മറ്റൊരു ദേശത്തേയ്ക്ക് കുരങ്ങന്മാരെപ്പോലെ സഞ്ചാരം ചെയ്യാൻ തുടങ്ങിയിരിയ്ക്കുന്നതായി കാണാം.

6. ഇവിടെ കുറച്ചു വെള്ളത്തിലുള്ള ക്രീഡയെ കാമക്രീഡയോടുപമിയ്ക്കാം. ആ സമയം മനുഷ്യർ ആട്ടിൻപറ്റത്തെപ്പോലെ ആയിത്തീരുന്നു. ബ്രഹ്മം തന്നെയാണു തന്റെ പ്രതിബിംബത്തെ നോക്കിയിരിയ്ക്കുന്നത്. ആളുകൾ തമ്മിൽ ആക്ഷേപിയ്ക്കാൻ ഇടവരുമ്പോൾ, എല്ലാ ശബ്ദവുംഒരേ ശക്തിയിൽനിന്നാണ് പുറപ്പെടുന്നതെങ്കിലും, ഇന്നയാൾ എന്നെ ഇന്നതു പറഞ്ഞു: മറ്റവൻ വേറൊന്നു പറഞ്ഞു എന്നും മററും പറഞ്ഞ് രാഗദ്വേഷങ്ങൾക്കിടയാകുന്നു. സകലരിലും ഒരേ ഭഗവാനാണിരിയ്ക്കുന്നതെങ്കിൽ ഇങ്ങനെ എന്തുകൊണ്ടു സംഭവിയ്ക്കുന്നു എന്നു ചിലർ ചോദിച്ചേയ്ക്കാം. അതിനുത്തരമായി ശുകദേവൻ പറയുന്നു:

**"ഇത്ഥം സതാം ബ്രഹ്മസുഖാനുഭൂത്യാ**
**ദാസ്യം ഗതാനാം പരദൈവതേന**
**മായാശ്രിതാനാം നരദാരകേണ**
**സാകം വിജഹ്രുഃ കൃതപുണ്യപുഞ്ജാഃ"** (10.12.11.)

ഭാഗ്യവാന്മാരായ ഗോപകുമാരന്മാർ ശ്രീകൃഷ്ണനോടുകൂടെ കളിച്ചിരുന്നപ്പോൾ എപ്രകാരമാണ് പലരും ഭഗവാന്റെ സ്വരൂപത്തെ കണ്ടിരുന്നതെന്നു മുകളിലത്തെ ശ്ലോകം കാണിയ്ക്കുന്നു

1. തത്ത്വജ്ഞാനികളായ സജ്ജനങ്ങൾക്ക് അവിടെ ബ്രഹ്മാനന്ദംതന്നെയാണു നടമാടുന്നതെന്നു തോന്നി. മായയിൽ ശക്തിയില്ലാത്തതിനാൽ അതു ബ്രഹ്മത്തിൽ കല്പിതം മാത്രമാണ്. അതിനാൽ ബ്രഹ്മമല്ലാതെ വേറെയൊന്നും തന്നെയില്ല.

2. ദാസഭാവത്തിൽ ഭജിയ്ക്കുന്നവർക്ക് അവരുടെ ഇഷ്ടദൈവമാണു കളിയ്ക്കുന്നതെന്നും, എല്ലാം അതിന്റെ ലീലകളാണെന്നും തോന്നി.

3. ഭഗവാന്റെ മായയിൽ മോഹിതരായവർക്ക് നന്ദഗോപരുടെ പുത്രനായ കൃഷ്ണനാണ് കളിയ്ക്കുന്നതെന്നു തോന്നി.

ഇപ്രകാരം സംസാരത്തിൽ നടക്കുന്ന കളികളും, സാപേക്ഷപദംകൊണ്ടും, സ്വപ്നദൃഷ്ടാന്തംകൊണ്ടും മായയെ നീക്കി നോക്കുന്ന പക്ഷം കേവലം ബ്രഹ്മം മാത്രമേ ഉള്ളു എന്നു കാണാം. സാപേക്ഷഭാവംകൊണ്ട് ബ്രഹ്മത്തിൽ ഗതി കാണുന്നു. വാസ്തവത്തിൽ ബ്രഹ്മത്തിൽ ഗതിയില്ല. പൃഥ്വിയിൽ ഇരുന്നുനോക്കുമ്പോൾ പൃഥ്വിയാണു സൂര്യനു പ്രദക്ഷിണം വയ്ക്കുന്നതെങ്കിലും സൂര്യൻ പൃഥ്വിയ്ക്കു പ്രദക്ഷിണം വയ്ക്കുന്നതുപോലെ തോന്നിയ്ക്കുന്നു. പൃഥ്വിയിൽ ഇരിയ്ക്കുന്നതുകൊണ്ടാണു പൃഥ്വിയുടെ ഗതി അറിയാത്തത്. ഇതുപോലെ ബ്രഹ്മത്തോട് ഐക്യം പ്രാപിച്ചശേഷം ബ്രഹ്മത്തിൽ ഗതി കാണുകയില്ല. പക്ഷെ ബ്രഹ്മത്തിൽനിന്നും ഭിന്നമായിരുന്നാൽ (സൂര്യനിൽ നിന്നും ഭിന്നമായിരിക്കയാൽ സൂര്യനാണു പൃഥ്വിയ്ക്കു പ്രദക്ഷിണം വയ്ക്കുന്നതെന്നു തോന്നുന്നതുപോലെ) ബ്രഹ്മത്തിൽ അനേകവിധമായ ഗതികളും ക്രീഡകളും കാണാനിടയാകും. അതിനാൽ ദാസഭക്തി ഇഷ്ടപ്പെടുന്നവർ ഭഗവാനിൽനിന്നും ഭിന്നമായിരുന്ന് ഭഗവാനിൽ ലീലകൾ കാണുന്നു. അശേഷം ജ്ഞാനമില്ലാത്തവർക്കും മായയിൽ മുങ്ങിക്കിടക്കുന്നവർക്കും ഭഗവാൻ ഇപ്രകാരമെല്ലാം എന്തിനു കളിച്ചു എന്നു തോന്നാം. ജൈനമതക്കാർ പറയുന്നത് ആനന്ദരൂപനായ ഭഗവാനിൽ നിന്നും ദുഃഖം ഒരിയ്ക്കലും ഉണ്ടാകാൻ പാടില്ലെന്നും, അതുകൊണ്ടു ഭഗവാൻ എന്ന ഒരു തത്ത്വം ഇല്ലെന്നും, സകലരചനയും രണ്ടു തത്ത്വങ്ങളിൽ നിന്നും ഉണ്ടായിട്ടുള്ളതാണെന്നുമാണ്. ഇതിനെ 'അനേകാന്തിക' വാദമെന്നു പറയുന്നു. അവരുടെ മതം അവരുടെ ദൃഷ്ടിയിൽ ശരിതന്നെയാണ്. സാംഖ്യമതവും പ്രകൃതി - പുരുഷൻ എന്ന രണ്ടു തത്ത്വങ്ങളെ സ്വീകരിച്ചിട്ടുണ്ട്. ഗീതയിലും ഈ തത്ത്വങ്ങളെ പല സ്ഥലത്തും സമർഥനം ചെയ്തുകാണുന്നുണ്ട്. യഥാർഥ ജ്ഞാനിയ്ക്ക്, സകലമതങ്ങളുടേയും താല്പര്യം മനസ്സിലാക്കി, ഭഗവാന്റെ ലീലകളിലും, സകലമതമതാന്തരങ്ങളിലും ഒരേ ശക്തിയെ വീക്ഷി ച്ചു നിത്യാനന്ദം അനുഭവിയ്ക്കാൻ സാധിയ്ക്കുന്നു. ബറോഡയിൽ കുറച്ചു കാലങ്ങൾക്കു മുമ്പ് ഒരു ഉത്തമ ഭക്തനും പണ്ഡി

തനുമായ ബാലാപ്രസാദ് (ശ്രീരാമാനുജ സമ്പ്രദായക്കാരൻ) ജീവിച്ചിരുന്നു. അദ്ദേഹത്തെ ഡാക്കോറിൽ റണചോഡ് ക്ഷേത്രത്തിൽവച്ച് കാണുകയുണ്ടായി. അദ്ദേഹം പറയുമായിരുന്നു: അദ്ദേഹത്തിനു (10.12.11) ഈ ശ്ലോകം ശരിയ്ക്കും മനസ്സിലായപ്പോൾ ഭാഗവതത്തിന്റെ മുഴുവൻ രഹസ്യവും മനസ്സിലായി എന്ന്. ഇതിനെ വേദാന്തത്തിൽ 'ദൃഷ്ടി - സൃഷ്ടി' വാദമെന്നു പറയുന്നു. ഇത് *പ്രഫസർ*ഐൻസ്റ്റീന്റെ സാപേക്ഷവാദത്തോട് യോജിയ്ക്കുന്നുണ്ട്. ഭഗവാൻ എങ്ങനെയുള്ളവനാണെന്ന ചോദ്യം ശരിയല്ല. ഭഗവാനെ കാണുന്നവനെങ്ങനെ എന്നുള്ള ചോദ്യമാണു ശരി. ഭഗവാനെ കാണുന്നവന്റെ ദൃഷ്ടിയാണ് ശരിപ്പെടുത്തേണ്ടത്. ദൃഷ്ടി ശരിപ്പെട്ടാൽ ബ്രഹ്മമല്ലാതൊന്നും കാണുകയില്ല. ഇതേപ്പററി ദശമസ്കന്ധത്തിലെ അറുപത്തൊമ്പതാമധ്യായത്തിൽ നാരദനു ഭഗവാൻ തന്റെ ഗൃഹസ്ഥാശ്രമജീവിതംകൊണ്ടു ശരിയ്ക്കും ഉദാഹരിച്ചു മനസ്സിലാക്കിക്കൊടുക്കുന്നുണ്ട്. അവിടെ സകല അന്തഃപുരസ്ത്രീകളോടും കൂടി -അതായത് അന്തഃകരണവൃത്തികളോടുകൂടി, ഏകാന്തഭഗവാനാണു ലീലകൾ ചെയ്തുകൊണ്ടിരിയ്ക്കുന്നതെന്നു കാണിച്ചിരിയ്ക്കുന്നു. ഇങ്ങനെയുള്ള ദൃഷ്ടി ലഭിച്ചവർ ഭാഗ്യശാലികളാണ്. അതിനാൽ ശുകദേവൻ പറയുന്നു:

**"യത്പാദപാംസുർബഹുജന്മകൃച്ഛ്രതോ**
**ധൃതാത്മഭിർയോഗിഭിരപ്യലഭ്യഃ**
**സ ഏവ യദ് ദൃഗ് വിഷയഃ സ്വയം സ്ഥിതഃ**
**കിം വർണ്യതേ ദിഷ്ടമതോ വ്രജൗകസാം."**(10.12.12.)

അനേകജന്മങ്ങളായി വളരെ കഷ്ടങ്ങളനുഭവിച്ച് ഇന്ദ്രിയങ്ങളേയും മനസ്സിനേയും ദമനം ചെയ്ത യോഗികൾക്കുപോലും ആരുടെ ചരണധൂളി പ്രാപ്തമാക്കാൻ സാധിയ്ക്കുന്നില്ലയോ, ആ സ്വരൂപത്തെ തങ്ങളുടെ ദൃഷ്ടികൾക്കു വിഷയമാക്കാൻ സാധിച്ച ഈ വ്രജവാസികളുടെ ഭാഗ്യത്തെ എങ്ങനെ വർണിയ്ക്കാം ?

അതായതു യോഗികൾ അവരുടെ ചിത്തത്തെ ഏകാഗ്രമാക്കി ഹൃദയത്തിൽ പരമാത്മാവിനെ സാക്ഷാത്കരിയ്ക്കുന്നുണ്ടെങ്കിലും, ധ്യാനത്തിൽനിന്നും നിവൃത്തരാകുമ്പോൾ അവർ ജഗത്തിനെ കാണുന്നു. ജ്ഞാനികളായ ഭക്തന്മാർ അവർ കണ്ണു തുറന്നാലും അടച്ചാലും ഒന്നേ കാണുന്നുള്ളു. ഇങ്ങനെയുള്ള ഭക്തന്മാരുടെ മഹിമ അപാരമാണ്.

ചുരുക്കത്തിൽ ജഗത്തിൽ ഗുണദോഷങ്ങൾ കാണുന്നവർ മായാദൃഷ്ടിയുള്ളവരാണ്. എല്ലാ പ്രവൃത്തികളിലും ബ്രഹ്മദൃഷ്ടിയുള്ളവർ ഭാഗ്യശാലികളുമാണ്. പക്ഷെ അപക്വബുദ്ധികൾ മായയിൽ പെട്ടുപോകുന്നു. അതിനാൽ അവർക്കു ഭഗവാന്റെ കൃപ ആവശ്യമായിത്തീരുന്നു. അവർ എങ്ങനെയുള്ള മായയിലാണ് പെട്ടുപോകാറുള്ളതെന്ന് ഒരു നല്ല ദൃഷ്ടാന്തം കൊണ്ടു ശുകദേവൻ പരീക്ഷിത്തിനെ മനസ്സിലാക്കുന്നു.





മേൽപറഞ്ഞവിധം ഗോപബാലന്മാർ കളിച്ചാനന്ദിച്ചിരിയ്ക്കുന്നതിൽ അസഹിഷ്ണുവായി അഘാസുരനെന്ന ഒരു ദൈത്യൻ ഒരു പെരുമ്പാമ്പിന്റെ രൂപത്തിൽ അവിടെ ചെന്നു കിടന്നു.

അഘം എന്ന വാക്കിനു പാപം അഥവാ ഗുണദോഷബുദ്ധി എന്നർഥമുണ്ട്. സകലതും ഭഗവാനാണെന്നറിയുന്ന പലർക്കും ഗുണദോഷദൃഷ്ടിയുണ്ടാകാൻ അധിക നേരം വേണ്ടിവരുന്നില്ല. ഇപ്രകാരമുള്ള ദൃഷ്ടിയുണ്ടായാൽ കംസരൂപിയായ ദ്വൈതഭാവത്തിൽ നിന്നും അഘാസുരരൂപിയായ നീചവൃത്തി ഉണ്ടാകും എന്നു മനസ്സിലാക്കണം. പക്ഷെ ആ വൃത്തി നീചമാണെന്നു ജീവന് അപ്പോൾ തോന്നുന്നില്ല. അതും അതിനു പ്രമാണം തരുന്നുണ്ട്. ഒരു സമയത്തു *മിസ്ററർ* ജിന്ന ഇന്ത്യ മുഴുവനും തന്റെ ദേശമായി കരുതിയിരുന്നു. പിന്നീടു മുസൽമാൻമാർ മാത്രം തന്റെ സ്വന്തമായും ഹിന്ദുക്കൾ ശത്രുക്കളുമായി തോന്നാൻ തുടങ്ങി. ഈ സാംക്രമികരോഗം വർധിച്ചു വർധിച്ച് പാക്കിസ്ഥാൻകാർ ഹിന്ദുക്കളെ പാക്കിസ്ഥാൻ ദേശത്തു ശാന്തിയോടെ താമസിയ്ക്കാൻപോലും അനുവദിയ്ക്കാതായി. ആഫ്രിക്കാക്കാരും അന്യദേശക്കാരെ അവരുടെ ദേശത്തുനിന്നും ഓടിയ്ക്കുന്നു. ഹിന്ദുസ്ഥാനിൽ ഭാഷയനുസരിച്ചു ദേശം ഭാഗിയ്ക്കണമെന്നു വന്നുകൂടി. ഇപ്രകാരം ഭേദം വർധിയ്ക്കുന്നതോടെ ഭാഗവും വർധിച്ചുകൊണ്ടിരിയ്ക്കും. ഇതു മായയുടെ ശക്തികൊണ്ടാണ്. ഇതു തന്നെയാണ് അഘാസുരന്റെ സ്വരൂപവും.

അഘാസുരൻ പൂതനയുടേയും ബകാസുരന്റേയും ഇളയ സഹോദരനായിരുന്നു.(10.12.14.) (അതായത് വാസനയും ഡംഭും വർധിയ്ക്കുന്നിടത്തു പാപവും ഭേദവും വർധിയ്ക്കുന്നു.) തന്റെ സഹോദരിയേയും സഹോദരനേയും കൊന്ന ശ്രീകൃഷ്ണന്റെ ശക്തി നശിപ്പിയ്ക്കാൻ വ്രജവാസികളെ നിഗ്രഹിച്ചാൽ മതിയെന്ന് അഘാസുരനു തോന്നി. (*ഇംഗ്ലീഷു*കാർക്ക് അവർ പോകുന്ന പോക്കിന് *ഇൻഡ്യ*യെ ഭാഗിച്ചിട്ടു പോയാൽ *ഇൻഡ്യ*ക്കാരോടുള്ള ഒരു പ്രതികാര നിർവഹണമാകുമെന്നു തോന്നിയതുപോലെ.)

അഘാസുരൻ പർവതശരീരിയായ ഒരു പെരുമ്പാമ്പിന്റെ രൂപത്തിൽ വായും പിളർന്ന് ഗോപബാലന്മാർ കളിയ്ക്കുന്ന സ്ഥലത്തു വന്നു കിടന്നു. അതിന്റെ വായ് ഗുഹപോലെ അന്ധകാരമയമായിരുന്നു. അവന്റെ കണ്ണുകൾ അഗ്നിപോലെ ജ്വലിച്ചിരുന്നു. എങ്കിലും ഗോപകുമാരന്മാർ ആപത്തിനെ മനസ്സിലാക്കാതെ, വൃന്ദാവനത്തിന്റെ ശോഭ വർധിപ്പിയ്ക്കുന്ന ഒരു ഗുഹയാണ് കാണുന്നതെന്നും, ആപത്തുണ്ടായാൽ കൃഷ്ണൻ തങ്ങളെ രക്ഷിച്ചുകൊള്ളുമെന്നും വിശ്വസിച്ച്, നിശ്ചിന്തരായി അവിടെ കളിയ്ക്കാൻ തുടങ്ങി. ഗുഹയിൽ കടന്ന് ഒന്നു പരീക്ഷിയ്ക്കാൻ തീരുമാനിച്ച്,



ഘോരനായ അഘാസുരന്റെ വായിലേയ്ക്കു നിർദോഷികളായ ആ ബാലന്മാർ ചെന്നു കയറി. അന്ധകാരത്തിൽ കിടക്കുന്ന സർപ്പത്തെ ചരടാണെന്നു കരുതി എടുത്ത് അതിന്റെ കടികൊണ്ടു മരിയ്ക്കുന്നതുപോലെയാണു ഗോപകുമാരന്മാർ പാമ്പിനെ കണ്ടിട്ടും ഗുഹയാണെന്നു കരുതി അതിന്റെ വായിൽ പ്രവേശിച്ചത് എന്നു കൃഷ്ണനു തോന്നി. ഭേദബുദ്ധി ജനിപ്പിയ്ക്കുന്ന മായ അപകടകാരിയാണെങ്കിലും പലരും ആ മായയാൽ മോഹിതരാകാറുണ്ട്. ആ മോഹം അവരുടെ അഹങ്കാരത്തിനു പുഷ്ടി നല്കുന്നു. അതുകൊണ്ടാണ് പലരും പുതിയ പുതിയ മണ്ഡലങ്ങൾ സൃഷ്ടിച്ച്, അതിന്റെ പ്രമുഖനോ, ഉപപ്രമുഖനോ, കാര്യദർശിയോ ഒക്കെയായി അവരുടെ അഹങ്കാരത്തിന്റെ പുഷ്ടിയിൽ ആനന്ദിയ്ക്കുന്നത്. ഇതും ഒരു വിധമുള്ള സംസാരരൂപിയായ സർപ്പത്തിന്റെ മോഹമാണ്. *ഇൻഡ്യ*യ്ക്കു സ്വരാജ്യം കിട്ടിയെങ്കിലും ഭേദബുദ്ധി കുറഞ്ഞിട്ടില്ല. അതു വർധിച്ചുകൊണ്ടിരിയ്ക്കുന്നതേയുള്ളു. ഈ സ്ഥിതി അഘാസുരന്റെ രൂപമാണ്. അതിന്റെ വായ്ക്കുള്ളിൽ സകല സംസാരികളും കയറിപ്പോകുന്നു. ഈ അവസ്ഥയിൽ ഭഗവാന്റെ കൃപ അത്യാവശ്യമാണ്.

അഘാസുരനെ അസുരനാണെന്നറിഞ്ഞ ഭഗവാൻ തന്റെ ഭക്തരെ രക്ഷിയ്ക്കാൻവേണ്ടി സ്വയം അവന്റെ വായിൽ ചെന്നു കയറി. തന്റെ സ്വജനങ്ങളെ കൊന്നതുകൊണ്ടുള്ള വിദ്വേഷത്താൽ കൃഷ്ണനേയുംകൂടെ വിഴുങ്ങാൻ വേണ്ടി ഗോപകുമാരന്മാരെല്ലാം വായിൽ പെട്ടിട്ടും അവൻ വായടച്ചിരുന്നില്ല. ഭഗവാൻ കയറിയതോടെ അഘാസുരൻ തന്റെ വായടച്ചു. അഘാസുരന്റെ ജഠരാഗ്നിയ്ക്കിരയായിത്തീർന്ന ബാലന്മാരെ ഭഗവാൻ തന്റെ അമൃതദൃഷ്ടികൊണ്ടു ജീവിപ്പിച്ചിട്ടു തന്റെ ശരീരത്തെ വലുതാക്കിഅവനെ ശ്വാസം മുട്ടിച്ചുകൊന്ന് എല്ലാ ഗോപന്മാരോടും കൂടെ വെളിയിലേയ്ക്കു പോകുന്നു. ഇവിടെ ഭഗവാൻ തന്റെ ശരീരത്തെ വലുതാക്കിയെന്നുവച്ചാൽ തന്റെ ബ്രഹ്മഭാവത്തെ ധരിച്ചു എന്നാണർഥം.ആ സമയം രാക്ഷസീവൃത്തി നശിയ്ക്കുന്നു. മനുഷ്യരും, ബ്രഹ്മഭാവത്തെ ധരിച്ചാൽ, ആസുരീപ്രകൃതിയെ ജയിയ്ക്കാമെന്ന് ഈ കഥ കാണിയ്ക്കുന്നു.

ഈ കഥയുടെ ഭാവാർഥം നോക്കാം. ഭേദബുദ്ധിയായ അഘാസുരനെന്ന അജഗരം (പെരുമ്പാമ്പ്) (ഗരം എന്നാൽ വിഷം, അഘം എന്നാൽ മായാരൂപിയായ) അസഹിഷ്ണുതയുടെ രൂപമാണ്. ഗോപബാലന്മാരുടെ ആനന്ദം കണ്ടിട്ട് അഘാസുരന് സഹിയ്ക്കാൻ കഴിഞ്ഞിരുന്നില്ലെന്നു പറഞ്ഞിട്ടുണ്ടല്ലൊ. *ഇൻഡ്യ*യിൽ അസഹിഷ്ണുതയുടെ കാററു വീശിക്കൊണ്ടിരുന്നപ്പോൾ ഭേദബുദ്ധിയുണ്ടായി. അന്ന് അത് *ഇംഗ്ലീഷു*കാരുടെ നേർക്ക് പ്രയോഗിച്ചു. ഇപ്പോൾ അതു മററു സ്ഥലങ്ങളിലേക്കു വ്യാപിയ്ക്കാൻ തുടങ്ങി. ഭേദബുദ്ധി വർധിച്ചാൽ ആർക്കും ശ്രേയസ്സുണ്ടാകയില്ല. ഒരിയ്ക്കൽ ആരോടെങ്കിലും ദ്വേഷം തോന്നിയാൽ അയാൾ ചെയ്യുന്നതൊക്കെ നമുക്കു തെറ്റായിത്തോന്നും. അത് ഒടുവിൽ അനുഭവത്തിൽ അങ്ങനെ പരിണമിയ്ക്കയും ചെയ്യും. സ്വപ്നസമയത്തു സ്വപ്നത്തിന്റെ ജ്ഞാനം പ്രമാണമാകുന്നതുപോലെ, ജാഗ്രത്തിലും ജാഗ്രത്തിന്റെ ജ്ഞാനം പ്രമാണമായിത്തീരും. പ്രമാണത്തിന്റെ ദോഷം അന്വേഷിയ്ക്കാൻ കഴിവുള്ളവർക്ക് ഭഗവാന്റെ മായയെ ശരിയ്ക്കറിയാൻ കഴിയും. പക്ഷെ ഇതു വളരെ പ്രയാസമുള്ള ഒരു കാര്യമാണ്. രണ്ടായിരം വർഷങ്ങളായി പാശ്ചാത്യവിദ്വാന്മാർ അറിയാതിരുന്ന ഒരു തെററിനെ ഒരു എയിൻസ്ററിൻ കണ്ട് തിരുത്തി. ഐൻസ്ററിന്റെ തെററു *പ്രഫസർ* മില്ലൻ കണ്ടുപിടിച്ചു. ചുരുക്കത്തിൽ ഓരോരുത്തർക്കും അവരവരുടെ ജ്ഞാനം ശരിയാണെന്നു തോന്നും. അതിലുള്ള തെററ് അവർക്ക് കാണാൻ സാധിയ്ക്കുകയില്ല. ഇതാണ് അഘാസുരന്റെ സ്വരൂപം.

അഘാസുരമോക്ഷം നടന്നതു ഭഗവാന്റെ അഞ്ചാമത്തെ വയസ്സിലായിരുന്നു. ഈ സംഭവം ഗോപബാലന്മാർ വീട്ടിൽ ചെന്നു പറഞ്ഞത് ഒരു വർഷത്തിനുശേഷമാണ്. ഇതിനു കാരണം ബ്രഹ്മാവിനുണ്ടായ മോഹമായയായിരുന്നു. അതേപ്പററി പരീക്ഷിത്തു ശുകദേവനോട് ചോദിയ്ക്കുന്നു:

"ഹേ ഗുരോ! ഒരു സമയത്തു നടന്നതായ കാര്യത്തെ ഇത്രയും കാലം കഴിഞ്ഞശേഷം നടന്നതായി പറയാനുള്ള കാരണമെന്താണ്? അതായതു ഭഗവാൻ ശൈശവത്തിൽ ചെയ്തകാര്യം എന്തുകൊണ്ടാണ് കൗമാരാവസ്ഥയിൽ ചെയ്തതായിപറഞ്ഞത് ?"

ഇവിടെ കാലത്തിന്റെ മായയെപ്പററിയുള്ള പ്രശ്നമാണ്. ഒരാൾ തലേദിവസം ചെയ്ത കാര്യം ഇന്നു ചെയ്തു എന്നു എങ്ങനെ പറയാൻ കഴിയും? കാലത്തിന്റെ മായ വളരെ വിചിത്രമാണ്. അതേപ്പററി അടുത്ത കഥയിൽ ശുകദേവൻ ചുരുക്കത്തിൽ പറയും.

ഈ അധ്യായത്തിലെ പന്ത്രണ്ടാം ശ്ലോകം വളരെ ഉപയോഗിയാണ്. അതിൽനിന്നും ജീവൻ തന്റെ ദൃഷ്ടിയെ ശരിയാക്കിയാൽ സകലജഗത്തും ബ്രഹ്മമായി കാണാമെന്നു പറയുന്നു. ഇത് അത്യന്തം പ്രയാസമുള്ള കാര്യമാകയാൽ മനുഷ്യർ പലപ്പോഴും അബദ്ധത്തിൽ ചാടിപ്പോകുന്നു. ഭഗവാന്റെ മായയിൽ ബ്രഹ്മാവുപോലും മോഹിച്ചുപോയി. ഈ മോഹത്തിന്റെ സ്വരൂപം അടുത്ത മൂന്നധ്യായങ്ങളിലായി വിവരിച്ചിരിയ്ക്കുന്നു.

## പ്രകരണം പതിനാല്

### ബ്രഹ്മാവിന്റെ മോഹവും മനുഷ്യരുടെ മോഹവും

ദശമസ്കന്ധത്തിൽ പതിനൊന്നാം അധ്യായത്തിന്റെ ഒടുവിൽ ഭഗവാൻ ഗോപബാലന്മാരൊന്നിച്ച് കണ്ണടച്ചുകളിയും പാലംകെട്ടുന്ന കളിയും കളിച്ചിരുന്നു എന്നു പറഞ്ഞിരിയ്ക്കുന്നു. ധ്യാനം ചെയ്ത് അസംഗത്വവും സർവാത്മഭാ



വവും പ്രാപ്തമാക്കിയിരുന്നു എന്നാണ് അതിന്റെ ആധ്യാത്മിക അർഥം. ഇത് ശരിയ്ക്കും സാധിയ്ക്കാതെ പോയാൽ വൃത്തി ബഹിർമുഖമായിട്ടു സാധകർ മോഹമായയിൽ വീണുപോകും. ഈ മോഹത്തിന്റെ ഒരു ദൃഷ്ടാന്തമാണ് കഴിഞ്ഞ അധ്യായത്തിൽ അഘാസുരമോക്ഷംകൊണ്ടു വിവരിച്ചത്. വേറൊരു പ്രകാരമുള്ള മോഹമാണു ബ്രഹ്മാവിന്നുണ്ടായത്. അത് ഭാഗവതത്തിൽ 13. 14. അധ്യായങ്ങളിൽ പറഞ്ഞിരിയ്ക്കുന്നു. ബ്രഹ്മാവിനുപോലും ഭഗവാന്റെ മായയിൽ മോഹമുണ്ടായെന്നു കാണാം.

ദേവാധിദേവനായ ബ്രഹ്മാവിന് എങ്ങനെ മോഹമുണ്ടായെന്നു ചിലർക്കു തോന്നിയേയ്ക്കാം. അതിനുത്തരം ബ്രഹ്മാവ് സ്വയം തന്റെ പുത്രനായ നാരദനോടു പറഞ്ഞിട്ടുള്ളതു രണ്ടാം സ്കന്ധത്തിൽ വിവരിച്ചിട്ടുണ്ട്. ബ്രഹ്മദേവൻ നാരദനോടു പറഞ്ഞു: "ഞാൻ വേദമയനും തപോമയനും മരീചി ആദി പ്രജാപതികളുടെ അധിപതിയുമാണ്. ഏകാഗ്രചിത്തത്തോടെ യോഗാഭ്യാസം ചെയ്യുന്നവനാണ്. എങ്കിലും എന്റെ ഉത്ഭവസ്ഥാനമായ ശ്രീഹരിയെ ഞാൻ അറിയുന്നില്ല. ആകാശത്തിന് അതിന്റെ അവസാനം കാണാൻ കഴിയാത്തതുപോലെ ഭഗവാനുപോലും സ്വയം തന്റെ മായയുടെ വിസ്താരം അറിയാൻ കഴിയുന്നില്ല. പിന്നെ മററുള്ളവരുടെ കാര്യം എന്തു പറയാനാണ്? അതിന്റെ വാസ്തവസ്വരൂപത്തെ ഞാനും, നീയും മഹാദേവൻപോലും അറിയുന്നില്ല. പിന്നെ മറ്റു ദേവന്മാർ എങ്ങനെ അറിയും? മായകൊണ്ടുണ്ടാക്കീട്ടുള്ള ഈ ജഗത്തിനെ, ഞങ്ങൾ മായയാൽ മോഹിതരായിട്ട് അവരവരുടെ ബുദ്ധി അനുസരിച്ച് അനുമാനിയ്ക്കമാത്രമാണു ചെയ്യുന്നത്. (2.6.36.)

ഈ മായയെപ്പററി കഴിഞ്ഞ പ്രകരണത്തിലും (10.12.12.) വളരെ സ്പഷ്ടമായി പറഞ്ഞിട്ടുണ്ട്.

സൃഷ്ടിയ്ക്കു സമയമായപ്പോൾ പ്രപഞ്ചരചനയ്ക്കു വേണ്ടതായ ജ്ഞാനദൃഷ്ടി ബ്രഹ്മാവിനില്ലായിരുന്നു. അതിനാൽ ബ്രഹ്മാവ് ഒരായിരം ദിവ്യവർഷങ്ങൾ തപസ്സു ചെയ്തു. പിന്നീടു ഭഗവാൻ പ്രത്യക്ഷമായിചതുഃശ്ലോകീ ഭാഗവതം ബ്രഹ്മാവിന് ഉപദേശിച്ചു. (2.9.36.) അവിടെ ഭഗവാൻ പറഞ്ഞത്– അന്വയവ്യതിരേകഭാവംകൊണ്ട്, ഭഗവാൻ മാത്രമേ സദാ സർവത്രയുള്ളുവെന്നുള്ള ജ്ഞാനം നിശ്ചലസമാധി ദ്വാരാ ലഭിച്ചാൽ, കല്പകല്പാന്തരങ്ങളിലും സൃഷ്ടി ചെയ്യുന്നതുകൊണ്ടു മോഹം ജനിയ്ക്കയില്ലെന്നായിരുന്നു. പക്ഷെ ഇങ്ങനെയുള്ള ജ്ഞാനം സമ്പാദിയ്ക്കുകയും അതിൽ നിരന്തരനിഷ്ഠ വയ്ക്കുകയും ചെയ്യുക വളരെ പ്രയാസമാണ്. മനുഷ്യരും, ദേവന്മാരും, യോഗികളും എല്ലാം ഈ സത്യം പല പ്രാവശ്യം കേൾക്കുന്നുണ്ടെങ്കിലും, ജഗത്തിന്റെ മായയിൽപ്പെട്ടു ദ്വൈതഭാവത്തിൽ വരാതിരിയ്ക്കുന്നില്ല. ഭാഷ സ്വയം ദ്വൈതമാണ്. അദ്വൈതത്തിനു ഭാഷയില്ല. അതിനാൽ മനുഷ്യരുടേയും ദേവന്മാരുടേയും ജീവിതത്തിൽ കൂടെക്കൂടെ വിഘ്നങ്ങൾ വന്നുകൊണ്ടിരിയ്ക്കുന്നു. ഏകാദശസ്കന്ധത്തിൽ ഉദ്ധവർ ഭഗവാനോടു പറയുന്നു: "ബ്രഹ്മാദി സമസ്തദേഹധാരികളും അവിടുത്തെ മായയിൽ മുഗ്ദ്ധരായി മായികപദാർഥങ്ങളെ സത്യമായി കരുതിപ്പോകുന്നു," എന്ന്.(11.7.17.) ഏകാദശത്തിൽ പതിമൂന്നാം അധ്യായത്തിൽ സനകാദികൾ ബ്രഹ്മാവിനോട് "ചിത്തം സ്വാഭാവികമായി വിഷയങ്ങളിലേക്കു പോകുന്നു. വിഷയങ്ങൾ (വാസനാരൂപത്തിൽ) ചിത്തത്തിലും പ്രവേശിയ്ക്കുന്നു. ആ സ്ഥിതിയ്ക്കു ചിത്ത നിരോധം ചെയ്ത് എങ്ങനെ ഈ സംസാരസാഗരത്തെ മറികടക്കാം?" എന്നു ചോദിച്ചതിനുത്തരം നൽകാൻ ബ്രഹ്മാവ് കർമ്മമയബുദ്ധിയുള്ളവനാകയാൽ സാധിച്ചില്ല (11.13.18.) എന്നു പറഞ്ഞിരിയ്ക്കുന്നു.

ജീവന്റെ സൂക്ഷ്മശരീരത്തെ തൈജസനെന്നു പറയുന്നു. അതുപോലെ സമഷ്ടിസൂക്ഷ്മശരീരികളുടെ അഭിമാനിയായ ബ്രഹ്മാവിനെ ഹിരണ്യഗർഭൻ എന്നു പറയുന്നു. പ്രത്യേകിച്ച് പ്രാണമയകോശം, മനോമയകോശം, വിജ്ഞാനമയകോശം ഇവിടം വരെ മാത്രമേ ബ്രഹ്മാവിന് അധികാരപ്പെട്ട സ്ഥാനങ്ങളുള്ളൂ. വിജ്ഞാനമയകോശത്തിന്റെ അനുഭവം യോഗികൾക്കുണ്ടാകുന്നുണ്ട്. അതു സമഷ്ടിബുദ്ധിയുടെ (മഹത്തത്ത്വം) ക്ഷേത്രമാണ്. എങ്കിലും അവിടെയും ഭേദഭാവത്തിന്റെ അനുഭവം ഉണ്ടായിരിയ്ക്കും. സമാധിയിൽ ദൃശ്യം കണ്ടാൽ ദ്വൈതം ഉണ്ടെന്നറിയണം. സമാധിയിൽ നിന്ന് ഉണർന്നശേഷവും, ജഗത്തു കാണുന്നെങ്കിൽ ദ്വൈതത്തിന്റെ അനുഭവം ഉണ്ടാകും. ആ സമയം മായയുടെ സമ്മർദം ബാധിയ്ക്കുകയും ചെയ്യും. ഇങ്ങനെയുള്ള ഒരു സംഭവമാണ് ദശമസ്കന്ധത്തിൽ പതിമൂന്നാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നത്.

അഘാസുരനെ വധിച്ചശേഷം ഭഗവാൻ ഗോപബാലന്മാരോടു പറഞ്ഞു: "അല്ലയോ കൂട്ടുകാരേ! ഈ യമുനാതീരം വളരെ മനോഹരമായിരിയ്ക്കുന്നു. നാം ഇതുവരെ ആഹാരം കഴിച്ചില്ലല്ലൊ. നിങ്ങൾക്കു വിശക്കുന്നുണ്ടാകും. നമുക്കിവിടെ ഇരുന്ന് ഊണുകഴിയ്ക്കാം. പശുക്കുട്ടികൾക്കു വെള്ളം കൊടുത്തുകഴിഞ്ഞാൽ അവർ സ്വൈരമായി അവിടെ മേഞ്ഞുകൊള്ളും."

ഇതു കേട്ട് ഗോപബാലന്മാർ പശുക്കുട്ടികളെ വെള്ളം കുടിപ്പിച്ച് പുല്ലുള്ളിടത്തു മേയാൻ വിട്ടിട്ട് കൃഷ്ണനോടുകൂടി ആഹാരം കഴിയ്ക്കാനിരുന്നു. അവരെല്ലാം അന്യോന്യം നേരമ്പോക്കുകളും പറഞ്ഞ് ഉണ്ണാൻ തുടങ്ങി. (10.13.10.)

ഭഗവാന്റെ ഈ ലീല ദേവകൾ സ്വർഗത്തിൽ നിന്നുകൊണ്ട് നോക്കുന്നുണ്ടായിരുന്നു. പുതിയ പുതിയ പുല്ലു തേടി പശുക്കുട്ടികൾ കണ്ണിനു മുൻപിൽനിന്നും മറഞ്ഞതു കണ്ട് ഗോപകുമാരന്മാർ പരിഭ്രമിച്ചു. അതു കണ്ട് ഭഗവാൻ, "നിങ്ങൾ വിഷമിക്കേണ്ട. സാവധാനം ഉണ്ടുകൊള്ളുക. ഞാൻ പോയി പശുക്കുട്ടികളെ അന്വേഷിച്ചുകൊണ്ടു



വരാം"എന്നും പറഞ്ഞ് പശുക്കുട്ടികളെ അന്വേഷിയ്ക്കാൻ പോയി. അപ്പോഴേയ്ക്കും, ആകാശത്തുനിന്നും ഭഗവാന്റെ അഘാസുരവധലീലകണ്ട് വിസ്മിതനായിരുന്ന ബ്രഹ്മാവ് ശ്രീകൃഷ്ണന്റെ മായയിൽ മോഹിച്ച് പശുക്കുട്ടികളെ മറച്ചുകഴിഞ്ഞിരുന്നു. പശുക്കുട്ടികളെ കാണാതെ കൃഷ്ണൻ തിരിച്ച് തന്റെ കൂട്ടുകാർ ഇരുന്ന സ്ഥലത്തേയ്ക്കു വന്നപ്പോൾ അവരേയും ബ്രഹ്മാവു മറച്ചതായിക്കണ്ടു.

തന്റെ കൂട്ടുകാരേയും പശുക്കുട്ടികളേയും മറച്ചത് ബ്രഹ്മാവാണെന്ന് ഭഗവാൻ തന്റെ ജ്ഞാനശക്തികൊണ്ടറിഞ്ഞ് പുഞ്ചിരിക്കൊണ്ടു. ഉത്തരക്ഷണത്തിൽ പശുക്കുട്ടികളുടേയും, ഗോപബാലന്മാരുടേയും മാതാക്കൾക്കുവേണ്ടിയും, ബ്രഹ്മാവിന്റെ മോഹം നശിപ്പിയ്ക്കാൻ വേണ്ടിയും ഭഗവാൻ സ്വയം പശുക്കുട്ടികളുടെയും ഗോപബാലന്മാരുടെയും രൂപങ്ങൾ ധരിച്ചു. സർവശക്തനായ ഭഗവാന് വേണമെങ്കിൽ ബ്രഹ്മാവിന്റെ അടുത്തുനിന്നും തന്റെ പശുക്കുട്ടികളേയും ഗോപബാലന്മാരേയും വീണ്ടെടുക്കാമായിരുന്നു. പക്ഷെ അങ്ങനെ ചെയ്താൽ ബ്രഹ്മാവിന്റെ മോഹം നീങ്ങുകയില്ല. അതിനാൽ സ്വയം ഇങ്ങനെ അനേകരൂപം ധരിച്ചു. ഓരോ കുട്ടികളുടേയും പ്രായം, രൂപം, വസ്ത്രാലങ്കാരങ്ങൾ, പശുക്കുട്ടികളുടെ രൂപം, വയസ്സ്, നിറം എല്ലാം അണുവിനു വ്യത്യാസം കൂടാതെ ഭഗവാൻ സ്വയം ധരിച്ച് സകല ജഗത്തും തന്റെ രൂപമാണെന്നു തെളിയിച്ചു. (10.13.19.) ഇപ്രകാരം സർവാത്മാവായ ശ്രീകൃഷ്ണൻ ഗോപബാലകന്മാരാൽ ചുററപ്പെട്ടതുപോലെ പശുക്കുട്ടികളോടുംകൂടി വ്രജത്തിൽ പതിവുപോലെ പ്രവേശിച്ചു. ഓരോ പശുക്കുട്ടിയും അതാതിന്റെ തള്ളപ്പശുവിന്റെ അടുത്തേയ്ക്കു പോയി. അതുപോലെ ഓരോ ഗോപബാലന്മാരും അവരവരുടെ ഗൃഹങ്ങളിൽ പ്രവേശിച്ചു.

(ഇന്നും ഭഗവാൻ ഭക്തകാര്യാർഥമായി അനേകരൂപം ധരിച്ചു ലീലകൾ ചെയ്യാറുണ്ട്.) അക്കാലത്തു പശുക്കൾക്കു തങ്ങളുടെ കുട്ടികളിലും ഗോപികൾക്ക് അവരുടെ കുട്ടികളിലും പണ്ടു ശ്രീകൃഷ്ണനോട് തങ്ങൾക്കു തോന്നിയിരുന്ന മാതിരിയുള്ള പ്രേമം ഉണ്ടായിരുന്നു. ശ്രീകൃഷ്ണൻ എല്ലാവരുടേയും ആത്മാവാകയാൽ ഈ പ്രേമവർധനയിൽ അതിശയിയ്ക്കാനൊന്നുമില്ല. ഇങ്ങനെ ഒരു വർഷം പൂർത്തിയാകാൻ ഇനി അഞ്ചാറു ദിവസമേ ബാക്കിയുള്ളു.

ഒരു ദിവസം കൃഷ്ണൻ ബലരാമനോടും ഗോപകുമാരന്മാരോടും കൂടെ പശുക്കുട്ടികളേയും മേച്ചുകൊണ്ട് വനത്തിൽ പ്രവേശിച്ചു. അവിടെ മേഞ്ഞുനിന്നിരുന്ന പശുക്കൾ അവയുടെ കിടാങ്ങളെ കാണുകയാൽ സ്നേഹപാരവശ്യത്തോടെ കുട്ടികളുടെ അടുത്തേയ്ക്ക് ഓടിയെത്തി. വാത്സല്യപ്രകടനങ്ങൾ നടത്തി. സായം കാലങ്ങളിൽ ഗോപബാലന്മാരെ കണ്ടിട്ടു ഗോപന്മാരും പ്രേമാധിക്യത്താൽ ഓടിച്ചെന്നു അവരുടെ കുട്ടികളെ എടുത്ത് മടിയിൽ വെച്ച് ആലിംഗനം ചെയ്തു വന്നു. ഇങ്ങനെ ദിവസങ്ങൾ ചെല്ലുന്തോറും വ്രജവാസികൾക്കു അവരുടെ കുട്ടികളോടും പശുക്കൾക്ക് അവയുടെ കിടാങ്ങളോടും അത്യന്തികം പ്രേമം വർധിച്ചു വരുന്നതായി ബലരാമനു തോന്നി. പാലുകുടി നിന്നുപോയ പശുക്കുട്ടികളിൽകൂടി പശുക്കൾക്കു പതിവില്ലാത്തപോലെ സ്നേഹം ഏറി വരുന്നതായി ബലരാമൻ കണ്ടു. അദ്ദേഹം ആലോചിച്ചു, "ഈ മായ എവിടുന്നു വന്നിരിയ്ക്കാം? ഇത് എന്റെ പ്രഭുവിന്റെ മായ ആകാനേ തരമുള്ളു. മറ്റൊരു മായയും എന്നെ മോഹിപ്പിയ്ക്കുകയില്ല." ഇങ്ങനെ വിചാരിച്ചു ബലരാമൻ തന്റെ ജ്ഞാനദൃഷ്ടികൊണ്ടു നോക്കിയപ്പോൾ പശുക്കുട്ടികളും ഗോപബാലന്മാരും എല്ലാം വിഷ്ണുസ്വരൂപമായി കണ്ട് കൃഷ്ണനോടു പറഞ്ഞു:

**"നൈതേ സുരേശാ ഋഷയോ ന ചൈതേ**
**ത്വമേവ ഭാസീശ ഭിദാശ്രയേ ƒപി**
**സർവം പൃഥക്ത്വം നിഗമാത് കഥം വദേ-**
**ത്യുക്തേന വൃത്തം പ്രഭുണാബലോƒവൈത്."**
(10.13.39.)

ഹേ ഭഗവാൻ! ഈ ഗോപബാലന്മാരും പശുക്കുട്ടികളും ദേവതകളൊ ഋഷികളൊ അല്ല. ഈ ഭിന്നമായ ഉപാധികളിൽകൂടെ അവിടുന്നു മാത്രമാണു പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്നത്. അതിനാൽ ഈ സകല ഭേദങ്ങളും എങ്ങനെ ഉണ്ടാകാൻ ഇടയായി എന്നു പറഞ്ഞുതരണം. അതിനുത്തരമായി ബ്രഹ്മാവിന്റെ പ്രവൃത്തിയെപ്പററി ശ്രീകൃഷ്ണൻ ബലരാമനോടു പറഞ്ഞു.

ബ്രഹ്മാവിന് ഇത്രയുംകാലം ഒരു ത്രുടി മാത്രമേ ആയിരുന്നുള്ളു. അത്രയും സമയം കഴിഞ്ഞ് അദ്ദേഹം വൃന്ദാവനത്തിൽ വന്നു നോക്കിയപ്പോൾ ഭഗവാൻ പണ്ടത്തെപ്പോലെതന്നെ പശുക്കുട്ടികളെ മേച്ചു കൊണ്ടു തന്റെ കൂട്ടുകാരോടുകൂടെ കളിച്ചുകൊണ്ടിരിയ്ക്കുന്നതു കണ്ടു. ബ്രഹ്മാവിന് അത്യധികമായ ആശ്ചര്യം തോന്നി. താൻ ഒളിപ്പിച്ചു വെച്ചിരുന്നവരാണോ അതോ തന്റെ കൺമുൻപിൽ കാണുന്നവരാണോ യഥാർഥ ഗോപബാലന്മാരും പശുക്കുട്ടികളുമെന്നു ബ്രഹ്മാവിനു സംശയമായി. അങ്ങനെ ഭഗവാന്റെ മായയാൽ മോഹിതനായ ബ്രഹ്മാവ് ഏകാഗ്രതയോടെ സൂക്ഷിച്ചു നോക്കിയപ്പോൾ ആ കുട്ടികളും പശുക്കുട്ടികളുമെല്ലാം ആദ്യം ശ്രീകൃഷ്ണരൂപമായും അടുത്ത ക്ഷണത്തിൽ വിഷ്ണുരൂപമായും കണ്ടു! എല്ലാം ചതുർഭുജമൂർത്തികൾ! എല്ലാവരുടേയും പൊക്കിളുകളിൽ താമര! ഓരോ താമരപ്പൂവിലും ഓരോ ബ്രഹ്മാവ്! ബ്രഹ്മാവിന്നു തന്റെ യാഥാർഥ്യത്തെപ്പററിയും സംശയമായി. സർവ വേദങ്ങളും ബ്രഹ്മാദി ദേവന്മാരും, സർവചരാചരങ്ങളും മൂർത്തി മത്തായിട്ട് നൃത്തഗീതങ്ങളാൽ ഭഗവാനെ പൂജിയ്ക്കുന്നതും ബ്രഹ്മദേവൻ കണ്ടു. ബ്രഹ്മാവിനുണ്ടായ ദർശനത്തെപ്പററി ശുകദേവൻ ഇങ്ങനെ പറഞ്ഞിരിയ്ക്കുന്നു:



"സത്യജ്ഞാനാനന്താനന്ദമാത്രൈകരസമൂർത്തയ:
അസ്പഷ്ടഭൂരിമാഹാത്മ്യാഅപി ഹ്യുപനിഷദ്ദൃശാം."

(10.13.54.)

എല്ലാം സത്യസ്വരൂപവും, ജ്ഞാനസ്വരൂപവും അനന്തരൂപവും, സജാതീയ വിജാതീയ ഭേദരഹിതവും ആയ ഒരേ ഒരു രസസ്വരൂപമാകുന്നു. അതിന്റെ മഹത്തായ മാഹാത്മ്യത്തെ ഉപനിഷത്തുകളെ അറിയുന്ന വിദ്വാന്മാർക്കു പോലും അറിയാൻ പ്രയാസമാണ്.

ഈ ദർശനത്താൽ ബ്രഹ്മാവു പാവ പോലെ സ്തബ്ധനായിനിന്നു പോയി. ഭഗവാൻ കൃഷ്ണൻ തന്റെ വൈഷ്ണവീമായ ബ്രഹ്മാവിൽ പ്രയോഗിച്ചു. ക്ഷണമാത്രയിൽ ബ്രഹ്മാവിനു ബാഹ്യജ്ഞാനം ലഭിയ്ക്കുകയും അദ്ദേഹം ജഗത്തിനെ കാണുകയും ചെയ്തു. (10.13.57.)

ഇവിടെ അധ്യാത്മരഹസ്യം കാണാം. മായാബന്ധമുള്ളപ്പോഴാണ് ജഗത്ത് ദൃശ്യമാകുന്നത്. ഭഗവാന്റെ യഥാർഥ സ്വരൂപം മായയ്ക്കും അതീതമാണ്. അത് സ്വസംവേദ്യമാണ്. ശ്രുതികൾ നിഷേധദ്വാരാ ബ്രഹ്മത്തെ വർണിയ്ക്കുന്നു. ബ്രഹ്മാവിനു വൃന്ദാവനം ദൃശ്യമായി. അവിടെ മനുഷ്യരും മൃഗങ്ങളും വൈരഭാവം വെടിഞ്ഞു വിഹരിയ്ക്കുന്നതു കണ്ടു. ബ്രഹ്മാവ് തന്റെ വിമാനത്തിൽനിന്നും ഇറങ്ങി. ശ്രീകൃഷ്ണ പാദാരവിന്ദങ്ങളിൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. ഹർഷാശ്രുക്കളാൽ ഭഗവാന്റെ ചരണകമലങ്ങളെ അഭിഷേകം ചെയ്തു. ബ്രഹ്മാവ് ഭഗവാന്റെ മാഹാത്മ്യങ്ങളോർത്തോർത്ത് പിന്നെയും പിന്നെയും ചരണങ്ങളിൽ നമസ്കരിച്ചിട്ടിപ്രകാരം സ്തുതിച്ചു:

"അല്ലയോ സ്തുത്യർഹനായ ഭഗവാനേ! ഞാൻ അവിടുത്തെ ചരണാരവിന്ദങ്ങളിൽ നമസ്കരിയ്ക്കുന്നു. ആകാശംപോലെ ശ്യാമവർണനും പീതാംബരധാരിയും, പീലിക്കിരീടത്താൽ സുശോഭിതമായ മുഖാരവിന്ദത്തോടു കൂടിയവനും, വനമാലയും, കൈയിൽ കാലി മേയ്ക്കുന്ന കോലും, കൊമ്പും, മുരളിയും ധരിച്ച് ഗോപാല വേഷധാരിയും ആയ അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. ഹേ ദേവേശാ! അവിടുന്ന് എന്നിൽ കൃപ തോന്നി സ്വേച്ഛയാ ദേഹധാരണം ചെയ്തിട്ടുള്ളതാകുന്നു. അവിടുത്തെ ഈ ശരീരം പഞ്ചഭൂതാത്മകമല്ല. ശുദ്ധസത്ത്വമയമായ ഈ ശരീരത്തിന്റെ മഹിമയറിയുന്നതിനു ഞാനൊ മററാരും തന്നെയൊ സമർഥരല്ല. ആത്മാനന്ദാനുഭവസ്വരൂപനായ അവിടുത്തെ മഹിമ ആർക്കറിയാൻ കഴിയും?"

ഈ സ്തുതിയിൽ ആദ്യം ഭഗവാന്റെ സഗുണരൂപത്തെയാണ് വർണിച്ചിരിയ്ക്കുന്നത്. സകല ശാസ്ത്രങ്ങളിലും മിക്കവാറും ഈ ക്രമമാണു കണ്ടുവരുന്നത്. വേദസ്തുതിയിലും ഈ ക്രമമാണുള്ളത്. സഗുണസ്വരൂപത്തിന്റെ കൂടുതൽ വർണന പന്ത്രണ്ടാം സ്കന്ധത്തിൽ പതിനൊന്നാം അധ്യായത്തിൽ കൊടുത്തിട്ടുണ്ട്. അവിടെ സഗുണത്തെ അധ്യാത്മഭാവത്തിൽ വർണിച്ചിരിയ്ക്കുന്നു. "അവിടുത്തെ കൗസ്തുഭം വിശുദ്ധ ആത്മജ്യോതിയാകുന്നു; വനമാല മായയാണ്, പൂണുനൂൽ ഓങ്കാരമാണ്, കിരീടം ബ്രഹ്മപദമാണ്, ശേഷനാഗമായ അവിടുത്തെ ആസനം മൂലപ്രകൃതിയാകുന്നു. പത്മം- ജ്ഞാനസംയുക്തമായ സത്വഗുണമാകുന്നു. ഗദ - മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം ഇവയോടു കൂടിയ പ്രാണതത്ത്വമാകുന്നു. ശംഖ്- ജലതത്ത്വമാകുന്നു. വാൾ -ആകാശതത്ത്വമാണ്. വാളിന്റെ ഉറ -അന്ധകാരരൂപമായ ചർമമാകുന്നു."(12.11.10-15.)

ബ്രഹ്മാവ് ഇനിയും സ്തുതിച്ചുകൊണ്ടു പറയുന്നു: "അവിടുത്തെ സഗുണവും നിർഗുണവുമായ രൂപം രണ്ടും അറിയാൻ പ്രയാസമുണ്ടെങ്കിലും അന്തഃകരണശുദ്ധിയുളളവർക്ക് അവിടുത്തെ സ്വയം പ്രകാശമായ ആത്മസ്വരൂപത്തിൽ കാണാൻ കഴിയുന്നു. എന്തെന്നാൽ അവിടുന്നു നിർവികാരനും സ്വാനുഭവസ്വരൂപനും, ഇന്ദ്രിയങ്ങൾക്ക് അവിഷയനുമാകുന്നു. പക്ഷെ ഹേ പ്രഭോ! കാലക്രമംകൊണ്ടു പൃഥിവിയുടെ പരമാണുക്കളേയും, ആകാശത്തിലെ ഹിമകണങ്ങളേയും, ജ്യോതിർമണ്ഡലത്തിലെ നക്ഷത്രങ്ങളേയും എണ്ണിത്തീർക്കാൻ സാധിച്ചാലും, സംസാരത്തിന്റെ ശ്രേയസ്സിനുവേണ്ടി അവിടുന്ന് എടുത്തിട്ടുള്ള സഗുണരൂപങ്ങളുടെ മഹിമകളെ എണ്ണിത്തീർക്കാൻ ആർക്കു സാധിയ്ക്കും? അവിടുത്തെ കൃപയ്ക്കു പാത്രമായവർക്കേ മോക്ഷം ലഭിയ്ക്കൂ.

ഇവിടെ ഭാവാർഥം - സഗുണസ്വരൂപങ്ങൾ അനന്തമാകയാലും നിർഗുണസ്വരൂപം മനസ്സിനും വാണിയ്ക്കും മററും അഗോചരമാകയാലും അറിയാൻ പ്രയാസമാണ്. ഒരേ ജഗത്ത് പലർക്കും പലവിധമായിട്ടാണു കാണുന്നത്. ഒരാൾക്കുതന്നെയും ചെറുപ്പത്തിൽ കണ്ടതായ ജഗത്തല്ല വലുതാകുമ്പോൾ കാണുന്നത്. ഇങ്ങനെ അനന്തമായ ജീവനേയും അനന്തമായ ജഗത്തിനേയും ആരെങ്കിലും അറിയുന്നു എന്നു പറയുന്നെങ്കിൽ അതു വെറും ഭോഷ്കാണ്.

ദേശ-കാലങ്ങളുടെ ബന്ധം സത്യമല്ലെങ്കിലും, സഗുണസ്വരൂപം തന്റെ ലീലയ്ക്കായിട്ട് അവയെ സ്വീകരിയ്ക്കുന്നു. അതും ആശ്ചര്യംതന്നെ. അങ്ങനെ സ്വീകരിയ്ക്കുന്നെങ്കിലും ഭഗവാൻ തന്റെ ജ്ഞാനത്താൽ അവയിൽ നിന്നും സദാ മുക്തനാണ്. മഹാത്മാഗാന്ധിയുടെ ആദ്യകാലജീവിതത്തിൽ ഭഗവാനും ജഗത്തും ഒരേ വസ്തുവായി തോന്നിയിരുന്നു. അതിനാൽ ജഗത്തിന്റെ സേവ ഭഗവാന്റെ സേവയായി തോന്നിയിരുന്നു. പക്ഷെ അവസാനദശയിൽ അദ്ദേഹത്തിനും ഈ ജഗത്ത് ഒരു ആശ്ചര്യമായിട്ടാണു തോന്നിയിരുന്നത്. എന്തെന്നാൽ ഹിന്ദുക്കളിലും മുഹമ്മദീയരിലും ഭഗവാൻ സമാനമായിരുന്നിട്ടും, അവർ തമ്മിൽ തമ്മിൽ കൊല്ലുന്നതായാണ് അദ്ദേഹത്തിനു കാണാൻ സാധിച്ചത്. പൂച്ച എലിയേയും, മത്സ്യം മത്സ്യത്തേയും തിന്നുന്നു. ഇവ

യിലെല്ലാം ഭഗവാൻ സമാനമായിട്ടുണ്ടുതാനും. എങ്കിലും ഇതു നമുക്ക് അനുഭവമാണ്. ഈ സൃഷ്ടി ബ്രഹ്മാവിന്റേതാണെങ്കിലും, ബ്രഹ്മാവുപോലും മോഹത്തിൽ പെട്ടുപോകുമ്പോൾ ഈ ജഗത്ത് ആരുണ്ടാക്കിയെന്നോ, എങ്ങനെയുണ്ടാക്കിയെന്നോ അറിയാൻ സാധാരണമനുഷ്യനു വളരെ പ്രയാസമുണ്ട്.

ബ്രഹ്മാവു പറയുന്നു: "ഹേ അച്യുതാ! ഞാൻ രജോഗുണത്തിൽ നിന്നും ഉണ്ടായവനാകയാൽ, അജ്ഞാനം കൊണ്ട് എന്നെ ഞാൻ സൃഷ്ടികർത്താവായി കരുതിപ്പോകുന്നു. എന്റെ വിവേകമാകുന്ന നേത്രങ്ങൾ പൊട്ടിപ്പോയിരുന്നു. അതിനാൽ എന്റെ അവിവേകത്തെ ക്ഷമിച്ചാലും." (10.14.10.)

ഇവിടെ ഭാവാർഥം, ബ്രഹ്മാവല്ല - ആരായാലും, സ്വയം കർമങ്ങളുടെ കർത്താവായി കരുതുന്നപക്ഷം രണ്ടു ശക്തികളുള്ളതുപോലെ അനുഭവപ്പെടും. സകലതും ഭഗവാന്റെ ശക്തിയാൽ നടക്കുന്നിടത്ത് അന്യമായ ഏതെങ്കിലും ജീവനു കർത്തൃത്വഭാവം ഉണ്ടാകുന്നില്ല.

ബ്രഹ്മാവ് പിന്നെയും പറയുന്നു: പ്രകൃതി, മഹത്തത്വം, ആകാശം, വായു, അഗ്നി, പൃഥ്വി ഇവകളാലുണ്ടായിട്ടുള്ള ബ്രഹ്മാണ്ഡമാണ് എന്റെ ശരീരമെങ്കിലും അതെല്ലാം എന്റെ അളവുകോൽ വച്ചുനോക്കുമ്പോൾ ഏഴുചാൺ മാത്രമേയുള്ളൂ. ഇങ്ങനെയുള്ള ഞാനെവിടെ? ഓരോ രോമകൂപങ്ങളിലും അഗണിതബ്രഹ്മാണ്ഡങ്ങൾ പരമാണുക്കളെപ്പോലെ ഉണ്ടായും നശിച്ചും കൊണ്ടിരിയ്ക്കുന്ന അവിടുത്തെ അപാര മഹിമയെവിടെ?

സൂക്ഷ്മദർശിനിയിൽക്കൂടി നോക്കിയാൽ ഒരു വെള്ളത്തുള്ളിയിൽ അസംഖ്യം ജീവജാലങ്ങൾ ഉള്ളതായിക്കാണാം. ഈ ജീവികളുടെ വയററിനുള്ളിലുള്ള ആകാശത്തിൽ വെള്ളം ഉണ്ടെങ്കിൽ അതിൽ എന്തായിരിയ്ക്കാം ഉള്ളത്? അതു കാണുന്നതിന് എങ്ങനെയുള്ള യന്ത്രം വേണ്ടിവരും? അതാരു തയ്യാറാക്കും? യോഗികൾ യോഗചര്യയുടെ അന്ത്യദശയിലേ ബ്രഹ്മപദത്തെ പ്രാപിയ്ക്കുന്നുള്ളൂ. പിന്നെ ബ്രഹ്മാവിനു മോക്ഷം ലഭിയ്ക്കുമ്പോൾ മാത്രം ബ്രഹ്മാവിനോടൊപ്പം ഈ യോഗികൾക്കും മോക്ഷം ലഭിയ്ക്കുന്നു.

ബ്രഹ്മാവ് പറയുന്നു: "ഞാനുൾപ്പെടെ സകലതും അങ്ങയിൽ സ്ഥിതിചെയ്യുന്നു. സകല ജീവന്റേയും ആത്മാവും സകലജീവികളുടേയും സാക്ഷിയുമാകയാൽ അവിടുന്ന് 'നാരായണ'നെന്ന പേരിൽ അറിയപ്പെടുന്നു. 'നാരം' എന്നാൽ ജീവനെന്നും, 'അയന'മെന്നാൽ ആശ്രയമെന്നും അഥവാ ജ്ഞാനമെന്നും അർഥമുണ്ട്. അതിനാൽ ജീവന്റെ ആശ്രയരൂപം അഥവാ ജ്ഞാനരൂപം അവിടുന്നാണ്. അവിടുന്നു ജീവികളുടെ അധീശ്വരനും സാക്ഷിയും ആകുന്നതിനാലും നാരായണനനാണ്. ജലത്തിൽ നിന്നും ഉണ്ടായി ജലത്തിൽ ശയിയ്ക്കയാലും അവിടുത്തെ നാരായണനെന്നു പറ





യുന്നു. പക്ഷെ അത് അവിടുത്തെ ഒരംശം മാത്രമാകയാൽ സത്യമല്ല. (10.14.14.)

ഇവിടെ ബ്രഹ്മത്തിന്റെയും മായയുടെയും രൂപം സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. ബ്രഹ്മം ഒരു കാലത്തോ ഒരു ദേശത്തോ ഇരിയ്ക്കുന്നതല്ല. സർവത്ര സർവദാ ഉള്ളതാണ്. അതിനാൽ ഭേദം കാണുമ്പോൾ അതു ഭഗവാന്റെ മായയെന്നറിയണം. ഇത്തരം മായകൊണ്ടു ബ്രഹ്മാവിനു മോഹമുണ്ടായ സ്ഥിതിയ്ക്കു ബ്രഹ്മാവിന്റെ പൗത്രാരായമനുഷ്യർക്ക് എങ്ങനെ മോഹം ഉണ്ടാകാതിരിയ്ക്കും?

# പ്രകരണം പതിനഞ്ച്

## ജഗത്തിന്റെ മിഥ്യാത്വം

ഭഗവാന്റെ സഗുണസ്വരൂപം അനന്തവും, നിർഗുണസ്വരൂപം മനസ്സിനും വാക്കിനും അഗോചരവുമാകയാൽ സമ്പൂർണസ്വരൂപത്തെ അറിയണമെങ്കിൽ സഗുണത്തെക്കാൾ നിർഗുണത്തെ അറിയുകയാണ് എളുപ്പം. സഗുണത്തിൽ ദേശകാലപരിമിതി ഉള്ളതിനാൽ അംശ-അംശിഭാവം വന്നുപോകുന്നു. അതിനാൽ അതിന്റെ സമ്പൂർണജ്ഞാനം ഉണ്ടാവുകയില്ല. മാത്രമല്ല, സഗുണസ്വരൂപം അനന്തമാകയാൽ അതിന്റെയെല്ലാം ഉപാസന ക്രമമായോ, ഒന്നിച്ചോ ചെയ്യാനും സാധിയ്ക്കുന്നില്ല. നിർഗുണം അഥവാ നിരാകാരത്തിൽനിന്നും വന്നിട്ടുള്ള ജഗത്ത് മിഥ്യ അഥവാ പ്രാതിഭാസികമാകയാൽ അംശ-അംശിഭാവമുണ്ടാകുന്നില്ല. ഇത് ചുവടെയുള്ള ബ്രഹ്മാവിന്റെ സ്തുതിയിൽ സ്പഷ്ടമാകുന്നുണ്ട്.

ബ്രഹ്മാവ്: "അവിടുത്തെ വിരാട്ശരീരം ജഗത്തിന്റെ ഉല്പത്തികാലത്ത് യഥാർഥത്തിൽ ജഗത്തിലാണു കിടന്നിരുന്നതെങ്കിൽ ഞാൻ കമലനാളത്തിൽകൂടെ അന്വേഷിച്ചപ്പോൾ എന്തുകൊണ്ടു കണ്ടില്ല? തപസ്സുചെയ്തശേഷം എന്തുകൊണ്ട് അതിനെ എന്റെ ഹൃദയത്തിൽ കാണാൻ സാധിച്ചു? പിന്നെ അവിടുന്നു പെട്ടെന്നു എന്തുകൊണ്ടു അന്തർധാനം ചെയ്തു? ഇതെല്ലാം ആലോചിയ്ക്കുമ്പോൾ എല്ലാം അവിടുത്തെ മായയാണെന്നു കാണാം.(10.14.15) അവിടുന്ന് ഈ അവതാരത്തിൽ സ്പഷ്ടമായും വെളിയിൽ പ്രകാശിച്ചു കാണുന്നു. ഈ ജഗത്തിനെ അവിടുന്ന് അവിടുത്തെ മാതാവിനു വായിൽ കാണിച്ചുകൊടുത്ത് അതിന്റെ മായികത്വത്തെ സിദ്ധമാക്കിയിരിയ്ക്കുന്നു. ആദ്യം അവിടുന്ന് ഏകനായിരുന്നു. എന്നാലും സകല പശുക്കുട്ടികളുടേയും ഗോപബാലന്മാരുടേയും രൂപത്തിൽ അങ്ങ് അനേകനായിത്തീർന്നു. മാത്രമല്ല ആ രൂപങ്ങളെല്ലാം ചതുർഭുജങ്ങളോടുകൂടി വിഷ്ണുരൂപമായിട്ടും, ഞാനുൾപ്പെടെയുള്ള സകലതത്ത്വങ്ങളാലും അങ്ങ് സേവിതനായും കാണപ്പെട്ടു. കൂടാതെ അവിടുന്നു ഭിന്നഭിന്നരൂപങ്ങളിലായി അത്രയും തന്നെ ബ്രഹ്മാണ്ഡങ്ങളെ ധരിച്ചിരിയ്ക്കുന്നവനായും കണ്ടു. ഇപ്പോൾ അങ്ങ് കേവലം അപരിമിതവും അദ്വിതീയവുമായ ബ്രഹ്മരൂപത്തിൽ അവശേഷിച്ചിരിയ്ക്കുന്നു.(10.14.18.) പക്ഷെ



അജ്ഞാനത്താൽ അവിടുത്തെ സ്വരൂപത്തെ അറിയാത്തവർക്ക് അനാത്മാവിൽ ഇരിയ്ക്കുന്ന അവിടുത്തെ രൂപം വേറെ വിധത്തിൽ തോന്നിയ്ക്കുന്നു. അതായതു സൃഷ്ടിയുടെ കാലത്ത് എന്റെ രൂപമായും, പാലനസമയത്തു വിഷ്ണുവിന്റെ രൂപമായും സംഹാരകാലത്തു ത്രിനയനായ മഹാദേവന്റെ രൂപമായും പ്രകാശിയ്ക്കുന്നു. എന്നാൽ അവിടുത്തെ യഥാർഥസ്വരൂപം അറിയുന്നവർ സൃഷ്ട്യാദിയുടെ അധിഷ്ഠാനരൂപമായിട്ടാണ് അവിടുത്തെ അറിയുന്നത്. ഹേ പ്രഭോ! അവിടുന്നു ജന്മരഹിതനായിരുന്നിട്ടും ദേവാദിശരീരങ്ങളിലും, ഋഷികൾ, മനുഷ്യർ, തിര്യക് ആദിശരീരങ്ങളിലും, മത്സ്യാദിശരീരങ്ങളിലും അവതാരമെടുത്ത് ദുർജനങ്ങളുടെ മോഹമദങ്ങളെ നീക്കുകയും സജ്ജനങ്ങളെ പാലിയ്ക്കുകയും ചെയ്യുന്നു. സർവവ്യാപകനും, യോഗേശ്വരനും, പരമാത്മാവുമായ അവിടുന്ന് യോഗമായയെ സ്വീകരിച്ച്, ക്രീഡചെയ്യുമ്പോൾ അവിടുത്തെ ലീല എവിടെ, എന്തിനു വേണ്ടി, എപ്പോൾ, എത്രയെന്നും മററുമുള്ള കാര്യം ഈ മൂന്നു ലോകങ്ങളിലും ആർക്കാണറിയാൻ സാധിയ്ക്കുക? (10.14.21.)

ഇവിടെ **"ക്വ വാ കഥം വാ കതി വാ കദേതി"** എന്നീ ശബ്ദങ്ങളാൽ ഭഗവാന്റെ യോഗമായയിൽ ദേശ-കാലങ്ങളുടെ വിചിത്രത കാണുന്നതു മനസ്സിലാക്കാനുള്ള വിഷമതയെ സൂചിപ്പിയ്ക്കുകയാണ്. ഈ ജഗത്ത് എപ്പോൾ തുടങ്ങി, എവിടെ സ്ഥിതി ചെയ്യുന്നു, എത്ര വലിപ്പമുണ്ട് എന്നും മററുമുള്ളത് എങ്ങനെ ആർക്കറിയാൻ കഴിയും? അതിനെപ്പററി ഇനി ബ്രഹ്മാവു വേദസിദ്ധാന്തത്തെ പ്രതിപാദിച്ചു കൊണ്ടു പറയുന്നു:

**"തസ്മാദിദം ജഗദശേഷമസത്സ്വരൂപം**
**സ്വപ്നാഭമസ്തധിഷണം പുരുദുഃഖദുഃഖം**
**ത്വയ്യേവ നിത്യസുഖബോധതനാവനന്തേ**
**മായാത ഉദ്യദപി യത് സദിവാവഭാതി."** (10.14.22)

അതിനാൽ ഈ സമ്പൂർണജഗത്തും സ്വപ്നംപോലെ മിഥ്യയാണ്. ജ്ഞാനശൂന്യവും, ഉത്തരോത്തരം ദുഃഖമയവുമാണ്. ഇത് മായയിൽനിന്നും ഉണ്ടായി, മായയിൽത്തന്നെ ലയിയ്ക്കുന്നതുമാണ്. എങ്കിലും നിത്യനും, ആനന്ദസ്വരൂപനും, ജ്ഞാനസ്വരൂപനുമായ അവിടുത്തെ സത്തകൊണ്ട് ഇതു സത്യമെന്നപോലെ കാണപ്പെടുന്നു.

മുത്തുചിപ്പിയിൽ വെള്ളി പ്രതീതമാകുമ്പോൾ,വെള്ളിയ്ക്ക് അവിടെ സത്യതയില്ലെങ്കിലും, മുത്തുചിപ്പിയുടെ സത്യത വെള്ളിയിൽ പ്രതീതമാകുന്നതുപോലെ, ബ്രഹ്മത്തിൽ ജഗത്തു കാണുമ്പോഴും ജഗത്തിനു സത്യതയില്ലെങ്കിലും ബ്രഹ്മത്തിന്റെ സത്യത ജഗത്തിൽ പ്രതീതമാകുന്നു. എങ്കിലും ജഗത്ത് ദുഃഖമാകയാൽ സത്യമല്ല. പക്ഷെ സത്യം പോലെ കാണപ്പെടുന്നു. ചരടിൽ സർപ്പത്തെ കാണുമ്പോൾ വലിയ ദോഷമില്ലെങ്കിലും സർപ്പത്തിന്റെ ധർമത്തെ കാണാൻ തുടങ്ങുമ്പോഴാണ് ഭയകമ്പനാദികൾ ഉണ്ടാകുന്നത്. ആ സമയം സർപ്പം സത്യമെന്നു തോന്നുന്നതുപോലെ ജഗത്തിന്റെ ധർമത്തെ ബ്രഹ്മത്തിൽ കാണുമ്പോഴാണ് ജഗത്തു സത്യമായിത്തോന്നുന്നത്. ഈ ധർമം പരിച്ഛിന്നവും മായാമയവുമാണ്. എങ്കിലും സ്വപ്നകാലത്ത് അജ്ഞാനത്താൽ സ്വപ്നജഗത്തു സത്യമായിത്തോന്നുന്നതുപോലെ, ജാഗ്രത്തിൽ അജ്ഞാനത്താൽ ജഗത്തു സത്യമെന്നു തോന്നിപ്പോകുന്നു. സ്വസ്വരൂപജ്ഞാനം സിദ്ധിച്ചിട്ടുള്ളവർക്ക് ദ്വൈതസംബന്ധമായ സങ്കല്പങ്ങൾ ഉണ്ടാകു ന്നില്ല. ജ്ഞാനോദയം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നതിനോടൊപ്പം ദ്വൈതഭാവവും ശാന്തമായി വരും. ഇതാണ് ജ്ഞാനത്തിന്റെ മഹിമ. ഏകരസവും, നിർവികാരവുമായ പരമപദത്തിനുള്ളിൽ അന്യവസ്തുവേയില്ല. പിന്നെ ഭേദകല്പന ചെയ്യുന്നവന്റെ സ്ഥാനമെവിടെയാണ്? തത്ത്വജ്ഞാനികൾക്കു ദ്രവ്യങ്ങളിൽ സത്യതയുടെ പ്രതീതിയുണ്ടാകുന്നില്ല. അതിനാൽ അവർ വിഷയങ്ങളിൽ വൈരാഗ്യവാന്മാരായിരിയ്ക്കുന്നു. വൈരാഗ്യംകൊണ്ടു ജ്ഞാനവൃദ്ധിയുണ്ടാകും. ഏതു ജ്ഞാനത്താലാണോ വൈരാഗ്യമുണ്ടാകുന്നത്, ആ ജ്ഞാനം യഥാർഥ ജ്ഞാനമാണ്. ഇക്കാലത്തു വിദ്യാലയങ്ങളിൽ ഇത്തരം ജ്ഞാനം ലഭിക്കായ്കയാൽ വിദ്യാർഥികൾ മിക്കവാറും തന്നെ വിഷയാർഥികളായിപ്പോകുന്നു.

ബ്രഹ്മാവു തുടരുന്നു: പ്രഭോ! അവിടുന്ന് ഏകമാത്രമായ സത്യമാകുന്നു. എന്തെന്നാൽ അവിടുന്നു സർവാത്മാവും, പുരാണപുരുഷനുമാകയാൽ ജന്മാദി വികാരരഹിതനാകുന്നു. അവിടുന്നു സ്വയം പ്രകാശനാകയാൽ ദേശം, കാലം, വസ്തു ഇവയാലൊന്നും പരിച്ഛിന്നമാക്കപ്പെടുന്നില്ല. അവിടുന്നു അവിനാശിയാകയാൽ നിത്യനും, അഖണ്ഡനും, ആനന്ദസ്വരൂപനുമാകുന്നു. നിർമലനും, പരിപൂർണനും അദ്വിതീയനുമാണവിടുന്ന്. അവിടുന്ന് ഉപാധിരഹിതനാകയാൽ അമൃത സ്വരൂപനുമാകുന്നു. ഇപ്രകാരമുള്ള അങ്ങയുടെ സ്വരൂപം സമസ്ത ജീവികളുടേയും സ്വരൂപമാണ്. ഗുരുരൂപനായ സൂര്യനിൽനിന്നും തത്ത്വജ്ഞാനരൂപമായ ദിവ്യദൃഷ്ടിയെ പ്രാപിച്ച്, അതുകൊണ്ട് ആരാണോ അവിടുത്തെ ആത്മാവായിട്ടറിയുന്നത്, അവർ ഈ മിഥ്യയായ സംസാരത്തെ മറികടക്കുന്നു. (10.14.24.)

**"ആത്മാനമേവാത്മതയാ വിജാനതാം**
**തേനൈവ ജാതം നിഖിലം പ്രപഞ്ചിതം**
**ജ്ഞാനേനഭൂയോപി ച തത് പ്രലീയതേ**
**രജ്ജ്വാമഹേർ ഭോഗഭവാഭവൗ യഥാ."** (10.14.25.)

പരമാത്മാവിനെ ആത്മരൂപത്തിൽ അറിയാത്തവന്, ആ അജ്ഞാനംകൊണ്ടുതന്നെ ഈ നാമരൂപാത്മകജഗത്തിന്റെ ഉത്പത്തിയെപ്പററി ഭ്രമമുണ്ടാകും.പക്ഷെ ജ്ഞാനോദയത്തോടുകൂടി ആ ഭ്രമത്തിന്റെ ആത്യന്തികനിവൃത്തിയും ഉണ്ടാകും. എങ്ങനെയെന്നാൽ ചരടിൽ ഭ്രാന്തികാരണം കണ്ടതായ സർപ്പം ഭ്രാന്തി നീങ്ങുന്നതോടെ ഇല്ലാതാകുന്നതുപോലെ.



ശ്രീശങ്കരാചാര്യരുടെ വേദാന്തസിദ്ധാന്തത്തെ ശ്രീമദ്ഭാഗവതംപോലുള്ള ഭക്തിപ്രധാനമായ ഗ്രന്ഥത്തിലും സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു. വേദാന്തവ്യവഹാരത്തിലെ രജ്ജുസർപ്പദൃഷ്ടാന്തത്തിൽ രജ്ജുവിൽ സർപ്പത്തിന്റെ രൂപം കാണുന്നത് അർഥാധ്യാസമെന്നും, സർപ്പത്തിന്റെ ജ്ഞാനത്തെ ജ്ഞാനാധ്യാസമെന്നും പറയുന്നു. ഈ രണ്ടധ്യാസങ്ങളും അജ്ഞാനംകൊണ്ടുണ്ടാകുകയും ജ്ഞാനംകൊണ്ടു നീങ്ങുകയും ചെയ്യും. ജഗത്തു ബ്രഹ്മത്തിൽ അധ്യസ്തമാകയാൽ അതു നീങ്ങുവാൻ വൈരാഗ്യം ആവശ്യമാണ്. സംസാരവിഷയങ്ങളിൽ സുഖബുദ്ധിയോടെ അതിൽ മുഴുകിക്കിടക്കുന്നവർക്കു മോക്ഷം ലഭിയ്ക്കുന്നില്ല. അവർക്ക് ഈ രണ്ടധ്യാസങ്ങളേയും നീക്കാൻ സാധിയ്ക്കുകയില്ല. ചിലർ പറയുന്നത് ചരടിൽ സർപ്പഭ്രമമുണ്ടാകണമെങ്കിൽ അവർ എപ്പോഴെങ്കിലും യഥാർഥമായ സർപ്പത്തെ എവിടെയെങ്കിലും കണ്ടിരിയ്ക്കണമെന്നാണ്. അതുപോലെ ബ്രഹ്മത്തിൽ ജഗത്തിന്റെ ഭ്രാന്തി ഉണ്ടാകാനും വേറെ ഏതെങ്കിലും സ്ഥലത്ത് യഥാർഥത്തിലുള്ള ജഗത്തു കണ്ടിരിയ്ക്കണമെന്നാണ്. ഇവിടെ നാം മനസ്സിലാക്കേണ്ടത്, ചരടിൽ ആരും സർപ്പത്തെ കാണുന്നില്ലെന്നും ചരടിനെ ചരടെന്നറിയാതിരിയ്ക്കുമ്പോൾ സർപ്പത്തെ കാണുന്നു എന്നുമാണ്. ചരടിന്റെ ജ്ഞാനമുണ്ടാകുമ്പോൾ സർപ്പഭ്രാന്തി നശിയ്ക്കും. ബ്രഹ്മത്തിൽ ജഗത്തു കാണുന്നില്ല. ബ്രഹ്മത്തിന്റെ ജ്ഞാനമുണ്ടാകാതിരിക്കുമ്പോഴാണ് ജഗത്ത് കാണപ്പെടുന്നത്. അതായതു ബ്രഹ്മജ്ഞാനമുണ്ടാകുമ്പോൾ ജഗത്ത് ദൃശ്യമാകുകയില്ല. സ്മൃതിയിലെ സർപ്പം ആർക്കും ഭയകാരണമല്ല. ചരടിന്റെ അജ്ഞാനത്തിൽ കാണുന്ന സർപ്പം ദൃഷ്ടിയുടെ സർപ്പമാണ്. ചരടിന്റെ ജ്ഞാനത്തോടെ ദൃഷ്ടിയുടെ സർപ്പം അപ്രത്യക്ഷമാകുന്നു. സ്മൃതിയിലെ സർപ്പം പോകുന്നില്ല. ഭ്രാന്തിയ്ക്ക് ഒരു പക്ഷെ പൂർവപ്രതീതിയുടെ സംസ്കാരം ആവശ്യമാണെങ്കിലും, പൂർവപ്രതീതി സത്യമായിരിയ്ക്കണമെന്നു നിയമമൊന്നുമില്ല. ഇന്നലെ കണ്ടതായ ജഗത്തിന്റെ സംസ്കാരംകൊണ്ട് ഇന്നും ജഗത്തു കാണാമെങ്കിലും ഇന്നലെ യഥാർഥ ദൃഷ്ടികൊണ്ടാണ് ജഗത്തു കണ്ടിരുന്നതെന്നു സിദ്ധമാകുന്നില്ല. പിന്നെ അജ്ഞാനകാലത്തു ജഗത്തിനെ ദ്രഷ്ടാവിൽനിന്ന് ഭിന്നമായിട്ടാണു കാണുന്നത്. ബ്രഹ്മത്തിൽ ഇത് സംഭവിയ്ക്കുന്നില്ല. അതിനാൽ സ്വപ്നത്തിലും ജാഗ്രത്തിലുമുള്ള സകല അനുഭവങ്ങളും അജ്ഞാനത്തിന്റെ ലീലകളാണ്.

ജീവന് ബന്ധമോക്ഷങ്ങളുടെ വിചാരം ഉണ്ടാകുന്നതിനെപ്പററി ബ്രഹ്മാവു പറയുന്നു:

**"അജ്ഞാനസംജ്ഞൗഭവബന്ധമോക്ഷൗ**
**ദ്വൗ നാമ നാന്യൗസ്ത ഋതജ്ഞഭാവാത്**
**അജസ്രചിത്യാത്മനി കേവലേ പരേ**
**വിചാര്യമാണേ തരണാവിവാഹനീ."** (10.14.26.)

ബന്ധമെന്നും മോക്ഷമെന്നും പറയുന്നതു രണ്ടും അജ്ഞാനകല്പിതമാണ്. വാസ്തവത്തിൽ അത് അജ്ഞാനത്തിന്റെ തന്നെ രണ്ടു നാമങ്ങളാണ്. സത്യവും, ജ്ഞാനസ്വരൂപവുമായ പരമാത്മാവിൽ നിന്നും ഭിന്നമായിട്ട് അതിനൊരു അസ്തിത്വമില്ല. സൂര്യനിൽ ദിനരാത്രികളുടെ ഭേദമില്ലാത്തതുപോലെ, വിചാരിച്ചുനോക്കിയാൽ അഖണ്ഡവും, ചിത് സ്വരൂപവും, കേവലം ശുദ്ധവുമായ ആത്മതത്ത്വത്തിൽ ബന്ധവുമില്ല മോക്ഷവുമില്ല.

**"ത്വാമാത്മാനം പരം മത്വാ പരമാത്മാനമേവ ച**
**ആത്മാപുനർബഹിർമൃഗ്യ അഹോഽജ്ഞജനതാജ്ഞതാ."**
(10.4.27)

ഹേ അനന്താ! എത്ര ആശ്ചര്യമായിരിയ്ക്കുന്നു! അവിടുന്നു സ്വന്തം ആത്മാവായിരുന്നിട്ടും, ലോകർ അവിടുത്തെ അന്യമായിക്കരുതുകയും, യഥാർഥത്തിൽ അന്യമായ ശരീരാദികളെ ആത്മാവായി കരുതുകയും ചെയ്യുന്നു. അതിനും പുറമേ അവിടുത്തെ അന്യത്ര അന്വേഷിയ്ക്കുകയും ചെയ്യുന്ന ആ അജ്ഞാനം എത്ര വലുതാണ്! ഹേ അനന്താ! അവിടുന്ന് എല്ലാവരുടേയും അന്തഃകരണത്തിൽ വസിയ്ക്കുന്നതിനെ ബോധ്യപ്പെട്ട്, സജ്ജനങ്ങൾ അവിടുത്തെ ഒഴിച്ചുള്ളവയെല്ലാം പരിത്യജിച്ച് അവിടുത്തെ അവരുടെ അന്തഃകരണത്തിൽ അന്വേഷിയ്ക്കുന്നു. ചരടിൽ പ്രതീതമാകുന്ന സർപ്പത്തെ മിഥ്യയാണെന്നറിയാതെ ആർക്കാണ് യഥാർഥമായ ചരടിനെ അറിയാൻ കഴിയുക?

ഇത്തരം ശ്ലോകങ്ങൾ ഭക്തരായ വൈഷ്ണവർക്കു വലിയ ചിന്താകുഴപ്പം ഉണ്ടാക്കാറുണ്ട്. ജഗത്തിനെ ഭഗവാന്റെ ലീലയായി കാണുന്നവർക്കു രജ്ജുവിലെ സർപ്പത്തെയെന്നപോലെ ത്രൈകാലിക നിഷേധം ചെയ്യുക വളരെ പ്രയാസമായിരിയ്ക്കും. ഇങ്ങനെ ജഗത്തിനെ നിഷേധിയ്ക്കുന്നതുകൊണ്ടു ബ്രഹ്മസാക്ഷാത്കാരമുണ്ടാകുമെങ്കിലും സഗുണബ്രഹ്മത്തിന്റെ ദർശനം കിട്ടുകയില്ല എന്നാണ് ഒരു വൈഷ്ണവൻ അഭിപ്രായപ്പെട്ടത്. അതിനു വേദാന്തികൾ പറയുന്ന സമാധാനം, കള്ള നാണയം ചെപ്പിൽ നിന്നും വീണു പോകുന്നതുകൊണ്ടു നഷ്ടമൊന്നും വരാനില്ലെന്നാണ്. ചീട്ടുകളിയിൽ ചിത്രമില്ലാത്ത ആസ്സുകൊണ്ടു ചിത്രമുള്ള രാജാറാണികളെ ജയിയ്ക്കുന്നു. ശുദ്ധസ്വർണം മൃദുവാകയാൽ ആഭരണം നിർമിയ്ക്കാൻ കൊള്ളുകയില്ലെങ്കിലും, അതിന്റെ വില പവൻ മാററു സ്വർണത്തെക്കാൾ കൂടുതലാണ്. സ്വപ്നത്തിലെ മായ, ജാഗ്രത്തിൽ നീങ്ങിക്കിട്ടുമ്പോൾ സുഖം തോന്നും. ഗാഢനിദ്രയിൽ ദൃശ്യമൊന്നുമില്ലെങ്കിലും എല്ലാവരും ഈ അവസ്ഥ ഇഷ്ടപ്പെടുന്നു. മൂന്നു നാലു ദിവസം ഉറക്കമിളയ്ക്കേണ്ടിവന്നാൽ വലിയ അസുഖം തോന്നും. അതിനാൽ യാതൊരു ദൃശ്യവുമില്ലാത്ത അവസ്ഥയിലേ സുഖം പ്രാപ്തമാകുകയുള്ളു. ദ്രഷ്ടൃദൃശ്യഭേദം ഉള്ളതിനാൽ സ്വപ്നത്തിലും ജാഗ്രത്തിലും അദ്വൈതത്തിന്റെ അനുഭവം സിദ്ധിയ്ക്കുന്നില്ല. ചുരുക്കത്തിൽ ഈ ജഗത്ത് അജ്ഞാനികൾ കാണുന്നതുപോലെയുള്ളതല്ല. വിവേകി



കൾക്കു ജഗത്തു അനിർവചനീയമായി തോന്നുന്നു. അതായതു വ്യവഹാരദശയിൽ സത്യമെന്നവണ്ണം തോന്നിയ്ക്കുമെങ്കിലും പരമാർഥദൃഷ്ടിയിൽ അതിന് അത്യന്തം അഭാവമാണുള്ളത്. ദൃശ്യത്തിന് അത്യന്തം അഭാവമുള്ളിടത്തു ചിദ്രൂപമായ ആത്മാവിന് എന്തിന്റെ അനുഭവമുണ്ടാകാനാണ്? പക്ഷെ വാസനാക്ഷയമുണ്ടാകാതെ ഇങ്ങനെയുള്ള അവസ്ഥ പ്രാപ്തമാകയില്ല. വാസനാരഹിതരായ മുക്തന്മാർക്കു ജഗത്തിനെ നിഷേധിയ്ക്കാൻ കഴിയും. ജ്ഞാനരൂപമായ അധിഷ്ഠാനചൈതന്യം ജ്ഞേയരൂപമാകുന്നതിന്റെ പേരാണ് ബന്ധം എന്നത്. ജ്ഞേയഭാവം ശാന്തമായിട്ട് സ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നതിനെ മോക്ഷമെന്നു പറയുന്നു. സർവ അവിദ്യയും നശിച്ച്, പരമബോധരൂപവും ശാന്തിരൂപവുമായുള്ള സ്ഥിതി അജ്ഞാനികൾക്കറിയാൻ സാധിയ്ക്കുന്നില്ല. അവർക്കതു രാത്രിപോലെയാണു തോന്നുന്നത്. പക്ഷെ തത്ത്വവേത്താക്കളായ ജ്ഞാനികൾ ആ സ്ഥിതിയിൽ സമഭാവത്തോടെ ഉണർന്നിരിയ്ക്കുന്നു. മനുഷ്യരുടെ ജീവിതത്തിൽ അസംഖ്യം സ്വപ്നങ്ങൾ കാണാറുണ്ട്. എന്നതുപോലെ അജ്ഞാനമാകുന്ന നിദ്രയിലും അസംഖ്യം ജാഗ്രദവസ്ഥാരൂപമായ സ്വപ്നങ്ങൾ കാണാറുണ്ട്. ഗീതയിൽ സ്വപ്നദൃഷ്ടാന്തം കൊടുത്തിട്ടില്ല. പക്ഷെ ഭാഗവതത്തിൽ പല സ്ഥലങ്ങളിലും സ്വപ്നദൃഷ്ടാന്തം കാണുന്നുണ്ട്. പരീക്ഷിത്തിനു ശുകദേവൻ അവസാന ഉപദേശം നൽകുന്നിടത്തു പറയുന്നു: "ജാഗ്രത്തും സ്വപ്നവും സുഷുപ്തിയും മായയുടെ അവസ്ഥയാണ്," എന്ന്. പ്രഹ്ളാദന്റെ കഥയിലും ഇങ്ങനെയുള്ള വിവരണം വരുന്നുണ്ട്.

ഏകാദശസ്കന്ധത്തിൽ ഇങ്ങനെയുള്ള ഉപദേശം പല പ്രാവശ്യം ശ്രീകൃഷ്ണൻ ഉദ്ധവർക്കു നൽകുന്നുണ്ട്. പക്ഷെ ഇങ്ങനെയുള്ള ജ്ഞാനം ഭഗവാന്റെ അനുഗ്രഹത്താലല്ലാതെ സിദ്ധമാകുകയില്ല.

ബ്രഹ്മാവ് തുടർന്നു പറയുന്നു: "ഹേ ഭഗവാൻ! എന്നെ ഈ ജന്മത്തിലോ, അടുത്ത ജന്മത്തിലോ ഏതെങ്കിലും പശുപക്ഷ്യാദിയോനികളിലാണെങ്കിലുംകൂടി അവിടുത്തെ ഒരു ദാസനായിട്ട് അവിടുത്തെ ചരണസേവ ചെയ്യാനുള്ള സൗഭാഗ്യം ഉണ്ടാകാൻ അനുഗ്രഹിച്ചാലും."(10.14.30).

ചതുഃശ്ലോകീഭാഗവതത്തിൽ കൂടി ഭഗവാൻ ബ്രഹ്മാവിനു സമ്പൂർണജ്ഞാനം നൽകിയിരുന്നു. പക്ഷെ അതു ദൃഢമായതുപോലെ തോന്നുന്നില്ല. ഏകാദശസ്കന്ധത്തിൽ പതിമൂന്നാം അധ്യായത്തിൽ സനകാദികളുടെ ചോദ്യത്തിനുത്തരം കൊടുക്കാൻ ബ്രഹ്മാവിനു സാധിച്ചില്ല എന്നു പറഞ്ഞിരിയ്ക്കുന്നു. അതിൽനിന്നും ജ്ഞാനം മനസ്സിലാകുമെങ്കിലും അതിനെ വാണികൊണ്ടു പറയുക പ്രയാസമാണെന്നു തോന്നുന്നു. ഭാഗവതമാഹാത്മ്യത്തിൽ പറയുന്നത്, **"അദൃഢം ച ഹതം ജ്ഞാനം"**എന്നാണ്. അതായതു ജ്ഞാനം ദൃഢമാകാഞ്ഞാൽ അത് പൊയ്പോകുമെന്ന്. ഭക്തിമാർഗത്തിൽ തെററുകൾ സംഭവിയ്ക്കുന്നതുപോലെ ജ്ഞാനമാർഗത്തിലും തെററുകൾ വരാറുണ്ട്.

ഭഗവാൻ ഗീതയിൽ പറയുന്നു:
**"യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം."**ഏതു ഫലത്തെ ഉദ്ദേശിച്ച് എന്റെ ഏതു രൂപത്തെ ഉപാസന ചെയ്യുന്നുവോ, അവർക്കു ഞാൻ അവരുടെ ഉപാസന അനുസരിച്ചുള്ള ഫലം നൽകുന്നു. അതായതു ജ്ഞാനിയ്ക്കു നിർഗുണഭാവത്തിലും ഭക്തനു സഗുണഭാവത്തിലും ഭഗവാൻ പ്രാപ്തനാകുന്നു. ശാസ്ത്രങ്ങളിൽ ഭഗവാൻ വാസുദേവന് വ്യക്തം, അവ്യക്തം എന്നു രണ്ടു രൂപങ്ങളുള്ളതായി പറഞ്ഞിട്ടുണ്ട്. അവ്യക്തം ബ്രഹ്മരൂപവും, വ്യക്തം ചരാചരജഗത്തിന്റെ രൂപവുമാണ്. ജഗത്തിൽ കലഹങ്ങളും യുദ്ധങ്ങളും കാണുമ്പോൾ എന്റെ ഭഗവാൻ ഇപ്പോൾ ഇങ്ങനെയുള്ള ലീലകൾ ചെയ്യുകയാണെന്നു ഭക്തൻ വിചാരിയ്ക്കുന്നു. ഇപ്രകാരമുള്ള ഭാവം വരുന്നില്ലെങ്കിൽ ജഗത്തിനെ നിരാകരിച്ച്, വിരുദ്ധ ധർമത്തെ നീക്കണം. അങ്ങനെ നിർഗുണത്തിന്റെ അനുഭവം ഉണ്ടാകും. ഭാഗവതത്തിൽ തുടക്കത്തിൽ ത്തന്നെ പ്രഥമസ്കന്ധത്തിൽ, "ഏതൊരവസ്ഥയിലാണോ, സത്-അസത് ഇവ രണ്ടും നിഷേധിയ്ക്കപ്പെടുന്നത്-അതിനെ ബ്രഹ്മദർശനമെന്നു പറയുന്നു."(1.3.33) എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ഭഗവാന്റെ ലീലയിൽ ജനനത്തിന്റെ നിർമാണശാല പോലെതന്നെ മരണത്തിന്റെ നിർമാണശാലയുമുണ്ട്. പക്ഷെ മനുഷ്യർക്കു ജനനത്തിന്റെ നിർമാണശാല ഇഷ്ട വും, മരണത്തിന്റെ നിർമാണശാല അനിഷ്ടവുമായിട്ടാണിരിയ്ക്കുന്നത്. അർജുനൻ, മഹാഭാരതയുദ്ധകാലത്തു ഭഗവാൻ ഗീതോപദേശം നൽകിയ സമയം ഭഗവാന്റെ കാലസ്വരൂപത്തെക്കണ്ടു ഭയന്നുപോയി. ഭഗവാന്റെ കാലസ്വരൂപം അഥവാ സംഹാരസ്വരൂപം മനസ്സിലാക്കുക പ്രയാസമായതിനാൽ ഭഗവാന്റെ ദാസനായിട്ടു ഭഗവാനെ സേവിയ്ക്കത്തക്ക പ്രേമസ്വരൂപത്തെ ദൃശ്യമാക്കാൻ ബ്രഹ്മാവു ഭഗവാനോടു പ്രാർഥിയ്ക്കുന്നു. (10.14.30)

വീണ്ടും ബ്രഹ്മാവ് പറയുകയാണ്: "നന്ദാദി വ്രജവാസികളുടെ ഭാഗ്യം അതുല്യവും അപാരവുമാണ്. പരമാനന്ദരൂപനും, സനാതനബ്രഹ്മവുമായ അവിടുന്നു മിത്രരൂപത്തിൽ അവരൊന്നിച്ചു കഴിയുന്നു. ഹേ അച്യുത! വ്രജവാസികളുടെ കാര്യം നില്ക്കട്ടെ; മനസ്സ് തുടങ്ങിയ പതിനൊന്ന് ഇന്ദ്രിയങ്ങളുടെ അധിഷ്ഠാതൃദേവതകളുടെ രൂപത്തിൽ സ്ഥിതി ചെയ്യുന്ന ഞങ്ങളും വലിയ ഭാഗ്യശാലികൾ തന്നെ. എന്തെന്നാൽ ഞങ്ങൾ ഈ വ്രജവാസികളുടെ മനസ്സ് മുതലായ ഇന്ദ്രിയങ്ങളെ പാനപാത്രമാക്കി, അമൃതിനെക്കാൾ മധുരവും, മധു വിനെക്കാൾ മാദകവുമായ അവിടുത്തെ ചരണ കമല മകരന്ദരസത്തെ സദാ പാനം ചെയ്തു കഴിയുന്നവരാണ്. ഹേ പ്രഭോ! അവിടുത്തെ ദ്വേഷിച്ച പൂതനയെന്ന രാക്ഷസിയും, അവളുടെ ബന്ധുക്കളായ അഘാസുരൻ, ബകാസുരൻ മുതലായ അസുരന്മാരും അവിടുത്തെ സ്വരൂപത്തെ പ്രാപിച്ചു. അപ്പോൾ സ്വന്തം ഗൃഹം, ധനം, സ്വജനം,



പുത്രൻ, ശരീരം, പ്രാണൻ, മനസ്സ് ഇവ സർവവും അവിടുത്തെ ചരണങ്ങളിൽ അർപ്പിച്ചിരിയ്ക്കുന്ന ഈ വ്രജ വാസികൾക്കും അതേ ഫലം തന്നെ നല്കി എങ്ങനെ അവ രോടുള്ള കടപ്പാടിൽനിന്നും അവിടുന്നു മുക്തനാകും? (10.14.35.) ഹേ സച്ചിദാനന്ദരൂപനായ ശ്യാമസുന്ദരാ! ജീവൻ അവിടുത്തെ സ്വന്തമാകാതിരിയ്ക്കുന്നതുവരെ മാത്രമേ, അവരെ രാഗദ്വേഷാദി ദോഷങ്ങൾക്കു കള്ളന്മാരെപ്പോലെ അവരുടെ സർവസ്വവും അപഹരിച്ച് ഗൃഹമാകുന്ന *ജയിലിൽ* ആസക്തിയാകുന്ന വിലങ്ങിട്ട് അടച്ചിടാൻ സാധിയ്ക്കുകയു ള്ളു.(10.14.36.) പ്രഭോ! അവിടുന്ന് നിഷ്പ്രപഞ്ചനാണെങ്കിലും ശരണാഗതരായ ഭക്തജനങ്ങളെ ആനന്ദിപ്പിയ്ക്കുന്നതിനു വേണ്ടി പൃഥിവിയിൽ അവതാരമെടുത്തു പ്രപഞ്ചത്തെ അനുകരിയ്ക്കുകയാണ്. (10.14.37.)

ഇവിടെ അവതാരത്തിന്റെ രഹസ്യം സ്പഷ്ടമാക്കി യിരിയ്ക്കുന്നു. ജഗത്ത് എന്തുകൊണ്ടാണു ദൃശ്യമാകുന്ന തെന്നും വെളിപ്പെടുത്തിയിട്ടുണ്ട്. ജ്ഞാനദൃഷ്ടികൊണ്ടു ജഗത്തിനെ മിഥ്യയായി കാണാൻ സാധിയ്ക്കാത്തവരും, പ്രേമത്താൽ ഭഗവത് പ്രാപ്തി ഇച്ഛിയ്ക്കുന്നവരും, ജഗത്തിൽ യാതൊന്നുണ്ടോ അതെല്ലാം ഭഗവത്സ്വരൂപമായി കരുതി വ്യവഹാരം ചെയ്യണം. സർപ്പാദി ക്രൂരജന്തുക്കളെ സ്നേഹി യ്ക്കാൻ സാധിയ്ക്കുന്നില്ലന്ന് ഇവർക്കു തോന്നുവാൻപാടില്ല. അവരുടെ ദൃഷ്ടിയിൽ ചിലർ സ്വദേശികളും മററുള്ളവർ പരദേശികളും എന്നുള്ള ഭാവവും വന്നുകൂടാ. ഇതുകൊ ണ്ടാണു രാജ്യവ്യവഹാരങ്ങളിൽ ഉത്തമ ഭക്തന്മാർ പ്രവത്തി യ്ക്കാൻ ആഗ്രഹിയ്ക്കാത്തത്. അതിൽ ഏർപ്പെട്ടാൽ കുറ ച്ചെങ്കിലും ഭേദബുദ്ധി വരാതിരിയ്ക്കുകയില്ല. ഭഗവാന്റെ മായ യാൽ ബ്രഹ്മാവുപോലും മോഹിയ്ക്കുമ്പോൾ മററുള്ളവരുടെ കാര്യം എന്താണ് പറയുവാനുള്ളത്?

ബ്രഹ്മാവ് തുടരുന്നു: "ഹേ സ്വാമിൻ, എന്തിനധികം പറയുന്നു. അവിടുത്തെ മഹിമ അറിയുന്നവർ, അറിഞ്ഞു കൊള്ളട്ടെ. എന്റെ മനസ്സിനോ, വാണിയ്ക്കോ, ശരീരത്തി നോ അവിടുത്തെ മഹിമ അറിയുന്നതിനു സാമർഥ്യം പോരാ."(10.14.38).

ഭഗവാൻ ഈ ജനനമരണനിർമാണശാലകൾ എങ്ങ നെ ഉണ്ടാക്കിയെന്നറിയാൻ ജീവിതം മുഴുവൻ ചിലവാക്കി യാലും പ്രയാസമായിരിയ്ക്കും. എന്തെന്നാൽ ഒരു പ്രകാര ത്തിലുള്ള ബുദ്ധികൊണ്ട് അനേകപ്രകാരമുള്ള ജഗത്തിനെ അറിയുക പ്രയാസമാണ്.

ബ്രഹ്മാവ്: ഹേ ശ്യാമസുന്ദരാ! അവിടുന്നു യദുവംശ മാകുന്ന കമലത്തെ വികസിപ്പിയ്ക്കുന്ന സൂര്യനാണ്. സൂര്യാദി സമസ്ത ദേവതകളുടേയും ദേവനും അവിടുന്നാ ണ്. സമസ്തപ്രപഞ്ചത്തിന്റെയും സ്വാമിയും അവിടുന്നത്രേ. ഭഗവൻ! ഞാൻ എന്റെ ജീവിതകാലം മുഴുവനും മഹാക ല്പപര്യന്തം അങ്ങയെ നമസ്കരിയ്ക്കുന്നു. (10.14.40.)

ബ്രഹ്മാവിന്റെ ഒരു ദിവസം പോലും എത്രയോ ദീർഘമായ സ്ഥിതിയ്ക്കു ബ്രഹ്മാവിന്റെ കല്പം എത്ര ദീർഘമായിരിയ്ക്കണം! ബ്രഹ്മാവ് അഞ്ചു നിമിഷമേ സ്തുതിച്ചുള്ളുവെങ്കിലും അതിനിടയ്ക്കു മനുഷ്യ രുടെ അനവധി വർഷങ്ങൾ കഴിഞ്ഞുപോകും. എന്നാൽ മനുഷ്യരുടെ കാലയളവിലാണു ബ്രഹ്മാവു സ്തുതിച്ചാതെ ങ്കിൽ അതു ബ്രഹ്മാവിന് ഒരു *സെക്കന്റു*പോലും ആകുക യുമില്ല. ബ്രഹ്മാവു ഭഗവാനെ മൂന്നു പ്രാവശ്യം പ്രദക്ഷിണം വച്ച് ഭഗവാന്റെ അനുജ്ഞയോടുകൂടി തന്റെ ലോക ത്തേയ്ക്കു പോയി.

ബ്രഹ്മാവ് തിരിച്ചേല്പിച്ച ഗോപബാലന്മാരോടും, പശു ക്കുട്ടികളോടുംകൂടി ഭഗവാൻ യമുനാതീരത്തു വന്നു. ഈ സംഭവം നടന്നിട്ടു വർഷം ഒന്നു കഴിഞ്ഞിരുന്നെങ്കിലും ആ ഗോപബാലന്മാർക്ക് ഒരു ക്ഷണംമാത്രമായിട്ടേ തോന്നിയു ള്ളു. അതിനാൽ അവർ വ്രജത്തിൽ ചെന്ന് ഇന്നു കൃഷ്ണൻ ഒരു പെരുമ്പാമ്പിനെ കൊന്ന് ഞങ്ങളെ രക്ഷിച്ചു എന്നു പറ ഞ്ഞു. അവർ, ആ സംഭവം നടന്നിട്ട് ഒരു വർഷമായ കാര്യം അറിഞ്ഞിരുന്നില്ല. കാലം ദൃഷ്ടിയിൽനിന്നുമാണുണ്ടാകുന്ന ത്. അതായത്, ദർശനമനുസരിച്ചു കാലം ഉണ്ടാകും.കഴിഞ്ഞ കാലത്തെ ജഗത്ത് ഇന്നില്ലെങ്കിലും കഴിഞ്ഞകാലത്തെ ദൃഷ്ടിയാണ് വച്ചുകൊണ്ടിരിയ്ക്കുന്നതെങ്കിൽ അതേ ജഗ ത്തുതന്നെയാണ് കാണുന്നതെന്നു തോന്നും.

സ്വന്തം പുത്രന്മാരെക്കാൾ വ്രജവാസികൾക്കു വസു ദേവപുത്രനായ ശ്രീകൃഷ്ണനിൽ കൂടുതൽ സ്നേഹമുണ്ടാ കാനുള്ള കാരണമെന്തെന്നു പരീക്ഷിത്തു ശുകദേവനോടു ചോദിച്ചപ്പോൾ ശുകൻ പറഞ്ഞു: സകല പ്രാണികൾക്കും അവരുടെ ആത്മാവാണ് ഏററവും പ്രിയമായിട്ടുള്ളത്. പുത്രൻ, ധനം ആദിയും ആത്മാവിന്റെ പ്രീതിയ്ക്കുവേണ്ടി യാണ് പ്രിയമുള്ളതായി തോന്നുന്നത്. ദേഹധാരികൾക്ക് അവരവരോടു തോന്നുന്നത്രയും സ്നേഹം പുത്രാദികളോടു തോന്നാറില്ല. പുത്രനെ അപേക്ഷിച്ച് അവർക്കു സ്വന്തം ദേഹം കൂടുതൽ പ്രിയമാണ്. ദേഹത്തേക്കാൾ ആത്മാവു പ്രിയതരവുമാണ്. അതിനാൽ ഹേ രാജാവേ! ശ്രീകൃഷ്ണ നെ സർവരുടേയും ആത്മാവാണെന്നറിയുക. ഈ സംസാര ത്തിന്റെ ശ്രേയസ്സിനായി സ്വന്തം മായയാൽ അദ്ദേഹം ദേഹ ധാരിയായി കാണപ്പെടുകയാണ്. പക്ഷെ തത്ത്വവേത്താക്ക ളുടെ ദൃഷ്ടിയിൽ ഈ സ്ഥാവരജംഗമങ്ങളെല്ലാംതന്നെ ശ്രീകൃഷ്ണമയമാണ്. സകലവസ്തുക്കളുടേയും കാരണം പ്രകൃതിയാണെങ്കിൽ ഭഗവാൻ പ്രകൃതിയ്ക്കും കാരണമാ ണ്. അതിനാൽ സകലതും ശ്രീകൃഷ്ണൻ തന്നെയാണ്. ഭഗവാൻ കൃഷ്ണനെ ആശ്രയിയ്ക്കുന്നവർക്ക് ഈ സംസാ രം പശുക്കുട്ടികളുടെ കുളമ്പുപോലെ ചെറുതായി തോന്നും. ഈ ശ്രീകൃഷ്ണൻ തന്നെയാണ് പരമപദമെന്നറിയുക. ഇതറിയുന്നവർ സംസാരവിപത്തുകളിൽ ഒരിയ്ക്കലും വീഴു കയില്ല."

ഇപ്രകാരം ശ്രീകൃഷ്ണനും ബലരാമനും മുൻപറഞ്ഞപോലെ കണ്ണടച്ചു കളിയ്ക്കുക, പാലം കെട്ടിക്കളിയ്ക്കുക, കുരങ്ങന്മാരെപ്പോലെ ചാടിക്കളിയ്ക്കുക മുതലായ ലീലകളാൽ തങ്ങളുടെ കൗമാരകാലം വ്രജത്തിൽത്തന്നെ കഴിച്ചുകൂട്ടി.

സകലതും ഭഗവാന്റെ രൂപമാണെങ്കിൽ സംസാരത്തിൽ വിപത്തുകൾ എന്തുകൊണ്ടു സംഭവിയ്ക്കുന്നു? എന്നുള്ളതിനെപ്പററി അടുത്തതായ പരീക്ഷിത്തിന്റെ ചോദ്യത്തിനുള്ള ശുകദേവന്റെ സമാധാനം പതിനഞ്ചാമധ്യാത്തിൽ വിവരിച്ചിട്ടുണ്ട്.

## പ്രകരണം പതിനാറ്

### ദേഹാധ്യാസരൂപമായ ആവരണം

ശ്രീകൃഷ്ണനാണ് എല്ലാ ദേഹികളുടേയും ആത്മാവെന്നും, മായകൊണ്ടാണ് ശ്രീകൃഷ്ണനെ ദേഹധാരിയായി കാണുന്നതെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ ശുകദേവൻ പറഞ്ഞു. ഈ മായ കൃഷ്ണന് അധീനമായിരുന്നു. പക്ഷെ ഗോപീഗോപൻമാർക്ക് ചില അവസരങ്ങളിൽ ഈ മായ ആത്മനിഷ്ഠയിൽ വിഘ്നം ഉണ്ടാക്കിയിരുന്നു. ഈ വിഘ്നങ്ങളെ നീക്കാനുള്ള ഉപായങ്ങളായിരുന്നു ഭഗവാന്റെ ലീലകൾ. ദശമസ്കന്ധം മുഴുവനും ജീവന്മുക്തിദശ, സ്ഥിതപ്രജ്ഞദശ, പ്രാപ്തമാക്കുന്നതിനുള്ള ഉപായങ്ങളാണ് പറഞ്ഞിരിയ്ക്കുന്നത്.

ശ്രീകൃഷ്ണൻ ആറാമത്തെ വയസ്സിലേയ്ക്ക് പ്രവേശിച്ചു. സമാധിഭാഷയിൽ ഇതിന്റെ അർഥം വിദ്വത് സന്ന്യാസമെടുത്ത് അഞ്ചുവർഷങ്ങൾ കഴിഞ്ഞ് ആറാമത്തെ വർഷമാകുമ്പോഴേക്കും സ്ഥിതപ്രജ്ഞദശ പ്രാപ്തമായിരിയ്ക്കും എന്നാണ്.

ബലരാമനും കൃഷ്ണനും വൃന്ദാവനത്തിൽ അവരുടെ ലീലകൾ തുടർന്നു. മുൻപു പറഞ്ഞതുപോലെ ആദ്യം കണ്ണടയ്ക്കാനും, പിന്നെ പാലം കെട്ടാനും തുടങ്ങുമ്പോൾ ജീവനു സർവാത്മഭാവം ഉണ്ടാകും. ഈ സർവാത്മഭാവം എപ്രകാരമുള്ളതെന്നു ചില ദൃഷ്ടാന്തങ്ങൾ കാണിച്ച്, ശ്രീകൃഷ്ണൻ ബലരാമനെ മനസ്സിലാക്കുന്നു.

വൃന്ദാവനം സത്സംഗത്തിനുള്ള സ്ഥലമാണ്. അവിടെ ഒന്നിച്ചുകൂടുന്നവരുടെ എല്ലാം ഏകമാത്രമായ ഇച്ഛ, സച്ചിദാനന്ദവുമായി ചേരണമെന്നാണ്. ഇന്നത്തെ മണ്ഡലികൾ ഭേദത്തെ വർധിപ്പിയ്ക്കുകയാണ് ചെയ്യാറുള്ളത്. അതിനാൽ ഈ മണ്ഡലികളിൽ നിന്നും തത്ത്വജിജ്ഞാസുക്കൾ മാറിനിൽക്കേണ്ടതാവശ്യമാണ്.

വൃന്ദാവനത്തിൽ ചുററി നടന്നുകൊണ്ട് ശ്രീകൃഷ്ണഭഗവാൻ ബലരാമനോടു പറഞ്ഞു: "ജ്യേഷ്ഠാ, ഈ വൃക്ഷങ്ങളെ നോക്കുക! അവ അവയുടെ ഫലപുഷ്പാദികൾ അവിടുത്തെ കാല്ക്കൽ കാഴ്ചവെച്ചു നമസ്കരിയ്ക്കുന്നതു





പോലെ തോന്നുന്നു. ഈ വണ്ടുകൾ മുനിജനങ്ങളെപ്പോലെ അവിടുത്തെ സദ്യശസ്സിനെ പാടി കീർത്തിയ്ക്കുന്നതുപോലെ തോന്നുന്നു. അവർ ഈ വനത്തിൽ ശുദ്ധമായി സഞ്ചരിച്ച്, അവരുടെ ഇഷ്ടദൈവമായ അവിടുത്തെ നിരന്തരം ഭജിയ്ക്കുകയാണ്. ജ്യേഷ്ഠാ,വാസ്തവത്തിൽ അവിടുന്നുതന്നെയാണ് ഭജനീയൻ.നോക്കൂ, ഈ മയിലുകൾ അവരുടെ ഗൃഹത്തിലേയ്ക്കു വരുന്ന അവിടുത്തെ കണ്ട് ആനന്ദത്താൽ നൃത്തം ചെയ്യുന്നു. മാൻപേടകൾ ഗോപികമാരെപ്പോലെ, അവിടുത്തെ ഇഷ്ടം എന്തെന്നന്വേഷിയ്ക്കുന്നമാതിരി പ്രേമാർദ്രനയനങ്ങളോടെ അങ്ങയെത്തന്നെ നോക്കിനിൽക്കുന്നു. ഈ കുയിലുകൾ മനോഹരമായ വാണിയാൽ അങ്ങേയ്ക്കു സ്വാഗതം അരുളുന്നു. ഈ വനവാസികളായ പക്ഷിമൃഗാദികൾ ധന്യർതന്നെ. എന്തെന്നാൽ തങ്ങളുടെ അഥിതിയായി വരുന്ന അങ്ങേയ്ക്ക്, സജ്ജനങ്ങളെപ്പോലെ, തങ്ങൾക്കു പ്രിയപ്പെട്ട വസ്തുക്കൾ കാഴ്ചവയ്ക്കുന്നു."

ഇവിടെ എന്താണ് നാം മനസ്സിലാക്കേണ്ടത്? സജ്ജനങ്ങളുടെ ദൃഷ്ടിയിൽ പക്ഷിമൃഗാദികൾപോലും സത്തുക്കളായി തോന്നുന്നു. അവരവരുടെ ദൃഷ്ടിപോലെയാണ് അവരവർ കാണുന്ന ലോകവും. ഒരിയ്ക്കൽ രമണമഹർഷിയുടെ ഒരു ശിഷ്യന് അരുണാചലത്തിലെ വിരൂപാക്ഷഗുഹയിൽ ഇരുന്നു ധ്യാനം ചെയ്യുന്നതിനാഗ്രഹമുണ്ടായി. വിവരം മഹർഷിയെ അറിയിച്ചു. അദ്ദേഹം അനുമതി നല്കി. അയാൾ ആ ഗുഹയിൽ താമസിച്ചു ധ്യാനവും തുടങ്ങി. ഒരു ദിവസം ധ്യാനസമയത്ത് ഒരു സർപ്പം വന്നു പത്തി വിടർത്തി അയാളുടെ തുടയിൽ അടിച്ചു. അയാൾ കണ്ണു തുറന്നു നോക്കിയപ്പോൾ ആ സർപ്പം അല്പസമയം അങ്ങനെതന്നെ നിന്നിട്ട് ഒന്നും ചെയ്യാതെ ഇഴഞ്ഞുപോയി. അയാൾ വീണ്ടും ധ്യാനിയ്ക്കാൻ തുടങ്ങി. അപ്പോഴും ആ സർപ്പം വന്ന് പഴയതുപോലെ അടിച്ചിട്ടു ഒന്നും ചെയ്യാതെ പോയി. ഇങ്ങനെ പല പ്രാവശ്യം ആവർത്തിച്ചപ്പോൾ, അവിടെ ഇരുന്ന് ധ്യാനം ചെയ്യുന്നത് ശുഭമല്ലെന്ന് അയാൾക്ക് തോന്നി, വിവരം മഹർഷിയെ അറിയിയ്ക്കാൻ ഉദ്ദേശിച്ച് മടങ്ങി ആശ്രമത്തിൽ എത്തി. അയാളെ കണ്ട് മഹർഷി ചോദിച്ചു,"എന്താ പോന്നത്? എന്തുണ്ടായി?"എന്ന്. ഉണ്ടായ വിവരങ്ങളെല്ലാം ശിഷ്യൻ മഹർഷിയെ ധരിപ്പിച്ചു. മഹർഷി മറുപടി പറഞ്ഞു: "കൊള്ളാം, ആ സർപ്പം, നിന്നോട് അവിടെ താമസിയ്ക്കാൻ പറയുകയായിരുന്നു. നീ അതിനോടു ചോദിച്ചിരുന്നെങ്കിൽ 'ഇവിടെ തന്നെ താമസിച്ചോളൂ' എന്നു തമിഴിൽ നിന്നോടു മറുപടി പറയുമായിരുന്നു. സർപ്പത്തിന്റെ രൂപത്തിൽ ഭഗവാൻ നിന്നെ പരീക്ഷിയ്ക്കാനായി വന്നതായിരുന്നു." ഈ മറുപടി, ശിഷ്യന്റെ അശുഭശങ്ക തീർക്കുകയും അയാൾ തിരിച്ച് ഗുഹയിലേയ്ക്കുതന്നെ മടങ്ങുകയും ചെയ്തു. ഇതിൽനിന്നും ഈ ജഗത്തും അതിലുള്ള സകല പദാർഥങ്ങളും ഭഗവാന്റെ സേവയ്ക്കുള്ളതാണെന്നു കാണാം. ആരുടെ ഹൃദയം ശരിയ്ക്കും ഭഗവാനിൽ

ചേർന്നുകഴിഞ്ഞുവോ അവരെ, ഭയങ്കരജന്തുക്കൾക്കും കൂടി സേവ ചെയ്യാൻ തോന്നും.

ശ്രീകൃഷ്ണൻ ബലരാമനോടു തുടർന്നു പറയുന്നു: "ഈ വനത്തിലെ ലത, പുല്ല്, മുതലായവയും അവിടുത്തെ സ്പർശനത്താൽ ആനന്ദപുളകിതരാകുന്നു. നദി, പർവതം, മൃഗം, പക്ഷികൾ ആദിയും അവിടുത്തെ ദർശനത്തിന് ഉൽക ണ്ഠിതരാകുന്നതുപോലെ തോന്നു ന്നു. (10.15.8)

വൃന്ദാവനത്തിലെ കാഴ്ചകൾ കണ്ടാനന്ദിച്ചുകൊണ്ടു കൃഷ്ണനും കൂട്ടരും ഗോവർധനപർവതത്തിന്റെ താഴ്വരയിൽ പശുക്കളെ മേയ്ക്കാൻ തുടങ്ങി. പശുക്കൾ മേഞ്ഞുകൊണ്ടിരിയ്ക്കുമ്പോൾ ശ്രീകൃഷ്ണൻ ഗോപബാലന്മാരോടുകൂടി യമുനാതീരത്ത് ബാലോചിതമായ പല ലീലകളും ചെയ്തിരുന്നു. ചിലപ്പോൾ ഹംസത്തിന്റെ നട അനുകരിയ്ക്കുകയും ചിലപ്പോൾ മയിലുകളെപ്പോലെ നൃത്തം ചെയ്യുകയും, മേഞ്ഞു ദൂരെ പോയ പശുക്കളെ അതാതിന്റെ പേരുകൾ പറഞ്ഞു വിളിയ്ക്കുകയും ചെയ്യും.

ശ്രീമദ് വല്ലഭാചാര്യൻ ഈ ലീലയെപ്പററി ഇങ്ങനെ പറയുന്നു: "ഭക്തന്മാർ ഭഗവാന്റെ നാമകീർത്തനം ചെയ്യുന്നത്, ഭഗവാനെക്കൊണ്ട് അവരുടെ പേര് വിളിപ്പിയ്ക്കാനാണ്. ഭഗവാൻ ആ പേരു വിളിയ്ക്കുമ്പോൾ, ആ പേര് അവർക്കു സിദ്ധമാകുന്നു. മേഞ്ഞു ദൂരെപോയ പശുക്കളെ ഭഗവാൻ പേരുചൊല്ലി വിളിയ്ക്കുമ്പോൾ അവയ്ക്ക് അത്യധികമായ ആനന്ദം അനുഭവപ്പെടുന്നു. അങ്ങനെ ഭക്തരുടെ സാധ്യവസ്തുക്കളെ ഭഗവാൻ സിദ്ധമാക്കിക്കൊടുക്കുന്നു. ചുരുക്കത്തിൽ ജീവൻ, ഭഗവാന്റെ നാമം ജപിച്ചാൽ, ഭഗവാനും ഭക്തന്റെ പേരു വിളിച്ചു തന്റെ സമീപത്തേയ്ക്കുഭക്തനെ ആകർഷിയ്ക്കും. ഗീതയിൽ **'യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം'** എന്നു ഭഗവാൻ പറഞ്ഞിട്ടുണ്ട്."

ഇങ്ങനെയുള്ള ലീലകളിൽ ഭഗവാൻ ചിലപ്പോൾ പലവിധം പക്ഷികളെപ്പോലെ ശബ്ദിയ്ക്കും. ചിലപ്പോൾ സിംഹം, കടുവാ മുതലായവയുടേതുപോലുള്ള ശബ്ദമുണ്ടാക്കിയിട്ടു സ്വയം ഭയപ്പെട്ടതായി അഭിനയിയ്ക്കും. ചിലപ്പോൾ കളിച്ചു ക്ഷീണിച്ച് ഏതെങ്കിലും ഭാഗ്യശാലികളായ ഗോപകുമാരന്മാരുടെ മടിയിൽ തല വച്ചുറങ്ങും. ഈ കുട്ടികളുടെ എല്ലാം സാരം താഴെ കൊടുത്തിരിയ്ക്കുന്ന ശ്ലോകത്തിൽ സ്പഷ്ടമാകുന്നുണ്ട്.

**"ഏവം നിഗൂഢാത്മഗതിഃ സ്വമായയാ**
**ഗോപാത്മജത്വംചരിതൈർവിഡംബയൻ**
**രേമേ രമാലാളിതപാദപല്ലവോ**
**ഗ്രാമ്യൈഃ സമം ഗ്രാമ്യവദീശചേഷ്ടിതഃ."** (10.15.19.)

സാക്ഷാൽ ലക്ഷ്മീദേവി, ആരുടെ ചരണകമലസേവയിൽ സംലഗ്നയായി കഴിയുന്നുവോ, ആ ഭഗവാൻ, സ്വമായകൊണ്ട് തന്റെ യഥാർഥ സ്വരൂപത്തെ മറച്ച് ഗോപാലബാലന്മാരോടൊപ്പം അതിയായ പ്രേമത്തോടെ ഗ്രാമീണ ലീലകൾ ചെയ്തിരുന്നു. എങ്കിലും ചിലപ്പോഴെല്ലാം തന്റെ ഐശ്വ





ര്യമയമായ ലീലകളും പ്രകടമാക്കാറുണ്ടായിരുന്നു.(10.15.15.)

ജീവൻ, ഭഗവാന്റെ ഗുണങ്ങളെ അനുകരിച്ചു ഉത്തമ സംസ്കാരിയായിത്തീരുന്നു. ഭഗവാൻ, ജീവന്റെ ഗുണങ്ങളെ അനുകരിയ്ക്കുമ്പോൾ ഭഗവാന്റെ ലീലകൾക്കു മങ്ങലുണ്ടാകുന്നു. ചൈതന്യത്തിൽ അനന്തശക്തിയുളളതിനാൽ അതിൽ സർവവും സാധ്യമാണ്. മുൻപു പറഞ്ഞതുപോലെ, ജ്ഞാനമാർഗത്തിൽ ബ്രഹ്മം വസ്തുതന്ത്രമാണ്. അതിനാൽ സ്വഭാവം ഒരിയ്ക്കലും അതു വിടുകയില്ല. പക്ഷെഭക്തിമാർഗത്തിൽ ഭഗവാൻ പ്രേമത്തിന്നധീനനാണ്. അതിനാൽ ഭഗവാൻ തന്റെ സ്വരൂപത്തെ ഭക്തനു പ്രിയമാകുന്നവിധത്തിൽ ധാരണം ചെയ്യുന്നു. അതുകാരണം പുതിയ പുതിയ ലീലകൾ ഭക്തർക്കു കാണാൻ ഇടയാകുന്നു. ഇങ്ങനെയുള്ള ലീലാദർശനത്തോടൊപ്പം പുതിയ വിധത്തിലുള്ള ആനന്ദവും അനുഭവപ്പെടുന്നു. അങ്ങനെയുള്ള സുഖത്തെ, ഈ അധ്യായത്തിൽ താലവൃക്ഷങ്ങളിലെ സുഗന്ധ ഫലത്തോടു പമിച്ചിരിയ്ക്കുന്നു.

ഒരു ദിവസം രാമകൃഷ്ണന്മാരുടെ സഖാക്കളായ സുദാമാവ് (ഇന്ദ്രിയദമനം ചെയ്യുന്നവൻ) സുബലൻ (നല്ല മനോബലമുള്ളവൻ) എന്ന രണ്ടു ഗോപന്മാർ ചെന്ന് രാമകൃഷ്ണ ന്മാരോടിപ്രകാരം പറഞ്ഞു: "ഇവിടെ അടുത്തുള്ള വനത്തിൽ വളരെ താലവൃക്ഷങ്ങളുണ്ട്. അവയിൽ നിന്നും നല്ല മധുരമുള്ള ഫലങ്ങൾ എപ്പോഴും താഴെ വീണുകൊണ്ടിരിയ്ക്കുന്നുണ്ട്. പക്ഷെ ദുഷ്ടനായ ധേനുകാസുരൻ കഴുതയുടെ രൂപത്തിൽ ആ വൃക്ഷങ്ങളെ കാത്തുകൊണ്ടു സഞ്ചരിയ്ക്കുന്നതിനാൽ ആർക്കും ചെന്ന് ആ പഴങ്ങൾ എടുക്കാൻ സാധിയ്ക്കുന്നില്ല. അവനും, തുല്യബലവാന്മാരായ അവന്റെ അനേകം കൂട്ടുകാരും കൂടി അവിടെ ചെല്ലുന്ന ആരേയും കൊന്നുകളയുമെന്നുള്ളതിനാൽ ആർക്കും ആ വഴിയിൽകൂടി സഞ്ചരിയ്ക്കുന്നതിനുപോലും നിവൃത്തിയില്ല. അവിടെയുള്ള പഴങ്ങളുടെ സുഗന്ധം ഈ സ്ഥലത്തുനിന്നാൽപ്പോലും അനുഭവപ്പെടുന്നു. അവ ആസ്വദിയ്ക്കുവാൻ ഞങ്ങൾക്ക് അതിയായ ആഗ്രഹമുണ്ടെങ്കിലും ഇതുവരെ അതിനു സാധിച്ചിട്ടില്ല. ഏതുവിധേനയും ആ പഴം ഞങ്ങൾക്കു ലഭിയ്ക്കുവാനിടയാക്കണം." (10.15.26.)

ഈ കഥയിലും, മേൽ പറഞ്ഞ ഭാവനയനുസരിച്ചുള്ള രസം ആസ്വദിയ്ക്കാവുന്നതാണ്. കഴുതയുടെ രൂപത്തിലുള്ള ദേഹാഭിമാനം വന്നാൽ ബ്രഹ്മസുഖത്തിന്റെ സുഗന്ധിഫലങ്ങൾ അനുഭവിയ്ക്കാൻ സാധിയ്ക്കയില്ല. ഏതുവിധേനയും ദേഹാഭിമാനത്തെ നശിപ്പിയ്ക്കണം. അതിനു തങ്ങൾക്കു പ്രയാസമാകയാൽ, സംയമികളായ ഗോപബാലന്മാർ ഭഗവാന്റെ കൃപയ്ക്കായി പ്രാർഥിയ്ക്കുന്നു.

ഭക്തരെ അനുഗ്രഹിയ്ക്കുന്നതിനായി രാമനും കൃഷ്ണനും ഗോപബാലന്മാരൊന്നിച്ചു താലവനത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ എത്തി ബലരാമൻ താലവൃ



ക്ഷങ്ങളെ പിടിച്ചു കുലുക്കി. വളരെ പഴങ്ങൾ താഴെ വീണു. പഴങ്ങൾ വീഴുന്ന ശബ്ദം കേട്ടു ധേനുകാസുരൻ പാഞ്ഞു വന്ന് അവന്റെ പിൻകാലുകളെക്കൊണ്ടു ബലരാമന്റെ നെഞ്ചത്തു തൊഴിച്ചു. വീണ്ടും ദൂരെ ചെന്ന് അലറിക്കൊണ്ട് ഓടിവന്ന് പിന്നേയും ബലരാമനെ ചവുട്ടിയപ്പോൾ, ബലരാമൻ അവന്റെ പിൻകാലുകൾ കൂട്ടിപ്പിടിച്ച് അന്തരീക്ഷത്തിൽ ചുഴററി, ഒരു താലവൃക്ഷത്തിലടിച്ച് അവനെ കൊന്നു. ആ അടിയുടെ ശക്തിയാൽ കടപുഴകിവീണ വൃക്ഷം അടുത്തുള്ള മററു വൃക്ഷങ്ങളെ ക്കൂടി നിലംപതിപ്പിച്ചു.ബലരാമൻ ജ്ഞാനത്തിന്റെ സ്വരൂപമാണ്. ജ്ഞാനം കൊണ്ടു ദേഹാഭിമാനം നീങ്ങും.

"നൈതച്ചിത്രം ഭഗവതി ഹ്യനന്തേ ജഗദീശ്വരേ
ഓതപ്രോതമിദം യസ്മിംസ്തന്തുഷ്വങ്ഗ യഥാ പടഃ."
(10.15.35)

ജഗത്പതിയായ ഭഗവാൻ അനന്തന് ഇതൊരു മഹാകാര്യമല്ല. എന്തെന്നാൽ വസ്ത്രത്തിൽ തന്തുക്കൾ പോലെ അദ്ദേഹത്തിന്റെ സ്വരൂപത്തിൽ അഖിലവിശ്വവും ഓതപ്രോതമാണ്. ഇവിടെ അധ്യാത്മഭാവം എന്തെന്നാൽ 'സർവാത്മഭാവമുളളവർക്കു മാത്രമേ ദേഹാധ്യാസം നീക്കാൻ സാധിയ്ക്കൂ' എന്നാണ്.

ദേഹാഭിമാനം കളയുക വളരെ പ്രയാസമാണ്. ഓരോ കാര്യത്തിലും അടിയ്ക്കടി താനാണു സർവരിലും വച്ചു ശ്രേഷ്ഠൻ എന്നു മനുഷ്യർക്കു തോന്നും. ഈ അഭിമാനം ദേശസേവകരിലും സമുദായസേവകരിലും പലപ്പോഴും വർധിച്ചു വരുന്നതായും കാണാം. ഇന്ദ്രിയസുഖങ്ങളെ സത്യമെന്നു കരുതുന്ന കാലത്തോളം ദേഹാഭിമാനരൂപിയായ കഴുത ബലവാനായിത്തന്നെയിരിയ്ക്കും. ആത്മസുഖത്തിന് ആദ്യമേ തന്നെ സംയമം വേണം. കംസരൂപിയായ ദ്വൈതഭാവം ജീവന് അടിയ്ക്കടി വിഘ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിയ്ക്കുന്നതിനാൽ സംയമം സ്ഥിരമാകാൻ താമസം ഉണ്ടാകും.

ധേനുകാസുരൻ മരിച്ചപ്പോൾ മററു കഴുതകൾ രാമകൃഷ്ണന്മാരോടേററു. അവരെ എല്ലാം ഭഗവാനും രാമനും കൂടി പിൻകാൽ പിടിച്ചടിച്ചുകൊന്നു. ഇക്കാലത്തു പലരും പറയുന്നത്, സ്വയം സുഖിയ്ക്കയും, അന്യരെ സുഖിപ്പിയ്ക്കുകയും വേണമെന്നാണ്. പക്ഷേ, അവർ ഉദ്ദേശിയ്ക്കുന്ന സുഖം ഇന്ദ്രിയസുഖമാകയാൽ അത് ദേഹാഭിമാനത്തെ വർധിപ്പിയ്ക്കുകയേ ചെയ്യുന്നുള്ളു. അടിസ്ഥാനവിദ്യാഭ്യാസത്തിൽ *(Basic Education)* ക്രിയാദ്വാരാ ജ്ഞാനം കൊടുക്കുന്നു. പക്ഷെ കർമത്തിന്റെ കർത്താവാരാണ്; ദൃശ്യത്തിന്റെ ദ്രഷ്ടാവാരാണ്; ജീവന്റെ യഥാർഥസ്വരൂപമെന്താണ്; തുടങ്ങിയ വിഷയങ്ങളെപ്പററി വിദ്യാർഥികൾ അവസാനംവരെ അജ്ഞരായിത്തന്നെ കഴിയുന്നു.

ശരീരത്തെക്കാൾ പ്രധാനം ആത്മാവായിരിയ്ക്കെ ശരീരധർമത്തെക്കാൾ ആത്മാവിന്റെ ധർമത്തിനു കൂടുതൽ പരിഗണന ആവശ്യമാണ്. കലയുടെ മുഖ്യ പ്രയോജനം, ആത്മജാഗരണം ഉണ്ടാക്കുകയെന്നതാണ്. ഇന്ദ്രിയങ്ങളെ ജാഗ്രത്താക്കുന്ന കല യഥാർഥ കലയല്ല. ശ്രീ കൃഷ്ണൻ വ്രജത്തിലും വൃന്ദാവനത്തിലും ചെയ്തിരുന്ന ലീലകളെല്ലാം ആത്മജാഗരണവും വിഷയനിവൃത്തിയും ഉണ്ടാക്കുന്നവയായിരുന്നു. ധേനുകാസുരന്റെ വധത്തോടുകൂടി എല്ലാവർക്കും നിർഭയമായി ആ വനത്തിലെ താലഫലങ്ങൾ അനുഭവിയ്ക്കാൻ സാധിച്ചു. പശുക്കൾക്കും ഇഷ്ടാനുസരണം മേയാൻ കഴിഞ്ഞു.

ധേനുകവധാനന്തരം ഭഗവാൻ രാമനോടുകൂടെ വ്രജത്തിൽ എത്തി. മാതാപിതാക്കന്മാർ അവരെ ആശീർവദിച്ചു. രണ്ടുപേരേയും കുളിപ്പിച്ച്, നല്ല വസ്ത്രങ്ങൾ ധരിപ്പിച്ച്, ആഹാരാദികൾ നൽകി, മനോഹരമായ ശയ്യകളിൽ കിടത്തി ഉറക്കി.

ഒരു ദിവസം രാവിലെ ബലരാമനെക്കൂടാതെ ശ്രീകൃഷ്ണൻ ഗോപബാലന്മാരോടുകൂടി പശുക്കളെ മേച്ചുകൊണ്ടു യമുനാതീരത്തിലെത്തി. വേനൽക്കാലമായിരുന്നതിനാൽ ദാഹംകൊണ്ടു ഗോപബാലന്മാരും പശുക്കളും യമുനയിൽ നിന്നും ജലംകുടിച്ചു. വിഷം കലർന്ന ആ ജലം കുടിച്ച് അവരെല്ലാം യമുനാതീരത്തു മരിച്ചുവീണു. അതു കണ്ടു ഭഗവാൻ, തന്റെ അമൃതമയമായ ദൃഷ്ടിയാൽ എല്ലാവരേയും ജീവിപ്പിച്ചു. അവർക്കു സുഖമായപ്പോൾ ഉറക്കത്തിൽനിന്നും ഉണരുന്നതുപോലെ എല്ലാവരും എഴുന്നേററ് ഭഗവാന്റെ അത്ഭുതകൃപയോർത്ത് ആശ്ചര്യപ്പെട്ടു.

യമുനാജലം വിഷമയമാകാനുള്ള കാരണം അതിൽ കാളിയ നാഗം വസിച്ചിരുന്നു എന്നതായിരുന്നു. ഈ കാളിയൻ ആരാണ്? ശ്രീമദ് ഭാഗവതത്തിൽ അധ്യാത്മഭാവം എപ്പോഴും ഒടുവിലാണ് വെളിപ്പെടുത്താറുള്ളത്. ഭഗവാൻ കാളിയദമനം ചെയ്ത ശേഷം കാളിയൻ തന്നെ പറയുന്നതു നോക്കാം:

"വയം ഖലാഃ സഹോത്പത്ത്യാതാമസാദീർഘമന്യവഃ
സ്വഭാവോദുസ്ത്യജോനാഥലോകാനാംയദസദ്ഗ്രഹഃ."
(10.16.56)

"ഹേ നാഥാ! ഞാൻ ജന്മനാതന്നെ ദുഷ്ടനും, തമോഗുണിയും, മഹാക്രോധിയുമാണ്. മിഥ്യാഭിനിവേശത്തെ ത്യജിയ്ക്കുക പ്രയാസമാകുന്നതുപോലെ, എനിയ്ക്കെന്റെ സ്വഭാവവും മാററാൻകഴിയുന്നില്ല."

ചുരുക്കത്തിൽ ഈ സംസാരത്തിൽ മോഹം, മിഥ്യാഭിനിവേശമാകുന്ന ദേഹാത്മഭാവത്തിൽനിന്നും ഉണ്ടാകുന്നതാണ്. ശരീരമാണ് ഞാനെന്നു തോന്നുമ്പോൾ ശരീരത്തിന്റെ സുഖം ആത്മാവിന്റെ സുഖമായിത്തോന്നും. അതനുസരിച്ചു ശരീരത്തിന്റെ പരമാണുക്കളും മാറിപ്പോകുന്നതിനാൽ, ആ സ്വഭാവത്തെ ത്യജിയ്ക്കാൻ പ്രയാസമായിത്തീരുന്നു.



ഇന്നത്തെ കാലത്തു രാജ്യങ്ങളിൽ നിയമം ഭൂരിപക്ഷ അടിസ്ഥാനത്തിലാണല്ലോ നിർമിയ്ക്കുന്നതും നട പ്പാക്കുന്നതും. ഈ ഭൂരിപക്ഷക്കാരിൽ മനോബലവും സംയ മവും ഇല്ലാത്ത ദേഹാഭിമാനികളാണ് അധികം. അവർ *പാസ്സാ*ക്കുന്ന നിയമങ്ങൾ ഭഗവാന്റെ വാണിയെന്നവണ്ണം എല്ലാവരും സ്വീകരിയ്ക്കേണ്ടിയും വരുന്നു. പക്ഷെ വ്യക്തി കൾ സംസ്കാരസമ്പന്നരാകാതെ സമുദായവും രാജ്യവും പുരോഗമിയ്ക്കുകയില്ല. സംസ്കാരഹീനരെക്കൊണ്ടു സംസാരരൂപിയായ യമുനയിലെ ജലം വിഷമയമായിപ്പോ കുന്നു. പലർക്കും അതു കുടിച്ചു ബോധക്കേടുവരാറുണ്ട്. ഈ ദിവസം ബലരാമൻ കൂടെയില്ലായിരുന്നു. അതായത് ജ്ഞാനശക്തി കൂടെയില്ലാതിരിയ്ക്കുമ്പോൾ ഗോപബാലന്മാ രെപ്പോലെ മനുഷ്യരും സംസാരമോഹങ്ങളിൽ വീണു വിഷ യങ്ങളാകുന്ന വിഷജലത്തെ കുടിച്ച് അസ്തപ്രജ്ഞരായി ത്തീരുന്നു.

ഉത്തമസംസ്കാരമുണ്ടാകാൻ ഉത്തമജീവിതം നയിയ്ക്കണം. ഉത്തമജീവിതം നയിയ്ക്കാൻ മാതൃകാ ജീവിതം നയിയ്ക്കുന്ന ഒരുവനെ ആദർശപുരുഷനായി സ്വീകരിയ്ക്കണം. എന്നാൽ കാര്യം വേഗം സാധിയ്ക്കും. ഇവിടെ ഗോപാലന്മാർക്കു ശ്രീകൃഷ്ണനനും ബലരാമനു മായിരുന്നു അവരുടെ ആദർശപുരുഷന്മാർ. അതുകൊണ്ട് അവരുടെ ആപത്തു പെട്ടെന്നവസാനിച്ചു. സംസ്കാരഹീ നരുടെ ഭൂരിപക്ഷാഭിപ്രായത്തേക്കാൾ ഉത്തമബുദ്ധിയ്ക്കാ ണു കൂടുതൽ പ്രധാന്യം നൽകേണ്ടത്.

ഒരു നല്ല ചിത്രം എഴുതണമെങ്കിൽ നിർമലമായ തുണിയോ കടലാസോ ആദ്യം കരുതണം. അതുപോലെ പുതിയ സംസ്കാരം ഉള്ളിൽ പതിയണമെങ്കിൽ മനസ്സ് നിർമലമായിരിയ്ക്കണം. പക്ഷെ ചെറുപ്രായത്തിൽത്തന്നെ നീചസംസ്കാരം ഉള്ളിൽ പതിഞ്ഞുപോയിട്ടുണ്ടെങ്കിൽ പുതിയ ഉത്തമസംസ്കാരം പ്രാപ്തമാകുവാൻ വളരെ ബുദ്ധിമുട്ടുണ്ട്. സംഘടനകളുടെ നിയമങ്ങൾ തമോഗുണി കൾക്കു പ്രയോജനകരമാണ്. സത്വഗുണികൾക്ക് അവ കൂടു തൽ ബന്ധനത്തിനിടയാക്കുന്നു. ഇന്ദ്രിയങ്ങളെ സ്വയം സംയമം ചെയ്യാൻ സാധിയ്ക്കുന്നവർക്ക്, സംയമനത്തിനു വേണ്ടി നിയമങ്ങളുടെ ആവശ്യമുണ്ടാകുന്നില്ല.

നമ്മുടെ നിയമങ്ങൾ ഇപ്പോൾ എല്ലാവർക്കും സമാന അവകാശം കൊടുത്തിരിയ്ക്കയാണല്ലൊ. പക്ഷെ അവകാ ശമെന്നാലെന്ത്; സമാനതയെന്നാലെന്ത്; നിയമം എന്നാ ലെന്ത്; എന്നെല്ലാം വേണ്ടതുപോലെ വിചാരിച്ചു നോക്കി മനുഷ്യരുടെ ആത്മവികാസത്തിന് ഈ നിയമങ്ങൾ എത്ര മാത്രം പ്രയോജനകരമാണ് എന്നു ചിന്തിച്ചുനോക്കണം. ജീവന്റെ ആദർശം സ്പഷ്ടമായി മനസ്സിലാക്കാത്തതു കൊണ്ടാണു സകലരേയും ഏതെങ്കിലും വിധത്തിൽ ഒരു പോലെ ആക്കിത്തീർത്താൽ സമാനത കൈവന്നു എന്നു വിചാരിയ്ക്കുന്നത്. ഇങ്ങനത്തെ സമാനതാരൂപികളായ കഴു തകളുടെ സമുദായത്തിൽ, താലവൃക്ഷ ങ്ങളുടെ മധുരഫലരൂപമായ ആത്മാനന്ദം അനുഭവിയ്ക്കു വാൻ സാധിയ്ക്കുകയില്ല. ജീവന്മുക്തിയുടെ സുഖവും ലഭി യ്ക്കുകയില്ല. പലരും ഒരുപോലെയുള്ള തെററുചെയ്യുന്ന തായി പലപ്പോഴും കാണാം. ഈ അവസ്ഥയിൽ, ഭൂരിപക്ഷ ത്തിന്റെ അഭിപ്രായംകൊണ്ടു സമുദായത്തിനു നന്മയും ഉയർച്ചയും ഉണ്ടാകുകയില്ല. ഓരോരുത്തരും എന്താഹാരം കഴിയ്ക്കണം എന്തുടുക്കണം, എങ്ങ നെ വിചാരിയ്ക്കണം, എന്നെല്ലാം രാജ്യത്തിലെ നിയമസഭ നിയമം *പാസ്സാ*ക്കേണ്ടി വന്നാൽ ഒരു വ്യക്തിയ്ക്കും സ്വാതന്ത്ര്യമുണ്ടായിരിയ്ക്കുക യില്ല. കുറെ കൂടുതൽ മനഷ്യർ ഒരഭിപ്രായക്കാരായി വന്ന തുകൊണ്ടുമാത്രം വലിയ പ്രയോജനമൊന്നുമുണ്ടാകുകയി ല്ല. ചങ്ങലയുടെ ബലം പരീക്ഷിയ്ക്കുന്നതിനു പിടിച്ചുവലി യ്ക്കുമ്പോൾ അതിലെ ഒരു കണ്ണിയ്ക്കു ബലക്കുറവുണ്ടെ ങ്കിൽ ചങ്ങല വേഗത്തിൽ പൊട്ടിപ്പോകും. വ്യക്തിഗതമായി നോക്കുമ്പോൾ ഒരു കൃഷ്ണന്റെ സഹായംകൊണ്ടു വ്രജ ത്തിന് ആകെ ശ്രേയസ്സായിരുന്നു. മഹാഭാരതയുദ്ധസമ യത്തും ദുര്യോധനൻ ഭഗവാന്റെ മുഴുവൻ സേനകളേയും, അർജുനൻ ഭഗവാനെ മാത്രവുമാണ് ആവശ്യപ്പെട്ടത്. യുദ്ധ ത്തിൽ പാണ്ഡവർക്കാണു ജയം സിദ്ധിച്ചത്. എപ്പോഴും ഭൂരിപക്ഷാഭിപ്രായത്തേക്കാൾ ഒരു ഉത്തമബുദ്ധിയ്ക്കു വളരെ അധികം നല്ല കാര്യങ്ങൾ ചെയ്യാൻ കഴിയും.

ഇംഗ്ലീഷുകാരുടെ ഭരണകാലത്ത്, വക്കീലന്മാരും *ബാരിസ്ററർ*മാരും വർധിച്ചുവന്നപ്പോൾ അനേകവിധമുള്ള കേസുകളും വർധിയ്ക്കാൻ തുടങ്ങി. അതിൽ ഒരു ബാരി സ്റ്റർ സംയമിയായിരുന്നതിനാൽ കള്ള*ക്കേസുകൾ* വാദി യ്ക്കാൻ ഇഷ്ടപ്പെട്ടില്ല. അദ്ദേഹം ലോകത്തെ കൃത്രിമസു ഖങ്ങളുപേക്ഷിച്ച്, ദാരിദ്ര്യത്തെ സ്വയം സ്വീകരിച്ചു. ഇത് ആ മനുഷ്യന്റെ ഉത്തമബുദ്ധികൊണ്ടു സാധിച്ചതാണ്. ആ മഹാൻ മഹാത്മാഗാന്ധിയായിരുന്നു. മഹാത്മാഗാന്ധി മുത ലാളികളുടേയും, ജന്മിമാരുടേയും അനീതികളെ എതിർത്തു; തൊഴിലാളികളുടെയും, കർഷകരുടെയും, സുസ്ഥിതിയ്ക്കു സഹായിച്ചു. ഉത്തമമായവിധം ധനവിതരണം എങ്ങനെ സാധിയ്ക്കാമെന്നു ദൃഷ്ടാന്തീകരിച്ചു കാണിച്ചു. പക്ഷെ തൊഴിലാളികളുടെ ശക്തിയും സമ്പത്തും വർധിച്ചെങ്കിലും, അവർക്കു ധനഭോഗത്തിൽ സംയമം ഇല്ലാതായിത്തീർന്നു. ജീവന്റെ ആദർശമെന്തെന്ന് അവർക്ക് ഇനിയും മനസ്സിലാ യിട്ടില്ല. ഇപ്പോൾ എല്ലാവർക്കും എങ്ങനെ പ്രഖ്യാതരാകാ മെന്നാണു വിചാരം. ഉത്തമസംസ്കാരികൾ പ്രഖ്യാതരാ കാൻ ഇച്ഛിയ്ക്കാറില്ല. പ്രാചീനഗ്രന്ഥകാരന്മാർ അവരുടെ നാമമോ *ഫോട്ടോ*കളോ ഗ്രന്ഥങ്ങളിൽ പ്രസിദ്ധീകരിയ്ക്കാൻ ഇച്ഛിച്ചിരുന്നില്ല. അവർക്കു ധേനുകാസുരനെ എങ്ങനെ കൊല്ലാമെന്നറിയാമായിരുന്നു.



# പ്രകരണം പതിനേഴ്

## അസദ്ഗ്രഹണത്തിൽനിന്നുമുണ്ടാകുന്ന കാളിയനാഗരൂപിയായ തമോഗുണം

വിചാരിച്ചുനോക്കിയാൽ സംസാരത്തിൽ ക്രോധത്തിനു കാരണം അസദ് വസ്തുവിലുള്ള പ്രീതിയാണെന്നു കാണാം. സത്യവസ്തു പരമാത്മാവു മാത്രമാണ്. അതു സകലരിലും ഏകമാകയാൽ, സത്യം ആഗ്രഹിയ്ക്കുന്നവർക്കാർക്കും ക്രോധമുണ്ടാകുകയില്ല. പക്ഷെ ഇതു വളരെ പ്രയാസമാണ്. ആരെങ്കിലും ഒന്നു കളിയാക്കിയാൽപ്പോലും ആർക്കും സഹിയ്ക്കുകയില്ല. ആ സമയം ദേഹാഭിമാനം വന്നുപോകുന്നു. സംസാരരൂപിയായ യമുനയിൽ തമോഗുണരൂപിയായ കാളിയനാഗം താമസിയ്ക്കുന്നു. അതിന്റെ വിഷജ്വാലയേററ്, നദിയ്ക്കു മുകളിൽക്കൂടി പറന്നുപോയിരുന്ന പക്ഷികൾപോലും ആ സ്ഥലത്തു മരിച്ചുവീഴുമായിരുന്നു. ഇത്തരം വിഷയരൂപിയായ വിഷകുണ്ഡങ്ങൾ പല സ്ഥലങ്ങളിലും കണ്ടുവരുന്നുണ്ട്. അവയിൽ വീണു പല ജീവികളും നശിച്ചുപോകാറുമുണ്ട്. ഈ ആപത്തിൽ നിന്നും രക്ഷപെടാൻ ഭഗവാന്റെ അനുഗ്രഹം വേണം.

'ആദ്യം ഭഗവാനെ സ്മരിച്ചിട്ടു പിന്നീടു ജഗത്തിനെ ഗ്രഹിയ്ക്കുക' എന്നാണ് അനു-ഗ്രഹം എന്ന പദത്തിന്റെ അർഥം. അങ്ങനെ ചെയ്താൽ സംസാരത്തിലെ അസദ്ഗ്രഹരൂപിയായ കാളിയന്റെ വിഷം ഏൽക്കുകയില്ല.

ഭഗവാൻ അസദ്ഗ്രഹരൂപിയായ കാളിയന്റെ മദമടക്കാൻ കച്ചകെട്ടി. യമുനാതീരത്തെ ഒരു കടമ്പുവൃക്ഷത്തിന്റെ മുകളിൽ കയറി ജലത്തിലേയ്ക്കു ചാടി. അതു കാളിയനു രസിച്ചില്ല. അവൻ കോപിച്ചു സ്വസ്ഥാനത്തു നിന്നും വെളിയിലേയ്ക്കു വന്നു. അതിമനോഹരനായ നീലകളേബരൻ, പീതാംബരം ധരിച്ച് ആ ജലത്തിൽ നിർഭയം ക്രീഡിയ്ക്കുന്നതു കണ്ടു കാളിയൻ അതിക്രുദ്ധനായി. അവൻ ഭഗവാന്റെ മർമങ്ങളിൽ കൊത്തുകയും, ഭഗവാനെ അവന്റെ ശരീരത്താൽ ചുററുകയും ചെയ്തു.

ഈ കാഴ്ച കണ്ടു കരയിൽ നിന്നിരുന്ന ഗോപബാലന്മാർ മൂർച്ഛിച്ചു വീണുപോയി. അവർ അവരുടെ ശരീരം, പ്രാണൻ, ധനം, സ്ത്രീ, പുത്രൻ എന്നു വേണ്ട അവരുടെ സർവസ്വവും ഭഗവാന്റെ തൃപ്പാദങ്ങളിൽ അർപ്പിച്ചവരാണ്. അങ്ങനെയുള്ള അവർ ഈ കാഴ്ച എങ്ങനെ സഹിയ്ക്കും? ഭക്തന്മാരുടെ ആത്മാവിൽ ചിലപ്പോൾ ഏതെങ്കിലും കാരണത്താൽ സാംസാരികമായ ആവരണം ഉണ്ടായാൽ അവരുടെ സകല വൃത്തികളും ശൂന്യാകാരമായിപ്പോകും.

ഈ സമയം വ്രജത്തിൽ ചില അപശകുനങ്ങൾ കാണാൻ തുടങ്ങി. ഇന്നു ബലരാമനെ കൂട്ടാതെ പോകുകയാൽ കൃഷ്ണന് എന്തെങ്കിലും ആപത്തു പററിയിരിയ്ക്കണമെന്നു നന്ദാദിവ്രജവാസികൾക്കു തോന്നി. പരിഭ്രാന്തരായ അവർ വ്രജത്തിൽനിന്നും അതിവേഗം പുറപ്പെട്ടു കൃഷ്ണന്റെ പാദചിഹ്നങ്ങൾ നോക്കി നോക്കി യമുനാതീരത്തെത്തി. അവിടെ നദീമധ്യത്തിൽ കൃഷ്ണൻ നാഗപാശത്താൽ ബന്ധിയ്ക്കപ്പെട്ടിരിയ്ക്കുന്നതു കണ്ട് എല്ലാവരും അത്യന്തം വ്യാകുലചിത്തരായിത്തീർന്നു. ഗോപികൾക്ക് ഈ കാഴ്ച കണ്ടു ലോകം ശൂന്യമായി തോന്നി.

ഭഗവാൻ, തന്റെ ഭക്തന്മാരുടെ പരിഭ്രമവും ദുഃഖവും കണ്ട് അവരെ സമാശ്വസിപ്പിയ്ക്കാൻവേണ്ടി തന്റെ ശരീരത്തെ വലുതാക്കി കാളിയനെ വീർപ്പുമുട്ടിച്ചു. ഇതിൽ ക്രുദ്ധിച്ച് അവൻ ഭഗവാന്റെ നേരെ ഫണങ്ങൾ വിടുർത്തി, വായിൽ നിന്നും വിഷജ്വാലകൾ പുറപ്പെടുവിച്ചു.കണ്ണുകൾ രക്തവർണമായിട്ട് അവയിൽ നിന്നു തീജ്വാലകൾ വമിയ്ക്കുന്നതായി തോന്നി. ഗരുഡനെപ്പോലെ, കാളിയന്റെ നാലു ഭാഗത്തും ശീഘ്രഗതിയിൽ ഭഗവാൻ വട്ടത്തിൽ ചുററി അവനെ അവശനാക്കി. ക്ഷണനേരംകൊണ്ട് അവന്റെ ഫണങ്ങളിൽ ചാടി കയറി നൃത്തം ചെയ്യാൻ തുടങ്ങി.

ഇവിടെ അധ്യാത്മഭാവത്തിൽ, രണ്ടു കാര്യങ്ങൾ മനസ്സിലാക്കാം. ഒന്നു ഭഗവാൻ തന്റെ ശരീരത്തെ വലുതാക്കിയതുപോലെ ജീവനും തന്റെ ബ്രഹ്മാകാരതയെ, അതായതു വിശാലതയെ, അറിഞ്ഞാൽ സംസാരവിഷയങ്ങളുടെ ശക്തി മന്ദിച്ചു പോകും. അതിനു ഗരുഡരൂപിയായ ശാസ്ത്രങ്ങളുടെ സഹായം ആവശ്യമുണ്ട്. ഇന്ദ്രിയങ്ങളുടെ പ്രമാണം ജീവനെ സംസാരത്തിൽ വീഴിയ്ക്കുന്നതാണ്. ശാസ്ത്രങ്ങളുടെ പ്രമാണം-അതായത് മഹാവാക്യങ്ങളുടെ പ്രമാണം - ജീവനെ ബ്രഹ്മദശയിൽ എത്തിയ്ക്കുന്നതുമാണ്. ഗരുഡൻ ശാസ്ത്രത്തിന്റെ സ്വരൂപമാണെന്ന് എട്ടാം സ്കന്ധത്തിൽ ഗജേന്ദ്രമോക്ഷപ്രകരണത്തിൽ പറഞ്ഞിട്ടുണ്ട്.

ഭഗവാനെ, നൃത്തോത്സുകനായി കണ്ട് ഗന്ധർവ, സിദ്ധ, ചാരണാപ്സരസ്സുകൾ ആകാശദേശത്ത് വാദ്യഘോഷങ്ങൾ മുഴക്കി പുഷ്പവൃഷ്ടി ചെയ്തു. കാളിയന്റെ നൂറു തലകളിൽ ഏതേതു തല അവൻ ഉയർത്തിയിരുന്നുവോ, അതാതിൽ ഭഗവാൻ ചാടിനിന്ന് നൃത്തം ചെയ്തിരുന്നു. ഏതു സമയത്ത് എവിടെ ഏതിൽ ജീവന് അഹങ്കാരം തോന്നുമോ അവിടെ ഭഗവാൻ വിഘ്നം ഉണ്ടാക്കുന്നു എന്ന് ഈ ലീല കാണിയ്ക്കുന്നു. കാളിയൻ ക്ഷീണിയ്ക്കാൻ തുടങ്ങി. ചോരയും, വിഷവും തുടരെ ഛർദിച്ചു. ദേഹം പൊടിഞ്ഞു പോകുന്നതുപോലെ തോന്നി, അവൻ ചേതനാശൂന്യനായി. ഈ സമയത്ത് അവൻ ശ്രീനാരായണനെ സ്മരിച്ച്, ഭഗവാനെ മനസ്സുകൊണ്ടു ശരണം പ്രാപിച്ചു. കാളിയന്റെ പത്നിമാർ ഭർത്താവിന്റെ പാരവശ്യം കണ്ടു ദുഃഖിതരായി ഭഗവാനെ ശരണം പ്രാപിച്ചു സ്തുതിയ്ക്കാൻ തുടങ്ങി:

"ഈ അപരാധിയ്ക്ക് അവിടുന്ന് ശിക്ഷ നൽകിയത് ഉചിതം



തന്നെ. എന്തെന്നാൽ ദുഷ്ടനിഗ്രഹത്തിനുവേണ്ടിയാണ് അവിടുത്തെ അവതാരം. അവിടുത്തെ ദൃഷ്ടിയിൽ ശത്രുമിത്രഭാവങ്ങളില്ല. പാപവൃത്തികളുടെ ഫലമായിട്ടാണ് അവിടുന്നു ദുഷ്ടരെ ശിക്ഷിയ്ക്കുന്നത്. അതും അവിടുത്തെ ഒരനുഗ്രഹമാണ്. പൂർവജന്മപാപംകൊണ്ട് ഇവന് ഈ സർപ്പജന്മം ലഭിച്ചു. അവിടുത്തെ ക്രോധവും ഞങ്ങൾ ഒരനുഗ്രഹമായിട്ടാണ് കരുതുന്നത്. ഞങ്ങളുടെ പതി, പൂർവജന്മത്തിൽ എന്തെങ്കിലും വലിയ പുണ്യം ചെയ്തിരിയ്ക്കണം. അല്ലെങ്കിൽ അവന് അവിടുത്തെ പാദസ്പർശം എങ്ങനെ ലഭിയ്ക്കുമായിരുന്നു? അവിടുത്തെ പാദധൂളിസ്പർശത്തിനായി ലക്ഷ്മീദേവിയ്ക്കുപോലും വളരെ തപസ്സു ചെയ്യേണ്ടിവന്നു. ആ പാദധൂളി ഈ കാളിയനു നിഷ്പ്രയാസം ലഭിച്ചിരിയ്ക്കുന്നു."

**"ന നാകപൃഷ്ഠം ന ച സാർവഭൗമം**
**ന പാരമേഷ്ഠ്യം ന രസാധിപത്യം**
**ന യോഗസിദ്ധീരപുനർഭവം വാ**
**വാഞ്ഛന്തി യത് പാദരജഃപ്രപന്നാഃ."** (10.16.37.)

അവിടുത്തെ ചരണധൂളിയെ ആശ്രയിച്ചവർ സ്വർഗമോ, സാർവഭൗമത്വമോ, ബ്രഹ്മപദമോ, ചക്രവർത്തിപദമോ, യോഗസിദ്ധികളോ, കൈവല്യമോക്ഷംപോലുമോ ഇച്ഛിയ്ക്കുന്നില്ല.

ഈ സ്തുതിയിൽനിന്നും മൂന്നു കാര്യങ്ങൾ മനസ്സിലാക്കാം. ഒന്ന്, വിഷയങ്ങളിലുള്ള വൈരാഗ്യംകൂടാതെ സംസാരസർപ്പപാശത്തിൽനിന്നും മുക്തി ലഭിയ്ക്കുകയില്ല. രണ്ട്, ശിവന്റെ ശിരസ്സിൽ ജ്ഞാനഗംഗ ഇരിയ്ക്കുന്നതുപോലെ വിഷ്ണുവിന്റെ പാദങ്ങളിലാണു ജ്ഞാനഗംഗ സ്ഥിതി ചെയ്യുന്നത്. അതിനാൽ വൈഷ്ണവർ ഭഗവാന്റെ ചരണങ്ങളിൽ ഇരിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. മൂന്ന്, വൈഷ്ണവർ മുക്തി ആവശ്യപ്പെടാറില്ല. ഭഗവാന്റെ പാദകമലങ്ങളിൽ ഇരിയ്ക്കാൻ തക്ക ഭക്തിയുണ്ടാകാനാണ് പ്രാർഥിയ്ക്കാറുള്ളത്. അങ്ങനെയുള്ള ഭക്തിയുണ്ടാകുമ്പോൾ ജ്ഞാനം ഉണ്ടായിട്ട്, കല്പിതബന്ധം താനേ നീങ്ങിപ്പോകുന്നതിനാൽ മുക്തരാകാമെന്നുള്ളതാണ് അതിനു കാരണം.

ജ്ഞാനമുണ്ടാകുമ്പോൾ ബന്ധവും മോക്ഷവും കല്പിതമായി തോന്നും. ഇത് നാഗപത്നികളുടെ അടുത്ത സ്തുതിയിൽ സ്പഷ്ടമാകുന്നു. "ഹേ പ്രഭോ! അവിടുത്തേയ്ക്ക് നമസ്കാരം. ഷഡൈശ്വര്യങ്ങളും അങ്ങയിൽ സ്ഥിതി ചെയ്യുന്നു. അവിടുന്നു സർവജീവജാലങ്ങളുടേയും അന്തഃകരണത്തിന്റെ സാക്ഷിയും സർവഭൂതജാലങ്ങൾക്കും ആശ്രയസ്ഥാനവുമാകുന്നു. സർവഭൂതസ്വരൂപവും, പ്രകൃതിയ്ക്കും അതീതമായ പരമാത്മാവുമാകുന്നു. അവിടുന്നു ജ്ഞാനവിജ്ഞാനങ്ങളുടെ നിധാനവും, പ്രകൃതിയുടെ പ്രവർത്തകനുമാകുന്നു. നിർഗുണനും, നിരാകാരനും, അനന്തശക്തിയുള്ള ബ്രഹ്മവും അവിടുന്നുതന്നെ. ഞങ്ങൾ അവിടുത്തെ നമസ്കരിയ്ക്കുന്നു. (നമസ്കരിയ്ക്കുന്നതു കൊണ്ടു ജീവന്റെ സത്തയെ നിഷേധിയ്ക്കുന്നു.)

അങ്ങു കാലശക്തിയ്ക്ക് ആശ്രയവും, കാലത്തിന്റെ അംഗഭൂതവുമായ സൃഷ്ടി, ലയം മുതലായവയ്ക്കു സാക്ഷിയുമാകുന്നു. അവിടുന്നു സകലവിശ്വവും, വിശ്വസാക്ഷിയും, വിശ്വകർത്താവും, വിശ്വകാരണവുമാകുന്നു. പഞ്ചഭൂതങ്ങൾ, തന്മാത്രകൾ, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി,ചിത്തം ഈ സകലതും അവിടുന്നുതന്നെയാകുന്നു." എന്നാൽ ഇക്കാര്യം സാധാരണ ജീവൻ അറിയാത്തതെന്തുകൊണ്ടാണെന്നു പറയുന്നു: "ത്രിഗുണാത്മകമായ അഭിമാനദ്വാരാ, അവിടുന്ന് അവിടുത്തെ അനുഭവത്തെ മറച്ചിരിയ്ക്കുന്നു. അവിടുന്ന് അനന്തവും, സൂക്ഷ്മവും, ഉപാധികൃതവികാരരഹിതവും ആയ സ്വരൂപമുള്ളവനും, സർവജ്ഞനുമാകുന്നു. ശബ്ദവും, അർഥവും അവിടുത്തെ ശക്തികളാകുന്നു. വിധിനിഷേധരൂപമായ വേദവും അവിടുന്നുതന്നെ. ഞങ്ങൾ അങ്ങയെ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു. അവിടുത്തെ ലീലകളെ ആർക്കും തന്നെ അറിയാൻ സാധിയ്ക്കുന്നില്ല. എന്തെന്നാൽ സകലതിലുമുള്ള ശക്തി അവിടുത്തെ ശക്തിയാകുന്നു. അവിടുന്ന് ആത്മാരാമനാണ്; ആത്മാവിൽ രമിയ്ക്കുക അവിടുത്തെ സ്വഭാവമാണ്. അപവാദദൃഷ്ടിയാൽ വിശ്വരഹിതനെങ്കിലും, അവിടുന്നു വിശ്വകാരണവും വിശ്വത്തിന്റെ സാക്ഷിയുമാകുന്നു. അവിടുന്നു നിഷ്ക്രിയനെങ്കിലും, കാലശക്തിയെ സ്വീകരിച്ച് പ്രകൃതിയുടെ ഗുണങ്ങളാൽ സൃഷ്ടി, സ്ഥിതി, ലയം ഇവയുടെ കർത്താവായി കാണപ്പെടുന്നു. ജീവന്റെ സംസ്കാരരൂപമായ വർത്തമാനസ്വഭാവത്തെ അവിടുത്തെ ഇച്ഛാശക്തികൊണ്ടു ജാഗ്രത്താക്കി അവിടുന്ന് അനേകം ക്രീഡകൾ ചെയ്യുന്നു." (10.16.49)

ഇവിടെ രണ്ടു കാര്യങ്ങൾ ശ്രദ്ധേയമാണ്. ഭഗവാൻ കാലശക്തികൊണ്ടു ജഗത്തിനെ സൃഷ്ടിയ്ക്കുന്നെങ്കിൽ ആ കാലശക്തി എങ്ങനെയുള്ളതാണെന്നും, ഇച്ഛാശക്തിയാൽ ക്രീഡ ചെയ്യുന്നുവെങ്കിൽ ഭഗവാന്റെ ഇച്ഛാശക്തി എങ്ങനെയുള്ളതായിരിയ്ക്കണം എന്നും ചിന്തിയ്ക്കേണ്ടിവരുന്നു.

ഭഗവാന്റെ കാലശക്തിയെക്കുറിച്ചു ഭാഗവതത്തിൽ ചില ഭാഗത്തു കുറച്ചു വിവരണം മാത്രമേ കാണുന്നുള്ളൂ. കാലം ഭഗവാനിൽ നിന്നും വന്നു എന്നു ദ്വിതീയസ്കന്ധം അഞ്ചാമധ്യായം ഇരുപത്തൊന്നാമതു ശ്ലോകത്തിലും തൃതീയസ്കന്ധം ആറാമധ്യായം രണ്ടാമതു ശ്ലോകത്തിലും പറഞ്ഞിരിയ്ക്കുന്നു. എന്നാൽ കാലം ഭഗവാനിൽ ഇല്ലെന്നു ദ്വിതീയസ്കന്ധം രണ്ടാമധ്യായം പതിനേഴാമതു ശ്ലോകത്തിലും ഒമ്പതാം അധ്യായം പത്താമതു ശ്ലോകത്തിലും പറഞ്ഞുകാണുന്നുണ്ട്. ദശമസ്കന്ധത്തിൽ ഒന്നാം അധ്യായം ഏഴാമതു ശ്ലോകത്തിൽ ഭഗവാൻ അകത്തു പുരുഷരൂപത്തിലും പുറത്തു കാലരൂപത്തിലും ലീല ചെയ്യുന്നു എന്നും പറഞ്ഞിരിയ്ക്കുന്നു. ഇതിന്റെ അർഥം ജീവൻ ബഹിർമുഖനായി ദൃശ്യപദാർഥങ്ങളിൽ വിഹരിയ്ക്കുമ്പോൾ കാലത്തിന്റെ സമ്മർദം അനുഭവപ്പെടുന്നു എന്നും അന്തർമുഖ

നായാൽ ആത്മസാക്ഷാത്കാരമുണ്ടാകുമെന്നുമാണ്. സ്വപ്ന ത്തിലും ബഹിർമുഖമാകുമ്പോൾ കാലത്തിന്റെ സമ്മർദ്ദം അനുഭവപ്പെടുന്നുണ്ട്. സ്വപ്നത്തിനു മുൻപു സ്വപ്നകാലം ഉണ്ടാകുന്നില്ല. ഉണരുന്നതിനു മുൻപു ജാഗ്രത്കാലവും ഉണ്ടാകുന്നില്ല. ഇതൊരു വിചിത്രമായ മായയാണ്. *സയൻസും*, കാലത്തിന്റെ ആധാരം ദൃഷ്ടിബിന്ദുവിലാണെ ന്നു കണ്ടുപിടിച്ചിട്ടുണ്ട്. അതിനാൽ സൃഷ്ടി, സ്ഥിതി, ലയം മുതലായവ സ്വപ്നസദൃശമാണെന്നു കാണാം. അതായത്, ഏതൊരു ജീവൻ, ഏതൊരു സൃഷ്ടിയെ കാണുന്നുവോ, അതു പ്രതീതി മാത്രമാണ്. പ്രാതിഭാസികവസ്തുവിൽ ജ്ഞാനസത്ത മാത്രമേയുള്ളു.നാഗപത്നിമാർ പറയുന്നു: സാത്ത്വികം, രാജസം, താമസം, ഇവ മൂന്നും അവിടുത്തെ ക്രീഡാസാമഗ്രികളാകുന്നു. സത്ത്വഗുണത്താൽ ജഗത്തിന്റെ സ്ഥിതിയുടെ ജ്ഞാനവും, രജോഗുണത്താൽ ഉത്പത്തി യുടെ ജ്ഞാനവും, തമോഗുണത്താൽ സംഹാരത്തിന്റെ ജ്ഞാനവും ഉണ്ടാകുന്നു. ഇപ്പോൾ അവിടുന്നു ധർമരക്ഷ ണത്തിനായിട്ട് അവതരിച്ചിരിയ്ക്കുകയാകയാൽ അവിടു ത്തേയ്ക്കു ശാന്തസ്വഭാവമേ (സത്വഗുണമേ) ഇഷ്ടമാകുക യുള്ളു. (10.16.50). മൂഢനായ ഈ സർപ്പം അവിടുത്തോടു പ്രവർത്തിച്ച അപരാധത്തെ അവിടുന്ന് ക്ഷമിച്ചാലും.(10.16.51) അവന്റെ പ്രാണൻ ഇപ്പോൾ പൊയ്പോകും. ഞങ്ങളുടെ പ്രാണനാഥനായ ഇവന്റെ ജീവനെ ഞങ്ങൾക്കു ദാനം ചെയ്താലും. അവിടുത്തെ ദാസികളായ ഞങ്ങൾ എന്തു സേവയാണ് അവിടുത്തേയ്ക്കു ചെയ്യേണ്ടതെന്നാജ്ഞാപി ച്ചാലും. അങ്ങയെ ശ്രദ്ധാപൂർവം സേവ ചെയ്യുന്നവർ നിർഭ യരായിത്തീരുന്നു. ഈ സ്തുതിയിൽ കാളിയനെ മൂഢബു ദ്ധിയായി പറഞ്ഞിരിയ്ക്കുന്നു. മൂഢബുദ്ധിയുള്ളവരാണ് അസത്തിനെ ഗ്രഹിയ്ക്കുന്നതും.

ശുകദേവൻ കഥനം തുടരുകയാണ്. ഇപ്രകാരം നാഗ പത്നിമാർ ഭഗവാനെ സ്തുതിച്ചപ്പോൾ ഭഗവാൻ കാളിയന്റെ ഫണങ്ങളിൽ നിന്നും താഴെ ഇറങ്ങി. കാളിയന് അല്പം ശാന്തി ലഭിച്ചപ്പോൾ അയാൾ ഇപ്രകാരം ഭഗവാനെ സ്തുതിയ്ക്കാൻ തുടങ്ങി:

ഹേ നാഥാ! ജന്മനാതന്നെ ഞാൻ ദുഷ്ടനും തമോ ഗുണിയും മഹാക്രോധിയുമാകുന്നു. ഇങ്ങനെയുള്ള മിഥ്യാ ഭിനിവേശമാകുന്ന സ്വഭാവം പ്രാണികൾക്കു കൈവിടാൻ വളരെ പ്രയാസമുള്ള ഒന്നാണ്. അവിടുന്ന് അനേക പ്രകാ രത്തിലുള്ള സ്വഭാവം, വീര്യം, ബലം, യോനി, ബീജം, ചിത്തം, ആകാരം ആദിയായവ ഈ ജഗത്തിൽ സൃഷ്ടിച്ചിട്ടു ള്ളവയിൽ സർപ്പജാതികളായ ഞങ്ങൾ ജന്മനാതന്നെ ക്രോധികളാണ്. അങ്ങയുടെ മായയിൽ മോഹിതരായ ഞങ്ങൾ എങ്ങനെ അവിടുത്തെ ദുസ്ത്യജമായ മായയെ ജയിയ്ക്കും? സർവജ്ഞനും സകലജഗത്തിന്റെയും സ്വാമി യുമായ അവിടുത്തേയ്ക്കു മാത്രമേ ഞങ്ങളെ ഈ മായ യിൽനിന്നും രക്ഷിയ്ക്കാൻ സാധിയ്ക്കുകയുള്ളു. അതിനാൽ അവിടുത്തേയ്ക്ക് ഉചിതമെന്നു തോന്നുന്നപോലെ രക്ഷി





യ്ക്കുകയോ ശിക്ഷിയ്ക്കുകയോ ചെയ്താലും.(10.16.59.)

ഈ വാക്കുകൾ കേട്ടു ഭഗവാൻ പറഞ്ഞു: ഹേ സർപ്പമേ! ഇനി നീ ഇവിടെ താമസിച്ചുകൂടാ. നിന്റെ ബന്ധുക്കളോടു കൂടി രമണക ദ്വീപിലേയ്ക്കു പോകുക. ഈ യമുനാജലം മനുഷ്യർക്കും പശുക്കൾക്കും മററും യഥേഷ്ടം കുടിയ്ക്കു മാറാകണം. പിന്നെ,

**യ ഏതത് സംസ്മരേന്മർത്യസ്തുഭ്യം മദനുശാസനം**
**കീർത്തയന്നുഭയോഃസന്ധ്യോർനയുഷ്മദ്ഭയമാപ്നുയാത്.**
(10.16.61)

ഏതൊരാൾ ഞാൻ ചെയ്തതായ ഈ കാളിയദമന ത്തേയും, എന്റെ ഈ ആദേശത്തേയും രണ്ടു സന്ധ്യക ളിലും സ്മരിയ്ക്കുകയും കീർത്തിയ്ക്കുകയും ചെയ്യുമോ അവർക്കു സർപ്പഭയമുണ്ടാകുകയില്ല.

ഇവിടെ മനസ്സിലാക്കേണ്ടത്, ക്രോധവും മോഹവും ജയിയ്ക്കാൻ ഭഗവാന്റെ ലീലാകഥകൾ അടിയ്ക്കടി കേൾക്കുകയും കീർത്തിയ്ക്കുകയുമാണു വേണ്ടതെന്നും; ക്രോധവും മോഹവും നീങ്ങിയാൽ പിന്നെ സംസാരരൂപി യായ യമുനയിൽ മനുഷ്യർക്കു ശാന്തിയോടുകൂടെ ജീവി യ്ക്കാൻ കഴിയുമെന്നുമാണ്.

ഇപ്രകാരം ഭഗവാന്റെ അനുഗ്രഹത്താൽ യമുനാജലം വിഷരഹിതവും അമൃതുപോലെ സ്വാദിഷ്ടവും ആയി ത്തീർന്നു. അസത്തിൽ ഉണ്ടാകുന്ന സത്യത്വ ബുദ്ധിയാണ് മിഥ്യാഭിമാനം; ഇതു തന്നെയാണു കാളിയന്റെ വിഷം. ഇതു കൊണ്ടുണ്ടാകുന്ന അനർത്ഥങ്ങളെ അതിജീവിയ്ക്കാൻ ഇന്ദ്രിയദമനം അത്യാവശ്യമാണ്.

ഈ കാളിയൻ ആദ്യം രമണകദ്വീപിലായിരുന്നു വസി ച്ചിരുന്നത്. ഗരുഡനെ ഭയന്നാണ് യമുനയിൽ വന്നു താമ സിയ്ക്കാൻ ഇടയായത്. ഭഗവാൻ കാളിയനെ തിരിച്ചു പറ ഞ്ഞയച്ചു. ഇതിന്റെ എല്ലാം ഭാവാർത്ഥം, ജീവൻ സംസാര ഭോഗങ്ങൾ അനുഭവിച്ചു കഴിയുമ്പോൾ ശാസ്ത്രരൂപിയായ ഗരുഡനിൽനിന്നു ഭയമുണ്ടാകുമെന്നും, ഭഗവദനുഗ്രഹ ത്താൽ വിഷയവൈരാഗ്യം ലഭിയ്ക്കുമ്പോൾ നിർഭയത്വമു ണ്ടാകുമെന്നുമാണ്.

ഗരുഡന്റെയും സർപ്പങ്ങളുടെയും മാതാക്കളായ വിന തയും കദ്രുവും തമ്മിലുണ്ടായിരുന്ന വിരോധം ഹേതുവായി ഗരുഡൻ കാണുന്ന കാണുന്ന സർപ്പങ്ങളെ കൊത്തിത്തി ന്നിരുന്നു. സർപ്പം സംസാരത്തിന്റേയും ഗരുഡൻ ശാസ്ത്ര ത്തിന്റേയും സ്വരൂപമാണ്. ശാസ്ത്രങ്ങളുടെ അഭ്യാസം കൊണ്ട് സർപ്പരൂപികളായ സംസാരവാസനകൾ നശിയ്ക്കു ന്നു. മിഥ്യാഭിനിവേശരൂപിയായ കാളിയനാഗം, തന്റെ രക്ഷ യ്ക്കുവേണ്ടി യമുനയിൽ വന്നു താമസിച്ചിരുന്നു. ഭഗവാൻ അവനെ ദമനം ചെയ്ത് ദുർവാസനകളിൽനിന്നു മുക്ത നാക്കി.

അന്നത്തെ രാത്രി എല്ലാവരും യമുനയുടെ തീരത്തു



തന്നെ കിടന്നുറങ്ങി. അർധരാത്രിയായപ്പോൾ വനത്തിനു തീപിടിച്ചു. സകലരും ഭയപ്പെട്ടു ഭഗവാൻ ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചു. അവർ രാമകൃഷ്ണന്മാരോട് അവരെ ആ കാലാഗ്നിയിൽനിന്നും രക്ഷിയ്ക്കുന്നതിനു പ്രാർഥിച്ചു. കാരുണ്യമൂർത്തിയായ ഭഗവാൻ അവരോടു കണ്ണുകൾ അടച്ചു കൊളളാൻ പറഞ്ഞിട്ട് ആ അഗ്നിയെ ഭക്ഷിച്ചു.

ഇവിടെ കാലാഗ്നിയെന്ന പദം ഉപയോഗിച്ചിരിയ്ക്കുന്നു. (10.17.24). അതിനാൽ തങ്ങളെ കാലത്തിൽ നിന്നും രക്ഷിയ്ക്കാനാണ് ഗോപീ-ഗോപൻമാർ ഭഗവാനോടു പ്രാർഥിച്ചതെന്നു കാണാം. ഭഗവാൻ അപ്പോൾ അവരെ രക്ഷിയ്ക്കുന്നു എങ്കിലും ഈ കാലം അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നുണ്ട്. സുഷുപ്തിയിൽ കാലമില്ലെങ്കിലും, ഉണർന്നാലുടനെ കാലം തിരിച്ചുവരുകയും ചെയ്യും. ആത്മ ജ്ഞാനംകൊണ്ടു മാത്രമേ കാലത്തെ ജയിയ്ക്കുവാൻ സാധിയ്ക്കുകയുള്ളു. പക്ഷെ ആത്മജ്ഞാനത്തിൽ നിഷ്ഠ ഉറയ്ക്കുന്നതിനുമുൻപ് പലവിധ വിഘ്നങ്ങളും അനുഭവപ്പെട്ടുകൊണ്ടിരിയ്ക്കും. ഈ വിഘ്നങ്ങളെല്ലാം കംസന്റെ സേനകളാണ്. കംസനും പൂർവജന്മത്തിൽ കാലനേമിയെന്ന രാക്ഷസനായിരുന്ന്, അടിയ്ക്കടി മനുഷ്യരുടെ ജീവിതത്തിൽ വിഘ്നങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. ഇനി ഒരു പുതിയ ജാതി വിഘ്നത്തെപ്പററി ശുകദേവൻ പറയാൻ പോകുകയാണ്.

# പ്രകരണം പതിനെട്ട്

## ലോകേഷണാരൂപിയായ പ്രലംബാസുരൻ

കംസൻ പൂർവജന്മത്തിൽ കാലനേമിയെന്ന അസുരനായിരുന്നു എന്നു മുകളിൽ പറഞ്ഞിട്ടുണ്ട്. കാലം ജീവന്റെ കർമസ്വരൂപമാണ്. അതിനാൽ ജീവന്റെ കർമമനുസരിച്ച് കാലത്തിൽനിന്നും വിഘ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. അതിലും പ്രത്യേകിച്ച് അജ്ഞാനികളുമായുള്ള സംഗം ഉളളപ്പോഴും, അവർ നമ്മെ അവരുടെ വിശ്വാസത്തിലേയ്ക്കു പ്രേരിപ്പിയ്ക്കുമ്പോഴുമാണു കൂടുതൽ വിഘ്നങ്ങൾ ഉണ്ടാകുക. ഇങ്ങനെയുള്ള ഒരു വിഘ്നത്തെപ്പററി ശുകദേവൻ പതിനെട്ടാം അധ്യായത്തിൽ വർണിയ്ക്കുന്നു.

വ്രജത്തിൽ ഗ്രീഷ്മകാലം സമാഗതമായി. ഈ ഋതു, പ്രാണികൾ ഇഷ്ടപ്പെടാറില്ല. എങ്കിലും രാമകൃഷ്ണന്മാരുടെ സാന്നിധ്യം കൊണ്ട് വൃന്ദാവനം ഗ്രീഷ്മത്തിലും വസന്ത കാലത്തെപ്പോലെ സുഖകരമായി വ്രജവാസികൾക്കു തോന്നിയിരുന്നു. ആ കഠിനമായ ഉഷ്ണകാലത്തും, വൃന്ദാവനത്തിലെ പച്ചപ്പുല്ലുകളെ സൂര്യന് ഉണക്കാൻ സാധിച്ചിരുന്നില്ല. അതിനാൽ പശുപക്ഷികൾക്കും അവിടം ആനന്ദകരമായി തോന്നിയിരുന്നു. ഗോപബാലന്മാർ അവിടെ പല വിധ ലീലകളിൽ ഏർപ്പെട്ടു സന്തോഷവാന്മാരായി കഴിഞ്ഞുകൂടി. ഒരു നടൻ അന്യനടനെ എന്ന പോലെ അവർ പരസ്പരം പ്രശംസിച്ചിരുന്നു. ഗോപജാതിയിൽ അവതാരമെടുത്ത ഈ ദേവന്മാർ; ശ്രീകൃഷ്ണനേയും. ബലരാമനേയും അവരുടെ ലീലാചാതുരിയേയും പ്രശംസിയ്ക്കയും സ്തുതിയ്ക്കയും ചെയ്തിരുന്നു.

ഇവിടെ രണ്ടു കാര്യം മനസ്സിലാക്കണം. ഗോപന്മാരെല്ലാം ദേവന്മാരായിരുന്നു എന്നും അവരുടേയും ഭഗവാന്റേയും കളികളെല്ലാം നടീനടന്മാരുടേതുപോലെ ഉളളതായിരുന്നു എന്നും ഓർമിയ്ക്കണം. ജഗത്ത് ഒരു നാടകശാലയാണ്.അവിടെ നടക്കുന്ന എല്ലാ സംഭവങ്ങളും നാടകങ്ങളുമാണ്. ധ്യാനം, ബ്രഹ്മസംബന്ധം മുതലായവയെ അനുസ്മരിപ്പിയ്ക്കുന്ന ലീലകൾക്കു പുറമെ,'രാജാവും, മന്ത്രിയും' തുടങ്ങിയ വ്യാവഹാരിക ലീലകളും അവർ ചെയ്തിരുന്നു.

ഓരോ മനുഷ്യരും അവരവരുടെ ജ്ഞാനമനുസരിച്ചാണ് പ്രവർത്തിയ്ക്കുക. ഇക്കാലത്തു കിട്ടുന്ന ജ്ഞാനം ഭേദത്തെ വർധിപ്പിയ്ക്കത്തക്കതാകയാൽ പരസ്പര വിദ്വേഷവും, അശാന്തിയും, യുദ്ധവാസനയും ലോകത്തിൽ സാർവത്രികമായിതീർന്നിരിയ്ക്കുന്നു. *ഇൻഡ്യ*യിൽ പ്രാചീനകാലത്ത് ഋഷിമാരും മുനികളും ഏർപ്പെടുത്തിയിരുന്ന ജ്ഞാനസമ്പാദനമാർഗങ്ങളും ജീവിതവ്യവസ്ഥകളും വ്യവഹാരജീവിതത്തിൽപോലും ഭേദചിന്ത ഇല്ലാതാക്കത്തക്കതായിരുന്നു. ഇങ്ങനെയുള്ള വിദ്യയാണ് ബാല്യംമുതൽക്കേ മനുഷ്യർക്കു ലഭിയ്ക്കേണ്ടത്. ശ്രീമദ്ഭാഗവതത്തിൽ (4.21.24) "പ്രജകൾക്കു ധർമശിക്ഷണം നൽകാതെ കരം പിരിയ്ക്കുന്ന രാജാവ്, സ്വന്തം ഐശ്വര്യത്തെ നശിപ്പിയ്ക്കുകയും പ്രജകളുടെ പാപങ്ങൾക്കു ഭാഗഭുക്കായിതീരുകയും ചെയ്യും" എന്നാണു പറഞ്ഞിട്ടുളളത്. ഇക്കാലത്തു സകലദേശക്കാരും പ്രജകളുടെ ആർത്ഥികോന്നതിയെപ്പററി മാത്രമേ ശ്രദ്ധിയ്ക്കാറുള്ളു. ധാർമികോന്നതിയ്ക്കു വേണ്ടതായ സൗകര്യങ്ങൾ നൽകുന്നില്ലെന്നു മാത്രമല്ല, ഉള്ള സൗകര്യങ്ങൾ നശിപ്പിയ്ക്കുവാൻകൂടി ശ്രമിയ്ക്കുന്നുണ്ട്. ഹിന്ദുസ്ഥാനിലെ *പാർലമെന്റു* നിയമം 28 -1,ൽ പറഞ്ഞിരിയ്ക്കുന്നത് *"No religious instruction shall be provided in any educational institution wholly maintained out of state funds,"* എന്നാണ്. അതായത്, സർക്കാരിന്റെ ധനംകൊണ്ടു നടക്കുന്ന വിദ്യാലയങ്ങളിൽ മതപരമായ ശിക്ഷണം കൊടുക്കുവാൻ പാടുള്ളതല്ല, എന്ന്. അതിനാൽ ഇനിയുണ്ടാകുന്ന പ്രജകൾക്കു ധാർമികശിക്ഷണത്തിനു സർക്കാരിൽനിന്നും യാതൊരു സഹായസഹകരണങ്ങളും ലഭിയ്ക്കാൻ പോകുന്നില്ല. ഇതിന്റെ പരിണാമമോ? ലോകത്തു സംസാരവാസന വർധിയ്ക്കുകയും പ്രത്യേകിച്ചു ലോകൈഷണ കൂടുതൽ അപകടകരമായി വർധിയ്ക്കുകയും ചെയ്യുമെന്നുള്ളതാണ്. ഈ അവസ്ഥയാണു പ്രലംബാസുരന്റെ സ്വരൂപം. ഈ അസുരസംഹാരവും ഭഗവാന്റെ ലീലയുടെ ഒരു ഭാഗമാണ്. ഇപ്രകാരമുള്ള ലീലകൾ, സമരൂപനായ ഭഗവാൻ എന്തിനായിട്ടു കളിയ്ക്കുന്നു എന്നു പരീക്ഷിത്ത് ശുകദേവനോടു ചോദിച്ചതായി ഏഴാം സ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്. അതിനുത്തരം ശുകദേവൻ പറഞ്ഞതിപ്രകാരമാണ്. "സമരൂപനും

നിർഗുണനുമായ ഭഗവാൻ തന്റെ മായയെ സ്വീകരിച്ച്, ബാധ്യ-ബാധകഭാവത്തെ കൈക്കൊള്ളാറുണ്ട്. മായയുടെ മൂന്നു ഗുണങ്ങൾക്കും ഒരുമിച്ചു വൃദ്ധിക്ഷയങ്ങൾ നടക്കുന്നില്ല. ഭഗവാന് ജഗത്തിനെ സംഹരിയ്ക്കാൻ തോന്നുമ്പോൾ തമോഗുണത്തെ പ്രേരിപ്പിയ്ക്കുന്നു. ആ സമയത്തു യക്ഷ-രാക്ഷസന്മാരെപ്പോലുള്ളവർക്കു വൃദ്ധിയുണ്ടാകുന്നു. ഇതും ഒരു പ്രകാരമുള്ള നാടകമാണ്. എങ്കിലും മനുഷ്യദൃഷ്ടിയ്ക്ക് അതു ഭയങ്കരമായി തോന്നുന്നു. മനുഷ്യർക്കു ജനനം ഇഷ്ടമാണ്. മരണം ഇഷ്ടമല്ല. രണ്ടും മായയാണ്. മായയിൽ ദ്വൈതത്തിന്റെ കളികൾ നടക്കും. അപ്പോൾ സൂക്ഷിച്ചിരുന്നില്ലെങ്കിൽ ഏതെങ്കിലും ആസുരീപ്രകൃതി ബാധിച്ച് അവരുടെ ജീവിതത്തെ കലുഷിതമാക്കിത്തീർക്കും."

ഒരിയ്ക്കൽ രാമകൃഷ്ണന്മാർ ഗോപബാലന്മാരോടു കൂടി പശുക്കളെ മേച്ചുകൊണ്ടിരുന്നപ്പോൾ പ്രലംബൻ എന്ന ഒരു അസുരൻ അവരെ നിഗ്രഹിയ്ക്കാനായി ഒരു ഗോപകുമാരന്റെ വേഷത്തിൽ അവരുടെ കൂട്ടത്തിൽ ചെന്നുകൂടി. സർവദ്രഷ്ടാവായ യദുനന്ദനൻ കാര്യം മനസ്സിലാക്കി. അവനെ കൊല്ലാനും തീർച്ചയാക്കി. തന്റെ മണ്ഡലിയിൽ കൂടുന്നതിനു സമ്മതിച്ചു. ഭഗവാൻ ഗോപബാലന്മാരോടു പറഞ്ഞു, ഇന്നു നമുക്കു രണ്ടു ഭാഗമായിട്ടുവേണം കളിയ്ക്കുവാൻ. അതുകേട്ട് എല്ലാവരും ബലരാമനേയും കൃഷ്ണനേയും ഓരോ ഭാഗത്തിന്റെ തലവരായി നിശ്ചയിച്ച് പ്രലംബാസുരൻ ഉൾപ്പെടെയുള്ള ബാലന്മാർ രണ്ടു പങ്കായി തിരിഞ്ഞു. കളിയിൽ തോല്ക്കുന്ന കക്ഷി, ജയിയ്ക്കുന്ന കക്ഷിയെ തോളിലെടുത്ത് അടുത്തുള്ള ഭാണ്ഡീരവൃക്ഷത്തിന്റെ ചുവടുവരെ കൊണ്ടുപോകണമെന്നായിരുന്നു അവരുടെ കളിയിലെ കരാറ്.

ശ്രീകൃഷ്ണോപനിഷത്തിൽ ഭാണ്ഡീരവടത്തിന്റെ അധ്യാത്മിക അർഥം 'വാസന'യെന്നാണ് പറഞ്ഞിരിയ്ക്കുന്നത്. സാംസാരികലീലയാൽ വാസനയുണ്ടായാൽ സൂക്ഷിയ്ക്കണം. ഈ കളിയുടെ വേറൊരർഥം നോക്കാം. ശ്രീകൃഷ്ണൻ യോഗത്തിന്റെയും ബലരാമൻ ജ്ഞാനത്തിന്റേയും സ്വരൂപമാണ്. ആത്മജ്ഞാനം സമ്പാദിയ്ക്കുന്നതിനുള്ള ലീലയിൽ യോഗശക്തിയോ ജ്ഞാനശക്തിയോ ജയിയ്ക്കുന്നത് എന്നു നോക്കാനാണ് അവർ രണ്ടു ഭാഗത്തായി നിന്നതെന്നു വിചാരിയ്ക്കാം. ദശമസ്കന്ധം എൺപത്തഞ്ചാമധ്യായത്തിൽ ബലിരാജാവിന്റെ സ്തുതിയിൽ ശ്രീകൃഷ്ണനെ യോഗത്തിന്റേയും ബലരാമനെ സാംഖ്യത്തിന്റേയും പ്രവർത്തകരായി വർണിച്ചിട്ടുണ്ട്. ചില സ്തുതികളിൽ അവരെ പ്രധാനപുരുഷനെന്നും പറഞ്ഞിരിയ്ക്കുന്നു. എല്ലാ വിവരണങ്ങളുടേയും സാരം നോക്കിയാൽ, ബലരാമനെ സാത്വികപ്രകൃതി അഥവാ ജ്ഞാനശക്തിയായും ശ്രീകൃഷ്ണനെ യോഗസ്വരൂപമായും വർണിച്ചിട്ടുള്ളതായി മനസ്സിലാക്കാം. യോഗികൾ, രജോഗുണതമോഗുണങ്ങളെ ജയിയ്ക്കാൻ പ്രയത്നിയ്ക്കുന്നു. ജ്ഞാനശക്തിയുള്ളവർ, അവരെ പ്രകൃതിയിൽനിന്നും അസംഗരായി കരുതുന്നു.





അതിനാൽ ബലരാമൻ രാസലീലയിലൊ, മഹാഭാരതയുദ്ധത്തിലൊ ചേരുന്നില്ല. ജ്ഞാനശക്തിയുടെ ആവശ്യം നേരിടുന്ന സ്ഥലങ്ങളിലെല്ലാം തന്റെ പരാക്രമത്തെ കാണിയ്ക്കുന്നുമുണ്ട്.

ഇവിടെ രണ്ടു സഹോദരന്മാരും അവരവരുടെ ഭാഗക്കാരെ മുന്നോട്ടു കൊണ്ടുവന്നു കളി തുടങ്ങി. കൃഷ്ണന്റെ ഭാഗം തോററുപോയി. അതിനാൽ കൃഷ്ണൻ ശ്രീദാമാവിനേയും പ്രലംബാസുരൻ ബലരാമനേയും എടുക്കേണ്ടിവന്നു. പ്രലംബാസുരൻ ശ്രീകൃഷ്ണനെ ജയിയ്ക്കുക പ്രയാസമായി കരുതിയതുകൊണ്ടാണ് കൃഷ്ണന്റെ ഭാഗത്തു ചേർന്നു കളിച്ചത്. പ്രലംബാസുരൻ ബലരാമനെയും എടുത്തുകൊണ്ട് അതിവേഗം നടന്നു. കരാറുപ്രകാരമുള്ള ഭാണ്ഡീരവൃക്ഷവും കടന്നു വളരെ ദൂരം പോയി.

സാധാരണമനുഷ്യരിലും പ്രലംബാസുരരൂപിയായ ലോകൈഷണ വന്നുപോയാൽ അത് ജീവനെ ഭഗവാനിൽനിന്നും വളരെ അകലത്താക്കിക്കളയും. മനുഷ്യർക്കു പുത്രൈഷണയും വിത്തൈഷണയും ജയിയ്ക്കാൻ കഴിഞ്ഞാലും, ലോകൈഷണയെ ജയിയ്ക്കുക പ്രയാസമാണെന്ന് ശ്രീരാമകൃഷ്ണപരമഹംസദേവൻ അരുളിച്ചെയ്തിട്ടുള്ളത്. *അമേരിക്ക*യും *റഷ്യ*യും തമ്മിലുള്ള മത്സരവും ലോകൈഷണയുടെ സ്വരൂപമാണ്. അതോടൊപ്പം വിത്തൈഷണയും ഉണ്ട്. രണ്ടായി തിരിഞ്ഞുനിന്ന് പ്രവർത്തിയ്ക്കുന്നിടത്ത് ഞാൻ സകലരിലും വച്ചു ശ്രേഷ്ഠൻ എന്നുള്ള ഭാവന വന്നുപോകും. ഏത് പ്രവൃത്തിയുടെ ആചരണം കൊണ്ടു ലോകം നമ്മെ പ്രശംസിയ്ക്കുകയും നിന്ദിയ്ക്കാതിരിയ്ക്കുകയും ചെയ്യുന്നുവോ, അങ്ങനെയുള്ള പ്രവൃത്തികൾ ചെയ്യുന്നതിലുണ്ടാകുന്ന അഭിനിവേശത്തെയാണ് ലോകൈഷണതയെന്നു പറയുന്നത്. സർവരാലും കീർത്തിയ്ക്കപ്പെടുന്ന സ്ഥിതി കൈവരുത്താൻ അത്യന്തം പ്രയാസമാണ്. ദൂഷണരഹിതരും, സർവഗുണസമ്പന്നരുമായ രാമകൃഷ്ണന്മാരെപ്പോലും എല്ലാവരും സ്തുതിയ്ക്കുന്നില്ല. ആ സ്ഥിതിയ്ക്ക് സാധാരണക്കാരന്റെ കഥ എന്തു പറയാനാണ്! അതിനാൽ ലോകവാസനയെ ത്യജിച്ച് ആധ്യാത്മികശ്രേയസ്സിനുവേണ്ടി പ്രയത്നിയ്ക്കുകയാണു നമ്മുടെ കടമ. ഭർത്തൃഹരി പറഞ്ഞിരിയ്ക്കുന്നതു നോക്കുക.

**"നിന്ദന്തു നീതിനിപുണാ യദി വാ സ്തുവന്തു**
**ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടം**
**അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ**
**ന്യായാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ."**

നീതികുശലന്മാർ നിന്ദിയ്ക്കട്ടെ, അഥവാ സ്തുതിയ്ക്കട്ടെ; ലക്ഷ്മി പ്രാപ്തമാകട്ടെ; അഥവാ നശിയ്ക്കട്ടെ; ഇന്നു മരിയ്ക്കയൊ അഥവാ യുഗാന്തരത്തിൽ മരിയ്ക്കയൊ ചെയ്യട്ടെ; എന്തൊക്കെയായാലും ധീരപുരുഷന്മാർ ശാസ്ത്രവിഹിതമായ മാർഗത്തിൽനിന്നും ഒരു കാലുപോലും മാററിച്ചവുട്ടുകയില്ല. അതായത്, ലോകർ ചെയ്യുന്ന നിന്ദാസ്തു



തികളെ അവഗണിച്ചും വിവേകികൾ ആത്മഹിത്തിനുവേണ്ടി പ്രവർത്തിയ്ക്കും. അവർ ഒരിയ്ക്കലും ഇതിൽ നിന്നും ചലിയ്ക്കുകയില്ല.

പക്ഷെ വലിയ ജ്ഞാനികൾപോലും കീർത്തിയെ ഇഷ്ടപ്പെടുന്നതായി കാണാം. അവരെ കീർത്തി ചഞ്ചലിപ്പിയ്ക്കുന്നു. ഇതാണ് പ്രലംബാസുരകഥയുടെ രഹസ്യം. പ്രലംബാസുരൻ ബലരാമനേയും കൊണ്ടു വളരെ ദൂരെ പോയി. പക്ഷെ പൃഥ്വിയെ ധരിയ്ക്കുന്ന അനന്തന്റെ ഭാരം സഹിയ്ക്കാൻ കഴിയാതെ അവന്റെ ഗതിവേഗം കുറയുകയും ആസുരസ്വഭാവത്തെ പ്രകടമാക്കുകയും ചെയ്തു. ബലരാമൻ ഇതു കണ്ട് ആദ്യം ഭയന്നുപോയെങ്കിലും (10.18.27.) സൂക്ഷിച്ചു നോക്കിയപ്പോൾ ഈ ദൈത്യൻ തന്നെ ആകാശത്തിലേയ്ക്കു കൊണ്ടുപോകയാണെന്നു മനസ്സിലാക്കി. ഉടൻതന്നെ ഇന്ദ്രൻ പർവതത്തിന്റെമേൽ വജ്രം പ്രയോഗിയ്ക്കുന്നതുപോലെ ബലരാമൻ ക്രോധാക്രാന്തനായി അസുരന്റെ തലയ്ക്കിടിച്ച് അവനെ കൊന്നു. (10.18.28)

പ്രലംബാസുരനെ അർഥത്തോട് ഉപമിയ്ക്കാം. അർഥം എന്നാൽ വാസനയെന്നർഥം. അതു മൂന്നു വിധം: പുത്രൈഷണ, വിത്തൈഷണ, ലോകൈഷണ ഇവയാണ്. ശാസ്ത്രത്തിലും പറയുന്നത്:

**" ന ലോക ചിത്തഗ്രഹണേരതസ്യ**
**ന ഭോജനാച്ഛാദനതത്പരസ്യ**
**ന ശബ്ദശാസ്ത്രാഭിരതസ്യ മോക്ഷോ**
**ന ചാതിരമ്യാവസഥ പ്രിയസ്യ."** എന്നാണ്.

ലോകത്തെ രഞ്ജിപ്പിയ്ക്കാൻ പ്രീതിയുള്ളവരും, അന്നവസ്ത്രാദിയിൽ തല്പരരും, വ്യാകരണാദി അനാത്മകശാസ്ത്രങ്ങളിൽ അഭിനിവേശമുള്ളവരും, അത്യന്തരമണീയമായ ഗൃഹങ്ങളിൽ പ്രീതിയുള്ളവരും മോക്ഷത്തിനർഹരല്ല. അതിനാൽ മോക്ഷത്തിനിച്ഛിയ്ക്കുന്നവർ ലോകവാസനയെ സർവവിധേനയും ത്യജിയ്ക്കേണ്ടതാണ്.

ബലരാമന്റെ ഇടികൊണ്ടു പ്രലംബാസുരന്റെ തല പൊട്ടി. ചോര ഛർദിച്ച്, ഭയങ്കരശബ്ദത്തോടുകൂടെ ഒരു പർവതം വീഴുന്നതു പോലെ അവൻ നിശ്ചേഷ്ടനായി ഭൂമിയിൽ മരിച്ചുവീണു.

ജ്ഞാനം സമ്പാദിയ്ക്കാതെ പ്രവർത്തിയ്ക്കുന്നവർ അഹങ്കാരികളും, അജ്ഞാനികളും, മൃഗതുല്യരുമായിപ്പോകും. ജ്ഞാനസമ്പാദനംകൊണ്ടു മാത്രമേ അവർക്കു പ്രവൃത്തിയിൽ വിജയമുണ്ടാകൂ. ജ്ഞാനം കൊണ്ടു പശുബുദ്ധി അഥവാ ആസുരീശക്തി മരിയ്ക്കുന്നു. മനുഷ്യൻ വളർന്നു വരുന്നതോടൊപ്പം പുതിയ പുതിയ സുഖസൗകര്യങ്ങളും വർധിച്ചുകൊണ്ടിരിയ്ക്കും. അതോടൊപ്പം ചുമതലകളും കൂടിക്കൊണ്ടിരിയ്ക്കും. ഒരു ദേശത്തെ പ്രധാനമന്ത്രിപദം ലഭിച്ചാൽ കീർത്തി വർധിയ്ക്കുമെങ്കിലും, ചുമതലകളും വർധിയ്ക്കുന്നു. ചുമതലകൾ നിർവഹിയ്ക്കുവാൻ സാധിയ്ക്കാതെ വന്നാൽ ലോകരുടെ അധിക്ഷേപങ്ങൾക്കു പാത്രമാകും. ശരീരമിരിയ്ക്കുന്നതുവരെ അതിന് ആഹാരം കൊടുക്കണം. പ്രാണനിരിയ്ക്കുന്നതുവരെ ഭൂതകാലകർമവാസന ജീവനെ ഏതെങ്കിലും പ്രവൃത്തിയിൽ പ്രവേശിപ്പിയ്ക്കും. മനസ്സിരിയ്ക്കുന്നതുവരെ കീർത്തിയ്ക്കുള്ള ഇച്ഛയും, അഹങ്കാരവും ഉണ്ടായിരിയ്ക്കും. അതിനാൽ ഇവയുടെ ശക്തിയെ തടയാനുള്ള വഴി ആരാഞ്ഞറിയണം. മാനവജീവിതം ഒരു പ്രകാരമുള്ള ആയോധനമാണ്. അതിൽ ജയാപജയങ്ങൾ വന്നുകൊണ്ടിരിയ്ക്കും. ചിലപ്പോൾ കൃഷ്ണന്റെ *പാർട്ടി* ജയിയ്ക്കുകയും ചിലപ്പോൾ ബലരാമന്റെ *പാർട്ടി* ജയിയ്ക്കുകയും ചെയ്യുന്നു. ഒരു പ്രാവശ്യം തന്റെ സ്ഥിതിയെ ജയിയ്ക്കാൻ സാധിച്ചാൽ, തുടർന്നു ജയിയ്ക്കാനുള്ള ശക്തി വർധിയ്ക്കും. തോററുപോയാൽ തുടർന്നു പ്രവർത്തിയ്ക്കാൻ ഭയവും തോന്നും.

പണ്ടു രാജ്യഭരണം ഒരു സമർഥനായ രാജാവിലും, ലോകർക്ക് ആത്മജ്ഞാനം നൽകുന്ന ചുമതല ഒരു നല്ല ബ്രഹ്മനിഷ്ഠനായ മഹാത്മാവിലും, മഹാത്മാവിന്റെ ജീവിതനിർവഹണത്തിന്റെ ചുമതല രാജ്യത്തിലും, സമുദായത്തിന്റെ സാമ്പത്തിക ഉയർച്ച ഒരു നാഗരീക പ്രഭുവിലും നിക്ഷിപ്തമായിരുന്നു. ഓരോരുത്തരും അവരവരുടെ ചുമതലകൾ ശരിയ്ക്കും ചെയ്തിരുന്നതിനാൽ രാജാവ് വ്യാപാരിയോ, വ്യാപാരി രാജാവോ ആകേണ്ടിവന്നിരുന്നില്ല. ജനസംഖ്യ കുറഞ്ഞിരുന്നാലേ ഈ വ്യവസ്ഥ സഫലമാകൂ. ജനസംഖ്യ വർധിയ്ക്കുമ്പോൾ മകന് അച്ഛനെ രക്ഷിയ്ക്കാൻ സാധിയ്ക്കാതെ വരികയും, പലവിധത്തിലും വ്യക്തിഗതമായ സദ്ഗുണങ്ങൾ ക്ഷയിയ്ക്കുകയും ചെയ്യുന്നു. ആ സമയം സത്സംഗശക്തികൊണ്ട് രാജ്യം, ധർമം, സമുദായം ഇവകൾ പരിഷ്കരിയ്ക്കപ്പെടുന്നു. ഇതാണ് യുഗധർമം. മനുഷ്യരിൽ നീതിയും സദ്ഗുണങ്ങളും വർധിയ്ക്കുമ്പോൾ *പാർലമെന്റ്* ഭരണത്തെക്കാൾ ഒരു രാജാവിന്റെ ഭരണം ശ്രേഷ്ഠമായിട്ടുതോന്നും. വളരെ *പോലീസ്സി*ന്റെയോ, ആശുപത്രികളുടെയോ കച്ചേരികളുടെയോ ആവശ്യം ഉണ്ടാവുകയില്ല.

ഇക്കാലത്ത്, മനുഷ്യർക്കു സ്വയം താനാരെന്നറിയാൻ പാടില്ലാത്തതിനാൽ, ആരെങ്കിലും തന്നെ പ്രശംസിച്ചാൽ താൻ നല്ലവനെന്നഭിമാനിയ്ക്കുകയും, നിന്ദിച്ചാൽ സഹിയ്ക്കവയ്യാതാകയും ചെയ്യുന്നു. മനുഷ്യജീവിതത്തിൽ പല ഋതുക്കളും മാറി മാറി വരുന്നുണ്ട്. ഋതുക്കളെ മനുഷ്യജീവിതത്തോടു താരതമ്യപ്പെടുത്തിയുള്ള ഋതുവർണനയാണ് അടുത്തു വരുന്ന കഥ.

പ്രലംബാസുരനെ ബലരാമൻ കൊന്നതു കണ്ട് സകല ഗോപാലന്മാർക്കും അതിയായ ആശ്ചര്യം തോന്നി. അവർ ബലരാമനെ സ്തുതിച്ചു. മൃത്യുവിന്റെ വായിൽ നിന്നും രക്ഷപ്പെട്ടു വന്ന ബലരാമനെ എല്ലാവരും സന്തോഷപൂർവം ആലിംഗനം ചെയ്തു. ദേവന്മാരും ആനന്ദത്തോടെ

ബലരാമന്റെ ശിരസ്സിൽ പുഷ്പവൃഷ്ടി ചെയ്തു. (10.18.32)

# പ്രകരണം പത്തൊമ്പത്

## സംസാരദാവാനലനും ഋതുരൂപത്തിലുള്ള ഭക്തി പ്രകാരങ്ങളും

ഒരിയ്ക്കൽ ഗോപാലന്മാർ കളിച്ചുകൊണ്ടിരുന്നപ്പോൾ അവരുടെ പശുക്കൾ പുല്ലുള്ള സ്ഥലം നോക്കിമേഞ്ഞ് ഇട തിങ്ങിയ വനത്തിൽ വളരെ ദൂരം പോയി. രാമകൃഷ്ണന്മാരും ഗോപബാലന്മാരും അവയെ അന്വേഷിച്ച് കുളമ്പിന്റെ അട യാളം നോക്കി നടന്നു നടന്നു വല്ലാതെ ക്ഷീണിച്ചു. കരു ണാമയനായ ഭഗവാൻ പശുക്കളെ തന്റെ മേഘഗംഭീരശബ്ദ ത്താൽ ഓരോന്നിനേയും പേരു ചൊല്ലി വിളിച്ചു. മേഞ്ഞുനി ന്നിരുന്ന പശുക്കൾ ആനന്ദത്തോടെ ഓടിക്കൂടി. ഈ സമയ ത്തുതന്നെ വലുതായ ഒരു കാട്ടുതീയ്, ഗോപാലബാലന്മാ രേയും പശുക്കളേയും ദഹിപ്പിയ്ക്കത്തക്കവിധം അതി ശീഘ്രം പടർന്നു പിടിച്ചു. ഭയാക്രാന്തരായ ഗോപന്മാർ ഭഗ വാനെ ശരണം പ്രാപിച്ച് ഇപ്രകാരം പറഞ്ഞു: "അങ്ങല്ലാതെ ഞങ്ങൾക്കാരും വേറെ രക്ഷിതാവായിട്ടില്ല. അങ്ങുതന്നെ യാണ് ഞങ്ങളുടെ ഏകഗതി." ഭഗവാൻ പറഞ്ഞു. "നിങ്ങ ളാരും ഭയപ്പെടണ്ട, എല്ലാവരും കണ്ണടച്ചുകൊള്ളുക." ഭഗ വാന്റെ ആജ്ഞപ്രകാരം എല്ലാവരും കണ്ണടച്ചു. ഭഗവാൻ ആ അഗ്നിയെ ക്ഷണനേരംകൊണ്ടു പാനം ചെയ്ത് അവരെ രക്ഷിച്ചു. ഗോപാലന്മാർ കണ്ണുതുറന്നു നോക്കിയപ്പോൾ അവർ എല്ലാവരും പശുക്കളോടുകൂടെ ഭാണ്ഡീരവൃക്ഷ ത്തിന്റെ ചുവട്ടിൽ നിൽക്കുന്നതായി കണ്ടു. ശ്രീകൃഷ്ണന്റെ ഇത്തരമുള്ള വൈഭവങ്ങളെ കണ്ട് രാമനും കൃഷ്ണനും ഏതോ ദൈവം തന്നെയെന്ന് അവർ വിശ്വസിച്ചു. സമയം സന്ധ്യയോടടുത്തതിനാൽ എല്ലാവരും പശുക്കളോടുകൂടി വ്രജത്തിലേയ്ക്കു മടങ്ങുകയും വനത്തിൽ വച്ചുണ്ടായ അത്ഭുതങ്ങൾ തങ്ങളുടെ രക്ഷകർത്താക്കളെ അറിയിയ്ക്കു കയും ചെയ്തു. ഗോവിന്ദന്റെ ദർശനം കൊണ്ടു ഗോപി കൾക്കു പരമാനന്ദമുണ്ടായി. ഭഗവാനെ കാണാതിരിയ്ക്കുന്ന ഓരോ നിമിഷവും അവർക്കു യുഗങ്ങൾപോലെ തോന്നിയി രുന്നു.(10.19.16.)

ഇന്ദ്രിയങ്ങൾ വിഷയങ്ങളാകുന്ന വനത്തിൽ വളരെ ദൂരെ പോകുമ്പോൾ ജീവൻ ദുഃഖിയായിത്തീരുന്നു. അപ്പോൾ സംസാരം കാട്ടുതീപോലെ ദുഃഖകാരണമായിത്തോന്നും. ആ അവസ്ഥയിൽനിന്നു മോചിപ്പിയ്ക്കുന്നതിനു ഭഗവാന്റെ അനു ഗ്രഹം മാത്രമാണ് ഏകരക്ഷാമാർഗം. ഇതാണ് ഈ ചെറിയ കഥയുടെ ഭാവാർഥം.

ഭഗവാന്റെ അനുഗ്രഹമുണ്ടാകുമ്പോൾ ജീവന് ആത്മ ധ്യാനം ഉറയ്ക്കുകയും, തന്റെ സ്വരൂപമായ വീട്ടിനടുത്ത് എത്തിയതുപോലെ തോന്നുകയും ചെയ്യുന്നു. സ്വരൂപാനു സന്ധാനം വന്നതിനുശേഷം വ്രജമാകുന്ന ജഗത്തിൽ വരു മ്പോൾ സകല സ്ഥലത്തും ഗോവിന്ദന്റെ ദർശനമുണ്ടാകു





ന്നു. ഭഗവാന്റെ ദർശനത്തിനുശേഷം കാലം ഇരിയ്ക്കുകയില്ല.

ദശമസ്കന്ധത്തിലെ വിരോധിതത്ത്വം കാലമാകുന്ന കംസനാണ്. കാലത്തെ അഥവാ ദ്വൈതത്തെ കൊല്ലാൻ രണ്ടു മാർഗങ്ങളുണ്ട്. (1) ഭേദത്തെ അഭേദമാക്കുക. ഇതു സഗുണഭക്തന്മാരുടെ മാർഗമാണ്. (2) ഭേദത്തെ നിഷേധി യ്ക്കുക. നിർഗുണോപാസകരുടെ മാർഗമാണ്. ഇത് ദൃഷ്ടി -സൃഷ്ടിവാദമാണ്. ആദ്യത്തെമാർഗത്തിൽ കംസരൂപിയായ കാലത്തെ കൊല്ലാൻ കുറച്ചു താമസമുണ്ടാകും.രണ്ടാമത്തെ മാർഗത്തിൽ കംസൻ (കാലം) പെട്ടെന്നു മരിയ്ക്കും. കൃഷ്ണൻ മധുരയിൽ വന്ന സമയം മല്ലന്മാർക്കു മല്ലരൂപ നായും, രാജാക്കന്മാർക്കു ശാസകനായും, മററുള്ളവർക്കു വേറെ പല രൂപത്തിലും തോന്നിയിരുന്നു. ഇവിടെ ദൃഷ്ടി-സൃഷ്ടിവാദത്തെ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. ദൃഷ്ടികാല ത്തുകാണുന്നവ ദൃഷ്ടിയ്ക്കു മുൻപുണ്ടായിരിയ്ക്കുകയില്ല. അതുകൊണ്ട് ആ സൃഷ്ടിയെ നിരാകരിയ്ക്കുക എളുപ്പമാ യിരിയ്ക്കും. ഗോപികൾക്കു ഗോവിന്ദന്റെ ദർശനം ലഭിയ്ക്കു മ്പോൾ ഒരു യുഗം ക്ഷണംപോലേയും, ദർശനമില്ലാതിരി യ്ക്കുന്നസമയം ഓരോ ക്ഷണവും ഓരോ യുഗംപോലേയും തോന്നിയിരുന്നു. ഇക്കാലത്ത് എല്ലാവരും ദൃശ്യത്തെ നന്നാ ക്കാനാണു ശ്രമിയ്ക്കുന്നത്. അവരുടെ ദർശനത്തെ നന്നാ ക്കാൻ ശ്രമിയ്ക്കുന്നില്ല. ദർശനത്തെ നന്നാക്കാനാണ്, ന്യായം, വൈശേഷികം, സാംഖ്യം, യോഗം, മീമാംസ, വേദാ ന്തദർശനം ആദിയായ പദ്ധതികൾ ഉണ്ടായിട്ടുള്ളത്. ദർശനം നന്നാക്കാൻ തത്ത്വജ്ഞാനം ഉണ്ടാകണം. ഇപ്പോഴത്തെ സാപേക്ഷവാദവും അതിനുപയോഗിയാണ്. *സയൻസും* ഷഡ്ദർശനാദി വിജ്ഞാനപദ്ധതികളും ദർശനം എങ്ങനെ നന്നാക്കാമെന്നു സ്പഷ്ടമാക്കിയിരിയ്ക്കുന്നു.

ദർശനത്തോടൊപ്പം ശ്രവണവും ധ്യാനവുംകൂടെ ശരി യാക്കേണ്ടതുണ്ട്. കുരുടന്റെ ദർശനം അടഞ്ഞതാണെങ്കിലും, ദുഷിച്ച ശ്രവണം കൊണ്ടും വിഷയങ്ങളെ ധ്യാനിയ്ക്കുന്ന തുകൊണ്ടും അവൻ മായയിൽ വീണുപോകും.

ദർശനശുദ്ധിയ്ക്കു പ്രയോജനപ്പെടത്തക്കവിധം, ഇരു പതാം അധ്യായത്തിൽ ഋതുക്കളെ വർണിച്ചുകൊണ്ട്, ഭക്തി യുടെ പ്രകാശങ്ങളെ വിവരിച്ചിരിയ്ക്കുന്നു. ഇരുപത്തിഒന്നാം അധ്യായത്തിൽ (വേണുഗീതം) സുന്ദരമായ ശ്രവണത്താൽ എങ്ങനെ ഉത്തമദശയെ പ്രാപിയ്ക്കാമെന്നും കാണിച്ചിരി യ്ക്കുന്നു.

വേനൽ കഴിഞ്ഞു വ്രജത്തിൽ വർഷകാലം വന്നു. ബ്രഹ്മസ്വരൂപനായ ഗോപികാകിശോരനെപ്പോലെ സാന്ദ്രനീ ലമേഘങ്ങളാൽ ആകാശം ശോഭിച്ചു. മായയാൽ ആവൃത മായ ജീവനെപ്പോലെ ആകാശം കാർമേഘപടലങ്ങളാൽ ആവൃതമായി. സംസാരികളുടെ ദുഃഖത്തിൽ ആർദ്രചിത്ത രായി അവർക്കുവേണ്ടി സ്വന്തം ജീവനെപ്പോലും നൽകുന്ന



കരുണാത്മാക്കളെപ്പോലെ മേഘങ്ങൾ അവയുടെ സർവസ്വ മായ ജലത്തെ ഉണങ്ങിക്കരിഞ്ഞുകിടന്ന ഭൂമിയിൽ വർഷി യ്ക്കാൻ തുടങ്ങി. കാമ്യതപസ്സിനാൽ ദുർബലമായ ശരീരം, ഫലസിദ്ധിയ്ക്കുശേഷം പൂർവവത് പുഷ്ടിയെ പ്രാപിയ്ക്കു ന്നതുപോലെ, ഭൂമി തൃണാദിസസ്യങ്ങളാൽ പരിപുഷ്ടയാ യിത്തീർന്നു. ജലാശയങ്ങളുടെ തീരങ്ങളിൽ അങ്ങുമിങ്ങും മിന്നാമിനിങ്ങിരുന്നു മിന്നുന്നതു കണ്ടാൽ കലിയുഗത്തിൽ വൈദികസംപ്രദായങ്ങൾ ക്ഷയിച്ചിട്ടു പാഖണ്ഡമതം പ്രചാ രത്തിൽ വന്നിരിയ്ക്കുന്നതുപോലെ തോന്നുമായിരുന്നു. ആചാര്യോപദേശപ്രകാരം ബ്രഹ്മചാരികൾ വേദപാഠം ഉരു വിടുന്നതുപോലെ, മേഘനാദം കേട്ട് തവളകൾ 'ട്രേ, ട്രേ' എന്നു ശബ്ദമുയർത്തിയിരുന്നു. അജിതേന്ദ്രിയരുടെ ദേഹ വും സമ്പത്തുമെല്ലാം ദുർമാർഗാചരണംകൊണ്ട് അമിത മായി ക്ഷീണിയ്ക്കുന്നതുപോലെ, കരകവിഞ്ഞൊഴുകിയി രുന്ന ചെറുനദികളിലെ ജലവിതാനം താഴ്ന്നുകൊണ്ടിരുന്നു.

വയലുകളിലെ ധാന്യസമ്പത്തു കണ്ട്, കൃഷിക്കാർ അമിതമായ സന്തോഷത്തിൽ ആമഗ്നരായിരിയ്ക്കുന്നതു കണ്ടാൽ എല്ലാം പ്രാരബ്ധാധീനമാണെന്ന് അവർ മനസ്സി ലാക്കാത്തതുപോലെ തോന്നിയിരുന്നു. ഭഗവാനെ സ്മരി യ്ക്കുന്നതുകൊണ്ട് അകവും പുറവും ശോഭിയ്ക്കുന്നതു പോലെ, പുതുവർഷജലത്തിന്റെ സേവകൊണ്ട് ജീവജാല ങ്ങൾക്കു നവമായ ഒരു സൗന്ദര്യം ഉണ്ടായി. വിഷയസ മ്പർക്കത്താൽ യോഗിചിത്തം വാസനാമയമാകുന്നതു പോലെ, വർഷക്കാലക്കാററിന്റെ സമ്പർക്കത്താൽ സമുദ്രം ക്ഷുഭിതമായിക്കാണപ്പെട്ടു. തുടരെയുള്ള ഉഗ്രവർഷം കൊണ്ടിട്ടും ഇളകാത്ത പർവതങ്ങൾ സാധനകളിൽ എത്ര തന്നെ വിഘ്നങ്ങൾ വന്നാലും ഉദ്വിഗ്നമാനസരാകാത്ത സാധുക്കളുടെ ചിത്തംപോലെ തോന്നിച്ചു.

നിത്യാഭ്യാസരാഹിത്യംകൊണ്ട്, ഒരിയ്ക്കൽ ഹൃദിസ്ഥ മായിരുന്ന ശ്രുതികൾ മറന്നുപോകുന്നതുപോലെ വർഷ ത്തിൽ ഉപയോഗിയ്ക്കാതിരുന്ന ചെറുപാതകൾ പുല്ലുപിടി ച്ചു മൂടിക്കിടന്നിരുന്നു. കാർമേഘങ്ങളാൽ മറയ്ക്കപ്പെട്ട ചന്ദ്രനെ കണ്ടാൽ അഹങ്കാരംകൊണ്ടു മൂടപ്പെട്ട ആത്മാവി നെപ്പോലെ തോന്നിയിരുന്നു. (10.20.19.)

ഉപാധിരഹിതമായ ആത്മാവു സ്വയം പ്രകാശമുള്ള താണ്. ഉപാധിയുക്തമായ ആത്മാവു സ്വയം പ്രകാശിയ്ക്കു ന്നില്ല. ഉപാധി നീക്കാൻ ഭക്തിയും ജ്ഞാനവും ആവശ്യമാ ണ്. കാർമേഘങ്ങൾ ആകാശത്തിൽ നിരന്നതോടുകൂടി മയി ലുകൾ ആനന്ദനൃത്തം ചെയ്യുന്നതു കണ്ടാൽ ത്രിവിധതാ പസന്തപ്തരായ ഗൃഹസ്ഥന്മാർ ഭഗവദ്ഭക്തരുടെ ശുഭാഗമ നത്തിൽ ആനന്ദ മഗ്നരാകുന്നതുപോലെ തോന്നിയിരുന്നു.

ഇങ്ങനെയുള്ള ദൃഷ്ടാന്തങ്ങൾകൊണ്ടു സാധനക ളിൽനിന്ന് ഉണ്ടാകുന്ന ഗുണങ്ങളും ചിലപ്പോൾ അതിൽ ഉണ്ടാകുന്ന വിഘ്നങ്ങളും കാണിച്ചിരിയ്ക്കയാണ്.

ഈ വർഷഋതുവിൽ ഭഗവാനും കൂട്ടുകാരും ചിലപ്പോൾ പർവതങ്ങളുടെ ഗുഹകളിൽ ഇരുന്നു വീട്ടിൽനിന്നും കൊണ്ടുവന്ന ആഹാരം കഴിച്ചും, ചിലപ്പോൾ വനങ്ങളിൽ സുലഭമായുള്ള കായ്കനികൾ പറിച്ചുതിന്നും, വർഷകാല ത്തെ വർധിച്ച പ്രകൃതിശോഭ കണ്ടും ആനന്ദി ച്ചിരുന്നു. തുടർന്ന് ശരത്കാലം വന്നു. ഈ ശരത്കാല ത്തേയും ഭക്തരുടെ ഉപാസനയുടെ പ്രകാരങ്ങളോടുപമിച്ചു താഴെ പറയുംവിധം വർണിച്ചിരിയ്ക്കുന്നു:

1) അതിവർഷംകൊണ്ടു മിക്കവാറും നശിയ്ക്കാറായ താമര, ശരത് കാലത്ത് വീണ്ടും തഴച്ചു വളരുന്നതുകൊണ്ട്, ജലാശയങ്ങൾ സ്വച്ഛമായിത്തീർന്നു. അതു കണ്ടാൽ യോഗ ഭ്രഷ്ടരായ യോഗികളുടെ ചിത്തം വീണ്ടും യോഗാഭ്യാസം ചെയ്തു നിർമലമാകുന്നതുപോലെ തോന്നും.

2) ഭഗവദ്ഭക്തികൊണ്ടു നാലാശ്രമങ്ങളിലുമുള്ളവ രുടെ ദോഷങ്ങൾ നീങ്ങുന്നതുപോലെ ശരദ് ഋതുവിൽ ആകാശം മേഘരഹിതമാകുകയും, വർഷകാലത്ത് അങ്ങു മിങ്ങും കെട്ടിക്കിടന്നിരുന്ന വെള്ളവും ചെളിയുമെല്ലാം മാറി മാർഗങ്ങൾ നിർമലങ്ങളാകുകയും ചെയ്തു.

3) മുനിജനങ്ങൾ ഏഷണാത്രയത്തെ ഉപേക്ഷിച്ച്, പാപരഹിതരും ശാന്തസ്വഭാവികളുമായിത്തീരുന്നതുപോലെ, മേഘങ്ങൾ അവയുടെ സകലജലവും ത്യജിയ്ക്കയാൽ ആകാശം ശുഭ്രകാന്തിയോടെ ശോഭിച്ചു.

4) ജ്ഞാനസമ്പന്നർ, അതിനധികാരികളായിട്ടു ള്ളവർക്കു മാത്രം ജ്ഞാനോപദേശം ചെയ്യുന്നതുപോലെ, പർവതങ്ങളിൽ ചില ഭാഗത്തുനിന്നും മാത്രം ജലം ഒഴുകി ക്കൊണ്ടിരുന്നു.

5) ഗൃഹാസക്തരായവരുടെ ആയുസ്സ് ദിവസേന നിഷ്ഫലമായി നശിച്ചുകൊണ്ടിരിയ്ക്കുന്നതറിയാതെ സംസാരത്തിൽതന്നെ മുഴുകുന്നതുപോലെ, ദിവസേന കുറ ഞ്ഞുകൊണ്ടിരിയ്ക്കുന്ന അല്പജലത്തിൽ കിടക്കുന്ന മത്സ്യ ങ്ങൾ അപായശങ്ക കൂടാതെ ജീവിയ്ക്കുന്നു.

6) അല്പജലത്തിൽ കിടക്കുന്ന പ്രാണികളെ ശരത് കാല സൂര്യന്റെ ചൂട് സന്തപ്തരാക്കുന്നതു കണ്ടാൽ അജി തേന്ദ്രിയരും, ദരിദ്രരും, കൃപണരുമായ ഗൃഹസ്ഥാശ്രമികളെ പ്രപഞ്ചത്തിലെ കഷ്ടതകൾ വിഷമിപ്പിയ്ക്കുന്നതുപോലെ തോന്നുമായിരുന്നു.

ഇങ്ങനെയുള്ള ഉപമകളെപ്പററി അവധാനപൂർവം ചിന്തിയ്ക്കുന്നതായാൽ, ദത്താത്രേയന് ഇരുപത്തിനാലു ഗുരുക്കന്മാരിൽനിന്നും ലഭിച്ചതുപോലുള്ള അറിവു ലഭ്യമാകും.

7) പൃഥ്വി അതിന്റെ ചെളിയേയും, ലതാദികൾ അവ യുടെ അപക്വതയേയും, നീക്കുന്നതുപോലെ, ധീരപുരുഷ

ന്മാർ ശരീരാദി അനാത്മപദാർഥങ്ങളിലുള്ള അവരുടെ അഹന്തയേയും മമതയേയും ഉപേക്ഷിയ്ക്കുന്നു.

8) ശരത്കാലം വന്നതോടെ ജലത്തിന്റെ പ്രവാഹം കുറയുകയും വർഷകാലത്തു ക്ഷോഭിച്ചുകണ്ട സമുദ്രം അതിന്റെ ഗംഭീരതയേയും അഗാധതയേയും ശാന്തതയേയും പ്രാപിച്ചു സ്ഥിതി ചെയ്യുകയും ചെയ്യുന്നതു കണ്ടാൽ നിസ്സങ്കല്പരായ മുനിജനങ്ങൾ കർമകാണ്ഡത്തിലെ കർമബഹുലതകളെയെല്ലാം വിട്ട് ഉപരതരാകുന്നതുപോലെ തോന്നിയിരുന്നു.

9) കൃഷിക്കാർ ശരത്കാലത്തു വയലുകളുടെ വരമ്പെല്ലാം വെട്ടി ക്ഷേത്രരക്ഷ ചെയ്യുന്നതു കണ്ടാൽ, യോഗികൾ ഇന്ദ്രിയദമനം ചെയ്തു ജ്ഞാനരക്ഷ ചെയ്യുകയാണോ എന്നു തോന്നിപ്പോകും.

10) ശരദ് ഋതുവിൽ പകൽസമയത്തെ സൂര്യതാപം രാത്രിയിൽ ചന്ദ്രൻ ശാന്തമാക്കുന്നതുപോലെ, ദേഹാഭിമാനത്താൽ ഉണ്ടാകുന്ന ദുഃഖവും ഗോപികളുടെ വിരഹതാപവും ഭഗവാൻ മുകുന്ദൻ നീക്കുന്നു.

11) ശരത്തിൽ നിർമലമായ ആകാശം താരാമണ്ഡലത്താൽ ശോഭിയ്ക്കുന്നതുപോലെ, വേദസാരത്തെ സ്പഷ്ടമായിട്ടറിയുന്ന സത്വഗുണികളുടെ ചിത്തം ശോഭായമാനമായിത്തീരുന്നു.

12) വർഷക്കാലത്ത് ഒരു സ്ഥലത്തു സ്ഥിരമായി കഴിഞ്ഞിരുന്ന വ്യാപാരികൾ, മുനിജനങ്ങൾ, രാജാക്കന്മാർ, ബ്രഹ്മചാരികൾ മുതലായവർ ശരത്കാലാരംഭത്തോടുകൂടി അവിടെനിന്നും പുറപ്പെട്ട് അവരവരുടെ ഇഷ്ടകാര്യങ്ങളിൽ വ്യാപൃതരാകുന്നതു കണ്ടാൽ സാധനകൾ ചെയ്തു സിദ്ധിയെ പ്രാപിച്ചവർ സമയമാകുമ്പോൾ ദേവാദിശരീരങ്ങളെ പ്രാപിയ്ക്കുന്നതുപോലെ തോന്നിച്ചിരുന്നു.

ഇപ്രകാരം വർഷക്കാലത്തേയും ശരത് കാലത്തേയും വർണിച്ച് ഭക്തിയുടേയും ഉപാസനയുടേയും പ്രകാരങ്ങളെ കാണിച്ചിരിയ്ക്കുന്നു. ഇതിൽ വേനൽകാലത്തെ വർണിച്ചിട്ടില്ല. ചൂടുള്ള ദേശത്തു ചൂടു മനുഷ്യർക്കനുകൂലമല്ല. *ഇംഗ്ലണ്ടി*നെപ്പോലുള്ള തണുപ്പുരാജ്യത്തു ചൂടു സുഖപ്രദമാണ്. ചൂടുള്ള പ്രദേശങ്ങളിൽ ശരദ് ഋതുവാണ് സുഖപ്രദം. അതിനാൽ *ഇംഗ്ലണ്ടിൽ*, പ്രേമത്തിന്റെ തീക്ഷ്ണാവസ്ഥ *'Warm with love'* എന്നു പറയുന്നു. *ഇൻഡ്യ*യിൽ ആ അവസ്ഥയെ പ്രേമാർദ്രമെന്നു പറയുന്നു. ഋതുക്കളുടെ വർണനയോടു യോഗം, ഉപാസന ഇവയെ താരതമ്യപ്പെടുത്താനുള്ള മുഖ്യകാരണം, ഉപാസനയിൽ എങ്ങനെയുള്ള സംയമം ആവശ്യമാണെന്നു കാണിയ്ക്കാനാണ്.

പ്രഥമസ്കന്ധത്തിൽ (1. 5. 7) വ്യാസൻ നാരദനോടു പറയുന്നതു നോക്കുക: "അവിടുന്നു സൂര്യനെപ്പോലെ മൂന്നു





ലോകങ്ങളിലും സഞ്ചരിയ്ക്കുന്നവനാണ്. യോഗബലത്താൽ വായുവിനെപ്പോലെ, ശരീരികളായ സകലരുടേയും അന്തഃകരണത്തിന്റെ സാക്ഷിയാകുന്നു. അതിനാൽ ധർമ(യോഗ)ദ്വാരാ പരബ്രഹ്മത്തേയും സ്വാധ്യായം മുതലായ നിയമങ്ങളാൽ സഗുണബ്രഹ്മത്തിന്റെ മർമത്തേയും അറിയുന്ന അവിടുന്ന് എന്നിലുള്ള കുറവ് എന്തെന്നു പറയണം." അതിനുത്തരം നാരദൻ പറയുന്നു: "നിങ്ങൾ ഭഗവാന്റെ നിർമലയശസ്സിനെ പൂർണമായി വർണിച്ചിട്ടില്ല. ഏതു ജ്ഞാനത്താൽ ഭഗവാൻ പ്രസന്നമാകുന്നില്ലയോ ആ ജ്ഞാനം തുച്ഛമാണ്. കൈവല്യമോക്ഷത്തിനു കാരണമായ ഉപാധിരഹിതജ്ഞാനവും ഭഗവദ്ഭക്തിയില്ലെങ്കിൽ ശോഭിയ്ക്കുകയില്ല. ആ സ്ഥിതിയ്ക്ക് സദാ അമംഗളരൂപവും, സത്വശുദ്ധിയ്ക്കു കാരണമായ ഈശ്വരാർപ്പണബുദ്ധികൂടാത്തതും ആയ കർമം എങ്ങനെ ശോഭിയ്ക്കും? തുടർന്നു നാരദൻ തനിയ്ക്കു ഭക്തിയുണ്ടായതെങ്ങനെയാണെന്നു വ്യാസനെ വർണിച്ചു കേൾപ്പിയ്ക്കുന്നുണ്ട്. ആ വർണന അടിസ്ഥാനമാക്കി ശ്രീധരസ്വാമികൾ താഴെപറയും വിധം ഭക്തിയുടെ പത്തു ഭൂമികകളെ നിർണയിച്ചിരിയ്ക്കുന്നു.

1. മഹാപുരുഷരെ സേവ ചെയ്യുക.
2. മഹാപുരുഷരുടെ കൃപ ലഭിയ്ക്കുക.
3. ധർമത്തിൽ ശ്രദ്ധയുണ്ടാക്കുക.
4. ഭഗവത്കഥാശ്രവണം സാധിയ്ക്കുക.
5. ഭഗവത്പ്രീതിയ്ക്ക് പാത്രീഭൂതനാകുക.
6. അവിദ്യാനിവൃത്തി ലഭിയ്ക്കുക.
7. ആത്മജ്ഞാനം സിദ്ധിയ്ക്കുക.
8. ദൃഢതരമായ ഭക്തി ഉറയ്ക്കുക.
9. ഭഗവത് തത്ത്വജ്ഞാനം (സർവാത്മഭാവം).
10. ഭഗവാന്റെ ഗുണങ്ങളുടെ ആവിർഭാവം.

ഇതിൽ ആദ്യത്തെ അഞ്ചെണ്ണം സാധനദശയായും ബാക്കി അഞ്ചും ഫലപ്രാപ്തിയുടെ ദശയായും കരുതണം. അതുപോലെതന്നെ വർഷകാലത്തെ സാധനദശയായും ശരത്കാലത്തെ ഫലപ്രാപ്തിയുടെ ദശയായും കരുതാം. ശ്രീമദ് വല്ലഭാചാര്യൻ ദശമസ്കന്ധത്തിലെ ആദ്യത്തെ നാലധ്യായങ്ങളെ ജന്മപ്രകരണമെന്നും പിന്നീടുള്ള ഏഴ് അധ്യായങ്ങളെ പ്രമാണപ്രകരണമെന്നും കരുതുന്നു. 12, 13, 14, ഈ അധ്യായങ്ങളെ ക്ഷേപകമെന്നും, 15 മുതൽ 21 വരെയുള്ള ഏഴു പ്രകരണങ്ങളെ പ്രമേയപ്രകരണമെന്നും കരുതുന്നു. അതിൽ ഇരുപതാം അധ്യായം ഭഗവാന്റെ ധർമത്തേയും ഇരുപത്തൊന്നാം അധ്യായം ധർമിയുടെ സ്വരൂപത്തെയും കാണിയ്ക്കുന്നതാണെന്നാണു പറയുന്നത്. ശ്രീമദ് ഭാഗവതം, അഭ്യസിയ്ക്കുന്തോറും പുതിയ പുതിയ തത്ത്വങ്ങളെ പ്രകടമാക്കുന്ന ഒരു മഹാഗ്രന്ഥമാണ്. അതിന്റെ മുഖ്യോദ്ദേശം ഏതു വിധേനയും ജീവനു ബ്രഹ്മസംബന്ധം ഉണ്ടാക്കുകയെന്നതാണ്. ഇക്കാലത്തു *സ്കൂളു*കളിൽ ഇമ്മാ

തിരിയുള്ള ഗ്രന്ഥങ്ങളോ വിഷയങ്ങളോ പഠിപ്പിയ്ക്കുന്നില്ല. അതിനാൽ വിദ്യാർഥികൾക്കു കിട്ടുന്ന ജ്ഞാനം ദ്വൈതയുക്തമാണ്. ഇപ്പോൾ *അമേരിക്ക*യിൽ അദ്വൈതജ്ഞാനാഭ്യാസ (*Integral education*) ത്തിനു വേണ്ടി പ്രയത്നിച്ചുവരുന്നുണ്ട്. അദ്വൈതജ്ഞാനപ്രാപ്തിയ്ക്കു ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം ഈ മൂന്നിനേയും ഒന്നിച്ചു വിചാരിയ്ക്കണം. അതിനു പുതിയജാതി വിദ്യാഭ്യസം ഏർപ്പെടുത്തേണ്ടിയിരിയ്ക്കുന്നു. ഈ വിദ്യയ്ക്കു ഭഗവാന്റെ മുരളി എന്നു പറയാം. മുരളിയുടെ യഥാർഥ സ്വരൂപം എങ്ങനെയുള്ളതെന്ന് ഇനി വരുന്ന വേണുഗീതമെന്ന അധ്യായത്തിൽ സ്പഷ്ടമാകും.

## പ്രകരണം ഇരുപത്

### വേണുഗാനം അഥവാ ശബ്ദബ്രഹ്മം

ഭഗവാൻ ശ്രീകൃഷ്ണൻ ആധിദൈവികസ്വരൂപനും തേജോമയനുമാണെന്ന് ഗർഭസ്തുതിയിൽ പറഞ്ഞിട്ടുണ്ട്. ഭഗവാൻ, വസുദേവരുടെ അന്തഃകരണത്തിൽ പ്രവേശിച്ചപ്പോൾ വസുദേവൻ സൂര്യനെപ്പോലെ ശോഭിച്ചു എന്നും, പിന്നീടു ദേവകിയുടെ മനസ്സിൽ പ്രവേശിച്ചപ്പോൾ ദേവകി പൂർണചന്ദ്രനെപ്പോലെ ശോഭിച്ചു എന്നും പറഞ്ഞിട്ടുണ്ട്. ഇതിൽനിന്നും ശ്രീകൃഷ്ണരൂപിയായ യോഗേശ്വരൻ അപാര തേജസ്വിയായിരുന്നെന്നു കാണാം. തേജസ്സിൽ നിന്നും ശബ്ദം എങ്ങനെ ഉണ്ടാകുന്നു എന്നു *റേഡിയോ*വിനെപ്പററി അറിയാവുന്ന സകലർക്കും ബോധ്യമുള്ളതാണ്. വിദ്യുച്ഛക്തിയുടെ തേജസ്സില്ലെങ്കിൽ *റേഡിയോ* പ്രവർത്തിയ്ക്കുകയില്ല. *സിനിമ*യും നടക്കുകയില്ല. വിദ്യുച്ഛക്തിയുടെ തേജസ്സിനെ ക്രമീകരിച്ച് ശബ്ദരൂപത്തിൽ കൊണ്ടുവരുന്നതു പോലെ, ജീവാത്മാവിന്റെ ഹൃദയത്തിൽ ഇരിയ്ക്കുന്ന തേജസ്സ് പ്രാണന്റെ പരിധിയിൽ വന്ന്, അതിൽനിന്നും ശബ്ദം ഉത്ഭവി യ്ക്കുന്നു. അതുപോലെ ബ്രഹ്മതേജസ്സ് ശബ്ദരൂപത്തിൽ അഥവാ മുരളീനാദരൂപത്തിൽ പുറപ്പെടുമ്പോൾ, ശ്രുതികളെപ്പോലുള്ള ഗോപികൾക്കു മോഹം ജനിയ്ക്കുന്നു. ബൃഹദാരണ്യക ഉപനിഷത്തിൽ(അധ്യായം-2, ബ്രാഹ്മണം-4) ''അഗ്നിയിൽനിന്നും പല വിധമുള്ള സ്ഫുലിംഗങ്ങൾ പുറപ്പെടുന്നതുപോലെ, അപരിച്ഛിന്നമായ പരമാർഥ വസ്തുവിന്റെ നിശ്വാസത്താൽ അതിൽനിന്നും വേദങ്ങളും, ഇതിഹാസ പുരാണാദികളും പുറപ്പെടുന്നു'' എന്നു പറഞ്ഞിരിയ്ക്കുന്നു. ഇവിടെ നിർഗുണബ്രഹ്മത്തിന് എങ്ങനെ ശ്വാസമുണ്ടായി, അഥവാ പ്രാണനുണ്ടായി എന്നു ചോദിച്ചേയ്ക്കാം. അതിനുത്തരം മായകൊണ്ട് പരിച്ഛിന്നഭാവത്തിന്റെ പ്രതീതിയുണ്ടാകാം എന്നാണ്. ആധിദൈവികസ്വരൂപം പ്രാണനിൽ നിന്നുമാണു തയ്യാറാകുന്നത്. ഈ പ്രാണൻ ഭഗവാന്റെ ശക്തിയാണ്. ഈ ശക്തികൊണ്ടു ഭഗവാൻ ഭക്തരെ അനുഗ്രഹിയ്ക്കുകയും, ദുഷ്ടരെ നിഗ്രഹിയ്ക്കുകയും ചെയ്യുന്നതായി മനുഷ്യദൃഷ്ടിയിൽ കാണുന്നു.





ശരത്കാലം ആരംഭിച്ചതോടുകൂടി ജലാശയങ്ങളിലെ ജലം സ്വച്ഛമായിയെന്നും, അപ്പോൾ ഭഗവാൻ പശുക്കളേയും, ഗോപബാലന്മാരേയുംകൂട്ടിക്കൊണ്ടു വൃന്ദാവനത്തിൽ പ്രവേശിച്ചു എന്നും പറഞ്ഞുകൊണ്ടാണു വേണുഗാനനിരൂപണം ശുകദേവൻ ആരംഭിയ്ക്കുന്നത്. ഇവിടെ ജലം സ്വച്ഛമായി എന്നതിന്റെ ആധ്യാത്മികാർഥം, അന്തഃകരണം ശുദ്ധമായി എന്നാണ്. ശ്രുതികളുടെ ശബ്ദാർഥങ്ങളെ ശരിയ്ക്കും മനസ്സിലാക്കാൻ കഴിവുണ്ടാകുന്നതിനുവേണ്ടിയാണ് വേദാന്തത്തിൽ ആദ്യമെതന്നെ **''ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ''** എന്നിത്യാദി ശാന്തി പാഠങ്ങൾ കൊടുത്തിട്ടുള്ളത്. ഈ മന്ത്രങ്ങൾ വഴി, തനിയ്ക്കു ശ്രേയസ്സുണ്ടാകത്തക്ക ശബ്ദം കേൾക്കുമാറാകണമേ എന്നു പ്രാർഥിയ്ക്കുകയാണ്. ശബ്ദത്തെ വേണുവിനോടുപമിയ്ക്കാം. ശബ്ദത്തിന് അചിന്ത്യശക്തിയുണ്ട്. നീചവാണി കേട്ടാൽ ദ്വേഷം ജനിയ്ക്കുകയും അത് ദീർഘകാലം ഹൃദയത്തിൽ ഇരിയ്ക്കുകയും ചെയ്യുന്നതുപോലെ, ശുഭവാണി- അതായത് വേദാന്തം - കേട്ടാൽ ബ്രഹ്മാകാര വൃത്തി ഉണ്ടാകും. ഉറങ്ങിക്കിടക്കുന്നവന്റെ പേരു പറഞ്ഞു വിളിച്ചാൽ അവിടെ ശബ്ദത്തിന് സംബന്ധമുണ്ടാകുന്നില്ലെങ്കിലും അയാൾ ഉണരുന്നു. അങ്ങനെ ശബ്ദത്തിന് അചിന്ത്യമായ ശക്തിയുണ്ടെന്നു കാണാം. ശബ്ദബ്രഹ്മം ഭഗവാന്റെ അപ്രമേയസ്വരൂപമാണ്. അത് കാണാനുള്ള വസ്തുവല്ലെങ്കിലും ചെവികൊണ്ട് അതിന്റെ രസം ആസ്വദിയ്ക്കാൻ കഴിയും. അത് അമൂർത്തവും വിപ്രലംഭശൃംഗാരരസനിഷ്യന്ദിയുമാണ്. ഭഗവാൻ വൃന്ദാവനത്തിൽ മുരളീഗാനം ചെയ്തു. ഈ വേണുനാദം, പ്രേമഭാവത്തെ ഉദ്ദീപിപ്പിയ്ക്കത്തക്കതായിരുന്നു. ഈ വേണുഗാനം കേട്ടു ഗോപികൾ, അവരുടെ സഖികളോടുകൂടെ ഭഗവാന്റെ ഗുണഗണങ്ങളെ വർണിയ്ക്കാൻ തുടങ്ങി. ഇങ്ങനെ നിരന്തരമായ ഭഗവദ്ഗുണഗാനം കൊണ്ട് അവർക്ക് ഭഗവാന്റെ രൂപം ഹൃദയത്തിൽ തെളിഞ്ഞു കാണാറായി. പീലിക്കിരീടവും പുഷ്പകുണ്ഡലങ്ങളും ധരിച്ചും, സ്വർണവർണമുള്ള പീതാംബരമുടുത്തും, വൈജയന്തിമാലയണിഞ്ഞും നടവരനായ ശ്രീകൃഷ്ണചന്ദ്രൻ വേണുദ്വാരത്തിൽ അധരാമൃതത്തെ ചേർത്തും, ഗോപബാലന്മാരാൽ അനുഗതനായി വൃന്ദാവനത്തിൽ പ്രവേശിയ്ക്കുന്ന കാഴ്ച ഗോപികൾ മനോമുകുരത്തിൽ കണ്ടു. അവർ ഭഗവാന്റെ മനോഹ രമൂർത്തിയെ മനസ്സുകൊണ്ടു ഗാഢാലിംഗനം ചെയ്തു. (10.21.6). ഇവിടെ ശ്രവണത്തോടൊപ്പം മനനത്തേയും കാണിച്ചിരിയ്ക്കുന്നു. വനമാല ഭഗവാന്റെ മായയുടെ പ്രതീകമാണ്.(12.11.11).ദേവകിയുടെ ആദ്യത്തെ പുത്രന്റെ പേരു 'സ്മര'നെന്നായിരുന്നു. അതിനെ ദ്വൈതരൂപിയായ കംസൻ കൊല്ലുമ്പോൾ ജീവന് ഭഗവാന്റെ വിസ്മരണമുണ്ടാകുന്നു. ഇങ്ങനെയുള്ള സ്ഥിതിയിൽ ഭഗവാൻ ഓടക്കുഴൽ വിളിയ്ക്കുമ്പോൾ, ജീവന് ഭഗവദ്ഗുണങ്ങളുടെ സ്മരണയുണ്ടാകുന്നു. ഈ ഗുണങ്ങളെ മനനം ചെയ്കയാൽ ഗോപീരൂപികളായ ജീവികൾക്കു ഭഗവാനെ പ്രാപി

യ്ക്കാനുള്ള ഇച്ഛ ജനിച്ചു. അതായത്, ബ്രഹ്മസംബന്ധത്തിനിച്ഛയുണ്ടായി. ഇവരിൽ രണ്ടുപ്രകാരമുള്ളവർ ഉണ്ടായിരുന്നു. ഒരു കൂട്ടർക്ക്, വേണുനാദംകേട്ട മാത്രയിൽ മൂർച്ഛ വരുകയാൽ അവർക്കു ഭഗവാന്റെ ഗുണവർണ്ണനം ചെയ്യാൻ സാധിച്ചിരുന്നില്ല. ഇവരെ അവധൂതസ്ഥിതിയിലുള്ള ഭക്തന്മാരെന്നറിയണം. ഭഗവാന്റെ ഗുണങ്ങളെ വർണിയ്ക്കാൻ സാധിച്ച ഗോപികളെ ആചാര്യസ്ഥിതിയിലുള്ള ഭക്തന്മാരെന്നും മനസ്സിലാക്കണം.

വിസ്മയകരമായ നടനംകൊണ്ടു തന്റെ സാക്ഷാൽ സ്വരൂപത്തെ ആർക്കും അറിയാൻ സാധിയ്ക്കാത്തവനും പല രസങ്ങളെ വിദഗ്ദ്ധമായി പ്രദർശിപ്പിയ്ക്കാൻ കഴിവുള്ളവനുമാണ് നടവരൻ. രസം രണ്ടു വിധമുണ്ട്. ധർമസഹിതവും, കേവലവും. ധർമസഹിതരസം സംഭോഗത്തിൽ പ്രസിദ്ധമാണ്. കേവലരസം നാട്യത്തിൽ പ്രസിദ്ധമാണ്. കേവലരസം വിരഹദശയെ ഉണ്ടാക്കും.

ചുരുക്കത്തിൽ ശബ്ദബ്രഹ്മം ഭഗവാന്റെ നാമലീലയാണ്. വേണുവിന്റെ തുറന്ന ഛിദ്രങ്ങളിൽക്കൂടി പലവിധശബ്ദങ്ങൾ കേൾക്കുന്നു. ഛിദ്രങ്ങളെല്ലാം അടച്ചാൽ വേണു മൗനവ്രതം ദീക്ഷിയ്ക്കും. എങ്കിലും അടച്ച ഛിദ്രങ്ങളാണ് തുറന്ന ഛിദ്രങ്ങളിൽകൂടിവരുന്ന ശബ്ദത്തിനു ശക്തിയും വിവിധത്വവും നൽകുന്നത്. മഹാത്മാഗാന്ധി തിങ്കളാഴ്ച തോറും മൗനവ്രതം എടുത്തിരുന്നു. പല മഹാത്മാക്കളും ഈ വ്രതം എടുക്കാറുണ്ട്. ഇവ മുരളിയിലെ അടച്ചതായ ഛിദ്രങ്ങളാണ്. എല്ലാ ഛിദ്രങ്ങളും തുറന്നിരുന്നാലും ഓടക്കുഴൽ ശരിയ്ക്കു ശബ്ദിയ്ക്കുകയില്ല. അതിനാൽ മൗനവും ആവശ്യമാണ്.

വേണുവിൽനിന്നും പ്രത്യേക ഛിദ്രങ്ങളിൽക്കൂടി പുറപ്പെടുന്ന പ്രത്യേകശബ്ദങ്ങളിൽ ചിലതു നമുക്ക് ഇഷ്ടമാണെങ്കിൽ ചിലതു ഇഷ്ടമല്ലാതേയും ഇരിയ്ക്കും. പക്ഷെ എല്ലാം ഒന്നിച്ചു ചില നിയമങ്ങൾക്കുൾപ്പെട്ട് ഒരേ ശ്രുതിയിൽ പുറപ്പെട്ടാൽ നമുക്ക് ഇഷ്ടപ്പെടുകയും ചെയ്യും. സംസാരത്തിലും ചില ശബ്ദങ്ങൾ നമുക്കിഷ്ടമാണെങ്കിൽ ചിലത് ഇഷ്ടപ്പെടാറില്ല. പക്ഷെ ഇതെല്ലാം ഭഗവാനിൽ നിന്നും ഭിന്നമല്ലെന്നറിയുമ്പോൾ അതിൽ കലയെ കാണാൻ സാധിയ്ക്കുകയും ദിവ്യമായ ആനന്ദം അനുഭവപ്പെടുകയും ചെയ്യുന്നു. നമ്മുടെ ഒരു വിരൽ മുറിച്ചു മാററിയാൽ അത് വൃത്തികേടായി തോന്നും. ദേഹത്തോടു ചേർന്നിരുന്നാൽ സൗന്ദര്യമുള്ളതായും തോന്നും. എന്നപോലെ എല്ലാ ശബ്ദങ്ങളും ബ്രഹ്മത്തിൽനിന്നും അഭിന്നമായി കാണുമ്പോൾ അതിൽ സൗന്ദര്യം കാണാൻ കഴിയും.

വൃന്ദാവനം സത്സംഗസ്ഥലമാണ്. അവിടെ ദിവസേന ശ്രവണം നടക്കുന്നുണ്ടാകും. നിത്യവും പുതിയ പുതിയ രീതിയിൽ ബ്രഹ്മത്തിന്റെ സ്വരൂപത്തെ മനസ്സിലാക്കുന്നുണ്ടാകും. ഗുരു ബ്രഹ്മനിഷ്ഠനും ശിഷ്യൻ അധികാ





രിയുമാണെങ്കിൽ ശബ്ദരൂപിയായ ബ്രഹ്മത്തിൽനിന്നും തീർച്ചയായും ബ്രഹ്മാകാരവൃത്തി (ബ്രഹ്മസംബന്ധം)യുണ്ടാകും.

ശ്രീമദ് ഭാഗവതം **"ജന്മാദ്യസ്യ യതോഽന്വയാത്"** എന്നാണാരംഭിക്കുന്നത്. വേദത്തെ സംബന്ധിച്ച വിദ്വാന്മാർ പോലും മോഹിച്ചുപോകുന്നു എന്നാണ് ആ ശ്ലോകത്തിൽ പറഞ്ഞിട്ടുള്ളത്. "അപ്രകാരമുള്ള വേദത്തിന്റെ പൊരുളിനെ ആരാണൊ സങ്കല്പമാത്രം കൊണ്ടു ബ്രഹ്മാവിനു ഹൃദയത്തിൽ കാണിച്ചുകൊടുത്തത് - ആ പരം സത്യസ്വരൂപത്തെ ഞാൻ ധ്യാനിയ്ക്കുന്നു" എന്നു പറഞ്ഞ് ആ മംഗളശ്ലോകം അവസാനിയ്ക്കുന്നു. വേദമാണു ഭഗവാന്റെ ആദ്യത്തെ മുരളീഗീതം. പിന്നീടു സൃഷ്ടിയിൽ ഏതേതു ശബ്ദം കേൾക്കാൻ തുടങ്ങിയോ അതെല്ലാംതന്നെ ഈ മൂലവേദത്തിന്റെ ശാഖകളാണെന്നറിയണം.ഭഗവാന്റെ സ്വരൂപവർണ്ണന ചെയ്തുകൊണ്ടു ശുകദേവൻ പറയുന്നു:

**രംഗേ യഥാ നടവരൗ ക്വ ച ഗായമാനൗ** (10.21.8) അതായത് രംഗഭൂമിയിൽ രണ്ടു ശ്രേഷ്ഠരായ നടന്മാർ ഇരിയ്ക്കുന്നതുപോലെ തോന്നിയിരുന്നു, എന്നാണ്. ഇന്നും ഈ ജഗത്തിൽ കാണുന്നതെല്ലാം പ്രകൃതി-പുരുഷസംഗത്താൽ ഉണ്ടായിട്ടുള്ളതാണ് (11.28.1.) നാടകത്തിൽ നടന്മാർ സകല ലീലകളും പ്രേക്ഷകരെ സന്തോഷിപ്പിയ്ക്കാൻ വേണ്ടിയാണ് ചെയ്യുന്നത്. അവിടെ കാണുന്നതും കേൾക്കുന്നതും അതേപടി സത്യമല്ല. അതുപോലെ ഈ ജഗത്തിനേയും ഒരു നാടകമായിട്ടു വീക്ഷിയ്ക്കണം. കാണികൾ, തങ്ങൾ കാണുന്നതെല്ലാം സത്യമെന്നു ധരിച്ചാൽ അബദ്ധത്തിൽ ചാടിപ്പോകും. എങ്കിലും നടീനടന്മാർ കഥാപാത്രങ്ങളുമായി താദാത്മ്യം പ്രാപിച്ചേ മതിയാകൂ. നാടകം ആരംഭിയ്ക്കുന്നതുവരെ പ്രേക്ഷകർ പരസ്പരം പലതും സംസാരിച്ചുകൊണ്ടിരുന്നാലും നാടകം തുടങ്ങിയാൽ സംസാരം നിർത്തി ശ്രദ്ധ നാടകത്തിലേയ്ക്കു തിരിയ്ക്കും. ആ സമയം ദർശനവൃത്തി മാത്രമേ അവർക്കുണ്ടായിരിയ്ക്കുകയുള്ളു. അതുപോലെ, സകല ശബ്ദങ്ങളും ഭഗവാന്റെ വേണുവിൽനിന്നാണു വരുന്നതെന്നറിയുകയും, ജ്ഞാനപൂർവം അതു കേൾക്കുകയും ചെയ്യുമ്പോൾ ആ ജീവന്റെ അന്തഃകരണം സ്തബ്ധമായിപ്പോകും. *റേഡിയോ* ജഡവസ്തുവാണെങ്കിലും, അതിൽനിന്നും വരുന്ന ഗാനം മനുഷ്യരെ മുഗ്ദ്ധരാക്കുന്ന സ്ഥിതിയ്ക്ക് ചൈതന്യത്തിന്റെ വാണിയിൽ ദത്തമനസ്കരാകുന്നവർ മുഗ്ദ്ധരായിപ്പോകുന്നതിൽ എന്താണാശ്ചര്യം ?

ഒരിയ്ക്കൽ മദ്രാസിൽനിന്നും സഞ്ജീവറാവു എന്ന ഒരു നല്ല സംഗീതവിദഗ്ദ്ധൻ ബോംബെയിൽ എത്തി. അദ്ദേഹം ഓടക്കുഴൽ ഊതുമ്പോൾ അതിന്റെ പല ഛിദ്രങ്ങളിൽകൂടി പലവിധപക്ഷികളുടെ ശബ്ദങ്ങൾ പുറപ്പെടുവിച്ചിരുന്നു. ചിലപ്പോൾ മുരളിയെ അധരത്തിൽനിന്നും മാററിയ ശേഷവും അതിൽനിന്നും കുറച്ചു നേരത്തേയ്ക്കു ശബ്ദം വന്നുകൊണ്ടിരുന്നതായി പലർക്കും തോന്നി. ആ മുരളീഗാ



നധാര ശ്രോതാക്കളെ പരമാനന്ദത്തിൽ ലയിപ്പിച്ചു. ഒരാൾ എല്ലാം മറന്ന് എഴുന്നേററു നൃത്തം ചെയ്തു. അപ്പോൾ ഭഗവാന്റെ വേണുഗാനമാധുര്യവും, വശീകരണശക്തിയും എത്ര മാത്രമാണെന്നു നമുക്ക് ഊഹിയ്ക്കാൻ കഴിയും. ദിവ്യമായ ആ വേണുഗാനം കേൾക്കാൻ ഭാഗ്യമുണ്ടായിരുന്ന സുകൃതികളുടെ മനസ്സിന്റെ ഗതി നിന്നുപോയി എങ്കിൽ എന്താണ് അതിശയിയ്ക്കാനുളളത്? ഒരാൾ ശബ്ദിയ്ക്കുമ്പോഴും, മറ്റൊരാൾ പ്രതിശബ്ദം പുറപ്പെടുവിയ്ക്കുമ്പോഴും ശക്തി ഒരേ ഒരു ചൈതന്യത്തിൽനിന്നുമാണുദ്ഭൂതമാകുന്നത്. ക്രിയയിൽ മാത്രമേ ഭേദമുള്ളു. സ്വപ്നത്തെപ്പററി ചിന്തിച്ചു നോക്കിയാൽ ഇതിലും കൂടുതൽ ആശ്ചര്യം കാണാം. സ്വപ്നത്തിൽ പറയുന്നവരും കേൾക്കുന്നവരുമെല്ലാം ഒരേ ഒരാൾ മാത്രമാണെങ്കിലും പലർ തമ്മിൽ സംസാരിയ്ക്കുന്നതുപോലെ അനുഭവമുണ്ടാകുന്നു. ഇതെല്ലാം ഭഗവാന്റെ വേണുരൂപമായ ശബ്ദബ്രഹ്മത്തിന്റെ പല പല പ്രകാരങ്ങളാണ്. നന്ദനന്ദനനായ ശ്രീകൃഷ്ണനും ബലരാമനും വിചിത്രവേഷങ്ങൾ ധരിച്ചു കളിയ്ക്കുമ്പോൾ അവരുടെ രൂപവും സ്വഭാവവും സകലരസജ്ഞന്മാരേയും ആനന്ദിപ്പിച്ചിരുന്നു. ശ്രീകൃഷ്ണചന്ദ്രന്റെ വേണുനാദം ശ്രവിച്ച വിമാനസഞ്ചാരികളായ ദേവന്മാരും ദേവികളും കൂടി മോഹിച്ചുപോയിരുന്നു.(10.21.12.) മനസ്സിനും വാണിയ്ക്കും അഗോചരമായ ബ്രഹ്മത്തിൽനിന്നും, മനസ്സും വാണിയും പുറപ്പെടുന്നതു കാണുമ്പോൾ ആർക്കും ആശ്ചര്യം തോന്നും. വിദ്യുച്ഛക്തിയെ കണ്ണുകൊണ്ടു കാണാൻ സാധ്യമല്ലെങ്കിലും അതിൽ നിന്നും നിർമിയ്ക്കുന്ന അനേകപ്രകാരമുള്ള രൂപങ്ങളും ശബ്ദങ്ങളും, *സിനിമാ, റേഡിയോ, ടെലിവിഷൻ* മുതലായവയും കേൾക്കുകയും കാണുകയും ചെയ്യുന്നത് എത്ര ആശ്ചര്യജനകമാണ്. പശുക്കൾകൂടി ഭഗവാന്റെ ഓടക്കുഴൽ നാദം ശ്രവിച്ച്, നിശ്ചേഷ്ടരായി നിന്നുപോയിരുന്നു. (ഒരിയ്ക്കൽ ഒരു പട്ടി, ഗ്രാമഫോണിൽ തന്റെ യജമാനന്റെശബ്ദം തിരിച്ചറിയാൻ ഇടയായതുകൊണ്ടാണ് ആ *കമ്പനി*ക്കാർ അവരുടെ *കമ്പനി*യ്ക്കു *"His Master's Voice Company"* എന്നു പേരിട്ടത്. ജഡവസ്തുവായ ഗ്രാമഫോൺ *റിക്കാർഡി*ന് ഈ സിദ്ധി ഉണ്ടാകാമെങ്കിൽ ഭഗവാന്റെ വാണിയ്ക്ക് എന്തു ചെയ്യാൻ സാധിയ്ക്കയില്ല?)

ഒരു ഗോപി മറ്റൊരു ഗോപിയോടു പറയുന്നു: "ഹേ സഖീ! ഈ വനത്തിലെ പക്ഷികൾ മുനിജനങ്ങളെ ഓർമിപ്പിയ്ക്കുന്നു. എത്ര ഏകാഗ്രതയോടെയാണ് അവർ ഭഗവാന്റെ വേണുഗാനം കേൾക്കുന്നതെന്നു നോക്കു! അചേതനായ ഈ നദി, തന്റെ തിരമാലകളാകുന്ന കരങ്ങൾകൊണ്ടു ഭഗവാനു കമലപുഷ്പം കാഴ്ചവെച്ച്, തൃപ്പാദങ്ങളെ സ്പർശിയ്ക്കാൻ വെമ്പൽകൊള്ളുന്നതുപോലെ തോന്നുന്നു. കാർമേഘങ്ങൾ ഭഗവാന്റെ മനോഹരമുരളീഗാനത്തിൽ മോഹിച്ച്, അവരുടെ ശരീരത്താൽ ഭഗവാനു കുട പിടിയ്ക്കുന്നു." നല്ല കലയുടെ സ്വരൂപം വളരെ മോഹനീയമാണ്. ആത്മാവ് തന്റെ ചൈതന്യത്തെ ഇന്ദ്രിയവിഷയങ്ങളിൽ ദർശിയ്ക്കുമ്പോൾ, ശാശ്വതമായ സാരസ്യത്തിന്റെ അനുഭവമുണ്ടാകാൻ തുടങ്ങുന്നു. ആ രസം ജീവബ്രഹ്മത്തിന്റെ ഐക്യത്തിനു നിദാനമാണ്. അതു ലഭിച്ചശേഷം, ദൃഷ്ടി ബാഹ്യസഞ്ചാരം ചെയ്യുമ്പോഴും സർവത്ര അതേ രസം തന്നെ അനുഭവപ്പെടുന്നു. ആ സമയം ജഗത്ത് ആകെത്ത ന്നെ മാറിപ്പോയതായി അനുഭവപ്പെടും. ഈ ദശ ഭഗവാന്റെ വേണുഗാനവേളയിൽ വനത്തിൽ ഉണ്ടായിരുന്ന ഗോപികൾക്കും മറ്റെല്ലാ വനവാസികൾക്കും പ്രാപ്തമായിരുന്നു.

മറ്റൊരു ഗോപി പറഞ്ഞു. "ഈ ഗോവർധനപർവതം തീർച്ചയായും ഹരിഭക്തരിൽ ശ്രേഷ്ഠനാണ്. അതിനു നിത്യവും രാമകൃഷ്ണന്മാരുടെ ചരണസ്പർശം ലഭിയ്ക്കുന്നു. മാത്രമല്ല, കന്ദമൂലാദികളാൽ ഭഗവാനും, ഗോപബാലന്മാർക്കും, പശുക്കൾക്കും അതു നിത്യവും ആഥിത്യം നൽകി സേവ ചെയ്യുകയും ചെയ്യുന്നു." ഇവിടെ ഗോവർധമെന്നാൽ, ആത്മജ്ഞാനം പ്രാപ്തമാകുന്ന ദശയെന്നറിയണം. ആ ദശ സർവോത്കൃഷ്ടമാണ്. ഗീതയിൽ, ജ്ഞാനിഭക്തരെ നാലു പ്രകാരമുളള ഭക്തരിൽവെച്ചു ശ്രേഷ്ഠരായി കല്പിച്ചിട്ടുണ്ട്. എന്തെന്നാൽ ജ്ഞാനിഭക്തരുടെ വാണിയിൽനിന്നും വേദതുല്യമായ ജ്ഞാനം പ്രവഹിയ്ക്കുന്നു. ആ വാണിഭഗവാന്റെ വേണുനാദത്തിനോടു സാദൃശ്യം വഹിയ്ക്കുന്നതാണ്.

തന്ത്രശാസ്ത്രത്തിൽ, സൃഷ്ടിയ്ക്കുമുൻപ് നാദമാണുണ്ടായതെന്നു പറഞ്ഞിട്ടുണ്ട്. പിന്നീടു ബിന്ദുവും തുടർന്നു കലയും ഉണ്ടായതായി കല്പിച്ചിരിയ്ക്കുന്നു. ഭാഗവതത്തിൽ ശബ്ദബ്രഹ്മരൂപിയായ വേണുവിനെ "സർവഭൂതമനോഹരം" എന്നു വിശേഷിപ്പിച്ചിരിയ്ക്കുന്നു. സർവപ്രാണികളുടേയും ചിത്തത്തെ ആകർഷിയ്ക്കത്തക്കതായിരുന്നു ഭഗവാന്റെ വേണുഗാനം. ഈ വേണുഗീതം കേട്ട്, ചരങ്ങളായ സകലപ്രാണികളും നിശ്ചേഷ്ടരായി നിന്നുപോയി.

ഗോപികൾ ഭഗവാന്റെ വേണുഗീതത്തെ വർണിച്ചു വർണിച്ച് തന്മയരായിത്തീർന്നു. ഭക്തന്മാർ ഭഗവദ്ഗുണശ്രവണംകൊണ്ടും, ജ്ഞാനികൾ വേദാന്തശ്രവണംകൊണ്ടും തന്മയരാകുന്നതുപോലെയാണ്, ഈ ഗോപികൾ വേണുനാദം കേട്ട് തന്മയരായി ഭവിച്ചത്.

ഒരു സാധാരണ പാട്ടു കേട്ടാൽപ്പോലും ശ്രോതാവിന്റെ തല ഇളകിപ്പോകുമെങ്കിൽ ഭഗവാന്റെ സംഗീതമാധുരിയെപ്പററി എന്തു പറയാനാണ്? എത്രയോ വർഷങ്ങൾ പിന്നിട്ടു കഴിഞ്ഞെങ്കിലും ഭഗവാന്റെ വേണുഗാനമാധുരി ഇന്നും സ്മരണമാത്രയിൽതന്നെ ആനന്ദം നൽകുന്നു. ഹരികഥക്കാർ അവരുടെ കഥയും പാട്ടും കൊണ്ടു വളരെ ശ്രോതാക്കളെ ആകർഷിയ്ക്കുകയും ആനന്ദിപ്പിയ്ക്കുകയും ചെയ്യുന്നു. മഹാത്മാഗാന്ധി, ശ്രീ നരസിംഹമേഹ്ത്തായുടെ **'വൈഷ്ണവജനതോ തേനേ കഹിയേ'** എന്നുള്ള മധുര ഗീതത്തിൽ ആനന്ദമനുഭവിച്ചിരുന്നു. അപ്പോൾ സാക്ഷാൽ

ഭഗവാന്റെ ദിവ്യമായ വേണുഗാനം കേട്ടാൽ ആരാണ് ആകർഷിയ്ക്കപ്പെട്ടു തന്മയരായിത്തീരാത്തത്? അധ്യാത്മ ഭാവത്തിൽ നോക്കുന്നതായാൽ, ലോകത്തുള്ള സകല ശബ്ദങ്ങളും ഭഗവാന്റെ വേണുവിന്റെ ശബ്ദമാണെന്നും, ശരിയായ ദൃഷ്ടി കൊണ്ടു നോക്കാൻ ശീലിച്ചിട്ടുള്ളവർക്കു തീർച്ചയായും തന്മയത ഉണ്ടാകുമെന്നും മനസ്സിലാക്കാവുന്നതാണ്. ഈ വേണുഗീതമെന്ന അധ്യായത്തിൽ ഭഗവാന്റെ വേണുമാധുരിയും ശാരീരമാധുരിയും വളരെ വർണിയ്ക്കപ്പെട്ടിട്ടുണ്ട്. അടുത്തുവരുന്ന വസ്ത്രാപഹരണലീലയിൽ ഗോപികൾ ഭഗവാനെ അവരുടെ ഭർത്താവാകാൻ ആഗ്രഹിയ്ക്കുന്നതായി പറഞ്ഞിരിയ്ക്കുന്നു.

ഗീതാഞ്ജലിയിൽ കവി രവീന്ദ്രനാഥടാഗോർ ഇപ്രകാരം പറയുന്നു: "അതെന്നെ അനന്തനാക്കി. അവിടുത്തെ ലീല എന്തൊരത്ഭുതം! ഈ പൊള്ളയായ മുരളിപോലുള്ള എന്റെ ശരീരത്തെ നീ നിന്റെ ശ്വാസംകൊണ്ടു നിറയ്ക്കുകയും ഒഴിയ്ക്കുകയും ചെയ്യുന്നു. വീണ്ടും വീണ്ടും ഈ പ്രക്രിയ ആവർത്തിയ്ക്കപ്പെടുന്നു. ഓരോ സമയത്തും അവിടുത്തെ ശ്വാസം ഇതിൽ പുതിയ പ്രാണനെ നിറയ്ക്കുന്നു. മുരളീരൂപിയായ എന്റെ ഈ ശരീരത്തെ നീ പർവതത്തിന്റെ ശിഖരങ്ങളിലേക്കും, മലയിടുക്കുകളിലേയ്ക്കും മാററിക്കൊണ്ടിരിയ്ക്കുന്നു. ഒപ്പം തന്നെ ഇതിൽ എപ്പോഴും പുതിയ പുതിയ ഗീതങ്ങൾ നീ പാടിക്കൊണ്ടുമിരുന്നു. നിന്റെ വിരലുകളുടെ നിത്യസ്പർശംകൊണ്ട് എന്റെ ചെറിയ ഹൃദയം ആനന്ദനൃത്തം ചെയ്യുകയും, ഈ അനുഭൂതി ഒരിയ്ക്കലും മറക്കാതിരിയ്ക്കാൻ പ്രാർഥിയ്ക്കുകയും ചെയ്യുന്നു."

ദിവ്യമായ ദർശനത്തിൽനിന്നും ദിവ്യമായ രസം ഉണ്ടാകുന്നതുപോലെ, ദിവ്യമായ ശ്രവണത്തിൽനിന്ന് ദിവ്യമായ അനുഭൂതിയും ഉണ്ടാകും. നിഷ്കളങ്കരായ ശിശുക്കളുടെ കൊഞ്ചലിലും, മഹാത്മാക്കളുടെ ഗംഭീരവാണികളിലും ഒരേ ഒരുസത്തയാണു മാറ്റൊലി ക്കൊള്ളുന്നത്. നല്ല ദൃശ്യത്തിൽ ഭഗവാന്റെ രൂപലാവണ്യം കാണുന്നതു പോലെ, നല്ല ശ്രാവ്യത്തിൽ ഭഗവാന്റെ വേണുഗാനവും കേൾക്കുന്നു. ഉത്തമകല ഭക്തരുടെ ആത്മാവിനെ ജാഗ്രത്താക്കുകയും, ഉത്തമഭക്തൻ കലയിൽ തങ്ങളുടെ ആത്മാവിനെ കാണുകയും ചെയ്യുന്നു.

ഉത്തമദൃഷ്ടികൊണ്ടു സംസാരത്തെ നോക്കിക്കാണുകയും, ദിവ്യരീതിയിൽ സംസാരത്തിലെ ശബ്ദങ്ങളെ കേൾക്കുകയും വേണം. രസാഭിമുഖമാകുന്നതിനു ഗോപികളുടേതുപോലുള്ള ചെവികൾ ഉണ്ടായിരിയ്ക്കണം. ബ്രഹ്മം ദൂരസ്ഥലമല്ല, സർവത്ര പൂർണനായി നിറഞ്ഞിരിയ്ക്കുകയാണ്. ആ ബ്രഹ്മത്തെ ഗോപികൾ പതിരൂപത്തിൽ ഗ്രഹിയ്ക്കുവാൻ ഇച്ഛിച്ചതിൽ അസാംഗത്യം അല്പം പോലുമില്ല.





# പ്രകരണം ഇരുപത്തൊന്ന്

## വസ്ത്രാപഹരണലീല - അഥവാ ദേഹാധ്യാസ നിവാരണം

ഭഗവദ് ഗുണങ്ങളുടെ നിരന്തരശ്രവണത്താൽ ഭഗവത് സ്വരൂപത്തിൽ ആസക്തി ഉണ്ടാകുന്നു. അതുപോലെ, വേണുഗീതശ്രവണത്തിനുശേഷം ബ്രഹ്മസംബന്ധത്തിനു ഭക്തർക്കും ഇച്ഛയുണ്ടാകുന്നു. വസ്ത്രാപഹരണലീലയിൽ ബ്രഹ്മചാരികളായ ഭക്തരുടെ കഥ വരുന്നു. വസ്ത്രാപഹരണലീല മുതൽക്കുള്ള ഏഴ് അധ്യായങ്ങളെ 'പുഷ്ടിമാർഗത്തിലെ താമസ - സാധനാപ്രകരണ'മെന്നു പറയുന്നു. ഇവിടെ താമസമെന്നാൽ തമോഗുണമെന്നല്ല അർഥം. ഭഗവാന്റെ അനുഗ്രഹം കൊണ്ടു ഫലപ്രാപ്തി ഇച്ഛിയ്ക്കുന്നവരുടെ അന്തർദശ എങ്ങനെയുള്ളതായിരിയ്ക്കണമെന്ന് എവിടെ വിസ്തരിച്ചു വിവരിച്ചിരിയ്ക്കുന്നുവോ അതിനെയാണ് താമസ - സാധനാപ്രകരണമെന്നു പറയുന്നത്.

വിഷയസ്മരണകൊണ്ടു മനുഷ്യരുടെ ശരീരമുണ്ടാകുന്നതുപോലെ, ഭഗവാന്റെ നിരന്തരമുള്ള സ്മരണയിൽ നിന്നും ഭക്തന്റെ ശരീരമുണ്ടാകുന്നു. സൂഫിയാമാർഗത്തിൽ പറയുന്നത് "ആശകൻ (ഭക്തൻ) മാശുകനെ (ഭഗവാനെ) കണ്ണീരോടുകൂടെ നോക്കുന്നതുവരെ, മാശുകൻ തന്റെ മുഖത്തെ കാണിയ്ക്കുകയില്ലെ"ന്നാണ്. സഗുണബ്രഹ്മം ഭേദത്തെ അഭേദമാക്കുന്നു. ആദ്യം ഭേദം കാണുകയും, ജീവനും ഈശ്വരനും ഒന്നാകാൻ സാധിയ്ക്കാതിരിയ്ക്കുകയും ചെയ്യുമ്പോൾ ഭക്തിയാകുന്ന രസായനസേവകൊണ്ടു രണ്ടും ഒന്നിച്ചു ചേർന്ന് ഏകരസമായിത്തീരും. ജീവൻ, തന്റെ മനസ്സ്, പ്രാണൻ, ശരീരം മുതലായ പ്രകൃതികളെ വിട്ട് ഭഗവാനെ ശരണം പ്രാപിയ്ക്കുമ്പോൾ, ഭഗവാനും തന്റെ ഐശ്വര്യാദി ഗുണങ്ങളെ വിട്ടിട്ട് ഭക്തനധീനനാകുന്നു. ജീവൻ ശരണാഗതനാകാതിരുന്നാൽ, ഭഗവാൻ ദൂരസ്ഥനായി തോന്നും. അതിനാൽ ഭക്തിമാർഗത്തിൽ ജീവനു ശരണാഗതി ആവശ്യമാണ്. ശരണാഗതിയ്ക്ക് മായ വിഘ്നങ്ങളുണ്ടാക്കുന്ന പക്ഷം മായാരൂപിണിയായ കാർത്യായനീദേവിയെ ഉപാസന ചെയ്യണം. പാർവതിയുടെ വേറൊരു പേരാണ് കാർത്ത്യായനി. അജ്ഞാനം നീങ്ങുമ്പോൾ ബ്രഹ്മസംബന്ധം ഉണ്ടാകും. വസ്ത്രാപഹരണലീലയിൽ (22-ാം അധ്യായം) വ്രജത്തിലെ കുമാരികൾ മാർഗശീർഷമാസത്തിൽ കാർത്ത്യായനീ പൂജാവ്രതം എടുത്തു എന്നു പറഞ്ഞിരിയ്ക്കുന്നു. ആ വ്രതകാലത്ത് ഈ ബാലികമാർ ദേവിയോടു ശ്രീകൃഷ്ണൻ അവരുടെ പതിയായി വരണേ എന്നു പ്രാർഥിച്ചിരുന്നു. (10.22.4). അവർ യമുനയിൽ കുളിയ്ക്കാൻ പോകുന്ന വഴിയിലും ശ്രീകൃഷ്ണലീലകൾ പാടിക്കൊണ്ടാണ് പോയിരുന്നത്. അവരുടെ പ്രാർഥന, ശ്രീകൃഷ്ണനല്ലാതെ സംസാരികളായ മനുഷ്യർ ആരുംതന്നെ തങ്ങളുടെ ഭർത്താവാകരുത്



എന്നായിരുന്നു. അതായത് തങ്ങൾ ഒരേ സത്തയുടെ ആധാരത്തിൽ മാത്രം ഇരിയ്ക്കണം എന്നായിരുന്നു പ്രാർഥന. സംസാരജീവിതത്തിൽ പലപ്പോഴും ശരീരത്തെ അനുസരിയ്ക്കേണ്ടിവരും. ചിലപ്പോൾ പ്രാണന്റെ വാസനയ്ക്കു വശപ്പെടേണ്ടതായി വരും. ചിലപ്പോൾ മനസ്സിന്റെ സങ്കല്പങ്ങൾ പലവിധ ഉപദ്രവങ്ങൾ ഉണ്ടാക്കും. ഇപ്രകാരം മായയുടെ പല അനുഭവങ്ങളും ജീവനുണ്ടാകും. അതിനാൽ വ്രജത്തിലുള്ള ഗോപകുമാരികൾ മായാരൂപിണിയായ ദേവിയോട് ഇനി തങ്ങൾക്കു ഭഗവാന്റെ ഏകസത്തയുടെ കീഴിൽ ഇരിയ്ക്കാൻ വേണ്ടതായ വരം തരണേയെന്നു പ്രാർഥിയ്ക്കുന്നു. ആഗ്രഹം ജനിയ്ക്കാതെ ബ്രഹ്മസംബന്ധം ഉണ്ടാകുകയില്ല. ബ്രഹ്മസംബന്ധത്തിന് അലൗകികപ്രേമം വേണം. അലൗകികപ്രേമത്തെ വിവരിയ്ക്കാനും, മനസ്സിലാക്കിയ്ക്കാനും അലൗകിക ഭാഷയില്ല. അതിനാൽ ലൗകികഭാഷ ഉപയോഗിച്ച്, ഗോപകുമാരികൾ ശ്രീകൃഷ്ണൻ തങ്ങളുടെ പതിയാകാൻ വരം നൽകണേയെന്നു ദേവിയോടു പ്രാർഥിയ്ക്കുന്നു. ഈ പതി എങ്ങനെയുള്ളതെന്നു രണ്ടാംസ്കന്ധത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക:

**ശ്രിയഃ പതിർയജ്ഞപതിഃ പ്രജാപതി-**
**ർധിയാംപതിർല്ലോകപതിർധരാപതിഃ**
**പതിർഗതിശ്ചാന്ധകവൃഷ്ണിസാത്വതാം**
**പ്രസീദതാം മേ ഭഗവാൻ സതാംപതിഃ.**

ലക്ഷ്മിയുടെ പതിയും, യജ്ഞപതിയും, പ്രജകളുടെ പതിയും, ബുദ്ധിയുടെ പതിയും, (സാക്ഷി) ലോകങ്ങളുടെ പതിയും, അന്ധകവൃഷ്ണികളുടെയും സാത്വത യാദവരുടെയും പതിയും, ഗതിയും, സജ്ജനങ്ങളുടെ പതിയുമായ ഭഗവാൻ എന്നിൽ പ്രസന്നനായാലും.

ഈ ഭഗവാൻ പൂർണജഗത്തിന്റേയും പതിയാണ്. അതിനെ ജീവൻ, ആവരണം കൂടാതെ, സങ്കോചംകൂടാതെ, സമീപിയ്ക്കണം. തന്നിൽ മായയുടെ ആവരണമുണ്ടെങ്കിൽ ഭേദം കാണും. അതിനെ നീക്കുന്നതിനുവേണ്ടി കാർത്ത്യായനീരൂപിണിയായ ജ്ഞാനശക്തിയെ വ്രജവാസികൾ ഉപാസിയ്ക്കുന്നു. ഇങ്ങനെയുള്ള പതിയെ സ്ത്രീകൾക്കും പുരുഷന്മാർക്കും വിവാഹം കഴിയ്ക്കാം.

പ്രാണവാസന സ്ഥൂലശരീരത്തിൽ പ്രസരിയ്ക്കുമ്പോൾ ശൃംഗാരഭാവനയുണ്ടാകുന്നു. അതേ വാസന ആത്മാവിലേയ്ക്കു തിരിഞ്ഞാൽ പ്രേമലക്ഷണഭക്തിയും ഭവിയ്ക്കുന്നു. ആദ്യത്തെ വാസനയുടെ വിഷയം അനിത്യവും രണ്ടാമത്തേത് അബാധിതവുമാണ്. ഏതൊരു ഭഗവാന്റെ സൗന്ദര്യലേശംകൊണ്ടാണോ ഈ ജഗത്ത്സൗന്ദര്യമുള്ളതായി കാണുന്നത്, ആ ഭഗവാൻ സൗന്ദര്യത്തിന്റേയും സുഖത്തിന്റേയും ഖനിയാണ്. ഇപ്രകാരമുള്ള സ്വരൂപത്തെ പതിയായി സ്വീകരിയ്ക്കുകയാണ് ഓരോ ജീവന്റെയും കർത്തവ്യം. ഭഗവാന്റെ സ്വരൂപം ചിന്മയവും ആനന്ദമയവുമാണ്. അതിനാൽ ഭഗവാന്റെ ലീലയിലെ കഥാപാത്രങ്ങളും ചിന്മയരായിരിയ്ക്കണം. ആരോടെങ്കിലും മൈത്രി ഉണ്ടാകണമെങ്കിലും അഥവാ ആരെയെങ്കിലും വിവാഹം കഴിയ്ക്കണമെങ്കിലും രണ്ടുകൂട്ടരും പല വിധത്തിലും യോജിപ്പുള്ളവരായിരിയ്ക്കണം. അല്ലെങ്കിൽ ഒരിയ്ക്കലും പൊരുത്തം സംഭവിയ്ക്കുകയില്ല. ഭഗവാന്റെ പ്രേമം വേണ്ടവർ അതിനു തക്കതായ അവസ്ഥയെ പ്രാപ്തമാക്കിയിരിയ്ക്കണം. ഇവിടെ വസ്ത്രഹരണലീലയിൽ ചെറിയ കുട്ടികളായ ഗോപികളാണു വ്രതമെടുത്തിരിയ്ക്കുന്നത്. ഇതിൽനിന്നും, ചെറുപ്രായത്തിലെതന്നെ ആത്മസാക്ഷാത്കാരത്തിനുള്ള മാർഗത്തിലേയ്ക്കു തിരിഞ്ഞിരിയ്ക്കുന്ന ബ്രഹ്മചാരികളായ പുരുഷന്മാരോ സ്ത്രീകളോ ആണ് ഈ ഗോപികൾ എന്നു മനസ്സിലാക്കാം. ഭഗവാനോടു ദാസഭാവത്തിൽ സംബന്ധമുണ്ടാകാവുന്നതുപോലെ മിത്രഭാവത്തിലും, മാതൃഭാവത്തിലും, പിതൃഭാവത്തിലും, പതിഭാവത്തിലും സംബന്ധമാകാം. ഒടുവിൽ പറഞ്ഞത് മറ്റെല്ലാറ്റിനേയും അപേക്ഷിച്ചു ശ്രേഷ്ഠമാണ്. ഇതിൽ ഇടയ്ക്കു ഭേദം ഉണ്ടാകുന്നില്ല. ദാസഭാവത്തിൽ ഭക്തൻ ഭഗവാനെ സേവ ചെയ്യുന്നു. ആ സമയം ദാസന് എന്തെങ്കിലും പ്രതിഫലം കൊടുക്കുന്നതിനുവേണ്ടി നിർഗുണഭഗവാന് സഗുണനാകേണ്ടിവരുന്നു. മാത്രമല്ല, ഈ അവസ്ഥയിൽ വലുപ്പ - ചെറുപ്പമുള്ളതിനാൽ വളരെപ്പേർ ദാസഭാവത്തെക്കാൾ മിത്രഭാവം ഇഷ്ടപ്പെടുന്നു. മിത്രഭാവത്തിൽ വലുപ്പ - ചെറുപ്പമില്ലെങ്കിലും, പ്രേമം സാപേക്ഷമായിപ്പോകുന്നു. അതായത് ഒരു മിത്രം അങ്ങോട്ടു സ്നേഹിച്ചാൽ മാത്രമേ മറേറ മിത്രം തിരിച്ചു സ്നേഹിയ്ക്കുകയുള്ളു. ഈ ഭാവത്തിൽ നാം ഭഗവാനെ ഭജിയ്ക്കാൻ മറന്നുപോയാൽ ഭഗവാനും നമ്മെ മറന്നുകളയും. അതിനാൽ വേറെ ചില ഭക്തന്മാർ ഭഗവാനെ മാതാവിന്റെ രൂപത്തിൽ ഭജിയ്ക്കുന്നു. ഈ അവസ്ഥയിൽ മകൻ മറന്നാലും, ഭഗവാൻ മാതൃരൂപനാകയാൽ ഭക്തനെ വാത്സല്യപൂർവം സ്നേഹിയ്ക്കുന്നു. എങ്കിലും ഈ സംബന്ധത്തിൽ വയസ്സിനു വ്യത്യാസമുള്ളതിനാൽ കുറച്ചു സങ്കോചമുണ്ടായിരിയ്ക്കും. മാത്രമല്ല, പുത്രൻ വലുതായി വിവാഹം കഴിയ്ക്കുമ്പോൾ അമ്മയുടെ പ്രേമത്തെ പലപ്പോഴും മറന്നുപോകുകയും ചെയ്യും. അവനിൽ മായ വരുമ്പോൾ അമ്മയുടെ പ്രേമം കുറയുന്നു. അതിനാൽ ഉത്തമഭക്തന്മാർ ഭഗവാനെ പതിരൂപത്തിൽ ഭജിയ്ക്കുന്നു. ദശമസ്കന്ധത്തിന്റെ ആദ്യ അധ്യായങ്ങളിൽ ദാസഭാവം, മിത്രഭാവം, വാത്സല്യഭാവം മുതലായവയെ വർണിച്ചുകഴിഞ്ഞു. പതിഭാവത്തെ അഥവാ കാന്താഭാവത്തെപ്പററിയാണ് ഇനി പറയാൻ പോകുന്നത്. പതിഭാവത്തിൽ രസം അപരിമിതമാണെങ്കിലും, അതിൽ സംസാരത്തിലുള്ള പതിയോടെന്ന പോലെയുള്ള ഭാവം വന്നുപോയാൽ ജീവൻ വീണ്ടും സംസാരത്തിൽ വീണുപോകും. അതിനാൽ ശരീരാഭിമാനം എന്നന്നേയ്ക്കുമായി ത്യജിയ്ക്കേണ്ടതാവശ്യമാണ്. ഈ ത്യാഗം വളരെ ദുഷ്കരമാകയാൽ ഭഗവാൻ സ്വയം ഗോപികളുടെ ശരീരാ



ഭിമാനരൂപമായ വസ്ത്രങ്ങളെ മോഷ്ടിയ്ക്കുന്നു. ഇങ്ങനെയുള്ള ഭക്തിയാൽ തന്മയത്വം, അർപ്പണഭാവം മുതലായവ ഉണ്ടായിരിയ്ക്കണം. പതിയുടെ സ്വരൂപം അലൗകികമാകുന്നതുപോലെ, ജീവനിലും അലൗകികത്വം വന്നാലേ അലൗകികപ്രേമം ലഭിയ്ക്കുകയുള്ളു. അലൗകികപ്രേമത്തിനുള്ള അർഹതയുടെ ആരംഭമാണ് ഈ അധ്യായത്തിൽ വിവരിച്ചിട്ടുള്ളത്. വ്രജബാലികമാരെപ്പോലെ ശുദ്ധപ്രേമികളായ ബ്രഹ്മചാരികളായിരിയ്ക്കണം ഈ പ്രേമത്തിനധികാരികൾ. അതായത് ബ്രഹ്മചര്യാവസ്ഥയിൽത്തന്നെ ഭക്തിമാർഗത്തിലേയ്ക്കു പോകുന്നവർക്കുമാത്രമേ ഈ രസം ലഭിയ്ക്കുകയുള്ളു.

കാർത്ത്യായനീവ്രതത്തിന്റെ പരിസമാപ്തിദിവസം വ്രജത്തിലെ ബാലികമാർ നിത്യനിയമപ്രകാരം അവരുടെ വസ്ത്രങ്ങൾ യമുനാതീരത്ത് അഴിച്ചുവച്ച്, ഭഗവാന്റെ ഗുണഗാനങ്ങൾ പാടിക്കൊണ്ടു ജലവിഹാരം ചെയ്യാൻ തുടങ്ങി. ആ സമയം യോഗേശ്വരേശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ, അവരുടെ അഭിലാഷമറിഞ്ഞ്, വ്രതം സഫലമാക്കുന്നതിനുവേണ്ടി, തന്റെ കൂട്ടുകാരായ ഗോപബാലന്മാരോടുകൂടെ അവിടെച്ചെന്ന് അവരുടെ വസ്ത്രങ്ങൾ എടുത്തുകൊണ്ട് അടുത്തുള്ള ഒരു കടമ്പുവൃക്ഷത്തിന്റെ മുകളിൽ കയറിയിരുന്നു. കൂട്ടുകാരുമൊത്ത് ഉറക്കെച്ചിരിച്ചുകൊണ്ട്, ഭഗവാൻ ഇപ്രകാരം പറഞ്ഞു: " അല്ലയോ ബാലികമാരേ! നിങ്ങൾ ഇവിടെ വന്ന്, നിങ്ങളുടെ വസ്ത്രങ്ങൾ വാങ്ങിക്കൊൾക. കഠിനവ്രതത്താൽ കൃശഗാത്രികളായ നിങ്ങളോടു ഞാൻ സത്യം പറയുകയാണ്. നേരംപോക്കു പറയുന്നു എന്നു കരുതരുത്. ഞാൻ ഒരിയ്ക്കലും കള്ളം പറഞ്ഞിട്ടില്ല. ഓരോരുത്തരായോ, സംഘംചേർന്നോ, നിങ്ങൾ നദിയിൽനിന്നു കരയ്ക്കു കയറി ഇവിടെ വന്നു നിങ്ങളുടെ വസ്ത്രങ്ങൾ വാങ്ങിക്കൊണ്ടുപോകുക." ഭഗവാന്റെ വാണി കേട്ട് പ്രേമമഗ്നരായ ഗോപികൾ ലജ്ജയോടെ പരസ്പരം നോക്കി. പക്ഷെ ജലത്തിനു വെളിയിൽ അവർ വന്നില്ല. അവരുടെ ചിത്തം ഭഗവാനാൽ പൂർണമായി ആകർഷിയ്ക്കപ്പെട്ടിരുന്നു. തണുത്ത ജലത്തിൽനിന്നു വിറച്ചുകൊണ്ട് അവർ ശ്രീകൃഷ്ണനോടു പറയാൻ തുടങ്ങി: "ഹേ പ്രേമസ്വരൂപാ! അങ്ങ് ഇത്തരം അന്യായം ചെയ്യരുത്. നീ നന്ദഗോപരുടെ പുത്രനും, ഞങ്ങൾക്കു പ്രിയനുമാണ്. സകല വ്രജവാസികളും നിന്നെ പ്രശംസിയ്ക്കുന്നു. തണുപ്പുകൊണ്ടു വിറയ്ക്കുന്ന ഞങ്ങൾക്കു വസ്ത്രങ്ങൾ തിരിച്ചു തരിക. ഞങ്ങൾ അവിടുത്തെ ദാസികളാണ്." ഉടനെ ഭഗവാൻ മറുപടി നൽകി: "നിങ്ങൾ എന്റെ ദാസികളാണെങ്കിൽ എന്റെ ആജ്ഞ അനുസരിയ്ക്കേണ്ടതല്ലേ? വസ്ത്രം ആവശ്യമുള്ളവർ നദിയിൽനിന്നു കയറി ഇവിടെ വന്ന് വസ്ത്രങ്ങൾ വാങ്ങിക്കൊള്ളുക." ഇതു കേട്ട് ലജ്ജാവതികളും, തണുപ്പിനാൽ കോച്ചിവിറയ്ക്കുന്നവരുമായ ആ ഗോപികൾ അവരുടെ കൈകളാൽ ഗുഹ്യഭാഗം പൊത്തിക്കൊണ്ടു സാവധാനം കരയ്ക്കു കയറി. അപ്പോൾ ഭഗവാൻ വീണ്ടും പറയുകയാണ്. "വസ്ത്രഹീനമായ സ്നാനംകൊണ്ട് വ്രതഭംഗം ഭവിയ്ക്കുന്നു. നിങ്ങൾ വ്രതകാലത്ത്, വസ്ത്രഹീനരായി നദിയിൽ കുളിയ്ക്കുകയാൽ വരുണ ദേവനോട് അപരാധം ചെയ്തുപോയി. ആ ദോഷനിവാരണത്തിന് നിങ്ങൾ കൂപ്പുകൈകൾ തലയിൽവെച്ച് വരുണനെ തൊഴു ക." ഇതു കേട്ടു പ്രേമമയികളായ ആ ഗോപകുമാരികൾ അവരുടെ വ്രതത്തിന്റെ നിർവിഘ്നമായ പരിസമാപ്തിയെ അത്യന്തം ആഗ്രഹിച്ച്, സകല കർമങ്ങളുടേയും സാക്ഷിയും, സകലപാപഹർത്താവുമായ ഭഗവാൻ ശ്രീകൃഷ്ണനെ നമസ്കരിച്ചു.(10.22.30). അവരുടെ അചഞ്ചല വിശ്വാസത്താൽ അതിപ്രീതനായ ഭഗവാൻ വസ്ത്രങ്ങൾ തിരിച്ചു കൊടുത്തു.

വ്യവഹാരദൃഷ്ടിയോടെ നോക്കുന്നവർ ഈ ലീലയിൽ ശ്രീകൃഷ്ണനിൽ ദോഷം കണ്ടേയ്ക്കാം. പക്ഷെ ഭക്തിയുടെ ദൃഷ്ടിയാൽ നോക്കുന്നവർക്ക്, ശ്രീകൃഷ്ണനിൽ ആത്മസമർപ്പണം ചെയ്തിരുന്ന ഈ ഗോപികളുടെ ഇച്ഛ ശ്രീകൃഷ്ണൻ പതിയാകണമെന്നായിരുന്നു എന്നും അവരുടെ ശരീരത്തിന്റെ ഓരോ അണുവിലും ഭഗവാന്റെ ആനന്ദമയമായ രൂപം പ്രകടമായിരുന്നു എന്നും കാണാം. എല്ലാ ഗോപികൾക്കും ഒരേ പതിയെ ആയിരുന്നു വേണ്ടിയിരുന്നത്. അവർക്കു പരസ്പരം ഈർഷ്യയൊ, അസൂയയൊ ഇല്ലായിരുന്നു. ഭഗവത്പ്രാപ്തിയ്ക്കുള്ള ഉൽകണ്ഠയാൽ അവർക്ക് അച്ഛനമ്മമാരേയോ, മററു വ്രജവാസികളേയോ ഈ കാര്യത്തിൽ ഭയമില്ലായിരുന്നു. അവർ അവരുടെ കുലം, ബന്ധുക്കൾ, ധർമം, മുതലായവ എല്ലാംതന്നെ ഭഗവാനിൽ അർപ്പിച്ചിരുന്നു. ശ്രീകൃഷ്ണൻ എല്ലാവരുടേയും സ്വാമിയും സർവവ്യാപകനുമാകയാൽ യമുനയിലെ ജലത്തിലും ഭഗവാനുണ്ടായിരുന്നു. അങ്ങനെ ഈ ഗോപികൾ സദാ ഭഗവാനോടു ചേർന്നുതന്നെയാണിരുന്നത്. എങ്കിലും ഭക്തിയുടെ ദൃഷ്ടിയിൽ ആ ബാലികകളുടെ സമർപ്പണത്തിൽ അല്പം ന്യൂനതയുണ്ടായിരുന്നു. ദേഹാഭിമാനരൂപമായ ആവരണം അവർ ദേഹത്തെ ആത്മാവെന്നു കരുതിയിരുന്നു. ഇങ്ങനെയുള്ള അവസ്ഥയിൽ ബ്രഹ്മസംബന്ധം ഉണ്ടാകയില്ല. സംസാരത്തിലുള്ള പതികളുടെ അടുത്ത് അവരുടെ സ്ത്രീകൾ, ശരീരത്തിന്റെ അഭിമാനത്തെ ഗണിയ്ക്കാറില്ല. ആ സ്ഥിതിയ്ക്ക്, അലൗകികപ്രേമസാഫല്യത്തിന്, ശരീരാർപ്പണം ചെയ്യാതേയും, ദേഹാധ്യാസം വിടാതേയും, ഇരുന്നാൽ ബ്രഹ്മസംബന്ധം എങ്ങനെയുണ്ടാകും? ആ ബാലികമാർക്കു നിരാവരണരായി ശ്രീകൃഷ്ണന്റെ അടുത്തു പോകാൻ സാധിച്ചിരുന്നില്ല. അവരുടെ സാധനയെ പൂർണമാക്കുന്നതിന് ആവരണഭംഗം ആവശ്യമായിരുന്നു. അതിനാൽ ഭഗവാൻ അവരുടെ വസ്ത്രങ്ങളെ മോഷ്ടിച്ചു. അതായത് ദേഹാഭിമാനം ഉപേക്ഷിപ്പിച്ചു. സമർപ്പണവും ഒരു ക്രിയയാണ്. ആ ക്രിയ ചെയ്യുന്നവർക്ക്, പൂർണമായി ശരണം പ്രാപിയ്ക്കാൻ സാധിയ്ക്കണമെങ്കിൽ ഭഗവാന്റെ അനുഗ്രഹം ആവശ്യമാണ്. നാം ആരെയെങ്കിലും സ്നേഹിയ്ക്കുമ്പോൾ അവർ ആ സ്നേഹം സ്വീകരിയ്ക്കുന്നതുവരെ ആ

സ്നേഹം പൂർണമാകുകയില്ല. നാം ഒരു വസ്തു ഒരാൾക്കു കൊടുത്താൽ, അത് അയാൾ സ്വീകരിയ്ക്കുന്നതുവരെ നാം അതു കൊടുത്തു എന്നുപറയാനും സാധിയ്ക്കുകയില്ല. കൊടുക്കുകയും വാങ്ങിയ്ക്കുകയും ചെയ്യുന്നതായ ക്രിയകൾ പൂർണമായിരിയ്ക്കണം. നമ്മുടെ പ്രേമം ഭഗവാൻ സ്വീകരിയ്ക്കുമ്പോൾ മാത്രമേ അതു പൂർണമാകുകയുള്ളു. ഒരു സ്ത്രീയ്ക്കു തന്റെ പതിയുടെ സ്നേഹം വേണമെങ്കിൽ, പതിയുടെ നേരെ ആവരണം വെച്ചുകൊണ്ടിരുന്നാൽ അയാളുടെ പൂർണമായ പ്രേമം ലഭിയ്ക്കുകയില്ല. പ്രേമദ്വാരാ പതിയ്ക്കും പത്നിയ്ക്കും പരസ്പരം നിവാരണദൃഷ്ടിയുണ്ടാകുന്നു. ലൗകികവ്യവഹാരത്തിൽ നഗ്നരായിരിയ്ക്കുന്നതു ശരിയല്ലാത്തതുകൊണ്ട്, യമുനാരൂപിയായ സംസാരത്തിൽ ഇരിയ്ക്കുന്ന ഗോപികൾ കല്പിതമായ മായയെ സ്വീകരിയ്ക്കണമെന്നു ഭഗവാൻ പറഞ്ഞു. വേദാന്തഭാഷയിൽ പറയുന്നതായാൽ ആവരണഭംഗത്തിനു വൃത്തിവ്യാപ്തി ആവശ്യമാണ്. ജഗദാകാരവൃത്തിയുണ്ടാകുന്നിടത്തെല്ലാം ആവരണവും ഉണ്ടായിരിയ്ക്കും. ബ്രഹ്മാകാരവൃത്തിയുണ്ടാകുന്നിടത്ത് ആവരണഭംഗവും ഉണ്ടാകും. ബ്രഹ്മാകാരവൃത്തി, ബ്രഹ്മസംബന്ധംകൊണ്ടുണ്ടാകുന്നതിനാൽ ഭഗവാൻ ഗോപികൾക്കു വസ്ത്രം തിരിച്ചുകൊടുത്തതിനു ശേഷവും ബ്രഹ്മാകാരവൃത്തി വെച്ചുകൊണ്ടിരിയ്ക്കാൻ അവർക്കു കഴിഞ്ഞു. ഭേദത്തെ അഭേദമാക്കുന്നതാണ് വരുണന്റെ സ്വരൂപം. രണ്ടു സമയം വൃത്തി ഇല്ലാതിരുന്നാൽ അഭേദാവസ്ഥ ഉണ്ടാകുകയില്ല. ജഗദാകാരവൃത്തിയിരുന്നാലും, അഭേദമാകയില്ല. സംസാരിഭാവമൊ ദേഹാഭിമാനമൊ ഉണ്ടായിരുന്നാൽ ആവരണഭംഗം ഉണ്ടാകുകയില്ല. വൃത്തിയിൽ ബ്രഹ്മത്തിന്റെ സംസ്കാരം ഉണ്ടായശേഷം ആവരണവും ഉണ്ടാകുകയില്ല. അതിനാൽ ഭഗവാൻ വൃത്തിരൂപമായ വസ്ത്രങ്ങളെ ഗോപികൾക്കു തിരിച്ചുകൊടുത്ത ശേഷം, അവരുടെ വൃത്തിയെ ബ്രഹ്മാകാരമാക്കാൻ ഉപദേശിച്ചിട്ടു പറഞ്ഞു:

**"ന മയ്യാവേശിതധിയാം കാമഃ കാമായ കല്പതേ**
**ഭർജിതാക്വഥിതാധാനാപ്രായോബീജായനേഷ്യതേ."**

(10.22.26.)

എന്നിൽ ചിത്തം ചേർന്നവരുടെ കാമനകൾ സംസാരസുഖങ്ങളിലേയ്ക്കു പോകുന്നില്ല. അവരുടെ കാമനകൾക്കുള്ള വിഷയം ഞാനായിത്തീരുകയാൽ സകല കാമനകളും ഭസ്മമായിപ്പോകുന്നു. വേവിച്ച കുരു പിന്നീടു കിളിർക്കാത്തതുപോലെ, ആരാണോ അവരുടെ മനസ്സും, പ്രാണനും എന്നിൽ അർപ്പിച്ചത് അവരുടെ കാമനകൾക്ക് അവരെ ഒരിയ്ക്കലും സാംസാരികമാർഗത്തിലേയ്ക്ക് കൊണ്ടുപോകാനുള്ള ശക്തി ഉണ്ടാകുന്നതല്ല.

ഭഗവാൻ ബാലികമാരോടു തുടർന്നു പറഞ്ഞു: "ഇനി നിങ്ങൾ വ്രജത്തിലേയ്ക്കു പൊയ്ക്കൊള്ളുക. നിങ്ങളുടെ വ്രതം പൂർണമായിക്കഴിഞ്ഞു. അടുത്ത ശരദ്ഋതുവിൽ നിങ്ങൾക്ക് എന്നോടുകൂടെ രമിയ്ക്കാം."





എന്തെങ്കിലും ത്യജിയ്ക്കുന്നെങ്കിൽ അത് പൂർണമായും ത്യജിയ്ക്കണം. ഒരിച്ചു ബാക്കിയിരുന്നാൽ അത് അനേകം ഇച്ഛകളെ ഉണ്ടാക്കും. പ്രേമത്തിൽ അണുമാത്രംപോലും വ്യവധാനം അഥവാ അന്തരമുണ്ടായിരിയ്ക്കരുത്. ഈ അവസ്ഥയെ അദ്വൈതഭാവമെന്നു പറയുന്നു. പ്രാപഞ്ചികപ്രേമത്തിൽപോലും, വിവാഹബന്ധം കൊണ്ട് അപരിചിതരായ രണ്ടു കുടുംബക്കാർ തമ്മിൽ ഒരു പരിധിവരെ ഐകൃത്ത പ്രാപിയ്ക്കുമ്പോൾ, ഭഗവാനെ സ്വന്തമാക്കാൻ എന്തിനു സങ്കോചമുണ്ടാകണം?

ബൃഹദാരണ്യകോപനിഷത്തിൽ നാലാം അധ്യായത്തിൽ ബ്രഹ്മദശയെ ഇപ്രകാരം വർണിച്ചിരിയ്ക്കുന്നു. "ഒരു കാമിപുരുഷൻ, തന്റെ കാമിനിയോടു ചേർന്നിരിയ്ക്കുമ്പോൾ ബാഹ്യവസ്തുക്കളോ, ദുഃഖശോകാദികളോ അറിയാത്തതുപോലെ, ഈ ക്ഷേത്രജ്ഞൻ (പ്രത്യഗാത്മാ-ജീവൻ) പരമാത്മാവിനോടു ചേർന്ന് ആത്യന്തിക ഐക്യം പ്രാപിയ്ക്കുമ്പോൾ അകത്തും പുറത്തുമുള്ള യാതൊന്നും അറിയുന്നില്ല."

വ്രജബാലികമാർക്ക് ശരീരത്തേയും ജഗത്തിനേയും ഓർമയുള്ളതായിക്കണ്ട ഭഗവാൻ, സങ്കോചം ത്യാഗത്തിനു കളങ്കമുണ്ടാക്കുന്നതാണെന്ന് ഓർമിപ്പിച്ചു. കൂട്ടുകെട്ടനുസരിച്ച് ഒരാളുടെ സ്വഭാവത്തിൽ വ്യത്യാസമുണ്ടാകുന്നു. *ബീഡി* വലിയ്ക്കുന്നവന്റെ സംഗംകൊണ്ടു *ബീഡി* വലിയ്ക്കുന്ന ശീലം പകരും. കാമിയുടെ സംഗംകൊണ്ടു കാമം വർധിയ്ക്കും. നിഷ്കാമിയായ ഭഗവാന്റെ സംഗംകൊണ്ടു ജീവൻ നിഷ്കാമിയായിത്തീരും. നിഷ്കാമിയായ ശ്രീരാമകൃഷ്ണപരമഹംസന്റെ സംഗത്താൽ ശ്രീശാരദാദേവി നിഷ്കാമയായിത്തീർന്നു. നിഷ്കാമകളായ ഗോപികളുടെ ദൃഷ്ടിയിൽ വസ്ത്രം വസ്ത്രമായി തോന്നിയില്ല. അതും ഭഗവാന്റെ പ്രസാദമായിട്ടാണ് തോന്നിയത്.

വസ്ത്രാപഹരണലീല നടന്ന കാലത്തു ശ്രീകൃഷ്ണന് ഏഴുവയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. ഈ പ്രായത്തിൽ കുട്ടികൾക്കു കാമവികാരമുണ്ടാകുന്നില്ല. നഗ്നരായിരിയ്ക്കുന്നതു ചെറിയ കുട്ടികൾക്കും പരമഹംസരായ സന്ന്യാസിമാർക്കും ഭൂഷണവുമാണ്, ദൂഷണമല്ല. മായ കൂടുതലുള്ളവർക്കും, ദേഹാഭിമാനം കൂടുതൽ ഉള്ളവർക്കും ശരീരത്തെ വസ്ത്രംകൊണ്ടു മറയ്ക്കേണ്ടിവരുന്നു. ശുദ്ധപ്രേമനിഷ്ഠയിൽ അഭിന്നതയുടെ അനുഭവം ലഭിയ്ക്കണമെങ്കിൽ, അതിനു തക്കതായ ഭാവത്തോടെ നിസ്സങ്കോചത്തോടെ വ്യവഹാരം ചെയ്യണം. അപ്പോൾ ഭഗവാന്റെ സത്ത സകലകർമങ്ങളിലും പ്രകടമാകും. ദ്രൗപദിയുടെ വസ്ത്രാപഹരണസമയത്തും അവർ ഒരു കൈകൊണ്ടു ശരീരത്തെ മറച്ചുകൊണ്ട് പ്രാർഥിച്ചപ്പോൾ ഭഗവാന്റെ അനുഭവം ഉണ്ടായില്ല. ശരീരഭാവത്തെ സമ്പൂർണമായി ത്യജിച്ച്, രണ്ടു കൈയും പൊക്കി ഭഗവാനോടു പ്രാർഥിച്ച ആ ക്ഷണത്തിൽ ഭഗവാൻ വസ്ത്രരൂപമായിത്തീർന്നു. സംസാരജീവിതത്തിൽ ഭയം തോന്നു



കയും, ശരീരരക്ഷയ്ക്കുള്ള മനസ്സു വരുകയും ചെയ്യുന്നെങ്കിൽ ജ്ഞാനത്തിന്റെ അനുഭവം എങ്ങനെ ഉണ്ടാകും? വിഷയങ്ങളുടെ സാമീപ്യംകൊണ്ടു വിഷയവാസന ഉണ്ടാകുകയാണെങ്കിൽ ഏതു ജ്ഞാനത്തിന്റെ അനുഭവമാണ് ലഭിയ്ക്കുക ?

സർവവ്യാപകനും, സർവർക്കും പ്രാപ്തനുമായ പരമാത്മാവിന്റെ പരിചയത്തെ കൊടുക്കുകയും എടുക്കുകയുമാണ് ഈ ലോകത്തിൽ ഭക്തന്റെ മുഖ്യകർത്തവ്യം. ഭക്തന്റെ ഭാവനയനുസരിച്ച് ആയിത്തീരുക ഭഗവാന്റെ മുഖ്യഗുണമാണ്. വ്രജബാലികമാർ ഭഗവാനെ പതിയായിട്ടാശിച്ചിരുന്നു. അതിനാൽ ഭഗവാൻ അവർക്കു പതിരൂപത്തിൽ അനുഭവപ്പെടുന്നെങ്കിൽ എന്താണ് തെററുള്ളത്? ഗീതയിൽ ഭഗവാൻ പറഞ്ഞിട്ടുള്ളതു നോക്കുക: **"യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം."** (എന്നെ ഏതു ഭാവത്തിൽ ശരണം പ്രാപിയ്ക്കുന്നുവോ അവരെ ഞാൻ ആ ഭാവത്തിൽ ഭജിയ്ക്കുന്നു.) ജഡവസ്തുവിനു നമ്മെ സഹായിയ്ക്കാൻ സാധിയ്ക്കുകയില്ല. പക്ഷെ ചൈതന്യത്തിന്റെ കാര്യത്തിൽ ശങ്കയ്ക്കവകാശവുമില്ല. ഭാവം പ്രകടമാകുന്നതിനെയാണു ഭക്തിയെന്നു പറയുന്നത്. ഭക്തനിരിയ്ക്കുന്നിടത്തു ഭഗവാനു വരേണ്ടിവരുന്നു.

അധ്യാത്മദൃഷ്ടികൊണ്ടു നോക്കിയാലും **"തത്ത്വമസി"**- അതു നീയാണ്, എന്ന മഹാവാക്യത്തിന്റെ അറിവിന് ആദ്യം പദാർഥശോധന ചെയ്യേണ്ടിവരുന്നു. അതുപോലെ ഭഗവാനോടു ചേരാനും ജീവനിൽ ശുദ്ധി ആവശ്യമാണ്. ജീവന്റെ ശുദ്ധിയ്ക്ക് ഏതു സാധന ആവശ്യമോ അതു പദാർഥശോധനയിലും ഉപയോഗപ്രദമാണ്. ജീവനു ശുദ്ധിയില്ലെങ്കിൽ അത് സംസാരവിഷയങ്ങളിൽ വീണുപോകും. വാസനകളുടെ ആക്രമണം ഉണ്ടായാൽ ഗോപികളെപ്പോലെ ഭഗവാന് അഭിമുഖമാകണം. എന്നാൽ ആ ജീവനും സമുദായത്തിന്നും നന്മയുണ്ടാകും.

## പ്രകരണം ഇരുപത്തിരണ്ട്

### ഗൃഹസ്ഥാശ്രമഭക്തി

മനുഷ്യലോകത്തിൽ ഒരു നല്ല സമുദായമുണ്ടാകുന്നതിനു വർണാശ്രമധർമവ്യവസ്ഥ വളരെ ഉപയോഗ പ്രദമാണ്. അതിന്റെ മുഖ്യ ഉദ്ദേശം, സംയമശീലം ക്രമേണ വർധിപ്പിച്ച്, അവസാനം ബ്രഹ്മാകാരവൃത്തി പ്രാപ്തമാക്കുക എന്നുള്ളതാണ്. ബ്രഹ്മചര്യാശ്രമത്തിൽ മനുഷ്യർ സ്വീകരിയ്ക്കേണ്ട ജീവിതരീതികളെ ഇരുപത്തിഒന്നാം അധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഗൃഹസ്ഥാശ്രമജീവിതം എപ്രകാരമാണ് നയിയ്ക്കേണ്ടതെന്നു ശുകദേവൻ പരീക്ഷിത്തിനോട് ഇനി പറയാൻ തുടങ്ങുകയാണ്. ഈ അധ്യായത്തിൽ ഭഗവാൻ വിപ്രപത്നികളെ അനുഗ്രഹിച്ച കഥയാണ് വർണിച്ചിട്ടുള്ളത്. അതിൽ നിന്നും ഗൃഹസ്ഥാശ്രമജീവിതം എങ്ങനെയുള്ളതായിരിയ്ക്കണമെന്നു സ്പഷ്ടമാകും.

ഒരു ദിവസം രാമകൃഷ്ണന്മാർ ഗോപബാലന്മാരുമായി പശുക്കളെ മേച്ചുകൊണ്ടു വനത്തിൽ സഞ്ചരിയ്ക്കുന്ന സമയത്ത്, ഗോപബാലന്മാർക്ക് വിശപ്പു സഹിയ്ക്കാൻ വയ്യാതെ ആവുകയാൽ അവരുടെ ആഹാരത്തിന് എന്തെങ്കിലും വഴി ഉണ്ടാക്കണമെന്ന് അവർ ബലരാമനോടും ശ്രീകൃഷ്ണനോടും അപേക്ഷിച്ചു. ഭഗവാൻ കൃഷ്ണൻ അവരോടു പറഞ്ഞു: "ഇവിടെ കുറച്ചു ദൂരെ,വേദപണ്ഡിതരായ ബ്രാഹ്മണർ സ്വർഗപ്രാപ്തിയ്ക്കുവേണ്ടി ആംഗിരസ്സെന്ന യജ്ഞം ചെയ്യുന്നുണ്ട്. അവിടെ ചെന്നു ജ്യേഷ്ഠന്റേയും എന്റേയും പേരിൽ അന്നം വാങ്ങിക്കൊണ്ടു പോരുക."(10.23.4.)

ഭഗവാന്റെ ആജ്ഞയനുസരിച്ചു ഗോപബാലന്മാർ ബ്രാഹ്മണരുടെ അടുത്തുചെന്ന് അവരെ തൊഴുതുകൊണ്ട് ഇപ്രകാരം പറഞ്ഞു: "ഹേ ഭൂദേവന്മാരേ! നിങ്ങൾക്കു ശ്രേയസ്സുണ്ടാകട്ടെ. ഞങ്ങൾ ഭഗവാൻ കൃഷ്ണന്റെ ആജ്ഞപ്രകാരം നിങ്ങളുടെ അടുത്തു വന്നിരിയ്ക്കുകയാണ്. ശ്രീകൃഷ്ണനും ബലരാമനും ഇവിടെ കുറച്ചു ദൂരെ പശുക്കളെ മേയ്ക്കുന്നുണ്ട്. അവർക്കു വിശക്കുന്നു. വല്ലതും കുറച്ചാഹാരം നിങ്ങളോടു വാങ്ങിക്കൊണ്ടു ചെല്ലാൻ ഞങ്ങളെ നിയോഗിച്ചിരിയ്ക്കുകയാണ്. ധർമത്തെ അറിയുന്നവരാണല്ലൊ നിങ്ങൾ. നിങ്ങൾക്കു ധർമശ്രദ്ധയുള്ള പക്ഷം കുറച്ച് ആഹാരം തരുക." ലോഭികളും, കർമജഡരും, സ്വയം ശ്രേഷ്ഠരാണെന്നു കരുതുന്ന ദുരഭിമാനികളും, മൂഢരുമായിരുന്ന ആ ബ്രാഹ്മണർ ഈ ഗോപബാലന്മാർ പറഞ്ഞതു കേട്ടെങ്കിലും അത്ര ശ്രദ്ധിയ്ക്കാൻ പോയില്ല. മാത്രമല്ല,

**"ദേശഃ കാലഃ പൃഥഗ്ദ്രവ്യംമന്ത്രതന്ത്രർത്വിജോഽഗ്നയഃ**
**ദേവതാ യജമാനശ്ച ക്രതുർധർമശ്ച യന്മയഃ."**
(10.23.10.)

ദേശം, കാലം, ദ്രവ്യം, മന്ത്രം, തന്ത്രം, ഋത്വിക്കുകൾ, അഗ്നി, ദേവത, യജമാനൻ, യജ്ഞം, ധർമം ആദി എല്ലാം തന്നെ ഏതൊരു ഭഗവാന്റെ സ്വരൂപമാകുന്നുവോ, ആ സാക്ഷാത് പരബ്രഹ്മമായ ഭഗവാൻ അധോക്ഷജനെ വെറും ഒരു സാധാരണമനുഷ്യനെന്നു കരുതി ഈ ബ്രാഹ്മണർ വേണ്ടവിധം സമ്മാനിച്ചുമില്ല.

ഏതെങ്കിലും ഒരു മണ്ഡലേശ്വരനായ സ്വാമി, തന്റെ ശിഷ്യസമൂഹത്തോടുകൂടെ ഒരു സ്ഥലത്തു ചെന്നു ശിഷ്യരെ ഭിക്ഷയ്ക്കായി ഗ്രാമത്തിൽ അയയ്ക്കുമ്പോൾ. അവിടെയുള്ള കർമഠരായ മനുഷ്യർ ഭിക്ഷ നൽകാതിരുന്നാൽ സമുദായത്തിന്റെ മുഖ്യമായ ധർമം അപൂർണമായിത്തീരും. സാധുവിന്റെ ധർമം ലോകർക്ക് ഉത്തമമായ ജ്ഞാനം നൽകുകയും, അവരിൽനിന്നും ഏററവും കുറഞ്ഞ സേവ സ്വീകരിയ്ക്കുകയുമാണ്. അതിനാൽ സാധുക്കൾ അന്നവും



വസ്ത്രവും മാത്രമേ ഭിക്ഷയായി സ്വീകരിയ്ക്കാറുള്ളു. കിട്ടുന്നതുകൊണ്ട് സംതൃപ്തിയോടെ ജീവിതനിർവഹണം ചെയ്യുകയും ചെയ്യും. ഇങ്ങനെയുള്ള നിയമങ്ങളാലാണു ഭാരതസംസ്കാരം ലോകപ്രശസ്തി നേടിയിരുന്നത്. മനോനിഗ്രഹത്തിനും, ഇന്ദ്രിയദമനത്തിനും, അഭ്യാസവും വൈരാഗ്യവും ആവശ്യമാണ്. അഭ്യാസത്തിന് ആചാര്യന്മാരായ സാധുക്കളും, വൈരാഗ്യത്തിന് അവധൂതന്മാരായ സാധുക്കളും സമുദായത്തിനു മാതൃകകളാണ്. അഭ്യാസവും വൈരാഗ്യവും ശരിയ്ക്കുണ്ടായാൽ ജനസംഖ്യ ക്രമാതീതമായി വർധിയ്ക്കുകയില്ല. മാത്രമല്ല, സംസ്കാരാഭിവൃദ്ധിയ്ക്കു പലവിധസൗകര്യങ്ങളും ഉണ്ടാകും. ഇന്നത്തെക്കാലത്ത് ഇങ്ങനെയുള്ള സംസ്കാരം ക്ഷയിച്ചുപോയിട്ടുള്ളതിനാൽ ജനസംഖ്യ വർധിച്ചു വരുകയും ആഹാരസാധനങ്ങൾക്കു ക്ഷാമം ഉണ്ടാവുകയും ചെയ്യുന്നു. ഇന്നു ഭിക്ഷക്കാർക്ക് അന്നദാനം ചെയ്യരുതെന്നും, ധാന്യങ്ങളെ നശിപ്പിയ്ക്കുന്ന ജീവികളെ കൊല്ലണമെന്നും സർക്കാർ ആജ്ഞാപിയ്ക്കുന്നുണ്ട്. അഭ്യാസവും വൈരാഗ്യവുംകൊണ്ടു ജനസംഖ്യ നിയന്ത്രണാധീനമാക്കിയിരുന്നെങ്കിൽ ആഹാരസാധനങ്ങൾക്കു ദുർഭിക്ഷമുണ്ടാകാതിരിയ്ക്കുകയും ഉത്തമസംസ്കാരം സമുദായത്തിൽ വർധിയ്ക്കുകയും, പ്രാണിഹിംസ ആവശ്യമില്ലാതാകുകയും ചെയ്യുമായിരുന്നു. പണ്ടും കർമഠരും സ്വർഗേച്ഛുക്കളും ആയിരുന്ന ചിലർ സാധുക്കളെ വേണ്ടവിധം ബഹുമാനിച്ചിരുന്നില്ല. ഇക്കാലത്തെ കർമഠരായ രാഷ്ട്രീയക്കാരും സാധുക്കളെ സമ്മാനിയ്ക്കുന്നില്ലെന്നു തന്നെയല്ല, അവരെ ദേശത്തിനു ഭാരമായും കരുതുന്നു. കർമഠരെന്നുവെച്ചാൽ കർമത്തെ മനുഷ്യജീവിതത്തിന്റെ ഏകമാത്രഫലമായി കരുതുന്നവരും, കർമത്തിന്റെ യഥാർഥ കർത്താവാരെന്നറിയാൻ പ്രയത്നിയ്ക്കാതിരിയ്ക്കുന്നവരുമെന്നാണർഥം. കാലം, ദ്രവ്യം, ദേവത, യജ്ഞം, യജമാനൻ മുതലായതെല്ലാം ഒരേ ഒരു ഭഗവാന്റെ സത്ത മാത്രമാണെന്നു കർമഠർ അറിയുന്നില്ല. അവർ അവരുടെ അഹങ്കാരബലംകൊണ്ടു സമുദായത്തെ നന്നാക്കാൻ യത്നിയ്ക്കുന്നു. ഭോഗസംയമംകൊണ്ടല്ലാതെ സമുദായം ഒരിയ്ക്കലും നന്നാകുകയില്ല. സംയമം വേണമെങ്കിൽ അധ്യാത്മജ്ഞാനം ഉണ്ടാകണം. വൈരാഗ്യവും ആവശ്യമാണ്. അതിന് അഭ്യാസവും വൈരാഗ്യവുമുള്ള സാധുക്കളുടെ സഹായം കൂടാതെ സാധ്യവുമല്ല. ഇപ്പോഴത്തെ വിദ്യാഭ്യാസരീതി കൊണ്ട് ആത്മജ്ഞാനം ലഭിയ്ക്കുകയില്ല. ചില *കോളേജു*കളിൽ ഗീത, ഉപനിഷത്ത്, ബ്രഹ്മസൂത്രം മുതലായതു പഠിപ്പിയ്ക്കുന്നുണ്ടായിരിയ്ക്കാം. പക്ഷെ അതു പഠിപ്പിയ്ക്കുന്നവരിൽ സംയമശീലമില്ലാത്തതിനാൽ ആ ബോധത്തിന്റെ ഫലം ലഭിയ്ക്കുന്നില്ല. പണ്ടത്തെ ശിക്ഷണപദ്ധതിയിൽ അധ്യാപകർ സംയമികളും ലഘുജീവിതം നയിയ്ക്കുന്നവരും ആയിരുന്നു. ഇന്നു സർക്കാർ തുടങ്ങിയിരിയ്ക്കുന്ന അടിസ്ഥാനവിദ്യാഭ്യാസസമ്പ്രദായം അധികപങ്കു വിദ്യാർഥികളേയും വെറും തൊഴിലാളികളാക്കുന്നതിനാണുപകരിയ്ക്കുക. അതിനാൽ വിദ്യാർഥികൾ മേൽപറഞ്ഞ ബ്രാഹ്മണരെപ്പോലെ കർമഠരായിത്തീരുന്നു. അവർക്കു ബ്രഹ്മജ്ഞാനം ലഭിയ്ക്കുവാൻ പഴുതുകളില്ലാതേയും പോകുന്നു. അവർക്കു ധാർമികകാര്യങ്ങളിലോ സാധുക്കളിലോ ശ്രദ്ധയും ഉണ്ടാകുന്നില്ല.

മേൽപ്പറഞ്ഞ ബ്രാഹ്മണർ ഗോപാലൻമാരോട് ആഹാരം തരാമെന്നോ, തരില്ലെന്നോ പറഞ്ഞില്ല. അതിനാൽ നിരാശരായ ആ ബാലന്മാർ അവിടെ കുറച്ചു നിന്നിട്ട്, രാമകൃഷ്ണന്മാരെ വിവരം ചെന്നറിയിച്ചു. അപ്പോൾ ഭഗവാൻ ചിരിച്ചുകൊണ്ട് അവരോടു വീണ്ടും പറഞ്ഞു: "നിങ്ങൾ എന്റെ ഭക്തരായ ആ ബ്രാഹ്മണപത്നിമാരെ ചെന്നു കണ്ടു വിവരം അറിയിച്ചാൽ അവർ എന്തായാലും നിങ്ങൾക്ക് അന്നം നൽകും. അവരുടെ ചിത്തം സദാ എന്നിൽ ചേർന്നിരിയ്ക്കുകയാണ്."

ഇതിൽനിന്നും സാധുക്കളിലും ഭഗവാനിലും പ്രീതിയുള്ളവർ അന്നദാനം ചെയ്യുമെന്നു മനസ്സിലാക്കാം. ഈ *റേഷൻ*കാലത്തും ഭക്തജനങ്ങൾ സാധുക്കൾക്കു ഭിക്ഷ നൽകാറുണ്ട്. ഗൃഹസ്ഥാശ്രമധർമം സാധുക്കൾക്കു ഭിക്ഷ നൽകിയിട്ട് ആഹാരം കഴിയ്ക്കണമെന്നാണ് അനുശാസിയ്ക്കുന്നത്. യഥാർഥ സാധുക്കൾ സമുദായത്തിനു ഭാരമല്ല. അവർ സമുദായത്തിൽനിന്നും സ്വീകരിയ്ക്കുന്നതു വളരെ കുറച്ചും നൽകുന്നതു വളരെ വളരെ അധികവുമാണ്. അതിനാൽ സാധുസന്ന്യാസിമാരുടെ ജീവിതാവശ്യങ്ങൾ നിർവഹിയ്ക്കേണ്ടത് സമുദായത്തിന്റെ കർത്തവ്യമാണ്. ഗൃഹസ്ഥാശ്രമജീവിതം ശാസ്ത്രാനുസരണം നയിച്ചാൽ തുടർന്നു വാനപ്രസ്ഥനും സന്ന്യാസിയും ആയിത്തീരാൻ സാധിയ്ക്കും.

ഭഗവാൻ ശ്രീകൃഷ്ണന്റെ ആജ്ഞപ്രകാരം ഗോപബാലന്മാർ വിപ്രപത്നികളുടെ അടുത്തു ചെന്നു വിനയപൂർവം പറഞ്ഞു: "ഞങ്ങൾ പറയുന്നതു ദയവായി കേൾക്കണേ. ഇവിടെ അടുത്തു ശ്രീകൃഷ്ണഭഗവാൻ വന്നിട്ടുണ്ട്. അദ്ദേഹമാണ് ഞങ്ങളെ അയച്ചിരിയ്ക്കുന്നത്. ശ്രീകൃഷ്ണനും ബലരാമനും പശുക്കളെ മേച്ച്, വീട്ടിൽനിന്നും അതിദൂരം വന്നുപോയി. അവർക്കും ഞങ്ങൾക്കും എന്തെങ്കിലും ആഹാരം നൽകണം." ഈ ബ്രാഹ്മണസ്ത്രീകളുടെ ചിത്തം സദാ ഹരിസ്മരണയിൽ മഗ്നമായിരുന്നു. ഭഗവാൻ അടുത്തു വന്നിരിയ്ക്കുന്നു എന്നു കേട്ടമാത്രയിൽ ഭഗവദ്ദർശനത്തിനുള്ള ഉത്കണ്ഠയാൽ അവരുടെ ചിത്തം ചഞ്ചലമായി. അടിയ്ക്കടി ഭഗവത്കഥകൾ കേട്ടിരുന്നതിനാൽ അവർക്കു ഭഗവാന്റെ സ്വരൂപത്തിൽ ഏകാഗ്രത വന്നിരുന്നു. ആ ഭഗവാനെ ഉപചരിയ്ക്കാനുള്ള അപൂർവഭാഗ്യം കൈവന്ന അവർ പലവിധ ഭക്ഷണസാധനങ്ങളും എടുത്തുകൊണ്ട്, നദി സമുദ്രത്തിലേയ്ക്ക് എന്നപോലെ ഭഗവത്സവിധത്തിലേയ്ക്കു യാത്രയായി. ബന്ധുക്കളുടെ വിലക്കുകൾ അവർ ശ്രദ്ധിച്ചില്ല. ഭഗവാൻ ഗീത



യിൽ പറയുന്നത്, "സർവധർമങ്ങളേയും ഉപേക്ഷിച്ച് എന്നെ ശരണം പ്രാപിയ്ക്കുന്നവരുടെ സകല പാപങ്ങളും നശിയ്ക്കു"മെന്നാണ്.

ആ ബ്രാഹ്മണപത്നികൾ അന്നവുമായി ഭഗവാൻ കൃഷ്ണനും രാമനും ഇരിയ്ക്കുന്ന സ്ഥലത്തെത്തി. ആ സ്ത്രീകളുടെ അപ്പോഴത്തെ അവസ്ഥയെപ്പററി ശുകദേവൻ പറയുന്നു:

**"പ്രായഃ ശ്രുതപ്രിയതമോദയകർണപൂരൈർ**
**യസ്മിൻ നിമഗ്നമനസസ്തമഥാക്ഷിരന്ധ്രൈഃ**
**അന്തഃ പ്രവേശ്യ സുചിരം പരിരഭ്യ താപം**
**പ്രാജ്ഞം യഥാഭിമതയോ വിജഹുർനരേന്ദ്ര."**

(10.23.23.)

ഭഗവാന്റെ കഥകൾ കേട്ട്, മനസ്സു തന്മയമായിത്തീർന്നിരുന്ന ഇവർ ഭഗവാന്റെ സ്വരൂപത്തെ കണ്ട് അദ്ദേഹത്തെ നേത്രദ്വാരാ അന്തഃകരണത്തിൽ കൊണ്ടുചെന്നു. അഹങ്കാരവൃത്തികൾ സുഷുപ്തിയുടെ അഭിമാനിയായ പ്രാജ്ഞനെ പ്രാപിച്ച് അതിൽ ലയിയ്ക്കുന്നതുപോലെ വളരെനേരം ഹൃദയംകൊണ്ട് ആലിംഗനം ചെയ്ത് അവരുടെ ഹൃദയതാപത്തെ ശാന്തമാക്കി.

ഇവിടെ ഭക്തിയോഗത്തിലെ ധ്യാനസമ്പ്രദായത്തെ കാണിച്ചിരിയ്ക്കുകയാണ്. ഈ സ്ത്രീകൾ സകല കാമനകളും ഉപേക്ഷിച്ച്, തന്റെ ദർശനത്തിനു വന്നിരിയ്ക്കുന്നതു കണ്ടു ഭഗവാൻ ചിരിച്ചുകൊണ്ടവരോടിപ്രകാരം പറഞ്ഞു: "നിങ്ങൾ വന്നതുനന്നായി. വരുക, ഇരിയ്ക്കുക. ഞാൻ നിങ്ങൾക്കുവേണ്ടി എന്താണ് ചെയ്യേണ്ടത്? നിങ്ങൾ എന്നെ കാണുന്നതിനായി വന്നത് ഉചിതമായി വിവേകികൾ അവരുടെ യഥാർത്ഥ സ്വാർത്ഥത്തെ അറിയുന്നവരാണ്. അവർ എന്നിൽ അഹൈതുകഭക്തിയുള്ളവരാണ്. പ്രാണൻ, ബുദ്ധി, മനസ്സ്, ദേഹം, സ്ത്രീ, പുത്രൻ, ധനം മുതലായവ ഏതിന്റെ സമ്പർക്കത്താൽ പ്രിയമായി തോന്നുന്നുവോ, ആ ആത്മസ്വരൂപനായ പരമാത്മാവിനെക്കാൾ ആരാണ് അധികം പ്രിയമായിട്ടുള്ളത്? ഇനി നിങ്ങൾ യജ്ഞശാലയിലേയ്ക്കു തിരിച്ചുപോകുക. നിങ്ങളുടെ പതികൾ നിങ്ങളോടൊപ്പം യജ്ഞം പൂർത്തിയാക്കട്ടെ."

ബ്രാഹ്മണസ്ത്രീകൾ പറഞ്ഞു: "അവിടുന്ന് ഇങ്ങനെയുള്ള കഠോരവാക്കു പറയരുത്. അവിടുന്നു വേദവാക്യത്തെ സത്യമാക്കണം. ഞങ്ങൾ സകല ബന്ധുമിത്രങ്ങളേയും ഉപേക്ഷിച്ച് അവിടുത്തെ ചരണങ്ങളിൽ വന്നിരിയ്ക്കുന്നു. ഇനി ഞങ്ങളെ ഞങ്ങളുടെ പതി, പുത്രന്മാർ, സഹോദരന്മാർ, മാതാപിതക്കൾ ഇവർ ആരുംതന്നെ സ്വീകരിയ്ക്കുകയുമില്ല. ഞങ്ങൾക്കിനി അവിടുന്നല്ലാതെ മററാരും ആശ്രയവുമില്ല. അതിനാൽ ഞങ്ങൾക്കാശ്രയം തന്നാലും." ശ്രീ ഭഗവാൻ: "നിങ്ങൾ നിങ്ങളുടെ ഗൃഹത്തിലേയ്ക്കു തിരിച്ചുപോകണം. എന്റെ ആജ്ഞയോടുകൂടെ തിരിച്ചുചെല്ലുന്ന നിങ്ങളെ ബന്ധുമിത്രാദികളാരുംതന്നെ തിരസ്കരിയ്ക്കുകയില്ല. നോക്കുക! ദേവകളുംകൂടെ എന്റെ ഈ വാക്കിനെ അനുമോദിയ്ക്കുന്നു. സംസാരത്തിൽ എന്റെ അടുത്തിരിയ്ക്കുന്നതുകൊണ്ടു മനുഷ്യരുടെ പ്രീതിയോ, അനുരാഗമോ വർധിയ്ക്കുന്നില്ലെന്നുമാത്രമല്ല, എന്നിൽ മനസ്സു ചേർക്കുന്നതുകൊണ്ട് അവർക്ക് അതിവേഗം എന്നെ പ്രാപിയ്ക്കാ നും കഴിയുന്നു." (10.23.32.)

ഇവിടെ ശരീരസുഖം യഥാർത്ഥസുഖമല്ലെന്നും, ഭഗവാന്റെ ദർശനവും, സ്പർശനവുംകൊണ്ടു പരിശുദ്ധിയുണ്ടാകുമെങ്കിലും ആവരണഭംഗം ഉണ്ടാകുന്നില്ലെന്നും കാണാം. ആവരണഭംഗത്തിനു തത്ത്വവിചാരം കൂടിയേ തീരു. അതിനാൽ ഭഗവാനിൽ മനസ്സു ചേർക്കണമെന്ന് അവർക്കുപദേശം നൽകി. ശ്രീകൃഷ്ണൻ അവരെ യാത്രയാക്കി.

യജ്ഞപത്നിമാർ തിരിച്ചു ചെല്ലുകയും ബ്രാഹ്മണർ അവരോടുകൂടെ യജ്ഞം പൂർത്തിയാക്കുകയും ചെയ്തു. ഒരു സ്ത്രീയെ അവളുടെ ബന്ധുക്കൾ ഭഗവാനെ കാണാൻ അയയ്ക്കായ്കയാൽ അവൾ ഭഗവദ് രൂപത്തെ താൻ കേട്ടിരുന്നതുപോലെ ഹൃദയത്തിൽ ധരിച്ചു കർമത്തിന്റെ പരിണാമമായ സ്വശരീരത്തെ ഉപേക്ഷിച്ച്, സൂക്ഷ്മദേഹത്താൽ ഭഗവാനെ പ്രാപിച്ചു.

യജ്ഞം ചെയ്തുകൊണ്ടിരുന്ന ബ്രാഹ്മണർക്ക്, അവർ ഭഗവാനെ വെറും മനുഷ്യനെന്നു കരുതി ഭിക്ഷ നല്കാതിരുന്നതു വലിയ അപരാധമായിപ്പോയി എന്നു മനസ്സിലാകുകയാൽ വളരെ പശ്ചാത്തപിച്ചു. ഹരിയിൽനിന്നും വിമുഖരായിപ്പോകയാൽ അവരുടെ വിദ്യ, ജന്മം, ബ്രഹ്മചര്യവ്രതം ആദിയെല്ലാം നിഷ്ഫലമായിപ്പോയി എന്നു കരുതി അവർ തന്നത്താൻ ധിക്കരിയ്ക്കാൻ തുടങ്ങി. "യോഗികൾപോലും ഭഗവാന്റെ മായയിൽ മോഹിച്ചുപോകുന്നു. എന്തെന്നാൽ അവർ സിദ്ധികളുടെ മോഹവലയത്തിൽ മുഴുകിപ്പോകുന്നു. ഞങ്ങൾ ബ്രാഹ്മണരായിരുന്നിട്ടും യജ്ഞകർമത്തിൽ മോഹിച്ചുപോയി. ഞങ്ങളുടെ ഭാര്യമാർ ഭഗവദ്ഭക്തി നിമിത്തം, മൃത്യുവിന്റെ പാശരൂപമായ ഗൃഹസ്ഥധർമത്തെക്കൂടി ഉപേക്ഷിച്ചിരിയ്ക്കുന്നു. അവർ ശാസ്ത്രങ്ങൾ അഭ്യസിയ്ക്കുകയോ, തത്ത്വവിചാരം ചെയ്യുകയോ, തപസ്സാചരിയ്ക്കുകയോ ചെയ്തിട്ടുള്ളവരല്ല. എന്നിരുന്നിട്ടും അവർക്ക് ശ്രീഹരിയിലുള്ളത്ര പ്രേമം, ഇതെല്ലാം ചെയ്തിട്ടുള്ള ഞങ്ങൾക്കില്ലാതെപോയല്ലോ! ഗൃഹസ്ഥാശ്രമജീവിതത്തെ മുഖ്യമായി കരുതിയിരിയ്ക്കുന്ന ഞങ്ങളുടെ മൂഢതയെ കണ്ടിട്ടു ഭഗവാൻ ഗോപബാലന്മാരെ അയച്ചു നമ്മെ ഓർമിപ്പിയ്ക്കുകയായിരുന്നു ചെയ്തത്. അല്ലാതെ-

**"അന്യഥാ പൂർണകാമസ്യകൈവല്യാദ്യാശിഷാംപതേഃ**
**ഈശിതവ്യൈഃകിമസ്മാഭിരീശസ്യൈതദ്വിഡംബനം."**

(10.23.45)

സ്വയം പൂർണകാമനും, കൈവല്യമോക്ഷപര്യന്തമുള്ള സകല കാമനകളും പൂർണമാക്കുന്നവനുമായ ഈശ്വ

രന് നമ്മെ ഒന്ന് ഓർമിപ്പിയ്ക്കുകയെന്നതല്ലാതെ ക്ഷുദ്രജീവികളായ നമ്മെക്കൊണ്ട് എന്ത് പ്രയോജനമാണുള്ളത്?"

"സാക്ഷാൽ ലക്ഷ്മീദേവിപോലും തന്റെ ചഞ്ചലതയേയും, ഗർവാദികളേയും ഉപേക്ഷിച്ച് ചരണസേവ ചെയ്യാനുള്ള ഇച്ഛയോടെ ആരെ ഭജിയ്ക്കുന്നുവോ, ആ ഭഗവാൻ അന്നത്തിനുവേണ്ടി ആരോടെങ്കിലും യാചിയ്ക്കുമോ? ലോകരെ മോഹിപ്പിയ്ക്കുന്നതിനും, പരീക്ഷിയ്ക്കുന്നതിനും വേണ്ടി സർവേശ്വരനായ ഭഗവാൻ യദുകുലത്തിൽ വന്നവതരിച്ചിരിയ്ക്കുകയാണ്. ഞങ്ങൾക്ക് അദ്ദേഹത്തെ അറിയാൻ സാധിച്ചില്ലെങ്കിലും ഞങ്ങളുടെ സ്ത്രീകൾക്കു സുദൃഢമായ ഭക്തിയുണ്ടാകുകയും ഭഗവാന്റെ ദർശനം ലഭിയ്ക്കുകയും ചെയ്തത് ഞങ്ങളുടെ ഭാഗ്യംതന്നെ. ആരുടെ മായയിൽ മോഹിച്ചു ഞങ്ങൾ ഈ കർമമാർഗത്തിൽ അലഞ്ഞുതിരിയുന്നുവോ, ആ ഭഗവാൻ ശ്രീകൃഷ്ണനെ ഞങ്ങൾ നമസ്കരിയ്ക്കുന്നു."ഇപ്രകാരം ആ ബ്രാഹ്മണർ സ്വയം ശാസിയ്ക്കാൻ തുടങ്ങി. ഭഗവാനെ ദർശിയ്ക്കണമെന്നാഗ്രഹമുണ്ടായിരുന്നെങ്കിലും കംസനെ ഭയന്ന് അവർ അതിനു തയ്യാറായില്ല.(10.23.52.)

'കംസനെ ഭയന്ന് ' എന്നതിനു ദ്വൈതഭാവത്തെ അഥവാ വ്യവഹാരത്തെ കാമ്യമായി കരുതി എന്നു മനസ്സിലാക്കണം. ഗൃഹസ്ഥാശ്രമികളായ പലർക്കും, അവർ സത്സംഗം ചെയ്യുകയും ജ്ഞാനം സമ്പാദിയ്ക്കുകയും മററും ചെയ്യാൻ തുടങ്ങിയാൽ അവരുടെ വ്യവഹാരം എങ്ങനെ നടക്കുമെന്നു തോന്നാറുണ്ട്. അവർ വ്യവഹാരത്തിൽ ശ്രദ്ധിയ്ക്കാതിരുന്നാൽ ദ്വൈതഭാവത്തിൽ ജീവിയ്ക്കുന്ന അവരുടെ ബന്ധുക്കൾ കളിയാക്കിയെങ്കിലോ എന്നു വിചാരിച്ചും പലപ്പോഴും അവർ ഭഗവാന്റെ നേരെ തിരിയാറില്ല. ലോകസേവ ചെയ്യുന്നതും ഭഗവാന്റെ സേവയാണെന്നു ചിലർ പറയുന്നുണ്ട്. അതു ശരിതന്നെ എങ്കിലും, ഏതു ഭാവത്തിലാണ് അവർ സേവ ചെയ്യുന്നതെന്നു നോക്കേണ്ടതുണ്ട്. യഥാർഥസേവ ചെയ്യാൻ അറിയാൻ പാടില്ലെങ്കിൽ അഭിമാനം വന്നുപോകാനിടയുണ്ട്. ഇങ്ങനെയുള്ള സമയങ്ങളിൽ സ്വന്തം തെററു സ്വയം കാണുകയില്ല. സത്വഗുണികൾ സാത്വികകർമങ്ങളിൽതന്നെ ശ്രദ്ധിച്ച് തന്നേക്കാൾ വലിയ ഒരു ശക്തിയെ ശരണം പ്രാപിയ്ക്കാനുണ്ടെന്നുള്ള കാര്യം മറന്നുപോകുന്നു. പ്രത്യേകിച്ച് ഇക്കാലത്തു സമാജസേവകർ തൊഴിലാളികളേയും കൃഷിക്കാരേയും മററുമാണു സേവ ചെയ്യുന്നത്. പക്ഷെ അതിൽ തന്നെ നിന്നുപോകരുത്. ഏതു വിധേനയും തന്റെ യഥാർഥ സ്വരൂപത്തെ അറിയേണ്ടതാണാവശ്യം. അതറിഞ്ഞാൽ സേവകനും സേവ്യനും ഒന്നു തന്നെയാണെന്നു മനസ്സിലാക്കാം. ഇത്തരം ജ്ഞാനം സിദ്ധിയ്ക്കുന്നതിനു ഗൃഹസ്ഥാശ്രമത്തിൽനിന്നു വാനപ്രസ്ഥാശ്രമത്തിലേയ്ക്കു വരേണ്ടിയിരിയ്ക്കുന്നു. അതിനാൽ അടുത്ത അധ്യായത്തിൽ ശുകദേവൻ വാനപ്രസ്ഥാശ്രമത്തിന്റെ കഥ പറഞ്ഞ് സേവകനും സേവ്യനും ഭഗവാന്റെ സ്വരൂപമാണെന്നു നമ്മെ മനസ്സിലാക്കുന്നു. കഥയുടെ ക്രമത്തെ പാലിച്ചുകൊണ്ടുപോകുന്നതിൽ ശുകദേവന്റെ പടുത്വം അത്ഭുതകരമാണ്.





# പ്രകരണം ഇരുപത്തിമൂന്ന്

## ജ്ഞാനവർധകമായ ഗോവർധനലീല

'ഗോ' ശബ്ദത്തിനു ജ്ഞാനമെന്നർഥമുണ്ട്. ഏതവസ്ഥയിൽ ജ്ഞാനം ശരിയ്ക്കുണ്ടാകുന്നുവോ, അതിനെ ഗോവർധനലീല എന്നു പറയുന്നു. ഗൃഹസ്ഥാശ്രമത്തിൽ നിന്നും വാനപ്രസ്ഥദശയെ സ്വീകരിയ്ക്കുന്നവർക്ക് ആത്മജ്ഞാനത്തിനു കൂടുതൽ സൗകര്യമുണ്ടായിരിയ്ക്കും. അവർക്കു ഗൃഹസ്ഥന്മാരുമായി അല്പ സഹവാസവും, കൂടുതലായി സാധുജനസംഗവും ലഭിയ്ക്കുന്നു. വാനപ്രസ്ഥാശ്രമം സ്വീകരിച്ച് വനത്തിൽ പോയി ഭക്തിമാർഗത്തിൽ കഴിയുന്നവരുടെ കഥ, ഗോവർധനലീല കൊണ്ടു വിവരിയ്ക്കുന്നു.

ഒരിയ്ക്കൽ നന്ദഗോപരും മററുഗോപന്മാരും ഇന്ദ്രയാഗത്തിനൊരുങ്ങുന്നതു കണ്ടു ശ്രീകൃഷ്ണൻ ചോദിച്ചു: "ഇതെന്ത് ഉത്സവമാണ് ? എന്തിനുവേണ്ടിയാണ് ഇതെല്ലാം ചെയ്യുന്നത് ?"

നന്ദഗോപൻ: ഇന്ദ്രഭഗവാനാണു മഴ പെയ്യിയ്ക്കുന്നത്. മേഘങ്ങൾ അദ്ദേഹത്തിന്റെ പ്രിയമൂർത്തികളാണ്. ആ മേഘങ്ങളാണ് പ്രാണികളുടെ ജീവധാരമായ ജലം വർഷിയ്ക്കുന്നത്. ആ ജലവർഷം കൊണ്ട് ഭൂമിയിൽ ഉണ്ടാകുന്ന ദ്രവ്യങ്ങളാൽ ഇന്ദ്രനെ യജ്ഞദ്വാരാ നാം പൂജിയ്ക്കാൻ തുടങ്ങുകയാണ്. പരമ്പരാഗതങ്ങളായ ഈദൃശകർമങ്ങൾ ചെയ്യാത്തവർക്ക് ഒരിയ്ക്കലും മംഗളമുണ്ടാകുകയില്ല.

ശ്രീകൃഷ്ണൻ: ജീവൻ അതിന്റെ കർമം അനുസരിച്ച് ജനിയ്ക്കുകയും മരിയ്ക്കുകയുംചെയ്യുന്നു. കർമമനുസരിച്ചു സുഖം, ദുഃഖം, ഭയം, ക്ഷേമം മുതലായവ അനുഭവിയ്ക്കുകയും ചെയ്യുന്നു. കർമഫലം നൽകുന്നത് ഈശ്വരനാണെങ്കിലും, കർമം ചെയ്യുന്നവനല്ലാതെ ഫലം നൽകാൻ ഈശ്വരൻ അപ്രാപ്തനാണ്. അങ്ങനെ കർമമനുസരിച്ചാണ് ഫലം ലഭിയ്ക്കുന്നതെങ്കിൽ ഈ ഇന്ദ്രനെ പ്രീതിപ്പെടുത്താൻ എന്തിനു യജ്ഞം ചെയ്യണം? അതുകൊണ്ട് എല്ലാവരും അവരവരുടെ വർണാശ്രമവിധിപ്രകാരമുള്ള കർമങ്ങൾ ചെയ്യുകയാണാവശ്യം. ബ്രാഹ്മണർ വേദാധ്യയനത്താലും, ക്ഷത്രിയർ പൃഥ്വീപാലനത്താലും,വൈശ്യർ വ്യാപാരംകൊണ്ടും, ശൂദ്രർ സേവകൊണ്ടും അവരവരുടെ ജീവിതം നിർവഹിയ്ക്കേണ്ടതാണ്. അച്ഛാ, നമുക്കു പ്രത്യേക ദേശമോ, പട്ടണങ്ങളൊ, ഗ്രാമങ്ങളൊ ഇല്ല. സദാ വനത്തിലും പർവതങ്ങളിലും കഴിയുന്നവരാണു നാം. അതിനാൽ ഇന്ദ്രയാഗത്തിനു തയ്യാറാക്കിയ സാമഗ്രികളെക്കൊണ്ടു നമുക്കെല്ലാവർക്കും കൂടി പശുക്കളേയും, ബ്രാഹ്മണരേയും, ഈ ഗോവർധനഗിരിയേയും പൂജിയ്ക്കാം. ഇങ്ങനെ ചെയ്യുന്നത് പശുക്കൾക്കും, ബ്രാഹ്മണർക്കും, ഗിരിരാജനും വളരെ സന്തോഷകരമായിരിയ്ക്കും

ഇവിടെ ഭഗവാന്റെ വചനത്തിന്റെ ഭാവാർഥംനോക്കാം. പശുസേവ ചെയ്താൽ പാലും നെയ്യും ധാരാളം കിട്ടും. ബ്രാഹ്മണസേവകൊണ്ടു യഥാർഥജ്ഞാനം ലഭിയ്ക്കും. ആ ജ്ഞാനം ദൃഢമാക്കാൻ വനത്തിൽ വസിയ്ക്കാൻ ശീലിയ്ക്കണം. ഭഗവാന്റെ അഭിപ്രായം എല്ലാവരും സ്വീകരിച്ചു. പശുക്കൾക്കു പുല്ലും, ബ്രാഹ്മണർക്ക് അന്നദാനാദികളും കൊടുത്തിട്ട് എല്ലാവരുംകൂടെ ഗോവർധനത്തെ പൂജിയ്ക്കാൻ തുടങ്ങി.

ഗോപാലന്മാർക്കു വിശ്വാസം വരാനായി ഭഗവാൻ ഒരു വലിയ രൂപം ധരിച്ച് ഗോവർധനത്തിന്റെ മുകളിൽ പ്രത്യക്ഷമായിട്ടു ഞാൻ ഗിരിരാജനാണ് എന്നു പറഞ്ഞ് അവർ നിവേദിച്ച സാധനങ്ങളെ സ്വീകരിച്ചു ഭക്ഷിയ്ക്കാൻ തുടങ്ങി. ആ സ്വരൂപത്തെ സകല വ്രജവാസികളോടുംകൂടെ ഭഗവാനും നമസ്കരിച്ചശേഷം ഗോപന്മാരോടു പറഞ്ഞു: "നോക്കുക, ഈ ഗിരിരാജൻ മൂർത്തിമാനായിട്ടു നമ്മോട് എന്തുകൃപ കാണിയ്ക്കുന്നു! അതിന് ഇച്ഛാനുസരണം രൂപം ധരിയ്ക്കാൻ സാധിയ്ക്കും.ഏതെങ്കിലും വനവാസി അതിനെ ആദരിയ്ക്കാതിരുന്നാൽ അത് അവനെ നശിപ്പിയ്ക്കും. അതിനാൽ നമുക്കെല്ലാം അടുത്തു ചെന്ന് അതിനെ നമസ്കരിയ്ക്കാം." ഇപ്രകാരം പറഞ്ഞ് എല്ലാവരുമായി ഗിരിരാജനെ പൂജിച്ച് നമസ്കരിച്ചശേഷം വ്രജത്തിലേയ്ക്കു തിരിച്ചുപോയി.

വ്രജവാസികൾ, തനിയ്ക്കുള്ള പൂജ മുടക്കി ഗിരിരാജനെ പൂജിച്ചതിൽ ക്രുദ്ധനായ ഇന്ദ്രൻ കാററും മഴയും കൊണ്ടു ഗോകുലവാസികളെ നശിപ്പിയ്ക്കാൻ മേഘങ്ങൾക്കാജ്ഞ നൽകി. ഇവിടെ താഴെ കാണിയ്ക്കുന്ന ശ്ലോകത്തിൽ ഈ കഥയുടെ ഭാവാർഥം കാണാം.

**യഥാദൃഢൈഃ കർമമയൈഃക്രതുഭിർനാമനൗനിഭൈഃ**
**വിദ്യാമാന്വീക്ഷികീം ഹിത്വാതിതീർഷന്തിഭവാർണവം.**
(10.25.4.)

ലോകത്തു പല മന്ദബുദ്ധികളും ഭവസാഗരത്തെ കടക്കാനുപകരിയ്ക്കുന്ന ബ്രഹ്മവിദ്യയാകുന്ന കപ്പലിനെ ഉപേക്ഷിച്ചിട്ട്, കർമയജ്ഞങ്ങളായ ഉറപ്പില്ലാത്ത തോണിയിൽ കയറി ഈ ഘോരമായ സംസാരസാഗരത്തെ കടക്കാൻ ഇച്ഛിയ്ക്കുന്നു.

ഇന്ദ്രനെ പൂജിച്ചതുകൊണ്ടു ബ്രഹ്മവിദ്യ ലഭിയ്ക്കുകയില്ലെന്നു ശ്രീകൃഷ്ണനറിയാമായിരുന്നു. വനത്തിൽ പോയി വാനപ്രസ്ഥദശയെ സ്വീകരിച്ചു ഗോവർധനരൂപമായ ജ്ഞാനത്തെ സേവിയ്ക്കുന്നതു കൊണ്ടു ബ്രഹ്മവിദ്യ ലഭിയ്ക്കുകയും ചെയ്യും. അവിടെ രണ്ടു രൂപങ്ങൾ ധരിച്ച് പൂജ്യനും പൂജകനും താൻതന്നെയെന്നു കാണിച്ചു ഭഗവാൻ. സകാമഭക്തിയെക്കാൾ ജ്ഞാനമാർഗം ശ്രേഷ്ഠമാണെന്നും കാണിച്ചു. അങ്ങനെയുള്ള അവസരങ്ങളിൽ ദേവന്മാർ കോപിച്ചാലും ഭഗവാൻ ഭക്തരെ രക്ഷിയ്ക്കയും ചെയ്യും.




ഇന്ദ്രന് അപമാനം സംഭവിച്ചു. കോപിഷ്ഠനായ ഇന്ദ്രൻ കാർമേഘങ്ങളെക്കൊണ്ട് വ്രജത്തെ നശിപ്പിയ്ക്കാൻ പുറപ്പെട്ടു. വ്രജത്തിലാകെ ഇടിയും, മിന്നലും, കാററും, മഴയും ഉണ്ടായി. ഗോകുലം പാടേ വെള്ളത്തിൽ മുങ്ങിപ്പോകുമെന്നു ഭയന്നു വ്രജവാസികൾ ശ്രീകൃഷ്ണനെ ശരണം പ്രാപിച്ചു. ഭഗവാന് ഇന്ദ്രന്റെ സംരംഭം മനസ്സിലായി. ഇന്ദ്രന്റെ ഐശ്വര്യമദത്തെ നശിപ്പിയ്ക്കാൻ തീർച്ചയാക്കി, ഭഗവാൻ തന്റെ ഒരു കൈകൊണ്ടു ഗോവർധനപർവതത്തെ പിഴുതെടുത്ത് ഒരു കുടപോലെ പൊക്കിപ്പിടിയ്ക്കുകയും, വ്രജവാസികളോട് അവരുടെ ഗോധനത്തോടുകൂടെ അതിനു കീഴിൽ നിന്നുകൊള്ളാൻ പറയുകയും ചെയ്തു. ഭഗവാൻ അങ്ങനെ ഏഴു ദിവസം ഒരേ നിലയിൽ പർവതത്തെ ധരിച്ചു കൊണ്ടു നിന്നു. ഈ കാഴ്ച കണ്ട് ഇന്ദ്രന് അത്ഭുതം തോന്നി. ഗോകുലത്തെ ദ്രോഹിയ്ക്കാൻ നിശ്ചയിച്ച തന്റെ സങ്കല്പം നഷ്ടമായി പോയതു കണ്ടു ലജ്ജിച്ച് ഇന്ദ്രൻ മഴനിറുത്തി. സൂര്യൻ വീണ്ടും ആകാശത്തു ശോഭിച്ചു. ഭഗവാൻ തന്റെ ബന്ധുമിത്രാദികളെ പർവതത്തിനു കീഴിൽനിന്ന് പുറത്തേ യ്ക്കാനയിച്ചശേഷം ഗോവർധനത്തെ പഴയതുപോലെ താഴത്തു വെച്ചു.

ഈ ലീലയിൽ, ഇന്ദ്രന്റെ വർഷമെന്നു വെച്ചാൽ ഇന്ദ്രിയവാസനകളുടെ വർഷമാണ്. ആ വർഷത്തിൽനിന്നു രക്ഷപ്പെടാൻ ഗോവർധനരൂപിയായ ജ്ഞാനക്കുടയുടെ കീഴിൽ ആശ്രയം തേടണം. അപ്പോൾ യഥാർഥരൂപിയായ സൂര്യന്റെ ഉദയമുണ്ടാകും.

ഗോപന്മാരും പശുക്കളും കുട്ടികളുമെല്ലാം പർവതത്തിനു കീഴിൽനിന്നു വെളിയിൽ വന്നു ഭഗവാനെ പൂജിച്ചു സ്തുതിച്ചു: ദേവന്മാർ പുഷ്പവൃഷ്ടി ചെയ്തു. എല്ലാവരും ഗൃഹങ്ങളിലേയ്ക്കു മടങ്ങി.

ഗോപന്മാർക്കെല്ലാം ഭഗവാന്റെ ഈ ഗോവർധനലീല കണ്ട് വലിയ ആശ്ചര്യമുണ്ടായി. ഏഴു വയസ്സു മാത്രമുള്ള ഈ കൃഷ്ണൻ ഏഴുദിവസംവരെ ഈ ഗോവർധനപർവതത്തെ ഒരു തമാശ എന്നപോലെയല്ലേ കുടയായി പിടിച്ചു നിന്നത്? അഹോ എന്തൊരു അത്ഭുതം! ഒരു ചെറിയ കുട്ടിയായിരുന്ന സമയത്തു പൂതനയെ കൊന്നു. മൂന്നുമാസം പ്രായമുള്ളപ്പോഴാണ് ആ വണ്ടി മറിച്ചിട്ടത്. ഒരു വയസ്സുള്ളപ്പോൾ തൃണാവർത്തനെ കൊന്നു. പിന്നീടു രണ്ടു മരുതുമരങ്ങൾ മറിച്ചിട്ടു. ബകാസുരന്റെ കൊക്കുകൾ പിടിച്ചു വലിച്ചു കീറിക്കൊന്നു. വത്സാസുരനേയും ധേനുകാസുരനേയും കൊന്നു. ബലരാമൻ പ്രലംബാസുരനെ കൊന്നു. ശ്രീകൃഷ്ണൻ കാളിയദമനം ചെയ്തു യമുനയെ പരിശുദ്ധമാ ക്കി. വ്രജവാസികൾ ശ്രീകൃഷ്ണനെ അവരുടെ പ്രാണനേക്കാൾ സ്നേഹിയ്ക്കുന്നു. കൃഷ്ണനും അവരോട് പ്രേമമുണ്ട്. ഇപ്രകാരം ഗോപന്മാർ ശ്രീകൃഷ്ണന്റേയും ബലരാമന്റേയും പരാക്രമങ്ങളെപ്പററി നന്ദരോടു കീർത്തിച്ചുകൊണ്ടു പറഞ്ഞു:

"ഹേ നന്ദഗോപരേ, അങ്ങയുടെ ഈ മകൻ വെറും ഒരു ഗ്രാമീണനല്ല. ഏതോ ഒരു വലിയ ദേവനായിരിയ്ക്കണം. ഞങ്ങൾക്ക് വലിയ അദ്ഭുതം തോന്നുന്നു." (10.26.14.)

ഈ സംഭവങ്ങളുടെ അധ്യാത്മഭാവം നോക്കാം ആത്മസാക്ഷാത്കാരത്തിനുശേഷം ആദ്യം പൂതനയാകുന്ന വാസന നശിയ്ക്കുന്നു. പിന്നെ ഒരു വർഷം അതിൽ നിഷ്ഠ യുണ്ടായാൽ തൃണാവർത്തരൂപിയായ വിക്ഷേപം നീങ്ങി പ്പോകുന്നു. അതിനുശേഷം ഡംഭ് വിപരീത ഭാവന, മുത ലായവയും മാറിപ്പോകുന്നു. അസദ്ഗ്രഹണരൂപിയായ കാളി യന്റെ ദമനത്തോടെ സംസാരരൂപിയായ യമുന ശുദ്ധമാകു ന്നു. ഇങ്ങനെയുള്ള ഭാവാർഥങ്ങളെക്കൊണ്ടുവേണം ഈ ലീലകളുടെ രഹസ്യം മനസ്സിലാക്കാൻ. ഈ സകലസംഭവ ങ്ങളും നന്ദരൂപിയായ ആത്മാനന്ദം എവിടെ ഉണ്ടാകു ന്നുവോ അവിടെ നടക്കുന്നു.

നന്ദഗോപൻ: "അല്ലയോ ഗോപന്മാരേ, ഞാൻ പറയുന്ന തു കേൾക്കുക. എന്റെ ഈ കുട്ടിയ്ക്കു നാമകരണം ചെയ്ത പ്പോൾ ഗർഗാചാര്യൻ പറഞ്ഞത് ഇവനു നാമവും രൂപവും കർമവും അനേകമുണ്ടായിരിയ്ക്കുമെന്നും, വ്രജവാസി കൾക്ക് അവൻ ആനന്ദം നൽകുമെന്നും, അവനെക്കൊണ്ട് നമുക്ക് എല്ലാവർക്കും ശ്രേയസ്സുണ്ടാകുമെന്നായിരുന്നു. നമു ക്കുണ്ടാകുന്ന ആപത്തുകളെല്ലാം അവന്റെ സഹായത്താൽ നിഷ്പ്രയാസം നാം തരണം ചെയ്യുമെന്നും അദ്ദേഹം പറ ഞ്ഞു പണ്ടു ദൈത്യന്മാർ സാധുക്കളെ ഉപദ്രവിച്ചിരുന്ന കാല ത്ത് ഇവൻ അസുരനിഗ്രഹം ചെയ്ത് സാധുരക്ഷ ചെയ്തി ട്ടുണ്ട്. വിഷ്ണു തന്റെ ഭക്തരെ ദൈത്യരിൽ നിന്നും രക്ഷി യ്ക്കുന്നതുപോലെ, ഇവൻ ഇവനെ സ്നേഹിയ്ക്കുന്നവരെ സർവവിധവിപത്തുകളിൽ നിന്നും രക്ഷിയ്ക്കും.

**"തസ്മാന്നന്ദകുമാരോ*f*യംനാരായണസമോഗുണൈഃ**
**ശ്രിയാ കീർത്ത്യാനുഭാവേന തത്കർമസു നവിസ്യഃ."**
(10.26.22.)

നിന്റെ ഈ കുട്ടി ഗുണം, ശ്രീ, കീർത്തി, പ്രഭാവം ഇത്യാദി എന്തുകൊണ്ടു നോക്കിയാലും സാക്ഷാൽ നാരായണനു സമനാണ്. അതിനാൽ ഇവന്റെ കർമത്തിൽ ഒന്നും ആശ്ച ര്യപ്പെടാനില്ല. എന്നാണു ഗർഗാചാര്യൻ അന്ന് എന്നോടു പറഞ്ഞത്. അന്നുമുതൽ ഈ ശ്രീകൃഷ്ണനെ ഞാൻ നാരാ യണാംശമായിട്ടാണു കാണുന്നത്. ഇതു കേട്ട് വ്രജവാസി കൾക്കെല്ലാം സന്തോഷമായി. അവരും നന്ദഗോപരെപ്പോലെ ശ്രീകൃഷ്ണനെ കരുതാൻ തുടങ്ങി.

ഭഗവാൻ കൃഷ്ണൻ ഗോവർധനത്തെ ധരിച്ചു വ്രജത്തെ രക്ഷിച്ചതു കണ്ടു ഗോലോകത്തുനിന്നും കാമധേ നുവും സ്വർഗത്തിൽനിന്ന് ഇന്ദ്രനും ഭഗവാനെ കാണാനായി വന്നു. താൻ ചെയ്തുപോയ തെററിനെ ഓർത്ത് ഇന്ദ്രനു പശ്ചാത്താപമുണ്ടായി. തന്റെ അഭിമാനത്തെ ഉപേക്ഷിച്ച് ഇന്ദ്രൻ ഇപ്രകാരം ഭഗവാനെ സ്തുതിച്ചു:





**"വിശുദ്ധസത്ത്വംതവധാമശാന്തം**
**തപോമയംധ്വസ്തരജസ്തമസ്കം**
**മായാമയോ *f*യം ഗുണസംപ്രവാഹോ**
**ന വിദ്യതേ തേ *f* ഗ്രഹണാനുബന്ധഃ."** (10.27.4)

ഹേ പ്രഭോ, അവിടുത്തെ ശുദ്ധസത്ത്വമയമായ തേജസ്സ്, ശാന്തവും ജ്ഞാനമയവും, രജോഗുണതമോഗു ണരഹിതവുമാകുന്നു. ഈ ഗുണപ്രവാഹരൂപമായ പ്രപഞ്ചം മായാമയമാണ്. അങ്ങയിൽ മായ ലേശംപോലുമില്ല. ഈ മായാമയപ്രപഞ്ചം അങ്ങയിൽ അജ്ഞാനംകൊണ്ടു ദൃശ്യ മാകുകയാണ്.

അവിടുത്തേയ്ക്ക് അജ്ഞാനത്താലോ, അതിന്റെ കാര്യമായ ദേഹാദിയാലോ യാതൊരു ബന്ധവുമുണ്ടാകു ന്നില്ല. പിന്നെ, ആ ദേഹാദികളുടെ പ്രാപ്തിയ്ക്കുള്ള കാര ണവും, ആ ദേഹാദിയാൽ ഉണ്ടാകുന്ന ക്രോധം, ലോഭം, ആദി ദോഷങ്ങളും അങ്ങയിൽ എങ്ങനെ ഉണ്ടാകാനാണ്? ലോഭാദി ദോഷങ്ങൾ അജ്ഞാനത്തിന്റെ ചിഹ്നങ്ങളാണ്. ഇപ്രകാരം അജ്ഞാനവും അതിൽനിന്നുമുണ്ടാകുന്ന ജഗ ത്തുമായി അവിടുത്തേയ്ക്കു യാതൊരു സംബന്ധവുമില്ലെ ങ്കിലും, ധർമരക്ഷയ്ക്കുവേണ്ടിയും, ദുഷ്ടദമനത്തിനുവേ ണ്ടിയും അവിടുന്നു ദേഹം ധരിയ്ക്കുന്നു. അവിടുന്നു ജഗ ത്തിന്റെ പിതാവും ഗുരുവും, അധീശനുമാകുന്നു. ജഗ ത്തിന്റെ നിയന്ത്രണത്തിനുള്ള ദണ്ഡധാരിയായ ദുസ്തര കാലവും അവിടുന്നാകുന്നു. അവിടുത്തെ ഭക്തരുടെ ആഗ്രഹം സാധിച്ചുകൊടുക്കുവാൻ വേണ്ടി അവിടുന്നു സ്വേച്ഛയാ ശരീരം സ്വീകരിയ്ക്കുന്നു. എന്നെപ്പോലെ ഐശ്വ ര്യമത്തരായി, സ്വയം ഈശ്വരനെന്നു വിചാരിച്ചു കഴിയുന്ന വരുടെ അഭിമാനമർദനം ചെയ്തുകൊണ്ട് അവിടുന്ന് അനേ കവിധലീലകൾ ചെയ്യുന്നു. പ്രഭോ, അവിടുത്തെ പ്രഭാവം അറിയാതെ ഞാൻ ചെയ്തുപോയ തെററുകൾ ക്ഷമിച്ചാലും. ഇനി ഇങ്ങനെയുള്ള അസദ്ബുദ്ധി എന്നിൽ ഉണ്ടാകാതിരി യ്ക്കാൻ അനുഗ്രഹിച്ചാലും." ഇപ്രകാരം ഇന്ദ്രൻ സ്തുതി ച്ചപ്പോൾ ഭഗവാൻ മേഘഗംഭീരവാണിയാൽ ഇപ്രകാരം പറഞ്ഞു:

ഹേ ഇന്ദ്രാ! നീ ഐശ്വര്യമദംകൊണ്ട് അത്യധികം ഉന്മത്തനായിപ്പോയിരുന്നു. അതിനാൽ നിന്നിൽ കൃപ ചെയ്തു ഞാൻ ഈ യജ്ഞം മുടക്കിയതാണ്. നിനക്ക് എന്റെ സന്തതസ്മരണ ഉണ്ടായിരിയ്ക്കാൻ വേണ്ടിയാണ് അതു ചെയ്തത്.

**"മാമൈശ്വര്യശ്രീമദാന്ധോ ദണ്ഡപാണിം ന പശ്യതി**
**തം ഭ്രംശയാമി സംപദ്ഭ്യോ യസ്യ ചേച്ഛാമ്യനുഗ്രഹം."**
(10.27.16)

"ഐശ്വര്യത്താലും, ലക്ഷ്മിയാലും ഉള്ള മദത്താൽ അന്ധരായിട്ടുള്ളവർ, ദണ്ഡപാണിയായ എന്നെ കാണുന്നി ല്ല. അതിനാൽ ഞാൻ അവരിൽ കൃപ ചെയ്യാൻവേണ്ടി അവരെ ഐശ്വര്യഭ്രഷ്ടരാക്കുന്നു.

ഹേ ഇന്ദ്രാ, നിനക്കു ശ്രേയസ്സുണ്ടാകട്ടെ. നീ പൊയ്ക്കൊൾക. എന്റെ ആജ്ഞയെ പാലിച്ചുകൊണ്ടു ഗർവ രഹിതനായി സ്വർഗത്തെ പാലിയ്ക്കുക. എല്ലാ ദേവന്മാരോടുംകൂടെ നിന്റെ അധികാരത്തിൽ സ്ഥിതി ചെയ്യുക."

ഇന്ദ്രിയങ്ങൾ ജീവനിൽ പ്രകടിപ്പിയ്ക്കുന്ന അധികാരംകൊണ്ടു ഗർവുണ്ടാകുന്നു. പക്ഷെ സത്ത ഈശ്വരന്റേയും, ക്രിയ മായയുടെയുമാണെന്നുള്ള ജ്ഞാനം ഉണ്ടായാൽ ഗർവു ശമിയ്ക്കും. ആദ്യമേതന്നെ ഇന്ദ്രൻ തന്റെ സ്തുതിയിൽ, ഈ കാണുന്ന പ്രപഞ്ചം മായാമയമാണെന്നും ഭഗവാനിൽ അജ്ഞാനംകൊണ്ടു കാണുന്നതാകയാൽ സത്യമല്ലെന്നും പറഞ്ഞിരിയ്ക്കുന്നതു നോക്കുക.

ഇന്ദ്രനെ തുടർന്നു സുരഭി ഭഗവാനെ ഇപ്രകാരം സ്തുതിച്ചു:

"അവിടുന്നു ഞങ്ങളുടെ പൂജനീയനായ ദൈവമാണ്. അവിടുന്നു പശുക്കളേയും, ബ്രാഹ്മണരേയും, സാധുജനങ്ങളേയും, ദേവതകളേയും രക്ഷിയ്ക്കാൻ വേണ്ടി ഞങ്ങളുടെ ഇന്ദ്രനാകണം. ബ്രഹ്മാവിന്റെ പ്രേരണയാൽ ഞങ്ങൾ അവിടുത്തെ ഞങ്ങളുടെ ഇന്ദ്രനായിട്ടഭിഷേകം ചെയ്യുന്നു."

ഇപ്രകാരം പറഞ്ഞ്, കാമധേനുവിന്റെ പാലുകൊണ്ടും, ദേവമാതാവായ അദിതിയുടെ നിർദ്ദേശമനുസരിച്ച് ഐരാവതത്തിന്റെ തുമ്പിക്കൈയിൽ കൊണ്ടുവന്ന ആകാശഗംഗാജലംകൊണ്ടും ഇന്ദ്രൻ ദേവർഷികളുടെ സാന്നിധ്യത്തിൽ ശ്രീയദുനാഥനെ അഭിഷേകം ചെയ്യുകയും, ഗോവിന്ദനെന്ന നാമം കീർത്തിയ്ക്കുകയും ചെയ്തു. ദേവകൾപുഷ്പവൃഷ്ടി ചെയ്തു. പശുക്കളുടെ ആനന്ദാതിരേകംകൊണ്ട് അവയുടെ അകിടുകൾ ചുരന്ന് പാലൊഴുകുകയാൽ ഭൂമി പാലു കൊണ്ടു നനഞ്ഞു. നദികൾ രസപൂർണമായിട്ടൊഴുകാൻ തുടങ്ങി. ക്രൂരജന്തുക്കൾ അവയുടെ ക്രൂരത വെടിഞ്ഞു. ചുരുക്കത്തിൽ ജീവൻ വാനപ്രസ്ഥാവസ്ഥയിൽ വന്ന് ആത്മസാക്ഷാത്ക്കാരത്തിനു ശ്രമിയ്ക്കുമ്പോൾ, ആദ്യം വിഘ്നങ്ങൾ ഉണ്ടാകുമെങ്കിലും ഒടുവിൽ ആനന്ദം, ജ്ഞാനം, തേജസ്സ്, വ്യാപകത മുതലായവ അനുഭവപ്പെടും.

ഇതേവരെയുള്ള കഥയുടെ സാരം ഇങ്ങനെ സംഗ്രഹിയ്ക്കാം.

1. ആദ്യം വസുദേവരൂപിയായ ശുദ്ധസത്ത്വഗുണത്തിൽ ചൈതന്യത്തിന്റെ പ്രകാശം വരുന്നു.

2. അതിന് കൃഷ്ണനെന്നു പേരിട്ട്, അനുഭവത്തിന്റെ രക്ഷയ്ക്ക് ഗർഗാചാര്യൻ നന്ദഗോപർക്കു സൂചന നൽകുന്നു.

3. വ്യവഹാരസമയം ആത്മനിഷ്ഠയുണ്ടാകാത്തതിനാലുള്ള വിഷമതകളെപ്പററി തുടർന്നു വർണിയ്ക്കുന്നു.

4. ആ വിഷമതകളെ പരിഹരിയ്ക്കാൻ മൂന്നുപായങ്ങൾ





പറഞ്ഞിരിയ്ക്കുന്നു.

(a) വൃന്ദാവനംപോലെ സത്സംഗം നടക്കുന്ന സ്ഥലങ്ങളിൽ പതിവായി പോവുക.

(b) സകല ഇന്ദ്രിയങ്ങളേയും ഭഗവത് സ്മരണ കൊണ്ട് ഏകാഗ്രമാക്കുക.

(c) ധ്യാനം ശീലിയ്ക്കുകയും, എല്ലാ സ്ഥലത്തും ഭഗവാനെ കാണുകയും ചെയ്യുക.

5. അതു സാധിച്ചാൽ അഘാസുരരൂപിയായ പാപം നശിയ്ക്കും. ജീവന്, ദൃഷ്ടി അനുസരിച്ചാണ് സൃഷ്ടി എന്നുള്ള തത്ത്വം അനുഭവമാകും. ഇതേപ്പററി 12-ാം അധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

6. അതിനുശേഷം വരുന്ന ബ്രഹ്മാവിന്റെ സ്തുതിയിൽ രജ്ജു-സർപ്പദൃഷ്ടാന്തംകൊണ്ടു ജഗത്തിന്റെ മിഥ്യാത്വത്തെ കാണിച്ചിരിയ്ക്കുന്നു.

7. ഏതെങ്കിലും വിധത്തിൽ അസദ് ഗ്രഹണം അറിയാതെ വന്നുപോയാൽ അതിനെ ദമനം ചെയ്യണമെന്നു കാളിയമർദന കഥ നിർദേശിയ്ക്കുന്നു.

8. എല്ലാ അവസ്ഥയിലും പ്രലംബാസുരരൂപിയായ അതിഭാഷണം കുറയ്ക്കണം.

9. വല്ല വർത്തമാനം കേൾക്കുന്നെങ്കിൽ, അതു ഭഗവാന്റെ വേണുഗീതരൂപമായ സത്സംഗഭാഷണങ്ങളായിരിയ്ക്കാൻ ശ്രദ്ധിയ്ക്കണം.

10. മേൽവിവരിച്ച ജീവിതരീതികൊണ്ടു ഭഗവാന്റെ സ്വരൂപാനുഭവം ഉണ്ടാകാൻ തുടങ്ങും. ആ സമയം വസ്ത്രാപഹരണലീലയിലെ വസ്ത്രരൂപമായ ദേഹാഭിമാനം നശിയ്ക്കുകയും, ബ്രഹ്മചാരിണികളായ ഗോപികളുടെ അവസ്ഥ സംജാതമാകുകയും ചെയ്യുന്നു.

11. ഗൃഹസ്ഥാശ്രമധർമമനുസരിച്ചുള്ള സാധുസേവയുടെ മാഹാത്മ്യം വിപ്രപത്ന്യനുഗ്രഹലീലയാൽ സ്പഷ്ടമാക്കിയിരിയ്ക്കുന്നു.

12. ഗോവർധനലീലയിൽ വാനപ്രസ്ഥാശ്രമത്തിന്റെ മഹിമയെ കാണിച്ച്, ഇന്ദ്രരൂപിയായ ഇന്ദ്രിയങ്ങളെ ദമനം ചെയ്യേണ്ടതിന്റെ ആവശ്യകത സൂചിപ്പിച്ചിരിയ്ക്കുന്നു.

ഇനി സച്ചിദാനന്ദരൂപമായ വരുണലോകദർശനത്തെപ്പററി പറയാൻ പോകുകയാണ്. അതിനുശേഷം രാസലീല വരുന്നു. ഇങ്ങനെ ഇന്ദ്രിയങ്ങളുടെ മിഥ്യാസുഖങ്ങളിൽ നിന്നും ഉയർന്ന്, പടിപടിയായി ബ്രഹ്മാനന്ദ സുഖം വരെ എത്തിച്ചേരാനുള്ള മാർഗത്തെ വിശദമായി വർണിച്ചിരിയ്ക്കുന്നു.



# പ്രകരണം ഇരുപത്തിനാല്

## രസദർശനം അഥവാ രാസലീലയുടെ പ്രസ്താവന

ഇന്ദ്രിയങ്ങളും ഇന്ദ്രിയവിഷയങ്ങളും എത്രതന്നെ മനുഷ്യരെ ഉപദ്രവിച്ചാലും, അവയ്ക്ക്, ആരോപിതമായ സത്യതയേയുള്ളു എന്നു മനസ്സിലാക്കണം. ഇതേപ്പററി സവിസ്തരമായി 27-ാം അധ്യായം വരെയുള്ള ശ്രീകൃഷ്ണന്റെ ലീലകളിൽ പറഞ്ഞുകഴിഞ്ഞു. ശ്രീകൃഷ്ണനെ ഗോവിന്ദനായി അഭിഷേകം ചെയ്ത കഥയും പറഞ്ഞു. സകലവസ്തുക്കളുടേയും അഥവാ സകലസംഭവങ്ങളുടേയും അധിഷ്ഠാനം ബ്രഹ്മസ്വരൂപനായ ശ്രീകൃഷ്ണനാണെന്നാണ് ആ കഥയുടെ താല്പര്യം. ഈ സ്വരൂപം മായാരഹിതവും രസരൂപവുമാണെന്ന് ഇരുപത്തെട്ടാം അധ്യായത്തിൽ സ്പഷ്ടമാക്കുന്നു. ആ സ്വരൂപാനുഭവത്തിന് എങ്ങനെയുള്ള ത്യാഗവും പ്രേമവും ആണ് ആവശ്യമെന്ന് ഇരുപത്തൊമ്പതാം അധ്യായത്തിലെ രാസലീലാവർണനയിൽ കാണിച്ചിരിയ്ക്കുന്നു.

ഉപനിഷത്തിൽ **'രസോ വൈ സഃ'**എന്നു പറഞ്ഞിരിയ്ക്കുന്നു. അതായത്, ഭഗവാൻ രസരൂപവും ആനന്ദരൂപവുമാണെന്ന്. ആ രൂപം എല്ലാവരുടേയും ഹൃദയത്തിൽ ഉണ്ടെങ്കിലും എന്തുകൊണ്ടു ജീവികൾക്ക് അതനുഭവപ്പെടുന്നില്ല.? ജീവികൾ അനിത്യസുഖങ്ങളിൽ എന്തുകൊണ്ടു ഭ്രമിച്ചുപോകുന്നു? ഇതേപ്പറ്റി ഉദാഹരിയ്ക്കാൻ ഇരുപത്തിഎട്ടാം അധ്യായത്തിൽ നന്ദഗോപരുടെ ഒരു അനുഭവകഥ പറഞ്ഞിരിയ്ക്കുന്നു.

ഒരു ദിവസം നന്ദഗോപർ ഏകാദശിവ്രതമെടുത്ത് ഉപവസിച്ച് ശ്രീഹരിയെ പൂജിച്ചു. ദ്വാദശിനാൾ വെളുക്കാറായി എന്നു കരുതി കുളിയ്ക്കുവാൻ യമുനയിൽ ചെന്നിറങ്ങി. പക്ഷെ അപ്പോൾ ആസുരീസമയമായിരുന്നതിനാൽ വരുണസേവകനായ ഒരു അസുരൻ അദ്ദേഹത്തെ ആളറിയാതെ പിടിച്ച്, വരുണസവിധത്തിൽ കൊണ്ടുപോയി. നന്ദഗോപരെ കാണാതായപ്പോൾ സകലരും, "ഹേ കൃഷ്ണാ! ഹേ രാമാ!" എന്നു വിളിച്ചുകേഴാൻ തുടങ്ങി. ഭക്തർക്ക് അഭയദാതാവായ ശ്രീഹരി, ഈ വിളികേട്ടു തന്റെ പിതാവിനെ വരുണൻ കൊണ്ടുപോയതായറിഞ്ഞു വരുണന്റെ അടുത്തുചെന്നു. ലോകപാലകനായ വരുണൻ ഭഗവാൻ ഹൃഷീകേശനെ കണ്ടു വളരെ സന്തോഷിച്ചു. പലവിധ പൂജാസാമഗ്രികൾ കൊണ്ടു ശ്രീകൃഷ്ണനെ പൂജിച്ചു.

നന്ദൻ ആനന്ദത്തിന്റെ സ്വരൂപമാണ്. അദ്ദേഹം ഏകാദശിവ്രതം അനുഷ്ഠിച്ചു എന്നുവെച്ചാൽ പതിനൊന്നിന്ദ്രിയങ്ങളെ ജയിച്ചു എന്നർഥമാണ്. (അഞ്ചു ജ്ഞാനേന്ദ്രിയം, അഞ്ചു കർമേന്ദ്രിയം, മനസ്സ്) ആ സ്ഥിതിയിലും ഏതെങ്കിലും വ്യവഹാരത്തിൽ ഇറങ്ങുമ്പോൾ ആസുരീഭാവം വന്നുപോയാൽ ആനന്ദത്തിനു വിഘ്നമുണ്ടാകും. അതിനാൽ ആസുരീഭാവം ഒരിയ്ക്കലും വരാതെ സൂക്ഷിയ്ക്കണം. യഥാർഥ ആനന്ദം ലഭിയ്ക്കാതിരയ്ക്കുമ്പോൾ മായയ്ക്കു ശക്തി വർധിയ്ക്കുകയും, വിഘ്നങ്ങൾ ഉണ്ടാകുകയും ചെയ്യും. വിഘ്നങ്ങൾ ദുഃഖത്തിനു കാരണമാകും .ഭക്തരുടെ ദുഃഖ പരിഹാരത്തിനു ഭഗവാൻബദ്ധകങ്കണനാകയാൽ ഗോപന്മാരുടെ ദുഃഖപരിഹാരത്തിനു ശ്രീ കൃഷ്ണൻ ഒരുമ്പെടുന്നു.

രാസലീല ശരിയ്ക്കു മനസ്സിലാക്കാൻ 'രസം' എന്നാൽ എന്താണെന്നറിയണം. അതിനാലാണ് ഇരുപത്തെട്ടാം അധ്യായത്തിൽ രസദർശനത്തെപ്പറ്റി പറയുന്നത്. വരുണലോകം ഇന്ദ്രിയാതീതമായ ദശയാണ്. (10.28.11.) ആ ദശ അജ്ഞാനത്തിന് അതീതവുമാണ്. അതു സത്യവും,ജ്ഞാനവും,അനന്തവും,ബ്രഹ്മസ്വരൂപവും,സനാതനവുമായ ജ്യോതിഃസ്വരൂപമാണ്. (10.28.15) ഇങ്ങനെയുള്ള ലോകത്തിന്റെ അധിപതിയുടെ അടുത്താണ് ശ്രീകൃഷ്ണൻ ചെന്നത്. ആസമയം വരുണൻ ശ്രീകൃഷ്ണനെ പൂജിച്ച് ഇപ്രകാരം സ്തുതിച്ചു.

"ഹേ പ്രഭോ! ഇന്നു ഞാൻ ശരീരധാരണം ചെയ്തതു സഫലമായി. ഇന്ന് എന്റെ സകല മനോരഥങ്ങളും സിദ്ധമായി. അവിടുത്തെ ചരണസേവ ചെയ്യുന്നവർ സംസാരവാരാന്നിധിയെ മറികടക്കുന്നു. അത്ര മഹിമയുള്ള ഈ സ്വരൂപത്തെ നേരിൽ കണ്ട് ഞാൻ കൃതകൃത്യനായി." (10.28 5.)

ഇപ്രകാരമുള്ള രസദർശനം കിട്ടുന്ന ജീവന്റെ ജന്മം സഫലമാണ്. ഗംഗ ജ്ഞാനസ്വരൂപമാണ്. അതു വിഷ്ണുവിന്റെ ചരണങ്ങളിൽനിന്നുമാണൊഴുകുന്നത്. ശിവന്റെ ശിരസ്സിലും സ്ഥിതി ചെയ്യുന്നു. അതിനാൽ വിഷ്ണുഭക്തന്മാർ വിഷ്ണുവിന്റെ ചരണസേവ ചെയ്യാൻ ഇഷ്ടപ്പെടുന്നു. ശിവഭക്തന്മാർ ശിവന്റെ ശിരസ്സിനെ അതായത് അധിഷ്ഠാനത്തെ പൂജിയ്ക്കുന്നു. വരുണദേവൻ ഇനിയും സ്തുതിച്ചു പറയുന്നു:

**"നമസ്തുഭ്യം ഭഗവതേ ബ്രഹ്മണേ പരമാത്മനേ**
**ന യത്ര ശ്രൂയതേമായാലോകസൃഷ്ടിവികല്പനാ."**
(10.28.6)

"അവിടുന്നു ഭക്തന്റെ ഭഗവാനും, വേദാന്തികളുടെ ബ്രഹ്മവും, യോഗികളുടെ പരമാത്മാവുമാകുന്നു. അവിടുത്തെ സ്വരൂപത്തിൽ ലോകസൃഷ്ടിയെ കല്പന ചെയ്യുന്ന മായയില്ലെന്നു ശ്രുതി പറയുന്നു. ഞാൻ അങ്ങയെ നമസ്കരിയ്ക്കുന്നു.

കർത്തവ്യമെന്തെന്നറിയാത്ത മൂഢനായ എന്റെ ഒരു സേവകൻ, അജ്ഞാനത്താൽ അവിടുത്തെ പിതാവായ നന്ദഗോപരെ ഇങ്ങോട്ടു കൊണ്ടുപോന്നു. അവന്റെ അപരാധത്തെ അവിടുന്നു ക്ഷമിയ്ക്കണം. ഹേ ഗോവിന്ദാ! ഇതാ, അവിടുത്തെ പിതാവ്; കൊണ്ടുപോയാലും. അവിടുന്നു സർവസാക്ഷിയാകയാൽ ദാസനായ എന്നിൽ കൃപ ചെയ്യണം."

ഇവിടെ മനസ്സിലാക്കേണ്ടത് ഇതാണ്. ഏതെങ്കിലും ജീവനിൽ എപ്പോഴെങ്കിലും ആസുരീവൃത്തി ഉണ്ടായാൽ ആത്മാനന്ദം മറഞ്ഞതുപോലെ തോന്നും. ആ സമയത്ത് ഏതൊരു സ്വരൂപത്തിൽ ലോകസൃഷ്ടിയെ കല്പന ചെയ്യുന്ന മായ ഇരിയ്ക്കുന്നില്ലയോ ആ സ്വരൂപത്തെ സ്മരിയ്ക്കണം. ലോകസൃഷ്ടിയുടെ കല്പന ഇല്ലാത്തിടത്ത് ആസുരീഭാവം അഥവാ അജ്ഞാനഭാവം ഇരിയ്ക്കുകയില്ല. ലോകസൃഷ്ടിയുടെ കല്പനചെയ്യുന്നിടത്ത് ആസുരീഭാവം അഥവാ അജ്ഞാനം ഉണ്ടായിരിയ്ക്കുകയും ചെയ്യും. ഇതിൽ നിന്നും സൃഷ്ടി സത്യവസ്തുവല്ലെന്നു കാണാം. സൃഷ്ടിയുടെ ഉല്പത്തിയെക്കുറിച്ചു വിചാരിയ്ക്കുന്നതിനു മുൻപ് കാലം എവിടെനിന്നു വന്നു എന്നറിയണം. കാലത്തിന്റെ സ്വരൂപത്തെപ്പററി 3-ാം സ്കന്ധത്തിൽ മൈത്രേയൻ വിദുരനോട് ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു.

**"ഗുണവ്യതികരാകരോ നിർവിശേഷോ *f* പ്രതിഷ്ഠിതഃ**
**പുരുഷസ്തദുപാദാനമാത്മാനം ലീലയാസൃജത്."**
(3.10.11.)

സത്വാദിഗുണങ്ങൾ മഹത്തത്ത്വാദി ഗുണരൂപത്തിൽ പരിണമിച്ചതുപോലെയും പരിച്ഛിന്നമായതു പോലെയും തോന്നു ന്നെങ്കിലും, വാസ്തവത്തിൽ നിർവിശേഷവും പ്രതിഷ്ഠാരഹിതവുമാണ്. (ആദ്യന്തശൂന്യമാണ്.) അതിന്റെ പേരാണ് കാലമെന്ന്. ഭഗവാൻ പരംപുരുഷൻ കാലത്തെ നിമിത്തമാക്കിക്കൊണ്ടു ലീലയാ സ്വയം തന്നെ ജഗദ്രൂപത്തിൽ സൃഷ്ടിക്കുന്നു.

കാലത്തെപ്പററിയുള്ള മറുപടിയ്ക്കു മുൻപ് വിദുരൻ മൈത്രേയനോട് "ദേശകാലാവസ്ഥകളാലോ, സ്വയമോ, മററു പ്രകാരത്തിലോ യാതൊരു ഭേദവുമില്ലാത്തതും, സദാ ജ്ഞാനസ്വരൂപവുമായ ബ്രഹ്മത്തിന് മായയുമായി എങ്ങനെ സംബന്ധമുണ്ടായി? " എന്നു ചോദിച്ചിരുന്നു (3.7.5.) അതിനു മൈത്രേയൻ, "ഭഗവാന്റെ സ്വരൂപത്തിൽ മായയില്ല. (3.7.9.) എങ്കിലും സ്വപ്നംപോലെ മായയുടെ സംബന്ധം കാണുന്നു" എന്നു മറുപടി പറഞ്ഞു. (3.7.10.) വിദുരന്റെ അടുത്ത ചോദ്യം "ഭഗവാനിൽ സ്വതന്ത്രതയും ജീവനിൽ പരതന്ത്രതയും എന്തുകൊണ്ടാണ് കാണുന്നത്?" എന്നായിരുന്നു. അതിനു നൽകിയ ഉത്തരമാണ് ആദ്യം മുകളിൽ പറഞ്ഞത്. ഗോപികാഗീതത്തിൽ **"ത്രുടിർയുഗായതേ ത്വാമപശ്യതാം"**(10.31.15.)എന്നു പറഞ്ഞിരിയ്ക്കുന്നു. നിന്നെ കാണാ ത്ത ഓരോ നിമിഷവും ഓരോ യുഗംപോലെ തോന്നുന്നു എന്ന് അഥവാ ഭഗവാനെ ദർശിയ്ക്കുന്ന സമയത്തു യുഗവും ഒരു നിമിഷംപോലെ തോന്നിയ്ക്കും എന്ന്.

മായയുടെ ദൃഷ്ടിയിലേ മായ കാണുകയുള്ളു. ബ്രഹ്മദൃഷ്ടിയിൽ മായയോ സൃഷ്ടിയോ കാണുകയില്ല. വരുണസ്തുതിയിൽ ഇതു സ്പഷ്ടമാക്കിയിരിയ്ക്കുന്നു. (10.28.6.)ചതുഃശ്ലോകീഭാഗവതത്തിലും ഈ തത്ത്വം സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. മായാരഹിതമായ ബ്രഹ്മത്തിന്റെ ദർശനമുണ്ടായാൽ മാത്രമേ നിർമലരസം ലഭിക്കുകയുള്ളു. *സിനിമ* മുതലായി മായാസഹിതമുള്ള രസദർശനത്തിൽ ജീവന് യഥാർഥ ശാന്തി ലഭിയ്ക്കുന്നില്ല. ഈദൃശദർശനങ്ങൾകൊണ്ട് ജീവന്റെ വൃത്തി അനിത്യദൃശ്യങ്ങളിൽ ആകൃഷ്ടമാകുന്നതിനാൽ, രസത്തിന്റെ അധിഷ്ഠാനരൂപമായ ശ്രീകൃഷ്ണനിൽ വൃത്തി നിൽക്കുന്നില്ല.





ബ്രഹ്മാദിദേവന്മാർക്കും ദേവനായ ശ്രീകൃഷ്ണൻ വരുണന്റെ സ്തുതികൊണ്ടു പ്രസന്നനായി. തന്റെ പിതാവായ (ആനന്ദരൂപി) നന്ദനേയുംകൊണ്ടു വ്രജത്തിൽ വന്നപ്പോൾ സകല ബന്ധുക്കളും സന്തുഷ്ടരായി.ജീവന് ആനന്ദമുണ്ടാകുമ്പോൾ പ്രസന്നതയും വരും. നന്ദഗോപർക്കു ലോകപാലനായ വരുണന്റെ ഇന്ദ്രിയാതീതമായ മഹാവൈഭവങ്ങളും, ശ്രീകൃഷ്ണനോടു വരുണൻ കാണിച്ച ആദരവും ഭക്തിയും എല്ലാം കണ്ട്, വളരെ ആശ്ചര്യമുണ്ടായി. സംഭവങ്ങളെല്ലാം തന്റെ ജ്ഞാതിബന്ധുക്കളേയും പറഞ്ഞുകേൾപ്പിച്ചു. ഏതെങ്കിലും ജ്ഞാനി, തനിയ്ക്കുണ്ടായ ആത്മസാക്ഷാത്കാരത്തെപ്പറ്റിയും, രസദർശനത്തെപ്പററിയും അന്യജിജ്ഞാസുക്കളോടു പറയുന്നതുപോലെയാണ് നന്ദഗോപരുടെ ഈ ഭാഷണം.

ഇതു കേട്ടു സകല ഗോപന്മാരും ശ്രീകൃഷ്ണനെ ഈശ്വരനെന്നു തീർച്ചപ്പെടുത്തി. തങ്ങൾക്കും ശ്രീഹരി, ഒരു ദിവസം ഇപ്രകാരമുള്ള മായാരഹിതവും സൂക്ഷ്മാതിസൂക്ഷ്മവുമായ സ്വരൂപത്തെ കാണിച്ചുതരുമെന്ന് ആശിയ്ക്കാൻ തുടങ്ങി. സർവാന്തര്യാമിയായ ഭഗവാൻ തന്റെ ഭക്തരുടെ സങ്കല്പത്തെ അറിഞ്ഞ്, കൃപാപൂർവം അതു പൂർണമാക്കാൻ നിശ്ചയിച്ചു. മനുഷ്യലോകത്തു ജീവൻ, അജ്ഞാനം, കാമന, കർമം ഇവമൂലം ഉയർന്നതും താഴ്ന്നതുമായ യോനികളിൽ സഞ്ചരിച്ച് തന്റെ വാസ്തവികസ്വരൂപത്തെ അറിയാൻ കഴിയാതെ വലയുന്നു. അതിനാൽ പരമകാരുണികനായ ശ്രീഹരി ഗോപാലന്മാർക്കു തന്റെ അജ്ഞാനരഹിതവും അദ്വൈതവുമായ സ്വരൂപത്തെ കാണിച്ചുകൊടുക്കാൻ തീർച്ചയാക്കി. ആ സ്വരൂപത്തെ താഴെപറയുംവിധം വർണിച്ചിരിയ്ക്കുന്നു:

**"സത്യം ജ്ഞാനമനന്തം യദ്ബ്രഹ്മ ജ്യോതിഃസനാതനം**
**യദ്ധി പശ്യന്തി മുനയോ ഗുണാപായേ സമാഹിതാഃ."**
(10.28.15.)

സത്യവും, അനന്തവും, സനാതനവുമായ ബ്രഹ്മം ആ ജ്യോതീരൂപമാകുന്നു. മുനിജനങ്ങൾ സമാധിനിഷ്ഠരായിട്ട്, ഗുണാതീതരാകുമ്പോൾ അതിനെ ദർശിയ്ക്കുന്നു.

ഇവിടെ ഒരു പ്രശ്നം ഉള്ളത്, ശുദ്ധവും, മായാരഹിതവും, അജ്ഞാനരഹിതവുമായ ബ്രഹ്മം, ജഗത്തിലെ ദുരിതങ്ങൾ അറിയുന്നുണ്ടോ ഇല്ലയോ എന്നാണ്. ദ്വൈതജ്ഞാ



നമുള്ളിടത്ത് എപ്പോഴും ദുഃഖവും കാണും. ബ്രഹ്മത്തിൽ ദ്വൈജ്ഞാനമില്ലാത്തതിനാൽ ബ്രഹ്മത്തിനു ജഗത്തിലെ ദുഃഖങ്ങളെപ്പററി അറിവില്ല. ബ്രഹ്മത്തെ സഗുണമായി കരുതിയാലും സഗുണസ്വരൂപം അനന്തമാണ്. ആ അനന്തത്തെ ഒരു ജ്ഞാനംകൊണ്ടും അറിയാൻ സാധിയ്ക്കുകയില്ല. ഇതേപ്പററി ഭാഗവതത്തിൽ പലസ്ഥലത്തും പറഞ്ഞിട്ടുണ്ട്:

1). ബ്രഹ്മാവു നാരദനോടു പറയുന്നു: (2.6.39) "ഞാനും നീയും മഹാദേവൻപോലും ഏതൊന്നിന്റെ വാസ്തവികസ്വരൂപത്തെ അറിയുന്നില്ലയോ, അതിനെ, പിന്നെ അന്യദേവന്മാർ എങ്ങനെ അറിയാനാണ്?" ഏതുവിധം ആകാശത്തിന് അതിന്റെ അവസാനം കാണാൻ സാധിയ്ക്കുന്നില്ലയോ, അതുപോലെ ഭഗവാനും സ്വയം തന്റെ അവസാനം അറിയാൻ സാധിയ്ക്കുന്നില്ല. അപ്പോൾ അന്യർ എങ്ങനെ അറിയാനാണ്? ആ ഭഗവാന്റെ മായയാൽ ഉണ്ടാക്കിയിട്ടുള്ള ഈ ജഗത്തിനെ ആ മായയാൽതന്നെ മോഹിതരായിട്ട് അവരവരുടെ ബുദ്ധിപോലെ അറിയാൻ സാധിയ്ക്കുന്നതേയുള്ളു.

2). (10.51.37.) "ഭഗവാൻ ശ്രീകൃഷ്ണൻ മുചുകുന്ദനോടു പറയുന്നു: എന്റെ ജന്മം, കർമ്മം, നാമം ഇവ അനന്തമാകയാൽ എനിയ്ക്കുപോലും അതിനെ എണ്ണി തിട്ടപ്പെടുത്താൻ സാധിയ്ക്കുന്നില്ല."

3). വേദസ്തുതിയിൽ ശ്രുതികൾ പറയുന്നു: (10.87.41.) "ഹേ ഭഗവാൻ, അവിടുത്തെ അവസാനം സ്വർഗാദികളുടെ അധിപതിയായ ഇന്ദ്രൻപോലും അറിയുന്നില്ല. മാത്രമല്ല അനന്തമാകയാൽ അവിടുത്തേയ്ക്കും അതിന്റെ അന്തം കാണാൻ കഴിയുന്നില്ല. ഏതുവിധം ആകാശത്തിൽ വായുവിന്റെ രജഃകണങ്ങൾ പറന്നുകൊണ്ടിരിയ്ക്കുന്നുവോ, അതുപോലെ കാലചക്രദ്വാരാ പൃഥിവ്യാദി അനന്തബ്രഹ്മാണ്ഡങ്ങൾ ഒരേസമയത്ത് അങ്ങയിൽ ചുററിക്കൊണ്ടിരിയ്ക്കുന്നു. അതിനാൽ അങ്ങയിൽ പര്യവസാനിയ്ക്കുന്ന ശ്രുതികളായ ഞങ്ങൾ സ്ഥൂലസൂക്ഷ്മാദി അനാത്മവസ്തുക്കളെ നിഷേധിച്ചു നിഷേധിച്ച് ഒടുവിൽ അങ്ങയിൽ പര്യവസാനിച്ചു സാഫല്യം നേടുന്നു."

രസദർശനം രണ്ടുവിധമുണ്ട്: 1) ഭേദത്തെ അഭേദമാക്കിയും 2) ഭേദത്തെ നിഷേധിച്ചും. ഭേദം അനന്തമാകയാൽ ആദ്യത്തെ രീതിയിൽ അനന്തഭേദങ്ങളെ ദൂരെ നീക്കാതെ രസദർശനം ഉണ്ടാകുകയില്ല. ഭഗവാനും തന്റെ അനന്തസ്വരൂപത്തെ അറിയുന്നില്ല. അതിനാൽ സഗുണഭാവത്തെ വിട്ടിട്ട്, അതദ്വ്യാവൃത്തിലക്ഷണം കൊണ്ടു നിർഗുണരസദർശനം ചെയ്യേണ്ടിവരുന്നു. നിർഗുണം രസരൂപവും ആനന്ദരൂപവുമാണ്. ഇത് ശരിയ്ക്കും മനസ്സിലാക്കണം. ദ്വൈതമുള്ളിടത്തു ദുഃഖമുണ്ട്. നിർഗുണത്തിൽ ദ്വൈതമില്ലാത്തതിനാൽ ദുഃഖമില്ല, അതു കേവലം ആനന്ദസ്വരൂപമാണ്. അതറിയാൻ സൂക്ഷ്മമായ വിചാരശക്തിയും വൈരാഗ്യവും ഉണ്ടായിരിയ്ക്കണം. വിചാരശക്തിയും വൈരാഗ്യവുമില്ലാത്തവർ സഗുണരൂപത്തെത്തന്നെ ആശ്രയിയ്ക്കണം. ഗോപന്മാർ കാണാൻ ആഗ്രഹിച്ച ആ സ്വരൂപം മായാഗുണങ്ങളെപൂർണ മായി തൃജിച്ചശേഷം ചിത്തം ഏകാഗ്രമാകുമ്പോഴേ ദർശിയ്ക്കാൻ സാധിയ്ക്കുകയുള്ളു.(10.28.5). ഗോപികളുടെ ത്യാഗവും ഏകാഗ്രതയും എങ്ങനെയുള്ളതായിരുന്നു എന്നു ശുകദേവൻ പരീക്ഷിത്തിനെ വർണ്ണിച്ചു കേൾപ്പിയ്ക്കുന്നു.

ഇവിടെ ഒരു സംശയം ഉണ്ടാകാം. ഭഗവാനു നമ്മുടെ ജഗത്തിലെ ദുഃഖത്തെപ്പററി അറിയാൻ പാടില്ലെങ്കിൽ, ആ ദുഃഖനിവൃത്തി ആരു ചെയ്യും ? ജഗത്തിലെ ദുഃഖത്തെ അറിയണമെങ്കിൽ ഭഗവാനിൽ ദ്വൈതജ്ഞാനമുണ്ടാകണം. ഈ ജ്ഞാനം ഭഗവാനിൽ ഉണ്ടാകാൻ സാധ്യമല്ല. സൂര്യന് ഇരുട്ടു കാണാൻ സാധ്യമല്ല. അതുപോലെ ഭഗവാന് ദ്വൈതജ്ഞാനം വെച്ചുകൊണ്ടിരിയ്ക്കാൻ സാധിയ്ക്കുകയില്ല. അതിനാൽ ഭഗവാനു ജഗത്തിലെ ദുഃഖമറിയാനും സാധ്യമല്ല. പൃഥിവിയിൽ പാപം വർധിയ്ക്കുമ്പോൾ പൃഥിവിയുടെ ഭാരം വർധിയ്ക്കുന്നു. ആ സമയം പൃഥ്വി പശുരൂപം പൂണ്ട്, ദേവകളോടുംകൂടെ ബ്രഹ്മാവിന്റെ അടുത്തു ചെന്നു സങ്കടം ബോധിപ്പിയ്ക്കുന്നു. ബ്രഹ്മാവ്, ഭഗവാനോടു പൃഥിവിയുടെ ദുഃഖത്തെ അറിയിച്ച് അവതാരമെടുക്കാൻ പ്രാർഥിയ്ക്കുന്നു. അപ്പോഴാണു ഭഗവാനു ജഗത്തിലെ ദുഃഖത്തിന്റെ ജ്ഞാനമുണ്ടാകുന്നത്. ഈ ജ്ഞാനത്തിൽനിന്നും അവതാരത്തിനു തക്കതായ സ്വരൂപവും ഉണ്ടാകുന്നു. അങ്ങനെ ഭഗവാൻ ആദ്യം മായയെ സ്വീകരിയ്ക്കുകയും, ശ്രീകൃഷ്ണരൂപത്തിൽ അവതരിയ്ക്കുകയും ചെയ്യുന്നു. ജഗത്തിന്റെ ദുഃഖത്തെപ്പററിയുള്ള ജ്ഞാനം ശ്രീകൃഷ്ണന്റെ ഉള്ളിൽ ഉണ്ടായിരിയ്ക്കുന്നതുവരെ അവതാരം നിലനില്ക്കും. യാദവർക്കുണ്ടായ ശാപത്താൽ സകലയാദവരും നശിച്ചു ദ്വാരക സമുദ്രത്തിൽ മുങ്ങിപ്പോയി. അപ്പോൾ ദ്വൈതദർശനം പൊയ്പോകയാൽ ഭഗവാൻ ശ്രീകൃഷ്ണൻ സ്വധാമത്തേയ്ക്കും പോയി. ചുരുക്കത്തിൽ ഇവിടെ മനസ്സിലാക്കേണ്ടത്, ദ്വൈതദർശനം കൊണ്ട് ഓരോ ജീവനും തന്റെ സ്വരൂപത്തിൽനിന്നും താഴെയിറങ്ങേണ്ടിവരുന്നു. അത് ഒരു പ്രകാരമുള്ള അവതാരമാണ്. ദ്വൈതദർശനമില്ലാത്തപ്പോൾ അദ്വൈതരസദർശനമുണ്ടാകുന്നു. ശ്രീകൃഷ്ണന് ഇനിയും തന്റെ അവതാരകാര്യം പലതും നിർവഹിയ്ക്കുവാനുണ്ട്. അതിനെപ്പററി സാക്ഷിരൂപിയായ നാരദൻ ഭഗവാനെ ഓർമിപ്പിയ്ക്കുന്നു.(10.37.15.) അതിനാൽ ശ്രീകൃഷ്ണൻ തന്റെ അവതാരസ്വരൂപത്തെ തുടർന്നു ധരിച്ചുകൊണ്ടിരിയ്ക്കുന്നു. എങ്കിലും ഗോപന്മാർക്കും നാരദനും തന്റെ മായാരഹിതമായ സാക്ഷാൽ സ്വരൂപത്തെ കാണിച്ചുകൊടുത്തതായി ഈ അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. മേല്പറഞ്ഞ പ്രമാണമനുസരിച്ചു ഭഗവാൻ രസരൂപനാണ്. ഭേദജ്ഞാനമില്ലാത്ത ഭഗവാന് ജഗത്തിലെ ദുഃഖത്തെപ്പററി അറിയണമെങ്കിൽ ജഗത്തിലെ ബ്രഹ്മാവ് ഭഗവാനെ അറിയിയ്ക്കണം. ജീവൻ തന്റെ ദുഃഖനിവൃത്തിയ്ക്കു



വേണ്ടി ഭഗവാനോടു പ്രാർഥിയ്ക്കണം. അപ്പോൾ ആ പ്രാർത്ഥനയുടെ ശക്തികൊണ്ടു ഭഗവാനിൽ ദൈവതഭാവന സ്ഫുരിയ്ക്കുന്നു. അതിൽനിന്നും ഭഗവത്കൃപയുണ്ടാകുന്നു. അങ്ങനെ ദ്രൗപദിയ്ക്കുവേണ്ടി ഭഗവാൻ വസ്ത്രരൂപത്തിൽ അവതരിയ്ക്കുകയും, അതോടൊപ്പം ഭവഭയഭഞ്ജനരസരൂപത്തിന്റെ ദർശനമുണ്ടാകുകയുംചെയ്തു. പരീക്ഷിത്തിനുവേണ്ടി ഭഗവാൻ ശമീകപുത്രന്റെ ശാപമായി അവതരിച്ചു. സമഷ്ടിയുടെ ദുഃഖത്തെ വ്യഷ്ടിയാൽ സമ്പൂർണരീതിയിൽ ദുരീകരിയ്ക്കാൻ സാധ്യമല്ല. അതിനാൽ സമഷ്ടിയുടെ പ്രാർഥന സമഷ്ടിസൂക്ഷ്മത്തിന്റെ അഭിമാനിയായ ബ്രഹ്മാവിന്റെ അടുത്തെത്തണം. അതില്ലാതെ രസദർശനം ഉണ്ടാകുകയില്ല. ഇക്കാലത്തു രസദർശനത്തിനുള്ള കഴിവ് അതീവ ലുപ്തമായി പോയിരിയ്ക്കുകയാൽ ദുഃഖദർശനമേ ഉണ്ടാകുന്നുള്ളു. രസദർശനത്തിനു പുതിയ രീതിയിലുള്ള കല ആവശ്യമാണ്. ആ കലയെ അറിയാവുന്നവർക്ക് രാസലീലയും ശരിയ്ക്കു മനസ്സിലാകും. ആ രാസലീലയെപ്പററിയാണ് അടുത്ത അധ്യായത്തിൽ പറയാൻ പോകുന്നത്.

ഏതൊരു ജലാശയത്തിലാണോ അക്രൂരന് ഭഗവാൻ തന്റെ സ്വരൂപത്തെ കാണിച്ചുകൊടുത്തത്, ആ ബ്രഹ്മസ്വരൂപമായ ബ്രഹ്മഹ്രദത്തിലേയ്ക്കു ഭഗവാൻ ഗോപന്മാരെ ആനയിച്ചു. അവർ തമ്മിൽ സ്നാനം ചെയ്ത അവസരത്തിൽ ഭഗവാൻ അവർക്കു തന്റെ പരമധാമത്തിന്റെ ദർശനം നൽകി അനുഗ്രഹിച്ചു. ഈ ദിവ്യലോകത്തെ കണ്ടു നന്ദാദി ഗോപന്മാർ പരമാനന്ദത്തിൽ മുഴുകി. അവിടെ വേദങ്ങൾ മൂർത്തിമത്തായി ശ്രീകൃഷ്ണനെ സ്തുതിയ്ക്കുന്നതുകണ്ട് അവർ ആശ്ചര്യസ്തബ്ധരായിത്തീർന്നു.(10.28.16.)

ഇവിടെ ഒടുവിലത്തെ ശ്ലോകത്തിന്റെ ഭാവാർഥം വേദത്തിൽ ബ്രഹ്മസ്വരൂപത്തെ വർണിച്ചിരിയ്ക്കുന്ന ഭാഗം അഭ്യസിച്ചാൽ ബ്രഹ്മദർശനമുണ്ടാകുമെന്നാണ്. ഈ സ്വരൂപവർണനയുടെ വേറൊരു പേരാണ്, ഭഗവാന്റെ മുരളി എന്നു പറയുന്നത്. ഈ മുരളി ഭഗവാൻ ഊതുമ്പോൾ പുതിയ ദർശനം ഉണ്ടാകുകയാൽ ആ ദർശനത്തിനുവേണ്ടി ഗോപികൾ അവരുടെ ഗൃഹകൃത്യങ്ങൾ വിസ്മരിച്ചിട്ട് ഭഗവാന്റെ അടുത്ത് എത്തുന്നു. ശ്രുതികൾ ജീവനോട് "അതു നീയാണ്" , "ഈ ആത്മാവ് ബ്രഹ്മമാണ് " എന്നുപദേശിയ്ക്കുമ്പോൾ അതുവരെ ജീവനുണ്ടായിരുന്ന അജ്ഞാനം നശിയ്ക്കുകയും, പുതിയ ദർശനത്തിനാവശ്യമായ പുതിയ ജ്ഞാനം സമ്പാദിയ്ക്കാൻ തയ്യാറാകുകയും ചെയ്യുന്നു. അതിന്റെ പരിണാമത്തിൽ രസദർശനവും ഉണ്ടാകുന്നു.

ലോകത്ത് ഈ ദുഃഖത്തെ നീക്കാൻ ആഗ്രഹിയ്ക്കുന്നവർ അനേകം ജീവന്മാരേയും അനേകവിധദുഃഖങ്ങളേയും കാണുന്നു. ഈ ദൃശ്യത്തെ കാണുന്ന ജീവൻ യഥാർഥജീവനല്ല. അത് മിഥ്യാദർശനത്തിൽനിന്നും ഉണ്ടായിട്ടുള്ള ജീവനാണ്. സ്വപ്നത്തിൽ ജീവൻ അനേക ജീവനെ കാണുന്നു. അവയും സത്യമല്ല. അതു സ്വപ്നത്തിലെ പ്രമാതാവായ തൈജസനാണ്. ഈ ജഗത്തിൽ പല ജീവനെ കാണുന്ന ജീവൻ ജാഗ്രത്തിലെ പ്രമാതാവായ വിശ്വനാണ്. അതിനു ജാഗ്രത്തിനെ നന്നാക്കാനുള്ള വിചാരമുണ്ടാകും. മുഴുവൻ ജഗത്തിനേയും നന്നാക്കാൻ കഴിഞ്ഞാൽ പൂച്ച എലിയെ കൊല്ലുകയില്ല. മാനിന് യഥേഷ്ടം വ്യാഘ്രവുമായി വിഹരിയ്ക്കാം. വ്യക്തികൾ തമ്മിൽ ശണ്ഠയോ, രാഷ്ട്രങ്ങൾ തമ്മിൽ യുദ്ധമൊ ഉണ്ടാകുകയില്ല. പക്ഷെ ഈ അവസ്ഥ തുലോം അസാധ്യമാണ്. അതുപോലെതന്നെ ജഗത്തിലെ സകലദുഃഖങ്ങളേയും ദുരീകരിയ്ക്കാനും സാധ്യമല്ല. ലോകത്തു നാനാത്വം കാണുന്നവന്റെ ദർശനം യഥാർഥ മല്ല. ഏകത്വത്തെ കാണുന്നവന്റെ ദർശനമാണ് യഥാർഥദർശനം. അതിനെ രസദർശനമെന്നു പറയുന്നു.

സ്വപ്നത്തിൽ കാണുന്ന സകലരുടേയും ദുഃഖം നിവർത്തിയ്ക്കുന്നതുപോലെ തന്നെയാണ് ജാഗ്രത്തിലുള്ളവരുടെ ദുഃഖം നിവർത്തിയ്ക്കുന്നതും. സ്വപ്നത്തിൽ യഥാർഥദൃഷ്ടികൊണ്ടു സകല ദുഃഖങ്ങളും നീങ്ങുന്നതുപോലെ ജാഗ്രത്തിലും യഥാർഥദൃഷ്ടികൊണ്ടു സകല ദുഃഖങ്ങളും നീങ്ങിപ്പോകും. യഥാർഥദൃഷ്ടിയുണ്ടാകാൻ രണ്ടുപായങ്ങൾ താഴെ ചേർക്കുന്നു.

1) ഏതെങ്കിലും സദ്ഗുരുവിനെ പ്രാപിച്ചു വേദശാസ്ത്രാദികൾ അഭ്യസിയ്ക്കുകയും, സംസാരസുഖങ്ങളിൽ വൈരാഗ്യവാനായിത്തീരുകയും ചെയ്യുക.

2) വിചാരശക്തി അധികമില്ലാത്തവരും ഭഗവാന്റെ അനുഗ്രഹംകൊണ്ടു രസദർശനം ആഗ്രഹിയ്ക്കുന്നവരും ഭഗവാന്റെ അനുഗ്രഹത്തിനുവേണ്ടി ഭക്തിപൂർവം പ്രയത്നിയ്ക്കുക.

ഇനി അടുത്തത് രാലലീലാപ്രകരണമാണ്. അതിനു ശേഷം കംസരൂപിയായ ദൈ്വതത്തെ കൊല്ലുന്ന കഥ വരുന്നു. അടുത്തതായി സുദാമരൂപിയായ വൈരാഗ്യത്തെ പാലിച്ചുകൊണ്ടു ഭഗവാൻ കൃഷ്ണൻ സാന്ദീപനിഗുരുവിന്റെ അടുത്തുനിന്നും വേദാഭ്യാസം തുടങ്ങുന്ന കഥയാണ്. ഈ കഥകൾ വഴിപോലെ അഭ്യസിയ്ക്കുന്നതിനു സൂക്ഷ്മബുദ്ധിയും ശ്രദ്ധയും അത്യന്താപേക്ഷിതമാണ്. ഭഗവാന്റെ മുരളീരൂപിയായ ശ്രുതികളുടെ രഹസ്യമറിയാനുള്ള ജിജ്ഞാസയും ഉണ്ടായിരിയ്ക്കണം.

# പ്രകരണം ഇരുപത്തിഅഞ്ച്

## രാസലീല അഥവാ ബ്രഹ്മസംബന്ധം

ഭേദത്തെ അഭേദമാക്കിയും, നിഷേധിച്ചും ബ്രഹ്മസംബന്ധം സാധിയ്ക്കാം. ആദ്യത്തെ രീതി പ്രേമമാർഗവും, രണ്ടാമത്തേതു ജ്ഞാനമാർഗവുമാണ്. രാസലീലയിൽ



ആദ്യത്തെ രീതിയാണു കാണുന്നത്.

ഏതുവിധമായാലും സർവത്ര ഏകസത്തയെ കാണേണ്ടതാണാവശ്യം. പ്രാപഞ്ചികവ്യവഹാരത്തിൽ പല സത്തകളുടേയും പരിചയം ഉണ്ടാകുന്നതിനാൽ, കഴിയുന്നത്ര അസംഗനായും വൈരാഗ്യവാനായും കഴിയാൻ ശ്രമിയ്ക്കണം. രാസലീലയിൽ വൈരാഗ്യവതികളായ ഗോപികളുടെ കഥയാണു പറയുന്നത്. അവർ ഭഗവാന്റെ അനുഗ്രഹത്തിന് അർഹരായിരുന്നു. ഭഗവാന്റെ അനുഗ്രഹം രണ്ടു വിധത്തിൽ അനുഭവപ്പെടാം.

1). ഭഗവത്കൃപകൊണ്ടു ദർശനം ലഭിയ്ക്കുകയും ദുരിതങ്ങൾ നീങ്ങുകയും ചെയ്യുക.

2). ആത്മജ്ഞാനം ലഭിയ്ക്കുക.

സ്വതന്ത്രമായി വിചാരിയ്ക്കാൻ കഴിവില്ലാത്ത ഭക്തന്മാർക്ക്, വിചാരശക്തികൊണ്ടുമാത്രം ആവരണഭംഗം ചെയ്യാൻ സാധിയ്ക്കുകയില്ല. അവർക്ക് ഭഗവാന്റെ അനുഗ്രഹം പ്രത്യേകിച്ചാവശ്യമാണ്. വിചാരശക്തി വളരെ സൂക്ഷ്മവും ശുദ്ധവുമായിട്ടുള്ളവർക്ക്, വിചാരദ്വാരാ ആവരണം നീക്കി ആത്മാവിനെ പരമാത്മരൂപത്തിൽ അനുഭവിച്ചറിയാൻ സാധിയ്ക്കും. രാസലീലയിലെ ഗോപികൾക്കു വിചാരശക്തിയുണ്ടായിരുന്നെങ്കിലും അതു പൂർണമായിരുന്നില്ല. പക്ഷേ അവരുടെ പ്രേമം സംപൂർണമായിരുന്നു. അതുകൊണ്ട് ഭഗവാന്റെ അനുഗ്രഹത്തോടുകൂടി ആത്മലാഭം ഉണ്ടാകാൻ അവർ ഇച്ഛിച്ചിരുന്നു.

ഗോപികളുടെ ഈ ഇച്ഛ മനസ്സിലാക്കി, ശരദൃതുവിലെ രമണീയരാത്രികളിൽ ഭഗവാൻ യോഗമായയെ ആശ്രയമാക്കിക്കൊണ്ട് അവരോടുകൂടെ രമിയ്ക്കാൻ തീർച്ചയാക്കി. (10.29.1.) വളരെക്കാലമായി പരദേശത്തായിരുന്ന തന്റെ പതി തിരിച്ചുവരുമ്പോൾ ആഹ്ലാദവതിയായ പ്രിയതമ, പതിയുടെ സന്തോഷത്തിനുവേണ്ടി തന്റെ മുഖത്ത് കുങ്കുമച്ചാറണിയുന്നതുപോലെ, പൂർണചന്ദ്രൻ ഉദിച്ചപ്പോൾ പൂർവദിശ അരുണവർണമായി. (10.29.2.) ഈ ചന്ദ്രോദയത്തിൽ ലോകരുടെ സൂര്യാതപരൂപിയായ സന്താപം അപ്രത്യക്ഷമായി. കോമളമായ ഇന്ദുകിരണങ്ങളാൽ രഞ്ജിതമായ വൃന്ദാവനത്തെ കണ്ട്, ഭഗവാൻ വ്രജസുന്ദരികളുടെ ഹൃദയത്തെ ഹരിയ്ക്കുന്ന മധുരമുരളീഗാനം ആലപിച്ചു. യോഗമായയുടെ ശക്തിയാൽ പ്രകൃതി പുരുഷന് വശഗയായിത്തീരുന്നു. ആ സ്ഥിതിയിൽ പ്രകൃതി പരാധീനയായിത്തീരുന്നു. വ്യവഹാരദശയിൽ പുരുഷൻ പ്രകൃതിയ്ക്കു വശമാകുന്നതുകൊണ്ട് പുരുഷൻ പരാധീനനായിപ്പോകുന്നു.

ശ്രീകൃഷ്ണന്റെ യഥാർഥ ഗുരുവായ ദുർവാസാവു മുനി ഭഗവാന് അപരോക്ഷജ്ഞാനം നൽകിയിരുന്നു എന്നും, അതിനാൽ വളരെ ചെറുപ്പംമുതല്ക്കുതന്നെ ഭഗവാന് ദർശനം, സ്പർശനം, ഈക്ഷണം മുതലായവകൊണ്ടു ഗോപീഗോപന്മാരെ ഉദ്ധരിയ്ക്കാൻ കഴിഞ്ഞിരുന്നു എന്നുമാണ് ചിലർ പറയുന്നത്. പിന്നീട്, കംസവധത്തിനുശേഷം, സാന്ദീപനിയിൽനിന്നും പരോക്ഷജ്ഞാനവും ഭഗവാൻ സമ്പാദിച്ചു. ഇത് മഹാരാഷ്ട്രത്തിലുള്ള ഭക്തന്മാരുടെ അഭിപ്രായമാണ്. പക്ഷെ ശ്രീമദ് ഭാഗവതത്തിന്റെ രഹസ്യം നോക്കുമ്പോൾ ഇതു സത്യമായി തോന്നുന്നില്ല. ഭഗവാൻ ചെറുപ്പത്തിൽ ദുർവാസാവിന്റെ അടുത്തുനിന്നും തന്ത്രവിദ്യ അഭ്യസിച്ചിരുന്നുവെന്നും, കംസനെ കൊന്നശേഷം സാന്ദീപനിയുടെ അടുത്തുനിന്നും ഉപനിഷദാദി വേദാന്താഭ്യാസം ചെയ്തു തത്ത്വജ്ഞാനം സമ്പാദിച്ചുവെന്നും അനുമാനിയ്ക്കാൻ കഴിയും. തന്ത്രജ്ഞാനത്തിനും, വേദാന്തജ്ഞാനത്തിനും തമ്മിലുള്ള വ്യത്യാസം, തന്ത്രത്തിൽ പരിണാമവാദത്തെ സ്വീകരിയ്ക്കുകയും വേദാന്തത്തിൽ വിവർത്തവാദത്തെ സ്വീകരിയ്ക്കുകയും ചെയ്യുന്നു എന്നുള്ളതാണ്. കംസൻ കാലനേമിയെന്ന അസുരനായിരുന്നു. രാസലീല കംസവധത്തിനു മുൻപാണു നടന്നത്. ആ സമയം ഭഗവാൻ യോഗമായയുടെ സഹായം ഉപയോഗപ്പെടുത്തിയിട്ടുണ്ട്. രാസലീലയിൽ പല ഭാഗവും തന്ത്രശാസ്ത്രത്തോടു യോജിച്ചുകാണുന്നുണ്ട്. സാന്ദീപനിയുടെ അടുത്തുനിന്നും വിദ്യ അഭ്യസിച്ചശേഷം ഉദ്ധവർമുഖാന്തിരം ഗോപികൾക്കു കൊടുത്തയച്ച സന്ദേശം വേദാന്ത ജ്ഞാനത്തോടും യോജിച്ചു കാണുന്നുണ്ട്. അതിനാൽ ശ്രീകൃഷ്ണൻ, തന്ത്രവിദ്യ ദുർവാസാവിൽനിന്നും വേദാന്തജ്ഞാനം സാന്ദീപനിയിൽനിന്നും അഭ്യസിച്ചതായി വിചാരിയ്ക്കാൻ ന്യായമുണ്ട്. പക്ഷെ ശ്രീമദ്ഭാഗവതത്തിൽ ദുർവാസാവ് ശ്രീകൃഷ്ണന്റെ ഗുരുവായിരുന്നു എന്ന് എങ്ങും രേഖപ്പെടുത്തിക്കാണുന്നില്ല.

രാസലീലയ്ക്കു മുൻപും ശകടാസുരൻ, തൃണാവർത്തൻ, ബകാസുരൻ,അഘാസുരൻ, മുതലായ ദൈത്യരുടെ വധത്തിനു ശ്രീകൃഷ്ണൻ തന്ത്രവിദ്യ ഉപയോഗിച്ചതായി തോന്നുന്നു. സാന്ദീപനിയിൽനിന്നും വേദാഭ്യാസം ചെയ്തശേഷം ഭഗവാൻ ബ്രഹ്മവിദ്യ ഉപയോഗിച്ചിട്ടുള്ളതായും കാണുന്നു. മഹാഭാരതയുദ്ധകാലത്തും ശ്രീകൃഷ്ണൻ തന്ത്രവിദ്യ ഉപയോഗിച്ചിട്ടുണ്ട്. ഭാഗവതം ഏകാദശസ്കന്ധത്തിൽ ഉദ്ധവർക്ക് ഉപദേശിച്ചിട്ടുള്ളത് ബ്രഹ്മവിദ്യയാണ്. ശ്രീരാമകൃഷ്ണപരമഹംസനും ആദ്യകാലത്ത് കാളിയെ ഉപാസന ചെയ്തിരുന്നപ്പോൾ തന്ത്രവിദ്യ ഉപയോഗിച്ചിരുന്നു. അവസാനം തോതാപുരിയിൽനിന്നും വേദാന്തജ്ഞാനം അഭ്യസിച്ചിരുന്നതായി കാണുന്നു.വേദാന്തജ്ഞാനപ്രാപ്തിയ്ക്കുശേഷം ഭേദം ഉണ്ടായിരിയ്ക്കുകയില്ല. അവിടെ ഒരു വിധത്തിലുള്ള സിദ്ധികൾക്കും സ്ഥാനമില്ല. തന്ത്രശാസ്ത്രത്തിൽ ഭേദത്തെ അഭേദമാക്കേണ്ടി വരുന്നു. അതിനു സിദ്ധികളുടെ ആവശ്യമുണ്ട്. രാസലീല തന്ത്രമാർഗത്തിലെ ജ്ഞാനത്തിന്റെ ഒരു ഭാഗമായിരിയ്ക്കുമെന്നു തോന്നുന്നു. ദുർവാസാവ് എന്ന പദത്തിന് അസത്യവാസനയെ ജയിയ്ക്കാനുള്ള കല എന്നർഥമുണ്ട്. സാന്ദീപനി, എന്നു



വെച്ചാൽ ദിവ്യബ്രഹ്മതേജസ്സെന്നും അർഥമുണ്ട്. അതിനാൽ ശ്രീകൃഷ്ണന് ആദ്യ കാലത്തു ദുർവാസാവിനേയും പിന്നിട്ടു സാന്ദീപനിയേയുംഗുരുവായി ലഭിച്ചിരിയ്ക്കാം.

രാസലീലാരഹസ്യം മനസ്സിലാക്കാൻ മഹാപുരുഷന്മാർ പലരും ശ്രമിച്ചിട്ടുണ്ട്. ഈ ലീലയ്ക്കു ഇരുപത്തഞ്ചിൽ കൂടുതൽ വ്യാഖ്യാനങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിനും പുറമെ അപ്രസിദ്ധങ്ങളായ വ്യാഖ്യാനങ്ങളും വളരെയുണ്ട്. കാശിയിലെ പണ്ഡിതന്മാർ രാസലീലയെപ്പററി വളരെയൊക്കെ ചിന്തിച്ചിട്ടും ഒരു നിർണയത്തിലെത്താൻ കഴിയാതെ വരുകയാൽ ഒരെഴുത്തെഴുതി അതിൽ "ശ്രീകൃഷ്ണന്റെ രാസലീലയെപ്പററി ശരിയ്ക്കാരറിയുന്നു?" എന്നൊരു ചോദ്യത്തോടുകൂടെ കാശിവിശ്വനാഥക്ഷേത്രത്തിൽ കൊണ്ടുചെന്നു ഭഗവാന്റെ തൃപ്പാദത്തിൽവെച്ചു പ്രാർഥിച്ചു എന്നും, പിറ്റേ ദിവസം എഴുത്തെടുത്തു നോക്കിയപ്പോൾ അതിൽ **"അഹംവേദ്മി ശുകോവേത്തി വ്യാസോ വേത്തി ന വേത്തി വാ"** എന്നെഴുതിയിരിയ്ക്കുന്നതായി കണ്ടു എന്നും ഒരു കഥയുണ്ട്. അതായ ത്, ഞാൻ അറിയുന്നു, ശുകദേവനും അറിയുന്നുണ്ട്. വ്യാസൻ കുറച്ചൊക്കെ അറിയുന്നു. എന്നാണ് അവർ ആ കുറുപ്പിൽ കണ്ടത്. ഇതിൽ നിന്നും രാസലീലയുടെ യഥാർഥ തത്ത്വം അറിയാൻ അത്ര എളുപ്പമല്ലെന്നു കാണാം.

തത്ത്വശാസ്ത്രങ്ങൾ അഭ്യസിയ്ക്കുകയും തദനുസരണമുള്ള അനുഷ്ഠാനങ്ങൾ ചെയ്യുകയും ചെയ്തിട്ടുള്ളവർക്കു ശ്രീകൃഷ്ണൻ തീർച്ചയായും അവതാരമായിരിയ്ക്കണമെന്നും, അദ്ദേഹം തന്ത്രവിദ്യ പഠിച്ചിരിയ്ക്കണമെന്നും, രാസലീല സംഭാവ്യമാണെന്നും ബോധ്യമാകുന്നതാണ്. ഒരു താന്ത്രികസമ്പ്രദായക്കാരനായ സന്ന്യാസിയെ ഒരിയ്ക്കൽ ഞാൻ കാണുകയുണ്ടായി. സാമാന്യമനുഷ്യർ അനേകവിധ ദ്വന്ദ്വങ്ങളിൽപ്പെട്ടു ജീവിയ്ക്കുന്നവരാകയാൽ അവർക്കു രാസലീലാരഹസ്യം മനസ്സിലാക്കാൻ കഴിയുകയില്ല എന്നും, ഭഗവാന്റെ ദൃഷ്ടി ഇതിൽനിന്നും പൂർണമായി വ്യത്യസ്തമാകയാൽ തന്റെ എല്ലാവിധ ബന്ധങ്ങളും ദിവ്യലീലാരൂപങ്ങളാണെന്നുമാണ് അദ്ദേഹം പറഞ്ഞത്. പരീക്ഷിത്തുപോലും ശുകദേവനോട് "ഭഗവാൻ ഇങ്ങനെയുള്ളകർമം എന്തിനു ചെയ്തു" എന്നു ചോദിച്ചു. "ഭഗവാൻ കൃഷ്ണനെപ്പോലുള്ള ദിവ്യപുരുഷന്മാർക്കു ധർമവ്യവസ്ഥകളുല്ലംഘിയ്ക്കുകയും, അനേകപ്രകാരമുള്ള സാഹസിക കർമങ്ങൾ അനുഷ്ഠിയ്ക്കുകയും ചെയ്യാൻ കഴിയുമെന്നും, അഗ്നിയ്ക്ക് അതിൽ കത്തുന്ന വസ്തുക്കളുടെ ഗുണദോഷങ്ങൾ പറ്റാത്തതുപോലെ,തേജസ്വികൾക്ക് ഇങ്ങനെയുള്ള കർമങ്ങളുടെ ദോഷം പററുന്നില്ല" എന്നും ശുകദേവൻ ഉത്തരം നൽകി. (10.33.30.) പക്ഷെ ആ നില പ്രാപിയ്ക്കാത്തവർ ഇതുപോലുള്ള പ്രവൃത്തികൾ മനസ്സുകൊണ്ടുപോലും ചെയ്യരുത്. മൂർഖതകൊണ്ട് ആരെങ്കിലും എന്തെങ്കിലും ചെയ്തുപോയാൽ അത് അവരുടെ നാശത്തിനു കാരണമായിത്തീരും.(10.33.31.) രാമായണത്തിൽ ശ്രീരാമചന്ദ്രന്റെ ഉപദേശങ്ങളും ആചരണങ്ങളും പ്രമാണരൂപങ്ങളാണ്. ശ്രീ കൃഷ്ണന്റെ കാര്യത്തിൽ ഉപദേശങ്ങൾ ഗ്രാഹ്യവും, ആചരണങ്ങൾ സാധാരണക്കാരന്റെ ബുദ്ധിയ്ക്കും ശക്തിയ്ക്കും അതീതങ്ങളാകയാൽ ദുർഗ്രാഹ്യങ്ങളുമാണ്. അതിനാൽ കൃഷ്ണാവതാരത്തിൽ ഭഗവാൻ നടത്തിയിട്ടുള്ള ദുർഗ്രാഹ്യങ്ങളായ ലീലകൾക്ക് അധികപ്രാധാന്യം നൽകി ചിന്താകുഴപ്പത്തിൽ പെടാതെ ഭഗവാന്റെ ഉപദേശങ്ങൾ അധ്യാത്മഭാവത്തിൽ മനസ്സിലാക്കി പ്രായോഗികജീവിതത്തിൽ അവയെ അനുസരിയ്ക്കാൻ ശ്രമിയ്ക്കുകയാണ് കർത്തവ്യം.

രാസലീലയിലെ ബ്രഹ്മസംബന്ധം പ്രേമംകൊണ്ടു സാധ്യമായ ഒന്നാണ്. ഈ സംബന്ധത്തെ എളുപ്പത്തിൽ മനസ്സിലാക്കാൻ, ശ്രീകൃഷ്ണനെ പതി രൂപത്തിൽ വർണിച്ചിരിയ്ക്കുന്ന ഭാഗം ഓർമിച്ചാൽ മതി.

**ശ്രിയഃപതിർയജ്ഞപതിഃ പ്രജാപതിർ-**
**ധിയാംപതിർലോകപതിർധരാപതിഃ.**
**പതിർഗതിശ്ചാന്ധകവൃഷ്ണിസാത്വതാം**
**പ്രസീദതാം മേ ഭഗവാൻ സതാംപതിഃ."**(2. 4. 20.)

ലക്ഷ്മിയുടെ പതിയും, യജ്ഞങ്ങളുടെ പതിയും, പ്രജകളുടെ പതിയും, സകലരുടേയും ബുദ്ധിപതിയും (സാക്ഷി) സമസ്ത ലോകപതിയും, പൃഥിവീപതിയും, അന്ധകവൃഷ്ണിവംശികളുടെ പതിയും, ഗതിയും സത്പുരുഷന്മാരുടെ പതിയുമായ ഭഗവാൻ എന്നിൽ പ്രസന്നനാകേണമേ. ഈ സ്തുതിയ്ക്കുശേഷമാണ് ശുകദേവൻ ഭാഗവതം പറയാൻ ആരംഭിയ്ക്കുന്നത്.

രാസലീലയുടെ അഞ്ചദ്ധ്യായങ്ങൾ ശ്രീമദ്ഭാഗവതത്തിൽ പഞ്ചപ്രാണങ്ങളാണെന്നു പറയപ്പെടുന്നു. പ്രാണന്റെ സംബന്ധത്തെപ്പററി തന്ത്രമാർഗത്തിൽ പ്രത്യേകിച്ചു വർണിച്ചിട്ടുണ്ട്. ഭഗവാൻ ശ്രീകൃഷ്ണന്റെ ഈ പരമമായ അന്തരംഗലീല-നിജസ്വരൂപഭൂതകളായ ഗോപികളോടും ആഹ്ലാദിനീശക്തിയായ ശ്രീരാധയോടുംകൂടെ ഉണ്ടാകുന്ന ഭഗവാന്റ ദിവ്യാതിദിവ്യക്രീഡ - ഈ അഞ്ചധ്യായത്തിൽ ഉപന്യസിച്ചിരിയ്ക്കുന്നു. ഇതിൽ ഭേദസഹിതം അഭേദമുള്ളതിനാൽ തന്ത്രത്തിന്റെ ഭാഗം തീർച്ചയായുമുണ്ട്. ഏതു ദിവ്യക്രീഡയാൽ ഒരേ ഒരു രസം അനേകരസങ്ങളുടെ രൂപങ്ങളിലായിട്ട് അനന്തരസത്തെ ആസ്വദിയ്ക്കുന്നുവോ, ഏതു രസം രസസമൂഹത്തിൽ പ്രകടമായിട്ടു സ്വയം ആസ്വാദ്യവും, ആസ്വാദകവും, ലീലയും, ധാമവും, വിഭിന്നാലംബനവും, ഉദ്ദീപനവുമായ രൂപത്തിൽ ക്രീഡ ചെയ്യുന്നുവോ, അതിനെ രാസ് എന്നു പറയുന്നു. ഇത്തരം ലീലയെ മനസ്സിലാക്കാൻ കുറച്ചു തന്ത്രശാസ്ത്രാഭ്യാസവും വേണം; കുറച്ചു വേദാന്താഭ്യാസവും വേണം. എല്ലായ്പോഴും അഭേദഭാവം വെച്ചുകൊണ്ടു ഭേദയുക്തമായ ക്രിയകൾചെയ്യുക സാമാന്യ



ക്കാർക്കു പ്രയാസമാണ്. അത് തേജസ്വികൾക്കേ സാധിയ്ക്കൂ. യഥാർഥസുഖം സംബന്ധത്തിലാണെന്നു വിചാരിയ്ക്കുന്നവർ ഭഗവാനോടു സംബന്ധം ആവശ്യപ്പെടുന്നു. അതിൽ ഭേദാഭേദം ഉണ്ടായിരിയ്ക്കും. വെള്ളത്തിനുള്ളിൽ മുങ്ങിക്കിടന്നാൽ വെള്ളം കുടിയ്ക്കാൻ സാധിയ്ക്കാത്തതു പോലെ, ബ്രഹ്മത്തിൽ മുങ്ങിക്കിടക്കുന്നവർക്ക് ബ്രഹ്മരസത്തെ ആസ്വദിയ്ക്കാൻ സാധിയ്ക്കുകയില്ലെന്നു ചില ഭക്തന്മാർ വിചാരിയ്ക്കുന്നു. അവർ ഭേദയുക്തമായ അഭേദത്തെയാണ് ഇഷ്ടപ്പെടുന്നത്. വേദം പറയുന്നത് ഉല്പന്നമാകുന്ന ഏതു രസവും നശിയ്ക്കുമെന്നാണ്. അതിനാൽ ബ്രഹ്മരസവും ഉല്പന്നമാകുന്നതാണെങ്കിൽ അത് നശിച്ചു പോകും. അതിനു ഭക്തന്മാർ പറയുന്നത്- ജീവൻ ഉല്പന്നമാക്കുന്ന രസമേ നശിയ്ക്കൂ, എന്നും ഈശ്വരൻ ഉല്പന്നമാക്കുന്നത് നശിയ്ക്കുകയില്ലെന്നുമാണ്. എങ്കിലും ഭഗവാൻ ഗോകുലത്തിൽനിന്നും മഥുരയ്ക്കു പോയപ്പോൾ ഗോപികൾക്കു വിരഹദുഃഖമുണ്ടായി.അജന്യരസത്തിനു അജന്യ ബ്രഹ്മജ്ഞാനം വേണം.അതിനു കംസരൂപിയായഅവിദ്യയെ കൊല്ലണം.

രാസലീലാപ്രകരണംവരെ പ്രാണമയകോശത്തിന്റെയും, അന്നമയകോശത്തിന്റെയും (ശരീരത്തിന്റെയും) ആവരണം നീക്കാനുള്ള കഥകളാണ് വരുന്നത്. അതിനു യോഗമാർഗവും തന്ത്രമാർഗവും ആവശ്യമുണ്ട്. അതിൽ സാത്വികഗുണങ്ങളെ വർധിപ്പിച്ചു രജോഗുണത്തേയും തമോഗുണത്തേയും ജയിയ്ക്കാനുള്ള സാധനകൾ കാണിച്ചിരിയ്ക്കുന്നു. അതിനാൽ അവിടെ ദേശകാലങ്ങൾ എവിടുന്നു വന്നു എന്നുള്ളതിനെപ്പററി കാണിച്ചിട്ടില്ല. ബ്രഹ്മത്തിൽ ദേശകാലങ്ങളില്ലെങ്കിലും ജന്യസുഖം വേണമെങ്കിൽ അവയുണ്ടാക്കണം. അതിനാൽ ഭഗവാൻ രാസലീലയ്ക്കുമുൻപ് പൂർണചന്ദ്രനേയും ദീർഘരാത്രിയേയും പ്രകടമാക്കുന്നു. ബ്രഹ്മത്തിൽ ദേശകാലങ്ങൾ വരുന്നതുവരെ രാസലീല തുടങ്ങുന്നില്ല. ദേശകാലങ്ങൾ ദർശനത്തിൽനിന്നാണുണ്ടാകുന്നത്. വൃന്ദാവനത്തേയും പൂർണചന്ദ്രശോഭയേയും കണ്ടിട്ട് ഭഗവാൻ, വ്രജസുന്ദരികളുടെ മനസ്സിനെ കവരുന്നതായ മധുരമുരളീഗാനം പാടി. (10.29.3.) ഇങ്ങനെയുള്ള കാമോദ്ദീപകമായ ഗീതം ചെവിയിൽപെട്ടതോടെ സകലവ്രജബാലികകളും ശ്രീകൃഷ്ണനിൽ ആസക്തരായി പരസ്പരം ഒന്നും ആരോടും പറയാതെതന്നെ, തങ്ങളുടെ കാന്തന്റെ അടുത്തേയ്ക്കു പുറപ്പെട്ടു.

സംസാരിഭാവം പോകാതെ, ജഗത്തിനെ അതിന്റെ സത്യസ്വരൂപത്തിൽ അറിയാതെ, "പ്രിയതമന്റെ"ദർശനം ലഭിയ്ക്കുകയില്ല. കണ്ണു തുറന്നാൽ സംസാരം മാത്രമെ കാണുന്നുള്ളുവെങ്കിൽ, ഇനിയും യഥാർഥപ്രേമം ഉണ്ടായിട്ടില്ലെന്നു മനസ്സിലാക്കണം. സകലസ്ഥലത്തും, സദാനേരവും, കണ്ണു തുറന്നാലും, അടച്ചാലും നമ്മുടെ മുൻപിൽ ഭഗവാന്റെ മധുരമനോഹരരൂപം തെളിഞ്ഞു കാണാൻ കഴിയുമ്പോഴാണു യഥാർഥ പ്രേമം ഉണ്ടായിയെന്നു വിചാരിയ്ക്കാൻ കഴിയാവുന്നത്. ഭഗവാനുമായുള്ള നമ്മുടെ ചേർച്ച അവിച്ഛിന്നവും അനവരതവുമായിരിയ്ക്കുമ്പോൾ മാത്രമേ നമ്മുടെ സ്നേഹം യഥാർഥസ്നേഹമാകുകയുള്ളു. അതിനാൽ ആദ്യമേ സംസാരിഭാവന വിടണം. ഗോപികളിൽ ഈ ദശ ഉണ്ടായിരുന്നു. അതുകൊണ്ടാണ് അവർ വീട്ടുജോലികളെല്ലാം ചെയ്തുകൊണ്ടിരുന്ന പടി വിട്ടിട്ട് ഭഗവത് സവിധത്തിലേയ്ക്ക് ഓടിയണഞ്ഞത്.

ചില ഗോപികൾ പശുവിനെ കറന്നുകൊണ്ടിരുന്നപ്പോഴാണു വേണുനാദം കേട്ടത്. കറവ മുഴുവനാക്കാതെതന്നെ അവർ ഭഗവാന്റെ അടുത്തേയ്ക്കു യാത്രയായി. ചിലർ പാൽ അടുപ്പിൽ വെച്ചിരുന്നതിറക്കാതെ പോയി. ചിലർ ആഹാരം വിളമ്പിക്കൊണ്ടിരുന്നത് അങ്ങനെതന്നെ വിട്ടിട്ടു പോയി. ചിലർ കുട്ടികൾക്കു മുല കൊടുത്തു കൊണ്ടിരുന്നതു വിട്ടിട്ടുപോയി. ചിലർ അവരുടെ പതിസേവയിൽ ഏർപ്പെട്ടിരിയ്ക്കുകയായിരുന്നു. അതും അങ്ങനെതന്നെ ഉപേക്ഷിച്ചിട്ടവർ ഭഗവാന്റെ സമീപത്തേയ്ക്കു പോയി. മററു ചിലർ ഊണു കഴിയ്ക്കുകയായിരുന്നു. ഊണു മുഴുവനാക്കാതേയും കൈ പോലും കഴുകാതേയും അവർ കൃഷ്ണാന്തികത്തേയ്ക്കു പോയി. ചിലർ പൊട്ടുതൊടുക, കണ്ണെഴുതുക, വസ്ത്രഭൂഷണങ്ങൾ ധരിയ്ക്കുക മുതലായവ ചെയ്യുകയായിരുന്നു. അതൊന്നും പൂർത്തിയാക്കാൻ നിൽക്കാതെ എല്ലാവരും മുരളീധരസാമീപ്യമാഗ്രഹിച്ച് അതിവേഗം ഓടിപ്പോയി. പതി, പിതാ, സഹോദരൻ മുതലായവർ വിലക്കിയിട്ടും, ശ്രീഗോവിന്ദപാദാരവിന്ദങ്ങളിൽ ലീനചിത്തരും, പ്രേമമുഗ്ദ്ധരുമായ അവരുടെ ഗതി നിന്നുപോയില്ല. അവർ ഭഗവാന്റെ അടുത്ത് ഓടിയെത്തി. ഇവിടെ സന്ന്യാസിമാരുടെ അവസ്ഥയാണ് കാണിച്ചിരിയ്ക്കുന്നത്. ആത്മസാക്ഷാത്ക്കാരത്തിനുവേണ്ടി ത്യാഗികളായ ഭക്തന്മാർ സന്ന്യാസം സ്വീകരിയ്ക്കുന്നു. ഗോപികളും ഭഗവാനോടു പറഞ്ഞത് അവർ മോക്ഷാർഥികളായി വന്നിരിയ്ക്കുകയാണെന്നാണ്. സംസാരത്തിലുള്ള ജോലികൾ സംസാരഭാവത്തിൽ ചെയ്തുകൊണ്ടു മോക്ഷത്തിനുവേണ്ടി പ്രയത്നിയ്ക്കുന്നവരുടെ ശ്രമം പൂർത്തിയാകുന്നില്ല. പൂർത്തിയാകുന്ന ജോലി അവർ തുടങ്ങുന്നുമില്ല.

ചില ഗോപികളെ ബന്ധുക്കൾ വിലക്കി ഗൃഹത്തിനുളളിൽ തടഞ്ഞുവെച്ചു. അവർ ശ്രീകൃഷ്ണനെത്തന്നെ ധ്യാനിച്ച്, ആ ഭാവനയിൽ തന്മയരായി, കണ്ണടച്ച്, പ്രിയതമവിരഹത്തിന്റെ തീവ്രതയാൽ അവരുടെ സമസ്ത അശുഭങ്ങളും, നീക്കി. ആ ധ്യാനാവസ്ഥയിൽ ദർശിച്ച ശ്രീഹരിയെ ആലിംഗനം ചെയ്ത് അലൗകിക പരമാനന്ദത്തിൽ മുങ്ങുകയാൽ അവരുടെ സകല കർമവാസനകളും ഭസ്മമായി. ഇപ്രകാരം ജാരബുദ്ധിയോടുകൂടിയായിരുന്നെങ്കിലും പരമാത്മാവായ ശ്രീകൃഷ്ണന്റെ സംഗദ്വാരാ അവരുടെ സർവ കർമബന്ധങ്ങളും നശിച്ച് ത്രിഗുണമയമായ തങ്ങളുടെ ശരീരത്തെ ത്യജിച്ച് പരമാത്മാവിൽ വിലയിച്ചു.

ഇവിടെ മനസ്സിലാക്കേണ്ടതു ലോകത്തെ കാമവാസനയോടുകൂടെ നോക്കുന്നതുകൊണ്ടു ദൃഷ്ടി കാമത്താൽ കളങ്കിതമായിത്തീരുന്നു എന്നാണ്. ക്രോധവൃത്തികൊണ്ടു നോക്കിയാൽ സകലതും ദഹിയ്ക്കുന്നതുപോലെ തോന്നും. എന്നാൽ നിരന്തരഭഗവത് സ്മരണകൊണ്ടു ഹൃദയം ഭഗവത് സ്വരൂപമായിത്തീരുന്നു. എന്തുകൊണ്ടെന്നാൽ ജീവന്റെ അന്തഃകരണത്തിലും, പ്രാണനിലും, ഇന്ദ്രിയങ്ങളിലും, ദേഹത്തിലും, വിഷയങ്ങളിലും, വീട്ടിലും, സർവദ്രവ്യങ്ങളിലും, പുത്രാദികളിലുമെല്ലാം ശ്രീഹരിമാത്രമാണുള്ളത്. ഈ ഭാവനകൊണ്ട് പ്രപഞ്ചത്തെപ്പററിയുള്ള ബോധംതന്നെ നീങ്ങിപ്പോകുന്നു. സർവത്തേയും ആത്മാവായി കാണുന്നജ്ഞാനിയ്ക്കു പ്രപഞ്ചം ആത്മാവിൽ ലീനമായിത്തീരുന്നതുപോലെ ഭക്തനും അനുഭവപ്പെടുമെന്നറിയണം.

പക്ഷെ സംസാരത്തിലിരുന്നുകൊണ്ട് എപ്പോഴും എല്ലായിടത്തും ഭഗവാനെ സ്മരിയ്ക്കുക അത്ര എളുപ്പമല്ല. അതിനാൽ പലരും സംസാരത്തെ ത്യജിച്ച് സന്ന്യാസദീക്ഷയെടുക്കുന്നു. എത്രയോ ശുഭ്രവസ്ത്രധാരികളിലും സന്ന്യാസിമാരുണ്ട്. ഏതു വൃത്തികൊണ്ട് ഭഗവദ്ഭാവം വരുമോ അങ്ങനെയുള്ള വൃത്തി കൈക്കൊണ്ടു ഭഗവത് പ്രാപ്തി സാധിയ്ക്കണം. ആത്മസാക്ഷാത്കാരം സാധിയ്ക്കേണ്ടത് ഓരോരുത്തരുടേയും മുഖ്യകർത്തവ്യമാണ്. ഭഗവാൻ സഗുണരൂപത്തിൽ പ്രാപ്തമാകുന്നതുപോലെ നിർഗുണഭാവത്തിലും അനുഭവപ്പെടുമെന്നു കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു.

ഗോപികളുടെ തന്മയതകൊണ്ട് അവരുടെ ജഡത നീങ്ങിപോയിരുന്നു. വസ്ത്രഹരണലീലയാൽ ഭഗവാൻ അവരുടെ ആവരണം നീക്കിക്കൊടുത്തിരുന്നു. ഇപ്പോൾ ഗോപികളുടെ സാധന പൂർണമായിരിയ്ക്കുകയാണ്. ഇനി അവസാനമായി ഭഗവാന്റെ അനുഗ്രഹം മാത്രമേ അവർക്ക് ആവശ്യമുള്ളു.

സൃഷ്ടിയുടെ ആരംഭത്തിൽ ഭഗവാന്റെ ഈക്ഷണംകൊണ്ട് ജഗത്തിന്റെ സൃഷ്ടിയുണ്ടായതുപോലെ, രാസലീലയുടെ പ്രാരംഭത്തിലും പ്രേമമയമായ ഈക്ഷണത്താൽ ശരത്കാലത്തെ ദിവ്യരാത്രിയുടെ സൃഷ്ടിയുണ്ടായി. സാംസാരികപ്രേമത്തിൽ കാമികൾ കാമത്താൽ വിഹ്വലരാകുന്നു. അവർക്കു സ്വയം നിയന്ത്രിയ്ക്കാൻ സാധിയ്ക്കുന്നില്ല. ഭഗവത്പ്രേമമുണ്ടാകുമ്പോൾ അത് സാംസാരികകാമത്തെ ജയിയ്ക്കുന്നു. ഗോപികൾ അവരുടെ മനസ്സിനെ ഭഗവാനോടു ചേർത്തിരുന്നതിനാലാണ്, ഭഗവാന്റെ രാസലീലയ്ക്കു വേണ്ടിയുള്ള ദിവ്യസ്ഥലം, ദിവ്യസാമഗ്രികൾ, ദിവ്യമനസ്സ് ഇത്യാദിയെ ഭഗവാന്റെ യോഗമായ സൃഷ്ടിച്ചത്. ചൈതന്യശക്തിയ്ക്കു ജഡത്തെ ചൈതന്യപൂർണമാക്കാമെന്നു തന്ത്രശാസ്ത്രം അഭ്യസിച്ചിട്ടുള്ളവർക്കറിയാം. അതുകൊണ്ടാണു തന്ത്രശാസ്ത്രത്തിൽ മൂർത്തിപൂജാവിധികളെ പറഞ്ഞിട്ടുള്ളത്. ഇവിടെ രാസലീല പ്രാണനെ ചൈതന്യ





മാക്കുന്ന കലയാണ്. പ്രാണനെ വശത്താക്കാത്ത സംസാരികൾ അനേകവിധത്തിലുള്ള ദുഃഖങ്ങളിൽ അകപ്പെട്ടുപോകുന്നു. പ്രാണൻ വശത്തായാൽ ദിവ്യപ്രേമരസം അനുഭൂതമാകും. കംസരൂപിയായ ദ്വൈതഭാവനയിൽ നിന്നുമുണ്ടാകുന്ന അനേകവിധമായ ആസുരീപ്രകൃതികളെ പ്രാണശുദ്ധിയ്ക്കുവേണ്ടി കൊല്ലേണ്ടിവരും. അത് ഭഗവാന്റെ സഹായത്തോടുകൂടി ഗോപികൾ ചെയ്തു കഴിഞ്ഞു. അവർക്കു മനസ്സിനെ ജയിയ്ക്കാൻ യോഗ്യമായ മനോഭാവമില്ലായിരുന്നു. അതിനാൽ പുതിയ മാനസസൃഷ്ടി ചെയ്യുന്നതിനുവേണ്ടി ഭഗവാൻ ഓടക്കുഴൽ വിളിച്ചു. വേണുനാദം കേട്ടതോടുകൂടെ അവർക്കു വീട്ടുജോലികൾ മുഴുവനാക്കാനുള്ള മനഃസ്ഥിതിയില്ലാതായി. സാധകരായ സന്ന്യാസിമാരെപ്പോലെ അവരുടെ ഹൃദയം വൈരാഗ്യത്തിന്റെ ജ്വാലകൊണ്ടു പ്രദീപ്തമായി. ആരോടും ചോദിയ്ക്കാതേയും ആരുടേയും ഉപദേശംകൂടാതേയും ഗോപികൾ ശ്രീകൃഷ്ണന്റെ അടുത്തെത്തി. ഇവിടെ ഈ ബന്ധം സാംസാരികബന്ധമല്ല. സാംസാരികപ്രേമത്തിൽ എല്ലാ സ്ത്രീകളും ഒന്നിച്ച് ഒരു കാമുകന്റെ സവിധത്തിൽ പോകാറില്ല. ഇവിടെ വൈരാഗ്യത്തിന്റെ, പ്രേമത്തിന്റെ, പൂർണതയാണു കാണുന്നത്. വീട്ടിനുള്ളിൽ ഇരുന്നവർക്കും നല്ല ധ്യാനനിഷ്ഠയുണ്ടായിരുന്നു. ഒരു പ്രാവശ്യം ഭഗവാന്റെ സ്വരൂപത്തിൽ മനസ്സു ചേർന്നുപോയാൽ അത് തന്മയമായി പോകുന്നതിനാൽ അവിടെനിന്നും അതിനെ പിൻതിരിയ്ക്കാൻ സാധിയ്ക്കുകയില്ല.

ജ്ഞാനികൾ ജ്ഞാനചർച്ചചെയ്ത് അതിൽ നിന്നും രസനിഷ്പത്തി നേടുന്നതുപോലെ, ഭക്തരും കവികളും താന്ത്രികരും പലവിധമുള്ള സ്നേഹത്തെ അറിയാൻ പ്രയത്നിച്ചുകൊണ്ട് അതിൽനിന്നും രസനിഷ്പത്തി നേടുന്നു. കലാമയമായ സൃഷ്ടിയിലും നിയമങ്ങളുണ്ടെന്ന് അവർ വിശ്വസിയ്ക്കുന്നു. രാസമണ്ഡലത്തിൽ പ്രവേശിയ്ക്കുന്നതോടുകൂടി ഭാവയുക്തരുടെ ചിത്തം പരിവർത്തനപ്പെട്ട്, വ്യവഹാരത്തിൽ നിന്നും വിലക്ഷണമായുള്ള ഒരു കലാദർശനത്തിലെത്തുന്നു. ജ്ഞാനിയ്ക്കു സംസാരം അജ്ഞാനമയവും, ദുഃഖമയവുമായി തോന്നും. എങ്കിലും ഭാവയുക്തരായ ഭക്തന്മാർ അതിലും ഭഗവാന്റെ സൃഷ്ടിയുടെ തത്ത്വം മനസ്സിലാക്കാൻ ശ്രമിയ്ക്കുകയും, ദുഃഖവും അജ്ഞാനവും ഭഗവത്പ്രാപ്തിയ്ക്കു വേണ്ടതായ വിരഹദശയ്ക്കുള്ള സാധനയായി കരുതുകയും ചെയ്യുന്നു. അപ്രകാരം പ്രാപ്തമാകുന്ന വിരഹദശയിൽ ഭഗവാന്റെ സ്മരണയാൽ രസാനുഭൂതിയും ഉണ്ടാകുന്നു.

കവിയുടെ സൃഷ്ടിയിലും, ഭക്തന്മാരുടെ ഭാവനയിലും, കല്പനയും ഘടനയും അർത്ഥവത്തായി തോന്നും. അവ ലൗകികപദാർത്ഥങ്ങൾക്ക് അതിശയപ്രകാശം നല്കുന്നതിനാൽ അവയിൽ അലൗകികരാമണീയകത കൈവരുത്തുന്നു. അവർ അചേതനപദാർത്ഥങ്ങളേയും സചേതനമെ



ന്നതുപോലെ നിരൂപണം ചെയ്യുന്നു. തുടർന്ന് സാവധാനത്തിൽ മാനവഭാവത്തിൽ ഭഗവദ്ഭാവത്തെ കൊണ്ടുവന്നു സമസ്തസൃഷ്ടിയേയും ഭഗവന്മയമാക്കുന്നു. സാംസാരിക കാമവാസനയുടെ തൃപ്തിയിൽ ദേഹാഭിമാനം വർധിയ്ക്കുന്നതുകൊണ്ടു ജ്ഞാനികൾ അതിനെ നിന്ദിയ്ക്കുന്നു. പക്ഷെ ആ വാസനയുടെ ഫലമായിട്ടാണു ജ്ഞാനിമഹാത്മാക്കളും ജന്മമെടുക്കുന്നത്. എങ്കിലും സാംസാരികഭാവത്തിനു ശക്തി വർധിച്ചാൽ മനുഷ്യർ അധഃപതിയ്ക്കും. അതിനാൽ വാണിയിലും വർണ്ണനയിലുംകൂടെ നാം വളരെ സൂക്ഷിയ്ക്കണം.

രസവും ആനന്ദവും ബ്രഹ്മത്തിന്റെ മുഖ്യസ്വരൂപമാണ്. പക്ഷെ അതിന്റെ നിഷ്പത്തി ദേഹാഭിമാനം വർധിപ്പിയ്ക്കുന്നതാകരുത്. സംസാരത്തിൽ താഴ്ന്ന നിലവാരത്തിലുള്ള അധികം സുഖത്തേക്കാൾ ഉയർന്ന തരത്തിലുള്ള അല്പസുഖമാണ് ഉത്തമം. ഉത്തമസുഖത്തിന്റെ വർണ്ണന കവികൾ പ്രേമഭാവത്തിൽ അനേകവിധത്തിൽ നിർവഹിച്ചിട്ടുണ്ട്. നിവൃത്തി, തൃപ്തി, വിശ്രാന്തി, ലയം, തല്ലീനത, തന്മയത ഇത്യാദി ശബ്ദങ്ങളെക്കൊണ്ടുയർന്നതരം പ്രേമത്തെ കവികൾ സൂചിപ്പിയ്ക്കുന്നു. ആനന്ദലബ്ധി കവിതയുടെ മുഖ്യ പ്രയോജനവും ലക്ഷ്യവുമാണ്. ജ്ഞാനത്തിന്റെ പ്രയോജനവും ഇതുതന്നെയാണ്. രസം മാനസാനുഭവം അഥവാ ചിത്തസംവേദനമാണ്. അതിന്റെ അനേകപ്രകാരത്തിലുള്ള സ്ഥായിയായ ഭാവങ്ങൾ ഭക്തിശാസ്ത്രങ്ങളിലും കാവ്യങ്ങളിലും കാണാം. ചർവിതചർവണം ചെയ്യുന്നതിലാണു രസത്തിന്റെ ആസ്വാദ്യത.

ഭഗവാന്റെ മുരളീനാദം, ജ്ഞാനികളായ കവികളുടെ വാണികളിൽനിന്നും, ഭക്തരുടെ ഭജനഗാനങ്ങളിൽനിന്നും വ്യക്തമാകുന്നു. അതിൽ ഭാവകത്വം, ഭോജകത്വം എന്നു രണ്ടു ശക്തികളുണ്ട്. ഭാവകത്വത്തിൽ സ്ഥായിഭാവരസത്തിന്റെ നിഷ്പത്തിയും, ഭോജകത്വംകൊണ്ടു സ്വരൂപാസ്വാദ്യതയും ഉണ്ടാകുന്നു. ഇങ്ങനെയുള്ള കലയുടെ അനുഭവത്തിനു മാനസികസമത അത്യന്താപേക്ഷിതമാണ്. അത് ഈ കഥയിൽ പ്രത്യക്ഷമായി കാണാം. ഭഗവാൻ ഗോപികളോടു തിരിച്ചു പോകാൻ പറയുന്നു. എങ്കിലും ഗോപികൾ സമതയോടുകൂടെ അതിനുത്തരം പറയുന്നു. രാഗദ്വേഷരഹിതമായ അവസ്ഥയിൽ രസം യഥാർഥരൂപത്തിൽ നിഷ്പന്നമാകുന്നു. സർവാത്മഭാവമുള്ള ചിത്തത്തിൽ രസം ഒരേ രൂപത്തിലും അനേകരീതിയിലും ആസ്വാദ്യമാകുന്നു. സകലവിഘ്നങ്ങളിൽനിന്നും മുക്തമാണെന്നുള്ള ജ്ഞാനം തന്നെ യാണു രസത്തിന്റെ നിർവിഘ്നപ്രതീതിയ്ക്കു കാരണം.

## പ്രകരണം ഇരുപത്താറ്

### ഭഗവാന്റെ കൃപ ലഭിയ്ക്കാൻ എന്തു ചെയ്യണം ?

പരീക്ഷിത്ത്: ഹേ മുനീശ്വരാ, വ്രജബാലികമാർ ശ്രീകൃഷ്ണനെ അവരുടെ പരമപ്രിയനായ കാന്തനായിട്ടായിരുന്നു കരുതിയിരുന്നത്. കൃഷ്ണനിൽ അവർക്കു ബ്രഹ്മഭാവമില്ലായിരുന്നു. ഇങ്ങനെ ഗുണമയബുദ്ധിയുക്തരായ അവർക്കു ഗുണപ്രവാഹരൂപമായ സംസാരം എങ്ങനെ നിവൃത്തമായി ?

ശുകദേവൻ: രാജൻ! ഞാൻ നേരത്തെ പറഞ്ഞിരുന്നല്ലൊ. ശിശുപാലൻ ഭഗവാനെ ദ്വേഷഭാവത്താൽ ചിന്തിച്ചു ചിന്തിച്ച് പരമപദം പ്രാപിച്ചു എന്ന്. അപ്പോൾ, സദാ പ്രേമഭാവത്തോടെ നന്ദനന്ദനനെ ചിന്തിച്ചു കഴിയുന്ന ഈ വ്രജബാലികമാരുടെ കാര്യത്തിൽ എന്തിനു സംശയിയ്ക്കണം? വാസ്തവത്തിൽ ഭഗവാൻ അവ്യയനും, അപ്രമേയനും, നിർഗുണനും, ഗുണങ്ങളുടെ അധിഷ്ഠാനവുമാണ്. മനുഷ്യരുടെ ശ്രേയസ്സിനായിട്ട് ഗുണാവതാരം എടുക്കുന്നതാണ്. ഏതൊരാൾക്കു ഭഗവാനിൽ നിരന്തരവും, തീവ്രവുമായ കാമം, ക്രോധം, ഭയം, സ്നേഹം, മുതലായ ഭാവങ്ങൾ ഉണ്ടാകുന്നുവോ, അവർക്കു ഭഗവാനിൽ തന്മയതയുണ്ടാകും. യോഗേശ്വരനും, അജനുമായ ഭഗവാൻ ശ്രീകൃഷ്ണന്റെ കാര്യത്തിൽ ഇങ്ങനെയുള്ള ആശ്ചര്യം തോന്നുവാൻ കാരണമില്ല. ഭഗവാന്റെ കൃപയുണ്ടായാൽ അഖില ജഗത്തും മുക്തമായിത്തീരും.

ഈ ഉപദേശത്തിന്റെ ഭാവാർഥം നോക്കാം. ഏതു വിധേനയും തന്മയതയാണു വരേണ്ടത്. അതിനെ അനന്യഭാവം അഥവാ അദ്വൈതഭാവമെന്നു പറയുന്നു. തന്ത്രമാർഗക്കാർ ക്രിയാദ്വാരാ അദ്വൈതഭാവം പ്രാപ്തമാക്കാൻ ശ്രമിയ്ക്കുന്നു. വേദാന്തി, ജ്ഞാനദ്വാരാ അദ്വൈതഭാവം സ്ഥിരമാക്കുന്നു. ക്രിയയിൽ അബദ്ധം പററാൻ ഇടയുണ്ട്. എങ്കിലും സൂക്ഷ്മവിചാരശക്തിയില്ലാത്തവർക്കും ഏതെങ്കിലും വിധത്തിൽ തന്മയത പ്രാപ്തമാക്കേണ്ടതായിട്ടുണ്ട്. തന്മയത-സ്ഥായീഭാവം- കൂടാതെ രസത്തിന്റെ പൂർണതയുണ്ടാകുകയില്ല. സ്ത്രീപുത്രാദിയിൽ നിന്നും കിട്ടുന്ന ചൈതന്യത്തിന്റെ സുഖം പരിച്ഛിന്നചൈതന്യത്തിന്റെ സുഖമാകയാൽ അതിൽനിന്നും അടിയ്ക്കടി ആവരണവും വിക്ഷേപവും ഉണ്ടാകുന്നു. ദേഹാഭിമാനം വർധിയ്ക്കുകയും ചെയ്യും. ഭഗവാന്റെ ചൈതന്യം പരിച്ഛിന്നമല്ലാത്തതിനാൽ ആരുടെയെങ്കിലും വൃത്തി ഭഗവദാകാരമായിട്ട് അതിൽ സ്ഥിരമായിരിയ്ക്കുമെങ്കിൽ ആവരണഭംഗം ഉണ്ടാകും. അപ്പോൾ പൂർണചൈതന്യത്തിന്റെ ആനന്ദവും ഉണ്ടാകും.

എല്ലായിടത്തും ഉള്ളത് ഏകസത്ത മാത്രമാകയാൽ രാസലീല, ബ്രഹ്മവും ബ്രഹ്മവുമായിട്ടുള്ള ലീലയാണ്. പക്ഷെ അതിൽ അല്പമെങ്കിലും സങ്കോചമിരുന്നാൽ ഭേദഭാവം വരും. അപ്പോൾ രസവും കിട്ടാതെ പോകും. പ്രേമത്തിൽ സങ്കോചം വിഘ്നരൂപമാണ്.

സങ്കോചം ജഡഭാവവും, സർവാത്മത്വം ബ്രഹ്മഭാവവുമാണ്. ജഡഭാവം കല്ലിൽ മാത്രമല്ല ഉള്ളത്. മനുഷ്യരുടെ വൃത്തി സങ്കോചമായാൽ അതെല്ലാം ജഡമാണ്. ഇക്കാര്യം

രാസലീല മനസ്സിലാക്കാൻ പ്രത്യേകിച്ചുപയോഗപ്രദമാണ്. എല്ലാ സ്ഥലങ്ങളിലും ഭഗവാന്റെ ഐശ്വര്യം ഗുപ്തരീതിയിൽ നിറഞ്ഞിരിയ്ക്കുകയാണ്. ഭഗവാന്റെ ദിവ്യരസം ആസ്വദിയ്ക്കണമെങ്കിൽ എല്ലാവിധമുള്ള ജഡഭാവങ്ങളും ദൂരെക്കളയണം. വേദാന്തത്തിൽ പറയുന്ന **'അഹം ഇദം'** എന്ന ഭിന്നഭാവത്തിന്റെ ഏകത പ്രേമഭക്തിയാൽ ഉണ്ടാകും. നാം പരസ്പരം കാണുമ്പോൾ തൊഴുന്നതിന്റെ അർത്ഥം 'ഞാനും നീയും ഒന്നു തന്നെയാണ് ' എന്നാണ്. പ്രേമത്തിൽ അല്പമെങ്കിലും അന്തരം വന്നുപോയാൽ ഒന്നിയ്ക്കാൻ സാധിയ്ക്കുകയില്ല. പ്രേമത്തിന്റെ ഈ മൂന്നാം കണ്ണിന് ഓരോ പരമാണുവിലും ബ്രഹ്മദർശനം ചെയ്യാൻ സാധിയ്ക്കും.

മനുഷ്യർ ഉറക്കെയൊ മൗനമായൊ രാമനാമം ജപിയ്ക്കുമ്പോൾ മനസ്സിൽ, ഗൃഹം, ധനം, പുത്രൻ ആദിയെ ഓർമിയ്ക്കുന്നെങ്കിൽ രാമന്റെ അർത്ഥം പരമേശ്വരനെന്നാകുകയില്ല; ഗൃഹം, ധനം, പുത്രൻ എന്നേ ആകുകയുള്ളു. അതിനാൽ നാമജപത്തിൽ പ്രത്യേകം ശ്രദ്ധിയ്ക്കേണ്ടതാണ്. ഭഗവാൻ ഓടക്കുഴൽ ഊതിയപ്പോൾ സകല ഗോപികളും ഗൃഹകൃത്യങ്ങൾ വിട്ടിട്ട് ഭഗവാന്റെ അടുത്തോടിയെത്തി. ഇവരുടെ ഭാവം സൂക്ഷ്മമായറിയാൻവേണ്ടി ഭഗവാൻ അവരോടു പറഞ്ഞു: "അല്ലയോ മഹാഭാഗ്യവതികളേ, നിങ്ങൾക്കു സ്വാഗതം. ഞാൻ നിങ്ങൾക്ക് എന്തു ഹിതമാണ് ചെയ്യേണ്ടത്? വ്രജത്തിൽ എല്ലാവർക്കും സുഖമല്ലേ ? നിങ്ങൾ ഇവിടെ വരാൻ കാരണം വല്ലതുമുണ്ടെങ്കിൽ എന്നോടു പറയാം. ഈ ഭയങ്കരരാത്രിയിൽ ഘോരമൃഗങ്ങൾ സഞ്ചരിയ്ക്കുന്നു ണ്ടാകാം. അതുകൊണ്ടു നിങ്ങൾ വ്രജത്തിലേയ്ക്കു തിരിച്ചുപോകുക. അബലകളായ സ്ത്രീകൾ ഇങ്ങനെയുള്ള സമയത്ത് കാട്ടിൽ അലയുന്നതു ശരിയല്ല. നിങ്ങളുടെ മാതാവും, പിതാവും, പുത്രനും, ഭർത്താക്കന്മാരും നിങ്ങളെ കാണാതെ അന്വേഷിച്ചു പുറപ്പെടും. ബന്ധുക്കൾക്കു ഭയമുളവാക്കുന്ന പ്രവൃത്തി നിങ്ങൾ ചെയ്യരുത്. ചന്ദ്രകിരണങ്ങളാൽ ശോഭിതമായ യമുനാജലത്തിൽ തട്ടിവരുന്ന ശീതളമന്ദമാരുതന്റെ ഗതികൊണ്ടു മനോഹരമായ വൃന്ദാവനത്തിന്റെ ശോഭ നിങ്ങൾ കണ്ടുകഴിഞ്ഞു. അതുകൊണ്ട് അല്ലയൊ സതികളെ, ഇനി താമസിക്കാതെ വേഗം വ്രജത്തിലേയ്ക്കു പോയി നിങ്ങളുടെ പതിമാരെ സേവിയ്ക്കുക. നിങ്ങളുടെ കുട്ടികളും പശുക്കിടാങ്ങളും കരയുന്നുണ്ടാകും. കുട്ടികൾക്കു പാലു കൊടുക്കുക. പശുക്കളെ കറക്കുക. അഥവാ എന്നോടുള്ള സ്നേഹത്താൽ നിങ്ങൾ ആസക്തചിത്തരായിട്ടു വന്നതാണെങ്കിൽ അതും നല്ലതുതന്നെ. എന്തെന്നാൽ എന്നെ സകല പ്രാണികളും സ്നേഹിയ്ക്കുന്നുണ്ട്. അല്ലയോ കല്ല്യാണിമാരേ, പതിയേയും അവരുടെ ബന്ധുക്കളേയും നിഷ്കപടഭാവത്തിൽ സേവചെയ്യുകയും സന്താനങ്ങളെ രക്ഷിച്ചു വളർത്തുകയുമാണ് സ്ത്രീകളുടെ പരമധർമം. ഒരു സ്ത്രീയ്ക്കു തന്റെ ജീവിതം ശുഭകരമാകണമെങ്കിൽ ഭർത്താവിനെ ഒരിയ്ക്കലും ത്യജിയ്ക്കരുത്. പതി ദുശ്ശീലനോ, നിർഭാഗ്യവാനൊ, വൃദ്ധനൊ, രോഗിയൊ, നിർധനനൊ





ആയിരുന്നാൽകൂടിയും അവൻ പാപിയല്ലെങ്കിൽ അവനെ ത്യജിയ്ക്കരുത്. കുലസ്ത്രീകൾക്കു ജാരസേവ സർവത്ര നിന്ദാവഹമാണ്. അങ്ങനെയുള്ളവർക്കു സ്വർഗപ്രാപ്തി ഉണ്ടാവുകയില്ലെന്നുതന്നെയല്ല, ഇഹലോകത്തും അവരുടെ അപകീർത്തി സർവത്ര പരക്കും. ഈ കർമം അത്യന്തം നിന്ദ്യവും ഭയാവഹവുമാണ്. നിങ്ങൾക്ക് അനന്യപ്രേമം വേണമെങ്കിൽ നിങ്ങൾ എന്റെ ഗുണശ്രവണം ചെയ്യുക. ധ്യാനം, നാമകീർത്തനം ഇവകൊണ്ടുണ്ടാകുന്നത്ര പ്രേമം എന്റെ അടുത്തിരിയ്ക്കുന്നതു കൊണ്ടുണ്ടാകുന്നില്ല. അതുകൊണ്ടു നിങ്ങൾ നിങ്ങളുടെ ഗൃഹങ്ങളിലേയ്ക്കു തിരിച്ചുപോകുക. (10.29.18-27.)

ഭഗവദ്ദർശനത്തിന്റെ യഥാർത്ഥമായ അർത്ഥം, താനും അന്യവുമെന്നുള്ള പരിച്ഛിന്നബോധത്തെ വിസ്മരിച്ച്, പൂർണപ്രേമത്തോടുകൂടെ പരമേശ്വരനിൽ ലയിച്ച്, സർവത്ര പരമേശ്വരനെ കാണുകയെന്നതാണ്. എങ്കിലും സാംസാരികകാര്യങ്ങൾ ചെയ്തു ചെയ്തു ജീവഭാവം വന്നുപോകുന്നു. അതുകൊണ്ട്, എല്ലാത്തിനുമാശ്രയമായ ചൈതന്യത്തെ സദാ പ്രകടമാക്കി വയ്ക്കാൻ സാധിയ്ക്കാതെ പോകുന്നു. ഭിന്നവസ്തുക്കളിൽ ഏതിന്റെ അഭിന്നതയാണോ സിദ്ധമായിരിയ്ക്കുന്നത് അതിന്റെ അനുഭവം വേണമെങ്കിൽ പ്രേമഭാവത്തോടെ നിഃസങ്കോചം വ്യവഹാരം ചെയ്യണം. പക്ഷെ സംസാരത്തിൽ പതി, സഹോദരൻ, പിതാവ്, മിത്രം ഇത്യാദിയുടെ ജ്ഞാനം വന്നുപോകുന്നതിനാൽ അവിടെ ഭഗവാന്റെ ശക്തി പ്രവൃത്തിയിൽ കാണാൻ കഴിയുന്നില്ല. അതുകൊണ്ട് അമൃതമയമായ ജീവിതം അനുഭവപ്പെടുന്നില്ല. അതിനാൽ ഗോപികൾ സംസാരത്തോടുള്ള സ്നേഹത്തെ വെടിഞ്ഞത് ഉചിതംതന്നെയായിരുന്നു. ഗീതയിലും ഒടുവിലത്തെ അധ്യായത്തിൽ ഭഗവാൻ അർജുനനോടു പറയുന്നത്, "സർവധർമങ്ങളേയും ഉപേക്ഷിച്ച് എന്നെത്തന്നെ ശരണംപ്രാപിയ്ക്കൂ. ഞാൻ നിന്നെ സകല പാപങ്ങളിൽനിന്നും മോചിപ്പിച്ചുകൊള്ളാം, നീ ദുഃഖിയ്ക്കേണ്ട" എന്നാണ്. ഇവിടെ സർവധർമങ്ങളും ഉപേക്ഷിയ്ക്കുക എന്നു വച്ചാൽ സകല പരിച്ഛിന്നധർമങ്ങളും ഉപേക്ഷിയ്ക്കുകയെന്നാണ്.

ഏതൊരു ധർമം പാലിയ്ക്കുന്നതുകൊണ്ടു ഭേദബുദ്ധി വർധിയ്ക്കുമോ, ആ ധർമത്താൽ ഭഗവാന്റെ അനുഭവം സിദ്ധിയ്ക്കുകയില്ല. അങ്ങനെയുള്ള ധർമം ത്യാജ്യമാണ്. ഭേദമുള്ള ധർമത്തിൽ ആശ്രിതൻ പ്രകടമായിരിയ്ക്കും. ആശ്രയം നൽകുന്നവൻ അപ്രകടവുമായിരിയ്ക്കും. ഇതു തെററായ ദർശനമാണ്. ഏതൊരു ധർമം പാലിയ്ക്കുന്നതിൽ ഭഗവാൻ വിസ്മരിയ്ക്കപ്പെട്ടു പോകുന്നുവോ, അവിടെ കല്പിത ജീവന്റെ അജ്ഞാനമായ ദശ മാത്രമേ കാണുകയുള്ളു. അതിനാൽ ഭഗവാന്റെ സംബന്ധത്തിനനുരൂപമായ വ്യവഹാരമേ ചെയ്യാവൂ. അതിനു ഭഗവത് കൃപ ആവശ്യവുമാണ്.

ബൃഹദാരണ്യക ഉപനിഷത്തിൽ പറയുന്നു: "നാം അന്യരെ നമ്മിൽ നിന്നും ഭിന്നമായിക്കരുതിയാൽ അവർ നമ്മേയും അവരിൽ നിന്നു ഭിന്നമായിക്കരുതും. അന്യവസ്തു വില്ലെങ്കിലും അന്യവസ്തുവുണ്ടെന്നു കരുതിയാൽ അതിൽ നിന്നും ഭയമുണ്ടാകും. പിന്നെ സംശയവും വിപരീത ഭാവനയും ഉണ്ടാകും. പിന്നീടു കാര്യം പൂർത്തിയായശേഷം പശ്ചാത്താപമുണ്ടാകും" എന്ന്. ഭഗവാൻ സർവത്രയുണ്ട്. പതിയിലും, സഹോദരനിലും, പിതാവിലും, മിത്രത്തിലും എല്ലാത്തിലുമുണ്ട്. അങ്ങനെ എങ്കിൽ വീടുവിട്ടു വൃന്ദാവനം വരെ ഭഗവാന്റെ അടുത്തേയ്ക്കു ഗോപികൾ എന്തിനു പോയി? അതിനുത്തരം, പതിയിൽ ഭഗവാനെ കാണുന്നെങ്കിൽ പിന്നെ പതിയെന്ന ബോധം ഉണ്ടാകുകയില്ല, എന്നാണ്. പിതാവിൽ കാണുന്നെങ്കിൽ പിതാവെന്ന ബോധവും ഉണ്ടാകുകയില്ല. ഇങ്ങനെയുളള ദശ ഗോപികൾക്ക് ഇനിയും ഉണ്ടായിട്ടില്ല. ഇങ്ങനെയുളള ദശയുണ്ടാകാൻ ഭഗവാന്റെ കൃപ വേണം. നാവുകൊണ്ടു ഞാൻ ഭഗവാനിൽ വിശ്വസിയ്ക്കുന്നു എന്നു പറയുകയും, തന്റെ ജ്ഞാനത്തിൽ ഭിന്നശക്തിയുടെ വിചാരം ഉണ്ടാകുകയും ചെയ്യുന്നെങ്കിൽ യഥാർഥഭഗവാൻ വിശ്വാസത്തിലില്ലെന്നറിയണം. യഥാർഥ ഭഗവാനെ അപ്പോൾ എങ്ങനെ കിട്ടും? സംസാരഭാവത്തിൽ മാത്രമിരുന്നാൽ മിഥ്യാജീവന്റെ അനുഭവം ലഭിയ്ക്കും. അന്യരുടെ ജീവിതത്തിൽ ദൃഷ്ടിപോയാൽ തന്റെ നിത്യത്വത്തിൽ സ്ഥിതി ലഭിയ്ക്കുകയില്ല. നമ്മുടെ നിലനിൽപ് ഭഗവാനെ ആധാരമാക്കിയാണിരിയ്ക്കുന്നതെന്നു സിദ്ധമാകുകയില്ലെന്നു മാത്രമല്ല, ജീവനിലുണ്ടാകേണ്ടതായ നവീനത ഉണ്ടാകുകയുമില്ല. സാമാന്യ ജീവിതം മായയുടെ ഒരു പ്രകടമായ അവസ്ഥയാണ്.

ഭഗവാന്റെ ദൃഷ്ടിയിൽ ഭക്തൻ അർഹനാകുമ്പോൾ അനുഗ്രഹം കിട്ടാൻ താമസമില്ല. ഭക്തന്റെ ഹൃദയത്തിൽ അലൗകിക പ്രേമദർശനം ഉണ്ടായിട്ടുണ്ടെങ്കിൽ അവന്റെ ഉളളിലെ സ്ഥിതി അത്ഭുതകരമായിരിയ്ക്കും. ആ ഹൃദയം മറ്റേതു സുഖത്താലും കലുഷിതമാകുകയില്ല. അനാത്മാകാരവൃത്തിതന്നെയാണ് വ്യുത്ഥാനദശ. ഭക്തന്മാർ വൃത്തിയെ അനാത്മാകാരമാക്കാൻ അനുവദിയ്ക്കുകയില്ല. സ്വരൂപാനുഭവത്തിന് ആഗ്രഹിയ്ക്കുന്നവർ അനേക ലക്ഷ്യങ്ങളുള്ള ചിത്തത്തെ ആദ്യം ഒരു സ്ഥാനത്ത് ഏകാഗ്രമാക്കി നിർത്തണം. ഇങ്ങനെ ഘനീഭൂതമായ ഹൃദയഭാവനയുടെ പ്രബലമായ പ്രവാഹത്താൽ പ്രേമയോഗം സിദ്ധമാക്കാൻ സാധിയ്ക്കും. നല്ല വിചാരത്തിന്റെ ഫലം എങ്ങനെയുള്ളതെന്നും യഥാർഥപ്രേമത്തിന്റെ ഫലം എങ്ങനെയുളളതെന്നും മനുഷ്യർക്കു സ്വയം മനസ്സിലാക്കാൻ കഴിയും. രോഗിയ്ക്ക് രോഗം ശമിയ്ക്കുമ്പോൾ, താൻ രോഗവിമുക്തനായി എന്നു സ്വയം മനസ്സിലാകും. അതുപോലെ ആത്മസുഖം പ്രകടമാകുമ്പോൾ അതു സ്വയമേവ അനുഭൂതമാകും. വെള്ളം നിറച്ച കുടം ഗംഗയിൽ ഇട്ടു പൊട്ടിച്ചാൽ രണ്ടു ജലവും ഒന്നാകുന്നതുപോലെ, ആവരണഭംഗം ഉണ്ടാകുന്നതോടെ ജീവൻ ബ്രഹ്മരൂപമായിത്തീരുന്നു.





ഒരാളെ അങ്ങോട്ടു സ്നേഹിയ്ക്കുന്നതിനെക്കാൾ അവരുടെ സ്നേഹം ഇങ്ങോട്ടു ലഭിയ്ക്കുന്നതിലാണു കൂടുതൽ സുഖം. പക്ഷെ ഇതു വളരെ പ്രയാസമുള്ള ഒരു കാര്യമാണ്. പ്രേമിയ്ക്കുന്നവനു വളരെയൊക്കെ സഹിയ്ക്കേണ്ടതായിവരുന്നു. ഭഗവാൻ എല്ലാവർക്കും പ്രാപ്യനാണെങ്കിലും, ഭഗവാനെ തന്റേതാക്കാൻ അറിയാൻ പാടില്ലാത്തവർക്കു ഭഗവാനിൽ നിന്നും ആനന്ദം ലഭിയ്ക്കുകയില്ല. പൂർണപ്രേമിയ്ക്കു ഭേദത്തെ സഹിയ്ക്കാൻ സാധിയ്ക്കുകയില്ല. ഞാനെന്ന ഭാവം വെച്ചുകൊണ്ട് ഈ കളി കളിയ്ക്കാൻ സാധിയ്ക്കുകയില്ല.

ശ്രീകൃഷ്ണഭഗവാൻ ഗോപികളോടു തിരിച്ചുപോകാൻ പറഞ്ഞ അപ്രിയവചനങ്ങളെ കേട്ട് അവർ ഉദാസീനരായിപ്പോയി. അവരുടെ ആശയ്ക്കു ഭംഗം വരുകയാൽ അവർ ചിന്താക്രാന്തരായി. (10.29.28.) അവർ ശോകത്താൽ ദീർഘശ്വാസം വിടുകയും അവരുടെ ചുണ്ടുകൾ വരണ്ടുപോകുകയും ചെയ്തു. മുഖം കുനിച്ചു കാൽനഖങ്ങൾ കൊണ്ടു മണ്ണിൽ വരയ്ക്കാൻ തുടങ്ങി. നേത്രങ്ങളിൽ നിന്നും കണ്ണുനീർ ധാരധാരയായൊഴുകി. ശ്രീകൃഷ്ണനുവേണ്ടി അവർ സകലവിഷയങ്ങളും ഉപേക്ഷിച്ചവരായിരുന്നു. അതിനാൽ കണ്ണുനീരു തുടച്ചുകൊണ്ട് അവർ കൃഷ്ണനോടുത്തരം പറയാൻ ധൈര്യമുളളവരായിത്തീർന്നു.(10.29.30.)

ഭേദം, പ്രേമത്തിന്റെ എതിർസ്വഭാവമാണ്. ജീവനും ജഗത്തും ഭഗവാനിൽനിന്നും ഭിന്നമായി വിചാരിച്ചാൽ ദുഃഖമയമായിത്തോന്നും. പക്ഷെ ഭഗവാനിൽ അഥവാ തന്നിൽ നിന്നും അഭേദമായി കാണുന്നെങ്കിൽ അതിൽ പുതിയ സൗന്ദര്യവും ആനന്ദവും അനുഭവപ്പെടും. ഭഗവാൻ സർവവ്യാപിയാകയാൽ ആരേയും പിന്നെ ഭിന്നമാക്കാൻ സാധിയ്ക്കുകയുമില്ല. അതിനാൽ ഗോപികൾക്കു ഭഗവാനോട് ഉത്തരം പറയാൻ ധൈര്യമുണ്ടായി. പ്രേമത്തിൽ മൗനം ഉചിതമല്ല. ഭേദത്തെ അഭേദമാക്കേണ്ടിടത്ത് മൗനം സാധ്യമല്ല. മാത്രമല്ല, ഭഗവാൻ തന്റെ പ്രാർഥന കേൾക്കുന്നവനാകയാൽ അവിടെ മൗനം ആചരിയ്ക്കുന്നതുകൊണ്ടു യാതൊരു ലാഭവുമില്ല. ഭഗവാൻ സർവവ്യാപകനാകയാൽ ആരേയും വേർതിരിയ്ക്കാൻ സാധിയ്ക്കുകയില്ലെന്നു ഗോപികൾക്കറിയാമായിരുന്നു. എങ്കിലും തിരിച്ചുപോകാൻ പറഞ്ഞത് അവരെ പരീക്ഷിയ്ക്കാനായിരിയ്ക്കുമെന്നു തോന്നി. കമ്പിളികൊണ്ടുള്ള വസ്ത്രത്തെ വടികൊണ്ടടിച്ചാൽ അതിലെ പൊടി പറന്നുപോകും. ആശാരി തടിയ്ക്കു ചിന്തേരിടുന്നതു തടിയെ നശിപ്പിയ്ക്കാനല്ല. അതിനെ മിനുസപ്പെടുത്താനാണ്. അതുപോലെ ഭഗവാനും ഭക്തനെ പരീക്ഷിയ്ക്കുന്നു. ഭഗവാന്റെ മടിയിൽ മധുരഫലവും കൈയ്യിൽ കയ്പുള്ള ഫലവുമാണ് വച്ചിരിയ്ക്കുന്നത്. ഏതൊരു വസ്തു ദൃശ്യമാണോ അതിനെക്കാൾ അദൃശ്യവസ്തുവാണ് കൂടുതൽ സുഖപ്രദവും ആനന്ദകരവും. ശരീരം ദൃശ്യമാണ്. പക്ഷെ പ്രേമമില്ലെങ്കിൽ അതിനൊരു വിലയുമില്ല. അദൃശ്യത്തെ അറിയാൻ ശീലിയ്ക്കണം. ഭഗവാൻ പ്രിയതമനാണ്, ബ്രഹ്മ



മാണ്. അത് നിത്യജാഗ്രത്താണ്. അതിന്റെ സ്വഭാവംതന്നെ സദാ ജാഗ്രതയായിരിയ്ക്കുകയാണ്. ഉറങ്ങിക്കിടക്കുന്നവർക്കു ഭഗവാനെ കാണാൻ സാധിയ്ക്കുകയില്ല. ഉണർന്നിരിക്കുന്നവർക്കേ കാണാൻ സാധിയ്ക്കൂ. ഗോപികൾ ഭഗവാനോടു പറയുകയാണ്:

"മൈവം വിഭോഽർഹതി ഭവാൻ ഗദിതും നൃശംസം
സന്ത്യജ്യ സർവവിഷയാംസ്തവ പാദമൂലം
ഭക്താ ഭജസ്വ ദുരവഗ്രഹ! മാ ത്യജാസ്മാൻ
ദേവോ യഥാഽഽദിപുരുഷോ ഭജതേ മുമുക്ഷൂൻ."
(10.29.31.)

അവിടുന്നു ഇങ്ങനെയുള്ള കഠോരവചനങ്ങൾ പറയരുത്. ഞങ്ങൾ സകലവിഷയങ്ങളും ഉപേക്ഷിച്ച്, അവിടുത്തെ ചരണകമലങ്ങളോടുള്ള പ്രേമംകൊണ്ടുമാത്രം വന്നിട്ടുള്ളവരാണ്.ഏതുവിധം ആദിപുരുഷനായ ശ്രീ നാരായണൻ മുമുക്ഷുക്കളെ ഭജിയ്ക്കുന്നുവോ, അതുപോലെ അവിടുന്നു ഞങ്ങളെ സ്വീകരിയ്ക്കുക. ത്യജിയ്ക്കരുതേ.

നാം ഒരു വസ്തു ഒരാൾക്കു കൊടുക്കുമ്പോൾ അതു സ്വീകരിയ്ക്കാതിരുന്നാൽ അത് നാം കൊടുത്തു എന്നുപറയാൻ സാധിയ്ക്കുകയില്ല. അതുപോലെ നാം ഭഗവാനെ സ്നേഹിച്ചാൽ ഭഗവാൻ അതു സ്വീകരിയ്ക്കുന്നില്ലെങ്കിൽ ആ പ്രേമം പൂർണമാകുന്നില്ല. പക്ഷെ ഭഗവാൻ സ്വയം മാർഗം കാണിച്ചുതന്നില്ലെങ്കിൽ സാധകന്റെ ധർമം എങ്ങനെ മനുഷ്യർ മനസ്സിലാക്കും? സാധകന്റെ സകലകാര്യങ്ങളും പ്രയത്നങ്ങളും ഭഗവാന്റെ കൃപയാലാണു നടക്കുന്നത്. സാധകരില്ലെങ്കിൽ ജഗത്തിന്റെ ഉല്പത്തിയും ഉണ്ടാകുകയില്ലായിരുന്നു. ഭഗവത്പ്രേമത്തെ സ്ഥിരമായി വച്ചുകൊണ്ടിരിയ്ക്കത്തക്ക ദശ പ്രാപ്തമാക്കണം. അതായതു ജീവൻ തന്റെ പരിച്ഛിന്നഭാവത്തെ വിടണം. കഠിനമായി കഷ്ടപ്പെടാതെ ബ്രഹ്മൈക്യമാകുന്ന നിധി ജീവന് എങ്ങനെലഭിയ്ക്കും? തന്റെ ആസക്തി വച്ചുകൊണ്ടു പരമാത്മാവിനോട് ഐക്യം പ്രാപിയ്ക്കാമെന്നു വിചാരിച്ചാൽ അതു സാധിയ്ക്കുന്ന കാര്യമല്ല. സമാനമായിട്ടുള്ളവരുമായിട്ടേ വിവാഹം നടക്കൂ. സംസാരത്തോടുള്ള ഇച്ഛ വിടാത്തവർക്കു മോക്ഷം ലഭിയ്ക്കുകയില്ല.

ഈ ശ്ലോകത്തിൽ 'ഭജസ്വ' എന്ന ശബ്ദം കൊണ്ടു ഗോപികൾ ഭഗവാനോട് അവിടുന്നു ഞങ്ങളുടെ പ്രേമത്തെ സ്വീകരിച്ചാലും, അതായതു ഞങ്ങളെ അനുഗ്രഹിച്ചാലും എന്നറിയിച്ചിരിയ്ക്കുകയാണ്. ഗോപികൾക്കു ഭഗവാന്റെ അനുഗ്രഹംകൊണ്ടു കൂടുതൽ ഫലം വേണം. ജീവന് സ്വന്തം പുരുഷകാരംകൊണ്ടു കിട്ടുന്ന ഫലത്തേക്കാൾ കൂടുതൽ ഭഗവാന്റെ അനുഗ്രഹംകൊണ്ടു കിട്ടുന്നു. അതു വേഗം കിട്ടുകയും ചെയ്യും. വേദാന്തത്തിലും പുരുഷതന്ത്രസാധനയെക്കാൾ വസ്തു തന്ത്രാനുഭവത്തെ ഉത്തമമായി കരുതുന്നു. ഫലരൂപമായ ഭഗവാൻ പ്രാപ്തമായിരിയ്ക്കുന്നിടത്ത് ജീവനു സാധന ചെയ്യേണ്ട ആവശ്യം ഉണ്ടാകുന്നില്ല. ആവരണഭംഗത്തിനു വൃത്തിവ്യാപ്തിയുടെ ആവശ്യമുണ്ട്. ഇങ്ങനെയുള്ള വൃത്തി ഗോപികളിൽ ഉണ്ടായിരുന്നു. ഇനി ഭഗവാന്റെ കടമയാണു നിറവേറ്റേണ്ടത്. തനിയെ കിളിർത്ത ചെടിയെക്കാൾ താൻ നട്ടു കിളിർപ്പിച്ച ചെടിയിൽ പ്രത്യേകം ശ്രദ്ധ കൃഷിക്കാർക്കുണ്ടാകും. അതുപോലെ ഏതൊരു ഗുണം ഭഗവാൻ ജീവനിൽ നിക്ഷേപിച്ചുവോ, അതിനോടു കൂടുതൽ മാന്യത ഭഗവാനുണ്ടായിരിയ്ക്കും. ഇതിൽ ഒരു കരാറുണ്ട്. ജീവനിൽ ശരണഭാവം ഉണ്ടായിരിയ്ക്കണം. ജീവന്റെ ഹൃദയം എഴുതാത്ത കടലാസുപോലെ നിർമലമായിരിയ്ക്കുകയും വേണം. എന്നാലേ ഭഗവത്ജ്ഞാനത്തെ ഭഗവാന്റെ ഇച്ഛപോലെ അതിൽ എഴുതാൻ സാധിയ്ക്കുകയുള്ളു. ഉയർന്നതരം ഭക്തിയിൽ പരീക്ഷണങ്ങളും കൂടുത ലായിരിയ്ക്കും. പ്രേമം പവിത്രവും ശുദ്ധവുമായിരിയ്ക്കാൻ ഇന്ദ്രിയങ്ങളും വിഷയങ്ങളുമായിട്ടുള്ള വ്യാപാരങ്ങളേയും ബന്ധങ്ങളേയും നശിപ്പിയ്ക്കണം.

ഭഗവാൻ ഗോപികളോടു തിരിച്ചു പോകാൻ പറഞ്ഞു എന്നുള്ളതിന്റെ അധ്യാത്മഭാവം നോക്കാം. ധ്യാനസമയത്തു നമ്മുടെ വൃത്തി അന്ധകാരാവൃതമാണെന്നപോലെ തോന്നും. അപ്പോൾ ആത്മാവ് അകത്തിരുന്നുകൊണ്ട്, "ഇങ്ങനെയുള്ള അന്ധകാരത്തിൽ -ഇരുട്ടത്ത്-അതിന്റെ ചിത്തത്തെഎന്തിനു നിയോഗിയ്ക്കുന്നു? ഇതിനെക്കാൾ സംസാരസുഖങ്ങളായ വെളിച്ചത്തിരുന്നാൽ നിനക്കു കൂടുതൽ ആനന്ദമായിരിയ്ക്കുകയില്ലേ?" എന്നു ചോദിയ്ക്കുന്നതായി തോന്നും. ഇത് ജീവനെ പരീക്ഷിക്കുകയാണ്. ഈ അന്ധകാരത്തെ കാണുന്ന സാക്ഷിയുടെ നേരെ ദൃഷ്ടിയുണ്ടായിരുന്നാൽ അന്ധകാരത്തിൽ നിന്നും പ്രകാശത്തിലേയ്ക്കു വരാം. ഈ വികല്പം ജ്ഞാനമാർഗത്തിലും ഭക്തിമാർഗത്തിലും പലപ്പോഴും അനുഭവപ്പെടാറുണ്ട്. എപ്പോഴും ഒരു പുതിയ ദശയിൽ നിഷ്ഠയുണ്ടാകാൻ താമസമുണ്ടാകും.

വാസന പൂർണമായി പോകാത്തവർക്ക് ആത്മപ്രസാദമുണ്ടാകുകയില്ല. ശാന്തി വിട്ടുപോയാൽ ആസുരീപ്രകൃതിയ്ക്ക് അകത്തു പ്രവേശിയ്ക്കാൻ ഇടം ലഭിയ്ക്കും. അതിനാൽ ഗോപികൾ ശാന്തിയോടെ ഭഗവാനോട് ഉത്തരം പറയാൻ തുടങ്ങി. അവർക്കു ശരണഭാവം ദൃഢമായിരുന്നു. ജീവൻ പരിപൂർണ നമ്രതയോടെ ദുഃഖങ്ങൾ സഹിയ്ക്കുകയും ലോകരുടെ തിരസ്കാരത്തിനു പാത്രമാകുകയും ചെയ്യുമ്പോഴാണ് യഥാർഥവും ദിവ്യവുമായ പ്രേമത്തിന്റെ അനുഭവമുണ്ടാകുന്നത്.

ഭക്തിമാർഗത്തിൽ ദുഃഖം സഹിയ്ക്കാൻ ധൈര്യമില്ലാത്തവർക്കു മേലോട്ടുയരാൻ സാധിയ്ക്കുകയില്ല. ദുഃഖവും നിരാശയുംകൊണ്ട്, ജീവൻ ശുദ്ധിയെ പ്രാപിയ്ക്കുന്നു. ഭഗവദ്ഭക്തന്മാർ കൂടുതൽ പരിശ്രമിയ്ക്കാനും കൂടുതൽ ദുഃഖ



ങ്ങൾ അനുഭവിയ്ക്കാനും വേണ്ടി ജനിച്ചിട്ടുള്ളവരാണ്. മാനാപമാനങ്ങളും, ഇരുട്ടും വെളിച്ചവും, ശാന്തിയും അശാന്തിയുമെല്ലാം സമാനമായി കരുതണം. അഹങ്കാരം തേഞ്ഞുമാഞ്ഞു പോകുന്തോറും ജീവൻ കൂടുതൽ കൂടുതൽ ഭഗവാനെ അറിഞ്ഞുകൊണ്ടുമിരിയ്ക്കും.

എത്രയോ സാധകർ വിശ്രമം തേടുന്നു. ചിലർ വിശ്രമം അന്വേഷിയ്ക്കാതെതന്നെ അത് കൈവരുന്നെങ്കിൽ അതിനെ അനുഭവിയ്ക്കുന്നു. മൂന്നാമതൊരുകൂട്ടം ഭക്തന്മാർ ദുഃഖം അനുഭവിയ്ക്കുന്നു. നാലാമതൊരു കൂട്ടർ ദുഃഖത്തെ അന്വേഷിയ്ക്കുന്നു. ആദ്യം പറഞ്ഞ കൂട്ടർ മേലോട്ടൊരു പടിയും ഉയരുന്നില്ല. രണ്ടാമത്തെ കൂട്ടർ ശരിയായ വഴിയെ പോകുകയാണ്. മൂന്നാമത്തവർ ശരിയായ വഴിയെ ഓടുന്നവരാണ്. നാലാമത്തവർ പറക്കുകയാണ്. ഈ തത്ത്വം ജീവൻ അറിയാതിരിയ്ക്കുമ്പോൾ ഭഗവാൻ അവർക്കു ദുഃഖം കൊടുത്ത് അറിയിയ്ക്കുന്നു. അതിനാൽ ഭഗവാൻ ഗോപികളോടു തിരിച്ചു വ്രജത്തിലേയ്ക്കു പോകാൻ പറഞ്ഞത് അവരെ പരീക്ഷിയ്ക്കാനായിരുന്നു.

സാമാന്യമനുഷ്യർ വിചാരിയ്ക്കുന്നത് അവർ മിടുക്കന്മാരാണെന്നും ഒരിയ്ക്കലും തെററു ചെയ്യാത്തവരാണെന്നുമാണ്. പക്ഷെ ആരിൽനിന്നെങ്കിലും ഒരു ദുർവചനം കേട്ടാൽ അതു സഹിയ്ക്കുകയില്ലെന്നു തന്നെയല്ല, പെട്ടെന്നു വിക്ഷേപം ഉണ്ടായിട്ടു ശാന്തി നഷ്ടപ്പെടുകയും ചെയ്യുന്നു. ഇതെല്ലാം അഭിമാനത്തിന്റെ വിക്രിയകളാണ്. യഥാർഥഭക്തന്മാർ ഭഗവാനിൽ ജീവിച്ചു ഭഗവാനിൽ മരിയ്ക്കുന്നു. സകലകാര്യത്തിലും സ്ഥിരതയും ശാന്തിയും ഉണ്ടായിരിയ്ക്കും. സകലദുഃഖങ്ങളും ആനന്ദത്തോടെ അനുഭവിയ്ക്കും. ഭഗവാനിൽനിന്നു ലഭിയ്ക്കുന്നതിൽ സന്തോഷിയ്ക്കുകയും, തന്റെ ദോഷങ്ങളെ ലജ്ജയോടെ നിരീക്ഷിയ്ക്കുകയും ചെയ്യും. ആരിൽ നിന്നും പ്രശംസ അവർ ഇച്ഛിയ്ക്കുകയില്ല.

ചിലർക്കു ഭഗവാന്റെ കൃപ ലഭിയ്ക്കാതിരിക്കുന്നതിനുള്ള കാരണം പ്രവൃത്തിയിലുള്ള ഇച്ഛയും, വലിയ ആളാകാനുള്ള മോഹവുംകൊണ്ടു യഥാർഥത്തിലുള്ള ദീനത (ശരണാഗതി) ഉണ്ടാകാത്തതാണ്. ജീവൻ കല്പിതമാണെന്നു വേദാന്തത്തിൽ പറയുന്നുണ്ട്. ജീവൻ കല്പിതമാകയാൽ ജീവൻ കല്പിച്ച ജഗത്തും മിഥ്യയാണ്. ജീവന്റെ ശൂന്യതയിൽ ഭഗവാന്റെ അനുഗ്രഹം കിട്ടുന്നു. അപ്പോൾ ഭഗവാനല്ലാതെ മററൊന്നും അതിന്റെ ഉള്ളിൽ പ്രവേശിയ്ക്കുകയില്ല. മെഴുകുതിരി കത്തുമ്പോൾ പ്രകാശം നൽകുന്നു. എന്നതുപോലെ പ്രേമാഗ്നി ജീവഭാവത്തെ ജ്വലിപ്പിയ്ക്കുന്നു. ആ ഭാവം കത്തുമ്പോൾ ജ്ഞാനരൂപമായ പ്രകാശവും ഉണ്ടാകുന്നു.

വിദ്യുച്ഛക്തി പല സ്ഥലത്തുമുണ്ട്. പക്ഷെ അതിന്റെ പ്രത്യക്ഷഭാവം (*Positive*) വ്യക്തമാക്കണമെങ്കിൽ ഏതെങ്കിലും നിഷേധഭാവം (*Negative*) സ്വീകരിയ്ക്കണം. ഈ സിദ്ധാന്തത്തെ ആധാരമാക്കിയാണ്, ജഡവസ്തുവായ *റേഡിയൊ* പ്രകാശവും ശബ്ദവും നല്കുന്നതും, *ടോർച്ചിൽ*നിന്നും പ്രകാശമുണ്ടാകുന്നതുമെല്ലാം. അതുപോലെ ജ്ഞാനദൃഷ്ടികൊണ്ട് 'ഞാൻ ബ്രഹ്മമാണ്' എന്നുള്ള അനുഭവം വേണമെങ്കിൽ അഹന്തയുടെ അത്യന്താഭാവമുണ്ടാകണം. അഥവാ ഭക്തിയുടെ രീതിയിൽ ഭഗവാൻ *Positive* ആകയാൽ അതിന്റെ നേരെ ദീനഭാവം ഉണ്ടായിരിയ്ക്കണം. അതിനെയാണ് ശരണാഗതി എന്നു പറയുന്നത്. രണ്ടു രീതിയിലും ഒരു സത്തയേയുള്ളൂ. രസായനശാസ്ത്രപ്രകാരം രണ്ടു പദാർഥങ്ങൾ തമ്മിൽ ചേരുന്നില്ലെങ്കിൽ അവയെ അലിയിയ്ക്കുന്ന വേറൊരു പദാർഥം അതിൽ ചേർത്താൽ രണ്ടും അലിഞ്ഞ് ഒന്നായി ചേരും എന്നു സിദ്ധാന്തമുണ്ട്. എന്നതുപോലെ ജീവനും ബ്രഹ്മവും ഒന്നാകുന്നില്ലെങ്കിൽ ഭക്തിയാകുന്ന രസായനം (*Solvent*) ചേർത്താൽ രണ്ടും ഒന്നായിത്തീരും. ഇത് ഭേദ ത്തിൽനിന്നും അഭേദമാകാനുള്ള മാർഗമാണ്.

# പ്രകരണം ഇരുപത്തേഴ്

## ജീവന്റെ പുരുഷാർഥവും ഭഗവാന്റെ കൃപയും

ഭേദത്തെ അഭേദമാക്കിയോ, നിഷേധിച്ചോ ബ്രഹ്മസംബന്ധം സാധിയ്ക്കാമെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. ആദ്യത്തെ രീതിയ്ക്കു ഭഗവാന്റെ കൃപ ആവശ്യമാണ്. ഭഗവാനുണ്ടാക്കിയ ഭേദം ഭഗവാന്റെ കൃപകൂടാതെ നീങ്ങുകയില്ല. രണ്ടാമത്തെ മാർഗത്തിൽ ഭേദത്തിനുള്ള കാരണം ജീവനിലുള്ള അജ്ഞാനമാണ്. ഭേദത്തെ നിഷേധിയ്ക്കാനുള്ള ജ്ഞാനസമ്പാദനത്തിനു തത്ത്വവിചാരം ആവശ്യമാണ്. രാസലീലയിൽ ആദ്യത്തെ രീതിയാണ് അംഗീകരിച്ചിരിയ്ക്കുന്നത്.

ഗോപികൾ വീടും ജോലികളും ഉപേക്ഷിച്ച്, സന്ന്യാസിമാരെപ്പോലെ ഭഗവാന്റെ സമീപത്തു വന്നിരിയ്ക്കുകയാണ്. ഭഗവാൻ അവരോടു വീട്ടിൽ പോയി അവരുടെ കർത്തവ്യങ്ങൾ നിറവേററിക്കൊണ്ട് ഭക്തിയോടുകൂടെ ജീവിക്കാൻ പറഞ്ഞതിന് അവർ ഉത്തരം പറയുന്നു:

**"യത്പത്യപത്യസുഹൃദാമനുവൃത്തിരംഗ**
**സ്ത്രീണാം സ്വധർമ ഇതി ധർമവിദാ ത്വയോക്തം**
**അസ്ത്വേവമേതദുപദേശപദേ ത്വയീശേ**
**പ്രേഷ്ഠോ ഭവാംസ്തനുഭൃതാം കില ബന്ധുരാത്മാ."**

(10.29.32)

ഹേ കൃഷ്ണാ! പതി, പുത്രൻ, ബന്ധു, മിത്രം ആദികളെ സേവ ചെയ്യുകയാണ് സ്ത്രീകളുടെ ധർമമെന്നു ധർമവേത്താവായ അവിടുന്നു പറഞ്ഞു. അതു അക്ഷരം പ്രതി സത്യം തന്നെ. പക്ഷെ ഈ ഉപദേശപ്രകാരം അങ്ങയെ വേണമല്ലോ ഞങ്ങൾ സേവ ചെയ്യുവാൻ. എന്തെന്നാൽ

അങ്ങ് സകല ഉപദേശങ്ങളുടേയും പരമലക്ഷ്യമാകുന്നു. സാക്ഷാൽ ഭഗവാനാകുന്നു, സമസ്തദേഹധാരികളുടേയും സുഹൃത്തും, ആത്മാവും പരമപ്രിയതമനുമാകുന്നു.

ഇതിന്റെ ഭാവാർഥം നോക്കാം - പതിസേവയാണ് ധർമമെന്നു കരുതുന്നപക്ഷം ജീവിതം മുഴുവനും അതു സാധിച്ചെന്നു വരുകയില്ല. എന്തെന്നാൽ പതിയുടെ ശരീരം നേരത്തെ പോയാൽ, വിധവ പിന്നെയെങ്ങനെ പതിസേവ ചെയ്യും? ജീവിതം മുഴുവനും പാലിച്ചു കൊണ്ടുപോകത്തക്കതായിരിയ്ക്കണം ധർമം. അതുകൊണ്ടു ഗോപികൾ നിത്യം ഇരിയ്ക്കുന്ന പതിയെ ആഗ്രഹിയ്ക്കുന്നു. നിത്യപതിയുടെ സ്വരൂപം ശുകദേവൻ രണ്ടാമത്തെ സ്കന്ധത്തിൽ (2.4.20) പറഞ്ഞിട്ടുണ്ടല്ലൊ. നിത്യപതി നിത്യപ്രിയനുമായിരിയ്ക്കണമെന്നു കാണിയ്ക്കാൻ വേണ്ടി ഗോപികൾ പറയുന്നു:

**"കുർവന്തി ഹി ത്വയി രതിം കുശലാഃ സ്വ ആത്മൻ**
**നിത്യപ്രിയേ പതിസുതാദിഭിരാർതിദൈഃ കിം**
**തന്നഃ പ്രസീദ പരമേശ്വര മാ സ്മ ഛിന്ദ്യാ**
**ആശാം ഭൃതാംത്വയിചിരാദരവിന്ദനേത്ര."** (10.29.33.)

ശാസ്ത്രകുശലരായവർ, നിത്യപ്രിയനും ആത്മസ്വരൂപനുമായ അവിടുത്തെ സ്നേഹിയ്ക്കുന്നു. ഈ ലോകത്തു സദാ ദുഃഖമുളവാക്കുന്ന പതി പുത്രാദികളെക്കൊണ്ടെന്തു പ്രയോജനമാണുള്ളത്? അതുകൊണ്ട് അല്ലയോ പരമേശ്വര! അവിടുന്നു ഞങ്ങളിൽ പ്രസന്നനായാലും. ഹേ കമലനയന! ഞങ്ങൾ വളരെ കാലമായി അങ്ങയെ ആശിച്ചിരിയ്ക്കുന്നവരാണ്. ഞങ്ങളുടെ ആശയെ ഛേദിയ്ക്കരുതേ.

ഇവിടെ ആത്മാവുതന്നെയാണു നിത്യപ്രിയനെന്നു സൂചിപ്പിച്ചിരിയ്ക്കുന്നു. അതിന്റെ അനുഭവത്തിനുവേണ്ടി ഭഗവാനോടു പ്രാർഥിയ്ക്കുന്നു. ആത്മാവ് ഇന്ദ്രിയങ്ങൾക്കു വിഷയമല്ല. കണ്ണുകൊണ്ടു കാണാൻ സാധിയ്ക്കുന്നതല്ല. അതു വസ്തുതന്ത്രമാണ്. മററു വസ്തുക്കളെപ്പോലെ ജ്ഞേയമല്ല. എന്നിരുന്നാലും, അനുഭവിച്ചറിയാൻ സാധിയ്ക്കുന്നതുമാണ്. അതിന് എന്തെങ്കിലും പ്രതിബന്ധമുണ്ടെങ്കിൽ അതു സംസാരവിചാരങ്ങളാണ്. ആ ചിന്ത നീങ്ങാൻ തക്ക വൈരാഗ്യം ഗോപികൾ കാണിച്ചിരിയ്ക്കുന്നു. ഇനി ഭഗവാന്റെ കൃപയാണ് വേണ്ടത്. ഉപാധിരഹിതമായ ആത്മാവു സ്വയംപ്രകാശമാണ്. ഗോപികളുടെ വൃത്തി ഉപാധിരഹിതമോ അല്ലയോ എന്നു ഭഗവാൻ പരീക്ഷിയ്ക്കാൻ പോകുകയാണ്. ഇവിടെ ഗോപികൾ ഭഗവാനോടു ഞങ്ങൾ വളരെ നാളുകളായി ആശ വച്ചുകൊണ്ടു ജീവിയ്ക്കുകയാണ് എന്നറിയിച്ചുകൊണ്ടു തുടർന്നു പറയുന്നു:

**"ചിത്തം സുഖേന ഭവതാപഹൃതം ഗൃഹേഷു**
**യന്നിർവിശത്യുത കരാവപി ഗൃഹ്യകൃത്യേ**
**പാദൗ പദം ന ചലതസ്തവ പാദമൂലാദ്**
**യാമഃ കഥം വ്രജമഥോ കരവാമകിം വാ."** (10.29.34)





അവിടുന്നു ഞങ്ങളോടു വീട്ടിലേയ്ക്കു തിരിച്ചുപോകാൻ പറയുന്നു. പക്ഷെ ഞങ്ങൾക്കത് എങ്ങനെ ചെയ്യാൻ കഴിയും? ഞങ്ങളുടെ ചിത്തം ആനന്ദപൂർവം ഗൃഹത്തിൽ ആസക്തമായിരുന്നു. ആ ചിത്തത്തെ അവിടുന്നു മോഷ്ടിച്ചിരിയ്ക്കുന്നു. ഞങ്ങളുടെ കരങ്ങൾ ഗൃഹകൃത്യങ്ങളിൽ ഏർപ്പെട്ടിരുന്നതായിരുന്നു. അതിപ്പോൾ ചേഷ്ടാശൂന്യമായി പ്പോയിരിയ്ക്കുന്നു. ഞങ്ങളുടെ പാദങ്ങൾ അവിടുത്തെ ചരണകമലങ്ങളുടെ അടുത്തുനിന്നും അനങ്ങാൻ പാടില്ലാതായിരിയ്ക്കുന്നു. അതുകൊണ്ടു ഞങ്ങൾ എങ്ങനെ വ്രജത്തിലേ യ്ക്കു പോകാനാണ്? അവിടെ ചെന്നിട്ടെന്തു ചെയ്യാനാണ്?

തിരിച്ചുപോകുന്നതിനു കാലുകൾ അനങ്ങുന്നില്ലെങ്കിൽ നിങ്ങളെ വണ്ടിയിൽ കയററിവിടാം എന്നു ഭഗവാൻ പറഞ്ഞിരുന്നെങ്കിൽ, അവിടെ ചെന്നിട്ടെന്തു ചെയ്യാനാണ് എന്നു ഗോപികൾ മറുചോദ്യം ചോദിയ്ക്കുമായിരുന്നു. എന്തെന്നാൽ സകല പുരുഷാർഥങ്ങളും ഏകപരമാത്മാവിൽ എത്തിയ്ക്കുവാനുള്ളതാണ്. അതേപ്പററി താഴെ പറയുംവിധം പ്രശ്നോത്തരം കല്പന ചെയ്യാവുന്നതാണ്?

ഗോപികൾ: തിരിച്ചുചെന്ന് എന്തു ചെയ്യണം?

ഭഗവാൻ: വീട്ടിൽചെന്നു നിങ്ങളുടെ കർത്തവ്യങ്ങൾ ചെയ്യണം.

ഗോപികൾ : അതിൽനിന്നും എന്തു പരിണാമം ഉണ്ടാകും?

ഭഗവാൻ : അന്തഃകരണം ശുദ്ധമാകും.

ഗോപികൾ : പിന്നെയെന്തുണ്ടാകും?

ഭഗവാൻ : ഭക്തി വർധിയ്ക്കും.

ഗോപികൾ : പിന്നെ എന്തുണ്ടാകും?

ഭഗവാൻ : ഭഗവത്പ്രാപ്തിയുണ്ടാകും.

ഗോപികൾ: വീട്ടിൽചെന്ന് ഇത്രയും സാധനകൾ ചെയ്താൽ ഭഗവാനെ കിട്ടുമെങ്കിൽ ഇപ്പോൾ കിട്ടിയിരിയ്ക്കുന്ന ഭഗവാനെ ഉപേക്ഷിച്ചിട്ടു ഞങ്ങൾ എന്തിനു സാധനകൾ ചെയ്യാൻ പോകണം? അർജുനന്റെയും ഉദ്ധവരുടെയും അടുത്ത് അവിടുന്നു സാക്ഷാൽ പ്രത്യക്ഷമായിരുന്നിട്ടും അവർ സാധനകളെയാണ് ആവശ്യപ്പെട്ടത്. ഞങ്ങൾ ഫലത്തിന്റെ സമീപത്തു നിൽക്കുകയാണ്. ഫലത്തിന്റെ സന്നിധിയിൽ സാധന ആവശ്യമില്ല. സിദ്ധവസ്തുവിനുവേണ്ടി ഒന്നും ചെയ്യാനില്ല. അതിനാൽ:

**"സിഞ്ചാംഗ! നസ്ത്വദധരാമൃതപൂരകേണ**
**ഹാസാവലോകകലഗീതജഹൃച്ഛയാഗ്നിം**
**നോ ചേദ് വയം വിരഹജാഗ്ന്യുപയുക്തദേഹാ**
**ധ്യാനേന യാമ പദയോഃ പദവീം സഖേ തേ."**

(10.29.35.)

അവിടുത്തെ മന്ദഹാസയുക്തമായ നോട്ടവും മനോഹരമായ ഗീതവുംകൊണ്ടു ഞങ്ങളുടെ ഹൃദയത്തിൽ പ്രബലമായ കാമാനലൻ കത്തിക്കാളുന്നു. അതിനെ അവിടുത്തെ അധരാമൃതത്തിന്റ പ്രവാഹത്താൽ ശാന്തമാക്കിയാലും. അല്ലാത്തപക്ഷം വിരഹാഗ്നിയിൽ ഞങ്ങളുടെ ശരീരം ഭസ്മമായിപ്പോകും. അവിടുത്തെ ധ്യാനിച്ചു ധ്യാനിച്ച്, ഞങ്ങൾ ആ ദിവ്യചരണങ്ങളെ പ്രാപിയ്ക്കും.

സംസാരത്തിലെ സ്വല്പപ്രേമം കൂടെ മനുഷ്യരെ മുഗ്ദ്ധരും ഭ്രാന്തരും ആക്കിത്തീർക്കുന്ന സ്ഥിതിയ്ക്കു സമഷ്ടിപ്രേമം എങ്ങനെയുള്ളതായിരിയ്ക്കണം! വെറും ക്ഷണികമായുള്ള ഇന്ദ്രിയവിഷയങ്ങൾ മാത്രം കുറച്ചുനേരത്തേയ്ക്കു കാണിയ്ക്കുന്ന *സിനിമ*യ്ക്കു *ടിക്കററി*നുവേണ്ടി രണ്ടു മൂന്നു മണിക്കൂറുകളാണ് മനുഷ്യർ വെയിലത്തു *ക്യൂ* നിൽക്കുന്നത്. വല്ല പാട്ടുകച്ചേരിയോ, പ്രദർശനമോ ഉണ്ടെന്നു കേട്ടാൽ മനുഷ്യർ അങ്ങോട്ടേയ്ക്കു ക്ഷണമില്ലെങ്കിലും കൂടി ഓടിച്ചെല്ലും. അപ്പോൾ ഈ സകലതിനും സത്ത നൽകുന്ന ചൈതന്യത്തിൽ എത്ര സുഖമുണ്ടായിരിയ്ക്കണം ! പക്ഷെ ഈ സുഖം ആസ്വദിയ്ക്കത്തക്ക വൃത്തിയുണ്ടാകണം. അത് സ്ഥിരമായിട്ടിരിയ്ക്കുകയും വേണം.

ഗോപീ-ഗോപൻമാർക്കു വൃന്ദാവനത്തിൽ അതായത് സത്സംഗത്തിൽ കുറച്ച് ഭഗവാന്റെ സ്വരൂപാനുഭവം ലഭിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടവർക്കിപ്പോൾ സംസാരസുഖങ്ങളിൽ പ്രീതിയില്ലാതായി. അവർ തുടരുകയാണ്:

**" യർഹ്യംബുജാക്ഷ തവ പാദതലം രമായാ**
**ദത്തക്ഷണം ക്വചിദരണ്യജനപ്രിയസ്യ**
**അസ്പ്രാക്ഷ്മ തത് പ്രഭൃതി നാന്യസമക്ഷമംഗ**
**സ്ഥാതും ത്വയാഭിരമിതാ ബത പാരയാമഃ."** (10.29.36.)

ഹേ കമലനയനാ, വനവാസികൾക്കു പ്രിയനായിട്ടുള്ള അവിടുത്തെ ചരണകമലങ്ങളുടെ സേവ, ലക്ഷ്മീദേവിയ്ക്കു ചില അവസരങ്ങളിൽ മാത്രമേ ലഭിയ്ക്കാറുള്ളൂ. ആ ചരണങ്ങളുടെ സ്പർശംകൊണ്ടു ഞങ്ങൾക്കുണ്ടായിട്ടുള്ള ആനന്ദം കാരണം ഇപ്പോൾ ഞങ്ങൾക്കു വേറെ എങ്ങോട്ടും ആരുടെ അടുത്തേയ്ക്കും (പതിപുത്രാദികളുടെ സേവയ്ക്കായി) പോകാൻ സാധിയ്ക്കുന്നില്ല.

ശ്രീമദ് ഭാഗവതം പരമഹംസസംഹിതയാണ്. ഏതെങ്കിലും പരമഹംസന്മാർക്കു വനത്തിൽ അതായത് ഏകാന്തത്തിൽ ഇരുന്നു കുറച്ചെങ്കിലും ആത്മാനുഭൂതി ലഭിച്ചിട്ടുണ്ടെങ്കിൽ അവർ പിന്നെ സംസാരസുഖങ്ങളിലേയ്ക്കു തിരിയുകയില്ല - ഗോപികൾക്കും പരമഹംസ രുടേതുപോലുള്ള സ്ഥിതി വന്നിരുന്നു. മഹായോഗിയായ ശ്രീ അരവിന്ദനു *ജയിലി*ൽ കിടന്ന കാലത്ത് ധ്യാനത്തിൽ ക്കൂടി കുറച്ചാത്മാനുഭവം ലഭിയ്ക്കുക കാരണം പിന്നീട ദ്ദേഹത്തിനു *കോൺഗ്രസ്സി*ന്റെ പ്രവർത്തനങ്ങളിൽ ഏർപ്പെടാൻ കഴിഞ്ഞില്ല.





അദ്ദേഹം നാല്പതു വർഷം പോണ്ടിച്ചേരിയിൽ യോഗസാധനയിൽത്തന്നെ കഴിച്ചു കൂട്ടി. ഒരു സ്ഥലത്തു അദ്ദേഹം ഇപ്രകാരം എഴുതിയിരിയ്ക്കുന്നു:

"ഭഗവാനെ വിസ്മരിച്ചാൽ എത്ര വലിയ കാര്യമാണെങ്കിലും അത് നിഷ്പ്രഭമായിരിയ്ക്കും. ഭഗവാന്റെ അനുഭവം ഉണ്ടായാൽ എത്ര ചെറിയ കാര്യവും ദിവ്യമായി തോന്നും."

സുഖം കാണുന്നിടത്തേയ്ക്കോടുക മനസ്സിന്റെ ധർമമാണ്. അല്പമെങ്കിലും ബ്രഹ്മസുഖം അനുഭവിച്ചിട്ടുളളവരുടെ മനസ്സ് സംസാരസുഖങ്ങളിലേയ്ക്കു പോകുകയില്ല. വ്യാവഹാരികവും പാരമാർഥികവുമായ സകല പ്രവൃത്തികളുടേയും മൂലകാരണത്തെ അറിഞ്ഞ് അതിനെ അനന്യഭാവത്തോടെ സേവ ചെയ്തിട്ടുണ്ടെങ്കിൽ അതുകൊണ്ടു തന്നെ സകലജീവന്റെയും, പതി, പത്നി, അച്ഛൻ, അമ്മ ആദി സകലരുടേയും സേവ സ്വയമേ ചെയ്തുകഴിഞ്ഞിരിയ്ക്കുന്നതായി പറയാം. അവരുടെയെല്ലാം സേവ സ്വാഭാവികമായി നടന്നുകൊള്ളും. ഗോപികൾ ധർമല്ല ആവശ്യപ്പെടുന്നത്. ധർമത്തിനു സത്ത നൽകുന്ന ധർമിയേയാണ് ആവശ്യപ്പെടുന്നത്. ഭിക്ഷ ചോദിയ്ക്കുമ്പോൾ ദാനം കൊടുക്കുന്നവനെ കൂടിയും ഭിക്ഷയായി വാങ്ങിയ്ക്കുന്നു. ലൗകിക സുഖം വേണമെങ്കിൽ ലോകത്തിലെ നിയമങ്ങളേയും പാലിയ്ക്കേണ്ടിവരും. ഗോപികൾക്കു ലൗകികസുഖം ആവശ്യമില്ല. വ്യവഹാരധർമങ്ങളെ ഉപദേശിയ്ക്കുന്നവർക്കു അവസാനത്തെ സത്യം എന്തെന്നു പറയാൻ സാധിയ്ക്കുന്നില്ല. അതുകൊണ്ടു ദേവന്മാർപോലും ഭഗവാന്റെ കൃപയ്ക്കു വേണ്ടി പ്രാർഥിച്ചുകഴിയുന്നു. ഇക്കാര്യത്തെ കാണിയ്ക്കാൻവേണ്ടി ഗോപികൾ പറയുന്നു:

**"ശ്രീർയത് പദാംബുജരജശ്ചകമേ തുളസ്യാ**
**ലബ്ധ്വാപി വക്ഷസി പദം കില ഭൃത്യജുഷ്ടം**
**യസ്യാഃ സ്വവീക്ഷണകൃതേഽന്യസുരപ്രയാസ-**
**സ്തദ്വദ് വയം ച തവ പാദരജഃ പ്രപന്നാഃ."** (10.29.37.)

ആരുടെ കൃപാകടാക്ഷത്തിനുവേണ്ടി അന്യദേവഗണങ്ങൾ അത്യന്തം പ്രയാസപ്പെടുന്നുവോ, ആ ലക്ഷ്മീദേവി പോലും അവിടുത്തെ വക്ഷസ്ഥലത്തു സ്ഥാനം ലഭിച്ചിട്ടും ഭക്തജനങ്ങളാൽ സേവിയ്ക്കപ്പെടുന്ന അവിടുത്തെ പാദകമലങ്ങളിൽ ഇരിയ്ക്കാൻ ഇഷ്ടപ്പെടുന്നു. അതുപോലെ ഞങ്ങളും നിശ്ശങ്കം അവിടുത്തെ ചരണധൂളിയെ ശരണം പ്രാപിയ്ക്കുന്നു.

വിഷ്ണുവിന്റെ ചരണത്തിലാണ് ജ്ഞാനം, ശങ്കരഭഗവാന്റെ ശിരസ്സിലും, ഗംഗ വിഷ്ണുവിന്റെ ചരണത്തിൽനിന്നും പുറപ്പെടുന്നു. ശിവന്റെ ശിരസ്സിൽ സ്ഥിതി ചെയ്യുന്നു. അതിനാൽ ഭക്തന്മാർ വിഷ്ണുവിന്റെ ചരണങ്ങളിൽ ഇരിയ്ക്കാൻ ഇഷ്ടപ്പെടുന്നു. ലക്ഷ്മീദേവിയ്ക്കും അവിടെ ഇരിയ്ക്കാനാണ് ആഗ്രഹം. സംസാരസുഖം ഉപേക്ഷിച്ചവർ പിന്നീടു അവയെ പരിഗ്രഹിയ്ക്കുക അയോഗ്യ



മാണ്. അതുകൊണ്ടു തിരിച്ചുപോകു എന്നു ഭഗവാൻ പറയാൻ പാടില്ല. ചുരുക്കത്തിൽ ഗോപികൾ ഭഗവാനെ ഗ്രഹിപ്പിയ്ക്കാൻ ആഗ്രഹിയ്ക്കുന്നത് ഇതാണ് - "നീ ധർമത്തെപ്പററി വിവരിയ്ക്കുന്നു. പക്ഷെ ഞങ്ങളുടെ ഭാവനയെപ്പററി ചിന്തിയ്ക്കുന്നില്ല. പതിയെ സേവചെയ്യുന്നതിനു മുൻപ് ജന്മദാതാവിനെയാണ് സേവ ചെയ്യേണ്ടത്.' ഗോപികളുടെ ചിത്തം ഗൃഹകൃത്യങ്ങളിലേയ്ക്കു തിരിച്ചുപോകുന്നതിലോ, വനത്തിന്റെ ശോഭ കാണുന്നതിലോ പതിയാത്തവിധം അവരുടെ അവസ്ഥ മാറിപ്പോയിരുന്നു. അലൗകികവിരഹം ജാഗ്രത്തായാൽ അത് അലൗകിക ഉപായംകൊണ്ടേ ശാന്തമാകൂ. അതുകൊണ്ട് അവർ പറയുകയാണ്:

**"തന്നഃ പ്രസീദ വൃജിനാർദന തേ്ഽങ്ഘ്രിമൂലം**
**പ്രാപ്താ വിസൃജ്യ വസതീസ്ത്വദുപാസനാശാഃ**
**ത്വത് സുന്ദരസ്മിതനിരീക്ഷണതീവ്രകാമ-**
**തപ്താത്മനാം പുരുഷഭൂഷണ ദേഹി ദാസ്യം."**
(10.29.38.)

അല്ലയോ ദുഃഖത്തെ ഇല്ലാതാക്കുന്നവനേ! അവിടുന്നു ഞങ്ങളിൽ പ്രസന്നനായാലും. ഞങ്ങൾ അങ്ങയെ സേവ ചെയ്യാനുള്ള ആശയോടെ ഗൃഹം വിട്ട് അവിടുത്തെ ചരണങ്ങളെ ശരണം പ്രാപിച്ചവരാണ്. അവിടുത്തെ മനോഹരമായ ഹാസവും സുന്ദരമായ നോട്ടവും കൊണ്ടു ഞങ്ങളുടെ ചിത്തം കാമസന്തപ്തമായിത്തീരുകയാൽ ഞങ്ങളെ അവിടുന്നു ദാസികളായി സ്വീകരിച്ചാലും.

ഇവിടെ ഗോപികൾ ബ്രഹ്മരസം ആവശ്യപ്പെടുന്നു. തൈത്തിരീയ ഉപനിഷത്തിൽ ആനന്ദത്തിന്റെ മീമാംസയെ വർണിച്ചുകൊണ്ട്, സംസാരസുഖത്തെക്കാൾ ബ്രഹ്മാനന്ദത്തിനു അനേകമിരട്ടി സുഖമാണുള്ളതെന്നു പറഞ്ഞിരിയ്ക്കുന്നു. ഇങ്ങനെയുള്ള രസം ജീവന്റെ പുരുഷകാരം കൊണ്ടു ലഭിയ്ക്കുന്നതല്ല. എന്തെന്നാൽ അതു വസ്തുതന്ത്രമാണ്. അതുകൊണ്ടു ഭഗവാന്റെ അനുഗ്രഹം വേണം. അഥവാ പ്രാപ്തവസ്തുവിന്റെ പ്രാപ്തിയാണാവശ്യമെന്നു കരുതുന്നപക്ഷം, ആവരണഭംഗത്തിനു ബ്രഹ്മാകാരവൃത്തിയുണ്ടാകണം. ബ്രഹ്മാകാരവൃത്തിക്കു ശ്രവണം, മനനം, നിദിധ്യാസനം ഇവ ആവശ്യമാണ്. സാധനചതുഷ്ടയവും ഉണ്ടായിരിയ്ക്കണം. ഗോപികളിൽ സാധനചതുഷ്ടയം സിദ്ധമായിട്ടുണ്ട്. അവർ ശ്രവണരൂപമായ ഭഗവാന്റെ മുരളിയും കേട്ടിട്ടുണ്ട്. മനനത്തിനു ചിത്തം കൈവശമില്ലതാനും. എന്നാൽ മനനം ചെയ്യാൻ കഴിവില്ലാത്തവർക്കു ഭഗവാന്റെ അനുഗ്രഹമാണാവശ്യമുള്ളത്. വേദാന്തത്തിൽ ജീവനെ കല്പിതമെന്നാണ് കരുതുന്നത്. ഭക്തന്മാർ ചോദിയ്ക്കുന്നത് ജീവൻ കല്പിതമാണെങ്കിൽ പിന്നെ മോക്ഷം ആർക്കാണ്, എന്നാണ്. പക്ഷെ ഭക്തന്മാർക്കു 'ത്വം' പദാർഥത്തെ ശോധനചെയ്ത്, ജീവന്റെ ലക്ഷ്യാർഥത്തെ അറിയാൻ സാധിയ്ക്കുന്നില്ല. ഭക്തന്മാർ 'തത്' പദാർഥത്തിൽ മാത്രമേ അവരുടെ ലക്ഷ്യം വെയ്ക്കുന്നുള്ളു. ജ്ഞാനികൾ 'ത്വം' പദാർഥത്തേയും 'തത്' പദാർഥത്തേയും ശോധന ചെയ്ത് ആവരണഭംഗം സാധിയ്ക്കുന്നു. ഇതിനാവശ്യമായ വിചാരശക്തിയില്ലാത്തവർക്കു ഭക്തിമാർഗമാണ് നല്ലത്. ജീവന്റെ ജീവത്വമിരിയ്ക്കുന്നതുവരേയും യഥാർഥസുഖം ഉണ്ടാകുകയില്ല. ജ്ഞാനികൾ വിചാരദ്വാരാ ജീവത്വത്തെ നീക്കുന്നു. ഭക്തന്മാർ ശരണാഗതിഭാവംകൊണ്ടു ജീവത്വത്തെ നിവൃത്തമാക്കുന്നു. ഭക്തനു ദാസഭാവം നൽകണമെങ്കിൽ നിർഗുണഭഗവാൻ സഗുണനാകണം. അതിനുശേഷം മാത്രമേ കൃപ ചെയ്യാൻ സാധ്യമാകുകയുള്ളു. നിർഗുണനായിരുന്നാൽ കൃപചെയ്യാൻ സാധിയ്ക്കുകയില്ല. വെള്ളത്തിൽ മുങ്ങിക്കിടക്കുന്നവനു വെള്ളം കുടിയ്ക്കാൻ കഴിയാത്തതുപോലെ, ബ്രഹ്മാനന്ദത്തിൽ മുങ്ങിക്കിടക്കുന്നവനു ബ്രഹ്മരസം ആസ്വദിയ്ക്കുവാൻ ഒക്കുകയില്ലെന്നാണ് ചില ഭക്തന്മാർ വിചാരിയ്ക്കുന്നത്. അതുകൊണ്ട് അവർ കുറച്ചകന്നു നില്ക്കാൻ സാധിയ്ക്കുന്ന വിധം ദാസഭാവം ഇഷ്ടപ്പെടുന്നു. ജലം ജഡമാകയാൽ അതു കുടിയ്ക്കാൻ അതിൽ നിന്നും മാറിയിരിയ്ക്കണം. ബ്രഹ്മം ചൈതന്യമാണ്. അതു സ്വയംപ്രകാശവും സർവ വ്യാപകവുമാകയാൽ പ്രാപ്തനു പ്രാപ്തിയുടെ അനുഭവം ഉണ്ടാകുന്നുണ്ട്. ഭേദം ബ്രഹ്മത്തിന്റെ സ്വരൂപമല്ല. പക്ഷെ ജീവനു ഭേദം വെച്ചുകൊണ്ടിരിയ്ക്കണമെങ്കിൽ കല്പിതഭേദം ബ്രഹ്മത്തിൽ വച്ചുകൊള്ളാൻ കഴിയണം. അങ്ങനെ അല്ലെങ്കിൽ വ്യവഹാരസമയത്തുപോലും ഭേദം കാണുകയില്ല. ഗോപികൾ പറയുന്നതു ഞങ്ങൾ അവിടുത്തെ ദാസികളായിത്തീർന്നു എന്നാണ്. എല്ലാം ഒന്നിന്റെ സത്തകൊണ്ടാണല്ലൊ നടക്കുന്നത്.

**"വീക്ഷ്യാലകാവൃതമുഖം തവ കുണ്ഡലശ്രീ-**
**ഗണ്ഡസ്ഥലാധരസുധം ഹസിതാവലോകം**
**ദത്താഭയം ച ഭുജദണ്ഡയുഗം വിലോക്യ**
**വക്ഷഃശ്രീയൈകരമണം ച ഭവാമ ദാസ്യഃ"** (10.29.39)

അളകാവലികളാൽ ആവൃതമായ അവിടുത്തെ മുഖകമലം, കുണ്ഡലകാന്തിയാൽ സുശോഭിതമായ കപോലങ്ങൾ, അധരാമൃതം, മനോഹരമായ മന്ദഹാസശോഭ, അഭയദായകമായ ബാഹുക്കൾ, ലക്ഷ്മീദേവിയുടെ ഏകമാത്രക്രീഡാസ്ഥാനമായ വിശാലവക്ഷഃസ്ഥലം ഇവയെല്ലാം കണ്ട്, ഞങ്ങൾ അവിടുത്തെ ദാസികളായിത്തീർന്നു.

അദ്വൈതഭാവമുള്ളിടത്ത് ആനന്ദവുമുണ്ട്. ദേവലോകംവരെയും ദ്വൈതമുള്ളതിനാൽ അവിടെ എല്ലാം ഭയവുമുണ്ട്. അതിനാൽ ഗോപികൾ ബ്രഹ്മത്തോടു തന്മയമാകാൻ ആഗ്രഹിയ്ക്കുന്നു. മുണ്ഡകോപനിഷത്തിൽ, "എപ്രകാരം നദികൾ സമുദ്രത്തിൽ ചേർന്നു തന്മയമാകുന്നുവോ, അതുപോലെ ബ്രഹ്മജ്ഞാനി, ഭഗവാനിൽ തന്മയമാകുന്നു" എന്നു പറഞ്ഞിരിയ്ക്കുന്നു. നദികൾ തങ്ങളുടെ ശക്തികൊണ്ടു സമുദ്രത്തെ പ്രാപിയ്ക്കുന്നതിനേക്കാൾ സമുദ്രം അതിന്റെ

ശക്തികൊണ്ടു നദികളുടെ അടുത്തേയ്ക്കു വരികയാണെങ്കിൽ കാര്യം വേഗം സാധിയ്ക്കുമെന്നാണു ഗോപികൾ പറയുന്നത്. എന്തെന്നാൽ ജീവന്റെ ശക്തിയെക്കാൾ അനന്തമായ ശക്തിയാണ് ഈശ്വരനുള്ളത്. ഭഗവാന്റെ സ്വരൂപാനുഭവം അല്പമെങ്കിലും ഉണ്ടായാൽ പിന്നെ ജീവനു സംസാരത്തിലെ പരിച്ഛിന്നധർമത്തിൽ ഇരിയ്ക്കാൻ സാധിയ്ക്കുകയില്ല. ഇതു മനസ്സിലാക്കിയ ഗോപികൾ പറയുന്നു:

**"കാ സ്ത്ര്യംഗ തേ കളപദായതമൂർച്ഛിതേന**
**സംമോഹിതാഽഽര്യചരിതാന്ന ചലേത്ത്രിലോക്യാം**
**ത്രൈലോക്യസൗഭഗമിദം ച നിരീക്ഷ്യ രൂപം**
**യദ് ഗോദ്വിജദ്രുമമൃഗാഃ പുളകാന്യബിഭ്രൻ."** (10.29.40)

മധുരപദാവലികളാൽ യുക്തമായ ഉച്ചസ്വരത്തിലുള്ള അവിടുത്തെ ഗാനാമൃതം ആസ്വദിച്ചും, ത്രിലോകസുന്ദരമായ അവിടുത്തെ രൂപം കണ്ടും, തന്റെ ആര്യധർമത്തിൽനിന്നും വ്യതിചലിക്കാത്ത ഏതൊരു സ്ത്രീയാണ് ഈ മൂന്നു ലോകങ്ങളിലുമുള്ളത്? പശു, പക്ഷി, വൃക്ഷങ്ങൾ ആദിയായവയ്ക്കു പോലും അതു കേട്ടു രോമാഞ്ചമുണ്ടാകുന്നു. സകല ലോകങ്ങളിലും ഏതേതു സൗന്ദര്യം കാണുന്നുവോ അതിനുള്ള കാരണം ബ്രഹ്മത്തിന്റെ സത്തയാണ്. അപ്പോൾ ആ ബ്രഹ്മത്തിൽ എത്ര സൗന്ദര്യം ഉണ്ടായിരിയ്ക്കണം?

എല്ലാവിധ സൗന്ദര്യവും ഒരു പ്രമാണംകൊണ്ടളക്കാൻ സാധിയ്ക്കുകയില്ല. അല്പസൗന്ദര്യത്തിന്റെ അല്പരസം പോലും മനുഷ്യരേയും പശുക്കളേയും ഭ്രാന്തരാക്കിത്തീർക്കുന്നു. പുരുഷന്റെ ദൃഷ്ടിയിൽ എങ്ങനെയാണു താൻ കാണപ്പെടുന്നതെന്നു ഒരു സ്ത്രീ യ്ക്കെങ്ങനെ അറിയാം? പുരുഷനെങ്ങനെ അറിയാം, സ്ത്രീയുടെ ദൃഷ്ടിയിൽ അയാൾ എങ്ങനെയാണു കാണപ്പെടുന്നതെന്ന്? ഗോപികൾ കൃഷ്ണനിൽ എന്തു കണ്ടിരിയ്ക്കണം ? ഏതിൽ അനന്തസൗന്ദര്യവും അനന്തരസവും ഇരിയ്ക്കുന്നുവോ, ആ ബ്രഹ്മസ്വരൂപത്തിന്റെ പിറകെ ഗോപികൾ ഭ്രാന്തികളെപ്പോലെ, ആര്യധർങ്ങൾ വെടിഞ്ഞും, ഗൃഹകൃത്യങ്ങളെല്ലാം വലിച്ചെറിഞ്ഞും, പതിസേവ ഉപേക്ഷിച്ചും ഇറങ്ങിപ്പോകണമെങ്കിൽ ആ കർമത്തിൽ വളരെ രഹസ്യങ്ങൾ അടങ്ങിയിരിയ്ക്കണം. ചുരുക്കത്തിൽ ഭഗവാന്റെ സ്വരൂപത്തിന്റെ മുന്നിൽ ജീവന് അതിന്റെ സാധാരണമര്യാദയിൽഇരിയ്ക്കാൻ സാധ്യമല്ല. സ്ത്രീയ്ക്കു തന്റെ പതിയുടെ മുൻപിൽ മര്യാദയെ പാലിയ്ക്കാൻ സാധിക്കാത്തതുപോലെ, ജഗത്പതിയായ ഭഗവാന്റെ പ്രാപ്തിയിലും ഭക്തന്മാർക്കു മര്യാദയെ വച്ചുകൊണ്ടിരിയ്ക്കാൻ സാധ്യമല്ല. ആ സ്വരൂപംതന്നെ അങ്ങനെയുള്ളതാണ്. ഗോപികൾ പറയുന്നു:

**"വ്യക്തം ഭവാൻ വ്രജഭയാർത്തിഹരോഽഭിജാതോ**
**ദേവോ യഥാഽഽദിപുരുഷഃ സുരലോകഗോപ്താ**
**തന്നോ നിധേഹി കരപങ്കജമാർത്തബന്ധോ**
**തപ്തസ്തനേഷുചശിരസ്സു ചകിങ്കരീണാം.'** (10.29.41.)





ശ്രീനാരായണൻ ദേവന്മാരെ രക്ഷിയ്ക്കുന്നതുപോലെ, അവിടുന്ന് വ്രജവാസികളുടെ ദുഃഖവും ഭയവും നീക്കാൻ വേണ്ടി അവതരിച്ചിരിയ്ക്കുകയാണ്. അതിനാൽ ഹേ ദീനബന്ധോ! ഈ ദാസികളുടെ തപിച്ചിരിയ്ക്കുന്ന വക്ഷഃസ്ഥലത്തും ശിരസ്സിലും അവിടുത്തെ ഹസ്തകമലങ്ങളെ വച്ചാലും.

ഭയവും ദുഃഖവും ഭഗവാന്റെ കൃപകൂടാതെ നീങ്ങുകയില്ല. ഇവിടെ വക്ഷഃസ്ഥലത്തും ശിരസ്സിലും ഭഗവാനോടു കൈവയ്ക്കണമെന്നപേക്ഷിച്ചിരിയ്ക്കുന്നതിൽ രണ്ട് അർഥങ്ങൾ കാണാം.

1. ഹൃദയത്തിൽ രാഗവും ശിരസ്സിൽ ബുദ്ധിയും ഇരിയ്ക്കുന്നു. അതിനാൽ രാഗത്തേയും ബുദ്ധിയേയും ശുദ്ധമാക്കാൻ ഗോപികൾ ഭഗവാനോടു പ്രാർഥിയ്ക്കുന്നു. രാഗത്തിലുണ്ടാകുന്ന തെററു വൈരാഗ്യം കൊണ്ടും ബുദ്ധിയുടെ തെററ് അഭ്യാസംകൊണ്ടും നീങ്ങിപ്പോകും. അതിനാൽ അഭ്യാസത്തിന്റെയും വൈരാഗ്യത്തിന്റെയും പ്രതീകങ്ങളായ രണ്ടു കൈകളും ആവശ്യമാണ്.

2. ലൗകികപതിപത്നിമാരുടെ സംബന്ധത്താലുണ്ടാകുന്ന തന്മയതപോലെയുള്ള തന്മയത അവിടുത്തെ അനുഗ്രഹംകൊണ്ടു ഞങ്ങൾക്കുണ്ടാകണമെന്നു സൂചിപ്പിയ്ക്കുകയുമാകാം.

ഇങ്ങനെ ഗോപികളുടെ വിഹ്വലഹൃദയങ്ങളുടെ പരിശുദ്ധഭാവന നിർഗുണബ്രഹ്മസ്വരൂപത്തിൽ ചേർന്ന് നിർഗുണത്തെ സഗുണമാക്കിയിട്ട്, സ്വയം ആത്മാരാമനായിരുന്നിട്ടും ഭഗവാൻ ഗോപികളുമായി രമിയ്ക്കാൻ തുടങ്ങി. ഇതുശുകൻ പരീക്ഷിത്തിനോടു പറയുകയാണ്:

**"ഇതി വിക്ലവിതം താസാം ശ്രുത്വാ യോഗേശ്വരേശ്വരഃ**
**പ്രഹസ്യ സദയം ഗോപീരാത്മാരാമോഽപ്യരീരമത്."**
(10.29.42.)

ഗോപികളുടെ ഇങ്ങനെയുള്ള വിഹ്വലതായുക്തമായ വാക്കുകേട്ടു യോഗേശ്വരനായ ഭഗവാൻ കൃഷ്ണൻ ദയാപൂർവം ചിരിച്ചുകൊണ്ട് ആത്മാരാമനാണെങ്കിലുംകൂടെ ഗോപികളുമായി രമിച്ചു. ആ സമയം ഭഗവാൻ കണ്ഠത്തിൽ വൈജയന്തീമാല ധരിച്ചിരുന്നു. (10.29.44.) ഈ മാല മായയുടെ സ്വരൂപമാണ്. (12.11.11.) അതിനാൽ എല്ലാം സർവത്ര ആനന്ദമയമായിത്തീർന്നിരുന്നു. ഭഗവാൻ ഗോപികളുടെ പല അംഗങ്ങളിൽ സ്പർശിച്ചു എന്ന് ഭാഗവതത്തിൽ എഴുതിയിട്ടുണ്ട്. ഭക്തരായ ഗോപികളുടെ അംഗങ്ങളിൽ സർവരീതിയിലും തന്മയത പ്രാപ്തമായി എന്നാണ് അതിന്റെ അർഥം. ആത്മശക്തി ശരീരമാകെ പ്രസരിയ്ക്കുമ്പോൾ ശരീരത്തിലെ സകല പരമാണുക്കളും ആനന്ദമയമായിത്തീരുന്നു. ഭഗവാനിൽ കാമമില്ലാതിരുന്നതിനാൽ ഗോപികളിൽ കാമം വർധിച്ചില്ല. ഗോപികൾ നിഷ്കാമകളാകുകയാണു ചെയ്തത്. കാമിയുടെ സംഗംകൊണ്ടു കാമം വർധിയ്ക്കും. നിഷ്കാ



മിയുടെ സംഗംകൊണ്ടു നിഷ്കാമാവസ്ഥയും പ്രാപ്തമാകും. ഭഗവാനെ ചിലർ മിത്രഭാവത്തിലും ചിലർ മാതൃഭാവത്തിലും കരുതി ഭജിയ്ക്കുന്നു. എന്നാൽ ഭഗവാനെ പതിരൂപത്തിൽ ഭജിയ്ക്കുന്നത് കൂടുതൽ സുഖകരമാണെങ്കിലും കൂടുതൽ ആപത്ക്കരവുമാണ്. എന്തെന്നാൽ ആ സമയം സംസാരഭാവംവന്നുപോയാൽ ഭക്തൻ വിഭക്തനായിപ്പോകും.

സകലതും ഭഗവാനായിക്കണ്ടശേഷം ഒരംശത്തിലും അതിന്റെ അസ്വീകരണം പാടില്ല. വിഷയങ്ങളെ അതേഭാവത്തിൽ സ്വീകരിച്ചാൽ അധഃപതിച്ചുപോകും. പ്രേമത്തിൽ അല്പമെങ്കിലും സങ്കോചവൃത്തി വന്നുപോയാൽ പ്രേമവും ഖണ്ഡിയ്ക്കപ്പെട്ടുപോകും. ദിവ്യപ്രേമം കൊണ്ട് അപരോക്ഷാനുഭവം ഉണ്ടാകുമ്പോൾ, ബ്രഹ്മത്തിന്റെ പരോക്ഷത്വവും അനാത്മത്വവും മാറി, ജീവാത്മാവിന്റെ പരിച്ഛിന്നത്വവും അബ്രഹ്മത്വവും നീങ്ങിപ്പോകും. എങ്കിലും ജീവനിൽ അഭിമാനവും അഹങ്കാരവും വന്നുപോയാൽ രണ്ടു സത്ത ഉള്ളതുപോലെ ആയിത്തീരും. ഇങ്ങനെയുള്ള അഭിമാനത്തെ ശമിപ്പിയ്ക്കുന്നതിനു വേണ്ടി ഭഗവാൻ ഭക്തനെ വിയോഗവും അനുഭവിപ്പിയ്ക്കുന്നു. യഥാർഥമായ സംയോഗത്തിൽ രസം വർധിയ്ക്കുന്തോറും ഭോക്താവിന്റെ സത്ത കുറഞ്ഞു കുറഞ്ഞ്, ഭോക്താവും ഭോഗ്യവും ഒന്നായിത്തീരും. പക്ഷെ ഗോപികൾക്കു ആ സമയം മററു സ്ത്രീകളെക്കാൾ, അവർ ശ്രേഷ്ഠരാണെന്നു തോന്നുകയാൽ അഹങ്കാരം വന്ന് രസത്തിൽ ഭംഗമുണ്ടായി. അതിനാൽ ഭഗവാൻ അവർക്കു വിയോഗത്തിന്റെ അനുഭവം നൽകുന്നു. ജയവിജയന്മാർക്കും വൈകുണ്ഠത്തിൽ അവരുടെ ശ്രേഷ്ഠതയുടെ അഭിമാനം വന്ന്, സനകാദികളെ അവിടെ പ്രവേശിയ്ക്കാൻ സമ്മതിയ്ക്കായ്കയാൽ അവർക്കു വൈകുണ്ഠത്തിൽ നിന്നും അധഃപതിയ്ക്കേണ്ടിവന്നു. ഗോപികൾക്കും കുറച്ചുനേരത്തേയ്ക്ക് അങ്ങനെയുള്ള ദശ വന്നുകൂടി.

## പ്രകരണംഇരുപത്തെട്ട്

### ഭക്തന്മാരുടെ വിരഹദശ

ജഗത്ത് എന്തൊരു വസ്തുവാണ് എന്നറിയാനുള്ള ശ്രമത്തിൽ പല മഹാത്മാക്കളുടേയും ബുദ്ധി സ്തംഭിച്ചു പോകുന്നുണ്ട്. ചതുഃശ്ലോകീഭാഗവതത്തിൽ ഭഗവാൻ ബ്രഹ്മാവിനോടു പറഞ്ഞത്: "യാതൊന്നുണ്ടോ അതെല്ലാം എന്റെ സ്വരൂപമാണെങ്കിലും ജഗത്തിൽ പലരും അസത്ത്വം, ജഡത, ദുഃഖം ആദിയായ വിരുദ്ധധർമങ്ങൾ കാണുന്നു" എന്നാണ്. അസദ്ഗ്രഹണം ഒഴിവാക്കുന്നതിന് അവരുടെ ദൃഷ്ടി മാർജനം ചെയ്യേണ്ടിയിരിയ്ക്കുന്നു. അതിനു ഭഗവാന്റെ അനുഗ്രഹം ആവശ്യമാണ്. ഭഗവാന്റെ അനുഗ്രഹം വേണമെങ്കിൽ സകല സംസാരവാസനകളും ഉപേക്ഷിയ്ക്കേണ്ടി വരും. ഈ വാസനകൾ കംസരൂപിയായ ദ്വൈതഭാവത്തിൽനിന്നും ഉണ്ടാകുന്നു. ദശമസ്കന്ധത്തിന്റെ ആരംഭം മുതൽ കംസന്റേയും അയാളുടെ അനുചരന്മാരുടേയും സ്വരൂപത്തെപ്പററി വിവരിച്ചിട്ടുണ്ട്. കാളിയനാഗരൂപിയായഅസദ് ഗ്രഹണം ചെയ്യുന്ന ബുദ്ധിയെ നിയന്ത്രിയ്ക്കേണ്ട ആവശ്യകതയേയും കാണിച്ചിട്ടുണ്ട്. ഈ നിലയിൽ എത്തിയാൽ (ദ്വൈതം വെടിഞ്ഞു ബുദ്ധിയെ സ്ഥിരമാക്കിനിർത്തിയാൽ) പുതിയ ദിവ്യരസം ലഭിയ്ക്കാനുള്ള അവസരം കിട്ടുന്നു. ആ ദിവ്യരസമാണ് രാസ്. ഗോപികൾ സന്ന്യാസിമാരെപ്പോലെ ഗൃഹകൃത്യങ്ങളെല്ലാമുപേക്ഷിച്ച്, ഭഗവാൻ ശ്രീകൃഷ്ണന്റെ സവിധം പ്രാപിച്ചപ്പോൾ, ഭഗവാൻ അവരുടെ മനോഭാവത്തെ പരീക്ഷിയ്ക്കുകയും അവർക്കു ദിവ്യരസം നൽകുകയും ചെയ്തു. സംസാരത്തിലുള്ള സുഖം ശരീരാഭിമാനത്തെ വർധിപ്പിയ്ക്കും. ഭഗവാന്റെ ദിവ്യരസം ശരീരാഭിമാനത്തെ കുറയ്ക്കും. ഇരുപത്തി ഒമ്പതാം അധ്യായത്തിൽ 45-ാമത്തെ ശ്ലോകത്തിൽ ഭഗവാൻ ഗോപികളെ ആലിംഗനം ചെയ്തു എന്നു പറഞ്ഞിരിയ്ക്കുന്നു. അതിന്റെ അർഥം, ആത്മാവിന്റെ സ്വപ്രകാശത്വത്തിന്റെ സ്ഫുരണം ഗോപികൾക്ക് അവരുടെ ശരീരമാസകലം ഉണ്ടാകാൻ തുടങ്ങിയെന്നാണ്.

ആത്മാനുഭവം ഉണ്ടായശേഷം അതു നീണ്ടു നിൽക്കാത്തതിലുള്ള കാരണം ജീവനിൽ പൂർവസംസ്കാരത്തിന്റെ അനുവൃത്തി ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു എന്നതാണ്. ഗോപികൾക്കു അവരെപ്പോലെ ആരും സുഖികളില്ലെന്നുള്ള അഭിമാനം വന്നുകൂടി. ഇങ്ങനെയുള്ള ഭാവന കൊണ്ട് ദ്വൈതഭാവം വന്നുപോകും. ഈ ദ്വൈതഭാവത്തെ നീക്കാൻവേണ്ടി ശ്രീകൃഷ്ണഭഗവാൻ അന്തർധാനം ചെയ്തു. അങ്ങനെ ഗോപികൾക്കു വിരഹം അനുഭവിയ്ക്കേണ്ടിവന്നു. വിരഹദശയിൽ ഗോപികൾക്കു സർവാത്മഭാവം കൈവരുകയും അവർ സർവത്ര ഭഗവാനെ അന്വേഷിയ്ക്കാൻ തുടങ്ങുകയും ചെയ്തു. ജീവനു സർവാത്മഭാവവും ആനന്ദവും ഉളവാക്കുകയാണ് ഭക്തിമാർഗത്തിന്റെയും ജ്ഞാനമാർഗത്തിന്റെയും മുഖ്യമായ ഉദ്ദേശ്യം. വിരഹദശയിൽ സംസാരിഭാവം വന്നുപോയില്ലെങ്കിൽ വിരഹവും സംയോഗത്തിനുള്ള പോഷകരസമായിത്തീരും.

"അഹ"ത്തെ എവിടെയെങ്കിലും ഒരു സ്ഥലത്തു വയ്ക്കണം. സംസാരത്തിൽനിന്നും അഹന്ത വെളിയിൽ വന്നാൽ ലക്ഷ്യാർഥത്തിൽ (ബ്രഹ്മത്വത്തിൽ) ലയിയ്ക്കാൻ തുടങ്ങും. അതിനാൽ ഗോപികൾക്കു വിരഹദശയിൽ "ഞാൻ കൃഷ്ണനാണ്," എന്നു തോന്നാൻ തുടങ്ങി. പക്ഷെ എല്ലാം കൃഷ്ണസ്വരൂപമാണെന്നുള്ള ഭാവം ഇനിയും വന്നിട്ടില്ലാത്തതിനാൽ അവർ കൃഷ്ണനെ വെളിയിൽ അന്വേഷിയ്ക്കുന്നു. വെളിയിൽ കൃഷ്ണനെ കാണാനുള്ള ശ്രമത്തിൽ അല്പമെങ്കിലും സംസാരിഭാവം വന്നുപോയാൽ കംസരൂപിയായ ദ്വൈതത്തിന്റെ സത്തയുണ്ടാകും. അതു പലവിധത്തിലും വിഘ്നരൂപമായിരിയ്ക്കും. ഗോപികൾ ഒരു വനത്തിൽനിന്നും മററൊരു വനത്തിലേയ്ക്കു നടന്നു നടന്ന് വൃക്ഷങ്ങളോടും ചെടികളോടും ഭഗവാനെപ്പററി ചോദിച്ചു:



"നിങ്ങൾ നന്ദകുമാരനെ എവിടെയെങ്കിലും കണ്ടുവോ?" നാമും ഇങ്ങനെ ചോദിയ്ക്കേണ്ടതാണ്. ഭഗവാൻ സർവത്ര ഉള്ളതിനാൽ എല്ലായിടത്തും ഭഗവാന്റെ അനുഭവം ഉണ്ടാകണം. വൃക്ഷങ്ങളിൽ ആദ്യം പുഷ്പവും പിന്നീടു ഫലവും ഉണ്ടാകുന്നു. അതുപോലെ മനുഷ്യജീവിതത്തിലും ആദ്യം പ്രേമവും അനന്തരം ജ്ഞാനവും ഉണ്ടാകണം. ജ്ഞാനമുണ്ടാകുന്നതിനു മുൻപ് പ്രേമം ശുദ്ധമാകണം. അതിന് എല്ലാവരിലും ഭഗവാനെ കാണാനുള്ള ശീലം വേണം. അതിനാലാണ് ഗോപികൾ പല പല വൃക്ഷങ്ങളോടും പ്രത്യേകിച്ചു പുഷ്പിതവൃക്ഷങ്ങളോട് 'നിങ്ങൾ ശ്രീകൃഷ്ണനെ എവിടെയെങ്കിലും കണ്ടുവോ?' എന്ന് ചോദിക്കുന്നത്. പുഷ്പിത വൃക്ഷങ്ങളോടു ഗോപികൾ പറയുന്നു. "നിങ്ങളിൽനിന്നും ഇത്രയും സുഗന്ധം പുറപ്പെടുന്നത് ചൈതന്യത്തിന്റെ സംഗം കൊണ്ടല്ലാതെ ആകാൻ തരമില്ല. ഉണങ്ങിയ വൃക്ഷത്തിൽനിന്നും ഇങ്ങനെയുള്ള ഗന്ധം ഉണ്ടാകുകയില്ല. എല്ലാ വൃക്ഷങ്ങളും പൃഥ്വീരൂപിയായ അധിഷ്ഠാനത്തിൽനിന്ന് ഭിന്നമല്ല. ഒരു വൃക്ഷവും എന്റെയെന്നും നിന്റെയെന്നുമുള്ള ഭേദം കാണിയ്ക്കുന്നുമില്ല. പരോപകാരികളുമാണ്. ഒരു വിത്ത് മുളച്ചുവളർന്ന് പുഷ്പിച്ച് അനേകഫലങ്ങൾ നൽകുന്നു. വൃക്ഷത്തെ ശരിയ്ക്കും മനസ്സിലാക്കാൻ കഴിഞ്ഞാൽ അതിൽനിന്നും പലതും പഠിയ്ക്കാൻ സാധിയ്ക്കും. ലോകത്തുള്ള സകല പദാർഥങ്ങളിലും ദിവ്യരസം അടങ്ങിയിട്ടുണ്ട്. അതിനെ ആസ്വദിയ്ക്കാൻ സംസാരത്തിലുള്ള അല്പ ഭോഗങ്ങളിൽനിന്നും മനസ്സിനെ നിവർത്തിയ്ക്കണം. ഭഗവാൻ ഗീതയിൽ പറയുന്നത് "അനേകായിരം മനുഷ്യരിൽ അല്പം ചിലർ മാത്രമെ ഈ മാർഗത്തിൽകൂടി ചരിയ്ക്കാറുള്ളു. അവരിലും എത്രയോ കുറച്ചുപേർക്കു മാത്രമേ സർവാത്മഭാവം ഉണ്ടാകാറുള്ളു" എന്നാണ്. ഹൃദയത്തിൽ അലൗകികപ്രേമദർശനം ഉണ്ടായവരുടെ അന്തർദശയും അലൗകികമായിരിയ്ക്കും. ആ ഹൃദയം മററു യാതൊരു സുഖങ്ങളാലും സ്പർശിയ്ക്കപ്പെടുകയില്ല. അനാത്മാകാര വൃത്തിയാണ് വ്യുത്ഥാനദശ. അതിനാൽ യഥാർഥഭക്തരും ജ്ഞാനികളും അവരുടെ വൃത്തിയെ അനാത്മാകാരമാകാൻ അനുവദിയ്ക്കുകയില്ല. ജഡവസ്തുവായ പൃഥ്വിയോടും ഗോപികൾ ചോദിയ്ക്കുന്നു: "ധരണീ, നിനക്കു വരാഹഭഗവാന്റെ അംഗസ്പർശം ഉണ്ടായിട്ടുള്ളതാകയാൽ നീ തീർച്ചയായും ശ്രീകൃഷ്ണനെ കണ്ടിരിയ്ക്കണം. (10.30.10.) യോഗമാർഗത്തിൽ ചിത്തത്തിന്റെ ഏകാഗ്രതകൊണ്ടു തന്റെ ഉള്ളിൽ പരമാത്മാവിന്റെ അനുഭവം ഉണ്ടാകും. പക്ഷെ യോഗി കണ്ണുതുറന്നു വ്യുത്ഥാനദശയിൽ വരുമ്പോൾ ജഗത്തു കാണുന്നു. അതിനാൽ ബ്രഹ്മഭാവം എപ്പോഴും ഇരിയ്ക്കുന്നില്ല. നിരന്തരം ബ്രഹ്മഭാവം ഉണ്ടായിരിയ്ക്കണമെങ്കിൽ കണ്ണു തുറന്നിരിയ്ക്കുമ്പോഴും സർവത്ര ബ്രഹ്മഭാവം വച്ചുകൊണ്ടിരിയ്ക്കണം. അതിനു വിശാലദൃഷ്ടിയുണ്ടായിരിയ്ക്കണം. അതിനാൽ ഗോപികൾ വിശാലനേത്രങ്ങളുള്ള മാൻപേടകളോടു ചോദിയ്ക്കുന്നു: "നിങ്ങൾ ഭഗവാനെ എവിടെയെങ്കിലും കണ്ടുവോ ? തുളസിയ്ക്ക് ഭഗവാന്റെ ചരണങ്ങളിൽ സ്ഥാനം നൽകിയിരിയ്ക്കുന്നതിനാൽ തുളസിയോടും ഗോപികൾ ഈ ചോദ്യം ആവർത്തിയ്ക്കുന്നു.

സത്യം പറഞ്ഞാൽ ഉപാസകന്റെ കണ്ണുകൾ, തന്റെ ഉപാസ്യത്തിൽ എന്തു കാണുന്നു എന്നും, തന്റെ വ്യക്തിത്വത്തെ ആ പ്രേമയജ്ഞത്തിൽ എപ്രകാരം ഹോമിയ്ക്കുന്നു എന്നുമാണ് കാണിയ്ക്കുന്നത്. പ്രേമം ജാഗ്രത്തായിരിയ്ക്കുന്നിടത്തു ആത്മപ്രകാശം ഉണ്ടാകാൻ തുടങ്ങും. പ്രേമം എന്നുവച്ചാൽ 'ഞാൻ' മാറി 'നീ' യാവുകയും, പിന്നെ ഞാനും നീയും പോയി 'അത്' ആകുകയുമാണ്. അതിനാൽ ഇനി ഗോപികൾ ചില ലതകളോടു ചോദിയ്ക്കുകയാണ്, "നിങ്ങൾ വൃക്ഷങ്ങളെ ആലിംഗനം ചെയ്തു നിൽക്കുന്നതിനാൽ നിങ്ങളിൽ ഏതോ അലൗകികപ്രേമം ഉണ്ടായിരിയ്ക്കണം. നിങ്ങൾ ശ്രീകൃഷ്ണനെ കണ്ടിരിയ്ക്കും. സാരസപക്ഷികൾ ഇണചേർന്നേ നടക്കാറുള്ളു. ഒരിയ്ക്കലും പിരിയാറില്ല. അവർക്കു പരസ്പരം എന്തു സൗന്ദര്യവും സുഖവുമായിരിക്കാം ഉള്ളത്. ഭഗവത് സുഖംകൊണ്ടല്ലാതെ ശാന്തമാകാത്ത ഒരു വേദന ഉണ്ടാകുമ്പോഴാണ് ഭഗവദ്ഭാവമുണ്ടാകുന്നത്. അതിനാൽ വിരഹഭാവം അത്യാവശ്യമാണ്. യഥാർഥവിരഹത്തിൽ ഭഗവാനെ അല്ലാതെ വേറൊന്നും ഓർമയുണ്ടാവുകയില്ല. വിരഹം ഒരുവിധമുള്ള മാനസിക സംയോഗമാണ്. ജഗത്തിന്റെ മുഴുവനും അധീശത്വത്തെക്കാൾ എത്രയോ വിലപിടിപ്പുള്ളതാണ് ഒരു നല്ല വിചാരം, അഥവാ യഥാർഥമായുള്ള പ്രേമം. *ഇംഗ്ലണ്ടി*ലെ എഡ്വേർഡ് ചക്രവർത്തി, ഒരു വിവാഹിതയായ സ്ത്രീയുടെ പ്രേമത്തിനുവേണ്ടി രാജ്യമുപേക്ഷിച്ചു. ആ സ്ത്രീയിൽ അദ്ദേഹം എന്താണ് കണ്ടിരിയ്ക്കാവുന്നത്? സംസാരത്തിലെ ക്ഷണികവും, മിഥ്യയുമായ പ്രേമം മനുഷ്യരെ ഭ്രാന്തുപിടിപ്പിയ്ക്കുമെങ്കിൽ ഭഗവാന്റെ ദിവ്യപ്രേമത്തിൽ എത്ര ദിവ്യത്വം അടങ്ങിയിരിയ്ക്കണം? വിറകിനെ കത്തിച്ച് പ്രകാശമുണ്ടാക്കണമെങ്കിൽ അതിനാവശ്യമായത്ര *ഡിഗ്രി* ചൂടു നൽകണം. അതുപോലെ അഹങ്കാരത്തെ കത്തിയ്ക്കാൻ എത്രയും ഭക്തി ആവശ്യമാണോ അത്രയും ഉണ്ടായിരിയ്ക്കണം.

ഗോപികളിൽ ഭക്തി വർധിച്ചു വർധിച്ച് അവരിൽ തദ്രൂപത ഉണ്ടാകാൻ തുടങ്ങുകയാൽ അവർ ശ്രീകൃഷ്ണന്റെ ലീലകളെ അനുകരിയ്ക്കാൻ തുടങ്ങി. (10.30.14.) ഒരു ഗോപി പൂതനയായി ഭാവിച്ച് മറെറാരുത്തിയെ കൃഷ്ണനായി കരുതി മുല കുടിപ്പിയ്ക്കാൻ തുടങ്ങി. വേറൊരു ഗോപി ചെറിയ കുട്ടിയായിട്ട്, വണ്ടിയായ മറ്റൊരു ഗോപിയെ കാലുകൊണ്ടു തൊഴിച്ചു ദൂരെ മാറ്റാൻ തുടങ്ങി. ഒരുത്തി തൃണാവർത്തനായിട്ടു കൃഷ്ണനായ ഗോപിയേയും കൊണ്ടുപോകാൻ തുടങ്ങി. രണ്ടു ഗോപികൾ കൃഷ്ണനും രാമനുമായിക്കൊണ്ടു വത്സാസുരനും ബകാസുരനുമായ ഗോപികളെ അടിയ്ക്കാൻ തുടങ്ങി. ഒരുത്തി ഓടക്കുഴൽ ഊതി ദൂരെപ്പോയ പശുക്കളെ വിളിയ്ക്കാൻ തുടങ്ങി. ചുരുക്കത്തിൽ ഏതെല്ലാം ലീലകൾ കൃഷ്ണൻ ചെയ്തിരുന്നുവോ അതെ



ല്ലാം ഗോപികൾ അനുകരിയ്ക്കാൻ തുടങ്ങി. ജീവനിൽ ആത്മജ്ഞാനമുണ്ടാകുമ്പോൾ വിഷയങ്ങളുടെ വിഘ്ന ങ്ങളെ നീക്കാനുള്ള ധൈര്യം ഉണ്ടാകുന്നു. ഇങ്ങനെയുള്ള ചേഷ്ടകൾ ചെയ്യുന്നതുകൊണ്ടു ജ്ഞാനം വർധിയ്ക്കും. ഒരു ഗോപി അവളുടെ വിരൽപൊക്കിപ്പിടിച്ചു ഗോ വർധന ത്തെ പൊക്കിപ്പിടിയ്ക്കുന്നതു പോലുള്ള ചേഷ്ട കാണി യ്ക്കാൻ തുടങ്ങി. ഒരു ഗോപി 'ഞാനാണുകൃഷ്ണൻ' എന്നു പറഞ്ഞു. ഇക്കാലത്തു ചില മഹാത്മാക്കൾ അവർ ഭഗവാന്റെ അവതാരമാണെന്നും, ജഗത്തിന്റെ ഉദ്ധാരണത്തി നുവേണ്ടി വന്നിട്ടുള്ളതാണെന്നും പറയാൻ തുടങ്ങിയിട്ടുണ്ട്.

ഒടുവിൽ ഗോപികൾ ഭഗവാനിൽ ലയിയ്ക്കാനുള്ള ഇച്ഛയോടെ വൃന്ദാവനത്തിൽ ചുററി സഞ്ചരിച്ചുതുടങ്ങി. അപ്പോൾ ഒരിടത്തു ഭഗവാന്റെ പാദങ്ങളുടെ അടയാളം അവർ കണ്ടു. അതിൽ കൊടി, വജ്രം, അങ്കുശം, താമര ഈ നാലു ചിഹ്നങ്ങൾ ഉണ്ടായിരുന്നു. ഇവിടെ കൊടിയട യാളം വ്യാപകമായ സദ്ബ്രഹ്മവും, വജ്രവും അങ്കുശവും ചിദ്ബ്രഹ്മവും, കമലം ആനന്ദബ്രഹ്മവുമാണ്. ഇപ്രകാരം സച്ചിദാനന്ദത്തിന്റെ അനുഭവമുണ്ടാകാൻ തുടങ്ങുമ്പോൾ ഭഗവാന്റെ ചരണങ്ങളുടെ ദർശനം ഉണ്ടായി എന്നു മനസ്സി ലാക്കണം. പക്ഷെ പൂർണ അനുഭവത്തിന് ആവരണഭംഗം പൂർണമാകണം. ആവരണഭംഗത്തിനു ബ്രഹ്മാകാരവൃത്തി വേണം. ബ്രഹ്മാകാരവൃത്തിയ്ക്കു ശ്രവണം മനനം നിദിധ്യാ സനം ഇവ ആവശ്യമാണ്.നിദിധ്യാസനമെന്നുവെച്ചാൽ സജാ തീയപ്രവാഹത്തെ വർധിപ്പിയ്ക്കുകയും, വിജാതീയ പ്രവാ ഹത്തെ ഉപേക്ഷിയ്ക്കുകയും ചെയ്യുന്ന അഭ്യാസമെന്നർഥ മാകുന്നു. ഇത്രയും ആയാൽ ബ്രഹ്മാകാരവൃത്തിയുണ്ടാകും. ഗോപികൾ നിദിധ്യാസനംവരെ എത്തി. അതായത് രാധാ രൂപിയായ ബ്രഹ്മാകാരവൃത്തിയുടെ ചുവട് കാണാനിടയാ യി. അപ്പോൾ ആ ഗോപികൾക്കു, ഭഗവാൻ ഏതോ ഒരു ഗോപി (ബ്രഹ്മാകാരവൃത്തി)യോടും കൂടെ ഏകാന്തതയിൽ പോയിരിയ്ക്കണമെന്നും, ആ ചുവട് ഏതോ ഭാഗ്യശാലിയായ സ്ത്രീ (വൃത്തി) യുടെതായിരിയ്ക്കണമെന്നും തോന്നി.

**"അനയാരാധിതോ നൂനം ഭഗവാൻ ഹരിരീശ്വരഃ"**

(10.35.28.)

ഈ രാധയെന്ന ഗോപി തീർച്ചയായും ഭഗവാനെ ശരിയ്ക്കും ആരാധിച്ചിരിയ്ക്കണം, എന്നഭാവം, ഏകാന്ത ത്തിൽ എന്ന വാക്കിനു കാണാം. മനുഷ്യരുടെ ഇടയ്ക്ക് ബ്രഹ്മാകാരവൃത്തിയെ വച്ചുകൊണ്ടിരിയ്ക്കുക വളരെ പ്രയാ സമാണ്. സംസാരത്തിൽ ശൃംഗാരരസം ആസ്വദിയ്ക്കാൻ മനുഷ്യർ ഏകാന്തമായ സ്ഥലം അന്വേഷിയ്ക്കുന്നു. അന്യ രുടെ സമക്ഷത്തിൽ അതാസ്വദിക്കാൻ സാധ്യമല്ല. എന്തെ ന്നാൽ ഉത്തമരസം ആസ്വദിയ്ക്കുമ്പോൾ മനസ്സ് അന്യരിൽ പോയാൽ രസം ഉണ്ടാകയില്ല. അതുപോലെ ദ്വൈതപ്രപ ഞ്ചത്തിലിരുന്നുകൊണ്ടു ബ്രഹ്മരസം ആസ്വദിയ്ക്കാൻ സാധ്യമല്ല. അതുകൊണ്ടാണ് പല ഭക്തന്മാരും ജ്ഞാനി ളും ഏകാന്തത ഇഷ്ടപ്പെടുന്നത്. ഏകാന്തത്തിൽ ലഭിയ്ക്കുന്ന ബ്രഹ്മരസത്തെപ്പറ്റി ഭക്തജന ങ്ങൾ പലരും വർണിച്ചു കാണുന്നുണ്ട്.

രാധാഭാവം ബ്രഹ്മാകാരവൃത്തിയാണ്, ആഹ്ലാദിനീ ശക്തി അഥവാ ഭഗവദാകാരവൃത്തിയാണ്. വസ്തു ഏതു വിധമോ, അതുപോലെയുള്ള വൃത്തി ഉണ്ടായാലേ ആവര ണഭംഗം ഉണ്ടാകൂ. അനന്തജന്മങ്ങളിൽ ചുററിക്കറങ്ങിയ ജീവന് ഇപ്രകാരമുള്ള ദശ ഉണ്ടാകുമ്പോൾ ബ്രഹ്മാനന്ദരൂ പമായ വിശ്രമം ലഭിയ്ക്കുന്നു. എല്ലാ ജീവനിലും സത്തും ചിത്തും വ്യക്തമാണ്. ആനന്ദം അവ്യക്തവുമാണ്. അതിന് ആനന്ദം നല്കുന്ന ആഹ്ലാദിനീശക്തിരൂപിണിയായ രാധയെ ഉപാസന ചെയ്യേണ്ടിവരുന്നു. അതുകൊണ്ടാണ് കൃഷ്ണ നുമുൻപ് രാധയുടെ നാമം ഉച്ചരിക്കുന്നത്. ഗീതാഗോവിന്ദം ശ്രീകൃഷ്ണന്റേയും രാധയുടേയും സംയോഗവിയോഗങ്ങൾ വിവരിയ്ക്കുന്ന ഒരു മഹാകാവ്യമാണ്. അത് വിരഹദശ കൊണ്ടു തുടങ്ങി, സംയോഗംകൊണ്ടവസാനിപ്പിച്ചിരിയ്ക്കു ന്നു. അധ്യാത്മഭാവത്തിലും ആ കാവ്യം വളരെ സുന്ദരമാണ്. ലൗകികഭാവത്തിൽ പലർക്കും ആ കൃതിയെപ്പററി തെററായ അഭിപ്രായം കാണുന്നുണ്ട്. ഭക്തർക്ക് അധ്യാത്മ ഭാവത്തെക്കാൾ ആധിദൈവികഭാവമാണ് കൂടുതൽ ഇഷ്ടം. പക്ഷെ ഭഗവാനെ നമസ്കരിയ്ക്കാനും, ഭഗവാനുമായി സംസാരിയ്ക്കാനും വേണ്ടി ഭഗവാനെ ശരീരധാരിയാക്കി യാൽ ജീവനും ശരീരധാരണം ചെയ്യേണ്ടിവരും. ശരീരധാ രണംകൊണ്ടു പരിച്ഛിന്നഭാവവും വന്നുകൂടും. പരിച്ഛിന്നഭാ വത്തെ വിടാൻ വേണ്ടിയാണു രാസലീല. രാസലീലയിലെ സൂത്രധാരൻ രസേശ്വരനായ ശ്രീകൃഷ്ണനും, നടി രസേ ശ്വരിയായ രാധയുമാണ്. ഉത്തമമായ രസം അനുഭവിയ്ക്ക ണമെങ്കിൽ രാധയുടെ സ്വരൂപം അതായതു ആനന്ദത്തിന്റെ സ്വരൂപം മനസ്സിലാക്കണം. പക്ഷെ ജീവന്റെ ബുദ്ധി അവിടെ പിൻവാങ്ങിപ്പോകുന്നു. ബുദ്ധിയ്ക്ക് അവിടെ എത്താൻ സാധിയ്ക്കുന്നില്ല. ഏതൊരാനന്ദത്തിൽനിന്നും ജഗത്തുണ്ടാ യോ, ഏതൊരാനന്ദത്തിൽ സ്ഥിതിചെയ്യുന്നുവോ, ഏതിൽ അതിനു ലയം ഉണ്ടാകുന്നുവോ, അതിന്റെ ഒരംശം മാത്ര മാണു മനുഷ്യർക്കു ശൃംഗാരരസാസ്വാദനത്തിൽനിന്നും ലഭി യ്ക്കുന്നത്. പക്ഷെ അവിടെ സംയോഗം ജഡവുമായിട്ട് ആക യാൽ പ്രേമി അധഃപതിക്കുന്നു. കുറച്ചെങ്കിലും ജഡതയെ സ്വീകരിയ്ക്കാതെ സംസാരസുഖം ലഭിയ്ക്കുകയില്ല. ചൈത ന്യത്വത്തെ സ്വീകരിയ്ക്കാതെ ചൈതന്യത്തിന്റെ രസവും ലഭിയ്ക്കുകയില്ല.

ജീവനിൽ അഹംഭാവം വന്നാൽ ഈശ്വരൻ അദൃ ശ്യനാകും. രാധ ബ്രഹ്മരസാസ്വാദനംകൊണ്ടു ക്ഷീണിച്ചു ശ്രീകൃഷ്ണനോടു തന്നെ തോളത്ത് എടുത്തു കൊണ്ടുപോ കാൻ പറഞ്ഞു: 'ഈ വൃക്ഷത്തിൽ കയറി എന്റെ തോളത്ത് ഇരുന്നുകൊള്ളുക,' എന്ന് ഭഗവാൻ പറഞ്ഞു. രാധ അതിൻ പ്രകാരം ചെയ്യാൻ തുടങ്ങിയപ്പോൾ ഭഗവാൻ അന്തർധാനം



ചെയ്തു. രാധ വൃക്ഷത്തിൽ തൂങ്ങിയും കിടന്നു. രാധ സാവധാനത്തിൽ താഴെയിറങ്ങി. സംസാരത്തിനെ ഒരു വൃക്ഷത്തോടുപമിയ്ക്കാം. അതിൽ കയറി ഇരുന്നുകൊണ്ടു ബ്രഹ്മരസം ആസ്വദിയ്ക്കാമെന്നു വിചാരിച്ചാൽ സാധ്യമല്ല. അതിനാൽ ഭഗവാൻ രാധയേയും വിരഹദശ അനുഭവിപ്പിയ്ക്കുന്നു. ഹൃദയവ്യഥ പൂർണമാകുന്നതുവരെ ഭഗവാൻ വൈദ്യരൂപത്തിൽ വരുകയില്ല. ഒരു ബംഗാളിചിത്രത്തിൽ കാണിച്ചിരുന്നത്, രാധയ്ക്കു പനി വന്നു. ഭഗവാൻ വൈദ്യന്റെ രൂപത്തിൽ ചെന്നു രാധയുടെ നാഡി പരിശോധിച്ചിട്ടു പറഞ്ഞത് "ഈ രോഗിയ്ക്കു മരുന്നല്ല വേണ്ടത്, വൈദ്യനെത്തന്നെയാണ് വേണ്ടത്," എന്നായിരുന്നു. ഭക്തിമാർഗത്തിലുള്ള ബംഗാളിസാഹിത്യങ്ങളിൽ രാധാകൃഷ്ണലീലകളെ അനേകവിധത്തിൽ വർണിച്ചിട്ടുണ്ട്. പക്ഷെ രാധാഭാവത്തിൽ ഭജിയ്ക്കുന്നതു വളരെ സൂക്ഷിയ്ക്കണം. സംസാരഭാവം വന്നുപോയാൽ ഭക്തൻ അധഃപതിയ്ക്കാൻ ഇടയാകും. സാംസാരികപ്രേമത്തിൽ 'ഭേദത്തിൽ അഭേദം' അല്പനേരമേ ചില സ്ഥലത്തു കാണാറുള്ളു. ആത്മാന്വേഷണമാണ് യഥാർഥ പ്രേമാന്വേഷണം.

യൗവനത്തിന്റെ സൗന്ദര്യം മിന്നൽപിണർപോലെയാണ്. വിവാഹദിവസമുള്ള സ്ത്രീപുരുഷന്മാരെയല്ല പിന്നീടുള്ള കാലങ്ങളിൽ കാണാറുള്ളത്. വ്യവഹാരത്തിൽ അപ്രാപ്തവസ്തു പ്രാപ്തമായിക്കഴിഞ്ഞാൽ, അതിന്റെ മതിപ്പ് കുറയാൻ തുടങ്ങും. യഥാർഥ സൗന്ദര്യം മനുഷ്യരെ ശ്രേഷ്ഠരാക്കും. മിഥ്യാസുഖം മനുഷ്യരെ അല്പരുമാക്കും. വിവാഹത്തിന്റെ ആദ്യകാലത്ത് സാംസാരികപ്രേമം ദേവന്മാരുടെ അമൃതിൽനിന്നും ഉണ്ടാക്കിയതായി പലർക്കും തോന്നാറുണ്ട്. പക്ഷെ വർഷങ്ങൾ നീങ്ങുന്തോറും അത് അമൃതിൽനിന്നുള്ളതല്ലെന്നും, വെറും എല്ലിൽ നിന്നും തൊലിയിൽ നിന്നും വരുന്നതാണെന്നും അവർക്കു തോന്നിത്തുടങ്ങും. സാംസാരികസുഖത്താൽ മനുഷ്യൻ ഭോക്താവെന്ന ഭാവം വിട്ടു ഭോഗ്യവസ്തുവായിത്തീരുകയും, കാമക്രോധാദികൾ അവരുടെ ഭോക്താവായിത്തീരുകയും ചെയ്യുന്നു.

ഭഗവാൻ അദൃശ്യനായപ്പോൾ രാധയ്ക്കു തന്റെ തെററു മനസ്സിലായി. സാധാരണ സമയത്തു ജീവനു തന്റെ ദോഷം കാണാൻ സാധിയ്ക്കാറില്ല. തന്റെ ദോഷം സ്വയം കാണാൻ തുടങ്ങുമ്പോൾ ഭഗവാന്റെ കൃപ തന്നിൽ ഉണ്ടാകാൻ തുടങ്ങിയെന്നു മനസ്സിലാക്കണം. ദുഃഖനിമഗ്നയായ രാധ, തുല്യദുഃഖിതരായ മററു ഗോപികളെ കണ്ടു. തങ്ങളുടെതന്നെ ദോഷത്താൽ അദൃശനായിത്തീർന്ന ഭഗവാനെ വീണ്ടും ദർശിയ്ക്കാനാഗ്രഹിച്ച് അവർ പ്രാർഥിയ്ക്കുവാൻ തുടങ്ങി. യഥാർഥപ്രേമത്തിൽ താൻ സ്നേഹിയ്ക്കുന്ന വ്യക്തിയുടെ സുഖമാണിച്ഛിയ്ക്കുന്നത്. മിഥ്യാപ്രേമത്തിൽ തന്റെ സുഖം മാത്രമേ ഇച്ഛിയ്ക്കാറുള്ളൂ.

ശ്രാവണമാസത്തിൽ വൃന്ദാവനത്തിൽ രാസമണ്ഡലികൾ വരാറുണ്ട്. അവരിൽ ഒരു കൂട്ടർ ഒരിയ്ക്കൽ ഇപ്രകാരം ഒരു രംഗം അഭിനയിക്കുകയുണ്ടായി - അതായതു ശ്രീകൃഷ്ണൻ ഒരു ദിവസം രാധയുടെ ഗൃഹത്തിലേയ്ക്കു പോകുന്നതിനായി പുറപ്പെട്ടു. വഴിയിൽ ഭഗവാനെ എതിരേൽക്കാൻ രാധ തന്റെ ഒരു ദാസിയെ നിറുത്തിയിരുന്നു. പക്ഷെ ഭഗവാൻ ആ സ്ഥലത്തെത്തുന്നതിനു മുൻപ് ചന്ദ്രാവലിയെന്ന ഒരു ഗോപിയുടെ ദാസി ശ്രീകൃഷ്ണനെ ചന്ദ്രാവലിയുടെ അടുത്തേയ്ക്കു കൊണ്ടുപോയി. വിവരമറിഞ്ഞ രാധയുടെ ദാസി, നിരാശപ്പെട്ട് വിവരം സ്വാമിനിയെ അറിയിച്ചു. അതു കേട്ട് രാധ പറഞ്ഞത് "ഭഗവാൻ ചന്ദ്രാവലിയുടെ സമീപത്തേയ്ക്ക് പോയതിൽ എനിയ്ക്കു സങ്കടമില്ല. പക്ഷെ ചന്ദ്രാവലിയ്ക്കു ഭഗവാനെ സുഖിപ്പിയ്ക്കാൻ സാധിയ്ക്കുകയില്ല. ശ്രീകൃഷ്ണൻ എന്റെ അടുത്തു വന്നിരുന്നെങ്കിൽ ഞാൻ അദ്ദേഹത്തെ സുഖിപ്പിച്ചേനെ" എന്നായിരുന്നു. ഇവിടെ ചന്ദ്രാവലിയെന്നു വച്ചാൽ മനസ്സ് എന്നു മനസ്സിലാക്കണം. ആത്മാവ് മനസ്സിന്റെ ക്ഷേത്രത്തിൽ പോയാൽ സുഖിയാവുകയില്ല. രാധാകൃഷ്ണന്മാരുടെ ഇപ്രകാരമുള്ള രൂപകലീലകൾ പാടിയും ഭജിച്ചും ഭക്തജനങ്ങൾ ആനന്ദിയ്ക്കാറുണ്ട്. പക്ഷെ ആ അവസരത്തിൽ സാംസാരികഭാവം വന്നുപോയാൽ ആപത്താണെന്നു മനസ്സിലാക്കണം.

രാധയും മററു ഗോപികളും ചന്ദ്രപ്രകാശം പരന്നിരുന്ന വനത്തിൽ ശ്രീകൃഷ്ണനെ അന്വേഷിച്ചു നടന്നു. അന്ധകാരമയമായ കാനനപ്രദേശം കണ്ടപ്പോൾ അവിടെനിന്നും അവർ തിരിച്ചുപോന്നു. എന്തെന്നാൽ അവർ ഭഗവത് സംബന്ധമുള്ളവരാകയാൽ അന്ധകാരം അവർക്ക് ഇഷ്ടപ്പെടുകയില്ല. പ്രഭാതസമയത്തു പക്ഷികൾ ശബ്ദിയ്ക്കുന്നതിൽനിന്നും, പ്രകാശം അവയ്ക്ക് ഏതോ അലൗകിക ആനന്ദം പ്രദാനം ചെയ്യുന്നതായി മനസ്സിലാക്കാം. ഗോപികളും ദിവ്യപ്രകാശത്തെ അന്വേഷിയ്ക്കുകയാണ്. ആ സമയത്തെ ഗോപികളുടെ സ്ഥിതിയെ ശുകദേവൻ ഇപ്രകാരം വർണിച്ചിരിയ്ക്കുന്നു:

**"തന്മനസ്കാസ്തദാലാപാസ്തദ്വിചേഷ്ടാസ്തദാത്മികാഃ**
**തദ്ഗുണാനേവഗായന്ത്യോനാത്മാഗാരാണിസസ്മരുഃ"**
(10.30.43.)

ശ്രീകൃഷ്ണനിൽ മനസ്സു ചേരുകയാലും, കൃഷ്ണനെപ്പററി സംസാരിയ്ക്കുകയാലും, കൃഷ്ണന്റെ ചേഷ്ടകളെ അനുകരിയ്ക്കുകയാലും, കൃഷ്ണന്റെ ധ്യാനത്തിൽ നിമഗ്നരാകയാലും, കൃഷ്ണനെ കീർത്തിച്ചു പാടുകയാലും, അവർ അവരുടെ ദേഹഗേഹാദികളെ മറന്നുപോയി.

ഇവിടെ വിരഹത്തിന്റെ യഥാർഥസ്വരൂപത്തെ വർണിച്ചിരിയ്ക്കുന്നു. യഥാർഥവിരഹത്തിൽ സംസാരം വിസ്മരിയ്ക്കപ്പെടും. ആ ദശ ഭഗവാന്റെ അനുഗ്രഹത്തിന് അനുകൂലവുമായിരിയ്ക്കും. പ്രപഞ്ചവിസ്മൃതിയോടുകൂടിയ സുദൃഢമായ ഭഗവത്പ്രേമത്തെയാണ് പുഷ്ടി ഭക്തിയെന്ന്, പുഷ്ടിസമ്പ്രദായക്കാരനായ ശ്രീ വല്ലഭാചാര്യൻ പറയുന്ന



ത്. ജ്ഞാനമാർഗത്തിലും ജഗത്തിന്റെ മിഥ്യാത്വമറിയുമ്പോൾ ബ്രഹ്മാകാരവൃത്തിയ്ക്കു പിന്നെ വിളംബമുണ്ടാകുകയില്ല. ആ വൃത്തി സ്വരൂപ പ്രകാശത്തിന്നു യോഗ്യമായുള്ള അവസ്ഥയെ ഉണ്ടാക്കുന്നു.

ഇനിയും ശ്രീകൃഷ്ണദർശനം ഉണ്ടായില്ല. അതിനാൽ ഗോപികൾ അവരിലുള്ള ദോഷം നീങ്ങിയിരിയ്ക്കുകയില്ലെന്നു കരുതി വിപരീതഭാവനയെ നീക്കാൻവേണ്ടി എല്ലാവരും ചേർന്നു കൃഷ്ണനെ സ്മരിച്ചുകൊണ്ടു യമുനാതീരത്തു തിരിച്ചുവന്നു പാട്ടുപാടാൻ തുടങ്ങി. അതിനെയാണ് ഗോപികാഗീതമെന്നു പറയുന്നത്.

ഭഗവാന്റെ ഗുണങ്ങളെ പാടിപ്പാടി ജീവന്റെ ദോഷങ്ങളെ അറിയാൻ ഇടയാകുന്നു. വസ്ത്രത്തിൽ *സോപ്പു* പുരട്ടുംതോറും അതിലുള്ള അഴുക്ക് എത്രയുണ്ടെന്നറിയാൻ സാധിയ്ക്കുന്നു. വിഷയസംബന്ധിയായ ഗീതങ്ങൾ പാടി മനസ്സിനെ ദുഷിപ്പിച്ചിട്ടുള്ളവർക്കു ബ്രഹ്മലാഭം ഉണ്ടാകുകയില്ല. ഭഗവാനും വളരെ പരീക്ഷിച്ചതിന്നു ശേഷമേ അവരെ അനുഗ്രഹിയ്ക്കുകയുള്ളൂ. എന്തെന്നാൽ ഏതെങ്കിലും വിധമുള്ള ആഗ്രഹം മനസ്സിലിരുന്നാൽ വൈകുണ്ഠത്തിൽ ചെന്നാലും അവർ ഭഗവാനോട്, *സിനിമ, റേഡിയൊ,* വർത്തമാനകടലാസ് മുതലായവ ആവശ്യപ്പെടും. അങ്ങനെ വൈകുണ്ഠത്തിൽ വച്ചായാലും ദ്വൈതഭാവംവന്നാൽ ജയവിജയന്മാരെപ്പോലെ അധഃപതിയ്ക്കാൻ ഇടയാകും. സമ്പൂർണശുദ്ധി വരാതെ ആത്മസാക്ഷാത്കാരം ഉണ്ടാകുകയില്ല. കണ്ണാടിയിൽ അഴുക്കിരുന്നാൽ മുഖത്ത് അഴുക്കുള്ളതുപോലെ തോന്നിയ്ക്കും. അതിനാൽ അന്തഃകരണശുദ്ധി ഉണ്ടായിരിയ്ക്കേണ്ടതത്യാവശ്യമാണ്. ആ അന്തഃകരണശുദ്ധിയ്ക്കായി ഗോപികൾ കരഞ്ഞുകരഞ്ഞ്, പാടിപ്പാടി ഹൃദയത്തെ ശുദ്ധമാക്കുന്നു. ഇതാണ് ഗോപികാഗീതം. ഇത് 19 ശ്ലോകമുണ്ട്. സ്വർണത്തിലെ അഴുക്കു കളയാൻ അത് പല പ്രാവശ്യവും കാച്ചിപഴുപ്പിയ്ക്കുന്നതുപോലെ ദിവസവും ഭാവപൂർവം ഭജിയ്ക്കാൻ ശീലിയ്ക്കണം. ഭഗവാൻ ജീവനിൽ വിഷമതകൾ ഉണ്ടാക്കി ഭക്തരെ നന്നാക്കുന്നു. ഭക്തിയിൽ ധൈര്യവും തിതിക്ഷയും അത്യാവശ്യമാണ്.

# പ്രകരണം ഇരുപത്തൊമ്പത്

## ഗോപികാഗീതം

ഭഗവാന്റെ വിരഹത്തിൽ ഗോപികൾ ഗൃഹദേഹാദികളെല്ലാം മറന്നുപോയി. എങ്കിലും ഭഗവാൻ പ്രത്യക്ഷപ്പെട്ടില്ല. പക്ഷെ ആ വൈരാഗ്യദശ നിലനില്ക്കുകയാണെങ്കിൽ ഭഗവാനു പ്രകടമായേ കഴിയൂ. 'വിവാഹം കഴിയ്ക്കുമെങ്കിൽ ശിവനെ മാത്രം. അല്ലെങ്കിൽ നിത്യകന്യകയായി കഴിയും' ഇതായിരുന്നു പാർവതിയുടെ വ്രതം. രുക്മിണിയും ഇങ്ങനെയുള്ള വ്രതമാണെടുത്തത്. നൂറുജന്മമെടുക്കേണ്ടിവന്നാലും ശ്രീകൃഷ്ണനെയല്ലാതെ മറ്റാരേയും വിവാഹം ചെയ്യുകയില്ല, എന്ന്. ഇപ്രകാരമുള്ള ദൃഢതകൊണ്ടേ ഭഗവത്പ്രാപ്തിയുണ്ടാകൂ. ഗോപികാഗീതം പാടിത്തീർന്നയുടനെ ഭഗവാൻ പ്രത്യക്ഷമായി. ഈ ദിവ്യഗീതം വൈഷ്ണവർ നിത്യം ചൊല്ലുന്നു. അതിൽ ആദ്യത്തെ ശ്ലോകത്തിൽ ഗോപികൾ പറയുന്നു.

**"ജയതി തേ/ധികം ജന്മനാ വ്രജഃ**
**ശ്രയത ഇന്ദിരാ ശശ്വദത്ര ഹി**
**ദയിത ദൃശ്യതാം ദിക്ഷു താവകാ-**
**സ്ത്വയി ധൃതാസവസ്ത്വാം വിചിന്വതേ."** (10.31.1)

"ഈ വ്രജഭൂമി അവിടുത്തെ ജന്മംകൊണ്ട് മൂന്നു ലോകങ്ങളിലും വെച്ചു ശ്രേഷ്ഠമായിത്തീർന്നു. അതിനാൽ ലക്ഷ്മീദേവിയും നിരന്തരം ഇവിടെ വാസമാക്കിയിരിയ്ക്കുന്നു. അവിടുത്തെ ദാസികളായ ഞങ്ങൾ അവിടുത്തേയ്ക്കു വേണ്ടിമാത്രം പ്രാണസന്ധാരണം ചെയ്യുകയാണ്. എല്ലായിടത്തും ഞങ്ങൾ അവിടുത്തെ അന്വേഷിക്കുന്നു. ഞങ്ങൾക്കു ദർശനം തന്നാലും."

ദർശനത്തിന് ആത്മസാക്ഷാത്ക്കാരമെന്നും അർഥമുണ്ട്. ബ്രഹ്മഭാവം ഉണ്ടാകത്തക്ക അവസ്ഥ നൽകിയാലും, എന്നു ഗോപികൾ പ്രാർഥിയ്ക്കുന്നു. ഏതെങ്കിലും ഗുരു ശിഷ്യനുപദേശിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ശിഷ്യനിൽ അഹങ്കാരം വരുകയോ, അഥവാ ശിഷ്യൻ സാംസാരികകാര്യങ്ങളെപ്പററി സംസാരിയ്ക്കുകയോ ചെയ്താൽ ഗുരു ഒന്നും പറയാതെ അന്യസ്ഥലത്തേയ്ക്കു പൊയ്ക്കളഞ്ഞാൽ ശിഷ്യന് ഉണ്ടാകുന്ന ഒരവസ്ഥപോലെയാണ് ഇവിടെ ഗോപികളുടെ വിരഹവേദനയും.

അടുത്ത ശ്ലോകത്തിൽ ഗോപികൾ പറയുകയാണ്: "ഹേ സുരതനാഥാ, അവിടുന്നു താമരപ്പൂവിന്റെ ഇതളുകളെക്കാൾ മനോഹരമായ അവിടുത്തെ നയനങ്ങളാൽ ശുല്കദാസികളായ ഞങ്ങളെ വധിച്ചിരിയ്ക്കുന്നു. ഇത് ഹിംസയാകുകയില്ലേ? ഞങ്ങൾക്കു ദർശനം നൽകി ജീവൻ ദാനം ചെയ്താലും."(10.31.2.) ലോകത്തുള്ള അല്പസൗന്ദര്യം പോലും മനുഷ്യരെ മുഗ്ദ്ധരാക്കുന്ന സ്ഥിതിയ്ക്കു ഭഗവാനിൽ എത്ര സൗന്ദര്യവും സുഖവും ഉണ്ടായിരിയ്ക്കണം!

ഗോപികൾ തുടരുന്നു: ഹേ നരശ്രേഷ്ഠാ, അവിടുന്നു വിഷജലത്തിൽനിന്നും, പെരുമ്പാമ്പിന്റെ രൂപത്തിൽ വന്ന അഘാസുരനിൽനിന്നും, ഇടി, മഴ, കാററ് ആദിയിൽനിന്നും കാട്ടുതീയിൽനിന്നും വത്സാസുരൻ വ്യോമാസുരൻ മുതലായവരിൽനിന്നും, മററു പല സങ്കടങ്ങളിൽനിന്നും ഞങ്ങളെ അടിയ്ക്കടി രക്ഷിച്ചു. ഇപ്പോൾ എന്തിനായിട്ട് അങ്ങു മറഞ്ഞിരിയ്ക്കുന്നു? അവിടുന്നു യശോദയുടെ പുത്രൻ മാത്രമല്ല, സമസ്തദേഹധാരികളുടെയും അന്തരാത്മാവാണ്. ബ്രഹ്മാവിന്റെ പ്രാർഥനകൊണ്ട് അവിടുന്നു യദുകുലത്തിൽ വന്നവതരിച്ചു. (10.31.3, 4.) സാക്ഷിയ്ക്കു മറഞ്ഞിരിയ്ക്കാൻ സാധ്യമല്ല. ഏതിന്റെ സത്തകൊണ്ടു മററു സകലതിനും സത്ത ലഭിയ്ക്കുന്നുവോ, അതിനെങ്ങനെ മറഞ്ഞിരിയ്ക്കാൻ



സാധിയ്ക്കും? പക്ഷെ ഗോപികളിൽ ലോകൈഷണ വരുകയാൽ അവർ മററുള്ളവരെക്കാൾ ശ്രേഷ്ഠരാണെന്നു വിചാരിയ്ക്കാൻ തുടങ്ങി. അപ്പോൾ ഭഗവദ്രൂപിയായ സാക്ഷിയുടെ അനുഭവം പ്രകടമായിട്ടനുഭവപ്പെടാതായി. സാക്ഷി എല്ലാവരിലും ഏകമാകയാൽ, ആരും ശ്രേഷ്ഠരോ നീചരോ അല്ല. എങ്കിലും ജീവനിൽ പലപ്പോഴും ഭേദഭാവം വന്നുപോകുകയാൽ ബ്രഹ്മാകാരവൃത്തിയുണ്ടാകുന്നില്ല. ജഗത്പതി ജീവന്റെ അല്പശക്തിയെ മറച്ച് ജീവനെ ശാന്തിമയമായ അവസ്ഥയിൽ എത്തിയ്ക്കുന്നു. ഈ ആശ്ചര്യകരമായ ഭഗവത്പ്രസാദം, ഭഗവാന്റെ അനുഗ്രഹത്തിനു പാത്രമായവർക്കു ലഭിയ്ക്കുന്നു. അതിനാൽ ഭഗവാൻ പ്രകടമായില്ലെങ്കിലും മനസ്സിനെ സംസാരസുഖങ്ങളിലേയ്ക്കു വിടാതെ വിരഹദുഃഖത്തെ സഹിയ്ക്കണം. ജീവന് ശാന്തി, മൗനം, സംസാരവിസ്മൃതി, ആന്തരികമായ ഏകാന്തത ആദിയായവയുടെ അനുഭവം ഉണ്ടാകുന്നതുവരെ ഇങ്ങനെയുള്ള അമൃതു ലഭിയ്ക്കുകയില്ല.

ഗോപികൾ പറയുന്നു: "സംസാരത്തെ ഭയന്ന് അവിടുത്തെ ചരണങ്ങളെ ശരണം പ്രാപിയ്ക്കുന്നവരെ അവിടുന്നു നിർഭയരാക്കുന്നു. ലക്ഷ്മീദേവിയുടെ കരം പിടിച്ചതും ആനന്ദദായകവുമായ അവിടുത്തെ കരം ഞങ്ങളുടെ ശിരസ്സിൽ വച്ചാലും. അവിടുത്തെ ഭക്തരുടെ ഗർവുനീക്കാൻ, അവിടുന്നു ഞങ്ങളെ സ്വീകരിച്ചാലും. അവിടുത്തെ മുഖകമലദർശനം ഞങ്ങൾക്കു നൽകിയാലും."(10.31.5,6.)

ഭഗവാനെ ശരണം പ്രാപിയ്ക്കുന്നവരിലുള്ള ജീവസത്ത നീങ്ങിപ്പോകുന്നു. അവർ പരമാർഥസത്തയിൽ വരുന്നതുകൊണ്ട് അദ്വൈതാനുഭവം ലഭിച്ചു നിർഭയരായിത്തീരുന്നു. ജീവനിൽ ഉണ്ടാകുന്ന അഭിമാനം ഭഗവാന്റെ ഹാസം അഥവാ അദ്വൈതാനന്ദത്താൽ നീങ്ങിപ്പോകും. ലക്ഷ്മി ഭഗവാന്റെ അവിചലശക്തിയാണ്. (12.11.20.) ആ ശക്തിയെ ഉപയോഗിയ്ക്കാൻ പ്രാർഥിയ്ക്കുന്നു. സംസാരത്തിൽ മനുഷ്യർക്കു പരിണാമിയായ ജഡശക്തിയുടെ അനുഭവം ഉണ്ടാകുന്നതുകൊണ്ട് ദുഃഖികളാകുന്നു. ഇവിടെ ഗോപികൾ അവിചലശക്തിയുടെ അനുഭവരൂപമായ കരത്തെ ശിരസ്സിൽ വയ്ക്കാൻ പ്രാർഥിയ്ക്കുന്നു. ശിരസ്സിൽ വിചാരശക്തിയിരിയ്ക്കുന്നതിനാൽ വിചാരശക്തി വികസിയ്ക്കാൻവേണ്ടി പ്രാർഥിയ്ക്കുന്നു.

ഇനിയും പറയുന്നു: "വിദ്വാന്മാർക്കു പ്രിയങ്കരവും മനോഹരവുമായ പദാവലികളാൽ യുക്തവുമായ വാണിയിൽ അവിടുത്തെ ദാസികളായ ഞങ്ങൾ മോഹിച്ചുപോയിരിയ്ക്കുന്നു. അതിനാൽ അവിടുത്തെ അധരാമൃതം തന്നു ഞങ്ങൾക്കു ജീവനെ ദാനം നൽകിയാലും. ശരണാഗതരുടെ സർവപാപങ്ങളും നശിപ്പിയ്ക്കുന്നതായ അവിടുത്തെ ചരണങ്ങളെ ഞങ്ങളുടെ ഹൃദയത്തിൽ വച്ച്, ഞങ്ങളുടെ ഇച്ഛകളെ ശാന്തമാക്കിയാലും." (10.31.7,8.)

ബുദ്ധിയുടെ തെററ് അഭ്യാസത്താൽ ശരിയാകും. സ്നേഹത്തിൽ ഉണ്ടാകുന്ന തെററു വൈരാഗ്യംകൊണ്ടും ശരിയാകും. "**തത്ത്വമസി**" ആദി മഹാവാക്യത്തിന്റെ ജ്ഞാനത്തിനു പദാർഥശോധന ചെയ്യണം. അതിനാൽ പദാവലിയുക്തമായ വാണിയാലുണ്ടാകുന്ന അമൃതിനുവേണ്ടി ഗോപികൾ പ്രാർഥിയ്ക്കുന്നു.രാഗത്തിന്റെ സ്ഥാനം ഹൃദയമാണ്. അവിടെ ഭഗവാന്റെ ചരണങ്ങൾ വയ്ക്കണമെന്നവർ ആവശ്യപ്പെടുന്നു. ജ്ഞാനഗംഗ വിഷ്ണുവിന്റെ ചരണത്തിൽനിന്നുമാണ് പുറപ്പെട്ടത്. ജ്ഞാനികൾ വിചാരശക്തിയാൽ ശങ്കരന്റേതുപോലുള്ള അദ്വൈതജ്ഞാനവും വൈരാഗ്യവും ആവശ്യപ്പെടുന്നു. വാസനകളുടെ ബഹളമുള്ളിടത്ത് ഭഗവാന്റെ പ്രേരണാത്മകമായ മധുരശബ്ദം എങ്ങനെ കേൾക്കാൻ കഴിയും? പലരും "**തത്ത്വമസി**" വാക്യം കേൾക്കുന്നുണ്ടെങ്കിലും അവർക്കു ബ്രഹ്മരൂപമായിട്ടനുഭവം എന്തുകൊണ്ടാണുണ്ടാകാത്തത്? അതിനു ശ്രവണാനന്തരം വിധിപൂർവം മനനം ചെയ്യേണ്ടതുണ്ട്. ശ്രവണംകൊണ്ട് അനുഭവം ഉണ്ടാകുന്നില്ലെങ്കിൽ, വിവേകം, വൈരാഗ്യം, ശമാദിഷട്സമ്പത്തി, മുമുക്ഷുത, ഇത്യാദി സാധനചതുഷ്ടയം സമ്പാദിയ്ക്കണം. സംസാരകല്പനകളും, ലൗകിക വിചാരങ്ങളും, ശക്തിയോടെ പ്രവർത്തിയ്ക്കുന്നിടത്തു ശുദ്ധമായ ആത്മാവിന്റെ ശബ്ദം എങ്ങനെകേൾക്കും? തന്റെ സംസാരിഭാവത്തേയും സംസാരസുഖത്തേയും ത്യജിയ്ക്കാത്ത ജീവന്റെ ധ്യാനവും ജ്ഞാനവും അഭിമാനയുക്തമായിരിയ്ക്കും. അന്തർമുഖവൃത്തിയുള്ളവന്നും ഭഗവാൻ തന്റെ അനുഭവം വേഗം നല്കാറില്ല. ചിലപ്പോൾ കുറച്ചനുഗ്രഹം നൽകിയെങ്കിൽ ചിലപ്പോൾ കൂടുതൽ നൽകിയെന്നും വരും. ചിലപ്പോൾ ജീവന്റെ വൃത്തി എങ്ങനെയുള്ളതാണെന്നു നോക്കാതെ ജീവന്റെ ഭാവന നോക്കും. ഈ പ്രസാദം ഭഗവാന്റെ കൃപയുടെ ഫലമാകയാൽ എപ്പോഴെങ്കിലും അതു ലഭിയ്ക്കാതിരിയ്ക്കയില്ല, ചിലപ്പോൾ സാധകൻ ഓർക്കാതിരിയ്ക്കുമ്പോഴായിരിയ്ക്കും ആത്മഭാവം ജാഗ്രത്താകാൻ തുടങ്ങുന്നത്. അതിനാൽ ഒരിയ്ക്കലും നിരാശരാകേണ്ട കാര്യമില്ല. ഭഗവാൻ യാതൊന്നു നല്കുന്നുവോ അതു സ്വീകരിച്ചു ഭഗവത്സ്മരണയോടെ ജീവിയ്ക്കണം. ജീവനു ജീവഭാവത്തോടെ മരിയ്ക്കാൻ ഇഷ്ട മല്ല. അതിനാൽ എന്തെങ്കിലും ക്രിയ ചെയ്തു ഭഗവാനെ ലഭിയ്ക്കാൻ തിടുക്കം കൂട്ടുന്നു. ഇതു പുരുഷതന്ത്രസാധനയാണ്. ഭഗവാൻ സ്വയം വസ്തുതന്ത്രമാണ്. ഭഗവാൻ സാധ്യവസ്തുവല്ല, സിദ്ധവസ്തുവാണ്. അതിനാൽ ഭഗവത്പ്രാപ്തിയ്ക്കു ശ്രദ്ധയും ശരണഭാവവുമാണ് വേണ്ടത്. അതായത്, സ്വയം സമർപ്പണമാണ് വേണ്ടത്. അതായത്, ബലിരാജാവിനെപ്പോലെ ദാനം നൽകണം. അതിനെ ആത്മനിവേദനഭക്തിയെന്നു പറയുന്നു. ഗോപികൾ പറയുന്നു: "പ്രഭോ, സന്തപ്തരായ ജീവികൾക്കു ജീവദാനം ചെയ്യുന്നതും, കവികളാൽ കീർത്തിയ്ക്കപ്പെടുന്നതും, ശ്രവണമംഗളവുമായ അവിടുത്തെ കഥാമൃതത്തെ ഭൂലോകത്തു പ്രചാരം ചെയ്യുന്നവരാണ് ഉത്തമദാനം നൽകുന്നവർ. ധ്യാനമാത്രംകൊണ്ടു മംഗളമാക്കുന്ന അവിടുത്തെ ക്രീഡകളാലും, ഏകാ

ന്തത്തിൽ ഹൃദയത്തെ ഹരണം ചെയ്യുന്ന നേരംപോക്കുകളാലും ഞങ്ങളുടെ ചിത്തം ക്ഷുബ്ധമായിപ്പോയി. (10.31.9,10.)

ഇവിടെ ശ്രവണഭക്തിയുടെ മൂല്യം അത്യുത്തമമാണെന്നു പറഞ്ഞിരിയ്ക്കുന്നു. മഹാവാക്യങ്ങളുടെ ശ്രവണം കൊണ്ടു സാക്ഷാത്കാരമുണ്ടാകും. ഇപ്രകാരം ശ്രവണം ചെയ്യിയ്ക്കുന്ന ഗുരുവിന്റെ മഹിമയും അപാരമാണ്, എന്നും ഇവിടെ പറഞ്ഞിരിയ്ക്കുന്നു. ഇങ്ങനെയുള്ള ശ്രവണം കൊണ്ടു ഭഗവാന്റെ ഗുണങ്ങളുടെ മഹിമ കേൾക്കാൻ ഇട വരുന്നു. പദപദാർഥങ്ങളുടെ ശോധനയും ഉണ്ടാകുന്നു. ശുദ്ധമായിട്ടുള്ള ജീവനു മുഖ്യസമാനാധികരണംകൊണ്ടു ബ്രഹ്മഭാവം പ്രാപ്തമാകയും ചെയ്യുന്നു. ഈ ദശ വളരെ കുറച്ചുപേർക്കു മാത്രമേ ലഭിയ്ക്കാറുള്ളു. എന്തെന്നാൽ വളരെ കുറച്ചുപേർ മാത്രമെ പുരുഷതന്ത്രപരമായ സാധനകളെ വിട്ടിട്ടു വസ്തുതന്ത്രമായ ഭഗവാനിലേയ്ക്കു തിരിയാറുള്ളു. അനുഭവം ഉണ്ടായവർക്കേ അതറിയാൻ സാധിയ്ക്കുകയുള്ളു. അതിനാൽ അനുഭവം സിദ്ധിച്ച ഗുരുവിന്റെ ഉപദേശം ആവശ്യമാണ്. അവരുടെ വാണി അലൗകികവും ചൈതന്യമുള്ളതും ആയിരിയ്ക്കും. അവർ ഹൃദയത്തിൽനിന്നുമാണ് പറയുന്നത്. ഭഗവാൻ തന്റെ ശക്തികൊണ്ടു ബ്രഹ്മഭാവം ഉണ്ടാക്കുന്നു. ആ സ്ഥിതിയിൽ ജീവൻ തന്റെ പ്രയത്നം ഉപേക്ഷിയ്ക്കണം. ബാധസമാനാധികരണത്തിന്റെ ന്യായപ്രകാരം ജീവൻ ശരണാഗതനായിരിയ്ക്കണം. എന്തെന്നാൽ സംസാരഭാവത്തിൽ ജീവൻ കല്പിതമാണ്.

ഗോപികൾ നാലുതരക്കാരാണ്. സത്വരജസ്തമോഗുണികളും നിർഗുണികളും. നാലാമത്തെ ശ്ലോകത്തിൽ **"അഖിലദേഹിനാമന്തരാത്മദൃക്"** എന്നു പറഞ്ഞിരിയ്ക്കുന്നിടത്തു നിർഗുണസ്വഭാവികളായ ഗോപികളെപ്പററിയാണ് പറഞ്ഞിരിയ്ക്കുന്നത്. മൂന്നാമത്തെ ശ്ലോകത്തിൽ, ഞങ്ങളെ അവിടുന്നു അനേകവിപത്തുകളിൽനിന്നും രക്ഷിച്ചു എന്നും മററും പറഞ്ഞിരിയ്ക്കുന്നതു സാത്വികമായ ഗോപികളുടെ വാണിയെയാണ് സൂചിപ്പിയ്ക്കുന്നത്. ചുരുക്കത്തിൽ എവിടെയെല്ലാം ഏതേതു പ്രകാരമുള്ള സ്തുതിയാണോ കാണുന്നത് അവിടെയെല്ലാം അപ്രകാരമുള്ള ഗോപിയുടെ വാണിയാണെന്നു മനസ്സിലാക്കണം. ഒമ്പതാമത്തെ ശ്ലോകത്തിൽ **"തവ കഥാമൃതം തപ്തജീവനം"**എന്നു പറഞ്ഞിരിയ്ക്കുന്നതു ജിജ്ഞാസുവായ സാത്വികഗോപിയാണെന്ന് കണക്കാക്കാം. ഭഗവാന്റെ ക്രീഡകളുടെ കഥനം വരുന്നതെല്ലാം രാജസികളും താമസികളുമായ ഗോപികളുടെ വിലാപമാണെന്നറിയണം. എല്ലാ വിധമുള്ള ഭക്തന്മാരും ഭഗവാന്റെ കൃപയ്ക്കുവേണ്ടി പ്രാർഥിയ്ക്കുന്നു. ഇങ്ങനെയുള്ള പ്രാർഥനകൊണ്ടു ശാന്തിയുണ്ടാകും. ബാഹ്യവസ്തുക്കളേയും, ബാഹ്യബന്ധങ്ങളേയും ഭൂതകാലസംഭവങ്ങളേയും മറന്നുപോകുകയും ചെയ്യും.

ഗോപികൾ പറയുന്നു: "അല്ലയോ പ്രിയതമാ, നീ പശുക്കളെ മേയ്ക്കാൻ വനത്തിലേയ്ക്കു പോകുമ്പോൾ കമ





ലംപോലെ കോമളമായ നിന്റെ പാദങ്ങളിൽ വല്ല മുള്ളോ മറേറാ കൊണ്ടേയ്ക്കുമോ എന്നു ശങ്കിച്ചു ഞങ്ങളുടെ മനസ്സ് ഉദ്വിഗ്നമാകാറുണ്ട്. (10.31.11) പ്രപഞ്ചത്തിലുള്ള സകല സംസാരങ്ങളും - വിഷയങ്ങളെക്കുറിച്ചായാലും നേരമ്പോക്കായാലും - അതിൽ സത്ത ഏകമാത്രബ്രഹ്മത്തിന്റെയാണ്. ബ്രഹ്മം ഇങ്ങനെയെല്ലാം എന്തിനു സംസാരിയ്ക്കുന്നു എന്നുള്ള ആലോചന ജ്ഞാനികളുടെ മനസ്സിനേയും കൂടി ക്ഷുബ്ധമാക്കാറുണ്ട്. പശുക്കളെ സംസാരത്തിലുള്ള പല പല പ്രകൃതികളായി ഗണിച്ചാൽ അവയെ ബ്രഹ്മസത്ത മേയ്ക്കുമ്പോൾ ആ പ്രകൃതികളിൽ നിന്നും യുദ്ധവും ലഹളകളും ഉണ്ടാകാം. അതു കാണുമ്പോൾ നമുക്കുണ്ടാകാറുള്ളതുപോലെ ഭഗവാനും ദുഃഖമുണ്ടാകാറുണ്ടോ എന്നും ജീവികൾക്കു തോന്നിപ്പോകാം. ഇങ്ങനെയുള്ള വിരുദ്ധധർമങ്ങൾ കണ്ട്, സകല മനുഷ്യർക്കും മോഹമുണ്ടാകുന്നു.

ഗോപികൾ പറയുന്നു: "അവിടുന്നു വൈകുന്നേരം വീട്ടിലേയ്ക്കു തിരിച്ചുവരുന്ന സമയം അവിടുത്തെ മുഖകമലങ്ങളിലും, കുറുനിരകളിലും പൊടിയണിഞ്ഞു കാണുമ്പോൾ ഞങ്ങളുടെ മനസ്സു പലപ്പോഴും കാമാസക്തമായിപോകാറുണ്ട്. (10.31.12.) (ആത്മാവിൽ ആവരണം വരുമ്പോൾ വിക്ഷേപം ഉണ്ടാകുന്നു.) ഹേ രമണാ, ഹേ ദുഃഖനാശകാ, അവിടുന്നു ശരണാഗതഭക്തരുടെ കാമനകളെ പൂർണമാക്കുന്നവനാണ്. ലക്ഷ്മി അവിടുത്തെ പൂജിയ്ക്കുന്നു. പൃഥ്വിയ്ക്ക് അവിടുത്തെ ചരണങ്ങൾ ശോഭ നൽകുന്നു. ദുഃഖമുണ്ടാകുമ്പോൾ അവിടുത്തെ സ്മരിയ്ക്കുന്നതായാൽ ആ ദുഃഖം നീങ്ങിപ്പോകുന്നു. അതിനാൽ അവിടുത്തെ ചരണകമലത്തെ (ജ്ഞാനത്തെ) ഞങ്ങളുടെ മാറിടത്തിൽ (ഹൃദയത്തിൽ) വച്ചാലും. അങ്ങനെ ഞങ്ങൾ അവിടുത്തെ മറക്കാതിരിയ്ക്കട്ടെ. ഹേ വീരാ, അവിടുത്തെ അധരാമൃതം കാമസുഖ ത്തെ വർധിപ്പിയ്ക്കുന്നതും ശോകത്തെ കളയുന്നതുമാണ്. അതിന്റെ അനുഭവം ആ ഓടക്കുഴലിനു ലഭിയ്ക്കുന്നു. അത് സംസാരത്തിലുള്ള മററു സകല രാഗങ്ങളേയും മറപ്പിയ്ക്കുന്നതാകുന്നു. ആ സുധ ഞങ്ങൾക്കു ദാനം ചെയ്താലും. (10.31.13, 14.)

ബ്രഹ്മസുഖം ലഭിച്ചാൽ മററു സകലസുഖങ്ങളും മറന്നുപോകും. പക്ഷെ സംസാരത്തിലുള്ള സകല സുഖങ്ങളേയും ഉപേക്ഷിയ്ക്കാതെ ബ്രഹ്മസുഖം ലഭിയ്ക്കുന്നില്ല. ഗോപികൾ സംസാരത്തിലുള്ള സകല സുഖങ്ങളും ഉപേക്ഷിച്ച് ഭഗവാന്റെ അടുത്തു ചെന്നതാണ്. ഒരാൾക്കു ദുരാചാരിയായ ഒരു പുത്രനുണ്ടായിരുന്നു. അയാളുടെ വിവാഹം നടന്നിരുന്നില്ല. അവനോടു അവന്റെ അച്ഛൻ "നീ നിന്റെ ദുശ്ശീലം മാററിയാൽ ആരെങ്കിലും നിനക്കു വിവാഹത്തിനു കന്യകയെ തരും" എന്നു പറഞ്ഞപ്പോൾ മകൻ,"കന്യകയെ തന്നാൽ എന്റെ ദുശ്ശീലം മാററിക്കൊള്ളാം" എന്നു മറുപടി നൽകി. പക്ഷെ ദുശ്ശീലം മാററാതിരിയ്ക്കുന്നതുവരെ അവന് ആരും പെണ്ണു കൊടുക്കുകയില്ല. അതിന് ആദ്യം അധികാ



രിയാകേണ്ടിയിരിയ്ക്കുന്നു. ഗോപികൾ ഭഗവാന്റെ പ്രേമലഹരിയിൽ അവരുടെ ഗൃഹദേഹാദികളെ മറന്നുപോയിരുന്നു. ഊഞ്ഞാലിൽ ഇരുന്ന് ആടി ആർക്കും സ്വർഗത്തിൽ പോകാൻ സാധ്യമല്ല. ബലഹീനന് ഒരിയ്ക്കലും സ്വർഗരാജ്യം ലഭിയ്ക്കുകയില്ല. തന്റെ വാസനകളോടു യുദ്ധം വെട്ടാൻ കഴിവുള്ളവനുമാത്രമേ ആ ഉത്തമസുഖം ലഭിയ്ക്കുകയുള്ളു. ഭഗവാന്റെ സ്വരൂപാനുഭവം വളരെ കുറച്ചുപേർക്കുമാത്രമാണ് ലഭിയ്ക്കുക. എന്തെന്നാൽ അതിനധികാരികളായി വളരെ കുറച്ചാളുകളേ ഉണ്ടാകുന്നുള്ളു. സ്വരൂപാനുഭവമുണ്ടായിട്ടുള്ളവരെ അറിയാൻ നാലു ചിഹ്നങ്ങളുണ്ട്.

1. ശ്രദ്ധാബലംകൊണ്ടുമാത്രം യഥാർഥവിചാരം ചെയ്യാൻ കഴിവുള്ള ബുദ്ധിയുണ്ടായിരിയ്ക്കും. ഹൃദയം ഭഗവാനോടു പ്രേമം ഉണ്ടാകത്തക്ക ക്രിയകളല്ലാതെ മറ്റൊന്നും ചെയ്യുകയില്ല.

2. വെളിയിൽ അവശ്യം ചെയ്യേണ്ട കാര്യങ്ങൾ പൂർത്തിയായാലുടനെ അവരുടെ ബുദ്ധിയും ഹൃദയവും ഭഗവാനിലേയ്ക്കു നിഷ്പ്രയാസം തിരിയും.

3. തൽസമയം ബാഹ്യവസ്തുക്കൾ കാണാത്തതുപോലെയും ഉപയോഗിച്ചിട്ടില്ലാത്തതുപോലെയും മറന്നുപോകും.

4. ബാഹ്യവസ്തുക്കളുമായി സംബന്ധമുണ്ടാകുമ്പോൾ അവരുടെ പ്രമാണം മാറിപ്പോകുന്നു. ലോകത്തു പുതുതായി വന്നതുപോലുള്ള അനുഭവമുണ്ടാകും. അത്യാവശ്യത്തിനല്ലാതെ സംസാരിയ്ക്കാൻ ഇഷ്ടം തോന്നുകയില്ല. ഇങ്ങനെയുള്ള ജീവൻ ആവശ്യമില്ലാത്ത പ്രവൃത്തികളിൽനിന്നും മുക്തനായിരിയ്ക്കും. അവർ അകത്തെ ഏകാന്തതയിൽ നിഷ്പ്രയാസം പ്രവേശിയ്ക്കും. അവിടെ ഭഗവാനെയല്ലാതെ വേറൊന്നും ആഗ്രഹിയ്ക്കുകയുമില്ല. പക്ഷെ ഈ അവസ്ഥ പ്രാപ്തമാക്കുക വളരെ പ്രയാസമാണ്. അതിനെപ്പററി ഗോപികൾ പറയുന്നു:

**''അടതി യദ്ഭവാനഹ്നി കാനനം**
**ത്രുടിർയുഗായതേ ത്വാമപശ്യതാം**
**കുടിലകുന്തളം ശ്രീമുഖം ച തേ**
**ജഡ ഉദീക്ഷതാം പക്ഷ്മകൃദ്ദൃശാം.''** (10.31.15)

''അവിടുന്നു പകൽസമയം വനത്തിൽ വിഹരിയ്ക്കുമ്പോൾ അവിടുത്തെ കാണാത്തതായ ഒരു ക്ഷണം ഒരു യുഗംപോലെയും, വൈകിട്ട് അവിടുത്തെ അളകാവലികളാൽ സുശോഭിതമായ മുഖം കാണുമ്പോൾ കണ്ണിന്റെ ഇമകളുണ്ടാക്കിയ ബ്രഹ്മാവൊരു മൂഢനാണെന്നും തോന്നിപ്പോകുന്നു. അതായത് എപ്പോഴും ഭഗവാനെത്തന്നെ നോക്കിക്കൊണ്ടിരിയ്ക്കാൻ തോന്നുന്നു.''

ആത്മവിസ്മരണമാണു കല്പകാലത്തെ ഉണ്ടാക്കുന്ന ചിത്തം. അതിൽനിന്നും കാലത്തിന്റെ ഭാവനയുണ്ടാകുന്നു. ആത്മവിസ്മരണത്തിൽനിന്നു ഭേദദൃഷ്ടിയും, ഭേദദൃഷ്ടിയിൽ നിന്നു കാലവുമുണ്ടാകുന്നു. ഭേദദൃഷ്ടിയില്ലാത്തപ്പോൾ കാലവുമില്ല. ആത്മാവു സർവവ്യാപകമാകയാൽ അതിൽ വേറൊരു തത്ത്വമോ പരിണാമമോ ഉണ്ടാകുകയില്ല. സത്തയുടെ വിസ്മരണമുണ്ടായിട്ടു ക്രിയയിൽ മാത്രം ദൃഷ്ടി ചെല്ലുമ്പോൾ അവിടെ പരിണാമം കാണുന്നു. ഇങ്ങനെയുള്ള ഈ ദ്വൈതപ്രപഞ്ചം എപ്പോഴുണ്ടായി എന്നാർക്കും പറയാൻ സാധിയ്ക്കുകയില്ല. പക്ഷെ വിചാരിച്ചുനോക്കിയാൽ ദൃഷ്ടികാലത്തു മാത്രമേ സൃഷ്ടിയുള്ളു എന്നു കാണാം. സ്വപ്നത്തിൽ ഉള്ളതു ജാഗ്രത്തിലില്ല. കാലം സാപേക്ഷമാണെന്നു *സയൻസും* ഇപ്പോൾ സിദ്ധമാക്കിക്കഴിഞ്ഞു. കഠോപനിഷത്തിൽ നചികേതസ്സു യമരാജാവിനോടു ചോദിയ്ക്കുന്നുണ്ട്: ''മനുഷ്യർ മരിച്ചിട്ട് എവിടേയ്ക്കാണു പോകുന്നത്?''എന്ന്. യമരാജാവുത്തരം പറയുന്നു: ഇവിടെ ഭേദമൊന്നും ഉണ്ടായിട്ടില്ല. ഭേദം കാണുന്നവനാണു മരണത്തിന്റെ അനുഭവം ഉണ്ടാകുന്നത്. അതുപോലെതന്നെ ഭേദം കാണുന്നവനു ജന്മത്തിന്റെ അനുഭവും ഉണ്ടായിരിയ്ക്കും. ജനിച്ച കുട്ടിയ്ക്കു താൻ ജനിച്ചു എന്ന അറിവില്ല. കുട്ടിയിൽ ഭേദജ്ഞാനമുണ്ടായിട്ടു ശരീരം ഞാനാണു എന്നു തോന്നുമ്പോഴാണ് അതിന്റെ ജന്മമുണ്ടാകുന്നത്. ജനനസമയത്തു ജീവനെയൊ ജഗത്തിനെയൊ അറിയുന്നില്ല. ആത്മസ്വരൂപത്തെ മറക്കുകയും സ്വയം ദേഹരൂപമായി തോന്നുകയും ചെയ്യുമ്പോൾ ഒരു ക്ഷണം യുഗം പോലെ തോന്നും. അതിനാൽ സംസാരത്തെ മറന്ന് ആത്മാവിലേയ്ക്കു ലക്ഷ്യം ഉണ്ടാകണം. അങ്ങനെയുള്ള ദശ ഗോപികൾ ഇനി കാണിയ്ക്കുന്നു.

''ഹേ അച്യുതാ, ഞങ്ങൾ ഗാനവിദ്യ അറിയുന്നവരാണ്. അതുകൊണ്ടാണ് അവിടുത്തെ പാട്ടു കേട്ട് മോഹിച്ച് പതി, പുത്രൻ, കുടുംബം, സഹോദരൻ, ബന്ധുക്കൾ, ഇവരെയെല്ലാം ത്യജിച്ചു നിന്റെ അടുക്കലേയ്ക്കു വന്നത്. ഹേ കിതവ, ഇപ്രകാരം രാത്രിയിൽ സ്വയമേവ നിന്റെ അടുത്തു വന്ന സ്ത്രീകളെ നീയല്ലാതെ വേറെ ആരുപേക്ഷിയ്ക്കും?'' (10.31.16)

ഇവിടെ സന്ന്യാസത്തെപ്പോലുള്ള ഭാവനയാണ്. ഗോപികൾ സന്ന്യാസിമാരെപ്പോലെ എല്ലാമുപേക്ഷിച്ചു ഭഗവാന്റെ അടുത്തുവന്നിരിക്കുന്നു. പല സന്ന്യാസിമാർക്കും ആത്മസാക്ഷാത്കാരമുണ്ടാകുന്നില്ല. അവർക്കു വൃത്തിയിൽ ഏതെങ്കിലും കുറവുണ്ടായിരിയ്ക്കണം. പക്ഷെ ഗോപികൾ തങ്ങളുടെ ഗൃഹദേഹാദികൾ മറന്നു അധികാരികളായവരാണ്. അപ്പോൾ ഭഗവാന്റെ ദർശനത്തിനു എന്തുകൊണ്ട് വിളംബം ഉണ്ടാകണം? ഇതിൽ ഭഗവാന്റെ കപടം ഉണ്ടായിരിയ്ക്കണം എന്നു വിചാരിച്ചാണ് ഭഗവാനെ കിതവൻ എന്നു വിളിച്ചത്.

ഇനിയും പറയുന്നു: ''കാമദേവനെ ഉണർത്തുന്ന നിന്റെ നേരംപോക്കുകളും, മധുരമായ മുഖാരവിന്ദവും, പ്രേമ

മയമായ നോട്ടവും, ലക്ഷ്മീദേവിയുടെ വാസസ്ഥാനമായ വിരിഞ്ഞ മാറിടവും കണ്ട് ഞങ്ങൾക്കു നിന്റെ അടുത്തിരിയ്ക്കാനുള്ള ഉത്കണ്ഠ ജാഗ്രത്തായിരിയ്ക്കുന്നു. ഞങ്ങളുടെ ചിത്തം അടിയ്ക്കടി മോഹിച്ചു പോകുന്നു. (10.31.17.) ഇവിടെ ഗോപികൾ ഭാര്യാഭർത്താക്കന്മാരുടേതുപോലുള്ള സ്വകാര്യ സംബന്ധമല്ല ആവശ്യപ്പെടുന്നത്. എല്ലാ ഗോപികളും ഒന്നിച്ചാണ് പ്രാർഥിയ്ക്കുന്നത്. എല്ലാവർക്കും ഒരേ പതിയെത്തന്നെയാണ് വേണ്ടതും. എല്ലാവരും ദിവ്യരസത്തിനു വേണ്ടി അപേക്ഷിയ്ക്കുന്നു. സംസാരത്തിൽ രണ്ടു പ്രാണൻ ഒന്നിച്ചു ചേരുമ്പോൾ അത്ഭുതസുഖമുണ്ടാകുന്നു. അപ്പോൾ ആത്മാനുഭവംകൊണ്ട് പ്രാണൻ സൂക്ഷ്മമായിട്ട് അനന്ത പ്രാണനുമായി ചേരുമ്പോൾ എത്ര സുഖമുണ്ടാകണം!

ഒരേ ഒരു രസം അനേകരസത്തിന്റെ രൂപം ധരിച്ച്, സ്വയം ആസ്വാദകനും, ആസ്വാദ്യവും ആയിട്ട്, ആലംബന ഭാവവും ഉദ്ദീപനഭാവവും ധാരണം ചെയ്യുന്നതിനെയാണ് രാസ് എന്നു പറയുന്നത്. ഒരു സ്ത്രീയ്ക്ക്, അവളിൽനിന്നും അവളുടെ ഭർത്താവിന് എങ്ങിനെയുള്ള സുഖമാണ് കിട്ടുന്നതെന്നു എങ്ങനെ അറിയാം? പക്ഷെ "ആസ്വാദ്യവും ആസ്വാദകനും രണ്ടും താൻതന്നെയായിത്തീരുമ്പോൾ ബ്രഹ്മാവിന്റെ സുഖവും തൃണംപോലെയാണ്"എന്നു തൈത്തിരീയോപനിഷത്തിലെ ആനന്ദവല്ലിയിൽ വർണിച്ചിട്ടുണ്ട്. ഇനിയും ഗോപികൾ പറയുന്നു: "അവിടുത്തെ അവതാരം സകല വ്രജവാസികളുടേയും ദുഃഖനിവാരണത്തിനു വേണ്ടിയാണ്. സംസാരത്തിന്റെ ശ്രേയസ്സിനുവേണ്ടിയുമാണ്. ഞങ്ങളുടെ മനസ്സ് അവിടുത്തെ ദർശനത്തിനായി വെമ്പൽകൊള്ളുന്നു. അതിനാൽ അവിടുന്നു കൃപണതയെ വെടിഞ്ഞു അവിടുത്തെ സ്വജനങ്ങളായ ഞങ്ങളുടെ താപശാന്തിയ്ക്കുള്ള ശ്രേഷ്ഠമായ ഔഷധം നല്കിയാലും (10.31.18.) ഞങ്ങൾ ഭയന്നു ഭയന്നു പതുക്കെ പതുക്കെയാണ് അവിടുത്തെ സുകുമാരചരണകമലങ്ങളെ ഞങ്ങളുടെ കഠോരമായ മാറിടങ്ങളിൽ വയ്ക്കാറുള്ളത്. ആ ചരണകമലങ്ങൾ ഇപ്പോൾ വനത്തിൽ ചരിയ്ക്കുന്നതോർക്കുമ്പോൾ ഞങ്ങൾക്കു തല ചുററിപ്പോകുന്നു. അവിടുത്തേയ്ക്കു വേണ്ടി ജീവിയ്ക്കുന്ന ഞങ്ങൾ അബലകളാണ്. ഞങ്ങളുടെ ബുദ്ധി മോഹിച്ചു പോകുന്നു." (10.31.20.) ഒരിയ്ക്കൽ ഭഗവാന്റെ ദർശനത്താലും സാക്ഷാത്കാരത്താലും ഉണ്ടായ ആനന്ദം പിന്നെയും കിട്ടാത്തതിൽ ഗോപികൾ പരിതപിയ്ക്കു ന്നു. ഇങ്ങനെയുള്ള ദശ പല സന്ന്യാസിമാർക്കും ഉണ്ടാകാറുണ്ട്. ശാസ്ത്രപ്രകാരം ആത്മാവ് സ്വയംപ്രകാശമാണ്. എങ്കിലും ജീവനിൽ മായ വന്നുകൂടിയിട്ട് ആത്മരൂപിയായ ദേവനെ സംസാരരൂപിയായ വനത്തിൽ ചുററിക്കറക്കി വെറുതെ ദുഃഖിപ്പിയ്ക്കുന്നു. ഇതാണ് ഗോപികളുടെ മോഹത്തിന്റെ രഹസ്യം. സകലജീവികളും ഭഗവാന്റെ ഇങ്ങനെയുള്ള മായയിൽ മോഹിതരാണ്. ഉപാധിയുക്തമായ ആത്മാവ് സ്വയംപ്രകാശമല്ല. പക്ഷെ ഗോപികൾ സകല ഉപാധികളും ത്യജിച്ച് സന്ന്യാസിമാരെപ്പോലെ ഭഗവാന്റെ അടുത്തു





വന്നിരിയ്ക്കുകയാണല്ലോ.

തങ്ങൾക്കു വിയോഗദുഃഖമുണ്ടായതുപോലെ ഭഗവാനും വനത്തിൽ സഞ്ചരിയ്ക്കുന്നതിൽ ദുഃഖമുണ്ടായിരിയ്ക്കുമെന്നും, അതുകൊണ്ടു ഭഗവാൻ പ്രകടമായിട്ടു തങ്ങളുടെ സമീപത്തു വന്നാൽ രണ്ടു കൂട്ടർക്കും സുഖികളായിരിക്കാമെന്നും ഗോപികൾ പറയുന്നു.

ഇപ്രകാരം ഗോപികൾ പലതും പറഞ്ഞ് കരയാൻ തുടങ്ങി. കണ്ണുനീർ ധാരധാരയായി ഒഴുകി. സാധാരണ മനുഷ്യർ കടലിൽ ഉണ്ടാകുന്ന നന്മുത്തുകൊണ്ടുള്ള മാല ധരിയ്ക്കുന്നു. പക്ഷെ ഭഗവാൻ ഭക്തരുടെ കണ്ണുനീരിൽനിന്നുമുണ്ടാകുന്ന മുത്തുമാലയാണ് ധരിയ്ക്കുന്നത്. പ്രിയതമന്റെ വിരഹത്തിൽ ഇങ്ങനെയുള്ള ദശയുണ്ടാകുന്നതുവരെ പ്രിയതമനെ കിട്ടുകയില്ല. ഭഗവാനെ പ്രാപിയ്ക്കാൻ വലിയ തപസ്സും വൈരാഗ്യവും ആവശ്യമാണ്. രണ്ടു ദിവസത്തേയ്ക്കുവേണ്ടി ആരും വിവാഹം കഴിയ്ക്കാറി ല്ലല്ലോ. ഭക്തിയുടെ രസവും രണ്ടു ദിവസത്തേയ്ക്കുള്ള രസമല്ല. ഒരു വസ്തുവിന് അതിനുള്ള നിശ്ചിതവില കൊടുക്കാതെ ആ വസ്തു ലഭ്യമാകുകയില്ലെന്ന് ഓർമിയ്ക്കണം.

## പ്രകരണം മുപ്പത്

### ആത്മാവിന്റെ സ്വയംപ്രകാശത്വം

ഗോപികൾ, ഭഗവാൻ പ്രകടമാകാൻവേണ്ടി ഉള്ളഴിഞ്ഞു പ്രാർഥിച്ചു. ഭഗവദ് ദർശനത്തിനുള്ള ഉൽകണ്ഠ അവരുടെ നയനങ്ങളിൽനിന്നും ബാഷ്പരൂപത്തിൽ പ്രവഹിയ്ക്കാൻ തുടങ്ങി. കരുണാമയനായ കാർവർണൻ, തന്റെ ഭക്തകളുടെ ദയനീയസ്ഥിതി കണ്ട്, സാക്ഷാൽ മന്മഥന്റെ മനസ്സിനെപ്പോലും ആകർഷിയ്ക്കുന്ന രൂപസൗഭാഗ്യങ്ങളോടുകൂടി പീതാംബരമുടുത്ത് വനമാലയും ധരിച്ച്, മധുരമായി പുഞ്ചിരിതൂകിക്കൊണ്ട് അവരുടെ മുൻപിൽ പ്രത്യക്ഷമായി. (10.32.2)

ഭഗവാൻ സകലരുടെയും ആത്മരൂപത്തിൽ സദാ പ്രകടമാണെങ്കിലും നമുക്കു ദർശിയ്ക്കുവാൻ കഴിയണമെങ്കിൽ ഭഗവാന്റെ സ്വയം പ്രകാശത്വം എങ്ങനെയുള്ളതാണെന്നും, അതിനെ വ്യക്തമാക്കാൻ എന്തു ചെയ്യണമെന്നും അറിഞ്ഞിരിയ്ക്കണം.സ്വയംപ്രകാശമെന്ന ശബ്ദത്തിന് പല വിവരണങ്ങളും പറയാം.

1. 'സ്വ' എന്നാൽ സ്വരൂപം, 'പ്രകാശം' എന്നാൽ ജ്ഞാനം. സ്വരൂപവും, ജ്ഞാനവും ഏതു പദാർഥത്തിൽ ഉണ്ടോ അതിനെ സ്വയംപ്രകാശമെന്നു പറയുന്നു. കുടം മുതലായ അനാത്മപദാർഥങ്ങളിൽ സ്വത്വമുണ്ടെങ്കിലും അതു ജ്ഞാനരൂപമല്ല.

2. ഗോപികളുടെ വൃത്തിയിൽ സ്വരൂപമുണ്ട്. പക്ഷെ പ്രകാശത്വമുണ്ടാകത്തക്ക ബ്രഹ്മാകാരവൃത്തി ഗോപികാ



ഗീതം പാടി അവസാനിയ്ക്കുമ്പോഴേ ഉണ്ടാകുന്നുള്ളു. വൃത്തിയിൽ നിന്നും അനാത്മഭാവം പോകുമ്പോൾ ആവരണഭംഗം ഉണ്ടാകുകയും അപ്പോൾ ആത്മാവു സ്വയം പ്രകാശിയ്ക്കുകയും ചെയ്യുന്നു.

3. ആത്മാവ് സ്വയം കർത്താവും കർമവും ആയാൽ അതിൽ കർമകർത്തൃത്വത്തിനു വിരോധം വരും, അതായതു സ്വപ്രകാശരൂപമായ ജ്ഞാനം കർമമാകുകയില്ല. അതിനാൽ സജാതീയപ്രകാശംകൊണ്ട് അപ്രകാശമായത് സ്വപ്രകാശം എന്ന അർഥം സ്വീകരിയ്ക്കണം. ദീപത്തിന് അതിന്റെ പ്രകാശത്തിന് അന്യദീപം ആവശ്യമില്ല.

4. ഏതൊന്നു അതിന്റെ സത്താകാലത്തു പ്രകാശത്തിന്റെ അഭാവമില്ലാത്തതാണോ, സ്വയം സത്തയെ പ്രകടമാക്കുന്നതാണോ, അതു സ്വയംപ്രകാശമുള്ളതാണ്.അതിനു പ്രാർഥന ആവശ്യമില്ല. സുഖം, ദുഃഖം, ഇച്ഛ മുതലായവയ്ക്ക് അവയുടെ അസ്തിത്വത്തെ കാണിയ്ക്കാൻ കഴിയുന്നു. അതിന് ഒരു പ്രാർഥനയുടേയും ആവശ്യം ഉണ്ടാകുന്നില്ല. എന്നപോലെ ആത്മാവും അതിന്റെ സ്വരൂപത്തെ കാണിയ്ക്കുന്നു.

5. തന്റെ വ്യവഹാരത്തിനു ഹേതുവും, അതോടൊപ്പം പ്രകാശരൂപവുമായതു സ്വയംപ്രകാശമാണ്. ഭഗവാന്റെ വ്യവഹാരം ഭഗവാൻ അറിയുന്നു. ഭഗവാനോട്, ഒരു പ്രത്യേക സമയത്ത് അഥവാ സദാ പ്രകടമായിരിയ്ക്കണം എന്നു ജീവന് എങ്ങനെ പറയാൻ കഴിയും?

6. ജ്ഞാനത്തിനു വിഷയമല്ലാത്തത്, അതായതു ജ്ഞേയമാകാത്തത്, എങ്കിലും സ്വയംപ്രകാശമായിരിയ്ക്കുന്നത്. എങ്കിലും ശാസ്ത്രം, അനുമാനം മുതലായവയ്ക്കു നിഷേധരൂപത്തിലെങ്കിലും അതിനെ വർണിയ്ക്കാൻ കഴിയുന്നുണ്ട്. ചിലപ്പോൾ വിധിമുഖേനയും വർണിയ്ക്കാൻ കഴിവുണ്ട്.

7. വിഷയമല്ലെങ്കിലും അപരോക്ഷമായതിനെ സ്വയം പ്രകാശമെന്നു പറയും. ഇക്കാര്യത്തിൽ സുഖദുഃഖങ്ങളിൽ അതിവ്യാപ്തിയുണ്ടാകും. സുഖദുഃഖങ്ങൾ മററു വിഷയങ്ങളെപ്പോലെ നേരിട്ടു കാണാൻ സാധിയ്ക്കുന്നില്ലെങ്കിലും അപരോക്ഷമാണ്.

8. ചിലർ പറയുന്നതു വ്യവഹാരത്തിനു വിഷയമാണെങ്കിലും ജ്ഞാനത്തിനു വിഷയമാകാത്തത് എന്നാണ്. അതായത്, ഭഗവാനെ സ്നേഹിയ്ക്കാം. പക്ഷെ ഭഗവാനെ അറിയാൻ സാധിയ്ക്കുകയില്ല. അതിനെ സ്വയംപ്രകാശമെന്നു പറയുന്നു.

9. പിന്നെ ഒരു വികല്പമുള്ളത്, തന്റെ സ്വന്തം വ്യവഹാരത്തിനു സജാതീയമായ മറ്റൊന്നിന്റെയും ആവശ്യമില്ലാത്തത് എന്നാണ്. സ്വയംപ്രകാശമായ ആത്മാവിനെ സംബന്ധിച്ചുള്ള വ്യവഹാരത്തിന് ആത്മാവിൽനിന്നും ഭിന്നമായിട്ട് യാതൊന്നിന്റെയും ആവശ്യമില്ല. അതിനാൽ ആത്മാവു സ്വയംപ്രകാശമാണ്. ദീപത്തിന് ഈ സ്വഭാവമുണ്ടെങ്കിലും അതു ജഡമാണ്. ദീപം, ഞാൻ ദീപമാണെന്നു പറയുന്നില്ല.

10. വസ്തു അവേദ്യമെങ്കിലും അപരോക്ഷവ്യവഹാരത്തിനു വിഷയമായിരിയ്ക്കും. പക്ഷെ മോക്ഷസമയത്ത് അതുമായിട്ടെങ്ങനെ വ്യവഹാരം ചെയ്യും?

11. മേല്പറഞ്ഞ വിഷമതയെ കണ്ടിട്ട് വേറൊരർഥം പറയുന്നത്, മോക്ഷസമയത്ത് ആത്മാവ് വ്യവഹാരത്തിനു വിഷയമല്ലെങ്കിലും, ഈ ദശയിലും അപരോക്ഷവ്യവഹാരത്തിനു വിഷയമാകാനുള്ള യോഗ്യത ആത്മാവിൽ ഉള്ളതിനാൽ സ്വയംപ്രകാശത്തിന്റെ ലക്ഷണം യോജിയ്ക്കുന്നുണ്ട് എന്നാണ്.

12. വ്യവഹാരയോഗ്യത സ്വീകരിച്ചാലും ഈ യോഗ്യത സ്വപ്രകാശത്വത്തിൽനിന്നും അതിരിക്തമോ അല്ലയോ എന്നു നിർണയിയ്ക്കേണ്ടിയിരിയ്ക്കുന്നു. അതായത് ഈ യോഗ്യത സ്വപ്രകാശത്വത്തിന്റെ വിശേഷണരൂപമാണോ അതോ ഉപാധിരൂപമോ? വിശേഷണരൂപമാണെങ്കിൽ ഭഗവാൻ സദാ പ്രകടമായിരിയ്ക്കണം. ഉപാധിരൂപമാണെങ്കിൽ, ആ ഉപാധിയുടെ സ്വരൂപം അറിയിയ്ക്കണം. അതിനാൽ ഗോപികൾ ഈ അധ്യായത്തിൽ ഭഗവാനോടു ചോദിയ്ക്കുന്നു, 'ഞങ്ങൾ നിനക്കുവേണ്ടി കരഞ്ഞു കരഞ്ഞു കുഴഞ്ഞുപോയി, എന്നിട്ടും നീ എന്തുകൊണ്ടു പ്രകടമായില്ല?' എന്ന്. ഈ അധ്യായം ഭക്തന്മാരും ജ്ഞാനികളും പ്രത്യേകിച്ചു മനസ്സിരുത്തേണ്ടതാണ്.

ഭഗവാൻ പ്രകടമായപ്പോൾ പീതാംബരവും വനമാലയും ധരിച്ചിരുന്നു എന്നു പറഞ്ഞു. വനമാലയുടെ അർത്ഥം മായയെന്നാണ്. (12.11.11.) ഭഗവാനു പ്രകടമാകണമെങ്കിൽ മായ ആവശ്യമാണ്. ഗോപികളുടെ ഭാവം ശുദ്ധബ്രഹ്മത്തിൽ പ്രവേശിച്ചപ്പോൾ, അവരുടെ മനോഭാവവും ബ്രഹ്മവും ചേർന്നുണ്ടായ സ്വരൂപമാണ് ഭഗവാന്റെ സഗുണസ്വരൂപം.

പ്രിയതമനെ കണ്ട് വ്രജബാലികമാരുടെ നേത്രങ്ങൾ ആനന്ദത്താൽ വികസിച്ചു. ശരീരത്തിൽ പ്രാണൻ വന്നാൽ ശരീരം എഴുനേററിരിയ്ക്കുന്നതുപോലെ എല്ലാവരും ഒന്നിച്ചെഴുന്നേററു.(10.32.3.) ഒരുവൾ ആനന്ദത്താൽ ഭഗവാന്റെ കരങ്ങളെ പിടിച്ചു. മറ്റൊരുവൾ ഭഗവാന്റെ ഭുജത്തെ അവളുടെ തോളത്തു പിടിച്ചുവച്ചു. ഇനി ഒരുവൾ ഭഗവാൻ ചവച്ച താംബൂലം കൈയ്യിൽ വാങ്ങി. വിരഹത്താൽ തപ്തയായ ഒരു ബാലിക അവളുടെ ചിത്തത്തെ ശാന്തമാക്കാൻ വേണ്ടി അവളുടെ മാറിടത്തിൽ (ഹൃദയത്തിൽ) ഭഗവാന്റെ കോമളമായ ചരണകമലത്തെ വച്ചു.

ഇവിടെ രണ്ടു കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. ഇത് ഒരു രഹസ്യമായ വിഷയഭോഗത്തിന്റെ ലീലയല്ലായിരുന്നു. വളരെപേർ ഹാജരുണ്ടായിരുന്നു. വെററില വൈഷ്ണവ

ക്ഷേത്രങ്ങളിൽ നിവേദിയ്ക്കുന്ന പതിവുണ്ട്. ആ പ്രസാദം വാങ്ങി കഴിച്ചാൽ ശരണാഗതഭാവം വർധിയ്ക്കുമെന്നാണ് വൈഷ്ണവരുടെ വിശ്വാസം. വാമമാർഗക്കാർ അന്യരെ വശത്താക്കാൻവേണ്ടി താൻ ചവച്ച വെററില അന്യനു കൊടുക്കുന്ന ഒരേർപ്പാടുണ്ട്. ഇവിടെ നിർവികാരനായ പുരുഷന്റെ ലീലയാണ്. അതിനാൽ ഭഗവാന്റെ അംഗങ്ങളെപ്പററി വർണിയ്ക്കുന്നിടത്തെല്ലാം 'കമല' ശബ്ദവും ഉപയോഗിച്ചുകാണുന്നു. കമലം ജലത്തിൽ അലിപ്തമാണ്. സംസാരത്തിൽ ഭഗവാനും അലിപ്തനാണ്. ഒരു ഗോപി പ്രണയകോപത്തോടെ പുരികങ്ങളെ വില്ലുപോലെ വളച്ച് തന്റെ കടാക്ഷബാണങ്ങളാൽ ഭഗവാനെത്തന്നെ നോക്കിക്കൊണ്ടിരുന്നു. ഒരുവൾ ഭഗവാന്റെ മുഖകമലങ്ങളെ നിർന്നിമേഷയായി നോക്കിക്കൊണ്ടിരുന്നു, ഭക്തജനങ്ങൾ ഭഗവാന്റെ പാദകമലങ്ങളെ കണ്ടു തൃപ്തിവരാതെ പിന്നെയും നോക്കിക്കൊണ്ടിരിയ്ക്കുന്നതുപോലെ. ഒരു വ്രജബാലിക ഭഗവാനെ കണ്ണിൽക്കൂടി ഹൃദയത്തിൽ കൊണ്ടുചെന്നു ആലിംഗനം ചെയ്ത് രോമാഞ്ചകഞ്ചുകിതയായി എന്നു മാത്രമല്ല **'യോഗീവാനന്ദസംപ്ലുതാ'** (10.32.8) യോഗികളെപ്പോലെ പരമാനന്ദമഗ്നയായി എന്നും പറഞ്ഞിരിയ്ക്കുന്നു. ഇവിടെ സംസാരവിഷയങ്ങളെപ്പററിയല്ല പറയുന്നത്. അങ്ങനെ ആയിരുന്നു എങ്കിൽ വിഷയാനന്ദത്തിൽ മുങ്ങിപ്പോയി എന്നു പറയേണ്ടിയിരുന്നു. ഗോപി എന്ന ശബ്ദത്തിനു ജ്ഞാനരക്ഷ ചെയ്യുന്ന ആൾ എന്നർഥമുണ്ടെന്നു മുൻപേ പറഞ്ഞിട്ടുണ്ട്. ആരുടെ ഇച്ഛ, ജ്ഞാനത്തിന്റെ അഥവാ തേജസ്സിന്റെ രക്ഷചെയ്യുന്നതിലാകുന്നുവോ അവരെ ഗോപി എന്നു പറയുന്നു. ഈ അർഥത്തിൽ ശുകദേവൻ പറയുന്നു:

**"സർവാസ്താഃകേശവാലോകപരമോത്സവനിർവൃതാഃ**
**ജഹുർവിരഹജം താപം പ്രാജ്ഞംപ്രാപ്യയഥാജനാഃ"**
(10.32.9)

ബ്രഹ്മവേത്താവിനെ പ്രാപിച്ചു മുമുക്ഷു സംസാരതാപനിവൃത്തി വരുത്തുന്നതുപോലെ ശ്രീകൃഷ്ണദർശനോത്സാവത്താൽ ആനന്ദിതരായി സകല ഗോപികളും അവരുടെ വിരഹതാപത്തെ നീക്കി. (ഇവിടെ കൊടുത്തിട്ടുള്ള ഉപമ, ഗോപികളുടെ ആത്മസാക്ഷാത്കാരത്തെ സൂചിപ്പിയ്ക്കുകയാണ്). പിന്നെ അടുത്ത ശ്ലോകത്തിൽ പറയുന്നു: "എപ്രകാരം പുരാണപുരുഷനായ പരമാത്മാവു തന്റെ ശക്തികളാൽ ചുററപ്പെട്ടു ശോഭിയ്ക്കുന്നുവോ അതുപോലെ ശോകരഹിതരായ സുകുമാരികളാൽ ചുററപ്പെട്ട ഭഗവാൻ കൃഷ്ണൻ ശോഭിച്ചു." (10.32.10.)

പിന്നീടു ഭഗവാൻ ഗോപികളേയും കൂട്ടിക്കൊണ്ടു യമുനാതീരത്തു വന്നു. ശരച്ചന്ദ്രന്റെ കമനീയ കിരണങ്ങളാൽ അന്ധകാരം നീങ്ങി അവിടം പരമമംഗളമായി തോന്നിയിരുന്നു. യമുനയുടെ തിരകളാൽ ഇടതടവില്ലാതെ തഴുകപ്പെട്ട ആമണൽത്തിട്ട അതിമനോഹരമായി ശോഭിച്ചു. ശ്രീകൃഷ്ണദർശനത്താൽ ആനന്ദതുന്ദിലരായ ഗോപികളെ വർണിച്ചുകൊണ്ട് ശുകദേവൻ പറയുന്നു: **"മനോരഥാന്തം ശ്രുതയോ യഥാ യയുഃ."**(10.32.13.)





ജ്ഞാനകാണ്ഡത്തിലെ ശ്രുതികളെപ്പോലെ, ഗോപികൾ പൂർണകാമരായിത്തീർന്നുവത്രേ! പിന്നീട് അവർ ഭഗവാനിരിയ്ക്കാൻ തങ്ങളുടെ ഉത്തരീയങ്ങൾകൊണ്ട് ഇരിപ്പിടമുണ്ടാക്കി. ആരുടെ യഥാർഥത്തിലുള്ള ഇരിപ്പിടം യോഗികളുടെ അന്തഃകരണമാകുന്നുവോ, ആ ഭഗവാൻ അവിടെ ഗോപികളുടെ ഉത്തരീയം വിരിച്ചുണ്ടാക്കിയ ആസനത്തിൽ ഇരുന്നു. അവരാൽ പൂജിതനായി ത്രൈലോക്യത്തേയും ശോഭിപ്പിച്ചു.

രാസലീല മനസ്സിലാക്കാൻ ആദ്യംതന്നെ ഭഗവാന്റെ ശരീരം മനുഷ്യരുടേതുപോലെ ജഡമല്ലെന്നറിയണം. ജഡത്തിനുള്ള സത്ത ജീവന്റെ ദൃഷ്ടിയിൽ മാത്രമേയുള്ളു. ഭഗവാന്റെ ദൃഷ്ടിയിൽ അതിനു സത്തയില്ല. ദേഹമെന്നും ദേഹിയെന്നുമുള്ള ഭേദം പ്രകൃതിയിലേയുള്ളു. ഭഗവാന്റെ പ്രകൃതി ചിന്മയമാണ്. ജഡദൃഷ്ടികൊണ്ട് ചിന്മയസ്വരൂപത്തെ അറിയാൻ സാധിയ്ക്കുകയില്ല. നിർഗുണബ്രഹ്മത്തിൽ വികാരമൊന്നുമില്ലെങ്കിലും അതിൽ പുതിയ രസത്തിന്റെ സ്ഫൂർത്തി ഉണ്ടാകാൻ തുടങ്ങുന്നു. ഭഗവാന്റെ സ്വരൂപം അലൗകികമാകുന്നതുപോലെ ഗോപികളുടെ പ്രേമവും അലൗകികമാണ്. അവരുടെ സംബന്ധവും അലൗകികമാണ്. ഇങ്ങനെയുള്ള സംബന്ധം ആവരണഭംഗം ഉണ്ടായശേഷമേ ഉണ്ടാകുകയുള്ളു. അതിനാൽ ഭഗവാൻ വസ്ത്രഹരണലീലകൊണ്ട് ജീവന്റെ ദേഹാഭിമാനം മാറ്റിയ ശേഷമേ ഈ രസം എങ്ങനെയുള്ളതാണെന്നു മനസ്സിലാക്കിക്കൊടുത്തുള്ളു. പക്ഷെ ആ ദേഹാഭിമാനം കളയുക വലിയ പ്രയാസമാണ്. ഗോപികൾ ഭഗവാനെ അന്വേഷിച്ചന്വേഷിച്ച് ഗൃഹദേഹാദികളെ മറന്നുപോയിരുന്നു. വിരഹത്താൽ കരഞ്ഞുകരഞ്ഞ്, അവർക്ക് മനോനാശവും വാസനാക്ഷയവും വന്നിരുന്നു. ഇതു ഗോപികാഗീതത്തിൽ സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. വിയോഗം സംയോഗത്തിനു പോഷകമാണ്. വിയോഗത്തിൽ ഭഗവാനെ കൂടുതൽ ഓർമിയ്ക്കുന്നു. ഗോപികളുടെ വിയോഗവ്യഥ കണ്ടിട്ടു ഭഗവാനു മറഞ്ഞിരിയ്ക്കാൻ കഴിഞ്ഞില്ല. സ്വയംപ്രകാശമായതു സദാ പ്രകടമാണെങ്കിലും ഇവിടെ പ്രകടമാകാൻ ഇത്ര താമസം വന്നതെന്താണെന്നു ഗോപികൾ ഭഗവാനോടുതന്നെ ചോദിയ്ക്കുന്നു:

"ഹേ കൃഷ്ണാ, ചിലർ തന്നെ സ്നേഹിയ്ക്കുന്നവരെ സ്നേഹിയ്ക്കുന്നു. ചിലർ തന്നെ സ്നേഹിയ്ക്കുന്നില്ലെങ്കിലും അങ്ങോട്ടു സ്നേഹിയ്ക്കുന്നു. മററു ചിലർ ഇങ്ങോട്ടു സ്നേഹിച്ചാലും ഇല്ലെങ്കിലും അങ്ങോട്ടു സ്നേഹിയ്ക്കുന്നില്ല. ഇതിൽ ഏതാണ് ഉത്തമം?"(10.32.16.)ഭഗവാന്റെ പ്രേമം എങ്ങനെയുള്ളതാണെന്നറിയാൻ ഉദ്ദേശിച്ചുള്ളതായിരുന്നു ഗോപികളുടെ ഈ ചോദ്യം. പ്രേമം കണ്ണുകൊണ്ടുകാണാൻ സാധ്യമല്ല. അതിനാൽ ഈ ചോദ്യത്തിനു ഭഗവാൻ എന്തെങ്കിലും മറുപടി പറഞ്ഞാൽ അതിൽനിന്നും അനുമാനിച്ചറിയാൻ കഴിയും എന്നു ഗോപികൾ വിചാരിച്ചു.

ഭഗവാൻ: സഖിമാരേ, ലോകത്ത് പലവിധമുള്ള



സ്നേഹമാണ് കാണുന്നത്.

1. സ്വാർഥത്തിനുവേണ്ടിമാത്രം സ്നേഹിയ്ക്കുന്നവരിൽ മിത്രഭാവവുമില്ല,ധർമത്തിന്റെ ഭാവവുമില്ല. അവരുടെ സ്നേഹം സ്വാർഥത്തിനുവേണ്ടിയല്ലാതെ മറ്റൊന്നിനുമല്ല.

2. ഇങ്ങോട്ടു സേവ ചെയ്യാത്തവരെയും സ്നേഹിയ്ക്കുന്നവർ ദയാലുക്കളാണ്, അഥവാ മാതാപിതാക്കളെപ്പോലെ സ്നേഹമുള്ളവരാണ്. അവരുടെ വ്യവഹാരത്തിൽ നിർദോഷമായ ധർമവും സൗഹാർദവും ഉണ്ടായിരിയ്ക്കും.

3. സ്നേഹിയ്ക്കുന്നവരേയും സ്നേഹിയ്ക്കാത്തവരേയും സ്നേഹിയ്ക്കാത്ത നാലു കൂട്ടരുണ്ട്. 1. പൂർണകാമന്മാർ 2. ആത്മാരാമന്മാർ 3. കൃതഘ്നന്മാർ 4. ഗുരുദ്രോഹികൾ. പൂർണകാമരുടെയും ആത്മരാമരുടെയും ദൃഷ്ടിയിൽ അന്യരില്ല. കൃതഘ്നരും ഗുരുദ്രോഹികളും വലിയ സ്വാർഥികളായതിനാൽ അവർ അന്യരെ സ്നേഹിയ്ക്കുന്നില്ല.

ഞാൻ, ഈ പറഞ്ഞ ഒരു കൂട്ടത്തിലും വരുന്നില്ല. ഞാൻ പരമകൃപാലുവാകയാൽ എന്നെ ഭജിയ്ക്കുന്നവരെത്തന്നെയും ഞാൻ ചിലപ്പോൾ ഭജിയ്ക്കാറില്ല. അങ്ങനെ ചെയ്യുന്നത് എപ്പോഴും അവരുടെ മനോവൃത്തി എന്നിൽത്തന്നെ ചേർന്നിരിയ്ക്കാനാണ്. നിർധനനു വളരെ ധനം ലഭിച്ചശേഷം അതു നഷ്ടപ്പെട്ടുപോയാൽ, ആ നഷ്ടപ്പെട്ടുപോയ ധനത്തെപ്പററിത്തന്നെ ചിന്തിച്ചുകഴിയുന്നതുപോലെ, ഭക്തന്മാർ എന്നെത്തന്നെ ചിന്തിച്ചിരിയ്ക്കാൻവേണ്ടി ഞാനും ചിലപ്പോൾ പ്രകടമായും ചിലപ്പോൾ മറഞ്ഞും കാണപ്പെടുന്നു.(10.32.20.) ഗോപികളേ, നിങ്ങൾ എനിയ്ക്കുവേണ്ടി ലോകമര്യാദയും വേദമാർഗങ്ങളും, ബന്ധുമിത്രാദികളെയും ഉപേക്ഷിച്ചവരാണ്. ആ നിങ്ങളുടെ മനോവൃത്തി എന്നിൽത്തന്നെ സ്ഥിരമായി ചേർന്നിരിയ്ക്കാൻവേണ്ടി ഞാൻ പരോക്ഷമായിട്ടു നിങ്ങളെ സ്നേഹിച്ചുകൊണ്ടു മറഞ്ഞിരുന്നതാണ്. അതിനാൽ നിങ്ങൾ എന്റെ സ്നേഹത്തിൽ ദോഷം കാണരുത്. നിങ്ങൾ എല്ലാവരും എനിയ്ക്ക് പ്രിയപ്പെട്ടവരും ഞാൻ നിങ്ങൾക്കു പ്രിയപ്പെട്ടവനുമാണ്. (10.32.21.)

ഇതിൽനിന്നും ഭഗവാനു സ്നേഹിയയ്ക്കാൻ കഴിയുമെന്നു കാണാം. വിരഹികളായ ഗോപികൾക്കു പ്രത്യക്ഷമാകാൻ ഇത്രയും സമയ വിളംബം വരുത്തിയതുകൊണ്ട് അതു മിഥ്യാപ്രേമമാകുകയില്ല. ഗോപികൾക്കു ഭഗവാനെ സ്നേഹിയ്ക്കാൻ കഴിയും. എന്തെന്നാൽ അവർ ഭോഗ്യമാണ്. ഭഗവാൻ അകൃതജ്ഞനല്ല. സർവജ്ഞനാണ്. ഫലദാതാവായ ഈശ്വരൻ ഒരിക്കലും തന്റെ കർത്തവ്യം മറക്കുകയില്ല. ഭഗവാന് ഒരു ജീവനെക്കൊണ്ടും ഉപയോഗമില്ല. ജീവന്, ഭഗവാൻ ഫലരൂപമാകയാൽ ഭഗവാനെക്കൊണ്ട് ഉപയോഗമുണ്ടുതാനും. കാമനയുടെ തൃപ്തിരൂപത്തിൽ ഭോഗ്യമായാൽ ഭഗവാൻ ക്ഷണികഫലരൂപമായിപ്പോകും. വേദ്യമായാൽ ജഡമായിപ്പോകും. സ്വതന്ത്രനായിരുന്നാൽ ഗോപികൾ അതിഭജനം ചെയ്യേണ്ടിവരും. അത് അവരാൽ സാധ്യമാകുകയില്ല. അതിനാൽ ഭഗവാൻ പറയുന്നു: "ഞാൻ വിഷയരൂപത്തിൽ ഭോക്താവോ ഭോഗ്യമോ ആകുന്നില്ല. ഞാൻ സ്വയംപ്രകാശമാണ്. സദാ ആനന്ദരൂപമാണ്. എന്നെ നിങ്ങൾ കാണാതിരുന്നത് നിങ്ങളുടെ ദൃഷ്ടിദോഷംകൊണ്ടുമാത്രമാണ്. അതിനാൽ എന്നിൽ നിങ്ങൾക്കു ദോഷബുദ്ധി തോന്നരുത്. എന്നിൽ കാണുന്ന ദോഷം നിങ്ങളിലും ഉണ്ടാകും. എന്തെന്നാൽ ഞാൻ സർവവ്യാപകനാണ്."

യഥാർഥത്തിലുള്ള ഭജനം ബ്രഹ്മത്തിനു സാധ്യമല്ല. അത് ജീവന്റെ ധർമമാണ്. ഒരു വിധത്തിലും പൊട്ടിയ്ക്കാൻ പ്രയാസമായ ഗൃഹരൂപമായ ചങ്ങല പൊട്ടിച്ചാണ് ഗോപികൾ ഭഗവാനെ ഭജിച്ചത്. ഇപ്രകാരം അലൗകികരീതിയിൽ ഭജിച്ച ഗോപികളെ ഭഗവാൻ പ്രശംസിയ്ക്കുന്നു. ഇങ്ങനെയുള്ള ശരണാഗതി മൂന്നു വിധമുണ്ട്.

1. **"തസ്യൈവാഹം"** - ഞാൻ ഭഗവാന്റെയാണ്.

2. **"മമൈവാഽസൗ"** - ഭഗവാൻ എന്റെയാണ്.

3. **"സ ഏവാഹം"** - ഞാനും ഭഗവാനും ഒന്നാണ്.

ഈ ഭേദവും ജീവന്റെ ദൃഷ്ടിയിലാണുള്ളത്. കലാകാരനു എന്തെങ്കിലും ചെയ്യാതെ സുഖം തോന്നുകയില്ല. കലാകാരൻ തന്റെ കലയിൽ തന്റെ ആത്മാവിനെ കാണുന്നു. അതായത്, കലയെ സൃഷ്ടിച്ചിട്ട്, കലാദ്വാരാ താൻ വികസിച്ചതായി കരുതുന്നു. അതിനാൽ അയാൾക്കു ക്രിയയുടെ ആവശ്യമുണ്ട്. കലാകാരന്റെ ജ്ഞാനവും ആനന്ദവും ജന്യമാണ്. അത് അഭിവ്യക്തമായാലേ അയാൾക്കു സുഖമുണ്ടാകൂ.

പക്ഷെ ഭഗവാൻ ജ്ഞാനസ്വരൂപനും പൂർണനുമാണ്. ഭഗവാനു തന്റെ പൂർണതയെ സിദ്ധമാക്കാൻ ഒന്നും ചെയ്യേണ്ടതായിട്ടില്ല. ഭഗവാൻ തന്റെ സ്വരൂപത്തെ പ്രകടമാക്കുകയോ പ്രകടമാക്കാതിരിയ്ക്കുകയോ ചെയ്യുന്നതുകൊണ്ടു സ്വരൂപത്തിൽ ഏററക്കുറവുണ്ടാകുന്നില്ല.ഏതെങ്കിലും ജീവന്റെ ഭാവന ഭഗവാനിലേയ്ക്കു തിരിഞ്ഞ്, ആ ജീവന്റെ വൃത്തി ബ്രഹ്മാകാരമാകുമെങ്കിൽ ജീവബ്രഹ്മത്തിന്റെ ഇടയ്ക്കുള്ള ആവരണം നീങ്ങിപ്പോകുന്നു. അതിലുള്ള ലാഭം ജീവനാണു ലഭിയ്ക്കുന്നത്. അതിനാൽ ഭഗവാൻ ഗോപികളോടു പറയുന്നു:

**ന പാരയേഽഹം നിരവദ്യസംയുജാം**
**സ്വസാധുകൃത്യം വിബുധായുഷാപി വഃ**
**യാ മാഭജൻ ദുർജരഗേഹശൃംഖലാഃ**
**സംവൃശ്ച്യതദ് വഃപ്രതിയാതുസാധുനാ.** (10.32.22)

"നിങ്ങൾ ദുസ്തരമായ ഗൃഹശൃംഖല പൊട്ടിച്ച് എന്നെ ഭജിച്ചു. ഈ നിങ്ങളുടെ ചേർച്ച സർവഥാ നിർദോഷമാണ്. ദേവന്മാരുടെ അത്രയും ആയുസ്സുണ്ടായാൽപോലും നിങ്ങളുടെ ഉപകാരത്തിന്നു പ്രത്യുപകാരം ചെയ്യാൻ



എനിയ്ക്കു സാധിയ്ക്കുകയില്ല. നിങ്ങളുടെ സദ്ഗുണങ്ങളെ ക്കൊണ്ടുതന്നെ നിങ്ങളുടെ ഉപകാരത്തിനു പ്രത്യുപകാരം കിട്ടിക്കൊള്ളും. എന്റെ പ്രയത്നം കൊണ്ടതു സാധിയ്ക്കു കയില്ല.''

ഭഗവാൻ എങ്ങനെയുള്ളവനാണെന്നറിയാൻ പ്രയാസമാണ്. പക്ഷെ ഭഗവാൻ എങ്ങനെയുള്ളവനല്ല, എന്നതറിയാൻ എളുപ്പമാണ്. അതിനാൽ വേദാന്തത്തിൽ ''നേതി, നേതി'' മുതലായ വാക്യങ്ങളാൽ നിഷേധമുഖേന ബ്രഹ്മത്തെ വർണിച്ചിരിയ്ക്കുന്നു. ഇവിടെ ഭഗവാനും നിഷേധഭാഷയാണുപയോഗിച്ചിരിയ്ക്കുന്നത്.

മോക്ഷദശ സംസാരദശപോലെയായിരിയ്ക്കുകയില്ല. പുരുഷാർഥം ചെയ്യുക എന്നുവെച്ചാൽ പുരുഷനുവേണ്ടി അഥവാ ആത്മാവിനുവേണ്ടി ജീവിയ്ക്കുക എന്നാണ്. ബാക്കിയെല്ലാം പ്രകൃതിയ്ക്കുവേണ്ടിയാണ്.രാസലീലയിലെ പ്രമേയബ്രഹ്മം സ്വയം പുരുഷാർഥമാണ്. അതു വിധിബലംകൊണ്ടുള്ള പുരുഷാർഥമല്ല. അവിദ്യാനിവൃത്തി ആത്മാവിൽനിന്നും അതിരിക്തമല്ല. അതിനാൽ അവിദ്യാനിവൃത്തി രൂപമായ ആത്മാവ് ഉപേയമാണ്. വൃത്തിയുടെ ഉല്പത്തിയും നാശവുംകൊണ്ടു വൃത്തിയോടു ചേർന്നിരിയ്ക്കുന്ന ചൈതന്യത്തിൽ ഉല്പത്തിയുടേയും നാശത്തിന്റേയും പ്രതീതിയുണ്ടാകുന്നു. അതിനാൽ ഗോപികളുടെ വൃത്തിയിൽ കുറച്ചനുഭവമുണ്ടായപ്പോൾ അവർക്കു ഭഗവാൻ പ്രകടമായെന്നു തോന്നുകയും, അനുഭവം പോയപ്പോൾ ഭഗവാൻ അന്തർധാനം ചെയ്തെന്നു തോന്നുകയും ചെയ്തു. പക്ഷെവാസ്തവത്തിൽ ഭഗവാൻ സദാ അവരുടെ അടുത്തുണ്ടായിരുന്നു. ഈ സത്യം ഭഗവാന്റെ ഉത്തരത്തിൽനിന്നുതന്നെ സിദ്ധമാകുന്നുണ്ട്. സൂര്യനുദിയ്ക്കുമ്പോൾ മേഘം കൂടുതലുണ്ടെങ്കിൽ പ്രകാശം കുറഞ്ഞുകാണും. മേഘം കുറവാണെങ്കിൽ പ്രകാശം കൂടുതലായും കാണും. ഇതു സൂര്യന്റെ സ്വഭാവമല്ല. ആവരണത്തിന്റെ സ്വഭാവമാണ്. അതുപോലെ ഭഗവാന്റെ സ്വഭാവം സദാ പ്രകടമായിരിയ്ക്കുകയാണ്. പക്ഷെ മനുഷ്യരുടെ വൃത്തിയിൽ സംസാരഭാവന കൂടുതലാണെങ്കിൽ ആവരണം കൂടുതലായി ഉണ്ടാകും. സംസാരഭാവന ഒട്ടും ഇല്ലെങ്കിൽ ആവരണവും കാണുകയില്ല. ഗോപികളുടെ സംസാരവാസന മുഴുവനും പോയപ്പോൾ ഭഗവാൻ പ്രകടമായെന്നു തോന്നി. സൂര്യന്റെ മുൻപിൽനിന്നു മേഘം മുഴുവനും നീങ്ങിപ്പോയാൽ സൂര്യൻ ഉദിച്ചതായിത്തോന്നും. പക്ഷെ സൂര്യൻ നിത്യം പ്രകാശരൂപമാണ്. അവിദ്യയുടെ സംബന്ധം ഒരു വിധത്തിലും ബ്രഹ്മത്തിൽ സിദ്ധമാകുകയില്ല.

അവിദ്യ അവസ്തുവാണ്. അതിനാൽ അതിനു പ്രമാണത്തെ നേരിടാൻ സാധിയ്ക്കുകയില്ല. ഒരിയ്ക്കൽ ഭഗവാന്റെ ദർശനം ലഭിച്ച ശേഷം ഗോപികൾ ഞങ്ങളുടെ മനസ്സു ഗൃഹകൃത്യങ്ങളിൽ ചെല്ലുന്നില്ലെന്നും, ഞങ്ങളുടെ ചരണങ്ങൾ അവിടുത്തെ അടുത്തുനിന്നും പോകാൻ ഇളകുന്നില്ലെന്നും പറയുന്നു. വാസന കാര്യവും, അവിദ്യ അതിന്റെ കാരണവുമാകുന്നു. കാരണം നശിച്ചാൽ പിന്നെ കാര്യമിരിയ്ക്കുകയില്ല. യഥാർഥവസ്തുവിലുള്ള പ്രേമമാണ് ഭക്തന്റെ ധ്യാനം. പ്രമേയം പരോക്ഷമായിരിയ്ക്കുമ്പോൾ പ്രേമവും ആനന്ദവും അപരോക്ഷമായിരിയ്ക്കും. ബ്രഹ്മം അപ്രമേയ മാണ്. അതിൽ ദേശം, കാലം, വസ്തു ഇവയുടെ അന്തരം ലേശംപോ ലുമില്ല. ബ്രഹ്മസാക്ഷാത്കാരം ചെയ്തവരിൽ അജ്ഞാതതത്ത്വം ഇരിയ്ക്കുകയില്ല. അജ്ഞാതസത്തയും ഉണ്ടായിരിയ്ക്കുകയില്ല. ജ്ഞാത സത്തയെങ്ങനെയുള്ളതാണെന്നും, അപരോക്ഷവസ്തുവിന്റെ ആനന്ദം എങ്ങനെയുള്ളതാണെന്നും ഇനി ശുകദേവൻ പരീക്ഷിത്തിനെ മനസ്സിലാക്കുന്നു.

## പ്രകരണം മുപ്പത്തൊന്ന്

### മഹാരാസവും യോഗമായയും

മഹാരാസം ദശമസ്കന്ധത്തിൽ മുപ്പത്തിമൂന്നാം അധ്യായമാണ്. ഭാഗവതത്തിൽ മനസ്സിലാക്കാൻ ഏറ്റവും പ്രയാസമുള്ള ഭാഗവും ഇതാണ്. അനേകം ഗോപികളോടു കൂടി ഭഗവാൻ രമിയ്ക്കുന്നു. ഈ കഥയിൽ ഓർക്കേണ്ടത് എല്ലാ ക്രിയകളിലും സത്ത ഏകമാത്രമായ ബ്രഹ്മത്തിന്റെയും, ക്രിയ യോഗമായയുടേയും ആയിരുന്നു എന്നുള്ള പരമാർഥമാണ്. സാധാരണമനുഷ്യരുടെ ജീവിതത്തിൽ അജ്ഞാനം കൊണ്ട് അനേകം സത്ത കാണുന്നു. ക്രിയയും അവിദ്യായുക്തമായിരിയ്ക്കും. അതിനാൽ സാധാരണമനുഷ്യരുടെ ദൃഷ്ടിയ്ക്ക് ഇങ്ങനെയുള്ള ദിവ്യസംഭവങ്ങൾ ശരിയായ രൂപത്തിൽ മനസ്സിലാകുകയില്ല.

'രാസലീല' പരമോൽകൃഷ്ടസ്നേഹത്തിന്റെ പ്രമേയമാണ്. മനുഷ്യജീവിതത്തിൽ ആദ്യം സ്നേഹമാണുണ്ടാകുന്നത്. സ്നേഹം ശുദ്ധമാകാതുള്ള ജ്ഞാനം, സംസാരത്തിലെ മോഹജന്യജ്ഞാനമാണ്. ഗോപികൾ സംസാരത്തിലുള്ള ഇച്ഛകൾ സമ്പൂർണമായി ഉപേക്ഷിച്ചാണ് ഭഗവാന്റെ സവിധത്തെ പ്രാപിച്ചത്. അവരുടെ സ്നേഹം പരിശുദ്ധമായിരുന്നു. ഈ സ്നേഹത്തിന്റെ യഥാർഥതത്ത്വം മനസ്സിലാക്കാൻ പലർക്കും പ്രയാസമുണ്ട്. ഭരതരാജാവ് രാജ്യം ഉപേക്ഷിച്ചെങ്കിലും, മിഥ്യാപ്രേമത്താൽ ഒരു മാൻ കുട്ടിയിൽ ആസക്തനായി ബന്ധിയ്ക്കപ്പെടുകയാൽ മാനായി ജനിയ്ക്കേണ്ടിവന്നു. ഗോപികൾ യഥാർഥമായ പ്രേമത്താൽ ഭഗവാനെ പ്രാപിച്ചു. പ്രേമസഫലതയ്ക്ക് എന്തെങ്കിലും ക്രിയ ആവശ്യമാണ്. ജന്യമായ ആനന്ദം എല്ലാവർക്കും ഇഷ്ടമാണ്. പക്ഷെ ആനന്ദം ജന്യമാണെങ്കിൽ അത് അനിത്യമായിരിയ്ക്കുമെന്നു ജ്ഞാനികൾ വിചാരിയ്ക്കുന്നു. ഭഗവാന്റെ അനുഗ്രഹത്താൽ ലഭിയ്ക്കുന്ന ആനന്ദം സ്ഥിരമായിരിയ്ക്കണമെന്നാണ് ഭക്തന്മാരുടെ അഭിപ്രായം. ഗോപികൾക്കു ഭഗവാന്റെ അനുഗ്രഹംകൊണ്ടു ലഭിയ്ക്കുന്ന ആനന്ദം വേണം.

ഭഗവാൻ യോഗമായയുടെ പ്രഭാവത്താൽ രാസോത്സവത്തിനാരംഭിച്ചു. രണ്ടു ഗോപികൾക്കിടയിൽ ഒരു



കൃഷ്ണൻ എന്ന കണക്കിൽ താൻ അനേകമായി, അവരുടെ തോളിൽ കൈവച്ചും, കൈയ്യോടു കൈ ചേർത്തും രാസനൃത്തം ആരംഭിച്ചു. ഓരോ ഗോപിയ്ക്കും ഓരോ കൃഷ്ണൻവീതം കാണുകയാൽ ഗോപികൾക്ക് ഓരോരുത്തർക്കും ഭഗവാൻ അവരുടെ ഓരോരുത്തരുടേയും കൂടെയാണെന്നു തോന്നി. ഗോപികളുടെ പ്രേമരൂപമായ യോഗമായയിൽ ശ്രീകൃഷ്ണൻ അനേകമായിത്തീർന്നു. ഈ ലീല സ്വകാര്യമായ ശൃംഗാരലീലയല്ലായിരുന്നു. ഈ അത്യത്ഭുത ലീല കാണുന്നതിനുവേണ്ടി ദേവന്മാർ ദേവികളുമായി വിമാനങ്ങളിൽ ആകാശത്തിൽ വന്നു നിറഞ്ഞിരുന്നു.(10.33.3,4.)

ദേവദുന്ദുഭി മുഴങ്ങി. പുഷ്പവൃഷ്ടിയുണ്ടായി.ഗന്ധർവന്മാർ ദേവികളോടുകൂടെ ഭഗവാന്റെ ഗുണഗാനം ചെയ്യാൻ തുടങ്ങി. ഭഗവാന് അനേകരൂപധാരണം ഒരു പ്രയാസമുള്ള കാര്യമല്ല. ബ്രഹ്മാവ് വത്സസ്തേയം നടത്തിയപ്പോൾ ഭഗവാൻ എത്രയോ പശുക്കുട്ടികളും ഗോപബാലന്മാരുമായി. ഒരു വർഷംവരേയ്ക്കും തന്റെ ആ മായയെ പ്രകടമാക്കിവയ്ക്കുകയും ചെയ്തിരുന്നു. യോഗശക്തികൊണ്ട് ഇതെല്ലാം സാധ്യമാണ്.

രണ്ടാമത്തെ സ്കന്ധത്തിൽ ആദ്യത്തെ അധ്യായത്തിൽ ശുകദേവൻ പരീക്ഷിത്തിനോടു പറഞ്ഞത് ''ഹേ രാജർഷേ, ഞാൻ നിർഗുണബ്രഹ്മത്തിൽ നിഷ്ഠയുള്ളവനായിരുന്നിട്ടും, പുണ്യശ്ലോകനായ ഭഗവാന്റെ ലീലകളാൽ ആകർഷി യ്ക്കപ്പെട്ട്, ഭഗവാന്റെ കഥ അഭ്യസിച്ചതാണ്. അത് അങ്ങയെ കേൾപ്പിയ്ക്കാം'' എന്നാണ്. ജ്ഞാനികളായ ഭക്തരുടെ ദൃഷ്ടിയിൽ ഭഗവാന്റെ നിർഗുണസ്വരൂപം ആവരണരഹിതമാണെങ്കിലും, നാമരൂപങ്ങളായ ആടകളും ആഭരണങ്ങളും ധരിച്ചു കാണുമ്പോൾ ഭക്തന്മാർക്കും കവികൾക്കും നിസ്തുലാനന്ദമുണ്ടാകുന്നു. ഇങ്ങനെയുള്ള സഗുണസ്വരൂപം ശുദ്ധപ്രേമികളായ ഭക്തന്മാർക്കു രസമയമായി തോന്നുന്നു. ബ്രഹ്മാകാരവൃത്തി സിദ്ധമായിക്കഴിഞ്ഞ ജ്ഞാനികൾക്കു ജ്ഞാനദൃഷ്ടികൊണ്ടു നിർവിശേഷരൂപമായിട്ടു സർവത്ര ബ്രഹ്മത്തെ കാണാൻ കഴിയുന്നു. വിചാരശക്തിയില്ലാത്ത ഭക്തന്മാർക്കുവേണ്ടി സർവശക്തനായ ഭഗവാൻ സഗുണനുമാകുന്നു. ബ്രഹ്മത്തിൽ വ്യവഹാരസമയത്ത് കല്പിതദേഹത്തെ സ്വീകരിക്കാനുള്ള ശക്തിയുണ്ട്. ആ ശക്തിയെ ഭക്തന്മാർ നിത്യമെന്നു കരുതി, ഏതു ഭാവത്തിൽ ഭജിയ്ക്കുന്നുവോ ആ ഭാവത്തിൽ ഭഗവാനെ പ്രാപിയ്ക്കുന്നു.

ജ്ഞാനികൾ ജഗത്തിനെ കല്പിതമെന്നറിഞ്ഞ്, എല്ലാത്തിലും അതിന്റെ നിവൃത്തി കണ്ടുകൊണ്ട് അധിഷ്ഠാനത്തെ മാത്രം അനുസന്ധാനം ചെയ്യുന്നു. ആ സമയം ഒരു അംശത്തിനു മാത്രമായിട്ടു നിവൃത്തി യുണ്ടാകുകയില്ല. എന്തെന്നാൽ കല്പിതവസ്തുവിൽ ഒരംശത്തിന്റെ നിവൃത്തി സാധ്യമല്ല. ഭക്തന്മാർ ജഗത്തിനെ ഭഗവാന്റെ സ്വരൂപമായി ക്കരുതി അതിനെ സർവാംശേന സ്വീകരിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. സകലതും ഭഗവാന്റെ സ്വരൂപമായി കരുതുമ്പോൾ ഏതെങ്കിലും ഒരംശത്തെ സ്വീകരിക്കാതിരിക്കാൻ പാടില്ല. ഈ ദശയിൽ വിഷയങ്ങളെമാത്രം സ്വീകരിച്ചാൽ സാധകൻ അധഃപതിച്ചുപോകും. അംശംമാത്രം സ്വീകരിച്ചാലും സമ്യഗ്ദർശനം ഉണ്ടാകുകയില്ല.

ഹിന്ദുക്കളിലും മുഹമ്മദീയരിലും ഭഗവാൻ സമഭാഗത്തിലുണ്ടെങ്കിലും അവർ എന്തുകൊണ്ടു പരസ്പരം യുദ്ധം ചെയ്യുന്നു? റഷ്യയും അമേരിക്കയും തമ്മിൽ എന്തുകൊണ്ടു വിരോധിയ്ക്കുന്നു? മനുഷ്യർക്ക് അനുകൂലത തോന്നിയാൽ സ്ത്രീപുത്രാദി ബന്ധുക്കളിൽ ഭഗവദ്ഭാവം ഉണ്ടായിരിയ്ക്കും. പ്രതികൂലത തോന്നിയാൽ വിരോധവുമാകും. അങ്ങനെയുള്ളവർക്ക് ഒരിയ്ക്കലും ഭഗവാന്റെ പൂർണാനുഗ്രഹമുണ്ടാകുന്നില്ല. ഇച്ഛ, ഭയം മുതലായവ ഉണ്ടാകുന്ന സമയത്താണ് ഭക്തന്റെ പരീക്ഷ നടക്കുന്നത്. രാസലീല അലൗകികാനന്ദത്തിന്റെ കാര്യമാണ്. പക്ഷെ ഗോപികൾ എല്ലാ സത്തയും ഭഗവാനിൽ അർപ്പിച്ചിരുന്നു. ഒരു സത്തയുടെ മാത്രം അനുഭവം ഉള്ളിടത്തു ദിവ്യരസം ലഭിച്ചാലും വികാരമുണ്ടാകുകയില്ല. അല്പം അഹന്ത വന്നുപോയാലുടനെ ഭിന്നസത്തയുടെ പരിചയം ഉണ്ടാകാൻ തുടങ്ങും. അതിനാൽ സകല വ്യവഹാരവും ഭഗവദ്ഭാവത്തിൽ സ്വീകരിയ്ക്കാൻ വളരെ പ്രയാസമാണ്. അതുപോലെ സകല കല്പിതങ്ങളുടേയും നിവൃത്തിയും ഒന്നിച്ചുണ്ടാവാൻ ജ്ഞാനികൾക്കു വിഷമമാണ്. ജ്ഞാനികൾ മായയെ കല്പിതമായിക്കരുതുന്നു. കല്പിതവസ്തുവിന്റെ ഒരംശത്തിനു മാത്രമായി നിവൃത്തിയുണ്ടാകുകയില്ല. ഭക്തന്മാർ മായയെ ഭഗവാന്റെ യോഗമായയായിട്ടു കരുതുകയാൽ, ഭഗവാന്റെ സഗുണസ്വരൂപത്തിൽനിന്നും ഒരംശത്തേയും ത്യജിയ്ക്കുന്നില്ല. അതിനാൽ വിഷയങ്ങളേയോ, വിഷത്തേയോ, സർപ്പത്തേയോ ഒന്നിനേയും ഭക്തൻ ത്യജിച്ചുകൂടാ. അതുകൊണ്ടാണ് മീരാബായി വിഷത്തെ ഭഗവാന്റെ പ്രസാദമെന്നു കരുതി പാനം ചെയ്തത്. രമണമഹർഷിയുടെ ദേഹത്തു സർപ്പം ഇഴഞ്ഞിട്ടും അദ്ദേഹം സ്വയം അതിനെ എടുത്തുകളഞ്ഞില്ല. ഇങ്ങനെയുള്ള അവസരങ്ങളിൽ ത്യാഗം, ഗ്രഹണം ഇവയുടെ സ്വരൂപം മനസ്സിലാക്കേണ്ടിയിരിയ്ക്കുന്നു. ഒരിയ്ക്കൽ ഒരു സന്ന്യാസി വേറെ ഒരു സന്ന്യാസിയുടെ അതിഥിയാകാൻ ഇടയായി. അവിടെ പ്രസാദം വിളമ്പിയതു *മിക്ശ്ചർ* ആയിരുന്നു. അതിഥിമഹാത്മാവിനു പല്ലുകൾ ഇല്ലാതിരുന്നതിനാൽ അദ്ദേഹത്തിനു ചവയ്ക്കാൻ പ്രയാസമുള്ള കപ്പലണ്ടിയും കടലയും മാററിയിട്ടു ബാക്കി മാത്രം തിന്നുന്നതു കണ്ടു മററെ സന്ന്യാസി എല്ലാം തിന്നുകൊണ്ട്, എന്താണിങ്ങനെ പ്രസാദത്തിൽനിന്നും ഒരംശത്തെമാററി സ്വീകരിച്ചത് എന്നു ചോദിച്ചു. മനുഷ്യജീവിതത്തിന്റെ പ്രത്യേകത ഇതാണ്, എല്ലാററിൽനിന്നും എല്ലാം ഗ്രഹിയ്ക്കുക പ്രയാസമാണ്. എല്ലാററിനേയും ത്യജിയ്ക്കാനും സാധ്യമല്ല. അതുകൊണ്ടു സഗുണഭക്തിയിലായാലും, നിർഗുണത്തിന്റെ ജ്ഞാനത്തിലായാലും മുന്നോട്ടുപോകുമ്പോൾ വളരെ പ്രയാസമുണ്ട്.



എല്ലാം ഭഗവാനായ സ്ഥിതിയ്ക്ക് എന്തിനൊരംശത്തെ ത്യജിയ്ക്കണം എന്നു ഗോപികൾക്കു തോന്നി. തങ്ങളുടെ ഭർത്താക്കന്മാർ കാത്തിരിയ്ക്കുന്നുണ്ടാകുമെങ്കിൽ ഭഗവാന് ഗോപീരൂപത്തിൽ അവിടെ ചെല്ലാൻ കഴിവുള്ളതിനാൽ ഭഗവാനെ സർവാംഗേന സ്വീകരിയ്ക്കുകയാണു വേണ്ടത് എന്നു കരുതി ഗോപികൾ ക്രീഡാസക്തരായിട്ടു ഭഗവാന്റെ സകല അംഗങ്ങളേയും സ്പർശിയ്ക്കാൻ തുടങ്ങി. ഉച്ചസ്വരത്തിൽ മനോഹരഗീതങ്ങൾ ആലപിയ്ക്കാൻ തുടങ്ങി. ആ ഗീതത്താൽ സമ്പൂർണവിശ്വം മാറ്റൊലിക്കൊണ്ടു. ഒരു ഗോപി മറ്റൊരു ഗോപിയെ പ്രശംസിയ്ക്കാൻ തുടങ്ങി.ഇന്നും സഗുണദർശനം ലഭിച്ചിട്ടുള്ള മററു ഭക്തന്മാർ പ്രശംസിയ്ക്കാറുണ്ട്. അതു ഭക്തിയുടെ ഒരു ലക്ഷണമാണ്. പക്ഷെ എല്ലാകാര്യത്തിലും ഇതുപോലുള്ള ഭാവം വച്ചുകൊണ്ടിരിയ്ക്കുക പ്രയാസമാണ്. ഭഗവാനും ഗോപികളെ പ്രശംസിയ്ക്കാൻ തുടങ്ങി.(10.33.10.) ചില ഗോപികൾ നൃത്തം ചെയ്തു ക്ഷീണിച്ചപ്പോൾ ഭഗവാന്റെ തോളത്തു ചാരിനിന്നു ക്ഷീണം മാററി. ഒരു ഗോപി ഭഗവാന്റെ വനമാലയെ മണത്ത് ആനന്ദിച്ചു. ഒരു ഗോപി അവളുടെ കവിൾത്തടത്തെ ഭഗവാന്റെ കവിൾത്തടത്തോടു ചേർത്തുനിന്നു. ആ സമയം ഭഗവാൻ ചവച്ച വെറ്റില അവൾക്കു നൽകി.(10.33.13.) മറ്റൊരു ഗോപി വളരെ ക്ഷീണിയ്ക്കുകയാൽ ഭഗവാന്റെ കൈപിടിച്ചു അവളുടെ മാറോടു ചേർത്തു. (10.33.14.) എന്നിട്ടും ഭഗവാനു വികാരമൊന്നുമുണ്ടായില്ല. ഗോപികൾക്കു ഇപ്രകാരമുള്ള ക്രീഡയാൽ അവരുടെ വാസനകളെല്ലാം ശാന്തമായി. കാമിനിയുടെ സംഗംകൊണ്ട് കാമം വർധിയ്ക്കും. നിഷ്കാമിയുടെ സംഗത്താൽ നിഷ്കാമന്മാരായിത്തീരും. ഭഗവാൻ ഗോപികളുമായി എങ്ങനെയാണ് രമിച്ചത് എന്നു നോക്കുക:

**"രേമേ രമേശോ വ്രജസുന്ദരീഭിർ-**

**യഥാർഭകഃ സ്വപ്രതിബിംബവിഭ്രമഃ."**

കൊച്ചുകുട്ടികൾ അവരുടെ പ്രതിബിംബം കണ്ടു കളിയ്ക്കുന്നതുപോലെ, ഭഗവാൻ കൃഷ്ണൻ ആലിംഗനത്താലും, അംഗസ്പർശനത്താലും, പ്രണയകടാക്ഷംകൊണ്ടും, മനോഹരമായ ഹാസ്യം കൊണ്ടും വ്രജരമണികളുമായി ക്രീഡിച്ചു.

നാം കണ്ണാടിയിൽ നമ്മുടെ മുഖം നോക്കുമ്പോൾ സത്ത ഒന്നിന്റെയാണുള്ളത്, കണ്ണാടിയിൽ സത്തയില്ല. അതുപോലെ ഗോപികളുടെ ഭാവവിലാസങ്ങളിലും, ക്രിയകളിലും, ഭഗവാന്റെ ക്രിയകളിലും സത്ത ഒരേ ഒരു ബ്രഹ്മത്തിന്റെ മാത്രമായിരുന്നു. ഇക്കാര്യം ശരിയ്ക്കും മനസ്സിലാക്കിയാൽ രാസലീലയുടെ രഹസ്യം അറിയാൻ കഴിയും. ഭിന്നസത്തയുടെ വിചാരം വരുന്നിടത്തു ഭഗവാന്റെ ദർശനം ഉണ്ടാവുകയില്ല. ജ്ഞാനികൾ ജ്ഞാനംകൊണ്ടു ഭിന്നസത്തയെ നിഷേധിയ്ക്കുന്നു. ഭകതന്മാർ ഭഗവാനെ സർവരൂപത്തിലും സ്വീകരിച്ചു ഭിന്നസത്തയെ നിഷേധിയ്ക്കുന്നു. ഏതു വിധമായാലും ഭിന്നസത്തയെ സ്വീകരിയ്ക്കരുതെന്നാണ് ശാസ്ത്രങ്ങൾ അനുശാസിയ്ക്കുന്നത്. നമ്മുടെ കൈ, കാൽ, ചെവി, കണ്ണ് ആദി അവയവങ്ങൾ ഭിന്നപ്രവൃത്തികളാണു ചെയ്യുന്നതെങ്കിലും, അതിൽ ജീവൻ ഒന്നാണ്. അതുപോലെ പല ശരീരങ്ങളിലും പ്രവൃത്തി പല വിധമാണെങ്കിലും സത്ത ഏകബ്രഹ്മത്തിന്റെയാണ്. അതുകൊണ്ടു ഭഗവാനു പരസ്ത്രീകളുമായി ഒരിക്കലും സംബന്ധമുണ്ടാകാൻ സാധ്യമല്ല. ഭഗവാൻ എല്ലാവരിലും വ്യാപകമാകയാൽ, ഭഗവാനിൽ പരത്വം ഉണ്ടാകുന്നില്ല.

ഗോപികളെപ്പോലുള്ള ഭക്തന്മാർ ഭഗവാനെ സർവത്ര കാണാൻ ഇച്ഛിയ്ക്കുന്നു. വിചാരശീലരായ ജ്ഞാനികൾ നാമരൂപങ്ങളെ ത്യജിച്ചു ശുദ്ധബ്രഹ്മത്തെ സർവത്ര കാണുന്നു. രണ്ടു മാർഗങ്ങളിലും വിഷമങ്ങൾ ധാരാളമുള്ളതിനാൽ യഥാർഥ ഭക്തനെയോ, യഥാർഥ ജ്ഞാനിയെയോ കാണാൻ പ്രയാസമാണ്.

ഏകസത്തയുടെ പരിചയം വ്യവഹാരത്തിൽ എല്ലായിടത്തും ഉണ്ടാകുക വളരെ പ്രയാസമാണ്. ഗോപികളുടെ ഓരോ അംഗങ്ങളിലും ചൈതന്യത്തിന്റെ സ്പർശമുണ്ടായാൽ പിന്നെ തങ്ങളുടെ ശരീരത്തിനു യാതൊരു വിധമായ രോഗമോ രാഗമോ ഉണ്ടായിരിയ്ക്കുകയില്ലെന്നും, ശരീരത്തിനു പ്രത്യേകസത്ത അനുഭവപ്പെടുകയില്ലെന്നും, ഗോപികൾ ദൃഢമായി വിശ്വസിച്ചു. കല്ലായിത്തീർന്ന അഹല്യയ്ക്കു ശ്രീരാമചന്ദ്രന്റെ പാദസ്പർശംകൊണ്ടു ചൈതന്യമുണ്ടാകാമെങ്കിൽ, ഗോപികളുടെ ജഡത ഭഗവാന്റെ അംഗസംഗത്താൽ എന്തുകൊണ്ടു ചിന്മയമായിക്കൂടാ? ജഡത്തെ ചൈതന്യ മുള്ളതാക്കുകയാണ് തന്ത്രശാസ്ത്രത്തിന്റെ രീതി.

ശ്രീ അരവിന്ദൻ പറയുന്നത് ഗോപികളുടേയും ശ്രീകൃഷ്ണന്റെയും അംഗസംഗം ഒരു രൂപകമാണെന്നാണ്. അതിന്റെ യഥാർഥമായ അർഥം ശരീരത്തിലെ ഓരോ പരമാണുവും ചിന്മയമാകുമ്പോൾ ദേഹത്തിന്റെ സത്ത അവശേഷിക്കുകയില്ല എന്നതാണ്. ദേഹദേഹിഭാവവും പിന്നെയുണ്ടായിരിയ്ക്കുകയില്ല. ആത്മചൈതന്യത്തിന്റെ അവതരണമുണ്ടായതിന്റെ ഫലമായി ഭക്തന്റെ ശരീരത്തിലെ ഓരോ പരമാണുവും ചിന്മയമായിത്തീരുന്നതിന്റെ ഒരു ദൃഷ്ടാന്തമാണ് ഗോപികളുടേയും ഭഗവാന്റേയും അംഗസംഗം. ഇങ്ങനെയുള്ള അംഗസംഗം എല്ലാ ഭക്തന്മാർക്കും ജ്ഞാനികൾക്കും ഇഷ്ടമാണ്. അതിനാൽ ഈ അധ്യായത്തിൽ അംഗസംഗത്തെപ്പററി പറയുന്ന ശ്ലോകങ്ങൾ ആധ്യാത്മികമായി വളരെ സാരമുള്ളവയാകുന്നു.

സങ്കുചിതവൃത്തി വന്നാൽ പ്രേമത്തിൽ ഭംഗമുണ്ടാകും. ജ്ഞാനമാർഗത്തിലും അല്പമെങ്കിലും വൈധർമ്യം വന്നുപോയാൽ ആവരണഭംഗം ഉണ്ടാകുകയില്ല എന്നു മാണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ പറഞ്ഞിട്ടുണ്ട്. ഭക്തന്മാരുടെ വ്യവഹാരവും ജ്ഞാനികളുടെ വ്യവഹാരവും സാമാന്യമനുഷ്യരുടേതുപോലെ ആയിരിക്കുകയില്ല. ഭഗ



വാൻ ആത്മാരാമനായിരുന്നിട്ടും എത്ര ഗോപികളുണ്ടായിരുന്നുവോ അത്രയും രൂപങ്ങൾ ധരിച്ച് അവരോടുകൂടെ വിഹരിച്ചു. യോഗമായകൊണ്ട് ഇതു സാധ്യവുമാണ്. യോഗികൾക്കു അനേകരൂപങ്ങൾ ധരിയ്ക്കാൻ സാധിയ്ക്കും. പഞ്ചമഹാഭൂതങ്ങളിൽ നിന്നും യോഗശക്തികൊണ്ട് ശരീരമുണ്ടാക്കി, അതിൽ അഹന്തയെ പ്രവേശിപ്പിയ്ക്കുന്നതുകൊണ്ട് ആ ശരീരത്തിൽ ചൈതന്യം വന്നുചേരുന്നു. സാധാരണ ജീവനും സ്വപ്നത്തിലെ തൈജസശരീരത്തിൽനിന്നും അനേകജീവനെ ഉണ്ടാക്കി അതിൽ ചേതനയെ നൽകുന്നു.

രാസനൃത്തം അവസാനിച്ചു. ഭഗവാൻ ഗോപികളേയും കൂട്ടിക്കൊണ്ട് യമുനയിൽ ഇറങ്ങി ജലക്രീഡ ചെയ്യാനാരംഭിച്ചു. ഗോപികൾ അന്യോന്യവും, ഭഗവാന്റെ ദേഹത്തും വെള്ളം തെറിയ്ക്കാൻ തുടങ്ങി. ദേവകൾ ആകാശത്തു നിന്നു പുഷ്പവൃഷ്ടി ചെയ്യുകയും, സ്തുതിയ്ക്കുകയും ചെയ്തു. മൂന്നു വർഷത്തിലൊരിയ്ക്കൽ ഹരിദ്വാരം, പ്രയാഗ, നാസിക്ക്, ഉജ്ജയിൻ ഈ സ്ഥലങ്ങളിൽ സന്ന്യാസിമാർ കുംഭമേള ആഘോഷിയ്ക്കാറുള്ള പതിവിനെ ഭഗവാന്റെ ഈ ക്രീഡയോടുപമിയ്ക്കാം. ആ സമയത്തു പ്രസ്തുതതീർത്ഥങ്ങളിൽ സ്നാനം ചെയ്യുന്നതിനു വലിയ മാഹാത്മ്യം കല്പിച്ചിട്ടുണ്ട്. മഹാത്മാക്കൾ ധാരാളമായി സ്നാനം ചെയ്യുന്ന തീർത്ഥത്തിൽ മററു ഭക്തന്മാർ സ്നാനം ചെയ്താൽ അവരുടെ ശരീരങ്ങളിലെ പരമാണുക്കൾ ചിന്മയമായിത്തീരുകയും, ദേഹാഭിമാനം കുറയുകയും ചെയ്യുമെന്നുള്ളതാണ് ഇതിന്റെ പ്രാധാന്യം. ബ്രഹ്മജ്ഞാനികൾ, ത്യാഗികൾ, വിരാഗികൾ, ഉദാസീനർ മുതലായ അനേകതരക്കാരായ സാധുക്കൾ സ്നാനത്തിനിറങ്ങുമ്പോൾ, അനേകം സ്ത്രീകളും പുരുഷന്മാരും ആ സ്ഥലത്തുസ്നാനം ചെയ്യുന്നു. ആ വിധം അവർക്കു സാത്വികജലത്തിൽ സാത്വികസ്നാനത്തിന്റെ ഫലം ലഭിയ്ക്കുന്നു.

കൊമ്പനാന പിടിയാനകളുമായി ജലവിഹാരം ചെയ്യുന്നതു പോലെ, ആ ശരത്കാലരാത്രികളിൽ സത്യസങ്കല്പനും അസ്ഖലദ് വീര്യനുമായ ശ്രീഹരി തന്റെ അനുഗാമിനികളായ കാമിനികളോടുകൂടി വിഹരി ച്ചു.(10.33.26.) ദിവ്യപ്രേമംകൊണ്ട് ആത്മാവിന്റെ അപരോക്ഷാനുഭവം ഉണ്ടാകുമ്പോൾ ബ്രഹ്മത്തിന്റെ പരോക്ഷത്വവും അനാത്മത്വവും നീങ്ങിപ്പോകുന്നു. അതുപോലെതന്നെ ജീവന്റെ പരിച്ഛിന്നത്വവും അബ്രഹ്മത്വവും നിവൃത്തമാകും. ഇങ്ങനെയുള്ള ദശയിൽ ജഗത്തു മുഴുവനും'തത്' എന്ന പദാർഥത്തിന്റെ സ്വരൂപമായി "ത്വം" പദാർഥത്തെ കാണാൻ വരുന്നു. ഈ ദശയിൽ അനേകവിധ ഗീതങ്ങൾ ഭാവയുക്തരായ ഭക്തജനങ്ങൾക്കു സ്വാഭാവികമായി സ്ഫുരിയ്ക്കുന്നു. അതാണ് ഗോപികൾ ഗീതങ്ങൾ ആലപിച്ചു എന്നു പറഞ്ഞിരിയ്ക്കുന്നതിന്റെ താല്പര്യം. ജ്ഞാനമാർഗത്തിൽ ഇങ്ങനെയുള്ള രസം അധികംപേർക്കും ആസ്വദിയ്ക്കാൻ പ്രയാസമാണ്. പക്ഷെ കലാദ്വാരാ പലർക്കും ഭക്തിരസം ആസ്വദിയ്ക്കാൻ കഴിയുന്നുണ്ട്. ആ മാർഗത്തിലൂടെയാണു നരസിംഹമേത്ത, മീരാബായി മുതലായവർ പ്രസിദ്ധരായത്.

സംയോഗത്തിന്റെ രസം വർധിയ്ക്കുന്തോറും ഭോക്താവിന്റെ സത്ത നീങ്ങിക്കൊണ്ടിരിയ്ക്കും. ക്രമേണ ഭോക്താവും ഭോഗ്യവും ഒന്നായിത്തീരും. വാസനായുക്തമായ പ്രാണിയ്ക്ക് ശരണമാകാൻ സാധിയ്ക്കുകയില്ല. ശരണാഗതരിൽ വാസന ഇരിയ്ക്കുകയുമില്ല. യഥാർഥ ശരണാഗതിയിൽ പരിമിതഭാവവും കല്പിതസത്തയും മാറിപ്പോകും. അങ്ങനെ ഭഗവദ്പാദങ്ങളെ ശരണം പ്രാപിച്ച ഗോപികളുടെ ഉള്ളിൽനിന്നും മായാശക്തി നീങ്ങിപ്പോകുകയും, ബ്രഹ്മശക്തിയുടെ സഞ്ചാരം ഉണ്ടാകുകയും ചെയ്തു. ഇതാണു രാസലീലയുടെ താല്പര്യം. അഭേദയുക്തമായ മഹാസംയോഗത്തിന്റെ രാസോത്സവം ആർക്കനുഭവപ്പെടുന്നുവോ അവർക്കു സംയോഗമെന്ത്? വിയോഗമെന്ത്? സാധാരണ മനുഷ്യർ ജഗത്തിൽ വിരുദ്ധധർമത്തെ കണ്ടു പരിഭ്രമിച്ചു പോകുന്നു. പ്രേമികളായ ഭക്തന്മാർ പറയുന്നത് 'വിരുദ്ധധർമം കാണുന്നതുതന്നെയാണ്, വിരുദ്ധ ധർമം' എന്നാണ്. വിരുദ്ധധർമം ബ്രഹ്മത്തിലില്ല. അത് ജീവന്റെ അവിദ്യയാൽ കാണുന്നതാണ്. അതിനാൽ ചിലർ, ഈ രാസലീല ഭാഗവതത്തിൽ ചേർക്കരുതെന്നു പറയുന്നു. ജയദേവനെന്ന കവി, ഈ ഭാഗം പിന്നീടു ഭാഗവതത്തിൽ ചേർത്തതാകാമെന്നാണു പറയുന്നത്. എങ്ങനെ സംഭവിച്ചതായാലും ഭഗവാന്റെ സ്വരൂപത്തിൽ പരഭാവമോ ദ്വൈതഭാവമോ ഒരു വിധത്തിലും സംഭവിക്കുന്നില്ല. ഇതറിയുവാൻ മനുഷ്യർക്കു സുദർശനം ആവശ്യമാണ്; 'ഇദം'വൃത്തിയെ അതിജീവിയ്ക്കേണ്ടത് അത്യാവശ്യമാണ്.

ശരണാഗതിയുടെ ജീവൻ പ്രേമിയുടെ സ്നേഹമാണ്. ഗോപികളിൽ അദ്വൈതഭാവം വരാൻ തുടങ്ങി. ശിശുപാലനെപ്പോലുള്ളവർക്ക് വൈരഭാവംകൊണ്ടു തന്മയപ്പെട്ട് ഭഗവാനെ പ്രാപിയ്ക്കാമെങ്കിൽ, എന്തുകൊണ്ട് ഗോപികൾക്കു പ്രേമഭാവത്താൽ തന്മയപ്പെട്ടുകൂടാ? ഏതുവിധേനയും തന്മയത കൈവരുത്തുകയാണ് മനുഷ്യജീവന്റെ സാഫല്യം. ഗീതയിൽ ഭഗവാൻ പറയുന്നു, "സകലതും വാസുദേവനായി കാണുന്ന മഹാത്മാക്കൾ ചുരുക്കമാണ്." എന്ന്. ഗോപികൾക്കു വിരുദ്ധധർമം കാണാനുള്ള മനസ്സില്ലായിരുന്നു. അവരുടെ സകല അശുഭങ്ങളും നീങ്ങിപ്പോയിരുന്നു. ഇപ്രകാരമുള്ള പരിശുദ്ധിയുള്ളിടത്തു ഭഗവാനു പ്രകടമാകുകയും, ഭക്തരുടെ ആഗ്രഹം പൂർണമാക്കുകയും ചെയ്യേണ്ടിവരുന്നു. രസശാസ്ത്രത്തിൽ 'പരകീയ' ഭാവത്തെ പല പ്രാവശ്യം വർണിച്ചുകാണുന്നുണ്ട്. ഇവിടെ 'പരകീയ' എന്നു പറയുന്നത് സ്ത്രീയാണെന്നു കരുതരുത്. പരകീയയുടേതുപോലുള്ള ഭാവം, അതായതു ദോഷദൃഷ്ടിയുടെ അഭാവം എന്നു മനസ്സിലാക്കണം. ഒരു മനുഷ്യൻ എത്ര ചീത്തയാണെങ്കിലും നമുക്കു അയാളിൽ സ്നേഹമുണ്ടെങ്കിൽ അയാളുടെ ദോഷം നാം കാണുകയില്ല. അതുപോലെ

ഭഗവാനോടു പ്രേമമുള്ളവർ, ഭഗവാൻ ഇങ്ങനെയുള്ള ക്രീഡ എന്തിനു ചെയ്തു? ഇങ്ങനെയുള്ള ലോകത്തെ എന്തിനു സൃഷ്ടിച്ചു? എന്നും മററും ചോദിയ്ക്കുകയില്ല. ഭഗവാന്റെ ഈ ലോകത്തു പൂച്ച എലിയെ കൊല്ലുന്നു. നാം പൂച്ചയോടു ചോദിച്ചാൽ പൂച്ച പറയും ഭഗവാൻ നല്ല ലോകത്തെയാണു സൃഷ്ടിച്ചതെന്ന്. എലിയോടു ചോദിച്ചാൽ, ഭഗവാൻ വളരെ നീചമായ ലോകത്തെയാണു സൃഷ്ടിച്ചിരിയ്ക്കുന്നതെന്നും, പൂച്ചകളെയെല്ലാം ഭഗവാൻ തല്ലിക്കൊല്ലേണ്ടതാണെന്നും പറയും. ലോകത്തു മനുഷ്യരെ സൃഷ്ടിയ്ക്കുന്നതിനു പകരം മുഴുവൻ എലികളായിരുന്നാൽ മതിയായിരുന്നു എന്നും പൂച്ചകൾ പറഞ്ഞേയ്ക്കാം. ഭഗവാൻ, തങ്ങളുടെ ഇച്ഛ പോലെ പ്രവർത്തിയ്ക്കണമെന്നു മനുഷ്യർക്കു തോന്നും. പക്ഷെ മാനവധർമ്മം, ദേവധർമ്മം, പശുധർമ്മം, ആദി പ്രത്യേക ധർമങ്ങൾ ഉള്ളതുപോലെ ഭഗവദ്ധർമവും പ്രത്യേകമാണ്. ഇതു പരീക്ഷിത്തിനു അറിയാൻ പാടില്ലാതിരുന്നതിനാൽ സാമാന്യമനുഷ്യനെപ്പോലെ പരീക്ഷിത്തു ശുകദേവനോടു ചോദിയ്ക്കുന്നു: ജഗത്പിതാവായ ഭഗവാൻ കൃഷ്ണൻ, ധർമസ്ഥാപനത്തിനും, അധർമ്മത്തെ ഇല്ലാതാക്കാനും വേണ്ടി അവതരിച്ചതായിരുന്നു. ആ ധർമ മര്യാദയുടെരചയിതാവും വക്താവും, രക്ഷകനും ആയ ഭഗവാൻ പരസ്ത്രീഗമനമാകുന്ന വിരുദ്ധാചരണം എന്തുകൊണ്ടാണ് ചെയ്തത്? ഭഗവാൻ ആപ്തകാമനുമാണ്. എന്നിട്ടും ഇങ്ങനെയുള്ള നിന്ദ്യകർമം എന്തുകൊണ്ടാണു ചെയ്തത്? അതന്റെ ആശയമെന്താണ്? (10.33.27-29.) ഈ ചോദ്യത്തിനു ശുകദേവൻ ഉത്തരം പറയുന്നു:

**"ധർമവ്യതിക്രമോ ദൃഷ്ട ഈശ്വരാണാം ച സാഹസം**
**തേജീയസാം ന ദോഷായവഹ്നേഃസർവഭുജോയഥാ."**

സൂര്യൻ, അഗ്നി, ആദി ഈശ്വരന്മാർ ചിലപ്പോഴൊക്കെ ധർമത്തെ അതിക്രമിച്ചുള്ള സാഹസകൃത്യങ്ങൾ ചെയ്തു കാണുന്നുണ്ട്; പക്ഷെ ഈ കൃത്യങ്ങൾകൊണ്ടു തേജസ്വികളായ അവർക്കു യാതൊരു ദോഷവും ഉണ്ടാകുന്നില്ല. അഗ്നി സർവവും ഭക്ഷിയ്ക്കുന്നെങ്കിലും ആ പദാർഥങ്ങളുടെ ദോഷത്താൽ ലിപ്തമാകുന്നില്ല. (10.33.30.)

പക്ഷെ സാധാരണന്മാർ ഇങ്ങനെയുള്ള പ്രവൃത്തികൾ മനസ്സുകൊണ്ടുപോലും ചെയ്തുപോകരുത്. ബുദ്ധിഹീനന്മാർ ഈദൃശ പ്രവൃത്തികൾ ചെയ്താൽ നശിച്ചുപോകും. സമുദ്രമഥനത്തിൽനിന്നും ഉണ്ടായ കാളകൂടവിഷം ഭഗവാൻ ശങ്കരൻ ഭക്ഷിച്ചു. മററു വല്ലവരും അതുപോലെ പ്രവർത്തിച്ചാൽ മരണം നിശ്ചയമാണ്. ഭഗവാന്റെ വാണി സത്യമാണ്. അതനുസരിച്ചു ജീവിയ്ക്കണം.

ശ്രീരാമചന്ദ്രന്റെ വചനവും ആചരണവും അനുകരണീയമാണ്. ശ്രീകൃഷ്ണന്റെ ഉപദേശങ്ങൾ അനുകരണീയങ്ങളും ലീലകൾ സിദ്ധദശയെ കാണിയ്ക്കുന്നവയുമാണ്. ആ ദശ പ്രാപിയ്ക്കാതെ, വിരുദ്ധാചരണം ചെയ്യുന്നവർ അധഃപതിയ്ക്കും.





**"കുശലാചരിതേനൈഷാമിഹസ്വാർഥോനനവിദ്യതേ**
**വിപര്യയേണ വാനർത്ഥോ നിരഹംകാരിണാംപ്രഭോ."**
(10.33.33.)

പരീക്ഷിത്തേ, ശ്രീകൃഷ്ണനെപ്പോലെ സാമർഥ്യമുള്ളവർ അഹങ്കാരരഹിതരാണ്. ശുഭകർമം ചെയ്യുന്നതുകൊണ്ട് അവർക്കെന്തെങ്കിലും സ്വാർഥമോ, അശുഭകർമം ചെയ്യുന്നതുകൊണ്ടു എന്തെങ്കിലും അനർഥമോ ഉണ്ടാകുന്നില്ല. അവർ സ്വാർഥത്തിനും അനർഥത്തിനും അതീതരാണ്.

ഇങ്ങനെയുള്ള ഉപദേശം ഉപനിഷത്തുകളിലും വരുന്നുണ്ട്. അഹങ്കാരത്തെ സമ്പൂർണമായി ത്യജിയ്ക്കുക വളരെ പ്രയാസമാണ്. ഗോപികൾ മമതയെ ത്യജിച്ചെങ്കിലും അഹന്ത ഇനിയും പൂർണമായി നീങ്ങിയിട്ടില്ല. ഉദ്ധവരുടെ ഉപദേശത്തിനുശേഷം നീങ്ങിപ്പോകും.

ചുരുക്കത്തിൽ ഗോപികൾപോലും വിധിനിഷേധങ്ങളുടെ ബന്ധനത്തിൽനിന്നും മുക്തരായ സ്ഥിതിയ്ക്കു ഭഗവാന്റെ കാര്യത്തിൽ എന്തിനു ശങ്കിയ്ക്കുന്നു? ഇനിയും ശുകദേവൻ പറയുകയാണ്:

"ഗോപികളുടേയും, അവരുടെ പതികളുടേയും എന്നല്ല സകല ദേഹധാരികളുടേയും അന്തഃകരണത്തിൽ വസിയ്ക്കുന്ന സർവസാക്ഷിയായ ഭഗവാൻ ലീലയാൽ ശരീരധാരണം ചെയ്ത്, ജീവികളെ അനുഗ്രഹിയ്ക്കാൻവേണ്ടി മനുഷ്യരെപ്പോലെ ലീലകൾ ചെയ്യുന്നു."

ഇതുകൊണ്ടു സംസാരത്തിൽ കാണുന്ന ലീലകളെല്ലാം ഭഗവാന്റെ ലീലയായിട്ടു കാണണമെന്നും അർഥമാക്കാം. സ്ത്രീയിലും പുരുഷനിലും ഭഗവാനുണ്ട്. രണ്ടപരിചിതകുടുംബങ്ങളിലെ സ്ത്രീപുരുഷന്മാർ വിവാഹം ചെയ്യുമ്പോൾ അവരുടെ സാംസാരികപ്രേമത്തിലും തന്മയത വന്നുപോകുന്നതുകൊണ്ടാണ് അവർ പരസ്പരം പേരു വിളിയ്ക്കാതിരിയ്ക്കുന്നത്. രണ്ടുപേരും വേറെയല്ലെന്നു അവർ ഭാവിയ്ക്കുന്നു. അപ്പോൾ ദിവ്യപ്രേമത്തിൽ തന്മയതയുണ്ടാകുന്നതിൽ എന്തിനു സംശയിയ്ക്കുന്നു? രാസലീലാസമയം ഗോപന്മാർക്കു അവരുടെ സ്ത്രീകൾ അവരുടെ അടുത്തുള്ളതായി തോന്നിയിരുന്നതിനാൽ അവർക്കു ശ്രീകൃഷ്ണനിൽ അനാദരവും തോന്നിയിരുന്നില്ല.

ബ്രാഹ്മമുഹൂർത്തമായപ്പോൾ ഭഗവാന്റെ ആജ്ഞപ്രകാരം ഇഷ്ടമില്ലെങ്കിലും ഭഗവത്പ്രിയകളായ ഗോപികൾ അവരവരുടെ ഗൃഹങ്ങളിലേയ്ക്കു പോയി. ശുകദേവൻ പറയുന്നു: "രാസലീലയുടെ ഈ കഥ പറയുന്നവർക്കും കേൾക്കുന്നവർക്കും ഭഗവാനിൽ പരാഭക്തിയുണ്ടായിട്ട്, അവരുടെ ഹൃദയത്തിലെ രോഗരൂപമായ കാമവികാരങ്ങളിൽ നിന്നും മുക്തി സിദ്ധിയ്ക്കും."(10.33.39.)നിഷ്കാമിയുടെ

സ്പർശത്താലും ദർശനത്താലും നിഷ്കാമത ഉണ്ടാകുന്നതുകൊണ്ടാണ് ഭക്തജനങ്ങൾ ജ്ഞാനികളായ മഹാത്മാക്കളെ ദർശിയ്ക്കുകയും പാദസ്പർശം ചെയ്യുകയും ചെയ്യാറുള്ളത്.

# പ്രകരണം മുപ്പത്തിരണ്ട്

## നാമരൂപങ്ങളുടെ മായ

രാസലീലയിൽ ഭഗവാൻ ബ്രഹ്മരാത്രിയെ സൃഷ്ടി ച്ച്, ഗോപികൾക്കു ബ്രഹ്മസംബന്ധത്തിന്റെ അനുഭവം നല്കി. നേരം പ്രഭാതമായപ്പോൾ ഗോപികൾ അവരുടെ വീടുകളിലേയ്ക്കു പോയി. പകലുള്ള ജോലിസമയത്ത് അനേകവിധ രൂപങ്ങൾ കാണുകയും പലവിധ ശബ്ദങ്ങൾ കേൾക്കുകയും ചെയ്യേണ്ടിവരുന്നു. അപ്പോൾ അല്പമെങ്കിലും രാഗദ്വേഷങ്ങൾ വന്നുപോയാൽ ബ്രഹ്മസംബന്ധം വിട്ടുപോകും. ഇങ്ങനെയുള്ള അവസരങ്ങളിൽ ഭഗവാന്റെ അപാരകൃപ അത്യന്താപേക്ഷിതമാണ്. ഇത്തരം രണ്ടവസരങ്ങളിലെ സംഭവങ്ങളെപ്പററി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു.

ഒരിയ്ക്കൽ ശിവരാത്രി ഉത്സവത്തിനു ഗോപഗണങ്ങളെല്ലാവരുംകൂടെ ഉത്സാഹപൂർവം വണ്ടികളിൽ കയറി അംബികാവനത്തിലെത്തി. അവിടെ സരസ്വതീനദിയിൽ വിധിപൂർവം സ്നാനംചെയ്ത് വിവിധപൂജാസാമഗ്രികളെക്കൊണ്ടു മഹാദേവനേയും അംബികാദേവിയേയും ഭക്തിപൂർവം അവർ പൂജിച്ചു. ആ രാത്രി അവർ സരസ്വതീതീരത്തുതന്നെ കഴിച്ചുകൂടി. രാത്രി ഒരു പെരുമ്പാമ്പ് നന്ദഗോപന്റെ പാദത്തിൽ പിടികൂടി. അദ്ദേഹം ''കൃഷ്ണാ! ഈ പാമ്പിൽനിന്നും എന്നെ രക്ഷിയ്ക്കണേ,''എന്നു വിളിച്ചു കരഞ്ഞു. വിളികേട്ടു മററു ഗോപന്മാർ ഓടിയെത്തി തീക്കൊളളികൊണ്ടും മററും അടിച്ചിട്ടും പാമ്പ് നന്ദന്റെ പാദത്തെ വിട്ടില്ല. അപ്പോഴേയ്ക്കും ശ്രീകൃഷ്ണൻ അവിടെ വരുകയും തന്റെ പാദംകൊണ്ടു ആ പാമ്പിനെ സ്പർശിയ്ക്കുകയും ചെയ്തു. ഭഗവാന്റെ പാദസ്പർശംകൊണ്ടു സകല അശുഭങ്ങളും നശിച്ചുപോകുകയാൽ ആ പാമ്പ് അതിന്റെ സർപ്പശരീരത്തെ ത്യജിച്ച് അതിസുന്ദരനായ ഒരു വിദ്യാധരനായി ത്തീർന്നു. അതിതേജസ്വിയും, സർവാഭരണഭൂഷിതനുമായ ആ വിദ്യാധരൻ ഭഗവാനെ തൊഴുതുകൊണ്ടു വിനയപൂർവം നിന്നു. അവനോടു ഭഗവാൻ ചോദിച്ചു: ''നീ ആരാണ്? നിന്റെ ശരീരം പരമകാന്തിയോടുകൂടി ശോഭിയ്ക്കുന്നല്ലൊ, ഈ സർപ്പത്തിന്റെ രൂപം നിനക്കെങ്ങനെയുണ്ടായി ?''

വിദ്യാധരൻ: ഞാൻ സുദർശനെന്നു പ്രഖ്യാതനായ വിദ്യാധരനാണ്. എനിയ്ക്കു കാന്തിയും സൗന്ദര്യവും അധികമുണ്ടായിരുന്നു. സൗന്ദര്യത്താൽ ഗർവിഷ്ഠനായ ഞാൻ ഒരു വിമാനത്തിൽ കയറി സഞ്ചരിയ്ക്കുമ്പോൾ വിരൂപിയായ ഒരു മുനീശ്വരനെക്കണ്ട് ചിരിച്ചു. അദ്ദേഹം, ''നീ പെരുമ്പാമ്പായി പോകട്ടെ'' എന്നെന്നെ ശപിച്ചു. ഇന്ന് അവിടുത്തെ ചരണസ്പർശത്താൽ എന്റെ അശുഭങ്ങൾ നീങ്ങി ശാപ





മോക്ഷം ലഭിച്ചു. അവിടുന്നു ശരണാഗതർക്കു ഏകാവലംബമാണ്. ഇനി എന്റെ സ്ഥാനത്തേയ്ക്കു പോകാൻ അനുജ്ഞ നല്കിയാലും.

ഇവിടെ രൂപത്തിന്റെ മായകൊണ്ടുണ്ടാകുന്ന വിക്ഷേപത്തെ കാണിച്ചിരിയ്ക്കുന്നു. സംസാരത്തിൽ പലർക്കും സൗന്ദര്യം കാണാൻ ഇഷ്ടമാണ്. ഈ മായകൊണ്ടാണ് *സിനിമ, ടെലിവിഷൻ* മുതലായവ നടന്നുപോകുന്നതും പുതിയ കാഴ്ചകൾ കാണാൻ ഇച്ഛ വരുന്നതും. ഈ ഇച്ഛയ്ക്കു ഒരിയ്ക്കലും വിരാമം വരുന്നുമില്ല. വളരെ അധികംരൂപങ്ങൾ കണ്ടുകണ്ട് അവരുടെ കണ്ണുകളും ശരീരവും സൗന്ദര്യമുള്ളതായി തീരുന്നു. സൗകര്യങ്ങളുടേയും പരിഷ്കാരത്തിന്റേയും കൂടുതൽകാരണം പട്ടണത്തിൽ താമസിയ്ക്കുന്നവർ കൂടുതൽ സൗന്ദര്യമുള്ളവരായി കാണപ്പെടുന്നു. അവർ പലപ്പോഴും ഗ്രാമത്തിൽ താമസിയ്ക്കുന്ന വിരൂപരെ നോക്കി കളിയാക്കുകപോലും ചെയ്യും. ഇങ്ങനെ ചെയ്യുന്നവർക്കു പാമ്പിന്റെ യോനിയിൽ ജനി യ്ക്കേണ്ടിവരുമെന്ന് ഈ കഥ കാണിയ്ക്കുന്നു. വിദ്യ പ്രാപിച്ചശേഷം, അതായത് വിദ്യാധരനായശേഷം തന്റെ രൂപത്തിൽ ഗർവിഷ്ഠനാകുകയും അന്യന്റെ രൂപത്തിൽ ഘൃണ ഉണ്ടാകുകയും ചെയ്യുന്നവർക്കു നീചയോനികളിൽ ജനിയ്ക്കേണ്ടിവരും. രാസലീലയ്ക്കുശേഷം യുഗളഗീതത്തിനു മുമ്പായി ഈ കഥ പറഞ്ഞിരിയ്ക്കുന്നതിന്റെ കാരണം രൂപത്തിലും നാമത്തിലും ആരും ആസക്തരാകരുതെന്നു കാണിയ്ക്കാനാണ്. നാമരൂപങ്ങൾ അനിത്യവും മായയുടെ കാര്യവുമാണെന്നു മനസ്സിലാക്കണം. സുദർശനെന്ന വിദ്യാധരൻ ഭഗവാന്റെ അനുജ്ഞയോടെ സ്വർഗത്തിലേയ്ക്കു പോയി. നന്ദരൂപിയായ ആനന്ദവും രൂപത്തിന്റെ മായയിൽനിന്നും മുക്തനായി.

ഇനി നാമത്തിന്റെയും ധനത്തിന്റെയും മായയുടെ കഥ വരുന്നു. ഒരിയ്ക്കൽ ബലരാമനും ശ്രീകൃഷ്ണനും വനത്തിൽ വിഹരിയ്ക്കുകയായിരുന്നു. ആ സമയം അവരൊന്നിച്ചുണ്ടായിരുന്ന വ്രജസുന്ദരികൾ രാമകൃഷ്ണന്മാരുടെ ഗുണഗാനങ്ങൾ മധുരമായി പാടി. അവരോടൊപ്പം രാമകൃഷ്ണന്മാരും പാടാൻ തുടങ്ങി. ഈ സഹോദരന്മാരുടെ മനോഹരമായ മധുരഗീതത്തിൽ ഗോപികൾ മോഹിച്ചു പോകയാൽ അവരുടെതലയിൽ ചൂടിയിരുന്ന മാല മുടിയഴിഞ്ഞു താഴെ വീണതൊ, വസ്ത്രം അഴിഞ്ഞുപോയതൊ ഒന്നുംതന്നെ അവർ അറിഞ്ഞില്ല. അവർക്കു ശരീരഭാവം തീരെ ഇല്ലാതായി. ഇവിടെ വസ്ത്രം അഴിഞ്ഞുപോയി എന്നും മററും പറഞ്ഞതിന്റെ താല്പര്യം ദേഹാഭിമാനം ഇല്ലാതായി എന്നാണ്. അപ്പോൾ അവിടെ കുബേരന്റെ ശംഖചൂഡനെന്നു പേരായ ഒരു സവകൻ വന്നു. രണ്ടു സഹോദരന്മാരും നോക്കി നില്ക്കെ ശംഖചൂഡൻ ആ വ്രജബാലികമാരെ ബലാത്കാരമായി പിടിച്ച് ഉത്തരദിക്കിലേയ്ക്കു കൊണ്ടുപോയി. ഭയാക്രാന്തരായ ആ ബാലികമാർ ''ഹേ കൃഷ്ണാ! ഹേ രാമാ!'' എന്നിങ്ങനെ സഹായത്തിന് ഉറക്കെ നിലവിളിച്ചു.

രാമകൃഷ്ണന്മാർ "നിങ്ങൾ ഭയപ്പെടേണ്ട" എന്നു പറഞ്ഞു കൊണ്ടു പുറകെ ഓടിച്ചെല്ലുന്നതു കണ്ട് ഭയപ്പെട്ട ശംഖചൂഡൻ സ്ത്രീകളെ വിട്ട് ഓടിപ്പോയി. ഭഗവാൻ കൃഷ്ണൻ പുറകെ എത്തി അവനെ കൊന്ന്, അവന്റെ തലയിലെ ചൂഡാരത്നം കൊണ്ടുവന്നു ബലരാമനു നല്കി. (10.34.32.)

കുബേരന്റെ സേവകനെന്നുവെച്ചാൽ ധനത്തിലുള്ള ഇച്ഛ. ധനേച്ഛ വർധിയ്ക്കുമ്പോൾ അനീതിയാലും ധനം സമ്പാദിയ്ക്കാൻ തുടങ്ങുന്നു. അതു പലരേയും സംസാരത്തിൽ വീഴിയ്ക്കുകയും ഭഗവാനിൽ നിന്നു വിയോഗമുണ്ടാക്കുകയും ചെയ്യുന്നു. പക്ഷെ ജീവന്റെ വൃത്തി ഭഗവാനിലേയ്ക്കു തിരിയുമ്പോൾ ഭഗവാന്റെ അനുഗ്രഹത്താൽ ഭക്തനു രക്ഷ ലഭിയ്ക്കുന്നു.

ഇനി മുപ്പത്തഞ്ചാമത്തെ അധ്യായം യുഗളഗീതമാണ്. രാസലീലയിൽ രാത്രിയിലെ ആനന്ദമായിരുന്നു. യുഗളഗീതത്തിൽ ഭക്തന്മാർ പകൽസമയം എങ്ങനെ കഴിയ്ക്കുന്നു എന്നുള്ള വർണനയാണ്. അഥവാ രാസലീല സമാധിയുടെ ആനന്ദവും, യുഗളഗീത സമാധിയ്ക്കുശേഷം ഉത്ഥാനദശയിൽ സമാധിയിലുണ്ടായ സുഖത്തെ നിരന്തരം സ്മരിയ്ക്കുന്നതുകൊണ്ടുണ്ടാകുന്ന സഹജാവസ്ഥയുമാണ്. ഭഗവാൻ പശുക്കളെ മേയ്ക്കാൻ വനത്തിലേയ്ക്കു പോകുമ്പോഴും ഗോപികളുടെ ചിത്തം ഭഗവാനിൽത്തന്നെ ചേർന്നിരുന്നു. ഭഗവാന്റെ ദിവ്യചരിതങ്ങളെ പാടിപ്പാടി അവർ ദിവസം കഴിച്ചിരുന്നു. ഭജനം ചെയ്തുകൊണ്ടുതന്നെ ഗൃഹകൃത്യങ്ങൾ ചെയ്തിരുന്നു. അവർ ശബ്ദത്തിലും അതിന്റെ അർഥത്തിലും ശ്രദ്ധിച്ചിരുന്നു. അഥവാ വ്യവഹാരകാലത്ത് പരമാർഥചിന്തനം ചെയ്തിരുന്നു എന്നർഥം. അതിനെയാണ് ഭാവശുദ്ധിയെന്നു പറയുന്നത്.

ഗോപികൾ പരസ്പരം പറയാൻ തുടങ്ങി: അല്ലയോ സഖികളേ! ഭഗവാന്റെ ഓടക്കുഴലിന്റെ മധുരസ്വരം കേട്ട്, ആകാശത്തു വിമാനങ്ങളിൽ സഞ്ചരിയ്ക്കുന്ന ദേവികൾ കാമബാണമേററതുപോലെ സ്തബ്ധരായി നിന്നുപോകുന്നു. അവരുടെ വസ്ത്രം അഴിഞ്ഞു പോകുന്നതുപോലും അവർ അറിയുന്നില്ല. (10.35.2,3.)

കാമദേവനെപ്പററി പറയുന്നിടത്തു ആത്മാവിന്റെ ആനന്ദത്തെയാണ് സൂചിപ്പിയ്ക്കുന്നതെന്നറിയണം. ഒരു സംഗീതവിദഗ്ദ്ധന്റെ നാദമാധുരിയിൽ മനുഷ്യർ തന്മയരാകുമെങ്കിൽ ഭഗവാന്റെ ഓടക്കുഴൽ അഥവാ വേദവേദാന്തവാണി കേട്ടു ഭക്തന്മാർ തന്മയരായിപോകുന്നതിലെന്താണാശ്ചര്യം ? ആരുടെ വിശാലമായ വക്ഷസ്സിൽ മിന്നൽപോലെ ചഞ്ചലമായ ലക്ഷ്മീദേവിപോലും അചഞ്ചലയായി സ്ഥിതി ചെയ്യുന്നുവോ, ആർത്തജനങ്ങൾക്കാനന്ദം നൽകുന്ന ആ നന്ദനന്ദനന്റെ വേണുഗാനം കേൾക്കുമ്പോഴെല്ലാം കാളകളും, പശുക്കളും, മാൻ മുതലായ മൃഗങ്ങളുംകൂടി വായിൽ എടുത്ത പുല്ലു ചവയ്ക്കാതെ, കണ്ണുമടച്ച് ചിത്രത്തിലെന്ന





തുപോലെ അനങ്ങാതെ നിന്നുപോകുന്നു. *റേഡിയോ*യിൽ ഒരു പ്രകാശത്തിൽനിന്നും അനേകപ്രകാരത്തിലുള്ള ശബ്ദങ്ങൾ പുറപ്പെടുന്നതുപോലെയും, സ്വപ്നത്തിൽ ഒരു ജീവൻ അനേകജീവന്മാരുടെ രൂപങ്ങൾ കണ്ടു അനേകവിധമായ വർത്തമാനങ്ങൾ പറയുവാൻ തുടങ്ങുന്നതുപോലെയും ജാഗ്രത്തിലും ഒരേ ബ്രഹ്മസത്തയിൽനിന്ന് അനേകജാതി ശബ്ദങ്ങൾ പുറപ്പെടുകയും, അനേക വിധമായ വ്യവഹാരങ്ങൾ നടക്കുകയും ചെയ്യുന്നതുമെല്ലാം വലിയ ആശ്ചര്യംതന്നെയാണ്. (10.35.4, 5.)

യുഗളമെന്ന വാക്കിനു ശബ്ദത്തോടൊപ്പം അതിന്റെ അർഥവിചാരവും കൂടെ ചെയ്യുക എന്നൊരർഥമുണ്ട്. പ്രേമപ്രധാനരായവർ ശബ്ദത്തിൽ കൂടുതൽ ശ്രദ്ധിയ്ക്കുന്നവരായിരിയ്ക്കും. അവരുടെ വിചാരശക്തി ജാഗ്രത്താകുമ്പോൾ അർഥത്തിലേയ്ക്കു കൂടുതൽ ശ്രദ്ധ വരും. ഭഗവാന്റെ മുരളി വേദവേദാന്തങ്ങളുടെ ശബ്ദമാണ്. അതിൽ **'തത്ത്വമസി'** ആദി മഹാവാക്യങ്ങൾ അടങ്ങിയിട്ടുണ്ട്. പക്ഷെ ആ വാക്യങ്ങളുടെ അർഥം മനസ്സിലാകാൻ പദാർഥശോധന ചെയ്യണം. അതായതു തത്പദത്തിന്റെയും ത്വംപദത്തിന്റെയും അർഥം ശരിയ്ക്കും മനസ്സിലാക്കണം. നമ്മൾ ഭഗവാൻ എന്ന ശബ്ദം പലപ്പോഴും കേട്ടിട്ടുണ്ട്. എന്നാൽ ആ വാക്കിന്റെ അർഥം ശരിയ്ക്കു മനസ്സിലായെങ്കിൽ ഭഗവാന്റെ കൃപ ലഭിച്ചു എന്നു പറയാം. ഏതൊന്നു കിട്ടിയാൽ പിന്നെ കിട്ടാനൊന്നുമില്ലയോ, ഏതൊന്നറിഞ്ഞശേഷം പിന്നൊന്നും അറിയാനായിട്ടില്ലയോ അതാണ് ഭഗവാൻ. ഭഗവാൻ ഗോകുലത്തിൽ നിന്നും മഥുരയ്ക്കു പോകാൻ തയ്യാറായപ്പോൾ ഗോപികൾ ഭഗവാന്റെ വിയോഗമോർത്തു ദുഃഖിയ്ക്കുന്നു. ഇതിൽ നിന്നും രാസലീലയിൽ അവർക്ക് ഭഗവാനുമായുണ്ടായ ചേർച്ച പ്രേമത്താലുണ്ടായതാണെന്നും, ജ്ഞാനപൂർവം അവർ ഭഗവാനെ അറിഞ്ഞിരുന്നില്ലെന്നും കാണാം. ആ ജ്ഞാനം പിന്നീട് ഉദ്ധവരിൽനിന്നും അവർക്കുണ്ടാകുന്നുണ്ട്. യുഗളഗീതം ഭാവനാശുദ്ധിയ്ക്കുവേണ്ടി ചെയ്യുന്നതാണ്. ഗോപികൾ പറയുന്നു, കൃഷ്ണനും രാമനും ഗോപബാലന്മാരോടുകൂടെ പശുക്കളെ മേയ്ക്കാൻ വനത്തിൽ പോകുമ്പോൾ, ഭഗവാൻ പശുക്കളെ അവയുടെ പേരു പറഞ്ഞു വിളിയ്ക്കുന്നു. ആ ശബ്ദംകേട്ടു ഭഗവത് സാന്നിദ്ധ്യം അറിഞ്ഞ് യമുന, ഭഗവാന്റെ ചരണധൂളി കാററത്തു പറന്നു തന്നിൽ പതിയ്ക്കാൻവേണ്ടി, ഒഴുകാതെ നിശ്ചലയായി നിന്നുപോകുന്നു. പക്ഷെ സഖീ! നമ്മെപ്പോലെ യമുനയും മന്ദഭാഗ്യയാണ്. നന്ദനന്ദനൻ നമ്മെ ആലിംഗനം ചെയ്യുമ്പോൾ, നമ്മുടെ ഭുജങ്ങൾ വിറച്ചു വിറച്ച് ജഡതയെ പ്രാപിച്ച് അനക്കാൻപോലും സാധിയ്ക്കാതെ നിന്നുപോകുന്നു. അതുപോലെ ഈ യമുനയും ഭഗവാന്റെ ചരണധൂളിസ്പർശത്താൽ വിറച്ചു തന്റെ ഭുജങ്ങളാകുന്ന തിരമാലകൾ ഉയർത്തുന്നതിനു ശക്തയാകാതെ വിവശയായി പ്രേമാവേശത്താൽ സ്തംഭിച്ചുപോകുന്നു. ഭഗവാന്റെ ചരണങ്ങളിൽ ജ്ഞാനം സ്ഥിതിചെയ്യുന്നതിനാൽ ഭക്തന്മാർ



ആ ചരണങ്ങളിൽ ഇരിയ്ക്കാൻ ഇഷ്ടപ്പെടുന്നു. ഭഗവാന്റെ ഓടക്കുഴൽനാദംകേട്ട്, പുഷ്പഫലങ്ങൾ നിറഞ്ഞ വൃക്ഷങ്ങൾ തങ്ങളുടെ ശിഖരങ്ങൾ ഭാരംകൊണ്ടു താഴ്ത്തുന്നതു കണ്ടാൽ, ഭഗവാനെ നമസ്കരിയ്ക്കാൻ അവ വെമ്പുകയാണോയെന്നു തോന്നും. യമുനാതീരത്തുള്ള വൃക്ഷങ്ങളും ലതകളും അവയുടെ ഉള്ളിൽ ഭഗവാൻ വിഷ്ണുവിന്റെ അഭിവ്യക്തിയെ സൂചിപ്പിച്ചുകൊണ്ട് ആനന്ദത്താൽ രോമാഞ്ചം കൊള്ളുന്നു. (10.35.8,9.) ജ്ഞാനശക്തി ജാഗ്രത്താകുമ്പോൾ എല്ലാത്തിലും ഏകസത്ത കാണാൻ തുടങ്ങും. മനോമയകോശത്തിൽ സ്ഥിതമായിരിയ്ക്കുന്ന കാലത്തോളം ജീവനിൽ ഭേദബുദ്ധിയും ഉണ്ടായിരിയ്ക്കും. വിജ്ഞാനമയകോശത്തിലെത്തുമ്പോൾ ഭേദബുദ്ധി പോകാൻ തുടങ്ങുന്നു. തേനിൽ പല വൃക്ഷങ്ങളുടെ രസം ഉണ്ടായിരിയ്ക്കും. പക്ഷെ എല്ലാം ഒന്നിച്ചുകൂടിയിട്ടുള്ള തേനിൽ നിന്നും രസങ്ങൾ വേർതിരിച്ചറിയാൻ സാധ്യമല്ല. നദികൾ സമുദ്രത്തിൽ ചേർന്നു കഴിഞ്ഞാൽ തങ്ങളുടെ നാമരൂപങ്ങളെ ത്യജിയ്ക്കുന്നു. ഇപ്രകാരം ജീവനു ഭഗവാനിൽ തന്മയത വരുമ്പോൾ, നാമവും രൂപവും ബ്രഹ്മത്തിൽ ചേർന്ന് അഭിന്നമായിപ്പോകുന്നു. ഈ അവസ്ഥയെയാണ് ബ്രഹ്മസംബന്ധമെന്നു പറയുന്നത്. സരോവരവിഹാരികളായ സാരസം, ഹംസം തുടങ്ങിയ അനേകം പക്ഷികൾ ഭഗവാന്റെ വേണുഗാനമാധുരിയിൽ മുഗ്ധരായി അടുത്തുചേർന്ന് കണ്ണുമടച്ച് ഏകാഗ്രചിത്തരായി ശ്രീഹരിയെ ഉപാസന ചെയ്യുന്നു. (10.35.10,11.) ഹംസം പാലിൽനിന്നും ജലത്തെ വേർതിരിയ്ക്കുന്നത് അസംഗഭാവത്തെ സൂചിപ്പിയ്ക്കുന്നു. സാരസപക്ഷികൾ ഇണചേർന്നേ നടക്കാറുള്ളു. അത് പുരുഷനും പ്രകൃതിയും അഥവാ ഭഗവാനും ജഗത്തും ഭിന്നമല്ലെന്നുള്ള ബോധം നൽകുന്നു. ഇപ്രകാരമുള്ള തന്മയതാബോധം ഭക്തന്മാർക്കുണ്ടായിരിയ്ക്കണം. കലയിൽ തന്റെ ആത്മാവിനെ കാണുക. യഥാർഥഭോക്താവിന്റെ ലക്ഷണമാണ്. ഭോക്താവിന്റെ ആത്മാവിനെ ജാഗ്രത്താക്കുക നല്ല കലയുടെ ലക്ഷണവുമാണ്.

സമാധിയിലല്ലാത്തപ്പോഴും ഭഗവാന്റെ ആനന്ദം ആസ്വദിയ്ക്കണമെങ്കിൽ എല്ലാ ശബ്ദരൂപങ്ങളിലും ഭഗവാന്റെ ദർശനമുണ്ടാകണം. അതായതു സതതം ഭഗവാന്റെ സ്മരണയുണ്ടായിരിയ്ക്കണം. ഈ സൂചന യുഗളഗീതത്തിൽ നിന്നും ലഭിയ്ക്കുന്നു. യുഗളഗീതമെന്നാൽ സഗുണത്തിന്റെയും നിർഗുണത്തിന്റെയും അനുഭവമെടുക്കാനുള്ള കലയെന്നും ഒരർഥമുണ്ട്. ഗോപികൾ പരസ്പരം പറയുന്നു: ശ്രീകൃഷ്ണൻ ഓടക്കുഴൽ ഊതു മ്പോൾ മേഘങ്ങളും കൃഷ്ണനു വിക്ഷേപമുണ്ടാകാതിരിയ്ക്കാൻവേണ്ടി മന്ദമായി ഗർജിയ്ക്കുന്നു. മാത്രമല്ല തങ്ങളുടെ ഛായയാൽ ഭഗവാനു കുടപിടിയ്ക്കുകയും ചെറിയ ചെറിയ ജലകണങ്ങൾ പുഷ്പവൃഷ്ടി പോലെ തളിയ്ക്കുകയും ചെയ്യുന്നു. മുരളീനാദമനോഹാരിതയിൽ ഇന്ദ്രാദിദേവകളും, മഹാദേവൻ, ബ്രഹ്മാവു മുതലായ ദേവപ്രമുഖരും കൂടി മോഹിതരായി തല താഴ്ത്തുന്നു. (10.35.14,15.)

ശബ്ദത്തിന്ന് അനന്തശക്തിയുണ്ട്. പത്തുപേർ ഉറങ്ങിക്കിടക്കുന്ന സ്ഥലത്തു അവരിൽ ഒരാളുടെ പേർ പറഞ്ഞു വിളിച്ചാൽ, ആ ശബ്ദം എല്ലാവരുടേയും ചെവിയിൽ പോകുന്നുണ്ടെങ്കിലും ആ പേരുകാരൻ മാത്രമേ എഴുനേൽക്കുന്നുള്ളു. എന്തെന്നാൽ അയാൾക്കു അയാളുടെ നാമത്തിൽ അഭിമാനമുണ്ട്. ഇത് തേജസ്സിന്റെ ലീലയാണ്. പഞ്ചീകരണത്തിൽ ശബ്ദത്തിനുശേഷം തേജസ്സിന്റെ ഉല്പത്തിയെപ്പററി പറയുന്നു. പക്ഷെ സ്വപ്നത്തിൽ സൂക്ഷ്മതത്ത്വത്തെപ്പററി പറയുന്നിടത്ത് അത് അപഞ്ചീകൃതതത്ത്വമാണ്. അവിടെ തേജസ്സിനുശേഷം ശബ്ദം ഉണ്ടാകുന്നതുപോലെ കാണിയ്ക്കുന്നു. സ്വപ്നത്തിലെ ജീവനെ തൈജസനെന്നു പറയുന്നു. ഈ തൈജസനിൽ നിന്നുമാണ് സ്വപ്നത്തിലെ ശബ്ദങ്ങൾ ഉണ്ടാകുന്നത്. *റേഡിയോ*വിലും, *സിനിമ*യിലും തേജസ്സു വന്നശേഷമാണു ശബ്ദങ്ങളുണ്ടാകുന്നത്. ബ്രഹ്മാവും തേജോരൂപനാണ്, അതിനാൽ ബ്രഹ്മാവുണ്ടായശേഷം മററു സൃഷ്ടികൾ ഉണ്ടാകുന്നു. പക്ഷെ ഭഗവാന്റെ മുരളിയിൽ വിലക്ഷണതയുണ്ട്; അതിനാൽ ആ ബ്രഹ്മാവുപോലും അതു കേട്ടു മോഹിച്ചുപോകുന്നു. ഭഗവാന്റെ മുരളിയിൽ അദ്വൈതഭാവമാണുള്ളത്. അതിൽ നിന്നുമാണ് വേദവേദാന്തങ്ങൾ ഉണ്ടായിട്ടുള്ളത്. ബ്രഹ്മാവിന്റെ സൃഷ്ടി ദ്വൈതസൃഷ്ടിയാണ്. ഭഗവാന്റെ മുരളീനാദം കേട്ട് എല്ലാവരും മുഗ്ദ്ധരും സ്തബ്ധരുമായിയെന്നു പറഞ്ഞാൽ എല്ലാവരും സമാധിദശയെ പ്രാപിച്ചു എന്നാണർഥം. അവിടെ ദ്വൈതമില്ല. ബ്രഹ്മമല്ലാതെ മറെറാന്നുമില്ല. മറെറാന്നിനും സത്തയില്ലെന്നറിയുമ്പോൾ സകല സങ്കല്പങ്ങളും നിന്നുപോകുകയും സഹജസമാധി ഉണ്ടാകുകയും ചെയ്യുന്നു. ദ്വൈതജ്ഞാനമുണ്ടാകുന്നതോടെ സങ്കല്പങ്ങളും വർധിയ്ക്കാൻ തുടങ്ങും. ദ്വൈതത്തിന്റെ ജ്ഞാനം കംസന്റെ സ്വരൂപമാണ്. ഈ യുഗളഗീതം കംസവധപ്രകരണത്തിനു മുൻപു വരുന്നു. ഇതിൽനിന്നും ആദ്യം ഭഗവാന്റെ ലീലകൾ ശ്രവിച്ചും കീർത്തിച്ചും മനസ്സു ശാന്തമാകുമ്പോൾ കംസരൂപിയായ ദ്വൈതത്തെ നിഹനിയ്ക്കാൻ എളുപ്പമാണെന്നു സിദ്ധിയ്ക്കുന്നു.

ഒരു വൃക്ഷത്തിൽ പുഷ്പമുണ്ടായശേഷം അതിൽ നിന്നും ഫലം ഉണ്ടാകുന്നു. ഇതുപോലെ മനുഷ്യരുടെ ജീവിതത്തിലും പ്രേമം ആദ്യവും പിന്നീടു ജ്ഞാനവുമുണ്ടാകുന്നു. പ്രേമപരിശുദ്ധിയ്ക്കു പ്രാപഞ്ചിക കഥകൾ ഉപേക്ഷിച്ച് ഭഗവത്കഥകൾ കേൾക്കാൻ ശീലിയ്ക്കണം. അപ്പോൾ ക്രമേണ തന്മയീഭാവം ഉണ്ടാകുന്നതിനും, ദേഹാഭിമാനം കുറയുന്നതിനും ഇടയാകും. ഗോപികൾ തുടർന്നു പറയുകയാണ്: ഭഗവാൻ തന്റെ കൊടി, വജ്രം, അങ്കുശം, താമര മുതലായ ചിഹ്നങ്ങളാൽ അലംകൃതമായ പാദപല്ലവങ്ങളാൽ ഗജരാജനെപ്പോലെ ചരിച്ച്, ദിവ്യമായ മുരളീനാദധാരയിൽ വ്രജഭൂമിയുടെ സർവ വ്യഥകളേയും നീക്കി വിരാജിയ്ക്കു



മ്പോൾ, ആ മുരളീനാദവും, ആ മധുരഭാവവും നമ്മുടെ ഹൃദയത്തിൽ പ്രേമത്താൽ ഭഗവത്പ്രാപ്തിയ്ക്കുള്ള ആകാംക്ഷയെ വർധിപ്പിയ്ക്കുന്നു. പക്ഷെ നാം ആനന്ദമുഗ്ദ്ധരായി അനങ്ങാൻപോലും വയ്യാതെ ജഡവൃക്ഷങ്ങളെപ്പോലെ നിന്നുപോകുന്നു. തലമുടി അഴിയുന്നതോ, വസ്ത്രബന്ധം ശിഥിലമാകുന്നതോ കൂടി നാം അറിയുന്നില്ല. (10.35.16,17.) മുരളീനാദത്താൽ മോഹിതരായ മാൻപേടകൾ വന്ന് ഗുണസാഗരമായ കൃഷ്ണനെ ചുററിനിൽക്കുന്നു. ആ സമയം സുഗന്ധ സമീരണൻ മന്ദമായി വീശുകയും, ഗന്ധർവാദിദേവകൾ കാഴ്ചദ്രവ്യങ്ങളുമായി വന്നു ഭഗവാനെ ഉപാസന ചെയ്യുകയും ചെയ്യുന്നു.

ഭക്തരുടെ പ്രാണൻ, ശുദ്ധമാകുകയും മന്ദഗതിയിൽ ചരിയ്ക്കുകയും ചെയ്യുമ്പോൾ അത് ഒരു വിധത്തിലുള്ള സഹജമായ പ്രാണായാമം തന്നെയാണ്. ഭാവനാശുദ്ധി വന്നു മനസ്സിന്റെ സങ്കല്പങ്ങൾ ഇല്ലാതാകാൻ തുടങ്ങുമ്പോൾ പ്രാണന്റെ ഗതി മന്ദീഭവിയ്ക്കുന്നു. തത്ത്വചിന്തനം ചെയ്യാൻ കഴിവില്ലാത്തവരുടെ പ്രേമപൂർണമായ ഹൃദയം ദ്രവീഭൂതമായിട്ട് അതിൽ ഭഗവദാകാരത്തിലുള്ള ഭാവന ജാഗ്രത്താകുന്നതിനെയാണ് ഭക്തിയെന്നു പറയുന്നത്. ഈ പ്രക്രിയയിൽ പ്രേമതത്ത്വം മുന്നിട്ടു നില്ക്കുന്നതിനാൽ ആദ്യം ആനന്ദവും തുടർന്ന് ജ്ഞാനവുമുണ്ടാകുന്നു. തത്ത്വചിന്തനം ചെയ്യാൻ കഴിവുള്ളവരും, ജഗത്ത് മിഥ്യയായി തോന്നി പൂർണവൈരാഗ്യം വന്നിട്ടുള്ളവരുമാണെങ്കിൽ, അവർ ജ്ഞാനമാർഗത്തിൽകൂടി വിചാരശക്തികൊണ്ടു ബ്രഹ്മാകാരവൃത്തിയുണ്ടാക്കി ആവരണഭംഗം ചെയ്യുന്നു. പ്രേമപ്രധാനരായവർ ഭാവനാശുദ്ധികൊണ്ട് ആവരണഭംഗം ചെയ്യുന്നു. ബംഗാളത്തെ വൈഷ്ണവധർമപ്രചാരകന്മാർ പറയുന്നത്, ഭാവനാശുദ്ധികൊണ്ട് ആവരണഭംഗം ഉണ്ടാകുമ്പോൾ സത്ശക്തി, സംവിത്ശക്തി, ആഹ്ലാദിനീശക്തി എന്നീ ശക്തികൾ ഉണ്ടാകുകയും, സത്ശക്തി അബാധിതസത്സ്വരൂപത്തിന്റെ പരിചയവും, സംവിത്ശക്തി ജ്ഞാനത്തിന്റെ പരിചയവും, ആഹ്ലാദിനീശക്തി ആനന്ദത്തിന്റെ പരിചയവും പ്രദാനം ചെയ്യുകയും, ഇപ്രകാരം സത്, ചിത്, ആനന്ദത്തിന്റെ അനുഭവം ലഭിയ്ക്കുകയും ചെയ്യുന്നു എന്നാണ്.

ആത്മാവ് സ്വയംപ്രകാശമാണെന്നതുപോലെ സ്വയം ആനന്ദരൂപവുമാണ്. ആത്മാവിനു പ്രകാശിയ്ക്കുവാൻ അന്യപ്രകാശത്തിന്റെ ആവശ്യമില്ലാത്തതുപോലെ തന്റെ ആനന്ദത്തിനും അന്യപദാർഥങ്ങളുടെ ആവശ്യമില്ല. ഈ അവസ്ഥയെ പ്രാപിയ്ക്കാൻ **"തത്ത്വമസ്യാദി"** മഹാവാക്യങ്ങളുടെ ജ്ഞാനം ഉണ്ടാകേണ്ടതാവശ്യമാണ്. ഈ ജ്ഞാനം, ഭഗവാൻ സാന്ദീപനിയുടെ ആശ്രമത്തിൽ വച്ച് ഉപനിഷത്തുകൾ അഭ്യസിച്ചപ്പോൾ സാന്ദീപനിഗുരു ഉപദേശിയ്ക്കയുണ്ടായി. പക്ഷെ വാക്യാർഥജ്ഞാനം ഉണ്ടാകുന്നതിനു മുമ്പ് പദാർഥശോധന ചെയ്യേണ്ടതുണ്ട്. ജീവഭാവം അഥവാ ദ്വൈതഭാവം പോവുകയും വേണം. ഇതു കംസവധം കൊണ്ടു സാധിച്ചിരുന്നു. പദാർഥശോധനയ്ക്കുമുമ്പ് ശ്രവണം, മനനം, നിദിധ്യാസനം ഇവയും ചെയ്തിരിയ്ക്കണം. ശ്രവണം യുഗളഗീതമായും, മനനം മനസ്സിന്റെ ഗതിയനുസരിച്ച് ഓടുന്ന കേശിയെന്ന ദൈത്യനെ കൊന്നശേഷമുള്ള അവസ്ഥയായും, നിദിധ്യാസനം അക്രൂരൻ ജലത്തിൽ ഭഗവദ്രൂപം കണ്ടു ചെയ്യുന്ന സ്തുതിയായും വർണിച്ചിരിയ്ക്കുന്നു. അക്രൂരൻ മഹാമതിയുടെ സ്വരൂപമാണ്. ശ്രവണം, മനനം, നിദിധ്യാസനം ഇവയ്ക്കു മുമ്പ് സാധനചതുഷ്ടയസമ്പന്നത (വിവേകം, വൈരാഗ്യം, ഷട്സമ്പത്തി, മുമുക്ഷുത്വം) കൈവരുത്തണം. ഇതിന്റെ സിദ്ധി രാസലീലാകഥയിൽ വിവരിച്ചിരിയ്ക്കുന്നു. രാസലീല, കേശിമഥനം, കംസവധം, ഗുരുകുലവാസം തുടങ്ങിയ വർണനകൾ ശരീരത്തിന്റെയും പ്രാണന്റെയും മനസ്സിന്റെയും ശുദ്ധിയ്ക്കുള്ള മാർഗങ്ങളെ രൂപകങ്ങളാൽ ഉല്ലേഖനം ചെയ്തിരിയ്ക്കുന്നു.

ഇനി ഗോപികളുടെ ദിനചര്യകൊണ്ടു സന്ധ്യാസമയം എങ്ങനെ ഭക്തന്മാർ കഴിച്ചുകൂട്ടണമെന്നു കാണിയ്ക്കുന്നു. നേരം വൈകുമ്പോൾ ഗോപകുമാരന്മാരും ശ്രീകൃഷ്ണനും പശുക്കളെയെല്ലാം കൂട്ടി ഓടക്കുഴലും വിളിച്ചുകൊണ്ടു വ്രജത്തിൽ എത്തും. അപ്പോൾ ഭഗവാന്റെ വനമാലയിൽ പശുക്കളുടെ കുളമ്പുകളിൽനിന്നും ഉയർന്ന ധൂളി പററിയിട്ടുണ്ടാകും. ക്ഷീണിച്ചതെങ്കിലും, ഭഗവാന്റെ മുഖകാന്തി ഗോപികളുടെ നയനങ്ങൾക്ക് ആനന്ദോത്സവം തന്നെയായിരുന്നു. ഭക്തന്മാരുടെ ഇച്ഛയെ പൂർണമാക്കാനായി ദേവകിയുടെ ഗർഭത്തിൽ ഉണ്ടായ (സദ്വിദ്യയിൽനിന്നുമുണ്ടായ) വ്രജചന്ദ്രൻ ഇതാ വരുന്നുവെന്ന് ആനന്ദവിവശരായ ഗോപികൾ വിളിച്ചുപറഞ്ഞു. പ്രേമകലയെ വർണിയ്ക്കുന്നിടത്ത് എപ്പോഴും ചന്ദ്രനെ ഉപമിയ്ക്കാറുണ്ട്. എന്തെന്നാൽ പ്രേമം സാവധാനത്തിൽ ചന്ദ്രനെപ്പോലെ വികസിച്ചു പൂർണമാകുന്നു. ജ്ഞാനികളായ ഭക്തരാണെങ്കിൽ സൂര്യനെയായിരിയ്ക്കും ഉപമയായി സ്വീകരിയ്ക്കുക. ബുദ്ധി വേണ്ടവർ ഗായത്രീ ദ്വാരാ സൂര്യനെ ഉപാസന ചെയ്യുന്നു.

മദയുക്തനേത്രങ്ങളോടും, സുവർണകുണ്ഡലങ്ങൾ പ്രതിബിംബിച്ചു ശോഭിയ്ക്കുന്ന കവിൾത്തടങ്ങളോടുംകൂടി പ്രസന്നവദനനായി, ഗജരാജനെപ്പോലെ മന്ദഗതിയിൽ നടന്ന്, ദിനതാപമസ്തമിപ്പിയ്ക്കാൻ ഉദിച്ചുയരുന്ന പൂർണചന്ദ്രനെപ്പോലെ ഇതാ യദുനാഥൻ വരുന്നു എന്ന് ആഹ്ലാദത്താൽ മതിമറന്ന ഗോപവനിതകൾ യശോദാദേവിയോടു വിളിച്ചു പറഞ്ഞു.

ഇങ്ങനെ ഗോപികൾ യുഗളഗീതംകൊണ്ട് ഭഗവാന്റെ ഗുണങ്ങളെ കീർത്തിച്ച് നിത്യവും പകൽ കഴിച്ചുകൂട്ടിയിരുന്നു.

ദശമസ്കന്ധം നിരോധലീലയാണ്. നിരോധത്തിനു പ്രപഞ്ചത്തിന്റെ വിസ്മരണവും ഭഗവാനിൽ ആസക്തിയും ഉണ്ടാകണം. ഭക്തന്മാർ നാലുവിധമാണുള്ളത്: താമസർ,

രാജസർ, സാത്വികർ, നിർഗുണർ. പുഷ്ടിമാർഗത്തിന്റെ പ്രവർത്തകനായ ശ്രീവല്ലഭാചാര്യൻ ബ്രഹ്മാവിന്റെ മോഹത്തെ കാണിയ്ക്കുന്ന മൂന്നധ്യായങ്ങളെ പ്രക്ഷിപ്ത മായി കരുതുന്നു. അതൊഴിച്ചാൽ ഇവിടംവരെ മുപ്പത്തി രണ്ടധ്യായങ്ങളാണുള്ളത്. അതിൽ ആദ്യത്തെ നാലധ്യായം ജന്മപ്രകരണരൂപമാണ്. ബാക്കിയുള്ള ഇരുപത്തെട്ടിൽ താമ സം, പ്രമാണം, പ്രമേയം, സാധന, ഫലം ഇങ്ങനെ ഓരോ അധ്യായങ്ങളെ നോക്കിയാൽ യുഗളഗീതംവരെ താമസഭ ക്തന്മാരുടെ നിരോധസ്ഥിതി എങ്ങനെ സാധിയ്ക്കാമെന്നു കാണിച്ചിരിയ്ക്കുകയാണ്. ഇനിമുതലുള്ള ഇരുപത്തെട്ട് അധ്യായങ്ങളിൽ രാജസഭക്തരുടെ നിരോധത്തെപ്പററി പറ യും. അതിനുശേഷം സാത്വികഭക്തരുടെ നിരോധത്തെപ്പ ററി പറഞ്ഞിട്ട്, നിർഗുണഭക്തരെപ്പററി പറയും. ഇപ്രകാരം ഭക്തരുടെ അവസ്ഥയനുസരിച്ച് പ്രത്യേകം പ്രത്യേകമായു ള്ള പ്രമാണം, പ്രമേയം സാധന, ഫലം ഇവയെ നിരൂപണം ചെയ്ത്, ദശമസ്കന്ധത്തിൽ അത്ഭുതമാകുംവണ്ണം നിരോ ധലീലയെ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. എത്രയും അധികം ഉള്ളിലേയ്ക്കു പ്രവേശിയ്ക്കുന്നുവോ അത്രയ്ക്കും പുതിയ പുതിയ രത്നങ്ങളും പുതിയ പുതിയ സാഹിത്യവും പ്രത്യ ക്ഷപ്പെടത്തക്കവിധമാണ് ശ്രീ മഹാഭാഗവതത്തിന്റെ രചന. ഭക്തന്മാർക്കു സഗുണഭാവവും ജ്ഞാനികൾക്ക് അധ്യാത്മ ഭാവവും ഭാഗവതത്തിൽ അനുഭവിയ്ക്കാം.

## പ്രകരണം മുപ്പത്തിമൂന്ന്

**സാക്ഷിരൂപിയായ നാരദൻ ദ്വൈതരൂപിയായ കംസനേയും ബ്രഹ്മരൂപിയായ ശ്രീകൃഷ്ണനേ യും കാണുന്നു.**

ഗോപികൾ വൃന്ദാവനത്തിൽ യുഗളഗീതം പാടി അവ രുടെ ദിവസങ്ങൾ ആനന്ദപൂർവം കഴിച്ചുകൊണ്ടിരിയ്ക്കെ ഒരു ദിവസം അരിഷ്ടാസുരൻ എന്നു പേരായ ഒരു ദൈത്യൻ, ഉഗ്രനായ ഒരു കാളയുടെ രൂപം ധരിച്ച് പാദപ്രഹരങ്ങളാൽ ഭൂമിയെ വിറപ്പിച്ചും, കുളമ്പുകളെക്കൊണ്ട് മണലും ധൂളിയും ചിതറിയും ഘോരമായി മുക്കുറയിട്ടുകൊണ്ട് വ്രജത്തി ലെത്തി. അവൻ മലമൂത്രവിസർജനത്താൽ ഭൂമിയെ മലിന പ്പെടുത്തി, കണ്ണു തുറിച്ച് അങ്ങുമിങ്ങും ദൃഷ്ടിയെ പായി ച്ചുകൊണ്ട് അവിടെയെല്ലാം പാഞ്ഞുനടന്നു. ഉഗ്രനായ അവന്റെ ഭീഷണാകാരവും ഭയങ്കരമായ ശബ്ദവും വീറോ ടുകൂടിയ പാച്ചിലും മററും കണ്ട് വ്രജവാസികളും പശു ക്കളും ഭയന്നു വിറച്ചുപോയി. പരിഭ്രാന്തചിത്തരായ അവർ പല വഴിയ്ക്കും ഓടിത്തളർന്ന് ശ്രീകൃഷ്ണപാദങ്ങളെ ത്തന്നെ ശരണം പ്രാപിച്ചു. ഭഗവാൻ അവരെ സമാധാനിപ്പി ച്ചുകൊണ്ട് വൃഷരൂപിയായ അരിഷ്ടാസുരനോട് ഇപ്രകാരം പറഞ്ഞു: ''ഹേ ദുഷ്ടാ! ഈ പശുക്കളേയും ഗോപഗണങ്ങ ളേയും ഭയപ്പെടുത്തുന്നതുകൊണ്ട് എന്തു പുരുഷാർഥമാണ് നിനക്കു നേടാനുള്ളത്? നിന്നെപ്പോലുള്ള ദുഷ്ടന്മാരേയും ദുരാചാരികളേയും ദമനം ചെയ്യുവാൻ ശക്തനായ എന്നോട്





എതിർക്കുക.'' ശ്രീഹരിയുടെ വാക്കു കൾ അരിഷ്ടാസുരന്റെ ക്രോധത്തെ വർധിപ്പിച്ചു. അവൻ കൊമ്പുകളിളക്കിക്കൊണ്ടു ഭഗവാനോടടുത്തു. ഭഗവാൻ അവന്റെ കൊമ്പുകളിൽ കടന്നുപിടിച്ച് ചുഴററി 18 അടി ദൂര ത്തേയ്ക്കെറിഞ്ഞു. ക്രോധമൂർച്ഛിതനായ ആ ദൈത്യൻ ഉത്തരക്ഷണത്തിൽ ചാടി എഴുന്നേററു. വിയർത്തുകുളിച്ചും കോപാവേശത്താൽ ദീർഘമായി ശ്വസിച്ചും അവൻ കൊമ്പു കൾ കുലുക്കിക്കൊണ്ടു ഭഗവാന്റെ നേർക്കു പാഞ്ഞടുത്തു. ഭഗവാൻ അവന്റെ കൊമ്പുകളിൽ പിടിച്ച് ഭൂമിയിലിട്ടടിച്ച് അവനെ കൊന്നുവീഴ്ത്തി. ദേവന്മാർ ഹർഷപുളകിതരായി ഭഗവാന്റെ ദേഹത്തു പുഷ്പവർഷം ചെയ്തു സ്തുതിച്ചു. അരിഷ്ടാസുരവധം കഴിഞ്ഞ് ഗോപന്മാരാൽ സംസ്തുത നായി ഭഗവാൻ ബലരാമനോടൊന്നിച്ചു വ്രജത്തിൽ പ്രവേ ശിച്ച് വ്രജവാസികൾക്കു നേത്രോത്സവമരുളി.

ഭക്തിമാർഗത്തിൽ അനേകവിധവിഘ്നങ്ങൾ ഉണ്ടാ കുന്നുണ്ട്. വളരെ ജന്മങ്ങളിലെ കർമസഞ്ചയഫലമായിട്ടു ജീവനു ചിലപ്പോൾ പശുബുദ്ധി വന്ന് ദൃഷ്ടിയെ ദുഷിപ്പി യ്ക്കുന്നു. അങ്ങനെയുള്ള സമയങ്ങളിൽ ഭഗവാനെ ശരണം പ്രാപിയ്ക്കാമെങ്കിൽ വിഘ്നങ്ങൾ നാശമടയും. പശുബുദ്ധി യെ അടക്കാൻ ജീവനു കഴിയുമ്പോൾ സാക്ഷിയുടെ അനു ഭവം ഉണ്ടാകാൻ തുടങ്ങും. അത് നാരദന്റെ സ്വരൂപമാ ണെന്നു പ്രഥമസ്കന്ധത്തിൽ(1.5.7) പറഞ്ഞിട്ടുണ്ട്.

ഭഗവാൻ അരിഷ്ടാസുരനെ കൊന്നതിനടുത്ത് ഒരു ദിവസം നാരദമഹർഷി കംസനെ സമീപിച്ചിട്ടിപ്രകാരം പറഞ്ഞു: ''ദേവകിയുടെ മകളെന്നു നീ കരുതിയ ആ കുട്ടി വാസ്തവത്തിൽ യശോദയുടെ പുത്രിയായിരുന്നു. ദേവകി യുടെ എട്ടാമത്തെ പുത്രനാണ് ശ്രീകൃഷ്ണൻ. രോഹിണി യുടെ പുത്രനായി അറിയപ്പെടുന്ന ബലരാമൻ ദേവകിയുടെ ഏഴാമത്തെ പുത്രനുമാണ്. ഇവരെ രണ്ടു പേരേയും വസു ദേവൻ നിന്നെ ഭയന്നു നന്ദഗോപരുടെ അടുത്താക്കിയിരി യ്ക്കുകയാണ്. അനന്തശക്തിയുള്ള ഈ കുമാരന്മാരാണ് നിന്റെ സേവകരെയെല്ലാം കൊന്നത്.'' (10.36.17,18.) നാരദൻ വെളിപ്പെടുത്തിയ വസ്തുതകൾ കംസനു വലിയ ക്രോധ മുണ്ടാക്കി. ദുഷ്ടനായ അവൻ ദേവകിയെ കൊല്ലാനായി വാളൂരിയപ്പോൾ നാരദൻ അയാളെ അതിൽ നിന്നും വിലക്കി. വസുദേവന്റെ പുത്രന്മാർ, തന്റെ അന്തകരാണെന്നറിഞ്ഞ കംസൻ, വസുദേവരേയും ദേവകിയേയും വീണ്ടും വിലങ്ങു വെച്ച് കാരാഗൃഹത്തിൽ ഇട്ടു. നാരദൻ കംസനോടു വിട വാങ്ങി പോകുകയും ചെയ്തു.

കംസന്റെ സ്വരൂപം എങ്ങനെയുള്ളതാണെന്നു നേരത്തെ പറഞ്ഞിട്ടുണ്ട്. ഇനി കൂടുതൽ വിവരണം വരും. കംസൻ കാലനേമി എന്ന അസുരന്റെ പുനർജന്മവും ഭേദ ബുദ്ധിയുടെ സ്വരൂപവുമായിരുന്നു.(10.48.28.)ദ്വൈതഭാവ ത്തിൽ മനുഷ്യർ കൂടുതൽ സത്ത കൊടുത്താൽ അതു പിന്നീടു മരിയ്ക്കാൻ ഇഷ്ടപ്പെടുകയില്ല. എങ്കിലും ആ ഭാവം



ബ്രഹ്മത്തിൽ അധ്യസ്തമാകയാൽ മിഥ്യയാണ്. അതു മരിയ്ക്കാതെ ജീവനു ശാന്തി ലഭിയ്ക്കുകയില്ല. ഉപനിഷത്തിൽ പറയുന്നത്, **"ദ്വിതീയാദ്വൈ ഭയം ഭവതി,"** എവിടെ ദ്വൈതഭാവമുണ്ടോ, അവിടെ ഭയവുമുണ്ടായിരിയ്ക്കുമെന്നാണ്. ഭഗവാനിൽ ദ്വൈതഭാവമില്ലാത്തതിനാൽ കംസന്റെ അനേകം സേവകരെ ഭഗവാൻ കൊല്ലുകയുണ്ടായി. ഇനിയും അവരുടെ യജമാനനായ അജ്ഞാനരൂപിയായ കംസനും, അയാളുടെ കുറെ ആൾക്കാരും ബാക്കിയുണ്ട്. ജീവനു മനോനാശവും വാസനാക്ഷയവും സമ്പൂർണമായുണ്ടാകാതെ വിഘ്നങ്ങൾ മുഴുവനായി നീങ്ങുകയില്ല. ഇനി പറയാൻപോകുന്ന കേശിയെന്ന ദൈത്യൻ മനസ്സിന്റെ സ്വരൂപമാണ്. കംസന്റെ അഞ്ചു മല്ലന്മാർ പഞ്ചേന്ദ്രിയങ്ങളാണ്. നാരദൻ പോയ ശേഷം കംസൻ കേശിയെ വിളിച്ച് രാമകൃഷ്ണന്മാരെ കൊല്ലാൻ നിയോഗിച്ചയച്ചിട്ട്, തന്റെ അഞ്ചു മല്ലന്മാരേയും മന്ത്രിമാരേയും വിളിച്ചിങ്ങനെ പറഞ്ഞു: "ഞാൻ പറയുന്നതു നിങ്ങൾ ശ്രദ്ധിച്ചു കേൾക്കണം. നന്ദഗോപരുടെ അടുത്തു വ്രജത്തിൽ താമസിയ്ക്കുന്ന രാമകൃഷ്ണന്മാർ വസുദേവന്റെ പുത്രന്മാരാണ്. അവരുടെ കയ്യാലാണ് എന്റെ മൃത്യു എന്നാണത്രേ വിധി. മല്ലയുദ്ധം കാണുന്നതിനെന്ന വ്യാജേന അവരെ ഞാൻ മഥുരയിലേയ്ക്കു ക്ഷണിയ്ക്കാൻ പോകുന്നു. മല്ലയുദ്ധത്തിൽ നിങ്ങൾ ആ രണ്ടു കുട്ടികളേയും കൊല്ലണം. അതിനു വേണ്ടതായ വേദിയും, എല്ലാവർക്കും ഇരുന്നു കാണുവാനുള്ള സൗകര്യങ്ങളും ഉടനെ സജ്ജമാക്കണം." തുടർന്നു തന്റെ ആനക്കാരനെ വിളിച്ചു കംസൻ, മല്ലയുദ്ധവേദിയുടെ പ്രവേശനദ്വാരത്തിൽ കുവലയാപീഡമെന്ന ആനയെ നിർത്തി, രാമനും കൃഷ്ണനും പ്രവേശിയ്ക്കുന്ന സമയം, ആനയെക്കൊണ്ട് അവരെ കൊല്ലിയ്ക്കണമെന്നു ശട്ടംകെട്ടി. ചതുർദശിനാൾ വിധിപൂർവം ധനുർയജ്ഞം നടത്തുന്നതിനും അതിന്റെ സഫലതയ്ക്കുവേണ്ടി ഭൈരവനെ പശുബലികൊണ്ടു പൂജിയ്ക്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്ത ശേഷം കംസൻ അക്രൂരന് ഒരു ദൂതനെ അയച്ചു.

കുവലയാപീഡമെന്ന ആന കാലത്തിന്റെ സ്വരൂപമാണ്. (10.36.32.) ജീവന് കാലം അടുക്കുമ്പോൾ പരിഭ്രമം ഉണ്ടാകുന്നു. പക്ഷെ, ആത്മരൂപിയായ ശ്രീകൃഷ്ണന്റെ അനുസന്ധാനം വെച്ചുകൊണ്ടിരിയ്ക്കാമെങ്കിൽ കാലന്റെ ശക്തി ഏൽക്കുകയില്ല. കംസൻ കഴിഞ്ഞ ജന്മത്തിൽ കാലനേമിയെന്ന അസുരനായിരുന്നതിനാൽ, ഈ ജന്മത്തിൽ അയാൾ കാലരൂപിയായ കുവലയാപീഡം എന്ന ആനയെ പാലിച്ചിരുന്നു. കാലന്റെ പിടിയിൽനിന്നും ഒരു ജീവനും രക്ഷപ്പെടുക സാധ്യമല്ലെങ്കിലും ശ്രീകൃഷ്ണൻ കാലത്തെ എങ്ങനെ കൊല്ലുന്നു എന്നു അടുത്ത അധ്യായത്തിൽ പറയുന്നുണ്ട്.

കംസൻ യദുശ്രേഷ്ഠനായ അക്രൂരനെ തന്റെ സവിധത്തിൽ വരുത്തി, അദ്ദേഹത്തിന്റെ കൈ രണ്ടും സ്നേഹഭാവേന ഗ്രഹിച്ചുകൊണ്ടു പറഞ്ഞു: "ഹേ യാദവോത്തമ! അവിടുന്ന് എനിയ്ക്ക് ആദരണീയനാണ്. എനിയ്ക്കുവേണ്ടി ഒരു കാര്യം അവിടുന്നു ചെയ്യണം. അവിടുത്തെക്കാൾ ഹിതകാരിയായി എനിയ്ക്കാരുംതന്നെയില്ല. ഇന്ദ്രൻ സമർഥനാണെങ്കിലും വിഷ്ണുഭഗവാന്റെ സഹായം ആവശ്യപ്പെടുന്നതുപോലെ, ഞാൻ അവിടുത്തെ സഹായം ആവശ്യപ്പെടുകയാണ്. അവിടുന്ന് നന്ദന്റെ വ്രജത്തിൽ ചെന്ന്, വസുദേവപുത്രന്മാരായ രാമകൃഷ്ണന്മാരെ തേരിൽ കയററി കൂട്ടിക്കൊണ്ടു വരണം. ദേവന്മാർ, അവരുടെ കൈ യ്യാൽ എനിയ്ക്കു മരണം വിധിച്ചിരിയ്ക്കുകയാണ്. നന്ദാദികളേയും ക്ഷണിച്ച് ഈ രണ്ടു ബാലന്മാരുടെ കൂടെ കൂട്ടിക്കൊണ്ടു പോരണം. ഇവിടെ വന്നാൽ രാമകൃഷ്ണന്മാരെ ഞാൻ കുവലയാപീഡം എന്ന ആനയെക്കൊണ്ടു കൊല്ലിച്ചുകൊള്ളാം. അതു സാധിച്ചില്ലെങ്കിൽ എന്റെ മല്ലന്മാർ മല്ലയുദ്ധത്തിൽ അവരെ കൊന്നുകൊള്ളും. അതിനുശേഷം വസുദേവാദി ബന്ധുക്കളേയും എന്നെ ദ്വേഷിയ്ക്കുന്ന എല്ലാവരെയും സംഹരിച്ച്, ഞാൻ അപ്രതിദ്വന്ദ്വിയായി രാജ്യം ഭരിയ്ക്കും."

ജീവനിൽ ദ്വൈതഭാവത്തിനു ശക്തി വർധിയ്ക്കുമ്പോൾ ആസുരീപ്രകൃതി ബലവത്തായിത്തീരും. അങ്ങനെ ആസുരീപ്രകൃതി ശക്തി പ്രാപിയ്ക്കുമ്പോൾ പലവിധ മാനസികയുദ്ധങ്ങളും, തുടർന്ന് അനേകപ്രകാരമുള്ള ക്രൂരവൃത്തികളും യുദ്ധങ്ങൾതന്നെയും ഉണ്ടാകുന്നു.

കംസൻ അക്രൂരനോടു തുടർന്നു പറയുകയാണ്: "ജരാസന്ധൻ എന്റെ ശ്വശുരനും ഗുരുവുമാണ്. ദ്വിവിദനെന്ന വാനരൻ എന്റെ പരമമിത്രമാണ്. (ജരാസന്ധൻ പ്രാരബ്ധകർമത്തിന്റെ സ്വരൂപവും, ദ്വിവിദൻ ഭേദബുദ്ധിയുടെ സ്വരൂപവുമാണ്. ഇവരുടെ അക്രമങ്ങളെപ്പററി മേലിൽ പറയും.) ഇനിയും ശംബരൻ, നരകൻ, ബാണൻ മുതലായ അനേകമിത്രങ്ങൾ വേറെയുമുണ്ട്. അവരുടെ എല്ലാം സഹായത്തോടെ ഞാൻ ദേവപക്ഷത്തിലുള്ള രാജാക്കന്മാരെയെല്ലാം സംഹരിച്ചു നിഷ്കണ്ടകമായി രാജ്യം അനുഭവിയ്ക്കും. അതിനാൽ അവിടുന്നു വേഗംതന്നെ ധനുർയാഗം കാണുന്നതിനും, മഥുരാനഗരിയുടെ ശോഭകണ്ടാനന്ദിയ്ക്കുന്നതിനുമായിട്ട്, രാമകൃഷ്ണന്മാരെ ഇങ്ങോട്ടു കൊണ്ടുപോരണം."(10.36.37) പലർക്കും മനോരൂപമായ മഥുരയെ കാണാൻ ഇഷ്ടമുണ്ടാകും. പക്ഷെ, അവിടെ ദ്വൈതരൂപിയായ കംസനാണ് രാജ്യം ഭരിയ്ക്കുന്നതെന്നുള്ള കാര്യം ജീവൻ മറന്നുപോകും. ഇന്നത്തെ കാലത്ത് ഭോഗവിലാസങ്ങൾക്കുള്ള സൗകര്യങ്ങൾ കൂടുതലാകയാൽ കംസന്റെ രാജ്യം വലുതായിവരുകയാണ്. ഈ ദുഃസ്ഥിതി മാറി എന്നു സത്യയുഗം ആരംഭിയ്ക്കുമെന്നു പലരും ഇക്കാലത്തു വിചാരിയ്ക്കാറുണ്ട്. ഇപ്പോഴത്തെ വിദ്യാഭ്യാസരീതി ഒന്നു മാററി അദ്വൈതവിദ്യ നൽകിയാൽ പ്രയോജനമുണ്ടാകുമെന്നാണ് ചിലരുടെ അഭിപ്രായം. ചില സ്ഥലങ്ങളിൽ അതനുസരിച്ചു ചില പ്രവൃത്തികൾ ചെയ്തുവരുന്നുമുണ്ട്. ദ്വൈതചിന്ത കുറഞ്ഞാൽ പരസ്പരമുള്ള ക്രൂരതയും കുറയണം. ഇത് അക്രൂരന്റെ സ്വരൂപമാണ്. അക്രൂരൻ കംസനോടു മറുപടി പറ



യുന്നു: "അവിടുന്ന് അവിടുത്തെ നേരിട്ടുള്ള ആപത്തിനെ നീക്കാൻ ഇച്ഛിയ്ക്കുന്നു. അത് നല്ലതാണ്. മനുഷ്യർ തങ്ങൾ ആഗ്രഹിയ്ക്കുന്ന ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും സമചിത്തരായിരുന്നുകൊണ്ട് അവരുടെ കർത്തവ്യം അനുഷ്ഠിയ്ക്കണം. ഫലം നൽകേണ്ടതു ദൈവമാണ്. മനുഷ്യരുടെ പ്രാരബ്ധമനുസരിച്ചാണ് ഹർഷശോകങ്ങൾ ഉണ്ടാകുക. എങ്കിലും ഈശ്വരരഹിതത്തിനെതിരായും ആഗ്രഹനിവൃത്തിയ്ക്കു പരിശ്രമിയ്ക്കാറുണ്ട്. ഞാൻ അവിടുത്തെ ആജ്ഞയെ അനുസരിയ്ക്കുവാൻ തയ്യാറാണ്." അക്രൂരൻ കംസഹിതാനുകൂലി അല്ലാതിരുന്നിട്ടും ഭഗവദ്ദർശനത്തിനുള്ള ഇച്ഛയാണ് അദ്ദേഹത്തെ ഈ ദൗത്യം സ്വീകരിയ്ക്കുന്നതിനു പ്രേരിപ്പിച്ചത്.

കംസൻ കൃഷ്ണനെ കൊല്ലാൻ കേശി എന്ന ദൈത്യനെ നിയോഗിച്ച വിവരം മുൻപു പറഞ്ഞുവല്ലൊ. കേശി ഒരു വലിയ കുതിരയുടെ രൂപം ധരിച്ച് മനോവേഗത്തിൽ സഞ്ചരിച്ചു വ്രജത്തിൽ എത്തി. (10.37.1.) ഈ കുതിര ഭയങ്കരശബ്ദമുണ്ടാക്കി വ്രജവാസികളെ ഭയപ്പെടുത്തി. അവന്റെ വാലുകൊണ്ടു മേഘങ്ങളെ ഛിന്നഭിന്നമാക്കിക്കൊണ്ട് ഒരു പോർവിളിയുടെ ഭാവത്തിൽ കുതിര ഭഗവാനെ നേരിട്ടു. ഗരുഡൻ സർപ്പത്തിനെയെന്നപോലെ, ഭഗവാൻ അവന്റെവാലിൽ പിടിച്ചു ചുഴററി നാനൂറു വിൽപാടു ദൂരേയ്ക്കെറിഞ്ഞു. (ഗരുഡൻ ശാസ്ത്രത്തിന്റെ സ്വരൂപവും, സർപ്പം സംസാരത്തിന്റെ സ്വരൂപവുമാണ്. ശാസ്ത്രത്തിന്റെ ജ്ഞാനം ഉണ്ടാകുമ്പോൾ സംസാരത്തിനു പരാഭവം ഉണ്ടാകുന്നു.) പൂർവാധികം ക്രുദ്ധനായ കേശി പിന്നെയും വാ പിളർന്നു കൊണ്ട് ഭഗവാന്റെ നേർക്കു പാഞ്ഞു. (മനസ്സിന്റെ സങ്കല്പങ്ങളെ കളയാൻ മനുഷ്യർ വളരെ പ്രയത്നിയ്ക്കാറുണ്ട്, എങ്കിലും അതു പിന്നെയും ഉണ്ടായിക്കൊണ്ടേയിരിയ്ക്കുന്നു. അതു കേശിയുടെ സ്വരൂപമാണ്.) ഭഗവാൻ കേശിയുടെ വായിൽ തന്റെ ഇടത്തുകൈ കടത്തി. ഭഗവാന്റെ കരസ്പർശം ചുട്ടുപഴുത്ത ലോഹം കണക്കനുഭവപ്പെടുകയാൽ കേശിയുടെ പല്ലുകൾ കൊഴിയുകയും ശരീരം ദഹിയ്ക്കാൻ തുടങ്ങുകയും ചെയ്തു. ഭഗവത്കരപങ്കജം അത്ഭുതകരമാംവണ്ണം വളർന്നു വലുതായതിനാൽ, അവന് ശ്വാസംമുട്ടി, കണ്ണുകൾ തുറിച്ച്, മലമൂത്രവിസർജനം ചെയ്തു പൃഥ്വിയിൽ മരിച്ചുവീണു ദേവന്മാർ ഭഗവാന്റെ മേൽ പുഷ്പവൃഷ്ടി ചെയ്തു. (10.37.8.)

കംസഭൃത്യന്മാർ ഓരോരുത്തരായി ഭഗവാന്റെ കൈയ്യാൽ മരിച്ചെങ്കിലും, അജ്ഞാനരൂപമായ അഥവാ ദ്വൈതഭാവരൂപമായ കംസൻ ഇനിയും ഭഗവാനുമായി നേരിട്ടിട്ടില്ല. തമ്മിൽ കാണുന്ന മാത്രയിൽ കംസൻ മരിയ്ക്കുകയും ചെയ്യും. സൂര്യനും അന്ധകാരവും ഒന്നിച്ചിരിയ്ക്കുകയില്ലല്ലൊ. ശ്രീകൃഷ്ണനെ ഇന്നുവരെ കംസൻ കണ്ടിട്ടില്ല. ആ അമ്മാവനും അനന്തരവനും മല്ലയുദ്ധസമയം രംഗമണ്ഡപത്തിൽ വെച്ചു കാണും. അപ്പോൾത്തന്നെ കംസനു മരണവുമുണ്ടാകും. ബ്രഹ്മദശ വരുമ്പോൾ അജ്ഞാനമോ അതിന്റെ കാര്യമോ ഇരിയ്ക്കുകയില്ല. പക്ഷെ ഈ ദശ പ്രാപിയ്ക്കുന്നതിനു മുൻപ് വളരെ വിഘ്നങ്ങളെ കടക്കേണ്ടതായി വരുന്നുണ്ട്. അതിൽ വെച്ച് ഏററവും വലിയ വിഘ്നം മനസ്സിന്റെ ചഞ്ചലതയാണ്. അതു കേശിരൂപിയായ കുതിരയുടെ സ്വരൂപമാണ്. ആ ചഞ്ചലത നീങ്ങിയശേഷം സാക്ഷിയുടേയും ബ്രഹ്മത്തിന്റേയും സംബന്ധമുണ്ടാകുന്നു. അതായത് ഇനി സാക്ഷിരൂപിയായ നാരദൻ ബ്രഹ്മരൂപിയായ കൃഷ്ണനെ കാണാൻ വരുന്നു. (10.37.9.)

നാരദൻ ഭഗവാനെ സ്തുതിച്ചുകൊണ്ടു പറയുന്നു: "ഹേ അപ്രമേയസ്വരൂപാ, ഹേ യോഗേശ്വരാ, ഹേ സർവാധിഷ്ഠാനമൂർത്തേ, വിറകിൽ വ്യാപ്തമായിരിയ്ക്കുന്ന അഗ്നിയെപ്പോലെ ഏകമാത്രനായ അവിടുന്നുതന്നെയാണ് സകലപ്രാണികളുടേയും ആത്മാവും, ബുദ്ധിയ്ക്കാശ്രയവും സാക്ഷിയും; ഹേ പ്രഭോ, അവിടുന്ന് എല്ലാവരുടേയും ഈശ്വരനായ മഹാപുരുഷനാകുന്നു. (10.37.11.) സൃഷ്ടിയുടെ ആദിയിൽ അവിടുന്ന് അവിടുത്തെ മായയെ സ്വീകരിച്ചു ത്രിഗുണങ്ങളെ രചിച്ചു. അവിടുന്നു സത്യസങ്കല്പനായ പരമേശ്വരനും, രാജവേഷധാരികളായ രാക്ഷസന്മാരേയും ദൈത്യരേയും നശിപ്പിച്ച് ധർമ മര്യാദകളെ രക്ഷിയ്ക്കാൻവേണ്ടി അവതരിച്ചിരിയ്ക്കുന്ന മഹാപുരുഷനാണ്. ദുഷ്ടദൈത്യനായ കേശിയെ അങ്ങു വധിച്ചതു വളരെ നന്നായി. അവനെ ഭയന്നു ദേവന്മാർപോലും സ്വർഗമുപേക്ഷിച്ച് ഓടിപ്പോയതാണ്."

മനസ്സിന്റെ ചഞ്ചലത മനുഷ്യരേയും ദേവന്മാരേയും കൂടെ പരിഭ്രമിപ്പിയ്ക്കുമെന്ന് ഇവിടെ കാണിയ്ക്കുന്നു. ആത്മാവിൽ മനസ്സിനെ വശത്താക്കാനുള്ള ശക്തിയുണ്ടെന്നറിഞ്ഞാൽ സർവാംശേന സകല ദോഷങ്ങളും നീക്കാനുള്ള ശക്തി അവനിൽ ഉണ്ടെന്നു തീർച്ചയാക്കാം. പക്ഷെ ഈ ശക്തിയുടെ അനുഭൂതി അവനിൽ സതതം ഉണ്ടായിരിയ്ക്കണം. രാമായണത്തിൽ ശ്രീ ഹനുമാനിൽ വളരെ ശക്തിയുണ്ടായിരുന്നെങ്കിലും ആരെങ്കിലും അദ്ദേഹത്തെ പ്രശംസിയ്ക്കു മ്പോഴാണ് ആ ശക്തി ജാഗ്രത്താകാറുള്ളത്. മററു വാനരന്മാർ ഹനുമാനെ പ്രശംസിയ്ക്കാൻ തുടങ്ങിയപ്പോൾ ഹനുമാന്റെ ശരീരം വളർന്ന് അദ്ദേഹം സമുദ്രത്തിന്റെ അക്കര ചാടിയെത്തി കാര്യം സാധിച്ചുപോന്നു. അതുപോലെ ആത്മാവിൽ അനന്തശക്തിയുണ്ടെന്നു ജീവനു ശാസ്ത്രശ്രവണദ്വാരാ അറിയാൻ കഴിയുന്നു. ഭഗവാൻ സ്വയംപ്രകാശനും, സർവജ്ഞനും, സർവശക്തിമാനുമാണെങ്കിലും ഭഗവാന്റെ ഭാവിപ്രവൃത്തികളെപ്പററി നാരദൻ അറിയിയ്ക്കുകയും തന്റെ സാക്ഷിരൂപത്തിലുള്ള ആത്മാവിന്റെ അനന്തശക്തിയെ അറിയിയ്ക്കുവാനുള്ള ഇച്ഛയെ പ്രകടമാക്കുകയും ചെയ്യുന്നു.

നാരദൻ പറയുകയാണ്: "ഹേ വിഭോ, മററന്നാൾ അവിടുന്നു കംസന്റെ അഞ്ചു മല്ലന്മാരോടു യുദ്ധം ചെയ്യുന്നതു ഞാൻ കാണും. മല്ലന്മാരും കുവലയാപീഡം എന്ന

ആനയും, കംസനും അവിടുത്തെ കൈയ്യാൽ മരിയ്ക്കും. അതിനുശേഷം അവിടുന്നു ശംഖാസുരൻ, കാലയവനൻ, മുരൻ, നരകാസുരൻ മുതലായവരെ കൊല്ലും. സ്വർഗ ത്തിൽനിന്നും ഇന്ദ്രനെ തോല്പിച്ചു പാരിജാതം കൊണ്ടു പോരും. രാജകന്യകകളെ വിവാഹം ചെയ്യും. ദ്വാരകയിൽ താമസിയ്ക്കും. നൃഗരാജാവിനെ ഉദ്ധരിയ്ക്കും. സ്യമന്തക മണിയോടുകൂടെ ജാംബവതിയെ കൊണ്ടുവരും. ബ്രാഹ്മ ണന്റെ മരിച്ചുപോയ പുത്രനെ അവിടുത്തെ സ്വധാമത്തിൽ നിന്നും കൊണ്ടുവന്നുകൊടുക്കും. രാജസൂയ യജ്ഞത്തിൽ വെച്ചു ശിശുപാലനെ കൊല്ലും. ദന്തവക്ത്രനെ കൊല്ലും. ഇതെല്ലാം ഞാൻ കാണും. അതിനും പുറമെ അവിടുന്നു ദ്വാരകയിൽ ഇരുന്നരുളി, പൃഥ്വിതലത്തിൽ കവികളാൽ കീർത്തനീയമായ ഏതേതു കർമങ്ങൾ ചെയ്യുമോ അതെ ല്ലാം ഞാൻ കാണും. പിന്നീടു കാലരൂപത്തിൽ പൃഥ്വിയുടെ ഭാരം തീർക്കാനായി അർജുനന്റെ സാരഥിയായിട്ട് എത്ര യോ രാജാക്കന്മാരെ സംഹരിയ്ക്കുന്നതും ഞാൻ കാണും." (10.37.21.) ഇവിടെ അറിയേണ്ടതിതാണ്: ആത്മാവിൽ അന ന്തശക്തിയുണ്ടെങ്കിലും അതിനെ ഉപയോഗിയ്ക്കാതിരി യ്ക്കുന്നതുവരെ ജീവൻ സ്വയം ശക്തിഹീനനായും പരാ ധീനനായും കരുതിയിരിയ്ക്കും. സിംഹത്തിനു വളരെ ശക്തി യുണ്ടെങ്കിലും, സർക്കസ്സിൽ ആടിന്റെ സംഗത്താൽ താൻ ആടിനെപ്പോലെയാണെന്നു കരുതിപ്പോകുന്നു. അതു പോലെ മനോബലമില്ലാത്ത മനുഷ്യരുടെ ഇടയിൽ കിട ക്കുന്ന മനുഷ്യരും മനോബലമില്ലാത്തവരായി സ്വയം കരു തുന്നു. പക്ഷെ അവരിൽ സൽസംഗവൃത്തി ജാഗ്രത്തായിട്ടു ഏതെങ്കിലും ഗുരുമുഖത്തുനിന്നു ശാസ്ത്രശ്രവണം ചെയ്ത് സാക്ഷിതത്ത്വത്തിന്റെ അനുഭവം ഉണ്ടാകുമ്പോൾ അവരിൽ ധൈര്യമുണ്ടാകുകയും, വിഷയങ്ങളിൽ യഥാർഥസത്തയി ല്ലെന്നു മനസ്സിലാക്കുകയും ചെയ്യുന്നു. ചൈതന്യം ഈ ജഗ ത്തിനെ 'ഇതു ജഗത്താണെ'ന്നറിയുന്നില്ലെങ്കിൽ ജഗത്തിന് എന്തു സത്തയാണുള്ളത്? ചൈതന്യം രാഗത്തെ രാഗരൂപ മായിട്ടറിയുന്നില്ലെങ്കിൽ രാഗത്തിൽ രാഗത്വം എങ്ങനെയി രിയ്ക്കും? രാഗത്തിന്റെ സിദ്ധിയും രാഗത്തിന്റെ ജ്ഞാനം കൂടാതെ ഉണ്ടാകുന്നില്ല. ശുകദേവന്റെ സൃഷ്ടിയിൽ സ്ത്രീപുരുഷഭേദംകൂടി ഇല്ലായിരുന്നു. അതിനാൽ ശുകദേ വനെ കണ്ടിട്ട് നഗ്നരായി കുളിച്ചുകൊണ്ടിരുന്ന സ്ത്രീകൾ ക്കു ലജ്ജ തോന്നിയില്ല. ചെറിയ കുട്ടികളുടെ ജ്ഞാന ത്തിലും സ്ത്രീയിലോ പുരുഷനിലോ രാഗമുണ്ടാകുന്നില്ല. മൃഗങ്ങൾ മനുഷ്യസ്ത്രീയിൽ സ്ത്രീത്വം കാണാറില്ല. എന്നിട്ടും കാമവികാരത്തെ പലർക്കും എന്തുകൊണ്ടാണ് ജയിയ്ക്കാൻ സാധിയ്ക്കാത്തത്? അങ്ങനെയുള്ളവർ ആത്മാനുഭൂതി നേടുന്നതിനു പകരം മായയേയും അജ്ഞാ നത്തേയും നേടുന്നു. ജീവന്റെ ജ്ഞാനം രാഗരൂപമായി അഥവാ കാമവാസനാരൂപമായി പരിണമിയ്ക്കാതിരിയ്ക്കു ന്നതുവരെ, രാഗം അഥവാ വാസന തത്ത്വരൂപമായി തോന്നു കയില്ല.





വേദാന്തത്തിൽ മനോനാശം, വാസനാക്ഷയം, തത്ത്വജ്ഞാനം ഈ മൂന്നും ജീവന് അവശ്യം ഉണ്ടാകണം എന്നു പറയുന്നു. വാസനയെ രാസ ലീലയിൽ ശ്രീകൃഷ്ണൻ ജയിച്ചു കാണിച്ചു. കേശിയെ കൊന്ന് മനോനാശം എങ്ങനെയുണ്ടാകാമെന്നും കാണിച്ചു. എങ്കിലും മനോനാശവും വാസനാക്ഷയവും സംപൂർണമാ യുണ്ടായാൽ ജീവന്മുക്തിയുടെ ക്രമത്തിനു പിശകു സംഭ വിയ്ക്കും. അതിനാൽ മുക്കാൽഭാഗവും മനോനാശവും വാസനാക്ഷയവും ഉണ്ടാകുമ്പോൾ ആത്മജ്ഞാനമുണ്ടാ യിട്ട്, ആ ആത്മജ്ഞാനത്തിന്റെ ശക്തിയാൽ ബാക്കി ജീവ ന്മുക്തിദശയിൽ ലഭിയ്ക്കുന്നു. ആത്മജ്ഞാനത്തിന്റെ സ്വരൂപം എങ്ങനെയുള്ളതാണെന്നു നാരദൻ ഭഗവാന്റെ അടുത്തുവർണിയ്ക്കുന്നു:

**വിശുദ്ധവിജ്ഞാനഘനം സ്വസംസ്ഥയാ**
**സമാപ്തസർവാർഥമമോഘവാഞ്ഛിതം**
**സ്വതേജസാ നിത്യനിവൃത്തമായാ-**
**ഗുണപ്രവാഹം ഭഗവന്തമീമഹി.** (10.37.23)

ഹേ ദേവാ, അവിടുന്നു ശുദ്ധവിജ്ഞാനഘനമാകു ന്നു. അവിടുന്നു പരമാനന്ദരൂപത്തിൽ സ്ഥിതനാകയാൽ അവി ടുത്തേയ്ക്കു സർവപദാർഥങ്ങളും നിത്യം പ്രാപ്തമാകുന്നു. അവിടുത്തെ ഇച്ഛാശക്തി അമോഘമാണ്. അവിടുത്തെ തേജസ്സിനാൽ ഈ ഗുണപ്രവാഹരൂപമായ സംസാരം സദാ ബാധിതമാണ്. ഞാൻ അവിടുത്തെ ശരണം പ്രാപിയ്ക്കുന്നു.

ഈ ശ്ലോകത്തിൽ ആത്മാവിന്റെ അഥവാ ഭഗവാന്റെ സ്വരൂപം നല്ലപോലെ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. മായാ വികളുടെ ജ്ഞാനം ശുദ്ധമായിരിയ്ക്കുകയില്ല, എന്നാൽ ഭഗ വാന്റെ ജ്ഞാനം വിശുദ്ധഘനസ്വരൂപമാണ്. സ്വരൂപത്തിൽ നിഷ്ഠയുള്ളവനു സകല പദാർഥങ്ങളും നിത്യപ്രാപ്തവും, ആ യഥാർഥതേജസ്സിനാൽ സംസാരം സദാ ബാധിതവും ആയിരിയ്ക്കും. അതായത് രജ്ജുവിൽ ഭ്രാന്തിയാൽ സർപ്പ പ്രതീതി ഉണ്ടായശേഷം രജ്ജുവിന്റെ ജ്ഞാനമുണ്ടാകു മ്പോൾ സർപ്പം ഇല്ലാതാകുന്നതുപോലെ വിശുദ്ധജ്ഞാന മുള്ളവരിൽ സംസാരത്തിന്റെ ജ്ഞാനം ഇല്ലാതാകുന്നു. ഭ്രാന്തികാലത്തു അധ്യസ്തത്തിന്റെ ജ്ഞാനമുണ്ടായി രിയ്ക്കും. ശുദ്ധജ്ഞാനം തത്ത്വവിഷയകമാണ്. ആത്മസാ ക്ഷാത്കാരം പ്രമാതാവിനെ അതായതു കർതൃത്വാഭിമാ നത്തെ നിവൃത്തമാക്കും. ഈ സ്തുതിയിൽ ആദ്യം നാര ദൻ പറഞ്ഞത് 'അവിടുന്നു മായാദ്വാരാ സൃഷ്ടിസ്ഥിതിസം ഹാരങ്ങളെ ചെയ്യുന്നു' എന്നും, ഒടുവിൽ പറഞ്ഞത് 'ജഗത്ത് അങ്ങയിൽ ഇല്ല' എന്നുമാണ്. രണ്ടും ശരിതന്നെയാണ്. വ്യവഹാരം വ്യവഹാരദൃഷ്ടിയിൽ സത്യമാണ്. പക്ഷെ ബ്രഹ്മദൃഷ്ടിയിൽ മിഥ്യയാണ്. അതിനു തെളിവു സാക്ഷി രൂപിയായ നാരദൻ മുകളിലത്തെ ശ്ലോകംകൊണ്ടു കാണി യ്ക്കുന്നു. ക്രിയ, കാരകം, ഫലം ഇവ പരസ്പരം ഭിന്ന മായി കാണുമ്പോൾ അവിടെ അവിദ്യയുടെ നിവൃത്തിയ്ക്കു വേണ്ടി (കംസനെ കൊല്ലാൻ) കൃഷ്ണരൂപിയായ ബ്രഹ്മ

ജ്ഞാനം ആവശ്യമാണ്. ലൗകികമായ ജ്ഞാനവും ആനന്ദവും രണ്ടും അചേതനസ്വരൂപമാണ്. എന്തെന്നാൽ അവ അനിത്യമാണ്.

വീണ്ടും നാരദൻ ഭഗവാനോടു പറയുന്നു: "അവിടുന്നു സർവേശ്വരനും, സ്വതന്ത്രനും, അവിടുത്തെ മായയാൽ സമ്പൂർണഭേദകല്പനകൾ രചിയ്ക്കുന്നവനുമാകണം. അവിടുന്നു ലീലയ്ക്കായിട്ടാണ് ഇപ്പോൾ ഈ ശരീരം എടുത്തിരിയ്ക്കുന്നത്. അവിടുന്ന് യദു, വൃഷ്ണി, സാത്വത വംശികളിൽ അഗ്രഗണ്യനാണ്. ഞാൻ അവിടുത്തെ നമസ്കരിയ്ക്കുന്നു." (10.37.23.)

മുമ്പത്തെ ശ്ലോകത്തിൽ അങ്ങയിൽ മായ "നിത്യനിവൃത്ത"മാണെന്നും, ഈ ശ്ലോകത്തിൽ "അവിടുന്നു മായയാൽ സമ്പൂർണഭേദ കല്പനകളെ രചിയ്ക്കുന്നു" എന്നും പറഞ്ഞിരിയ്ക്കുന്നു. ഗീതയിൽ ഒമ്പതാം അധ്യായത്തിൽ ഭഗവാൻ സ്വയം പറയുന്നു, "സകല ഭൂതങ്ങളും എന്നിലാണ് സ്ഥിതിചെയ്യുന്നത്"എന്ന്. പിന്നീടു ഉടനെ തന്നെ പറയുന്നു. "ഒരു ഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നില്ല" എന്നും. അപ്പോൾ എന്താണ് മനസ്സിലാക്കേണ്ടത്? ദൃഷ്ടി-സൃഷ്ടി വാദപ്രകാരം ഇതിനു സമാധാനം കാണാൻ കഴിയും. അതായത്, വ്യവഹാരദൃഷ്ടിയിൽ അഥവാ മായാദൃഷ്ടിയിൽ നോക്കുമ്പോൾ മായയും ജഗത്തും സത്യമായിത്തോന്നും. ബ്രഹ്മദൃഷ്ടിയിൽ അതിനു ത്രികാല നിഷേധവും ഉണ്ടാകുന്നു. മായ അഥവാ അവിദ്യ അനിർവചനീയമാണെന്നു പറയപ്പെടുന്നു. ഈ മായയുടെ സ്വരൂപം എങ്ങനെയുള്ളതെന്നു ഒരു ദൃഷ്ടാന്തംകൊണ്ടു ശുകദേവൻ വ്യക്തമാക്കുന്നു:

നാരദൻ ഭഗവദ്ദർശനത്തിനുശേഷം ഭഗവാന്റെ അനുജ്ഞയോടുകൂടെ തന്റെ ലോകത്തേയ്ക്കുപോയി. അതായത് സാക്ഷിഭാവത്തിൽ മുൻപ് സ്ഥിതിചെയ്തിരുന്നതുപോലെ, ആ ദൃഷ്ടിയെ സ്വീകരിച്ചു എന്നർഥം. ഭഗവാൻ ശ്രീകൃഷ്ണനും കേശിയെ കൊന്നശേഷം, ഗോപാലന്മാരോടുകൂടി പശുക്കളെ മേയ്ക്കാൻ തുടങ്ങി. ഒരിയ്ക്കൽ അവരെല്ലാവരും ഒരുമിച്ചു കളിയ്ക്കാൻ ആരംഭിച്ചു. അവരിൽ ചിലർ കള്ളന്മാരും, ചിലർ രക്ഷകരും, ചിലർ ഇടയരും, ചിലർ പശുക്കളും ആയി ഭാവിച്ചു കളിച്ചുകൊണ്ടിരിയ്ക്കുമ്പോൾ മയാസുരന്റെ പുത്രനും മഹാമായാവിയുമായ വ്യോമാസുരൻ ഒരു ഗോപബാലന്റെ രൂപത്തിൽ കളിയിൽ കൂടി. അവൻ കള്ളനായി കളിച്ചുകൊണ്ട്, പശുക്കളേയും ഗോപബാലന്മാരേയും എടുത്തുകൊണ്ടുപോയി ഒരു പർവതഗുഹയിലിട്ടശേഷം ആ ഗുഹാമുഖം കരിങ്കല്ലുകൊണ്ടു മൂടുകയും ചെയ്തു. ഇങ്ങനെ കളിച്ചു, കളിച്ച് നാലഞ്ചു കുട്ടികൾ മാത്രം ബാക്കിയായി. മററുള്ളവരെല്ലാം വ്യോമാസുരന്റെ മായയിൽപ്പെട്ടു. ഭക്തവത്സലനായ ഭഗവാൻ അവന്റെ ദുഷ്പ്രവൃത്തി മനസ്സിലാക്കി. അവൻ ഒരു ഗോപബാലനേയും കൊണ്ടുപോകുമ്പോൾ സിംഹം ആടിനെയെന്നപോലെ ഭഗവാൻ





അവനെ പിടികൂടി. ഉടൻതന്നെ അവൻ പർവതംപോലുള്ള അവന്റെ അസുരശരീരം പ്രകടമാക്കി ഭഗവാന്റെ പിടിയിൽ നിന്നും രക്ഷപ്പെടാൻ വളരെ ശ്രമിച്ചെങ്കിലും സാധിച്ചില്ല. ഭഗവാൻ അവനെ രണ്ടു കൈകൊണ്ടും തൂക്കിയെടുത്തു ദേവകൾ കണ്ടുനിൽക്കേ ഭൂമിയിലിട്ടടിച്ചു കൊന്നു. അതിനുശേഷം ഭഗവാൻ ഗുഹ തുറന്ന്, ഗോപബാലന്മാരെ അതിൽനിന്നും മുക്തരാക്കി. ആ സമയം ദേവന്മാരും ഗോപഗണങ്ങളും ഭഗവാനെ സ്തുതിച്ചു. (10.37.34.) വാസ്തവത്തിൽ എല്ലാം ബ്രഹ്മരൂപമാണെങ്കിലും, ഗോപാലന്മാരെപ്പോലെ മനുഷ്യർ പല *പാർട്ടികൾ* ഉണ്ടാക്കി; ചിലർ രാജാവായിട്ടും, ചിലർ മന്ത്രിമാരായിട്ടും, ചിലർ ജനരക്ഷകരായും, ചിലർ കരിഞ്ചന്ത നടത്തി കള്ളന്മാരായും മററും കളിയ്ക്കാൻ തുടങ്ങുമ്പോൾ അവിടെ മഹാമായാവിയായ വ്യോമാസുരന്റെ മായ പ്രകടമാകുന്നു. ആ മായ മനുഷ്യരെ ജഡരൂപമായുള്ള പർവതഗുഹയിൽ കൊണ്ടിട്ടടയ്ക്കുമ്പോൾ ഭഗവാന്റെ കൃപ ഒന്നുകൊണ്ടു മാത്രമേ മുക്തരാകാൻ സാധിയ്ക്കുകയുള്ളൂ. ഭഗവാന്റെ കൃപയ്ക്കു പാത്രമാകണമെങ്കിൽ അക്രൂരന്റേതുപോലുള്ള വന്ദനഭക്തി അഥവാ ശരണാഗതി ആവശ്യവുമാണ്.

# പ്രകരണം മുപ്പത്തിനാല്

## അക്രൂരന്റെ അഭിവന്ദനഭക്തി

ഗോപാലന്മാർ കള്ളനും പോലീസും കളിച്ചു വ്യോമാസുരന്റെ മായയിൽ കുടുങ്ങിയ കഥ കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞു. ഈ മായയിൽനിന്നു മോചനം ആഗ്രഹിയ്ക്കുന്നവർക്കു ഭഗവാനോടുള്ള ഈ മാനത്തെ വർധിപ്പിയ്ക്കുക എന്നതല്ലാതെ മററു മാർഗങ്ങളില്ല. ഭഗവാനിൽ നമ്മുടെ ബഹുമാനം വർധിപ്പിയ്ക്കുകയെന്നതാണ് അഭിവന്ദന ഭക്തി. ഇങ്ങനെയുള്ള ഭക്തി സിദ്ധിയ്ക്കണമെങ്കിൽ രാഗദ്വേഷങ്ങളാകുന്ന മായയെ ഉപേക്ഷിയ്ക്കണം.അതു ചെയ്യാൻ സാധിയ്ക്കുന്നവനെ അക്രൂരനെന്നു പറയാം. രാഗദ്വേഷാദികളായ മായയെ ഉപേക്ഷിച്ചവർ ഭഗവാനു മാന്യരാകയാലാണു കംസൻ, രാമകൃഷ്ണന്മാരെ മഥുരയ്ക്കു കൂട്ടിക്കൊണ്ടുവരുവാൻ അക്രൂരനെ തിരഞ്ഞെടുത്തു നിയോഗിച്ചത്. അക്രൂരനെ "മഹാമതി" എന്നും പറഞ്ഞിട്ടുണ്ട്.(10.38.1.) കംസരൂപിയായ ദ്വൈതത്തെ കൊല്ലുന്നതിനുള്ള സാഹചര്യസൃഷ്ടിയ്ക്കു മഹാമതി ആവശ്യമാണെന്ന് ഇതു സൂചിപ്പിയ്ക്കുന്നു. ബുദ്ധി സൂക്ഷ്മമായാലേ തത്ത്വവിചാരം സാധ്യമാകൂ.

കംസന്റെ ആജ്ഞപ്രകാരം അക്രൂരൻ രഥത്തിൽ കയറി വ്രജത്തിലേയ്ക്കു യാത്രയായി. വഴിയിൽ അക്രൂരന്റെ ഹൃദയത്തിൽ ഭഗവാനോടുള്ള പരാഭക്തി ഉദയം ചെയ്തു. അദ്ദേഹം ഇപ്രകാരം ചിന്തിയ്ക്കാൻ തുടങ്ങി: "ഞാൻഏതോ ശുഭകർമമോ, വലിയ തപസ്സോ, സത്പാത്രദാനമോ ചെയ്തതിന്റെ ഫലമായിരിയ്ക്കണം ഇന്നെനിയ്ക്കു ശ്രീകേശവ

ദർശനം ലഭിയ്ക്കാൻ പോകുന്നത്. വിഷയികൾക്കും ശൂദ്രർക്കും വേദാഭ്യാസം അസാധ്യമാണ്, എങ്കിലും ഭഗവാൻ ദയാലുവാകയാൽ എന്നെപ്പോലുള്ള അധമനും ഇന്നു ഭഗവദ്ദർശനമുണ്ടാകാൻ പോകുന്നു. ഇന്നു എന്റെ സകലപാപങ്ങളും നശിയ്ക്കും. എന്റെ ജന്മവും സഫലമാകും. എന്തെന്നാൽ ഏതൊരു ചരണങ്ങളെയാണൊ യോഗികൾ ധ്യാനിയ്ക്കുന്നത്, ആ ചരണങ്ങളിൽ എനിയ്ക്കിന്നു നമസ്കരിയ്ക്കുവാൻ സാധിയ്ക്കും. കംസൻ എന്നിൽ വലിയ കൃപയുള്ളവനാണ്. എന്തെന്നാൽ അയാളുടെ കാര്യസാധ്യത്തിനു വേണ്ടിയാണെങ്കിലും എനിയ്ക്കു ഭഗവദ്ദർശനം ലഭിയ്ക്കാനുള്ള വഴി അയാൾ നിർദേശിച്ചിരിയ്ക്കുന്നു. വളരെ മഹാനുഭാവന്മാരുടെ അജ്ഞാനാന്ധകാരത്തെ നീക്കിയിട്ടുള്ളതാണ് ഭഗവദ്ദർശനം. ഭഗവാനെ ദർശിച്ച് ഇന്ന് എന്റെനേത്രങ്ങൾ സാഫല്യമടയും."(10.38.10.) മഹാമതിയായ അക്രൂരൻ ഭഗവാന്റെ സ്വരൂപത്തെ വർണിയ്ക്കുന്നതിപ്രകാരമാണ്:

**യ ഈക്ഷിതാഹംരഹിതോƒപ്യസത്സതോഃ**
**സ്വതേജസാപാസ്തതമോഭിദാഭ്രമഃ**
**സ്വമായയാത്മൻ രചിതൈസ്തദീക്ഷയാ**
**പ്രാണാക്ഷധീഭിഃ സദനേഷ്വഭീയതേ.** (10.38.11.)

അഹങ്കാരരഹിതനും കാര്യകാരണരൂപമായ പ്രപഞ്ചത്തിന്റെ ദ്രഷ്ടാവും, തന്റെ ചിന്മാത്രമായ തേജസ്സുകൊണ്ട് അജ്ഞാനജന്യമായ ഭേദഭ്രമത്തെ നീക്കുന്നവനും ആണെങ്കിലും, ഭഗവാൻ സ്വയം തന്റെ മായയെ സ്വീകരിച്ച്, ഈക്ഷണമാത്രത്താൽ പ്രാണൻ, ഇന്ദ്രിയം, ബുദ്ധി ആദികൾസഹിതം തന്നിൽ രചിച്ചിട്ടുള്ളതായ ജീവികളൊന്നിച്ച് വൃന്ദാവനത്തിലെ കുഞ്ജങ്ങളിലും, ഗോപികളുടെ ഗൃഹങ്ങളിലും ലീലകൾ ചെയ്യുന്നതുപോലെ കാണപ്പെടുന്നു.

ലീലയെന്നു വച്ചാൽ നാടകം. നാടകം സത്യമല്ലെങ്കിലും പ്രേക്ഷകരെ ചിരിപ്പിയ്ക്കുകയും കരയിപ്പിയ്ക്കുകയും എല്ലാം ചെയ്യുന്നുണ്ട്. ഇതെല്ലാം ഭഗവാന്റെ ഈക്ഷണശക്തിയിലാണിരിയ്ക്കുന്നത്. ഭഗവാൻ ജഗത്തിനെ നോക്കുന്നില്ലെങ്കിൽ ജഗത്തുണ്ടാകയില്ല. ജീവനും ജഗത്തിനെ നോക്കാതിരുന്നാൽ ജഗത്തുണ്ടായിരിയ്ക്കുകയില്ല. ജീവനും ഉണ്ടായിരിയ്ക്കുകയില്ല. ഉറക്കത്തിൽ ഇതു സംഭവിയ്ക്കുന്നുണ്ട്. അതിനാൽ എല്ലാ ലീലകളും ഈക്ഷണത്തിലാണിരിയ്ക്കുന്നത്. അതായത് ദർശനത്തിലാണുള്ളത്. ഈ ദർശനം ശരിപ്പെടുത്താൻ ഹിന്ദുധർമത്തിൽ പല പദ്ധതികളുമുണ്ട്. ന്യായം, വൈശേഷികം, സാംഖ്യം, യോഗം, പൂർവമീമാംസ, ഉത്തരമീമാംസ ഇതെല്ലാം ദർശന ശാസ്ത്രങ്ങളാണ്. അവയിലെല്ലാം ദർശനത്തെ ശരിയാക്കാൻവേണ്ടി അനേകം യുക്തികൾ കൊടുത്തിട്ടുണ്ട്. അക്രൂരൻ മഹാമതിയാകയാൽ അയാളുടെ ദർശനം യഥാവസരം ശരിയാകും. തന്റെ നേത്രങ്ങൾക്കു ജന്മസാഫല്യമുണ്ടാകുമെന്നുള്ള ശുഭചിന്തയോടെ അക്രൂരൻ രഥം ഓടിച്ചു വ്രജഭൂമിയെ ലക്ഷ്യമാക്കി പോകുമ്പോൾ വിചാരിയ്ക്കുകയാണ്: "ഏതൊരു വാണി ഭഗവാന്റെ ഗുണഗാനം





ചെയ്യുന്നില്ലയൊ അതു മരിച്ചതിനു തുല്യമാണ്. ദേവന്മാരാൽപോലും കീർത്തിയ്ക്കപ്പെടുന്ന ആ ദേവാധിദേവൻ ഇന്നു വ്രജത്തിൽ വിരാജിച്ചരുളുന്നു. അദ്ദേഹം മഹാപുരുഷന്മാർക്കു ഏകമാത്രമായ ആശ്രയവും ഗുരുവുമാണ്. കണ്ണുള്ളവരുടെ കണ്ണുകൾക്കു പരമാനന്ദം നൽകാൻവേണ്ടി ത്രിലോക സുന്ദരമായ രൂപം ധരിച്ചിരിയ്ക്കുകയാണ്. ഇന്നു ഞാൻ തീർച്ചയായും കണ്ണനെ കാണും. ഞാൻ വ്രജത്തിലെ ഭാഗ്യവാന്മാരായ ഗോപീഗോപൻമാരേയും വന്ദിയ്ക്കും. ഭഗവാൻ എന്റെ ശിരസ്സിൽ കരം അർപ്പിച്ചനുഗ്രഹിയ്ക്കും. അദ്ദേഹത്തിന്റെ ബാഹുക്കൾ, കാലരൂപിയായ സർപ്പത്തെ ഭയപ്പെടുന്നവർക്ക് അഭയം നൽകുന്നവയാണ്. ഞാൻ കംസപ്രേരിതനായ ദൂതനാണെങ്കിലും സർവസാക്ഷിയായ ഭഗവാന് എന്നിൽ ശത്രുബുദ്ധിയുണ്ടാകുക യില്ല. എന്തെന്നാൽ അദ്ദേഹം സ്വയം ക്ഷേത്രജ്ഞ രൂപ ത്തിൽ അന്തഃകരണത്തിനുള്ളിലും പുറത്തും ഉള്ള സകല പ്രവൃത്തികളേയും നിർമലമായ ജ്ഞാനദൃഷ്ടികൊണ്ടു നോക്കുന്നവനാണ്."(10.38.18.)

വൃത്തി അജ്ഞാനത്തിന്റെ കാര്യമാണെങ്കിലും അതു ബ്രഹ്മാകാരമാകുമ്പോൾ ആവരണഭംഗം ചെയ്യും. വൃത്തി ജഡരൂപമാകയാൽ അത് കംസന്റെ ദൂതനെപ്പോലെയാണ്. എങ്കിലും അത് ഭഗവാനോട് സമ്മുഖമാകുമ്പോൾ ആവരണഭംഗം ഉണ്ടാകും. വസ്തു എങ്ങനെയുള്ളതാണോ അതുപോലെ വൃത്തിയും ആയിത്തീരണം. അക്രൂരൻ ഭഗവാന്റെ സ്വരൂപത്തെത്തന്നെ ചിന്തിച്ച് ആനന്ദമത്തനായി പോകുമ്പോൾ, വഴിയിൽ അയാളുടെ വൃത്തിയ്ക്കു മാററം വന്നുകൊണ്ടിരുന്നു. ആ മഹാമതി സ്വയം പറയുകയാണ്: "ഭഗവാൻ എന്റെ നേരെ നോക്കുമ്പോൾ, എന്റെ സകല പാപങ്ങളും നശിയ്ക്കും. എനിയ്ക്കദ്ദേഹമല്ലാതെ വേറെ ഇഷ്ടദൈവമില്ല. എന്നെ ഭഗവാൻ ആലിംഗനം ചെയ്യുമ്പോൾഎന്റെ ദേഹം പവിത്രമാകും. സകല കർമബന്ധങ്ങളിൽ നിന്നും ഞാൻ മുക്തനാകും." ഇനി ഭഗവാൻ എങ്ങനെയുള്ളവനാണെന്നു പറയുന്നു:

**ന തസ്യ കശ്ചിദ് ദയിതഃ സുഹൃത്തമോ,**
**ന ചാപ്രിയോ ദ്വേഷ്യ ഉപേക്ഷ്യ ഏവ വാ**
**തഥാപി ഭക്താൻ ഭജതേ യഥാ തഥാ**
**സുരദ്രുമോ യദ്വദുപാശ്രിതോƒർഥദഃ.** (10.38.22)

ഭഗവാന് ആരും പ്രിയനായൊ മിത്രമായൊ ഇല്ല. അദ്ദേഹത്തിനു അപ്രിയനും ശത്രുവുമില്ല. അതുപോലെ ഉപേക്ഷ്യനായിട്ടും ആരുമില്ല. എന്നിരുന്നാലും,കല്പവൃക്ഷം അതിന്റെ സമീപത്തു ചെല്ലുന്നവന്റെ ഇച്ഛ പൂർണമാക്കുന്നതുപോലെ ഭഗവാനും ഭക്തരുടെ ഭാവനപോലെ ഫലം നൽകുന്നു.

"ഭഗവാൻ എന്റെ രണ്ടു കൈകളും സ്നേഹപൂർവം



ഗ്രഹിച്ച് എന്നെ സത്കരിയ്ക്കും. എന്നെ ഗൃഹത്തിനുള്ളിൽ കൊണ്ടുചെന്നു കംസന്റെ വ്യവഹാരങ്ങളെപ്പററി ചോദിയ്ക്കും. (ബ്രഹ്മജിജ്ഞാസുവിന്റെ വൃത്തി അന്തർമുഖമാകുമ്പോൾ ആത്മാവ് അതിനെ സത്ക്കരിയ്ക്കുന്നു. അപ്പോൾ ജീവനു ദ്വൈതപ്രപഞ്ചത്തിന്റെ മായയും തെററുകളും മനസ്സിലാകാൻ തുടങ്ങും.)

അക്രൂരൻ ഭഗവാനെത്തന്നെ ചിന്തിച്ചു ചിന്തിച്ച് ഗ്രാമത്തെ സമീപിച്ചു. സമയം സന്ധ്യയോടടുത്തിരുന്നു. ഗ്രാമത്തിനു വെളിയിൽ ഭഗവാന്റെ ചരണകമലങ്ങളുടെ പാടുകൾ മണലിൽ അക്രൂരൻ തെളിഞ്ഞുകണ്ടു. അതിൽ കൊടി, അങ്കുശം, കമലം ആദി ചിഹ്നങ്ങളുണ്ടായിരുന്നു. ആ പാദമുദ്രകൾ ദർശിച്ചമാത്രയിൽ അക്രൂരന് ഭക്തിപാരവശ്യം കൊണ്ട് രോമാഞ്ചമുണ്ടായി. കണ്ണുകളിൽനിന്നും ആനന്ദബാഷ്പം പ്രവഹിയ്ക്കാൻ തുടങ്ങി. അദ്ദേഹം രഥത്തിൽ നിന്നും ചാടിയിറങ്ങി ആ ചരണധൂളിയിൽ കിടന്നുരുണ്ടു. (10.38.26.) ഇങ്ങനെയുള്ള ദശ ഭക്ത ന്നുണ്ടാകുമ്പോൾ അവനിൽനിന്നും ഡംഭം,ഭയം,ശോകം മുതലായ മായാകാര്യങ്ങൾ ഓടി ഒളിയ്ക്കുന്നു.(10.38.27)

അക്രൂരൻ വ്രജത്തിൽ പ്രവേശിച്ചമാത്രയിൽത്തന്നെ ഭഗവാന്റെ ദർശനം സിദ്ധിച്ചു. നീലപീതവസ്ത്രധാരികളായി കമലേക്ഷണന്മാരായ രാമകൃഷ്ണന്മാരെ അക്രൂരൻ കൺകുളിർക്കെ കണ്ടു. പ്രേമവിഹ്വലനായി അക്രൂരൻ ആ രണ്ടു കോമളബാലന്മാരുടെ ചരണങ്ങളിൽ വീണുരുണ്ടു. ഭഗവാന്റെ ദർശനത്തിലുണ്ടായ അത്യാനന്ദത്താൽ അക്രൂരന്റെ കണ്ണുകളിൽനിന്നു അശ്രു ഒഴുകിക്കൊണ്ടിരുന്നു. ശരീരം പുളകാഞ്ചിതമായി. ഗദ്ഗദത്താലും ഉത്കണ്ഠയാലും തന്റെ പേരു പറയുന്നതിനുപോലും അക്രൂരനു സാധിച്ചില്ല. പക്ഷെ ഭഗവാനു അക്രൂരന്റെ ഭാവം മനസ്സിലായിരുന്നു. ജീവൻ ബ്രഹ്മത്തെ പ്രാപിയ്ക്കുമ്പോൾ തന്റെ പരിചയം എങ്ങനെ നൽകാനാണ്? ഇരുട്ടു വെളിച്ചത്തെ പ്രാപിയ്ക്കുമ്പോൾ ഇരുട്ടിന്റെ അസ്തിത്വം പൂർണമായി നശിയ്ക്കുന്നു.

രാമകൃഷ്ണന്മാർ അക്രൂരനെ പിടിച്ചെഴു ന്നേൽപിച്ച് ആലിംഗനം ചെയ്തു. വരാസനത്തിൽ ഇരുത്തി പൂജിച്ചു. യഥാവസരം അക്രൂരനു പശുദാനം നൽകി വിധിപൂർവം ആഹാരവും കൊടുത്തു. (ജീവനു ബ്രഹ്മം ഭോജനം നൽകുമ്പോൾ എത്രമാത്രം ആനന്ദമുണ്ടാകും!) സൽക്കാരാനന്തരം വിശ്രമിക്കുന്ന അക്രൂരനോട് ആനന്ദരൂപിയായ നന്ദൻ മഥുരയിലെ വിശേഷങ്ങൾ ആരാഞ്ഞു: "പാപിയായ കംസൻ ജീവിച്ചിരിയ്ക്കെ നിങ്ങൾ എങ്ങനെ മഥുരയിൽ ദിവസങ്ങൾ കഴിയ്ക്കുന്നു? തന്റെ (സദ്വിദ്യാരൂപിണിയായ) സഹോദരിയുടെ പുത്രന്മാരെയെല്ലാം കൊന്നവന്റെ പ്രജകൾക്ക് എങ്ങനെ സുഖമുണ്ടാകാനാണ്?" എന്നെല്ലാം അദ്ദേഹം കുശലപ്രശ്നം ചെയ്തു. ദ്വൈതഭാവനയുള്ള രാജാക്കന്മാരുടെ പ്രജകൾക്കു സുഖമുണ്ടാവുകയില്ലെന്നും അങ്ങനെയുള്ള സ്ഥലത്തു അക്രൂരനെപ്പോലുള്ള മഹാമതികൾക്കു ജീവിതം അസഹ്യമായിരിയ്ക്കുമെന്നുമാണു നന്ദന്റെ സൂചന.

അക്രൂരന്റെ കാമനകളെല്ലാം പൂർണമായി സാധി ച്ചു. **"കിമലഭ്യം ഭഗവതി പ്രസന്നേ ശ്രീനികേതനേ."**(10.39.2.) ലക്ഷ്മീപതിയായ ഭഗവാൻ പ്രസന്നനായാൽ പിന്നെ എന്തൊരു വസ്തുവാണു ലഭ്യമല്ലാ ത്തത്? എങ്കിലും ഭക്തന്മാർ യാതൊരു പദാർഥങ്ങളിലും ഇച്ഛ വയ്ക്കാറില്ല. ഭഗവാൻ അക്രൂരനോടു ചോദിച്ചു: "അവിടുത്തേയ്ക്കു വഴിയിൽ വിഷമങ്ങളൊന്നും ഉണ്ടായില്ലല്ലോ. വീട്ടിൽ എല്ലാവർക്കും സുഖംതന്നെയല്ലെ? കംസരൂപിയായ രോഗം നിലനിൽക്കുന്നതുവരെ സ്വജനങ്ങൾക്കു എങ്ങനെ സുഖമുണ്ടാകാനാണ്? ഞങ്ങൾ കാരണം ഞങ്ങളുടെ മാതാപിതാക്കൾക്കു വളരെ കഷ്ടം അനുഭവിയ്ക്കേണ്ടിവന്നു. ഇന്നു അവിടുത്തെ കാണാൻ സാധിച്ചതു ഞങ്ങളുടെ ഭാഗ്യംതന്നെയാണ്. ഇങ്ങോട്ടിപ്പോൾ വരാനുള്ള കാരണമെന്താണ്?"

ഭഗവാന്റെ ചോദ്യത്തിനു മറുപടിയായി കംസനു യദുക്കളോടുള്ള വിരോധത്തെപ്പററിയും ദേവകീവസുദേവന്മാരെ കൊല്ലാൻ ഉദ്യമിച്ചതിനെപ്പററിയും മററും അക്രൂരൻ ഭഗവാനെ പറഞ്ഞുകേൾപ്പിച്ചു. കംസൻ ചെയ്യാൻ പോകുന്ന ധനുർയാഗത്തെപ്പററിയും അതിലേയ്ക്കുള്ള ക്ഷണത്തെപ്പററിയും പറഞ്ഞു. നാരദനിൽനിന്നും ഭഗവാന്റെ വിവരങ്ങൾ കംസൻ അറിഞ്ഞിട്ടുള്ള വസ്തുതയും ധരിപ്പിച്ചു. വിവരങ്ങളെല്ലാം കേട്ട് രാമനും കൃഷ്ണനും ചിരിച്ചു. നന്ദഗോപരേയും എല്ലാം ധരിപ്പിച്ചു. കംസനു കാഴ്ചവയ്ക്കാനുള്ള ഗോരസങ്ങൾ ശേഖരിച്ച്, വണ്ടികൾ തയ്യാറാക്കാൻ നന്ദൻ ഗോപന്മാരോടാജ്ഞാപിച്ചു.

ആത്മാനന്ദത്തോടുകൂടിവേണം കംസനെ കാണാൻ പോകാൻ, കംസനു ഗോരസം (ആത്മാനന്ദം) കാഴ്ച വയ്ക്കണം. ഈ ആനന്ദം കാണുമ്പോൾ ദ്വൈതഭാവനയ്ക്കു(കംസന്)തന്റെ മരണം അടുത്തുവെന്നു മനസ്സിലാകും. ദ്വൈതഭാവനയുടെ നാശമാകുന്ന ഈ ഉത്സവം കാണാൻ ദേശദേശാന്തരങ്ങളിൽനിന്നും ജനങ്ങൾ വന്നുചേരും. ആജ്ഞപ്രകാരം ഗോപന്മാരെല്ലാം തയ്യാറായി.

ഗോപികൾ ഭഗവാന്റെ യാത്രാവിവരം അറിഞ്ഞു. അവർ അത്യന്തം വ്യാകുലചിത്തരായി. ചിലർ ബോധരഹിതരായി വീണു. കേശബന്ധങ്ങൾ അഴിഞ്ഞും, വളകൾ കയ്യുകളിൽ നിന്നൂരിവീണും വസ്ത്രങ്ങൾ ശിഥിലങ്ങളായും ഗോപികൾ ശരീരബോധമില്ലാത്തവരായി നിലകൊണ്ടു. (10.39.14.) ഭഗവാന്റെ നിരന്തര സ്മരണയാൽ ചില ഗോപികളുടെ ചിത്തവൃത്തികൾ ശാന്തമായിപ്പോയിരുന്നു. മുക്തന്മാർക്കെന്നപോലെ അവർക്കും ദേഹഭാവം ഉണ്ടായിരുന്നില്ല. ചിലർ ഭഗവാന്റെ അമൃതവാണികളെ സ്മരിച്ചു മോഹിച്ചുപോയി. ചിലർ ഭഗവാന്റെ വിചിത്രക്രീഡകളും, ശോകത്തെ നീക്കുന്ന നേരംപോക്കുകളും സ്മരിച്ച്, വിയോഗഭീതിയാൽ വ്യാകുലചിത്തരും ഭീതരുമായിത്തീർന്നു.ഭഗവാനിൽ ചിത്തം



ചേർന്നിരുന്ന ഗോപികൾ പരസ്പരം ഇപ്രകാരം പറയാൻ തുടങ്ങി: "അല്ലയോ വിധാതാവേ! നിനക്ക് ആരിലും ദയയില്ലയോ? നീ പ്രാണികളെ പരസ്പരം സ്നേഹിപ്പിച്ചിട്ടു അവരെ വേർപ്പെടുത്തുന്നു. ഈ ലീല മൂർഖസ്വഭാവികൾക്കു ചേർന്നതാണ്. നീ ഭഗവാന്റെ മനോഹരരൂപത്തെ ഞങ്ങളെ കാണിച്ചു മോഹിപ്പിച്ചതിനുശേഷം ഞങ്ങളുടെ ദൃഷ്ടിയിൽനിന്നും മാററിക്കളയുന്നതു ശരിയല്ല. ഇതു ക്രൂരമാണ്. നീതന്നെയാണു അക്രൂരനെന്ന പേരിൽ ഇവിടെ വന്ന്, ശ്രീമുകുന്ദനെ ഞങ്ങളിൽനിന്നും അകററുന്നത്. ഭഗവാന്റെ ഓരോ അംഗങ്ങളിലും ഞങ്ങൾ നിന്റെ സൃഷ്ടിയുടെ സമ്പൂർണസൗന്ദര്യം നോക്കിക്കൊണ്ട് ആനന്ദിച്ചിരുന്നു. ഈ നന്ദനന്ദനനു പുതിയ പുതിയ ആളുകളുമായി സ്നേഹബന്ധത്തിൽ ഏർപ്പെടാനുള്ള സ്വഭാവം വന്നുപോയിരിയ്ക്കുന്നു. അവന്റെ സ്നേഹം ഒരു ക്ഷണംകൊണ്ടു തകർന്നുപോയിരിയ്ക്കുന്നു. ഞങ്ങൾ ഞങ്ങളുടെ വീട്, സ്വജനങ്ങൾ, പുത്രൻ, പതി ഇവയെയെല്ലാം ഉപേക്ഷിച്ച് അവന്റെ ദാസികളായിത്തീർന്നവരാണ്. എന്നിട്ടും ഇപ്പോൾ അവൻ നമ്മുടെ നേർക്ക് ഒന്നു നോക്കുന്നതുപോലുമില്ല. മഥുരയിലെ സ്ത്രീകൾക്ക് ഭാഗ്യതാരമുദിച്ചിരിയ്ക്കുന്നു. അവരുടെ ആഗ്രഹങ്ങളെല്ലാം ഇനി പൂർണമാകും. ഭഗവാന്റെ മുഖമാധുരി അവർക്കു പാനം ചെയ്യാറാകും. ഭഗവാനു തന്റെ മാതാപിതാക്കന്മാരെ കാണാൻ ഇടയാകും. പിന്നെ ഗ്രാമവാസിക ളായ നമ്മെ തിരിഞ്ഞു നോക്കുകപോലും ചെയ്യുകയില്ല. ഇനി മഥുരയിലുള്ളവർക്കു വലിയ ഉത്സവംതന്നെയായിരിയ്ക്കും." (10.39.25.)

ഏതെങ്കിലും ഒരു വലിയ മണ്ഡലേശ്വരൻ തന്റെ ശിഷ്യഗണങ്ങളോടുകൂടി ഒരു ഗ്രാമത്തിൽ സത്സംഗം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ, വേറൊരു ഗ്രാമത്തിലെ ജനങ്ങൾ വന്നു അവരെ സത്സംഗത്തിനായി ക്ഷണിച്ചുകൊണ്ടു പോകുമ്പോൾ ആദ്യത്തെ ഗ്രാമവാസികൾക്കു സത്സംഗം നിന്നുപോകുന്നതിലുണ്ടാകുന്ന ദുഃഖംപോലെയാണ് ഇവിടെ ഗോപികളുടെ ദുഃഖവും. സത്സംഗംകൊണ്ടുണ്ടാകുന്ന ശാന്തവൃത്തി സത്സംഗം ഇല്ലാതായാൽ ഉണ്ടായിരിയ്ക്കുകയില്ല. ഗോപികളുടെ ഭക്തി പൂർണമായിരുന്നെങ്കിലും ജ്ഞാനം പൂർണമായിരുന്നില്ല. പൂർണജ്ഞാനമുണ്ടായിരുന്നെ ങ്കിൽ അവർക്കു വിയോഗം തോന്നുകയില്ലായിരുന്നു. ഗോപികൾക്കു ജ്ഞാനം ഉപദേശിയ്ക്കുന്നതിനായി കംസവധത്തിനുശേഷം ഭഗവാൻ ഉദ്ധവരെ നിയോഗിയ്ക്കുന്നുണ്ട്.

ഗോപികൾ അക്രൂരനെ ലക്ഷ്യമാക്കിക്കൊണ്ട്, "അഹോ! ഈ അക്രൂരൻ വലിയ നിഷ്ഠൂരനാണ്. നമ്മുടെ അടുത്തുനിന്നും നന്ദനന്ദനനെ അപഹരിയ്ക്കാൻ വന്നിരിക്കുന്നു. നോക്കൂ, രഥം തയ്യാറായിക്കഴിഞ്ഞു. ഈ ഗോപഗണങ്ങളും കൂടെ പോകാൻ തയ്യാറായിരിയ്ക്കുന്നു. വരൂ, നമുക്കു ഭഗവാനെ തടയാം. നമുക്കു ശ്രീകൃഷ്ണനെ വിട്ടയയ്ക്കാൻ പാടില്ല. രാസലീലയാൽ ഭഗവാന്റെ സുഖത്തിൽ പല രാത്രികൾ ക്ഷണംപോലെ കഴിഞ്ഞിരുന്നു. ഇനി ഈ വിയോഗകാലം നാം എങ്ങനെ കഴിച്ചുകൂട്ടും?" എന്നെല്ലാം പറയുവാൻ തുടങ്ങി. ശ്രീകൃഷ്ണനിൽ ആസക്തചിത്തരായ ഗോപികൾ "ഹേ ഗോവിന്ദാ, ഹേ ദാമോദരാ, ഹേ മാധവാ" എന്നിങ്ങനെ വിളിച്ചു ഉറക്കെ കരഞ്ഞുകൊണ്ടു രഥത്തിനടുത്തേയ്ക്കു നടന്നു. സൂര്യോദയം ആയതോടെ അക്രൂരൻ നിത്യകർമങ്ങൾ നിർവഹിച്ചു പുറപ്പെട്ടു. (10.39.32.)

ഗോപികളെപ്പോലെ സ്നേഹപ്രധാനരായവർക്കു അഥവാ ഹൃദയപ്രധാനരായവർക്കു കണ്ണുകൊണ്ടു കാണത്തക്ക സഗുണഭഗവാൻ വേണം. ഭഗവാൻ സർവവ്യാപകനാകയാൽ ഗോപികൾക്കു വിരഹദുഃഖം ഉണ്ടാകരുതായിരുന്നു. പക്ഷെ അവരുടെ ജ്ഞാനം ഇനിയും ദൃഢമായിട്ടില്ല. അതിനാൽ ഭഗവാൻ അവരോട്, "ഞാൻ താമസിയാതെ തിരിച്ചുവരാം" എന്നു ഒരു ദൂതൻ വശം പറഞ്ഞയച്ച് അവരെ സമാധാനിപ്പിച്ചു. രഥം പുറപ്പെട്ടു. രഥത്തിന്റെ കൊടികാണാൻ സാധിച്ചിരുന്നതുവരെ അവർ അവിടെത്തന്നെ നിർന്നിമേഷരായി നോക്കിക്കൊണ്ടു നിന്നു. പക്ഷെ അവരുടെ ചിത്തം ശ്രീകൃഷ്ണനോടൊപ്പം പോയിരുന്നു. ഹതാശരായ അവർ വീടുകളിലേയ്ക്കു തിരിച്ചു പോന്നു രാവും പകലും ഭഗവാന്റെ ലീലകൾ കീർത്തിച്ച് ദിവസങ്ങൾ നീക്കി.

രഥം യഥാവസരം പാപനാശിനിയായ യമുനയുടെ തീരത്തെത്തി. അവിടെ രാമനും കൃഷ്ണനും രഥത്തിൽനിന്നും ഇറങ്ങി, യമുനയിൽ കൈകാലുകളും മുഖവും കഴുകി, സ്വച്ഛജലം പാനം ചെയ്തിട്ട് തിരിച്ചു രഥത്തിൽ വന്നിരുന്നു. അക്രൂരൻ രാമകൃഷ്ണന്മാരെ തേരിലിരുത്തിയിട്ട് അവരുടെ അനുജ്ഞയോടെ, യമുനയിലെ അനന്തതീർത്ഥമെന്ന ഘട്ടത്തിൽ പ്രവേശിച്ചു വിധിപൂർവം സ്നാനംചെയ്യാൻ തുടങ്ങി. ജലത്തിൽ മുങ്ങിക്കിടന്നുകൊണ്ടു ഗായത്രി ജപിയ്ക്കാനാരംഭിച്ചപ്പോൾ അക്രൂരന്, രാമകൃഷ്ണന്മാർ ജലത്തിൽ തന്റെ അടുത്തിരിയ്ക്കുന്നതായി തോന്നി. രഥത്തിൽ ഇരുത്തിയിട്ടുപോന്ന രാമകൃഷ്ണന്മാർ ഇവിടെ എങ്ങനെ വന്നു എന്നു ശങ്കിച്ച് അക്രൂരൻ ജലത്തിൽനിന്നും പൊങ്ങി രഥത്തിലേയ്ക്കു നോക്കിയപ്പോൾ അവർ അതിൽത്തന്നെ ഇരിയ്ക്കുന്നതായിക്കണ്ടു. ജലത്തിൽ താൻ കണ്ട കാഴ്ച മതിഭ്രാന്തിയാലായിരിയ്ക്കുമെന്നു വിചാരിച്ച് അക്രൂരൻ വീണ്ടും ജലത്തിൽ മുങ്ങിയപ്പോൾ, അവിടെ അനന്തശായിയായ ഭഗവാനെ ഭക്താഗ്രിമനായ അക്രൂരൻ കണ്ടു. സിദ്ധചാരണ കിന്നര ഗന്ധർവാദി ദേവകൾ ഭഗവാനെ സ്തുതിച്ചുകൊണ്ടു ചുററും നില്ക്കുന്നു. അനന്തന് ആയിരം തലകളും ഓരോ തലയിലും ദിവ്യശോഭയുള്ള കിരീടങ്ങളും. ഈ അനന്തനാകുന്ന മെത്തമേൽ പീതാംബരം ധരിച്ച് മേഘശ്യാമവർണനും, ചതുർബാഹുവും, ഇന്ദീവരേക്ഷണനുമായ ഭഗവാൻ വിരാജിച്ചിരുന്നു. പ്രഹ്ലാദൻ, നാരദൻ, അഷ്ടവസുക്കൾ തുടങ്ങിയവർ ഭഗവാനെ ഭക്തിപൂർവം കീർത്തിയ്ക്കു

ന്നുണ്ടായിരുന്നു. ശ്രീ, ഇള, പുഷ്ടി തുടങ്ങിയ പന്ത്രണ്ട് അധിഷ്ടാനദേവതകൾ ഭഗവാനെ സേവ ചെയ്തുകൊണ്ടു ചുററും നിന്നിരുന്നു. ഈ ദിവ്യദർശനത്താൽ അക്രൂരന് ഉത്ക്കടമായ ആനന്ദമുണ്ടായി. ഭക്തിയുടെ ആധിക്യത്താൽ രോമാഞ്ചവും, നേത്രങ്ങളിൽ ആനന്ദാശ്രുക്കളുമുണ്ടായി. അക്രൂരൻ ധൈര്യമവലംബിച്ച് ഭഗവാന്റെ പാദങ്ങളിൽ ശിരസ്സുവച്ചു നമസ്കരിച്ചിട്ടു തൊഴുകൈകളോടെ ഗദ്ഗദവാണിയാൽ സാവധാനത്തിൽ ഭഗവാനെ സ്തുതിയ്ക്കാൻ, തുടങ്ങി.

ഈ സ്തുതി കുറെയെല്ലാം എൺപത്തേഴാമധ്യായത്തിലെ വേദസ്തുതിയോടു യോജിച്ചു കാണുന്നുണ്ട്. ഇതിൽ സഗുണസ്വരൂപത്തേയും, നിർഗുണസ്വരൂപത്തേയും പററി പറയുന്നുണ്ട്. ഈശ്വരസാക്ഷാത്കാരത്തിനുള്ള അനേക മാർഗങ്ങളെപ്പററിയും പറഞ്ഞിട്ടുണ്ട്. മഹാമതി ഉണ്ടായാൽ ഇങ്ങനെയുള്ള ഭാവനയുണ്ടാകും. അക്രൂരൻ ഭഗവാനെ സ്തുതിച്ചുകൊണ്ടു പറഞ്ഞു:

''ജഗത്സ്രഷ്ടാവായ ബ്രഹ്മാവ് അവിടുത്തെ നാഭിപങ്കജത്തിൽ നിന്നുമാണുണ്ടായിട്ടുള്ളത്. എല്ലാകാരണങ്ങൾക്കും കാരണവും, അവിനാശിയും, ആദിപുരുഷനുമായ നാരായണനെ ഞാൻ നമസ്കരിയ്ക്കുന്നു. പൃഥ്വി, ജലം, അഗ്നി, വായു, ആകാശം, മഹത്തത്ത്വം, മായ, പുരുഷൻ, മനസ്സ്, ഇന്ദ്രിയങ്ങൾ, ഇന്ദ്രിയവിഷയങ്ങൾ അധിഷ്ഠാനദേവതകൾ ഇങ്ങനെ ഏതെല്ലാം ജഗത്തിനു കാരണമാകുന്നുവോ അതെല്ലാം അവിടുത്തെ അംഗങ്ങൾതന്നെയാണ്. എങ്കിലും,

**നൈതേ സ്വരൂപം വിദുരാത്മനസ്തേ**
**ഹ്യജാദയോഽനാത്മതയാ ഗൃഹീതാഃ**
**അജോഽനുബദ്ധഃ സ ഗുണൈരജായാ**
**ഗുണാത്പരം വേദ ന തേ സ്വരൂപം.** (10.40.3.)

അനാത്മരൂപിയായ ഗ്രഹണം വരുമ്പോൾ അവിടുത്തെ സ്വരൂപത്തെ കാണാൻ സാധിയ്ക്കുന്നില്ല. എന്തെന്നാൽ അവിടുന്നു സ്വയം ആത്മാവാണ്. ബ്രഹ്മാവ് അവിടുത്തെ സ്വരൂപംതന്നെയാണെങ്കിലും, പ്രകൃതിയുടെ ഗുണമായ രജസ്സിനാൽ ബദ്ധനായ അദ്ദേഹത്തിന് അവിടുത്തെ പ്രകൃതിയേയൊ, പ്രകൃതിയ്ക്കതീതമായ അവിടുത്തെ സ്വരൂപത്തേയൊ അറിയാൻ കഴിയുന്നില്ല.''

(അനാത്മാവിൽ വീണു കിടക്കുന്നവരുടെ ദൃഷ്ടി അനാത്മാവിലേയ്ക്ക്, അതായത് ദൃശ്യത്തിലേയ്ക്കു മാത്രമേ തിരിഞ്ഞിരിയ്ക്കുകയുള്ളു. അവർക്കു ആത്മാവിനെ അറിയാൻ സാധിയ്ക്കുകയില്ല. അവരുടെ ആത്മാവും അനാത്മബുദ്ധിയാൽ ആവരണം ചെയ്യപ്പെട്ടിരിയ്ക്കയാണ്. എന്നാലും ഓരോ വിധത്തിലുള്ള ആളുകൾക്കും ഭഗവാനെ ഉപാസന ചെയ്യാൻ കഴിയുന്നുണ്ട്.)





ആത്മബോധലബ്ധിയ്ക്കുള്ള വിവിധമാർഗങ്ങളെപ്പററി അക്രൂരൻ പറയുന്നു:

1. യോഗികൾ അധ്യാത്മം, അധിഭൂതം, അധിദൈവം ഈ ത്രിപുടികളാൽ പരമപുരുഷനും പരമേശ്വരനുമായ അവിടുത്തെ പൂജിയ്ക്കുന്നു.

2. കർമകാണ്ഡികളായ ബ്രാഹ്മണർ വേദത്രയിയിലെ വിധിപ്രകാരം അനേകവിധമായ യജ്ഞങ്ങളെക്കൊണ്ട് ഇന്ദ്രാദി ഭിന്ന നാമരൂപങ്ങളിൽക്കൂടി അവിടുത്തെ യജിയ്ക്കുന്നു.

3. ജ്ഞാനികൾ, സർവകർമങ്ങളെയും ത്യജിച്ച് ശാന്തഭാവത്തോടെ ജ്ഞാനയജ്ഞംകൊണ്ടു ജ്ഞാനസ്വരൂപനായ അവിടുത്തെ ഭജിയ്ക്കുന്നു.

4 ശുദ്ധചിത്തരായ വൈഷ്ണവർ അവിടുന്നു കാണിച്ചിട്ടുള്ള പഞ്ചരാത്രാദിവിധികളാൽ തന്മയരായിട്ടു വാസുദേവൻ, സങ്കർഷണൻ, ആദി അനേകമൂർത്തികളിൽകൂടെ അവിടുത്തെ ഭജിയ്ക്കുന്നു.

5 ചിലർ ശിവനാൽ നിർദേശിയ്ക്കപ്പെട്ടിട്ടുള്ള ആചാര്യഭേദത്താൽ ശൈവം, പാശുപതം ആദി അനേകം ഭേദമാർഗത്തിൽക്കൂടി ശിവരൂപത്തിൽ അവിടുത്തെ ഉപാസന ചെയ്യുന്നു.

''ഹേ പ്രഭോ! അന്യദേവതാഭക്തരും, ഭേദബുദ്ധികളാണെങ്കിലും സർവദേവമയനായ അവിടുത്തെ ത്തന്നെയാണുപാസിയ്ക്കുന്നത്.(10.40.9.)പർവതങ്ങളിൽനിന്നൊഴുകുന്ന നദികൾ, മേഘജലത്താൽ നിറഞ്ഞൊഴുകി സമുദ്രത്തിൽ ചേരുന്നതുപോലെ സമസ്ത ഉപാസനാമാർഗങ്ങളും അവസാനത്തിൽ അങ്ങയെത്തന്നെ പ്രാപിയ്ക്കുവാനുള്ളവയാണ്. സത്വം, രജസ്സ്, തമസ്സ് ഇവ മൂന്നും അവിടുത്തെ മായയുടെ ഗുണങ്ങളാണ്. അതിൽ ബ്രഹ്മാവുമുതൽ സ്ഥാവരപര്യന്തമുള്ള സകല മായികജീവികളും ഓതപ്രോതമാണ്.'' (10.40.11.)

സകല ജഗത്തും ഭഗവാനിൽനിന്നുമാണുണ്ടായിട്ടുള്ളതെങ്കിൽ ചിലർ സുഖികളും ചിലർ ദുഃഖികളുമായിട്ടു കാണുന്നതെന്തുകൊണ്ടാണ്? കംസനെപ്പോലുള്ള ക്രൂരന്മാരെയും ഈ സംസാരത്തിൽ എന്തുകൊണ്ടു കാണുന്നു? അതിനാൽ ഇനി ആരോപത്തെ അപവാദം ചെയ്തുകൊണ്ടു മഹാമതിയായ അക്രൂരൻ പറയുന്നു:

**തുഭ്യം നമസ്തേഽസ്ത്വവിഷക്തദൃഷ്ടയേ**
**സർവാത്മനേ സർവധിയാം ച സാക്ഷിണേ**
**ഗുണപ്രവാഹോഽയമവിദ്യയാ കൃതഃ**
**പ്രവർത്തതേ ദേവനൃതിര്യഗാത്മസു.** (10.40.12.)

അലിപ്തധീയും, സർവാത്മാവും, സർവസാക്ഷിയുമായ അവിടുത്തെ ഞാൻ നമസ്കരിയ്ക്കുന്നു. ദേവ,മാനുഷ, മൃഗജാതികളിൽ അവിടുത്തെ മായാഗുണ പ്രവാഹമാണ് പ്രവർത്തിയ്ക്കുന്നതെങ്കിലും, സർവാന്തര്യാമിയായ അവി

ടുന്നു അനാസക്തനും, അലിപ്തനുമാണ്.

ചുരുക്കത്തിൽ ജലത്തിൽ അനേകം ജലചരജന്തുക്കൾ കിടക്കുന്നതുപോലെയും അത്തിപ്പഴത്തിൽ അനേകം കൃമികൾ ഇരിയ്ക്കുന്നതുപോലെയും, ലോകപാലന്മാർസഹിതം അനേകം പ്രാണികളാൽ പരിപൂർണമായ ഈ ലോകം, മനോമയനും (ജ്ഞാനസ്വരൂപനും) പരമപുരുഷനുമായ അങ്ങയിൽ കല്പിതമാണ്. (10.40.15.) [സംസാരം കല്പിതമാകയാൽ അതിനു വാസ്തവിക സത്തയില്ല. സ്വപ്നത്തിൽ ചിലർ പിതാവിനേയും പുത്രനായ തന്നേയും വേറെ കാണുന്നു. ഉണർന്നു കഴിയുമ്പോൾ പുത്രനായും പിതാവായുമെല്ലാം താൻ മാത്രമേ ഉള്ളു എന്നും രണ്ടില്ലായിരുന്നു എന്നുമറിയുന്നു.]

അക്രൂരൻ പറയുന്നു: "അവിടുന്നു ലീലയ്ക്കായി ഭൂമിയിൽ ഏതേതു രൂപങ്ങൾ എടുത്തിട്ടുണ്ടോ അവയുടെ എല്ലാം പ്രഭാവം കൊണ്ടു ജനങ്ങൾ ശോകരഹിതരായി ആനന്ദപൂർവം അവിടുത്തെ ഗുണഗാനം ചെയ്യുന്നു. അവിടുന്നു പല കാര്യങ്ങൾക്കായി അനേകം അവതാരങ്ങളെടുത്തിട്ടുണ്ട്. സകല ജീവികളും അവിടുത്തെ മായയിൽ മോഹിച്ച് ഞാനെന്നും എന്റെയെന്നുമുള്ള ദുരാഗ്രഹത്താൽ കർമമാർഗത്തിൽ ചുററിക്കറങ്ങുന്നു. ഹേ പ്രഭോ! ഈ ഞാനും, ശരീരം, പുത്രൻ, ഗൃഹം, സ്ത്രീ, സ്വജനം ആദിയായ സ്വപ്നതുല്യപദാർഥങ്ങളെ സത്യമെന്നു കരുതി അവയിൽ ചുററിക്കറങ്ങുകയാണ്. ഞാൻ അനിത്യവും അനാത്മകവും, ദുഃഖരൂപവുമായ പദാർഥങ്ങളെ നിത്യവും, ആത്മാവും, സുഖരൂപവുമാണെന്ന് വിചാരിച്ച് സുഖദുഃഖാദിദ്വന്ദ്വങ്ങളിൽ കിടന്നു കളിയ്ക്കുകയാണ്. എന്റെ ആത്മാവിനെ ഞാൻ അറിയുന്നില്ല. പായലുകൊണ്ടു മൂടിക്കിടക്കുന്ന കുളത്തിലെ സ്വച്ഛജലത്തെ അറിയാതെ വെള്ളത്തിനായി മൃഗതൃഷ്ണികയിലെ ജലത്തിന്റെ പിന്നാലെ പോകുന്നതുപോലെ, സ്വമായയാൽ മൂടിയിരിയ്ക്കുന്ന അവിടുത്തെ അറിയാൻ ശ്രമിയ്ക്കാതെ ഞാൻ വിഷയങ്ങളിൽ ചുററിക്കറങ്ങുകയാണ്. എന്റെ വാസനകളെയോ, മനസ്സിനെയോ നിയന്ത്രിയ്ക്കുവാൻ കഴിവില്ലാത്ത ഞാൻ അവിടുത്തെ ചരണകമലങ്ങളെ ശരണം പ്രാപിയ്ക്കുന്നു."(10.40.27) ഈ സ്തുതിയിൽനിന്നും അക്രൂരനു പരോക്ഷജ്ഞാനമേയുള്ളുവെന്നും, ഇനിയും അപരോക്ഷജ്ഞാനം ഉണ്ടായിട്ടില്ലെന്നും കാണാം. അക്രൂരൻ തുടരുന്നു: "ഹേ ഈശ്വരാ! അസജ്ജനങ്ങൾക്ക് അവിടുത്തെ ചരണങ്ങൾ സർവദാ അപ്രാപ്യമാണ്. എന്നെപ്പോലുള്ള ഒരു അധമന് ഈ ദിവ്യദർശനം ലഭിച്ചത് അവിടുത്തെ കൃപകൊണ്ടു മാത്രമാകുന്നു. സംസാരബന്ധം അവസാനിയ്ക്കാറാകുമ്പോഴാണ് സാധാരണയായി മനുഷ്യന് ഉത്തമഭക്തിയുണ്ടാകുന്നതും ബുദ്ധി അങ്ങയിൽ ചേരുന്നതും. ഹേ പ്രഭോ! അവിടുന്നു കേവല ജ്ഞാനമൂർത്തിയും, എല്ലാ പ്രതീതികളുടേയും ആശ്രയവും, മനുഷ്യർക്കു സുഖദുഃഖാദികൾ നൽകുന്ന കാലം, കർമം, സ്വഭാവം ഇവയുടെ നിയന്താവുമാകുന്നു. ഇങ്ങനെയുള്ള അനന്തശക്തിമാനും പരബ്രഹ്മവുമായ അവിടുത്തെ ഞാൻ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു.അവിടുന്നു വാസുദേവനാണ്. പ്രാണികളുടെ ഏകാശ്രയമായ സങ്കർഷണദേവനുമാണ്. ഞാൻ അവിടുത്തെ നമസകരിയ്ക്കുന്നു. ശരണാഗതനായ എന്നെ രക്ഷിച്ചാലും."(10.40.30.)

അക്രൂരന്റെ ഭക്തി വന്ദനഭക്തിയാണ്. അതിനാൽ ഭഗവാനെ ബഹുമാനപൂർവം വന്ദിയ്ക്കുന്നു. ഇപ്രകാരമുള്ള ഭക്തിപ്രവാഹത്തിൽ സജാതീയപ്രവാഹം വർധിയ്ക്കുകയും വിജാതീയപ്രവാഹം നീങ്ങുകയും ചെയ്യും. ഇതിനെ നിദിധ്യാസനത്തിന്റെ ദശയെന്നും പറയുന്നു. അപരോക്ഷജ്ഞാനമുണ്ടാകുന്നതിനു മുൻപ് നിദിധ്യാസനം ആവശ്യമാണ്. അതിൽനിന്നും ബ്രഹ്മാകാരവൃത്തി ഉണ്ടാകും. ബ്രഹ്മാകാരവൃത്തിയുണ്ടായാൽ കംസരൂപിയായ ആവരണം മാറിപ്പോകും. പിന്നീടു സാന്ദീപനിഗുരുവിൽനിന്നും ആത്മദീപരൂപമായ ആത്മപ്രകാശവും സിദ്ധിയ്ക്കും.

# പ്രകരണം മുപ്പത്തഞ്ച്

## മഥുരയിലെ ദ്വൈതവ്യവഹാരവും ബ്രഹ്മത്തിന്റെ പ്രവേശവും

ജലത്തിൽ അക്രൂരൻ കണ്ട ഭഗവത്സ്വരൂപം അന്തർധാനം ചെയ്തു. ഭഗവാന്റെ രൂപം മറഞ്ഞപ്പോൾ അക്രൂരൻ ജലത്തിൽനിന്നും പൊന്തിവന്ന് പിരഭ്രമത്തോടുകൂടി മധ്യാഹ്നകർമങ്ങൾ നിവർത്തിച്ച്, വിസ്മയാധീനനായി രഥത്തിന്റെ അടുത്തേയ്ക്കു ചെന്നു. അക്രൂരനെ കണ്ട ഉടനെ ഭഗവാൻ മന്ദസ്മിതപൂർവം ചോദിച്ചു: "അങ്ങ് പൃഥ്വിയിലോ, ആകാശത്തിലോ, ജലത്തിലോ എന്തെങ്കിലും അത്ഭുതം കണ്ടുവോ? അങ്ങയെ കണ്ടിട്ടു അങ്ങനെ എന്തെങ്കിലും ഉണ്ടായിട്ടുള്ളതുപോലെ തോന്നുന്നു." (10.41.3.) അക്രൂരൻ പ്രതിവചിച്ചു: "ഹേ പ്രഭോ! പൃഥ്വി, ആകാശം, ജലംഇവിടെയെല്ലാം ഏതെല്ലാം അത്ഭുതപദാർഥങ്ങളുണ്ടോ, അതൊന്നും അവിടുത്തെ കണ്ട ശേഷം കാണാൻ ആഗ്രഹം ജനിപ്പിയ്ക്കുന്നവയല്ല. അവിടുത്തെ ജ്ഞാനംകൊണ്ടു സർവത്തിന്റെയും ജ്ഞാനം സിദ്ധമാകുന്നു. പ്രപഞ്ചത്തിലുള്ള സകല അത്ഭുതപദാർഥങ്ങളും അങ്ങയിൽ ആണ് വിരാജിയ്ക്കുന്നത്. അതിനാൽ അങ്ങയെ കണ്ടതിനുശേഷം ഞാൻ അങ്ങയെയല്ലാതെ മററു ദൃശ്യങ്ങളൊന്നും കാണുന്നില്ല."(10.41.5)

സ്വപ്നത്തിൽ അനേക വസ്തുക്കൾ കാണുന്നുണ്ട്. അതെല്ലാം ജീവന്റെ വിലാസം മാത്രമാണ്. ജാഗ്രത്തിലും ജാഗ്രത്തിനെ നോക്കുന്നവൻ ജീവനായി പോകുന്നു. വാസ്തവത്തിൽ ജീവൻ ജഗത്തിൽ നിന്നു ഭിന്നമല്ല. ഒന്നിന്റെ ജ്ഞാനമുണ്ടായവന് എല്ലാം അറിയാറാകും. തന്റെ ദിവ്യവും അത്ഭുതകരവുമായ അനുഭവത്തെപ്പററി ചിന്തിച്ചുചിന്തിച്ച് അക്രൂരൻ രഥം ഓടിച്ച് വൈകാറായപ്പോൾ രാമകൃഷ്ണന്മാരെയുംകൊണ്ടു മഥുരാപുരിയിലെത്തി. (10.41.6)

നന്ദനും ഗോപഗണങ്ങളും നേരത്തെതന്നെ അവിടെ യെത്തി നഗരത്തിനുവെളിയിൽ വാസമുറപ്പിച്ച് രാമകൃഷ്ണ ന്മാരെ കാത്തിരിയ്ക്കുകയായിരുന്നു. ഭഗവാൻ അക്രൂരനോടു പറഞ്ഞു: "അങ്ങ് ഞങ്ങളെ ഇവിടെ ഇറക്കിയിട്ട് വീട്ടി ലേയ്ക്കു പൊയ്ക്കൊൾക. ഞങ്ങൾ ഇവിടെ അല്പം വിശ്രമി ച്ചിട്ടു നഗരശോഭ കാണാൻ ആഗ്രഹിയ്ക്കുന്നു." അക്രൂരൻ പറഞ്ഞു: "ഞാൻ നിങ്ങളെ രണ്ടുപേരേയും കൊണ്ടല്ലാതെ നഗരത്തിൽ പ്രവേശിയ്ക്കുകയില്ല. അവിടുത്തെ ഭക്തനായ എന്നെ അവിടുന്നുപേക്ഷിയ്ക്കരുത്. നിങ്ങൾ രണ്ടുപേരും ഈ ഗോപന്മാരും എന്റെ ഗൃഹത്തിലേയ്ക്കു വരുകയും, എന്റ ഗൃഹം അവിടുത്തെ പാദരജസ്സിനാൽ പവിത്രമാക്കു കയും ചെയ്യണം. പണ്ട്, അവിടുത്തെ ചരണങ്ങളെ കഴുകു കയാൽ ബലിരാജാവ് മഹത്തായ യശസ്സിനെ പ്രാപിച്ചു. മഹാദേവൻപോലും അവിടുത്തെ ചരണതീർഥത്തെ ഇച്ഛി യ്ക്കുന്നു. സഗരപുത്രന്മാരും ആ തീർഥസ്പർശത്താൽ സ്വർഗം പ്രാപിച്ചു. അതിനാൽ ഹേ നാരായണാ! ഞാൻ അങ്ങയെ നമസ്കരിയ്ക്കുന്നു. എന്റെ ഗൃഹത്തിലേയ്ക്ക് എഴുന്നെള്ളിയാലും." (10.41.16)

ശ്രീഭഗവാൻ: "യദുകുലദ്രോഹിയായ കംസനെ കൊന്നശേഷം ജ്യേഷ്ഠനോടുകൂടെ ഞാൻ അങ്ങയുടെ ഗൃഹത്തിൽ തീർച്ചയായും വരാം, സുഹൃത്തായ അങ്ങയുടെ ഇഷ്ടം നിറവേററുകയും ചെയ്യാം."

ഭഗവാന്റെ ആജ്ഞയനുസരിച്ച് അക്രൂരൻ മഥുരാപു രിയിൽ പ്രവേശിച്ച്, രാമകൃഷ്ണന്മാർ വന്നിട്ടുണ്ടെന്നുള്ള വിവരം കംസനെ അറിയിച്ചതിനുശേഷം തന്റെ ഗൃഹത്തി ലേയ്ക്കു പോയി. ഭഗവാൻ ഗോപബാലന്മാരൊന്നിച്ച് മഥുരയിൽ പ്രവേശിച്ച് ദ്വൈതഭാവരൂപിയായ കംസന്റെ നഗ രത്തെ കാണാൻ തുടങ്ങി. നഗരത്തിന്റെ കവാടങ്ങൾ വളരെ പൊക്കമുള്ളവയും സ്ഫിടകനിർമിതങ്ങളുമായിരുന്നു. നഗ രത്തിനു ചുററും ആഴമുള്ള വലിയ കിടങ്ങു നിർമിച്ചിരുന്നു. കോട്ടമതിലുകളുടെ അകത്തു രമണീയങ്ങളായ പൂന്തോട്ട ങ്ങളും സുവർണമയങ്ങളായ സഭാമണ്ഡപങ്ങളും ഉന്നത സൗധങ്ങളും നഗരശോഭയെ വർധിപ്പിച്ചിരുന്നു. വിശാലമായ തെരുവീഥികളിലും മാർഗങ്ങളിലും വെള്ളം തളിച്ച്, അവിട വിടെയായി പുഷ്പമാലകളും തോരണങ്ങളും മററുംകൊണ്ട് അലങ്കരിച്ചിരുന്നു. മന്ദിരദ്വാരങ്ങൾ കുലവാഴകളും കരിക്കിൻ കുലകളും പൂമാലകളുംകൊണ്ടു വിതാനിച്ചിരുന്നു. എന്നു മാത്രമല്ല പൂർണകുംഭങ്ങൾ, ധൂപദീപാദികൾ മുതലായവ കൊണ്ട് സവിശേഷമായി അലംകൃതങ്ങളുമായിരുന്നു.

ഒരു വലിയ മണ്ഡലേശ്വരൻ, തന്റെ ശിഷ്യഗണങ്ങ ളോടുകൂടെ ഏതെങ്കിലും ഗ്രാമത്തിൽ പ്രവേശിയ്ക്കുന്നതു പോലെ, ശ്രീകൃഷ്ണനും ബലരാമനും അവരുടെ കൂട്ടുകാ രൊന്നിച്ചു രാജമാർഗത്തിൽകൂടെ നടക്കാൻ തുടങ്ങി. അവരെ കാണുന്നതിനുവേണ്ടി മററു മഥുരാവാസികളായ സ്ത്രീകൾ മാളികകളുടെ മുകളിൽ കയറിനിന്നിരുന്നു. നഗ





രത്തിലെ ഭയങ്കരമായ ദ്വൈതപ്രഭ യിൽ വ്രജവാസികൾ എങ്ങനെ അദ്വൈതഭാവ ത്തോടെ ജീവിയ്ക്കുമെന്നു മഥുരാവാസികൾക്കു ആശ്ചര്യം തോന്നി. ഗ്രാമങ്ങളിൽ നഗരങ്ങളിലുള്ളത്രയും മായ കാണാ റില്ല. അതിനാൽ സാത്വികവൃത്തിയോടെ ജീവിയ്ക്കാനിച്ഛി യ്ക്കുന്നവർക്കു ഗ്രാമങ്ങളിൽ വസിയ്ക്കുന്നതാണ് കൂടുതൽ പ്രയോജനകരം. മഥുരാനഗരവാസികളായ സ്ത്രീകൾക്കു ബ്രഹ്മസ്വരൂപരായ രാമകൃഷ്ണന്മാരെ കാണാനുള്ള ഉത്ക ണ്ഠയാൽ അവർ സ്വയം മറന്ന്, ചിലർ സാരിമറിച്ചുടുത്തും ചിലർ ആഭരണങ്ങൾ മറിച്ചും തിരിച്ചും അണിഞ്ഞും, മററു ചിലർ ഒരു കണ്ണിൽ മാത്രം മഷിയെഴുതിയും, വേറെ ചിലർ ഊണുകഴിച്ചുകൊണ്ടിരുന്നതു പൂർത്തിയാക്കാതേയും, കുട്ടി കൾക്കു പാലു കൊടുത്തുകൊണ്ടിരുന്നവർ അതു മുഴുവ നാക്കാതെയും ഇറങ്ങിപ്പുറപ്പെട്ടു. വളരെക്കാലമായി ഭഗ വാന്റെ കഥകൾ കേട്ടിരുന്ന ഈ സ്ത്രീകൾ ഭഗവദ്ദർശന ത്തിനവസരം ലഭിച്ചപ്പോൾ ചഞ്ചലചിത്തരായിത്തീർന്നു. (ബ്രഹ്മസാക്ഷാത്ക്കാരത്തിനിച്ഛിയ്ക്കുമ്പോൾ സംസാരകാ ര്യങ്ങൾ മുഴുവനാക്കാൻ സാധിയ്ക്കാറില്ല. സംസാരത്തിലു ള്ള സകല കാര്യങ്ങളും പൂർത്തിയായിട്ടു ബ്രഹ്മദർശനമാ കാമെന്നു വിചാരിയ്ക്കുന്നവർക്കു ബ്രഹ്മദർശനം ലഭിയ്ക്കു കയുമില്ല) ചില സ്ത്രീകൾ മാളിക മുകളിൽ നിന്നുകൊണ്ടു ഭഗവാന്റെ മേൽ പുഷ്പവൃഷ്ടി ചെയ്തു. ബ്രാഹ്മണർ രാമ കൃഷ്ണന്മാരെ പൂജാസാമഗ്രി കൾകൊണ്ടു പൂജിച്ചു. 'ആന ന്ദമൂർത്തികളായ രാമകൃഷ്ണന്മാരെ ദിവസവും ദർശി യ്ക്കാൻ തക്ക എന്തു പുണ്യം ഗോകുലത്തിലെ ഭക്തന്മാർ ചെയ്തിരിയ്ക്കണം എന്നു സ്ത്രീപുരുഷന്മാർ തമ്മിൽ പറ യാൻ തുടങ്ങി.' (10 41.31)

ഇങ്ങനെ ബലരാമനും ശ്രീകൃഷ്ണനും ദ്വൈതരൂപി യായ കംസന്റെ രാജധാനി കണ്ടുകൊണ്ടു നടന്നു. പുരവാ സികൾ അദ്വൈതരൂപിയായ ബ്രഹ്മത്തിന്റെ ദർശനംകൊണ്ട് ആനന്ദഭരിതരായി. ഇനി ദ്വൈതത്തെ നശിപ്പിച്ചു അദ്വൈത പ്രാപ്തിയ്ക്കുള്ള മാർഗം കാണിയ്ക്കണം. അതിനുള്ള ഒരു സാധന, ആശ്രമാന്തരം ചെയ്യുകയാണ്. അതായത് ഗൃഹ സ്ഥാശ്രമത്തിൽനിന്നും വാനപ്രസ്ഥാശ്രമത്തിലേയ്ക്ക്, അല്ലെങ്കിൽ സന്ന്യാസാശ്രമത്തിലേയ്ക്കു വരണം. അപ്പോൾ പഴയ ആഗ്രഹങ്ങളും അനുഭവങ്ങളും മറക്കാനും ഇന്ദ്രിയ ങ്ങളാകുന്ന മല്ലന്മാരെ ജയിയ്ക്കാനും കഴിയും. അതിനു മുൻപായി വസ്ത്രത്തിന്റെ നിറം മാററണം. വസ്ത്രത്തിന്റെ മാറിയ നിറം കണ്ട്, ഇനി ഇവനോടു പ്രാപഞ്ചികകാര്യങ്ങളെ പ്പററി സംസാരം പാടില്ല എന്നു ജനങ്ങൾക്കു തോന്നണം. ഭഗവാൻ രാജവീഥിയിൽകൂടി കൂട്ടുകാരൊന്നിച്ചു നടന്നുവ രുന്ന സമയം ഒരു വെളുത്തേടൻ ഒരു കെട്ട് അലക്കുവസ്ത്ര ങ്ങളുമായി തന്റെ നേർക്കു വരുന്നതു കണ്ടു. അവൻ വസ്ത്ര ങ്ങൾക്കു ചായം മുക്കുന്ന ജോലിയും ചെയ്തിരുന്നു. ഭഗ വാൻ അവനോടു സ്വന്താവശ്യത്തിനു അലക്കുവസ്ത്രം ആവ ശ്യപ്പെട്ടു. തങ്ങൾക്കു വസ്ത്രം തന്നാൽ അവനു നന്മ



വരുമെന്നും ഭഗവാൻ അവനോടു പറഞ്ഞു. ഈ വെളുത്തേടൻ കംസന്റെ സേവകനും വലിയ ദുരഭിമാനിയുമായിരുന്നു. അതിനാൽ അവൻ ഭഗവാനോടു, പർവതങ്ങളിലും വനങ്ങളിലും താമസിയ്ക്കുന്നവർക്കു വിശിഷ്ടവസ്ത്രങ്ങൾ ധരിയ്ക്കാൻ അറിയുകയില്ലെന്നും, രാജാവിന്റെ സാധനങ്ങൾ ആഗ്രഹിയ്ക്കുന്നതു നല്ലതിനല്ലെന്നും, ജീവിയ്ക്കാൻ ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ അസാധ്യങ്ങളായ ഈദൃശ ആഗ്രഹങ്ങൾ ഉപേക്ഷിയ്ക്കണമെന്നും, രാമകൃഷ്ണന്മാരെപ്പോലുള്ള അഹങ്കാരികളെ രാജസേവകർ പിടിച്ചുകെട്ടിക്കൊണ്ടുപോയി വധിച്ചുകളയുമെന്നും മററും ധിക്കാരപൂർവം മറുപടി പറഞ്ഞു. വെളുത്തേടന്റെ ധിക്കാരവാക്കുകൾ കേട്ട് ഭഗവാൻ കോപിച്ച് അവന്റെ തല നുള്ളി താഴെയിട്ടു. ഇതു കണ്ട് അവന്റെകൂടെ ഉണ്ടായിരുന്ന മററു വെളുത്തേടന്മാർ വസ്ത്രക്കെട്ടുകൾ വഴിയിലിട്ടിട്ട് പ്രാണരക്ഷാർഥം ഓടി. ഭഗവാനും രാമനും അവർക്കിഷ്ടമുള്ള പുതുവസ്ത്രങ്ങളെടുത്തു ധരിച്ചു. കുറെയൊക്കെ ഗോപഗണങ്ങൾക്കും നൽകിയിട്ടു ബാക്കി അവിടെത്തന്നെ ഉപേക്ഷിച്ചു മുൻപോട്ടു നടന്നു. (10.41.39)

വെളുത്തേടൻ ഭഗവാനോട് അവർ പർവതത്തിലും വനത്തിലും വസിയ്ക്കുന്നവരാണെന്നു പറഞ്ഞതിന്റെ അർഥം ഭഗവാനും രാമനും വാനപ്രസ്ഥരെപ്പോലെയാണെന്നാണ്. മുൻപോട്ടു ചെന്നപ്പോൾ ഭഗവാൻ ഒരു തയ്യൽക്കാരനെ കണ്ടു. അയാൾ ഭഗവാന് അനുരൂപമായ വിധത്തിൽ ആ നിറം മുക്കിയ വസ്ത്രങ്ങളെ മനോഹരമായി തയ്ച്ചുകൊടുത്തു. ഭഗവാൻ പ്രസന്നനായി അവനു സാരൂപ്യമുക്തി നൽകിയെന്നു മാത്രമല്ല ഈ ലോകജീവിതത്തിൽ ലക്ഷ്മീ, ബലം, ഐശ്വര്യം, സ്മൃതി ആദിയും അനുഗ്രഹിച്ചരുളി. (10.41.42)

വസ്ത്രം കാവിമുക്കി ഉടുത്തതുകൊണ്ടുമാത്രം സന്ന്യാസിയാകുകയില്ല. അതോടൊപ്പം ഇന്ദ്രിയദമനവും ചെയ്യണം. അതിനാൽ ഭഗവാൻ അവിടുന്നും മുൻപോട്ടു പോയി സുദാമാവ് എന്ന പൂക്കാരന്റെ കടയിൽ ചെന്നു. ആത്മകല്യാണത്തിനുവേണ്ടി ഇന്ദ്രിയദമനം ചെയ്യുന്നവനെ സുദാമാവ് എന്നു പറയുന്നു. സുദാമാവ് ഭഗവാനെ നമസ്കരിച്ച്, രാമനേയും കൃഷ്ണനേയും പൂജിച്ച് ഇപ്രകാരം സ്തുതിച്ചു: "ഇന്ന് എന്റെ ജന്മം സഫലമായി. സമസ്തസംസാരത്തിന്റെയും കാരണമായ അവിടുന്ന്, ഈ സംസാരത്തിന്റെ ഉന്നതിയ്ക്കുവേണ്ടി അവതരിച്ചിരിയ്ക്കുകയാണ്. (ആത്മശക്തികൊണ്ട് ഇന്ദ്രിയദമനം ചെയ്യുമ്പോൾ അവിടെ ആത്മാവിന്റെ അവതാരമുണ്ടായെന്നു കരുതണം.) അവിടുത്തെ ഭജയ്ക്കുന്നവർക്ക് അവിടുന്നു നന്മ വരുത്തുന്നു. അങ്ങയിൽ വിഷമദൃഷ്ടിയില്ല; എന്തെന്നാൽ അവിടുന്നു ജഗത്തിന്റെ ആത്മാവാണ്. അവിടുത്തെ ദൃഷ്ടിയിൽ എല്ലാം സമമാണ്. അവിടുത്തെ ദാസനായ ഞാൻ എന്തു സേവയാണ് അവിടുത്തേയ്ക്കു ചെയ്യേണ്ടത്? അവിടുത്തെ ആജ്ഞയെ നിർവഹിയ്ക്കുവാൻ അവസരം ലഭിയ്ക്കുകയാണ് ജീവനിലുള്ള അവിടുത്തെ ഏററവും വലിയ കൃപ. (10.41.48) ഇപ്രകാരം പറഞ്ഞിട്ടു സുദാമാവ്, സുഗന്ധപുഷ്പങ്ങളാൽ കോർത്ത മാലകൾ രാമകൃഷ്ണന്മാരെ അണിയിച്ചു. ഭഗവാൻ അവനോടു ഇഷ്ടവരം വാങ്ങിക്കൊള്ളാൻ പറഞ്ഞു. ഭഗവാനിൽ അചഞ്ചലഭക്തിയും, ഭഗവദ്ഭക്തരിൽ പ്രേമവും സർവജീവികളിലും ദയയും ഉണ്ടായിരിയ്ക്കണമെന്നുള്ള വരം അയാൾ വരിച്ചു. (10.41.51) ഭഗവാൻ അവന് ഐശ്വര്യം, ബലം, ആയുസ്സ്, യശസ്സ്, മുതലായവ അനുഗ്രഹിച്ചരുളിയിട്ട് അവിടുന്നും മുന്നോട്ടു പോയി.

ദ്വൈതബുദ്ധിയെ നശിപ്പിയ്ക്കാൻ സന്ന്യാസം സഹായകമാണ്. അതിനാൽ വസ്ത്രം മാറി, ഇന്ദ്രിയദമനം ചെയ്തശേഷം വൃത്തിയെ ശരിപ്പെടുത്തണം. സാമാന്യവൃത്തി ദ്വൈതസ്വഭാവമുള്ളതാണ്. അത് കംസരൂപിയായ ദ്വൈതത്തെ സേവചെയ്യുന്നു. അതാണ് കുബ്ജയുടെ സ്വരൂപം. ഭഗവാൻ രാജമാർഗത്തിൽക്കൂടി പോകുമ്പോൾ ശരീരത്തിൽ മൂന്നു വളവുള്ള സുന്ദരമുഖിയായ ഒരു ചെറുപ്പക്കാരിയെ കണ്ടു. ആ മൂന്ന് വളവ് ത്രിഗുണാത്മകമായ മായ അഥവാ വൃത്തിയാണ് എന്നറിയണം. അവളുടെ കയ്യിൽ സൗരഭ്യമേറിയ കളഭക്കുറിക്കൂട്ടുണ്ടായിരുന്നു. ഭഗവാൻ ചിരിച്ചുകൊണ്ട് അവളോട് "നീ ആരാണ്? ഈ ചന്ദനം ആർക്കു കൊണ്ടുപോകുകയാണ്? ഈ ഉത്തമലേപനം എനിയ്ക്കു തന്നാൽ നിനക്കു മംഗളം ഭവിയ്ക്കും" എന്നരുളിച്ചെയ്തു. (10.42.2) താൻ കംസന്റെ പ്രിയപ്പെട്ട ദാസിയാണെന്നും, താൻ തയ്യാറാക്കുന്ന കളഭം കംസനു വലിയ ഇഷ്ടമാണെന്നും, എന്നാൽ ഭഗവാനെപ്പോലെ ആ കളഭം അണിയുവാൻ മറെറാരുത്തമ വ്യക്തിയെ താൻ കാണുന്നില്ലെന്നും പറഞ്ഞുകൊണ്ടു ഭഗവാന്റെ രൂപലാവണ്യത്താൽ അപഹൃതചിത്തയായ ആ കുബ്ജ, രാമകൃഷ്ണന്മാർക്കു വേണ്ടുവോളം കളഭം നൽകി. ശ്യാമവർണനായ ശ്രീകൃഷ്ണൻ മഞ്ഞനിറത്തിലുള്ള ചന്ദനവും, ശ്വേതവർണനായ ബലരാമൻ രക്തചന്ദനക്കൂട്ടും അണിയുകയാൽ അവർ പൂർവാധികം ശോഭിച്ചു. (10.42.5) ഇവിടെ മനസ്സിലാക്കേണ്ടതു ശ്വേതവർണം നിർഗുണത്തിന്റെ അടയാളമാണ്. അതിൽ രജോഗുണരൂപിയായ രക്തചന്ദനം പുരട്ടിയാൽ ശ്വേതവർണം (നിർഗുണം) കൂടുതൽ പ്രകാശിയ്ക്കും. അതുപോലെതന്നെ ശ്യാമവർണം സത്വഗുണമാണ്. അതിൽ തമോഗുണരൂപമായ മഞ്ഞചന്ദനം പുരട്ടുമ്പോൾ ശ്യാമവർണം (സത്വഗുണം) കൂടുതൽ പ്രകടമാകും. സാധാരണ ജീവികളിൽ രജോഗുണവും തമോഗുണവും കൂടുതലായിരിയ്ക്കുന്നതിനാൽ ശുദ്ധസത്വഗുണം പ്രകാശിയ്ക്കുന്നില്ല. ചുരുക്കത്തിൽ, ഏതൊരു വൃത്തി, കംസരൂപിയായ ദ്വൈതഭാവത്തിലേയ്ക്കു കൂടെക്കൂടെ പൊയ്ക്കൊണ്ടിരിയ്ക്കുന്നുവോ, അതിനെ ബ്രഹ്മത്തോടു ചേർത്താൽ ആവരണഭംഗം എളുപ്പമായിരിയ്ക്കും. തന്നെ ദർശിച്ചതിന്റെ ഫലം പ്രത്യക്ഷത്തിൽ അനുഭവപ്പെടുത്താൻ വേണ്ടി മൂന്നു സ്ഥാനങ്ങളിൽ വളവുള്ള ആ

സുന്ദരീരൂപിവൃത്തിയെ നേരെയാക്കാൻ ഭഗവാൻ വിചാരിച്ചു. ഭഗവാൻ തന്റെ പാദപല്ലവത്താൽ കുബ്ജയുടെ പാദത്തെ ചവുട്ടിക്കൊണ്ട് അവളുടെ താടി പിടിച്ചു പൊക്കി അവളുടെ ശരീരത്തിന്റെ വക്രത നീക്കി. ശ്രീമുകുന്ദന്റെ സ്പർശത്താൽ അവൾ ഉത്തമയും അതിസുന്ദരിയും ആയിത്തീർന്നു. അതായത് ദ്വൈതത്തിലേയ്ക്കു തിരിഞ്ഞുവളഞ്ഞു പോയിരുന്ന വൃത്തി, ബ്രഹ്മസ്പർശത്താൽ ബ്രഹ്മാകാരമായിത്തീർന്നു. കുബ്ജയിൽ രൂപം, ഗുണം, ഉദാരത, പ്രേമം മുതലായ പല ഗുണങ്ങളും ഉണ്ടായി. അവൾ ഭഗവാന്റെ അങ്കവസ്ത്രത്തിൽ പിടിച്ചുകൊണ്ടു പറഞ്ഞു: അല്ലയോ വീര! അങ്ങ് എന്റെ ഗൃഹത്തിലേയ്ക്കു വന്നാലും. അവിടുത്തെ കൂടാതുള്ള ഒരു ജീവിതം എന്നാലസാധ്യമാണ്. എന്റെ ചിത്തത്തെ അവിടുന്നു മഥിച്ചിരിയ്ക്കുന്നു." (ഇതു ചിത്തത്തിന്റെ മനനമാണ്, അതിന്റെ പരിണാമമായിട്ടു വൃത്തി ബ്രഹ്മാകാരമാകും.)

ഭഗവാൻ ചിരിച്ചുകൊണ്ട് അവളോടു പറഞ്ഞു: "ഞാൻ എന്റെ ചില കാര്യങ്ങൾ നിർവഹിച്ചശേഷം നിന്റെ ഗൃഹത്തിലേയ്ക്കു വരാം."(10..42.12)

ഭഗവാൻ സർവവ്യാപകനാകയാൽ ഒരു പ്രത്യേക ഗൃഹത്തിൽ ഒതുങ്ങുവാൻ സാധ്യമല്ലല്ലൊ. എവിടെയെങ്കിലും ഒന്നിരയ്ക്കണമെങ്കിൽ വൃത്തിയെ ആശ്രയിയ്ക്കേണ്ടിവരുന്നു. ഭഗവാൻ സന്ന്യാസിയെപ്പോലെ നിറമുള്ള വസ്ത്രം ധരിച്ച്, വൈരാഗ്യരൂപി സുദാമാവിന്റെ മാല്ല്യവും അണിഞ്ഞു സഞ്ചരിയ്ക്കുകയാണ്. സന്ന്യാസിമാർക്കു സ്വന്തം ഗൃഹമില്ല. അവരെ ഗൃഹസ്ഥരായവർ ഭിക്ഷയ്ക്കു വിളിയ്ക്കുക സാധാരണമാണ്. പക്ഷെ കംസരൂപിയായ ദ്വൈതത്തെ നശിപ്പിയ്ക്കാതെ എവിടെയെങ്കിലും ഭിക്ഷ വാങ്ങാൻ പോകുന്നതായാൽ, അവരുടെ സംശയങ്ങൾക്കു സമാധാനം നൽകാൻ സാധിയ്ക്കുകയില്ല.

മേൽ പറഞ്ഞവിധം മധുരവാണിയാൽ കുബ്ജയെ യാത്ര അയച്ചിട്ടു ഭഗവാൻ പിന്നെയും മുൻപോട്ടു നടന്നു. വ്യാപാരികളുടെ തെരുവിൽ എത്തിയപ്പോൾ വ്യാപാരികൾ രാമകൃഷ്ണന്മാരെ പൂജിച്ചു. സ്ത്രീകൾക്കു ഭഗവാന്റെ ദർശനത്താൽ ദേഹഭാവം വിട്ടുപോയി.കേശബന്ധങ്ങളും കങ്കണാദി ആഭരണങ്ങളുമെല്ലാം അഴിഞ്ഞുപോയി. അവർ വെറും ചിത്രംപോലെ ഒരേ ദൃഷ്ടിയോടെ നിന്നുപോയി. ജീവന് അനേകജന്മങ്ങൾക്കുശേഷമാണ് ആത്മാനുഭവം ഉണ്ടാകുന്നത്. അപ്പോൾ ഇങ്ങനെയുള്ള പുതിയ ദശ ഉണ്ടാകുകയും ദേഹാഭിമാനം വിട്ടുപോകുകയും ചെയ്യുന്നു.

പിന്നീടു ഭഗവാൻ ധനുർഭവനം എവിടെയെന്നന്വേഷിച്ച് അവിടെയ്ക്കു ചെന്നു. അവിടെ ഇന്ദ്രധനുസ്സിനുസമാനം ഒരു വിചിത്രമായ ധനുസ്സു പൂജിയ്ക്കപ്പെട്ടും കംസഭടന്മാരാൽ രക്ഷിയ്ക്കപ്പെട്ടും വച്ചിരിയ്ക്കുന്നതു കണ്ടു. ഭടന്മാർ വിലക്കിയെങ്കിലും, വകവയ്ക്കാതെ ഭഗവാൻ ആ വില്ലെടുത്തു വളച്ചപ്പോൾ അത് രണ്ടായിട്ടൊടിഞ്ഞു പോയി.





ധനുസ്സൊടിഞ്ഞ ശബ്ദം ഭൂമിയിലും ആകാശത്തും സർവത്ര മാറെറാലിക്കൊണ്ടു. അതു കേട്ടു കംസനു ഭയമുണ്ടായി. ധനുസ്സിനു കാലമെന്നും അർഥമുണ്ട്.( 12.11.15) മഴക്കാലത്തു കാണുന്ന മഴവില്ലും ഒരു വിധമുള്ള മായയാണ്. ആ സ്ഥലത്തു അങ്ങനെ ഒരു വസ്തു ഉണ്ടാകുന്നില്ല. കാർമേഘത്തിൽ സൂര്യന്റെ രശ്മികൾ വീഴുന്നതുകൊണ്ടു വില്ലിന്റെ ആകൃതി ദൃശ്യമാകുന്നതാണ്. അതിൽ മുഖ്യമായിട്ടു നീല, ചുവപ്പ്, മഞ്ഞ ഈ മൂന്നു നിറങ്ങളാണ് കാണുന്നതെന്നുള്ളതിനാൽ അതിനെ ത്രിഗുണാത്മകമായയാണെന്നു വിചാരിയ്ക്കണം. സീതാസ്വയംവരത്തിൽ ശ്രീരാമൻ ഒടിച്ച ധനുസ്സിന്റെ പേരു ത്ര്യംബകമെന്നായിരുന്നു. അതും ത്രിഗുണാത്മികയായ മായയുടെ സ്വരൂപമാണ്. ഇതൊടിയ്ക്കാനാകുമെങ്കിൽ കംസരൂപിയായ ദ്വൈതഭാവത്തിനും വേഗംതന്നെ മരണമുണ്ടാകും. അതായത് ദ്വൈതഭാവത്തെ നശിപ്പിയ്ക്കാൻ എളുപ്പമുണ്ടാകും.

ഈ ധനുസ്സിനെ രക്ഷിയ്ക്കാൻ വളരെ ഭടന്മാർ അവിടെയുണ്ടായിരുന്നു. ഭഗവാന്റെ അവതാരം പൃഥ്വിയുടെ ഭാരം നീക്കാനാണല്ലൊ. മനുഷ്യജീവിതത്തിൽ ദ്വൈതരൂപിയായ ഭാരം വളരെ അധികം വർധിയ്ക്കുകയാൽ അതിനെ കുറയ്ക്കാൻ മനുഷ്യർക്കു പ്രയാസമായിത്തീരുന്നു. എങ്കിലും ഭഗവാന്റെ കൃപയുണ്ടെങ്കിൽ ഈ ദ്വൈതരൂപിയായ ധനുസ്സിനെ മുറിയ്ക്കാൻ കഴിയും. ഭഗവാൻ ധനുസ്സു മുറിച്ചതു കണ്ട് കാവൽഭടന്മാർക്കു കോപം വന്നു. അവർ "ഇവനെ പിടിയ്ക്ക്, കെട്ട്" എന്നിങ്ങനെ വിളിച്ചുപറഞ്ഞുകൊണ്ടു രാമകൃഷ്ണന്മാരെ വളഞ്ഞു. ഭഗവാനും ബലരാമനും ധനുസ്സിന്റെ മുറികൾകൊണ്ട് അവരെയെല്ലാം അടിച്ചുകൊന്നു വീഴ്ത്തിയിട്ട്, ധനുഃശാലയിൽനിന്നും പുറത്തു കടന്ന് നഗരത്തിന്റെ ശോഭ കാണാൻ ആനന്ദപൂർവം നടന്നുതുടങ്ങി. (10.42.21) രാമകൃഷ്ണന്മാരുടെ അത്ഭുതപരാക്രമങ്ങളും, മുഖങ്ങളിലെ പ്രചണ്ഡതേജസ്സും, അനുപമരൂപസൗകുമാര്യവും കണ്ടിട്ട് അവർ ഏതോ ദേവപുരുഷന്മാരായിരിയ്ക്കമെന്നു നഗരവാസികൾക്കു തോന്നി. ഇങ്ങനെ നടന്നു നടന്നു സൂര്യൻ അസ്തമിച്ചപ്പോൾ അവർ മഥുരാനഗരത്തിനു വെളിയിൽ (ദ്വൈതനഗരിയ്ക്കു വെളിയിൽ) ഗോപന്മാർ താവളം സ്ഥാപിച്ചിരുന്ന സ്ഥലത്തു തിരിച്ചെത്തി. (10.42.23)

ഭഗവാന്റെ അംഗശോഭ കണ്ടിട്ട്, വ്രജവാസികളായ ഗോപികൾ ഭഗവാനെപ്പററി പറഞ്ഞതെല്ലാം പരമാർഥമാണെന്നു മഥുരാവാസികൾക്കു തോന്നി. രാത്രിയിൽ ദേഹശുദ്ധിവരുത്തി ആഹാരം കഴിയ്ക്കുകയും കംസന്റെ അനന്തരപരിപാടികളെപ്പററി വിചാരിയ്ക്കുകയും ചെയ്തിട്ട് രാമകൃഷ്ണന്മാർ സുഖമായി ഉറങ്ങി. (10.42.25)

ആത്മശക്തി ജാഗ്രത്താകുമ്പോൾ ദ്വൈതശക്തി ഭയപ്പെടും. ഇനി തന്റെ ശക്തി നീണ്ടുനില്ക്കുകയില്ലെന്നു മനസ്സിലാകും. കൃഷ്ണൻ ധനുസ്സു മുറിച്ചതും, രാമ കൃഷ്ണന്മാർ, രക്ഷിഭടന്മാരേയും സഹായത്തിനു ചെന്ന സൈന്യ

ങ്ങളേയും ഞൊടിയിടയിൽ കൊന്നുവീഴ്ത്തിയതുമായ വിവരങ്ങൾ കംസനറിഞ്ഞപ്പോൾ മരണഭയത്താൽ രാത്രിയിൽ ഉറക്കം വന്നില്ല. മൃത്യുസൂചകമായ അനേകം അപശകുനങ്ങളും കംസൻ കാണാൻ തുടങ്ങി. ആ സമയത്തെ കംസന്റെ സ്ഥിതിയെപ്പററി താഴെ പറയും പ്രകാരം ഭാഗവതത്തിൽ പറഞ്ഞിരിയ്ക്കുന്നതിൽ നിന്നും കംസന്റെ സ്വരൂപവും മനസ്സിലാക്കാം.

1. പകൽസമയത്തു ജലത്തിലും കണ്ണാടിയിലും തന്റെ പ്രതിബിംബത്തിനു തലയില്ലാതെ കണ്ടു. അധിഷ്ഠാനരഹിതമായ ജ്ഞാനമാണ് കംസന്റെ സ്വരൂപം എന്നു കാണിയ്ക്കുന്നു.

2. ചന്ദ്രൻ, നക്ഷത്രം, ദീപം മുതലായവ ഒന്നുള്ളിടത്തെല്ലാം രണ്ടുള്ളതുപോലെ കംസനു തോന്നി. (അതായത് എല്ലാവരിലും ആത്മാവ് ഏകമെങ്കിലും കംസനനേകമുള്ളതുപോലെ തോന്നി. അഥവാ അനേക ജീവനെ കാണുന്നവർ കംസൻമാരാണെന്നും കരുതാം.)

3. നിഴലിൽ ദ്വാരങ്ങൾ കാണുന്നതായും, ചെവികളിൽ പ്രാണശബ്ദം കേൾക്കുന്നതായും തോന്നി. വൃക്ഷങ്ങൾ സ്വർണംപോലെ മഞ്ഞനിറമുള്ളതായി കണ്ടു. (മഞ്ഞനിറം തമോഗുണത്തിന്റെ സ്വരൂപമാണ്.) ഭയംകൊണ്ടു പ്രാണനിലും ദൃഷ്ടിയിലും മാററം വന്നുകൂടുന്നു. ഛായാരൂപിയായ അവിദ്യയിൽ ദ്വാരം വന്നു പോയി.

4. ഭൂമിയിൽ തന്റെ പാദം പതിഞ്ഞ പാടുകൾ കാണാതായി. (അതായത് ദ്വൈതത്തിന്റെ കാലിനു ശക്തി കുറഞ്ഞു.)

5. സ്വപ്നത്തിൽ താൻ കഴുത്തിൽ ചെത്തിപ്പൂമാലയും ധരിച്ചു കഴുതപ്പുറത്തു സവാരി ചെയ്യുന്നതായും, വിഷം ഭക്ഷിയ്ക്കുന്നതായും, തല മുതൽ പാദംവരെ എണ്ണ തേച്ചു നടക്കുന്നതായും, തനിച്ചു നഗ്നനായി നടക്കുന്നതായും കണ്ടു.

സ്വപ്നത്തിലും ജാഗ്രത്തിലും കംസനു അപശകുനങ്ങളുണ്ടായി. വാസ്തവത്തിൽ ഈ രണ്ടവസ്ഥകളിലാണ് ദ്വൈതത്തിനു പ്രവൃത്തിയുള്ളത്. കംസനു ഉറക്കം വന്നില്ല. എന്തെന്നാൽ ഉറക്കത്തിൽ ദ്വൈതംപൊയ്പോകുന്നു. അതിന്റെ സംസ്കാരം മാത്രമേയിരിയ്ക്കുന്നുള്ളു. എല്ലാവർക്കും ഒരു പോലുള്ള സ്വപ്നം ഉണ്ടാകാത്തതുപോലെ ജാഗ്രദവസ്ഥയും എല്ലാവർക്കും ഒരുപോലുള്ളതാകുകയില്ല. ഇത് സാപേക്ഷവാദംകൊണ്ടു സിദ്ധമാക്കീട്ടുണ്ട്. രണ്ടും മായയുടെ അവസ്ഥയാണ്.

മുകളിൽ പറഞ്ഞതിൽനിന്നും കംസന്റെ രൂപം സ്പഷ്ടമാകുന്നുണ്ട്. ദൈത്യഭാവം ജീവന്റെ ജീവിതരൂപിയായ രഥത്തെ നയിയ്ക്കുന്നു. അതിൽ വസുദേവരൂപസത്വഗുണവും ദേവകീരൂപിയായ സദ്വിദ്യയും ഇരിയ്ക്കുന്നു.





അപ്പോൾ ദേവകീരൂപിയായ സദ്വിദ്യയുടെ എട്ടാമത്തെ പുത്രൻ കംസനെ (ദ്വൈതത്തെ) കൊല്ലുമെന്നശരീരിയുണ്ടാകുന്നു. ഈ കഥയുടെ അനുസന്ധാനം ഇവിടെ കൊണ്ടുവരണം. ബ്രഹ്മദശ ഉണ്ടാകുമ്പോൾ ദ്വൈതഭാവത്തിനു മരണഭീതിയുണ്ടാകുന്നു. വാസ്തവത്തിൽ എല്ലാവരിലും ഏകമായ ആത്മാവാണുള്ളതെങ്കിലും **"ജീവലോകേ ജീവഭൂതഃ"** മനുഷ്യർ മനുഷ്യരുടെ ഇടയിൽ സർക്കസ്സിലെ സിംഹത്തെപ്പോലെ, തന്നെ മനുഷ്യനായിക്കരുതിപ്പോകുന്നു. അപ്പോൾ വസുദേവരൂപിയായ സത്വഗുണവും ദേവകീരൂപിയായ സദ്വിദ്യയും ബന്ധനത്തിലായിപ്പോകുന്നു. അവർ ബന്ധനത്തിൽ നിന്നും മുക്തരാകാതിരിയ്ക്കുന്നതുവരെ ജീവനു സുഖമുണ്ടാകുകയില്ല. അതിന്റെ മുക്തിയാണ് മോക്ഷമെന്നു പറയുന്നത്.

# പ്രകരണം മുപ്പത്താറ്

## ബ്രഹ്മശക്തിയാൽ ദ്വൈതരൂപിയായ കംസന്റെ മരണം

കംസൻ വ്യഗ്രചിത്തനായിട്ട് ഒരുവിധം രാത്രി കഴിച്ചുകൂട്ടി. നേരം വെളുത്തതോടെ മല്ലയുദ്ധത്തിനുള്ള ഒരുക്കങ്ങൾ ആരംഭിച്ചു. ജീവന് ആത്മജ്ഞാനമുണ്ടായാലും പഞ്ചേന്ദ്രിയരൂപിയായ ആവരണം അവസാനംവരെ കുറെയൊക്കെ ഉണ്ടായിരിയ്ക്കും. അതല്പമെങ്കിലും ഇരിയ്ക്കുന്നതുവരെ ദ്വൈതഭാവവും വരാതിരിയ്ക്കുകയില്ല. ദ്വൈതസംസാരം വളരെ വർധിച്ചുപോയാൽ ആത്മാനുസന്ധാനം സാധ്യമാകുകയില്ല. ഈ ഉപദ്രവം എല്ലാ സാധകരേയും വിഷമിപ്പായ്ക്കാറുണ്ട്. ശരീരരക്ഷയ്ക്കുവേണ്ടി സന്ന്യാസിമാർക്കും ഭിക്ഷയെടുക്കാൻ സഞ്ചരിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഭിക്ഷ നൽകുന്നവർക്ക് ഉപദേശം നൽകേണ്ടതായും വരും. ആ ശ്രമം തുടങ്ങുകയാണെങ്കിൽ അപ്പോഴും ദ്വൈതവ്യവഹാരം അല്പംകൂടി കൂടും. അതിനാൽ ജീവനു ദ്വൈത അന്തരീക്ഷത്തിൽനിന്നും ഒന്നോടെ മുക്തമാകാൻ വളരെ പ്രയാസമുണ്ട്.

കംസന്റെ ആജ്ഞാനുസരണം രംഗപൂജ നടത്തുകയും ഭേരീനാദം മുഴക്കുകയും ചെയ്തു. കൊടികൾ, മാലകൾ, തോരണങ്ങൾ മുതലായവയാൽ രംഗമണ്ഡപം ഭംഗിയായി അലങ്കരിച്ചു. ചെണ്ട, മദ്ദളം, ഭേരി മുതലായ വാദ്യവിശേഷങ്ങൾ ഉച്ചത്തിൽ മുഴക്കി. രംഗമണ്ഡപത്തിൽ ബ്രാഹ്മണർ, ക്ഷത്രിയർ, പുരവാസികൾ മുതലായവരെല്ലാം അവരവരുടെ ആസനങ്ങളിൽ വന്നിരുന്നു. കംസൻ തന്റെ മന്ത്രിമാരൊന്നിച്ചു രംഗസ്ഥലത്തു പ്രവേശിച്ചു മണ്ഡലേശ്വരന്മാരുടെ മധ്യത്തിൽ രാജസിംഹാസനത്തിൽ ആസനസ്ഥനായി. ആ സമയത്തും തനിയ്ക്കുണ്ടായ അപശകുനങ്ങളോർത്ത് അയാളുടെ മനസ്സ് അസ്വസ്ഥമായിരുന്നു. (10.42.35) വാദ്യഘോഷങ്ങൾ അന്തരീക്ഷത്തിൽ മുഴങ്ങി.മല്ലന്മാർ ഉത്സാഹത്തോടെ രംഗത്തു പ്രവേശിച്ചു. കംസനാൽ ക്ഷണിയ്ക്ക



പ്പെട്ട നന്ദാദിഗോപന്മാർ അവർ കൊണ്ടുവന്നിരുന്ന കാഴ്ച ദ്രവ്യങ്ങൾ കംസനു സമർപ്പിച്ചിട്ട് അവർക്കായി നിർദേശിയ്ക്കപ്പെട്ട മഞ്ചത്തിൽ ചെന്നിരുന്നു. (10.42.38)

രാമകൃഷ്ണന്മാരും പ്രഭാതത്തിൽ ഉണർന്നു ശൗചാദി നിത്യകർമങ്ങൾ ചെയ്ത ശേഷം വാദ്യഘോഷങ്ങൾ കേട്ടു, മല്ലയുദ്ധം കാണാൻ പുറപ്പെട്ടു. രംഗശാലയുടെ പുറത്തു പ്രവേശനദ്വാരത്തിൽത്തന്നെ കുവലയാപീഡം എന്ന ആനയെ നിർത്തിയിരുന്നു. കുവലയാപീഡം കാലത്തിന്റെ സ്വരൂപമാണെന്നു നേരത്തെ പറഞ്ഞിട്ടുണ്ട്. (10.36.32) ഇവി ടേയും ആ ഗജവീരനെ കാലസന്നിഭനായി വർണിച്ചിരിയ്ക്കുന്നു.(10.43.5) ജീവന് ഏതെങ്കിലും പീഡയുണ്ടാകുമ്പോഴാണ് കാലശക്തി അനുഭവപ്പെടുന്നത്. ഭഗവാൻ സകലർക്കും പീഡയുണ്ടാക്കുന്ന കാലശക്തിയെ ആദ്യം നശിപ്പിയ്ക്കുന്നു.

ഭഗവാൻ ആനക്കാരനോടു ആനയെ വഴിയിൽനിന്നും മാററി നിർത്താൻ പറഞ്ഞു. മാററിയില്ലെങ്കിൽ അവനേയും അവന്റെ ആനയേയും യമപുരിയ്ക്കയയ്ക്കുമെന്നും മുന്നറിയിപ്പു നൽകി. ആനക്കാരൻ ഇതു കേട്ടു കുപിതനായിട്ട്, അന്തകനെപ്പോലെ മഹാഭയങ്കരനായ കുവലയാപീഡത്തെ അങ്കുശംകൊണ്ടു പ്രഹരിച്ച് കുപിതനാക്കി ഭഗവാന്റെ നേരെ വിട്ടു. ആന ഭഗവാനെ തുമ്പിക്കൈയിലെടുത്തെങ്കിലും ഭഗവാൻ ആ പിടിയിൽനിന്നും തെററി ആനയുടെ കാൽച്ചുവട്ടിൽ ചെന്നൊളിച്ചു. ഭഗവാനെ നേരെ കാണാത്തതിനാൽ ആനയ്ക്കു ക്രോധം വർധിച്ചു. തുമ്പിക്കൈകൊണ്ടു മണത്തു ഭഗവാനെ വീണ്ടും പിടിയ്ക്കാൻ ശ്രമിച്ചപ്പോൾ ഭഗവാൻ തെററി മാറിക്കളഞ്ഞു. പിന്നെ ആനയുടെ വാലിൽ പിടിച്ചു വലിച്ച് ഗരുഡൻ സർപ്പത്തെയെന്നപോലെ ഇരുപത്തഞ്ചു വിൽപാടുദൂരം വലിച്ചിഴച്ചു. (10.43.8)

ഇവിടെ ആനയെ ഇരുപത്തഞ്ചു വിൽപ്പാടു ദൂരം വലിച്ചിഴച്ചു എന്നുവെച്ചാൽ സാംഖ്യത്തിലെ ഇരുത്തഞ്ചു തത്ത്വങ്ങൾക്കു വെളിയിൽ കാലത്തെ കൊണ്ടുവന്നു എന്ന് അർഥമാക്കണം. മൂലപ്രകൃതിയിൽ വികാരമുണ്ടാകുമ്പോഴാണ് കാലത്തിന്റെ സമ്മർദം തോന്നുന്നത്. മൂലപ്രകൃതിയിൽ വികാരമുണ്ടാകാതിരിയ്ക്കുകയും അധിഷ്ഠാനത്തിന്റെ സത്തയിൽ ഇരിയ്ക്കുകയും ചെയ്താൽ കാലത്തിന്റെ സത്ത അറിയുകയില്ല. ഭഗവാൻ വാലിൽ നിന്നു വിട്ട് ആനയുടെ നേർക്കു വന്ന് അവന്റെ മസ്തകത്തിൽ ഒരടികൊടുത്തു.ആന ക്രുദ്ധനായി ഭഗവാന്റെ നേർക്കു പാഞ്ഞു ചെന്നു. ഉടനെതന്നെ ഭഗവാൻ ആനയുടെ തുമ്പിക്കൈയ്യിൽ പിടിച്ച് ആനയെ ഭൂമിയിലിട്ടടിച്ച് അതിന്റെ കൊമ്പുകൾ രണ്ടും അനായാസേന ഊരി എടുത്ത് അതുകൊണ്ടു ആനയേയും ആനക്കാരനേയും വധിച്ചു.(10.43.14) ആനയുടെ രൂപത്തിലുള്ള കാലത്തേയും അതിനെ നിയന്ത്രിയ്ക്കുന്ന പ്രമാതാ അഥവാ ചിദാഭാസനെയും ജയിച്ചാൽ സാക്ഷിരൂപത്തിന്റെ അനുഭവം ഉണ്ടാകാൻ തുടങ്ങും. ഭഗവാനും ബലരാമനും ആനയുടെ കൊമ്പുകൾ തോളത്തുവെച്ചുകൊണ്ട് രംഗമണ്ഡപത്തിൽ പ്രവേശിച്ചു. ഭഗവാന്റെ മുഖകമലം വിയർപ്പുതുള്ളികളാലും, ശരീരം അങ്ങിങ്ങ് ആനയുടെ രക്തതുള്ളികളാലും അങ്കിതമായിരുന്നു. ഇപ്രകാരം ബലരാമനോടും ഗോപബാലന്മാരോടുംകൂടി ഭഗവാൻ രംഗമണ്ഡപത്തിൽ പ്രവേശിച്ചപ്പോൾ ഭഗവാനെ എങ്ങനെയാണ് സദസ്യർ കണ്ടിരുന്നതെന്നു ചുവടെ പറയുന്നു:

**മല്ലാനാമശനിർനൃണാം നരവരഃ**
**സ്ത്രീണാം സ്മരോ മൂർത്തിമാൻ**
**ഗോപാനാം സ്വജനോ *f* സതാംക്ഷിതിഭുജാം**
**ശാസ്താ സ്വപിത്രോഃ ശിശുഃ**
**മൃത്യുർഭോജപതേർവിരാഡവിദുഷാം**
**തത്ത്വം പരം യോഗിനാം**
**വൃഷ്ണീനാം പരദേവതേതി വിദിതോ**
**രംഗം ഗതഃ സാഗ്രജഃ.** (10.43.17)

ഈ ശ്ലോകത്തിൽ ഭഗവാനെ ഭിന്നഭിന്ന അധികാരികളുടെ ദൃഷ്ടിയിൽ ഒരേ സമയത്തു പത്തു ഭാവങ്ങളുടെ അഭിവ്യക്തിയോടെ കാണാൻ കഴിഞ്ഞിരുന്നു എന്നു പറയുന്നു.

1) മല്ലന്മാർക്കു (രൗദ്രഭാവം) അതിക്രോധിയായും,
2) മനുഷ്യർക്കു (അത്ഭുതരസം) നരശ്രേഷ്ഠനായും,
3) സ്ത്രീകൾക്കു (ശൃംഗാരരസം)കാമദേവരൂപനായും,
4) ഗോപജനങ്ങൾക്കു (ഹാസ്യരസം) സ്വജനമായും,
5) രാജാക്കന്മാർക്കു (വീരരസം) ശാസകനായും,
6) ദേവകീവസുദേവന്മാർക്കു(വാത്സല്യം) ചെറിയ കുട്ടിയായും,
7) കംസനു (ഭയാനകം) മൃത്യുരൂപമായും,
8) അജ്ഞാനികൾക്കു (ബീഭത്സം) വിരാട്ടായും,
9) യോഗികൾക്കു (ശാന്തരസം) പരംതത്ത്വമായും,
10) യാദവന്മാർക്കു (പ്രേമരസം) ഇഷ്ടദൈവമായും, ഭഗവാൻ അവിടെ പ്രത്യക്ഷപ്പെട്ടു.

ഭഗവാൻ എങ്ങനെയുള്ളതെന്നു ചോദിച്ചാൽ നീ എങ്ങനെയുള്ളത് ? എന്നാണതിനുത്തരം. ഭഗവാന്റെ സ്വരൂപത്തിൽ മേൽ പറഞ്ഞവിധം അനേകവിധ രസങ്ങൾ കാണാം. ദൃഷ്ടി എങ്ങനെയോ അതിനനുരൂപമായ രസത്തിന്റെ അനുഭവം കിട്ടും. ജീവന്റെ ദൃഷ്ടിയെ ഉപേക്ഷിച്ചിട്ടു ഭഗവാന്റെ സ്വരൂപത്തെപ്പററി വിചാരിയ്ക്കാൻ വളരെ പ്രയാസമുണ്ട്. ഭഗവാന്റെ സ്വരൂപത്തെ വർണിച്ചു വർണിച്ച് അത് ജീവന്റെ അധികാരിത്വത്തിന്റെ വർണനയായിത്തീരുന്നു. സഗുണഭാവത്തിൽ പ്രേമതത്ത്വം കൂടുതലാകയാൽ തന്റെ ദൃഷ്ടിയനുസരിച്ച് ജീവനു ഭഗവാനെ കാണാൻ കഴിയും. ഒരേ ബ്രഹ്മം ക്രിസ്ത്യാനിയ്ക്കു ക്രിസ്തുവായും, ബുദ്ധമതക്കാർക്കു ബുദ്ധനായും, കൃഷ്ണഭക്തന്മാർക്കു കൃഷ്ണനായും കാണപ്പെടുന്നു. ഇതുപോലൊരു ശ്ലോകം (10.12.11) അഘാസുരവധം കഥയിലും വരുന്നുണ്ട്. അവിടെ ഭഗവാൻ ഗോപബാലന്മാരുമായി കളിച്ചുകൊണ്ടിരുന്നപ്പോൾ

തത്ത്വജ്ഞാനികൾക്കു അവരുടെ ബ്രഹ്മമായും, ദാസഭാവത്തിൽ ഭജിയ്ക്കുന്നവർക്ക് അവരുടെ ഇഷ്ടദൈവമായും, മായാമോഹിതർക്കു സാമാന്യമനുഷ്യബാലകൻ നിന്നു കളിയ്ക്കുന്നതായും തോന്നി എന്നു പറഞ്ഞിട്ടുണ്ട്. രാമായണ ത്തിലും ശ്രീരാമൻ ജനകപുരിയിൽ ത്ര്യംബകം മുറിയ്ക്കാൻ തയ്യാറായപ്പോൾ ഭിന്ന ഭിന്ന ദൃഷ്ടികൾക്കു ഭിന്ന ഭിന്ന രൂപമായി കാണപ്പെട്ടിരുന്നു എന്നു പറഞ്ഞിട്ടുണ്ട്.

ഇപ്രകാരം ജീവന്റെ ദൃഷ്ടിയനുസരിച്ചാണ് ഭഗവാനെ കാണുന്നതെങ്കിൽ ഭഗവാന്റെ യഥാർഥ സ്വരൂപം എങ്ങനെയുള്ളതാണ്? അതറിയാൻ ജീവനിൽ ശരണാഗതിയും ഭഗവാന്റെ അനുഗ്രഹവും വേണമെന്നു ഭക്തിമാർഗക്കാർ പറയുന്നു. ജ്ഞാനമാർഗം പറയുന്നതു ജീവന്റെ ചിദാഭാസാംശത്തെ നീക്കിയിട്ട് കൂടസ്ഥനെ ബ്രഹ്മത്തോടു മുഖ്യസമാനാധികരണം ചെയ്യാനാണ്. രണ്ടുവിധവും ജീവന്റെ ദൃഷ്ടിയെ ഉപേക്ഷിയ്ക്കാം. പക്ഷെ ജീവന്റെ ദൃഷ്ടി മിഥ്യയാണെന്നു മനസ്സിലാക്കാൻ വളരെ സൂക്ഷ്മബുദ്ധി ആവശ്യമാണ്. ഇതു മനസ്സിലാക്കാൻ ദൃഷ്ടി-സൃഷ്ടിവാദം മനസ്സിലാകണം. ദൃഷ്ടി-സൃഷ്ടിവാദം മനസ്സിലാകണമെങ്കിൽ പ്രമാതാവ്, പ്രമാണം, പ്രമേയം, ഇവയെപ്പററി വിചാരിച്ചു നോക്കണം. ദൃഷ്ടി-സൃഷ്ടിവാദം ശരിയ്ക്കു മനസ്സിലായാൽ ആകെ ഒരു ജീവനേ ഉണ്ടായിരിയ്ക്കുകയുള്ളു. സ്വപ്നത്തിൽ വളരെ ജീവനെ കാണുന്നുണ്ടെങ്കിലും അതെല്ലാം ഒരു ജീവന്റെ ദർശനത്തിലാണിരിയ്ക്കുന്നത്. സ്വപ്നദ്രഷ്ടാവു തന്റെ ജ്ഞാനത്തേയും പ്രമാണത്തേയും ശരിയ്ക്കും മനസ്സിലാക്കാമെങ്കിൽ വേറെ ജീവൻ ഉണ്ടായിരിയ്ക്കുകയില്ല. ജാഗ്രത്തിലും അങ്ങനെതന്നെയാണ്. സാപേക്ഷവാദത്തിന്റെ പരിണാമമായിട്ട് ഏകജീവപാദം സിദ്ധമാകുന്നു. ശ്രീരമണമഹർഷിയും ഈ തത്ത്വം സിദ്ധമാക്കി കാണിച്ചിരുന്നു. എന്തെന്നാൽ രണ്ടു മനുഷ്യരുടെ ഇടയ്ക്കുള്ള പ്രദേശം കല്പിതമാണ്. സ്വപ്നത്തിൽ കാണുന്നതു പോലെതന്നെയാണ് ജാഗ്രത്തിലും. ദൃഷ്ടിയ്ക്കു മുൻപ് സൃഷ്ടിയുമില്ല, വേറെ മനുഷ്യരുമില്ല. എന്തെന്നാൽ **'ഇദംത'** പ്രാതിഭാസികമാണ്. ദൃഷ്ടി-സൃഷ്ടിവാദപ്രകാരം സകല ദൃശ്യവും പ്രാതിഭാസികമാണ്. സാക്ഷി ഭാസകവുമാണ്. മല്ലന്മാർക്കു ഭഗവാൻ വജ്രകഠോരശരീരിയാണെന്ന് തോന്നി. പക്ഷെ അങ്ങനെയുള്ള ഭഗവാൻ ദേവകിയുടെ ഗർഭത്തിൽ ജനിച്ചിരുന്നില്ല. എന്നാൽ മല്ലന് അങ്ങനെ തോന്നിയിരുന്നു. മല്ലന്റെ ദൃഷ്ടിയിൽ കണ്ടിരുന്നതു പ്രാതിഭാസികതത്ത്വമായിരുന്നു. എങ്കിലും പ്രാതിഭാസികവസ്തുകൊണ്ട് സ്വപ്നത്തിലെന്നപോലെ വ്യവഹാരം നടക്കും.

യോഗികൾക്കു ശ്രീകൃഷ്ണൻ പരമതത്ത്വമാണെന്നു തോന്നി. അതിനു രണ്ടർഥമുണ്ട്. അഷ്ടാംഗയോഗത്തിൽ ചിത്തത്തിന്റെ ഏകാഗ്രത വരുമ്പോൾ ഭഗവാൻ ഒരു സ്ഥലത്തു സ്ഥിതിചെയ്യുന്നതായിട്ടു തോന്നും. ജ്ഞാനയോഗിയ്ക്ക് ബ്രഹ്മം സർവവ്യാപകമായിട്ടും തോന്നും. സർവവ്യാപകനായ ബ്രഹ്മത്തിന്റെ ലീല സാന്ദീപനിയുടെ അടുത്തു നിന്നും കൃഷ്ണൻ വിദ്യാഭ്യാസം കഴിഞ്ഞു വന്നതിനുശേഷം തുടങ്ങും. ഇവിടെ മല്ലരംഗത്തു യോഗികൾ കണ്ടതായ ബ്രഹ്മം സഗുണബ്രഹ്മമാ(ഏകദേശസ്ഥിതൻ)യിരുന്നു.





കംസൻ ധീരപുരുഷനായിരുന്നെങ്കിലും, കുവലയാപീഡരൂപത്തിലുള്ള കാലത്തെ രാമകൃഷ്ണന്മാർ ജയിച്ചു എന്നു കണ്ടപ്പോൾ, ഇവരെ ജയിയ്ക്കുക പ്രയാസമായിരിയ്ക്കുമെന്നു തോന്നി. ജ്ഞാനമുണ്ടാകാൻ തുടങ്ങുമ്പോൾ, ദ്വൈതത്തിന്റെ മരണം സമീപിയ്ക്കുന്നു. കാലരൂപിയായ പരിണാമവാദം ബാധ്യമാകയും വിവർത്തവാദം ഉണ്ടാകാൻ തുടങ്ങുകയും ചെയ്യും.

ഭഗവാന്റെ വേഷം വിചിത്രമായിരുന്നു. തന്റെ കാന്തിയാൽ പ്രേക്ഷകരുടെ ചിത്തം കവർന്ന സുന്ദരനായ ഒരു നടനെപ്പോലെ തോന്നിച്ചിരുന്നു. ഉയർന്ന ആസനങ്ങളിൽ ഇരുന്നിരുന്ന ദേശവാസികളുടേയും നഗരവാസികളുടേയും നേത്രങ്ങൾ രാമകൃഷ്ണന്മാരെ കണ്ട് ആനന്ദംകൊണ്ടു വികസിച്ചു. അവർക്ക്, രണ്ടു പേരേയും കണ്ണുകൾകൊണ്ടു പാനം ചെയ്യാനും, നാക്കുകൊണ്ട് ആസ്വദിയ്ക്കാനും, നാസികകൊണ്ടുവാസനിയ്ക്കാനും, കരങ്ങളാൽ ആലിംഗനം ചെയ്യാനും ആഗ്രഹം ജനിച്ചിട്ട്, പരസ്പരം ഇപ്രകാരം പറയാൻ തുടങ്ങി:

1. ഈ രണ്ടു കുട്ടികളും ഭഗവാൻ ശ്രീനാരായണന്റെ അംശമായി വസുദേവന്റെ പുത്രന്മാരായിട്ടവതരിച്ചിരിയ്ക്കുകയാണ്.

2. ദേവകിയുടെ എട്ടാമത്തെ പുത്രനായ ശ്രീകൃഷ്ണനെ വസുദേവൻ നന്ദന്റെ ഗോകുലത്തിൽ കൊണ്ടാക്കിയിട്ട്, ഇത്രയുംകാലം അവിടെ ഒളിച്ചു കഴിഞ്ഞുകൂടുകയായിരുന്നു.

3. ഇവന്റെ കൈയാലാണ് പൂതന, തൃണാവർത്തൻ, ശംഖചൂഡൻ, കേശി ആദിയായ അസുരന്മാർ മരിച്ചത്.

4. ഇവൻ ഗോപന്മാരേയും ഗോക്കളേയും കാട്ടുതീയിൽ നിന്നും രക്ഷിച്ചു.

5. കാളിയദമനം ചെയ്തതും ഇവനാണ്.

6. ഏഴു ദിവസം ഗോവർധനപർവതത്തെ കുടയായി പിടിച്ചതും ഈ വാസുദേവൻതന്നെയാണ്.

7. ഇവന്റെ ദർശനത്താൽ ഗോപികൾ അവരുടെ സകല ദുഃഖങ്ങളും നീക്കിയിരുന്നു.

8. ഇവന്റെ ജ്യേഷ്ഠനായ ഈ ബലരാമനാണ് പ്രലംബാദികളെ കൊന്നത്.ഈ കഥകളുടെ എല്ലാം ആധ്യാത്മികരഹസ്യം നേരത്തെ പറഞ്ഞുകഴിഞ്ഞതാണ്. ആത്മാവിൽ എത്ര ഗംഭീരമായ ശക്തിയാണുള്ളതെന്ന കാര്യം മനുഷ്യർ ഓർമിയ്ക്കുമ്പോൾ, അതിൽപുതിയ ശക്തി ഉണ്ടാകാൻ തുടങ്ങും.

ഇപ്രകാരം കാണികൾ ഭഗവാന്റെ വീരകൃത്യങ്ങളെ പുകഴ്ത്തി സംസാരിച്ചുകൊണ്ടിരിയ്ക്കുമ്പോൾ, മല്ലരംഗ



ത്തിൽ ഭേരീശബ്ദം മുഴങ്ങി. രാമകൃഷ്ണന്മാരെ മല്ലയുദ്ധത്തിനു വിളിച്ചുകൊണ്ട് ചാണൂരനെന്ന മല്ലൻ എഴുന്നേററു നിന്നു. ജീവനു പഞ്ചേന്ദ്രിയങ്ങളുടെ ഭോഗം ആവശ്യമായിരിയ്ക്കുന്നതുവരെ ദ്വൈതഭാവത്തിൽ നിവൃത്തി ഉണ്ടാകുകയില്ലെന്നു കംസനു തോന്നി. ഈ അഞ്ചു മല്ലന്മാർ (പഞ്ചേന്ദ്രിയങ്ങൾ) മനുഷ്യരെ വളരെ വിഷമിപ്പിയ്ക്കുന്നവരാണ്. അതിലും നാവ്, ഉപസ്ഥം എന്ന രണ്ടു മല്ലന്മാർ അതിബലവാന്മാരാണ്. അവയെ ചാണൂരനെന്നും മുഷ്ടികനെന്നും പറയാം. നാവിന്റെ രസത്തെ ജയിയ്ക്കാമെങ്കിൽ ബ്രഹ്മചര്യത്തെ പാലിയ്ക്കാൻ വേണ്ടതായ ബലമുണ്ടാകും. ചാണൂരൻ രാമകൃഷ്ണന്മാരോടു പറഞ്ഞു: "നിങ്ങൾ മല്ലയുദ്ധത്തിൽ അതികുശലന്മാരാണെന്നു കേട്ടിട്ടുണ്ട്. ആ നിങ്ങളുടെ സാമർഥ്യം ഇന്നു രാജാവിന്റെ മുൻപിൽ പ്രദർശിപ്പിയ്ക്കണം". ചാണൂരന്റെ വെല്ലുവിളിയ്ക്കു ഭഗവാൻ വിനയപൂർവം ഇങ്ങനെ മറുപടി നൽകി: "ഞങ്ങളും ഭോജപതിയുടെ പ്രജകൾതന്നെ. അതുകൊണ്ടദ്ദേഹത്തെ സന്തോഷിപ്പിയ്ക്കുന്നതു ഞങ്ങൾക്കു നന്മയായിരിയ്ക്കുമെന്നുമറിയാം. പക്ഷെ അല്ലയോ മല്ലാ! ഞങ്ങൾ ഇനിയും കുട്ടികളാണ്. ഞങ്ങൾ ഞങ്ങളെപ്പോലുള്ള കുട്ടികളുമായി മല്ലയുദ്ധം ചെയ്യാം. ഗുസ്തി, സമാനബലമുള്ളവരുമായിട്ടുവേണം ചെയ്യാൻ എന്നാണു ന്യായം."(10.43.38.)

ചാണൂരൻ പ്രതിവചിച്ചു: "നിങ്ങൾ കുട്ടികളൊന്നുമല്ല. കുറച്ചു മുൻപല്ലെ നിങ്ങൾ ആയിരം ആനയുടെ ബലമുള്ള കുവലയാപീഡത്തെ ലീലയാ കൊന്നു വീഴ്ത്തിയത്? ഞങ്ങൾക്കു നിങ്ങളോടു യുദ്ധം ചെയ്തേ മതിയാകൂ. അതിനാൽ അന്യായമൊന്നുമില്ല. നീ എന്നോടും ബലരാമൻ മുഷ്ടികനോടും നിങ്ങളുടെ പരാക്രമം കാണിയ്ക്കണം." (10.43.40.) ചാണൂരന്റെ ക്ഷണം ഭഗവാൻ സ്വീകരിച്ചു. ശ്രീകൃഷ്ണൻ ചാണൂരനോടും, ബലരാമൻ മുഷ്ടികനോടും യുദ്ധം തുടങ്ങി. കയ്യോടു കയ്യും, കാലോടു കാലും ചേർത്തു പരസ്പരം വലിയ്ക്കാനും, അന്യോന്യം നെഞ്ചിലും, ശരീരത്തിന്റെ ഇതരഭാഗങ്ങളിലും കനത്ത പ്രഹരങ്ങൾ ഏൽപ്പിയ്ക്കാനും തുടങ്ങി. ഈ ഇടിയും പിടിയും കണ്ട് മല്ലയുദ്ധം കാണുവാൻ വന്നിരുന്ന സ്ത്രീജനങ്ങൾ ദുഃഖിച്ച് പരസ്പരം ഇങ്ങനെ പറയാൻ തുടങ്ങി: "ഇതു വലിയ കഷ്ടംതന്നെ! ഈ രാജസഭയിൽ ഇങ്ങനെ അന്യായം നടക്കുന്നതു വലിയ പോരായ്മയാണ്. വജ്രസമാനരായ മല്ലന്മാരെവിടെ! കോമളശരീരികളായ ഈ കുമാരന്മാരെവിടെ? ഈ രണ്ടു ഭയങ്കര യുദ്ധകോവിദന്മാരെ ഈ പിഞ്ചുകുട്ടികൾ എങ്ങനെ ജയിയ്ക്കാനാണ്?"(10.44.8.)

ബ്രഹ്മചര്യത്തെ പാലിയ്ക്കുന്നതിലും ആഹാരാദികൾ കഴിയ്ക്കുന്നതിലും പലർക്കും ഇക്കാലത്തു സംയമം പാലിയ്ക്കാൻ പ്രയാസം തോന്നാറുണ്ട്. ജനങ്ങൾ തിങ്ങിയിരിയ്ക്കുന്ന *റെയിൽവേ കമ്പാർട്ടുമെന്റിൽ* യാത്രക്കാർ പിന്നെയും വന്നു കയറാൻ തുടങ്ങുമ്പോൾ അകത്തിരിയ്ക്കുന്നവർ പറയും, 'ഇവിടെ സ്ഥലമില്ല' എന്ന്. അപ്പോൾ വെളിയിൽ നിൽക്കുന്നവർ, "സാരമില്ല നിന്നുകൊള്ളാം" എന്നു പറയും. എന്നതുപോലെ വളരെ ഇഷ്ടമുള്ള ഭോജ്യങ്ങൾ തിന്നാൻ തുടങ്ങുമ്പോൾ വയറു പറയുന്നുണ്ടാകും. 'ഇനി സ്ഥലമില്ല, മതിയാക്കു' എന്ന്. അപ്പോൾ ജിഹ്വേന്ദ്രിയം പറയും, 'സാരമില്ല, അകത്തേയ്ക്കു പോന്നോട്ടെ'യെന്ന്. ഇങ്ങനെയുള്ള മല്ലയുദ്ധത്തിൽ മനുഷ്യർ തോററു (ഉദരരോഗികളായി) പോകാറുണ്ട്.

ഭഗവാന്റെ വിയർപ്പണിഞ്ഞ സുന്ദരവദനം കണ്ടിട്ട് കാഴ്ചക്കാരായ സ്ത്രീജനങ്ങൾ വീണ്ടും പറയാൻ തുടങ്ങി. (10.44.11.)"ഈ അത്ഭുതരൂപത്തെ നിത്യം കണ്ടു കൊണ്ടിരിയ്ക്കാൻ ഗോപികൾ എത്ര തപസ്സു ചെയ്തിരിയ്ക്കണം? കൃഷ്ണൻ സകല സൗന്ദര്യങ്ങളുടേയും ധാമമാണ്. സ്വയം സിദ്ധവും ഐശ്വര്യത്തിന്റെ ഏകമാത്ര ആശ്രയവുമാണ്. ഗോപികൾ ഈ അലൗകികരൂപം കണ്ട്, പാൽ കറക്കുമ്പോഴും, തൈരു കലക്കുമ്പോഴും, ധാന്യങ്ങൾ കുത്തുമ്പോഴും, അടിച്ചു തളിയ്ക്കുമ്പോഴും എന്നു വേണ്ട ഏതു ഗൃഹകൃത്യം നിർവഹിയ്ക്കുമ്പോഴും ഭഗവാന്റെ ഗുണഗാനം ചെയ്തിരുന്നെങ്കിൽ അതിലെന്താണ് ആശ്ചര്യമുള്ളത്?"

ഇങ്ങനെ പല വിധത്തിലുള്ള സംസാരങ്ങൾ നടന്നുകൊണ്ടിരിയ്ക്കെ ഭഗവാൻ മല്ലന്മാരേയും കംസനെയും കൊല്ലാൻ തീരുമാനിച്ചു. കംസൻ ഇനിയും ശ്രീകൃഷ്ണനെ അടുത്തു കണ്ടിട്ടില്ല. അടുത്തുവന്നാൽ പിന്നെ കംസൻ ജീവിയ്ക്കുകയുമില്ല. സൂര്യൻ ഉദിച്ചുകഴിഞ്ഞാൽ പിന്നെ ഇരുട്ടിരിയ്ക്കുകയില്ലല്ലൊ. ആത്മജ്ഞാനം ഉണ്ടായാൽപിന്നെ അവിദ്യയ്ക്കു സ്ഥാനമില്ല. ദേവകീവസുദേവന്മാരെ അടച്ചിരുന്ന *ജയിൽ* അടുത്തായിരുന്നതിനാൽ അവർക്കും മല്ലരംഗത്തെ കോലാഹലങ്ങൾ കേൾക്കുകയും കാണുകയും ചെയ്യാമായിരുന്നു. ചാണൂരമുഷ്ടികന്മാരുടെ ബലം ക്രമേണ ക്ഷയിച്ചുവന്നു. ചാണൂരൻ ഭഗവാന്റെ മാറത്തു സർവശക്തികളും ഉപയോഗിച്ചേല്പിച്ച പ്രഹരം ഒരു പുഷ്പഹാരംപോലെ സ്വീകരിച്ചിട്ട്, ഭഗവാൻ അവനെ രണ്ടു കൈകളും കൂട്ടിപ്പിടിച്ചാകാശത്തു ചുഴറ്റി പൃഥ്വിയിൽ അടിച്ചുകൊന്നു. ബലരാമൻ മുഷ്ടികനേയും കൊന്നു.അപ്പോൾ മല്ലന്മാരായ ശലനും തോശലനും യുദ്ധത്തിനു വന്നു. അവരെ രാമകൃഷ്ണന്മാർ കാലുകൊണ്ടു തൊഴിച്ചുകൊന്നു. ഇതെല്ലാം കണ്ട് മററു മല്ല ന്മാർ പ്രാണരക്ഷാർഥം അവിടെനിന്നുമോടിപ്പോയി. (10.44.28.) ഭഗവാന്റെ ഈ അത്ഭുതലീല കംസനൊഴിച്ച് മററു സകലർക്കും അത്യാനന്ദമുണ്ടാക്കി. ഭയചകിതനും, ക്രോധാക്രാന്തനുമായ കംസൻ ഭേരീഘോഷങ്ങൾ നിർത്തിച്ചുകൊണ്ട് ഉച്ചത്തിൽ ആജ്ഞാപിച്ചു: "ഈ ദുരാചാരികളായ കുട്ടികളെ നഗരത്തിനു വെളിയിലാക്കട്ടെ. ഗോപന്മാരുടെ ധനമെല്ലാം കൊള്ള ചെയ്യട്ടെ. നന്ദഗോപരെ ബന്ധനസ്ഥനാക്കട്ടെ. ദുർബുദ്ധിയായ വസുദേവനേയും, പിതാവാണെങ്കിലും ശത്രുപക്ഷീയനായ ഉഗ്രസേനനേയും, ബന്ധുക്കളേയും

വധിയ്ക്കട്ടെ."(10.44.32,33.) പക്ഷെ കംസന്റെ ഈ അസംബന്ധപ്രലപനങ്ങൾ ശ്രദ്ധിയ്ക്കാൻ അയാളുടെ കിങ്കരന്മാർക്കുപോലും ധൈര്യമുണ്ടായില്ല. ആത്മാനന്ദം ഒരിയ്ക്കലും നശിയ്ക്കുകയില്ലെന്നും നിത്യപ്രാപ്തവസ്തുവിനെ ഇല്ലാതാക്കാൻ ഒരു ശക്തിയ്ക്കും സാധ്യമല്ലെന്നും ദ്വൈതബുദ്ധികൾക്കു എങ്ങനെ അറിയാൻ കഴിയും?

കംസരൂപിയായ ദ്വൈതത്തിന്റെ ഈവിധമുളള പേപറച്ചിൽ കേട്ടു ഭഗവാൻ ക്രുദ്ധനായി പെട്ടെന്നു കംസൻ ഇരുന്ന മഞ്ചത്തിലേയ്ക്കു ചാടിക്കയറി. കംസൻ ഞെട്ടി എഴുന്നേറ്റ് വാളും പരിചയും കൈയിലേന്തി ഭഗവാനെ കൊല്ലാനായിട്ട് ഇടംവലം തിരിയാൻ തുടങ്ങി. ഗരുഡൻ സർപ്പത്തെ പിടിയ്ക്കുന്നതുപോലെ ശ്രീകൃഷ്ണൻ കംസനെ പിടികൂടി.(10.44.36.) കംസന്റെ കിരീടം താഴെ തെറിച്ചുവീണു. ദ്വൈതത്തിന്റെ ശിരസ്സു കുനിയ്ക്കപ്പെട്ടു. ഭഗവാൻ കംസന്റെ തലമുടി പിടിച്ചു താഴേയ്ക്കു തളളിയിട്ടിട്ടു പിറകെ താനും കംസന്റെ നെഞ്ചത്തേയ്ക്കു ചാടി.(10.44.37.)

ഭഗവാൻ കംസന്റെ നെഞ്ചത്തു ചാടിയതോടെ അയാളുടെ ദേഹി ദേഹത്തെ ഉപേക്ഷിച്ചു. സദാ കൃഷ്ണനെ ഭയന്ന്, കൃഷ്ണനെത്തന്നെ ചിന്തിച്ച് അവസാനം കൃഷ്ണദർശനം ലഭിച്ചു മരിച്ച കംസനു ഭഗവത് പ്രാപ്തിയുണ്ടായി. പ്രതികാരത്തിനൊരുങ്ങിവന്ന കംസസഹോദരന്മാരെ ബലരാമൻ നിമിഷംകൊണ്ട് സംഹരിച്ചു. ആകാശത്ത് ദേവദുന്ദുഭികൾ മുഴങ്ങി. ബ്രഹ്മാദിദേവന്മാർ വർധിച്ച സന്തോഷത്തോടെ പുഷ്പവൃഷ്ടി ചെയ്തു. ദേവസ്ത്രീകൾ നൃത്തം ചെയ്തു.

കംസന്റെ ഭാര്യമാർ ദുഃഖത്താൽ നിലവിളിച്ചുകൊണ്ട് അവിടേയ്ക്കു വന്നു. (അവിദ്യാനിവൃത്തി ഉണ്ടായാലും പിന്നെയും ശേഷിയ്ക്കുന്ന വൃത്തികൾക്കു സന്താപമുണ്ടാകും.) അവർ ദുഃഖത്തോടുകൂടി പറയാൻ തുടങ്ങി: "ഹേ നാഥാ! അങ്ങയുടെ മരണത്താൽ ഈ നഗരവും ഞങ്ങളും വീടും എല്ലാം നശിച്ചതുപോലെ ആയിത്തീർന്നിരിയ്ക്കുന്നു." ആത്മാവിന്റെ നേരെ ഏതു പ്രകാരമുളള ആവരണം ഉളളവർക്കും സുഖികളാകാൻ സാധ്യമല്ല.(10.44.48.)

കംസന്റെ ശേഷക്രിയകൾ വിധിപൂർവം നടത്തി. ദേവകീവസുദേവന്മാരെ *ജയിൽ* വിമുക്തരാക്കി. രാമകൃഷ്ണന്മാർ അവരെ സാഷ്ടാംഗം നമസ്കരിച്ചു. പക്ഷെ രാമകൃഷ്ണന്മാർ വിഷ്ണ്വംശസംഭൂതരായ ലോകേശന്മാരാണെന്നറിഞ്ഞിരുന്ന ആ സുകൃതികൾ അവരെ ഭക്തിപൂർവം വന്ദിയ്ക്കുക മാത്രമേ ചെയ്തുളളു. (10.44.57.)

## പ്രകരണം മുപ്പത്തേഴ്

### വേദാന്താഭ്യാസവും പ്രജ്ഞാരൂപിയായ ഉദ്ധവരുടെ ഗോകുലയാത്രയും

ദ്വൈതരൂപിയായ കംസൻ മരിച്ചു. ശുദ്ധസത്വരൂപിയായ വസുദേവർക്കും സദ്വിദ്യാരൂപിണിയായ ദേവകിയ്ക്കും മുക്തി ലഭിച്ചു. ജീവനിൽ ദ്വൈതഭാവം ഇരിയ്ക്കുന്നതുവരെ ആവരണമുണ്ടായിരിയ്ക്കുകയും സദ്വിദ്യയും സത്വഗുണവും ബന്ധനത്തിൽ കിടക്കുകയും ചെയ്യും. ഇപ്പോൾ അവർ മുക്തരായി. മുക്തരായ ശേഷം ആത്മാവിന്റെ സ്വയംപ്രകാശത്വം അനുഭവപ്പെടുന്നു. ഉപാധിരഹിതമായ ആത്മാവ് സ്വയംപ്രകാശമാണ്. **തത്ത്വമസി** മഹാവാക്യത്തിന്റെ പദാർഥശോധന ചെയ്തു കഴിഞ്ഞാൽ അർഥബോധമുണ്ടാകും. കംസന്റെ മരണംകൊണ്ടു പദാർഥശോധന കഴിഞ്ഞു. ഇനി മഹാവാക്യത്തിന്റെ ബോധത്തിനുവേണ്ടി രാമകൃഷ്ണന്മാരെ സാന്ദീപനീഗുരുവിന്റെ അടുത്തേയ്ക്കയയ്ക്കാൻ വിചാരിയ്ക്കുന്നു.



കംസനെ കൊന്നപ്പോൾ തന്റെ മാതാപിതാക്കന്മാർക്കു തന്റെ പരമാർഥസ്വരൂപത്തിന്റെ ജ്ഞാനമുണ്ടായെന്നു ഭഗവാനു മനസ്സിലായി. അതിനാൽ തുടർന്നുളള ലീലകൾ ചെയ്യേണ്ടതിലേയ്ക്കായി ഭഗവാൻ അവരുടെ ജ്ഞാനത്തെ മായകൊണ്ടു മറച്ചു. അപ്പോഴാണ് തങ്ങളുടെ കുട്ടികളെ പഠിപ്പിയ്ക്കാൻ അയയ്ക്കണമെന്നു ആ മാതാപിതാക്കന്മാർക്കു തോന്നിയത്.

ചില സാധുമഹാത്മാക്കൾക്കു ആത്മജ്ഞാനം ഉണ്ടായശേഷം ഒരു പ്രവൃത്തിയും ചെയ്യാൻ ഇഷ്ടം ഉണ്ടാകാറില്ല. അപ്പോൾ അവരുടെ ജ്ഞാനം ലോകോപകാരമാക്കാൻ വേണ്ടി ഭഗവാൻ അവരിലും ഇങ്ങനെയുളള മായയെ പ്രയോഗിയ്ക്കാറുണ്ട്. ജിജ്ഞാസുക്കളായ ശിഷ്യന്മാരെ പഠിപ്പിയ്ക്കാനുളള രുചി അവർക്കുണ്ടാകുകയും അതിനു വേണ്ടി കൂടുതൽ ജ്ഞാനം സമ്പാദിയ്ക്കാൻ ശ്രമിയ്ക്കുകയും ചെയ്യുന്നു.

ശ്രീകൃഷ്ണനും ബലരാമനും മാതാപിതാക്കന്മാരുടെ അടുത്തുചെന്നു വിനയപൂർവം പറഞ്ഞു: "അമ്മേ! അച്ഛാ! ഞങ്ങൾ നിങ്ങളുടെ പുത്രന്മാരാണ്. നിങ്ങൾക്കു വേണ്ടി ഒരു സേവയും ചെയ്യാൻ ഞങ്ങൾക്ക് ഇതുവരെ സാധിച്ചില്ല. ശരീരം നൽകിയ മാതാപിതാക്കന്മാരെ ആയുഷ്കാലം മുഴുവൻ സേവ ചെയ്താലും അവരോടുളള കടപ്പാടു തീരുകയില്ല. തനിയ്ക്കു കഴിവുണ്ടായിട്ടും മാതാപിതാക്കന്മാരെ സേവ ചെയ്യാത്തവർ മരിച്ചു ചെല്ലുമ്പോൾ യമദൂതന്മാർ അവരെ അവരുടെ സ്വന്തം മാംസം ഭക്ഷിപ്പിയ്ക്കുന്നു. ഇത്രനാളും നിങ്ങളെ പൂജിയ്ക്കാതേയും സേവിക്കാതേയും ഞങ്ങൾ കംസഭയത്താൽ ജീവിതം വ്യർഥമാക്കി."(10.45.8.)

ജീവന്റെ ദ്വൈതഭാവന നീങ്ങാതിരിയ്ക്കുന്നതുവരെ അതിന് സദ്വിദ്യയെ ശ്രദ്ധിയ്ക്കാൻ സാധിയ്ക്കുന്നില്ല. ഇപ്പോൾ ദ്വൈതം നശിച്ചുകഴിഞ്ഞു. അതിനാൽ ഇനി ഭഗവാൻ സദ്വിദ്യ അഥവാ ബ്രഹ്മവിദ്യയ്ക്കുവേണ്ടി ശ്രമിയ്ക്കുന്നു. ഭഗവാൻ മഥുരാരാജ്യം ഉഗ്രസേനനു നൽകി. കംസനെ ഭയന്നു അന്യദേശങ്ങളിലേയ്ക്ക് ഓടിപ്പോയിരുന്ന യാദവന്മാ

രെയെല്ലാം തിരിച്ചുവിളിച്ച് വേണ്ടവിധം അവരെ സഹത്ക്കരിച്ചു. രാമകൃഷ്ണന്മാരുടെ നിത്യദർശനത്താൽ മഥുരാ നിവാസികളെല്ലാം സുഖമായി ജീവിതം നയിയ്ക്കാൻ തുടങ്ങി. വൃദ്ധന്മാർപോലും ചെറുപ്പക്കാരെപ്പോലെ ഉത്സാഹമുള്ളവരായിത്തീർന്നു. അങ്ങനെ കംസഭീതി ഒഴിച്ചതിൽപിന്നെ ഭഗവാനും രാമനും നന്ദഗോപന്റെ അടുത്തു ചെന്നു വന്ദിച്ച ശേഷം പറഞ്ഞു: "നിങ്ങളാണ് ഞങ്ങളെ വേണ്ടപോലെ ലാളിച്ചു വളർത്തിയത്. കുട്ടികളെ ലാളിച്ചു വളർത്തുന്നവരാണ് യഥാർഥ മാതാപിതാക്കന്മാർ. ഇനി അവിടുന്നു വ്രജത്തിലേയ്ക്കു തിരിച്ചുപോയി സ്വജനങ്ങളോടു വിവരങ്ങൾ പറഞ്ഞാലും. ഞങ്ങൾ കുറച്ചു ദിവസങ്ങൾക്കകം എല്ലാവരേയും കാണാനായി വരും." ഇപ്രകാരം നന്ദഗോപരേയും മററു ഗോപന്മാരേയും ആശ്വസിപ്പിയ്ക്കുകയും, നന്ദാദികൾ സ്നേഹവിഹ്വലന്മാരായി കണ്ണുനീരൊഴുക്കിക്കൊണ്ടു രാമകൃഷ്ണന്മാരെ ആലിംഗനം ചെയ്തു ഗോകുലത്തിലേയ്ക്കു യാത്രയാവുകയും ചെയ്തു. (10.45.25.)

വസുദേവൻ പുരോഹിതനേയും ബ്രാഹ്മണരേയും വരുത്തി ശുഭമുഹൂർത്തത്തിൽ പുത്രന്മാർക്കു യജ്ഞോപവീതസംസ്കാരം ചെയ്യിച്ച്, അനേക ദാനങ്ങളും നല്കി. രണ്ടുപേരും ദ്വിജത്വത്തെ പ്രാപിച്ച്, ബ്രഹ്മചര്യവ്രതാനുഷ്ഠാനത്തോടെ ഗുരുകുലവാസത്തിനുവേണ്ടി ഉജ്ജയിനിയിൽ സാന്ദീപനിയുടെ ആശ്രമത്തിലേയ്ക്കു പോയി.അവിടെ ഇന്ദ്രിയദമനം ചെയ്ത്, ഗുരുവിനെ ഇഷ്ടദൈവത്തെപ്പോലെസേവ ചെയ്തുകൊണ്ടു വിദ്യ അഭ്യസിയ്ക്കാൻ തുടങ്ങി. അവരോടൊപ്പം പഠിച്ചിരുന്ന വിദ്യാർഥികളിൽ സുദാമാവെന്ന ഒരു വിദ്യാർഥിയുടെ പേരു മാത്രമേ ഭാഗവതത്തിൽ പറഞ്ഞിട്ടുള്ളൂ. ഇന്ദ്രിയദമനത്തെയാണ് ആ പേരു സൂചിപ്പിയ്ക്കുന്നത്. അതായത്, രാമകൃഷ്ണന്മാർ സാധനാചതുഷ്ടയപൂർവം ബ്രഹ്മവിദ്യ അഭ്യസിയ്ക്കാൻ തുടങ്ങി എന്നർഥം. അവരുടെ നിഷ്കപടമായ സേവയാൽ സന്തുഷ്ടനായ സാന്ദീപനി ഗുരുവരൻ അവരെ ഉപനിഷത്തുകൾസഹിതം സർവവേദങ്ങളെയും അഭ്യസിപ്പിച്ചു.(10.45.33.) അതിനുംപുറമെ ധനുർവിദ്യ, ധർമശാസ്ത്രങ്ങൾ, ന്യായശാസ്ത്രങ്ങൾ, ആന്വീക്ഷികീ അതായത് ആത്മവിദ്യ, ആറുവിധ രാജനീതികൾ മുതലായവയും പഠിപ്പിച്ചു. രാമകൃഷ്ണന്മാരുടെ ബുദ്ധി അതിതീവ്രമായിരുന്നതിനാൽ അവർ 64 വിദ്യകളും 64 ദിവസംകൊണ്ടു പഠിച്ചിട്ട്, ഗുരുവിനോട് എന്ത് ഗുരുദക്ഷിണയാണ് തരേണ്ടതെന്ന് ആരാഞ്ഞു. (10.45.36.)

സാന്ദീപനിയും ഈ ശിഷ്യന്മാരുടെ അത്ഭുതവും അലൗകികവുമായ ബുദ്ധിശക്തികണ്ടു തന്റെ ഭാര്യയുമായി ആലോചിച്ചശേഷം, പ്രഭാസക്ഷേത്രത്തിൽ വച്ച് സമുദ്രത്തിൽ മുങ്ങി മരിച്ചുപോയ അവരുടെ മകനെ ഗുരുദക്ഷിണയായി കൊണ്ടുകൊടുക്കാൻ ആവശ്യപ്പെട്ടു. അങ്ങനെയാകട്ടെ എന്നു പറഞ്ഞ് രാമനും കൃഷ്ണ നും പ്രഭാസത്തിൽ സമുദ്രതീരത്തുചെന്നു കുറച്ചുനേരം ധ്യാനനിമഗ്നരായിരുന്നു. അപ്പോൾ സമുദ്രം ഇവരെ പരമേശ്വരന്മാരെന്നറിഞ്ഞ് കാഴ്ച





ദ്രവ്യങ്ങളുമായി കാണാൻചെന്നു. "ഞങ്ങളുടെ ഗുരുപുത്രനെ നീ കൊണ്ടുപോയത് വേഗം തിരിച്ചു തന്നയയ്ക്കണ"മെന്നു ഭഗവാൻ സമുദ്രത്തോടാവശ്യപ്പെട്ടപ്പോൾ, താൻ ഗുരുപുത്രനെ കൊണ്ടുപോയിട്ടില്ലെ ന്നും തന്റെ ജലത്തിൽ ശംഖിന്റെ രൂപത്തിൽ പഞ്ചജനനെ ന്ന ഒരു അസുരൻ താമസിയ്ക്കുന്നുണ്ടെന്നും അവനായിരിയ്ക്കും ഗുരുപുത്രനെ മോഷ്ടിച്ചതെന്നും സമുദ്രം മറുപടി പറഞ്ഞു. ഇതുകേട്ട്, ഭഗവാൻ ഉടനെതന്നെ ജലത്തിൽ ചാടി ദൈത്യനെ കൊന്നു. അവന്റെ ഉദരത്തിൽ ഗുരുപുത്രനെ കണ്ടില്ല. അവന്റെ ശരീരത്തിൽനിന്നും പ്രകടമായ ശംഖം കൈക്കലാക്കിക്കൊണ്ടു ഭഗവാൻ ജലത്തിനു വെളിയിൽ വന്ന് യമരാജാവിന്റെ സംയമനി എന്ന യമപുരിയിൽ ചെന്നു ശംഖനാദം മുഴക്കി. ആ ശബ്ദം കേട്ടു യമരാജാവ് വെളിയിൽ വന്ന്, രാമകൃഷ്ണന്മാരെ ഭക്തിപൂർവം പൂജിച്ചു സത്കരിയ്ക്കുകയും എന്തു സേവയാണ് താൻ ചെയ്യേണ്ടതെന്നു ചോദിയ്ക്കുകയും ചെയ്തു. കർമബന്ധത്താൽ യമപുരിയിൽ എത്താനിടയായ തന്റെ ഗുരുപുത്രനെ ഭഗവാൻ ആവശ്യപ്പെടുകയും യമൻ ബഹുമാനപുരസ്സരം ആ കുട്ടിയെ ഭഗവാനെ ഏല്പിച്ചുകൊടുക്കുകയും ചെയ്തു. രാമനും കൃഷ്ണനും ആ ബാലനെ സാന്ദീപനിമഹർഷിയുടെ ആശ്രമത്തിൽ കൊണ്ടുവന്നു ഗുരുദക്ഷിണ ചെയ്തു.

സമുദ്രം സംസാരിയ്ക്കുകയില്ല. സാന്ദീപനി എന്ന വാക്കിനും പ്രഭാസം എന്ന വാക്കിനും പ്രകാശം എന്നർഥമുണ്ട്. ആത്മപ്രകാശം ഉണ്ടായശേഷവും വൃത്തി പലപ്പോഴും ശംഖരൂപിയായ വ്യാവഹാരികശബ്ദങ്ങളാൽ അമർത്തപ്പെട്ടുപോകും. പക്ഷെ, സംയമനീനഗരിയിൽ നിന്നും ആ വൃത്തി തിരിച്ചു കിട്ടാം. അതായത് ഇന്ദ്രിയസംയമം ശരിക്കുണ്ടായിരുന്നാൽ നഷ്ടപ്പെട്ട ആത്മപ്രകാശം തിരിച്ചു കിട്ടും. ഇങ്ങനെയുള്ള പ്രകാശത്തെപ്പററി എൺപത്തൊമ്പതാമധ്യായത്തിലും പറയുന്നുണ്ട്.

എന്നേയ്ക്കും നഷ്ടപ്പെട്ടതായി വിചാരിച്ചിരുന്ന തന്റെ പുത്രനെ തിരിച്ചു കിട്ടിയ മഹർഷിയ്ക്കു സീമാതീതമായ സന്തോഷമുണ്ടായി. അദ്ദേഹം തന്റെ അരുമശിഷ്യന്മാരെ അനുഗ്രഹിച്ചിട്ടു പറഞ്ഞു: "ഗുരുദക്ഷിണ വേണ്ടവിധം തന്നു കഴിഞ്ഞു. ഇനി നിങ്ങൾക്കു വീട്ടിലേയ്ക്കു പോകാം. നിങ്ങളുടെ കീർത്തി വർധിച്ചുകൊണ്ടേയിരിയ്ക്കും. നിങ്ങൾ അഭ്യസിച്ച വിദ്യ നിങ്ങൾ ഒരിയ്ക്കലും വിസ്മരിയ്ക്കുകയില്ല." ഇപ്രകാരം ഗുരുവിന്റെ അനുഗ്രഹത്തോടും അനുമതിയോടുംകൂടി രാമകൃഷ്ണന്മാർ രഥത്തിൽ കയറി തിരിച്ചു മഥുരയിൽ വന്നു. പൗരജനങ്ങൾ അവരുടെ ദർശനത്താൽ, നഷ്ടപ്പെട്ട അമൂല്യസമ്പത്തു തിരിച്ചുകിട്ടിയതുപോലെ ആഹ്ലാദിച്ചു.(10.45.50.)

ആത്മപ്രകാശം ലഭിച്ചാൽ പ്രജ്ഞാരൂപിയായ സൂക്ഷ്മബുദ്ധി അഥവാ അദ്വൈതബുദ്ധി ജാഗ്രത്താകും. ആ ബുദ്ധിയാണ് ഉദ്ധവരുടെ സ്വരൂപം. ശുകദേവൻ നാല്പത്താറാമ

ധ്യായത്തിൽ ഉദ്ധവനെ പരിചയപ്പെടുത്തിക്കൊണ്ടു പറയുന്നതു നോക്കുക:

**"വൃഷ്ണീനാം പ്രവരോ മന്ത്രീകൃഷ്ണസ്യ ദയിതഃസഖാ ശിഷ്യോബൃഹസ്പതേഃസാക്ഷാദുദ്ധവോബുദ്ധിസത്തമഃ."**

(10.46.1.)

വൃഷ്ണിവംശികളായ യാദവരിൽ ശ്രേഷ്ഠനും സാക്ഷാൽ ബൃഹസ്പതിയുടെ ശിഷ്യനും, അതിബുദ്ധിമാനുമായ ഉദ്ധവൻ ശ്രീകൃഷ്ണന്റെ പരമമിത്രവും മന്ത്രിയുമായിരുന്നു.

ഒരു ദിവസം ശ്രീഹരി, ഈ മിത്രത്തെ വരുത്തി സന്തോഷത്തോടുകൂടി പറഞ്ഞു: "ഉദ്ധവാ! നീ വ്രജത്തിൽ ചെന്നു എന്റെ മാതാപിതാക്കന്മാരെ ആശ്വസിപ്പിയ്ക്കണം. എന്റെ വിയോഗംകൊണ്ട് മാനസപീഡ അനുഭവിച്ചുകഴിയുന്ന ഗോപികൾക്കു എന്റെ സന്ദേശം നല്കി ശാന്തരാക്കണം. അവരുടെ ചിത്തം എന്നിൽ ലയിച്ചിരിയ്ക്കുകയാണ്. ഞാനാണവരുടെ പ്രാണൻ. എനിയ്ക്കുവേണ്ടി അവർ അവരുടെ പതിപുത്രാദി സമസ്തബന്ധുക്കളേയും ത്യജിച്ചവരാണ്. എനിയ്ക്കുവേണ്ടി തന്റെ ലൗകികവും പാരലൗകികവുമായ സകലകർമങ്ങളേയും ത്യജിയ്ക്കുന്നവരുടെ ഭരണപോഷണങ്ങൾ ഞാൻ സ്വയം നിർവഹിയ്ക്കണമെന്നുള്ള നിർബന്ധമെനിയ്ക്കുണ്ട്. (10.46.4.) അവരുടെ ഏകപ്രിയതമനായ ഞാൻ മഥുരയ്ക്കു പോരുക കാരണം ഗോകുലത്തിലെ സ്ത്രീകൾ എന്റെ വിരഹത്താൽ വിഹ്വലരായി ബോധം കെട്ടിരിയ്ക്കണം. ഞാൻ പോരുന്ന സമയം അവരോട് 'വേഗം തിരിച്ചുവരാം' എന്നു പറഞ്ഞിരുന്നു. ആ വാണിയെ മാത്രം ആശ്രയിച്ചുകൊണ്ട്, ഞാൻ ചെല്ലുന്നതും കാത്ത്, എന്നിൽ തന്മയരായി കഷ്ടപ്പെട്ട് പ്രാണസന്ധാരണം ചെയ്തു കഴിയുകയാണവർ."(10.46.6.)

ഇവിടെ രണ്ടു കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. സാന്ദീപനി യിൽനിന്നും ഉപനിഷത്തുകൾ അഭ്യസിച്ചശേഷം ഉദ്ധവരൂപിയായ പ്രജ്ഞ ജാഗ്രത്തായിരിയ്ക്കുകയാണ്. ഗോപികളുടെ വിരഹദുഃഖത്തിന്, ഉദ്ധവദ്വാരാ അതായത്, പ്രജ്ഞാദ്വാരാ അവർക്കു വേദാന്തജ്ഞാനം ലഭിക്കുന്ന പക്ഷം ശാന്തിയുണ്ടാകും. എന്തെന്നാൽ വേദാന്തത്തിൽ ഏകസത്തമാത്രമാണുള്ളത്.

ഭഗവാന്റെ സന്ദേശവാഹകനായ ഉദ്ധവൻ രഥത്തിൽ കയറി ഗോകുലത്തിലേയ്ക്കു പുറപ്പെട്ടു സന്ധ്യയോടുകൂടെ നന്ദാലയത്തിലെത്തി. പശുക്കളുടെ കുളമ്പുകളിൽനിന്നുമുയരുന്ന പൊടികൊണ്ട് ഉദ്ധവരുടെ രഥം ആച്ഛന്നമായിരുന്നു. പശുക്കളുടേയും പശുക്കുട്ടികളുടേയും ശബ്ദത്താൽ അന്തരീക്ഷം മുഴങ്ങിക്കൊണ്ടിരുന്നു. സുന്ദരികളായ ഗോപസ്ത്രീകൾ രാമ കൃഷ്ണന്മാരുടെ ദിവ്യമംഗളലീലകൾ ഗാനം ചെയ്തുകൊണ്ടിരുന്നു. ഗോപാലയങ്ങൾ ധൂപദീപാദികളാലും പുഷ്പമാല്യങ്ങളാലും അത്യന്തം മനോഹരമായി അലംകൃതങ്ങളായിരുന്നു. പക്ഷികളുടേയും വണ്ടുകളുടേയും ശബ്ദങ്ങൾ മാറെറാലിക്കൊണ്ടിരുന്ന വന





ങ്ങൾ വ്രജത്തിന്റെ ശോഭയെ വർധിപ്പിച്ചിരുന്നു. (10.46.13.)

ഭഗവാൻ ശ്രീകൃഷ്ണന്റെ പ്രിയസഖനായ ഉദ്ധവൻ നേരെ നന്ദഗൃഹത്തിൽ ചെന്ന് അദ്ദേഹത്തെ വന്ദിച്ചു. നന്ദൻ ഉദ്ധവരെ കെട്ടിപ്പിടിച്ചാലിംഗനം ചെയ്തു. വാസുദേവനെന്നപോലെ വിചാരിച്ച് നന്ദൻ ഉദ്ധവരെ സത്ക്കരിച്ചു പൂജിച്ചു. "അല്ലയോ മഹാഭാഗനായ ഉദ്ധവാ! എന്റെ സുഹൃത്തായ വസുദേവൻ കംസഭീതിയിൽനിന്നും മുക്തനായി, ബന്ധുക്കളോടും പുത്രന്മാരോടുംകൂടെ സുഖമായി കഴിയുന്നല്ലോ ? പാപിയായ കംസൻ അവന്റെ അനുയായികൾ സഹിതം സ്വന്തം പാപത്താൽ നശിച്ചു. അവൻ, ധർമശീലരും സാധുസ്വഭാവികളുമായ യാദവരെ സദാ ദ്വേഷിച്ചിരുന്നു. ശ്രീകൃഷ്ണൻ എന്നേയും അവന്റെ അമ്മ യശോദയേയും, ഇവിടെയുള്ള അവന്റെ സഖാക്കളായ ഗോപീ-ഗോപൻമാരേയും, ഈ വ്രജത്തേയും, പശുക്കളേയും, ഗോവർധനാദി ഗിരികളേയും ഓർക്കുന്നുണ്ടോ? ഗോവിന്ദൻ, ഞങ്ങൾക്കു കാണാൻ വേണ്ടി ഒരു പ്രാവശ്യമെങ്കിലും ഇങ്ങോട്ടു വരുമോ? അവൻ ഇവിടെ പല പല അസുരന്മാരിൽനിന്നും ഞങ്ങളെ രക്ഷിച്ചിരുന്നു. അവനെ ഓർക്കുമ്പോൾ ഞങ്ങളുടെ സകല ക്രിയകളും ശിഥിലമായിപ്പോകുന്നു. എവിടെ നോക്കിയാലും അവനെ ഓർക്കാനേ സാധിയ്ക്കുന്നുള്ളൂ. അവന്റെ ചരണചിഹ്നങ്ങളാൽ വിഭൂഷിതമായ ഈ ഭൂമി, നദീതീരം, പർവതം, വനങ്ങൾ, അവന്റെ ക്രീഡാസ്ഥാനങ്ങൾ ഇവയെല്ലാം കാണുമ്പോൾ ഞങ്ങളുടെ ചിത്തം കൃഷ്ണമയമായിപ്പോകുന്നു. ഗർഗാചാര്യന്റെ അടുത്തുനിന്നും കേട്ടതുമുതൽ ഞാൻ രാമകൃഷ്ണന്മാരെ ഏതോ ശ്രേഷ്ഠരായ ദേവന്മാരാണെന്നാണ് വിചാരിയ്ക്കുന്നത്. ഏതോ ദേവകാര്യത്തിനുവേണ്ടി ഈ പൃഥ്വിയിൽ അവർ അവതരിച്ചിരിയ്ക്കുകയാണ്. സിംഹം ഒരു പശുവിനെ എന്ന പോലെയല്ലേ പതിനായിരം ആനയുടെ ബലമുള്ള കുവലയാപീഡത്തേയും, ദുഷ്ടനായ കംസനേയും, ക്രൂരന്മാരായ മല്ലന്മാരേയും എല്ലാം അവർകൊന്നൊടുക്കിയത്! ആ ഭയങ്കരഭാരമുള്ള ധനുസ്സ് ശ്രമരഹിതമായി ഒടിച്ചതോ, എന്തൊരാശ്ചര്യമായിരുന്നു! ഇവിടെ ഏഴുദിവസം അവൻ രാവും പകലും ഒരുപോലെ ഗോവർധനത്തെ ഒരു കുട പോലെയല്ലേ പിടിച്ചുനിന്നത്! പ്രലംബാസുരൻ, ധേനുകാസുരൻ, അരിഷ്ടാസുരൻ, തൃണാവർത്തൻ, ബകാസുരൻ മുതലായി എത്ര ദൈത്യന്മാരെയാണ് അവൻകൊന്നത്! (10.46.26)

ഇവിടെ ബ്രഹ്മത്തിന്റെ ബലം വർണിച്ചുകാണിയ്ക്കുകയാണ്. ദ്വൈതരൂപിയായ കംസന് വളരെയധികം ബലമുണ്ടായിരുന്നെങ്കിലും ബ്രഹ്മദർശനം ഉണ്ടായപ്പോൾ ദ്വൈതം നശിച്ചു. നന്ദഗോപൻ പറയുന്നു, ഇവിടെയുള്ള ശ്രീകൃഷ്ണന്റെ ക്രീഡാസ്ഥലങ്ങളെല്ലാം കാണുമ്പോൾ ഞങ്ങളുടെ മനസ്സു കൃഷ്ണമയമായിപ്പോകുന്നു' എന്ന്. ഇതെല്ലാം സഗുണഭക്തിയുടെ പ്രഭാവമാണ്. എങ്കിലും

അവർക്കു ഭഗവാന്റെ വിയോഗം അനുഭവപ്പെടുന്നു. അതിനാൽ അത്രയ്ക്ക് ഭക്തിയിൽ ന്യൂനത കാണുന്നുണ്ട്. ആ ന്യൂനത നീക്കാൻ ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളുടെ ആവശ്യമുണ്ട്. ഭഗവാൻ സാന്ദീപനിഗുരുവിൽ നിന്നും അഭ്യസിച്ചതായ ജ്ഞാനം ഉണ്ടായാൽ ആർക്കും ആരുടേയും വിയോഗം ദുഃഖമയമായി തോന്നുകയില്ല. ആ ജ്ഞാനം വ്രജവാസികൾക്കു നൽകാൻവേണ്ടിയാണ് ഭഗവാൻ ഉദ്ധവരെ ഇങ്ങോട്ടയച്ചിരിയ്ക്കുന്നത്.

ഭഗവാന്റെ ഗുണഗണങ്ങൾ വർണിച്ചു വർണിച്ച്, നന്ദഗോപരുടേയും അടുത്തിരുന്ന യശോദയുടേയും ഹൃദയം പ്രേമത്താൽ നിറഞ്ഞുകവിഞ്ഞ് യാതൊന്നും മിണ്ടാൻ പാടില്ലാതെ സ്തബ്ധമായിപ്പോയി. നന്ദഗോപരുടേയും യശോദയുടേയും ഉൽക്കടമായ ശ്രീകൃഷ്ണപ്രേമത്തിൽ അത്ഭുതം തോന്നിയ ഉദ്ധവൻ ബഹുമാനപൂർവം പറയാൻ തുടങ്ങി: "നിങ്ങൾ രണ്ടുപേരും സമസ്തദേഹധാരികളിലുംവെച്ചു സ്തുത്യർഹരാണ്. എന്തെന്നാൽ ജഗദ്ഗുരുവായ ശ്രീനാരായണനിൽ നിങ്ങൾക്ക് അനന്യപ്രേമമുണ്ടായിരിയ്ക്കുന്നു. രാമനും കൃഷ്ണനും പ്രധാന പുരുഷരൂപത്തിൽ സമ്പൂർണ ജഗത്തിന്റെയും മൂലകാരണമാണ്."

**ഏതൗ ഹി വിശ്വസ്യ ച ബീജയോനീ**

**രാമോ മുകുന്ദഃ പുരുഷഃ പ്രധാനം.** (10.46.31)

ഇവൻ തന്നെയാണ് പുരാണപുരുഷരൂപത്തിൽ സമസ്ത പ്രാണികളിലും അനുപ്രവിഷ്ടനായിട്ട്, അതിന്റെ ഭിന്ന ഭിന്ന ഉപാധികളേയും, ജ്ഞാനസ്വരൂപമായ ജീവനേയും നിയമനം ചെയ്യുന്നത്. പ്രാണാവസാനസമയത്ത് ഒരു നിമിഷനേരത്തേയ്ക്കെങ്കിലും ആർക്കാണോ അവരുടെ വിശുദ്ധചിത്തത്തെ ഭഗവാനിൽ ചേർക്കാൻ കഴിയുന്നത്, ആ ജീവൻ അതിന്റെ കർമവാസനകളെല്ലാം വിട്ട്, ബ്രഹ്മമയമായ പരമഗതിയെ പ്രാപിയ്ക്കും. ഇങ്ങനെയുള്ള ശ്രീനാരായണന്റെ സ്വരൂപത്തിലാണ് നിങ്ങൾക്കു സുദൃഢമായ പ്രേമം ഉണ്ടായിരിയ്ക്കുന്നത്. ഇനി ഏതൊരു ശുഭകർമമാണ് ചെയ്യാൻ നിങ്ങൾക്കു ബാക്കിയിരിയ്ക്കുന്നത്? പ്രഭു കുറച്ചു ദിവസത്തിനകം വ്രജത്തിലേയ്ക്കു വരും. മംഗളദർശനത്താൽ നിങ്ങളെ പ്രസന്നരാക്കും. കംസനെ കൊന്നശേഷം നിങ്ങളോടു നേരിട്ടു പറഞ്ഞതെല്ലാം അവർ സത്യമാക്കും. ദുഃഖിയ്ക്കരുത്. നിങ്ങൾക്ക് ഉടൻതന്നെ ശ്രീകൃഷ്ണനെ സമീപത്തു കാണാറാകും."

വിറകിൽ വ്യാപകമായിരിയ്ക്കുന്ന അഗ്നിയെപ്പോലെ ഭഗവാൻ സകല പ്രാണികളിലും സ്ഥിതനാണ്. ഭഗവാൻ അഭിമാനരഹിതനാണ്. ഭഗവാനു പ്രിയനോ അപ്രിയനോ ആയിട്ട് ആരുംതന്നെയില്ല. ഭഗവാൻ സമദർശി യാകയാൽ ഭഗവാന്റെ ദൃഷ്ടിയിൽ ഉത്തമനോ, അധമനോ, സമാനനോ ഇല്ല. ഭഗവാന് അമ്മ, അച്ഛൻ, ഭാര്യ, പുത്രൻ തുടങ്ങിയവരാരുമില്ല. സ്വന്തമോ അന്യമോ ആയുള്ളവരും ഇല്ല, ഭഗ





വാനു ദേഹവുമില്ല ജന്മവുമില്ല.

ഇതെല്ലാം വേദാന്തത്തിലെ ഉപദേശമാണ്. വേദാന്തം ഉപദേശിയ്ക്കുമ്പോൾ ധാരാളം നിഷേധഭാഷ ഉപയോഗിയ്ക്കേണ്ടിവരുന്നു. അതു സാധാരണക്കാർക്കു മനസ്സിലാക്കാൻ പ്രയാസമുണ്ട്. അതിനാൽ കുറച്ച് ആരോപം ചെയ്തുകൊണ്ട് ഉദ്ധവൻ പറയുകയാണ്.

ഈ ലോകത്തു ഭഗവാനു കർത്തവ്യമൊന്നുമില്ലെങ്കിലും സാധുരക്ഷയ്ക്കുവേണ്ടി ലീലയ്ക്കായിട്ട് ഉത്തമ, (ദേവാദി സാത്വിക) അധമ, (മത്സ്യാദി താമസ) മിശ്ര (മനുഷ്യാദി രാജസ) യോനികളിൽ ശരീരമെടുക്കുന്നു.

അജനായ ഭഗവാൻ വാസ്തവത്തിൽ ഗുണരഹിതനെങ്കിലും കേവലം ലീലയ്ക്കുവേണ്ടി സത്ത്വം, രജസ്സ്, തമസ്സ്, എന്നീ മായാഗുണങ്ങളെ സ്വീകരിച്ച്, സംസാരത്തിന്റെ സൃഷ്ടി, സ്ഥിതി, സംഹാരം ചെയ്തുകൊണ്ടിരിയ്ക്കുന്നു. (10.46.40.)

ഭഗവാൻ അകർത്താവാണെങ്കിലുംമിഥ്യാഭ്രമത്താൽ കർത്താ വാണെന്നു തോന്നിയ്ക്കുന്നു.

**യഥാ ഭ്രമരികാദൃഷ്ട്യാ ഭ്രാമ്യതീവ മഹീയതേ**

**ചിത്തേകർത്തരിതത്രാത്മാകർത്തേവാഹംധിയാസ്മൃതഃ**

(10.46.41)

തലക്കറക്കമുള്ളവന്റെ ദൃഷ്ടിയിൽ ഭൂമി ചുററുന്നതുപോലെ തോന്നിയ്ക്കുന്നവിധം, മനസ്സിൽ അഹംബുദ്ധി വരുകയാൽ ആത്മാവിനെ കർത്താവായി കാണുകയാണ്.

ഇവിടെ വേദാന്തസിദ്ധാന്തത്തെ സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു. ജീവനിലും ഈശ്വരനിലും കർത്തൃത്വഭാവം മനസ്സിന്റെ ഭ്രാന്തികൊണ്ടാണ് തോന്നുന്നത്.

ശ്രീഭഗവാൻ നിങ്ങളുടെ രണ്ടുപേരുടെ മാത്രം പുത്രനല്ല. എല്ലാവരുടേയും പുത്രനും, ആത്മാവും, പിതാവും, മാതാവും, ഈശ്വരനുമാണ്. (10.46.42)

**ദൃഷ്ടം ശ്രുതം ഭൂതഭവദ്ഭവിഷ്യത്**

**സ്ഥാസ്നുശ്ചരിഷ്ണുർമഹദല്പകം ച**

**വിനാച്യുതാദ് വസ്തു തരാം ന വാച്യം**

**സ ഏവ സർവം പരമാർഥഭൂതഃ.** (10.46.43)

കാണുന്നതും കേൾക്കുന്നതും മുൻപുണ്ടായിരുന്നതും, ഇപ്പോഴുള്ളതും, മേലിൽ ഉണ്ടാകുന്നതും, ചെറുതും വലുതും, ചരങ്ങളും അചരങ്ങളും എല്ലാംതന്നെ അച്യുതനായ ഭഗവാൻ മാത്രമാണ്. അവൻ തന്നെയാണ് പരമമായ സത്യം.

ഇവിടെ ആത്മാവിന്റെ സ്വരൂപം ശരിയ്ക്കും കാണിച്ചിരിയ്ക്കുന്നു. നാല്പത്തിഒന്നാമത്തെ ശ്ലോകത്തിൽ അധ്യാ

സത്തിന്റെ അഥവാ മായയുടെ സ്വരൂപവും കാണിച്ചിട്ടുണ്ട്. സ്വപ്നപുരുഷൻ മനസ്സിൽ അധ്യാസത്താൽ സ്വയം ചലിയ്ക്കുന്നവനായിട്ട് അന്യരെ ചലിയ്ക്കുന്നവരായി കാണുന്നതുപോലെതന്നെയാണ് ജാഗ്രദവസ്ഥയിലും കാണുന്നതും. വാസ്തവത്തിൽ സ്വപ്നപുരുഷനല്ലാതെ സ്വപ്നത്തിൽ വേറെ ആരുമില്ല. ജാഗ്രത്തിലും ഒരേ തത്ത്വംതന്നെയാണ് സർവത്രയിരിയ്ക്കുന്നത്. ഈ സിദ്ധാന്തത്തെ ഏകജീവവാദമെന്നു പറയുന്നു. വേദാന്തത്തിൽ ഇതു മുഖ്യസിദ്ധാന്തമാണ്.

ജീവൻ ഒന്നേയുള്ളുവെങ്കിൽ ഒന്നിന്റെ മോക്ഷം കൊണ്ട് സകലർക്കും മോക്ഷമുണ്ടാകേണ്ടതല്ലേ എന്ന സംശയത്തിനുത്തരം, സകലരും ഉണ്ടെങ്കിലല്ലേ സകലരുടേയും മോക്ഷത്തെപ്പററി ചിന്തിയ്ക്കേണ്ടി വരുന്നുള്ളു. ആരുടെ ദൃഷ്ടിയിൽ അനേകം കാണുന്നുവോ, അവർ അനേക മുണ്ടെന്നുള്ളതിനു പ്രമാണം തരണം. അനേക ജീവൻ സത്യമാണെന്നു സിദ്ധമാക്കി കാണിയ്ക്കുകയും വേണം. പ്രത്യക്ഷപ്രമാണം സത്യമല്ല. തല കറങ്ങുന്നവനു ഭൂമി ചുററുന്നതായി തോന്നുന്നതു പോലെ, സകല ഗതികളും സാപേക്ഷമാണ്. നാം പൃഥ്വിയിൽ ഇരുന്നുകൊണ്ടു ദേഹഭാവത്തിൽ പൃഥ്വിയുടെ ഗതിയോടൊപ്പം ചുററുകയാൽ സൂര്യനിൽ ഗതി കാണുന്നു. സൂര്യൻ കിഴക്കുനിന്നും പടിഞ്ഞാറോട്ടു പോകുന്നതുപോലെയും തോന്നിയ്ക്കുന്നു. വാസ്തവത്തിൽ സൂര്യനല്ല പൃഥ്വിയാണ് ചുററുന്നത്. അതിനാൽ ഗതി സാപേക്ഷമാണെന്നു കാണാം.

സ്വപ്നത്തിൽ ഏകജീവൻ അജ്ഞാനത്താൽ അനേകജീവന്റെ വ്യവഹാരം ചെയ്യുന്നു. ഒരു മനുഷ്യനു മററൊരുത്തനെപ്പററി പൂർണമായിട്ടുള്ള ജ്ഞാനം ഉണ്ടാകുന്നില്ല. ലോകത്തിലെ എല്ലാ ലീലയും ഒരു ജീവന്റെതന്നെ ലീലയാണ്. അതുകൊണ്ട് ഉദ്ധവൻ **"സ ഏവ സർവം പരമാർഥഭൂതഃ"** എന്നു പറയുന്നു. (10.46.43)

കാലിനു വേദനയുണ്ടാകുമ്പോൾ തലയ്ക്കു വേദന തോന്നാറില്ല. തലയ്ക്കു വേദന വരുമ്പോൾ കാലിനും വേദന തോന്നുന്നില്ല. ഇതിൽ നിന്നും ജീവൻ ഒന്നാണെങ്കിലും ഉപാധിഭേദത്താൽ സുഖദുഃഖങ്ങൾക്കു ഭേദം ഉണ്ടാകുന്നതായി കാണാം. ഏകജീവവാദം മനസ്സിലാക്കുന്നതിനു ദൃഷ്ടി-സൃഷ്ടിവാദം അറിഞ്ഞിരിയ്ക്കണം.

ഉദ്ധവരും നന്ദഗോപനും പലതും സംസാരിച്ച് രാത്രി കഴിച്ചു കൂട്ടി. നേരം വെളുക്കാറായപ്പോൾ ഗോപികൾ ഭദ്രദീപം കൊളുത്തി, വാസുദേവനെ പൂജിച്ച് തയിരു കലക്കാൻ തുടങ്ങി. ആ സമയം അവർ ശ്രീകൃഷ്ണന്റെ ലീലകളെപ്പററി പാടിയിരുന്നു. ആ കീർത്തന ശബ്ദം സകല ദിക്കുകളേയും പാപരഹിതമാക്കി.

നേരം വെളുത്ത് സൂര്യോദയമായപ്പോൾ നന്ദഗോപരുടെ പടിയ്ക്കൽ ഒരു സുവർണമയരഥം നില്ക്കുന്നതു





കണ്ട് ഗോപികൾ പരസ്പരം ചോദിയ്ക്കാൻ തുടങ്ങി: "ഇതാരുടെ രഥമാണ്? കംസന്റെ കാര്യം സാധിയ്ക്കാൻ വേണ്ടി പിന്നെയും അക്രൂരൻ വന്നതായിരിയ്ക്കുമോ ? നമ്മുടെ കൃഷ്ണനെ കൊണ്ടുപോയവനല്ലെ അവൻ? ഇനി നമ്മെയും കൊണ്ടു ചെന്ന് അവന്റെ മരിച്ചുപോയ സ്വാമിയ്ക്കു ബലിദാനം കൊടുക്കാനായിരിയ്ക്കും വന്നിരിയ്ക്കുന്നത്." ഇപ്ര കാരം ഗോപികൾ സംസാരിച്ചുകൊണ്ടു നില്ക്കുമ്പോൾ നിത്യകർമങ്ങൾ കഴിഞ്ഞ് ഉദ്ധവൻ അവരുടെ അടുത്തേയ്ക്കു ചെന്നു. (10.46.49)

# പ്രകരണം മുപ്പത്തെട്ട്

## ഭ്രമരഗീതത്തിലെ ജ്ഞാനവും ഭക്തിയും

ശ്രീകൃഷ്ണനെപ്പോലെ വേഷഭൂഷകൾ അണിഞ്ഞ ഉദ്ധവരെപ്പററിയുള്ള വിവരങ്ങൾ അറിയുവാൻ ഗോപികൾക്കു ആഗ്രഹം തോന്നി. അവർ ഉൽകണ്ഠനിറഞ്ഞ ദൃഷ്ടികളുമായി ഉദ്ധവരുടെ ചുററും കൂടി. (10.47.2) ശ്രീകൃഷ്ണൻ ബ്രഹ്മസ്വരൂപമാണ്. ഉദ്ധവർ ബ്രഹ്മാകാരവൃത്തിയുമാണ്. അതിനാൽ രണ്ടുപേരുടേയും വേഷം ഏകദേശം ഒരുപോലെയാണ്. ഈ രൂപസാമ്യം കണ്ട് ലക്ഷ്മീപതിയുടെ സന്ദേശവാഹകനായിരിയ്ക്കും ആഗതൻ എന്നു തോന്നിയിട്ട്, ഗോപികൾ വിനയപൂർവം ഉദ്ധവരെ സൽകരിച്ച് ഒരു ഏകാന്തസ്ഥാനത്തു പീഠത്തിൽ ഇരുത്തി മധുരവാണികളാൽ ഇപ്രകാരം ചോദിയ്ക്കാൻ തുടങ്ങി: "അവിടുന്നു യദുനാഥന്റെ ദൗത്യവും വഹിച്ചുകൊണ്ട് വന്നിരിയ്ക്കുകയാണെന്നു ഞങ്ങൾക്കു തോന്നുന്നു. അദ്ദേഹത്തിന്റെ മാതാപിതാക്കന്മാരെ സമാധാനിപ്പിയ്ക്കാനും സന്തോഷിപ്പിയ്ക്കാനും വേണ്ടി നിങ്ങളെ ഇങ്ങോട്ടയച്ചതായിരിയ്ക്കും. അല്ലാതെ അദ്ദേഹത്തിനു ഈ ഗോകുലത്തിൽ സ്മരണാർഹരായി വേറെ ആരും ഉണ്ടെന്നു തോന്നുന്നില്ല. ഹാ! സ്വജനങ്ങളോടുള്ള സ്നേഹബന്ധത്തെ മുറിയ്ക്കാൻ മുനിജനങ്ങൾക്കുപോലും വിഷമമുണ്ട്. അതിനാൽ അദ്ദേഹത്തിനു മാതാപിതാക്കന്മാരെക്കുറിച്ചു വിചാരം വരുന്നുണ്ടാകാം.സ്വജനങ്ങളല്ലാത്തവരോടുള്ള പ്രേമം സ്വാർഥത്തിൽ നിന്നാണല്ലോ ജനിയ്ക്കുന്നത്.സ്വാർഥമിരിയ്ക്കുന്നതു വരെ സ്നേഹ ത്തിന്റെ വേഷവും കെട്ടേണ്ടിവരും. കാമപൂർത്തി വന്നുകഴിഞ്ഞാൽ പ്രേമവും അവസാനിയ്ക്കും. അങ്ങനെയുള്ള പ്രീതിയാണ് പുരുഷന്മാർക്കു സ്ത്രീകളിലും വണ്ടിനു പുഷ്പത്തിലും കണ്ടുവരാറുള്ളത്."(10.47.4,6)

ഇവിടെ ചില കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ട്. മുനിജനങ്ങൾക്ക്, സംസാരത്തെ ത്യജിച്ചശേഷവും സ്വജനങ്ങളെ അഥവാ പൂർവാശ്രമത്തിലെ മിത്രങ്ങളെ ഓർമ വരുന്നു. വണ്ട് പുഷ്പത്തിലെ തേനുണ്ടുകഴിഞ്ഞശേഷം ആ പുഷ്പത്തെ ഉപേക്ഷിച്ചുപോകുന്നതുപോലെ ഗോപികളെ ഭഗവാൻ ഉപേക്ഷിച്ചുപോയിരിയ്ക്കുന്നു എന്ന് അവർ ആരോപണം ഉന്നയിയ്ക്കുന്നു. പക്ഷെ ഉദ്ധവൻ മറുപടി പറയു



മ്പോൾ, ഭഗവാൻ സർവവ്യാപകനാകയാൽ ഭഗവാന് ആരേയും ഉപേക്ഷിച്ചു പോകാൻ സാധ്യമല്ലെന്നുള്ള തത്ത്വം മനസ്സിലാകും. ഒരിയ്ക്കൽ ബ്രഹ്മാകാരവൃത്തിയുണ്ടായിട്ടു പിന്നെ അതു ജഗദാകാരമായാൽ ഗോപികൾക്കുണ്ടായതു പോലെയുള്ള വിരഹദശ വന്നുകൂടും. വീണ്ടും ആ നഷ്ടപ്പെട്ട ബ്രഹ്മാകാരവൃത്തിയുണ്ടാകാൻ വേണ്ടി ഗോപികൾ ഗൃഹകൃത്യങ്ങളെല്ലാം വിട്ട് ഉദ്ധവന്റെ അടുത്തു വന്നിരിയ്ക്കുകയാണ്.

ഗോപികൾ തുടരുന്നു: "നോക്കൂ! വേശ്യ ധനഹീനനായ പ്രേമിയെ ഉപേക്ഷിയ്ക്കുന്നു. വിദ്യാഭ്യാസം കഴിഞ്ഞാൽ ശിഷ്യൻ ഗുരുവിനെ വിട്ടുപോകുന്നു. ദക്ഷിണ വാങ്ങിക്കഴിഞ്ഞാൽ ഋത്വിക് യജമാനനെ വിട്ടുപോകുന്നു. ഫലങ്ങൾ അവസാനിയ്ക്കുമ്പോൾ പക്ഷിഗണങ്ങൾ വൃക്ഷത്തെ ഉപേക്ഷിയ്ക്കുന്നു. ഭോജനം കഴിഞ്ഞാൽ അതിഥി ആ വീടു വിട്ടുപോകും. കാട്ടുതീയുണ്ടായാൽ മൃഗങ്ങൾ ആ വനത്തെ ഉപേക്ഷിയ്ക്കും. ജാരപുരുഷൻ തന്റെ ആവശ്യം കഴിഞ്ഞാൽ സ്ത്രീ അനുരാഗിണിയാണെങ്കിലും അവളെ ഉപേക്ഷിയ്ക്കുന്നു.(10.47.7,8)

ഇങ്ങനെ സദാ ഗോവിന്ദഭഗവാനിൽ മനസ്സു ചേർന്നിരുന്ന ആ ഗോപികൾ സകല ലൗകികകാര്യങ്ങളും വിട്ടു ഭഗവാന്റെ ലീലകൾ ഓരോന്നും ഓർത്തോർത്ത് കരയാൻ തുടങ്ങി. അതിൽ ഒരു ഗോപി ശ്രീകൃഷ്ണസമാഗമത്തെ (ബ്രഹ്മാനന്ദത്തെ)പ്പററി സ്മരിച്ചുകൊണ്ടിരുന്നപ്പോൾ പറന്നു വന്ന ഒരു വണ്ടിനെ കണ്ടു. അതിനെ അവൾ തന്റെ പ്രിയതമന്റെ ദൂതനെന്നു സങ്കല്പിച്ചു ഉദ്വിഗ്നചിത്തയായി. വണ്ട് സ്വാർഥിയാണല്ലൊ. അതുപോലെ ശ്രീകൃഷ്ണനും സ്വാർഥിയായിരിയ്ക്കുമോ എന്നവൾക്കു വണ്ടിനെ കണ്ടപ്പോൾ മനസ്സിൽ തോന്നി. എന്തെന്നാൽ ഭഗവാൻ ഗോപികളെ വിരഹത്തിൽ ആഴ്ത്തി പൊയ്ക്കളഞ്ഞില്ലേ! പക്ഷെ വാസ്തവത്തിൽ ആ തോന്നൽ ഗോപികളുടെ അജ്ഞാനത്തിൽ നിന്നുണ്ടായതാണ്. ആത്മജ്ഞാനംകൊണ്ടു ബ്രഹ്മം സർവവ്യാപകമാണെന്നും അതുകൊണ്ട് ആർക്കും അതിന്റെ വിയോഗം ഉണ്ടാകാൻ സാധ്യമല്ലെന്നും ഗോപികൾക്കു മനസ്സിലായാൽ അവർ മുക്തരായി. അതിനുവേണ്ടിയാണ് ഭഗവാൻ പ്രജ്ഞാരൂപിയായ ഉദ്ധവരെ അവരുടെ അടുത്തേയ്ക്ക് അയച്ചിരിയ്ക്കുന്നത്. ഗോപികൾക്ക് ഇനിയും തോന്നുന്നത്, ഭഗവാൻ സ്വാർഥിയാണെന്നാണ്. ഒരു പ്രകാരത്തിലുള്ള ഭക്തന്മാർക്ക് ആനന്ദം നല്കിയിട്ട്, അവരെ ഉപേക്ഷിച്ചിട്ടു വേറെ ഭക്തരുടെ അടുക്കലേയ്ക്കു പൊയ്ക്കളഞ്ഞു എന്നാണ് ഗോപികളുടെ പരാതി. അതിനാൽ ആ വണ്ടിനോടു ഉദ്ധവർക്കു കേൾക്കാൻവേണ്ടി ആ ഗോപി പരിഭവവാക്കുകൾ പറയാൻ തുടങ്ങി: 1). ഹേ വണ്ടേ! നീ എന്റെ പാദത്തിൽ സ്പർശിയ്ക്കേണ്ട. ശ്രീകൃഷ്ണന്റെ വനമാലയിൽ പററിയിട്ടുള്ള ഞങ്ങളുടെ സപത്നിമാരുടെ മാറിലെ കുങ്കുമം നിന്റെ മീശയിൽ പുരണ്ടിരിയ്ക്കുന്നു. നിന്നെപ്പോലെ തന്നെ നിന്റെ സ്വാമിയും സ്വാർഥിയാണ്. മഥുരയിലെ മാനിനികളുടെ കുങ്കുമരൂപമായ കൃപാപ്രസാദം യദുവംശികളുടെ സഭയിൽ ആക്ഷേപകരമാണ്. അതെന്തിനു നിന്റെ കയ്യിൽ തന്നയച്ചു? അതു നിന്റെ പക്കൽത്തന്നെയിരിയ്ക്കട്ടെ.

2). നീ ഒരു പുഷ്പത്തിലെ മധു ഉണ്ടുകഴിഞ്ഞാൽ അതിനെ ഉപേക്ഷിച്ചുപോകുന്നതുപോലെ, ശ്രീകൃഷ്ണനും ഒരു പ്രാവശ്യം തന്റെ മാദകമായ അധരാമൃതത്തെ നൽകിയിട്ട്, പെട്ടെന്നു ഞങ്ങളെ ഉപേക്ഷിച്ചുപോയി.

3). ലക്ഷ്മീദേവി നിന്റെ സ്വാമിയെ പിരിയാതെ സേവ ചെയ്യുന്നതു ഒരു പക്ഷെ ഞങ്ങളെപ്പോലെ ആ ദേവിയും ഭഗവാന്റെ കപടവാണിയിൽ മോഹിച്ചുപോയതുകൊണ്ടായിരിയ്ക്കണം.

4). ഹേ വണ്ടേ! ഞങ്ങൾ ഗ്രാമീണരായ സ്ത്രീകളാണ്. നീയെന്തിനു ഞങ്ങളുടെ അടുത്തുവന്നു യദുവംശശിരോമണിയായ ശ്രീകൃഷ്ണന്റെ ഗുണഗാനം ചെയ്യുന്നു? ഞങ്ങൾക്കവന്റെ സ്വഭാവം നല്ലതുപോലെയറിയാം. നീ കൃഷ്ണന്റെ മഥുരാവാസികളായ പുതിയ പ്രേയസികളുടെ അടുത്തുചെന്നു പാടി കേൾപ്പിയ്ക്കൂ.അവർ നിന്റെ ഇച്ഛ സാധിച്ചു തരും. അവർക്കു ശാന്തിയും ആനന്ദവുമുണ്ട്. ഇവിടെ ഞങ്ങൾ വിരഹാഗ്നിയാൽ ഉരുകുകയാണ്.

5). നീ ഞങ്ങളെ പറഞ്ഞിണക്കാൻ വന്നിരിയ്ക്കുകയായിരിയ്ക്കും. അല്ലേ? അനുനയവിനയങ്ങൾ പ്രകടിപ്പിച്ചിണക്കാനുള്ള കല നീ നിന്റെ സ്വാമിയിൽനിന്നും അഭ്യസിച്ചതു പോലെ തോന്നുന്നു. പക്ഷെ ഭഗവത് പാദങ്ങളെ സദാ സേവ ചെയ്യുന്ന ആ ലക്ഷ്മിയുടെ അടുത്തു ഗ്രാമീണരായ ഞങ്ങൾക്കെന്തു സ്ഥാനമാണുണ്ടാകുക? എങ്കിലും നീ നിന്റെ സ്വാമിയോടൊന്നു പറഞ്ഞേക്കണം. അദ്ദേഹത്തിന്റെ 'ഉത്തമശ്ലോക'നെന്ന പേര് അന്വർഥമാകണമെങ്കിൽ ഞങ്ങളിൽ കൃപ ചെയ്തേ മതിയാകൂ എന്ന്.

6). നീ അതിനിപുണനായ ദൂതൻതന്നെ എന്നതിൽ സംശയമില്ല. പക്ഷെ ആർക്കു വേണ്ടിയാണോ ഞങ്ങൾ പുത്രൻ, പതി, ബന്ധുക്കൾ, ഗൃഹം ആദി സകലത്തേയും ത്യജിച്ചത് ആ അബലകളായ ഞങ്ങളെ ഉപേക്ഷിച്ചുപോയവനെ എങ്ങനെ ഇനിയും വിശ്വസിയ്ക്കും?

7). എന്ത്? സന്ധിയാകണമെന്നാണോ നീ പറയുന്നത്? അവൻ രാമാവതാരത്തിൽ കാട്ടാളനെപ്പോലെ ഒളിയമ്പെയ്തു ബാലിയെ കൊന്നു. കാമിച്ചുചെന്ന ശൂർപ്പണഖയെ വിരൂപയാക്കിവിട്ടു. വാമനാവതാരത്തിൽ മഹാബലിയുടെ പൂജ സ്വീകരിച്ചിട്ട് അയാളെ വരുണപാശംകൊണ്ടു കെട്ടി പാതാളത്തിലേയ്ക്കു താഴ്ത്തി. ആ കറുത്ത കൃഷ്ണനോടുള്ള സൗഹൃദം ഞങ്ങൾക്കു വേണ്ടേ വേണ്ട. എന്നാലും അവനെ സന്തതം സ്മരിയ്ക്കാതിരിയ്ക്കാനോ ആ ലീലകൾ പാടിപ്പുകഴ്ത്താതിരിയ്ക്കാനോ ഞങ്ങൾ അശക്തരാണ്.

ഗോപികൾ സകലതുമുപേക്ഷിച്ചു കൃഷ്ണനെമാത്രം ചിന്തിച്ചിരിയ്ക്കുന്നവരാണ്. എന്നിട്ടും അവർക്കു പ്രത്യക്ഷാ

നുഭവം നൽകാതെ ഭഗവാൻ സന്ദേശംമാത്രം അയച്ചുകൊടുത്തതേയുള്ളു. ഗുരു അടിയ്ക്കടി **'തത്ത്വമസി'** യുടെ ഉപദേശം നൽകുന്നു. പക്ഷെ ആ അനുഭവം ഉണ്ടാകുന്നില്ലെങ്കിൽ ഉപദേശം കൊണ്ടെന്താണ് പ്രയോജനം? പക്ഷെ അനുഭവം ഉണ്ടാകുന്നതിനു മുൻപ് പദാർത്ഥശോധന ചെയ്യണമെന്ന കാര്യം ഗോപികൾ അറിയുന്നില്ല. അതായത് **'തത്'** പദത്തിന്റെയും **'ത്വം'** പദത്തിന്റെയും അർത്ഥം ശരിയ്ക്കും മനസ്സിലാക്കേണ്ടതുണ്ട്.

8). ഗോപി വീണ്ടും വണ്ടിനോടു പറയുന്നു:

**യദനുചരിതലീലാകർണപീയൂഷവിപ്രുട്-**
**സകൃദദനവിധൂതദ്വന്ദ്വധർമാ വിനഷ്ടാഃ**
**സപദി ഗൃഹകുടുംബം ദീനമുത്സൃജ്യ ദീനാ**
**ബഹവ ഇഹ വിഹങ്ഗാ ഭിക്ഷുചര്യാം ചരന്തി.**

(10.47.18)

ചെവിയ്ക്കമൃതുപോലുള്ള അവന്റെ ലീലാകഥകളെ അല്പമെങ്കിലും സേവിച്ചവൻ രാഗദ്വേഷാദി സകല ദ്വന്ദ്വങ്ങളും വിട്ട്, ദീനതാമയമായ ഗൃഹത്തേയും കുടുംബത്തേയും ത്യജിച്ച് നിഷ്കിഞ്ചനനായി പക്ഷികൾ ജീവിയ്ക്കുന്നതുപോലെ, ഭിക്ഷാവൃത്തിയെടുത്തു ജീവിയ്ക്കാൻ തുടങ്ങുന്നു.

9) വേടന്റെ പാട്ടു കേട്ടു മാൻ ബന്ധിയ്ക്കപ്പെട്ടു ദുഃഖിയാകുന്നതുപോലെ, ശ്രീകൃഷ്ണന്റെ കപടവാണിയിൽ വിശ്വസിച്ച ഞങ്ങളും വിരഹദുഃഖം അനുഭവിയ്ക്കുകയാണ്. അതുകൊണ്ട് ഹേ ദൂതാ! ആ കൃഷ്ണന്റെ കാര്യം പറയുന്നതു മതിയാക്കൂ. വേറെ എന്തെങ്കിലും പറയൂ.

10) വണ്ടു കുറച്ചുദൂരം പറന്നു ചെന്നിട്ടു പിന്നെയും വന്നതു കണ്ടു വീണ്ടും പറയുകയാണ്: എന്ത്! നീ മഥുരയിൽ പോയി തിരിച്ചു വരുകയാണോ? ഞങ്ങളെ അങ്ങോട്ടു കൊണ്ടുചെല്ലാൻ പ്രിയതമൻ പറഞ്ഞയച്ചു എന്നോ? കൊള്ളാം , നീ ഞങ്ങൾക്കു മാനനീയൻ തന്നെ. നീ ഞങ്ങളെ ശ്രീകൃഷ്ണസന്നിധിയിലേയ്ക്ക് എങ്ങനെ കൊണ്ടു ചെല്ലും? അവന്റെ വക്ഷഃസ്ഥലത്തു ലക്ഷ്മീദേവി സദാ വിരാജിയ്ക്കുകയല്ലെ?

11). ആര്യപുത്രൻ ഗുരുകുലവാസം കഴിഞ്ഞുവന്നു മഥുരയിൽ സുഖമായിരിയ്ക്കുന്നല്ലൊ?

12). അദ്ദേഹം ഗോകുലത്തേയും മാതാപിതാക്കന്മാരേയും ഓർക്കാറുണ്ടോ? ഗോപബന്ധുക്കളെ ഓർക്കാറുണ്ടോ? ഞങ്ങളെപ്പററി വല്ലപ്പോഴുമെങ്കിലും സംസാരിയ്ക്കാറുണ്ടോ?

13). ചന്ദനത്തിന്റെ സുഗന്ധമുള്ള തന്റെ സുന്ദരകരകമലത്തെ ഭഗവാൻ ഞങ്ങളുടെ ശിരസ്സിൽ ഇനി എപ്പോഴെങ്കിലും വയ്ക്കുമോ?(10.47.21)

ശ്രീകൃഷ്ണദർശനത്തിനായി എരിപൊരിക്കൊള്ളുന്ന ഗോപികളുടെ വാക്കുകൾ കേട്ടു ഉദ്ധവൻ അവരെ സമാധാനിപ്പിച്ചുകൊണ്ടു സാവധാനത്തിൽ നയ





ചാതുര്യത്തോടെ അവരുടെ പ്രിയതമന്റെ സന്ദേശം അവരെ അറിയിയ്ക്കുവാൻ തയ്യാറായി. ഉദ്ധവർ പറഞ്ഞു: "ഹേ ഗോപികളേ! നിങ്ങൾ കൃതാർത്ഥരും സർവലോകപൂജിതകളുമാണ്. നിങ്ങളുടെ ചിത്തം ഭഗവാൻ വാസുദേവനിൽ സമ്പൂർണമായി അർപ്പിയ്ക്കാൻ കഴിഞ്ഞതു ഭാഗ്യംതന്നെ. ദാനം, വ്രതം, തപസ്സ്, ഹോമം, ജപം, സ്വാധ്യായം, ഇന്ദ്രിയദമനം, മുതലായ അനേക വിധ സാധനകൾകൊണ്ടു ശ്രീകൃഷ്ണഭഗവാനിൽ ഭക്തിയുണ്ടാകും. പക്ഷെ മുനിജനങ്ങൾക്കുപോലും അതി ദുർലഭമായിമാത്രം സാധിയ്ക്കുന്ന വിധം ഭഗവാൻ ശ്രീ കൃഷ്ണനിൽ ഉത്തമമായിട്ടുള്ള പ്രേമഭക്തി നിങ്ങൾക്കു പ്രാപ്തമായിട്ടുള്ളതു വളരെ ശ്ലാഘനീയമാണ്.

**ദിഷ്ട്യാപുത്രാൻപതീൻദേഹാൻസ്വജനാൻഭവനാനിച**
**ഹിത്വാവൃണീതയൂയംയത്കൃഷ്ണാഖ്യംപുരുഷംപരം**

(10.47.26)

നിങ്ങൾ നിങ്ങളുടെ പുത്രൻ, പതി, ദേഹം, സ്വജനം, ഗൃഹം ഇവയെല്ലാം ഉപേക്ഷിച്ചു ഭഗവാൻ ശ്രീകൃഷ്ണനെ വരിച്ചിരിയ്ക്കുന്നു. അതു വലിയ ഭാഗ്യം തന്നെ.

അല്ലയോ മഹാഭാഗ്യവതികളേ! ശ്രീകൃഷ്ണന്റെ വിയോഗത്താൽ നിങ്ങൾക്ക് അലൗകികഭക്തി പ്രാപ്തമായിരിയ്ക്കുന്നു. ഇങ്ങനെയുള്ള ഭക്തിപ്രകടനംകൊണ്ടു നിങ്ങൾ എനിയ്ക്കും വലിയ ഉപകാരം ചെയ്തിരിയ്ക്കുന്നു. ഞാൻ നിങ്ങളുടെ സ്വാമിയുടെ രഹസ്യകാര്യങ്ങൾ അറിയുന്നവനാണ്. ഭഗവാന്റെ സന്ദേശം നിങ്ങളെ അറിയിയ്ക്കാൻ വേണ്ടിയാണ് ഞാൻ വന്നത്. ആ പ്രിയതമന്റെ പരമാനന്ദസന്ദായകമായ സന്ദേശത്തെ നിങ്ങൾ കേട്ടാലും.(10.47.28)

ഇവിടെ വിയോഗത്തിന്റെ രഹസ്യം സ്പഷ്ടമായി കാണിച്ചിട്ടുണ്ട്. ഭഗവാന്റെ വിയോഗത്തിലും സംസാരം ഓർമ വരുന്നില്ലെങ്കിലും ഭഗവാന്റെ അനുഗ്രഹമുണ്ടായിട്ട് ആത്മജ്ഞാനമുണ്ടാകും. പക്ഷെ ഇതെത്രയോ പ്രയാസമുള്ള കാര്യമാണ്. ബ്രഹ്മാകാരവൃത്തി ഉണ്ടാകാതിരിയ്ക്കുമ്പോൾ വൃത്തി ജഗദാകാരമാകാതെ സൂക്ഷിയ്ക്കാൻ എത്ര പ്രയാസമാണെന്നു വേദാന്തികളോടും ജ്ഞാനികളോടും ചോദിച്ചാൽ മനസ്സിലാകും.ഭഗവാന്റെ സന്ദേശം ഉദ്ധവർ ഗോപികളെ കേൾപ്പിയ്ക്കുകയാണ്.

**ഭവതീനാം വിയോഗേമേ നഹി സർവാത്മനാ ക്വചിത്**
**യഥാ ഭൂതാനി ഭൂതേഷു ഖം വായ്വഗ്നിർജലം മഹീ**
**തഥാഹം ച മനഃപ്രാണഭൂതേന്ദ്രിയഗുണാശ്രയഃ.**

(10.47.29)

ഞാൻ സകലരുടെയും ആത്മാവാണ്. അതിനാൽ ഞാനുമായി നിങ്ങൾക്കൊരിയ്ക്കലും വിയോഗമുണ്ടാകുകയില്ല. ആകാശം, വായു, അഗ്നി, ജലം, പൃഥ്വി ഈ പഞ്ചഭൂതങ്ങൾ സകല പദാർത്ഥങ്ങളിലും വ്യാപ്തമായിരിയ്ക്കുന്ന



തുപോലെ, ഞാനും മനസ്സ്, പ്രാണൻ, ഭൂതം, ഇന്ദ്രിയം, ഗുണങ്ങൾ ഇവയ്ക്കെല്ലാം ആശ്രയരൂപമായിട്ടു സർവത്ര വ്യാപ്തമാണ്.

ഇത് വേദാന്തജ്ഞാനത്തിന്റെ പ്രാരംഭപാഠമാണ്. അന്വയഭാവത്തിൽ എല്ലാവരിലും ഭഗവാൻ ഇരുന്നാൽ എല്ലാവരുടേയും ഗുണദോഷങ്ങൾ ഭഗവാനു പററണമല്ലൊ. പക്ഷെ മായയുടെ പ്രഭാവംകൊണ്ടാണ് ഇതെല്ലാം സംഭവിക്കുന്നതെന്നു പറയപ്പെടുന്നു. ഭഗവാൻ പറയുന്നതു നോക്കാം. "എന്റെ മായയുടെ പ്രഭാവത്താൽ ഞാൻ തന്നെയാണ് ഭൂതം, ഇന്ദ്രിയം, ഗുണം ആദി രൂപങ്ങളായിട്ടു എന്നിൽ എന്നെ സൃഷ്ടിയ്ക്കുകയും പാലിയ്ക്കുകയും ലയിപ്പിയ്ക്കുകയും ചെയ്യുന്നത്."(10.47.30) ഇങ്ങനെ ചെയ്താലും ഭഗവാനിൽ ഗുണങ്ങളുടെ വികാരങ്ങളുടെ ദോഷം ഉണ്ടാകുകയില്ലേ എന്നാണെങ്കിൽ പറയുന്നു: "ആത്മാവ് മായയിലും മായയുടെ കാര്യങ്ങളിലും നിന്നു ഭിന്നമാണ്. അതു ജ്ഞാനസ്വരൂപവും, ശുദ്ധവും, ഗുണാതീതവുമാണ്." ഇതു സത്യമാണെങ്കിലും, ആത്മാവ്, മായ ഇങ്ങനെ ദ്വൈതമുണ്ടാകുമല്ലോ എന്നാണെങ്കിൽ പറയുന്നു: "സുഷുപ്തി, സ്വപ്നം, ജാഗ്രത്ത് ഇങ്ങനെയുളള മായയുടെ വൃത്തികളാൽ ആത്മാവ് പ്രാജ്ഞൻ, തൈജസൻ, വിശ്വൻ ആദി രൂപങ്ങളായി പ്രതീതമാകുന്നു."(10.47.31) അതായത് യാതൊന്നു കാണുന്നുവോ അത് ആഭാസമാത്രമാണ്. അതായത് എങ്ങനെ സ്വപ്നം കാണുന്നുവോ അതുപോലെതന്നെ ജാഗ്രത്തും. അതിനാൽ ഇനി സ്വപ്നദൃഷ്ടാന്തം കൊണ്ടു ജാഗ്രത്തിനെ മിഥ്യയായി സ്ഥാപിയ്ക്കുന്നു. ഭഗവാൻ പറയുന്നു: "മനുഷ്യർ സ്വപ്നത്തിൽ കാണുന്ന പദാർഥങ്ങളെ ഉണരുമ്പോൾ മിഥ്യയാണെന്നറിഞ്ഞ് ഉപേക്ഷിയ്ക്കുന്നതുപോലെ, ഇന്ദ്രിയവിഷയങ്ങളെ ചിന്തിയ്ക്കുന്ന മനസ്സിനെ ഇന്ദ്രിയങ്ങൾസഹിതം പിൻവലിച്ച് അജ്ഞാനനിദ്രയിൽനിന്നുമുണർന്ന് എന്നെ സാക്ഷാത്ക്കരിയ്ക്കണം."(10.47.32.) സ്വപ്നത്തിൽ പലതും കാണുന്നു. പല മനുഷ്യരേയും കാണുന്നുണ്ട്. പല വ്യവഹാരങ്ങളും ചെയ്യുന്നുണ്ട്. എങ്കിലും അവയെല്ലാം പ്രാതിഭാസികമാണ്. എല്ലാം വെറും തോന്നൽ മാത്രമാണെന്നു ബോധ്യമായ ശേഷം എല്ലാം ഞാനായിരുന്നു എന്നറിയുന്നതുകൊണ്ടു ദോഷമില്ല. സ്വപ്നദൃഷ്ടാന്തം കൂടാതെ ഇപ്പോൾ *സയൻസു* കൊണ്ടും എല്ലാം പ്രാതിഭാസികമാണെന്നു കണക്കുകൂട്ടി സിദ്ധമാക്കിയിട്ടുണ്ട്. *പ്രൊഫസ്സർ* മില്ലൻ പറയുന്നത്, "ഏതൊരു മനുഷ്യൻ ഏതൊരു ജഗത്തു കാണുന്നുവോ, അത് അവന്റെ കല്പനയല്ലാതെ വേറൊന്നുമല്ല" എന്നാണ്. അതിനാൽ ജഗത്ത് അറിയാൻ തക്ക വസ്തുവൊന്നുമല്ല. അറിയാനുളളത് ആത്മാവാണ്. അതിനെ അറിഞ്ഞാൽ പിന്നെ അറിയാനോ കാണാനോ വേറെ ഒന്നും ഉണ്ടായിരിയ്ക്കുകയുമില്ല. ഭഗവാന്റെ സന്ദേശം തുടരുകയാണ്: എല്ലാ നദികളും സമുദ്രത്തിൽ ചെന്നു ചേരുന്നതുപോലെ, മനനശീലരായവരുടെ വേദാഭ്യാസവും, യോഗവും, ആത്മാനാത്മ വിവേകവും, ത്യാഗം, തപസ്സ്, ദമം, സത്യം ആദിധർമങ്ങളുമെല്ലാം എന്റെ പ്രാപ്തിയിൽ സമാപ്തമാകുന്നു." സമരൂപിയായ ബ്രഹ്മത്തിന്റെ പ്രാപ്തിയിൽ സകലതും സമ-ആപ്തമായിത്തീരുന്നു.

ശ്രീമദ്ഭാഗവതത്തിൽ പല സ്ഥലത്തും ആദ്യം ജഗത്തിന്റെ സൃഷ്ടിയെപ്പററി പ്രതിപാദിച്ചിട്ട് അതിനെ നിഷേധിയ്ക്കുന്നതായി കാണാം. ദ്വാദശസ്കന്ധത്തിൽ ആത്യന്തികപ്രളയത്തെപ്പററി പറയുന്നുണ്ട്. അതിലും ജഗത്തിന്റെ ഉല്പത്തി സിദ്ധമാകുന്നില്ല. ജഗത്തിനെ ആരോപിച്ചിട്ടു പിന്നെ അപവാദം (നിഷേധം) ചെയ്യുന്ന വേദാന്തരീതിതന്നെയാണ് ശ്രീമദ് ഭാഗവതത്തിലും കാണുന്നത്. അതിനു ചില ദൃഷ്ടാന്തങ്ങൾ താഴെ കാണിയ്ക്കുന്നു:

1. പ്രഥമസ്കന്ധത്തിൽ മൂന്നാമത്തെ അധ്യായത്തിൽ അവതാരങ്ങളെ വർണിച്ചിട്ട്, അവിടെത്തന്നെ മുപ്പത്തിമൂന്നാമത്തെ ശ്ലോകംകൊണ്ടു നിഷേധിയ്ക്കുകയും ചെയ്യുന്നു.

2. രണ്ടാംസ്കന്ധത്തിൽ പത്താമത്തെ അധ്യായത്തിൽ വിരാട് പുരുഷന്റെ ഉല്പത്തിയെപ്പറ്റി പറഞ്ഞിട്ട്, ആ അധ്യായത്തിൽത്തന്നെ മുപ്പത്തഞ്ചാമത്തെ ശ്ലോകം കൊണ്ടു നിഷേധിയ്ക്കുന്നു.

3. മൂന്നാംസ്കന്ധത്തിൽ അഞ്ചാമധ്യായത്തിൽ മൈത്രേയൻ വിദുരനെ സൃഷ്ടിക്രമത്തെപ്പററി കേൾപ്പിയ്ക്കുന്നുണ്ട്. പിന്നെ അതു ഭഗവാന്റെ മായയാണെന്നും (3.7.9.) സ്വപ്നം പോലെ മിഥ്യയാണെന്നും പറയുന്നു.(3.7.10.)

4. ദക്ഷസ്തുതിയിലും (4.7.26.) ബ്രഹ്മാവിന്റെ സ്തുതിയിലും (4.7.31.) സനത്കുമാരൻ പൃഥുചക്രവർത്തിയെ ഉപദേശിയ്ക്കുന്നിടത്തും (4.22.38.) ജഗത്തിനെ നിഷേധിയ്ക്കുന്നുണ്ട്.

5. അഞ്ചാംസ്കന്ധത്തിൽ (5.12.11.)

6. നാരദൻ ചിത്രകേതുവിന് ഉപദേശിയ്ക്കുന്നു. (6.15.8.)

7. ഏഴാംസ്കന്ധത്തിൽ പ്രഹ്ലാദൻ അസുരബാലന്മാരെ ഉപദേശിയ്ക്കുന്നു.(7.7.23. 25, 27.)

8. എട്ടാംസ്കന്ധത്തിൽ ഗജേന്ദ്രസ്തുതിയിൽ (8.3.24.)

9. അംശുമാൻ കപിലഭഗവാനെ സ്തുതിയ്ക്കുന്നിടത്ത്. (9.8.26.)

10. ദശമസ്കന്ധത്തിൽ പലപ്പോഴും അവിദ്യയാൽ ജഗത്തു പ്രതീതമാകുകയാണെന്നു പറഞ്ഞിട്ടുണ്ട്. (10.2.39; 10.3.39; 10.14.22; 10.14.28.) അക്രൂരന്റെ സ്തുതിയിലും ആദ്യം ജഗത്തിന്റെ സൃഷ്ടിക്രമം പറഞ്ഞിട്ടു പിന്നെ നിഷേധിയ്ക്കുന്നു.(10.40.11.)

മേൽപറഞ്ഞ വിധം ജ്ഞാനം ജാഗ്രത്താകുമ്പോൾ അതിനെ പ്രജ്ഞ അഥവാ ബ്രഹ്മാകാരവൃത്തിയെന്നു പറയുന്നു. കഥാരൂപത്തിൽ പറയുന്നെങ്കിൽ അതിനെ ഉദ്ധവരുടെ സ്വരൂപമെന്നു പറയാം. ഈ ദശയിൽ മനോനാശവും, വാസനാക്ഷയവും, തത്ത്വജ്ഞാനവും ഉണ്ടാകും. സകല

ധർമങ്ങളും സമാപ്തവുമാകും. (10.47.33.) ജ്ഞാനമാർഗ ത്തിന്റെ ഈ രീതി പതിനൊന്നും പന്ത്രണ്ടും സ്കന്ധത്തി ലും വരുന്നതു കാണാം.

ഇപ്രകാരം ഒരു ബ്രഹ്മം മാത്രം സത്യവും മററുള്ള തെല്ലാം മിഥ്യയുമാണെങ്കിൽ ഭഗവാൻ മഥുരയ്ക്കുപോയ പ്പോൾ ഗോപികൾക്ക് എന്തുകൊണ്ടാണ് വിരഹം തോന്നി യത്? ഇതു പ്രേമത്തിന്റെ വിഷയമാണ്. ജ്ഞാനവിഷയമല്ല. തത്ത്വവിചാരം ചെയ്യാൻ ശക്തിയില്ലാത്തവരും, ജഗത്തിനെ മിഥ്യയായിട്ടു കാണാൻ സാധിയ്ക്കാത്തവരും, ജാഗ്രദവ സ്ഥയെ സത്യമായിക്കരുതുന്നവരും പ്രേമിഭക്തരാണ്. അവർക്കും എന്തെങ്കിലും സാധനാക്രമം ഉപദേശിയ്ക്കേണ്ട തുള്ളതിനാൽ ഭഗവാൻ ഉദ്ധവരിൽകൂടി ഇനി പറയുന്നു: "ഞാൻ നിങ്ങളുടെ കണ്ണിനു ധ്രുവനക്ഷത്രമാണെന്നെനി യ്ക്കറിയാം. (നിങ്ങളുടെ ദൃഷ്ടിയിൽ സഗുണമാണ്.) നിങ്ങ ളുടെ ജീവിതസർവസ്വമാണ്. പക്ഷെ നിങ്ങളിൽനിന്നും ഇത്ര ദൂരെ ഇരിയ്ക്കുന്നതിനൊരു കാരണമുണ്ട്. അത് നിങ്ങൾ നിരന്തരം എന്നെ ധ്യാനിയ്ക്കാൻ വേണ്ടിയാണ്. ശരീരം ദൂരെ യിരുന്നാലും മനസ്സുകൊണ്ടു നിങ്ങൾ എന്റെ അടുത്തായി രിയ്ക്കും. മനസ്സിൽ നിങ്ങൾക്ക് എന്റെ സാന്നിധ്യത്തിന്റെ അനുഭവം എപ്പോഴും ഉണ്ടായിരിയ്ക്കും. പരദേശത്തിരി യ്ക്കുന്ന പ്രിയതമനിൽ പ്രേമികളുടെ ചിത്തം ചേർന്നിരി യ്ക്കുന്നതുപോലെ, കണ്ണിനുനേരെ ഇരിയ്ക്കുന്നതു കൊണ്ടു ണ്ടാകാറില്ല.(10.47.35.) സകല വൃത്തികളും ശാന്തമാക്കി ചിത്തത്തെ പൂർണമായി എന്നിൽ ചേർത്തു സ്മരിയ്ക്കുന്ന തുകൊണ്ടു നിങ്ങൾക്കെന്നെ വേഗം എന്നന്നേയ്ക്കുമായി പ്രാപിയ്ക്കാൻ കഴിയും.(10.47.36.) ജ്ഞാനത്തിന്റെ ഫലം സദ്യോമുക്തിയാണ്. ഗോപികൾ ഇനിയും അതിന്നധികാരി കളായിട്ടില്ല. അതിനാൽ ഒടുവിൽ കുരുക്ഷേത്രത്തിൽവെച്ചു ഗോപികൾക്കു ഭഗവാൻ നേരിട്ട് ഉപദേശം കൊടുക്കും.(10.82.) അന്ന് ഈ ഉപദേശം കേട്ടു ഗോപികൾ ജീവന്മുക്തരായി എന്നും പറഞ്ഞിട്ടുണ്ട്. പക്ഷെ ഈ അവസരത്തിൽ ഗോപി കൾക്ക് ഈ ജ്ഞാനം ഗ്രഹിയ്ക്കാനുള്ള ശക്തിയുണ്ടായി രുന്നില്ല. അതിനാൽ ഉദ്ധവരിൽ ക്കൂടി പ്രേമപ്രധാനികളായ ഗോപികളോടു ഭഗവാൻ പറയുകയാണ്: "വൃന്ദാവനത്തിൽ രാസലീലയ്ക്കു എന്റെ അടുത്തേയ്ക്കു വരാൻ സ്വജനങ്ങൾ തടുക്കുകയാൽ സാധിയ്ക്കാതെ പോയ ആ ഗോപികൾ എന്നെ സ്മരിച്ച് എന്നെ പ്രാപിച്ചതു നിങ്ങൾക്കറിയാമല്ലോ. അതുപോലെ നിങ്ങളും എന്നെ സ്മരിച്ച് എന്നിൽത്തന്നെ ചേർന്നുകൊള്ളും."

ഇവിടെ സ്മരണം അഥവാ സ്മൃതിയിൽക്കൂടി ആത്മ ബോധമുണ്ടാകുമെന്നു പറയുന്നു. അതിന്റെ അർഥം, താൻ ഉദ്ധവർമുഖാന്തരം അയച്ചിട്ടുള്ള ജ്ഞാനത്തെ സ്മരണയിൽ വച്ചുകൊണ്ടാൽ ജ്ഞാനയുക്തമായ ഭക്തികൊണ്ടവർക്കു വേഗം ഫലപ്രാപ്തിയുണ്ടാകുമെന്നാണ്.

ഈ ഉപദേശം കേട്ടു വ്രജബാലികമാർക്ക് ആനന്ദമു





ണ്ടായി. ഭഗവാന്റെ സന്ദേശശ്രവണം കൊണ്ട് അവർക്കു ശ്രീകൃഷ്ണന്റെ സ്വരൂപവും ലീലകളും പൂർവവത് സ്മൃതിപഥത്തിൽ വന്നു. പ്രേമപൂർണമായ ഹൃദ യത്തോടെ അവർ ഉദ്ധവരോടു പറയാൻ തുടങ്ങി. (10.47.38.)

## പ്രകരണം മുപ്പത്തൊമ്പത്

### ഭക്തിയും ജ്ഞാനവും വൈരാഗ്യവും

ദശമസ്കന്ധത്തിന്റെ പൂർവാർധം അവസാനിയ്ക്കു കയാണ്. ഗോപികൾ ഉദ്ധവരോടു മറുപടി പറയുന്നിടത്തു ഭക്തിയുടെ യഥാർഥ സ്വരൂപം കാണാം. ജ്ഞാനത്തിന്റെ യഥാർഥസ്വരൂപം അക്രൂരഗൃഹത്തിൽ ഭഗവാൻ ചെല്ലു മ്പോൾ അക്രൂരൻ ചെയ്യുന്ന സ്തുതിയിലും കാണാം. വൈരാഗ്യത്തിനു ധൃതരാഷ്ട്രർക്കു അക്രൂരൻ നല്കുന്ന ഉപ ദേശം മാതൃകയാണ്. ഭക്തിയും, ജ്ഞാനവും, വൈരാഗ്യവും ഒന്നിച്ചുണ്ടെങ്കിൽ മുക്തി വേഗമുണ്ടാകും. പരീക്ഷിത്തിനെ പ്പോലെ ഈ മൂന്നും ശരിയ്ക്കുണ്ടെങ്കിലേ ഏഴു ദിവസം കൊണ്ടു മുക്തി ലഭിയ്ക്കുകയുള്ളു.

യഥാർഥ പ്രേമമുള്ളിടത്തു താൻ സ്നേഹിയ്ക്കുന്ന വ്യക്തിയ്ക്കു സുഖമാണോ എന്നാണ് വിശേഷം ചോദി യ്ക്കുമ്പോൾ ആദ്യം ചോദിയ്ക്കാറുള്ളത്. ഗോപികളും അങ്ങനെ തന്നെയാണു ചെയ്യുന്നത്. അവർ ഉദ്ധവനോടു പറയുന്നു:"യാദവർക്കു സദാ ദുഃഖമുണ്ടാക്കിയിരുന്നകംസൻ അയാളുടെ അനുയായികളോടുകൂടി മരിച്ചതു വളരെ നന്നാ യി. ധനധാന്യങ്ങളാൽ സമ്പന്നരായ തന്റെ കുടുംബികളോ ടൊത്തു കൃഷ്ണൻ സുഖമായിരിയ്ക്കുന്നു എന്നറിഞ്ഞതു വളരെ ആനന്ദകരമാണ്. (10.47.39.)കൃഷ്ണൻ ഇവിടെ ഞങ്ങ ളോടു കാണിച്ചിരുന്നതുപോലുള്ള പ്രേമം അവിടെ മഥുര യിലെ സ്ത്രീകളോടു കാണിയ്ക്കുന്നുണ്ടോ? ഭഗവാൻ ശ്രീകൃഷ്ണൻ രതിചതുരനാണ്. അതുകൊണ്ട് എല്ലാ സ്ത്രീകളും അവനെ സ്നേഹിയ്ക്കും. അതിനാൽ മഥുര യിലെ സ്ത്രീകൾ കൃഷ്ണനെ തീർച്ചയായും സ്നേഹി യ്ക്കുന്നുണ്ടാകും. ശ്രീകൃഷ്ണനും അവരിൽ ആസക്തനാ യിരിയ്ക്കണം. എന്നാലും അതിൽ ഞങ്ങൾക്കെന്താണൊരു ലാഭം? വല്ലപ്പോഴെങ്കിലും ഞങ്ങളെ അദ്ദേഹം ഓർമിയ്ക്കാ റുണ്ടോ? വൃന്ദാവനത്തിൽ ഞങ്ങൾ അദ്ദേഹത്തിന്റെ ഗുണ ഗാനങ്ങളും പാടി അദ്ദേഹത്തോടൊപ്പം രമിച്ച രാത്രികളെ വല്ലപ്പോഴെങ്കിലും അദ്ദേഹം സ്മരിയ്ക്കാറുണ്ടോ? ശ്രീകൃ ഷ്ണചന്ദ്രൻ എപ്പോഴെങ്കിലും ഇങ്ങോട്ടു വരുമോ?"

ഒരു ഗോപി പറയുകയാണ്: "അല്ലയോ സഖീ! അദ്ദേ ഹം ശത്രുക്കളെ വെന്നു രാജ്യം നേടിയിരിയ്ക്കുകയാണ്. ഇനി രാജകന്യകകളെ വിവാഹവും ചെയ്തു സ്വജനങ്ങ ളൊത്തു സുഖമായി ജീവിയ്ക്കും. സുഖഭോഗങ്ങൾ ഉപേ ക്ഷിച്ച് അവർ ഇനി ഇങ്ങോട്ടെന്തിനു വരണം?" വേറൊരു ഗോപി പറഞ്ഞു: "അങ്ങനെയല്ല, ശ്രീകൃഷ്ണചന്ദ്രൻ സാക്ഷാൽ ലക്ഷ്മീപതിയാണ്. അദ്ദേഹം പൂർണകാമനും



കൃതകൃത്യനുമാണ്. നമ്മെപ്പോലുള്ള വനവാസികളെക്കൊണ്ടോ രാജകന്യകകളെക്കൊണ്ടോ അവനെന്താണ് പ്രയോജനം? കാമചാരിണിയായ പിംഗളപോലും പറഞ്ഞത്,സംസാരത്തിൽ ആശവയ്ക്കാതിരിയ്ക്കുകയാണ് പരമസുഖമായിട്ടുള്ള തെന്നാണ്. നാം ഇതറിയുന്നുണ്ടെങ്കിലും ശ്രീകൃഷ്ണനിലുള്ള ആശ ഉപേക്ഷിയ്ക്കുക നമുക്കു പ്രയാസമാണ്. ഹരിയുടെ ഏകാന്തസംഭാഷണത്തിന്റെ സ്മരണ ആർക്കുപേക്ഷിയ്ക്കാൻ കഴിയും? ഭഗവാൻ ആഗ്രഹിയ്ക്കുന്നില്ലെങ്കിലും ലക്ഷ്മീദേവിയ്ക്കു ഭഗവാനെ ഒരു നിമിഷംപോലും പിരിഞ്ഞിരിയ്ക്കാൻ കഴിയുന്നില്ല. ഈ നദിയും, പർവതവും, വനവും,പശുക്കളും, ഓടക്കുഴൽനാദവുംഎല്ലാം എല്ലാം നമു ക്കു നന്ദനന്ദനന്റെ മധുരസ്മരണ ഉണ്ടാക്കിക്കൊണ്ടേയിരിയ്ക്കുന്നു. ഈ ഭൂമിയിൽ അവന്റെ മംഗളചരണങ്ങൾ പതിഞ്ഞതാണ്. ഒരുവിധത്തിലും അവനെ മറക്കാൻ നമുക്കു സാധിയ്ക്കുന്നില്ല. അവന്റെ ഹാസ്യം, അവന്റെ ലീലകൾ, പീയൂഷവാണി മുതലായവയാൽ നമ്മുടെ ചിത്തത്തെ കാർവർണ്ണൻ അപഹരിച്ചിരിയ്ക്കുകയാണ്. ഇതെല്ലാം നാം എങ്ങനെ മറക്കും? ഹേ!നാഥാ! ഹേ ഗോവിന്ദാ! അവിടുത്തെ ഗോകുലം ദുഃഖാർണവത്തിൽ ആണ്ടു പോയിരിയ്ക്കുന്നു. അതിനെ ഉദ്ധരിച്ചാലും.(10.47.52.)

ഈ വാക്കുകൾ മുഴുവൻ പ്രേമിഭക്തരുടെ ലക്ഷണങ്ങളെ വെളിപ്പെടുത്തുന്നതാണ്. സ്നേഹം അനേകവിധമാകയാൽ വാർത്താലാപങ്ങളും പലവിധമായിരിക്കും. പരദേശത്തിരിയ്ക്കുന്ന ഗുരുവിനെ ശിഷ്യന്മാർ ഓർമിയ്ക്കുന്ന ഒരു ഭാവവും ഇതിൽനിന്നും സ്ഫുരിയ്ക്കുന്നുണ്ട്.

ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: "ശ്രീകൃഷ്ണ ചന്ദ്രന്റെ സന്ദേശം കേട്ട് ഗോപികളുടെ വിരഹ താപം ശാന്തമായി. അവർ ഭഗവാനെ ഇന്ദ്രിയാതീതനും എല്ലാവരുടേയും ആത്മാവുമാണെന്നറിഞ്ഞ് ഉദ്ധവനെ യഥാവിധി സത്ക്കരിച്ചു."(10.47.53) ഉദ്ധവർ ഗോപികളുടെ വിരഹവ്യഥയെ ശാന്തമാക്കാനായി കുറച്ചു മാസങ്ങൾ വ്രജത്തിൽ താമസിച്ചു. അദ്ദേഹം ശ്രീകൃഷ്ണന്റെ മനോരഞ്ജകമായ ലീലാകഥകളെക്കൊണ്ട് വ്രജവാസികളെ സന്തോഷിപ്പിച്ചു. ഉദ്ധവർ അങ്ങനെ ഗോകുലത്തിൽ താമസിച്ചത്രയും കാലം അവർക്ക് ഒരു ക്ഷണംപോലെ കഴിഞ്ഞുകൂടി. ആനന്ദം അനുഭവിയ്ക്കുമ്പോൾ സമയം വേഗം കഴിഞ്ഞുപോകുന്നു. ഉദ്ധവനും ഭഗവാന്റെ ക്രീഡാസ്ഥാനങ്ങളായിരുന്ന വ്രജത്തിലെ നദി, വനം, പർവതം, ഗുഹ, വൃക്ഷങ്ങൾ ഇവയെ ദർശിച്ചുകൊണ്ടും വ്രജവാസികളിൽ ശ്രീകൃഷ്ണസ്മരണയെ ഉദ്ദീപിപ്പിച്ചുകൊണ്ടും ആനന്ദപൂർവം ദിനങ്ങൾ കഴിച്ചുകൂട്ടി. (10.47.56.)

ജ്ഞാനമുണ്ടായശേഷം അതിൽ നിഷ്ഠ ഉണ്ടാകാൻ ഗോപികളുടേതുപോലുള്ള പ്രേമം ഉണ്ടായിരിയ്ക്കണം. ഗോപികൾക്കു ഗൃഹത്തേയൊ സ്വജനങ്ങളേയൊ ഓർമവന്നിരുന്നില്ല. ശ്രീകൃഷ്ണകഥ മാത്രമേ അവർ ഓർത്തിരുന്നുള്ളു. ഇങ്ങനെയുള്ള ദൃഢനിഷ്ഠ കണ്ടിട്ട് ഉദ്ധവർക്ക് അവാച്യമായ ആനന്ദമുണ്ടായി. അവരെ തൊഴുതുകൊണ്ടദ്ദേഹം ഇപ്രകാരം പറഞ്ഞു: "ഈ സംസാരത്തിൽ ഈ ഗോപികൾ സകല ദേഹധാരികളിലും വച്ച് ശ്രേഷ്ഠരാണ്. എന്തെന്നാൽ അവരുടെ ചിത്തം സർവാത്മാവായ ശ്രീഹരിയിൽ അത്യന്തം ആസക്തമായിരിയ്ക്കുന്നു. ഇങ്ങനെയുള്ള ആസക്തി സംസാരഭീതരായ മുനിജനങ്ങൾക്കും ഭക്തരായ ഞങ്ങൾ ക്കുപോലും അത്യന്തം ദുർല്ലഭമാണ്. ശ്രീ അനന്തഭഗവാന്റെ അത്യന്തം രസകരമായ ലീലകളിൽ സദാ രമിയ്ക്കുന്ന രസി ന്മാർക്കു യജ്ഞാദിസാധനകൾകൊണ്ടുപോലും എന്തു കൂടുതൽ പ്രയോജനമാണുണ്ടാകുന്നത്?

**ക്വേമാഃ സ്ത്രീയോ വനചരീർവ്യഭിചാരദുഷ്ടാഃ**
**കൃഷ്ണേ ക്വ ചൈഷ പരമാത്മനി രൂഢഭാവഃ**
**നന്വീശ്വരോഽനുഭജതോഽവിദുഷോഽപി സാക്ഷാത്**
**ശ്രേയസ്തനോത്യഗദരാജ ഇവോപയുക്തഃ.** (10.47.59.)

വ്യഭിചാരദൂഷിതരും, വനവാസികളുമായ ഈ സ്ത്രീകളെവിടെ ! അവരുടെ പരമാത്മാവായ ശ്രീകൃഷ്ണനിലുള്ള സുദൃഢമായ അനുരാഗമെവിടെ! അജ്ഞാനികളായാലും ഭഗവാനെ തീവ്രമായി ഭജിച്ചാൽ തീർച്ചയായും അവർക്കു പരമകല്യാണമുണ്ടാകുമെന്ന് ഈ ഗോപികളുടെ ജീവിതം സിദ്ധമാക്കുന്നു. അറിയാതെയാണെങ്കിലും, അമൃതു കുടിച്ചാൽ അമരത്വം ഉണ്ടാകുകതന്നെ ചെയ്യും.

ഇവിടെ ഗോപികളെ **"വ്യഭിചാരദുഷ്ടാഃ"** എന്നു പറഞ്ഞിരിയ്ക്കുന്നതിനാൽ അവർക്കു ജാരസംബന്ധമാണ് ഭഗവാനോടുണ്ടായിരുന്നതെന്നു പലരും ശങ്കിച്ചുപോകാറുണ്ട്. പക്ഷെ അധ്യാത്മഭാവത്തിൽ നോക്കിയാൽ, ദ്വൈതഭാവത്തിൽ കഴിയുന്നവരെല്ലാം വ്യഭിചാരികളാണ്. എന്തെന്നാൽ തത്ത്വം ഏകമാണ്, അത് അദ്വൈതവുമാണ്. അതിനാൽ **'വ്യഭിചാരദുഷ്ടാഃ'** എന്നു പറഞ്ഞതിന്റെ അർഥം 'ഗോപികൾ ദ്വൈതവ്യവഹാരം നടക്കുന്ന സംസാരത്തിൽ ഇരുന്നിട്ടും അവർക്കു ഭഗവാനിൽ തന്മയഭാവം പ്രാപ്തമാക്കാൻ കഴിഞ്ഞിരുന്നു' എന്നാകാം. വൃന്ദാവനത്തിൽ കഴിഞ്ഞിരുന്ന സമയത്തും അവർക്കു ഗൃഹസംസാരങ്ങളൊന്നും ഓർമ വന്നിരുന്നില്ല. ഇങ്ങനെയുള്ള ദശ പ്രാപ്തമാക്കുക വളരെ പ്രയാസമാണ്. സാധുക്കൾ വനത്തിൽ താമസിയ്ക്കുകയാണെങ്കിൽപോലും അവരിൽ ചിലപ്പോഴെല്ലാം ദ്വൈതഭാവം വന്നുപോകാറുണ്ട്. ഇത് ഒരു വിധത്തിൽ വ്യഭിചാരമാണ്. പക്ഷെ ഗോപികൾക്കു ഭഗവാനിൽനിന്നും ലഭിച്ചതായ പ്രസാദത്താൽ അവരുടെ മനസ്സിന്റെ തന്മയത നീണ്ടുനിന്നിരുന്നു. ഇങ്ങനെയുള്ള പ്രസാദം ലക്ഷ്മീദേവിയ്ക്കു പോലും ലഭിച്ചിരുന്നില്ല.

ഉദ്ധവർ ആത്മഗതം ചെയ്യുന്നു:



**ആസാമഹോ ചരണരേണുജുഷാമഹം സ്യാം**
**വൃന്ദാവനേ കിമപി ഗുല്മലതൗഷധീനാം**
**യാ ദുസ്ത്യജം സ്വജനമാര്യപഥം ച ഹിത്വാ**
**ഭേജൂർമുകുന്ദപദവീം ശ്രുതിഭിർവിമൃഗ്യാം.** (10.47.61.)

"ഈ വൃന്ദാവനത്തിൽ, ഈ ഗോപികളുടെ ചരണധൂളി ഏല്ക്കുന്ന ലതകളും, വൃക്ഷങ്ങളും, ഔഷധികളുമെല്ലാം ധന്യധന്യരാണ്. അതിലൊന്നു ഞാനായിരുന്നെങ്കിൽ എന്റെ ജീവിതം ധന്യമാകുമായിരുന്നു. ദുസ്ത്യജമായ സംസാരബന്ധം മുറിച്ച്, ആര്യധർമത്തേയും ത്യജിച്ച്, ശ്രുതികളാൽ അന്വേഷിയ്ക്കപ്പെടുന്ന മുകുന്ദപദത്തെ പ്രാപിച്ചിരിയ്ക്കുന്ന ഈ ഗോപികൾ പരമധന്യരാണ്."

"സാക്ഷാൽ ലക്ഷ്മീദേവിയാൽ പൂജിക്കപ്പെടുന്നതും, ബ്രഹ്മാദികൾ (ആപ്തകാമരായ യോഗീശ്വരന്മാർ) പോലും സദാ ചിന്തനം ചെയ്യുന്നതുമായ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണകമലങ്ങൾ ആരുടെ ഹൃദയവ്യഥയെ ശാന്തമാക്കിയോ, ആരുടെ ഹരികഥാഗാനങ്ങൾ ത്രിലോകത്തേയും പവിത്രമാക്കിക്കൊണ്ടിരിയ്ക്കുന്നു വോ, ആ നന്ദവ്രജത്തിലെ ഗോപാംഗനമാരുടെ ചരണധൂളിയെ ഞാൻ എപ്പോഴും നമസ്കരിയ്ക്കുന്നു.' (10.47.63.)

ഗോപികൾ ഭക്തികൊണ്ടു തന്മയത പ്രാപ്തമാക്കി. യോഗ സൂത്രത്തിലും **'ഈശ്വരപ്രണിധാനാദ്വാ,'** അതായത് ഈശ്വരഭക്തിയാലും യോഗം പ്രാപ്തമാകും എന്നാണ് പറയുന്നത്. പക്ഷെ ഒരു വ്യത്യാസമുള്ളത്, യോഗികൾ സ്വരൂപചിന്തനം ചെയ്യുമ്പോൾ ഉള്ളിൽ വലിയ ആനന്ദമുണ്ടാകും; പക്ഷെ വ്യുത്ഥാനദശയിൽ ഭഗവാന്റെ വിരഹവും തോന്നും എന്നുള്ളതാണ്. ഇങ്ങനെ വിരഹദുഃഖമുണ്ടാകാതിരിയ്ക്കാനാണ് ഉദ്ധവൻ ഗോപികൾക്കു ജ്ഞാനമുപദേശിച്ചത്. ഗോപികളിൽനിന്നും തന്മയത ഉണ്ടാകാൻ വേണ്ടത്ര പ്രേമഭക്തി ഉദ്ധവരും സ്വായത്തമാക്കി. ജ്ഞാനമുണ്ടായാലും സംസാരത്തേയും ബന്ധുമിത്രാദികളേയും പൂർണമായി മറക്കുക പ്രയാസമാണ്. സാന്ദീപനിയുടെ ആശ്രമത്തിൽ വേദാധ്യയനം ചെയ്തിരുന്നപ്പോൾ ഭഗവാനും തന്റെ മാതാ, പിതാ, ബന്ധുമിത്രങ്ങൾ ഇവരുടെ വിചാരം ഉണ്ടായിരുന്നു. ഗോപികൾ ബന്ധുക്കളുടെ ഇടയിൽ കഴിഞ്ഞുകൊണ്ടിരിയ്ക്കുമ്പോഴും ഭഗവാനിൽ തന്മയരായിരുന്നു. ഏകാദശസ്കന്ധത്തിൽ, "ബന്ധുക്കളോടുള്ള സ്നേഹം മറക്കുക വലിയ പ്രയാസമാണ്." എന്ന് ഭഗവാനോടു ഉദ്ധവരും പറയുന്നുണ്ട്. ഇക്കാര്യത്തിൽ ഗോപികളുടെ ഭൂമിക വളരെ ഉയർന്നതായിരുന്നു.

ഇപ്രകാരം കുറച്ചുമാസങ്ങൾ വ്രജത്തിൽ കഴിച്ചുകൂട്ടിയിട്ട് നന്ദൻ, യശോദ, ഗോപീഗോപൻമാർ മുതലായവരുടെ അനുമതിയോടുകൂടി ഉദ്ധവർ തിരിച്ചു മഥുരയ്ക്കു പോകാൻ തയ്യാറായി. എല്ലാവരും ഉദ്ധവരെ യാത്ര അയയ്ക്കാനായി വന്നിട്ട് ഇപ്രകാരമൊരു സന്ദേശം ഭഗവാനെ അറിയിയ്ക്കാനപേക്ഷിച്ചു: "ഇനി ഞങ്ങളുടെ മനോവൃത്തി നിരന്തരം ശ്രീകൃഷ്ണന്റെ ചരണങ്ങളിൽത്തന്നെ ചേർന്നിരിയ്ക്കണം. ഞങ്ങളുടെ വാണി സദാ കൃഷ്ണന്റെ നാമസങ്കീർത്തനം ചെയ്യുമാറാകണം. ഞങ്ങളുടെ ശരീരം സദാ ശ്രീകൃഷ്ണനെ നമസ്കരിയ്ക്കുന്നതിൽ നിയുക്തമാകണം. ഞങ്ങളുടെ കർമഫലത്താൽ ഏതു യോനികളിൽ ഞങ്ങൾക്കു ജനിക്കേണ്ടിവന്നാലും അവിടെയെല്ലാം ഞങ്ങളുടെ ശുഭകർമങ്ങളുടേയും ദാനങ്ങളുടേയും ഫലമായി ഞങ്ങൾക്കു ശ്രീകൃഷ്ണനിൽ അനന്യഭക്തിയുണ്ടായിരിയ്ക്കണം." (10.47.67.) ഇതിൽ നിന്നും ഭക്തന്മാർ കേവലം ഭക്തി മാത്രമേ ഇച്ഛിയ്ക്കുന്നുള്ളു എന്നു കാണാം. രാസലീലയുടെ തുടക്കത്തിൽ ഗോപികൾ ഭഗവാനോടു മോക്ഷം ആവശ്യപ്പെട്ടതാണ്. (10.29.31.) അതിന് അസംഗമായ ആത്മാവിന്റെജ്ഞാനം വേണം. ഇങ്ങനെയുള്ള ജ്ഞാനം ഉദ്ധവർ ഗോപികൾക്കു നൽകി. അത് ഓർമയിൽ വച്ചുകൊള്ളാൻവേണ്ടിയായിരുന്നു ഭഗവാൻ ഉദ്ധവരിൽ കൂടി സന്ദേശം അയച്ചത്. ഗോപികൾക്കു വിചാരശക്തി കുറവായിരുന്നതിനാൽ പദാർഥശോധന ചെയ്യാൻ കഴിവില്ലായിരുന്നു. അതിനാൽ **'തത്ത്വമസി'** മഹാവാക്യത്തിന്റെ ബോധം കൈവരുത്താൻ കഴിഞ്ഞില്ല. ഇങ്ങനെയുള്ള ഭക്തന്മാർ ഭക്തിമാത്രമേ ആവശ്യപ്പെടുകയുള്ളു. പക്ഷെ ഒരു മുഖ്യകാര്യം ഗോപികളുടെ ജീവിതത്തിൽ കാണാൻ കഴിയുന്നുണ്ട്. പദാർഥശോധനയ്ക്കു സംസാര ബന്ധങ്ങൾ എല്ലാം മറക്കണം. ഗോപികൾ സംസാരത്തിൽ ഇരുന്നിരുന്നെങ്കിലും സംസാരബന്ധങ്ങൾ വിട്ടുപോയിരുന്നു. അത് അവർക്കു ഭക്തിയിൽ ഉണ്ടായിരുന്ന ദൃഢനിഷ്ഠയുടെ ചിഹ്നമാണ്. ഇനിയും കുരുക്ഷേത്രത്തിൽവെച്ച് ഭഗവാൻ അവർക്കു നേരിട്ടു ആത്മജ്ഞാനം ഉപദേശിയ്ക്കും.

ഉദ്ധവർ മഥുരയിൽ തിരിച്ചുചെന്നു ശ്രീകൃഷ്ണനെ നമസ്കരിച്ച് ഗോപികളുടെ ഭക്തിയെപ്പററി വർണിച്ചു കേൾപ്പിച്ചു. നന്ദഗോപർ കൊടുത്തയച്ചിരുന്ന കാഴ്ചദ്രവ്യങ്ങൾ വസുദേവർക്കും ബലരാമനും ഉഗ്രസേനനും നല്കുകയും ചെയ്തു. (10.47.69.)

അടുത്ത ദിവസം സർവാന്തര്യാമിയും സർവ ദർശിയുമായ ഭഗവാൻ വ്യാകുലചിത്തയായ കുബ്ജയുടെ ആഗ്രഹം സാധിപ്പിയ്ക്കുവാൻ അവളുടെ ഗൃഹത്തിൽ ചെന്നു. കുബ്ജയുടെ ഭവനം വികാരോദ്ദീപന സാമഗ്രികളാൽ അലംകൃതമായിരുന്നു. പലവിധ വിശിഷ്ടാസനങ്ങൾ, പുഷ്പം, ദീപം, ചന്ദനം, മാല ആദിയാൽ അവിടം അപൂർവശോഭ കലർന്നതായി കാണപ്പെട്ടു. ഭഗവാന്റെ ആഗമനം കണ്ട് കുബ്ജ ശയ്യയിൽ നിന്നും എഴുന്നേററു സഖികളോടുകൂടെ ചെന്നു ഭഗവാനെ ആദരപൂർവം എതിരേററ് ഉചിതമായ ആസനം നല്കി വിധിപൂർവം പൂജിച്ചു. ഉദ്ധവരും അവളുടെ പൂജയെ സ്വീകരിച്ചു എങ്കിലും താഴെ ഇരുന്നതേയുള്ളു. ഭഗവാൻ ലോകാചാരമനുസരിച്ച് വരാസനത്തിലും ഉപവിഷ്ടനായി. മനോഹരമായ വസ്ത്രഭൂഷണങ്ങൾ ധരിച്ച് ഭഗവാന്റെ അടു



ത്തുവന്ന കുബ്ജയെ ഭഗവാൻ കൈപിടിച്ചു തന്നോടൊപ്പം ആസനത്തിൽ ഇരുത്തി. അല്പം ചന്ദനം നല്കുക എന്ന ലേശമാത്രപുണ്യത്താൽ അവൾക്കു ഭഗവാന്റെ സഹവാസ സൗഖ്യം ലഭിച്ചു. (10.48. 6.)

ഏതൊരു വൃത്തി കംസരൂപിയായ ദ്വൈത ഭാവത്തെ ചന്ദനലേപനം ചെയ്ത് ദ്വൈതഭാവം വർധിപ്പിച്ചുപോന്നിരുന്നുവോ ആ വൃത്തി അല്പനേരത്തേയ്ക്കു മാത്രമെങ്കിലും ബ്രഹ്മത്തോടു ചേർന്നതിനാൽ അത് ശാന്തമായി. പക്ഷെ വൃത്തിയുടെ ദ്വൈതസ്വഭാവം പൂർണമായി നശിയ്ക്കുന്നില്ല, അതിനാൽ കുബ്ജ ഭഗവാനോടു കുറച്ചു ദിവസങ്ങൾ കൂടെ അവളോടുകൂടെ താമസിയ്ക്കണമെന്നാവശ്യപ്പെട്ടു. അതായത് ദ്വൈതത്തിൽ ഇരിയ്ക്കണമെന്നാവശ്യപ്പെട്ടു. ഭഗവാൻ അവളുടെ ഇച്ഛ സാധിച്ചുകൊടുത്തിട്ട് ഉദ്ധവരോടുകൂടെ തന്റെ സ്ഥാനത്തേയ്ക്കു പോയി. ഇവിടെ "ബ്രഹ്മാദി സമസ്ത ഈശ്വരന്മാരുടേയും ഈശ്വരനും, ഭക്തികൊണ്ട് പ്രസന്നനാക്കാൻ പ്രയാസമുളളവനുമായ ശ്രീവിഷ്ണുഭഗവാന്റെ ദർശനം ലഭിച്ചിട്ടും ഏതൊരാളാണൊ തുച്ഛവും മിഥ്യയുമായ വിഷയസുഖങ്ങളെ ആവശ്യപ്പെടുന്നത് അവൻ തീർച്ചയായും ദുർബുദ്ധിയാണ്" എന്നു ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. (10.48.11.)പലരും സംസാരസുഖം ആവശ്യപ്പെട്ട് ഭഗവാനെ ഭജിയ്ക്കുന്നുണ്ട്. ഇപ്രകാരമുളള സകാമരും അർത്ഥാർഥികളുമായ ഭക്തന്മാരുടെ ഉപാസനയുടെ പ്രകാരങ്ങളെപ്പററി രണ്ടാമത്തെ സ്കന്ധത്തിൽ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്.(2.3.1.)

അടുത്തദിവസം, ഭഗവാൻ അക്രൂരന്റെ ആഗ്രഹം സാധിച്ചു കൊടുക്കാനും അദ്ദേഹത്തെക്കൊണ്ടൊരു കാര്യം സാധിയ്ക്കാനുമായി ബലരാമനോടും ഉദ്ധവരോടും കൂടെ അക്രൂരഗൃഹത്തിൽ ചെന്നു വിചാരിച്ചിരിയ്ക്കാതെ ലഭിച്ച ഭഗവാന്റെ സാന്നിധ്യത്തിൽ അക്രൂരൻ ആനന്ദചിത്തനായിട്ടു ചാടി എഴുന്നേററ് ശ്രീകൃഷ്ണനേയും ബലരാമനേയും നമസ്കരിച്ചു. അവരുടെ പവിത്രമായ ചരണതീർത്ഥത്തെ ശിരസ്സിൽ ധരിച്ചു. വിധിപൂർവം അവരെ പൂജിച്ചിട്ട് ഇപ്രകാരം സ്തുതിച്ചു:

"അവിടുന്നു കംസനേയും അവന്റെ അനുയായികളേയും കൊന്ന് യാദവകുലത്തെ ഉദ്ധരിച്ചത് വലിയ ഉപകാരമായി. നിങ്ങൾ രണ്ടുപേരും ജഗത്തിന്റെ കാരണവും ജഗദ്രൂപവുമാകുന്നു കാര്യകാരണമായി യാതൊരു വസ്തുവും നിങ്ങളിൽനിന്നും ഭിന്നമായിട്ടില്ല. (10.48.18.) അവിടുത്തെ ശക്തികൊണ്ടു രചിച്ച ഈ വിശ്വത്തിൽ അവിടുന്ന് കാലം, മായ ആദിശക്തികളാൽ പ്രവിഷ്ടനായിട്ടു വിവിധരൂപങ്ങളിൽ പ്രതീതമാകുന്നു. അവിടുന്ന് ഏകമാത്രവും സ്വതന്ത്രവുമായ പരമാത്മാവാണെങ്കിലും കാര്യരൂപമായ ഭൂതങ്ങളിൽ അനേകവിധത്തിൽ പ്രകാശിയ്ക്കുന്നു.

അവിടുന്നു ത്രിഗുണങ്ങളാകുന്ന അവിടുത്തെ ശക്തികളാൽ ജഗത്തിനെ സൃഷ്ടിച്ചു പാലിച്ചു സംഹരിയ്ക്കുന്നെങ്കിലും, ഈ ഗുണങ്ങളാലൊ അവയുടെ കർമങ്ങളാലൊ ബന്ധിയ്ക്കപ്പെടുന്നില്ല. എന്തെന്നാൽ അവിടുന്നു ശുദ്ധ ജ്ഞാനസ്വരൂപമാണ്.

ഇങ്ങനെയാണെങ്കിലും ലോകത്തു കാണുന്ന അജ്ഞാനവും ദുഃഖവും ഭഗവാൻ എന്തിനു സൃഷ്ടിച്ചു? എന്ന ശങ്ക ആർക്കെങ്കിലും തോന്നുന്നെങ്കിൽ അതിനുത്തരമെന്നവണ്ണം അക്രൂരൻ പറയുന്നു:

**ദേഹാദ്യുപാധേരനിരൂപിതത്വാദ്**
**ഭാവോ ന സാക്ഷാന്ന ഭിദാത്മനഃ സ്യാത്**
**അതോ ന ബന്ധസ്തവ നൈവ മോക്ഷഃ**
**സ്യാതാം നികാമസ്ത്വയി നോഽവിവേകഃ.** (10.48.22.)

ദേഹാദിഉപാധികൾ മിഥ്യയാകയാൽ ജീവാത്മാവിൽ പോലും ജന്മവും ജന്മത്താലുണ്ടാകുന്ന ഭേദവും സത്യത്തിൽ സിദ്ധമാകുന്നില്ല. അതിനാൽ അങ്ങയിൽ ബന്ധമോ മോക്ഷമോ ഇല്ല. ബന്ധമോക്ഷങ്ങളെ കല്പന ചെയ്യുന്നത് അവിവേകംകൊണ്ടാണ്.

ഈ ശ്ലോകം ജ്ഞാനമാർഗത്തെ കാണിയ്ക്കുന്നതാണ്. ശരീരം മിഥ്യയാകുമ്പോൾ ശരീരത്താൽ കാണുന്ന ഭേദവും ജന്മമരണങ്ങളും മിഥ്യയാണ്. ഇനി മിഥ്യയെന്നാൽ എന്താണെന്നു നോക്കാം.

സ്വപ്നം സ്വപ്നസമയത്തു മിഥ്യയല്ല. ഉണർന്നശേഷമാണ് മിഥ്യയായിത്തീരുന്നത്. സ്വപ്നത്തിലെ ദേഹവും ജാഗ്രത്തിൽ ഉണ്ടായിരിയ്ക്കുകയില്ല. ജാഗ്രത്തും ജാഗ്രത്തിന്റെ കാലത്തു മിഥ്യയല്ല, പക്ഷെ ബ്രഹ്മദൃഷ്ടികൊണ്ട് മിഥ്യയായിത്തീരുന്നു. ആ സമയം ജാഗ്രത്തിലെ ശരീരവും മിഥ്യയായി തോന്നും. ബന്ധവും അജ്ഞാനവും ദുഃഖവും അവിദ്യയാൽ ഉണ്ടാകുന്നതാണ്. സ്വപ്നത്തിൽ എപ്രകാരമോ അതുപോലെതന്നെ ജാഗ്രത്തിലും, അവിദ്യയുടെ നിവൃത്തിയ്ക്കു ജ്ഞാനം ആവശ്യമാണ്. പല സ്തുതികളിലും ഈ ക്രമമാണ് കാണാറുള്ളത്. അതായത് ആദ്യം ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങളെ മായാദ്വാരാ ഭഗവാൻ ചെയ്യുന്നു എന്നു വർണിച്ചിട്ട് പിന്നീടു ജഗത്തെല്ലാം മിഥ്യയാണെന്നും ആരോപിതമാണെന്നും വർണിയ്ക്കുന്നു. ഈ ജ്ഞാനം ഉണ്ടായതിനുശേഷവും ശരീരമിരിയ്ക്കുന്നെങ്കിൽ അതു ഒരു പ്രകാരത്തിലുള്ള ലീലയാണ്. അത് സാധുരക്ഷണത്തിനും ആസുരീശക്തികളെ നശിപ്പിയ്ക്കുന്നതിനും മററുമുള്ള ഭഗവാന്റെ കാര്യത്തിന് ഉപയോഗമുള്ളതാണ്.

ലൗകികമായ ജ്ഞാനവും ആനന്ദവും അനിത്യമാണ്. ശരീരം ഞാനാണ് എന്നു തോന്നുമ്പോൾ ശരീരത്തിനു അനുകൂലമായ വിഷയങ്ങൾ ആത്മാവിനും അനുകൂലമാണെന്നു കരുതി അവ അനുഭവിയ്ക്കാൻ തുടങ്ങും. അതിനാൽ അന്തഃകരണത്തെ ആത്മജ്ഞാനത്തിനു യോഗ്യമാ

ക്കാൻ വിഷമമുണ്ട്. ഇനി അക്രൂരൻ പറയുന്നു:

**കഃ പണ്ഡിതസ്ത്വദപരം ശരണം സമീയാദ്**
**ഭക്തപ്രിയാദൃതഗിരഃ സുഹൃദഃ കൃതജ്ഞാത്**
**സർവാൻ ദദാതി സുഹൃദോ ഭജതോഽഭികാമാ-**
**നാത്മാനമപ്യുപചയാപചയൗ ന യസ്യ.**(10.48.26.)

അവിടുന്നു ഭക്തരുടെ ഹിതകാരിയും, സത്യവാക്കും, സുഹൃത്തും, കൃതജ്ഞനുമാകുന്നു. ബുദ്ധിയുള്ള ഏതൊരുവൻ അവിടുത്തെ വിട്ട് അന്യരെ ആശ്രയിക്കുവാൻ ആഗ്രഹിയ്ക്കും? അവിടുത്തെ ഭജിയ്ക്കുന്ന പ്രിയഭക്തന്മാരുടെ സകല കാമനകളും അവിടുന്ന് പൂർണമാക്കുന്നു. വൃദ്ധിക്ഷയങ്ങളില്ലാത്ത സ്വന്തം സ്വരൂപത്തെപ്പോലും അവിടുന്നു അവർക്കായി നൽകുന്നു.

''അതുകൊണ്ട്, പ്രഭോ! സ്ത്രീപുത്രാദിയിലും ഗൃഹധനാദിയിലും മററുമുള്ള എന്റെ മോഹരൂപമായ മായാപാശത്തെ മുറിച്ചു കളഞ്ഞാലും.''

ഈ സ്തുതിയിൽനിന്നും ബന്ധുക്കളോടുള്ള ബന്ധം മായാകല്പിതമാണെങ്കിലും അതുപേക്ഷിയ്ക്കാൻ വളരെ പ്രയാസമാണെന്നു കാണാം. ആ പ്രയാസ ത്തിന്റെ അനുഭവം അക്രൂരനു നൽകുവാൻ വേണ്ടി ഭഗവാൻ അക്രൂരനെ ഒരു കാര്യം ചുമതലപ്പെടുത്തുന്നു.

ഭഗവാൻ: ''ചിറ്റപ്പാ! അവിടുന്നു ഞങ്ങളുടെ ഗുരുവും പൂജനീയനുമായ സ്വജനമാണ്. ഞങ്ങൾ വെറും കുട്ടികളും അവിടുത്തെപ്പോലുള്ളവർക്കു സേവ ചെയ്യേണ്ടവരുമാണ്. ഞങ്ങളുടെ സുഹൃത്തുക്കളിൽ വച്ച് അവിടുന്നു സർവശ്രേഷ്ഠനുമാണ്. അതിനാൽ പാണ്ഡവന്മാരുടെ ഹിതത്തിനും അവരുടെ കുശലങ്ങൾ അറിഞ്ഞുവരാനുമായിട്ട് അവിടുന്നു ഹസ്തിനാപുരംവരെ പോയിവരണം. പാണ്ഡുവിന്റെ മരണത്തിനുശേഷം കുന്തിയും പുത്രന്മാരും ഇപ്പോൾ ഹസ്തിനാപുരത്താണ് താമസിയ്ക്കുന്നതെന്നു കേട്ടു. അന്ധനും ദീനബുദ്ധിയുമായ ധൃതരാഷ്ട്രൻ കുബുദ്ധിയായ ദുര്യോധനന് അധീനനാകയാൽ തന്റെ സഹോദരപുത്രന്മാരായ ധർമപുത്രാദികളോടു വേണ്ടവിധമല്ല പെരുമാറുന്നതെന്നു കേൾക്കുന്നു. അതിനാൽ അവിടുന്ന് അവിടെ ചെന്നു യഥാർഥ സ്ഥിതിഗതികൾ അറിഞ്ഞുവരണം.'' ഇപ്രകാരം അക്രൂരനോടു പറഞ്ഞതിനുശേഷം ഭഗവാൻ ബലരാമനോടും ഉദ്ധവരോടുംകൂടെ തന്റെ ഭവനത്തിലേക്കു തിരിച്ചു പോയി. (10.48.36.)

അക്രൂരൻ മഹാമതിയുടെ സ്വരൂപമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. ധൃതരാഷ്ട്രൻ അന്ധൻ - അതായത് അജ്ഞാനിയും ദീനബുദ്ധിയുമാണ്. ഇവർ തമ്മിൽ പരിചയമാകേണ്ടതാവശ്യമാണ്. അക്രൂരൻ ഹസ്തിനാപുരത്തിലെത്തി കൗരവരേയും പാണ്ഡവരേയും കാണുകയും കുറച്ചു ദിവസം അവിടെ താമസിച്ച് ധൃതരാഷ്ട്രപുത്രന്മാർ പാണ്ഡവന്മാരോട് എത്ര വിദ്വേഷത്തോടുകൂടിയാണ് പെരുമാറുന്നതെന്ന് കണ്ട് മനസ്സിലാക്കുകയും ചെയ്തു. (10.49.6)





കുന്തി അക്രൂരനോടു ചോദിച്ചു: ''എന്റെ മാതാപിതാക്കന്മാരും സഹോദരസഹോദരികളും, അവരുടെ മക്കളും എന്റെ സഖികളുമെല്ലാം എന്നെ ഓർക്കാറുണ്ടോ? ഭഗവാൻ കൃഷ്ണനും ബലരാമനും ഞങ്ങളെ വല്ലപ്പോഴും സ്മരിയ്ക്കാറുണ്ടോ ? അവരോടു ഞാൻ കഷ്ടത്തിലാണ് കഴിയുന്നതെന്നും ഞങ്ങളെ രക്ഷിയ്ക്കണമെന്നും പറയണം. അവരല്ലാതെ ഞങ്ങൾക്ക് അഭയം വേറെയാരുമില്ല. പരമാത്മാവായ ശ്രീകൃഷ്ണനോട് എന്റെ നമസ്കാരം പറയണം.'' കുന്തിയെ സമാധാനിപ്പിച്ചിട്ട് അക്രൂരൻ ധൃതരാഷ്ട്രരുടെ അടുത്തു ചെന്നു പറഞ്ഞു: ''അല്ലയോ ധൃതരാഷ്ട്രമഹാരാജാവേ! അവിടുത്തെ സഹോദരനായ പാണ്ഡു മരിയ്ക്കുകയാലാണ് അവിടുത്തേയ്ക്കു രാജസിംഹാസനം ലഭിച്ചത്. അവിടുന്നു ധർമപൂർവം രാജ്യം ഭരിച്ച് പ്രജകളെ സന്തോഷിപ്പിയ്ക്കുകയും സ്വജനങ്ങളോടു സമമായി പെരുമാറുകയും ചെയ്താൽ അങ്ങയ്ക്കു നന്മയും കീർത്തിയും ലഭിയ്ക്കും. അങ്ങനെ ചെയ്യാത്ത പക്ഷം അങ്ങ് ലോകനിന്ദയ്ക്കു പാത്രമാകും; നരകത്തിൽ പോകേണ്ടതായും വരും. അതിനാൽ അവിടുന്നു പാണ്ഡു പുത്രന്മാരോടും അവിടുത്തെ പുത്രന്മാരോടും സമബുദ്ധിയോടുകൂടി പെരുമാറണം.''

**നേഹ ചാത്യന്തസംവാസഃകർഹിചിത്കേനചിത്സഹ**
**രാജൻ സ്വേനാപി ദേഹേന കിമു ജായാത്മജാദിഭിഃ.**

(10.49.20.)

ഹേ രാജാവേ ! ഈ ലോകത്തു ആരുംതന്നെ ആരോടുകൂടിയും ദീർഘകാലം ഇരിയ്ക്കുന്നില്ല. സ്ത്രീപുത്രാദികളോടുള്ള ബന്ധം അനിത്യമാകുന്നതുപോലെ തന്റെ സ്വന്തം ദേഹത്തോടുള്ള ബന്ധവും അനിത്യമാണ്. ജീവൻ തനിച്ചു ജനിയ്ക്കുകയും തനിച്ചു മരിയ്ക്കുകയും തനിച്ചു തന്നെ കർമഫലങ്ങൾ അനുഭവിയ്ക്കുകയും ചെയ്യുന്നു. സ്ത്രീപുത്രാദികൾ ''ഞങ്ങൾക്കാധാരം നിങ്ങളാണെ''ന്നു പറഞ്ഞ് പുരുഷനെ മോഹിപ്പിയ്ക്കുകയും, മൂഢനായ പുരുഷൻ അധർമം ചെയ്തും അവരെ പാലിയ്ക്കുകയും ചെയ്യുന്നു. എന്നിട്ടുംകൂടെ സ്ത്രീപുത്രാദികൾ അയാളെ ഉപേക്ഷിച്ചുപോകുന്നു. അധർമം ചെയ്ത ആ മൂഢൻ നരകത്തിലും ചെന്നുവീഴുന്നു. അതിനാൽ ഈ സംസാരത്തെ സ്വപ്നം, മായ, മനോരഥം മുതലായവപോലെയാണെന്നറിഞ്ഞ് ചിത്തത്തെ സംയമം ചെയ്തു സമദർശിയും ശാന്തനുമാകുക.

ധൃതരാഷ്ട്രൻ: അക്രൂര! അവിടുന്നു എന്റെ ഹിതത്തിനുവേണ്ടി പറഞ്ഞ വാക്കുകൾ അമൃതുതുല്യമാണ്. എങ്കിലും എന്റെ ചിത്തം പുത്രവാത്സല്യത്താൽ ചഞ്ചലമാകകൊണ്ട് അവിടുന്നു നൽകിയ ഉപദേശം ഹൃദയത്തിൽ

സ്ഥിരമായിട്ടിരിയ്ക്കുന്നില്ല. ഈശ്വരന്റെ മായയെ ആർക്കു ജയിയ്ക്കാൻ കഴിയും? പരമേശ്വരന്റെ ലീല അചിന്ത്യമാണ്. ആ പരമേശ്വരനെ ഞാൻ നമസ്കരിയ്ക്കുന്നു. (10.49.29)

ഇപ്രകാരം ധൃതരാഷ്ട്രമഹാരാജാവിന്റെ അഭിപ്രായ മറിഞ്ഞ് അക്രൂരൻ തിരിച്ചു മഥുരയിലെത്തി; ശ്രീകൃഷ്ണ നോടും ബലരാമനോടും, ധൃതരാഷ്ട്രനും പുത്രന്മാരും പാണ്ഡവരോട് എങ്ങനെയാണ് പെരുമാറുന്നതെന്നുള്ള വിവരങ്ങൾ പറഞ്ഞു കേൾപ്പിച്ചു. (10.49.31)

ഈ അധ്യായത്തിൽ വിവരിച്ചിട്ടുള്ള സംഭവങ്ങൾ ഇവിടെതന്നെ രേഖപ്പെടുത്തുവാൻ കാരണമുണ്ട്. മായയുടെ ശക്തി രണ്ടു വിധമാണ്. ആവരണശക്തിയും വിക്ഷേപശക്തിയും. ആവരണശക്തി കംസ വധം കൊണ്ടു നീങ്ങി. പക്ഷെ ജ്ഞാനമുണ്ടായശേഷവും ജീവന്മുക്തി യുടെ വ്യവഹാരത്തിൽ വിക്ഷേപശക്തിയുണ്ടായിരിയ്ക്കും. ജ്ഞാനികൾക്കു ബന്ധുക്കളോടുള്ള സ്നേഹം പൂർണ മായി മറക്കാൻ പ്രയാസം തോന്നും. അക്രൂരന്റെ സ്തുതി യിലും ദേഹാദി ഉപാധികൾ, മിഥ്യയാണെങ്കിലും കുടുംബ ത്തോടുള്ള സ്നേഹത്തെ മറക്കാൻ സാധിയ്ക്കുന്നില്ല എന്നു പറയുന്നുണ്ട്. ധൃതരാഷ്ട്രനും അമിതമായ പുത്ര സ്നേഹം ഉണ്ടായിരുന്നു. ഗീതയിൽ പ്രഥമാധ്യായത്തിൽ ആദ്യത്തെ ശ്ലോകത്തിൽ ധൃതരാഷ്ട്രൻ സഞ്ജയനോടു ചോദിച്ചതും "ധർമക്ഷേത്രമായ കുരുക്ഷേത്രത്തിൽ എന്റെ പുത്രന്മാരും പാണ്ഡവന്മാരും എന്തു ചെയ്തു" എന്നാണ്. ഇവിടെ കൗരവരെ **'മാമക'** എന്നു പറയുമ്പോൾ സഹോ ദരപുത്രന്മാരെ തികച്ചും അന്യരായി കണക്കാക്കിയി രിയ്ക്കുന്നു. ഈ ഭേദമാണ് ഒടുവിൽ ഭാരതയുദ്ധത്തിനു കാരണമായത്. ഞാനെന്നും എന്റെയെന്നുമുള്ള അഹ ന്തയും മമതയുമാണ് വിക്ഷേപശക്തിയ്ക്കുള്ള നിദാനം. ഇതു ബന്ധുമിത്രാദികളെ സംബന്ധിച്ചാണ് പ്രായേണ കണ്ടുവരാറുള്ളത്. കംസന്റെ ഭാര്യമാരുടെ പേരുകൾ അസ്തിയെന്നും പ്രാപ്തിയെന്നുമായിരുന്നു. അതാണ്





അഹന്തയും മമതയും. ഈ അഹ ന്തയും മമതയും (അസ്തിയും,പ്രാപ്തിയും) ജ്ഞാനമുണ്ടാ യതിന്റെ ശേഷവും ചില്ലറ വിക്ഷേപങ്ങൾ ഉണ്ടാക്കുന്നു. അവർ അവരുടെ പിതാവായ (പ്രാരബ്ധകർമരൂപി) ജരാ സന്ധന്റെ അടുത്തുചെന്നു കംസന്റെ മരണത്തെപ്പററി അത്യന്തം ദുഃഖത്തോടുകൂടി പറഞ്ഞു. അതിന്റെ ഫലമായി ജരാസന്ധരൂപിയായ പ്രാരബ്ധകർമം ജ്ഞാനിയുടെ ജീവ ന്മുക്തിയ്ക്കുള്ള ശ്രമത്തിൽ വിക്ഷേപരൂപമായി തീരുന്നു. ഈ വിക്ഷേപത്തെ നീക്കാനുള്ള ഉപായം അമ്പതാം അധ്യാ യത്തിൽ വരുന്നുണ്ട്. ആത്മനിഷ്ഠയ്ക്കു അനേകപ്രകാര മുള്ള വിഘ്നങ്ങൾ ഉണ്ടാകുന്നതിനെ നീക്കാനുള്ള അന വധി ഉപായങ്ങൾ ശ്രീമദ് ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. പൂർണവൈരാഗ്യംകൂടാതെ ആത്മനിഷ്ഠയുണ്ടാകുകയി ല്ലല്ലോ. അതിനാൽ ഇനി മഥുരാരൂപിയായ മനസ്സിൽ ഉണ്ടാ കുന്ന വിക്ഷേപങ്ങളെ അതിജീവിയ്ക്കാനായി ഭഗവാൻ ദ്വാരക എന്ന പുതിയ നഗരി ഉണ്ടാക്കുന്നു. 'ക' എന്നാൽ സുഖം എന്നാണർഥം. പുതിയ സമാധിസുഖത്തിനുള്ള ദ്വാര ത്തിനു ദ്വാരകയെന്നു പറയുന്നു. അങ്ങനെ ഇനി മനോമയ കോശത്തിനും മുകളിലുള്ള വിജ്ഞാനമയകോശത്തിൽ ഇരുന്നുകൊണ്ടു ഭഗവാൻ പ്രാരബ്ധകർമത്തെ ജയി യ്ക്കുന്നു. സമാധിരൂപമായ ദ്വാരകയിലെ സുഖം അനുഭവി ച്ചുകൊണ്ട് സകലവൃത്തികളുമായി ബന്ധം സ്ഥാപിച്ച് (വി വാഹം ചെയ്ത്) അവയെ ചിന്മയമാക്കുന്നു. പതിനാറായിര ത്തെട്ടു സ്ത്രീകളുമായുള്ള ഭഗവാന്റെ വിവാഹത്തെപ്പററി ഉത്തരാർധത്തിൽ പറയുന്നുണ്ട്. ആദ്യം തമോഗുണത്തെ ജയിച്ചു. രജോഗുണികളായ ഭക്തരുടെ രജോഗുണത്തെ എങ്ങനെ ജയിയ്ക്കാമെന്നുള്ളതിന്റെ വിവരണങ്ങളാണ് അടുത്തത്. അതിനുശേഷം സുദാമാവ്, വസുദേവൻ മുത ലായ സാത്വിക ഭക്തരുടെ കഥ വരും. ഒടുവിൽ ദേവസ്തു തികൊണ്ട് (എൺപത്തേഴാം അധ്യായം) നിർവാണത്തിന്റെ സാക്ഷാത്കാരത്തിനുള്ള ഉപായത്തെയും വെളിപ്പെടുത്തും.

## പത്താംസ്കന്ധം-പൂർവാർധം സമാപ്തം





# പത്താംസ്കന്ധം - ഉത്തരാർധം

## പ്രസ്താവന

ദശമസ്കന്ധം ഉത്തരാർധത്തിൽ പ്രത്യേകിച്ച് ജീവന്മുക്തിയുടെ ക്രമം അടങ്ങിയിരിയ്ക്കുന്നു. ശരീരത്തിലിരിയ്ക്കുമ്പോൾത്തന്നെ ബ്രഹ്മാനന്ദമനുഭവിച്ചുകൊണ്ടു ബ്രഹ്മദശയിൽ കഴിയുന്ന അവസ്ഥയാണ് ജീവന്മുക്തദശ. കുചേലന്റെ ജീവിതം ഇതിനൊരു ദൃഷ്ടാന്തമാണ്. (അധ്യായം 80,81) സുദാമാവ് (കുചേലൻ) വിഷയവിരക്തനും, ശാന്തചിത്തനും, ജിതേന്ദ്രിയനും, ബ്രഹ്മവിത്തമനുമായിരുന്നു. അദ്ദേഹം ഗൃഹസ്ഥാശ്രമി ആയിരുന്നെങ്കിലും, പ്രാരബ്ധവശാൽ ലഭിയ്ക്കുന്നതുകൊണ്ട് തൃപ്തനായി ജീവിച്ചുവന്നു. തന്റെ ഭാര്യ കൊടിയ ദാരിദ്ര്യത്താൽ അസ്ഥിമാത്രശരീരിണിയും ജീർണവസ്ത്രങ്ങൾ ധരിച്ചവളുമായിരുന്നിട്ടും, അദ്ദേഹം ധനസമ്പാദനത്തിൽ ഇച്ഛ വെച്ചിരുന്നില്ല. ദ്വാരകയിൽ ചെന്നിട്ടും അദ്ദേഹം ഭഗവാനോട് ധനം യാചിച്ചില്ല. ഗൃഹസ്ഥാശ്രമികൾക്ക് ബ്രഹ്മസുഖം അനുഭവിയ്ക്കുവാൻ സാധ്യമല്ലെന്നു ഭയപ്പെടുന്നവർക്ക് സുദാമാവിന്റെ ജീവിതം അനുകരണീയമാണ്. ആത്മകല്യാണത്തിനായി ഇന്ദ്രിയദമനം ചെയ്യുന്നവൻ സു-ദാമാവ്. ഇപ്രകാരം ഗൃഹസ്ഥാശ്രമജീവിതം നയിയ്ക്കുന്നവർക്ക് കുടുംബാസൂത്രണപദ്ധതിയുടെ ആവശ്യമുണ്ടാകുകയില്ല. ജീവൻ ജീവഭാവവും ഭോഗേച്ഛയും വിടുമ്പോൾ, ഈശ്വരൻ തന്റെ ഈശ്വരഭാവത്തെവിട്ടു ഭക്തനെ സേവിയ്ക്കുന്നു. ജീവനിൽ അല്പജ്ഞത്വവും, ഈശ്വരനിൽ സർവജ്ഞത്വവുമിരിയ്ക്കുമ്പോൾ ജീവേശ്വരൈക്യം ഉണ്ടാവുകയില്ലെന്ന് വേദാന്തം പറയുന്നു.ജീവബ്രഹ്മൈക്യം സംഭവിയ്ക്കുമ്പോൾ ബ്രഹ്മത്തിന്റെ പരോക്ഷത്വവും അനാത്മത്വവും, ജീവന്റെ പരിച്ഛിന്നത്വവും അബ്രഹ്മത്വവും നിവൃത്തമാകും.

കവികൾക്കും, ഭക്തന്മാർക്കും, യോഗികൾക്കും **'തത്'** പദത്തിലാണ് ലക്ഷ്യം. സാംഖ്യദർശനക്കാരുടെ ലക്ഷ്യം **'ത്വം'**പദമാണ്. ബലരാമൻ സാംഖ്യത്തിന്റേയും, ശ്രീകൃഷ്ണൻ യോഗത്തിന്റേയും തത്ത്വമാണ്. രണ്ടു പേരും **'തത്'** പദത്തിന്റേയും**'ത്വം'** പദത്തിന്റേയും അന്വേഷണത്തിന് സഹായകമാണ്. പദാർഥശോധനകൊണ്ട് **'തത്ത്വമസി'** എന്ന മഹാവാക്യത്തിന്റെ ജ്ഞാനമുണ്ടാകും. ഈ പദാർഥ ശോധനയ്ക്ക് സു-ദാമാരൂപിയായ ഇന്ദ്രിയദമനം ആവശ്യമാണ്. അതുതന്നെയാണ് **'സാധനചതുഷ്ടയ'**ത്തിന്റെ സ്വരൂപവും.

കേവലം അദ്വൈതത്തിലേക്കാൾ കല്പിതമായ ദ്വൈതത്തിലാണ് ഭക്തന്മാർക്ക് ആനന്ദമുണ്ടാകുക. പക്ഷെ ഈ കല്പിതമായ ദ്വൈതത്തെ അധിഷ്ടാനബ്രഹ്മത്തോടുയുക്തമായി വേണം കാണാൻ. ഈ അവസ്ഥയിൽ ചില സൗകര്യങ്ങളും ചില വിഷമതകളും ഉണ്ടാകാം. ഈ അവസ്ഥയിൽ ബ്രഹ്മരൂപത്തിൽ ഇരുന്നുകൊണ്ട് വ്യവഹാരം ചെയ്യുവാൻ അഥവാ കല്പിതമായ ഭേദത്തെ സ്വീകരിച്ചുകൊണ്ട് അഭേദരസത്തെ അനുഭവിയ്ക്കുവാൻ സാധിയ്ക്കും. എന്നാലും, **'തത്ത്വമസി'**, **'അഹംബ്രഹ്മാസ്മി'** ഇത്യാദി മഹാവാക്യങ്ങളുടെ ബോധം ഉണ്ടാകുകയില്ല. ഭക്തിമാർഗം കലാപ്രധാനമാകയാൽ ഭക്തന് എന്തെങ്കിലും പ്രവർത്തിയ്ക്കേണ്ടിവരുന്നുവെങ്കിലും ആ പ്രവൃത്തി അവനെ പരിശുദ്ധിയിലേയ്ക്കു നയിയ്ക്കുന്നതിനാൽ അതൊരു തെറ്റല്ല. ഭക്തന്റെ വിചാരങ്ങളെ പ്രകടമാക്കാതെ അവനു സമാധാനമുണ്ടാകുന്നില്ല. അതിനാൽ അവൻ ഭഗവാനെ പ്രകടമായി കാണാൻ ഇച്ഛിയ്ക്കുന്നു.

ജ്ഞാനിയ്ക്ക് ഭഗവാൻ പുരുഷതന്ത്രമല്ല - വസ്തുതന്ത്രവും നിർഗുണവുമാണ്. സദാ പ്രകടമായതിനാൽ പ്രത്യേകം പ്രകടമാകേണ്ടിവരുന്നില്ലെന്നു മാത്രമല്ല, ഭക്തന്റെ പ്രവൃത്തികൊണ്ടെന്നപോലെ വൃദ്ധിക്ഷയങ്ങളുമുണ്ടാകുന്നില്ല. ഈ തത്ത്വം, രാജസൂയ യജ്ഞസമയത്തെ യുധിഷ്ഠിരന്റെ സ്തുതിയിൽ സ്പഷ്ടമാകുന്നുണ്ട്.

**ന ഹ്യേകസ്യാദ്വിതീയസ്യ ബ്രഹ്മണഃ പരമാത്മനഃ**
**കർമഭിർവർധതേ തേജോ ഹ്രസതേ ച യഥാ രവേഃ.**
(10.74.4)

ഉദയാസ്തമനങ്ങളാൽ സൂര്യന്റെ പ്രകാശത്തിന് കൂടുതൽ കുറവുണ്ടാകാത്തതുപോലെ, ഏകനും, അദ്വിതീയനും, പരമാത്മാവുമായ അവിടുത്തെ തേജസ്സിനു കർമംകൊണ്ടു കൂടുതലും കുറവും ഉണ്ടാകുന്നില്ല.

ജഗത്തിന്റെ ഉല്പത്തികൊണ്ട് ഭഗവാനിൽ യാതൊരു മാററവും സംഭവിച്ചിട്ടില്ല. ഒരുവിധ മായയാൽ മാത്രമാണ് ജഗത്ത് പ്രതീതമാകുന്നത്. മൂന്നാംസ്കന്ധത്തിൽ മൈത്രേയമഹർഷി വിദുരരോടു ഈ തത്ത്വം ഉപദേശിച്ചിട്ടുണ്ട്. ഭഗവാന്റെ ആവിർഭാവതിരോഭാവങ്ങളാൽ ഭഗവത് സ്വരൂപത്തിന് യാതൊരു വ്യത്യാസവും ഉണ്ടാകുന്നില്ല. ജ്ഞാനി, ജഗത്തിനെ കല്പിതമായി കരുതുന്നതിനാൽ, കല്പിതത്തിന്റെ നിവൃത്തി അധിഷ്ഠാനരൂപമാണ്. കല്പിതവസ്തുവിന്റെ ഒരംശം മാത്രമായി നിവൃത്തമാകുകയില്ലെന്നുള്ളതിനാൽ ജ്ഞാനിയുടെ ദൃഷ്ടിയിൽ ജഗത്ത് മിഥ്യയാണ്. പക്ഷെ ഭക്തൻ, ജഗത്തിനേയും ഭഗവാന്റെ സ്വരൂപമായിക്കരുതി സർവാംശേന അതിനെ സ്വീകരിയ്ക്കുന്നു. അപ്രകാ

രമല്ലാതെ സാധകൻ (ഭക്തൻ) വിഷയങ്ങളെ സ്വീകരിയ്ക്കുന്ന പക്ഷം അധഃപതനമായിരിയ്ക്കും ഫലം. അയാൾക്ക് സുദർശനം ലഭിക്കുകയില്ല. പ്രേമഭക്തിയിൽ വളരെ ജാഗരൂകത ആവശ്യമാണ്. അല്പമെങ്കിലും സങ്കുചിതവൃത്തി വന്നുപോയാൽ പ്രേമം ഖണ്ഡിക്കപ്പെട്ടു പോകും.

ബ്രഹ്മരസം ജ്ഞാനമാർഗത്തിൽക്കൂടി അനുഭവിയ്ക്കാൻ അധികം ആളുകൾക്കും പ്രയാസമുണ്ട്. ഭക്തിമാർഗം കൂടുതൽ എളുപ്പമാണ്. ജ്ഞാനിയ്ക്ക് ബ്രഹ്മം പൂർണവും അപരിച്ഛിന്നവുമാണ്. അവിടെ അംശ-അംശിഭാവം സാധ്യമല്ല. സഗുണോപാസകർക്ക് അവരുടെ ഭാവന അനുസരിച്ച് ചില അനുഭവങ്ങൾ ഉണ്ടാകുകയും, ആ അനുഭവങ്ങൾ അവർക്ക് പൂർണദൃഷ്ടി പ്രാപ്തമാക്കാൻ സഹായകമായിത്തീരുകയും ചെയ്യുന്നു. ഭക്തൻ ഭഗവാനോടടുക്കുംതോറും അവന്റെ വ്യക്തിത്വം കുറഞ്ഞു കുറഞ്ഞ് ഒടുവിൽ ഭോക്താവും ഭോഗ്യവും ഒന്നായിത്തീരും. ശരണാഗതി സമ്പൂർണമാകുമ്പോൾ, പരിമിതഭാവവും കല്പിതത്തിന്റെ സത്തയും ഇല്ലാതാകും. പക്ഷെ ഈ സാധനയും പ്രയാസമേറിയതാണ്. ശരണാഗതന്റെ വാസ്തവികജീവിതം പ്രേമിയുടെ സ്നേഹവും, അവന്റെ പ്രവൃത്തി വിശ്വസേവയുമാണ്. ഇതു ഭക്തന്റെ ദൃഷ്ടിയിലാണ്. ശരണാഗതിയുടെ മൂന്നു ഭൂമികകൾ ചുവടെ ചേർക്കുന്നു:

1. **തസ്യൈവാഹം** - ഞാൻ ഭഗവാന്റെയാണ്
2. **മമൈവാസൗ** - ഭഗവാൻ എന്റെയാണ്
3. **സ ഏവാഹം** - ഞാനും ഭഗവാനും ഒന്നാണ്.

ഈ ക്രമത്തിലാണ് ഭക്തിയുടെ ഭൂമിക ദശമസ്കന്ധം ഉത്തരാർധത്തിൽ കാണുന്നത്. ആദ്യത്തെ ശരണാഗതി താമസഭക്തന്മാരുടേയും, രണ്ടാമത്തേത് രാജസഭക്തന്മാരുടേയും, മൂന്നാമത്തേത് സാത്വികഭക്തരുടേതുമാണ്. എൺപത്താറാം അധ്യായത്തിൽ ശ്രുതദേവൻ എന്ന ബ്രാഹ്മണൻ പറയുന്നതു നോക്കുക:

**നാദ്യ നോ ദർശനം പ്രാപ്തഃ പരം പരമപുരുഷഃ**
**യർഹീദംശക്തിഭിഃസൃഷ്ട്വാപ്രവിഷ്ടോഹ്യാത്മസത്തയാ.**
(10.86.44.)

അവിടുന്ന് ഇന്നെനിയ്ക്ക് ദർശനം തന്നു എന്നതല്ല സത്യം. അവിടുത്തെ ശക്തിയാൽ ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട്, അവിടുന്ന് അതിൽ ശക്തിരൂപത്തിൽ പ്രവേശിച്ചതുമുതൽ എല്ലാവരിലും അവിടുന്ന് ചേർന്നിരിയ്ക്കുകയാണ് എന്നുള്ളതാണ് പരമാർഥം.

**യഥാ ശയാനഃ പുരുഷോ മനസൈവാത്മമായയാ**
**സൃഷ്ട്വാലോകംപരംസ്വാപ്നമനുവിശ്യാവഭാസതേ.**
(10.86.45.)

ഉറങ്ങിക്കിടക്കുന്നവൻ അവിദ്യയാൽ മനസ്സുകൊണ്ട് സ്വപ്ന ജഗത്തിനെ സൃഷ്ടിച്ച്, പിന്നെ അതിൽ പ്രവിഷ്ടനായതുപോലെ കാണുന്നു. അതുപോലെതന്നെയാണ്,





അവിടുന്നും അവിടുത്തെ മായയാൽ ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട് അതിൽ അനുപ്രവിഷ്ടനായി അനേകരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്നത്.

ജഗത്തിൽ നടക്കുന്ന സകലവ്യവഹാരങ്ങൾക്കും സമാധാനം നൽകുവാൻ മായയ്ക്കു കഴിയുമെന്നുള്ളത് മായയുടെ ഒരു വലിയ ഗുണമാണ്. എന്നാൽ മായയ്ക്കു സ്വയം അസ്തിത്വമില്ലെന്നും ഓർമിയ്ക്കണം. മായയെപ്പററി രണ്ടാം സ്കന്ധത്തിൽ ചതുഃശ്ലോകീഭാഗവതത്തിൽ പറഞ്ഞിരിക്കുന്നത് നോക്കാം. "സൂര്യനുള്ളപ്പോൾ അന്ധകാരം ദൃശ്യമല്ല. സൂര്യപ്രകാശം ഇല്ലാത്തപ്പോൾ അന്ധകാരം കാണുകയും ചെയ്യുന്നു. ഇതുപോലെതന്നെ, വസ്തുരൂപത്തിൽ ഇല്ലെങ്കിലും കാണപ്പെടുകയും, ആത്മജ്ഞാനമുണ്ടാകുമ്പോൾ അദൃശ്യമാകുകയും ചെയ്യുന്ന വസ്തുവാണ് 'മായ' എന്നു പറയപ്പെടുന്നത്.'' സ്വയം അസ്തിത്വമില്ലെന്നു വരുകിലും, ദേശകാലങ്ങളിൽനിന്ന് ജഗത്തിലുള്ള സകല സംഭവങ്ങളും മനസ്സിലാക്കുവാൻ കഴിയും. സ്വപ്നത്തിലെ ദേശകാലങ്ങളെപ്പോലെ തന്നെ ജാഗ്രത്തിലെ ദേശകാലങ്ങളും സത്യമല്ല. സ്വപ്നം ജാഗ്രത്തിൽ ഇല്ലാതാകുന്നു. ജാഗ്രത്ത് സ്വപ്നത്തിലും ഇല്ലാതാകുന്നു. അതിനാൽ ഇവ രണ്ടും മിഥ്യയാണ്. ഈ വിഷയം ഏകാദശസ്കന്ധത്തിൽ കൂടുതൽ വിശദീകരിച്ചിട്ടുണ്ട്.

ദശമം ഉത്തരാർധം ദ്വാരകയിലെ ലീലകളാണ്. അവിടെ യോഗശക്തിയുടെ പ്രഭാവമാണ് ദൃശ്യമാകുന്നത്. ദ്വാരക പുതിയ പുതിയ സുഖത്തിനുള്ള ദ്വാരമാണ്. അവിടെ പുതിയ ശക്തികളുമായി ബന്ധമുണ്ടാകുന്നു അതാണ് പതിനാറായിരത്തെട്ടു സ്ത്രീകളുമായുള്ള ഭഗവാന്റെ വിവാഹം. സംബന്ധവും ഒരുവിധമുള്ള മായ തന്നെയാണെന്ന് ബലരാമൻ രുഗ്മിണിക്കു നൽകുന്ന ഉപദേശത്തിൽ സൂചിപ്പിച്ചിട്ടുണ്ട്:

**"നാത്മനോഽന്യേനസംയോഗോവിയോഗശ്ചാസതഃസതി**
**തദ്ധേതുത്വാത്തത്പ്രസിദ്ധേർദൃഗ്രൂപാഭ്യാംയഥാരവേഃ."**
(10.54.46.)

സൂര്യനിൽ പ്രകാശിതമാകുന്ന നേത്രത്തിനും രൂപത്തിനും സൂര്യനോട് സംയോഗമോ വിയോഗമോ ഉണ്ടാകുന്നില്ല. അതുപോലെത്തന്നെ ആത്മാവിനാൽ പ്രകാശിതങ്ങളാകുന്ന അസത്പദാർഥങ്ങൾക്കും ആത്മാവിനോട് സംയോഗവിയോഗങ്ങൾ സംഭവിയ്ക്കുന്നില്ല. എന്തെന്നാൽ ആ പദാർഥങ്ങളുടെ പ്രസിദ്ധി ആത്മാവിന്നധീനമാണ്.

അനാത്മപദാർഥങ്ങൾക്ക് സ്വസത്തയില്ല. ഏകമായ ആത്മാവിന്റെ സത്തയാലാണ് അവയ്ക്ക് സത്തയുള്ളതുപോലെ തോന്നിയ്ക്കുന്നത്. ആത്മാവ് ഏകവും അവിഭാജ്യവുമാകയാൽ അതിന് ദ്വന്ദ്വാവസ്ഥയോ അന്യോന്യബന്ധമോ ഇല്ല. ഇത് താഴെ കാണിയ്ക്കുന്ന ശ്ലോകത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്:

**"ഏക ഏവ പരോ ഹ്യാത്മാ**
**സർവേഷാമപി ദേഹിനാം**
**നാനേവ ഗൃഹ്യതേ മൂഢൈർ**
**യഥാ ജ്യോതിർയഥാ നഭഃ."** (10.54.44.)

സകല ദേഹധാരികളിലും പ്രകാശിയ്ക്കുന്ന ആത്മാവ് ഏകമാണ്. സൂര്യചന്ദ്രാദിജ്യോതിർമണ്ഡലങ്ങളായും, ആകാശമായും അനേകമെന്നതുപോലെ പ്രതീതമാകുന്നത് അജ്ഞാനത്താലാണ്.

ശരീരവും ആത്മാവിൽ കല്പിതമാണ്. ഈ സത്യം പൂർവാർധത്തിലെ നാല്പത്തെട്ടാം അധ്യായത്തിൽ പന്ത്രണ്ടാമത്തെ ശ്ലോകത്തിൽ പറഞ്ഞിട്ടുണ്ട്. ഇനിയും ഉത്തരാർധത്തിൽ അമ്പത്തിനാലാം അധ്യായത്തിൽ നാല്പത്തഞ്ചാമത്തെ ശ്ലോകത്തിലും ഇതു സമർഥിയ്ക്കുന്നുണ്ട്. ഇതുപോലെ, ശുദ്ധ അദ്വൈതഭാവത്തെ ഭാഗവതത്തിൽ പല ഇടങ്ങളിലും വിവരിച്ചിട്ടുണ്ട്. ഇതുതന്നെയാണ് ഭാഗവതത്തിന്റെ മുഖ്യവിഷയവും. പക്ഷെ ഈ തത്ത്വങ്ങൾ ഗ്രഹിയ്ക്കുന്നതിനു പലർക്കും സാധിയ്ക്കുന്നില്ല. അങ്ങനെയുള്ള സാധകർക്ക് ക്രമത്തിൽ അദ്വൈതഭാവം മനസ്സിലാകുവാൻ തക്കവിധം, താമസഭക്തന്മാ രുടെ സാധനകളേയും, അവയുടെ ഫലത്തേയും പററി ദശമം പൂർവാർധത്തിലും രാജസഭക്തന്മാരുടേയും സാത്വികഭക്തന്മാരുടേയും സാധനകളേയും അവയുടെ ഫലത്തേയും പററി ഉത്തരാർധത്തിലും വിവരിച്ചിട്ട് ദശമം 87-ാം അധ്യായം മുതൽ നിർഗുണവസ്തുവെപ്പററിയുള്ള വർണ്ണന തുടങ്ങുന്നു.

ദശമം ഉത്തരാർധത്തിൽ ഭഗവാൻ 16008 സ്ത്രീകളെ വിവാഹം ചെയ്ത കഥ വരുന്നുണ്ട്. ഇതെങ്ങനെ സംഭവിയ്ക്കാമെന്നുള്ള സംശയം അറുപതാം അധ്യായത്തിലെ ശ്രീകൃഷ്ണരുഗ്മിണീസംവാദത്തിന്റെ അധ്യാത്മരഹസ്യം മനസ്സിലാക്കിയാൽ പരിഹൃതമാകും. ഭേദം കല്പിതമാണ്. ഭൂമീദേവിയുടെ സ്തുതിയിൽ ഈ തത്ത്വം സ്പഷ്ടമാക്കിയിട്ടുണ്ട്:

**അഹം പയോ ജ്യോതിരഥാനിലോ നഭോ**
**മാത്രാണി ദേവാ മന ഇന്ദ്രിയാണി**
**കർത്താ മഹാനിത്യഖിലം ചരാചരം**
**ത്വയ്യദ്വിതീയേ ഭഗവന്നയം ഭ്രമഃ.** (10.59.30.)

ഹേ ഭഗവൻ! ഞാൻ, ജലം, അഗ്നി, വായു, ആകാശം, ഭൂതതന്മാത്രകൾ, ഇന്ദ്രിയാധിഷ്ഠാനദേവതകൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, അഹങ്കാരം, മഹത്തത്ത്വം, തുടങ്ങിയ സർവ ചരാചരങ്ങളും അദ്വിതീയബ്രഹ്മമായ അങ്ങയിൽ ഭ്രാന്തിയാൽ കാണപ്പെടുന്നതാണ്.

ഈ ജ്ഞാനമുണ്ടായശേഷമാണ്, അന്തഃപുരത്തിൽ, അന്തഃകരണത്തിലിരിയ്ക്കുന്ന അനേകവൃത്തികൾക്ക് ഭഗവാനുമായി വിവാഹമുണ്ടാകുന്നത്. അഥവാ അധ്യസ്തമായിരുന്ന അനേകവൃത്തികൾ അധിഷ്ഠാനരൂപമാകുന്നത്. ഭേദം ഒരു സ്വതന്ത്രവസ്തുവല്ല. അത് മായികമാണ്. എന്തു കാണുന്നുവോ അതു കാണുന്നവന്റെ ജ്ഞാനത്തിന്റെ അവസ്ഥാരൂപമാണ്.



ജ്ഞാതസത്തയെ മനസ്സിലാക്കാം. പക്ഷെ അജ്ഞാതസത്തയെ മനസ്സിലാക്കാൻ പ്രയാസമാണ്. മനുഷ്യനറിയാത്തതും ഭഗവാനറിയുന്നതുമായ ഏതെങ്കിലും ജഗത്തുണ്ടോ? എന്നും മററുമുള്ള പ്രശ്നം അജ്ഞാതസത്തയുടെ പ്രശ്നമാണ്. ഈ പ്രശ്നത്തിൽ, മനുഷ്യനിൽനിന്നും ഭിന്നനായ ഒരു ഭഗവാനെ സങ്കല്പിച്ചിരിയ്ക്കുന്നു. ദ്വൈതം സത്യമാണെങ്കിൽ ഈപ്രശ്നവും സത്യമാണ്. അപ്പോൾ ശാസ്ത്രങ്ങളെല്ലാം നിഷ്ഫലമാകും. അതിനാൽ അജ്ഞാതസത്തയെപ്പററിയുള്ള ഈവിധ പ്രശ്നങ്ങൾ നിരർഥകങ്ങളും തെററുമാണ്.

വേദസ്തുതിയിൽ അജ്ഞാതസത്തയെപ്പററിയും, ജ്ഞാതസത്തയെപ്പററിയും വിചാരം ചെയ്തിട്ടുണ്ട്. അവിടെ ശ്രുതികൾ ഭഗവാനോടു പറയുന്നു.(10.87.41.) "അവിടുത്തെ സ്വരൂപം അനന്തമാകയാൽ അവിടുത്തേയ്ക്കുപോലും അവിടുത്തെ അന്തം അറിയുവാൻ സാധിയ്ക്കുന്നില്ല." ഇതിൽ നിന്നും ഭക്തിമാർഗത്തിന്റെ രീതിയിലും അജ്ഞാതസത്ത സാധ്യമല്ലെന്നു കാണാം. ഓരോരുത്തരും അവരവരുടെ ജ്ഞാനമനുസരിച്ചുള്ള ജഗത്താണ് കാണുന്നത്. ഇതു വ്യവഹാരത്തിലെ കാര്യം. പരമാർഥത്തിലെ സ്ഥിതിനോക്കാം. വേദസ്തുതിയിൽ ഭഗവാനെ കണ്ടുപിടിക്കുന്നതിനുള്ള ശ്രമത്തിൽ ശ്രുതികൾ "നേതി, നേതി" അഥവാ **"അതന്നിരസനേ ഭവന്നിധനാഃ"** അതായത് അങ്ങയിൽ പര്യവസാനിയ്ക്കുന്ന ഞങ്ങൾ, സ്ഥൂലസൂക്ഷ്മാദി അനാത്മവസ്തുക്കളെ നിഷേധിച്ചു നിഷേധിച്ച് അവസാനം അങ്ങയിൽ എത്തി കൃതാർഥരാകുന്നു എന്നാണ് പറയുന്നത്. ഭഗവാൻ എങ്ങനെയുള്ളതത് എന്നു പറയുന്നതിനെക്കാൾ, ഭഗവാൻ എങ്ങനെയുള്ളതല്ല എന്നു പറയാനാണ് എളുപ്പം. അതാണ് വേദാന്തത്തിൽ നിഷേധഭാഷ കൂടുതലായി ഉപയോഗിച്ചിട്ടുള്ളത്.

ഗീതയിലും ഭാഗവതത്തിലും, ധർമത്തിനു ക്ഷയവും അധർമത്തിന് വൃദ്ധിയും ഉണ്ടാകുമ്പോൾ സർവേശ്വരനായ ശ്രീഹരി അവതാരമെടുക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. അതുപോലെതന്നെ ഭാഗവതത്തിൽ (9.24.67.) ഭഗവാൻ തന്റെ ദൃഷ്ടി കൊണ്ടുമാത്രം മഹാഭാരതയുദ്ധത്തിൽ പങ്കെടുത്ത സമസ്ത രാജാക്കന്മാരേയും സേനകളേയും നശിപ്പിച്ചു എന്നും പറഞ്ഞിട്ടുണ്ട്. ഇപ്രകാരമുള്ള ദൃഷ്ടി നമുക്കും ഉണ്ടായാൽ ലോകത്തുള്ള പാപങ്ങളെ എല്ലാം നശിപ്പിയ്ക്കാൻ സാധിയ്ക്കും. ഈ ദൃഷ്ടിയുടെ വളരെ ചെറിയ ഒരു അനുഭവം സ്വപ്നത്തിൽനിന്നും ഉണരുന്ന സമയത്ത് ഉണ്ടാകാറുണ്ട്. സ്വപ്നജഗത്തിൽ അനേകം പാപങ്ങൾ നാം കാണുകയും അവയെല്ലാം ഇല്ലാതാക്കാനുള്ള ആഗ്രഹം നമുക്കുണ്ടാകുകയും ചെയ്യുന്നു. നാം ഉണരുന്നതോടുകൂടി

സ്വപ്നജഗത്തിലെ ശത്രുക്കളും പാപങ്ങളും ജാഗ്രദ്ദൃഷ്ടിയിൽ ഇല്ലാതായിത്തീരുന്നു. ഇതുപോലെതന്നെ ജാഗ്രദവസ്ഥയിലും പാപനിവാരണത്തിന് നമുക്ക് ഇച്ഛ ഉണ്ടാകാറുണ്ട്. ഈ ഇച്ഛ ജാഗ്രദ് ദശയിലുള്ള അഭിമാനം കൊണ്ട് ഉണ്ടാകു ന്നതാണ്. ഈ അഭിമാനത്തെ ത്യജിച്ച് ബ്രഹ്മദശയെ പ്രാപിച്ചാൽ ജാഗ്രദ്ദശയിലെ ദോഷങ്ങളോ പാപങ്ങളോ ഒന്നുംതന്നെ കാണുക യില്ല.

ഒരിയ്ക്കൽ ഒരു ഭക്തയോട് ഒരാൾ ചോദിച്ചു: നീ ഭഗവാനെ പ്രാപിയ്ക്കാൻ ആഗ്രഹിയ്ക്കുന്നുണ്ടോ?

ഉത്തരം: ഉണ്ട്.

ചോദ്യം: നീ പാപത്തേയും പാപികളേയും തിരസ്കരിയ്ക്കാറുണ്ടോ ?

ഉത്തരം: ഇല്ല. എനിയ്ക്കതിനവസരമുണ്ടാകാറില്ല. ഞാൻ ഈശ്വരനെ വിസ്മരിയ്ക്കുമ്പോഴല്ലേ, അങ്ങനെയുള്ള ലോകത്തെ കാണാൻ കഴിയുകയുള്ളു.

സദാ ഈശ്വരപ്രേമത്തിൽ മഗ്നയായി കഴിയുന്ന എനിയ്ക്ക് മറ്റൊന്നിനും സമയം കിട്ടാറില്ല.

ബ്രഹ്മവിസ്മൃതി വരുമ്പോഴാണ് ജഗത്ത് കാണപ്പെടുന്നതെന്ന് വേദാന്തം പറയുന്നു. ഇവിടെ ഈ ഭക്തയുടെ കഥയിൽ സഗുണനിർഗുണഭാവങ്ങളുടെ ഏകതയെ കാണിച്ചിരിയ്ക്കുന്നു. പക്ഷെ മനുഷ്യജീവിതത്തിൽ അല്പമായിപ്പോലും അനാത്മഭാവം വന്നുപോയാൽ ആ സമയം വൃത്തിയ്ക്ക് ബ്രഹ്മാകാരമായിരിയ്ക്കുവാൻ സാധിയ്ക്കുകയില്ല. ആ അവസ്ഥയിൽ പല വിക്ഷേപങ്ങൾ ഉണ്ടാവുകയും ചെയ്യും. ഈദൃശവിക്ഷേപങ്ങളെ നശിപ്പിയ്ക്കാനുള്ള ഉപായം ദശമസ്കന്ധം എൺപത്തൊമ്പതാം അധ്യായത്തിൽ ഒരു രൂപകം കൊണ്ട് വിവരിച്ചിട്ടുണ്ട്. ധ്യാനിയ്ക്കേണ്ട രീതിയും ആ അധ്യായത്തിൽ സൂചിപ്പിരിയ്ക്കുന്നു.

ദ്വാരകയിൽ ഒരു ബ്രാഹ്മണന്റെ കുട്ടികൾ ജനിച്ചുവീണാലുടനെ മരിച്ചുപോകുമായിരുന്നു. ഇവിടെ ബ്രാഹ്മണപുത്രൻ എന്നാൽ ബ്രഹ്മാകാരവൃത്തി എന്നു മനസ്സിലാക്കണം. ബ്രഹ്മാകാരവൃത്തി ജഡഭാവത്തെ പ്രാപിച്ചാൽ ഉടനെ നശിച്ചുപോകും. അങ്ങനെ നശിക്കുന്ന വൃത്തിയെ വീണ്ടും എങ്ങനെ ബ്രഹ്മാകാരമാക്കാമെന്ന് ഈ അധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ബ്രഹ്മാകാരവൃത്തിയാൽ ആവരണഭംഗമുണ്ടായി, ഭൂമാഭഗവാന്റെ സാക്ഷാത്കാരമുണ്ടാകുന്നതെങ്ങനെ എന്നും ഇതിൽ പറഞ്ഞിരിയ്ക്കുന്നു.

വിഷയങ്ങളുടെ ജ്ഞാനവും ദർശനവും സ്വരൂപസ്ഥിതിയ്ക്ക് പ്രതികൂലങ്ങളാണ്. ഈ അവസ്ഥയ്ക്ക് അർഥാധ്യാസമെന്നും ജ്ഞാനാധ്യാസമെന്നും സംജ്ഞകൾ നൽകപ്പെട്ടിരിയ്ക്കുന്നു. ബാഹ്യവിഷയങ്ങളെ ഇന്ദ്രിയങ്ങളാൽ ഗ്രഹണം ചെയ്യുവാൻ ജീവൻ ഒരുമ്പെടുമ്പോൾ, സ്വസ്വരൂപത്തിൽനിന്നും ച്യുതനായിപ്പോകുന്നു.

എന്നാൽ മഹാവാക്യ ദ്വാരാ ജീവന് വിഷയങ്ങളുടെ ത്രൈകാലിക അഭാവത്തെപ്പററി ബോധമുണ്ടാകുമ്പോൾ ജീവൻ ബഹിർമുഖനാകുകയില്ല. ആത്മവ്യതിരിക്തമായ വസ്തുക്കളെല്ലാം ആത്മാവിൽ കല്പിതമാകയാൽ ആത്മാവൊഴിച്ചുള്ളതെല്ലാം മിഥ്യയാണ്. മുത്തുച്ചിപ്പിയിൽ ഭ്രാന്തിയുണ്ടാകുമ്പോൾ വെള്ളിയാണെന്നു തോന്നു ന്നു. ആ സമയം മുത്തുച്ചിപ്പിയുടെ യഥാർഥജ്ഞാനം ദൃഷ്ടാവിനില്ല. അതു ചിപ്പിയോ വെള്ളിയോ എന്നു സംശയ ജ്ഞാനവും ഉണ്ടാകാം. സംശയനിവൃത്തി വരുമ്പോൾ ആദ്യം 'ഇതു വെള്ളിയല്ല' എന്നു നിഷേധിയ്ക്കുകയും, തുടർന്ന് 'ഇത് മുത്തുച്ചിപ്പിയാണ്' എന്നു സമർഥിയ്ക്കുക യും ചെയ്യുന്നു. ഇതുപോലെതന്നെ സിദ്ധാന്തത്തിലും ആദ്യം ജഗത്തിനെ നിഷേധിച്ചിട്ട് തുടർന്ന് ഇതെല്ലാം ആത്മസ്വരൂപമാണ് എന്നുള്ള ബോധമുണ്ടാകുകയും ചെയ്യുന്നു. വേദസ്തുതിയിൽ (എൺപത്തേഴാംഅധ്യായം)പ്രപഞ്ചത്തെ നിഷേധിച്ചശേഷം, എൺപത്തൊമ്പതാം അധ്യായത്തിൽ ഭൂമാഭഗവാന്റെ -പൂർണബ്രഹ്മത്തിന്റെ - സാക്ഷാത്കാരത്തെ കാണിച്ചിരിയ്ക്കുന്നു.

ഇതെല്ലാം ഓർമിയ്ക്കാതെ പുരുഷൻ, പ്രകൃതിക്ഷേത്രത്തിൽ ഇറങ്ങിയാൽ ജ്ഞാനത്തിന് ഇളക്കം സംഭവിയ്ക്കും - ക്ഷോഭമുണ്ടാകും. ഇതെപ്പററി ഏകാദശത്തിൽ ആദ്യത്തെ അധ്യായത്തിൽ വിവരിക്കുന്നുണ്ട്. ഇന്ദ്രിയദ്വാരാ ബുദ്ധി, വിഷയാകാരമായി പരിണമിയ്ക്കുന്നതാണ് വിഷയജ്ഞാനം. ഈ ബുദ്ധി ആത്മാവിലേയ്ക്ക് തിരിയുകയില്ല. അഹംബുദ്ധി ആത്മഗ്രാഹ്യമാണ് - ആത്മഗ്രാഹകമല്ല. ഇങ്ങനെയുള്ള ബുദ്ധിയാണ് യാദവകുലനാശം വരുത്തുന്നത്. ഈ കഥ ഏകാദശത്തിൽ വരുന്നു. വേദാന്തപ്രമാണം പ്രമാതാവിനെ നിവൃത്തമാക്കും. അതുകൊണ്ട് പ്രമാതാവ്, പ്രമാണം, പ്രമേയം, ഇവ മൂന്നും നിവൃത്തമാകും. ശ്രീമദ്ഭാഗവതം ഒരു വേദാന്തഗ്രന്ഥമാണ്. ഇത് പന്ത്രണ്ടാം സ്കന്ധം പതിമൂന്നാം അധ്യായത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്.

സദാ ഒന്നിച്ചിരിയ്ക്കുന്ന അവസ്ഥയ്ക്കാണ് അഭിന്നം, അഭേദം, അദ്വൈതം എന്നെല്ലാം പറയുന്നത്. ഒന്നിച്ചു ചേർക്കാനുള്ളതിനെ അദ്വൈതം എന്നു പറയുകയില്ല. ഇതെപ്പററി വിസ്തരിച്ച് ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവർക്കുപദേശിയ്ക്കുന്ന ഭാഗമാണ് ഏകാദശസ്കന്ധത്തിൽ വരുന്നത്. ഒടുവിൽ (പന്ത്രണ്ടാം സ്കന്ധം) ശുകദേവൻ പരീക്ഷിത്തിന് **'അഹം ബ്രഹ്മാസ്മി'** എന്ന മഹാവാക്യത്തിന്റെ ജ്ഞാനം നൽകുകയും ചെയ്യുന്നു.



# പ്രകരണം ഒന്ന്

## പ്രാരബ്ധകർമ്മരൂപിയായ ജരാസന്ധനും മോക്ഷദ്വാരരൂപിയായ ദ്വാരകയും

ആവരണശക്തി, വിക്ഷേപശക്തി, ഇവ രണ്ടും മായയുടെ പ്രകാരങ്ങളാണ്. കംസന്റെ മരണംകൊണ്ട് ആവരണശക്തി നീങ്ങി. സാന്ദീപനിയിൽനിന്നും വിദ്യ അഭ്യസിച്ചതിന്റെ ഫലമായി സ്വരൂപപ്രകാശവുമുണ്ടായി. ജ്ഞാനമുണ്ടായതിനുശേഷവും, പൂർവസംസ്കാരത്താൽ ശരീരം ഇരിയ്ക്കുന്നതുകൊണ്ട് ചില വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കും. 'അസ്തി'യും 'പ്രാപ്തി'യും കംസന്റെ ഭാര്യമാരായിരുന്നു. 'അസ്തി' എന്നാൽ ശരീരമുണ്ടെന്നും, 'പ്രാപ്തി' എന്നാൽ ശരീരമുള്ളതിനാൽ ചില വ്യവഹാരങ്ങൾ പ്രാപ്തമാണെന്നും ആണ് അർഥം. ഇവർ രണ്ടുപേരും ആത്മനിഷ്ഠയ്ക്ക് വിഘ്നങ്ങളുമാണ്. ഇവർ പ്രാരബ്ധകർമരൂപിയായ ജരാസന്ധനിൽനിന്നും ജനിച്ചവരാണ്. ഇവർ പിതാവിനോട് തങ്ങൾക്ക് വൈധവ്യം വരുത്തിയ ശ്രീകൃഷ്ണനെപ്പററി ആവലാതിപ്പെട്ടു. ജരാസന്ധൻ പ്രാരബ്ധകർമത്തിന്റെ സ്വരൂപമാണെന്നുള്ളതിന് എഴുപതാം അധ്യായത്തിലെ ഇരുപത്തേഴും, ഇരുപത്തൊമ്പതും ശ്ലോകങ്ങൾ പ്രമാണമാണ്.

ആവരണഭംഗം വന്നതിനുശേഷവും ലേശം അവിദ്യ ഇരിയ്ക്കുന്നതിനാൽ ജ്ഞാനികൾക്കുകൂടി വിക്ഷേപങ്ങൾ അനുഭവപ്പെടാറുണ്ട്. അതിനെ നേരിടാനുള്ള ഉപായങ്ങൾ ദശമം ഉത്തരാർധത്തിൽ വിവരിച്ചിട്ടുണ്ട്. ജ്ഞാനത്തേക്കാൾ പ്രാരബ്ധത്തിനും, പ്രാരബ്ധത്തെക്കാൾ യോഗസാധന കൾക്കും ശക്തികൂടും. അതുകൊണ്ട് ജ്ഞാനപ്രാപ്തിയ്ക്കുശേഷം യോഗനിഷ്ഠയിൽ കഴിയുന്നപക്ഷം വിക്ഷേപങ്ങളെ ജയിയ്ക്കാൻ കഴിയും. ദ്വാരകയിലെ ലീലകളിൽ യോഗശക്തിയുടെ പരിചയം കൂടുതൽ ലഭിയ്ക്കുന്നതാണ്. ജീവൻമുക്തിയുടെ അഞ്ചു പ്രയോജനങ്ങൾ ചുവടെ ചേർക്കുന്നവയാണ്.

1. ജ്ഞാനരക്ഷ. 2. തപസ്സ്. 3. വിസംവാദത്തിന്റെ അഭാവം. 4. ദുഃഖനിവൃത്തി. 5. സുഖപ്രാപ്തി.

പ്രാരബ്ധകർമരൂപിയായ ജരാസന്ധനിൽനിന്നുണ്ടാകുന്ന വിക്ഷേപങ്ങളോടു യുദ്ധം ചെയ്താലേ ജ്ഞാനരക്ഷ സാധ്യമാകുകയുള്ളു. ദേഹപാതത്തോടെ ഉണ്ടാകുന്ന മുക്തി വിദേഹമുക്തിയും, ദേഹേന്ദ്രിയാദികൾ ഉള്ളപ്പോൾ അനുഭവിയ്ക്കുന്ന മുക്തി ജീവൻമുക്തിയുമാണ്. വിഷയവിമുക്തമല്ലാത്ത ദേഹേന്ദ്രിയാദികളാണ് കംസഭാര്യമാരായ അസ്തിയും പ്രാപ്തിയും. അവർ ഭർത്താവായ കംസന്റെ (ദ്വൈതഭാവം) മരണത്തിൽ അതീവ ദുഃഖിതകളായി തങ്ങളുടെ പിതാവായ ജരാസന്ധന്റെ (പ്രാരബ്ധകർമം) അടുത്തുചെന്ന് സങ്കടം അറിയിച്ചു. കംസന്റെ മരണവാർത്ത കേട്ട് ജരാസന്ധൻ ശോകക്രോധമൂർഛിതനായിത്തീരുകയും, പൃഥിയെ 'അയാദവ'മാക്കുമെന്നു പ്രതിജ്ഞ ചെയ്യുകയും ചെയ്തു. ഉടനെതന്നെ സേനാസന്നാഹം ചെയ്യുകയും, ഇരുപത്തിമൂന്നു അക്ഷൗഹിണി പടയോടുകൂടി മഥുരയെ ഉപരോധിയ്ക്കുകയും ചെയ്തു.

(ഇവിടെ ഇരുപത്തിമൂന്ന് അക്ഷൗഹിണി എന്നുള്ളതിന്; ജ്ഞാനേന്ദ്രിയങ്ങൾ അഞ്ച്, കർമേന്ദ്രിയങ്ങൾ അഞ്ച്, പഞ്ചതന്മാത്രകൾ, പഞ്ചപ്രാണൻ, മനസ്സ്, ബുദ്ധി, അഹങ്കാരം ഇങ്ങനെ ഇരുപത്തിമൂന്ന് തത്ത്വങ്ങൾ എന്നർഥമാക്കണം.)

ഈ വലിയ സേനയെക്കണ്ട് യാദവർ പരിഭ്രമിച്ചു. പക്ഷെ, ഭൂമിയുടെ ഭാരം കുറയ്ക്കുവാൻ ഇത് നല്ലൊരവസരമാണെന്നു ഭഗവാൻ കരുതി. ജരാസന്ധനെ ഒഴികെ മററു സൈന്യങ്ങളെ മുഴുവൻ നശിപ്പിയ്ക്കുകയും, അയാളെ വിട്ടയയ്ക്കുകയും ചെയ്താൽ, വീണ്ടും സൈന്യസന്നാഹത്തോടുകൂടി ജരാസന്ധൻ വരുമെ ന്നും, അങ്ങനെ ഒരു സ്ഥലത്തു തന്നെ ഇരുന്നുകൊണ്ട് ഭൂമിയുടെ ഭാരം ഒട്ടധികം കുറയ്ക്കാമെന്നും ഭഗവാൻ വിചാരിച്ചു. മനുഷ്യർക്ക് മനസ്സിൽനിന്നും, വാസനകളിൽ നിന്നും അനവധി വിക്ഷേപങ്ങൾ ഉണ്ടാകാറുണ്ട്. അതെല്ലാം ജരാസന്ധന്റെ സൈന്യങ്ങളാണ് - അതായത് പ്രാരബ്ധകർമഫലങ്ങളാണ്. ആ സൈന്യങ്ങൾജീവൻമുക്തിയ്ക്ക് വിഘ്നകാരികളാണ്. ജരാസന്ധനാകുന്ന പ്രാരബ്ധകർമം പെട്ടെന്നു മരിച്ചു എന്നു വരുകയില്ല. അതിനാൽ വിക്ഷേപങ്ങളാകുന്ന സൈന്യത്തെ നേരിടാൻ പരിശീലിയ്ക്കണം. അതിനുള്ള ഉപായമാണ്. കഥയുടെ ബാക്കിഭാഗം.

ഭഗവാന്റെ ഇച്ഛാമാത്രത്താൽ, സകലവിധ വരായുധങ്ങളോടും, സാരഥികളോടുംകൂടി സൂര്യനെപ്പോലെ ദീപ്തങ്ങളായ രണ്ടു വിശിഷ്ടരഥങ്ങൾ ആകാശത്തുനിന്നും ഭഗവത്സവിധത്തിൽ ആവിർഭവിച്ചു. അതിനുശേഷം ശ്രീകൃഷ്ണൻ ബലരാമനോട് ഇപ്രകാരം പറഞ്ഞു: "അല്ലയോ ജ്യേഷ്ഠാ! യാദവർക്ക് വലിയ വിപത്ത് വന്നുകൂടിയിരിയ്ക്കുന്നു. അവിടുന്നല്ലാതെ ഞങ്ങൾക്ക് മററു രക്ഷിതാവില്ല. അവിടുത്തെ പ്രിയപ്പെട്ട രഥവും ശസ്ത്രങ്ങളും ഇതാ വന്നുകഴിഞ്ഞു. ഈ രഥത്തിൽ കയറി ശത്രുക്കളെ സംഹരിച്ച് അങ്ങയുടെ ബന്ധുക്കളെ ആപത്തിൽനിന്നും രക്ഷിച്ചാലും. സാധുരക്ഷയ്ക്കായാണല്ലോ നാം അവതരിച്ചിട്ടുള്ളത്? അതിനാൽ ഈ ഇരുപത്തിമൂന്ന് അക്ഷൗഹിണികളേയും നശിപ്പിച്ച് ഭൂമിയുടെ ഭാരത്തെ ലഘൂകരിച്ചാലും."

ഉത്തരക്ഷണത്തിൽ രണ്ടു സഹോദരന്മാരും താന്താങ്ങളുടെ അസ്ത്രശാസ്ത്രങ്ങളോടുകൂടി രഥങ്ങളിൽ കയറി മഥുരാനഗരിയ്ക്കു വെളിയിൽ ഇറങ്ങി. ശ്രീഹരി പാഞ്ചജന്യം മുഴക്കി. ആ ശബ്ദം ശ്രവിച്ച് ശത്രുക്കളുടെ ഹൃദയം വിറച്ചു. ജരാസന്ധൻ തന്റെ വലിയ സൈന്യത്തോടൊന്നിച്ച് രാമകൃഷ്ണന്മാരുമായി യുദ്ധം ചെയ്തു. മഥുരാപുരിയിലെ



സ്ത്രീകൾ മാളികകളുടെ മുകളിൽ നിന്നുകൊണ്ട് യുദ്ധം വീക്ഷിച്ചുകൊണ്ടിരുന്നു. ജരാസന്ധന്റെ വിപുലമായ സേനയുടെ മധ്യത്തിൽപെട്ടു രാമകൃഷ്ണന്മാരുടെ രഥങ്ങളിലെ കൊടികൾപോലും കാണാതായപ്പോൾ മഥുരാനിവാസികൾ ഉത്കടമായ ശോകത്താൽ ആകുലചിത്തരായി. കരുണാനിധിയായ കാർവർണൻ തന്റെ ശാർങ്ഗം എന്ന മഹാധനുസ്സിനാൽ ശത്രുസേനയെ സംഹരിയ്ക്കാൻ തുടങ്ങി. ബലരാമനും തന്റെ ഹലവും മുസലവുംകൊണ്ട് അസംഖ്യം ശത്രുക്കളെ നശിപ്പിച്ചു. അല്പസമയത്തിനുള്ളിൽ രാമകൃഷ്ണന്മാർ ജരാസന്ധന്റെ ഇരുപത്തിമൂന്ന് അക്ഷൗഹിണികളെയും സമ്പൂർണമായി കൊന്നൊടുക്കി. ആയുധങ്ങളും സൈന്യങ്ങളും നശിച്ചും, തേർ തകർന്നും അവശനായ ജരാസന്ധനെ ബലരാമൻ കൊല്ലാൻ ഭാവിച്ചപ്പോൾ ഭഗവാൻ വിലക്കുകയാൽ അയാളെ ജീവനോടെ വിട്ടയച്ചു. ലജ്ജയും നിരാശയുംകൊണ്ട് ഭഗ്നഹൃദയനായ ജരാസന്ധൻ, രാമകൃഷ്ണന്മാരെ ജയിയ്ക്കത്തക്ക ശക്തി സംഭരിയ്ക്കുന്നതിനായി തപസ്സു ചെയ്യാൻ ഒരുമ്പെട്ടു. മാർഗമധ്യേ അയാളുടെ മിത്രങ്ങൾ, തനിയ്ക്കു പററിയ പരാജയം പ്രാരബ്ധശക്തിയാൽ സംഭവിച്ചതാണെന്നും, തപസ്സനുഷ്ഠിയ്ക്കാതെതന്നെ യാദവസംഹാരത്തിനു തനിയ്ക്കു ശക്തിയുണ്ടെന്നും, അതിനാൽ തപസ്സാവശ്യമില്ലെന്നും മററും പറഞ്ഞു സമാധാനപ്പെടുത്തിയതിനാൽ അയാൾ തന്റെ ഉദ്ദേശം ഉപേക്ഷിച്ച് മഗധരാജ്യത്തേയ്ക്ക് തിരിച്ചുപോയി. (10.50.34.)

തപസ്സുകൊണ്ട് പ്രാരബ്ധത്തെ ജയിയ്ക്കാമെന്നു ചിലർ കരുതുന്നു. ചിലർ ജ്ഞാനംകൊണ്ടു ജയിയ്ക്കാമെന്നു കരുതുന്നു. യോഗവാസിഷ്ഠത്തിൽ വസിഷ്ഠൻ ശ്രീരാമനോടു പറയുന്നത്, "വ്യവഹാരത്തിൽ ഇരിയ്ക്കുന്നെങ്കിലും, ഈ ദൃശ്യജഗത്തിനെ മിഥ്യയായി കണക്കാക്കി, കേവലം ചിദാകാശം മാത്രമുള്ളതായി കാണുന്നവരെയാണ് ജീവന്മുക്തന്മാർ എന്നു പറയുന്നത്" എന്നാണ്.

ജരാസന്ധൻ യുദ്ധത്തിൽ പരാജിതനായി ദുഃഖിതനായി മഗധത്തിലേയ്ക്കു പോയി. യാദവസൈന്യത്തിന് യുദ്ധം ചെയ്യേണ്ടതായിപ്പോലും വന്നില്ല. വിജയശ്രീലാളിതരായ രാമകൃഷ്ണന്മാർ രണാങ്കണത്തിൽ നിന്നു മഥുരാപുരിയിൽ പ്രവേശിച്ചപ്പോൾ നഗരവാസികൾ ആഹ്ലാദപൂർവം അവരെ സത്ക്കരിച്ചു സ്വീകരിച്ചു. ദേവകൾ ആകാശത്തുനിന്നും പുഷ്പവൃഷ്ടി ചെയ്തു.

ജരാസന്ധൻ തുടരെത്തുടരെ സൈന്യശേഖരം ചെയ്ത് പതിനേഴു പ്രാവശ്യം ഭഗവാനോടു യുദ്ധം ചെയ്തു തോററു. പതിനെട്ടാമതു പ്രാവശ്യവും മഥുരയെ ആക്രമിയ്ക്കാൻ സന്നാഹങ്ങൾ ചെയ്തുകൊണ്ടിരുന്നപ്പോഴാണ്, നാരദപ്രേരിതനായ കാലയവനൻ മൂന്നു കോടി മ്ലേച്ഛസേനകളൊന്നിച്ച് മഥുരാപുരിയെ വളഞ്ഞത്. (ഇതിൽനിന്നും ആയുസ്സവസാനിയ്ക്കുന്നതിനു മുമ്പ് പ്രാരബ്ധകർമത്തേയും കാലത്തേയും ജയിയ്ക്കേണ്ടത് ആവശ്യമാണെന്ന് മനസ്സിലാക്കണം.)അതിഭീമമായ യവനപ്പട കണ്ട് ഭഗവാൻ കൃഷ്ണൻ ബലരാമനുമായി ആലോചനകൾ നടത്തി. ഭഗവാൻ പറഞ്ഞു: "മുമ്പുണ്ടാകാത്തവിധം വലുതായ ഒരു വിപത്താണ് നമുക്കു വന്നുചേർന്നിരിയ്ക്കുന്നത്. ബലശാലിയായ കാലയവനൻ നമ്മെ വളഞ്ഞുകഴിഞ്ഞു.ജരാസന്ധൻ സൈന്യസമേതനായി നാളെയോ മററന്നാളോ എത്തും. രണ്ടുകൂട്ടരേയും ഒന്നിച്ചെതിർക്കുന്നതിനു പ്രയാസമാണ്. അതിനാൽ യാതൊരു മനുഷ്യർക്കും എത്തിച്ചേരാൻ കഴിയാത്തതായ ഒരു പുതിയ നഗരി നമുക്കു നിർമിയ്ക്കണം. അതിനുശേഷം സ്വജനങ്ങളെ എല്ലാം സുരക്ഷിതമായി അങ്ങോട്ടു മാററിയിട്ട് നമുക്ക് യവനനെ നേരിടാം."(10.50.49.)

ഇനി ദ്വാരകാനഗരിയെപ്പററി പറയാൻ പോകുകയാണ്. സമുദ്രമധ്യത്തിൽ പന്ത്രണ്ടു യോജന വിസ്താരമുള്ള ദ്വാരകയെ ഭഗവാൻ സൃഷ്ടിച്ചു. അത് സമസ്തവിശിഷ്ടവസ്തുക്കളാൽ സമലംകൃതമായിരുന്നു. വിശ്വകർമാവിന്റെ വിജ്ഞാനവും ശില്പചാതുരിയും അതിൽ പ്രകടമായിക്കണ്ടു. സകലദേവവൃക്ഷങ്ങളും, പുഷ്പലതാദികളും ദ്വാരകയെ അലങ്കരിച്ചു. മനോഹരങ്ങളായ പൊന്നിൻതാഴികക്കുടങ്ങളോടും, സ്ഫടികനിർമിതങ്ങളായ തൂണുകളോടും കൂടിയ സുന്ദരങ്ങളായ കൊട്ടാരങ്ങൾ നിർമിയ്ക്കപ്പെട്ടു. നാലുവർണങ്ങളിലുമുളളവർക്ക് വാസയോഗ്യങ്ങളായ ഹർമ്യങ്ങളും ഉചിതമായ സ്ഥാനങ്ങളിൽ ഉണ്ടാക്കി. എല്ലാത്തിനും മധ്യത്തിലായി ഭഗവാന്റെ കൊട്ടാരം പരിലസിച്ചിരുന്നു. (10.50.54.)

മേല്പറഞ്ഞ കഥയിലെ സമുദ്രം അന്തഃകരണമാണ്. (അറുപതാമധ്യായത്തിലെ മുപ്പത്തഞ്ചാമത്തെ ശ്ലോകം നോക്കുക. അന്തഃകരണരൂപമായ സമുദ്രത്തിൽ മോക്ഷദ്വാരമായ ദ്വാരക നിർമിതമായി. 'ക' എന്നാൽ സുഖം എന്നർഥമുണ്ട്. പുതിയ സുഖത്തിനുള്ള കവാടത്തിന് - മോക്ഷസുഖത്തിനുള്ള വഴിയ്ക്ക് - ദ്വാരക എന്നുപറയുന്നു. ഇന്ദ്രൻ, ദ്വാരകയിലേയ്ക്ക് കല്പവൃക്ഷത്തേയും 'സുധർമ' എന്ന സഭയേയും സമ്മാനിച്ചു. ആ സഭയിൽ ഇരിയ്ക്കുന്നവർക്ക് ദാഹം വിശപ്പ് തുടങ്ങിയ ഷഡൂർമികൾ അനുഭവപ്പെടുകയില്ല. അതായത് ഒരു യോഗി ഏകാന്തമായിരുന്ന് ബ്രഹ്മചിന്തനം ചെയ്താൽ അയാളുടെ യോഗക്ഷേമം ഭഗവാൻ നോക്കുമെന്നുള്ളതിനാൽ ആഹാരാദി ചിന്തകൾ അനുഭവപ്പെടുകയില്ല എന്നർഥം. അവിടെ പ്രാരബ്ധകർമരൂപിയായ ജരാസന്ധനിൽ നിന്നോ, കാലരൂപിയായ യവനനിൽ നിന്നോ ഭയമുണ്ടാകുന്നില്ല. ദ്വാരകയിലേയ്ക്ക്, വരുണൻ വെള്ളക്കുതിരകളേയും, കുബേരൻ അഷ്ടനിധികളും, ലോകപാലന്മാർ അവരുടെ വിഭൂതികളും ഭഗവാന്റെ സേവയ്ക്കായി അയച്ചുകൊടുത്തു. ഇന്നും യഥാർഥ ഭാവനയോടുകൂടി ഏതെങ്കിലും മഹാത്മാവ് ആശ്രമം ചമച്ച് അവിടെ സ്ഥിതനായി ബ്രഹ്മചിന്തനം ചെയ്യുന്നപക്ഷം സജ്ജനങ്ങൾ ആശ്രമത്തിന്റെ ആവശ്യങ്ങൾ നിർവഹിച്ചുകൊടുക്കാറുണ്ട്. )

ദ്വാരകാപുരി നിർമിച്ചശേഷം ഭഗവാൻ തന്റെ യോഗ ബലത്താൽ സകലബന്ധുമിത്രാദികളേയും ദ്വാരകയിൽ കൊണ്ടുചെന്നു താമസിപ്പിച്ചിട്ട്, ബലരാമന്റെ അനുമതിയോ ടുകൂടി നിരായുധനായി ഒരു താമരപ്പൂമാലയുമണിഞ്ഞ് കാൽനടയായി മഥുരാ നഗരത്തിനുവെളിയിൽ വന്നു. (10.50.58.) താമരപ്പൂവ് ശുദ്ധസത്ത്വഗുണത്തെ സൂചിപ്പിയ്ക്കു ന്നു. (12.11.13.)

ഭഗവാൻ പട്ടണത്തിനു വെളിയിൽ പ്രത്യക്ഷപ്പെട്ട പ്പോൾ, പൂർവദിക്കിൽ പൂർണചന്ദ്രൻ ഉദിച്ചുയർന്നപോലെ കാണികൾക്ക് തോന്നി. ചതുർഭുജങ്ങളും, സദാപി ചലി ച്ചുകൊണ്ടിരിയ്ക്കുന്ന മകര കുണ്ഡലങ്ങളും എതിരില്ലാത്ത മുഖശോഭയും മററും കണ്ടപ്പോൾ, നാരദൻ വർണിച്ചു താൻ കേട്ടിട്ടുള്ളതായ ശ്രീകൃഷ്ണൻ അതുതന്നെയാണെന്നു കാലയവനന് മനസ്സിലായി.കൃഷ്ണൻ നിരായുധനായി രുന്നതിനാൽ താനും നിരായുധനായിത്തന്നെ അദ്ദേഹത്തെ നേരിടുന്നതിന് തീർച്ചയാക്കിക്കൊണ്ട്, കാലയവനൻ ഭഗ വാനെ പിടിയ്ക്കാനായി ഓടിച്ചെന്നു. ഭഗവാൻ, യവനന് പിടി കൊടുക്കാതെ ഓടി ഓടി ഒരു പർവതഗുഹയിൽ ചെന്നുക യറി. (10.51.7.) (കാലം അടുക്കുമ്പോൾ മനുഷ്യരും ഹൃദയ ഗുഹയിൽ ചിത്തത്തെ ഏകാഗ്രമാക്കുക ആവശ്യമാണ്.) 'യദുകുലജാതനായ നീ ഇങ്ങനെ ഭയന്നോടുന്നത് ആക്ഷേ പകരമാണെ'ന്ന് വിളിച്ചു പറഞ്ഞുകൊണ്ട് കാലയവനനും ഭഗവാനെ പിന്തുടർന്ന് ഗുഹയിൽ പ്രവേശിച്ചു. അവിടെ ഒരു പുരുഷൻ നിദ്രാധീനനായി കിടക്കുന്നതുകണ്ട് ശ്രീകൃഷ്ണ നാണെന്ന് തെററിദ്ധരിച്ച് അവജ്ഞാപൂർവം യവനൻ അയാളെ ചവിട്ടി. ഉറങ്ങിക്കിടന്നയാൾ ചവിട്ടേററ് ഉണർന്നു നോക്കിയതും കാലയവനൻ ഭസ്മമായിത്തീർന്നതും ഒന്നിച്ചു കഴിഞ്ഞു.

യവനനെ ഭസ്മമാക്കിയ ആൾ ആരായിരുന്നു എന്നും, അദ്ദേഹം ആ ഗുഹയിൽ ചെന്നുകിടന്നുറങ്ങുവാനുള്ള കാര ണമെന്തായിരുന്നു എന്നും പരീക്ഷിത്ത് രാജാവ് ചോദിച്ച തിന് ശുകദേവൻ മറുപടി പറയുകയാണ്: "ഹേ! രാജാവേ! ഇക്ഷ്വാകുവംശജനും, സത്യപ്രതിജ്ഞനും, ബ്രഹ്മണ്യനു മായ മുചുകുന്ദനെന്ന രാജാവായിരുന്നു ആ ഗുഹയിൽ കിട ന്നുറങ്ങിയിരുന്നത്. ഒരിയ്ക്കൽ ദേവാസുരയുദ്ധം നടന്ന പ്പോൾ, ദേവന്മാർ മുചുകുന്ദനെ തങ്ങളുടെ സഹായാർത്ഥം ദേവലോകത്തേയ്ക്ക് ക്ഷണിച്ചുകൊണ്ടുപോയി.(10.51.15.) ശ്രീ കാർത്തികേയസ്വാമിയെ ദേവന്മാർക്ക് സഹായിയായി ലഭിച്ചപ്പോൾ മുചുകുന്ദന് തിരിച്ചുപോരുവാൻ അനുവാദം ലഭിച്ചു. അത്രയുംകാലം ദേവന്മാരെ സഹായിച്ചതിന്, മോക്ഷ മൊഴിച്ച് എന്തു വരം വേണമെങ്കിലും ചോദിയ്ക്കുവാൻ ഇന്ദ്രൻ ആവശ്യപ്പെട്ടപ്പോൾ, യുദ്ധംചെയ്തു ക്ഷീണിച്ച മുചു കുന്ദൻ ദീർഘകാലനിദ്രയാണ് വരിച്ചത്. അകാലത്തിൽ തന്നെ ആരെങ്കിലും ഉണർത്തുന്നപക്ഷം, അയാൾ രാജാ വിന്റെ ദൃഷ്ടിപാതത്താൽ ഭസ്മമായിപ്പോകുമെന്ന വ്യവസ്ഥ യോടുകൂടി അഭീഷ്ടമനുസരിച്ചുള്ള വരം കൊടുത്തു. ആ





വരത്തിന്റെ പരിണതഫലമായാണ് കാലയവനൻ ഭസ്മമായിത്തീർന്നത്.(10.51.22.)

സത്യപ്രതിജ്ഞരുടെ നേരെ കാലരൂപിയായ അസത്യം പ്രത്യക്ഷീഭവിച്ചാൽ അസത്യം ഭസ്മമായിപ്പോ കുമെന്ന് ഈ സംഭവം സൂചിപ്പിയ്ക്കുന്നു. യവനൻ ഭസ്മ മായശേഷം ഭഗവാൻ മുചുകുന്ദനു പ്രത്യക്ഷമായി. അന്ധ കാര മയമായ ആ ഗുഹയിൽ തേജസ്വിയായ ഒരു പുരുഷ നേയും, ദുർന്നിരീക്ഷ്യമായ പ്രകാശത്തേയും കണ്ടു മുചുകു ന്ദൻ ഭഗവാനോടു ചോദിച്ചു: അതുല്ല്യതേജസ്വിയായ അങ്ങ് ആരാണ്? ഈ ഗുഹയിൽ വരുന്നതിനുള്ള കാരണമെ ന്താണ്? (10.51.28.) അവിടുന്ന്, തേജസ്വിയായ അഗ്നിദേവനാ ണോ? അതോ സൂര്യചന്ദ്രാദിതേജോഗോളങ്ങളിൽ ഏതെങ്കി ലും ഒന്നാണോ? അതോ ലോകപാലന്മാരിൽ ഒരാളാണോ? അവിടുന്ന് പുരുഷോത്തമനായ ശ്രീനാരായണനാണ് എന്നെ നിയ്ക്കു തോന്നുന്നു. ഈ ഗുഹയിലെ അന്ധകാരം നീക്ക ത്തക്ക തേജസ്സ് മററാർക്കാണുള്ളത്? (10.51.30.) അങ്ങേയ്ക്ക് കേൾക്കാനിഷ്ടമുണ്ടെങ്കിൽ എന്റെ വിവരങ്ങൾ ഞാൻ പറയാം. ഇക്ഷ്വാകുവംശത്തിൽ ജനിച്ച ഒരു ക്ഷത്രിയനാണ് ഞാൻ. യവനാശ്വനന്ദനനായ മാന്ധാതൃരാജാവിന്റെ പുത്ര നായ എന്റെ പേര് മുചുകുന്ദൻ എന്നാണ്. വളരെക്കാലം ഉറക്കമിളച്ചു ക്ഷീണിതനായ ഞാൻ ഈ ഗുഹയിൽ ദീർഘ കാലമായി ഉറങ്ങുകയായിരുന്നു. എന്നെ ആരോ വന്നു ണർത്തി. അയാളുടെ പാപശക്തിയാൽ അയാൾ ഭസ്മമായി. തുടർന്നാണ് അവിടുത്തെ ദർശനം എനിയ്ക്കു സിദ്ധിച്ചത്. അവിടുത്തെ പ്രചണ്ഡതേജസ്സിനാൽ എനിയ്ക്കങ്ങയെ നല്ല പോലെ നോക്കാൻകൂടി കഴിയുന്നില്ല. അവിടേയ്ക്കിഷ്ടമു ള്ളപക്ഷം, അങ്ങയുടെ ജന്മം, കർമം, ഗോത്രം, മുതലായവ അറിയാൻ എനിയ്ക്കാഗ്രഹമുണ്ട്."

ഇനി തേജസ്സിന്റെ ലീല തുടങ്ങുകയാണ്. സ്ഥൂലപ ദാർഥങ്ങളുടെ മുഖ്യരൂപമാണ് ശരീരം. സൂക്ഷ്മതത്ത്വ ത്തിന്റെ മുഖ്യരൂപമാണ് തേജസ്സ്. അതിനാൽ സ്വപ്നത്തിലെ പ്രമാതാവിനെ തൈജസനെന്നു പറയുന്നു. ഭഗവാൻ തന്റെ താമസഭക്തന്മാർക്ക് അവരുടെ ഭക്തിയുടെ ഫലം നല്കി യതിനുശേഷം, തന്റെ രാജസഭക്തന്മാർക്ക് അവരുടെ ഭക്തി യുടെ ഫലം നല്കുന്ന കഥകളാണ് ഇനി വരുന്നത്. അവിടെ തേജസ്സിന്റെ അനുഭവം ആദ്യമുണ്ടാകുന്നു. പല ഭക്തന്മാർ ക്കും യോഗികൾക്കും, ചിത്തത്തിൽ ഏകാഗ്രതയുണ്ടാകു മ്പോൾ ഹൃദയഗുഹയിൽ തേജസ്സിന്റെ അനുഭവമുണ്ടാകാറു ണ്ട്. അത് മുചുകുന്ദന്റെ ഗുഹയിലെ തേജസ്സാണ്.

ഭഗവാൻ മുചുകുന്ദനോടു പറയുന്നു: "എന്റെ ജന്മ കർമങ്ങൾ അവസാനമില്ലാത്തതാകയാൽ എനിയ്ക്കു കൂടി അതിന്റെ എണ്ണം അറിയാൻ കഴിയുന്നില്ല. പൃഥ്വിയിലെ മണൽത്തരികൾ ഒരു പക്ഷെ എണ്ണിത്തിട്ടപ്പെടുത്താൻ സാധി ച്ചേയ്ക്കാം. എന്നാലും എന്റെ ജന്മം, കർമം, ഗുണം, നാമം ഇവ തിട്ടപ്പെടുത്തുവാൻ പ്രയാസമാണ്. മഹർഷിമാർ എന്റെ



ത്രികാലസിദ്ധമായ ജന്മകർമങ്ങളെ ദീർഘകാലമായി തുടരെ വർണിച്ചിട്ടും അവസാനിച്ചിട്ടില്ല. എങ്കിലും വർത്ത മാനകാലത്ത് എന്റെ ജന്മം വസുദേവപുത്രനായിട്ടാകയാൽ എല്ലാവരും എന്നെ വാസുദേവൻ എന്നു വിളിയ്ക്കുന്നു. ബ്രഹ്മാവിന്റെ പ്രാർഥനപ്രകാരം, പൃഥ്വീഭാരം തീർക്കാനായി ഞാൻ അവതരിച്ചതാണ്. പൂർവജന്മത്തിൽ കാലനേമിയാ യിരുന്ന കംസൻ, പ്രലംബൻ ആദിയായി അനേകം അസുര ന്മാരെ ഞാൻ ഇതിനകം സംഹരിച്ചുകഴിഞ്ഞു. ഇപ്പോൾ നിന്റെ ദൃഷ്ടിപാതത്താൽ ഭസ്മമായിപ്പോയത് കാലയവന നാണ്. ഞാൻ ഈ ഗുഹയിൽ വന്നത് നിന്നെ അനുഗ്രഹി യ്ക്കുവാൻ വേണ്ടിയാണ്. ഭക്തവത്സലനായ ഞാൻ, എന്നെ ഹൃദയപൂർവം ആരാധിച്ചിരുന്ന നിനക്ക് ഇഷ്ടമുള്ള വരം പ്രദാനം ചെയ്യുവാൻ ആഗ്രഹിയ്ക്കുന്നു. എന്നെ ശരണം പ്രാപിച്ചവർക്ക് മററു ചിന്തകൾക്കവകാശമില്ല.''(10.51.44.) ഭഗ വാന്റെ ഈ വാണികളിൽനിന്നും, മുചുകുന്ദനു ലഭിച്ചതായ തേജസ്സിന്റെ അനുഭവം ഭഗവാന്റെ അനുഗ്രഹമാണെന്നു കാണാം. ജീവന്റെ ശരണാഗതിയും, ഭഗവത്കൃപയും കൊണ്ടാണ് ആ അനുഭവം പ്രാപ്തമാകുന്നത്. രാജസഭക്ത ന്മാർക്ക് ഈ അനുഭവം പ്രത്യേകിച്ചും ആവശ്യമാണ്. ക്ഷത്രിയർ രജോഗുണപ്രധാനന്മാരാണ്. താഴെ ചേർക്കുന്ന മുചുകുന്ദന്റെ വാക്കുകളിൽ ഈ രാജസവൃത്തിയുടെ സ്വരൂപം കാണുന്നുണ്ട്.

മുചുകുന്ദൻ പറയുന്നു: ''സാധാരണ മനുഷ്യർ അവി ടുത്തെ മായയാൽ മോഹിതരായി അങ്ങയെ ഭജിയ്ക്കുന്നില്ല. അനർഥം നിറഞ്ഞ സംസാരത്തിലേയ്ക്കാണ് അവരുടെ ദൃഷ്ടി. സുഖത്തിനാശിച്ച്, പരസ്പരം വഞ്ചിച്ച് അവർ ദുഃഖ മയമായ ഗൃഹാദി അനിത്യവസ്തുക്കളിൽ ബന്ധിതരായി പ്പോകുന്നു. ഞാനും ഒരു രാജാവായിരുന്നു. രാജ്യലക്ഷ്മി യിൽ ഭ്രമിച്ച്, ഞാൻ ഉന്മത്തനായി, ദേഹത്തെ ആത്മാവാ യിക്കരുതി; വിഷയഭോഗങ്ങളിൽ അതീവ ആസക്തനായി കാലയവനികയ്ക്കുള്ളിൽ വീണുപോയി. രാജാവെന്നഭിമാ നിച്ചു നടന്ന ഈ ശരീരം, ഒരു ദിവസം വിഷ്ഠാകൃമി, ചാരം ഇവയിലേതെങ്കിലുമായിത്തീരുമെന്നുള്ളത് ഓർമിയ്ക്കാതെ, ആശകൾക്ക് വശംവദനായി ജീവിതം അശാന്തിയിൽ കഴിച്ചുകൂട്ടി. (10.51.53.)

**ഭവാപവർഗോ ഭ്രമതോ യദാ ഭവേ-**
**ജ്ജനസ്യ തർഹ്യച്യുത സത്സമാഗമഃ**
**സത്സംഗമോ യർഹി തദേവ സദ്ഗതൗ**
**പരാവരേശേ ത്വയി ജായതേ മതിഃ.** (10.51.54.)

'ഹേ അച്യുതാ! ഈ സംസാരചക്രത്തിൽപ്പെട്ട്, ജന്മ മരണങ്ങളാകുന്ന സംസാരം അവസാനിയ്ക്കാറാകുമ്പോ ഴാണ് മനുഷ്യർക്കു സത്സംഗത്തിനു ഭാഗ്യമുണ്ടാകുന്നത്. സത്സംഗഭാഗ്യം ലഭിയ്ക്കുമ്പോൾ, സജ്ജനങ്ങൾക്ക് ആശ്ര യരൂപവും, ഈ കാര്യകാരണജഗത്തിന്റെ നിയന്താവുമായ അങ്ങയിൽ അവരുടെ ചിത്തം ചേരുന്നു.

''പ്രഭോ! എനിയ്ക്ക് രാജ്യത്തോ ടുള്ള ബന്ധം വിട്ടുപോയത് അവിടുത്തെ അനുഗ്രഹമായി ഞാൻ കരുതുന്നു. അവിടുത്തെ സ്നേഹിയ്ക്കുന്ന ചക്രവർത്തിമാർ പോലും അവരുടെ സർവസ്വവും ഉപേ ക്ഷിച്ച് വനത്തിൽ തപസ്സിനു പോകാൻ ഇച്ഛിയ്ക്കുന്നു. മാത്ര മല്ല എല്ലാവിധ രാഗങ്ങളിൽ നിന്നുമുള്ള മുക്തിയ്ക്കായി അവിടുത്തെ ഭജിയ്ക്കുകയും ചെയ്യുന്നു.(10.51.55.) എനിയ്ക്ക് അവിടുത്തെ ചരണകമലങ്ങളിൽ കഴിഞ്ഞുകൂടുന്നതിന ല്ലാതെ മററു വരങ്ങൾ ആവശ്യമില്ല. മായാസംബന്ധിയായ സർവകാമനകളും ത്യജിച്ച്. നിർമലവും നിർഗുണവും അദ്വ യവും ചിന്മാത്രവുമായ പരമപുരുഷനായ അങ്ങയെ ഞാൻ ശരണം പ്രാപിയ്ക്കുന്നു. എന്നെ അവിടുന്ന് രക്ഷിച്ചാലും.'' (10.51.58.)

ഭഗവാൻ: ഹേ സാർവഭൗമാ! നിന്റെ ബുദ്ധി നിർമ ലവും ശ്രേഷ്ഠവുമാണ്. വരങ്ങളാൽ പ്രലോഭിപ്പിച്ചിട്ടും നിന്റെ മനസ്സ് ഇളകിയില്ല. ഞാൻ വരം വാങ്ങിക്കൊള്ളാൻ പറഞ്ഞ ത് നിന്നെ പരീക്ഷിയ്ക്കാനായിരുന്നു. എന്റെ അനന്യഭക്ത രുടെ ചിത്തം ഒരിയ്ക്കലും കാമനകൾക്കു വശപ്പെടാറില്ല. എന്നിൽ ഭക്തിയില്ലാത്തവർ, പ്രണായാമാദി യോഗസാധനക ളെക്കൊണ്ട് മനസ്സിനെ നിയന്ത്രിയ്ക്കാൻ ശ്രമിച്ചാലും, അവർക്കു വാസനകളെ ജയിയ്ക്കുവാൻ സാധിയ്ക്കുകയില്ല. അവർ വിഷയങ്ങളിൽ വീണുപോകുന്നു. ഇനി നീ ചിത്തം എന്നിൽ ഉറപ്പിച്ചുകൊണ്ട് ഈ പൃഥിവിയിൽ സ്വച്ഛന്ദം സഞ്ച രിച്ചുകൊള്ളുക. നിനക്ക് എന്നിൽ അനപായിനിയായ ഭക്തി ഉണ്ടായിക്കൊള്ളും. നിന്റെ രാജധർമാചരണജീവിതത്തിൽ പല ജന്തുക്കളേയും ഹിംസിയ്ക്കാൻ നിനക്ക് ഇടയായിട്ടുണ്ട്. എന്നിൽ സമാഹിതചിത്തനായി, തപസ്സാൽ എന്നെ ഉപാസി യ്ക്കുന്നതുകൊണ്ട് ആ പാപങ്ങൾ നീങ്ങും. അടുത്ത ജന്മ ത്തിൽ നീ സർവഭൂതഹിതേരതനായ ഒരു ഉത്തമബ്രാഹ്മണ നായി ജനിയ്ക്കും. ആ ജന്മംകൊണ്ടു നീ എന്റെ കൈവല്യ സ്വരൂപത്തെ പ്രാപിയ്ക്കും.'' (10.51.64.)

രജോഗുണികളായ ഭക്തന്മാരുടെ ഉദ്ധാരണത്തിനായു ള്ള ഭഗവാന്റെ ഉപായങ്ങൾക്ക് പതിനാറായിരത്തെട്ടു രാജ കന്യകകളുമായുള്ള വിവാഹവും ദൃഷ്ടാന്തമാണ്. രാസ ലീല വൈശ്യകന്യകമാരുടെ കഥയായിരുന്നു. തമോഗുണി കളായ ഭക്തരെ ഉദ്ധരിയ്ക്കുവാനുള്ള ഉപായമാണ് അവിടെ നാം കാണുന്നത്. വൈശ്യർക്ക് സ്വന്തം കുടുംബത്തിൽ നിന്നും അതിരിക്തമായി ആരിലും മമതയുണ്ടാകാറില്ല. ക്ഷത്രിയർ ദേശത്തിനുവേണ്ടി പ്രാണനെക്കൂടി ത്യജിയ്ക്കു ന്നവരാണ്. അതിനാൽ ക്ഷത്രിയർ വൈശ്യരെക്കാൾ ഒരു പടികൂടി ഉത്തമ സ്വഭാവമുള്ളവരാണ്. പക്ഷെ ക്ഷത്രിയർക്ക് ബ്രാഹ്മണരെപ്പോലെ സർവാത്മഭാവം ഉണ്ടായിരിയ്ക്കുക യില്ല. ക്ഷത്രിയർക്ക് സ്വന്തം പ്രജകളെപ്പോലെ അന്യരാജ്യ ത്തെ ജനങ്ങളെ കാണാൻ കഴിയുന്നില്ല. അതുകൊണ്ടാണ് മുചുകുന്ദന് ഇനിയും ഒരു ബ്രാഹ്മണജന്മംകൂടി ഉണ്ടായിരി യ്ക്കുമെന്നു ഭഗവാൻ അരുളിച്ചെയ്തത്. മുചുകുന്ദൻ, ഭഗ



വാനെ പ്രദക്ഷിണംവെച്ചു നമസ്കരിച്ചിട്ട്, അനുജ്ഞയോടുകൂടി തപസ്സിനായി ബദരികാശ്രമത്തിലേയ്ക്കു പോയി.

ജ്ഞാനമുണ്ടായതിനുശേഷവും വിക്ഷേപശക്തി ഇരിയ്ക്കുമെന്നുള്ളതിനാൽ ജീവന്മുക്തിസുഖത്തിൽ വിഘ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. അത് രജോഗുണത്തിന്റെ സ്വരൂപമാണ്. ഇതിന്റെ നിവൃത്തി രണ്ടു വിധത്തിൽ സാധിയ്ക്കാം. കൃതോപാസ്തിജ്ഞാനിയ്ക്ക് തന്റെ ജ്ഞാനശക്തിയാൽത്തന്നെ വിക്ഷേപങ്ങളെ ജയിയ്ക്കാം. അകൃതോപാസ്തിജ്ഞാനി, യോഗസാധന കൾകൊണ്ടോ, ഭജനം കൊണ്ടോ വിക്ഷേപങ്ങളെ നിവൃത്തമാക്കണം. അപ്രകാരമുള്ള ജനങ്ങളുടെ കഥയാണ് അടുത്ത അധ്യായത്തിൽ വിവരിയ്ക്കുന്നത്.

# പ്രകരണം രണ്ട്

## ബ്രഹ്മസംബന്ധത്തിന് ബ്രാഹ്മണരൂപിയായ ഗുരുവിന്റെ ആവശ്യകതയും,രുഗ്മിണിസ്വയംവരവും

താമസഭക്തരുടെ ബ്രഹ്മസംബന്ധത്തെപ്പററി പൂർവാർധത്തിൽ പറഞ്ഞു കഴിഞ്ഞു. അവർക്കു ഭഗവാന്റെ അനുഗ്രഹം കൊണ്ടുമാത്രം മോക്ഷം വേണം. അവരിൽ ശ്രദ്ധ, ഭക്തി, വിരഹദുഃഖം മുതലായവ നല്ലതുപോലെയുണ്ടെങ്കിലും വിചാരശക്തി കുറവാണ്. ഇനി രാജസഭക്തരുടെ ബ്രഹ്മസംബന്ധത്തെപ്പററിയാണ് പറയാൻ പോകുന്നത്. ഇക്കൂട്ടർക്കു യോഗമാർഗം ഇഷ്ടമാണ്. യോഗമാർഗത്തിൽ ഹൃദയത്തിന് തേജസ്സിന്റെ അനുഭവമുണ്ടാകും. തേജസ്സ് മൂന്നു നിറത്തിലുണ്ട്. തമോഗുണതേജസ്സിന് മഞ്ഞനിറവും, രജോഗുണതേജസ്സിന് ചുവപ്പും, സത്വഗുണതേജസ്സിന് നീലനിറവും ആയിരിയ്ക്കും. ഭഗവാനും പതിനാറായിരത്തെട്ട് രാജകന്യകമാരുമായുള്ള വിവാഹത്തിൽ തേജസ്സിന്റെ അനുഭവം കാണാൻ കഴിയും. ഭഗവാന്റെ പ്രഥമ വിവാഹം രുഗ്മിണിയുമായിട്ടുള്ളതാണ്. രുഗ്മിണി എന്ന ശബ്ദത്തിൽ 'രുക്മ' എന്ന ശബ്ദത്തിന്റെ അർഥം സ്വർണത്തിന്റേതുപോലുള്ള തേജസ്സ് എന്നാണ്. രുക്മിണി എന്നാൽ സ്വർണംപോലെയുള്ള തേജസ്സുള്ളവൾ എന്നർഥം. ജാംബവതിയുടേയും, സത്യഭാമയുടേയും വിവാഹം സംബന്ധിച്ച്, സ്യമന്തകമണിയുടെ തേജസ്സുമായി ഘടിപ്പിച്ചുകൊണ്ടുള്ള ഒരു കഥയുണ്ട്. രുഗ്മിണിയുടെ പുത്രനാണ് പ്രദ്യുമ്നൻ. പ്രദ്യുമ്നശബ്ദത്തിനും തേജസ്സ് എന്നർഥമുണ്ട്. ഇങ്ങനെ, രാജസഭക്തന്മാരുടെ ബ്രഹ്മസംബന്ധത്തെപ്പററി പറയുന്നിടത്തെല്ലാം തേജസ്സിനെപ്പററിയുള്ള സൂചനകളും കാണൻ കഴിയും. തേജസ്സിൽനിന്നും സിദ്ധികളും ശക്തികളും ഉണ്ടാകുന്നു. അവയെ മായകൊണ്ടുണ്ടാകുന്ന വിഘ്നങ്ങളെ നീക്കാൻ ഉപയോഗപ്പെടുത്താം.

ഭഗവാൻ, മുചുകുന്ദനെ നിമിത്തമാക്കി കാലയവനനെ സംഹരിച്ചശേഷം മഥുരയിലേയ്ക്കു തിരിച്ചുവന്നു. കാലയവനന്റെ സേനകളെ എല്ലാം നശിപ്പിച്ചശേഷം അവരുടെ ധനമെല്ലാം ദ്വാരകയിലേയ്ക്കയച്ചുകൊണ്ടിരിയ്ക്കുമ്പോൾ പതിനെട്ടാമത്തെ പ്രാവശ്യം ജരാസന്ധൻ ഇരുപത്തിമൂന്ന് അക്ഷൗഹിണിപടകളുമായി എത്തിച്ചേർന്നു മഥുരാപുരിയെ വളഞ്ഞു. രാമകൃഷ്ണന്മാർ ഭയം നടിച്ചുകൊണ്ട് ജരാസന്ധന്റെ മുൻപിൽക്കൂടി രക്ഷപ്പെടാനെന്നവിധം ഓടാൻ തുടങ്ങി. (10.52.7.) ജരാസന്ധൻ സൈന്യസമേതനായി രാമകൃഷ്ണന്മാരെ അനുധാവനം ചെയ്തു. ബലരാമനും കൃഷ്ണനും ഓടി പ്രവർഷണമെന്നു പേരായ ഒരു വലിയ പർവതത്തിന്റെ മുകളിൽ കയറി. അവിടെ എപ്പോഴും മഴ പെയ്യുന്ന സ്ഥലമാണ്. ജരാസന്ധൻ ആ പർവതം മുഴുവൻ തിരഞ്ഞിട്ടും രാമകൃഷ്ണന്മാരെ കാണായ്കയാൽ പർവതത്തിനു ചുററും തീവെച്ചു. ആളിപ്പടർന്നു കത്തിയ തീയിൽ തന്റെ ശത്രുക്കൾ ദഹിച്ചിരിയ്ക്കുമെന്നു വിശ്വസിച്ച് ജരാസന്ധൻ സൈന്യസമേതം മഗധത്തിലേയ്ക്കു മടങ്ങി. (10.52.14.) എന്നാൽ ഭഗവാനും ബലരാമനും പതിനൊന്നു യോജന പൊക്കമുള്ള ആ പർവതത്തിന്റെ ഉപരിഭാഗത്തുനിന്നും ദ്വാരകയിലേയ്ക്കു ചാടി ജരാസന്ധനെ കബളിപ്പിയ്ക്കുകയാണുണ്ടായത്.

ജ്ഞാനികളുടെ പിന്നാലെ പ്രാരബ്ധകർമം പാഞ്ഞെത്തിയാലും - ആത്മാവിന് വിക്ഷേപമുണ്ടാകുന്നതുപോലെ തോന്നിയാലും - അസംഗത്വമാകുന്ന പർവതത്തെ പ്രാപിച്ചും, യോഗശക്തിയാകുന്ന ദ്വാരകയിലേയ്ക്കു കടന്നും, വിക്ഷേപങ്ങളെ ജയിയ്ക്കുന്നു. ജീവന്റെ മുഖ്യകർത്തവ്യം സർവാത്മഭാവപ്രാപ്തിയാണ്. സംഗദോഷം സംഭവിച്ചവർക്കും സർവാത്മഭാവപ്രാപ്തി ഉണ്ടാവുക പ്രയാസമാണ്. അസംഗനായിരിയ്ക്കാൻ വേണ്ടി ഭഗവാൻ ദ്വാരക നിർമിച്ചു അഥവാ സമാധിസുഖമനുഭവിയ്ക്കാൻ തക്ക സ്ഥാനം ഉണ്ടാക്കി.

അസംഗഭാവം പ്രാപ്തമായശേഷം സർവാത്മഭാവപ്രാപ്തിയായിരിയ്ക്കണം ലക്ഷ്യം. അതായത്, സകലവിധമായ പ്രകൃതികളോടുമുള്ള വിവാഹം (ചേർച്ച) നടക്കണം. അതാണ് ഇനി വരുന്ന കഥാഭാഗം - രാമകൃഷ്ണന്മാരുടെ വിവാഹങ്ങൾ, ബലരാമൻ ആനർത്തദേശത്തെ രാജാവായ രേവതന്റെ പുത്രി രേവതിയെ വിവാഹം ചെയ്തു. ബലരാമന് ഈ ഒരു ഭാര്യ മാത്രമേ ഉണ്ടായിരുന്നുള്ളു. അദ്ദേഹം അനന്തന്റെ അവതാരവും ജ്ഞാനസ്വരൂപവുമാകയാൽ അദ്ദേഹത്തോടൊന്നിച്ച് അധികം പ്രകൃതികൾ ഇരിയ്ക്കുകയില്ല. ശ്രീകൃഷ്ണൻ യോഗത്തിന്റെ സ്വരൂപമാണ്. അതിനാൽ പതിനാറായിരത്തെട്ട് സ്ത്രീകളെ വിവാഹം കഴിയ്ക്കുന്നു. ഇവരിൽ എട്ടുപേരാണ് പട്ടമഹിഷിമാർ. ഈ എട്ടുപേരിൽ രുഗ്മിണിയാണ് മുഖ്യറാണി. രുഗ്മിണി ഭഗവാനെ അഭിന്നഭാവത്തിൽ ഭജിച്ചിരുന്നതിനാൽ ഭഗവാന് അങ്ങോട്ടും അഭിന്നഭാവമുണ്ടായിരുന്നു. ഭഗവാൻ, സാന്ദീപനിയിൽനിന്നും ജ്ഞാനം സമ്പാദിയ്ക്കുകയും, പ്രാരബ്ധകർമരൂപിയായ ജരാസന്ധന്റെ അനവധി സേനകളെ നശിപ്പിയ്ക്കുകയും ചെയ്തതിനാൽ ഇനി ആവശ്യമുള്ളിടത്ത് അഭിന്ന

ഭാവം പുലർത്തുവാൻ വിഷമമുണ്ടാകുകയില്ലെന്നു കാണിയ്ക്കുവാൻവേണ്ടി ശുകദേവൻ രുഗ്മിണീസ്വയംവരം എന്ന പുതിയ ജാതി കഥ പറയാൻ തുടങ്ങുകയാണ്. ഇതിലെ ഭാഷ ലൗകികമാണെങ്കിലും, പ്രേമം അലൗകികമാണ്. അലൗകികപ്രേമത്തെ വിവരിയ്ക്കാൻ അലൗകികഭാഷ ഇല്ലാത്തതിനാൽ ലൗകികഭാഷയിൽ ഭഗവാന്റെ വിവാഹത്തെപ്പററി പറഞ്ഞിരിയ്ക്കുകയാണ്. ഈ കഥയിൽ അഭിന്നഭാവംകൊണ്ട് സർവാത്മഭാവത്തെ ദൃഢമാക്കാനുള്ള ഉപായമാണ് സൂചിപ്പിയ്ക്കുന്നത്. ഗോപികളുടെ കഥയിൽ ഭേദത്തെ അഭേദമാക്കാനുള്ള ഉപായത്തെയാണ് സൂചിപ്പിയ്ക്കുന്നത്. ഇനിയുള്ള കഥകളിൽ ചില ഭാഗത്തു ഭേദത്തെ നിഷേധിയ്ക്കുന്നതായും കാണാം. ഭേദദൃഷ്ടികൊണ്ടു സംസാരം വർധിയ്ക്കും. അഭേദദൃഷ്ടിയാൽ ജഗത്തിന്റെ സ്ഥാനത്തു ബ്രഹ്മാനുഭവം ഉണ്ടാകാൻ തുടങ്ങും. അതിനെ ബ്രഹ്മസംബന്ധമെന്നു പറയുന്നു. രുഗ്മിണി തേജസ്സിന്റെ സ്വരൂപമാണ്. സംസാരികൾ ഈ തേജസ്സിനെ സംസാരത്തിൽ വച്ചുകൊണ്ടിരിക്കാൻ ആഗ്രഹിയ്ക്കുന്നു. പക്ഷെ രുഗ്മിണിയുടെ ആഗ്രഹം ആ തേജസ്സിനെ ബ്രഹ്മസംബന്ധത്തിന് ഉപയോഗിയ്ക്കണമെന്നായിരുന്നു. പരീക്ഷിത്ത് ശുകദേവനോടു ചോദിയ്ക്കുന്നു:

"പ്രഭോ! സംസാരമലം നീക്കുന്നതും, പവിത്രവും, മധുരവും, നിത്യനൂതനവുമായ ഭഗവത്കഥകൾ കേട്ടാൽ ആർക്കാണ് തൃപ്തിയുണ്ടാകാത്തത്? ഭീഷ്മകപുത്രിയായ രുഗ്മിണിയെ ഭഗവാൻ രാക്ഷസവിധിപ്രകാരം വിവാഹം ചെയ്ത കഥ വിസ്തരിച്ചു കേൾക്കുവാൻ എനിയ്ക്കതിയായ ആഗ്രഹമുണ്ട്. (10.52 20.)

ശുകദേവൻ: ഭീഷ്മകൻ വിദർഭദേശത്തെ രാജാവായിരുന്നു. അദ്ദേഹത്തിന് അഞ്ചു പുത്രന്മാരും സുമുഖിയായ ഒരു പുത്രിയും ഉണ്ടായിരുന്നു. പുത്രന്മാരിൽ മൂത്തയാളിന്റെ പേര് രുഗ്മി എന്നും, പുത്രിയുടെ പേര് രുഗ്മിണി എന്നും ആയിരുന്നു. കൊട്ടാരത്തിൽ ആഗതരായിരുന്ന മഹാത്മാക്കളിൽ നിന്നും രുഗ്മിണി, ഭഗവാൻ ശ്രീകൃഷ്ണന്റെ രൂപം, വീര്യം, യശസ്സ്, വൈഭവം മുതലായ ഗുണങ്ങളെപ്പററിയുള്ള പ്രശംസകൾ കേട്ടുകേട്ട്, ഭഗവാനെ തന്റെ ഭർത്താവായി മനസാ വരിച്ചിരുന്നു. ശ്രീകൃഷ്ണനും, രുഗ്മിണിയുടെ ബുദ്ധി, ലക്ഷണം, ഉദാരത, രൂപം, ശീലം, ആദിയായവയെപ്പററി കേട്ട്; രുഗ്മിണി തനിയ്ക്കനുരൂപയെന്നറിഞ്ഞ് അവളെത്തന്നെ വിവാഹം ചെയ്യണമെന്ന് മനസ്സിൽ ഉറച്ചിരുന്നു." (10.52.24.)

ഇവിടെ മനസ്സിലാക്കേണ്ടത്, ബ്രഹ്മപ്രാപ്തിയ്ക്കധികാരിയായാൽ ബ്രഹ്മസംബന്ധത്തിനു താമസമുണ്ടാകുകയില്ലെന്നാണ്. തുല്യനിലയിലുള്ള കുടുംബക്കാർ തമ്മിൽ മൈത്രിയും വിവാഹവും ഉണ്ടാകാൻ എളുപ്പമുണ്ട്. വേദാന്തഭാഷയിൽ പറഞ്ഞാൽ - പദാർഥശോധനയ്ക്കു ശേഷം വ്യാക്യാർഥബോധം എളുപ്പമുണ്ടാകുന്നു. എന്നാലും പ്രാരബ്ധകർമശക്തിയാൽ വിഘ്നങ്ങളോ പ്രതിബന്ധങ്ങളോ





ഉണ്ടാകാവുന്നതാണ്. രുഗ്മിണിയുടെ ഭഗവാനുമായുള്ള വിവാഹത്തിനും, സഹോദരനായ രുഗ്മി, ഭഗവാനെ ദ്വേഷിച്ചിരുന്നവനാകയാൽ വിഘ്നമുണ്ടാക്കി. രുഗ്മിയും മാതാപിതാക്കന്മാരും രുഗ്മിണിയെ ശിശുപാലന് വിവാഹം ചെയ്തുകൊടുക്കാൻ തീർച്ചയാക്കി. (10.52.25.)

സംസാരികളായ ബന്ധുക്കൾ, ഭക്തിമാർഗത്തിൽ വിഘ്നകാരികളാണെന്ന് ഇതിൽനിന്നും മനസ്സിലാക്കാം. ശിശുപാലൻ എന്ന വാക്കിന്, കുട്ടികൾ വേണ്ടവൻ - അഥവാ സംസാരസുഖം ആവശ്യമുള്ളവൻ എന്നാണർഥം. ഇപ്രകാരമുള്ളവർ ഭജനത്തിന് വിഘ്നമുണ്ടാക്കുന്നു. ആ സമയത്ത് എങ്ങനെ പ്രവർത്തിയ്ക്കണമെന്ന് രുഗ്മിണിയുടെ ഉപായം ദൃഷ്ടാന്തമാണ്. രുഗ്മിണി, വിശ്വസ്തനായ ഒരു ബ്രാഹ്മണന്റെ സഹായം തേടി. അതുപോലെ, ജിജ്ഞാസുക്കൾ ഈദൃശ പരിതസ്ഥിതിയിൽ ഏതെങ്കിലും ഒരു ഗുരുവിനെ ശരണം പ്രാപിയ്ക്കണം. തന്റെ ഭാവനയെ ഭഗവാനെ അറിയിയ്ക്കുവാൻവേണ്ടി, രുഗ്മിണി ഉത്തമനായ ഒരു ബ്രാഹ്മണനെസന്ദേശവാഹകനാക്കി ദ്വാരകയിലേയ്ക്കയച്ചു. ബ്രാഹ്മണൻ ദ്വാരകയിൽ എത്തി, ആദിപുരുഷനായ നാരായണനെ ദർശിച്ചു.(അന്തർമുഖരാകാൻ കഴിയുന്നവർക്ക് ആദിപുരുഷനെ ദർശിയ്ക്കാം.) ബ്രാഹ്മണനെ കണ്ടയുടനെ അദ്ദേഹത്തെ വഴിപോലെ സ്വീകരിച്ച് ആസനസ്ഥനാക്കിയതിനു ശേഷം, ഭഗവാൻ, തന്നെ ദേവന്മാർ പൂജിയ്ക്കുന്നതുപോലെ അദ്ദേഹത്തെ പൂജിച്ചു. ഭോജനവിശ്രമാദികൾക്കുശേഷം, സജ്ജനങ്ങൾക്ക് ഏകമാത്രഗതിയായ ഭഗവാൻ ശ്രീകൃഷ്ണൻ, ബ്രാഹ്മണനെ സമീപിച്ച് തന്റെ കോമളഹസ്തങ്ങളാൽ അദ്ദേഹത്തിന്റെ പാദങ്ങളെ തലോടിക്കൊണ്ട് ശാന്തസ്വരത്തിൽ ഇപ്രകാരം ചോദിച്ചു: ഹേ വിപ്രപ്രവരാ! അങ്ങേയ്ക്കു സുഖം തന്നെയല്ലേ? അങ്ങ് സദാ സന്തുഷ്ടനല്ലേ? സ്വധർമപരിപാലനത്തിൽ അങ്ങേയ്ക്കു വിഷമങ്ങളൊന്നും ഉണ്ടായിട്ടില്ലല്ലോ? യദൃച്ഛാലാഭസന്തുഷ്ടനും, ധർമത്തിൽനിന്നു വ്യതിചലിയ്ക്കാത്തവനുമായ ബ്രാഹ്മണന്റെ സർവകാമനകളും സഫലങ്ങളാകുന്നു." (10.52.37.)

ഇവിടെ ഭഗവാൻ സൂചിപ്പിക്കുന്നത്: ബ്രാഹ്മണരും, ഗുരുക്കന്മാരും, സാധുക്കളും ഇപ്രകാരമുള്ള സന്തോഷവൃത്തിയോടെ ജീവിക്കണമെന്നാണ്. ദാരിദ്ര്യത്തെ ഭയപ്പെടുന്ന ബ്രാഹ്മണൻ, ബ്രാഹ്മണനെന്ന പേരിനർഹനല്ല.

ഭഗവാൻ തുടർന്നു പറയുകയാണ്: "ഇന്ദ്രപദം ലഭിച്ചാലും സന്തോഷമില്ലാത്തവർ ഒരു ലോകത്തുനിന്ന് മറെറാരു ലോകത്തിലേയ്ക്ക് എപ്പോഴും ചലിച്ചുകൊണ്ടേ ഇരിയ്ക്കും. അവർക്ക് ശാന്തിയോടെ എങ്ങും സ്ഥിരമായിരിയ്ക്കാൻ സാധിയ്ക്കുന്നില്ല. എന്നാൽ സന്തോഷമുള്ളവനാണെങ്കിൽ കയ്യിലൊന്നുമില്ലെങ്കിലും സന്താപരഹിതനായി ശാന്തിയോടെ ജീവിയ്ക്കുന്നു. ആത്മതൃപ്തനും, സാധുസ്വഭാവിയും, സർവപ്രാണികളോടും മിത്രതയുള്ളവനും, അഹങ്കാരരഹിതനും, ശാന്തനുമായ ബ്രാഹ്മണനെ ഞാൻ സദാ



നമസ്കരിയ്ക്കുന്നു.(10.52.33.) ഹേ ബ്രാഹ്മണാ ! രാജാവിൽ നിന്നും നിങ്ങളുടെ ആവശ്യങ്ങൾ എല്ലാം ലഭിയ്ക്കുന്നുണ്ടല്ലോ? പ്രജകൾക്ക് സുഖമാംവണ്ണം പ്രജാപാലനം ചെയ്യുന്ന രാജാവ് എനിയ്ക്കു പ്രിയനാണ്. സമുദ്രത്തെ തരണം ചെയ്ത് അങ്ങ് ഇവിടെ വരുവാൻ പ്രത്യേക കാരണം വല്ലതുമുള്ളപക്ഷം നിർബാധം പറയാം. ഞാൻ എന്തു സേവയാണ് അവിടുത്തേയ്ക്കു ചെയ്യേണ്ടത്?"

ഭഗവാന്റെ ചോദ്യത്തിനു മറുപടിയായി, രുഗ്മിണിയുടെ സ്വയംവരത്തെപ്പററിയുള്ള വൃത്താന്തങ്ങൾ സവിസ്തരം ബ്രാഹ്മണൻ ഭഗവാനെ അറിയിച്ചു. തുടർന്ന് രുഗ്മിണിയുടെ സന്ദേശവും ഭഗവാനെ ഗ്രഹിപ്പിച്ചു. ഈ സന്ദേശം തത്ത്വജിജ്ഞാസുക്കൾക്ക് മനനം ചെയ്യാൻ പ്രത്യേകിച്ചും യോഗ്യമാണ്. രുഗ്മിണിയുടേതുപോലുള്ള മനോവൃത്തി ഏതെങ്കിലും ജിജ്ഞാസുവിനുണ്ടായാൽ, ഭഗവാൻ അയാളെയും, ആത്മസാക്ഷാത്കാരംകൊണ്ടനുഗ്രഹിയ്ക്കും. (10.52.37.)രുഗ്മിണിയുടെ സന്ദേശത്തിൽ പറയുന്നു:

**"ശ്രുത്വാ ഗുണാൻ ഭുവനസുന്ദര ശൃണ്വതാം തേ**
**നിർവിശ്യ കർണവിവരൈർഹരതോംഗതാപം**
**രൂപം ദൃശാം ദൃശിമതാമഖിലാർഥലാഭം**
**ത്വയ്യച്യുതാവിശതി ചിത്തമപത്രപം മേ."** (10.52.37.)

ഹേ ത്രിഭുവനസുന്ദരാ! കേൾക്കുന്ന മാത്രയിൽ ശരീരസന്താപങ്ങളെ നീക്കുന്നവയാണ് അങ്ങയുടെ ഗുണഗണങ്ങൾ. അവിടുത്തെ രൂപം നയനസാഫല്യത്തെ ചെയ്യുന്നതുമാണ്. അങ്ങനെയുള്ള അവിടുത്തെ രൂപഗുണങ്ങളെ കേട്ട് എന്റെ ചിത്തം ലജ്ജവിട്ട് അങ്ങയിൽ ചേർന്നുപോയി.

ഇവിടെ ഭഗവാനെ ത്രിഭുവനസുന്ദര! എന്നാണ് സംബോധന ചെയ്തിട്ടുള്ളത്. അതായത് ഈ മൂന്നു ലോകങ്ങളിലും ഏതേതു സൗന്ദര്യം കാണുന്നുണ്ടോ അതെല്ലാം ഭഗവാന്റെ സൗന്ദര്യമാണ്. ഭഗവത്സ്വരൂപം സകലശരീരതാപങ്ങളേയും ഹനിയ്ക്കുന്നതും, നയനോത്സവപ്രദവുമാണ്. അതിനാൽ രുഗ്മിണി തുടർന്നു പറയുകയാണ്; "ഹേ മുകുന്ദാ! എന്തുകൊണ്ടു നോക്കിയാലും, കുലം, ശീലം, സ്വഭാവം, സൗന്ദര്യം, വിദ്യ, അവസ്ഥ, ധനാദികൾ ഇവയിലെല്ലാം അവിടുന്ന് അദ്വിതീയനാണ്. അവിടുത്തേയ്ക്കു സമനായി അവിടുന്നു മാത്രമേയുള്ളു. ലോകത്തുള്ള സകല പ്രാണികളും അങ്ങയുടെ ദർശന മാത്രത്താൽ ശാന്തചിത്തരാകുന്നു. ആ സ്ഥിതിയ്ക്ക്, ഹേ പുരുഷതിലകമേ! വിവാഹകാലമടുത്തിരിയ്ക്കുന്ന ഏതൊരു കുലവതിയും ധീരയുമായ കന്യകയാണ് അങ്ങയെ പതിയായി വരിയ്ക്കാൻ ആഗ്രഹിയ്ക്കാത്തത് ? ഹേ പ്രിയതമാ! ഞാൻ അങ്ങയെ എന്റെ പതിയായി വരിച്ചിരിയ്ക്കുന്നു. അവിടെയ്ക്ക് ഞാൻ ആത്മസമർപ്പണം ചെയ്തിരിയ്ക്കുന്നു. അവിടുന്ന് എന്നെ ഭാര്യയായി സ്വീകരിച്ചാലും." (10.52.40.)

ഇതിലെ ഭാഷ ലൗകികമാണെങ്കിലും വിഷയം ജീവ-ബ്രഹ്മ ഐക്യമാണ്. ഇത്, രുഗ്മിണിയുടെ അടുത്ത വാണിയിൽനിന്നും കൂടുതൽ മനസ്സിലാക്കാം. രുഗ്മിണി തുടരുന്നു: "ഞാൻ അവിടുത്തെ അംശമാണ്. (അതായത് ഞാൻ അങ്ങയിൽനിന്നും അഭിന്നമാണ്.) അതിനാൽ എന്നെ ശിശുപാലാദികൾ സ്പർശിയ്ക്കുവാൻപോലും ഇടയാക്കരുത്. സിംഹത്തിന്റെ പങ്ക്, കുറുക്കൻ അപഹരിയ്ക്കാനിടയാക്കരുത്. ഞാൻ ജന്മജന്മാന്തരങ്ങളിൽ ഏതെങ്കിലും തപോയജ്ഞാദികൾ ചെയ്തിട്ടുണ്ടെങ്കിൽ - ലോകോപകാരാർഥം കിണറു കുഴുപ്പിയ്ക്കുക തുടങ്ങിയ സത്കർമങ്ങൾ അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ - ദാനം, നിയമം, വ്രതം മുതലായവ നിർവഹിച്ചിട്ടുണ്ടെങ്കിൽ - ദേവ, ബ്രാഹ്മണ, ഗുരു പൂജാദികളിൽക്കൂടി ഞാൻ പരമേശ്വരനെയാണ് പൂജിച്ചതെങ്കിൽ - ശ്രീകൃഷ്ണഭഗവാൻ എന്നെ പാണിഗ്രഹണം ചെയ്യണം. ശിശുപാലാദികൾ എന്നെ സ്പർശിയ്ക്കുവാനിടയാക്കരുത്. മററന്നാൾ എന്റെ വിവാഹമാണ്. അതിനുമുൻപ് അവിടുന്ന് ഗുപ്തവേഷത്തിൽ യാദവസേനയോടുകൂടി വിദർഭരാജ്യത്തിൽ വന്ന്, ശിശുപാലജരാസന്ധാദികളെ തോല്പിച്ച് ശക്തിരൂപമായ മൂല്യം നൽകി എന്നെ രാക്ഷസവിധിപ്രകാരം വിവാഹം ചെയ്തുകൊണ്ടുപോകണം." (എന്റെ ബ്രഹ്മ സംബന്ധത്തിനുള്ള വിഘ്നങ്ങളെ നീക്കണം.) അടുത്ത രണ്ടു ശ്ലോകങ്ങൾകൊണ്ട് തന്റെ അപേക്ഷയ്ക്കുള്ള യുക്തിയും, തന്റെ ഉത്തമഭാവവും ഭഗവാനെ അറിയിയ്ക്കുന്നു.

**അന്തഃപുരാന്തരചരീമനിഹത്യ ബന്ധൂം-**
**സ്ത്വാമുദ്വഹേ കഥമിതി പ്രവദാമ്യുപായം**
**പൂർവേദ്യുരസ്തി മഹതീ കുലദേവിയാത്രാ**
**യസ്യാം ബഹിർനവവധൂർഗിരിജാമുപേയാത്.**(10.52.42)

അന്തഃപുരത്തിൽ വസിയ്ക്കുന്ന നിന്നെ നിന്റെ ബന്ധുക്കളെ വധിയ്ക്കാതെ എങ്ങനെ കൊണ്ടുപോരാനാണ് എന്ന് അവിടുന്നു ചോദിയ്ക്കുന്നെങ്കിൽ അതിനൊരുപായം പറയാം. ഞങ്ങളുടെ കുടുംബത്തിൽ, നവവധു വിവാഹത്തിനു തലേദിവസം നഗരത്തിനു വെളിയിലുള്ള കുലദേവീക്ഷേത്രത്തിൽ ദർശനം കഴിയ്ക്കണമെന്നൊരേർപ്പാടുണ്ട്. ആ സമയത്ത് എന്നെ അവിടെ നിന്നും കൊണ്ടുപോയാൽ മതി.

അവസാനമായിട്ട് രുഗ്മിണി തന്റെ ദൃഢനിശ്ചയത്തെ ഭഗവാനെ അറിയിയ്ക്കുന്നു:

**യസ്യാംഘ്രിപങ്കജരജഃസ്നപനം മഹാന്തോ**
**വാഞ്ഛന്ത്യുമാപതിരിവാത്മതമോഽപഹത്യൈ**
**യർഹ്യംബുജാക്ഷ! ന ലഭേയ ഭവത്പ്രസാദം**
**ജഹ്യാമസൂൻ വ്രതകൃശാൻ ശതജന്മഭിഃസ്യാത്.**

(10.52.43.)

'ഹേ കമലനയനാ! ശിവനെപ്പോലുള്ള മഹാപുരുഷന്മാർപോലും അജ്ഞാനനാശത്തിനുവേണ്ടി അവിടുത്തെ ചരണധൂളിയിൽ സ്നാനം ചെയ്യുവാൻ ഇച്ഛിയ്ക്കുന്നു. ആ



അവിടുത്തെ പ്രസാദം എനിയ്ക്കു ലഭിയ്ക്കാത്തപക്ഷം, വ്രതാനുഷ്ഠാനങ്ങൾകൊണ്ട് ശരീരത്തെ കൃശമാക്കി ഞാൻ പ്രാണനെ ഉപേക്ഷിയ്ക്കും. അങ്ങനെ നൂറുജന്മങ്ങളെടുക്കേണ്ടിവന്നാലും ഞാൻ അവിടുത്തെതന്നെ പ്രാപിയ്ക്കും.

ഇവിടെ രുഗ്മിണിയുടെ അനന്യഭാവമാണ് പ്രകടമാകുന്നത്. ഇതുപോലുള്ള ദൃഢതയുണ്ടായാൽ ഭഗവാന് ഭക്തന്റെ അടുത്തെത്തിയേ കഴിയൂ. ബ്രാഹ്മണൻ പറയുന്നു: "ഇതാണ് ഞാൻ കൊണ്ടുവന്ന സന്ദേശം. ഇതേപ്പററി ആലോചിച്ച് വേഗം വേണ്ടതു ചെയ്യണം."

ഈദൃശസന്ദേശങ്ങൾ സാധകർ പുറപ്പെടുവിയ്ക്കുകയും, ഗുരു അത് ഭഗവാനെ അറിയിയ്ക്കുകയും ചെയ്താൽ ഭഗവാൻ നിശ്ചയമായും അവനെ വേഗം അനുഗ്രഹിയ്ക്കും. സന്ദേശം ശ്രവിച്ച് ഭഗവാൻ മന്ദസ്മിതത്തോടുകൂടി ബ്രാഹ്മണന്റെ കരം ഗ്രഹിച്ചുകൊണ്ട് അരുളിച്ചെയ്തു:

**തഥാഹമയി തച്ചിത്തോ നിദ്രാംച ന ലഭേ നിശ**
**വേദാഹം രുഗ്മിണാ ദ്വേഷാന്മമോദ്വാഹോനിവാരിതഃ.**
(10.53.2)

രുഗ്മിണിയുടെ ചിത്തം എന്നിൽ ചേർന്നിരിയ്ക്കുന്നതുപോലെ തന്നെ എന്റെ ചിത്തവും അവളിൽ ചേർന്നിരിയ്ക്കുകയാണ്. തന്മൂലം എന്റെ രാത്രികൾ നിദ്രാവിഹീനങ്ങളായിത്തീർന്നിരിയ്ക്കുന്നു. രുഗ്മി എന്നെ ദ്വേഷിയ്ക്കുന്നതിനാൽ ഞങ്ങളുടെ വിവാഹത്തിന് തടസ്സമുണ്ടെന്ന് എനിയ്ക്ക് അറിയാം.

പക്ഷെ അരണി കടഞ്ഞ് അഗ്നിയെ പ്രകടമാക്കുന്നതുപോലെ ഞാൻ, അധമരായ രാജാക്കന്മാരെ എല്ലാം യുദ്ധത്തിൽ ജയിച്ച്, അനന്യശരണയും സുന്ദരിയുമായ അവളെ കൊണ്ടുപോരും. (10.53.3.)

ഭഗവാന്റെ നിശ്ചയം ബ്രാഹ്മണന് സന്തോഷമുണ്ടാക്കി. ആജ്ഞാനുസരണം ദാരുകൻ കൊണ്ടുവന്ന രഥത്തിൽ കയറി ഭഗവാൻ ബ്രാഹ്മണനുമൊന്നിച്ച് കുണ്ഡിനത്തിലേക്കു യാത്രയായി. ഇവിടെ രഥം എന്നാൽ ദിവ്യശരീരം എന്നു മനസ്സിലാക്കണം. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയാണ് നാലു കുതിരകൾ. ഇങ്ങനെയുള്ള രഥത്തിൽ കയറി ഒരു രാത്രികൊണ്ട് ഭഗവാൻ വിദർഭപുരിയിൽ എത്തി.

പുത്രസ്നേഹവശഗനായ ഭീഷ്മകരാജാവ്, തന്റെ പുത്രിയെ ശിശുപാലനു കൊടുക്കുന്നതിന് ആവശ്യമായ സംഭാരങ്ങളെല്ലാം തയ്യാർ ചെയ്തു. സാധാരണഗതിയിൽ, വിവാഹം ചെയ്യാൻ പോകുന്നവർക്ക് വൈരാഗ്യം ഉണ്ടാകുക പ്രയാസമാണ്. എന്നാൽ അപൂർവം ചിലർക്ക് അങ്ങനെ ഉണ്ടായിട്ടുള്ളതായിക്കാണാം. ശിവാജിയുടെ ഗുരുവായ സമർഥരാമദാസ് വിവാഹസമയത്ത് പുരോഹിതൻ 'സാവധാൻ' എന്നു പറഞ്ഞു കേട്ട മാത്രയിൽ വിവാഹമണ്ഡപത്തിൽ നിന്നും ഓടിപ്പോകുകയാണുണ്ടായത്. അതുപോലെ രുഗ്മിണിയും സംസാരബന്ധത്തിൽ വീഴാതിരിയ്ക്കാൻ ആഗ്രഹിച്ചു.

ശിശുപാലൻ, സാലൻ, ജരാസന്ധൻ മുതലായ രാജാക്കന്മാർ രാമകൃഷ്ണന്മാരെ ശങ്കിച്ച് സ്വന്തം സൈന്യങ്ങളോടുകൂടെ വിദർഭരാജ്യത്തെത്തിയപ്പോൾ, ഭീഷ്മകൻ എല്ലാവരേയും യഥായോഗ്യം എതിരേറ്റ് സ്വീകരിച്ച് താമസിയ്ക്കുന്നതിനുള്ള ഏർപ്പാടുകൾ എല്ലാം ചെയ്തു. ജീവനിൽ രജോഗുണവൃത്തികളുണ്ടാകാൻ തുടങ്ങുമ്പോൾ ജീവന് പരിഭ്രമം തോന്നുക സാധാരണമാണ്. കൃഷ്ണൻ തനിച്ചാണ് രുഗ്മിണീഹരണത്തിനു പുറപ്പെട്ടിരിയ്ക്കുന്നതെന്നറിഞ്ഞ ബലരാമൻ പരിഭ്രമിച്ചു യാദവസേനാസഹിതം കുണ്ഡിനത്തിലെത്തി.

ശ്രീകൃഷ്ണഭഗവാന്റെ ആഗമനം പ്രതീക്ഷിച്ചിരുന്ന രുഗ്മിണി സന്ദേശവാഹിയായ ബ്രാഹ്മണനെപ്പോലും കാണാതായപ്പോൾ അത്യന്തം ദുഃഖിതയായി ഇപ്രകാരം വിചാരിച്ചു: "ഞാൻ ഹതഭാഗ്യയാണ്. എന്റെ വിവാഹത്തിന് ഇനി ഒരു രാത്രികൂടിയേ സമയമുള്ളു. ഭഗവാൻ ഇനിയും വന്നുകാണുന്നില്ല. ഒരു പക്ഷെ എന്നിൽ പ്രഭു എന്തെങ്കിലും ന്യൂനത കണ്ടിരിയ്ക്കാം. ജഗന്മാതാവായ പാർവതീദേവിയും എന്നിൽ പ്രസന്നയല്ലായിരിയ്ക്കാം." ഇപ്രകാരം ഓരോന്നു ചിന്തിച്ച് കണ്ണുകൾ അടച്ച് കണ്ണുനീർ ധാരധാരയായി തൂകികൊണ്ടിരുന്ന രുഗ്മിണിയുടെ ഇടതു കണ്ണ് തുടിച്ചു. അത് ഒരു നല്ല ശകുനമായി രുഗ്മിണിയ്ക്കു തോന്നി. (10.53.21.) ഇവിടെ കണ്ണുകൾ അടച്ചു എന്നു പറഞ്ഞിരിയ്ക്കുന്നത് ബ്രഹ്മാനുഭൂതി അനുഭവിച്ചു എന്നു കാണിയ്ക്കാനാണ്. ഉത്തരക്ഷണത്തിൽ ദ്വാരകയിലേയ്ക്കു പോയിരുന്ന ബ്രാഹ്മണൻ വന്നുചേർന്നു. അദ്ദേഹത്തിന്റെ പ്രസന്നവദനം കണ്ടപ്പോൾ, പോയ കാര്യം സാധിച്ചതായി രുഗ്മിണിയ്ക്കു തോന്നി. (ഗുരുമുഖത്ത് പ്രസന്നത കാണുമ്പോൾ, തനിയ്ക്കു തീർച്ചയായും ബ്രഹ്മസാക്ഷാത്കാരമുണ്ടാകുമെന്ന് ശിഷ്യന് വിശ്വാസം തോന്നും.) ബ്രാഹ്മണൻ സകല വിവരങ്ങളും വിസ്തരിച്ചു പറഞ്ഞിട്ട്, ഭഗവാൻ എഴുന്നള്ളിയിട്ടുള്ള വിവരവും രുഗ്മിണിയെ ധരിപ്പിച്ചു. ബ്രാഹ്മണൻ തനിയ്ക്കു ചെയ്തുതന്ന ഉപകാരത്തിന് തക്കതായ പ്രത്യുപകാരം ചെയ്യാൻ കഴിയാതെ രുഗ്മിണി, അദ്ദേഹത്തിന്റെ പാദങ്ങളിൽ സാഷ്ടാംഗം പ്രണമിച്ചു. (10.53.51.)

അനേകകോടിജനനമരണങ്ങളിൽക്കൂടി കടന്നുവന്നതിനുശേഷമാണ് ജീവന് ഒരു മനുഷ്യനായി ജനിയ്ക്കാൻ സാധിയ്ക്കുന്നത്. ആ ജന്മത്തിൽ ഏതെങ്കിലും സദ്ഗുരുവിന്റെ കാരുണ്യത്താൽ ആത്മസാക്ഷാത്കാരം സാധിയ്ക്കുന്നു എങ്കിൽ, അതിനെന്തു പ്രത്യുപകാരമാണു ചെയ്യുവാൻ സാധിയ്ക്കുക. എന്തു നൽകിയാലും അത് അല്പമേ ആകുകയുള്ളു. അതിനാലാണ് രുഗ്മിണി ബ്രാഹ്മണപാദങ്ങളിൽ നമസ്കരിച്ചത്. രുഗ്മിണി ലക്ഷ്മീദേവിയുടെ അംശമാണ്. അവർ ബ്രാഹ്മണനെ നമസ്കരിച്ചു എന്നു പറ

ഞ്ഞാൽ, അദ്ദേഹത്തിന്റെ ചരണങ്ങളിൽ അതുല്യധനസഞ്ചയം എപ്പോഴും ഉണ്ടായിരിയ്ക്കട്ടെ എന്നു വരംകൊടുത്തു എന്നാണർത്ഥം.

ലക്ഷ്മി സ്വാധീനമാകുവാൻവേണ്ടി ജീവതത്തെ ബലി കഴിയ്ക്കുന്നവരാണ് ലോകത്തിൽ അധികംപേരും. എന്നിട്ടും ആർക്കും സന്തോഷമുണ്ടാകുന്നില്ല. ഇവിടെ ലക്ഷ്മി സ്വയം ബ്രാഹ്മണനെ നമസ്കരിയ്ക്കുകയാണ്. ഇതിൽനിന്ന് ബ്രഹ്മജ്ഞാനത്തെ ലക്ഷ്മിയും നമിയ്ക്കുമെന്ന് അർത്ഥമാക്കാം. ലക്ഷ്മിയെ ഉപാസിയ്ക്കുന്നവർക്ക് ലക്ഷ്മിയുടെ അനുഗ്രഹമുണ്ടാകുന്നു. ആ ലക്ഷ്മീദേവി സ്വയം ആരെ നമിയ്ക്കുന്നുവോ അയാളുടെ എല്ലാ ദാരിദ്ര്യവും നശിയ്ക്കുന്നതിലെന്താണാശ്ചര്യം എന്ന് ശ്രീധരസ്വാമികൾ പറയുന്നു.

രാമകൃഷ്ണന്മാർ തന്റെ പുത്രീവിവാഹത്തിൽ സംബന്ധിയ്ക്കാനായി വന്നതറിഞ്ഞ് ഭീഷ്മകരാജാവ് അവരെ വേണ്ടവിധം സ്വീകരിച്ചു സൽക്കരിച്ച്, യോഗ്യമായ നിവാസസ്ഥാനങ്ങളും നൽകി. ശ്രീകൃഷ്ണഭഗവാനെ ദർശിച്ച നഗരവാസികൾ രഹസ്യമായി അന്യോന്യം ഇപ്രകാരം പറഞ്ഞു: "ഈ കൃഷ്ണനും, രുഗ്മിണിയും, ദമ്പതിമാരാകുന്നതിന് സർവഥാ യോഗ്യതയുള്ളവരാണ്. നാം ഏതെങ്കിലും പുണ്യകർമങ്ങൾ അനുഷ്ഠിച്ചിട്ടുള്ളപക്ഷം, ത്രിലോകനാഥനായ ശ്രീഹരി നമ്മിൽ പ്രസാദിച്ച് ഈ വിദർഭരാജകുമാരിയെ പാണിഗ്രഹണം ചെയ്യുവാൻ കൃപയുണ്ടാകട്ടെ. (10.53.38.)

ഏതെങ്കിലും ഒരു ദേശത്ത് ഒരനന്യഭക്ത, ഭഗവത്പ്രാപ്തിയ്ക്കു വേണ്ടി ഭഗവാനെ ഭജിയ്ക്കുമ്പോൾ, സ്വാഭാവികമായി ആ ദേശവാസികളായ സജ്ജനങ്ങളും ആ ഭക്തയ്ക്ക് ആഗ്രഹപൂർത്തിയുണ്ടാകുന്നതിന് പ്രാർഥിയ്ക്കും. അതുതന്നെയാണ് രുഗ്മിണിയുടെ വിവാഹകാര്യത്തിൽ വിദർഭരാജ്യത്തിലെ പൗരജനങ്ങളുടെ ഇടയിൽ ഉണ്ടായതും.

## പ്രകരണം മൂന്ന്

### ബ്രഹ്മാകാരവൃത്തിയുടെ സ്വരൂപം

ബ്രഹ്മം എല്ലാവർക്കും പ്രാപ്തമാണെങ്കിലും അതിന്റെ അനുഭവം എല്ലാവർക്കുമുണ്ടാകാറില്ല. ഏതെങ്കിലും വിധമുള്ള ആവരണമായിരിയ്ക്കും അതിനു കാരണം. ആ ആവരണം നീക്കാവുന്നതാകയാൽ അത് കല്പിതമാണ് - അബാധ്യമല്ല. ഇപ്രകാരമുള്ള ആവരണം മാററാൻ ബ്രഹ്മാകാരവൃത്തി ഉണ്ടാകണം. വസ്തു എപ്രകാരമോ, അതനുസരിച്ചുള്ള വൃത്തിയുണ്ടാകുമ്പോൾ ആവരണഭംഗമുണ്ടാകുന്നു. ബ്രഹ്മത്തിൽ ജഗദ്ബുദ്ധി ആവരണമുണ്ടാക്കുകയും, ബ്രഹ്മബുദ്ധി ആവരണത്തെ നീക്കുകയും ചെയ്യുന്നു. ബ്രഹ്മാകാരവൃത്തിയുണ്ടാകുന്നതിന്, ബ്രഹ്മ





ത്തെപ്പററി ശ്രവണ, മനന, നിദിധ്യാസനങ്ങൾ ചെയ്യണം. രുഗ്മിണി, തന്റെ കൊട്ടാരത്തിൽ ആഗതരായ മഹാത്മാക്കളിൽനിന്നും ബ്രഹ്മത്തെപ്പററി ശ്രവണം ചെയ്തിരുന്നു. രുഗ്മിണിയുടെ സന്ദേശത്തിലെ ആദ്യശ്ലോകം ഈ വസ്തുത സൂചിപ്പിയ്ക്കുന്നുണ്ട്. (10.52.37.) ആ അധ്യായത്തിലെ ഇരുപത്തിമൂന്നാമതു ശ്ലോകവും ഈ സംഗതിയെ വെളിവാക്കുന്നു. ഭഗവാൻ ബ്രാഹ്മണനോട് പറയുന്ന ഭാഗത്ത്(10.52.2.) രുഗ്മിണിയുടെ ചിത്തംപോലെതന്നെ ഭഗവാന്റെ ചിത്തവും രുഗ്മിണിയിൽ ചേർന്നിരിക്കുകയാണ് എന്നു പറയുന്നതിൽനിന്നും, രുഗ്മിണി മനനവും നിദിധ്യാസനവും കൂടി ചെയ്തിരുന്നു എന്നു കാണാം. സന്ദേശത്തിന്റെ അവസാനം(10.52.43.) ഭഗവത്കൃപ ലഭിയ്ക്കാത്തപക്ഷം, വ്രതാനുഷ്ഠാനത്താൽ ശരീരം കൃശമാക്കി പ്രാണത്യാഗം ചെയ്യുമന്നും, അങ്ങനെ നൂറു ജന്മം വേണ്ടി വന്നാലും ഭഗവാനെ പ്രാപിയ്ക്കുമെന്നും പറയുന്നത് രുഗ്മിണിയുടെ ദൃഢമായ മനോവൃത്തിയെ കാണിയ്ക്കുന്നു. ഇപ്രകാരമുള്ള വൃത്തിയുണ്ടായാൽ തീർച്ചയായും ഭഗവത്കൃപ ലഭിയ്ക്കും. ബ്രഹ്മസംബന്ധവുമുണ്ടാകും.

സാധാരണ മനുഷ്യരുടെ വൃത്തി ബഹുമുഖമായി വ്യാപരിച്ചുപോകുന്നു. സ്ത്രീ, പുത്രൻ, ധനം യശോഭിലാഷം മുതലായവയാണ് അതിൽ മുഖ്യം. ഈദൃശ ഇച്ഛകളിൽ നിന്നും അപൂർവംപേർക്കുമാത്രമേ നിവൃത്തിയുണ്ടാകാറുള്ളു. പ്രത്യേകിച്ച്, രുഗ്മിണിയെപ്പോലെ വിവാഹസമയത്തു കൂടി ബ്രഹ്മാകാരവൃത്തിയെ വച്ചുകൊണ്ടിരിയ്ക്കുവാൻ അധികംപേർക്കു സാധ്യമല്ല. ഒരു വസ്തുവിന് വ്യാപാരി നിശ്ചയിച്ച വില നൽകാതെ അതു ലഭ്യമാകുകയില്ലല്ലോ. ഭഗവത്പ്രാപ്തിയ്ക്ക്, ഭഗവാൻ ഭക്തനോടാവശ്യപ്പെടുന്ന വില അനന്യഭാവമാണ്. സംസാരത്തിൽ ഭഗവാനിലല്ലാതെ യാതൊന്നിലും വൃത്തി പോകാതിരുന്നാൽ മാത്രമേ ആവരണഭംഗമുണ്ടാകുകയുള്ളു. ഈ കാരണത്താൽ മിക്ക സാധകർക്കും കുറെ ചെല്ലുമ്പോൾ നിരാശ വന്നുപോകുന്നു. അവർക്ക് വിഘ്നങ്ങളെ ജയിയ്ക്കാൻ സാധിക്കുന്നില്ല. ശരീരത്തിന്റെ ഭരണപോഷണങ്ങൾക്കുവേണ്ടി ഇക്കാലത്തു പ്രത്യേകിച്ചും മനുഷ്യരുടെ ജീവിതത്തിന്റെ അധികസമയവും ചിലവിടേണ്ടതായിവരുന്നു. പലവിധ അജ്ഞാനികളുമായി ഇടപെടേണ്ടതായും വന്നുകൂടുന്നു. പ്രാണന്റെ വാസനകൾക്ക് ഒരു വിധമായ ശാന്തിയും കണ്ടെത്താൻ കഴിയുന്നില്ല.

രാജ്യസുഖം ആഗ്രഹിച്ചിരുന്നെങ്കിൽ രുഗ്മിണിയ്ക്ക് ഏതെങ്കിലും രാജാക്കന്മാരെ വരിയ്ക്കാമായിരുന്നു. പക്ഷെ രുഗ്മിണി ബ്രഹ്മസുഖമാണ് കാമ്യമായി കരുതിയത്. ചെറുപ്പം മുതലുള്ള സത്സംഗത്തിന്റെ മഹിമ കൊണ്ടാണ് ആ വിശിഷ്ടമായ നിഷ്ഠ രുഗ്മിണിയ്ക്ക് ഉണ്ടായത്.

ബന്ധുമിത്രാദികളിൽനിന്നകന്ന്, ഗ്രാമത്തിനു വെളിയിൽ ഏകാന്തമായിരിയ്ക്കുന്ന അവസരങ്ങളിൽ വൃത്തിയെ ബ്രഹ്മാകാരമാക്കി വയ്ക്കുവാൻ കൂടുതൽ സൗകര്യമുണ്ട്.



ഇത് രുഗ്മിണിയ്ക്കറിയാമായിരുന്നതിനാൽ അവൾ ഗ്രാമത്തിനു വെളിയിൽ അംബികാദേവിയുടെ ദർശനത്തിനായി പോകുന്നു. (10.53.39.) ബന്ധുമിത്രാദികളുടെ ഇടയിൽ ജീവിച്ചുകൊണ്ട് ബ്രഹ്മാകാരവൃത്തിയെ വച്ചുകൊണ്ടിരിയ്ക്കാമെന്നു വിചാരിയ്ക്കുന്നത് നിഷ്ഫലമാണ്. ആ ചുററുപാടിൽ ഭക്തന് പലപ്പോഴും ദ്വൈതഭാവന സംഭവിയ്ക്കും. എന്നാൽ രുഗ്മിണിയുടെ മനസ്സ് പരമഹംസരുടേതുപോലെയായിരുന്നു. ശ്രീമദ് ഭാഗവതം പരമഹംസസംഹിതയാണ്. സ്ത്രീയായാലും പുരുഷനായാലും പരമഹംസദശയെ പ്രാപിച്ചവരുടെ കഥകളാണ് ഭാഗവതത്തിൽ വിവരിച്ചിട്ടുള്ളത്. ദശമസ്കന്ധത്തിന്റെ പൂർവഭാഗത്തിൽ ഗോപികളുടെ പരമഹംസദശയെ വർണിച്ചിരിയ്ക്കുന്നു. ഉത്തരാർധത്തിൽ പരമഹംസദശ രുഗ്മിണിയുടെ കഥമുതൽ ആരംഭിയ്ക്കുകയാണ്.

വിദർഭനഗരിയിലെ ജനങ്ങൾ രുഗ്മിണിയുടെ ഗുണഗണങ്ങളേയും ഭക്തിയേയും കീർത്തിച്ചുകൊണ്ടു നില്ക്കുമ്പോൾ, അംഗരക്ഷകരാൽ അകമ്പടി സേവിയ്ക്കപ്പെട്ട് രുഗ്മിണി, ദേവീദർശനത്തിനായി അന്തഃപുരത്തിൽ നിന്നിറങ്ങി യാത്രയായി.

**പദ്ഭ്യാം വിനിര്യയൗ ദ്രഷ്ടും ഭവാന്യാഃ പാദപല്ലവം**
**സാ ചാനുധ്യായതീ സമ്യങ് മുകുന്ദചരണാംബുജം.**

ഹൃദയത്തിൽ ശ്രീകൃഷ്ണഭഗവാന്റെ ചരണാരവിന്ദങ്ങളെ നല്ലതുപോലെ ധ്യാനിച്ചുകൊണ്ട്, അവൾ ശ്രീപാർവതിയെ ദർശിയ്ക്കാനായി കാൽനടയായിത്തന്നെ പുറപ്പെട്ടു.

ബ്രഹ്മസംബന്ധം ആഗ്രഹിയ്ക്കുന്നവർ സാധുജീവിതം നയിയ്ക്കണം. രാജകുമാരിയായിട്ടും, രുഗ്മിണി ദേവീദർശനത്തിന് നടന്നാണ് പോകുന്നത്. പാർവതീരൂപിയായ ബ്രഹ്മപത്നിയുടെ അനുഗ്രഹമുണ്ടായാൽ, വൃത്തി വേഗത്തിൽ ബ്രഹ്മാകാരമായിട്ട് ആവരണഭംഗം ഉണ്ടാകും. മൗനവ്രതത്തോടുകൂടിയാണ് രുഗ്മിണി ക്ഷേത്രത്തിലേയ്ക്ക് പോകുന്നത്. അന്യവർത്തമാനം പറയാൻ ഇടയായാൽ വൃത്തിഭംഗമുണ്ടാകും. ഭേരി, മൃദംഗം മുതലായ വാദ്യഘോഷങ്ങൾ യാത്രയിൽ മുഴങ്ങി. പൂജാദ്രവ്യങ്ങൾ എടുത്തുകൊണ്ട് സഖീജനങ്ങളും ബ്രാഹ്മണസ്ത്രീകളും രുഗ്മിണിയോടുകൂടി നടന്നിരുന്നു. ദേവീക്ഷേത്രത്തിലെത്തി രുഗ്മിണി, കൈകാലുകൾ ശുദ്ധിചെയ്ത് ആചമനം നടത്തി പവിത്രമൂർത്തീകരിച്ചതുപോലെ ദേവീസന്നിധിയെ പ്രാപിച്ചു. വൃദ്ധകളായ ബ്രാഹ്മണസ്ത്രീകൾ, രുഗ്മിണിയെക്കൊണ്ട് മഹാദേവസഹിതയായ പാർവതീദേവിയെ നമസ്കരിപ്പിച്ചു. (10.53.45.) ശിവൻ ജ്ഞാനദാതാവാണ്. ദേവി ആവരണഭംഗം ചെയ്യുന്നു. ദ്വാരകയിലും, പ്രധാനകവാടത്തിന് തൊട്ടടുത്ത് ശിവക്ഷേത്രമുണ്ട്. ആവരണഭംഗം ഉണ്ടായതിനുശേഷമേ ബ്രഹ്മസംബന്ധമുണ്ടാകുകയുള്ളു. രുഗ്മിണീദേവി നമസ്കരിച്ച് ഇപ്രകാരം പ്രാർഥിച്ചു.

**"നമസ്യേത്വാംബികേ്ഭീക്ഷ്ണംസ്വസന്താനയുതാംശിവാം**
**ഭൂയാത് പതിർമേ ഭഗവാൻ കൃഷ്ണ**
**സ്തദനുമോദതാം."** (10.53.46.)

ഹേ അംബികേ ! പുത്രനായ ഗണപതിയോടുകൂടിയ മംഗളദായിനിയായ അവിടുത്തെ ഞാൻ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു. ശ്രീകൃഷ്ണഭഗവാൻ എന്റെ പതിയാകാൻ എന്നെ അനുഗ്രഹിയ്ക്കേണമേ!

ഇവിടെ ഗണപതിയോടുകൂടിയ ദേവിയെയാണ് നമസ്കരിയ്ക്കുന്നത്. ഗണപതി, ഗണങ്ങളുടെ നാഥനും, സകല സംഘങ്ങൾക്കും ശക്തി നൽകുന്നവനുമാണ്. ആ ഗണപതിയുടെ കൃപകൊണ്ട് സംസാരത്തിലെ സകല വിഘ്നങ്ങളും നീങ്ങും. അതിനുശേഷം, തന്റെ ഒന്നിച്ചുകൊണ്ടുവന്നിരുന്ന പൂജാദ്രവ്യങ്ങളാൽ രുഗ്മിണി ദേവിയെ പൂജിച്ചു. തുടർന്ന് ബ്രാഹ്മണസ്ത്രീകൾക്ക് ദക്ഷിണനൽകി അവരേയും ദേവിയേയും നമസ്കരിച്ചിട്ട് അനുഗ്രഹങ്ങളും പ്രസാദങ്ങളും വാങ്ങി പുറത്തേയ്ക്ക് വന്നു. മൗനം ഉപേക്ഷിച്ച്, രത്നാംഗുലീയകങ്ങളാലും കങ്കണങ്ങളാലും ശോഭിതമായ കരങ്ങൾകൊണ്ട് സഖിയുടെ കയ്യും പിടിച്ചുകൊണ്ട് ക്ഷേത്രത്തിനു വെളിയിൽ വന്ന രുഗ്മിണിയുടെ അപൂർവസൗന്ദര്യം കണ്ട് അവിടെ കൂടിയിരുന്ന രാജാക്കന്മാർ എല്ലാം മോഹിച്ചുപോയി. ഇങ്ങനെ രുഗ്മിണി, തന്റെ സുകുമാരചരണങ്ങളാൽ മന്ദംമന്ദം നടന്ന് ശ്രീകൃഷ്ണനെ അന്വേഷിച്ച് തന്റെ മൂടുപടം അല്പം മാററി ചുററിനുമൊന്നു നോക്കി. അധികമകലെയല്ലാതെതന്നെ നിർന്നിമേഷനായി നോക്കിക്കൊണ്ടു നില്ക്കുന്ന ഭുവനപതിയെ അവൾ ദർശിച്ചു. (ഇവിടെ മൂടുപടം നീക്കി എന്നതിന് ആവരണം നീങ്ങി എന്നർഥമാണ്.)

രാജപുത്രി രഥത്തിൽ കയറുന്നതിനു ഭാവിച്ചപ്പോഴേയ്ക്കും ഭഗവാൻ, ക്ഷത്രിയമണ്ഡലത്തെ മുഴുവൻ തിരസ്കരിച്ച്, ശത്രുക്കൾ നോക്കിനില്ക്കെ രുഗ്മിണിയുടെ സവിധത്തിൽ അണഞ്ഞു. ഉത്തരക്ഷണത്തിൽ, രുഗ്മിണിയെ എടുത്ത് ഗരുഡധ്വജത്തോടുകൂടിയ തന്റെ ദിവ്യരഥത്തിൽ കയററി, ജംബുകമധ്യത്തിൽനിന്നും മൃഗരാജാവായ സിംഹം തന്റെ ഭാഗം എടുത്തുകൊണ്ടു പോകുന്നതുപോലെ ആ രംഗത്തുനിന്നും രഥം ഓടിച്ചുപോയി. ഇവിടെ തന്റെ ഭാഗം ഭഗവാൻ എടുത്തുകൊണ്ടുപോയിഎന്നു പറഞ്ഞിരിയ്ക്കുന്നതിൽ നിന്നും, ഭഗവാൻ രുഗ്മിണിയെ തന്നിൽ നിന്ന് അഭിന്നമായാണ് കരുതിയിരുന്നത് എന്നു കാണാം. രുഗ്മിണിയുടെ വൃത്തിയും അപ്രകാരമായിരുന്നു.(10.53.56.)

ജാഗ്രദവസ്ഥയെ തുരീയാവസ്ഥയിലേയ്ക്കുയർത്തിക്കൊണ്ടുവന്നാൽ മാത്രമേ ബ്രഹ്മാകാരവൃത്തി ഉണ്ടാവുകയുള്ളു. ഇതിന് ജാഗ്രദവസ്ഥയിലെ സംസ്കാരങ്ങളുമായി കഠിനയുദ്ധം ചെയ്യേണ്ടതായി വരും. ഇവിടെ ഈ കഥയിലും പ്രാരബ്ധകർമരൂപിയായ ജരാസന്ധനും, അയാളുടെ വശവർത്തികളും ദുരഭിമാനികളുമായ രാജാക്കന്മാരും ഒന്നുചേർന്ന്, രുഗ്മിണിയെ ഭഗവാൻ കൊണ്ടുപോയത് തങ്ങൾക്ക് വലുതായ അപകീർത്തിയ്ക്കു കാരണമാണെന്നു കരുതി,



സൈന്യസമേതം ഭഗവാനെ പിൻതുടർന്ന് യുദ്ധത്തിനു ചെന്നു. ജരാസന്ധപ്രഭൃതികളുടെ ഭാവം മനസ്സിലാക്കി, ബലരാമൻ തന്റെ സൈന്യങ്ങളോടൊന്നിച്ച് തിരിഞ്ഞുനിന്ന് അവരെ എതിർത്തു. ഇരുകൂട്ടരും പരസ്പരം അസ്ത്രങ്ങൾ വർഷിയ്ക്കാൻ തുടങ്ങി. അസ്ത്രങ്ങളെ ഇന്ദ്രിയങ്ങളായും, അതയയ്ക്കുന്ന പ്രവൃത്തിയെ കർമ്മമായുംപറയുന്നു.(12.11.15.) യുദ്ധം ആരംഭിച്ചതുകണ്ട് രുഗ്മിണി ഭയചകിതയായി. ഭയപ്പെടേണ്ട ആവശ്യമില്ലെന്നും, തങ്ങളുടെ സൈന്യങ്ങൾ ശത്രുസേനയെ സംഹരിച്ചുകൊള്ളുമെന്നും പറഞ്ഞ് ഭഗവാൻ രുഗ്മിണിയെ സമാധാനിപ്പിച്ചു. (സത്വഗുണംകൊണ്ട് തമോഗുണത്തെ ജയിയ്ക്കാമെന്ന് ഇതിന്നർഥം.)

യുദ്ധത്തിൽ യാദവസേന വിജയിച്ചു. ജരാസന്ധാദി രാജാക്കന്മാർ യുദ്ധം നിർത്തി പിൻവാങ്ങി (10.54.9). തങ്ങളുടെ സേന ശത്രുസേനയെ നശിപ്പിച്ചുകൊള്ളുമെന്ന് ഭഗവാൻ പറഞ്ഞത് ഭഗവാന്റെ സേന രുഗ്മിണിയുടേയുംകൂടിയായിത്തീർന്നു എന്നു കാണിയ്ക്കാനാണ്. വൃത്തി ബ്രഹ്മാകാരമാകുമ്പോൾ അത് അനാത്മവൃത്തികളെ തോല്പിയ്ക്കും.

ഖിന്നനും, ഉദാസീനനുമായ ശിശുപാലനെ സമാധാനിപ്പിയ്ക്കുവാൻ ജരാസന്ധൻ ഉപദേശരൂപേണ പറയുകയാണ്: "അങ്ങ് ഈ ഉദാസീനഭാവം ത്യജിയ്ക്കുക. ജീവന് ശുഭമോ അശുഭമോ ആയ അനുഭവങ്ങൾ സ്ഥിരമായിരിയ്ക്കുന്നില്ല. പാവകൾ അവയെ ചലിപ്പിയ്ക്കുന്നവന്റെ ഇഷ്ടത്തിനൊത്തു കളിയ്ക്കുന്നതുപോലെ, ജീവൻ ഈശ്വരാധീനമായിട്ട്, സുഖവും ദുഃഖവും ഉളവാക്കുന്ന ചേഷ്ടകൾ ചെയ്തുകൊണ്ടേ ഇരിയ്ക്കുന്നു. എന്നെ നോക്കൂ. പതിനേഴു പ്രാവശ്യം കൃഷ്ണൻ എന്നെ തോല്പിച്ചു. പതിനെട്ടാമതു പ്രാവശ്യം ഞാൻ ജയിച്ചു. എങ്കിലും ഞാൻ തോററതിൽ ദുഃഖിയ്ക്കുകയോ, ജയിച്ചതിൽ സന്തോഷിയ്ക്കുകയോ ചെയ്യുന്നില്ല. എന്തെന്നാൽ ഈ സമ്പൂർണജഗത്തും ഈശ്വരപ്രേരിതമായ കാലത്താൽ ഭിന്നങ്ങളായുള്ള അവസ്ഥകളിൽ പെട്ടുപോകുകയാണെന്നെനിയ്ക്കറിയാം. ഇപ്പോൾ യാദവരുടെ ഒരു ചെറിയ സേന നമ്മെ തോല്പിച്ചു. (ആസുരീപ്രകൃതി എപ്പോഴും എണ്ണത്തിൽ കൂടുതലായിരിയ്ക്കും. മഹാഭാരതയുദ്ധത്തിലും കൗരവസേന എണ്ണത്തിൽ വലുതായിരുന്നിട്ടും പാണ്ഡവർ അവരെ തോല്പിച്ചു) ഇപ്പോൾ നമ്മുടെ ശത്രുക്കൾക്ക് കാലം അനുകൂലമാണ്. ഇനി കാലം നമുക്കനുകൂലമാകുമ്പോൾ (ജീവൻ സംസാരസുഖങ്ങളെപ്പററി ചിന്തിയ്ക്കാൻ തുടങ്ങുമ്പോൾ) നമുക്കും അവരെ ജയിയ്ക്കാൻ സാധിയ്ക്കും."

ഇങ്ങനെ മിത്രങ്ങളാൽ ആശ്വസിപ്പിയ്ക്കപ്പെട്ട ശിശുപാലൻ, തന്റെ സേവകരോടൊന്നിച്ച് സ്വന്തം രാജധാനിയിലേയ്ക്കു പോയി. മരിച്ചതു നീക്കിയുള്ള രാജാക്കന്മാരും താന്താങ്ങളുടെ രാജ്യത്തേയ്ക്കു പോയി.

ഇത്രയെല്ലാമായാലും ബ്രഹ്മാകാരവൃത്തിയെ ദൃഢമാക്കി വയ്ക്കുക വളരെ പ്രയാസമാണ്. രുഗ്മിണീസഹോദരനും, കൃഷ്ണദ്വേഷിയുമായ രുഗ്മി, ഒരക്ഷൗഹിണിസൈന്യത്തോടുകൂടി കൃഷ്ണനെ പിൻതുടർന്നു യുദ്ധമാരംഭിച്ചു. പുറപ്പെടുന്നതിനുമുൻപ് അയാൾ സകലരാജാക്കന്മാരും കേൾക്കെ "ശ്രീകൃഷ്ണനെക്കൊന്ന് രുഗ്മിണിയെ കൂട്ടിക്കൊണ്ടു വന്നല്ലാതെ ഞാൻ കുണ്ഡിനത്തിൽ കടക്കുകയില്ല" എന്നൊരു സത്യം ചെയ്തിരുന്നു. ഇത്, സംസാരബന്ധത്തിന്റെ സ്വരൂപമാണ്. ബ്രഹ്മാകാരവൃത്തി ഉണ്ടായ തിനു ശേഷമായാലും, സംസാരത്തിലുള്ള ബന്ധുക്കളെ ഓർമ വന്നാൽ വൃത്തി സ്ഥിരമായിരിയ്ക്കുകയില്ല.

രുഗ്മി തന്റെ രഥത്തെ ശ്രീകൃഷ്ണന്റെ നേർക്ക് പായിച്ചു. അയാൾക്ക് ഈശ്വരമഹിമ അറിവില്ലായിരുന്നു. ഭഗവാന്റെ രഥം നിറുത്തുവാൻ ആക്രോശിച്ചുകൊണ്ട് അയാൾ മൂന്നു ബാണങ്ങൾ കൃഷ്ണന്റെ നേർക്കയച്ചു. രുഗ്മി ഭഗവാനെ ഭർത്സിച്ചുകൊണ്ട് പറഞ്ഞു: "ഇന്നു നിന്റെ ഗർവ് ഞാൻ അവസാനിപ്പിയ്ക്കും. അതിനു മുൻപ് എന്റെ സഹോദരിയെ വിട്ടയയ്ക്കുകയാണ് നല്ലത്." അന്യോന്യം അസ്ത്രപ്രയോഗമാരംഭിച്ചു. ഭഗവാൻ രുഗ്മിയുടെ ബാണങ്ങൾ സ്വന്തം ബാണങ്ങളെക്കൊണ്ട് മുറിച്ചുകളഞ്ഞതല്ലാതെ രുഗ്മിയെ ആക്രമിയ്ക്കാൻ തയാറായില്ല. രുഗ്മിയുടെ ബാണങ്ങൾ മുഴുവൻ ഒടുങ്ങി. അയാൾ ഭഗവാനെ കൊല്ലുവാനായി വാളൂരിക്കൊണ്ടടുത്തു. ഭഗവാൻ, രുഗ്മിയുടെ വാൾ മുറിച്ചു വീഴ്ത്തിയതിനുശേഷം അയാളെ കൊല്ലാൻ വാളുമായി അടുത്തു. ഇതു കണ്ട് രുഗ്മിണി വ്യാകുലചിത്തയായി പതിയുടെ പാദങ്ങളിൽ പ്രണമിച്ചുകൊണ്ട്, ഗദ്ഗദത്തോടെ ഇപ്രകാരം പറഞ്ഞു: "അല്ലയോ ജഗദീശ്വരാ! എന്റെ സഹോദരനെ ഈ അവസരത്തിൽ വധിയ്ക്കുന്നത് അവിടേയ്ക്കുചിതമല്ല." ഇവിടെ രുഗ്മിണിയുടെ മനസ്സ് സഹോദരന്റെ രക്ഷയിലേയ്ക്കു തിരിഞ്ഞതിനാൽ ബ്രഹ്മാകാരവൃത്തി ഖണ്ഡിയ്ക്കപ്പെട്ടുപോയി. മനുഷ്യർ ഒന്നിച്ചു ജനിയ്ക്കാറും ഒന്നിച്ചു മരിയ്ക്കാറുമില്ല. പക്ഷെ ഇടയ്ക്കു ബന്ധുമിത്രാദികളെ കൂടാതെ കഴിയുകയില്ല എന്നൊരവസ്ഥാവിശേഷം വന്നുപോകുന്നു. ഇപ്രകാരമുള്ള മായ ഉണ്ടാകുമ്പോൾ ബ്രഹ്മാകാരവൃത്തി ഉണ്ടായിരിയ്ക്കുകയില്ല.

ഭയംകൊണ്ട് രുഗ്മിണി വിറയ്ക്കാൻ തുടങ്ങി. ഉൽകടശോകത്താൽ നാവ് ഉണങ്ങുകയും, തൊണ്ട വരളുകയും ചെയ്തു. രുഗ്മിണിയുടെ പരവശത കണ്ട് ഭഗവാൻ രുഗ്മിയെ കൊല്ലാതെ വിട്ടു എങ്കിലും അയാളുടെ കേശ മീശകൾ മുറിച്ചു വിരൂപനാക്കി ഒരു മരത്തിൽ ബന്ധിച്ചു. അപ്പോഴേയ്ക്കും ബലരാമനും സൈന്യവും അവിടെ എത്തി. രുഗ്മിയുടെ ദയനീയാവസ്ഥയിൽ ബലരാമനു ദയവു തോന്നിയതിനാൽ അയാളെ മോചിപ്പിച്ചിട്ട് കൃഷ്ണനോടു പറഞ്ഞു: "കൃഷ്ണാ! ഈ ചെയ്തത് ശരിയായില്ല. ബന്ധുക്കളെ ഈ വിധം അപമാനിയ്ക്കുന്നത് വധിയ്ക്കുന്നതിനു സമമാണ്." രുഗ്മിണി

യോടായിട്ട് അദ്ദേഹം തുടർന്നു: ഹേ സാധ്വി, നിന്റെ സഹോദരനെ ഇപ്രകാരം വിരൂപനാക്കിയതിൽ നീ കൃഷ്ണനിൽ ദോഷം കാണരുത്. എല്ലാവരും അവരവരുടെ കർമഫലമാണ് അനുഭവിയ്ക്കുന്നത്." വീണ്ടും കൃഷ്ണനോടായിട്ട്, "കൃഷ്ണാ! ഈ രുഗ്മി, തന്റെതന്നെ കർമത്താൽ മരിച്ചവനെപ്പോലെയായിരിയ്ക്കുകയാണ്. മരിച്ചവനെ വീണ്ടും കൊല്ലാറില്ലല്ലോ. ഈയാൾ നിർബാധം പൊയ്ക്കൊള്ളട്ടെ" എന്നു പറഞ്ഞു.

വീണ്ടും ബലരാമൻ രുഗ്മിണിയോടു പറയുകയാണ്: "സാധ്വി, ക്ഷത്രിയധർമം വൈഷമ്യമേറിയതാണ്. സഹോദരൻ സഹോദരനെത്തന്നെ വധിയ്ക്കാൻ ഇടവരുത്തുന്ന പ്രജാപതിനിർമിതമായ നമ്മുടെ ധർമം അത്യന്തം ഘോരമാണ്." പിന്നേയും കൃഷ്ണനോടു പറയുന്നു: "ദുരഭിമാനികൾ, ഐശ്വര്യമദം കൊണ്ട് അന്ധരായിട്ട് രാജ്യം, ധനം, സ്ത്രീ, മാനം ആദിയായ ഏതെങ്കിലും കാരണത്തിന്റെ പേരിൽ സ്വന്തം ബന്ധുക്കളെ തിരസ്കരിയ്ക്കാറുണ്ട്. പക്ഷെ നാം അപ്രകാരം ചെയ്യുന്നത് ഉചിതമല്ല." വീണ്ടും രുഗ്മിണിയോടു പറഞ്ഞു: "പ്രാണിദ്രോഹം ചെയ്യുന്ന നിന്റെ ബന്ധുവിനെ ഇപ്രകാരം ശിക്ഷിച്ച മംഗളകൃത്യത്തെ അജ്ഞാനികളെപ്പോലെ നീ അമംഗളമായി കരുതരുത്. അങ്ങനെ തോന്നുന്നത് നിന്റെ വിഷമബുദ്ധികൊണ്ടാണ്. (ഭേദബുദ്ധി കൊണ്ടാണ്.) (10.54.42) ഇവിടെ വിരുദ്ധധർമത്തെ സ്പഷ്ടമായ കാണിച്ചിരിയ്ക്കുന്നു. ആരെങ്കിലുംഒരാൾ മററൊരാളെ ദ്രോഹിച്ചാൽ അതിനു ഭഗവാൻ തക്ക ശിക്ഷ നൽകും. എന്നാൽ ഭഗവാൻ എന്തിനിങ്ങനെ ചെയ്യുന്നു എന്ന് സാധാരണ മനുഷ്യർ വിചാരിച്ചേയ്ക്കാം. ഭഗവാൻ ശിക്ഷിയ്ക്കുമ്പോഴും ആ ശിക്ഷയ്ക്കു പാത്രമാകുന്നവന് ഹിതമാണ് ചെയ്യുന്നതെന്നു ധരിയ്ക്കണം. ഭാര്യ മരിച്ച ഒരാൾ, "ഭഗവാൻ എനിയ്ക്കു ഭാര്യാവിയോഗദുഃഖമുണ്ടാക്കി" എന്നു വിലപിയ്ക്കുന്നു. പക്ഷെ ആ സ്ത്രീ ജീവിച്ചിരുന്നു എങ്കിൽ അയാൾ സംസാരമോഹങ്ങളിൽ കൂടുതലായി വീണുപോകുമായിരുന്നു എന്നുള്ള വസ്തുത അയാൾ ഓർമിയ്ക്കുന്നില്ല. വിളക്കിന്റെ പ്രകാശത്തിൽ പറന്നു കളിയ്ക്കുന്ന ഈയ്യാംപാററകൾ തീയിൽ വീണു മരിയ്ക്കുന്നു. അതു കണ്ട് ദയ തോന്നി ആ വിളക്ക് ആരെങ്കിലും കെടുത്തിയാൽ, "ആ മനുഷ്യൻ നിർദയനാണ്. ഞങ്ങളുടെ ആനന്ദത്തിന് അയാൾ വിഘ്നമുണ്ടാക്കി" എന്നു പാററകൾക്കു തോന്നും. യുദ്ധങ്ങൾ ഉണ്ടാകുന്നത് ഭഗവാന്റെ ഇച്ഛയാലാണ്. രാജ്യസുഖങ്ങൾ അനിത്യങ്ങളാകയാൽ, പരമാർഥസുഖത്തിനു വേണ്ടി പ്രവർത്തിയ്ക്കുവാനുള്ള ഭഗവാന്റെ മുന്നറിയിപ്പാണ് യുദ്ധങ്ങൾ. ജരാസന്ധാദി രാജാക്കന്മാർക്ക് (ജീവന്റെ കർമത്തിന്) സംസാരസുഖത്തെ ഉപേക്ഷിയ്ക്കാൻ മനസ്സു വരുന്നില്ല. രുഗ്മിണിയുടെ ഹൃദയത്തിലും സഹോദരസ്നേഹരൂപിയായ സംസാരമായ ഉണ്ടായി. വിവാഹാനന്തരം ഭർത്തൃഗൃഹത്തിൽ താമസിയ്ക്കുന്ന കന്യക, തന്റെ പിതൃഗൃഹത്തേയും ബന്ധുക്കളേയും എപ്പോഴും ഓർത്തു





കൊണ്ടിരുന്നാൽ ഭർത്തൃഗൃഹത്തിലെ സുഖാനുഭവത്തിന് പുഷ്ടി ഉണ്ടാകുകയില്ല. അതുപോലെ, ജീവന് ബ്രഹ്മാകാരവൃത്തിയുണ്ടായതിനുശേഷവും, സംസാരത്തിലുള്ള ബന്ധുമിത്രാദികളെ ഓർമിച്ചുകൊണ്ടിരുന്നാൽ ബ്രഹ്മസുഖം അനുഭവിയ്ക്കാൻ സാധ്യമാകാതെ വരും. അതിനാൽ മനോവൃത്തികളെ നിയന്ത്രിയ്ക്കുന്നതിനുവേണ്ടി ബലരാമൻ രുഗ്മിണിയോടു പറയുകയാണ്:

**ആത്മമോഹോ നൃണാമേഷ കല്പ്യതേ ദേവമായയാ**
**സുഹൃദ്ദുർഹൃദുദാസീന ഇതി ദേഹാത്മമാനിനാം.**
(10.54.43)

അർഥം: ദേഹാത്മബുദ്ധി ഉള്ളവർക്ക് ഇത് മിത്രമാണ്, അതു ശത്രുവാണ് ഇതുദാസീനനാണ് എന്നിങ്ങനെയുള്ള മോഹമുണ്ടാകുന്നു. ഭഗവാന്റെ മായയാണ് ഇതിനു കാരണം.

(ഈ ശ്ലോകത്തിന്റെ, അർഥം ശരിയ്ക്കു ഗ്രഹിച്ച് അതുപോലെ ജീവിച്ചാൽ ലോകത്തിൽ ആർക്കും ആരോടും ദ്വേഷത്തിനിടയുണ്ടാകുന്നതല്ല.)

**ഏക ഏവ പരോ ഹ്യാത്മാ സർവേഷാമപി ദേഹിനാം**
**നാനേവ ഗൃഹ്യതേ മൂഢൈർയഥാജ്യോതിർയഥാ നഭഃ.**
(10.54.44.)

സർവദേഹധാരികളിലും ആത്മാവ് ഏകവും അത്യന്തശുദ്ധവുമാണ്. ഉപാധിഭേദത്താൽ സൂര്യചന്ദ്രാദിജ്യോതിസ്സുകളും ആകാശവും അനേകമെന്നപോലെ കാണപ്പെടുന്നു. അതുപോലെ, അജ്ഞാനികൾ ഏകവും ശുദ്ധവുമായ ആത്മാവിനെ ദേഹാദി ഉപാധികളാൽ അനേകരൂപങ്ങളായി ക്കാണുന്നു.

ജ്ഞാനദൃഷ്ടികൊണ്ടു നോക്കിയാൽ സഹോദര - സഹോദരീബന്ധം കല്പിതമാണെന്നു കാണാം. രുഗ്മിണിയ്ക്ക് ബ്രഹ്മസംബന്ധം ആവശ്യമാണെങ്കിൽ, വൃത്തി ബ്രഹ്മാകാരമായിരിയ്ക്കണം. ദ്വൈതബുദ്ധി ആവരണത്തെ ഉണ്ടാക്കുന്നു. ആ സമയം ബ്രഹ്മസുഖം അനുഭവപ്പെടുകയില്ല. ബന്ധുക്കളോടുള്ള മമത ദേഹാഭിമാനത്താലാണുണ്ടാകുന്നത്. ആ ദേഹം എങ്ങനെയുള്ളതാണെന്ന് ബലരാമൻ പറയുന്നു:

**ദേഹ ആദ്യന്തവാനേഷ ദ്രവ്യപ്രാണഗുണാത്മകഃ**
**ആത്മന്യവിദ്യയാക്ᳲപ്തഃ സംസാരയതി ദേഹിനം.**
(10.54.45)

ദ്രവ്യം, പ്രാണൻ, ഗുണങ്ങൾ ഇവ ചേർന്നതാണ് ദേഹം. ആദിയും അന്തവുമുള്ള അത് അവിദ്യയാൽ ആത്മാവിൽ കല്പിതമായി കാണുന്നതാണ്. ഈ അവിദ്യ, ദേഹധാരികളെ സംസാരചക്രത്തിൽ വീഴ്ത്തുന്നു.

ദേഹം കല്പിതമായി തോന്നുമ്പോൾ യഥാർഥ

ദ്വൈതം കാണുകയില്ല. കല്പിതമായി തോന്നാതിരിയ്ക്കുമ്പോഴാണ് അനേക ജീവൻ കാണുന്നതും അതെല്ലാം സത്യമായി തോന്നുന്നതും.അപ്പോൾ ജഗത്തും സത്യമായി തോന്നും. ഇനി ബലരാമൻ ബ്രഹ്മസ്വരൂപത്തെ സ്പഷ്ടമായി പറയുന്നു. ഇതിൽനിന്നും രുഗ്മിണിയുടെ വിവാഹം ഏതു പ്രകാരത്തിലുള്ളതാണെന്നും കാണാം.

**നാത്മനോ$ന്യേനസംയോഗോവിയോഗശ്ചാസതഃസതി**
**തദ്ധേതുത്വാത്തത്പ്രസിദ്ധേർദൃഗ്രൂപാഭ്യാംയഥാരവേഃ.**
(10.54.46.)

ഹേ സതീ! സൂര്യനാൽ പ്രകാശിതമാകുന്ന നേത്രത്തിനും രൂപത്തിനും, സൂര്യനോട് സംയോഗവിയോഗങ്ങളുണ്ടാകാത്തതുപോലെ, ആത്മാവിനാൽ പ്രകാശിതമാകുന്ന അസത്പദാർത്ഥങ്ങൾക്കും ആത്മാവിനോട് സംയോഗവിയോഗങ്ങളുണ്ടാകുന്നില്ല. ആത്മസത്തകൊണ്ടാണ് അസത്പദാർത്ഥങ്ങൾ സത്തയുള്ളവയായി കാണപ്പെടുന്നത്.

സ്വപ്നത്തിൽ ആരോടും യഥാർത്ഥബന്ധം ഉണ്ടാകുന്നില്ല. അതുപോലെ ജാഗ്രത്തിലും യഥാർത്ഥബന്ധം ആരോടും ഉണ്ടാകുന്നില്ല. ബ്രഹ്മമൊഴിച്ചുള്ള വസ്തുക്കൾ എല്ലാം അസത്പദാർത്ഥങ്ങളാകയാൽ ബ്രഹ്മത്തിനും ഒന്നിനോടും ബന്ധമുണ്ടാകുന്നില്ല. ഇങ്ങനെയുള്ള ജ്ഞാനമുണ്ടാകുന്നതിനെയാണ് ബ്രഹ്മസംബന്ധമെന്നു പറയുന്നത്. സ്വപ്നകാലത്ത് സ്വപ്നദൃശ്യങ്ങൾ അസത്യമായി തോന്നുന്നില്ല. അതുപോലെ ജഗത്ത് അസത്യമാണെന്നു പറഞ്ഞാൽ അജ്ഞാനി വിശ്വസിയ്ക്കുകയില്ല. സാധാരണമനുഷ്യന്റെ ദൃഷ്ടി ബഹിർമുഖമാകയാൽ ദൃശ്യത്തിൽ ആസക്തി ഉണ്ടാകുന്നു. ദൃശ്യത്തെ ശരിയാക്കാൻ കഴിയാത്തതുകൊണ്ട് ബ്രഹ്മസംബന്ധത്തിന് ആവരണം വന്നുപോകുന്നു. ഭരതരാജാവിന് ഒരു മാൻ കുട്ടിയിൽ ആസക്തി വന്നതു നിമിത്തം ഒരു മാനായി ജനിയ്ക്കേണ്ടിവന്നു. അതു പോലെ രുഗ്മിണിയ്ക്ക് സഹോദരനിൽ പ്രീതി വന്നുപോയാൽ ദ്വാരകയിലെ സുഖം - ബ്രഹ്മസുഖം -അനുഭവിയ്ക്കുവാൻ സാധിയ്ക്കാതെ പോകും. അതിനാൽ വഴിയിൽ വച്ചുതന്നെ ബലരാമൻ രുഗ്മിണിയ്ക്ക് മുന്നറിയിപ്പു നൽകുന്നു.

**ജന്മാദയസ്തു ദേഹസ്യ വിക്രിയാ നാത്മനഃ ക്വചിത്**
**കലാനാമിവ നൈവേന്ദോർമൃതിർഹ്യസ്യ കുഹൂരിവ.**
(10.54.47.)

ജനനമരണാദികൾ ദേഹത്തിന്റെ വികാരങ്ങളാണ്. ആത്മാവിന്റെയല്ല. ചന്ദ്രനിൽ വൃദ്ധിക്ഷയങ്ങൾ കാണുന്നതുപോലെയാണ് ആത്മാവിൽ ജന്മാദിവികാരങ്ങളുണ്ടെന്നു പറയുന്നത്.

കറുത്തവാവു ദിവസം ചന്ദ്രൻ ഇല്ല എന്നു പറയുന്നതുപോലെയാണ്, ആത്മാവിന് മരണമുണ്ടെന്നു പറയുന്നതും, ചന്ദ്രന് വാസ്തവത്തിൽ വൃദ്ധിക്ഷയങ്ങളില്ല. കലകൾക്കാണ് വൃദ്ധിക്ഷയങ്ങൾ കാണുന്നത്.





എന്നതുപോലെ ദേഹാദികളുടെ വൃദ്ധിക്ഷയങ്ങൾ മൂലം ആത്മാവിന് വൃദ്ധിക്ഷയങ്ങൾ ഉണ്ടാകുന്നില്ല.

**യഥാ ശയാന ആത്മാനം വിഷയാൻ ഫലമേവ ച**
**അനുഭുങ്ക്തേ$പ്യസത്യർത്ഥേതഥാ$$പ്നോത്യബുധോഭവം.**
(10.54.48.)

സ്വപ്നത്തിൽ യാതൊരു പദാർത്ഥങ്ങളുമില്ലെങ്കിലും, ഭോക്താവ്, ഭോഗ്യം, ഭോഗരൂപമായ ഫലം ഇവയെ അനുഭവിയ്ക്കുന്നതുപോലെ, അജ്ഞാനികൾ മിഥ്യയായ സംസാരത്തെ അനുഭവിയ്ക്കുന്നു.

**തസ്മാദജ്ഞാനജം ശോകമാത്മമശോഷവിമോഹനം**
**തത്ത്വജ്ഞാനേനനിർഹൃത്യസ്വസ്ഥാഭവശുചിസ്മിതേ.**
(10.54.49.)

അതുകൊണ്ട്, ഹേ ശുചിസ്മിതേ! ചിത്തത്തെ ശോഷിപ്പിയ്ക്കുകയും മോഹിപ്പിയ്ക്കുകയും ചെയ്യുന്ന ഈ അജ്ഞാനജന്യമായ ശോകത്തെ തത്ത്വജ്ഞാനംകൊണ്ടു നീക്കി നീ സ്വസ്ഥയാകുക.

ചുരുക്കിപ്പറഞ്ഞാൽ ആത്മാവ് ഏകവും ബ്രഹ്മസ്വരൂപവുമാകയാൽ ശോകമോഹങ്ങൾക്കു യാതൊരു കാരണവുമില്ല. ഏകജീവവാദസിദ്ധാന്തമനുസരിച്ച് ജീവൻ തന്നെയാണ് അജ്ഞാനത്താൽ ജഗത്തിന്റെ ഉപാദാനകാരണവും നിമിത്തകാരണവുമായിത്തീരുന്നത്. സമ്പൂർണദൃശ്യങ്ങളും പ്രതീതി മാത്രമാണ്. ആർക്കും ആരോടും ഒരു വിധത്തിലും ബന്ധമുണ്ടാകുന്നില്ല. ശ്രീകൃഷ്ണരുഗ്മിണിമാരുടെ ബന്ധം സാധാരണ സംസാരബന്ധമായിരുന്നെങ്കിൽ രണ്ടാത്മാക്കളുടെ സംബന്ധമെന്നു പറയാം. പക്ഷെ,ആത്മാവ് ഏകവും, ദേഹം കല്പിതവുമാകയാൽ അവിടെ യഥാർത്ഥ സംബന്ധമുണ്ടാകുന്നില്ല. ദേഹഭേദംകൊണ്ടു ജീവഭേദം പ്രതീതമാകുന്നത് അജ്ഞാനത്താലാണെന്ന് ബലരാമൻ ഉപദേശിച്ചിരിയ്ക്കുന്നു. ജീവനിൽനിന്നു ഭിന്നമായി ഒരീശ്വരനുണ്ടെന്നല്ല ബ്രഹ്മസംബന്ധം എന്ന പദം കാണിയ്ക്കുന്നത്. ജ്ഞാനപ്രാപ്തിയ്ക്കുശേഷം ഭേദത്തെ നിഷേധിയ്ക്കുകയാണ് ചെയ്യുന്നത്.

ബലരാമന്റെ ഉപദേശം, രുഗ്മിണിയെ ശാന്തചിത്തയാക്കി, രുഗ്മി, തന്റെ സത്യത്തെ മാനിച്ച് കുണ്ഡിനത്തിലേയ്ക്കു തിരിച്ചുപോകാതെ, ഭോജകടമെന്ന ഒരു പുതിയ നഗരി ഉണ്ടാക്കി അവിടെ താമസിച്ചു. ശുകദേവൻ പറയുന്നു: ഭഗവാൻ ഇപ്രകാരം സകല രാജാക്കന്മാരേയും (രജോഗുണങ്ങളേയും) ജയിച്ച് ദ്വാരകയിൽ എത്തി, രുഗ്മിണിയെ വിധിപൂർവം വിവാഹം കഴിച്ചു. ദ്വാരകാവാസികൾ ആഹ്ലാദപൂർവം ആ വിവാഹമഹോത്സവം കൊണ്ടാടി.

ദ്വാരകയുടെ സ്വരൂപം ബ്രഹ്മസ്ഥിതിയാണെന്നു നേരത്തേ പറഞ്ഞുകഴിഞ്ഞു. എല്ലാ സ്ഥലങ്ങളിലും ജനങ്ങൾ രുഗ്മിണീസ്വയംവരത്തെ കീർത്തിയ്ക്കാൻ തുടങ്ങി. രാജാ



ക്കന്മാരും രാജകന്യകകളും ആശ്ചര്യപൂർവം ഈ വിവാഹത്തെ വീക്ഷിച്ചു. ലക്ഷ്മീപതിയായ ഭഗവാൻ കൃഷ്ണനെ, ലക്ഷ്മീദേവിയുടെ അവതാരമായ രുഗ്മിണിയോടുകൂടി കണ്ട് ദ്വാര കാവാസികൾ ആനന്ദിച്ചു. ജീവ -ബ്രഹ്മ ഐക്യത്തിൽ അന്തഃകരണവൃത്തികളിൽ അത്യധികംആനന്ദമുണ്ടാകും.

ഈ കഥയുടെ ആധ്യാത്മികഭാവം അറുപതാം അധ്യായത്തിൽ കൂടുതൽ വിശദീകരിച്ചിട്ടുണ്ട്. അതിൽനിന്നും ഈ വിവാഹം, ലൗകികമായ ഒരു വിവാഹമല്ലെന്നും; ജീവ - ബ്രഹ്മഐക്യമാണെന്നും ബോധ്യപ്പെടുന്നതാണ്.

# പ്രകരണം നാല്

## ആധ്യാത്മിക ആനന്ദവും തേജസ്സും

ജീവ-ബ്രഹ്മഐക്യത്തിൽ ഒരു പുതിയ പ്രകാരമുള്ള ആനന്ദം ഉണ്ടാകുന്നു. അമ്പത്തഞ്ചാം അധ്യായത്തിൽ അതിനെ കാമദേവന്റെ സ്വരൂപത്തിനോട് ഉപമിച്ചിരിയ്ക്കുന്നു. രുഗ്മിണിയുടെ സീമന്തപുത്രനായ പ്രദ്യുമ്നൻ എന്ന പേരിലാണ് ആ ആനന്ദം അറിയപ്പെടുന്നത്. പ്രദ്യുമ്നന് പത്തു ദിവസം പ്രായമാകുന്നതിന് മുൻപു തന്നെ ആ ശിശു തന്റെ പൂർവവൈരിയാണെന്നറിഞ്ഞ കാമരൂപിയായ ശംബരാസുരൻ ഈററില്ല ത്തിൽനിന്നും മോഷ്ടിച്ചുകൊണ്ടുപോയി കടലിലെറിഞ്ഞിട്ട് തന്റെ വാസസ്ഥലത്തേക്കു പോയി. ഇവിടെ ഭാവാർഥം ആത്മാനന്ദപ്രാപ്തിയ്ക്കു ശേഷവും ഏതിലെങ്കിലും അല്പമായിപ്പോലും ഇച്ഛ വന്നുപോയാൽ ആവരണമുണ്ടായി ആനന്ദം അനുഭവപ്പെടാതാകും എന്നാണ്. പ്രദ്യുമ്നനെ ഒരു വലിയ മത്സ്യം വിഴുങ്ങി. ഈ മത്സ്യം മററു മത്സ്യങ്ങളോടൊപ്പം ഒരു മുക്കുവന്റെ വലയിൽപ്പെട്ടു. ഒരിച്ഛ ബാക്കിയുണ്ടായിരുന്നാൽ അതുമൂലം അനേകം ഇച്ഛകൾ ഉണ്ടാകുമെന്നറിയണം. മുക്കുവൻ ആ വലിയ മത്സ്യത്തെ ശംബരാസുരന് കാഴ്ചവെച്ചു. ശംബരന്റെ വയ്പുകാർ ആ മത്സ്യത്തെ പാകം ചെയ്യാനായി വയറു കീറിയപ്പോൾ അകത്ത് ഒരു ചെറിയ ശിശുവിനെക്കണ്ട് അടുക്കളക്കാരിയായ മായാവതി അമ്പരന്നു നിൽക്കുമ്പോൾ അവിടെ നാരദമഹർഷി പ്രത്യക്ഷപ്പെട്ടു. ആ കുട്ടി ആരാണെന്നും, എപ്രകാരമാണ് അത് മത്സ്യത്തിന്റെ വയററിൽ അകപ്പെട്ടതെന്നും ഉള്ള വിവരങ്ങൾ മായാവതിയോടു പറഞ്ഞതിനുശേഷം നാരദൻ യാത്രയായി. നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. സാക്ഷിയുടെ അനുഭവം വരെ എത്തിയിട്ടുള്ള സാധകന് അസുരന്റെ കാര്യം അറിയുവാൻ കഴിയും. മായാവതി, കാമദേവന്റെ ഭാര്യയായ രതിയാണ്. ശിവന്റെ നേത്രാഗ്നിയിൽ ശരീരം നശിച്ച തന്റെ പതിയുടെ തിരിച്ചു വരവിനെ പ്രതീക്ഷിച്ചു കഴിയുകയായിരുന്നു അവൾ. കാമദേവനിൽനിന്നാണ് ശംബരനു മരണമുണ്ടാകുക എന്നറിഞ്ഞ രതി, പതിയുടെ വരവു പ്രതീക്ഷിച്ച് ശംബരന്റെ അടുക്കളക്കാരിയായി മായാവതി എന്ന വ്യാജനാമത്തോടുകൂടി താമസിയ്ക്കുകയായിരുന്നു. മത്സ്യത്തിന്റെ വയററിൽ കണ്ട ശിശു കാമദേവനാണെന്നറിഞ്ഞ് മായാവതി ആ ശിശുവിനെ പ്രേമപൂർവം പരിചരിച്ചു. വളരെവേഗം പ്രദ്യുമ്നൻ യൗവനത്തെ പ്രാപിച്ചു. കാണുന്ന സ്ത്രീജനങ്ങൾക്കെല്ലാം മോഹം ജനിയ്ക്കത്തക്ക രൂപസൗഭാഗ്യം പ്രദ്യുമ്നനുണ്ടായിരുന്നു. യോഗമാർഗത്തിലും, ചിത്തത്തിന് ഏകാഗ്രതയുണ്ടാകുമ്പോൾ ആനന്ദം അനുഭവപ്പെടും. അതിൽനിന്നും ചില സിദ്ധികൾ സ്വായത്തമാകും. സിദ്ധികൾ ഉണ്ടാകുന്നതോടുകൂടി ചില യോഗികൾക്കു ചില ഇച്ഛകളും ഉണ്ടാകാനും തുടങ്ങും. മായാവതിക്കു പ്രദ്യുമ്നനിൽ മോഹ മുണ്ടാകാൻ തുടങ്ങി. അസാധാരണമായ അവളുടെ ഭാവപ്പകർച്ച കണ്ട്, പ്രദ്യുമ്നൻ അവളോടു പറഞ്ഞു: "മാതാവേ! എന്താണ് അവിടുത്തെ ബുദ്ധിയിൽ വിപരീതഭാവം കാണുന്നത്? അവിടുന്ന് മാതൃഭാവത്തെ വിട്ട് കാമിനിയെപ്പോലെ പെരുമാറുന്നതായി എനിയ്ക്കു തോന്നുന്നു." രതി മറുപടി പറഞ്ഞു: "പ്രഭോ! അങ്ങ് ശ്രീനാരായണന്റെ പുത്രനായിട്ടവതരിച്ച സാക്ഷാൽ കാമദേവനാണ്. ശംബരാസുരൻ, അവിടുന്ന് ജനിച്ച് പത്തു ദിവസംപോലും പ്രായമാകാത്ത അവസരത്തിൽ അങ്ങയെ ഈററില്ലത്തിൽനിന്നും അപഹരിച്ച് കടലിൽ എറിഞ്ഞു. ആ ശിശുവിനെ ഒരു മത്സ്യം വിഴുങ്ങുകയും ആ മത്സ്യത്തിന്റെ വയററിൽനിന്ന് അന്ന് ശിശുവായിരുന്ന അങ്ങയെ കണ്ടുകിട്ടുകയും ചെയ്തു. ഞാൻ അങ്ങയുടെ ധർമപത്നിയായ രതിയാണ്. മായാവിയായ ഈ ശംബരനെ മോഹനമെന്ന മായ ഉപയോഗിച്ച് വധിച്ചാലും. കുട്ടിയെ കാണാതെ വ്യാകുലപ്പെടുന്ന ഗോമാതാവിനെപ്പോലെ അങ്ങയുടെ പ്രിയമാതാവ് ദുഃഖിച്ചു കഴിയുന്നു. അതുകൊണ്ടു ശംബരാസുരനെ കൊന്നതിനു ശേഷം നമുക്കു ദ്വാരകയിലേയ്ക്കു പോകാം. (10.55.15.)

(ഇവിടെ മനസ്സിലാക്കാനുള്ളത് - ആനന്ദരൂപിയായ യോഗിയ്ക്കു സാധനയിൽ എന്തെങ്കിലും വിഘ്നമുണ്ടായാൽ ആ യോഗിയ്ക്ക് (പ്രദ്യുമ്നന്) ആത്മരതി (രതി) കൊണ്ട് വിഘ്നം നീക്കാൻ കഴിയുമെന്നും, അങ്ങനെ ചെയ്യാതെ ജീവബ്രഹ്മത്തിന്റെ സുഖം ലഭിയ്ക്കുകയില്ലെന്നുമാണ്.)

ഇങ്ങനെ പറഞ്ഞിട്ട് മായാവതി, വൃത്തിരൂപിയായ പ്രദ്യുമ്നനെ സകല മായകളേയും ജയിയ്ക്കുന്ന മഹാമായ എന്ന വിദ്യ അഭ്യസിപ്പിച്ചു. ആ വിദ്യ വശമായതിനുശേഷം പ്രദ്യുമ്നൻ ശംബരാസുരനെ അധിക്ഷേപവാക്കുകളാൽ യുദ്ധത്തിന് പ്രേരിപ്പിയ്ക്കുകയും, അയാളുമായി ഗദായുദ്ധം ആരംഭിയ്ക്കുകയും ചെയ്തു. ഇടിനാദത്തിനു തുല്യം അട്ടഹസിച്ചുകൊണ്ട്, ശംബരൻ പ്രദ്യുമ്നനെ ഗദയാൽ പ്രഹരിച്ചു എങ്കിലും ആ ഗദയെ പ്രദ്യുമ്നൻ അടിച്ചു പൊടിച്ചുകളഞ്ഞു. പന്ത്രണ്ടാംസ്കന്ധത്തിൽ ഗദയെ പ്രാണതത്ത്വമെന്നു പറഞ്ഞിട്ടുണ്ട്. മയനിൽനിന്നും അഭ്യസിച്ച മായയാൽ ശംബരൻ ആകാശത്തു മറഞ്ഞുനിന്നുകൊ ണ്ട് അസ്ത്രശസ്ത്രങ്ങൾ വർഷിയ്ക്കാൻ തുടങ്ങി. (പലരും യോഗസാധനകൾക്കിട



യിൽ മായാവിഘ്നങ്ങളാൽ വിഷമിയ്ക്കാറുണ്ട്.) ശംബരന്റെ ആസുരീമായയെ പ്രദ്യുമ്നൻ സത്വമയീമായ കൊണ്ട് അടക്കി. (10.55,22.) ഇവിടെ സത്വഗുണമായയാൽ രജോഗുണ തമോഗുണമായകളെ ജയിയ്ക്കാമെന്നു കാണിച്ചിരിയ്ക്കുന്നു.) തുടർന്ന് ശംബരൻ യക്ഷ, ഗന്ധർവ, പിശാച, സർപ്പ, രാക്ഷസാദി മായകളെ പ്രദ്യുമ്നനു നേരേ പ്രയോഗിച്ചു. ആ മായകളേയും ശാന്തമാക്കിയിട്ട് പ്രദ്യുമ്നൻ വാളൂരി ശംബരാസുരന്റെ കഴുത്തു വെട്ടി അയാളെ കൊന്നുവീഴ്ത്തി. ദേവന്മാർ ആകാശത്തുനിന്നും പുഷ്പവൃഷ്ടി ചെയ്തു. ശംബരവധത്തിനുശേഷം, മായാവതി തനിയ്ക്കു വശമായിരുന്ന ആകാ ശഗമനവിദ്യ പ്രയോഗിച്ച്, പ്രദ്യുമ്നനുമായി ആകാശമാർഗേന ദ്വാരകയിൽ എത്തി ശ്രീകൃഷ്ണന്റെ അന്തഃപുരത്തിൽ പ്രവേശിച്ചു. (ആത്മാവിൽ വീണ്ടും ആനന്ദമുണ്ടായി എന്നാണ് ഇവിടെ ഭാവാർഥം. മാത്രമല്ല, അവർ മായയെ ജയിച്ചു വന്നിരിയ്ക്കുകയുമാണ്.)

പ്രദ്യുമ്നനെ കണ്ടപ്പോൾ രുഗ്മിണിയ്ക്ക് തന്റെ കാണാതായ പുത്രനെ ഓർമവന്നു. തന്റെ ആത്മനാഥന്റെ പ്രതിരൂപമായ ആ യുവാവിനെ അതിശയാനന്ദങ്ങളോടെ രുഗ്മിണി നോക്കിക്കണ്ടു. ഇതിനകം വസുദേവർ, ദേവകി, ബലരാമൻ, ശ്രീകൃഷ്ണൻ ഇവരും അവിടെ വന്നുചേർന്നു. ഭഗവാന് എല്ലാമറിയാമായിരുന്നെങ്കിലും ആരോടും ഒന്നും പറഞ്ഞില്ല. ആ രംഗത്ത് നാരദൻ പ്രത്യക്ഷപ്പെടുകയും, ശംബരാസുരന്റെ വൃത്താന്തങ്ങൾ എല്ലാം വിസ്തരിച്ചു പറയുകയും ചെയ്തു. സകലർക്കും ആശ്ചര്യവും ആനന്ദവും തോന്നി, പ്രദ്യുമ്നനെ ആലിംഗനം ചെയ്തു നിർവൃതി അനുഭവിച്ചു. പ്രദ്യുമ്നരൂപിയായ ആനന്ദത്തിന്റെ സാന്നിധ്യത്താൽ ദ്വാരകയിൽ എല്ലാ സ്ഥാനത്തും ആനന്ദം വ്യാപിച്ച് എല്ലാ അമ്മമാരിലും (എല്ലാ അന്തഃകരണവൃത്തികളിലും) ഭാവോദയമുണ്ടായി. (10.55.40.) ഇപ്രകാരമുള്ള സാത്വികാനന്ദം, ആനന്ദമയകോശത്തിന്റെ അനുഭവമാണ്.

തേജസ്സിനെപ്പററിയുള്ള കഥയാണ് ഇനി വരുന്നത്. ജീവബ്രഹ്മഐക്യം ഉണ്ടാകുമ്പോൾ തേജസ്സും ഉണ്ടാകാൻ തുടങ്ങും. തേജസ്സ് പല പ്രകാരത്തിലുണ്ട്. ആദ്യം സൂര്യന്റെ തേജസ്സുപോലെ കാണപ്പെടും. ആ സൂര്യന്റെ തേജസ്സിനെ സംബന്ധിക്കുന്ന കഥയാണ് അറുപത്തഞ്ചാമദ്ധ്യായത്തിൽ വരുന്നത്. സൂര്യഭഗവാൻ സത്രാജിത്തിന്റെ ഭക്തിയാൽ പ്രസന്നനായി അയാൾക്ക് സ്യമന്തകമെന്ന ഒരു രത്നം കൊടുത്തു. അതിനെ കഴുത്തിൽ ധരിച്ചതിനാൽ സൂര്യനെപ്പോലെ തേജസ്വിയായ സത്രാജിത്ത് ഒരിയ്ക്കൽ ദ്വാരകയിൽ വന്നു. സ്യമന്തകത്തിന്റെപ്രചണ്ഡതേജസ്സിനാൽ ദ്വാരകാ വാസികൾക്ക് സത്രാജിത്തിനെ തിരിച്ചറിയാൻ കഴിയാതെ, സൂര്യനാരായണൻ ഭഗവാനെ ദർശിയ്ക്കുവാൻ വരുന്നതായിരിയ്ക്കുമെന്നു തെററിദ്ധരിച്ച് ആ വിവരം ഭഗവാനെ അറിയിച്ചു. അവർ പറഞ്ഞു: "ഭഗവാനേ! ത്രിലോകങ്ങളിലും അന്വേഷിച്ചതിൽ അങ്ങ് യദുകുലത്തിൽ ഒളിച്ചിരിയ്ക്കുന്നതായി അറിഞ്ഞ് സൂര്യനാരായണൻ ഇതാ അങ്ങയെ കാണാനായി വരുന്നു." ഭഗവാൻ ചിരിച്ചുകൊണ്ട് അതു സൂര്യനല്ലെന്നും, സൂര്യനാൽ ദത്തമായ രത്നവും ധരിച്ചുകൊണ്ട് സത്രാജിത്താണ് വരുന്നതെന്നും അവരോടു പറഞ്ഞു.

സൂര്യശബ്ദംകൊണ്ട് ജ്ഞാനമെന്നും അർഥമാക്കാറുണ്ട്. ധ്യാനവേളയിൽ ആദ്യം കാണുന്ന തേജസ്സ്, പരിശുദ്ധമായ ആത്മാവിന്റെയല്ല. ചിത്തത്തിന്റെ ഏകാഗ്രത യാൽ കാണുന്ന വിജ്ഞാനമയകോശത്തിന്റെ തേജസ്സാണ്.

സത്രാജിത്തു തന്റെ ഗൃഹത്തിൽ ഒരു പ്രത്യേകമന്ദിരമുണ്ടാക്കി അതിൽ ഈ സ്യമന്തകമണിവെച്ചു പൂജിച്ചുവന്നിരുന്നു. അങ്ങിനെ പൂജിയ്ക്കുന്നതുകൊണ്ട് ആ മണി നിത്യവും എട്ടു ഭാരം സ്വർണം വീതം പ്രദാനം ചെയ്തു. മാത്രമല്ല - ആ മണിവച്ചു പൂജിയ്ക്കുന്ന സ്ഥലത്ത്ദുഷ്കാലമോ മഹാമാരിയോ, ഗ്രഹപീഡകളോ, സർപ്പഭയമോ, മാനസികമോ ശാരീരികമോ ആയ ക്ലേശങ്ങളോ, മായാവികളിൽനിന്ന് ഉപദ്രവങ്ങളോ ഒന്നുംതന്നെ ഉണ്ടാകുകയുമില്ലായിരുന്നു. സത്രാജിത്ത് ദ്വാരകയിൽ വന്നപ്പോൾ രാജാവായ ഉഗ്രസേനനു കൊടുക്കുന്നതിനു വേണ്ടി ശ്രീകൃഷ്ണൻ ആ രത്നം ആവശ്യപ്പെട്ടു എങ്കിലും ലോഭിയായ സത്രാജിത്ത് അതു നല്കിയില്ല.

ഒരിയ്ക്കൽ സത്രാജിത്തിന്റെ അനുജനായ പ്രസേനൻ ഈ രത്നവും കഴുത്തിൽ ധരിച്ച്, കുതിരപ്പുറത്തു കയറി നായാട്ടിനുവേണ്ടി വനത്തിൽ പോയി. വനത്തിൽവച്ച് പ്രസേനനേയും കുതിരയേയും ഒരു സിംഹം ആക്രമിച്ചു കൊന്നു. സിംഹം സ്യമന്തകവും കൊണ്ടു പോകുമ്പോൾ ജാംബവാൻ കാണുകയും, സിംഹത്തെക്കൊന്നു സ്യമന്തക മണി തന്റെ കുട്ടികൾക്ക് കളിയ്ക്കാനായിക്കൊണ്ടു കൊടുക്കുകയും ചെയ്തു. വേട്ടയ്ക്കു പോയ തന്റെ അനുജനെ യഥാസമയം തിരിച്ചു വന്നു കാണാതിരുന്നതിനാൽ സത്രാജിത്ത് വളരെ ദുഃഖിക്കുകയും, രത്നത്തിനുവേണ്ടി ശ്രീകൃഷ്ണൻ പ്രസേനനെ വധിച്ചിരിയ്ക്കുമെന്നു ശങ്കിയ്ക്കുകയും ചെയ്തു. ഈ സംശയം നാട്ടിൽ പരക്കുകയാൽ, ആ കളങ്കത്തെ ഒഴിവാക്കാൻവേണ്ടി ഭഗവാൻ ഏതാനും ദ്വാരകാനിവാസികളുമൊരുമിച്ച് വനത്തിൽ അന്വേഷണം നടത്തി. അവിടെ പ്രസേനനനും, അടുത്തുതന്നെ ഒരു സിംഹവും മരിച്ചു കിടക്കുന്നതായി കണ്ടു. അവിടെനിന്നും തുടർന്നു കണ്ട കാല്പാടുകളെ അനുഗമിച്ച് ഭഗവാനും കൂട്ടരും ഒരു ഗുഹാദ്വാരത്തിലെത്തി. അനുയായികളെ വെളിയിൽ നിർത്തിയിട്ട് ഭഗവാൻ ഏകനായി ഗുഹയിൽ പ്രവേശിച്ചു. ഗുഹയുടെ അന്തർഭാഗം അന്ധകാരമയമായിരുന്നു.

(പലർക്കും ധ്യാനത്തിൽ അന്ധകാരം അനുഭവപ്പെടാറുണ്ട്. അത് ജാംബവാന്റെ ഗുഹയാണെന്നു മനസ്സിലാക്കണം. അതിനെ *"Dark night of the Soul"* എന്നു പറയുന്നു. ഈ അന്ധകാരദർശനത്തിൽ അധൈര്യപ്പെടാതെ ധൈര്യപൂർവം ആ ദശയെ ജയിയ്ക്കണം.)



ഗുഹയ്ക്കകത്ത് ഒരു ചെറിയ വാനരൻ, താൻ അന്വേഷിച്ചു വന്നതായ രത്നം കൊണ്ട് കളിച്ചുകൊണ്ടിരിയ്ക്കുന്നത് ഭഗവാൻ കണ്ട് അടുത്തുചെന്നു. ഒരു പുതിയ മനുഷ്യനെ ഗുഹയ്ക്കകത്തു കണ്ട വാനരശിശു ഭയന്ന് ഉച്ചത്തിൽ കരഞ്ഞു. രോദനം കേട്ട് രംഗത്തെത്തിയ ജാംബവാൻ കോപിച്ച് ഭഗവാനെ ഒരു സാധാരണ മനുഷ്യനെന്നു കരുതി മുഷ്ടികൾ ചുരുട്ടി യുദ്ധം ചെയ്യാൻ തുടങ്ങി. ഒരു മാംസക്കഷണത്തിന് പൊരുതുന്ന രണ്ടു കഴുകന്മാർ എന്നപോലെ ഭഗവാനും, ജാംബവാനും തമ്മിൽ ഇരുപത്തെട്ടു ദിവസം അതിഘോരമായ യുദ്ധം ചെയ്തു. (ഇവിടെ ഇരുപത്തെട്ട് എന്നുള്ള സംഖ്യ, സാംഖ്യത്തിലെ ഇരുപത്തെട്ടു തത്ത്വങ്ങളാണെന്നറിയണം. ജാംബവാൻ കണക്കിലേറെ ക്ഷീണിച്ചു. തന്റെ എതിരാളി ഭഗവാൻതന്നെയാണെന്നു തോന്നിയിട്ട് ഇപ്രകാരം പറഞ്ഞു, "അവിടുന്ന് സർവചരാചരങ്ങളുടേയും സ്വാമിയാണ്. ലോകപാലകനും, പുരാണപുരുഷനുമായ സാക്ഷാൽ വിഷ്ണുഭഗവാനാണ് അങ്ങ്. അവിടുന്നുതന്നെയാണ് സർവപ്രാണികളുടേയും പ്രാണനും; ഇന്ദ്രിയ, മനോ, ശരീര ബലങ്ങളും. അവിടുന്ന് വിശ്വരചയിതാവായ ബ്രഹ്മദേവന്റെ സ്രഷ്ടാവാണ്. സൃഷ്ടിയുടെ ഉപാദാനകാരണവും; സംഹാരനിയാമകനായ കാലവും അവിടുന്നുതന്നെയാണ്. രാമാവതാരത്തിൽ സമുദ്രം ആരുടെ കോപത്തെ ഭയന്നാണോ വഴി നല്കിയത് ആ ശ്രീരാമചന്ദ്രനും മററാരുമല്ല."

ജാംബവാൻ തന്റെ തത്ത്വത്തെ ഗ്രഹിച്ചതു മനസ്സിലാക്കിയ ഭഗവാൻ, കാരുണ്യപൂർവം തന്റെ മംഗളകരങ്ങളായ കരപല്ലവങ്ങളാൽ ഭക്തനെ തലോടി സർവപീഡകളും അകററിയിട്ട് തന്റെ ആഗമനോദ്ദേശം അറിയിച്ചു. ആനന്ദാതിരേകത്താൽ പുളകം അണിഞ്ഞ ജാംബവാൻ ഭഗവാനെ പൂജിച്ച് സ്യമന്തകത്തേയും, തന്റെ പുത്രിയായ ജാംബവതിയേയും ഭഗവാനർപ്പിച്ചു.

സൂര്യരൂപിയായ ആത്മാവിന്റെ തേജസ്സാകുന്ന സ്യമന്തകം, ഹൃദയഗുഹയിൽ ഇരിയ്ക്കുന്നു. എന്നാൽ പശുവൃത്തിയായ ജാംബവാനെ ജയിയ്ക്കാതെ അതു ലഭിയ്ക്കുകയില്ല. പശുവൃത്തിയെ ജയിച്ചാൽ ബ്രഹ്മസംബന്ധം ഉണ്ടാകും. അതാണ് ജാംബവതിയുമായുള്ള വിവാഹം.

ഗുഹയ്ക്കു പുറത്തു നിന്നിരുന്നവർ ദിവസങ്ങൾ കഴിഞ്ഞിട്ടും ഭഗവാൻ പുറത്തു വന്നു കാണാതെ സങ്കടത്തോടുകൂടി ദ്വാരകയ്ക്കു മടങ്ങി. വിവരം അറിഞ്ഞ് ദ്വാരകാവാസികൾക്കും, വാസുദേവദേവകിമാർക്കും, രുഗ്മിണിയ്ക്കും എല്ലാം അതിയായ വ്യഥയുണ്ടായി. എല്ലാവരും സത്രാജിത്തിനെ പഴിച്ചു. കൃഷ്ണപ്രാപ്തിയ്ക്കുവേണ്ടി അവർ ദേവിയെ ഉപാസിച്ചു. ദുർഗാഭഗവതി പ്രത്യക്ഷമായി അവരെ അനുഗ്രഹിച്ചു. ദേവീപൂജയുടെ അവസാനത്തോടുകൂടി ഭഗവാൻ സ്യമന്തകവും ജാംബവതിയും ഒന്നിച്ച് അവിടെ എത്തിച്ചേർന്നു. എല്ലാവർക്കും അത്യധികം സന്തോഷമുണ്ടായി. ഉഗ്രസേനരാജാവിന്റെ സഭയിൽ സത്രാജിത്തിനെ വരുത്തി നടന്ന സംഭവങ്ങൾ ഭഗവാൻ വിവരിച്ചു കേൾപ്പിയ്ക്കുകയും സ്യമന്തകമണി സത്രാജിത്തിനെ ഏല്പിയ്ക്കുകയും ചെയ്തു. ലജ്ജിതനായ സത്രാജിത്ത്, മണിയുംകൊണ്ട് പശ്ചാത്താപഭരിതനായി വീട്ടിലേയ്ക്കു പോയി. ഭഗവാനോട് ഇത്ര വലിയ അപരാധം പ്രവർത്തിയ്ക്കുവാനിടയായതിൽ അയാൾ വളരെ കുണ്ഠിതപ്പെട്ടു. തത്പരിഹാരാർഥം അയാൾ ഭഗവാനെ വീട്ടിലേക്ക് ക്ഷണിച്ചുവരുത്തി, തന്റെ മകളായ സത്യഭാമയെ സ്യമന്തകത്തോടുകൂടി ഭഗവാന് ഉപഹാരമായി അർപ്പിച്ചു. സത്യഭാമയുടെ രൂപഗുണങ്ങൾ കേട്ട് പല രാജാക്കന്മാരും അവളെ വിവാഹം കഴിയ്ക്കാനാഗ്രഹിച്ച് സത്രാജിത്തിനോടാവശ്യപ്പെട്ടിരുന്നു. എല്ലാ വിധത്തിലും തനിയ്ക്കനുരൂപയാണെന്നറിഞ്ഞ് ഭഗവാൻ സത്യഭാമയെ സ്വീകരിച്ചിട്ട് സ്യമന്തകം തിരിച്ചുകൊടുത്തുകൊണ്ടു പറഞ്ഞു: "ഈ മണി എനിയ്ക്കു വേണ്ട. അങ്ങ് സൂര്യന്റെ ഭക്തനാകയാൽ ഇതു അങ്ങയുടെ പക്കൽത്തന്നെ ഇരിയ്ക്കട്ടെ. ഞങ്ങൾ അതിന്റെ ഫലത്തിനേ അവകാശികളാകുന്നുള്ളൂ. അതിനാൽ അതിൽനിന്നും ലഭിയ്ക്കുന്ന സ്വർണം എനിയ്ക്കു തന്നാൽ മതി. (10.56.45.)

വസ്തു യഥാർഥത്തിൽ ആരുടെ വകയോ അത് അവരെ ഏല്പിയ്ക്കുക സത്യവ്യവഹാരമാണ്. ഈ വൃത്തിയെ സത്യഭാമ എന്നു പറയാം. ഇങ്ങനെ വൃത്തിയ്ക്ക് ബ്രഹ്മസംബന്ധമുണ്ടാകാം. അതാണ് സത്യഭാമയുടെ വിവാഹം. ഇവൾ ഭഗവാന്റെ മൂന്നാമത്തെ പട്ടമഹിഷിയാണ്.

സ്യമന്തകമണി, യോഗസിദ്ധിയെ പ്രദാനംചെയ്യുന്ന തേജസ്സാണ്. ഭഗവാനിൽ യോഗസിദ്ധികൾ സ്വതഃസിദ്ധമാകയാൽ ഭഗവാൻ അതു സ്വീകരിച്ചില്ല. അക്രൂരനും കൃതവർമാവുംകൂടി ശതധന്വാവിനോട് പറഞ്ഞു: "എന്തുകൊണ്ട് നീ സത്രാജിത്തിന്റെ സ്യമന്തകം കൈവശപ്പെടുത്തുന്നില്ല? സത്രാജിത്ത് മകളെ നിനക്കു തരാമെന്നു പറഞ്ഞ് അവസാനം നിന്നെ ചതിയ്ക്കുകയല്ലേ ചെയ്തത്?" പാപിയായ ശതധന്വാവ് ഇവരുടെ വാക്കുകളാൽ പ്രലോഭിതനായി, രാത്രിയിൽ ഉറങ്ങിക്കിടന്ന സത്രാജിത്തിനെ വധിച്ച് രത്നം കൈക്കലാക്കി. പിതാവിന്റെ മരണത്തിൽ സത്യഭാമ അത്യധികം ദുഃഖിച്ചു. ആ സമയത്ത് പാണ്ഡവന്മാർ അരക്കില്ലത്തിൽകിടന്നു ദഹിച്ചുപോയി എന്ന വാർത്ത കേട്ട്, സത്യാവസ്ഥ തനിയ്ക്കറിയാമായിരുന്നെങ്കിലും, ബന്ധുക്കളുടെ ദുഃഖമന്വേഷിച്ച് ഭഗവാൻ ഹസ്തിനാപുരത്തേയ്ക്കു പോയിരിയ്ക്കുകയായിരുന്നു. സത്യഭാമ അവിടെച്ചെന്ന് തന്റെ തീവ്രദുഃഖത്തെ ഭഗവാനെ അറിയിച്ചു. പ്രാകൃതന്മാരെപ്പോലെ വിഷാദിച്ചുകൊണ്ട് ഭഗവാൻ ബലഭദ്രനോടുകൂടി സത്യഭാമയേയുംകൂട്ടി ദ്വാരകയ്ക്കു മടങ്ങി. സത്രാജിത്തിന്റെ അന്ത്യേഷ്ടികളെല്ലാം ചെയ്തതിൽപിന്നെ, ഘാതകനെപ്പററിയും, രത്നം വീണ്ടെടുക്കുന്നതിനെപ്പററിയും ആലോചന തുടങ്ങി.

തന്നെ ഭഗവാൻ വധിയ്ക്കുമെന്നു ഭയന്ന ശതധന്വാവ്, കൃതവർമാവിന്റെ സഹായത്തിനപേക്ഷിച്ചു. പക്ഷെ, സർവസമർഥരായ രാമകൃഷ്ണന്മാരെ അവഗണിയ്ക്കാൻ



തനിയ്ക്കു ശക്തിയില്ലെന്നും, അവരോടപരാധം ചെയ്തവർ സുഖിയ്ക്കാൻ വിചാരിയ്ക്കേണ്ടതില്ലെന്നും, അവരെ ദ്വേഷിച്ച കംസൻ അനുയായികളോടുകൂടി വധിയ്ക്കപ്പെട്ടതു മറക്കാറായിട്ടില്ലെന്നും കൃതവർമാവ് പറഞ്ഞൊഴിഞ്ഞു. നിരാശനായ ശതധന്വാവ് അക്രൂരനെ സമീപിച്ച് സഹായം അഭ്യർഥിച്ചു. അക്രൂരൻ പറയുകയാണ്: "ഈശ്വരന്റെ ബല മറിഞ്ഞ ഏതൊരുത്തൻ അദ്ദേഹത്തിന്റെ വിരോധം സമ്പാദിയ്ക്കും? ഈ സമ്പൂർണജഗത്തിനെ സൃഷ്ടിച്ച്, രക്ഷിച്ച്, സംഹരിയ്ക്കുന്നതും, ബ്രഹ്മാദി ദേവന്മാർക്കുപോലും മോഹത്തെ ജനിപ്പിയ്ക്കുന്നതും, ഏഴു വയസ്സു മാത്രം പ്രായമുള്ള ഒരു കുട്ടിയായിരുന്നപ്പോൾ ഗോവർധന മഹാഗിരിയെ ഏഴു ദിവസം ഒരു കുടപോലെ ഉയർത്തി പിടിച്ചുനിന്നതും, അത്ഭുതകർമാവും, സകലത്തിന്റേയും ആദികാരണവും, കൂടസ്ഥനുമായ ഭഗവാൻ ശ്രീകൃഷ്ണനെ ഞാൻ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു."(10.57.17.)

അക്രൂരനും തന്നെ ഉപേക്ഷിച്ചപ്പോൾ സംഭീതനായ ശതധന്വാവ്, സ്യമന്തകമണിയെ അക്രൂരൻ വശം ഏല്പിച്ചിട്ട്, ഒരു കുതിരപ്പുറത്തു കയറി പ്രാണരക്ഷാർഥം നൂറു യോജന ദൂരെയുള്ള ഒരു ഗ്രാമത്തെ ലക്ഷ്യമാക്കി പലായനം ചെയ്തു. രാമകൃഷ്ണന്മാർ ഒരു രഥത്തിൽ ശതധന്വാവിനെ പിൻതുടർന്ന് അയാളെ സമീപിച്ചു. ദുർവിധിയ്ക്കിരയായ ശതധന്വാവിന്റെ കുതിര ക്ഷീണിച്ച് വഴിയിൽ വീണുപോയി. പ്രാണഭയത്തോടുകൂടി ഓടാൻ തുടങ്ങിയ അയാളെ, രഥത്തിൽനിന്നുമിറങ്ങി പുറകെ ഓടി എത്തിയ ഭഗവാൻ കടന്നു പിടിച്ച് ചക്രം കൊണ്ടു കഴുത്തറുത്തു കൊന്നു. പക്ഷെ അയാളുടെ ദേഹവും വസ്ത്രങ്ങളും പരിശോധിച്ചതിൽ സ്യമന്തകമണി കണ്ടുകിട്ടിയില്ല. ശ്രീകൃഷ്ണൻ തിരിച്ചു രഥത്തിനു സമീപം വന്ന് വിവരം ബലരാമനെ അറിയിച്ചു. ഭഗ്നാശനായ കൃഷ്ണൻ ദ്വാരകയിലേയ്ക്കും, ബലരാമൻ തന്റെ സ്നേഹിതനായ മിഥിലാധിപനെ സന്ദർശിയ്ക്കുവാൻ മിഥിലാരാജ്യത്തേയ്ക്കും പോയി. ബലരാമൻ മിഥിലയിൽ താമസിയ്ക്കുന്ന കാലത്താണ് ദുര്യോധനനെ ഗദായുദ്ധം പരിശീലിപ്പിച്ചത്.

ഭഗവാൻ ദ്വാരകയിൽ തിരിച്ചെത്തി സത്യഭാമാദികളോട് തന്റെ ഫലശൂന്യമായ യാത്രയെപ്പററി പറഞ്ഞു. അക്രൂരനും കൃതവർമാവും ഭഗവാന്റെ കോപത്തെ ഭയപ്പെട്ട് കാശിരാജ്യത്തേയ്ക്കു പൊയ്ക്കളഞ്ഞു. അക്കാലത്ത് അനാവർഷം നിമിത്തം ദ്വാരകയിൽ ജലക്ഷാമം നേരിട്ടു. ശ്വഫൽക്കപുത്രനായ അക്രൂരൻ ഇരിയ്ക്കുന്നിടത്തു മഴ പെയ്യുമെന്നും അയാൾ ദ്വാരക വിട്ടു പോയതാണ് ഈ ദുഃസ്ഥിതിയ്ക്കു കാരണമെന്നും ചില വൃദ്ധന്മാർ അഭിപ്രായപ്പെട്ടു. മഴയില്ലാത്തതിന് ഇതല്ല കാരണമെന്ന് ഭഗവാനറിയാമായിരുന്നിട്ടും, ജനങ്ങളുടെ തൃപ്തിയ്ക്കുവേണ്ടി അക്രൂരനെ കാശിയിൽനിന്നുംവരുത്തി. അക്രൂരനോട് ഭഗവാൻ ഇപ്രകാരം പറഞ്ഞു: "ശതധന്വാവ് സ്യമന്തകം അങ്ങയുടെ കൈയിൽ ഏല്പിച്ചിട്ടുള്ള വിവരം എനിയ്ക്കറിയാം. അതിന്റെ സഹായത്താൽ പല സത്കർമങ്ങളും അങ്ങ് കാശിയിൽ ചെയ്തതായും ഞാൻ മനസ്സിലാക്കി. സത്രാജിത്തിന് പുത്രന്മാരില്ലാത്തതിനാൽ പിണ്ഡാധികാരികളായ എന്റെ പുത്രന്മാർക്കാണ് ആ മണി ന്യായമായും അവകാശപ്പെട്ടത്. എങ്കിലും എനിയ്ക്ക് അതു വേണ്ട. അങ്ങു ഭക്തനാകയാൽ സ്യമന്തകം അങ്ങയുടെ പക്കൽതന്നെ ഇരിയ്ക്കട്ടെ. പക്ഷെ ഈ രത്നം നിമിത്തം ജ്യേഷ്ഠനും സത്യ ഭാമ മുതലായവർക്കും ഒരു തെററിദ്ധാരണയുള്ളതു നീക്കുവാൻ വേണ്ടി അവിടുന്ന് അതിനെ അവർക്ക് ഒന്നു കാണിച്ചു കൊടുത്തിട്ട് സ്വന്തമായി സൂക്ഷിച്ചുകൊള്ളുക." ഭഗവാന്റെ നയത്തോടു കൂടിയ ഈ വാക്കുകൾ കേട്ട്, തന്റെ വസ്ത്രത്തിൽ പൊതിഞ്ഞ് സൂക്ഷിച്ചിരുന്ന സ്യമന്തകരത്നത്തെ അക്രൂരൻ ഭഗവാന്റെ കൈയിൽ കൊടുത്തു. ഭഗവാൻ അതിനെ ബലരാമൻ തുടങ്ങിയ തന്റെ ബന്ധുബാന്ധവരെ കാണിച്ചു തന്നെപ്പററി അവർക്കുണ്ടായിരുന്ന സംശയത്തെ നിവാരണം ചെയ്തിട്ട് അക്രൂരനെത്തന്നെ തിരിച്ചേല്പിച്ചു.

ആർക്കാണോ മഹാമതിയുള്ളത്, അവർക്ക് സിദ്ധിരൂപിയായ സ്യമന്തകത്തെ വച്ചുകൊണ്ടിരിയ്ക്കാം. ഇതാണ് ഈ കഥയുടെ അധ്യാത്മരഹസ്യം. ഈ കഥ കേൾക്കുന്നവരും സ്മരിയ്ക്കുന്നവരും, അപകീർത്തിയിൽനിന്നും പാപങ്ങളിൽനിന്നും മുക്തരായി ശാന്തിയെ പ്രാപിയ്ക്കും.

അടുത്ത അധ്യായത്തിൽ ഭഗവാന്റെ മററുള്ള വിവാഹങ്ങളെപ്പററി പറയുന്നു. രുഗ്മിണീവിവാഹത്തിൽ ഭഗവദ്ഗുണശ്രവണമാഹാത്മ്യവും, പ്രദ്യുമ്നരൂപിയായ ആനന്ദത്തിന്റെ ജനനവും വന്നു. ജാംബവതിയുടെ വിവാഹത്തിൽ തേജസ്സിന്റെ കഥ വന്നു. സത്യഭാമയുടെ വിവാഹത്തിൽ സത്യവ്യവഹാരത്തെപ്പററി പറഞ്ഞു. ഇപ്രകാരമുള്ള പ്രകൃതികൾ ഉണ്ടായശേഷം മററു വൃത്തികൾക്കും ബ്രഹ്മസംബന്ധം ഉണ്ടാകാൻ സാധിയ്ക്കും. ആ കഥയാണ് ഇനി വരുന്നത്.

പാണ്ഡവന്മാരുടെ അജ്ഞാതവാസം കഴിഞ്ഞതിനു ശേഷം ഒരു ദിവസം ഭഗവാൻ, സാത്യകി മുതലായ അനുയായികളോടൊന്നിച്ച് പാണ്ഡവരുടെ ക്ഷേമാന്വേഷണാർഥം പോയിരുന്നു. പാണ്ഡവരും, കുന്തി, ദ്രൗപദി മുതലായവരും ഭക്തിസ്നേഹബഹുമാനങ്ങളോടു കൂടി ഭഗവാനെ ഉപചാരപൂർവം സ്വീകരിച്ചു സൽക്കരിച്ചു. ബന്ധുമിത്രാദികളുടെ കുശലങ്ങളന്വേഷിച്ച ഭഗവാനോടു കുന്തി പറഞ്ഞു: "കൃഷ്ണാ! അന്നൊരിയ്ക്കൽ അങ്ങ് അക്രൂരനെ അയച്ച് ഞങ്ങളുടെ ക്ഷേമം അന്വേഷിച്ച ദിവസം മുതൽ ഞങ്ങൾ സനാഥരായിത്തീർന്നു. അവിടുന്ന് സകല ജഗത്തിന്റേയും മിത്രവും ആത്മാവുമാണ്. അങ്ങേയ്ക്ക്, തന്റെ എന്നും അന്യന്റെ എന്നുമുള്ള ഭേദഭ്രമങ്ങളില്ല. എങ്കിലും അവിടുത്തെ സ്മരിയ്ക്കുന്നവരുടെ ഹൃദയത്തിൽ സ്ഥിതിചെയ്തു കൊണ്ട് അങ്ങ് അവരുടെ സർവദുഃഖങ്ങളേയും നശിപ്പി



യ്ക്കുന്നു.''യോഗേശ്വരന്മാർക്കുപോലും അതിദുർലഭമായ ഭഗവദ്ദർശനം ലഭിച്ചതിൽ ഞങ്ങൾ അതിപുണ്യവാന്മാരാണെന്നും മററും പറഞ്ഞ് ധർമപുത്രരും ഭഗവൻ മഹിമകളെ കീർത്തിച്ചു. സകലർക്കും ആനന്ദം നൽകിക്കൊണ്ട് ഭഗവാൻ പാണ്ഡവന്മാരൊന്നിച്ച് ഏതാനും നാൾ താമസിച്ചു.

ഒരു ദിവസം അർജുനനുമൊന്നിച്ച് ഭഗവാൻ നായാട്ടിനായി പോയപ്പോൾ യമുനാതീരത്ത് അതിസുന്ദരിയായ ഒരു കന്യക തപസ്സു ചെയ്യുന്നതു കണ്ട്, അവരുടെ വിവരങ്ങളും, തപസ്സിന്റെ ഉദ്ദേശവും അറിഞ്ഞു വരാൻ ഭഗവൻ അർജുനനെ നിയോഗിച്ചു. അർജുനൻ അവളുടെ സമീപത്തുചെന്ന് സൗമ്യമായി ഇപ്രകാരം ചോദിച്ചു: ''അല്ലയോ തപസ്വിനീ! നീ ആരാണ്? ആരുടെ പുത്രിയാണ്? എന്തിനായിട്ടുള്ളതാണീ തപസ്സ് ? യോഗ്യനായ പതിയ്ക്കു വേണ്ടിയുള്ളതാണെന്നെനിയ്ക്കു തോന്നുന്നു. നിന്റെ വൃത്താന്തം എന്നോടു പറഞ്ഞാലും.''

അർജുനന്റെ ചോദ്യത്തിന് ആ കന്യക ഇപ്രകാരം മറുപടി പറഞ്ഞു: ''ഞാൻ സൂര്യപുത്രിയാണ്. വിഷ്ണുഭഗവാനെ ഉദ്ദേശിച്ചാണ് എന്റെ തപസ്സ്. ലക്ഷ്മീദേവിയ്ക്ക് ആശ്രയമായ ശ്രീനാരായണനെ അല്ലാതെ മറ്റാരെയും ഞാൻ വരിയ്ക്കുകയില്ല. അനാഥർക്ക് നാഥനായ ഭഗവാൻ എന്നിൽ പ്രസന്നനാകട്ടെ. എന്റെ പേര് കാളിന്ദി എന്നാണ്. അച്യുതഭഗവാന്റെ ദർശനം ലഭിയ്ക്കുന്നതുവരെ എനിയ്ക്കു താമസിയ്ക്കുവാൻ ഒരു ഭവനം എന്റെ പിതാവ് ഈ യമുനാനദിയിൽ ഉണ്ടാക്കിത്തന്നിട്ടുണ്ട്. ഇത്രയുമാണ് എന്റെ വിവരങ്ങൾ.''

അർജുനൻ തിരിച്ചു ചെന്ന് ഭഗവാനോടു കാളിന്ദി പറഞ്ഞ വൃത്താന്തങ്ങൾ പറഞ്ഞു. കരുണാമയനായ ഭഗവാൻ കാളിന്ദിയെ തന്റെ തേരിൽ കയററി യുധിഷ്ഠിരാദികളുടെ സമീപം എത്തി, പാണ്ഡവരോടു യാത്ര പറഞ്ഞ് ദ്വാരകയിലേക്ക് യാത്ര തിരിച്ചു. കാളിന്ദീസമേതനായ ഭഗവാൻ ദ്വാരകയിൽ എത്തിയതിനടുത്ത ദിവസംതന്നെ സുമുഹൂർത്തത്തിൽ കാളിന്ദിയെ വിവാഹം കഴിയ്ക്കുകയും ചെയ്തു.

ഭഗവത്പ്രാപ്തിയെ ഉദ്ദേശിച്ച് ഭക്തൻ തപസ്സുചെയ്യുമ്പോൾ വൃത്തി ബ്രഹ്മാകാരമാകയാൽ ബ്രഹ്മസംബന്ധമുണ്ടായി എന്നറിയണം. അതാണ് കാളിന്ദിയുടെ വിവാഹത്തിന്റെ ആധ്യാത്മികരഹസ്യം. കാളിന്ദി സൂര്യപുത്രിയാണ്. ഈ കഥ തേജസ്സിന്റെ മഹിമയേയും, തപസ്സുകൊണ്ടുണ്ടാകുന്ന ഈശ്വരപ്രാപ്തിയേയും കാണിയ്ക്കുന്നു. കാളിന്ദി ഭഗവാന്റെ നാലാമത്തെ പട്ടമഹിഷിയാണ്.

## പ്രകരണം അഞ്ച്

### രാജസഭക്തരുടെ ബ്രഹ്മസംബന്ധം

അടുത്തതായി മിത്രവിന്ദയുടെ വിവാഹകഥയാണ്. വേദത്തിൽ സൂര്യനെ മിത്രനെന്നു പറയുന്നുണ്ട്. വിന്ദനും അനുവിന്ദനും മിത്രവിന്ദയുടെ സഹോദരന്മാരും ദുര്യോധനന്റെ സാമന്തന്മാരുമാണ്. ഭഗവാൻ ശ്രീകൃഷ്ണൻ തന്നെ വിവാഹം ചെയ്യണമെന്നുള്ള മിത്രവിന്ദയുടെ ആഗ്രഹത്തെ സഹോദരന്മാർ അനുകൂലിച്ചില്ല. ഇതറിഞ്ഞ ഭഗവാൻ അവളെ സകല രാജാക്കന്മാരും നോക്കി നിൽക്കെ ബലാത് ക്കാരമായി സ്വയംവരരംഗത്തിൽനിന്നു കൂട്ടിക്കൊണ്ടു പോരികയാണ് ചെയ്തത്. (10.58.31.)

ഒരാൾക്ക് ഭഗവത്പ്രാപ്തിയ്ക്കായി ഉത്ക്കടമായ ആഗ്രഹം വന്നുപോയാൽ - ബന്ധുമിത്രാദികൾ അതിനു തടസ്സങ്ങളും വിക്ഷേപങ്ങളുമുണ്ടാക്കിയാലും - ഭഗവാൻ അതെല്ലാം നിവാരണംചെയ്തു അയാൾക്ക് ആത്മസാക്ഷാത്ക്കാരത്തിന് സൗകര്യമുണ്ടാക്കിക്കൊടുക്കുമെന്നുള്ളതാണ് ഈ കഥയുടെ ഭാവാർഥം.

കോസലരാജാവായ നഗ്നജിത്തിന്റെ പുത്രി, സത്യ എന്നു കൂടി നാമധേയമുള്ള നാഗ്നജിതിയുടെ വിവാഹമാണ് അടുത്ത കഥ. ധർമിഷ്ഠനായ രാജാവ് പുത്രിയുടെ ആഗ്രഹപ്രകാരം അവളെ വിവാഹം ചെയ്തുകൊടുക്കുവാൻ ആഗ്രഹിച്ചിരുന്നു. ആ ആഗ്രഹപ്രാപ്തിയ്ക്ക് ഉതകുന്നവിധം അദ്ദേഹം ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. താൻ വളർത്തുന്ന മദംപെരുകിയ ഏഴു കാളകളെ ഒരേ സമയത്ത് ഒരാൾ ഒററയ്ക്കു പിടിച്ചു കെട്ടിയാൽ അയാൾക്ക് തന്റെ പുത്രിയെ വിവാഹം ചെയ്തുകൊടുക്കുമെന്നായിരുന്നു അത്. ഒരു രാജാവിനും അന്നുവരെ ആ കാളകളെ ബന്ധിയ്ക്കാൻ സാധിച്ചിരുന്നില്ല. ഭഗവാൻ ഈ വിവരം ഗ്രഹിച്ച് ഒരു വലിയ സേനയുമായി കോസലരാജ്യത്തെത്തി. രാജാവ് ഭഗവാനെ വിധിപൂർവം സത്ക്കരിച്ചു പൂജിച്ചു. ഭഗവാനെ കാണാൻ ഭാഗ്യം സിദ്ധിച്ച നാഗ്നജിതി, താൻ അനുഷ്ഠി ച്ചിട്ടുള്ള വ്രതങ്ങളുടെ ഫലമായി ശ്രീകൃഷ്ണൻ തന്റെ പതിയാകണമെന്ന്മനസ്സുകൊണ്ട് പ്രാർഥിച്ചു.

രാജാവ് ശ്രീകൃഷ്ണനോടു പറഞ്ഞു: ''ഹേ നാരായണാ! അവിടുന്ന് ആത്മലാഭത്താൽ പൂർണനാണെങ്കിലും ഞാൻ എന്തു സേവയാണ് അവിടുത്തേയ്ക്ക് ചെയ്യേണ്ടത്?'' രാജാവിന്റെ ചോദ്യത്തിനു മറുപടിയായി, താൻ രാജപുത്രിയുടെ കരം ഗ്രഹിയ്ക്കാൻ ആഗ്രഹിച്ചു വന്നതാണെന്നും എന്നാൽ കന്യാശുൽക്കം നല്കുന്ന ഏർപ്പാടു തങ്ങൾക്കില്ലെന്നും ഭഗവാൻ പറഞ്ഞു. ഭഗവാന്റെ മറുപടി രാജാവിനെ സന്തോഷിപ്പിച്ചു. അദ്ദേഹം തന്റെ വിളംബരത്തെപ്പററി വിവരിയ്ക്കുകയും, അതിനെ മാനിച്ച്, അതനുസരിച്ച് കാളകളെ ഏഴിനേയും ഒരേ സമയത്തു ബന്ധിച്ചാൽ പുത്രിയെ ഭഗവാനു നല്കുന്നതിൽ സന്തോഷമുണ്ടെന്നും ഭഗവാനെ ഉണർത്തിച്ചു.

ഭഗവാൻ ഏഴു രൂപം ധരിച്ച് ഒരേ സമയംതന്നെ കാളകളെ ബന്ധിച്ചു. രാജാവിന്റെ ആഹ്ലാദത്തിന് അതിരില്ലായി



രുന്നു. ഭഗവാൻ വിധിപൂർവം രാജകുമാരിയെ വിവാഹം ചെയ്തു. അനേകവിധമുള്ള വാദ്യഘോഷങ്ങൾ മുഴങ്ങി. വലിയ സ്ത്രീധനത്തോടും അമിതമായ ആഡംബരങ്ങളോടുംകൂടി രാജാവ് തന്റെ പുത്രിയെ ഭഗവാനൊന്നിച്ച് യാത്രയാക്കി.(10.58.52.) നാഗ്നജിതിയുടെ പാണിഗ്രഹണത്തിനാഗ്രഹിച്ച് ഇച്ഛാഭംഗപ്പെട്ടിരുന്ന രാജാക്കന്മാർ ഭഗവാനെ വഴിയിൽ തടഞ്ഞുനിർത്തി യുദ്ധം ചെയ്തെങ്കിലും, അവരെ എല്ലാം ജയിച്ച് ഭഗവാൻ പത്നീസമേതനായി ദ്വാരകയിലേയ്ക്ക് പോന്നു.

ഒരു സിദ്ധൻ, തന്റെ അപൂർവസിദ്ധികളെ പ്രകടമാക്കുമ്പോൾ അത് സ്വായത്തമാക്കാനുള്ള വെമ്പൽ പലർക്കും ഉണ്ടാകും. സത്-ചിത്-ആനന്ദസ്വരൂപലക്ഷണങ്ങളിൽആദ്യം പ്രദ്യുമ്നരൂപിയായ ആനന്ദത്തെപ്പററിയും, അടുത്തതായി ചൈതന്യരൂപിയായ ചിത്പ്രകാശത്തെ(സ്യമന്തകം) പ്പററിയും പിന്നീട് സത്യയാകുന്ന സത്തിന്റെ ബ്രഹ്മസംബന്ധത്തെപ്പററിയും പറഞ്ഞു. ഈ അവസ്ഥ കൈവന്നാൽ ജീവന് പരമകല്യാണമാണെന്നു കാണിയ്ക്കുവാൻ 'ഭദ്ര' യുമായുള്ള ഭഗവാന്റെ വിവാഹത്തെപ്പററി പറയുന്നു. 'ഭദ്ര' ഭഗവാന്റെ പിതൃസഹോദരിയായ ശ്രുതകീർത്തിയുടെ പുത്രിയായിരുന്നു. ഭദ്രയുടെ സഹോദരനായ സന്തർദനാദികൾ സന്തോഷ പൂർവം ഭഗവാനെ ക്ഷണിച്ചുവരുത്തി കന്യകാദാനം ചെയ്യുകയാണ് ഉണ്ടായത്. ഒരാളുടെ ജീവിതം ആത്മസാക്ഷാത്കാരപ്രാപ്തിയ്ക്കു തക്കതാണെങ്കിൽ വിഘ്നങ്ങൾ കൂടാതെതന്നെ അയാൾക്ക് ബ്രഹ്മസംബന്ധം ഉണ്ടാകുമെന്ന് ഈ കഥ കാണിയ്ക്കുന്നു. ഭദ്ര ഭഗവാന്റെ ഏഴാമത്തെ പട്ടമഹിഷിയാണ്.

ഇനി എട്ടാമത്തെ പട്ടമഹിഷിയായ ലക്ഷണയുടെ വിവാഹകഥയാണ്. മദ്രരാജാവിന്റെ പുത്രിയായ ലക്ഷണ സർവലക്ഷണസമ്പന്നയായിരുന്നു. ഭഗവാൻ ഏകനായി ലക്ഷണയുടെ സ്വയംവരത്തിനു പോകുകയും, ഗരുഡൻ ദേവലോകത്തുനിന്ന് അമൃതകലശം കൊണ്ടുപോയതു പോലെ ലക്ഷണയെ കൊണ്ടുപോരുകയും ചെയ്തു. ഇവിടെ സർവലക്ഷണസമ്പന്നദശയെപ്പററിയും, ശാസ്ത്രരൂപിയായ ഗരുഡനെപ്പററിയും വിശേഷണരൂപത്തിൽ പറഞ്ഞിട്ടുണ്ട്. അതിൽനിന്നും, ശാസ്ത്രാഭ്യാസവും, ആത്മസാക്ഷാത്കാരത്തിനാവശ്യമായ അധികാരവും, അർത്ഥസമ്പത്തും ഉണ്ടാകുമ്പോൾ ബ്രഹ്മസംബന്ധം ഭവിയ്ക്കുമെന്നു മനസ്സിലാക്കാം.

അടുത്തതായി പതിനാറായിരം സ്ത്രീകളുമായുള്ള ഭഗവാന്റെ വിവാഹത്തെപ്പററി പറ യുന്നു. ഭൗമൻ എന്ന അസുരൻ അനേകം രാജാക്കന്മാരെ യുദ്ധത്തിൽ പരാജിതരാക്കി അവരുടെ കന്യകമാരെ ബലാത്കാരമായി പിടിച്ചു കൊണ്ടുവന്ന് അയാളുടെ അന്തഃപുരത്തിൽ അടച്ചു സൂക്ഷിച്ചിരുന്നു. ഇവിടെ ഭൗമാസുരൻ എന്നാൽ ദേഹാഭിമാനം എന്നു മനസ്സിലാക്കണം. ദേഹാഭിമാനത്തിൽനിന്ന് അനേകവിധ വൃത്തികൾ ഉണ്ടാകുന്നു. ഓരോ സംസാരമോഹങ്ങളിൽനിന്നും ആയിരക്കണക്കിനുള്ള വൃത്തികളാണ് ഉണ്ടാകുന്നത്. ഈ വൃത്തികളെ വശത്താക്കുന്നത്, അത്യന്തം പ്രയാസമേറിയ ഒരു കൃത്യമാണ്. അവയ്ക്ക് ബ്രഹ്മസംബന്ധം പ്രാപ്തമാകുന്നതു വരെ ആത്മാനന്ദം ഉണ്ടാവുകയോ ഉണ്ടായാൽത്തന്നെ സ്ഥിരമായിരിയ്ക്കുകയോ ചെയ്യുകയില്ല. അതിനാൽ ഈ വൃത്തികളെ മുക്തരാക്കുവാൻ ഭഗവാൻ നിശ്ചയിച്ചു. മാത്രമല്ല - ഭൗമാസുരൻ, വരുണന്റെ കുടയേയും, ദേവമാതാവായ അദിതിദേവിയുടെ കുണ്ഡലങ്ങളേയും, ദേവകളുടെവക മണിപർവതമെന്ന സ്ഥാനത്തേയും അപഹരിയ്ക്കുകയും ഉണ്ടായി. ഇതിനെപ്പററി ദേവേന്ദ്രൻതന്നെ ദ്വാരകയിൽവന്ന് ഭഗവാനോടു പരാതിപ്പെട്ടിരുന്നു. ഇവിടെ, വരുണന്റെ കുട എന്നാൽ ആനന്ദമെന്നും, അദിതിയുടെ കുണ്ഡലമെന്നാൽ തേജസ്സെന്നും, മണിപർവതമെന്നാൽ ആനന്ദത്തേയും തേജസ്സിനേയും സ്ഥിരമാക്കിവെയ്ക്കുന്നതിനുള്ള പ്രജ്ഞ എന്നും മനസ്സിലാക്കണം. ദേഹാഭിമാനം വരുമ്പോൾ ഈ ഗുണങ്ങളെല്ലാം അപഹരിയ്ക്കപ്പെട്ടുപോകുന്നു. ഇവ എല്ലാം പൂർവസ്ഥിതിയിലാക്കുന്നതിന് ദേഹാഭിമാനരൂപിയായ ഭൗമാസുരനെ കൊല്ലണം. അതിന് സത്യവ്യവഹാരവും. സത്യത്തിൽ നിഷ്ഠയും ശാസ്ത്രശ്രവണവും ആവശ്യമാണ്. അതിനാൽ ഭഗവാൻ സത്യഭാമാസമേതനായി ഗരുഡന്റെ പുറത്തുകയറി പ്രാഗ്ജ്യോതിഷപുരത്തേയ്ക്ക് പുറപ്പെട്ടു. (10.59.2.) പ്രാഗ്ജ്യോതിഷപുരമെന്നാൽ തേജസ്സിന്റെ അനുഭവമുണ്ടാകുന്നതിനു മുൻപുള്ള ദേഹാഭിമാനത്തിന്റെ ദശ എന്നർഥമാക്കണം. ആ ദശ ജഡതത്ത്വമാണ്. അതിനെ ഹനിയ്ക്കുന്നതിന് ശാസ്ത്രശ്രവണവും, സാധനചതുഷ്ടയരൂപിയായ സത്യഭാമയും ഉണ്ടായിരിക്കണം. അല്ലാതെ ഭൗമാസുരൻ മരിയ്ക്കുകയില്ല. ഭൗമാസുരനെ ഹനിയ്ക്കാൻ പദാർഥശോധന ആവശ്യമാണ്. അതിന് ശാസ്ത്രവിചാരം ചെയ്യണം. **'തത്ത്വമസി'** ആദി മഹാവാക്യങ്ങളുടെ ജ്ഞാനമുണ്ടാകുന്നതിന് ആദ്യം 'തത്' പദത്തിന്റേയും പിന്നീട് 'ത്വം' പദത്തിന്റേയും അർഥം ശരിയ്ക്കു മനസ്സിലാക്കുക എന്നുള്ളതാണ് പദാർഥശോധന.

ഗിരിദുർഗം, ശസ്ത്രദുർഗം, ജലദുർഗം, അഗ്നിദുർഗം, വായുദുർഗം മുതലായ ആവരണങ്ങളാൽ പ്രാഗ്ജ്യോതിഷപുരം അത്യന്തം ദുർഗമമായിരുന്നു. ഈ ആവരണങ്ങൾക്കെല്ലാം പുറമെ മുരൻ എന്ന ദൈത്യൻ സുദൃഢവും അതിഘോരങ്ങളുമായ ആയിരം പാശങ്ങളാൽ ചുററുപാടും ബന്ധിച്ച് നിഷ്കൃഷ്ടമായി ആ പുരിയെ കാത്തുവന്നിരുന്നു. ഭഗവാൻ അവിടെ എത്തി ആദ്യമായി ഗിരിദുർഗത്തെ ഗദാപ്രഹരത്താൽ തകർത്തു. ശസ്ത്രദുർഗത്തെ ബാണങ്ങളാൽ മുറിച്ചു. അഗ്നി, ജലം, വായു ദുർഗങ്ങളെ സുദർശനചക്രത്താൽ ഭേദിച്ചു. മുരന്റെ പാശങ്ങളെല്ലാം വാളിനാൽ മുറിച്ചുനീക്കി. അനേകം യന്ത്രങ്ങളേയും വീരന്മാരുടെ ഹൃദയങ്ങളേയും പാഞ്ചജന്യധ്വനിയാൽ ഭേദിച്ചു. നഗരത്തിന്റെ



ബലമേറിയ കോട്ടമതിലുകളെ ഗദകൊണ്ട് അടിച്ചുടച്ചു. ഭഗവാന്റെ ആയുധങ്ങളുടെ ആധ്യാത്മികാർഥം പന്ത്രണ്ടാം സ്കന്ധം പതിനൊന്നാമധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. അതിൽ ഗദയെ പ്രാണതത്ത്വമായിട്ടാണ് പറഞ്ഞിട്ടുള്ളത്. ശരീരത്തിന്റെ ശഠതയെ പ്രാണായാമവും, ഹഠയോഗപരിശീലനവുംകൊണ്ട് മിക്കവാറും ജയിയ്ക്കാമെന്നും, ചിലവയെ സമ്യക്ക് ദർശനമായ സുദർശനംകൊണ്ടു ജയിയ്ക്കാമെന്നും അതു സൂചിപ്പിയ്ക്കുന്നു. ഭഗവാന്റെ ശംഖനാദം കേട്ട് കോപിഷ്ഠനായ അഞ്ചു തലയോടുകൂടിയ മുരൻ കോട്ടയ്ക്കു വെളിയിൽ വന്നു തന്റെ ത്രിശൂലം ഓങ്ങിക്കൊണ്ട് സൂര്യനെപ്പോലെ ഗരുഡന്റെ നേർക്ക്പാഞ്ഞടുത്തു. (അഞ്ചു തല എന്നതു പഞ്ചേന്ദ്രിയങ്ങളെന്നും, ത്രിശൂലം ത്രിഗുണാത്മകമായ എന്നും അറിയണം.) ഗരുഡന്റെ നേർക്കു പ്രയോഗിച്ച ത്രിശൂലത്തെ ഭഗവാൻ രണ്ടു ബാണങ്ങൾ അയച്ചു മൂന്നു കഷണങ്ങളാക്കി വീഴ്ത്തി.

മുരൻ ഭഗവാന്റെ നേർക്കു പ്രയോഗിച്ച ഗദയെ ഭഗവാൻ ഗദയാൽ പൊടിയാക്കി. (പ്രാണനിൽ വികാരമുണ്ടാകുമ്പോൾ ഭഗവത്സ്മരണകൊണ്ട് അതു ശാന്തമാകും.) അനന്തരം ഭഗവാൻ സുദർശനം കൊണ്ട് മുരന്റെ അഞ്ചുതലകളും അരിഞ്ഞ് അവനെ കൊന്നുവീഴ്ത്തി. (സമ്യക് ദർശനംകൊണ്ടു പഞ്ചേന്ദ്രിയങ്ങളേയും സർവവാസനകളേയും ഹനിയ്ക്കാം.) മുരൻ മരിച്ചുവീണപ്പോൾ അയുളുടെ ഏഴു പുത്രന്മാർ ക്രോധത്തോടെ ഭഗവാനെ നേരിട്ട് അസ്ത്രശാസ്ത്രങ്ങൾ പൊഴിച്ചു. അവയെ എല്ലാം ഭഗവാൻ ബാണങ്ങളാൽ നിവാരണം ചെയ്യുകയും, ആ വീരന്മാരെ സൈന്യസമേതം യമപുരിക്കു യാത്രയാക്കുകയും ചെയ്തു. വിവരമറിഞ്ഞ പൃഥ്വീപുത്രനായ ഭൗമാസുരൻ സൈന്യസമേതനായി മദയാനയെപ്പോലെ ക്രോധിച്ചു കോട്ടയ്ക്കു പുറത്തുവന്നു. ഗരുഡാരൂഢനായ ഭഗവാനേയും സത്യഭാമയേയും കണ്ട്, അവരുടെ നേരേ അതിഭയങ്കരമായി ശരമാരി പൊഴിച്ചു. ഭഗവാൻ അവയെ എല്ലാം അസ്ത്രങ്ങളാൽ പൊടിപെടുത്തുകയും അവന്റെ സൈന്യങ്ങളേയും, ആന, കുതിര മുതലായവയേയും നശിപ്പിക്കുകയുംചെയ്തു. ഗരുഡനും തന്റെ ചിറകുകളും കൊക്കുംകൊണ്ട് അസുരസൈന്യത്തിന് വലുതായ നാശമുണ്ടാക്കി. അവസാനം യുദ്ധരംഗത്ത് ഭൗമാസുരൻ ഏകനായിത്തീർന്നു. അയാൾ ഗരുഡന്റെ നേർക്ക് ശക്തി എന്ന ഒരു ഘോരമായ ആയുധം പ്രയോഗിച്ചു. പക്ഷെ ഗരുഡനു യാതൊരു ഹാനിയും സംഭവിച്ചില്ല. തുടർന്ന് ഭഗവാന്റെ നേർക്കു പ്രയോഗിയ്ക്കുവാൻ അവൻ ത്രിശൂലം എടുത്തു. പക്ഷെ അതു പ്രയോഗിയ്ക്കുന്നതിനു മുമ്പായിത്തന്നെ ഭഗവാൻ അവന്റെ തല മുറിച്ചുവീഴ്ത്തി. അവന്റെ ബന്ധുക്കൾ ഹാഹാരവം മുഴക്കി. ഋഷികൾ സന്തോഷിച്ചു. ദേവന്മാർ പുഷ്പവൃഷ്ടി ചെയ്ത് ഭഗവാനെ സ്തുതിച്ചു. (10.59.22.) (ശരീരധർമത്തെ ജയിയ്ക്കാൻ എത്ര പ്രയാസമാണെന്ന് ഈ യുദ്ധം കാണിയ്ക്കുന്നു.)

ഭൗമാസുരൻ മരിച്ചപ്പോൾ അയാളുടെ മാതാവായ പൃഥ്വി പുത്രനപഹരിച്ചു വച്ചിരുന്ന വരുണന്റെ കുടയും, അദിതിയുടെ കുണ്ഡലങ്ങളും, മണിപർവതവും ഭഗവാന് സമർപ്പിച്ചതിനും പുറമെ ഒരു വനമാലയും (മായ) നല്കി. അനന്തരം ഭഗവാനെ ഭക്തിപൂർവം നമസ്കരിച്ച് ഇപ്രകാരം സ്തുതിച്ചു: ''ശംഖചക്രഗദാധരാ! ദേവദേവേശ്വരാ! അങ്ങേയ്ക്ക് നമസ്കാരം. ഭക്തന്മാരുടെ ഇച്ഛാനുസരണം രൂപം ധരിയ്ക്കുന്ന ഹേ പരമാത്മൻ! അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു.ഹേ പത്മനാഭാ! പത്മമാലാധരാ! പത്മ നേത്രാ ! പത്മപാദാ! അങ്ങയെ ഞാൻ വീണ്ടും വീണ്ടും നമസ്കരിയ്ക്കുന്നു.(പത്മം അപ്രാകൃതമാണ്. ബ്രഹ്മാവിനും മുമ്പുണ്ടായതാണ്. അതുകൊണ്ടാണ് ഭഗവാന്റെ അംഗങ്ങൾക്ക് പത്മത്തിന്റെ സാദൃശ്യം കാണിച്ചിരിയ്ക്കുന്നത്.) അവിടുന്നു ഷഡൈശ്വര്യപൂർണനനും, സമസ്തഭൂതാശ്രയനും, സർവവ്യാപി യുമാണ്. അവിടുന്ന്, സകലകാര്യവർഗങ്ങൾക്കും കാരണമായ പ്രകൃതിയുടെയും കാരണമാണ്. പൂർണബോധസ്വരൂപനായ അവിടുത്തേയ്ക്കു നമസ്കാരം. സ്വയം ജന്മരഹിതനെങ്കിലും ജഗത്തിന്റെ സ്രഷ്ടാവും, അനന്തശക്തനും, ബ്രഹ്മവുമായ അവിടുത്തേയ്ക്കു നമസ്കാരം. അവിടുന്നു സൃഷ്ടിയ്ക്കായി ആഗ്രഹിയ്ക്കുമ്പോൾ രജോഗുണത്തേയും, പാലിയ്ക്കുവാൻ വിചാരിയ്ക്കുമ്പോൾ ശുദ്ധസത്വഗുണത്തേയും, സംഹരിയ്ക്കുവാനുദ്ദേശിയ്ക്കുമ്പോൾ തമോഗുണത്തേയും സ്വീകരിയ്ക്കുന്നു. എങ്കിലും ഈ മായികഗുണങ്ങളാൽ അവിടുന്ന് ലിപ്തനല്ല. കാലസ്വരൂപനും പ്രധാനിയും അവിടുന്നാണെങ്കിലും വാസ്തവത്തിൽഅതിൽ നിന്നെല്ലാം ഉപരിയാണവിടുന്ന്.(10.59.29.)(ഈ സ്തുതി ശരിയ്ക്കും മനസ്സിലാക്കിയാൽ, ദേഹാധ്യാസത്താൽ ബന്ധിയ്ക്കപ്പെട്ട പതിനാറായിരം വൃത്തികളും മുക്ത മാകും.) പൃഥ്വി, ആരോപദൃഷ്ടിയാൽ ഉല്പത്തി, സ്ഥിതി, ലയങ്ങളെ കാണിച്ചിട്ട്, ഇനി അപവാദം ചെയ്ത് അവയെ നിരാകരിയ്ക്കുന്നു. ഈ ജഗത്തുണ്ടായിട്ടേ ഇല്ലെന്നു പറയുകയാണ്:

> **അഹം പയോ ജ്യോതിരഥാനിലോ നഭോ**
> **മാത്രാണി ദേവാ മന ഇന്ദ്രിയാണി**
> **കർത്താ മഹാനിത്യഖിലം ചരാചരം**
> **ത്വയ്യദ്വിതീയേ ഭഗവന്നയം ഭ്രമഃ.** (10.59.30)

പൃഥ്വി, ജലം, അഗ്നി, വായു, ആകാശം, ഭൂതതന്മാത്രകൾ, ഇന്ദ്രിയങ്ങൾ, അധിഷ്ഠാനദേവതകൾ, മനസ്സ്, അഹങ്കാരം, മഹത്തത്ത്വം, തുടങ്ങിയ സകലചരാചരങ്ങളും അദ്വിതീയബ്രഹ്മമായ അങ്ങയിൽ ഭ്രാന്തികൊണ്ട് കാണുന്നതാണ്.

തത്ത്വഗ്രഹണത്തിന് ഈ പദ്യം വളരെ ഉപയോഗമുള്ളതാണ്. ദൃഷ്ടികൊണ്ട് ജഗത്തു കാണുന്നുണ്ടെങ്കിലും, വാസ്തവത്തിൽ ഉണ്ടായിട്ടേയില്ല എന്ന് ഭൂമി സ്വയം പറയുന്നു. ഉല്പത്തിയ്ക്കു കാലം ആവശ്യമാണ്. കാലത്തിന്



ഭേദമുണ്ട്. പക്ഷെ ഭഗവാന്റെ സ്വരൂപത്തിൽ ഭേദമില്ല. അതിനാൽ യഥാർഥ ഉല്പത്തി ഒന്നിനുമില്ല. സകലതും രജ്ജുവിൽ സർപ്പംപോലെ ഭ്രാന്തിയാൽ കാണുന്നതാണ്.

സ്വപ്നം, സ്വപ്നസമയത്ത് അസത്യമായിട്ടു തോന്നുന്നില്ല. ജാഗ്രത്തും, ജാഗ്രത്തിലെ ജ്ഞാനവും മായയിൽ ഇരുന്നുകൊണ്ട് അസത്യമാക്കാൻ പോയാൽ സാധ്യമാകുകയില്ല. ഭൗമാസുരനെ വധിച്ചശേഷം ഭഗവാൻ മായാരൂപിയായ വനമാലയെ പൃഥ്വിയിൽനിന്നും സ്വീകരിച്ച് അതിന്റെ (മായയുടെ) സത്ത എടുത്തുകളഞ്ഞു. ഏതൊരു മനസ്സിനാൽ ജഗത്തിനെ സൃഷ്ടിച്ചുവോ ആ മനസ്സുകൊണ്ട് അതി നെ മിഥ്യയാക്കുവാൻ പ്രയാസമാണ്. ഭൗമാസുരന്റെ ആസുരീവിദ്യയിൽ പതിനാറായിരം വൃത്തികൾ കുരുങ്ങിയിരുന്നു. വൃത്തികളുടെ മോക്ഷത്തിന് ആസുരീവിദ്യ(അവിദ്യ) നിവൃത്തമാകണം.

ഭൗമന്റെ പുത്രനായ ഭഗദത്തൻ ഭയന്ന് ഭഗവത് ചരണങ്ങളെ അഭയം പ്രാപിയ്ക്കുകയാൽ ഭഗവാൻ അയാൾക്ക് അഭയം നല്കി. അതിനുശേഷം ഭൗമാസുരന്റെ സർവസമ്പത്സമൃദ്ധമായ അന്തഃപുരത്തിൽ ഭഗവാൻ പ്രവേശിച്ച്, അവിടെ ബലാൽക്കാരമായി കൊണ്ടു വന്നു ബന്ധിച്ചിരുന്ന രാജകുമാരികളെ കണ്ടു. അവരെല്ലാവരും ശ്യാമസുന്ദരനെ അന്തഃപുരത്തിൽ കണ്ട് (അന്തഃകരണത്തിൽ) മോഹിതരായി. ഈശ്വരാധീനത്താൽ പ്രാപ്തമായ ശ്രീഹരിയെ അവർ മനസാ പതിയായി വരിച്ചു.(10.59.34.) വിധാതാവ് തന്റെ ആഗ്രഹപൂർത്തി വരുത്തി ആ നരശ്രേഷ്ഠൻ തന്റെ പതിയായിത്തീരേണമെന്ന് അവർ ഓരോരുത്തരും പ്രത്യേകം പ്രത്യേകം പ്രാർഥിച്ചുകൊണ്ട് അവരുടെ ചിത്തത്തെ ഭഗവാനിൽ ചേർത്തു. ഭഗവാൻ അവരുടെ ഭാവനയെ അറിഞ്ഞ് അവരെ എല്ലാം നിർമലവസ്ത്രങ്ങൾ ധരിപ്പിച്ച് രഥങ്ങളിൽ കയററി ദ്വാരകയിലേയ്ക്കയച്ചു. മൂലപദ്യത്തിലെ **"വിരജോംബരാ"** എന്ന വാക്കിന് നിർമലവസ്ത്രമെന്നാണർഥം. ഇവിടെ ഭാവാർഥം നിർമലശരീരം ധരിച്ചവർ എന്നാണ്. ശരീരം നിർമലമാകുമ്പോൾ ദേഹാധ്യാസയുക്തമായ വൃത്തികൾക്ക് ബ്രഹ്മസംബന്ധം ഉണ്ടാകുന്നു. മനുഷ്യരുടെ ചിത്തത്തെ തത്ത്വജ്ഞാനത്തിനു യോഗ്യമാക്കിത്തീർക്കുവാൻ വളരെ പ്രയത്നം ആവശ്യമാണ്. അവിദ്യയെ നശിപ്പിയ്ക്കുന്നത് എളുപ്പമല്ലെങ്കിലും നശിപ്പിയ്ക്കാൻ കഴിയും. അവിദ്യാനാശം ജീവന്മുക്തിദശയിൽ ഉണ്ടാകും. ദശമം ഉത്തരാർധം ജീവന്മുക്തിയുടെ ക്രമമാണ്.സപ്താഹം അഞ്ചാം ദിവസം ജ്ഞാന പ്രാപ്തിയ്ക്കുള്ള അഞ്ചാമത്തെ ഭൂമികയായാണ് ഈ കഥ വരുന്നത്.

ദുഃഖത്തിൽ ഉദ്വേഗമോ, സുഖത്തിൽ സ്പൃഹയോ കൂടാതെ രാഗം, ഭയം, ക്രോധം ഇവയെ ത്യജിച്ചിരിയ്ക്കുന്ന മുനിയെ (മനനശീലനെ) സ്ഥിതപ്രജ്ഞനെന്നു പറയാം എന്ന് ഗീത രണ്ടാം അധ്യായത്തിൽ പറയുന്നുണ്ട്.

ദുഃഖം ഒരു പ്രതികൂല ചിത്തവൃത്തിയാണ്. രാഗ, രോഗാദി നിമിത്തങ്ങളാലാണ് അത് ഉണ്ടാകുന്നത്. ആ നിമിത്തങ്ങൾ രജോഗുണത്തിന്റെ വികാരവും, ദുഃഖം അതിന്റെ ആകാരവുമാണ്. ദുഃഖമുണ്ടാകുമ്പോൾ അയ്യോ ഞാൻ പാപിയാണ്, ദുരാത്മാവാണ്, എനിയ്ക്കിങ്ങനെ വന്നു സംഭവിച്ചില്ലോ! എന്നും മററുമുണ്ടാകുന്ന പശ്ചാത്താപത്തിന്റെ ആകാരമായിത്തീരുന്ന ചിത്തവൃത്തി, തമോഗുണവൃത്തിയുടെ വികാരരൂപമായിട്ട് ഭ്രാന്തിരൂപമായിത്തീരുന്നു. ഇതിനെയാണ് ഉദ്വേഗമെന്നു പറയുന്നത്. ഈ ഉദ്വേഗത്തിന് വിവേകത്തിന്റെ ഒരു പരിവേഷം തോന്നിയ്ക്കുമെങ്കിലും, അത് ദുഃഖത്തിന് നിദാനമായ പാപം ചെയ്യുന്നതിനു മുൻപാ ണുണ്ടായിരുന്നതെങ്കിൽ അതു പാപവൃത്തിയ്ക്കു പ്രതിബന്ധമായിട്ടു സഫലമാകുമായിരുന്നു. അനവസരത്തിലുള്ള പശ്ചാത്താപം നിഷ്പ്രയോജനമാണ്.

സുഖം അനുകൂലചിത്തവൃത്തിയാണ്. അത് രാജ്യം, ധനം, പുത്രൻ ആദിയായവയുടെ ലാഭം നിമിത്തമാണുണ്ടാകുന്നത്. ആ വൃത്തി സാത്വികവും പ്രീതിരൂപവുമാണ്. അനുഭവത്തിൽ വന്ന സുഖങ്ങൾക്ക് കാരണരൂപമായ പുണ്യകർമങ്ങൾ തുടരാതെതന്നെ ഭാവിയിലും സുഖം വേണമെന്നാഗ്രഹിയ്ക്കുന്നത് താമസവൃത്തികൊണ്ടാണ്. ആ ആഗ്രഹത്തെ സ്പൃഹ എന്നു പറയുന്നു. സുഖദുഃഖങ്ങൾ പ്രാരബ്ധകർമ്മത്താലുണ്ടാകുന്നവയാണ്. സമാധിയിൽനിന്നുണർന്നവർക്ക് വൃത്തി ജാഗ്രത്താവുന്നതുകൊണ്ട് സുഖദുഃഖങ്ങൾ ഉണ്ടാകാം. പക്ഷെ വിവേകിയ്ക്ക് അതുകൊണ്ട് സ്പൃഹയോ ഉദ്വേഗമോ ഉണ്ടാകുന്നില്ല.

ഭഗവാൻ ജീവന്മുക്തിയുടെ സുഖമനുഭവിച്ചിരുന്നതിനാൽ ദുഃഖത്തിൽ ഉദ്വേഗമോ, സുഖത്തിൽ സ്പൃഹയോ ഉണ്ടായിരുന്നില്ല. സത്യഭാമാസമേതനായി ഭഗവാൻ ഇന്ദ്രലോകത്തു പോയി അദിതിദേവിയുടെ കുണ്ഡലങ്ങൾ കൊടുത്തിട്ട് ഇന്ദ്രനെ പൂജിച്ചു. തിരിച്ചു പോരുമ്പോൾ, സത്യഭാമയുടെ ആഗ്രഹപ്രകാരം ഇന്ദ്രലോകത്തു നിന്നും ഒരു കല്പവൃക്ഷം കൊണ്ടുവന്ന് ദ്വാരകയിൽ സത്യഭാമയുടെ തോട്ടത്തിൽ നട്ടു. ഗന്ധമകരന്ദങ്ങളുടെ ലോഭത്താൽ സ്വർഗത്തിൽ നിന്നും കല്പകവൃക്ഷത്തോടൊപ്പം അവിടുത്തെ വണ്ടുകളും പോന്നിരുന്നു. ചുവട്ടിൽ നിന്നുകൊണ്ട് എന്താഗ്രഹിച്ചാലും അതിനെ കൊടുക്കുന്ന വൃക്ഷമാണ് കല്പവൃക്ഷം. ഭക്തിമാർഗത്തിലും ഭാവന അനുസരിച്ചു ഫലം ലഭിയ്ക്കുന്നു. ജ്ഞാനമാർഗം വസ്തുതന്ത്രമാണ്. അതേപ്പററി ഏകാദശസ്കന്ധത്തിൽ പറയുന്നുണ്ട്.

ഭഗവാൻ അനേകനായി, ഭിന്നഭിന്നഭവനങ്ങളിൽ വച്ച് പ്രാഗ്ജ്യോതിഷത്തിൽനിന്നും ആനീതരായ പതിനാറായിരം കന്യകകളേയും ഒരേ മുഹൂർത്തത്തിൽത്തന്നെ വിധിപൂർവം വിവാഹം ചെയ്തു. സാധാരണ ഗൃഹസ്ഥന്മാരെപ്പോലെ ഭഗവാൻ തന്റെ പത്നിമാരൊന്നിച്ച് (അന്തഃകരണവൃത്തികളോടുകൂടെ) വ്യാവഹാരിക ജീവിതം നയിച്ചുവന്നു. സുന്ദരികളായ ഭഗവത്പത്നിമാർ ഭഗവാനെ സേവ ചെയ്യാ



നും തുടങ്ങി. അവർക്കോരോരുത്തർക്കും അനേകം ദാസിമാരുണ്ടായിരുന്നെങ്കിലും ഭഗവാന്റെ സേവ അവരവർ തന്നെ നിഷ്ഠയോടുകൂടി ചെയ്തുവന്നിരുന്നു. (10.59.45)

അന്തഃകരണത്തിൽ അനേകവിധമുള്ള വൃത്തികളുള്ളതിനാൽ ഒരുവേള ആത്മജ്ഞാനം വിസ്മരിച്ച് ബ്രഹ്മാകാരവൃത്തി നശിച്ചുപോയാൽ ജീവന് അധോഗതി ആയിരിയ്ക്കും ഫലം. ജീവന്മുക്തിയ്ക്ക് ബ്രഹ്മാകാരവൃത്തി ദൃഢമാക്കിവയ്ക്കേണ്ട രീതിയെപ്പറ്റി അടുത്ത അധ്യായമായ ശ്രീകൃഷ്ണരുഗ്മിണീസംവാദത്തിൽ കൂടുതൽ വിസ്തരിച്ചു പറയുന്നുണ്ട്.

## പ്രകരണം ആറ്

### ബ്രഹ്മസംബന്ധം എങ്ങനെ ദൃഢമാക്കാം ? (ശ്രീകൃഷ്ണ രുഗ്മിണീസംവാദം)

ബ്രഹ്മസ്വരൂപം ഗ്രഹിയ്ക്കുന്നതിന് കഠിനമായ ശ്രമം ആവശ്യമാണ്. ജീവന്റെ യഥാർഥസ്വരൂപം അറിഞ്ഞ് അതിനെ ബ്രഹ്മത്തോട് സംബന്ധിപ്പിയ്ക്കുക അതിലും ക്ലേശകരമാണ്. ബ്രഹ്മജ്ഞാനമുണ്ടായാലും, പൂർവസംസ്കാരസ്ഫുരണം പെട്ടെന്നു നിന്നുപോകുകയില്ല. *ഇലക്ട്രിക്* പങ്ക നിർത്തിയതിനുശേഷവും കുറച്ചുനേരത്തേയ്ക്ക് പിന്നെയും കറങ്ങിക്കൊണ്ടിരിയ്ക്കുന്നതുപോലെ, ജ്ഞാനമുണ്ടായശേഷവും പൂർവസംസ്കാരഫലമായി ചില വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. ഭഗവത്പ്രാപ്തിയ്ക്കുശേഷവും രുഗ്മിണി സഹോദരനെ രക്ഷിയ്ക്കണമെന്നു ഭഗവാനോടു പ്രാർഥിയ്ക്കുകയുണ്ടായി. അതിനു ശേഷം രുഗ്മിണിയുടെ മാനസികാവസ്ഥ ഒന്നു പരീക്ഷിയ്ക്കണമെന്ന് ഭഗവാൻ ഒരുപക്ഷെ വിചാരിച്ചിരിയ്ക്കാം. ജീവന്റെ ദശ സമ്പൂർണമായി അനുകൂലമാകുന്നതു വരെ ബ്രഹ്മസംബന്ധം ദൃഢമാകുകയില്ല. ജ്ഞാനമാർഗത്തിൽ ജീവൻമുക്തി ദശയ്ക്കു മൂന്നു ഭൂമിക കാണിച്ചിട്ടുണ്ട്. ജ്ഞാനത്തിന്റെ അഞ്ചാമതു ഭൂമികയിൽ വിക്ഷേപങ്ങൾ ഉണ്ടാകാം. ആറാമത്തെ ഭൂമികയിൽ വിക്ഷേപങ്ങളെ ജയിയ്ക്കാൻ സാധിയ്ക്കും. ഏഴാം ഭൂമികയിൽ ശരീരധർമങ്ങളേയും ജയിയ്ക്കാൻ കഴിയും. ഭാഗവതസപ്താഹം നടക്കുമ്പോൾ രുഗ്മിണീസ്വയംവരം അഞ്ചാം ദിവസം വൈകിട്ടാണ് വരുന്നത്. ആറാംദിവസത്തെ പാരായണം ശ്രീകൃഷ്ണരുഗ്മിണീ സംവാദ ത്തോടെ ആരംഭിയ്ക്കുന്നു. ഈ സംവാദത്തിൽ ബ്രഹ്മജ്ഞാനം ദൃഢമായോ എന്നറിയുവാനുള്ള യുക്തികൾ കൊടുത്തിട്ടുണ്ട്.

ഒരു ദിവസം രുഗ്മിണി, ജഗത്പതിയായ തന്റെ പതിയെ സഖിമാരോടുകൂടി പരിചരിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. രുഗ്മിണീ ദേവി തന്റെ സഖിയുടെ കൈയിൽ നിന്നും രത്നഖചിതമായ ചാമരത്തെ വാങ്ങിയിട്ട്, സ്വയം ഭഗവാനെ വീശാൻ തുടങ്ങി. ലീലയ്ക്കായി മാത്രം മനുഷ്യരൂപം ധരിച്ച ഭഗവാൻ, സദാ തന്നിൽ നിന്നും അഭിന്നയായ ലക്ഷ്മീദേവിയുടെ അവതാരമായ രുഗ്മിണിയെ നോക്കി പ്രസന്നവദനനായി നേരം പോക്കു പറയാൻ തുടങ്ങി.

**രാജപുത്രീപ്സിതാ ഭൂപൈർലോകപാലവിഭൂതിഭിഃ**
**മഹാനുഭാവൈഃശ്രീമദ്ഭീരൂപൗദാര്യബലോർജിതൈഃ.**

**താൻപ്രാപ്താനർഥിനോഹിതചൈദ്യാദീൻസ്മരദുർമദാൻ**
**ദത്താഭ്രാത്രാസ്വപിത്രാചകസ്മാന്നോവവൃഷേ/സമാൻ.**
(10.60.10,11.)

"ഹേ രാജകുമാരീ! രൂപം, ബലം, ഔദാര്യം മുതലായ ഗുണങ്ങൾ കൂടുതൽ ഉള്ളവരും, ശ്രീമാന്മാരും, ലോകപാലന്മാരെപ്പോലെ ഐശ്വര്യസമ്പന്നരും, മഹാനുഭാവന്മാരുമായ അനേകം രാജാക്കന്മാർ നിന്നെ വിവാഹം ചെയ്യുവാൻ കാമിച്ചുവന്നിരുന്നു. നിന്റെ സഹോദരനും പിതാവും നിന്നെ അവരിലൊരാൾക്കു കൊടുക്കാനാണ് ആഗ്രഹിച്ചതും. എന്നിട്ടും, നിന്റെ സർവ ആഗ്രഹങ്ങളേയും സാധിച്ചു തരുന്നതിനു തയ്യാറായി വന്നിരുന്ന കാമോന്മത്തരായ ശിശുപാലാദി രാജാക്കന്മാരെ ഉപേക്ഷിച്ച്, നിനക്കൊരു വിധത്തിലും യോജിയ്ക്കാത്ത എന്നെ നീ എന്തുകൊണ്ടാണ് ഇഷ്ടപ്പെട്ടത്?"

ഇവിടെ ഭഗവാന്റെ വാക്കുകളുടെ ഭാവാർഥം നോക്കാം. സംസാരികൾക്കു സംസാരികളുമായാണ് ബന്ധമുണ്ടാകേണ്ടത്. രുഗ്മിണി രാജകന്യകയാണ്. അവൾ ഏതെങ്കിലും രാജാവിന്റെ ഭാര്യയായിട്ട് കൂടുതൽ ശോഭിയ്ക്കുമായിരുന്നു. സംസാരത്തിൽ രാജാവിന്റെ സുഖമാണ് ഏറ്റവും വലിയ സുഖം. അതിലുംകൂടുതലായിരിയ്ക്കും രാജ്യഭരണ ചുമതലയും തത്സംബന്ധമായ ക്ലേശങ്ങളുമില്ലാത്ത റാണിയുടെ സുഖം. രുഗ്മിണിയ്ക്കാണെങ്കിൽ ഇഷ്ടമുള്ളവനെ വരിയ്ക്കാൻ സ്വാതന്ത്ര്യമുണ്ടായിരുന്നു. എന്നിട്ടും രുഗ്മിണി എന്തുകൊണ്ട് തന്നെ വിവാഹം ചെയ്തു എന്ന ചോദ്യം ഒരു വിനോദം മാത്രമായിരുന്നു. ഭഗവാനെ ധ്യാനിയ്ക്കാനിരിയ്ക്കുമ്പോൾ ധ്യാനം ശരിയാകുന്നില്ലെങ്കിൽ ഭഗവാൻ അകത്തിരുന്നുകൊണ്ട് "സംസാരത്തിലുള്ള നല്ലനല്ല സുഖങ്ങളെ ഉപേക്ഷിച്ച് നീ എന്തിനാണ് എന്റെ നേരേ നോക്കുന്നതെ"ന്ന് നമ്മോടും ചോദിയ്ക്കുന്നുണ്ടായിരിയ്ക്കാം. ഭഗവാൻ വീണ്ടും പറയുന്നു:

**രാജഭ്യോബിഭ്യതഃ സുഭ്രൂഃസമുദ്രം ശരണംഗതാൻ**
**ബലവദ്ഭിഃ കൃതദ്വേഷാൻപ്രായസ്ത്യക്തനൃപാസനാൻ.**
(10.60.12.)

"ഹേ സുമുഖീ! ഞാൻ രാജാക്കന്മാരെ ഭയന്ന്, സമുദ്രത്തെ ശരണം പ്രാപിച്ചവനാണ്. ബലവാന്മാർക്ക് എന്നോടു ദ്വേഷമാണുള്ളത്. രാജസിംഹാസനവും എനിയ്ക്കില്ല."

(ഭഗവാൻ രജോഗുണത്തെ - രാജസവൃത്തിയെ - ഭയന്ന് സമുദ്രരൂപമായ ബ്രഹ്മഭാവത്തിൽ സ്ഥിതനാണ്. സംസാരത്തിലെ ബലവാന്മാരാണെന്നു കരുതുന്നവർ ഭഗ

വാനെ സ്മരിക്കാറില്ല. ഭഗവാനും ഭക്തന്മാരും രാജപദവി ഇച്ഛിയ്ക്കുന്നില്ല. എന്തെന്നാൽ ആ പദവി വിക്ഷേപങ്ങളെ വർധിപ്പിക്കുന്നതാണ്, എന്നു മാത്രമല്ല സ്വരൂപാനുസന്ധാനം അസാധ്യവുമാണ്. രുഗ്മിണിയുടെ മറുപടിയിൽ ഇത് കൂടുതൽ സ്പഷ്ടമാകും.)

**അസ്പഷ്ടവർത്മനാം പുംസാമലോകപഥമീയുഷാം**
**ആസ്ഥിതാഃപദവീംസുഭ്രുഃപ്രായഃസീദന്തിയോഷിതഃ.**
(10.60.13.)

''സുന്ദരീ! ഞങ്ങളുടെ മാർഗം സ്പഷ്ടമല്ല. ലൗകിക വ്യവഹാരങ്ങളും ഞങ്ങൾ ശരിയ്ക്കു ചെയ്യാറില്ല. അനുനയ വിനയങ്ങളെക്കൊണ്ട് സ്ത്രീകളെ രഞ്ജിപ്പിയ്ക്കാറുമില്ല. അതിനാൽ ഞങ്ങളെ അനുസരിയ്ക്കുന്ന സ്ത്രീകൾക്ക് സാധാരണമായി ക്ലേശങ്ങളേ അനുഭവമാകാറുള്ളൂ.

(അതായത്, ബ്രഹ്മസുഖത്തിന്റെ മാർഗം അസ്പഷ്ടവും അലൗകികവുമാണെന്നും, ആ മാർഗചാരികൾ സ്ത്രീകളെ തിരിഞ്ഞുപോലും നോക്കാറില്ലെന്നും, അതിനാൽ അസ്പഷ്ടമാർഗചാരികളോടുകൂടി ചേരുന്നതിനെക്കാൾ സുഖം സംസാരികളുമായുള്ള ചേർച്ചയിൽ നിന്നുണ്ടാകുമെന്നും ഈ വാക്കുകൾക്ക് അർഥകല്പന ചെയ്യണം.)

**നിഷ്കിഞ്ചനാ വയം ശശ്വന്നിഷ്കിഞ്ചനജനപ്രിയാഃ**
**തസ്മാത്പ്രായേണനഹ്യാഢ്യാമാംഭജന്തിസുമധ്യമേ.**
(10.60.14.)

''സുന്ദരീ! ഞാൻ നിഷ്കിഞ്ചനനാണ്. എന്റെ പക്കൽ യാതൊന്നുമില്ല. ഇനി ഉണ്ടാകുകയുമില്ല. എന്നെപ്പോലെ അകിഞ്ചനന്മാരെയാണ് എനിക്കിഷ്ടം. അങ്ങനെയുള്ളവരാണ് എന്നെ ഇഷ്ടപ്പെടുന്നതും. അതുകൊണ്ടാണ് ധനാഢ്യരെന്നഭിമാനിയ്ക്കുന്നവർ എന്നെ സ്നേഹിയ്ക്കാത്തതും സേവ ചെയ്യാത്തതും.''

(ചില പുണ്യശാലികളായ ധനാഢ്യന്മാർ ഭഗവാനെ ഭജിയ്ക്കുന്നുണ്ടാകാമെങ്കിലും, മിക്കവാറും അങ്ങനെയുള്ളവർക്ക് ഭഗവദ്ഭജനത്തിൽ രുചിയോ അതിനുള്ള സമയമോ ഉണ്ടാകാറില്ല. )

**യയോരാത്മസമം വിത്തം ജന്മൈശ്വര്യാകൃതിർഭവഃ**
**തയോർവിവാഹോമൈത്രിചനോത്തമാധമയോഃക്വചിത്.**
(10.60.15)

''ധനം, ജാതി, ഐശ്വര്യം, രൂപം, വയസ്സ് മുതലായവ സമാനമായിട്ടുള്ളവരുമായുള്ള വിവാഹവും മൈത്രിയുമാണെങ്കിലേ ശോഭിയ്ക്കുകയുള്ളൂ. അപ്രകാരമല്ലാതെ ഉത്തമാധമകക്ഷികൾ തമ്മിലുള്ള ചേർച്ച ഒരിക്കലും ശ്രേയസ്കരമായിരിയ്ക്കുകയില്ല.''

(ബ്രഹ്മസംബന്ധം വേണ്ടവർ സദാ ബ്രഹ്മാകാര





വൃത്തി വച്ചു കൊണ്ടിരിയ്ക്കണം. സാംസാരികവൃത്തിയുള്ളവർക്ക് ബ്രഹ്മസംബന്ധം സാധ്യമല്ല. ദേഹഭോഗങ്ങളുടെ സംസ്കാരമുള്ളവർക്ക് ആത്മസാക്ഷാത്കാരം ഉണ്ടാവുകയില്ല. രുഗ്മിണിയിൽ ഏതെങ്കിലും വിധമുള്ള സാംസാരികവികാരങ്ങൾ ഉണ്ടോ എന്നു ഭഗവാൻ പരീക്ഷിയ്ക്കുക യാണ്.

**വൈദർഭ്യേതദവിജ്ഞായ ത്വയാദീർഘസമീക്ഷയാ**
**വൃതാവയംഗുണൈർഹീനാഭിക്ഷുഭിഃശ്ലാഘിതാമുധാ.**
(10.60.16)

ഹേ വിദർഭനന്ദിനീ! നീ ദീർഘവീക്ഷണമില്ലാതെ, എന്നെ ഏതോ ഭിക്ഷുക്കൾ ശ്ലാഘിയ്ക്കുന്നതായി കേട്ട്, ഗുണഹീനനായ എന്നെ പതിയായി സ്വീകരിച്ചത് ശരിയാണെന്നു തോന്നുന്നില്ല.

(ഭഗവാൻ നിർഗുണനാണ്. സംസാരഗുണങ്ങൾ ലവലേശം ഇല്ല. അപ്രകാരമുള്ള ഒരാളെ വിവാഹം ചെയ്യുന്നതുകൊണ്ടുള്ള പ്രയോജനമെന്താണ്? അതാണ് രുഗ്മിണിയ്ക്ക് ദീർഘവീക്ഷണമില്ലായിരുന്നു എന്നു ഭഗവാൻ പറഞ്ഞത്. ഭഗവാന്റെ സ്തുതി പാടുന്നവർ ഭക്തന്മാരും സന്ന്യാസിമാരുമാണ്. മായാമോഹിതരായവർ ഭഗവാനെ സ്തുതിയ്ക്കാറുമില്ല. അവർ ധനികരെയാണ് കീർത്തിയ്ക്കുക.) അടുത്തതായി രുഗ്മിണി ചെയ്തതായ അബദ്ധത്തിന് ഭഗവാൻ ഒരു പ്രതിവിധി നിർദേശിയ്ക്കുന്നു.

**അഥാത്മനോഽനുരൂപംവൈ ഭജസ്വ ക്ഷത്രിയർഷഭം**
**യേന ത്വമാശിഷഃ സത്യാ ഇഹാമുത്രച ലപ്സ്യസേ.**
(10.60.17.)

''അതുകൊണ്ട് ഇനിയെങ്കിലും നിനക്കനുരൂപനായ ഒരു ക്ഷത്രിയവീരനെ നീ വരിയ്ക്കുക. അവൻ നിന്റെ ഇഹപരങ്ങളിലുള്ള സർവകാമനകളേയും പൂർണമാക്കും.''

(ഇവിടെ ജീവന് സംസാരത്തിലെ സുഖമാണ് വേണ്ടതെങ്കിൽ അതിന് ഭഗവാൻ പൂർണസ്വാതന്ത്ര്യം നൽകിയിരിയ്ക്കുന്നു. എന്തെന്നാൽ സംസാരസുഖവാസനകൾ ഉള്ളവരെ വൈകുണ്ഠത്തിൽ കൊണ്ടുപോയാലും എപ്പോഴും വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നതാണ്. വൈരാഗ്യമില്ലാത്ത സന്ന്യാസത്തെക്കാൾ കർമയോഗമാണ് നല്ലതു എന്ന് ഗീതയും ഉപദേശിയ്ക്കുന്നു. അയോഗ്യവും അമിതവുമായ ഭോഗങ്ങൾകൊണ്ട് ഇന്ദ്രിയങ്ങൾ ദുഷിയ്ക്കുമെന്ന് രുഗ്മിണിയ്ക്കറിയാം. എങ്കിലും ഭഗവാൻ തന്നെ പരീക്ഷിയ്ക്കുകയാണ്. ദുഃഖലേശംപോലുമില്ലാതെ നിരന്തര സുഖമനുഭവിയ്ക്കാനാണ് സകല ജീവികളും ആഗ്രഹിയ്ക്കുന്നതെങ്കിലും, പ്രാപഞ്ചികജീവിതത്തിൽ സുഖം അല്പവും ദുഃഖം കൂടുതലുമാണ് അനുഭവപ്പെടുക. വിചാരരഹിതമായ പ്രവൃത്തിയാണ് ദുഃഖത്തിന് നിദാനം. കാമക്രോധാദി ദോഷങ്ങളാൽ മലിനവും, ശരിയായ വിചാരശക്തി ഇല്ലാത്തതുമാണ് പലരുടേയും ബുദ്ധി. പക്ഷെ രുഗ്മിണിയുടെ ബുദ്ധി



ശുദ്ധവും ശക്തവുമായിരുന്നു. ശരിയായ വിചാരത്തിനു ശേഷ മാണ് രുഗ്മിണി, ബ്രാഹ്മണൻ വശം ഭഗവാന് സന്ദേശമയ ച്ചത്. ആ സന്ദേശത്തിൽ രുഗ്മിണിയുടെ അന്തഃകരണ ശുദ്ധിയും, നിശ്ചയദാർഢ്യവും പ്രസ്പഷ്ടമാക്കിയിട്ടുണ്ട്. ഭഗ വാൻ തന്റെ പരീക്ഷണം തുടരുകയാണ്:

**ചൈദ്യശാല്വജരാസന്ധദന്തവക്ത്രാദയോ നൃപാഃ**
**മമ ദ്വിഷന്തി വാമോരു രുഗ്മീ ചാപി തവാഗ്രജഃ.**
(10.60.18.)

''ശിശുപാലൻ, സാല്വൻ, ജരാസന്ധൻ, ദന്ത വക്ത്രൻ ആദിയായ രാജാക്കന്മാരും, നിന്റെ ജ്യേഷ്ഠനായ രുഗ്മിയും എന്നെ ദ്വേഷിയ്ക്കുന്നവരാണ്.

(സംസാരസുഖങ്ങളിൽ ആസക്തിയുള്ളവരെല്ലാം സാധുക്കളേയും ഭഗവാനേയും ദ്വേഷിയ്ക്കുന്നു. ശിശു പാലൻ എന്നുവച്ചാൽ സംസാരം സുഖരൂപമായി തോന്നു ന്നവൻ എന്നർത്ഥമാണ്. അയാൾ ഭഗവാനിൽ സദാ ദ്വേഷ ബുദ്ധിയുള്ളവനുമായിരുന്നു. ഭഗവാൻ പഞ്ചേന്ദ്രിയങ്ങൾ നൽകിയിരിയ്ക്കുന്നതിനാൽ എന്തുകൊണ്ട് വിഷയഭോഗ ങ്ങൾ അനുഭവിച്ചുകൂടാ എന്നാണ് സംസാരികളുടെ ചോദ്യം. ഞങ്ങൾ വിഷയഭോഗങ്ങൾ അനുഭവിയ്ക്കുന്നത് ഭഗവാനി ഷ്ടമല്ലായിരുന്നു എങ്കിൽ ഞങ്ങൾക്ക് ഇന്ദ്രിയങ്ങൾ നൽക രുതായിരുന്നു എന്ന് അവർ ഭഗവാനിൽ ദോഷാരോപണം ചെയ്യുന്നു. ദുഷ്ടന്മാരായ ഈശ്വരദ്വേഷികളെ ശിക്ഷിയ്ക്കാ നാണ് ഭഗവാൻ രുഗ്മിണിയെ ഹരിച്ചത് എന്നാണ് ഭഗവാൻ പറയുന്നത്.)

**തേഷാംവീര്യമദാന്ധാനാംദൃപ്താനാംസ്മയനുത്തയേ**
**ആനീതാസി മയാഭദ്രേ തേജോഽപഹ രതിസ്വയം.**
(10.60.19.)

''ഹേ ഭദ്രേ! വീര്യമദത്താൽ അന്ധരായി, ശ്രേഷ്ഠരാ ണെന്നു സ്വയം അഭിമാനിച്ചു ജീവിയ്ക്കുന്ന ആ രാജാക്ക ന്മാരുടെ ദുരഭിമാനത്തെ നശിപ്പിയ്ക്കാൻ വേണ്ടി ഞാൻ നിന്നെകൊണ്ടു പോന്നതാണ്. ദുഷ്ടന്മാരുടെ മദത്തെ അട ക്കുന്നവനാണ് ഞാൻ.''

(പലരും അവരുടെ അഭിപ്രായമാണ് ശരിയെന്നും എല്ലാവരും അതനുസരിച്ചു ജീവിയ്ക്കണമെന്നും ആഗ്രഹി ക്കുന്നു. ഈ ആഗ്രഹമാണ് ലോകത്തിൽ സംഭവിയ്ക്കുന്ന യുദ്ധങ്ങൾക്കും ലഹളകൾക്കും അടിസ്ഥാനകാരണം. ഇപ്ര കാരമുള്ള ഗർവ് ഭഗവാൻ നശിപ്പിയ്ക്കാത്തപക്ഷം വലുതായ ആപത്തുണ്ടാകും. ഭഗവാൻ അപ്രകാരമുള്ളവരുടെപ്രവർത്ത നങ്ങളിൽ പലവിധ വിഘ്നങ്ങൾ ഉണ്ടാക്കുകയും, അഭിമാ നത്തെ ഉന്മൂലനം ചെയ്യുകയും, തദ്വാരാ രുഗ്മിണീരൂപിയായ സ്വരൂപശക്തിയെ രക്ഷിയ്ക്കുകയും ചെയ്യുന്നു. അങ്ങനെ ചെയ്യുന്നത് യാതൊരു സ്വർത്ഥോദ്ദേശസാധ്യത്തിനുമല്ല.)

**ഉദാസീനാ വയം നൂനം ന സ്ത്ര്യപത്യാർത്ഥകാമുകാഃ**
**ആത്മലബ്ധ്യാസ്മഹേപൂർണ്ണഃഗേഹയോർജ്യോതിരക്രിയഃ.**
(10.60.20.)

ഞാൻ ആത്മലാഭത്താൽ പൂർണ്ണ കാമനാണ്. എനിക്ക് സ്ത്രീപുത്രാദികാമനകളില്ല. ദേഹഗേ ഹാദി സുഖങ്ങളിൽ ഞാൻ ഉദാസീനനുമാണ്. ദീപാദിജ്യോ തിസ്സുകളെപ്പോലെ നിഷ്ക്രിയനും കേവലം സാക്ഷിമാത്ര നുമാണ്.

(ഈ പദ്യം, ഭഗവാന്റെ രുഗ്മിണിയുമായുള്ള വിവാ ഹം ബ്രഹ്മസംബന്ധമാണെന്നു സമർത്ഥിയ്ക്കുന്നു. സാധാ രണ ഭാര്യാഭർത്തൃബന്ധത്തിൽ ഒരു പുരുഷനും തന്റെ സ്ത്രീയോട് തനിയ്ക്ക് സ്ത്രീപുത്രാദികൾ ആവശ്യമില്ലെന്നു പറയുകയില്ല. ഈ വിവാഹം പൂർണകാമന്റെ ലീലയാണ്. ഈ ലീലയാൽ തന്റെ ഭക്തന്മാരേയും ഭഗവാൻ പൂർണകാ മന്മാരാക്കുന്നു. ദീപത്തെപ്പോലെ സാക്ഷിമാത്രമായിരി യ്ക്കുക എന്നത് വിഷയാസക്തന്റെ സ്വഭാവമല്ല - ആത്മാ വിന്റേതാണ്. പൂർണകാമനോടു ബന്ധപ്പെടുന്നയാളും പൂർണകാമനായിത്തീരും. അതിനാൽ ഭഗവാനും രുഗ്മിണി യുമായുള്ള ബന്ധം ചൈതന്യത്തിന്റേതാണ്. ഈ ഒരു ബന്ധത്തിന്റെ തത്ത്വം മനസ്സിലാക്കിയാൽബാക്കിയുള്ള പതിനാറായിരത്തേഴു വിവാഹബന്ധങ്ങളുടേയും തത്ത്വം മനസ്സിലാകും. അതായത് അവയെല്ലാം തന്നെ ബ്രഹ്മസം ബന്ധമായിരുന്നു.)

ശുകദേവൻ പറയുന്നു: ഹേ പരീക്ഷിത്തേ! ഭഗവാൻ രുഗ്മിണിയിൽനിന്ന് ഒരിയ്ക്കലും പിരിഞ്ഞിരുന്നിട്ടില്ല. അതി നാൽ, താനാണ് ഭഗവാനേററവും പ്രിയപ്പെട്ടവൾ, എന്നു രുഗ്മിണിയ്ക്കു തോന്നിയിരുന്നു. ഈ ഗർവ് ശമിപ്പിയ്ക്കാ നായി ഭഗവാൻ മേൽപറഞ്ഞവിധം പറഞ്ഞിട്ട് നിശ്ശബ്ദനായി രുന്നു. (10.60.21.)

ത്രിലോകപതിയും, തന്റെ പ്രാണപ്രിയനുമായ ഭഗ വാന്റെ മുഖത്തുനിന്നും മുമ്പൊരിയ്ക്കലും കേട്ടിട്ടില്ലാത്ത അപ്രിയവചനങ്ങൾ കേട്ട് രുഗ്മിണി ഭയന്നുപോയി. ഹൃദയം ശീഘ്രഗതിയിൽ തുടിയ്ക്കാൻ തുടങ്ങി. ധാരധാരയായി കണ്ണുനീർ വാർത്തുകൊണ്ട്, കാൽനഖത്താൽ ഭൂമിയിൽ വര ച്ചുകൊണ്ടുനിന്നു. കണ്ണുനീർപ്രവാഹത്താൽ മാറത്തെ വസ്ത്രങ്ങൾ നനഞ്ഞു. ഉത്ക്കടമായ ദുഃഖവും ഭയവും നിമിത്തം ബുദ്ധി മന്ദിയ്ക്കുകയും കയ്യിലിരുന്ന വിശറിയും, കങ്കണങ്ങളും ഊർന്നു താഴെ വീഴുകയും ചെയ്തു. വർധിച്ച വ്യാകുലതയാൽ താളുപോലെ തളർന്ന് ബോധരഹിതയായി രുഗ്മിണി നിലംപതിച്ചു. (10.60.24.)

ജീവനിൽ പലപ്പോഴും വിരഹദശ ഉണ്ടാകാറുണ്ട്. സംസാരസുഖങ്ങൾ വിട്ടശേഷം ആത്മസാക്ഷാത്കാരത്തി നു മുൻപ് വിരഹദശ ഉണ്ടാകും. ആ സമയത്ത് ജീവന് മന സ്സുഷ്ണിയ്ക്കുകയും, യാതൊരു സമാധാനവുമില്ലാത്ത പോലെ തോന്നുകയും ചെയ്യും. ഭക്തിമാർഗത്തിൽ അനേകം വിഷമതകൾ സഹിയ്ക്കേണ്ടതായി വരും. ദുഃഖഹേതു ക്കളായ വിചാരങ്ങൾ, അയോഗ്യങ്ങളായ കല്പനകൾ, വിഷ യങ്ങളിലുള്ള ഇച്ഛകൾ, നിരാശ, വിയോഗം മുതലായവ



യിൽനിന്നും, ശരീരത്തിന്റെ പരാധീനതയിൽനിന്നും ഉണ്ടാകുന്ന ദുഃഖങ്ങൾ എല്ലാം സഹിയ്ക്കേണ്ടതായിവരുന്നു. പലർക്കും ഈ ദുഃഖാനുഭവങ്ങൾ അസഹ്യമായിത്തോന്നും. എങ്കിലും, ധൈര്യപൂർവം അവയെ സഹിച്ചാൽ ഒടുവിൽ ഉണ്ടാകുന്ന ലാഭം മഹത്താണ്. യാതൊരു പരാതിയുംകൂടാതെ, ക്ഷമയോടെ സഹിയ്ക്കുന്നവർക്കു പരമാനന്ദപ്രാപ്തിയാണ് ഫലം. ഭക്തിമാർഗത്തിൽ ഈവിധദുഃഖങ്ങൾ അനുഭവിയ്ക്കുന്നതും ഒരു സാധനയാണ്. ആ അവസരങ്ങൾ തന്നെ ഭഗവാന്റെ സേവയ്ക്കായി അർപ്പിയ്ക്കുന്നതിനു തയാറാകണം. അപ്പോൾ ദുഃഖം എങ്ങനെ ധൈര്യ പൂർവം സഹിയ്ക്കണമെന്നും, മോഹങ്ങളേയും വിചാരങ്ങളേയും എപ്രകാരം നേരിടണമെന്നും ഭഗവാൻ നമ്മെ പഠിപ്പിയ്ക്കും. പ്രാപഞ്ചിക ജീവിത മോഹങ്ങൾ എല്ലാം ഉപേക്ഷിച്ചവരെപ്പോലും പല സന്ദർഭങ്ങളിലും കഠിന പരീക്ഷയ്ക്കു വിധേയരാക്കുന്നു. ആ സന്ദർഭങ്ങളിൽ അടിപതറാതെ ലക്ഷ്യത്തിൽ ഉറച്ചുനില്ക്കാൻ കഴിഞ്ഞാൽ മാർഗത്തിന്റെ കാഠിന്യം അത്യധികം ലഘൂകരിയ്ക്കപ്പെടുന്നതാണ്. കൂടുതൽ പ്രവർത്തിയ്ക്കുന്നവർക്ക് രാഗവും കൂടുതലായിരിയ്ക്കും. പുറമെ സ്നേഹം കാണിയ്ക്കുന്നവരെ ഭഗവാൻ ഇഷ്ടപ്പെടാറില്ല. ശ്രദ്ധാഭക്തികളോടും, സഹനശക്തിയോടുംകൂടി പ്രാർഥിയ്ക്കുന്നവരെ ഭഗവാൻ കൂടുതൽ ഇഷ്ടപ്പെടുന്നു. ഏകാന്തഭക്തിയോടെ ഭഗവാനെ ശരണം പ്രാപിയ്ക്കുന്നവന്റെ സമീപത്ത് ഭഗവാൻ എപ്പോഴും ഉണ്ടായിരിയ്ക്കും. പക്ഷെ അങ്ങനെ ശരണം പ്രാപിയ്ക്കുക വലിയ പ്രയാസമുള്ള കാര്യമാണ്. ലോകത്ത് എന്തെങ്കിലും ചെയ്തുകൊണ്ടിരിയ്ക്കുവാനുള്ള ഇച്ഛ ജീവന് ഉണ്ടായിക്കൊണ്ടേ ഇരിയ്ക്കും. ലോകരചനയിൽ ഭഗവാന് എന്തോ പിശകുപററിയിരിയ്ക്കണമെന്നു വിചാരിച്ച് അവർ ലോക ത്തെ നന്നാക്കാൻ ശ്രമിയ്ക്കുന്നു. ഈ പ്രവൃത്തികളിലെല്ലാം അഭിമാനം വന്നു പോകുന്നു. ഭഗവാന് വലിയ ശബ്ദമല്ല - ഹൃദയശുദ്ധിയാണ് വേണ്ടത്. ജീവൻ മൗനിയും, ജിജ്ഞാസുവും, നമ്രതയുള്ളവനും ശരണഭാവമുള്ളവനുമായിത്തീരുമ്പോഴാ ണ് ഭഗവാൻ സന്തോഷിയ്ക്കുക. ശരണഭാവം പ്രമാദമുള്ളതായിരിയ്ക്കരുത്. തന്നെപ്പോലെ ഭഗവാനു പ്രിയപ്പെട്ടവർ ആരുമില്ലെന്നൊരഭിമാനം രുഗ്മിണിയ്ക്കു വന്നുപോയി. യഥാർഥ സാധുവിന്റെ ജീവിതം അഭിമാനരഹിതമായിരിയ്ക്കും. എന്തെല്ലാം ആധ്യാത്മികസിദ്ധികൾ വന്നുകൂടിയാലും അവരുടെ സ്വഭാവത്തിന് മാററം സംഭവിയ്ക്കുകയില്ല. സിദ്ധികളുടെ പ്രഭാവവും അവരിൽ കാണുകയില്ല. അവർ അഹങ്കാരത്തെ ജയിയ്ക്കുന്നു. ഭഗവാന്റെ അനുഗ്രഹം ലഭിക്കുമ്പോഴും നമ്രത ഉണ്ടായിരിയ്ക്കും. അവരുടെ ബുദ്ധിയുടെ സമനില തെറ്റാറില്ല. ദുഃഖത്തിന് അവരുടെ ശാന്തിയെ കുറയ്ക്കാൻ കഴിവില്ല. ഭക്തനെ ഭഗവാൻ പരീക്ഷിയ്ക്കുമെങ്കിലും, ഒളിച്ചിരുന്നു സംരക്ഷിയ്ക്കുകയും ചെയ്യും. രുഗ്മിണിയുടെ അതിദുഃഖം കണ്ടപ്പോൾ ഭഗവാൻ വിനോദം മതിയാക്കി. ഇനിയും തുടർ ന്നാൽ അപകടമായേയ്ക്കാമെന്ന് കരുണാമയനായ ഭഗവാന് തോന്നി. അതിവേഗത്തിൽ കട്ടിലിൽനിന്നും താഴെ ഇറങ്ങി, ചതുർഭുജനായ ഭഗവാൻ രുഗ്മിണിയെ വാരിയെടുത്തു മാറോടണച്ചു. തൃക്കരങ്ങൾകൊണ്ട് കണ്ണുനീർ തുടച്ചു. അഴിഞ്ഞുവീണ കേശത്തെ സ്വന്തം പാണികളാൽ ബന്ധിച്ചു. അനന്യാശ്രയയായ രുഗ്മിണിയെ ഭഗവാൻ ആലിംഗനം ചെയ്തു. (രുഗ്മിണിയ്ക്ക് ദൃഢമായ അപരോക്ഷാനുഭവമുണ്ടായി.) സജ്ജനങ്ങളുടെ ഏകമാത്ര ആശ്രയമായ ഭഗവാൻ ചിരിച്ചുകൊണ്ട് രുഗ്മിണി യോടിപ്രകാരം പറഞ്ഞു:

"ഹേ വൈദർഭീ! എന്നോടു പിണങ്ങരുതേ. എന്റെ അനന്യഭക്തയാണ് നീ എന്നെനിയ്ക്ക് നല്ലതുപോലെ അറിയാം. പ്രണയകോപത്താൽ ആ അരുണാധരങ്ങളെ വിറപ്പിച്ചുകൊണ്ട് നീ എന്നെ നോക്കുമ്പോൾ ആ മുഖത്തെ സൗന്ദര്യം ആസ്വദിയ്ക്കാൻ വേണ്ടി ഞാൻ ഒരു നേരമ്പോക്കുണ്ടാക്കിയതാണ്. (10.60.30.) പ്രാണപ്രിയേ! രാപ്പകൽ ദുഃഖരൂപമായ ഗൃഹത്തിൽ കഷ്ടപ്പെട്ടുകഴിയുന്ന ഗൃഹസ്ഥന് തന്റെ അർധാംഗിനിയുമായി നേരംപോക്കു പറഞ്ഞു രസിയ്ക്കുമ്പോൾ ലഭിയ്ക്കുന്ന അല്പസമയത്തെ സുഖമല്ലാതെ എന്തു സുഖമാണുള്ളത്?"

മനുഷ്യൻ ധർമാഭിനയം ചെയ്യാൻ തുടങ്ങുമ്പോൾ ഭഗവാൻ അവർക്ക് ആനന്ദം നല്കുന്നു. ജീവൻ അന്തർമ്മുഖമാകാൻ ശ്രമിയ്ക്കുമ്പോൾ ദുഃഖവും നല്കുന്നു. പക്ഷെ ഈ ദുഃഖത്തിനിടയിലും ഭഗവാൻ അവരെ രക്ഷിയ്ക്കുന്നുണ്ട്. ദുഃഖാനുഭവങ്ങളിൽ ജീവൻ ശാന്തി കൈവെടിയരുത്. അന്യസഹായത്തെ അന്വേഷിയ്ക്കയുമരുത്. മൗനമായി ധൈര്യപൂർവം ആ ദുഃഖങ്ങൾ അനുഭവിയ്ക്കുന്നതിലാണ് സകലശ്രേയസ്സും സ്ഥിതി ചെയ്യുന്നത്. ഭഗവാന്റെ അപ്രമേയശക്തിയ്ക്കു മുമ്പിൽ മനുഷ്യൻ നിസ്സഹായനാണ്. വലിയ മഹാത്മാക്കൾക്കും ദുഃഖം ഉണ്ടാകുന്നുണ്ട്. പക്ഷെ അവർ ധൈര്യപൂർവം അതിനെ നേരിട്ട് അതിജീവിയ്ക്കുകയാണ് ചെയ്യുക. ശ്രീരാമചന്ദ്രന് യുവരാജാവായി പട്ടാഭിഷേകം തീരുമാനിച്ചതാണ്. എല്ലാവിധ ഏർപ്പാടുകളും പൂർത്തിയായി. അഭിഷേകത്തിന് നിശ്ചയിച്ചിരുന്ന ദിവസം രാവിലെ സ്നാനാദികൾക്കു ശേഷം ആ സന്ദർഭത്തിനനുയോജ്യമായ രാജകീയവേഷഭൂഷകൾ അണിയുകവരെ ഉണ്ടായി. അപ്പോഴാണ് കൈകേയി നിമിത്തം ആ വേഷഭൂഷാദികൾ ത്യജിച്ച് വല്ക്കലം ധരിയ്ക്കുകയും വനവാസത്തിനു പോകുകയും ചെയ്യേണ്ടിവന്നത്. എങ്കിലും അദ്ദേഹത്തിന്റെ ഹൃദയത്തിലും മുഖകമലത്തിലും ദുഃഖത്തിന്റെ നിഴൽപോലുമുണ്ടായില്ല. രാജമാതാവെന്നുള്ള പദവിയ്ക്കു പകരം തന്റെ പുത്രൻ വനത്തിൽ പോകുന്നതിന് ഇടവന്നിട്ടും കൗസല്യാദേവി സമനില വിട്ടില്ല. അയോദ്ധ്യയിലെ റാണിപദത്തിൽനിന്നും ആത്മനാഥനൊന്നിച്ചുള്ള അരണ്യവാസത്തിനു പോകുന്നതിനാണ് സീതാദേവി നിശ്ചയിച്ചത്. ഇപ്രകാരമുള്ള ദുഃഖങ്ങൾ അനുഭവിക്കാൻ ഇടയാവാത്ത യാതൊരു പവിത്രജീവിതവും കാണുകയില്ല. പക്ഷെ ഈദൃശദുഃഖാനുഭവങ്ങൾ അവസാനം മധുരമായ ആനന്ദാ

നുഭൂതിയിൽ എത്തിച്ചേരുന്നു. ഭഗവാന് സ്വീകാര്യമായ ജീവന് ദുഃഖങ്ങൾ അനുഭവിയ്ക്കേണ്ടതായിവരും. താൻ ഭഗവാനു സ്വീകാര്യയാണെന്നും, തന്നെ പരീക്ഷിക്കാൻ വേണ്ടിയാണ് ഭഗവാൻ കടുത്ത വാക്കുകൾ പറഞ്ഞതെന്നും രുഗ്മിണിയ്ക്കു മനസ്സിലായപ്പോൾ അതിനുത്തരം പറയാനുള്ള ധൈര്യം ഉണ്ടായി.

# പ്രകരണം ഏഴ്

## സ്ഥിതപ്രജ്ഞദശ

ഭഗവാന്റെ വാക്കുകൾ വിനോദത്തിനുദ്ദേശിച്ചുള്ളതായിരുന്നു എന്നറിഞ്ഞ രുഗ്മിണിയുടെ ഭീതിയും ദുഃഖവും നിശ്ശേഷം നീങ്ങി. സമസ്തൈശ്വര്യങ്ങളും പ്രകാശിയ്ക്കുന്ന ഭഗവാന്റെ മുഖകമലത്തെ വീക്ഷിച്ചുകൊണ്ട്, രുഗ്മിണി മറുപടി പറയാൻ തുടങ്ങി:

**"നന്വേവമേതദരവിന്ദവിലോചനാഹ**
**യദ്വൈ ഭവാൻ ഭഗവതോ/സദൃശീ വിഭൂമ്നഃ**
**ക്വ സ്വേ മഹിമ്ന്യഭിരതോ ഭഗവാംസ്ത്ര്യധീശഃ**
**ക്വാഹം ഗുണപ്രകൃതിരജ്ഞഗൃഹീതപാദാ."**

(10.60.34.)

"ഹേ കമലനയനാ! അവിടുന്നരുളിച്ചെയ്തതെല്ലാം പരമാർഥമാണ്. ഐശ്വര്യാദി ഗുണസമ്പന്നനും, സർവവ്യാപകനും, പരമേശ്വരനുമായ അവിടുത്തേയ്ക്ക് ഒരു പ്രകാരത്തിലും യോജിച്ച ഒരു ഭാര്യയല്ല ഞാൻ. സ്വമഹിമാവിൽ രമിയ്ക്കുന്ന ത്രിഗുണാതീതനായ അവിടുന്നെവിടെ? അജ്ഞാനികളാൽ മാത്രം സേവിയ്ക്കപ്പെടുന്ന ഗുണമയപ്രകൃതിയായ ഞാനെവിടെ ?"

രുഗ്മിണിയും ഭഗവാനുമായി ചേർച്ചയില്ലെന്നു ഭഗവാൻ പറഞ്ഞതിനെ രുഗ്മിണി സമ്മതിയ്ക്കുന്നു. പക്ഷെ, ഭഗവാൻ രുഗ്മിണിയ്ക്കു ചേർന്ന ഭർത്താവല്ലെന്നാണ് അദ്ദേഹം പറഞ്ഞത്. ഇവിടെ രുഗ്മിണി പറയുന്നത്: "ഞാൻ അവിടുത്തേയ്ക്കു ചേർന്ന ഭാര്യയല്ലെ" ന്നാണ് ഭക്തന്മാർ ഇപ്രകാരമുള്ള ദീനഭാവം ഭഗവാനോടു കാണിയ്ക്കേണ്ടതാണ്. അപ്പോൾ അന്തഃകരണശുദ്ധിയുണ്ടാകും. ഭഗവാൻ ആ ഭക്തനെ തന്നെക്കാൾ വലുതാക്കി അവന്നധീനനായിത്തീരുകയും ചെയ്യും. ദുഃഖം ക്ഷമാപൂർവം സഹിച്ചാൽ ഭക്തന് ഒന്നുകൊണ്ടും വിക്ഷേപമുണ്ടാവുകയില്ല. ഭഗവാനെ ലഭിച്ചവർക്ക് എല്ലാം ലഭിച്ചു കഴിഞ്ഞു. ഈശ്വരാനുഗ്രഹം ലഭിയ്ക്കുന്നവർക്ക് തന്റെ എളിമയും ഭഗവാന്റെ മഹിമയും അറിയാൻ കഴിയുന്നു. അവർ ലോകത്തുള്ള മാനധനാദികളെ തിരസ്കരിയ്ക്കുകയും, ഭഗവാനിൽ മാത്രം ആനന്ദം നേടുകയും ചെയ്യുന്നു. ജഗത്തിന്റെ സ്വാമി ജീവനെ ശുദ്ധീകരിയ്ക്കു ന്നതിന് പല മാർഗങ്ങളും സ്വീകരിയ്ക്കും. ജീവന് ഭഗവാന്റെ മഹിമയിൽ ബഹുമാനമുണ്ടാകുമ്പോൾ ദുഃഖങ്ങൾ സഹിയ്ക്കാനും, സദാചാരത്തിൽ കഴിയാനും ശക്തി





ഉണ്ടാകുന്നു. ഭഗവാൻ രാജാക്കന്മാരെ ഭയന്ന് സമുദ്രത്തിൽ താമസിയ്ക്കുകയാണെന്നു പറഞ്ഞതിന് രുഗ്മിണി ഉത്തരം പറയുന്നു:

**സത്യം ഭയാദിവ ഗുണേഭ്യ ഉരുക്രമാന്തഃ**
**ശേതേ സമുദ്ര ഉപലംഭനമാത്ര ആത്മാ**
**നിത്യം കദിന്ദ്രിയഗുണൈഃ കൃതവിഗ്രഹസ്ത്വം**
**ത്വത്സേവകൈർനൃപപദം വിധുതം തമോ/ന്ധം.**

(10.60.35.)

"അവിടുന്നു രാജാക്കന്മാരെ ഭയന്നു സമുദ്രത്തെ ശരണം പ്രാപിയ്ക്കുകയാണെന്ന് പറഞ്ഞതും ശരിയാണ്. ആ രാജാക്കന്മാർ മായാഗുണങ്ങൾ ആണ്. അവയിൽനിന്നുമുണ്ടാകുന്ന വിക്ഷേപങ്ങളെ ഭയന്ന് സമുദ്രരൂപമായ അന്തഃകരണത്തിൽ ചൈതന്യധനമായ ആത്മരൂപത്തിൽ അങ്ങ് സ്ഥിതി ചെയ്യുന്നു. ഈ രാജാക്കന്മാരോട് അങ്ങയ്ക്ക് വിരോധമാണെന്നു പറഞ്ഞതും ശരിയാണ്. ആരാണ് ഈ രാജാക്കന്മാർ? ഈ ദുഷിച്ച ഇന്ദ്രിയങ്ങളാണ്. അവയോട് അവിടേയ്ക്കു വിരോധംതന്നെയാണ്. പിന്നെ അവിടു ത്തേയ്ക്കു രാജസിംഹാസനമില്ലെന്നു പറഞ്ഞു. അങ്ങയുടെ ഭക്തന്മാർ പോലും രാജസിംഹാസനത്തെ ഘോരമായ അജ്ഞാനാന്ധകാരമാണെന്നറിഞ്ഞ് അവയെ ത്യജിയ്ക്കുമ്പോൾ അവിടുന്ന് അതിനെ ഉപേക്ഷിച്ചതിൽ ആശ്ചര്യമെന്തുള്ളൂ?"

ഇന്ദ്രിയങ്ങളെക്കൊണ്ട് ഭഗവാനുപോലും വിക്ഷേപമുണ്ടാകുന്നെങ്കിൽ സാധാരണ മനുഷ്യരുടെ കാര്യം എന്തു പറയാനാണ്? ഇന്നത്തെ സാമൂഹ്യസമ്പ്രദായങ്ങൾകൊണ്ട് ഭേദം വർധിയ്ക്കുന്നു. ആ സമ്പ്രദായങ്ങൾ ജ്ഞാനികൾ ഇഷ്ടപ്പെടുന്നില്ല. പിന്നെ ഭഗവാൻ എങ്ങനെ ഇഷ്ടപ്പെടാനാണ്? ഈ പദ്യത്തിൽ ദ്വാരകയുടെ ആധ്യാത്മികഭാവവും കാണിച്ചിട്ടുണ്ട്. അന്തഃകരണമാകുന്ന സമുദ്രത്തിൽ ദ്വാരക സ്ഥിതി ചെയ്യുന്നു. ദ്വാരക എന്നാൽ പുതിയ സുഖത്തിന്റെ ദ്വാരം - അതായത് സമാധിയുടെ സുഖം. ഇനി തന്റെ മാർഗം സ്പഷ്ടമല്ലാത്തതിനാൽ സംസാരസുഖത്തിന്റെ സ്പഷ്ടമായ മാർഗം സ്വീകരിയ്ക്കുവാൻ ഭഗവാൻ പറഞ്ഞതിനുത്തരം പറയുന്നു:

**ത്വത് പാദപത്മമകരന്ദജൂഷാം മുനീനാം**
**വർത്മാ സ്ഫുടം നൃപശുഭിർന്നനു ദുർവിഭാവ്യം**
**യസ്മാദലൗകികമിവേഹിതമീശ്വരസ്യ**
**ഭൂമംസ്തവേഹിതമഥോ അനു യേ ഭവന്തം.** (10.60.36)

"അവിടുത്തെ ചരണാരവിന്ദങ്ങളുടെ മകരന്ദരസം ആസ്വദിച്ചിട്ടുള്ള മുനിജനങ്ങളുടെ മാഗവും അസ്പഷ്ടമാണ്. സാധാരണജീവന് അതറിയാൻ പ്രയാസവുമാണ്. അപ്പോൾ അവിടുത്തെ മാർഗവും ചേഷ്ടകളും ആർക്കാ ണറിയുവാൻ കഴിയുക? ഹേ ഭൂമൻ! അവിടുത്തേയും അവിടുത്തെ അനുയായികളുടേയും ചേഷ്ടകൾ അലൗകികങ്ങളാണ്."

ബ്രഹ്മസുഖത്തിനുള്ള മാർഗം, സംസാരത്തിന്റേതു



പോലെ സ്പഷ്ടമല്ല. മനസ്സിനും വാക്കിനും അതീതവും, അന്യവസ്തുക്കളെപ്പോലെ വേദ്യമല്ലാത്തതുമാണ് ബ്രഹ്മ സുഖം. എങ്കിലും അത് സ്വയം പ്രകാശിയ്ക്കുന്നതാകയാൽ അപരോക്ഷാനുഭൂതിയ്ക്ക് യോഗ്യമാണ്. ജലത്തിൽ മുങ്ങി ക്കിടക്കുന്നവന് ജലം കുടിയ്ക്കാൻ സാധിയ്ക്കുകയില്ല. പക്ഷെ ബ്രഹ്മത്തിൽ മുഴുകിയിരിയ്ക്കുന്നവന് ബ്രഹ്മരസം ആസ്വദിയ്ക്കാൻ കഴിയുന്നു. അതാണാശ്ചര്യം! ഒരു ദശ യിലെ ധർമം ആ ദശ പ്രാപ്തമാകാതെ അറിയുവാൻ സാധി യ്ക്കുകയില്ല. രോഗകാലത്തു രോഗിയ്ക്ക് ആരോഗ്യത്തിന്റെ അവസ്ഥയെ അറിയാൻ സാധിയ്ക്കുന്നില്ല. പക്ഷെ രോഗം മാറിയതിനുശേഷം തന്റെ ആരോഗ്യത്തെപ്പററി അറിയാൻ അന്യസഹായം വേണ്ട. അതുപോലെ അജ്ഞാന ദശയിൽ ബ്രഹ്മജ്ഞാനത്തെപ്പററി അറിയാൻ സാധ്യമല്ല. ബ്രഹ്മദശ പ്രാപ്തമാകുമ്പോൾ ബ്രഹ്മ ജ്ഞാനം സ്വയം അനുഭവ പ്പെടുന്നു. അതിന് താൻതന്നെ യാണ് പ്രമാണം. ഇനി ഭഗ വാൻ നിഷ്കിഞ്ചനനാണെന്നു പറഞ്ഞതിനുള്ള രുഗ്മിണി യുടെ മറുപടിയാണ്:

**നിഷ്കിഞ്ചനോ നനു ഭവാൻ ന യതോഽസ്തി കിഞ്ചിദ്**
**യസ്മൈ ബലിം ബലിഭൂജോഽപി ഹരന്ത്യജാദ്യാഃ**
**ന ത്വാ വിദന്ത്യസുതൃപോഽന്തകമാഢ്യതാന്ധാഃ**
**പ്രേഷ്ഠോ ഭവാൻ ബലിഭൂജാമപി തേഽപി തുഭ്യം.**
(10.60.37.)

"അവിടുന്നല്ലാതെ മറ്റൊന്നും ഇല്ലാത്തതുകൊണ്ട് അവിടുന്നു നിഷ്കിഞ്ചനനാണെന്നു പറഞ്ഞതു വാസ്തവ മാണ്. അന്യജനങ്ങളാൽ ഉപാസിയ്ക്കപ്പെടുന്ന ബ്രഹ്മാദി കളും അങ്ങയെ ആണ് പൂജിയ്ക്കുന്നത്. പൂജനീയരായ ആ ദേവന്മാർ അങ്ങേയ്ക്കും, അങ്ങ് അവർക്കും പ്രിയരാണ്. ധനാഢ്യന്മാർ ധനമദത്താൽ അന്ധരായി, കാലസ്വരൂപനും പരമേശ്വരനുമായ അങ്ങയെ കാണുന്നില്ല. അവർ അവരുടെ പ്രാണരക്ഷമാത്രം ചെയ്തു കഴിയുന്നതുകൊണ്ട് അവി ടുത്തെ സേവയിൽ തല്പരരല്ല."

ഈ ജഗത്തും അതിലുള്ള സർവസ്വവും ഭഗവാന്റെ യാകയാൽ ഭഗവാന് ആരുടേയും ഒന്നും ആവശ്യമില്ല. ഈശാവാസ്യോപനിഷത്തിലെ ആദ്യമന്ത്രം പറയുന്നത്: ജഗ ത്തിൽ യാതൊന്നുണ്ടോ അതെല്ലാം ഈശ്വരനാൽ വസിയ്ക്കപ്പെടുന്നതാണ്. അതിനാൽ അവയെ ത്യാഗപൂർവം ഉപഭോഗിയ്ക്കുക.' എന്നാണ്. ഭഗവാനും സകലതും ത്യാഗ പൂർവമാണ് ഉപഭോഗിയ്ക്കുന്നത്, ഏതിലെങ്കിലും ഒരാൾക്ക് ആസക്തി വന്നുപോയാൽ അതിന്റെ പ്രാപ്തിമാത്രമേ അയാളെ തൃപ്തനാക്കുകയുള്ളൂ. എന്നാൽ സർവത്തേയും ത്യജിച്ചവർക്ക് സർവവും അനുഭവിയ്ക്കാൻ കഴിയും. നിഷ്കിഞ്ചനത്വം ഭഗവാന് ഭൂഷണമാണ്.

വിവാഹവും മൈത്രിയും സമാനസ്ഥിതിയിലുള്ളവരു മായിട്ടായാലേ ശോഭിയ്ക്കുകയുള്ളൂ എന്നു ഭഗവാൻ പറ ഞ്ഞതിന് രുഗ്മിണി സമാധാനം പറയുന്നു:

**ത്വം വൈ സമസ്തപുരുഷാർഥ**
**മയഃഫലാത്മാ**
**യദ്വാഞ്ഛയാ സുമതയോ വിസൃജന്തി കൃത്സ്നം**
**തേഷാം വിഭോ സമുചിതോ ഭവതഃ സമാജഃ**
**പുംസഃ സ്ത്രിയാശ്ച രതയോഃ സുഖദുഃഖിനോർന.**
(10.60.38.)

"അവിടുന്ന് ധർമാർത്ഥകാമമോക്ഷരൂപമായ സമസ്ത പുരുഷാർഥങ്ങളും, അവയുടെ ഫലരൂപമായ പരമാനന്ദവു മാകുന്നു. ആ പരമാനന്ദാനുഭവത്തിനുവേണ്ടിയാണ് ബുദ്ധി മാന്മാർ സകല വൈഭവങ്ങളും ഉപേക്ഷിയ്ക്കുന്നത്. ഹേ വിഭോ! അപ്രകാരമുള്ളവരുമായി അവിടുത്തേയ്ക്ക് സേവ്യ -സേവകബന്ധം ഉണ്ടാകുന്നത് ഉചിതംതന്നെയാണ്. സ്ത്രീപുരുഷസഹവാസംകൊണ്ടുണ്ടാകുന്ന സുഖദുഃഖ ങ്ങൾക്ക് വശംവദരാകുന്നവർക്ക് അവിടുത്തോട് സംബന്ധ മുണ്ടാകുവാൻ സാധ്യമല്ല."

സമസത്തയുള്ളപ്പോൾ ബാധ്യ-ബാധകത സാധി യ്ക്കുമെന്ന് വേദാന്തം പറയുന്നു. ബ്രഹ്മസംബന്ധത്തിന് ബ്രഹ്മാകാരവൃത്തി ഉണ്ടായിരിയ്ക്കണം. സംസാരസുഖ ങ്ങ ളിലേയ്ക്ക് വൃത്തി പോകുന്നവർക്ക് ബ്രഹ്മസംബന്ധം സാധിയ്ക്കുകയില്ല. രുഗ്മിണിയുടെ ഈ ഉത്തരത്തിൽ നിന്നും, ഭഗവാനും രുഗ്മിണിയുമായുള്ള വിവാഹം സംസാ രബന്ധമല്ലെന്നു സ്പഷ്ടമാകുന്നു.

ദീർഘചിന്തകൂടാതെയാണ് ഭഗവാനെ വിവാഹം ചെയ്യുവാൻ രുഗ്മിണി ആഗ്രഹിച്ചത് എന്നുള്ള ആരോപണ ത്തിന് രുഗ്മിണി മറുപടി പറയുന്നു:

**ത്വം ന്യസ്തദണ്ഡമുനിഭിർഗദിതാനുഭാവ**
**ആത്മാഽഽത്മദശ്ച ജഗതാമിതി മേ വൃതോഽസി**
**ഹിത്വാ ഭവദ്ഭ്രുവ ഉദീരിതകാലവേഗ-**
**ധ്വസ്താശിഷോഽബ്ജഭവനാകപതീൻ കുതോഽന്യേ.**
(10.60.39.)

"എല്ലാവിധ ഹിംസകളേയും വെറുക്കുന്ന മുനിജന ങ്ങളാണ് അവിടുത്തെ മഹിമയെ വർണിച്ചു കേൾപ്പിച്ചത്. അവിടുന്ന് സമ്പൂർണജഗത്തിന്റേയും ആത്മാവും, തന്നെ പ്പോലും തന്റെ ഭക്തന്മാർക്ക് നൽകുന്ന പരമേശ്വരനുമാണ്. അവിടുത്തെ ഭ്രുകുടീവിലാസമാകുന്ന കാലത്തിനധീനരായ ബ്രഹ്മാവ്, മഹേശ്വരൻ, ഇന്ദ്രൻ മുതലായവരെപ്പോലും ഉപേക്ഷിച്ചാണ് ഞാൻ അങ്ങയെ വരിച്ചത്."

ഇവിടെ രുഗ്മിണിയുടെ സ്ഥിതപ്രജ്ഞദശ കാണിച്ചി രിയ്ക്കുന്നു. സർവകാമനകളും വിട്ട് ആത്മാവിനാൽ ആത്മാ വിൽത്തന്നെ സന്തുഷ്ടനായിരിയ്ക്കുന്ന സ്ഥിതിയാണ് സ്ഥിതപ്രജ്ഞദശ എന്നു ഗീതയിൽ പറഞ്ഞിട്ടുണ്ട്. ഈ ഭാവം രുഗ്മിണിയിൽ ഉണ്ടെന്ന് മുൻപറഞ്ഞ രുഗ്മിണിയുടെ വാണിയിൽനിന്നും സ്പഷ്ടമാണ്. രുഗ്മിണി തുടരുകയാണ്: "ഹേ ഗദാഗ്രജാ! സിംഹം പശുക്കളുടെ മധ്യത്തിൽ നിന്ന് തന്റെ ഭാഗം കൊണ്ടുപോകുന്നതു പോലെയല്ലേ എന്നെ

അവിടുന്ന്, അവിടുത്തെ ശാർങ്ഗം എന്ന ധനുസ്സിന്റെ ഞാണൊലിയാൽ മാത്രം ജരാസന്ധാദി രാജാക്കന്മാരെ ഓടിച്ചു കളഞ്ഞിട്ട് അങ്ങയുടെ ഭാഗമായി കരുതികൊണ്ടു പോന്നത്? അതുകൊണ്ട് രാജാക്കന്മാരെ ഭയന്ന് അവിടുന്നു സമുദ്രത്തെ ശരണം പ്രാപിയ്ക്കുകയാണ് എന്നു പറഞ്ഞതു സമ്മതിച്ചുതരാൻ ഞാൻ തയ്യാറില്ല." (10.60.40.)

ഭഗവാന്റെ വസ്തു ഭഗവാൻ കൊണ്ടുപോരുന്നത് ഒരു തെററല്ല. പക്ഷെ, താൻ രാജാക്കന്മാരെ ഭയന്ന് സമു ദ്രത്തെ ശരണം പ്രാപിച്ചിരിക്കുകയാണ് എന്നു പറഞ്ഞത് വിനോദ ത്തിനുവേണ്ടിമാത്രമാണെന്നു രുഗ്മിണിയ്ക്കു മനസ്സിലായി എന്നു ഭഗവാനെ അറിയിക്കുകയാണ്. ഭക്തനെ ഭഗവാന്റെ സ്വന്തമാക്കുന്നത് ഭഗവാന്റെ കൃപയും ധർമവുമാണ്. ഭഗ വാനോടു സമ്മുഖമാകുന്ന ആർക്കും ഈ ലാഭം കൈവരും.

ഭഗവാനെപ്പോലുള്ളവരെ അനുസരിയ്ക്കുന്ന സ്ത്രീ കൾക്ക് കഷ്ടാനുഭവമേ ഉണ്ടാകൂ എന്നു ഭഗവാൻ പറഞ്ഞ തിന് രുഗ്മിണി പറയുകയാണ്:

**യദ്വാഞ്ഛയാ നൃപശിഖാമണയോ *f*ങ്ഗവൈന്യ**
**ജായന്തനാഹുഷഗയാദയ ഐകപത്യം**
**രാജ്യം വിസൃജ്യ വിവിശൂർവനമംബുജാക്ഷ**
**സീദന്തി തേ നു പദവീം ത ഇഹാസ്ഥിതാഃ കിം.**
(10.60.41.)

"ഹേ അംബുജാക്ഷ! അങ്ങയെ പ്രാപിയ്ക്കാനാഗ്ര ഹിച്ച് അംഗൻ, പൃഥു, യയാതി, ഗയൻ മുതലായ രാജശ്രേ ഷ്ഠന്മാർ രാജ്യം കൂടി തൃജിച്ച് വനത്തിൽ തപസ്സിനുപോയി. അവർക്കാർക്കെങ്കിലും എന്തെങ്കിലും കഷ്ടം അനുഭവി യ്ക്കേണ്ടതായി വന്നുവോ?" (ആർക്കും ഒരു കഷ്ടവുമുണ്ടാ യില്ല എന്നു മാത്രമല്ല എല്ലാവരും അങ്ങയെ പ്രാപിയ്ക്കുക യും ചെയ്തു എന്നർഥം.)

ഭക്തന്മാർക്കും ജ്ഞാനികൾക്കും പൂർവസംസ്കാരം കൊണ്ടു പല വിഘ്നങ്ങൾ ഉണ്ടാകാമെങ്കിലും അവസാനം അവർക്ക് സ്വരൂപപ്രാപ്തിയുണ്ടാകുകതന്നെ ചെയ്യും. എന്നാൽ സാംസാരികവിവാഹംകൊണ്ട് ആർക്കും ആ ദശ സിദ്ധിയ്ക്കുകയില്ല.

ഇനിയും രുഗ്മിണിയ്ക്ക് ആവശ്യമെങ്കിൽ വേറെ ഏതെങ്കിലും ഒരു രാജാവിനെ പതിയായി വരിച്ചുകൊള്ളാൻ ഭഗവാൻ പറഞ്ഞതിന് രുഗ്മിണി മറുപടി പറയുന്നു:

**കാന്യം ശ്രയേത തവ പാദസരോജഗന്ധ-**
**മാഘ്രായ സന്മുഖരിതം ജനതാപവർഗം**
**ലക്ഷ്മ്യാലയം ത്വവിഗണയ്യഗുണാലയസ്യ**
**മർത്ത്യാ സദോരുഭയമർഥവിവിക്തദൃഷ്ടിഃ.** (10.60.42.)

സർവഗുണസങ്കേതവും, സജ്ജനങ്ങളാൽ കീർത്തി യ്ക്കപ്പെടുന്നതും, മോക്ഷദായകവും, ലക്ഷ്മീദേവിയുടെ





ആശ്രയസ്ഥാനവുമായ അവിടുത്തെ ചര ണകമലസുഗന്ധത്തെ ഒരു പ്രാവശ്യമെങ്കിലും അനുഭവി യ്ക്കാനിടയായശേഷം, അതിനെ വിട്ടിട്ട് ശുഭാശുഭങ്ങളെ അറിയുന്ന ഏതൊരു മനുഷ്യസ്ത്രീ, ദുഃഖം, ഭയം, രോഗം മുതലായവ നിരന്തരം അനുഭവിയ്ക്കുന്ന മനുഷ്യനെ പതി യായി വരി യ്ക്കും ?"

ചുരുക്കത്തിൽ യഥാർഥജ്ഞാനിയായ ഒരു ഭക്തൻ, തനിയ്ക്ക് ഒരു പ്രാവശ്യമെങ്കിലും ആത്മാനുഭവം ലഭിച്ച ശേഷം അനാത്മാവിനെ സങ്കല്പിയ്ക്കുകപോലും ചെയ്യുക യില്ല. അവർ ആ ജീവന്മുക്താവസ്ഥയിൽ തന്നെ കഴിയും. ഈ അഭിപ്രായത്തെ ഒന്നുകൂടി ഉറപ്പിച്ചുകൊണ്ട് രുഗ്മിണി പറയുന്നു:

**ത്വം ത്വാനുരൂപമഭജം ജഗതാമധീശ-**
**മാത്മാന മത്ര ച പരത്ര ച കാമപൂരം**
**സ്യാന്മേ തവാംഘ്രിരരണം സൃതിഭിർഭ്രമന്ത്യാ**
**യോ വൈ ഭജന്തമുപയാത്യനൃതാപവർഗഃ.** (10.60.43.)

"ഹേ നാഥാ! അവിടുന്നു ജഗത്തിന്റെ ആത്മാവും അധീശനും, ഇഹത്തിലും പരത്തിലുമുണ്ടാകാവുന്ന സകല കാമനകളും പൂർണമാക്കുന്നവനുമാണെന്നറിഞ്ഞുതന്നെ യാണ് അങ്ങ് എനിയ്ക്കനുരൂപനാണെന്നു മനസ്സിലാക്കി അവിടുത്തെ ഞാൻ പതിയായി വരിച്ചത്. ഇനിയും കർമ ഫലത്താൽ ഞാൻ പല യോനികളിൽ ജനിയ്ക്കേണ്ടതായി വന്നാലും, ഭക്തന്മാരുടെ മിഥ്യാഭ്രമങ്ങളെ നീക്കുന്നവനും, തന്റെ സ്വരൂപത്തെപ്പോലും കൊടുക്കുന്നവനും, പരമേശ്വര നുമായ അവിടുത്തെ ചരണങ്ങൾ എനിയ്ക്ക് ആശ്രയമാക ണമെന്നാണ് എന്റെ അഭിലാഷം."

ഈ വാണിയിൽ രുഗ്മിണിയുടെ ആത്മനിഷ്ഠ സ്പഷ്ടമാകുന്നുണ്ട്. അവൾക്ക് ഭഗവാനെ അല്ലാതെ യാതൊന്നും ആവശ്യമില്ല. ഇത് അന്വയഭാവമാണ്. ഇനി വ്യതിരേകഭാവത്തിൽ സാംസാരിക പതിയുടെ അവ സ്ഥയെപ്പറ്റി പറയുന്നു:

**തസ്യാഃ സ്യുരച്യുത നൃപാ ഭവതോപദിഷ്ടാഃ**
**സ്ത്രീണാം ഗൃഹേഷു ഖരഗോശ്വബിഡാലഭൃത്യാഃ**
**യത് കർണമൂലമരികർഷണ നോപയായാദ്**
**യുഷ്മത് കഥാമൃഡവിരിഞ്ചസഭാസു ഗീതാഃ.** (10.60.44.)

ഹേ അച്യുതാ! ശത്രുസൂദനാ! അവിടുന്നു പറഞ്ഞ തായ ശിശുപാലാദി രാജാക്കന്മാർ കഴുതയെപ്പോലെ ഗൃഹ ഭാരം വഹിയ്ക്കുന്നവരും, കാളകളെപ്പോലെ വീട്ടുപണിക ളിൽ ബന്ധിയ്ക്കപ്പെട്ടു കഷ്ടത അനുഭവിയ്ക്കുന്നവരും, പട്ടികളേയും പൂച്ചകളേയും പോലെ തിരസ്കാരമനുഭവി യ്ക്കുന്നവരും, ഭൃത്യരെപ്പോലെ സ്ത്രീസേവ ചെയ്യുന്നവരും, കൃപണരും, ഹിംസാശീലരുമാണ്. ബ്രഹ്മാദിദേവന്മാരുടെ

സഭകളിൽ പോലും സദാ കീർത്തിയ്ക്കപ്പെടുന്ന അവിടുത്തെ കഥാമൃതം ഒരിയ്ക്കൽ പോലും ശ്രവിയ്ക്കുവാൻ ഭാഗ്യമുണ്ടായിട്ടില്ലാത്ത മന്ദഭാഗ്യകളായ സ്ത്രീകളേ അവരെ വിവാഹം കഴിയ്ക്കുകയുള്ളൂ.

ഇവിടെ അധ്യാത്മഭാവം തെളിച്ചു കാണിച്ചിട്ടുണ്ട്. രുഗ്മിണിയ്ക്ക് ഭഗവാനോട് സംസാരികളായ സ്ത്രീകൾക്ക് ഭർത്താക്കന്മാരോട് ഉണ്ടാകുന്ന ബന്ധമായിരുന്നു എങ്കിൽ ആ പതികളെ നിന്ദിച്ചു പറയുമായിരുന്നില്ല. ഈ മുഴുവൻ കഥയും ജീവ-ബ്രഹ്മ ഐക്യ ത്തിന്റേതാണ്. അടുത്ത പദ്യം അതൊന്നുകൂടി സ്പഷ്ടമാക്കുന്നു:

**ത്വക്ശ്മശ്രുരോമനഖകേശപിനദ്ധമന്തർ-**
**മാംസാസ്ഥിരക്തകൃമിവിട് കഫപിത്തവാതം**
**ജീവച്ഛവം ഭജതി കാന്തമതിർവിമൂഢാ**
**യാ തേ പദാബ്ജമകരന്ദമജിഘ്രതീ സ്ത്രീ.** (10.60.45.)

ഹേ പ്രഭോ! അവിടുത്തെ ചരണകമലസുഗന്ധം അനുഭവിയ്ക്കാത്ത സ്ത്രീ അത്യന്തം മൂഢയാണ്. മനുഷ്യദേഹം തൊലി, രോമം, നഖം മുതലായവയാൽ പുറത്തും, അകത്ത് മാംസം, അസ്ഥി, രക്തം, കൃമി, വിഷ്ട, കഫം, പിത്തം,വാതം, ഇവകളാൽ നിറഞ്ഞും ഇരിയ്ക്കുന്നു. ഇങ്ങനെയുള്ള ശരീരം ജീവിച്ചിരിയ്ക്കുമ്പോഴും ശവതുല്യമാണ്. ആ ശരീരത്തെ പതിഭാവത്തിൽ ഭജിയ്ക്കുന്ന സ്ത്രീ തീർച്ചയായും മൂഢതന്നെ.

ഇവിടേയും സംസാരത്തിലെ പതിയുടെ ശരീരത്തെ നിന്ദിച്ചു പറഞ്ഞിരിയ്ക്കുന്നു. രുഗ്മിണിയ്ക്ക് അപ്രകാരമുള്ള പതിയെ അല്ല ആവശ്യം. ഭഗവാന്റെ വിവാഹം അലൗകിക പ്രേമത്തിന്റെ കഥയാണ്. അത് ബ്രഹ്മ സംബന്ധമാണ്. അലൗകികപ്രേമത്തെ വിവരിയ്ക്കാൻ അലൗകികഭാഷയില്ലാത്തതിനാൽ ലൗകിക ഭാഷ ഉപയോഗിച്ചിരിയ്ക്കുന്നതാണ്.

അടുത്ത പദ്യത്തിൽ കുറച്ചു സംസാരിഭാവം കാണിച്ചിരിയ്ക്കുന്നത് കഥയുടെ രസത്തിനുവേണ്ടിയാണ്. രുഗ്മിണി പറയുന്നു:

**അസ്ത്വംബുജാക്ഷ മമ തേ ചരണാ നുരാഗ**
**ആത്മൻ രതസ്യ മയി ചാനതിരിക്തദൃഷ്ടേഃ**
**യർഹ്യസ്യ വൃദ്ധയ ഉപാത്ത രജോഽതിമാത്രോ**
**മാമീക്ഷസേ തദു ഹ നഃ പരമാനുകമ്പാ.** (10.60.46.)

ഹേ കമലനയനാ! അവിടുന്ന് ആത്മാരാമനാകയാൽ ഞാൻ സുന്ദരിയാണെന്നോ, ഗുണവതിയാണെന്നോ ഉള്ള ദൃഷ്ടി അങ്ങേയ്ക്കില്ല. അവിടുന്ന് സദാ ഉദാസീനനാണെങ്കിലും എനിയ്ക്ക് അവിടുത്തെ ചരണകമലങ്ങളിൽ സുദൃഢാനുരാഗമുണ്ടായിരിയ്ക്കണമെന്നു ഞാൻ അഭിലഷിയ്ക്കുന്നു. സംസാരത്തിന്റെ അഭിവൃദ്ധിയ്ക്കായി ഉൽക്കടമായ രജോഗുണത്തെ സ്വീകരിച്ച് അവിടുന്ന് എന്നെ





നോക്കുമ്പോൾ അതുതന്നെ ഒരു പരമാനുഗ്രഹമായി ഞാൻ കരുതുന്നു.

ഇവിടെ മനസ്സിലാക്കേണ്ടത് ജീവന്റെ ദൃഷ്ടിയും ഭഗവാന്റെ ഒരുപ്രകാരത്തിലുള്ള പ്രകൃതി അഥവാ മായ ആണെന്നാണ്. ഭഗവാന് രജോഗുണവൃത്തിയോടെ ആരുടെ നേരെയും നോക്കുവാൻ സാധിയ്ക്കുകയില്ലെങ്കിലും, സംസാരത്തിന്റെ നിയന്ത്രണത്തിന് ഭേദദൃഷ്ടി ആവശ്യമാണ്. അവിടെ ക്രിയ മായയുടേയും, സത്ത ബ്രഹ്മത്തിന്റേയുമാണ്. മായയ്ക്ക് സത്തയില്ലാത്തതിനാൽ ദ്വൈതം ഉണ്ടാകുന്നില്ലെങ്കിലും, കല്പിതമായ മായകൊണ്ട് വ്യവഹാരം നടക്കുന്നു. അതിനാൽ ഇപ്രകാരമുള്ള മായയെ രുഗ്മിണി അനുഗ്രഹമായി കരുതുന്നു. ഈ മായ സാംസാരികവ്യവഹാരത്തിൽ ഉപയോഗിയാണ്. ഭഗവാൻ ജീവഭാവത്തെ സ്വീകരിയ്ക്കുമ്പോൾ ഈ മായയെ കാണുന്നു.

'മററാരെയെങ്കിലും ഇനി വിവാഹം ചെയ്തുകൊള്ളൂ' എന്നുള്ള ഭഗവാന്റെ വാക്കിന് രുഗ്മിണി ഒരുത്തരംകൂടി കൊടുക്കുന്നുണ്ട്.

**നൈവാളീകമഹം മന്യേ വചസ്തേ മധുസൂദന**
**അംബായാഇവഹിപ്രായഃകന്യായാഃസ്യാദ്രതിഃക്വചിത്.**
**വ്യൂഢായാശ്ചാപി പുംശ്ചല്യാമനോഽഭ്യേതിനവംനവം**
**ബുധോഽസതീംന ബിഭൃയാത്താംബിഭ്രദുഭയച്യുതഃ.**
(10.60.47,48.)

"അവിടുത്തെ വാണി മിഥ്യയാണെന്നു ഞാൻ പറയുന്നില്ല. ചിലപ്പോൾ കാശിരാജപുത്രിയായ അംബയെപ്പോലെ ഒരു പുരുഷനെ ലഭിച്ചിട്ടും അന്യപുരുഷനിൽ പ്രീതി വയ്ക്കുന്നവരുമുണ്ടാകാം."

വ്യഭിചാരിണികളുടെ ചിത്തം വിവാഹശേഷവും പരപുരുഷന്മാരിൽ അലഞ്ഞു നടക്കുന്നുണ്ടാകാം. അങ്ങനെയുള്ള സ്ത്രീകളെ ബുദ്ധിമാന്മാരായ പുരുഷന്മാർ വച്ചുപാലിയ്ക്കരുത്. എന്തെന്നാൽ അങ്ങനെ ചെയ്യുന്നവർ ഇഹപരലോകങ്ങളിൽനിന്ന് പതിതരായിപ്പോകും.

ഭക്തിമാർഗത്തിൽ ചരിയ്ക്കുന്നവർ സംസാരത്തിലേയ്ക്കു തിരിയുന്നെങ്കിൽ അതും ഒരുവിധം വ്യഭിചാരമാണ്. ഇങ്ങിനെയുള്ളവർ ഇഹ- പരസുഖങ്ങളിൽനിന്ന് അധഃപതിയ്ക്കുന്നു.

രുഗ്മിണിയുടെ ഭക്തിയും നിഷ്ഠയും കണ്ടു സന്തുഷ്ടചിത്തനായ ഭഗവാൻ പറയുകയാണ്: "ഹേ സാധ്വി! നിന്റെ ഈദൃശവാക്കുകൾ കേൾക്കുന്നതിനുതന്നെയാണ് ഞാൻ ഈ നേരംപോക്ക് പ്രയോഗിച്ചത്. നീ പറഞ്ഞതെല്ലാം സത്യമാണ്. എന്റെ അനന്യഭക്തയായ നീ എന്നിൽ നിന്നാഗ്രഹിയ്ക്കുന്നതെന്തും നിനക്ക് നിത്യപ്രാപ്തമാണ്.രുഗ്മിണിയെ അഭിനന്ദിച്ചുകൊണ്ട് ഭഗവാൻ തുടരുന്നു:



**ഉപലബ്ധം പതിപ്രേമ പാതിവ്രത്യം ച തേ fനഘേ**
**യദ് വാക്യൈശ്ചാല്യമാനായാ ന ധീർമയ്യപകർഷിതാ.**
(10.60.51.)

"ഹേ അനഘേ! നിന്റെ പതിപ്രേമവും പാതിവ്രത്യവും ഞാൻ ശരിയ്ക്കും അറിഞ്ഞു. നിന്നെ വ്യതിചലിപ്പിയ്ക്കാൻ ഞാൻ ശ്രമിച്ചെങ്കിലും നിന്റെ ബുദ്ധി എന്നിൽനിന്ന് അല്പംപോലും ചലിച്ചില്ല."

ഭഗവാൻ തുടരുന്നു: "ഞാൻ മോക്ഷത്തിന്റെ അധീശ്വരനാണ്. വിഷയജന്യസുഖങ്ങൾക്കുവേണ്ടി എന്നെ ഭജിയ്ക്കുന്നവർ എന്റെ മായയിൽ മോഹിച്ചുപോയവരാണ്. (10.60.52.) ഹേ മാനിനി! ഐശ്വര്യത്തിന്റേയും മോക്ഷത്തിന്റേ യും ആശ്രയവും അധിനായകനും ആയ എന്നെ പ്രാപി ച്ചിട്ടും, കേവലം വിഷയസുഖങ്ങൾക്കുള്ള ലൗകികസമ്പത്തുകൾ ഇച്ഛിച്ചുകൊണ്ട് മോക്ഷമോ പരാഭക്തിയോ ആവശ്യപ്പെടാത്തവർ ഹതഭാഗ്യരാണ്. വിഷയസുഖം വിവേകമില്ലാത്ത മൃഗജാതികളും ആഗ്രഹിയ്ക്കുന്നുണ്ട്. പക്ഷെ വിവേകികളായ ഭാഗ്യഹീനരുടെ മനസ്സ് വിഷയങ്ങളിൽ പതിഞ്ഞുപോകുകയാൽ അവർക്ക് നരകത്തിലും സുഖവൃത്തി ഉണ്ടായിരിയ്ക്കും. (10.60.53.) ഹേ ഗൃഹേശ്വരി! സംസാര ബന്ധത്തിൽനിന്ന് ജീവനെ മുക്തനാക്കുന്ന എന്നെ നീ നിരന്തരം നിഷ്കാമസേവ ചെയ്യുന്നതിൽ എനിയ്ക്ക് അതിയായ ആനന്ദമുണ്ട്. ദുഷ്ടന്മാർക്ക് ഇതൊരിയ്ക്കലും സാധ്യമല്ല. ദുഷിച്ച കാമനകളാൽ ഇന്ദ്രിയങ്ങളുടെ തൃപ്തിയ്ക്കായി അനേകവിധ കപടഭാവവിലാസങ്ങൾ കാണിയ്ക്കുന്നവർക്കിതു കുറെക്കൂടി ദുഷ്കരമാണ്."(10.60.54.) സംസാരവാസന അല്പമെങ്കിലും ഉള്ളവർക്ക് ബ്രഹ്മസംബന്ധം ലഭിയ്ക്കുക അസാധ്യമാണെന്നു ഭഗവാന്റെ വാക്കുകൾ തെളിയിയ്ക്കുന്നു. ഇനി രുഗ്മിണിയുടെ നിഷ്ഠയെ പ്രശംസിച്ചുകൊണ്ടു ഭഗവാൻ പറയുകയാണ്:

**ന ത്വാദൃശീം പ്രണയിനീംഗൃഹിണീംഗൃഹേഷു**
**പശ്യാമി മാനിനി യയാ സ്വവിവാഹകാലേ**
**പ്രാപ്താൻ നൃപാനവഗണയ്യ രഹോഹരോ മേ**
**പ്രസ്ഥാപിതോ ദ്വിജ ഉപശ്രുതസത്കഥസ്യ.** (10.60.55.)

"ഹേ മാനിനീ ! നിന്നെപ്പോലെ ഒരു പ്രണയിനി എനിയ്ക്കു വേറെ ഇല്ല. കാരണം - എന്റെ ഗുണകഥനം മാത്രം കേട്ട്, നിന്റെ വിവാഹത്തിനാഗ്രഹിച്ചുവന്ന രാജാക്കന്മാരെ ആരെയും കണക്കാക്കാതെ നീ ഒരു ഗുപ്തസന്ദേശവും കൊടുത്ത് ആ ബ്രാഹ്മണനെ എന്റെ അടുത്തയച്ചു."

തനിയ്ക്ക് കൈവരുമായിരുന്ന ഉന്നതസംസാരസുഖങ്ങളെ എല്ലാം ഉപേക്ഷിച്ചു രുഗ്മിണി, സമർഥരാമദാസ് സ്വാമിയെപ്പോലെ ഭഗവാന്റെ മാർഗത്തെ സ്വീകരിച്ചു. അങ്ങനെയുള്ള ഭക്തരെ ലഭിയ്ക്കുവാൻ ഭഗവാനുപോലും പ്രയാസമാണ്. രുഗ്മിണി, ബ്രാഹ്മണരൂപിയായ ഗുരുവിന്റെ സഹായത്തോടുകൂടെ തന്റെ ഭാവത്തെ ഭഗവാനെ അറി യിച്ചു. ഇപ്രകാരമുള്ള ഭക്തന്മാർ ലോകത്തിൽ അപൂർവമാകയാൽ ഭഗവാൻ രുഗ്മിണിയെ പ്രശംസിച്ചു കൊണ്ടു വീണ്ടും പറയുകയാണ്: "നിന്നെ ഹരിച്ചുകൊണ്ടുപോരുന്ന സമയത്തു ഞാൻ നിന്റെ സഹോദരനെ തോല്പിയ്ക്കുകയും വിരൂപനാക്കുകയും ചെയ്തു. അനിരുദ്ധന്റെ വിവാഹസമയത്ത് എന്റെ ജ്യേഷ്ഠൻ ചൂതുകളിയുടെ മധ്യേ രുഗ്മിയെ കൊല്ലുകയും ചെയ്തു. എന്നിട്ടും എന്റെ പ്രീതിയെ മാത്രം കാംക്ഷിച്ച് നീ നിശ്ശബ്ദമായി അസഹ്യമായ ആ ദുഃഖത്തെ സഹിയ്ക്കുകയാണ്. ഈ വിധമുള്ള ഉദാരവൃത്തിയാൽ നീ എന്റെ ഹൃദയത്തെ അപഹരിച്ചിരിയ്ക്കുന്നു." (10.60.56.)

ഭക്തിമാർഗത്തിൽ ഉൽകർഷം ആവശ്യമുള്ളവർ, സംസാരത്തിൽ ഉണ്ടാകുന്ന ദുഃഖങ്ങൾ എല്ലാം സഹിയ്ക്കണമെന്നു ഭഗവാന്റെ വാക്കുകളിൽനിന്നു മനസ്സിലാക്കാം. അവസാനമായി രുഗ്മിണിയെ ഭഗവാൻ സ്തുതിച്ചുകൊണ്ടു പറയുന്നു:

**ദൂതസ്ത്വയാത്മലഭനേ സുവിവിക്തമന്ത്രഃ**
**പ്രസ്ഥാപിതോ മയി ചിരായതി ശൂന്യമേതത്**
**മത്വാ ജിഹാസ ഇദമംഗമനന്യയോഗ്യം**
**തിഷ്ഠേത തത്ത്വയി വയം പ്രതിനന്ദയാമഃ.** (10.60.57.)

"എന്നെ പ്രാപിയ്ക്കുവാൻ നീ തീരുമാനിച്ചശേഷം ഒരു ദൂതനെ നീ എന്റെ സവിധത്തിലേയ്ക്കയച്ചു. ആ ദൂതൻ തിരിച്ചുവരാൻ താമസിച്ചപ്പോൾ ഈ ജഗത്ത് നിനക്ക് ശൂന്യമായിത്തോന്നി. അന്യ ഒരാൾ നിന്റെ ശരീരം സ്പർശിയ്ക്കാനിടയാകാത്തവിധം നീ ശരീരത്തെ ത്യജിയ്ക്കാൻപോലും വിചാരിച്ചു. ഈ കൃത്യം നിന്റെ അനന്യഭാവത്തെയാണ് കാണിക്കുന്നത്. ഇതിനു യുക്തമായ പ്രതിഫലം നൽകാൻ ഞാൻ അശക്തനാണ്. ഈ ഭാവത്തെ അഭിനന്ദിയ്ക്കുന്നതിനു മാത്രമേ എനിയ്ക്ക് കഴിവുള്ളു."

ഒരു ഭക്തന് പെട്ടെന്ന് ആത്മസാക്ഷാത്കാരമുണ്ടായില്ല എന്നുവെച്ച് ധൈര്യം വിടരുത്. സംസാരികളും, സംസാരസുഖങ്ങളും ഭക്തനെ പ്രലോഭിപ്പിച്ചാലും ഭക്തൻ അതിൽ പെട്ടുപോകാതിരുന്നാൽ അവസാനം തീർച്ചയായും ഭഗവത്പ്രാപ്തിയുണ്ടാകും. ഇതിന്റെ സൂചന മേൽ ചേർത്ത പദ്യത്തിൽ കാണാൻ കഴിയും.

ശ്രീകൃഷ്ണരുഗ്മിണീസംവാദകഥ ഉപസംഹരിച്ചുകൊണ്ട് ശുകദേവൻ പരീക്ഷിത്തിനോടു പറയുകയാണ്: ജഗത്പതിയായ ഭഗവാൻ ശ്രീകൃഷ്ണൻ ആത്മാരാമനായിരുന്നിട്ടും, ഇപ്രകാരം രുഗ്മിണിയുമായി ലീലകൾ ചെയ്തിരുന്നു. മററു പത്നിമാരോടും ഇതേ വിധം സാധാരണ ഒരു ഗൃഹസ്ഥനെപ്പോലെ പെരുമാറിവന്നു. (10.60.59.) ഇതേപ്പററിയുള്ള കൂടുതൽ വിവരണങ്ങൾ അറുപത്തൊമ്പതാം അധ്യായത്തിൽ വരുന്നുണ്ട്.



# പ്രകരണം എട്ട്

## ജീവൻമുക്തിയുടെ സ്വരൂപം

ഭഗവാന്റെ പതിനാറായിരത്തിഎട്ടു പത്നിമാരിൽ എട്ടു പേരാണ് മുഖ്യരായ പട്ടമഹിഷിമാർ. ഗീത ഏഴാം അധ്യായത്തിൽ, പഞ്ചമഹാഭൂതങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം ഇങ്ങനെ എട്ടു പ്രകൃതികളെപ്പററി പറയുന്നുണ്ട്. ഇവയെ ഭഗവാന്റെ എട്ടു മഹിഷിമാരായിക്കരുതാം. ബാക്കി പതിനാറായിരം പേരെ ശരീരത്തിന്റെ വൃത്തികളായും കരുതാം. മറെറാരു വിധത്തിൽ പറഞ്ഞാൽ വേദത്തിലുള്ള ഒരു ലക്ഷം മന്ത്രങ്ങളിൽ എൺപതിനായിരം ബ്രഹ്മചാരികൾക്കും പതിനാറായിരം ഗൃഹസ്ഥന്മാർക്കും, നാലായിരം സന്ന്യാസിമാർക്കും വേണ്ടിയുള്ളതാണെന്നും, ഗൃഹസ്ഥാശ്രമികൾക്കായുള്ള പതിനാറായിരം മന്ത്രങ്ങളെ ശ്രീകൃഷ്ണരൂപിയായ ആത്മാവിനോട് പതിനാറായിരം റാണിമാരുടെ ബ്രഹ്മ സംബന്ധമായിട്ടു കരുതാമെന്നുമാണ്. ശ്രീമദ്ഭാഗവതത്തിൽ ഒന്നാം സ്കന്ധത്തിൽ (1.11.39.) "അന്തര്യാമിയായ ഭഗവാനെ അഹങ്കാരവൃത്തികൾ അവരുടെ ധർമ്മത്താൽ യുക്തമായിട്ടു കരുതുന്നതുപോലെ അല്പമതികളായ ഈ അബലകൾ, അവരുടെ പതിയുടെ പ്രഭാവത്തെ അറിയാതെ അവരുടെ വശവർത്തിയും, ഹിതപ്രദായകനുമായിട്ടേ കരുതിയിരുന്നുള്ളൂ." എന്നു പറഞ്ഞിട്ടുണ്ട്.

ഈ ശ്ലോകത്തിൽ ഭഗവാന്റെ റാണിമാരെ അന്തഃകരണവൃത്തികളോടാണ് ഉപമിച്ചിരിയ്ക്കുന്നത്. അവർ ആത്മാവിനെ അവർക്കു വശവർത്തിയായി കാണുന്നു. പക്ഷെ ആത്മാവ് സദാ നിർലേപമാണ്. അതിനാൽ ഭഗവാൻ അവർക്കു വശവർത്തിയാകുന്നതേയില്ല. ഇതിനു പ്രമാണം, 10.61.4., 11.6.18. എന്നീ പദ്യങ്ങളാണ്.

ഭഗവാൻ ശ്രീകൃഷ്ണൻ ജീവന്മുക്തനായിരുന്നു. ജീവന്മുക്തി സുഖത്തിന് തത്ത്വജ്ഞാനവും, മനോനാശവും, വാസനാക്ഷയവും വേണം. ഭഗവാൻ ഗോപികൾക്ക് ഉദ്ധവർ മുഖേന കൊടുത്തയയ്ക്കുന്ന സന്ദേശം തത്ത്വജ്ഞാനമാണ്. വാസനാക്ഷയത്തിന്റെ സ്വരൂപം പല സ്ഥലങ്ങളിലും വരുന്നുണ്ടെങ്കിലും ശ്രീകൃഷ്ണ രുഗ്മിണീസംവാദത്തിൽ കൂടുതൽ വിശദമാണ്.

മനോനാശം രണ്ടു പ്രകാരത്തിലുണ്ട്. ഒന്ന് അരൂപനാശം, മറെറാന്ന് സ്വരൂപനാശം. മനസ്സ് പിന്നീട് ഉത്ഥാനദശയെ പ്രാപിയ്ക്കാത്തവിധം ഇല്ലാതാകുന്നതിനെയാണ് അരൂപനാശം എന്നു പറയുന്നത്. മനസ്സിനു നാശം വരുന്നില്ലെങ്കിലും ഏതെങ്കിലും ഉപായങ്ങളാൽ മനോവൃത്തികൾക്ക് നാശം വരുന്നതിനെ സ്വരൂപനാശമെന്നു പറയുന്നു. മനസ്സിന്റെ അരൂപനാശംകൊണ്ട് തത്ത്വജ്ഞാനികൾക്ക് വിദേഹമുക്തി ഉണ്ടാകാം. സ്വരൂപനാശംകൊണ്ട് ജീവന്മുക്തിയുമുണ്ടാകും. ഈ ദശയിൽ ജ്ഞാനികൾ മനോവൃത്തികളോടും ഇന്ദ്രിയങ്ങളോടും കൂടിയവരാണെങ്കിലും അവയുടെ വിഷയങ്ങളിൽ ആസക്തരാകുന്നില്ല. ഈ ഭാവത്തെയാണ് അറുപത്തൊന്നാം അധ്യായത്തിന്റെ ആദ്യം കാണിച്ചിരിയ്ക്കുന്നത്. ഭഗവാന് ഓരോ ഭാര്യമാരിലും പത്തു പുത്രന്മാർ വീതമുണ്ടായിരുന്നു എന്നും, എല്ലാവരും രൂപം, ബലം, ഗുണം ഇവകളാൽ പിതാവിനു തുല്യരായിരുന്നു എന്നും അവിടെ പറഞ്ഞിരിയ്ക്കുന്നു. ആർക്കും പുത്രികളുണ്ടായതായി പറ ഞ്ഞിട്ടില്ലെങ്കിലും അറുപത്തൊമ്പതാം അധ്യായം മുപ്പത്തി രണ്ടാം ശ്ലോകത്തിൽ ഭഗവാൻ തന്റെ പുത്രികളുടെ വിവാഹം നടത്തിയതായി പറഞ്ഞിട്ടുണ്ട്. പത്ത് ഇന്ദ്രിയങ്ങളിലും പുതിയ ചൈതന്യമുണ്ടായി എന്നാവാം ഇതിന്റെ ആധ്യാത്മികരഹസ്യം. ജീവന്മുക്തിദശയിൽ ഇന്ദ്രിയവ്യവഹാരങ്ങൾ ഉണ്ടാകുമെന്നുണ്ടെങ്കിലും ആത്മാവിന് അതിൽ മോഹം ജനിയ്ക്കുന്നില്ല. ചുവടെ ചേർക്കുന്ന പദ്യംകൊണ്ട് അതു സ്പഷ്ടമാകുന്നതാണ്.

**സ്മായാവലോകലവദർശിത ഭാവഹാരീ-**
**ഭ്രൂമണ്ഡലപ്രഹിതസൗരതമന്ത്രശൗണ്ഡൈഃ**
**പത്ന്യസ്തു ഷോഡശസഹസ്രമനംഗബാണൈർ-**
**യസ്യേന്ദ്രിയം വിമഥിതും കരണൈർ ന ശേകുഃ.**

(10.61.4.)

ഭഗവാന്റെ പതിനാറായിരത്തിലധികം പത്നിമാരും, മന്ദസ്മിതം, കടക്കണ്ണുകൊണ്ടുള്ള നോട്ടം, പുരികങ്ങളാലുള്ള ഭാവപ്രകടനങ്ങൾ മുതലായ കാമബാണങ്ങൾ ഭഗവാനിൽ പ്രയോഗിച്ചിരുന്നെങ്കിലും, ഭഗവാന്റെ മനസ്സിനേയോ ഇന്ദ്രിയങ്ങളേയോ ചലിപ്പിയ്ക്കാൻ അവർക്കു സാധിച്ചിരുന്നില്ല.

ജ്ഞാനിയ്ക്ക് ജ്ഞാനമുണ്ടായാലുടനെ ശരീരവും ഇന്ദ്രിയങ്ങളും നശിയ്ക്കുന്നില്ല. എന്നാൽ മനസ്സിന്റെ ചഞ്ചലത നിന്നുപോകും. അതിനെ മനസ്സിന്റെ സ്വരൂപനാശമെന്നു പറയുന്നു. യോഗവാസിഷ്ഠത്തിൽ മനോനിരോധം നാലു വിധം സാധിയ്ക്കാമെന്നു പറയുന്നുണ്ട്. അധ്യാത്മവിദ്യകൊണ്ടും, സത്സംഗത്താലും, വാസനാപരിത്യാഗംകൊണ്ടും, പ്രാണസ്പന്ദനിരോധംകൊണ്ടും ചിത്തത്തെ ജയിയ്ക്കാം. ഭഗവാന്റെ റാണിമാരുടെ സേവയ്ക്കായി അസംഖ്യം ദാസിമാരുണ്ടായിരുന്നെങ്കിലും, ഭഗവാൻ അന്തഃപുരത്തിൽ എഴുന്നള്ളുമ്പോൾ റാണിമാർ സ്വയംതന്നെയാണ് ഭഗവാന്റെ സേവ നിർവഹിച്ചിരുന്നത്.

ഇനി ഭഗവാന്റെ എട്ടു പട്ടമഹിഷിമാരിലുണ്ടായ പുത്രന്മാരുടെ പേരുവിവരം ശുകദേവൻ പറയാൻ തുടങ്ങുകയാണ്. രുഗ്മിണിയുടെ പത്തു പുത്രന്മാരിൽ മൂത്തയാളാണ് പ്രദ്യുമ്നൻ. അദ്ദേഹത്തെപ്പറ്റി അമ്പത്തഞ്ചാം അധ്യായത്തിൽ പറഞ്ഞുകഴിഞ്ഞു. പ്രദ്യുമ്നൻ എന്നാൽ തേജസ്സ് അഥവാ ആനന്ദം എന്നാണർഥം. അദ്ദേഹത്തിന്റെ (പ്രദ്യുമ്നന്റെ) രണ്ടാമത്തെ പത്നി, രുഗ്മിയുടെ പുത്രിയായ രുഗ്മാവതി ആയിരുന്നു. 'രുഗ്മ' എന്ന വാക്കിന് സ്വർണമെന്നോ



സ്വർണാഭരണമെന്നോ അർഥമുണ്ട്. രുഗ്മാവതിയിൽ പ്രദ്യുമ്നന് അനിരുദ്ധൻ എന്ന അതിബലവാനായ ഒരു പുത്രനുണ്ടായി. അനിരുദ്ധനെ തുരീയപദത്തോടുപമിച്ചിരിയ്ക്കുന്നു. (12.11.21.).അതിൽത്തന്നെ അനിരുദ്ധനെ സാക്ഷിയായും പറഞ്ഞിട്ടുണ്ട്. ഈ സന്ദർഭത്തിൽ പരീക്ഷിത്ത് ശുകദേവനോട് ഒരു സംശയം ചോദിയ്ക്കുകയാണ്.

പരീക്ഷിത്ത്: ശത്രുവായ ശ്രീകൃഷ്ണന്റെ പുത്രന് രുഗ്മി എങ്ങനെ തന്റെ പുത്രിയെ കൊടുത്തു ?

ശുകദേവൻ: "രുഗ്മാവതി, സ്വയംവരത്തിൽ ആനന്ദരൂപനായ പ്രദ്യുമ്നനെ സ്വയമേവ വരിച്ചതാണ്. അവിടെക്കൂടിയിരുന്ന രാജാക്കന്മാരെ എല്ലാം തോല്പിച്ചു പ്രദ്യുമ്നൻ രുഗ്മാവതിയെ കൊണ്ടുപോന്നു. അതിനുശേഷം, സഹോദരീസ്നേഹത്താൽ രുഗ്മി ആ ബന്ധത്തെ അനുമോദിച്ചു." ജീവന്മുക്തദശയിൽ, മുൻപ് വിരോധം തോന്നിയിരുന്ന വൃത്തികളോടും അനുകൂലം തോന്നാൻ തുടങ്ങും. ഇതിനെ സ്പഷ്ടമാക്കാൻ ശുകൻ പിന്നേയും പറയുന്നു:"തന്റെ പൗത്രിയായ രോചനയെ, സഹോദരിയെ പ്രീതിപ്പെടുത്താൻ വേണ്ടി രുഗ്മി, പ്രദ്യുമ്നപുത്രനായ അനിരുദ്ധന് വിവാഹം ചെയ്തു കൊടുത്തു."(10.61.25.) രുഗ്മിണി ബ്രഹ്മാകാര വൃത്തി യാണ്. ആ വൃത്തിയെ സന്തോഷിപ്പിയ്ക്കാൻ അന്യവൃത്തികൾ ഇച്ഛിയ്ക്കുന്നു. എങ്കിലും ചിലപ്പോൾ അഹങ്കാരം വന്നുപോകും. അപ്പോൾ ജ്ഞാനംകൊണ്ട് അതിനെ നിവൃത്തമാക്കണം. അതു കാണിയ്ക്കാൻ വേണ്ടി, അനിരുദ്ധന്റെ വിവാഹത്തിൽ വച്ചുണ്ടായ രുഗ്മിയുടെ വധത്തെപ്പററി പറയുന്നു. അനിരുദ്ധൻ, സാക്ഷി അഥവാ ജീവന്റെ ലക്ഷ്യാർഥമാണ്. രുഗ്മി വാച്യാർഥമാണ്. മനസ്സ് ലക്ഷ്യാർഥത്തിലിരിക്കുമ്പോൾ വാച്യാർഥം മരിയ്ക്കണം. (ഇല്ലാതാകണം)

അനിരുദ്ധന്റെ വിവാഹത്തിന് രുഗ്മിണി, ബലരാമൻ, ശ്രീകൃഷ്ണൻ, പ്രദ്യുമ്നൻ, സാംബൻ തുടങ്ങിയവർ ഭോജകടത്തിൽ പോയിരുന്നു. വിവാഹച്ചടങ്ങുകൾ അവസാനിച്ച ശേഷം, കലിംഗദേശത്തെ അഭിമാനികളായ രാജാക്കന്മാർ രുഗ്മിയോടു പറഞ്ഞു: "നീ ബലരാമനെ ചൂതിൽ തോല്പിക്കണം.അയാൾക്ക് ചൂതിൽ സാമർഥ്യമില്ലെങ്കിലും വലിയ ഭ്രമമാണ്.രാജാക്കന്മാരുടെ പ്രേരണമൂലം രുഗ്മി, ബലരാമനെ ചൂതുകളിയ്ക്കാൻ ക്ഷണിച്ചു. കളി ആരംഭിച്ചു. ബലരാമൻ നൂറ്, ആയിരം,പതിനായിരം ഇങ്ങനെ നാണയങ്ങൾ പന്തയം വയ്ക്കുന്നതെല്ലാം രുഗ്മി ജയിച്ചെടുത്തു. രുഗ്മിയുടെ കൂട്ടുകാരായ രാജാക്കന്മാർ ബലരാമനെ കളിയാക്കാൻ തുടങ്ങി. ഇത് ബലരാമന് ഇഷ്ടപ്പെട്ടില്ല. അടുത്തതായി ഒരു ലക്ഷം നാണയമാണ് പന്തയം വച്ചത്. അതിൽ ബലരാമനാണ് ജയിച്ചത്. പക്ഷെ താനാണ് ജയിച്ചതെന്ന് രുഗ്മി കളവു പറഞ്ഞു. വീണ്ടും ഒരു കോടി നാണയങ്ങളുടെ പന്തയത്തിൽ കളിച്ചു. അതിലും ജയിച്ചത് ബലരാമനാണെങ്കിലും, രുഗ്മി താനാണ് ജയിച്ചതെന്നു വീണ്ടും അസത്യം പറഞ്ഞു. അടുത്തുണ്ടായിരുന്ന രാജാക്കന്മാരോട് തനിയ്ക്കുവേണ്ടി കള്ളസാക്ഷി പറയാനും ആവശ്യപ്പെട്ടു. പക്ഷെ ജയിച്ചത് രാമനാണെന്നാകാശവാണിയുണ്ടായി. എന്നിട്ടും രുഗ്മി സമ്മതിയ്ക്കാതെ ഇപ്രകാരം രാമനെ അധിക്ഷേപിച്ചു: "നിങ്ങൾ വനവാസികളായ ഗോപാലന്മാര ല്ലേ? (സന്ന്യാസിമാർ)വ്യവഹാരത്തിലുള്ള ചൂതുകളി നിങ്ങൾക്ക് വശമുണ്ടോ? കരുക്കളെക്കൊണ്ടും ബാണങ്ങളെക്കൊണ്ടുമുള്ള കളി രാജാക്കന്മാരുടെ കളിയാണ്. അത് നിങ്ങളെപ്പോലുള്ളവർക്ക് വശമാക്കാൻ സാധിയ്ക്കുന്നതല്ല." രുഗ്മിയുടെ അധിക്ഷേപവും, മററു രാജാക്കന്മാരുടെ പരിഹാസവും ബലരാമനെ കോപിഷ്ഠനാക്കി. അദ്ദേഹം ഹലായുധത്താൽ രുഗ്മിയുടെ ശിരസ്സിൽ പ്രഹരിച്ച് അയാളെ യമപുരിയ്ക്ക് അയച്ചു. തന്നെ പരിഹസിച്ച രാജാക്കന്മാരുടെ പല്ലുകളും അടിച്ചുകൊഴിച്ചു. ഇതു കണ്ട് ഭയക്രാന്തരായ മററുള്ളവർ അവിടെനിന്നും പലായനം ചെയ്തു. തന്റെ ജ്യേഷ്ഠന് അപ്രിയമുണ്ടാകേണ്ട എന്നു കരുതി ഭഗവാൻ ഈ കാര്യത്തെപ്പററി യാതൊരഭിപ്രായവും പുറപ്പെടുവിച്ചില്ല.

ജീവന്മുക്തദശയിൽ ചിലപ്പോൾ ഇപ്രകാരമുള്ള കഠിനവ്യവഹാരങ്ങൾ കാണാറുണ്ട്. ലോകർ അവരുടെ വ്യവഹാരങ്ങളെ അപഹസിയ്ക്കാറുമുണ്ടാകാം. എങ്കിലും ജ്ഞാനി, ആരുടെയും ഗുണദോഷങ്ങളിൽ ഇടപെടാതെ എപ്പോഴും സമനില പാലിയ്ക്കും. അപ്പോൾ മാത്രമേ ജീവൻമുക്തിയുടെ ആനന്ദം അനുഭവിയ്ക്കാൻ കഴിയൂ.

ഈ സംഭവത്തിനുശേഷം അനിരുദ്ധനേയും വധുവിനേയും കൂട്ടിക്കൊണ്ട് എല്ലാവരും ദ്വാരകയിലേയ്ക്കു പോന്നു. (10.61.40.)

ജീവൻമുക്തിസുഖത്തിന് വിദ്യാമദം ഒരു വിഘ്നമാണ്. തനിയ്ക്കു തുല്യനായി ഒരു പണ്ഡിതനില്ലെന്നുള്ള ഭാവമാണ് വിദ്യാമദം. ഇതു വിവേകംകൊണ്ടു മാത്രമേ നീങ്ങുകയുള്ളൂ. മനുഷ്യൻ മുതൽ ദക്ഷിണാമൂർത്തിവരെ താരതമ്യേന വിദ്യയ്ക്ക് ഉത്കർഷം ഉണ്ട്. ആദിഗുരു, ദക്ഷിണാമൂർത്തിയായ പരമശിവനാണ്. ആ സദാശിവന്റെ ഒരു ഭക്തനായ ബാണാസുരന്റെ വിദ്യാമദത്തിന്റെ കഥയാണ് അറുപത്തിരണ്ടാം അധ്യായത്തിലെ വിഷയം.

മഹാബലിയുടെ നൂറു പുത്രന്മാരിൽ കനിഷ്ഠനാണ് ബാണൻ. അദ്ദേഹം ശിവഭക്തനും, സത്യപ്രതിജ്ഞനും, ബുദ്ധിമാനും, ഉദാരചിത്തനും, ദൃഢവ്രതനുമായിരുന്നു. ശോണിതപുരം എന്ന രാജ്യത്തെയാണ് അദ്ദേഹം ഭരിച്ചിരുന്നത്. (അതായത് രക്തനിർമിതമായ തന്റെ ശരീരത്തെ ഭരിച്ചിരുന്നു എന്നർഥം.) ഭഗവാന്റെ നൃത്തസമയത്ത് ഒരു ദിവസം മൃദംഗം വായിച്ച് പ്രീതിപ്പെടുത്തുകയാൽ, അയാൾക്ക് ആയിരം കൈകൾ അനുഗ്രഹിച്ചു നൽകുകയും, ശോണിതപുരിയെ രക്ഷിച്ചുകൊള്ളാമെന്ന് വരം കൊടുക്കുകയും ചെയ്തു.



ബാണാസുരനോട് എതിർക്കുവാൻ ആരുംതന്നെ ഉണ്ടായിരുന്നില്ല. ആയിരം കൈകൾക്ക് യാതൊരു ജോലിയുമില്ലാതെ അസ്വസ്ഥനായ അയാൾ ഒരു ദിവസം മഹാദേവനോട് ഇപ്രകാരം പറഞ്ഞു: "അവിടുന്നു നൽകിയ ഈ കൈകൾ എനിയ്ക്ക് ഒരു ഭാരമായിത്തീർന്നിരിയ്ക്കുന്നു. എന്നോടു യുദ്ധം ചെയ്യാൻ അങ്ങയെ അല്ലാതെ മററാരെയും ഞാൻ കാണുന്നില്ല. അതിനാൽ അവിടുന്ന് എന്നോട് യുദ്ധം ചെയ്താലും." ബാണന്റെ വിവേകരഹിതമായ വാക്കുകൾ കേട്ട് പരമശിവൻ പറഞ്ഞു: "ഹേ മൂഢാ! നിന്റെ കൊടിമരം എന്ന് ഒടിഞ്ഞുവീഴുന്നുവോ അന്ന് എന്നോടു സമനായ ഒരു യോദ്ധാവുമായി നീ യുദ്ധം ചെയ്യുവാൻ ഇടയാകും. മാത്രമല്ല അന്നു നിന്റെ ഈ ഗർവം നശിയ്ക്കുകയും ചെയ്യും." ഭഗവാന്റെ മറുപടി കേട്ട് സന്തുഷ്ടനായ ബാണൻ, കൊട്ടാരത്തിൽ തിരിച്ചെത്തി. ഭഗവാൻ അരുളിച്ചെയ്ത സന്ദർഭത്തെ പ്രതീക്ഷിച്ചുകൊണ്ട് ദിവസങ്ങൾ കഴിച്ചു.

ബാണന് 'ഉഷ' എന്ന ഒരു പുത്രിയുണ്ട്. ഉഷ എന്നാൽ പ്രാതഃകാലത്തെ പ്രകാശം എന്നർത്ഥം. ശിവഭക്തിയാൽ അയാൾക്കു ലഭിച്ച വിദ്യയുടെ ആദ്യത്തെ അനുഭവരൂപമാണ് ഉഷ. ബാണസചിവനായ കുംഭാണ്ഡന്റെ പുത്രി ചിത്രലേഖ, ഉഷയുടെ സഖിയായിരുന്നു. ഒരു ദിവസം നിദ്രയിൽ ഉഷ ഞെട്ടി ഉണർന്ന്, 'പ്രാണനാഥാ' എന്നുവിളിച്ചുകൊണ്ട് ആരെയോ പരിഭ്രമത്തോടുകൂടി അന്വേഷിക്കുന്നതു കണ്ട്, അടുത്തുണ്ടായിരുന്ന ചിത്രലേഖ, ഉഷയോടു ചോദിച്ചു: സഖീ! നീ ആരെയാണന്വേഷിയ്ക്കുന്നത്? നിന്റെ വിവാഹം കഴിഞ്ഞിട്ടില്ല. എന്നിട്ടും നീ 'പ്രാണനാഥാ' എന്നു വിളിച്ചതാരെയാണ്? ഉഷ: സഖീ! ഞാൻ സ്വപ്നത്തിൽ കമലനയനനും, പീതാംബരധാരിയും, നീണ്ടുരുണ്ട ബാഹുക്കളുള്ളവനും, ശ്യാമളവർണ്ണനും, നാരീജനമനോമോഹനനുമായ ഒരു പുരുഷരത്നത്തെക്കണ്ടു. അദ്ദേഹം എന്നെ ആനന്ദിപ്പിച്ചശേഷം വിരഹാഗ്നിയിൽ എന്നെ തള്ളിവിട്ടുകൊണ്ട് അപ്രത്യക്ഷനായി. അദ്ദേഹത്തെയാണ് ഞാൻ അന്വേഷിച്ചത്. (ജീവന്മുക്തദശയിൽ ആത്മാനന്ദാനുഭവം സ്ഥിരമാകാതിരിയ്ക്കുമ്പോൾ വലിയ ചഞ്ചലതയുണ്ടാകും.)

ചിത്രലേഖ: "സഖി! നിന്റെ ഹൃദയചോരൻ ത്രിലോകങ്ങളിൽ എവിടെയെങ്കിലുമുള്ളപക്ഷം ഞാൻ അദ്ദേഹത്തെ ആനയിച്ച് നിന്റെ വിരഹദുഃഖം ശമിപ്പിയ്ക്കാം. ഞാൻ വരയ്ക്കുന്ന ചിത്രങ്ങളിൽ നിന്റെ കാമുകൻ ഏതെന്നു സൂചിപ്പിച്ചാൽ മാത്രം മതി."

ഇപ്രകാരം പറഞ്ഞിട്ട് ചിത്രലേഖ ദേവന്മാർ, ഗന്ധർവന്മാർ, സിദ്ധന്മാർ, യക്ഷന്മാർ, ചാരണന്മാർ, വിദ്യാധരന്മാർ, ദൈത്യന്മാർ, മനുഷ്യർ ആദിയായവരിൽ പലരുടെയും ചിത്രങ്ങൾ ലേഖനം ചെയ്തു സഖിയെ കാണിയ്ക്കാൻ തുടങ്ങി. മനുഷ്യരിൽ വൃഷ്ണിവംശികളായ ശൂരസേനൻ, വസുദേവർ, ബലരാമൻ, ശ്രീകൃഷ്ണൻ ഇവരുടെ ചിത്രങ്ങളെത്തുടർന്ന് പ്രദ്യുമ്നന്റെ ചിത്രം വരച്ചപ്പോൾ ഉഷ അല്പം ലജ്ജിച്ചു. തുടർന്നു വരച്ച അനിരുദ്ധന്റെ ചിത്രം കണ്ട് ഉഷയുടെ മുഖകമലം ലജ്ജയാൽ തുടുക്കുകയും, "ഇതാണ് എന്റെ മാനസ ചോരൻ" എന്ന് മൃദു സ്വരത്തിൽ പറയുകയും ചെയ്തു.

അനിരുദ്ധൻ, സാക്ഷി അഥവാ തുരീയത്തിന്റെ സ്വരൂപമാണ്. അത് ആകാര രഹിതമാണെങ്കിലും, ബ്രഹ്മാകാര വൃത്തിരൂപിയായ ഉഷ പ്രകടമാകുമ്പോൾ ആവരണഭംഗമുണ്ടായിട്ട്, സാക്ഷിയുടെ അനുഭവമുണ്ടാകുന്നു.

ചിത്രലേഖ ഒരു യോഗിനിയായിരുന്നു. (10.62.22.) അനിരുദ്ധൻ, ശ്രീകൃഷ്ണന്റെ പൗത്രനാണെന്നറിഞ്ഞ ചിത്രലേഖ ആകാശമാർഗമായി ദ്വാരകയിൽ ചെന്ന്, ഉറങ്ങിക്കിടന്ന അനിരുദ്ധനെ തന്റെ യോഗശക്തിയാൽ ആരും അറിയാതെ ശോണിതപുരത്തേയ്ക്കു കൊണ്ടുവന്ന്, തന്റെ സഖിയായ ഉഷയ്ക്കു നൽകി. (ശരീരത്തിൽ സാക്ഷിയുടെ അനുഭവമുണ്ടാകാൻ തുടങ്ങി.) ഉഷ പ്രസന്നയായി അനിരുദ്ധനുമൊത്ത് ആനന്ദിയ്ക്കാൻ തുടങ്ങി. ഉഷയിൽ മനസ്സു ചേർന്നുപോകയാൽ ദിവസങ്ങൾ കഴിഞ്ഞുപോയത് അനിരുദ്ധൻ അറിഞ്ഞില്ല.

ഉഷയ്ക്ക് പുരുഷസമ്പർക്കമുണ്ടെന്നുള്ള വാർത്ത രക്ഷാജനങ്ങളിൽ നിന്നും ഗ്രഹിച്ച ബാണന് കഠിനമായ ദുഃഖമുണ്ടായി. ഉടനെതന്നെ പുത്രിയുടെ മുറിയിൽ ചെന്നു നോക്കുമ്പോൾ ശ്യാമസുന്ദരനായ അനിരുദ്ധനുമൊന്നിച്ച് ഉഷ ചതുരംഗം വച്ചുകൊണ്ടിരിയ്ക്കുന്നതായി കണ്ടു. കോപാന്ധനായ ബാണൻ അനിരുദ്ധനുമായി ഘോരയുദ്ധംചെയ്തു. അവസാനം അനിരുദ്ധനെ നാഗപാശത്താൽ ബന്ധിച്ച് കാരാഗൃഹത്തിലാക്കി. ദുഃഖിതയായ ഉഷ വാവിട്ടുകരഞ്ഞു. ജീവൻ മുക്തി സുഖമനുഭവിച്ചുകൊണ്ടിരിക്കുമ്പോഴും, ബാണാസുരനെപ്പോലുള്ള ഏതെങ്കിലും ആസുരീപ്രകൃതി വന്നുപോയാൽ വിക്ഷേപമുണ്ടാകും. അപ്പോൾ സാക്ഷി ബന്ധനസ്ഥനായതുപോലുള്ള അനുഭവമുണ്ടാകുന്നു.

നാരദൻ അനിരുദ്ധന്റെ ബന്ധനകഥ ദ്വാരകയിൽ അറിയിച്ചു. പ്രദ്യുമ്നൻ, സാത്യകി, ഗദൻ, സാംബൻ, നന്ദൻ, ഉപനന്ദൻ, ഭദ്രൻ ആദിയായ യാദവവീരന്മാരോടും, പന്ത്രണ്ട് അക്ഷൗഹിണി പടയോടുംകൂടി ഭഗവാൻ ബാണന്റെ ശോണിതപുരിയെ വളഞ്ഞു. (ദേഹധർമത്തെ വളഞ്ഞു.) (10.63.3,4.) ക്രുദ്ധനായ ബാണാസുരൻ സൈന്യസമേതം നഗരത്തിനു പുറത്തു വന്നു. ശ്രീ പരമേശ്വരനും നന്ദി മുതലായ അനുചരരൊന്നിച്ച് ബാണനു സഹായമായി എത്തി. ഉഗ്രമായ യുദ്ധമാരംഭിച്ചു. (10.63.6.) ഈ ഭയങ്കരയുദ്ധം കാണുവാനായി ദേവ, സിദ്ധ, ചാരണ, ഗന്ധർവാദികൾ വിമാനങ്ങളിൽ ആകാശദേശത്തു നിരന്നു. സദാശിവന്റെ പാശുപതം ശ്രീകൃഷ്ണന്റെ നാരായണാസ്ത്രത്താൽ ശാന്തമായി. ബാണൻ തന്റെ സൈന്യങ്ങൾ തോറേറാടുന്നതുകണ്ട് ക്രുദ്ധനായി ശ്രീകൃഷ്ണനോട് ഏറ്റു. അയാൾ ഒന്നിച്ച്



അഞ്ഞൂറസ്ത്രങ്ങൾ അയച്ചതെല്ലാം ശ്രീകൃഷ്ണൻ ശിഥിലമാക്കിയിട്ട്, ബാണനേയും സൈന്യങ്ങളേയും അസ്ത്രങ്ങളാൽ കഠിനമായി പ്രഹരിച്ചു. ബാണന്റെ ജീവൻ അപകടത്തിലായെന്നു കണ്ട ബാണമാതാവ് നഗ്നയായി യുദ്ധരംഗത്തേയ്ക്ക് ഓടിയെത്തി. അവരെ നഗ്നയായി കാണുന്നത ധർമ്മമാകയാൽ ഭഗവാൻ പെട്ടെന്ന് മുഖം തിരിച്ചു കളഞ്ഞു. ആ സമയത്ത് ബാണൻ ഓടി കോട്ടയ്ക്കുള്ളിൽ കയറി തല്ക്കാലത്തേയ്ക്കു രക്ഷപ്പെട്ടു. യുദ്ധരംഗത്ത് ശിവഗണങ്ങൾ സർവത്ര വന്ന് നിറഞ്ഞ് യുദ്ധം പൂർവാധികം ഭയങ്കരമായി തുടർന്നു. ശിവജ്വരവും വിഷ്ണുജ്വരവും തമ്മിൽ ഏറ്റുമുട്ടി.(10.63.23.) പരാജയപ്പെട്ട ശിവജ്വരം ശ്രീകൃഷ്ണനെ ശരണം പ്രാപിച്ച് ഇപ്രകാരം സ്തുതിച്ചു: "ഹേ ദേവാ! അനന്തശക്തനായ അങ്ങ് എല്ലാവരുടേയും അന്തരാത്മാവാണ്. അവിടുന്ന് ഏകമാത്രജ്ഞാനസ്വരൂപനും, സംസാരത്തിന്റെ സൃഷ്ടി, സ്ഥിതി, ലയകാരണനാണെങ്കിലും സർവവികാരരഹിതമായ ശുദ്ധബ്രഹ്മവുമാണ്. ഇപ്രകാരമുള്ള പരമേശ്വരനായ അങ്ങയെ ഞാൻ നമസ്കരിയ്ക്കുന്നു. കാലം, ദൈവം, കർമ്മം, ജീവൻ, സ്വഭാവം, സൂക്ഷ്മഭൂതങ്ങൾ, ശരീരം, സൂത്രാത്മാവ്, അഹങ്കാരം, ഏകാദശേന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ ഇവയെല്ലാം ചേർന്നതായ ലിംഗദേഹവും, അതിന്റെ ജനനം, വളർച്ച ഇവയും എല്ലാം അവിടുത്തെ മായമാത്രമാണ്. അപ്രമേയനായ അവിടുത്തെ ഞാൻ നമസ്കരിയ്ക്കുന്നു. ശരണം പ്രാപിയ്ക്കുന്നു. അവിടുന്ന് ലീലയാൽ ധരിയ്ക്കുന്ന അനേകരൂപങ്ങളെക്കൊണ്ട് ദേവന്മാരെയും, സാധുക്കളേയും, ലോകമര്യാദകളേയും സംരക്ഷിയ്ക്കുന്നു. കുമാർഗചാരികളേയും, ഹിംസാവൃത്തിയിൽ ആനന്ദിയ്ക്കുന്നവരേയും അവിടുന്നു സംഹരിയ്ക്കുന്നു. പൃഥ്വിയുടെ ഭാരനാശത്തിനായുള്ളതാണ് അവിടുത്തെ ഈ അവതാരം. ഉഗ്രവും, അതേസമയംതന്നെ അതീവ ശാന്തവും, അതിഭയങ്കരവും, ദുസ്സഹ തേജോരൂപിയുമായ അവിടുത്തെ ജ്വരത്താൽ ഞാൻ അതീവ സന്തപ്തനായിരിയ്ക്കുന്നു. ദേഹധാരികൾക്ക് അങ്ങയുടെ ചരണങ്ങൾ ശരണമാകുന്നതുവരെ മാത്രമേ താപങ്ങളുണ്ടാകാവൂ. അങ്ങേ ചരണങ്ങളിൽ ആശ്രയിച്ച എനിയ്ക്ക് ഇനി എപ്രകാരമാണ് ദുഃഖമുണ്ടാവുക?"

ജീവൻമുക്തിദശയിൽ പ്രാണനുള്ളതുകൊണ്ട് പ്രാരബ്ധകർമങ്ങളുമുണ്ടായിരിയ്ക്കും. കർമ്മം, ഏതെങ്കിലും പ്രവൃത്തിയ്ക്കു കാരണമാകുമെന്നുള്ളതിനാൽ പ്രാണനെ ശാന്തമാക്കിവയ്ക്കേണ്ടതാവശ്യമാണ്. പ്രാരബ്ധകർമങ്ങൾ ചെയ്തുകൊണ്ടുതന്നെ യോഗശക്തി വർധിപ്പിയ്ക്കുവാൻ കഴിയുമെന്നുള്ളതിനാൽ യോഗദ്വാരാ പ്രാണനെ ശാന്തമാക്കാൻ കഴിയും.

ശിവജ്വരത്തിന്റെ സ്തുതിയാൽ പ്രസാദിച്ച ഭഗവാൻ അതിനഭയം നൽകുകയും, ഈ സ്തുതി ചൊല്ലുന്നവർക്ക് ജ്വരഭീതിയുണ്ടാകുകയില്ലെന്ന് വരം കൊടുക്കുകയും ചെയ്തു. ശിവജ്വരം പോയതിനുശേഷം ബാണാസുരൻ വീണ്ടും യുദ്ധത്തിനു തയാറായി വന്നു. യുദ്ധം ഭയങ്കരമായി. ഭഗവാൻ, ബാണാസുരന്റെ കൈകൾ, വൃക്ഷശിഖരങ്ങളെന്ന പോലെ മുറിച്ചു വീഴ്ത്താൻ തുടങ്ങി. അതു കണ്ട് ഭക്തവത്സലനായ സദാശിവൻ ശ്രീകൃഷ്ണനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു: "വേദവാക്യങ്ങളിൽ മറഞ്ഞിരിയ്ക്കുന്ന പരം ജ്യോതിസ്സ്വരൂപമായ ബ്രഹ്മമാണ് അവിടുന്ന്. ശുദ്ധചിത്തരായ മഹാത്മാക്കൾ, അവിടുത്തെ ആകാശം പോലെ വ്യാപകവും, നിർവികാരവുമായി ദർശിയ്ക്കുന്നു. ആകാശം അവിടുത്തെ നാഭിയും, അഗ്നി മുഖവും, ജലം വീര്യവും, സ്വർഗം ശിരസ്സും, ദിക്കുകൾ ശ്രോത്രങ്ങളും, പൃഥ്വി ചരണവും, ചന്ദ്രൻ മനസ്സും, സൂര്യൻ നേത്രവും, രുദ്രൻ അഹങ്കാരവും, സമുദ്രം വയറും, ഇന്ദ്രിയങ്ങൾ കൈകളും, ഔഷധികൾ രോമങ്ങളും, മേഘം കേശവും, ബ്രഹ്മാവ് ബുദ്ധിയും, പ്രജാപതി ഉപസ്ഥവും, ധർമ്മം ഹൃദയവും, എന്നു വേണ്ട - ഈ സമ്പൂർണ ജഗത്തും അങ്ങുതന്നെയാണ്."

ഇവിടെ രുദ്രഭഗവാൻ, താൻ അഹങ്കാരത്തിന്റെ ദേവതയാണെന്നു സ്വയം വർണിച്ചിരിയ്ക്കുന്നു. കൈകളെ ഇന്ദ്രിയങ്ങളായും പറഞ്ഞിരിയ്ക്കുന്നു. അതിൽനിന്നും ശോണിതപുരത്തിലെ യുദ്ധം, അഹങ്കാരത്തേയും ഇന്ദ്രിയങ്ങളേയും ജയിയ്ക്കാനുള്ള യുദ്ധമാണെന്നു കാണാം. ഇവയെ ജയിച്ചാൽ ജീവന്മുക്തി സുഖത്തിൽ വിക്ഷേപമുണ്ടാകുകയില്ല.

രുദ്രഭഗവാൻ തുടർന്ന് ശ്രീകൃഷ്ണനെ സ്തുതിച്ചുകൊണ്ടു പറയുന്നു:"ധർമസംരക്ഷണത്തിനും സംസാരത്തിന്റെ അഭ്യുന്നതിക്കും വേണ്ടി അങ്ങ് ഈ അവതാരമെടുത്തിട്ടുള്ളതാണ്. ഞങ്ങളെല്ലാം അവിടുത്തെ പ്രഭാവത്താൽ ഏഴു ലോകങ്ങളേയും പാലനം ചെയ്യുകയാണ്. അവിടുന്ന് ഏകമാത്രമായ ആദിപുരുഷനും, അദ്വിതീയനും, തുരീയവും, സ്വയംപ്രകാശനും, സ്വയം കാരണരഹിതനും, എന്നാൽ എല്ലാററിനും കാരണവും, സർവേശ്വരനു മാകുന്നു. എങ്കിലും സമസ്തവിഷയങ്ങളേയും പ്രകാശിപ്പിയ്ക്കുന്നതിനായി സ്വയം മായയെ ആശ്രയിച്ച്, ഗുണങ്ങളുടെ വികാരരൂപങ്ങളായ ദേവ, മാനുഷ, തിര്യഗാദി ഭിന്നഭിന്നശരീരങ്ങളിൽ ഭിന്നഭിന്ന രൂപങ്ങളിൽ പ്രതീതമാകുന്നു. സൂര്യൻ തന്നാൽ സൃഷ്ടിയ്ക്കപ്പെട്ട മേഘങ്ങളാൽ ആച്ഛാദിതമാകുന്നുണ്ടെങ്കിലും, ആ മേഘങ്ങളേയും, ലോകത്തിലുള്ള അനേകവസ്തുരൂപ ങ്ങളേയും പ്രകാശിപ്പിയ്ക്കുന്നതുപോലെ സ്വയം പ്രകാശനായ അവിടുന്നും ഗുണങ്ങളാൽ ആച്ഛാദിതനായിട്ട് ആ ഗുണങ്ങളെത്തന്നേയും, ഗുണാഭിമാനികളായ ജീവികളേയും പ്രകാശിപ്പിയ്ക്കുന്നു. എന്നാലും സർവസാക്ഷിയായ അങ്ങേയ്ക്ക് സംസാരവുമായി സംഗം ഉണ്ടാകുന്നില്ല. അവിടുത്തെ മായയാൽ മോഹിതരായവർ സ്ത്രീ, പുത്രൻ, ഗൃഹം, ധനം മുതലായവയിൽ ആസക്തരായി, സംസാരരൂപമായ ദുഃഖസാഗരത്തിൽ മുങ്ങിപ്പോകുന്നു. കാരുണ്യപൂർവം അവിടുന്നു നൽകിയ മനുഷ്യജന്മത്തിൽ

അങ്ങയുടെ ചരണകമകലങ്ങളിൽ പ്രീതിയുണ്ടാകാതെ, ഇന്ദ്രിയാരാമന്മാരായി അവിടുത്തെ വഞ്ചിയ്ക്കുന്നവർ തുലോം ശോചനീ യരാണ്. അവർ അമൃതിനെ ഉപേക്ഷിച്ചിട്ടു വിഷം പാനം ചെയ്യുന്നവർക്കു തുല്യരാണ്. ഞാനും ബ്രഹ്മാവും, സമസ്ത ദേവഗണങ്ങളും, ശുദ്ധചിത്തരായ മുനിജനങ്ങളും പ്രിയതമനും, പ്രഭുവും, പരമേശ്വരനും, സ്വന്തം ആത്മാവുമായ അവിടുത്തെ സർവപ്രകാരേണയും ശരണം പ്രാപിച്ചിരിയ്ക്കുന്നവരാണ്. ഹേ ദേവേശാ! സൃഷ്ടിസ്ഥിതിലയാദികൾക്കു കാരണഭൂതനും, സർവത്ര സമഭാവസ്ഥിതനും, അത്യന്തശാന്തനും, സർവരുടേയും സുഹൃത്തും, ആത്മാവും, ഈശ്വരനും, അദ്വിതീയനും, ജഗത്തിന്റെ അധിഷ്ഠാനവും അങ്ങുതന്നെയാണ്. സംസാരമുക്തിക്കായി അവിടുത്തെ ഞങ്ങൾ ഭജിയ്ക്കുന്നു.ഹേ പരമാത്മൻ! ഈ ബാണാസുരൻ എന്റെ ഒരു പ്രിയപ്പെട്ട ഭക്തനാണ്. ഞാൻ അഭയം ദാനം ചെയ്തിട്ടുള്ള അവനോട് അവിടുന്ന് പ്രഹ്ലാദനോടു പ്രദർശിപ്പിച്ച കാരുണ്യം കാണിയ്ക്കണമെന്ന് പ്രാർഥിയ്ക്കുന്നു.'' (10.63.45.)

ഇവിടെ ശങ്കരാദികളെ കാര്യബ്രഹ്മമായിട്ടും, ശ്രീകൃഷ്ണനെ കാരണബ്രഹ്മമായിട്ടും പറഞ്ഞിരിയ്ക്കുന്നു. കാര്യബ്രഹ്മത്തിൽ സംസാരം വർധിയ്ക്കാൻ ഇടയുണ്ട്. അതിനാൽ മനസ്സ് കാരണബ്രഹ്മത്തിൽ ചേർക്കണം. അതാണ് മനോനാശത്തിനുള്ള മാർഗം.

ശ്രീകൃഷ്ണൻ ഇപ്രകാരം മറുപടിയായി പറഞ്ഞു: ''അവിടുത്തെ ഇഷ്ടം ഞാൻ തീർച്ചയായും ചെയ്യാം. ബാണാസുരൻ, മഹാബലിയുടെ പുത്രനാകയാൽ എന്നാൽ ഹന്തവ്യനല്ല. മാത്രമല്ല - പ്രഹ്ലാദനോട് അവന്റെ സന്താനങ്ങളേയും ഞാൻ കൊല്ലുകയില്ലെന്നുറപ്പുകൊടുത്തിട്ടുണ്ട്. അവന്റെ അഹങ്കാരം നശിപ്പിയ്ക്കാൻവേണ്ടി അവന്റെ നാലു കൈകളൊഴിച്ച് മററുള്ളവ മുറിച്ചുകളഞ്ഞ് അങ്ങയുടെ വാക്ക് സത്യമാക്കുകയാണ് ഞാൻ ചെയ്തത്. പൃഥ്വിയ്ക്ക് ഭാരമായിരുന്ന അവന്റെ സേനയെ ഞാൻ നശിപ്പിച്ചു. ഇനി ബാണൻ ഭയരഹിതനായി അവിടുത്തെ പാർഷദമുഖ്യനായിരിയ്ക്കട്ടെ.'' ഭഗവാന്റെ അരുളപ്പാടു കേട്ട ഭക്തനായ ബാണാസുരൻ ഭഗവത്പാദങ്ങളിൽ പ്രണമിച്ചിട്ട്, അനിരുദ്ധനേയും ഉഷയേയും തേരിൽ കയററി ഭഗവാന്റെ സമീപത്തു കൊണ്ടുവന്നു.

ഭഗവാൻ അനിരുദ്ധനെ മുന്നിലാക്കി, എല്ലാവരുമൊന്നിച്ച് ദ്വാരകയിലേക്കു പുറപ്പെട്ടു. അനിരുദ്ധൻ സാക്ഷി അഥവാ തുരീയത്തിന്റെ രൂപമാണെന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലൊ. അതിനെ ആർക്കും നിരോധി യ്ക്കാനോ നിഷേധിയ്ക്കാനോ സാധ്യമല്ലാത്തതിനാലാണ്, ഭഗവാൻ അനിരുദ്ധനെ മുന്നിലാക്കി എന്നു പറഞ്ഞിട്ടുള്ളത്.

ഈ കഥ പ്രാതഃകാലത്തു സ്മരിയ്ക്കുന്നവർക്ക് ഒരിയ്ക്കലും പരാഭവമുണ്ടാവുകയില്ലെന്നുള്ളതാണ് ഫലശ്രുതി. തുരീയത്തിന്റെ സത്തപോലെ മഹത്തായ മറെറാന്നുമില്ല. വൃത്തി അതിൽത്തന്നെ സ്ഥിരമാക്കിവയ്ക്കാതെ സംസാരത്തിലേയ്ക്ക് അയച്ചാൽ നൃഗരാജാവിന്റെ അനുഭവമാണ് ഉണ്ടാവുക. ബ്രഹ്മാകാരവൃത്തിയെ സ്ഥിരമായി വച്ചു കൊള്ളണമെന്നു കാണിയ്ക്കാനായി അടുത്ത അധ്യായത്തിൽ നൃഗരാജാവിന്റെ കഥ വിവരിയ്ക്കുന്നു.





## പ്രകരണം ഒമ്പത്

### ദാനത്തിൽ വരുന്ന വിഘ്നം

ജ്ഞാനിഭക്തന്മാർ ഒരു ക്ഷണംപോലും ബ്രഹ്മാകാരവൃത്തി കൂടാതിരിക്കരുതെന്ന് ശ്രീശങ്കരൻ, അപരോക്ഷാനുഭൂതി എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിയ്ക്കുന്നു.

**നിമിഷാർധം ന തിഷ്ഠന്തി വൃത്തിം ബ്രഹ്മമയീം വിനാ**
**യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാ സനകാദി ശുകാദയഃ.**

ബ്രഹ്മാവ്, സനകാദികൾ, ശുകൻ മുതലായവർ-ഇവരെല്ലാം തന്നെ ബ്രഹ്മാകാരവൃത്തികൂടാതെ അരനിമിഷം പോലും കഴിച്ചിരുന്നില്ല. അതുപോലെ ജ്ഞാനിഭക്തരും സതതം ബ്രഹ്മാകാരവൃത്തിയോടെ ഇരിയ്ക്കേണ്ടതാണ്. പക്ഷെ ഇതു അത്യന്തം പ്രയാസമുള്ള ഒരു കാര്യമാണ്. പ്രാണമയ, മനോമയകോശങ്ങളിൽനിന്നും അനേകവിധ വൃത്തികൾ കടലിലെ തിരപോലെ പുറപ്പെട്ടുകൊണ്ടിരിയ്ക്കുന്നതിനാൽ ജീവന്, ജീവന്മുക്തിസുഖം ലഭിയ്ക്കുവാൻ പ്രയാസമുണ്ടാകുന്നു. ദാനം, യജ്ഞം, ലോകസേവ മുതലായവ ഏതെങ്കിലും ചെയ്യുവാൻ ഇച്ഛയുണ്ടാകുന്നു. ഈ ജഗത്ത് ഒരു ക്ലിപ്തകാലത്തിനുശേഷം നശിയ്ക്കുന്നതാണെന്നുള്ള അറിവുകൊണ്ടുമാത്രം വാസനകൾ ക്ഷയിയ്ക്കുകയില്ല. എന്നാൽ ജഗത്തുണ്ടായിട്ടേ ഇല്ല എന്നുള്ള ഭാവന കൊണ്ട് മനസ്സും പ്രാണനും ശാന്തമാകാൻ തുടങ്ങും. ജഗത്ത് സത്യമായിട്ടു തോന്നുന്നവർക്ക് ലോകത്ത് എന്തെങ്കിലും ചെയ്യാനുള്ള ഇച്ഛയുണ്ടാകും.അതി തീവ്രഭാവന ഏതിനെപ്പററി ഉണ്ടായാലും മനുഷ്യൻ അതായിത്തീരുക തന്നെ ചെയ്യും. മററുള്ള സ്മൃതികൾ ഇല്ലാതായിത്തീരുകയും ചെയ്യും. മദ്യപൻ മദ്യലഹരിയുടെ കൂടുതൽനിമിത്തം ലോകത്തെതന്നെ ശരിയ്ക്കു കാണാത്തതുപോലെ ജീവിയ്ക്കും. ദുഷിച്ച ദൃഷ്ടിയുള്ളവൻ എല്ലാവരിലും ദോഷം ദർശിയ്ക്കും.

ലോകവാസന, ദേഹവാസന, ശാസ്ത്രവാസന ഇവ മൂന്നും മലിനവാസനകളാണ്. ''ഞാൻ ഇന്നവിധം പ്രവർത്തിയ്ക്കും. തദ്വാരാ സകലരും എന്നെ പ്രശംസിയ്ക്കും'' എന്നുള്ള അഭിനിവേശം ലോകവാസനയാണ്. ഈ വാസനയുള്ളവർക്ക് ലോകസേവയ്ക്കും, ദാനാദികൾ നല്കുന്നതിനും ഇച്ഛയുണ്ടായിരിയ്ക്കും. സേവയും, ദാനവും നിഷ്കാമഭാവത്തിലുള്ളതാണെങ്കിൽ നല്ലതാണ്. അല്ല, ലോകവാസനയാണ് അവയ്ക്ക് പ്രേരകമായിട്ടുള്ളതെങ്കിൽ അവർക്ക് പദാർഥശോധന ചെയ്യുവാൻ സാധിയ്ക്കുകയില്ല. ഇതിനെപ്പററിയുള്ള ഒരു കഥയാണ് നൃഗമോക്ഷം.



ദ്വാരകയിൽ ഒരു ദിവസം ഉദ്യാനത്തിൽ കളിച്ചുകൊണ്ടിരുന്ന യാദവകുമാരന്മാർക്ക് ദാഹം തോന്നി. വെള്ളം കുടിയ്ക്കുന്നതിനായി അവർ ഒരു കിണറിന്റെ സമീപത്തു ചെന്ന് അതിൽ നോക്കിയപ്പോൾ അതു ജലശൂന്യമായി കണ്ടു; എന്നു മാത്രമല്ല, അതിവിചിത്രമായ ഒരു ഓന്ത് ആ കിണറ്റിൽ അകപ്പെട്ടുകിടക്കുന്നതായും കണ്ടു. ജീവകാരുണ്യപ്രേരിതരായ അവർ ആ ജീവിയെ കരയിലേയ്ക്ക് എടുക്കുന്നതിന് പല വിധത്തിൽ ശ്രമിച്ചിട്ടും സാധിക്കായ്കയാൽ അവർ വിവരം ശ്രീകൃഷ്ണനെ അറിയിച്ചു. ഭഗവാൻ യാതൊരു പ്രയാസവും കൂടാതെ അതിനെ തന്റെ കൈകൾ കൊണ്ടു വെളിയിൽ എടുത്തു. ഭഗവാന്റെ തൃക്കരസ്പർശമേററമാത്രയിൽ ആ ഓന്ത് അതിദിവ്യമായ മനുഷ്യരൂപം കൈക്കൊണ്ടു. ആ രൂപത്തിനോട് ഭഗവാൻ ചോദിയ്ക്കുകയാണ്: ''നീ ആരാണ്? മനോഹരരൂപിയായ നീ നിശ്ചയമായും ഒരു ദേവനായിരിയ്ക്കണം. നിനക്ക് ഓന്തിന്റെ രൂപം ഉണ്ടാകുവാനുള്ള കാരണമെന്താണ്? നിന്റെ വൃത്താന്തം കേൾക്കുവാൻ ഞങ്ങൾക്ക് ആകാംക്ഷയുണ്ട്.''

ആ ദേവരൂപി മറുപടി പറഞ്ഞു: ''ഞാൻ ഇക്ഷ്വാകുപുത്രനായ നൃഗനാണ്. ദാനവീരന്മാരുടെ പേരുകളിൽ ഒരു പക്ഷെ അവിടുന്ന് എന്റെ പേരും കേട്ടിരിയ്ക്കണം. ഹേ നാഥാ, സർവഭൂതങ്ങളുടേയും ആത്മസാക്ഷിയായ അവിടുത്തേയ്ക്ക് അഗോചരമായി യാതൊന്നും തന്നെയില്ല. കാലത്തിനും അങ്ങയുടെ ദൃഷ്ടിയെ മറയ്ക്കുവാനുള്ള ശക്തിയില്ല. എങ്കിലും അവിടുന്ന് ആജ്ഞാപിയ്ക്കുകയാൽ ഞാൻ എന്റെ വൃത്താന്തം പറയാം. ഹേ പ്രഭോ! ഈ പൃഥ്വിയിൽ എത്ര മണൽത്തരികളുണ്ടോ, ആകാശത്തിൽ എത്ര നക്ഷത്രങ്ങളുണ്ടോ, സാഗരത്തിൽ എത്ര ജലകണങ്ങളുണ്ടോ, അത്രയും ഉത്തമഗോക്കളെ അവയുടെ കുട്ടികളോടും വസ്ത്രഭൂഷണങ്ങളോടുംകൂടി ഞാൻ തപസ്വികളും, വേദപാഠികളും, സത്യപരായണരുമായ ബ്രാഹ്മണർക്ക് ദാനം ചെയ്തിട്ടുണ്ടാകണം. ഈ ദാനങ്ങളും, അനേകയജ്ഞങ്ങളും നടത്തിയതിനും പുറമേ പൂർത്തകർമങ്ങളായ കിണർ, കുളം ആദിയായവയും, വഴിയമ്പലം, സത്രം മുതലായവയും ജനങ്ങൾക്കുവേണ്ടി ഞാൻ നിർമിയ്ക്കുകയും ചെയ്തിട്ടുണ്ട്. (10.64.15) ഒരിയ്ക്കൽ അപരിഗ്രഹിയായ ഒരു ബ്രാഹ്മണന്റെ പശു, ദാനത്തിനായി ഞാൻ സംഭരിച്ചു നിർത്തിയിരുന്ന പശുക്കളുടെ കൂട്ടത്തിൽപ്പെട്ടു. ഈ വസ്തുത അറിയാതെ ഞാൻ അതിനെ മറെറാരു ബ്രാഹ്മണന് ദാനമായിക്കൊടുത്തു. ദാനം ലഭിച്ച ബ്രാഹ്മണൻ ആ പശുവിനേയുംകൊണ്ട് പോകുന്ന വഴി, അതിന്റെ വാസ്തവത്തിലുള്ള ഉടമസ്ഥൻ കണ്ട് ആ പശു തന്റേതാകയാൽ തിരിച്ചുതരണമെന്നാവശ്യപ്പെട്ടു. നൃഗരാജാവ് തനിയ്ക്ക് ദാനമായിത്തന്ന പശുവാണെന്നു പറഞ്ഞ് ബ്രാഹ്മണൻ പശുവിനെ കൊടുത്തില്ല. രണ്ടുപേരും തമ്മിൽ വഴക്കായി. അവസാനം പരാതിയുമായി എന്നെ സമീപിച്ചു. എനിയ്ക്ക് എന്റെ തെററു മനസ്സിലായി. അവരിൽ ആരെങ്കിലും ഒരാൾ ആ പശുവിന്മേലുള്ള അവകാശമുപേക്ഷിച്ചാൽ അതിനു പകരമായി ഒരു ലക്ഷം ഉത്തമപശുക്കളെ നൽകാമെന്നും, മനസ്സറിയാതെ വന്ന അപരാധത്തെ ക്ഷമിയ്ക്കണമെന്നും രണ്ടു പേരോടും ഞാൻ പ്രാർഥിച്ചു. പക്ഷെ രണ്ടുപേരും എന്റെ അപേക്ഷ സ്വീകരിയ്യക്കാതെ പശുവിനെ അവിടെ വിട്ടിട്ട് പൊയ്ക്കളഞ്ഞു. കാലം കഴിഞ്ഞു. ഞാൻ മരിച്ചു. മരണശേഷം ഞാൻ ധർമരാജാവിന്റെ സന്നി ധിയിൽ ആനീതനായി. അദ്ദേഹം പറഞ്ഞു: ''നീ വളരെ അധികം പുണ്യകർമങ്ങൾ ചെയ്തിട്ടുണ്ടെങ്കിലും,ഒരു ബ്രാഹ്മണന്റെ പശുവിനെ അപഹരിച്ചതായ പാപവും ചെയ്തിട്ടുണ്ട്. നിന്റെ അഭിപ്രായപ്രകാരം, ഏതു പ്രവൃത്തിയുടെ ഫലം ആദ്യമനുഭവിയ്ക്കണമെന്നറിയിച്ചാൽ അതനു സരിച്ചു വേണ്ട ഏർപ്പാടുകൾ ചെയ്യാവുന്നതാണ്.'' ആദ്യം പാപഫലമനുഭവിച്ചുകൊള്ളാമെന്നു ഞാൻ പറഞ്ഞ പ്രകാരം അദ്ദേഹം എനിയ്ക്ക് ഈ ഓന്തിന്റെ ജന്മം നൽകി. അതും എനിയ്ക്ക് ഇപ്പോൾ ഒരു പരമഭാഗ്യമായി പരിണമിച്ചിരിയ്ക്കു ന്നു. അവിടുത്തെ ദർശനത്തിന് എനിയ്ക്കുണ്ടായിരുന്ന അതിയായ ആഗ്രഹം ഇന്നു സഫലമായിത്തീർന്നു. ഇനി എനിയ്ക്കു ദേവലോകത്തേയ്ക്ക് പോകുന്നതിന് ദയാപൂർവം അനുജ്ഞ നൽകിയാലും. കൂടാതെ എന്റെ ചിത്തം സദാ അവിടുത്തെ ചരണങ്ങളിൽ ചേർന്നിരിയ്ക്കുവാൻ എന്നെ അനുഗ്രഹിയ്ക്കണമെന്നും അപേക്ഷിച്ചുകൊള്ളുന്നു. (10.64.28.)

ഇവിടെ ലോകവാസനയുടെ രൂപം കാണാം. ജീവന്മുക്തി സുഖത്തിന് ആ വാസന വിഘ്നമാണ്. ലോകനന്മ ചെയ്യാനുള്ള വൃത്തിയുടെ പിന്നിൽ അഹങ്കാരമൊളിച്ചിരിയ്ക്കുന്നതിനാൽ വളരെ കരുതലാവശ്യമാണ്. സദ്ഗുണവൃത്തിയാണെങ്കിലും, അതിലും ഉപരിയായ ഒരു മഹാസത്യമുണ്ടെന്ന് ഓർമിയ്ക്കാതെ ആ വൃത്തിതന്നെ സത്യമെന്നു കരുതാൻ ഇടവന്നേയ്ക്കും. അല്പമെങ്കിലും വിപരീതഭാവന വന്നുപോയാൽ ബ്രഹ്മഭാവം വിട്ടുപോകും. മാണ്ഡൂക്യോപനിഷത്തിൽ ഗൗഡപാദാചാര്യരുടെ കാരികയുടെ നാലാം പ്രകരണം തൊണ്ണൂററിഏഴാമതു മന്ത്രം നോക്കുക:

**അണുമാത്രേഽപി വൈധർമ്യേ ജായമാനേഽവിപശ്ചിതഃ**
**അസംഗതാ സദാ നാസ്തി കിമുതാവരണച്യുതിഃ.**

അണുമാത്രമെങ്കിലും വൈധർമ്യം അഥവാ വിജാതീയ പ്രത്യയമുണ്ടായാൽ ആ അവിവേകിയ്ക്ക് അസംഗനായിരിയ്ക്കുവാൻ സാധ്യമല്ല. അപ്പോൾ അവരുടെ ആവരണം നീങ്ങാത്തതിൽ എന്താണ് പറയാനുള്ളത്?

നൃഗരാജാവിന് അല്പമാത്രമേ ആവരണമുണ്ടായിരുന്നുള്ളു. അതു ഭഗവത് സ്പർശംകൊണ്ടു നീങ്ങിഅദ്ദേഹം അസംഗനായിത്തീർന്നു. അദ്ദേഹം ഭഗവാന്റെ ചരണകമലങ്ങളിൽ നമസ്കരിച്ച്, അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി, എല്ലാവരും നോക്കിനില്ക്കെ തേജസ്സേറിയ ഒരു വിമാനത്തിൽ കയറി ദേവലോകത്തേയ്ക്കു പോയി. (10.64.30.)



നൃഗൻ യാത്രയായശേഷം ഭഗവാൻ ഉപദേശരൂപേണ അവിടെ ഉണ്ടായിരുന്നവരോടായി ഇപ്രകാരം പറഞ്ഞു: "ആരും ബ്രാഹ്മണരുടെ ധനം അപഹരിച്ചുപോകരുത്. അത് എത്രയും അല്പമാണെങ്കിൽക്കൂടി അഗ്നിയെപ്പോലെ തേജസ്വികളാണെങ്കിൽപ്പോലും ദഹിയ്ക്കുകയില്ല. വിഷം അത് കഴിയ്ക്കുന്നവനെ മാത്രമേ കൊല്ലുകയുള്ളു. അഗ്നിയെ ജലത്താൽ ശാന്തമാക്കാം. എന്നാൽ ബ്രാഹ്മണന്റെ ധനമാകുന്ന അഗ്നി, കുലത്തെക്കൂടി ഉന്മൂലനം ചെയ്യും. ബ്രാഹ്മണന്റെ മുതൽ പൂർണസമ്മതത്തോടുകൂടി അല്ലാതെ എടുത്താൽ, ആ പ്രവൃത്തി മൂന്നു തലമുറകളെ അധോഗതിയിലെത്തിയ്ക്കും. ബലാത്ക്കാരമായി പിടിച്ചുപറിയ്ക്കുകയാണെങ്കിൽ പത്തു തലമുറകൾക്കു നാശമുണ്ടാകും. ബ്രാഹ്മണന്റെ നിത്യവൃത്തി അപഹരിയ്ക്കുന്നവൻ, അറുപതിനായിരം സംവത്സരം വിഷ്ഠയിലെ കൃമിയായി കിടക്കേണ്ടിവരും. അവർ ചിലപ്പോൾ പാമ്പായിട്ടും ജനിച്ചു എന്നു വരാം. ബ്രാഹ്മണൻ ക്രോധിച്ചാലും അങ്ങോട്ടു ദ്വേഷിയ്ക്കരുത്. അവർ ശപിച്ചാൽക്കൂടി നമസ്കരിയ്ക്കുകയേ ചെയ്യാവൂ. ഞാൻ ബ്രാഹ്മണരെ ത്രികാലങ്ങളിലും നമസ്കരിയ്ക്കുന്നതുപോലെ നിങ്ങളും ചെയ്യണം. അങ്ങനെ ചെയ്യാത്തവർ എന്റെ ശിക്ഷയ്ക്ക് പാത്രമായിത്തീരും."(10.64.42.)

പണ്ട്, സംയമികളും വൈരാഗ്യവാന്മാരുമായ ഉത്തമബ്രാഹ്മണരുടെ ഗൃഹങ്ങളിൽ (ഗുരുകുലം) താമസിച്ചാണ് വിദ്യാഭ്യാസം നിർവഹിച്ചിരുന്നത്. അവർ ജനങ്ങൾക്ക് തത്ത്വജ്ഞാനം ഉപദേശിച്ചിരുന്നു. ഈ വ്യവസ്ഥ നിന്നുപോയതോടുകൂടി സമുദായത്തിൽ ആത്മജ്ഞാനസമ്പന്നർ ഇല്ലാതായിത്തീർന്നു. ഈ കാലത്ത് വിദ്യാപ്രചാരകന്മാരായി, ബ്രഹ്മനിഷ്ഠയോടുകൂടി ജീവിയ്ക്കുന്ന ബ്രാഹ്മണരും ഇല്ലെന്നു തന്നെ പറയാം. അവർ ഇന്ന് മറെറല്ലാവരെയും പോലെ എല്ലാ പ്രവൃത്തികളും ചെയ്തു ജീവിയ്ക്കുകയാണ്. അതിനാൽ ജനങ്ങളുടെ ഇടയിലും ശരിയായവിധത്തിലുള്ള സംയമം കാണുന്നില്ല.

ഇനി അറുപത്തഞ്ചാം അധ്യായത്തിൽ ബലരാമന്റെ ഗോകുലയാത്രയെപ്പററിയാണ് പറയുന്നത്. ബലരാമൻ ജ്ഞാനത്തിന്റെ സ്വരൂപമാണ്.(10.85.39.) അദ്ദേഹം ഒരിയ്ക്കൽ ബന്ധുജനസന്ദർശനാർഥം നന്ദവ്രജത്തിൽ എത്തി. നന്ദഗോപരും യശോദയും സ്നേഹവാത്സല്യങ്ങളോടുകൂടി അദ്ദേഹത്തെ സ്വീകരിച്ചു സൽക്കരിച്ചു. വിവരമറിഞ്ഞ ഗോപന്മാർ നന്ദഗോപരുടെ ഗൃഹത്തിലെത്തി ബലരാമനെ നമസ്കരിച്ചു. ബലരാമൻ സ്നേഹപൂർവം എല്ലാവരുടേയും കുശലങ്ങൾ അന്വേഷിച്ചു. കംസനിഗ്രഹത്തിലും ദ്വാരകാപുരി നിർമിച്ചതിലും തങ്ങൾക്കുള്ള ആഹ്ലാദത്തെ അറിയിച്ചുകൊണ്ട്, ഗോപന്മാർ രാമകൃഷ്ണന്മാരുടെ യോഗക്ഷേമത്തെപ്പററി ചോദിയ്ക്കുകയും ആശംസകൾ അർപ്പിയ്ക്കുകയും ചെയ്തു.

പ്രേമസ്വരൂപിണികളായ ഗോപികളും അവിടെ ആഗതരായി ബലരാമനെ വണങ്ങി. അവരിൽ ഒരു ഗോപി ഉത്കണ്ഠപൂർവം ചോദിയ്ക്കുകയാണ്: "ശ്രീകൃഷ്ണന് സുഖം തന്നെയല്ലേ ? അദ്ദേഹം ഭാഗ്യഹീനകളായ ഞങ്ങളെ വല്ലപ്പോഴും ഓർമിയ്ക്കാറുണ്ടോ ? മാതാപിതാക്കന്മാരെ കാണുന്നതിനുവേണ്ടി എങ്കിലും ഇങ്ങോട്ടു വരുമോ? വന്നിരുന്നെങ്കിൽ ഞങ്ങൾക്കും ഒന്നു കാണാമായിരുന്നു. അദ്ദേഹത്തിനുവേണ്ടി ഞങ്ങൾ ഞങ്ങളുടെ എല്ലാം ഉപേക്ഷിച്ചവരാണ്. പക്ഷെ, അദ്ദേഹം ഞങ്ങളെ വിട്ടു പൊയ്ക്കളഞ്ഞു. 'നിങ്ങളുടെ സ്നേഹത്തിന് പ്രത്യുപകാരം ചെയ്യാൻ ഞാൻ ശക്തനല്ല'എന്ന് ഒരിയ്ക്കൽ ഞങ്ങളോടു പറഞ്ഞ ആ കൃഷ്ണന്റെ കപടവാണികൾ എങ്ങനെയാണ് വിശ്വസി യ്ക്കുക ?"

മറെറാരു ഗോപി പറഞ്ഞതിപ്രകാരമാണ്: "നഗരത്തിലുള്ള സ്ത്രീകൾക്ക് ഗ്രാമീണരായ ഞങ്ങളെക്കാൾ സാമർഥ്യം കൂടും. അവർ കൃഷ്ണന്റെ മധുരവാക്കുകൾ വിശ്വസിയ്ക്കുന്നുണ്ടോ ?"

വേറൊരു ഗോപിയാണ് മറുപടി പറഞ്ഞത്. അവൾ പറഞ്ഞു: "കൃഷ്ണന് മധുരവും, വിചിത്രവുമായ രീതിയിൽ സംസാരിയ്ക്കാനറിയാം. അതുകൊണ്ട് പട്ടണവാസികളാണെങ്കിലും അദ്ദേഹത്തിന്റെ വാണിയിൽ മയങ്ങിപ്പോകാതിരിയ്ക്കുകയില്ല."

ഇനിയും ഒരു ഗോപി ഈദൃശസംസാരത്തിൽ അസഹിഷ്ണുവായി പറയുന്നു: "മതിയാക്കൂ, അദ്ദേഹത്തെപ്പററിയുള്ള സംസാരം അവസാനിപ്പിയ്ക്കൂ. നമ്മെ കൂടാതെ അദ്ദേഹത്തിനു കഴിയാമെങ്കിൽ നമുക്കും അദ്ദേഹമില്ലാതെ ദിനരാത്രങ്ങൾ കഴിച്ചുകൂട്ടുവാൻ സാധിയ്ക്കും. പക്ഷെ ഒരു വ്യത്യാസമുണ്ട്. അദ്ദേഹം ആനന്ദമായിക്കഴിയുമ്പോൾ നാം ദുഃഖത്തിൽ കഴിയുന്നു എന്നു മാത്രം."

ഇവിടെ ശ്രീകൃഷ്ണൻ ബ്രഹ്മാകാരവൃത്തിയോടെ ഇരിയ്ക്കുന്നതിനാൽ സദാ ആനന്ദപൂർവം കഴിയുമ്പോൾ, ഇടയ്ക്കിടെ സംസാരത്തിന്റെ ഓർമ വരുന്ന ഗോപികൾ വിയോഗദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നു എന്നു മനസ്സിലാക്കാം.

ഭഗവാന്റെ ലീലകൾ ഓർമിച്ചു സങ്കടനിമഗ്നരായ ഗോപികൾ കരയാൻ തുടങ്ങി. ബലരാമൻ അവരെ കൃഷ്ണന്റെ സന്ദേശമറിയിച്ച് ആശ്വസിപ്പിച്ചു. മനഃസമാധാനം കൈവന്ന ഗോപികൾക്ക് പ്രേമഭാവം വർദ്ധിക്കുകയാൽ ബ്രഹ്മാകാരവൃത്തിയുണ്ടാകാൻ തുടങ്ങി. ബലരാമൻ വ്രജത്തിൽ രണ്ടുമാസക്കാലം താമസിച്ചു. അതു വേനൽക്കാലമായിരുന്നു. അക്കാലത്ത് വരുണദേവന്റെ ആജ്ഞയാൽ വാരുണീദേവി, വൃക്ഷങ്ങളിൽനിന്ന് മധുരൂപത്തിൽ ധാരധാരയായി ഒഴുകി. ആ വനം മുഴുവൻ അതിന്റെ സുഗന്ധം വ്യാപിച്ചു. ബലരാമനും ഗോപികളും ആ സുഗന്ധത്താൽ ആകൃഷ്ടരായി ആ വനത്തിൽ എത്തി യഥേഷ്ടം വാരുണീപാനം



ചെയ്തു, ആനന്ദിച്ചു. (10.65.20.)

(വരുണദേവൻ സച്ചിദാനന്ദത്തിന്റെ സ്വരൂപമാണ്. അതിനെപ്പററി ഇരുപത്തൊമ്പതാമധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. വാരുണീദേവിയുടെ മധുധാര എന്നാൽ ബ്രഹ്മാകാര വൃത്തി എന്നു മനസ്സിലാക്കണം.)

ബലരാമന്റെ നേത്രങ്ങൾ ആനന്ദലഹരിയാൽ വികസിച്ചു. അദ്ദേഹം ജലക്രീഡയ്ക്കായി യമുനയെ വിളിച്ചു. യമുന ഈ ക്ഷണം അനാദരിച്ചു ചെല്ലാതിരുന്നതിനാൽ ക്രുദ്ധനായ ബലരാമൻ തന്റെ കലപ്പയെടുത്തു യമുനയെ അതിനാൽ വലിയ്ക്കുകയും, തന്റെ ആജ്ഞയെ ധിക്കരിച്ച അവളെ ഖണ്ഡം ഖണ്ഡമായി മുറിയ്ക്കുമെന്നു ഭീഷണിപ്പെടുത്തുകയും ചെയ്തു. ഭയാക്രാന്തയായ യമുന പശ്ചാത്താപത്തോടു കൂടി തന്നോടു ക്ഷമിയ്ക്കണമെന്നും, ശേഷരൂപത്തിൽ സമ്പൂർണവിശ്വത്തേയും ധരിച്ചിരിയ്ക്കുന്ന ബലരാമന്റെ പരമാർഥം ഞാൻ അറിഞ്ഞിരുന്നില്ലെന്നും, ശരണം പ്രാപിച്ച തന്നെ രക്ഷിയ്ക്കണമെന്നും അപേക്ഷിച്ചു. ബലരാമൻ യമുനയ്ക്ക് മാപ്പു നല്കിയതിനുശേഷം ഗോപികളൊന്നിച്ച് യമുനയിൽ ഇറങ്ങി ജലക്രീഡ ചെയ്തു. കരയ്ക്കു കയറിയപ്പോൾ ലക്ഷ്മീദേവി പ്രത്യക്ഷപ്പെട്ട് രാമന് ഒരു മാലയും, വിശേഷപ്പെട്ട വസ്ത്രഭൂഷണങ്ങളും നല്കുകയുണ്ടായി. ഇന്നും യമുന, ബലരാമൻ കലപ്പകൊണ്ടു വലിച്ച മാർഗത്തിൽക്കൂടിയാണ് ഒഴുകുന്നത്. ഇപ്രകാരം വ്രജബാലികമാരൊന്നിച്ച് ബലരാമൻ കഴിച്ചുകൂട്ടിയ രണ്ടു മാസത്തെ രാത്രികൾ ഒരു രാത്രിപോലെ അവർക്കു തോന്നിയിരുന്നു. (10.65.32.)

സംസാരത്തിന്റെ സ്വരൂപമാണ് യമുന. ജ്ഞാനികൾക്കും, ഭിക്ഷയ്ക്കായും മററും സംസാരികളുമായി ഇടപെടേണ്ടതായി വരും. സ്വയം സംസാരത്തിൽ ഇറങ്ങിയാലും സംസാരത്തെ തന്റെ ഉള്ളിൽ കയറാൻ അനുവദിയ്ക്കാതിരുന്നാൽ ആത്മാനന്ദം സദാ ഉണ്ടായിരിയ്ക്കും. ജ്ഞാനികൾ ബ്രഹ്മാകാരവൃത്തി വിട്ടുകളയരുത്. ജ്ഞാനത്തിൽ ദൃഢനിഷ്ഠ ഇല്ലാതിരുന്നാൽ സംസാരഭാവം വന്നുകൂടുവാൻ എളുപ്പമുണ്ട്. അപ്പോൾ ദ്വൈതസംസ്കാരം സ്ഫുരിയ്ക്കുവാൻ ആരംഭിയ്ക്കും. ദ്വാരക യോഗമാർഗത്തിന്റെ സാധനയും, വ്രജഭൂമി ഭക്തിമാർഗത്തിന്റെ സാധനയുമാണ്. രണ്ടു സ്ഥലത്തും ചിലപ്പോഴെല്ലാം ദ്വൈതവ്യവഹാരം ചെയ്യേണ്ടതായിവരും. അതു ഭക്തരെ വിഷമിപ്പിയ്ക്കുന്നു. അതിനെപ്പററിയുള്ള കഥയാണ് അറുപത്താറ്, അറുപത്തേഴ് അധ്യായങ്ങളിൽ വിവരിച്ചിട്ടുള്ളത്. ബ്രഹ്മദശ ഉണ്ടാകുന്നതിന് മനോനാശവും വാസനാക്ഷയവും, തത്ത്വജ്ഞാനവും ശരിയ്ക്കും ഉണ്ടാകണം. നാരദൻ സകല കലാകുശലനായിരുന്നിട്ടും ആത്മവേത്താവല്ലാതിരുന്നതിനാൽ അദ്ദേഹം സന്താപഗ്രസ്തനാകുകയും, അതിന്റെ നിവാരണത്തിന് സനകാദികളിൽനിന്നും ബ്രഹ്മവിദ്യ അഭ്യസിച്ചതായും ഉള്ള കഥ, ഛാന്ദോഗ്യോപനിഷത്തിൽ പറഞ്ഞിട്ടുണ്ട്.

# പ്രകരണം പത്ത്

## ദ്വാരകയിൽ ദ്വൈതഭാവം മൂലമുള്ള വിഘ്നങ്ങൾ

നിർവികാരനായ ദ്രഷ്ടാവ്, സാധാരണഗതിയിൽ തന്റെ സ്വരൂപത്തിൽത്തന്നെയാണ് സ്ഥിതിചെയ്യുന്നതെങ്കിലും എന്തെങ്കിലും വൃത്തിയുണ്ടാകുമ്പോൾ അതിൽ ചൈതന്യത്തിന്റെ പ്രതിബിംബം പതിയുകയും, അതിന്റെ അവിവേകത്താൽ ദ്രഷ്ടാവ് വികാരിയെപ്പോലെ കാണപ്പെടുകയും ചെയ്യും. യോഗസൂത്രത്തിലെ രണ്ടാമത്തെ സൂത്രം ഇപ്രകാരം പറയുന്നു: അന്യ അവസ്ഥകളിൽ വൃത്തിയ്ക്ക് സാരൂപ്യമുണ്ടാകുന്നു. അതായത് - യോഗമല്ലാതുള്ള അവസ്ഥകളിൽ ആത്മാവ് വൃത്തിയുമായി ഏകരൂപമായതുപോലെ കാണപ്പെടുന്നു. അപ്രകാരമുള്ള അവസരങ്ങളിൽ അഹങ്കാരം ജനിയ്ക്കുന്നു. ദ്വൈതജ്ഞാനവും ഉണ്ടാകുന്നു. അങ്ങനെ ഉണ്ടാകുന്ന മിഥ്യ 'അഹന്ത'യുടെ ഒരുദാഹരണമാണ്. അറുപത്തിആറാം അധ്യായത്തിലെ പൗണ്ഡ്രകന്റെ കഥ. 'ഇദന്ത' യിൽ നിന്നുണ്ടാകുന്ന ദ്വൈതഭാവനാരൂപിയായ വാനരവൃത്തിയുടെ സ്വരൂപം അറുപത്തിഏഴാം അധ്യായത്തിലും വിവരിച്ചിരിയ്ക്കുന്നു.

ബലരാമൻ വ്രജത്തിലേയ്ക്ക് പോയിരുന്ന സമയത്ത് കരൂഷദേശത്തെ രാജാവായ പൗണ്ഡ്രകന്റെ സന്ദേശവുമായി ഒരു ദൂതൻ ദ്വാരകയിൽ എത്തി.ശ്രീകൃഷ്ണനുള്ള ആ സന്ദേശത്തിലെ ചുരുക്കമിതായിരുന്നു: "ഞാനാണ് ലോകരക്ഷയ്ക്കായി അവതരിച്ചിട്ടുള്ള സാക്ഷാൽ വാസുദേവൻ. അതിനാൽ നീ 'വാസുദേവ'നെന്ന നാമം ഉടനെ ഉപേക്ഷിയ്ക്കണം. കൂടാതെ നീ ഇപ്പോൾ ധരിച്ചുവരുന്ന എന്റെ ചിഹ്നങ്ങൾ ഉപേക്ഷിച്ച് എന്നെ ശരണം പ്രാപിച്ചുകൊള്ളണം. അല്ലാത്ത പക്ഷം ഉടൻ ഞാനുമായി യുദ്ധം ചെയ്യുന്നതിന് ഒരുങ്ങിക്കൊള്ളണം."(10.66.6.)

പൗണ്ഡ്രകൻ എന്നാൽ പിണ്ഡം എന്നർഥമുണ്ട്. ദേഹാഭിമാനി എന്നും പറയാം. ദേഹാഭിമാനികൾക്കാണ് മേൽപ്പറഞ്ഞവിധമുള്ള അഭിമാനം ഉണ്ടാകുന്നത്.

പൗണ്ഡ്രകന്റെ സന്ദേശം ശ്രവിച്ച്, ഉഗ്രസേനരാജാവുൾപ്പെടെയുള്ള സദസ്യർ പൊട്ടിച്ചിരിച്ചു.ഭഗവാൻ ദൂതനോടു പറഞ്ഞു: "അർഥമില്ലാത്ത സംസാരവുംമോഹങ്ങളും മതിയാക്കാത്തപക്ഷം, നിന്റെ രാജാവിന്റെ തല യുദ്ധഭൂമിയിൽ വച്ച് ഞാൻ ഛേദിയ്ക്കുമെന്നും, അവന്റെ ശരീരം നായ്, കുറുക്കൻ, കഴുകൻ മുതലായ ജന്തുക്കൾക്കു ഭക്ഷണമായിത്തീരുമെന്നും ഞാൻ പറഞ്ഞതായി നിന്റെ രാജാവിനെ അറിയിയ്ക്കുക." ഭഗവാന്റെ മറുപടി കേട്ട ദൂതൻ അവിടെ നിന്നും പോയി തന്റെ സ്വാമിയെ വിവരമറിയി ച്ചു.

ഭഗവാൻ രഥാരൂഢനായി കാശീനഗരത്തിലേയ്ക്കു പോയി. കാശിയിൽ ഭഗവാൻ എത്തിയതായറിഞ്ഞ



പൗണ്ഡ്രകൻ രണ്ട് അക്ഷൗഹിണി സൈന്യവുമായി നഗരത്തിനുവെളിയിൽ എത്തി. കാശിരാജാവ്, തന്റെ മിത്രമായ പൗണ്ഡ്രകനെ സഹായിയ്ക്കാൻ മൂന്ന് അക്ഷൗഹിണി സൈന്യങ്ങളുമായി തയാറായി. പൗണ്ഡ്രകൻ നാലു കൃത്രിമ കരങ്ങൾ നിർമിച്ച് തന്റെ ശരീരത്തോടു ഘടിപ്പിച്ച് അവയിൽ ശംഖ്, ചക്രം, ഗദ, പത്മം ഇവ ധരിച്ചിരുന്നു. അയാളുടെ കണ്ഠത്തിൽ കൗസ്തുഭമണിയും വനമാലയും ഉണ്ടായിരുന്നു. ഇപ്രകാരം ഒരു നടനെപ്പോലെ ശ്രീകൃഷ്ണന്റെ വേഷം ധരിച്ച് ഗരുഡധ്വജമുള്ള ഒരു രഥത്തിൽ കയറി തന്റെ നേരിട്ടുവന്ന പൗണ്ഡ്രകനെ കണ്ട് ഭഗവാന് ചിരി വന്നു. രണ്ടു രാജാക്കന്മാരുടെയും സൈന്യങ്ങൾ ഒന്നുചേർന്ന് ഭഗവാന്റെ നേരേ യുദ്ധം ആരംഭിച്ചു. ത്രിശൂലം, ഗദ, പരിഘം, ശക്തി, പ്രാസം, തോമരം, ഖഡ്ഗം, ബാണം തുടങ്ങിയ അനേക ആയുധങ്ങൾ പ്രയോഗിച്ചു. പ്രളയകാലത്തെ അഗ്നിപോലെ ആ ആയുധങ്ങൾ, പരിസരപ്രദേശങ്ങളിലുള്ള പ്രാണികൾക്കുകൂടി പീഡ ഉണ്ടാക്കുന്നതു കണ്ട് ഭഗവാൻ ശത്രുക്കളുടെ സൈന്യത്തെ കൂട്ടത്തോടെ നശിപ്പിയ്ക്കാൻ തുടങ്ങി. യുദ്ധം അതിഭയങ്കരമായിത്തീർന്നു.

(തേൾ, സർപ്പം മുതലായവ കടിയ്ക്കുമ്പോൾ ഉണ്ടാകുന്ന വേദനയ്ക്കു കാരണം ദേഹാഭിമാനമാണ്. അതാണ് പൗണ്ഡ്രകന്റെ സേന. പക്ഷെ ആത്മ ശക്തിയ്ക്ക് അതിനേക്കാൾ ബലമുണ്ട്. ഉറക്കത്തിൽ സകലദുഃഖങ്ങളും ഇല്ലാതാകുന്നതുപോലെ, ബ്രഹ്മാകാരവൃത്തിയാൽ ബ്രഹ്മദശപ്രാപ്തമാകുമ്പോൾ ദേഹത്തിന്റെ ദുഃഖങ്ങൾ അറിയുകയില്ല.)

സൈന്യങ്ങൾ മിക്കവാറും ഒടുങ്ങിയപ്പോൾ ഭഗവാൻ പൗണ്ഡ്രകനോടു പറഞ്ഞു: "ഇനി ഞാൻ നിന്റെ ദൂതനോടു പറഞ്ഞയച്ചതുപോലെ, എന്റെ സുദർശനത്തെ ഉപയോഗിയ്ക്കുവാൻ പോകുകയാണ്." പൗണ്ഡ്രകൻ മറുപടി പറഞ്ഞു: "നീ അസത്യത്തിൽ ജീവിയ്ക്കുന്നവനാണ്. എന്റെ വേഷഭൂഷകളും, പേരും വ്യാജമായി ഉപയോഗിച്ചു ഞെളിയുന്ന നിന്റെ കഥ കഴിയ്ക്കാൻ ഞാൻ തീരുമാനിച്ചുകഴിഞ്ഞു." ഈ തിരസ്കാരജല്പനത്തോടുകൂടി അവൻ ഭഗവാനെ ആക്രമിച്ചു. മൂന്നു ബാണങ്ങൾ കൊണ്ട് ഭഗവാൻ പൗണ്ഡ്ര കനെ തേരിൽനിന്നും താഴെ വീഴ്ത്തിയിട്ട്, ഇന്ദ്രൻ വ്രജത്താൽ പർവതങ്ങളുടെ പക്ഷങ്ങൾ ഛേദിച്ചതുപോലെ, സുദർശനത്താൽ അവന്റെ ശിരച്ഛേദം ചെയ്തു. (10.66.22.)

സുദർശനം എന്നാൽ സമ്യക്ദർശനമെന്നർഥമാണ്. സമ്യക്ദർശനംകൊണ്ട് ദേഹാഭിമാനം നശിയ്ക്കും. ലൗകിക ജ്ഞാനങ്ങളെല്ലാം അഹങ്കാരംകൊണ്ടുണ്ടാകുന്നവയാണ്. ആ അവിദ്യ, സമ്യക്ജ്ഞാനം (സുദർശനം) കൊണ്ടു മരിയ്ക്കും.

പൗണ്ഡ്രകവധത്തിനുശേഷം കാശിരാജാവിനേയും ഭഗവാൻ വധിച്ചു യുദ്ധം അവസാനിച്ചു. ഭഗവാൻ ദ്വാരകയിലേയ്ക്കു തിരിച്ചുപോയി. പൗണ്ഡ്രകൻ സദാ ഭഗവാന്റെ രൂപം ധ്യാനിച്ചിരുന്നതിനാൽ അയാൾക്ക് സാരൂപ്യമുക്തി ലഭിച്ചു. അതായത് അഹങ്കാരം ബ്രഹ്മാകാരമായിത്തീർന്നു.

കാശിരാജാവിന്റെ പുത്രനായ സുദക്ഷിണൻ തന്റെ പിതൃഹന്താവിനോടു പ്രതികാരം ചെയ്യാൻവേണ്ടി പരമശിവനെ ആരാധിച്ചു. ഭഗവാൻ പ്രത്യക്ഷനായപ്പോൾ, തന്റെ പിതൃഹന്താവിനെ കൊല്ലാനുള്ള വരമാണ് സുദക്ഷിണൻ ആവശ്യപ്പെട്ടത്. ബ്രാഹ്മണരെക്കൊണ്ട് ദക്ഷിണാഗ്നിയെ ആഭിചാരവിധിപ്രകാരം ആരാധിപ്പിച്ചാൽ അതിൽനിന്നും ഒരു അഗ്നി ഉണ്ടാകുമെന്നും, അത് ബ്രാഹ്മണഭക്തി ഇല്ലാത്തവരുടെ മേൽ പ്രവേശിച്ചാൽ ആഗ്രഹിക്കുന്ന ഫലം ഉണ്ടാകുമെന്നും അരുളിച്ചെയ്തിട്ട് ഭഗവാൻ അപ്രത്യക്ഷനായി. സുദക്ഷിണൻ പ്രാപ്തരായ ബ്രാഹ്മണരെക്കൊണ്ട് ശ്രീകൃഷ്ണനെ ഉദ്ദേശിച്ച് ആഭിചാരകർമം ആരംഭിച്ചു. അതിൽ നിന്നും ഉണ്ടായ കൃത്തിക എന്ന അഗ്നിയെ ദ്വാരകയെ ഭസ്മമാക്കാനായി നിയോഗിച്ചയച്ചു. അതിഘോരമായ ആ അഗ്നിയുടെ വരവു കണ്ട് ഭയവിഹ്വലരായ ദ്വാരകാവാസികൾ ശ്രീകൃഷ്ണനെ അഭയം പ്രാപിച്ചു. ആ അഗ്നി മഹേശ്വരന്റെ കൃത്തികയാണെന്നറിഞ്ഞ് ശ്രീകൃഷ്ണ ഭഗവാൻ അതിന്റെ നേരേ സുദർശനത്തെ പ്രയോഗിച്ചു. സുദർശനത്തിന്റെ ഉഗ്ര മായ ചൂട് സഹിയ്ക്കാൻ നിവൃത്തിയില്ലാതെ കൃത്തിക തിരിച്ച് കാശിയിലേയ്ക്ക് പാഞ്ഞുപോയി. അവിടെ ചെന്ന് ഋത്വിക്കുകളെ പീഡിപ്പിയ്ക്കാൻ തുടങ്ങി. സുദർശനം പിന്നാലെ ചെന്ന് കാശീപുരിയെ ഭസ്മമാക്കുകയും ചെയ്തു. (10.66.42.)

അന്യരെ ഉപദ്രവിയ്ക്കാൻ പ്രയോഗിയ്ക്കുന്ന യോഗസിദ്ധി, പ്രയോഗിയ്ക്കുന്ന യോഗിയ്ക്ക് പിന്നീടു വിധേയമായിരിയ്ക്കുകയില്ല. എന്നു മാത്രമല്ല,സുദർശനം(സമ്യക്ദർശനം) സ്വാധീനമായിട്ടുള്ളവരുടെ നേരേ ഒരു സിദ്ധിയ്ക്കും ഒന്നും ചെയ്യാൻ സാധിയ്ക്കുകയുമില്ല. സിദ്ധിയിലും ദ്വൈതഭാവമുണ്ട്. ഒരു യോഗിയ്ക്കും, മറ്റൊളെ അയാളുടെ കർമഫലം അനുഭവിപ്പിയ്ക്കാതിരിയ്ക്കാൻ ശക്തിയുമില്ല. അതിനാൽ സിദ്ധികൾക്ക് മോഹിയ്ക്കാതെ സമ്യക്ദർശനം സ്വാധീനമാകാൻ പ്രയത്നിക്കുകയാണ് വേണ്ടത്.

സമ്യക്ദർശനത്തിനുള്ള മുഖ്യമായ വിഘ്നം ദ്വൈതഭാവനയാണ്. അതിനെ 'ദ്വിവിദ'വാനരൻ എന്നു പറയുന്നു. അതിന്റെ അക്രമങ്ങളാണ് അറുപത്തിയേഴാം അധ്യായത്തിലെ വർണന. ദ്വിവിദൻ എന്ന ഭേദബുദ്ധി ദ്വാരകയിൽ ചെയ്ത അക്രമങ്ങളെ ശരിയായി മനസ്സിലാക്കിയാൽ ആ വിവരണങ്ങളുടെ അധ്യാത്മഭാവം ഗ്രഹിയ്ക്കുവാൻ കഴിയും. ദ്വാരക സമാധിയുടെ സുഖം അഥവാ ചിത്തത്തിന്റെ ഏകാഗ്രതയിൽ നിന്നുണ്ടാകുന്ന സുഖമാണ്. ധ്യാനസമയത്ത് വൃത്തി ഏകാഗ്രമാകും. വ്യുത്ഥാനദശയിൽ ജഗത്ത് ദൃശ്യമാകുകയും, വിക്ഷേപങ്ങൾ ഉണ്ടാകുകയും ചെയ്യും. ഇതാണ് ദ്വിവിദൻ. ഇവനെ കൊല്ലാൻ ജ്ഞാനരൂപിയായ ബലരാമനേ കഴിയൂ. എന്തെന്നാൽ ജ്ഞാനിയ്ക്കു വ്യുത്ഥാനദശയിലും ദ്വൈതദർശനം ഉണ്ടാകുകയില്ല.



അനന്തസ്വരൂപനും, അപ്രമേയനും, അത്ഭുതകർമാവുമായ ബലരാമന്റെ അമിതപരാക്രമങ്ങളെ വിസ്തരിച്ചു കേൾക്കണമെന്നുള്ള പരീക്ഷിത്തിന്റെ ആഗ്രഹമനുസരിച്ച് ശുകദേവൻ ദ്വിവിദന്റെ കഥ വിവരിച്ചു പറയുവാൻ തുടങ്ങി: "ഭൗമാസുരന്റെ മിത്രമായി ദ്വിവിദൻ എന്ന ബലശാലിയായ ഒരു വലിയ വാനരനുണ്ടായിരുന്നു. സുഗ്രീവസചി വനും, മൈന്ദന്റെ സഹോദരനുമായ അവൻ, തന്റെ മിത്രത്തിന്റെ വധത്തിന് പ്രതികാരം ചെയ്യുവാനായി ദേശവാസികളെ ഉപദ്രവിയ്ക്കുകയും നഗരങ്ങൾ, ഗ്രാമങ്ങൾ, വനങ്ങൾ, ഖനികൾ മുതലായവ തീവച്ചു നശിപ്പിയ്ക്കുകയും ചെയ്യാൻ തുടങ്ങി." (10.67.3.) (ഈ കാലത്തും അണുവായുധങ്ങൾ സജ്ജീകരിച്ചുവെച്ചുകൊണ്ട് മഹാശക്തികൾ അന്യോന്യം ആക്രമണത്തിൽ പഴുതു നോക്കിക്കൊണ്ടിരിയ്ക്കുന്നത് ഈ ദ്വിവിദവാനരന്റെ പരിണാമമാണ്. ഭേദബുദ്ധി ഉണ്ടായിരുന്നില്ലെങ്കിൽ എല്ലാവരും സുഖമായി കഴിയുമായിരുന്നു. അഥവാ ലോകം ഉണ്ടായിരിയ്ക്കുക ഇല്ലായിരുന്നു. സ്വപ്നത്തിൽ ഭേദബുദ്ധി ഇല്ലാതാകുമ്പോൾ സ്വപ്നവും ഇല്ലാതാകും. അതുപോലെതന്നെ ജാഗ്രത്തിലും ഭേദബുദ്ധി നശിച്ചാൽ ജാഗ്രത്തിലെ ജഗത്തും ഉണ്ടായിരിയ്ക്കുകയില്ല. ഭേദദൃഷ്ടിയാലാണ് ജഗത്ത് ദൃഷ്ടമാകുന്നത്. ഭേദദൃഷ്ടി ഇല്ലാത്ത മഹാത്മാക്കൾ ലോകത്തു വളരെ വളരെ വിരളമാണ്. ഭേദബുദ്ധിയുള്ളവർ അധികമാകുന്തോറും ജഗത്തിനെ നില നിർത്തിക്കൊണ്ടുപോകുന്നതിന് ഭഗവാന് പ്രയാസം കുറയും. ആനർത്ത(ദ്വാരക) ദേശത്ത് ജനങ്ങളും ഭഗവാനും ശാന്തിയോടെ കഴിഞ്ഞുവന്നിരുന്ന അവസരത്തിൽ ദ്വിവിദൻ അവിടെ എത്തി, പല വിധത്തിലുള്ള ഉപദ്രവങ്ങൾ ഉണ്ടാക്കുവാൻ തുടങ്ങി.

ദ്വിവിദൻ, പർവതങ്ങൾ പിഴുതെടുത്ത് ഗ്രാമങ്ങളുടെ മുകൾഭാഗത്തു കൊണ്ടുവന്ന് ഇട്ടു പല ഗൃഹങ്ങളും നശിപ്പിച്ചു. പതിനായിരം ആനയുടെ ബലമുള്ള ഈ വാനരൻ, സമുദ്രത്തിൽ ഇറങ്ങി കൈകൾകൊണ്ട് വെള്ളം തട്ടി കരയിലേയ്ക്ക് ഒഴിച്ച്, തീരപ്രദേശത്തുള്ള അനേകം ആളുകളെ അപകടപ്പെടുത്തി. (10.67.5.) ഇവിടെ 'പതിനായിരം ആനയുടെ ബലം' എന്നതിന് പത്തിന്ദ്രിയങ്ങളിലും ദ്വൈതഭാവസ്ഫുരണമുണ്ടായതിനാലുള്ള മൃഗീയശക്തി എന്നർഥമാണ്. സമുദ്രം ഈ സംസാരത്തിന്റെ സ്വരൂപവും. കഴിഞ്ഞ ലോകമഹായുദ്ധങ്ങളിൽ *ടോർപിഡോ* ഉപയോഗിച്ചും, വിമാനങ്ങൾ വഴി ബോംബുകൾ എറിഞ്ഞും അനേകം കപ്പലുകളുംഗ്രാമങ്ങളും നശിപ്പിയ്ക്കുകയുണ്ടായി. അതെല്ലാം ഈ വാനരന്റെ പരാക്രമങ്ങളാണ്. വേട്ടാളൻ പുഴുക്കളെ പിടിച്ചു തന്റെ കൂടുകളിൽ അടയ്ക്കുന്നതുപെലെ ഇവൻ അനേകം സ്ത്രീപുരുഷന്മാരെ ബന്ധിച്ച് പർവതഗുഹകളിൽ ഇട്ടടച്ചിരുന്നു. ഇവിടെ പർവതഗുഹ എന്നാൽ ദേഹാഭിമാനം എന്നർഥമാക്കണം. ഭേദബുദ്ധിയുടെ ശക്തി ഓരോ വീടുകളിലും കണ്ടുവരുന്നുണ്ട്. സ്വരാജ്യം ലഭിച്ചാൽ ഭാരതത്തിന് ശാന്തി ലഭിയ്ക്കുമെന്ന് വിചാരിച്ചിരുന്നു. പക്ഷെ, ഭേദബുദ്ധിരൂപിയായ വാനരൻ തുടക്കത്തിലെ തന്നെ ഭാരതത്തെ രണ്ടായി വിഭജിയ്ക്കാനിടയാക്കി. ഭാഷാവാദം, ജാതിവാദം തുടങ്ങി അനർഥകരങ്ങളായ അനേകം ഉപദ്രവങ്ങൾ ഈ വാനരൻ ഉണ്ടാക്കുകയും, ഉണ്ടാക്കിക്കൊണ്ടിരിയ്ക്കുകയും ചെയ്യുന്നുണ്ട്. ലോകത്തിലെ അന്യരാജ്യങ്ങളിലും ഇതിൽനിന്ന് സ്ഥിതിഗതികൾ ഭിന്നമല്ല. അദ്വൈതശിക്ഷണവും സംയമവും ജനങ്ങളിൽ ഉണ്ടാകുന്നതുവരെ ഈ വാനരന്റെ ശക്തി ക്ഷയിയ്ക്കുകയില്ല. ഭേദം വാസ്തവത്തിൽ സ്വപ്നംപോലെ അനിർവചനീയമാണ്. അത് സത്യമല്ലെങ്കിലും സത്യമെന്നവിധം ആയിത്തീർന്നിരിയ്ക്കുന്നു. ഈ സത്യം 'സാപേക്ഷവാദ'ശാസ്ത്രത്താൽ ഇന്നു സിദ്ധമാക്കിയിട്ടുണ്ട്. ശ്രീ മധുസൂദനസരസ്വതി അദ്ദേഹത്തിന്റെ അദ്വൈതസിദ്ധി അദ്വൈതരത്നരക്ഷണം എന്ന ഗ്രന്ഥങ്ങളിൽ ഇതെപ്പററി വളരെ സൂക്ഷ്മവിചാരം ചെയ്തിട്ടുണ്ട്.

ഭേദബുദ്ധിരൂപിയായ ഈ ദ്വിവിദവാനരൻ അനേകം ദേശങ്ങളേയും, സ്ത്രീജനങ്ങളേയും ദുഷിപ്പിച്ചിരുന്നു. ഒരിയ്ക്കൽ മനോഹരമായ ഒരു ഗാനം കേട്ട് ഇവൻ രൈവതക പർവതത്തിന്റെ മുകളിൽ കയറിച്ചെന്നു. അവിടെ സ്ത്രീകളാൽ പരിസേവിതനും, സർവാംഗസുന്ദരനുമായ ബലരാമൻ മധുപാനം ചെയ്യുകയായിരുന്നു. ആനന്ദലഹരിയാൽ ചുവന്ന നയനങ്ങളോടുകൂടിയ ബലരാമൻ മദോന്മത്തനായ ഒരാനയെപ്പോലെ വിരാജിച്ചിരുന്നു. ദ്വിവിദൻ അടുത്തുള്ള ഒരു വൃക്ഷത്തിൽ കയറി ഇരുന്ന് സ്ത്രീകളുടെ നേരേ പല ഗോഷ്ടികൾ കാണിയ്ക്കുവാൻ തുടങ്ങി. ഹാസ്യപ്രിയരും സ്വഭാവേന ചഞ്ചല ചിത്തരുമായ ആ തരുണികൾ ഈ ഗോഷ്ടികൾ കണ്ടു ചിരിച്ചു.(10.67.12.) ഇവിടെ സ്ത്രീകൾ എന്നുവച്ചാൽ പ്രകൃതിയിലുള്ള സർവജീവി കളുമാണെന്നറിയണം. മനസ്സിന്റെ ചഞ്ചലതയുള്ളെടത്ത് ഹാസ്യഭാവമുണ്ടായിരിയ്ക്കും. ദ്വിവിദൻ നരകാസുരന്റെ മിത്രമായിരുന്നല്ലോ.'ക' എന്നാൽ സുഖം,'നര-ക' എന്നാൽ നരന്മാർക്കു കിട്ടുന്ന വിഷയസുഖം. ഇത് ഭേദബുദ്ധിയുള്ളവർക്ക് കൂടുതൽ ഇഷ്ടപ്പെടും.

ദിവ്യസുഖമനുഭവിച്ചുകൊണ്ടിരുന്ന ബലരാമനെ ദ്വിവിദൻ ആസനം കാണിയ്ക്കുകയും, ഗോഷ്ടികൾ കാണിയ്ക്കുകയും ചെയ്തു. കുപിതനായ ബലരാമൻ ഒരു കല്ലെടുത്തു അവനെ എറിഞ്ഞു എങ്കിലും അതു കൊണ്ടില്ല. വാനരൻ, ബലരാമന്റെ സമീപത്ത് ഇരുന്ന മധുകുംഭം എടുത്തു കൊണ്ട് മരത്തിൽ ചാടിക്കയറി, അവിടെനിന്നും അതു താഴേയ്ക്കെറിഞ്ഞുടച്ചുകളഞ്ഞു. പിന്നീട് സ്ത്രീകളെ വസ്ത്രങ്ങളിൽ പിടിച്ചുവലിച്ചും മററും ഉപദ്രവിയ്ക്കാൻ തുടങ്ങി. ബലരാമന്റെ ക്രോധം വർധിച്ചു.(10.67.15.)

പലവിധരസങ്ങളുടെ ആസ്ഥാനമായ സർവാത്മഭാവത്തിന്റെ ആനന്ദത്തെ'മധു' എന്നു പറയുന്നു. ഇപ്രകാരമുള്ള ആനന്ദകുംഭത്തെ ഭേദബുദ്ധിരൂപിയായ വാനരൻ ഉടച്ച്, ബലരാമരൂപിയായ ജ്ഞാനശക്തിയെ അപമാനിച്ചു. അപമാനി



തനും ക്രുദ്ധനുമായ ബലരാമൻ ദ്വിവിദനെ കൊന്ന്, അവന്റെ ഉപദ്രവത്തിൽനിന്ന് ലോകത്തെ രക്ഷി യ്ക്കാൻ തീർച്ചയാക്കി. കലപ്പയും മുസലവുമാണ് ബലരാമന്റെ ആയുധങ്ങൾ. കലപ്പകൊണ്ട് ഭൂമി ഉഴുമ്പോൾ മണ്ണ് രണ്ടു ഭാഗമായി മാറുന്നതുപോലെ ജഡ - ചൈതന്യ ങ്ങളുടെ ധർമത്തെ വേർതിരിയ്ക്കുന്ന വിവേകത്തിന്റെ പ്രതീകമാണ് രാമന്റെ കലപ്പ. ചൈതന്യത്തിൽ സ്ഥിരനിഷ്ഠയോടുകൂടി ഇരിയ്ക്കുന്ന അവസ്ഥയുടെ പ്രതീകമാണ് മുസലം. ഈ രണ്ട് ആയുധങ്ങളെക്കൊണ്ടുവേണം ദ്വൈതത്തെ ഇല്ലായ്മ ചെയ്യുവാൻ. ദ്വിവിദൻ ഒരു വൃക്ഷം പിഴുതെടുത്തുകൊണ്ട് ബലരാമനോടു നേരിട്ടു. രാമൻ അവന്റെ സംരംഭത്തെ തടുത്തിട്ട് മുസലം കൊണ്ട് അവന്റെ ശിരസ്സിൽ പ്രഹരിച്ചു. (വൃക്ഷം സംസാരത്തിന്റെ സ്വരൂപമാണ്.) അടികൊണ്ട് തലപൊട്ടി, രക്തം ഒലിപ്പിച്ചുകൊണ്ട് വാനരൻ വീണ്ടും ബലരാമനെ ആക്രമിച്ചു. ദ്വിവിദൻ ആക്രമിയ്ക്കാൻ ഉപയോഗിയ്ക്കുന്ന വൃക്ഷങ്ങൾ എല്ലാം അപ്പോഴപ്പോൾ ബലരാമൻ പൊട്ടിച്ചുകളയുകയാൽ ആ വനം വേഗത്തിൽ വൃക്ഷഹീനമായിത്തീർന്നു. തുടർന്നുള്ള ആക്രമണത്തിന് കല്ലുകളാണ് ദ്വിവിദൻ ഉപയോഗിച്ചത്. (കല്ലുകൾ തമോഗുണവൃത്തികളാണ്.) മുസലധാരിയായ രാമൻ ആ ആക്രമണങ്ങളേയും തുരത്തി.

നാമരൂപങ്ങൾപോലെതന്നെ ആകാരം, ഗതി, സ്ഥൂലത മുതലായവയും മായയുടെ, മനസ്സിന്റെ, സൃഷ്ടികളാണ്. സ്വപ്നം ഇതിന് നല്ല ഒരുദാഹരണ മാണ്. സ്വപ്നസമയത്ത് നമ്മിൽനിന്നും അന്യരായ പല ജീവികളെ കാണുകയും അവരോടു സംസാരിയ്ക്കുകയും മററും ചെയ്യുന്നുണ്ട്. പക്ഷെ സ്വപ്നത്തിൽ ഒരു ജീവനേ അജ്ഞാനിയായിട്ടുള്ളു. അതുപോലെതന്നെ ജാഗ്രത്തിലും ഒരു ജീവൻ മാത്രമാണ് അജ്ഞാനിയായിട്ടുള്ളത്. ആ അജ്ഞാനം ബലരാമന്റെ കലപ്പയും മുസലവും (വിവേകവും, ചൈതന്യത്തിൽ നിഷ്ഠയും) കൊണ്ടു നീങ്ങും. ഭേദം സത്യവസ്തുവല്ല. അതു കാണുന്നവന്റെ ദൃഷ്ടിയെ ആശ്രയിച്ചാണ് ഇരിയ്ക്കുന്നത്. ഇതിനെ ദൃഷ്ടി-സൃഷ്ടിവാദമെന്നു പറയുന്നു.

ഇതു മനസ്സിലാക്കാൻ സൂക്ഷ്മബുദ്ധി ആവശ്യമാണ്. ഓരോ സംഭവത്തിനും അതാതിന്റെ കല്പിതമായ ദേശകാലങ്ങളും ഉണ്ടായിരിയ്ക്കും. അതിനാലാണ് ഈ ജഗത്ത് ബ്രഹ്മത്തിന്റെ വിവർത്തമാണ് എന്നുപറയുന്നത്.

സകല വൃക്ഷങ്ങളും കല്ലുകളും പൊടിയായി പോയപ്പോൾ ദ്വിവിദൻ കൈയ്യും ചുരുട്ടിക്കൊണ്ടു ബലരാമനോടു ദ്വന്ദ്വയുദ്ധത്തിനായിട്ടു ഓടിയടുത്തു. ബലരാമൻ ക്രുദ്ധനായിട്ടു തന്റെ മുസലംകൊണ്ട് അവന്റെ തലയ്ക്കും പിടലിയ്ക്കും അടിച്ചപ്പോൾ അവൻ ചോരയും ഛർദിച്ചു ഭൂമിയിൽ മരിച്ചുവീണു. ദേവന്മാർ സന്തോഷിച്ചു പുഷ്പവൃഷ്ടി ചെയ്തു. മുനിജനങ്ങൾ 'ജയ ജയ' ശബ്ദം ഘോഷിച്ചു. ഒടുവിലത്തെ ശ്ലോകത്തിൽ പറയുന്നു:

**ഏവം നിഹത്യ ദ്വിവിദം ജഗദ്വ്യതികരാപഹം**

**സംസ്തൂയമാനോഭഗവാഞ്ജനൈഃ സ്വപുരമാവിശത്.**

(10.67.28.)

ഇപ്രകാരം സംസാരത്തിനു കഷ്ടമുണ്ടാക്കിയിരുന്ന ദ്വിവിദവാനരനെ കൊന്ന ശേഷം ഭഗവാൻ തന്റെ നഗരത്തിൽ പ്രവേശിച്ചു. ഭേദബുദ്ധി നീങ്ങിയാൽ പിന്നെ ഒരു കർത്തവ്യവും ബാക്കി ഉണ്ടായിരിയ്ക്കുകയില്ല. എങ്കിലും പൂർവസംസ്കാരങ്ങൾ അദ്വൈതഭാവത്തിൽ സ്ഥിരമായിട്ടിരിയ്ക്കാൻ അനുവദിയ്ക്കുന്നില്ല. പക്ഷെ ജഗത്തിന്റെ മിഥ്യാത്വം ഒരിയ്ക്കൽ അറിഞ്ഞുകഴിഞ്ഞാൽ പിന്നെ ദ്വൈതത്തിന്റെ ശക്തി ഖണ്ഡിച്ചു പോകും. മിഥ്യാത്വം എന്നാൽ പൂർണമായും അസത്യമല്ല. പൂർണമായും അസത്യമായിരുന്നെങ്കിൽ വന്ധ്യാപുത്രനെപ്പോലെ ലോകത്താർക്കും വിക്ഷേപങ്ങൾ ഉണ്ടാകരുതായിരുന്നു. മിഥ്യാത്വം അനിർവചനീയമാണ്. അതിന്റെ പല പ്രകാരങ്ങൾ താഴെ കൊടുത്തിരിയ്ക്കുന്നു.

1) സത്- അസത്തിൽനിന്ന് വിലക്ഷണമായതിനെ മിഥ്യയെന്നു പറയുന്നു.

2) ഏതിനെ എവിടെ കാണുന്നുവോ അതു വാസ്തവത്തിൽ അവിടെ ഇല്ലാതിരിയ്ക്കുക, അഥവാ അതിന്റെ സ്വരൂപത്തിൽ ഇല്ലാതിരിയ്ക്കുക.

3) ജ്ഞാനത്താൽ നിവൃത്തമാകുന്നതു മിഥ്യയാണ്.

4) ജ്ഞാനവസ്തുവല്ലാത്തതെല്ലാം മിഥ്യയാണ്.

5) മൂന്നവസ്ഥയെപ്പററി വിചാരിച്ചുനോക്കിയാൽ ജാഗ്രത്തിലെ ജഗത്തും മിഥ്യയാണെന്നു സിദ്ധമാകും.

6) സാപേക്ഷവാദം വച്ചു നോക്കിയാലും ജഗത്തു മിഥ്യയാണെന്നു സിദ്ധമാകും.

7) മിഥ്യാത്വത്തിന്റെ ചുരുക്കമായുള്ള അർഥം ആത്മാവിന്റെ അവിചാരകാലത്തു സത്യമായി തോന്നുകയും ആത്മജ്ഞാനമുണ്ടാകുമ്പോൾ ഇല്ലാതാകുകയും ചെയ്യുന്നതിനെ മിഥ്യയെന്നു പറയുന്നു.

ഇപ്രകാരം ബലരാമൻ ജ്ഞാനംകൊണ്ടു ദ്വൈതരൂപിയായ മിഥ്യാത്വത്തെ ഇല്ലാതാക്കി. എങ്കിലും ദ്വൈതപ്രപഞ്ചം മനുഷ്യർക്കു സ്ഫുരിച്ചുകൊണ്ടിരിയ്ക്കുന്നു. അതിനാൽ അറുപത്തെട്ടാം അധ്യായത്തിൽ പ്രപഞ്ചത്തിന്റെ സ്വരൂപത്തെ പിന്നെയും കാണിച്ചിട്ട് അറുപത്തൊമ്പതാം അധ്യായത്തിൽ ഭക്തിമാർഗത്തിൽകൂടി അതിനെ എങ്ങനെ ഇല്ലാതാക്കാമെന്നും കാണിയ്ക്കും.



# പ്രകരണം പതിനൊന്ന്

**സാംബന്റെ വിവാഹവും, മഹാഭാരതത്തിന്റെ അധ്യാത്മിക രഹസ്യവും**

ശുകദേവൻ: ജാംബവതീപുത്രനായ സാംബൻ ദുര്യോധനന്റെ പുത്രിയായ ലക്ഷ്മണയെ സ്വയംവരത്തിൽ അപഹരിച്ചുകൊണ്ടു പോരുമ്പോൾ കൗരവർ യുദ്ധം ചെയ്തു ചതിപ്രയോഗത്തിൽ സാംബനെ പിടിച്ചു ബന്ധനത്തിൽ ഇടുകയുണ്ടായി. പാണ്ഡവന്മാർ ദൈവീപ്രകൃതിയുടെയും കൗരവർ ആസുരീപ്രകൃതിയുടെയും സ്വരൂപമാണ്. ഈ രണ്ടു പ്രകൃതികളും തമ്മിലുളള യുദ്ധം ഓരോരുത്തരുടേയും ഹൃദയത്തിൽ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നുണ്ട്. കൗരവരുടെ വിചാരം അവരുടെ കൃപകൊണ്ടാണ് യാദവർ ധനധാന്യങ്ങളാൽ സമ്പന്നരായിട്ടു രാജ്യസുഖം അനുഭവിയ്ക്കുന്നതെന്നായി രുന്നു. അതുകൊണ്ടു സാംബൻ ലക്ഷ്മണയെ കൊണ്ടുപോകാൻ കൗരവർ സമ്മതിച്ചില്ല. ഒരു പക്ഷെ യാദവർ അറിഞ്ഞ് സാംബനെ വീണ്ടു കൊണ്ടുപോകാൻ വരുകയാണെങ്കിൽ, എപ്രകാരം പ്രാണായാമം കൊണ്ടു ഇന്ദ്രിയങ്ങൾ ശാന്തമാകുന്നുവോ അതുപോലെ അവർ അഭിമാനം കെട്ടു ശാന്തരായി പൊയ്ക്കൊളളും. ഇപ്രകാരം വിചാരിച്ച് ഭീഷ്മരുടെ അനുമതിയോടും കൂടി, കർണ്ണൻ, ശല്യർ, ഭൂരിശ്രവാവ്, യജ്ഞകേതു, ദുര്യോധനൻ മുതലായവർ സാംബനെ പിടിയ്ക്കാൻ തയ്യാറായി.(10.68.5.) ഇവിടെ സാംബൻ എന്നാൽ ശിവൻ, വേദം, ജ്ഞാനം, ദൈവീപ്രകൃതി യെന്നെല്ലാം അർഥമെടുക്കാം. അത് ആസുരീപ്രകൃതി യുടെ മകളെ അതായത് വൃത്തിയെ വശത്താക്കുമ്പോൾ അസുരന്മാർക്കു ദേഷ്യം വരുകയും വൈരത്താൽ നേരിടാൻ തുടങ്ങുകയും ചെയ്യുന്നു. ധൃതരാഷ്ട്രരൂപിയായ അജ്ഞാനത്തിന്റെ പുത്രന്മാർ തന്റെ നേരെ വരുന്നതു കണ്ടു സാംബൻ വില്ലുമമ്പും കൈയിലെടുത്ത് ഏകാകിയായിട്ട് എല്ലാവരോടും യുദ്ധം ചെയ്യാൻ തുടങ്ങി. കൗരവർ സാംബന്റെ നേരെ ബാണങ്ങൾ തൂകി. സാംബൻ അതിന്റെ ഓരോന്നിന്റേയും നേരെ ആറു ബാണങ്ങൾ വീതം അയച്ചു. നാലു ബാണങ്ങൾ കൊണ്ടു നാലു കുതിരകളേയും ഒരു ബാണംകൊണ്ടു സാരഥിയേയും ഒരു ബാണംകൊണ്ടു രഥിയേയും മുറിവേല്പിച്ചു. എങ്കിലും കൗരവന്മാർ എല്ലാവരും കൂടി സാംബന്റെ രഥത്തെ തകർത്തിട്ട് സാംബനേയും ലക്ഷ്മണയേയും തിരിച്ചു ഹസ്തിനാപുരിയ്ക്കു കൊണ്ടു പോയി.

നാരദനിൽനിന്നും വിവരം ദ്വാരകയിൽ അറിഞ്ഞപ്പോൾ, യാദവർ കൗരവരോടു യുദ്ധത്തിനൊരുങ്ങി. കൗരവരോടു യുദ്ധത്തിനു പോകുന്നത് ബലരാമന് ഇഷ്ടമല്ലായിരുന്നു. എന്തെന്നാൽ ബലരാമൻ അസംഗജ്ഞാനത്തിന്റെ സ്വരൂപമാണ്. അതിനാൽ കാര്യം സമാധാനത്തിൽ സാധിയ്ക്കാമെന്നു പറഞ്ഞ് ബലരാമൻ ഉദ്ധവരാദി ചില യാദവരോടുംകൂടെ ഹസ്തിനാപുരിയ്ക്കു പുറപ്പെട്ടു. അവിടെ എത്തി ഒരു ഉപവനത്തിൽ ഇറങ്ങിയിട്ട് ഉദ്ധവരൂപിയായ ബുദ്ധിയെ ബലരാമൻ ധൃതരാഷ്ട്രന്റെ അടുത്തേയ്ക്കു സമാധാനത്തിനുവേണ്ടി അയച്ചു.(10.68.16.) ഉദ്ധവൻ ചെന്നു ബലരാമൻ വന്നിരിയ്ക്കുന്ന വിവരം അറിയിച്ചപ്പോൾ ധൃതരാഷ്ട്രരാദി കൗരവന്മാർ കാഴ്ചദ്രവ്യങ്ങളുമായി വന്നു ബലരാമനെ യഥാവിധി സത്ക്കരിച്ചു.

ബലരാമൻ: "നിങ്ങൾ വളരെ വീരന്മാർകൂടെ ചേർന്നു ഏകാകിയായി ധർമയുദ്ധം ചെയ്തുനിന്ന സാംബനെ അധർമമായി ജയിച്ചത് ശരിയായില്ല. ബന്ധുക്കൾ തമ്മിൽ കലഹം പാടില്ലെന്നു വിചാരിച്ച് ഉഗ്രസേനമഹാരാജാവ് എന്നെ സമാധാനമായി കാര്യങ്ങൾ കൈകാര്യം ചെയ്യാൻ അയച്ചിരിയ്ക്കുകയാണ്. അതുകൊണ്ടു സാംബനെ ലക്ഷ്മണയോടുംകൂടെ വിട്ടു തരണം."

കൗരവർ: കൊളളാം, കാലിൽ ഇടേണ്ട ചെരുപ്പ് തലയിൽ വയ്ക്കാറായോ? കാലം ബലവാൻതന്നെ. ഞങ്ങളുടെ ഔദാര്യംകൊണ്ടാണ് യാദവർക്കു രാജ്യം ലഭിച്ചിട്ടുളളത്. ഞങ്ങളുടെ കൃപയാലാണ് യാദവർക്ക് സിംഹാസനവും രാജചിഹ്നങ്ങളും വച്ചുകൊണ്ടിരിയ്ക്കാൻ സാധിച്ചിട്ടുളളത്. (ഇതിന്റെ അർഥം ആസുരീപ്രകൃതി അന്തഃകരണത്തിൽ ബലം പ്രയോഗി യ്ക്കുമ്പോൾ ദേവീപ്രകൃതി ഹതാശരാകുന്നു.) ഇത്രയും പറഞ്ഞ് കൗരവർ പൊയ്ക്കളഞ്ഞു. കൗരവരുടെ ഈ വചനങ്ങൾ കേട്ടു ആദ്യം ബലരാമനു ചിരിയാണു വന്നത്. പിന്നീടു അസഹ്യക്രോധത്താൽ കൗരവരെ ശിക്ഷിയ്ക്കണമെന്നു തീരുമാനിച്ചു. എന്നിട്ടിപ്രകാരം പറഞ്ഞു: "ദുഷ്ടന്മാർക്കു സമാധാനവും ശാന്തിയും ഇഷ്ടമല്ലെന്നതു സത്യമാണ്. യദുവംശികളും ശ്രീകൃഷ്ണനും ക്രുദ്ധരായിട്ടു യുദ്ധത്തിനു തയ്യാറായതാണ്. ഞാൻ അവരെ ഒരു വിധം സമാധാനിപ്പിച്ച് ഇവർക്ക് വേണ്ടി സമാധാനമുണ്ടാക്കാൻ ഇങ്ങോട്ടുവന്നു. എന്നിട്ടു ഈ ദുഷ്ടന്മാർക്കു ശാന്തി ഇഷ്ടമല്ല. എന്നെ തിരസ്കരിച്ചിരിയ്ക്കുന്നു. കൊളളാം ! പൃഥിയിലെ രാജാക്കന്മാരുടെ കഥ പോകട്ടെ; ത്രിഭുവനങ്ങളുടേയും അധിപതിയായ ഇന്ദ്രാദിലോകപാലന്മാരുപോലും ആരുടെ ആജ്ഞയെ പാലിച്ചു നടക്കുന്നുവോ, ആ ഉഗ്രസേനൻ രാജാധിരാജനല്ലത്രേ! എന്ത് ? സുധർമ്മാദിസഭയും ദേവവൃക്ഷങ്ങളായ പാരിജാതാദിയും കൊണ്ടുവന്നുപഭോഗിയ്ക്കുന്ന ഭഗവാൻ ശ്രീകൃഷ്ണനും രാജസിംഹാസനത്തിനന്നധികാരമില്ലത്രേ! ജഗത്സ്വാമിനിയായ ലക്ഷ്മീദേവി സ്വയം ആരുടെ ചരണകമലങ്ങളെ സേവിച്ചുകഴിയുന്നുവോ ആ ലക്ഷ്മീപതിയായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനു ഛത്രം, ചാമരം ആദി രാജോചിതചിഹ്നങ്ങൾ വച്ചുകൂടത്രേ! കൊളളാം. ആരുടെ ചരണധൂളി സജ്ജനസേവിതമായ ഗംഗ മുതലായ തീർത്ഥങ്ങളെപ്പോലും തീർത്ഥമാക്കുന്നുവോ ലോകപാലന്മാർ അവരുടെ കിരീടങ്ങളിൽ ധരിയ്ക്കുന്നുവോ, ബ്രഹ്മാവ്, ശങ്കരൻ, ഞാൻ, ലക്ഷ്മീദേവി മുതലായവർ ആരുടെ ചരണധൂളിയെ സർവദാ ധാരണം ചെയ്യാൻ ആഗ്ര



ഹിച്ചുകഴിയുന്നുവോ, ആ ശ്രീകൃഷ്ണനു, കൊള്ളാം, രാജസിംഹാസനം എവിടെ ഇരിയ്ക്കുന്നു! പാവം, യദുവംശികൾ കൗരവർ നൽകിയ പൃഥ്വിയുടെ ഒരു കഷണം ഉപഭോഗിയ്ക്കുകയാണത്രേ! ഞങ്ങൾ ചെരുപ്പും കൗരവർ സ്വയം ശിരസ്സുമാണത്രേ! ഇവർ ഐശ്വര്യമദത്താൽ ഉന്മത്തരായിപ്പോയിരിയ്ക്കുന്നു. ഇവരെ പാഠം പഠിപ്പിയ്ക്കുകതന്നെ വേണം. ഞാൻ ഇന്നു പൃഥ്വിവിയെ കൗരവഹീനമാക്കുന്നുണ്ട്.'' ഇത്രയും പറഞ്ഞ്, ബലരാമന്റെ മുഖം ക്രോധത്താൽ മൂന്നു ലോകത്തേയും ഭസ്മമാക്കുമൊ എന്നു തോന്നുംവിധം നേരെ നോക്കാൻ ദുസ്സഹമായിത്തീർന്നു. തന്റെ കലപ്പയെ എടുത്ത്, ഹസ്തിനപുരത്തെ ഒന്നോടെ ഗംഗയിൽ എടുത്തെറിയാനായിട്ടു ഒന്നു തോണ്ടിവലിച്ചു.

ഹസ്തിനാപുരി ആകെ ഇളകിമറിയുന്നതു കണ്ട് കൗരവർ ഭയപ്പെട്ടു. സാംബനേയും ലക്ഷ്മണയേയും കൊണ്ടുവന്നു പരിവാരസമേതം ബലരാമന്റെ കാല്ക്കൽ വച്ച്, ക്ഷമ യാചിച്ച്, രക്ഷിയ്ക്കണേയെന്നു പ്രാർഥിച്ചു. ഇവിടെ ഹസ്തിനാപുരിയെ ഒന്നോടെ വലിച്ചു ഗംഗയിലേക്കിടാൻ പോയിയെന്നുവച്ചാൽ മനുഷ്യർ അവരുടെ ജീവിതം മുഴുവനും ആത്മജ്ഞാനത്തിലേക്കു തിരിച്ചാൽ ആസുരീ പ്രകൃതിയ്ക്കു സത്തയില്ലാതാകും. ആസുരീപ്രകൃതിയെ രണ്ടുവിധം വശത്താക്കാം.(1) യോഗദ്വാരാ, (2) ജ്ഞാനദ്വാരാ.

യോഗംകൊണ്ടുവശത്താക്കേണ്ടിടത്തു ശ്രീകൃഷ്ണന്റെ ശക്തിയും ജ്ഞാനദ്വാരാ വശത്താക്കേണ്ടിടത്തു ബലരാമന്റെ ശക്തിയുമാണ് പ്രവർത്തിയ്ക്കുന്നത്. രണ്ടു മാർഗവും ജിജ്ഞാസുക്കൾക്കുപയോഗിയാണ്.

രാമായണവും ഭാഗവതവും അധ്യാത്മഭാവത്തിൽ മനസ്സിലാക്കാവുന്നതുപോലെ മഹാഭാരതവും മനസ്സിലാക്കാം. ശ്രീകൃഷ്ണന്റേയും ബലരാമന്റേയും ശക്തിയ്ക്കു നേരെ മറെറാരു ശക്തിയ്ക്കും നിൽക്കാൻസാധിയ്ക്കുക യില്ല. അത് ബ്രഹ്മശക്തിയാണ്. ദശമസ്കന്ധത്തിന്റെ പൂർവാർധത്തിൽ ഒടുവിലത്തെ അധ്യായത്തിൽ ധൃതരാഷ്ട്രർക്ക് ഉപദേശം നൽകാൻ ഭഗവാൻ ശ്രീകൃഷ്ണൻ അക്രൂരനെ അയച്ചിരുന്നു. എന്നിട്ടും ധൃതരാഷ്ട്രനു ബോധമുണ്ടായില്ല. എന്തെന്നാൽ അയാൾക്കു സ്വന്തം ആളുകളിൽ വളരെ മോഹമുണ്ടായിരുന്നു. ഗീതയുടെ തുടക്കത്തിൽ കൗരവരെ **''മാമകാഃ''**എന്നു പറയുകയും പാണ്ഡുപുത്രന്മാരെ **''പാണ്ഡവാഃ''**എന്നും നിർദേശിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു. എപ്പോൾ വരെ എല്ലാവരും തന്റെയായിട്ടു തോന്നുന്നില്ലയോ അതു വരെ ഭേദബുദ്ധിയും ഉണ്ടായിരിയ്ക്കും. അത് മഹാഭാരതം പോലുള്ള യുദ്ധം മനുഷ്യരുടെ ജീവിതത്തിൽ ഉണ്ടാക്കുകയും ചെയ്യും. രാമരാവണയുദ്ധം മനുഷ്യരുടെ ഉള്ളിൽ ദൈവീപ്രകൃതിയും ആസുരീപ്രകൃതിയും തമ്മിൽ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന സനാതനമായ ദ്വന്ദ്വയുദ്ധത്തിന്റെ പ്രതീകമാകുന്നതുപോലെ മഹാഭാരതത്തിലെ പാണ്ഡവ കൗരവയുദ്ധവും ദൈവീപ്രകൃതിയും ആസുരീപ്രകൃതിയും തമ്മിലുള്ള യുദ്ധമാണ്. ശ്രീമദ് ഭാഗവതത്തിൽ വിദുരൻ മൈത്രേയനോടു പറയുന്നു:

**മുനിർവിവക്ഷുർഭഗവദ്ഗുണാനാം**
**സഖാപി തേ ഭാരതമാഹ കൃഷ്ണഃ**
**യസ്മിൻ നൃണാം ഗ്രാമ്യസുഖാനുവാദൈർ-**
**മതിർഗൃഹീതാ നു ഹരേഃ കഥായാം.** (3.5.12.)

അവിടുത്തെ മിത്രമായ വ്യാസൻ ഭഗവാന്റെ ഗുണങ്ങളെ വർണിയ്ക്കാൻ വേണ്ടി മഹാഭാരതം രചിച്ചതാണ്. അതിൽ ലൗകിക കഥകളിൽകൂടെ മനുഷ്യരുടെ ബുദ്ധിയെ ഭഗവാന്റെ ഗുണാനുവാദത്തിലേയ്ക്കു കൊണ്ടുപോകാനാണ് പ്രയത്നിച്ചിരിയ്ക്കുന്നത്. മഹാഭാരതയുദ്ധം അവസാനിച്ച ശേഷം വ്യാസനോടു ഗാന്ധാരി അവരുടെ മരിച്ചുപോയ പുത്രന്മാരെ കാണിച്ചുകൊടുക്കണമെന്നപേക്ഷിയ്ക്കുകയും അദ്ദേഹം സാധിച്ചുകൊടുക്കുകയും ചെയ്യുന്നുണ്ട്. ഈ കഥ മഹാഭാരതത്തിൽ ആശ്രമവാസികപർവത്തിൽ 31-ാം അധ്യായത്തിലാണ് വരുന്നത്. അവിടെ ഗാന്ധാരിയോടു വ്യാസൻ പറയുന്നു:

''നിന്റെ പുത്രന്മാർ ക്ഷാത്രധർമപ്രകാരം യുദ്ധത്തിൽ മരിച്ചവരാണ്. അവർക്കു വേണ്ടി നീ ദുഃഖിയ്ക്കുന്നതു ശരിയല്ല. ദേവന്മാരുടെ ഈ കാര്യം, ഉണ്ടാകാനിരുന്നതാണ്. ധൃതരാഷ്ട്രൻ ഗന്ധർവരാജാവായിരുന്നു. അദ്ദേഹമാണ് ഈ മനുഷ്യലോകത്തു നിന്റെ പതിയായി വന്നത്. പാണ്ഡു മരുദ്ഗണങ്ങളെക്കാൾ അധികം ശക്തിയുള്ളവനായിരുന്നു. വിദുരൻ ധർമത്തിന്റെ അംശമായിരുന്നു. രാജാവായ യുധിഷ്ഠിരനും ധർമത്തിന്റെ അംശമാണ്. ദുര്യോധനൻ കലിയുഗമാണ്. ശകുനി ദ്വാപരയുഗവും, ദുശ്ശാസനാദികൾ രാക്ഷസന്മാരുമാണെന്നറിയണം. ഭീമൻ മരുദ്ഗണങ്ങളിൽ നിന്നുണ്ടായതാണ്. അർജുനൻ നരനെന്ന ഋഷിയാണ്. ശ്രീകൃഷ്ണൻ നാരായണനുമാണ്. നകുലസഹദേവന്മാർ അശ്വിനികുമാരന്മാരാണ്. അഭിമന്യു ചന്ദ്രനായിരുന്നു. അയാൾ യോഗബലംകൊണ്ടു തന്റെ ആത്മാവിനെ രണ്ടു രൂപമാക്കിയിരുന്നു. കർണൻ സൂര്യന്റെ അംശമായിരുന്നു. ധൃഷ്ടദ്യുമ്നനും ദ്രൗപദിയും അഗ്നിയിൽ നിന്നുമുണ്ടായവരാകയാൽ അവരെ നീ അഗ്നിയുടെ അംശമെന്നറിയുക. ശിഖണ്ഡി രാക്ഷസനായിരുന്നു. ദ്രോണാചാര്യൻ ബൃഹസ്പതിയുടെ അംശമാണ്. അശ്വത്ഥാമാവ് രുദ്രാംശമാണ്. ഗംഗാപുത്രനായി ജനിച്ച ഭീഷ്മർ വസുവായിരുന്നു. ഇവരെല്ലാം ദേവാംശമായി ജനിച്ച മനുഷ്യരായിരുന്നു. അവർ അവരവരുടെ കാര്യം ചെയ്തുകഴിഞ്ഞശേഷം തിരിച്ചു സ്വർഗത്തിലേയ്ക്കു പൊയ്ക്കളഞ്ഞു.''

അതിനുശേഷം വ്യാസന്റെ ആജ്ഞപ്രകാരം എല്ലാവരും ഗംഗാതീരത്തേയ്ക്കു പോയി. മഹാമുനിയായ വ്യാസൻ ഗംഗയിൽ ഇറങ്ങി മഹാഭാരതയുദ്ധത്തിൽ മരിച്ചു

പോയ രാജാക്കന്മാരെ എല്ലാം വിളിച്ചുവരുത്തി. ആ സമയം ജലത്തിൽ ഒരു വലിയ ആരവം ഉണ്ടാകാൻ തുടങ്ങി. ജലത്തിൽനിന്നും ഭീഷ്മർ, ദ്രോണാദികൾ വെളിയിൽ വന്നു. മററു അസംഖ്യം രാജാക്കന്മാരും വെളിയിൽ വന്നു. ധൃതരാഷ്ട്രർക്കും, ഗാന്ധാരിയ്ക്കും മററും ഇവരെ കാണാൻ വേണ്ടി വ്യാസൻ ദിവ്യചക്ഷുസ്സ് നൽകിയിരുന്നു. വിധവകൾ അവരവരുടെ ഭർത്താക്കന്മാരെ കണ്ടു. അതിനുശേഷം വ്യാസൻ അവർക്കു തിരിച്ചുപോകാൻ ആജ്ഞ നൽകിയ തോടുകൂടെ അവർ അന്തർധാനവും ചെയ്തു. ചിലർ ദേവലോകത്തേയ്ക്കും, ചിലർ ബ്രഹ്മലോകത്തേയ്ക്കും, ചിലർ വരുണലോകത്തേയ്ക്കും, ചിലർ കുബേരന്റെ ലോകത്തേയ്ക്കും, ചിലർ യമലോകത്തേയ്ക്കും പോയി. ഏതെങ്കിലും സ്ത്രീകൾക്ക് അവ രുടെ പതിമാരോടുകൂടെ പോകണമെങ്കിൽ അവരോടു ഗംഗയിൽ പ്രവേശിച്ചുകൊള്ളാനും വ്യാസൻ പറഞ്ഞു. അതു കേട്ടു ദുര്യോധനാദികളുടെ വിധവകൾ ധൃതരാഷ്ട്രന്റെ ആജ്ഞയോടു കൂടി ഗംഗയിൽ പ്രവേശിച്ചു. അവർ അവരുടെ മനുഷ്യശരീരത്തെ ഉപേക്ഷിച്ച് അവരവരുടെ പതിമാരോടുകൂടെ ചേർന്നു.

ഇതൊരു സാധാരണ കഥയല്ല. സാധാരണജീവിതത്തിൽ മരിച്ചവരെ വിളിച്ചുവരുത്തുന്നതിനോ അവരുടെ ഭാര്യമാർക്കു കൂടെ പോകാനോ സാധിയ്ക്കാറില്ല. ഇതെല്ലാം ആധ്യാത്മിക ഇതിഹാസങ്ങളാണ്. ജനങ്ങൾക്കു ജ്ഞാനമുണ്ടാകാൻവേണ്ടിയും നല്ല സംസ്കാരമുണ്ടാകാൻ വേണ്ടിയും വ്യാസൻ രചിച്ചിട്ടുള്ളതാണ്. ഇത്, ഭാരതത്തിന്റെ ഇതിഹാസമല്ല. "മഹാഭാരതത്തിന്റെ" ഇതിഹാസമാണ്. അഹന്തയും മമതയും കളയാൻവേണ്ടി ഈ ഇതിഹാസങ്ങൾ രചിച്ചിട്ടുള്ളതാണ്.

യുധിഷ്ഠിരൻ സ്വർഗത്തിലേയ്ക്കു പോകാൻ തുടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന പട്ടിയേയും കൂടെ കൊണ്ടുപോകണമെന്ന് ഇന്ദ്രനോടു പറഞ്ഞു. പട്ടിയേയുംകൊണ്ടു സ്വർഗത്തിലേയ്ക്കു പോകാൻ സാധ്യമല്ലെന്ന് ഇന്ദ്രൻ പറഞ്ഞു. ഇവിടെ പട്ടി മനുഷ്യത്വത്തിന്റെ അഭിമാനമാണ്. ഈ അഭിമാനം സുഷുപ്തിയിൽ പൊയ്പോകുന്നു. നേരം വെളുത്തെഴുന്നേൽക്കുന്നതോടെ വീണ്ടും തിരിച്ചു വരുന്നു. അതിനാൽ ഈ പട്ടിയെ സൂക്ഷിയ്ക്കണം. യുധിഷ്ഠിരൻ ഇന്ദ്രനോടു പറഞ്ഞു: "ഈ പട്ടി എന്റെ ഭക്തനാണ്."

ഇന്ദ്രൻ: നിങ്ങൾ ഇനിയും ഈ മനുഷ്യബന്ധം എന്തുകൊണ്ടാണ് വച്ചുകൊണ്ടിരിയ്ക്കുന്നത്? അന്യപുരുഷന്മാർക്ക് അപ്രാപ്യമായ ഉത്തമസിദ്ധി യെ നിങ്ങൾ പ്രാപിച്ചിരിയ്ക്കുന്നു. എന്നിട്ടും ഇന്നുവരെ നിങ്ങളുടെ മാനുഷഭാവം നിങ്ങളെ വിട്ടുമാറാത്തതാണാശ്ചര്യം !

യുധിഷ്ഠിരൻ: എന്റെ സഹോദരന്മാരും ദ്രൗപദിയും ഇരിയ്ക്കുന്ന സ്ഥലത്തേയ്ക്കു പോകാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.





ഇന്ദ്രൻ അദ്ദേഹത്തെ ദുര്യോധനാദികളുടെ സ്ഥാന വും നരകവും കാണിച്ചുകൊടുത്തു.

യുധിഷ്ഠിരൻ: 'എനിയ്ക്കിതു കാണണ്ട ? എന്റെ സഹോദരന്മാരും ദ്രൗപദിയും എവിടെയാണോ അവിടെയ്ക്കെന്നെ കൊണ്ടുപോകണം.' ഇന്ദ്രൻ ആ സ്ഥാനം കാണിച്ചുകൊണ്ടു പറഞ്ഞു: 'ഈ ദ്രൗപദി സാക്ഷാൽ ലക്ഷ്മീദേവിയുടെ അവതാരമായിരുന്നു. അവർ മനുഷ്യയോനിയിൽ പിറന്നവളല്ല. പവിത്രഗന്ധവും സർവർക്കും പ്രിയവുമുള്ള ഇവളെ ഭഗവാൻ ശങ്കരൻ നിങ്ങൾക്കു സന്തോഷത്തിനു വേണ്ടി അഗ്നിയിൽനിന്നും പ്രകടമാക്കിയതായിരുന്നു. നിങ്ങൾ അവളെ ഉപഭോഗിയ്ക്കുകയും ചെയ്തിരുന്നു.' ഇവിടെ ദ്രൗപദി ആരാണെന്നു സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു. അവർ ലക്ഷ്മി അഥവാ മൂലപ്രകൃതി, അഥവാ ബുദ്ധിയുടെ സ്വരൂപമാണ്. എന്തെന്നാൽ അവർ വേദിയിൽനിന്നുമാണുണ്ടായത്. പിന്നെയും ഇന്ദ്രൻ യുധിഷ്ഠിരനോടു പറയുന്നു: "ദ്രൗപദിയുടെ അഞ്ചു പുത്രന്മാർ ഗന്ധർവന്മാരായിരുന്നു. ധൃതരാഷ്ട്രൻ ഗന്ധർവന്മാരുടെ രാജാവായിരുന്നു. നോക്കു! കർണൻ ആദിത്യനോടു ചേരുന്നതു കണ്ടോ? സാധ്യദേവന്മാരുടേയും വിശ്വദേവന്മാരുടെയും, മരുദ്ഗണങ്ങളുടേയും, ഇടയ്ക്കു സാത്യകി മുതലായ യാദവരും ഗന്ധർവന്മാരും ഭോജവംശത്തിലെ മഹാരഥികളും ഇരിയ്ക്കുന്നതു നോക്കുക. അജയ്യനായ അഭിമന്യു ചന്ദ്രനോടു ചേർന്നിരിയ്ക്കുന്നതു കാണുക. ആ മഹാധനുർധരനായ സുഭദ്രാ പുത്രന്റെ കാന്തി ചന്ദ്രനെപ്പോലെ പ്രകാശിയ്ക്കുന്നു. നിന്റെ പിതാവായ പാണ്ഡു കുന്തിയോടും മാദ്രിയോടുംകൂടെ നിത്യം എന്റെ അടുത്തുവരാറുണ്ട്: ശന്തനുപുത്രനായ ഭീഷ്മർ വസുക്കളോടുംകൂടി വസിയ്ക്കുന്നു. ദ്രോണൻ ബൃഹസ്പതിയോടുംകൂടി ഇരിയ്ക്കുന്നു."

മഹാഭാരതത്തിൽ ചില സ്ഥലങ്ങളിൽ വാസ്തവത്തിൽ യുദ്ധം ഉണ്ടായതുപോലെ തോന്നുമെങ്കിലും ഇതെല്ലാംകൂടി ഒന്നിച്ചു വിചാരിച്ചുനോക്കുമ്പോൾ ഇതു മനുഷ്യഹൃദയത്തിൽ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന ദൈവീപ്രകൃതിയും ആസുരീപ്രകൃതിയും തമ്മിലുള്ള യുദ്ധമാണെന്നു മനസ്സിലാകും. മഹാഭാരതത്തിലെ മിയ്ക്കവാറും പാത്രങ്ങളുടെ ജന്മങ്ങളും സാധാരണ മനുഷ്യരുടേതുപോലല്ല കാണുന്നത്. പാണ്ഡവാദികൾ സൂര്യാദിദേവന്മാരിൽനിന്നുമുണ്ടാകുന്നു. ഇക്കാലത്തു സകല ദേശങ്ങളുമായിട്ട് ഇടപെടേണ്ടി വരുന്നതിനാൽ അതും ഒരു വിധമായ ചൂതുകളിയാണ്. അതിൽ ധർമരൂപിയായ യുധിഷ്ഠിരനു കളിയ്ക്കാൻ അറിഞ്ഞില്ലെങ്കിൽ ബുദ്ധിരൂപി അഥവാ ലക്ഷ്മീരൂപിയായ ദ്രൗപദിയെ കളഞ്ഞുപോകും.

മഹാഭാരതത്തിൽ ആദ്യം സമുദ്രമഥനത്തിന്റെ കഥ വരുന്നുണ്ട്. അതിനു ദേവന്മാരും അസുരന്മാരും രണ്ടു ഭാഗമായിനിന്ന് വാസുകീനാഗത്തെ ചരടായും മന്ദരാചലത്തെ കടകോലായും ഉപയോഗിച്ചാണ് അമൃതിനുവേണ്ടി സമുദ്ര



ത്തെ കടയുന്നത്. ജന്മമൃത്യുവിൽ നിന്നും നിവൃത്തിയുണ്ടാകുന്ന തത്ത്വമാണ് അമൃതെന്നു ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. (9. 6. 11 &9. 9. 21.)

മഹാഭാരതം ആദിപർവത്തിൽ പാണ്ഡവന്മാരെ ലാക്ഷാഗൃഹത്തിൽ ഇട്ടു ചുട്ടുകളയാൻ കൗരവന്മാർ യത്നിച്ച കഥ വരുന്നുണ്ട്. വിദുരൻ പറഞ്ഞിരുന്നതിനാൽ വീടു കത്തുന്നതിനു മുമ്പായി പാണ്ഡവർ രക്ഷപ്പെട്ടിരുന്നു. ഇവിടെ അരക്കില്ലമെന്നു വെച്ചാൽ മനുഷ്യശരീരമാണ്. അതു കത്തിത്തീരുന്നതിനു മുൻപ് വിദുരരൂപിയായ സദ്ഗുരുവിന്റെ ഉപദേശം വാങ്ങി ജീവൻ ദേഹാഭിമാനം വിട്ടു ബ്രഹ്മരൂപമാകാൻ തയ്യാറാകണം. അതിനു ബുദ്ധിയുടെ ആവശ്യമുണ്ട്. അതിനാൽ അടുത്തുതന്നെ ദ്രൗപദിയുടെ വിവാഹകഥ വരുന്നു.

മഹാഭാരതത്തിൽ പ്രത്യേകം പ്രത്യേകം പർവങ്ങളുണ്ട്. പർവമെന്നാൽ സംഭവം എന്നാണർഥം. മനുഷ്യജീവിതത്തിൽ ഉണ്ടാകുന്ന സംഭവങ്ങൾക്ക് ഏതെങ്കിലും ഒരു കാര്യത്തിന്റെ സ്വരൂപം കൊടുക്കാം. സഭാപർവത്തിൽ പല സഭകളുടെ വർണനയുണ്ട്. അതിൽ ദിവ്യസഭ, യമരാജാവിന്റെ സഭ, വരുണൻ, കുബേരൻ, ബ്രഹ്മാവ് എന്നിവരുടെ സഭകളും വർണിയ്ക്കുന്നുണ്ട്. മററു ദേശങ്ങളെപ്പററിയുള്ള ഇതിഹാസങ്ങളിൽ ദേവന്മാരുടെ കഥ വരുന്നില്ല. അതിനാൽ മഹാഭാരത ഇതിഹാസം ഒരു യഥാർഥ ഇതിഹാസമല്ല. അത് ഏതുവിധേനയും മനുഷ്യരെ കർമബന്ധത്തിൽ നിന്നും മുക്തരാക്കി മോക്ഷപദത്തിൽ എത്തിയ്ക്കാൻവേണ്ടി രചിച്ചിട്ടുള്ള കഥയാണ്.

ചൂതുകളിയാൽ എന്റെയെന്നും നിന്റെയെന്നുമുള്ള ഭാവം വർദ്ധിക്കുന്നു. പാണ്ഡവന്മാർ ചൂതുകളിയിൽ ബുദ്ധിരൂപിയായ ദ്രൗപദിയെ പണയം വയ്ക്കുന്നു.

പാണ്ഡവന്മാർക്കു വനവാസം ലഭിച്ചശേഷം അവർ കാമ്യക വനത്തിലും ദ്വൈതവനത്തിലും പ്രവേശിക്കുന്നു. ദ്വൈതവനത്തിൽ വന്നതോടുകൂടെ ദ്രൗപദിയ്ക്കു ദുഃഖവുമുണ്ടാകുന്നു. വാസനാരൂപിയായ കാമ്യകവനവും ഭേദരൂപിയായ ദ്വൈതവനവും അതിന്റെ പേരിൽ നിന്നും തന്നെ ആധ്യാത്മിക അർഥം സൂചിപ്പിയ്ക്കുന്നുണ്ട്. അതിനെ ജയിയ്ക്കുന്നതിനു ഇന്ദ്രിയദമനം വേണം. അതിനാൽ നള-ദമയന്തിയുടെ കഥയും അതിനുശേഷം വൃത്തിരൂപിയായ വൃത്രാസുരന്റെ കഥയും വരുന്നു.

വൃത്തികളെ ജയിച്ചശേഷം വിശ്വഭാവനയുണ്ടാകുന്നു. അതുകൊണ്ട് അടുത്തതു വിരാടപർവമാണു വരുന്നത്. അതിനുശേഷം പാണ്ഡവന്മാർ തിരിച്ചുവന്നു അവരുടെ മൂലസ്ഥാനം (അധിഷ്ഠാന ചൈതന്യം) ആവശ്യപ്പെടുന്നു. പക്ഷെ ആസുരീപ്രകൃതികളായ കൗരവർ അവരെ അവിടെ ഇരിക്കാൻ സമ്മതിയ്ക്കുന്നില്ല. അതിനാൽ നാരായണരൂപനായ ശ്രീകൃഷ്ണന്റെ സഹായം സ്വീകരിയ്ക്കുന്നു. വീരശൂരന്മാരായ ആത്മ ജ്ഞാനികൾ ആസുരീപ്രകൃതികൾക്കു കീഴടങ്ങുകയില്ല. അതിനു ഭഗവാന്റെ സ്മരണ സതതം ഉണ്ടായിരിയ്ക്കണം. മഹാഭാരതയുദ്ധത്തിൽ ഭഗവാന്റെ സഹായത്തോടെ പാണ്ഡവന്മാർ ജയിച്ചതുപോലെ, ഗോപഗോപികളും ഭഗവാന്റെ സഹായത്താൽ കംസന്റെ സേവകരുടെ ഉപദ്രവങ്ങളിൽനിന്നും രക്ഷപ്പെട്ടിരുന്നു. മനുഷ്യജന്മത്തിന്റെ മുഖ്യ ഉദ്ദേശം ബ്രഹ്മപ്രാപ്തിയാണ്. അതിനു ഹൃദയത്തിലുള്ള വാസനകളോടും മിഥ്യാസങ്കല്പങ്ങളോടും യുദ്ധം ചെയ്യേണ്ടതും അത്യാവശ്യമാണ്. ഇതിനെയാണ് മഹാഭാരതയുദ്ധമെന്നു പറയുന്നത്. ഭരതരാജാവിന് ഒരു മാൻകുട്ടിയിൽ ആസക്തി വരുകയാൽ മാനായിട്ടു ജനിയ്ക്കേണ്ടിവന്നു. അതിനാൽ ഒന്നിലും ആസക്തിയുണ്ടാകരുതെന്നു കാണിച്ചിരിയ്ക്കുന്നു. ദ്വൈതഭാവനകൊണ്ടുണ്ടാകുന്ന ആവരണങ്ങളെ കംസന്റെ സ്വരൂപമെന്നു മനസ്സിലാക്കണം. ഏതെങ്കിലും ദേശത്തെ ജയിയ്ക്കേണ്ടകാര്യം പുരാണങ്ങളിൽ പറയുന്നില്ല. കാലത്തെ ജയിയ്ക്കേണ്ട കാര്യങ്ങളാണ് പറഞ്ഞിട്ടുള്ളത്. ഇതു മനുഷ്യരുടെ ജീവിതത്തിലെ മുഖ്യമായ കർത്തവ്യവുമാണ്. ആദ്യം രാഗദ്വേഷങ്ങളെ ജയിയ്ക്കുന്നതുകൊണ്ടു വൃത്തികളിൽ സംയമമുണ്ടാകുന്നു. പിന്നെ ദൃഷ്ടി-സൃഷ്ടിവാദം കൊണ്ട് കാലത്തെ ജയിയ്ക്കാൻ എളുപ്പമായിരിയ്ക്കും.

ശ്രീമദ്ഭാഗവതത്തിലെ മുഖ്യപാത്രം ശ്രീകൃഷ്ണനാണ്. മഹാഭാരതത്തിലെ മുഖ്യപാത്രവും ശ്രീകൃഷ്ണൻ തന്നെയാണ്. അതിനാൽ ഭാഗവതം അധ്യാത്മ ഭാവത്തിൽ മനസ്സിലാക്കാൻ കഴിയുമെങ്കിൽ മഹാഭാരതവും അധ്യാത്മ ഭാവത്തിൽ മനസ്സിലാക്കാം. ആത്മഭാവത്തിൽ ശ്രീകൃഷ്ണൻ ഇന്നും എല്ലാവർക്കും പ്രാപ്തനാണ്. അതിനെ നിഷേധിച്ചുകൊണ്ടു അനേകവർഷങ്ങൾക്കു മുമ്പുണ്ടായിരുന്ന കൃഷ്ണനെ അന്വേഷിയ്ക്കുന്നതുകൊണ്ടു വിശേഷിച്ച ലാഭമൊന്നും ഉണ്ടാകാൻ പോകുന്നില്ല. മഹാഭാരതത്തിനു മുമ്പുതന്നെ പ്രസിദ്ധിയാർജിച്ചിട്ടുള്ള ഋഗ്വേദത്തിൽ എട്ടാം മന്ത്രം പതിനാറാം സൂത്രം പതിമൂന്നും പതിനാലും ഋക്കുകളിൽ ശ്രീകൃഷ്ണന്റെ പേരു വരുന്നുണ്ട്. ഛാന്ദോഗ്യോപനിഷത്തിലും ദേവകീപുത്രനായ ശ്രീകൃഷ്ണന്റെ പേരു പറഞ്ഞിട്ടുണ്ട്. അതിനാൽ ഇതിഹാസത്തിന്റെ രീതിയിൽ ശ്രീകൃഷ്ണന്റെ ജന്മകർമങ്ങളുടെ കാലത്തെ നിശ്ചയിയ്ക്കാൻ സാധ്യമല്ല. പണ്ഡിത് നീലകണ്ഠൻ പറയുന്നത്, ഇന്ദ്രജാലംപോലുള്ള ഈ ജഗത്തിന്റെ സൃഷ്ടിയുണ്ടായിയെന്നു കരുതുന്ന അജ്ഞാനികൾക്കത് സത്യമായി തോന്നാമെങ്കിലും സമ്യക്ദൃഷ്ടിയുള്ളവർക്കു സർവാധിഷ്ഠാനമായ പരബ്രഹ്മമല്ലാതെ വേറൊന്നും സത്യമായി തോന്നുകയില്ല, എന്നാണ്.

മഹാഭാരതയുദ്ധത്തിൽ കൗരവർക്കു ഭീഷ്മരൂപിയായിരുന്ന ബ്രഹ്മചര്യത്തെ രക്ഷിയ്ക്കാൻ കഴിഞ്ഞില്ല. പാണ്ഡവർക്കതു സാധിച്ചു. ഈ തത്ത്വം മനസ്സിലാക്കുക മാനവ



ജീവിതത്തിനു വളരെ ഉപയോഗിയാണ്. ഭീഷ്മർ വീണ ശേഷം ആ സ്ഥാനത്ത് നിയുക്തനായത് ദ്രോണാചാര്യനാണ്. ഇത് മിഥ്യാസംസ്കാരരൂപമായ ആവരണത്തിന്റെ സ്വരൂപമാണ്. അദ്ദേഹം പാണ്ഡവസേനയിൽ അനവധി നാശം ചെയ്തെങ്കിലും ശ്രീകൃഷ്ണൻ അവർക്കു ധൈര്യം നല്കിക്കൊണ്ടിരുന്നു. ദ്രോണർ വീണശേഷം ലോകവാസനാരൂപിയായ കർണനാണ് കൗരവസേനയുടെ സേനാപതിയായത്. ലോക വാസനയും മനുഷ്യരിൽ വളരെ വിക്ഷേപങ്ങൾ ഉണ്ടാക്കും. ഒരു ജീവിതത്തിൽ എല്ലാവരും തന്നെ സ്തുതിയ്ക്കുകയും ആരും നിന്ദിക്കാതിരിയ്ക്കുകയും ചെയ്യുക സാധ്യമല്ല. എങ്കിലും ഓരോ ജീവനും അതിച്ഛിക്കുന്നു. ലോകസഭാതിരഞ്ഞെടുപ്പിൽ തോററാൽ മുഖം മ്ലാനമായി. ജയിച്ചാലോ പ്രഫുല്ലവുമാകും.ഇത്തരം വാസന ഇരിയ്ക്കുന്നതുവരെ ബ്രഹ്മപദം പ്രാപിയ്ക്കാൻ സാധ്യമല്ല. തന്റെ സ്തുതി കേട്ടു ചെവി കുളുർക്കു ന്നവരെ കർണനോടുപമിയ്ക്കാം. അതുകൊണ്ടാണ് ഉപനിഷത്തിൽ ശാന്തി മന്ത്രത്തിൽ **"ഭദ്രം കർണേഭിഃ ശ്രുണുയാമ ദേവാഃ. ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ "** എന്നും മററും ദേവന്മാരോടു പ്രാർഥിയ്ക്കുന്നത്. പൂജയ്ക്കു മുമ്പ് ചെവികളിലും കണ്ണുകളിലും ജലസ്പർശം ചെയ്യുന്നതിന്റെ ഉദ്ദേശവും ഇതു തന്നെയാണ്. ഭഗവാന്റെ കഥ കേൾക്കുന്നതിനു മുമ്പ് ഈ ഇന്ദ്രിയങ്ങളെ ശുദ്ധമാക്കണം.

ശല്യരാണ് കർണന്റെ സാരഥി. ശല്യർ കുതർക്കത്തിന്റെ സ്വരൂപമാണ്. കുതർക്കവും ലോകവാസനയുംകൂടി ചേർന്നാൽ പിന്നെ ജീവനെ വഴിതെററിയ്ക്കാൻ വേറൊന്നും വേണ്ട. യുദ്ധസമയത്ത് കർണൻ തന്റെ അഭിമാനത്തെ ശല്യരുടെ നേരെ പ്രകടമാക്കുകയാൽ ശല്യർ പറഞ്ഞു: "നീ നിന്റെ സംസാരം മതിയാക്കൂ. നിനക്കുള്ള സാമർഥ്യത്തിൽ കൂടുതൽ നീ കാണിയ്ക്കുന്നു." ഇപ്രകാരം അവർ തമ്മിൽ വാഗ്വാദം ഉണ്ടായി. ഇതു ലോകവാസനയുടെ സ്വഭാവമാണ്.

കർണനും (ലോകവാസനയും) യുധിഷ്ഠിരനും (ധർമവും) തമ്മിൽ യുദ്ധം ഉണ്ടായി. അതിൽ യുധിഷ്ഠിരനു തിരിഞ്ഞുപോകേണ്ടതായി വന്നു. ലോകവാസനയ്ക്കു ശക്തി കൂടുമ്പോൾ ധർമത്തിനു അതസഹ്യമായി തോന്നുന്നു. പിന്നെ ഭീമൻ കർണനോടു ഏല്ക്കുകയും കർണൻ തോല്ക്കുകയും ചെയ്യുന്നു. ഈ യുദ്ധത്തിൽ യുധിഷ്ഠിരൻ (ധർമം) പലപ്പോഴും അശക്തി പ്രകടമാക്കുന്നുണ്ട്. അതായത് പ്രവൃത്തി അധികമായാൽ ധർമത്തിനു ശക്തി കുറയും. പിന്നെ കർണനും അർജുനനുമായുള്ള യുദ്ധത്തിൽ അർജുനൻ അഞ്ജലികബാണം കൊണ്ടു കർണന്റെ ശിരസ്സു ഛേദിച്ചു വീഴ്ത്തുന്നു. ഇവിടെ "അഞ്ജലിക"മെന്നുവച്ചാൽ ആത്മസുഖമെന്നർഥമുണ്ട്. ആത്മസുഖം ലഭിയ്ക്കുമ്പോൾ ലോകവാസന നശിയ്ക്കുന്നു. കർണന്റെ സാരഥിയായ ശല്യർ (കുതർക്കം) ഓടിരക്ഷ പ്പെടുകയും കൗരവസേന (ആസുരീപ്രകൃതി) വളരെ കുറയുകയും ചെയ്തു. പിന്നത്തെ യുദ്ധത്തിൽ ശല്യരാണ് സേനാപതിയായത്. അതിൽ ഭീമരൂപിയായ നിദിധ്യാസനം കൊണ്ടു കുതർക്കരൂപിയായ ശല്യർക്കു തോൽവി സംഭവിയ്ക്കുന്നുണ്ടെങ്കിലും, ശല്യരുടെ മരണം യുധിഷ്ഠിരരൂപിയായ ധർമത്താലാണു ണ്ടാകുന്നത്.

അവസാനം ദുര്യോധനൻ (അഹങ്കാരം) പാണ്ഡവരുടെ നേരെ വരുന്നു. അത് വേഗം മരിയ്ക്കുന്നില്ല. മുറിവേററപ്പോൾ വെള്ളത്തിൽ ചെന്നൊളിച്ചിരുന്നു. യുധിഷ്ഠിരൻ അയാളോടു വെള്ളത്തിൽനിന്നും കരയ്ക്കു വന്നു യുദ്ധം ചെയ്യാൻ പറഞ്ഞപ്പോൾ ദുര്യോധനൻ (അഹങ്കാരം) പറയുന്നത്: "എന്റെ സഹോദരന്മാരെല്ലാം മരിച്ച് വിധവയെപ്പോലെ ആയിത്തീർന്ന പൃഥ്വിയെ ഞാൻ ഇനി ഭരിയ്ക്കാൻ ഇച്ഛിയ്ക്കുന്നില്ല. അതുകൊണ്ടു നിങ്ങൾക്കു പൃഥ്വിയെ സുഖപൂർവം ഭരിയ്ക്കാം" എന്നായിരുന്നു. പക്ഷെ പാണ്ഡവന്മാർക്കു ദുര്യോധനരൂപിയായ അഹങ്കാരത്തെ വിശ്വസിയ്ക്കാൻ കഴിഞ്ഞില്ല. അതുകൊണ്ടു ദുര്യോധനൻ വെളിയിൽവന്നു ഭീമനുമായി ഗദായുദ്ധം ചെയ്തു. ഭീമൻ കുറച്ചു വിശ്രമമെടുത്തു. അതായത് നിദിധ്യാസനം ചെയ്തു. ദുര്യോധനൻ 'അവസ്ഥാന'മെന്ന മണ്ഡലമനുസരിച്ചു ചുററിക്കറങ്ങാൻ ശ്രമിച്ചു. അതായത് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഇങ്ങനെ ഏതെങ്കിലും ഒരവസ്ഥയിൽ ഇരിയ്ക്കാൻ അഹങ്കാരം ശ്രമിച്ചു. പക്ഷെ ഭീമരൂപിയായ ധ്യാനം ശരിയ്ക്കുണ്ടായാൽ അഹങ്കാരത്തിനിരിയ്ക്കാൻ സാധിയ്ക്കുകയില്ല. അവസാനം ഭീമൻ ദുര്യോധനന്റെ തുടയ്ക്കു ഗദകൊണ്ടടിച്ച് ദുര്യോധനനെ വീഴ്ത്തി. അതുകൊണ്ട് വാസന മരിച്ചു. അതായത് അഹങ്കാരത്തിന്റെ ശക്തി നശിച്ചു. വാസനയുടെ ശക്തി അരയ്ക്കു കീഴെയാണിരിയ്ക്കുന്നത്.

പാണ്ഡവർ ജയിച്ച് അവരുടെ താവളസ്ഥലത്തേയ്ക്കു പോയി. അർജുനനോടു രഥത്തിൽനിന്നും ആദ്യം ഇറങ്ങാൻ ഭഗവാൻ ആജ്ഞാപിച്ചു. അർജുനൻ ഇറങ്ങിയിശേഷം ഭഗവാൻ ഇറങ്ങിയതോടെ ആ രഥം താനേ കത്തി ചാരമായതു കണ്ട് അർജുനൻ അമ്പരന്നു. അപ്പോൾ ഭഗവാൻ പറഞ്ഞത്: "ഈ രഥം നേരത്തെ തന്നെ അഗ്നിയ്ക്കിരയായതായിരുന്നു. ഞാൻ അതിൽ ഇരുന്നതുകൊണ്ടാണ് ഇതുവരേയും ഭസ്മമായി പോകാതിരുന്നത്." ഭാവാർഥം: ശരീരരൂപിയായ രഥത്തിൽ അഭിമാനം വെച്ചുകൊണ്ടിരിയ്ക്കരുതെന്നാണ്. അത് പണ്ടേ ഇല്ലാത്ത വസ്തുവാണ്. ഭഗവാന്റെ സത്തകൊണ്ടാണ് ഉള്ളതായി തോന്നുന്നത് എന്നും മനസ്സിലാക്കണം.

പാണ്ഡവവംശഛേദനത്തിനുവേണ്ടി അശ്വത്ഥാമാവ് ഉത്തരയുടെ ഗർഭത്തിനുനേരെ അയച്ച ബ്രഹ്മാസ്ത്രത്തെ ഭഗവാൻ തന്റെ സുദർശനംകൊണ്ടു ശാന്തമാക്കി, പാണ്ഡവവംശത്തെ രക്ഷിച്ചു. അതായത് സമ്യഗ്ദർശനം പ്രാപ്തമാകുമ്പോൾ അവിദ്യയുടെ ശക്തിയ്ക്ക് ഒന്നും ചെയ്യാൻ സാധിയ്ക്കുകയില്ലെന്നു കാണിയ്ക്കുന്നു.

പുത്രന്മാരുടെ മരണവൃത്താന്തം കേട്ട് അവിദ്യാരൂപി



യായ ധൃതരാഷ്ട്രർ ദുഃഖിയ്ക്കുന്നതു കണ്ട് സഞ്ജയൻ സമാശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു, ഇനി ദുഃഖിച്ചിട്ടു കാര്യമൊന്നുമില്ലെന്ന്. വിദുരനും ധൃതരാഷ്ട്രനെ സമാധാനിപ്പിച്ച് ധൈര്യം കൊടുത്തു. അവിദ്യകൊണ്ട് ഒരു കാര്യവും സഫലമാകുന്നില്ല. വിദുരൻ ധൃതരാഷ്ട്രർക്കു ജ്ഞാനം ഉപദേശിച്ചു. വ്യാസനും അതുപോലെ ജ്ഞാനം ഉപദേശിച്ചു.

അതിനുശേഷം ശാന്തിപർവമാണ്. അവിടെ വ്യാസൻ യുധിഷ്ഠിരനെ സമാധാനിപ്പിയ്ക്കുന്നു. പിന്നീടു ഭീഷ്മർ യുധിഷ്ഠിരനു രാജധർമം, വർണാശ്രമധർമം, സ്ത്രീധർമം, ആപദ്ധർമം മുതലായവ ഉപദേശിച്ചിട്ട് അവസാനം മോക്ഷധർമവും ഉപദേശിച്ചിട്ടുണ്ട്. ഒടുവിലായിട്ടു പറഞ്ഞു, നിവൃത്തിധർമം പ്രത്യക്ഷഫലം നല്കുന്നതാണ്. പ്രവൃത്തിധർമം ഭാവിഫലം നല്കുന്നതുമാണ്. ശാന്തിപർവത്തിന്റെ അവസാനം പറയുന്നു: ജഗത്തിൽ പുരുഷൻ ഒന്നേയുള്ളു. തത്ത്വജ്ഞാനികൾ ദ്വൈതത്തെ സ്വീകരിയ്ക്കുന്നില്ല. സ്വപ്നത്തിൽ പലരുമായി പരിചയം ഉണ്ടാകുന്നുണ്ടെങ്കിലും ഉണരുമ്പോൾ ഒരു ജീവൻമാത്രമേ ഉണ്ടാകുന്നുള്ളു. അതുപോലെ ജാഗ്രത്തിലും കാണുന്ന പല ജീവികൾ അജ്ഞാനംകൊണ്ടു കാണുന്നതാണ്.

ശാന്തിപർവത്തിൽ മുപ്പത്തഞ്ചാമധ്യായം ബ്രഹ്മരുദ്രന്മാരുടെ സംവാദമാണ്. ബ്രഹ്മാവ്: നാനാത്വദൃഷ്ടി ഉണ്ടാകാൻ പാടില്ല. പുരുഷൻ ഏകമാണ്, അതെല്ലാവരുടെയും ആധാരവുമാണ്. ജ്ഞാനം കൊണ്ടു മാത്രമേ ഈ പുരുഷനെ അറിയാൻ സാധിയ്ക്കൂ. ഒരേ ഒരു ചൈതന്യത്തിന്റെ വിവർത്തമാണ് സകല ദൃശ്യങ്ങളും. സ്വപ്നത്തിൽ കാണുന്ന പർവതം ഒരു ദേശത്തേയും തടസ്സപ്പെടുത്തുന്നില്ല. കാരണം അതു പ്രാതിഭാസികമാണ്. ദ്വൈതം സത്യമായാൽ ആർക്കും മോക്ഷമുണ്ടാകുകയില്ല. അതിനാൽ ദ്വൈതം സത്യമല്ല. വിശേഷജ്ഞാനത്തിന്റെ സാമഗ്രിയില്ലാതെ കാണുന്ന വിശേഷജ്ഞാനം ഭ്രാന്തിജ്ഞാനമാണ്. മിഥ്യയായുള്ള അഭിനിവേശംകൊണ്ട് അദ്വൈതചൈതന്യം സ്വാഭാവികമായി ആവൃതമായിപ്പോകുന്നു. ഇതു പാണ്ഡവൻമാരുടെ ദ്വൈതവനത്തിലെ സഞ്ചാരം പോലെയാണ്. പക്ഷെ അദ്വൈത തത്ത്വരൂപമായ ശ്രീകൃഷ്ണന്റെ സഹായത്തോടെ ജീവനു തന്റെ സ്വരാജ്യം തിരിച്ചു ലഭിയ്ക്കുന്നു.

എന്നാൽ മേല്പറഞ്ഞവിധം ശ്രീകൃഷ്ണൻ മനുഷ്യനായിട്ടവതരിച്ചില്ലെ? എന്നു ചോദിച്ചാൽ ഗ്രന്ഥ കർത്താവിന്റെ അഭിപ്രായം ബ്രഹ്മം സ്വരൂപത്താൽ നിർഗുണ നാണെങ്കിലും ഭക്തരുടെ ഭാവനയനുസരിച്ചു സഗുണനാകാനുള്ള ശക്തി അതിലുണ്ടെന്നാണ്. അതു കൊണ്ടു പല ഭക്തന്മാർക്കും പല അവസരങ്ങളിൽ പല രൂപത്തിലും ഭഗവാൻ കൃപ ചെയ്തു ദർശനം നല്കിയിട്ടുണ്ടാകാം. അവർ ഭഗവാനുമായി സംസാരിച്ചിട്ടുമുണ്ടാ കാം. ഈ സംസാരങ്ങളെല്ലാം വ്യാസനെന്ന മുനി കേട്ടിട്ടുമുണ്ടാകാം. എന്നിട്ട്, വ്യാസൻ അവയെ തന്റെ കാവ്യശക്തി കൊണ്ട് ഒരു വ്യക്തിയിൽ ആ കഥകളെല്ലാം ഘടിപ്പിച്ചതുമാകാം.

എന്തെന്നാൽ (12.3.14.) ഈ ശ്ലോകത്തിൽ പരീക്ഷിത്തിനോടു പറഞ്ഞത്: "ഞാൻ പറഞ്ഞതായ കഥകളെല്ലാം സത്യമാണെന്നു നീ കരുതേണ്ട. അതെല്ലാം ഭഗവാന്റെ സ്വരൂപത്തെ മനസ്സിലാക്കി ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയുണ്ടാകാൻ വേണ്ടി പറഞ്ഞിട്ടുള്ളതാണ്. അതുകൊണ്ടു ഭഗവാന്റെ സ്വരൂപത്തെ വർണിച്ചിരിയ്ക്കുന്നതു മാത്രം സത്യമായിട്ടെടുത്താൽ മതി. അതുമാത്രമേ കേൾക്കാൻ യോഗ്യമായിട്ടുള്ളു" എന്നാണ്.

ഭഗവാന്റെ സ്വരൂപത്തെ മനസ്സിലാക്കാൻ ജ്ഞാനശക്തിയുടെ ആവശ്യമുണ്ട്. ഇവിടെ ദശമസ്കന്ധ ത്തിൽ അറുപത്തെട്ടാമധ്യായത്തിൽ ബലരാമന്റെ പരാക്രമത്തെപ്പററി പറഞ്ഞിരിയ്ക്കുന്നു. കൗരവർ അതു കണ്ട്, ബലരാമനെ ഇപ്രകാരം സ്തുതിയ്ക്കുന്നു:

**രാമ രാമാഖിലാധാര പ്രഭാവം ന വിദാമ തേ**
**മൂഢാനാം നഃകുബുദ്ധീനാംക്ഷന്തുമർഹസ്യതിക്രമം.**
(10.68.44.)

ഹേ രാമാ! ഹേ സർവജഗത്തിനും ആധാരമായവനേ! ഞങ്ങൾക്കു അവിടത്തെ പ്രഭാവം അറിയാൻ കഴിഞ്ഞില്ല. ഞങ്ങൾ മൂഢന്മാരും കുബുദ്ധികളുമാണ്. ഞങ്ങളുടെ അപരാധം ക്ഷമിച്ചാലും.

ഇവിടെ കൗരവർ സ്വയം അവർ മൂഢന്മാരും കുബുദ്ധികളുമാണെന്നു സമ്മതിയ്ക്കുന്നു. ഇതിൽ നിന്നും കൗരവരുടെ അധ്യാത്മമായ അർഥം നിഷ്പ്രയാസം മനസ്സിലാക്കാം.

കൗരവർ: ജഗത്തിന്റെ ഉല്പത്തി-സ്ഥിതി-ലയങ്ങൾക്കു കാരണം അവിടുന്നു മാത്രമാണ്. അവിടുത്തേയ്ക്കു അന്യ ആധാരത്തിന്റെ ആവശ്യമില്ല. ഈ സർവജഗത്തും അവിടുത്തെ ലീലയാണെന്നു മുനിജനങ്ങൾ പറയുന്നു. ഹേ അനന്താ! അവിടുന്ന് ഈ ജഗത്തിനെ ലീല യാ അവിടുത്തെ ശിരസ്സിൽ ധരിയ്ക്കുകയും, പ്രളയകാലത്ത് ഇതിനെയെല്ലാം തന്നിൽത്തന്നെ ലയിപ്പിച്ച്, ശേഷനാമാവായിട്ടവശേഷിയ്ക്കുകയും ചെയ്യുന്നു. അവിടുന്നു അദ്വിതീയനായ നാരായണനാകുന്നു. ഹേ ഭഗവൻ! അവിടുന്നു ജഗത്തിന്റെ ഉല്പത്തിസ്ഥിതിലയങ്ങളിൽ തല്പരനാകയാൽ ശുദ്ധ സത്വമൂർത്തിയുമാകുന്നു. അവിടുത്തെ ക്രോധം സമസ്തപ്രാണികളേയും ശിക്ഷിയ്ക്കാൻവേണ്ടി മാത്രമാണുണ്ടാകുന്നത്. അല്ലാതെ ദ്വേഷമോ മത്സരമോ ഒന്നുമല്ല അതിനുള്ള കാരണം. ഹേ ശക്തിധര! ഹേ അവ്യയ!അവിടുത്തേയ്ക്കു നമസ്കാരം. ഞങ്ങൾ അവിടുത്തെ ശരണാഗതരാണ്.

ഇപ്രകാരം കൗരവർ ക്ഷമ യാചിച്ചു പ്രാർഥിച്ചപ്പോൾ ബലരാമൻ അവർക്കഭയം നൽകിക്കൊണ്ടു പറഞ്ഞു: "നിങ്ങൾ ഭയപ്പെടേണ്ട." പിന്നെ ദുര്യോധനൻ, ലക്ഷ്മണയെ സാംബനു വിവാഹം ചെയ്തുകൊടുത്തിട്ട് സ്ത്രീധനമായിട്ട് അനവധി ആന, കുതിര, രഥം, ദാസന്മാർ, ദാസികൾ എല്ലാം നല്കി. (10.68.51.)

ഭാരതയുദ്ധകാലത്തു ബലരാമൻ ഒരു പക്ഷത്തിലും കൂടാതിരിക്കാൻവേണ്ടി തീർത്ഥയാത്രയ്ക്കു പൊയ്ക്കളഞ്ഞു. അദ്ദേഹം ജ്ഞാനശക്തിയുടെ സ്വരൂപമാകയാൽ അസംഗനായിരുന്നു. രാസലീലയിലും മഹാഭാരതയുദ്ധത്തിലും അദ്ദേഹം ചേർന്നിട്ടില്ല. രാസലീലയും മഹാഭാരതയുദ്ധവും പ്രകൃതിയെ വശപ്പെടുത്താനുള്ള പ്രക്രിയയായിരുന്നതിനാൽ അതിൽ ശ്രീകൃഷ്ണന്റെ യോഗശക്തിയേയാണുപയോഗപ്പെടുത്തിയിരുന്നത്.

അറുപത്തൊമ്പതാം അധ്യായത്തിൽ സഗുണ ബ്രഹ്മത്തിന്റെ സാക്ഷാത്കാരത്തെപ്പററി പറയാൻ പോകുകയാണ്. അതിനു ജ്ഞാനം സ്ഥിരമാക്കി വയ്ക്കേണ്ടതുണ്ട്. അതിനാലാണ് അറുപത്തെട്ടാം അധ്യായത്തിൽ സാംബരൂപിയായ വേദത്തിന്റെ ലക്ഷ്മണയുമായുള്ള വിവാഹത്തിന്റെ കഥ പറഞ്ഞത്. അതായതു വേദത്തിന്റെ അർഥത്തെ ലക്ഷ്യാർഥംകൊണ്ടു മനസ്സിലാക്കണമെന്നു സൂചിപ്പിയ്ക്കുന്നു. ഇപ്രകാരം ഭഗവാന്റെ ലീലകളെ ലക്ഷ്യാർഥംകൊണ്ടു മനസ്സിലാക്കാൻ കഴിഞ്ഞാൽ അറുപത്തൊമ്പതാം അധ്യായം എളുപ്പം മനസ്സിലാകും.

# പ്രകരണം പന്ത്രണ്ട്

## സഗുണബ്രഹ്മത്തിന്റെ സാക്ഷാത്കാരം

ഭഗവാന്റെ നിർഗുണസ്വരൂപം മനസ്സിലാക്കാൻ നിഷേധഭാഷ മനസ്സിലാകണം. അജ്ഞാനംകൊണ്ടു രജ്ജൂവിൽ കണ്ട സർപ്പത്തെ നിഷേധിയ്ക്കാതെ രജ്ജൂവിന്റെ ജ്ഞാനം ഉണ്ടാകുകയില്ല. കാരണം, രജ്ജൂവിന്റെ അജ്ഞാനത്താലാണ് സർപ്പത്തിന്റെ പ്രതീതിയുണ്ടായത്. അതുപോലെ ബ്രഹ്മത്തിന്റെ അജ്ഞാനത്താൽ പ്രതീതമാകുന്ന ജഗത്തിനേയും നിഷേധിയ്ക്കാതെ നിർഗുണബ്രഹ്മത്തിന്റെ ജ്ഞാനമുണ്ടാകുകയില്ല. ഇതാണ് വേദാന്തപദ്ധതി. ഭാഗവതത്തിൽ പന്ത്രണ്ടാം സ്കന്ധത്തിലും ഏകാദശത്തിലും സ്വപ്നദൃഷ്ടാന്തം കാണിച്ചു ജാഗ്രദവസ്ഥയേയും നിഷേധിച്ചു ബ്രഹ്മസ്വരൂപത്തെ കാണിയ്ക്കുന്നുണ്ട്. പക്ഷെ ഈ നിഷേധഭാഷ പലർക്കും മനസ്സിലാകാൻ പ്രയാസമാണ്. അതുകൊണ്ടവർക്കും സഹായകമാകാൻവേണ്ടി രൂപകങ്ങളും ലൗകികഭാഷയും ഉപയോഗിച്ചു ഭഗവാന്റെ സ്വരൂപത്തെ മനസ്സിലാക്കിയിരിയ്ക്കുന്നു. ഈ ഭാഷ ഉപയോഗിയ്ക്കുന്നതുകൊണ്ടു ഗുണവും ചില ദോഷവും കാണും. ദോഷമെന്തെന്നാൽ ദ്വിവിദനെന്ന ഒരു വാനരൻ സത്യത്തിലും ഉണ്ടായിരുന്നെന്നും, അവൻ ദ്വാരകയിൽ ഉപദ്രവമുണ്ടാക്കിയെന്നും, ഭഗവാനു പതിനാറായിരത്തെട്ടു ഭാര്യമാർ ഉണ്ടായിരുന്നെന്നും, അവർക്കോരോരുത്തർക്കും പതിപ്പത്തു മക്കളുണ്ടായിരുന്നെന്നും, ഇവരുടെ വംശം വർധിച്ചു വർധിച്ച് അവരുടെ വാധ്യാന്മാർതന്നെ മൂന്നുകോടി എൺപത്തി എട്ടുലക്ഷം പേരുണ്ടായിരുന്നു എന്നും മററും കേൾക്കുമ്പോൾ വിശ്വസിയ്ക്കാൻ പ്രയാസമായി തോന്നും.(10.90.42.)





ഈ അതിശയോക്തികൾ ഉപയോഗിച്ചിരിയ്ക്കുന്നത് മനുഷ്യരെ, ഈ കഥകൾ മുഴുവനെ അങ്ങു വിശ്വസിയ്ക്കാതെ തത്ത്വത്തെ ചിന്തിയ്ക്കാൻ പ്രേരിപ്പിയ്ക്കാനും കൂടിയാണ്. കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞ മഹാഭാരതകഥയിലെ മിക്ക പാത്രങ്ങളുടേയും ഉത്ഭവം സാധാരണമനുഷ്യരുടേതു പോലെ അല്ലായിരുന്നു. അതിനാൽ ഗ്രന്ഥം അഭ്യസിയ്ക്കുന്നവർ ഇങ്ങനെയുള്ള സംഭവങ്ങൾ മനസ്സിലാക്കാൻ അവരുടെ വിവേകബുദ്ധി ഉപയോഗിയ്ക്കണം. സഗുണബ്രഹ്മത്തെ മനസ്സിലാക്കാൻ ലൗകികഭാഷ ഉപയോഗിയ്ക്കേണ്ടി വരുന്നു. ഇങ്ങനെയല്ലാതെ സാധാരണക്കാരനു സഗുണസ്വരൂപത്തെ മനസ്സിലാക്കാൻ സാധിയ്ക്കുകയില്ല. നിർഗുണസ്വരൂപത്തെ മനസ്സിലാക്കാൻ നിഷേധഭാഷയും ഉപയോഗിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഭാഗവതത്തിൽ രണ്ടു ഭാഷയും ഉപയോഗിച്ചിട്ടുണ്ട്. അതുകൊണ്ട് ഏതൊരു തത്ത്വത്തെ മനസ്സിലാക്കാൻ ഏതൊരു ഭാഷയാണോ ഉപയോഗിച്ചിരിയ്ക്കുന്നത് ആ ഭാഷയുടെ രീതി മനസ്സിലാക്കാതെ തത്ത്വജ്ഞാനമുണ്ടാകുകയില്ല. പാശ്ചാത്യദേശത്തും കഴിഞ്ഞ അമ്പതിൽപരം വർഷങ്ങളായിട്ടുണ്ട് സാപേക്ഷവാദം കണ്ടുപിടിച്ചിട്ട്. അതിൽ ഒന്നിന്റെ പുതിയ ജാതിനിഷേധത്തിന്റെ കണക്കു പയോഗിച്ചു സാപേക്ഷവാദം മനസ്സിലാക്കാൻ തുടങ്ങിയിട്ടുണ്ട്. ഇങ്ങനത്തെ കണക്കു മനുഷ്യർക്കു ശീലമല്ലാത്തതിനാൽ അമ്പതുവർഷത്തിൽ കൂടുതൽ കഴിഞ്ഞെങ്കിലും ഇന്നും വളരെ കുറച്ചുപേർക്കു മാത്രമേ ഈ കണക്കു മനസ്സിലാക്കാൻ സാധിച്ചിട്ടുള്ളു. അതുപോലെ ഭഗവാൻ ശ്രീകൃഷ്ണനു പതിനാറായിരത്തെട്ടു ഭാര്യമാരുണ്ടായിരുന്നെന്നു പറയുമ്പോൾ സാമാന്യക്കാർക്ക് അതു വിശ്വസിയ്ക്കാൻ പ്രയാസം തോന്നും. പിന്നെ 10.46. 38-ാമത്തെ ശ്ലോകത്തിൽ ഭഗവാൻ ശ്രീകൃഷ്ണൻ പറയുന്നു: എനിയ്ക്കു മാതാവോ, പിതാവോ, സ്ത്രീയോ, പുത്രനോ, ആരുമില്ലെന്നും. ഈ ഭാഷയും മനുഷ്യർക്കു മനസ്സിലാക്കുക പ്രയാസമാണ്. അതുകൊണ്ട് ഏതേതു കഥ കൾ ഏതേതു ഭാഷയിലാണോ പറയപ്പെടുന്നത് ആ ഭാഷയുടെ രീതി ആദ്യംതന്നെ ശീലിച്ചിരിയ്ക്കണം. ഭാഗവതമാഹാത്മ്യത്തിൽ, ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവും വൈരാഗ്യവും വളരെ വൃദ്ധന്മാരായി പോകയാൽ ഭക്തി കരഞ്ഞുകൊണ്ടിരുന്നെന്നും മററും പറഞ്ഞിരിയ്ക്കുന്നു. അമ്മയേക്കാൾ മക്കൾക്കു വയസ്സു കൂടുകയില്ലല്ലൊ. അതു കൊണ്ട് ഇവിടെ ഭാഷയിൽ വിരുദ്ധത കാണുന്നു. ഇങ്ങനെ യുള്ള ഭാഷ ഭാഗവതത്തിൽ പല സ്ഥലത്തും കാണാൻ കഴിയും. മഹാഭാരതത്തിലും കാണുന്നുണ്ട്. അതുകൊണ്ടു ജിജ്ഞാസുക്കൾ ഇതിന്റെയെല്ലാം ഇതിഹാസദൃഷ്ടിയെ വിട്ടിട്ടു ഏതിനുവേണ്ടിയാണോ ഇത്തരം കഥ പറയപ്പെടുന്നത് അതിൽ വേണം ശ്രദ്ധ ചെലുത്താൻ. (12.3.14.)

ദശമസ്കന്ധം അറുപത്തൊമ്പതാം അധ്യായത്തിൽ ഭഗവാന്റെ ഗൃഹചര്യയെപ്പറ്റി വർണിച്ചിരിയ്ക്കുന്നു. ഭഗവാൻ



നരകാസുരനെ കൊന്ന് പതിനാറായിരം സ്ത്രീകളെ ഒരേ മുഹൂർത്തത്തിൽ വിവാഹം ചെയ്തതു കേട്ട് നാരദനു ഭഗവാന്റെ ഗൃഹസ്ഥജീവിതം കാണാൻ ആഗ്രഹം ജനിച്ചു. ഈ അത്ഭുതവിക്രമന്റെ ലീലയൊന്നു നേരിട്ടു കാണാനായി നാരദൻ ദ്വാരകയിൽ എത്തി. (10.69.3.)

ഉദ്യാനങ്ങളാലും മററും പരിശോഭിതമായിരുന്ന ഒരു ഭവനത്തിൽ നാരദൻ പ്രവേശിച്ചു. ആ ഗൃഹം ദിവ്യരത്നങ്ങൾ പതിച്ചുള്ള ഭിത്തികളാലും നന്മുത്തുതോരണങ്ങളാലും സുശോഭിതമായിരുന്നു. ആനക്കൊമ്പുകൊണ്ടുള്ള കട്ടിലുകൾ, ആസനങ്ങൾ എല്ലാംകൂടെ ആ ഭവനം അതിമനോഹരമായിരുന്നു. അവിടെ അന്ധകാരത്തിന്റെ നാമം പോലുമില്ലായിരുന്നു. ഈ ഭവനത്തിൽ യദുനാഥനായ ശ്രീകൃഷ്ണൻ രുക്മിണിയുമായി ഇരിയ്ക്കുന്നതു നാരദൻ കണ്ടു. രുക്മിണിയെപ്പോലെതന്നെ രൂപം, ഗുണം, വയസ്സ്, വസ്ത്രാലങ്കാരങ്ങൾ എല്ലാമുള്ള പതിനായിരം ദാസികളും അവിടെ ഉണ്ടായിരുന്നു. ഇവിടെ പതിനായിരമെന്നു പറയുമ്പോൾ എണ്ണത്തിൽ പതിനായിരമാണെന്നു വിചാരി യ്ക്കണ്ട. പിന്നെയോ, പത്തിന്ദ്രിയങ്ങളിലും പതിനായിരത്തോളം ചൈതന്യമുണ്ടായിരുന്നു എന്നു മനസ്സിലാക്കിയാൽ മതി.

നാരദൻ വരുന്നതു കണ്ടു ധാർമികശ്രേഷ്ഠനായ ഭഗവാൻ ശ്രീകൃഷ്ണൻ രുക്മിണിയുടെ കട്ടിലിൽനിന്നും എഴുനേററ് നാരദനെ സാഷ്ടാംഗം നമസ്കരിച്ചു. എന്നിട്ടു കൈതൊഴുതുകൊണ്ട് തന്റെ ആസനത്തിൽ നാരദനെ ഇരുത്തി.(10.69.14.) നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. (1.5.7.) അതിനു ബ്രഹ്മത്തിന്റെ സ്ഥാനത്തിരിയ്ക്കാൻ സാധിയ്ക്കും. ഘടാകാശത്തിനു മഹാകാശത്തിൽ ഇരിയ്ക്കാൻ കഴിയുന്നതുപോലെയാണ്, സാക്ഷിയ്ക്കു ബ്രഹ്മത്തിൽ ഇരിക്കയ്ാൻ കഴിയുന്നത്. ആരുടെ ചരണോദകമായ ഗംഗയാണോ സകലരേയും പവിത്രമാക്കുന്നത്, അതുപോലെ ആരാണോ ഈ സമ്പൂർണജഗത്തിന്റേയും ഗുരുവും സ്വാമിയുമാകുന്നത്, ആ ശ്രീഹരി നാരദന്റെ പാദങ്ങൾ കഴുകി ആ ജലത്തെ തന്റെ ശിരസ്സിൽ ധരിച്ചു. ഇപ്രകാരം വിധിപൂർവം പൂജിച്ചശേഷം അമൃതസമാനമായ മധുരവും മിതവുമായ വാണിയാൽ നാരദനോടു ചോദിച്ചു: "പ്രഭോ! അവിടുത്തേയ്ക്കു എന്തു സേവയാണ് ഞാൻ ചെയ്യേണ്ടത്?"

നാരദൻ: ഹേ വിഭോ! അവിടുന്നു സകലലോകങ്ങളുടെയും സ്വാമിയാകുന്നു. ഭക്തരിൽ പ്രീതി കാണിയ്ക്കുകയും ദുഷ്ടരെ അമർത്തുകയും ചെയ്യുക അവിടുത്തെ സ്വഭാവമാകുന്നു. ലോകസംരക്ഷയ്ക്കായിട്ട് അവിടുന്നു സ്വേച്ഛയാൽ അവതാരമെടുത്തിരിയ്ക്കുകയാണെന്നു ഞങ്ങൾക്കറിയാം. ബോധസ്വരൂപനായ ബ്രഹ്മാവ് ആരുടെ രൂപമാണോ സദാ തന്റെ ഹൃദയത്തിൽ ധ്യാനിയ്ക്കുന്നത്, അതുപോലെ സംസാരരൂപമായ കിണററിൽ വീണു കിടക്കുന്നവർക്ക് അതിൽ നിന്നും കയറാൻ ഏകമാത്ര അവലംബമായതാരാണോ, ആ അവിടുത്തെ ചരണയുഗളങ്ങളുടെ ദർശനം ലഭിയ്ക്കുകയാൽ ഞാൻ കൃതാർഥനായി. ഈ ചരണങ്ങളെ സ്മരിച്ചുകൊണ്ടു സഞ്ചരിയ്ക്കാനും ഈ സ്മൃതി സതതം എന്റെ മനസ്സിൽ ഉണ്ടായിരിയ്ക്കാനും എന്നിൽ കൃപ ചെയ്യണം. (10.69.18.)

നാരദന്റെ ഈ അപേക്ഷയിൽ വളരെ രഹസ്യങ്ങൾ അടങ്ങിയിരിയ്ക്കുന്നതായി കാണാം. ഭഗവാന്റെ സ്മരണ നിരന്തരം ഉണ്ടായിരിയ്ക്കുക വളരെ വിഷമമാണ്. ആരിലെങ്കിലും അല്പമെങ്കിലും രാഗദ്വേഷമുണ്ടായാൽ അപ്പോൾ ഭഗവാനെ വിസ്മരിയ്ക്കുകയും, ആ വ്യക്തിയുടെ സ്മരണ മനസ്സിൽ വരുകയും ചെയ്യും. തന്നിൽനിന്നും ഭിന്നമായി ആരെയെങ്കിലും കണ്ടാലും ഭഗവാന്റെ വിസ്മരണം വരും. അതുകൊണ്ടു സർവത്ര ബ്രഹ്മദർശനം ഉണ്ടാവുക വിഷമമാണ്.

നാരദന് സർവത്ര ബ്രഹ്മദർശനം വേണം. അതു സത തമുണ്ടായിരിയ്ക്കാൻ നാരദൻ ഭഗവാന്റെ കൃപ ആവശ്യപ്പെടുന്നു. എല്ലായിടത്തും ഭഗവാനെ കണ്ടാൽ മാത്രമേ ഭഗവാന്റെ സ്മരണ സതതമുണ്ടാവുകയുള്ളൂ. യോഗേശ്വരന്മാരുടേയും ഈശ്വരനായ ശ്രീകൃഷ്ണന്റെ യോഗമായയെ കാണുന്നതിനായി നാരദൻ ഭഗവാന്റെ വേറൊരു ഭാര്യയുടെ ഗൃഹത്തിൽ ചെന്നു. അതായത് വേറൊരു വിധമായ അന്തഃകരണവൃത്തിയുടെ മായാവ്യവഹാരം കാണാൻ ചെന്നു. അവിടെ ഭഗവാൻ തന്റെ പ്രിയതമയും ഉദ്ധവരുമായി ചതുരംഗം വയ്ക്കുകയായിരുന്നു. ഉദ്ധവൻ ബുദ്ധിയുടെ സ്വരൂപമാണ്. (10.69.19.) ഈ ഭവനത്തിലും സാക്ഷിരൂപിയായ നാരദനു ഭഗവാൻ എഴുനേററ് ആസനം നൽകി സൽക്കരിച്ചിട്ടു ചോദിച്ചു: "അവിടുന്ന് എപ്പോൾ വന്നു! ആപ്തകാമനായ അവിടുത്തേയ്ക്കു സകാമരായ ഞങ്ങൾ എന്തു സേവയാണ് ചെയ്യാൻ സാധിയ്ക്കുക? എങ്കിലും ഏതെങ്കിലും സേവയ്ക്ക് അവസരം നൽകി ഞങ്ങളുടെ ജീവിതം സഫലമാക്കണം." ഇതുകേട്ടു നാരദനു ആശ്ചര്യം തോന്നി. ഒന്നുംതന്നെ മിണ്ടാതെനാരദൻ വേറൊരു ഗൃഹത്തിലേയ്ക്കു പോയി. (10.69.21.) കുറച്ചു മുൻപ് ഭഗവാനെ രുഗ്മിണിയുടെ ഗൃഹത്തിൽ നാരദൻ കണ്ടതാണ്. എന്നിട്ടും ചോദിയ്ക്കുന്നു: "അവിടുന്ന് എപ്പോൾ വന്നു" എന്ന്. ഇതാശ്ചര്യം തന്നെ. ഇന്നും ഭഗവാൻ അതായത് ആത്മാവ് സർവത്രയുണ്ട്. എന്നിട്ടും മനുഷ്യർ മറെറാരാളോടു "നിങ്ങൾ എപ്പോൾ വന്നു?" എന്നും മററും ചോദിയ്ക്കുന്നു. അതും ഒരാശ്ചര്യംതന്നെയാണ്. ഭഗവാൻ സർവത്ര ഉണ്ടായിരുന്നിട്ടും *ഇൻഡ്യ*യ്ക്കു സ്വരാജ്യം കിട്ടിയ ഉടനെതന്നെ ഹിന്ദുക്കളും മുഹമ്മദീയരും തമ്മിൽ വലിയ ലഹളയുണ്ടായി. അതും ആശ്ചര്യം തന്നെ. ഭഗവാന്റെ സകല മായയും ആശ്ചര്യജനകമാണ്. എന്തെന്നാൽ സമസത്ത കാണേണ്ടതിനുപകരം മനുഷ്യർ വിഷമസത്തയാണ് കാണുന്നത്.

മൂന്നാമത്തെ ഗൃഹത്തിൽ നാരദൻ പ്രവേശിച്ചപ്പോൾ ഭഗവാൻ തന്റെ ചെറിയ കുട്ടികളെ കളിപ്പിച്ചുകൊണ്ടിരിയ്ക്കുകയായിരുന്നു. നാലാമത്തെ ഗൃഹത്തിൽ ഭഗവാൻ കുളിയ്ക്കുകയായിരുന്നു.(10.69.23.)



ഈ കഥയുടെയെല്ലാം സാരം സകല സ്ഥലത്തും ഭഗവദ്ദർശനമുണ്ടായിരിയ്ക്കണം. സകല സത്തയും ബ്രഹ്മത്തിന്റെയാണ്. ക്രിയ മായയുടെയുമാണ്. മായയ്ക്കു സത്തയില്ല. അതിനാൽ സകലതും ചെയ്യുന്നത് ഭഗവാനാണെന്നർത്ഥം. ഇപ്രകാരം ഭഗവാൻ ചില സ്ഥലത്തു ഹോമം ചെയ്യുക യായി രുന്നു. ചിലയിടത്തു പഞ്ചമഹായജ്ഞദ്വാരാ ദേവാദികളെ ആരാധിയ്ക്കുന്നതു കണ്ടു. ചില സ്ഥലത്തു ബ്രാഹ്മണ ഭോജനം നടത്തുകയായിരുന്നു. ചില സ്ഥലത്തു ഭഗവാൻ സന്ധ്യാവന്ദനം ചെയ്യുകയായിരുന്നു. ചിലയിടത്തു മൗനധാരണം ചെയ്തു ഗായത്രി ജപിയ്ക്കുകയായിരുന്നു. ഇങ്ങനെയുള്ള സാത്വികവ്യവഹാരം നടക്കുന്നിടത്തു സഗുണഭഗവാനെ കാണാൻ സാധിച്ചേയ്ക്കാം. പക്ഷെ രജോഗുണവ്യവഹാരം നടക്കുന്നിടത്തും അതു ഭഗവാനാണ് ചെയ്യുന്നതെന്നു കരുതുക പ്രയാസമായിരിയ്ക്കും. എങ്കിലും ഭക്തന്മാർ അവിടെയും ഭഗവദ്ദർശനം ചെയ്യുന്നു. അതുകൊണ്ടു ശുകദേവൻ പറയുന്നു, ചില സ്ഥലത്തു ഭഗവാൻ വാളും പരിചയുമെടുത്തു വാൾപയററ് അഭ്യസിയ്ക്കുകയായിരുന്നു. ചില സ്ഥലത്തു ഭഗവാൻ ആന, കുതിര, രഥം മുതലായവയിൽ സവാരി ചെയ്കയായിരുന്നു. ചില സ്ഥലത്തു ഭഗവാൻ ഉറങ്ങുന്നതും നാരദൻ കണ്ടു. ചില സ്ഥലത്തു ഭഗവാൻ ഉദ്ധവർ മുതലായ മന്ത്രിമാരോടുംകൂടി രാജ്യകാര്യങ്ങളെപ്പററി കൂടിയാലോചന നടത്തുകയായിരുന്നു. ചില സ്ഥലത്തു ഭഗവാൻ സ്ത്രീകളുമായി ജലക്രീഡ ചെയ്യുകയായിരുന്നു. ചില സ്ഥലത്തു വസ്ത്രാഭരണങ്ങളാൽ അലങ്കരിച്ചുള്ള പശുക്കളെ ബ്രാഹ്മണർക്കു ദാനം ചെയ്യുകയായിരുന്നു. ചിലയിടത്തു ഇതിഹാസപുരാണങ്ങൾ കേൾക്കുകയായിരുന്നു. (10.69.28.) ചിലയിടത്തു ഭഗവാൻ തന്റെ പ്രിയയുമായി ഹാസ്യവിനോദം ചെയ്യുകയായിരുന്നു. ചുരുക്കത്തിൽ പറഞ്ഞാൽ:

**ക്വാപി ധർമം സേവമാനമർത്ഥകാമൗ ച കുത്രചിത്.**
(10.69.29.)

ചിലേടത്തു ഭഗവാൻ ധർമാചരണം ചെയ്കയാണെങ്കിൽ ചിലടത്ത് അർത്ഥകാമങ്ങളും ഉപഭോഗിയ്ക്കുകയായിരുന്നു.

അധികം വിസ്താരത്തിലേയ്ക്കു പോകാതിരിയ്ക്കാൻ വേണ്ടി ധർമം, അർത്ഥം, കാമം ഈ ശബ്ദങ്ങളെക്കൊണ്ടു മനുഷ്യരുടെ സകല വ്യവഹാരങ്ങളും ഭഗവാൻ ചെയ്യുന്നതു നാരദൻ കണ്ടു എന്നു പറഞ്ഞിരിയ്ക്കുന്നു. ഭഗവാൻ എന്തിനു അർത്ഥസഞ്ചയം ചെയ്തിരിയ്ക്കണം, അഥവാ കാമക്രീഡ ചെയ്തിരിയ്ക്കണം എന്നു ഭക്തന്മാർ ചോദിയ്ക്കാറില്ല. ആരും സ്നേഹിയ്ക്കുന്നവരിൽ ദോഷം കാണാറില്ല. നാരദൻ ആദ്യത്തെ ഗൃഹത്തിൽ വച്ചുതന്നെ ഭഗവാന്റെ വിസ്മരണം ഉണ്ടാകരുതെന്നുള്ള വരം വാങ്ങിയിരുന്നു. അതിനാൽ ഭഗവാൻ ഇങ്ങനെയുള്ള ക്രിയകൾ എന്തിനു ചെയ്തു എന്നുള്ള ചോദ്യം ഹൃദയത്തിൽ ഉദിച്ചാൽ ഭഗവാന്റെ വിസ്മരണം ഉണ്ടായിപ്പോകും. എന്തെന്നാൽ ആ സമയം ദൃഷ്ടിക്രിയയിൽ അഥവാ മായയിലായിപ്പോകുന്നു. സത്തയിൽ നിൽക്കുന്നില്ല. ഇവിടെ സഗുണഭക്തിയെ കുറിച്ചാണ് പറഞ്ഞിരിയ്ക്കുന്നത്. അതുകൊണ്ട്, സകലയിടത്തും ഭഗവാനെ കാണാൻ സാധകൻ ശീലി യ്ക്കണം. പിന്നെയും ശുകൻ പറയുകയാണ്, ചിലേടത്തു ഭഗവാൻ ഏകാന്തസ്ഥലത്തിരുന്ന്, പ്രകൃതിയ്ക്കതീതമായതും സ്വസ്വരൂപമായതുമായ പുരാണപുരുഷനെ ധ്യാനിയ്ക്കുന്നതു നാരദൻ കണ്ടു. ചിലയിടത്തു പലവിധമായ ഇഷ്ടപദാർത്ഥങ്ങളാലും ഭോഗസാമഗ്രികളാലും ഗുരുജനങ്ങളെ ഭഗവാൻ സേവ ചെയ്യുന്നതു കണ്ടു. (10.69.30.) ഇത് സാത്വികപ്രകൃതിയുടെ ക്രിയയായിരുന്നതിനാൽ ഇതിൽ ഭഗവാനെ കാണുക എളുപ്പമായിരിയ്ക്കും. പക്ഷെ വിശ്വയുദ്ധങ്ങളിലും, *പോലീസിന്റെ*യും കച്ചേരികളുടെയും വർധനയാദിയിലും വിദ്യാർത്ഥിക്കുഴപ്പങ്ങളിലുമെല്ലാം ഭഗവാന്റെ ഇച്ഛയുണ്ടായിരിയ്ക്കണമെന്നുള്ള ദൃഷ്ടി നാരദനെപ്പോലുള്ള സജ്ജനങ്ങൾക്ക് ഉണ്ടായിരി യ്ക്കണം. അതുകൊണ്ടിങ്ങനെ അതിനെപ്പററി ശുകദേവൻ പറയുന്നു: ചില സ്ഥലത്തു ഭഗവാൻ യുദ്ധകാര്യങ്ങളെപ്പററി സംസാരിയ്ക്കുകയും ചിലേടത്തു സന്ധിയാകുന്ന കാര്യത്തെപ്പററി സംസാരിയ്ക്കുകയും, ചിലേടത്തു ബലരാമനായിട്ടു സജ്ജനനന്മയ്ക്കുള്ള മാർഗങ്ങളെപ്പററി ആലോചിയ്ക്കുകയും ആയിരുന്നു. ചിലേടത്തു പുത്രന്മാർക്കു തക്ക കന്യകമാരെയും പുത്രിമാർക്കനുരൂപരായ ഭർത്താക്കന്മാരെയും അന്വേഷിച്ച് അവരുടെ വിവാഹങ്ങൾ വളരെ ആഡംബരത്തോടുംകൂടെ നടത്തുകയായി രുന്നു. മുൻ അധ്യായങ്ങളിലൊന്നും ഭഗവാന് പുത്രന്മാരുണ്ടായിരുന്ന കാര്യം പറഞ്ഞിട്ടില്ല. എങ്കിലും ഇവിടെ അവരുടെ വിവാഹകാര്യത്തെപ്പററി പറയുന്നുണ്ട്. അതുകൊണ്ട് ഇന്നും നടന്നുവരുന്ന പെൺകുട്ടികളുടെ വിവാഹങ്ങളും ഭഗവാന്റെ സത്ത കൊണ്ടാണ് നടക്കുന്നതെന്നു കാണണം. കന്യകകളെ വിവാഹം കഴിപ്പിച്ച്, ചില സ്ഥലങ്ങളിൽ ഭഗവാൻ അവരെ യാത്ര അയയ്ക്കുകയായിരുന്നു. ചില സ്ഥല ത്തു ഭഗവാൻ കുട്ടികളുടെ ജന്മോത്സവം കൊണ്ടാടുകയായിരുന്നു. ഇപ്രകാരമുള്ള ഭഗവാന്റെ വിചിത്രമഹോത്സ വങ്ങൾ കണ്ട്, സകലരും വിസ്മയിച്ചുപോയിരുന്നു (10.69.33.) കാരണം, ഭഗവാൻ പൂർണനാകയാൽ സ്വന്തം സുഖത്തിനുവേണ്ടി യാതൊന്നും ചെയ്യാനില്ലെങ്കിലും ഭഗവാൻ എന്തിന് ഈ ജഗത്തിനെ സൃഷ്ടിച്ചിരിയ്ക്കണം? ഇതേപ്പറ്റി പലർക്കും ആശ്ചര്യമുണ്ടാകാവുന്നതു തന്നെയാണ്. ചില സ്ഥലത്തു ഭഗവാൻ വലിയ വലിയ യജ്ഞങ്ങൾ ചെയ്തു ദേവതകൾക്കു ആഹൂതി നല്കുന്നതു നാരദൻ കണ്ടു. ചിലേടത്തു തോട്ടങ്ങൾ, ധർമശാലകൾ മുതലായവ നിർമിച്ച് പൂർത്തധർമത്തെ ആചരി യ്ക്കുന്നുണ്ടായിരുന്നു. ചില സ്ഥലത്തു സിന്ധുദേശത്തെ കുതിരപ്പുറത്തു കയറി മററു യാദവരോടുകൂടെ യജ്ഞ പശുവിനെ വേട്ടയാടാൻ പോയിരുന്നു. ഇവിടെ ഹിംസയുടെ കാര്യവും വരുന്നുണ്ട്. മഹാത്മാഗാന്ധിയ്ക്കു ഈ പ്രവൃത്തി

രുചികരമല്ലായിരുന്നു. എല്ലാ ദേശത്തുനിന്നും ഹിംസ ഉന്മൂല നാശം ചെയ്യാൻ അദ്ദേഹം ഇച്ഛിച്ചിരുന്നു. പക്ഷെ ഇതു സാധിയ്ക്കുന്ന കാര്യമല്ല. ഈ ജഗത്തിൽ എലിയും പൂച്ചയും ഉൾക്കൊള്ളുന്നുണ്ട്. അവരുടെ പരസ്പരവൈരം ഇല്ലാതാക്കുക പ്രയാസമാണ്. അതുകൊണ്ട് അദ്ദേഹം പൂർവപാക്കിസ്ഥാനിലെ ഹിംസ കണ്ടിട്ടു പറഞ്ഞുപോയി, "ഏതൊ രു സത്യത്തെ ആധാരമാക്കി ഞാൻ ഇത്രനാളും ജീവിച്ചുവോ, ആ സത്യം എന്നിൽ നിന്നും വിട്ടുപോയതുപോലെ തോന്നുന്നു." അതിനാൽ ഭഗവാന്റെ മായയിൽ സകലയിടത്തും ബ്രഹ്മദർശനം ചെയ്യുക പ്രയാസമാണ്. ഇങ്ങനെയുള്ള വിരുദ്ധധർമം കാരണം ജൈനമതം ഈശ്വരനിൽ വിശ്വസിയ്ക്കുന്നില്ല. ജൈനമതം പറയുന്നത് ഒരു വസ്തു അതിന്റെ സ്വന്തം ധർമം ഒരിയ്ക്കലും വിടുകയില്ലെന്നാണ്. ഭഗവാൻ അഥവാ ചൈതന്യം സദാ ആനന്ദരൂപവും ജ്ഞാന രൂപവുമാണെങ്കിൽ അതിൽ നിന്നു ദുഃഖവും അജ്ഞാനവും ഉണ്ടാകരുത്. അതിനാൽ അവർ ജഡമെന്നും ചൈതന്യമെന്നും രണ്ടു നിത്യതത്ത്വങ്ങളിൽ വിശ്വസിയ്ക്കുന്നു. വേദാന്തവും പറയുന്നത് സത്ത ബ്രഹ്മത്തിന്റേയും ക്രിയ മായയുടേതുമെന്നാണ്. വൈഷ്ണവർ അഥവാ സഗുണഭക്തന്മാർ പറയുന്നത്, മായയും ബ്രഹ്മത്തിന്റെ ശക്തിയാണെന്നാണ്. അതുകൊണ്ടു വിരുദ്ധധർമത്തിലും ഭഗവാന്റെ സത്തയെ കാണാൻ ശീലിയ്ക്കണമെന്നാണ് അവർ പറയുന്നത്. ആ ശീലമുണ്ടായാൽ പിന്നെ വിരുദ്ധ ധർമം കാണുകയില്ല.

ചിലപ്പോൾ അന്തഃപുരവാസികളുടെ അഭിപ്രായങ്ങളെ ആരായുന്നതിനുവേണ്ടി ഭഗവാൻ വേഷപ്രച്ഛന്നനായി നടന്നിരുന്നു. ഇവിടെ രൂപത്തിന്റെ മായയെ കാണിച്ചിരിയ്ക്കുന്നു. അതായത് അനേകരൂപങ്ങൾ കാണുന്നതും ഭഗവാന്റെ ലീലയാണ്. ഇപ്രകാരം ഭഗവാൻ ഋഷികേശന്റെ മാനുഷലീലകളെ കണ്ടു ചിരിച്ചുകൊണ്ടു നാരദൻ പറഞ്ഞു: "ഹേ യോഗേശ്വരാ! ഹേ ആത്മൻ, അവിടുത്തെ യോഗമായയെ ബ്രഹ്മാവാദി മായാവികൾക്കുപോലും അറിയാൻ പ്രയാസമാണ്. അവിടുത്തെ ചരണങ്ങളെ സേവിയ്ക്കുകയാൽ എനിക്കതിന്റെ രഹസ്യം മനസ്സിലായി. (ഭഗവാന്റെ ചരണത്തിൽനിന്നുമാണ് ജ്ഞാനഗംഗ പുറപ്പെടുന്നത്. അതുകൊണ്ട് ആ ജ്ഞാനത്തിന്റെ പ്രതാപത്താൽ ഭഗവാന്റെ ലീലകളുടെ രഹസ്യം നാരദനു മനസ്സിലാകുന്നു.) ഇനി അവിടുത്തെ ലീലകൾ പാടികീർത്തി ച്ചുകൊണ്ടു സർവത്ര സഞ്ചരിയ്ക്കാൻ ആജ്ഞനല്കിയാലും."(10.69.39.) ശ്രീഭഗവാൻ: 'ഞാൻ ധർമത്തെ പ്രതിപാദിയ്ക്കുന്നവനും, അതിനെ ആചരിയ്ക്കുന്നവനും, അനുമോദിയ്ക്കുന്നവനുമാണ്. ലോകർക്കു ധർമമാർഗത്തെ കാണിച്ചുകൊടുക്കാൻ വേണ്ടിയാണ് ഞാൻ ഇപ്രകാരം ആചരിയ്ക്കുന്നത്. അതിനാൽ ഹേ വത്സാ! എന്റെ ഈ യോഗമായ കണ്ടു നീ മോഹിയ്ക്കരുത്.' ഇവിടെ "യോഗ മായ"എന്ന ശബ്ദം ഉപയോഗിച്ച്, മേൽ കാണിച്ചതായ സകല പ്രവൃത്തികളും ഭഗവാന്റെ യോഗമായയുടെ പരിണാമമായിരുന്നു എന്നു കാണിയ്ക്കുന്നു. (10.69.40.) അതായത് ബ്രഹ്മത്തിൽ മായ വരുമ്പോൾ മേൽ കാണിച്ചവിധം ജഗത്തിന്റെ മായ കാണുന്നെങ്കിലും അതിൽ സത്ത ബ്രഹ്മത്തിന്റെയാണെന്നറിഞ്ഞാൽ മായയെ വെറും ലീലാരൂപമായി കാണാൻ കഴിയും.





ഇപ്രകാരം സകലഗൃഹങ്ങളിലും ഒരേ ഒരു ശ്രീകൃഷ്ണഭഗവാൻ, ഗൃഹസ്ഥോചിതമായ പവിത്രധർമങ്ങളെ ആചരിയ്ക്കുന്നതു കണ്ട് നാരദൻ അനന്തവീര്യനായ ശ്രീകൃഷ്ണന്റെ യോഗമായാവൈഭവം അടിയ്ക്കടി സ്മരിച്ചു, സ്മരിച്ചു കൗതൂഹലത്തിൽ വിസ്മയപ്പെട്ടുപോയി. ഇങ്ങനെ ധർമം, അർത്ഥം, കാമം ഈ പുരുഷാർഥങ്ങളിൽ അത്യന്തം ശ്രദ്ധാലുവായ ശ്രീകൃഷ്ണനാൽ സമ്മാനിതനായിട്ടു നാരദൻ പ്രസന്നചിത്തത്തോടെ ഭഗവാനെ സ്മരിച്ചുകൊണ്ട് അവിടെനിന്നും പോയി. (10.69.43.)

ശുകൻ: ഹേ രാജാവേ ! ഭഗവാൻ നാരായണൻ ലോകകല്യാണത്തിനായിട്ടു തന്റെ അചിന്ത്യമഹാശക്തിയായ യോഗമായയെ സ്വീകരിച്ച് ഇപ്രകാരം മനുഷ്യരെപ്പോലെ ലീലകൾ ചെയ്യുന്നു. ദ്വാരകയിൽ പതിനാറായിരത്തെട്ടു ഭാര്യമാർ അവരുടെ ലജ്ജായുക്തമായ പ്രേമവീക്ഷണങ്ങളാലും മന്ദഹാസങ്ങളാലും അദ്ദേഹത്തെ സേവ ചെയ്യുകയും അദ്ദേഹം അവരുമായി വിഹരിയ്ക്കുകയും ചെയ്തിരുന്നു.(10.69.44.) ഈ ഭഗവാൻ ചെയ്തതായ ലീലകളെ മററാർക്കും ചെയ്യാൻ സാധ്യമല്ല. പരീക്ഷിത്തേ! ഭഗവാൻ സൃഷ്ടിസ്ഥിതിലയാദികൾക്കു പരമകാരണനാണ്. ഈ ഭഗവാന്റെ ലീലകളെ പാടുകയും ശ്രവിയ്ക്കുകയും അതിനെ അനുമോദിയ്ക്കുകയും ചെയ്യുന്നവർക്കു മോക്ഷത്തിന്റെ മാർഗസ്വരൂപനായ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണങ്ങളിൽ പരമപ്രേമമയീ ഭക്തിയുണ്ടാകും.(10.69.45.)

# പ്രകരണം പതിമൂന്ന്

## ഭഗവാന്റെ ദിനചര്യ

ശ്രീമദ്ഭാഗവതം വേദാന്തശാസ്ത്രമാണ്. അതിനു പ്രമാണം (12.13.12.) ഈ ശ്ലോകമാണ്. വേദാന്തത്തിന്റെ മുഖ്യ സിദ്ധാന്തം ദൃഷ്ടിടി-സൃഷ്ടിവാദമാണ്. ഓരോരുത്തരും അവരവരുടെ ദൃഷ്ടി അനുസരിച്ചുള്ള സൃഷ്ടിയാണ് കാണുന്നത്. ഭാവദൃഷ്ടികൊണ്ടു നോക്കുമ്പോൾ ജഗത്തു ഭാവമയമായിട്ട് തോന്നും. ശൂന്യദൃഷ്ടിയാണെങ്കിൽ ശൂന്യമായിട്ടും തോന്നും. ബ്രഹ്മദൃഷ്ടിയാണെങ്കിൽ എല്ലാം ബ്രഹ്മമായിട്ടും കാണും. കഴിഞ്ഞ അധ്യായത്തിൽ നാരദൻ ഭഗവാനോടു തനിയ്ക്കു ഒരിക്കലും ഭഗവാന്റെ വിസ്മരണം ഉണ്ടാകരുതെന്ന വരം വാങ്ങിയിരുന്നു.അതിനു സകലരിലും ഭഗവദ്ദൃഷ്ടിയുണ്ടാകാൻ ശീലിയ്ക്കണം. ബ്രഹ്മം ബ്രഹ്മംതന്നെയാണ്. പക്ഷെ മായയിൽ ബ്രഹ്മത്തെ കാണുക വളരെ പ്രയാസമാണ്. എങ്കിലും ഭഗവാന്റെ കൃപയുണ്ടെങ്കിൽ അതും സാധി യ്ക്കും. നാരദനിൽ ഭഗവാൻ കൃപചെയ്കയാൽ നാരദന് സർവത്ര



ഭഗവദ്ദൃഷ്ടി ലഭിച്ചിരുന്നു. ആ കഥയാണ് അറുപത്തൊമ്പതാം അധ്യായത്തിൽ പറഞ്ഞത്.ഇനി ഇങ്ങനെയുള്ള ദൃഷ്ടി ലഭിയ്ക്കാൻ മനുഷ്യർ എങ്ങനെ ദിവസങ്ങൾ കഴിയ്ക്കണം എന്നു കാണിയ്ക്കാൻ വേണ്ടി അടുത്ത അധ്യായത്തിൽ ഭഗവാന്റെ ദിനചര്യയെ കാണിയ്ക്കാൻ പോകുകയാണ്. കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞതുപോലെ സഗുണബ്രഹ്മത്തിന്റെ ദർശനം ലഭിച്ചാൽ ആ ഭാവം വിട്ടുപോകുന്നത് ആർക്കും ഇഷ്ടമില്ലെങ്കിലും, ദ്വൈതഭാവത്തിൽ കഴിയുന്നവരുടെ സംഗദോഷത്താൽ ആ ഭാവത്തെ നിലനിർത്താൻ സാധിയ്ക്കുന്നില്ല. അതു ജീവൻ ഇഷ്ടപ്പെടുന്നില്ല. ഈ ദശയെ മനസ്സിലാക്കിക്കൊണ്ടു ശുകദേവൻ പറയുന്നു: "പരീക്ഷിത്തെ! വെളുപ്പിനു കോഴി കൂവുന്നതു കൃഷ്ണപ്രിയമാർക്ക് അസഹ്യമായി തോന്നിയിരുന്നു. എന്തെന്നാൽ പ്രിയതമന്റെ ആലിംഗനഹസ്തങ്ങളിൽനിന്നും ഉള്ള വിയോഗശങ്ക അവരെ വ്യാകുലപ്പെടുത്തിയിരുന്നു. (10.70.1.) ഏതെങ്കിലും ഭക്തന് ഭജനത്തിൽ ആരെങ്കിലും വിക്ഷേപമുണ്ടാക്കിയാൽ അതു വെളുപ്പിനുള്ള കോഴികൂവൽ കൃഷ്ണപത്നിമാർക്ക് അപ്രിയം ഉണ്ടാക്കുന്നതുപോലെയാണ്, എന്നാണിവിടെ നാം മനസ്സിലാക്കേണ്ടത്. പ്രഭാതമന്ദമാരുതൻ പാരിജാതവനത്തിൽ നിന്നു വീശിവരുമ്പോൾ, ആ വായുവാൽ ആകർഷിയ്ക്കപ്പെട്ട വണ്ടുകളുടെ മൂളൽ കേട്ടുണർന്ന പക്ഷികളുടെ കളരവം ഭഗവാനെ ഉണർത്തുക യാണെന്നു തോന്നും. സാധാരണ രീതിയിൽ ഭഗവാൻ തന്റെ സ്വരൂപത്തിൽ സദാ സ്ഥിതനാണ്. പക്ഷെ വ്യവഹാരികൾ വ്യാവഹാരിക വർത്തമാനം വളരെ പറയുമ്പോൾ വ്യാവഹാരിക ഭാവത്തിൽ ഉണരേണ്ടിവരുന്നു. അങ്ങനെ വ്യാവഹാരിക ഭാവത്തിൽ ഉണരേണ്ടിവരുമ്പോൾ പിന്നെയും ബ്രഹ്മചിന്തനം ചെയ്യേണ്ടിവരുന്നു. ഈ സമയം ഭഗവാൻ ശ്രീകൃഷ്ണൻ ബ്രാഹ്മമുഹൂർത്തത്തിൽ എഴുന്നേററു കൈകാൽ മുഖം കഴുകി സ്വസ്ഥേന്ദ്രിയനായിട്ട്, തന്റെ മായാതീതവും, അഖണ്ഡവും, സ്വയംപ്രകാശവും, അദ്വിതീയവും, നിത്യനിർമലവും, അവിനാശി സ്വരൂപവും, ജഗത്തിന്റെ ഉല്പത്തിസ്ഥിതിലയാദികൾക്കു ഹേതുഭൂതവുമായ സ്വശക്തികളിൽ ലക്ഷിതവും, സദാ ആനന്ദരൂപവും, ബ്രഹ്മവുമായ തന്റെ ആത്മസ്വരൂപത്തെ ധ്യാനിയ്ക്കുമായിരുന്നു. (10.70.5.)ഇതാണ് ഒന്നാംതരം ഭക്തിയുടെ ലക്ഷണം. ഗീതയിൽ പന്ത്രണ്ടാം അധ്യായത്തിൽ എട്ടു മുതൽ പതിനൊന്നു വരെയുള്ള ശ്ലോകങ്ങളിൽ ഉത്തരോത്തരമായിട്ടു നാലു പ്രകാരമുള്ള ഭക്തിയെപ്പററി പറയുന്നുണ്ട്. അവിടെ ഭഗവാൻ അർജുനനോടു പറയുന്നത്, മനസ്സിനെ എനിയ്ക്കർപ്പിയ്ക്കുകയെന്നാണ്. അതു സാധിയ്ക്കുന്നില്ലെങ്കിൽ അഭ്യാസയോഗം ചെയ്യാൻ പറഞ്ഞിരിയ്ക്കുന്നു. അതും സാധിയ്ക്കുന്നില്ലെങ്കിൽ എനിയ്ക്കുവേണ്ടി സകലകർമങ്ങളും ചെയ്യുകയെന്നാണ് പറയുന്നത്. എന്നാൽ അതും സാധി യ്ക്കുന്നില്ലെങ്കിൽ സകലകർമങ്ങളുടേയും ഫലം എനിയ്ക്കർപ്പിയ്ക്കുകയെന്നു പറയുന്നു. ഇവിടെ ആദ്യം കാണിച്ചിരിയ്ക്കുന്നതാണുത്തമഭക്തി. സംസാരികൾക്ക്, പകൽ സമയം വ്യവഹാരങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കു മ്പോൾ മനസ്സും ബുദ്ധിയും ഭഗവാനർപ്പിയ്ക്കുക അവർക്കു പ്രയാസമായിത്തോന്നും. അതുകൊണ്ട് എഴുന്നേററാൽ ഉടനെ തന്നെ ദിവസേന കൈകാൽമുഖം കഴുകി ഒന്നരമണിക്കൂർ നേരമെങ്കിലും ഒരു ആസനത്തിൽ ഇരുന്നു മനസ്സിനേയും ബുദ്ധിയേയും ബ്രഹ്മത്തിലർപ്പിച്ചു ശാന്തമായിട്ടിരിയ്ക്കണം. അനാത്മചിന്തനം കൂടാതിരിയ്ക്കുമ്പോൾ ആത്മാവിന്, തന്റെ സ്വരൂപത്തെ പ്രകടമാക്കാനുള്ള അവസരം ലഭി യ്ക്കും. ഇതാണ് ഒന്നാംതരം ഭക്തി. രാത്രിയിൽ ഉറങ്ങാൻ പോകുന്നതിനുമുൻപ് ഭഗവാനോടു പ്രാർഥിയ്ക്കണം: "ഭഗവാനേ, എന്റെ മനസ്സിനേയും ബുദ്ധിയേയും ഞാൻ അവിടുത്തേയ്ക്കർപ്പിയ്ക്കുന്നു. അവിടുത്തെ സ്വരൂപത്തെ കൃപചെയ്ത് എനിയ്ക്കു പ്രകടമാക്കിത്തരേണമേ!" എന്നിട്ടു കാലത്തു ധ്യാനത്തിൽ ഭഗവാന്റെ ഈ കൃപയ്ക്കു വേണ്ടി കാത്തിരിയ്ക്കുകയും ചെയ്യണം. അങ്ങനെ കുറച്ചു കാലം ചെല്ലുമ്പോൾ നല്ല അനുഭവം ഉണ്ടാകാൻ തുടങ്ങും.

അടുത്തതായി ശ്രീകൃഷ്ണഭഗവാൻ രണ്ടാംതരം ഭക്തി ചെയ്തു കാണിയ്ക്കുന്നു. അതായത് കാലത്തു കൂടുതൽ സങ്കല്പങ്ങൾ ഉണ്ടാകാൻ തുടങ്ങുമ്പോൾ മനസ്സിനേയും ബുദ്ധിയേയും ബ്രഹ്മാർപ്പണം ചെയ്യാൻ സാധിയ്ക്കാതെ വരും. അപ്പോൾ അഭ്യാസയോഗംചെയ്യണം. ഈ ഭക്തിയുടെ സ്വരൂപത്തെപ്പററി ശുകദേവൻ പറയുന്നു: ധ്യാനത്തിനുശേഷം ഭഗവാൻ സ്വച്ഛജലത്തിൽ വിധിപൂർവം കുളിച്ച്, ശുദ്ധവസ്ത്രം ധരിച്ച്, വിധിപൂർവം സന്ധ്യ, ഉപാസന മുതലായതു ചെയ്യും. എന്നിട്ട് അഗ്നിഹോത്രവും ചെയ്തു മൗനമായിട്ടിരുന്ന് ഗായത്രി ജപിയ്ക്കുമായിരുന്നു. (10.70.6.) വിപരീതസങ്കല്പങ്ങളെ ത്യജിച്ച്, സജാതീയസങ്കല്പങ്ങളെ ആവർത്തിയ്ക്കുന്നതിനെയാണ് അഭ്യാസയോഗമെന്നു പറയുന്നത്. അതായത്, പ്രപഞ്ചസങ്കല്പങ്ങളെ വിട്ടിട്ട് ഗായത്രീമന്ത്രത്താലും ഇഷ്ട ദേവതാമന്ത്രത്താലും സജാതീയ പ്രവാഹത്തെ വളർത്തുന്നതിനെയാണ് അഭ്യാസയോഗമെന്നു പറയുന്നത്.ഇങ്ങനെയുള്ള അഭ്യാസത്താൽ മനസ്സു സൂക്ഷ്മമായിട്ടു നിർവികല്പമാകാൻ തുടങ്ങും. ഇങ്ങനെയുള്ള അഭ്യാസത്തെയാണ് നിദിധ്യാസനമെന്നു പറയുന്നത്. "ഞാൻ സച്ചിദാനന്ദസ്വരൂപമാണ്, നാമവും രൂപവും എന്റെ സ്വരൂപമല്ല," ഇങ്ങനെയുള്ള അഭ്യാസം ജ്ഞാനികൾ ചെയ്യുന്നു. ഇതുകൊണ്ടും വിപരീതപ്രത്യയം നീങ്ങിപ്പോകും. ഭക്തന്മാർ ഗായത്രി അഥവാ ഇഷ്ടദേവ മന്ത്രം ജപിയ്ക്കുന്നു. അതും അഭ്യാസയോഗംതന്നെയാണ്.

ഗായത്രീമന്ത്രത്തിൽ ആദ്യം 'ഓം' വരുന്നു. ഇതിൽ 'അ', 'ഉ', 'മ' എന്ന മൂന്നക്ഷരങ്ങൾ അടങ്ങിയിരിയ്ക്കുന്നു. അതിൽ 'അ' ബ്രഹ്മാവും, 'ഉ' വിഷ്ണുവും, 'മ' മഹാദേവനുമാണ്. സകലതും 'ഓം', എന്നതിൽ നിന്നുമുണ്ടാകുന്നതിനാൽ 'ഓം' ആദ്യം ഉച്ചരിയ്ക്കുന്നു. പിന്നെ ഭൂഃ, ഭുവഃ, സ്വഃ ഈ ശബ്ദങ്ങൾ വരുന്നു. ഇതു മൂന്നു ലോകങ്ങൾ അഥവാ ദൃഷ്ടിബിന്ദുക്കളാണ്. 'ഭൂ' പോലുള്ള ദൃഷ്ടിബിന്ദു



വാണെങ്കിൽ നമ്മിൽനിന്നു ജഗത്തു ഭിന്നമായിട്ടു തോന്നും. ജ്ഞാനവും ജ്ഞേയരൂപമായതുപോലെ തോന്നും. 'ഭുവഃ' എന്ന ദൃഷ്ടിബിന്ദുവാണെങ്കിൽ ജ്ഞാനം ഉള്ളിലാണെന്നു കാണാം.''സ്വഃ''എന്ന ദൃഷ്ടിബിന്ദു ഉണ്ടായാൽ ജ്ഞാതാവ്, ജ്ഞാനം, ജ്ഞേയം ഈ മൂന്നും ഉള്ളിലായി കാണും. ആദ്യത്തെ രണ്ടു ദൃഷ്ടികളിൽ ആത്മജ്ഞാനത്തിലേയ്ക്കു ലക്ഷ്യമില്ല. അന്നേരം ദേഹാധ്യാസമിരിയ്ക്കുന്നതിനാൽ വെളിയിലുള്ള വസ്തുക്കൾ ജ്ഞാനമുളവാക്കുന്നതുപോലെ തോന്നും. ഒടുവിലത്തെ ദൃഷ്ടിയിൽ ജ്ഞാനമാണ് ജ്ഞേയത്തെ ഉണ്ടാക്കുന്നതെന്നു തോന്നും. സ്വപ്നത്തിൽ കാണുന്നതുപോലെതന്നെയാണ് ജാഗ്രത്തിലും നടക്കുന്നത്. ആത്മാവ് സ്വതന്ത്രമാണ്. ഇന്ദ്രിയങ്ങളും വിഷയങ്ങളും സ്വതന്ത്രമല്ല. ഗായത്രീ മന്ത്രം തന്ത്രശാസ്ത്രത്തിന്റെ ഭാഗമാണ്. തന്ത്രത്തിൽ ജഡത്തെ ചൈതന്യമുള്ളതാക്കി, ചൈതന്യത്തോട് ഐക്യം പ്രാപിയ്ക്കാനുള്ള സാധനയാണ് കാണിയ്ക്കുന്നത്. ഗായത്രീമന്ത്രത്തിന്റെ സാധനയിൽ ജഡവസ്തുവിന്റെ ജ്ഞാനം അതിന്റെ ജഡത്വത്തെ വിട്ട്, ചൈതന്യത്തോടു തിരിഞ്ഞുവരണമെന്നാണു പ്രാർഥിയ്ക്കുന്നത്. ജ്ഞാനത്തിൽ ജഡത്തിന്റെ അംശമുളളപ്പോൾ ജ്ഞേയത്തെ ജ്ഞാനത്തിൽ നിന്നും ഭിന്നമായി കാണുന്നു. അതുകൊണ്ടു ഗായത്രീമന്ത്രത്തിൽ സവിതൃരൂപിയായ ജ്ഞാനത്തോടു അതിന്റെ ജഡത്വത്തെ ഉപേക്ഷിയ്ക്കണെയെന്നു പ്രാർഥിയ്ക്കുകയാണ്. ഇങ്ങനെയുള്ള ബുദ്ധി സവിതൃരൂപിയായ ആത്മാവിൽനിന്നും ഉണ്ടാകണമേ എന്നുള്ള പ്രാർഥനയാണ് ഗായത്രിമന്ത്രത്തിലുള്ളത്. സവിതാവിൽ വിശ്വദൃഷ്ടിയുടെ ഭാവമാണുള്ളത്. അതുകൊണ്ട്, ആ മന്ത്രം ജപിയ്ക്കുന്നവരുടെ ദൃഷ്ടി വിശ്വംപോലെ വ്യാപകമാക്കിത്തീർക്കാം. ജീവന്റെ ശക്തി അല്പമാണ്. എങ്കിലും മന്ത്രദ്വാരാ വിശ്വശക്തിയോടു ഐക്യം പ്രാപിയ്ക്കുമ്പോൾ പുതിയ ദിവ്യശക്തി ജീവനുണ്ടാകുന്നു. ജീവബ്രഹ്മത്തിന്റെ ഐക്യമാണ് ഏററവും ശ്രേഷ്ഠമായ ദശ. ആ ദശയെ പ്രാപിയ്ക്കാൻ വൃത്തിയെ അന്തർമുഖമാക്കണം.

ഇനി മൂന്നാംതരം ഭക്തിയെപ്പററി പറയുന്നു. അത്, സകല കർമങ്ങളും ഭഗവാനർപ്പിയ്ക്കുകയെന്നതാണ്. അതുകൊണ്ട്, ഭഗവാൻശ്രീകൃഷ്ണനും സൂര്യോദയമാകുമ്പോൾ സൂര്യനെ നമസ്കരിച്ചിട്ടു തന്റെ അംശരൂപരായ ദേവന്മാർക്കും ഋഷികൾക്കും പിതൃക്കൾക്കും തർപ്പണം ചെയ്യുമായിരുന്നു. പിന്നീടു തന്റെ ഗൃഹത്തിലുള്ള വൃദ്ധജനങ്ങളേയും ബ്രാഹ്മണരേയും പൂജിച്ചിട്ട്, ബ്രാഹ്മണർക്കു പട്ടുവസ്ത്രങ്ങൾ, മൃഗചർമങ്ങൾ, ഉത്തമപശുക്കൾ എന്നിവ ദാനം ചെയ്തിരുന്നു. കൊമ്പുകൾ സ്വർണം കെട്ടിച്ചതും കുളമ്പുകൾ വെള്ളി കെട്ടിച്ചതുമായ പതിമൂവായിരത്തി എൺപത്തിനാലു പശുക്കളെ നിത്യം ദാനം ചെയ്തിരുന്നു. (10.70.9.) ഇപ്രകാരം സ്വർണാഭരണങ്ങളോടുകൂടി പശുക്കളെ ദാനം ചെയ്തിരുന്നതിന്റെ ഉദ്ദേശം ദുഷ്കാലം വരുന്നെങ്കിൽ അവകൾ(സ്വർണാഭരണങ്ങൾ) വിററും പശുക്കളെ പാലിയ്ക്കാൻ വേണ്ടിയായിരുന്നു. ഈ മൂന്നാന്തരം ഭക്തിയിൽ നിന്നും മനസ്സിലാക്കേണ്ടത്, കാലത്തെഴുന്നേററ് ആദ്യത്തെ രണ്ടു വിധമുള്ള ഭക്തി ചെയ്തശേഷം പല സങ്കല്പങ്ങളും ഉണ്ടാകാൻ തുടങ്ങും. എന്തെന്നാൽ ഇന്നലെ ചെയ്യാനുണ്ടായിരുന്ന കാര്യങ്ങൾ മുഴുവനും ചെയ്തുതീർക്കാതെയായിരിയ്ക്കാം ഇന്നലെ ഉറങ്ങിയത്. അതുകൊണ്ട് സജാതീയപ്രവാഹം നീണ്ടുനിൽക്കുകയില്ല. അന്നേരം രണ്ടാംതരം ഭക്തി ചെയ്യാൻ സാധിയ്ക്കാതെ വരും. അതുകൊണ്ട്, ജോലിയോ വ്യാപാരമോ ഏതാണ് പകൽ ചെയ്യാനുള്ളത് അതു ഭഗവാനുവേണ്ടി ചെയ്തേക്കണം. സമ്പാദ്യത്തിൽ ഒരംശം ദാനം ചെയ്യണം. വേലക്കാരൻ തന്റെ യജമാനരൂപിയായ ഭഗവാന്റെ സേവയാണ് ചെയ്യുന്നതെന്നു വിചാരിയ്ക്കണം. വ്യാപാരികൾ അവരുടെ ഗ്രാഹകരെ ഭഗവാന്റെ സ്വരൂപമായിട്ടു കരുതണം. അവരെ ചതിയ്ക്കരുത്. സത്യത്തോടും നീതിയോടുംകൂടി ജോലി അഥവാ വ്യാപാരം ചെയ്തിട്ടു ദാരിദ്ര്യം വരുന്നെങ്കിൽ അതു സന്തോഷത്തോടെ സ്വീകരിയ്ക്കണം. പക്ഷെ തന്റെ സ്വഭാവം ദുഷിയ്ക്കത്തക്ക പ്രവൃത്തി ചെയ്യരുത്. ഇങ്ങനെയുള്ള ഭക്തി മൂന്നാന്തരം ഭക്തിയാണ്. അതായതു സർവ കർമങ്ങളും ഭഗവാനുവേണ്ടി ചെയ്യുക.

ഇനി നാലാന്തരം ഭക്തിയെപ്പററി പറയുന്നു. അതായത് കർമഫലത്തെ ത്യജിയ്ക്കുകയാണ്. പലരും വ്യാപാരത്തിലും മററും തെററു ചെയ്തു പോകുന്നതിനാൽ ശരിയ്ക്കും മൂന്നാന്തരം ഭക്തിയും ചെയ്യാൻ സാധിയ്ക്കുന്നില്ല. അവർ ദിവസേന സംയമം വർധിപ്പിച്ചുകൊണ്ടു തെററുകൾ കഴിയുന്നത്ര കുറയ്ക്കാൻ നോക്കണം. എന്റെ കർമം ഭഗവാനു സന്തോഷമാകണേയെന്നുള്ള ഭാവനയോടുകൂടെ സകല കർമങ്ങളും ഭഗവാനർപ്പിയ്ക്കണം. ഇത്തരം ഭക്തിയെ കാണിയ്ക്കാനാണ് ഭഗവാൻ ശ്രീകൃഷ്ണൻ സകല ഭോഗസാമഗ്രികളും ബ്രാഹ്മണർക്കും സുഹൃത്തുക്കൾക്കും, മന്ത്രിമാർക്കും അന്തഃപുരസ്ത്രീകൾക്കും ആദ്യം നൽകിയ ശേഷം താൻ ഉപഭോഗിച്ചിരുന്നത്. (10.70.13.) ഗൃഹസ്ഥാശ്രമികൾ ഇപ്രകാരം ചെയ്തു ജീവിയ്ക്കണമെന്നു ഭഗവാൻ ചെയ്തുകാണിയ്ക്കുകയാണ്.

ഇത്രയും ദിനകൃത്യങ്ങൾ കഴിയുമ്പോഴേയ്ക്കും തന്റെ സാരഥി രഥവുംകൊണ്ടുവന്ന് ഭഗവാനെ നമസ്കരിച്ച് തയ്യാറായി നിൽക്കും. (10.70.14.) അപ്പോൾ ഭഗവാൻ സാത്യകി, ഉദ്ധവർ, ആദികളോടും കൂടെ തന്റെ സാരഥിയുടെ കയ്യും പിടിച്ചുകൊണ്ട് രഥത്തിൽ കയറും. ഉദയാചലത്തിൽ ഉദിച്ചുയരുന്ന സൂര്യനെപ്പോലെ ശോഭിച്ചുകൊണ്ട് ഭഗവാൻ രാജസഭയായ തന്റെ സുധർമാ സഭയിൽ പ്രവേശിയ്ക്കുമായിരുന്നു. ആ സഭയിൽ പ്രവേശിയ്ക്കുന്നവർക്കു വിശപ്പ്, ദാഹം, ശോകം, മോഹം, വൃദ്ധാവസ്ഥ, മുതലായ പീഡകൾ ഉണ്ടാകുകയില്ല.(10.70.17.) ഇങ്ങനെയുള്ള സഭ ഇക്കാലത്തു കാണാൻ പ്രയാസമാണ്. സകലവിധമുള്ള കർമബന്ധത്തിൽ നിന്നും മുക്തരായവർക്കിങ്ങനെയുള്ള സഭയിൽ



സഭ്യരാകാം. ഇപ്പോഴത്തെ *പാർളിമെന്റിൽ* പലരും സഭ്യരാകാതെ സഭ്യരാകുകയാണ് ചെയ്യുന്നത്. ഭഗവാന്റെ സഭയിൽ സകലരും സഭ്യതയുള്ള സഭ്യരായിരുന്നു. അതുകൊണ്ടവർ നാലാംതരം ഭക്തി അറിഞ്ഞിരുന്നു. അവർ സകല കർമ ഫലങ്ങളും ഭഗവാനർപ്പിച്ചിരുന്നു. എപ്രകാരം ഭർത്താവു നൽകുന്ന ധനം കൊണ്ടു സ്ത്രീ ഭർത്താവിനെ ശുശ്രൂഷിയ്ക്കുന്നുവോ അതുപോലെ നമുക്കു ഭഗവാൻ നൽകിയിട്ടുള്ളവ ഭഗവാനർപ്പിക്കണം. വേദാന്തത്തിലും വൃത്തിവ്യാപ്തിയെ വിശ്വസിയ്ക്കുന്നുണ്ട്. ഫലവ്യാപ്തിയെ വിശ്വസിയ്ക്കുന്നില്ല. കാരണം ഫലം സിദ്ധമാണ്. ആ ഫലത്തെ (അതായത് ആത്മാവിനെ) വൃത്തിയാൽ ആവരണഭംഗം ചെയ്തു വ്യക്തമാക്കുകയാണ് വേണ്ടത്. അതുകൊണ്ട് എന്റെ കർമഫലം എനിയ്ക്കു കിട്ടണമെന്നുള്ള ഭാവന ശരിയല്ല. സകല കർമങ്ങളുടേയും ഫലം ആത്മലാഭമാണ്. അത് പ്രാപ്തവുമാണ്. അതുകൊണ്ട്, സർവസങ്കല്പങ്ങളും വിട്ട്, സകല കർമങ്ങളുടേയും ഫലം ഭഗവാനർപ്പിച്ചശേഷം രാത്രിയിൽ ഭഗവാനോടു പ്രാർഥിച്ചിട്ടുവേണം ഉറങ്ങാൻ.

പക്ഷെ രജോഗുണികൾക്കു കർമഫലത്തെ ഭഗവാനർപ്പിയ്ക്കാൻ സാധിയ്ക്കുന്നില്ല. താൻ ചെയ്ത കർമത്തിന്റെ ഫലം തനിയ്ക്കുതന്നെ കിട്ടണമെന്നാണ് അവരുടെ ഭാവം. ഇത് ജരാസന്ധന്റെ സ്വരൂപമാണ്. അയാൾ ഇരുപതിനായിരം രാജാക്കന്മാരെ തോല്പിച്ച് അയാളുടെ രാജ്യത്തു *ജയിലിൽ* പാർപ്പിച്ചിരുന്നു. അവരുടെ മുക്തിയെപ്പററിയാണ് ഇനി പറയുവാൻ പോകുന്നത്.

ആകാശത്തു നക്ഷത്രങ്ങളുടെ ഇടയിൽ ചന്ദ്രൻ എന്ന വിധം ഭഗവാൻ സുധർമാസഭയിൽ യാദവരുടെ മധ്യത്തിൽ ശോഭിച്ചിരുന്നു. അവിടെ ഹാസ്യവിനോദങ്ങളും നൃത്യഗീതങ്ങളും നടന്നിരുന്നു. ബ്രാഹ്മണർ വേദപുരാണാദികൾ വായിച്ചു വ്യാഖ്യാനം ചെയ്തിരുന്നു. ചിലർ ചരിത്രപ്രഖ്യാതരായിരുന്ന രാജാക്കന്മാരുടെ കഥകൾ പറഞ്ഞുകേൾപ്പിച്ചിരുന്നു. രാജ്യകാര്യങ്ങളെപ്പററിയും മന്ത്രിമാരുമായി ചർച്ച ചെയ്യുമായിരുന്നു. ഒരു ദിവസം അവിടെ അതിനു മുമ്പ് കണ്ടിട്ടില്ലാത്ത ഒരാൾ വന്ന് ഭഗവാനെ കാണണമെന്നറിയിച്ചു. ഭഗവാൻ അയാളെ സഭയിലേയ്ക്കു വരാൻ അനുവദിച്ചു. ദ്വാരപാലകൻ അയാളെ കൂട്ടിക്കൊണ്ടുവന്നു. അപ്പോൾ അയാൾ ഭഗവാനെ നമസ്കരിച്ച്, തൊഴുതുകൊണ്ടിപ്രകാരം അറിയിച്ചു: ''ജരാസന്ധൻ ദിഗ്വിജയത്തിനിറങ്ങിയപ്പോൾ ഇരുപതിനായിരം രാജാക്കന്മാരെ, അവർ അയാൾ ക്കു കീഴടങ്ങായ്കയാൽ ബലാൽക്കാരമായിട്ടു പിടിച്ചുകൊണ്ടുവന്നു *ജയിലിൽ* പാർപ്പിച്ചിരിയ്ക്കുന്നു. ഞാൻ അവരുടെ നിർദേശപ്രകാരം വന്നിരിയ്ക്കുന്ന ദൂതനാണ്. അവർ അവിടുത്തോടിപ്രകാരം പ്രാർഥിയ്ക്കുന്നു: ''ഹേ കൃഷ്ണ! ഹേ അപ്രമേയാത്മൻ! ഞങ്ങൾ ഭേദബുദ്ധി കാരണം ജന്മ-മൃത്യുരൂപമായ ഈ സംസാരചക്രത്തെ ഭയന്ന് അവിടുത്തെ ശരണം പ്രാപിയ്ക്കുന്നു.'' ഇവിടെ കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രാണനും, മഹാഭൂതങ്ങളും കർമബന്ധനത്തിൽ വീഴുമ്പോൾ അത് ജരാസന്ധന്റെ *ജയിലിൽ* പെട്ടു പോയ രാജാക്കന്മാരെപ്പോലെയാകുന്നു.

രാജാക്കന്മാർ പറയുന്നു: ''ഞങ്ങൾ അവിടുന്നു കാണിച്ചിട്ടുള്ള അവിടുത്തെ ഉപാസനാരൂപമായ കല്യാണ മാർഗത്തെ വിട്ടു കാമ്യകർമങ്ങളിൽ രമിച്ചുകഴിഞ്ഞിരുന്നു. പക്ഷെ കാലസ്വരൂപനായ അവിടുന്നു ഞങ്ങളുടെ മിഥ്യയായുള്ള ഈ ആശാഭിലാഷങ്ങളെ സദാ സർവഥാ ഛേദിച്ചുകൊണ്ടിരിയ്ക്കുന്നു. അവിടുത്തെ കാലസ്വരൂപത്തെ ഞങ്ങൾ നമസ്കരിയ്ക്കുന്നു. (10.70.26.) അവിടുന്നു ജഗദീശ്വരനാകുന്നു. ദുഷ്ടനിഗ്രഹത്തിനും ശിഷ്ടരക്ഷണത്തിനുമായിട്ടാണ് അവിടുന്നവതരിച്ചിരിയ്ക്കുന്നത്. ആ സ്ഥിതിയ്ക്കു ജരാസന്ധനോ അന്യരാജാക്കന്മാരോ അവിടുത്തെ ഇച്ഛയ്ക്കും ആജ്ഞയ്ക്കും വിപരീതമായിട്ടു ഞങ്ങളെ എങ്ങനെ ഉപദ്രവിക്കാമെന്നുള്ളതു ഞങ്ങൾക്കു മനസ്സിലാകുന്നില്ല. എന്നാൽ ജരാസന്ധനല്ല നിങ്ങളെ ഉപദ്രവിയ്ക്കുന്നത്, അയാളുടെ രൂപത്തിൽ നിങ്ങളുടെ അശുഭകർമങ്ങളാണ് നിങ്ങൾക്കുപദ്രവമുണ്ടാക്കുന്നതെന്നു പറയുകയാണെങ്കിൽ, അതും ശരിയല്ല. എന്തെന്നാൽ ഞങ്ങൾ അവിടുത്തെ സ്വന്തമാണ്. ആസ്ഥിതിയ്ക്കു ഞങ്ങളുടെ ദുഷ്കർമം എങ്ങനെ ഞങ്ങൾക്കു ഫലം നല്കാൻ സാമർഥ്യമുള്ളതാകും ? അതുകൊണ്ട് അവിടുന്നു കൃപചെയ്തു ഞങ്ങളെ ഈ ദുഃഖത്തിൽനിന്നും മുക്തരാക്കിയാലും. ഹേ ഭഗവൻ! നിഷ്കാമരായവർ അവരുടെ അന്തഃകരണത്തിൽ അവിടുത്തെ പ്രാപിയ്ക്കുന്നു. ഈ സൗകര്യങ്ങൾ ഉണ്ടായിരുന്നിട്ടും ഈ ആത്മസുഖത്തെ പരിത്യജിച്ച് അത്യന്തം അജ്ഞാനികളായ ഞങ്ങൾ അവിടുത്തെ മായയിൽപ്പെട്ടു ക്ലേശങ്ങൾക്കുമേൽ ക്ലേശങ്ങൾ അനുഭവിയ്ക്കുന്നു. എന്തെന്നാൽ സ്വപ്നതുല്യവും പ്രാരബ്ധാധീനവുമായ രാജ്യസുഖങ്ങളിച്ഛിച്ചിരുന്നു. ഈ ശവതുല്യമായ ശരീരത്തിൽ പുത്രദാരാദിയുടെ ചിന്താഭാരത്തെ ഞങ്ങൾ വഹിച്ചിരുന്നു.'' ഇവിടെ ദുഃഖത്തിനു കാരണം പുത്രൈഷണയും വിത്തൈഷണയും ലോകൈഷണയുമാണെന്നു സ്പഷ്ടമാകുന്നുണ്ട്. അതുകൊണ്ട് രാജാക്കന്മാർ വീണ്ടും പറയുന്നു.

**തന്നോ ഭവാൻ പ്രണതശോകഹരാംഘ്രിയുഗ്മോ**
**ബദ്ധാൻ വിയുംക്ഷ്വ മഗധാഹ്വയകർമപാശാത്**
**യോ ഭൂഭുജോ *f*യുതമതംഗജവീര്യമേകോ**
**ബിഭ്രദ് രുരോധ ഭവനേ മൃഗരാഡിവാവീഃ.** (10.70.29.)

പ്രഭോ! അവിടുത്തെ ചരണകമലങ്ങൾ ശരണാഗതരുടെ ദുഃഖങ്ങളെ ഇല്ലാതാക്കുന്നതാണ്. അതിനാൽ ജരാസന്ധരൂപിയായ കർമബന്ധത്താൽ ബന്ധിയ്ക്കപ്പെട്ട ഞങ്ങളെ മുക്തരാക്കിയാലും. സിംഹം ആടിനെ പിടിച്ചു വയ്ക്കുന്നതുപോലെ പതിനായിരം ആനകളുടെ ബലമുള്ള ജരാസന്ധൻ ഞങ്ങളെ പിടിച്ചുകെട്ടിയിട്ടിരിയ്ക്കുകയാണ്.

ഈ ശ്ലോകത്തിൽ ജരാസന്ധന്റെ ആധ്യാത്മിക അർഥം സ്പഷ്ടമാക്കുന്നുണ്ട്. ഇവിടെ ജരാസന്ധനു കർമ



ത്തിന്റെ രൂപംകൊടുത്തിരിയ്ക്കുന്നു. ഇങ്ങനെയുള്ള പ്രാരബ്ധകർമത്തിൽപ്പെട്ടുകിടക്കുന്ന ജീവനു ഭഗവാന്റെ കൃപ അഥവാ ആത്മജ്ഞാനം കൊണ്ടല്ലാതെ രക്ഷപ്പെടാൻ സാധ്യമല്ല. ഇനിയും രാജാക്കന്മാർ ഭഗവാനെ അറിയിയ്ക്കുന്നു: "ഹേ ഭഗവൻ ! ഈ ജരാസന്ധൻ പതിനെട്ടു പ്രാവശ്യം അവിടുത്തോടു യുദ്ധം ചെയ്തു. പതിനേഴു പ്രാവശ്യം തോററെങ്കിലും പതിനെട്ടാമത്തെ പ്രാവശ്യം അവിടുത്തെ ജയിച്ചു എന്നുള്ള ഗർവോടുകൂടി കഴിയുകയാണ്. അതുകൊണ്ട് അവിടുത്തെ പ്രജകളായ ഞങ്ങളെ അയാൾ വളരെ കഷ്ടപ്പെടുത്തുന്നു. (അതായത്, ജ്ഞാനികളായ ഭക്തന്മാർക്കും പ്രാരബ്ധകർമഫലം അനുഭവിയ്ക്കേണ്ടിവരുന്നു എന്നു കാണിയ്ക്കുന്നു.) അതിനാൽ ഇനി അവിടുന്നാലോചിച്ച് എന്ത് അവിടുത്തേയ്ക്കുചിതമെന്നു തോന്നുന്നുവോ അതുപോലെ ചെയ്താലും."

ദൂതൻ: ഹേ ഭഗവൻ! ഇപ്രകാരം ജരാസന്ധന്റെ ബന്ധനത്തിൽ കിടക്കുന്ന അവിടുത്തെ ദർശനാഭിലാഷികളായ രാജാക്കന്മാർ അവിടുത്തെ ശരണാഗതരാണ്. കൃപ ചെയ്തു ഈ ദീനപുരുഷരെ രക്ഷിച്ചാലും. (10.70.31.)

ശുകൻ: ദൂതൻ ഇത്രയും പറഞ്ഞു നിർത്തിയപ്പോഴേയ്ക്കും പരമതേജസ്വിയായ നാരദൻ സൂര്യനെപ്പോലെ അവിടെ ആഗതനായി. അദ്ദേഹത്തെ കണ്ട്, സമസ്തലോകപാലന്മാരുടേയും അധീശ്വരനായ ഭഗവാൻ ശ്രീകൃഷ്ണനനും, സകല സഭാവാസികളും അനുചരഗണങ്ങളും എല്ലാം ഒന്നിച്ചെഴുന്നേററ് ആദരപൂർവം നാരദനെ നമസ്കരിച്ചു. പിന്നെ നാരദനെ ശ്രേഷ്ഠമായ ഒരു ആസനത്തിലിരുത്തി പൂജിച്ചിട്ട്, ഭഗവാൻ മധുരവാണിയിൽ ചോദിച്ചു: "അല്ലയോ നാരദാ! മൂന്നു ലോകത്തും വിശേഷിച്ചാപത്തൊന്നുമില്ലല്ലോ. മൂന്നു ലോകങ്ങളിലും യഥേഷ്ടം സഞ്ചരിയ്ക്കുന്ന അങ്ങയിൽ നിന്നും അവിടെയുള്ള സമാചാരങ്ങൾ അറിയാൻ സാധിയ്ക്കുന്നതു ഞങ്ങളുടെ ഒരു ഭാഗ്യമാണ്. മൂന്നു ലോകത്തും അവിടുത്തേയ്ക്കറിയാൻ പാടില്ലാത്തതൊന്നുമില്ല. അതിനാൽ ഇപ്പോൾ പാണ്ഡവരുടെ പരിപാടി എന്താണ് ? അവർ എന്തു ചെയ്യാനാണിപ്പോൾ ഉദ്ദേശിയ്ക്കുന്നത്?

ശ്രീനാരദൻ: അവിടുന്നു വിശ്വസ്രഷ്ടാവാണ്. മഹാമായാവിയുമാണ്. ദുസ്തരമായ അവിടുത്തെ മായയെ ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. വിറകിൽ അപ്രകടമായ അഗ്നി പ്രച്ഛന്നഭാവത്തിൽ ഇരിയ്ക്കുന്നതുപോലെ അവിടുന്നും മായാശക്തിയാൽ സമ്പൂർണ പ്രാണികളിലും വ്യാപിച്ചിരിയ്ക്കുന്നു. അതുകൊണ്ട് അവിടുത്തെ ഈ ചോദ്യം എനിയ്ക്കു വിചിത്രമായി തോന്നുന്നില്ല. പിന്നെ,

**തവേഹിതം കോ *f*ർഹതി സാധു വേദിതും**
**സ്വമായയേദം സൃജതോ നിയച്ഛതഃ**
**യദ് വിദ്യാമനാത്മതയാവഭാസതേ**
**തസ്മൈ നമസ്തേ സ്വവിലക്ഷണാത്മനേ.** (10.70.38.)

ഹേ പ്രഭോ! ഈ മിഥ്യാപ്രപഞ്ചത്തെ സത്യമെന്നപോലെ കാണുന്നു. ഈ പ്രപഞ്ചത്തെ സ്വന്തം മായയാൽ സൃഷ്ടിച്ചു പാലിച്ചു സംഹരിയ്ക്കുന്ന പരമേശ്വരനായ അവിടുത്തെ അഭിപ്രായം ആർക്കാണ് ശരിയ്ക്കറിയാൻ സാധിയ്ക്കുന്നത്? അതുകൊണ്ട് അചിന്ത്യമൂർത്തിയായ അവിടുത്തേയ്ക്കു കേവലം നമസ്കാരം.

പിന്നെ ഈ ശരീരത്തിലും അതിലുള്ള വാസനകളിലും വലഞ്ഞ് ജന്മമൃത്യുരൂപമായ ചക്രത്തിൽ പെട്ടുകിടക്കുന്ന ജീവികളെ ഉദ്ധരിയ്ക്കുന്നതിനായി അവിടുന്നു നാനാപ്രകാരത്തിലുള്ള ലീലാവതാരങ്ങളെടുത്തു അവിടുത്തെ പവിത്രത കീർത്തിരൂപമായ ദീപത്തെ പ്രജ്വലിപ്പിയ്ക്കുന്നു. ആ ദീപത്തിന്റെ സഹായത്താൽ ഈ ജീവികൾ അവരുടെ അനർഥകാരിയായ ശരീരത്തിൽനിന്നും മുക്തരാകുന്നു. ഞാൻ അതുകൊണ്ട് അവിടുത്തെ ശരണം പ്രാപിയ്ക്കുന്നു. പരബ്രഹ്മരൂപിയായ അവിടുന്നു മനുഷ്യരെപ്പോലെ ലീലാനാടകം അഭിനയിച്ചുകൊണ്ട് എന്നോടു ചോദിയ്ക്കുന്നു. അതുകൊണ്ട് അവിടത്തെ അച്ഛന്റെ സഹോദരിയുടെ മകനും അവിടുത്തെ പ്രേമിഭക്തനുമായ യുധിഷ്ഠിരൻ എന്തു ചെയ്യാൻ ഉദ്ദേശിയ്ക്കുന്നു എന്നുള്ള കാര്യം ഞാൻ അറിയിയ്ക്കാം. മഹാരാജാവായ യുധിഷ്ഠിരൻ ചക്രവർത്തിയാകാനുള്ള ഉദ്ദേശത്തോടുകൂടി രാജസൂയ യജ്ഞംകൊണ്ട് അവിടുത്തെ പൂജിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. ഇക്കാര്യത്തിൽ അവിടുത്തെ അനുമോദനം ആവശ്യപ്പെടുകയാണ്. (10.70.41.)

അല്ലയോ ദേവേശാ! ഈ യജ്ഞത്തിൽ സകല ദേവന്മാരും, വലിയ വലിയ യശസ്വികളായ രാജാക്കന്മാരും അവിടുത്തെ ദർശനത്തിനുവേണ്ടി വന്നുചേരും. ബ്രഹ്മസ്വരൂപനായ അവിടുത്തെ കഥാശ്രവണവും കീർത്തനവും ധ്യാനവും മററുംകൊണ്ട് ചണ്ഡാലനുംകൂടെ പവിത്രനാകുന്ന സ്ഥിതിയ്ക്ക് അവിടുത്തെ ദർശനം, സ്പർശനം മുതലായവ ലഭിച്ചാലത്തെ ഭാഗ്യം പിന്നെ എന്തു പറയാനാണ്! അല്ലയോ ത്രിഭുവനമംഗളമൂർത്തേ! അവിടുത്തെ നിർമലയശസ്സ്, സ്വർഗം, പാതാളം, പൃഥിവ്യാദി സകല സ്ഥലത്തും വ്യാപ്തമാണ്. അവിടുത്തെ ചരണോദകം സ്വർഗത്തിൽ മന്ദാകിനിയായും പാതാളത്തിൽ ഭോഗവതിയായും ഭൂമിയിൽ ഗംഗയായും സമ്പൂർണവിശ്വത്തെ പവിത്രമാക്കുന്നു.

ഇപ്പോൾ രണ്ടു കാര്യം ഒന്നിച്ചു വരുകയാൽ ഭഗവാൻ ശ്രീകൃഷ്ണൻ ഉദ്ധവരോട് ആലോചിയ്ക്കുന്നു. ജരാസന്ധനെ ജയിച്ചു ഭക്തരക്ഷണമാണോ ആദ്യം ചെയ്യേണ്ടത്; അതോ യുധിഷ്ഠിരന്റെ രാജസൂയത്തിൽ ഭാഗഭാക്കാകുകയാണോ ആദ്യം വേണ്ടതെന്നു ബുദ്ധിരൂപിയായ ഉദ്ധവരോടു ഭഗവാൻ ചോദിയ്ക്കുന്നു.

**ത്വംഹി നഃപരമം ചക്ഷുഃസുഹൃന്മന്ത്രാർഥ തത്ത്വവിത്**
**തഥാത്ര ബ്രൂഹ്യനുഷ്ഠേയം ശ്രദ്ധ്മഃ കരവാമ തത്.**

(10.70.46.)

ഹേ ഉദ്ധവാ! നീ പരമാർഥങ്ങളുടെ ശരിയ്ക്കുള്ള



പ്രകാശകനാകയാൽ എന്റെ ഉത്തമചക്ഷുസ്സാണ്. ശുഭസ മ്പത്തു കളുടെ മർമ്മം അറിയുന്നവനാകയാൽ സുഹൃത്തു മാണ്. ഇവിടെ ഞാൻ ഏതാണ് പ്രവർത്തിയ്ക്കേണ്ടതെന്നു പറയുക. അതായതു ഞാൻ യുധിഷ്ഠിരന്റെ യജ്ഞത്തിൽ പോകണമോ അതോ ജരാസന്ധന്റെ അടുത്തുചെന്നു രാജാ ക്കന്മാരെ മുക്തരാക്കണമോ ?

ഉദ്ധവൻ:രണ്ടും ഒന്നിച്ചു സാധിയ്ക്കാമെന്നാണ് എന്റെ അഭിപ്രായം. സർവദിക്കുകളും ജയിയ്ക്കാതെ രാജസൂയ യജ്ഞം ചെയ്യാൻ സാധിയ്ക്കുകയില്ല. അതിനാൽ ദിഗ് വിജയം ചെയ്യുമ്പോൾ ജരാസന്ധനേയും ജയിയ്ക്കേണ്ടി വരും. അതുകൊണ്ട് രാജസൂയത്തിനു തന്നെ പുറപ്പെട്ടാൽ അതും ശരണാഗത രക്ഷയും രണ്ടും ഒന്നിച്ചു സാധിച്ചുപോ രാമെന്നാണ് എനിയ്ക്കു തോന്നുന്നത്.

## പ്രകരണം പതിന്നാല്

### രാജസൂയയജ്ഞം അഥവാ രജോഗുണ കർമക്ഷയം

ദുഃഖത്തിനു കാരണം ശരീരവും, ശരീരത്തിനു കാര ണം കർമവും, കർമത്തിനു കാരണം രാഗദ്വേഷങ്ങളുമാണ്. കർമം ജരാസന്ധന്റെ സ്വരൂപമാണ്. (10.70.29.) ഇരുപതിനാ യിരം രാജാക്കന്മാർ കർമബന്ധത്തിൽനിന്നും മുക്തിയ്ക്കു വേണ്ടി ഭഗവാനോടു പ്രാർഥിച്ചിരിയ്ക്കുന്നു. പക്ഷെ രാഗ ദ്വേഷങ്ങളുടെ യജ്ഞം കഴിഞ്ഞാലേ കർമബന്ധം മറയൂ. യജ്ഞകർമം ചെയ്യുമ്പോൾ പുരോഹിതൻ യജമാനനെ ക്കൊണ്ട് അടിയ്ക്കടി 'ന മമ'എന്നു പറയിയ്ക്കാറുണ്ട്. അതായതു ഇതെന്റെയല്ല എന്നാണ് അതിന്റെ അർഥം. ഇതുപോലെ നമ്മുടെ ദിനകൃത്യങ്ങളിലും 'ന മമ' എന്നു നാം പറയാൻ ശീലിച്ചാൽ അതും യജ്ഞരൂപമായിത്തീരും. മമത വിട്ടതിനു ശേഷം അവസാനമുള്ള വിഘ്നം അഹങ്കാ രമാണ്. അതേപ്പററി വസുദേവന്റെ അഥവാ സത്വഗുണ ത്തിന്റെ യജ്ഞത്തെ വിവരിയ്ക്കുന്ന എൺപത്തിനാലാം അധ്യായത്തിൽ പറയും.

എഴുപത്തൊന്നാം അധ്യായത്തിൽ ആദ്യം ഉദ്ധവർ ഭഗവാനോടു പറയുന്നു: ജരാസന്ധന് പതിനായിരം ആന കളുടെ ബലമുണ്ട്. അതിനാൽ ഭീമനൊഴിച്ചു മററാർക്കും അവനെ നേരിടാൻ സാധ്യമല്ല. ജരാസന്ധനെ ദ്വന്ദ്വയുദ്ധ ത്തിൽ ജയിയ്ക്കണം. അയാളെ കൊല്ലുന്നതിനു അസംഖ്യം അക്ഷൗഹിണീസൈന്യത്തിന്റെ ആവശ്യമില്ല. ജരാസന്ധൻ ബ്രാഹ്മണഭക്തനാണ്. ബ്രാഹ്മണൻ എന്താവശ്യപ്പെട്ടാലും അയാൾ കൊടുക്കും. അതുകൊണ്ടു ഭീമസേനൻ ഒരുബ്രാഹ്മ ണന്റെ വേഷം ധരിച്ചു ചെന്നു ദ്വന്ദ്വയുദ്ധം ഭിക്ഷയായിട്ടാവ ശ്യപ്പെടണം. എന്നാൽ അവിടുത്തെ സന്നിധിയിൽ ഭീമസേ നൻ തീർച്ചയായും ജരാസന്ധനെ വധിയ്ക്കും. അതിനു സംശയമില്ല. അവിടുന്നു രൂപരഹിതനും കാലസ്വരൂപി യുമായ ഈശ്വരനാകുന്നു. അവിടുത്തെ ഈ ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങൾക്കു ബ്രഹ്മവിഷ്ണുരുദ്രാദിദേവന്മാർ നിമിത്തം മാത്രമേ ആകു ന്നുള്ളു. അതുപോലെ അവിടുത്തെ സാന്നിധ്യത്തിൽ ജരാസന്ധന്റെ മരണത്തിനും ഭീമൻ നിമിത്തം മാത്രമായിരി യ്ക്കും'' (10.71.8.) ഇവിടെ കാണുന്നത് കർമത്തിനു കാലവുമായി സംബന്ധമുണ്ട് എന്നാണ്. കാലരൂപിയായ പരമാത്മാവിന്റെ ദൃഷ്ടിയിൽ കർമത്തിനു ശക്തിയുണ്ടായിരിയ്ക്കുകയില്ല. ശ്രീശങ്കരാചാര്യരും പറയുന്നതു കാലവും കർമവും വേറെയ ല്ലെന്നാണ്.

ഉദ്ധവർ വീണ്ടും പറയുന്നു: ജരാസന്ധന്റെ വധം കൊണ്ട് ഇരുപതിനായിരം രാജാക്കന്മാരുടെ സ്ത്രീകൾ ശത്രുനാശത്തിലും പതിലാഭത്തിലും സന്തുഷ്ടകളായി അവിടുത്തെ പവിത്രലീലകളെ ആനന്ദപൂർവം അവരുടെ ഗൃഹങ്ങളിൽ കീർത്തിയ്ക്കും. ഗോപികളെ ശംഖചൂഡനിൽ നിന്നും രക്ഷിച്ചപ്പോൾ അവർ അവിടുത്തെ യശസ്സിനെ കീർത്തിച്ചിരുന്നു. ഗജേന്ദ്രനെ മുതലയിൽനിന്നും രക്ഷിച്ച പ്പോൾ മുനിജനങ്ങൾ അവിടുത്തെ യശസ്സിനെ പുകഴ്ത്തി യിരുന്നു. (കാരണം മുതല അജ്ഞാനത്തിന്റെ സ്വരൂപമാ യിരുന്നു.) സീത രാവണന്റെ ബന്ധനത്തിൽ നിന്നും മുക്ത യായതു കണ്ടപ്പോൾ മുനികൾ അവിടുത്തെ പ്രശംസിച്ചി രുന്നു. ഇതുപോലെ ഈ ഇരുപതിനായിരം രാജാക്കന്മാരുടെ സ്ത്രീകളും (രജോഗുണവൃത്തികളും) കർമരൂപിയായ ജരാ സന്ധന്റെ മരണത്തിനുശേഷം അവിടുത്തെ യശസ്സിനെ സദാ കീർത്തിച്ചുകൊണ്ടിരിയ്ക്കും. ഇതുപോലെ ജരാസ ന്ധന്റെ മരണം അനേക കാര്യസാധ്യങ്ങൾക്കിടയാക്കും. ആ ബന്ധനസ്ഥരായ രാജാക്കന്മാരുടെ പുണ്യം പരിപക്വമായി കഴിഞ്ഞു. ജരാസന്ധന്റെ പാപവും മൂത്തു കഴിഞ്ഞു. അതു കൊണ്ടു രാജസൂയ യജ്ഞം അത്യാവശ്യമാണ്. അവിടുന്ന് അതുകൊണ്ടു യുധിഷ്ഠിരന്റെ യജ്ഞം പൂർത്തിയാക്കുന്ന തിനുവേണ്ടി പുറപ്പെടണം.(10.71.10) ഇവിടെ പുണ്യപാപങ്ങ ളെപ്പററി പറഞ്ഞിരിയ്ക്കുന്നതിൽനിന്നും കർമത്തിന്റെ മുക്തിയും വ്യക്തമാകുന്നു.

കർമങ്ങളിൽ ഫലേച്ഛയും അഭിമാനവും ഉണ്ടാകുന്ന തുകൊണ്ടാണ് യജ്ഞസമയത്തു **'ന'** എന്നടിയ്ക്കടി പറ യേണ്ടതായിട്ടുവരുന്നത്. യഥാർഥത്തിൽ ജഗത്തു മുഴുവൻ ഒരേ സത്ത കൊണ്ടു നടക്കുന്നതാകയാൽ 'ഞാൻ ചെയ്യു ന്നു', എന്നുള്ള ഭാവം വന്നുപോയാൽആ ഏകസത്തയുടെ പരിചയം ലഭിയ്ക്കുകയില്ല. നേരേ മറിച്ചു സ്വപ്നംപോലുള്ള അസത്തയുടെ അനുഭവം ഉണ്ടാകുകയും ചെയ്യുന്നു. അഹ ങ്കാരം പോയെന്നു തോന്നുമ്പോഴും അത് അന്തഃകരണ ത്തിന്റെ ഏതെങ്കിലും ഒരു മൂലയിൽ ഗുപ്തമായിട്ടെങ്കിലും ഇരിയ്ക്കുന്നതായി കാണാം. സകല കർമങ്ങളുടേയും മുഖ്യ ഫലം ജീവന്റെ വിശാലതയിലാണിരിയ്ക്കുന്നത്. അതുത ന്നെയാണ് ബ്രഹ്മമെന്നു പറയുന്നത്. ഈ അവസ്ഥ കർമ ഫലത്തിലുള്ള ഇച്ഛയെ ത്യജിയ്ക്കുന്നതു കൊണ്ട് ലഭി യ്ക്കുന്നു. അതിനാൽ യജ്ഞം ആവശ്യമാണ്. അതി നാൽ ആത്മാവിന്റെ സകല ശക്തികളും ഉപയോഗിയ്ക്കേണ്ടിയും



വരുന്നു. അതു കാണിയ്ക്കാനെന്നവണ്ണം ഭഗവാൻ തന്റെ സകലറാണിമാരോടുംകൂടി യുധിഷ്ഠിരന്റെ യജ്ഞത്തിനു പുറപ്പെടുന്നു. അദ്ദേഹം വസുദേവാദി ഗുരുജനങ്ങളേയും കൂട്ടിക്കൊണ്ടുപോകുന്നുണ്ട്. കുട്ടികളേയും സ്ത്രീകളേയും മുന്നിട്ടു യാത്രയാക്കി ഭഗവാൻ സ്വയം ഉഗ്രസേനന്റെയും ബലരാമന്റെയും അനുജ്ഞയോടെ തന്റെ ഗരുഡധ്വജമുള്ള രഥത്തിൽ കയറി പുറപ്പെട്ടു. (10.71.13) കർമത്തെ ജയിയ്ക്കാൻ ഗരുഡരൂപിയായ ശാസ്ത്രത്തിന്റെയും ഗുരുജനങ്ങളുടെയും സഹായംകൂടെ ഉണ്ടായിരിയ്ക്കണം. ഭഗവാൻ യാത്രയായപ്പോൾ നാരദൻ ഭഗവാനെ നമസ്കരിച്ചിട്ടു ആകാശമാർഗമായി തന്റെ സ്ഥാനത്തേയ്ക്കും പോയി. ഭഗവാൻ ദൂതനോടു പറഞ്ഞു: ''രാജാക്കന്മാരോടു ഭയപ്പെടേണ്ടെന്നു പറയുക. ഞാൻ കുറച്ചു ദിവസത്തിനുള്ളിൽ ജരാസന്ധനെ കൊന്നു അവരെ മുക്തരാക്കിക്കൊള്ളാം.'' ദൂതൻ തിരിച്ചുചെന്നു രാജാക്കന്മാരെ ഭഗവാന്റെ സന്ദേശമറിയിച്ചു. രാജാക്കന്മാരും ഭഗവത്കൃപകൊണ്ട് അവർ മുക്തരാകുമെന്നുമുള്ള ആശയോടും കൂടെ ഭഗവാന്റെ ദർശനത്തിനായി കാത്തിരിയ്ക്കാനും തുടങ്ങി. സാമാന്യദർശനത്താലും, ശ്രവണത്താലും, ഇന്ദ്രിയകാര്യങ്ങളാലും കർമബന്ധം ഉണ്ടാകുന്നു. ഇന്ദ്രിയങ്ങൾ അതിന്റെ കാര്യങ്ങളിൽ ഏർപ്പെടാതിരിയ്ക്കുന്നതുവരെ ഒരു കർമവും ഉണ്ടാകുന്നില്ല. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളില്ലാത്തതിനാൽ കർമവുമില്ല. ജാഗ്രത്തിൽ അനാത്മാകാരവൃത്തികൊണ്ടു ബന്ധനവും ബ്രഹ്മാകാരവൃത്തികൊണ്ടു മുക്തിയുമുണ്ടാകുന്നു.

ശ്രീഹരി ആനർത്തം, സൗവീരം, കുരുക്ഷേത്രം മുതലായ ദേശങ്ങളും നദി, നഗരം, ഗ്രാമം മുതലായവയും കടന്ന്, ഇന്ദ്രപ്രസ്ഥത്തിനടുത്തു വന്നു ചേർന്നു. ശ്രീഹരിയുടെ ആഗമനവാർത്ത കേട്ട് അജാതശത്രുവായ യുധിഷ്ഠിരമഹാരാജാവ് ഭഗവാനെ സ്വാഗതം ചെയ്യുന്ന തിനുവേണ്ടി നഗരത്തിനുവെളിയിൽ വന്നു. പ്രേമാർദ്രചിത്തനായ യുധിഷ്ഠിരൻ ആനന്ദാശ്രുക്കളോടുകൂടെ ശ്രീഹരിയെ കെട്ടിപ്പിടിച്ചാലിംഗനം ചെയ്തു. അങ്ങനെ സകല അശുഭങ്ങളും നീങ്ങുകയാൽ പരമാനന്ദത്താൽ പുളകിതഗാത്രനായി. (10.71.26) പിന്നെ ഭീമനും, അർജുനനും, നകുലസഹദേവന്മാരും യഥാക്രമം ഭഗവാനെ അഭിവാദ്യം ചെയ്തു. സ്തുതിപാഠകന്മാർ ഭഗവാനെ സ്തുതിച്ചു. ഇപ്രകാരം ഭഗവാൻ തന്റെ പരിവാരങ്ങളോടും കൂടി ഇന്ദ്രപ്രസ്ഥത്തിൽ പ്രവേശിച്ചു. നഗരവാസികളായ സ്ത്രീകൾ ഭഗവദ്ദർശനത്തിനുള്ള ഉൽകണ്ഠയാൽ, ചെയ്തിരുന്ന ജോലികൾ അതേവിധം വിട്ടിട്ടു രാജമാർഗത്തിൽ ഓടി യെത്തി. അവർ ഭഗവാന്റെ മേൽ പുഷ്പവൃഷ്ടി ചെയ്തു. മനസ്സുകൊണ്ടവർ സ്വാഗതം ചെയ്തു. ഭഗവാന്റെ പരിവാര ങ്ങളേയും സ്ത്രീകളേയും കണ്ടിട്ടു പുരവാസികളായ സ്ത്രീ കൾ പരസ്പരം പറയാൻ തുടങ്ങി. 'നിത്യം ഇങ്ങനെ ഭഗവാന്റെ ദർശനം ലഭിയ്ക്കാൻ ഈ സ്ത്രീകൾ എന്തു പുണ്യം ചെയ്തിരിയ്ക്കണം!' (10.71.36) ഈ ദൃശ്യം ഏതെങ്കിലും ഒരു മഹാത്മാവ് തന്റെ മണ്ഡലിയോടും കൂടി ഏതെങ്കിലും ഗ്രാമത്തിൽ ചെല്ലുന്നതുപോലെയായിരുന്നു.

പിന്നീടു ഭഗവാൻ രാജഭവനത്തിൽ പ്രവേശിച്ചപ്പോൾ കുന്തിയും പാഞ്ചാലിയും മുന്നോട്ടു വന്നു ഭഗവാനെ എതിരേറ്റു. സുഭദ്രയും ഭഗവാനെ വണങ്ങി. പാഞ്ചാലി ഭഗവാന്റെ ഭാര്യമാരെ സൽക്കരിച്ച് ഉചിതങ്ങളായ സ്ഥാനങ്ങളിൽ അവരെ വസിപ്പിച്ചു. എല്ലാവരും കുറെ മാസങ്ങൾ അവിടെ താമസിച്ചു. (10.71.46)

ഭഗവാന്റെ പരിവാരം വ്യവഹാരദൃഷ്ടികൊണ്ടു നോക്കിയാൽ അനവധിയുണ്ടായിരുന്നു. 16008 ഭാര്യമാർ, അവരുടെ പതിപ്പത്തു പുത്രന്മാർ അവരുടെ ദാസന്മാരും ദാസികളും ഇവരെയെല്ലാം കണക്കാക്കിയാൽ വളരെയുണ്ട്. ഇവർക്കു ആഹാരം നൽകുന്നതിനു ദ്രൗപദിയ്ക്കു അക്ഷയപാത്രമുണ്ടായിരുന്നതിനാൽ ഒരു വിഷമവുമില്ലായിരുന്നു. ഒരിയ്ക്കലും അതിൽ ആഹാരം കുറയുകയില്ല. ദ്രൗപദി ഒടുവിലേ ആഹാരം കഴിയ്ക്കാവു എന്നൊരു വ്യവസ്ഥ പാലിച്ചാൽ മാത്രം മതി. ഗൃഹത്തിലെ ഗൃഹനായിക സകലർക്കും ആഹാരം കൊടുത്തശേഷം ആഹാരം കഴിയ്ക്കുന്നതായാൽ ആ ഗൃഹത്തിൽ ധാന്യം കുറയുകയില്ല. പണവും പെട്ടിയിൽനിന്നു എണ്ണാതെ എടുക്കുകയും എണ്ണാതെ വെയ്ക്കുകയും ചെയ്താൽ പണത്തിനും കുറവുണ്ടാകുകയില്ല. ലക്ഷ്മിയുടെ സ്വരൂപം അനന്തനിലാണിരിയ്ക്കുന്നത്. അതുകൊണ്ട് അതിനെ എണ്ണിയാൽ കുറയും. എണ്ണാതിരുന്നാൽ കുറയുകയില്ല.

ഒരു ദിവസം യുധിഷ്ഠിരൻ സഭയിൽ ഇരിയ്ക്കുകയായിരുന്നു. അദ്ദേഹം സകലരും കേൾക്കെ ഭഗവാനോടിപ്രകാരം പറഞ്ഞു: ''ഹേ ഗോവിന്ദാ! ഞാൻ യജ്ഞങ്ങളിൽ ശ്രേഷ്ഠമായ രാജസൂയ യജ്ഞദ്വാരാ അവിടുത്തെ പരമപവിത്രവിഭൂതികളായ ഇന്ദ്രാദിദേവന്മാരെ പൂജിയ്ക്കുവാൻ ഇച്ഛിയ്ക്കുന്നു. ഹേ പ്രഭോ! അവിടുന്നു എന്റെ ഈ സങ്കല്പത്തെ പൂർണമാക്കിയാലും. ശുദ്ധചിത്തന്മാർ നിരന്തരം പാപനാശനമായ അവിടുത്തെ ചരണകമലങ്ങളെ സേവചെയ്തും ധ്യാനിച്ചും കീർത്തിച്ചും ഈ സംസാരത്തിൽനിന്നും മുക്തരാകുന്നു. ഭോഗേച്ഛയുള്ളവർക്കു അതും ലഭിയ്ക്കുന്നു.എന്റെ ഈ അഭിലാഷം പൂർണമായാൽ അവിടുത്തെ ചരണകമലങ്ങളുടെ സേവാഫലം മററുള്ളവർക്കും അറിയാൻ ഇടയാകും. ചുരുക്കത്തിൽ:

**ന ബ്രഹ്മണഃ സ്വപരഭേദമതിസ്തവ സ്യാത്**
**സർവാത്മനഃ സമദൃശഃ സ്വസുഖാനുഭൂതേഃ**
**സംസേവതാം സുരതരോരിവ തേ പ്രസാദഃ**
**സേവാനുരൂപമുദയോ ന വിപര്യയോ** *f*ത്ര. (10.72.6)

ഹേ പ്രഭോ! അവിടുന്നു സർവാത്മാവും, സമദർശിയും ആത്മാനുഭവസ്വരൂപനുമായ പരബ്രഹ്മമാകുന്നു. എങ്കിലും കല്പവൃക്ഷത്തെ ആശ്രയിയ്ക്കുന്നവർക്ക്

അവരുടെ ഭാവന അനുസരിച്ചു ഫലം ലഭിയ്ക്കുന്നതുപോലെ അവിടുത്തെ സേവ ചെയ്യുന്നവർക്ക് സേവയുടെ ന്യൂനാധി കതപോലെ ഫലം ലഭിയ്ക്കുന്നു. അതുകൊണ്ട് അങ്ങയിൽ ഭേദഭാവമൊ, നിർദയതയൊ ഉണ്ടാകുന്നില്ല. ഈ ശ്ലോക ത്തിൽ സകല ലാഭാലാഭങ്ങളുടെയും ഹേതു പുരുഷാർഥ ത്തിൽ സമർപ്പിച്ചിരിയ്ക്കുന്നു.

ഭഗവാൻ അവിടുത്തെ ഈ വിചാരം നല്ലതുതന്നെ. തന്മൂലം അവിടുത്തെ കീർത്തി പരക്കുകയും ചെയ്യും. ഈ യജ്ഞം സർവശ്രേഷ്ഠവും സകലർക്കും ഇഷ്ടപ്രദവുമാണ്. അതിനാൽ ഇനി ദിഗ്‌വിജയം ചെയ്തു യജ്ഞസാമഗ്രികൾ എല്ലാം സംഭരിയ്ക്കുക. (10.72.9)

ഇവിടെ ദിഗ്‌വിജയം എന്നാൽ സകലരാജാക്കന്മാ രെയും ജയിയ്ക്കുകയാണ്. അതായതു സർവപ്രകാരേ ണയും രജോഗുണത്തെ ജയിയ്ക്കുകയെന്നർഥം. സർവ കർമങ്ങളുടെയും മുഖ്യഫലം നമ്മുടെ ഹൃദയം, മനസ്സ്, ജീവൻ ഇവയെ വിശാലമാക്കുകയാണ്. സമുദായസേവയും ദേശസേവയുംകൊണ്ടു ജീവൻ വിശാലമാകുമെങ്കിലും അതിൽ രാഗദ്വേഷം വന്നുപോയാൽ ഈ കർമവും നമ്മെ സങ്കുചിതമാക്കും. ചെറിയ കാര്യവും രാഗദ്വേഷം കൂടാതെ ചെയ്താൽ അതു ജീവനെ വിശാലമാക്കും. അന്യരുടെ ഹിതത്തിൽ തല്പരരാകണം. പക്ഷെ ഇതിൽ പലപ്പോഴും രാഗദ്വേഷമുള്ളവരുമായിട്ടിടപെടേണ്ടിവരുന്നതിനാൽ അവരു ടെ സ്വഭാവം നമ്മളിൽ വന്നുപോകും. ഇതു വരാതിരി യ്ക്കാൻ കർമത്തിൽ ഇറങ്ങുന്നതിനു മുൻപും അതു ചെയ്തുതീർത്തതിനുശേഷവും കുറച്ചുനേരത്തേയ്ക്കു തനി ച്ചിരുന്ന് തനിയ്ക്കു ആ കർമത്തിൽ രാഗദ്വേഷമുണ്ടായിട്ടു ണ്ടൊ എന്നു സതതം നിരീക്ഷിച്ചു നോക്കണം. കർമം ബന്ധ കാരകമല്ല. പക്ഷെ അതോടുള്ള രാഗദ്വേഷങ്ങളാണു ബന്ധ കാരകം. അതു വിക്ഷേപത്തെ ഉണ്ടാക്കും. അത് ജീവന്മുക്തി സുഖത്തിനു പ്രതിബന്ധകവും ആയിരിയ്ക്കും. ഇത് ഒരു പ്രകാരത്തിൽ ദ്വന്ദ്വമാണ്. ആരെങ്കിലും കുറച്ചാക്ഷേപിച്ചാൽ സഹിയ്ക്കുകയില്ല. അതുകൊണ്ടു നമ്മെ സ്വയം പരീക്ഷി യ്ക്കാനായിട്ട് ഇതുപോലുള്ള അവസരങ്ങൾ ഭഗവാൻ ഉണ്ടാ ക്കുന്നു.

ഭഗവാൻ യുധിഷ്ഠിരനോടു പറയുന്നു: അവിടുത്തെ നാലനുജന്മാരും ഇന്ദ്രാദിലോകപാലന്മാരുടെ അംശത്താൽ ഉണ്ടായിട്ടുള്ളവരാണ്. അവിടുന്നും ജിതേന്ദ്രിയനും കുശല നുമാകയാൽ എന്നെ ജയിച്ചിരിയ്ക്കുന്നു. അജിതേന്ദ്രിയ ന്മാർക്ക് എന്നെ ജയിയ്ക്കാൻ പ്രയാസമാണ്.(10.72.10) എന്റെ ഭക്തരെ ഒരു ലോകത്തും ഒരു ദേവനും തിരസ്കരിയ്ക്കുക യില്ല. പിന്നെയാണൊ ഈ രാജാക്കന്മാർ?

ഭഗവാന്റെ ഉത്തരം കേട്ടു യുധിഷ്ഠിരൻ പ്രസന്നനാ യിട്ടു അനുജന്മാരെ ദിഗ്‌വിജയത്തിനായി നിയോഗിച്ചു. സഹ ദേവനെ ദക്ഷിണദിക്കിലേയ്ക്കും നകുലനെ പശ്ചിമദിക്കി ലേയ്ക്കും, അർജുനനെ ഉത്തരദിക്കിലേയ്ക്കും ഭീമനെ





പൂർവദിക്കിലേയ്ക്കും അയച്ചു. അവരോ ടൊപ്പം മാത്സ്യം, കേകയം, ഭദ്രപ്രവേശം ഈ ദേശങ്ങളിലെ വീരന്മാരേയും അയച്ചു. അവരെല്ലാം അവരവരുടെ പരാക്ര മങ്ങളാൽ സകല രാജാക്കന്മാരേയും ജയിച്ച് യജ്ഞത്തിനു വേണ്ട ധനവും കൊണ്ടുവന്ന് യുധിഷ്ഠിരനെ ഏല്പിച്ചു. ഇനിയും പ്രാരബ്ധകർമരൂപിയായ ജരാസന്ധൻ കീഴടങ്ങി യിട്ടില്ലെന്നറിഞ്ഞു യുധിഷ്ഠിരനു വലിയ ചിന്തയുണ്ടായി. അതിനുള്ള ഉപായം നേരത്തെ ഉദ്ധവർ പറഞ്ഞിരുന്നതിനെ പ്പററി ശ്രീഹരി യുധിഷ്ഠിരനോടു പറഞ്ഞു. അതിൻപ്രകാരം ഭഗവാനും, അർജുനനും, ഭീമനും മൂന്നു ബ്രാഹ്മണരുടെ വേഷത്തിൽ ഗിരിവ്രജമെന്ന കോട്ടയ്ക്കടുത്തുചെന്നു. ബ്രാഹ്മണഭക്തനായ ജരാസന്ധൻ അതിഥികളെ സ്വീകരി യ്ക്കുന്ന സമയം നോക്കി ഇവർ അവിടെയെത്തി അവിടെ ചെന്ന അവർ ഇപ്രകാരം ജരാസന്ധനോടു പറഞ്ഞു. "ഹേ രാജാവേ! അങ്ങയ്ക്കു മംഗളം ഭവിയ്ക്കട്ടെ. ഞങ്ങൾ വളരെ ദൂരെനിന്നും വരുന്ന അതിഥികളാണ്. അതുകൊണ്ട് ഒരു കാര്യലാഭത്തിലുള്ള ആശയോടുകൂടെ വന്നിരിയ്ക്കുന്ന ഞങ്ങൾക്കു ഞങ്ങളാഗ്രഹിയ്ക്കുന്ന വസ്തു നൽകിയാലും. ഉദാരപുരുഷന്മാർ എന്തുതന്നെ നൽകുകയില്ല! തിതിക്ഷു വായവൻ എന്താണു സഹിയ്ക്കാത്തത്? സമദർശിയ്ക്കു ആരാണ് അന്യരായുള്ളത്. സാമർഥ്യമുണ്ടായിട്ടും ഈ നശ്വ രമായ ശരീരംകൊണ്ടു ശാശ്വതമായ കീർത്തിയെ സമ്പാദി യ്ക്കാത്തവർ നിന്ദ്യരും ശോച്യരുമാണ്. നോക്കുക, ഹരി ശ്ചന്ദ്രൻ, രന്തിദേവൻ,ശിബി, ബലി മുതലായവർ ഈ നശ്വ രമായ ശരീരത്താൽ ശാശ്വതമായ പദവിയെ പ്രാപിച്ചി രിയ്ക്കുന്നു. (10.72.21)

ഇവിടെ ദേഹാഭിമാനവും രാഗദ്വേഷവും ഉപേക്ഷി യ്ക്കുക എത്ര ലാഭകരമാണെന്നു സൂചിപ്പിച്ചിരിയ്ക്കുന്നു. അതിനു ബ്രാഹ്മണർക്കുള്ളതുപോലുള്ള സാത്വികവൃത്തി യുണ്ടായിരിയ്ക്കണം. സാത്വികവൃത്തിയെക്കൊണ്ടു രജോ ഗുണവൃത്തിയെ ജയിയ്ക്കാം.

ജരാസന്ധൻ ഈ അതിഥികളുടെ ശബ്ദം, ആകൃ തി, കയ്യിലെ തഴമ്പ് മുതലായതിൽനിന്നും ഇവർ ക്ഷത്രിയ രായിരിയ്ക്കണമെന്നൂഹിച്ചു. ഇവർ ഭയത്താലാണു ബ്രാഹ്മ ണവേഷം ധരിച്ചു വന്നിരിയ്ക്കുന്നതെന്നും അയാൾ ക്കു തോന്നി. അതുകൊണ്ടവർ ചോദിയ്ക്കുന്നത് ഈ തന്റെ ശരീ രമാണെങ്കിൽ കൂടെയും താനതവർക്കു നല്കുമെന്നയാൾ തീർച്ചപ്പെടുത്തി. മഹാബലിയുടെ അടുത്തു മഹാവിഷ്ണു ബ്രാഹ്മണന്റെ വേഷത്തിൽ ചെന്നു അദ്ദേഹത്തിന്റെ ഐശ്വര്യം മുഴുവനും ദാനമായി വാങ്ങി. അതുകൊണ്ടു മഹാ ബലിയുടെ കീർത്തി വർധിച്ചതേയുള്ളു. ബ്രാഹ്മണർക്കു വേണ്ടി ശരീരമുപയോഗിയ്ക്കാത്ത ക്ഷത്രിയന് ഒരിയ്ക്കലും യശസ്സു സമ്പാദിയ്ക്കാൻ സാധിയ്ക്കുകയില്ല. ഈ നശ്വര മായ ശരീരം കൊണ്ടെന്താണ് പ്രയോജനം? ഇപ്രകാരം വിചാരിച്ചു ജരാസന്ധൻ ശ്രീകൃഷ്ണാർജുനഭീമന്മാരോടു



പറഞ്ഞു: "ഹേ ബ്രാഹ്മണരേ, നിങ്ങൾക്കിഷ്ടമുള്ളതു ചോദിച്ചുകൊള്ളുക. എന്റെ ശിരസ്സാണെങ്കിൽകൂടിയും ഞാൻ അതു തരാൻ തയ്യാറാണ്."

ഭഗവാൻ: ഹേ രാജാവേ! അവിടുത്തേയ്ക്കു സമ്മതമെങ്കിൽ ഞങ്ങൾക്കു ദ്വന്ദ്വയുദ്ധം ഭിക്ഷയായിട്ടു തരുക. ഞങ്ങൾ ക്ഷത്രിയരാണ്. യുദ്ധത്തിനുള്ള ഇച്ഛയോടെ ഞങ്ങൾ വന്നിരിയ്ക്കുകയാണ്. ഞങ്ങൾ അന്നകാംക്ഷികളായ ബ്രാഹ്മണരല്ല. ഈ എന്റെ അടുത്തു നില്ക്കുന്നതു കുന്തീപുത്രനായ ഭീമനും മറേറതു അവന്റെ അനുജനായ അർജുനനുമാണ്. ഞാനോ അവരുടെ മാതുലപുത്രനും നിന്റെ പൂർവശത്രുവുമായ കൃഷ്ണനുമാണ്. (10.72.29)

ഇവിടെ മനസ്സിലാക്കേണ്ടത് സാധുക്കൾ ബ്രാഹ്മണരെപ്പോലെ ഭിക്ഷാർഥി മാത്രം ആകാതെ പ്രാരബ്ധകർമത്തിൽനിന്നുമുണ്ടാകുന്ന വിക്ഷേപങ്ങളെ നേരിട്ടു ജയിയ്ക്കണമെന്നാണ്. മനുഷ്യരുടെ സാമാന്യവ്യവഹാരം ജഡ-ചൈതന്യങ്ങളുടെ മിശ്രണത്താലാണ് നടക്കുന്നത്. ബ്രഹ്മസൂത്രത്തിന്റെ ശങ്കരഭാഷ്യത്തിൽ കാണിച്ചിരിയ്ക്കുന്നത് ജഡത്തിന്റെ ധർമത്തെ ചൈതന്യത്തിലും, ചൈതന്യത്തിന്റെ ധർമത്തെ ജഡത്തിലും അന്യോന്യാധ്യാസംകൊണ്ടാണ് വ്യവഹാരം നടക്കുന്നതെന്നാണ്. അതുകൊണ്ട് ബന്ധനം ഉണ്ടാകുന്നു. ബന്ധനം നീങ്ങാൻ ജഡ-ചൈതന്യങ്ങളെ വേർതിരിയ്ക്കണം. ജരാസന്ധൻ ജനിച്ചപ്പോൾ രണ്ടു ഭാഗമായിട്ടാണ് ജനിച്ചത്. അതിനെ പിന്നെ ജരയെന്ന രാക്ഷസി (അവിദ്യ) ഒന്നിച്ചു ചേർത്തപ്പോഴാണ് ജീവനുണ്ടായത്. അതുകൊണ്ടാണയാൾക്കു ജരാസന്ധനെന്നു പേർവന്നതും.

ശ്രീകൃഷ്ണന്റെ വാക്കു കേട്ടു ജരാസന്ധൻ ആദ്യം പൊട്ടിച്ചിരിച്ചു. എന്നിട്ടു ക്രോധത്തോടെ കൃഷ്ണനോടു പറഞ്ഞു: "ഹേ മൂർഖാ! നിങ്ങൾക്കാവശ്യമുള്ളതു വാങ്ങിക്കൊള്ളു. പക്ഷെ, നീ ഭീരുവാണ്. സ്വന്തം രാജ്യമായ മഥുരയെ ഉപേക്ഷിച്ചു നീ സമുദ്രത്തെ ശരണം പ്രാപിച്ചിരിയ്ക്കുകയാണ്. അതുകൊണ്ടു നിന്നോടു ഞാൻ യുദ്ധം ചെയ്യുകയില്ല." ഇവിടെ ഭാവാർഥം രാഗദ്വേഷയുക്തമായ സംസാരത്തെ കണ്ടിട്ടില്ലാത്തവർ സംസാരത്തിലുള്ള അല്പവിഘ്നങ്ങളെക്കൊണ്ടും ഭയപ്പെടും എന്നാണ്. പിന്നെയും ജരാസന്ധൻ പറയുന്നു: "ഈ അർജുനൻ എന്നെക്കാൾ പ്രായം കുറഞ്ഞവനാണ്. അതുകൊണ്ടവനോടും ഞാൻ യുദ്ധം ചെയ്യുകയില്ല. ഈ ഭീമൻ എന്നോടു യുദ്ധത്തിനു സമാനബലമുള്ളവനാകയാൽ ഞങ്ങൾ തമ്മിൽ പൊരുതാം."ഇപ്രകാരം പറഞ്ഞ് ഭീമനും ജരാസന്ധനും ഓരോ ഗദകളും എടുത്തുകൊണ്ടു ദ്വന്ദ്വയുദ്ധത്തിനായി നഗരത്തിനു വെളിയിൽ വന്നു. തമ്മിൽ യുദ്ധവും തുടങ്ങി. പ്രാണതത്ത്വത്തെ ഭാഗവതത്തിൽ ഗദയോടുപമിച്ചിട്ടുണ്ട്. ഭീമനും പ്രാണതത്വമാണ്. വാസനകൾ അഥവാ രാഗദ്വേഷങ്ങളിൽ നിന്നും വിക്ഷേപമുണ്ടാകുന്നതു പ്രാണന്റെ അശുദ്ധിയാലാണ്. പ്രാണന്ന് ദേഹത്തോടടുത്തു സംബന്ധമുള്ളതിനാൽ ജീവനെ പരിച്ഛിന്നഭാവത്തിൽ കൊണ്ടുവരുന്നു.

രണ്ടാനകൾ പൊരുതുംപോലെ ഭീമനും ജരാസന്ധനും ഗദായുദ്ധം ചെയ്തു. ഗദകൾ പൊടിഞ്ഞുപോയപ്പോൾ അവർ മുഷ്ടിയുദ്ധം തുടങ്ങി. തുല്യബലവും, ശിക്ഷണവും, ഉത്സാഹവുംകൊണ്ട് ആർക്കും തോൽവി കണ്ടില്ല. പകൽമുഴുവനും യുദ്ധം ചെയ്യും. രാത്രിയിൽ മിത്രഭാവത്തിലും അവർ കഴിഞ്ഞിരുന്നു. കാരണം, നിദ്രയിൽ ആർക്കും ആരോടും രാഗദ്വേഷങ്ങളുണ്ടാകുന്നില്ല. ഈ യുദ്ധം ഇരുപത്തേഴു ദിവസംവരെ നടന്നു. ഈ ഇരുപത്തേഴ് എന്ന സംഖ്യ തത്ത്വങ്ങളാണ്. അതിൽ പ്രകൃതിയിലോ പുരുഷനിലോ ഏതിലാണ് സത്തയെന്നന്വേഷിയേ്ക്കണ്ടി വരുന്നു. ഭീമൻ പ്രകൃതിയുടെ സത്തകൊണ്ടും ഗുണങ്ങളെക്കൊണ്ടും ക്ഷീണിയ്ക്കാൻ തുടങ്ങി. അതുകൊണ്ട് ഒരു ദിവസം തന്റെ മാതുല പുത്രനായ ശ്രീകൃഷ്ണനോട് പറഞ്ഞു: "എനിയ്ക്കു ഈ മഗധരാജാവായ ജരാസന്ധനെ തോൽപ്പിയ്ക്കാൻ സാധിയ്ക്കുമെന്നു തോന്നുന്നില്ല." അതായത് എത്രതന്നെ ബ്രഹ്മചിന്തനം ചെയ്താലും അടിയ്ക്കടി ജീവൻ ദ്വൈതഭാവത്തിൽ വന്നുപോകുന്നു. ഭഗവാൻ ജരാസന്ധന്റെ ജന്മരഹസ്യം ഭീമനോടു പറഞ്ഞു മനസ്സിലാക്കുകയും ഭീമനുത്സാഹം ഉണ്ടാകാൻവേണ്ടി ജരാസന്ധനെ കൊല്ലാനുള്ള ഉപായം ഒരു ചുള്ളിക്കമ്പിനെ രണ്ടായിട്ടു കീറിക്കാണിച്ചു സൂചന കൊടുക്കുകയും ചെയ്തു. (10.72.42) ഭീമൻ അതിൻപ്രകാരം ജരാസന്ധനെ കാലിൽ പിടിച്ചു താഴെ വീഴിച്ചിട്ടു ഒരു കാൽ തന്റെ കാലുകൊണ്ടു ചവിട്ടിപിടിച്ചു മറേറകാൽ രണ്ടു കൈകളെക്കൊണ്ടും പിടിച്ചു ആന വൃക്ഷത്തിന്റെ ശാഖയെ കീറുന്നതുപോലെ ജരാസന്ധനെ കീറിയിട്ടു. (10.72.45)

ഇവിടെ കാണിയ്ക്കുന്നതു ജഡ-ചൈതന്യങ്ങളെ വേർതിരിയ്ക്കാൻ കഴിയുന്നവർക്കുപ്രാരബ്ധകർമത്തിന്റെ ശക്തിയെ ജയിയ്ക്കാമെന്നാണ്. ഇങ്ങനെയുള്ള ജ്ഞാനം ഉണ്ടാകാഞ്ഞാൽ സംസാരം വർധിച്ചുകൊണ്ടിരിയ്ക്കും. ആത്മാവിന്റേയും അനാത്മാവിന്റേയും സ്വരൂപം ശരിയ്ക്കറിയുന്നവരുടെ അന്തഃകരണം ശുദ്ധമായിരിയ്ക്കും. ഇങ്ങനെയുള്ള ബുദ്ധിശാലിയായ ബ്രഹ്മജ്ഞാനി കർമത്താൽ ലിപ്തനാകുന്നില്ല. അവർക്കു കുശലകർമത്തിൽ ആസക്തിയൊ അകുശല കർമത്തിൽ ദ്വേഷമോ ഉണ്ടാകുന്നില്ല. (ഗീത.18.10)

ജരാസന്ധന്റെ മൃത്യു കണ്ടു സകലരും ഹാഹാകാരം മുഴക്കി. ഭഗവാൻ ജരാസന്ധന്റെ പുത്രനായ സഹദേവനെ മഗധരാജ്യത്തെ രാജാവായി വാഴിച്ചു. എന്നിട്ട് അവിടെ ബന്ധനത്തിൽ കിടന്നിരുന്ന രാജാക്കന്മാരെ മോചിപ്പിയ്ക്കുകയും ചെയ്തു. (10.72.48)



# പ്രകരണം പതിനഞ്ച്

## രാജാക്കന്മാരാകുന്ന രജോഗുണത്തിന്റെ ശുദ്ധിയും മുക്തിയും

കർമം ജരാസന്ധന്റെ സ്വരൂപമാണ്. (10.70.29) കർമബന്ധത്തിൽനിന്നും മുഴുവനെ മുക്തമാവുക പ്രയാസമാണ്. കാരണം മായയിൽ മൂന്നു ഗുണങ്ങളുള്ളതിനാൽ കർമവും മൂന്നു വിധമുണ്ട്: 1) താമസം (2) രാജസം (3) സാത്വികം. താമസപ്രകൃതിക്കാർക്കു വിചാരശക്തിയില്ലാത്തതിനാൽ കർമബന്ധത്തിൽ നിന്നും മുക്തരാവാൻ ഭഗവാന്റെ കൃപ എപ്പോഴും ആവശ്യമാണ്. രാജസപ്രകൃതിക്കാർക്കു കുറച്ചൊക്കെ വിചാരശക്തിയുണ്ടെങ്കിലും ഇവർക്കും ഭഗവാന്റെ സഹായം ആവശ്യമാണ്. സാത്വികരുടെ ബുദ്ധി ശുദ്ധമാണ്. അതുകൊണ്ടു സുദാമാവിനെപ്പോലെ ഇവർ ഗുരുവിൽ നിന്നും അഭ്യസിച്ചിട്ടു സ്വയം വിചാരശക്തികൊണ്ടു കർമത്തെ ജയിയ്ക്കുന്നു. ക്രിയകൾ ലൗകികമായാലും വൈദികമായാലും അതെല്ലാം ബ്രഹ്മരൂപമാണ് എന്നുള്ള ബുദ്ധിയോടെ ഏതു കർമം ചെയ്താലും അതിന്റെ പരിണാമം ബ്രഹ്മാകാരവൃത്തിയായിരിയ്ക്കും. ആ വൃത്തി സ്ഥിരമായിരിയ്ക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ള കർമം വാസ്തവത്തിൽ അകർമമാണ്. ഈ ദൃഷ്ടിയെയാണു ജ്ഞാനദൃഷ്ടി എന്നു പറയുന്നത്. ഇക്കാലത്തു വിദ്യാലയങ്ങളിൽ നൽകുന്ന ജ്ഞാനം ആഹാരത്തിനുള്ള വഴി നൽകുമെന്നല്ലാതെ ജീവിതത്തെ വിശാലമാക്കാൻ സഹായകമല്ല. എന്തെന്നാൽ *സ്കൂളു*കളിലും മററും നൽകുന്ന ജ്ഞാനം വൃത്തിയെ എപ്പോഴും അനാത്മാവിലേയ്ക്കു കൊണ്ടുപൊയ്ക്കൊണ്ടിരിയ്ക്കുന്നതാണ്. ദേശസേവയും ബ്രഹ്മാകാരവൃത്തിയോടെ ചെയ്താൽ മാത്രമേ ജീവനിൽ വിശാലത ഉണ്ടാകൂ. അവരുടെ ജീവിതരീതി മറ്റുള്ളവർക്കും ആദർശമായിരിയ്ക്കും. പക്ഷെ ഈ വിധമുള്ള കർമത്തിൽ പരിശീലനമില്ലാതെ അപ്രകാരമുള്ള ബുദ്ധിയുണ്ടാകയില്ല. അത്തരം ബുദ്ധിയില്ലാതെ അത്തരം കർമത്തിനുള്ള ശീലവും ഉണ്ടായിരിയ്ക്കുകയില്ല. അതിനാൽ വിഷമങ്ങളെ ഓരോന്നായി കടന്നു തെററുകൾ തിരുത്തിക്കൊണ്ട് ജീവനെ വിശാലമാക്കേണ്ടിവരുന്നു. ജ്ഞാനപ്രകാരം ജീവിച്ചില്ലെങ്കിൽ ജീവിതമനുസരിച്ചു ജ്ഞാനമുണ്ടായിപ്പോകും. *ഇൻഡ്യ*യെ പരദേശങ്ങളിൽനിന്നുമുണ്ടാകുന്ന ആക്രമണങ്ങളിൽനിന്നും രക്ഷിയേക്കണ്ടതുപോലെതന്നെ *ഇൻഡ്യ*യുടെ ഇപ്രകാരമുള്ള അലൗകികവിദ്യയേയും പരദേശാക്രമണത്തിൽനിന്നും രക്ഷിയേക്കണ്ടതാവശ്യമാണ്. ഇല്ലെങ്കിൽ മിഥ്യാവിദ്യാഭ്യാസംകൊണ്ടു മററു ദേശക്കാരെപ്പോലെ മൃഗീയത്വം ഈ ദേശത്തും വ്യാപിച്ചുപോകും. വളരെ അധികം ഈശ്വരഭജനം ചെയ്തു ഈശ്വരകൃപ നേടിയാലേ യഥാർഥദശ പ്രാപ്തമാകൂ.

ഇവിടെ 73-ാമധ്യായത്തിൽ കഥയുടെ പോക്ക് ഇപ്രകാരമാണ്. ജരാസന്ധൻ തടവിലിട്ടിരുന്ന ഇരുപതിനായിരം രാജാക്കന്മാരും കർമരൂപിയായ ജരാസന്ധന്റെ മരണത്തോടെ മുക്തരായി. അവർ മലിനവസ്ത്രം ധരിച്ചു ദുർബലശരീരികളായിരുന്നു. മുക്തരായ ശേഷം അവർക്കു മേഘ ശ്യാമകളേബരനും പീതാംബരധാരിയുമായ ഭഗവാൻ ശ്രീ കൃഷ്ണന്റെ ദർശനമുണ്ടായി. (10.73.2) കർമബന്ധത്തിൽ മായയുണ്ടാകുന്നു. കർമബന്ധം നീങ്ങുമ്പോൾ ഭഗവദ്ദർശനം ലഭിയ്ക്കുന്നു. ഭഗവാനെ കണ്ണുകൊണ്ട് പാനം ചെയ്യുകയാണോ, അതോ നാവുകൊണ്ട് നക്കുകയാണോ, മൂക്കുകൊണ്ടു മണക്കുകയാണോ, അതോ കൈകളാൽ കെട്ടിപ്പിടിച്ചു ആലിംഗനം ചെയ്യുകയാണോ വേണ്ടത് എന്നിങ്ങനെയുള്ള ഭാവനയോടെ അവർ ഭഗവാനെ നമസ്കരിച്ചു. (10.73.6) പിന്നെ അവർ ഭഗവാനെ സ്തുതിച്ചു: "ഹേ കൃഷ്ണാ, ഈ ഘോരമായ സംസാരത്തിൽനിന്നും ഉദാസീനരായി ഞങ്ങൾ അവിടുത്തെ ചരണങ്ങളിൽ എത്തിയിരിയ്ക്കുന്നു. ഹേ നാഥാ! ഇതു ജരാസന്ധന്റെ ദോഷമൊന്നുമല്ലായിരുന്നു. അയാൾ ഞങ്ങളെ രാജ്യലക്ഷ്മിയിൽ നിന്നും ഭ്രഷ്ടരാക്കിയതും അവിടുത്തെ അനുഗ്രഹമായിരുന്നു. എന്തെന്നാൽ രാജൈ്യശ്വര്യങ്ങളിൽ ഉന്മത്തരായ രാജാക്കന്മാർക്കൊരിയ്ക്കലും ശ്രേയസ്സുണ്ടാകുന്നില്ല. അവർ അവിടുത്തെ മായയിൽ മോഹിച്ചു അനിത്യമായ ഈ സമ്പത്തിനെ നിത്യമായി കരുതുന്നു. (10.73.10)

**മൃഗതൃഷ്ണാം യഥാ ബാലാ മന്യന്ത ഉദകാശയം**
**ഏവംവൈകാരികീം മായാമയുക്താ വസ്തുചക്ഷതേ.**
(10.73.11)

മൂഢരായവർ മൃഗതൃഷ്ണയെ ജലമെന്നു കരുതിയിരിയ്ക്കുന്നതു പോലെ അജ്ഞാനികൾ വികാരി യായ മായയെ സത്യമായി കരുതുന്നു.

ഹേ പ്രഭോ! മുൻപ് ഞങ്ങൾ ഐശ്വര്യമദത്താൽ പരസ്പരം ജയിയ്ക്കാൻ ഇച്ഛിച്ചു നിരന്തരം സമ്മുഖമായിരിയ്ക്കുന്ന മൃത്യുവിനേയും വകവെയ്ക്കാതെ അതിനിർദയരായിട്ടു സ്വന്തം പ്രജകളെ നശിപ്പിച്ചിരുന്നു. ഇന്ന് അവിടുത്തെ സ്വരൂപമാകുന്ന അനന്തവീര്യമുള്ള കാലത്തിന്റെ ഗംഭീരമായ ഗതിയിൽ ഐശ്വര്യം ശൂന്യമായി പോകയാൽ ഞങ്ങൾ അവിടുത്തെ കൃപകൊണ്ടു ഗർവരഹിതരായി അവിടുത്തെ ചരണങ്ങളെ സ്മരിയ്ക്കുന്നു. ഇനി ഞങ്ങൾക്ക് ഈ മൃഗതൃഷ്ണികപോലുള്ള രാജ്യത്തിനാവശ്യമില്ല. സ്വർഗവും ഞങ്ങൾ ഇച്ഛിയ്ക്കുന്നില്ല. ഈ സംസാരത്തിൽ വിവിധ യോനികളിൽ ചുററിക്കറങ്ങേണ്ടിവന്നാലും അവിടുത്തെ ചരണകമലങ്ങളുടെ സ്മരണ സതതമുണ്ടായിരിയ്ക്കാനുള്ള ഉപായം അവിടുന്നു പറഞ്ഞുതരണം. ഞങ്ങൾ അവിടുത്തെ പിന്നെയും പിന്നെയും നമസ്കരിയ്ക്കുന്നു. (10.73.16)

ഇക്കാലത്തു രാജ്യബന്ധനത്തിൽ നിന്നും *കോൺഗ്രസ്സ്* സർക്കാർ രാജാക്കന്മാരെ മുക്തരാക്കിയിട്ടുണ്ട്. പക്ഷെ അവർ ഭഗവാന്റെ അടുത്തേയ്ക്കു തിരിയുമോ



എന്നതു സംശയമാണ്. പൂർവസംസ്കാരംകൊണ്ടു ഭഗവാനെ സ്മരിയ്ക്കുക പ്രയാസമായിരിയ്ക്കും. ജഗത്ത് മിഥ്യയും ശീഘ്രവിനാശിയും ആണെങ്കിലും ബ്രഹ്മാവിനുപോലും തന്റെ കർമബന്ധത്താൽ ഈ ജഗത്തിനെ അങ്ങനെ കാണാൻ സാധിയ്ക്കുന്നില്ല. സ്വപ്നജഗത്തു പെട്ടെന്നു നശിയ്ക്കുന്നതാണെങ്കിലും സ്വജീവന്റെ കർമബന്ധത്താൽ, ആ ജീവന്, ആ ജഗത്തിനെ ശീഘ്രവിനാശിയായി കാണാൻ സാധിയ്ക്കുന്നില്ല. ജാഗ്രത്തിലെ കർമബന്ധവും ഇപ്രകാരംതന്നെയാണ്. അതിനാൽ ഭക്തി അത്യാവശ്യമാണ്. ഭഗവാൻ: ''ഹേ രാജാക്കന്മാരെ! നിങ്ങൾ പറഞ്ഞതെല്ലാം ശരിതന്നെ. ഇന്നുമുതൽ സർവരുടേയും ആത്മാവും സർവേശ്വരനുമായ എന്നിൽ നിങ്ങൾക്കു സുദൃഢഭക്തിയുണ്ടായിരിയ്ക്കും. എന്നെ ഭജിയ്ക്കാൻ നിങ്ങൾ തീർച്ചയാക്കിയിരിയ്ക്കുന്നു. അതു നല്ലതും വേണ്ടതും തന്നെ. ധനൈശ്വര്യങ്ങൾ മനുഷ്യരെ അഭിമാനികളാക്കുമെന്നത് എന്റേയും മതമാണ്. ഇങ്ങനെയുളള ഐശ്വര്യമദത്താൽ രാവണൻ, വേനൻ, നഹുഷൻ, നരകാസുരൻ മുതലായ പല രാജാക്കന്മാരും അവരുടെ സ്ഥാനത്തുനിന്നും ഭ്രഷ്ടരായി പോയിട്ടുണ്ട്. അതിനാൽ നിങ്ങൾ ദേഹാദിയെ നശ്വരമെന്നറിഞ്ഞ് അവധാനപൂർവം യജ്ഞാദികളാൽ എന്നെ ആരാധിച്ചുകൊണ്ടു ധർമാനുസാരം പ്രജാപാലനം ചെയ്യുക. നിങ്ങളുടെ വംശപരമ്പരയെ നിലനിർത്താൻ വേണ്ടിമാത്രം സന്താനങ്ങളേയും ഉല്പാദിപ്പിച്ചുകൊണ്ടു പ്രാരബ്ധമനുസരിച്ചുണ്ടാകുന്ന ജന്മം, മൃത്യു, സുഖം, ലാഭം, നഷ്ടം ഇവയെ സമഭാവത്തോടെ എന്റെ പ്രസാദമായിക്കരുതി അനുഭവിച്ചും ചിത്തം എന്നിൽ ചേർത്തും കൊണ്ടു ജീവിയ്ക്കുക.

**ഉദാസീനാശ്ച ദേഹാദാവാത്മാരാമാ ധൃതവ്രതാഃ**
**മയ്യാവേശ്യ മനഃ സമ്യങ്മാമന്തേ ബ്രഹ്മ യാസ്യഥ.**
(10.73.23)

ദേഹാദിയിൽ ഉദാസീനരായി ആത്മാരാമന്മാരായിട്ടു നാനാവിധമുളള വ്രതങ്ങളാൽ ചിത്തം ശരിയ്ക്കും എന്നിൽ ചേർത്തു നിങ്ങൾ അവസാനം ബ്രഹ്മത്തെ പ്രാപിയ്ക്കും.

പിന്നീട് ഈ രാജാക്കന്മാർക്ക് അവരുടെ രാജ്യങ്ങളിലേയ്ക്കു പോകാൻ ഭഗവാൻ അനുജ്ഞ നൽകി. ജരാസന്ധപുത്രനായ സഹദേവൻ രാജോചിതമായ വസ്ത്രാദികളും ഭൂഷണങ്ങളും മാല ചന്ദനം ആദിയും ഉത്തമഭോജനങ്ങളും നൽകി അവരെ സന്തോഷിപ്പിച്ചു.

**തേ പൂജിതാ മുകുന്ദേന രാജാനോ മൃഷ്ടകുണ്ഡലാഃ**
**വിരേജുർമോചിതാഃക്ലേശാത്പ്രാവൃഡന്തേയഥാഗ്രഹാഃ.**
(10.73.27)

ഇപ്രകാരം ഭഗവാൻ കൃഷ്ണൻ ബന്ധനസ്ഥരായിരുന്ന ആ രാജാക്കന്മാരെ സമ്മാനിച്ചു. അവർ കുണ്ഡലങ്ങളും മററുംധരിച്ചു വർഷകാലാവസാനത്തു നക്ഷത്രങ്ങൾ ശോഭിക്കുന്നപോലെ ശോഭിച്ചു.

സകല രാജാക്കന്മാരും ഭഗവാന്റെ ലീലകളെ സ്മരിച്ചുകൊണ്ട് അവരവരുടെ രാജ്യങ്ങളിൽ എത്തി. അവരുടെ മന്ത്രിമാരോടും ബന്ധുജനങ്ങളോടും ഭഗവാൻ ജരാസന്ധനെ കൊന്ന് അവരെ മോചിപ്പിച്ച വിവരങ്ങളെല്ലാം പറഞ്ഞു കേൾപ്പിച്ചു. ഭഗവാന്റെ ആജ്ഞപ്രകാരം ജീവിതം കഴിച്ചുകൂട്ടാൻ തുടങ്ങി. ഇവിടെ രജോഗുണികൾ ഭഗവാന്റെ കൃപകൊണ്ട് എങ്ങനെ കർമബന്ധത്തിൽനിന്നും മുക്തരാകുമെന്നതാണ് ഈ കഥ കാണിയ്ക്കുന്നത്.

അതിനുശേഷം ഭഗവാൻ അർജുനനോടും ഭീമനോടും കൂടെ ഇന്ദ്രപ്രസ്ഥത്തിൽ തിരിച്ചെത്തി. ജരാസന്ധൻ മരിച്ചതോടെ യുധിഷ്ഠിരന്റെ ദിഗ്വിജയവും പൂർണമായി. ദിഗ്വിജയം എന്നു വെച്ചാൽ എങ്ങും ശത്രുക്കളുണ്ടാകാതിരിയ്ക്കുകയെന്നാണ്. അതായതു രാഗദ്വേഷരഹിതരാകുകയെന്നാണ്. ഭീമനും, അർജുനനും, ശ്രീകൃഷ്ണനും യുധിഷ്ഠിരമഹാരാജാവിനെ നമസ്കരിച്ചിട്ടു ജരാസന്ധന്റെ മരണവൃത്താന്തമെല്ലാം പറഞ്ഞു കേൾപ്പിച്ചു. യുധിഷ്ഠിരൻ വർത്തമാനങ്ങളെല്ലാം കേട്ടു ഭഗവാന്റെ കാരുണ്യമോർത്തു പ്രേമാർദ്രനാകയാൽ ഒന്നും പറയാൻ കഴിയാതെ നിന്നുപോയി. കുറച്ചുനേരം കഴിഞ്ഞ്, കണ്ണുനീരും തുടച്ചുകൊണ്ടു ഭഗവാനോടദ്ദേഹം ഇപ്രകാരം പറഞ്ഞു: ''അവിടുന്നു ലോകഗുരുവും സമ്പൂർണവിശ്വത്തിനീശ്വരനുമാകുന്നു. ബ്രഹ്മാദിദേവന്മാരും അങ്ങയുടെ ആജ്ഞയെ ശിരസാ വഹിയ്ക്കുന്നു. അങ്ങനെയുളള അവിടുന്നു ദീനരായ ഞങ്ങളുടെ ആജ്ഞയെ പാലിയ്ക്കുന്നതുകേവലം അവിടുത്തെ ലീലയല്ലാതെ മററെന്താണ് ?

**ന ഹ്യേകസ്യാദ്വിതീയസ്യ ബ്രഹ്മണഃ പരമാത്മനഃ**
**കർമഭിർവർധതേ തേജോ ഹ്രസതേ ച യഥാ രവേഃ.**
(10.74.4.)

ഉദയാസ്തമയംകൊണ്ടു സൂര്യന്റെ പ്രകാശത്തിനു ഏറ്റക്കുറവുണ്ടാകുന്നില്ല. അതുപോലെ കർമം ചെയ്യുന്നതുകൊണ്ട് അദ്വിതീയ പരബ്രഹ്മമായ അവിടുത്തെ തേജസ്സിനും ഏറ്റക്കുറവുണ്ടാകുന്നില്ല.

ആത്മാവ്, കർമത്താൽ വലുതാകുകയോ ചെറുതാകുകയോ ചെയ്യുന്നില്ലെന്നു ഉപനിഷത്തുകളും പറയുന്നുണ്ട്. ഉത്പത്തി, പ്രാപ്തി, വികൃതി, ലയം ഇവയുണ്ടാകുന്നിടത്തു കർമം ആവശ്യമാണ്. ആത്മാവിൽ ഈ നാലു ധർമങ്ങളും ഇല്ലാത്തതിനാൽ ആത്മസാക്ഷാത്കാരത്തിന്നു കർമത്തിന്റെ ആവശ്യമില്ല. ആത്മസാക്ഷാത്കാരം പ്രാപ്തവസ്തുവിന്റെ പ്രാപ്തിയാകയാൽ അവിടെ ജ്ഞാനത്തിന്റെ ആവശ്യമേയുളളു. കർമ ത്തിന്റെ ആവശ്യമില്ല. ഇത്രയും മനസ്സിലാക്കിയാൽ പിന്നെ കർമ്മബന്ധത്തിൽ നിന്നും മോചനമുണ്ടായി രാജസൂയ യജ്ഞം നടക്കും. ഇനി യുധിഷ്ഠിരൻ പറയുന്നു:

**ന വൈ ത്വേ്ജിത ഭക്താനാം മമാഹമിതി മാധവ**
**ത്വം തവേതി ച നാനാധീഃ പശൂനാമിവ വൈകൃതാ.**
(10.74.5)

ഹേ അജിതനായ മാധവാ! 'ഇതു ഞാനാണ്, ഇതെന്റെയാണ്, ഇതു നീയാണ്, ഇതു നിന്റെയാണ്' എന്നുള്ള വികാരയുക്തമായ ഭേദബുദ്ധി മൃഗങ്ങൾക്കാണുള്ളത്. അവിടുത്തെ അനന്യഭക്തരുടെ ചിത്തത്തിൽ ഇങ്ങനെയുള്ള ഭ്രാന്തവിചാരം ഒരിയ്ക്കലും ഉണ്ടാകുന്നില്ല. പിന്നെ അങ്ങയിൽ എങ്ങനെയുണ്ടാകാനാണ് ?

യുധിഷ്ഠിരമഹാരാജാവ് മേൽപറഞ്ഞവിധം ഭഗവാനെ സ്തുതിച്ചിട്ട്, ഭഗവാന്റെ ആജ്ഞയോടുകൂടെ യജ്ഞത്തിനനുകൂലസമയം നോക്കി യജ്ഞകർമത്തിൽ കുശലരും, വേദവാദികളുമായ ബ്രാഹ്മണരെ ഋത്വിക്കുകളായി വരിച്ചു. ദ്വൈപായനൻ, ഭരദ്വാജൻ, ഗൗതമൻ, വസിഷ്ഠൻ, മൈത്രേയൻ, വാമദേവൻ മുതലായവർ മുഖ്യ ഋത്വിക്കുകളായിരുന്നു. ഇതിനും പുറമേ ദ്രോണാചാര്യൻ, ഭീഷ്മർ, കൃപാചാര്യൻ, പുത്രന്മാരോടും കൂടെ ധൃതരാഷ്ട്രൻ, മഹാമതിയായ വിദുരൻ, അന്യബ്രാഹ്മണ ക്ഷത്രിയവൈശ്യശൂദ്രന്മാർ മുതലായി സകലരും ക്ഷണിയ്ക്കപ്പെട്ടിരുന്നു. ഇവരെല്ലാം യജ്ഞം കാണുന്നതിനായി ഇന്ദ്രപ്രസ്ഥത്തിൽ വന്നുചേർന്നു. (10.74.11.)

പിന്നെ ഋത്വിക്കുകൾ യുധിഷ്ഠിരനെക്കൊണ്ടു യജ്ഞദീക്ഷയെടുപ്പിച്ചു. ശ്രീകൃഷ്ണഭക്തനായ യുധിഷ്ഠിരന്റെ യജ്ഞമാകയാൽ ബ്രഹ്മാവും മഹാദേവനും ഇന്ദ്രാദിലോകപാലന്മാരും അവരവരുടെ ഗണങ്ങളോടുംകൂടെ വന്നിട്ടുണ്ടായിരുന്നു. എല്ലാ ദേശങ്ങളിൽ നിന്നും രാജാക്കന്മാർ അവരവരുടെ റാണിമാരോടുംകൂടെ യജ്ഞം കാണാൻ വന്നിരുന്നു. എല്ലാവരും ഒന്നിച്ചുകൂടി കഴിഞ്ഞപ്പോൾ ഇനി ഈ യജ്ഞത്തിൽ അഗ്രപൂജയ്ക്കു ആരെ സ്വീകരിയ്ക്കണമെന്ന കാര്യത്തെപ്പററി ചർച്ചയായി. അതിൽ ഒരു തീരുമാനത്തിൽ എത്താത്തതു കണ്ട് സഹദേവൻ എഴുനേററിട്ടിപ്രകാരം പറഞ്ഞു:

"അല്ലയോ സഭാവാസികളേ! അഗ്രപൂജയ്ക്ക് എല്ലാംകൊണ്ടും ശ്രീകൃഷ്ണഭഗവാനാണ് യോഗ്യനായിട്ടുള്ളത്. കാരണം സമസ്തദേവകളുടെ രൂപത്തിലും, ദേശം, കാലം, ധനം ആദി ഏതെല്ലാം വസ്തുക്കളുണ്ടോ അവയുടെയെല്ലാം രൂപത്തിലും ശ്രീകൃഷ്ണൻ തന്നെയാണുള്ളത്.

**യദാത്മകമിദം വിശ്വം ക്രതവശ്ച യദാത്മകാഃ**
**അഗ്നിരാഹുതയോമന്ത്രാഃസാംഖ്യംയോഗശ്ചയത്പരഃ.**
(10.74.20.)

ഈ സമ്പൂർണവിശ്വവും ശ്രീകൃഷ്ണന്റെ രൂപമാണ്. സകലയജ്ഞവും ശ്രീകൃഷ്ണസ്വരൂപമാണ്. അഗ്നി, ആഹുതി, മന്ത്രം ഇവയുടെ രൂപത്തിലും ശ്രീകൃഷ്ണൻതന്നെയാണുളളത്. ജ്ഞാനമാർഗം കർമമാർഗം ഈ രണ്ടും





ശ്രീകൃഷ്ണന്റെ പ്രാപ്തിയ്ക്കുവേണ്ടിയുള്ളതാണ്.

**ഏക ഏവാദ്വിതീയോ ƒസാവൈതദാത്മ്യമിദം ജഗത്**
**ആത്മനാƒƒത്മാശ്രയഃസഭ്യാഃ സൃജത്യവതിഹന്ത്യജഃ.**
(10.74.21.)

സദസ്യരേ ! ഭഗവാൻ ശ്രീകൃഷ്ണൻ ഏകരസമായുള്ള അദ്വിതീയ ബ്രഹ്മമാണ്. ശ്രീകൃഷ്ണനിൽ സജാതീയമൊ, വിജാതീയമൊ, സ്വഗതമൊ ആയ ഭേദങ്ങൾ നാമമാത്രം പോലുമില്ല. സമ്പൂർണജഗത്തും അദ്ദേഹത്തിന്റെ സ്വരൂപമാണ്. ഭഗവാൻ സ്വയം തന്നിൽ തന്നെ സ്ഥിതനാണ്. തന്റെ ആത്മസ്വരൂപമായ സങ്കല്പത്താൽത്തന്നെ ജഗത്തിന്റെ സൃഷ്ടിയും പാലനവും സംഹാരവും ചെയ്യുന്നു.

**വിവിധാനീഹ കർമാണി ജനയൻ യദവേക്ഷയാ**
**ഈഹതേ യദയം സർവഃ ശ്രേയോ ധർമാദിലക്ഷണം.**
(10.74.22.)

സകല ജഗത്തും ശ്രീകൃഷ്ണന്റെ അനുഗ്രഹം കൊണ്ട് അനേകവിധമുള്ള കർമങ്ങളുടെ അനുഷ്ഠാനം ചെയ്ത് ധർമം, അർത്ഥം, കാമം, മോക്ഷം എന്നീ പുരുഷാർഥങ്ങളെ സാർഥമാക്കുന്നു.

**തസ്മാത് കൃഷ്ണായ മഹതേ ദീയതാം പരമാർഹണം**
**ഏവംചേത് സർവഭൂതാനാമാത്മനശ്ചാർഹണം ഭവേത്.**
(10.74.23.)

അതുകൊണ്ട് എല്ലാവരിലും മഹാനായ ശ്രീകൃഷ്ണഭഗവാനെ തന്നെയാണ് അഗ്രപൂജ ചെയ്യേണ്ടത്. അദ്ദേഹത്തെ പൂജ ചെയ്താൽ അത് സമസ്തപ്രാണികളു ടേയും തന്റേയുംകൂടി പൂജയായിത്തീരും.

തന്റെ ദാനധർമത്തിന് അനന്തഫലം വേണമെങ്കിൽ, സമസ്ത പ്രാണികളുടേയും, പദാർഥങ്ങളുടേയും അന്തരാത്മാവും ഭേദഭാവരഹിതനും, പരമശാന്തനും, പരിപൂർണനുമായ ഭഗവാൻ ശ്രീകൃഷ്ണനു തന്നെ ദാനം നൽകണം. (10.74.24.)

ഇവിടെ ഒരു കൃഷ്ണന്റെ സേവകൊണ്ട് അതു സകലരുടേയും സേവയായിക്കൊള്ളുമെന്നു പറഞ്ഞിരിയ്ക്കുന്നു. ഇതു സമുദായസേവകർ ഓർക്കേണ്ട ഒരു കാര്യമാണ്. ജീവികൾ സാധാരണ ദോഷയുക്തരാകയാൽ അവരെ സേവിയ്ക്കുന്നതുകൊണ്ടു ദോഷം വർധിയ്ക്കും. അതുകൊണ്ടാണ് നിർദോഷനും ബ്രഹ്മതത്ത്വസ്വരൂപനുമായ ശ്രീകൃഷ്ണൻ അഗ്രപൂജയ്ക്കു യോഗ്യനാണെന്നു പറഞ്ഞത്.

സഹദേവന്റെ ഈ അഭിപ്രായത്തോടു എല്ലാവരും യോജിച്ചു. അതിനെ പ്രശംസിയ്ക്കുകയും ചെയ്തു. എല്ലാവരുടേയും അഭിപ്രായമറിഞ്ഞ്, യുധിഷ്ഠിരൻ പ്രേമവിഹ്വലനായിട്ടു സന്തോഷപൂർവം ശ്രീകൃഷ്ണനെ പീഠ



ത്തിൽ ഇരുത്തി പൂജിയ്ക്കാൻ തുടങ്ങി. ഭഗവാന്റെ ചരണ കമലങ്ങൾ കഴുകി ആ ചരണതീർത്ഥത്തെ കുടുംബ സ്സഹിതം അദ്ദേഹം ശിരസ്സിൽ ധരിച്ചു. ആ സമയം ആകാ ശത്തുനിന്നും പുഷ്പവൃഷ്ടിയുണ്ടായി.

ചില ഭേദബുദ്ധിയുള്ള സംസാരികൾക്കു ആരെയെ ങ്കിലും വളരെ സ്തുതിയ്ക്കുന്നതു കേട്ടാൽ അസൂയ തോന്നാറുണ്ട്. അതു ശിശുപാലന്റെ സ്വരൂപമാണ്. ഭഗവാ നെ സ്തുതിയ്ക്കുന്നതു കേട്ടു ശിശുപാലൻ ക്രുദ്ധനായി സഭയിൽ എഴുന്നേററുനിന്നു കയ്യും ഉയർത്തിപ്പിടിച്ചുകൊ ണ്ടിപ്രകാരം പറഞ്ഞു:

"കാലം സർവസമർത്ഥനാണ്. അതിനെ ആർക്കും മറി കടക്കാൻ സാധിയ്ക്കുകയില്ല എന്ന ശ്രുതിവാക്യം സത്യംത ന്നെയാണ്. അതിനു ദൃഷ്ടാന്തമാണിവിടെ പ്രത്യക്ഷത്തിലും കാണുന്നത്. നോക്കു, ഇവിടെ ഒരു ബുദ്ധിഹീനനായ ചെറിയ കുട്ടിയുടെ വാക്കിൽ വയോവൃദ്ധരും ജ്ഞാനവൃദ്ധരും കൂടെ ഭ്രമിച്ചു പോയിരിയ്ക്കുന്നു. ഹേ സദസ്യരേ, നിങ്ങൾ എല്ലാവരും അഗ്രപൂജയ്ക്ക് ഒരു സത്പാത്രത്തെ തിരഞ്ഞെ ടുക്കാൻ സാമർത്ഥ്യമുള്ളവരാണ്. അതുകൊണ്ട് ഈ ഒരു ബാലൻ പറഞ്ഞതു കേട്ട് ശ്രീകൃഷ്ണനെ അഗ്രപൂജയ്ക്കിരു ത്തരുത്. വലിയ വലിയ തപസ്വികളും, വിദ്വാന്മാരും, ബ്രഹ്മനി ഷ്ഠരും, ലോകപാലന്മാരും ഈ സഭയിലുണ്ട്. അവരെക്കാൾ, കുലത്തിനു കളങ്കരൂപനായ ഈ ഗോപാലകൃഷ്ണൻ അഗ്ര പൂജയ്ക്ക് എങ്ങനെ ശ്രേഷ്ഠനായി? യജ്ഞഭാഗത്തിനവൻ എങ്ങനെ അധികാരിയാകും? ഇത്തരം പലതും പറഞ്ഞ്, ശിശു പാലൻ ഭഗവാനെ അധിക്ഷേപിയ്ക്കാൻ തുടങ്ങി.

ഇവിടെ ലോകൈഷണയെ ജയിയ്ക്കേണ്ട ഒരു പ്രസംഗമാണു കാണിയ്ക്കുന്നത്. അതിനുപുറമെ ശിശുപാ ലൻ ഭഗവാന്റെ നേരെ ഉപയോഗിച്ചതായ അധിക്ഷേപവാക്കു കളുടെ ആധ്യാത്മികമായ അർത്ഥം നോക്കിയാൽ അത് ഭഗ വാന്റെ യശസ്സിനെ വർധിപ്പിയ്ക്കുന്നതായിട്ടും കാണാം. ശിശുപാലൻ പറയുന്നു:

**വർണാശ്രമകുലാപേതഃ സർവധർമബഹിഷ്കൃതഃ**
**സ്വൈരവർത്തീഗുണൈർഹീനഃസപര്യാംകഥമർഹതി.**
(10.74.35.)

ഈ കൃഷ്ണൻ ജാതി, ആശ്രമം, കുലം ഇതൊന്നു മില്ലാത്തവനാണ്. എല്ലാ ധർമങ്ങളും വിട്ട് ലോകമര്യാ ദക ളേയുമെല്ലാം ഉല്ലംഘിച്ചു സ്വേച്ഛാചാരം ചെയ്യുന്നവനും ഗു ണഹീനനുമാണ്. പിന്നെ ഇവൻ എങ്ങനെ അഗ്രപൂജയ്ക്കു യോഗ്യനാകും ?

ഇവിടെ ഗുണഹീനനെന്നുവെച്ചാൽ മായാഗുണമില്ലാ ത്തവൻ എന്നർത്ഥം. ഭിന്നധർമരഹിതനും ബ്രഹ്മസ്വരൂപമാ കയാൽ സ്വതന്ത്രനുമാണ്. അതിനാൽ ഈ ശബ്ദങ്ങൾ ഭഗ വാന് അലങ്കാരരൂപമാണ്.

ശിശുപാലൻ: ഈ കുലത്തിനു യയാതിയുടെ ശാപ വുമുണ്ട്. അതിനാൽ സൽപുരുഷന്മാർ ഈ കുലത്തെ ബഹിഷ്കരിച്ചിരിക്കുകയാണ്. ഇവർ നിത്യം മദ്യാപാനാസക്തരായി കഴിയുന്നവരാണ്. പിന്നെ എങ്ങനെ യാണ് കൃഷ്ണൻ അഗ്രപൂജയ്ക്കു യോഗ്യനാകുക?

ഇവിടെ മദ്യപാനാസക്തർ എന്നു വച്ചാൽ ബ്രഹ്മാന ന്ദലഹരിയിൽ കഴിയുന്നവർ എന്നാണർത്ഥം.

ശിശുപാലൻ: ഈ കൊള്ളക്കാരായ യാദവർ ബ്രഹ്മർഷികളാൽ സേവിതമായ ദേശങ്ങളെ പരിത്യജിച്ചു ബ്രഹ്മവർച്ചസ്സില്ലാത്ത സമുദ്രത്തിൽ കോട്ട കെട്ടി പ്രജ കളെ പീഡിപ്പിച്ചുകൊണ്ടു താമസിയ്ക്കുന്നവരാണ്. (10.74.37.)

സകല സൗഭാഗ്യങ്ങളും നശിച്ചിരുന്ന ശിശുപാലൻ പിന്നെയും വളരെ കടു വചനങ്ങൾ ഭഗവാനോടു പറഞ്ഞെ ങ്കിലും സിംഹം കുറുക്കന്റെ കൂവലു കേട്ടു കുലുങ്ങാത്ത തുപോലെ ഭഗവാൻ ശ്രീകൃഷ്ണൻ ഒന്നുംതന്നെ പറഞ്ഞില്ല. പക്ഷെ സഭാവാസികൾക്കു ഭഗവാനെ നിന്ദിയ്ക്കുന്നതു കേട്ടി രിയ്ക്കാൻ സാധിച്ചില്ല. അവർ ശിശുപാലനെ ചീത്ത പറ ഞ്ഞുകൊണ്ടു ചെവിയും പൊത്തി വെളിയിലേയ്ക്കു പൊയ്ക്കളഞ്ഞു. എന്തെന്നാൽ ഭഗവാനെയോ അഥവാ ഭഗ വത്പരായണരായ ഭക്തന്മാരെയോ നിന്ദിയ്ക്കുന്നതു കേട്ടിട്ട് അവിടുന്നു ദൂരെ പോകാത്തവർ അവരുടെ ശുഭകർമങ്ങളിൽ നിന്നും ഭ്രഷ്ടരായിപ്പോകും. അവർക്കു അധോഗതിയും ഉണ്ടാകും.(10.74.40.) അതിനാൽ ബ്രഹ്മഭാവത്തിനു പുഷ്ടി ഉണ്ടാകാത്ത വർത്തമാനം നടക്കുന്നിടത്തും ബ്രഹ്മജ്ഞാ നത്തെ നിന്ദിയയ്ക്കുന്നിടത്തും സജ്ജനങ്ങൾ ഇരിയ്ക്കരുത്.

മേൽപറഞ്ഞ വചനങ്ങളെ കേട്ടു രാജാക്കന്മാരെല്ലാം ശിശുപാലനെ കൊല്ലുന്നതിനായിട്ട് അവരുടെ അസ്ത്രശ സ്ത്രങ്ങളെടുത്തുകൊണ്ടെഴുന്നേററു.(10.74.41.) ശിശുപാ ലനും കൃഷ്ണപക്ഷത്തിലുള്ള രാജാക്കന്മാരെ ചീത്ത പറ ഞ്ഞുകൊണ്ട് വാളും പരിചയുമെടുത്തു യുദ്ധത്തിനു തയ്യാ റായി. അപ്പോഴേയ്ക്കും ഭഗവാൻ തന്റെ സ്വജനങ്ങളെ പറ ഞ്ഞു സമാധാനിപ്പിച്ചുകൊണ്ടു തന്റെ ചക്രംകൊണ്ടു ശിശു പാലന്റെ തല അറുത്തു. (10.74.43.) ശിശുപാലന്റെ വധത്തിൽ അവിടെ ഒരു വലിയ കോലാഹലമുണ്ടായി. അയാളുടെ അനുയായികളായ രാജാക്കന്മാർ അവരുടെ പ്രാണനുംകൊ ണ്ടോടി.

**ചൈദ്യദേഹോത്ഥിതംജ്യോതിർവാസുദേവമുപാവിശത്**
**പശ്യതാം സർവഭൂതാനാമുല്കേവ ഭൂവിഖാച്ച്യുതാ.**
(10.74.45.)

ശിശുപാലന്റെ ദേഹത്തുനിന്നും ഒരു തേജസ്സ് സക ലരും നോക്കിനിൽക്കെ ശ്രീകൃഷ്ണനിൽ വന്നുചേർന്നു. ആകാശത്തിൽനിന്നും ഉല്ക വന്നു ഭൂമിയിൽ ചേരുന്നതു പോലെ കണ്ടുനിന്നവർക്കു തോന്നി.



ജന്മത്രയാനുഗുണിതവൈരസംരബ്ധയാ ധിയാ
ധ്യായംസ്തന്മയതാം യാതോ ഭാവോഹി ഭവകാരണം.
(10.74.46.)

മൂന്നു ജന്മംവരെ നിരന്തരം വൈരഭാവത്താൽ, ദ്വേഷ ബുദ്ധികൊണ്ട് ഭഗവാനെ ധ്യാനിയ്ക്കയാൽ ശിശുപാലൻ ഭഗവാനിൽ തന്മയനായിത്തീർന്നു. മരണശേഷമുള്ള ഗതി യ്ക്കു ഭാവംതന്നെയാണ് കാരണം.

ഇവിടെ മനസ്സിലാക്കേണ്ടതു ഈ ശിശുപാലനും, ദന്തവക്ത്രനും മുൻപ് വൈകുണ്ഠത്തിൽ വിഷ്ണുഭഗവാന്റെ പാർഷദന്മാരായിരുന്നു. അവിടത്തെ ദ്വാരപാലകന്മാരായി രുന്നു. അവിടെ സനകാദികളെ വൈകുണ്ഠത്തിൽ പ്രവേശിയ്ക്കുന്നതിൽ നിന്നും വിലക്കുകയാൽ ഇവരിൽ ഇങ്ങനെയുള്ള വലുപ്പചെറുപ്പഭേദഭാവം കാണുകയാൽ അവർ വൈകുണ്ഠത്തിൽ വസിയ്ക്കാൻ യോഗ്യരല്ലെന്നും, അതുകൊണ്ടു ഭേദഭാവമുള്ള അസുരയോനിയിൽ ജനിയ്ക്ക ട്ടെയെന്നും സനകാദികൾ ശപിയ്ക്കയാലാണ് ശിശുപാലനും ദന്തവക്ത്രനുമായിട്ടു ജനിച്ചത്. പിന്നെ സകല വാസനകളും നശിച്ച്, അജ്ഞാനം നീങ്ങുമ്പോൾ തിരിച്ചു വൈകുണ്ഠ ത്തിൽ പോരാമെന്നും സനകാദികൾ ശാപമോക്ഷം നൽകി യിരുന്നു. ഈ ജയനെന്നും വിജയനെന്നും പേരുള്ള ഭഗ വാന്റെ ദ്വാരപാലന്മാർ ആദ്യത്തെ ജന്മത്തിൽ ഹിരണ്യാ ക്ഷനും ഹിരണ്യകശിപുവുമായി. രണ്ടാമത്തെ ജന്മത്തിൽ രാവണനും കുംഭകർണ്ണനുമായി. മൂന്നാമത്തതായിരുന്നു ഈ ശിശുപാലനും ദന്തവക്ത്രനും. മൂന്നു ജന്മങ്ങളിലും വിഷ്ണു വിനോടു വൈരഭാവംകൊണ്ട് അവരുടെ ചിത്തം ഏകാഗ്ര മാകുകയാൽ അവരിലുണ്ടായിരുന്ന ഏഷണാത്രയം നശി ച്ചുപോയിരുന്നു. അങ്ങനെ അവരിലുണ്ടായിരുന്ന അവിദ്യാ ലേശവും നീങ്ങിപ്പോയിരുന്നു. ജരാസന്ധന്റെ കഥയിൽ പ്രാര ബ്ധകർമത്തിന്റെ മരണത്തിനുശേഷം ശിശുപാലന്റെ, അതായതു സംസാരവൃത്തിയുടെ നാശം ഉണ്ടായി എന്ന താണ് താല്പര്യം.

പിന്നീടു യുധിഷ്ഠിരൻ ഋത്വിക്കുകൾക്കു വളരെ ദക്ഷി ണകൾ കൊടുത്ത് സത്കരിച്ച് അവഭൃഥസ്നാനം ചെയ്തു. (10.74.47.)

ഇപ്രകാരം യുധിഷ്ഠിരന്റെ യജ്ഞം പൂർത്തിയാക്കി യശേഷം യോഗേശ്വരനായ ശ്രീകൃഷ്ണൻ കുറച്ചുനാൾകൂടി അവിടെ താമസിച്ചു. അതിനുശേഷം തന്റെ മന്ത്രിമാരോടും ഭാര്യമാരോടുംകൂടെ ഭഗവാൻ ദ്വാരകയ്ക്കു പോയി.

യുധിഷ്ഠിരന്റെ വർധിച്ചുകൊണ്ടിരുന്ന കീർത്തിക ണ്ടിട്ടു ദുര്യോധനനൊഴിച്ചുള്ള സകലർക്കും ആനന്ദ മുണ്ടായി. പിന്നീടു സകലരും അവരവരുടെ സ്ഥാനങ്ങളി ലേയ്ക്കു പോയി.

# പ്രകരണം പതിനാറ്

## ശാലരൂപിയായ മായ

ആത്മസാക്ഷാത്കാരത്തിലുള്ള മുഖ്യവിഘ്നം പൂർവസംസ്കാരം പെട്ടെന്നു പോകാത്തതാണ്. ആത്മസാ ക്ഷാത്കാരത്തിനുശേഷവും പഴയ സംസ്കാരം ബാക്കിയി രിയ്ക്കുന്നതിനാൽ ജീവന്മുക്തിയുടെ സുഖം ആസ്വദി യ്ക്കാൻ സാധിയ്ക്കുന്നില്ല. കഴിഞ്ഞ അധ്യായത്തിൽ ശിശു പാലന്റെ വചനങ്ങളിൽ ലോകൈഷണയുടെ സ്വരൂപം കാണിച്ചു. അതു വേഗത്തിൽ മാറുന്നില്ല. മററുള്ളവർക്കുപ കാരം ചെയ്യാനുള്ള ആഗ്രഹം, ലോകരെ നന്നാക്കാനുള്ള ഇച്ഛ, അന്യരുടെ ഗുണദോഷങ്ങൾ കാണുന്ന വൃത്തി ഇവ അടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. ഇത് ആത്മസു ഖത്തെ ആസ്വദിയ്ക്കാൻ അനുവദിയ്ക്കുന്നില്ല. തന്റെ വിശ്വാസം ശരിയാണെങ്കിലും താൻ വിശ്വസിയ്ക്കുന്നതു പോലെ മററുള്ളവരും വർത്തിയ്ക്കണമെന്നുള്ള വൃത്തിയു ണ്ടായാൽ അതു ക്ലേശത്തിനു കാരണമാകും. അന്യരുടെ ഉത്കർഷത്തിൽ അസൂയയും, അന്യരുടെ ഗുണങ്ങളിൽ ദോഷവും കാണുക ദുര്യോധനന്റെ സ്വരൂപമാണ്. യുധിഷ്ഠി രന്റെ കീർത്തി കണ്ടിട്ട് ദുര്യോധനനു പരിതാപമാണുണ്ടാ യത്. യോഗസൂത്രത്തിൽ വൃത്തികളുടെ പരിണാമത്തെപ്പററി പറയുന്നിടത്തു പറഞ്ഞിരിയ്ക്കുന്നതു ക്ലിഷ്ടം, അക്ലിഷ്ടം തുടങ്ങി അഞ്ചുവിധ വൃത്തികളുണ്ടെന്നാണ്. രാഗദ്വേഷാദി ക്ലേശരൂപമായ ആസുരീവൃത്തികൾ ക്ലിഷ്ടവും, രാഗാദി രഹിതമായുള്ള ദൈവീവൃത്തികൾ അക്ലിഷ്ടവുമാകുന്നു.

ദൈവീവൃത്തികൾ സത്വഗുണത്തിൽനിന്നും, ആസു രീവൃത്തികൾ രജോഗുണ തമോഗുണങ്ങളിൽനിന്നുമുണ്ടാ കുന്നു. കൃതോപാസ്തിജ്ഞാനിയാണെങ്കിൽ അവർക്കു ജീവന്മുക്തിയിൽ വളരെവിക്ഷേപങ്ങൾ ഉണ്ടാകുകയില്ല. അകൃതോപാസ്തി ജ്ഞാനിയാണെങ്കിൽ അവർക്ക് ജീവ ന്മുക്തിയിൽ വിക്ഷേപങ്ങൾ ഉണ്ടായിരിക്കും. അതുകൊണ്ട് അവർക്ക് എന്തെങ്കിലുംയോഗസാധന ചെയ്യേണ്ടിയിരി യ്ക്കുന്നു. വിട്ടു വിട്ടു യോഗസാധന ചെയ്യുമ്പോൾ ഇടയ്ക്കു ള്ള വ്യുത്ഥാനസമയത്ത് ഏതൊരു സംസ്കാരമാണോ പൊന്തിവരുന്നത് അത് വൃത്തിയെ മുറിയ്ക്കുന്നതാകയാൽ നിരോധസംസ്കാരം അമർത്തപ്പെട്ടുപോകുന്നു. അതു കൊണ്ടു നിരന്തരം യോഗാഭ്യാസം ചെയ്യേണ്ടതാണ്. അല്ലെ ങ്കിൽ ദുര്യോധനരൂപിയായ ദോഷബുദ്ധി അടിയ്ക്കടി വന്നു കൊണ്ടിരിയ്ക്കും.

പരീക്ഷിത്ത്: യുധിഷ്ഠിരന്റെ യജ്ഞത്തിൽ ദുര്യോ ധനൻ മാത്രം അപ്രസന്നനാകാൻ കാരണമെന്താണ്?

ശുകദേവൻ: യുധിഷ്ഠിരൻ തന്റെ യജ്ഞത്തിൽ ഓരോരോ കാര്യങ്ങൾ ഓരോരോ ബന്ധുക്കളെ ഏല്പിച്ചി രുന്നു. ഭീമസേനനെ പാചകശാലയുടെ കാര്യങ്ങളും,



ദുര്യോധനനെ ഖജനാവിന്റെ ചുമതലയും, സഹദേവനെ പൂജാസാമഗ്രികളടുപ്പിച്ചു കൊടുക്കാനും, നകുലനെ സാധനങ്ങളെല്ലാം ശേഖരിയ്ക്കാനും ഏല്പിച്ചിരുന്നു. അർജുനനെ മുഖ്യാതിഥികളുടെ സേവയിലും ഏർപ്പെടുത്തിയിരുന്നു. ഭഗവാൻ ശ്രീകൃഷ്ണനെ അതിഥികളുടെ കാൽ കഴുകിയ്ക്കാനും നിയോഗിച്ചിരുന്നു. ദ്രൗപദിയെ എല്ലാവർക്കും വിളമ്പാനും ഏർപ്പെടുത്തിയിരുന്നു. കർണനെ ദാനം കൊടുക്കാനും ഏല്പിച്ചിരുന്നു. ഇപ്രകാരം വിഭിന്ന കാര്യങ്ങൾ ഓരോരുത്തരേയും ഏല്പിച്ചിരുന്നു. സംസാരത്തിൽ തനിയ്ക്കുളള കർത്തവ്യം സമഭാവത്തോടെ ചെയ്യണം. അതിൽ അഹന്തയും മമതയും കൂടാതെ ചെയ്താൽ അതൊരുവിധത്തിൽ യജ്ഞം തന്നെയാണ്.

യജ്ഞം പൂർത്തിയായശേഷം യുധിഷ്ഠിരൻ ഗംഗ, യിൽ അവഭൃഥസ്നാനം കഴിച്ചു. പവിത്രമാകാൻ വേണ്ടിയാണ് അവഭൃഥസ്നാനം ചെയ്യുന്നത്. ഗംഗ ജ്ഞാനത്തിന്റെ സ്വരൂപമാണ്. രജോഗുണവൃത്തികൾ ക്ഷയിയ്ക്കുമ്പോൾ ജീവൻ പവിത്രമാകയും ജ്ഞാനം സ്ഥിരമാകാൻ തുടങ്ങുകയും ചെയ്യും. പിന്നെ ദ്രൗപദി മുതലായവരും ഗംഗയിൽ സ്നാനം ചെയ്തു.

യജ്ഞസമയത്തു ഭഗവാൻ അതിഥികളുടെ കാൽകഴുകി തന്റെ നമ്രതയേയും നിരഭിമാനതയേയും കാണിയ്ക്കുകയാണ് ചെയ്തത്. ജീവനും ഇപ്രകാരം സ്വയം മാനം സ്വീകരിയ്ക്കാതെ അന്യരെ മാനിയ്ക്കേണ്ടതാണ്. ഗീതയിൽ ഭഗവാൻ പറയുന്നത്, എന്നെ ഏതു ഭാവത്തിൽ ഭജിയ്ക്കുന്നുവോ അതുപോലെ ഞാനും അവരെ ഭജിയ്ക്കുമെന്നാണ്. ഭഗവാനെ സേവചെയ്യുന്നവരെ ഭഗവാൻ സ്വയം സേവചെയ്യുന്നു. യജ്ഞം പൂർത്തിയായശേഷം യുധിഷ്ഠിരൻ എല്ലാവരെയും സത്കരിച്ചു. പിന്നീട് എല്ലാവരും അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി. പക്ഷെ ഭഗവാന്റെ വിയോഗം സഹിയ്ക്കവയ്യാത്തതുകൊണ്ടു യുധിഷ്ഠിരൻ ഭഗവാനെ കുറച്ചു ദിവസംകൂടെ ഇന്ദ്രപ്രസ്ഥത്തിൽ താമസിയ്ക്കാൻ നിർബന്ധിച്ചു. ബാക്കി യാദവരെല്ലാം ദ്വാരകയ്ക്കു തിരിച്ചുപോയി. ഇപ്രകാരം യുധിഷ്ഠിരമഹാരാജാവു തന്റെ മനോരഥരൂപിയായ ദുസ്തരസമുദ്രത്തെ കടന്നു നിശ്ചിന്തനായിത്തീർന്നു. (10.75.30.)

ഇവിടെ യജ്ഞത്തെ മനോരഥത്തോടുപമിച്ചിരിയ്ക്കുന്നു. മനുഷ്യർ അവരുടെ ജീവിതത്തിൽ ഇപ്രകാരമുളള മനോരഥങ്ങൾ ചെയ്യുകയും ഭഗവാന്റെ കൃപകൊണ്ട് അവ പൂർത്തിയാകയും ചെയ്യുന്നു.

യുധിഷ്ഠിരന്റെ കൊട്ടാരത്തിലെ സമ്പത്സമൃദ്ധിയും, രാജസൂയ യജ്ഞദ്വാരാ പ്രാപ്തമായ ബഹുമതികളും കണ്ടു ദുര്യോധനനു വളരെ ദ്വേഷമുണ്ടായി. മഹാഭാരതത്തിലെ ആശ്രമവാസപർവത്തിൽ ദുര്യോധനന്റെ സ്വരൂപം തന്നെ ദ്വേഷമൂലകമായിരുന്നുഎന്നു പറഞ്ഞിട്ടുണ്ട്. മയൻ അനേകവിധമായ ഐശ്വര്യസമ്പത്തുകളോടു കൂടിയ ഒരു സഭ പാണ്ഡവന്മാർക്കു നിർമിച്ചുകൊടുത്തിരുന്നു. ആ സഭയിൽ ദ്രൗപദി അവളുടെ പതിമാരെ സേവചെയ്തു നില്ക്കുകയായിരുന്നു. ശ്രീകൃഷ്ണഭഗവാന്റെ പട്ടമഹിഷിമാർ വസ്ത്രഭൂഷണങ്ങളാൽ സുശോഭിതരായിട്ടു കാലിലെ നൂപുരങ്ങളുടെ മധുരധ്വനികളോടുംകൂടി അവിടെ അങ്ങുമിങ്ങും നടന്നിരുന്നു. ദുര്യോധനനു ദ്രൗപദിയിൽ ആസക്തിയുണ്ടായിരുന്നു.(10.75.32.)

ഒരു ദിവസം രാജാധിരാജനായ യുധിഷ്ഠിരമഹാരാജാവ് മയനുണ്ടാക്കിയ സഭയിൽ ശ്രീകൃഷ്ണനോടും ബന്ധുജനങ്ങളോടും സേവക ജനങ്ങളോടുംകൂടി സാമ്രാജ്യലക്ഷ്മിയാൽ സുസമ്പന്നനായിട്ടു സാക്ഷാൽ ഇന്ദ്രനെപ്പോലെ തന്റെ സ്വർണസിംഹാസനത്തിൽ ഇരിയ്ക്കുകയായിരുന്നു. ആ സമയം സ്തുതിപാഠകന്മാർ അദ്ദേഹത്തെ സ്തുതിയ്ക്കുന്നുണ്ടായിരുന്നു. അപ്പോൾ അഭിമാനിയായ ദുര്യോധനൻ തന്റെ സഹോദരന്മാരോടുകൂടി ദ്വാരപാലകന്മാരെ ദ്വേഷ്യത്തോടെ തളളി മാററിക്കൊണ്ട് ആ സഭയിലേയ്ക്കു വന്നു. അവിടെ മയന്റെ മായയാൽ മോഹിച്ച്, സ്ഥലത്തെ ജലമെന്നു കരുതി വസ്ത്രം പൊക്കിപ്പിടിയ്ക്കുകയും ജലത്തെ സ്ഥലമെന്നു കരുതി അതിൽ വീണുപോകയും ചെയ്തു. ഇതു കണ്ട്, രാജമഹിളമാരും ഭീമസേനനും മററു രാജാക്കന്മാരുമെല്ലാം പൊട്ടിച്ചിരിച്ചുപോയി. ഇതു കണ്ട്, ദുര്യോധനന്റെ ഉളളു ജ്വലിയ്ക്കാൻ തുടങ്ങി. സഭാഭവനത്തിൽനിന്നും ഒന്നും പറയാതെ ഹസ്തിനാപുരി യ്ക്കുപോകുകയും ചെയ്തു. ഇത് കുടുംബത്തിൽ പല അനർഥങ്ങൾക്കും കാരണമാകുമെന്നു പലർക്കും തോന്നി. അങ്ങനെ വന്നാൽ യുദ്ധം ഉണ്ടാകുന്നതുകൊണ്ടു പൃഥ്വിയുടെ ഭാരം തീർക്കാമെന്നു ഭഗവാനും കരുതി. (10.75.39.)

മനുഷ്യർ ആത്മസാക്ഷാത്ക്കാരത്തിന്റെ വഴിയെ പോകുമ്പോൾ അവരിൽ പല പഴയ സംസ്കാരങ്ങളും സ്ഫുരിയ്ക്കാൻ തുടങ്ങും. സാധുക്കളിലും പലപ്പോഴും ദ്വേഷബുദ്ധി സ്ഫുരിയ്ക്കുന്നു. ഇതു സാധുക്കളുടെ പരീക്ഷണത്തിനു വേണ്ടിയാണ്. അത് അകത്തിരിയ്ക്കുന്ന ഭഗവാൻ നടത്തുകയാണ്. യഥാർഥത്തിലുളള ഭക്തരും ദീനരും ലോകത്തു കിട്ടുന്ന മാനത്തെ ധിക്കരിയ്ക്കുന്നു. അവർ ഭഗവാനിൽ മാത്രമേ ആനന്ദമനുഭവിയ്ക്കുകയുളളു. അതിനാൽ മായികഭാവത്തെ തുച്ഛമായിട്ടു കരുതണം. ദുര്യോധനനെപ്പോലെ മായയിൽ പെട്ടുകിടക്കുന്നവരെ ആക്ഷേപിയ്ക്കരുത്. അങ്ങനെ ആക്ഷേപിയ്ക്കുന്നതുകൊണ്ടു സ്വയം തന്റെ സ്വഭാവം ദുഷിച്ചുപോകുന്നു. ആത്മസാക്ഷാത്കാരത്തിന്റെ മാർഗത്തിൽ അടിയ്ക്കടി വിഘ്നങ്ങൾ ഉണ്ടാകുമെങ്കിലും അതുകൊണ്ടൊന്നും പരിഭ്രമിയ്ക്കരുത്. നമ്മുടെ മനസ്സിൽ ആസുരീപ്രകൃതി നേരത്തെ സ്ഥാനം പിടിച്ചിരിയ്ക്കുകയാൽ അതിന് ആ സ്ഥാനം വിടാൻ ഇച്ഛ വരുന്നില്ല. പല വൃത്തികൾക്കും ക്ഷയം ഉണ്ടായെങ്കിലും ദുര്യോധനന്റെതുപോലുളള ചില വൃത്തികൾ ജാഗ്രത്താകാൻ തുടങ്ങും. മായ പല



പല രൂപത്തിൽ കുഴിയിൽ വീഴിയ്ക്കാൻ വരുന്നു. മിത്രങ്ങൾ, മാനം, സ്വന്തക്കാരുടെ കാര്യം ഇവയെ വിടുക പ്രയാസമാണ്. ഇത് ശാല്വന്റെ സ്വരൂപമാണ്. ശരീരക്ഷീണം, രോഗം മുതലായവയും ഉപദ്രവിയ്ക്കാൻ വരുന്നു. ഇതു ദന്തവക്ത്രന്റെയും വിദൂരഥന്റെയും സ്വരൂപമാണ്. അതുകൊണ്ടിനി എഴുപത്താറാം അധ്യായത്തിൽ ശാല്വന്റെയും ദന്തവക്ത്രന്റെയും വിദൂരഥന്റെയും കഥ വരുന്നു. ശാല്വൻ ശിശുപാലന്റെ മിത്രമായിരുന്നു. രുഗ്മിണിയുടെ വിവാഹത്തിനു കുണ്ഡിനപുരത്തു വന്നപ്പോൾ ജരാസന്ധൻ മുതലായ രാജാക്കന്മാരെപ്പോലെ യാദവരോടു യുദ്ധംചെയ്തു തോറ്റുപോയി. അന്നു സകലരും കേൾക്കെ ശാല്വൻ പൃഥ്വിയെ യാദവഹീനമാക്കുമെന്നു പ്രതിജ്ഞ ചെയ്തിരുന്നു.

ശാല്വൻ പരമേശ്വരനെ ആരാധിച്ചു യാദവർക്കു ഭയമുളവാക്കത്തക്ക ഒരു വിമാനം വേണമെന്ന വരം വാങ്ങിയിരുന്നു. ആ വിമാനം ശാല്വനെ ഇഷ്ടമുള്ളിടത്തെല്ലാം എത്തിയ്ക്കുമായിരുന്നു. ആ വിമാനത്തെ ദേവന്മാർക്കൊ, അസുരന്മാർക്കൊ, മനുഷ്യർക്കൊ, ഗന്ധർവന്മാർക്കൊ, സർപ്പങ്ങൾക്കൊ, രാക്ഷസാദികൾക്കൊ ആർക്കുംതന്നെ തകർ ക്കാൻ സാധിയ്ക്കുകയില്ല.(10.76.6.) ഇവിടെ **"അഭേദ്യം കാമഗം വവ്രേ"** എന്ന ശബ്ദം ഉപയോഗിച്ചിരിയ്ക്കുന്നു. അതിനാൽ ഇതു ഒരു പ്രകാരത്തിൽ ലോകൈഷണയാണ്. സാധുക്കളുടെ ഒടുവിലത്തെ വിഘ്നം ലോകൈഷണയാണെന്നു ശ്രീരാമകൃഷ്ണപരമഹംസനും പറയാറുണ്ടായിരുന്നു.

ഈ ഇച്ഛാചാരിയും അഭേദ്യവുമായ വിമാനത്തിൽ കയറി ശാല്വൻ യാദവരോടുള്ള വൈരത്തിനു പ്രതികാരം ചെയ്യാൻ വേണ്ടി ദ്വാരകയിൽ വന്ന് അവിടെയുള്ള കൊട്ടാരങ്ങളും ഉദ്യാനങ്ങളുമെല്ലാം നശിപ്പിയ്ക്കാൻ തുടങ്ങി. ദ്വാരകയിൽ അസ്ത്രശസ്ത്രങ്ങൾ വർഷിയ്ക്കാൻ തുടങ്ങി. ശിലകൾ, വൃക്ഷങ്ങൾ, വജ്രങ്ങൾ, സർപ്പങ്ങൾ മുതലായവയാലും പ്രചണ്ഡവായുവാലും സകലദിക്കുകളും ശാല്വന്റെ മായകൊണ്ടു മൂടി. (10.76.11.) ഇവയെല്ലാം യോഗസാധനയിൽ ഉണ്ടാകുന്ന വിഘ്ന ങ്ങളാണ്. അതനുഭവിച്ചിട്ടുള്ളവർക്കു സാധനയിൽ എങ്ങ നെയെല്ലാമുള്ള വിഘ്നങ്ങളാണുണ്ടാകുന്നതെന്നറിയാം.

പൂർവകാലത്ത് ത്രിപുരാസുരൻ പൃഥ്വിയെ പീഡിപ്പിച്ചതുപോലെ ശാല്വന്റെ സേന ദ്വാരകയെ പീഡിപ്പിയ്ക്കാൻ തുടങ്ങിയപ്പോൾ യാദവകുമാരനായ പ്രദ്യുമ്നൻ ശാല്വനോടു നേരിട്ടു യുദ്ധം ചെയ്തു. പ്രദ്യുമ്നൻ ആനന്ദത്തിന്റേയും തേജസ്സിന്റെയും സ്വരൂപമാണെന്നു നേരത്തെ പറഞ്ഞിട്ടുണ്ട്. അതിനാൽ മേൽപറഞ്ഞവിധം ഏതെങ്കിലും മായയുടെ ഉപദ്രവമുണ്ടാകുമ്പോൾ ആത്മാവിന്റെ ആനന്ദത്തെപ്പററിയും തേജസ്സിനെപ്പററിയും ഓർക്കണം. പ്രദ്യുമ്നന്റെ സഹായത്തിനു മററു ദൈവീപ്രകൃതികളും തയ്യാറായി. അവർ സാത്യകി, സാംബൻ, അക്രൂരൻ മുതലായവരായിരുന്നു.(10.76.15.)

ദേവന്മാരും അസുരന്മാരും തമ്മിൽ ഉണ്ടാകുന്ന യുദ്ധംപോലെ ശാല്വസൈന്യവും യാദവസൈന്യവും തമ്മിൽ യുദ്ധമുണ്ടായി. സൂര്യോദയം അന്ധകാരത്തെ നീക്കുന്നതുപോലെ ശാല്വന്റെ സമ്പൂർണ മായയേയും പ്രദ്യുമ്നൻ ദിവ്യാസ്ത്രങ്ങളാൽ നഷ്ടമാക്കി. (10.76.17.) ശാല്വന്റെ സേനാപതിയേയും ഇരുപത്തഞ്ചു ബാണങ്ങൾ കൊണ്ട് താഴെ വീഴ്ത്തി. പ്രദ്യുമ്നന്റെ ഈവിധമുള്ള അത്ഭുതപരാക്രമം കണ്ട് സകല സൈനികരും പ്രദ്യുമ്നനെ പ്രശംസിയ്ക്കാൻ തുടങ്ങി. ശാല്വന്റെ വിമാനം മായാമയമായിരുന്നു. അതേപ്പററി ശുകദേവൻ പറയുന്നതു നോക്കുക:

**ബഹുരൂപൈകരൂപം തദ് ദൃശ്യതേ ന ച ദൃശ്യതേ**

**മായാമയം മയകൃതം ദുർവിഭാവ്യം പരൈരഭൂത്.**

(10.76.21.)

ഈ വിമാനം ചിലപ്പോൾ ആനേകരൂപമായും ചിലപ്പോൾ ഏകരൂപമായും കണ്ടിരുന്നു. ചിലപ്പോൾ ദൃശ്യമായും ചിലപ്പോൾ അദൃശ്യമായും പോകുമായിരുന്നു. അതുകൊണ്ടു യാദവർക്കു അതിന്റെ സ്ഥിതിയെപ്പററി നിശ്ചയിയ്ക്കാൻ കഴിഞ്ഞിരുന്നില്ല.

മായയുടെ രൂപവും ഇതുപോലെതന്നെയാണ്. സ്വപ്നത്തിൽ അനേകമായി കാണുന്നെങ്കിലും ഉണർന്നാൽ ഒന്നേയുള്ളു. ജാഗ്രത്തിലും അനേകം കാണുന്നു. പക്ഷെ സുഷുപ്തിയിൽ ഒന്നും കാണുന്നില്ല. ഇങ്ങനെയുള്ള മായയെ ജയിയ്ക്കാൻ പ്രദ്യുമ്നരൂപിയായ തേജസ്സും ആനന്ദവും ആവശ്യമാണ്.

ഈ വിമാനം ഒരിടത്തും സ്ഥിരമായി ഇരുന്നിരുന്നില്ല. ചിലപ്പോൾ ആകാശത്തും ചിലപ്പോൾ പൃഥ്വിയിലും ചിലപ്പോൾ പർവതത്തിന്റെ മുകളിലും ചിലപ്പോൾ ജലത്തിൽ അലാതചക്രംപോലെ ചുററിക്കറങ്ങുന്നതായും കണ്ടിരുന്നു. ശാല്വനെ കാണുന്ന സ്ഥലങ്ങളിലെല്ലാം യാദവർ ബാണങ്ങൾ അയച്ചുകൊണ്ടിരുന്നു. ഇങ്ങനെ ബാണങ്ങളേററു ശാല്വൻ ബോധംകെട്ടുപോയി. എങ്കിലും ശാല്വസേന രണാങ്കണം വിട്ടില്ല. ആ സമയം ശാല്വന്റെ മന്ത്രിയായ ദ്യുമാൻ പ്രദ്യുമ്നനെ ഗദകൊണ്ടടിച്ചു. പ്രദ്യുമ്നൻ ബോധരഹിതനായിപ്പോയി. അതു കണ്ടു ദാരുകപുത്രനായ പ്രദ്യുമ്നന്റെ സാരഥി അദ്ദേഹത്തെ രണഭൂമിയിൽനിന്നും കുറച്ചുദൂരെ കൊണ്ടുപോന്നു. ഒരു മുഹൂർത്തം കഴിഞ്ഞ്, പ്രദ്യുമ്നനു ബോധമുണ്ടായപ്പോൾ തന്റെ സാരഥിയോട് ഇപ്രകാരം പറഞ്ഞു:

പ്രദ്യുമ്നൻ: "ഹേ സാരഥേ! എന്നെ രണഭൂമിയിൽനിന്നും തിരിച്ചുകൊണ്ടുപോന്നതു ശരിയായില്ല. രണഭൂമിയിൽനിന്നും പിൻതിരിഞ്ഞ ഞാൻ എങ്ങനെ ഇനി എന്റെ മുഖം ബലരാമനേയും ശ്രീകൃഷ്ണനേയും കാണി യ്ക്കും? യാദവകുലത്തിലുള്ള സ്ത്രീകളും എന്നെ ആക്ഷേപി



യ്ക്കും.'' ഇതിൽനിന്നും മനസ്സിലാക്കേണ്ടത് സാധനയിൽ ഏതെങ്കിലും വിഘ്നങ്ങൾ വന്നാലും ശാല്വരൂപിയായ അനേകവിധമുള്ള മായ വന്നാലും നിരാശപ്പെടരുതെന്നാണ്.

സാരഥി: ''ഞാൻ സാരഥിയുടെ ധർമം ചെയ്തതേയുള്ളു. രഥിയെ ഏതു വിധേനയും രക്ഷിയ്ക്കുകയെന്നതാണ് സാരഥിയുടെ ധർമം. അവിടുത്തേയ്ക്കു ബോധക്ഷയം വന്നതു കണ്ട്, ഞാൻ അവിടുത്തെ രണഭൂമിയിൽ നിന്നും മാററിയതായിരുന്നു.''

പിന്നെ പ്രദ്യുമ്നൻ ജലമെടുത്തു ആചമനംചെയ്ത് ഉത്തമകവചവും ധരിച്ചു തന്റെ ധനുസ്സുമെടുത്തുകൊണ്ടു സാരഥിയോടു പറഞ്ഞു: ''എന്നെ ദ്യുമാന്റെ അടുത്തേയ്ക്കു കൊണ്ടുപോകുക.''

ദ്യുമാൻ യാദവരോടു ഘോരയുദ്ധം ചെയ്കയായിരുന്നു. ദ്യുമാൻ ആസുരീപ്രകൃതിയും പ്രദ്യുമ്നൻ ദൈവീപ്രകൃതിയുമാണ്. പ്രദ്യുമ്നൻ എട്ടു ബാണങ്ങൾ അയച്ച് ദ്യുമാനെ കൊന്നുവീഴ്ത്തി. എന്നിട്ടു യാദവസേന ശാല്വന്റെ സേനയെ തോല്പിയ്ക്കാൻ തുടങ്ങി. അവരുടെ ശിരസ്സുകൾ ഛേദിച്ചു സമുദ്രത്തിൽ ഇട്ടുകൊണ്ടിരുന്നു. ഇപ്രകാരം ഇരുപത്തേഴു ദിവസം ശാല്വസേനയും യാദവസേനയും തമ്മിൽ യുദ്ധം നടന്നു.

ഈ ഇരുപത്തേഴു ദിവസങ്ങൾ എന്നു പറഞ്ഞത് സാംഖ്യതത്ത്വങ്ങളാണ്. മനുഷ്യർ മായയെ മിഥ്യയെന്നും കല്പിതമെന്നും മററും പറയുന്നെങ്കിലും സാംഖ്യ തത്ത്വങ്ങളും സൃഷ്ടി-ദൃഷ്ടിവാദവും അടിയ്ക്കടി നേരെ വന്നുകൊണ്ടിരിയ്ക്കുന്നു. ഇങ്ങനെയുള്ള ഈ ജഗത്ത് ആര് എങ്ങനെ സൃഷ്ടിച്ചിരിയ്ക്കണമെന്നും മററുമുള്ള വിചാരങ്ങളും വന്നുകൊണ്ടിരിയ്ക്കുന്നു. ഇത് ശാല്വ ന്റെ മായയാണ്.

ഭഗവാൻ ശ്രീകൃഷ്ണൻ ഇന്ദ്രപ്രസ്ഥത്തിലായിരുന്നു. ചില അപശകുനങ്ങൾ കാണാൻ തുടങ്ങുകയാൽ ദ്വാരകയിൽ തന്റെ സാന്നിധ്യമില്ലാത്ത അവസരത്തിൽ ശിശുപാലന്റെ പക്ഷക്കാർ ദ്വാരകയെ ആക്രമിച്ചേയ്ക്കാമെന്നു ഭഗവാനു തോന്നി. ജീവൻ ഇന്ദ്രിയരൂപിയായ ഇന്ദ്രപ്രസ്ഥത്തിൽ പോകുമ്പോൾ ദ്വാരകാരൂപിയായ ആത്മാവിൽ മായ വരാൻ തുടങ്ങും.

ഭഗവാൻ ദ്വാരകയിൽ എത്തി കണ്ടത് ശാല്വന്റെ ഉപദ്രവങ്ങളാൽ ദുഃഖമനുഭവിയ്ക്കുന്ന സ്വജനങ്ങളെയായിരുന്നു. ഭഗവാൻ ബലരാമനെ നഗരരക്ഷയ്ക്കാക്കിയിട്ടു സ്വയം നഗരത്തിനു വെളിയിൽ വന്നു ശാല്വനോടു നേരിട്ടു. ഭഗവാൻ സാരഥിയോടു പറഞ്ഞു: ''ഈ ശാല്വൻ വലിയ മായാവിയാണ്. അതുകൊണ്ടു നീ ഭയപ്പെടേണ്ട.''

ഭഗവാന്റെ ആജ്ഞയനുസരിച്ച്, ദാരുകൻ കുതിരകളെ അതിവേഗത്തിലോടിച്ചു രഥം ശാല്വന്റെ മുൻപിൽ കൊണ്ടു നിറുത്തി. ഭഗവാന്റെ കൊടിയിലെ ഗരുഡന്റെ അടയാളം ശാസ്ത്രത്തിന്റെ സ്വരൂപമാണ് കാണിയ്ക്കുന്നത്. മായയെ ജയിയ്ക്കണമെങ്കിൽ ശാസ്ത്രാഭ്യാസവും വൈരാഗ്യവും വേണം.

ശാല്വൻ ഭഗവാനെ നേരിട്ടു കണ്ടപ്പോൾ സാരഥിയുടെനേരെ ശക്തി പ്രയോഗിച്ചു. ഭഗവാൻ ബാണം കൊണ്ട് അതിനെ പലതായി മുറിച്ചുകളഞ്ഞു. പിന്നെ പതിനാറു ബാണങ്ങളെക്കൊണ്ടു ശാല്വനേയും അവന്റെ വിമാനത്തേയും മുറിച്ചുവീഴ്ത്തി. ശാല്വനും ഒരു ബാണം പ്രയോഗിച്ചു ഭഗവാന്റെ ശാർങ്ഗധനുസ്സിനെ താഴെ വീഴിച്ചു. ശാല്വന്റെ ഈ അത്ഭുതകൃത്യം കണ്ട്, സകലരും ഹാഹാകാരം മുഴക്കി.

ശാല്വൻ : നീ എന്റെ മിത്രമായ ശിശുപാലന്റെ പത്നി രുഗ്മിണിയെ അപഹരിയ്ക്കുകയും ഓർക്കാപ്പുറത്ത് സഭയുടെ നടുക്കുവെച്ച് അവനെ കൊല്ലുകയും ചെയ്തു. അതിനു പ്രതികാരം ഇന്ന് എന്റെ തീക്ഷ്ണബാണത്താൽ ചെയ്ത്, നിന്നെ ഇങ്ങിനി വരാത്ത വിധമുള്ള സ്ഥലത്തേയ്ക്കു ഞാൻ അയയ്ക്കുന്നുണ്ട്.

ശ്രീഭഗവാൻ: വെറും ഭാഷണം നിർത്തുക. നിന്റെ കാലനെ നീ കാണുന്നില്ല. ശൂരവീരന്മാർ അവരുടെ വീരതയെ ചെയ്തുകാണിയ്ക്കുകയാണ് പതിവ്. അല്ലാതെ പറഞ്ഞുകേൾപ്പിക്കാറില്ല.

ഇപ്രകാരം പറഞ്ഞ് ഭഗവാൻ ഒരു ഗദയെടുത്തു ശാല്വന്റെ തോളത്തടിച്ചു. അപ്പോൾ അയാൾ അന്തർധാനം ചെയ്തുകളഞ്ഞു. കുറച്ചുനേരം കഴിഞ്ഞു ഒരു വിചിത്രപുരുഷനെ ഭഗവാന്റെ അടുത്ത് അയച്ചിപ്രകാരം പറയിച്ചു.

പുരുഷൻ: ''ഹേ കൃഷ്ണാ! എന്നെ ദേവകി പറഞ്ഞയച്ചിരിയ്ക്കുകയാണ്. ആടിനെ വെട്ടുന്നവർ ആടിനെ പിടിച്ചുകൊണ്ടുപോകുന്നതുപോലെ നിന്റെ പിതാവിനെ ശാല്വൻ കെട്ടിക്കൊണ്ടുപോയിരിയ്ക്കുന്നു.''

ഈ അപ്രിയവാക്കുകൾ കേട്ടു മനുഷ്യസ്വഭാവത്തെ അനുകരിച്ചു ഭഗവാൻ ഉദാസീനനായിട്ടിപ്രകാരം പറയാൻ തുടങ്ങി.

ഭഗവാൻ: ''അഹോ, പ്രാരബ്ധം ബലവാൻ തന്നെ. അജയ്യനും സദാ അവധാനപൂർവം പ്രവർത്തിയ്ക്കുന്നവനുമായ ബലരാമനിരിയ്ക്കെ അദ്ദേഹത്തെ തോല്പിച്ചു വീരനായ ശാല്വൻ എങ്ങനെ എന്റെ പിതാവിനെ കൊണ്ടുപോകാനാണ്?''

ഭഗവാൻ ഇപ്രകാരം പറഞ്ഞുകൊണ്ടിരിയ്ക്കെത്തന്നെ ശാല്വൻ വസുദേവനെപ്പോലുള്ള ഒരു മായാ പുരുഷനെ കൊണ്ടുവന്നിപ്രകാരം പറഞ്ഞു:

ശാല്വൻ: നോക്കൂ ഇതു നിന്റെ ജന്മദാതാവായ പിതാവാണ്. അയാൾ കാരണമാണ് ഇന്നു നീ ഭൂമിയിൽ ജീവിച്ചി



രിയ്ക്കുന്നത്. അയാളെ നിന്റെ മുൻപിൽവച്ചു ഞാൻ കൊല്ലാൻ പോകുകയാണ്. നിനക്കു സാമർഥ്യമുണ്ടെങ്കിൽ രക്ഷിയ്ക്കുക.

ഇത്രയും പറഞ്ഞു ശാല്വൻ ആ മായാവസുദേവന്റെ തലയറുഞ്ഞിട്ട്, തന്റെ വിമാനത്തിൽ കയറി. ഇതു കണ്ട് മഹാനുഭാവനും, ജ്ഞാനസിദ്ധനുമായ ഭഗവാൻ ശ്രീ കൃഷ്ണൻ പോലും വസുദേവനോടുള്ള സംബന്ധത്താൽ സാധാരണ മനുഷ്യനെപ്പോലെ ദുഃഖിതനായിപ്പോയി. എങ്കിലും ഉടനെതന്നെ അതു ശാല്വന്റെ മായയാണെന്നറിഞ്ഞു നോക്കിയപ്പോൾ അവിടെ തന്റെ പിതാവിന്റെ ദേഹമോ അവിടെ വന്ന ദൂതനെയോ ഒന്നുംതന്നെ കണ്ടില്ല. ശാല്വനെ മാത്രം ആകാശത്തിൽ വിമാനസ്ഥിതനായി കണ്ടു.

ഇതെല്ലാം ഒരു പ്രകാരത്തിലുള്ള മായയായിരുന്നു. വാസ്തവത്തിൽ ഭഗവാന് ശോകമോഹങ്ങളില്ല. ജ്ഞാനികളിൽ ക്ഷണനേരത്തേയ്ക്ക് ഇപ്രകാരമുള്ള ഭാവങ്ങൾ ഉണ്ടായാലും അടുത്ത ക്ഷണത്തിൽ അതു മാറിപ്പോകുന്നു. അവരുടെ ശോകമോഹങ്ങൾ വെള്ളത്തിൽ വരയ്ക്കുന്ന വരകൾ പോലെയാണ്.

ശുകൻ: മനുഷ്യർക്കുണ്ടാകുന്ന ശോകം, മോഹം, ഭയം ഇവയെവിടെ? അഖണ്ഡിത ജ്ഞാനവിജ്ഞാനൈശ്വര്യങ്ങളാൽ പൂർണനായ ശ്രീകൃഷ്ണ നെവിടെ? ആരുടെ ചരണകമലസേവകൊണ്ടാണോ മുനിജനങ്ങൾ ആത്മവിദ്യയെ പ്രാപിച്ച്, അനാദിയായ അവിദ്യയെ നീക്കി അനന്തമായ ആത്മവൈഭവത്തെ പ്രാപിയ്ക്കുന്നത്. ആ സത്പുരുഷന്മാർക്ക് ഏകമാത്ര ഗതിയായ പരമാത്മാവിനെങ്ങനെ മോഹമുണ്ടാകും!

ശാല്വൻ ഭഗവാനെ കണ്ട് ഭഗവാന്റെ നേർക്ക് അനവധി അസ്ത്രശസ്ത്രങ്ങൾ വർഷിയ്ക്കാൻ തുടങ്ങി. (അതു വിപരീതഭാവനയുടെ സ്വരൂപമാണ്.) ഭഗവാൻതന്നെ ഗദ കൊണ്ടു ശാല്വന്റെ വിമാനവും തകർത്തു ശാല്വനേയും മുറിവേല്പിച്ചു. ശാല്വൻ ഗദയുമായി ഭഗവാന്റെ നേർക്കോടിവരുന്നതു കണ്ട് ഭഗവാൻ ബാണംകൊണ്ടവന്റെ കൈ മുറിച്ചുകളഞ്ഞു. പിന്നീടു സൂര്യനെപ്പോലെ പ്രകാശിയ്ക്കുന്ന തന്റെ ചക്രംകൊണ്ടു മഹാമായാവിയായ ശാല്വന്റെ കണ്ഠം മുറിച്ചു. ഇന്ദ്രൻ പൂർവകാലത്തു തന്റെ വജ്രംകൊണ്ടു വൃത്രാസുരനെ കൊന്നതുപോലുള്ള ഈ കാഴ്ച കണ്ട്, ശാല്വപക്ഷത്തിലുള്ള വീരന്മാർ ഹാഹാകാരം മുഴക്കുകയും ദേവന്മാർ സന്തോഷിച്ച് ദുന്ദുഭിനാദം മുഴക്കുകയും ചെയ്തു.

ഇവിടെ ഭാവാർഥം: ജീവന്മുക്തിയിലും ചിലപ്പോൾ വിക്ഷേപങ്ങളുണ്ടാകാറുണ്ട്. അതു ശാല്വനെപ്പോലുള്ള വിപരീതഭാവനയെ സൃഷ്ടിയ്ക്കുന്നു. ഇങ്ങനെയുള്ള കഥകൾ ഭാഗവതത്തിൽ അടിയ്ക്കടി കാണിയ്ക്കുന്നതിന്റെ ഉദ്ദേശം, അടിയ്ക്കടി മായ സാധകനെ ഉപദ്രവിയ്ക്കുമെന്നും അതിനെ നീക്കാനുള്ള ഉപായങ്ങളുമുണ്ടെന്നും കാണിയ്ക്കാനാണ്. അതിൽ ചിലത് ചില ജിജ്ഞാസുക്കൾക്ക് അനുകൂലമായിരിയ്ക്കും. മാണ്ഡൂക്യ ഉപനിഷത്തിന്റെ കാരികയിൽ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു.

**ലയേസംബോധയേച്ചിത്തംവിക്ഷിപ്തംശമയേത്പുനഃ**
**സകഷായംവിജാനീയാത്സമപ്രാപ്തംനവിചാലയേത്.**

യോഗാഭ്യാസം ചെയ്യുമ്പോൾ ചിത്തം നിദ്രയിലേയ്ക്കു ലയിയ്ക്കാൻ പോകുകയാണെങ്കിൽ അതിനെ വിളിച്ചുണർത്തണം. പിന്നെചിത്തത്തിൽ വിക്ഷേപം തോന്നിയാൽ അതിനെ നശിപ്പിയ്ക്കണം. ബ്രഹ്മചിന്തനംകൊണ്ടു വിക്ഷേപം നീങ്ങിപ്പോകും. ചിത്തത്തിൽ കഷായം (രാഗദ്വേഷം) ഉണ്ടാകുന്നെങ്കിൽ സാമ്യാവസ്ഥയിൽ ചിത്തത്തെ നിർത്തണം. സമരൂപിയായ ബ്രഹ്മത്തിൽ നിന്നും ചിത്തത്തെ ഇളക്കരുത്. ഇങ്ങനെയുള്ള ഉപായങ്ങളാൽ ലയം, വിക്ഷേപം, കഷായം ആദി നിവൃത്തമാകുന്നു. എങ്കിലും വ്യാധിരൂപത്തിലും ചില അസുരന്മാർ വിഘ്നമുണ്ടാക്കുന്നു. ഇത് ദന്തവക്ത്രന്റെയും മററും സ്വരൂപമാണ്.

ശാല്വന്റെ മരണശേഷം അയാളുടെ മിത്രമായ ദന്തവക്ത്രൻ ദ്വാരകയെ ആക്രമിയ്ക്കുന്നുണ്ട്. ദേഹധർമത്തെ ജയിയ്ക്കുക വളരെ പ്രയാസമാണ്. ഇത് ജ്ഞാനത്തിന്റെ ആറാമത്തെ പടിയായ പദാർഥാഭാവിനിയിൽ എത്തിയവർക്കേ സാധിയ്ക്കൂ. അതായതു ഈ അവസ്ഥയിൽ വ്യാധിയെ സഹിയ്ക്കാൻ സാധിയ്ക്കും. ഏഴാമത്തെ തുരീയാ എന്ന അവസ്ഥയിൽ വ്യാധിയും ഉണ്ടാകുന്നില്ല.

# പ്രകരണം പതിനേഴ്

## ആധിയും വ്യാധിയും ജ്ഞാനവും

വൃദ്ധാവസ്ഥയിൽ പല്ലുകൾ ഇളകാനും മററും തുടങ്ങും. അത് ദന്തവക്ത്രന്റെ സ്വരൂപമാണ്. ജ്ഞാനികളുടെ ശരീരത്തിലും ഈ വികാരങ്ങൾ ഉണ്ടാകുന്നുണ്ട്. ശ്രീരാമകൃഷ്ണഭഗവാൻ തൊണ്ടയിൽ അർബുദം വന്നാണ് ശരീരം ഉപേക്ഷിച്ചത്. ശ്രീ രമണമഹർഷിയ്ക്കു കയ്യിൽ അർബുദരോഗം പിടിപെട്ടു. ഇങ്ങനെ പല മഹാത്മാക്കളുടേയും ശരീരം നശിയ്ക്കുന്നതു മിക്കവാറും ഏതെങ്കിലും രോഗങ്ങളെക്കൊണ്ടാണ്. ശരീരത്തിന്റെ ധർമത്തെ ജയിയ്ക്കുക വളരെ പ്രയാസമാണ്. സാവിത്രി തന്റെ തപശക്തിയാൽ സത്യവാനെ യമരാജാവിന്റെ അടുത്തുനിന്നും വീണ്ടുകൊണ്ടുവന്നെങ്കിലും സത്യവാനും ചിരംജീവിയായില്ല. ശരീരത്തിൽ ഉണ്ടാകുന്ന ഒരു പ്രകാരത്തിലുള്ള ജഡത മനുഷ്യരെ അവസാനസമയത്തു ഭയപ്പെടുത്തുന്നു. ആ സമയത്തു ബ്രഹ്മാകാരവൃത്തിയെ പാലിയ്ക്കുക വളരെ പ്രയാസമാണ്. എഴുപത്തെട്ടാമധ്യായത്തിൽ ദന്തവക്ത്രന്റെ കഥ പറയുന്നു.

തന്റെ മിത്രങ്ങളായ ശിശുപാലൻ, ശാല്വൻ, പൗണ്ഡ്രകൻ മുതലായവരെ കൃഷ്ണൻ വധിച്ചതിനാൽ അവരോടുള്ള



തന്റെ ഋണം തീർക്കാൻ വേണ്ടി മഹാപരാക്രമിയും ദുർബു ദ്ധിയുമായ ദന്തവക്ത്രൻ ഭൂമി കുലുക്കിക്കൊണ്ടു തനിച്ചു ദ്വാരകയിലേയ്ക്കു തിരിച്ചു.

ദ്വാരക ധ്യാനദശയാണ്. ധ്യാനത്തിലിരിയ്ക്കുമ്പോഴു ണ്ടാകുന്ന വിഘ്നങ്ങളെപ്പററിയാണ് പറയാൻ പോകുന്നത്. ധ്യാനത്തിന്റെ ഫലം ജ്ഞാനമാണ്. അതുണ്ടായി സ്ഥിര മാക്കി വയ്ക്കാൻ ഇന്ദ്രിയദമനം ആവശ്യമുണ്ട്. അതിനാൽ ഇന്ദ്രിയദമനരൂപിയായ സുദാമാവിന്റെ കഥ എൺപതാമധ്യാ യത്തിൽ പറയും. എഴുപത്തെട്ടാമധ്യായത്തിൽ ധ്യാനത്തിൽ ഉണ്ടാകുന്ന വിഘ്നങ്ങളെപ്പററിയാണ് പറയുന്നത്.

ദന്തവക്ത്രൻ ദ്വാരകയിൽ എത്തി കൃഷ്ണനോടിപ്ര കാരം പറഞ്ഞു: "ഇന്നെന്റെ ഭാഗ്യമാണ് നിന്നെ നേരിൽ കാണാനിടയായത്. ഹേ കൃഷ്ണാ! നീയെന്റെ മാതുല പുത്രനാകയാൽ എന്നാൽ വധ്യനല്ല. പക്ഷെ നീ യെന്റെ മിത്രങ്ങളെ വധിച്ചവനാകയാൽ നിന്നെ ഞാൻ കൊല്ലാൻ പോകുകയാണ്. എന്റെ വ്രജതുല്യമായ ഗദകൊണ്ടു ഞാൻ നിന്നെ കൊല്ലും.(10.78.5.)

ഗദ പ്രാണന്റെ സ്വരൂപമാണെന്നു പറഞ്ഞിട്ടുണ്ട്. ആത്മസാക്ഷാത്കാരത്തിനുള്ള ഏറ്റവും വലിയ വിഘ്നം പ്രാണമയകോശത്തിൽനിന്നുമാണുണ്ടാകുന്നത്. വിശപ്പും ദാഹവും വിഷയവാസനയും പ്രാണനിൽനിന്നുമാണുണ്ടാ കുന്നത്. ആധിവ്യാധിയും പ്രാണന്റെ വികാരങ്ങളിൽനിന്നു മാണുണ്ടാകുന്നത്. വൃദ്ധാവസ്ഥയിൽ കണ്ണിനും ചെവിയ്ക്കു മെല്ലാം ശക്തി കുറയും. ഇതെല്ലാം പ്രാണന്റെ വികാരങ്ങ ളാണ്.

ദന്തവക്ത്രൻ: "എന്റെ ശരീരത്തിലുണ്ടായ രോഗത്തെ എന്നപോലെ എന്റെ ബന്ധുരൂപനായ നിന്നെ കൊന്ന് ഞാൻ എന്റെ മിത്രങ്ങളോടുള്ള കടം തീർക്കും." ഇവിടെ ദന്തവ ക്ത്രൻ ശ്രീകൃഷ്ണനെ രോഗരൂപിയായിക്കരുതുന്നു. പക്ഷെ വാസ്തവത്തിൽ അവൻ സ്വയം രോഗരൂപനാണ്. നമ്മുടെ ശരീരത്തിൽ ശ്രീകൃഷ്ണരൂപിയായ ആത്മാവ് ജാഗ്രത്താ കുമ്പോൾ ആസുരീപ്രകൃതിയ്ക്കതിഷ്ടമാകുകയില്ല. ഇങ്ങനെയുള്ള അവസരങ്ങളിൽ പല സാധകർക്കും ധൈര്യം വിട്ടുപോകാറുണ്ട്. രോഗപീഡിതരായിരിയ്ക്കുന്നവർ ആരേതു മരുന്നു കൊടുത്താലും അതു കഴിയ്ക്കുന്നതു പോലെ, ധൈര്യം വിട്ടുപോയ സാധകർ ഏതെങ്കിലും മാർഗ ദർശികൾ പറയുന്ന സാധനയെ സ്വീകരിച്ചുപോകു ന്നു. അവ രവരുടെ ബുദ്ധിയെ സംസാരത്തിലേയ്ക്കും ശ്രദ്ധയെ ഭഗവാനിലേയ്ക്കും തിരിയ്ക്കാൻ പറഞ്ഞുകൊടുക്കുന്നു. അതുകൊണ്ടു അന്തഃകരണത്തിൽ യഥാർഥശാന്തിയുണ്ടാ കുന്നില്ല. സാധകന്റെ ജീവിതത്തിൽ അടിയ്ക്കടി വിഘ്ന ങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു.

ദന്തവക്ത്രൻ മേൽപറഞ്ഞവിധം കടുവചനങ്ങൾ പറ ഞ്ഞുകൊണ്ട്, ഭഗവാന്റെ തലയ്ക്കു ഗദകൊണ്ടടിയ്ക്കു കയും സിംഹനാദം പുറപ്പെടുവി യ്ക്കയും ചെയ്തു. പക്ഷെ അതുകൊണ്ടു ഭഗവാനൊരു ഹാനിയും ഉണ്ടായില്ലെന്നു തന്നെയല്ല ഭഗവാന്റെ ഗദാഘാത മേറ്റ്, നെഞ്ചുപിളർന്നു അയാൾ ചോരയും ഛർദിച്ചു ഭൂമി യിൽ വീണുമരിയ്ക്കുകയും ചെയ്തു.(10.78.9) ശിശുപാലൻ മരിച്ചപ്പോൾ അയാളുടെ ദേഹത്തിൽ നിന്നും ഒരു പ്രകാശ മുണ്ടായി ശ്രീകൃഷ്ണനിൽ ലയിച്ചതുപോലെ ദന്തവക്ത്രന്റെ കാര്യത്തി ലും സംഭവിച്ചു. (10.78.10.)

പ്രകാശത്തിന്റെ ലയത്തെപ്പററി പറയുന്നിടത്തെല്ലാം ദ്വൈതജ്ഞാനത്തിന്റെ ലയമാണെന്നറിയണം മനുഷ്യർ സ്വപ്നത്തിൽ നിന്നും ജാഗ്രത്തിലേയ്ക്കു വരുമ്പോഴും സ്വപ്നചൈതന്യം ഏകചൈതന്യത്തിൽ ലയിയ്ക്കുന്നു. അജ്ഞാനിയിലുള്ള ഭേദജ്ഞാനയുക്തമായ പ്രകാശം പിന്നെയുമുണ്ടാകുന്നു. ജ്ഞാനിയിൽ അങ്ങനെ ഉണ്ടാകു ന്നില്ല.

ദന്തവക്ത്രൻ വീഴുകയാൽ ശോകാകുലനായ അവന്റെ സഹോദരൻ വിദൂരഥൻ ഗദയുമായി ഭഗവാന്റെ നേർക്കടുത്തു.(10.78.11.) ആത്മവിസ്മരണം എപ്പോൾ എവിടെവെച്ചുണ്ടാകുന്നുവോ അപ്പോൾ അവിടെയെല്ലാം ഏതെങ്കിലും മായ അഥവാ ആവരണവും വന്നുകൂടും. വിദൂ രഥൻ വരുന്നതു കണ്ട് ഭഗവാൻ തന്റെ ചക്രംകൊണ്ടവനെ കൊന്നുവീഴ്ത്തി.

സുദർശനരൂപമായ സമ്യഗ്ദർശനമുണ്ടാകുമ്പോൾ ഭഗവാന്റെ സ്മൃതിയും തിരിച്ചു കിട്ടുന്നു. ഇപ്രകാരം ശാല്വൻ, ദന്തവക്ത്രൻ, വിദൂരഥൻ മുതലായവർ മരിച്ചപ്പോൾ മനുഷ്യരും ദേവന്മാരും എല്ലാവരും സന്തോഷിച്ചു ഭഗവാനെ സ്തുതിയ്ക്കാൻ തുടങ്ങി. ഭഗവാൻ പിന്നെ ദ്വാരകയിൽ പ്രവേശിച്ചു. ഇപ്രകാരം യോഗേശ്വരനും ജഗത്പതിയുമായ ഭഗവാൻ ശ്രീകൃഷ്ണൻ അനേകവിധ ലീലകൾ ചെയ്തി രുന്നു. പക്ഷെ ഇത് ഒരു ഇതിഹാസം പോലെയല്ല, ലീലാ നാടകം പോലെയാണ്. അതിലെ സംഭവങ്ങൾ സത്യമ ല്ലെന്നു കാണിയ്ക്കാൻ ശുകൻ പറയുന്നു.

**ഏവം യോഗേശ്വരഃ കൃഷ്ണോ ഭഗവാൻ ജഗദീശ്വരഃ**
**ഈയതേ പശുദൃഷ്ടീനാംനിർജിതോജയതീതിസഃ.**
(10.78.16.)

യോഗേശ്വരനും ജഗദീശ്വരനുമായ ഭഗവാൻ ശ്രീകൃ ഷ്ണൻ ഇപ്രകാരം അനേകം ലീലകൾ ചെയ്തിരുന്നു. അവിവേകികളായ പശുബുദ്ധികൾ ഭഗവാൻ ചിലപ്പോൾ ജയി യ്ക്കുന്നതായും ചിലപ്പോൾ തോൽക്കുന്നതായും കണ്ടിരുന്നു. പക്ഷെ ജ്ഞാനികളുടെ ദൃഷ്ടിയിൽ ഒന്നും തന്നെ ഉണ്ടാകുന്നതായി കണ്ടിരുന്നില്ല.

ഗീതയിലും പറയുന്നത് ജ്ഞാനമുണ്ടായാൽ പിന്നെ സകലകർമങ്ങളും നിവൃത്തമാകുമെന്നാണ്. എന്തെന്നാൽ



അന്നേരം കർത്തൃത്വബുദ്ധിയുണ്ടാകുന്നില്ല. ഭഗവാന്റെ പ്രമാണം പ്രമാതാവിനെ നിവൃത്തമാക്കുന്നതാണ്. അതുകൊണ്ടു പ്രമാതാവിനെ ആശ്രയിച്ചിരിയ്ക്കുന്ന കർമവും നിവൃത്തമായിപ്പോകുന്നു. ഈ പ്രമാണത്തിന്റെ സ്വരൂപം അടുത്തുവരുന്ന ബലരാമന്റെ കഥയിൽ സ്പഷ്ടമാക്കുന്നുണ്ട്.

കൗരവപാണ്ഡവന്മാർ യുദ്ധത്തിനു തയ്യാറാകുന്നതു കണ്ട്, ഒരു പക്ഷത്തിലും ചേരാതിരിയ്ക്കാൻ വേണ്ടി ബലരാമൻ തീർത്ഥയാത്രയ്ക്കു പൊയ്ക്കളഞ്ഞു.ദ്വാരകയിൽ നിന്നും പുറപ്പെട്ട് ആദ്യം പ്രഭാസക്ഷേത്രത്തിൽ ചെന്നു കുളിച്ചു. ദ്വാരകയെ വിജ്ഞാനമയകോശത്തോടുപമിച്ചാൽ പ്രഭാസക്ഷേത്രത്തെ ആനന്ദമയകോശമെന്നു പറയാം.

പ്രഭാസക്ഷേത്രത്തിൽ കുളിച്ചു തർപ്പണവും ബ്രാഹ്മണഭോജനവുംകൊണ്ട് ദേവത, ഋഷി, പിതൃ, മനുഷ്യർ, ആദികളെയെല്ലാം തൃപ്തരാക്കി. അതിനുശേഷം ബ്രാഹ്മണരോടുംകൂടെ സരസ്വതീനദിയുടെ പ്രവാഹത്തിനഭിമുഖമായിക്കൊണ്ടു നദീതീരത്തുകൂടെ യാത്ര തുടർന്നു.(10.78.18.) അവിടുന്നു പൂർവവാഹിനിയായ സരസ്വതി, ഗംഗ, യമുന മുതലായ തീർത്ഥങ്ങളിലും കുളിച്ചശേഷം നൈമിഷാരണ്യത്തിലേയ്ക്കു പോയി. അവിടെ ഋഷിമുനിമാർ സത്സംഗം ചെയ്യുന്നുണ്ടായിരുന്നു.

ഇവിടെ സരസ്വതി എന്ന ശബ്ദവും ഋഷികളുടെ സ്ഥാനത്തിന്റെ വർണനയും കാണുമ്പോൾ ബലരാമൻ ജ്ഞാനസ്വരൂപനായിരുന്നു എന്നു കാണാം.

നൈമിഷാരണ്യത്തിൽ ചെന്നപ്പോൾ ഋഷിമുനിമാരെല്ലാം എഴുന്നേററു ബലരാമനെ നമസ്കരിച്ചിട്ട് ഒരു ശ്രേഷ്ഠമായ ആസനവും നൽകി.

ബലരാമനെ ചില സ്ഥലങ്ങളിൽ മൂലപ്രകൃതി അഥവാ പ്രധാനമായും അഥവാ ബ്രഹ്മാകാരവൃത്തിരൂപമായും വർണിച്ചിട്ടുണ്ട്.

ഋഷിമാരുടെ സദസ്സിൽ വ്യാസപീഠത്തിൽ ഇരുന്നത് ദ്വൈപായനശിഷ്യനായ രോമഹർഷണനായിരുന്നു. സൂതജാതിയിൽ ജനിച്ച രോമഹർഷണൻ ബലരാമനെ കണ്ടിട്ട് എഴുനേൽക്കുകയോ വന്ദിയ്ക്കുകയോ ചെയ്യായ്കയാൽ ക്രുദ്ധനായിട്ടു ബലരാമൻ ഇപ്രകാരം പറഞ്ഞു: "ഈ രോമഹർഷണൻ പ്രതിലോമജാതിയിൽ ജനിച്ചവനായിട്ടും ബ്രാഹ്മണരെക്കാളും ധർമരക്ഷകരായ ക്ഷത്രിയരായ ഞങ്ങളെക്കാളും ഉയർന്ന ആസനത്തിൽ ഇരിയ്ക്കുന്നു. അതുകൊണ്ട് ഈ ദുഷ്ടൻ വധാർഹനാണ്. ഇവൻ വ്യാസശിഷ്യനും അനവധി ശാസ്ത്ര പുരാണങ്ങളും ഇതിഹാസങ്ങളും അഭ്യസിച്ചവനുമാണെങ്കി ലും അജിതേന്ദ്രിയനും, അശിഷ്ടനും, സ്വയം പണ്ഡിത മ്മന്യനും അജിതാത്മാവുമായ ഈ സൂതന് അതുകൊണ്ടൊന്നും ലാഭമുണ്ടായിട്ടില്ല. നടന്റെ സകല ചേഷ്ടകളും അന്യരെ കാണിയ്ക്കാൻവേണ്ടിയാണ്. ഇവന്റെയും അവസ്ഥ അതു തന്നെയാണ്. ധർമചിഹ്നങ്ങൾ ധരിച്ച്, ധർമാചരണം ചെയ്യാത്തവർ കൂടുതൽ പാപികളാണ്. അവർ വധ്യരാണ്. ഇങ്ങനെയുള്ളവരെ നശിപ്പിയ്ക്കാനായിട്ടാണ് ഞാൻ ജനിച്ചിരിയ്ക്കുന്നത്."

ബലരാമൻ അസംഗനായ ആത്മാവിന്റെ സ്വരൂപമാകയാൽ യുദ്ധം വേണ്ടെന്നുവച്ചു പുറപ്പെട്ടെങ്കിലും പ്രാരബ്ധവശാൽ അദ്ദേഹം സൂതനെ കൊന്നു. ഇതു കണ്ടു സകല മുനിജനങ്ങളും ഹാഹാകാരം മുഴക്കി. അവർ ബലരാമനോടിപ്രകാരം പറഞ്ഞു: "പ്രഭോ! അവിടുന്ന് ഈ ചെയ്തതു വലിയ ഒരു അധർമമായിപ്പോയി. ഹേ യദുനന്ദനാ, ഞങ്ങളാണയാളെ ബ്രഹ്മാസനത്തിൽ ഇരുത്തിയത്. ഞങ്ങളുടെ യജ്ഞം പൂർത്തിയാകുന്നതുവരെ അയാൾക്ക് ആയുസ്സും ഞങ്ങൾ നല്കിയതാണ്. അവിടുന്നിതറിയാതെ ഘോര പാപം ചെയ്തിരിക്കുന്നു. അവിടുന്നു യോഗേശ്വരനാകുന്നു. വേദങ്ങൾക്കുപോലും അവിടുത്തെ അറിയാൻ കഴിയുന്നില്ല. ഈ ബ്രഹ്മഹത്യാപാപത്തിനു പ്രായശ്ചിത്തം ചെയ്ത് അവിടുന്നു ലോകത്തിനു ശിക്ഷണം നല്കണം."

ഇവിടെ ഭാവാർഥം, ബലരാമൻ വേദത്തിന്റെ പ്രമാണമാണ്. ആ പ്രമാണം പ്രമാതാവിനെ ഇല്ലാതാക്കിയാൽ പിന്നെ പ്രവൃത്തി ചെയ്യാൻ ആരെയും കാണുകയില്ല. ജീവിതം ഇരിയ്ക്കുന്നതുവരെയ്ക്കും ജീവന്മുക്തിയ്ക്കുവേണ്ടിയും പ്രമാതാവിന്റെ (ജീവന്റെ) ആവശ്യമുണ്ട്. ജീവന്റെ പ്രാരബ്ധകർമം ഇരിയ്ക്കുന്നതുവരെ പ്രമാതാവിനെ വച്ചുകൊണ്ടിരിയ്ക്കണ്ടതാവശ്യമാണ്. എങ്കിലും ജ്ഞാനം കൊണ്ടു പ്രമാതാവ് നിവൃത്തമാകുന്നു. അതുകൊണ്ട് അതിൽ ഋഷിമുനികൾ ദോഷം കണ്ടതായിരുന്നു.

ബലരാമൻ: നിങ്ങൾ എന്തു പ്രായശ്ചിത്തം വിധിയ്ക്കുന്നുവോ അതു ഞാൻ ചെയ്യാം. പിതാവുതന്നെയാണ് പുത്രരൂപത്തിൽ ജനിയ്ക്കുന്നതെന്നാണ് വേദം പറയുന്നത്. അതുകൊണ്ട് ഈ രോമഹർഷണന്റെ പുത്രൻ, അയാളുടെ സ്ഥാനത്തു നിങ്ങൾക്കു വക്താവായിരിയ്ക്കും. അയാൾക്കു ദീർഘായുസ്സും ഇന്ദ്രിയബലവും ശക്തിയും ഞാൻ നൽകാം. (10.78.36.) ഇതിനും പുറമെ നിങ്ങൾക്കിഷ്ടമുള്ളതറിയിച്ചാൽ അതും ഞാൻ പൂർണമാക്കാം.

ഋഷികൾ: ഇല്വലന്റെ പുത്രനായ ബല്വലൻ എന്ന ഒരു രാക്ഷസനുണ്ട്. അവൻ പ്രത്യേക പക്ഷങ്ങളിൽ ഇവിടെ വന്നു ഞങ്ങളുടെ യജ്ഞത്തെ ദുഷിപ്പിയ്ക്കുന്നു. ഇവിടെ രക്തം, മൂത്രം, വിഷ്ഠ ആദി വർഷിച്ച് യജ്ഞം നശിപ്പിയ്ക്കുന്നു. അവനെ കൊല്ലുന്നപക്ഷം അതു ഞങ്ങൾക്കു വലിയ ഒരു ഉപകാരമാകും. അതിനും പുറമേ പന്ത്രണ്ടുമാസക്കാലം അവിടുന്നു തീർത്ഥയാത്രയും ചെയ്യണം. സമാഹിതചിത്തനായിട്ടു തീർത്ഥങ്ങളിൽ കുളിച്ചു ഭാരതം മുഴുവൻ പ്രദക്ഷിണം ചെയ്താൽ പാപമുക്തിയുണ്ടാകും.(10.78.40.)

ഇവിടെ ഭാവാർഥം, തന്നിൽ എപ്പോഴെങ്കിലും ആസുരീപ്രകൃതി വന്നുപോയാൽ അതിനുടനെ പരിഹാരം ചെയ്ത് അതിനെ നീക്കിക്കളയുകയും ഏതേതു സ്ഥലങ്ങളിൽ സഞ്ചരിയ്ക്കുന്നുവോ അവിടെയെല്ലാം സമാഹിതചിത്തനായിട്ടിരിയ്ക്കുകയും വേണമെന്നാണ്. അന്യർക്കുപകാരപ്രദമായിരിയ്ക്കുകയും വേണം. രോമഹർഷണനെപ്പോലെ ഏതെങ്കിലും സ്ഥലത്തു സൂതജാതിയിൽ പെട്ടവൻ പ്രമുഖനായിരിയ്ക്കുന്നതു കണ്ടാലും അവിടെ സമതയുണ്ടായിരിയ്ക്കണം എന്നും സൂചിപ്പിയ്ക്കുന്നു. ജ്ഞാനമുള്ളിടത്തു സമത വേണ്ടതാണ്. ജ്ഞാനിയ്ക്ക് എപ്പോഴെങ്കിലും രാഗദ്വേഷം വന്നുപോയാൽ അതിനു പ്രായശ്ചിത്തം ചെയ്യണം. പിന്നെയും അതുപോലെ അബദ്ധം വരാതെ സൂക്ഷിയ്ക്കുകയും വേണം.

ഋഷികൾ പറഞ്ഞിരുന്ന പക്ഷമായപ്പോഴേയ്ക്കും പ്രചണ്ഡമായ വായു വീശാൻ തുടങ്ങി. ബല്വലൻ യജ്ഞശാലയിൽ പ്രവേശിച്ച് യജ്ഞശാലയെ അപവിത്രമാക്കാൻ തുടങ്ങി. ബലരാമൻ തന്റെ ആയുധങ്ങളെ സ്മരിച്ചു. ആയുധങ്ങൾ കൈയ്യിൽ വന്നുചേർന്നു. ബല്വലനെ കലപ്പകൊണ്ടു വലിച്ച് ഉലക്കകൊണ്ടടിച്ചു. (10.79.5.) ഇന്ദ്രന്റെ വജ്രമേറ്റ് പർവതങ്ങൾ വീഴുന്നതുപോലെ ബലരാമന്റെ അടികൊണ്ടു ബല്വലൻ തല പിളർന്നു ചോരയും ഛർദിച്ച് ഉച്ചത്തിൽ അലറിക്കൊണ്ടു നിലംപതിച്ചു. അതു കണ്ട് മുനികൾ ബലരാമനെ സ്തുതിച്ച് ആശീർവദിച്ചു. അതിനുശേഷം ബലരാമനു വാടാത്തതായ താമരപ്പൂമാലയും വൈജയന്തീമാലയും മററു ദിവ്യഭൂഷണങ്ങളും നൽകി. (10.79.8.)

അതിനുശേഷം ബലരാമൻ തീർത്ഥസ്നാനങ്ങൾക്കായി പുറപ്പെട്ടു. രാമേശ്വരത്തു പതിനായിരം പശുക്കളെ അദ്ദേഹം ബ്രാഹ്മണർക്ക് ദാനം ചെയ്തു. അങ്ങനെ ഭാരതത്തിലുള്ള സകല തീർത്ഥങ്ങളിലും കുളിച്ച്, തർപ്പണാദികൾ ചെയ്ത് അവസാനം അദ്ദേഹം പ്രഭാസ ക്ഷേത്രത്തിൽ എത്തി. അവിടെവെച്ച് ബ്രാഹ്മണരിൽ നിന്നും പാണ്ഡവ കൗരവയുദ്ധത്തിൽ സകല ക്ഷത്രിയരും സംഹരിയ്ക്കപ്പെട്ടെന്നും ഇപ്പോൾ ദുര്യോധനനും ഭീമനുമായുള്ള ദ്വന്ദ്വയുദ്ധം നടന്നുകൊണ്ടിരിയ്ക്കുകയാണെന്നും മനസ്സിലാക്കി. ഭീമനേയും ദുര്യോധനനേയും യുദ്ധത്തിൽ നിന്നും വിരമിപ്പിയ്ക്കാൻ വേണ്ടി ബലരാമൻ കുരുക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു.

ബലരാമനെക്കണ്ട് നകുലസഹദേവന്മാരും, അർജുനനും, കൃഷ്ണനും യുധിഷ്ഠിരനും എല്ലാവരും അദ്ദേഹത്തെ നമസ്കരിച്ചു. യുദ്ധം ചെയ്തുകൊണ്ടിരുന്ന ഭീമനോടും ദുര്യോധനനോടും ബലരാമൻ ഇപ്രകാരം പറഞ്ഞു: "ഹേ ദുര്യോധനാ, ഹേ ഭീമസേനാ, നിങ്ങൾ രണ്ടാളും സമാനബലമുള്ളവരാണ്. എന്തെന്നാൽ ഭീമനു ശരീരബലം കൂടുതലാണെങ്കിലും ദുര്യോധനനു ഗദായുദ്ധത്തിൽ കൂടുതൽ ശിക്ഷണം ലഭിച്ചിട്ടുണ്ട്. അതുകൊണ്ട് നിങ്ങൾ രണ്ടുപേരിൽ ഒരാൾക്കും ജയമൊ പരാജയമൊ ഉണ്ടാകുമെന്നു





തോന്നുന്നില്ല. അതുകൊണ്ട് ഈ നിഷ്ഫലയുദ്ധത്തിൽ നിന്നും നിങ്ങൾ വിരമിയ്ക്കുക."

ബലരാമന്റെ വാക്കു രണ്ടു കൂട്ടർക്കും ഹിതകർമായിരുന്നെങ്കിലും അവരുടെ പരസ്പരവൈരത്തെ ഓർക്കുകയാൽ അവർ ബലരാമൻ പറഞ്ഞത് അനുസരിച്ചില്ല. അതിനാൽ അവരുടെ പ്രാരബ്ധംപോലെ നടക്കട്ടെയെന്നു കരുതി ബലരാമൻ ദ്വാരകയ്ക്കും പോയി. ഉഗ്രസേനനും ജ്ഞാതിബന്ധുക്കളും അദ്ദേഹത്തെ യഥായോഗ്യം സ്വീകരിച്ച് സത്കരിച്ചു. പിന്നെ ബലരാമൻ നൈമിഷാരണ്യത്തിൽ ചെന്നു ഋഷികളെ ക്കൊണ്ട് ആനന്ദപൂർവം യജ്ഞം ചെയ്യിച്ചു.

**തേഭ്യോ വിശുദ്ധവിജ്ഞാനം ഭഗവാൻ വ്യതരദ് വിഭുഃ**
**യേനൈവാത്മന്യദോ വിശ്വമാത്മാനം വിശ്വഗം വിദുഃ.**

(10.79.31.)

സർവസമർഥനായ ഭഗവാൻ ബലരാമൻ ആ ഋഷികൾക്കു വിശുദ്ധ തത്ത്വജ്ഞാനത്തെ ഉപദേശിച്ചു. അതുകൊണ്ട് അവർക്കു സമ്പൂർണവിശ്വത്തെ തന്നിലും തന്നെ അഖിലവിശ്വത്തിലും അനുഭവപ്പെടാൻ തുടങ്ങി.

ദശമസ്കന്ധത്തിലെ ഇവിടംവരെയുള്ള കഥകളുടെ സാരം നോക്കിയാൽ ആദ്യം വൈശ്യരുടെയും സ്ത്രീകളുടെയും ഭക്തിയെ കാണിച്ചിരിയ്ക്കുന്നു. അവരിൽ തമോഗുണം കൂടുതലാകയാൽ വിചാരശക്തി കുറവാണ്. അവർക്ക് അടിയ്ക്കടി ഭഗവാന്റെ കൃപ ആവശ്യമായി വരുന്നു. അതുകൊണ്ട് അവർ ഭഗവാന്റെ കൃപയാൽ ഉദ്ധരിയ്ക്കപ്പെടുന്നു.

അതിനുശേഷം ദശമത്തിന്റെ ഉത്തരാർധത്തിൽ രാജാക്കന്മാരുടെയും റാണിമാരുടെയും ഉദ്ധരണത്തെപ്പററിയുള്ള കഥ വരുന്നു. അവർ ഭഗവാനെ ശരണം പ്രാപിച്ചുകൊണ്ടും യജ്ഞങ്ങൾ ചെയ്തും ഭഗവാനെ പ്രാപിച്ചിട്ട് ഒടുവിൽ മുള്ളുകൊണ്ടു മുള്ളെടുത്തു കളഞ്ഞിട്ട് രണ്ടു മുള്ളും എറിഞ്ഞുകളയുന്നതുപോലെ സാത്വികവൃത്തിയാൽ രാജസവൃത്തിയെ നശിപ്പിയ്ക്കുന്നു. ഇതാണ് മഹാഭാരതത്തിന്റെ രൂപകം. ഇത്രയും കഴിഞ്ഞാൽ ഈ അധ്യായത്തിൽ ഒടുവിൽ ബലരാമൻ ഉപദേശിച്ചതായ ജ്ഞാനം പ്രകടമാകും. അതു സത്വഗുണത്തിന്റെ ആരംഭമാണ്. ഇങ്ങനെയുള്ള ജ്ഞാനം ദൃഢമായിരിയ്ക്കാൻ ഇന്ദ്രിയദമനവും വൈരാഗ്യവും വേണം. ദാരിദ്ര്യത്തെ ഭയപ്പെടരുത്. ദൈവീപ്രകൃതിയെ പാലിയ്ക്കണം. അതുകൊണ്ടിനി സാത്വികഭക്തന്മാരുടെ കഥ പറയാൻ പോകുകയാണ്. അതിനുശേഷം നിർഗുണബ്രഹ്മത്തിന്റെ സാക്ഷാത്കാരത്തിനുള്ള ഉപായം വേദസ്തുതിയിലും പറയും. ഇപ്രകാരം ദശമസ്കന്ധം എല്ലാ പ്രകാരത്തിലുമുള്ള ഭക്തന്മാർക്കു മോക്ഷത്തിനുള്ള വഴിയെ കാണിയ്ക്കുന്ന കഥകളാണ് പറയുന്നത്. പാലിൽ വെണ്ണയെന്നവിധം ഇതിലെ കഥാഭാഗത്തെക്കാൾ അതിന്റെ അധ്യാത്മ തത്ത്വത്തെയാണ് കൂടുതൽ ശ്രദ്ധിയ്ക്കേണ്ടത്.



# പ്രകരണം പതിനെട്ട്

## ഇന്ദ്രിയദമനരൂപിയായ സുദാമാവ്

ഭഗവാൻ സാന്ദീപനിയുടെ അടുത്തു വേദധ്യയനം ചെയ്തിരുന്ന കാലത്തു പലരും കൂടെ പഠിച്ചിട്ടുണ്ടാകാമെങ്കിലും ഒരു സുദാമാവിന്റെ പേരു മാത്രമേ ഭാഗവതത്തിൽ പറഞ്ഞിട്ടുള്ളു. അതിനാൽ ഇന്ദ്രിയദമനത്തോടുകൂടെ വേണം വേദാധ്യയനം ചെയ്യാൻ എന്നാണ് ഇതിന്റെ ആധ്യാത്മികസൂചന. വിവേകവൈരാഗ്യാദി സാധന ചതുഷ്ടയം കൂടാതെ പദാർഥശോധന ചെയ്യാൻ സാധിയ്ക്കുകയില്ല. ശ്രവണവും സാധ്യമല്ല. പിന്നെ മനനവും നിദിധ്യാസനവും എങ്ങനെ സാധിയ്ക്കാനാണ്? അതിനാൽ ഈ സാധന ചതുഷ്ടയത്തിന്റെ സ്വരൂപം കാണിയ്ക്കാൻ വേണ്ടി 80-ാം അധ്യായം കൊണ്ട് സുദാമാവിന്റെ കഥ ആരംഭിയ്ക്കുന്നു. ഇവിടെ ഒരേ കാര്യം പല പ്രാവശ്യം ആവർത്തി യ്ക്കുന്നെങ്കിൽ അത് ജ്ഞാനത്തിന്റെ ദൃഢതയ്ക്കുവേണ്ടിയാണെന്നു മനസ്സിലാക്കണം. മായയും മനുഷ്യരെ അടിയ്ക്കടി ഉപദ്രവിയ്ക്കുന്നുണ്ട്. അതുകൊണ്ട് ജ്ഞാനവൈരാഗ്യങ്ങളുടെ ആവർത്തിയും ആവശ്യ മാണ്. ഉപനിഷത്തിൽ **'തത്ത്വമസി'** മഹാവാക്യം ഒൻപതു പ്രാവശ്യം ശ്വേതകേതുവിനോട് ആവർത്തിച്ചു പറഞ്ഞിരിയ്ക്കുന്നു.

ശ്രീമദ്ഭാഗവതത്തിലെ മുഖ്യവിഷയം ഭക്തിയും ജ്ഞാനവും വൈരാഗ്യവുമാണ്. അഥവാ ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളെ ജാഗ്രത്താക്കാൻവേണ്ടി പറഞ്ഞിട്ടുള്ള ഭഗവത്കഥയാണ്. അതുകൊണ്ടു ഭാഗവത സപ്താഹം കേൾക്കാൻ ഇരിയ്ക്കു ന്നവരുടെ ജ്ഞാനവും വൈരാഗ്യവും ഏഴു ദിവസംകൊണ്ടു ജാഗ്രത്താകണം എന്നു സൂചിപ്പിയ്ക്കുന്നു. ആദ്യത്തെ കഥകളിൽ ഭക്തിവിഷയം മുഖ്യമായിരുന്നു. ഇടയ്ക്കിടയ്ക്കു ജ്ഞാനവൈരാഗ്യങ്ങളുടെ കാര്യവും പറഞ്ഞിട്ടുണ്ട്. ജരാസന്ധരൂപിയായ പ്രാരബ്ധകർമത്തിനു ശക്തി കുറയുകയാൽ രാജസൂയ യജ്ഞരൂപിയായ രജോഗുണത്തേയും ജയിയ്ക്കാൻ സാധിച്ചു. അതുകൊണ്ടിനി ജ്ഞാന വൈരാഗ്യങ്ങളെപ്പററി കൂടുതൽ പ്രതിപാദിച്ചു കാണും. ഭക്തി ഗൗണമായിട്ടും ഇടയ്ക്കിടയ്ക്കുപ്രതിപാദിയ്ക്കുന്നുണ്ടാകും. ജ്ഞാന വൈരാഗ്യങ്ങളുടെ ആവശ്യം വരുന്നിടത്തെല്ലാം ഗുരുവിന്റെ ആവശ്യവും ഉണ്ടെന്നു കാണാം. അതായതു ഭക്തിയ്ക്കു ഗുരുവിന്റെ ആവശ്യത്തെക്കാൾ ഭഗവാന്റെ അനുഗ്രഹമാണാവശ്യം. ജ്ഞാനത്തിനു ഗുരുവിന്റെ ആവശ്യമാണ് പ്രത്യേകിച്ചു വേണ്ടത്. ഭഗവാൻ ശ്രീകൃഷ്ണനും ജ്ഞാനത്തിനുവേണ്ടി സാന്ദീപനിയുടെ അടുത്തു പോയിരുന്നു. അദ്ദേഹത്തിന്റെ സഹപാഠിയായിരുന്നു ഇന്ദ്രിയദമനരൂപിയായ സുദാമാവ്. അദ്ദേഹത്തിന്റെ കഥയാണ് ഈ 80-ാം അധ്യായത്തിൽ പറയുന്നത്. ഭഗവാന്റെ കഥ രണ്ടു വിധത്തിൽ പറയാം. വേദാന്തത്തിൽ മായയെ നിഷേധിച്ചു ഭഗവത്തത്ത്വത്തെ സ്പഷ്ടമാക്കിയിരിയ്ക്കുന്നു. ഭക്തിമാർഗത്തിൽ ഭഗവാന്റെ ഗുണഗാനം ചെയ്ത്, വിധിമുഖേന ഭഗവത് പ്രാപ്തിയുടെ മാർഗം കാണിയ്ക്കുന്നു. ശുകദേവനോടു പരീക്ഷിത്തു പറയുന്നു:

**"സാ വാഗ് യയാ തസ്യ ഗുണാൻ ഗൃണീതേ**
**കരൗ ച തത്കർമകരൗ മനശ്ച**
**സ്മരേദ് വസന്തം സ്ഥിരജംഗമേഷു**
**ശൃണോതി തത്പുണ്യകഥാഃ സ കർണഃ.**

**ശിരസ്തു തസ്യോഭയലിംഗമാനമേ-**
**ത്തദേവ യത് പശ്യതി തദ്ധി ചക്ഷുഃ**
**അംഗാനി വിഷ്ണോരഥ തജ്ജനാനാം**
**പാദോദകം യാനി ഭജന്തി നിത്യം."** (10.80.3,4.)

ഏതൊരു വാണികൊണ്ടാണോ ഭഗവാന്റെ ഗുണഗാനം ചെയ്യുന്നത് അതാണ് യഥാർഥവാണി. ഭഗവാന്റെ സേവയ്ക്കുപകരിയ്ക്കുന്ന കരങ്ങളാണ് യഥാർഥത്തിൽ കരങ്ങൾ. സകല ചരാചരപ്രാണികളുടേയും നിവാസസ്ഥാനമായ ഭഗവാനെ സ്മരിയ്ക്കുന്ന മനസ്സാണ് യഥാർഥ മനസ്സ്. ഭഗവാന്റെ പുണ്യകഥകളെ കേൾക്കുന്ന ചെവികളാണ് യഥാർഥത്തിൽ ചെവികൾ. ചരാചരജഗത്തിനേയും ഭഗവാന്റെ ചലവും അചലവുമായ പ്രതിമകളാണെന്നു കരുതി നമസ്കരിയ്ക്കുന്ന ശിരസ്സാണ് യഥാർഥത്തിലുള്ള ശിരസ്സ്. സർവത്ര ഭഗവാന്റെ വിഗ്രഹത്തെ കാണുന്ന കണ്ണുകളാണ് യഥാർഥത്തിലുള്ള കണ്ണുകൾ. ശരീരത്തിന്റെ ഏതൊരംഗമാണോ ഭഗവാന്റേയും ഭഗവദ്ഭക്തരുടേയും ചരണോദകത്തെ സേവനം ചെയ്യുന്നത് ആ അംഗമാണ് യഥാർഥത്തിലുള്ള അംഗം. വാസ്തവത്തിലും ഭഗവാന്റെയാകുന്നതിലാണ് സാഫല്യം. അതുകൊണ്ടിനി എന്നെ അനന്തവീര്യനായ ഭഗവാൻ ശ്രീകൃഷ്ണന്റെ അന്യപരാക്രമങ്ങളുടെ കഥയെ കേൾപ്പിച്ചാലും.

പരീക്ഷിത്തിന്റെ ഈദൃശമായ വാക്കു കേൾക്കയാൽ ശുകദേവന്റെ മനസ്സ് കുറച്ചു നേരത്തേയ്ക്കു ഭഗവാനിൽ ലയിച്ചുപോയി. പിന്നീടദ്ദേഹം ഇപ്രകാരം കഥ ആരംഭിച്ചു:

ഹേ രാജാവേ! ഭഗവാനു പരമമിത്രമായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം ബ്രഹ്മജ്ഞാനിയും, വിഷയവിരക്തനും, ജിതേന്ദ്രിയനും, ശാന്തനുമായിരുന്നു. അദ്ദേഹം ഗൃഹസ്ഥാശ്രമിയായിരുന്നെങ്കിലും പ്രാരബ്ധവശാൽ കിട്ടുന്നതുകൊണ്ടു ജീവിതനിർവഹണം കഴിച്ചിരുന്നു. ദാരിദ്ര്യപീഡയാൽ ആ ദമ്പതികൾ ജീർണവസ്ത്രധാരികളും കൃശശരീരികളുമായിരുന്നു. (10.80.7.)

മേല്പറഞ്ഞതിൽനിന്നും ഗൃഹസ്ഥാശ്രമികളിലും ബ്രഹ്മജ്ഞാനികളുണ്ടാകുമെന്നു കാണിയ്ക്കുന്നു. പക്ഷെ അവർ ജിതേന്ദ്രിയരും വിരക്തരുമായിരിയ്ക്കണം. ശ്രീരാമകൃഷ്ണപരമഹംസൻ ഗൃഹസ്ഥനായിരുന്നെങ്കിലും ബ്രഹ്മ



ജ്ഞാനിയായിരുന്നു. സുദാമാവിനെ ''ബ്രഹ്മവിത്തമ''നെന്നു വിശേഷിപ്പിച്ചിട്ടുണ്ട്. അതിന്റെ അർത്ഥം അദ്ദേഹം ഉത്തമനായ ബ്രഹ്മജ്ഞാനിയായിരുന്നു എന്നാണ്. ബ്രഹ്മജ്ഞാനിയ്ക്കു ധനസമ്പാദനത്തിൽ ഇച്ഛയുണ്ടാകുന്നില്ല. പ്രാരബ്ധത്താൽ കിട്ടുന്നതുകൊണ്ടു തൃപ്തനാകുന്നു. ദാരിദ്ര്യം ബ്രഹ്മ ജ്ഞാനിയ്ക്ക് ഒരു ഭൂഷണമാണ്. വൈരാഗ്യം ജ്ഞാനിയുടെ സഹജലക്ഷണമാണ്.

ഒരു ദിവസം ദാരിദ്ര്യദുഃഖത്താൽ വിറച്ചുകൊണ്ടു സുദാമാവിന്റെ പതിവ്രതയായ ഭാര്യ ഭർത്താവിനോടിപ്രകാരം പറഞ്ഞു: ''ഹേ ബ്രഹ്മൻ! അവിടുത്തെ മിത്രം സാക്ഷാൽ ലക്ഷ്മീപതിയാണ്. യദുനാഥനായ ഭഗവാൻ ബ്രാഹ്മണഭക്തനുമാണ്. വിശേഷിച്ച് അദ്ദേഹം ശരണാഗത വത്സലനും സാധുക്കൾക്ക് ഏകമാത്രാവലംബവുമാണ്. അതുകൊണ്ട് അവിടുന്നു ദ്വാരകവരെ ഒന്നു പോയിവരണം. നമ്മൾ ദാരിദ്ര്യത്താൽ ദുഃഖികളാണെന്നു ഭഗവാൻ അറിയുമ്പോൾ നമ്മൾക്കു വളരെ ഏറെ ധനം തരാതിരിക്കുകയില്ല. ഭഗവാൻ യാദവരുടെ പതിയും തന്റെ ശരണാഗതർക്കു തന്നെപ്പോലും കൊടുക്കുന്നവനുമാണ്. (അതായത് ചൈതന്യം കൊടുക്കുന്നു.) അന്നേരം തന്റെ ഭക്തന്മാർക്കു വിശേഷിച്ചഭിലഷണീയമല്ലാത്ത അർത്ഥം അഥവാ കാമം നൽകുന്നതിലെന്താണാശ്ചര്യം?'' ഇപ്രകാരം തന്റെ ഭാര്യ പല പ്രാവശ്യം അഭ്യർത്ഥിച്ചപ്പോൾ സുദാമാവിനു തോന്നി, **''അയം ഹി പരമോ ലാഭ ഉത്തമശ്ലോക ദർശനം''** എന്ന്.(10.80.12.) അതായത് ഉത്തമശ്ലോകനായ ഭഗവാന്റെ ദർശനം ലഭിയ്ക്കുക ഒരു വലിയ ലാഭമാണ്. അതുകൊണ്ട്, ദ്വാരകയ്ക്കു പോകാമെന്നു സുദാമാവ് തീർച്ചയാക്കി. എന്നിട്ടു ഭാര്യയോടു ഭഗവാനു കാഴ്ചയായി വയ്ക്കാൻ ഗൃഹത്തിൽ വല്ലതുമുണ്ടെങ്കിൽ കൊണ്ടുവരാൻ പറഞ്ഞു. അപ്പോൾ ബ്രാഹ്മണസ്ത്രീ അടുത്ത വീട്ടിൽ നിന്നും നാലു പിടി അവിൽ യാചിച്ചു കൊണ്ടുവന്ന് ഒരു പഴയ വസ്ത്രക്കഷണത്തിൽ കെട്ടി ഭഗവാനു കാഴ്ച വയ്ക്കാൻ കൊടുത്തയച്ചു. അതുംകൊണ്ടു ബ്രാഹ്മണൻ ദ്വാരകയ്ക്കു പുറപ്പെട്ടു. വഴിയിൽ അദ്ദേഹം വിചാരിയ്ക്കാൻ തുടങ്ങി: ''എനിയ്ക്കു ഭഗവാന്റെ ദർശനം എങ്ങനെയുണ്ടാകും?'' ഇങ്ങനെയുള്ള ദാരിദ്ര്യസ്ഥിതിയിലും ബ്രഹ്മജ്ഞാനിയ്ക്കു ലക്ഷ്മിയുടെ വിചാരം ഉണ്ടാകുന്നില്ല. ഇങ്ങനെയുള്ള ബ്രാഹ്മണർക്കായിരുന്നു ഭാരതഭൂമിയിൽ ആദ്യത്തെ സ്ഥാനം നല്കിയിരുന്നത്. ഗൃഹസ്ഥാശ്രമത്തെ പരമാർത്ഥത്തിനു വേണ്ടി സാധന ചെയ്യാനുള്ള ആശ്രമമാണെന്നറിയണം. ഗൃഹസ്ഥാശ്രമം ഫലമല്ല, സാധനയാണ്. ഭോഗ ത്താൽ ശക്തിക്ഷയമുണ്ടാകും. അതിനാൽ ഭോഗത്തിൽ സംയമം വേണം. ജ്ഞാനത്താൽ വിഷയ നിവൃത്തിയുണ്ടാ കും. വിഷയങ്ങളുടെ ഉല്പത്തി അജ്ഞാനത്താലാണുണ്ടാകുന്നത്. ശ്രീമദ് ഭാഗവതം പറയുന്നത്: നിഃസങ്കല്പത്താൽ കാമത്തേയും തത്ത്വചിന്തനംകൊണ്ടു ഭയത്തേയും യോഗ ത്തിലുണ്ടാകുന്ന വിഘ്നങ്ങളെ മൗനംകൊണ്ടും ജയിയ്ക്കണമെന്നാണ്. രജോഗുണതമോഗുണങ്ങളെ സത്വഗുണത്താലും സത്വഗുണത്തെ ഉപരതിയാലും ജയിയ്ക്കാം. ബ്രഹ്മജ്ഞാനികൾക്കു ജീവിതത്തിലുണ്ടാകുന്ന സകലസംഭവങ്ങളേയും സമതയോടെ നേരിടാനുള്ള ശക്തിയുണ്ട്.

സുദാമാവ് ദ്വാരകയിലെത്തി മൂന്നു വാതിലുകളും കടന്നു. ഇവിടെ മൂന്നു വാതിലുകൾ എന്നു പറഞ്ഞിരിയ്ക്കുന്നതു മൂന്നു ഗുണങ്ങളെയാണ്. ഗുണാതീതനായാലേ ഭഗവാന്റെ സ്ഥാനത്ത് (ശുദ്ധസ്വരൂപത്തിൽ) എത്താൻ സാധിയ്ക്കൂ.

പിന്നീടു സുദാമാവ് ഭഗവാന്റെ പതിനാറായിരത്തെട്ടു റാണിമാരുടെ ഗൃഹങ്ങളിൽ ഒന്നിൽ പ്രവേശിച്ചു. അപ്പോൾ അദ്ദേഹം പരമാനന്ദത്തിൽ മുങ്ങിപ്പോയിരുന്നു.(10.80.17.) ദ്വാരക വിജ്ഞാനമയകോശമാണെന്നു കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞു. അത് യോഗികൾക്കുചിതമായ മഹത്തത്ത്വം അഥവാ സമഷ്ടിബുദ്ധിയുടേയുംസിദ്ധികളുടെയും സ്ഥാനമാണ്.

ദൂരെനിന്നും സുദാമാവു വരുന്നതു കണ്ട്, തന്റെ പ്രിയയുടെ കട്ടിലിൽ ഇരുന്ന ഭഗവാൻ പെട്ടെന്നെഴുനേറ്റ് ഓടിച്ചെന്നു തന്റെ രണ്ടു കൈകൊണ്ടും കെട്ടിപ്പിടിച്ച് ആലിംഗനം ചെയ്തു. തന്റെ പ്രിയസഖാവായ ബ്രഹ്മർഷിയുടെ അംഗസ്പർശത്താലുണ്ടായ ആനന്ദംകൊണ്ടു ഭഗവാന്റെ കണ്ണുകളിൽനിന്നും ആനന്ദാശ്രു ഒഴുകിപ്പോയി. ഒരു ബ്രഹ്മജ്ഞാനിയ്ക്കു വേറൊരു ബ്രഹ്മജ്ഞാനിയെ കാണുമ്പോൾ ഇങ്ങനെയുള്ള ആനന്ദം ഉണ്ടാകുന്നു.

പിന്നെ ഭഗവാൻ തന്റെ മിത്രത്തെ കട്ടിലിൽ ഇരുത്തി പൂജാസാമഗ്രികളെ കൊണ്ടുവന്ന് അദ്ദേഹത്തിന്റെ കാലു കഴുകി. സർവരേയും പവിത്രരാക്കുന്ന ഭഗവാൻ സുദാമാവിന്റെ ചരണോദകത്തെ തന്റെ ശിരസ്സിൽ ധരിച്ചു. പിന്നെ സുദാമാവിനെ ചന്ദനം, കുങ്കുമം, ധൂപദീപം മുതലായവ കൊണ്ടും പൂജിച്ചശേഷം താംബൂലാദികളും നൽകി, 'അവിടുന്നു വന്നതു വളരെ നന്നായി' എന്നു പറഞ്ഞു സ്വാഗതം ചെയ്തു.

ഭഗവാന് ജ്ഞാനികളായ ഭക്തന്മാർ എത്ര പ്രിയരാണെന്നു കാണിയ്ക്കുന്നു. ജീർണവസ്ത്രം ധരിച്ച, മെലിഞ്ഞു വിയർത്തു മലിനമായ സുദാമാവിന്റെ ശരീരത്തെ സാക്ഷാൽ ലക്ഷ്മീദേവിയായ രുഗ്മിണി ചാമരംകൊണ്ടു വീശിക്കൊണ്ടുനിന്നു. ഒരു ഭിക്ഷുകനെ ഭഗവാൻ ഇപ്രകാരം സന്തോഷപൂർവം പൂജിയ്ക്കുന്നതു കണ്ട്, ആശ്ചര്യം തോന്നി. അവർ പരസ്പരം പറയാൻ തുടങ്ങി: ''ഈ ദരിദ്രനും അവധൂതനുമായ ഭിക്ഷുകൻ എന്തു പുണ്യം ചെയ്തിരിയ്ക്കണം, സാക്ഷാൽ ലക്ഷ്മിയുടെ ആശ്രയസ്ഥാനമായ ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ ശയ്യയിൽ നിന്നും ലക്ഷ്മിയെ ത്യജിച്ചിട്ടു സ്വന്തം ജ്യേഷ്ഠനെ എന്ന വിധം ആലിംഗനം ചെയ്തു സത്ക്കരിയ്ക്കാൻ!''(10.80.26.)



ഈ ഭാഷ ഏതെങ്കിലും സാത്വികപ്രകൃതിക്കാർക്ക് സുദാമാവിനെപ്പോലുള്ള ഭക്തനാകാൻ ഇച്ഛയുണ്ടാക്കത്തക്കതാണ്. ഇത്തരം ഭാഷ ബ്രഹ്മസംബന്ധത്തിനു വളരെ ഉചിതമാണ്. ഇതു വിധിമുഖഭാഷയാണ്. ഇത്തരം ഭാഷ കൊണ്ടു ഭേദത്തെ അഭേദമാക്കാൻ എളുപ്പമുണ്ട്. അധ്യാത്മഭാവത്തിൽ നോക്കിയാലും **"സ്വദേശേ പൂജ്യതേ രാജാ വിദ്വാൻ സർവത്ര പൂജ്യതേ"** എന്നാണ് പറയുന്നത്. അതായതു രാജാവു സ്വന്തം ദേശത്തുമാത്രമേ പൂജിയ്ക്കപ്പെടുന്നുള്ളു. പക്ഷെ വിദ്വാൻ സർവത്ര പൂജിയ്ക്കപ്പെടുന്നു.

പിന്നെ ഭഗവാൻ സുദാമാവിന്റെ കൈയ്യും പിടിച്ചു കൊണ്ട്, ഗുരുകുലത്തിൽ പഠിച്ചിരുന്ന കാലത്തെപ്പററി സംസാരിയ്ക്കാൻ തുടങ്ങി. ഭഗവാൻ: ഹേ ബ്രഹ്മൻ! ഹേ സർവജ്ഞ! ഗുരുദക്ഷിണ കൊടുത്തു ഗുരുകുലത്തിൽ നിന്നും തിരിച്ചുപോന്നശേഷം അവിടുത്തേയ്ക്ക് അനുകൂലയായ സ്ത്രീയെ വിവാഹം ചെയ്തോ ഇല്ലയോ ?

**പ്രായോ ഗൃഹേഷു തേ ചിത്തമകാമവിഹതം തഥാ**
**നൈവാതിപ്രീയസേവിദ്വൻധനേഷുവിദിതംഹി**(10.80.29.)

അവിടുത്തെ ചിത്തം ഗൃഹത്തിൽ ഇരിയ്ക്കുന്നെങ്കിലുംവിഷയ ഭോഗങ്ങളിൽ ആസക്തമല്ലെന്നും അവിടുത്തേയ്ക്കു ധനാദിയിൽ പ്രീതിയില്ലെന്നും എനിയ്ക്കറിയാം.

**കേചിത് കുർവന്തി കർമാണി കാമൈരഹതചേതസഃ**
**ത്യജന്തഃപ്രകൃതീർദൈവീർയഥാഹംലോകസംഗ്രഹം."**

ഭഗവാന്റെ മായാനിർമിതമായ വിഷയവാസനകളെ ത്യജിച്ചവരെയും ചിത്തത്തിൽ നിശ്ശേഷം വിഷയവാസനയില്ലെങ്കിലും എന്നെപ്പോലെ കേവലം ലോകസംഗ്രഹത്തിനു വേണ്ടിമാത്രം കർമം ചെയ്തുകൊണ്ടിരിയ്ക്കുന്നവരെയും ഈ ലോകത്തു അപൂർവമായേ കാണാറുള്ളൂ. (10.80.30.)

ഇവിടെ ഭാവാർഥം, ഗൃഹസ്ഥാശ്രമം വളരെ വികടമായ ഒരാശ്രമമാണ്. അതിൽ അധികം പേരും, സ്ത്രീ, പുത്രൻ, ഗൃഹം, ധനം, കീർത്തി മുതലായതിൽ മോഹിച്ചു പോകുന്നു. എങ്കിലും ഈ ആശ്രമത്തിൽ ചില ജ്ഞാനഭക്തന്മാർ സംയമത്തോടുകൂടെയിരുന്ന്, ജീവിതം മററു ഗൃഹസ്ഥന്മാർക്ക് ആദർശമാകത്തക്കവിധം നയിയ്ക്കാറുണ്ട്. ജീവിതം ഒരു കലയാണ്. കലയിൽ തന്റെ ആത്മാവിനെ കാണുക ഒരു യഥാർഥ ഭക്തന്റെ ലക്ഷണമാണ്. മററുള്ളവരോടു വർത്തമാനം പറയാനിടയാകുമ്പോൾ ഏതു കാര്യത്തിലാണോ പരസ്പരം യോജിപ്പുള്ളത് ആ കാര്യത്തെപ്പററി ആദ്യം സംസാരിയ്ക്കണം. എതിർകക്ഷിയ്ക്കു സമ്മതം മൂളാനുള്ള ശീലം വന്നുപോയാൽ പിന്നെ അവർക്ക് എതിർപ്പുള്ള കാര്യമാണെങ്കിൽക്കൂടിയും സമ്മതം മൂളും. പക്ഷെ അവർക്കൊരു പ്രാവശ്യം വിസമ്മതിയ്ക്കാനുള്ള ശീലം വന്നുപോയാൽ നിങ്ങൾ പറയുന്നതു ശരിയാണെങ്കിൽ പോലും എതിർകക്ഷി വിസമ്മതിയ്ക്കുകയേ ചെയ്യൂ. ഹിന്ദുധർമത്തിൽ അവകാശത്തെക്കാൾ ചുമതലയ്ക്കാണ് കൂടുതൽ പ്രാധാന്യം നൽകിയിരിയ്ക്കുന്നത്. അവകാശത്തിനു പ്രാധാന്യം കൂടിയാൽ ചുമതലാബോധം ഉണ്ടായിരിയ്ക്കുകയില്ല. അങ്ങനെയുള്ളവരുടെ ജീവിതവും കലുഷിതമായിരിയ്ക്കും. ഗൃഹസ്ഥാശ്രമത്തിൽ ചിലപ്പോൾ ഒന്നുരണ്ടു കടമകൾ ഒന്നിച്ചു ഒരേസമയത്തു ചെയ്യേണ്ടതായി വന്നേയ്ക്കാം. അങ്ങനെയുള്ള അവസരങ്ങളിൽ പലരും വിഷമിയ്ക്കാറുണ്ട്. സഹനശീലമുള്ളവരാണെങ്കിൽ ഇങ്ങനെയുള്ള വിഷമതകളെ കടക്കാൻ ഏതെങ്കിലും പുതിയ വഴി കണ്ടു പിടിയ്ക്കും. സ്വയം തനിയ്ക്കു സകലസുഖവും സൗകര്യങ്ങളും വേണമെന്നിച്ഛിയ്ക്കുന്നവർക്കു യഥാർഥമായ മാർഗം കണ്ടുപിടിക്കാൻ സാധിയ്ക്കുകയില്ല. ഉത്തമജീവിതം നയിയ്ക്കാൻ കല്ലും മുള്ളുമുള്ള വഴിയേ കടക്കേണ്ടി വരും. ഗൃഹസ്ഥാശ്രമവും ഒരാശ്രമമാണ്. അത് കാമക്രോധാദികളെ ക്രമേണ ജയിയ്ക്കാനുള്ള ഒരാശ്രമമാണ്. അത് ഉത്തമ സംസ്കാരമുള്ള പ്രജകളെ സൃഷ്ടിച്ചശേഷം അവസാനം നാരായണ സ്മരണയുണ്ടാകത്തക്ക വിധം ജീവിക്കാനുള്ള ആശ്രമമാണ്. അതിനാൽ ധനശുദ്ധിയുണ്ടായിരിയ്ക്കണം. വ്യാപാരികളുടെ വ്യാപാരം നീതിയുക്തമായിരിയ്ക്കണം. യജമാനൻ വേലക്കാരനെ തിരസ്കരിയ്ക്കരുത്. വേലക്കാരനും യജമാനനു സന്തോഷമുണ്ടാകുന്നവിധം സേവ ചെയ്യണം. വേലക്കാർക്കും ന്യായമായ വേതനം കൊടുക്കണം. ഗൃഹസ്ഥാശ്രമികൾ സംഗത്തെപ്പററി പ്രത്യേകിച്ചു സൂക്ഷിയ്ക്കണം. കാമക്രോധാദി ദോഷങ്ങൾ അധികമുള്ളവരുമായി ഇടപെടരുത്. കാമക്രോധാദികൾ വർധിയ്ക്കുന്ന വിധമുള്ള ദൃശ്യങ്ങൾ (*സിനിമാ* ആദി) കാണുകയോ കുടുംബാംഗങ്ങളെ കാണിയ്ക്കുകയോ ചെയ്യരുത്. വീടുകളിലും വിദ്യാലയങ്ങളിലും നൽകുന്ന ശിക്ഷണം ധർമത്തിൽ രുചിയുളവാക്കത്തക്കതും, സദാചാരത്തിൽ പ്രീതിവരുത്തുന്നതും ആയിരിയ്ക്കണം.അതുപോലെ ദീനരിൽ കാരുണ്യവും തന്നെക്കാൾ വൃദ്ധരായവരിൽ ആദരവുമുണ്ടാകത്തക്കതും ആയിരിയ്ക്കണം. ഗൃഹകൃത്യങ്ങളിൽ ഉത്സാഹമുളവാക്കുന്നതും ലോകസേവയിൽ താല്പര്യം വളർത്തുന്നതുമായിരിയ്ക്കണം. ഭോഗവിലാസങ്ങളിൽ വൈരാഗ്യം ജനിയ്ക്കത്തക്കതും ഈശ്വരനിൽ ശ്രദ്ധയെ ഉണ്ടാക്കുന്നതുമായിരിയ്ക്കണം. ഇത്തരം ശിക്ഷണങ്ങൾക്കു പണ്ടു ഗുരുകുലങ്ങളുടെ ഏർപ്പാടുണ്ടായിരുന്നു. അവിടെ ആത്മജ്ഞാനം ഉപദേശിച്ചിരുന്നു. അങ്ങനെ അജ്ഞാനരൂപിയായ അന്ധകാരം ജീവനിൽ നിന്നും നീങ്ങിപ്പോയിരുന്നു. ഇതേപ്പററി ഓർമിപ്പിച്ചുകൊണ്ടു ഭഗവാൻ ശ്രീകൃഷ്ണൻ സുദാമാവിനോടു ചോദിയ്ക്കുന്നു:

**കച്ചിത്ഗുരുകുലേവാസം ബ്രഹ്മൻ സ്മരസി നൗ യതഃ**
**ദ്വിജോവിജ്ഞായ വിജ്ഞേയം തമസഃ പാരമശ്നുതേ.**

ഹേ ബ്രഹ്മൻ! നാം ഗുരുകുലത്തിൽ കഴിഞ്ഞിരുന്ന കാലത്തെ ഓർക്കുന്നുണ്ടോ? വാസ്തവത്തിലും ദ്വിജാദികൾക്കു ഗുരുകുലത്തിൽ നിന്നുതന്നെയാണ് ജ്ഞാതവ്യവസ്തുവിന്റെ ജ്ഞാനമുണ്ടാകുന്നത്. അതുകൊണ്ടാണവർക്കു അജ്ഞാനാന്ധകാരത്തെ കടക്കാൻ സാധിയ്ക്കു

ന്നതും.

ഇവിടെ 'ദ്വിജൻ'എന്നു വച്ചാൽ രണ്ടുപ്രാവശ്യം ജനിയ്ക്കുന്നവൻ എന്നാണർഥം. ഒരിയ്ക്കൽ ശരീരംകൊണ്ടും രണ്ടാമതു സംസ്കാരം കൊണ്ടും പുതിയ ജന്മം ലഭിയ്ക്കുന്നു. അതിനാൽ ഉത്തമസംസ്കാരമുള്ളവനെയാണ് ദ്വിജൻ എന്നു പറയുന്നത്.

പിന്നെ അവിദ്യാനിവൃത്തി ആത്മജ്ഞാനത്തിന്റെ പ്രാപ്തിയാണ്. ജ്ഞാനം സിദ്ധവസ്തുവാകയാൽ പ്രാപ്തവസ്തുവിന്റെ പ്രാപ്തിയാണ്. അവിദ്യ കല്പിതമാകയാൽ കല്പിതത്തിന്റെ നിവൃത്തി അധിഷ്ഠാനരൂപമാണ്. ഇതു ഗൃഹസ്ഥാശ്രമത്തിൽ ഓർമിയ്ക്കുക പ്രയാസമാണെങ്കിലും സുദാമാവിന്റേതുപോലുള്ള ആദർശവും സംയമവുമുള്ള ഗൃഹസ്ഥാശ്രമമാണെങ്കിൽ ആത്മജ്ഞാനത്തിന്റെ സ്ഫുരണം ഉണ്ടായിക്കൊണ്ടിരിയ്ക്കും. അതിനെ ബ്രഹ്മാകാരവൃത്തിയെന്നും പറയുന്നു.

ഭഗവാൻ: ഹേ ബ്രഹ്മൻ! ഗുരുവിന്റെ സ്വരൂപത്തിൽ ഉള്ളത് ഞാൻ തന്നെയാണ്. ഈ ലോകത്തു വർണാശ്രമികളിൽ ആരാണോ ഗുരുവിന്റെ ഉപദേശാനുസാരം അനായാസേന ഈ ഭവസാഗരത്തെ കടക്കുന്നത് അവരാണ് തന്റെ സ്വാർഥവും പരാർഥവും ശരിയ്ക്കറിയുന്നവർ. പിന്നെ-

**നാഹമിജ്യാപ്രജാതിഭ്യാം തപസോപശമേന വാ**
**തുഷ്യേയംസർവഭൂതാത്മാ ഗുരുശുശ്രൂഷയായഥാ.**
(10.80.34.)

ഞാൻ എല്ലാവരുടെയും ആത്മാവാണ്, എല്ലാവരുടേയും ഹൃദയത്തിൽ അന്തര്യാമിരൂപത്തിൽ വസിയ്ക്കുന്നു. ഞാൻ ഗുരുശുശ്രൂഷ കൊണ്ടു സന്തുഷ്ടനാകുന്നതുപോലെ, ഗൃഹസ്ഥധർമായ പഞ്ചമഹായജ്ഞാദികൊണ്ടോ, ബ്രഹ്മചാരിയുടെ ധർമമായ വേദാധ്യയനാദിയാലോ വാനപ്രസ്ഥധർമമായ തപസ്സിനാലോ, സന്ന്യാസധർമമായ ത്യാഗംകൊണ്ടോ തൃപ്തനാകാറില്ല.

ഇവിടം മുതൽ ഗുരുസേവയുടെ മഹിമ ആരംഭിയ്ക്കുകയാണ്. ഇനി ബ്രഹ്മജ്ഞാനത്തെപ്പററി കൂടുതൽ പ്രതിപാദിയ്ക്കാൻ തുടങ്ങും. സത്വഗുണത്തെ ഉപരതി യാൽ ജയിയ്ക്കാൻ പറയും. നിർഗുണത്തിന്റെ സാക്ഷാത്കാരം എങ്ങനെ സാധിയ്ക്കാമെന്നും പറയും. ഇതെല്ലാം മനസ്സിലാക്കിത്തരാൻ ഗുരുവിന്റെ ആവശ്യമുള്ളതിനാൽ ഇവിടെ ഗുരുവിന്റെ മഹത്ത്വത്തെ വർണിച്ചിരിയ്ക്കുകയാണ്. ഗുരുസേവയാൽ എന്തെങ്കിലും വിഷമങ്ങൾ നേരിടേണ്ടിവന്നാലും ഗുരുസേവ വിടരുത്. ഇക്കാര്യം ഓർമ്മിപ്പിച്ചുകൊണ്ട്, ഭഗവാൻ സുദാമാവിനോടു പറയുന്നു. "ഹേ മിത്രമേ! ഒരു ദിവസം ഗുരുകുലത്തിൽ താമസിച്ചിരുന്നപ്പോൾ ഗുരുപത്നി നമ്മെ വിറകു കൊണ്ടുവരാൻ വനത്തിലേയ്ക്ക യച്ചതു നീ ഓർക്കുന്നുണ്ടോ ? അന്നു നമ്മൾ ഒരു ഘോരവനത്തിൽ പ്പെട്ടുപോയതും പ്രചണ്ഡമായ കാററും മഴയും ഇടിയും, കാർമേഘത്താൽ ഘോരമായുള്ള അന്ധകാരത്തിൽ വഴി





കാണാതായതും മററും ഓർക്കുന്നുണ്ടോ? ഭൂമി ജല മയമായിപ്പോകയാൽ കുണ്ടോ കുഴിയോ ഒന്നും കാണാൻ സാധിയ്ക്കാത്തവിധം അന്നൊരു ജലപ്രളയം തന്നെ ആയിരുന്നു. കാററും മഴയും കാരണം അത്യന്തം ദുഃഖിതരായിത്തീർന്ന നമ്മൾ അചേതനരായിപ്പോയിരുന്നു. ഇരുട്ടിനാൽ ദിക്കുകൾ ഒന്നും കാണാൻ കഴിയാതെ നമ്മൾ പരസ്പരം കയ്യും പിടിച്ച് ആ വനത്തിൽ അങ്ങുമിങ്ങും നടന്നതും ഓർക്കുന്നോ? സൂര്യോദയമായപ്പോൾ ഗുരുനാഥൻ നമ്മെ അന്വേഷിച്ചു വനത്തിൽ വരുകയും നമ്മെ അത്യന്തം വ്യാകുലരായി കണ്ട് ഇങ്ങനെ പറയുകയും ചെയ്തു: "ഹേ പുത്രന്മാരെ, എനിയ്ക്കുവേണ്ടി നിങ്ങൾക്കു വളരെ കഷ്ടം അനുഭവിയ്ക്കേണ്ടിവന്നു. സകല ജീവികൾക്കും അവരവരുടെ ശരീരം അതിപ്രിയമാണ്. പക്ഷെ നിങ്ങൾ നിങ്ങളുടെ ശരീരത്തെ ഒട്ടും വകവയ്ക്കാതെ എന്റെ സേവ ചെയ്തു.

**ഏതദേവഹി സച്ഛിഷ്യൈഃകർത്തവ്യംഗുരുനിഷ്കൃതം**
**യദ്വൈവിശുദ്ധഭാവേന സർവാർഥാത്മാർപ്പണം ഗുരൗ.**
(10.80.41.)

ഗുരുവിന്റെ കടപ്പാടിൽനിന്നും മുക്തമാകാൻ വിശുദ്ധഭാവത്തോടെ സർവവും തന്റെ ശരീരം കൂടിയും ഗുരുവിന്റെ സേവയ്ക്കായി സമർപ്പിയ്ക്കയെന്നതാണ് ഒരു യഥാർഥ ശിഷ്യന്റെ കർത്തവ്യം.

ഹേ ദ്വിജന്മാരെ ഞാൻ നിങ്ങളിൽ അത്യന്തം പ്രസന്നനായിരിയ്ക്കുന്നു. നിങ്ങളുടെ ഇച്ഛകളെല്ലാം പൂർണമാകും. നിങ്ങൾക്കു ലഭിച്ചവിദ്യ ഇഹത്തിലും പരത്തിലും ഒരിയ്ക്കലും നിഷ്ഫലമാകയില്ല."

ഇപ്രകാരം ഗുരുദേവൻ നമ്മെ അനുഗ്രഹിച്ചതുമെല്ലാം നീ ഓർക്കുന്നുണ്ടോ? ഗുരുകൃപകൊണ്ടുമാത്രമാണ് മനുഷ്യരുടെ സകല മനോരഥങ്ങളും പൂർണമാകുന്നതും അവർക്കു ശാന്തിയ്ക്കധികാരികളാകാൻ കഴിയുന്നതും.

സുദാമാ: ഹേ ദേവദേവാ! ഹേ ജഗദ്ഗുരോ! സത്യസങ്കല്പനായ അവിടുത്തോടു കൂടെ ഗുരുകുലത്തിൽ അവിടുത്തെ സഹവാസം എനിയ്ക്കു ലഭിച്ചു. ഇതിൽ കൂടുതലായിട്ട് എനിയ്ക്ക് എന്തു ലഭിയ്ക്കാനാണുള്ളത്? പ്രഭോ! ഛന്ദോ മയവേദധർമം, അർത്ഥം, കാമം, മോക്ഷം ഈ ചതുർവിധപുരുഷാർഥങ്ങളുടെയും ഉത്ഭവസ്ഥാനമാണ് അവിടുത്തെ ശരീരം. ഇങ്ങനെയുള്ള അവിടുന്നു വേദാധ്യയനത്തിനുവേണ്ടി ഗുരുകുലവാസം ചെയ്യുകയെന്നത് അവിടുത്തെ ഒരു മനുഷ്യലീലയുടെ അഭിനയമല്ലാതെ പിന്നെയെന്താണ്?

അതായതു ഭഗവാൻ സ്വയം ജ്ഞാനസ്വരൂപനാണ്. എന്നിട്ടും ഭഗവാൻ ഏതെങ്കിലും ഗുരുവിന്റെ അടുത്തു ചെന്നുതാമസിച്ച്, പഠിയ്ക്കുകയെന്നത് ഒരു ആശ്ചര്യം തന്നെയാണ്. ഗുരുവിന്റേയും ഗുരുവും ജഗദ്ഗുരുവുമായ ഭഗവാനു സാന്ദീപനി എന്തു ജ്ഞാനം കൊടുത്തിരിയ്ക്കണം.

എങ്കിലും ലോകർ എങ്ങനെ ഏതു വിധം ശിക്ഷണം ശീലി യ്ക്കണമെന്നു കാണിയ്ക്കാൻ വേണ്ടി ഈ കഥ ഭാഗവത ത്തിൽ കാണിച്ചിരിയ്ക്കുകയാണ്. എന്തെന്നാൽ ഇനി ഭക്തിയുടെ പുത്രന്മാരായ ജ്ഞാന വൈരാഗ്യങ്ങൾ ജാഗ്ര ത്താകാൻ ഇരിയ്ക്കുകയാണ്. സുദാമാവിന്റെ ഈ കഥ സപ്താഹം വായിയ്ക്കുമ്പോൾ ആറാം ദിവസമാണ് വരു ന്നത്. ആ ദിവസം തന്നെ വൈകിട്ട്, വേദസ്തുതിയും അവ ധൂതാഖ്യാനവും വരുന്നുണ്ട്. അതു മനസ്സിലാക്കാൻ ഇന്ദ്രിയ ദമനരൂപിയായ സുദാമാവിന്റെ കഥയും ഗുരുസേവയുടെ മഹിമയും നേരത്തെ അറിയേണ്ടിയിരിയ്ക്കുന്നു. സാധന ചതുഷ്ടയസമ്പന്നനാകാതിരിയ്ക്കുന്നതു വരെ ശ്രവണമ നനാദിയും ശരിയ്ക്കു നടക്കുകയില്ല. അതുകൊണ്ട് ഈ അധ്യായം വളരെ വിചാരപൂർവമാണ് ഇവിടെ കൊടുത്തി രിയ്ക്കുന്നത്.

# പ്രകരണം പത്തൊമ്പത്

## വിദ്യയും ലക്ഷ്മിയും

സാധാരണ വിദ്യയുള്ളിടത്തു ലക്ഷ്മിയും ലക്ഷ്മി യുള്ളിടത്തു വിദ്യയും കാണാറില്ല. അപൂർവം ചില സ്ഥലങ്ങളിൽ മാത്രമേ ഇതു രണ്ടും ഒരുമിച്ചിരുന്നു കാണാറു ള്ളു. സുദാമാവിന്റെ അടുത്തു വിദ്യ, തപസ്സ്, വൈരാഗ്യം മുതലായവ ഉണ്ടായിരുന്നു. പക്ഷെ അദ്ദേഹത്തിനു ലക്ഷ്മി യില്ലായിരുന്നു. അദ്ദേഹത്തിന് അതിൽ സന്തോഷ ക്കുറവും ഉണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ ഭാര്യയ്ക്ക് അവ രുടെ ദാരിദ്ര്യം നീങ്ങിയാൽ കൊള്ളാമെന്നിച്ഛയുണ്ടായിരു ന്നതിനാലാണ് അവർ സുദാമാവിനെ ദ്വാരകയ്ക്കയച്ചത്. വിദ്യയുള്ളവർക്കു അദ്വൈതഭാവത്തിലും ലക്ഷ്മിയുള്ള വർക്കു ദ്വൈതഭാവത്തിലും ഇരിയ്ക്കാനാണിഷ്ടം കണ്ടു വരാറുള്ളത്. ഇതു രണ്ടും ഒരുമിച്ചിരിയ്ക്കുക അതുകൊണ്ട് പ്രയാസമാണ്. വിദ്യ ഗുരുവിൽ നിന്നുവേണം ലഭിയ്ക്കാൻ. ധനവാന് ഒരു ഗുരുവിന്റെയും അടുത്തുപോകാൻ ഇഷ്ട മില്ല. ഗുരു അവരുടെ ഗൃഹത്തിൽച്ചെന്ന് ഉപദേശിയ്ക്കണ മെന്നാണ് അവരുടെ വിചാരം. പക്ഷെ അങ്ങനെയുള്ള ഉപ ദേശം ഫലപ്രദമാകാറില്ല. ഉപദേശം കൊണ്ടു ഫലം വേണ മെങ്കിൽ ശിഷ്യൻ തന്റെ കഴിവുപോലെ എന്തെങ്കിലും കാഴ്ചയുംകൊണ്ടു ഗുരുവിന്റെ അടുത്തേയ്ക്കുതന്നെ പോകണം. ഇപ്രകാരമാണ് ഗുരുവിന്റെ ആശ്രമത്തിന്റെ യോഗക്ഷേമം നടക്കുന്നത്.

ഭഗവാൻ സുദാമാവിനോടു മേൽപറഞ്ഞ പ്രകാരം പലതും സംസാരിച്ചശേഷം ഇങ്ങനെ ചോദിച്ചു: "ഹേ ബ്രഹ്മൻ! അവിടുന്നു വീട്ടിൽനിന്നും പോരുമ്പോൾ എനി യ്ക്ക് എന്താണ് കൊണ്ടുപോന്നത് ? ഭക്തന്മാർ ഭക്തിപൂർവം നൽകുന്ന അല്പവസ്തുവും എനിയ്ക്കധികമാണ്. ഭക്തിയി ല്ലാത്തവർ എത്ര അധികം നൽകിയാലും എനിയ്ക്കതിൽ സന്തോഷം തോന്നാറില്ല. ഫലമൊ പുഷ്പമൊ അഥവാ





പത്രമോ ജലമോ ആയാലും ഭക്തിയോ ടു കൂടെ ശുദ്ധചിത്തരായ ഭക്തന്മാർ നൽകുന്ന ആ പ്രേമോ പഹാരം ഞാൻ സ്വീകരിയ്ക്കുകതന്നെയല്ല, അത് അപ്പോൾതന്നെ അനുഭവിയ്ക്കുകയും ചെയ്യുന്നു.

ഭഗവാൻ ഇത്രയും പറഞ്ഞിട്ടും സുദാമാവ് കൊണ്ടു വന്നിരുന്ന അവിൽപൊതി ഭഗവാനു നൽകിയില്ല. സങ്കോച ത്തോടുകൂടി ശിരസ്സു കുനിച്ചിരുന്നതേയുള്ളു. ഭഗവാനു സുദാമാവിന്റെ സ്ഥിതി മനസ്സിലായി.

**സർവഭൂതാത്മദൃക് സാക്ഷാത് തസ്യാഗമനകാരണം**
**വിജ്ഞായാചിന്തയന്നായം ശ്രീകാമോഭജത്പുരാ.**
(10.81.6.)

ഭഗവാൻ സകല പ്രാണികളുടെയും ഹൃദയത്തിലെ ഓരോരോ സങ്കല്പങ്ങളും അവയുടെ അഭാവവും അറിയു ന്നവനാണ്. അദ്ദേഹം ബ്രാഹ്മണൻ വരാനുള്ള കാരണവും അദ്ദേഹത്തിന്റെ ഹൃദയത്തിലെ സ്ഥിതിയും മനസ്സിലാക്കി. ഈ എന്റെ മിത്രം ഇതിനുമുൻപ് ഒരിയ്ക്കലും ലക്ഷ്മിയ്ക്കു വേണ്ടി എന്നെ ഭജിച്ചിട്ടില്ല. അതുകൊണ്ട് അവൻ കൊണ്ടു വന്നിരിയ്ക്കുന്ന അല്പകാഴ്ച എനിയ്ക്കുതരാനും അവൻ വന്ന കാര്യം പ്രകടമാക്കാനും അവൻ മടിയ്ക്കുകയാണ്, എന്നിങ്ങനെ ഭഗവാൻ വിചാരിച്ചു. ഇന്ന് അവൻ പതിവ്രത യായ തന്റെ ഭാര്യയുടെ ഹിതം സാധിയ്ക്കാൻവേണ്ടി തന്റെ അടുത്തു വന്നിരിയ്ക്കുകയാണ്. അതിനാൽ ദേവദുർലഭ മായ സമ്പത്തു ഞാൻ ഇവനു നൽകുന്നുണ്ട്.(10.81.7.) എന്നു ഭഗവാൻ നിശ്ചയിച്ചു.

ഇപ്രകാരം വിചാരിച്ചുകൊണ്ടു ഭഗവാൻ ആ ബ്രാഹ്മ ണൻ തന്റെ ജീർണവസ്ത്രത്തിൽ കെട്ടിക്കൊണ്ടു വന്നിരുന്ന അവിൽപൊതി പിടിച്ചെടുത്തുകൊണ്ടിങ്ങനെ ചോദിച്ചു: "അല്ല, ഇതെന്താണ് ?" ഇങ്ങനെ പറഞ്ഞുകൊണ്ട് അവിൽ പൊതി അഴിച്ചു. ഒരുപിടി അവിൽ വായിലിട്ടു കൊണ്ടു ഭഗവാൻ പറഞ്ഞു: "ഹേ സുഹൃത്തേ! എനിയ്ക്കെത്രയോ ഇഷ്ടമുള്ള വസ്തുവാണ് നീ കൊണ്ടുവന്നിരിയ്ക്കുന്നത്. ഇതെന്നെ മാത്രമല്ല, എന്റെ ആശ്രയത്തിലുള്ള സമ്പൂർണ ജഗത്തിനേയും തൃപ്തമാക്കാൻ പര്യാപ്തമാണ്." ഇങ്ങനെ പറഞ്ഞുകൊണ്ടു വേറൊരു പിടി അവിൽ കൂടി എടുത്തു ഭക്ഷിയ്ക്കാൻ ഭാവിച്ചപ്പോഴേയ്ക്കും ഭഗവത്പരായണയായ ലക്ഷ്മി (രുഗ്മിണി) ഭഗവാന്റെ കൈയ്ക്കുപിടിച്ചുകൊണ്ടി പ്രകാരം പറഞ്ഞു: "ഹേ വിശ്വാത്മൻ! മനുഷ്യർക്കു ഇഹത്തിലും പരത്തിലുമുള്ള സർവസമ്പത് സമൃദ്ധിയ്ക്കും അവിടുന്നു കഴിച്ചതായ ആ ഒരു പിടി അവൽ മാത്രം പര്യാപ്തമാണ്." (അതായത് ഇതിൽ അധികം ഉദാരത കാണിച്ചാൽ ഞാൻകൂടെ അയാൾക്കധീനയാകേണ്ടിവരുമെ ന്നർഥം.)

കഥയുടെ ഭാവാർഥം, ഭക്തരിൽനിന്നും സ്വീകരിയ്ക്കു ന്നതിന്റെ എത്രയോ അനന്തഗുണമായ ഫലമാണ് അവർക്കു



ഭഗവാൻ നൽകുന്നതെന്നാണ്. അതിനു പ്രമാണം -11.11.41.-ആണ്. ലക്ഷ്മി ആർക്കും അധീനയാകുന്നില്ല. അതുകൊണ്ടാണ് ലക്ഷ്മി അസ്ഥിരയാണെന്നു പറയപ്പെടുന്നത്. എങ്കിലും ലക്ഷ്മികൂടാതെ ഒരു കുടുംബിയ്ക്കും കഴിയാൻ സാധിയ്ക്കുന്നില്ല. എത്ര ലക്ഷ്മി ഉണ്ടായാലും അതിൽ മതിവരാറുമില്ല. അതിനാൽ കുടുംബനിയന്ത്രണം ആവശ്യമാണ്. കുടുംബനിയന്ത്രണം വേണമെങ്കിൽ ഇന്ദ്രിയസംയമവും ഉണ്ടായിരിയ്ക്കണം. സ്വയം സംയമം പാലിയ്ക്കുന്നവർക്കു മാത്രമേ അന്യരേയും ആ വഴിയ്ക്കു നിയന്ത്രിയ്ക്കാൻ സാധ്യമാകൂ. സംയമം പാലിയ്ക്കണമെങ്കിൽ യഥാർഥജ്ഞാനവും നല്ല സംസ്കാരവും വേണം. ഇച്ഛ, ഭയം, ചൂതുകളി, വ്യഭിചാരം മുതലായവ വർധിയ്ക്കുന്തോറും മൃഗീയതയും വർധിയ്ക്കും. ആര്യശിക്ഷണം, ബ്രഹ്മചര്യാശ്രമത്തിൽ വച്ചുതന്നെ മൃഗീയബുദ്ധിയെ അമർത്താനും, ഗൃഹസ്ഥാശ്രമത്തിൽ ആ മൃഗീയവൃത്തിയെ നിയമിതമാക്കാനും പറയുന്നു. വിദ്വാന്മാരും രാഗദ്വേഷത്തോടെ കഴിയുകയാണെങ്കിൽ അവർക്കും വിഷയങ്ങളുടെ ധ്യാനമേയുണ്ടാകൂ; ബ്രഹ്മധ്യാനം ഉണ്ടാകുകയില്ല. ധനം ഉചിതമായി ഉപയോഗിയ്ക്കാൻ കഴിയാഞ്ഞാൽ അത് അനർഥത്തിനു കാരണമാകും. ഇന്നത്തെ ലോകം വിചാരിയ്ക്കുന്നത് ധനം, സ്ത്രീ, സന്താനങ്ങൾ ഇവ ഉണ്ടായിരിയ്ക്കുകയും, അന്യൻ തന്നെ സ്തുതിച്ചുപറയുകയും ചെയ്താൽ ഭാഗ്യശാലികളായിയെന്നാണ്. പക്ഷെ ചിന്ത, ഭയം, ശോകം, മോഹം, രാഗം, രോഗം, വിയോഗം, മൃത്യു മുതലായവ തലയ്ക്കുമുകളിൽ ചുററിക്കൊണ്ടിരിയ്ക്കുമ്പോൾ എന്തു ഭാഗ്യമാണുള്ളത് ? ധർമഹീനർ മിഥ്യാ സുഖത്തിൽപെട്ടു മൃഗംപോലെ ആയിപ്പോകുന്നു. സുദാമാവ് സാന്ദീപനിയിൽനിന്നും ധാർമികശിക്ഷണം എടുത്തിരുന്നതിനാൽ അദ്ദേഹത്തിനു ഇന്ദ്രിയവിഷയങ്ങളെ ജയിയ്ക്കാൻ കഴിഞ്ഞിരുന്നു.

സുദാമാവ് അന്നത്തെ രാത്രി ഭഗവാന്റെ ഭവനത്തിൽ കഴിച്ചു കൂട്ടി. അവിടത്തെ ആഹാരങ്ങളും താമസ സൗകര്യങ്ങളുമെല്ലാം സുദാമാവിന്ന് സ്വർഗതുല്യമായി തോന്നി. അടുത്ത ദിവസം സൂര്യോദയത്തോടെ ജഗന്നിയന്താവും സ്വാനന്ദരൂപനുമായ ഭഗവാൻ ശ്രീകൃഷ്ണൻ അദ്ദേഹത്തെ വന്ദിച്ച് യാത്രയയച്ചു. സുദാമാവ് തന്റെ വീട്ടിലേയ്ക്കു തിരിച്ചു. ശ്രീകൃഷ്ണൻ പ്രത്യക്ഷരൂപത്തിൽ സുദാമാവിനു ധനമൊന്നും കൊടുത്തുമില്ല, സുദാമാവ് ആവശ്യപ്പെട്ടുമില്ല. അദ്ദേഹം തന്റെ ചിത്തത്തിന്റെ കൃപണതയോർത്ത് അല്പം ലജ്ജിച്ചും ഭഗവാന്റെ ദർശനത്താലുണ്ടായ ആനന്ദത്തിൽ ആറാടിയുംകൊണ്ട് വീട്ടിലേയ്ക്കു നടന്നു. മാർഗമദ്ധ്യേ അദ്ദേഹം ഇപ്രകാരം വിചാരിയ്ക്കാൻ തുടങ്ങി: "അഹോ, ഇന്നു ഞാൻ ശ്രീകൃഷ്ണന്റെ ബ്രാഹ്മണഭക്തി പ്രത്യക്ഷത്തിൽ കണ്ടു. സാക്ഷാൽ ലക്ഷ്മീനിവാസമുള്ള ആ മാറോടു ചേർത്തു ദരിദ്രനായ എന്നെ ശ്രീകൃഷ്ണൻ ആലിംഗനം ചെയ്തു. നോക്കണേ! ലക്ഷ്മീപതി ഭഗവാൻ ശ്രീകൃഷ്ണനെവിടെ? എന്നിട്ടും ഇവൻ ബ്രാഹ്മണനാണെന്നറിഞ്ഞ് ഇവനെ സ്വന്തം കൈകളാൽ കെട്ടിപ്പിടിച്ചാലിംഗനം ചെയ്തു. എന്നിട്ടു തന്റെ പ്രിയയുമായിരിയ്ക്കുന്ന ആ കട്ടിലിൽ സ്വന്തം സഹോദരനെയെന്നവിധം പിടിച്ചിരുത്തി. എന്നു തന്നെയല്ല എന്റെ യാത്രാക്ലേശം നീക്കാൻ ഭഗവാന്റെ പട്ടമഹിഷി എന്നെ ചാമരംകൊണ്ടു വീശിക്കൊണ്ടും നിന്നു. ഭഗവാൻ എന്റെ കാലുകൾ തടവി എന്നെ ദേവനെ എന്നപോലെ വിധിപൂർവം പൂജിച്ചു. ഇങ്ങനെയുള്ള ഭഗവാന്റെ ചരണപൂജ ചെയ്യുന്നവർക്കു പൃഥ്വിയിലെന്നു തന്നെയല്ല സ്വർഗം, പാതാളം മുതലായ സ്ഥലങ്ങളിലുമുളള സർവസമ്പത്തും, അണിമാദി സിദ്ധികളും മോക്ഷവും കൂടെ ലഭിയ്ക്കുമെന്നതിൽ സംശയമില്ല. എങ്കിലും ഭഗവാൻ എനിയ്ക്കു ധനമൊന്നും നൽകിയില്ല. അതിനു കാരണം:

**അധനോഽയംധനംപ്രാപ്യമാദ്യന്നുച്ചൈർനമാംസ്മരേത്**

**ഇതി കാരുണികോനൂനം ധനം മേ ഽഭൂരി നാദദാത്.**

(10.81.21.)

ദരിദ്രനായ ഞാൻ ധനം ലഭിച്ചു മത്തനായിട്ടു ഭഗവാനെ മറന്നുപോകരുതെന്നു കരുതിയാകണം പരമദയാലുവായ ശ്രീകൃഷ്ണൻ എനിയ്ക്കല്പംപോലും ധനം നൽകാതിരുന്നത്.

ധനം ലഭിയ്ക്കാഞ്ഞാൽ യഥാർത്ഥഭക്തൻ സുദാമാവിനെപ്പോലുള്ള ഭാവന വച്ചുകൊളളണമെന്നു കാണിയ്ക്കുന്നു. ധനം വർധിപ്പിയ്ക്കുന്നതിനേക്കാൾ പരമാർഥ വഴിയെ പോകാനാണ് ശ്രമിയ്ക്കേണ്ടത്. ഭഗവദ്ഭക്തരായി ജീവിയ്ക്കുന്നവർക്കു ദാരിദ്ര്യം ഒരു ഭൂഷണമാണ്. മനുഷ്യർക്ക് ആയുസ്സു കുറച്ചേയുള്ളു. അതിന്നകം സത്യത്തെ ആരാഞ്ഞ് അതിന്റെ അനുഭവം ലഭിച്ചാൽ അതാണ് ഏറ്റവും വലിയ ലാഭം. എത്ര ജീവരാശിയെ നമ്മിൽ നിന്നും ഭിന്നമായിട്ടു കാണുമോ, അത്രയും പേരിൽ നിന്നും നമുക്കു ദ്വേഷത്തിനും ഇടയുണ്ടാകും. അതിനാൽ എല്ലാവിധ ദ്വേഷവും കളയാൻ സകലജീവനേയും ഒരേ ശക്തിയിൽ ലയിപ്പിയ്ക്കണം. സകലരോടും ഐക്യമുണ്ടാക്കുന്ന വിദ്യയ്ക്കാണു ബ്രഹ്മവിദ്യ യെന്നു പറയുന്നത്. സാമാന്യസംസാരത്തിന്റെ സൗന്ദര്യം തൊലിപ്പുറമെയുള്ളതു മാത്രമാണ്. അതിൽ രൂപം കാണുമെങ്കിലും ഗുണം കാണുകയില്ല. യഥാർഥ സൗന്ദര്യം പൂർണതയിലാണുള്ളത്; പൂർണമായി തന്നെ പൂർണമാക്കുന്നതിലാണ്. അവിദ്യയാൽ അജ്ഞാനികൾ ഒരു ക്ഷണത്തിനുളളിൽ അനന്തസൃഷ്ടിയെ കല്പന ചെയ്യുന്നു. വിദ്യകൊണ്ട് ഒരു ക്ഷണത്തിൽ സകലതിനേയും ഏകരൂപമാക്കിത്തീർക്കുന്നു. ദുഃഖം ചീത്തയല്ലെന്നു ജിജ്ഞാസുക്കളായ സാധകന്മാർ അറിയണം. പൂർണരാശിയിലെത്താൻ ദുഃഖങ്ങളും വിഷമതകളും ഉണ്ടാകും. അവയെ സഹിയ്ക്കുന്നതിൽ ഗുണമാണുളളത്. അതുപോലെ സകലസുഖങ്ങളും നല്ലതുമല്ല. വിഷയഭോഗങ്ങളാ



ലുണ്ടാകുന്ന സുഖം ശരീരത്തേയും മനസ്സിനേയും ബലഹീനമാക്കും. ഇച്ഛ പൂർത്തിയാകുമ്പോൾ സുഖമുണ്ടാകും. പക്ഷെ ആ സമയം എങ്ങനെയുള്ള ഇച്ഛയാണുള്ളത്, എങ്ങനെയുള്ള സുഖമാണുള്ളത് എന്നുള്ളതറിയണം.

സുദാമാവ് ഇപ്രകാരം വിചാരിച്ചുകൊണ്ട് ഗൃഹത്തിലെത്തി. സൂര്യനെപ്പോലെയും ചന്ദ്രനെപ്പോലെയും അഗ്നിയെപ്പോലെയും പ്രകാശിയ്ക്കുന്ന വിമാനങ്ങളാൽ ആ പ്രദേശം ചുററപ്പെട്ടു കണ്ടു. ഇവിടെ സൂര്യ ചന്ദ്രാഗ്നികളുടെ ഉപമ കൊടുത്തിരിയ്ക്കുന്നത് തന്ത്രമാർഗത്തിലെ സാധനകളുടെ അനുഭവത്തെയാണ് സൂചിപ്പിയ്ക്കുന്നത്. ചിത്തം ഏകാഗ്രമാകുമ്പോൾ ആദ്യം സൂര്യപ്രകാശംപോലുള്ള അനുഭവവും പിന്നെ ചന്ദ്രനെപ്പോലെയും പിന്നീട് അഗ്നിയെപ്പോലെയുമുള്ള അനുഭവമുണ്ടാകുന്നു. അതുകൊണ്ടാണ് ഈ മൂന്നി ന്റേയും ഉപമക്രമത്തിൽ കാണിച്ചിരിയ്ക്കുന്നത്. അവിടെ ചിത്രവിചിത്രമായ പൂന്തോട്ടങ്ങൾ കണ്ടു. അതിൽ വിചിത്രമായ പക്ഷികൾ മധുരമായി ശബ്ദിച്ചുകൊണ്ടിരുന്നു. മനോഹരമായ താമരപ്പൂക്കൾ വിടർന്നുള്ള പൊയ്കകളും കണ്ടു. വസ്ത്രാഭരണങ്ങളാൽ അലംകൃതരായ സ്ത്രീപുരുഷന്മാരും അങ്ങിങ്ങായി നടന്നിരുന്നു. ഈ അത്ഭുതപ്ര ദേശം കണ്ടിട്ടു സുദാമാവു വിചാരിയ്ക്കാൻ തുടങ്ങി: "ഇതെന്തു പററി? ഇതാരുടെ സ്ഥാനമാണ്? എന്റെ ഈ സ്ഥാനം ഇങ്ങനെ ആകാൻ കാരണമെന്ത്?" ഇപ്രകാരം വിചാരിച്ചു നില്ക്കുമ്പോഴേയ്ക്കും ദേവദേവികളെപ്പോലുള്ള നരനാരികൾ സുദാമാവിനെ എതിരേല്ക്കാൻ അവിടേയ്ക്കു ചെന്നു.

പതിദേവൻ വന്നതറിഞ്ഞ് സുദാമാവിന്റെ രൂപവതിയായ ഭാര്യ ഹർഷാദരങ്ങളോടുകൂടെ അതിവേഗത്തിൽ ഗൃഹത്തിനുള്ളിൽ നിന്ന് വന്നു. അവൾ സാക്ഷാൽ ലക്ഷ്മീദേവിയെപ്പോലെ ശോഭിച്ചിരുന്നു. പതിദേവനെ കണ്ടു പ്രേമാശ്രുനയനയായ ആ പതിവ്രത ഭർത്താവിനെ നമസ്കരിച്ചു. (10.81.26.) തന്റെ പത്നിയുടെ ഈ സൗന്ദര്യം കണ്ട് സുദാമാവിന്ന് ആശ്ചര്യം തോന്നി. അദ്ദേഹം ഗൃഹത്തിനുള്ളിൽ പ്രവേശിച്ചപ്പോൾ അവിടെ സ്വർണനിർമിതമായ കട്ടിലുകളും സ്വർണപ്പിടികളുള്ള വെഞ്ചാമരങ്ങളും കണ്ടു. ഭിത്തികളെല്ലാം സ്ഫടികനിർമിതങ്ങളായിരുന്നു. ഇങ്ങനെ പല പല അത്ഭുതവസ്തുക്കളും കണ്ടിട്ട് ഈ സകല ഐശ്വര്യങ്ങളും കാരണംകൂടാതെ ഉണ്ടാകുകയില്ല; ഇതിനെല്ലാം കാരണമെന്തായിരിയ്ക്കാം എന്നദ്ദേഹം ചിന്തിച്ചു. അപ്പോൾ അദ്ദേഹത്തിനു തോന്നി, ഭാഗ്യഹീനനും സദാ ദരിദ്രനുമായ എനിയ്ക്ക് ഈ വിഭൂതി യുണ്ടാകാൻ കാരണം ശ്രീയദുനന്ദനന്റെ കൃപ മാത്രമാണ്. അനന്തഭോഗസമ്പന്നനും എന്റെ മിത്രവുമായ ശ്രീകൃഷ്ണചന്ദ്രൻ മേഘത്തെപ്പോലെ ഉദാരനാണ്. തന്റെ ഭക്തരുടെ ഭാവമറിഞ്ഞു വളരെയേറെ കൊടുക്കുന്നെങ്കിലും അത് അദ്ദേഹത്തിനു വളരെ അല്പമായിട്ടു തോന്നുകയാൽ നേരിട്ടൊന്നും പറയുന്നില്ല. ഭക്തി കൂടാതെ ആരെങ്കിലും ഭഗവാനു വളരെയേറെ കൊടുത്താൽ അതു ഭഗവാൻ അല്പമായി കരുതുന്നു. ഭക്തിയോടുകൂടി അല്പം കൊടുക്കുന്നതിനെ അധികമായി കരുതുകയും ചെയ്യുന്നു. നോക്കുക! ആ മഹാത്മാവ് എന്റെ ഒരു പിടി അവിൽ എങ്ങനെയാണ് സ്വീകരിച്ചതെന്ന്! ഓരോ ജന്മത്തിലും ഇങ്ങനെയുള്ള സഖാവുമായി മിത്രതയുണ്ടാകാൻ ഞാൻ പ്രാർഥിയ്ക്കുന്നു. എനിയ്ക്കു സമ്പത്താവശ്യമില്ല. സകലഗുണങ്ങളുടേയും ഏകമാത്രനിവാസസ്ഥാനവും മഹാനുഭാവനുമായ ശ്രീകൃഷ്ണന്റെ ചരണങ്ങളിൽ സദാ അനുരാഗമുണ്ടായിരിയ്ക്കാനും, അദ്ദേഹത്തിന്റെ പ്രേമികളായ ഭക്തരുടെ സത്സംഗം ഉണ്ടായിരിയ്ക്കാനും മാത്രമേ ഞാൻ ആഗ്രഹി യ്ക്കുന്നുള്ളൂ. (10.81.36.)

ഭക്തന് ഇത്രയധികം ധനം പ്രാപ്തമാകുന്നെങ്കിലും ഗർവുണ്ടാകുന്നില്ല. സുദാമാവിന്റെ പക്കൽ ഭഗവാനു കാഴ്ച വയ്ക്കാൻ ഒന്നുമില്ലായിരുന്നെങ്കിലും അടുത്ത വീടുകളിൽനിന്നും ഭിക്ഷയെടുത്ത് അല്പം കാഴ്ചദ്രവ്യം കൊണ്ടുപോയി. ഇതു ഗ്രഹസ്ഥാശ്രമികളുടെ ധർമമാണ്. ഗൃഹസ്ഥാശ്രമികൾ സമ്പാദ്യത്തിന്റെ ഒരംശം ദാനം നൽകേണ്ടതാണ്. അതു യോഗ്യമായ സ്ഥാനത്തു യോഗ്യമായുള്ള പാത്രം നോക്കി കൊടുക്കുകയും വേണം. അങ്ങനെയുള്ള ദാനം കൊണ്ട് ധനത്തോടുള്ള മമത കുറഞ്ഞു കിട്ടും. ജീവനിൽ വിശാലതയും ഉണ്ടാകും. സർവർക്കും ആശ്രയഭൂതനായ ഭഗവാന്റെ അടുത്തു സേവ ചെയ്യുന്നവർക്കു നിത്യസംബന്ധമുണ്ടായിരിയ്ക്കണം. ഈ സംബന്ധം ഭക്തന്റെ ജീവിതത്തിൽ അബാധ്യമായി കാണുകയാണ് യഥാർഥമായ പുരുഷാർഥം. ഭിന്നമായുള്ള ദൃശ്യത്തിൽ ഏതിന്റെ അഭിന്നതയാണോ സിദ്ധമാകുന്നത് അവിടെ ശുദ്ധപ്രേമം കൊണ്ട് ആ നിഷ്ഠയുടെ പരിചയം കൊടുക്കണമെങ്കിൽ അപ്രകാരമുള്ള ഭാവത്തോടെ നിസ്സങ്കോചമായി വ്യവഹാരം ചെയ്യണം. അങ്ങനെ ചെയ്താൽ ഭഗവാന്റെ ശക്തി കർമത്തിൽ പ്രകടമാകുകയും അമൃതമയമായ ജീവന്റെ പരിചയം എടുക്കാനും കൊടുക്കാനും സാധിയ്ക്കുകയും ചെയ്യും. സർവത്ര പരമാത്മാവാണുള്ളതെന്നുള്ള ജ്ഞാനം ദൃഢമായാൽ പിന്നെ അന്യരാര്, എവിടുന്നു വരും? ആശ്രിതഭാവത്തിന്റെ പരിചയം നൽകാൻ ആശ്രയദാതാവിന്റെയും പരിചയം കൊടുക്കേണ്ടിവരും.

ധനമുള്ളവനെ ധനവാനെന്നു പറയും. സമയം വരുമ്പോൾ അതുപയോഗിയ്ക്കയുമാകാം. അതുപോലെ ഭക്തിയുള്ളവനെ ഭക്തനെന്നു പറയും. ആവശ്യമുള്ളപ്പോൾ ആ ഭക്തി ഉപയോഗിയ്ക്കുകയും ചെയ്യാം. സുദാമാവിന്റെ ജീവിതം അഭ്യാസവും വൈരാഗ്യവുമുള്ളതായിരുന്നു. അങ്ങനെയുള്ള ജീവിതത്തിൽ മനസ്സിനും ഇന്ദ്രിയങ്ങൾക്കും സംയമമുണ്ടായിരിയ്ക്കും. ഭഗവാൻ സുദാമാവിനു സമ്പത്തു കൊടുത്തു എന്നതിനു രണ്ടർഥം കാണാം. അതായതു വെളിയിൽ യോഗക്ഷേമങ്ങൾക്കുള്ള സൗകര്യം നൽകി. ഉള്ളിൽ ദൈവീപ്രകൃതിരൂപിയായ സമ്പത്തും വർധിപ്പിച്ചു എന്നും ഒരർഥം, താഴെ കാണിയ്ക്കുന്ന ശ്ലോകത്തിൽ കാണുന്നു.

**ഭക്തായ ചിത്രം ഭഗവാൻ ഹി സംപദോ**
**രാജ്യം വിഭൂതീർന സമർഥയത്യജഃ**
**അദീർഘബോധായ വിചക്ഷണഃ സ്വയം**
**പശ്യൻ നിപാതം ധനിനാം മദോദ്ഭവം.** (10.81.37.)

അജന്മാവായ ഭഗവാൻ ശ്രീകൃഷ്ണൻ ധനാദിയാലുണ്ടാകുന്ന ദോഷം അറിയുന്നതിനാൽ തന്റെ അദൂരദർശികളായ ഭക്തർക്ക് അവർ ചോദിച്ചുകൊണ്ടിരുന്നാൽ ത്തന്നെയും പല പല ധനസമ്പത്തുകളും രാജ്യവും ഐശ്വര്യാദികളും നല്കുന്നില്ല. ഇതു ഭഗവാന്റെ ഒരു വലിയ കൃപതന്നെയാണ്. എന്തെന്നാൽ വലിയ വലിയ ധനവാന്മാർ ധനൈശ്വര്യമദത്താൽ അധഃപതിച്ചു പോകുന്നു.

ഉയർന്ന ആദർശമില്ലാത്ത ഗൃഹസ്ഥാശ്രമം മനുഷ്യജീവിതത്തെ ദുഷിപ്പിയ്ക്കും. സമുദായസേവയും ദേശഭക്തിയും സാധനകളാണ്, ഫലമല്ല. ഫലം ഈശ്വരപ്രാപ്തിയായിരിയ്ക്കണം. സമുദായസേവയും ദേശസേവയും ഫലമായിത്തീരുമ്പോൾ ജീവിതത്തിൽ അബദ്ധങ്ങൾ ഉണ്ടാകാൻ തുടങ്ങുന്നു. ജീവിതത്തിൽ പരിച്ഛിന്നതയും വന്നുകൂടുന്നു. സേവ, പൂർണനായ ഭഗവാന്റെയായിരിയ്ക്കണം. പൂർണത്തിന്റെ സംബന്ധംകൊണ്ട് അപൂർണനായ ജീവനും പൂർണനായിത്തീരും. അതുകൊണ്ടാണു ശ്രേഷ്ഠരുടെ സേവ അല്പജ്ഞർ ചെയ്യേണ്ടിവരുന്നത്.

ഭഗവാന്റെ പരമഭക്തനായ സുദാമാവ് തന്റെ ഭാര്യയോടും കൂടെ അനാസക്തനായിട്ടു ത്യാഗപൂർവം വ്യവഹാരം ചെയ്യാൻ തുടങ്ങി. ഇങ്ങനെയുള്ള സാത്വിക കുടുംബങ്ങളിൽ സാത്വികരായ കുട്ടികൾ ഉണ്ടാകും. അവർക്കു ആത്മജ്ഞാനംവരെ എത്താനും സാധിയ്ക്കും. രാജസികരും താമസികരുമായ കുട്ടികളെ വളരെ പ്രയാസപ്പെട്ടാൽ സാത്വികരാക്കാൻ കഴിഞ്ഞേയ്ക്കാം. പക്ഷെ അവരെ ബ്രഹ്മജ്ഞാനം വരെ എത്തിയ്ക്കാൻ കഴിയുകയില്ല. ഭഗവാന്റെ ദൃഷ്ടിയിൽ ബ്രാഹ്മണരെക്കാൾ (സംയമികളെക്കാൾ) ആരും ശ്രേഷ്ഠരില്ല. (10.81.39.) ബ്രാഹ്മണർക്കു ഭഗവത്പ്രാപ്തിയുണ്ടാ കുന്നു. അതായതു ബ്രഹ്മപദത്തെ പ്രാപിയ്ക്കാൻ കഴിയു ന്നു. അതേപ്പററി ശുകദേവൻ പറയുന്നു:

**ഏവം സ വിപ്രോ ഭഗവത്സുഹൃത്തദാ**
**ദൃഷ്ട്വാ സ്വഭൃത്യൈരജിതം പരാജിതം**
**തദ്ധ്യാനവേഗോദ്ഗ്രഥിതാത്മബന്ധന-**
**സ്തദ്ധാമ ലേഭേഽചിരതഃ സതാംഗതിം.** (10.81.40.)

ഭഗവാൻ അജിതനും ആർക്കും അധീനനല്ലാത്തവനുമാണെങ്കിലും, ഭഗവാന്റെ ഭക്തർക്കധീനനായിപ്പോകുന്നു എന്നുള്ള പരമാർഥം ഭഗവാന്റെ പ്രിയമിത്രമായ ബ്രാഹ്മണൻ കാണുകയാൽ അദ്ദേഹം ഭഗവാന്റെ ധ്യാനത്തിൽത്തന്നെ തന്മയനായിത്തീർന്നു. ധ്യാനത്തിന്റെ ഫലമായിട്ട് അദ്ദേഹത്തിന്റെ അവിദ്യാഗ്രന്ഥി മുറിഞ്ഞ് അല്പസമയത്തിനുള്ളിൽ അദ്ദേഹം സജ്ജനങ്ങൾക്കേകമാത്രം ആശ്രയമായ ഭഗവാന്റെ പരമപദത്തെ പ്രാപിയ്ക്കുകയും ചെയ്തു.





**ഏതദ് ബ്രഹ്മണ്യദേവസ്യ ശ്രുത്വാ ബ്രഹ്മണ്യതാം നരഃ**
**ലബ്ധഭാവോ ഭഗവതി കർമബന്ധാദ് വിമുച്യതേ**
(10.81.41.)

പരീക്ഷിത്തേ! ബ്രാഹ്മണരെ തന്റെ ഇഷ്ടദൈവമായി കരുതുന്ന ഈ ഭഗവാൻ ശ്രീകൃഷ്ണന്റെ ബ്രാഹ്മണ ഭക്തിയെപ്പററിക്കേൾക്കുന്നവർ ഭഗവാന്റെ ചരണാരവിന്ദങ്ങളിൽ പ്രേമഭക്തിയുള്ളവരായിട്ട് അവരുടെ കർമബന്ധനത്തിൽ നിന്നും മുക്തരാകുന്നു.

സാംസാരികജീവിതത്തിന് ഓരോ ക്ഷണവും സ്വാർഥത്യാഗത്തിന്റെ ആവശ്യകതയുണ്ട്. മനുഷ്യർ അവരുടെ തലയ്ക്കും പാദങ്ങൾക്കും ഇടയ്ക്കുമാത്രം ഉൾക്കൊള്ളുന്ന ഒരു വസ്തുവല്ല. ദേഹാധ്യാസം വിടാതെ ബ്രഹ്മഭാവം പ്രാപ്തമാകുകയില്ല. അതിനാൽ ശരീരസുഖത്തിനുമാത്രം വേണ്ടി ജീവിയ്ക്കരുത്. ഭഗവദ്ഭക്തരുമായി കഴിയാനുള്ള ഉൽകണ്ഠയോടെ വിഷ യികളിൽനിന്നും ദൂരെയിരിയ്ക്കാൻ ശീലിയ്ക്കണം. ചൈതന്യത്തെ ഉപയോഗിച്ചാൽ മനുഷ്യർ ചൈതന്യവും ജഡത്തെ ഉപയോഗിച്ചാൽ ജഡവുമായി പ്പോകും. ചൈതന്യത്തിന്റെ ഉപയോഗത്താൽ സമാധിയും ആനന്ദവും ഉണ്ടാകും. ജഡത്തിന്റെ ഉപയോഗംകൊണ്ടു സംസാരവും ദുഃഖവും ഉണ്ടാകും. അഭ്യാസവും വൈരാഗ്യവുംകൊണ്ടു വാസനകളുടെ ഉപശമനമുണ്ടാകും. പക്ഷെ അവയുടെ സമ്പൂർണനാശത്തിനു തത്ത്വജ്ഞാനവും നിഷ്ഠയുമാവശ്യമാണ്. ജീവിതത്തിലുണ്ടാകുന്ന അനുകൂലതയും പ്രതികൂലതയും അവരുടെ പൂർവജന്മ കർമഫലമാണ്. പക്ഷെ ആ സമയങ്ങളിൽ സമഭാവന വച്ചുകൊണ്ടിരിയ്ക്കുക പൂർവകർമഫലമല്ല. പിന്നെയോ, അത് ആത്മാവിന്റെ സ്വഭാവമാണ്. പരമാത്മാവിൽ പ്രീതിയുള്ളവർക്ക് അവരുടെ ഓരോ കാര്യത്തിലും പരമാത്മാവായിരിയ്ക്കും മുന്നിട്ടു നില്ക്കുന്നത്. നല്ല വിചാരത്തിനും ഉത്തമപ്രേമത്തിനും വലിയ ശക്തിയുണ്ട്. അതു നിമിത്തം അവസാനം ഭഗവത്പ്രാപ്തിയുണ്ടാകും. പല ഭക്തന്മാരുടേയും ഭഗവത്പ്രാപ്തിക്കുള്ള മാർഗം പലതായിരി യ്ക്കും. ഭക്തന്മാർ ഒന്നിയ്ക്കുമ്പോൾ അവരവരുടെ സാധനകളെപ്പററി ചർച്ച ചെയ്യാറുമുണ്ട്. അങ്ങനെയുള്ള ഒരു ചർച്ചയെപ്പററിയാണ് അടുത്തു രണ്ടധ്യായങ്ങളിലായി പറയാൻ പോകുന്നത്.

## പ്രകരണം ഇരുപത്

### പ്രേമികളായ ഭക്തന്മാരുടെ സമാഗമം

ബ്രഹ്മാനുഭവം ഉണ്ടായശേഷവും ആ ദശ പലപ്പോഴും സ്ഥിരമായിട്ടിരിയ്ക്കാറില്ല. അടിയ്ക്കടി ബ്രഹ്മവിസ്മരണമുണ്ടായിപ്പോകുന്നു. അങ്ങനെയുള്ള അവസരങ്ങളിൽ ജിജ്ഞാസുക്കൾ സത്സംഗത്തിൽ കഴിയണം. ശരീരത്തി



ന്റെ ആരോഗ്യത്തിനു നല്ല ആഹാരം വേണ്ടതുപോലെ തന്നെ മനസ്സിന്റെ ആരോഗ്യത്തിനു സത്സംഗം നല്ല മരുന്നാണ്. ഇത്തരം ഒരു സത്സംഗത്തെപ്പററിയാണ് എൺപത്തിരണ്ടാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നത്.

ഒരിയ്ക്കൽ സൂര്യഗ്രഹണം വന്നപ്പോൾ നാനാദേശങ്ങളിൽ നിന്നും ആളുകൾ സ്യമന്തകപഞ്ചകമെന്ന കുരുക്ഷേത്രത്തിൽ സ്നാനദാനാദിപുണ്യകർമങ്ങൾ ചെയ്യുന്നതിനായിട്ടു വന്നുചേർന്നു. ഈ ക്ഷേത്രത്തിലാണ് പണ്ട് പരശുരാമൻ തന്റെ പിതൃതർപ്പണവും യജ്ഞവും നടത്തിയത്.

അന്നു കുരുക്ഷേത്രത്തിൽ ദ്വാരകയിൽനിന്നും യാദവരും, ഇന്ദ്രപ്രസ്ഥത്തിൽനിന്നും പാണ്ഡവരും, ഗോകുലത്തിൽനിന്നും നന്ദാദിഗോപഗോപികളും വന്നിരുന്നു. അവർ എല്ലാം പരസ്പരം ഭഗവത്ചർച്ച ചെയ്യാൻ തുടങ്ങി. ചിലർ ദാനം നൽകുകയും ചിലർ ബ്രഹ്മഭോജനം നടത്തുകയും ചെയ്തു. പക്ഷെ അധികം പേരും ശ്രീകൃഷ്ണഭഗവാന്റെ കഥയിലാണ് പ്രവൃത്തരായിരുന്നത്.

കുന്തി തന്റെ സഹോദരനായ വസുദേവരോടു പറഞ്ഞു: ജ്യേഷ്ഠാ ! നിങ്ങളെപ്പോലുള്ള സജ്ജനങ്ങളും ആപത്തു വന്നപ്പോൾ ഞങ്ങളെ ഓർക്കാതിരുന്നതാണാശ്ചര്യം.

വസുദേവൻ: സഹോദരി! നീ ഞങ്ങളിൽ അങ്ങനെ ദോഷാരോപണം ചെയ്യരുതേ. ഭഗവാന്റെ മായയിൽ മോഹിച്ചു ലോകർ പല പ്രകാരത്തിലുള്ള കർമങ്ങളിൽ ബന്ധിച്ചുപോകുന്നു. സംബന്ധികളെപ്പോലും വിസ്മരിച്ചുപോകുന്നു. ഞങ്ങളും കംസനെ ഭയന്നു പല ദിക്കുകളിലേയ്ക്കും ഓടിപ്പോയിരുന്നു. ഇപ്പോൾ കുറച്ചു കാലമേ ആയിട്ടുള്ളു ദ്വാരകയിൽ വന്നിട്ട്. (10.82.22)

ഇവിടെ മനസ്സിലാക്കേണ്ടതു കംസരൂപിയായദ്വൈതം ഇരിയ്ക്കുമ്പോൾ പല അത്യാവശ്യമായ കാര്യങ്ങൾപോലും വിസ്മരിയ്ക്കപ്പെടുമെന്നാണ്. കുരുക്ഷേത്രത്തിൽ വന്നിരുന്ന സകല രാജാക്കന്മാരും ശ്രീ അച്യുത ഭഗവാന്റെ ദർശനത്താൽ ആനന്ദിതരായി. അവർ യാദവരെ പ്രശംസിച്ചുകൊണ്ടിപ്രകാരം പറഞ്ഞു: ഹേ ഉഗ്രസേല! സംസാരത്തിലുള്ള സകലരേക്കാളും നിങ്ങളാണ് ഭാഗ്യശാലികൾ; നിങ്ങളുടെ ജന്മം സഫലമാണ്. എന്തെന്നാൽ യോഗികൾക്കുപോലും ദർശനം ദുർലഭമായുള്ള ശ്രീകൃഷ്ണനെ നിങ്ങൾ നിരന്തരം ദർശിച്ചു കഴിയുന്നു. ആരെയാണോ വേദങ്ങൾ വർണിയ്ക്കുന്നത്, ഗംഗാജലം ആരുടെ ചരണോദകമാകുന്നുവോ, ആരുടെ ശാസ്ത്രരൂപമായ വചനം സമ്പൂർണജഗത്തിനെ പവിത്രമാക്കുന്നുവോ, ആരുടെ ചരണസ്പർശത്താലാണോ പൃഥ്വി സർവവിധമായുള്ള പദാർഥങ്ങളെ ഉത്പന്നമാക്കുന്നത്, അങ്ങനെയുള്ള ഭഗവാൻ ശ്രീകൃഷ്ണ ന്റെ ദർശനം, സ്പർശനം, സഹഗമനം, സംഭാഷണം, സഹഭോജനം, സഹവാസം മുതലായത് നിങ്ങൾക്കടിയ്ക്കടി ഉണ്ടായിക്കൊണ്ടിരിയ്ക്കയാൽ നിങ്ങളുടെ ജന്മം സഫലമാണ്.

പിന്നെ നന്ദഗോപരും ഗോപഗോപികളും യാദവരെ കാണാൻ ചെന്നു. അവരെകണ്ട് യാദവർക്കും ആനന്ദമുണ്ടായി.

വസുദേവൻ നന്ദനെ കണ്ട് പ്രീതിപൂർവം കെട്ടിപ്പിടിച്ചാലിംഗനം ചെയ്തു. കംസൻ തനിയ്ക്കുണ്ടാക്കിക്കൂട്ടിയ ദുരിതങ്ങളും, പുത്രനെ നന്ദാലയത്തിൽ കൊണ്ടാക്കിയ പഴയ കഥകളും മററും ഓർത്ത് അദ്ദേഹം പ്രേമവശനാകയാൽ വിഹ്വലചിത്തനായി. രാമനും കൃഷ്ണനും തന്റെ മാതാപിതാക്കന്മാരായ യശോദയേയും നന്ദഗോപരേയും വീണു നമസ്കരിച്ചു. പ്രേമാശ്രുക്കളാൽ കണ്ഠമിടറിപ്പോകയാൽ ഒന്നും സംസാരിയ്ക്കാൻ കഴിയാതെ നിന്നുപോയി. നന്ദനും യശോദയും രണ്ടു പുത്രന്മാരെയും മടിയിൽ ഇരുത്തി ആലിംഗനം ചെയ്തു. അങ്ങനെ അവർ അവരുടെ വിരഹവ്യഥയെ ശാന്തമാക്കി. പിന്നീടു രോഹിണിയും ദേവകിയും യശോദയെ കണ്ട് അവരുടെ മിത്രഭാവത്തെപ്പററിയും അവർ ചെയ്ത ഉപകാരങ്ങളെപ്പററിയും പരസ്പരം സംസാരിച്ചു.

ദേവകി: കൃഷ്ണനും രാമനും ഞങ്ങളെ കണ്ടിട്ടുപോലുമില്ലാത്ത അവസരത്തിൽ നിങ്ങൾ അവരെ പാലന പോഷണം ചെയ്തു വളർത്തി. സത്യം പറഞ്ഞാൽ ഉത്തമസത്തുക്കളുടെ ദൃഷ്ടിയിൽ തന്റെയെന്നോ അന്യന്റെയെന്നോ ഉള്ള ഭാവം ഉണ്ടാകുന്നില്ല.(10.82.39.)

ഗോപികളും വളരെക്കാലമായിട്ട് ഭഗവാന്റെ ദർശനത്തിനു കാത്തിരിയ്ക്കുകയായിരുന്നു. അവർ ഈ സമയം ഭഗവാനെ അവരുടെ കണ്ണിൽക്കൂടി ഹൃദയത്തിൽകൊണ്ടുചെന്ന് ആലിംഗനം ചെയ്ത്, നിത്യം അഭ്യസിയ്ക്കുന്ന യോഗികൾക്കുപോലും ദുർലഭമായ ഭഗവത് താദാത്മ്യത്തെ പ്രാപിച്ചു. (10.82.40) ഗോപികളുടെ ഈ ദശ കണ്ടു ഭഗവാനും അവരെ ഏകാന്തത്തിൽ കൊണ്ടുപോയി ഗാഢാലിംഗനം ചെയ്തു. ഇവിടെ ഏകാന്തത്തിൽ ആലിംഗനമെന്നുവെച്ചാൽ ഏകാന്തത്തിൽ സമാധിസുഖം നൽകിയെന്നാണ് അർഥം. പിന്നീടു ഭഗവാൻ അവരോടു ചോദിച്ചു: "പ്രിയപ്പെട്ട സഖിമാരെ, ഞങ്ങൾ സ്വജനങ്ങളുടെ കാര്യത്തിനായി മഥുരയിൽ പോന്നശേഷം ശത്രുക്കളോടെതിരിടുന്ന വേലയിൽ ഏർപ്പെടുകയാൽ ഇന്നോളം നിങ്ങളെ ഗോകുലത്തിൽ വന്നു കാണാൻ സാധിച്ചില്ല. എങ്കിലും നിങ്ങൾ എന്നെ വല്ലപ്പോഴെങ്കിലും ഓർമിയ്ക്കാറുണ്ടായിരുന്നുവോ ?" ഇവിടെ ഭാവാർഥം ഭഗവാൻ ജീവനെ ഓർക്കുന്നുണ്ടെങ്കിലും ജീവൻ ഭഗവാനെ സ്മരിയ്ക്കാറുണ്ടോ എന്നാണ് ഭഗവാൻ ചോദിയ്ക്കുന്നത്.

ഭഗവാൻ: നിങ്ങൾ എന്നെ അകൃതജ്ഞനെന്നു കരുതി തെററിധരിയ്ക്കുന്നുണ്ടാകാം. പക്ഷെ ഇതെന്റെ



ദോഷമല്ല. ഭഗവാനാണ് സകലജീവികളുടേയും സംയോഗ വിയോഗങ്ങൾ ഉണ്ടാക്കുന്നത്. മേഘം, തൃണം, പഞ്ഞി, മണൽ ആദിയെ കാററടിച്ചു ഒരിടത്തുകൊണ്ടു വരികയും പിന്നെയും അവിടുന്നടിച്ച് അന്യത്ര പറപ്പിയ്ക്കുകയും ചെയ്യുന്ന തുപോലെ വിധാതാവും പ്രാണികളെ ഒന്നിച്ചു ചേർക്കുകയും പിന്നെ വിയോഗം വരുത്തുകയും ചെയ്യുന്നു. (10.82.44.) എന്നോടുള്ള ഭക്തി മോക്ഷം നൽകുന്നതാണ്. എന്റെ വിയോഗത്തിലും നിങ്ങൾക്ക് എന്നെ പ്രാപിയ്ക്കാനുള്ള പ്രേമം വച്ചുകൊണ്ടിരിയ്ക്കാൻ കഴിഞ്ഞത് വലിയ ഭാഗ്യമാണ്. എന്തെന്നാൽ എന്നോടുള്ള പ്രേമഭക്തി അമൃതത്വത്തെ പ്രദാനം ചെയ്യുന്നതാണ്.

**അഹം ഹി സർവഭൂതാനാമാദിരന്തോഽന്തരം ബഹിഃ**
**ഭൗതികാനാംയഥാഖംവാർഭൂർവായുർജ്യോതിരംഗനാഃ.**
(10.82.46.)

അല്ലയോ ഗോപിമാരേ! ഭൗതികപദാർഥങ്ങളിൽ അവയുടെ ആദിയിലും മധ്യത്തിലും അവസാനത്തിലും വെളിയിലും അകത്തും അവയുടെ മൂലകാരണമായ ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഈ പഞ്ചമഹാഭൂതങ്ങൾ ഓതപ്രാതമായിരിയ്ക്കുന്നതു പോലെ ഏതെല്ലാം പദാർഥങ്ങളുണ്ടോ അവയുടെ ആദിയിലും അന്തത്തിലും മധ്യത്തിലും അകത്തും പുറത്തും കേവലം ഞാൻ മാത്രമാണുള്ളത്.

ഇപ്രകാരം പ്രാണികളുടെ ശരീരങ്ങളിൽ ഈ പഞ്ചമഹാഭൂതങ്ങൾ കാരണരൂപത്തിലും ആത്മാവ് ഭോക്തൃരൂപത്തിൽ അഥവാ ജീവരൂപത്തിലും സ്ഥിതമാണ്. പക്ഷെ ഞാൻ ഈ രണ്ടിനും ഉപരിയായ അവിനാശിയായ സത്യവസ്തു10.80.30.)വാണ്. ഇതു രണ്ടും എന്തിലാണ് പ്രതീതമാകുന്നതെന്നു നിങ്ങൾ അനുഭവിച്ചറിയുക.

ഇങ്ങനെ ഭഗവാൻ ഗോപികൾക്കു നൽകിയ അധ്യാത്മജ്ഞാനോപദേശത്താൽ അവർക്കു ശരിയ്ക്കും ബോധമുണ്ടായിട്ടു ഭഗവൽസ്മരണകൊണ്ട് അവരുടെ ലിംഗശരീരം നശിച്ചുപോകയാൽ അവർ ഭഗവത് സ്വരൂപത്തെ പ്രാപിച്ചു. (10.82.48.)

ഇവിടെ അധ്യാത്മജ്ഞാനോപദേശത്തെപ്പററി പറഞ്ഞിരിക്കുന്നു. രാസലീലാസമയം ഗോപികൾക്ക് ആധിദൈവികസ്വരൂപത്തിന്റെ പരിചയമാണ് നൽകിയിരുന്നത്. അതിൽ ഭഗവാനെ ഭിന്നമായി കാണുന്നതുകൊണ്ട് ഭഗവാന്റെ അനുഗ്രഹം അടിയ്ക്കടി വേണ്ടിവരുന്നു. അധ്യാത്മജ്ഞാനത്തിൽ ആത്മാവുതന്നെയാണ് പരമാത്മാവെന്നറിയുകയാൽ ഭഗവാൻ തന്നിൽനിന്നും ഭിന്നമായിട്ടു തോന്നുകയില്ല. ഇതിന് ഇന്ദ്രിയങ്ങളുടെ സംയമം ശരിയ്ക്കും ഉണ്ടായിരിയ്ക്കണം. അതു കാണിയ്ക്കാനാണ് സുദാമരൂപിയായ സംയമത്തെപ്പററിയുള്ള കഥ ആദ്യം പറഞ്ഞിട്ട് അധ്യാത്മജ്ഞാനത്തെപ്പററി ഇവിടെ പറയുന്നത്.

ഗോപികൾ ഉത്തരം പറയുന്നു: "ഹേ കമലനാഭാ! അഗാധജ്ഞാനസമ്പന്നരായയോഗികൾ ആരെയാണോ അവരുടെ ഹൃദയത്തിൽ ധ്യാനിയ്ക്കുന്നത്, സംസാരരൂപിയായ കിണററിൽ വീണു കിടക്കുന്നവർക്കു വെളിയിൽ വരാൻ ഏകമാത്രമായ ആലംബനം ആരാകുന്നുവോ, ആ അവിടുത്തെ ചരണകമലങ്ങൾ (അവിടുത്തെ ജ്ഞാനം) ഗൃഹത്തിൽ കഴിയുന്ന ഞങ്ങളുടെ ഹൃദയത്തിൽ നിരന്തരം പ്രകാശിച്ചുകൊണ്ടിരിയ്ക്കാൻ ഞങ്ങൾ ഇച്ഛിയ്ക്കുന്നു. (10.82.49.)

ഈ ശ്ലോകത്തിൽ ഗോപികൾ നിഷ്ഠയ്ക്കുവേണ്ടി പ്രാർഥിയ്ക്കുന്നു. അതുകൊണ്ടു സ്ഥിതപ്രജ്ഞദശയുണ്ടായിക്കൊണ്ടിരിയ്ക്കും. താമസഭക്തർക്ക് അഥവാ വൈശ്യഭക്തർക്ക് ഇങ്ങനെയുള്ള പ്രാർഥന ആവശ്യമാണ്. തന്നെ അറിയാഞ്ഞാൽ മററുള്ളതെല്ലാം നിഷ്പ്രയോജനമാണ്. ഒരു മനുഷ്യന്റെ മനസ്സിന്റെ സാക്ഷിതന്നെയാണ് മററുള്ള മനുഷ്യരുടെ മനസ്സിന്റെ സാക്ഷിയും. അതുകൊണ്ടൊരാളെ അറിഞ്ഞാൽ എല്ലാവരേയുംഅറിഞ്ഞു എന്നു മനസ്സിലാക്കണം. അതുകൊണ്ടു ദേഹദൃഷ്ടിയെ വിട്ടിട്ട് ആത്മദൃഷ്ടി ശീലിയ്ക്കണം. തുടക്കത്തിൽ വൃത്തിയ്ക്കു പുതിയ ശീലം വരുത്താൻ പ്രയാസം തോന്നിയാലും പഴയ ശീലം പോയാൽ പിന്നെ പ്രയാസം തോന്നുകയില്ല.

മേൽപ്പറഞ്ഞ വിധം ഗോപികൾക്ക് ഉപദേശം നൽകിയിട്ട് ഭഗവാൻ, യുധിഷ്ഠിരാദിബന്ധുക്കളെപ്പററി അന്വേഷിച്ചു. അപ്പോൾ പാണ്ഡവന്മാർ ഉത്സാഹഭരിതരായിട്ടു ശ്രീകൃഷ്ണനോടിപ്രകാരം പറഞ്ഞു: ഹേ പ്രഭോ! ദേഹധാരികൾക്കു ദേഹപ്രാപ്തിയ്ക്കു കാരണമായ അജ്ഞാനത്തെ ഇല്ലായ്മ ചെയ്യുന്നതും, മഹത്തുക്കളുടെ മനസ്സിൽനിന്നും മുഖദ്വാരാ പുറപ്പെടുന്നതുമായ അവിടുത്തെ ചരണകമലങ്ങളുടെ കഥാമൃതത്തെ പാനം ചെയ്യുന്നവർക്ക് ഒരിയ്ക്കലും അമംഗളം സംഭവിയ്ക്കുകയില്ല. നിജസ്വരൂപപ്രകാശത്താൽ ബുദ്ധിയുടെ ജാഗ്രദാദി മൂന്നവസ്ഥകളെ ഇല്ലാതാക്കീട്ടുള്ള നിർഭയനും, ആനന്ദപൂർണനും, അഖണ്ഡനും, ഒരിയ്ക്കലും ഖണ്ഡിതമാകാത്ത ജ്ഞാനസ്വരൂപനും,പരമഹംസന്മാർ ക്കു ഏകമാത്രഗതിയും, യോഗമായയെ സ്വീകരിച്ച് അവതരിച്ചിരിയ്ക്കുന്നവനുമായ ശ്രീഹരിയെ ഞങ്ങൾ നമസ്കരിയ്ക്കുന്നു.(10.83.4.) ഈ ശബ്ദങ്ങളിൽ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളെ മിഥ്യയെന്നു പറഞ്ഞിരിയ്ക്കുന്നു. എങ്കിലും അവതാരത്തെപ്പററിയും പറഞ്ഞിരിയ്ക്കുന്നതിനാൽ അതു സാപേക്ഷഭാവത്തിലാണെന്നു മനസ്സിലാക്കണം. മായാദൃഷ്ടിയിൽ അവതാരം സംഭവിയ്ക്കാം. സ്വരൂപദൃഷ്ടിയിൽ ജഗത്തിന്റെ മിഥ്യാത്വവും സിദ്ധമാകുന്നുണ്ട്. ഇതുവരെയും മായയിൽ ഇരിയ്ക്കുന്ന ഭക്തരുടെ കഥയാണ് പറഞ്ഞുകൊണ്ടിരിയ്ക്കുന്നത്. അതുകൊണ്ടു സഗുണസ്വരൂപത്തിന്റെ വർണന കൂടുതലായിവരുന്നു. എൺപത്തേഴാം അധ്യായത്തിൽ വേദസ്തുതി തുടങ്ങുന്നതുമുതൽ നിർഗുണത്തെപ്പററി പറയാൻ തുടങ്ങും. സഗുണ സാക്ഷാത്കാരത്തിന്റെ പല പല രീതികളുടെ ഉപ



സംഹാരം ഇനി ശുകദേവൻ താഴെ കാണിയ്ക്കും പ്രകാരം ചെയ്യുന്നു. ശ്രീകൃഷ്ണ ഭഗവാനെ മററുളളവർ സ്തുതിച്ചു കൊണ്ടിരുന്നപ്പോൾ വേറൊരു ഭാഗത്തു യാദവ കുലത്തിലെ സ്ത്രീകളും കൗരവകുലത്തിലെ സ്ത്രീകളും ഒന്നിച്ചുകൂടി പരസ്പരം ഭഗവാന്റെ ത്രിഭുവന വിഖ്യാതമായ കഥകളെ താഴെപറയും പ്രകാരം പറയാൻ തുടങ്ങി. ദ്രൗപദി, രുഗ്മിണി മുതലായ ഭഗവാന്റെ പട്ടമഹിഷിമാരോടിപ്രകാരം ചോദിച്ചു: "തന്റെ മായയാൽ ലോകത്തെ അനുകരണം ചെയ്യുന്ന അച്യുതഭഗവാൻ നിങ്ങളെ എങ്ങനെയാണ് വിവാഹം കഴിച്ചതെന്നു എന്നോടു പറയുക." ഇവിടെ ഭാഷ വിവാഹമെന്നാണുപയോഗിച്ചിരിയ്ക്കുന്നതെങ്കിലും അധ്യാത്മഭാവത്തിൽ "നിങ്ങൾക്കു ഭഗവത്പ്രാപ്തിയുണ്ടായതു എങ്ങനെയാണ്"എന്നാണ് മനസ്സിലാക്കേണ്ടത്. അഥവാ നിങ്ങൾക്കു ആത്മസാക്ഷാത്കാരം എങ്ങനെ ഉണ്ടായി എന്നാണ് ദ്രൗപദി ചോദിയ്ക്കുന്നത്. ആത്മസാക്ഷാത്കാരം വേണമെന്നിച്ഛിയ്ക്കുന്നവർ രുഗ്മിണി മുതലായ പട്ടമഹിഷിമാരുടെ ഉത്തരം ശരിയ്ക്കും മനസ്സിലാക്കാമെങ്കിൽ ആത്മസാക്ഷാത്കാരത്തിന് അനേക സാധനകൾ മനസ്സിലാക്കാൻ കഴിയും.

രുഗ്മിണി: എന്നെ ശിശുപാലന് കൊടുക്കാനാണ് എന്റെ പിതാവ് ഇച്ഛിച്ചിരുന്നത്. അതായത് എന്റെ ബന്ധുക്കൾ എന്നെ സംസാരത്തിൽ വീഴിയ്ക്കാനാണ് പോയത്. ശിശുപാലനും ജരാസന്ധൻ മുതലായവരോടുകൂടെ എന്റെ പിതാവിന്റെ നഗരിയായ കുണ്ഡിനപുരത്തു വന്നിരുന്നു. ജരാസന്ധരൂപിയായ ഏതെങ്കിലും കർമം ഇടയ്ക്കു വന്നുപോയാൽ എനിയ്ക്ക് ഒരു പക്ഷെ സംസാരത്തിൽ വീഴേണ്ടിവന്നേയ്ക്കുമെന്നു തോന്നി. എന്നാൽ ഭഗവാന്റെ കൃപകൊണ്ട് ജരാസന്ധരൂപിയായ സകല കർമങ്ങളേയും തരണം ചെയ്ത് എനിക്കു ഭഗവാനെ പ്രാപിയ്ക്കാൻ ഭാഗ്യമുണ്ടായി. ഇങ്ങനെ മഹാസത്താവാനും ലക്ഷ്മീനിവാസനുമായ ഭഗവാൻ ശ്രീഹരിയുടെ ചരണങ്ങളെ ഞാൻ നിത്യം പൂജിയ്ക്കുന്നു.

സത്യഭാമ: എന്റെ പിതാവായ സത്രാജിത്തിന്റെ സ്യമന്തകമണി കാണാതെ പോയപ്പോൾ ഭഗവാനിൽ ആരോപിച്ചതായ കളങ്കത്തെ നീക്കാൻവേണ്ടി ഭഗവാൻ ജാംബവാനുമായി യുദ്ധം ചെയ്തു മണി തിരിച്ചു കൊണ്ടുകൊടുത്തപ്പോൾ പിതാവിനു പശ്ചാത്താപമുണ്ടാകുകയാൽ, എന്നെ അച്ഛൻ അന്യനു കൊടുക്കാൻ നിശ്ചയിച്ചിരുന്നെങ്കിലും അതു വേണ്ടെന്നുവച്ചു ഭഗവാൻ ശ്രീകൃഷ്ണനു നല്കി. ഇവിടെ മനസ്സിലാക്കേണ്ടതു ശുദ്ധവ്യവഹാരം ചെയ്യുന്നവർക്കും ഭഗവത് പ്രാപ്തിയുണ്ടാകുമെന്നാണ്.

ജാംബവതി: എന്റെ പിതാവ് അജ്ഞാനദശയിൽ ഇരുപത്തേഴു ദിവസം ശ്രീകൃഷ്ണനോടു യുദ്ധം ചെയ്തു നിന്നു. പിന്നീട് അദ്ദേഹം ഈ ശ്രീകൃഷ്ണൻ പരമാത്മാവാണെന്നും പൂർവാവതാരത്തിലെ സീതാപതിയാണെന്നും മനസ്സിലാക്കിയപ്പോൾ അദ്ദേഹം ഭഗവാനെ നമസ്കരിച്ച് സ്യമന്തകമണിയോടുംകൂടെ എന്നെ ഭഗവാന് അർപ്പണം ചെയ്തു. ഇവിടെ മനസ്സിലാക്കേണ്ടത് ജാംബവാൻ കരടിയുടെ രൂപമാകയാൽ, ഇതുപോലുള്ള പശുബുദ്ധിയെ ജയിയ്ക്കുന്നതുകൊണ്ടും ആത്മസാക്ഷാത്കാരമുണ്ടാകുമെന്നാണ്.

കാളിന്ദി: ഞാൻ ഭഗവത്പ്രാപ്തിയ്ക്കുവേണ്ടി യമുനാതീരത്തു തപസ്സുചെയ്യുകയായിരുന്നു. എന്റെ മനോഭാവം ഭഗവാൻ അറിഞ്ഞപ്പോൾ തന്റെ സഖാവായ അർജുനനോടുംകൂടെ വന്നു എന്നെ ഭഗവാൻ കൊണ്ടുപോന്നു. ആ ദിവസം മുതൽ ഞാൻ ഭഗാവന്റെ ദാസിയാണ്. ഇവിടെ തപസ്സുകൊണ്ടും ആത്മസാക്ഷാത്കാരമുണ്ടാകുമെന്നു കാണിയ്ക്കുന്നു.

മിത്രവിന്ദ: കുറുക്കന്മാരുടെ ഇടയ്ക്കുനിന്നും സിംഹം തന്റെ ഭാഗം കൊണ്ടുപോകുന്നതുപോലെ ഭഗവാൻ എന്റെ സ്വയംവരത്തിൽ വച്ചു സകലരാജാക്കന്മാരെയും എന്റെ സഹോദരന്മാരെയും തോല്പിച്ച് എന്നെ ദ്വാരകയ്ക്കു കൊണ്ടുപോന്നു. ഇങ്ങനെയുള്ള ശ്രീഹരിയുടെ പാദപ്രക്ഷാളനത്തിനുള്ള സൗഭാഗ്യം എനിയ്ക്കു എല്ലാ ജന്മങ്ങളിലും ഉണ്ടാകാൻ ഞാൻ പ്രാർഥിയ്ക്കുന്നു.

ഇവിടെ യഥാർഥഭക്തർക്കുണ്ടാകുന്ന വിഘ്നങ്ങളെ ഭഗവാന്റെ അനുഗ്രഹത്താൽ നീക്കാമെന്നാണ് ഈ കഥ കാണിയ്ക്കുന്നത്. ഭഗവാൻ സർവവ്യാപകനാകയാൽ ഭഗവാനിൽനിന്ന് ആരും ഭിന്നനല്ല. സകലരും ഭഗവാന്റെ രൂപമാണ്. എങ്കിലും ജീവന്റെ വൃത്തി മായയിൽ പോയാൽ ഭഗവാനിൽനിന്നും വിമുഖമായിപ്പോകും. ഭഗവാനിൽ ചേർന്നിരുന്നാൽ ഭഗവാന്റെ സഹായം ലഭിയ്ക്കുകയും ചെയ്യും. അഗ്നിയ്ക്കുതണുപ്പു മാററാനുള്ള ശക്തിയുണ്ട്. പക്ഷെ അഗ്നിയ്ക്കടുത്തിരുന്നാൽ മാത്രമേ തണുപ്പു മാറിക്കിട്ടൂ. അതുപോലെ ഭഗവാനിൽ നിന്നും വിമുഖരായിട്ടിരിയ്ക്കുന്നവർക്കു ഭഗവാനിൽ നിന്നും ലാഭമുണ്ടാകയില്ല. മിത്രവിന്ദയ്ക്കു ഭഗവാനിൽ ഗാഢമായ മിത്രതയുണ്ടായിരുന്നതിനാൽ ഭഗവാൻ അവളെ തന്റെ ഭാര്യയാക്കി.

സത്യ: എന്റെ പിതാവ് രാജാക്കന്മാരുടെ പൗരുഷത്തെ പരീക്ഷിയ്ക്കുന്നതിനുവേണ്ടി ബലശാലികളായ ഏഴു കാളകളെ വളർത്തിയിരുന്നു. വീരന്മാരുടെ മദത്തെ തകർക്കുന്ന ഈ കാളകളെ ചെറിയ കുട്ടികൾ ആട്ടിൻകുട്ടികളെ പിടിച്ചു കെട്ടുന്നതുപോലെ ഭഗവാൻ ലീലയാ പിടിച്ചുകെട്ടി.(10.83.13.) ഇപ്രകാരം തന്റെ പൗരുഷത്താൽ ചതുരംഗസേനകളോടും ദാസികളോടുംകൂടെ ഭഗവാൻ എന്നെ ദ്വാരകയ്ക്കു കൊണ്ടുപോന്നു. വഴിയിൽ വിഘ്നമുണ്ടാക്കിയ രാജാക്കന്മാരേയും അദ്ദേഹം തോല്പിച്ചോടിച്ചു. എനിയ്ക്ക് ഈ ഭഗവാന്റെ സേവയ്ക്കു സർവദാ അവസരമുണ്ടാകണമെന്നൊരഭിലാഷം മാത്രമേയുള്ളു.

ഇവിടെ കഥയുടെ സാരം യഥാർഥ പുരുഷാർഥം

ചെയ്യുന്നവർക്കും പശുബുദ്ധിയെ വശത്താക്കി സത്യത്തെ പ്രാപിയ്ക്കാൻ കഴിയുമെന്നാണ്. അഥവാ സത്യപരായണ രായവർക്കു യഥാർത്ഥപുരുഷനെ അഥവാ പുരുഷോത്തമനെ പ്രാപിക്കാൻ കഴിയുമെന്നു കാണിയ്ക്കുന്നു.

ഭദ്ര: "ഹേ ദ്രൗപദി, എനിയ്ക്കു ഭഗവാനിൽ പ്രേമമു ള്ളതറിഞ്ഞ് എന്റെ പിതാവ്, മാതുലപുത്രനായ ശ്രീകൃഷ്ണ നെ വരുത്തി എന്നെ അക്ഷൗഹിണീസൈന്യങ്ങളോടും ദാസികളോടുംകൂടെ ഭഗവാനെ ഏല്പിച്ചു. എന്റെ കർമ്മ നുസരിച്ചു ഞാൻ ജന്മജന്മങ്ങളിലും ഏതേതു യോനികളിൽ പോകേണ്ടിവരുമോ, അവിടെയെല്ലാം ഭഗവാന്റെ ചരണ സ്പർശമുണ്ടാകാൻ ആഗ്രഹിയ്ക്കുന്നു. എന്തെന്നാൽ അതിൽമാത്രമാണ് പരമമായ ആത്മലാഭമുള്ളത്." ഇവിടെ ഭദ്ര എന്ന ശബ്ദം തന്നെ കല്യാണവാചകമാണ്. ബ്രഹ്മ ജിജ്ഞാസുക്കൾക്കു തീർച്ചയായും ബ്രഹ്മപ്രാപ്തിയുണ്ടാ കുമെന്നു കാണിയ്ക്കുന്നു.

ലക്ഷ്മണ: "ദ്രൗപദി! ഞാൻ ശ്രീനാരദനിൽനിന്നും ഭഗവാന്റെ ദിവ്യമായ ജന്മകർമങ്ങളെപ്പററി അടിയ്ക്കടി കേട്ടി രുന്നു. ലക്ഷ്മീദേവിപോലും സകലലോകപാല ന്മാരെയും ഉപേക്ഷിച്ചു ഭഗവാൻ വിഷ്ണുവിനെ വിവാഹം ചെയ്ത ക ഥയും ഞാൻ കേട്ടിരുന്നു. അതിനാൽ എന്റെ ചിത്തം ശ്രീകൃഷ്ണനിൽ ആസക്തമായിത്തീർന്നു. എന്റെ മനസ്സ് പിതാവറികയാൽ അതിന്റെ സാഫല്യത്തിനു വേണ്ടി, പണ്ടു നിന്റെ പിതാവു നിർമിച്ചതുപോലുള്ള ഒരു കൃത്രിമ മത്സ്യ വേധപ്രസംഗം എന്റെ പിതാവും തയ്യാറാക്കി. അതിൽ ഒരു വ്യത്യാസമുണ്ടായിരുന്നത് എന്റെ കാര്യത്തിൽ മത്സ്യ ത്തിനെ വെളിയിൽ കാണുകയില്ലായിരുന്നു. അതിന്റെ പ്രതി ബിംബം ജലത്തിൽ കണ്ടുകൊണ്ടു മത്സ്യത്തിനെ അമ്പെയ്തു മുറിയ്ക്കണമെന്നായിരുന്നു കരാറ്. എന്റെ സ്വയംവരത്തെപ്പറ്റി കേട്ട് പല രാജാക്കന്മാരും വന്നുചേർന്നു. പിതാവ് എല്ലാവരെയും സത്ക്കരിയ്ക്കയും ചെയ്തു. സ്വയം വരസമയത്തു വില്ലുമമ്പുമായി ഓരോ രാജാക്കന്മാരും മത്സ്യ വേധത്തിനു മുന്നോട്ടുവന്നു. പലർക്കും വില്ലിന്റെ ചരടു പോലും കെട്ടാൻ സാധിച്ചില്ല. ചിലർക്കു കെട്ടാൻ സാധി ച്ചെങ്കിലും അതു പൊട്ടിപ്പോയി. (ഇവിടെ ചരട് എന്നു വച്ചാൽ ബ്രഹ്മാകാരവൃത്തി എന്നു മനസ്സിലാക്കണം.) ജരാസന്ധശി ശുപാലാദികൾക്കു ചരടുരൂപിയായ വൃത്തി ശരിയ്ക്കു വയ്ക്കാൻ സാധിച്ചെങ്കിലും അവർക്കു ലക്ഷ്യം കാണാൻ സാധിച്ചില്ല. പിന്നെ അർജ്ജുനൻ മത്സ്യത്തിന്റെ ഛായ കണ്ട് ബാണമെയ്തെങ്കിലും ലക്ഷ്യത്തിൽ കൊണ്ടില്ല. അതിനെ സ്പർശിയ്ക്കുക മാത്രമേ ചെയ്തുള്ളു. ഇപ്രകാരം മാന ഭംഗം വന്ന സകല രാജാക്കന്മാരും പിന്മാറിയപ്പോൾ ഭഗ വാൻ ശ്രീകൃഷ്ണൻ ധനുസ്സ് എടുത്ത് സൂര്യൻ അഭിജിത് നക്ഷത്രത്തിൽ വന്നപ്പോൾ മത്സ്യത്തെ ജലത്തിൽ ഒറ്റ പ്രാവശ്യം കണ്ട് അതിനെ ലീലയാ ബാണമെയ്തു മുറിച്ചു. ആ സമയത്തു ദേവാദികൾ ആകാശത്തു വാദ്യഘോഷ ങ്ങൾ മുഴക്കിക്കൊണ്ടു പുഷ്പവൃഷ്ടി ചെയ്തു. അപ്പോഴേ





യ്ക്കും ഞാൻ വസ്ത്രാലങ്കാരവിഭൂഷി തയായിട്ടു രംഗശാലയിൽ വന്ന് ഭഗവാനെ വരണമാല അണി യിച്ചു. അതു കണ്ട് അസൂയാലുക്കളായ മററു രാജാക്കന്മാർ ഭഗവാനോടു യുദ്ധത്തിനൊരുങ്ങി. ഭഗവാനും ചതുർഭുജ മൂർത്തിയായിട്ട് അവരോടു യുദ്ധത്തിനു തയ്യാറായി. കുറച്ചുനേരത്തേയ്ക്കു പിന്നെ ഘോരയുദ്ധം തന്നെ നടന്നു. ഭഗവാന്റെ സാരഥിയായ ദാരുകൻ രഥവും കൊണ്ടു വന്നി രുന്നു. സിംഹത്തിന്റെ ഭാഗം കുറുക്കന്മാരുടെ നടുക്കു നിന്നും സിംഹം കൊണ്ടുപോകുന്നതുപോലെ ഭഗവാൻ സകല രാജാക്കന്മാരും നോക്കിനിൽക്കെ എന്നെ രഥത്തിൽ വച്ചു ദ്വാരകയ്ക്കു കൊണ്ടുപോയി. ഭഗവാനോടേറ്റ പല രാജാക്ക ന്മാരും മരിച്ചുവീഴുകയും ബാക്കിയുള്ളവർ ഓടി രക്ഷപ്പെടുക യുമാണ് ചെയ്തത്. എന്റെ പിതാവ് അനവധി സ്ത്രീധന ത്തോടും ദാസീദാസൻമാരോടുംകൂടി എന്നെ ഭഗവാനെ ഏൽപ്പിച്ചു. ഹേ ദ്രൗപദീ, പൂർവജന്മം ഞാൻ സകല സംഗ ങ്ങളും വിട്ടു വലിയ തപസ്സു ചെയ്തതിന്റെ ഫലമായിട്ടായി രിയ്ക്കണം എനിയ്ക്ക് ഈ ജന്മത്തിൽ ആത്മാരാമനായ ഭഗ വാൻ ശ്രീകൃഷ്ണന്റെ ദാസീപദം ലഭിച്ചത്." (10.83.29.)

ഇവിടെ ഭാവാർഥം, ജഗത്ത് ബ്രഹ്മത്തിന്റെ പ്രതി ബിംബമാണ്. പ്രതിബിംബത്തെ നോക്കിക്കൊണ്ടു ബിംബത്തെ പ്രാപിയ്ക്കാനറിയാമെങ്കിൽ ലക്ഷ്യരൂപമായ ബ്രഹ്മപ്രാപ്തിയുണ്ടാകും. ഇങ്ങനെയുള്ള വൃത്തിയെ ലക്ഷ്മണയെന്നു പറയുന്നു. ഭഗവാനൊഴിച്ചാർക്കും തന്നെ ലക്ഷ്യത്തെ മുറിയ്ക്കാൻ സാധിച്ചില്ല. വസ്തു എങ്ങനെയു ള്ളതാണൊ, അതുപോലുള്ള വൃത്തി തയ്യാറാകണം. ശ്രീകൃ ഷ്ണന് അപ്രകാരമുള്ള വൃത്തിയെ തയ്യാറാക്കാൻ സാധി ച്ചതുകൊണ്ടു ലക്ഷ്മണയെ വരിക്കാൻ സാധിച്ചു. ലക്ഷ്മണ യുടെ പിതാവിന്റെ പേരു ബൃഹത്സേനനെന്നായിരുന്നു. ഈ പേരും ബ്രഹ്മത്തിന്റെ സൂചകശബ്ദമാണ്. ജീവൻ വാച്യാർഥത്തെ ഉപേക്ഷിച്ചു ലക്ഷ്യാർഥത്തിൽ സ്ഥിതി ചെയ്യണമെന്നാണ് വേദാന്തപ്രക്രിയ കാണിയ്ക്കുന്നത്.

ഇനി പതിനാറായിരം റാണികൾക്കുവേണ്ടി അതിലൊ രാൾ ദ്രൗപദിയോടു പറയുന്നു: ഭൗമാസുരൻ ദിഗ്വിജയം ചെയ്ത കാലത്തു രാജാക്കന്മാരെ തോല്പിച്ചു രാജകന്യക മാരായ ഞങ്ങളെ ബന്ധനത്തിൽ ആക്കിയിരുന്നു. ഈ വിവരം അറിഞ്ഞ് ഭഗവാൻ അയാളോട് യുദ്ധം ചെയ്തു ഞങ്ങളെ മുക്തരാക്കി. സ്വയം പൂർണകാമനെങ്കിലും, സംസാരഭയത്താൽ ഭഗവത്പാദാ രവിന്ദങ്ങളെ സ്മരിച്ചു കഴി ഞ്ഞിരുന്ന ഞങ്ങൾക്ക് അദ്ദേഹം ദാസീപദം നൽകി അനു ഗ്രഹിച്ചു. ദാസികൾക്കു സ്വതന്ത്രസത്തയില്ലാത്തതിനാൽ ഞങ്ങൾക്ക് ഏകസത്തയുടെ അനുഭവം സർവത്ര അനുഭ വപ്പെടാൻ തുടങ്ങി. ഞങ്ങൾക്കു സാമ്രാജ്യമോ, ഇന്ദ്രപദമോ അണിമാദിയോഗസിദ്ധികളോ, ബ്രഹ്മപദമോ അഥവാ സാലോക്യാദി മോക്ഷംപോലുമോ ആവശ്യമില്ല. ഞങ്ങളുടെ പ്രിയതമനായ പ്രഭുവിന്റെ ചരണകമലത്തിൽ പററിയിരി യ്ക്കുന്ന ധൂളിയെ ശിരസ്സിൽ ധരിയ്ക്കാൻ മാത്രമേ ഞങ്ങൾ



ആഗ്രഹിയ്ക്കുന്നുള്ളു. ഉദാരശിരോമണിയായ ഭഗവാന്റെ ഏതൊരു ചരണകമലങ്ങളുടെ സ്പർശം, പശുക്കളെ മേയ്ക്കുന്ന സമയം ഗോപീഗോപൻമാരും, തൃണലതാദികൾ പോലും ആഗ്രഹിച്ചിരുന്നുവോ അതുതന്നെയാണ് ഞങ്ങളും ആഗ്രഹിയ്ക്കുന്നത്. (10.83.43.)

ഇവിടെ ഭാഷ വിവാഹത്തിന്റെയാണെങ്കിലും ജീവ ബ്രഹ്മത്തിന്റെ ഐക്യമാണ് താല്പര്യം. ഭഗവാന്റെ ഭാര്യ മാരിൽ ഈവിധമുള്ള ഭഗവത്പ്രേമം കാണുകയാൽ കുന്തി, ഗാന്ധാരി, ദ്രൗപദി, സുഭദ്ര മുതലായ രാജപത്നിമാരും ഗോപികൾപോലും ആശ്ചര്യവും ആനന്ദവുംകൊണ്ട് അശ്രുധാര പൊഴിച്ചു.

സാത്വികവൃത്തിയുള്ളവരും രജോഗുണത്തെ ജയിച്ച വരുമായ ജിജ്ഞാസുക്കൾ സുദാമാവിനെപ്പോലെ ഉപരാമ വൃത്തിയോടെ ജീവിയ്ക്കണം. ഇക്കാലത്തു സാത്വിക ഭക്തന്മാർക്ക് ഉപരാമവൃത്തിയെക്കാൾ സമുദായസേവയും ദേശസേവയും മററുമാണ് ഇഷ്ടം. ഇതു പുണ്യത്തിനും നീതിയ്ക്കും കാരണമാകുമെങ്കിലും ഇതുകൊണ്ടു പദാർഥ ശോധനം ഉണ്ടാകുന്നില്ല. അതുകൊണ്ട് സാത്വികഭക്ത ന്മാരും സാത്വികമായയിൽ വീണുപോകാനിടയുണ്ട്. ഈ മായയുടെ സ്വരൂപത്തെപ്പററിയും അതിൽനിന്നും രക്ഷ പ്പെടാനുള്ള മാർഗത്തെപ്പററിയും ഇനി എൺപത്തിനാലാം അധ്യായത്തിൽ വസുദേവന്റെ യജ്ഞത്തെപ്പററി പറയു മ്പോൾ പറയുന്നുണ്ട്. വസുദേവൻ ശുദ്ധസത്വഗുണത്തിന്റെ സ്വരൂപമാണെങ്കിലും അതും സാത്വികമായയാണ്. അതിനെ ജയിയ്ക്കുന്ന തിനും ശാസ്ത്രകാരന്മാർ പല ഉപായങ്ങൾ പറഞ്ഞിട്ടുണ്ട്. അതിൽ മുഖ്യമായിട്ടുള്ളത് സാധുസേവയും, ഭക്തിയും, പദാർഥശോധനവുമാണ്.

# പ്രകരണം ഇരുപത്തൊന്ന്

## വസുദേവരുടെ യജ്ഞം

കഴിഞ്ഞ അധ്യായത്തിൽ പറഞ്ഞവിധം സ്ത്രീകൾ സ്ത്രീകളോടും പുരുഷന്മാർ പുരുഷന്മാരോടും പരസ്പരം സംസാരിച്ചുകൊണ്ടിരിയ്ക്കുമ്പോൾ രാമകൃഷ്ണന്മാരെ സന്ദർശിയ്ക്കാനായി ശ്രീവ്യാസൻ, നാരദൻ, ച്യവനൻ, ദേവലൻ, അസിതൻ, വിശ്വാമിത്രൻ, ശതാനന്ദൻ, ഭരദ്വാജൻ, ഗൗതമൻ, പരശുരാമൻ, പരാശരൻ, വസിഷ്ഠൻ, ഗാലവൻ, ഭൃഗു, പുലസ്ത്യൻ, അത്രി, മാർക്കണ്ഡേയൻ, ബൃഹസ്പ തി, സനകാദികൾ, അംഗിരസ്, യാജ്ഞവല്ക്യൻ, വാമദേ വൻ മുതലായ ഋഷികൾ അവിടെ വന്നുചേർന്നു. (10.84.5.) ഈ മുനിജനങ്ങൾ ഇതിഹാസദൃഷ്ടികൊണ്ടു നോക്കു മ്പോൾ എല്ലാവരും സമകാലീനരാകാൻ വഴിയില്ല. പക്ഷെ ഭാഗവതത്തിൽ അധ്യാത്മദൃഷ്ടി മുഖ്യമായ തിനാൽ ഇതി ഹാസദൃഷ്ടിയെ പ്രധാനമായി വെച്ചിട്ടില്ല. ആരുടേയും ജന്മ മരണതീയതികൾ രാമായണം, ഭാരതം, ഭാഗവതം മുതലായ പുരാണങ്ങളിൽ കൊടുത്തു കാണുന്നില്ല. ഏതെങ്കിലും യജ്ഞയാഗാദി സംഭവങ്ങളുടെ തീയതികളും കാണുന്നില്ല. അതിന്റെ ആവശ്യവുമില്ല. ജീവനു ബ്രഹ്മ ജ്ഞാനമുണ്ടായശേഷം കാലമേ ഇല്ലാതാകു മ്പോൾ പിന്നെ ഇതിഹാസങ്ങൾ എങ്ങനെ ഉണ്ടായിരിയ്ക്കും?

മേൽപറഞ്ഞ വിധം മുനിജനങ്ങൾ വരുന്നതു കണ്ട് രാമകൃഷ്ണന്മാരും പാണ്ഡവന്മാരും മററു രാജാക്കന്മാരു മെല്ലാം എഴുനേറ്റ് അവരെ നമസ്കരിച്ചു. പിന്നെ സ്വാഗതം ചെയ്ത് ആസനം, പാദ്യം, അർഘ്യം, മാല, ധൂപം, ദീപം, മുതലായവയെ ക്കൊണ്ട് അവരെ പൂജിച്ചു.

ഇനി കഥയുടെ സ്വരൂപം ഒന്നു മാറും. ഋഷിമുനിമാരെ കൂടുതൽ ആദരിച്ചു ലോക ശിക്ഷണം നൽകാൻ തുടങ്ങു കയാണ്. എന്തെന്നാൽ ഇനി സത്വഗുണമായയെ ജയിയ്ക്കാ നുള്ള മാർഗത്തെപ്പററി പറയാൻ പോകുന്നു. സാത്വികമാ യയും ബന്ധനത്തിൽ വീഴിയ്ക്കുന്നതാണ്. എന്തെന്നാൽ അതിലും അഭിമാനം വന്നുപോകാനിടയുണ്ട്. "ഞാൻ പറ യുന്നതാണ് ശരിയായിട്ടുള്ളത്, അതുകൊണ്ട് എല്ലാവരും ഞാൻ പറയുന്നതു കേട്ട് നടക്കണം." എന്നുള്ള ഭാവം വന്നു പോകുന്നു. അതിനാൽ ഈ മായയെ കടക്കാൻ ഋഷിമുനി മാരായ ഗുരുജനങ്ങളുടെ സഹായം ആവശ്യമാണ്. സാത്വി കമായയുടെ ചില ദൃഷ്ടാന്തങ്ങൾ താഴെ ചേർക്കുന്നു.

1). പലർക്കും ഭഗവാന്റെ സാക്ഷാത്കാരത്തിന് ആഗ്രഹ മുണ്ട്. അതിനുവേണ്ടി നിയമപൂർവം ജപാദികൾ നടത്താ റുമുണ്ട്. ഒരാൾക്കു ദിവസം പത്തു മാല ജപിയ്ക്കുന്ന പതി വുണ്ടെന്നിരിയ്ക്കട്ടെ. അങ്ങനെ ജപിച്ചുവരുമ്പോൾ ഒരു ദിവസം അഞ്ചു മാല ജപിച്ചുതീർന്നപ്പോഴേയ്ക്കും ഭഗവാൻ പ്രത്യക്ഷമായാൽ ഈ സാത്വികമായ ബാധിച്ചിട്ടുള്ളവർ ഭഗ വാനോടു പറയും. "ഭഗവാനേ, കുറച്ചു ക്ഷമിയ്ക്കണം. ഞാൻ ഈ മാല മുഴുവനാക്കികൊള്ളട്ടെ." എന്ന്. ഇത് സാത്വികമായയുടെ ഒരു പ്രകാരമാണ്. സാത്വികർക്കും അവരുടെ സ്വന്തം തെററു കാണാൻ കഴിയുന്നില്ല. അതു കൊണ്ടു ഗുരുവിന്റെ സഹായം ആവശ്യമാകുന്നു.

2) ഒരാൾ ദിവസേന സന്ധ്യയ്ക്ക് അയാളുടെ വീട്ടിൽ ഗുരു വിന്റെ പടം വച്ചു പൂജിയ്ക്കുന്ന പതിവുണ്ടായിരുന്നു. ഒരി ക്കൽ ഗുരു അയാളുടെ വീട്ടിൽ ചെന്നു. അന്നും അയാൾ ഗുരുവിനെ പുറംതിരിഞ്ഞു നിന്നുകൊണ്ടു ഗുരുവിന്റെ പടത്തെ പൂജിയ്ക്കാൻ തുടങ്ങി. വാസ്തവത്തിൽ പ്രത്യക്ഷ ത്തിൽ വന്നിരിക്കുന്ന ഗുരുവിനെയായിരുന്നു പൂജിയ്ക്കേ ണ്ടത്. പക്ഷെ കർമ ഉപാസനയിൽ ഈ വിധമുള്ള ജഡത വന്നുപോകയാൽ സത്യം മനസ്സിലാകുന്നില്ല. ശരിയായ മാർഗം കാണാൻ സാധിയ്ക്കുന്നില്ല. ഇതും സാത്വികമായ യുടെ ഒരു ദൃഷ്ടാന്തമാകുന്നു.

3). മഹാത്മാഗാന്ധി സാധുജീവിതം നയിയ്ക്കാൻ ഉപദേ ശിച്ചിരുന്നു. കൃഷിയ്ക്കു നാം യന്ത്രങ്ങൾ ഉപയോഗിച്ചിരുന്നി

ല്ല. അതുപോലെ വസ്ത്രങ്ങളും സ്വയം നൂലുനൂറ്റ് വസ്ത്രം ഉണ്ടാക്കി ധരിയ്ക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ മതം. പക്ഷെ മഹാത്മാഗാന്ധി പോയതിൽ പിന്നെ നമ്മുടെ ജനസംഖ്യ ക്രമേണ വർധിച്ചും ആഹാരത്തിനു ധാന്യാദികൾ മതിയാകാതെയും വരുകയാൽ ഇപ്പോൾ കൃഷിക്കാർ *ട്രാക്ടറും, പമ്പുസെറ്റും* എല്ലാം ഉപയോഗിച്ചു കൃഷിചെയ്യാൻ തുടങ്ങിയിരിയ്ക്കയാണ്. ആ സ്ഥിതിയ്ക്കു വസ്ത്രങ്ങളും യന്ത്രം കൊണ്ടുണ്ടാക്കുന്നതിൽ എന്താണ് തെററ്? പക്ഷെ ഗാന്ധിജി നമുക്കു ചർക്ക തന്നിട്ടുപോയി. അതെങ്ങനെ ഉപേക്ഷിയ്ക്കാം? ഗുരുവിന്റെ ഉപദേശം എങ്ങനെ മിഥ്യയാകും? ഇതും ഒരു പ്രകാരത്തിലുള്ള സാത്വിക മായയാകുന്നു.

4). രാഷ്ട്രീയകാര്യങ്ങളിലും എന്റെ ദേശം എന്നും മററുമുള്ള സാത്വികമായയിൽ നിന്നും അനവധി കലഹങ്ങളും ലഹളകളും ഉണ്ടാകുന്നു. ഇങ്ങനെയുള്ള മായയിൽ നിന്നുമാണ് പാക്കിസ്ഥാൻ ഉടലെടുത്തത്. ഇത്തരം മായയിൽപ്പെട്ടു ജീവനു തന്റെ യഥാർഥ സ്വരൂപത്തെപ്പററി അന്വേഷിയ്ക്കാൻ സാധിയ്ക്കുന്നില്ല. മരിച്ചശേഷം തന്റെ ദേശമേത്, ജനിയ്ക്കുന്നതിനുമുൻപേ തന്റെ ദേശമേതായിരുന്നു, എന്നാരും ചിന്തിച്ചു നോക്കുന്നില്ല.

5). സാത്വികമായയിൽപ്പെട്ട് അപൂർണരുമായുള്ള സംഗത്താൽ സ്വയം അപൂർണനായിത്തന്നെ ഇരുന്നുപോകുന്നു. അജ്ഞാനികൾ അജ്ഞാനികളുമായി കഴിയുന്നതിനാൽ അവർക്കു രജോഗുണതമോഗുണമായയിൽ നിന്നും വെളിയ്ക്കു വരാൻ സാധി യ്ക്കാത്തതു പോലെ സാത്വികമായയിൽപ്പെട്ടു കിടക്കുന്നവർക്കും അതിൽനിന്നും വെളിയിൽ വരാൻ പ്രയാസമാണ്. അതിനാൽ ഋഷിമുനികളുടെ സംഗം ആവശ്യമാകുന്നു.

6). തൊഴിലാളികളുടെ സേവ, രോഗികളുടെ സേവ, ഹരിജനസേവ ഇതെല്ലാം സദ്ഗുണങ്ങളാണെങ്കിലും ഇതിൽ നിന്നും ജീവനു സ്വരൂപബോധമുണ്ടാകുന്നില്ല. ഈശ്വരന്റെ സ്വരൂപവും അറിയാൻ കഴിയുന്നില്ല.

7). ഭദ്രാനയജ്ഞം, നൂൽനൂൽപുയജ്ഞം, ഗ്രാമോദ്ധാരണ സപ്താഹം, പഞ്ചവർഷയോജന മുതലായവയിലെല്ലാം ആർഥികഉന്നതിയും സമുദായോന്നതിയും മാത്രമാണ് ലക്ഷ്യം. തത്ത്വജ്ഞാനം ലക്ഷ്യമല്ല.

വിഷയികൾക്കു വിഷയഭോഗത്തിനു കൂടുതൽ സൗകര്യമുണ്ടാക്കി കൊടുക്കുന്നത് ഒരു യഥാർഥസേവനമല്ല. അവർക്കു വിഷയങ്ങളെ ജയിയ്ക്കാനുള്ള ശക്തി നല്കുന്നതായിരിയ്ക്കും യഥാർഥ സേവനം.

8). നാമയജ്ഞവും കീർത്തനഭജനങ്ങളും നടക്കുന്നിടത്തും ജ്ഞാനവൈരാഗ്യങ്ങളെപ്പററി പറയുന്നില്ല. അതിനാൽ ഇവർക്ക് അധ്യാത്മ മാർഗത്തിൽ പുരോഗമനമുണ്ടാകുന്നില്ല. ഇതും സാത്വികമായയുടെ ഒരു പ്രകാരമാണ്. അതിനെ വസുദേവന്റെ സ്വരൂപത്തോടുപമിയ്ക്കാം. വസുദേവനും ശ്രീ





കൃഷ്ണനെ പുത്രനെന്നു മാത്രമേ കരുതിയിരുന്നുള്ളൂ. ഇങ്ങനെയുള്ള സാത്വികമായയെ ജയിയ്ക്കണമെങ്കിൽ ഋഷിമുനികളുടെ സഹായം ആവശ്യമാണ്. അതുകൊണ്ട് ഇനി ഭാഗവതത്തിൽ അങ്ങനെയുള്ള കഥകളാണ് വരുന്നത്.

ശ്രീകൃഷ്ണൻ ഋഷിമുനികളെ സ്വാഗതം ചെയ്തുകൊണ്ടു പറഞ്ഞു: "ഇന്നു ഞങ്ങളുടെ ജന്മം സഫലമായി. എന്തെന്നാൽ ദേവന്മാർക്കു പോലും ദർശനം ദുർലഭമായ യോഗേശ്വരന്മാരായ നിങ്ങളുടെ ദർശനം ഞങ്ങൾക്കു ലഭിച്ചിരിയ്ക്കുന്നു. അല്പതപസ്വികൾക്കും പ്രതിമാദിയിൽ മാത്രം ദേവദർശനം ചെയ്യുന്നവർക്കും (സർവവ്യാപകനായ ഭഗവാനെ അറിയാത്തവർക്ക്) നിങ്ങളുടെ ദർശനമോ, സ്പർശനമോ, കുശലപ്രശ്നമോ, നമസ്കാരം അഥവാ പൂജയോ ചെയ്യാനുള്ള ശുഭ സന്ദർഭം കിട്ടുന്നില്ല."(10.84.10.)

**ന ഹ്യമ്മയാനി തീർത്ഥാനി ന ദേവാ മൃച്ഛിലാമയാഃ**
**തേ പുനന്ത്യുരുകാലേന ദർശനാദേവ സാധവഃ.**
(10.84.11.)

കേവലം ജലമായ തീർത്ഥം തീർത്ഥമോ, ചെളി, കല്ല് ആദി കൊണ്ടുള്ള പ്രതിമകൾ ദേവതകളോ അല്ല. സാധുക്കളാണ് യഥാർത്ഥമായ തീർത്ഥവും ദേവതകളും. എന്തെന്നാൽ ജലമയതീർത്ഥവും മററും വളരെ കാലത്തെ സേവനംകൊണ്ടേ പവിത്രമാക്കൂ. സാധുക്കൾ അവരുടെ ദർശനം മാത്രംകൊണ്ടു കൃതാർഥരാക്കുന്നു.

ഇതിനു കാരണം സാധുക്കളുടെ ദൃഷ്ടിയിൽ അന്യരാരുംതന്നെയില്ല. അവർക്കു സദാ ബ്രഹ്മദൃഷ്ടിയാകയാൽ അതിന്റെ പ്രഭാവം അന്യരിലും പ്രതിഫലിയ്ക്കുന്നതിനാൽ അവർക്കും ബ്രഹ്മധ്യാനം ഉണ്ടാകാൻ തുടങ്ങുന്നു.

**നാഗ്നിർന സൂര്യോ ന ച ചന്ദ്രതാരകാ**
**ന ഭൂർജലം ഖം ശ്വസനോഽഥ വാങ്മനഃ**
**ഉപാസിതാ ഭേദകൃതോ ഹരന്ത്യഘം**
**വിപശ്ചിതോഘ്നന്തി മുഹൂർത്ത്സേവയാ.** (10.84.12)

അഗ്നി, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, പൃഥ്വി, ജലം, ആകാശം, വായു, വാണിയുടെയും മനസ്സിന്റെയും അധിഷ്ഠാനദേവതകൾ ഇവയുടെ ഉപാസനകൊണ്ടു പാപം പൂണമായും നശിയ്ക്കുന്നില്ല. എന്തെന്നാൽ അവരുടെ ഉപാസന കൊണ്ടു ഭേദബുദ്ധി നശിയ്ക്കുന്നില്ല. കൂടുന്നേയുള്ളൂ. പക്ഷെ ഒന്നുരണ്ടു നിമിഷനേരത്തെ ജ്ഞാനി മഹാത്മാക്കളുടെ സേവകൊണ്ടു സകല പാപതാപങ്ങളും നശിച്ചുപോകുന്നു. എന്തെന്നാൽ അതു ഭേദബുദ്ധിവിനാശകമാണ്.

ഉപാസനയുടേയും ജ്ഞാനത്തിന്റെയും നാലു പ്രകാരമുള്ള ഭേദത്തെ താഴെ കാണിയ്ക്കുന്നു:

1. കാരണത്താലുള്ള ഭേദം: ജ്ഞാനം ഒരു പ്രമാണമാ



ത്രത്താലുണ്ടാകുന്നു. ഇങ്ങനെ ഉണ്ടായ ജ്ഞാനം പുരുഷ പ്രയത്നത്താലോ അന്യരാലോ ഇല്ലാതാക്കാൻ സാധിയ്ക്കുകയില്ല. ഉപാസനയുടെ വാക്യങ്ങൾ വിധിയെ കാണിയ്ക്കുന്നു. അതു കേട്ടശേഷം ഉപാസന ചെയ്യേണ്ടിയിരിയ്ക്കുന്നു. ഉപാസന പുരുഷതന്ത്രവും ജ്ഞാനം വസ്തുതന്ത്രവുമാണ്.

2. രണ്ടിന്റേയും വിഷയം പ്രത്യേകമാണ്: ജ്ഞാനം വസ്തു ഏതുവിധമോ അപ്രകാരം കാണിയ്ക്കുന്നു. ഉപാസനയുടെ ഫലം ഉപാസകന്റെ ഭാവനയ്ക്കധീനവും അത് ഭാവിയിൽ കിട്ടുന്നതുമായിരിയ്ക്കും. ശാസ്ത്രത്തെ ആധാരമാക്കാതെ സാളഗ്രാമത്തിൽ വിഷ്ണുബുദ്ധിയുണ്ടാകുകയില്ല. അതിനാൽ ജ്ഞാനത്തിന്റെയും ഉപാസനയുടെയും വിഷയം ഭിന്നമാണ്. ജ്ഞാനത്തിൽ പ്രാപ്തത്തിന്റെ പ്രാപ്തിയാണ്.

3. ജ്ഞാനത്തിന്റെയുംഉപാസനയുടെയും ഫല ത്തിലും വ്യത്യാസമുണ്ട്: ജ്ഞാനംകൊണ്ട് ഉടനെതന്നെ അജ്ഞാനനിവൃത്തിയുണ്ടാകുന്നതിനാൽ, അജ്ഞാനത്താൽ ഉണ്ടായ സംസാരനിവൃത്തിയും ഉടനെതന്നെ ഉണ്ടാകുന്നു. അതിനാൽ ഏകബ്രഹ്മഭാവരൂപമായ ഫലം ഇവിടെത്തന്നെ ലഭിയ്ക്കുന്നു. ഉപാസനയുടെ ഫലം കർമംപോലെ ഭാവിയിലും സംസാരംപോലുള്ള അന്യലോകത്തും കിട്ടുന്നു. **'തത്ത്വമസി'** എന്ന മഹാവാക്യത്തിൽ നിന്നുമുണ്ടാകുന്ന ജ്ഞാനം ഭാവിയിൽ ഫലത്തെ കാണിയ്ക്കുന്നില്ല. **"അത്ര ബ്രഹ്മ സമശ്നുതേ"** ഇവിടെത്തന്നെ ബ്രഹ്മപ്രാപ്തിയുണ്ടാകുന്നു. ഈ വാക്യം അന്യലോകത്തു പോകേണ്ട ആവശ്യമില്ലെന്നു കാണിയ്ക്കുന്നു. ഗീതയിലും പറയുന്നത് "ആരുടെ മനസ്സാണോ സാമ്യാവസ്ഥയെ പ്രാപിച്ചിട്ടുള്ളത് അവർ ഇവിടെത്തന്നെ സംസാരത്തെ ജയിച്ചുകഴിഞ്ഞു" എന്നാണ്. ഉപാസകർക്ക് അവരുടെ ശ്രദ്ധയനുസരിച്ചുള്ള ലോകത്തു ചെന്നിട്ട് ഫലം ലഭിയ്ക്കുന്നു.

4. ജ്ഞാനത്തിന്റെയും ഉപാസനയുടെയും സ്വരൂപം: ജ്ഞാനത്തിന്റെ സ്വരൂപം ഉപാസനയിൽ നിന്നും വിലക്ഷണമാണ്. ജ്ഞാനം ആത്മാവിന്റെയുംബ്രഹ്മത്തിന്റെയും അഭേദത്തെ സിദ്ധമാക്കുന്നു. ഉപാസന ജീവന്റെയും ബ്രഹ്മ ത്തിന്റെയും ഭേദത്തെ കാണിയ്ക്കുന്നു. ഭേദം കാണുന്നവർക്കു മരണമു ണ്ടാകുമെന്നു കഠോപനിഷത്തിൽ യമരാജാവു നചികേതസ്സിനെ ഉപദേശി യ്ക്കുന്നു. അതിനാൽ ഭേദമൂലകമായ ഉപാസനയിൽ നിന്നും ഭിന്നമായ പരമാർഥ വിഷയകവും പ്രമാണതന്ത്രയുക്തവുമായ അഭേദജ്ഞാനം തന്നെയാണ് മോക്ഷത്തിനു ഹേതു. ഇങ്ങനെയുള്ള ജ്ഞാനപ്രാപ്തിയ്ക്കു ഋഷിമുനികളെപ്പോലുള്ള ഗുരുക്കന്മാർ ആവശ്യമാണ്. അവർക്കു ജിജ്ഞാസുക്കളുടെ അജ്ഞാനത്തെ നീക്കാൻ കഴിയും. ഇനി ഭഗവാൻ പറയുന്നു:

**യസ്യാത്മബുദ്ധിഃ കുണപേ ത്രിധാതുകേ**
**സ്വധീഃ കളത്രാദിഷു ഭൗമ ഇജ്യധീഃ**
**യത്തീർത്ഥബുദ്ധിഃ സലിലേ ന കർഹിചി-**
**ജ്ജനേഷ്വഭിജ്ഞേഷു സ ഏവ ഗോഖരഃ.** (10.34.13.)

ഏതൊരാളാണോ വാതം, പിത്തം, കഫം ഈ മൂന്നു ധാതുക്കളാലുണ്ടായിട്ടുള്ള ശവതുല്യമായ ശരീരത്തെ 'ഞാനെ'ന്നും, സ്ത്രീ പുത്രാദിയെ എന്റെയെന്നും മണ്ണ്, കല്ല്, കാഷ്ഠം ആദിപാർഥിവ വികാരങ്ങളെമാത്രം ഇഷ്ടദൈവമെന്നും, കേവലം ജലത്തെമാത്രം തീർത്ഥമെന്നും കരുതിയും എന്നാൽ ജ്ഞാനികളായ മഹാത്മാക്കളെ അപ്രകാരം കരുതാതെയും ഇരിയ്ക്കുന്നത്, അവർ മനുഷ്യരാണെങ്കിലും പശുക്കളിലും നീചമായുള്ള കഴുതകൾ തന്നെയാണ്.

ഈ ശ്ലോകം മൂർത്തീപൂജയിൽനിന്നും അധ്യാത്മികമായിട്ടുയരേണ്ടവർ മഹാത്മാക്കളുമായി സത്സംഗം ചെയ്യണമെന്നു കാണിയ്ക്കുന്നു. അങ്ങനെയുള്ള സത്സംഗം കൊണ്ട് ജീവൻ, ജഗത്ത്, ഈശ്വരൻ ഇവയുടെ യഥാർഥ തത്ത്വം അറിയാൻ ഇടയാകുന്നു.

മേൽപ്പറഞ്ഞ ഭഗവാന്റെ വാക്കുകൾ കേട്ടു ഋഷിമാരുടെ ബുദ്ധി ഭ്രമിച്ചുപോകയാൽ അവർ ഒന്നും പറയാൻ കഴിയാതെ കുറച്ചുനേരം ഇരുന്നുപോയി. അല്പ സമയം കഴിഞ്ഞ് അവർ ഭഗവാനോടിപ്രകാരം പറഞ്ഞു: "പ്രഭോ ! അവിടുത്തെ ഈ കഥനം ലോകസംഗ്രഹത്തിനു വേണ്ടിയാണെന്നു ഞങ്ങൾ അറിയുന്നു. പ്രജാപതികളുടേയും അധീശ്വരനായ അവിടുന്നു പരതന്ത്രനെന്നവിധം ആചരിയ്ക്കുന്നു. സർവേശ്വരനായ അവിടുത്തെ ലീല വിചിത്രം തന്നെ. ജഡമായ പരമാണുക്കളാലുണ്ടായ പൃഥ്വി പലവിധ രൂപമുള്ളതായി കാണു ന്നതുപോലെ അവിടുന്നു ചേഷ്ടാരഹിതനെങ്കിലും പല വിധത്തിൽ ജഗത്തിന്റെ സൃഷ്ടിസ്ഥിതിലയാദികളെ ചെയ്യുന്നു. സർവവ്യാപകനായ അവിടുത്തെ ഈ ചേഷ്ടകൾ ലീലമാത്രമാകുന്നു. പ്രഭോ! അവിടുന്ന് ഈ പൃഥ്വിയ്ക്കും ഉപരിയായ പുരാണപുരുഷനാണെങ്കിലും, സമയാസമയങ്ങളിൽ ഭക്തരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനുംവേണ്ടി വിശുദ്ധസത്വമയ ശരീരത്തെ ധരിച്ച്, ലീലാരൂപമായ ആചരണംകൊണ്ടു സനാതനമായ വേദമാർഗത്തെ രക്ഷിയ്ക്കുകയും ചെയ്യുന്നു. എന്തെന്നാൽ വർണാശ്രമങ്ങളുടെ ആത്മാവ് അവിടുന്നാകുന്നു. വേദം അവിടുത്തെ വിശുദ്ധമായ ഹൃദയമാകുന്നു. അതിൽ തപം, സ്വാധ്യായം, ഇന്ദ്രിയനിഗ്രഹം മുതലായവയിൽ വ്യക്തവും (കാര്യവും) അവ്യക്തവും (കാരണവും) ഈ രണ്ടിൽനിന്നും വിലക്ഷണവുമായ സത്യസ്വരൂപനായ പരമാത്മാവിന്റെ ഉപലബ്ധി ഉണ്ടാകുന്നു. വേദങ്ങൾക്കാധാരഭൂതവും അവിടുത്തെ സ്വരൂപത്തിന്റെ ഉപലബ്ധിക്കുള്ള സ്ഥാനവുമായ ബ്രാഹ്മണരെ അവിടുന്നു ബഹുമാനിയ്ക്കുകയാൽ അവിടുന്നു ബ്രാഹ്മണ

ഭക്തരിൽ മുഖ്യനാകുന്നു. അവിടുന്നു സകല കല്യാണങ്ങളുടെയും പരമാവധിയാകുന്നു. സാധുജനങ്ങൾക്കു ഏകമാത്രമായ ഗതിയും അവിടുന്നാകുന്നു. ഇന്ന് അവിടുത്തെ കണ്ട് ഞങ്ങളുടെ ജന്മവും, വിദ്യയും, തപസ്സും, ജ്ഞാനവും എല്ലാം സഫലമായി. ഹേ പ്രഭോ! അവിടുത്തെ ജ്ഞാനം അനന്തമാണ്. അവിടുന്നു സ്വയം സച്ചിദാനന്ദസ്വരൂപനും പരബ്രഹ്മ പരമാത്മാവുമായ ഭഗവാനാകുന്നു. അവിടുന്നു അചിന്ത്യ ശക്തിയായ യോഗമായ കൊണ്ട് അവിടുത്തെ മഹിമയെ ആച്ഛാദനം ചെയ്തിരിയ്ക്കുന്നു. ഞങ്ങൾ അവിടുത്തെ നമസ്കരിയ്ക്കുന്നു. അവിടുന്നു ഇപ്രകാരം മായകൊണ്ടു മറയ്ക്കപ്പെടുകയാൽ ഈ രാജാക്കന്മാരുടെ കാര്യം പോകട്ടെ, എന്നും ഒന്നിച്ചു ആഹാരവിഹാരങ്ങൾ ചെയ്യുന്ന ഈ യാദവർക്കും അവിടുത്തെ യഥാർഥസ്വരൂപം അറിയാൻ കഴിയുന്നില്ല.''(10.84.23.)

ഭഗവാന്റെ സ്വരൂപം എന്തുകൊണ്ടാണ് കാണാൻ സാധിയ്ക്കാത്തത്? അതിനു കാരണം മായയാണെന്നു മുനികൾ ഒന്നുകൂടി സ്പഷ്ടമാക്കുന്നു:

**യഥാ ശയാനഃ പുരുഷ ആത്മാനം ഗുണതത്ത്വദൃക്**
**നാമമാത്രേന്ദ്രിയാഭാതം ന വേദ രഹിതം പരം.**

(10.84.24)

**ഏവം ത്വാ നാമമാത്രേഷു വിഷയേഷ്വിന്ദ്രിയേഹയാ**
**മായയാ വിഭ്രമച്ചിത്തോ ന വേദ സ്മൃത്യുപപ്ലവാത്.**

(10.84.25.)

മനുഷ്യർ സ്വപ്നം കാണുമ്പോൾ സ്വപ്നത്തിലെ മിഥ്യാപദാർഥങ്ങളെ സത്യമായി കരുതുകയും നാമമാത്രമായുള്ള ഇന്ദ്രിയങ്ങളാൽ പ്രതീതമാകുന്ന തന്റെ സ്വപ്നശരീരത്തെ യഥാർഥശരീരമായി കരുതുകയും ചെയ്യുന്നു. ഈ സ്വപ്ന ശരീരത്തിൽനിന്നും അതിരിക്തമായ ഒരു ജാഗ്രദവസ്ഥയിലെ ശരീരമുള്ള കാര്യം സ്വപ്നസമയത്ത് തീരെ അറിയുന്നില്ല. ഇതുപോലെതന്നെ ജാഗ്രദവസ്ഥയിലും ഇന്ദ്രിയങ്ങളുടെ പ്രവൃത്തിരൂപമായ മായയാൽ ചിത്തം മോഹിച്ചിട്ടു നാമമാത്രമായുള്ള വിഷയങ്ങളിൽ ചുററിക്കറങ്ങാൻ തുടങ്ങുന്നു. ആ സമയത്ത് ചിത്തഭ്രമം കാരണം വിവേക ശക്തി മറയ്ക്കപ്പെടുകയാൽ അവിടുന്നു ഈ ജാഗ്രത് സംസാരത്തിനും ഉപരിയാണെന്നു ജീവൻ അറിയുന്നില്ല.

ഇവിടെ ജാഗ്രത്തിന്റെ മായയെ സ്വപ്നമായയോടുപമിച്ചിരിയ്ക്കുന്നു. ഋഷിമുനികളുടെ ജ്ഞാനത്തിൽ മൂന്നവസ്ഥകളെപ്പററി വിചാരിച്ചിരുന്നു എന്ന് ഇതിൽ നിന്നും കാണാം. സാധാരണ വ്യാവഹാരിക ജ്ഞാനത്തിൽ ഒരു ജാഗ്രദവസ്ഥയുടെ അനുഭവത്തെപ്പററി മാത്രമേ വിചാരിയ്ക്കാറുള്ളു.

ഇനിയും മുനികൾ പറയുന്നു: പ്രഭോ! വലിയ ഋഷിമുനികൾ അത്യന്തം പരിപക്വമായ യോഗസാധനാദ്വാരാ സമസ്തപാപരാശികളേയും ഇല്ലാതാക്കുന്ന ഗംഗയുടെ ആശ്രയസ്ഥാനമായ അവിടുത്തെ ചരണകമലങ്ങളെ ഹൃദയത്തിൽ





ധാരണ ചെയ്യുന്നു. ഇന്ന് ആ ചരണകമലങ്ങളുടെ ദർശനം ഞങ്ങൾക്കു ലഭിച്ചതു മഹാഭാഗ്യം തന്നെയാണ്. പ്രഭോ! ഞങ്ങൾ അവിടുത്തെ ഭക്തരാകുന്നു. ഞങ്ങളെ അനുഗ്രഹിച്ചാലും. എന്തെന്നാൽ അവിടുത്തെ ഉത്കൃഷ്ടഭക്തിയാൽ ആരുടെ ലിംഗശരീരരൂപമായ ജീവകോശം നഷ്ടമായോ അവർക്കു മാത്രമേ അവിടുത്തെ പരമപദത്തെ പ്രാപി യ്ക്കാൻ കഴിയൂ.

ഇപ്രകാരം ഋഷികൾ ശ്രീകൃഷ്ണഭഗവാനെ സ്തുതിച്ചിട്ടു ഭഗവാന്റെ അനുജ്ഞയോടുകൂടി ധൃതരാഷ്ട്രൻ, യുധിഷ്ഠിരൻ മുതലായവരോടു യാത്രയും പറഞ്ഞ് അവരവരുടെ ആശ്രമങ്ങളിലേയ്ക്കു പോകാൻ തുടങ്ങുമ്പോൾ, വസുദേവൻ അവരുടെ അടുത്തുചെന്നു നമസ്കരിച്ചിട്ട് അവരുടെ പാദങ്ങളെ പിടിച്ചുകൊണ്ടു വിനയപൂർവം ഇപ്രകാരം പറഞ്ഞു: ''സർവദേവമയരായ ഋഷികളേ! നിങ്ങൾക്കു നമസ്കാരം. നിങ്ങൾ കൃപ ചെയ്ത് എന്റെ പ്രാർഥനയെ കേട്ടാലും. അതെന്തെന്നാൽ, ഏതൊരു കർമാനുഷ്ഠാനം ചെയ്താൽ കർമങ്ങളും കർമവാസനകളും സമൂലം നശിച്ചിട്ടു മോക്ഷമുണ്ടാകും എന്നതിനെപ്പററി എനിയ്ക്ക് ഉപദേശിച്ചാലും.''

വസുദേവരുടെ ഈ ചോദ്യത്തിൽ സാത്വികമായയെ ജയിയ്ക്കാനുള്ള ഉപായത്തെപ്പററിയാണ് ചോദിയ്ക്കുന്നത്. വാസ്തവത്തിൽ ജ്ഞാനംകൊണ്ട് കർമം നശിയ്ക്കുമെങ്കിലും വസുദേവർക്കിനിയും ജ്ഞാനമുണ്ടായിട്ടില്ലാത്തതിനാൽ ഏതെങ്കിലും ശുഭകർമം ചെയ്യാൻ ഇച്ഛിയ്ക്കുന്നു.ശുഭകർമംകൊണ്ട് അന്തഃകരണ ശുദ്ധിയുണ്ടാകുമെങ്കിലും ജ്ഞാനമുണ്ടാകുന്നില്ല.

നാരദൻ: ഋഷികളെ, നിങ്ങളാശ്ചര്യപ്പെടേണ്ട. വസുദേവൻ ശ്രീകൃഷ്ണനെ തന്റെ പുത്രനാണെന്നു മാത്രം കരുതുകയാൽ ശുദ്ധ ജിജ്ഞാസയോടെതന്നെയാണ് തനിയ്ക്കു മോക്ഷത്തിനുള്ള മാർഗം നമ്മോടു ചോദിയ്ക്കുന്നത്.

**സന്നികർഷോ ഹി മർത്ത്യാനാമനാദരണകാരണം**
**ഗാംഗംഹിത്വായഥാന്യാംഭസ്തത്രത്യോയാതിശുദ്ധയേ.**

(10.84.31.)

സംസാരത്തിൽ വളരെ അടുത്തിരുന്നാൽ അനാദരത്തിനു കാരണമാകും. ഗംഗാതീരത്തു വസിയ്ക്കുന്നവർ ഗംഗയെ വിട്ടിട്ടു തന്റെ ശുദ്ധിയ്ക്കായിട്ട് അന്യതീർത്ഥങ്ങളിലേയ്ക്കു പോകുന്നതു കാണാറില്ലേ?

ശ്രീകൃഷ്ണന്റെ അനുഭൂതി, കാലത്തിന്റെ മാറ്റംകൊണ്ടുണ്ടാകുന്ന സൃഷ്ടിസ്ഥിതിലയാദിയാൽ ഇല്ലാതാകുന്നതല്ല. അതു സ്വയം ഏതെങ്കിലും നിമിത്തംകൊണ്ടോ ഗുണങ്ങളാലോ ക്ഷീണമാകുന്നില്ല. അദ്ദേഹത്തിന്റെ ജ്ഞാനമയമായ സ്വരൂപം അവിദ്യ, രാഗദ്വേഷാദിക്ലേശം, പുണ്യപാപമയകർമം, സുഖദുഃഖാദി കർമഫലം, സത്വാദി ഗുണങ്ങളുടെ പ്രവാഹം ഇങ്ങനെ ഒന്നുകൊണ്ടും ഖണ്ഡി



തമാകുന്നില്ല. അദ്ദേഹം സ്വയം അദ്വിതീയനായ പരമാത്മാവാണ്. അദ്ദേഹം തന്റെ ശക്തികളായ പ്രാണാദിയാൽ സ്വയം മറയ്ക്കപ്പെടുമ്പോൾ, മേഘം അഥവാ ഗ്രഹണം നമ്മുടെ കണ്ണുകളെ മറയ്ക്കുമ്പോൾ സൂര്യനെ മറയ്ക്കുന്നു എന്നു കരുതുന്നതുപോലാണ് മൂഢരായവർ ഭഗവാൻ മൂടപ്പെട്ടുപോയിയെന്നു പറയുന്നത്. (10.84.33.)

നാരദന്റെ ഈ ഉത്തരം മററു ഋഷികളുടെ വാണിയെക്കാൾ ഉത്തമമാണ്. നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. (1.5.7.) സാക്ഷി സദാ അസംഗവുമാകുന്നു. അതുകൊണ്ട് ബ്രഹ്മജ്ഞാനത്തിന്റെ സ്വരൂപം ശരിയ്ക്കും മനസ്സിലാക്കിത്തരാൻ കഴിയുന്നു.

നാരദന്റെ ഈ വാണി കർമ്മംകൊണ്ടു മോക്ഷം ഉണ്ടാകുകയില്ലെന്നു കാണിയ്ക്കുന്നു. എന്തെന്നാൽ ആത്മാവിനു യഥാർത്ഥമായ ബന്ധനം ഉണ്ടായിട്ടില്ല. അതു കൊണ്ട് ജ്ഞാനംകൊണ്ടേ മോക്ഷം ലഭിയ്ക്കുകയുള്ളു. പക്ഷെ ജ്ഞാനത്തെ ധാരണം ചെയ്യാൻ തക്ക അന്തഃകരണശുദ്ധിയുണ്ടായിരിയ്ക്കണം. അതില്ലെങ്കിൽ ഏതെങ്കിലും ശുദ്ധ കർമം ചെയ്യേണ്ടി വരും.

പിന്നീട് നാരദൻ എല്ലാവരും കേൾക്കെ ഇപ്രകാരം പറഞ്ഞു: കർമദ്വാരാ കർമക്ഷയം വരുത്തണമെങ്കിൽ സർവയജ്ഞപതിയായ ഭഗവാൻ വിഷ്ണുവിനെ പൂജിയ്ക്കുകയാണുത്തമമായ മാർഗം. ഇതുതന്നെയാണ് വിദ്വാന്മാർ ശാസ്ത്രദൃഷ്ടികൊണ്ടു ചിത്തശാന്തിയ്ക്കും മോക്ഷത്തിനും ചിത്തപ്രസന്നതയ്ക്കുള്ള ധർമത്തിനും ഉപായമായി പറഞ്ഞിട്ടുളളത്. ന്യായാർജ്ജിതമായ ധനംകൊണ്ടു ശ്രദ്ധാപൂർവം പുരുഷോത്തമനായ ഭഗവാനെ പൂജിയ്ക്കണം. ഇതു ദ്വിജാതികളായ ഗൃഹസ്ഥർക്കു കല്യാണത്തിനുള്ള മാർഗമാണ്. ഹേ വസുദേവ, വിചാരശക്തിയുള്ളവർ യജ്ഞം ദാനം ആദി കൊണ്ടു വിത്തൈഷണയെ ജയിയ്ക്കണം. ഗൃഹസ്ഥോചിതമായ ഭോഗങ്ങളാൽ സ്ത്രീപുത്രാദികളിലുള്ള ഇച്ഛയെയും ജയി യ്ക്കാം. കാലക്രമത്തിൽ സ്വർഗാദിയും ഇല്ലാതാകുമെന്നുള്ള വിചാരംകൊണ്ട് ലോകൈഷണയേയും ത്യജിയ്ക്കാം. ഈ ഏഷണാത്രയത്തെ ഗൃഹത്തിൽ ഇരുന്നുകൊണ്ടുതന്നെ ജയിച്ചിട്ടു ധീരപുരുഷന്മാർ തപോവനത്തിലേയ്ക്കു പോകുന്നു. ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ദേവത, ഋഷി, പിതൃ ഈ മൂന്നു കൂട്ടരോടുമുള്ള ഋണത്തോടെ ജനിച്ചിട്ടുള്ളതാണ്. അതിനാൽ യജ്ഞംകൊണ്ടു ദേവതകളോടും അധ്യയനംകൊണ്ട് ഋഷികളോടും പുത്രോല്പാദനംകൊണ്ടു പിതൃക്കളോടുമുള്ള കടപ്പാടിൽ നിന്നും മുക്തരാകാത്തവർ പതിത രായിപ്പോകും. നീ ഋഷികളോടും പിതൃക്കളോടുമുള്ള കടം തീർത്തുകഴിഞ്ഞു. ഇനി യജ്ഞദ്വാരാ ദേവഋണവും തീർക്കാൻ തയ്യാറാവുക. എന്നിട്ടു നീ ഭഗവാനെ ശരണവും പ്രാപിയ്ക്കുക. ഹേ വസുദേവാ! നീ അത്യന്തം ഭക്തിയോടെ ജഗത് പതിയായ ശ്രീഹരിയെ പൂജിച്ചവനാണ്. അതുകൊണ്ടാണ് നിങ്ങൾക്കു ഭഗവാൻ പുത്രനായിട്ടവതരിച്ചിരിയ്ക്കുന്നത്.

ഇവിടെ യജ്ഞം ചെയ്യാൻ സൂചന നല്കിയിരിയ്ക്കുന്നു. യജ്ഞത്തിൽ അടിയ്ക്കടി 'ന മമ' എന്നു പറയേണ്ടിവരുന്നു. അതുകൊണ്ട് അഹന്തയും മമതയും നീങ്ങി ഭക്തിയും ജ്ഞാനവും ഉണ്ടാകും. വസുദേവൻ നാരദന്റെ വചനത്താൽ പ്രസന്നനായി. ഋത്വിക്കുകൾ വസുദേവരെക്കൊണ്ടു വിധിപൂർവം യജ്ഞം ചെയ്യിച്ചു. ഇതു സത്വഗുണത്തിന്റെ യജ്ഞമാണ്. സാത്വികവൃത്തികളും ജീവനെ ബന്ധത്തിൽ വീഴിയ്ക്കുന്നതാകയാൽ അവയെക്കൂടെ യജനം ചെയ്യേണ്ടതാണ്.

വസുദേവൻ വിഷ്ണുയാഗം ചെയ്തു. വിഷ്ണുവിന്റെ മായ ജഗത്തിനു സ്ഥിതി നൽകുന്നു. വിഷ്ണുവിന്റെ കൃപകൊണ്ടേ അതിനെ ജയിയ്ക്കാൻ സാധിയ്ക്കൂ. യജ്ഞത്തിൽ വസുദേവൻ ബ്രാഹ്മണർക്കു പശു, പൃഥ്വി, കന്യക മുതലായ അനവധി ദാനങ്ങൾ നൽകി. അതിനുശേഷം പരശുരാമനാൽ നിർമ്മിയ്ക്കപ്പെട്ട തീർത്ഥത്തിൽ എല്ലാവരും സ്നാനവും ചെയ്തു. പിന്നെ എല്ലാവർക്കും കാഴ്ചകളും മറ്റും നൽകി വസുദേവർ എല്ലാവരേയും യാത്രയയച്ചു. ഭഗവാന്റെ അനുജ്ഞയോടുകൂടെ വസുദേവന്റെ യജ്ഞത്തെ പ്രശംസിച്ചുകൊണ്ട് എല്ലാവരും അവരവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി. നന്ദഗോപരും പാണ്ഡവന്മാരും ഭഗവാനും രാമനും മററും കുറച്ചു ദിവസങ്ങൾകൂടി അവിടെ താമസിച്ചു. അതിനുശേഷം നന്ദഗോപരെ യാത്ര അയയ്ക്കാൻ സമയമായപ്പോൾ വസുദേവൻ നന്ദഗോപരോട്പ്രകാരം പറഞ്ഞു: 'സഹോദരാ! ഭഗവാൻ സൃഷ്ടിച്ച ഈ മനുഷ്യരുടെ സ്നേഹപാശം മുറിയ്ക്കാൻ യോഗികൾക്കു പോലും പ്രയാസമാണ്. ഞങ്ങൾ അജ്ഞാനികളാണ്. നിങ്ങൾ ഞങ്ങളോടു കാണിച്ചിട്ടുള്ള അനുപമമിത്രതയ്ക്കു പകരം ചെയ്യാൻ ഞങ്ങൾ അശക്തരാകുന്നു. എങ്കിലും നമ്മുടെ ഈ മിത്രത ഒരിയ്ക്കലും നശിയ്ക്കുകയില്ല.'

ഇവിടെ വസുദേവരൂപിയായ സത്വഗുണത്തിനു നന്ദരൂപിയായ ആനന്ദത്തോടു മിത്രത ഉണ്ടായിരിയ്ക്കുന്നു. സത്വഗുണവൃത്തിയെ ജയിയ്ക്കുമ്പോൾ ഉപരാമവൃത്തിയും ആനന്ദവുമുണ്ടാകും.

വസുദേവൻ: മുമ്പ് ഞങ്ങൾ കംസന്റെ *ജയിലിൽ* കിടന്നിരുന്നതിനാൽ നിങ്ങൾക്കുവേണ്ടി ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഇന്നു ഐശ്വര്യമദത്താൽ അന്ധരായിപ്പോകയാലും നിങ്ങളെ കാണുന്നില്ല. (10.84.63.)

ഇവിടെ ഭാവാർഥം: ലക്ഷ്മിയുടെ മദം വരുമ്പോൾ വ്യവഹാരം വർധിയ്ക്കുന്നതുകൊണ്ട്, നന്ദരൂപിയായ ആനന്ദത്തെ ഓർക്കാൻ കഴിയുന്നില്ല. അതുകൊണ്ട് വസുദേവർ പറയുന്നു:

**മാ രാജ്യശ്രീരഭൂത് പുംസഃ ശ്രേയസ്കാമസ്യ മാനദ**
**സ്വജനാനുത ബന്ധൂൻ വാ നപശ്യതി യയാന്ധദൃക്.**

(10.84.64.)



തന്റെ നന്മ ഇച്ഛിക്കുന്നവർക്കു രാജ്യമൊ ലക്ഷ്മിയൊ ഭഗവാൻ നല്കരുത്. എന്തെന്നാൽ അതുകൊണ്ടന്ധരായിട്ടു മനുഷ്യൻ സംബന്ധികളെയൊ മിത്രങ്ങളെയൊ കാണാതെ പോകുന്നു.

ഇപ്രകാരം പ്രേമാധികൃത്താൽ ഗദ്ഗദചിത്തനായ വസുദേവൻ തന്റെ ഹൃദയത്തെ നന്ദഗോപർക്കു തുറന്നു കാണിച്ചു. നന്ദനും പ്രേമവശനാകയാൽ മൂന്നു മാസം അവിടെ താമസിച്ചിട്ടു മനസ്സു ശ്രീകൃഷ്ണനിൽ ആക്കിക്കൊണ്ട്, ഗോപീഗോപൻമാരുമായി അവരുടെ ഗൃഹങ്ങളിലേയ്ക്കും പോയി. യാദവരും പിന്നെ വർഷാരംഭമാകയാൽ ദ്വാരകയ്ക്കു പോയി. അവിടെ വസുദേവരുടെ യജ്ഞത്തെപ്പററി സകലരോടും പറഞ്ഞുകേൾപ്പിച്ചു.

വസുദേവരുടെ യജ്ഞം സത്വഗുണത്തിന്റെ യജ്ഞമായിരുന്നു. മൂന്നു ഗുണങ്ങളേയും ജയിച്ചശേഷം ഗുണാതീതദശ വരും. അതേപ്പററി എൺപത്തഞ്ചാമധ്യായത്തിൽ പറയും.

## പ്രകരണം ഇരുപത്തിരണ്ട്

### സദ്വിദ്യയും പുത്രന്മാരും

കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞതുപോലെ മൂന്നു ഗുണങ്ങളേയും ജയിച്ചശേഷം സർവത്ര ഭഗവദ്ദൃഷ്ടിയുണ്ടാകും. ഇങ്ങനെയുള്ള ദൃഷ്ടിയുടെ പേരാണ് സദ് വിദ്യ അഥവാ ദേവകി. ദേവകിയിലും ഇനി പുതിയ ചൈതന്യം വരും.

സത്വഗുണം വസുദേവരുടെ സ്വരൂപമാണ്. അദ്ദേഹത്തിന്റെ യജ്ഞത്തെപ്പററിയാണ് കഴിഞ്ഞ പ്രകരണത്തിൽ പറഞ്ഞത്. ഈ യജ്ഞസമയത്തു അദ്ദേഹത്തിനു ഋഷിമുനിമാരുടെ ദർശനം ലഭിച്ചിരുന്നു. അവരുടെ മുഖത്തു നിന്നും തന്റെ പുത്രന്മാരായ രാമകൃഷ്ണന്മാരുടെ സ്തുതി അദ്ദേഹം കേട്ടിരുന്നു. അതിനെ മനനം ചെയ്ത് അദ്ദേഹത്തിൽ സദ്വിദ്യ അഥവാ ബ്രഹ്മവിദ്യ ഉണ്ടാകാൻ തുടങ്ങി. ദേവകിയുടെ സ്വരൂപവും സദ്വിദ്യയാണ്.(10.2.19.)

ഒരു ദിവസം പതിവുപോലെ രാവിലെ രാമകൃഷ്ണന്മാർ വസുദേവനെ നമസ്കരിച്ചപ്പോൾ അദ്ദേഹം അവരോടിപ്രകാരം പറഞ്ഞു: 'ഹേ കൃഷ്ണാ! ഹേ മഹായോഗിൻ! ഹേ സങ്കർഷണാ! ഹേ സനാതനാ! നിങ്ങൾ രണ്ടുപേരും ഈ ജഗത്തിന്റെ കാരണസ്വരൂപമായ പ്രധാനന്റെയും പുരുഷന്റെയും നിയാമകനായ പരമേശ്വരനാണെന്നു ഞാൻ അറിയുന്നു.

**യത്ര യേന യതോ യസ്യ യസ്മൈ യദ് യഥാ യദാ**
**സ്യാദിദം ഭഗവാൻ സാക്ഷാത്പ്രധാനപുരുഷേശ്വരഃ.**
(10.85.4.)

ഈ ജഗത്തിന്റെ ആധാരവും, നിർമാതാവും, നിർമാണസാമഗ്രിയും നിങ്ങൾ തന്നെയാകുന്നു. ഈ അഖിലജഗത്തിന്റെയും സ്വാമി നിങ്ങൾ രണ്ടുപേരുമാകുന്നു. ഇവിടെ എപ്പോൾ, ഏതുരൂപത്തിൽ ഏതൊന്നുണ്ടോ, അതെല്ലാം നിങ്ങൾ മാത്രമാകുന്നു. ഈ ജഗത്തിൽ പ്രകൃതിരൂപത്തിലുള്ള ഭോഗ്യവും പുരുഷരൂപത്തിലുള്ള ഭോക്താവും, ഈ രണ്ടിനും ഉപരി അവയുടെ നിയാമകനായ ഭഗവാനും നിങ്ങളാകുന്നു.

എന്നാൽ ജീവൻ എവിടുന്നു വന്നു? എന്നതിനുത്തരമായിട്ടു വസുദേവൻ പറയുന്നു: 'ഹേ ഇന്ദ്രിയാ തീതാ! ഹേ ജന്മാദിഭാവവികാരരഹിതനായ പരമാത്മൻ! ഈ ചിത്രവിചിത്രമായ ജഗത്തിനെ സൃഷ്ടിച്ചിട്ട് അവിടുന്നു സ്വയം അതിൽ ആത്മരൂപത്തിൽ പ്രവേശിച്ചിരിയ്ക്കുന്നു. അവിടുന്നു പ്രാണന്റെയും (ക്രിയാശക്തിയുടെയും) ജീവന്റെയും (ജ്ഞാനശക്തിയുടെയും) രൂപത്തിൽ അതിന്റെ പാലനപോഷണാദിയും ചെയ്തുകൊണ്ടിരിയ്ക്കുന്നു. ക്രിയാശക്തിപ്രധാനമായ പ്രാണാദിയിൽ കാണുന്ന ജഗത്തിലുള്ള വസ്തുക്കളെ സൃഷ്ടിയ്ക്കാനുള്ള സാമർഥ്യവും അവിടുത്തെ സാമർഥ്യമാണ്. എന്തെന്നാൽ പ്രാണാദികൾ അവിടുത്തെപ്പോലെ ചേതനമോ സ്വതന്ത്രമോ അല്ല. അവ അചേതനവും പരതന്ത്രവുമാകുന്നു. അതുകൊണ്ട് ഈ ചേഷ്ടാശീലരായ പ്രാണാദിയിൽ കേവലം ചേഷ്ടമാത്രമേയുള്ളു. ശക്തിയില്ല. ശക്തി അവിടുത്തെ മാത്രമാണ്. പ്രഭോ! ചന്ദ്രന്റെ കാന്തിയും, അഗ്നിയുടെ തേജസ്സും, സൂര്യന്റെ പ്രഭയും, നക്ഷത്രങ്ങളുടെയും മിന്നലിന്റെയും സ്ഫുരണരൂപമായ സത്തയും, പർവതങ്ങളുടെ സ്ഥിരതയും, പൃഥിയുടെ ധാരണാശക്തിരൂപമായ വൃത്തിയും, ഗന്ധരൂപമായ ഗുണവുമെല്ലാം വാസ്തവത്തിൽ അവിടുന്നാകുന്നു. (സാധകൻ സത്വഗുണത്തിനും ഉപരിയാകുമ്പോൾ ഇപ്രകാരമുള്ള ഭാവന സ്ഫുരിയ്ക്കാൻ തുടങ്ങുന്നു.) ഹേ ഈശ്വര! ജലത്തിന്റെ തൃപ്തി നൽകുന്ന ശക്തിയും ജീവൻ നൽകുന്നതും ശുദ്ധിയെ ചെയ്യുന്നതുമായ ശക്തിയും അവിടുത്തെ സ്വരൂപമാകുന്നു. ജലവും അതിന്റെ ഗുണമായ രസവും അവിടുന്നാകുന്നു. പ്രഭോ! ഇന്ദ്രിയശക്തിയും അന്തഃകരണത്തിന്റെ ശക്തിയും, ശരീരത്തിന്റെ ശക്തിയും, അവയുടെ ക്രിയകളായ ചലനവും ഗതിയും എല്ലാം അവിടുത്തെ ശക്തിയാകുന്നു. ആകാശവും അതിന്റെ ആശ്രയവുമായ ശബ്ദതന്മാത്ര അഥവാ പരാവാണിയും, നാദവും (പശ്യന്തി) ഓംകാരവും, മധ്യമയും, വർണങ്ങളും (അക്ഷരം) പദാർഥങ്ങളെ പ്രത്യേകം പ്രത്യേകം നിർദേശിയ്ക്കുന്ന പദം, രൂപം, വൈഖരീ ഈ വാണിയും അവിടുന്നാകുന്നു. ഇന്ദ്രിയങ്ങളും, ഇന്ദ്രിയവിഷയങ്ങളെ പ്രകാശിപ്പിയ്ക്കുന്ന ശക്തിയും, അതിന്റെ അധിഷ്ഠാതൃദേവതകളും അവിടുന്നുതന്നെയാണ്. ബുദ്ധിയുടെ നിശ്ചയാത്മകശക്തിയും, ജീവന്റെ വിശുദ്ധസ്മൃതിയും അവിടുന്നാകുന്നു.(10.85.10.) ഭൂതങ്ങളിൽ അവയുടെ കാരണമായ താമസ അഹങ്കാരവും, ഇന്ദ്രിയങ്ങളിൽ അവയുടെ കാരണമായ തൈജസ അഹങ്കാരവും, ഇന്ദ്രിയാ

ധിഷ്ഠാതൃദേവതകളിൽ അവയുടെ കാരണമായ സാത്വിക അഹങ്കാരവും, ജീവികളുടെ ആവിർഭാവത്തിന്നു കാരണമായ മായയും അവിടുന്നാകുന്നു. ഭഗവൻ! മണ്ണു മുതലായ വസ്തുക്കളുടെ വികാരമായ കുടം, വൃക്ഷം ആദിയിൽ മണ്ണു കാരണമാകയാൽ നിരന്തരം ഇരിയ്ക്കുന്നതുപോലെ, ഏതെല്ലാം നശ്വരപദാർഥങ്ങളുണ്ടോ അവയിലെല്ലാം അവിനാശിതത്ത്വമായ അവിടുന്നു കാരണരൂപത്തിൽ സ്ഥിതിചെയ്യുന്നു. അതുകൊണ്ടു വാസ്തവത്തിൽ അതെല്ലാം അവിടുത്തെ സ്വരൂപമാകുന്നു. (10.85.12.) ഇപ്രകാരം കാര്യ-കാരണഭാവം ബ്രഹ്മത്തിൽ ഉണ്ടായാൽ ബ്രഹ്മത്തിൽ വികാരമുണ്ടാകും. അതുകൊണ്ടു വസുദേവൻ ഇനി പറയുന്നു; "ഹേ പ്രഭോ! സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങളും അവയുടെ വൃത്തികളും മഹത്തത്ത്വാദിയും പരമാത്മാവായ അങ്ങയിൽ യോഗമായയാൽ കല്പിതമാണ്.

**തസ്മാന്ന സന്ത്യമീ ഭാവാ യർഹി ത്വയി വികല്പിതാഃ**
**ത്വം ചാമീഷു വികാരേഷുഹ്യന്യദാവ്യാവഹാരികഃ.**
(10.85.14.)

അതിനാൽ ഈ ഭാവവികാരങ്ങൾ വാസ്തവത്തിൽ അങ്ങയിൽ ഉണ്ടാകുന്നില്ല. അങ്ങയിൽ അവയെ കല്പന ചെയ്യുമ്പോൾ, അവിടുന്നും, ആ വികാരങ്ങളിൽ കാരണരൂപത്തിൽ അനുഗതമായിട്ട് പ്രതീതമാകുന്നു. കല്പന നിവൃത്തമാകുമ്പോൾ നിർവികല്പരൂപത്തിൽ അവിടുന്നു മാത്രമായും കാണുന്നു.

ഗുണപ്രവാഹരൂപമായ ഈ ജഗത്തിൽ സർവാത്മാവായ അവിടുത്തെ സൂക്ഷ്മസ്വരൂപത്തെ അജ്ഞാനികൾ അറിയുന്നില്ല. അതിനാൽ അജ്ഞാനികൾ അവരുടെ കർമബന്ധത്തിൽപ്പെട്ട് അടിയ്ക്കടി ജനനമരണരൂപമായ സംസാരചക്രത്തിൽ ചുററിക്കറങ്ങുന്നു. (10.85.15.)

ഹേ ഈശ്വരാ! എന്റെ ശുഭപ്രാരബ്ധത്താൽ അത്യന്തം ദുർലഭമായ മനുഷ്യശരീരം എനിയ്ക്കു ലഭിച്ചു. പക്ഷെ അവിടുത്തെ മായയ്ക്കു വശീഭൂതനായിട്ട് എന്റെ യഥാർഥ ശ്രേയസ്സ് ഏതെന്നറിയാതെ ആയുസ്സുമുഴുവനും അങ്ങനെ കഴിഞ്ഞുപോയി. ദേഹം ഞാനെന്നും ദേഹ സംബ ന്ധികൾ എന്റെയെന്നുമുള്ള അഭിമാനരൂപമായ സ്നേഹപാശത്താൽ അവിടുന്ന് ഈ ജഗത്തിനെ മുഴുവൻ ബന്ധിച്ചിരിയ്ക്കുന്നു. നിങ്ങൾ രണ്ടുപേരും എന്റെ പുത്രന്മാരല്ല. നിങ്ങൾ ജഗത്തിന്റെ സാക്ഷാത്കാരണമായ പ്രധാനന്റെയും പുരുഷന്റെയും അധീശ്വരരാകുന്നു. പൃഥ്വിയ്ക്കു ഭാരഭൂതരായ രാജാക്കന്മാരെ സംഹരിയ്ക്കുന്നതിനുവേണ്ടി അവതരിച്ചതാണെന്ന് അവിടുന്ന് എന്നോടു നേരത്തെ പറഞ്ഞിരുന്നു. അതിനാൽ ഹേ ദീനബന്ധോ! ശരണാഗതരുടെ സംസാരഭയം നീക്കുന്ന അവിടുത്തെ ചരണകമലങ്ങളെ ഞാനിതാ ശരണം പ്രാപിയ്ക്കുന്നു. ഇന്ദ്രിയലോലുപതയിൽ പെട്ടുകിടക്കുകയാൽ മൃത്യുഗ്രസ്തമായ ഈ ശരീരത്തെ ആത്മാവായും, പരമാത്മാവായ നിങ്ങളെ ഞാൻ പുത്രന്മാരായും കരുതിപ്പോയി. അജനായ അവിടുന്നു സ്വയം ഉണ്ടാക്കീട്ടുള്ള ധർമമര്യാദയെ രക്ഷിയ്ക്കാനായി യുഗങ്ങൾതോറും ഞങ്ങളിൽ നിന്നും അവതാരം എടുത്തുകൊണ്ടിരുന്നു എന്നു പ്രസൂതിഗൃഹത്തിൽ വച്ച് അവിടുന്നു പറഞ്ഞിരുന്നു. അവിടുന്ന് അനേകം ശരീരങ്ങൾ എടുക്കുകയും ത്യജിയ്ക്കുകയും ചെയ്യുന്നു. അവിടുന്ന് അനന്തവും ഏകരസവുമാകുന്നു. അവിടുത്തെ ഐശ്വര്യമയമായ യോഗമായയുടെ രഹസ്യം ആർക്കറിയാൻ കഴിയും? സകലരും അവിടുത്തെ കീർത്തിയെമാത്രം ഗാനം ചെയ്തു കഴിയുന്നു. (10.85.20.)





പിതാവിന്റെ ഈ വാക്കു കേട്ടു ഭഗവാൻ ശ്രീകൃഷ്ണൻ വളരെ വിനയത്തോടുകൂടെ മധുരവാണിയാൽ പിതാവിനോടിപ്രകാരം പറഞ്ഞു:

"പിതാവേ! അവിടുന്നു ഞങ്ങളെ ഉദ്ദേശിച്ചു നൽകിയ ഈ ബ്രഹ്മജ്ഞാനത്തിന്റെ ഉപദേശം യുക്തിയുക്തം തന്നെയാണ്.

**അഹം യൂയമസാവാര്യ ഇമേ ച ദ്വാരകൗകസഃ**
**സർവേഽപ്യേവം യദുശ്രേഷ്ഠവിമൃശ്യാഃ സചരാചരം.**
(10.85.23.)

ഞാനും അവിടുന്നും ജ്യേഷ്ഠനായ ബലരാമനും സകല ദ്വാരകാവാസികളും സകല ചരാചരപ്രാണികളും എല്ലാം ബ്രഹ്മസ്വരൂപം തന്നെയാണെന്നറിയണം.

**ആത്മാ ഹ്യേകഃ സ്വയം ജ്യോതിർ**
**നിത്യോഽന്യോ നിർഗുണോഗുണൈഃ**
**ആത്മസൃഷ്ടൈസ്തത്കൃതേഷു**
**ഭൂതേഷു ബഹുധേയതേ.**

**ഖം വായുർജ്യോതിരാപോഭൂ-**
**സ്തത്കൃതേഷു യഥാശയം**
**ആവിസ്തരോഽല്പഭൂര്യേകോ**
**നാനാത്വം യാത്യസാവപി.** (10.85.24,25.)

എപ്രകാരം ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഈ പഞ്ചമഹാഭൂതങ്ങൾ അതിന്റെ കാര്യമായ ഘടാദികളിൽ വലുതും ചെറുതും ഏകവും അനേകവുംപോലെ പ്രതീതമാകുന്നുവോ, അതുപോലെ സ്വയംപ്രകാശവും, നിത്യവും നിർഗുണവുമായ ആത്മാവും താൻ സൃഷ്ടിച്ച തായ മഹത്തത്ത്വാദി ഉപാധികളാൽ അവയുടെ കാര്യരൂപ മായ മനുഷ്യാദി ശരീരങ്ങളിൽ ഏകമെങ്കിലും അനേകമായും ഭിന്നമായും പ്രതീതമാകുന്നു.

ഭഗവാനിൽനിന്നും ഇപ്രകാരം ആത്മാവിന്റെ ഏകതയുടെ നിരൂപണം കേട്ട്, വസുദേവന്റെ ഭേദബുദ്ധി മാറിപ്പോകയാൽ അദ്ദേഹം പ്രസന്നനായി മൗനം അവലംബിച്ചു. ഈ ദശ സദ്വിദ്യയുടെ ഫലമാണ്. ഈ ദശ പ്രാപിച്ചാലും



അതിനെ ദൃഢമാക്കി വയ്ക്കുന്ന കാര്യം പ്രയാസമാണ്. അതുകൊണ്ടു വസുദേവർക്കു പിന്നെയും ശ്രീകൃഷ്ണനിൽ പുത്രബുദ്ധി വന്നുപോകയാൽ പിന്നീടു നാരദനിൽനിന്നും ജ്ഞാനം പ്രാപിയ്ക്കേണ്ടിവന്നിരുന്നു. ഇതേപ്പററി ഏകാദശസ്കന്ധത്തിൽ രണ്ടാം അധ്യായത്തിൽ പറയുന്നുണ്ട്.

വസുദേവനിൽ ഉണ്ടായ സദ്വിദ്യ എപ്രകാരം ദൃഢമാക്കാമെന്നു കാണിയ്ക്കാൻ സദ്വിദ്യാരൂപിണിയായ ദേവകിയുടെ കഥ ഇനി ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു: തന്റെ പുത്രനായ ശ്രീകൃഷ്ണൻ, മരിച്ചുപോയ ഗുരുപുത്രനെ ഗുരുദക്ഷിണയായി തിരിച്ചുകൊണ്ടുവന്നു കൊടുത്ത കാര്യം ഒരു ദിവസം ദേവകിയ്ക്ക് ഓർമ വന്നു. അപ്പോൾ കംസൻ കൊന്ന തന്റെ പുത്രന്മാരെയും ദേവകി ഓർത്തുപോയി. അപ്പോൾ അവരുടെ കണ്ണുകൾ നിറഞ്ഞു. കണ്ണീരോടുകൂടി ദേവകി രാമകൃഷ്ണന്മാരോടിപ്രകാരം പറഞ്ഞു:

"ഹേ അപ്രമേയനായ രാമാ! ഹേ യോഗേശ്വരനായ കൃഷ്ണാ! നിങ്ങൾ പ്രജാപതിയുടെയും പതിയായ ആദിനാരായണരാണെന്നു ഞാൻ അറിയുന്നു. കാലക്രമത്തിൽ തന്റെ ധൈര്യവും സംയമവും സത്വഗുണവും കളഞ്ഞു കുളിച്ച്, ശാസ്ത്രാജ്ഞയെ ഉല്ലംഘിച്ച്, സ്വേച്ഛാചാരപരായണരായി ഭൂമിയ്ക്കു ഭാരമായിത്തീർന്ന രാജാക്കന്മാരെ നശിപ്പിയ്ക്കുന്നതിനുവേണ്ടി എന്റെ ഗർഭത്തിൽ വന്നവതരിച്ചവരാണ് നിങ്ങളെന്നും ഞാൻ അറിയുന്നുണ്ട്. (ബ്രഹ്മവിദ്യാദ്വാരാ ബ്രഹ്മസ്ഥിതിയുണ്ടായിരിയ്ക്കുമെന്നു കാണിയ്ക്കുന്നു) ഹേ! വിശ്വാത്മൻ! അവിടുത്തെ പുരുഷരൂപമായ അംശത്തിൽ നിന്നുമുണ്ടായ മായയിൽ നിന്നും ഗുണങ്ങളുണ്ടാകുന്നു. അതിന്റെ ലേശമാത്രത്തിൽ നിന്നും ജഗത്തിന്റെ ഉല്പത്തിയും സ്ഥിതിയും ലയവുമുണ്ടാകുന്നു. ഇന്നു ഞാൻ സർവഭാവേന നിങ്ങളെ ശരണം പ്രാപിയ്ക്കുന്നു. നിങ്ങൾ ഗുരു സാന്ദീപനിയ്ക്ക്, വളരെക്കാലം മുൻപ് മരിച്ചുപോയ അദ്ദേഹത്തിന്റെ പുത്രനെ യമപുരിയിൽനിന്നും തിരിച്ചുകൊണ്ടുവന്നു ഗുരുദക്ഷിണ യായിക്കൊടുത്തു എന്നും ഞാൻ കേട്ടിരിയ്ക്കുന്നു. അപ്രകാരം നിങ്ങൾ നിങ്ങളുടെ ഗുരുവിന്റെ ഇച്ഛയെ പൂർണമാക്കി. അതുപോലെ എനിയ്ക്കും എന്റെ മരിച്ചുപോയ പുത്ര ന്മാരെ കാണാനുള്ള ആഗ്രഹത്തെ നിങ്ങൾ സാധിപ്പിച്ചു തരണം. (10.85.33.)

ഇപ്രകാരം മാതാവ് പറഞ്ഞപ്പോൾ രാമനും കൃഷ്ണനും യോഗമായയുടെ ആശ്രയത്താൽ സുതലത്തിലേയ്ക്കു പോയി. അവിടുത്തെ രക്ഷകനും ദൈത്യരാജനുമായ മഹാബലി ജഗത്തിന്റെ ആത്മാവും, ദൈവവും തന്റെ ഇഷ്ടദേവനുമായ രാമകൃഷ്ണന്മാർ വന്നതറിഞ്ഞ് പരമാനന്ദപരവശനായിട്ടു കുടുംബസഹിതം വന്ന് അവരെ നമസ്കരിച്ചു. പിന്നീടു പ്രസന്നചിത്തനായി ശ്രേഷ്ഠമായ ആസനങ്ങളിൽ ഇരുത്തി അവരുടെ കാലുകൾ കഴുകി, ബ്രഹ്മാവാദി സമസ്തജഗത്തിനേയും പാവനമാക്കുന്ന, ആ ചരണോദകത്തെ കുടുംബസഹിതം തന്റെ ശിരസ്സിൽ ധരിച്ചു. പിന്നെ രണ്ടു പേരേയും പൂജിച്ച്, പ്രേമാർദ്രചിത്തനായിട്ടിപ്രകാരം സ്തുതിച്ചു:

**നമോ ƒനന്തായ ബൃഹതേ നമഃ കൃഷ്ണായ വേധസേ**
**സാംഖ്യയോഗവിതാനായ ബ്രഹ്മണേ പരമാത്മനേ.**
(10.85.39.)

സമ്പൂർണവിശ്വത്തെ തന്റെ ഫണത്തിന്മേൽ ധരിയ്ക്കുന്ന ബൃഹത്കായനായ ഭഗവാൻ അനന്തനേയും, അഖിലജഗത്സ്രഷ്ടാവായ ഭഗവാൻ ശ്രീകൃഷ്ണചന്ദ്രനേയും, ഞാൻ നമിയ്ക്കുന്നു. കപിലന്റെ രൂപത്തിൽ സാംഖ്യശാസ്ത്രത്തേയും പതഞ്ജലിയുടെ രൂപത്തിൽ യോഗശാസ്ത്രത്തേയും പ്രചരിപ്പിച്ച ബ്രഹ്മരൂപനും പരമാത്മാവുമായ അവിടുത്തേയ്ക്കു നമസ്കാരം.

ഇവിടെ ഈ സ്തുതിയിൽ അനുക്രമം നോക്കിയാൽ ബലരാമനെ സാംഖ്യത്തിന്റെ രൂപത്തിലും ശ്രീകൃഷ്ണനെ യോഗത്തിന്റ സ്വരൂപത്തിലുമാണ് വർണിച്ചിരിയ്ക്കുന്നതെന്നു കാണാം

ഇനിയും ബലി പറയുന്നു: ജീവികൾക്ക് അവിടുത്തെ ദർശനം ദുർലഭമാണ്. എങ്കിലും അവിടുത്തെ കൃപയുണ്ടെങ്കിൽ അത് സുലഭമായും തീരുന്നു. എന്തെന്നാൽ അവിടുത്തെ കൃപയുണ്ടാകകാരണം ഇന്നു, രജോ ഗുണിയും തമോഗുണിയുമായ എനിയ്ക്ക് അവിടുന്നു ദർശനം നൽകിയിരിയ്ക്കുന്നു. പ്രഭോ! ഞാനും എന്നെപ്പോലുള്ള മററു ദൈത്യരും ദാനവരും, യക്ഷരാക്ഷസന്മാരും, പിശാചുക്കളും, ഭൂതങ്ങളും അവിടുത്തോടു ദൃഢവൈരഭാവം വച്ചുകൊണ്ടിരിയ്ക്കുന്നവരാണ്. പക്ഷെ അവിടുത്തെ ശ്രീവിഗ്രഹം, സാക്ഷാദ്വേദമയവും, വിശുദ്ധസത്വസ്വരൂപവുമാകുന്നു. അതുകൊണ്ട് അവിടുത്തെ സമീപവർത്തികളും സത്വപ്രധാനികളുമായ ദേവതാദികൾക്കുപോലും പ്രാപ്തമാക്കാൻ കഴിയാത്ത പദത്തെ ഞങ്ങളിൽ അധികം പേരും വൈരഭാവത്താലും, ചിലർ ഭക്തിയാലും, ചിലർ കാമനകളാലും അവിടുത്തെ സ്മരിച്ചു പ്രാപ്തമാക്കിയിരിയ്ക്കുന്നു. ഹേ യോഗേശ്വരാ! അവിടുത്തെ യോഗമായയെ യോഗേശ്വരന്മാർക്കു പോലും അറിയാൻ കഴിയുന്നില്ല. പിന്നെ ഞങ്ങളെങ്ങനെ അറിയാനാണ്? അതുകൊണ്ട്, ഹേ സ്വാമിൻ! നിരപേക്ഷരായ പരമഹംസന്മാർ അന്വേഷിച്ചുകൊണ്ടിരിയ്ക്കുന്ന അവിടുത്തെ ചരണകമലങ്ങളിൽ എന്റെ ചിത്തവൃത്തി ചേർന്നിരിയ്ക്കാൻ എന്നെ അനുഗ്രഹിച്ചാലും. ആ ചരണങ്ങളെ ആശ്രയിച്ചു ഞാൻ അതിൽനിന്നും അതിരിക്തമായുള്ള ഈ ഗേഹാദിയാകുന്ന അന്ധകൂപത്തിൽനിന്നും വെളിയിൽവന്ന് ഈ ജഗത്തിന് ഏകമാത്രം ആശ്രയമായ അവിടുത്തെ ചരണങ്ങളെ ശരണമാക്കി ശാന്തനായിട്ടു തനിച്ചോ അഥവാ സകലരുടേയും ഹിതൈഷികളായ സത്തുക്കളോടുകൂടിയോ സഞ്ചരിയ്ക്കാൻ എന്നെ അനുഗ്രഹിച്ചാലും. (10.85.45)

സാധുക്കളുമായി സഞ്ചരിയ്ക്കുന്നതുകൊണ്ട് സംസാരത്തിന്റെ മായ പററുകയില്ലെന്നു തന്നെയല്ല, ആസുരീപ്ര



കൃതിയും ഇല്ലാതാകും. അതോടൊപ്പം സദ്വിദ്യയും പ്രാപ്തമാകും. പിന്നീട് മഹാബലി വിധിനിഷേധങ്ങൾക്കും ഉപരിയായ അദ്വൈതജ്ഞാനത്തിനുവേണ്ടി പ്രാർഥിയ്ക്കുന്നു:

**ശാധ്യസ്മാനീശിതവ്യേശനിഷ്പാപാൻകുരു നഃപ്രഭോ**
**പുമാൻ യച്ഛ്രദ്ധയാffതിഷ്ഠംശ്ചോദനായാവിമുച്യതേ.**
(10.85.46.)

പ്രഭോ! അവിടുന്നു സമസ്തചരാചരജഗത്തിന്റെയും നിയന്താവും സ്വാമിയുമാകുന്നു. ശ്രദ്ധയോടുകൂടി അവിടുത്തെ ആജ്ഞയെ പാലിയ്ക്കുന്നവർ വിധിനിഷേധരൂപമായ ബന്ധത്തിൽനിന്നും മുക്തരാകുന്നു. അതിനാൽ ഞങ്ങളെ ആജ്ഞാപിച്ചു നിഷ്പാപരാക്കിയാലും. ഞങ്ങളുടെ പാപത്തെ നശിപ്പിച്ചാലും.

ഇവിടെ മനസ്സിലാക്കേണ്ടത്, ബലിരാജാവിനു മുൻപ് സഗുണബ്രഹ്മത്തിന്റെ സാക്ഷാത്കാരം ഉണ്ടായിട്ടുളളതാണ്. അതിൽ കുറച്ചു മായയുളളതുകൊണ്ടു വിധിനിഷേധ ങ്ങൾക്കുപരിയാകാൻ സാധിയ്ക്കുന്നില്ല. അതു പുരുഷതന്ത്ര സാധനയാകയാൽ, ഇനി വിധിനിഷേധങ്ങൾക്കും ഉപരിയാകാൻ വസ്തുതന്ത്രമായ ബ്രഹ്മജ്ഞാനത്തിനു വേണ്ടി പ്രാർഥിയ്ക്കുന്നു. ഇങ്ങനെയുളള ജ്ഞാനം എൺപത്തേഴാം അധ്യായത്തിൽ വേദസ്തുതിയുടെ ഒടുവിൽ കാണിയ്ക്കുന്നുണ്ട്. (10.87.40.) പക്ഷെ ഇങ്ങനെയുളള ജ്ഞാനം പ്രാപ്തമാക്കാൻ പഞ്ചേന്ദ്രിയങ്ങളേയും മനസ്സിനേയും സദ്വിദ്യാ രൂപിയായ ദേവകി പാലു കൊടുത്തു ശുദ്ധമാക്കേണ്ടിയിരിയ്ക്കുന്നു. അതു കൂടാതെ വിധി നിഷേധങ്ങൾക്കുപരിയാകാൻ സാധ്യമല്ല. വിധിനിഷേധം പുരുഷതന്ത്രസാധനയാണ്. വേദാന്തജ്ഞാനം വസ്തുതന്ത്രവുമാണ്. ആത്മാവ് വിധിനിഷേധങ്ങളുടെ ബലത്താൽ സിദ്ധമാകുകയില്ല. ഉല്പത്തി, പ്രാപ്തി, സംസ്കൃതി, വികൃതി ഇവയുള്ളിടത്തു കർമം വേണ്ടിവരും. ആത്മാവിൽ ഈ നാലു ധർമങ്ങളുമില്ല. അതുകൊണ്ടിനി ആത്മസാക്ഷാത്കാരത്തിന് ഉപനിഷദ് ജ്ഞാനത്തെപ്പററി പറയും. പക്ഷെ അതിനു മുൻപായി സദ്വിദ്യ അഥവാ ബ്രഹ്മവിദ്യാരൂപിയായ ദേവകിയെ തയ്യാറാക്കണം. അവർക്കു കംസൻ കൊന്ന അവരുടെ ആറു പുത്രന്മാർക്കും മുല കൊടുക്കാൻ ഇച്ഛയുണ്ടായി. അതിനാൽ ശ്രീകൃഷ്ണൻ മഹാബലിയോടു പറയുന്നു:

''ആദ്യത്തെ സ്വായംഭുവമന്വന്തരത്തിൽ മരീചി എന്ന പ്രജാപതിയ്ക്ക് ഊർണയെന്ന സ്ത്രീയിൽ ആറു പുത്രന്മാരുണ്ടായിരുന്നു. ദേവന്മാരെപ്പോലുള്ള ഈ ഋഷികുമാരന്മാർ, പ്രജാപതി തന്റെ പുത്രിയെ പ്രാപിയ്ക്കാൻ തയ്യാറാകുന്നതു കണ്ട് ചിരിച്ചുപോയി. ഈ പരിഹാസരൂപമായ ദുഷ്കർമത്താൽ ഇവർ ദൈത്യയോനിയിൽ ജനിയ്ക്കട്ടെ എന്നു ബ്രഹ്മാവു ശപിച്ചു. ആദ്യം ഇവർ ഹിരണ്യകശിപുവിന്റെ ഗൃഹത്തിൽ ജനിച്ചു. പിന്നീടു അവരെ യോഗമായ, ദേവകിയുടെ ഗർഭത്തിൽ ജനിപ്പിയ്ക്കുകയും കംസൻ അവരെ ഓരോരുത്തരേയും കൊല്ലുകയും ചെയ്തു. ഇപ്പോൾ ഞങ്ങളുടെ മാതാവായ ദേവകി അവർക്കുവേണ്ടി ദുഃഖിയ്ക്കുന്നു. ആ ബാലന്മാർ നിങ്ങളുടെ അടുത്തുണ്ട്. അമ്മയുടെ ദുഃഖം തീർക്കാൻവേണ്ടി അവരെ കൊണ്ടുപോകാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നു. പിന്നീട് അവർ ശാപമുക്തരായിട്ട് അവരുടെ ലോകത്തേയ്ക്കു പോകുകയും ചെയ്യും. എന്റെ കൃപകൊണ്ട് സ്മരൻ, ഉദ്ഗീഥൻ, പരിഷ്വംഗൻ, പതംഗൻ, ക്ഷുദ്രഭൃത്ത്, ഘൃണി ഈ ആറുപേരും തിരിച്ചു സദ്ഗതിയെ പ്രാപിയ്ക്കും.''(10.85.51.) ഇവിടെ ഈ ബാലന്മാരുടെ നാമങ്ങളുടെ അധ്യാത്മിക അർഥം താഴെ ചേർക്കുന്നു.

| | | | |
|---|---|---|---|
| സ്മരൻ | = മനസ്സ്. | ഉദ്ഗീഥൻ | = ശബ്ദം. |
| പരിഷ്വംഗൻ | = സ്പർശം. | പതംഗൻ | = രൂപം. |
| ക്ഷുദ്രഭൃത്ത് | = രസം. | ഘൃണി | = ഗന്ധം. |

ഇപ്രകാരം മനസ്സിനേയും അഞ്ചു തന്മാത്രകളേയും ദേവകീരൂപിയായ സദ്വിദ്യ മുലകുടിപ്പിച്ചാൽ ജീവൻ വിധിനിഷേധങ്ങൾക്കുപരിയാകും. (10.85.55.) ഈ ശ്ലോകത്തിൽ ഈ ആറു പേരുടേയും പേരുകൾ വേറെയാണ് കൊടുത്തിരിയ്ക്കുന്നത്. പക്ഷെ ഭാഗവതത്തിന്റെ രചനാക്രമം നോക്കിയാൽ എപ്പോഴും ആധ്യാത്മികഭാവം ഒടുവിൽ കൊടുത്തിരിയ്ക്കുന്നതായി കാണാം. അതുകൊണ്ടു ബലിരാജാവിന്റെ അടുത്തു പറയുന്ന പേരുകളാണ് ഒന്നുകൂടി യോജിയ്ക്കുന്നതെന്നു തോന്നുന്നു. പ്രജാപതിയുടെ പുത്രിയോടുളള സംബന്ധം ആസുരീസംബന്ധമായിരുന്നു. പുരുഷൻ പ്രകൃതിയുടെ ധർമത്തെ ചൈതന്യത്തിൽ കാണാൻ തുടങ്ങുമ്പോൾ മനസ്സിനും പഞ്ചതന്മാത്രകൾക്കും ചിരിവരുന്നു. പിന്നീടു ദേവകീരൂപിയായ സദ്വിദ്യ അവർക്കു മുല കൊടുക്കുമ്പോൾ അവരിൽ സമത വരുന്നു. ഇവരാറുപേരും കംസരൂപിയായ ദ്വൈതഭാവത്താൽ മരിച്ചതായിരുന്നു. അതുകൊണ്ടു ജീവനു മിഥ്യാദർശനവും മിഥ്യാശ്രവണവും ഉണ്ടാകുന്നു. ഉപനിഷത്തിലും താഴെ കാണിച്ചിരിയ്ക്കുംവിധം മൂന്നു സ്ഥലങ്ങളിൽ ഇതുപോലുള്ള കഥ വരുന്നുണ്ട്.

1). ഛാന്ദോഗ്യോപനിഷത്തിൽ പ്രഥമ പ്രപാഠകത്തിലെ രണ്ടാമത്തെ ഖണ്ഡത്തിൽ.

2). ബൃഹദാരണ്യകോപനിഷത്തിൽ ഒന്നാം അധ്യാത്തിൽ മൂന്നാമത്തെ ബ്രാഹ്മണത്തിൽ.

3). ബൃഹദാരണ്യകോപനിഷത്തിൽ ആറാം അധ്യായത്തിൽ ഒന്നാം ബ്രാഹ്മണത്തിൽ.

ഇവിടെ ഒരു വ്യത്യാസമുള്ളതു ഘ്രാണേന്ദ്രിയ ത്തെ ആദ്യമായും മനസ്സിനെ അഥവാ സ്മരണത്തെ ആറാമതായും പറഞ്ഞിരിയ്ക്കുന്നു എന്നതാണ്. ഇവിടെ കഥ ഇങ്ങ



നെയാണ്. ദേവാസുരയുദ്ധമുണ്ടായപ്പോൾ, ശുഭകർമം കൊണ്ട് അസുരന്മാരെ തോല്പിയ്ക്കാമെന്നു ദേവന്മാർക്കു തോന്നുകയാൽ അവർ ആദ്യം ഘ്രാണരൂപമായ ഉദ്ഗീഥത്തെ ഉപാസന ചെയ്യാൻ തുടങ്ങി. ആ ഘ്രാണത്തെ അസുരന്മാർ കീറിക്കളയുകയാൽ മനുഷ്യർ സുഗന്ധവും ദുർഗന്ധവും രണ്ടും അറിയുന്നു. കംസരൂപിയായ അസുരൻ ഘ്രാണേന്ദ്രിയത്തെ കൊന്നില്ലായിരുന്നെങ്കിൽ സുഗന്ധം മാത്രമേ ഗ്രഹണം ചെയ്യുമായിരുന്നുള്ളു. പിന്നീടു വാണീരൂപിയായ ഓംകാരത്തെ (ഉദ്ഗാതാവിന്റെ ദൃഷ്ടിയിൽ) ദേവന്മാർ ഉപാസന ചെയ്യാൻ തുടങ്ങി. അതിനെ അസുരന്മാർ പാപയുക്തമാക്കുകയാൽ ലോകർ സത്യവും അസത്യവും പറയാൻ തുടങ്ങി. പിന്നീടു നേത്രരൂപമായ ഓംകാരത്തെ ദേവന്മാർ ഉപാസന ചെയ്യാൻ തുടങ്ങി. അതായതു ദേവകിയുടെ മൂന്നാമത്തെ പുത്രനുണ്ടായി. അതിനെ കംസരൂപിയായ അസുരൻ പാപയുക്തമാക്കുകയാൽ മനുഷ്യർ കാണാൻ കൊളളാവുന്നതും, കൊള്ളരുതാത്തതും കാണാൻ തുടങ്ങി. പിന്നീടു ശ്രോത്രരൂപമായ ഓംകാരത്തെ (ഉദ്ഗാതാവിന്റെ ദൃഷ്ടിയിൽ) ദേവന്മാർ ഉപാസന ചെയ്യാൻ തുടങ്ങി. അതിനെ കംസരൂപിയായ അസുരൻ പാപയുക്തമാക്കുകയാൽ കേൾക്കാൻ യോഗ്യമായതും, അയോഗ്യമായതും കേൾക്കാൻ തുടങ്ങി. പിന്നെ മനോരൂപമായ ഓംകാരത്തെ ദേവന്മാർ ഉപാസന ചെയ്യാൻ തുടങ്ങി. അതിനെ അസുരന്മാർ പാപയുക്തമാക്കുകയാൽ ലോകരുടെ മനസ്സ് സങ്കല്പം ചെയ്യാൻ യോഗ്യമായതും അയോഗ്യമായതും രണ്ടും സങ്കല്പിയ്ക്കാൻ തുടങ്ങി. പിന്നീടു മുഖ്യപ്രാണനെ ഓംകാരരൂപത്തിൽ ഉപാസന ചെയ്യാൻ തുടങ്ങിയപ്പോൾ അസുരന്മാർ തോററുപോയി. അതു കൊണ്ട് മുഖ്യപ്രാണൻ ശുദ്ധമാണ്. മുഖ്യപ്രാണൻ ജീവനുസ്ഥിതി നല്കുന്നു. ഏതൊന്നാണോ സ്ഥിതി നല്കുന്നത് അത് വിഷ്ണുവിന്റെ സ്വരൂപമാകുന്നു. അതുകൊണ്ടു വിഷ്ണുവിന്റെയടുത്തു വരുമ്പോൾ അസുരന്മാർക്കു തോൽവി സംഭവിയ്ക്കുന്നു. ഇങ്ങനെതന്നെയുള്ള കഥ ബൃഹദാരണ്യകോപനിഷത്തിലും ഉണ്ട്. അവിടെ വാണി, നാസിക, നേത്രം, ശ്രോത്രം, മനസ്സ് ഈ ക്രമത്തിലാണ് പറഞ്ഞിട്ടുള്ളത്. പിന്നെ മുഖ്യപ്രാണന്റെ ഉപാസനയെപ്പററി പറയുന്നു. മുഖ്യപ്രാണന്റെ ഉപാസന ചെയ്യുമ്പോൾ അസുരന്മാർ തോല്ക്കുന്നു. ഈ സകല ക്രമങ്ങളും ഭാഗവതത്തിൽ കൊടുത്തിട്ടുള്ള പേരുകളോടു യോജിയ്ക്കുന്നില്ലെങ്കിലും, അവയുടെ ഭാവാർഥം യോജിയ്ക്കുന്നുണ്ട്. ചുരുക്കത്തിൽ നമ്മുടെ മനസ്സും പഞ്ചേന്ദ്രിയങ്ങളും ഏതെങ്കിലും കാര്യത്തിൽ പ്രവൃത്തമാകുമ്പോൾ, അതിനു സത്ത ആത്മാവിന്റെ അഥവാ സദ്വിദ്യാരൂപിയായ ദേവകിയുടെയാണു ലഭിയ്ക്കുന്നതെങ്കിലും, അത് കംസരൂപിയായ ദ്വൈതഭാവത്തോടു ചേർന്നാൽ മനസ്സ് മിഥ്യാസങ്കല്പം ചെയ്യുകയും, വാണിയ്ക്കു അസത്യം പറയാൻ തോന്നുകയും, നാവിനു മിഥ്യാരസങ്ങൾ ആസ്വദിയ്ക്കാൻ തോന്നുകയും, കണ്ണുകൾക്കു ക്ഷേത്രത്തിൽ ചെന്നു ഭഗവദ് ദർശനം ചെയ്യേണ്ടതിനു പകരം *സിനിമ* കാണാൻ തോന്നുകയും ചെയ്യും. ഇനി അതിനു പിന്നെയും സദ്വിദ്യാരൂപിയായ ദേവകി മുലകൊടുത്താൽ അവയ്ക്കു വിധിനിഷേധങ്ങൾ ക്കുപരിയാകത്തക്ക ജ്ഞാനംലഭിയ്ക്കും.

ബലിരാജാവ് മനസ്സിന്റെയും പഞ്ചതന്മാത്രകളുടെയും രൂപമായ ആറു കുട്ടികളെയും കൊണ്ടുവന്നു ഭഗവാനു നൽകി. ഭഗവാൻ അവരെ ദ്വാരകയിൽ കൊണ്ടുവന്നു തന്റെ അമ്മയ്ക്കു നൽകി. ദേവകി മക്കളെ കെട്ടിപ്പിടിച്ചു നെറുകയിൽ ചുംബിച്ചു മടിയിൽ ഇരുത്തി. പിന്നെ ഈ സമ്പൂർണ ദൃഷ്ടിയും ആരുടെ മായയാലാണൊ നടക്കുന്നത്, ആ വിഷ്ണുവിന്റെ മായയിൽ മോഹിച്ചു ദേവകി പുത്രസ്പർശത്താൽ ആനന്ദം പൂണ്ട് പ്രേമപൂർവം കുട്ടികൾക്കു മുല കൊടുത്തു. ആ മുലപ്പാൽ ഭഗവാൻ കുടിച്ച ബാക്കിയാകയാൽ അമൃതതുല്യമായിരുന്നു. അതിനാൽ ആ പാലു കുടിക്കുകയാലും ഭഗവാന്റെ അംഗസ്പർശം ലഭിയ്ക്കുകയാലും അവർക്കു അവരുടെ ദേവഭാവം അറിയാൻ കഴിഞ്ഞു. അതിനാൽ അവർ ആറുപേരും ശ്രീ ഗോവിന്ദനേയും ദേവകീവസുദേവന്മാരെയും ബലരാമനെയും നമസ്കരിച്ചിട്ടു ദേവലോകത്തേയ്ക്കു പോയി. (10.85.56.)

മനുഷ്യർക്കു മുഖ്യവിഘ്നം ഈ മനസ്സും പഞ്ചേന്ദ്രിയങ്ങളുമാണ്. ഇവ കംസരൂപിയായ ദ്വൈതത്തിന്റെ കയ്യിൽ പോയാൽ വളരെ അനർഥങ്ങൾ ഉണ്ടാക്കും. സദ്വിദ്യയുടെ കയ്യിൽ വന്നാൽ അവയിൽ ദേവത്വം അഥവാ സ്വയംപ്രകാശത്വം ഉണ്ടാകും. അപ്പോൾ ജീവനു കല്ല്യാണം സംഭവിയ്ക്കും. ഇതു സുഭദ്രയുടെ സ്വരൂപമാണ്. സുഭദ്രയുടെ കഥയാണ് ഇനി പറയാൻ പോകുന്നത്.

## പ്രകരണം ഇരുപത്തിമൂന്ന്

### സുഭദ്രാരൂപിയായ ബ്രഹ്മാകാരവൃത്തിയും, ബഹുലാശ്വരാജ രൂപിയായ ബ്രഹ്മജിജ്ഞാസയും, ശ്രുതദേവരൂപിയായ ശ്രുതിശ്രവണവും

പരീക്ഷിത്ത്: ബ്രഹ്മൻ! രാമകൃഷ്ണന്മാരുടെ സഹോദരിയും എന്റെ അമ്മൂമ്മയുമായ സുഭദ്രയെ അർജുനൻ വിവാഹം ചെയ്ത കഥ കേൾക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.(10.86.1.)

ശുകദേവൻ: അർജുനൻ തീർത്ഥയാത്ര ചെയ്തു നടക്കുമ്പോൾ ഒരിയ്ക്കൽ പ്രഭാസക്ഷേത്രത്തിൽ പോകാൻ ഇടയായി. അവിടെ വച്ചു തന്റെ മാതുലപുത്രി യായ സുഭദ്രയെ ബലരാമൻ ദുര്യോധനനു വിവാഹം കഴിച്ചുകൊടുക്കാൻ ഇച്ഛിയ്ക്കുന്നതായി കേട്ടു. അതിൽ മററു ബന്ധുക്കൾക്ക് ഇഷ്ടമില്ലായിരുന്നു. അതിനാൽ സുഭദ്രയെ വിവാഹം ചെയ്യാനുള്ള ആഗ്രഹത്തോടെ അർജുനൻ ഒരു ത്രിദണ്ഡിയായ സന്ന്യാസിയുടെ വേഷം ധരിച്ചു ദ്വാരകയ്ക്കു പോയി. അവിടെ ചാതുർമാസ്യം കഴിക്കാൻ അർജുനൻ തീർച്ചയാക്കി. സന്ന്യാസിയെ ബലരാമനും ദ്വാരകാവാസികളും വന്നു കണ്ട്



വളരെ ശ്രദ്ധയോടുകൂടെ സേവകൾ ചെയ്യാൻ തുടങ്ങി.ഒരു ദിവസം ബലരാമൻ ഈ സന്ന്യാസിയെ ഗൃഹത്തിൽ ഭിക്ഷയ്ക്കായി ക്ഷണിച്ചുകൊണ്ടുപോയി. ശ്രദ്ധാപൂർവം ആഹാരാദികൾ വിളമ്പി. അർജുനൻ ആഹാരം കഴിച്ചുകൊണ്ടിരിയ്ക്കുമ്പോൾ തരുണിയായ സുഭദ്രയെ കണ്ടു. അവളെ കണ്ട് അർജുനനു മോഹമുണ്ടായി. ആ കന്യകയ്ക്കും അതുപോലെ തന്നെ അർജുനനിലും മോഹം ജനിച്ചു.

സുഭദ്ര കടാക്ഷവീക്ഷണങ്ങളാൽ അർജുനനെ മോഹിപ്പിയ്ക്കാൻ തുടങ്ങി. അർജുനനും സുഭദ്രയെത്തന്നെ ചിന്തിച്ച് അവളെ അപഹരിയ്ക്കുന്നതിനുള്ള അവസരം കാത്തു കഴിച്ചുകൂട്ടി. സുഭദ്രയിൽ അർജുനന്റെ ചിത്തം ഭ്രമിച്ചുപോകയാൽ ബലരാമന്റെ സത്ക്കാരങ്ങളൊന്നും അദ്ദേഹത്തിനു ശാന്തി നൽകിയില്ല.

ഒരു ദിവസം ദ്വാരകയിൽ ദേവയാ ത്രാമഹോത്സവം നടക്കുകയായിരുന്നു. എല്ലാവരും ക്ഷേത്രദർശനത്തിനു പോയ സമയം അർജുനൻ വസുദേവന്റെയും ദേവകിയുടെയും ശ്രീകൃഷ്ണന്റെയും അനുമതിയോടുകൂടി സുഭദ്രയെ തേരിൽ ഇരുത്തി ഇന്ദ്രപ്രസ്ഥത്തിലേയ്ക്കു ഓടിച്ചു പോയി. ശൂരവീരന്മാരായ യാദവസേനകൾ അർജുനനോടു നേരിട്ടു. പക്ഷെ അർജുനൻ എല്ലാവരെയും തോല്പിച്ചു സുഭദ്രയേയും കൊണ്ടു പൊയ്ക്കളഞ്ഞു. ഈ വിവരം ബലരാമനറിഞ്ഞു ക്ഷുഭിതനായി. പക്ഷെ ശ്രീകൃഷ്ണനും മററു ബന്ധുക്കളും പറഞ്ഞ് സമാധാനിപ്പിയ്ക്കയാൽ അദ്ദേഹം ശാന്തനായിട്ടു സഹോദരിയെ യഥായോഗ്യം മംഗള മായി വിവാഹം കഴിച്ചു കൊടുത്ത് വളരെ സ്ത്രീധനവും അർജുനനു നൽകി. (10.86.11.)

ഈ കഥയിൽ ഒരു ആധ്യാത്മികരഹസ്യം കാണാം. അടുത്ത അധ്യായം വേദസ്തുതിയാണ്. അത് ഉപനിഷത്തിന്റെ സാരമാണ്. ഉപനിഷത്തുകൾ പാഠം ചെയ്യുന്നതിനു മുൻപ് **"ഭദ്രം കർണേഭിഃ"** എന്നിത്യാദി ശാന്തിപാഠം ചെയ്യാറുണ്ട്. അതായതു ബ്രഹ്മജിജ്ഞാസുക്കൾ ദേവന്മാരോടു 'ഞങ്ങളുടെ ചെവികൾക്കു കല്യാണപ്രദമായവ കേൾക്കുമാറാകണമേ, കണ്ണുകൾക്കു കല്യാണപ്രദമായവയെ കാണുമാറാകണമേ' എന്നിങ്ങനെ പ്രാർഥിയ്ക്കുന്നു.

'സു' എന്നാൽ ഭദ്രം, സുഭദ്ര എന്നു വച്ചാൽ പരമ കല്യാണപ്രദമായ ബ്രഹ്മാകാരവൃത്തിയെന്നർഥം. ഇങ്ങനെയുള്ള സുഭദ്രയെ അർജ്ജുനനെപ്പോലെ സന്ന്യാസിയാകുന്നവർക്കു ലഭിയ്ക്കുന്നു. അല്ലാതെ കഥയുടെ രൂപത്തിൽ ശരിയായിരിയ്ക്കുകയില്ല.ഒരു സന്ന്യാസി കന്യകയേയും കൊണ്ടോടിപ്പോകുകയെന്നതു ഭാഗവതത്തിനു യോജിച്ച കഥയാകുകയില്ല.പക്ഷെ സന്ന്യാസിയ്ക്കു ബ്രഹ്മാകാരവൃത്തിയുണ്ടാകാൻ കണ്ണും ചെവിയും സുഭദ്രമാക്കേണ്ട തുണ്ട്. സുഭദ്രയുടെ കഥ വേദസ്തുതിയ്ക്കു മുൻപുകൊണ്ടുവരാനുള്ള കാരണവും ഇതായിരിയ്ക്കണം.

സുഭദ്രയെ ദുര്യോധനനു കൊടുക്കാൻ പോകുന്നു എന്ന വാർത്ത അർജുനൻ പ്രഭാസത്തിൽവെച്ചു കേട്ടു. അതുകൊണ്ട് സുഭദ്രയെ കൊണ്ടുപോരാൻ അർജുനൻ തീർച്ചയാക്കി. ഇവിടുന്നു പ്രഭാസത്തിന്റെ ഭൂമിക തുടങ്ങുകയാണ്. ദ്വാരക വിജ്ഞാനമയകോശവും പ്രഭാസം ആനന്ദമയകോശവുമാകുന്നു. ഈ കോശത്തിലെ സുഖം വേണമെങ്കിൽ മേൽപറഞ്ഞ ഗുണമുള്ള സുഭദ്രയെ കൊണ്ടുവരികയും സന്ന്യാസമെടുക്കുകയും വേണം. സന്ന്യാസമെടു ത്താൽ ബ്രഹ്മാകാരവൃത്തി ഉണ്ടാകാൻ എളുപ്പമുണ്ട്. അടുത്തു വരാൻ പോകുന്ന അധ്യായത്തിലെ ഉപനിഷത്തിന്റെ ശ്രവണവും ശരിയാകും.

ഇനി ശ്രുതികൾ ശ്രവണം ചെയ്തിട്ടുള്ള ഒരു ശ്രേഷ്ഠനായ ബ്രാഹ്മണന്റെ കഥ ശുകദേവൻ പരീക്ഷിത്തിനോടു പറയുന്നു. ഈ ബ്രാഹ്മണൻ വലിയ ശ്രീകൃഷ്ണഭക്തനായിരുന്നു. അതിനാൽ അദ്ദേഹം പൂർണകാമനും, ശാന്തനും, വിഷയാസക്തിയില്ലാത്തവനുമായിരുന്നു. അദ്ദേഹം മിഥിലാപുരിയിൽ താമസിച്ചിരുന്നു. ഗൃഹസ്ഥനായിരുന്നെങ്കിലും നിഷ്പ്രയാസം കിട്ടുന്നതുകൊണ്ടു ജീവിതം കഴിച്ചിരുന്നു. (10.86.14.) പ്രാരബ്ധയോഗത്താൽ ശരീരധാരണത്തിന്നു വേണ്ട ധനം അദ്ദേഹത്തിനു ദിവസേന കിട്ടിയിരുന്നു. കൂടുതൽ ആഗ്രഹമില്ലാതിരുന്നതിനാൽ കിട്ടുന്നതുകൊണ്ടു തൃപ്തനായി തന്റെ നിത്യകർമങ്ങളെ യഥോചിതം അനുഷ്ഠിച്ചുപോന്നു.(10.86.15.)

ഇതുപോലെതന്നെ ആ ദേശത്തെ രാജാവായ ബഹുലാശ്വനും ഭഗവാന്റെ അനന്യഭക്തനായിരുന്നു. അദ്ദേഹം രാജാവായിരുന്നെങ്കിലും അഹങ്കാരശൂന്യനായിരുന്നു.

ഒരു മണ്ഡലേശ്വരനായ സ്വാമി തന്റെ ശിഷ്യഗണങ്ങൾക്കു ദർശനം കൊടുക്കുന്നതിനും സത്സംഗം നൽകുന്നതിനും ഇച്ഛയുണ്ടായാൽ എപ്രകാരമോ അതുപോലെ മേൽപറഞ്ഞ രണ്ടു ഭക്തന്മാർക്കു ദർശനം നൽകുന്നതിനായി ഭഗവാൻ ശ്രീകൃഷ്ണൻ ചില മുനീശ്വരന്മാരോടുംകൂടെ മിഥിലാപുരിയ്ക്കു പോയി. വഴിയ്ക്കുള്ള ദേശങ്ങളിലെ സജ്ജനങ്ങൾ പൂജാസാമഗ്രികളുമായി വന്ന് ഇവരെ പൂജിച്ചു സൽക്കരിച്ചിരുന്നു. അങ്ങനെ അനേകം ദേശവാസികൾക്കു ഇവരുടെ പുണ്യദർശനം ലഭിച്ചു. ഇങ്ങനെ ദിവ്യദർശനത്താൽ അജ്ഞാനം നീങ്ങിയ ഈ ജനങ്ങൾക്ക് തന്റെ കൃപാദൃഷ്ടിയാൽ അഭയവും തത്ത്വജ്ഞാനവും നല്കിക്കൊണ്ട്, ത്രൈലോക്യവന്ദ്യനായ ഭഗവാൻ ശ്രീകൃഷ്ണൻ മാർഗമധ്യേ ദേവന്മാരുടെയും മനുഷ്യരുടെയും സ്തുതികൾ കേട്ടുകൊണ്ടും ദിക്കുകളെ തന്റെ തേജസ്സിനാൽ പ്രകാശിപ്പിച്ചുകൊണ്ടും വിദേഹദേശത്തെത്തി. (10.86.21.)

ഇവിടെ വിദേഹദേശമെന്നു വച്ചാൽ ഏതൊരു ദേശക്കാർ ശരീരസുഖത്തെ ഗൗണമായും ആത്മസുഖത്തെ മുഖ്യമായും കരുതുന്നുവോ അങ്ങനെയുള്ളവരുടെ ദേശമെന്നാണർഥം.



ഭഗവാൻ ശ്രീകൃഷ്ണൻ വന്നതറിഞ്ഞ് നഗരവാസികളും ദേശവാസികളുമെല്ലാം ആനന്ദപൂർവം കൈകളിൽ പൂജാസാമഗ്രികളുമായി വന്നു ഭഗവാനേയും മുനിജനങ്ങളേയും നമസ്കരിച്ചു പൂജിച്ചു. മിഥിലാനരേശനും ശ്രുതദേവബ്രാഹ്മണനും ഭഗവാൻ ശ്രീകൃഷ്ണൻ തങ്ങളെ അനുഗ്രഹിയ്ക്കാനായി വന്നതറിഞ്ഞു പ്രേമാശ്രുക്കളോടെ പ്രഭുവിന്റെ ചരണങ്ങളിൽ വീണു നമസ്കരിച്ച്, ഭഗവാനും മുനിജനങ്ങളും തങ്ങളുടെ സ്ഥലങ്ങളിലേയ്ക്കു വന്ന് ആതിഥ്യം സ്വീകരിയ്ക്കണമെന്നു അവർ ഒരുമിച്ചു പ്രാർഥിച്ചു. ഭഗവാൻ ഇരുകൂട്ടരേയും സന്തോഷിപ്പിയ്ക്കാൻ വേണ്ടി രണ്ടു രൂപം ധരിച്ച്, മുനിജനങ്ങളോടുംകൂടി ഒരേ സമയത്തു തന്നെ രണ്ടു പേരുടെയും ഗൃഹങ്ങളിൽ പ്രവേശിച്ചു. (10.86.26.)

ഇവിടെ ഭഗവാൻ രണ്ടു രൂപം ധരിച്ച് എന്നുവച്ചാൽ സാമാന്യദൃഷ്ടികൊണ്ടു നോക്കിയാലും പലയോഗികൾക്കും ഇതു ചെയ്യാൻ കഴിയുന്നുണ്ട്. സ്വപ്നത്തിലും ഒരു ജീവൻ അനേകമാകുന്നുണ്ട്. അധ്യാത്മഭാവം നോക്കുന്ന പക്ഷം ഭഗവാൻ ശബ്ദരൂപവും അർഥരൂപവും ആകുന്നുണ്ട്. അഥവാ പ്രകൃതിരൂപവും പുരുഷരൂ പവുമാകുന്നുണ്ട്. ബഹുലാശ്വൻ ഭഗവാൻ തന്റെ ഗൃഹത്തിൽ വന്നതു കണ്ടു പ്രേമാശ്രുക്കളോടെ ഭഗവാനേയും മുനിജനങ്ങളേയും സ്വാഗതം ചെയ്തു സുഖാസനങ്ങളിൽ ഇരുത്തി കുടുംബസഹിതം വന്നു നമസ്കരിച്ചു. പിന്നെ ഭഗവാന്റെ ചരണങ്ങൾ കഴുകി ചരണതീർത്ഥം ശിരസ്സിൽ ധരിച്ചു. പിന്നീടു വസ്ത്രം, പശു മുതലായവ അർപ്പിച്ചു വിധിപൂർവം പൂജ ചെയ്തു. അതിനുശേഷം എല്ലാവർക്കും ആഹാരങ്ങൾ നല്കി. സകലമുനീശ്വരന്മാരെയും തന്റെ വിനയാന്വിത വാണിയാൽ തൃപ്തരാക്കി. ഭഗവാൻ ശ്രീകൃഷ്ണന്റെ കാല്ക്കൽ വന്നിരുന്ന് ആ പാദാരവിന്ദങ്ങളെ സാവധാനം തലോടി ക്കൊണ്ടു ബഹുലാശ്വൻ പ്രസന്നതയോടെ പറയാൻ തുടങ്ങി: "ഹേ പ്രഭോ! അവിടുന്നു സമസ്ത പ്രാണികളുടെയും ആത്മാവും, സാക്ഷിയും സ്വയംപ്രകാശസ്വരൂപനുമാകുന്നു. അതിനാൽ അവിടുത്തെ ചരണാരവിന്ദങ്ങളെ സദാ ധ്യാനിച്ചു കഴിയുന്ന ഞങ്ങൾക്കു അവിടുന്ന് ഇന്നു ദർശനം നല്കി കൃതാർഥരാക്കി.

**സ്വവചസ്തദൃതം കർത്തുമസ്മദ്ദൃഗ്ഗോചരോ ഭവാൻ**
**യദാത്ഥൈകാന്തഭക്താൻമേ നാനന്തഃ ശ്രീരജഃ പ്രിയഃ.**
(10.86.32.)

ഭഗവൻ! അവിടുത്തേയ്ക്കു സ്വരൂപഭൂതനായ ബലരാമനേയും, അർധാംഗിനിയായ ലക്ഷ്മീദേവി, പുത്രനായ ബ്രഹ്മാവ് എന്നിവരേക്കാളും അധികം പ്രിയം അവിടുത്തെ ഏകാന്തഭക്തരോടാണെന്ന വചനത്തെ സത്യമാക്കാൻ വേണ്ടിയാണ് അങ്ങ് ഞങ്ങൾക്കു ദർശനം നല്കിയത്.

ഈ പരമാർഥമറിയുന്ന ഏതൊരുത്തൻ അവിടുത്തെ ചരണകമലങ്ങളെ വിസ്മരിയ്ക്കും! അവിടുന്നു നിഷ്കിഞ്ചനനാണ്. ശാന്തരായ മുനിജനങ്ങൾക്ക് അവിടുന്ന് അവിടു ത്തെപ്പോലും കൊടുക്കുന്നു. സംസാരചക്രത്തിൽ വീണുകിടക്കുന്ന പ്രാണികളെ ഉദ്ധരിയ്ക്കാൻ വേണ്ടി യദുവംശത്തിൽ അവതരിച്ച് ത്രൈലോക്യപാപഹാരിയായ അവിടുത്തെ സുയശസ്സിനെ സർവത്ര പരത്തിയിരിയ്ക്കുന്നു. അകുണ്ഠബുദ്ധിയും ശാന്തനും തപസ്വിയുമായ ശ്രീനാരായണഋഷിയും അവിടുന്നാകുന്നു. ഞാൻ അവിടുത്തെ നമസ്കരിയ്ക്കുന്നു. ഈ ദ്വിജഗണങ്ങളോടും കൂടി അവിടുന്ന് ഇവിടെ താമസിച്ച് അവിടുത്തെ ചരണരജസ്സിനാൽ ഈ നിമിയുടെ കുലത്തെ പവിത്രമാക്കിയാലും. ബഹുലാശ്വന്റെ ഈ പ്രാർഥനപ്രകാരം മിഥിലാപുരനിവാസികൾക്കാനന്ദം നല്കികൊണ്ടു ഭഗവാൻ അവിടെ കുറച്ചു ദിവസം താമസിച്ചു.

രാജസഭക്തരുടെ കഥകൾ പറഞ്ഞിരുന്നപ്പോൾ ഭഗവാന്റെ കൂടെ ഉണ്ടായിരുന്നത് പതിനാറായിരത്തെട്ട് ഭാര്യമാരായിരുന്നു. ഇവിടെ സാത്വിക ഭക്തരുടെ കഥ തുടങ്ങുന്നിടത്തു ഭഗവാന്റെ കൂടെയുളളതു ഋഷിമുനികളാണ്. ഇനി നിർഗുണജ്ഞാനത്തെപ്പററി പറയുമ്പോൾ ആത്മാവു തന്നെയാണ് പരമാത്മാവെന്നു മനസ്സിലാക്കാൻ തുടങ്ങും. ഇത്തരം ജ്ഞാനമുണ്ടാകാൻ ഋഷിമുനികളുടെ അഥവാ സദ്ഗുരുവിന്റെ ആവശ്യമുണ്ട്.

രാജാവായ ബാഹുലാശ്വനെപ്പോലെതന്നെ ശ്രുതദേവനും ഭഗവാൻ തന്റെ ഗൃഹത്തിൽ എഴുന്നള്ളിയപ്പോൾ ആനന്ദാതിരേകത്താൽ ഭഗവാനേയും മുനികളേയും നമസ്കരിച്ചിട്ട് തന്റെ ഉത്തരീയം വീശിക്കൊണ്ട് നൃത്തം ചെയ്യാൻ തുടങ്ങി. ഭഗവാനേയും ആഗതരായ മുനിജനങ്ങളേയും ആസനങ്ങളിൽ ഇരുത്തി അവരുടെ പാദങ്ങൾ കഴുകി ആ തീർത്ഥത്തെ തന്റെ കുടുംബസഹിതം ശിരസ്സിൽ ധരിച്ചു. ഭഗവാന്റെ ചരണസ്പർശത്താലുണ്ടായ ആനന്ദത്താൽ അദ്ദേഹം പൂർണകാമനായിത്തീർന്നു. പിന്നീടു ഭഗവാനെ ഫലം, ഗന്ധം, പുഷ്പം മുതലായ പൂജാസാമഗ്രികളെക്കൊണ്ടും, ജലം,കസ്തൂരി തുളസി, കുശം, കമലം മുതലായ അനായാസപ്രാപ്തമായുളള സാമഗ്രികളെക്കൊണ്ടും, സാത്വികമായ അന്നത്താലും അവരെ ശ്രുതദേവൻ പൂജിച്ചു. ശ്രുതദേവൻ ഇപ്രകാരം വിചാരിച്ചു: 'ഗേഹരൂപമായ അന്ധകൂപത്തിൽ വീണുകിടക്കുന്ന എന്നെപ്പോലുള്ള ഭാഗ്യഹീനനു ശ്രീകൃഷ്ണചന്ദ്രന്റേയും മുനീശ്വരന്മാരുടേയും സമാഗമം എങ്ങനെയുണ്ടായി?' ഇപ്രകാരം വിചാരിച്ചുകൊണ്ട് അദ്ദേഹം കുടുംബസഹിതം വന്നിരുന്നു ഭഗവാനെ ഇപ്രകാരം സ്തുതിയ്ക്കാൻ തുടങ്ങി:

**നാദ്യ നോ ദർശനം പ്രാപ്തഃ പരം പരമപൂരുഷഃ**
**യർഹീദംശക്തിഭിഃസൃഷ്ട്വാപ്രവിഷ്ടോഹ്യാത്മസത്തയാ**
(10.86.44.)

പരമപുരുഷനായ അവിടുന്ന് ഇന്നാദ്യമായിട്ടല്ല



എനിയ്ക്കു ദർശനം നൽകുന്നത്. എപ്പോൾ അവിടുന്ന് അവിടുത്തെ ശക്തിയാൽ ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട് അതിൽ സത്താരൂപത്തിൽ പ്രവേശിച്ചുവോ, അന്നുമുതൽ സകലർക്കും അവിടുന്നു ദർശനം നല്കിക്കൊണ്ടിരിയ്ക്കുകയാണ്.

പലരും ഈശ്വരദർശനത്തിന് ആഗ്രഹിയ്ക്കുന്നുണ്ട്. അവർക്കുള്ള ഉത്തരം മേൽക്കാണിച്ച ശ്ലോകമാണ്. വാസ്തവത്തിൽ എല്ലാവർക്കും എപ്പോഴും ഭഗവാന്റെ ദർശനം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നുണ്ട്. ഈശാവാസ്യ ഉപനിഷത്തിലെ ആദ്യത്തെ മന്ത്രവും ഇതുതന്നെയാണ് സൂചിപ്പിയ്ക്കുന്നത്. അതുകൊണ്ടു ശ്രുതിയുടെ പ്രതിനിധിയായ ശ്രുതദേവൻ ഇപ്രകാരം പറയുമ്പോൾ അതു യഥാർഥമായും സ്വീകരിയ്ക്കാവുന്നതാണ്.

**യഥാ ശയാനഃ പുരുഷോ മനസൈവാത്മമായയാ**

**സൃഷ്ട്വാ ലോകംപരം സ്വാപ്നമനുവിശ്യാവഭാസതേ.**
(10.86.45.)

സ്വപ്നത്തിൽ അവിദ്യയ്ക്കു വശപ്പെട്ട് തന്റെ മനസ്സുകൊണ്ടു സ്വപ്നജഗത്തിനെ സൃഷ്ടിച്ച് അതിൽ അനുപ്രവിഷ്ടനായി സ്വയം പ്രകാശിച്ചുകൊണ്ടിരിയ്ക്കുന്നതുപോലെ, അവിടുന്നും, അവിടുത്തെ മായയാൽ ഈ ജഗത്തിനെ സൃഷ്ടിച്ച് അതിൽ അനുപ്രവിഷ്ടനായി പല വിധത്തിൽ പ്രകാശിയ്ക്കുന്നു.

നിരന്തരം അവിടുത്തെ കഥകൾ കേൾക്കുകയും, കീർത്തിയ്ക്കുകയും, അവിടുത്തെ പൂജിയ്ക്കുകയും, വന്ദിയ്ക്കുകയും, പരസ്പരം അവിടുത്തെ കഥകൾ പറയുകയും ചെയ്യുന്ന ശുദ്ധചിത്തന്മാർക്ക് അവരുടെ ഹൃദയത്തിൽ ദർശനം കൊടുക്കുന്നു. (10.86.46.)

ലൗകികവും വൈദികവുമായ പ്രവൃത്തികളാൽ വിക്ഷിപ്തമായ ഹൃദയത്തിൽ, അവിടുന്നു ഹൃദയസ്ഥനെങ്കിലും അതിദൂരസ്ഥനായിട്ടു തോന്നും. അവിടുന്ന് അന്തഃകരണവൃത്തിയാൽ അഗ്രാഹ്യനെങ്കിലും അവിടുത്തെ ഗുണഗാനം ചെയ്യുന്നവർക്കു സമീപസ്ഥനായും തോന്നും. (10.86.47.)

ഇവിടെ ലൗകികവും വൈദികവുമായ കർമങ്ങൾ ഭഗവത്പ്രാപ്തിയ്ക്കുള്ള സാധനയല്ലെന്നു കാണിയ്ക്കുന്നു. എന്തെന്നാൽ അതിൽ കർത്തൃത്വഭാവം വന്നുപോകുന്നു. എന്നാൽ ഭക്തിയും ജ്ഞാനവും കൊണ്ടു ഭഗവത്പ്രാപ്തി ഉണ്ടാകുമെന്നും കാണിയ്ക്കുന്നു.

ഇനി ആത്മാവിന്റെ സ്വരൂപത്തെ കൂടുതൽ സ്പഷ്ടമാക്കിക്കൊണ്ടു പറയുന്നു: അവിടുന്ന് ആത്മജ്ഞാനികൾക്ക് അവിടുത്തെ പരമപദം നൽകുന്നു. ശരീരാദിയെ ആത്മാവായിക്കരുതുന്നവർക്ക് അവിടുന്നു മൃത്യുരൂപമായ സംസാരവും നല്കുന്നു. അവിടുന്നു മഹത്തത്ത്വാദികർമങ്ങളുടെയും, പ്രകൃതിരൂപമായ കാരണത്തിന്റെയും നിയാമകനും, ശാസകനുമാകുന്നു. അവിടുത്തെ മായ അവിടുത്തെ സ്വന്തം ദൃഷ്ടിയെ മറയ്ക്കുന്നില്ല. പക്ഷെ അന്യരുടെ ദൃഷ്ടിയെ അതു മറയ്ക്കുന്നു. ഞാൻ അവിടുത്തെ നമസ്കരിയ്ക്കുന്നു. (10.86.48.)

ഇവിടെ ഭാവാർഥം ഭഗവാനിൽ മായയിരിയ്ക്കുന്നില്ലെന്നാണ്. ഇനി അവസാനമായി ശ്രുതദേവൻ പറയുന്നു: ഹേ ഈശ്വരാ! ഞാനവിടുത്തെ ദാസനാണ്. എനിയ്ക്കനുരൂപമായ സേവയെ അവിടുന്ന് ആജ്ഞാപിച്ചാലും. അവിടുന്നു ദൃഷ്ടിഗോചരമാകുന്നതുവരെ മാത്രമേ ജീവനിൽ സംസാരക്ലേശങ്ങൾ ഉണ്ടായിരിയ്ക്കൂ. അവിടുത്തെ ദർശനംകൊണ്ടു തന്നെ സകല ക്ലേശങ്ങളും നീങ്ങിപ്പോകുന്നു.

നിർഗുണനും മായയുടെ ആവരണമില്ലാത്തവനും, ദൃഷ്ടിയ്ക്കു വിഷയമാകാത്തവനും എങ്ങനെ ദൃഷ്ടിഗോചരനാകും? എന്നുള്ള സംശയത്തിനു വേദസ്തുതി എൺപത്തേഴാം അധ്യായത്തിൽ സമാധാനം നൽകുന്നുണ്ട്.

ശ്രീഭഗവാൻ: എന്റെകൂടെ വന്നിരിയ്ക്കുന്ന ഈ മുനീശ്വരന്മാർ നിന്നിൽ കൃപചെയ്യാൻവേണ്ടി വന്നിട്ടുള്ളവരാണ്. ഇവർ അവരുടെ ചരണരജസ്സിനാൽ സകലലോകങ്ങളേയും പാവനമാക്കിക്കൊണ്ട് എന്നോടൊപ്പം സഞ്ചരിയ്ക്കുകയാണ്. ദേവന്മാരും, തീർത്ഥങ്ങളും, പുണ്യക്ഷേത്രങ്ങളും മററും ദർശനം, സ്പർശനം, പൂജനം ആദിയാൽ വളരെക്കാലം കൊണ്ടേ ജീവനെ പവിത്രമാക്കൂ. പക്ഷെ ഇവരെപ്പോലുള്ള സാധുക്കൾ അവരുടെ ദൃഷ്ടിമാത്രംകൊണ്ടു പവിത്രമാക്കുന്നു.

ഇവിടെ കാണിയ്ക്കുന്നതു സാധുക്കളുടെ ദൃഷ്ടി സാധാരണ മനുഷ്യരുടെ ദൃഷ്ടിപോലെയല്ല എന്നാണ്. കാമികളുടെ ദൃഷ്ടി കാമത്തെ പ്രദർശിപ്പിയ്ക്കും. സാധുക്കളുടെ ദൃഷ്ടിയിൽ അദ്വൈതഭാവം ഉണ്ടായിരിയ്ക്കും.

**ബ്രാഹ്മണോജന്മനാശ്രേയാൻസർവേഷാംപ്രാണിനാമിഹ**

**തപസാ വിദ്യയാ തുഷ്ട്യാ കിമു മത്കലയാ യുതഃ.**
(10.86.53.)

ജന്മനാതന്നെ ബ്രാഹ്മണർ മററുള്ളവരെക്കാൾ ശ്രേഷ്ഠരാണ്. പിന്നെ അവരിൽ തപസ്സും, വിദ്യയും, സംതൃപ്തിയും, ഭക്തിയുമുണ്ടെങ്കിൽ പറയണമോ?

**ന ബ്രാഹ്മണാന്മേ ദയിതം രൂപമേതച്ചതുർഭുജം**

**സർവവേദമയോ വിപ്രഃ സർവദേവമയോ ഹ്യഹം.**
(10.86.54)

എനിയ്ക്കു ബ്രാഹ്മണരെ അപേക്ഷിച്ച് എന്റെ ഈ ചതുർഭുജശരീരം പോലും അത്രയ്ക്കും പ്രിയമല്ല. ബ്രാഹ്മണർ സർവവേദമയവും ഞാൻ സർവദേവമയവുമാണ്.

ഇവിടെ ബ്രാഹ്മണൻ എന്നാൽ ബ്രഹ്മജ്ഞാനികളെയാണുദ്ദേശിയ്ക്കുന്നത്. ഇനിയും ഭഗവാൻ തുടർന്നു പറ

യുന്നു: ദുർബുദ്ധികളായ മനുഷ്യർ ഇക്കാര്യം അറിയാതെ കേവലം മൂർത്തികളിൽ മാത്രം പൂജ്യഭാവവും, ഗുണങ്ങളിൽ ദോഷവും കണ്ടുകൊണ്ട് എന്റെ സ്വരൂപവും, അവരുടെ സ്വന്തം ആത്മാവും, ജഗദ്ഗുരുവുമായ ബ്രാഹ്മണരെ തിരസ്കരിയ്ക്കുന്നു.(10.86.55.)

**ചരാചരമിദം വിശ്വം ഭാവാ യേ ചാസ്യ ഹേതവഃ**

**മദ്രൂപാണീതി ചേതസ്യാധത്തെ വിപ്രോ മദീക്ഷയാ**

(10.86.56.)

ബ്രാഹ്മണൻ എന്നെ സാക്ഷാത്കരിച്ചിട്ട് ഈ ചരാചരജഗത്തും അതിനെ സംബന്ധിച്ചുള്ള സകലഭാവനകളും, അതിനു കാരണമായ പ്രകൃതി, മഹത്തത്ത്വം ആദിസകലതും, ആത്മസ്വരൂപമായ ഭഗവാന്റെ രൂപംതന്നെയാണെന്ന് അവരുടെ ചിത്തത്തിൽ തീർച്ചയായറിയുന്നു.

**തസ്മാദ് ബ്രഹ്മർഷീനേതാൻബ്രഹ്മൻ മച്ഛ്രദ്ധയാർച്ചയ**

**ഏവം ചേദർച്ചിതോഽസ്മ്യദ്ധാ നാന്യഥാ ഭൂരിഭൂതിഭിഃ.**

(10.86.57.)

അതുകൊണ്ട് ശ്രുതദേവാ! നീ ഈ ബ്രഹ്മർഷികളെ എന്റെ സ്വരൂപമെന്നറിഞ്ഞ്, പൂർണശ്രദ്ധയോടുംകൂടി പൂജിച്ചാൽ, അത് നീ സാക്ഷാൽ എന്നെ പൂജിച്ചതാകും. അല്ലാതെ ബഹുമൂല്യമായ സാമഗ്രികളെക്കൊണ്ട് എന്നെ പൂജിച്ചാലും അതെന്റെ പൂജയാകുകയില്ല.

ഭഗവാന്റെ ഈ വാക്കുകൊണ്ടു ഭഗവാൻ ജ്ഞാനികളെ തന്റെ സ്വരൂപമായി കരുതുന്നെന്നു കാണുന്നു. ഗീതയിലും ജ്ഞാനികളായ ഭക്തന്മാർ ഭഗവാന്റെ ആത്മാവാണെന്നു ഭഗവാൻ പറയുന്നുണ്ട്. പിന്നെ അടുത്തു വരുന്ന വേദസ്തുതി അഥവാ ശ്രുതിഗീതയെ മനസ്സിലാക്കാനും ഇതുപോലുള്ള ഋഷിമുനിമാരുടെ സഹായം ആവശ്യമാണ്. ഹൃദയശുദ്ധിയുള്ളവർക്ക് ആത്മവിചാരംകൊണ്ട് ആവരണഭംഗം ചെയ്ത് ആത്മസാക്ഷാത്കാരം നേടാൻ കഴിയും. പക്ഷെ അതിനു ഋഷിമുനികളെപ്പോലുള്ള ഗുരുവിന്റെ സഹായം വേണം. അതുകൊണ്ടാണ് ഈ അധ്യായത്തിൽ അവരുടെ മഹത്ത്വത്തെ കാണിച്ചിരിയ്ക്കുന്നത്.

ശുകദേവൻ: പ്രഭുവിന്റെ ഇപ്രകാരമുള്ള ഉപദേശം കേട്ടു ശ്രുതദേവനും ബഹുലാശ്വനും ശ്രീകൃഷ്ണന്റെ കൂടെ വന്നിരുന്ന ബ്രഹ്മർഷികളോടൊപ്പം ഭഗവാനെ ഏകാത്മഭാവത്തിൽ പൂജിച്ച് അവരുടെ കൃപയോടെ ഭഗവത്സ്വരൂപത്തെ പ്രാപിയ്ക്കുകയും ചെയ്തു. പരീക്ഷിത്തേ! ഭക്തന്മാർ ഭഗവാനെ ഭജിയ്ക്കുന്നതുപോലെ ഭഗവാനും ഭക്തരെ ഭജിയ്ക്കുന്നു. ഈ ഭക്തരുടെ പ്രീതിയ്ക്കായിട്ടു ഭഗവാൻ കുറച്ചു ദിവസം മിഥിലാപുരിയിൽ താമസിച്ച് അവർക്കു സന്മാർഗോപദേശം ചെയ്തിട്ട്, ദ്വാരകയ്ക്കു തിരിച്ചുപോയി. (10.86.59.)





# പ്രകരണം ഇരുപത്തിനാല്

## വേദസ്തുതി

### സഗുണമായ വേദംകൊണ്ടു നിർഗുണമായ ബ്രഹ്മത്തെ എങ്ങനെ പ്രാപിയ്ക്കാം ?

ഭഗവാൻ ശ്രീകൃഷ്ണൻ മിഥിലാപുരിയിൽ കുറച്ചു ദിവസം താമസിച്ച് തന്റെ ഭക്തന്മാർക്കു സന്മാർഗോപദേശം ചെയ്തിട്ടു ദ്വാരകയ്ക്കു പോയെന്നു കഴിഞ്ഞ പ്രകരണത്തിന്റെ അവസാനം പറയുകയുണ്ടായല്ലൊ. എന്നാൽ എന്തായിരുന്നു ഈ 'സന്മാർഗം'? അത് ഉപനിഷത് അഥവാ വേദാന്തമാർഗമായിരുന്നു. വേദങ്ങളിൽ ബ്രഹ്മത്തെ നിർഗുണതത്ത്വമായിട്ടാണ് പറഞ്ഞിട്ടുള്ളത്. വേദം സ്വയം സഗുണവുമാണ്. അതിനാൽ ശബ്ദത്തിനും ഉപരിയായ തത്ത്വത്തെ ശബ്ദം എങ്ങനെ മനസ്സിലാക്കിത്തരും? അച്ഛന്റെ വിവാഹം മകനു കാണാൻ സാധിയ്ക്കാത്തതുപോലെ, പിന്നീടുണ്ടായ സഗുണവേദ ത്തിന്, അതിനു മുൻപേതന്നെ ഉണ്ടായിരുന്ന നിർഗുണത്തെ എങ്ങനെ പ്രതിപാദിയ്ക്കാൻ സാധിയ്ക്കും? ഇങ്ങനെയൊരു സംശയം പരീക്ഷിത്തിനു വരികയാൽ പരീക്ഷിത്ത് ശുകദേവനോടിപ്രകാരം ചോദിയ്ക്കുന്നു:

**ബ്രഹ്മൻബ്രഹ്മണ്യനിർദേശ്യേനിർഗുണേഗുണവൃത്തയഃ**

**കഥം ചരന്തി ശ്രുതയഃ സാക്ഷാത് സദസതഃ പരേ.**

(10.87.1.)

ഹേ ബ്രഹ്മൻ! സത്തിനും (കാരണത്തിനും) അസത്തിനും (കാര്യത്തിനും) ഉപരിയും, ഗുണരഹിതവും, വാക്കുകൊണ്ടു വർണിയ്ക്കാൻ കഴിയാത്തതുമായ ബ്രഹ്മത്തെ ഗുണമയിയായ ശ്രുതികൾ എങ്ങനെയാണ് പ്രതിപാദിയ്ക്കുന്നത്?

ഭാഗവതത്തിലെ ഈ അധ്യായം വളരെ തത്ത്വങ്ങൾ അടങ്ങിയിട്ടുള്ള താണ്. അതു മനസ്സിലാക്കാനും പ്രയാസമുണ്ട്. വേദങ്ങളൊഴിച്ചുള്ള സകല ധർമശാസ്ത്രങ്ങളും ഏതെങ്കിലും വ്യക്തികളാൽ നിർമിയ്ക്കപ്പെട്ടിട്ടുള്ളവയാകുന്നു. വേദം അപൗരുഷേയമാണ്. പുരുഷബുദ്ധിയിൽ ഭ്രമം, പ്രമാദം, ലോഭം, രോഗത്താൽ ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളെ ഗ്രഹിയ്ക്കാൻ കഴിയായ്ക ഈ നാലു ദോഷങ്ങളുണ്ടാകാമെന്നു ശാസ്ത്രങ്ങൾ പറയുന്നു. വേദം അപൗരുഷേയമാകയാൽ അതിൽ ഈ നാലു ദോഷങ്ങളില്ല. അതിനാൽ വേദശാസ്ത്രം പ്രമാണരൂപമാകുന്നു. അതുകൊണ്ടു വേദം 'സന്മാർഗ'മെന്നു പറയപ്പെടുന്നു. പിന്നെ സന്മാർഗത്തിലെ പ്രതിപാദ്യമായ ബ്രഹ്മതത്ത്വം കാര്യകാരണങ്ങൾക്കുപരിയും എല്ലാത്തിലും അസംഗവുമാണ്. അതിനോടൊന്നിനും സംബന്ധമുണ്ടാകുന്നില്ല. അതിൽ പദാർഥത്വമില്ല. പദാർഥമില്ലാത്ത വസ്തുവിൽ വാക്യാർഥം സാധ്യവുമല്ല. അതിനാൽ

വേദംകൊണ്ട് ഇങ്ങനെയുള്ള തത്ത്വത്തെ എങ്ങനെ മനസ്സിലാക്കാൻ കഴിയുമെന്നാണ് പരീക്ഷിത്തിന്റെ ചോദ്യം. ബ്രഹ്മത്തിൽ അനേകപ്രകാരമുള്ള ശക്തികളുണ്ട്. ശക്തികൊണ്ടു കാര്യമുണ്ടാകുന്നു. വേദത്തിന്റെ താല്പര്യം ബ്രഹ്മമാണ്. പക്ഷെ അതു നിർഗുണമാകയാൽ അതിൽ ജാതിയൊ വ്യക്തിയൊ സംഭവിയ്ക്കുന്നില്ല. എങ്കിലും അതിൽ രണ്ടു മതങ്ങൾ താഴെ പറയും പ്രകാരം കാണുന്നുണ്ട്.

1. **"യതോ വാചോ നിവർത്തന്തേ"** അവിടെ വാണി തിരിച്ചു പോരുന്നു. ഇങ്ങനെയുള്ള ശ്രുതി അനുസരിച്ചു ബ്രഹ്മത്തിൽ വാണിയ്ക്കു പ്രവേശനമില്ലെന്നു കാണുന്നു. അതിനാൽ ബ്രഹ്മത്തിൽ ഇല്ലാത്തതായ ഗുണങ്ങളെ കാണിച്ചിട്ടു നിഷേധമുഖേന, വാണി ബ്രഹ്മത്തെ മനസ്സിലാക്കിത്തരുന്നു. ഇതു വേദാന്ത സിദ്ധാന്തമാണ്.

2. ഭക്തിമാർഗത്തിന്റെ സിദ്ധാന്തമെന്തെന്നാൽ ബ്രഹ്മത്തിൽ മായാഗുണങ്ങളില്ലെങ്കിലും, മായയിൽ നിന്നും അതീതവും അനന്തവുമായ ഗുണം ബ്രഹ്മത്തിനുണ്ട്. അതു സത്-അസത്തിൽനിന്നും ഉപരിയാണെങ്കിലും, എല്ലാത്തിലും അന്വയഭാവത്തിൽ അനുസ്യൂതമാകയാൽ എല്ലാ ശബ്ദങ്ങളും അതിനെത്തന്നെയാണ് കാണിയ്ക്കുന്നത്. എങ്ങനെയെന്നാൽ **"മാം വിധത്തേ/ഭിധത്തേ മാം വികല്പ്യാപോഹ്യതേ ത്വഹം"** (11.21.43.) ഗീതയിലും ഭഗവാൻ പറയുന്നത് **"വേദൈശ്ച സർവൈരഹമേവ വേദ്യഃ"** അതായതു അറിയാൻ തക്കതായ ഏതെങ്കിലുമുണ്ടെങ്കിൽ അതിൽ ഞാൻ മാത്രമാണ് അറിയാൻ യോഗ്യമായിട്ടുള്ളത് എന്നാണ്. 'അവിടെ വാണിയ്ക്കു ഗതിയില്ല'എന്നു പറയുന്നിടത്തു ബ്രഹ്മം അനന്തമാകയാൽ വാണിയ്ക്കെത്താൻ സാധിയ്ക്കുന്നില്ലെന്നു മനസ്സിലാക്കണം. ബ്രഹ്മസൂത്രത്തിൽ **"ശാസ്ത്രയോനിത്വാത്"** എന്നു പറഞ്ഞിരിയ്ക്കുന്നു. അതായതു ശാസ്ത്രദ്വാരാ ബ്രഹ്മത്തെ വർണിയ്ക്കാമെന്നാണ് പറയുന്നത്.

ഈ മേൽപറഞ്ഞ രണ്ടുമതങ്ങളിൽ നിന്നും വേദത്തിൽ സഗുണശ്രുതികളും നിർഗുണശ്രുതികളുമുണ്ടെന്നു കാണാം. വിരോധം തോന്നുന്നില്ലെങ്കിൽ എങ്ങനെയായാലും എല്ലാം ബ്രഹ്മസ്വരൂപം തന്നെയാണ്. എന്നാൽ ബ്രഹ്മത്തിൽനിന്നും ഇങ്ങനെയുള്ള ജഗത്ത് എങ്ങനെ ഉണ്ടായി എന്നു തോന്നുന്നെങ്കിൽ സഗുണശ്രുതിയെക്കാൾ നിർഗുണശ്രുതിയാണ് ബലവത്തരമെന്നറിയണം. ഈ അധ്യായത്തിൽ വരുന്ന വേദസ്തുതി ഏകാദശസ്കന്ധത്തിന്റെ അർത്ഥത്തിന്റെ സൂത്രരൂപമാണ്. വേദസ്തുതി ഇരുപത്തെട്ട് ശ്ലോകങ്ങളാണ്. ഏകാദശസ്കന്ധത്തിലെ തത്ത്വങ്ങളെപ്പററി പറയുന്ന അധ്യായങ്ങളും ഇരുപത്തെട്ടാണ്. അതിൽ വേദാന്തത്തിന്റെ സകല സാരങ്ങളും അടങ്ങിയിട്ടുണ്ട്.

അതിന്റെ സാരം ചുരുക്കത്തിൽ താഴെ ചേർക്കുന്നു:





ശ്ലോകം 14 സ്തുതി 1 സകലശാസ്ത്രാർഥങ്ങളും കാണിച്ചിരിയ്ക്കുന്നു.

" 15 " 2 അധ്യാരോപ-അപവാദ ദ്വാരാ ബ്രഹ്മത്തിന്റെലക്ഷണം കാണിച്ചിരിയ്ക്കുന്നു.

" 16 " 3 വിവിദിഷാസന്ന്യാസവും വിദ്വത് സന്ന്യാസവും.

" 17 " 4 ബന്ധകാരണവും അതിന്റെ നാശത്തിനുള്ള ഉപായവും.

" 18 " 5 സമഷ്ടി ഉപാസന കൊണ്ട് ബ്രഹ്മപ്രാപ്തി.

" 19 " 6 ജ്ഞാനവും വൈരാഗ്യവും കാണിയ്ക്കുന്നു.

" 20 " 7 ഭക്തിയും ജീവന്റെ സ്വരൂപവും.

" 21 " 8 ഗൃഹസംസാരം ഭഗവത്പ്രാപ്തിയ്ക്കു പ്രതിബന്ധകമാണ്

" 22 " 9 അഭക്തനെ നിന്ദിയ്ക്കുന്നു

" 23 " 10 മോക്ഷത്തിനുള്ള സാധന.

" 24 " 11 ജഗത്ത് മനോമയമാണ്.

" 25 " 12 ഭിന്നഭിന്ന മതങ്ങൾ.

" 26 " 13 വേദാന്തത്തിന്റെ മതം.

" 27 " 14 ഭക്തന്റെ മഹിമ.

" 28 " 15 ഭഗവാൻ സർവശക്തിമാനാണ്.

" 29 " 16 സമ്യഗ്ദർശനം.

" 30 " 17 ജീവൻ ഭഗവാനധീനമാണ്.

" 31 " 18 പ്രപഞ്ചം ഭഗവാനിൽ നിന്നുണ്ടാകുന്നു.

" 32 " 19 ജീവനു മായകൊണ്ടു ഭ്രാന്തിയുണ്ടാകുന്നു.

" 33 " 20 ഗുരുവിന്റെ ആവശ്യകത.

" 34 " 21 വൈരാഗ്യത്തിന്റെ ആവശ്യകത.

" 35 " 22 സത്സംഗത്തിന്റെ ആവശ്യകത.

" 36 " 23 വിവർത്തവാദം.

" 37 " 24 ജഗത്തിന്റെ മിഥ്യാത്വം.



| | | | | |
|---|---|---|---|---|
| " | 38 | " | 25 | ബന്ധത്തിന്റെ കാരണം. |
| " | 39 | " | 26 | യോഗമാർഗത്തിന്റെ |

അപൂർണത.

| | | | | |
|---|---|---|---|---|
| " | 40 | " | 27 | ജീവന്മുക്തി. |
| " | 41 | " | 28 | അതദ്വ്യാവൃത്തികൊ |

ണ്ടു നിർഗുണത്തെ പ്രാപിയ്ക്കാം.

പരീക്ഷിത്തിന്റെ ആദ്യത്തെ ചോദ്യത്തിനുള്ള ഉത്തരം ചുരുക്കത്തിൽ ഇപ്രകാരമാണ്. ത്രിഗുണമയമായ മായയുള്ളിടത്തു കാര്യകാരണഭാവവും ഉണ്ടായിരിയ്ക്കും. അവിടെ ശബ്ദങ്ങളുടെ വൃത്തിയും സംഭവിയ്ക്കും. മായയ്ക്കും അതീതമായുള്ള ബ്രഹ്മത്തിൽ വേദങ്ങളുടെ ശബ്ദത്തിനും ഗതിയില്ലാത്തതിനാൽ ഒടുവിലത്തെ സ്തുതിയിൽ (ശ്ലോകം 41) അതദ്-വ്യാവൃത്തിലക്ഷണ കൊണ്ട് നിർഗുണത്തെ നിരൂപണം ചെയ്യാമെന്നു പറഞ്ഞിരിയ്ക്കുന്നു. ഇതേപ്പററി ഭിന്നഭിന്ന രീതിയിൽ വിസ്താര പൂർവം മനസ്സിലാക്കിക്കൊടുക്കാൻ വേണ്ടി ശുകദേവൻ ഇനി ഉത്തരം പറയുന്നു:

**ബുദ്ധീന്ദ്രിയമനഃപ്രാണാൻ ജനാനാമസൃജത് പ്രഭുഃ**
**മാത്രാർഥംച ഭവാർഥംച ആത്മനേ*f*കല്പനായ ച.**
(10.87.2.)

സർവസമർഥനായ ഭഗവാൻ ശബ്ദാദിവിഷയങ്ങളെ ഗ്രഹിയ്ക്കാൻവേണ്ടിയും ജീവസന്ധാരണത്തിനുവേണ്ടിയും സ്വർഗാദിലോകങ്ങളെ അനുഭവിയ്ക്കാൻവേണ്ടിയും മോക്ഷത്തിനുവേണ്ടിയും ജീവികൾക്കായി മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണൻ ഇവകളെ സൃഷ്ടിച്ചു.

അതായത് ധർമം, അർത്ഥം, കാമം, മോക്ഷം ഈ നാലു പുരുഷാർഥങ്ങളെ ക്രമത്തിൽ സിദ്ധമാക്കാൻ വേണ്ടിയാണ് ഭഗവാൻ ഇതെല്ലാം സൃഷ്ടിച്ചത്. അവസാന ശ്ലോകത്തിൽ, നാല്പത്തൊന്നിൽ, സകല പ്രപഞ്ചങ്ങളെയും അപവദിച്ചിട്ടുണ്ട്. അതിനാൽ ഈ രണ്ടാമത്തെ ശ്ലോകത്തിൽ ആരോപദൃഷ്ടികൊണ്ടു ജഗത്തിന്റെ സൃഷ്ടിയെപ്പററി പറഞ്ഞിട്ടുള്ളതാണ്. സഗുണത്തെ പ്രതിപാദിച്ചിട്ട് അതുവഴി നിർഗുണത്തിൽ എത്താനുള്ള രീതിയാണിതെന്നു ജ്ഞാനമാർഗക്കാർ വിശ്വസിയ്ക്കുന്നു. "അത് ഈ ദേവദത്തനാണ്" എന്നിങ്ങനെ ജഹദജഹല്ലക്ഷണകൊണ്ട് ചിദംശത്തിന്റെ ഏകാത്മതാദ്വാരാ ശ്രുതികൾ നിർഗുണത്തിൽ പര്യവസാനിയ്ക്കുന്നു. ജീവൻ പരമാർഥത്തിലും ബ്രഹ്മം തന്നെയാണ്. അവിദ്യാരൂപമായ ദോഷംകൊണ്ടു മാത്രമാണ് തന്നെ സംസാരിയായിക്കരുതുന്നത്. അതിനാൽ ശുദ്ധ അന്തഃകരണമുള്ളവർക്കു ശ്രുതി **"തത്ത്വമസി-** അതു നീയാകുന്നു" എന്ന ബോധം നല്കുന്നു. ഇപ്രകാരം മഹാവാക്യം കൊണ്ടു ബോധമുണ്ടാകുന്നതിനാൽ ബ്രഹ്മസ്വരൂപം മുഴുവനെ അനിർദേശ്യമാകുന്നില്ല. അസംഗവും ശുദ്ധവുമായ ബ്രഹ്മത്തിൽ ആർക്കും സംബന്ധമുണ്ടാകുന്നില്ലെന്നുള്ളതു സത്യം തന്നെയാണ്. എങ്കിലും രജ്ജുസർപ്പം പോലെ ആധ്യാസികസംബന്ധം സാധ്യമാകാം.

ഭക്തിമാർഗക്കാർ പറയുന്നതു ബ്രഹ്മത്തിൽ ശബ്ദത്തിനു പ്രവേശമില്ലെങ്കിലും, ഭഗവാൻ സർവശക്തനാകയാൽ തന്റെ സ്വരൂപത്തെ ഭക്തന്മാർക്കു മനസ്സിലാക്കിക്കൊടുക്കാൻ സാധിയ്ക്കും. അതിനുവേണ്ടിയാണ് മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും പ്രാണനും മററുമുണ്ടാക്കിയതെന്നാണ്. ഭഗവാൻ സർവകാമമയനും, സർവഗന്ധമയനും, സർവരസമയനും മററുമാണ്. ഭഗവാനിൽ വിലക്ഷണശക്തികളുമുണ്ട്. ഭഗവദ്ദർശനത്തിനു ഭഗവാന്റെ ഇച്ഛതന്നെയാണ് കാരണം. ജ്ഞാനമാർഗക്കാർ പറയുന്നത്, ഭഗവാന് ഇച്ഛ ഉണ്ടാകയില്ലെന്നാണ്. ഭക്തിമാർഗക്കാർ അതിനു ജ്ഞാനികളോടു മറുപടി പറയുന്നത് ഭഗവാനിൽ അവിദ്യ ഉണ്ടായിരിയ്ക്കുകയില്ലെന്നാണ്. യഥാർഥം പറഞ്ഞാൽ തന്നിൽ അവിദ്യയുണ്ടെങ്കിൽ ഭഗവാനിലും അവിദ്യയുണ്ടെന്നു തോന്നും. തന്നിൽ ഇച്ഛയുണ്ടെങ്കിൽ ഭഗവാനിലും ഇച്ഛയുണ്ടെന്നു തോന്നും. കാരണം താൻ സ്വയം ഭഗവാനിലാണ് സ്ഥിതി ചെയ്യുന്നത്. ഭക്തന്മാർ പറയുന്നതു മനസ്സിനും വാണിയ്ക്കും അതീതമായതിനാൽ ആരോപവും സാധ്യമല്ലെന്നാണ്. ചിന്മാത്രമായുള്ള ബ്രഹ്മം അജ്ഞാനത്തിന് ആശ്രയവും വിഷയവും എങ്ങനെ ആകാനാണ്? ജീവഭാവം ആരുടെ അജ്ഞാനം കൊണ്ട് എവിടെയാണ് കല്പിയ്ക്കുന്നത്? എന്തെന്നാൽ അജ്ഞാനം വരുന്നതിനു മുമ്പ് ജീവഭാവം വരുന്നില്ല. അതുകൊണ്ടു ഭക്തന്മാർ പറയുന്നത് പരമോത്കൃഷ്ടസ്വരൂപമായ ഗുണനിർദേശംകൊണ്ടു ശ്രുതികൾക്ക് സാക്ഷാൽ ഭഗവാനെ പ്രാപ്തമാക്കാൻ സാധിയ്ക്കുമെന്നാണ്. ഇതു വിധിമുഖത്തിന്റെ ഭാഷയാണ്. ഭക്തിമാർഗത്തിൽ ഇതുപയോഗിയാണ്. പ്രഭു അനിർവചനീയനാണെങ്കിലും,നിർവചനം ചെയ്യാനും ചെയ്യിയ്ക്കാനും സമർഥമാണ്. അതായത് ബ്രഹ്മത്തിന്റെ കൃപകൂടാതെ സാക്ഷാൽ ശബ്ദത്തിനു ബ്രഹ്മത്തെ അറിയിച്ചു തരാൻ സാധിയ്ക്കുകയില്ല. അവധൂതഗീതയിൽ "ഭഗവാന്റെ അനുഗ്രഹംകൊണ്ടുമാത്രമേ അദ്വൈതവാസന ഉണ്ടാകു"വെന്നും "അതു മഹാഭയത്തിൽ നിന്നു രക്ഷ ചെയ്യു"മെന്നും പറഞ്ഞിട്ടുണ്ട്. ചുരുക്കത്തിൽ ഇവിടെ സാരമെന്തെന്നാൽ, സിദ്ധരായ ഭക്തരുടെ ബുദ്ധിയ്ക്കും ഇന്ദ്രിയങ്ങൾക്കും അപ്രാകൃത തത്ത്വത്തെ ഗ്രഹണം ചെയ്യാൻ സാധിയ്ക്കും. ഇങ്ങനത്തെ അവസ്ഥയിൽ ശ്രുതിയും സഹജമായി വിധിഭാവത്താൽ അർഥഗോചരമാകും. ഗുണാതീതരാകാൻ കഴിയുന്നവർക്കു ഭഗവത്സ്വരൂപത്തെ അന്വയഭാവത്തിൽ സർവമയമായിട്ടും കാണാൻ കഴിയും. ജ്ഞാനമാർഗത്തിൽ ബ്രഹ്മത്തിൽ ഫലവ്യാപ്തി സ്വീകരിച്ചിട്ടില്ലെങ്കിലും വൃത്തിവ്യാപ്തി സ്വീകരിച്ചിട്ടുണ്ട്. അത് ആവരണ ഭംഗം ചെയ്യും. **തത്ത്വമസി** വാക്യത്താൽ വൃത്തിയുടെ വ്യാപൃതത്വവും സാധിയ്ക്കുന്നതിനാൽ സന്മാർഗത്തെ ഉപദേശിയ്ക്കാനും സാധ്യമാകും.

**സൈഷാഹ്യുപനിഷദ്ബ്രാഹ്മപൂർവേഷാംപൂർവജൈർധൃതാ**
**ശ്രദ്ധയാ ധാരയേദ്യസ്താം ക്ഷേമംഗച്ഛേദകിഞ്ചനഃ.**
(10.87.3.)

ഈ പരബ്രഹ്മപരായണമായ ഉപനിഷത്തിലെ ശ്രുതികൾ പൂർവജരുടെയും പൂർവജരായ സനകാദികൾ ബുദ്ധ്യാദിയാൽ ധാരണം ചെയ്തിരുന്നു. ഇതിനെ ശ്രദ്ധാപൂർവം ധാരണം ചെയ്യുന്നവർ ദേഹാദി ഉപാധികളിൽനിന്നും മുക്തരായിട്ടു ക്ഷേമസ്വരൂപമായ പരമപദത്തെ പ്രാപിയ്ക്കും.

ശുകൻ: ഈ വിഷയത്തിൽ ശ്രീനാരായണനും നാരദനും തമ്മിലുണ്ടായ ഒരു സംവാദത്തെപ്പററി ഞാൻ നിന്നോടു പറയാം. ഭഗവാന്റെ അനന്യഭക്തനായ നാരദൻ പര്യടനം ചെയ്തുനടക്കുമ്പോൾ ഒരു ദിവസം ബദരികാശ്രമത്തിൽ നാരായണഋഷിയെ കാണാൻ പോയി. ആ ഋഷി ലോകക്ഷേമത്തിനായി തപസ്സു ചെയ്യുകയായിരുന്നു. ഋഷികളാൽ ചുററപ്പെട്ടിരുന്ന ശ്രീ നാരായണഋഷിയോടു വേദശ്രുതികൾ എങ്ങനെയാണ് പരബ്രഹ്മത്തിൽ പ്രവൃത്തമാകുന്നതെന്നു നാരദൻ ചോദിച്ചു. അപ്പോൾ ശ്രീനാരായണഋഷി സർവ ഋഷികളും കേൾക്കുമാറ്, ജനലോകത്തു ഋഷികളുടെയിടയ്ക്കു നടന്നതായ പരബ്രഹ്മത്തെപ്പററിയുള്ള ചർച്ച പറഞ്ഞുകേൾപ്പിച്ചു. അദ്ദേഹം നാരദനോടു പറഞ്ഞു: "ജനലോകത്തു സനകാദികൾ ബ്രഹ്മസത്രം നടത്തിയിരുന്നപ്പോൾ നീ ശ്വേതദ്വീപിൽ അനിരുദ്ധഭഗവാന്റെ ദർശനത്തിനു പോയിരിയ്ക്കുകയായിരുന്നു.അന്നു നീ ഇപ്പോൾ എന്നോടു ചോദിച്ച വിഷയം തന്നെ ആയിരുന്നു അവരുടെ ചർച്ചാവിഷയവും. ആ ബ്രഹ്മസത്രത്തിൽ സനന്ദൻ വക്താവും സനകാദികൾ ശ്രോതാക്കളുമായിരുന്നു. സനന്ദൻ പറഞ്ഞു:

**സ്വസൃഷ്ടമിദമാപീയ ശയാനം സഹ ശക്തിഭിഃ**
**തദന്തേ ബോധയാഞ്ചക്രുസ്തല്ലിംഗൈഃ ശ്രുതയഃപരം.**
**യഥാശയാനംസമ്രാജം വന്ദിനസ്തത്പരാക്രമൈഃ**
**പ്രത്യൂഷേഽഭ്യേത്യസുശ്ലോകൈർബോധയന്ത്യനുജീവിനഃ.**
(10.87.12,13.)

പ്രാതഃകാലത്ത്, ഉറങ്ങിക്കിടക്കുന്ന ചക്രവർത്തിയെ ഉണർത്താനായിട്ട് അനുജീവികളായ വന്ദ്യജനങ്ങൾ അദ്ദേഹത്തിന്റെ അടുത്തുവന്നു ചക്രവർത്തിയുടെ പരാക്രമങ്ങളേയും സുയശസ്സിനേയും പററി പാടുന്നതുപോലെ, പരമാത്മാവ് തന്റെ സൃഷ്ടിയെല്ലാം തന്നിൽ ലയിപ്പിച്ചു തന്റെ ശക്തികൾ സഹിതം ഉറങ്ങിക്കിടക്കുമ്പോൾ പ്രളയത്തിന്റെ അവസാനമാകുമ്പോൾ ഭഗവാന്റെ പ്രഥമ നിഃശ്വാസത്തിൽ നിന്നുമുണ്ടായ ശ്രുതികൾ പരമാത്മാവിനെപ്പററി പ്രതിപാദിയ്ക്കുന്ന വചനങ്ങളാൽ അദ്ദേഹത്തെയും ഇപ്രകാരം സ്തുതി ചെയ്തുണർത്തുന്നു.

എൺപത്തേഴാം അധ്യായത്തിൽ പതിന്നാലാം ശ്ലോകം മുതൽ നാല്പത്തൊന്നുവരെ ഉള്ള ശ്രുതികളുടെ ഈ സ്തുതിയെ ശ്രുതിഗീതയെന്നു പറയുന്നു. അതിനാൽ





ഈ ശ്രുതികളുടെ അർഥത്തെ ശരിയ്ക്കും മനസ്സിലാക്കുന്ന സാധകരുടെ ആത്മാവും ജാഗ്രത്താകുമെന്നറിയണം.

ദുഃസ്വപ്നം കണ്ടിരുന്ന ഒരു രാജാവ് ഉണർന്നാലുടനെ സാമ്രാജ്യസുഖം അനുഭവിയ്ക്കുന്നതുപോലെ, ജീവനു പ്രത്യക്തത്ത്വത്തിന്റെ ജ്ഞാനം മാത്രംകൊണ്ടു ഭവദുഃഖം നീങ്ങുകയും, സ്വരൂപാനന്ദം ലഭിയ്ക്കുകയും ചെയ്യുന്നു. **"ജ്ഞാനാദേവ തു കൈവല്യം"** ജ്ഞാനംകൊണ്ട് മാത്രം കൈവല്യപദം പ്രാപിയ്ക്കാം. അതായതു അനുഷ്ഠാനം കൂടാതെയും ജ്ഞാനം പരമപുരുഷാർഥത്തിനു ഹേതുവാകും. അതുകൊണ്ട് ശാസ്ത്രശ്രവണം ആവശ്യമാകുന്നു. ഇനി ശ്രുതിഗീത പറയുന്നതു നോക്കുക:

**ജയ ജയ ജഹ്യജാമജിത ദോഷഗൃഭീതഗുണാം**
**ത്വമസി യദാത്മനാ സമവരുദ്ധസമസ്തഭഗഃ**
**അഗജഗദോകസാമഖിലശക്ത്യവബോധക തേ**
**ക്വചിദജയാഽഽത്മനാ ച ചരതോഽനുചരേന്നിഗമഃ.**
(10.87.14.)

ഹേ അജിതാ! അവിടുന്നു ജയിച്ചാലും! ജയിച്ചാലും! ഈ സ്ഥാവരജംഗമ ശരീരങ്ങൾക്കാശ്രയമായ അവിടുന്ന്, സമ്പൂർണജീവികളുടെയും അവിദ്യയെ നീക്കിയാലും. ഹേ പ്രഭോ! ഈ ഗുണമയമായ മായാദോഷത്താൽ ജീവന്റെ സഹജമായുള്ള ആനന്ദസ്വരൂപം മറഞ്ഞിരിയ്ക്കുന്നു. ഇങ്ങനെ ആവരണം ചെയ്യുന്നതിനായി മായ മൂന്നു ഗുണങ്ങളെ സ്വീകരിച്ചിരിയ്ക്കുന്നു. പക്ഷെ അവിടുന്നു സ്വഭാവത്താൽ തന്നെ സമസ്ത ഐശ്വര്യങ്ങളാൽ പൂർണനാകുന്നു. അവിടുന്നു സമ്പൂർണശക്തികളേയും ജാഗ്രത്താക്കുന്നവനുമാകുന്നു. വേദം അവിടുത്തെ ചിലപ്പോൾ മായയോടുകൂടെ ക്രീഡിയ്ക്കുന്നവനായും, ചിലപ്പോൾ സ്വസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നവനായും പ്രതിപാദിയ്ക്കുന്നു.

ഇതിന്റെ സാരാംശം, മായാരൂപിയായ പ്രകൃതിയെ ജയിയ്ക്കണമെന്നാണ്. പ്രകൃതിയെപ്പററി നിരൂപണം ചെയ്യുന്ന സകല ശ്രുതികളും പ്രകൃതിരഹിതമായുള്ള ബ്രഹ്മത്തെയാണു വാസ്തവത്തിൽ നിരൂപണം ചെയ്യുന്നത്. വൈഷ്ണവർ പരസ്പരം കാണുമ്പോൾ "ജയശ്രീകൃഷ്ണ" എന്നു പറയാറുണ്ട്. അതിന്റെ അർഥം സകല കാര്യങ്ങളിലും ശ്രീകൃഷ്ണരൂപിയായ ചൈതന്യത്തിനു ജയവും, മായയ്ക്കു പരാജയവുമുണ്ടാകട്ടെ എന്നാശംസിയ്ക്കുകയാണ്. അനാത്മരൂപമായ ദേഹാദിയിൽ ആത്മബുദ്ധിയുണ്ടാകുന്നതിനെയാണ് അവിദ്യയെന്നു പറയുന്നത്. ആ അവിദ്യയുടെ നാശത്തിനുവേണ്ടിയാണ് ഈ സ്തുതി. ഭഗവാനിൽ അവിദ്യയില്ലാത്തതിനാൽ ഈ ശ്രുതി ജീവനെയാണ് സംബോധന ചെയ്യുന്നത്. അവസാനത്തെ ശ്ലോകത്തിൽ ഭഗവാൻ മായയെ ത്യജിയ്ക്കുന്നതായും പറഞ്ഞിരിയ്ക്കുന്നു. ആത്മാവ് അവിദ്യാരൂപമായ ഉപാധിയിൽനിന്നു മുക്തമാകുമ്പോൾ രജ്ജു-സർപ്പത്തിന്റെ നിഷേധംപോലെ പ്രപഞ്ചവും

ഇല്ലാതാകും. എന്തെന്നാൽ ജഗത്ത് സ്വപ്നവും ഇന്ദ്രജാലവുംപോലെ മിഥ്യയാണ്. ഉപാധിയെ നിഷേധിച്ചശേഷമുള്ള ആത്മാവിന്റെ ജ്ഞാനം യഥാർത്ഥജ്ഞാനമാണ്.

**ബൃഹദുപലബ്ധമേതദവയന്ത്യവശേഷതയാ**
**യത ഉദയാസ്തമയൗ വികൃതേർമൃദി വാവികൃതാത്**
**അത ഋഷയോ ദധുസ്ത്വയി മനോവചനാചരിതം**
**കഥമയഥാ ഭവന്തി ഭുവി ദത്തപദാനിനൃണാം.**
(10.87.15.)

സർവ വസ്തുക്കളേയും നിഷേധിച്ചശേഷം, പരബ്രഹ്മമായ അവിടുന്ന് അവശേഷിയ്ക്കുന്നു. ഘടാദിയുടെ ഉൽപത്തിയും, സ്ഥിതിയും, ലയവും മണ്ണിൽ ത്തന്നെയാകുന്നതുപോലെ ജഗത്തിന്റെ ഉല്പത്തിയും സ്ഥിതിയും ലയവും അങ്ങയിൽത്തന്നെയാകുന്നു. ഋഷികൾ മനസ്സിന്റെയും വാണിയുടെയും വ്യവഹാരം അങ്ങയിൽത്തന്നെയാണ് കാണുന്നത്. അതായതു മനസ്സുകൊണ്ടു ധ്യാനിയ്ക്കുന്നതും വാണിയാൽ ഉച്ചരിയ്ക്കുന്നതുമായ സകല നാമരൂപങ്ങളും അവിടുത്തെ നാമരൂപങ്ങളാണ്. കാലു കല്ലിന്റെ മുകളിൽ വച്ചാലും തടിയുടെ മുകളിലായാലും കാല് പൃഥിയിൽതന്നെയാണ് വയ്ക്കുന്നത്. അർത്ഥാത്, ഏതേതു കാര്യത്തെപ്പററി വർണിച്ചാലും അതെല്ലാം അധിഷ്ഠാനരൂപവും പരബ്രഹ്മവുമായ അവിടുത്തെപ്പററി മാത്രമുള്ളതാകുന്നു.

ഇവിടെ ഒരു സംശയമുള്ളത്, സകലതും ബ്രഹ്മമായാൽ ജഗത്തിന്റെ വികാരവും ബ്രഹ്മത്തിൽ വന്നുപോകും. അതിനു സമാധാനം, കുടം മണ്ണിന്റെ വിവർത്തമാകുന്നതുപോലെ, ജഗത്തും ബ്രഹ്മത്തിന്റെ വിവർത്തമാണ്. അതിനാൽ ഋഷികൾ അധിഷ്ഠാനത്തിൽ മാത്രം ദൃഷ്ടി ഉറപ്പിയ്ക്കുന്നു. വികാരത്തിൽ ദൃഷ്ടിവയ്ക്കാറില്ല. ഏതിന്റെ സ്മൃതിയാൽ മായ നശിയ്ക്കുമോ, ആ ബ്രഹ്മത്തെയാണ് ഇവിടെ വർണിച്ചിരിയ്ക്കുന്നത്. ഏതൊരു മുത്തുചിപ്പിയെ കണ്ടിരുന്നുവോ അതു വെള്ളിയായിരുന്നതുപോലെ, ഏതൊരു ജഗത്ത് കാണുന്നുവോ അതു ബ്രഹ്മമാണെന്ന്, സാമാന്യാധികരണത്താൽ അധ്യസ്തമായ പ്രപഞ്ചത്തെ നിഷേധിയ്ക്കുമ്പോൾ ബ്രഹ്മം അവശേഷിയ്ക്കുന്നതിൽ നിന്നും കാണാൻ കഴിയും. സ്വപ്രധാനത്താൽ ബ്രഹ്മം ജഗത്തിന്റെ നിമിത്തകാരണവും, ഉപാധിഭൂതമായ മായാപ്രധാനത്താൽ ബ്രഹ്മം ജഗത്തിന്റെ ഉപദാനകാരണവുമാണ്. അതിനു മണ്ണിൽനിന്നുണ്ടായ കുടം ഉദാഹരണമാണ്. **"ജ്ഞാതേ ദ്വൈതം ന വിദ്യതേ."** ഇങ്ങനെയുള്ള ശ്രുതിയിൽ നിന്നും ജ്ഞാനമുണ്ടായശേഷം ദ്വൈതം ഇരിയ്ക്കുകയില്ലെന്നു കാണുന്നു. പൂർവരൂപത്തെ പരിത്യജിച്ച് വേറെ രൂപം പ്രാപിയ്ക്കുന്നതിനെ പരിണാമമെന്നു പറയുന്നു. ഇങ്ങനെയുള്ള പരിണാമം സാംഖ്യത്തിലെ പ്രധാനനിലും, ന്യായവൈശേഷികത്തിലെ പരമാണുവാദത്തിലും കാണുന്നുണ്ട്. മണ്ണിൽ നിന്നും കുടമുണ്ടാകുമ്പോൾ പൂർവരൂപം (മണ്ണ്) ത്യജിയ്ക്കുന്നില്ല, അതുകൊണ്ടു വിവർത്തവാദം സിദ്ധമാകുന്നു. ഒന്നിന്റെ ജ്ഞാനംകൊണ്ടു സകലതിന്റെയും





ജ്ഞാനമുണ്ടാകും എന്നാണു വേദാന്തത്തിന്റെ പ്രതിജ്ഞാവാക്യം. ബ്രഹ്മത്തിൽ നിഷേധിച്ചതായ പ്രപഞ്ചം അന്യസ്ഥലത്ത് എവിടെയെങ്കിലും ഉണ്ടായിരിയ്ക്കുമോ എന്നുള്ള ശങ്കയ്ക്ക് **'നേഹ നാനാസ്തി കിഞ്ചന'** എന്നുള്ള ശ്രുതിവാക്യം, ബ്രഹ്മമല്ലാതെ മററൊന്നുമേയില്ല എന്നു പറഞ്ഞിരിയ്ക്കുന്നു. വേറെ കാണുന്നെങ്കിൽ അതു ഭ്രാന്തിയാണ്. അതിനു കാരണം അനാദി ഭ്രമവും ആകുന്നു.

**ഇതി തവ സൂരയസ്ത്ര്യധിപതേഽഖിലലോകമല-**
**ക്ഷപണകഥാമൃതാബ്ധിമവഗാഹ്യ തപാംസി ജഹുഃ**
**കിമുത പുനഃ സ്വധാമവിധുതാശയകാലഗുണാഃ**
**പരമ ഭജന്തി യേ പദമജസ്രസുഖാനുഭവം.** (10.87.16.)

ഹേ ത്രിലോകനാഥാ! വിവേകികൾ സർവപാപനാശകയായ അവിടുത്തെ കഥാമൃതമാകുന്ന സാഗരത്തിൽ കുളിച്ചു ക്ലേശമയമായ തപസ്സാകുന്ന സാധനയെ ഉപേക്ഷിയ്ക്കുന്നു. പിന്നെ അവിടുത്തെ സ്വരൂപസാക്ഷാത്കാരം കൊണ്ട് അന്തഃകരണത്തിന്റെ ധർമമായ രാഗാദിയും, കാലത്തിന്റെ ധർമമായ ജരാദിയും നശിച്ചുപോയിട്ടുള്ളവരും അനന്തസുഖാനുഭവസ്വരൂപമായ അവിടുത്തെ ചരണകമലങ്ങളെ ഭജിയ്ക്കുന്നവരുമായവരുടെ കാര്യം എന്തു പറയാനാണ്! താമരയില ജലത്താൽ സ്പർശിയ്ക്കപ്പെടാത്തതുപോലെ ഭക്തരേയും ജ്ഞാനികളേയും കർമം സ്പർശിയ്ക്കുന്നില്ല.

വിവിദിഷാസന്ന്യാസത്തിൽ വേദാന്തകഥകൾ കേൾക്കണമെന്നു വിധിച്ചിട്ടുണ്ട്. അതു കേട്ട് ഇച്ഛകളും തപസ്സും നിവൃത്തമാകും. മൂന്നാശ്രമങ്ങളിലേയും കർമം സന്ന്യസാശ്രമത്തിൽ ഉണ്ടാകുന്നില്ല. സ്വരൂപപ്രകാശം ഉള്ളവർക്കു സകല ഹൃദയഗ്രന്ഥികളും ഇല്ലാതാകും. പിന്നെ ആർക്ക് അഖണ്ഡാനന്ദമായ സംവിദ്രൂപം സമാധിയിൽ സ്ഫുരിയ്ക്കുന്നുവോ, അവർ സകല തപസ്സും വിടുന്നതിൽ എന്തു പറയാനാണ്? ഇത് വിദ്വത് സന്ന്യാസത്തിന്റെ ദശയാണ്. വിവിദിഷാസന്ന്യാസം ശ്രവണാദി സാധനായുക്തമാണ്. വിദ്വത്സന്ന്യാസം ഫലയുക്തവുമാണ്.

**ദൃതയ ഇവ ശ്വസന്ത്യ സുഭൃതോ യദി തേഽനുവിധാ**
**മഹദഹമാദയോഽണ്ഡമസൃജൻ യദനുഗ്രഹതഃ**
**പുരുഷവിധോഽന്വയോഽത്ര ചരമോഽന്നമയാദിഷു യഃ**
**സദസതഃപരം ത്വമഥ യദേഷ്വവശേഷമൃതം.** (10.87.17.)

സർവാത്മഭാവത്തോടെ അവിടുത്തെ ഭജിയ്ക്കുന്നവരുടെ ജീവിതം സഫലമാണ്. ബഹുമുഖമായവർ കൊല്ലന്റെ ഉലപോലെ വെറുതെ ശ്വസോച്ഛ്വാസം ചെയ്യുന്നവരാണ്. മഹത്തത്ത്വം, അഹങ്കാരം മുതലായവ ഈ ബ്രഹ്മാണ്ഡത്തെ സൃഷ്ടിയ്ക്കുന്നത് അവിടുത്തെ അനുഗ്രഹംകൊണ്ടാണ്. അന്നമയാദികോശങ്ങളിൽ കയറിയിരുന്ന് തദാകാരമാകുകയും എല്ലാത്തിലും ഒടുവിൽ അവശേഷിയ്ക്കുകയും ചെയ്യുന്ന പുരുഷനും അവിടുന്നാകുന്നു. സത്തിനും അസ

ത്തിനും ഉപരിയായുള്ളതും അവിടുന്നാകുന്നു. ആ രണ്ടിൽ നിന്നും എന്തെങ്കിലും അവശേഷിയ്ക്കുന്നുണ്ടൊ അതും അവിടുന്നാകുന്നു. സത്യവും വാസ്തവത്തിൽ അവിടുന്നു തന്നെയാകുന്നു.

ഭഗവാനിൽനിന്നും വിമുഖരായവരെല്ലാം അസുരന്മാരാണ്. ബ്രഹ്മത്തെ ഇവിടെത്തന്നെ അറിയുകയാണു നല്ലത്. അല്ലെങ്കിൽ വലിയ നാശമുണ്ട്. എന്തെന്നാൽ അജ്ഞാനിയ്ക്കു ജന്മമരണപ്രവാഹത്തിൽ വീഴേണ്ടിവരും. ജ്ഞാനി എന്നാൽ ജാഗ്രത്, സ്വപ്നം, സുഷുപ്തി ഇവയ്ക്കതീതമായി തുരീയപദത്തിൽ ഇരിയ്ക്കുന്ന ഗോപാലനാണ്.

സ്വധർമാനുഷ്ഠാനംകൊണ്ടു ചിത്തശുദ്ധിയുണ്ടാകുന്നു. അതിൽനിന്നും വേദാന്തശ്രവണവും, സന്ന്യാസവും, നിദിധ്യാസനവും, ആത്മാനുഭവവും ക്രമത്തിൽ ഉണ്ടാകുന്നു. ഈ ക്രമത്തെ അറിയാൻ പാടില്ലാത്തവർ അജ്ഞാനികളാണ്. ആത്മാനുഭവത്തിനുശേഷം ഒരുവിധമായ ഭേദവും ഉണ്ടായിരിയ്ക്കുകയില്ല. അതിനെ ജ്ഞാനമെന്നു പറയുന്നു.

**ഉദരമുപാസതേ യ ഋഷിവർത്മസു കൂർപദൃശഃ**
**പരിസരപദ്ധതിം ഹൃദയമാരുണയോ ദഹരം**
**തത ഉദഗാദനന്ത തവ ധാമ ശിരഃ പരമം**
**പുനരിഹ യത്സമേത്യ ന പതന്തി കൃതാന്തമുഖേ.**
(10.87.18.)

വേദോക്തമാർഗത്തിൽ കർമത്തെ ഉപാസന ചെയ്യുന്നവർ അതിസൂക്ഷ്മദൃഷ്ടിയുള്ളവരാണ്. നാഡീമാർഗത്തിൽ സ്ഥിതിചെയ്തു യോഗാഭ്യാസംകൊണ്ട് ഹൃദയാംശത്തിൽ ഇരിയ്ക്കുന്ന ഭഗവാനെ ചിന്തനം ചെയ്യുന്നവർ അല്പപ്രകാശയുക്തരാണ്. ഹേ അനന്താ! അവിടുത്തെ പരമധാമം അഥവാ അക്ഷരധാമം അഥവാ ജ്ഞാനമാർഗം വേദോക്തമായുള്ള മൂന്നു മാർഗങ്ങളിലും വച്ച് ഉത്കൃഷ്ടമാണ്. അതിനെ പ്രാപിച്ചശേഷം ജീവനു പിന്നീട് കാലത്തിന്റെ വായിൽ പെടേണ്ടിവരുന്നില്ല

ഇവിടെ പറഞ്ഞതിന്റെ താല്പര്യം, കുടത്തിനകത്തിരിയ്ക്കുന്ന ദീപം കുടത്തിനകം മാത്രം പ്രകാശിപ്പിയ്ക്കും. കുടത്തിനു ദ്വാരങ്ങളുണ്ടെങ്കിൽ അതിൽക്കൂടി പ്രകാശം വെളിയിൽവന്നു അകത്തും വെളിയിലും പ്രകാശം ഉണ്ടായിരിയ്ക്കും. അതുപോലെ ചൈതന്യയുക്തമായ അന്തഃകരണം ദേഹത്തെ ചേതനരൂപമാക്കും. ചൈതന്യം ഇന്ദ്രിയദ്വാരാ വൃത്തിരൂപത്തിൽ വെളിയിൽ വരുമ്പോൾ വെളിയിലുള്ള കുറച്ചു പദാർഥങ്ങളെ അറിയാൻ ഇടയാക്കും. എന്നാൽ വൃത്തിയ്ക്ക് ഉപശമനം വന്നാൽ കേവലം അധിഷ്ഠാനത്തെമാത്രമേ പ്രകാശിപ്പിയ്ക്കൂ. അതുകൊണ്ടു ജ്ഞാനികൾ ശ്രേഷ്ഠരാണ്. അതിലും താഴ്ന്ന ശ്രേണി ഹൃദയത്തിൽ ധ്യാനം ചെയ്യുന്ന യോഗിയും, അതിലും കുറഞ്ഞത് കർമകാണ്ഡികളുമാണ്. ചുരുക്കത്തിൽ സോപാധികബ്രഹ്മദശയെക്കാൾ നിരുപാധികബ്രഹ്മദശ ശ്രേഷ്ഠമാണ്. നിരുപാ





ധികഭാവത്തിൽ ആത്മാവിൽ ത്രൈകാലികകർത്തൃത്വത്തിന് അഭാവമുണ്ട്. അതിനാൽ അവർക്കു തിരിച്ചു വരേണ്ടിവരുന്നില്ല. അവർക്കു പ്രാരബ്ധകർമങ്ങൾ അനുഭവിച്ചുതീരുന്നതുവരെ മാത്രമേ ഇരിയ്ക്കേണ്ടി വരുന്നുള്ളൂ.

**സ്വകൃതവിചിത്രയോനിഷു വിശന്നിവ ഹേതുതയാ**
**തരതമതശ്ചകാസ്സ്യനലവത് സ്വകൃതാനുകൃതിഃ**
**അഥ വിതഥാസ്വമൂഷ്വവിതഥം തവ ധാമ സമം**
**വിരജധിയോ/നുയന്ത്യഭിവിപണ്യവ ഏകരസം.**
(10.87.19.)

അവിടുന്നു സൃഷ്ടിച്ച ഈ ദേവമനുഷ്യാദി ശരീരങ്ങളിൽ അവിടുന്ന് ഉപദാനകാരണരൂപത്തിൽ ഇരിയ്ക്കുന്നെങ്കിലും അതിൽ അവിടുന്നു പ്രവേശിച്ചിരിയ്ക്കുന്നതുപോലെ അഗ്നിയെപ്പോലെ ചെറുത്, വലുത്, ഉത്കൃഷ്ടം, നികൃഷ്ടം ഇങ്ങനെ താരതമ്യേന പ്രകാശിയ്ക്കുന്നു. അതിനു കാരണം അവിടുത്തെ സൃഷ്ടിയെ അവിടുന്ന് അനുസരിയ്ക്കുന്നതു കൊണ്ടാണ്. അതിനാൽ സത്തുക്കൾ ലൗകികവും പാരലൗകികവുമായ സകലവ്യാപാരങ്ങളിൽനിന്നും അതിന്റെ ഫലങ്ങളിൽനിന്നും വിരക്തരായിട്ട് അവരുടെ നിർമലമായ ബുദ്ധികൊണ്ടു സത്യം, അസത്യം, ആത്മാ അനാത്മാ, ഇവയെ മനസ്സിലാക്കി ജഗത്തിന്റെ മിഥ്യാരൂപങ്ങളിൽ കുടുങ്ങുന്നില്ല. അവർ സർവത്ര അവിടുത്തെ ഏകരസമായും, സമഭാവത്തിലും സ്ഥിതിചെയ്യുന്ന സത്യസ്വരൂപമായി സാക്ഷാത്കരിയ്ക്കുന്നു.

ചുരുക്കത്തിൽ ചെറുതു വലുതായി കാണുന്നത് ഉപാധിഭേദം കൊണ്ടാണ്. ആ ഉപാധി മിഥ്യയാകയാൽ ബ്രഹ്മചിന്തനം ചെയ്യുന്നവർക്കു സർവകർമങ്ങളിലും അവിടുന്നു സമവും ഏകരസവുമായി കാണപ്പെടുന്നു. വിഷമദൃഷ്ടിയുള്ളവരാണ് സൃഷ്ടിയിൽ ഭിന്നത കാണുന്നത്. ഭഗവാൻ നേരത്തെതന്നെ സർവത്രയുള്ളതിനാൽ ഭഗവാന് എങ്ങും തന്നെ പ്രവേശം ഉണ്ടാകുന്നില്ല. എങ്കിലും അഗ്നിയുടെ ദൃഷ്ടാന്തം കാണിച്ച്, അഗ്നിയിൽ താരതമ്യത വിറകിനെ അപേക്ഷിച്ചിരിയ്ക്കുന്നതുപോലെ ആത്മാവും ഉപാധി അനുസരിച്ചു പ്രകാശിയ്ക്കുകയാണെന്നു പറഞ്ഞിരിയ്ക്കുന്നു. അതിനാൽ വ്യവഹാരം കുറഞ്ഞിരിയ്ക്കുന്നവർക്കു സമദൃഷ്ടി വേഗം ഉണ്ടാകും. കൂടുതൽ വ്യവഹാരം ഉള്ളവർക്കു സമദൃഷ്ടിയുണ്ടാകാൻ പ്രയാസമാണ്. വ്യവഹാരത്തിൽ ഭഗവാനും ഉപാധിയെ അനുകരിയ്ക്കുന്നു. സീതാവിയോഗത്തിൽ ഭഗവാനും ദുഃഖമുണ്ടായി. ബാണാസുരനുമായുള്ള യുദ്ധത്തിൽ ശ്രീകൃഷ്ണൻ ശങ്കരഭഗവാനെ തോല്പിച്ചു. അതിനാൽ പരമേശ്വരനും താൻ ഉണ്ടാക്കിയിട്ടുള്ള മര്യാദയെ പാലനം ചെയ്യുന്നു. എങ്കിലും ഉപാധി മിഥ്യയാകയാൽ ഭഗവാന്റെ സ്വരൂപം സത്യവും സമരൂപവുമാകുന്നു.

**സ്വകൃതപുരേഷ്വമീഷ്വബഹിരന്തരസംവരണം**
**തവ പുരുഷം വദന്ത്യഖിലശക്തിധൃതോ/ംശകൃതം**



**ഇതി നൃഗതിം വിവിച്യ കവയോ നിഗമാവപനം**
**ഭവത ഉപാസതേ/ങ്ഘ്രിമഭവം ഭുവി വിശ്വസിതാഃ.**
(10.87.20.)

ഈ ഭഗവത്കൃതമായ ദേവ, തിര്യക്, മനുഷ്യാദി ശരീരങ്ങളിലിരിയ്ക്കുന്ന ജീവനെ തത്ത്വവേത്താക്കൾ സർവശക്തിയ്ക്കും ആശ്രയരൂപമായ അവിടുത്തെ അംശമായി കരുതുന്നു. അവർ ബാഹ്യാന്തരമായ ആവരണകൃതദോഷമില്ലാത്തവരായിരിയ്ക്കും. ഇപ്രകാരം ജീവതത്ത്വത്തിന്റെ സ്വരൂപത്തെ നിശ്ചയിച്ചറിഞ്ഞ വിവേകികൾ സംസാരത്തിലുള്ള സകല വൈദികകർമങ്ങളുടേയും സമർപ്പണസ്ഥാനവും സംസാരമുക്തി നൽകുന്നതുമായ അവിടുത്തെ ചരണകമലങ്ങളെ ശ്രദ്ധാപൂർവം ഉപാസന ചെയ്യുന്നു. സ്വർഗാദിയിൽ ഭോഗ ത്തിന്റെ അഭിനിവേശമുള്ളതിനാൽ അതിൽ വിശ്വസിയ്ക്കാതെ ഇഹലോകത്തുതന്നെ അവിടുത്തെ ഭജിയ്ക്കുന്നു.

ചൈതന്യഗുണത്താൽ പൂർണമായ ജീവൻ സ്വഭാവത്താൽ ബ്രഹ്മസമാനമാണ്. പക്ഷെ അതിന്റെ ആനന്ദം തിരോഹിതമാകുകയാൽ, ആനന്ദപ്രാപ്തിയ്ക്കായി ദേഹങ്ങളിൽ ചുററിക്കറങ്ങുന്നു. ആ ആനന്ദം അപ്രാപ്തമാകുമ്പോൾ വിഷമംപോലെ തോന്നിയ്ക്കുന്നു. അതിനാൽ ബുദ്ധിമാന്മാർ ആനന്ദ ത്തിന്റെ കേന്ദ്രസ്ഥാനമായ ഭഗവാന്റെ ചരണകമലങ്ങളെ ഉപാസന ചെയ്യുന്നു. ചുരുക്കത്തിൽ ജീവന്റെ ആവരണം യഥാർഥമല്ല. ദേഹാദി ഉപാധിയാൽ സംഗദോഷം പോലെ തോന്നുന്ന ദോഷം ശുദ്ധചൈതന്യത്തിലില്ല. ഘടാകാശത്തിലും മഹാകാശത്തിലും അംശ-അംശിഭാവം സാധ്യമല്ലാത്തതുപോലെ ജീവനിലും ബ്രഹ്മത്തിലും വാസ്തവത്തിൽ അംശ-അംശിഭാവം സാധ്യമല്ല. അവിദ്യകൊണ്ടു മാത്രം അംശ-അംശിഭാവം തോന്നുകയാണ്.

**ദുരവഗമാത്മതത്ത്വനിഗമായ തവാത്തതനോ-**
**ശ്ചരിതമഹാമൃതാബ്ധിപരിവർതപരിശ്രമണാഃ**
**ന പരിലഷന്തി കേചിദപവർഗമപീശ്വര തേ**
**ചരണസരോജഹംസകുലസംഗവിസൃഷ്ടഗൃഹാഃ.**
(10.87.21.)

വളരെ കഷ്ടപ്പെട്ടു മനസ്സിലാക്കേണ്ടതായ ആത്മതത്ത്വത്തിന്റെ ജ്ഞാനത്തിനു വേണ്ടിയാണ് അവിടുന്ന് അവതാരം എടുക്കുന്നത്. അവിടുത്തെ അത്ഭുതചരിത്രം അമൃതിന്റെ മഹാസാഗരമാണ്. അതിൽ മുങ്ങിക്കുളിച്ച്, സംസാരത്തിന്റെ പരിശ്രമത്തിൽ നിന്നും മുക്തരായ അപൂർവം ചിലർ മോക്ഷംപോലും ഇച്ഛിയ്ക്കാറില്ല. അവിടുത്തെ ചരണകമലത്തിൽ ഭക്തജനരൂപികളായ ഹംസങ്ങൾ നിവസിയ്ക്കുന്നു. അവരുടെ സംഗത്തിനുവേണ്ടി ഈ ഭക്തജനങ്ങൾ ഗേഹാദികളെ ഉപേക്ഷിച്ചുപോകുന്നു.

ഇവിടെ മനസ്സിലാക്കേണ്ടത് ഭഗവാനിൽ പൂർണആനന്ദമുണ്ട്. അതിനാൽ ജ്ഞാനികളായ ഭക്തന്മാർ സംസാരസുഖത്തെ ത്യജിയ്ക്കുന്നു. ഈ സ്തുതി ഭക്തിയുടെയാണ്. അത് മുക്തിയെ നിഷേധിയ്ക്കാൻ വേണ്ടിയല്ല; അഥവാ അതു കാര്യബ്രഹ്മത്തിന്റെ പ്രാപ്തിരൂപമായ മുക്തിയാണ്. വൈകുണ്ഠം, കൈലാസം ആദിസാലോക്യമുക്തി യഥാർഥഭക്തന്മാർ ഇച്ഛിയ്ക്കാറില്ല. എന്തെന്നാൽ ജയവിജയന്മാർ വൈകുണ്ഠത്തിൽനിന്നും കീഴോട്ടു വീണതാണ്.

**ത്വദനുപഥം കുലായമിദമാത്മസുഹൃത് പ്രിയവ-**
**ച്ചരതി തഥോന്മുഖേ ത്വയി ഹിതേ പ്രിയ ആത്മനി ച**
**ന ബത രമന്ത്യഹോ അസദുപാസനയാ//ത്മഹനോ**
**യദനുശയാ ഭ്രമന്ത്യുരുഭയേ കുശരീരഭൃതഃ.** (10.87.22.)

അവിടുത്തെ സേവയ്ക്കു വളരെ ഉപയോഗിയായ ഈ ശരീരം ആത്മാവിനെപ്പോലെയും പ്രിയപ്പെട്ട മിത്രത്തെപ്പോലെയും ആചരിയ്ക്കുന്നു. അവിടുന്നു ഹിതകാരിയായും, പ്രിയങ്കരനായും, ആത്മരൂപനായും, അനുകൂലനായുമിരുന്നിട്ടും ദുഷ്ടസംസർഗത്താൽ പ്രിയനായ ആത്മാവിൽ രമിയ്ക്കാതെ ദേഹഗേഹാദി അസത്പദാർഥങ്ങളുടെ ലാളനപാലനത്തിൽപ്പെട്ടു കിടക്കുന്നവർ വാസ്തവത്തിൽ ആത്മഘാതികളാണ്. ദുഷ്ടസംഗത്താലുണ്ടായ വാസനകളാൽ മഹാഭയങ്കരമായ ഈ സംസാരത്തിൽ നീചയോനികളിൽ ജനിച്ച് അനേക ജന്മങ്ങളിലായി അലഞ്ഞുതിരിയുന്നു.

ഇവിടെ ആത്മമാർഗത്തിനു ബാധകമാകുന്ന ദുഷ്ടസംഗമം ഒരിയ്ക്കലും ചെയ്യരുതെന്നു പറഞ്ഞിരിയ്ക്കുന്നു. മുകളിൽ പറഞ്ഞ ശ്ലോകത്തിൽ ആദ്യം ആത്മജ്ഞാനത്തെപ്പററി പറഞ്ഞിട്ട് അതു സാധിയ്ക്കുന്നില്ലെങ്കിൽ ഉപാസന ചെയ്യാൻ പറഞ്ഞു. അതും സാധിയ്ക്കാത്തപക്ഷം അന്തഃകരണശുദ്ധിയ്ക്കു വേണ്ടി കർമം ചെയ്യാൻ പറഞ്ഞിരിയ്ക്കുന്നു. ഇത്രപോലും ചെയ്യാൻ സാധിയ്ക്കാത്തവർ വ്യവഹാരത്തിൽ നിന്നും പരമാർഥത്തിൽ നിന്നും ഭ്രഷ്ടരായിപ്പോകും. ആത്മാവ് നിരുപാധിക പ്രേമഗോചരമാണ്. അതിന്റെ സുഖത്തിനു മറെറാന്നിന്റേയും ആവശ്യമില്ല. എന്നിട്ടും മിഥ്യാകല്പിതമായുള്ള സ്ത്രീ ആദിയിൽ സുഖമുണ്ടെന്നു കരുതി ഭഗവാന്റെ ഗുണഗാനം ചെയ്യാത്തവർ അസത്തിനെ ഉപാസന ചെയ്യുന്നവരാണ്. അതിനാൽ അവർ ആത്മഘാതികളും ഭോഗലമ്പടരുമാകുന്നു. അവർ സംസാരത്തിൽ അടിയ്ക്കടി വീഴുന്നു.

**നിഭൃതമരുന്മനോ/ക്ഷദൃഢയോഗയുജോ ഹൃദി യ-**
**ന്മുനയ ഉപാസതേ തദരയോ/പി യയുഃ സ്മരണാത്**
**സ്ത്രിയ ഉരഗേന്ദ്രഭോഗഭുജദണ്ഡവിഷക്തധിയോ**
**വയമപിതേ സമാഃ സമദൃശോ/ങ്ഘ്രിസരോജസുധാഃ.**
(10.87.23.)

പ്രാണായാമംകൊണ്ട് വായുവിനേയും പ്രത്യാഹാരം കൊണ്ടു മനസ്സിനേയും, ധ്യാനംകൊണ്ട് ഇന്ദ്രിയങ്ങളേയും



വശമാക്കുന്ന മുനികൾ ഹൃദയത്തിൽ ധാരണം ചെയ്യുന്ന ആ ഭഗവാനെ, ഭഗവാന്റെ ശത്രുക്കൾ സ്മരണമാത്രം കൊണ്ടു പ്രാപിയ്ക്കുന്നു. ശേഷനാഗത്തെപ്പോലുള്ള ഭഗവാന്റെ ഭുജദണ്ഡങ്ങളിൽ ചിത്തം ആസക്തമായിപ്പോയ ഗോപികൾ പ്രേമംകൊണ്ടും അവിടുത്തെ പ്രാപിച്ചു. ഞങ്ങൾ (ശ്രുതികൾ) സമദൃഷ്ടികൊണ്ടും അവിടുത്തെ പ്രാപിയ്ക്കുന്നു.

ചുരുക്കത്തിൽ ഭഗവാന്റെ ചരണങ്ങളിൽ ആസക്തിയാണ് വേണ്ടത്. ഇന്നവിധമുള്ള സാധനയാകണമെന്ന നിർബന്ധമില്ല. സമദൃഷ്ടിയുള്ള ഭഗവാന് എല്ലാവരും സമമാണ്. യാജ്ഞവല്ക്യൻ തന്റെ ഭാര്യയായ മൈത്രേയിയോടു പറഞ്ഞത് **"ആത്മനഃ കാമായ സർവം പ്രിയം ഭവതി"** എന്നാണ്. അതായത് ആത്മാവിനുവേണ്ടിയാണ് സർവവും പ്രിയമായിട്ടു തോന്നുന്നത്. കീട-ഭൃംഗന്യായപ്രകാരം ധ്യാനമാത്രംകൊണ്ടു ധ്യേയസാരൂപ്യം ഉണ്ടാകാം.

സവിശേഷവും നിർവിശേഷവുമായ സ്വരൂപങ്ങൾക്കു ഭേദമുണ്ടെങ്കിലും നിർവിശേഷത്തിലാണ് താത്പര്യം എന്നാണ് ജ്ഞാനികളുടെ അഭിപ്രായം. ഭഗവാനിൽ അപ്രാകൃതമായ അനേകം വിചിത്രവും കല്യാണമയവുമായ ഗുണങ്ങളുണ്ടെന്നാണ് വൈഷ്ണവഭക്തന്മാരുടെ മതം. ഭഗവാനിൽ ആർക്കു പ്രീതിയുണ്ടോ അവർക്കു ഭഗവാൻ തന്റെ സ്വരൂപത്തെ പ്രകടമാക്കിക്കാണിയ്ക്കുന്നു. ഭഗവാനെ പ്രാപിയ്ക്കുവാൻ അനേക സാധനകളുണ്ട്. ഏതുവിധമെങ്കിലും തന്മയത പ്രാപിയ്ക്കുകയാണ് വേണ്ടത്.

**ക ഇഹ നു വേദ ബതാവരജന്മലയോ$f$ഗ്രസരം**
**യത ഉദഗാദൃഷിർയമനു ദേവഗണാ ഉഭയേ**
**തർഹി ന സന്ന ചാസദുഭയം ന ച കാലജവഃ**
**കിമപി ന തത്ര ശാസ്ത്രമവകൃഷ്യ ശയീത യദാ.**

(10.87.24.)

സർവപ്രമാണങ്ങളാലും സിദ്ധനായുള്ള ഭഗവാനെ, ജന്മവും ലയവും പിന്നീടുണ്ടായിട്ടുള്ളവർ എങ്ങനെ അറിയും? എന്തെന്നാൽ ബ്രഹ്മാവും സ്വയം നാരായണനിൽനിന്നുണ്ടായതാണ്. അതിനു ശേഷമാണ് ജ്ഞാനേന്ദ്രിയങ്ങളും അവയുടെ അധിഷ്ഠാതാക്കളായ ദേവന്മാരും ഉണ്ടായിട്ടുള്ളത്. അതായത്, നിവൃത്തിലക്ഷണക്കാരായ സനകാദികളും പ്രവൃത്തിലക്ഷണക്കാരായ മരീചി ആദികളും ഉണ്ടായത്. ഭഗവാൻ സകലതും ലയിപ്പിച്ചുറങ്ങുമ്പോൾ സത്തോ(കാര്യമായ ആകാശാദി)അസത്തോ (കാരണമായ മഹദാദി) അതുപോലെ ഈ രണ്ടിന്റേയും സമാഗമമുള്ള ശരീരമോ ഒന്നും കാണുകയില്ല. വിഷമതയെ കാണിയ്ക്കുന്ന കാലത്തിന്റെ ഗതിയും കാണുകയില്ല. ആ സമയത്തു ശാസ്ത്രങ്ങളോ ജ്ഞാനത്തിനു വേണ്ടതായ ഏതെങ്കിലും സാമഗ്രികളോ ഉണ്ടായിരിയ്ക്കുകയില്ല.

ചുരുക്കത്തിൽ ഭഗവാൻ ജ്ഞേയമല്ല, ജ്ഞാതാവാണ്. ജ്ഞാതാവു ജ്ഞേയമാകുകയില്ലെങ്കിലും, അതു സ്വയംപ്രകാശമാകയാൽ അതിന്റെ അപരോക്ഷാനുഭവം ഉണ്ടാകാൻ കഴിയും.

ഈ സ്തുതിയിൽ ജഗത്തിൽ കാണുന്ന വിഷമത കാലംകൊണ്ടാണ് കാണപ്പെടുന്നതെന്നു പറഞ്ഞിരിയ്ക്കുന്നു. കാലം ഭഗവാനിൽ ഇല്ല. അതുകൊണ്ടു കാലം എപ്പോൾ വന്നു എന്നറിയേണ്ടിയിരിയ്ക്കുന്നു. സ്വപ്നത്തിലെ കാലം സ്വപ്നം വരുന്നതിനു മുൻപ് തുടങ്ങുന്നില്ല. ജാഗ്രത്തിലെ കാലവും ജാഗ്രദ്ദശ വരുന്നതിനു മുൻപ് തുടങ്ങുന്നില്ല. ഇതു ഒരു വിചിത്രതരമായ മായയാണ്. എല്ലാ വ്യവഹാരങ്ങളും ദേശകാലമായകൊണ്ടു മനസ്സിലാക്കാവുന്നതാണ്. പക്ഷെ ദേശകാലങ്ങൾ സ്വയം ഒരു സ്വതന്ത്രവസ്തുവല്ല. അപ്രകാരം തന്നെ മായാദ്വാരാ സകല വ്യവഹാരങ്ങളും മനസ്സിലാക്കാമെങ്കിലും മായ ഒരു സ്വതന്ത്രതത്ത്വമല്ല. അതിനാൽ സൃഷ്ടിയുടെ രചന മനസ്സിലാക്കാൻ മനുഷ്യർക്കു പ്രയാസമുണ്ട്.

**ജനിമസതഃ സതോ മൃതിമുതാത്മനി യേ ച ഭിദാം**
**വിപണമൃതം സ്മരന്ത്യുപദിശന്തി ത ആരുപിതൈഃ**
**ത്രിഗുണമയഃ പുമാനിതി ഭിദാ യദബോധകൃതാ**
**ത്വയി ന തതഃ പരത്ര സ ഭവേദവബോധരസേ.**

(10.87.25.)

അസത്കാര്യവാദികളായ നൈയായികരും, സത്കാര്യവാദികളായ വൈശേഷികരും, ആത്മ-ഭേദവാദികളായ മീമാംസകരും, കർമഫലത്തെ സത്യവും നിത്യവുമായി കരുതുന്ന സാംഖ്യൈകദേശികളും, യോഗികളും, ത്രിഗുണമയമായ ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരെ ഉപാസിയ്ക്കുന്നവരും, ഗുണാഭിമാനികളും പ്രതിനിയതകാര്യകർത്താക്കളെ വിശ്വസിയ്ക്കുന്ന സ്മാർത്തരും, എല്ലാം ആരോപിതസിദ്ധാന്തത്തെ പ്രതിപാദിയ്ക്കുകയും അതിനെ അന്യർക്കുപദേശിയ്ക്കുകയും ചെയ്യുന്നു. ഭഗവാൻ ത്രിഗുണമയനാണെന്നുള്ള ഭേദജ്ഞാനം ജനിതമാണ്. അജ്ഞാനത്തിനുപരിയും ആത്മസ്വരൂപവുമായ അങ്ങയിൽ ഇങ്ങനെയുള്ള ഭേദഭാവങ്ങളൊന്നുമില്ല.

ബ്രഹ്മത്തിൽ കാണുന്ന അനേകത്വം ഉപാധികാരണമാണ് തോന്നുന്നത്. അതിനു ജലചന്ദ്രന്റെ ദൃഷ്ടാന്തം കാണിച്ചിരിയ്ക്കുന്നു. പല ജലപാത്രങ്ങളിൽ ചന്ദ്രനെ അനേകമായി കാണുന്നെങ്കിലും ചന്ദ്രൻ ഒന്നേയുള്ളൂ. അതുപോലെ അനേകം ഉപാധികളിൽ ആത്മാവും ഏകമാണ്. അതിനാൽ ശ്രുതികളുടെ ആശയം അദ്വൈതത്തിലാണ്. ചെമ്പ് രസായനക്രിയയാൽ സ്വർണമാകുന്നതുപോലെ, അബ്രഹ്മഭൂതമായ ജീവനും യോഗത്തിന്റെ പ്രഭാവത്താൽ ബ്രഹ്മമാകുന്നു എന്നാണ് പാതഞ്ജലയോഗസൂത്രത്തിൽ പറഞ്ഞിരിയ്ക്കുന്നത്. പക്ഷെ ഉപനിഷത്തിലെ ശ്രുതി **"ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി"** എന്നാണ് പറയുന്നത്. ജീവൻ ബ്രഹ്മമാണ്. ജ്ഞാനം ഉണ്ടാകുന്നതോടെതന്നെ

ബ്രഹ്മരൂപമായിട്ടറിയുന്നു എന്നർത്ഥം. സാംഖ്യമതക്കാർ പറയുന്നത് ആത്മാവനേകമാണെന്നാണ്. അതിനും ശ്രുതിയുമായി വിരോധം വരുന്നുണ്ട്. എന്തെന്നാൽ **"ഏകോ ദേവഃ സർവഭൂതേഷു ഗൂഢഃ"** എന്നാണ് ശ്രുതി പറയുന്നത്. അതായതു സകല പ്രാണികളിലും ഒരേ ദേവനാണുള്ളതെന്നാണ്. അതിനാൽ വേദാന്തമൊഴിച്ചുള്ള സകല മതങ്ങളും ആരോപിതമാണ്. മററു മതങ്ങളിൽ ശ്രുതി, സ്മൃതി, യുക്തി, അനുഭവം ഇതിനെല്ലാം വിരോധം വരുന്നുണ്ട്. **"ഭിദാ യദബോധകൃതാ,"** അതായത് എവിടെ ഭേദമുണ്ടോ അവിടെ അജ്ഞാനമുണ്ട്. അധ്യസ്തവസ്തുകൊണ്ട്, അധിഷ്ഠാനത്തിൽ ദ്വൈതം ഉണ്ടാകുന്നില്ല. കാര്യകാരണഭാവമില്ലാത്തിടത്തു അജ്ഞാനവും ഉണ്ടായിരിയ്ക്കുകയില്ല.

**സദിവ മനസ്ത്രീവൃത്ത്വയി വിഭാത്യസദാമനുജാത്**
**സദഭിമൃശന്ത്യശേഷമിദമാത്മതയാffത്മവിദഃ**
**ന ഹി വികൃതിം ത്യജന്തി കനകസ്യ തദാത്മതയാ**
**സ്വകൃതമനുപ്രവിഷ്ടമിദമാത്മതയാവസിതം.**

(10.87.26.)

മനസ്സിന്റെ സംബന്ധത്താൽ ഉണ്ടാകുന്ന മനുഷ്യപര്യന്തമുള്ള ഈ ത്രിഗുണാത്മകജഗത്തു മിഥ്യയാണ്. എങ്കിലും അതിന്റെ അധിഷ്ഠാനമായ അവിടുന്നു സത്യമാകയാൽ ജഗത്തു സത്യംപോലെ പ്രകാശിയ്ക്കുന്നു. സ്വർണത്തിന്റെ വികാരമായ കുണ്ഡല കങ്കണാദിയെ സ്വർണത്തൊഴിലാളി സ്വർണമയമെന്നു കണ്ട് അതിനെ ത്യജിയ്ക്കാത്തതുപോലെ, ഭഗവാൻ ഉപാദാനകാരണരൂപത്തിൽ ഉണ്ടാക്കിയതും ജീവരൂപത്തിൽ പ്രവേശിച്ചതുമായ ഈ ജഗത്ത് അധിഷ്ഠാനരൂപത്തിൽ സത്യവും അധ്യസ്തരൂപത്തിൽ മിഥ്യയുമാണ്. ജഗത്തിനു ഭിന്നസത്തയില്ല. രജ്ജുസർപ്പത്തിൽ സത്ത രജ്ജുവിനാണുള്ളത്. അതുപോലെ ജഗത്തിൽ സത്ത ബ്രഹ്മത്തിന്റെയാണ്. മിഥ്യയാൽ മായകൊണ്ടു സ്വപ്നംപോലെ വ്യവഹാരം ചെയ്യാൻ സാധിയ്ക്കും. സമാധിദശയിൽ ഭേദദർശനത്തിനഭാവവും വ്യുത്ഥാനദശയിൽ കത്തിപ്പോയ വസ്ത്രത്തെപ്പോലെ അവിദ്യയുടെ സംസ്കാരത്തിന്റെ അനുവർത്തനവുമുള്ളതിനാൽ കല്പിതഭേദംകൊണ്ടു വ്യവഹാരം നടക്കുന്നു.

**തവ പരി യേ ചരന്ത്യഖിലസത്വനികേതതയാ**
**ത ഉത പദാffക്രമന്ത്യവിഗണയ്യ ശിരോ നിരൃതേഃ**
**പരിവയസേ പശൂനിവ ഗിരാ വിബുധാനപി താം-**
**സ്ത്വയികൃതസൗഹൃദാഃഖലുപുനന്തിനയേവിമുഖാഃ.**

(10.87.27)

അവിടുന്നു പ്രാണിമാത്രത്തിന്റെ ആശ്രയസ്ഥാനമെന്നറിഞ്ഞ് അവിടുത്തെ സേവ ചെയ്യുന്നവർ മൃത്യു വിനെ അവഗണിച്ച് അതിന്റെ ശിരസ്സിൽ കാലു വയ്ക്കുന്നു. അങ്ങയിൽനിന്നും വിമുഖരായ വിദ്വാന്മാരെപ്പോലും പശുക്കളെപ്പോലെ അവിടുന്നു വേദവാണിയാൽ ബന്ധിയ്ക്കുന്നു. അവിടുത്തെ പ്രേമികളായ ഭക്തന്മാർ ജഗത്തിനെ പവിത്രമാക്കുന്നു. അങ്ങയിൽ നിന്നും വിമുഖരായവർക്ക് അതു ചെയ്യാൻ സാധിയ്ക്കുന്നില്ല. ഭക്തരിലായാലും ജ്ഞാനികളിലായാലും സർവാത്മഭാവം ഉണ്ടായിരിയ്ക്കണം. ഗുണ വാനു മാത്രമെ മററുള്ളവരുടെ ദോഷം നീക്കി ഗുണത്തെ സ്വീകരിപ്പിയ്ക്കാൻ സാമർഥ്യമുണ്ടാകൂ. ദോഷമുള്ളവർക്ക് അപ്രകാരം ചെയ്യാൻ സാധിയ്ക്കുകയില്ല. ബ്രഹ്മം അപരോക്ഷമാകയാൽ എല്ലാവർക്കും അപരോക്ഷജ്ഞാനമുണ്ടാകണം. എങ്കിലും അസംഭാവനയും വിപരീതഭാവനയും ഉള്ളവർക്കു പരോക്ഷജ്ഞാനമേ ഉണ്ടാകുന്നുള്ളു. അതുകൊണ്ട് അപരോക്ഷമായുള്ള ഭ്രമം നിവൃത്തമാകുകയില്ല. ഭഗവാന്റെ കൃപകൊണ്ട് അന്തഃകരണം ശുദ്ധമാകു മ്പോൾ അസംഭാവനയും വിപരീതഭാവനയും പൊയ്പോകുന്നു. ജീവനു മോക്ഷവും ലഭിയ്ക്കുന്നു. സമാധിസമയത്തു പലർക്കും അന്തർമുഖവൃത്തിയുള്ളതിനാൽ നിർഗുണത്തിന്റെ അനുഭവം ഉണ്ടാകാൻ എളുപ്പമുണ്ട്. പക്ഷെ വ്യുത്ഥാനകാലത്ത് **"ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി, പ്രണമേദ്ദണ്ഡവദ് ഭൂമാവാശ്വചണ്ഡാളഗോഖരം"** എന്ന ഭാവനയുണ്ടായിരിയ്ക്കണം. അതായത്, ഈശ്വരൻ ജീവകലയാൽ എല്ലാത്തിലും പ്രവേശിച്ചിരിയ്ക്കുകയാണ്. അതുകൊണ്ടു കുതിര, ചണ്ഡാളൻ, കഴുത, ആദിയേയും സാഷ്ടാംഗ നമസ്കാരം ചെയ്യണം. യോഗവാസിഷ്ഠത്തിലും പറയുന്നത്: ചിത്തത്തിലെ സങ്കല്പങ്ങൾ ഇല്ലാതാകാൻ രണ്ടു മാർഗങ്ങളുള്ളത് ജ്ഞാനവും യോഗവുമാണെന്നാണ്. വൃത്തിനിരോധത്തെ യോഗമെന്നും സമ്യക്ദർശനത്തെ ജ്ഞാനമെന്നും പറയുന്നു. ചിലർക്കു യോഗസാധന ചെയ്യാൻ സാധിയ്ക്കുന്നില്ലെങ്കിൽ ചിലർക്കു തത്ത്വനിർണയം ചെയ്യാൻ സാധിയ്ക്കുന്നില്ല. അതിനാൽ ഭഗവാൻ ശിവൻ രണ്ടു മാർഗങ്ങൾ ഉണ്ടാക്കിയിരിയ്ക്കുന്നു.

ഗീതയിലും ഭഗവാൻ പറയുന്നത് ഏതൊരു ദശ ജ്ഞാനം കൊണ്ടു പ്രാപ്തമാകുന്നുവോ അതു യോഗംകൊണ്ടും പ്രാപ്തമാക്കാമെന്നാണ്. ഇതിലും മൂന്നു അവാന്തരദശകൾ ഉണ്ടാകുന്നുണ്ട്. സമാധിയിൽനിന്നും തന്നത്താൻ ഉണരാൻ കഴിയുന്നവനെ **'വിദ്വദ്വരൻ'** എന്നും, അന്യരാൽ ഉണർത്തപ്പെടുന്നവനെ **'വിദ്വദ്വരീയാൻ'** എന്നും തന്നത്താനും അന്യരാലും ഉണർത്തപ്പെടാൻ കഴിയാത്തവനെ **'വിദ്വദ്വരിഷ്ഠ'** നെന്നും പറയുന്നു. ശ്രീമദ് ഭാഗവതം ഏകാദശത്തിൽ പതിമൂന്നാമധ്യായത്തിലെ ഹംസഗീതത്തിൽ പറയുന്നത് "ദേഹം ഇരിയ്ക്കുമ്പോൾ ഞാൻ ഇരിയ്ക്കുന്നു എന്നും ദേഹം നടക്കുമ്പോൾ ഞാൻ നടക്കുന്നു" എന്നും ജ്ഞാനികൾ കരുതാറില്ലെന്നാണ്.

**ത്വമകരണം സ്വരാഡഖിലകാരകശക്തിധര-**
**സ്തവ ബലിമുദ്വഹന്തി സമദന്ത്യജയാനിമിഷാഃ**
**വർഷഭുജോffഖില ക്ഷിതിപതേരിവ വിശ്വസൃജോ**
**വിദധതി യത്ര യേ ത്വധികൃതാ ഭവതശ്ചകിതാഃ"**

(10.87.28.)







അവിടുന്ന് ഇന്ദ്രിയരഹിതനും സ്വയംപ്രകാശകനും സകല ക്രിയാകലാപങ്ങളെ ധാരണം ചെയ്യുന്നവനുമാക യാൽ ഭിന്നഭിന്ന ദേവതകൾ പ്രകൃതിയ്ക്കു വശപ്പെട്ടു ഹവ്യ കവ്യങ്ങളെ അവിടുത്തേയ്ക്കർപ്പിച്ചിട്ടു ബാക്കി സ്വയം ഗ്രഹിയ്ക്കുന്നു എന്നു മാത്രമല്ല ചക്രവർത്തിയ്ക്കു മററു രാജാക്കന്മാർ കപ്പംകൊടുക്കുന്നതുപോലെ സൃഷ്ടിക ർത്താവായ വലിയ ദേവന്മാർപോലും അവിടുത്തെ ആജ്ഞ യനുസരിച്ചും അവിടുത്തെ ഭയന്നുമാണ് അവരവരുടെ കർത്തവ്യങ്ങൾ ചെയ്തുപോരുന്നത്.

ചുരുക്കത്തിൽ അവിടുന്ന് ഇന്ദ്രിയരഹിതനെങ്കിലും സ്വയം പ്രകാശകനാകുന്നു. ഇന്ദ്രിയങ്ങളുടെ സകല കാര്യ ങ്ങളും ചെയ്യുകയും ചെയ്യുന്നു. അവിടുന്നു സർവകാരക നാകുന്നു. അതായത് കർത്താവ്, കർമം, കരണം, സംപ്ര ദാനം, അപാദാനം, അധികരണം, ഈ ശക്തികളെ ധാരണം ചെയ്യുന്നു. പ്രകൃതിയ്ക്കു വശരായ ഇന്ദ്രിയാധിഷ്ഠാനരായ ദേവന്മാർ ഭഗവാനു ബലി അർപ്പിച്ചശേഷം സ്വയം ഗ്രഹി യ്ക്കുന്നു. ഇന്ദ്രിയാധിഷ്ഠാനരായ ദേവന്മാരുടെ സ്ഥിതി ഇതാണെങ്കിൽ പിന്നെ ഇന്ദ്രിയങ്ങളുടെ ശക്തി എങ്ങനെ ഇന്ദ്രിയങ്ങളിൽ ഇരിയ്ക്കാനാണ്? ഭഗവാന്റെ ശക്തി സ്വതഃ സിദ്ധമാണ്. അതിന് ഇന്ദ്രിയങ്ങളെ ആശ്രയിയ്ക്കേണ്ട ആവ ശ്യമില്ല. തൈത്തിരീയ ഉപനിഷത്തിൽ, ഭഗവാനെ ഭയന്നു വായു വീശുകയും, സൂര്യൻ ഉദിയ്ക്കുകയും മററും ചെയ്യു ന്നു എന്നു പറഞ്ഞിരിയ്ക്കുന്നു. ഇത് തത്പദാർഥശോധന യാണ്; ദേവാദികളിൽ സ്വതന്ത്രശക്തിയില്ല എന്നു പറഞ്ഞ തിൽ ത്വം പദാർഥശോധനയാണുള്ളത്.

**സ്ഥിരചരജാതയഃ സ്യുരജയോത്ഥനിമിത്തയുജോ**
**വിഹര ഉദീക്ഷയാ യദി പരസ്യ വിമുക്ത തതഃ**
**ന ഹി പരമസ്യ കശ്ചിദപരോ ന പരശ്ച ഭവേദ്**
**വിയത ഇവാപദസ്യ തവ ശൂന്യതുലാം ദധതഃ.**
(10.87.29.)

മായാതീതനായ അവിടുന്നു മായയുടെ നേരെ നോക്കി വിഹരിയ്ക്കുമ്പോൾ അവിടുത്തെ ദൃഷ്ടിമാത്രം കൊണ്ടാവിർഭവിച്ച കർമബദ്ധരായ സ്ഥാവരജംഗമജാതി ജീവികൾ ഉണ്ടാകുന്നു. അവിടുത്തേയ്ക്ക് ആരും സ്വന്ത മെന്നോ അന്യരെന്നോ ഇല്ല. ആകാശംപോലെ മനസ്സിനും വാണിയ്ക്കും അഗോചരമായുള്ള അവിടുത്തെ സ്വരൂപം ആർക്കും പ്രത്യക്ഷമല്ലാത്തതിനാൽ അതിനു ശൂന്യത്തിന്റെ ഉപമ കൊടുത്തിരിയ്ക്കുന്നു.

ചുരുക്കത്തിൽ ഭഗവാന്റെ വിഹാരത്തിൽനിന്നും അതാ യതു ചേഷ്ടയിൽനിന്നും കാലമുണ്ടാകുന്നു. കാലം ഗുണ ങ്ങളെ ക്ഷോഭിപ്പിയ്ക്കുന്നു. ഗുണങ്ങളുടെ ക്ഷോഭത്താൽ സൃഷ്ടിയുണ്ടാകുന്നു. ഭഗവാൻ ആകാശംപോലെ 'അപദ' മാണ്. അതായതു സ്ഥാനരഹിതമാണ്. സർവവിശേഷ രഹിതനെങ്കിലും ഭഗവാൻ ശൂന്യമല്ല.

ജീവനും ഘടാകാശംപോലെ ഉപാധിയുടെ സമകാലത്തുണ്ടാകുന്നു. ഇതു ദേവന്റെ സ്വഭാവമാണ്. ആപ്തകാമനായവന് ഒരിച്ഛയും ഉണ്ടാകു ന്നില്ല. ജഗത്തു രജ്ജുസർപ്പംപോലെ മിഥ്യയാണ്. സൃഷ്ടി ഭഗവാന്റെ അദൃഷ്ടത്താൽ (പ്രാരബ്ധത്താൽ) ഉണ്ടാകുന്ന തല്ല. പിന്നെയൊ, അജ്ഞാനത്തിനാശ്രയരൂപമായ ജീവന്റെ അദൃഷ്ടമനുസരിച്ചുള്ള വിവർത്തരൂപമാണ്.

**അപരിമിതാ ധ്രുവാസ്തനുഭൃതോ യദി സർവഗതാ-**
**സ്തർഹി ന ശാസ്യതേതി നിയമോ ധ്രുവ നേതരഥാ**
**അജനി ച യന്മയം തദവിമുച്യ നിയന്തൃ ഭവേത്**
**സമമനുജാനതാം യദമതം മതദുഷ്ടതയാ.** (10.87.30.)

ഹേ നിത്യസ്വരൂപാ! ഈ അസംഖ്യം ദേഹധാരിക ളായ ജീവികളെ നിത്യമായും സർവഗതമായും കരുതിയാൽ പല ഈശ്വരന്മാരുണ്ടാകും. അങ്ങനെയുള്ള ജീവികളെ നിയ ന്ത്രിയ്ക്കാനും അവിടുത്തേയ്ക്കു പ്രയാസമായിരിയ്ക്കും. അവർ അവിടുത്തെപ്പോലെയല്ലെങ്കിൽ മാത്രമേ അവി ടുത്തേയ്ക്ക് ഈ ജീവികളുടെ നിയാമകനാകാൻ സാധിയ്ക്കൂ. ഒരു നിയമം ഉള്ളത്, ഏതൊന്ന് ഏതിൽനിന്നും ഉണ്ടായോ, അത് അതിനെ ത്യജിയ്ക്കാതെ എങ്ങനെ നിയ ന്താവാകും? സാധ്യമല്ല. ബ്രഹ്മത്തെ സർവത്ര സമമായിട്ടു കാണുന്നവർക്കുപോലും ഈ ദോഷയുക്തമായ സിദ്ധാന്തം അതായതു ജീവനു ഭഗവാനാൽ അനിയമ്യത്വം സമ്മതമല്ല.

ഇവിടെ ഭാവാർഥം ദേഹധാരിയായ ജീവനു ഈശ്വര നാകാൻ സാധ്യമല്ല. അതിനാൽ ജീവനെ ബ്രഹ്മദശയിൽ കൊണ്ടുവരാൻ ലക്ഷണായുക്തി വേണ്ടിവരും. പരമാത്മാവ ല്ലാതുള്ള സകല വസ്തുക്കളും ദോഷയുക്തമാകുന്നു. അവി ദ്യാഭേദം അഥവാ ശക്തിഭേദത്താൽ ബന്ധമുക്തികളുടെ വ്യവസ്ഥയുണ്ടായിരിയ്ക്കാം. ഈശ്വരനു യാതൊരുവിധമായ സംസാരവുമില്ല. എനിയ്ക്കെല്ലാമറിയാമെന്നു കരുതുന്ന വർക്ക് ഒന്നും അറിയാൻ പാടില്ല. പല ജീവൻമാരുടെ കാര്യം പറയുന്നിടത്ത് ഉപാധിഭേദം കൊണ്ടുള്ള അനേകത്വ മാണെന്നു മനസ്സിലാക്കണം. പക്ഷെ ഉപാധി കല്പിതമാക യാൽ പല ജീവൻ സാധ്യമല്ല. തത്ത്വദൃഷ്ടികൊണ്ടു നോക്കി യാൽ ബ്രഹ്മത്തിൽനിന്നും സ്വതന്ത്രമായിട്ടു യാതൊരു പദാർഥങ്ങളും ഉണ്ടാകാൻ സാധ്യമല്ല. അങ്ങനെ ഉണ്ടായാൽ ഒന്നിന്റെ ജ്ഞാനംകൊണ്ട് എല്ലാത്തിന്റെയും ജ്ഞാനമുണ്ടാ കുകയില്ല. ശാസ്യശാസകത എന്നീ വിഭാഗവും, ബന്ധമോ ക്ഷങ്ങളുടെ വ്യവസ്ഥയും മനസ്സിലാക്കേണ്ടിവരുമ്പോൾ അവിടെ ഉപാധിയുടെ ഭേദത്താൽ എല്ലാം സംഭവിയ്ക്കാ മെന്നു മനസ്സിലാക്കണം.

**ന ഘടത ഉദ്ഭവഃ പ്രകൃതിപൂരുഷയോരജയോ-**
**രുഭയയുജാ ഭവന്ത്യസുഭൃതോ ജലബുദ്ബുദവത്**
**ത്വയി ത ഇമേ തതോ വിവിധനാമഗുണൈഃ പരമേ**
**സരിത ഇവാർണവേ മധുനി ലില്യുരശേഷരസാഃ.**
(10.87.31.)



ജന്മരഹിതരായ പ്രകൃതിപുരുഷന്മാർക്ക് ഉത്ഭവം സാധ്യമല്ല. രണ്ടിന്റെയും സംയോഗത്താൽ വെള്ളത്തിലെ കുമിളകൾപോലാണു ദേഹാദിയുടെ ഉത്ഭവം. അതിനു ശേഷം ജീവന്മാർ ഭിന്നഭിന്നമായ നാമങ്ങളും ഗുണങ്ങളും സഹിതം, നദികൾ സമുദ്രത്തിലും സകല രസങ്ങൾ തേനിലും ഉൾക്കൊള്ളുന്നതുപോലെ പരമാത്മാവിൽ ലയിയ്ക്കുന്നു.

ഇതു സൃഷ്ടി-ദൃഷ്ടിവാദത്തിന്റെ വിഷയമാണ്. പ്രകൃതിയിൽ നിന്നു മാത്രമാണ് പ്രപഞ്ചമുണ്ടാകുന്നതെന്നുവച്ചാൽ ജീവന്മാർ ജഡമായിപ്പോകും. അതിനാൽ എവിടെയെല്ലാം സൃഷ്ടി അഥവാ ക്രിയയുടെ കാര്യം പറയുന്നുണ്ടോ, അവിടെയെല്ലാം സത്ത ബ്രഹ്മത്തിന്റെയും, ക്രിയ മായയുടെ അഥവാ പ്രകൃതിയുടെയുമാണെന്നു മനസ്സിലാക്കണം. ജ്ഞാനദൃഷ്ടികൊണ്ട് വിവർത്തവാദം സിദ്ധമാകും. അതേപ്പററി അടുത്ത ശ്ലോകത്തിൽ വിവരിയ്ക്കുന്നുണ്ട്. ഇവിടെ വെള്ളത്തിലെ കുമിളകളെ ദൃഷ്ടാന്തമായി പറഞ്ഞിട്ടുണ്ട്. അവിടെയും ജലവും അതിലെ ആകാശവും ഉല്പന്നമാകുന്നില്ലെങ്കിലും, എങ്ങനെയെങ്കിലും ജലത്തിൽ ക്ഷോഭമുണ്ടാകുന്നതോടെ രണ്ടും ചേർന്നുള്ള കുമിളആവിർഭവിയ്ക്കുന്നു. അതുപോലെ ജീവന്റെ ഉള്ളിലും അന്തഃകരണം ഉണ്ടാകുന്നില്ല. അതുപോലെ ചൈതന്യവും ഉണ്ടാകുന്നില്ല. എങ്കിലും അനാദിയായ മായയുടെ ക്ഷോഭം കൊണ്ട് അദൃഷ്ടം(കർമം)നിമിത്തമായി ജീവന്റെ ആവിർഭാവം ഉണ്ടാകുന്നു. നെയ്യ് ഉറയ്ക്കുകയോ ഉരുകുകയോ ചെയ്യുന്നതുപോലെ പ്രപഞ്ചത്തിന്റെ ഉല്പത്തിയും പ്രളയവും ഉണ്ടാകുകയാണ് എന്നു മനസ്സിലാക്കണം.

**നൃഷു തവമായയാ ഭ്രമമമീഷ്വവഗത്യ ഭൃശം**
**ത്വയി സുധിയോഽഭവേ ദധതി ഭാവമനുപ്രഭവം**
**കഥമനുവർത്തതാം ഭവഭയം തവ യദ്ഭ്രുകുടിഃ**
**സൃജതി മുഹുസ്ത്രിണേമിരഭവച്ഛരണേഷു ഭയം.**

(10.87.32.)

ജീവന് അവിടുത്തെ മായയാൽ ഭ്രാന്തി ഉണ്ടാകുന്നതിനാൽ അടിയ്ക്കടി ജനിച്ച് ഈ സംസാരത്തിൽ അലഞ്ഞു തിരിയുന്നു എന്നു കരുതി ബുദ്ധിമാന്മാർ സംസാരനിവൃത്തി ഉണ്ടാക്കുന്ന പരമാത്മാവായ അങ്ങയിൽ മനസ്സു ചേർക്കുന്നു. അവിടുത്തെ ഭ്രുകുടീവിലാസരൂപമായ ശീതം, ഗ്രീഷ്മം, വർഷം ഇങ്ങനെ മൂന്നു ധാരകളുള്ള കാലചക്രം അവിടുത്തെ ശരണം പ്രാപിയ്ക്കാത്തവരെ ഭയപ്പെടുത്തുന്നു. അവിടുത്തെ അനുസരിയ്ക്കുന്ന ഭക്തന്മാർക്കു സംസാരഭയം ഉണ്ടാകുന്നില്ല. ചുരുക്കത്തിൽ മായയിൽ മോഹിയ്ക്കുന്നവരെ മാത്രമേ കാലം ഭക്ഷിയ്ക്കൂ. പക്ഷെ മനുഷ്യദേഹം കിട്ടിയിട്ടും ഞാൻ പ്രമാദിയായാൽ, കാലചക്രത്തിന്റെ പ്രഭാവത്താൽ പിന്നെയും എനിയ്ക്കു ഹീനയോനിയിലോ ഉത്തമയോനിയിലോ വരേണ്ടിവരും, സംസാരനിവൃത്തി ഉണ്ടാകുകയില്ല എന്നു സദ്ബുദ്ധിയുള്ള മനുഷ്യർ വിചാരിയ്ക്കുന്നു. ഇപ്രകാരം വിചാരിച്ച് അവർ സംസാരത്തിൽനിന്നും മുക്തരാക്കാൻ കഴിവുള്ള ഗുരുവിനെ ഭജിയ്ക്കുന്നു. ഇങ്ങനെയുള്ള **'അഭവ ഗുരു'** ഭഗവാൻതന്നെയാണ്. അവിടുത്തെ ശരണാഗതർക്ക് ഇങ്ങനെയുള്ള ഭയമുണ്ടാകുന്നില്ല. ഇവിടെ മായയിൽനിന്നുമുണ്ടാകുന്ന ഭ്രാന്തിയെ കാണിച്ചിട്ടു പിന്നെ ഗുരുവിന്റെ ആവശ്യകതയേയും കാണിച്ചിരിയ്ക്കുന്നു. അതിനുശേഷം വൈരാഗ്യത്തിന്റെ ഉദയം, പിന്നെ ജ്ഞാനം, പിന്നെ ജീവന്മുക്തി ഈ വിധത്തിലുള്ള അത്ഭുതക്രമം വേദസ്തുതിയിൽ കാണാൻ കഴിയും.

സംസാരദശയിൽ ഭഗവദ്ഭക്തിരസ മാധുര്യത്തിന്റെ ആവേശത്താൽ ഭയം ഉണ്ടാകുന്നില്ല. സംസാരത്തിൽനിന്നും അതീതമായ ദശയിൽ ഭയത്തിനുള്ള കാരണവും ഉണ്ടാകുന്നില്ല. ചുരുക്കത്തിൽ ചിത്തം മായാകാരമായാൽ രാഗിയാകും; സ്വരൂപഗുണത്താൽ രംഗിതമായാൽ ചിന്മയവുമാകും. മായയാൽ ഭ്രാന്തിയുണ്ടാകുമെന്നതിന്റെ വേറൊരർഥം അവിദ്യയാൽ ഭ്രാന്തിയുണ്ടാകുമെന്നാണ്. അല്പമെങ്കിലും ഭേദം കാണുന്നവർക്കു ഭയമുണ്ടാകും എന്നാണ് ശ്രുതിവാക്യം. ഭേദനിവാരണത്തിനുപാധിയെ നിരസിയ്ക്കാൻ അറിയണം. അതിനു ഗുരുവിന്റെ ആവശ്യം അടുത്ത ശ്ലോകത്തിൽ പറയുന്നു:

**വിജിതഹൃഷീകവായുഭിരദാന്തമനസ്തുരഗം**
**യ ഇഹ യതന്തി യന്തുമതിലോലമുപായഖിദഃ**
**വ്യസനശതാന്വിതാഃ സമവഹായ ഗുരോശ്ചരണം**
**വണിജ ഇവാജ സന്ത്യകൃതകർണധരാ ജലധൗ.**

(10.87.33.)

ഇന്ദ്രിയങ്ങളേയും പ്രാണനേയും ജയിയ്ക്കുന്ന യോഗികളാൽപ്പോലും വശത്താക്കാൻ കഴിയാത്ത അതിചഞ്ചലമായ മനസ്സാകുന്ന കുതിരയെ വശത്താക്കാൻ ഇച്ഛിയ്ക്കുന്നവർക്ക് അതിനുള്ള ഉപായങ്ങളിൽ കേവലം ക്ലേശം മാത്രമാണുണ്ടാകുന്നത്. കപ്പിത്താനില്ലാത്ത കപ്പലിൽ കയറി വ്യാപാരത്തിനിറങ്ങുന്ന വ്യാപാരികൾക്കു സമുദ്രത്തിൽ അനേകം ദുഃഖങ്ങൾ അനുഭവിയ്ക്കേണ്ടതായി വരുന്നതുപോലെ, മുകളിൽ പറഞ്ഞ ജനങ്ങൾ ഈ സംസാരസമുദ്രത്തിൽ ഗുരുചരണങ്ങളെ ആശ്രയിയ്ക്കാത്തതുകൊണ്ട് അവർക്ക് അനേകം യാതനകൾ അനുഭവിയ്ക്കേണ്ടിവരുന്നു.

ഇവിടെ യോഗത്തെക്കാൾ ജ്ഞാനവൈരാഗ്യങ്ങളെ കൂടുതൽ നല്ല സാധനയായി കാണിച്ചിരിയ്ക്കുന്നു. ജ്ഞാനവൈരാഗ്യങ്ങൾക്കു ഗുരുവിന്റെ ആവശ്യമുണ്ട്. ജ്ഞാനവൈരാഗ്യങ്ങളുള്ള ഗുരുവിന്റെ ദർശനത്താലും, എനിയ്ക്കും ഇദ്ദേഹത്തെപ്പോലെ ആകാമെന്നുള്ള ധൈര്യവും ശിഷ്യനുണ്ടാകും.

മനുഷ്യരുടെ ഉള്ളിൽ രാഗം, ദ്വേഷം, വാസന, അജ്ഞാനം മുതലായവ ഉള്ളതിനാൽ, ഈ ദോഷങ്ങളെ ജയിച്ചിട്ടുള്ള ധർമഗുരുവിന്റെ ജീവിതം കാണുന്നതു

കൊണ്ടും അറിയുന്നതുകൊണ്ടും മററുള്ളവർക്കും ആ ദോഷങ്ങളെ ജയിയ്ക്കാൻ തക്ക ശക്തിയുണ്ടാകും. ശ്രീ കൃഷ്ണനും ശ്രീരാമചന്ദ്രനുംപോലും ഗുരുവിനെ സ്വീകരി ച്ചിരുന്നു. സംസാരത്തിലുള്ള സാമാന്യ കാര്യങ്ങളിലും, ആർക്ക് ഏതു വിഷയത്തിൽ അറിവുണ്ടോ, അവരിൽനിന്നും ആ കാര്യം പഠിയ്ക്കേണ്ടിവരുന്നു. ആ സ്ഥിതിയ്ക്ക് ആത്മ ജ്ഞാനം ഗുരുവിനെ കൂടാതെ എങ്ങനെ ഉണ്ടാകും? സ്വയം അവരവർക്ക് അവരവരുടെ തെററു കാണാൻ കഴിയുന്നില്ല. അതു മായയുടെ ലീലയാണ്. അതിനാൽ അവരവരുടെ തെറ്റുകളെ ചൂണ്ടിക്കാണിയ്ക്കാനും ഗുരുവിന്റെ ആവശ്യ കതയുണ്ട്. ഗുരുപൂർണിമ ദിവസം ഉത്സവം കൊണ്ടാടാറുള ളത്, ഗുരുപൂജ യ്ക്കു മാത്രമല്ല ഗുരുവിനും ശിഷ്യനും തമ്മിൽ ആത്മജ്ഞാനത്തെപ്പററി ചർച്ചചെയ്യാനുള്ള ഒരവ സരവുംകൂടിയാണ്. ഏതുവിധേനയും അജ്ഞാനവും ദ്വൈത ഭാവവും നീക്കണം. വിദ്യാലയങ്ങളിൽ ഗുരു നിന്നുകൊ ണ്ടാണ് തന്റെ മുമ്പിൽ ഇരിയ്ക്കുന്ന വിദ്യാർഥി കളെ പഠി പ്പിയ്ക്കാറുള്ളത്. ഈ പദ്ധതി ആത്മോപദേശത്തിന്റെ കാര്യ ത്തിൽ പററുകയില്ല. ഉപനിഷത്തിൽ പറയുന്നതു ശിഷ്യന്മാർ ഗുരുവിന്റെ അടുത്തയ്ക്കു വിദ്യാസമ്പാദനത്തിനു വേണ്ടി പോകണമെന്നാണ്. പിന്നെ വിദ്യയ്ക്കു *ഫീസൊന്നും* വാങ്ങാനും പാടില്ല. പ്രാചീനകാലത്തു വിദ്യ വില്ക്കാനുള്ള വസ്തുവല്ലായിരുന്നു. പക്ഷെ ഇതെല്ലാം ജനസംഖ്യ കുറച്ചും ആഹാരത്തിനുള്ള ധാന്യാദികൾ അധികവും ഉണ്ടായാലേ സാധ്യമാകൂ. ഇക്കാലത്ത് ജനസംഖ്യ വർധിച്ചിരിയ്ക്ക ുകയാൽ ധാന്യം പോരാതെ വന്നിരിയ്ക്കുകയാണ്.

കുട്ടികൾക്കു ചെറുപ്പത്തിൽത്തന്നെ യഥാർഥ ജ്ഞാനം ലഭിയ്ക്കാഞ്ഞാൽ അവർ വലുതാകുമ്പോൾ അവർക്കു പശ്ചാത്തപിയ്ക്കേണ്ടിവരും. അതിനാൽ വ്യാവ ഹാരികശിക്ഷണത്തോടൊപ്പം അവർക്കു ധാർമിക ശിക്ഷണവും നല്കേണ്ടിയിരിയ്ക്കുന്നു. ധാർമികശിക്ഷണ മില്ലാഞ്ഞാൽ അവർ സ്വേച്ഛാചാരികളും മൃഗീയമായ ജീവിതം നയിയ്ക്കുന്നവരുമായിപ്പോകും. ഇന്നത്തെ ശിക്ഷ ണംകൊണ്ട് ഈശ്വരനിലും ധർമത്തിലും വിശ്വാസമില്ലാ തായിരിയ്ക്കുന്നു. സംയമം, ബ്രഹ്മചര്യം ആദിയുടെ അഭാവ വും വന്നുകൂടിയിരിയ്ക്കുന്നു. ആളുകൾക്കു മാതാപിതാക്ക ന്മാരെയോ, തന്നെക്കാൾ പ്രായം കൂടുതലുള്ളവരെയോ ബഹുമാനമില്ലാതെയും ആയിരിയ്ക്കുന്നു. ജീവിതം ആഡം ബരപൂർണമായും തീർന്നിരിയ്ക്കുന്നു.

ഗുരുവിന്റെ ഉപദേശംകൊണ്ട് ഭഗവദ്ഭജനത്തിൽ സുഖമുണ്ടാകുകയും മനസ്സിന്റെ ചഞ്ചലത നിഷ്പ്രയാസം നീങ്ങിപ്പോകുകയും ചെയ്യും. ഗുരുവിൽ ശിഷ്യന് ഇഷ്ടദേ വബുദ്ധിയുണ്ടായിരിയ്ക്കണം. എങ്കിലേ ഗുരുവിന്റെ ഉപദേശം ശിഷ്യനിൽ ശരിയ്ക്കും ഫലപ്രദമാകൂ. ഗുരുവിന്റ് ഉപദേശം കൂടാതെ മനസ്സിനെ ജയിയ്ക്കാൻ സാധിയ്ക്കുകയില്ല. മന സ്സിനെ ജയിയ്ക്കാതെ ഭവബന്ധനം മുറിയ്ക്കാനും സാധി യ്ക്കുകയില്ല. ഇനി വേദസ്തുതിയിൽ വൈരാഗ്യത്തിന്റെ





ആവശ്യകതയെ കാണിയ്ക്കുന്നു.

**സ്വജനസുതാത്മദാരധനധാമധരാസുരഥൈ-**
**സ്ത്വയിസതികിംനൃണാംശ്രയതആത്മനിസർവരസേ**
**ഇതി സദജാനതാം മിഥുനതോ രതയേ ചരതാം**
**സുഖയതി കോ ന്വിഹ സ്വവിഹതേ സ്വനിരസ്തഭഗേ.**
(10.87.34.)

ആത്മാവിൽ സകല രസങ്ങളുമുള്ളതിനാൽ ജ്ഞാനി കളായ ഭക്തന്മാർ സ്വജനം, പുത്രൻ, ദേഹം, സ്ത്രീ, ധനം, ഗൃഹം മുതലായവയെ സുഖത്തിനുള്ള സാധനങ്ങളായി കരുതുന്നില്ല. പരമാർഥവസ്തുവിനെ അറിയാതെ സ്ത്രീക ളുമായി ഭോഗവിലാസങ്ങളിൽ കഴിയുന്നവർക്ക് നശ്വരവും ഐശ്വര്യഹീനവുമായ സംസാരത്തിലുള്ള ഏതൊരു വസ്തു സുഖം നൽകും?

ചുരുക്കത്തിൽ വൈരാഗ്യമുണ്ടാകാതെ മോഹാദിദോ ഷങ്ങൾ നീങ്ങുകയില്ല. ദോഷം നീങ്ങാതെ ജ്ഞാനപ്രാ പ്തിയും ഉണ്ടാകുകയില്ല. സംസാരത്തിൽ ഏതേതു സുഖ ങ്ങളുണ്ടോ, ആ സകല സുഖങ്ങളെക്കാളും അനേകം മടങ്ങ് സുഖം ആത്മാവിലുണ്ട്. ഇങ്ങനെയുള്ള സുഖത്തിന്റെ അഥവാ ആനന്ദത്തിന്റെ മീമാംസ തൈത്തിരീയ ഉപനിഷ ത്തിൽ താഴെ പറയുംപ്രകാരം കൊടുത്തിരിയ്ക്കുന്നു:

1. രൂപം, യൗവനം, ശാസ്ത്രാഭ്യാസം, കർമകുശലത, മനോബലം, ശരീരബലം, ധനം, ഭൂസ്വത്ത് ഇവ ധാരാളമുണ്ടെ ങ്കിൽ അത് ഒരു മനുഷ്യന്റെ ശ്രേഷ്ഠമായ ആനന്ദമാകുന്നു.

2. മേൽപറഞ്ഞ മനുഷ്യാനന്ദത്തിന്റെ നൂറിരട്ടി ആനന്ദം ഒരു മനുഷ്യഗന്ധർവനുണ്ട്. പക്ഷെ അവൻ അധികാരിയും, ശ്രോത്രിയനും, നിഷ്കാമിയുമായിരിയ്ക്കണം.

3. മനുഷ്യഗന്ധർവനെക്കാൾ നൂറിരട്ടി ആനന്ദം ഒരു ദേവ ഗന്ധർവനുണ്ട്. ഇതിന് അധികാരി ശ്രോത്രിയനും നിഷ്കാ മിയുമായിരിയ്ക്കണം.

4: ദേവഗന്ധർവനെക്കാൾ നൂറിരട്ടി ആനന്ദം ചിരകാല സ്ഥായിയായ പിതൃലോകത്തുള്ള പിതൃക്കൾക്കുണ്ട്. അവരും വിദ്വാന്മാരും നിഷ്കാമരുമായിരിയ്ക്കണം.

5. പിതൃലോകത്തുള്ള ആനന്ദത്തെക്കാൾ നൂറിരട്ടി ആനന്ദം അജാതദേവന്മാർക്കുണ്ട്. അതിന്നധികാരി ശ്രോത്രി യരും നിഷ്കാമരുമായിരിക്കണം.

6. ഇവരെക്കാൾ നൂറിരട്ടി ആനന്ദം വൈദിക കർമികളായ ദേവന്മാർക്കുണ്ട്. അതിന്നധികാരി ശ്രോത്രിയരും നിഷ്കാ മികളുമായിരിയ്ക്കണം.

7. മേൽപറഞ്ഞ ദേവന്മാരുടെ ആനന്ദത്തെക്കാൾ നൂറിരട്ടി ആനന്ദം മുഖ്യദേവനുണ്ട്. അതിനന്നധികാരിയും ശ്രോത്രി യനും നിഷ്കാമനുമായിരിയ്ക്കണം.

8. മുഖ്യദേവന്റെ ആനന്ദത്തേക്കാൾ നൂറിരട്ടി ആനന്ദം

ഇന്ദ്രനുണ്ട്. അതിനും ശ്രോത്രിയനും നിഷ്കാമിയുമായിരിയ്ക്കണം.

9. ഇന്ദ്രനെക്കാൾ നൂറിരട്ടി ആനന്ദം ബൃഹസ്പതിയ്ക്കുണ്ട്. അദ്ദേഹവും ശ്രോത്രിയനും നിഷ്കാമിയുമാണ്.

10. ബൃഹസ്പതിയെക്കാൾ നൂറിരട്ടി ആനന്ദമാണ് വിരാട്ടിനുള്ളത്. അദ്ദേഹവും ശ്രോത്രിയനും നിഷ്കാമിയുമായിരിയ്ക്കണം.

11. വിരാട്ടിനെക്കാൾ നൂറിരട്ടി ആനന്ദം ഹിരണ്യഗർഭനുണ്ട്. അതും ശ്രോത്രിയനും നിഷ്കാമിയുമായിരിയ്ക്കും.

12. ഈ സർവ ആനന്ദങ്ങളും ഏതിന്റെ ഒരു ലേശം മാത്രമാകുന്നുവോ, ആ പരമാനന്ദം സ്വാഭാവികമാണ്. അത് ബ്രഹ്മജ്ഞാനിയുടെ ആനന്ദമാണ്. അവർ സകല ഇച്ഛകളും ഉപേക്ഷിച്ച് പഞ്ചകോശത്തിനും അതീതരായവരാണ്. അവർക്ക് ഒരു വിധമുള്ള ഭയവും ഉണ്ടായിരിയ്ക്കുകയില്ല.

മേൽ പറഞ്ഞ സകല ആനന്ദങ്ങൾക്കും വൈരാഗ്യത്തിന്റെയും നിഷ്കാമനയുടെയും ആവശ്യം കാണി ച്ചിരിയ്ക്കുന്നു. ആനന്ദമയകോശത്തിനാധാരഭൂതമായ ബ്രഹ്മത്തെ അറിയാൻ ഒന്നാമതായിട്ട് സ്ത്രീപുത്രാദിയിൽ ഉള്ള ആത്മത്വബുദ്ധിയെ ത്യജിയ്ക്കണം. എന്തെന്നാൽ അത് പ്രാണമയകോശത്തിലെ ആനന്ദമാണ്. പിന്നീട് ക്രമത്തിൽ മനോമയകോശത്തേയും വിജ്ഞാനമയകോശത്തേയും ജയിയ്ക്കണം. അവസാനം ബ്രഹ്മത്തെ അഭേദഭാവത്തിൽ അനുഭവിച്ചറിയണം. കഠോപനിഷത്തിലും പറയുന്നത്, ഹൃദയത്തിലെ സകല ഇച്ഛകളും വിട്ടുപോകുമ്പോൾ മരണധർമമുള്ള ജീവൻ അമരത്വത്തെ പ്രാപിയ്ക്കുമെന്നും ഇവിടെത്തന്നെ ബ്രഹ്മാനന്ദത്തെ പ്രാപിയ്ക്കാമെന്നുമാണ്. സംസാരത്തിലുള്ള സകല ആനന്ദങ്ങളും ബ്രഹ്മാനന്ദത്തിന്റെ ഒരു ലേശമാത്രയ്ക്കു സമമാണ്. കാമനായുക്തമായുള്ള ആനന്ദം മനസ്സിലാണിരിയ്ക്കുന്നത്. ആത്മാവിൽ ഇരിയ്ക്കുന്നില്ല. അഭ്യാസവും വൈരാഗ്യവും കൊണ്ടു മനസ്സു വശത്താക്കാമെന്നു ഭഗവാൻ ഗീതയിൽ പറഞ്ഞിരിയ്ക്കുന്നു. വൈരാഗ്യംകൊണ്ടു വിഷയവാസന ശക്തിഹീനമാകുകയും, അഭ്യാസം കൊണ്ട് ആത്മകല്യാണത്തിനുള്ള ഭാവന ദൃഢമാകുകയും ചെയ്യും. ശ്രുതി പറയുന്നത്, **"തദേതത് പ്രേയഃ പുത്രാത് പ്രേയോ വിത്താത് പ്രേയോ/ന്യ സ്മാത് സർവസ്മാദന്തരതരം യദയമാത്മാ"** എന്നാണ്. അതായത് ഈ ആത്മാവ് പുത്രനേക്കാൾ കൂടുതൽ സുഖം നൽകുന്നതാണ്. ധനത്തെക്കാളും മററു സർവത്തിനെക്കാളും കൂടുതൽ ആനന്ദം നൽകുന്നതാണ്. ഇതിനെപ്പററി യാജ്ഞവല്ക്യമുനി മൈത്രേയിയെ മനസ്സിലാക്കിയിരുന്നു.

**ഭുവി പുരുപുണ്യതീർത്ഥസദനാൻ ഋഷയോവിമദാ-**
**സ്ത ഉതഭവത്പദാംബുജഹൃദോ/ഘഭിദങ്ഘ്രിജലാഃ**
**ദധതി സകൃന്മനസ്ത്വയി യ ആത്മനി നിത്യസുഖേ**
**ന പുനരുപാസതേ പുരുഷസാരഹരാവസഥാൻ.**

(10.87.35.)





ഐശ്വര്യാദിമദരഹിതരും, അവിടുത്തെ ചരണകമലങ്ങളെ ഹൃദയത്തിൽ ധാരണ ചെയ്യുന്നവരും, തന്റെ ചരണോദകംകൊണ്ടു മനുഷ്യരുടെ പാപപുഞ്ജത്തെ ഇല്ലാതാക്കാൻ കഴിവുള്ളവരുമായ മുനിജനങ്ങളാണ് ഈ പൃഥ്വിയിലെ ഏറ്റവും പുണ്യമയമായ തീർത്ഥസ്ഥാനം. ഒരു പ്രാവശ്യം പരമാത്മാവായ അങ്ങയിൽ ചിത്തം ചേർന്നാൽ അതു പിന്നെ വിവേകം, വൈരാഗ്യം, ധൈര്യം, ശാന്തി ആദിഗുണങ്ങളെ നശിപ്പിയ്ക്കുന്നതായ ഗൃഹത്തിൽ ആസക്തമാകയില്ല.

ചുരുക്കത്തിൽ തീർത്ഥസ്ഥാനങ്ങളിൽ സത്സമാഗമം ഉണ്ടായിരിയ്ക്കും. അങ്ങനെയുള്ള സ്ഥാനങ്ങളിൽ പോകാൻ കഴിയാഞ്ഞാൽ മഹാത്മാക്കൾ താമസിയ്ക്കുന്ന സ്ഥലത്തെ, അതായതു ഗുരുരൂപമായ തീർത്ഥത്തെ സേവനം ചെയ്യണം. അങ്ങനെയുള്ള ദശയിൽ ഗൃഹത്തിൽ മനസ്സു പോകുകയില്ല. ഗൃഹം പുരുഷന്റെ തത്ത്വത്തെ ഇല്ലാതാക്കുന്ന സ്ഥലമാണ്. അത് വിവേകത്തേയും മുൻപുണ്ടായതായ ആത്മാനുഭവത്തേയും വിസ്മരിപ്പിയ്ക്കും. അതിനാൽ ഗൃഹം ഭക്തനു ബാധകമാണ്. അതിനെ ഉപേക്ഷിച്ചാലേ ഭഗവദ്ഭാവം പ്രാപ്തമാകൂ. കണ്ടതും കേട്ടതുമായ സകലതിനേയും മറക്കാനും, അതിൽ വൈരാഗ്യം വരാനും വേണ്ടി സന്ന്യാസത്തിന്റെ ആവശ്യമുണ്ടെന്നുള്ള ഒരു ഭാവമാണ് ഈ ശ്ലോകത്തിൽ കാണുന്നത്.

**സത ഇദമുത്ഥിതം സദിതി ചേന്നനു തർക്കഹതം**
**വ്യഭിചരതി ക്വ ച ക്വ ച മൃഷാ ന തഥോഭയയുക്**
**വ്യവഹൃതയേ വികല്പ ഇഷിതോ/ന്ധപരംപരയാ**
**ഭ്രമയതി ഭാരതീ ത ഉരുവൃത്തിഭിരുക്ഥജഡാൻ.**(10.87.36)

സദ്രൂപമായ ബ്രഹ്മത്തിൽനിന്നുമുണ്ടായ ഈ ജഗത്തു സത്താകണമെന്നില്ല. എന്തെന്നാൽ തർക്കംകൊണ്ട് ഈ കാര്യം സിദ്ധമാകുന്നില്ല. ചിലടത്ത് അതിനു വ്യഭിചാരദോഷം കാണുന്നുണ്ട്. ജഗത്ത് സത്ത് ആണെന്നുള്ള ബുദ്ധി ഭ്രാന്തികൊണ്ടാണുണ്ടാകുന്നത്. രജ്ജുവിൽ സർപ്പബുദ്ധിയുണ്ടാകുന്നിടത്തു രജ്ജു ഉപദാനസത്യമാണെങ്കിൽക്കൂടിയും, സത്യപ്രതീതിരൂപമായ മിഥ്യാകാര്യത്തെ അതിൽ കാണുന്നതുകൊണ്ട് കാര്യം സത്യമാകാൻ സാധ്യമല്ല.

ഇവിടെ വേദാന്തത്തിന്റെ സിദ്ധാന്തം സ്പഷ്ടമായി കാണാം. വേദാന്തസിദ്ധാന്തമനുസരിച്ച് അഭേദത്തെ സാധ്യമാക്കുകയല്ല വേണ്ടത്, പിന്നെയൊ ഭേദത്തെ പ്രതിഷേധിയ്ക്കുകയാണു വേണ്ടത്. ജഗത്ത് രജ്ജുസർപ്പംപോലെ മുഴുവനെ അസത്താണെങ്കിൽ, അത്യന്തം അസത്തായതിന്റെ ഭ്രാന്തിയുണ്ടാകയില്ല. സത്താണെങ്കിൽ അദ്വൈതത്തിനു ഹാനിയും വരും എന്നു ചിലർക്കു ശങ്ക ഉണ്ടാകാം. അതിനുത്തരം ഇപ്രകാരമാണ്. സംസ്കാരസിദ്ധിയിൽ പൂർവപ്രതീതിയുടെ ആവശ്യം മാത്രം മതി, വസ്തു സത്യമാകണ

മെന്നില്ല. സർപ്പത്തിന്റെ ചിത്രം കണ്ടാലും രജ്ജുവിൽ സർപ്പത്തെ കാണും. അതുകൊണ്ട് അനാദിയായി മുൻപു മുൻപുണ്ടായ ഭ്രമത്താൽ പിന്നീടു പിന്നീട് ആരോപം ഉണ്ടാകാം. ഇങ്ങനെയുള്ള വാണി കർമജഡരായവരെ ഭ്രമത്തിൽ വീഴിയ്ക്കുന്നു. അധ്യസ്തവസ്തു മിഥ്യയായിരിയ്ക്കും. അതിനാൽ ജഗത്ത് മിഥ്യയാണ്. ഏതെങ്കിലും യക്ഷനില്ലാത്ത വടവൃക്ഷത്തിൽ യക്ഷനുണ്ടെന്നു ഒരു അന്ധൻ മററാരു അന്ധനോടു പറഞ്ഞാൽ ആ വാർത്ത സകല അന്ധന്മാരുടെ ഇടയിലും പരക്കും.

അതിനാൽ പ്രപഞ്ചം ബ്രഹ്മത്തിന്റെ വിവർത്തമാണ്. ബ്രഹ്മത്തിന്റെ പരിണാമമല്ല. രജ്ജുസർപ്പം സത്യമല്ലാത്തതുപോലെ അസത്യവുമല്ല. അത് അനിർവചനീയമാണ്. അതായത് ജ്ഞാനദശയിൽ കാണുകയില്ല. വ്യവഹാരകാലത്തു അതായത് അജ്ഞാനദശയിൽ അബാധ്യമായും കാണപ്പെടുന്നു. ഇങ്ങനെയുള്ള വ്യവഹാരത്തിൽ വസ്തുതത്ത്വത്തെ അവലംബിയ്ക്കുന്നില്ല. സ്വപ്നത്തിലും ഇങ്ങനെയാണ് കാണുന്നത്.

**ന യദിദമഗ്ര ആസ ന ഭവിഷ്യദതോ നിധനാ-**
**ദനുമിതമന്തരാ ത്വയി വിഭാതി മൃഷൈകരസേ**
**അത ഉപമീയതേ ദ്രവിണജാതിവികല്പപഥൈർ-**
**വിതഥമനോവിലാസമൃതമിത്യവയന്ത്യബുധാഃ.**
(10.87.37.)

ഈ ജഗത്ത് സൃഷ്ടിയ്ക്കു മുൻപില്ലായിരുന്നു. പ്രളയശേഷം ഉണ്ടായിരിയ്ക്കുകയുമില്ല. മധ്യത്തിൽ ഏകരസനായ അങ്ങയിൽ അനുമാനംകൊണ്ടു കാണുകയാണ്. അതിനാൽ മിഥ്യയായിട്ടു കാണുകയാണ്. മണ്ണിൽ കുടം, ഇരുമ്പിൽ ശസ്ത്രം, സ്വർണത്തിൽ കുണ്ഡലം ആദി നാമമാത്രമാണ്. വാസ്തവത്തിൽ മണ്ണും, ഇരുമ്പും, സ്വർണവുമാണുള്ളത്. അതുപോലെതന്നെ പരമാത്മാവിൽ കല്പിതമായുള്ള ജഗത്തും നാമമാത്രമാണ്. സർവഥാ മിഥ്യയും മനസ്സിന്റെ കല്പനാമാത്രവുമായ ജഗത്തിനെ അജ്ഞാനികൾ സത്യമായിക്കരുതുന്നു.

മുകളിൽ ഇരുപത്തിമൂന്നാം ശ്ലോകത്തിൽ ജഗത്ത് സത്ത് അല്ലെന്നും ഇരുപത്തിനാലാം ശ്ലോകത്തിൽ ജഗത്ത് അസത്ത് ആണെന്നും സിദ്ധമാക്കിയിരുന്നു. ജഗത്ത് രജ്ജുസർപ്പംപോലെ അഥവാ മുത്തുച്ചിപ്പിയിൽ വെള്ളി പോലെ മിഥ്യയാണ്. തുടക്കത്തിൽ ജിജ്ഞാസുക്കൾക്കു ജഗത്ത് മിഥ്യയാണെന്നു പറഞ്ഞാൽ മനസ്സിലാകുകയില്ല. അതിനാൽ ആദ്യം ആരോപദൃഷ്ടികൊണ്ടു സൃഷ്ടി-ദൃഷ്ടിവാദത്തെപ്പററി പറഞ്ഞിട്ട് അപവാദം ചെയ്യാൻവേണ്ടി ജഗത്തിന്റെ മിഥ്യാത്വത്തെ മനസ്സിലാക്കിക്കൊടുക്കുന്നു. മിഥ്യയാണെങ്കിൽ എന്തുകൊണ്ടു കാണുന്നു എന്നു ചോദിച്ചാൽ, കാണുന്നതുകൊണ്ടുതന്നെ അതു മിഥ്യയാണ്. സത്യമായിരുന്നെങ്കിൽ കാണുകയില്ലായിരുന്നു എന്നാണ്. ആത്മാവ്





സത്യമാണ്, അതുകൊണ്ടു കാണാൻ സാധിയ്ക്കുന്നില്ല. മാണ്ഡൂക്യഉപനിഷത്തിന്റെ കാരികയിലും പറഞ്ഞിരിയ്ക്കുന്നത്, "ഏതൊന്ന് ആദിയിലും അവസാനത്തിലും ഇല്ലയോ, അതു മധ്യത്തിലും ഇല്ല". എന്നാണ്. രജ്ജുസർപ്പം ആദിദൃഷ്ടാന്തംകൊണ്ടു വേദാന്തത്തിന്റെ വിവർത്തവാദം സിദ്ധമാകുന്നു.

ഇപ്രകാരം ജഗത്തു മിഥ്യയാണെങ്കിലും അതു കാണുന്നതു ജീവന്റെ മിഥ്യാദൃഷ്ടികൊണ്ടാണ്. സ്വപ്നത്തിൽ നടക്കുന്നതുപോലെ തന്നെയാണ് ജാഗ്രത്തിലും.

**സ യദജയാ ത്വജാമനുശയീത ഗുണാംശ്ച ജുഷൻ**
**ഭജതി സരൂപതാം തദനു മൃത്യുമപേതഭഗഃ**
**ത്വമുത ജഹാസി താമഹിരിവ ത്വചമാത്തഭഗോ**
**മഹസി മഹീയസേ/ഷ്ടഗുണിതേ/പരിമേയഭഗഃ**
(10.87.38.)

ജീവൻ മായയിൽ മോഹിച്ച് അവിദ്യയെ സ്വീകരിയ്ക്കുമ്പോൾ, അതിന്റെ സ്വരൂപഭൂതമായുള്ള ആനന്ദാദി മൂടപ്പെട്ടുപോകുന്നു. ആ ഗുണജന്യവൃത്തികൾ ഇന്ദ്രിയങ്ങളിലും ശരീരത്തിലുംപെട്ട് അവയെ തന്റെ സ്വരൂപമായി കരുതി അവയെ സേവ ചെയ്യാൻ തുടങ്ങുന്നു. അവയുടെ ജന്മമൃത്യു തന്റെ ജന്മമൃത്യുവായി കണ്ട് ആ ചക്രത്തിൽ പെട്ടുപോകുന്നു. പക്ഷെ ഭഗവൻ! എപ്രകാരം സർപ്പം അതിന്റെ പൊഴിഞ്ഞുവീണ പടത്തോട് യാതൊരു സംബന്ധവും വയ്ക്കാതെ അതിനെ ഉപേക്ഷിയ്ക്കുന്നുവോ അതുപോലെ അവിടുന്നു മായ അഥവാ അവിദ്യയുമായിട്ടു യാതൊരു സംബന്ധവും വയ്ക്കുന്നില്ല. അതിനെ സർവദാ ഉപേക്ഷിയ്ക്കുന്നു. അതിനാൽ അവിടുത്തെ സമ്പൂർണ്ണ ഐശ്വര്യവും അവിടുത്തോടു കൂടെത്തന്നെയിരിയ്ക്കുന്നു. അണിമാദി അഷ്ടസിദ്ധികളാൽ യുക്തമായ അവിടുത്തെ പരമൈശ്വര്യത്തിൽ അവിടുന്നു സ്ഥിതി ചെയ്കയാൽ അവിടുത്തെ ഐശ്വര്യം ധർമം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ആദികൾ അപരിമിതവും അനന്തവുമാകുന്നു. അതു ദേശകാലവസ്തുക്കളാൽ ആബദ്ധമല്ല.

ചുരുക്കത്തിൽ അവിദ്യയാൽ ദേഹത്തിന്റെ അധ്യാസമുണ്ടാകുന്നു. അതിൽ ഭിന്ന ഭിന്ന ഫലങ്ങൾ സമ്പാദിയ്ക്കാൻ കർമമാർഗമാണുള്ളത്. ജീവൻ അനാത്മാവിന്റെ ധർമങ്ങളെ ആത്മാവിൽ അധ്യാസം ചെയ്യുന്നു. എന്നിട്ടു ഭോഗ്യവസ്തുക്കളെ പ്രീതിപൂർവം സേവനം ചെയ്യുന്നു. അതുകൊണ്ട് അതിന്റെ മനസ്സ് ഭോഗ്യാകാരമായിത്തീരുന്നു. അതുകൊണ്ട് അവിദ്യ വർധിയ്ക്കുകയും ആത്മാവിന്റെ ആനന്ദം മൂടപ്പെടുകയും ചെയ്യുന്നു. അതിനാൽ ജീവൻ പിന്നെയും സംസാരത്തിൽ വീഴുന്നു. ഇത് കർമകാണ്ഡത്തിന്റെ രഹസ്യമാണ്. ഭഗവാന്റെ സ്വഭാവം ഇതിൽനിന്നും വിപരീതമാണ്. സർപ്പം അതിന്റെ പടത്തെ ഇച്ഛാപൂർവം



ദൂരെ ത്യജിയ്ക്കുന്നതുപോലെ ഭഗവാൻ നിത്യപ്രാപ്തമായുള്ള ഐശ്വര്യദ്വാരാ, മായ അഥവാ അവിദ്യയെ ദൂരെ ത്യജിച്ച്, തന്റെ അണിമാദി അഷ്ടവിഭൂതികളോടുംകൂടെ പ്രകാശിയ്ക്കുന്നു. ഭഗവാനിൽ അവിദ്യ അഥവാ മായാസംബന്ധം ഗന്ധമാത്രം പോലുമില്ല. കംസന് **"അപേതഭഗഃ"** എന്ന വിശേഷണം കൊടുത്തിരിയ്ക്കുന്നു. അതായത് ഹതഭാഗ്യനെ ന്നാണർത്ഥം. ഭഗവാന് **"ആത്തഭഗഃ"** എന്ന വിശേഷണം കൊടുത്തിരിയ്ക്കുന്നു. അതായതു നിത്യപ്രാപ്തവും പരിപൂർണവുമായ ഐശ്വര്യമുള്ളവൻ എന്നാണ്.

**യദി ന സമുദ്ധരന്തി യതയോ ഹൃദി കാമജടാ**
**ദുരധിഗമോഽസതാം ഹൃദി ഗതോഽസ്മൃതകണ്ഠമണിഃ**
**അസുതൃപയോഗിനാമുഭയതോഽപ്യസുഖം ഭഗവ-**
**ന്നനപഗതാന്തകാദനധിരൂഢപദാദ് ഭവതഃ.** (10.87.39.)

യോഗികളും അവരുടെ ഹൃദയത്തിൽനിന്നും കാമവാസനകളെ ത്യജിച്ചില്ലെങ്കിൽ അവർക്കും അവിടുത്തെ കാണാൻ സാധിയ്ക്കുകയില്ല. അസത്പുരുഷന്മാർക്ക് അവിടുന്നു ഹൃദയത്തിലുണ്ടെങ്കിലും വിസ്മരിയ്ക്കപ്പെട്ട കണ്ഠമണിപോലെയാകുന്നു.കണ്ഠത്തിൽ ധരിച്ചിരിയ്ക്കുന്ന കണ്ഠമണിയെ വിസ്മരിച്ചിട്ട് അതിനെ അന്വേഷിച്ചുനടന്നാലും കിട്ടാത്തതുപോലെ അസത്തുക്കളും ഡംഭികളുമായവർക്ക് അവിടുന്ന് ദുഷ്പ്രാപനാണ്. വാസനകളാൽ കുഴഞ്ഞുകിടക്കുന്ന യോഗികൾക്ക് ഇരട്ടി ദുഃഖമാണുള്ളത്. അവർക്കു കാലരൂപമായ മൃത്യുദുഃഖവും അവിടുത്തെ ചരണങ്ങളെ പ്രാപിയ്ക്കാൻ കഴിയാത്ത ദുഃഖവും ഉണ്ട്.

ചുരുക്കത്തിൽ കണ്ഠമണി കഴുത്തിലുണ്ടെങ്കിലും അതിനെ വിസ്മരിച്ചവർക്ക് അതിന്റെ സുഖം ലഭിയ്ക്കുന്നില്ലെന്നുതന്നെയല്ല, ദുഃഖവും നൽകുന്നു.അതുപോലെ ഏതൊരു ജീവനെ നാം സേവ ചെയ്യുന്നുവോ, ആ ജീവന്റെ ഉള്ളിൽ ഭഗവാനുണ്ടെങ്കിലും അയാൾക്കു ഭഗവാൻ സുഖം നൽകുന്നില്ലെങ്കിൽ പിന്നെ ആ ജീവനെ സേവ ചെയ്യുന്ന മനുഷ്യനു എവിടുന്നു സുഖമുണ്ടാകാനാണ്? ചുരുക്കത്തിൽ പശുവിനെ സേവിയ്ക്കുന്നതും വർണാശ്രമധർമമനുസരിച്ച് അജ്ഞാനികളെ സേവിയ്ക്കുന്നതും സമമാണ്. അജ്ഞാനികൾ ജ്ഞാനികളെ സേവിയ്ക്കേണ്ടതാണ്. കേവലം പ്രാണനെ പോഷണം ചെയ്യുന്ന യോഗികൾക്ക് ഇരട്ടിദുഃഖമാണുള്ളത്. അവർ സ്വധർമത്തെ ത്യജിയ്ക്കുകയാൽ അവർക്കു കാലഭയമുണ്ടായിരിയ്ക്കും. ആത്മസാക്ഷാത്കാരമുണ്ടാകാത്തതിനാൽ അവരുടെ മനസ്സു ചിന്താകുലമായിരിയ്ക്കും. യോഗമാർഗത്തിൽ അധികവും പ്രാണന്റെ ഗതിയെ ആധാരമാക്കിയാണ് സാധന ചെയ്യുന്നത്. അതിനാൽ ഏതെങ്കിലും ഇച്ഛ ബാക്കിയിരുന്നാൽ പ്രാണൻ ശാന്തമാകുകയില്ല. സിദ്ധികളുടെ മോഹത്താലും പ്രാണനിൽ ചഞ്ചലത വന്നുപോകും. ജ്ഞാനമാർഗത്തിലും ശിഷ്യന്മാരുടെ സംഖ്യ വർധിപ്പിയ്ക്കാൻ ഇച്ഛയുണ്ടായാൽ മനസ്സിൽ ചഞ്ചലത വന്നു പോകും. ഏതൊരിച്ഛയും അധ്യാത്മമാർഗത്തിൽ ബാധകമാണ്. സത്സംഗത്തിനു വേണ്ടി വീടുവിട്ട് സന്ന്യാസിയാകു ന്നവരും ഭോഗങ്ങളിൽ ആസക്തരായാൽ അവർക്കു ഹരിഭജനം ചെയ്യാൻ സാധിയ്ക്കുകയില്ല. അതുകൊണ്ടവർക്കു സംസാരസുഖവും കിട്ടുകയില്ല. ഭക്തിയുടെ സുഖവും ലഭിയ്ക്കുകയില്ല. കപടഭക്തന്മാർക്കു ഭഗവത് പ്രാപ്തി ഉണ്ടാകുകയില്ല.

എന്നാൽ ഭഗവത്പ്രാപ്തിയെങ്ങനെയുണ്ടാകാം? അതിനുത്തരം ഭഗവാൻ ആത്മരൂപത്തിൽ സകലർക്കും പ്രാപ്തമാണ് എന്നാണ്. ഏതെങ്കിലും ഉല്പത്തി, പ്രാപ്തി, വികൃതി, സംസ്കൃതി ഇവ ചെയ്യാനുണ്ടെങ്കിൽ കർമത്തിന്റെ ആവശ്യം ഉണ്ടായിരിയ്ക്കും. ആത്മാവിൽ കീട-ഭ്രമരത്തെപ്പോലെ ഒന്നും ഉണ്ടാകുന്നില്ല. പാലിൽ നിന്നും തൈരുണ്ടാകുന്നതു പോലെ ഒരു വികാരവും ഉണ്ടാക്കാനുമില്ല. അങ്ങനെ ആയിരുന്നെങ്കിൽ ജന്യത്വംകൊണ്ട് അനിത്യത വന്നുപോകും. നദി സമുദ്രത്തെ പ്രാപിയ്ക്കുന്നതുപോലെ കുറച്ചു ദൂരം ചെന്നു ഭഗവാനെ അഥവാ ആത്മാവിനെ പ്രാപിയ്ക്കാറില്ല. ഘടാകാശവും മഹാകാശവുംപോലെ ജീവ-ബ്രഹ്മത്തിന്റെ അഭേദം സിദ്ധമാണ്. സ്വർണത്തിന്റെ ശുദ്ധിപോലെ ജീവനു സംസ്കാരം ഉണ്ടാക്കാനുണ്ടെങ്കിൽ **"നിഷ്കളം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം"** എന്ന ശ്രുതി നിഷ്ഫലമാകും. പിന്നെ **"അസംഗോ ഹ്യയം പുരുഷഃ"** എന്ന ശ്രുതികൊണ്ടും ആത്മാവിന്റെ സംസ്കാരത്തെപ്പററിപ്പറയുന്ന കാര്യം സ്ഥിരപ്പെടുകയില്ല. അതിനാൽ അവസാനമായിട്ടു മുകളിൽപ്പറഞ്ഞ ശ്ലോകമനുസരിച്ച് കണ്ഠത്തിൽ ധരിച്ചിരിയ്ക്കുന്ന മണിയുടെ വിസ്മരണംപോലെ ഭഗവാൻ ആത്മരൂപത്തിൽ നിത്യപ്രാപ്തമാകയാൽ ജീവനു ഈശ്വരനാകാൻ ആവരണഭംഗം മാത്രം മതി.

ആത്മതത്ത്വത്തെപ്പററി നിശ്ചയമായാലും ഭേദവാസനയുടെ പ്രബലതയാൽ വിപരീതവാസന നിവൃത്തമാകാത്തതുകൊണ്ട്, അതിന്റെ നിവൃത്തിയ്ക്കായിട്ടു നിദിധ്യാസനം ആവശ്യമാണെന്ന് ഈ ശ്ലോകം കാണിയ്ക്കുന്നു. യോഗികൾക്കു സിദ്ധിയുണ്ടാകുമെങ്കിലും, അത് അനിത്യമാകയാൽ അതിന്റെ സുഖവും അനിത്യമായിരിയ്ക്കും. അവർക്കു വൈരാഗ്യം ഇല്ലാത്തതുകൊണ്ടുമോക്ഷവും ലഭിയ്ക്കുകയില്ല. അതിനാൽ രണ്ടു വിധത്തിലും അവർക്ക് അസുഖമാണുള്ളത്. അവർക്കു സംസാരപ്രാപ്തിയും ഉണ്ടാകുന്നു.

യഥാർഥത്തിലുള്ള ജ്ഞാനിഭക്തന്റെ ദശയെ താഴെ കാണിയ്ക്കുന്ന ശ്ലോകത്തിൽ ശ്രുതി വർണിയ്ക്കുന്നു:

**ത്വദവഗമീ ന വേത്തി ഭവദുത്ഥശുഭാശുഭയോർ-**
**ഗുണവിഗുണാന്വയാംസ്തർഹി ദേഹഭൃതാം ചഗിരഃ**
**അനുയുഗമന്വഹം സഗുണ ഗീതപരമ്പരയാ**
**ശ്രവണഭൃതോ യതസ്ത്വമപവർഗഗതിർമനുജൈഃ.**
(10.87.40.)



അവിടുത്തെ (ഈശ്വരന്റെ) സ്വരൂപത്തെ അറിയുന്ന വർക്കു ഈശ്വരാധീനത്താലുണ്ടാകുന്ന സുഖത്തിൽ ഗുണബുദ്ധിയോ, ദുഃഖത്തിൽ ദോഷബുദ്ധിയോ ഉണ്ടാ കുന്നില്ല. പിന്നെ ദേഹാഭിമാനികൾ പറയുന്നതിൽ അവർക്കെന്തുവകയാണുളളത്? അവരുടെ വാക്കുകൾക്ക് അവർ അല്പം പോലും ലക്ഷ്യം കൊടു ക്കു ന്നില്ല. ഇങ്ങനെയുളള ഭക്തന്മാർ യുഗങ്ങൾ തോറും,ദിവസങ്ങൾതോറും അവിടുത്തെ ഗുണഗാനം ചെയ്യുകയും, ആ ഗുണഗാനങ്ങൾദ്വാരാ അവിടുത്തെ അവരിൽ നിറഞ്ഞു കാണുകയും ചെയ്യുന്നു. അഹർന്നിശം അവിടുത്തെപ്പററി ശ്രവിയ്ക്കുകയാൽ അവിടുന്ന് ഈ ജീവികളുടെ ഏകാമാത്രമായ മോക്ഷഗതി രൂപമാകുന്നു.

ഈ സ്തുതിയിൽ ജീവന്മുക്തരുടെ ദശയെ വർണിച്ചിരിയ്ക്കുന്നു. അവർ സകലയിടത്തും ഭഗവാനെകാണുന്നതുകൊണ്ട് ശുഭാശുഭങ്ങളൊന്നും കാണുന്നില്ല.അവർ ലൗകിക പ്രപഞ്ചത്തിൽ പെടാതെ അലൗകികമായ ആനന്ദം മാത്രം അനുഭവിയ്ക്കുന്നു. ജഗത്തിൽ ദോഷം കാണുന്ന വർ ജഗത്തിനെ നന്നാ ക്കാൻ പ്രയത്നിയ്ക്കുന്നു. പക്ഷെ തന്മൂലം ജഡതയുടെ സംബന്ധം വർധിയ്ക്കുന്നു. ഇങ്ങനെയുളള ഭക്തന്മാർക്കു ഭഗവാന്റെ ഗുണശ്രവണങ്ങൾ മുഖ്യമാകയാൽ കാലത്തിന്റെ ധർമങ്ങൾ അവരെ പീഡിപ്പിയ്ക്കുന്നില്ല. മോക്ഷദാതാവായ ഭഗവാനിൽനിന്നും മുക്തി ലഭിച്ചിട്ടുളളവർ വലിയ തെററുകൾ ചെയ്യാറില്ല. ചെറിയ തെറ്റുകളെ ഭയപ്പെടാറുമില്ല. ഇതു ജീവന്മുക്തരുടെ ലക്ഷണമാണ്. അവരുടെ പ്രവൃത്തി പ്രാരബ്ധഭോഗങ്ങളുടെ ക്ഷയത്തിനുവേണ്ടി മാത്രമായിരിയ്ക്കും. ശ്രുതികൾ പറയുന്നത്, **"ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ ന കർമണാ വർധതേ നോ കനീയാൻ"** എന്നാണ്. അതായത് ബ്രഹ്മജ്ഞാനിയുടെ മഹിമ കർമംകൊണ്ടു വർധിയ്ക്കുകയൊ കുറയുകയൊ ചെയ്യുന്നില്ല. ഭഗവാന്റെ സ്വരൂപവും ഇങ്ങിനെ തന്നെയാണ്. ഇതേപ്പററി യുധിഷ്ഠിരൻ രാജസൂയയജ്ഞം നടത്തിയപ്പോൾ ഭഗവാനെ സ്തുതിയ്ക്കുന്നിടത്തു പറഞ്ഞിട്ടുണ്ട്. (10.74.4.) ദേഹാഭിമാനമുളളവർക്കാണ് വിധിനിഷേധങ്ങൾ പറഞ്ഞിരിയ്ക്കുന്നത്. ആത്മാവിൽ രതിയും തൃപ്തിയും സന്തോഷവും ഉളളവർക്കു യാതൊരു കർത്തവ്യവുമില്ലെന്നു ഗീതയിലെ മൂന്നാമത്തെ അധ്യായത്തിലും ഭഗവാൻ പറഞ്ഞിട്ടുണ്ട്. അതിനാൽ തത്ത്വജ്ഞാനികൾക്കും ദേഹാധ്യാസമില്ലാത്തവർക്കും കർമത്തിന്നധികാരമില്ല. ഏകാദശസ്കന്ധത്തിൽ ഇരുപതാമധ്യായത്തിൽ ഭഗവാൻ ഉദ്ധവരോടു ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു.

**താവത് കർമാണി കുർവീത ന നിർവിദ്യേത യാവതാ**
**മത്കഥാശ്രവണാദൗ വാ ശ്രദ്ധാ യാവന്ന ജായതേ.**
(11.20.9.)

ഭഗവാന്റെ കഥയിൽ ശ്രദ്ധ അഥവാ വൈരാഗ്യം ഉണ്ടാകുന്നതുവരെ മാത്രമേ കർമത്തിന്റെ ആവശ്യമുളളൂ. പിന്നെ കർമത്തിന്റെ ആവശ്യമില്ല. ഉത്തമാധമർക്കുളള വ്യവസ്ഥയും വേദാന്തശാസ്ത്ര പ്രമാണവും ജ്ഞാനം ഉണ്ടാകുന്നതിനു മുമ്പുവരെ മാത്രമേയുളളൂ. ജ്ഞാനമുണ്ടായതിനുശേഷം അതിന്റെ ആവശ്യമില്ല. സ്ഥിതപ്രജ്ഞനു രണ്ടവസ്ഥകളു ണ്ട്. സമാധി അവസ്ഥയും വ്യുത്ഥാന അവസ്ഥയും സമാധ്യ വസ്ഥയിൽ ഗുണങ്ങളുടെ ജ്ഞാനമുണ്ടായിരിയ്ക്കുകയില്ല. അവിടെ പിതാവ് അപിതാവും, ലോകം അലോകവും ആയിത്തീരുന്നു. വ്യുത്ഥാനദശയിൽ ഭക്തൻ ഭഗവാന്റെ ഗുണഗാനത്തിൽ മത്തനായിരിയ്ക്കുകയാൽ ദ്വൈതങ്ങളുടെ താപം അയാൾ അറിയുന്നില്ല. ജ്ഞാനി ജഗത്തിന് അഭാവം കാണുന്നതുകൊണ്ട് അവർക്കു ദ്വൈത ത്തിന്റെ താപം തോന്നു ന്നില്ല. ദേഹം എഴുന്നേറ്റാൽ താൻ എഴുന്നേറ്റു എന്നോ, ദേഹം ഇരുന്നാൽ താൻ ഇരുന്നു എന്നോ അവർ കരുതുന്നില്ല. ഇതെപ്പറ്റി കപിലഗീതയിലും ഹംസാഖ്യാനത്തിലും വിവരിച്ചിട്ടുണ്ട്.

ഗീതയിലെ രണ്ടാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്ന സ്ഥിതപ്രജ്ഞന്റെ ലക്ഷണവും. പതിനാലാം അധ്യായത്തിലെ ഗുണാതീതന്റെ ലക്ഷണവും ജീവന്മുക്തന്റെ ലക്ഷണങ്ങളാണ്. ഈ അവസ്ഥയിൽ ലോകത്ത് ആരും നല്ലതായിട്ടോ ചീത്തയായിട്ടോ തോന്നുകയില്ല. ഏകാദശസ്കന്ധ ത്തിൽ ഇരുപത്തെട്ടാമധ്യായത്തിലും **"കിം ഭദ്രം, കിമഭദ്രം വാ ദ്വൈതസ്യാവസ്തുനഃ കിയത്"**എന്നു പറഞ്ഞിരിയ്ക്കുന്നു. ദ്വൈതം മിഥ്യയായി കാണുമ്പോൾ, ആ ദശയിൽ ഒന്നുംതന്നെ നല്ലതെന്നോ ചീത്തയെന്നോ കാണുകയില്ല.

ആരുടേയും ഗുണദോഷങ്ങൾ കാണാതിരിയ്ക്കുക അനസൂയയുടെ സ്വരൂപമാണ്. അവൾ ത്രിഗുണരഹിതനായ അത്രിയെ വിവാഹം ചെയ്യുകയും, ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരെ കുട്ടികളാക്കുകയും ചെയ്യും. അതിനാൽ ഉല്പത്തി, സ്ഥിതി, ലയം എന്നൊന്നും ഉണ്ടായിരിയ്ക്കുന്നില്ല. ഇനി അവസാനത്തെ സ്തുതിയിൽ പരീക്ഷിത്തിന്റെ ചോദ്യത്തിനുളള ഉത്തരം ശുകദേവൻ കൊടുക്കുന്നു. അതായത് "ബ്രഹ്മം നിർഗുണമാണ്, അതിനെ വാണിയ്ക്കു വർണിയ്ക്കാൻ സാധ്യമല്ലാത്ത സ്ഥിതിയ്ക്ക് വേദത്തിലെ ശ്രുതികൾ ഇങ്ങനെയുളള ബ്രഹ്മത്തെ എങ്ങനെ വർണിയ്ക്കും?" എന്നായിരുന്നല്ലോ പരീക്ഷിത്തു ചോദിച്ചത്. അതിനുത്തരമാണു ഈ ശ്ലോകം

**ദ്യുപതയ ഏവ തേ ന യയുരന്തമനന്തതയാ**
**ത്വമപി യദന്തരാണ്ഡനിചയാ നനു സാവരണാഃ**
**ഖ ഇവ രജാംസി വാന്തി വയസാസഹയച്ഛ്രുതയ-**
**സ്ത്വയി ഹി ഫലന്ത്യതന്നിരസനേന ഭവന്നിധനാഃ.**
(10.87.41.)

അവിടുത്തെ സ്വരൂപം അനന്തമാകയാൽ സ്വർഗത്തിന്റെ അധിപതികളായ വലിയ ദേവന്മാർക്കുപോലും അറി



യാൻ കഴിയുന്നില്ല. അവിടുന്നു സ്വയവും അവിടുത്തെ സഗുണസ്വരൂപത്തിന്റെ അന്തം അറിയുന്നില്ല. എന്തെന്നാൽ അത് അനന്തമാകയാൽ എങ്ങനെ അന്ത മുണ്ടാകാനാണ്? ആകാശത്തിൽ കാറ്റിനാൽ പൊങ്ങുന്ന ചെറിയ രജഃകണങ്ങളെപ്പോലെ, അങ്ങയിൽ കാലവേഗത്താൽ തന്നെക്കാൾ ഉത്തരോത്തരം പത്തിരട്ടിവീതമുള്ള ഏഴ് ആവരണങ്ങൾ സഹിതം അസംഖ്യം ബ്രഹ്മാണ്ഡങ്ങൾ ഒന്നിച്ചു ചുറ്റിക്കൊണ്ടിരിയ്ക്കുന്നു. അതിനാൽ ശ്രുതികളായ ഞങ്ങൾ **"നേതി നേതി"** എന്നു പറഞ്ഞു നിഷേധമുഖദ്വാരാ നിർഗുണസ്വരൂപത്തിൽ അതദ്വ്യാവൃത്തി ലക്ഷണകൊണ്ട് അങ്ങയിൽ ലയിയ്ക്കുന്നു.

ചുരുക്കത്തിൽ ഭഗവാന്റെ സഗുണസ്വരൂപം അനന്തവും നിർഗുണ സ്വരൂപം മനസ്സിനും വാണിയ്ക്കും അഗോചരവുമാകുന്നു. സഗുണസ്വരൂപം അനന്തമാകയാൽ ഭഗവാനും സ്വയം അറിയാൻ പാടില്ലെന്നു ഈ ശ്ലോകത്തിൽ കാണുന്നു. ഭഗവാൻ മുചുകുന്ദനോടു പറയുന്നിടത്തും (10.51.37.) പറഞ്ഞതിപ്രകാരമാണ്: "എന്റെ ജന്മകർമങ്ങളും നാമങ്ങളും അനേകമാകയാൽ അതിനൊരന്തമില്ല. അതുകൊണ്ട് എനിയ്ക്കുപോലും അതറിയാൻ സാധിയ്ക്കുന്നില്ല." അതിനാൽ സഗുണസ്വരൂപത്തെ അറിയാൻ താഴെ കൊടുത്തിരിയ്ക്കുന്ന മൂന്നു ദൃഷ്ടാന്തങ്ങൾ ഉപയോഗിയാണ്:

**ദൃഷ്ടാന്തം 1**

രണ്ടു ഗ്രാമങ്ങളിൽ രണ്ടു പണ്ഡിതന്മാർ താമസിച്ചിരുന്നു. ഒരിയ്ക്കൽ അവർക്കു ശാസ്ത്രാർഥവിചാരം ചെയ്യാൻ ഇച്ഛയുണ്ടായി. അതിനാൽ ഒരു പണ്ഡിതൻ മറേറ ആളിനു ക്ഷണമയച്ചു. ക്ഷണം സ്വീകരിച്ച പണ്ഡിതൻ രണ്ടു വണ്ടി നിറയെ പുസ്തകങ്ങളുമായി മറ്റെ പണ്ഡിതനെ കാണാൻ പുറപ്പെട്ടു. വഴിയിൽ ഒരു ഉണങ്ങിവറ്റിയ നദിയുണ്ടായിരുന്നു. ആ ചരലിൽ കുറെ കുട്ടികൾ കളിയ്ക്കുന്നുണ്ടായിരുന്നു. അവരിൽ ചിലർക്ക് ഈ പണ്ഡിതനെ ഒന്നു പരീക്ഷിയ്ക്കണമെന്നു തോന്നി മുന്നോട്ടു ചെന്നു ഇപ്രകാരം ചോദിച്ചു: "നിങ്ങൾ ഒരു വലിയ പണ്ഡിതനാണെന്നു തോന്നുന്നു. അതിനാൽ ഞങ്ങൾ ചോദിയ്ക്കുന്ന ചോദ്യത്തിനുത്തരം നൽകിയാലും ."

പണ്ഡിതൻ: 'ചോദിയ്ക്കാമല്ലൊ, എന്തറിയണം?' കുട്ടികളിൽ ഒരാൾ കൈ നിറയെ ചരലും വാരിക്കൊണ്ട് "ഇതിൽ എത്ര മണൽത്തരികളുണ്ടെന്നു വേഗം പറയണം. അല്ലെങ്കിൽ ഞാൻ പറയും" എന്നു പറഞ്ഞു. പണ്ഡിതൻ വല്ലാത്ത വിചാരത്തിലായി. അങ്ങനെ ഒരു കണക്കു ശാസ്ത്രങ്ങളിലൊന്നും എഴുതിക്കണ്ടിട്ടില്ല. അതിനാൽ നിരാശനായിട്ടു കുട്ടികളോടു പറഞ്ഞു. "എനിയ്ക്കതറിയാൻ പാടില്ല, അതുകൊണ്ടു നിങ്ങൾ തന്നെ പറയൂ." അപ്പോൾ കുട്ടികൾ പറഞ്ഞു. "അതിലെന്തു വിഷമമാണുള്ളത്? ഒരു കൈ നിറയെ മണൽത്തരികളുണ്ട്." ഈ ഉത്തരത്തിൽ യഥാർഥത്തിലുള്ള സമാധാനം നല്കിയിരിയ്ക്കുന്നു. എന്തെന്നാൽ മണൽത്തരികളെ തിട്ടപ്പെടുത്തുന്ന ഈ രീതി ശരിയായ രീതിയായിരുന്നു. ഇതുപോലെ സഗുണസ്വരൂപം അനന്ത മാണ്. അതിനെ അനന്തമെന്നുതന്നെയാണ് പറയേണ്ടതും. അഥവാ യാതൊന്നുണ്ടൊ അതു ഭഗവാന്റെ സ്വരൂപമാണെന്നു പറയണം.

**ദൃഷ്ടാന്തം 2**

ഒരിയ്ക്കൽ ഒരു സേട്ടുണ്ടായിരുന്നു. അയാൾക്കു തന്റെ പ്രശംസ കേൾക്കാൻ വളരെ ഇഷ്ടമായിരുന്നതിനാൽ പലരും അയാളെ ചെന്നു പ്രശംസിച്ചു കാര്യം നേടാറുണ്ടായിരുന്നു. വേറൊരു സേട്ടുണ്ടായിരുന്നു. അയാൾ തന്റെ പ്രശംസ കേൾക്കാൻ ഇഷ്ടപ്പെടാത്തവനായിരുന്നു. എങ്കിലും അയാളെ ഒന്നു സന്തോഷിപ്പിയ്ക്കണമെന്നൊരാൾക്കു തോന്നി. അതുകൊണ്ട് ഈ സേട്ടിന്റെ അടുത്തുചെന്നിപ്രകാരം പറഞ്ഞു: 'അവിടുന്നു വളരെ ഒരു ഉപരാമ വൃത്തിക്കാരനാണ്. സ്വന്തം പ്രശംസപോലും കേൾക്കാനവിടുന്നിഷ്ടപ്പെടുന്നില്ല.' ഇതു കേട്ടു സേട്ടിനു സന്തോഷം തോന്നി. വാസ്തവത്തിൽ ഇതും ഒരു പ്രശംസ ആയിരുന്നു. വസ്തു എങ്ങനെയുള്ളതൊ അതുപോലത്തെ വൃത്തി ഉണ്ടായാൽ ആവരണഭംഗം ഉണ്ടാകും. അതുപോലെ സഗുണഭഗവാൻ അനന്തമാകയാൽ ഭഗവാനെ അനന്തമെന്നു പറഞ്ഞു സ്തുതിയ്ക്കുക യോഗ്യമായിട്ടുള്ള സ്തുതിയാണ്.

**ദൃഷ്ടാന്തം 3**

ഒരു ചിത്രകാരനു വിഷ്ണുഭഗവാന്റെ ദർശനത്തിനു ഇച്ഛയുണ്ടായി. അയാൾ തന്റെ ഗുരുവിനോടിക്കാര്യം പറഞ്ഞു. നിനക്കൊരു ദിവസം വിഷ്ണുഭഗവാന്റെ ദർശനമുണ്ടാകുമെന്നു അദ്ദേഹം അനുഗ്രഹിയ്ക്കുകയും ചെയ്തു. ഒരിയ്ക്കൽ ഈ ചിത്രകാരൻ ഏതൊ ചിത്രം എഴുതിക്കൊണ്ടിരിയ്ക്കുമ്പോൾ അവിടേയ്ക്കു ഒരു വൃദ്ധൻ ചെന്നു ചോദിച്ചു, 'നിനക്കെന്താണിച്ഛയുള്ളത്?' അതിനു ചിത്രകാരൻ പറഞ്ഞു, "എനിയ്ക്കു വിഷ്ണുഭഗവാന്റെ ദർശനത്തിനിച്ഛയുണ്ട്." അപ്പോൾ വൃദ്ധൻ പറഞ്ഞു: "എന്റെ ചിത്രമൊന്നെഴുതിത്തന്നാൽ നിനക്കു ഞാൻ വിഷ്ണുഭഗവാനെ കാണിച്ചുതരാം." ചിത്രകാരൻ അപ്രകാരം വൃദ്ധന്റെ ചിത്രം എഴുതി. അപ്പോഴേയ്ക്കും വൃദ്ധൻ തന്റെ രൂപം മാററി ചെറുപ്പക്കാരനായി. എന്നിട്ടു ചിത്രകാരനോടു പറഞ്ഞു: "നിങ്ങൾ എഴുതിയ ചിത്രം എന്നെപ്പോലെ ഇരിയ്ക്കുന്നില്ല." ചിത്രകാരൻ പിന്നെയും ആ ചെറുപ്പക്കാരന്റെ ചിത്രം വരച്ചു. അപ്പോഴേയ്ക്കും ആ ചെറുപ്പക്കാരൻ ഒരു കാവി ധരിച്ച സന്ന്യാസിയായി മാറി. എന്നിട്ടു പറഞ്ഞു: "ഇതെന്റെ ചിത്രമല്ലല്ലൊ." ഇപ്രകാരം പത്തു പ്രാവശ്യം രൂപം മാറി. ചിത്രകാരൻ പരിഭ്രമിച്ചു തന്റെ ഗുരുവിനോടു എന്തെങ്കിലും ഉപായം പറഞ്ഞു തരണമെന്നു പ്രാർഥിച്ചു. അപ്പോൾ ഗുരു



പറഞ്ഞു: "അതു വിഷ്ണുഭഗവാൻ തന്നെയാണ്. അതു കൊണ്ടു നീ ഭഗവാന്റെ പടം വരയ്ക്കുന്നതിനു പകരം ഒരു കണ്ണാടി എടുത്തു നേരെപിടിച്ചു കൊടുത്താൽ അദ്ദേഹത്തിന്റെ എല്ലാ രൂപവും അതിൽ വന്നുകൊള്ളും. ചിത്രകാരൻ അതിൻപ്രകാരം ചെയ്തപ്പോൾ ഭഗവാൻ പ്രസന്നനായിട്ടു ഭക്തനു ദർശനം നൽകി. ഇപ്രകാരം ആരുടെ അന്തകരണം ശുദ്ധമാണൊ, അവർക്കു എല്ലാ സഗുണസ്വരൂപത്തിലും പരമാത്മാവിനെ കാണാൻ കഴിയും. ചുരുക്കത്തിൽ, വിരോധം തോന്നാതിരുന്നാൽ, ഏതൊന്നു കാണുന്നുവോ അതെല്ലാം പരമാത്മാവിന്റെ സ്വരൂപംതന്നെയാണ്. വിരോധം തോന്നുന്നെങ്കിൽ സഗുണശ്രുതിയെക്കാൾ നിർഗുണശ്രുതി കൂടുതൽ ബലവാനാണെന്നറിയണം. നിർഗുണസ്വരൂപത്തിന്റെ അനുഭവം അതദ്വ്യാവൃത്തിലക്ഷണകൊണ്ടുണ്ടാകും. തത് എന്നാൽ ബ്രഹ്മം. അതത് എന്നാൽ മായ. അതിന്റെ വ്യാവൃത്തി എന്നു വെച്ചാൽ അത്യന്താഭാവം. അതായത് ആരോപിതത്തെ അപവാദം ചെയ്യുകയാണ് നിർഗുണബ്രഹ്മസാക്ഷാത്കാരത്തിനുള്ള മാർഗം. അഖില ജഗത്തും കാണുന്നവന്റെ കല്പനയല്ലാതെ ഒന്നുമല്ല. സ്വപ്നത്തിലെങ്ങനെയോ അതുപോലെ തന്നെ ജാഗ്രത്തിലും. എങ്കിലും ബ്രഹ്മത്തിനുപോലും കർമത്തിന്റെ പ്രതിബന്ധം കാരണം ജഗത്തിനെ മിഥ്യയായിട്ടു കാണാൻ സാധിയ്ക്കുന്നില്ല. ജാഗ്രത്തിലെ ജീവനും തന്റെ ജാഗ്രത്തിലെ കർമം കൊണ്ട് ജാഗ്രത്തിനെ മിഥ്യയായി കാണാൻ സാധിയ്ക്കുന്നില്ല. സ്വപ്നത്തിലെ ജീവനും തന്റെ സ്വപ്നത്തിലെ കർമം കാരണം സ്വപ്നത്തെ മിഥ്യയായി കാണാൻ സാധിയ്ക്കുന്നില്ല. അതിനാൽ അനേകം ശ്രുതിവാക്യങ്ങൾ നിഷേധരീതിയിൽ ഭഗവാന്റെ മാഹാത്മ്യത്തെ കാണിയ്ക്കുന്നു. പക്ഷെ അത്തരം ഭാഷ മനസ്സിലാക്കാൻ ശീലം വേണം. സാധാരണ മനുഷ്യർക്കു വിധിമുഖഭാഷയേ മനസ്സിലാകൂ. ജ്ഞാനികൾ നിഷേധഭാഷ മനസ്സിലാക്കാൻ ശീലിയ്ക്കുന്നു.

ഇവിടെ ഒരു ചോദ്യം ഇങ്ങനെയുണ്ടാകാം: ഭഗവാൻ നമ്മുടെ ലോകത്തു നടക്കുന്നതെല്ലാം അറിയുന്നുണ്ടാകുമോ, ഇല്ലയൊ? ഭഗവാനു മനുഷ്യരുടെ ജഗത്തിനെ പററി അറിയണമെങ്കിൽ മനുഷ്യരെപ്പോലെ ദ്വൈതജ്ഞാനവും ഉണ്ടായിരിയ്ക്കണം. പക്ഷെ അങ്ങനെയുള്ള ജ്ഞാനം ഭഗവാനിലില്ല. ഭഗവാൻ അറിയുന്നില്ലെങ്കിൽ ഭഗവാനെ സർവജ്ഞനെന്നെങ്ങനെ പറയാം? ഇതേപ്പററി ശ്രീധരസ്വാമികൾ പറയുന്നത്, മുയലിന്റെ കൊമ്പുകളെ എണ്ണാൻ അറിയാത്തതുകൊണ്ട് സർവജ്ഞതയ്ക്കു കുറവുണ്ടാകുന്നില്ല. മുയലിന്റെ കൊമ്പുകളെ പറിച്ചെടുക്കാൻ കഴിയാത്തതുകൊണ്ടു സർവശക്തിമാൻ ആകാതേയും പോകുന്നില്ല. അതിനാൽ ശ്രുതിയുടെ താല്പര്യവൃത്തികൊണ്ടു നിർഗുണബ്രഹ്മത്തെ സാക്ഷാത്ക്കരിയ്ക്കാൻ സാധിയ്ക്കും. ബ്രഹ്മം സാക്ഷാൽ ഇങ്ങനെയാണ്, എന്ന് വിധിമുഖേന ശ്രുതികൾ കാണിയ്ക്കുന്നില്ല. എന്തെന്നാൽ അതിൽ പരിമിതി വന്നുപോകുന്നു. പദാർഥമേ ഇല്ലാത്ത സ്ഥിതിയ്ക്കു അതിൽ താല്പര്യവും എങ്ങനെയുണ്ടാകാനാണ്? ഇങ്ങനെ ആർക്കെ ങ്കിലും തോന്നുന്നെങ്കിൽ ആ നിയമം വിധിമുഖവാക്യത്തിലാണെങ്കിലേ സാധ്യമാകൂ. നിഷേധമുഖത്തിൽ അങ്ങനെ നിയമമില്ല. ശ്രുതി പറയുന്നത്, ബ്രഹ്മം അറിയുന്നതിൽ നിന്നും അറിയാത്തതിൽ നിന്നും ധർമത്തിൽനിന്നും അധർമത്തിൽ നിന്നും അന്യമാണ്, സ്ഥൂലമല്ല, അണുവുമല്ല, ഇപ്രകാരം ലക്ഷണകൊണ്ടു **'തത്ത്വമസി'** ആദി ശ്രുതികൾ ബ്രഹ്മത്തിൽ പര്യവസാനിയ്ക്കുന്നു. കല്പിതമായ പ്രപഞ്ചത്തിന്റെ നിഷേധത്തിന്റെ അവധിരൂപത്തിൽ ബ്രഹ്മത്തിൽ താല്പര്യവൃത്തികൊണ്ടു ശ്രുതികൾ പര്യവസാനിയ്ക്കുന്നു. അതിനാൽ ബ്രഹ്മം ജയിയ്ക്കുന്നു. അതുകൊണ്ടാണ് ആദ്യത്തെ ശ്ലോകത്തിൽ **"ജയ ജയ ജഹി അജാം"** എന്നു തുടങ്ങിയിരിയ്ക്കുന്നത്. ചുരുക്കത്തിൽ പദാർഥശോധനദ്വാരാ വാക്യങ്ങളുടെ ബോധമുണ്ടാകുന്നു. മിഥ്യാഭൂതമായ പ്രപഞ്ചത്തിൽ അന്തർഗതമായ അനന്തവസ്തുക്കളെ നിരാകരിയ്ക്കുമ്പോൾ തത്പദമായ ലക്ഷ്യാർഥത്തെ പ്രാപിയ്ക്കുന്നു. ആരോപിതത്തെ അപവാദം ചെയ്യാതെ യഥാർഥജ്ഞാനം ഉണ്ടാകുകയില്ല എന്നാണ് അവസാനത്തെ ശ്രുതി പറയുന്നത്. ജ്ഞാനം ഉണ്ടായില്ലെങ്കിൽ വർണിയ്ക്കാനും സാധിയ്ക്കുകയില്ല. അവസാനം വളരെ ശബ്ദങ്ങളൊ ശാസ്ത്രങ്ങളുടെ അഭ്യാസമൊ ആവശ്യമില്ലെന്നു പറയേണ്ടിയിരിയ്ക്കുന്നു. പണ്ഡിതത്വത്തേക്കാൾ **"ബാല്യേന തിഷ്ഠാസേത്"** ബാലകത്വമാണു ഉത്തമസ്ഥിതി, അതിലും ഉത്തമം മൗനവുമാണ്.

സഗുണസ്വരൂപത്തിന്റെ ദൃഷ്ടികൊണ്ട് നോക്കിയാൽ ഒരു ചെറിയ വിത്തിൽനിന്നും വടവൃക്ഷം ഉണ്ടാകുന്നു. ആ വടവൃക്ഷത്തിൽനിന്നും അസംഖ്യം വിത്തുകൾ ഉണ്ടാകുന്നു. ആ ഓരോ വിത്തിൽനിന്നും അസംഖ്യം ആലുകളും ഉണ്ടാകുന്നു. ഇപ്രകാരം സന്താനപരമ്പരയിൽ അനന്തത്വം കാണാം. അതിനാൽ സാക്ഷാലുള്ള വിധിമുഖത്തെക്കാൾ നിഷേധമുഖമായ ശ്രുതികളാണു കൂടുതൽ ഇഷ്ടപ്പെടുന്നത്. ഭഗവാൻ എങ്ങനെയുള്ളതെന്നു പറയുന്നതിനെക്കാൾ എങ്ങനെയുള്ളതല്ലെന്നു പറയുകയാണ് കൂടുതൽ എളുപ്പം. അതായതു ഭഗവാൻ അസത്തല്ല, ജഡമല്ല, പരിച്ഛിന്നവുമല്ല. ഇവിടെ അസത്തും ജഡവും പരിച്ഛിന്നത്വവും എല്ലാവർക്കും അനുഭവമുള്ളതാണ്. അതിനാൽ ഇങ്ങനെയുള്ളത് ഏതിൽ കാണുന്നില്ലയൊ അത് ബ്രഹ്മമാണ്. ഇങ്ങനെ അതത്-നിരസനംകൊണ്ടു ബ്രഹ്മത്തെ നിരൂപണം ചെയ്യാൻ കഴിയും. പല വിധിമുഖവാക്യങ്ങളുമുണ്ട്. അവ ബ്രഹ്മത്തെ വിധിമുഖേന മനസ്സിലാക്കിത്തരുന്നതുപോലെ തോന്നുമെങ്കിലും, അവയും നിഷേധദ്വാരാ ബ്രഹ്മത്തിൽ പര്യവസാനിയ്ക്കുകയാണ് ചെയ്യുന്നത്. അതിനാൽ ബ്രഹ്മദശയിൽ ജീവനും ജഗത്തും ബാധ്യമാകുന്നു. **"സത്യം ജ്ഞാനം അനന്തം ബ്രഹ്മ"**എന്നുള്ള വിധിവാക്യം വരുന്നിടത്തും, അനൃതം, അജ്ഞാനം, പരിച്ഛിന്നത്വം ഇവയുടെ വ്യാവൃത്തിദ്വാരാ



ബ്രഹ്മത്തിൽ ശ്രുതികൾ പര്യവസാനിയ്ക്കുകയാണു ചെയ്യുന്നത്. **"നേതി നേതി അസ്ഥൂലം"** ഇത്യാദിവാക്യങ്ങൾ കാണുന്നിടത്തു നിഷേധം സ്പഷ്ടംതന്നെയാണ്. ഉപാധി കൂടാതുള്ള ആത്മാവ് സ്വയംപ്രകാശമാണ്. അതിനാൽ ഉപാധിയെ അപവാദം ചെയ്യുന്നതുകൊണ്ടുമാത്രം ബ്രഹ്മസാക്ഷാൽകാരമുണ്ടാകുന്നു. **'ശാഖാചന്ദ്ര'** ന്യായത്താൽ ഉപാധി ദ്വാരാ ബ്രഹ്മത്തെ അറിയാൻ കഴിയുന്നതുകൊണ്ടു സവിശേഷം അഥവാ സഗുണവാക്യങ്ങൾ കാണുന്നിടത്ത് അത് ഉപാസനയ്ക്കുപയോഗിയാണെന്നു മനസ്സിലാക്കണം. നിഷേധവാക്യങ്ങൾ ജ്ഞാനത്തിലും ഉപയോഗിയാണ്. എല്ലാ വാക്യങ്ങളേയും സഗുണത്തിൽക്കൂടെ മനസ്സിലാക്കാൻ പോകുമ്പോഴാണ്, അവർക്കു നിഷേധവാക്യങ്ങളുടെ അർഥം മനസ്സിലാക്കാൻ വിഷമം തോന്നുന്നത്. അതിനാൽ അശേഷ വിശേഷണങ്ങളേയും നിരാകരിച്ചു പ്രത്യഗഭിന്നമാണ് ബ്രഹ്മം എന്നു ശ്രുതികൾ കാണിയ്ക്കുന്നു. ജീവബ്രഹ്മത്തിന്റെ ഏകതയാണ് വേദാന്തത്തിന്റെയും ഭാഗവതത്തിന്റേയും മുഖ്യവിഷയം.

ശ്രീഭഗവാൻ നാരായണൻ നാരദനോടു പറയുന്നു: "ഹേ നാരദാ! ഇപ്രകാരം വേദസ്തുതിരൂപമായ ആത്മതത്ത്വത്തിന്റെ ഉപദേശം കേട്ടു ബ്രഹ്മാവിന്റെ പുത്രന്മാരായി സനകാദി സിദ്ധഗണങ്ങൾ ആത്മസ്വരൂപ ത്തെ അറിഞ്ഞ് സനന്ദനെ പൂജിച്ചു. സൃഷ്ടിയുടെ ആരംഭത്തിൽ ഉണ്ടായവരും, ആകാശസഞ്ചാരികളുമായ ഈ മഹാത്മാക്കൾ ഇപ്രകാരം സകല വേദപുരാണോപനിഷത്തുകളിൽനിന്നും അതിന്റെയെല്ലാം സാരം എടുത്തിരുന്നു. ഹേ ബ്രഹ്മപുത്രാ! നീയും വാസനകളെ ഭസ്മമാക്കുന്ന ഈ ആത്മതത്ത്വോപദേശത്തെ ശ്രദ്ധാപൂർവം ഹൃദയത്തിൽ ധരിച്ചു പൃഥ്വിയിൽ സ്വേച്ഛയാ വിഹരിയ്ക്കുക." (10.87.44.)

ശ്രീ ശുകദേവൻ: ഹേ രാജാവേ! ഋഷിവരനായ നാരായണൻ ഇപ്രകാരം നാരദനുപദേശിച്ചപ്പോൾ നാരദൻ നാരായണനെ നമസ്കരിച്ചിട്ട് എന്റെ പിതാവായ വ്യാസന്റെ അടുത്തേയ്ക്കു പോയി. വ്യാസൻ നാരദനിൽ നിന്നും ഈ ബ്രഹ്മോപദേശത്തെ കേട്ടു. നീ എന്നോടു ചോദിച്ച ചോദ്യത്തിന്റെ ഉത്തരമാണ് ഞാൻ ഈ വേദസ്തുതികൊണ്ടു കാണിച്ചുതന്നത്.

ഇനി ഈ അധ്യായത്തിൽ ഒടുവിലത്തെ ശ്ലോകത്തിന്റെ (10.87.50.) സാരം ഇപ്രകാരമാണ്. വിശ്വത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം ഇവയ്ക്ക് ഹേതുഭൂതനും പ്രകൃതിയ്ക്കും പുരുഷനും ഈശ്വരനും, ഈ ബ്രഹ്മാണ്ഡത്തെ രചിച്ച് അതിൽ പ്രവേശിച്ച്, ഭിന്ന ഭിന്ന ശരീരങ്ങളെ രചിച്ച് പാലിച്ച ശേഷം ഗാഢനിദ്രയിൽ കിടക്കുന്ന പുരുഷൻ ശരീരാനുസന്ധാനം വിടുന്നതുപോലെ, ജീവനെ മായയിൽ നിന്നും മുക്തനാക്കുന്നവനും, തന്റെ അഖണ്ഡരൂപത്തിൽ ജഗത്തിന്റെ മൂലകാരണമായ മായയെ ഉപേക്ഷിയ്ക്കുന്നവനും അഭയരൂപനുമായ ശ്രീഹരിയെ നിരന്തരം ചിന്തനം ചെയ്യേണ്ടതാണ്.

ചുരുക്കത്തിൽ ജീവനു വിചാരം ചെയ്യാൻവേണ്ടി ഭഗവാൻ ബുദ്ധിയുണ്ടാക്കി. ബുദ്ധി ജ്ഞാനേന്ദ്രിയങ്ങളിൽ നിന്നും ഉണ്ടാകുന്നതിനാൽ ഇന്ദ്രിയങ്ങളുടെ ആവശ്യം ഉണ്ട്. ഇന്ദ്രിയങ്ങളോടൊപ്പം മനസ്സും കൂടെയുണ്ടെങ്കിലേ കാര്യം ചെയ്യാൻ സാധിയ്ക്കൂ. അതുകൊണ്ട് മനസ്സിനേയും രചിച്ചു. മനസ്സ് പരമ്പരയാ പ്രാണനു പുഷ്ടിയുണ്ടാക്കുന്നതിനാൽ പ്രാണങ്ങളെ രചിച്ചു.

അന്തഃകരണഉപാധിയുക്തനായ ജീവനും, മായോപാധിയുക്തനായ ഈശ്വരനും എന്നിങ്ങനെ വിശേഷഗുണങ്ങളുള്ളവയ്ക്ക് അഭേദം സാധ്യമല്ല. എങ്കിലും **"തത്ത്വമസി"** വാക്യം പറയുന്നത് 'അതു നീയാകുന്നു' എന്നാണ്. അതുകൊണ്ട് ഉപാധിയുടെ അംശത്തെ നിരാകരിയ്ക്കണം. അതിനെ നിരാകരിച്ച ശേഷം ശുദ്ധചൈതന്യത്തെ ലക്ഷണകൊണ്ടു അറിയാൻ കഴിയുന്നു. പദാർഥശോധന ചെയ്ത ശേഷം വ്യാക്യാർഥബോധം എളുപ്പമുണ്ടാകുന്നു. അനാത്മപ്രത്യയത്തെ തിരസ്കരിച്ച് ആത്മൈകാകാരപ്രത്യയത്തിന്റെ പ്രവാഹത്തെ വെച്ചു കൊണ്ടിരിയ്ക്കുകയാണ് ആത്മ സാക്ഷാത്കാരമെന്നു പറയുന്നത്. അതുതന്നെയാണ് വേദസ്തുതിയുടെ സാരവും. ദ്വൈതത്തിന്റെ അഗ്രഹണം പ്രാജ്ഞനിലും തുരീയത്തിലും സമമാണ്. എങ്കിലും പ്രാജ്ഞനിൽ അന്യഥാഗ്രഹണത്തിനുള്ള ബീജം കിടപ്പുണ്ട്. ആ ബീജം തുരീയത്തിലില്ല. ഒടുവിലത്തെ ശ്ലോകത്തിൽ ശ്രീഹരിയെ ധ്യാനിയ്ക്കണമെന്നു പറഞ്ഞു. അവിടെ വൃത്തിവ്യാപ്തിയാണുദ്ദേശിയ്ക്കുന്നതെന്നു മനസ്സിലാക്കണം. **"പശ്യേത്"** എന്നു പറഞ്ഞില്ല. അതിനു കാരണം ബ്രഹ്മം തന്റെ സ്വന്തം സ്വരൂപമാണെന്നതാണ്. അത് അന്യവസ്തുവിനെപ്പോലെ ജ്ഞേയമല്ല. എങ്കിലും അപരോക്ഷാനുഭവം സാധ്യമാകുന്നു.

# പ്രകരണം ഇരുപത്തഞ്ച്

## സഗുണവും നിർഗുണവും

ഭഗവാന്റെ സഗുണസ്വരൂപം ഉപാസനയ്ക്കും സംസാരത്തിലുള്ള കാര്യസിദ്ധിയ്ക്കും സഹായകമാണ്. നിർഗുണസ്വരൂപം ജ്ഞാനത്തിനു വിഷയമാണ്. അതുകൊണ്ടു മോക്ഷം ലഭിയ്ക്കും. ഇതേപ്പററി വിവരിച്ച് എൺപത്തെട്ടാം അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്.

പരീക്ഷിത്ത്: ഈ ലോകത്തുള്ള ദേവാസുരമനുഷ്യരെല്ലാം വിഷയഭോഗരഹിതനായ ശിവനെ ഭജിച്ച് വളരെ വലിയ ധനവാന്മാരാകുകയും സമസ്തഭോഗസമ്പന്നരാകുകയും ചെയ്യുന്നു. എന്നാൽ സാക്ഷാൽ ലക്ഷ്മീപതിയായ ശ്രീഹരിയെ ഭജിയ്ക്കുന്നവർക്ക് ഇതുപോലുള്ള ധനമോ

ഭോഗങ്ങളോ ലഭിയ്ക്കാറില്ല. അതിന്റെ കാരണമെന്താണ്? ഇപ്രകാരം വിരുദ്ധസ്വഭാവികളായ ദേവന്മാരെ ഭജിച്ച് വിരുദ്ധഗതി എന്തുകൊണ്ടാണ് പ്രാപിയ്ക്കുന്നത്. എന്റെ ഈ സംശയത്തെ അവിടുന്നു നീക്കിയാലും.

ശ്രീശുകൻ: നിരന്തരം തന്റെ മായാശക്തിയാൽ സമ്പന്നനായ ഭഗവാൻ സദാശിവൻ ഗുണയുക്തനും ത്രിവിധമായ അഹങ്കാരത്തിന്റെ അധിഷ്ഠാതാവുമാണ്. അഹങ്കാരത്തിൽ രാജസം, വൈകാരികം, താമസം എന്നു മൂന്നു ഭേദങ്ങളുണ്ട്. ഈ മൂന്നുവിധ അഹങ്കാരത്തിൽ നിന്നും പത്ത് ഇന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, മനസ്സ് ഇങ്ങനെ പതിനാറു വികാരങ്ങളുണ്ടായി. ഈ സകലതിന്റെയും അധിഷ്ഠാതാക്കളായ ദേവതകളിൽ ഏതെങ്കിലും ഒന്നിനെ ഉപാസന ചെയ്താൽ സമ്പൂർണ ഐശ്വര്യത്തെ പ്രാപിയ്ക്കാം. ശ്രീഹരി പ്രകൃതിയ്ക്കും ഉപരിയായുള്ള സാക്ഷാൽ പുരാണപുരുഷനും നിർഗുണനുമാണ്. സർവജ്ഞനും സർവ അന്തഃകരണങ്ങളുടേയും സാക്ഷിയുമാണ്. അദ്ദേഹത്തെ ഭജിയ്ക്കുന്നതുകൊണ്ടു മനുഷ്യർ നിർഗുണരായിത്തീരുന്നു.

ഈ ഉത്തരത്തിൽനിന്ന് ശിവനെ കാര്യബ്രഹ്മമായും വിഷ്ണുവിനെ ശുദ്ധബ്രഹ്മമായും കാണിച്ചിരിയ്ക്കുകയാണെന്നു മനസ്സിലാക്കാം. കാര്യബ്രഹ്മം ഉപാസ്യവും ശുദ്ധബ്രഹ്മം ജ്ഞേയവുമാണ്.

ശുകദേവൻ പറയുന്നു: ഹേ രാജാവേ! അങ്ങയുടെ പിതാമഹനായ യുധിഷ്ഠിരമഹാരാജാവ്, അശ്വമേധയജ്ഞത്തിനുശേഷം ഭഗവാൻ ധർമോപദേശം ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ, അങ്ങ് ചോദിച്ച ഈ ചോദ്യം ഭഗവാനോടു ചോദിക്കുകയുണ്ടായി. അന്നു ഭഗവാൻ ശ്രീകൃഷ്ണൻ യുധിഷ്ഠിരനോടിപ്രകാരം പറഞ്ഞു:

**യസ്യാഹമനുഗൃഹ്ണാമി**
**ഹരിഷ്യേതദ്ധനംശനൈഃ**
**തതോ%ധനം ത്യജന്ത്യസ്യ സ്വജനാ ദുഃഖദുഃഖിതം.**
**സയദാവിതഥോദ്യോഗോനിർവിണ്ണഃസ്യാദ്ധനേഹയാ**
**മത്പരൈഃ കൃതമൈത്രസ്യ കരിഷ്യേ മദനുഗ്രഹം**
(10.88.8,9.)

ഞാൻ ആരിൽ കൃപ ചെയ്യുന്നുവോ അവരുടെ ധനം സാവധാനത്തിൽ ഹരിയ്ക്കുന്നു. അപ്പോൾ അവരുടെ ബന്ധുക്കൾ അവരെ നിർധനനും ദുഃഖിയുമായി കണ്ട് ഉപേക്ഷിച്ചുപോകും. പിന്നെയും ധനസമ്പാദനത്തിനു അടിയ്ക്കടി ഉദ്യമിയ്ക്കുമ്പോഴെല്ലാം ഞാൻ അതെല്ലാം വിഫലമാക്കുന്നതുകൊണ്ട് അവസാനം വിരക്തിവന്ന് എന്റെ ഭക്തന്മാരെ ആശ്രയിയ്ക്കുന്നു. ആ സമയം ഞാൻ അവരിൽ കൃപചെയ്യുന്നു. അപ്പോൾ അവർക്കു പരമസൂക്ഷ്മവും, ചിന്മാത്രവും സത്യസ്വരൂപവും ആനന്ദസ്വരൂപവുമായ ബ്രഹ്മത്തിന്റെ പ്രാപ്തിയുണ്ടാകുന്നു. ഇപ്രകാരം എന്റെ ആരാധന അത്യന്തം കഠിനമാകയാൽ മനുഷ്യർ എന്നെ വിട്ട് അന്യദേവന്മാരെ





ഉപാസനചെയ്യാൻ തുടങ്ങുന്നു.

വേഗം പ്രസന്നരാകുന്ന ദേവന്മാരെ ഉപാസന ചെയ്ത് രാജ്യം, ധനം, ആദി വൈഭവങ്ങളെ പ്രാപിച്ച് ഉന്മത്തരായിട്ട് അഹങ്കാരത്താൽ വരദാതാവിനെപ്പോലും അപമാനിയ്ക്കാൻ തുടങ്ങുന്നു.

ശുകദേവൻ: ഹേ രാജാവേ! ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവർ മൂന്നുപേരും വരവും ശാപവും നൽകാൻ സമർഥരാണ്. പക്ഷെ ഇവരിൽ ബ്രഹ്മാവും മഹാദേവനും ശീഘ്രം പ്രസന്നരാകുന്നവരും, ശാപം നൽകുന്നവരുമാണ്. എന്നാൽ വിഷ്ണുഭഗവാൻ അങ്ങനെയല്ല.

ഇതേപ്പറ്റി ഞാൻ ഒരു പ്രാചീന ഇതിഹാസം പറയാം. ഒരു ദിവസം ശകുനിയുടെ ദുഷ്ടപുത്രനായ വൃകാസുരൻ നാരദനെ വഴിയ്ക്കുകണ്ട് വേഗം പ്രസന്നനാകുന്ന ദേവൻ ആരാണെന്നാരാഞ്ഞു. മഹാദേവൻ അല്പഗുണങ്ങൾ കൊണ്ടു വേഗം പ്രസന്നനാകുമെന്നും അതുപോലെ അല്പദോഷം കണ്ടാൽ കോപിഷ്ഠനുമാകുമെന്നും, രാവണൻ, ബാണാസുരൻ മുതലായവർ സ്തുതികൊണ്ടുമാത്രം പ്രസന്നനാക്കി സകല ഐശ്വര്യങ്ങളും നേടിയെങ്കിലും അവർ ശങ്കരന് അവസാനം കഷ്ടവും നൽകിയെന്നും നാരദൻ വൃകാസുരനോടു പറഞ്ഞു.

നാരദന്റെ ഇങ്ങനെയുള്ള വാക്കുകൾ കേട്ടു വൃകാസുരൻ കേദാരക്ഷേത്രത്തിൽ ചെന്നു തന്റെ മാംസം അറുത്തു ഹോമിച്ച് അഗ്നിമുഖനായ മഹാദേവനെ ആരാധിയ്ക്കാൻ തുടങ്ങി. ആറു ദിവസം ഉപവാസം ചെയ്തിട്ടും മഹാദേവൻ പ്രത്യക്ഷമാകായ്കയാൽ ഏഴാം ദിവസം തന്റെ ശിരസ്സു വെട്ടി ഹോമിയ്ക്കാൻ അയാൾ തീർച്ചയാക്കി. അപ്പോഴേയ്ക്കും പരമ കൃപാലുവായ ഭഗവാൻ അഗ്നികുണ്ഡത്തിൽ നിന്നും അഗ്നിദേവനെപ്പോലെ പ്രത്യക്ഷമായിട്ട്, വൃകാസുരന്റെ ഉദ്യമത്തിൽനിന്നും അയാളെ തടഞ്ഞുകൊണ്ട് ഇഷ്ടവരം ചോദിച്ചുകൊള്ളാൻ ആജ്ഞാപിച്ചു.

പാപിയായ വൃകാസുരൻ സമ്പൂർണപ്രാണികൾക്കും ഭയം ജനിയ്ക്കത്തക്ക വരമാണ് ആവശ്യപ്പെട്ടത്. ആരുടെ തലയിൽ അയാൾ കൈവയ്ക്കുമോഅവർ മരിച്ചുപോകണമെന്ന വരമാണ് അയാൾ വാങ്ങിയത്.

ഭഗവാൻ ശങ്കരന് ഇതത്ര ഇഷ്ടമായിരുന്നില്ലെങ്കിലും **"തഥാസ്തു"** എന്നു പറഞ്ഞു. ഉടനെതന്നെ ദുഷ്ടനായ അസുരൻ പാർവതിയെ അപഹരിയ്ക്കാനും വരമൊന്നു പരീക്ഷിയ്ക്കാനുംവേണ്ടി ഭഗവാൻ ശങ്കരന്റെ തലയിൽത്തന്നെ അവന്റെ കൈ വെയ്ക്കാനായിട്ടു ഭഗവാന്റെ അടുത്തേയ്ക്കു ചെന്നു. ആ സമയം താൻ നൽകിയ വരത്താൽ ഭീതനായിട്ടു സ്വർഗ്ഗം, ഭൂമി മുതലായ സകല ദിക്കുകളിലേയ്ക്കും ഓടാൻ തുടങ്ങി. അസുരൻ പിന്തുടർന്നു.

ഇവിടെ വൃകാസുരൻ അഹങ്കാരത്തിന്റെ സ്വരൂപമാ



കുന്നു. അത് ആത്മാവിൽ കൈവച്ചാൽ ആവരണമുണ്ടാകും. അതിനെ കൊല്ലുക വളരെ പ്രയാസവുമാണ്. അതിനാൽ ദേവന്മാർപോലും പരിഭ്രമിച്ചുപോകുന്നു. ഭഗവാൻ ശങ്കരൻ അന്ധകാരത്തിനും ഉപരിയായുള്ളതും സദാ പ്രകാശമയവുമായ വൈകുണ്ഠത്തിൽ എത്തി.

**യത്ര നാരായണഃ സാക്ഷാന്ന്യാസിനാം പരമാഗതിഃ**
**ശാന്താനാംന്യസ്തദണ്ഡാനാംയതോനാവർതതേഗതഃ.**
(10.88.26.)

അവിടെ ശാന്തനും, സകലർക്കും അഭയം നൽകുന്നവനും, സന്ന്യാസിമാരുടെ പരമഗതിയുമായ ശ്രീനാരായണൻ വിരാജിയ്ക്കുന്നു. ആ സ്ഥാനത്തെത്തിയ ജീവനു പിന്നെ സംസാരത്തിലേയ്ക്കു വരേണ്ടതായിട്ടില്ല.

ഇങ്ങനെയുള്ള സ്ഥാനത്തു ശങ്കരഭഗവാൻ എത്തിയപ്പോൾ ഭയഹാരിയായ സാക്ഷാൽ വിഷ്ണു ശിവന്റെ സങ്കടം കണ്ടിട്ട്, തന്റെ യോഗമായകൊണ്ടു ഒരു ബ്രഹ്മചാരിയുടെ രൂപം ധരിച്ച് അവർക്കെതിരെ ചെന്നു. ശിവന്റെ പിറകെ വന്ന വൃകാസുരൻ അവിടെയെത്തി ബ്രഹ്മചാരിയെ കണ്ട് വിനീതമായി തൊഴുതു.

ഈ ശ്ലോകത്തിൽ സന്ന്യാസിമാർക്കു പരമഗതിയെന്നു പറഞ്ഞതിൽ നിന്നും ബ്രഹ്മസ്വരൂപവും ബ്രഹ്മചാരികൾക്കു പ്രാപിയ്ക്കാൻ യോഗ്യവുമായ സ്വരൂപമെന്നു മനസ്സിലാക്കണം. അതു ശുദ്ധബ്രഹ്മത്തിന്റെ സ്വരൂപമാണ്. ഭഗവാൻ ശകുനിപുത്രനോടിങ്ങനെ ചോദിച്ചു: "അല്ലയോ ശാകുനേയാ! നീ വളരെ ക്ഷീണിച്ചതുപോലെ തോന്നുന്നു. വളരെ ദൂരെനിന്നും വരുകയാണെന്നു തോന്നുന്നു. അതുകൊണ്ടു വരൂ, കുറച്ചു വിശ്രമിയ്ക്കൂ. മനുഷ്യർക്കു ശരീരമാണ് സകലകാമനകളും പൂർത്തിയാക്കാനുള്ള സാധനം. നിങ്ങൾക്കെന്തെങ്കിലും പറയാനുണ്ടെങ്കിൽ എന്നോടു പറയാം. എന്തെന്നാൽ മിത്രങ്ങളോടു തന്റെ കാര്യം പറയുന്നതിൽനിന്നും സഹായം ഉണ്ടാകാനിടയുണ്ട്." ഇതിന്നുത്തരമായിട്ടു വൃകാസുരൻ തന്റെ വരപ്രാപ്തിയെപ്പററിയും അതിനെ പരീക്ഷിയ്ക്കാനുള്ള തന്റെ ഉദ്യമത്തെപ്പററിയുമെല്ലാം ബ്രഹ്മചാരിയോടു പറഞ്ഞുകേൾപ്പിച്ചു.

ഭഗവാൻ: ഇക്കാര്യമാണെങ്കിൽ ഭഗവാൻ ശങ്കരന്റെ വാക്കിൽ എനിയ്ക്കു വിശ്വാസമില്ല. അദ്ദേഹം ദക്ഷന്റെ ശാപത്താൽ പിശാചിനെപ്പോലെയായിട്ട്, ഭൂതപ്രേതങ്ങളുടെ അധീശ്വരനായിത്തീർന്നിരിയ്ക്കുകയാണ്. നിങ്ങൾക്കു ജഗദ്ഗുരുവായ ശങ്കരഭഗവാന്റെ വാക്കിൽ വിശ്വസമുണ്ടെങ്കിൽ ഇപ്പോൾതന്നെ നിങ്ങളുടെ കൈ നിങ്ങളുടെ തലയിൽ വച്ച് ഒന്നു പരീക്ഷിച്ചു നോക്കാമല്ലോ. ഏതുവിധമെങ്കിലും മഹാദേവന്റെ വാക്ക് അസത്യമാണെന്നു കണ്ടാൽ അസത്യവക്താവായ ശങ്കരനെ കൊന്നുകളയണം. പിന്നെ ഇതുപോലെ ആരോടും അസത്യം പറയാൻ ഇടയാകരുത്.

ഭഗവാന്റെ ഈ വിധമുള്ള കോമളവും വിചിത്രവു മായ വാക്കുകേട്ടു ബുദ്ധി ഭ്രമിയ്ക്കുകയാൽ കുബുദ്ധിയായ വൃകാസുരൻ തന്റെ കൈ ശിരസ്സിൽ വച്ചു. ഉടനെതന്നെ തല പൊട്ടി മരിച്ചു വീഴുകയും ചെയ്തു. ആകാശത്തിൽ ജയജയാരവം മുഴങ്ങി. അഹങ്കാരം മരിയ്ക്കുമ്പോൾ അവിദ്യയും മരിയ്ക്കുന്നു. പാപിയായ വൃകാസുരൻ മരിയ്ക്കുകയാൽ ദേവന്മാരും ഗന്ധർവന്മാരും പുഷ്പവൃഷ്ടി ചെയ്തു. മഹാദേവൻ സങ്കടത്തിൽനിന്നും മുക്തനുമായി.

ഇവിടെ, കാര്യബ്രഹ്മത്തിൽ ശക്തി കുറവും പൂർണ ശുദ്ധബ്രഹ്മത്തിൽ ശക്തി കൂടുതലും ഉണ്ടെന്നാണ് കാണിയ്ക്കുന്നത്. ശക്തി കുറവായവരെ അഹങ്കാരവും അവിദ്യയും ഉപദ്രവിയ്ക്കും. അവിദ്യയാൽ ഭിന്നഭിന്ന ധർമങ്ങൾ കാണുമ്പോൾ ആത്മാവുണ്ടായിട്ടും ഇല്ലാത്തതുപോലെ തോന്നുന്നു. സ്വപ്രകാശവും ചൈതന്യരൂപവുമായിട്ടും അല്പപ്രകാശമുള്ളപോലെ കാണുന്നു. ആനന്ദഘനമായിരുന്നിട്ടും, അല്പാനന്ദവാനെപ്പോലെ കാണുന്നു. നിർവികാരനായിരുന്നിട്ടും സവികാരനെപ്പോലെ തോന്നിയ്ക്കുന്നു. നിത്യനായിട്ടും അനിത്യമെന്നപോലെ കാണപ്പെടുന്നു. ബ്രഹ്മത്തിൽനിന്നും അഭിന്നമായിട്ടും ബ്രഹ്മത്തിൽനിന്നും ഭിന്നമെന്നപോലെ തോന്നിയ്ക്കുന്നു. മുക്തനായിരുന്നിട്ടും ബദ്ധനെപ്പോലെ കാണുന്നു. ഇതെല്ലാം വൃകാസുരന്റെ രൂപമാണ്. ആത്മാവ് അദ്വിതീയമായിട്ടും ദ്വിതീയമെന്നപോലെ കാണപ്പെടുന്നു. അതിനാൽ അല്പം ചിലർക്കു മാത്രമേ അതിനെ സാക്ഷാത്കരിയ്ക്കാൻ സാധിയ്ക്കുന്നുള്ളൂ. സാക്ഷാത്കാരമുണ്ടാകുമ്പോൾ അവിദ്യ സ്വയം നശിയ്ക്കുന്നു. അതു വൃകാസുരന്റെ മരണമാണ്.

സഗുണഭഗവാന്റെ ദർശനംകൊണ്ടു വൃത്തി ശുദ്ധമാകും. പക്ഷെ ജ്ഞാനംകൂടാതെ മോക്ഷം ലഭിയ്ക്കുകയില്ല. ദശരഥമഹാരാജാവിനു ശ്രീരാമന്റെ ദർശനം ദിവസേന ഉണ്ടായിരുന്നിട്ടും കൈകേയിയ്ക്കു നല്കിയിരുന്ന വചനം കാരണം ശ്രീരാമനെ വനത്തിലേയ്ക്കയയ്ക്കേണ്ടിവന്നു. ശ്രീകൃഷ്ണഭഗവാൻ അർജുനന്റെ മുമ്പിൽ രഥത്തിൽ ഇരുന്നിട്ടും അർജുനൻ പറഞ്ഞത് എന്റെ ചഞ്ചലമായ മനസ്സിനെ വശത്താക്കാൻ പ്രയാസമാണെന്നാണ്. ഗോപികൾക്കു ഭഗവാൻ രാസലീലയുടെ സമയം വളരെ ആനന്ദം നല്കിയിട്ടും ഭഗവാൻ മഥുരയ്ക്കു പോയപ്പോൾ അവർക്കു വിരഹമുണ്ടായി. ഈ ദൃഷ്ടാന്തങ്ങളെല്ലാം, സഗുണഭഗവാന്റെ ദർശനത്താൽ സാംസാരികലാഭം ഉണ്ടാകുമെങ്കിലും മോക്ഷം ജ്ഞാനംകൊണ്ടു മാത്രമേ ഉണ്ടാകൂ എന്നു കാണിയ്ക്കുന്നു.

വൃകാസുരൻ മരിച്ചശേഷം പുരുഷോത്തമൻ മഹാദേവനോടിപ്രകാരം പറഞ്ഞു: "ഹേ ദേവദേവാ, മഹാദേവാ! ഈ ദുഷ്ടൻ സ്വന്തം കയ്യാൽ മരിച്ചു. മഹാപുരുഷന്മാരോട പരാധം ചെയ്യുന്ന ഏതൊരുത്തന് സുഖമായി ഇരിയ്ക്കാൻ സാധിയ്ക്കും? സാക്ഷാൽ ജഗദ്ഗുരുവും വിശ്വേശ്വരനുമായ



അവിടുത്തോടപരാധം ചെയ്യുന്നവന്റെ കാര്യം പിന്നെ പറയാനുണ്ടോ?"

സഗുണവും നിർഗുണവും തമ്മിൽ വേറൊരു ഭേദമുള്ളത്, നിർഗുണത്തിൽ സമതയുണ്ടായിരിയ്ക്കും. സഗുണം അനുഗ്രഹിയ്ക്കും. ദുഷ്കർമികളെ നിഗ്രഹിയ്ക്കുകയും ചെയ്യും. ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരിൽ ആർക്കാണ് സമത കൂടുതൽ ഉള്ളതെന്നു ഋഷിമാരുടെ ഇടയ്ക്ക് ഒരിക്കൽ ഒരു ചർച്ചയുണ്ടായി. അതേപ്പററി നിശ്ചയിച്ചറിയാനായിട്ട് എല്ലാവരുംകൂടെ ഭൃഗുവിനെ നിയോഗിച്ചു. ആദ്യം ഭൃഗു ബ്രഹ്മാവിന്റെ സഭയിൽ ചെന്നു. ബ്രഹ്മാവിനെ പരീക്ഷിയ്ക്കാൻ വേണ്ടി അദ്ദേഹം ബ്രഹ്മാവിനെ നമസ്കരിയ്ക്കുകയോ സ്തുതിയ്ക്കുകയോ ചെയ്തില്ല. അതു കണ്ട് ബ്രഹ്മാവിന് കോപമുണ്ടായി. എങ്കിലും തന്റെ പുത്രനാണല്ലൊ എന്നു കരുതി വേഗംതന്നെ ശാന്തനുമായി.പിന്നെ ഭൃഗു കൈലാസത്തിൽ ചെന്നു. അവിടെ തന്റെ സഹോദരനായ ഭൃഗുവിനെ കണ്ട് ഭഗവാൻ ശങ്കരനു വളരെ ആനന്ദമുണ്ടായി. അദ്ദേഹം എഴുന്നേറ്റു ഭൃഗുവിനെ ആലിംഗനം ചെയ്യാൻ തയ്യാറായപ്പോൾ ഭൃഗു പറഞ്ഞു: "നീ കുമാർഗഗാമയാണ്, അതുകൊണ്ടെന്നെ തൊടണ്ട."ഇപ്രകാരം ഭൃഗു തന്നെ തിരസ്കരിയ്ക്കുകയാൽ ക്രോധാകുലനായ ഭഗവാൻ തന്റെ ത്രിശൂലവും കൊണ്ട് ഭൃഗുവിനെ കൊല്ലാൻ പുറപ്പെട്ടു. അതു കണ്ട് ശ്രീപാർവതി ഭഗവാന്റെ കാലിൽ വീണു പ്രാർഥിയ്ക്കുകയാൽ ഭഗവാൻ ശാന്തനായി. അവിടെനിന്നും ഭൃഗു വൈകുണ്ഠത്തിലേയ്ക്കു ചെന്നു. അവിടെ ഭഗവാൻ വിഷ്ണു ലക്ഷ്മീദേവിയുടെ മടിയിൽ തലയും വച്ച് ഉറങ്ങുകയായിരുന്നു. ചെന്നപാടെ ഭൃഗു ഭഗവാന്റെ നെഞ്ചത്തൊരു ചവിട്ടു കൊടുത്തു. അപ്പോൾ സാധുക്കൾക്ക് ഏകമാത്രഗതിയായ ഭഗവാൻ ശ്രീഹരി ലക്ഷ്മീസഹിതം വേഗം എഴുന്നേറ്റു മുനിയെ നമസ്കരിച്ചിട്ടിപ്രകാരം പറഞ്ഞു: "ഹേ ബ്രഹ്മൻ! അവിടുത്തേയ്ക്കു സ്വാഗതം. ഇവിടെ ആസനസ്ഥനായാലും. അവിടുത്തെ വരവിനെപ്പറ്റി ഞാൻ അറിഞ്ഞിരുന്നില്ല. എന്റെ ഈ തെറ്റിനെ ക്ഷമിച്ചാലും. അവിടുത്തെ ചരണങ്ങൾ അതികോമളവും എന്റെ വക്ഷഃസ്ഥലം അതികഠോരവുമാണ്. അതിനാൽ അവിടുത്തെ ചരണങ്ങൾക്കു വേദന തോന്നുന്നുണ്ടാകും." എന്നിങ്ങനെ പറഞ്ഞുകൊണ്ടു ഭഗവാൻ വിഷ്ണു ഭൃഗുവിന്റെ ചരണങ്ങളെ തന്റെ കൈകൊണ്ടു തടവാൻ തുടങ്ങി. എന്നിട്ടു പറഞ്ഞു: "അവിടുത്തെ ചരണോദകം തീർത്ഥങ്ങളേയും പവിത്രമാക്കുന്നതാണ്. അതിനാൽ ഇന്നവിടുന്നു വൈകുണ്ഠസഹിതം എന്നേയും എന്നിൽ ഉള്ള ലോകപാലന്മാരേയും പവിത്രമാക്കി. അവിടുത്തെ ചരണസ്പർശത്താൽ എന്റെ സകല പാപങ്ങളും നീങ്ങി. അതിനാൽ അവിടുത്തെ ചരണത്താൽ ചിഹ്നിതമായ എന്റെ വക്ഷസ്സിൽ ഇനി ലക്ഷ്മീദേവി സദാ നിവസിയ്ക്കുന്നതായിരിയ്ക്കും.(10.89.12.)

ഭഗവാന്റെ ഇപ്രകാരമുള്ള വാക്കു കേട്ടു ഭൃഗുവിന് ആനന്ദമുണ്ടായി. അദ്ദേഹം മൗനം അവലംബിച്ചു. ഭക്തിയുടെ ഉദ്വേഗത്താൽ കണ്ഠം ഗദ്ഗദമാകുകയും നേത്രങ്ങളിൽ അശ്രു നിറയുകയും ചെയ്തുപോയി. അതിനുശേഷം ഭൃഗു തിരിച്ചുവന്നു സകല മുനിജനങ്ങളോടും തന്റെ അനുഭവത്തെപ്പററി പറഞ്ഞുകേൾപ്പിച്ചു. അതുകേട്ട് അവർക്കാ ശ്ചര്യം തോന്നി. അവരുടെ സംശയവും നീങ്ങി. എല്ലാ മുനികളും വിഷ്ണുവാണ് സർവശ്രേഷ്ഠനെന്നറിഞ്ഞ് അന്നു മുതൽ വിഷ്ണുവിൽ കൂടുതൽ ശ്രദ്ധ വയ്ക്കാൻ തുടങ്ങി. അദ്ദേഹം ശാന്തിയുടേയും അഭയത്തിന്റേയും ഉദ്ഗമസ്ഥാന മെന്നു അവർക്കു തീർച്ചയായി.

വിഷ്ണുവിൽ സമതയുണ്ട്. ഇവിടെ അദ്ദേഹത്തിനു നിർഗുണത്തെപ്പോലുള്ള ഉപമ കൊടുത്തിരിയ്ക്കുന്നു. നിർഗുണബ്രഹ്മം സ്ഥിതിയുള്ളതാകുന്നതു പോലെവിഷ്ണുവും സ്ഥിതിയുള്ളതാണ്. അതിൽ നിന്നും ധർമം, ആത്മജ്ഞാനം, വൈരാഗ്യം, അഷ്ടസിദ്ധികൾ, ചിത്തശുദ്ധി, സുയശസ്സ്, ആദിയും പ്രാപ്തമാകുന്നു.

**മുനീനാംന്യസ്തദണ്ഡാനാംശാന്താനാംസമചേതസാം**
**അകിഞ്ചനാനാം സാധൂനാം യമാഹുഃ പരമാം ഗതിം.**

(10.89.17.)

ഭഗവാൻ വിഷ്ണു ശാന്തനും, സമചിത്തനും, അകിഞ്ചനനും, എല്ലാവർക്കും അഭയപ്രദനും സാധുക്കളുടെ ഏകമാത്രഗതിയുമാകുന്നു.

ഇവിടെ "സാധുക്കൾക്കു ഗതി"യെന്ന ശബ്ദത്തിൽനിന്നും നിർഗുണസ്വരൂപമാണെന്നു സ്പഷ്ടമാകുന്നു. സത്വം പ്രിയമൂർത്തിയായവനും, ബ്രാഹ്മണപ്രിയനും, നിഷ്കാമരാലും ശാന്തരാലും നിപുണബുദ്ധികളാലും ഭജിയ്ക്കപ്പെടുന്നവനുമാകുന്നു. ത്രിഗുണമയീമായയാൽ രചിയ്ക്കപ്പെട്ട തന്റെ മൂന്നു മൂർത്തികളിൽ സത്വമയീ ദേവമൂർത്തി പരമപുരുഷാർഥരൂപമാകയാൽ അതു ആ പരമാത്മാവിന്റെ പ്രാപ്തിയ്ക്കുള്ള സാധനയാകുന്നു. (10.89.19.)

ബ്രഹ്മാകാരവൃത്തി തുടക്കത്തിൽ സ്ഥിരമാകാറില്ല. എന്തെങ്കിലും അനാത്മവിചാരം വന്നുപോയാൽ ബ്രഹ്മാകാരവൃത്തി വിട്ടുപോകും. ബ്രഹ്മാകാരവൃത്തി എന്നാൽ ബ്രാഹ്മണന്റെ പുത്രന്റെ ജന്മമാണ്. അതു ജഡം പോലുള്ള പൃഥ്വിയെ സ്പർശിയ്ക്കുമ്പോൾ മരിച്ചു പോകുന്നു. അങ്ങനെയുള്ള പുത്രനെ എങ്ങനെ പിന്നീടു ജീവിപ്പിയ്ക്കാമെന്നുള്ളതിനു ഒരു രൂപകം കൊണ്ട് ഒരു നല്ല കഥ ശുകദേവൻ ഇനി പരീക്ഷിത്തിനോടു പറയുന്നു.

## പ്രകരണം ഇരുപത്താറ്

### ധ്യാനവും ഭൂമാവായ ഭഗവാന്റെ സാക്ഷാത്കാരവും

ഒരിയ്ക്കൽ ദ്വാരകാപുരിയിൽ ഒരു ബ്രാഹ്മണന്റെ ഭാര്യ പ്രസവിച്ചു കുട്ടി ഭൂമിയിൽ വീണാലുടനെ മരിച്ചുപോയിരുന്നു.



ആ ബ്രാഹ്മണൻ തന്റെ കുട്ടിയുടെ ശവം എടുത്ത് ഉഗ്രസേനരാജാവിന്റെ മുൻപിൽ കൊണ്ടുവച്ചു വിലപിച്ചുകൊണ്ടിപ്രകാരം പറഞ്ഞിരുന്നു: "നിന്റെ രാജ്യത്തു വിപ്രദ്രോഹികളും, ദുഷ്ടചിത്തരും, കൃപണരും, വിഷയലോലുപരുമായ ക്ഷത്രിയരുടെ കർമദോഷത്താലാണ് എന്റെ കുട്ടി മരിച്ചത്. പ്രജാദ്രോഹികളും, ദുശ്ശീലരും, അജിതേന്ദ്രിയരുമായ രാജാക്കന്മാരെ സേവ ചെയ്യുന്നവർ ദരിദ്രരും നിത്യദുഃഖികളും പലവിധമായ ക്ലേശങ്ങൾ അനുഭവിയ്ക്കുന്നവരുമായിരിയ്ക്കും." ഇപ്രകാരം ഓരോ പ്രാവശ്യവും ഈ ബ്രാഹ്മണന്റെ കുട്ടി മരിയ്ക്കുകയും അയാൾ കൊട്ടാരവാതില്ക്കൽ ചെന്നു പതിവുപോലെ വിലപിയ്ക്കുകയും ചെയ്യുമായിരുന്നു.

വേദസ്തുതിയ്ക്കുശേഷം ഉടനെ ഈ ബ്രാഹ്മണക്കുട്ടികളുടെ കഥ വരികയാൽ ബ്രാഹ്മണന്റെ കുട്ടിയെന്നുവെച്ചാൽ ബ്രഹ്മാകാരവൃത്തി എന്നു മനസ്സിലാക്കണം. വേദസ്തുതിയിൽ ശ്രുതികൾ ബ്രഹ്മജ്ഞാനത്തെപ്പററി പറഞ്ഞിരുന്നു. ആ ജ്ഞാനമുണ്ടാകുന്നതിനെയാണ് ബ്രഹ്മാകാരവൃത്തി എന്നു പറയുന്നത്. അതു ബ്രാഹ്മണന്റെ പുത്രനാണ്. അതു ഭൂമിയെ സ്പർശിച്ചാൽ അതായതു ജഡഭാവം വന്നാൽ അഥവാ ദേഹസുഖം എടുക്കാൻ തുടങ്ങുമ്പോൾ ആ വൃത്തി ഇരിയ്ക്കുകയില്ല. ഇങ്ങനെയുള്ള വിഷമം മിക്ക സാധകർക്കും ഉണ്ടാകാറുണ്ട്. പ്രത്യേകിച്ചിക്കാലത്തെ വിദ്യാഭ്യാസരീതികൊണ്ട് അനാത്മവിചാരങ്ങൾ വളരെ വർധിയ്ക്കുകയാൽ ബ്രഹ്മാകാരവൃത്തി ഉണ്ടാകുന്നില്ല. ഉണ്ടായാലോ അതു നിലനിൽക്കുന്നുമില്ല. അതിനെ എങ്ങനെ സ്ഥിരമാക്കിനിർത്താമെന്നറിയാൻ കഥ വളരെ സഹായമാണ്.

ആ ബ്രാഹ്മണന്റെ ഒൻപതാമത്തെ കുട്ടിയും മരിച്ചു. ആ ശവവും കൊണ്ട് ബ്രാഹ്മണൻ രാജസഭയിൽ വച്ചു പതിവുപോലെ ക്ഷത്രിയരെ ചീത്തപറയാൻ തുടങ്ങിയപ്പോൾ അർജ്ജുനനും അവിടെ യുണ്ടായിരുന്നു. അർജുനൻ ആ ബ്രാഹ്മണനോടു പറഞ്ഞു: "എന്ത്? ദ്വാരകയിൽ ധനുർധാരികളായ ക്ഷത്രിയരാരുമില്ലേ? യാദവർ ലോകരക്ഷ ചെയ്യേണ്ട കാര്യം, എന്ത്, മറന്നുപോയോ? ആരുടെ രാജ്യത്തു ബ്രാഹ്മണന് ധനം, സ്ത്രീ, പുത്രൻ ആദിയുടെ വിയോഗത്താൽ ദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നുവോ ആ രാജാവ് വെറും ക്ഷത്രിയവേഷത്താൽ തന്റെ പ്രാണപോഷണംമാത്രം ചെയ്യുന്ന നടനെപ്പോലെ ജീവിക്കുന്നവനാണ്. ഹേ ബ്രാഹ്മണാ! നിന്റെ പുത്രന്റെ രക്ഷ ഞാൻ ചെയ്തുതരാം. എന്റെ സത്യത്തെ പൂർണമാക്കാൻ സാധിയ്ക്കാതെ വന്നാൽ ഞാൻ അഗ്നിയിൽ പ്രവേശിച്ചു പാപരഹിതനായിക്കൊള്ളാം."

ബ്രാഹ്മണൻ: ഹേ അർജ്ജുനാ! ബലരാമനും, ഭഗവാൻ ശ്രീകൃഷ്ണനും, ധനുർധാരികളിൽ ശ്രേഷ്ഠനായ പ്രദ്യുമ്നനും, അനുപമനായ അനിരുദ്ധനും എന്റെ കുട്ടികളെ രക്ഷിയ്ക്കാൻ സാധിച്ചില്ല. ഇങ്ങനെ ജഗദീശ്വരന്മാരാൽ പോലും സാധിയ്ക്കാത്ത കാര്യം നീ എങ്ങനെ ചെയ്യാനാണ്? എനിയ്ക്കു നിന്റെ വാക്കുകൾ മൂർഖത നിറഞ്ഞതുപോലെ തോന്നുന്നതിനാൽ വിശ്വാസം വരുന്നില്ല.

ഇവിടെ മനസ്സിലാക്കേണ്ടതു വലിയ മഹാപുരുഷന്മാർക്കുപോലും ബ്രഹ്മാകാരവൃത്തി സ്ഥിരമാക്കിവയ്ക്കാൻ സാധിയ്ക്കാത്ത സ്ഥിതിയ്ക്കു നിനക്കെങ്ങനെ സാധിയ്ക്കുമെന്നാണ് ചോദിയ്ക്കുന്നതെന്നാണ്.

അർജുനൻ: "ഹേ ബ്രാഹ്മണാ! ഞാൻ ബലരാമനൊ, ശ്രീകൃഷ്ണനൊ, പ്രദ്യുമ്നനൊ, അനിരുദ്ധനൊ അല്ല. എന്റെ പേര് അർജുനൻ എന്നാണ്. എന്റെ ഗാണ്ഡീവധനുസ്സ് വിശ്വവിഖ്യാതമാണ്. ഹേ വിപ്രാ! മഹാദേവനെപ്പോലും സന്തോഷിപ്പിച്ച എന്റെ പരാക്രമത്തെ നീ അറിയുകയില്ല. ഞാൻ യുദ്ധത്തിൽ മൃത്യുവിനെക്കൂടെ ജയിച്ചു നിന്റെ പുത്രനെ കൊണ്ടുവന്നുതന്നുകൊള്ളാം." അതായത് ഞാൻ ബ്രഹ്മാകാരവൃത്തിയെ സ്ഥിരമാക്കിവയ്ക്കും. അതിനു സംശയമില്ലെന്നർഥം.

അർജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ ബ്രാഹ്മണനു വിശ്വസം തോന്നുകയാൽ പ്രസന്നചിത്തനായിട്ട് അർജുനന്റെ പൗരുഷത്തെ പ്രശംസിച്ചുകൊണ്ടു ഗൃഹത്തിലേയ്ക്കു പോയി. പിന്നെ പത്താമതും ബ്രാഹ്മണി ഗർഭം ധരിച്ച് പ്രസവം ആസന്നമായപ്പോൾ ആതുരതയോടെ ബ്രാഹ്മണൻ ഓടിവന്ന് അർജുനനോടിപ്രകാരം പറഞ്ഞു: 'ഹേ അർജുനാ! എന്റെ സന്താനത്തെ മൃത്യുവിൽ നിന്നും രക്ഷിച്ചാലും.'

അർജുനൻ വേഗംതന്നെ ശുദ്ധജലംകൊണ്ടാചമനം ചെയ്തു ശ്രീ മഹാദേവനെ സ്മരിച്ചുകൊണ്ടു നമസ്കരിച്ചു. പിന്നെ തന്റെ ഗാണ്ഡീവം ധരിച്ചു ബ്രാഹ്മണന്റെ ഗൃഹത്തിൽ ചെന്ന് ഈറ്റില്ലം ബാണങ്ങളാൽ മറച്ചു കൊണ്ടു കാത്തു നിന്നു. ഇങ്ങനെ ചുറ്റുപാടും ബാണങ്ങളാൽ നിർമിച്ച കൂടിനുള്ളിൽ ബ്രാഹ്മണി പ്രസവിച്ചു. കുട്ടി കരയുകയും ചെയ്തു. പക്ഷെ അതു ഭൂമിയെ സ്പർശിച്ചതോടെ ഉടലോടെ ആകാശത്തേയ്ക്ക് അന്തർധാനം ചെയ്യുന്നതും കണ്ടു. അതു കണ്ടു ക്രുദ്ധനായ ബ്രാഹ്മണൻ വെളിയിൽ വന്നു ശ്രീകൃഷ്ണനും മററും കേൾക്കെ അർജുനനെ അധിക്ഷേപിയ്ക്കാൻ തുടങ്ങി.

ബ്രാഹ്മണൻ: "അഹോ! എന്റെ മൂർഖത നോക്കണേ! ഈ നപുംസകത്തെപ്പോലുള്ള അർജുനന്റെ ആത്മപ്രശംസയിൽ ഞാൻ വിശ്വസിച്ചുപോയി. ബലരാമനും കൃഷ്ണനും പ്രദ്യുമ്നാദികൾക്കുംകൂടെ രക്ഷിയ്ക്കാൻ കഴിയാത്തതിനെ പിന്നെ ആർക്കു രക്ഷിയ്ക്കാൻ കഴിയും? ദുർബുദ്ധികൾ, ദൈവദോഷത്താൽ മരിച്ചുപോകുന്ന കുട്ടികളെ തിരിച്ചുകൊണ്ടുവരാമെന്നു ധൈര്യപ്പെടുന്നു. അങ്ങനെയുള്ള മിഥ്യാവാദിയായ അർജുനനും അവന്റെ ഗാണ്ഡീവ ധനുസ്സിനും ധിക്കാരം, ധിക്കാരം." (10.89.40.)



ഈ വചനങ്ങളെ കേട്ടു അർജുനൻ തന്റെ യോഗബലത്താൽ സംയമപുരിയിൽ ചെന്നു ബ്രാഹ്മണന്റെ കുട്ടിയെ അന്വേഷിച്ചു. അതായത് സംയമ മുണ്ടെങ്കിൽ ബ്രഹ്മാകാര വൃത്തി സ്ഥിരമാക്കാൻ കഴിഞ്ഞേയ്ക്കുമെന്നും തോന്നി. അവിടെ കുട്ടിയെ കാണായ്കയാൽ കയ്യിൽ ശസ്ത്രവുമായി ഇന്ദ്രൻ, അഗ്നി, നിർഋതി, സോമൻ, വായു, വരുണൻ ആദികളുടെ പുരികളിലും അന്വേഷിച്ചു. കണ്ടില്ല. പിന്നീടു അതലാദി താഴെയുള്ള ലോകങ്ങളിൽ ചെന്നന്വേഷിച്ചു. സ്വർഗാദി മുകളിലുള്ള ലോകങ്ങളിലും, അതിനുപരിയായുള്ള മഹർല്ലോകാദി സ്ഥലങ്ങളിലും എല്ലാം അന്വേഷിച്ചിട്ടും ബ്രാഹ്മണന്റെ പുത്രനെ കാണാൻ കഴിഞ്ഞില്ല. എന്തെന്നാൽ അവിടെ യെല്ലാം സകലരും ഭോഗവിലാസത്തിൽ കഴിയുന്നവരാകയാൽ അവർക്കാർക്കും ബ്രഹ്മാകാരവൃത്തി വച്ചുകൊണ്ടിരിയ്ക്കാൻ സാധിയ്ക്കുന്നില്ല.

അതിനാൽ അവസാനം അർജുനൻ തിരിച്ചു വന്ന് അഗ്നിയിൽ പ്രവേശിയ്ക്കാൻതന്നെ തീർച്ചയാക്കി. അപ്പോഴേക്കും ഭക്തവത്സലനായ ഭഗവാൻ അർജ്ജുനനെ അയാളുടെ ഉദ്യമത്തിൽനിന്നും തടഞ്ഞുകൊണ്ടിപ്രകാരം പറഞ്ഞു: "അർജുനാ! അരുത്. ഞാൻ നിനക്കു ബ്രാഹ്മണന്റെ പുത്രന്മാരെ കാണിച്ചുതരാം. അപ്പോൾ ഇന്നു ഈ നിന്ദിയ്ക്കുന്നവരെല്ലാം നിന്റെ വിമലകീർത്തിയെ പാടാൻ തുടങ്ങും. (10.89.46.) അതായതു ബ്രഹ്മാകാരവൃത്തി വരാതെ അടിയ്ക്കടി സംസാരത്തെ ഓർമിയ്ക്കുന്ന സാധുവിനെ ലോകം നിന്ദിച്ചു പറയും: 'ഇയാളുടെ വൃത്തി ഇനിയും സംസാരത്തിൽത്തന്നെ ചുറ്റിക്കറങ്ങുകയാണ്. ഇയാൾ സാധുവായതുകൊണ്ട് എന്താണു ലാഭം?' സംഗദോഷംവരാതെ പ്രത്യേകം സൂക്ഷിയ്ക്കേണ്ടതുണ്ട്. സത്സംഗം നിരന്തരമുണ്ടായിരുന്നാലും അഥവാ നിദിധ്യാസനമോ ധ്യാനമോ ചെയ്യുന്ന പതിവുള്ളവനാണെങ്കിലും ബ്രഹ്മാകാരവൃത്തി ഉണ്ടാകാൻ എളുപ്പമുണ്ട്. പക്ഷെ ധ്യാനസമയത്തും പല സാധകർക്കും അനാത്മാവിന്റെ വിചാരം വന്നുചേരുന്നതിനാൽ ചിത്തം ചഞ്ചലമായിപ്പോകുന്നു. അപ്പോൾ എന്തു ചെയ്യണം? അതിനുള്ള ഉപായം ഇനി ശ്രീശുകൻ പറയാൻ പോകുകയാണ്. ശരീരരക്ഷയ്ക്കു വേണ്ടി ദിവസവും നിയമപൂർവം ആഹാരം കഴിയ്ക്കുന്നതുപോലെ മനസ്സിന്റെ ആരോഗ്യനിയന്ത്രണത്തിനു നിത്യവും നിയമപൂർവം കുറച്ചു സമയം ധ്യാനം ചെയ്യേണ്ടതാവശ്യമാണ്. അപ്പോൾ ആദ്യം അന്ധകാരം കാണുകയോ, പുതിയ അനുഭവങ്ങൾ കിട്ടാതെയിരിയ്ക്കുകയോ ചെയ്താലും ധൈര്യം വിടരുത്. ബാഹ്യവിഷയങ്ങളിൽ പൊയ്ക്കൊണ്ടിരുന്ന അന്തഃകരണത്തെ പെട്ടെന്നു നിയന്ത്രിയ്ക്കാൻ പ്രയാസമുണ്ടാകും. *സൈക്കിൾ* സവാരി ശീലിയ്ക്കാൻ തുടങ്ങുമ്പോൾ അതിനെ ശരിയ്ക്കു നിയന്ത്രിയ്ക്കാൻ പ്രയാസമുണ്ടാകുമെങ്കിലും സാവധാനത്തിൽ അതു ശീലിച്ചു കഴിയുമ്പോൾ എങ്ങനെവേണമെങ്കിലും അതിൽ സവാരി ചെയ്യാൻ കഴിയുന്നതുപോലെതന്നെയാണ് മനസ്സിന്റെ കാര്യത്തിലും.

സർവശക്തനായ ഭഗവാൻ ശ്രീകൃഷ്ണൻ മേല്പറഞ്ഞ വിധം അർജുനനോടു പറഞ്ഞിട്ട്, അർജുനനോടു കൂടി തന്റെ ദിവ്യരഥത്തിൽ കയറി പശ്ചിമദിക്കിലേയ്ക്കു പുറപ്പെട്ടു. ഏഴു പർവതങ്ങളും, ഏഴ് ദ്വീപുകളും, ഏഴു സമുദ്രങ്ങളും, ലോകാലോകപർവതവും കടന്നു മഹാന്ധകാരത്തിൽ പ്രവേശിച്ചു. ഭഗവാന്റെ രഥത്തിലെ ശൈബ്യൻ, സുഗ്രീവൻ, മേഘപുഷ്പൻ, ബലാഹകൻ എന്ന നാലു കുതിരകളും ഈ മഹാന്ധകാരത്തിൽ വഴി കാണാതെ ഉഴലുന്നതു കണ്ട് ഭഗവാൻ തന്റെ ചക്രത്തെ മുന്നിൽ നിർത്തി.

ഇവിടെ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇതാണു മേൽ പറഞ്ഞ നാലു കുതിരകൾ എന്നു മനസ്സിലാക്കണം. ധ്യാനത്തിനിരിയ്ക്കുമ്പോൾ ആദ്യം അന്ധകാരം കാണാൻ തുടങ്ങുമ്പോൾ ഭയപ്പെടരുത്. മനസ്സ് ഏകാഗ്രമാകാൻ തുടങ്ങുമ്പോൾ പ്രത്യേകം ശക്തി അനുഭവപ്പെടാൻ തുടങ്ങും. തീവണ്ടി *എൻജിനിൽ* നീരാവിയെ ഒരു സ്ഥലത്തു ഏകീകരിയ്ക്കുമ്പോഴുണ്ടാകുന്ന ശക്തികൊണ്ടാണു വണ്ടിയ്ക്കു ഗതിയുണ്ടാകുന്നത്. മനസ്സിന്റെ വിഷയത്തിലും അതുപോലെത്തന്നെയാണ്. വിഷയങ്ങളിലേയ്ക്കോടിക്കൊണ്ടിരിയ്ക്കുന്ന മനസ്സിനെ പറഞ്ഞു മനസ്സിലാക്കി ഏകാഗ്രമാക്കാൻ നോക്കണം. മനസ്സിനോടു പറയണം: "അല്ലയോ മനസ്സേ, മിഥ്യാവിചാരംകൊണ്ടു നിനക്കെന്തൊണൊരു ലാഭമുള്ളത്? സ്വന്തം ദേഹംപോലും നിലനില്ക്കുന്നതല്ല. ദേഹം പോലും സ്വന്തമല്ല. പിന്നെ അന്യരെങ്ങനെ സ്വന്തമാകും? ആത്മജ്ഞാനത്തിനുവേണ്ടി വലിയവലിയ രാജാക്കന്മാർ പോലും സർവവുമുപേക്ഷിച്ച് വനത്തിൽ പോയി തപസ്സു ചെയ്യുന്നു." ഇങ്ങനെ അഭ്യാസവും വൈരാഗ്യവുംകൊണ്ട് മനസ്സാകുന്ന കുതിരയെ വശത്താക്കണം. തൂക്കിക്കൊല്ലാൻ വിധിച്ചിരിയ്ക്കുന്നവന് ഏതു ഭൗതികവസ്തുക്കളാണ് സുഖം നൽകുക. അതുപോലെ നശ്വരമായ ശരീരത്തിനു വേണ്ടി സുഖലോലുപരാകുന്നവർ ജന്മത്തെ പാഴാക്കുന്നവരാണ്.

സംയമം എപ്പോഴും സുഖപ്രദമാണ്. അതിനാൽ അത്യാവശ്യ കാര്യങ്ങളിലല്ലാതെ ഒന്നിലും പ്രവൃത്തരാകരുത്. അത്യാവശ്യം വേണ്ടതുമാത്രമേ കേൾക്കുകയും പറയുകയും ചെയ്യാവൂ. അത്യാവശ്യകാര്യത്തെപ്പററി മാത്രമേ ചിന്തിയ്ക്കാവൂ. പ്രകൃതിയുടെ പ്രാരബ്ധസംസ്കാരങ്ങൾ സ്ഫുരിയ്ക്കാൻ തുടങ്ങുകയാണെങ്കിൽ അതിനെ ആത്മവിചാരം അഥവാ ബ്രഹ്മവിചാരം കൊണ്ടമർത്തണം. ബ്രഹ്മവിചാരമെന്നുവെച്ചാൽ സമ്യഗ്ദർശനംതന്നെയാണ്. അതുതന്നെയാണ് സുദർശനവും. മനസ്സ്, ബുദ്ധി മുതലായ കുതിരകൾ ചഞ്ചലമാകുന്നതുകണ്ട് യോഗേശ്വരന്മാർക്കും ഈശ്വരനായ ഭഗവാൻ ശ്രീകൃഷ്ണൻ ആയിരം സൂര്യന്മാരെപ്പോലെ ശോഭിയ്ക്കുന്ന തന്റെ സുദർശനചക്രത്തെ രഥത്തിനു മുന്നിൽ നയിച്ചു. അതിന്റെ പ്രകാശത്താൽ മഹാന്ധകാരം നീങ്ങിപ്പോയി. മനസ്സിന്റെ ഗതിപോലെ തീവ്രഗ



തിയിൽ സഞ്ചരിച്ചിരുന്ന ആ ചക്രം രാമബാണം ശത്രുസേനയിൽ പ്രവേശിച്ച് ശത്രുസംഹാരം ചെയ്യുന്നതുപോലെ ആ മഹാന്ധകാരത്തെ നീക്കിക്കൊണ്ട് അതിശീഘ്രം ഉത്തമമായ മാർഗത്തെ കാണിച്ചുകൊണ്ട് അനന്തവും വ്യാപകവുമായ പരമജ്യോതിർമയപ്രദേശത്തിൽ പ്രവേശിച്ചു. ആ പ്രകാശത്തിൽ അർജുനനു നേരെ നോക്കാൻ കഴിയാതെ കണ്ണുകൾ ചിമ്മിപ്പോയി.

അതായത് അജ്ഞാനദശയിൽ ധ്യാനം ശരിയ്ക്കും ചെയ്യാൻ സാധിയ്ക്കാത്തതുപോലെ, ആത്മപ്രകാശത്തിന്റെ ആദ്യത്തെ അനുഭവത്തിലും മനസ്സു പരിഭ്രമിച്ചുപോകും. ഒരു കന്യക ആദ്യമായി പതിഗൃഹത്തിൽ പ്രവേശിയ്ക്കുമ്പോഴും ഒരു പരിഭ്രമം ഉണ്ടാകാറുണ്ട്. പക്ഷെ ഭയത്തിൽ, ധൈര്യം അവലംബിച്ചാൽ അതിൽ നിന്നും ആനന്ദവും ഉണ്ടാകും. പ്രഭാതസമയം ധ്യാനത്തിനു പററിയ സമയമാണ്. രാത്രി ഉറക്കത്തിൽ സകല വിചാരങ്ങളും ലയിയ്ക്കുന്നു. പിന്നീടു പ്രഭാതത്തിൽ സങ്കല്പങ്ങൾ ഉണ്ടാകാൻ തുടങ്ങുന്നതിനു മുൻപ് ധ്യാനത്തിന് ഉത്തമമായ സമയമാണ്. ആത്മാവിന്റെ സഹജസ്വഭാവത്തിന്റെ അനുഭവം സാംസാരികമനസ്സുകൊണ്ടറിയാൻ സാധിയ്ക്കുകയില്ല. ധ്യാനത്തിൽ അകത്തു പ്രകാശം അനുഭവപ്പെട്ടശേഷം ആനന്ദം അഥവാ ശീതളത അനുഭവപ്പെടാൻ തുടങ്ങും.

ഇവിടെ ഭഗവാന്റെ രഥം വലിയ വലിയ തിരമാലകളാൽ സുശോഭിതമായ ജലരാശിയിൽ പ്രവേശിച്ചു. ഇവിടെ മണിമയസ്തംഭങ്ങളാൽ മനോഹരമായ ഒരു ഭവനം അവർക്കു ദൃഷ്ടിഗോചരമായി. ആ ഭവനത്തിൽ ആയിരം ശിരസ്സുകളിൽ ആയിരം മണിക്കിരീടങ്ങൾ അണിഞ്ഞിട്ടുളളതും, രണ്ടായിരം കണ്ണുകളോടുകൂടിയതും, കൈലാസശൈലം പോലെ ശുഭ്രവർണമുള്ള ശരീരത്തിൽ ശ്യാമനിറമുള്ള കഴുത്തും കറുത്ത നാക്കുകളുമുളളതുമായ ശേഷഭഗവാൻ വിരാജിയ്ക്കുന്നതു കണ്ടു. ആ ശേഷശയ്യയിൽ സർവവ്യാപകനും മഹാപ്രഭാവശാലിയുമായ പരമപുരുഷോത്തമനായ ഭഗവാൻ ഇരിയ്ക്കുന്നതു കണ്ടു. അദ്ദേഹത്തിന്റെ ശരീരകാന്തി സ്നിഗ്ദ്ധമേഘസമാനമായിരുന്നു. മനോഹരമായ പീതാംബരം ധരിച്ചിരുന്നു. കമലംപോലെ പ്രസന്നമായ മുഖം വിശാലനേത്രങ്ങളാലും കിരീടകുണ്ഡല ങ്ങളാലും അളകാവലികളാലും ശോഭിച്ചിരുന്നു. എട്ടു ബാഹുക്കളും മാറിൽ ശ്രീവത്സവും കൗസ്തുഭമണിയും വനമാലയും ഉണ്ടായിരുന്നു. ബ്രഹ്മാദിലോകപാലന്മാരുടേയും അധീശ്വരനായ ഭഗവാൻ നന്ദൻ, സുനന്ദൻ ആദികളായ പാർഷദന്മാരാലും, ചക്രാദി ആയുധങ്ങളാലും പുഷ്ടി, ശ്രീ, കീർത്തി, അജ ഈ നാലു ശക്തികളാലും സമ്പൂർണ ഋദ്ധി കളാലും സേവിയ്ക്കപ്പെട്ടിരുന്നു. (10.89.57.) മേൽപറഞ്ഞ സഗുണചിഹ്നങ്ങളുടെ ആധ്യാത്മികമായ അർഥം പന്ത്രണ്ടാം സ്കന്ധത്തിൽ പതിനൊന്നാം അധ്യായത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്.

വൃത്തിയെ വെളിയിൽ വിടാതെ ആത്മാഭിമുഖമാക്കുക വലിയ ഒരു കലയാണ്. അതുതന്നെയാണ് ശ്രേഷ്ഠമായ വിദ്യയും. ശാന്തികൊണ്ടേ വലിയ കാര്യങ്ങൾ സാധ്യമാകൂ. നമ്മുടെ ഉളളിൽ ശാന്തി ഉണ്ടാകാൻ തുടങ്ങുമ്പോൾ ആത്മാവിന്റെ സ്വഭാവവും സ്വയമേവ പ്രകടമാകാനുളള അവസരം ലഭിയ്ക്കുന്നു. അങ്ങനെയുള്ള അവസരങ്ങളിൽ വാണിയും വ്യവഹാരങ്ങളും വിഘ്നരൂപമായിരിയ്ക്കും. ഇങ്ങനെയുളള കാര്യത്തിനു അന്യശബ്ദം വരാത്ത ഒരു മുറിയുണ്ടായിരിയ്ക്കണം. പലപ്പോഴും ആത്മാവ് ശബ്ദംകൊണ്ട് സംസാരിയ്ക്കാറില്ലെങ്കിലും, ഏകാന്തസ്ഥലത്തു ശാന്തിയോടെയിരുന്നാൽ നമ്മുടെ വിഷമതകളെ നീക്കി വേണ്ടതായ സമാധാനങ്ങളും നൽകാറുണ്ട്. നമ്മുടെ വിഷമതകൾ പോകാൻ തുടങ്ങുമ്പോൾ, ആത്മീയദശ ഉണ്ടാകാൻ തുടങ്ങി യെന്നു മനസ്സിലാക്കണം. ഈ ആത്മീയദശയെ ശേഷന്റെ അഥവാ ഭൂമാവായ ഭഗവാന്റെ സ്വരൂപമെന്നു പറയാം.

ഭഗവാൻ ശ്രീകൃഷ്ണൻ തന്റെ സ്വരൂപമായ അനന്തഭഗവാനെ നമസ്കരിച്ചു. ഭൂമാവായ ഭഗവാന്റെ ദർശനത്താൽ പരിഭ്രമിച്ചു നിന്ന അർജുനനും അദ്ദേഹത്തെ നമസ്കരിച്ചു. ഇപ്രകാരം കൈകൂപ്പിക്കൊണ്ടു രണ്ടുപേരും നിന്നപ്പോൾ സർവവ്യാപകനായ ശ്രീ പുരുഷോത്തമഭഗവാൻ ചിരിച്ചുകൊണ്ട് അവരോടു മേഘഗംഭീരവാണിയാൽ ഇപ്രകാരം പറഞ്ഞു: ''നിങ്ങളെ രണ്ടു പേരെയും കാണാൻ വേണ്ടി ഞാൻ ബ്രാഹ്മണന്റെ കുട്ടികളെ ഇങ്ങോട്ടു കൊണ്ടുപോന്നതാണ്. നിങ്ങൾ രണ്ടാളും ധർമരക്ഷയ്ക്കുവേണ്ടി എന്റെ കലകളിൽ പൃഥ്വിയിൽ അവതരിച്ചിരിയ്ക്കുകയാണ്. ഇനി പൃഥ്വിയ്ക്കു ഭാരമായ രാജാക്കന്മാരെയെല്ലാം കൊന്നു വേഗം തന്നെ തിരിച്ചിങ്ങോട്ടു പോരണം. ഋഷിവരന്മാരായ നര-നാരായണന്മാരാണ് നിങ്ങൾ രണ്ടുപേരും. പൂർണകാമന്മാരും പരമശ്രേഷ്ഠന്മാരുമാണ് നിങ്ങളെങ്കിലും ലോകസംഗ്രഹത്തിനായിട്ടു ധർമത്തെ ആചരിയ്ക്കുക.(10.89.60.)

ഇപ്രകാരം പറഞ്ഞ് ബ്രാഹ്മണന്റെ പത്തു കുട്ടികളേയും കൊടുക്കുകയും ചെയ്തു. പുരുഷോത്തമഭഗവാന്റെ ആജ്ഞപ്രകാരം കൃഷ്ണനും അർജുനനും ഒന്നുകൂടി നമസ്കരിച്ചിട്ടു വന്ന മാർഗത്തിൽകൂടെ തന്നെ തിരിച്ചുപോയി ബ്രാഹ്മണന്റെ കുട്ടികളെ അയാളെ ഏൽപ്പിച്ചു. (10.89.62.)

ഇവിടെ ഭൂമാവ് എന്ന ഭഗവാന്റെ നാമം കാണുകയും, അദ്ദേഹം കൃഷ്ണനോട്, അവർ ഭൂമാവായ ഭഗവാന്റെ കലകളാണെന്നു പറഞ്ഞിരിയ്ക്കയും ചെയ്യുന്നതിൽനിന്നും, ഭൂമാവ് പൂർണചൈതന്യമാണെന്നും സൂചിപ്പിയ്ക്കുന്നു. ഭൂമാവിനെ പ്രാപിയ്ക്കാൻ ഛാന്ദോഗ്യ ഉപനിഷത്തിൽ മാർഗം കാണിച്ചിട്ടുണ്ട്. അത് വിദ്യാർഥികൾ അറിഞ്ഞിരിയ്ക്കേണ്ടതുമാണ്.

ഒരിയ്ക്കൽ നാരദൻ സനകാദികളുടെ അടുത്തുചെന്ന്



ആത്മോപദേശം വേണമെന്നാവശ്യപ്പെട്ടു.

സനത്കുമാരൻ:"നിനക്കെന്തെല്ലാമറിയാം എന്ന് ആദ്യം കേൾക്കട്ടെ."

നാരദൻ : "നാലു വേദങ്ങൾ, ഇതിഹാസപുരാണങ്ങൾ, വ്യാകരണം, കല്പം, ഗണിതം, നീതിശാസ്ത്രം, തർക്കശാസ്ത്രം, നീതി, നിരുക്തം, ഭൂതതന്ത്രം, ധനുർവേദം, ജ്യോതിഷം, സർപ്പവിദ്യ, നൃത്തം, ഗീതം മുതലായവ അറിയാം. ഞാൻ കർമം അറിയുന്നവനാണെങ്കിലും ആത്മവേത്താവല്ല. ആത്മജ്ഞാനംകൊണ്ടു മാത്രമേ മനസ്സിന്റെ താപങ്ങളെ കടക്കാൻ കഴിയൂവെന്നു നിങ്ങളെപ്പോലുള്ള മഹത്തുക്കളിൽനിന്നും ഞാൻ കേട്ടിട്ടുണ്ട്. ഞാൻ അകൃതാർഥബുദ്ധിയാൽ തപിയ്ക്കുന്നുണ്ട്. അതുകൊണ്ടു ഞാൻ ആത്മജ്ഞാനിയല്ലെന്നു വന്നു. ഭഗവത്സ്വരൂപനായ അവിടുന്ന് എന്നെ ഈ സംസാര രൂപമായ ശോകസാഗരത്തിൽ നിന്നും കരകേറ്റിയാലും."

സനത്കുമാരൻ:" നീ അറിഞ്ഞിട്ടുള്ളതെല്ലാം നാമമാത്രമേ ആകുന്നുള്ളു. അതുകൊണ്ട് നീ ഇനി നാമത്തെ ബ്രഹ്മരൂപത്തിൽ ഉപാസന ചെയ്യുക."

നാരദൻ നാമത്തെ ബ്രഹ്മരൂപത്തിൽ ഉപാസന ചെയ്തിട്ടും അദ്ദേഹത്തിന്റെ ശോകം നീങ്ങിയില്ല. അതിനാൽ പിന്നെയും സനത്കുമാരന്റെ അടുത്തുചെന്ന് നാമത്തിനും ഉപരിയായിട്ട് എന്തെങ്കിലും ഉണ്ടോ എന്നു ചോദിച്ചു.

സനത്കുമാരൻ: നാമത്തിനും ഉപരിയായിട്ട് വാണിയുണ്ട്. അതിനെ ബ്രഹ്മരൂപത്തിൽ ഉപാസിയ്ക്കുക.

നാരദൻ അപ്രകാരം ചെയ്തിട്ടും അദ്ദേഹത്തിനു ശോകനിവാരണം ഉണ്ടായില്ല. അതിനാൽ പിന്നെയും സനൽകുമാരന്റെ അടുത്തു ചെന്നു. താഴെ കാണിയ്ക്കും പ്രകാരം ഇതുപോലെ പല പ്രാവശ്യവും ക്രമേണ ഉപാസന ചെയ്യാൻ സനത്കുമാരൻ ഉപദേശിച്ചു.

1). വാണിയ്ക്കും ഉപരിയായിട്ടു മനസ്സുണ്ട്.
2). മനസ്സിനും ഉപരി സങ്കല്പമുണ്ട്.
3). സങ്കല്പത്തിലും ഉപരി ചിത്തമാണ്.
4). ചിത്തത്തിലും ഉപരി ധ്യാനം.
5). ധ്യാനത്തിലും ഉപരി സ്ഥൂലവിജ്ഞാനം.
6). വിജ്ഞാനത്തിലും ഉപരി ബലം.
7). ബലത്തിലും ഉപരി അന്നം.
8). അന്നത്തിനും ഉപരി ജലം.
9). ജലത്തിലും ഉപരി തേജസ്സ്.
10). തേജസ്സിലും ഉപരി ആകാശം.
11). ആകാശത്തിലും ഉപരി സ്മരണ.
12). സ്മരണയിലും അധികം ആശ.
13). ആശയിലും അധികം പ്രാണൻ.
14). പ്രാണനിലും ഉപരി സൂക്ഷ്മ വിജ്ഞാനം.
15). വിജ്ഞാനത്തിലും ഉപരി മനനം.
16). മനനത്തിലും ഉപരി ശ്രദ്ധ.
17). ശ്രദ്ധയ്ക്കും ഉപരി നിഷ്ഠ.
18). നിഷ്ഠയ്ക്കും ഉപരി കൃതി.
19). കൃതിയ്ക്കും ഉപരി സുഖം..

നാരദൻ: "ഭഗവൻ! ഞാൻ സുഖത്തെ അറിയാൻ ഇച്ഛിയ്ക്കുന്നു."

സനത്കുമാരൻ: **"യോ വൈ ഭൂമാ തത് സുഖം, നാല്പേ സുഖമസ്തി ഭൂമൈവ സുഖം, ഭൂമാ ത്വേവ വിജിജ്ഞാസിതവ്യ ഇതി."**ഏത് നിരതിശയമൊ, അതു തന്നെയാണ് സുഖം. അതായതു ഭൂമാവ് സുഖമാണ്. അല്പമായതിൽ സുഖമില്ല. അതിനാൽ ഭൂമാവ് ആണ് അറിയാൻ യോഗ്യമായിട്ടുള്ളത്.

പിന്നെയും പറയുന്നു: എവിടെ വേറൊന്നും വേണ്ടതായിട്ടില്ലയോ, വേറൊന്നും കേൾക്കുന്നില്ലയോ, വേറൊന്നും അറിയുന്നില്ലയൊ അതു ഭൂമാവാണ്. എവിടെ വേറെ ഏതെങ്കിലും കാണുകയോ, കേൾക്കുകയോ, അറിയുകയോ ചെയ്യുന്നു അത് അല്പമാണ്. ഭൂമാവ് അമൃതമാണ്. അല്പമായത് മരണധർമമുള്ള താണ്.

നാരദൻ: "ആ ഭൂമാവ് എവിടെയിരിയ്ക്കുന്നു?"

സനത്കുമാരൻ: "തന്റെ മഹിമയിൽ ഇരിയ്ക്കുന്നു. അഥവാ വസ്തുദൃഷ്ടികൊണ്ടാണ് ചോദിയ്ക്കുന്നതെങ്കിൽ മഹിമയിലും സ്ഥിതി ചെയ്യുന്നില്ല. കാരണം അതു ആശ്രയരഹിതമാണ്. അതായത് അത് മുകളിലും, താഴെയും, തെക്കും, വടക്കും ഇരിയ്ക്കുന്നു. ഞാനും മുകളിലും, താഴെയും, തെക്കും, വടക്കും എല്ലാം ഇരിയ്ക്കുന്നു. ഇവിടെ ശരീരയുക്തരായവർ എങ്ങനെ എല്ലായിടത്തുമിരിയ്ക്കാമെന്നൊരു ശങ്കയുണ്ടാകാം. അതിനുത്തരം, ആത്മസ്വരൂപത്തിൽ ഞാൻ മുകളിലും താഴെയും തെക്കും വടക്കും സർവത്രയുമിരിയ്ക്കുന്നു എന്നാണ്. ഇങ്ങനത്തെ ജ്ഞാനം ആർക്കുണ്ടൊ, അവർ ആത്മരതി ചെയ്യുന്നവരും, ആത്മക്രീഡ ചെയ്യുന്നവരും, ആത്മമിഥുനികളും, ആത്മരൂപികളും, ആത്മാനന്ദികളുമായിരിക്കും. ആ വിദ്വാൻ ആത്മരൂപമായ സ്വാരാജ്യത്തിൽ അഭിഷിക്തനായിരിയ്ക്കും. അതിനാൽ സർവലോകങ്ങളിലും ഇച്ഛാനുസരണം അവർ പ്രവൃത്തരാകുന്നു. ഇതിൽ നിന്നും അന്യപ്രകാരത്തിൽ അറിയുന്നവർ നശ്വരലോകവാസികളുമായിരിയ്ക്കും. ഇങ്ങനെയുള്ള ദ്വൈതദർശികൾക്കു സർവലോകങ്ങളിലും ഇച്ഛാനുസരണം പ്രവൃത്തി ഉണ്ടാകുന്നില്ല."

മേൽപറഞ്ഞ വിദ്യയെ ഭൂമാവിദ്യയെന്നു പറയുന്നു. അതിനും ഉപരിയായിട്ട് ഒന്നുംതന്നെ അറിയാനൊ കാണാ



നൊ ഇല്ല. ഈ ദശ എങ്ങനെ പ്രാപിയ്ക്കാമെന്നു ബ്രാഹ്മണന്റെ കുട്ടികളെ തിരിച്ചുകൊണ്ടുവന്ന കഥയുടെ രൂപത്തിൽ ഈ അധ്യായത്തിൽ കാണിച്ചിരിയ്ക്കുന്നു. ഇപ്രകാരമുള്ള ധ്യാനത്താലും ജ്ഞാനത്താലും ഭൂമത്വവും പൂർണബ്രഹ്മത്വവും പ്രാപിയ്ക്കാം.

പഞ്ചകോശവിചാരംകൊണ്ടും മൂന്നവസ്ഥകളുടെ വിചാരംകൊണ്ടും ജ്ഞാനത്തിന്റെ ഏഴു ഭൂമികകളെ അറിയുന്നതുകൊണ്ടും, ധ്യാനംകൊണ്ടും ഈ പദത്തെ പ്രാപിയ്ക്കാം. ബ്രാഹ്മണന്റെ കുട്ടികൾ അഥവാ ആത്മസ്വരൂപം പിന്നെയും പ്രകടരൂപത്തിൽ അനുഭവപ്പെടും. ധ്യാനത്തിന്റെ തുടക്കത്തിൽ ആത്മാവു ദൂരെയാണെന്നു തോന്നുമെങ്കിലും പിന്നീട് ഏകാഗ്രത കൂടിക്കൂടി വിശാലത വർധിയ്ക്കുമ്പോൾ ഈ അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നതുപോലെ ആദ്യം സുദർശനചക്രത്തിന്റെ പ്രകാശവും, ശാന്തി, ആനന്ദം, പൂർണത ഇവയും അനുഭവപ്പെടും. മുത്തുച്ചിപ്പിയിൽ വെളളിയുടെ തെറ്റായ ജ്ഞാനം ഉണ്ടായശേഷം പിന്നെ മുത്തുച്ചിപ്പിയുടെ ജ്ഞാനം ഉണ്ടാകുമ്പോൾ, മുത്തുച്ചിപ്പിയുടെ പ്രത്യയം മാത്രം കാണുന്നതുപോലെ, **'അഹം-ഇദം'** ഇതെല്ലാം ബ്രഹ്മരൂപമാണെന്നുള്ള ജ്ഞാനം ശരിയ്ക്കും ഉണ്ടാകുമ്പോൾ ബ്രഹ്മപ്രത്യയം മാത്രമേ ഉണ്ടായിരിയ്ക്കൂ. അതിനാൽ ധ്യാനംകൊണ്ട് ആത്മജ്ഞാനം ശരിയ്ക്കും ഉണ്ടായിട്ടുള്ളവർ അവരുടെ വൃത്തിയെ അനാത്മാകാരമാകാൻ അനുവദിയ്ക്കുന്നില്ല. കാമി സ്ത്രീയെ വിസ്മരിയ്ക്കാത്തതുപോലെയും വനത്തിൽ പോയിരിയ്ക്കുന്ന പശു അതിന്റെ കിടാവിനെ വിസ്മരിയ്ക്കാത്തതുപോലെയും ലോഭി അയാളുടെ ധന ത്തെ വിസ്മരിയ്ക്കാത്തതുപോലെയും മാൻ വീണയുടെ നാദത്തിൽ മുഗ്ധനാകുന്നതുപോലെയും, ചിത്രശലഭം ദീപത്തിൽ മോഹിച്ചു മരിയ്ക്കുന്നതുപോലെയും, പുഴു വേട്ടാളനെ ചിന്തിച്ചു വേട്ടാളനാകുന്നതുപോലെയും, മത്സ്യത്തിനു ജലമില്ലാതെ ജീവിയ്ക്കാൻ സാധിയ്ക്കാത്തതുപോലെയും ജ്ഞാനിഭക്തൻ ബ്രഹ്മസ്വരൂപത്തിൽ ചേർന്നിരിയ്ക്കു മ്പോൾ ബ്രാഹ്മണന്റെ പുത്രനെ തിരിച്ചു കിട്ടിയെന്നു പറയാം.

ഇങ്ങനെയുള്ള ഭഗവാന്റെ പരമധാമത്തെ കണ്ട് ആശ്ചര്യചകിതനായ അർജുനന് ശ്രീകൃഷ്ണന്റെ കൃപയുണ്ടെങ്കിൽ ഏതു പുരുഷാർഥവും സാധിയ്ക്കാമെന്നു തോന്നി. (10.89.63.) ഇപ്രകാരം ശ്രീകൃഷ്ണൻ പല ഭോഗങ്ങളും അനുഭവിച്ചുകൊണ്ട് പല യജ്ഞങ്ങളും ചെയ്തു ഇന്ദ്രനെപ്പോലെ വസിച്ചു. ബ്രാഹ്മണാദി നാലു വർണങ്ങൾക്കും യഥാസമയം അവരുടെ കാമനകൾ പൂർണമാക്കിക്കൊടുത്തു. അർജുനനെ നിമിത്തമാക്കി പല അധർമികളായ രാജാക്കന്മാരെ സംഹരിയ്ക്കുകയും യുധിഷ്ഠിരനെപ്പോലുള്ള രാജാക്കന്മാരെക്കൊണ്ടു ധർമത്തെ സ്ഥാപിയ്ക്കുകയും ചെയ്തു. (10.89.66.)

ഇതിന്റെയെല്ലാം സാരം യാതൊന്നു സംഭവിയ്ക്കുന്നുവോ അതിന്റെ യെല്ലാം സത്ത ഭഗവാന്റെയാകയാൽ ഭഗവാൻ ചെയ്തു എന്നു പറയുകയാണ്. ക്രിയ മായയുടെയാണെങ്കിലും മായയ്ക്കു സത്തയില്ല. ഇതിൽ സംശയം തോന്നുന്നവർക്ക് നിർഗുണബ്രഹ്മമാർഗം ഉത്തമമായിരിക്കും. രണ്ടും പൂർണതയിൽ എത്തിയ്ക്കും. അതിനെയാണ് ഭൂമാവ് അഥവാ ബ്രഹ്മപദമെന്നു പറയുന്നത്. ഇങ്ങനെയുള്ള ബ്രഹ്മജ്ഞാനം ഉണ്ടായശേഷം ജ്ഞാനിയുടെ വൃത്തികൊണ്ട് ജഗത്തിനേയും ബ്രഹ്മത്തേയും എങ്ങനെ അനുഭവപ്പെടുമെന്നതാണ് തൊണ്ണൂറാം അധ്യായത്തിൽ പറയാൻപോകുന്നത്. അതിനെ ശ്രീകൃഷ്ണന്റെ ലീലാവിഹാരമെന്നു പറയുന്നു. ഒരേ വസ്തു പല ദൃഷ്ടികളാൽ പലവിധം കാണപ്പെടുന്നതിനെയാണ് ലീലയെന്നു പറയുന്നത്. അതിനെ ദൃഷ്ടി-സൃഷ്ടിവാദമെന്നും പറയുന്നു. ഈ ലീലയെ രൂപകം കൊണ്ടു ഭഗവാന്റെ പതിനാറായിരത്തെട്ട് സ്ത്രീകളും ഭഗവാ നുമായുള്ള ലീലാവിഹാരരൂപത്തിൽ അടുത്ത തൊണ്ണൂറാം അധ്യായത്തിൽ വർണിച്ചിരിയ്ക്കുന്നു.

# പ്രകരണം ഇരുപത്തേഴ്

### ഭക്തരുടെ സഹജാവസ്ഥ

അറുപത്തൊമ്പതാം അധ്യായത്തിൽ ഭഗവാൻ എങ്ങനെയാണ് തന്റെ പതിനാറായിരത്തെട്ടു ഭാര്യമാരോടുകൂടി ഗൃഹസ്ഥാശ്രമം കഴിച്ചിരുന്നത് എന്ന്, നാരദൻ ദ്വാരകയിൽ അതു കാണാൻ പോയ കഥയിൽ, വർണിച്ചിരുന്നു. ഇനിയും തൊണ്ണൂറാം അധ്യായത്തിൽ അതേ ഗൃഹസ്ഥാശ്രമത്തിന്റെ വർണനതന്നെയാണ് രണ്ടാമതും വരുന്നത്. ഇവിടെ ഈ സ്ത്രീകളുടെ ദശ ഏതുവിധമായിത്തീർന്നിരുന്നു എന്നു കാണിയ്ക്കുന്നു. ഈ സ്ത്രീകൾ അന്തഃകരണവൃത്തികളായിരുന്നു എന്ന് നേരത്തെ പറഞ്ഞിട്ടുണ്ടല്ലോ. അതിനു, 1.11.39.ശ്ലോകം പ്രമാണമാണ്. ജീവനു പരിപൂർണമായ ഭൂമാവ് അഥവാ ബ്രഹ്മദശ ഉണ്ടാകുമ്പോൾ അവരുടെ അന്തഃകരണത്തിൽ പുതിയ ചൈതന്യമുണ്ടാകുന്നു. അവർക്കു വെളിയിലും പുതിയ ദർശനം ഉണ്ടാകുന്നു. ഇതു മനുഷ്യജീവിതത്തിന്റെ കൃതാർഥതയാണ്. ലക്ഷ്മീപതിയായ ഭഗവാൻ ശ്രീകൃഷ്ണൻ പരമൈശ്വര്യസമ്പന്നനായിരുന്നു. അദ്ദേഹം തന്റെ റാണിമാരുടെ കൊട്ടാരങ്ങളിൽ പല രൂപം ധരിച്ച് അവരുമായി ക്രീഡ ചെയ്തിരുന്നു. ഇവരുടെ ഭവനങ്ങളിൽ താമരപ്പൊയ്കകൾ ഉണ്ടായിരുന്നു. അവിടെ മനോഹരമായ പക്ഷികൾ വിഹരിച്ചിരുന്നു. ജീവബ്രഹ്മത്തിന്റെ ഐക്യത്തിൽ ജീവന്റെ പരിച്ഛിന്നത്വവും ബ്രഹ്മത്തിന്റെ പരോക്ഷത്വവും മാറിപ്പോകും. കാവ്യഭാഷയിൽ ഇവിടെ പറയുന്നു: ഭഗവാൻ തന്റെ പ്രിയകളെ ആലിംഗനം ചെയ്യുന്ന അവസരങ്ങളിൽ അവരുടെ മാറിടത്തിൽ ധരിച്ചിരുന്ന കുങ്കുമം ഭഗവാന്റെ ദേഹത്തു പുരളുകയും, ഭഗവാന്റെ ചൈതന്യം ആ പ്രിയകളിലേയ്ക്കു പകരുകയും ചെയ്തിരുന്നു എന്ന്. അങ്ങനെ ഭഗവാൻ ജലക്രീഡ ചെയ്തിരുന്ന

അവസരങ്ങളിൽ ആകാശത്തു ഗന്ധർവന്മാർ ഭേരീഗാനം മുഴക്കുകയും, സൂത, മാഗധ, വന്ദിജനങ്ങൾ വീണ വായിച്ച് ഭഗവാനെ സ്തുതിയ്ക്കുകയും ചെയ്തിരുന്നു.

ഭഗവാന്റെ റാണിമാർ ഭഗവാന്റെ മേൽ വെള്ളം തെററി ഒഴിച്ചുകൊണ്ടു വിഹരിച്ചിരുന്നു. ആ സമയം ജലത്താൽ വസ്ത്രാദികൾ നനയുകയാൽ ഈ സ്ത്രീകളുടെ ദേഹം തെളിഞ്ഞു കണ്ടിരുന്നു. ഇവിടെ ദേഹമെന്നു പറഞ്ഞത് ചിന്മയശരീരമാണെന്നു മനസ്സിലാക്കണം. ആവരണഭംഗത്തിനു ശേഷം അതനുഭവപ്പെടുന്നു. ആ സമയം ഭഗവാൻ കൃഷ്ണന്റെ വനമാല, ഭഗവാൻ സ്ത്രീകളെ ആലിംഗനം ചെയ്കയാൽ അവരുടെ വക്ഷസ്ഥലത്തു പുരട്ടിയിരുന്ന കുങ്കുമത്താൽ രംജിതമായിപ്പോയിരുന്നു. (10.90.11.) ഭഗവാന്റെ വനമാലയെ മായയാണെന്നു പറഞ്ഞിട്ടുണ്ട്. അതിനാൽ ഇവിടെ ഭാവാർഥം മുൻപു മായയെ കണ്ടിടത്ത് ഇപ്പോൾ ബ്രഹ്മദർശനമുണ്ടാകാൻ തുടങ്ങിയെന്നാണ്.

ഇപ്രകാരം ജലക്രീഡ ചെയ്തിരുന്ന ഭഗവാന്റെ സ്ത്രീകൾ അവരുടെ വസ്ത്രങ്ങളും അലങ്കാരങ്ങളും സ്തുതിപാഠകന്മാർക്കു കൊടുത്തിരുന്നു. ഇപ്രകാരം ഭഗവാനുമായി രമിച്ച്, ഭഗവാന്റെ ഗതിവിലാസം, വാണി, ഹാസ്യവിലാസങ്ങൾ, ആലിംഗനം ആദിയാൽ ഈ കാമിനികൾ മതിമറന്നുപോയിരുന്നു. അതായത് അവരുടെ അടുത്തു മനസ്സ് ഇല്ലാതായിപ്പോയി. അവർ ശ്രീകൃഷ്ണനെത്തന്നെ ചിന്തിച്ചു ചിന്തിച്ച് ഉന്മത്തചിത്തരായിട്ട് എന്തെല്ലാമാണ് പുലമ്പിയിരുന്നതെന്ന് ഇനി ശുകദേവൻ പറയുന്നു:

1). ചില റാണികൾ കുരരിപക്ഷിയെ കണ്ട് പറയാൻ തുടങ്ങി: ഹേ കുരരീ, ഭഗവാൻ തന്റെ അഖണ്ഡബോധത്തെ മറച്ചുവച്ചുറങ്ങുമ്പോൾ ഈ രാത്രിയിൽ നിനക്കുറക്കം വരാത്തതെന്താണ്? എന്നെപ്പോലെ നീയും കമലനയനനായ ഭഗവാൻ ശ്രീകൃഷ്ണന്റെ ലീലാഹാസ്യ കടാക്ഷബാണങ്ങളാൽ ഹൃദയം വ്രണപ്പെട്ടുപോയിട്ടാണോ ഉറങ്ങാതിരുന്നിങ്ങനെ വിലപിയ്ക്കുന്നത്? ഇവിടെ ഭാവാർഥം പക്ഷികൾ ആനന്ദിയ്ക്കുന്നതും വിരഹം അനുഭവിയ്ക്കുന്നതും ഏതെങ്കിലുംവിധമുള്ള സുഖത്തിനുവേണ്ടിയാണ്. ഈ സുഖം വാസ്തവത്തിൽ ചൈതന്യത്തിന്റെ സുഖമാണ്. ജഡത്തിൽ സത്തയില്ലാത്തതിനാൽ അതിൽ സുഖവുമില്ല.

2). ഹേ കുരുവീ! നീ ഈ രാത്രിയിൽ എന്തുകൊണ്ടാണ് കണ്ണുമടച്ചിരിക്കുന്നത്? നിന്റെ പതിയെ കാണായ്കയാൽ നീ കരുണസ്വരത്തിൽ വിലപിവനക്കുകയാണോ?

തന്റെ അധിഷ്ഠാനത്തെ അറിയാത്ത ജീവന്റെ ദർശനം, അദർശനംപോലെയാണ് എന്നാണിതിന്റെ ഭാവാർഥം.

എന്ത്? നീയും എന്നെപ്പോലെ ശ്രീകൃഷ്ണന്റെ ദാസീപദത്തിനും, ആ ശ്രീകൃഷ്ണചരണങ്ങളിൽ അർപ്പിയ്ക്കപ്പെട്ട പുഷ്പമാലയെ ശിരസ്സിൽ ചൂടാനും ആഗ്രഹിയ്ക്കുകയാണോ?





3). ഹേ സമുദ്രമേ! നീ സദാ ഗർജിച്ചുകൊണ്ടിരിയ്ക്കുന്നു വല്ലോ. നിനക്കുറക്കം വരുന്നില്ലേ? എന്ത്! നിനക്കു നിരന്തരം ഉണർന്നിരിയ്ക്കത്തക്കവിധം എന്തെങ്കിലും രോഗം പിടിപെട്ടോ? ഓഹോ! മനസ്സിലായി. ഞങ്ങളുടെ പ്രിയപ്പെട്ട ശ്യാമസുന്ദരൻ നിന്റെ സ്വാഭാവികമായുള്ള ധൈര്യവും ഗംഭീരഗുണങ്ങളുമെല്ലാം അപഹരിച്ചിരിയ്ക്കണം. അതുകൊണ്ടു ഞങ്ങളെപ്പോലെ നീയും വ്യാധിയ്ക്കധീനനായിപ്പോയിരിയ്ക്കുന്നു. ഇതിനു മരുന്നൊന്നുമില്ലേ?

ഇപ്രകാരമുള്ള വാക്യങ്ങളാൽ സകല ദൃഷ്ടികളുടെ വൃത്തിയും വിരുദ്ധധർമം കാണുന്നിടത്തെല്ലാം ഭഗവാന്റെ വിയോഗത്തെ നീക്കാൻ വേണ്ടി ഭിന്ന ഭിന്നജീവികൾ മഥനം ചെയ്തുകൊണ്ടിരിയ്ക്കുന്നതുപോലെ കാണിച്ചിരിയ്ക്കുന്നു.

4). ഹേ ചന്ദ്രാ! നിനക്ക് അതിദാരുണമായ ക്ഷയരോഗം പിടിപെട്ടിരിയ്ക്കുന്നു. അതിനാൽ നിനക്കു നിന്റെ കിരണത്താൽ അന്ധകാരത്തെ നീക്കാൻ കഴിയാതെവന്നിരിയ്ക്കുന്നു. ഞങ്ങളെപ്പോലെ നീയും ശ്യാമസുന്ദരന്റെ മധുരമായ രഹസ്യവാണികളെ മറന്നുപോകയാൽ അദ്ദേഹത്തെപ്പററി ചിന്തിച്ച് മൗനം അവലംബിച്ചിരിയ്ക്കുകയാണോ?

ഇവിടെ വേദാന്തവാക്യങ്ങളുടെ ശ്രവണവും മനനവും ചെയ്തതിനുശേഷം അതു മറന്നുപോകാനിടയായാലുള്ള ജീവന്റെ അസ്വസ്ഥതയെയാണ് കാണിയ്ക്കുന്നത്.

5). അല്ലയോ മലയമാരുതാ! ഞങ്ങൾ നിന്നോട് എന്തപ്രിയമാണ് കാണിച്ചത്? ഇങ്ങനെ ഗോവിന്ദന്റെ കടാക്ഷബാണങ്ങളാൽ മുറിവേറ്റിരിയ്ക്കുന്ന ഞങ്ങളുടെ ഹൃദയത്തിൽ കാമോദ്വേഗമുണ്ടാക്കുന്നതെന്തിനാണ്? (അതായതു ഞങ്ങൾക്ക് അടിയ്ക്കടി ബ്രഹ്മാനന്ദം അനുഭവിയ്ക്കാൻ ഇച്ഛയുണ്ടായിക്കൊണ്ടിരിയ്ക്കുന്നു എന്നർഥം.)

6). ഹേ മനോഹരനായ മേഘമേ! നിന്റെ ശരീരസൗന്ദര്യം യദുനന്ദന്റേതുപോലെയാണ്. നീ തീർച്ചയായും യാദവവംശശിരോമണിയായ ഭഗവാനു പരമപ്രിയനായിരിയ്ക്കണം. അതുകൊണ്ടാണ് നീ ഞങ്ങളെപ്പോലെ പ്രേമപാശത്താൽ ബന്ധിയ്ക്കപ്പെട്ട് അവനെത്തന്നെ ധ്യാനിച്ചുകൊണ്ടിരിയ്ക്കുന്നത്. അഹോ! നിന്റെ ഹൃദയവും ചിന്താകുലമായിട്ട്, അത്യന്തം ഉൽകണ്ഠയോടെ നീയും ഞങ്ങളെപ്പോലെ അടിയ്ക്കടി അവനെ ചിന്തിച്ച് അശ്രു പൊഴിയ്ക്കുന്നു. ഹേ മേഘമേ! ശ്രീകൃഷ്ണനോടു ബന്ധം ഉണ്ടാകുക എന്നാൽ പീഡയെ വിലയ്ക്കു വാങ്ങുകയാണ് ഫലം.

ബ്രഹ്മസംബന്ധം ഉണ്ടായാൽ പിന്നെ കുറച്ചുനേരത്തേയ്ക്കുപോലും വിരഹം സഹിയ്ക്കാൻ പ്രയാസമാണ്. നവവധുവിനു തന്റെ പതിയുടെ അല്പസമയത്തേയ്ക്കുള്ള വിയോഗവും അസഹ്യമായിത്തോന്നുന്നതുപോലെ യാണ്



ഭക്തന്മാർക്കും ഭഗവാന്റെ അനുഭവത്തിന്റെ വിയോഗം കൊണ്ടുണ്ടാകുന്നത്. ഏതു വിധേനയും അഭേദസാധന ചെയ്യുകയാണ് ഭക്തിമാർഗത്തിലെ മുഖ്യവിഷയം.

7). ഹേ കമനീയകണ്ഠമാധുര്യമുള്ള കുയിലേ! മധുരഭാഷിയായ ഞങ്ങളുടെ പ്രാണപ്രിയന്റെ മധുരസ്വരംപോലെയിരിയ്ക്കുന്നു നിന്റെ സ്വരവും. സത്യത്തിലും നിന്റെ വാണി അമൃതവാണിയാണ്. പ്രിയതമന്റെ വിരഹത്താൽ മരിച്ചിരിയ്ക്കുന്ന പ്രേമികളെ ജീവിപ്പിയ്ക്കുന്നതാണിത്. പറയു, ഞങ്ങൾ നിനക്ക് എന്തിഷ്ടമാണ് ചെയ്യേണ്ടത്? (ഏതെങ്കിലും ഭക്തന്മാർ ഭഗവാന്റെ ഭജനം ഭക്തി മാധുര്യത്തോടെ പാടുമ്പോൾ ഉണ്ടാകുന്ന ആനന്ദംപോലെയാണിതും. അവർക്കെന്തെങ്കിലും ഉപകാരം ചെയ്യണമെന്നു തോന്നിപ്പോകും.) ഭജനത്തിന്റെ രസം വന്നാൽപ്പിന്നെ പക്ഷികളുടെ മധുരസ്വരത്തിലും ഭഗവാന്റെ ഓടക്കുഴൽനാദം കേൾക്കാൻ തുടങ്ങും. പക്ഷികളുടെ ജീവിതത്തിൽ ആനന്ദമില്ലാതിരുന്നെങ്കിൽ പക്ഷികൾ ഉണ്ടാകുകയില്ലായിരുന്നു. ഈ ആനന്ദം മായയുടെ ആനന്ദമാണെങ്കിലും മൂലഭൂതമായ ആനന്ദത്തെയാണു മായ പ്രകടമാക്കുന്നത്. ഇങ്ങനെയുള്ള അല്പമായ ആനന്ദത്തിൽ പശുപക്ഷികളും മനുഷ്യരും ഭ്രാന്തരെപ്പോലെയായിപ്പോകുമ്പോൾ മൂലഭൂതമായ പൂർണാനന്ദത്തെ അനുഭവിച്ചിട്ടുള്ളവരുടെ കഥയെന്തായിരിയ്ക്കും?

8). ഹേ ഉദാരബുദ്ധിയുള്ള പർവതമേ! നീ ഒന്നും സംസാരിയ്ക്കുന്നുമില്ല, എങ്ങും നടക്കുന്നുമില്ലല്ലൊ; ഏതോ ഒരു ഗഹനമായ കാര്യത്തെപ്പററി ചിന്തിയ്ക്കുന്നതുപോലെ തോന്നിക്കുന്നു. എന്ത് ? നീയും ഞങ്ങളെപ്പോലെ നിന്റെ ശിഖരരൂപമായുള്ള സ്തനങ്ങളിൽ വസു ദേവ പുത്രനായ ശ്രീഹരിയുടെ ചരണങ്ങളെ ധരിയ്ക്കാൻ ആഗ്രഹിയ്ക്കുകയാണൊ?

ഭഗവദ്ഭാവദൃഷ്ടിയിൽ സകല ദൃശ്യങ്ങളും അതേപോലെത്തന്നെ തോന്നും. ഇത് അന്തഃകരണവൃത്തികളുടെ ലീലാവിഹാരമാണ്. ബ്രഹ്മത്തിൽ നിന്നും പർവതം എങ്ങനെ ഉണ്ടാകും? ചൈതന്യത്തിൽനിന്നും ജഡം എങ്ങനെ ഉണ്ടാകും? ഇതു പലർക്കും അറിയാൻ സാധിയ്ക്കുന്നില്ല. സ്വപ്നത്തിലും ഒരു ക്ഷണംകൊണ്ടു പർവതം ഉണ്ടാകുന്നുണ്ട്. ഇത് സ്വപ്നത്തിലെ പ്രമാതാവായ തൈജസന്റെ ലീലയാണ്. മനുഷ്യദൃഷ്ടിയുണ്ടാകാതിരിയ്ക്കുന്നവരെ മനുഷ്യരുടെ ജഗത്തും കാണുകയില്ല. ഭഗവദ്ദൃഷ്ടി ഉണ്ടാകുമ്പോൾ അതേ ജഗത്തുതന്നെ വൈകുണ്ഠമായും തോന്നും.

9). ഹേ സമുദ്രപത്നിമാരായ നദികളേ! വേനലിന്റെ ചൂടിനാൽ നിങ്ങളിലെ ജലം വറ്റി താമരകളും നശിച്ചിരിയ്ക്കുന്നു. അതിനാൽ നിങ്ങൾ വളരെ ശോഷിച്ചിരിയ്ക്കുന്നു. ഞങ്ങളുടെ പ്രിയതമനായ മാധവന്റെ പ്രണയ കടാക്ഷവീക്ഷണം ലഭിയ്ക്കാതാകുമ്പോൾ ഹൃദയം തകർന്നുപോകയാൽ ഞങ്ങൾ ദീനരും ദുർബലരുമായിപ്പോകുന്നതുപോലെ നിങ്ങളും മേഘദ്വാരാ നിങ്ങളുടെ പ്രിയതമനായ സമുദ്രത്തിന്റെ ജലം ലഭിയ്ക്കായ്കയാൽ ഇപ്രകാരം ക്ഷീണിച്ചിരിയ്ക്കുകയാണെന്നു തോന്നുന്നു.

ഭക്തിമാർഗത്തിൽ വിയോഗവും സംയോഗത്തിനു പോഷണമാണ്. വിയോഗത്തിലും പ്രിയതമന്റെ നിത്യസ്മരണയുണ്ടായിരിയ്ക്കും. വിയോഗത്തിലും മുമ്പ് അനുഭവിച്ചിരുന്ന സുഖത്തിന്റെ സ്മരണകളുടെ അശ്രു ഒഴുകിക്കൊണ്ടിരിയ്ക്കും. ഗോപികൾക്കു യമുന കാണുമ്പോഴെല്ലാം അവർ ശ്രീകൃഷ്ണനുമായി യമുനാതീരത്തു വിഹരിച്ചിരുന്നതിനെപ്പററി ഓർമ വന്നുകൊണ്ടിരുന്നു.

10) ഹേ ഹംസമേ! നീ വന്നതു നന്നായി. വരൂ ഇവിടെയിരുന്നു കുറച്ചു പാലു കുടിയ്ക്കൂ. നീ ശ്രീകൃഷ്ണന്റെ ദൂതനാണെന്നു തോന്നുന്നു. നീ അദ്ദേഹത്തെപ്പററി ഞങ്ങളോടു സംസാരിയ്ക്കൂ. ആർക്കും വശനാകാത്ത ഞങ്ങളുടെ പ്രിയതമനു കുശലം തന്നെയല്ല? ഈ അസ്ഥിര ചിത്തനായ ശ്രീകൃഷ്ണൻ ഞങ്ങളോടു ചെയ്തിരുന്ന സ്വൈരസല്ലാപങ്ങളെ എപ്പോഴെങ്കിലും ഓർക്കാറുണ്ടോ? അദ്ദേഹം ഞങ്ങളെ വകവയ്ക്കുന്നില്ലെങ്കിൽ ഞങ്ങൾ അദ്ദേഹത്തിനു വേണ്ടി എന്തിനു മരിയ്ക്കണം? ഹേ ദൂതാ! ഞങ്ങളെ വിയോഗത്തിൽ തള്ളിയിട്ടിട്ട് ലക്ഷ്മീദേവിയുമായി രമിയ്ക്കുന്നവനെ ഒന്നിങ്ങോട്ടു കൊണ്ടുവരുമോ? ലക്ഷ്മി അനന്യഭാവത്തിൽ ഭജിയ്ക്കുന്നവളാണെന്നു പറയുന്നെങ്കിൽ, എന്ത്? ഞങ്ങളിൽ ആരും അതുപോലെ ഭജിയ്ക്കുന്നവരില്ലെ? അവൾ ഒരുത്തി മാത്രമേയുള്ളോ അനന്യഭാവമുള്ളവൾ? ഞങ്ങൾക്കാർക്കും അനന്യനിഷ്ഠയില്ലെന്നാണോ പറയുന്നത്?

ഇവിടെ സംയോഗത്തിന്റെയും വിയോഗത്തിന്റെയും ദശയെ വർണിച്ചിരിയ്ക്കുന്നു. കൃഷ്ണപത്നിമാർ വൃക്ഷങ്ങളിലോ വനസ്പതികളിലോ, നദികളിലോ, സമുദ്രത്തിലോ എവിടെ ആണെങ്കിലും ശ്യാമനെ അവർക്കു കാണിച്ചുകൊടുത്തെങ്കിൽ! എന്നാഗ്രഹിച്ചിരുന്നു. ഇങ്ങനെയുള്ള നിർമല വൃത്തികൾ മഹർഷിമാരുടെ വൃത്തിപോലെയാണ്. അനന്തതപസ്സിന്റെ ഫലമായിട്ടാണ് തന്റെ അനുഭവത്തെ കൊടുക്കാൻ വേണ്ടി ഭഗവാൻ ഇങ്ങനെയുള്ള അലൗകിക ഹൃദയം ഭക്തനു നൽകുന്നത്. അതിൽനിന്നും സഹജമായ അവസ്ഥ ഉണ്ടാകാൻ തുടങ്ങുന്നു. അലൗകികദാതാവ് ഭക്തന് അലൗകികഭാവത്തെ നൽകുന്നു. വിയോഗത്തിൽ ഭഗവാനിൽ ലുബ്ധ് കാണുന്നെങ്കിലും സംയോഗത്തിൽ അതിനു പകരം വീട്ടുന്നുണ്ട്. ജീവനു താനല്ലാതെ അന്യരാരുമില്ലെന്നു തോന്നുമ്പോൾ സകല ദൃശ്യവും ദ്രഷ്ടാവിന്റെ സ്വരൂപമാകാൻ തുടങ്ങുന്നു. മേൽപ്പറഞ്ഞ വിധം ഭക്തൻ ഭഗവാനോടു യാചിയ്ക്കാൻ തുടങ്ങുമ്പോൾ ഭഗവാന്റെ ഹൃദയവും അലിയാൻ തുടങ്ങുന്നു.

ശുകദേവൻ: ഹേ പരീക്ഷിത്തേ! ഇപ്രകാരം സർവ



യോഗേശ്വരന്മാരുടെയും ഈശ്വരനായ ശ്രീകൃഷ്ണനിൽ ഉള്ള അനന്യപ്രേമത്താൽ കൃഷ്ണപ്രിയമാർ പരമപദത്തെ പ്രാപിച്ചു. ഹൃദയപ്രധാനരായ ഭക്തന്മാർ അവരുടെ പ്രേമത്തെ ശുദ്ധമാക്കി ഭഗവാനിൽ തന്മയരാകുന്നു. ഇതിനെയാണ് ദശമസ്കന്ധത്തിലെ നിരോധലീല എന്നു പറയുന്നത്. ഭഗവാൻ ശ്രീകൃഷ്ണന്റെ ലീലകളെ അനേക വിധത്തിൽ അനേകം ഗീതങ്ങളായി പാടുന്നുണ്ട്. അതു കേൾക്കുന്ന മാത്രയിൽ സ്ത്രീകളുടെ മനസ്സ് (അന്തഃകരണ വൃത്തികൾ) ബലാൽ ആകർഷിയ്ക്കപ്പെടുന്നു. പിന്നെ ഭഗവാനെ കണ്ണുകൊണ്ടു കണ്ടിട്ടുള്ള സ്ത്രീകളുടെ കഥയെന്തു പറയാനാണ്? ഭാഗ്യശാലികളായ ആ സ്ത്രീകൾ പതിബുദ്ധിയാൽ ജഗദ്ഗുരുവായ ഭഗവാൻ ശ്രീകൃഷ്ണന്റെ കാലുകൾ തിരുമ്മുക മുതലായ പ്രേമപൂർണമായ സേവ ചെയ്തിരുന്നു. അവരുടെ തപസ്സിനെപ്പററി എങ്ങനെ ആർക്കു വർണിയ്ക്കാം?(10.90.27.)

ഇവിടെ പതിബുദ്ധിയുടെ അർഥം സംസാരത്തിലുള്ള പതികളുടേതുപോലെയാണെന്നു കരുതരുത്. ഇവിടെ പ്രേമം അലൗകികവും ഭാഷ ലൗകികവുമാണ്. അലൗകിക പ്രേമത്തെ മനസ്സിലാക്കാൻ അലൗകികഭാഷയില്ല. പതിപ്രേമത്തെ ഉത്തമമായി പറഞ്ഞിരിയ്ക്കുന്നതിന്റെ അർഥം, പതിപത്നിമാരുടേതുപോലുള്ള പ്രേമമെന്നാണ്. ഇതിൽ മററു പ്രേമങ്ങളെക്കാൾ കൂടുതൽ അനന്യഭാവം ഉണ്ടായിരിയ്ക്കും. ഭക്തിമാർഗത്തിലുള്ള ഭാവവൃദ്ധിയുടെ ഭൂമിക താഴെ ചേർക്കുന്നു.

1. ശാന്തരസം സാമാന്യമായി ചിത്തത്തിന്റെ ഏകാഗ്രത കൊണ്ടു ധ്യാനം ചെയ്യുമ്പോൾ കിട്ടുന്നു. പക്ഷെ വ്യുത്ഥാനദശയിൽ അതു പോയ്പോകുന്നു.

2. ദാസഭാവത്തിന്റെ സുഖം വ്യുത്ഥാനദശയിൽ കിട്ടുന്നു. പക്ഷെ യജമാനനും സേവകനുമെന്നുള്ള ഉയർന്ന തും താഴ്ന്നതുമായ സ്ഥിതിഭേദമുണ്ടായിരിയ്ക്കും.

3. അതിനാൽ ചിലർ മിത്രഭാവത്തിൽ ഭജിയ്ക്കുന്നു. ഇതിൽ ഉയർന്നതും, താഴ്ന്നതുമായ ഭാവമില്ലെങ്കിലും പ്രേമം സാപേക്ഷമായിരിയ്ക്കും. അതായതു ഇങ്ങോട്ടു സ്നേഹിച്ചാലേ അങ്ങോട്ടു സ്നേഹിയ്ക്കൂ.

4. അതിനാൽ ചിലർ ഭഗവാനെ മാതൃഭാവത്തിൽ ഭജിയ്ക്കുന്നു. അമ്മ പുത്രന്റെ ദോഷം കാണുകയില്ല. പുത്രൻ ഇങ്ങോട്ടു സ്നേഹിച്ചില്ലെങ്കിലും അമ്മ അങ്ങോട്ടു പുത്രനെ സ്നേഹിയ്ക്കും. എങ്കിലും ഇവിടെയും അമ്മയും പുത്രനുമായുള്ള വയസ്സിന്റെ ഭേദം കൊണ്ട് കുറച്ചു സങ്കോചമുണ്ടായിരിയ്ക്കും.

5. ഈ സങ്കോചവൃത്തിയെ നീക്കാൻ ഭഗവാനിൽ ചില ഭക്തന്മാർ പതി-പത്നിഭാവം വയ്ക്കുന്നു. ഇതിൽ സംസാരിഭാവം വന്നുപോയാൽ ആപത്തായിരിയ്ക്കും. പക്ഷെ മുകളിൽ പറഞ്ഞ സകല സംബന്ധങ്ങളെക്കാളും ഇങ്ങനത്തെ സംബന്ധത്തിൽ പൂർണമായുള്ള അനന്യഭാവമുണ്ടായിരി യ്ക്കും. ബൃഹദാരണ്യക ഉപനിഷത്തിൽ ഇപ്രകാരം പറ ഞ്ഞിരിയ്ക്കുന്നു:

**"തദ്യഥാ പ്രിയയാ സ്ത്രിയാ സംപരിഷ്വക്തോ ന കിഞ്ചന ബാഹ്യം വേദ, നാന്തരം ഏവമേവായം പുരുഷഃ പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോന കിഞ്ചനബാഹ്യം വേദ നാന്തരം."**(4.3.21.)

അർഥം: ഒരാൾ തന്റെ പ്രിയതമയെ ആലിംഗനം ചെയ്തു സുഖമനുഭവിച്ചകൊണ്ടിരിയ്ക്കുമ്പോൾ അയാൾക്കു വെളിയിലുള്ള യാതൊരു സംഭവങ്ങളും ഓർമ വരുന്നില്ല. അതുപോലെ അകത്തും യാതൊരു വൃത്തിയും ഉണ്ടാകുന്നില്ല. ഇതുപോലെ ജ്ഞാനിഭക്തന്മാർ തന്റെ ആത്മാവിൽ തന്മയരാകുമ്പോൾ ആ സുഖത്തിന്റെ ലഹരിയിൽ അകത്തും പുറത്തും നടക്കുന്നതൊന്നും അറിയുന്നില്ല.

ജ്ഞാനിഭക്തനു സമാധിയിൽനിന്നുമുണരുമ്പോൾ ഇന്ദ്രിയങ്ങളിൽ പുതിയ ചൈതന്യം വരുന്നു. ഭഗവാന്റെ പതിനാറായിരത്തെട്ട് ഭാര്യമാരിൽ എട്ടുപേർ പഞ്ചമഹാഭൂതങ്ങളും, മനസ്സ്, ബുദ്ധി, അഹങ്കാരം ഇവകളുമാണ്. ബാക്കി പതിനാറായിരം പേർ വേദത്തിലെ കർമകാണ്ഡത്തിന്റെ ഗൃഹസ്ഥാശ്രമികൾക്കുള്ള ശ്രുതികളുമാണ്. അതിനാൽ ശ്രീ കൃഷ്ണനെ സത് പുരുഷരുടെ ഏകമാത്രഗതിയായും, വേദോക്തധർമത്തെ ഇപ്രകാരം ആചരിച്ച് ഗൃഹസ്ഥാശ്രമം, ധർമാർഥകാമങ്ങളുടെ പ്രാപ്തിയ്ക്കുള്ള ഒരു സാധനയായും കാണിച്ചിരിയ്ക്കുന്നു.(10.90.29.) ചിലേടത്തു പതിനാറായിരത്തൊരുനൂറ്റെട്ട് എന്നും ഭഗവാന്റെ ഭാര്യമാരുടെ സംഖ്യ കാണിച്ചിരിയ്ക്കുന്നതായി കാണാം. ഈ ഓരോരോ റാണിമാർക്കും പതുപ്പത്തു പുത്രന്മാർ വീതം ഉണ്ടായിരുന്നു എന്നതിന്റെ അർഥം പത്തിന്ദ്രിയങ്ങളിലും ചൈതന്യമുണ്ടായി എന്നു മനസ്സിലാക്കണം. ഈ കൃഷ്ണന്റെ പുത്രന്മാരിൽ പതിനെട്ടുപേർ മഹാരഥികളും ഉദാരശീലരും യശസ്വികളുമായിരുന്നു. ഇതിൽ പ്രദ്യുമ്നാദികൾ ഉൾപ്പെടുന്നു. പ്രദ്യുമ്നൻ സകല വിധത്തിലും തന്റെ പിതാവിനു സമനായിരുന്നു. അദ്ദേഹം രുഗ്മിയുടെ പുത്രിയെ വിവാഹം ചെയ്തിരുന്നു. ഈ നാമങ്ങളുടെയെല്ലാം ആധ്യാത്മിക അർഥം കഴിഞ്ഞ പ്രകരണങ്ങളിൽ പറഞ്ഞു കഴിഞ്ഞു. പ്രദ്യുമ്നന്റെ പുത്രനായിരുന്നു അനിരുദ്ധൻ. അനിരുദ്ധന്റെ പുത്രൻ വജ്രനാഭനുമായിരുന്നു. വിപ്രശാപംകൊണ്ടു യദുകുലം നശിച്ചപ്പോൾ ബാക്കി അവശേഷിച്ചതായിരുന്നു വജ്രൻ. വജ്രനിൽനിന്നുമാണ് പ്രതിബാഹു മുതലായവർ ഉണ്ടായത്. ഈ വംശത്തിൽ അല്പായുസ്സുകളായും, ധനഹീനരായും, അല്പസന്താനമുള്ളവരായും, അല്പവീര്യരായും, ബ്രാഹ്മണഭക്തിശൂന്യരായും ആരുംതന്നെ ഉണ്ടായിരുന്നില്ല. ഹേ പരീക്ഷിത്തേ! യദുവംശത്തിൽ ജനിച്ച പ്രസിദ്ധ പരാക്രമികളുടെ സംഖ്യ പതിനായിരം വർഷങ്ങൾ തുടരെ എണ്ണിയാലും തീരുകയില്ല. യദുവംശത്തിലെ കുട്ടികളെ പഠി



പ്പിയ്ക്കാൻ മൂന്നു കോടി എൺപത്തെട്ടു ലക്ഷം അധ്യാപകന്മാരുണ്ടായിരുന്നു. ആ സ്ഥിതിയ്ക്കു യദുവംശികളുടെ എണ്ണം ആർക്കു കണക്കാക്കാൻ സാധിയ്ക്കും? എങ്കിലും പത്തു ലക്ഷം കോടി വീരന്മാർ ഉഗ്രസേനമഹാരാജാവിന്റെകൂടെ ഉണ്ടായിരുന്നു എന്നു പറഞ്ഞിട്ടുണ്ട്. (10.90.42.)

മേല്പറഞ്ഞിരിയ്ക്കുന്ന സംഖ്യകളുടെ അർഥം രണ്ടു വിധമാകാം:

1) ഭക്തന്റെ ഉത്ഥാനദശയിൽ പത്തിന്ദ്രിയങ്ങളിലും പുതിയ ചൈതന്യമുണ്ടാകുകയും അതുകൊണ്ട് എത്ര ജഗത്തു കാണുന്നുവോ അതെല്ലാം യാദവകുലമാണെന്നു കരുതുകയും ചെയ്താൽ ആർക്കും പതിനായിരം വർഷം എണ്ണിയാലും തീരുകയില്ല.

2) പുരാണങ്ങളിൽ അറിഞ്ഞുകൊണ്ടുതന്നെയാണ് ഇത്തരം അതിശയോക്തികൾ കാണിച്ചിരിയ്ക്കുന്നത്. കാരണം, ഇതു വായിയ്ക്കുന്നവരും കേൾക്കുന്നവരും ഇതിനെ അങ്ങിനെ തന്നെ പൂർണമായും വിശ്വസിയ്ക്കാതെ അതിനെപ്പററി ചിന്തിച്ച് അതിന്റെ അധ്യാത്മതത്ത്വത്തിലേയ്ക്കു ലക്ഷ്യം കൊണ്ടുവരാൻ വേണ്ടിയുമാണ്.

ശുകദേവൻ: പൂർവകാലത്തു ദേവാസുരയുദ്ധത്തിൽ മരിച്ച അസുരന്മാർ മനുഷ്യരായി ജനിച്ച് അഭിമാനപൂർവം മനുഷ്യരെ പീഡിപ്പിയ്ക്കാൻ തുടങ്ങി.(10.90.43.)

ഇതിൽനിന്നും സകലരേയും ആസുരീപ്രകൃതി പീഡിപ്പിയ്ക്കുമെന്നും അതിനെ ദൈവീപ്രകൃതികൊണ്ടു നീക്കാമെന്നും കാണിയ്ക്കുന്നു. അതിനാൽ ഇനി ശുകൻ പറയുന്നു: ഈ അസുരന്മാരുടെ നിഗ്രഹത്തിനുവേണ്ടിയാണ് ശ്രീഹരിയുടെ ആജ്ഞയാൽ ദേവന്മാർ യദുകുലത്തിൽവന്നു ജനിച്ചത്. അവരിൽ നൂറു കുലങ്ങളുണ്ടായിരുന്നു. അതിൽ പ്രഭുത്വംകൊണ്ടു ശ്രീഹരി മാനനീയനായിരുന്നു. അദ്ദേഹത്തിന്റെ അനുയായികളായിരുന്നവരെല്ലാം അഭിവൃദ്ധിയെ പ്രാപിച്ചിരുന്നു. യാദവർ ശ്രീകൃഷ്ണനിൽ ദത്തചിത്തരായിരുന്നതിനാൽ, ഉറങ്ങുമ്പോഴും, ഇരിയ്ക്കുമ്പോഴും, നടക്കുമ്പോഴും, സംസാരിയ്ക്കുമ്പോഴും, കളിയ്ക്കുമ്പോഴും, സ്നാനാദികൃത്യങ്ങൾ ചെയ്യുമ്പോഴും അവർക്ക് അവരുടെ ശരീരഭാവംപോലും ഉണ്ടായിരുന്നില്ല. ഈ ശബ്ദങ്ങൾ ഭക്തരുടെ സഹജാവസ്ഥയെ കാണിയ്ക്കുന്നു. (10.90.46.)

ഹേ രാജാവേ! യദുകുലത്തിൽ ജനിച്ച്, തന്റെ സുയശസ്സാകുന്ന തീർത്ഥത്താൽ തന്റെ ചരണോദകതീർത്ഥമായ ഗംഗയെ തരംതാഴ്ത്തിയതും, ശത്രുമിത്രഭാവമില്ലാതെ രണ്ടു കൂട്ടർക്കും ഒന്നുപോലെ തന്റെ സ്വരൂപപ്രാപ്തി നല്കിയതും, സർവദേവന്മാരും യത്നിച്ചിട്ടും ലഭിക്കാത്ത ആ ലക്ഷ്മിയാൽ നിരന്തരം സേവിയ്ക്കപ്പെടുന്നതും, നാമോച്ചാരണം അഥവാ നാമശ്രവണ മാത്രംകൊണ്ടു സകല അമംഗളങ്ങളേയും നശിപ്പിയ്ക്കുന്നതും, ഋഷിവംശങ്ങളിൽ പ്രചലിതമായിട്ടുള്ള ധർമങ്ങളുടെയെല്ലാം സംസ്ഥാപകനായതും, ശ്രീകൃഷ്ണഭഗവാനായിരുന്നു. അദ്ദേഹം കാലസ്വരൂപമായ ചക്രം കയ്യിൽ ധരിച്ചിരുന്നു. ആ ഭഗവാൻ പൃഥ്വിയുടെ ഭാരം തീർത്തതിൽ എന്താണാശ്ചര്യമുള്ളത്! (10.90.47.) ഇവിടെ സുദർശനത്തിനു കാലത്തിന്റെ സ്വരൂപം കൊടുത്തിരിയ്ക്കുന്നു. കാലം ദർശനവൃത്തിയുടെ രൂപമാണ്. മിഥ്യാദർശനത്തിൽ നിന്നു കാലത്തിന് ഉത്പത്തിയും സമ്യഗ്ദർശനത്താൽ കാലത്തിനു ലയവുമുണ്ടാകുന്നു. യഥാർഥ ദർശനമുണ്ടാകുമ്പോൾ പൃഥ്വിയുടെ ഭാരം അതായതു തമോഗുണം നീങ്ങിപ്പോകുന്നു.

ഭഗവാൻ ദേവകിയുടെ വയററിൽ ജനിച്ചു എന്നതു കഥയുടെ രസത്തിനുവേണ്ടി പറഞ്ഞിട്ടുള്ളതാണ്. യഥാർഥത്തിൽ മനുഷ്യരുടെ ഹൃദയത്തിൽ വസിയ്ക്കുന്ന ആത്മാവാണ് ശ്രീകൃഷ്ണൻ.

**"ജയതി ജനനിവാസോ ദേവകീജന്മവാദോ**
**യദുവരപരിഷത്സ്വൈർദോർഭിരസ്യന്നധർമം**
**സ്ഥിരചരവൃജിനഘ്നഃ സുസ്മിതശ്രീമുഖേന**
**വ്രജപുരവനിതാനാം വർധയൻ കാമദേവം.** (10.90.48.)

സകലജീവികളുടെയും ആശ്രയസ്ഥാനവും, പറയാൻവേണ്ടി മാത്രം ദേവകീഗർഭത്തിൽ ജനിച്ചവനും, യദുശ്രേഷ്ഠരൂപികളായ പാർഷദരാൽ സേവിതനും, തന്റെ ഭുജബലത്താൽ (അതായത് നിജ സ്വരൂപത്തിൽ) അധർമത്തെ നശിപ്പിയ്ക്കുന്നവനും, ചരാചരജഗത്തിന്റെ ദുഃഖത്തെ ഇല്ലാതാക്കുന്നവനും, തന്റെ മധുരവും മന്ദഹാസസുന്ദരവുമായ മുഖാരവിന്ദത്താൽ വ്രജബാലികമാർക്കു കാമോദ്ദീപനം ചെയ്യുന്നവനുമായ ശ്രീകൃഷ്ണൻ സദാ വിജയിയ്ക്കുന്നു. ഏതൊരു കൃഷ്ണനു സദാ വിജയമോ അതു ഹൃദയത്തിൽ നിത്യപ്രാപ്തവുമാണ്. അതിനാൽ പ്രാപ്തത്തിന്റെ പ്രാപ്തിയാണ്. അതു ജ്ഞാനംകൊണ്ടു സാധിയ്ക്കുന്നു.

ഹേ രാജാവേ! ഭഗവാന്റെ ചരണകമലങ്ങളിൽ ഭക്തി വേണ്ടവർ ധർമമാർഗത്തിന്റെ സ്ഥാപകനും, ധർമത്തെ രക്ഷിയ്ക്കുന്നവനും, ലീലാശരീരത്തെ ധരിയ്ക്കുന്നവനും, യദുശ്രേഷ്ഠനുമായ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരിത്രങ്ങളെ കേൾക്കണം. ഇവിടെ ഭഗവാന്റെ ശരീരത്തെ ലീലാശരീരമെന്നു പറഞ്ഞിരിയ്ക്കുന്നു. അതായത്, നടനെപ്പോലെ ഒന്നിനുപകരം വേറൊന്നു കാണിയ്ക്കുക. പക്ഷെ വാസ്തവത്തിൽ ബ്രഹ്മത്തിനു ശരീരമില്ല. ഭഗവാൻ ശ്രീകൃഷ്ണന്റെ കമനീയകഥയെ നിത്യവും അധികാധികം ശ്രവണം, കീർത്തനം, ചിന്തനം മുതലായവ ചെയ്യുന്നവർ പരമധാമത്തെ പ്രാപിയ്ക്കുന്നു. അവിടെ ദുസ്തരമായ കാലത്തിനും ഗതിയില്ല. കാരണം അവിടെ ഒരു കർമവുമില്ല. അതിനാൽ പല രാജാക്കന്മാരും രാജ്യമുപേക്ഷിച്ചു വനത്തിൽ പൊയ്ക്കളയുന്നു. (10.90.50.) അതായത്, രാജ്യസുഖത്തെക്കാൾ ബ്രഹ്മസുഖം ഉത്തമമാണ്. പരീക്ഷിത്തു രാജ്യമുപേക്ഷിച്ച് ആത്മ



സാക്ഷാത്കാരത്തിനുവേണ്ടി ഇരിയ്ക്കുന്നതു യോഗ്യം തന്നെ എന്നു സൂചിപ്പിയ്ക്കുന്നു. ഭക്തന്മാർക്കു വ്യുത്ഥാന ദശയിൽ അനേകം വൃത്തികൾ ചിന്മയഭാവത്തിൽ സ്ഫുരിയ്ക്കുന്നതു സത്വഗുണത്തിന്റെ ലക്ഷണമാണ്. ഇനി ഏകാദശസ്കന്ധത്തിൽ ശുകദേവൻ സാത്വിക വൃത്തികൾ അഥവാ യദുകുലത്തിന്റെ സംഹാര രൂപമായ കഥ പറയാൻ പോകുന്നു. അതിനുശേഷം പന്ത്രണ്ടാം സ്കന്ധത്തിൽ ശുകദേവൻ പരീക്ഷിത്തിനു **"അഹം ബ്രഹ്മാസ്മി"**എന്ന മഹാവാക്യവും ഉപദേശിയ്ക്കും.

**ഹരിഃ ഓം തത് സത്**

## ദശമസ്കന്ധം സമാപ്തം





# പതിനൊന്നാം സ്കന്ധം

## പ്രസ്താവന

ഭാഗവതത്തിലെ പതിനൊന്നും പന്ത്രണ്ടും സ്കന്ധങ്ങളാണ് ഇനിയുള്ള ഭാഗത്തിൽ നിരൂപണം ചെയ്തിട്ടുള്ളത്. സപ്താഹപാരായണം ചെയ്യുമ്പോൾ ഈ ഭാഗം ഏഴാം ദിവസമായിട്ടാണ് വരുന്നത്. അന്നുതന്നെയാണ് പരീക്ഷിത്തിന്റെ മോക്ഷത്തെക്കുറിച്ചു പ്രസ്താവിയ്ക്കുന്നതും. അതുകൊണ്ട്, ഈ ദിവസത്തെ കഥയിൽ ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയെ വളരെ ശക്തിയായി പ്രതിപാദിച്ചിട്ടുണ്ട്. ഇവയിൽ താഴെ കാണിയ്ക്കുന്ന വിഷയങ്ങളാണ് പ്രത്യേകം ശ്രദ്ധേയമായിട്ടുള്ളത്.

1. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളുടെ വിചാരം.

2. ഏകാദശത്തിൽ 2, 14, 29 ഈ അധ്യായങ്ങളിൽ ഭക്തിമാർഗത്തിന്റെ പരമരഹസ്യത്തെ കാണിച്ചിരിയ്ക്കുന്നു.

3. 13,28 ഈ അധ്യായങ്ങളിൽ ഏകജീവവാദത്തിന്റെ രഹസ്യവും, ജീവന്മുക്തിയുടെ ലക്ഷണവും സ്പഷ്ടമാക്കുന്നു.

4. നാലുവിധം പ്രളയങ്ങളെപ്പററി പന്ത്രണ്ടാം സ്കന്ധത്തിൽ വിവരിയ്ക്കുന്നു. അവയിൽ ആത്യന്തികപ്രളയമാണ് മുഖ്യം.

5. പരീക്ഷിത്ത് ശുകദേവനോട് അവസാനമായി ബ്രഹ്മജ്ഞാനിയുടെ ഒടുവിലത്തെ ദശയെപ്പറ്റി പറയുന്നു.

6. 12-ാം സ്കന്ധത്തിൽ മാർക്കണ്ഡേയോപാഖ്യാനത്തിൽ സൃഷ്ടി, സ്ഥിതി, ലയങ്ങൾക്കു ക്രമമില്ലെന്നും, അത് ആകസ്മികമായുണ്ടാകുന്ന മായയാണെന്നും പറഞ്ഞിരിയ്ക്കുന്നു.

7. ഏകാദശസ്കന്ധത്തിൽ ഏഴാം അധ്യായത്തിൽ ഗുരുദത്താത്രേയന്റെ കഥ വരുന്നു. അദ്ദേഹത്തിനു മൂന്നു ശിരസ്സുകളുള്ളത് ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരുടെ ഒന്നിച്ചുള്ള രൂപമാണ് ദത്താത്രേയഭഗവാൻ എന്നു സൂചിപ്പിയ്ക്കുന്നു. അതുകൊണ്ടും ഉത്പത്തി, സ്ഥിതി, ലയം ഇവയ്ക്കു ക്രമമില്ലെന്നു കാണിയ്ക്കുന്നു. അതായത് ആദ്യം സൃഷ്ടിയുണ്ടായിട്ടു പിന്നെ സ്ഥിതിയും, അതിനുശേഷം ലയവുമെന്നുള്ള ക്രമം സംസാര രചനയ്ക്കില്ല. സ്വന്തം ദൃഷ്ടിയെപ്പററിയുള്ള വിചാരംകൊണ്ട് ഇങ്ങനെയുള്ള ജ്ഞാനമുണ്ടാകുന്നതിനാൽ ഇതു സാപേക്ഷവാദത്തിന്റെ സിദ്ധാന്തവുമാണ്. മാണ്ഡൂക്യ ഉപനിഷത്തിലെ അജാതവാദസിദ്ധാന്തവും ഇതുതന്നെയാണ്. പിന്നെ ദത്താത്രേയൻ അനസൂയയുടേയും അത്രിയുടെയും പുത്രനായിട്ടാണവതരിച്ചത്. അനസൂയ, എന്നുവെച്ചാൽ അസൂയയില്ലാത്തവൾ അതായത് ദോഷദൃഷ്ടിയില്ലാത്തവൾ എന്നു സാരം. അങ്ങനെയുള്ളവർക്കു ഗുണരഹിതനായ അത്രിയോടു സംബന്ധമുണ്ടാകും. അവർക്കു ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരെ ചെറിയ കുട്ടികളാക്കാൻ കഴിയും. അതായത് അവരുടെ ദൃഷ്ടിയിൽ ഉത്പത്തി, സ്ഥിതി, ലയം എന്നുള്ള ക്രമം കാണുകയില്ല. ഇങ്ങിനെയുള്ള സാരഗർഭമായ അർഥം ദത്താത്രേയന്റെ സ്വരൂപത്തിൽനിന്നും കാണാൻ കഴിയും.

8. തക്ഷകൻ സംസാരവാസനാരൂപിയായ സർപ്പമായിരുന്നു എന്നു 12-ാം സ്കന്ധം 13-ാം അധ്യായം 21-ാം ശ്ലോകത്തിൽനിന്നും മനസ്സിലാക്കുവാൻ കഴിയുന്നു.

9. 12-ാം സ്കന്ധത്തിൽ 11-ാം അധ്യായത്തിലെ 9 മുതൽ 23 വരെയുള്ള ശ്ലോകങ്ങളിൽ വളരെ അധ്യാത്മരഹസ്യങ്ങൾ അടങ്ങിയിട്ടുണ്ട്. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ, ഇവരെ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നിങ്ങനെയുള്ള ജീവന്റെ അവസ്ഥാഭിമാനികളോടു താരതമ്യപ്പെടുത്തിയിരിയ്ക്കുന്നു.

10. 12-ാം സ്കന്ധത്തിലെ 3-ാം അധ്യായത്തിലെ 14-ാം ശ്ലോകത്തിൽ, ഭാഗവതത്തിൽ പറഞ്ഞിട്ടുള്ള സകല കഥകളും വാഗ്വിലാസം മാത്രമാണെന്നും, കഥയുടെ രസത്തിനുവേണ്ടി പറഞ്ഞിട്ടുള്ളതാണെന്നും അതിനാൽ അതിൽ എവിടെയെല്ലാം ഭഗവാന്റെ ഗുണങ്ങൾ ഗാനം ചെയ്തിട്ടുണ്ടോ അതുമാത്രം മനസ്സിലാക്കിയാൽ മതിയെന്നും പറഞ്ഞിട്ടുണ്ട്.

ഇപ്രകാരം ഒടുവിലത്തെ ഭാഗത്തിൽ വളരെ വേദാന്ത രഹസ്യങ്ങൾ അടങ്ങിയിട്ടുള്ളതായിക്കാണാം. ഏകാദശത്തിൽ അധ്യായം ഏഴുമുതൽ ഇരുപത്തൊൻപതുവരെ പ്രതിപാദ്യവിഷയം ഉദ്ധവഗീതയാണ്. അതിൽ ചില സ്ഥലങ്ങളിൽ ഭഗവദ്ഗീതയെക്കാൾ ഉയർന്നതരത്തിലുള്ള തത്ത്വോപദേശമാണ് ഭഗവാൻ ഉദ്ധവർക്കു നല്കിയിട്ടുള്ളത്. എന്തെന്നാൽ ഇതു സ്വധാമഗമനം ചെയ്യുന്നതിനു മുൻപായിട്ടുള്ള ഭഗവാന്റെ അവസാന ഉപദേശമാണ്. ഇതിൽ മൂന്നവസ്ഥയെ കൂടുതലായി വിചാരം ചെയ്തിട്ടുള്ളതായും കാണാം. (11.11.2.) ഈ ശ്ലോകത്തിൽ ജഗത്തുണ്ടായിട്ടില്ലെന്നും സ്വപ്നംപോലെ മിഥ്യാപ്രതീതിമാത്രമാണെന്നും പറഞ്ഞിരിയ്ക്കുന്നു. ഇവിടെ സൃഷ്ടി-ദൃഷ്ടിവാദത്തെക്കാൾ ദൃഷ്ടി-സൃഷ്ടിവാദത്തിനാണ് കൂടുതൽ പ്രാമാണ്യം കൊടുത്തിരിയ്ക്കുന്നത്. ദൃഷ്ടി-സൃഷ്ടിവാദപ്രകാരം നമ്മുടെ ദൃഷ്ടിയ്ക്കു മുൻപ് സൃഷ്ടിയില്ലാത്തതിനാൽ ജന്മമരണങ്ങൾ വെറും ഭ്രാന്തിമാത്രമാണ്.



ദേശകാലങ്ങൾ സാപേക്ഷമാണെന്നും, ദ്രഷ്ടാവിന്റെ ദൃഷ്ടിയാണതിനാധാരമെന്നും സയൻസും സിദ്ധമാക്കിക്കഴിഞ്ഞിട്ടുണ്ട്. അതിനാൽ ദൃശ്യത്തെപ്പററി വിചാരിയ്ക്കുന്നതിനുപകരം ദ്രഷ്ടാവിന്റെ അവസ്ഥയെപ്പറ്റിയാണ് വിചാരിച്ചു നോക്കേണ്ടത്. അപ്പോൾ ദൃഷ്ടി-സൃഷ്ടിവാദം മനസ്സിലാകാൻ എളുപ്പമുണ്ട്.സാധാരണബുദ്ധിയ്ക്ക്, അധിഷ്ഠാനമായ ചൈതന്യം, സൂക്ഷ്മജഗത്ത്, സ്ഥൂലജഗത്ത്, എന്നിങ്ങനെ മൂന്നു തത്ത്വങ്ങളുടെ അനുഭവമുണ്ടായിരിയ്ക്കും. അതിൽ ചൈതന്യം സർവത്ര ഏകമാണ്. സൂക്ഷ്മജഗത്ത് ഓരോരുത്തർക്കും ഭിന്നമാണ്. എന്തെന്നാൽ ആരുടെയും വിചാരങ്ങൾ യോജിച്ചുകാണാറില്ല. സ്ഥൂലജഗത്തും, എല്ലാവരും ഒന്നുപോലെയാണ് കാണുന്നതെന്നു പലർക്കും തോന്നാറുണ്ടെങ്കിലും, സാപേക്ഷവാദത്തിന്റെ കണ്ടുപിടിത്തത്തോടെ അതും കല്പിത മാണെന്നു തീർച്ചയായിക്കഴിഞ്ഞിട്ടുണ്ട് .ജഗത്തെങ്ങിനെ യുളളതാണെന്നു ജഗത്തു സ്വയം പറയുന്നില്ല. ജഗത്തിന്റെ ദ്രഷ്ടാവാണ് ജഗത്തിനെ സിദ്ധമാക്കുന്നത്. ജഗത്തിനെ സിദ്ധമാക്കുന്ന ദ്രഷ്ടാവ്, തന്നെത്തന്നെ അറിയാതെ ജഗത്തിനെ അറിയുക എന്നു വെച്ചാൽ ഒരു കന്യകയുടെ വിവാഹത്തിൽ വരനെ കൊന്നുകളയുന്നതുപോലെയാണ്. മനുഷ്യരുടെ വ്യവഹാരത്തിലും ഇതുപോലെ മുഖ്യമായ ആത്മാവിനെ അഥവാ ഭഗവാനെ വിസ്മരിച്ചു കൊണ്ടാണു മായാവ്യവഹാരങ്ങളും മായാസംസാരങ്ങളും നടത്തുന്നത്. ദക്ഷപ്രജാപതിയുടെ യജ്ഞത്തിൽ ശങ്കരഭഗവാനെമാത്രം ക്ഷണിച്ചിരുന്നില്ല. അതുപോലെ, ദക്ഷരൂപികളായ ബുദ്ധിശാലികളുടെ ബഹുമതി പ്രസ്ഥാനമായ യജ്ഞങ്ങളിൽ ഉത്തമമതിയായ ഭഗവാനെ അഥവാ ജ്ഞാനികളെ വിസ്മരിച്ചുകളയുന്നു.

ഏകദശദ്വാദശസ്കന്ധങ്ങളിലാണ് ശ്രീമദ്ഭാഗവതത്തിന്റെ മുഖ്യതത്ത്വസാരം പ്രതിപാദിച്ചിട്ടുളളത്. ദശമസ്കന്ധം ഭഗവാന്റെ ഹൃദയവും ഏകാദശം ഭഗവാന്റെ ശിരസ്സുമാണ്. ദശമം നിരോധലീലയും ഏകാദശം മുക്തിലീലയുമാണ്. ദ്വാദശം ആശ്രയം അഥവാ അധിഷ്ഠാനത്തെയും കാണിയ്ക്കുന്നു. ആത്മശക്തിയാൽ അഥവാ ഭഗവാന്റെ അനുഗ്രഹത്താൽ മായയെ ജയിയ്ക്കാനുളള ഉപായങ്ങളാണ് ദശമസ്കന്ധം വിസ്തരിയ്ക്കുന്നത്. എന്നാൽ വിചാരശക്തിയുളളവർക്ക് ഏകാദശസ്കന്ധം ഫലപ്രദമാണ്.ദശമം ഭേദത്തെ അഭേദമാക്കാനുളള മാർഗവും ഏകാദശം ഭേദത്തെ നിഷേധിയ്ക്കാനുളള മാർഗവും ഉപദേശിച്ചിരിയ്ക്കുന്നു. പക്ഷെ പാശ്ചാത്യസംസ്കാരസമ്മിശ്രണത്താൽ ഇന്നു സകലരും യന്ത്രവത്കരിയ്ക്കപ്പെട്ടിരിയ്ക്കയാൽ യന്ത്രത്തിനു സ്വയം അതിനെ അറിയാൻ കഴിയാത്തതുപോലെ മനുഷ്യർക്കും തങ്ങളുടെ ആത്മാവിനെ അറിയാൻ കഴിയാതായിരിയ്ക്കുന്നു. വളരെ കുറച്ചുപേർ മാത്രമേ ആത്മജ്ഞാനത്തിനുള്ള മാർഗം ഇഷ്ടപ്പെടുന്നുമുളളു. എല്ലാവരും യന്ത്രങ്ങളുടെ അവയവങ്ങൾപോലെ ആയിത്തീർന്നിരിയ്ക്കുകയാണ്. നന്മതിന്മകൾ തിരിച്ചറിയാൻ പാടില്ലാതായിത്തീർന്നിരിയ്ക്കുന്നു. എല്ലാവർക്കും യജമാനാകാനാണ് ആഗ്രഹം. പക്ഷെ യജമാനത്വം അഥവാ ശ്രേഷ്ഠത്വം അഥവാ ശ്രേയോരൂപിയായ മോക്ഷം ആത്മജ്ഞാനംകൊണ്ടേ പ്രാപ്തമാകൂ. ഇക്കാലത്തു ധനവാനാണ് യജമാനൻ. ജില്ലാ അധികാരി *കലക്ടർ* (പണം പിരിയ്ക്കുന്നവൻ) എന്നാണറിയപ്പെടുന്നത്. *പാർലമെന്റി*ലെ നിയമങ്ങളെ *ബില്ലെ*ന്നും പറയുന്നു. പ്രാചീനകാലത്തെ ജില്ലാ അധികാരികൾ ഋഷികളായിരുന്നു. നിയമങ്ങളെ *(ബില്ലി*നെ) മാനവധർമസിദ്ധാന്തമെന്നും പറഞ്ഞിരുന്നു.

ഇന്നത്തെ തൊഴിലാളിരാജ്യത്തിൽ എല്ലാവരും തൊഴിലാളികളാകണമെന്നാണ് സങ്കല്പം. അങ്ങനെ അധ്വാനിച്ചു ജീവിതം കഴിയ്ക്കുന്നവരെയാണ് കൂടുതൽ പ്രശംസിച്ചു കാണുന്നതും. പക്ഷെ ഈ രീതിയിലുളള ജീവിതത്തിൽ അടിമത്തം വർധിയ്ക്കുകയാണു ചെയ്തിട്ടുളളത്. അവർക്കു സ്വയം അവരെ അറിയാൻ സാധിയ്ക്കാതെ പോകുന്നു. ജഗത്തിൽ ഒന്നിനും കുറവില്ല. പക്ഷെ ഒരു നല്ല ജീവിതം എങ്ങനെയായിരിയ്ക്കണമെന്നുള്ള ജ്ഞാനം ഉളവാകുന്നതുവരെഒരു സമുദായപരിഷ്കരണവും സാധ്യമാവുകയില്ല. അധികംപേരും ഉറങ്ങിക്കിടക്കുകയാണ്. വളരെ കുറച്ചുപേർ മാത്രമേ ഉണർന്നിരിയ്ക്കുന്നുളളു. അവർക്കു മാത്രമേ നന്മതിന്മകൾ തിരിച്ചറിയാൻ കഴിയൂ. സാധാരണ മനുഷ്യർ പരിണാമിസത്യത്തിൽ വിശ്വസിയ്ക്കുന്നു. അതു ദിവസേന മാറിക്കൊണ്ടിരിയ്ക്കുകയാൽ അസത്യരൂപമായി കാണപ്പെടുന്നു. സാമാന്യ മനുഷ്യരിൽ നാനാവിധത്തിലുള്ള അഭിമാനമുളളതിനാൽ അവർ രാഗത്തിനു വശംവദരായിപ്പോകുന്നു. അതുകൊണ്ടവർക്ക് അവരുടെ സ്വരൂപത്തെ അറിയാൻ സാധിയ്ക്കുന്നില്ല. അവർക്കു ഗുരുവിന്റെ ആവശ്യകതയുണ്ട്. ഗുരുവില്ലാത്തവന് അവന്റെ തെറ്റുകൾ പരിഹരിയ്ക്കാൻ സാധ്യമല്ല. ഗുരുദത്താത്രേയന് ഇരുപത്തിനാല് ഗുരുക്കന്മാരുണ്ടായിരുന്നു. ആ കഥ ഏകാദശത്തിൽ അവധൂതാഖ്യാനത്തിൽ പറയുന്നുണ്ട്. പരീക്ഷിത്തിനു ശുകദേവനെപ്പോലുളള ഒരു ഗുരുവിനെ ലഭിയ്ക്കുകയാൽ ഏഴു ദിവസം കൊണ്ട് മുക്തി ലഭിച്ചു.

മനുഷ്യർക്ക് അഖണ്ഡാനന്ദം വേണം. അഖണ്ഡാനന്ദം അദ്വൈതഭാവംകൊണ്ടേ ഉണ്ടാകൂ. എങ്ങനെയും അജ്ഞാനത്തിൽനിന്നും ദുഃഖത്തിൽനിന്നും നിവൃത്തിനേടുകയായിരിയ്ക്കണം മനുഷ്യരുടെ ജീവിതലക്ഷ്യം.സകലവിധ ഇന്ദ്രിയസുഖങ്ങൾ ലഭിച്ചാലും മനുഷ്യർക്ക് തൃപ്തിയുണ്ടാകാറില്ല. എന്തെന്നാൽ അതിൽ ദ്വൈതഭാവം ഇരിയ്ക്കുന്നു. മേഘം കൂടുതലാണെങ്കിൽ സൂര്യപ്രകാശം കുറഞ്ഞിരിയ്ക്കും. അതുപോലെ ആവരണംകൂടുതലാണെങ്കിൽ ആനന്ദവും കുറഞ്ഞിരിയ്ക്കും. ആവരണം കുറവാണെങ്കിൽ അതനുസരിച്ച് ആനന്ദവും കൂടുതൽ അനുഭവപ്പെടും. ആവരണങ്ങളുടെ ഏറ്റക്കുറവനുസരിച്ചിരിയ്ക്കും ആനന്ദത്തിന്റെ കൂടുതൽ കുറവുകളും. ഏഴു ദിവസം ഭാഗവതകഥ കേട്ട്



പരീക്ഷിത്തിന്റെ ആവരണം മുഴുവൻ നീങ്ങുകയാൽ ഏഴാം ദിവസം അദ്ദേഹത്തിനു ബ്രഹ്മദശ പ്രാപ്തമായി.

ദ്വൈതഭാവനയാണ് ആവരണം. അതു ബ്രഹ്മാനന്ദത്തെ മറയ്ക്കുന്നു. ദ്വൈതം നീങ്ങിയാൽ പിന്നെ ഒന്നും അറിയേണ്ടതായിട്ടില്ല. അപ്പോൾ ജ്ഞേയസമാപ്തിയായി. തത്ത്വജ്ഞാനംകൊണ്ടേ ജ്ഞേയസമാപ്തിയുണ്ടാകയുള്ളു. അതു മനുഷ്യനെ പൂർണ്ണനാക്കുന്നതുകൊണ്ട്, ജീവിതം സംതൃപ്തമാകുന്നു. അന്യജ്ഞാനങ്ങളെല്ലാം ബുദ്ധിയ്ക്കുമാത്രമേ സന്തോഷം നൽകൂ. ദ്വൈതഭാവം ഉള്ളിടത്തോളം കാലം എന്തെങ്കിലും പിന്നെയും അറിയാനുണ്ടായിരിയ്ക്കും. തത്ത്വജ്ഞാനം ബുദ്ധിയ്ക്കു വേണ്ടിയല്ല, മുക്തിയ്ക്കുവേണ്ടിയാണ്. മുക്തി എന്നു വച്ചാൽ ആത്യന്തികദുഃഖനിവൃത്തിയും പരമാനന്ദപ്രാപ്തിയുമാണ്.

ചിദാത്മാവ് ഏതു സങ്കല്പങ്ങളെ സ്ഫുരിപ്പിയ്ക്കുന്നുവോ അതനുസരിച്ചുള്ള ദൃശ്യവും കാണും. ആ ദൃശ്യങ്ങൾ തന്റെ സ്വരൂപത്തെ വിസ്മരിപ്പിയ്ക്കുമ്പോൾ അതിനെ മോഹമെന്നു പറയുന്നു. തന്റെ സ്വരൂപജ്ഞാനം ഉളവാക്കുന്നതിനെ മോക്ഷമെന്നും പറയുന്നു. താനേതു സങ്കല്പമെടുക്കുന്നുവോ ചൈതന്യവും തദാകാരമായിത്തീരുന്നു. അതിനാൽ മനുഷ്യർ സൂക്ഷിച്ചുവേണം സങ്കല്പങ്ങൾ ചെയ്യാൻ. സങ്കല്പത്തിന്റെ സത്തയെ ശാസ്ത്രം അഥവാ കാമധേനു അഥവാ കല്പവൃക്ഷമെന്നും പറയുന്നു. സങ്കല്പത്തിന്റെ വിചിത്രതകൊണ്ടാണ് പലവിധമുള്ള ദർശനമുണ്ടാകുന്നത്. അതിൽനിന്നു യഥാർഥദർശനം പ്രാപ്തമാക്കുക ജ്ഞാനികളുടെ മഹിമയാണ്. പലവിധ പാപകർമങ്ങളെക്കാൾ മിഥ്യാദർശനംകൊണ്ടുള്ള പാപമാണ് വലിയത്. മൂലതത്ത്വത്തിന്റെ ശക്തി വിചിത്രമാണ്. അജ്ഞാനിയ്ക്കു സർപ്പമായി കാണുന്ന രജ്ജു ജ്ഞാനിയ്ക്കു രജ്ജുവായിത്തന്നെ കാണപ്പെടുന്നു. ആത്മാവ് സത്യസങ്കല്പസ്വരൂപമാണ്. അത് എങ്ങിനെയെല്ലാം നാം സങ്കല്പം ചെയ്യുന്നുവോ, അതുപോലെയെല്ലാം ആയിത്തീരുന്നു. അതിനാൽ യഥാർഥമാർഗം കണ്ടുപിടിയ്ക്കാൻ ശുകദേവനെപ്പോലുള്ള ത്യാഗിയും ജ്ഞാനിയുമായ ഗുരുവിനെ ആശ്രയിയ്ക്കണം. വിശാലമായ ചിദാകാശത്തിനുള്ളിൽ പ്രാണികളുടെ ഭോഗതൃഷ്ണ ലതകളെപ്പോലെ ജഗദ് രൂപിയായ വള്ളികളായി പടർന്നുപിടിച്ച്, താനും അതിൽ ചുറ്റിപ്പിണഞ്ഞുപോവുകയാൽ, അതിൽ നല്ലതേതെന്നു കണ്ടുപിടിച്ച് അതിൽക്കൂടെ പരമാർഥലക്ഷ്യം കണ്ടുപിടിയ്ക്കുന്ന തത്ത്വജ്ഞാനികൾ അപൂർവമത്രേ.

ശ്രീമദ്ഭാഗവതമാഹാത്മ്യത്തിൽ താഴെ പറയുന്ന ഏഴു ചോദ്യങ്ങളായിരുന്നു ശൗനകൻ സൂതനോടു ചോദിച്ചത്.

1. കർണാനന്ദകരമായ കഥ കേൾപ്പിച്ചാലും.

2. ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയാൽ വിവേകം എങ്ങനെ വൃദ്ധിയെ പ്രാപിയ്ക്കും?

3. മായാമോഹം എങ്ങനെ നീക്കാം?

4. ഈ കലിയുഗത്തിലെ ആസുരജീവികൾക്കു ശുദ്ധിയ്ക്കുള്ള സാധനയെന്താണ്?

5. ജീവന്റെ പരമകല്യാണം ഏതിലാണിരിയ്ക്കുന്നത്?

6. പവിത്രവസ്തുക്കളിൽവെച്ച് ഏറ്റവും പവിത്രമായ വസ്തു ഏതാണ്?

7. ഭഗവത്പ്രാപ്തിയ്ക്കുള്ള സാധന ഏതാണ്?

ഈ ചോദ്യങ്ങളുടെയെല്ലാം ഉത്തരമാണ് ശ്രീമദ്ഭാഗവതം. എന്തെന്നാൽ, കലിയുഗത്തിൽ ഭഗവാൻ തന്റെ ചൈതന്യത്തെ ഭാഗവതത്തിൽ സ്ഥാപിച്ചിട്ടാണ് സ്വർഗാരോഹണം ചെയ്തത്. അതുകൊണ്ട് ഭാഗവതകഥാശ്രവണവും മനനവുംകൊണ്ട് ശരീരസഹിതം സംസാരം വിസ്മരിയ്ക്കപ്പെട്ടുപോകും. ഭഗവാൻ ആത്മസ്വരൂപത്തിൽ സദാ പ്രാപ്തനാകയാൽ ഭഗവാനെ പ്രാപിയ്ക്കുക പ്രയാസമല്ല. പക്ഷെ പരീക്ഷിത്തിനെപ്പോലെ ആ ദശയെ പ്രാപിയ്ക്കാനുള്ള സാധനയിൽ മനസ്സിനെ ദൃഢമാക്കി വയ്ക്കുക പ്രയാസമാണ്. അതിനെ ഹൃദയശുദ്ധി വരുത്തി മാർഗത്തെ വിശാലമാക്കണം. വലിയ ആളുകൾ കുറുക്കുവഴികളിൽക്കൂടി സഞ്ചരിയ്ക്കാറില്ല. ഭഗവാൻ സങ്കുചിതവും അശുദ്ധവുമായ ഹൃദയത്തിൽ എങ്ങനെ പ്രകടമാകും? സകല ചരാചരങ്ങളേയും സ്നേഹിയ്ക്കണം. ഭഗവാനെ കാണാൻ പുറപ്പെടുന്നവർ ഭഗവാന്റെ ആളുകളെ ചതിയ്ക്കരുത്. ഭഗവാൻ മത്സ്യം, ആമ, വരാഹം, നരസിംഹം, ഇത്യാദി പല ശരീരങ്ങളിലും അവതാരം എടുത്തിട്ടുണ്ട്. ഭഗവാന് എല്ലാ ശരീരങ്ങളും ഒന്നുപോലെ ഇഷ്ടമാണെന്ന് അതു കാണിയ്ക്കുന്നു. ഭഗവാൻ അനന്തശക്തിമാനാകയാൽ ഭഗവാന് തനിച്ചും അതുപോലെത്തന്നെ അനന്തശരീരങ്ങളിൽ ഇരിയ്ക്കാൻ കഴിയും.

യാസ്കമുനി 'ഗോ' എന്ന ശബ്ദത്തിന് ഇരുപത്തിയൊന്ന് അർഥങ്ങൾ പറഞ്ഞിട്ടുണ്ട്: 'ഗോ'എന്നതിന് പശു, പൃഥ്വി, പ്രകാശം, ഇന്ദ്രിയങ്ങൾ, ജ്ഞാനം എന്നിങ്ങനെ പല അർഥങ്ങളുമുണ്ട്. അതിനാൽ ഗോപാലൻ എന്നു വെച്ചാൽ ജ്ഞാനരക്ഷ ചെയ്യുന്ന ബ്രഹ്മനിഷ്ഠൻ അഥവാ പരമാത്മാവെന്നും അർഥമുണ്ട്. ശ്രീകൃഷ്ണനെ ഗോപാലനെന്നും പറയുന്നു. ഭഗവാന്റെ ഓടക്കുഴലിനെ സംസാരത്തിലുള്ള വിവിധ രാഗങ്ങളിൽ ചൈതന്യം നിറച്ച് ആ രാഗങ്ങളെ നേരായ മാർഗത്തിൽകൂടെ കൊണ്ടു പോകാനുള്ള കലയായും പറയുന്നുണ്ട്. ഇങ്ങനെയുള്ള കലകൊണ്ടാണ് ഗോപികൾ തങ്ങളുടെ ഗുണപ്രവാഹരൂപമായ ദേഹത്തെ നശിപ്പിച്ചു ഭഗവാനിൽ ചേർന്നത്.

ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങൾ വൃദ്ധരായി തീർന്നിരുന്നു. അവരെ ചെറുപ്പമാക്കാനുള്ള കല

യാണ് ഭാഗവതം പ്രതിപാദിയ്ക്കുന്നത്. നാരദൻ ജ്ഞാന വൈരാഗ്യങ്ങളെ ചെറുപ്പമാക്കാനായിട്ടു നിത്യവും ചെറുപ്പ മായി കഴിയുന്ന സനകാദികളെക്കൊണ്ടു ഭാഗവത സപ്താഹം വിധിപ്രകാരം നടത്തി കഥാശ്രവണം ചെയ്യിച്ചു എന്നു ഭാഗവതമാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ടല്ലൊ.

മനുഷ്യർ പല പ്രകാശത്തിനായി പ്രയത്നിയ്ക്കുന്നു വെങ്കിലും അതോടൊപ്പം മിഥ്യാഭിമാനരൂപമായ അന്ധകാ രത്തെ തീരെ ഉപേക്ഷിയ്ക്കായ്കയാൽ വേണ്ടത്രപ്രകാശം കിട്ടുന്നില്ല. പ്രകാശം വേണം, പക്ഷേ അന്ധകാരത്തെ വിടാനും വയ്യ; എങ്കിൽ എങ്ങനെ പ്രകാശമുണ്ടാകാനാണ്? അതുപോലെ ഭഗവാനെ വേണം, പക്ഷെ സംസാരത്തിലു ളള വൈഭവങ്ങളെ ഉപേക്ഷിയ്ക്കാൻ ഭാവമില്ല എങ്കിൽ എങ്ങനെ കാര്യം സാധിയ്ക്കും? ജ്ഞാനം വേണമെങ്കിൽ അജ്ഞാനത്തെ ഉപേക്ഷിയ്ക്കാൻ തയ്യാറാകണം.

പ്രാചീന ഇതിഹാസങ്ങളുടെ ഉദ്ദേശ്യം ആ കഥക ളിൽക്കൂടി ജീവിതത്തിൽ പ്രകാശംകൊണ്ടുവരികയെ ന്നതായിരുന്നു. അവയിലെ കഥകൾ യഥാർഥത്തിൽ നടന്നി ട്ടുളളതൊ കെട്ടുകഥകളൊ ആയിരിയ്ക്കാം. അതേപ്പറ്റി നോക്കേണ്ട ആവശ്യമില്ല. കഥകളിൽ ഏതെങ്കിലും തത്ത്വ മുണ്ടോ ഇല്ലയോ ഉണ്ടെങ്കിൽ ആ തത്ത്വം ജീവനെ സ്പർശി യ്ക്കുന്നതാണോ എന്നാണ് അന്വേഷിയ്ക്കേണ്ടത്. സ്പർശി യ്ക്കുന്നതാണെങ്കിൽ അതിനെ ഇതിഹാസമെന്നു പറഞ്ഞു വന്നിരുന്നു. ഈ ദൃഷ്ടിയോടെ ശ്രീമദ് ഭാഗവതം അഭ്യസി യ്ക്കണം.

ഇന്നത്തെ ഇതിഹാസം വ്യാവഹാരികസത്യത്തെ കാണിയ്ക്കുന്ന ചരിത്രം മാത്രമാണ്. അതിൽ അസംഭാ വ്യതയോ, അലൗകികതയോ കാണുകയില്ല. ശിവാജി ആയിരത്തറുന്നൂറ്റിയെഴുപത്തിനാലിൽ സിംഹാസനാരോ ഹണം ചെയ്തു, പിന്നെ പല കാര്യങ്ങളും ചെയ്തു. പക്ഷെ അതിലൊന്നും അലൗകിക ആശ്ചര്യങ്ങളില്ല.

പുരാണങ്ങൾക്കു വ്യാവഹാരികസത്യത വേണമെന്നു നിർബന്ധമില്ല. അതിൽ ഗജേന്ദ്രമോക്ഷം, കപോതാഖ്യാനം, ശിബിരാജാവിന്റെ ദാനം, രാസലീലയുടെ ആറുമാസം നീണ്ടുനിന്ന രാത്രി ഇപ്രകാരമുളള അതിശയോക്തികളും കാണാം. അസംഭാവ്യതയും കാണാം. അതിന്റെയെല്ലാം ഉദ്ദേശ്യം ജീവനു പരമാർഥദൃഷ്ടി ഉണ്ടാകണമെന്നു മാത്രമേ യുളളു. രാമായണം, മഹാഭാരതം, ഭാഗവതം ആദിപുരാണ ങ്ങളിൽ പല അർഥവാദങ്ങളുമുണ്ട്. അതായതു ദ്വൈതത്തെ നിന്ദിച്ചും അദ്വൈതത്തെ സ്തുതിച്ചും കാണിയ്ക്കാൻ വേണ്ടി പല അസംഭാവ്യകഥകളും പറഞ്ഞിരിയ്ക്കുന്നതു കാണാം.

രാമായണത്തിൽ ശ്രീരാമൻ വാനരസേനയെ ഉപയോ ഗിച്ചതായി കഥയുണ്ട്. ഈ വാനരന്മാർ മനുഷ്യരോട് എങ്ങനെ സംസാരിച്ചിരിയ്ക്കാം, രാവണന് എങ്ങനെ പത്തു തലയുണ്ടായി. സീതയെ മണ്ണിനടിയിൽ നിന്നും എങ്ങനെ





കിട്ടി ഇങ്ങനെയെല്ലാമുളള കാര്യങ്ങളെ പ്പറ്റി ചിന്തിച്ചിട്ടാവശ്യമില്ല. പക്ഷേ രാമായണം വായിയ്ക്കു ന്നതുകൊണ്ടു ഭക്തിയും നീതിയും വർധിയ്ക്കുന്നു ണ്ടൊ എന്നു മാത്രം നോക്കിയാൽ മതി. ഏതുദ്ദേശ്യത്തോടെ പ്രാചീന ഇതിഹാസങ്ങൾ രചിച്ചുവോ അതു മാത്രം നോക്കി യാൽ മതി.

ഭാഗവതത്തിൽ ഒമ്പതാം സ്കന്ധത്തിന്റെ അവസാന ശ്ലോകത്തിൽ ഭഗവാൻ ദുഷ്ടരായ രാജാക്കന്മാരെ തന്റെ ദൃഷ്ടിയാൽ കൊന്ന് ഭൂമിയുടെ ഭാരം തീർത്തു എന്നു പറ ഞ്ഞിരിയ്ക്കുന്നു. പിന്നെ പത്താംസ്കന്ധത്തിൽ കംസനെ ലീലയാ ഭഗവാൻ കൊന്നതായും പറയുന്നുണ്ട്. ഇങ്ങനെ യുളള കഥകൾ ബ്രഹ്മത്തിനു അനന്തശക്തിയുണ്ടെന്നു കാണിയ്ക്കാൻവേണ്ടി മാത്രം പറഞ്ഞിട്ടുളളതാണ്. ഭഗ വാൻ എന്ന ശബ്ദത്തിന്റെ അർഥം തന്നെ ശരിയ്ക്കും മന സ്സിലാക്കാൻ കഴിയാത്തവർക്ക് ഈ കഥകൾ കെട്ടുകഥക ളായി തോന്നും. പക്ഷെ ഭഗവാൻ എന്നു വച്ചാൽ ഈശ്വ രൻ, സർവവ്യാപി, സർവശക്തൻ, എന്നും മററും പറയുന്ന പരമാർഥ തത്ത്വമാണ്. യാതൊന്നു കാണുന്നുവോ അതെല്ലാം ആ തത്ത്വത്തിന്റെ സത്തയിലാണ് സ്ഥിതിചെ യ്യുന്നത്. ഈ സിദ്ധാന്തത്തെ പ്രകടമാക്കുകയെന്നതാണ് കഥാകാരന്റെ ഉദ്ദേശം. അതിന് ഇങ്ങനെയുളള അർഥവാദം ആവശ്യവുമാണ്.

ഭഗവാന്റെ ലീലകൾ വാച്യാർത്ഥത്തിൽ വ്യാവഹാരി കദൃഷ്ടികൊണ്ടു നോക്കിയാൽ അസംഭാവ്യമായി തോന്നാം. പക്ഷെ ഭഗവാൻ എന്ന ശബ്ദത്തിന്റെ ശാസ്ത്രോക്തമായ അർഥത്തെ ചിന്തിച്ചുകൊണ്ട് നോക്കിയാൽ ഭഗവാന് യാതൊന്നും അസാധ്യമായിട്ടില്ലെന്നു മനസ്സിലാക്കാം. ഏതെ ങ്കിലും ദുശ്ശീലം വന്നുപോയിട്ടുള്ളവരുടെ ദുശ്ശീലത്തെ നീക്കാൻ അതേപറ്റി നിന്ദിച്ചും കൂടുതൽ സുഖം മറ്റേതി ലെങ്കിലും കാണിച്ചും കൊടുക്കുകയാണു വേണ്ടത്. അതി ലാണ് ഇതിഹാസം എഴുതുന്നവരുടെ കല കാണേണ്ടത്. ഇപ്രകാരമുളള നാരദന്റെ സൂചനയനുസരിച്ചാണ് വ്യാസ ഭഗവാൻ ഭാഗവതത്തിൽകൂടി സകല വേദാന്തങ്ങളുടെയും സാരം കാണിച്ചുതന്നിട്ടുളളത്.

*സ്കൂളു*കളിൽ പഠിയ്ക്കുന്ന ഇതിഹാസങ്ങളിൽ ആണ്ടു മാസ തീയതികൾ ഓർമിച്ചിരിയ്ക്കണം. എന്നാൽ അതു സത്യമായിരിയ്ക്കുന്നുമില്ല. അക്ബർ ആയിരത്തറു ന്നൂറ്റഞ്ചുവരെ രാജ്യം ഭരിച്ചിരുന്നു എന്നു വിദ്യാർഥികൾ പഠിയ്ക്കുന്നു. പക്ഷെ അക്കാലത്ത് *ഇംഗ്ലീഷു*കാരുടെ വർഷം *ഇൻഡ്യ*യിൽ തുടങ്ങിയിട്ടില്ലാതിരുന്നതിനാൽ അക്ബർക്ക് ഇതെപ്പററി യാതൊരറിവും ഇല്ലായിരുന്നു. പിന്നെ ഇത്തരം ഇതിഹാസങ്ങൾ അഭ്യസിയ്ക്കുന്നതുകൊണ്ട് രാഗദ്വേഷം വർധിയ്ക്കുമെന്നല്ലാതെആത്മജ്ഞാനം ഉണ്ടാകുകയില്ല. ഇപ്പോൾ സത്യാഗ്രഹത്തിന്റെ ഇതിഹാസം തയ്യാറായിവരു ന്നുണ്ട്. പക്ഷെ സത്യം എന്ന് ഏതിനെ പറയാമെന്ന് ഇക്കാ

ലത്തെ ചരിത്രകാരന്മാർക്കറിയാൻ സാധിയ്ക്കുന്നുണ്ടോ എന്നാണ് സംശയം.

രണ്ടുവിധ ഇതിഹാസങ്ങളിലുമുള്ള വ്യത്യാസം എന്തെന്നാൽ ഇന്നത്തെ ചരിത്രകാരന്മാർക്കു സംസാര സുഖം മിഥ്യയായി തോന്നുന്നില്ല. പ്രാചീനഗ്രന്ഥകാരന്മാർ സംസാരസുഖത്തെ മിഥ്യയായി കാണിച്ചുകൊണ്ട് നിത്യവും പരമവുമായുള്ള സുഖത്തിന്റെ മാർഗത്തെ കാണിച്ചുകൊടുക്കുന്നു.

ഇന്ദ്രിയവിഷയങ്ങളുടെ സുഖം യഥാർഥസുഖമാണെന്നുള്ള ഭാവനയുണ്ടായിരിയ്ക്കുന്നതുവരെയും ലോകത്തിനു പുരോഗതി ഉണ്ടാകുന്നു എന്നു പറയാൻ സാധ്യമല്ല. വ്യവഹാരികസുഖത്തിനുവേണ്ടി വിഷമതകൾ നേരിടേണ്ടിവരുന്നതുപോലെ പാരമാർഥികസുഖത്തിനുവേണ്ടിയും വിഷമങ്ങളുണ്ടാകാറുണ്ട്. ജനസംഖ്യ വർധിയ്ക്കാതേയും ധർമവും സംസ്കൃതിയും വർധിച്ചുകൊണ്ടും ഇരിയ്ക്കത്തക്കവിധം രാജ്യഭരണം നടത്തിയെങ്കിൽ മാത്രമേ പ്രജകൾക്കു നേരായ മാർഗം ലഭിയ്ക്കുകയുള്ളു. ഏറ്റവും കുറച്ചു തത്ത്വത്താൽ ജീവിതത്തിലെ പല കാര്യങ്ങൾക്കും സമാധാനം ഏതൊരു ജ്ഞാനത്താൽ ലഭിയ്ക്കുന്നുവോ അതിനെ യഥാർഥജ്ഞാനമെന്നു വേദാന്തദർശനത്തിൽ പറയുന്നു.

പ്രജകളുടെമേൽ എത്രയും കുറച്ചു നിയമങ്ങളും, കരങ്ങളും ചുമത്തുന്ന രാജ്യമാണു രാമരാജ്യം. എത്രയും കുറച്ചു ഭോഗസുഖങ്ങളാൽ സംതൃപ്തമാകുന്ന സമുദായമാണു നല്ല സമുദായം. അതിനെ വർണാശ്രമ സമുദായമെന്നു പറയുന്നു.

തന്റെ ജീവിതനിർവഹണത്തിനു വേണ്ടതുമാത്രം സ്വീകരിച്ചുകൊണ്ടു സേവചെയ്യുന്നവരെ യഥാർഥ സേവകരെന്നു പറയുന്നു. സന്ന്യാസിമാർ നടത്തുന്ന സേവനം ഇത്തരത്തിലുള്ളതാണ്.

ആത്മാവിന്റെ അപരോക്ഷാനുഭവം പലപ്പോഴും ജീവിതത്തിലുണ്ടാകുന്ന വിഷമതകൾക്കിടയിൽ ഉണ്ടാകാറുണ്ട്. വിഷമതകൾ മനുഷ്യരുടെ ഉള്ളിൽ ആത്മജാഗ്രത യുണ്ടാകുന്നു.

പരീക്ഷിത്തിന് ഏഴു ദിവസംകൊണ്ട് മൃത്യു വരുമെന്നറിയുകയാൽ അദ്ദേഹത്തിന്റെ ജീവിതത്തിലെ ഓരോ നിമിഷത്തിലും ആത്മജാഗ്രത ഉണ്ടായിക്കൊണ്ടിരുന്നു. മനുഷ്യരുടെ ജീവിതത്തിലുണ്ടാകുന്ന ഓരോ സംഭവവും ഒരു പ്രകാരത്തിലുള്ള യുദ്ധമാണെന്നു മഹാത്മാക്കൾ വിശ്വസിയ്ക്കുന്നു. എന്തെന്നാൽ സകല യോഗങ്ങളിലും ആത്മജ്ഞാനത്തിന്നനുകൂലമാകത്തക്ക നിർണയം എടുക്കേണ്ടിവരുന്നു. വെളിയിലുള്ള ശത്രുക്കളെക്കാൾ തന്റെ അകത്തുള്ള കാമക്രോധാദികളെ നേരിടാനാണ് കൂടുതൽ പ്രയാസം.





ജ്ഞാനത്തിൽ സങ്കല്പവും പ്രകാശവും ഉള്ളതിനാൽ രണ്ടിനേയും വിവേചിച്ചറിയാഞ്ഞാൽ സങ്കല്പത്തിന്റെ പരിണാമം പ്രകാശത്തിന്റെ പരിണാമമമായി കരുതിപ്പോകാൻ ഇടയുണ്ട്. സങ്കല്പം മായയാണ്. പ്രകാശം അവിഭക്തവും അദ്വൈതഭാവയുക്തവുമാണ്. ഇങ്ങനെയുള്ള പ്രകാശമാണ് ശുകന്റെ ഉപദേശത്താൽ പരീക്ഷിത്തിന് അവസാനസമയത്തു ലഭിച്ചത്.

ഏതൊരു പദാർഥത്തിന് അഥവാ സംഭവത്തിന്നു യോഗ്യമായ ദേശകാലങ്ങൾ ലഭിക്കുന്നില്ലയോ, ആ പദാർഥം മായയുടെ സൃഷ്ടിയാണ്. സ്വപ്നത്തിൽ ഇത്തരം സംഭവങ്ങളുടെ അനുഭവം ഉണ്ടാകുന്നുണ്ട്. ജാഗ്രത്തിലും സകല ദൃശ്യങ്ങളും ഇതുപോലെ തന്നെയാണ്. രാമായണത്തിൽ പരമശിവൻ പാർവതിയോടു പറയുന്നു:- "ഹേ ഉമേ! ഞാൻ എന്റെ അനുഭവം പറയാം. ഹരിഭജനം മാത്രമേ സത്യമായിട്ടുള്ളു. ജഗത്ത് മുഴുവനും സ്വപ്നംപോലെയാണ്."പക്ഷെ ജഗത്തിനെ സ്വപ്നതുല്യമായി കണ്ടുകൊണ്ടു വ്യവഹാരം ചെയ്യുക പ്രയാസമാണ്. അതിനാൽ കുറച്ചൊക്കെ സഹനശീലം വേണം.

ഏകാദശത്തിലെ 19-ാം അധ്യായത്തിൽ ആരുടെയെങ്കിലും ഗുണദോഷങ്ങൾ കാണുന്നത് ദോഷമാണെന്നു പറഞ്ഞിട്ടുണ്ട്. അതു നോക്കാതിരിയ്ക്കുക ഗുണവുമാണ്. 28-ാം അധ്യായത്തിൽ പറയുന്നുണ്ട്, ദ്വൈതം സത്യമല്ലാത്തതിനാൽ ഭദ്രമെന്നും അഭദ്രമെന്നും ഒന്നും ഉണ്ടാകുന്നില്ല, എന്ന്. അതിനാൽ ദ്വൈതദൃഷ്ടിയെ ഏതുവിധേനയും കളയണം. മുന്നവസ്ഥകളെപ്പറ്റി ചിന്തിച്ചാലും ആത്യന്തികപ്രളയത്തെപ്പററി ആലോചിച്ചുനോക്കിയാലും ദ്വൈതം ഇരിയ്ക്കുകയില്ല.

വേദാന്തത്തിന്റെ മൂലസിദ്ധാന്തം പ്രാചീന ഋഷികളും, പിന്നീടുണ്ടായിട്ടുള്ള ആചാര്യന്മാരും വളരെ സ്പഷ്ടമാക്കിയിട്ടുള്ളതിനാൽ പുതുതായിട്ടൊന്നും പറയാനില്ല. എങ്കിലും പുതിയ പുതിയ കാലങ്ങളിൽ പുതിയ പ്രകൃതിക്കാർ ജനിയ്ക്കുന്നതിനാൽ അവർക്കു പുതിയ പുതിയ സംശയങ്ങളുണ്ടാകുന്നു. അതിനാൽ അവർക്ക് അതനുസരിച്ച് പുതിയ രീതിയിലുള്ള പ്രക്രിയകൊണ്ടു മൂലസിദ്ധാന്തത്തെ പറഞ്ഞു മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഒരു അന്ധൻ വടിയുമായി നടക്കുമ്പോൾ അയാളുടെ വടി സ്പർശിക്കുന്നത്രയും മാത്രമേ ജഗത്തുള്ളു എന്നു കരുതുന്നതും, അതുപോലെ ആരുടെ അടുത്തുനിന്നെങ്കിലും ഇതിഹാസം കേട്ടിട്ട് അത്രയും മാത്രമേ ഇതിഹാസമുള്ളു എന്നു കരുതുന്നതും തെറ്റായ ധാരണയാണ്. അതുപോലെ സാധാരണ മനുഷ്യന്റെ ബുദ്ധിയും പരിമിതമാകയാൽ അയാളുടെ ജ്ഞാനവും യഥാർഥ ജ്ഞാനമാകുകയില്ല. അതിനാൽ ആത്മജ്ഞാനമുണ്ടാകാതെ സത്യം അറിയുകയില്ല. പ്രമാതാവ് അജ്ഞാനത്താൽ ചിദാത്മാവിൽ കല്പിതമാണ്. സ്വപ്നത്തിൽ അഹം-ഇദം എന്നിങ്ങനെ മിഥ്യയായി കാണുന്നതുപോലെ

തന്നെയാണ് ജാഗ്രത്തിലും. ആത്മജ്ഞാനംകൊണ്ട് അജ്ഞാനം നിവൃത്തമാകുമ്പോൾ പിന്നെ പ്രമാതാവും കാണുകയില്ല. അതുകൊണ്ട് ജ്ഞാനത്താൽ അമരത്വം ലഭിയ്ക്കുന്നു. അദ്വൈതദശയിൽ ആനന്ദത്തിനു പ്രതിബന്ധകമായിട്ടു യാതൊന്നുമുണ്ടായിരിയ്ക്കുകയില്ല. സാമാന്യമനുഷ്യർ മിഥ്യാജ്ഞാനദശയിൽ ദ്വൈതം കാണുന്നതിനാൽ അത് ആനന്ദത്തിന് പ്രതിബന്ധമായിത്തീരുന്നു. ബ്രഹ്മത്തിൽ ജീവനെന്നും ജഗത്തെന്നുമുള്ള ബുദ്ധി ആവരണമുണ്ടാക്കുന്നു. ജീവ-ജഗത്തിൽ ബ്രഹ്മബുദ്ധിയുണ്ടാകുമ്പോൾ ആവരണഭംഗവുമുണ്ടാകുന്നു.

ആത്മാവു നിത്യമാകയാൽ അതിനു ഉല്പത്തിയില്ല, കൂടസ്ഥനാകയാൽ അതിൽ വികാരവുമില്ല. ശുദ്ധമാകയാൽ അതിൽ സംസ്കാരത്തിനും അവകാശമില്ല. സ്വസ്വരൂപമാകയാൽ അന്യവസ്തുക്കളെപ്പോലെ അതിന്റെ പ്രാപ്തിയും സംഭവിയ്ക്കുന്നില്ല. വ്യാപകമാകയാൽ അതല്ലാതെ അന്യമായിട്ടും യാതൊന്നുമില്ല.

അതിനാൽ അന്യഥാദർശനം മാത്രമാണ് സൃഷ്ടിയുടെ ഉല്പത്തി. അന്യഥാദർശനം തന്നെയാണ് സൃഷ്ടിയുടെ സ്ഥിതിയും. സത്യദർശനം സൃഷ്ടിയുടെ ലയവുമാകുന്നു.

സ്വപ്നപ്രപഞ്ചം തത്ത്വത്തെ ഗ്രഹിയ്ക്കാതിരിയ്ക്കലാകുന്നതുപോലെ ജാഗ്രത്പ്രപഞ്ചവും തത്ത്വത്തെ ഗ്രഹിയ്ക്കാതിരിയ്ക്കലാണ്. ആരോപണത്തിന്റെ നിവൃത്തിയിൽ കല്പിതവും നിവൃത്തമാകുന്നു. നിത്യത്വവും സത്യത്വവും മിഥ്യാത്വത്തിനു വിരോധികളാണ്. വേദാന്തവാക്യം അജ്ഞാതമായ നിത്യബ്രഹ്മത്തിന്റെ ബോധകമാകയാൽ അതു പ്രമാണമാണ്. പ്രത്യക്ഷപ്രമാണം അബാധിതമായ അർത്ഥത്തെ കാണിയ്ക്കുകയില്ല. ദ്വൈതപ്രപഞ്ചത്തിന്റെ പാരമർത്ഥികസത്തയെ ശ്രുതി നിഷേധിയ്ക്കുന്നു. ജ്ഞാനം ഉണ്ടാകുന്നതോടെ പ്രമാതാവു നിവൃത്തമാകുന്നു. ധർമിയുടെ നിവൃത്തികൂടാതെ ധർമം നിവൃത്തമാകുകയില്ല. അഗ്നി നിവൃത്തമാകാതെ അഗ്നിയുടെ ചൂടു നിവൃത്തമാകുകയില്ല. കർത്തൃത്വ-ഭോക്തൃത്വ രൂപമായ സംസാരം ആത്മാവിൽ സ്വാഭാവികമായിട്ടുണ്ടെങ്കിൽ മുക്തിയ്ക്കാശയുണ്ടാകയില്ല. അജ്ഞാനം അജ്ഞാനത്താലാണ് സിദ്ധമാകുന്നത്. ജ്ഞാന ദൃഷ്ടികൊണ്ട് അജ്ഞാനം സിദ്ധമാകുകയില്ല. ബ്രഹ്മസാക്ഷാത്കാരം ചെയ്ത തത്ത്വജ്ഞാനിയ്ക്കു പിന്നീടു വിപര്യയങ്ങളൊ സംശയങ്ങളൊ ഉണ്ടാകുകയില്ല. അതിനെയാണ് ജ്ഞാനരക്ഷ എന്നു പറയുന്നത്. അതിനെ ഗോപാലനെന്നും പറയും. സംശയത്തിനും വിപര്യയത്തിനും കാരണം ഭ്രാന്തരായ മനുഷ്യരുടെ വചനമാണ്. അതിനാൽ അജ്ഞാനികളും സംഗം സൂക്ഷിയ്ക്കണം.

ബ്രഹ്മം അനന്യമാകയാൽ ഉപാദേയമല്ല. ബ്രഹ്മം ആത്മരൂപമാകയാൽ ഹേയവുമല്ല. അഥവാ ബ്രഹ്മജ്ഞാനിയുടെ സർവാത്മഭാവരൂപമായ മോക്ഷം നിരോധിയ്ക്കാൻ





ദേവന്മാർക്കുപോലും സാമർത്ഥ്യമില്ല. ബ്രഹ്മാത്മഭാവലഹരി കയറിയശേഷം ദുഃഖത്തെയൊ ഭയത്തെ യൊ കല്പിയ്ക്കാൻപോലും സാധ്യമല്ല. സർവവിധികളും പ്രമാണങ്ങളുമെല്ലാം ബ്രഹ്മജ്ഞാനത്തിൽ പരിസമാപ്തമാകുന്നു. അദ്വൈതത്തിൽ പ്രമാതാവും വിഷയങ്ങളുമില്ല. ജഗത്തിന്റെ വിലാസം കൊണ്ടു ദ്വൈതം സിദ്ധമാകുന്നില്ല. കല്പിതമായ മായകൊണ്ടു ബ്രഹ്മത്തിൽ ദ്വൈതമുണ്ടാകുന്നില്ല. വായു നിസ്പന്ദമാകുന്നതുകൊണ്ടു വായു ഇല്ലാതാകുന്നില്ല. വായു സ്പന്ദിയ്ക്കുമ്പോൾ രണ്ടു വസ്തുക്കൾ ഉണ്ടാകുന്നുമില്ല. ദ്വൈതദൃഷ്ടിയില്ലാത്തവരുടെ ജീവിതത്തിൽ വ്യത്യാസം കാണാം.

അവിദ്യ, സത്തിൽനിന്നും വിലക്ഷണമാകുന്നതുകൊണ്ടു ദ്വൈതാപത്തിയില്ല. അസത്തിൽനിന്നും വിലക്ഷണമാകയാൽ സവിശേഷമെന്നപോലെയും തോന്നിയ്ക്കുന്നു. അതുകൊണ്ട് ജാഗ്രദാദി അവസ്ഥയുണ്ടാകുന്നു. പക്ഷെ അതു പാരമാർഥികമല്ല. ആരോപിതമായ സർപ്പം ചക്ഷുസ്സിനു വിഷയമാകുന്നില്ല. അതുപോലെ ജഗത്തും ചക്ഷുസ്സിനു വിഷയമാകുന്നില്ല. അതിനു പ്രാതിഭാസിക ശരീരമേ ഉള്ളു എന്നതിനാൽ അതിനെ ഓർക്കാതിരിയ്ക്കുമ്പോൾ അതിനസ്തിത്വമില്ല. ദൃഷ്ടിയ്ക്കു മുമ്പ് അതിനാൽ ജഗത്തു ഇന്ദ്രിയഗ്രാഹ്യവുമല്ല. പക്ഷെ സാക്ഷിഭാസ്യമാണ്. ഏതോരു വസ്തു ഒരു ജ്ഞാനം കൊണ്ടു സത്യമെന്നപോലെ കാണുകയും മറ്റൊരു ജ്ഞാനത്താൽ ബാധിതമാകുകയും ചെയ്യുന്നുവോ ആ വസ്തു മിഥ്യയായിരിയ്ക്കും. ജാഗ്രത്തിലെ സൃഷ്ടി സ്വപ്നത്തിലെ ജ്ഞാനത്താൽ ബാധിതമാകുന്നു. ജാഗ്രത്തിൽ സ്വപ്നവും ബാധിതമാകുന്നു. അതിനാൽ അതു രണ്ടും മിഥ്യയാണ്. അധിഷ്ഠാനം മാത്രം ശേഷിയ്ക്കുന്നു. നിത്യമിരിയ്ക്കുന്നതിനെ അദ്വൈതമെന്നു പറയുന്നു. എവിടുന്നെങ്കിലും ആർജിയ്ക്കാനുള്ളതിനെ അദ്വൈതമെന്നു പറയുന്നില്ല. ഇതേപ്പറ്റി ഏകാദശസ്കന്ധത്തിൽ ഇരുപത്തെട്ടാമധ്യായത്തിൽ ഇരുപത്തഞ്ചാമത്തെ ശ്ലോകത്തിൽ സ്പഷ്ടമാക്കിയിട്ടുണ്ട്.

സാധാരണമനുഷ്യർക്കു വേദാന്തഭാഷയുടെ പരിജ്ഞാനമില്ലാത്തതിനാൽ രൂപകകഥകളെക്കൊണ്ടു ഭാഗവതത്തിൽ വേദാന്തതത്ത്വത്തെ മനസ്സിലാക്കിയിരിയ്ക്കുന്നു. അതിനാൽ ഈ കഥകളിലെ രൂപകങ്ങളുടെ ഭാഗം തിരിച്ചറിയാൻ സാധിയ്ക്കാത്തവർക്കു തത്ത്വം മനസ്സിലാവുകയില്ല. അതുകൊണ്ടു ഭാഗവതത്തിലെ രൂപകങ്ങളുടെ അധ്യാത്മരഹസ്യത്തെ ഈ പുസ്തകത്തിൽ മനസ്സിലാക്കാൻ പ്രയത്നിച്ചിട്ടുണ്ട്. ഈ ഗ്രന്ഥം തയ്യാറാക്കാൻ ഏകദേശം പത്തുവർഷങ്ങൾ വേണ്ടിവന്നു. ഇങ്ങനെയുള്ള കഠിനവും ശ്രേഷ്ഠവുമായ കാര്യം ഭഗവാന്റെ കൃപകൂടാതെ സാധ്യമല്ല. ഭഗവാന്റെ ഗുണം വാക്കുകൊണ്ടു പറഞ്ഞു തീർക്കാനും സാധ്യമല്ല. അതുകൊണ്ടാണ് വേദവും കൂടെ നേതി നേതിയെന്നു പറഞ്ഞ് ആ സ്വരൂപത്തെ കാണിച്ച്

ഉപരതമാകുന്നത്. എങ്കിലും ഭഗവാന്റെ ഗുണഗാനം വാണിയേയും മനസ്സിനേയും പവിത്രമാക്കുന്നതാണ്. അതിനാൽ ഭാഗവതത്തിന്റെ അവസാനത്തിൽ രണ്ടു ശ്ലോകങ്ങൾ കൊണ്ടു ഭഗവാനെ സ്തുതിച്ചുകൊണ്ടാണ് ഭാഗവതം ഉപസംഹരിയ്ക്കുന്നത്. ആ ശ്ലോകങ്ങൾ ഈ പുസ്തകത്തിന്റെ അവസാനത്തിലും കൊടുത്തിട്ടുണ്ട്.

## പ്രകരണം ഒന്ന്

### പരമഹംസസംഹിത

ധർമം, അർത്ഥം, കാമം, മോക്ഷം ഇവ മനുഷ്യജീവിതത്തിലെ നാലു പുരുഷാർഥങ്ങളാണ്. അതിൽ മോക്ഷം മുഖ്യപുരുഷാഥമാണ്. കാരണം, മററു മൂന്നു പുരുഷാർഥങ്ങളുടെയും ഫലം അനിത്യവും മോക്ഷഫലം നിത്യവുമാണ്. ഈ മോക്ഷപ്രാപ്തിയ്ക്കുള്ള ജ്ഞാനമാർഗമാണ് ശ്രീമദ് ഭാഗവതം ഉപദേശിയ്ക്കുന്നത്. ഈ കഥയുടെ സപ്താഹശ്രവണംകൊണ്ടുമാത്രം പരീക്ഷിത്തു രാജാവ് ബ്രഹ്മദശയെ പ്രാപിച്ചു മുക്തനായി. ഈ കഥയെ പരമഹംസ സംഹിതയെന്നു പറയുന്നു. അതായത്, ഈ കഥ ശുകദേവനെപ്പോലുള്ള പരമഹംസരിൽ നിന്നു കേൾക്കണം, അഥവാ പരമഹംസനാകാൻ വേണ്ടി കേൾക്കണം, അഥവാ പരമഹംസനായിട്ടു ബ്രഹ്മനിഷ്ഠയ്ക്കുവേണ്ടി കേൾക്കണം എന്നാണർഥം.

1. ആദ്യത്തെദിവസം പാരായണം നിർത്തുമ്പോൾ പരമഹംസനായ കപിലഭഗവാന്റെ ഉപദേശം വരണമെന്നാണ് നിയമം.

2. രണ്ടാം ദിവസം വൈകിട്ടു പരമഹംസനായ ജഡഭരതന്റെ ഉപദേശം വരുന്നു.

3. മൂന്നാം ദിവസം വൈകിട്ടു പരമഹംസനായ പ്രഹ്ലാദന്റെ ചരിതം വരുന്നു.

4. നാലാം ദിവസം വൈകിട്ടു പൂർണപുരുഷോത്തമനായ ശ്രീകൃഷ്ണന്റെ ജന്മവും ഗർഭസ്തുതിയും വരുന്നു.

5. അഞ്ചാം ദിവസം വൈകിട്ടു നിഷ്ഠയ്ക്കുവേണ്ടി പരമഹംസിനിയായ രുഗ്മിണിയും ഭഗവാനുമായുണ്ടായ ഹാസ്യവിനോദകഥ വരുന്നുണ്ട്.

6. ആറാം ദിവസം വൈകിട്ടു പരമഹംസനായ ദത്താത്രേയന്റെ കഥ വരുന്നു.

7. ഏഴാം ദിവസം ശ്രീപരീക്ഷിത്തുരാജാവ് സ്വയം ബ്രഹ്മനിർവാണത്തിലേയ്ക്കു പ്രവേശിയ്ക്കുന്നു.

ഇങ്ങനെയുള്ള അത്ഭുതസന്ദേശം അന്യത്ര കാണാൻ അപൂർവമായേ സാധിയ്ക്കൂ.





ശ്രീമദ് ഭാഗവതകഥയിൽ ഭക്തി, ജ്ഞാനം, വൈരാഗ്യം ഈ മൂന്നും ഒരുപോലെ യോജിച്ചു കാണാം. ഈ നശ്വരമായ ജീവിതത്തിനുള്ളിൽ ബ്രഹ്മപ്രാപ്തിവേണ്ടവർ ഈ മൂന്നിലും ശ്രദ്ധിയ്ക്കേണ്ടതാണ്.

ഈ ഏഴു ദിവസത്തെ കഥയിൽ ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയുടെ ഭൂമികയ്ക്കും താഴെ പറയുന്ന വിധമുള്ള ക്രമങ്ങൾ കാണാൻ കഴിയും:

1. ആദ്യത്തെ ദിവസം കപിലഭഗവാൻ മാതാവായ ദേവഹൂതിയെ ജഡ-ചേതനകളുടെ വിഭാഗംകൊണ്ട് എങ്ങനെ സാംഖ്യജ്ഞാനമുണ്ടാകാമെന്നുള്ള സാംഖ്യമതത്തെ പറഞ്ഞുകേൾപ്പിയ്ക്കുന്നു.

2. രണ്ടാം ദിവസത്തെ ജഡഭരതന്റെ ആഖ്യാനത്തിൽ ജ്ഞാനവൈരാഗ്യങ്ങളുടെ സ്വരൂപത്തെ കാണിച്ചിരിയ്ക്കുന്നു. ജഡഭരതൻ മനുഷ്യസംഗംപോലും ഭയപ്പെട്ടിരുന്നു.

3. മൂന്നാം ദിവസം രാക്ഷസന്മാരുടെയിടയിൽ ജീവിച്ചിട്ടും പ്രഹ്ലാദന് എപ്രകാരം ഭക്തിയും, ജ്ഞാനവും, വൈരാഗ്യവും സിദ്ധിയ്ക്കാൻക്കഴിഞ്ഞു എന്നു കാണിച്ചിരിയ്ക്കുന്നു. പക്ഷെ പ്രഹ്ലാദനും സംസാരവിഷയങ്ങളെ ഭയപ്പെടുന്നു എന്നു ഭഗവാനോടു പറയുന്നതിൽ നിന്നും, അത്രയ്ക്കുള്ള ന്യൂനത അദ്ദേഹത്തിന്റെ ഭക്തിയിൽ ഉണ്ടായിരുന്നു എന്നു സൂചിപ്പിയ്ക്കുന്നു.

4. നാലാം ദിവസം വിഷയങ്ങളുടെ മധ്യത്തിൽ ജീവിച്ചിട്ടും യാതൊരുവികാരങ്ങളും കൂടാതെ അവസാനംവരെ കഴിച്ചുകൂട്ടിയ ശ്രീകൃഷ്ണഭഗവാന്റെ അവതാരകഥ വരുന്നു.

5. അഞ്ചാം ദിവസം രുഗ്മിണി, സ്വയംവരത്തിൽ തനിക്കിഷ്ടമുള്ള രാജാവിനെ വിവാഹം കഴിച്ചു സകലവിധ സംസാരസുഖങ്ങളും അനുഭവിയ്ക്കാനുള്ള അവസരം ലഭിച്ചിട്ടും അതെല്ലാം ഉപേക്ഷിച്ചു ഭഗവാനെ വരിയ്ക്കുന്നു. അതായത് ഭഗവാനിൽ സകല പുരുഷാർഥങ്ങളും സമാപ്തമാകുമെന്നു കാണിയ്ക്കുന്നു.

6. ആറാം ദിവസം ഗുരു ദത്താത്രേയനെപ്പോലുള്ള അവധൂതന്റെ ഗുണാതീതമായ ദശയെ കാണിയ്ക്കുന്നു.

7. ഏഴാം ദിവസം ഭക്തി, ജ്ഞാനം, വൈരാഗ്യം ഇവയുടെ പരാകാഷ്ഠയെ കാണിയ്ക്കുകയും പരീക്ഷിത്തിന് ശുകദേവൻ **"അഹം ബ്രഹ്മാസ്മി"** എന്ന മഹാവാക്യം ഉപദേശിയ്ക്കുകയും ചെയ്യുന്നു.

ഈ ഏഴു ദിവസത്തെ കഥ ജ്ഞാനമാർഗത്തിന്റെ ഏഴു ഭൂമികകളായിട്ടും മനസ്സിലാക്കാം.

1. ആദ്യത്തെ ദിവസം കപിലാഖ്യാനംകൊണ്ടു ശ്രവണത്തിന്റെ പ്രഭാവം കാണിയ്ക്കുന്നു.

2. ജഡഭരതന്റെ കഥകൊണ്ട് മനനത്തിന്റെ പ്രഭാവത്തെ കാണിയ്ക്കുന്നു.

3. മൂന്നാം ദിവസം പ്രഹ്ലാദൻ നിദിധ്യാസനംകൊണ്ടു ദ്വൈതവിദ്യ അഭ്യസിയ്ക്കാൻ വിസമ്മതിയ്ക്കുന്നു.

4. നാലാം ദിവസം ശുദ്ധസത്വഗുണരൂപിയായ വസുദേവന്റെ ഗൃഹത്തിൽ സത്വാപത്തിരൂപമായ ആത്മാവിന്റെ ആവിർഭാവമുണ്ടാകുന്നു.

5. അഞ്ചാം ദിവസം അസംസക്തിയെന്ന ജ്ഞാനത്തിന്റെ അഞ്ചാമത്തെ ഭൂമിക പ്രാപ്തമാകത്തക്ക രുഗ്മിണിയുടെ കഥ വരുന്നു.

6. ആറാം ദിവസം വൈകിട്ട് ഏകാദശസ്കന്ധത്തിന്റെ ആദ്യം പദാർഥാഭാവിനിയെന്ന ഭൂമികയെ കാണിയ്ക്കുന്നു.

7. ഏഴാം ദിവസം പരീക്ഷിത്തു തുരീയപദത്തിൽ എത്തിയതായും കാണിയ്ക്കുന്നു.

ശ്രീമദ്ഭാഗവതത്തിൽ മൂന്നുവിധ ഭാഷ ഉപയോഗിച്ചിരിക്കുന്നതു കാണാം. 1)സമാധിഭാഷ, അതായതു ഭാഗവതം മുഴുവനും ഹൃദയത്തിൽ കാണാൻ കഴിയുന്ന വിധത്തിൽ പറഞ്ഞിരിയ്ക്കുന്നതാണ്. 2)പരമതഭാഷ, ഇത് ഉപനിഷദാദി പ്രമാണങ്ങളെ എടുത്തു കാണിച്ചിട്ടുള്ളതാണ്. 3)ലൗകിക ഭാഷ, കഥയിൽ രസം കൊണ്ടുവരാൻവേണ്ടി ഉപയോഗിച്ചിട്ടുള്ള ഭാഷ. കഥാഭാഗം സത്യമല്ലെന്നു ശുകദേവൻതന്നെ പന്ത്രണ്ടാം സ്കന്ധത്തിൽ പരീക്ഷിത്തിനോടു പറയുന്നുണ്ട്.

മൂലഭാഗവതം നാലുശ്ലോകങ്ങളേ ഉണ്ടായിരുന്നുള്ളൂ. അതിൽ ഭഗവാന്റെ അവതാരകഥകൾ വരുന്നില്ല. ഈ ചതുഃശ്ലോകീഭാഗവതം ഭഗവാൻ ബ്രഹ്മാവിന്നുപദേശിച്ചതായിരുന്നു. ബ്രഹ്മാവ് പിന്നെ നാരദനും, നാരദൻ വ്യാസനും, വ്യാസൻ ശുകദേവനും ഉപദേശിയ്ക്കുന്നു. പിന്നെ ശുകൻ പരീക്ഷിത്തിന്നുപദേശിയ്ക്കുന്നതാണ് ഈ പതിനെണ്ണായിരം ശ്ലോകങ്ങളടങ്ങിയ ശ്രീമദ്ഭാഗവതം.

ഭാഗവതത്തിലെ ആദ്യത്തെ ധ്യാനശ്ലോകത്തിൽ **'സത്യം പരം ധീമഹി'**എന്നു പറഞ്ഞിട്ടുണ്ട്. ഒടുവിലും ഇതു വരുന്നുണ്ട്. അതു നാം പരമതത്ത്വത്തെ ധ്യാനിയ്ക്കണമെന്നുപദേശിയ്ക്കുകയാണ് ചെയ്യുന്നത്. ആദ്യമേ തന്നെ ഭാഗവതസപ്താഹം ഒരു ജ്ഞാനയജ്ഞമാണെന്നു പറഞ്ഞിട്ടുണ്ട്. അവസാനവും ഇതു 'ജ്ഞാനപ്രദീപ'മാണെന്നു പറഞ്ഞിട്ടുണ്ട്. പരീക്ഷിത്തിന്റെ ആദ്യത്തെ ചോദ്യം മരണം അടുത്തിരിയ്ക്കുന്നവന്റെ കർത്തവ്യത്തെപ്പറ്റിയാകുന്നു. അതിനു സമാധാനം കൊടുത്തുകൊണ്ടു ശുകദേവൻ അവസാനം പറയുന്നത്, "ഹേ രാജൻ! നീ 'ഞാൻ മരിയ്ക്കും' എന്നുള്ള പശുബുദ്ധിയെ വിടൂ." എന്നാണ്. 'വാസ്തവത്തിൽ നീ ജനിച്ചിട്ടില്ല', എന്നും അദ്ദേഹം പറയുന്നുണ്ട്.





രാമായണം, വാല്മീകി തന്റെ സമാധിയിൽ കണ്ടതുപോലെ തന്നെയാണ് ശ്രീമദ്ഭാഗവതം ശ്രീ വ്യാസൻ അദ്ദേഹത്തിന്റെ സമാധിയിൽ കണ്ടിരുന്നത്. രജ്ജുവിൽ സർപ്പഭ്രാന്തി മിഥ്യയായുണ്ടാകുന്നതുപോലെ ഈ ജഗത്തും ബ്രഹ്മത്തിൽ മിഥ്യയായി കാണുകയാണെന്നാണ് രാമായണത്തിലെ ആദ്യത്തെ ശ്ലോകത്തിൽ പറയുന്നത്. ഭാഗവതത്തിലും 'മൃഷാ ത്വ'ത്തെ അതായത് മിഥ്യാത്വത്തെപ്പററി പറഞ്ഞിട്ടുണ്ട്. രജ്ജുസർപ്പദൃഷ്ടാന്തവും ഭാഗവതത്തിൽ താഴെ കാണിയ്ക്കുന്ന ശ്ലോകങ്ങളിൽ വരുന്നുണ്ട്: 4. 22. 38; 6. 9. 47; 6. 17. 30; 10. 6. 8; 10. 14. 28; 11. 26. 17.

വന്ധ്യയ്ക്കു പുത്രന്മാരുണ്ടാകുകയില്ലെങ്കിലും, ഭാഗവതമാഹാത്മ്യത്തിൽ വന്ധ്യയായിരുന്ന ധുന്ധുലി മകനെ ലാളിക്കുകയും ആത്മദേവനെന്ന ബ്രാഹ്മണൻ അതു തന്റെ പുത്രനെന്നു വിശ്വസിയ്ക്കുകയും ചെയ്തതായി പറഞ്ഞിരിയ്ക്കുന്നു. ഇന്നിപ്പോൾ മാതാപിതാക്കന്മാർ ലാളിച്ചു വളർത്തുന്ന കുട്ടികൾ മൂജ്ജന്മത്തു ആരുടെ കുട്ടികളായിരുന്നെന്നാർക്കറിയാം.

ആദ്യമേ ഭക്തിയുടെ രണ്ടു പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങൾ വൃദ്ധരാണെന്നു കഥ പറയുന്നു. അമ്മയെക്കാൾ പുത്രന്മാർ വയസ്സന്മാരാകാത്തതുകൊണ്ട്, ശ്രീമദ്ഭാഗവതം കേൾക്കാൻ ഇരിയ്ക്കുന്നവരുടെ ജ്ഞാനവും വൈരാഗ്യവുമാണ്. ചെറുപ്പമാകേണ്ടതെന്നു മനസ്സിലാക്കണം.

ഒടുവിലും, സംസാരരൂപിയായ സർപ്പത്തിന്റെ വിഷത്തിൽ നിന്നും ആരാണൊ പരീക്ഷിത്തിനെ മോചിപ്പിച്ചത്, ആ ശുകദേവനെ ഞങ്ങൾ നമസ്കരിയ്ക്കുന്നു എന്നു പറഞ്ഞിരിയ്ക്കുന്നു. ഇപ്രകാരം ആദിയിലും, അവസാനത്തിലും സമാധിഭാഷ ഉപയോഗിച്ചിരിയ്ക്കുന്നതുപോലെ മധ്യത്തിലും പല സ്ഥലങ്ങളിൽ ഈ ഭാഷയുപയോഗിച്ചിരിയ്ക്കുന്നതു കാണാം. ദശമസ്കന്ധത്തിൽ കംസൻ രണ്ടില്ലാത്തിടത്ത് രണ്ടു കണ്ടിരുന്നതായി പറഞ്ഞിരിയ്ക്കുന്നു. ഇത് അവിദ്യയുടെ സ്വരൂപമാണ്. ഇങ്ങനെയുള്ള അവിദ്യയുടെ അനുചരന്മാരാണ്, പൂതനാരൂപിയായ കാമനയും, അഘാസുരരൂപിയായ പാപവും, ബകാസുരരൂപിയായ ഡംഭും, തൃണാവർത്തരൂപിയായ ആവരണവും. കാളിയനാഗരൂപിയായ തമോഗുണവും മറ്റും.

ഇനി ശ്രീമദ് ഭാഗവതകഥ പറയുന്ന ശുകദേവനെപ്പററി പറഞ്ഞിരിയ്ക്കുന്നതു നോക്കുക:

**"ജ്ഞാനമഹാബ്ധി ചന്ദ്രമാഃ"** ചന്ദ്രനെപ്പോലെ, ജ്ഞാനരൂപിയായ സമുദ്രത്തിൽ ശോഭിച്ചിരുന്നു.

**"അലക്ഷ്യലിംഗോ നിജലാഭതുഷ്ടഃ"** അദ്ദേഹം വർണാശ്രമങ്ങളിൽ നിന്നും അതീതനും സ്വരൂപലാഭത്താൽ പൂർണനുമായിരുന്നു.



**"നിഖിലാത്മദശാസമേന,"** സമ്പൂർണപ്രാണികളേയും തന്റെ സ്വരൂപമായി കണ്ടിരുന്നതിനാൽ അദ്ദേഹം സ്ത്രീ-പുരുഷഭേദം കണ്ടിരുന്നില്ല. ഇങ്ങനെയുള്ള ഗുരുവിൽനിന്നും ശ്രീമദ് ഭാഗവതശ്രവണം ചെയ്താൽ ഏഴുദിവസംകൊണ്ടു മുക്തനാകാം. പരീക്ഷിത്ത് ഉത്തമാധികാരിയും ആയിരുന്നു. അദ്ദേഹം ഊണും ഉറക്കവും ഉപേക്ഷിച്ചിരുന്ന് കഥകേൾക്കുകയായിരുന്നു. ഗർഭത്തിൽ, അശ്വത്ഥാമാരൂപിയായ മായയുടെ ബാണം അദ്ദേഹത്തെ കൊല്ലാൻ ചെന്നെങ്കിലും ഭഗവാന്റെ സുദർശനചക്രത്താൽ അദ്ദേഹം രക്ഷപ്പെട്ടു. ഈ തേജസ്സ് ആരുടെയാണെന്നു പരീക്ഷിയ്ക്കുന്ന വൃത്തി ആരിലുണ്ടോ അവരെ പരീക്ഷിത്തെന്നു പറയാം. എല്ലാവരേയും ഗർഭത്തിൽ രക്ഷിയ്ക്കുന്നതു ഭഗവാൻ തന്നെയാണ്. പക്ഷെ സകലരും ആ ഭഗവാനെ വിസ്മരിച്ചുപോകുന്നു.

ആദ്യമേതന്നെ ഭാഗവതമാഹാത്മ്യത്തിൽ ധുന്ധുലി ഗർഭദുഃഖത്തെപ്പറ്റി വർണിച്ചിരിയ്ക്കുന്നത് സംസാരം ആദ്യം മുതല്ക്കേ ദുഃഖരൂപമാണെന്നു കാണിയ്ക്കുകയാണ്. കുന്തിയും തനിയ്ക്കു സംസാരത്തോടുള്ള ആസക്തി നീക്കിക്കിട്ടാൻ വേണ്ടി ഭഗവാനോടു പ്രാർഥിയ്ക്കുന്നു. അതും ത്യാഗപൂർവം ജീവിയ്ക്കണമെന്നു കാണിയ്ക്കുന്നു. ഭാഗവതമാഹാത്മ്യത്തിൽ ആത്മദേവ ബ്രാഹ്മണനോടു സന്ന്യാസത്തിലാണ് സർവസുഖമെന്നും അതിനാൽ പുത്രനുവേണ്ടി യുള്ള ആഗ്രഹത്തെ ത്യജിയ്ക്കണമെന്നും സന്ന്യാസിവര്യൻ പറഞ്ഞിട്ടും കേൾക്കാതെ ബ്രാഹ്മണൻ നിർബന്ധപൂർവം പുത്രനുവേണ്ടി അപേക്ഷിയ്ക്കുകയും അവസാനം പശ്ചാത്തപിയ്ക്കുകയും ചെയ്യുന്നു. സംസാരമായയിൽ വിവാഹിതരും അവിവാഹിതരും ഈ രണ്ടുകൂട്ടരും പശ്ചാത്തപിയ്ക്കുന്നതു കാണാം. സദ്ഗുരുകൃപയും, തന്നിൽ വേണ്ടത്ര വൈരാഗ്യവുമുണ്ടെങ്കിൽ ഈ മായയെ ജയിയ്ക്കാൻ കഴിയും. മുക്തി വേഗം വേണമെങ്കിൽ തീവ്രവൈരാഗ്യമുണ്ടായിരിയ്ക്കണം. വൈരാഗ്യത്തിന്റെ വർണന രണ്ടാം സ്കന്ധത്തിലുണ്ട്. ബുദ്ധിമാന്മാർ ധനവാന്റെ പടിയ്ക്കൽ എന്തിനു പരവശപ്പെട്ടു ചെന്നു കാത്തു നിൽക്കണം? കൈകൾ ദൈവം തന്നിട്ടുള്ളപ്പോൾ എന്തിനു തലയിണ അന്വേഷിച്ചുപോകണം, ദിശകൾ ഉള്ളപ്പോൾ വസ്ത്രം എന്തിന്? പാണിതലങ്ങൾ ഉള്ളപ്പോൾ എന്തിനു അന്നപാത്രം അന്വേഷിച്ചലയണം? വീടു വേണമെങ്കിൽ പർവതഗുഹകളില്ലേ? ഈ വൈരാഗ്യോക്തികൾ പരീക്ഷിത്തിനു വൈരാഗ്യമുണ്ടാകാൻ വേണ്ടി ശുകദേവൻ പറഞ്ഞിട്ടുള്ളതാണ്. വൈരാഗ്യം ഭക്തിയുടെ പുത്രനാണ്. അദ്വൈതജ്ഞാനത്തെയാണ് ജ്ഞാനമെന്നു പറയുന്നത്. ജ്ഞാനം ദൃഢമായിരിയ്ക്കാൻ വൈരാഗ്യമുണ്ടായിരിയ്ക്കണം. ഭക്തി ദൃഢമാകാൻ ശരണാഗതഭാവം വേണം.

പലരും പലവിധത്തിലാണ് ശരണാഗതരാകുന്നത്. ആസ്തികർക്ക് ഒന്നിനെ ശരണം പ്രാപിച്ചാൽ മതി. നാസ്തികർക്കു പലരേയും ശരണം പ്രാപിയ്ക്കേണ്ടിയിരിയ്ക്കുന്നു. ആസ്തികർ അത്യാവശ്യവസ്തു അഥവാ മുഖ്യവസ്തുവിൽ ശ്രദ്ധിയ്ക്കുകയും, നാസ്തികർ അവരുടെ ഇച്ഛകളെ പൂർത്തിയാക്കുന്ന കാര്യത്തിൽ ശ്രദ്ധ പതിപ്പിയ്ക്കുകയും ചെയ്യുന്നു. അത്യാവശ്യവസ്തു ഒന്നേയുള്ളു; ആത്മാവ്. അതിന്റെ സാക്ഷാത്കാരത്തിനുശേഷം പിന്നെ ഒന്നും കിട്ടാനില്ല. ഇച്ഛകൾ അനവധിയാണ്. അവയെ പൂർത്തിയാക്കാൻ പോകുന്നവർ ശക്തിഹീനരായിക്കൊണ്ടേയിരിയ്ക്കും. എന്നാൽ ഭഗവാനെ ശരണം പ്രാപിയ്ക്കുന്നവർ തങ്ങളുടെ ഇച്ഛകൾ നിവൃത്തമായിട്ട് പ്രാപ്യവസ്തുവിനെ പ്രാപിയ്ക്കുന്നു. ആസക്തി (വാസന) കൊണ്ടാണ് ഇച്ഛയുണ്ടാകുന്നത്. അതിനാൽ ഇച്ഛാനിവൃത്തി കുറച്ചുനേരത്തേയ്ക്കുണ്ടായാലും ഇച്ഛാപൂർത്തിയുണ്ടാകുകയില്ല. ഇച്ഛകളുള്ള പ്രാണിയ്ക്കു വിഷയവാസനകളിൽനിന്ന് അതിരിക്തമായിട്ടൊന്നും കാണാൻ കഴിയുന്നില്ല.

ശരണാഗതി തുടങ്ങുന്നതോടുകൂടി അഹങ്കാരത്തിന്റെ പരിവർത്തനമുണ്ടാകാൻ തുടങ്ങും. ശരണാഗതി രണ്ടുപ്രകാരമുണ്ട്. (1) ഭേദഭാവത്തോടുകൂടിയതും,(2) അഭേദഭാവത്തിലുള്ളതും.

ഭേദഭാവത്തോടുകൂടിയ ശരണാഗതി പ്രിയന്റെ (ശരണ്യന്റെ) സ്വീകാരമാത്രത്താൽ സിദ്ധമാകും. അഭേദഭാവത്തിലുള്ള ശരണാഗതി ശരണ്യന്റെ യഥാർഥ ജ്ഞാനം കൊണ്ടും ഉണ്ടാകും. അഭേദഭാവത്തിലുള്ള ശരണാഗതി,ശരണാഗതമാകുന്നതിനു മുൻപുതന്നെ നിർവിഷയമായിത്തീരുന്നു. ദശമസ്കന്ധത്തിൽ ഭേദഭാവത്തോടുകൂടിയ ശരണാഗതിയാണ് കാണിച്ചിരിയ്ക്കുന്നത്. ഏകാദശത്തിൽ അഭേദഭാവത്തിലുള്ള ശരണാഗതിയേയും കാണിയ്ക്കുന്നു. ഭേദഭാവമുള്ള ഭക്തനും വാസ്തവത്തിൽ ഭഗവാനിൽനിന്നു ഭിന്നനാകുന്നില്ല. പതിവ്രതയായ സ്ത്രീ പിതൃഗൃഹത്തിലിരിയ്ക്കുമ്പോഴും പതിയിൽനിന്നും വിഭക്തയാകാത്തതുപോലെ, ഭേദഭാവമുള്ള ഭക്തനും വിഭക്തനാകുന്നില്ല. പക്ഷെ ഒരു വ്യത്യാസമുള്ളത്, ഭേദഭാവത്തിലുള്ള ശരണാഗതിയിൽ വിരഹവും, ഒന്നിച്ചു കാണുമ്പോൾ പ്രത്യേകരസവും ഉണ്ടായിരിയ്ക്കും. അഭേദഭാവത്തിലുള്ള ശരണാഗതിയിൽ നിത്യം ഏകരസത്തിന്റെ അനുഭവം ഉണ്ടായിക്കൊണ്ടുമിരിയ്ക്കും.

സാധകൻ തന്റെ ആശ്രയത്തിൽനിന്നും വിഭക്തമായിരിയ്ക്കുന്ന സാധന യഥാർഥസാധനയല്ല. സാധകനെ സാധ്യത്തിൽനിന്നും വിഭക്തമാക്കാതിരിയ്ക്കുന്ന സാധനയാണ് പൂർണസാധന. ശരണാഗതരിൽ ഒരു വിധത്തിലുമുള്ള അഭിമാനം ഉണ്ടായിരിയ്ക്കരുത്. വിഭക്തമായിരുന്നാൽ അഭിമാനമുണ്ടാകും. അതിൽനിന്നും ഗുണദോഷബുദ്ധിയുമുണ്ടാകും. അവിഭക്തമാകുമ്പോൾ ഭയവും, ഗുണദോഷബുദ്ധിയും ഉണ്ടായിരിയ്ക്കുകയില്ല.

വിഷയികൾ ജീവിതത്തെ വിഷയസുഖങ്ങൾക്കുവേണ്ടി ഉപയോഗിയ്ക്കുന്നു. ഭക്തരും ജിജ്ഞാസുക്കളും ജീവി



തത്തെ സാധനാരൂപമായി കരുതുന്നു. സാധാരണ മനുഷ്യർ വർഗം, വർണം, ആശ്രമം, സമ്പ്രദായം, സമുദായം, ജാതി, ദേശം മുതലായവയെ ജീവിതമായി കരുതുന്നു. പക്ഷെ ഇവയെല്ലാം നാടകംപോലെ ഓരോ അവസ്ഥകളാണ്, ജീവിതമല്ല. അതിനാൽ ബാഹ്യജീവിതത്തിൽ മാറ്റങ്ങൾ വരുത്തുന്നതിനുപകരം തന്റെ പ്രകൃതിയെ മാററേണ്ടതാണാവശ്യം. യഥാർഥജീവിതത്തിൽ തനിയ്ക്കുതന്നെയല്ലാതെ അന്യവസ്തുവിന്റെ ആവശ്യമില്ല. കല്പിതവസ്തുവിനു നിജസ്വരൂപത്തിന്റെ സാന്നിധ്യമാത്രത്താലാണ് സത്ത കാണുന്നത്. സത്ത കാണുന്നിടത്തു പ്രീതിയും പിന്നീടു ആസക്തിയുമുണ്ടാകുന്നു. ആസക്തിയിൽനിന്നും നിവൃത്തമാകാൻ ഭക്തി, ജ്ഞാനം, വൈരാഗ്യം- ഈ മൂന്നും അവശ്യമാണ്. ഇതുതന്നെയാണ് ഭാഗവതത്തിന്റെ സന്ദേശവും.

കർത്താവും അതിന്റെ ലക്ഷ്യവും ഒന്നുതന്നെയാണെങ്കിലും ജീവിതത്തെ സാധനാരൂപമാക്കാത്തതുകൊണ്ടു ജീവന്റെ സകല ക്രിയകളും ഒരു ലക്ഷ്യത്തിൽ ലയിയ്ക്കുന്നില്ല. അതിനാൽ ജീവൻ അനേകം വാസനകളിൽ ബന്ധിയ്ക്കപ്പെട്ടുപോകുന്നു.

ഭോഗങ്ങളിൽ അരുചി ഉണ്ടാകുമ്പോൾ യോഗം പ്രാപ്തമാകും. അവസ്ഥകളുടെ ഭേദം നീങ്ങുമ്പോൾ ജീവനു നിത്യപദത്തിന്റെ അനുഭവം ഉണ്ടാകുകയും അങ്ങനെ അമരത്വത്തെ പ്രാപിയ്ക്കുകയും ചെയ്യാം.

ഇങ്ങനെയുള്ള ഉപദേശമാണ് ശുകദേവൻ പരീക്ഷിത്തിനു ശ്രീമദ്ഭാഗവതത്തിൽകൂടി നൽകിയത്. ശ്രീമദ് ഭാഗവതം സകല വേദാന്തങ്ങളുടെയും സാരമാണ്. അതിൽ ജീവ-ബ്രഹ്മതത്ത്വങ്ങളുടെ ഏകതയും, അദ്വൈതഭാവത്തിനുള്ള സാധനയും കാണിച്ചിരിയ്ക്കുന്നു. ഭാഗവതരസത്തിൽ ആസക്തരായവർക്കു അന്യവിഷയങ്ങൾ പ്രീതിയുളവാകുകയില്ല. പരീക്ഷിത്തും അവസാനം പറഞ്ഞത്, "അവിടുന്ന് എനിയ്ക്കു അനാദിയായ ശ്രീഹരിയുടെ സ്വരൂപത്തെ ശരിയ്ക്കും കാണിച്ചുതന്ന് എന്നെ നിർവാണപദത്തിൽ എത്തിച്ചു. എന്റെ അജ്ഞാനം നശിയ്ക്കുകയും എന്റെ ജ്ഞാനം വിജ്ഞാനത്തിൽ സ്ഥിതി ചെയ്യുകയും ചെയ്തു" എന്നാണ്. ഇങ്ങനെ ഏഴു ദിവസം കൊണ്ടു ജ്ഞാനനിഷ്ഠ യുണ്ടാകത്തക്ക സന്ദേശം ശ്രീമദ് ഭാഗവതത്തിൽ കാണുന്നതുപോലെ അന്യത്ര കാണാൻ പ്രയാസമാണ്. അതിനാൽ ഈ കഥയെ പരമഹംസസംഹിതയെന്നു പറഞ്ഞിരിയ്ക്കുന്നു.

## പ്രകരണം രണ്ട്

### ഭാഗവതധർമം

ദശമസ്കന്ധം മുഖ്യമായി യോഗമാർഗവും ഏകാദശം ജ്ഞാനമാർഗവുമാണ് ഉപദേശിയ്ക്കുന്നത്. പ്രകൃതിയെ യോഗമാർഗത്തിൽ സത്യമായും ജ്ഞാനമാർഗത്തിൽ മിഥ്യയായും കരുതുന്നു. സത്യമായ പ്രകൃതിയ്ക്കു മൂന്നു ഗുണങ്ങളുണ്ട്. അതിനാൽ മൂന്നു പ്രകൃതക്കാരാണ് ഭക്തന്മാരും. രാസലീലയിൽ തമോഗുണഭക്തരുടെ ഭഗവത്പ്രാപ്തിയും, ഭഗവാന്റെ പതിനാറായിരത്തെട്ടു സ്ത്രീകളുമായുള്ള വിവാഹം കൊണ്ടു രാജസഭക്തരുടെ ഭഗവത്പ്രാപ്തിയും, അതിനുശേഷം വസുദേവരുടെ യജ്ഞവും സുദാമാവിന്റെ കഥയുംകൊണ്ടു സാത്വികഭക്തരുടെ ഭഗവത്പ്രാപ്തിയുമാണ് കാണിച്ചിരിയ്ക്കുന്നത്. ദശമസ്കന്ധത്തിൽ വേദസ്തുതി മുതൽ നിർഗുണത്തെപ്പററിയുള്ള നിരൂപണമാണുള്ളത്.

ഏകാദശത്തിൽ ആദ്യത്തെ അധ്യായംകൊണ്ട് പുരുഷൻ സ്ത്രീവേഷം കെട്ടിയാൽ, അതായതു പ്രകൃതിയിൽ വന്നാൽ, ഋഷികളുടെ ജ്ഞാനത്തിന് അത് അപരാധമാകും എന്നു സൂചിപ്പിച്ച് യാദവകുലനാശത്തിനുള്ള നിമിത്തത്തെ കാണിച്ചിരിയ്ക്കുന്നു. പുരുഷൻ പ്രകൃതിയുടെ ധർമത്തിൽ എങ്ങനെയാണ് വന്നുചേരുന്നതെന്നു കാണിയ്ക്കാൻ ഏകാദശത്തിൽ രണ്ടാമധ്യായത്തിൽ വസുദേവർ ക്കുണ്ടായ ആത്മവിസ്മൃതിയെപ്പററി പറഞ്ഞിരിയ്ക്കുന്നു. ദശമത്തിൽ എൺപത്തിനാലാം അധ്യായത്തിൽ വസുദേവർക്കു ശരിയ്ക്കും ജ്ഞാനം പ്രാപ്തമായിരുന്നു എന്നു വെളുപ്പെടുത്തിയിട്ടുണ്ട്. പക്ഷെ നിഷ്ഠ പോരാതിരുന്നതിനാൽ ജ്ഞാനം വിസ്മരിയ്ക്കപ്പെട്ടുപോകയാൽ നാരദനോടു ജ്ഞാനോപദേശം ആവശ്യപ്പെടുന്നു.

നാരദൻ സാക്ഷിയുടെ സ്വരൂപമാണ്. (1.5.7.) അദ്ദേഹം ഭഗവാന്റെ ദർശനത്തിനുവേണ്ടി അടിയ്ക്കടി ദ്വാരകയ്ക്കു ചെന്നിരുന്നു. അതായതു ബ്രഹ്മാകാരവൃത്തിയോടെയിരുന്നിരുന്നു എന്നർഥം. ഒരു ദിവസം പതിവുപോലെ നാരദൻ ദ്വാരകയ്ക്കു ചെന്നപ്പോൾ വസുദേവൻ അദ്ദേഹത്തെ നമസ്കരിച്ചിട്ടിപ്രകാരം പറഞ്ഞു: "അവിടുത്തെപ്പോലുള്ള മഹാത്മാക്കൾ ദീനരിൽ കൃപയുള്ളവരാണ്. ഞാൻ അവിടുത്തെ ദർശനംകൊണ്ടുതന്നെ കൃതകൃത്യനായിത്തീർന്നെങ്കിലും ഒന്നു ചോദിച്ചുകൊള്ളട്ടെ:

**ബ്രഹ്മംസ്തഥാപിപൃച്ഛാമോധർമാൻഭാവഗതാംസ്തവ**
**യാൻശ്രുത്വാശ്രദ്ധയാമർത്ത്യോമുച്യതേസർവതോഭയാത്.**
(11.2.7)

ഏതൊരു ഭാഗവതധർമത്തെ ശ്രദ്ധയോടെ കേൾക്കുന്നതായാൽ മനുഷ്യർ സർവവിധ ഭയങ്ങളിൽനിന്നും മുക്തരാകുമോ ആ ധർമത്തെ പറഞ്ഞുതരാൻ കൃപയുണ്ടാകണം. ഞാൻ പുത്രനുവേണ്ടി മാത്രമേ മുൻപു ഭഗവാനെ ഭജിച്ചുള്ളു. മുക്തിയ്ക്കുവേണ്ടി ഭജിച്ചില്ല. അതിനാൽ ഇനി ഈ സംസാരത്തിൽനിന്നും സംസാരഭയത്തിൽനിന്നും നിഷ്പ്രയാസം രക്ഷ പ്രാപിയ്ക്കാനുള്ള ഉപായം പറഞ്ഞുതരണം. (11.2.9.)

വസുദേവൻ ഭഗവാനെ പുത്രനെന്നു കരുതിയിരുന്നതുപോലെ സംസാരത്തിലുള്ള സകലതും വാസ്തവത്തിൽ

ഭഗവാൻ മാത്രമാണെങ്കിലും പലരും ഓരോരോ മിഥ്യാബന്ധങ്ങളെക്കൊണ്ടു ബദ്ധരായിരിയ്ക്കുകയാണ്. ജനിയ്ക്കുമ്പോഴും മരിക്കയ്യുമ്പോഴും ആർക്കും ആരോടും ഒരു ബന്ധവുമില്ല. എങ്കിലും ഇടയ്ക്കുള്ള കാലത്ത് ഓരോരോ ബന്ധങ്ങളുണ്ടാക്കി വ്യവഹരിയ്ക്കുന്നു. ഇങ്ങനെയുള്ള സംസാരവ്യവഹാരങ്ങൾ ഭഗവാനുമായി ബന്ധമുണ്ടാകാൻ വിഘ്നമാകുന്നു. ദ്വൈതവ്യവഹാരം അധികമുള്ളിടത്ത് അദ്വൈതജ്ഞാനം ദൃഢമായിരിയ്ക്കുകയില്ല.

നാരദൻ: നിന്റെ ഈ ചോദ്യം ഉത്തമംതന്നെയാണ്. എന്തെന്നാൽ സകലരേയും പവിത്രമാക്കുന്ന ഭാഗവതധർമമാണല്ലൊ നീ ചോദിയ്ക്കുന്നത്.

**ശ്രുതോഽനുപഠിതോ ധ്യാത ആദൃതോ വാനുമോദിതഃ**
**സദ്യഃ പുനാതി സദ്ധർമോ ദേവവിശ്വദ്രുഹോഽപി ഹി.**
(11.2.12.)

ഭാഗവതധർമം കേട്ടാലും പഠിച്ചാലും സ്മരിച്ചാലും, അനുമോദിച്ചാലും അവർ വിശ്വദ്രോഹികളാണെങ്കിൽപ്പോലും, അതിവേഗത്തിൽ പവിത്രരാകും.

ആരുടെ നാമകീർത്തനങ്ങൾ കേൾക്കുകയൊ, കീർത്തിയ്ക്കുകയൊ ചെയ്താൽ സകല പാപങ്ങളും നീങ്ങി പവിത്രമാകുമൊ ആ പരമകല്യാണസ്വരൂപനായ ഭഗവാൻ നാരായണനെ ഓർമിപ്പിച്ച് നീ എന്നെ ഇന്ന് അനുഗ്രഹിയ്ക്കുകയാണ് ചെയ്തത്. ഇനി ഞാൻ ഈ വിഷയത്തിൽ പണ്ടു വിദേഹ രാജാവായ നിമിയും ഋഷഭ പുത്രന്മാരായ നവയോഗികളും തമ്മിലുണ്ടായ ഒരു സംവാദത്തെ നിന്നോടു പറയാം. സ്വായംഭുവമനുവിന്റെ പുത്രനായിരുന്നു പ്രിയവ്രതൻ. അദ്ദേഹത്തിന്റെ പുത്രനായ അഗ്നീധ്രന്റെ നാഭിയെന്ന പുത്രനിൽ നിന്നുമാണ് ഋഷഭൻ ഉണ്ടായത്. ഈ ഋഷഭദേവൻ വാസുദേവാംശത്തിൽ നിന്നവതരിച്ചതായിരുന്നു. അദ്ദേഹം മോക്ഷധർമത്തെ ഉപദേശിയ്ക്കാൻ വേണ്ടി അവതരിച്ചതായിരുന്നു. അദ്ദേഹത്തിന്റെ നൂറു പുത്രന്മാരിൽ ജ്യേഷ്ഠപുത്രനായിരുന്നു അനന്യഭക്തനായ ഭരതരാജാവ്. അദ്ദേഹത്തിന്റെ പേരിൽ നിന്നുമാണ് നമ്മുടെ ദേശത്തിനു ഭാരതവർഷമെന്നു പേരു വന്നത്. ഭരതൻ വളരെ ചെറുപ്പത്തിൽ ത്തന്നെ രാജ്യമുപേക്ഷിച്ചു വനത്തിൽ ചെന്നു തപസ്സു ചെയ്ത് മൂന്നു ജന്മങ്ങൾക്കു ശേഷം മോക്ഷം പ്രാപിയ്ക്കുകയും ചെയ്തു. ഋഷഭന്റെ ബാക്കി തൊണ്ണൂറ്റൊമ്പത് പുത്രന്മാരിൽ ഒമ്പതുപേർ ഈ ഭൂമണ്ഡലത്തിലെ ഒമ്പതു ദ്വീപുകളുടെ അധിപതികളായിത്തീർന്നു. എൺപത്തൊന്ന് പേർ കർമമാർഗത്തിന്റെ അനുയായികളായ ബ്രാഹ്മണരായി, ബാക്കി ഒമ്പതു പേർ പരമാർഥതത്ത്വവേത്താക്കളായ യോഗികളുമായി. ഈ ഒൻപതു പേരുടെ നാമങ്ങൾ കവി, ഹരി, അന്തരീക്ഷൻ, പ്രബുദ്ധൻ, പിപ്പലായനൻ, ആവിർഹോത്രൻ, ദ്രുമിലൻ, ചമസൻ, കരഭാജനൻ എന്നിങ്ങനെയായിരുന്നു.





**ത ഏതേ ഭഗവദ്രൂപം വിശ്വം സദസദാത്മകം**
**ആത്മനോഽവ്യതിരേകേണ പശ്യന്തോ വ്യചരൻ മഹീം.**
(11. 2. 22.)

അവർ ഈ വ്യക്തവും അവ്യക്തവും ആയ രൂപത്തിലുള്ള സംപൂർണജഗത്തിനെ തങ്ങളിൽനിന്നും അഭിന്നമായ ഭഗവദ്രൂപമായി കണ്ടുകൊണ്ടു പൃഥ്വിയിൽ സഞ്ചരിച്ചു. ഈ ശ്ലോകത്തിൽ ജ്ഞാനത്തിന്റെയും യോഗത്തിന്റെയും സ്വരൂപം സ്പഷ്ടമാക്കിയിട്ടുണ്ട്. ഇങ്ങനെയുള്ള അവസ്ഥയിൽ, അതായതു സമ്പൂർണജഗത്തിനെ ഭഗവദ്രൂപമായി കാണുമ്പോൾ, പരമപുരുഷാർഥം സിദ്ധമാകും. ഒരു സ്ത്രീ ദിവസത്തിലൊരിയ്ക്കലൊ, അഥവാ മൂന്നു നാലു ദിവസത്തിലൊരിയ്ക്കലൊ സാരി മാറുന്നതുകൊണ്ട് അവൾ മാറിപ്പോകുന്നില്ല. എന്നതുപോലെ, ഭഗവാൻ തന്റെ ജഗത്തിൽ ദിവസേന പുതിയ പുതിയ നാമരൂപങ്ങൾ കൈക്കൊള്ളുന്നതുകൊണ്ടു മാറിപ്പോകുന്നില്ല. നിത്യമായിട്ടുള്ള വസ്തുവിൽ മാത്രം ദൃഷ്ടി ഉറപ്പിച്ചാൽ എപ്പോഴും ഭഗവാൻ മാത്രമെയുള്ളൂ എന്നു കാണാം. പക്ഷെ സാരിയെ നോക്കുന്നതുപോലെ നാമരൂപങ്ങളിൽ ദൃഷ്ടി പോയാൽ ഭേദം കാണുകയും ഗുണദോഷങ്ങളിൽ വൃത്തി പോകാൻ ഇടയാകുകയും ചെയ്യും. തന്ത്രയോഗം, ഭക്തിയോഗം, അഷ്ടാംഗയോഗം എന്നിവയിൽ അവസാനം അവ്യതിരേകഭാവം, അതായത് അന്വയഭാവം വരെ എത്താനുള്ള മാർഗമേ കാണിച്ചിട്ടുള്ളൂ. അതിനുശേഷം പ്രാപിയ്ക്കാനൊ ഉപേക്ഷിയ്ക്കാനൊ ഒന്നും ഉള്ളതായി പറഞ്ഞിട്ടില്ല. ജ്ഞാനയോഗത്തിൽ അന്വയഭാവത്തെപ്പററി പറയുന്നില്ല. എന്തെന്നാൽ യഥാർഥ ഭേദം ഉണ്ടാകുന്നില്ല. കല്പിതഭേദം ജ്ഞാനംകൊണ്ടു നിവൃത്തവുമാകും. കല്പിതത്തിന്റെ നിവൃത്തി അധിഷ്ഠാനരൂപമാകയാൽ അന്വയഭാവം ഉണ്ടാകുന്നില്ല.

ഏകാദശത്തിൽ കൊടുത്തിരിയ്ക്കുന്ന ഉപദേശങ്ങളിൽ എല്ലാ പ്രകാരത്തിലുമുള്ള യോഗങ്ങളുടെ രഹസ്യം കാണുന്നുണ്ട്. ഈ ബോധത്തെ ഭഗവാന്റെ മുക്തിലീലയെന്നു പറയുന്നു. മോക്ഷത്തിനു ജ്ഞാനവും വൈരാഗ്യവും ആവശ്യമാണ്. അതിനാൽ നവയോഗികളുടെ ഉപദേശാവസാനത്തോടെ വസുദേവരുടെ രാഗത്തിന്റെ സ്വരൂപവും അതിലുള്ള ദോഷങ്ങളും വെളിപ്പെടുത്തും. ഈ നവയോഗികൾ അവ്യതിരേകഭാവത്തിൽ സഞ്ചരിച്ചിരുന്നതിനാൽ അവരുടെ സ്വേച്ഛാഗതിയെ ആർക്കും തടയാൻ സാധിച്ചിരുന്നില്ല. അവർ സർവത്ര സ്വേച്ഛയാ സഞ്ചരിച്ചിരുന്നു. നമ്മുടെ ഗൃഹത്തിൽ മൂന്നുനാലു മുറികളുണ്ടെങ്കിൽ അതിലെല്ലാം കയറി സഞ്ചരിയ്ക്കുന്നതു നമ്മുടെ വീട്ടിൽ സഞ്ചരിയ്ക്കുന്നതായിട്ടേ തോന്നുകയുള്ളല്ലൊ. അതുപോലെ മഹാത്മാക്കൾ ലോകം മുഴുവൻ സ്വന്തം തറവാടായി കരുതുന്നതുകൊണ്ട് ഏതു ദേശത്തോ ലോകത്തോ സഞ്ചരിച്ചാലും അതെല്ലാം അവർക്ക് സ്വന്തം ഗൃഹം പോലെ മാത്രമേ തോന്നാറുള്ളൂ. ആകാശം അവരുടെ ഗൃഹത്തിന്റെ മേൽക്കൂര

യാണ്. അവർ സർവത്ര ഭഗവാനെ കാണുന്നുമുണ്ടാകും.

നവയോഗികൾ ഇപ്രകാരം സ്വച്ഛന്ദം സഞ്ചരിയ്ക്കവേ ഒരു ദിവസം നിമിരാജാവിന്റെ യജ്ഞശാലയിൽ വന്നു ചേർന്നു. അവരെ നാരായണപരായണരെന്നറിഞ്ഞ് നിമി രാജാവ് എഴുന്നേറ്റ് യഥാവിധി സല്ക്കരിച്ചു പൂജിച്ചിട്ട്, സന്തോഷത്തോടെ ഇപ്രകാരം ചോദിച്ചു: "ഞാൻ നിങ്ങളെ സാക്ഷാൽ വിഷ്ണുപാർഷദന്മാരെന്നു കരുതുന്നു. സംസാരത്തിലുള്ള ജീവജാലങ്ങളെ പവിത്രമാക്കാൻ വേണ്ടി നിങ്ങൾ ഇങ്ങനെ സഞ്ചരിയ്ക്കുകയാകണം. ജീവനു മനുഷ്യശരീരം ലഭിയ്ക്കുക അതിദുർലഭമാണ്. വിശേഷിച്ചും ഭഗവദ്ഭക്തരുടെ സമാഗമം ലഭിയ്ക്കുക അത്യന്തം ദുർലഭമാകുന്നു. അതിനാൽ,

**അത ആത്യന്തികം ക്ഷേമംപൃച്ഛാമോഭവതോ*ƒ*നഘാഃ**
**സംസാരേ*ƒ*സ്മിൻക്ഷണാർധോ*ƒ*പിസത്സംഗഃ**
**ശേവധിർ-നൃണാം.** (11.2.30.)

ഈ സംസാരത്തിൽ ആത്യന്തികക്ഷേമം ഏതിലാണെന്നറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. എന്തെന്നാൽ അര നിമിഷത്തെ സത്സംഗം പോലും മനുഷ്യർക്ക് അത്യധികം ലാഭകരമായി, ഞാൻ കരുതുന്നു. അതുകൊണ്ടു ഞാൻ അധികാരിയെന്നു നിങ്ങൾക്കു തോന്നുന്ന പക്ഷം എനിക്കു ഭാഗവത ധർമത്തെ ഉപദേശിച്ചുതരണം. ഈ ധർമത്തെ പാലിയ്ക്കുന്നതായാൽ ഭഗവാൻ പ്രസന്നനായിട്ട് തന്നെപ്പോലും ഭക്തന്മാർക്ക് നൽകുന്നു.

ഇവിടെ നിമിരാജാവ് ദൃഢഭക്തിയുടെ സ്വരൂപത്തെപ്പററിയാണ് ചോദിയ്ക്കുന്നത്. ഏതൊരു ധർമം പാലിയ്ക്കുന്നതായാൽ ഭഗവാൻ പ്രസന്നനായിട്ടു തന്റെ സ്വരൂപത്തെപ്പോലും ഭക്തർക്കു നൽകുന്നുവോ ആ ധർമത്തെപ്പറ്റി പറഞ്ഞുതരണമെന്നാണ് നിമിരാജാവ് യോഗികളോട് ആവശ്യപ്പെടുന്നത്. ഈ ചോദ്യം ഏകാദശത്തിന്റെ അവസാന നിർണയത്തെ കാണിയ്ക്കുന്നതാണ്. അതിനും പുറമെ ഈ കഥ സപ്താഹപാരായണത്തിൽ ഏഴാം ദിവസമാണ് വരുന്നതും ആ ദിവസംതന്നെ പരീക്ഷിത്തിനു മോക്ഷവും ഉണ്ടാകാനിരിയ്ക്കുകയാണ്. അതിനാൽ ഇനിയുള്ള കഥയിൽ ജ്ഞാനം, ഭക്തി, വൈരാഗ്യം ഇവയെ കൂടുതൽ ശക്തിയോടെ പ്രതിപാദിയ്ക്കും.

ഇവിടെ നാരദൻ വസുദേവന് നിമിയും യോഗികളുമായുള്ള സംവാദത്തിൽകൂടി ഭാഗവതധർമം ഉപദേശിയ്ക്കുകയാണ്. കവിയെന്ന യോഗി നിമിരാജാവിന്റെ ചോദ്യത്തിന്നുത്തരം പറയുന്നു:

കവി: ഹേ രാജാവേ! ഈ സംസാരത്തിൽ നിർഭയരാകാൻ ശ്രീ അച്യുതഭഗവാന്റെ ചരണകമലങ്ങളുടെ നിത്യോപാസനയാണ് ഉത്തമമായ സാധന. ദേഹാത്മബുദ്ധി കൊണ്ടു ചഞ്ചലചിത്തരായവർക്കു നിർഭയതയ്ക്കുള്ള ഏക ഉപായം ഭഗവാന്റെ ഉപാസനതന്നെയാണ്. അജ്ഞാനികൾക്ക് ആത്മജ്ഞാനമുണ്ടാകാൻ ഭഗവാൻ തന്നെ പറഞ്ഞിട്ടുള്ള ഉപായമാണ് ഭാഗവതധർമം. ഈ ഭാഗവതധർമത്തെ ആശ്രയിയ്ക്കുന്നവർ ഒരിയ്ക്കലും പ്രമാദികളാകയില്ല. അവർക്കു വിഘ്നങ്ങൾ ബാധകമാകയുമില്ല. ഈ ധർമത്തിൽ മുഖ്യകർത്തവ്യം സകല കർമങ്ങളും ശ്രീനാരായണന്ന് അർപ്പിയ്ക്കുകയെന്നതാണ്.





**കായേന വാചാ മനസേന്ദ്രിയൈർവാ**
**ബുദ്ധ്യാ*ƒƒ*ത്മനാ വാനുസൃതസ്വഭാവാത്**
**കരോതി യദ് യത് സകലം പരസ്മൈ**
**നാരായണായേതി സമർപ്പയേത്തത്.** (11.2.36.)

ശരീരം, വാക്ക്, മനസ്സ്, ഇന്ദ്രിയം, അഹങ്കാരം, അനുഗതമായ സ്വഭാവം ഇവകളാൽ ഏതേതു കർമങ്ങൾ ചെയ്യുന്നുവോ അതെല്ലാം പരമാത്മാവായ നാരായണന്നർപ്പിയ്ക്കണം.

എന്തെന്നാൽ ഭഗവാന്റെ സത്തകൊണ്ടാണ് സകല കർമങ്ങളും നടക്കുന്നത്. എന്നാൽ ജഗത്തിൽ അനീതിയെന്തുകൊണ്ടാണ് കാണുന്നതെന്നു ചോദിച്ചാൽ സകല ക്രിയകളും മായയുടെ അംശവും സത്ത ഭഗവാന്റെയുമാണെന്നറിയണം. അതുകൊണ്ടാണ് ജഗത്തിൽ വിഷമസത്ത കാണുന്നത്. മായ ത്രിഗുണാത്മികയാകയാൽ ജീവന്റെ മനസ്സ് മായയിൽ പോകുമ്പോൾ ഭേദം കാണുകയും അപ്പോൾ ഭയമുണ്ടാകുകയും ചെയ്യുന്നു. അതെപ്പറ്റി മനസ്സിലാക്കാൻ കവിയെന്ന യോഗി ഇനിയും പറയുന്നു:

**ഭയം ദ്വിതീയാഭിനിവേശതഃ സ്യാ-**
**ദീശാദപേതസ്യ വിപര്യയോ*ƒ*സ്മൃതിഃ**
**തന്മായയാതോ ബുധ ആഭജേത്തം**
**ഭക്ത്യൈകയേശം ഗുരുദേവതാത്മാ.** (11.2.37.)

ഭഗവാനിൽ വിമുഖരായവർക്ക് ഭഗവാന്റെ മായയിൽ സ്വരൂപവിസ്മൃതി വന്നുപോകുന്നു. അതിനാൽ അവർക്കു ദേഹാത്മഭാവവും വന്നുപോകുന്നു. ഈ വിപരീത ജ്ഞാനത്താൽ ആത്മാവിൽനിന്നും അന്യവസ്തുക്കളായ ദേഹാദിയിൽ അഭിനിവേശവും തന്മയതയും ഉണ്ടാക്കുന്നതുകൊണ്ടു വൃദ്ധാവസ്ഥ, രോഗം, മൃത്യു മുതലായവയിൽനിന്നുള്ള ഭയവും ഉണ്ടാകുന്നു. അതിനാൽ ഗുരുവിനെ ആരാധ്യദേവനായി കരുതി അനന്യഭക്തിയോടെ ഭജിയ്ക്കണം.

ഈ ഭേദബുദ്ധി എങ്ങനെ ഉണ്ടായി എന്നതിനുത്തരം **"അവിദ്യമാനോ *ƒ*പ്യവഭാതി ഹി ദ്വയഃ"** എന്നാണ്. ഈ ദ്വൈതപ്രപഞ്ചം വാസ്തവത്തിൽ ഇല്ലെങ്കിലും സത്യമെന്നതുപോലെ കാണുന്നു. സ്വപ്നത്തിലും മനോരഥത്തിലും സത്യമായ പദാർഥങ്ങളില്ലെങ്കിലും അതിനെപ്പററി ചിന്തിയ്ക്കുകയാൽ സത്യമായി തോന്നുന്നതുപോലെയാണ് ജാഗ്രത്തിലും. അതായത് അവിദ്യയാണ് ദ്വൈതപ്രപഞ്ചത്തിനു കാരണം. അവിദ്യ എപ്പോഴു ണ്ടായി എന്നതിന്നുത്തരം പറ



യാൻ വയ്യ. സ്വപ്നം എപ്പോൾ ഉണ്ടായി? നിദ്ര എത്ര മണിയ്ക്കുണ്ടായി ഇത്യാദിയെ അറിയാൻ പാടില്ലാത്തതുപോലെ ജാഗ്രത്തിലും ഏതെങ്കിലും വസ്തു മറന്നുപോയാൽ അത് ഏതു നിമിഷത്തിലാണ് മറന്നു പോയതെന്നറിയാൻ സാധിയ്ക്കുകയില്ല. കാരണം മറവി ഉണ്ടായ സമയത്തിനും മറവിയെപ്പററി അന്വേഷിയ്ക്കുന്ന സമയത്തിനും വ്യത്യാസമുണ്ട്. അതുകൊണ്ടു പ്രമാണം മാറിപ്പോകുന്നു. ഇത്തരം ദശ അവിദ്യയുടെ ദശയാണ്. പിന്നെ ആത്മാവിൽനിന്നും വ്യതിരിക്തമായ വസ്തു ആത്മാവിൽ കല്പിതമാകയാൽ ആത്മാവുമാത്രമെ സ്വരൂപത്താലുള്ളു. അതിനാൽ വ്യതിരേകം സംഭവിയ്ക്കുന്നില്ല. അന്വയവും സംഭവിയ്ക്കുന്നില്ല. കല്പിതത്തിനു ഭിന്നമായ സത്തയില്ല. അതുകൊണ്ട് അന്വയം ഉണ്ടാകാൻ സാധ്യമല്ല. എങ്കിലും അജ്ഞാനം ഇരിക്കുന്നതുവരെ തന്റെ തെറ്റു മനസ്സിലാകുകയുമില്ല. സ്വപ്നസമയത്തു സ്വപ്നത്തിന്റെ മിഥ്യാത്വം കാണുകയില്ല. എന്തെന്നാൽ സ്വപ്നത്തിലെ പ്രമാണം കൊണ്ടു സ്വപ്നം സിദ്ധമാകുന്നുണ്ട്. ഏതു പ്രമാണത്താൽ ഏതു വസ്തു സിദ്ധമായൊ ആ പ്രമാണംകൊണ്ട് അതിന്റെ നിവൃത്തി ഉണ്ടാകുകയില്ല. സ്വപ്നം സ്വപ്നസമയത്തു സ്വപ്നമല്ല. ഉണർന്ന ശേഷം ജാഗ്രത്തിലെ പ്രമാണംകൊണ്ടാണ് അതിനെ നാം സ്വപ്നമാണെന്നു പറയുന്നത്. അതുപോലെ ജാഗ്രത്തിന്റെ പ്രമാണംകൊണ്ട് ജാഗ്രത്പ്രപഞ്ചം നിവൃത്തമാകുകയില്ല. അതിനു ശാസ്ത്രപ്രമാണം ആവശ്യമാണ്. ശ്രവണം, മനനം, നിദിധ്യാസം ഇവയാൽ ഉണ്ടാകുന്ന ബ്രഹ്മാകാരവൃത്തി കൊണ്ടു ജാഗ്രത് പ്രപഞ്ചം നിവൃത്തമാകും. പ്രതീതമായിരിയ്ക്കുന്ന പ്രപഞ്ചത്തിന്റെ സ്വരൂപത്തെ നിഷേധിയ്ക്കാതെ ജ്ഞാനം സംശയരഹിതമാകുകയില്ല. എങ്ങനെയെന്നാൽ മുത്തുച്ചിപ്പിയിൽ ഭ്രാന്തിയുണ്ടായിരിക്കുമ്പോൾ, അവിടെ കാണുന്ന വെള്ളിയെ, മുത്തുച്ചിപ്പിയാണെന്നു പറഞ്ഞാലും മുത്തുച്ചിപ്പിയുടെ സ്വരൂപത്തിന്റെ ശങ്കാരഹിതമായ ജ്ഞാനം ഉണ്ടാകാൻ സാധ്യതയില്ല; അതു മുത്തുച്ചിപ്പിയാണൊ, അതോ വെള്ളിയാണൊ എന്നുള്ള സംശയം ഉണ്ടായിരിയ്ക്കും. അതിനാൽ വെള്ളിയാണെന്നു തീർച്ചയാക്കിയവൻ, ആദ്യമെ അന്യഥാ പ്രസക്തമായ വെള്ളിയെ നിഷേധിച്ചിട്ടു പറയും "ഇതു വെള്ളിയല്ല," എന്നാൽ പിന്നെ ഇതെന്താണ്? ഈ ശങ്കയുടെ നിവൃത്തിയ്ക്കുവേണ്ടി "ഇത് മുത്തുച്ചിപ്പിയാണ്" എന്നു പറയും. എന്നതുപോലെ സിദ്ധാന്തത്തിലും ആദ്യമെ പ്രപഞ്ചരൂപത്തിൽ പ്രതീതമായ രൂപത്തെ നിരാകരിച്ചിട്ടു പിന്നെ ആത്മസ്വരൂപത്തെ "ഇതെല്ലാം ആത്മസ്വരൂപമാണ്"എന്നിങ്ങനെ അറിയുന്നു.

വസുദേവർക്കും ശ്രീകൃഷ്ണനിൽ പുത്രഭാവം ഉണ്ടായിരുന്നതുവരെ ശ്രീകൃഷ്ണനെ ബ്രഹ്മരൂപത്തിൽ കാണാൻ കഴിഞ്ഞിരുന്നില്ല. അഖില ജഗത്തിന്റെയും പിതാവായ കൃഷ്ണൻ എങ്ങനെ വസുദേവന്റെ പുത്രനായി? ഗീതയിൽ ഭഗവാൻ പറയുന്നു: **"പിതാഽഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ"** അതായത്, 'ഞാൻ ജഗത്തിന്റെ പിതാവും, മാതാവും, ധാതാവും, പിതാമഹനുമാണ്.' എന്ന്. ഇതു വസുദേവന്റെ പുത്രനാകാൻ തരമില്ല. നാരദനും അവസാനം വസുദേവനോടു "നീ ശ്രീകൃഷ്ണനിൽ ഇനി പുത്രഭാവന വിട്ടുകളയൂ" എന്നു പറയുന്നുണ്ട്. സംസാരത്തിലും മനുഷ്യർ പരസ്പരം കാണുമ്പോൾ ആദ്യം തങ്ങളുടെ ബന്ധത്തെപ്പററിയൊ അഥവാ ബന്ധുക്കളെപററിയൊ ആണ് സംസാരിയ്ക്കാറുള്ളത്. ഇത്തരം ജ്ഞാനമിരിയ്ക്കുന്നിടത്ത് ആത്മജ്ഞാനം ഉണ്ടാവുകയില്ല. ജനിയ്ക്കുന്ന സമയം ആരും ബന്ധുക്കളല്ല. മരിയ്ക്കുമ്പോഴും ആരും കൂടെ വരുന്നില്ല. ഇടയ്ക്കു ബന്ധുക്കളെ കൂടാതെ കഴിയുകയുമില്ല. ഇതാണ് മായയെന്നു പറയുന്നത്.

ജഗത്തിന്റെ പിതാവെന്നു പറയുമ്പോഴും ഈ സംബന്ധം സാപേക്ഷമാണ്. വസുദേവൻ സത്വഗുണത്തിന്റെ സ്വരൂപമാണ്. സത്വഗുണികളിലും കുറച്ചു മായ ഉണ്ടായിരിയ്ക്കും. ഭാഗവതം ഏഴു ദിവസംകൊണ്ടു മുക്തി നൽകുന്ന കഥയാകയാൽ അല്പംപോലും മായ ഉണ്ടാകാൻ പാടില്ല. അതിനാൽ അതിനനുസരിച്ചാണ് ശുകദേവൻ കഥ പറഞ്ഞുകൊണ്ടു പോകുന്നത്. പ്രത്യേകിച്ചും ഏകാദശത്തിൽ വേദാന്തത്തിലെപോലെതന്നെ മായയുടെ ത്രൈകാലിക നിഷേധത്തെയാണ് കാണിച്ചിരിയ്ക്കുന്നത്. ഈ ജഗദ്രൂപിയായ കാര്യത്തിനു കാരണം (സ്വപ്നംപോലെ) ഭ്രാന്തിയല്ലാതെ വേറൊന്നുമല്ല എന്നു പല പ്രാവശ്യം ഏകാദശസ്കന്ധത്തിൽ പറയുന്നുണ്ട്. ഇത്തരം ഭ്രാന്തി സന്ന്യാസദശയിൽ ദൂരെ കളയാൻ എളുപ്പമുണ്ട്. അതുകൊണ്ടു ഭഗവാൻ ഉദ്ധവരോടു ആത്മനിഷ്ഠയ്ക്കുവേണ്ടി സംസാരത്തെ ത്യജിച്ച് ഏകാന്തജീവിതം നയിയ്ക്കാൻ ഉപദേശിയ്ക്കുന്നുണ്ട്. എന്നാൽ ഗീതയിൽ ഇങ്ങനെയുള്ള ഉപദേശം അധികം കാണുന്നില്ല. അതെന്തെന്നാൽ അർജുനന് അധികാരം കർമത്തിനായിരുന്നു.

## പ്രകരണം മൂന്ന്

### ജ്ഞാനിഭക്തരും പ്രേമിഭക്തരും

ചൈതന്യം ഒന്നേയുള്ളു. ഉപാധിഭേദംകൊണ്ടാണ് ഭിന്നമായി കാണുന്നത്. പ്രത്യക്ഷജ്ഞാനമുണ്ടാകുമ്പോൾ പ്രമാതൃചൈതന്യവും, പ്രമാണചൈതന്യവും, പ്രമേയചൈതന്യവും ഏകമായിത്തീരുന്നതുകൊണ്ടു ഭേദം കാണുന്നില്ല. അന്തഃകരണത്തിന്റെ പരിണാമവിശേഷരൂപമായ ഛായ ഘടാകാരമായിത്തീരുമ്പോൾ തദവച്ഛിന്നമായ പ്രമിതി ചൈതന്യവും ഘടാകാരമായിത്തീരുന്നു. ആ സമയം പ്രമാതൃചൈതന്യവും ഘടാകാരമാണ്. കാരണം അന്തഃകരണാവച്ഛിന്നമാണ് പ്രമാതൃചൈതന്യം. അന്തഃകരണം ആ സമയത്തു ഘടഗതമായ അഭിവ്യക്തിയ്ക്കു യോഗ്യരൂപമായിത്തീരുന്നു. വിഷയഗതമായ അഭിവ്യക്തിയ്ക്കുള്ള യോഗ്യതയും അന്തഃകരണത്തിന്റെ മൂന്നിലൊരു ഭാഗമാണ്. അതുകൊണ്ട് അപ്രകാരമുള്ള അഭിവ്യക്തിയോഗ്യതാവച്ഛിന്നമായ

പ്രമിതിചൈതന്യംതന്നെയാണ് പ്രമാതൃചൈതന്യം. ഇപ്രകാരം വ്യാവഹാരികജ്ഞാനമുണ്ടാകുമ്പോൾ ത്രിവിധചൈതന്യങ്ങളും ഒന്നായിത്തീരുകയും വിഷയാകാരമാകുകയും ചെയ്യുന്നതിനാൽ തെററു കണ്ടുപിടിയ്ക്കാൻ വേണ്ടത്ര ചൈതന്യം (വിഷയവുമായി തന്മയമായിപ്പോകുകയാൽ) ബാക്കിയുണ്ടാകുന്നില്ല. അതുകൊണ്ടു തെറ്റിനെ അറിയാൻ സാധിയ്ക്കുന്നില്ല. സ്ഫടികത്തിന്റെ അടുത്തു ചുവന്ന പുഷ്പം ഇരുന്നാൽ പുഷ്പത്തെ പ്രത്യേകമായി കാണാതിരിയ്ക്കുമ്പോൾ സ്ഫടികം ചുവന്നതായി തോന്നുന്നതുപോലെ, സാക്ഷിയെ അന്തഃകരണത്തിൽനിന്നും ഭിന്നമായിട്ടു കാണാതിരിയ്ക്കുമ്പോൾ അന്തഃകരണത്തിന്റെ ധർമം ആത്മാവിലും, ആത്മാവിന്റെ ധർമം അനാത്മാവിലും കാണപ്പെടുന്നു. ഇങ്ങനെയുള്ള തെറ്റു സ്വപ്നത്തിൽ ഉണ്ടാകുന്നതുപോലെത്തന്നെ ജാഗ്രത്തിലും ഉണ്ടാകുന്നു. അതിനാൽ മനസ്സിനെ നിരോധിയ്ക്കണമെന്നു ഇനി കവി എന്ന യോഗി നിമിയോടു പറയുന്നു. (11.2.38.)

ജ്ഞാനിഭക്തനും പ്രേമിഭക്തനും തമ്മിലുള്ള വ്യത്യാസം ജ്ഞാനി ഭേദത്തെ നിഷേധിയ്ക്കുകയും പ്രേമിഭക്തൻ ഭേദത്തെ അഭേദമാക്കുകയും ചെയ്യുന്നു എന്നതാണ്. പ്രപഞ്ചത്തെ ബ്രഹ്മത്തിൽനിന്നും അഭിന്നമായിക്കരുതിയാൽ ബ്രഹ്മവും പ്രപഞ്ചവും രണ്ടു തത്ത്വങ്ങളാണെന്നും അതിനെ അഭേദമാക്കേണ്ടതുണ്ടെന്നും തോന്നിപ്പോകും. പക്ഷെ പ്രപഞ്ചവും ബ്രഹ്മവും ഒന്നാക്കാൻ തക്ക രണ്ടു തത്ത്വങ്ങളല്ല. തത്ത്വം ഒന്നേയുള്ളൂ. അതു ബ്രഹ്മമാണ്. പ്രപഞ്ചം കല്പിതമാകയാൽ ജ്ഞാനികൾ ഭേദത്തെ നിഷേധിയ്ക്കുന്നു. ഇതു 11.2.38. ശ്ലോകത്തിൽ സ്പഷ്ടമായി കാണിച്ചിരിയ്ക്കുന്നു.

ഇങ്ങനെയുള്ള സൂക്ഷ്മതത്ത്വം മനസ്സിലാക്കാൻ പലർക്കും പ്രയാസമാണ്. ഭേദം പ്രത്യക്ഷമായി കാണുന്നത് എന്തുകൊണ്ടാണ്? ഏതു പ്രമാണം കൊണ്ടാണ് കാണുന്നത്? എന്നും മററും അറിയാൻ സൂക്ഷ്മബുദ്ധി വേണം. ഈ വിഷമങ്ങളെ ദുരീകരിയ്ക്കാൻ പ്രേമിഭക്തന്മാർക്കു ക്രിയാത്മകമായ ഭക്തി ഭാഗവതത്തിൽ കാണിച്ചിട്ടുണ്ട്. പ്രേമിഭക്തന്മാർ ഭഗവാന്റെ കല്യാണകാരിയായ ജന്മകർമങ്ങളെപ്പറ്റി കേൾക്കുകയും, ഭഗവാന്റെ വിചിത്രലീലകളെയും നാമകീർത്തനങ്ങളേയും സങ്കോചം കൂടാതെ പാടിക്കൊണ്ട് അസംഗനായി സഞ്ചരിയ്ക്കുകയും ചെയ്യണം. (11.2.39.) ഇവിടെ അസംഗഭാവത്തിൽ സഞ്ചരിയ്ക്കണമെന്നു പറയുന്നതിനു കാരണമുണ്ട്. എന്തെന്നാൽ കീർത്തനം ചെയ്യുമ്പോൾ പലരുടെയും സംഗത്തിനിടയാകും. അവരിൽ ഉയർന്ന സ്ഥിതിയിൽ എത്തിയിട്ടുള്ള ഭക്തന്മാർ കുറവായിരിയ്ക്കും. അതിനാൽ സംഗത്തെപ്പററി ഗൗനിയ്ക്കാതിരുന്നാൽ ചിലപ്പോൾ താൻ ഭക്തിയിൽ ആർജിച്ചിട്ടുള്ള ഉയർന്ന സ്ഥിതിയിൽനിന്നും അധഃപതിയ്ക്കാൻ ഇടയായേയ്ക്കും. ഇപ്രകാരം ആചരിയ്ക്കുന്നവർക്കു പ്രഭുവിന്റെ സങ്കീർത്തനത്തിൽ അനുരാഗമുണ്ടായിട്ട് അവരുടെ ഹൃദയം ദ്രവീഭൂ





തമായിത്തീരും. അപ്പോൾ അവർ സംസാരത്തെപ്പറ്റി ഗൗനിയ്ക്കാതെ ചിലപ്പോൾ ചിരിയ്ക്കുകയും, ചിലപ്പോൾ കരയുകയും, ചിലപ്പോൾ പാടുകയും, ചിലപ്പോൾ ഉന്മത്തനെപ്പോലെ നൃത്തം വെയ്ക്കുകയും ചെയ്യും. പ്രേമലക്ഷണഭക്തിയിൽ സാധനാദ്വാരാ ജഡത്തെ ചിന്മയമാക്കണം. ജ്ഞാനികൾ ജഡത്തെ കല്പിതമായിക്കണ്ട് അതിനെ ത്രികാലത്തിലും നിഷേധിയ്ക്കുന്നു. പ്രേമിഭക്തന്മാർ സാധന ചെയ്തു ജഡത്തെ ചിന്മയമാക്കി അതിനെയും തന്നെയും അഭിന്നമായി കാണുന്നു. യഥാർഥത്തിൽ സകല ജഗത്തും ചിന്മയംതന്നെയാണ്. അതിനു പ്രമാണം കാണിയ്ക്കുന്നു.

**ഖം വായുമഗ്നിം സലിലം മഹീം ച**
**ജ്യോതീംഷി സത്വാനി ദിശോ ദ്രുമാദീൻ**
**സരിത്സമുദ്രാംശ്ച ഹരേഃ ശരീരം**
**യത്കിഞ്ച ഭൂതം പ്രണമേദനന്യഃ.** (11.2.41.)

ആകാശം, വായു, അഗ്നി, ജലം, പൃഥ്വി, നക്ഷത്രം, പ്രാണി, ദിശകൾ, വൃക്ഷങ്ങൾ, നദികൾ, സമുദ്രം മുതലായി യാതൊന്നു കാണുന്നുവോ അതെല്ലാം ശ്രീഹരിയുടെ ശരീരമായിക്കണ്ട് അതിനെയെല്ലാം അനന്യഭാവത്തോടെ നമസ്കരിയ്ക്കണം.

ശ്രീമദ് ഭാഗവതത്തിലെ ഈ ശ്ലോകം വിശിഷ്ടാദ്വൈതികൾ പ്രത്യേകിച്ച് ഇഷ്ടപ്പെടുന്നു. ഈ ദൃഷ്ടിയിൽ ഭഗവാൻ സർവത്ര ഉള്ളതുകൊണ്ടു നിത്യനാണ്. യാതൊന്നുണ്ടോ അതു ഭഗവാന്റെ സ്വരൂപമാണ്. അതിനാൽ സകലർക്കും ഭഗവാന്റെ നിത്യദർശനമാണ് ലഭിക്കുന്നത്. സ്വപ്നസമയം ജാഗ്രത്തിലെ ഭഗവാൻ എവിടേയ്ക്കു പോകുന്നു എന്ന ചോദ്യത്തിനുത്തരം വിശിഷ്ടാദ്വൈതികൾ പറയുന്നത് സ്വപ്നത്തിൽ സ്വപ്നഭോഗത്തിനു വേണ്ടി ഭഗവാൻ പുതിയരൂപം ധരിയ്ക്കുന്നു എന്നാണ്. താന്ത്രികർ പറയുന്നതു ഭഗവാനു സ്വപ്നാവസ്ഥയില്ലെന്നും, സ്വപ്നാവസ്ഥ ജീവന്റെ ഒരു അവസ്ഥയാണെന്നുമാണ്. എങ്കിലും ഈ ശ്ലോകം പ്രേമിഭക്തന്മാർക്കു വലിയ ഒരു ആധാരമാണ്. പക്ഷെ ഇക്കാലത്തു തർക്കബുദ്ധി വർധിയ്ക്കുകയാൽ എല്ലാം ഭഗവാനാണെങ്കിൽ ലോകത്തു കാണുന്ന യുദ്ധങ്ങളും രാഗദ്വേഷാദികളുമെല്ലാം എന്തുകൊണ്ടുണ്ടാകുന്നു എന്നു ചിലർ ചോദിച്ചേയ്ക്കാം. അതിന്നുത്തരം ഭക്തന്മാർ പറയുന്നത് പ്രേമമുള്ളിടത്തു ദ്വേഷം കാണുകയില്ലെന്നാണ്. എങ്കിലും വിരുദ്ധസ്വഭാവം കാണുകയും കാരണം കിട്ടാതിരിയ്ക്കയും ചെയ്യുന്നിടത്തെല്ലാം അതിനുള്ള കാരണം മായയാണെന്നു ഭാഗവതത്തിൽ പല സ്ഥലങ്ങളിലും പറഞ്ഞിട്ടുണ്ട്. വിരുദ്ധസ്വഭാവം കാണുന്നതുതന്നെയാണ് വിരുദ്ധത. അത് അഹങ്കാരത്താലാണുണ്ടാകുന്നത്. ഈ അഹങ്കാരത്തെ കളയാനാണ് പ്രേമിഭക്തന്മാർ ഭഗവാനെ നമസ്കരിയ്ക്കുകയും ശരണഭാവത്തെ സ്വീകരിയ്ക്കുകയും ചെയ്യുന്നത്. ജ്ഞാനികൾ ജ്ഞാനംകൊണ്ട് അഹങ്കാരത്തെ നിഷേധിയ്ക്കുന്നു. സാധാ



രണക്കാർക്കു ഈ സംസാരജാലത്തിൽനിന്നും വെളിയിൽ വന്നു ഭഗവാന്റെ അടുത്തേയ്ക്കു തിരിയുക വളരെ പ്രയാസമാണ്. അതിനാൽ ഭക്തിയോടൊപ്പം ജ്ഞാനവും, വൈരാഗ്യവും ഉണ്ടായിരിയ്ക്കണം. ഭാഗവതത്തിൽ ഇതു മുഖ്യസിദ്ധാന്തമാണ്. തന്നിൽ അഹങ്കാരം അഥവാ വാസനകൾ വച്ചുകൊണ്ട് ആർക്കും ഉയർന്നതരം ഭക്തി പ്രാപിയ്ക്കാവതല്ല. അതിനാൽ കവിയോഗി പറയുന്നതു നോക്കുക:

**ഭക്തിഃ പരേശാനുഭവോ വിരക്തി-**
**രന്യത്ര ചൈഷ ത്രിക ഏകകാലഃ**
**പ്രപദ്യമാനസ്യ യഥാശ്നതഃ സ്യു-**
**സ്തുഷ്ടിഃപുഷ്ടിഃക്ഷുദപായോഽനുഘാസം.**(11.2.42.)

ആഹാരം കഴിയ്ക്കുമ്പോൾ ഓരോ ഉരുള അകത്തേയ്ക്കു ചെല്ലുമ്പോഴും തുഷ്ടി, പുഷ്ടി, ക്ഷുധാനിവൃത്തി ഇതുമൂന്നും ഒരേ സമയത്ത് അനുഭവപ്പെടുന്നതു പോലെ ഭഗവാനെ ഭജിയ്ക്കുമ്പോഴും ഭഗവാനിൽ പ്രേമം, ഭഗവാന്റെ സ്വരൂപാനുഭവം, അന്യവസ്തുക്കളിൽ വൈരാഗ്യം ഇവ മൂന്നും ഒരേ സമയത്തുണ്ടാകാൻ തുടങ്ങും. പകുതി ഊണു കഴിച്ചാൽ പുഷ്ടിയും തുഷ്ടിയും ക്ഷുധാനിവൃത്തിയും പകുതി ഉണ്ടാകുന്നതുപോലെ, എത്രയ്ക്ക് ഭക്തി വർധിയ്ക്കുന്നുവോ അത്രയ്ക്കു ജ്ഞാനവൈരാഗ്യങ്ങളും വർധിയ്ക്കാൻ തുടങ്ങും. പിന്നെ അതു പൂർണമായാൽ ഭക്തന്മാർ പൂർണശാന്തിയെ പ്രാപിയ്ക്കുകയും ചെയ്യും. ഏതൊരു ഹൃദയത്തിൽ ഈ അലൗകികപ്രേമദർശനമുണ്ടായോ അയാളുടെ അവസ്ഥ അത്ഭുതകരമായിരിയ്ക്കും. ആ ഹൃദയം പിന്നെ അന്യസുഖങ്ങളിലേയ്ക്കു പോകുകയില്ല. അനാത്മാകാരവൃത്തിതന്നെയാണ് വ്യുത്ഥാനദശ. അതിനാൽ ഭക്തന്മാർ വൃത്തിയെ അനാത്മാവിലേയ്ക്ക് അയയ്ക്കുകയില്ല. ഭഗവത്പ്രേമത്തിൽ മഗ്നരാവുകയാണ് യഥാർഥ പുരുഷാർഥമെന്നു ഭക്തന്മാർ കരുതുന്നു. പ്രേമിഭക്തന്മാരുടെ ദശയെ ശരിയ്ക്കും വർണിയ്ക്കാൻ പ്രയാസമാണ്. ആ ദശയെ പ്രാപിച്ചവർക്കു മാത്രമേ അതിനെ അറിയാൻ കഴിയൂ. വിരഹത്താലുണ്ടാകുന്ന ഭക്തന്റെ വേദനയും, വിഷമതയും, പ്രേമമൂർത്തിയെപ്പററി സതത മുള്ള സ്മരണയും, അതിന്റെ ജ്ഞാനവും, അതിന്റെ ദർശനത്തിന്നുള്ള ഉത്കടമായ വ്യാകുലതയും, അതു കൂടാതിരിയ്ക്കുമ്പോഴുള്ള അസ്വസ്ഥതയും, ഹൃദയത്തിന്റെ എരിച്ചിലും, അതിന്റെ കവിഞ്ഞൊഴുകലും, ദുഃഖാധിക്യത്താലുള്ള കരച്ചിലും എല്ലാം എത്രയോ പ്രേമഭക്തന്മാർ വർണിയ്ക്കുന്നുണ്ടെങ്കിലും, ഈ ദശയെ പ്രാപിച്ചവർക്കു മാത്രമേ ഈ അവസ്ഥയെ മനസ്സിലാക്കാൻ സാധിയ്ക്കൂ. പ്രേമത്തിനനുകൂലമായ രംഗഭൂമിയും, അതിനനുകൂലമായുള്ള കാലവും (ഋതു) എല്ലാം ദശമസ്കന്ധത്തിൽ വർണിച്ചിട്ടുണ്ട്. പ്രേമത്തിന്റെ മുഖ്യക്ഷേത്രം ഹൃദയമാണ്. പ്രഥമഭൂമികയിലുള്ള ഭക്തന്മാർ സംസാരത്തെ വകവയ്ക്കുകയില്ല. പക്ഷെ ഭക്തിയിൽ പുരോഗമിച്ചവർക്കു **'അഹം 'ഇദം'** (ബാഹ്യജഗത്ത്) ഈ രണ്ടിലും തന്റെ പ്രിയതമന്റെ സ്വരൂപത്തെ കാണാൻ കഴിയും.

ഇനി നിമിരാജാവ് നവയോഗികളോട് ഭക്തരുടെ ലക്ഷണത്തെപ്പററി ചോദിയ്ക്കുന്നു. ഭക്തന്മാരെ എങ്ങനെ തിരിച്ചറിയാം? അവരുടെ സ്വഭാവം, ആചരണം, വാണി, ആദി എങ്ങനെയിരിയ്ക്കും? അവരുടെ ഏതു ലക്ഷണങ്ങളെക്കൊണ്ടാണ് അവർ ഭഗവാനു പ്രിയമുള്ളവരാകുന്നത്? എന്നെല്ലാം നിമിരാജാവ് ചോദിയ്ക്കുന്നു. അദ്ദേഹത്തിന്റെ അടുത്തു പല തരത്തിലുള്ള സാധുക്കൾ ചെല്ലാറുണ്ട്. അവരിൽ യഥാർഥ സാധു ആരെന്നു തിരിച്ചറിയാൻ വേണ്ടിയാണ് അദ്ദേഹം ഇപ്രകാരം ഭക്തന്റെ ലക്ഷണം ചോദിയ്ക്കുന്നത്. അതിന് 'ഹരി' എന്ന യോഗി ഇപ്രകാരം പറയുന്നു:

**സർവഭൂതേഷു യഃ പശ്യേദ് ഭഗവദ്ഭാവമാത്മനഃ**
**ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ** (11.2.45.)

സകല പ്രാണികളിലുമുള്ള ആത്മാവിനെ ഭഗവദ്രൂപമായും തന്നെത്തന്നെ പരബ്രഹ്മസ്വരൂപമായും സർവത്ര വ്യാപകനായും കാണുകയും തന്റെ ആത്മസ്വരൂപത്തിൽ സകലപ്രാണികളേയും ദർശിയ്ക്കുകയും ചെയ്യുന്നവനാണ് ഭക്തരിൽ ശ്രേഷ്ഠൻ.

ഇത്തരം ഭക്തന്മാരെ ദുർലഭമായേ കാണാൻ കഴിയൂ. അവരുടെ ദൃഷ്ടിയിൽ ദുർജനങ്ങൾ ഉണ്ടായിരിയ്ക്കുകയില്ല. ഇരുപത്തൊമ്പതാം അധ്യായത്തിലും കേവലം ജ്ഞാനദൃഷ്ടികൊണ്ടു സകലപ്രാണികളിലും ഭഗവത്സ്വരൂപത്തെ കണ്ടുകൊണ്ടു ബ്രാഹ്മണൻ, ചണ്ഡാളൻ, കള്ളൻ, ഭക്തൻ, സൂര്യൻ, അഗ്നി, ക്രൂരൻ, കൃപാലു ഇവരെയെല്ലാം ഒന്നുപോലെ കരുതുന്നവനാണ് യഥാർഥ പണ്ഡിതൻ എന്നു പറഞ്ഞിട്ടുണ്ട്. (11.29.14.) ഇപ്രകാരം വളരെ കാലം നിരന്തരമായുള്ള ഭാവന ചെയ്യുമ്പോൾ മനുഷ്യരിലുള്ള സ്പർദ്ധ, അസൂയ, പരനിന്ദ, തിരസ്കാരം, അഹങ്കാരം മുതലായ ദോഷങ്ങൾ നീങ്ങിപ്പോകും.

മനുഷ്യജീവിതത്തിന്റെ മുഖ്യ ഉദ്ദേശ്യം സർവാത്മഭാവം സമ്പാദിയ്ക്കുകയെന്നതാണ്. ഭക്തനു ഭഗവാനെ കൂടാതെ കഴിയുകയില്ല. ഭഗവാനും ഭക്തനെ കൂടാതെ കഴിയാൻ സാധിയ്ക്കുകയില്ല. പ്രേമമെന്നു വച്ചാൽ ആത്മദർശനമെന്നാണർഥം. ആത്മദർശനമുണ്ടായാൽ മായിക ദർശനം നിന്നുപോകും. ഭക്തന്റെ പ്രേമം പൂർണമല്ലെങ്കിൽ ഭഗവാന്റെ സ്ഥാനത്തു മായയെ കാണാൻ തുടങ്ങും. പൂർണപ്രേമമുണ്ടെങ്കിൽ മായ എങ്ങോട്ടു പോയെന്നറിയുകയുമില്ല. ഭഗവദ്ഭാവത്തിൽ ജഡ-ചേതനമെന്നോ, ദേഹ-ദേഹിയെന്നോ ഉള്ള ഭാവം ഉണ്ടായിരിക്കുകയില്ല. ഏതെങ്കിലും ജഡം അഥവാ അനാത്മവസ്തുവിനെ കാണുന്നെങ്കിൽ അതിനെ സാധന ചെയ്തു ചൈതന്യമാക്കി അഭിന്നമായിട്ടു കാണണം. ഇത് സകലയോഗത്തിന്റെയും മുഖ്യമായ മാർഗമാണ്. കലകളുടെയും തന്ത്രത്തിന്റെയും രഹസ്യവും ഇതുതന്നെയാണ്.



ഇനി ഹരിയെന്ന യോഗി മററു ഭക്തന്മാരുടെ ലക്ഷണം പറയുന്നു:

**ഈശ്വരേ തദധീനേഷു ബാലിശേഷു ദ്വിഷത്സു ച**
**പ്രേമമൈത്രീകൃപോപേക്ഷാ യഃ കരോതി സമധ്യമഃ.**
(11.2.46.)

ഭഗവാനോട് സ്നേഹവും ഭഗവദ്ഭക്തരിൽ മൈത്രിയും, അജ്ഞരിൽ കൃപയും, ഭഗവാനെ ദ്വേഷിയ്ക്കുന്നവരോട് ഉപേക്ഷയും ഉണ്ടായിരിയ്ക്കുക മധ്യമഭക്തരുടെ ലക്ഷണമാണ്.

ഉത്തമഭക്തന്മാർ ഒരുവിധത്തിലുള്ള ഭേദവും കാണുകയില്ല. മധ്യമഭക്തന്മാർ അല്പം ഭേദം കാണും. ലോകത്തു ഭഗവാനല്ലാതെ വേറെ ഏതെങ്കിലും ഉണ്ടെന്നു കാണുന്നവർ സ്വയം ദേഹത്തിൽ അഭിമാനമുളളവരാണ്. അന്യവസ്തു കാണുന്നവർ യഥാർഥ ദ്രഷ്ടാക്കളല്ല. അന്യമായിട്ടൊന്നുമില്ലെന്നു കാണുന്നതാണ് യഥാർഥഭക്തി. പക്ഷെ ഇതു കുറച്ചു വിഷമമുള്ള കാര്യമാണ്. സർവവും വാസുദേവനാണെന്നു കാണുന്ന മഹാത്മാക്കൾ ദുർലഭമാണെന്നു ഗീതയിലും ഭഗവാൻ പറഞ്ഞിട്ടുണ്ട്. ഒരു വിചാരംപോലും ഈ ഭഗവദ്ദൃഷ്ടിയിൽനിന്നു വിരുദ്ധമായിട്ടുണ്ടായാൽ അതു കുത്തിക്കവർച്ചയാണ്. പ്രേമിയ്ക്കുന്ന സമയം മനസ്സ് അന്യത്ര പോയാൽ അത് പ്രിയനു ദുഃഖമുളവാക്കും. അതുകൊണ്ടു സകല അവസരങ്ങളിലും ഭക്തനെ പരീക്ഷിയ്ക്കുന്നുണ്ട്. പുർണജഗത്തിന്റെയും അധിപതിയാകുന്നതിനെക്കാൾ മഹത്ത്വം ഒരു നല്ല സംസ്കാരത്തിനാണുളളത്. യാഥാർഥ്യം നോക്കിയാൽ ജഗത്തിൽ ഒന്നിൽ കൂടുതലാളുകളില്ല. ആ ഒന്നു ശ്രീപുരുഷോത്തമ ഭഗവാനുമാണ്. അതിനെ നല്ലതാണെന്നോ ചീത്തയാണെന്നൊ പറയാൻ സാധ്യവുമല്ല. വേദാന്തത്തിൽ ഏകജീവവാദമെന്നു പറയുന്നതുതന്നെയാണ് ഭക്തിമാർഗത്തിൽ **"വാസുദേവഃ സർവ"**മെന്നു പറയുന്നതും. അതിനാൽ സർവകല്പനകളും ഭഗവാന് അർപ്പിയ്ക്കേണ്ടതാണ്. ഗീതയിലും ഭഗവാൻ പറയുന്നത്, "നീ സർവഭാവേന നിന്നെ എനിയ്ക്കായി അർപ്പിയ്ക്കൂ" എന്നാണ്. ജീവൻ ഭഗവാനർപ്പിയ്ക്കപ്പെടുമ്പോൾ അതിനു പിന്നെ ഭഗവാനിൽ നിന്നും ഭിന്നമായിരി യ്ക്കാൻ സാധിയ്ക്കുകയില്ലല്ലൊ. ഇനി മൂന്നാമത്തെ പ്രാകൃത ഭക്തന്റെ ലക്ഷണത്തെപ്പററി പറയുന്നു:

**അർച്ചായാമേവ ഹരയേ പൂജാം യഃ ശ്രദ്ധയേഹതേ ന**
**തദ് ഭക്തേഷു ചാന്യേഷുസഭക്തഃപ്രാകൃതഃസ്മൃതഃ.**
(11.2.47.)

ഭഗവാന്റെ പ്രതിമാദിയിൽ ശ്രദ്ധയോടെ അർച്ചിയ്ക്കുകയും പൂജിയ്ക്കുകയും ചെയ്യുമെങ്കിലും ഭഗവദ് ഭക്തന്മാരിലും അന്യരിലും ഇങ്ങനെയുള്ള ഭഗവദ്ദൃഷ്ടി ഇല്ലാതിരിയ്ക്കുന്നവരെ പ്രാകൃതഭക്തന്മാർ അഥവാ സാധാരണഭക്തർ എന്നു പറയുന്നു.

ഭഗവാനോട് അത്യന്തം അഭേദമാകാതെ ആത്മതൃപ്തിയുണ്ടാകുകയില്ല. സ്ത്രീ പകൽ സമയം പതിയുടെ ദാസിയാണ്. രാത്രിയിൽ ദാസിയല്ല. സാംസാരികപ്രേമത്തിലും സമുദായസേവ, ദേശസേവ ആദിയിലും ക്ഷണനേരത്തേയ്ക്കു അഭേദഭാവം വന്നുകാണുന്നുണ്ട്. പക്ഷെ നിത്യം അഭേദഭാവം ഉണ്ടായിരിയ്ക്കണമെങ്കിൽ ഭക്തിയോടൊപ്പം ജ്ഞാനവൈരാഗ്യങ്ങളും ഉണ്ടായിരിക്കണം. ബ്രഹ്മം പ്രേമസ്വരൂപമാണ്. പക്ഷെ പ്രേമശബ്ദം പലപ്പോഴും വ്യവഹാരത്തിൽ സംസാരസുഖത്തെ സംബന്ധിയ്ക്കുന്നിടത്തും ഉപയോഗിച്ചു കാണുന്നതിനാൽ ബ്രഹ്മത്തെ മിക്കവാറും ജ്ഞാനസ്വരൂപമായിട്ടാണ് പറയാറുള്ളത്. യഥാർഥമായുള്ള പ്രേമാന്വേഷണം ആത്മാവിന്റെ അന്വേഷണമാണ്. അതായത് പരമാത്മാവിന്റെ അന്വേഷണം. മനുഷ്യശരീരം ക്ഷണഭംഗുരമാണെങ്കിലും ജീവിതകാലത്തു സത്യത്തെ അറിഞ്ഞ് അതിൻപ്രകാരം ജീവിതം നയിയ്ക്കാമെങ്കിൽ അതു പരം ലാഭകരമായിരിയ്ക്കും. സത്യമറിയുക എന്നുവച്ചാൽ ഭാഗവതധർമത്തെ അറിയുകയെന്നാണ് അർഥം. ഭാഗവതധർമത്തെ പാലിയ്ക്കുന്ന ഭക്തന്മാർക്ക് അവരിൽ പ്രസന്നനായിട്ടു ഭഗവാൻ തന്റെ സ്വരൂപത്തെപ്പോലും പ്രദാനം ചെയ്യുന്നു. (11.2.31.) ഇതിലും വലുതായ ലാഭം വേറെയില്ല.

## പ്രകരണം നാല്

### യഥാർഥ ഹരിജനങ്ങളുടെ ലക്ഷണം

മൂന്നുപ്രകാരമുള്ള ഭക്തന്മാരുടെ ലക്ഷണത്തെപ്പററി പറഞ്ഞിട്ട് ഇനിയും ഹരിയെന്ന യോഗി ഉത്തമ ഭക്തരുടെ ലക്ഷണത്തെ കൂടുതൽ സ്പഷ്ടമാക്കുന്നു.

**ഗൃഹീത്വാപീന്ദ്രിയൈരർഥാൻയോനദ്വേഷ്ടിനഹൃഷ്യതി**
**വിഷ്ണോർമായാമിദംപശ്യൻസവൈഭാഗവതോത്തമഃ.**
(11.2.48.)

ഇന്ദ്രിയങ്ങളാൽ വിഷയങ്ങളെ ഗ്രഹിയ്ക്കുന്നെങ്കിലും 'ഇതെല്ലാം ഭഗവാന്റെ മായയാണെ'ന്നറിഞ്ഞ് ഇഷ്ടലാഭത്താൽ സന്തോഷിയ്ക്കുകയോ, അനിഷ്ടം വരുമ്പോൾ അതിനെ ദ്വേഷിയ്ക്കുകയോ ചെയ്യാതിരിയ്ക്കുന്നവർ ഉത്തമ ഭക്തരാണ്.

ശരീരരക്ഷയ്ക്കുവേണ്ടി ഉണ്ണുക, കുടിയ്ക്കുക മുതലായ അത്യാവശ്യ കാര്യങ്ങൾ രാഗദ്വേഷങ്ങൾ കൂടാതെ സഹജമായിട്ടു ഭക്തന്മാർ ചെയ്യുന്നു. ഈ ജന്മത്തിൽത്തന്നെ ഭഗവത്പ്രാപ്തി അഥവാ ആത്മസാക്ഷാത്കാരം ഇച്ഛിയ്ക്കുന്നവർ ശരിയ്ക്കും വൈരാഗ്യമുളളവരായിരിയ്ക്കണം. വൈരാഗ്യം കൂടാതെ ജ്ഞാനം സ്ഥിരമായിരിയ്ക്കുകയില്ല. എങ്കിലും കണ്ണും ചെവിയും അടച്ചുകൊണ്ടു ലോകത്തു ജീവിയ്ക്കാൻ സാധിയ്ക്കാത്തതുകൊണ്ട്, കണ്ണിന്റെ വിഷയമായ രൂപം കണ്ണിൽ കൂടിയും, ചെവിയുടെ വിഷയമായ ശബ്ദം ചെവിയിൽ കൂടിയും അന്തഃകരണത്തിൽ ചെന്ന്

അന്തഃകരണത്തെ ദുഷിപ്പിയ്ക്കാതിരിയ്ക്കാൻ പ്രത്യേകം സൂക്ഷിയ്ക്കണം. ഒരു യഥാർഥ ഭക്തൻ അഥവാ ഹരിജനം ഇവയാൽ തന്റെ അന്തഃകരണത്തെ ദുഷിപ്പിയ്ക്കാൻ അനുവദിയ്ക്കുകയില്ല.

**ദേഹേന്ദ്രിയപ്രാണമനോധിയാം യോ**
**ജന്മാപ്യയക്ഷുദ്ഭയതർഷകൃച്ഛ്റൈഃ**
**സംസാരധർമ്മൈരവിമുഹ്യമാനഃ**
**സ്മൃത്യാ ഹരേർഭാഗവതപ്രധാനഃ.** (11.2.49.)

ഹരിസ്മരണയിൽ തല്ലീനമായിട്ടു ദേഹം, ഇന്ദ്രിയം, പ്രാണൻ, മനസ്സ്, ബുദ്ധി ഇവയുടെ ധർമ്മമായ ജന്മമരണം, ക്ഷുത്ത്, ഭയം, തൃഷ്ണ, പരിശ്രമം ആദിയാൽ മോഹിതരാകാതിരിയ്ക്കുന്നവർ ഉത്തമഭക്തരാണ്.

സാധാരണ രീതിയിൽ ശരീരത്തിന്റെ ധർമ്മമായ ജന്മവും മരണവും പ്രാണന്റെ ധർമ്മമായ വിശപ്പും ദാഹവും മനസ്സിന്റെ ധർമ്മമായ സുഖവും ദുഃഖവും വളരെ പേരെ ഉപദ്രവിയ്ക്കുന്നുണ്ട്. ഇതിൽ സാധാരണ ഭക്തന്മാർക്കു മനസ്സിന്റെ ധർമ്മമായ സുഖദുഃഖാദികളെ ജയിയ്ക്കാൻ സാധിയ്ക്കും. അവർ ചിന്താതുരന്മാരാകാറില്ല. പക്ഷെ ഉത്തമഭക്തന്മാർ വിശപ്പ്, ദാഹം, ജന്മം, മരണം ആദിയാലും ഭയപ്പെടാ റില്ല. അവർ സമഭാവനയോടെ ഈ സംഭവങ്ങളെയെല്ലാം തരണം ചെയ്യും. ജ്ഞാനത്തിന്റെ ഏഴാമത്തെ ഭൂമികയിൽ എത്തിയിട്ടുള്ളവർ പ്രാണന്റെയും ദേഹത്തിന്റെയും ധർമങ്ങളെ സമ്പൂർണമായും ജയിയ്ക്കുന്നു. പക്ഷെ ഈ ഭൂമികയിൽ എത്തിയിട്ടുള്ളവരെ കാണാൻ ഇക്കാലത്തു പ്രയാസമാണ്. അഞ്ചാമത്തെ ഭൂമികയിൽ എത്തുമ്പോൾ ഈ ധർമങ്ങൾ ആത്മാവിന്റെയല്ലെന്നു മനസ്സിലാകും. ആറാമത്തെ ഭൂമികയിൽ എത്തിയാൽ ഇതുകളെ സഹിയ്ക്കാനും സാധിയ്ക്കും. ഏഴാം ദിവസം പരീക്ഷിത്ത് ഈ ധർമങ്ങളെ ജയിയ്ക്കാൻ വേണ്ടി ശുകദേവൻ ഈ കഥയിൽ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്.

**ന കാമകർമബീജാനാം യസ്യ ചേതസി സംഭവഃ**
**വാസുദേവൈകനിലയഃ സ വൈ ഭാഗവതോത്തമഃ.** (11.2.50.)

ചിത്തത്തിൽ കാമനകളോ, കർമബീജമായ അജ്ഞാനമോ ഇല്ലാതെ ഭഗവാൻ വാസുദേവനെ മാത്രം ആശ്രയിച്ചു കഴിയുന്നവർ യഥാർഥത്തിലുള്ള ഉത്തമ ഹരിജനങ്ങളാകുന്നു.

ഉത്തമഭക്തരിൽ യഥാർഥത്തിൽ രാഗദ്വേഷമുണ്ടായിരിയ്ക്കയില്ല. എങ്കിലും ലേശം രാഗമുള്ളവർ ജനങ്ങൾക്കുപദേശം കൊടുക്കാൻ തക്ക ആചാര്യന്മാരായിരിയ്ക്കും. അതുപോലെ ലേശം ദ്വേഷമിരുന്നാൽ അവർക്കു ദുസ്സംഗത്തിൽ നിന്നു രക്ഷപ്പെടാൻ സാധിയ്ക്കും. നിത്യസംബന്ധമുള്ള നിത്യവസ്തുവിനെ പ്രകടമാക്കിവെയ്ക്കുകയാണ് യഥാർഥമായ ഭക്തി. യാതൊന്നിൽ നിന്നും താൻ ഭിന്നമ





ല്ലെന്നും, തന്നിൽനിന്നു യാതൊന്നും ഭിന്ന മല്ലെന്നും തന്റെ പ്രവൃത്തികൊണ്ട് കാണിയ്ക്കണം. തന്റെ യഥാർഥമായ അസ്തിത്വം ആധാരസഹിതമുള്ള അസ്തിത്വമാണ്. തന്റെ നിത്യത്വത്തിൽ സംശയം ഉണ്ടായിരിയ്ക്കരുത്. ഏതെങ്കിലും പ്രാപിയ്ക്കാനുള്ള യത്നമോ ചിന്തതന്നെയോ ഉണ്ടായിരിയ്ക്കരുത്. സഹജമായിട്ടു ചെയ്യേണ്ടുന്ന കാര്യങ്ങൾ ആത്മഭാവത്തോടെചെയ്യണം. ആത്മാവ് ഏകമാണ്. അതു സത്യവുമാണ്. അതിനു പരിവർത്തനമോ, രൂപാന്തരമോ ഉണ്ടാകുന്നില്ല. അതിനാൽ ഏതൊരു ശരീരംകൊണ്ട്, എന്നുവരെ ഏതൊരു കാര്യം ചെയ്യേണ്ടതായി വരുന്നുവോ, അതിൽ ഭഗവാന്റെ വിശേഷഗുണത്തിന്റെ വിശേഷത പ്രകടമാകുമെങ്കിൽ സകല പ്രവൃത്തിയുടേയും പരിശ്രമം സഫലമാണ്.

ഒരു ശരീരത്തിൽ അനേകം ഭാവങ്ങളുടെ സമന്വയം ഉണ്ടായിരുന്നിട്ടും അതെല്ലാം ഒരു വ്യക്തിയിലായിട്ടു കാണാമെങ്കിൽ സമസ്ത ജഗത്തിലുള്ള സമസ്തപ്രാണികളുടെ സമസ്തഗുണങ്ങളും ഒന്നിച്ച് ഒരു അവിനാശിയിൽ നിത്യമിരിയ്ക്കുന്നതായി കാണുന്നതുകൊണ്ട് എന്താണ് ദോഷം? ചുരുക്കത്തിൽ യഥാർഥ ഭക്തന്മാർ ആരുടേയും ഗുണദോഷങ്ങളിൽപ്പെടാറില്ല. അഥവാ ഗുണദോഷദൃഷ്ടിയുള്ളവരുടെ സംഗത്താൽ എപ്പോഴെങ്കിലും ഗുണദോഷബുദ്ധി വന്നാൽ തന്നെയും അതു ജലരേഖപോലെ അവരിൽ നിലനില്ക്കുകയില്ല. അതപ്പോഴേ മാഞ്ഞുപൊയ്ക്കൊള്ളും. എന്തെന്നാൽ സകലതും ഏകസത്തകൊണ്ടാണ് നടക്കുന്നത്. വൃക്ഷത്തിൽ തടി, കൊമ്പുകൾ, ഇലകൾ, പുഷ്പ ഫലാദികൾ എല്ലാം ഏകസത്തയുടെ ആധാരത്തിൽ സ്ഥിതിചെയ്യുന്നതുപോലെ, യാതൊന്നു കാണുന്നുവോ അതെല്ലാം ഒരേ ഒരു പരമാത്മാവിന്റെ സത്തകൊണ്ട്, ആ പരമാത്മാവിൽതന്നെ ആ പരമാത്മാവിൽനിന്നും അഭിന്നമായിട്ടാണിരിയ്ക്കുന്നത്. അപ്പോൾ സത്തയുടെ വിചാരംകൊണ്ടു നോക്കിയാൽ നിത്യം ഏകസത്ത ഇരിയ്ക്കുന്നതായും കാണാൻ കഴിയും. ഈ സത്തയ്ക്കൊരിയ്ക്കലും മാററമില്ല. അതുകൊണ്ട്, കാര്യ-കാരണഭാവം സംഭവിയ്ക്കുന്നില്ല. ക്രിയകളിൽ ദൃഷ്ടി പോയാൽ കാര്യ-കാരണഭാവം ഉള്ളതുപോലെ തോന്നും. പക്ഷെ ക്രിയകൾക്കു സ്വതന്ത്രമായ സത്തയില്ല. സ്വതന്ത്രസത്തയുണ്ടായിരുന്നെങ്കിൽ, രണ്ടു സത്തയുളളതായ സാംഖ്യമതമായിപ്പോകും. എന്നാൽ ഭാഗവതസിദ്ധാന്തപ്രകാരം രണ്ടു സത്തകളില്ല.

**ന യസ്യ ജന്മകർമഭ്യാം ന വർണാശ്രമജാതിഭിഃ**
**സജ്ജതേ/സ്മിന്നഹംഭാവോദേഹേവൈസഹരേഃപ്രിയഃ** (11.2.51.)

ദേഹത്തിൽ ജന്മകർമങ്ങളുടെയോ വർണാശ്രമാദികളുടെയോ അഹംഭാവമില്ലാത്തവർ ഹരിയ്ക്കു പ്രിയരാണ്.

ഇങ്ങനെയുള്ള ഹരിജനങ്ങളെ കാണാൻ പ്രയാസമാണ്. മനുഷ്യജീവിതത്തിൽ ഏതെങ്കിലും വിധമുള്ള അഭി

മാനം വന്നുപോകുന്നു. അഭിമാനം വന്നുപോയാൽ രണ്ടു ഭഗവാന്മാർ അഥവാ അനേകം ഭഗവാന്മാർ ഉള്ളതുപോലെയായിത്തീരും. ഈ അഭിമാനത്തെ കളയാനാണ് ഭക്തന്മാർ ശരണാഗതഭാവത്തെ സ്വീകരിയ്ക്കുന്നത്. ജ്ഞാനികൾ **'അഹം'** ശബ്ദത്തിന്റെ വാച്യാർഥവും ലക്ഷ്യാർഥവും മനസ്സിലാക്കി വാച്യാർഥത്തെ ത്യജിയ്ക്കാൻ ശ്രമിയ്ക്കുന്നതും അതിനുതന്നെ. എങ്കിലും പലപ്പോഴും ഭക്തനു ഭക്തിയുടെയും ജ്ഞാനിയ്ക്കു ജ്ഞാനത്തിന്റെയും അഭിമാനം വന്നുപോകാറുണ്ട്. അതിനും പുറമെ മനുഷ്യർക്കു പലപ്പോഴും ജാതി, ദേശം ആദിയുടെ അഭിമാനവും വന്നുപോകും. ഇത് പലപ്പോഴും കലഹങ്ങൾക്കും യുദ്ധങ്ങൾക്കും കാരണമാകാറുമുണ്ട്. താൻ ചെയ്ത ഉപകാരത്തെപ്പററി ആരെങ്കിലും പ്രശംസിയ്ക്കുന്നതു കേട്ടാൽ അഭിമാനം വരുക പതിവാണ്. അതേ കാര്യത്തെ ആരെങ്കിലും നിന്ദിയ്ക്കുന്നതായാൽ അതിലും പരിതാപരൂപമായ അഭിമാനം വന്നുപോകും. ഡംഭും അഭിമാനവും കാരണം താൻ പറയുന്നതാണ് പരമാർഥമെന്നു വിചാരിയ്ക്കുന്നു. ഇത് ഒരു പ്രകാരമുള്ള മൂർത്തിപൂജയാണ്. ഏതൊരു നീതി അഹങ്കാരം, ഡംഭ്, അഭിമാനം ആദി കൊണ്ടു പൂർണമാകുന്നുവോ, അതു ദുഷിച്ച ജീവിതമാണ്. പിന്നെ ജീവിതത്തിൽ ഉണ്ടാകുന്ന ദുഃഖങ്ങൾ ജീവനെ പരീക്ഷിയ്ക്കാൻവേണ്ടി ഭഗവാൻ വരുത്തിക്കൂട്ടുന്നതുമാണ്. ഏതെങ്കിലും വിധമുള്ള വിഘ്നം വരുമ്പോഴേ ജീവനു തന്റെ അഭിമാനവും ഡംഭും എത്രയ്ക്കുണ്ടെന്നു മനസ്സിലാക്കാൻ സാധിയ്ക്കൂ. ജീവന്റെ ഉള്ളിൽ പരമാത്മാവു വസിയ്ക്കുന്നതിനാൽ ജീവൻ ശുദ്ധവും നിർദോഷവുമായിരിയ്ക്കേണ്ടതാവശ്യമാണ്. അതിനാൽ ഭഗവാൻ, സ്വർണത്തെ തീയിലിട്ടു നീറ്റി ശുദ്ധമാക്കുന്നതുപോലെ, ജീവനെ ഭയങ്കരവും ദുഃഖദായകവുമായ മോഹാഗ്നിയിൽ പല പ്രാവശ്യം ഇട്ടു നീറ്റി ശുദ്ധമാക്കുന്നു. ദുഃഖം വരുമ്പോൾ ഭജിയ്ക്കുന്നതുപോലെ മററ് അവസരങ്ങളിൽ ജീവൻ ഭജിയ്ക്കാറില്ല. അതുകൊണ്ടാണ് കുന്തീദേവി തനിയ്ക്കു നിരന്തരദുഃഖം ഉണ്ടാകാൻ വരം ഭഗവാനോടാവശ്യപ്പെട്ടത്. മോഹത്താൽ വിക്ഷേപങ്ങളുണ്ടാകുമ്പോഴെല്ലാം ശാന്തിയോടെ ജീവൻ മോഹത്തെ ജയിയ്ക്കണം. ഇങ്ങനെയുള്ള അവസരങ്ങളിൽ നാം സ്വയം നമ്മെ ഭഗവാന്റെ കയ്യിൽ അർപ്പിയ്ക്കണം. ഭഗവാന്റെ ഇച്ഛപോലെ നമ്മുടെ ജീവിതം ഉപയോഗപ്രദമാക്കണം. ഉള്ളിലെ സൂര്യൻ ഉദിച്ച്, ഭഗവാന്റെ ആനന്ദം പ്രകടമാകുന്നതുവരേയ്ക്കും തിതിക്ഷയുണ്ടായിരിയ്ക്കണം. വെളിയിലുള്ള വഴിയെ പോകുന്നവർ പലരും കാണും. പക്ഷെ ഉള്ളിലെ വഴിയിൽക്കൂടെ പോകുമ്പോഴാണ് അവിടെയുള്ള ഡംഭ്, അഭിമാനം മുതലായ ശത്രുക്കൾ അവയുടെ പരാക്രമങ്ങൾ കാണിയ്ക്കാൻ തുടങ്ങുന്നത്. ചീത്തവിചാരങ്ങളെ മനസ്സിൽ നിന്നു നീക്കാൻ തുടങ്ങുമ്പോഴുണ്ടാകുന്ന വിഘ്നങ്ങളിൽനിന്നും മനുഷ്യർക്കു കൂടുതൽ ചിന്തയുണ്ടാകുന്നു. അങ്ങനെയുള്ള അവസരങ്ങളിൽ അവയെ ശാന്തിയോടെ തിരസ്കരിയ്ക്കണം. ഒരുപക്ഷെ ചിലപ്പോൾ ദുർവിചാരങ്ങളെ നീക്കാൻ കഴിയാതെ വരികയും, ഉള്ളിൽ





ശാന്തി കാണാതിരിയ്ക്കുകയും, അധ്യാത്മഭാവം വെച്ചുകൊണ്ടിരിയ്ക്കാൻ സാധിയ്ക്കാതിരിയ്ക്കയും ചെയ്താൽ കൂടിയും അന്തർമുഖവൃത്തിയെ ഉപേക്ഷിയ്ക്കരുത്. വെളിയിലുള്ള അനിത്യവസ്തുക്കളിൽ വൃത്തി യെ വിടുന്നതു ശത്രുക്കളുടെ വലയിൽ പെട്ടുപോകുന്നതിനു സമമായിരിയ്ക്കും. അതിനാൽ ദൃഢതയോടെ ശരണാഗതഭാവം പുലർത്തിക്കൊണ്ടു ധൈര്യമായി സകലതും സഹിയ്ക്കണം. നിത്യവും താൻ ഭഗവാന് അഭിമുഖമാണെന്നോർ ത്തുകൊണ്ട് എന്തുവന്നാലും അവയെയെല്ലാം സധൈര്യം സഹിച്ചുകൊളളണം. വൃത്തി അന്തർമുഖമാകാൻ തുടങ്ങുമ്പോൾ അകത്തൊളിച്ചുകിടക്കുന്ന ദോഷങ്ങൾ പ്രകടമായി നേരെവന്നാക്രമിച്ചു ദുഃഖങ്ങളുണ്ടാക്കാൻ തുടങ്ങും. പക്ഷെ അതുകൊണ്ടൊന്നും നിരാശപ്പെടരുത്. ഇങ്ങനെയുള്ള അവസരങ്ങൾ ഭഗവത്സേവയിൽ അർപ്പിയ്ക്കണം.

**ന യസ്യ സ്വഃ പര ഇതി വിത്തേഷ്വാത്മനി വാ ഭിദാ**
**സർവഭൂതസമഃ ശാന്തഃ സ വൈ ഭാഗവതോത്തമഃ.**

(11.2.52.)

ധനത്തിലോ തന്റെ ശരീരത്തിലോ "ഇതെന്റെ, മറേറതന്യന്റെ" എന്നുള്ള ഭേദഭാവം ഇല്ലാത്തവർ ഹരിജനങ്ങളിൽ ശ്രേഷ്ഠരാണ്.

ഇപ്രകാരം ഹരിയെന്ന യോഗി നിമിരാജാവിനു ജ്ഞാനമുപദേശിച്ചു. ഈ ദശയിൽ അദ്വൈതഭാവം പൂർണമായിട്ടുമുണ്ടായിരിയ്ക്കും. ആത്മാവ് സർവവ്യാപകമാകയാൽ അതു ദേശപരിച്ഛേദ്യമല്ല. നിത്യമാകയാൽ കാലപരിച്ഛേദ്യവുമല്ല. അതു സർവത്ര ഏകമാകയാൽ വസ്തുപരിച്ഛേദ്യവുമല്ല. ദേശം, കാലം, വസ്തു ഇവകളാൽ അപരിച്ഛേദ്യമാകയാൽ അഭേദം സിദ്ധമാകുന്നു. അങ്ങനെ സ്വസ്ഥതയും പ്രാപ്തമാകുന്നു. പിന്നെ ജ്ഞാനാഭിമാനവും പോകണം. എനിയ്ക്കു മാത്രമേ ജ്ഞാനമുണ്ടായുള്ളു. മററുള്ളവർ അജ്ഞാനത്തിൽ കിടക്കുകയാണെന്നുള്ള അഹങ്കാരവും ഉണ്ടാകരുത്. അങ്ങനെ അഹങ്കാരമുള്ള ഭക്തനു സ്വസ്ഥമായിരിയ്ക്കാൻ പ്രയാസമായിരിയ്ക്കും. യഥാർഥ ഭക്തൻ സകലതും അഭിന്നമായി കാണണം. അവരുടെ ദൃഷ്ടിയിൽ അന്യരില്ല. ഇങ്ങനെയുള്ള ഭക്തൻ ആത്മാവിൽ മാത്രമേ വിഹരിയ്ക്കൂ. അനാത്മാവിൽ ഒരിയ്ക്കലും വിഹരിയ്ക്കുകയില്ല. വിവേകികൾ അവരുടെ സൂക്ഷ്മബുദ്ധിയാൽ, തിര, നുര,പത മുതലായവയെ ജലം മാത്രമായും, സ്വർണാഭരണങ്ങളെ സ്വർണം മാത്രമായും, രജ്ജുസർപ്പത്തെ രജ്ജുമാത്രമായും കാണുന്നതുപോലെ, യഥാർഥ ഹരിജനങ്ങൾ തങ്ങളേയും ജഗത്തിനേയും ബ്രഹ്മം മാത്രമായിക്കാണുന്നു. ഇങ്ങനെയുള്ള ഹരിജനങ്ങളെ കാണുക വളരെ പ്രയാസമാണ്. ആരോപിതവസ്തു അധിഷ്ഠാനം കൂടാതെയിരിയ്ക്കുകയില്ലല്ലോ. ജ്ഞാനമുണ്ടാകുന്നതോടെ ആരോപിതമായിരുന്ന വസ്തു അധിഷ്ഠാനരൂപമായിത്തീരുന്നു. സൂര്യനിൽ അന്ധ

കാരമിരിയ്ക്കാത്തതുപോലെ ജ്ഞാനികളായ ഭക്തരിൽ ദ്വൈതം സ്ഫുരിയ്ക്കുകയില്ല. പഞ്ചസാരകൊണ്ടുണ്ടാക്കിയ വസ്തുക്കളിൽ പഞ്ചസാര മാത്രമേ ഉണ്ടായിരിയ്ക്കൂ. അതുപോലെ ചൈതന്യത്താലുണ്ടായിട്ടുള്ള വസ്തുക്കളിൽ ചൈതന്യം മാത്രമേ ഉണ്ടായിരിയ്ക്കൂ. ഇങ്ങനെയുള്ള ഭക്തന്മാരുടെ പ്രവൃത്തികൾ അവർക്ക് ആനന്ദസാഗരത്തിലെ തിരമാലകൾപോലെയേ തോന്നിയ്ക്കൂ. താൻ കൈപൊക്കുമ്പോൾ അതു ഭഗവാൻ പൊക്കുന്നതായും, തന്റെ കണ്ണുകൊണ്ടു ഭഗവാൻ നോക്കുന്നതായും, തന്റെ ചെവികൊണ്ട് ഭഗവാൻ കേൾക്കുന്നതായും, തന്റെ കാലുകൾ കൊണ്ട് ഭഗവാൻ നടക്കുന്നതായും തോന്നും. ഹരിയുടെ ജനങ്ങൾ ചൈതന്യത്തിൽ നിന്നുമുള്ള സുഖത്തിൽ മാത്രമേ സന്തുഷ്ടചിത്തരായിരിയ്ക്കൂ.

**ത്രിഭുവനവിഭവഹേതവേഽപ്യകുണ്ഠ-**
**സ്മൃതിരജിതാത്മസുരാദിഭിർവിമൃഗ്യാത്**
**ന ചലതി ഭഗവത്പദാരവിന്ദാ-**
**ല്ലവനിമിഷാർദ്ധമപി യഃ സ വൈഷ്ണവാഗ്ര്യഃ.**
(11.2.53.)

യഥാർഥവൈഷ്ണവൻ മൂന്നു ഭുവനങ്ങളിലെ വൈഭവങ്ങൾക്കു വേണ്ടിയോ അഥവാ ഭഗവത്പരായണരായ ദേവകൾകൂടി ആഗ്രഹിയ്ക്കുന്ന രാജ്യസുഖത്തിനുവേണ്ടിപോലുമോ ഭഗവത്ചിന്ത വിട്ടിരിയ്ക്കുകയില്ല. ഭഗവാന്റെ ചരണങ്ങളിൽനിന്ന് അര നിമിഷംപോലും വിമുഖരാകാത്തവരാണ് യഥാർഥ ഹരിജനങ്ങൾ.

ഉത്തമഭക്തൻ സദാ അഭേദരൂപത്തിൽ വർത്തിയ്ക്കുന്നു. സൃഷ്ടിയ്ക്കു മുമ്പ് എപ്രകാരം ചൈതന്യം സ്ഫുരിച്ചിരുന്നുവോ അതുപോലെ തന്നെയാണ് ഈ വർത്തമാന കാലത്തും ചൈതന്യം സർവത്ര സ്ഫുരിച്ചു കൊണ്ടിരിയ്ക്കുന്നത്. ജ്ഞാനത്തിനല്ലാതെ യാതൊന്നിനും അസ്തിത്വമില്ല. സൂര്യന്റെ പ്രകാശം സൂര്യരൂപമാകുന്നതുപോലെ ബ്രഹ്മത്തിന്റെ പ്രകാശമാണ് സർവത്ര അനുഭവപ്പെടുന്നത്. ആകാശത്തിന്റെ ചിത്രം ആകാശ രൂപമാകുന്നതുപോലെ ജഗത്ത് ബ്രഹ്മരൂപമാണ്. വസ്ത്രം തന്തുരൂപവും, ഘടം മൃത്തികാരൂപവും, ചന്ദ്രൻ കലാരൂപവും, അഗ്നി ഉഷ്ണരൂപവും, ജലം രസരൂപവും ആകുന്നതുപോലെ സകല ജഗത്തും ജ്ഞാനരൂപമാണ്. എന്നാൽ രജ്ജു സർപ്പരൂപമാകാത്തതുപോലെ ബ്രഹ്മം ജഗദ്രൂപമാകുന്നില്ല. അതിനാൽ ബ്രഹ്മം മാത്രമെയുള്ളു. ഹരിഭക്തൻ ബ്രഹ്മാത്മൈക്യവിചാരപരായണനായിരിയ്ക്കണം. വൃത്തി ചഞ്ചല മാകുമ്പോൾ ബ്രഹ്മാനന്ദം തിരോഭവിച്ചതുപോലെയും വൃത്തി സ്ഥിരമാകുമ്പോൾ അതു പ്രാപ്തമായതുപോലെയും തോന്നും.

പുഴു വണ്ടായശേഷം അതിന്റെ പഴയ ഭാവത്തെ ഓർക്കാത്തതുപോലെ ജീവൻ ബ്രഹ്മരൂപമായിക്കഴിഞ്ഞാൽ പിന്നെ അതിന്റെ മുമ്പിലത്തെ മനുഷ്യഭാവത്തെ ഓർക്കുകയില്ല. ഇങ്ങനെ ബ്രഹ്മഭാവത്തെ പ്രാപിച്ച ജീവന് 'അതാര്?'





'നീയാര്?' 'ഞാനാര്?' ഇത്യാദി വിചാരങ്ങൾ ഉദിയ്ക്കുന്നില്ല. ഈ ദശയിൽ ജീവന് അഖണ്ഡസൗഭാഗ്യം പ്രാപ്തമാകുന്നു.

ഇങ്ങനെയുള്ള ഭക്തിയ്ക്ക് വളരെ തിതിക്ഷ ആവശ്യമാണ്. അപൂർണമായുള്ള സാധനകൊണ്ടു പൂർണപ്രേമം ലഭിയ്ക്കുകയില്ല. പൂർണതയിൽ എത്തുമ്പോൾ അതിനുള്ള പ്രമാണം അതോടൊപ്പം ഉണ്ടായിരിയ്ക്കും.

**ഭഗവത ഉരുവിക്രമാംഘ്രിശാഖാ-**
**നഖമണിചന്ദ്രികയാ നിരസ്തതാപേ**
**ഹൃദി കഥമുപസീദതാം പുനഃ സ**
**പ്രഭവതി ചന്ദ്ര ഇവോദിതേഽർക്കതാപഃ.** (11.2.54.)

ചന്ദ്രൻ ഉദിയ്ക്കുന്നതോടെ സൂര്യന്റെ ചൂടു മാറിപ്പോകുന്നു. അതുപോലെ ഭഗവത്ചരണാരവിന്ദനഖമണികളിലെ ശീതളകിരണങ്ങളാൽ കാമാദിതാപങ്ങൾ നീങ്ങിപ്പോയ ശരണാഗത ഭഗവദ്ഭക്തന്മാർക്ക് ഇങ്ങനെയുള്ള താപങ്ങൾ എങ്ങനെ വിഘ്നമുണ്ടാക്കാനാണ്? ഭക്തർ ഹരിരൂപമാകുന്നതോടെ പ്രപഞ്ചതാപങ്ങൾ അവർക്കില്ലാതാകുന്നു.

ഒരു യഥാർഥ ഭക്തന് സമ്പൂർണജഗത്തും ഭഗവാന്റെ സ്വരൂപമാണ്. അത് അവരുടെ ദിവ്യപ്രേമത്തിനുള്ളിൽ അടങ്ങിയിരിയ്ക്കുന്നു. മനസ്സു ശാന്തമാകുമ്പോൾ ഭഗവാൻ സൃഷ്ടിയ്ക്കു മുമ്പ് ഏതു രൂപത്തിൽ സ്ഥിതി ചെയ്തിരുന്നുവോ അതുപോലെ ഭക്തനും ആയിത്തീരുന്നു. മനസ്സും ഇന്ദ്രിയങ്ങളും പ്രവർത്തിയ്ക്കുമ്പോൾ ഭക്തന്റെ മുഴുവൻ ജീവിതവും ഭഗവാനുവേണ്ടി ആയിത്തീരുന്നു. തന്റെ അഹങ്കാരത്തിനുവേണ്ടിയാകുന്നില്ല. ദിവ്യജീവിതം പ്രാപ്തമാക്കാൻ ധൈര്യവും സമാധാനവും ഉണ്ടായിരിയ്ക്കണം. ഭഗവദ്ഭാവത്തെ വർധിപ്പിച്ച് അനാത്മഭാവത്തെ ജയിയ്ക്കുക ഏറ്റവും വലിയ ഒരു കലയാണ്. ചിലപ്പോൾ ഭഗവാൻ ബുദ്ധിയ്ക്കു പ്രകാശം നല്കും. ചിലപ്പോൾ ഹൃദയത്തിൽ പ്രേമം വർധിപ്പിയ്ക്കും. ചിലപ്പോൾ അന്ധകാരം പോലെയും അനുഭവപ്പെട്ടേക്കാം. പക്ഷെ അതുകൊണ്ടു നിരാശപ്പെടരുത്. മനസ്സിലെ ഇച്ഛകളെ നിയന്ത്രിച്ചാൽ അതായത് അനാസക്തഭാവം ഉണ്ടായാൽ ഭഗവാന്റെ കൃപ അനുഭവപ്പെടും. അതോടൊപ്പം ഭഗവാന്റെ മഹിമയും അറിയാനിടയാകും.

**വിസൃജതി ഹൃദയം ന യസ്യ സാക്ഷാ-**
**ദ്ധരിരവശാഭിഹിതോഽപ്യഘൗഘനാശഃ**
**പ്രണയരശനയാ ധൃതാംഘ്രിപദ്മഃ**
**സ ഭവതി ഭാഗവതപ്രധാന ഉക്തഃ.** (11.2.55.)

വിവശനായിട്ടു ഭഗവാന്റെ നാമോച്ചാരണം നടത്തി സകല പാപങ്ങളും നശിപ്പിച്ച് ഭക്തന്മാർ ഹരിയുടെ ചരണങ്ങളെ അവരുടെ ഹൃദയത്തിൽ പ്രേമപാശംകൊണ്ടു ബന്ധിയ്ക്കുകയാൽ അവരുടെ ഹൃദയത്തിൽനിന്ന് ഹരി ഒരിയ്ക്കലും ദൂരെ പോകുന്നില്ല. ഇങ്ങനെയുള്ളവരാണ് ഉത്തമഭക്തന്മാർ.



അതിനാൽ മനുഷ്യരുടെ പരിശ്രമം ഭഗവാൻ ഉള്ളിലിരുന്ന് അരുളുന്ന ഗുപ്തപ്രേരണകളെ മനസ്സിലാക്കി അവയെ സ്വീകരിയ്ക്കാൻ വേണ്ടിയായിരിയ്ക്കണം. അന്തർ മുഖമായി ചെയ്യുന്ന സാധനയിൽ ശരണഭാവം ഉണ്ടായിരിയ്ക്കണം. അങ്ങനെ പ്രഥമസാധനകൾ കടന്നു പൂർണതയിലേയ്ക്കു മുന്നേറിക്കൊണ്ടിരിയ്ക്കുന്ന ഭക്തരിൽ ഭഗവാന്റെ അപാരകൃപയുള്ളതിനാൽ അവർ ബാഹ്യവിഷയങ്ങളിൽനിന്നു പിൻതിരിഞ്ഞ് അന്തർമുഖരായിത്തീരുന്നു. അവരാണ് ഉത്തമഭക്തന്മാർ. അവർ സ്വയം തങ്ങളെ ഭഗവാന്റെ കയ്യിൽ ഏല്പിച്ച് തങ്ങളെ പ്പറ്റിയുള്ള സകല കാര്യങ്ങളും മറന്ന് സങ്കല്പം, രൂപം, നാമം ഇവയെല്ലാം ശ്രദ്ധായുക്തം വെടിഞ്ഞ് ഭഗവാന്റെ സന്നിധിയിൽ തങ്ങളു ടെ ആത്മാവിനെ സമർപ്പിക്കുന്നു. അവരിൽ വളരെ ദൃഢതയുണ്ടായിരിയ്ക്കും. അവർക്കുള്ളിൽ ശാന്തിയും വിശ്രമവും അനുഭവപ്പെടും. ഈ ദശയിൽ മനസ്സും ഹൃദയവും ശരീരവും അതായത് സകല സ്ഥൂലശക്തികളും ഏകാഗ്രമായിരിയ്ക്കും.

ഇങ്ങനെയുള്ള തേജസ്വികളായ സാധുക്കളിൽനിന്നു ഭഗവാൻ ഒരിയ്ക്കലും ദൂരെയിരിയ്ക്കുകയില്ല. ഭഗവാന്റെ അനുഗ്രഹതേജസ്സിനാൽ ജീവനു ഭഗവാന്റെ മഹത്ത്വവും അനാത്മാവിന്റെ അല്പത്വവും അറിയാൻ കഴിയുന്നു. ഭഗവാനോടു ഐക്യം പ്രാപിച്ച് ജീവൻ വികാസത്തെ പ്രാപിയ്ക്കുന്നു. ജഗത് പതിയായ ഭഗവാൻ ജീവന്റെ അല്പശക്തികളെ നീക്കി മധുരതരവും ആനന്ദരൂപവുമായ ദശയിൽ എത്തിയ്ക്കുന്നു. അതിനാൽ താൻ മധുരസുഖം എന്തുകൊണ്ടനുഭവിയ്ക്കുന്നു എന്നറിയാതെ ശാന്തിയും ആനന്ദവും അനുഭവിയ്ക്കുന്നു. ഉള്ളിൽ ഭഗവാൻ പ്രകടമാകുന്നതോടെ അവർക്കു നന്മയും, ശാന്തിയും, ആനന്ദവും അനുഭവപ്പെടുന്നു.

# പ്രകരണം അഞ്ച്

## മായയും അതിനെ കടക്കാനുള്ള ഉപായവും

നിമിരാജാവ്: വലിയ വലിയ മായാവികളെപ്പോലും മോഹിപ്പിയ്ക്കുന്ന ഭഗവാൻ വിഷ്ണുവിന്റെ മായയെപ്പറ്റി അറിയാൻ ഞാൻ ഇച്ഛിയ്ക്കുന്നു. ഞാൻ സംസാരതാപത്താൽ തപിച്ചിരിയ്ക്കുന്ന, മൃത്യുഗ്രസ്തനായ ഒരു മനുഷ്യനാണ്. ഇങ്ങനെയുള്ളവർക്കു ഹരികഥാമൃതരൂപമായ വചനമാണ് ഏകമാത്രമായ ഔഷധം.

ഇതിനുത്തരം അന്തരീക്ഷൻ എന്ന യോഗി പറയുന്നു: സർവഭൂതങ്ങളുടെയും ആത്മാവും, ആദിദേവനുമായ നാരായണൻ തന്റെ സ്വരൂപഭൂതരായ ജീവികളുടെ ഭോഗത്തിനും മോക്ഷത്തിനും വേണ്ടി പഞ്ചഭൂതങ്ങളെക്കൊണ്ട് ഉത്കൃഷ്ടങ്ങളും നീചങ്ങളുമായ അനവധി പ്രാണികളെ സൃഷ്ടിച്ചു. ഈ പ്രാണികളിൽ ഭഗവാൻ സ്വയം പ്രവേശിച്ച് മനസ്സിന്റെ രൂപത്തിൽ ഒന്നും, വെളിയിൽ ഇന്ദ്രിയങ്ങളുടെ രൂപത്തിൽ പത്തും ആയി വിഭജിച്ചിട്ട് അതുകളാൽ വിഷയങ്ങളെ അനുഭവിയ്ക്കുന്നു. (11.3.4.) പിന്നെ ജീവൻ ആത്മാവിനാൽ പ്രകാശിതമായ ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങളെ അനുഭവിച്ച് അതിൽ നിന്നുമുണ്ടാകുന്ന ശരീരത്തെ ആത്മാവായി കരുതി അതിൽ ആസക്തരായിത്തീരുന്നു. എന്നു മാത്രമല്ല കർമേന്ദ്രിയങ്ങളാൽ വാസനായുക്തരായിട്ടു കർമങ്ങൾ ചെയ്ത്, അതിന്റെ ഫലമായ സുഖദുഃഖങ്ങളനുഭവിച്ച്, സംസാരത്തിൽ ചുറ്റിക്കറങ്ങി, ജനിച്ചും മരിച്ചും കഴിയുന്നു. ഇതിനെല്ലാം കാരണം മായയാണ്.

ഇവിടെ ഭഗവാന്റെ മായ എന്തുകൊണ്ടിങ്ങനെ ജീവനെ വലയ്ക്കുന്നു എന്നു തോന്നാം. പ്രഥമസ്കന്ധത്തിൽ ഏഴാമത്തെ അധ്യായത്തിലും, വ്യാസഭഗവാൻ സമാധിസ്ഥനായപ്പോൾ പൂർണപുരുഷനായ പരമാത്മാവിന്റെ ആശ്രയത്തിൽ മായ ഇരിയ്ക്കുന്നതായും ജീവൻ പരമാർഥത്തിൽ ഈ മായയ്ക്ക് അതീതമാണെങ്കിലും മായയുടെ ഗുണങ്ങളിൽ മോഹിതനായി സ്വയം തന്നെ ത്രിഗുണാത്മകമായി കരുതി അനർഥങ്ങളിൽ വീഴുന്നതായും വ്യാസൻ കണ്ടു എന്നു പറഞ്ഞിട്ടുണ്ട്. ഭക്തികൊണ്ടു മാത്രമേ ഇങ്ങനെ യുള്ള അനർഥങ്ങൾ നശിയ്ക്കൂ എന്നും അദ്ദേഹം മനസ്സിലാക്കി. ഭക്തി എന്നുവച്ചാൽ പ്രേമം എന്നാണർഥം. ഈ പ്രേമം മായയിൽ ആയാൽ അനർഥങ്ങളിൽ ചെന്നു വീഴും. ഭഗവാനിലാ ണെങ്കിൽ ജീവനു പുരുഷാർഥം സിദ്ധമാകും. മായയിൽ നിന്ന് ജീവന് ഭോഗസുഖങ്ങൾ കിട്ടും. ഭക്തികൊണ്ടു മായയിൽ നിന്നു മുക്തി ലഭിയ്ക്കും. ഏതാണോ ജീവനു വേണ്ടത്, അത് ഇഷ്ടംപോലെ ആസ്വദിയ്ക്കാൻ തക്ക വ്യവസ്ഥ ഭഗവാൻ ചെയ്തിട്ടുണ്ട്. അതിനാൽ ഭഗവാനിൽ ദോഷം കാണേണ്ട ആവശ്യമില്ല. മായയെ ആഗ്രഹിച്ചാൽ മായയുടെ സുഖം ലഭിയ്ക്കും. ഭഗവാനെയാണ് ആഗ്രഹിയ്ക്കുന്നതെങ്കിൽ ഭഗവത്സുഖം ലഭിയ്ക്കും. ആഗ്രഹം എന്നുവച്ചാൽ ഏതൊന്നു മുമ്പിൽ ദൃശ്യമായിരിയ്ക്കുന്നുവോ അതിനെ പിടിയ്ക്കുകയെന്നർഥം. അനുഗ്രഹം എന്നുവച്ചാൽ ആദ്യം ഭഗവാനെ എടുത്തിട്ടു പിന്നീട് (അനു=പിന്നീട്) ജഗത്തിനെ സ്വീകരിയ്ക്കുക എന്നാണ്. അനുഗ്രഹം തന്നെയാണ് സത്യ-ആഗ്രഹം അഥവാ സത്യാഗ്രഹം.

ശ്രീമദ്ഭാഗവതത്തിൽ സൃഷ്ടി-ദൃഷ്ടിവാദവും ദൃഷ്ടി-സൃഷ്ടിവാദവും രണ്ടും കാണിച്ചിട്ടുണ്ട്. ആദ്യം സൃഷ്ടി കാണുക ആഗ്രഹമാണ്. അതിൽ സത്ത ബ്രഹ്മത്തിന്റെയും ക്രിയ മായയുടെയുമാണ്. ആദ്യം ബ്രഹ്മസത്തയാണ് കാണുന്നതെങ്കിൽ അത് അനുഗ്രഹമാണ്. ഇത് ദൃഷ്ടി-സൃഷ്ടി വാദത്തിന്റെ രീതിയാണ്. ദൃഷ്ടി-സൃഷ്ടിവാദത്തിൽ ദൃഷ്ടിയനുസരിച്ചു സൃഷ്ടി കാണുന്നതിനാൽ എല്ലാവരും ഒരുപോലെയുള്ള സൃഷ്ടി കാണുന്നില്ല. അതു പ്രാതിഭാസികമാണ്. സ്വപ്നത്തിൽ കാണുന്നതുപോലെ ജ്ഞാതസത്തയാണുള്ളത്. അതായത് പദാർഥത്തെ അറിയാതിരിയ്ക്കുമ്പോൾ പദാർഥത്തിന് അസ്തിത്വമില്ല. സൃഷ്ടി-ദൃഷ്ടി വാദത്തിൽ അജ്ഞാതസത്ത ഉണ്ടായിരിയ്ക്കും. ഇവിടെ മായ ത്രിഗുണാത്മകമാണ്. ദൃഷ്ടി-സൃഷ്ടിവാദത്തിൽ മായ



അധ്യാസരൂപമാണ്. അഥവാ സ്വപ്നരൂപമാണ്. ഇതേപ്പറ്റി ഉദ്ധവഗീതയിൽ പത്താം അധ്യായത്തിൽ പറയുന്നുണ്ട്.

സാധാരണ മനുഷ്യർ സൃഷ്ടിയെ ആദ്യം കണ്ടിട്ട്, അത് ഭഗവാൻ സൃഷ്ടിച്ചതാണെന്നു വിചാരിയ്ക്കുന്നു. പക്ഷെ ആനന്ദരൂപനും ജ്ഞാനരൂപനുമായ ഭഗവാനിൽനിന്ന് ഈ ദുഃഖമയവും അജ്ഞാനരൂപവുമായ സൃഷ്ടി എങ്ങനെയുണ്ടായി എന്നറിയാൻ പ്രയാസമാണ്. അതുകൊണ്ടാണ് ബ്രഹ്മാവിനെപ്പോലുള്ള മായാവികളെപ്പോലും മോഹിപ്പിയ്ക്കുന്ന മായയുടെ സ്വരൂപത്തെപ്പററി നിമിരാജാവു ചോദിയ്ക്കുന്നത്. ജീവനും ജഗത്തും രണ്ടും ഭഗവാനുണ്ടാക്കിയതായിരുന്നിട്ടും ജീവൻ വിഷയങ്ങളെ അനുഭവിയ്ക്കുമ്പോൾ ദേഹത്തെ ആത്മാവായി കരുതുകയും, അതിൽ ആസക്തരാവുകയും ചെയ്യുന്നു. ശരീരത്തിൽ ഇന്ദ്രിയങ്ങളുടെ സുഖം ലഭിയ്ക്കുന്നതിനാൽ അവ (ഇന്ദ്രിയങ്ങൾ) അതിനു പ്രമാണമായിത്തീരുന്നു. ഇതുതന്നെയാണ് മായ. ജീവൻ മനുഷ്യരുടെ ഇടയിൽ ജനിച്ചു മനുഷ്യരെപ്പോലെയാകാൻ തുടങ്ങുന്നു. മനുഷ്യരുടെ ജ്ഞാനം അവർക്കു സത്യമായി തോന്നുന്നതിനാൽ മനുഷ്യരുടെ സുഖവും അവർക്കു സത്യമായി തോന്നുന്നു. പക്ഷെ ഈ സുഖാനുഭവത്തിനുള്ള സാധനം അനിത്യമായ ശരീരവും ഇന്ദ്രിയങ്ങളുമാകയാൽ അത് ക്ഷീണിയ്ക്കാൻ തുടങ്ങുമ്പോൾ അവരുടെ സുഖത്തിൽ വിഘ്നങ്ങൾ ഉണ്ടാകുന്നു. അന്നേരം യഥാർഥ സുഖവും അതിനുള്ള സാധനവും വേറെയേതെങ്കിലും ആയിരിയ്ക്കണമെന്നവർക്കു തോന്നുന്നു.

മായയെപ്പററി പലവിധത്തിൽ ശാസ്ത്രങ്ങൾ വർണിയ്ക്കുന്നുണ്ട്. ഗീതയിൽ ഭഗവാൻ അർജുനന് വിശ്വരൂപം കാണിച്ചുകൊടുത്തു. അക്രൂരന് ജലത്തിലും സ്ഥലത്തിലും ഭഗവാൻ തന്റെ സ്വരൂപത്തെ കാണിച്ചുകൊടുത്തു. സുദാമാവിന്ന് ജലത്തിൽ മുങ്ങിപ്പൊങ്ങുന്നതിനിടയ്ക്ക് അനേകം വർഷങ്ങളുടെ അനുഭവം നൽകി. നാരദനു തന്റെ പതിനാറായിരത്തെട്ട് റാണിമാരുടെ ഗൃഹങ്ങളിലും താൻ ഏകനാണുള്ളതെന്നു ഭഗവാൻ കാണിച്ചുകൊടുത്തു. സാധാരണ മനുഷ്യർക്ക് പ്രത്യേകിച്ചു നിമിരാജാവിനെപ്പോലുള്ള രാജാക്കന്മാർക്ക്, ഭഗവാന്റെ ഇങ്ങനെയുള്ള മായയെ മനസ്സിലാക്കാൻ പ്രയാസമാകയാൽ അന്തരീക്ഷൻ എന്ന യോഗി സാംഖ്യമതപ്രകാരം മായയുടെ സ്വരൂപത്തെ വിവരിച്ചുകൊണ്ടു പറയുന്നു: "ഈ പഞ്ചഭൂതങ്ങളുടെ പ്രളയത്തിനു സമയമാകുമ്പോൾ അനാദിയും അനന്തവുമായ കാലം സ്ഥൂലസൂക്ഷ്മരൂപമായ ഈ ദ്രവ്യ-ഗുണാത്മകസൃഷ്ടിയെ അവ്യക്തത്തിലേയ്ക്കാകർഷിയ്ക്കുന്നു. അന്ന് നൂറുവർഷത്തേയ്ക്ക് പൃഥ്വിയിൽ മഴ ഉണ്ടായിരിയ്ക്കുകയില്ല. അപ്പോൾ മുകളിൽ സൂര്യന്റെ ചൂടും താഴെ ശേഷനാഗത്തിന്റെ മുഖത്തു നിന്നു പുറപ്പെടുന്ന അഗ്നിയും വായുവാൽ പ്രേരിതമായിട്ടു മൂന്നു ലോകത്തേയും ദഹിപ്പിയ്ക്കാൻ തുടങ്ങും. അതിനുശേഷം നൂറുവർഷം ഘോരമായ വർഷം ഉണ്ടായിട്ട് അഖിലബ്രഹ്മാണ്ഡവും ജലത്തിൽ മുങ്ങി പ്പോകും. അപ്പോൾ ബ്രഹ്മാവു തന്റെ ബ്രഹ്മാണ്ഡരൂപമായ ശരീരത്തെ ഉപേക്ഷിച്ചിട്ട് സൂക്ഷ്മമായ അവ്യക്തത്തിൽ ലയിയ്ക്കും. വായുദ്വാരാ ഗന്ധം ആകർഷിയ്ക്കപ്പെടുകയാൽ പൃഥ്വി ജലമയമായിപ്പോകും. രസം ആകർഷിയ്ക്കപ്പെടുകയാൽ ജലം അഗ്നിരൂപമായിപ്പോകും. പിന്നെ അന്ധകാരദ്വാരാ രൂപരഹിതമായിത്തീർന്ന അഗ്നി വായുവിലും അവകാശദ്വാരാ സ്പർശരഹിതമായിത്തീർന്ന വായു ആകാശത്തിലും ലയിയ്ക്കും. പിന്നെ കാലദ്വാരാ ശബ്ദഗുണരഹിതമായിപ്പോയ ആകാശം താമസ അഹങ്കാരത്തിൽ ലയി യ്ക്കും. ഇന്ദ്രിയങ്ങൾ രാജസ അഹങ്കാരത്തിലും, ഇന്ദ്രിയാധിഷ്ഠാതൃദേവതകളും മനസ്സും ബുദ്ധിയും സാത്വിക അഹങ്കാരത്തിലും ലയിയ്ക്കും. അഹങ്കാരം അതിന്റെ ഗുണങ്ങൾ സഹിതം മഹത്ത ത്ത്വത്തിൽ ലയിയ്ക്കും. മഹത്തത്ത്വം മൂലപ്രകൃതിയിലും ലയിയ്ക്കും. ഇങ്ങനെ സൃഷ്ടി, സ്ഥിതി, ലയം ഇവകളിൽ കൂടെ ഭഗവാന്റെ മായയെ ശാസ്ത്രങ്ങൾ വർണിയ്ക്കുന്നു. ഇനി നിനക്കെന്തു കേൾക്കണം? (11.3.16.)

മനുഷ്യർക്ക് ഉൽപത്തിയും സ്ഥിതിയും ഇഷ്ടമാണെങ്കിലും ലയം അഥവാ നാശം ഇഷ്ടമല്ല. വീട്ടിൽ കുട്ടികൾ ജനിച്ചു നല്ലതുപോലെ വളരുന്നത് എല്ലാവർക്കും ഇഷ്ടമാണെങ്കിലും അവരുടെ മരണം ആർക്കും ഇഷ്ടമല്ല. പക്ഷെ നാശം കൂടാതെ ഉല്പത്തി ഉണ്ടാകയില്ല. നാം പാടത്തിട്ട വിത്തു നശിയ്ക്കാതെ അതിൽനിന്നു ചെടിയുണ്ടാകുന്നില്ല. നമ്മുടെ കുട്ടിക്കാലത്തെ ശരീരം നശിയ്ക്കാതെ വലിയ ശരീരം ഉണ്ടാകുന്നില്ല. ഇതുപോലെ സകലതും മനസ്സിലാക്കണം. യുദ്ധവും ലഹളകളുമെല്ലാം നാശത്തിന്റെ ലീലകളാണ്. പുതിയ ജീവിതത്തിനു പഴയ ജീവിതം നശിയ്ക്കണം. ഇങ്ങനെയുള്ള മായയെ ജയിയ്ക്കാൻ ചിത്തത്തിന്റെ ചഞ്ചലതയെ ജയിയ്ക്കണം. ചിത്തചഞ്ചലത നീങ്ങാൻ അഭ്യാസവും വൈരാഗ്യവും വേണം.

നിമി: മനസ്സിന്റെ ചഞ്ചലതയെ നീക്കാൻ സാധിയ്ക്കാത്തവർക്കു ഭഗവാന്റെ മായയെ ജയിയ്ക്കാൻ പ്രയാസമാണ്. അതിനാൽ ശരീരാദിയിൽ ആത്മബുദ്ധി വച്ചുകൊണ്ടിരിയ്ക്കുന്ന സ്ഥൂലബുദ്ധികൾക്കുകൂടി അനായാസേന ഈ മായയെ കടക്കാനുള്ള ഉപായം പറഞ്ഞുതരാൻ കൃപയുണ്ടാകണം.

പ്രബുദ്ധൻ എന്ന നാലാമത്തെ യോഗി ഉത്തരം പറയുന്നു: ആദ്യമേതന്നെ മനുഷ്യർ ദുഃഖനിവൃത്തിയ്ക്കും സുഖപ്രാപ്തിക്കും വേണ്ടി കർമങ്ങൾ ചെയ്തിട്ടും എന്തുകൊണ്ടാണ് വിപരീതഫലം ഉണ്ടാകുന്നതെന്നു വിചാരിച്ചു നോക്കണം. പുത്രൻ, കുടുംബം മുതലായി ഒന്നുംതന്നെ മനുഷ്യർക്കു സുഖമുണ്ടാക്കുന്നില്ല. ഇഹലോകവും പരലോകവും രണ്ടും കർമജന്യമാകയാൽ നശിയ്ക്കുന്നവയാണ്. അവിടെയും സമാനരായവർ തമ്മിൽ സ്പർധയും തന്നെക്കാൾ ഉത്കൃഷ്ടരായവരോട് ദ്വേഷവും സ്വയം ഉയർന്ന

സ്ഥിതിയിലാണെങ്കിൽ അതിൽനിന്നും വീണുപോകുമോ എന്നുള്ള ഭയവും ഉണ്ടായിക്കൊണ്ടിരിയ്ക്കും. അതിനാൽ നന്മ ഇച്ഛിയ്ക്കുന്നവർ ബ്രഹ്മനിഷ്ഠരും ശാന്തരുമായ ഗുരുക്കന്മാരെ ശരണം പ്രാപിച്ച് ഗുരുവിൽ ഇഷ്ടദേവ ബുദ്ധിയോടെ ഗുരുവിനെ സേവ ചെയ്തു പ്രീതനാക്കി ഗുരുവിൽ നിന്നും ഭാഗവതധർമം ശീലിയ്ക്കണം. ഇങ്ങനെയുള്ള ധർമത്തെ പാലിയ്ക്കുന്നതുകൊണ്ട് ശ്രീഹരി പ്രസന്നനായിട്ട് തന്റെ സ്വരൂപത്തെപ്പോലും അവർക്കു നൽകുന്നു. (11.3.22.)

ഇവിടെ വൈരാഗ്യത്തിന്റെ സ്വരൂപത്തെ കാണിച്ചിട്ട് ഇനി സാധനയുടെ സ്വരൂപത്തെ കാണിയ്ക്കാൻ തുടങ്ങുന്നു. സകല സാധനകളുടെയും മുഖ്യലക്ഷ്യം ജീവനെ ദേഹാഭിമാനത്തിൽനിന്നും നിവൃത്തമാക്കി ബ്രഹ്മസ്ഥിതിയിൽ എത്തിയ്ക്കുകയെന്നതാണ്. അതിനാൽ പ്രബുദ്ധനെന്ന യോഗി പറയുന്നു: ജിജ്ഞാസുക്കളായ ഭക്തന്മാർ സർവവിധത്തിലും അസംഗരായിരിയ്ക്കണം. സംഗം വേണമെങ്കിൽ സാധുക്കളുമായിട്ടാകാം. സർവപ്രാണികളിലും ദയയുണ്ടായിരിയ്ക്കണം. വിനയം, ശൗചം, തപസ്സ്, തിതിക്ഷ, മൗനം, സ്വാധ്യായം, സരളത, ബ്രഹ്മചര്യം, അഹിംസ, സുഖദുഃഖങ്ങളിൽ സമത, ആത്മസ്വരൂപിയായ ഹരിയെ സർവത്ര കാണുക. ഏകാന്തസേവനം, ഗേഹാദികളിൽ മമത്വം കൂടാതിരിയ്ക്കുക, പവിത്രത, കിട്ടുന്നതു കൊണ്ട് സംതൃപ്തി, ഭഗവാന്റെ കഥകളിലും ശാസ്ത്രങ്ങളിലും ശ്രദ്ധ, അന്യശാസ്ത്രങ്ങളെ നിന്ദിയ്ക്കാതിരിയ്ക്കുക, വിചാരത്തിലും വാക്കിലും കർമങ്ങളിലും സംയമം, സത്യഭാഷണം, ശമദമങ്ങളുണ്ടായിരിയ്ക്കുക, ഭഗവാന്റെ ജന്മം, കർമം, ഗുണം ഇവകളെ കേൾക്കുകയും കീർത്തിയ്ക്കുകയും ധ്യാനിയ്ക്കുകയും ചെയ്യുക, യജ്ഞം, ദാനം, തപം, ജപം, സദാചാരം ഇവ ഉണ്ടായിരിയ്ക്കുക മുതലായവ വേണം. ചുരുക്കത്തിൽ സർവചേഷ്ടകളും ഭഗവാനുവേണ്ടി ചെയ്യുകയും സ്ത്രീ, പുത്രൻ, ഗൃഹം, പ്രാണൻ ഇവ സകലതും ഭഗവാനർപ്പിയ്ക്കുകയും വേണം. (11.3.28.)

ശീകൃഷ്ണഭഗവാനെ ആത്മാവും സ്വാമിയുമായി ആരു കരുതുന്നുവോ അങ്ങനെയുള്ളവരുമായി സ്നേഹബന്ധം പുലർത്തണം. സ്ഥാവര-ജംഗമരൂപത്തിലുള്ള അഖിലജഗത്തിനേയും സേവചെയ്യണം. ഭഗവാന്റെ പാവനമായ ഗുണങ്ങളെ പരസ്പരം പറയണം. പരസ്പര പ്രേമം, സന്തോഷം, ശാന്തി, ഇവ വർധിയ്ക്കത്തക്ക കർമങ്ങൾ ചെയ്യാൻ ശീലിയ്ക്കുകയും വേണം. (11.3.30.)

ഇങ്ങനെയുള്ള സദ്ഗുണങ്ങളെക്കൊണ്ടും മായയെ ജയിയ്ക്കാം. ഇതിനു വിപരീതമായി ജീവിച്ചാൽ മായ വർധിയ്ക്കും. ഇപ്രകാരം ശ്രീകൃഷ്ണഭഗവാന്റെ അനുഗ്രഹത്താൽ പാപം നശിച്ചവർ ഭഗവാനെ സ്മരിയ്ക്കുകയും പരസ്പരം സ്മരിപ്പിയ്ക്കുകയും ചെയ്യുമ്പോൾ ഇത്തരം സാധനാഭക്തിയുടെ അനുഷ്ഠാനം കൊണ്ട് പ്രേമഭക്തി ഉണ്ടാകുകയും പ്രേമോദ്രേകംകൊണ്ട് അവർ പുളകിതഗാത്രരാകുകയും





ചെയ്യും. അപ്പോഴുള്ള അവരുടെ ഹൃദയത്തിന്റെ സ്ഥിതി വിലക്ഷണമായിരിയ്ക്കും. ചിലപ്പോൾ അവർ ഭഗവാനെ ധ്യാനിച്ചു കരയുകയും, ചിലപ്പോൾ ചിരിയ്ക്കുകയും, ചിലപ്പോൾ ആനന്ദമഗ്നരായിട്ട് നൃത്തം വയ്ക്കുകയും ചിലപ്പോൾ അജന്മാവായ ഭഗവാന്റെ ലീലകളെ ഓർത്തു ഉപരതരായി മൗനം അവലംബിയ്ക്കുകയും ചെയ്യുന്ന തായി കാണാം. ഇപ്രകാരം ഭാഗവതധർമത്തെ ആചരിച്ചുണ്ടാകുന്ന പ്രേമഭക്തി ദ്വാരാ, നാരായണപരായണരായിട്ട്, ഇവർ അനായാസേന ദുസ്തരമായ മായയെ കടക്കുന്നു. (11.3.33.)

ഈ സ്ഥിതി പ്രാപിയ്ക്കാനിച്ഛിയ്ക്കുന്നവർ സംഗത്തെപ്പററി വളരെ സൂക്ഷിയ്ക്കേണ്ടതുണ്ട്. ചെറിയ ചെടികളെ ആടുമാടുകൾ നശിപ്പിക്കാതെ, വേലി കെട്ടി സൂക്ഷിയ്ക്കുന്നതുപോലെ സാധകരും ആദിയിൽ ഭക്തിസംവർധനാർഥം ഭക്തരുമായി സംഗം ചെയ്യുകയും വിഷയികളുടെ സംഗത്തെ ഉപേക്ഷിയ്ക്കുകയും വേണം. അവസാനം സകലരിലും പരമാത്മാവിനെ കാണേണ്ടതുമാണ്. പക്ഷെ, തന്റെ ഹൃദയത്തിന്റെ സ്ഥിതി ശരിയാകുന്നതുവരെ എല്ലാവരിലും ഭഗവാനെ കാണാൻ സാധ്യമല്ല.

നിമി: നാരായണന്റെ സ്വരൂപത്തെ അറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

പിപ്പലായനൻ: ഈ സംസാരത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം ഇതുകൾക്കു കാരണവും, ജാഗ്രത്, സ്വപ്നം, സുഷുപ്തി, ഇവയ്ക്കു സാക്ഷിയും, ഇവയിൽനിന്ന് അതിരിക്തമായ സമാധിയിൽ ഏകരസരൂപവും ആയി സ്ഥിതി ചെയ്യുന്ന പരമാർത്ഥവസ്തുവാണ് 'നാരായണൻ'. ആരുടെ സത്തയാലാണോ സത്താവാനായിട്ടു ശരീരം, ഇന്ദ്രിയങ്ങൾ, പ്രാണൻ, അന്തഃകരണം ഇത്യാദികൾ അതാതിന്റെ കാര്യങ്ങൾ ചെയ്യുവാൻ സമർഥരാകുന്നത്. ആ പരമസത്യവസ്തുവാണ് 'നാരായണൻ'. ഒരു തീപ്പൊരിയ്ക്ക് അഗ്നിയെ പ്രകാശിപ്പിയ്ക്കാൻ സാധിയ്ക്കാത്തതുപോലെ ഈ ആത്മതത്ത്വത്തിൽ കടന്നുചെല്ലാൻ മനസ്സിനു കഴിയുന്നില്ല. ബുദ്ധി, പ്രാണൻ, ഇന്ദ്രിയങ്ങൾ ആദിയ്ക്കും അവിടെ വരെ എത്താൻ സാധിയ്ക്കുന്നില്ല. ശ്രുതികളും നിഷേധവൃത്തിയാൽ അതായത്, അനാത്മപദാർഥങ്ങളെ നിഷേധി ച്ചു നിഷേധിച്ച് നിഷേധത്തിന്റെ അവധിരൂപമായി ശേഷിയ്ക്കുന്നതിനെ അർഥാപത്തിപ്രമാണംകൊണ്ടു ലക്ഷ്യമാക്കുകയാണ് ചെയ്യുന്നത്. കാരണം, നിഷേധത്തിന് അധിഷ്ഠാനം ഇല്ലായിരുന്നെങ്കിൽ നിഷേധവും സിദ്ധമാകുകയില്ലല്ലോ. സൃഷ്ടിയ്ക്കു മുമ്പ് ആ ഏകതത്ത്വം മാത്രമേ ഉണ്ടായിരുന്നുള്ളൂ. സൃഷ്ടിയെ നിരൂപണം ചെയ്യാനായിട്ട് അതിനെ ത്രിഗുണമയമായ പ്രകൃതി യെന്നു പറഞ്ഞു വർണിച്ചു. പിന്നെ അതു ജ്ഞാനപ്രധാനമാകയാൽ മഹത്തത്ത്വമെന്നും, ക്രിയാപ്രധാനമാകയാൽ സൂത്രാത്മാവെന്നും, ജീവന്റെ ഉപാധിയാകയാൽ അഹങ്കാരമെന്നും വർണിയ്ക്കപ്പെട്ടു. വാസ്തവത്തിൽ ഏതെല്ലാം ശക്തികളുണ്ടോ, ഇന്ദ്രിയാധിഷ്ഠാനദേവതകളുടെ രൂപത്തി



ലായാലും, ഇന്ദ്രിയങ്ങളുടെ രൂപത്തിലായാലും ഇന്ദ്രിയവിഷയങ്ങളുടെ രൂപത്തിലോ അഥവാ വിഷയങ്ങളുടെ പ്രകാശരൂപത്തിലോ ആയാലും എല്ലാം ആ ബ്രഹ്മം മാത്രമാണ്. എന്തെന്നാൽ ബ്രഹ്മത്തിന്റെ ശക്തി അനന്തമാണ്. യാതൊന്നു ദൃശ്യം-അദൃശ്യം, കാര്യം-കാരണം, സത്യം-അസത്യം, ആയിട്ടുണ്ടോ അതെല്ലാം തന്നെയും ബ്രഹ്മമാണ്. ഇതിനും ഉപരിയായിട്ടു വല്ലതുമുണ്ടെങ്കിൽ അതും ബ്രഹ്മം തന്നെയാണ്. (11.3.37.)

ഇങ്ങനെയുള്ള ഭാവനയും അതിൽ നിഷ്ഠയുമുള്ളവർക്കു പിന്നെ സംശയങ്ങൾ ഉണ്ടായിരിയ്ക്കുകയില്ല. ബ്രഹ്മദശയിൽ സകലസംശയങ്ങളും നീങ്ങിപ്പോകുന്നു. എന്തെന്നാൽ വസ്തു ഒന്നേയുള്ളു. അനേകരൂപങ്ങളായിട്ടു കാണുന്നത് ആ ഏകവസ്തുതന്നെയാണ്. പക്ഷെ സാധാരണ മനുഷ്യരുടെ ദൃഷ്ടിയിൽ വിരുദ്ധധർമം കാണുമ്പോഴും, യുദ്ധം, ലഹള, ദുഷ്കാലം ആദി കാണുമ്പോഴും അവരുടെ ബുദ്ധി മായയിൽപ്പെട്ടു വിഷമിയ്ക്കുന്നു. ഇങ്ങനെയുള്ള അവസരങ്ങളിൽ ആത്മാവിന്റെ അസംഗത്വത്തെ അറിഞ്ഞിരിയ്ക്കേണ്ടതാവശ്യമാണ്. മായയുടെ അനിത്യതയെപ്പററിയും അറിഞ്ഞിരിയ്ക്കണം. മായയെ താഴെ പറയുന്ന ഏതെങ്കിലും ഉപായംകൊണ്ടു നിഷേധിയ്ക്കയും ചെയ്യാം.

1. ഭഗവാന്റെ സത്തയൊഴിച്ചുള്ള അന്യസത്തയെ നിഷേധിയ്ക്കണം.

2. ഭഗവാനല്ലാതെ മററു വസ്തുക്കളില്ലെന്നറിയണം.

3. അന്യവസ്തുവില്ലാത്തതിനാൽ ജീവ-ജഗത്തുകൾക്കും അഭാവം വരും. അതിനാൽ ജീവ-ജഗത്തുകളുടെ ജ്ഞാനവും വച്ചുകൊണ്ടിരിയ്ക്കേണ്ട ആവശ്യമില്ല.

4. ദ്വൈതഭാവം ഉണ്ടാക്കുന്ന കർമങ്ങളെ ചെയ്യാതിരിയ്ക്കുക.

5. മിഥ്യയും അനിത്യവുമായ സുഖങ്ങളെ ത്യജിയ്ക്കുക.

ബ്രഹ്മമല്ലാതുള്ള വസ്തുക്കളെ നിഷേധിയ്ക്കുന്നതുകൊണ്ടു ബ്രഹ്മം ശൂന്യമാകുന്നില്ല. മൂങ്ങ പകൽ സമയത്തു മിഥ്യയായി കാണുന്ന അന്ധകാരത്തിന്റെ ജ്ഞാനത്തെ ത്യജിയ്ക്കുന്നതുകൊണ്ടു മൂങ്ങയ്ക്കു ലാഭമേയുള്ളൂ. നഷ്ടമില്ല. എന്തെന്നാൽ സൂര്യനിൽ അന്ധകാരമില്ല. അതുപോലെ ബ്രഹ്മത്തിൽ യഥാർഥത്തിൽ മായയില്ല. അതായതു ബ്രഹ്മമെന്നും മായയെന്നും രണ്ടു സത്തകളില്ല. ഉല്പത്തി, സ്ഥിതി, ലയം ഇവ കാണുന്നിടത്തു സത്ത ബ്രഹ്മത്തിന്റെയും ക്രിയ മായയുടെയുമാണ്. പിപ്പലായനൻ പറയുന്നു:

**നാത്മാ ജജാന ന മരിഷ്യതി നൈധതേഽസൗ**
**ന ക്ഷീയതേ സവനവിദ് വ്യഭിചാരിണാം ഹി**
**സർവത്ര ശശ്വദനപായ്യുപലബ്ധിമാത്രം**
**പ്രാണോ യഥേന്ദ്രിയബലേന വികല്പിതം സത്.**
(11.3.38.)

ആത്മാവു ജനിയ്ക്കുകയോ മരിയ്ക്കുകയോ ചെയ്യുന്നില്ല. അതിനു വളർച്ചയോ ക്ഷയമോ ഉണ്ടാകുന്നില്ല. എന്തെന്നാൽ അതു സർവവ്യാപകവും, നിത്യവും, അച്യുതവും, ജ്ഞാനസ്വരൂപവുമാകുന്നു. അതു പരിവർത്തനശീലമുള്ള വികാരങ്ങൾക്കെല്ലാം സാക്ഷിയാകുന്നു. ഒരേ പ്രാണൻ ഇന്ദ്രിയഭേദത്താൽ അഥവാ സ്ഥാനഭേദത്താൽ പല വികല്പങ്ങളെ പ്രാപിയ്ക്കുന്നതുപോലെ ഒരേ ഒരു ബ്രഹ്മം വിവിധരൂപത്തിൽ കാണപ്പെടുന്നു.

**അണ്ഡേഷു പേശിഷു തരുഷ്വവിനിശ്ചിതേഷു**
**പ്രാണോഹി ജീവമുപധാവതി തത്ര തത്ര**
**സന്നേ യദിന്ദ്രിയഗണേഽഹമി ച പ്രസുപ്തേ**
**കൂടസ്ഥ ആശയമൃതേ തദനുസ്മൃതിർനഃ.** (11.3.39.)

അണ്ഡജം, ജരായുജം, ഉത്ഭിജം, അനിശ്ചിതജീവികളായ സ്വേദജം എന്നിങ്ങനെയുള്ള ജീവികളിൽ അതാതു സ്ഥാനങ്ങളിൽ എപ്രകാരം പ്രാണൻ ജീവനെ അനുസരിയ്ക്കുന്നുവോ, അതുപോലെ ആത്മാവും സകല അവസ്ഥകളിലും സാക്ഷിരൂപത്തിൽ സ്ഥിതി ചെയ്ത്, അസംഗനായിരിയ്ക്കുന്നു. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളും അഹങ്കാരവും ചേഷ്ടാരഹിതമായി അവയുടെ കാരണത്തിൽ ലയിയ്ക്കുമ്പോൾ കൂടസ്ഥനായ ആത്മാവു സാക്ഷിയായി നില കൊള്ളുക കാരണമാണ് ഈ അവസ്ഥയുടെ സ്മൃതിയുണ്ടാകുന്നത്.

ഇനി ആത്മസാക്ഷാത്കാരം എപ്രകാരമുണ്ടാകുമെന്നു പറയുന്നു:

**യർഹ്യബ്ജനാഭചരണൈഷണയോരുഭക്ത്യാ**
**ചേതോമലാനി വിധമേദ് ഗുണകർമജാനി**
**തസ്മിൻ വിശുദ്ധ ഉപലഭ്യത ആത്മതത്ത്വം**
**സാക്ഷാദ് യഥാമലദൃശോഃ സവിതൃപ്രകാശഃ.** (11.3.40.)

കമലനാഭനായ ഭഗവാൻ വിഷ്ണുവിന്റെ ചരണകമലപ്രാപ്തിയ്ക്കുള്ള ഇച്ഛയാൽ വർധിച്ച തീവ്രഭക്തിരൂപമായ അഗ്നികൊണ്ട് ജീവന്റെ ചിത്തത്തിലുണ്ടായിരുന്ന ഗുണ-കർമരൂപമായ അഴുക്കു നശിച്ച് അന്തഃ കരണം ശുദ്ധമാകുമ്പോൾ, നിർമലമായ, നേത്രങ്ങൾ സൂര്യപ്രകാശം കാണുന്നതുപോലെ ആത്മതത്ത്വവും സ്പഷ്ടമായി പ്രകാശിയ്ക്കാൻ തുടങ്ങും.

ഭേദഭാവത്തിൽ ഉപാസന ചെയ്യുന്ന ജീവന് ഭഗവാനോട് ഐക്യം പ്രാപിയ്ക്കാൻ അഭേദഭാവത്തിൽ ഉപാസന ചെയ്യേണ്ടിവരുന്നു. അതിനു ജീവനിൽ ശരണാഗതഭാവം അത്യാവശ്യമാണ്. ഭഗവാനിൽനിന്ന് ആരും ഭിന്നമായിരിയ്ക്കാൻ സാധ്യമല്ലെന്നു വിശ്വസിയ്ക്കുന്നവർ ഭേദത്തെ നിഷേധിയ്ക്കുന്ന സാധന ചെയ്യുന്നു.അനാത്മാവിന്റെ അദർശനം തന്നെയാണ് ജ്ഞാനോപാസന.



സർവത്ര പൂർണനായ ഭഗവാനിൽ ഭേദകല്പന ചെയ്യുന്നതിനാൽ ദൃഷ്ടി ഭിന്നമായി പൊയ്പോകുന്നതു കൊണ്ട് സർവത്ര സർവദാ സ്ഥിതമായ ഭഗവത് തത്ത്വത്തിൽ ദൃഷ്ടി സ്ഥിരമായിരിയ്ക്കുന്നില്ല. ഈ തെറ്റു കണ്ടുപിടിയ്ക്കാൻ സാധിയ്ക്കാതെ പോകുന്നതിനുള്ള കാരണം ജഗത്തിനെ മിഥ്യയായി കാണാൻ സാധിയ്ക്കുന്നതുപോലെ ജീവനെ മിഥ്യയായി കാണാൻ സാധി യ്ക്കാത്തതാണ്. ഇതുകൊണ്ടാണ് വൈഷ്ണവർ ജീവനെ മിഥ്യയായി കരുതുന്നതിനുപകരം ജീവന്റെ സത്തയെ മിഥ്യയായി കരുതുന്നത്. ഇതിനെ സ്വീകരിച്ചാൽ ഭഗവത്സത്തയ്ക്ക് വിരോധവും ഉണ്ടാകുന്നില്ല. അതിനു പരിവർത്തനവും ഉണ്ടാകുന്നില്ല. ഈ സത്തയുടെ അനുഭവം ഏതൊരു ഭാവം കൊണ്ടുണ്ടാകുമൊ ആ ഭാവത്തെ പ്രാപ്തമാക്കാനുള്ള സാധനയുടെ പേരാണ് ഭക്തി എന്നു പറയുന്നത്.

ഭഗവാൻ ഒരു ക്രിയയുടേയും ഫലമല്ല. ക്രിയാഫലം ഭാവിയിലേ കിട്ടൂ; ഭഗവാൻ സർവദാ പ്രാപ്തനാണ്. അതിനെ അറിയുകയാണ് നമ്മുടെ ധർമം. നമുക്കു ഭഗവാനുമായുള്ള നിത്യസംബന്ധം അറിയുകയെന്നതാണ് ഭക്തി - അതിനെ മറക്കുക അജ്ഞാനവും. ഈ അജ്ഞാനം മനുഷ്യരുടെ മിഥ്യാദൃഷ്ടിയുടെ ഫലമാണ്. മായാവ്യവഹാരത്തിൽ അനേകസത്തയില്ലെങ്കിലും ഉണ്ടെന്നു കല്പന ചെയ്യുന്നു. സത്തയെ സ്ഥിരമായി വച്ചുകൊണ്ട് അതിൻ പ്രകാരം വർത്തിയ്ക്കേണ്ടതു നമ്മുടെ ധർമമാണ്. ഭഗവാനെ വിസ്മരിയ്ക്കുമ്പോൾ കർത്തൃത്വാഹങ്കാരവും ഗുണ-ദോഷബുദ്ധിയും ഉണ്ടാകുന്നു. അതിനാൽ ഭക്തിയും ജ്ഞാനവും ആവശ്യമാണ്.

# പ്രകരണം ആറ്

## കർമവും യുഗധർമവും

നിമി: ഏതു കർമ്മം ചെയ്താൽ അന്തഃകരണശുദ്ധി വന്ന് അവസാനം പരമനൈഷ്കർമ്യ ത്തെ പ്രാപിയ്ക്കാമെന്നുംകൂടി അങ്ങ് എനിയ്ക്കുപദേശിച്ചുതരണം. ഒരിയ്ക്കൽ എന്റെ പിതാവായ ഇക്ഷ്വാകുവിന്റെ സന്നിധിയിൽ വച്ച് ഞാൻ ഈ ചോദ്യം സനകാദിഋഷികളോടു ചോദിച്ചിട്ട് അവർ ഒരു മറുപടിയും അന്ന് എന്നോടു പറഞ്ഞില്ല. അതിനുള്ള കാരണമെന്താണ്?

ഇതിനു മറുപടി പറയുന്നതു ആവിർഹോത്രനെന്ന യോഗേശ്വരനാണ്.

ആവിർഹോത്രൻ: കർമം, അകർമം, വികർമം ഇവയെ അറിയാൻ വേദങ്ങളാണ് പ്രമാണം. ലൗകിക ബുദ്ധികൊണ്ട് അവയെ അറിയാൻ സാധിയ്ക്കുകയില്ല. പിന്നെ, വേദം ഭഗവാന്റെ സ്വരൂപവുമാണ്. അതിന്റെ തത്ത്വം മനസ്സിലാക്കുന്നതിൽ വലിയ വലിയ ബുദ്ധിശാലികൾക്കുപോലും പ്രമാദം പറ്റാറുണ്ട്. അതുകൊണ്ടാണ്, നിന്നോട് അന്നു സനകാദികൾ ഒന്നും മറുപടിപറയാതിരുന്നത്; പിന്നെ അന്നു നീ ചെറിയ കുട്ടിയുമായിരുന്നുവല്ലൊ. വേദം പരോക്ഷമായിട്ടാണ് തത്ത്വത്തെപ്പററി പ്രതിപാദിയ്ക്കുന്നത്. ചെറിയ കുട്ടികളെ കയ്പുള്ള മരുന്നു കുടിപ്പിയ്ക്കുവാൻ വേണ്ടി അമ്മമാർ അവരെ ശർക്കര തരാമെന്നു പറഞ്ഞു പ്രലോഭിപ്പിയ്ക്കുന്നതുപോലെയാണ് വേദങ്ങളിൽ പറഞ്ഞിട്ടുള്ള കർമങ്ങളുടെ ഫലശ്രുതികൾ.

കർമരൂപിയായ രോഗത്തിൽനിന്നു നിവൃത്തമാകാൻ വേദത്തിൽ കർമരൂപിയായ ഔഷധങ്ങളുടെ വിധാനവും പറഞ്ഞിട്ടുണ്ട്. അജിതേന്ദ്രിയരും അജ്ഞാനികളും കർമാചരണം ചെയ്യാതിരുന്നാൽ വിഹിതകർമം ത്യജിയ്ക്കുന്നതിന്റെ ഫലമായി അവർക്ക് അടിയ്ക്കടി ജന്മ മരണചക്രത്തിൽ വീഴേണ്ടിവരും. എന്നാൽ വേദോക്തമായ കർമം നിസംഗഭാവത്തോടും ഈശ്വരാർപ്പണബുദ്ധിയോടുംകൂടി ചെയ്താൽ അവർക്കു നൈഷ്കർമ്യസിദ്ധിയെപ്രാപിയ്ക്കാം. അതായതു ജ്ഞാനാവസ്ഥ പ്രാപിയ്ക്കാം. വേദത്തിൽ പറഞ്ഞിട്ടുള്ള സ്വർഗപ്രാപ്തി മുതലായ ഫലശ്രുതികൾ കേവലം കർമത്തിൽ രുചിയുണ്ടാക്കാൻവേണ്ടി മാത്രം പറഞ്ഞിട്ടുള്ളതാണ്.

ഇവിടെ മൂന്നു കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്.

1. അജിതേന്ദ്രിയനും അജ്ഞാനിയും കർമം ചെയ്യേണ്ടതാവശ്യമാകുന്നു.
2. ആരുടെ സത്തകൊണ്ടാണോ കർമം ചെയ്യപ്പെടുന്നത്, ആ ഈശ്വരന് ആ കർമം അർപ്പണം ചെയ്യണം.
3. അവസാനം കർമത്തിൽനിന്നു നിവൃത്തമാകണം.

ശ്രീമദ്ഭാഗവതം ഏഴു ദിവസംകൊണ്ടു മോക്ഷപ്രാപ്തിയേകുന്ന കഥയാണ്. അതിൽ കർമത്തിൽ ആഗ്രഹം അധികം കാണിച്ചിട്ടില്ല. പരീക്ഷിത്ത് ശുകനോട് ആദ്യം ചോദിച്ചതും, ഏഴു ദിവസംകൊണ്ട് ആത്മകല്യാണം ഉണ്ടാകത്തക്ക ശുദ്ധകർമം ഏതാണെന്നായിരുന്നു. അതിനുത്തരം ശുകദേവൻ പറഞ്ഞത് അവസാനം നാരായണസ്മരണ ഉണ്ടാകത്തക്ക വിധം ഭഗവാന്റെ കഥകളെ കേൾക്കുകയും, കീർത്തിയ്ക്കുകയും, സ്മരിയ്ക്കുകയും ചെയ്യണമെന്നായിരുന്നു. ഇത് ഏറ്റവും വലിയ ഒരു ലാഭമാണ്. മൗനധാരണത്തോടെ ഭഗവച്ചിന്തനം ചെയ്യുന്നവർ വിധിനിഷേധങ്ങൾക്കു പരിയായി ഭഗവാന്റെ ഗുണങ്ങളെ അനുസന്ധാനം ചെയ്തുകൊണ്ട് അവയിൽത്തന്നെ രമിയ്ക്കും. (2.1.7.)

ബുദ്ധി വളരെ സൂക്ഷ്മമല്ലാത്തവർക്കു ഭഗവാന്റെ പൂജയാണ് ഉത്തമമായ സാധന. അതിനാൽ ആവിർഹോത്രനെന്ന യോഗി വേദവിധിയനുസരിച്ചും തന്ത്രവിധിയനുസരിച്ചുമുള്ള ഭഗവാൻ കേശവന്റെ പൂജാക്രമത്തെപ്പററി നിമിരാജാവിനോടു പറയുന്നു. ആദ്യമേ തന്നെ ദേഹ

ശുദ്ധിയും അന്തഃകരണശുദ്ധിയും വരുത്തിയിട്ട്, തനിയ്ക്ക് ഏതൊരു മൂർത്തിയാണോ പ്രിയം ആ പ്രതിമയുടെ മുമ്പിൽ ഇരുന്നു പ്രാണായാമം ചെയ്തു സാധീശുദ്ധി വരുത്തണം. പിന്നെ അംഗന്യാസവും കരന്യാസവും ചെയ്യണം. പൂജാ സാമഗ്രികളും അർഘ്യപാദ്യാദികളും എല്ലാം ഒരുക്കിവച്ചു കൊണ്ടു മൂലമന്ത്രം ചൊല്ലി പ്രതിമയെ പൂജിയ്ക്കണം. തന്റെ ഉപാസ്യദേവന്റെ അംഗങ്ങളേയും പാർഷദാദികളേയും വസ്ത്രം, ആഭരണം, ധൂപം, ദീപം, നൈവേദ്യം ആദികൾ കൊണ്ടു പൂജ ചെയ്യണം. അതിനുശേഷം സ്തുതിയ്ക്കണം. തന്റെ ആത്മാവു ബ്രഹ്മരൂപമാണെന്നു കരുതിക്കൊണ്ടു ഭഗവാന്റെ പ്രതിമയെ പൂജിയ്ക്കണം. അതിനുശേഷം ഭഗവാനർപ്പിച്ച മാലയെ ഭഗവാന്റെ പ്രസാദമായി സ്വീകരിച്ചു തന്റെ ശിരസ്സിൽ ചൂടണം. അഗ്നി, സൂര്യൻ, ജലം, അതിഥി, സ്വന്ത ഹൃദയം ഇവയും ഭഗവാന്റെ പൂജയ്ക്കുള്ള സ്ഥാനങ്ങളാണ്. ഇപ്രകാരം പൂജ ചെയ്യുന്നതായാൽ വേഗം മോക്ഷം പ്രാപിയ്ക്കാം. (11.3.55.)

സകലതും ഭഗവാന്റെ സ്വരൂപമാകയാൽ ജഡവസ്തുക്കളും ചൈതന്യരൂപംതന്നെയാണ്. മനുഷ്യദൃഷ്ടിയിൽ കാണുന്ന ജഡത്വത്തെ ഏതു വിധേനയും നീക്കുകയെന്നതാണ് മൂർത്തിപൂജയുടെ രഹസ്യം. അതിനു മൂന്നു മാർഗങ്ങളുണ്ട്:

1. തന്ത്രരീതിയിൽ ചെയ്യുന്ന പൂജകൊണ്ടു ജഡത്തെ ചൈതന്യമാക്കുക.

2. ജഡത്തെ അധ്യസ്തമായിക്കരുതി ജ്ഞാനംകൊണ്ട് അധിഷ്ഠാനവുമായി ഐക്യം പ്രാപിയ്ക്കുക. ഇതു വേദ മാർഗമാണ്.

3. വൈദികവും താന്ത്രികവുമായ വിധികളാലും പൂജ ചെയ്യാം.

ക്ഷേത്രങ്ങളിൽ മിക്കവാറും തന്ത്രവിധിയാണുപയോഗിച്ചു കാണുന്നത്. സകലതും പൂജാരിയെ ആശ്രയിച്ചിരിയ്ക്കും. അവരുടെ ഭാവനയും ശുദ്ധിയും അനുസരിച്ചു മൂർത്തിയിൽ നിന്നും ജഡത്വം നീങ്ങിക്കിട്ടും. ഇത്രയും സാധിച്ചാൽ ജഗത്തിൽ കാണുന്ന സകല ജഡവസ്തുക്കളും ചൈതന്യമാണെന്നു മനസ്സിലാക്കാൻ പ്രയാസം കാണുകയില്ല. ദീപാരാധനകൊണ്ടും മണിയുടെ നാദംകൊണ്ടും മൂർത്തിയിലെ പരമാണുക്കൾ തേജോമയമാകുന്നു. അതിൽ പൂജാരിയുടെ ചൈതന്യവും ചേരും. പിന്നീട് ആ ദീപാരാധന ചെയ്ത ദീപപ്രകാശത്തെ ദർശനത്തിനു വന്നിരിയ്ക്കുന്നവർക്കും നല്കുന്നു. പക്ഷെ സകലതും പൂജാരിയുടെ ശുദ്ധി യെ ആശ്രയിച്ചാണിരിയ്ക്കുന്നത്. പൂജാരിയുടെ അന്തഃകരണം ശുദ്ധമല്ലെങ്കിൽ മൂർത്തിയിൽ ചൈതന്യം ഉണ്ടായിരിയ്ക്കുകയില്ല.

നിമി: ഈ ലോകത്തു ശ്രീഹരി സ്വേച്ഛയാൽ ഏതേ





തവതാരങ്ങൾ എടുത്ത് ഏതേതു ലീലകളാണ് ചെയ്തിട്ടുള്ളതെന്നും ചെയ്യുന്നതെന്നും, ചെയ്യുമെന്നുംകൂടി മനസ്സിലാക്കിത്തരണം. ഇതിനു ദ്രുമിലനെന്ന യോഗിയാണുത്തരം പറയുന്നത്.

ദ്രുമിലൻ: ഭഗവാന്റെ ഗുണങ്ങൾ അനന്തമാകയാൽ ആർക്കും പൂർണമായിട്ടറിയാൻ സാധിയ്ക്കുന്നില്ല. ഒരു പക്ഷെ ഭൂമിയിലുള്ള മണൽത്തരികളെ എണ്ണിതിട്ടപ്പെടുത്താൻ സാധിച്ചാൽപ്പോലും, സർവശക്തനായ ഭഗവാന്റെ ഗുണഗണങ്ങളെ പൂർണമായിട്ടറിയാൻ പ്രയാസമാണ്. ആദ്യമെ പഞ്ചഭൂതങ്ങൾവഴി ബ്രഹ്മാണ്ഡത്തെ രചിച്ചിട്ട് നാരായണൻ തന്റെ അംശഭൂതമായ ജീവരൂപത്തിൽ അതിൽ പ്രവേശിച്ചപ്പോൾ അതിന്റെ പേരു പുരുഷനെന്നായി. ആ പുരുഷന്റെ വിരാട് ശരീരത്തിൽ ത്രിഭുവനങ്ങളുമടങ്ങിയിട്ടുണ്ട്. ഈ ജഗത്തിന്റെ ഉല്പത്തി സ്ഥിതിലയാദികൾക്ക് ഈ വിരാട് പുരുഷൻ കാരണമാണ്. പിന്നീട് ദക്ഷപുത്രിയായ മൂർത്തിയിൽനിന്നും ധർമന്റെ പുത്രന്മാരായി നര-നാരായണന്മാരുടെ രൂപത്തിൽ ഭഗവാൻ അവതരിച്ചു. അവരാണ് കർമ-ത്യാഗരൂപമായ സാംഖ്യനിഷ്ഠയെ ഉപദേശിച്ചത്. ഇവരുടെ തപസ്സു കണ്ട് അത് ഇന്ദ്രപട്ടത്തിനുവേണ്ടിയായിരിയ്ക്കുമെന്നു ഭയന്ന്, ഇന്ദ്രൻ കാമദേവനേയും അപ്സരസ്സുകളേയും തപസ്സിനു വിഘ്നമുണ്ടാക്കാൻ പറഞ്ഞയച്ചു. പക്ഷേ കാമാദികൾക്കു നര-നാരായണന്മാരെ അവരുടെ നിഷ്ഠയിൽ നിന്നിളക്കാൻ സാധിച്ചില്ല. അവർ കാമാദികളോടിപ്രകാരം പറഞ്ഞു:

നര-നാരായണന്മാർ: "അല്ലയോ മദനാ! ഹേ ദേവാംഗനകളെ! നിങ്ങൾ എന്റെ അതിഥികളാണ്. നിങ്ങൾ ഭയപ്പെടേണ്ട. വന്നിരിയ്ക്കുക."കാമദേവനും ദേവികളും പറഞ്ഞു: "അല്ലയോ പ്രഭോ! അവിടുന്നു മായാതീതനും, നിർവികാരനുമാണ്. ആത്മാരാമന്മാരായ ധീരപുരുഷന്മാർ നിരന്തരം അവിടുത്തെ സേവചെയ്യുന്നു. അവിടുത്തെ സേവകർ സ്വർഗത്തേയും മറികടന്ന് അവിടുത്തെ പരമപദത്തെ പ്രാപിയ്ക്കാൻ ഇച്ഛിയ്ക്കുന്നവരാകയാൽ അവരുടെ മാർഗത്തിൽ ദേവന്മാർ വിഘ്നങ്ങൾ ഉണ്ടാക്കുന്നു. എന്നാൽ കർമമാർഗത്തിൽകിടന്ന് യജ്ഞാദികളാൽ ദേവന്മാർക്കു ഭോഗങ്ങൾ നൽകിക്കൊണ്ടിരിക്കുന്നവർക്ക് അവർ വിഘ്നമുണ്ടാക്കുന്നില്ല. പക്ഷെ അവിടുത്തെ ഭക്തരെ അവിടുന്നു രക്ഷിയ്ക്കുന്നതിനാൽ അവർ നിഷ്പ്രയാസം ഈ വിഘ്നങ്ങളെ തരണംചെയ്യുന്നു. ക്രോധികളായ ഈ ദേവന്മാർ അജ്ഞാനികളെപ്പോലെയാണ്."

**ക്ഷുത്തൃട്ത്രികാല ഗുണമാരുതജൈഹ്വശൈശ്ന്യാ-**
**നസ്മാനപാരജലധീനതിതീര്യ കേചിത്**
**ക്രോധസ്യ യാന്തി വിഫലസ്യ വശം പദേ ഗോർ-**
**മജ്ജന്തി ദുശ്ചരതപശ്ച വൃഥോത്സൃജന്തി.** (11.4.11.)

അപാരമായ സമുദ്രത്തെയെന്നപോലെ, വിശപ്പ്,



ദാഹം, തണുപ്പ്, ചൂട് മുതലായവയേയും, വായു, രസന, കാമവാസന ഇവയേയും ജയിച്ചിട്ടുള്ളവർ ക്രോധത്താൽ പരാഭവപ്പെടുന്നെങ്കിൽ അതു സമുദ്രത്തിന്റെ അക്കരപററിയശേഷം പശുവിന്റെ കുളമ്പുകൊണ്ടുള്ള കുഴിയിലെ വെള്ളത്തിൽ മുങ്ങിപ്പോകുന്നതുപോലെയാണ്. അവരുടെ ഘോരതപസ്സിന്റെ ഫലം അവർക്ക് നിഷ്ഫലമായിപ്പോകുന്നു. (ചുരുക്കത്തിൽ എങ്ങനേയും ക്രോധത്തെ ജയിയ്ക്കണമെന്നർഥം.)

ദേവകളുടെ ഗർവു ശമിപ്പിയ്ക്കുന്നതിന്, കൂടുതൽ ലാവണ്യവതികളെ നര-നാരായണന്മാർ അവിടെ പ്രകടമാക്കി അവരെകൊണ്ട് ഈ കാമാദിദേവതകളെ സത്കരിപ്പിച്ചു. ഈ അത്ഭുതം കണ്ട് ദേവന്മാരും അപ്സരസ്സുകളും മോഹിച്ചുപോയി. അതിനുശേഷം നര-നാരായണന്മാർ ചിരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ ആശ്രമത്തിൽ കാണുന്ന സ്ത്രീകളിൽനിന്ന് സ്വർഗത്തേയ്ക്കു യോജിയ്ക്കുന്ന ഒരു സ്ത്രീയെ കൊണ്ടുപൊയ്ക്കൊള്ളാനും പറഞ്ഞു. പിന്നെ ദേവന്മാർ അവരിൽ നിന്ന് ഉർവശിയെന്ന സ്ത്രീയേയുംകൂട്ടി ഇന്ദ്രന്റെ അടുത്തുചെന്ന് നാരായണന്റെ അത്ഭുതപ്രഭാവത്തെപ്പററി പറഞ്ഞുകേൾപ്പിച്ചു. ഇതുകേട്ട് ഇന്ദ്രനും അത്ഭുതപ്പെട്ടു.

ഇവിടെ ഉർവശി എന്നുവച്ചാൽ അന്തഃകരണത്തിലുള്ള വാസനയെ വശപ്പെടുത്തുന്നതിനുള്ള ശക്തിയെന്നു മനസ്സിലാക്കണം. ഇങ്ങനെയുള്ള ശക്തി സ്വർഗത്തിൽ കാണുകയില്ല. പക്ഷെ അതു ഭഗവാന്റെ അടുത്തുള്ളതിനാൽ ദേവകൾ ഈ കലയെ ഭഗവാനിൽനിന്നു പഠിച്ചിട്ടു പോയി എന്നു കാണിയ്ക്കുന്നു.

ഇനി ദ്രുമിലനെന്ന യോഗി അന്യ അവതാരങ്ങളെപ്പററി ചുരുക്കത്തിൽ പറയുന്നു: ഹംസാവതാരത്തിൽ ഭഗവാൻ സനകാദികൾക്കു ജ്ഞാനമുപദേശിച്ചു. ദത്താത്രേയൻ, സനകാദികൾ, ഋഷഭദേവൻ മുതലായവർ കലാവതാരങ്ങളായിരുന്നു. ഹയഗ്രീവാവതാരത്തിൽ ഭഗവാൻ വേദങ്ങളെ ഉദ്ധരിച്ചു. പ്രളയകാലത്തു മത്സ്യാവതാരമെടുത്ത് മനു, പൃഥ്വി, ഔഷധികൾ ഇവയെ രക്ഷിച്ചു. വരാഹമായവതരിച്ച് ഹിരണ്യാക്ഷനെ കൊന്നു. കൂർമാവതാരത്തിൽ പാലാഴിമഥനസമയത്ത് മന്ഥരാചലത്തെ താങ്ങി. ഹരിയായവതരിച്ച് ഗജേന്ദ്രനു മോക്ഷം നൽകി. ഇപ്രകാരം ഭിന്നഭിന്ന അവതാരങ്ങളിൽ ഭിന്ന ഭിന്നമായ പരാക്രമങ്ങൾ കാണിച്ചു. നമ്മുടെ ഹൃദയത്തിലും ആത്മസാക്ഷാത്ക്കാരമുണ്ടാകുമ്പോൾ പല അത്ഭുതങ്ങളും കാണാൻ ഇടയാകും. നരസിംഹമായിട്ടവതരിച്ച്, ഹിരണ്യകശിപുവിനെ വധിച്ചു. വാമനാവതാരത്തിൽ പൃഥ്വിയെ മഹാബലിയോടു വാങ്ങി ഇന്ദ്രനു നൽകി. പരശുരാമനായിട്ടവതരിച്ച് ഇരുപത്തിയൊന്നു പ്രാവശ്യം പൃഥ്വിയെ ക്ഷത്രിയഹീനമാക്കി. രാമാവതാരത്തിൽ രാവണനെ വധിച്ചു. ഇനി ശ്രീകൃഷ്ണനായിട്ടവതരിച്ച് അനേകം അത്ഭുതകർമങ്ങൾ ചെയ്യും. പിന്നീടു കലിയുഗത്തിന്റെ അവസാനം ഭഗവാൻ കല്കിയായിട്ടവതരിച്ച് ശൂദ്രരാജാക്കന്മാരെയെല്ലാം നശിപ്പിയ്ക്കും. ഇപ്രകാരം ഭഗവാന്റെ അനേകം ജന്മകർമങ്ങളെ മഹാത്മാക്കൾ വർണിച്ചിരിയ്ക്കുന്നു. ഇവിടെ ശൂദ്രരാജാക്കന്മാർ എന്നുവച്ചാൽ സംസ്കാരഹീനരായ ഭരണകർത്താക്കളാണെന്ന് അർഥമാകാം. എന്തെന്നാൽ അവർ ശരീരധർമത്തെ ഉത്തമധർമ മായി കരുതുന്നവരാണ്. ശരീരധർമത്തെക്കാൾ സത്വസംസ്കാരമാണ് ശ്രേഷ്ഠം. ഈ സംസ്കാരം ഉത്തമവിചാരം ചെയ്യാനും യഥാർഥ ദൃഷ്ടിയുണ്ടാകാനും ശീലിപ്പിയ്ക്കുന്നു.

നിമി: കാമനകൾ ശാന്തമാകാത്തവരുടെയും, ഇന്ദ്രിയനിഗ്രഹം ചെയ്യാത്തവരുടെയും, ഹരിയെ ഭജിയ്ക്കാത്തവരുടെയും ഗതിയെന്തായിരിയ്ക്കും? ഇതിനുത്തരം ചമസനെന്ന യോഗി പറയുന്നു.

"തന്റെ ജന്മത്തിനു കാരണരൂപനായ ശ്രീ നാരായണനെ ഭജിയ്ക്കാതെ അദ്ദേഹത്തെ അനാദരിയ്ക്കുന്നവർ അവരുടെ സ്ഥാനങ്ങളിൽനിന്നു ഭ്രഷ്ടരായി അധഃപതിയ്ക്കും. കർമത്തിൽ അത്യധികം അഭിമാനിയ്ക്കുന്നവർ രജോഗുണത്തിന്റെ ആധിക്യത്താൽ ഘോരസങ്കല്പങ്ങൾ ചെയ്യുന്നവരായിരിയ്ക്കും. അവർ കാമികളും സർപ്പത്തെപ്പോലെ ക്രോധികളും, പാഖണ്ഡികളും, അഭിമാനികളും, പാപികളുമാകയാൽ ഭഗവദ്ഭക്തരെ പരിഹസിയ്ക്കും. അവർ സ്ത്രീലമ്പടരായിട്ടു സ്ത്രീകളെപ്പററിയും വിഷയസുഖങ്ങളെപ്പററിയും ചർച്ച ചെയ്യുന്നവരുമായിരിയ്ക്കും. ധനത്തിന്റെ മുഖ്യപ്രയോജനം ധർമകാര്യങ്ങളിൽ അതിന്റെ വിനിയോഗമാണ്. പക്ഷെ മേൽപറഞ്ഞവർ സകലധനവും സാംസാരികസുഖത്തിനുവേണ്ടിമാത്രം ഉപയോഗിയ്ക്കുന്നവരായിരിയ്ക്കാം.(11.5.12.) മൃഗങ്ങളെ ഹിംസ ചെയ്തു ഭക്ഷിയ്ക്കുന്ന ഇവർ മരിച്ചു മൃഗമായി ജനിയ്ക്കുകയും അവരെ പിന്നെ അന്യർ ഭക്ഷിയ്ക്കുകയും ചെയ്യുന്നു. അന്യശരീരങ്ങളിലും ഭഗവാനാണ് വസിയ്ക്കുന്നത്. അതിനാൽ അന്യരെ ദ്വേഷിയ്ക്കുന്നവർക്കും അധോഗതിയുണ്ടാകും.

നിമി: ഭഗവാൻ യുഗങ്ങൾ തോറും എടുത്തിട്ടുള്ള വർണം, സ്വരൂപം, നാമം ആദിയെപ്പററിയും, അതാതു യുഗങ്ങളിലെ പൂജാവിധികളെപ്പററിയും കേൾക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

കരഭാജനൻ: കലിയുഗത്തിൽ താഴെ പറയുന്ന സ്തുതിയാണ് മാന്യമായിട്ടുള്ളത്. "ഹേ ശരണാഗതപാലകാ! ഹേ മഹാപുരുഷാ! ഞങ്ങൾ അവിടുത്തെ ചരണകമലങ്ങളെ വന്ദിയ്ക്കുന്നു. ഈ ചരണകമലങ്ങൾ സദാ ധ്യാനയോഗ്യമാണ്. അതു മായാകൃതമായ മോഹത്തെ നശിപ്പിയ്ക്കുന്നതു മാണ്. ആ ചരണങ്ങൾ ഇച്ഛിതഫലം നൽകുന്നതും തീർത്ഥസ്വരൂപവും, ബ്രഹ്മാദിദേവന്മാരാൽ വന്ദിതവും, ശരണദായകവും, സേവിയ്ക്കുന്നവരുടെ ദുഃഖത്തെ നീക്കുന്നതും, സംസാരസമുദ്രത്തെ മറികടക്കാനിച്ഛിയ്ക്കുന്നവർക്കു വാഹനരൂപവുമാകുന്നു. ഹേ ധർമാത്മൻ! ഹേ



മഹാപുരുഷാ! പിതാവായ ദശരഥന്റെ വചനത്താൽ രാജ്യ വൈഭവങ്ങൾ ഉപേക്ഷിച്ചു വനത്തിൽ പോവുകയും, സീത യുടെ ഇഷ്ടം സാധിയ്ക്കാൻ വേണ്ടി കപടമൃഗത്തിന്റെ പിന്നാലെ ഓടുകയും ചെയ്ത അവിടുത്തെ ചരണകമല ങ്ങളെ ഞങ്ങൾ വന്ദിയ്ക്കുന്നു.

ഇപ്രകാരം ഓരോ യുഗങ്ങളിലും യുഗധർമമനുസരി ച്ചുള്ള വർണം, നാമം, രൂപം ആദിയെ ധരിയ്ക്കുന്നതും സമസ്തപുരുഷാർഥങ്ങളുടെയും അധീശ്വരനുമായ ശ്രീഹ രിയെ മനുഷ്യർ പൂജിയ്ക്കുന്നു.

ഹേ രാജാവേ! ഗുണവാന്മാരും സാരഗ്രാഹികളുമായ സജ്ജനങ്ങൾ എല്ലാ യുഗങ്ങളെയും അപേക്ഷിച്ചു കലിയു ഗത്തിൽ വന്നു ജനിയ്ക്കാനാണിഷ്ടപ്പെടുന്നത്. എന്തെ ന്നാൽ കലിയുഗത്തിൽ ഭഗവാൻ നാമകീർത്തനംകൊണ്ടു മാത്രം പ്രസന്നനായി സകല സിദ്ധികളും പ്രദാനം ചെയ്യു ന്നു. ഈ ജന്മമരണചക്രത്തിൽ വീണുകിടക്കുന്നവർക്ക്, ഹരി കീർത്തനംപോലെ ലാഭകരമായിട്ടു വേറൊന്നുമില്ല. കാര ണം, അതു സംസാരബന്ധത്തെ മുറിച്ചു പരമശാന്തിയെ നൽകുന്നു. കലിയുഗത്തിൽ പലഭക്തന്മാരും പവിത്ര നദികളുടെ തീരപ്രദേശത്തു വന്നു ജനിയ്ക്കുന്നു.

കഴിഞ്ഞ അറുപതു വർഷങ്ങൾക്കുള്ളിൽ രണ്ടു വലിയ ലോകയുദ്ധങ്ങളുണ്ടായി. അതിനുശേഷം ലോകത്തു സത്യവും അഹിംസയും വളരെ കുറഞ്ഞിട്ടുണ്ട്. മനുഷ്യർ സങ്കീർത്തനം ചെയ്യാറുണ്ടെങ്കിലും അതു ചെയ്യേണ്ടവിധ ത്തിൽ ചെയ്യുന്നില്ല. ശ്രീമദ് ഭാഗവത മാഹാത്മ്യത്തിൽ പറ യുന്നത്, ദൃഢമാകാത്ത ജ്ഞാനം നശിച്ചുപോകുമെന്നും പ്രമാദത്താൽ ചെയ്ത ശ്രവണം നിഷ്ഫലമാണെന്നും മന്ത്ര ത്തിൽ സംശയം വന്നാൽ അതു ഫലം നൽകുകയില്ലെന്നു മാകുന്നു. വ്യഗ്രചിത്തത്തോടെ ജീവിയ്ക്കുന്നതുകൊണ്ടും ഫലമുണ്ടാകുകയില്ല. ഇക്കാലത്ത് അനേകവിധചിന്തകളാൽ മനുഷ്യർ വ്യഗ്രചിത്തരാണ്. അതിനാൽ അവർക്കു ശാന്തി യോടെ ജപിയ്ക്കാൻ സാധിയ്ക്കുന്നില്ല. ഭക്തിമാർഗത്തിൽ അനന്യഭാവം പ്രത്യേകിച്ചും ആവശ്യമാകുന്നു. പക്ഷെ ഇത് അത്യന്തം ദുഷ്കരമത്രേ. അതുകൊണ്ടാണ് ശ്രീനാരദൻ ദ്വാരകയിൽ ഭഗവാന്റെ പതിനാറായിരത്തൊരുനൂറെറ്റ് ഭാര്യ മാരോടുകൂടെയുള്ള ഗൃഹസ്ഥാശ്രമജീവിതം കാണാൻ ചെന്നപ്പോൾ ഭഗവത്സ്മരണ സതതം ഉണ്ടായിരിയ്ക്കണ മെന്നുള്ള വരം ചോദിച്ചതും, തത്ഫലമായി ഭഗവാന്റെ എല്ലാ ഗൃഹങ്ങളിലും ഭഗവാൻ ധർമം, അർത്ഥം, കാമം ഇവയിൽ ഏതെങ്കിലും ഒന്നിൽ വ്യാപൃതനായിരിയ്ക്കുന്നതായി കണ്ടതും. ഇതുപോലെ സകലസ്ഥലങ്ങളിലും ഭഗവദ് ദൃഷ്ടിയുണ്ടായാൽ അനന്യഭാവം പ്രാപ്തമാകും. പക്ഷെ ഏതെങ്കിലും ഒരിടത്ത് എപ്പോഴെങ്കിലും നമ്മുടെയിഷ്ട പ്രകാരം കാര്യം നടന്നില്ലെങ്കിൽ ഉടനെതന്നെ അനന്യഭാവം വിട്ടുപോകും. അതിനാൽ അനന്യഭാവമുള്ള ഭക്തിയുണ്ടാ വുക വളരെ പ്രയാസമാണ്. അല്പ തെററുകൾ ഭഗവാൻ ക്ഷമിയ്ക്കും. പക്ഷെ അനവധി തെററുകൾ ചെയ്താൽ ജീവൻ ഭേദഭാവമുള്ള തായിത്തീരും.

കലി യുഗത്തിൽ ഭഗവാൻ മാനസികപാപം ക്ഷമിയ്ക്കുന്നു. പക്ഷെ ശരീരം കൊണ്ടു പാപം ചെയ്യാതിരിയ്ക്കണം. ഇക്കാ ലത്തു ഭഗവാൻ മനുഷ്യരുടെ മാനസികപാപം കണക്കിലെടു ക്കാനിരുന്നാൽ അതിനവസാനം കാണുകയില്ല. അതിനാൽ ദയാമയനായ ഭഗവാൻ ജീവന്റെ പല തെറ്റുകളും ക്ഷമി യ്ക്കുന്നു. യോഗി നിമിയോടു പറയുന്നു:

**സ്വപാദമൂലം ഭജതഃ പ്രിയസ്യ**
**ത്യക്താന്യഭാവസ്യ ഹരിഃ പരേശഃ**
**വികർമ യച്ചോത്പതിതം കഥഞ്ചിദ്**
**ധുനോതി സർവം ഹൃദി സന്നിവിഷ്ടഃ.** (11.5.42.)

അനന്യഭാവത്തിൽ തന്റെ ചരണകമലങ്ങളെ ഭജി യ്ക്കുന്ന അനുരക്തരായ ഭക്തന്മാരിൽനിന്ന് ഓർക്കാതെ ഏതെങ്കിലും നിഷിദ്ധകർമം വന്നുപോയാൽത്തന്നെയും അതെല്ലാം ഭഗവാൻ അവരുടെ ഹൃദയത്തിൽ ഇരുന്നു കൊണ്ടു ശുദ്ധമാക്കിക്കൊള്ളും. ഉത്തമഭക്തിയ്ക്കു ജ്ഞാന വും വൈരാഗ്യവും കൂടി ഉണ്ടായിരിയ്ക്കണം.

ഇപ്രകാരം നവയോഗികളിൽനിന്നു ഭാഗവതധർമം കേട്ടു നിമിരാജാവ്, പ്രസന്നചിത്തനായിട്ട് അവരെ പൂജിച്ചു. അതിനുശേഷം ആ സിദ്ധന്മാർ അവിടെത്തന്നെ അന്തർ ധാനം ചെയ്തു. ഈ ഭാഗവതധർമത്തെ പാലിച്ചു നിമി പരമ പദത്തേയും പ്രാപിച്ചു.

നാരദൻ: ഹേ വസുദേവാ! നിമിരാജാവിനു നവയോ ഗികൾ ഉപദേശിച്ച ധർമത്തെ നീ ഭാഗവതധർമമെന്നറിയുക. അതിൽ നിഷ്ഠയുണ്ടായാൽ പരമപദത്തെ പ്രാപിയ്ക്കാം. മൂന്നു ലോകങ്ങൾക്കും നാഥനായ ശ്രീഹരി നിങ്ങൾക്കു പുത്രനായി ജനിയ്ക്കുകയാൽ നിങ്ങളുടെ യശസ്സ് ലോകം മുഴുവൻ പരന്നിരിയ്ക്കുന്നു. അദ്ദേഹത്തോടു സംസാരിയ്ക്കു കയും, അദ്ദേഹവുമായി സഹവസിയ്ക്കുകയും ചെയ്ക യാൽ നിങ്ങളുടെ അന്തഃകരണം ശുദ്ധമായിരിയ്ക്കുന്നു. ശിശുപാലൻ, പൗണ്ഡ്രകൻ, ശാല്വൻ ആദി രാജാക്കന്മാർ വൈരഭാവത്തിൽ സതതം ഭഗവാനെ ചിന്തിച്ചു ചിന്തിച്ച് ഭഗ വത് സ്വരൂപമായിത്തീർന്നു. പിന്നെ പ്രേമഭാവത്തിൽ ചിന്തി യ്ക്കുന്നവർക്കു സദ്ഗതി ലഭിയ്ക്കുമെന്നുള്ളതിനെന്താണ് സംശയം? തന്റെ ഐശ്വര്യത്തെ മറച്ചുകൊണ്ടു മായാമനു ഷ്യരൂപത്തിൽ വസിയ്ക്കുന്ന പരമപുരുഷനും, സർവേശ്വര നും, അവ്യയനുമായ ഭഗവാൻ ശ്രീകൃഷ്ണനിൽ നിങ്ങൾ ഇനി പുത്രഭാവം വിട്ടു ബ്രഹ്മഭാവം കൈക്കൊള്ളണം.

ഈ ഉപദേശം കേട്ടു വസുദേവന്നും ദേവകിയ്ക്കും വളരെ അത്ഭുതമുണ്ടായി. അവർ അവരുടെ മോഹത്തെ ത്യജിച്ചു ശ്രീകൃഷ്ണനെ ബ്രഹ്മമെന്നറിഞ്ഞു. ഈ പവിത്ര കഥയെ ശ്രദ്ധയോടെ സ്മരിയ്ക്കുന്നവരും ഇഹലോക ത്തോടുള്ള മോഹത്തെ വിട്ടു ബ്രഹ്മഭാവത്തെ പ്രാപിയ്ക്കും.

ബ്രഹ്മഭാവം എങ്ങനെയുള്ളതാണെന്നു ഇനി



ശുകദേവൻ പരീക്ഷിത്തിനോടു ഉദ്ധവഗീതയിൽ വിസ്തരിച്ചു പറയും.

## പ്രകരണം ഏഴ്

### ഉദ്ധവഗീത

ഒരിയ്ക്കൽ ദേവന്മാരും ബ്രഹ്മാവും മഹാദേവനും, ഗന്ധർവസിദ്ധചാരണവിദ്യാധരന്മാരും ഒരുമിച്ച് ശ്രീകൃഷ്ണനെ കാണാൻ ദ്വാരകയിൽ ചെന്നു. അവിടെ അവർ ഭഗവാനെ പുഷ്പവർഷം ചെയ്തിട്ട് ഇപ്രകാരം സ്തുതിച്ചു:

ഹേ നാഥാ! കർമ്മമയമായ സംസാരബന്ധത്തിൽ നിന്നു നിവൃത്തരാകാൻ ഇച്ഛിയ്ക്കുന്ന ഭക്തന്മാർ അവിടുത്തെ ചരണകമലങ്ങളെ നിരന്തരം അവരുടെ ഹൃദയത്തിൽ ധ്യാനിയ്ക്കുന്നു. ആ ചരണങ്ങളിൽ ഞങ്ങൾ ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ് മുതലായവകൊണ്ട് നമസ്കരിയ്ക്കുന്നു. അവിടുന്ന് അവിടുത്തെ മായാഗുണങ്ങളുടെ നിയന്താവായിട്ടിരുന്നുകൊണ്ട് ആ മായകൊണ്ടുതന്നെ ഈ പ്രപഞ്ചത്തെ സൃഷ്ടിയ്ക്കുകയും പാലിയ്ക്കുകയും സംഹരിയ്ക്കുകയും ചെയ്യുന്നുവെങ്കിലും, ഈ ക്രിയകളാൽ നിർലേപനാകുന്നു. കാരണം അവിടുന്ന് അഖണ്ഡാനന്ദത്തിൽ നിമഗ്നനും രാഗദ്വേഷരഹിതനുമാകുന്നു.

ഇതിൽനിന്ന് ജീവനും അഖണ്ഡാനന്ദത്തിൽ ഇരിയ്ക്കുകയും രാഗദ്വേഷരഹിതമായി കഴിയുകയും ചെയ്താൽ അവർക്കും കർമബന്ധം ഉണ്ടാകുകയില്ലെന്നും കാണാം. പക്ഷെ സാധാരണ ജീവികൾ വിഷയാനന്ദത്തിൽ കഴിയുന്നവരാകയാൽ അവർക്കു രാഗദ്വേഷാദിയിൽ പെടേണ്ടി വരുന്നു. ഇവർക്ക് ഉല്പത്തിയും സ്ഥിതിയും ഇഷ്ടമായിരിയ്ക്കുമെങ്കിലും സംഹാരം ഇഷ്ടമല്ല. ഭഗവാന്റെ ദൃഷ്ടിയിൽ സംഹാരത്തിൽ ദ്വേഷമോ ജനനത്തിൽ രാഗമോ ഉണ്ടാകുന്നില്ല. ഭഗവാന്റെ ജന്മമരണങ്ങൾ കർമബന്ധത്താൽ ഉണ്ടാ കുന്നതല്ല. ഭഗവാൻ സ്വേച്ഛയാ മായയെ സ്വീകരിയ്ക്കുമ്പോൾ അവതരിച്ചുവെന്നും അതിനെ വിടുമ്പോൾ സ്വർഗാരോഹണമായെന്നും പറയപ്പെടുന്നു.

ദേവന്മാർ: ഹേ പ്രഭോ! അവിടുത്തെ ലീലാകഥകൾ കേൾക്കുന്നതുകൊണ്ട് അശുദ്ധമായ മനസ്സും ശുദ്ധമാകുന്നു. അവിടുന്നു പ്രകൃതിയ്ക്കും പുരുഷനും അതീതനാകുന്നു. അവിടുത്തെ ആജ്ഞയിൽ ഇരുന്നുകൊണ്ടാണ് ബ്രഹ്മാവു മുതലായവർ അവരവരുടെ കൃത്യങ്ങൾ ചെയ്യുന്നത്. അവിടുന്ന് സകല ചരാചരങ്ങളുടേയും അധീശ്വരനാകുന്നു. അതിനാൽ മായാഗുണങ്ങളുടെ വൈഷമ്യദ്വാരാ ഉണ്ടായിട്ടുള്ള സമസ്ത പദാർഥങ്ങളേയും അനുഭവിയ്ക്കുന്നെങ്കിലും അവയാൽ ലിപ്തനാകുന്നില്ല. അന്യജീവികൾ ഈ പദാർഥങ്ങളെ ത്യജിച്ചാൽക്കൂടിയും അവയെ ഭയപ്പെടുന്നു. (11.6.17.)

അവിടുത്തെ പതിനാറായിരത്തെട്ട് റാണിമാർ അവരുടെ മന്ദഹാസയുക്തമായ കടാക്ഷം കൊണ്ടും സമ്മോഹിപ്പിയ്ക്കുന്ന വിലാസങ്ങളെക്കൊണ്ടും മററും അവിടുത്തെ മനസ്സിനെ ആകർഷിയ്ക്കാൻ പ്രയത്നിച്ചിട്ടും അങ്ങയിൽ വികാരമുണ്ടാക്കാൻ സാധിച്ചിട്ടില്ല. സകല പാപരാശികളെയും കഴുകിക്കളയുന്ന രണ്ടു നദികളാണുള്ളത്. 1. അവിടുത്തെ അമൃതമയലീലാകഥകൾ 2.അവിടുത്തെ പാദപ്രക്ഷാളന രൂപമായ ഗംഗ. അതിനാൽ സത്സംഗസേവികളായ വിവേകികൾ ചെവികൊണ്ട് അവിടുത്തെ കഥാനദിയിലും, ശരീരംകൊണ്ടു ഗംഗയിലും മുങ്ങി അവരുടെ പാപനിവാരണം ചെയ്യുന്നു. (11.6.19.)

ബ്രഹ്മാവ്: ഹേ പ്രഭോ! ഭൂമിയുടെ ഭാരം തീർക്കാൻ ഞാൻ പ്രാർഥിയ്ക്കുകയാൽ അവിടുന്നവതാരമെടുത്ത് ആ കാര്യങ്ങളെല്ലാം സാധിച്ചു. അവിടുന്ന് ധർമത്തെ സ്ഥാപിയ്ക്കുകയും അവിടുത്തെ കീർത്തി പത്തു ദിക്കുകളിലും പരത്തുകയും ചെയ്തു കഴിഞ്ഞു. അവിടുന്നു ചാരിത്രപൂർണമായ ജീവിതം ജീവിച്ചു കാണിയ്ക്കുകയും ചെയ്തു. ഇതിനെപ്പററി കേൾക്കുകയും കീർത്തിയ്ക്കുകയും ചെയ്താൽ ഈ കലിയുഗത്തിൽ നിഷ്പ്രയാസം ജീവന് അജ്ഞാനാന്ധകാരത്തെ കടക്കാൻ സാധിയ്ക്കും.അവിടുന്ന് യദുകുലത്തിൽ അവതരിച്ചിട്ടിപ്പോൾ 125 വർഷങ്ങളുമായി. ഇനി ഇപ്പോൾ ദേവന്മാരുടെ കാര്യമൊന്നുംതന്നെ ചെയ്യാനുമില്ല. പിന്നെ ബ്രാഹ്മണശാപം കൊണ്ട് യദുവംശം നശിയ്ക്കുകയും ചെയ്യും. അതിനാൽ അവിടുത്തെ പരമധാമത്തിലേയ്ക്കെഴുന്നള്ളി ഞങ്ങളെപ്പോലുള്ള അവിടുത്തെ സേവകരെ ഇനി പാലിച്ചാലും.

ഭഗവാൻ: ഹേ ദേവേശ്വരാ! നിങ്ങൾ പറയുന്നതുപോലെ ചെയ്യാൻ ഞാനും തീർച്ചപ്പെടുത്തിയിരിയ്ക്കുകയാണ്. നിങ്ങളുടെ കാര്യം ഞാൻ സമ്പൂർണമായും ചെയ്തു. ഭൂമിയുടെ ഭാരവും നീക്കി കഴിഞ്ഞു. പക്ഷെ ഈ യാദവകുലം ഐശ്വര്യത്താൽ ഉന്മത്തരായി പോയിരിയ്ക്കുന്നതിനാൽ അവർ മൂലം ഈ സംസാരത്തിന് ആപത്തുണ്ടാകാനിടയുണ്ട്. അതിനാൽ ബ്രാഹ്മണശാപം നിമിത്തമാക്കി ഞാൻ അവരുടെ നാശത്തിനും കാരണമുണ്ടാക്കിയിട്ടുണ്ട്. ഇനി അവരുടെ നാശംകൂടി കഴിഞ്ഞിട്ടു ഞാൻ സ്വധാമത്തിലേയ്ക്കു പോരാം.

ഈ ഉത്തരം കേട്ട് ബ്രഹ്മാദിദേവന്മാർ ഭഗവാനെ നമസ്കരിച്ചിട്ട് അവരവരുടെ ലോകങ്ങളിലേയ്ക്കു പോയി.

ഇതിൽനിന്നു ഭഗവാന്റെ അവതാരങ്ങൾ സ്വന്തകാര്യത്തിനു വേണ്ടിയല്ലെന്നും സാധുസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനും വേണ്ടിയാണെന്നും കാണാം. ശുദ്ധസ്വർണം വളരെ മൃദുവാകയാൽ ആഭരണമുണ്ടാക്കാൻ പററിയതല്ല. അതിൽ കുറച്ചു ചെമ്പ്, മായം ചേർത്താണ് ആഭരണങ്ങൾ ഉണ്ടാക്കുന്നത്. അതുപോലെ ശുദ്ധബ്രഹ്മത്തിനും ജന്മമുണ്ടാകുകയില്ല. ബ്രഹ്മാദിദേവതകൾ പ്രാർഥിയ്ക്കുമ്പോൾ അല്പമായയെ സ്വീകരിച്ച് ഭഗവാൻ അവതാ



രമെടുക്കുന്നു. ശ്രീകൃഷ്ണന്റെ ജന്മസമയത്തും ആദ്യം മായ യാണ് വരുന്നത്. അതിനെ കൊല്ലാൻ കംസൻ ശ്രമിച്ചെ ങ്കിലും അതു കംസന്റെ കൈയിൽനിന്നു തെററിപ്പോകുക യാണ് ചെയ്തത്. ഗീതയിലും ഭഗവാൻ പറയുന്നത് **"ഏകാം ശേന സ്ഥിതോ ജഗത്"** എന്നാണ്. അതായതു ജഗത്ത് ഭഗവാന്റെ ഒരംശത്തിൽ മാത്രമേയുള്ളു എന്നാണ്. പുരുഷ സൂക്തത്തിലും പറയുന്നതു **"പാദോസ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി"** എന്നാണ്. അതായതു സർവഭൂ തജാലങ്ങളും ബ്രഹ്മത്തിന്റെ ഒരു പാദത്തിൽ സ്ഥിതി ചെയ്യുന്നു. ബാക്കി മൂന്നു ഭാഗവും ദിവ്യവും അമൃതമയവു മാകുന്നു.

മഹാത്മാഗാന്ധിയെ അവതാരമായി കരുതാമോ എന്നു പലരും വിചാരിയ്ക്കുന്നുണ്ട്. അദ്ദേഹത്തിൽ ഇന്ദ്രിയദമനം, തപസ്സ്, സമത മുതലായ ഗുണങ്ങൾ നല്ലതു പോലെ ഉണ്ടായിരുന്നു. പക്ഷെ സമ്പൂർണജ്ഞാനം, വൈരാ ഗ്യം, യശസ്സ്, ഐശ്വര്യം, തപസ്സ്, യോഗം ഈ ആറു വിധ ഐശ്വര്യമുള്ളവരെയാണ് ഭഗവാൻ എന്നു പറയുന്നത്. ഇത്രയും കാര്യങ്ങൾ മഹാത്മാഗാന്ധിയിൽ ഉണ്ടായിരുന്നില്ല. പക്ഷെ ഭഗവാന്റെ പല പല ഗൗണ അവതാരങ്ങളും ഉണ്ടാ യിട്ടുണ്ട്. ദ്രൗപദിയ്ക്കു വേണ്ടി ഭഗവാൻ വസ്ത്രാവതാരമെ ടുത്തു. ഇതുപോലെ ഇന്നും പല ഭക്തന്മാർക്കും പല വിധ ത്തിലുള്ള ദൈവസഹായങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കു ന്നതിനെയും ഒരു പ്രകാരത്തിൽ അവതാരമായി കരുതാം. കഴിഞ്ഞ ഇരുന്നൂറ് വർഷങ്ങളായി പൃഥ്വിയിൽ അനീതി വർധിച്ചുവരികയാണ്. അതിനാൽ എങ്ങനെ ധാർമികമായി ജീവിയ്ക്കാം എന്നു കാണിച്ചുകൊടുക്കാൻ തക്ക ആളിന്റെ ആവശ്യമുണ്ട്. പ്രത്യേകിച്ചു പാശ്ചാത്യ ജനവിഭാഗങ്ങൾ ഇന്ദ്രിയഭോഗങ്ങളിൽ പെട്ടുകിടക്കുന്നവരാകയാൽ അവരെ നീതി പഠിപ്പിയ്ക്കാൻ ഒരു മഹാത്മാവിന്റെ ആവശ്യമുണ്ടാ യിരുന്നു. പശ്ചാത്യർ പറയുന്നത് അവരുടെ പൂർവികന്മാർ മൃഗങ്ങളായിരുന്നു എന്നാണ്. മൃഗശരീരം പരിണമിച്ചു പരി ണമിച്ചാണ് മനുഷ്യശരീരം കിട്ടിയതെങ്കിലും അവരിൽ ഇനിയും മൃഗീയത്വവും അധാർമികതയും ബാക്കിയിരിയ്ക്കു ന്നതിനാൽ, അവരെ ശരിയ്ക്കും മനുഷ്യരാക്കാൻ ഏതെ ങ്കിലും സംയമിയും തപസ്വിയുമായ മനുഷ്യന്റെ ആവശ്യ മുണ്ടായിരുന്നു. ഭാരതീയ ശാസ്ത്രങ്ങൾ പറയുന്നത് ആര്യ ന്മാരുടെ പൂർവികന്മാർ ഋഷിമുനികളായിരുന്നു എന്നാണ്. അതുകൊണ്ടാണ് നമുക്കിന്നു ഗീത, ഭാഗവതം, ഉപനിഷ ത്തുകൾ മുതലായ ഗ്രന്ഥങ്ങൾ കിട്ടാനിടയായത്. അതുകൊ ണ്ടു സംസ്കാര സമ്പന്നരായ മഹാത്മാക്കൾ ഇനിയും ഇവിടെ ഉണ്ടാകാൻ സാധ്യതയുണ്ട്. മഹാത്മാഗാന്ധിജി യുടെ ജീവിതത്തിൽനിന്നു കുറച്ചു നന്മ ഉണ്ടായിട്ടുണ്ടെങ്കി ലും ഇനിയും ജനങ്ങളിൽ അനീതി കാണുന്നുണ്ട്. അതി നാൽ സമുദായത്തിന്റെ ഭാവി എന്തായിരുന്നാലും ഓരോ വ്യക്തിയ്ക്കും നന്നാകാൻ ഇച്ഛയുണ്ടെങ്കിൽ അവർക്കെ പ്പോഴും സത്യയുഗംതന്നെയാണ്.

ബ്രഹ്മാദിദേവകൾ പോയശേഷം ദ്വാരകയിൽ പല ഉൽപാതങ്ങളും കണ്ടുതുടങ്ങുകയാൽ ഭഗ വാൻ വൃദ്ധജനങ്ങളെ വിളിച്ചുകൂട്ടി ഇപ്രകാരം പറഞ്ഞു: "ഈയിടെ പലപല വിപത്തുകളും ദ്വാരകയിൽ കാണുന്നു. അതിനാൽ ബ്രാഹ്മണശാപം ഫലപ്പെടാൻ തുടങ്ങിയിരി യ്ക്കുന്നതായി തോന്നുന്നു. ഇനി നാം ഇവിടെ താമസിയ്ക്കു ന്നതു ശരിയാണെന്നു തോന്നുന്നില്ല. നമുക്കു പ്രഭാസക്ഷേ ത്രത്തിലേയ്ക്ക് ഉടനെ തന്നെ പോകണം. പണ്ട് ദക്ഷന്റെ ശാപത്താൽ ചന്ദ്രനു ക്ഷയം പിടിപെട്ടപ്പോൾ ഈ ക്ഷേത്ര ത്തിൽ ചെന്നു കുളിച്ചാണ് ചന്ദ്രൻ രോഗനിവൃത്തി വരുത്തി യത്. നമുക്കും അവിടെ ചെന്നു ബ്രാഹ്മണശാപനിവൃത്തി യ്ക്കായി പിതൃക്കൾക്കും ദേവന്മാർക്കും തർപ്പണാദികൾ നൽകിയിട്ട് ബ്രാഹ്മണഭോജനവും സൽപാത്രദാനവും മററും ചെയ്യാം." ഭഗവാന്റെ ഈ ആദേശം കേട്ടു യാദവരെല്ലാവരും പ്രഭാസത്തിലേയ്ക്കു പോകാൻ തയ്യാറായി. ഈ ഒരുക്ക ങ്ങൾ കണ്ടും ഭഗവാന്റെ ആജ്ഞയെ കേട്ടും ഭഗവാന്റെ ഭക്ത നായ ഉദ്ധവൻ ഏകാന്തത്തിൽ ഭഗവാന്റെ അടുത്തു ചെന്നു. ഈ ഉദ്ധവനെ ദശമസ്കന്ധത്തിൽ നാല്പത്താറാം അധ്യാ യത്തിൽ ബൃഹസ്പതിയുടെ പരമബുദ്ധിമാനായ ശിഷ്യ നെന്നു പറഞ്ഞിട്ടുണ്ട്. ഈ ഉദ്ധവന്റെ അടുത്താണ് ഭഗവാൻ ഗോപികൾക്കു ജ്ഞാനസന്ദേശമയച്ചതും. ഇതിൽ നിന്നും ഉദ്ധവൻ ബുദ്ധിയുടെ സ്വരൂപമെന്നു കാണുന്നു. തീവ്രബു ദ്ധിയും വിരക്തിയുമുള്ളവർക്കേ വേദാന്തരസം ആസ്വദി യ്ക്കാൻ സാധിയ്ക്കൂ. ഉദ്ധവൻ ബുദ്ധിസത്തമനായിരുന്നെ ങ്കിലും ഉദ്ധവനു വൈരാഗ്യം പോരായിരുന്നു. അതിനാൽ ഉദ്ധവനിൽ ജ്ഞാനം ദൃഢമായിരുന്നില്ല. ജ്ഞാനം ദൃഢമാ കണമെങ്കിൽ ഗോപികളുടേതുപോലുള്ള നിഷ്ഠ വേണം.

ദശമസ്കന്ധത്തിൽ എഴുപതാം അധ്യായത്തിലും ഉദ്ധവരുടെ ബുദ്ധിസാമർഥ്യത്തെ കാണിയ്ക്കുന്നതായ ഒരു കഥ പറഞ്ഞിട്ടുണ്ട്. അതായതു ജരാസന്ധൻ തടവിൽ പാർപ്പിച്ചിരുന്ന രാജാക്കന്മാരുടെ ദൂതൻ വന്ന്, രാജാക്കന്മാർ ബന്ധമോചനത്തിനുവേണ്ടി ഭഗവാനെ അഭയം തേടുന്നു എന്നു പറഞ്ഞ സമയം ധർമപുത്രന്റെ രാജസൂയത്തിനു ഭഗ വാനെ ക്ഷണിയ്ക്കാൻ ശ്രീനാരദനും വരികയുണ്ടായി. ആ സമയം ഈ രണ്ടു കാര്യങ്ങളിൽ താനേതാണ് ആദ്യം ചെയ്യേണ്ടതെന്നു ഭഗവാൻ ഉദ്ധവനോടാണ് ആലോചിച്ചത്. അവിടെ ഭഗവാൻ ഉദ്ധവരെ തന്റെ ഉത്തമചക്ഷുസ്സാണെന്നും പറഞ്ഞിട്ടുണ്ട്. ഇപ്രകാരം രണ്ടു കർത്തവ്യങ്ങളെ ഒന്നിച്ചു നേരിടേണ്ടിവരുമ്പോൾ മനുഷ്യർ തങ്ങളുടെ ബുദ്ധിയെ അവ ലംബിയ്ക്കുന്നതുപോലെയാണ് ഇവിടെ ഭഗവാൻ ഉദ്ധവ രോടു ചോദിയ്ക്കുന്നത്. അറുപത്തൊൻപതാം അധ്യായ ത്തിലും (10.69.27.) ഭഗവാൻ ഉദ്ധവാദിമന്ത്രിമാരുടെ അഭി പ്രായം തേടിയിരുന്നതായി കാണാം. ഇങ്ങനെയുള്ള സംഭ വങ്ങളെ, അധ്യാത്മദൃഷ്ടികൊണ്ടു നോക്കുന്നതായാൽ ഉദ്ധ വർ ബുദ്ധിയുടെ സ്വരൂപമാണെന്നു കാണാം. ബുദ്ധിയ്ക്കു ജ്ഞാനത്തിനുള്ള പിപാസ ഉണ്ടായിരിയ്ക്കും. അതുകൊ



ണ്ടുദ്ധവർ ഭഗവാനെ നമസ്കരിച്ചു പറയുന്നതു നോക്കുക: "ഹേ ദേവദേവേശ്വരാ! ഹേ യോഗേശ്വരാ! അവിടുന്ന് ഈ യാദവകുലസംഹാരത്തിന് നിമിത്തമുണ്ടാക്കിയിട്ട് ഈ ലോകത്തെ വെടിയാൻ വിചാരിയ്ക്കുന്നതുപോലെ തോന്നുന്നു. അരക്ഷണം പോലും അവിടുത്തെ ചരണകമലങ്ങളെ പിരിഞ്ഞിരിയ്ക്കുവാൻ എനിയ്ക്കു ശക്തിയില്ല. അതിനാൽ എന്നെയും അവിടുന്ന് സ്വധാമത്തേയ്ക്കു കൊണ്ടുപോകണം. അവിടുത്തെ ഭക്തന്മാർ അവിടുത്തെ ലീലാകഥകൾ കേട്ടു സകല ഇച്ഛകളേയും ഉപേക്ഷിയ്ക്കുന്നു. പക്ഷെ എനിയ്ക്ക് അവിടുത്തെ വിട്ടിരിയ്ക്കുവാൻ സാധിയ്ക്കുന്നില്ല. ഞാൻ അവിടുത്തെ നിർമാല്യമായ മാലകളും അലങ്കാരങ്ങളും ധരിച്ചും, അവിടുത്തെ ഉച്ഛിഷ്ടം ഭുജിച്ചും, അവിടുത്തെ മായയെ ജയിച്ചുകൊള്ളാം. അധ്യാത്മ വിദ്യാപ്രവീണരും, നിർമലചിത്തരും, ശാന്തരുമായ സന്ന്യാസിമാർക്ക് അവിടുത്തെ ബ്രഹ്മപദത്തെ നിഷ്പ്രയാസം പ്രാപിയ്ക്കാൻ സാധിയ്ക്കും. പക്ഷെ ഞാൻ കർമത്തിൽ വീണുകിടക്കുന്നവനാണ്. ഞാൻ അവിടുത്തെ മംഗളമയമായ ചരിത്രം, വാണി, മനോഹരമായ ചേഷ്ടകൾ, കീർത്തനങ്ങൾ മുതലായവയുടെ സഹായത്താൽ കഴിയുന്നവനാകയാൽ അവിടുന്നു സ്വധാമത്തേയ്ക്കു പോയാൽ പിന്നെ എനിയ്ക്കെന്താണ് നന്മയ്ക്കുള്ള ഉപായം?

ഭഗവാൻ: നിനക്കു നന്മയ്ക്കുള്ള ഉപായം ഞാൻ പറഞ്ഞുതരാം. ബ്രഹ്മാവ്, മഹാദേവൻ മുതലായ ലോകപാലന്മാർ എന്നെ സ്വധാമത്തിൽ പ്രതീക്ഷിച്ചിരിയ്ക്കുന്നു. ദേവകളുടെ കാര്യവും ഞാൻ സമ്പൂർണമാക്കിക്കഴിഞ്ഞു. ഇന്നേയ്ക്കേഴാംദിവസം ഈ ദ്വാരകാപുരി സമുദ്രത്തിൽ മുങ്ങിപ്പോകും. ഞാൻ ഈ ലോകം വിട്ടുകഴിഞ്ഞാൽ ഇവിടെ കലിയുഗത്തിന്റെ ശക്തി വ്യാപിയ്ക്കും. അപ്പോൾ ജനങ്ങൾക്ക് അധർമത്തിൽ രുചി വർധിയ്ക്കും. അതിനാൽ നീ ഇനി ഇവിടെ താമസിയ്ക്കുന്നതു ശരിയല്ല.

**ത്വം തു സർവം പരിത്യജ്യ സ്നേഹം സ്വജനബന്ധുഷു**
**മയ്യാവേശ്യ മനഃ സമ്യക് സമദൃഗ് വിചരസ്വ ഗാം.**
(11.7.6.)

നീ സ്വജനങ്ങളോടും ബന്ധുക്കളോടുമുള്ള സ്നേഹത്തെ സമ്പൂർണമായും ത്യജിച്ചിട്ട് എന്നിൽ നല്ലതുപോലെ ചിത്തം ചേർത്തുകൊണ്ട് സർവത്ര സമദൃഷ്ടിയോടെ ഭൂമിയിൽ സഞ്ചരിയ്ക്കുക.

ഭഗവാൻ ശ്രീകൃഷ്ണൻ പല സ്ഥലങ്ങളിലും, വിശേഷിച്ചു മൂന്നു സന്ദർഭങ്ങളിൽ ഉപദേശം കൊടുത്തിട്ടുണ്ടെങ്കിലും, അധികാരിഭേദം കൊണ്ടുപദേശത്തിലും ഭേദം കാണുന്നുണ്ട്. ഇവിടെ ഉദ്ധവർക്കു വൈരാഗ്യവും ത്യാഗവും ഉപദേശിയ്ക്കുന്നു. ഗീതയിൽ അർജുനനു നിഷ്കാമകർമമാണുപദേശിയ്ക്കുന്നത്. ഗോപികൾക്കു യാതൊരു സാധനയും കൂടാതെ അനുഗ്രഹംകൊണ്ടുമാത്രം ബ്രഹ്മാനന്ദം നൽകുന്നു. ഉദ്ധവരോടു ഗൃഹം വിട്ടുപോകാൻ ഉപദേശിയ്ക്കുന്നു. ബന്ധുക്കളിൽ സ്നേഹമിരുന്നാൽ കാട്ടിൽ പോകുന്നതുകൊണ്ടും ഫലമുണ്ടാകയില്ല. അതിനാൽ ആദ്യമായി ക്ഷണികമായ സ്നേഹങ്ങളെ വിടണം. അഭിമാനത്തെ ത്യജിയ്ക്കണം. സകലതും വിട്ടിട്ട് എങ്ങനെയാണ് ജീവിയ്ക്കേണ്ടതെന്നും ഭഗവാൻ പറയുന്നുണ്ട്. അതായത് ഭഗവാന്റെ സ്വരൂപം സർവത്രയുള്ളതിനാൽ അതിൽ മനസ്സിനെ സദാ ചേർത്തുകൊണ്ടാൽ ത്യാഗത്തിന്റെയും ഏകാന്തതയുടെയും വിഷമം തോന്നുകയില്ല. പുഴു സദാ കടന്നലിനെ വിചാരിച്ചു വിചാരിച്ച് കടന്നലായി പറന്നു പോകുന്നതുപോലെ ജീവനും ബ്രഹ്മധ്യാനം ചെയ്തു ചെയ്ത് ബ്രഹ്മരൂപമായിത്തീരും. കടന്നലായ ശേഷം ആ പുഴു കടന്നലിന്റെ ധർമത്തിലാണു ജീവിയ്ക്കുന്നത്. അതുപോലെ ജീവനും ബ്രഹ്മരൂപമായശേഷം ബ്രഹ്മത്തിന്റെ ധർമത്തിൽ ജീവിയ്ക്കുന്നു. (കടന്നൽ = വേട്ടാളൻ)

**യദിദം മനസാ വാചാ ചക്ഷുർഭ്യാം ശ്രവണാദിഭിഃ**
**നശ്വരം ഗൃഹ്യമാണം ച വിദ്ധി മായാമനോമയം.**
(11.7.7)

യാതൊന്ന് മനസ്സ്, വാണി, നേത്രം, ചെവി മുതലായവയെക്കൊണ്ട് അനുഭവിയ്ക്കുന്നുവോ അതെല്ലാം നശ്വരമാണ്. അവ മനോമയമാകയാൽ മായ മാത്രമാണ്.

മായയുടെ സ്വരൂപത്തെ ഭാഗവതത്തിൽ പല സ്ഥലത്തും കാണിച്ചിട്ടുണ്ട്. വസ്തു സത്യമല്ലെങ്കിലും സത്യംപോലെ തോന്നിയ്ക്കുകയും ജ്ഞാനദശയിൽ ബാധിതമാകുകയും ചെയ്യുന്നതിനെ മായയെന്നു പറയുന്നു, എന്നു ചതുഃശ്ലോകീഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. മനുഷ്യരുടെ ഇന്ദ്രിയങ്ങൾ മനുഷ്യർക്കു പ്രമാണമാണ്. ആ പ്രമാണമനുസരിച്ചു കാണുന്ന ജഗത്ത് സത്യമെന്നപോലെ തോന്നിയ്ക്കുന്നു. പക്ഷെ മനുഷ്യരുടെ പ്രമാണം സത്യമല്ല. ഒരു കുരുടന്റെ ജഗത്ത് പ്രത്യേകമായിരിയ്ക്കും. ചെറിയ കുട്ടികളുടെ ജഗത്തും പ്രത്യേകമായിരിയ്ക്കും. യൗവനയുക്തന്റെ ജഗത്തും പ്രത്യേകമാണ്. ധനവാനും ദരിദ്രനും ഒരേ ജഗത്തിലല്ല ജീവിയ്ക്കുന്നത്. അതിനാൽ ആര് ഏതു കാണുന്നുവോ അത് ഏതു ജ്ഞാനത്താലാണ് കാണുന്നതെന്നറിയാൻ ശ്രമിച്ചാൽ മായയുടെ സ്വരൂപം സ്പഷ്ടമായറിയാൻ സാധിയ്ക്കും. മായയെപ്പററിയുള്ള പല ദൃഷ്ടാന്തങ്ങൾ നമ്മുടെ ശാസ്ത്രങ്ങളിൽ കാണുന്നുണ്ട്. യോഗവാസിഷ്ഠത്തിൽ ലീലയുടെ കഥയിലും ഗാധിബ്രാഹ്മണന്റെയും ലവണരാജാവിന്റെയും കഥകളിലും ദേശകാലങ്ങളുടെ വിചിത്രമായ മായയെ കാണിച്ചിട്ടുണ്ട്. പക്ഷെ ഇങ്ങനെയുള്ള മായയെ മനസ്സിലാക്കാൻ സൂക്ഷ്മവിചാരവും അതിന് ഏകാന്തവാസവും ആവശ്യമാണ്.

**പുംസോ$യുക്തസ്യനാനാർഥോഭ്രമഃസഗുണദോഷഭാക്**
**കർമാകർമവികർമേതി ഗുണദോഷധിയോ ഭിദാ.**
(11.7.8.)



ആത്മാനുസന്ധാനം ചെയ്യാത്തവർക്കു ഭേദബുദ്ധിയും ഭേദബുദ്ധിയുള്ളവർക്കു ഗുണദോഷങ്ങളുടെ ഭ്രാന്തിയും ഉണ്ടായിരിയ്ക്കും. അവരിൽ കർമം, അകർമം, വികർമം, എന്ന ഭേദവും ഉണ്ടായിരിയ്ക്കും.

പരമാത്മാവിൽനിന്നു വിഭക്തരായവരെയാണ് അയുക്തരെന്നു പറയുന്നത്. അവർ മായയിൽ സ്ഥിതിചെയ്യുന്നതിനാൽ അവരിൽ പലവിധമുള്ള ഭേദബുദ്ധിയും ഉണ്ടായിരിയ്ക്കും. എന്തെന്നാൽ അവർ അവരുടെ നിജസ്വരൂപത്തെ മറന്നിരിയ്ക്കുകയാണ്. അതുകൊണ്ട് മിഥ്യാഭേദം അവർക്കു സത്യമായിട്ട് തോന്നിയ്ക്കുന്നു. ഇങ്ങനെയുള്ള ഭേദത്തിന്റെ ആവേശത്താലാണ് അവർ ഗുണദോഷങ്ങളെ കാണുന്നത്. ഭേദബുദ്ധി സത്യമല്ലെന്നറിഞ്ഞാൽ പിന്നെ ഗുണദോഷങ്ങൾ എങ്ങനെ കാണും? ശുദ്ധബ്രഹ്മത്തിൽ ഭേദം ഇരിയ്ക്കുകയില്ല. ഭേദദൃഷ്ടി പോകുന്നതോടെ കർമം, അകർമം, വികർമം ഈ ത്രിപുടികളും പൊയ്പോകുന്നു. നീചകർമം കൊണ്ടു നരകവും, കാമ്യകർമംകൊണ്ട് സ്വർഗവും പ്രാപ്തമാകുന്നതിനാൽ നിഷ്കാമകർമം ചെയ്തു ജ്ഞാനം പ്രാപിച്ചു മുക്തനാകണം. ജീവന്റെ ഉല്പത്തിതന്നെ അവിദ്യയിലാണ്. അതിനാൽ ജീവന്റെ കർമവും അവിദ്യയാലാണുണ്ടാകുന്നത്. പാമ്പിനു പാലു കൊടുത്താൽ അതും വിഷമായിട്ടേ പരിണമിയ്ക്കൂ. അതുപോലെ ഇന്ദ്രിയങ്ങൾക്കു സുഖംകൊടുക്കാൻ പോയാൽ അതുകൊണ്ടു ദുഃഖം വർധിയ്ക്കുകയെയുള്ളൂ. ഇന്ദ്രിയങ്ങൾ അഥവാ മായ ബ്രഹ്മത്തിൽ അധ്യസ്തമാകയാൽ മിഥ്യ അഥവാ അസത് ആകുന്നു. അതു സ്വപ്നസമയത്തില്ലാതാകുന്നു. കഠോപനിഷത്തിൽ നചികേതസ് യമരാജാവിനോടു മരിച്ചശേഷം എങ്ങോട്ടാണ് ജീവൻ പോകുന്നതെന്നു ചോദിയ്ക്കുന്നുണ്ട്. അതിന്, ഭേദം കാണുന്നവരാണ് മരണം കാണുന്നതെന്നാണ് യമരാജാവ് ഉത്തരം പറഞ്ഞത്. അതിനാൽ എങ്ങനെയും ഭേദത്തെ നീക്കേണ്ടതാണാവശ്യം. അത് ഏകാത്മജ്ഞാനം കൊണ്ടല്ലാതെ നീങ്ങുകയുമില്ല. സകലരിലും ഒരേ ആത്മാവിനെ കാണുമ്പോൾ സകലരും ഉണ്ടായിരിയ്ക്കുകയില്ല. അപ്പോൾ പിന്നെ ഗുണദോഷങ്ങളും കാണുകയില്ല. ആരിലെങ്കിലും ദോഷം കാണുന്നെങ്കിൽ താൻ ഭഗവാനിൽ നിന്നും വിഭക്തമായോ എന്നു വിചാരിച്ചുനോക്കണം. വിഭക്തമായി കണ്ടാൽ തന്റെ ദൃഷ്ടിയും ശരിയല്ലെന്നു മനസ്സിലാകും. ഭഗവാനിൽ നിന്നു വിഭക്തമല്ലെങ്കിൽ താൻ ആരിൽ ദോഷം കണ്ടുവോ അയാളേയും ഭഗവാന്റെ ഏതെങ്കിലും ഒരു അംശമായിട്ടേ കാണൂ. അപ്പോൾ അതിൽ ദോഷം കാണുക ശരിയുമല്ല. അതിനാൽ ഗുണദോഷങ്ങളുടെ ദൃഷ്ടി മിഥ്യാദൃഷ്ടിയാണ്. ഭേദം മിഥ്യയായി കരുതിക്കൊണ്ടു വ്യവഹാരം ചെയ്യുന്നവരുടെ പ്രാരബ്ധം ക്ഷയിയ്ക്കും. ഭേദത്തെ സത്യമായിക്കരുതി വ്യവഹാരം ചെയ്യുന്നവർക്ക് കർമത്തിൽ കർത്തൃത്വം വന്നുപോകും. ഭേദത്തിനുള്ള കാരണം അജ്ഞാനമാണ്. ഈഅജ്ഞാനം അനാദിയാണെന്നാണ് വേദാന്തം പറയുന്നത്. പക്ഷെ ഈ അജ്ഞാനം ആത്മജ്ഞാനംകൊണ്ട് നീങ്ങിപ്പോകുന്നുണ്ട്.

ആദ്യം എല്ലാം ബ്രഹ്മമായിരുന്നെങ്കിൽ അതിൽനിന്ന് എങ്ങനെ ജീവനും ജഗത്തുമുണ്ടായി എന്നൊരാൾ ചോദിച്ചതിന് ''ആദ്യമെ എല്ലാം ബ്രഹ്മമായിരുന്നു'' എന്നു നിങ്ങൾ എങ്ങനെ അറിഞ്ഞു എന്ന് അയാളോടു തിരിച്ചുചോദിച്ചതിന് അയാൾക്കുത്തരമുണ്ടായിരുന്നില്ല. ചുരുക്കത്തിൽ ഭേദം അജ്ഞാനിയ്ക്കോ അതോ ജ്ഞാനിയേ്ക്കാ ഉണ്ടാകുന്നത്? എന്നതാണ് പ്രശ്നം. ജ്ഞാനി ഭേദം കാണുകയില്ല. ഭേദത്തെ സ്വീകരിച്ചുകൊണ്ടു ചോദിയ്ക്കുന്നതിനാൽ, അയാൾ അയാളുടെ അജ്ഞാനത്താൽ ഭേദം കാണുന്നുവെന്നേയുള്ളു. ഇതേപ്പററി പതിമൂന്നാം അധ്യായത്തിൽ കൂടുതൽ സ്പഷ്ടമാക്കി ഭഗവാൻ ഉദ്ധവരോടു പറയുന്നുണ്ട്. അർജുനന്നുപദേശിച്ച ഗീതയേക്കാൾ ഉദ്ധവഗീതയാണ് ശ്രേഷ്ഠവും ആശ്ചര്യകരവും.

**തസ്മാദ്യുക്തേന്ദ്രിയഗ്രാമോ യുക്തചിത്ത ഇദം ജഗത്**
**ആത്മനീക്ഷസ്വ വിതതമാത്മനാം മയ്യധീശ്വരേ.**

(11.7.9.)

അതിനാൽ ചിത്തത്തേയും ഇന്ദ്രിയങ്ങളേയും സംയമം ചെയ്ത് ജഗത്തിനെ തന്റെ ആത്മാവിലും, സർവവ്യാപകമായ തന്റെ ആത്മാവിനെ പരമാത്മാവിലും കാണുക.

ഇങ്ങനെയുള്ള ദൃഷ്ടികൊണ്ട് ഭേദം നീങ്ങിപ്പോകും. അയുക്തനായി തോന്നിയിരുന്നവൻ യുക്തൻ അഥവാ യോഗിയായിത്തീരും. വിഭക്തനായിരുന്നവൻ ഭക്തനായും തീരും. മുമുക്ഷുവിനു വിഷയങ്ങളൊന്നുംതന്നെ പ്രീതികരമായിത്തോന്നുകയില്ല. എന്തെന്നാൽ വിഷയസുഖം ആത്മവിസ്മരണമുണ്ടാക്കുന്നു. അതിനാൽ ചിത്തനിഗ്രഹം ആവശ്യമാണ്. ഇതുതന്നെയാണ് യോഗമെന്നു പറയുന്നതും. ക്ഷിപ്തം, മൂഢം, വിക്ഷിപ്തം, ഏകാഗ്രം, നിരുദ്ധം എന്നിങ്ങനെ ചിത്തം അഞ്ചു വിധമുണ്ട്. ഇതിൽ ഏകാഗ്രചിത്തവും നിരുദ്ധചിത്തവും സമാധിക്കുപയോഗിയാണ്. ആദ്യത്തെ മൂന്നുതരം ചിത്തത്തിലും വിക്ഷേപമുണ്ടായിരിക്കും. ചിത്തം ഏകാഗ്രവും നിരുദ്ധവുമാകുമ്പോൾ ഉപ്പുകല്ലു കടലിൽ ഇട്ടാൽ അലിഞ്ഞു കടലുമായി ഏകമാകുന്നതുപോലെ ചിത്തവും ബ്രഹ്മരൂപമായിത്തീരും. ചിത്തം അഥവാ അഹങ്കാരം സമൂലം നശിയ്ക്കാതിരിക്കുന്നതുവരെ ജ്ഞാനം ഉണ്ടാകുകയില്ല. ജ്ഞാനമുണ്ടാകാതെ ഭേദവും പോകയില്ല. ഭേദം പോകാതെ ഗുണദോഷവൃത്തിയും പോകുകയില്ല.

## പ്രകരണം എട്ട്

### ഉദ്ധവഗീത (തുടർച്ച)

**ജ്ഞാനവിജ്ഞാനസംയുക്ത ആത്മഭൂതഃ ശരീരിണാം**
**ആത്മാനുഭവതുഷ്ടാത്മാ നാന്തരായൈർവിഹന്യസേ.**

(11.7.10.)

ജ്ഞാനവിജ്ഞാനങ്ങളാൽ യുക്തനാകുമ്പോൾ നീ സകലദേഹധാരികളുടെയും ആത്മാവായിത്തീരും. ആത്മാനുഭവംകൊണ്ടുള്ള സന്തോഷമുണ്ടാകുമ്പോൾ നിനക്കു പിന്നെ വിഘ്നങ്ങളൊന്നുമുണ്ടാകുകയില്ല.

ശാസ്ത്രത്താൽ ജ്ഞാനവും അനുഭവവും വരുമ്പോൾ വിജ്ഞാനവുമുണ്ടാകുന്നു. ഇതു രണ്ടുമുണ്ടാകുമ്പോൾ സർവത്ര ഒരേ ആത്മാവേയുള്ളു എന്നുള്ള ബോധം സദാ ഉണ്ടായിരിയ്ക്കും. ഈ സ്ഥിതിയിൽ എത്തിയവർക്കെങ്ങനെ പിന്നെ വിഘ്നങ്ങളുണ്ടാകും?

ഭഗവാൻ: സകലതും നീയായിത്തീരുമ്പോൾ വിഘ്നം ആരുണ്ടാക്കാനാണ്? ബ്രഹ്മാവാദികളെപ്പോലും വിഴുങ്ങുന്ന കാലത്തിന്റെ ആത്മാവ് നീ ആയിത്തീരുമ്പോൾ ബാധ്യബാധകഭാവം പിന്നെ ഉണ്ടായിരിയ്ക്കുകയില്ല. സങ്കല്പവികല്പങ്ങളും ഉണ്ടായിരിയ്ക്കുകയില്ല. ബ്രഹ്മാനന്ദം തിരതല്ലിക്കൊണ്ടേയിരിയ്ക്കും. സകല കർമങ്ങളും തന്നെ വിട്ടുപോകും.പരമാത്മാവിനെ പ്രാപിച്ചവനെ കർമത്തിനെന്തു ചെയ്യാൻ കഴിയും? പ്രപഞ്ചവും വിഷയങ്ങളും മിഥ്യയായി തോന്നുന്നതിനാൽ വിഷയഭോഗങ്ങൾ ഒന്നുംതന്നെ ഉണ്ടായിരിയ്ക്കുകയില്ല. സ്വപ്നത്തിൽനിന്ന് ഉണർന്നു സ്വപ്നവിഷയങ്ങളെ അനുഭവിയ്ക്കാൻ ഇച്ഛയുണ്ടായിരിയ്ക്കുകയില്ലല്ലൊ. ഇങ്ങനെയുള്ള ജ്ഞാനികൾ എങ്ങനെയാണ് കർമം ചെയ്യുന്നതെന്നു ഭഗവാൻ ഇനി പറയുന്നു:

**ദോഷബുദ്ധ്യോഭയാതീതോ നിഷേധാന്ന നിവർതതേ**
**ഗുണബുദ്ധ്യാ ച വിഹിതം ന കരോതി യഥാർഭകഃ.**
(11.7.11.)

ചെറിയ കുട്ടികൾ ഗുണദോഷബുദ്ധിയോടെ കർമങ്ങൾ ചെയ്യാത്തതുപോലെ ജ്ഞാനികൾക്കും ഗുണദോഷബുദ്ധിയില്ല. അവർ ദോഷബുദ്ധിയാൽ നിഷിദ്ധങ്ങളെ ത്യജിയ്ക്കുകയൊ ഗുണബുദ്ധിയാൽ വിഹിതങ്ങളെ അനുഷ്ഠിയ്ക്കുകയൊ ചെയ്യുന്നില്ല.

ഗുണദോഷങ്ങൾക്കുപരിയായിരിക്കുന്നവർ നിഷിദ്ധകർമങ്ങളിൽപ്പെടാറില്ല. എന്നാൽ ദോഷബുദ്ധികൊണ്ട് അവയിൽനിന്നു നിവർത്തിയ്ക്കുന്നുമില്ല. വിഹിത കർമങ്ങളിൽ ഗുണബുദ്ധികൊണ്ട് ഉൾപ്പെടുന്നുമില്ല. പക്ഷെ കുശവന്റെ ചക്രം കറങ്ങുന്നതുപോലെ പ്രാരബ്ധകർമമനുസരിച്ചു ജീവിതം മുന്നോട്ടു പോകുന്നു. അവർക്ക് ഗുണദോഷബുദ്ധികൾ സ്ഫുരിയ്ക്കാത്തതിനാൽ സങ്കല്പങ്ങളോ വൃത്തികളൊ സ്ഫുരിയ്ക്കുന്നില്ല. ശരീരസുസ്ഥിതിയ്ക്കു വേണ്ടത്ര കർമമേ അവർ ചെയ്യാറുള്ളൂ. സഹ ജാവസ്ഥയിൽ ഇരിയ്ക്കുന്ന ഇവർ ചെറിയ കുട്ടികളെപ്പോലെ അവരുടെ ജീവിതം കഴിച്ചുകൂട്ടുന്നു. പല കർമങ്ങളും അഭിമാനത്താലാണുണ്ടാകുന്നത്. അങ്ങനെയുള്ള അഭിമാനം ജ്ഞാനികളിൽ കാണുകയില്ല. അതിനാൽ ജ്ഞാനിയുടെ അവസ്ഥ മററുള്ളവർക്കറിയാൻ പ്രയാസമാണ്.





നമ്മുടെ പൂർണസ്വരൂപത്തെ അറിയാതെ നമുക്കു സർവാത്മഭാവവും അതിൽ നിഷ്ഠയും ഉണ്ടാകുകയില്ല. പൂർണത്തിൽനിന്നു പൂർണം പുറപ്പെട്ടു പൂർണത്തിൽ ത്തന്നെ സ്ഥിതിചെയ്യുന്നു. ഏററവും വലിയ ഒരു രാജ്യത്തിന്റെ ആധിപത്യം ലഭിക്കുന്നതിനെക്കാൾ ലാഭകരം ഏറ്റവും ചെറിയ വസ്തുവിനെയും ബ്രഹ്മമായി കാണാൻ കഴിയുകയെന്നതാണ്. മനുഷ്യർ അവരുടെ ബുദ്ധിഭേദയുക്തമായ വ്യവഹാരങ്ങളിൽ ആമോദിച്ചുകൊണ്ടിരിക്കുന്നിടത്തോളം അവർക്കു പൂർണതയുടെ യഥാർഥ സ്വരൂപം മനസ്സിലാക്കാൻ സാധിയ്ക്കുകയില്ല.

**സർവഭൂതസുഹൃച്ഛാന്തോജ്ഞാനവിജ്ഞാനനിശ്ചയഃ**
**പശ്യന്മദാത്മകം വിശ്വം ന വിപദ്യേത വൈ പുനഃ.**
(11.7.12.)

ജ്ഞാനികൾ സർവപ്രാണികളുടെയും സുഹൃത്തുക്കളും, ശാന്തരും, ജ്ഞാനവിജ്ഞാനങ്ങളിൽ നിശ്ചയദാർഢ്യസമ്പന്നരും ആയിരിയ്ക്കും. അവർ അഖിലവിശ്വത്തിലും എന്റെ സ്വരൂപം മാത്രം കാണുന്നതുകൊണ്ട് ഒരുതരത്തിലും വീഴുകയുമില്ല.

ജ്ഞാനവിജ്ഞാനം ലഭിച്ചവരുടെ അഭിമാനം നശിച്ചിരിയ്ക്കയാൽ അവർക്കു പിന്നീട് ജന്മമരണങ്ങളുടെ ദുഃഖം അനുഭവിയ്ക്കേണ്ടിവരുന്നില്ല. ജ്ഞാനികൾക്ക് അദ്വൈതതത്ത്വം മാത്രം സത്യമായി തോന്നുന്നതുകൊണ്ടു സകല ജഗത്തും ഭഗവാന്റെ സ്വരൂപമായി തോന്നുന്നു. സംസാരം അഥവാ ദ്വൈതം കാണാത്തപ്പോൾ സമാധിയുടെ ആനന്ദവും ലഭിയ്ക്കും. ചിലർ പറയുന്നത് അദ്വൈതത്തിന്റെ അനുഭവം ഉണ്ടായശേഷവും വാസനകളുടെ ശക്തികൊണ്ട് ദ്വൈതം സത്യംപോലെ തോന്നാൻ ഇടയുള്ളതിനാൽ ദ്വൈതം മിഥ്യയാണെന്നുള്ള ചിന്തനം അടിയ്ക്കടി ചെയ്യേണ്ടിവരുമെന്നാണ്. പക്ഷെ, അഹങ്കാരം എത്രയ്ക്കു വിസ്മരിയ്ക്കപ്പെടുമോ അത്രയ്ക്കു നിജാനന്ദവും അനുഭവപ്പെടും. യഥാർഥമായ സ്ഫൂർത്തിതന്നെയാണാനന്ദം. ജ്ഞാനിയ്ക്കു ശുദ്ധസ്ഫൂർത്തിയും, അജ്ഞാനിയ്ക്ക് അശുദ്ധസ്ഫൂർത്തിയുമുണ്ടായിരിയ്ക്കും. ഭഗവാനല്ലാതെ മറ്റൊന്നുമില്ലെന്നുള്ള സ്ഫൂർത്തിയിൽ നിഷ്ഠയുണ്ടാകും. അപ്പോൾ അതനുസരിച്ചുള്ള സംസ്കാരവും അന്തഃകരണത്തിൽ ഉണ്ടാകും. പിന്നീട് ഈ സംസ്കാരമനുസരിച്ചുള്ള വൃത്തികളും ഉണ്ടാകും. ബ്രഹ്മജ്ഞാനമുണ്ടായശേഷം ജഗത്തിന്റെ ജ്ഞാനം ആവശ്യമില്ല. കാരണത്തിന്റെ ജ്ഞാനത്തിനു ശേഷം കാര്യത്തിന്റെ ജ്ഞാനം ആവശ്യമില്ല. ഒന്നിന്റെ ജ്ഞാനംകൊണ്ടു സർവത്തിന്റേയും ജ്ഞാനമുണ്ടാകുമെന്ന് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. സംസാരത്തിൽ ഇരുന്നുകൊണ്ട്, നിവൃത്തിസുഖം അനുഭവിയ്ക്കുക കുറച്ചു പ്രയാസമാണ്. പെട്ടെന്നു സംസാരത്തിൽനിന്നു മുക്തി ലഭിയ്ക്കുകയും പ്രയാസമാണ്. അതുകൊണ്ടാണ് പണ്ടത്തെ ഋഷീശ്വരന്മാർ വർണാശ്രമധർമപദ്ധതി ഏർപ്പെടുത്തിയിരുന്നത്.

ഗീതയിൽ അർജുനന്റെ അധികാരമനുസരിച്ചു ഭഗവാൻ അർജുനനോടു യുദ്ധം ചെയ്യാനാണാജ്ഞാപിച്ചത്. അങ്ങനെ അർജുനനു വൈരാഗ്യത്തിനുള്ള വഴിയാണ് ഭഗവാൻ കാണിച്ചുകൊടുത്തത്. അർജുനന്റെ ചോദ്യവും വർണധർമത്തെ സംബന്ധിച്ചായിരുന്നു. അതിനാൽ ഭഗവാൻ അവിടെ നാലുവർണക്കാരുടെ ധർമത്തെപ്പററി മാത്രമേ പറഞ്ഞിട്ടുള്ളൂ. ആ വഴിയെ പോയാലും ലക്ഷ്യത്തിലെത്താം. പക്ഷെ ഏകാദശസ്കന്ധം ഭഗവാന്റെ അവസാനവാണിയാണ്. അതിൽ പതിനാറും പതിനേഴും അധ്യായങ്ങളിൽ വർണം, ആശ്രമം ഈ രണ്ടിന്റെയും ധർമം ഉപദേശിച്ചിരിയ്ക്കുന്നു. ആശ്രമങ്ങൾ പടിപടിയായി മാറിവരുന്നതിനാൽ പുതിയ പുതിയ ദശയിൽ വരുമ്പോൾ പഴയ ദൃഷ്ടിയേയും പഴയ ജ്ഞാനത്തേയും ഉപേക്ഷിയ്ക്കാവുന്നതാണ്. സംസാരത്തിൽ വിഷയം കിട്ടാഞ്ഞാൽ ദുഃഖവും, വിഷയം കിട്ടിയാൽ വിവേകദൃഷ്ടി നാശവും സംഭവിയ്ക്കും. സകലരുടെയും ഹിതത്തിനു ജീവിയ്ക്കുക നല്ലതാണ്. പക്ഷെ, 'ഞാൻ മററുള്ളവരെ ഉദ്ധരിയ്ക്കുന്നു' എന്നുള്ള അഭിമാനം വന്നുപോയാൽ ദോഷവുമാണ്. അഹങ്കാരത്തോടൊപ്പം അനാത്മഭാവനയും വന്നുപോകും. ഈ ഭാവനയെ നില നിർത്താൻ മററനാത്മഭാവനകളെ വച്ചുകൊണ്ടിരിയ്ക്കേണ്ടിവരും. എങ്ങനേയും ദ്വൈത ത്തെ ഉപേക്ഷിയ്ക്കേണ്ടതാണാവശ്യം. അതിനാൽ സംഗദോഷം പററാത്തവർ ലോകസേവ ചെയ്യുന്നതുകൊണ്ടു ദോഷമില്ല. പക്ഷെ പലപ്പോഴും ശുദ്ധസാധുഹൃദയരാണ് ലോകസേവയിൽ ഏർപ്പെടുന്നത്. അതിനാൽ അവർ സംഗദോഷത്താൽ ദുഷിച്ചുപോകാറുണ്ട്. പരോപകാരംകൊണ്ടു പ്രത്യേകലാഭം ഇച്ഛിയ്ക്കാത്തവർ ഏകാന്തമായിരുന്നു സാധന ചെയ്യുകയാണ് വേണ്ടത്. കുടത്തിന്റെ അഭാവത്തിൽ കുടബുദ്ധിയുണ്ടാകയില്ല. അതുപോലെ സർവത്ര പരമാത്മാവിന്റെ അനുഭവം ഉണ്ടാകാത്തിടത്തോളം പരമാത്മ ബുദ്ധി യും ഉണ്ടാകയില്ല. പരമാർഥദൃഷ്ടിയിൽ സകലതും ബ്രഹ്മം മാത്രമാണെങ്കിലും അതു ശരിയ്ക്കും അനുഭവത്തിൽ വരാഞ്ഞാൽ മായ ഹേതുവായി അനേകരൂപങ്ങൾ കാണും.

ഭഗവാന്റെ ഇങ്ങനെയുള്ള ഉപദേശങ്ങൾ കേട്ടു പരമഭക്തനും മഹാനുമായ ഉദ്ധവൻ തത്ത്വജിജ്ഞാസയോടെ ഭഗവാനെ തൊഴുതുകൊണ്ടിപ്രകാരം ചോദിച്ചു:

"ഹേ യോഗേശ്വരാ! ഹേ യോഗസ്വരൂപാ! അവിടുന്ന് എനിയ്ക്കു മോക്ഷധർമമുപദേശിച്ചു. അതായത് ത്യാഗമുപദേശിച്ചു. പക്ഷെ വിഷയങ്ങളിൽ പെട്ടുകിടക്കുന്നവർക്ക് കാമനകളെ ത്യജിയ്ക്കുക വളരെ പ്രയാസമാണ്. പ്രത്യേകിച്ചും അങ്ങയിൽ ഭക്തിയില്ലാത്തവർക്ക് അതു ദുസ്സാധ്യവുമാണ്. 'ഞാനെ'ന്നും 'എന്റേതെ'ന്നുമുള്ള മൂഢബുദ്ധിയോടുകൂടിയ ഞാൻ അവിടുത്തെ മായ രചിച്ച ദേഹം, സ്ത്രീ, പുത്രൻ മുതലായ വിഷയങ്ങളിൽ നിമഗ്നനായി പോകയാൽ, ഈ ദാസന് അവിടുന്നുപദേശിച്ച സന്ന്യാസധർമത്തെ എളുപ്പത്തിൽ പാലിയ്ക്കത്തക്ക മാർഗം ഉപദേശിച്ചുതരാൻ കൃപയുണ്ടാകണം. അവിടുന്ന് സത്യസ്വരൂപനും സ്വയംപ്രകാശനുമായ ആത്മാവാകുന്നു. അവിടുത്തെപ്പോലെ ആത്മതത്ത്വമുപദേശിയ്ക്കാൻ ദേവലോകത്തും ഞാൻ ആരേയും കാണുന്നില്ല. പിന്നെ:





**സർവേ വിമോഹിതധിയസ്തവ മായയേമേ**
**ബ്രഹ്മാദയസ്തനുഭൃതോ ബഹിരർഥഭാവാഃ.** (11.7.17.)

ബ്രഹ്മാവാദി സമസ്തദേഹധാരികൾപോലും അവിടുത്തെ മായയിൽ മോഹിച്ച് മായികവസ്തുക്കളെ സത്യമായി കരുതിപ്പോകുന്നു.

അതിനാൽ സംസാരത്തിൽ പലവിധക്ലേശങ്ങൾ അനുഭവിക്കുന്ന ഞാൻ അവിടുത്തെ ശരണം പ്രാപിക്കുന്നു. അവിടുന്ന് നിർമലനും, അനന്തനും, അപാരനും, സർവജ്ഞനും, ഈശ്വരനും, കാലത്താൽ അപരിച്ഛേദ്യനും, വൈകുണ്ഠനിവാസിയും, സർവപ്രാണികളുടെയും മിത്രവും, നാരായണസ്വരൂപനുമാകുന്നു. (11.7.18.)

ഇവിടെ ഉദ്ധവർ പറയുന്നത് മായയിൽ ഇരിയ്ക്കുന്നവരോടു വേദാന്ത തത്ത്വങ്ങൾ ചുരുക്കത്തിൽ പറഞ്ഞാൽ എളുപ്പം മനസ്സിലാക്കാവുന്നതല്ല എന്നാണ്. അവ സാധനസഹിതം ഉപദേശിച്ചു മനസ്സിലാക്കേണ്ടതാണ്. വാസ്തവത്തിൽ പ്രപഞ്ചം സത്യമല്ലെങ്കിലും പ്രപഞ്ചത്തോടു രാഗമുള്ളവർക്കു പ്രപഞ്ചം മിഥ്യയായി തോന്നുകയില്ല. അതിനാൽ വിവേകവും വൈരാഗ്യവും ആവശ്യമാണ്. പ്രപഞ്ചം മിഥ്യയാണെങ്കിൽ ഈ മിഥ്യാവസ്തു എങ്ങനെ ദുഃഖമുണ്ടാക്കുമെന്നാണ് സാധാരണക്കാർ ചോദിയ്ക്കുന്നത്. പക്ഷെ അതിനുത്തരം സ്വപ്നം മിഥ്യയാണെങ്കിലും സ്വപ്നത്തിൽ സുഖദുഃഖങ്ങൾ എല്ലാവർക്കും അനുഭവപ്പെടുന്നല്ലോ എന്നാണ്. സ്വപ്നസമയത്ത് സ്വപ്നത്തിന്റെ മായയെ മനസ്സിലാക്കാൻ കഴിയാത്തതുപോലെ, ജാഗ്രത്തിലും ജാഗ്രത്തിന്റെ മായയെ മനസ്സിലാക്കാൻ പ്രയാസമാണ്. ഭഗവാന്റെ സഗുണസ്വരൂപം നേരേ കാണാൻ കഴിഞ്ഞിരുന്നെങ്കിലും ആ സ്വരൂപദർശനം കൊണ്ടു മാത്രം ഉദ്ധവർക്കു മായയെ പൂർണമായും ജയിയ്ക്കാൻ കഴിഞ്ഞിരുന്നില്ല. അതിനാൽ ഉദ്ധവർ ആത്മജ്ഞാനം ആവശ്യപ്പെടുന്നു. സംസാരവ്യവഹാരത്തി നും ആത്മജ്ഞാനത്തിനുമുള്ള സാധനകൾ ഭിന്നങ്ങളാണ്. ഉദ്ധവർക്ക് ആത്മജ്ഞാനം ദൃഢമായിരുന്നില്ല. അതിനാൽ ഗുണദോഷബുദ്ധി നീങ്ങിയിരുന്നില്ല. ആത്മജ്ഞാനത്തിന്റെ ദൃഢതയ്ക്കു ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളും ഭക്തിയോടൊപ്പം ശക്തങ്ങളാകേണ്ടതുണ്ട്.

ഭഗവാൻ: ഹേ ഉദ്ധവാ! ബുദ്ധിശാലികൾ മിയ്ക്കവാറും വിചാരദ്വാരാ അവരുടെ അശുഭവാസനകളെ ജയിയ്ക്കും. യഥാർഥത്തിൽ അവരവരുടെ ആത്മാവുതന്നെയാണ് യഥാർഥഗുരു. പ്രത്യക്ഷപ്രമാണവും അനുമാനവുംകൊണ്ടു വിചാരം ചെയ്തു മനുഷ്യർക്ക് അവരവരുടെ ശ്രേയസ്സിനുള്ള മാർഗം നിർണയിയ്ക്കാൻ സാധിയ്ക്കുന്നതാണ്.



സൂക്ഷ്മബുദ്ധികൾക്ക് പ്രകൃതി-പുരുഷ വിവേകം ചെയ്യാൻ കഴിവുണ്ട്. അങ്ങനെ അവർക്ക് എന്റെ സ്വരൂപത്തെ സാക്ഷാത്ക്കരിയ്ക്കാൻ സാധിയ്ക്കും.(11.7.21.) എന്റെ സൃഷ്ടിയിലുള്ള സകല ജീവികളേയും അപേക്ഷിച്ച് മനുഷ്യശരീരമാണ് എനിയ്ക്കേറ്റവും പ്രിയം. എന്തെന്നാൽ മനുഷ്യർക്ക് ഏകാഗ്രചിത്തവും തീക്ഷ്ണബുദ്ധിയും വഴി അനുമാനാദി ചെയ്ത് സർവപ്രവർത്തകനും, ഈശ്വരനും, അഗ്രാഹ്യ നുമായ എന്നെ സാക്ഷാത്ക്കരിയ്ക്കാൻ സാധിയ്ക്കുന്നു.

സാംഖ്യദർശനമനുസരിച്ച്, രണ്ടു മുഖ്യ തത്ത്വങ്ങളാണുള്ളത്, പ്രകൃതിയും പുരുഷനും. പക്ഷെ ഈ രണ്ടിന്റെയും സ്വരൂപവും സ്വഭാവവും നിരീക്ഷിച്ചാൽ രണ്ടിനും ഒരു പ്രകാരത്തിലും സംബന്ധമുണ്ടാകാൻ പാടില്ലാത്തവിധം അവ വിരുദ്ധങ്ങളാണ്. അതിനാൽ പുരുഷൻ പ്രകൃതിയിൽ നിന്നു നിത്യമുക്തനാകുന്നു. എങ്കിലും അവിവേകത്താൽ പ്രകൃതി ധർമയുക്തനെന്നതുപോലെ തോന്നിയ്ക്കുന്നു. ഏതൊരു ദശയിലാണോ ജീവാത്മാവു ചിത്തസങ്കല്പങ്ങളും വികാരങ്ങളും വിട്ട്, പരമാത്മാവിനു സമമായിത്തീരുന്നത്, ആ ദശയെ സമാധിയെന്നു പറയുന്നു. വ്യുത്ഥാനസമയത്ത് അവിവേകമുണ്ടായിരുന്നാൽ പ്രകൃതിയുടെ ധർമം പുരുഷനിൽ ആരോപിയ്ക്കപ്പെടും. എന്തെന്നാൽ ആ സമയം സുഖം, ദുഃഖം, മോഹം ആദി ആകാരങ്ങളായി പരിണമിച്ച ചിത്തം ഭോഗ്യത്വഭാവത്തോടെ തന്റെ സ്വാമിയായ പുരുഷന്റെ "സ്വ" മായിത്തീരുന്നു. ഇങ്ങനെയുള്ള ദശയിൽ വൈരാഗ്യമുണ്ടെങ്കിൽ വിവേകമുണ്ടാകാൻ താമസം വരുകയില്ല. വ്യാവഹാരികജ്ഞാനം പ്രമാണമല്ല. എന്തെന്നാൽ അത് ആത്മജ്ഞാനത്താൽ ബാധിതമായിപ്പോകും. എങ്കിലും ആത്മജ്ഞാനം ഉണ്ടാകുന്നതുവരെ വ്യാവഹാരികജ്ഞാനം പ്രമാണമെന്നപോലെ തോന്നി യ്ക്കും. അതിനാൽ സ്ഥൂല ക്ലേശങ്ങളെ വൈരാഗ്യംകൊണ്ടു നശിപ്പിയ്ക്കണം. സൂക്ഷ്മ ക്ലേശങ്ങളെ ധ്യാനം കൊണ്ടും നശിപ്പിയ്ക്കണം. ദ്രഷ്ടാവു ശുദ്ധമാണെങ്കിലും പ്രകൃതിയുടെ ധർമങ്ങളെ അനുസരിയ്ക്കുമ്പോൾ അതിന്റെ ശുദ്ധത അനുഭവപ്പെടുന്നില്ല. ഇങ്ങനെയുള്ള ദശയിൽനിന്നു മുക്തമാകുന്നതിനെയാണ് മോക്ഷമെന്നു പറയുന്നത്. അതിനു ജ്ഞാനവും വൈരാഗ്യവും ഉണ്ടായിരിയ്ക്കണം. ജ്ഞാന ത്തിന്റെ ദൃഢതയ്ക്കു വൈരാഗ്യം ആവശ്യമാണ്. അതിനാൽ ജ്ഞാനം ഉപദേശിച്ചശേഷം ഇനി അവധൂതാഖ്യാനംകൊണ്ടു വൈരാഗ്യത്തെപ്പററി ഭഗവാൻ ഉദ്ധവർക്കുപദേശിയ്ക്കുന്നു.

ഒരിയ്ക്കൽ ധർമജ്ഞനായ യദുരാജാവ് നിർഭയനും മഹാവിദ്വാനുമായ ഒരു യുവ അവധൂതനോടിപ്രകാരം ചോദിച്ചു: "അവിടുത്തേയ്ക്കു കർത്തൃത്വഭാവമില്ല. അവിടുത്തേയ്ക്ക് ഇപ്രകാരമുള്ള ഉത്തമബുദ്ധിയെങ്ങനെയുണ്ടായി? അവിടുന്നു വിദ്വാനായിരുന്നിട്ടും കുട്ടികളെപ്പോലെ അസംഗനായി വർത്തിയ്ക്കുന്നു. മിയ്ക്കവാറും ജനങ്ങൾ അർത്ഥം, ധർമം, കാമം, ജ്ഞാനം ആദിയായവയ്ക്കുവേണ്ടി ലോകത്തു പ്രവർത്തിച്ചുവരുന്നു. പക്ഷെ അവിടുന്നു സമർത്ഥനും, വിദ്വാനും, ബുദ്ധിശാലിയും, സുന്ദരനും, മധുരഭാഷിയും ആയിരുന്നിട്ടും ഒരു ജഡനെയോ ഉന്മത്തനെയോ പിശാചിനെയോപോലെ ഒന്നും ചെയ്യുന്നില്ല. യാതൊന്നും ആഗ്രഹിയ്ക്കുന്നുമില്ല. സംസാരത്തിലുള്ള സകലരും ലോഭമോഹാദിരൂപമായ അഗ്നിയിൽ ദഹിച്ചുകൊണ്ടിരിയ്ക്കുമ്പോൾ, വനം അഗ്നിയ്ക്കിരയാകുന്ന വേളയിൽ ഗംഗയിൽ ഇറങ്ങി രക്ഷ നേടുന്ന ആനയെപ്പോലെ അവിടുന്ന് സംസാരാഗ്നിയിൽ നിന്നു മുക്തനായി വർത്തിയ്ക്കുന്നു.

**ത്വം ഹി നഃ പൃച്ഛതാം ബ്രഹ്മന്നാത്മന്യാനന്ദകാരണം**
**ബ്രൂഹി സ്പർശവിഹീനസ്യ ഭവതഃ കേവലാത്മനഃ.**

(11.7.30.)

സംസാരസുഖത്തിന്നാവശ്യമായ സാധനങ്ങളൊന്നും അങ്ങയുടെ അടുത്തില്ല. അങ്ങ് ആത്മസ്ഥിതനായിരിയ്ക്കുന്നു. അവിടുത്തെ ആനന്ദത്തിനുള്ള കാരണം അറിയാൻ ഞാനാഗ്രഹിയ്ക്കുന്നു.

വാസ്തവത്തിൽ സുഖം ആത്മാവിലാണുള്ളത്. കുറച്ചു നേരത്തേയ്ക്കു മററു സകലതും മറന്ന് ആത്മാവിൽ നിമഗ്നനായാൽ അത് അനുഭവപ്പെടുകയും ചെയ്യും. പക്ഷെ ഇതു ശീലമില്ലാത്തവർക്ക് അനാത്മാവിലാണ് സുഖമെന്നു തോന്നും. വൈരാഗ്യമുണ്ടെങ്കിലേ ജ്ഞാനമുണ്ടാകൂ. വ്യുത്ഥാനസംസ്കാരത്തിനുള്ള ഉപാദാനകാരണം മനസ്സാണ്; വൃത്തി നിമിത്ത കാരണവും. അതിനാൽ മനസ്സിനെയാണ് ശുദ്ധമാക്കേണ്ടത്. വ്യുത്ഥാനസംസ്കാരങ്ങളെ ജയിയ്ക്കാൻ നിരോധസംസ്കാരങ്ങളെ വർധിപ്പിയ്ക്കണം. നിരോധസംസ്കാരം മന്ദമാണെങ്കിൽ വ്യുത്ഥാനസംസ്കാരക്ഷയവും മന്ദമായിരിയ്ക്കും. അതിനാൽ വൈരാഗ്യം ആവശ്യമാണ്. വ്യുത്ഥാനസംസ്കാരമെന്നുവെച്ചാൽ ദ്വൈതഭാവനയാണ്. നിരോധസംസ്കാരംകൊണ്ട് വൃത്തി ബ്രഹ്മാകാരമായിത്തീരണം. സമാധിയിൽനിന്ന് ഉണർന്നിട്ട് അവരുടെ അനുഭവത്തെപ്പററി പറയുമ്പോൾ അത് വേറെ വിധത്തിലുള്ള വൃത്തിയായിപ്പോകുന്നു. ധർമിയുടെ അധ്യാസത്തോടൊപ്പം ധർമത്തിന്റെയും അധ്യാസമുണ്ടാകുന്നതിനാൽ ജ്ഞാനമാണ് ശരിയാകേണ്ടത്. അതിനു ആത്മവിസ്മരണം ഉണ്ടാകാതിരിയ്ക്കണം. ആത്മവിസ്മരണമുണ്ടായാൽ വലിയ കാര്യവും നിഷ്ഫലമായിരിയ്ക്കും. ആത്മസ്മരണയുണ്ടായാൽ ചെറിയ കാര്യത്തിനും ഫലം അപാരമായിരിയ്ക്കും. ഇക്കാലത്ത് ധർമത്തിന്റെ മൂന്നു കാലുകളും ഒടിഞ്ഞിരിയ്ക്കുകയാണ്. ഒറ്റക്കാലിൽ മാത്രമാണ് ധർമം സ്ഥിതി ചെയ്യുന്നത്. മനുഷ്യർക്കു ധർമാനുഷ്ഠാനത്തിൽ സ്വതന്ത്രത വേണം. ആചാരവിചാരങ്ങളിൽ സ്വതന്ത്രത വേണം. വിവാഹത്തിലും സ്വതന്ത്രത വേണം. പക്ഷെ ഇതിന്റെയെല്ലാം പരിണാമം സ്വച്ഛന്ദതയാണ്. അതുകൊണ്ട് സംയമവും വൈരാഗ്യവും ഉണ്ടാകുന്നില്ല. വൈരാഗ്യം കൂടാതെ ആത്മജ്ഞാന മുണ്ടാകയില്ല. നാം കാണുന്നതിന്റെയെല്ലാം പുറകിൽ എന്താണുള്ളതെന്നു വിചാരിച്ചു നോക്കുന്നില്ല.

ശ്രദ്ധയും ഉപാസന യുമെല്ലാം പ്രദർശനവസ്തുക്കളായിത്തീർന്നിരിയ്ക്കുകയാണ്. മായ ദുരത്യയയാകയാൽ വളരെ പരിശ്രമവും സംയമവുംകൂടാതെ അതിനെ ജയിയ്ക്കാൻ പ്രയാസമാണ്. അതു കാണിയ്ക്കാനാണ് ഇവിടെ പരമസംയമിയായ ദത്താത്രേയ അവധൂതന്റെ ദൃഷ്ടാന്തം കൊടുത്തിരിയ്ക്കുന്നത്.

ദത്താത്രേയനു മൂന്നു മുഖങ്ങളുണ്ട്. അത് ബ്രഹ്മാവ്, വിഷ്ണു, മഹാദേവൻ ഇവരാണെന്നു പറയപ്പെടുന്നു. അതായത് അദ്ദേഹത്തിൽ ഉല്പത്തി, സ്ഥിതി, ലയം ഇവ ഒന്നിച്ചിരിയ്ക്കുന്നു എന്നുവച്ചാൽഅവയ്ക്കു പൂർവാപരക്രമമില്ല. ഇതു ജ്ഞാനദൃഷ്ടിയുടെ വിചാരമാണ്. അസൂയയില്ലാത്ത അനസൂയയ്ക്കു ഗുണരഹിതനായ അത്രിയുമായി സംബന്ധമുണ്ടായിരുന്നു. അവർ ബ്രഹ്മാവ്, വിഷ്ണു, മഹേശ്വരൻ ഇവരെ കുട്ടികളാക്കുന്നു. അവരുടെ ജഗത്തിൽ ഉല്പത്തി, സ്ഥിതി, ലയം എന്നീ ക്രമം ഉണ്ടായിരിക്കുകയില്ല.

മഹാരാഷ്ട്രത്തിൽ ദത്താത്രേയന്റെ ഉപാസന ചെയ്യുന്നവരുണ്ട്. പലർക്കും ആ രൂപത്തിൽ ദർശനം ലഭിയ്ക്കാറുമുണ്ട്. ദത്താത്രേയൻ ദിവസേന കാലത്തു കാശിയിൽ കുളിയ്ക്കുകയും, ഉച്ചയ്ക്കു ദക്ഷിണ *ഇൻഡ്യ*യിൽ ജമഖണ്ഡിയിൽ ഭിക്ഷയെടുക്കുകയും, വൈകിട്ട് ഗിരിനാർ എന്ന സ്ഥല ത്തു വരികയും രാത്രിയിൽ നാഗപ്പൂരിനടുത്തുള്ള ഏതോ വനത്തിൽ ചെന്നുറങ്ങുകയും ചെയ്യുമെന്നാണു പറയുന്നത്.

യദുരാജാവിന്റെ ചോദ്യത്തിന്നുത്തരമായി അവധൂതനായ ദത്താത്രേയൻ പറഞ്ഞതിനെ ഇവിടെ ഭഗവാൻ ഉദ്ധവരോടു പറയുന്നു:

ദത്താത്രേയൻ:- ഹേ രാജാവേ! ഞാൻ എന്റെ ബുദ്ധികൊണ്ട് പല ഗുരുക്കന്മാരെ സ്വീകരിച്ചു. അവരിൽനിന്നു വിവേകം ആർജിച്ച് ബന്ധരഹിതനായി സ്വച്ഛന്ദം സഞ്ചരിയ്ക്കുകയാണ്. പൃഥ്വി, വായു ആകാശം, ജലം, അഗ്നി, ചന്ദ്രൻ, സൂര്യൻ, മാടപ്രാവ്, പെരുമ്പാമ്പ്, സമുദ്രം, ചിത്രശലഭം, തേനീച്ച, ആന, തേനെടുക്കുന്നവൻ, മാൻ, മത്സ്യം, പിംഗളയെന്ന വേശ്യ, കുരരിപ്പക്ഷി, ബാലകൻ, കുമാരി, ബാണമുണ്ടാക്കുന്നവൻ, സർപ്പം, എട്ടുകാലി, പുഴു ഇവ യാണ് എന്റെ ഇരുപത്തിനാലു ഗുരുക്കന്മാർ. ഇനി ഇവരിൽനിന്നു ഞാൻ പഠിച്ചതെന്താണെന്നും പറയാം.

ഇവിടെ മുഖ്യമായി ജ്ഞാനവൈരാഗ്യങ്ങളെപ്പറ്റിയാണ് പറയുന്നത്. സാധാരണ മനുഷ്യർക്ക് അവരുടെ ജീവിതത്തിൽ ജ്ഞാനവൈരാഗ്യങ്ങൾ അഭ്യസിയ്ക്കാൻ പല സന്ദർഭങ്ങളും ലഭിയ്ക്കുന്നുണ്ടെങ്കിലും അവർ അതു പയോ ഗിയ്ക്കാറില്ല. പലർക്കും ശ്മശാനവൈരാഗ്യമുണ്ടാകാറുണ്ടെങ്കിലും അതു ദൃഢമായി നിൽക്കുന്നില്ല. അതിനാൽ അതേപറ്റി വിചാരം ചെയ്യുകയും അത് പ്രയോഗത്തിൽ





കൊണ്ടുവരികയും വേണമെന്നു കാണിയ്ക്കുന്നു. ചിലർക്ക് അഭ്യാസശ്രമമുണ്ടെങ്കിലും വേണ്ടത്ര വൈരാഗ്യം കാണുന്നില്ല. വൈരാഗ്യമുണ്ടായാൽ മനസ്സ് വെളിയിൽ ചുററിക്കറങ്ങുകയില്ല. അഭ്യാസംകൊണ്ട് മനസ്സ് ആത്മാവിൽ ലയിയ്ക്കും.

ശ്രീമദ്ഭാഗവതം പരമഹംസരുടെ സംഹിതയാണ്. അതിൽ പലവിധമുള്ള പരമഹംസരുടെ കഥകൾ ദശമസ്കന്ധത്തിൽതന്നെ പറഞ്ഞുകഴിഞ്ഞു. അഭ്യാസനിഷ്ഠയുള്ള ദത്താത്രേയ പരമഹംസന്റെ കഥയാണിവിടെ (ഏകാദശത്തിൽ) പറയുന്നത്. ഇത്തരം ജീവന്മുക്തരായ പരമഹംസരുടെ സമാഗമം ഇക്കാലത്തു കിട്ടാൻ പ്രയാസമാണ്. എന്തെന്നാൽ ഈ ദശ പ്രാപിച്ചിട്ടുള്ളവർ വളരെ ചുരുക്കമാണ്. ഇതു ജ്ഞാനത്തിന്റെ ആറാമത്തെ ഭൂമികയെ കുറിയ്ക്കുന്നു. ജ്ഞാനിയുടെ പ്രാരബ്ധകർമം ലീലയായി നടന്നുപോകും. അവർക്ക് അഹംബുദ്ധിയുണ്ടാകുന്നില്ല.

നിഷ്ഠ സ്വാഭാവികമാകുന്നതുവരെ ഏതെങ്കിലും വിക്ഷേപങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും. ലേശമാത്രമെങ്കിലും രാഗമിരുന്നാൽ അജ്ഞാനം നീങ്ങുകയില്ല. വേപ്പില തിന്നശേഷം പഞ്ചസാരയുടെ മധുരം അറിയുകയില്ല. മധ്യാഹ്നസൂര്യനും കുരുടന് ആവൃതമായി തോന്നും. അതിനാൽ ദ്വൈതപ്രപഞ്ചത്തെ ഉപേക്ഷിയ്ക്കണം. സമ്പൂർണ ചരാചരാത്മകമായ വിശ്വത്തെ തന്റേതായി കരുതണം. ഈ ഭാവം ദൃഢമാകാത്തപക്ഷം തന്നിൽ വൈരാഗ്യ പരിശീലനത്തിന്റെ ആവശ്യമിനിയുമുണ്ടെന്നു മനസ്സിലാക്കണം.

ദ്വൈതദർശനം മിഥ്യയാണ്. ജാഗ്രത്തിൽ ദ്വൈതദർശനം ഭയത്തിനു നിദാനമാകുന്നു. സുഷുപ്തിയിൽ ദ്വൈതദർശനമില്ലാത്തതിനാൽ ഭയവും ഉണ്ടാകുന്നില്ല.അഗ്നി വിറകിൽ ആരൂഢമായിരുന്നുകൊണ്ട് ഗ്രാമത്തെയും വിറകിനേയും കത്തിച്ചുകളയുന്നതുപോലെ അഖണ്ഡാകാരവൃത്തിയിൽ ആരൂഢമായിരിയ്ക്കുന്ന ചൈതന്യത്തിന്റെ പ്രകാശം സംസാരത്തെ സമൂലം നിവൃത്തമാകുന്നു. നിരതിശയമായ ആനന്ദത്തിന്റെ അപരോക്ഷത സ്വയം പ്രകാശമായ ചൈതന്യരൂപമാണ്, വൃത്തിരൂപമല്ല. കല്പിതത്തിന്റെ നിവൃത്തി അധിഷ്ഠാനരൂപമാണ്. സാമാന്യ വ്യാവഹാരികവൃത്തി ആവരണമുണ്ടാക്കും. അതിനാൽ ദ്രഷ്ടാവിനെപ്പററി വിചാരിച്ചു നോക്കിയാൽ വ്യാവഹാരികസത്ത പ്രാതിഭാസികമായി ത്തീരും. സ്വപ്നത്തിൽ ദ്രഷ്ടാവിനെപ്പററി വിചാരിയ്ക്കാത്തതുകൊണ്ട് പ്രാതിഭാസികസത്ത വ്യാവഹാരികമായിത്തീരുന്നു. അതിനാൽ അഭ്യാസംകൊണ്ട് സാക്ഷിയെ അനുഭവിച്ചറിയണം. വൈരാഗ്യം കൊണ്ട് അനാത്മാവിനെ കാണാതിരിയ്ക്കണം. അതിനുവേണ്ടി ദത്താത്രേയഭഗവാൻ ഇനി ഇരുപത്തിനാലു ഗുരുക്കന്മാരുടെ കഥ യദുരാജാവിനോടു പറയുന്നു.



# പ്രകരണം ഒൻപത്

**ഭഗവാൻ ദത്താത്രേയന്റെ 24 ഗുരുക്കന്മാർ**

ദത്താത്രേയൻ: ഇനി ഞാൻ ഇരുപത്തിനാല് ഗുരുക്കന്മാരിൽ നിന്നും എന്തു പഠിച്ചു എന്നു പറയാം.

1. പൃഥ്വി എന്റെ ആദ്യത്തെ ഗുരുവാണ്. പല പ്രകാരത്തിലും ലോകർ പൃഥ്വിയുടെ മേൽ ആക്രമണം നടത്താറുണ്ട്. അതിനെ കിളയ്ക്കുക, കുഴിയ്ക്കുക, അതിൽ വളരുന്ന വൃക്ഷങ്ങളെ മുറിയ്ക്കുക മുതലായ പലതും ചെയ്യുന്നു. എന്നിട്ടും അതെല്ലാം പൃഥ്വി ശാന്തമായി സഹിയ്ക്കുന്നു. അതുപോലെ ദൈവമായയാൽ പ്രേരിതനായി ഏതെങ്കിലും പ്രാണി വിദ്വാന്മാരെ ഉപദ്രവിച്ചാലും അവർ അവരുടെ മാർഗത്തിൽനിന്നു വ്യതിചലിയ്ക്കരുതെന്നു പാഠം ഞാൻ പൃഥ്വിയിൽ നിന്നു പഠിച്ചു. പൃഥ്വീതത്ത്വമായ വൃക്ഷങ്ങൾ പരോപകാരത്തിനായി ജീവിയ്ക്കുന്നതുപോലെ സാധുക്കളും പരോപകാരാർഥം ജീവിയ്ക്കണമെന്നും ഞാൻ പൃഥ്വിയിൽനിന്നു പഠിച്ചു.

2. വായു. എന്റെ രണ്ടാമത്തെ ഗുരു വായുവാണ്. പ്രാണൻ ആഹാരം മാത്രമെ ഇച്ഛിയ്ക്കുന്നുള്ളു. അത് യാതൊരു പ്രകാരത്തിലും ആഹാരത്തിന്റെ രൂപത്തിലോ, രസത്തിലോ, പ്രത്യേകത ആഗ്രഹിയ്ക്കുന്നില്ല. അതുപോലെ, യോഗികൾ അല്പാഹാരംകൊണ്ടു തൃപ്തി പ്പെടുകയും, ജിഹ്വാദി ഇന്ദ്രിയതർപ്പണാർഥം ലോഭികളാകാതിരിയ്ക്കയും വേണമെന്നു ഞാൻ പ്രാണവായുവിൽനിന്നു പഠിച്ചു. ഇനി വെളിയിലുള്ള വായുവും ദുർഗന്ധം, സുഗന്ധം ആദിയാൽ ബാധിയ്ക്കപ്പെടാതെ സദാ നിർലേപമായി വർത്തിയ്ക്കുന്നു. അതുപോലെ ജ്ഞാനികളും മായാഗുണങ്ങളിൽ ആസക്തരാകരുതെന്നു ഞാൻ വായുവിൽനിന്നു പഠിച്ചു. അങ്ങനെ പ്രാണവായുവിൽനിന്നു സംയമവും, വെളിയിലുള്ള വായുവിൽനിന്നു അസംഗത്വവും ശീലിയ്ക്കണം.

3. ആകാശം. ആകാശം സദാ അപരിച്ഛിന്നവും അസംഗവുമാണ്. അതുപോലെ ആത്മാവും അപരിച്ഛിന്നവും അസംഗവുമാണെന്ന് ആകാശത്തിൽ നിന്നു പഠിച്ചു. അഗ്നി, ജലം, അന്നമയമായ പദാർഥങ്ങൾ, വായുജനിതമായ കാർമേഘം ഇവയാൽ ആച്ഛാദിതമായ ആകാശം അതുകളിൽനിന്നെല്ലാം സദാ അസംഗമാണ്. അതുപോലെ ആത്മാ വും കാലകൃതമായ അനിത്യധർമങ്ങളിൽനിന്നു അസംഗമാണെന്ന് ആകാശത്തിൽനിന്നും പഠിച്ചു.

4. ജലം. സ്വഭാവത്താൽത്തന്നെ ശുദ്ധവും സ്നിഗ്ദ്ധവുമാണ്. അതുപോലെ മുനികളും സ്നിഗ്ദ്ധവും മധുരഭാഷികളുമായിരിയ്ക്കണം. ജലത്തെപ്പോലെ അവരെ സമീപിയ്ക്കുന്നവരെ ദർശന-സ്പർശനങ്ങളാൽ പവിത്രമാക്കാൻ അവർക്കു കഴിവുണ്ടായിരിയ്ക്കണം.

5. അഗ്നി. തേജസ്വിയും ദേദീപ്യവുമാണ്. അതുപോലെ ജിതേന്ദ്രിയരായ മുനികളും തേജസ്വികളും അക്ഷോഭ്യരുമായിരിയ്ക്കണം. അഗ്നി ചിലപ്പോൾ അവ്യക്തവും ചിലപ്പോൾ വ്യക്തവുമായിരിയ്ക്കുന്നതുപോലെ സാധുക്കളും ചിലപ്പോൾ ഏകാന്തതയിലും ചിലപ്പോൾ ജനസമക്ഷം പ്രകടമായും കഴിയണം. അഗ്നിയിലിടുന്ന വസ്തുക്കളുടെ ഗുണദോഷങ്ങളെ സ്വീകരിയ്ക്കാതെ അവയെ അതു ഭസ്മമാക്കുന്നതുപോലെ സാധുക്കളും അവർക്കു ഭിക്ഷ നല്കുന്നവരുടെ അശുഭകർമങ്ങളേയും അവർക്കു ലഭിയ്ക്കുന്ന അന്നാദിയുടെ ദോഷങ്ങളേയും ഭസ്മമാക്കാൻ കഴിവുള്ളവരായിരിയ്ക്കണം. വിറകു മുതലായ ഉപാധികളിൽ അഗ്നി തദാകാരമാകുന്നതുപോലെയാണ് ആത്മാവും മായാരചിതമായ സത്-അസത് പ്രപഞ്ചവസ്തുക്കളിൽ പ്രവേശിച്ച് അതാതുപാധികളെ അനുസരിച്ചു ചേഷ്ട ചെയ്യുന്നതുപോലെ കാണപ്പെടുന്നത്.

6. ചന്ദ്രൻ: ചന്ദ്രന്റെ കലകൾ ഗതി നിശ്ചയിയ്ക്കാനാകാത്ത കാലത്തിന്റെ പ്രഭാവത്താൽ കല്പിതമായിട്ടു കാണുന്നതുപോലെ ശരീരത്തിന്റെ ജന്മം തുടങ്ങി മൃത്യു പര്യന്തമുള്ള സകല അവസ്ഥകളും കല്പിതമാണ്. ആ അവസ്ഥാഭേദങ്ങൾ ശരീരത്തിന്റേതുമാത്രമാണ്, ആത്മാവിന്റേതല്ല. ഗംഗാപ്രവാഹം, അഗ്നിശിഖ മുതലായവയ്ക്കു ക്ഷണംതോറും ഉല്പത്തിയും നാശവും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നത് അജ്ഞാനത്താൽ അറിയാതിരിയ്ക്കുന്ന തുപോലെ ശരീരത്തിന്റെ അവസ്ഥകൾ ക്ഷണംതോറും മാറുന്നത് കാലഗതിയുടെ പ്രഭാവത്താൽ അറിയുന്നില്ല.

7. സൂര്യൻ. തന്റെ കിരണങ്ങളാൽ പൃഥ്വിയിലുള്ള ജലാശയങ്ങളിൽ നിന്നു ജലം വലിച്ചെടുക്കുകയും സമയം വരുമ്പോൾ വർഷമായിട്ടുപേക്ഷിയ്ക്കുകയും ചെയ്യുന്നതുപോലെ യോഗികളും ഗുണാനുവർത്തികളായ ഇന്ദ്രിയങ്ങളെക്കൊണ്ടു ത്രിഗുണമായ പദാർഥങ്ങളെ ഗ്രഹണം ചെയ്താലും, തക്ക അവസരം വരുമ്പോൾ അവയെ നിഷ്പ്രയാസം ത്യജിയ്ക്കേണ്ടതാണെന്നു ഞാൻ സൂര്യനിൽനിന്നു പഠിച്ചു. പല ജല പാത്രങ്ങളിൽ പ്രതിബിംബിയ്ക്കുന്ന സൂര്യനെന്നതുപോലെ ഉപാധിഭേദത്താൽ സ്ഥൂലബുദ്ധികൾക്ക് ആത്മാവ് നാനാവ്യക്തികളിൽ നാനാത്വേന വർത്തിയ്ക്കുന്നതായി തോന്നുമെങ്കിലും വാസ്തവത്തിൽ ആത്മാവ് ഏകവും അപരിച്ഛിന്നവുമാണ്.

8. മാടപ്രാവ്. ഒരു മാടപ്രാവ് അതിന്റെ ഇണയോടുകൂടി ഒരു കൂട്ടിൽ താമസിച്ചിരുന്നു. അതിന് അനേകം കുഞ്ഞുങ്ങളും ഉണ്ടായി. അങ്ങനെ സ്നേഹസമ്പൂർണമായ കുടുംബജീവിതം നയിച്ചു വരവേ ഒരു ദിവസം തന്തപ്രാവും തള്ളപ്രാവും ഒരുമിച്ച് കുട്ടികൾക്കു തീറ്റ കൊണ്ടുവരാൻ പോയിരുന്നപ്പോൾ ഒരു വേടൻ വലവച്ച് ഈ പക്ഷിക്കുഞ്ഞുങ്ങളെയെല്ലാം വലയിലാക്കി. തീററയുംകൊണ്ടു തിരിച്ചുവന്നപ്പോൾ കുഞ്ഞുങ്ങൾ ബന്ധനത്തിലായിരിയ്ക്കുന്നതു



കണ്ടു ദുഃഖിതയായ തള്ളപ്രാവ് അവയെ മോചിപ്പിയ്ക്കാൻ ശ്രമിച്ചു. എന്നാൽ അതുകൂടി വലയിൽ അകപ്പെടുകയാണുണ്ടായത്. തന്റെ കുടുംബം മുഴുവൻ ആപത്തിൽ പെട്ടുകഴിഞ്ഞതായി കണ്ട ആൺപ്രാവ് കുടുംബവിരഹം സഹിയ്ക്കവയ്യാതെ സ്വയം വേടന്റെ വലയിൽ ചെന്നു വീണു. ക്രൂരനായ വേടൻ എല്ലാവരേയും കൊണ്ടുപോകുകയും ചെയ്തു. കുടുംബാസക്തനായി അശാന്തനായി കുടുംബപോഷണം മാത്രം ചെയ്തു കഴിയുന്ന ഏതൊരുവനും ഈ മാടപ്രാവിനെപ്പോലെ കുടുംബത്തോടൊപ്പം കഷ്ടങ്ങൾ അനുഭവിയ്ക്കും. ഈ മനുഷ്യശരീരം മുക്തിയ്ക്കുള്ള തുറന്ന വാതിലാണ്. അതു ലഭിച്ചിട്ട്, മാടപ്രാവിനെപ്പോലെ ഗൃഹസ്ഥാശ്രമത്തിൽത്തന്നെ കഷ്ടപ്പെട്ടു കഴിയുകയാണെങ്കിൽ, അങ്ങനെയുള്ളവൻ വളരെ പൊക്കത്തിൽ കയറിയശേഷം വീണ്ടും കീഴോട്ടു വീഴുകയാണ് ചെയ്യുന്നത്. അവരെ ശാസ്ത്രം 'ആരൂഢച്യുതരെ'ന്നു പറയുന്നു.

9. പെരുമ്പാമ്പിൽനിന്നു ഞാൻ പഠിച്ചത് ഇന്ദ്രിയസുഖങ്ങളിൽ പെടാതെ പ്രാരബ്ധവശാൽ കിട്ടുന്നതു കൊണ്ടു ജീവിതനിർവാഹം ചെയ്യണമെന്നാണ്. ചിലപ്പോൾ ഭിക്ഷ കിട്ടാതെ പോയാലും അതിനുവേണ്ടി പ്രയത്നിയ്ക്കാതെ പെരുമ്പാമ്പിനെപ്പോലെ ശരീരബലം, മനോബലം, ഇന്ദ്രിയബലം ഇവ ഉണ്ടെങ്കിൽകൂടിയും ഒരേ സ്ഥലത്തുതന്നെ നിഷ്ഠയോടെയിരിയ്ക്കണമെന്നാണ്.

10. സമുദ്രം. എപ്രകാരം വർഷകാലത്തു ജലം കൂടിയിട്ടു കര കവിയുകയൊ, വേനൽ കാലത്തു വററിയിട്ടു ജലം കുറയുകയൊ ചെയ്യാതെ സദാ ശാന്തവും, ഗംഭീരവും, അഗമ്യവും, അക്ഷോഭ്യവും ആയിട്ടിരിയ്ക്കുന്നുവോ അതുപോലെ നാരായണപരായണരായ യോഗികളും പദാർഥങ്ങൾ കിട്ടുമ്പോൾ പ്രഫുല്ലരാകയും, കിട്ടാതിരുന്നാൽ ഉദാസീനരാകയും ചെയ്യരുതെന്നു സമുദ്രത്തിൽ നിന്നു പഠിച്ചു.

11. ചിത്രശലഭം. അഗ്നിയുടെ രൂപത്തിൽ മോഹിച്ച് അതിൽ വീണു മരിയ്ക്കുന്നതുപോലെ, അജിതേന്ദ്രിയർ ദേവമായാരൂപികളായ സ്ത്രീകളുടെ രൂപലാവണ്യത്താൽ പ്രലോഭിതരായി ഘോരാന്ധകാരത്തിൽ വീണുപോകരുതെന്നു ചിത്രശലഭത്തിൽ നിന്നു പഠിച്ചു.

12. തേനീച്ച. പുഷ്പങ്ങൾക്കു യാതൊരു ഹാനിയും വരുത്താതെ തേൻ ഭക്ഷിയ്ക്കുന്നതുപോലെ സാധുക്കൾ ഗൃഹസ്ഥന്മാർക്കു യാതൊരു പ്രകാരത്തിലും ഉപദ്രവകാരികളാകാതെ ഒന്നിലധികം ഗൃഹങ്ങളിൽനിന്നു ഭിക്ഷ വാങ്ങി ശരീരസന്ധാരണം നിർവഹിയ്ക്കണം. അന്നസംഗ്രഹം ചെയ്യരുത്. ചെയ്താൽ തേനോടൊപ്പം തേനീച്ചയ്ക്കും ചിലപ്പോൾ നാശം ഭവിയ്ക്കുന്നതുപോലെ സാധകരും സംഗൃഹീത പദാർഥങ്ങളുടെ മോഹത്തിൽപ്പെട്ട് അധഃപതിച്ചു പോകും.

സാധാരണമനുഷ്യർക്ക് അനേകം ആഗ്രഹങ്ങളുണ്ട്. ഇന്ദ്രിയഭോഗങ്ങളിലുള്ള ഇച്ഛ മനുഷ്യർക്ക് എപ്പോഴും പാരതന്ത്ര്യം സൃഷ്ടിയ്ക്കുന്നു. അന്യന്റെ സഹായം ആവശ്യമില്ലാതാകുമ്പോഴാണ് അവർ സ്വതന്ത്രരാകുന്നത്. പരവസ്തുവിൽ പോകുന്ന മനസ്സിനെ തിരിച്ചു കൊണ്ടു വരാൻ വൈരാഗ്യം ആവശ്യമാണ്. സംസാരസുഖം അനുഭവിയ്ക്കുന്ന വർക്ക് അതിൽ ഒരിയ്ക്കലും തൃപ്തി വരാറില്ല. ഏതിലാണോ തൃപ്തി വരാത്തത് അതിന്റെ പിന്നാലെ പോയി പല കഷ്ടതകളും മനുഷ്യർ അടിയ്ക്കടി അനുഭവിയ്ക്കുന്നു. ഈ വസ്തുത നിരീക്ഷിച്ചറിഞ്ഞ് ജ്ഞാനികൾ അവരുടെ മനസ്സിനെ വിഷയങ്ങളിൽനിന്നു പിൻവലിയ്ക്കുന്നു. അവരുടെ അനുഭവങ്ങൾ അജ്ഞാനികൾക്കു മുൻപോട്ടു പോകാൻ മാർഗദർശനമാകണമെന്നു കരുതി അവയെ ശാസ്ത്രങ്ങളിൽ നിബന്ധിച്ചിരിയ്ക്കുന്നു.

ഇപ്രകാരം ഉദ്ധവർക്കു മനസ്സിനെ ജയിയ്ക്കാനുള്ള ഉപദേശം കൊടുത്തുകൊണ്ട് അവധൂതഭഗവാന്റെ പതിമൂന്നാമത്തെ ഗുരുവിനെപ്പററി ഭഗവാൻ പറയുന്നു.

13. ആന. യതികൾ മരംകൊണ്ടുണ്ടാക്കിയ സ്ത്രീരൂപത്തെപ്പോലും സ്പർശിയ്ക്കരുത്. സ്പർശിച്ചുപോയാൽ പിടിയാനയുടെ അംഗസ്പർശത്താൽ ബന്ധനസ്ഥനാകുന്ന കൊമ്പനാനയെപ്പോലെ കാമിപുരുഷന്മാർ മായാബന്ധത്തിൽ വീണുപോകാനിടയുണ്ട്. ആനയെ പിടിയ്ക്കാൻ കടലാസ്സുകൊണ്ട് ഒരു പിടിയാനയെ ഉണ്ടാക്കി ഒരു വലിയ കുഴിയുടെ മുകളിൽ വയ്ക്കുന്നു. കൊമ്പനാന അതിനെ സ്പർശിയ്ക്കാനടുക്കുമ്പോൾ കുഴിയിൽ പതിയ്ക്കുന്നു. സ്ത്രീകളെ മോഹിയ്ക്കുന്ന പുരുഷന്മാരും ഇതുപോലെ അപകടത്തിൽ പെട്ടുപോകുന്നു. അതിനാൽ ബുദ്ധിമാന്മാർ സ്ത്രീകളെ മൃത്യുരൂപമായി കരുതുന്നു; അവരിൽ നിന്നൊഴിഞ്ഞു നില്ക്കുന്നു.

14. തേൻ ശേഖരിയ്ക്കുന്നവൻ. ലോഭികൾ കഷ്ടപ്പെട്ടു സമ്പാദിയ്ക്കുന്ന ധനം സ്വയം അനുഭവിയ്ക്കുകയൊ അന്യർക്കു കൊടുക്കുകയൊ ചെയ്യുന്നില്ല. തേനീച്ച ശേഖരിയ്ക്കുന്ന തേൻ അന്യർ കൊണ്ടുപോകുന്നതുപോലെ, ലോഭികളുടെ ധനവും അന്യർ കൊണ്ടുപോകുന്നു.

15. മാൻ. നായാട്ടുകാരന്റെ പാട്ടുകേട്ടു നില്ക്കുന്ന മാനിനെ അയാൾ അമ്പയച്ചു കൊല്ലുന്നു. അതുപോലെ വനവാസികളായ യതികൾ നഗരവാസികളുടെ സംഭാഷണം ശ്രദ്ധിയ്ക്കുകയോ, നാഗരിക സ്ത്രീകളുടെ ഗീതം ആസ്വദിയ്ക്കുകയോ അവരുടെ നൃത്യം കാണുകയോ ചെയ്താൽ ആ യതികൾ തങ്ങളുടെ സംയമത്തിൽനിന്ന് അധഃപതിച്ചു നാശമടയുമെന്ന് മാനിൽനിന്നു ഞാൻ പഠിച്ചു.

16. മത്സ്യത്തിൽനിന്ന്, രസനേന്ദ്രിയത്തെ ജയിയ്ക്കാഞ്ഞാൽ ആപത്താണെന്നു ഞാൻ പഠിച്ചു. രസനേന്ദ്രിയത്തിന്റെ അടിമയായതുകൊണ്ടാണ്-ഇര കൊത്തുന്നതുകൊണ്ടാണ്-മത്സ്യം ബഡിശത്തിൽ കുടുങ്ങുന്നത്. രസനേന്ദ്രി



യത്തെ ജയിയ്ക്കാഞ്ഞാൽ മററിന്ദ്രിയങ്ങളെ ജയിച്ചാലും അവരെ ജിതേന്ദ്രിയരെന്നു പറയുക വയ്യ. രസനേന്ദ്രിയത്തെ ജയിച്ചാൽ അന്യ ഇന്ദ്രിയങ്ങളെ ജയിയ്ക്കാനും എളുപ്പമുണ്ട്.

17. പിംഗള എന്ന ഒരു സ്ത്രീ മിഥിലാപുരിയിൽ വേശ്യാവൃത്തികൊണ്ടു ജീവിച്ചിരുന്നു. ഒരിയ്ക്കൽ പല ദിവസങ്ങൾ കഴിഞ്ഞിട്ടും അവൾക്കു ധനവാന്മാരായ ആരേയും കിട്ടായ്കയാൽ അവളുടെ ചിത്തം വ്യാകുലമായി. അതോടെ അവൾക്കു ജീവിതത്തിൽ വൈരാഗ്യം തോന്നി. ഇപ്രകാരം ആത്മഗതം ചെയ്യാൻ തുടങ്ങി. "അഹോ! കഷ്ടം ഞാൻ എത്ര മൂഢയാണ്! എന്നിൽ സദാ കുടികൊള്ളുന്ന ആനന്ദരൂപനായ പരമാത്മാവിനെ വിട്ടിട്ടു ഞാൻ എത്ര തുച്ഛമായ സുഖത്തെയാണിച്ഛിയ്ക്കുന്നത്! ആരെക്കൊണ്ടും തൃപ്തിപ്പെടുത്താൻ കഴിയാത്ത കാമത്തിന്റെ പൂർത്തിയ്ക്കുവേണ്ടി മൃത്യുഗ്രസ്തരായ മനുഷ്യരെ ആശ്രയിച്ച് എന്റെ ജീവിതം ഇത്രനാളും ഞാൻ പാഴിൽ കളഞ്ഞു. എല്ല്, മാംസം, രുധിരം, മലം, മൂത്രം മുതലായവയാൽ നിറഞ്ഞതും തൊലി, നഖം, രോമം ആദിയാൽ പൊതിയപ്പെട്ടതുമായ ശരീരത്തെ പതിയായി കരുതുക മൂഢത്വമാണ്. ഇനി എല്ലാ ശരീരങ്ങളിലും ആത്മരൂപത്തിലിരിയ്ക്കുന്ന പരമപ്രിയനും, സർവേശ്വരനുമായ സ്വാമിയെ സാക്ഷാത്കരിച്ചു ലക്ഷ്മീദേവിയെപ്പോലെ ഭഗവാനിൽ മാത്രമേ ഞാൻ രമിയ്ക്കൂ. മരണശീലരായ മനുഷ്യരിൽ നിന്ന് എന്തു സുഖം ലഭിയ്ക്കാനാണ്? ഏതു സമയത്താണോ ജീവൻ സമസ്തവിഷയങ്ങളിൽ നിന്നും വിരക്തനാകുന്നത്, ആ സമയം അവൻ സ്വയം തന്റെ രക്ഷകനായിത്തീരുന്നു." ആശ, പരമദുഃഖരൂപമാണ്. ആശാരാഹിത്യം പരമസുഖരൂപവുമാണ് എന്ന പാഠം ഈ പിംഗളയിൽനിന്നു ഞാൻ പഠിച്ചു.

18. കുരരിപ്പക്ഷി. ഒരിയ്ക്കൽ ഒരു മാംസക്കഷണം കൊത്തിക്കൊണ്ടു പറക്കുമ്പോൾ അതിന്റെ പിന്നാലെ അനവധി പക്ഷികൾ ആ മാംസക്കഷണത്തിനുവേണ്ടി ചെന്ന് അതിനെ ഉപദ്രവിയ്ക്കാൻ തുടങ്ങിയപ്പോൾ ആ കുരരിപ്പക്ഷി തന്റെ കൊക്കിൽ ഉണ്ടായിരുന്ന മാംസക്കഷണത്തെ താഴെയിട്ടു കളഞ്ഞു. അപ്പോൾ മറ്റു പക്ഷികൾ എല്ലാം ആ കുരരിപ്പക്ഷിയെ വിട്ടിട്ട് മാംസക്കഷണത്തിന്റെ പിന്നാലെ പോകുകയാൽ ഈ പക്ഷി രക്ഷപ്പെട്ടു. ഇതിൽനിന്ന്, പരിഗ്രഹം ദുഃഖരൂപമാണെന്ന പാഠം ഞാൻ പഠിച്ചു.

19. ബാലകനു മനോപമാനവിചാരമോ, വീട്, പരിവാരങ്ങൾ തുടങ്ങിയവയുടെ ചിന്തയോ ഇല്ല. അതുപോലെ ഞാനും ആത്മരതിയോടെ ആത്മാവിൽ ത്തന്നെ നിമഗ്നനായിട്ട് ബാലകനെപ്പോലെ നിശ്ശങ്കം സഞ്ചരിയ്ക്കുന്നു.

20. കുമാരി. ഒരിയ്ക്കൽ ഒരു കുമാരിയുടെ ബന്ധുക്കളെല്ലാം വെളിയിൽപ്പോയിരുന്നപ്പോൾ അവളുടെ വിവാഹാലോചനക്കാർ അവളുടെ വീട്ടിൽ ചെല്ലാനിടയായി. ഈ അതിഥികളെ സത്ക്കരിയ്ക്കാൻ വേണ്ടി അവൾ നെല്ലുകുത്തുമ്പോൾ അവളുടെ കയ്യിൽ ധരിച്ചിരുന്ന വളകൾ കിലുങ്ങി ശബ്ദമുണ്ടായി. ഈ ശബ്ദത്തിൽനിന്ന് അവളുടെ ഗൃഹത്തിന്റെ ദാരിദ്ര്യസ്ഥിതി വിരുന്നുകാർ മനസ്സിലാക്കിയെങ്കിലോ എന്നു വിചാരിച്ച് ഓരോ കയ്യിൽനിന്നും ഈരണ്ടു വളകളൊഴിച്ച് മററു വളകൾ ഊരിയിട്ട് പിന്നെയും നെല്ലുകുത്താൻ തുടങ്ങി. അപ്പോഴും ഈ രണ്ടു വളകൾ തമ്മിൽ കൂട്ടിമുട്ടി ശബ്ദമുണ്ടാകുകയാൽ അവൾ വീണ്ടും ഓരോന്നുകൂടെ ഊരിവച്ചു. അപ്പോൾ ശബ്ദമൊന്നും ഉണ്ടായില്ല. ഇതിൽനിന്ന് യതികൾ തനിച്ചു നടക്കണമെന്നും പലരും കൂടി നടന്നാൽ ക്ലേശത്തിനു കാരണമാകുമെന്നും, രണ്ടുപേർകൂടി നടന്നാലും വെറുതെ സംസാരിച്ചു സമയം കളയാൻ ഇടയാകുമെന്നും ഉള്ള പാഠം ഞാൻ പഠിച്ചു.

21. ബാണമുണ്ടാക്കുന്നവൻ. ബാണമുണ്ടാക്കുന്ന ഒരുവൻ വളരെ ഏകാഗ്രതയോടെ ബാണമുണ്ടാക്കിക്കൊണ്ടിരിയ്ക്കുമ്പോൾ അയാളുടെ അടുത്തുകൂടി രാജാവിന്റെ ഒരു വലിയ ഘോഷയാത്ര പോയിട്ടും അയാൾ അറിഞ്ഞില്ല. ഇതുപോലെ ജിജ്ഞാസുക്കളും വൈരാഗ്യവും അഭ്യാസവും കൊണ്ട് അവരുടെ ചിത്തത്തെ ഏകാഗ്രമാക്കി പരമാത്മാവിൽ ചേർക്കണമെന്നുള്ള പാഠം ഞാൻ ഇവനിൽ നിന്നു പഠിച്ചു. (ഗീതയിലും യോഗദർശനത്തിലും മനസ്സു വശത്താക്കാൻ അഭ്യാസവും വൈരാഗ്യവും വേണമെന്നു പറഞ്ഞിട്ടുണ്ട്.)

22. സർപ്പം തനിച്ചേ സഞ്ചരിയ്ക്കൂ. അതുപോലെ മുനിമാരും തനിച്ചു താമസിയ്ക്കുകയും സഞ്ചരിയ്ക്കുകയും വേണം. സർപ്പങ്ങൾ ചെയ്യാറുള്ളതുപോലെ സ്വന്തമായി താമസിയ്ക്കാൻ പ്രത്യേകം വീടോ ആശ്രമങ്ങളോ ഒന്നും ഉണ്ടാകരുത്. ആരെങ്കിലും ഉണ്ടാക്കിയിട്ടുള്ള ആശ്രമങ്ങളിലൊ അല്ലെങ്കിൽ ഗുഹകളിലൊ സർപ്പത്തെപ്പോലെ കഴിഞ്ഞുകൂടണം.

23. എട്ടുകാലികൾ തന്നിൽനിന്നും നൂലുണ്ടാക്കി, അതുകൊണ്ടു വല കെട്ടി അതിൽ വിഹരിച്ചിട്ടു പിന്നെയും അതിനെ തന്നിൽത്തന്നെ ലയിപ്പിയ്ക്കുന്നതു പോലെ, പരമാത്മാവും തന്നിൽ നിന്നും ഈ പ്രപഞ്ചത്തെ സൃഷ്ടിച്ചിട്ട് അതിനു സ്ഥിതി നൽകി അവസാനം തന്നിൽതന്നെ ലയിപ്പിയ്ക്കുകയാണ് ചെയ്യുന്നതെന്ന പാഠം ഞാൻ എട്ടുകാലിയിൽ നിന്നു പഠിച്ചു. അതിനാൽ എട്ടുകാലിയെന്റെ ഗുരുവാണ്.

24. പുഴു. കടന്നല് (വേട്ടാളൻ) പുഴുവിനെ പിടിച്ച് അതിന്റെ കൂട്ടിൽ അടയ്ക്കുകയും അതിനെ കൂടെക്കൂടെ കുത്തിനോവിപ്പിയ്ക്കുകയും ചെയ്യുകയാൽ സദാ കടന്നലിനെത്തന്നെ വിചാരിച്ച് ഈ പുഴു അവസാനം കടന്നലായിട്ടു പറന്നു പോകുന്നതു കണ്ട് അതിൽനിന്ന് ജീവനും ഇതുപോലെ ഭയത്താലോ ദ്വേഷത്താലോ സ്നേഹത്താലോ എങ്ങനെയും പരമാത്മാവിനെ ചിന്തിച്ചിരുന്നാൽ അതിന്നു സാരൂപ്യമുക്തിയുണ്ടാകുമെന്നുള്ള പാഠം ഞാൻ പഠിച്ചു.

ഹേ യദുരാജാവേ! ഇപ്രകാരം ഈ ഇരുപത്തിനാലു ഗുരുക്കന്മാരിൽ നിന്നും പാഠങ്ങൾ പഠിച്ച് അതുപോലെ എന്റെ ജീവിതം ഞാൻ സംയമയുക്തമാക്കിത്തീർത്തു. എന്റെ ഈ ശരീരവും എനിയ്ക്ക് ഒരു ഗുരുവാണ്. അതിൽ നിന്നും ഞാൻ വിവേകവും വൈരാഗ്യവും സമ്പാദിച്ചു. ശരീരം നശ്വരവും രോഗഗ്രസ്തവുമാണ്. അതുകൊണ്ട് എനിയ്ക്കതിൽ വൈരാഗ്യമുണ്ടായി. എങ്കിലും ഈ ശരീരം തത്ത്വചിന്തനത്തിനുപയോഗമുള്ളതാകയാൽ ഈ തത്ത്വബോധത്തോടെ ഞാൻ നിസ്സംഗനായി സഞ്ചരിയ്ക്കുന്നു. ഒരു പുരുഷന്റെ പല ഭാര്യമാരുംകൂടി അയാളെ അവരവരുടെ അടുത്തേയ്ക്കു പിടിച്ചു വലിയ്ക്കുന്നതു പോലെയാണ് ഈ കർമേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും ജീവനെ അതാതിന്റെ വിഷയങ്ങളിലേക്ക് ആകർഷിയ്ക്കുന്നത്. എല്ലാ ശരീര ങ്ങളിലും വച്ചു മനുഷ്യശരീരം ശ്രേഷ്ഠമാണ്. അതിനെ ശരിയ്ക്കും ഉപയോഗിയ്ക്കാനറിയണം. ഈ ശരീരം അനിത്യമെങ്കിലും പരമപുരുഷാർഥത്തിന്നുതകുന്നതാണ്. അതിനാൽ മൃത്യുഗ്രസ്തമാകുന്നതിനു മുൻപേ മോക്ഷം സാധിച്ചുകൊള്ളണം. സകല ശരീരികളിലും വിഷയസുഖം ലഭിയ്ക്കുന്നതുകൊണ്ട് അതിനു വേണ്ടി പ്രയത്നിയ്ക്കേണ്ടതില്ല. ഞാൻ ഇപ്രകാരമുള്ള ചിന്തകളാൽ നീതനായി ജ്ഞാനവൈരാഗ്യയുക്തനായി, അഹങ്കാരശൂന്യനായി, അസംഗനായി ഈ പൃഥ്വിയിൽ സഞ്ചരിയ്ക്കുന്നു. പലപ്പോഴും ഒരു ഗുരുവിൽനിന്നു ലഭിച്ച ഉപദേശം കൊണ്ട് ജ്ഞാനം ദൃഢമാകാതെ വന്നേയ്ക്കാം. എന്നാൽ സ്വന്ത ബുദ്ധികൊണ്ടു അതേപ്പററി വീണ്ടും വീണ്ടും വിചാരം ചെയ്യണം. അതുകൊണ്ടാണ് ഋഷികൾ ഒരേ ഒരു അദ്വിതീയ ബ്രഹ്മത്തെ പല പ്രകാരത്തിൽ നിരൂപണം ചെയ്തിരിയ്ക്കുന്നത്.

ഭഗവാൻ: ഹേ ഉദ്ധവാ! ഇപ്രകാരം ആ അവധൂതൻ യദുരാജാവിനെ ഉപദേശിച്ചുകഴിഞ്ഞപ്പോൾ യദു അദ്ദേഹത്തെ നമസ്കരിച്ചു പൂജിച്ചു. അതിനുശേഷം അവധൂതൻ അവിടെനിന്നു പോകുകയും ചെയ്തു. യദുരാജാവും ഈ ഉപദേശഫലമായി സർവദാ നിസ്സംഗനായും സമദർശിയായും തീർന്നു. അതുപോലെ ഹേ ഉദ്ധവ! നീയും കുടുംബത്തോടുള്ള മോഹത്തെ വിട്ട് എന്നിൽ ചിത്തമുറപ്പിച്ചുകൊണ്ടു സർവത്ര സമദൃഷ്ടിയോടെ പൃഥ്വിയിൽ സഞ്ചരിയ്ക്കുക. (11.9.33.)

സന്ന്യാസധർമത്തെ എളുപ്പത്തിൽ സാധയ്ക്കത്തക്ക മാർഗം ഉപദേശിയ്ക്കണമെന്നുള്ള ഉദ്ധവരുടെ പ്രാർഥന യ്ക്കുത്തരമായിട്ടാണ് ഭഗവാൻ മേൽ പറഞ്ഞ അവധൂതാഖ്യാനം ഉദ്ധവരെ കേൾപ്പിച്ചത്. അതിൽ ജ്ഞാനവും വൈരാഗ്യവും അടങ്ങിയിട്ടുണ്ട്. ഇവ രണ്ടും ഭക്തിയുടെ പുത്രന്മാരാണ്. ഈ കഥ സപ്താഹത്തിൽ ഏഴാം ദിവസമാണ് വരുന്നതും. അതുകൊണ്ട് ഇവിടെ ജ്ഞാനവൈരാഗ്യങ്ങളുടെ ശക്തി കൂടുതലായി കാണിച്ചിട്ടുണ്ട്. ജ്ഞാനവൈരാഗ്യങ്ങളുണ്ടാകാൻ സത് സംഗം ആവശ്യമാണ്. നിമിരാജാവ് നവ





യോഗികളുമായി സത്സംഗം ചെയ്ത് ജ്ഞാനം സമ്പാദിച്ചു.ഇവിടെ യദുരാജാവ്, അവധൂതദത്താത്രേയനിൽ നിന്നു ജ്ഞാനമാർജിച്ചു. വസുദേവൻ നാരദനിൽ നിന്നും, ഉദ്ധവൻശ്രീകൃഷ്ണഭഗവാനിൽ നിന്നും ജ്ഞാനം നേടി. ഇങ്ങനെയുള്ള ജ്ഞാനത്തിന്റെ രക്ഷയ്ക്കു വൈരാഗ്യം വേണം. ഏതെങ്കിലും ഒരിച്ഛയിരുന്നാൽ പിന്നെയും അനേകം ഇച്ഛകൾ അങ്ങനെയുള്ള ഒരാളിൽ ഉണ്ടെന്നു കരുതിക്കൊള്ളണം. സത്സംഗത്തിൽ കഴിയുന്നവർക്കു ഇച്ഛ വർധിയ്ക്കുകയില്ല. ഇച്ഛകൾ കുറഞ്ഞുകൊണ്ടേയി രിയ്ക്കും. ജ്ഞാനദശ ഉപാധിയെ കുറയ്ക്കുകയും, അജ്ഞാനദശ ഉപാധിയെ വർധിപ്പിയ്ക്കുകയും ചെയ്യും. ജ്ഞാനത്താൽ ബാധിതമായ പ്രപഞ്ചം വർധിയ്ക്കുകയില്ല. ബാധിതമാകാത്ത പ്രപഞ്ചം വർധിച്ചുകൊണ്ടേയിരി യ്ക്കും. അതിനാൽ ഈ ജ്ഞാനം ദൃഢമാക്കുന്നതിനുവേ ണ്ടി ഭഗവാൻ ഉദ്ധവർക്കു കൂടുതൽ ഉപദേശം കൊടുക്കുന്നു.

# പ്രകരണം പത്ത്

## നിവൃത്തിയ്ക്കുള്ള ഉപായം

ഭഗവാൻ:- ഹേ ഉദ്ധവാ! സാധകൻ എല്ലാ വിധത്തിലും എന്നെ ശരണം പ്രാപിച്ചുകൊണ്ട് ഞാൻ ഉപദേശിച്ചിട്ടുള്ള ധർമങ്ങളെ അവധാനപൂർവം പാലിയ്ക്കുകയും, അതിനു വിരോധം വരാത്തവിധം നിഷ്കാമഭാവത്തോടെ വർണം, ആശ്രമം, കുലം മുതലായവയനുസരിച്ചു സദാചാരനിഷ്ഠയോടെ ജീവിയ്ക്കുകയും വേണം. സ്വധർമപാലനം കൊണ്ട് അന്തഃകരണം ശുദ്ധമാകുമ്പോൾ ഇപ്രകാരം വിചാരിയ്ക്കണം. "ജഗത്തിലുള്ള വിഷയികളായ പ്രാണി കൾ ശബ്ദം, സ്പർശം, രൂപം ആദിവിഷയങ്ങൾ സത്യമെന്നു കരുതി, സുഖം ലഭിയ്ക്കുമെന്നുള്ള പ്രത്യാശയോടെ അവയെ പ്രാപിയ്ക്കാൻ പ്രയത്നിയ്ക്കുന്നു. പക്ഷെ കിട്ടുന്നതോ ദുഃഖവും. അതുകൊണ്ട് ഇപ്രകാരം വിചാരിയ്ക്കണം.

**സുപ്തസ്യവിഷയാലോകോധ്യായതോവാമനോരഥഃ**
**നാനാത്മകത്വാദ് വിഫലസ്തഥാ ഭേദാത്മധീർഗുണൈഃ.**

(11.10.3.)

സ്വപ്നാവസ്ഥയിലും, ജാഗ്രത്തിൽ മനോരാജ്യത്തിൽ മുഴുകുമ്പോഴും മനുഷ്യർ മനസ്സിൽ അനേകം വിഷയങ്ങളെ അനുഭവിയ്ക്കുന്നുണ്ടെങ്കിലും അവരുടെ ആ സകല സങ്കല്പങ്ങളും വസ്തുശൂന്യമാകയാൽ വ്യർഥമാകുന്നു. അതുപോലെ ഇന്ദ്രിയദ്വാരാ ഉണ്ടാകുന്ന ഭേദബുദ്ധിയും ഇന്ദ്രിയജന്യമാകയാലും നാനാവസ്തുവിഷയകമാകയാലും മുൻപറഞ്ഞതുപോലെ അസത്യമാണ്. അതിനാൽ:

**നിവൃത്തംകർമസേവേതപ്രവൃത്തംമത്പരസ്ത്യജേത്**
**ജിജ്ഞാസായാംസംപ്രവൃത്തോനാദ്രിയേത്കർമചോദനാം.**

(11.10.4.)



എന്നെ ആശ്രയമാക്കിയിരിയ്ക്കുന്നവർ നിവൃത്തിപരമായ നിഷ്കാമകർമം ചെയ്യുകയും, പ്രവൃത്തിപരമായ കാമ്യകർമത്തെ ത്യജിയ്ക്കുകയും വേണം. പിന്നെ ആത്മജിജ്ഞാസ ഉണ്ടാകാൻ തുടങ്ങുമ്പോൾ കർമപരമായ വിധിവിധാനങ്ങളെ ആദരിയ്ക്കുകയും വേണ്ട.

ഈ ഉപദേശത്തിൽ വേദാന്തതത്ത്വം അടങ്ങിയിട്ടുണ്ട്. സാംസാരികജ്ഞാനം ഭേദയുക്തമാകയാൽ മിഥ്യയാണ്. ശ്രുതിയും പറയുന്നത്, **'നേഹ നാനാസ്തി കിഞ്ചന'** എന്നാണ്. അതായത് ഇവിടെ നാനാത്വം ഒന്നും തന്നെയില്ല. അജ്ഞാനിയ്ക്കു സംസാരാനുവൃത്തി ഉത്തരോത്തരമുണ്ടാകുന്നു. ആത്മജ്ഞാനിയ്ക്കുണ്ടാകുന്നുമില്ല. സകലതും ആത്മമയമായി കാണുന്നവൻ മറ്റൊന്നും കാണുന്നില്ല. ആത്മജ്ഞാനികൾക്കു പരമാർഥത്തിൽ പ്രപഞ്ചം പ്രകാശിയ്ക്കുന്നു, എന്നു പറയാൻ സാധിയ്ക്കുകയില്ല. അപരോക്ഷഭ്രാന്തി അപരോക്ഷമായ പ്രമാജ്ഞാനംകൊണ്ടു നിവൃത്തമാകും. ആത്മജ്ഞാനം ഉണ്ടാകാത്തവർക്കാണു സംസാരവിഷയങ്ങളിൽ പ്രീതിയുണ്ടാകുന്നത്. അതുകൊണ്ടവർക്കു ജഗത്തു സർവഥാ ഗ്രാഹ്യമായിത്തോന്നുന്നു. ആത്മജ്ഞാനി യ്ക്കും, ആത്മജ്ഞാനത്തിനു തീവ്രമായ ജിജ്ഞാസയുണ്ടായിട്ടുള്ളവർക്കും ജഗദ്ബുദ്ധി സർവഥാ ത്യാജ്യമാണ്. വാസ്തവത്തിൽ സംസാരം സ്വപ്നംപോലെ അവിദ്യയാൽ കല്പിതമാകയാൽ സത്യവസ്തുവല്ല. കല്പിതപദാർഥങ്ങൾ ക്കാകാരമില്ല. അതിനാൽ അതിൽ ഒരംശം ഗ്രാഹ്യവും മറ്റൊരംശം ത്യാജ്യവുമാകയില്ല. കല്പിതസർപ്പത്തിന്റെ ഒരംശംഗ്രാഹ്യവും മറ്റൊരംശം ത്യാജവുമാണെന്നു പറയാൻ സാധ്യമല്ല. ഭ്രാന്തപുരുഷനു കക്കയിലെ വെള്ളി ഉപാദേയവും ഭ്രാന്തിയില്ലാത്ത വിവേകിയ്ക്കു അനുപാദേയവുമാകുന്നതുപോലെ ജ്ഞാനിയെന്നും അജ്ഞാനിയെന്നുമുള്ള ഭേദത്താൽ സംസാരം ഹേയവും ഉപാദേയവുമാകുന്നു. അംശഭേദത്താൽ സംസാരം ഹേയവും ഉപാദേയവും ആകുന്നില്ല.

ഇപ്രകാരം കക്കയിൽ കാണുന്ന വെള്ളിയെപ്പോലെ സകല പ്രാതിഭാസികവസ്തുക്കളും ഇഷ്ടവസ്തുവാകുന്നില്ല. ദ്വൈതത്തിൽ ആസക്തരായവരുടെ ചിത്തത്തെ ദൃശ്യവിഷയങ്ങളിൽനിന്നു വിമുഖമാക്കാൻ ദൃശ്യത്തെ നിഷേധിയ്ക്കുക ഒരു സാധനയാണ്. ജ്ഞാനിയ്ക്കു ആത്മാവിൽ പ്രീതിയുള്ളതിനാൽ ചേതനവും അചേതനവും യുക്തമായുള്ള ഉത്തമം, മധ്യമം, അധമം എന്നീവിധമുള്ള ശരീരങ്ങളിൽ സുഖഭോഗത്തിനാവശ്യമില്ല. രാഗദ്വേഷമുള്ള ചിത്തത്തിൽ ബ്രഹ്മഭാവം അഭിവ്യക്തമാകുകയില്ല.

അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു: എന്റെ ഭക്തൻ സത്യം, അഹിംസ, ശൗചം, സന്തോഷം മുതലായവയെ നിരന്തരം പാലിയ്ക്കും. അവർ എന്റെ സ്വരൂപത്തെ അറിഞ്ഞിട്ടുള്ള ശാന്തചിത്തനും എന്റെ സ്വരൂപഭൂതനുമായ ഗുരുവിനെ സദാ പ്രേമഭക്തിയോടും ശ്രദ്ധയോടുംകൂടി ഉപാസന ചെയ്യുന്നവരുമാകുന്നു. എന്റെ ഭക്തന്മാർ മാനമത്സരാദിയില്ലാത്തവരായിരിക്കണം. കാര്യകുശലരും, മമതാശൂന്യരും, ദൃഢപ്രേമികളും, ധൃതഗതിയില്ലാത്തവരും, ആത്മതത്ത്വത്തെ അറിയാൻ ജിജ്ഞാസയുള്ളവരുമായിരിയ്ക്കണം. അവർ പരനിന്ദ ചെയ്യുകയൊ, വ്യർഥഭാഷണം ചെയ്യുകയൊ പാടില്ല. അവർ സർവത്ര ആത്മദൃക്കുകളും, സമദർശികളും, സ്ത്രീ, പുത്രൻ, ധനം, ഗൃഹം, സ്വജനം മുതലായവയിൽ അനാസക്തരും മമതാരഹിതരുമായിരിയ്ക്കണം. വിറകിന്റെ ദാഹകനും, പ്രകാശകനുമായ അഗ്നി അതിൽനിന്നു ഭിന്നമായിരിയ്ക്കുന്നതുപോലെ, ദൃശ്യരൂപമായ സ്ഥൂല-സൂക്ഷ്മ ശരീരങ്ങളിൽനിന്ന് അവയുടെ സാക്ഷിയും സ്വയംപ്രകാശകനുമായ ആത്മാവ് അത്യന്തം ഭിന്നമാണ്. (11.10.8.) അഗ്നി വിറകിൽ പ്രജ്വലിതമാകുമ്പോൾ ഉല്പത്തി-വിനാശം, വലുപ്പ-ചെറുപ്പം, അനേകത മുതലായ വിറകിന്റെ സകല ഗുണ ങ്ങളും അതു സ്വയം ഗ്രഹിയ്ക്കുന്നു. പക്ഷെ വാസ്തവം പറഞ്ഞാൽ അഗ്നിയ്ക്കു വിറകിന്റെ ആ ഗുണങ്ങളുമായി യാതൊരു ബന്ധവുമില്ല. എന്നതുപോലെ ആത്മാവും ദേഹത്തിന്റെ ജഡത, അനിത്യത, സകലത, അനേകത ആദിയായ ഗുണങ്ങളില്ലാത്ത വസ്തുവാണെങ്കിലും, അവയോടു ചേർന്നിരിയ്ക്കുന്നതായി കാണപ്പെടുന്നു. ഈശ്വരനിൽ നിയന്ത്രിതമായ മായാഗുണങ്ങളാണ് ഈ സൂക്ഷ്മവും സ്ഥൂലവുമായ ശരീരങ്ങളെ ഉണ്ടാക്കിയിട്ടു ള്ളത്. ജീവനെ ശരീരമായും ശരീരത്തെ ജീവനായും കരുതുന്നതുകൊണ്ടാണ് സ്ഥൂലശരീരത്തിന്റെ ജന്മ-മര ണങ്ങൾ ആത്മാവിൽ ആരോപിയ്ക്കപ്പെടുന്നത്. ജീവനു ജന്മമൃത്യുരൂപമായ സംസാരം ഈ ഭ്രമം അഥവാ അധ്യാസം കൊണ്ടാണുണ്ടാകുന്നത്. ആത്മജ്ഞാനമുണ്ടാകുന്നതോടെ ഈ അധ്യാസം നീങ്ങിപ്പോകുന്നു.

**തസ്മാജ്ജിജ്ഞാസയാത്മാനമാത്മസ്ഥംകേവലംപരം**
**സംഗമ്യ നിരസേദേതദ്വസ്തുബുദ്ധിം യഥാക്രമം.**

(11.10.11.)

അതിനാൽ ജിജ്ഞാസാപൂർവം തന്റെ അന്തഃകരണത്തിൽ സ്ഥിതിചെയ്യുന്ന അദ്വിതീയമായ പരമാത്മാവിനെ അറിഞ്ഞ് അന്യപദാർഥങ്ങളിലുള്ള സത്യത്വബുദ്ധിയെ വിട്ടുകളയണം.

ഒരു മിഥ്യാവൃത്തിയെ സ്ഥാപിയ്ക്കാൻ അനേകം മിഥ്യാവൃത്തികളുടെ ആവശ്യം നേരിടുന്നു. ജ്ഞാനികൾക്കു മിഥ്യാവൃത്തിയും മിഥ്യാവസ്തുവും മിഥ്യയാണെന്നറിയാൻ കഴിയുന്നതിനാൽ അത്തരം വൃത്തികളെ പോഷിപ്പിയ്ക്കുവാൻ അന്യവൃത്തികളുടെ ആവശ്യം നേരിടുന്നില്ല. ജാഗ്രത്തിലായാലും സ്വപ്നത്തിലായാലും അജ്ഞാനമിരിയ്ക്കുന്നതുവരെ ഭ്രാന്തി ബാധിതമാകയില്ല. ബാധകപ്രമാണം കൊണ്ടേ ഭ്രാന്തി ബാധിതമാകൂ. ബാധിതമാകുമ്പോൾ ഭ്രാന്തികാലത്തു സിദ്ധമായിരുന്ന വ്യവഹാരത്തിനും ഭ്രാന്തിയുടെ അഭാവം നിമിത്തം അഭാവമുണ്ടാകും.

അതിനാൽ ജ്ഞാനിയുടെ കർമ്മം അതിന്റെ അനുഭവം നല്കിയ ശേഷം പൊയ്പോകുന്നു. അജ്ഞാനിയ്ക്ക് ഒരു കർമത്തിൽനിന്ന് അനേക കർമങ്ങൾ ഉളവാകുന്നു. സമൂഹത്തിൽ പല വ്യത്തികളും പല കർമങ്ങളും ഒരേസമയത്തു നടത്തേണ്ടതായി വരും. അങ്ങനെ വരുമ്പോൾ മനുഷ്യന്റെ ചിത്തം അന്യരുടെ ഗുണദോഷവിചാരങ്ങളിൽ പെട്ടു പോകുന്നു. ഒരു സംഭവത്തിനു പിന്നിൽ പല കാരണങ്ങൾ പ്രവർത്തിച്ചതായി തോന്നുകയും ചെയ്യും. പക്ഷെ ആത്മാവിന്റെ മാർഗത്തിൽകൂടി പോകുന്നവർക്കു സകല സംഭവങ്ങൾക്കും അജ്ഞാനമെന്ന ഏക കാരണം മതിയാകും. സ്വപ്നത്തിൽ സകല സംഭവങ്ങൾക്കും കാരണം, സ്വപ്നത്തിൽ ഇരിയ്ക്കുന്നവന്റെ അജ്ഞാനമത്രേ. അതുപോലെ ജാഗ്രത്തിലും ജഗത്തിനെ കാണുന്നവന്റെ അജ്ഞാനമല്ലാതെ ജഗത്തിലെ സംഭവങ്ങൾക്കു വേറെ കാരണമില്ല. ഓരോരുത്തരും അവരവരുടെ ജ്ഞാനമനുസരിച്ചുള്ള ജഗത്താണു കാണുന്നത്. അതായത്, ജ്ഞേയത്തിന്റെ സത്ത, ജ്ഞാനത്തിന്റെ സത്തയിൽനിന്നും സ്വതന്ത്രമല്ല. എന്തെങ്കിലും അറിയാനിച്ഛയുണ്ടായാൽ ഉടനെ ജ്ഞാനത്തിന്റെ രീതി അറിയണം. കുരുടന്റെ അടുത്തു കണ്ണാടി വെറുതെയാണ്. അറിയാനുള്ള ശക്തി തന്നിലില്ലെങ്കിൽ അറിയണമെന്നുണ്ടെങ്കിൽകൂടി എന്താണ് ഫലം? അറിയണമെന്നില്ലെങ്കിലും എന്താണ് ഫലം? മനഷ്യർക്ക് അറിയാൻ സാധിയ്ക്കുന്നവയല്ലാതെ അവരെ സംബന്ധിച്ചിടത്തോളം മറ്റൊന്നും നിലവിലില്ല. ഒരു ജ്ഞാനംകൊണ്ടു സത്യമായി തോന്നുന്ന ഒരു വസ്തു വേറൊരു ജ്ഞാനം കൊണ്ടു ബാധ്യമാവുന്നെങ്കിൽ ആ വസ്തു മിഥ്യയാണ്. ജാഗ്രത്തി ലെ ജ്ഞാനംകൊണ്ടു സൃഷ്ടി സത്യമായി തോന്നുമെങ്കിലും നിദ്രയിലെ ജ്ഞാനത്തിൽ അതു കാണുന്നില്ല. അതിനാൽ സൃഷ്ടി സത്യമല്ല. അതുകൊണ്ടു ഭഗവാൻ ഉദ്ധവരോടു പറയുന്നു: ഹേ ഉദ്ധവാ! ദൃശ്യത്തിലുള്ള വസ്തുത്വബുദ്ധിയെ ഉപേക്ഷിയ്ക്കണം. അനിർവചനീയവും അനാദിയുമായ അവിദ്യയാൽ ചിത്തം മൂടപ്പെട്ടിരിക്കുന്നവർക്ക് അദ്വയബ്രഹ്മം ദ്വയംപോലെ തോന്നിയ്ക്കും. പരമാർഥദർശനദശയിൽ അന്യവസ്തുവിന്റെ അസ്തിത്വം കാണുകയില്ല. അജ്ഞാനത്താൽ ആത്മാവിനു വിശപ്പും ദാഹവും ഉള്ള തായി തോന്നുന്നു. അതിനാൽ എനിയ്ക്കു വിശയ്ക്കുന്നു. എനിയ്ക്കു ദാഹിയ്ക്കുന്നു എന്നും മററും പറയുന്നു. പക്ഷെ ഈ ധർമങ്ങളുമായി ആത്മാവിനു യാതൊരു ബന്ധവുമില്ല. സ്വപ്നത്തിൽ ഈ ധർമം മാറിപ്പോകുന്നു. നല്ലതുപോലെ ഊണുകഴിച്ചിട്ടുറങ്ങിയവനും സ്വപ്നത്തിൽ വിശപ്പുണ്ടാകും. സ്വപ്നത്തിൽ ഊണുകഴിച്ചവനു ജാഗ്രത്തിലും വിശപ്പുണ്ടാകാം. അതിനാൽ സ്വപ്നവും ജാഗ്രത്തും രണ്ടും മിഥ്യയാണ്. ബ്രഹ്മം മാത്രമെ സത്യവസ്തുവുള്ളൂ. ഇങ്ങനെയുള്ള ജ്ഞാനസമ്പാദനത്തിന് ഗുരു ആവശ്യമാണെന്നു ഭഗവാൻ ഉദ്ധവരോടു പറയുന്നു. ആചാര്യൻ താഴത്തെ അരണിയും ശിഷ്യൻ മുകളിലത്തെ അരണിയുമാകുന്നു; ഉപദേശം കാഷ്ഠമന്ഥനവും. അതിൽ നിന്നുമുണ്ടാകുന്ന ജ്ഞാനാഗ്നി വിലക്ഷണമായ





സുഖം ഉളവാക്കുന്നു. ഈ യജ്ഞത്തിൽ, അതിനിപുണനും ബുദ്ധിമാനുമായ ശിഷ്യൻ സദ്ഗുരുവിൽ നിന്ന് അത്യന്തം വിശുദ്ധമായ ജ്ഞാനത്തെ പ്രാപിക്കുന്നു. അതു ഗുണസംജാതങ്ങളായ വിഷയവാസനകളെ ഭസ്മമാക്കുന്നു. പിന്നീട് സംസാരത്തിനു കാരണമായ ഈ ഗുണകളും ഭസ്മമായിപ്പോകുന്നു. ഇപ്രകാരം എല്ലാം ഭസ്മമാകുമ്പോൾ ആത്മാവല്ലാതെ യാതൊന്നും ശേഷിയ്ക്കുന്നില്ല. അപ്പോൾ ഈ ജ്ഞാനാഗ്നി യും, സമാധിയില്ലാതാകുമ്പോൾ അഗ്നി കെട്ടുപോകുന്നതുപോലെ തന്റെ വാസ്തവികസ്വരൂപത്തിൽ ശാന്തമാകുന്നു.

ഹേ ഉദ്ധവാ! മായയിൽ യഥാർഥസത്തയില്ല. ആരോപിതസത്തയേയുള്ളൂ. എങ്കിലും കർമകാണ്ഡിയായ ജൈമിനിമുനിയുടെ മതമനുസരിച്ച്, ജീവൻ കർമങ്ങളുടെ കർത്താവും സുഖദുഃഖാദിയുടെ ഭോക്താവും അനേകവുമാണെന്നും അതുപോലെ സ്വർഗാദിലോകങ്ങൾ സത്യമെന്നും പദാർഥങ്ങളുടെ പ്രവാഹരൂപത്തിലുള്ള സ്ഥിതി നിത്യമെന്നും കരുതുന്നപക്ഷം, അതല്ലെങ്കിൽ വിജ്ഞാനവാദിയായ ബുദ്ധന്റെ മതപ്രകാരം ഘടപടാദി വെളിയിലുള്ള ആകൃതിഭേദം കൊണ്ട്, തദനുസാരിയായ ബുദ്ധിയുണ്ടാകുകയും മാറിക്കൊണ്ടിരിയ്ക്കുകയും ചെയ്യുമെന്നും കരുതുന്നപക്ഷം ദേഹധാരികൾക്കു ജന്മമരണാദിഭാവങ്ങൾ നിരന്തരം ഉണ്ടായിക്കൊണ്ടിരിയ്ക്കും. ജീവികൾ കർമത്തിന്റെ കർത്താവും ഭോക്താവും ആയിക്കൊണ്ടുമിരിയ്ക്കും. ഇങ്ങനെയുള്ള പരാധീനതയിലും പരവശതയിലും ജീവന് എന്താണു ലാഭമുള്ളത്? (11.10.17.) ദേഹധാരികൾക്കാർക്കും സുഖമുണ്ടാകുന്നില്ല. പലരും സുഖപ്രാപ്തിയ്ക്കും ദുഃഖനിവൃത്തിയ്ക്കുമുള്ള ഉപായം ആരായുന്നുണ്ടെങ്കിലും മോക്ഷത്തിനുള്ള ഉപായം അറിയുന്നില്ല. തൂക്കിക്കൊല്ലാൻ വിധിച്ചിരിയ്ക്കുന്നവനു മൃഷ്ടാന്നഭോജനമോ മറേറതെങ്കിലും സംസാരത്തിലുള്ള ഇഷ്ടവസ്തുക്കളൊ എങ്ങനെ പ്രീതിയുണ്ടാക്കും? പിന്നെ ഇവിടെയുള്ള ലൗകികസുഖങ്ങൾ മിഥ്യയായിരിയ്ക്കുന്നതു പോലെ സ്വർഗത്തിലുള്ള സുഖങ്ങളും ശാശ്വതമല്ല. അവിടെയും ദേവകൾ പരസ്പരം അസൂയയും സ്പർധയും ഉള്ളവരാണ്. യജ്ഞാദികൾ ചെയ്തു മനുഷ്യർ സ്വർഗത്തിലേയ്ക്കു പോകുകയും അവിടെ ദേവകളെപ്പോലെ സ്വർഗസുഖം അനുഭവിയ്ക്കുകയും ചെയ്യുന്നുണ്ടെങ്കിലും പുണ്യം ക്ഷയിയ്ക്കുമ്പോൾ അവിടെനിന്നു പതനമുണ്ടാകുന്നു. പിന്നെ ഏതെങ്കിലും ജീവൻ കുസംഗത്താൽ സ്വേച്ഛാചാരിയും, കൃപണനും, ലോഭിയും, ഹിംസകനും ആയിപ്പോയാൽ അവനു നരകത്തിൽ ചെന്നു വീഴേണ്ടിയും വരും. ദുഷ്കർമങ്ങൾ ചെയ്യുന്ന ജീവൻ അവയുടെ ദുഖഃഫലം അനുഭവിയ്ക്കാനായി അടിയ്ക്കടി ദേഹധാരണം ചെയ്യുന്നു. ഇങ്ങനെയുള്ള ജീവന് എങ്ങനെ സുഖമുണ്ടാകാനാണ്? ഒരു കല്പംവരെ ആയുസ്സുള്ളവർ പോലും ഭഗവാനെ ഭയപ്പെടുന്നു. രണ്ടു പരാർധം ആയുസ്സുള്ള ബ്രഹ്മാവിനും ഭഗവാന്റെ കാലസ്വരൂപത്തെ ഭയമാണ്. സത്വം, രജസ്സ്, തമസ്സ്



ഈ ഗുണങ്ങൾ ഇന്ദ്രിയങ്ങളെ അവയുടെ കർമങ്ങളിൽ പ്രേരിപ്പിയ്ക്കുകയും ഇന്ദ്രിയങ്ങൾ കർമം ചെയ്യുകയും ചെയ്യുന്നു. ജീവൻ അജ്ഞാനത്താൽ, താൻ ഈ ഗുണങ്ങളും ഇന്ദ്രിയങ്ങളുമാണെന്നു കരുതി അവ ചെയ്യുന്ന കർമങ്ങളുടെ ഫലമായ സുഖദുഃഖാദിയെ അനുഭവിയ്ക്കുന്നു.

**യാവത്സ്യാദ് ഗുണവൈഷമ്യം താവന്നാനാത്വമാത്മനഃ**
**നാനാത്വമാത്മനോ യാവത് പാരതന്ത്ര്യം തദൈവ ഹി.**
(11.10.32.)

ഗുണങ്ങളുടെ വിഷമാവസ്ഥയിരിയ്ക്കുന്നതുവരെ ആത്മാവിൽ ഭേദം കാണും. ഭേദമിരിയ്ക്കുന്നതുവരെ പരാധീനതയുമുണ്ടായിരിയ്ക്കും.

ഈ ശ്ലോകം വളരെ ഉപയോഗമുള്ളതാണ്. വ്യവഹാരത്തിൽ ഗുണദോഷബുദ്ധി പ്രായേണ മനുഷ്യർക്കുണ്ടാകാറുണ്ട്. ഈ അവസ്ഥയിൽനിന്നു അപൂർവംപേർക്കു മാത്രമേ രക്ഷപ്പെടാൻ സാധിയ്ക്കു. ഗുണദോഷങ്ങൾ കാണാതിരിയ്ക്കുക ഗുണവും, ഗുണദോഷങ്ങൾ കാണുന്നതു ദോഷവുമാണെന്നു ഭഗവാൻ പത്തൊൻപതാം അധ്യായത്തിൽ പറയും.

സാധ്യസാധനയുടെ ഭേദത്താൽ ഇച്ഛകളുണ്ടാകുന്നു. ബ്രഹ്മവിത്തുക്കളിൽ ഇങ്ങനെയുള്ള ഭേദമില്ല. അതിനാൽ അവന്നു കർമവുമില്ല. സംസാര ധർമരഹിതമായ ആത്മാവിൽനിന്നും അതിരിക്തമായിട്ടു ക്രിയാകാരവും അതിനുള്ള സാധനയുമെല്ലാം തന്നെ അവിദ്യയുടെ വിഷയമാണ്. ആത്മജ്ഞരുടെ വിഷയം അഭേദമാണ്. അജ്ഞാനിയുടെ വിഷയം ക്രിയ, ഫലം, സാധന മുതലായ ഭേദങ്ങളാണ്. **"മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി"** എന്നാണ് കഠോപനിഷത്തിൽ പറഞ്ഞിരിയ്ക്കുന്നത്. അതായത്, ഭേദം കാണുന്നവർക്കു മരണം ഉണ്ടാകുമെന്ന്. ഈ ശ്രുതിവാക്യം ഭേദത്തെ നിന്ദിച്ചിരിയ്ക്കുന്നു. ഈ നിന്ദ ത്യാഗത്തിനുവേണ്ടിയാണ് കാണി ച്ചിരിയ്ക്കുന്നത്. അവിദ്യയുടെ വിഷയങ്ങളും, ഭേദമുളവാക്കുന്നവയുമായ ക്രിയ, സാധന, ഫലം മുതലായവ ആത്മവിദ്യകൊണ്ടു ത്യജിയ്ക്കണം. അജ്ഞാനിയുടെ സാധന ഫലത്തെ ആശ്രയിച്ചാണിരിയ്ക്കുന്നത്. ബ്രഹ്മവിത്തുക്കൾ ഫലസ്വരൂപമായ ആത്മാവിന്റെ വിജ്ഞാനരൂപമായ ബലത്തെ ആശ്രയിയ്ക്കുന്നു. അതിനെ ആശ്രയിയ്ക്കുന്നതുകൊണ്ട് ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളിലേയ്ക്കു വിദ്വാന്മാരെ വലിച്ചിഴയ്ക്കുന്നില്ല. സംസാരികൾക്കു ബ്രഹ്മാത്മൈക്യബോധമില്ലാത്തതിനാൽ അവർക്കു ബ്രഹ്മജ്ഞാനം രാത്രി പോലെയാണ്. ജ്ഞാനികൾക്കു ജഗത്തിന്റെ ജ്ഞാനമില്ലാത്തതിനാൽ ജഗത്ത് അവർക്ക് രാത്രിയുമാണ്. ആത്മാവിന്റെ അജ്ഞാനം കൊണ്ട് അനാത്മാവിന്റെ ധർമങ്ങൾ ആത്മാവിൽ പ്രതീതമാകുകയും യഥാർഥജ്ഞാനത്താൽ അതു പിന്നീടു മുക്തമാവുകയും ചെയ്യുന്നു. ജ്ഞാനി ഇഹത്തിലും പരത്തിലുമുള്ള സകല വസ്തുക്കളിലും വിരക്തനാണ്. വിശേഷിച്ചു പ്രയോജനമൊന്നുമില്ലാത്തതുകൊണ്ട് കർമത്തെ ത്യജിയ്ക്കുന്നു. രാഗാദിയുടെ ആധിക്യത്താൽ കർമത്തെ ത്യജിയ്ക്കാൻ സാധിയ്ക്കാത്തവർ അവയുടെ നിവൃത്തിയ്ക്കു വേണ്ടി കർമംചെയ്യുന്നെങ്കിൽ അതിൽ തെറ്റില്ല.

ജ്ഞാനി ആപത്കാമനാകയാൽ അയാൾക്കു കാമനാപൂർത്തിയ്ക്കു വേണ്ടി ഒന്നും ചെയ്യേണ്ടതായിട്ടില്ല. ജ്ഞാനിയുടെ കർമം പ്രാരബ്ധഭോഗത്തിനുവേണ്ടി മാത്രമായിരിയ്ക്കും. അതു അനാസക്തിയോടെ നടന്നുപോകും. ദൃഢമായ അപരോക്ഷാനുഭവം ഉണ്ടായിട്ടു ള്ളവർക്കു കർമം ബാധകമാകയുമില്ല. എന്തെന്നാൽ അവർക്ക് അതിൽ രാഗദ്വേഷങ്ങളില്ല.

ഭഗവാൻ: "ഹേ ഉദ്ധവാ! ഗുണങ്ങളുടെ വൈഷമ്യമുണ്ടാകുന്നതോടെ കാലം, ജീവൻ, വേദം, ലോകം, സ്വഭാവം, ധർമം മുതലായ അനേകം നാമങ്ങളാൽ എന്നെപ്പററി തന്നെയാണ് നിരൂപണം ചെയ്യുന്നത്." ബന്ധനം ആർക്കുണ്ടായി എങ്ങനെയുണ്ടായി എന്നുള്ളതിനെപ്പററി അടുത്ത പ്രകരണത്തിൽ ഭഗവാൻ പറയുന്നുണ്ട്. ഉദ്ധവൻ:

1. ഈ ജീവൻ ദേഹാദിരൂപമായ ഗുണങ്ങളിൽ ഇരിയ്ക്കുന്നു.എന്നിട്ടു ദേഹത്താൽ ചെയ്യുന്ന കർമങ്ങളാലും സുഖദുഃഖാദിരൂപമായ ഫലങ്ങളാലും എന്തുകൊണ്ടു ബന്ധിയ്ക്കപ്പെടുന്നില്ല?

2. ആകാശത്തെപ്പോലെ ജീവൻ നിർവികാരവും ആവരണ രഹിതവും,ഗുണങ്ങളോടു യാതൊരുവിധ ബന്ധങ്ങളും ഇല്ലാത്തതുമാണെങ്കിൽ അതിനു ബന്ധനം എങ്ങനെയുണ്ടായി?

3. ഗുണാതീതർ എങ്ങനെ ഇരിയ്ക്കും?

4. എപ്രകാരം വിഹരിയ്ക്കുന്നു?

5. ഏതു ലക്ഷണങ്ങളാൽ അവരെ അറിയാം?

6. അവരുടെ ആഹാരമെന്തായിരിയ്ക്കും?

7. അവർ ഏതിനെ ത്യജിയ്ക്കുന്നു?

8. അവർ എങ്ങനെ ഉറങ്ങുന്നു? എങ്ങനെ ഇരിക്കുന്നു? എങ്ങനെ നടക്കുന്നു?

9. ഒരേ ആത്മാവു നിത്യബദ്ധവും നിത്യമുക്തവുമാവുക എങ്ങനെ സംഭവിയ്ക്കും?

ഈ ചോദ്യങ്ങൾക്കുത്തരമായി അടുത്ത പ്രകരണം ആരംഭിയ്ക്കുന്നു.

# പ്രകരണം പതിനൊന്ന്

## അവിദ്യയാൽ ബന്ധനം

കഴിഞ്ഞ പ്രകരണത്തിന്റെ ഒടുവിൽ ഉദ്ധവർ ചോദിച്ചതുപോലെ, സ്ഥിതപ്രജ്ഞന്റെ ലക്ഷണത്തെപ്പററി ഗീതയിൽ രണ്ടാം അധ്യായത്തിലും, ഗുണാതീതന്റെ ലക്ഷണത്തെപ്പററി പതിന്നാലാം അധ്യായത്തിലും അർജുനൻ ഭഗവാനോടു ചോദിയ്ക്കുന്നുണ്ട്. അതിന്റെയെല്ലാം ഉത്തരം മിയ്ക്കവാറും ഒന്നുതന്നെയാണ്. ഒരു വിശേഷത ഗീതയിൽ ജഗത്തിനെ മിഥ്യയായി കാണിച്ചിട്ടില്ല എന്നതാണ്. ഭാഗവതം ഏകാദശത്തിൽ ഭഗവാൻ സ്വപ്നദൃഷ്ടാന്തം കൊണ്ട് ജഗത്തിന്റെ മിഥ്യാത്വം ബോധിപ്പിയ്ക്കുന്നുണ്ട്. മുകളിൽ ചോദിച്ച ചോദ്യങ്ങൾക്കു ഭഗവാൻ സമാധാനം പറയുന്നു:

**ബദ്ധോമുക്ത ഇതിവ്യാഖ്യാഗുണതോമേനവസ്തുതഃ**
**ഗുണസ്യ മായാമൂലത്വാന്ന മേ മോക്ഷോനബന്ധനം.**
(11.11.1.)

ഗുണങ്ങൾ കാരണമാണ് ബദ്ധനെന്നും മുക്തനെന്നും പറയപ്പെടുന്നത്. വാസ്തവത്തിൽ ഇവ രണ്ടും ഉള്ളതല്ല. ഗുണങ്ങളുടെ മൂലകാരണം മായയാകയാൽ വാസ്തവത്തിൽ എനിയ്ക്കു ബന്ധമോ മോക്ഷമോ ഇല്ല. പിന്നെ:

**ശോകമോഹൗ സുഖംദുഃഖംദേഹാപത്തിശ്ചമായയാ**
**സ്വപ്നോയഥാത്മനഃഖ്യാതിഃസംസൃതിർനതുവാസ്തവീ.**
(11.11.2.)

ശോകം, മോഹം, സുഖം, ദുഃഖം, ദേഹോല്പത്തി മുതലായ സകലതും മായയുടെ കാര്യമാണ്. ഈ സംസാരവും സ്വപ്നംപോലെ ബുദ്ധിയുടെ വിവർത്തമാണ്; മിഥ്യാപ്രതീതിമാത്രമാകയാൽ വാസ്തവമല്ല.

ഈ ശ്ലോകത്തിൽ സ്വപ്നംപോലെ ജാഗ്രത്തിലെ സംസാരവും പ്രാതിഭാസികമാണെന്നു പറഞ്ഞിരിയ്ക്കുന്നു. ജൈനധർമവും ബൗദ്ധധർമവും ആത്മഖ്യാതിയിൽ വിശ്വസിയ്ക്കുന്നു. ആത്മഖ്യാതി എന്നുവച്ചാൽ ഏതു സമയത്ത് ഏതൊരു വസ്തു വൃത്തിയാൽ അറിയപ്പെടുന്നുവോ അതു ബുദ്ധിയുടെ ജ്ഞാനരൂപ മെന്നാണ്. അത് ക്ഷണികവുമാണ്. അതായത് ആ ക്ഷണത്തിൽ മാത്രമേ ഉണ്ടായിരി യ്ക്കു. അതിനു മുൻപും ഉണ്ടായിരിയ്ക്കുകയില്ല. സ്വപ്നവസ്തുക്കൾ ആ സമയത്തു മാത്രമേ സ്ഥിരമായിക്കാണൂ. അത് സ്വപ്നത്തിലെ ജ്ഞാനത്തിന്റെ പര്യായമാണ്. അതുപോലെ ജാഗ്രത്തിലെ വസ്തുക്കളും സ്ഥിരമെന്നപോലെ കാണുകയും, അതുകൊണ്ട് വ്യവ ഹാരങ്ങൾ നടക്കുകയും ചെയ്യുന്നു എന്നാണ്. പക്ഷെ ഈ പ്രമാണം സത്യമല്ല. അതായത് ജാഗ്രത്തിലെ ജ്ഞാനം സത്യമല്ല. ജാഗ്രത്തിലെ ജ്ഞാനം സത്യമായിരുന്നെങ്കിൽ ആരുംതന്നെ കൂടുതൽ ജ്ഞാനത്തിനുവേണ്ടി പ്രയത്നിയ്ക്കയില്ലായിരുന്നു. അതിനാൽ സംഭവിയ്ക്കുന്നതെന്തെന്നാൽ ജാഗ്രത്തിലും സ്വപ്നത്തിലും ജ്ഞേയവസ്തുവിലേക്കു ശ്രദ്ധപോകുന്നതിനാൽ ആ സമയത്തുള്ള ജ്ഞാനം എങ്ങനെയുള്ളതെന്ന് അന്വേഷിയ്ക്കാൻ സാധിയ്ക്കുന്നില്ല. ജ്ഞാതാ, ജ്ഞാനം, ജ്ഞേയം ഈ മൂന്നിനേയും ഒന്നിച്ചു വിചാരിയ്ക്കുമ്പോൾ, ഈ മൂന്നും പ്രാതിഭാസികമെന്നു കാണാം. എല്ലാവരും ഒന്നുപോലുള്ള സൃഷ്ടിയല്ല കാണുന്നത്. അതിനു കാരണം ഓരോരുത്തരുടേയും ദൃഷ്ടി ഭിന്നമായിരിയ്ക്കുന്നതാണ്. ഇത് ദൃഷ്ടി-സൃഷ്ടിവാദത്തിന്റെ സിദ്ധാന്തമാണ്. ഒരുവന്റെ ദൃഷ്ടിയിൽ എത്ര ജഗത്തു കാണുന്നുവോ, അയാൾക്ക് അതിൽ കൂടുതൽ ജഗത്തില്ല, ഇവിടെ ജ്ഞാനസത്തയാണുള്ളത്. അതിനാൽ ജ്ഞേയത്തേക്കാൾ ജ്ഞാനത്തിലാണ് കൂടുതൽ ശ്രദ്ധ വേണ്ടത്. നിഷ്കാമകർമം ചെയ്ത് അന്തഃകരണശുദ്ധി വന്നിട്ടുള്ളവർക്കു മാത്രമേ യഥാർഥജ്ഞാനത്തിലേയ്ക്കു തിരിയാൻ സാധിയ്ക്കൂ.





ഭഗവാൻ: ദേഹധാരികൾക്കു മോക്ഷം നൽകുന്ന വിദ്യയും ബന്ധനം ഉണ്ടാക്കുന്ന അവിദ്യയും രണ്ടും എന്റെ മായയിൽനിന്നും ഉണ്ടായിട്ടുള്ളതാണ്. അതിനാൽ അവ വാസ്തവമല്ല. ഇനി ഒരു ജീവരൂപിയായ ധർമിയിൽ ബന്ധം, മോക്ഷം ഈ രണ്ടു വിരുദ്ധ ധർമങ്ങൾ എങ്ങനെ ഇരിയ്ക്കുന്നു എന്നു പറയാം. ഒരു വൃക്ഷത്തിൽ രണ്ടു പക്ഷികൾ വസിയ്ക്കുന്നതുപോലെയാണത്. ജീവരൂപിയായ പക്ഷി സുഖദുഃഖാദി ഫലങ്ങൾ അനുഭവിയ്ക്കുകയും ഈശ്വരരൂപിയായ പക്ഷി കർമഫലത്തിൽ അസംഗനായിരിയ്ക്കുകയും ചെയ്യുന്നു. അതിനാൽ ഈശ്വരനിൽ ജ്ഞാനം, ഐശ്വര്യം, ആനന്ദം, ശക്തി മുതലായവ കൂടുതലായി കാണുകയും, ഈശ്വരനേയും പ്രപഞ്ചത്തേയും അറിയുകയും ചെയ്യുന്നു. ജീവരൂപിയായ പക്ഷിയ്ക്കു തന്നെയോ പ്രപഞ്ചത്തേയോ ശരിയ്ക്കറിയാൻ കഴിയുന്നില്ല. അതിനാൽ അവിദ്യായുക്തമായ ദശയിൽ ജീവൻ നിത്യബദ്ധനെന്നപോലെയും വിദ്യായുക്തദശയിൽ നിത്യമുക്തനെന്നപോലെയും തോന്നിയ്ക്കുന്നു. അതായത്:

**ദേഹസ്ഥോഽപിനദേഹസ്ഥോവിദ്വാൻസ്വപ്നാദ്യഥോത്ഥിതഃ**
**അദേഹസ്ഥോഽപിദേഹസ്ഥഃകുമതിഃസ്വപ്നദൃഗ്യഥാ.**
(11.11.8.)

സ്വപ്നത്തിൽനിന്നുണർന്നവനെപ്പോലെ വിദ്വാൻ ദേഹത്തിൽ ഇരിയ്ക്കുന്നെങ്കിലും ദേഹാഭിമാനമില്ലാത്തതിനാൽ, ദേഹത്തിൽ ഇരിയ്ക്കുന്നില്ല. അജ്ഞാനി സ്വപ്നദ്രഷ്ടാവിനെപ്പോലെ, ദേഹസ്ഥനല്ലയെങ്കിലും ദേഹസ്ഥനായിരിയ്ക്കുന്നു. അതായത് ദേഹാഭിമാനത്താൽ ജന്യമായ ഉപാധികളെ അനുഭവിയ്ക്കുന്നു.

അതിനാൽ സകലതും ആസക്തിയേയും അഹങ്കാര

ത്തേയും ആശ്രയിച്ചിരിയ്ക്കുന്നു. അഹങ്കാരം മനോമയകോശത്തിലെ സുഖമാണ്. വാസനകൾ പ്രാണമയകോശത്തിലെ സുഖമാണ്. നിദ്ര അന്നമയകോശത്തിലെ സുഖമാണ്. ഇങ്ങനെയുള്ള മിഥ്യാസുഖങ്ങളിൽനിന്നു രക്ഷപ്പെടുക മോക്ഷത്തിനുള്ള മാർഗമാണ്. വിഷയചിന്തനവും വിഷയാനുഭവങ്ങളുംകൊണ്ട് വിക്ഷേപമുണ്ടാകുന്ന ചിത്തത്തിൽ സങ്കല്പം, സ്മൃതി, വിപര്യയം മുതലായ വൃത്തികൾ ഉണ്ടാകും. ഇങ്ങനെയുള്ള ചിത്തത്തെ ഗ്രഹിയ്ക്കാൻ അഭ്യാസവും വൈരാഗ്യവും വേണം. യഥാർഥസുഖം പരിപൂർണനായ പരമാത്മാവിലാണുള്ളത്. അല്പമായതിൽ ദുഃഖമാണധികം. നല്ല കുതിരയെ അധികം അടിയ്ക്കേണ്ടിവരുന്നില്ല; ചാട്ട കാണിച്ചാൽ മതി. അതുപോലെ, പൂർവപുണ്യമുള്ളവരുടെ ചിത്രം പവിത്രമാകയാൽ അവർക്കു അല്പശബ്ദം അതായത് മഹാവാക്യശ്രവണം മാത്രം ആത്മജ്ഞാനത്തിനു മതിയാകും. വൃത്തി ബ്രഹ്മാകാരമാകുന്നതോടെ ബ്രഹ്മാനുഭവവും ഉണ്ടാകും. എന്നാൽ ഈ വൃത്തി ദിവസം മുഴുവൻ ഇരിയ്ക്കുന്നില്ല. എന്തെന്നാൽ ഉണ്ണുക, കുടിയ്ക്കുക, കുളിയ്ക്കുക മുതലായ ദേഹരക്ഷകൾ ചെയ്യേണ്ടിയിരിക്കുന്നു. പക്ഷെ ബ്രഹ്മസുഖത്തിന്റെ സംസ്കാരമുള്ളതുകൊണ്ട്, വ്യവഹാരത്തിൽ അഹങ്കാരം ഉണ്ടാകുകയില്ല. അങ്ങനെ അഹങ്കാരം വരാതിരുന്നാൽ വിദ്യ ബലവത്താണെന്നറിയണം. വിദ്വാനു സംയോഗവിയോഗങ്ങൾ ഉണ്ടാകുന്നതായി തോന്നുകയില്ല. ഈ ദൈവാധീനമായ ശരീരത്തിൽ ഗുണങ്ങളാൽ നടന്ന കർമങ്ങളിൽ അജ്ഞാനിയ്ക്ക് കർത്തൃത്വഭാവം വന്നുപോകയാൽ ബദ്ധനാകുന്നു. ജ്ഞാനി തന്റെ വൃത്തിയെ സ്വരൂപത്തിൽ സ്ഥിരമായി വയ്ക്കുന്നതിനാൽ ബാഹ്യസംസ്കാരങ്ങളുടെ ശക്തി സ്ഫുരിയ്ക്കുന്നില്ല. ദ്രഷ്ടാവ് ദൃശ്യത്തിൽ നിന്നും ഭിന്നമാണ്. ഇത് വ്യതിരേകഭാവത്തിന്റെ ഉപാസനയാണ്. ഈ ഉപാസന, ദേഹം, പ്രാണൻ മുതലായവയുടെ അധ്യാസം നീക്കാൻ ഉപയോഗപ്പെടുന്നു.ദ്വൈതവിചാരം വരുമ്പോഴെല്ലാം വൈരാഗ്യം ഭാവന ചെയ്യണം.ദ്വൈതവിസ്മരണം ആത്മജ്ഞാനം സ്ഥിരമാക്കി വയ്ക്കാനുള്ള പരമോപായമാണ്. വിവേകികൾ വൈരാഗ്യത്തിന്റെ പ്രബലതയാൽ ഇരിയ്ക്കുമ്പോഴും എഴുനേൽക്കുമ്പോഴും, നടക്കുമ്പോഴും, കുളിയ്ക്കുമ്പോഴും, നോക്കുമ്പോഴും, മണക്കുമ്പോഴും, ഉണ്ണുമ്പോഴും എന്നു വേണ്ട സകല പ്രവൃത്തികളിലും ഗുണങ്ങളെ കർത്താവായി കാണുകയാൽ അവയാൽ ബന്ധിയ്ക്കപ്പെടുന്നില്ല. എന്നു മാത്രമല്ല, അവർ പ്രകൃതിയുടെ ഗുണങ്ങളിൽ ഇരിയ്ക്കുന്നെങ്കിലും ആകാശം, സൂര്യൻ, വായു മുതലായവയെപ്പോലെ നിസ്സംഗരായി വർത്തിയ്ക്കുന്നു. ദാനം ചെയ്യുന്നവന് ധനത്തിൽ മോഹമില്ല. ക്ഷത്രിയർ മരണത്തെ തൃണവൽ കരുതുന്നു. വിരക്തനു സ്ത്രീ യിൽ മോഹമില്ല. എന്നതുപോലെ നിസ്പൃഹനായ വിദ്വാനു ലൗകികസുഖങ്ങൾ തൃണസദൃശം കാമ്യമല്ല. മായയിൽ ലക്ഷ്യമുള്ളവന്നു മായയുടെ പ്രഭാവം അനുഭവപ്പെടും. അതിൽ ലക്ഷ്യമില്ലാത്തവന് മായ ശക്തിഹീനമായും





അനുഭവപ്പെടും. അതിനാൽ ഏതുവിധേനയും ദേഹധർമങ്ങളിൽ നിസ്സംഗനായി വർത്തിയ്ക്കാൻ ശീലിയ്ക്കണം. ദേഹധർമങ്ങളെ ആത്മാവിൽ കാണുന്നത് പരമാത്മാവിനെ തിരസ്കരിയ്ക്കുന്നതിനു സമമാണ്. അതിനാൽ:

**വൈശാരദ്യേക്ഷയാസംഗശിതയാ ഛിന്നസംശയഃ**
**പ്രതിബുദ്ധ ഇവസ്വപ്നാന്നാനാത്വാദ്വിനിവർത്തതേ.**
(11.11.13.)

അസംഗഭാവത്താൽ തീക്ഷ്ണമാക്കിയിട്ടുള്ള തന്റെ വിമലബുദ്ധികൊണ്ടു സകല സംശയങ്ങളും നീക്കി, വിദ്വാൻ സ്വപ്നത്തിൽ നിന്ന് ഉണർന്നവനെപ്പോലെ ഭേദഭ്രമത്തിൽ നിന്നു നിവൃത്തനാകുന്നു.

ബാല്യം മുതൽ ഭേദബുദ്ധിയോടെ ചെയ്തിട്ടുള്ളതും പറഞ്ഞിട്ടുള്ളതുമായ സകലതും സ്വപ്നംപോലെ കരുതി മറന്നുകളയണം. പരമാത്മാവു മാത്രമേ സർവത്ര വിളയാടുന്നുള്ളു. അതിനാൽ ഭ്രാന്തിയെ മാത്രമേ ത്യജിയ്ക്കാനുള്ളു. ജ്ഞാനം കൊണ്ടു വിശ്വമാകെ ബ്രഹ്മമായി കാണും. അപ്പോൾ ജീവന്റെ (ചിദാഭാസന്റെ) അത്ര ചെറിയ വസ്തു എന്തുകൊണ്ട് ബ്രഹ്മമാകുകയില്ല? എന്നിരുന്നാലും ജ്ഞാനമുണ്ടായശേഷവും ആറാമത്തെ ഭൂമികവരെ ജ്ഞാനിയുടെ ഇന്ദ്രിയങ്ങളും പ്രവർത്തിച്ചുകൊണ്ടിരിയ്ക്കും. പക്ഷെ ആ പ്രവർത്തനങ്ങളിൽ ജ്ഞാനിയ്ക്കു കർത്തൃത്വഭാവം ഉണ്ടായിരിയ്ക്കുകയില്ല. സുഷുപ്തിയിലും സമാധിയിലും അന്തഃകരണം മിഥ്യയാണെന്നും, ചൈതന്യം മാത്രമേ സത്യമായിട്ടുള്ളൂ എന്നും അനുഭവപ്പെടുന്നുണ്ട്. സ്വപ്നത്തിൽ വളരെയെല്ലാം കാണുന്നുണ്ടെങ്കിലും, വാസ്തവത്തിൽ അവയെല്ലാം ഉണരുമ്പോൾ ഇല്ലാതാകുന്നതുപോലെ, ജാഗ്രത്തിലും പലതും കാണുന്നുണ്ടെങ്കിലും അവയും ഇല്ലാത്ത വസ്തുക്കളാണ്. സ്വപ്നത്തിൽ ആയിരക്കണക്കിനു കാണുന്ന കണ്ണുകളെല്ലാം ഒരു പുരുഷന്റെ കണ്ണുകളാണ്. അതുപോലെതന്നെയാണ് ജാഗ്രത്തിലും. അതിനാൽ:

**യസ്യസ്യുർവീതസങ്കല്പാഃപ്രാണേന്ദ്രിയമനോധിയാം**
**വൃത്തയഃസവിനിർമുക്തോദേഹസ്ഥോഽപിഹിതദ്ഗുണൈഃ.**
(11.11.14.)

ആരുടെ പ്രാണൻ, ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇവയുടെ സമസ്തചേഷ്ടകളും സങ്കല്പശൂന്യമായിരിയ്ക്കുന്നുവോ, അവർ ദേഹത്തിൽ സ്ഥിതി ചെയ്യുന്നെങ്കിലും ദേഹധർമങ്ങളിൽനിന്നു മുക്തരാകുന്നു.

എങ്കിലും പ്രാരബ്ധം ഏതെങ്കിലും വൃത്തിയെ ഉണർത്തുന്നെങ്കിൽ അതു സമുദ്രത്തിലെ തിരമാലകളെപ്പോലെ ശുദ്ധചൈതന്യത്തിലെ തിരമാലകളാണെന്നു കരുതണം; എന്നുവെച്ചാൽ വൃത്തികളെ മിഥ്യയായി കരുതണം. സ്മൃതി, വിസ്മൃതി മുതലായ ധർമങ്ങൾ ചിദാഭാസനിൽ

ഇരിയ്ക്കുന്നെങ്കിലും ആ ചിദാഭാസൻ ശുദ്ധചൈതന്യത്തിൽ അധ്യസ്തമാണ്. ആത്മാവിനു പ്രകൃതിയുമായി ആധ്യാത്മികസംബന്ധമുണ്ട്. എന്നിരുന്നാലും പ്രകൃതിയുടെ ദോഷങ്ങളായ വിക്ഷേപം, നിദ്ര മുതലായവ ആത്മാവിനുണ്ടാകുന്നില്ല. ഉപാധി കല്പിതമായതുപോലെ ഉപാധിയുടെ സംബന്ധവും കല്പിതമാണ്. രജ്ജുവിൽ സർപ്പത്തിന്റെ സ്വരൂപവും സംബന്ധവും രണ്ടും അധ്യസ്തമാണ്. അതുപോലെ ഈശ്വരസാക്ഷിയിൽ ജഗത്തിന്റെ സ്വരൂപവും അതിന്റെ സംബന്ധവും രണ്ടും അധ്യസ്തമാണ്.

ബ്രഹ്മജ്ഞാനിയ്ക്ക് അന്യമായി യാതൊന്നുമില്ലെങ്കിൽ പിന്നെ അറിയുന്നതെന്തിനെ? അഥവാ അന്യമായിട്ട് ഏതെങ്കിലും ഉണ്ടെന്നുവന്നാൽ ദ്വൈതം സത്യമാകുകയും അദ്വൈതസിദ്ധാന്തത്തിനു ഹാനി സംഭവിയ്ക്കുകയും ചെയ്യും. അതിനാൽ ഭഗവാൻ പറയുന്നു: ഉദ്ധവാ, ശരീരത്തെ ആരെങ്കിലും പീഡിപ്പിയ്ക്കുകയൊ അഥവാ ദൈവയോഗത്താൽ പൂജിയ്ക്കാൻ ഇടയാകുകയൊ ചെയ്താലും വിദ്വാന് ഒരു വിധത്തിലും വികാരമുണ്ടാകുന്നില്ല. അതിനാൽ:

**ന സ്തുവീത ന നിന്ദേത കുർവതഃസാധ്വസാധുവാ**
**വദതോ ഗുണദോഷാഭ്യാം വർജിതഃ സമദൃങ്മുനിഃ**
(11.11.16.)

സമദർശികളായ മുനികൾ ഗുണദോഷങ്ങളുടെ ഭേദദൃഷ്ടികൾക്ക് ഉപരി എത്തിയിട്ടുള്ളവരാകയാൽ നല്ല കാര്യങ്ങൾ ചെയ്യുന്നവരെ സ്തുതിയ്ക്കുകയൊ, ചീത്ത ചെയ്യുന്നവരെ നിന്ദിയ്ക്കുകയൊ ചെയ്യാറില്ല. അതുപോലെ, ആരെങ്കിലും നല്ലതു പറയുന്നതു കേട്ട് അവരെ അനുമോദിയ്ക്കുകയൊ ചീത്ത പറയുന്നതുകേട്ട് അവരോടു ഈർഷ്യ ഭാവിയ്ക്കുകയൊ ചെയ്യാറുമില്ല.

**നകുര്യാന്നവദേത്കിഞ്ചിന്നധ്യായേത്സാധ്വസാധുവാ**
**ആത്മാരാമോഽനയാ വൃത്ത്യാവിചരേജ്ജഡവന്മുനിഃ.**
(11.11.17.)

ജീവന്മുക്തന്മാർ ഏതെങ്കിലും നന്മതിന്മകൾ ചെയ്യുകയൊ, പറയുകയൊ, വിചാരിയ്ക്കുകയൊ ചെയ്യുകയില്ല. ഇങ്ങനെ അവർക്കനുരൂപമായുള്ള വൃത്തിയോടെ ആത്മാനന്ദത്തിൽ മഗ്നരായി ജഡന്മാരെപ്പോലെ വിഹരിയ്ക്കും.

ആത്മാവിന്റെ സുഖം ജ്ഞേയത്തിൽനിന്നും അവ്യതിരിക്തമാകയാൽ വസ്തുതന്ത്രമാണ്. സ്വാനുഭൂതി, രസം നിറഞ്ഞതാകയാൽ ശാന്തമാണ്. ശബ്ദശക്തി വൃത്തി കൊണ്ടു പ്രകാശിപ്പിയ്ക്കത്തക്കതല്ലാത്തതിനാൽ അകഥ്യവുമാണ്. ശരീരാദിയോട് സംബന്ധമില്ലാത്തതു മാകുന്നു. ചിത്തം അതിന്റെ വിഷയത്തെ കല്പന ചെയ്യുമ്പോൾ സംബന്ധവും കാര്യകാരണങ്ങളുടെ അസ്തിത്വവും ഉണ്ടാകുന്നു. പക്ഷെ ബ്രഹ്മമല്ലാതൊന്നുമില്ലെന്നറിഞ്ഞ് ജ്ഞാനികൾ നിർവിശേഷമായ അജസ്വരൂപത്തിൽ നിശ്ചിതരാകുന്നു. ബ്രഹ്മം അപരോക്ഷവസ്തുവാകയാൽ അതിന്റെ





ജ്ഞാനവും അപരോക്ഷമാണ്. അസംഭാവനയും വിപരീതഭാവനയും ആകുന്ന അഴുക്ക് ആരുടെ ചിത്തത്തിലില്ലയൊ അവർക്കു ബ്രഹ്മജ്ഞാനം സംസാരഭ്രമത്തെ നിവൃത്തമാക്കാൻ കഴിവുള്ളതാകും.

**ശബ്ദബ്രഹ്മണിനിഷ്ണാതോനനിഷ്ണായാത്പരേയദി**
**ശ്രമസ്തസ്യ ശ്രമഫലോ ഹ്യധേനുമിവ രക്ഷതഃ.**
(11.11.18.)

ഹേ ഉദ്ധവാ! വേദങ്ങളിൽ പാരംഗതനായ വിദ്വാനാണെങ്കിലും പരബ്രഹ്മത്തെപ്പററി ജ്ഞാനമില്ലെങ്കിൽ അവരുടെ പരിശ്രമം മുഴുവനും, പാലില്ലാത്തെ പശുവിനെ കെട്ടി വളർത്തുന്നതുപോലെ നിഷ്ഫലമാണ്.

**ഗാം ദുഗ്ധദോഹാമസതീം ച ഭാര്യാം**
**ദേഹം പരാധീനമസത്പ്രജാം ച**
**വിത്തം ത്വതീർത്ഥീകൃതമംഗ വാചം**
**ഹീനാം മയാ രക്ഷതി ദുഃഖദുഃഖീ.** (11.11.19.)

പാലു തരാത്ത പശു, വ്യഭിചാരിണിയായ ഭാര്യ, പരാധീനമായ ശരീരം, ദുഷ്ടനായ പുത്രൻ, സത്പാത്രം ലഭിച്ചിട്ടും ദാനം കൊടുക്കാതുള്ള ധനം, എന്റെ ഗുണാനുവാദം ചെയ്യാത്ത വാണി ഇവയെല്ലാം വ്യർഥമാണ്. ഇവയെ വച്ചു പാലിയ്ക്കുന്നവനു ദുഃഖത്തിനു പുറകെ ദുഃഖം മാത്രമേ ഉണ്ടായിരിയ്ക്കൂ. ഏതൊരു വാണി ജഗത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം മുതലായ എന്റെ ലോകപാവനമായ ലീലകളെ വർണിയ്ക്കുന്നില്ല അഥവാ എന്റെ ലോകപ്രസിദ്ധമായ രാമകൃഷ്ണാദി ലീലാവതാരങ്ങളെ കീർത്തിയ്ക്കുന്നില്ല. ആ വാണി വന്ധ്യയാണ്. അങ്ങനെയുള്ള വാണിയെ ബുദ്ധിമാന്മാർ ഉച്ചരിയ്ക്കുകയൊ കേൾക്കുകയൊ ചെയ്യരുത്.

വൃത്തി ആത്മസ്വരൂപത്തിൽ ലയിയ്ക്കുന്നെങ്കിൽ അതിനെ സത്സംഗത്തിനുവേണ്ടിയൊ അഥവാ മറ്റെന്തിനെങ്കിലും വേണ്ടിയോ വെളിയിലേയ്ക്കു കൊണ്ടുവരരുത്. ബ്രഹ്മത്തിൽ നിഷ്ഠയുണ്ടാകുകയെന്നതാണ് മുഖ്യകാര്യം. ജ്ഞാനത്തിന്റെ നാലാമത്തെ ഭൂമികയിൽ എത്തിയാലും മനസ്സിനും വാസനകൾക്കും സമ്പൂർണക്ഷയം ഉണ്ടാകുന്നില്ല. അഞ്ചാമത്തെ ഭൂമിക മുതൽ സത്വത്തിനു വൃദ്ധിയുണ്ടാകാൻ തുടങ്ങും. സാവധാനത്തിൽ ആത്മാവിൽ സ്ഥിതിയുണ്ടാകുന്നതനുസരിച്ച് വാസനകളും മനസ്സിന്റെ സങ്കല്പങ്ങളും ക്ഷയിച്ചുകൊണ്ടേയിരിയ്ക്കും.

ജഗത്തിലുള്ള പദാർഥങ്ങളെ ജഗദ്ഭാവത്തിൽ കരുതുന്നതുകൊണ്ട് ജീവൻ അവിദ്യയാൽ ബന്ധിയ്ക്കപ്പെടുന്നു. ആത്മാവിനെ അറിഞ്ഞശേഷം സകലതിനേയും വിസ്മരിയ്ക്കേണ്ടതാണ്. ഏതെങ്കിലും കാര്യവശാൽ അത്യാവശ്യത്തിന് ഏതിനെപ്പററിയെങ്കിലും ചർച്ച ചെയ്യേണ്ടതായിവന്നാൽ അതു ചെയ്തു തീർത്തശേഷം ധ്യാനസ്ഥനാകാൻ ശീലിയ്ക്കണം. ശംഖിന്റെ അകത്തിരിയ്ക്കുന്ന ജീവൻ ഉയരുകയും താഴുകയും ചെയ്യുമ്പോഴെല്ലാം ആത്മാവും ഉയ

രുകയും താഴുകയും ചെയ്യുന്നതുപോലെ തോന്നും. ജന്മമരണങ്ങൾ സൂക്ഷ്മശരീരത്തിനാണ് തോന്നിയ്ക്കുന്നത്. ബ്രഹ്മത്തിന് ജഗത്തിലെ സംഭവങ്ങളെപ്പററി അറിയേണ്ട ആവശ്യകതയില്ല. ആ സംഭവങ്ങളെ അറിയായ്കകൊണ്ട്, ജ്ഞാനത്തിനു കുറവും ഉണ്ടാകുന്നില്ല. മുയലിന്റെ കൊമ്പുകളെണ്ണാൻ അറിയാൻ പാടില്ലാത്തതുകൊണ്ട് സർവജ്ഞത കുറയുകയില്ല. ഏതൊരു വസ്തു, അജ്ഞാനി ജഗദ്രൂപമായി കാണുന്നുവോ അത് ജ്ഞാനി ഭഗവദ്രൂപമായി കാണുന്നു. ഭഗവാനല്ലാതെ ബുദ്ധിയിൽ വരുന്നതെല്ലാം അധ്യാരോപിതവസ്തുവായിരിയ്ക്കും. അതിനെ ജ്ഞാനംകൊണ്ട് അപവദിയ്ക്കേണ്ടി വരും, നിഷേധിയ്ക്കേണ്ടി വരും. ജഗത്തിനെ കാണുന്നവർ ജഗത്തിനേയൊ ബ്രഹ്മത്തേയൊ അറിയുന്നില്ല. ബ്രഹ്മത്തെ കാണുന്നവർ ജഗത്തിന്റെ തത്ത്വത്തെയും ബ്രഹ്മത്തേയും ശരിയ്ക്കറിയുന്നു. പരമേശ്വരന്റെ യഥാർഥ സ്വരൂപം അറിയുമ്പോൾ ജീവനും, അതിന്റെ കർമത്തോടുള്ള സംബന്ധവും ഒന്നും ഉണ്ടായിരിയ്ക്കുകയില്ല. ആത്മഭാവം മററു സകല ഭാവങ്ങളേയും നീക്കി സ്വരൂപത്തിൽ നിഷ്ഠ ചെയ്യിയ്ക്കുന്നു. നിഷേധിയ്ക്കപ്പെട്ട അനാത്മഭാവം അതായത് കല്പിതമായ മായയും അതിന്റെ കാര്യവും ദേഹമിരിയ്ക്കുന്ന കാലം വരെ പ്രതീതിമാത്രമായിരിക്കുകയും ചെയ്യും. ദേഹം വിടുന്ന സമയം ആ പ്രതീതിയും പൊയ്പോകും. പിന്നെ കേവലശുദ്ധവസ്തുമാത്രം അവശേഷിയ്ക്കും. അതു ഭാവാഭാവരഹിതമാകുന്നു. അതായത് സവിശേഷത്തിനും നിർവിശേഷത്തിനും അതീതമാണ്. അതുകൊണ്ട്:

**ഏവം ജിജ്ഞാസയാപോഹ്യ നാനാത്വഭ്രമമാത്മനി**
**ഉപാരമേത വിരജം മനോ മയ്യർപ്യ സർവഗേ.**(11.11.21.)

ആത്മജിജ്ഞാസയാൽ തന്നിൽനിന്ന് ഭേദഭ്രമം കളഞ്ഞ് തന്റെ നിർമലമായ ചിത്തത്തെ സർവവ്യാപിയായ പരമാത്മാവിൽ സമർപ്പിച്ച് ഉപരതനാകണം.

മായ സ്വയം അധ്യസ്തവസ്തുവാകയാൽ യാതൊരു ഹാനിയും മനുഷ്യർക്കു ചെയ്യാൻ അതിനു സാമർഥ്യമില്ല. ജീവനും അധ്യസ്തമാണ്. പരരചിതമായ പ്രാരബ്ധത്തിന്റെ സംസ്കാരം സ്ഫുരിയ്ക്കുമ്പോഴെല്ലാം ബ്രഹ്മവിചാരം കൊണ്ടതിനെ അമർത്തണം. അങ്ങനെ മായ നിവൃത്തമായിക്കൊള്ളും. വാസ്തവത്തിൽ ഭഗവാനല്ലാതെ ഒന്നും തന്നെയില്ല. അതുകൊണ്ട് ജീവനും അതിന്റെ ധർമവും, ജഗത്തും അതിന്റെ ധർമ്മവും നിത്യനിവൃത്തമാണ്. ആനന്ദബ്രഹ്മത്തിൽ വിവർത്തമായിക്കാണുന്ന പ്രാരബ്ധവും, ജീവനും, ദേഹവും, ജഗത്തും, സമഷ്ടി-വ്യഷ്ടിയും എല്ലാം ഏതു ക്ഷണത്തിലാണോ കാണുന്നത് ആ ക്ഷണത്തിൽമാത്രം രജ്ജുവിൽ സർപ്പംപോലെ കല്പിതമായിട്ടു കാണുന്നതാണ്. കല്പിതവസ്തുവിനു ഒരു ഹാനിയും അധിഷ്ഠാനവസ്തുവിൽ ചെയ്യാൻ സാധിയ്ക്കുകയില്ല. പരമാർഥമായ ശ്രീഹരിയിൽ മായ കൂടാതെ വ്യവഹാരദൃഷ്ടി സംഭവിയ്ക്കുകയില്ല. ഭഗവാനിൽനിന്നു ഭിന്നമായിട്ടൊന്നും കാണരുത്. ഇതുതന്നെ





സമാധിയും ഭക്തിയും. മൂങ്ങ മധ്യാഹ്ന സൂര്യനിൽ അന്ധകാരം കാണുന്നെങ്കിൽ അതു സൂര്യന്റെ ധർമമല്ല. എന്തെന്നാൽ അതു സൂര്യനിൽ നിത്യനിവൃത്തമാണ്. അതുപോലെ ശ്രീഹരിയെ മായയും അതിന്റെ ധർമവും ഒരിയ്ക്കലും സ്പർശിയ്ക്കയില്ല.

## പ്രകരണം പന്ത്രണ്ട്

### വൈരാഗ്യംകുറഞ്ഞവർക്കുള്ള ഭക്തിയോഗം

ഭഗവാൻ:

**യദ്യനീശോ ധാരയിതും മനോ ബ്രഹ്മണി നിശ്ചലം**
**മയി സർവാണികർമാണിനിരപേക്ഷഃസമാചര.**(11.11.22.)

നിനക്കു മനസ്സിനെ പരബ്രഹ്മത്തിൽ നിശ്ചലമാക്കി വയ്ക്കാൻ സാധിയ്ക്കുന്നില്ലെങ്കിൽ നിരപേക്ഷനായിട്ടു സകല കർമങ്ങളും എനിയ്ക്കുവേണ്ടി ചെയ്യുക.

പരബ്രഹ്മത്തിൽ നിഷ്ഠയുണ്ടാകാൻ വളരെ പ്രയാസമുണ്ട്. അതിനു ജ്ഞാനവും വൈരാഗ്യവും നല്ലതുപോലെ ഉണ്ടായിരിയ്ക്കണം. ജ്ഞാനംകൊണ്ടു സകലതും ബ്രഹ്മമായി തോന്നുകയും, വൈരാഗ്യം കൊണ്ടു വെളിയിലുള്ള മിഥ്യാവിഷയങ്ങളിലേയ്ക്കു പോകുന്ന വൃത്തിയെ തടയുകയും ചെയ്യാം. ഇതു സാധിയ്ക്കുന്നില്ലെങ്കിൽ സർവ കർമങ്ങളും ഭഗവാനു വേണ്ടി ചെയ്യണം. എന്തെന്നാൽ സത്ത ബ്രഹ്മത്തിന്റെയാണ്. ഫലത്തിൽ ആശവയ്ക്കാതെ കേവലം ഭഗവാന്റെ പ്രീതിയ്ക്കായിട്ടു കർമങ്ങൾ ചെയ്യണം. സകലതും ഭഗവാനർപ്പിയ്ക്കണം. എന്നാൽ കർമം ഭക്തനു ബന്ധരൂപമാകുകയില്ല. ഭഗവാന്റെ നാമോച്ചാരണത്തിലും ഭജനത്തിലും അത്യന്തം പ്രീതിയുള്ളവർക്കു ഭഗവാനെ വേഗം വശത്താക്കാൻ സാധിയ്ക്കും. വൃത്തി നിർവിഷയമാകുന്നതോടെ മുക്തിയും പ്രാപ്തമാകും. ഭക്തന് ഒരു കർമത്തിലും വിഷയസ്ഫുരണമുണ്ടാകുന്നില്ല. വിഷയങ്ങളിലേയ്ക്കു പോകാത്ത ചിത്തത്തിനു ഭഗവാൻ തന്നെയാണ് വിഷയം. അതു സദാ ഭഗവാനിൽ നിമഗ്നമാണ്. പരമപ്രേമത്തോടും പരമപ്രീതിയോടുംകൂടി അർപ്പിയ്ക്കപ്പെടുന്ന ചിത്തവൃത്തി ഭഗവാന് അത്യന്തം പ്രിയമാകുന്നു.

ഗീതയിൽ പന്ത്രണ്ടാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്ന ഭക്തിക്രമം തന്നെയാണിവിടെയും പറയുന്നത്. ഗീതയിൽ പറയുന്നത്: "എന്നിൽ മനസ്സും ബുദ്ധിയും വയ്ക്കുക. അതു സാധിയ്ക്കുന്നില്ലെങ്കിൽ അഭ്യാസയോഗം ചെയ്യുക. അതും സാധ്യമല്ലെങ്കിൽ എനിയ്ക്കുവേണ്ടി കർമങ്ങൾ ചെയ്യുക. അതും വയ്യെങ്കിൽ സകല കർമങ്ങളുടെയും ഫലം ത്യജിയ്ക്കുക." ആദ്യം ഉത്തമഭക്തിരൂപത്തെ കാണിച്ചിട്ട് പിന്നീട് അനുക്രമം കീഴെയുള്ള ഭൂമികകളിലെ ഭക്തിയെപ്പററി പ്രതിപാദിച്ചിരിയ്ക്കുന്നു. ജ്ഞാനമാർഗത്തിലെ ഏഴു ഭൂമികകളെപ്പോലെ നിയതമായ ഭൂമികകൾ ഭക്തിമാർഗത്തിൽ കാണുന്നില്ല. നാരദഭക്തിസൂത്രത്തിൽ പതിനൊന്നു



ഭൂമിക കാണിച്ചിട്ടുണ്ട്. രാമായണത്തിൽ ശ്രീരാമൻ ശബരിയ്ക്ക് ഒൻപതു ഭൂമിക പറഞ്ഞുകൊടുക്കുന്നുണ്ട്. പുഷ്ടി മാർഗത്തിൽ പ്രവാഹം, മര്യാദ, പുഷ്ടി എന്നീ മൂന്നു ഭൂമികകളെപ്പറ്റി പറഞ്ഞിരിയ്ക്കുന്നു.

മുഹമ്മദീയരിൽ സൂഫിയാ എന്ന മാർഗത്തിൽ ഭക്തിയ്ക്കു നാലു ഭൂമിക കാണിച്ചിരിയ്ക്കുന്നു. ചുരുക്കത്തിൽ ഏതുവിധമുള്ള മായയാണോ, അതനുസരിച്ചുള്ള ഭൂമികയും ക്രമവും കാണാം. മായയും ഭഗവാന്റെ ഒരു പ്രകാരത്തിലുള്ള ശക്തിതന്നെ. പിതാവിനു പുത്രനെ ബ്രഹ്മചാരിയാക്കാനാണിച്ഛയെങ്കിലും, പുത്രനു വിവാഹം ചെയ്യണമെന്നാണാഗ്രഹമെങ്കിൽ അവനെ ബ്രഹ്മചാരിയാക്കാൻ സാധ്യമല്ലല്ലൊ. വിവാഹം ചെയ്യിയ്ക്കാതിരുന്നാൽ പുത്രൻ അധർമിയായിത്തീരും. അതിനാൽ മായ ആവശ്യമായിവരുന്നു. മായയിൽ ഇരുന്നുകൊണ്ടു മേലോട്ടുയരാൻ ഇച്ഛിയ്ക്കുന്നവർക്കു ഭക്തിമാർഗമാണു നല്ലത്. അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു: "ശ്രദ്ധയോടു കൂടി ലോകപാവനങ്ങളും അതികല്യാണകരങ്ങളുമായ എന്റെ ദിവ്യകഥകളെ കേൾക്കുക, ദിവ്യജന്മകർമങ്ങളെ കീർത്തിയ്ക്കുക, സ്മരിയ്ക്കുക മുതലായവ ചെയ്തുകൊണ്ടും എന്നെ ആശ്രയിച്ചുകൊണ്ടും ധർമാർത്ഥകാമങ്ങൾ എനിയ്ക്കു വേണ്ടി ആചരിയ്ക്കുന്നതായാൽ സനാതനമായ പരബ്രഹ്മത്തിൽ നിശ്ചലമായ ഭക്തിയുണ്ടാകും. സത്സംഗംകൊണ്ടു ഭക്തി സമ്പാദിച്ച് എന്നെ ഉപാസനചെയ്യുന്നവർ നിഷ്പ്രയാസം എന്റെ പരമപദത്തെ പ്രാപിയ്ക്കും."

ഹരികഥയുടെ തത്ത്വത്തിൽ ചിത്തം ആരൂഢമാകുന്നെങ്കിൽ അതു തന്നെയാണ് ശ്രദ്ധാപൂർവമായ ശ്രവണം, ഹരികഥ കേട്ടുകൊണ്ടിരിയ്ക്കുമ്പോൾ വിഷയ ചിന്തയൊ ഉദ്വേഗമൊ വരുന്നെങ്കിൽ അതു ശ്രദ്ധായുക്തമായ ശ്രവണമല്ല. ഭഗവത്കഥ പ്രേമത്തോടുകൂടി കേൾക്കണം. ഭഗവാനെയല്ലാതെ വേറൊന്നിനേയും അറിയാത്തവിധം അന്തഃകരണത്തെ ഭഗവത്പ്രേമംകൊണ്ടു നിറയ്ക്കണം.

ഉത്തമഭക്തന് ഭഗവത്പ്രാപ്തിയല്ലാതെ മറ്റൊന്നും വേണ്ട. പ്രേമത്തിന്റെ പ്രഭാവംകൊണ്ട് സർവത്ര ഭഗവാനെ മാത്രമേ അവൻ കാണൂ. അവൻ ചെയ്യുന്നതൊക്കെ ഭഗവാന്റെ പൂജയും, പറയുന്നതൊക്കെ ഭഗവാന്റെ നാമവുമായിരിയ്ക്കും.

അർത്ഥാർഥിയുടെ പ്രേമം സംസാരത്തിലേയ്ക്കൊഴുകും. അതിനാൽ അവന് ഭഗവത്പ്രാപ്തി കൈവരുന്നില്ല. ഭഗവത്പ്രാപ്തി സർവാത്മഭാവം തന്നെയാണ്. ഈ അവസ്ഥ സാംസാരികപ്രേമത്തിൽ ഉണ്ടാകുന്നില്ല.

ഉദ്ധവൻ: "ഹേ ഭഗവൻ! 'സാധു' എന്ന് ആരെ പറയാം? സാധുക്കൾ എങ്ങനെ യുള്ള ഭക്തിയെയാണാദരിയ്ക്കുന്നത്? അവിടുത്തെ പ്രാപിയ്ക്കാൻ എങ്ങനെയുള്ള ഭക്തിയാണു വേണ്ടത്? ഞാൻ അവിടുത്തെ ശരണാഗതനാണ്. അവിടുന്ന് പ്രകൃതിയ്ക്കും ഉപരിയായ പുരുഷനാകുന്നു. അവിടുന്ന് സ്വന്തം ഇച്ഛയാലാണ് ഈ ശരീരം എടുത്തവതരിച്ചിരിയ്ക്കുന്നത് എന്നു ഞാനറിയുന്നു.

ഭഗവാൻ: സകല ദേഹധാരികളിലും കൃപ, ആരിലും ദ്വേഷമില്ലായ്മ, ക്ഷമ, സത്യം, സമദർശിത്വം, സർവരുടേയും ഹിതത്തിൽ തല്പരത, നിസ്പൃഹത, കാമനാരഹിതമായ ബുദ്ധി, സംയമം, സദാചാരം, അകിഞ്ചനത, അപരിഗ്രഹം, മിതാഹാരം, ശാന്തചിത്തത, സ്ഥിരബുദ്ധി, ശരണാഗതഭാവം, ആത്മതത്ത്വമനനം, പ്രമാദരാഹിത്യം, ഗംഭീരത, ധൈര്യം, ശരീരത്തിന്റെ ആറു ധർമങ്ങളെ ജയിയ്ക്കുക, സ്വയം മാനേച്ഛയില്ലെങ്കിലും അന്യരെ മാനിയ്ക്കുക, കാര്യകുശലത, പ്രേമം, കരുണ, സമ്യഗ്ദൃഷ്ടി, സഹനശക്തി, മധുരസ്വഭാവം, പവിത്രത, ഈ ഇരുപത്തെട്ട് ലക്ഷണങ്ങൾ ഉള്ളവരെ സാധു എന്നു പറയാം. (11.11.31.)

ഇപ്രകാരമുള്ള സത്പുരുഷരിൽ അണുമാത്രം പോലും വിഷമത കാണുകയില്ല. സുഖം-ദുഃഖം, ഭയം-അഭയം, മുതലായ ദ്വന്ദ്വങ്ങൾക്കു സ്ഥാനമില്ലാത്തിടത്തു സമഭാവനയുണ്ടായിരിയ്ക്കും. മനസാ വാചാ കർമണാ അന്യർക്ക് ഉപകാരം ചെയ്യാൻവേണ്ടിയാണു സാധു ജീവിയ്ക്കുന്നത്. അനന്യഭാവത്തോടെ സാധു എല്ലാവർക്കും ഉപകാരം ചെയ്യുന്നവനായിരിയ്ക്കും. ഉർവശിയെപ്പോലുള്ള അപ്സരസ്സ് വന്നാൽപോലും സത്പുരുഷന്മാരുടെ മനസ്സ് ക്ഷോഭിയ്ക്കുകയില്ല. സത്പുരുഷന്മാർക്കു കാമനകളില്ല. ഉള്ളിൽ അവധാനതയുള്ളവരുടെ ഇന്ദ്രിയങ്ങൾ അടക്കമുള്ളവയായിരിയ്ക്കും. ഉള്ളിൽ ആത്മസ്ഥിതിയുണ്ടായവർ വെളിയിലും ഭക്തിയിൽ മുഴുകിയിരിയ്ക്കും. അവരുടെ സകല പ്രവൃത്തികളും ബ്രഹ്മമയമായിരിയ്ക്കും. അവരുടെ വാണി ഗംഗാജലം പോലെ മൃദുവും ശീതളവുമായിരിയ്ക്കും. അവരുടെ ഭജനം നിരപേക്ഷമായിരിയ്ക്കും. ഏതു നിറമുള്ള പുഷ്പത്തിന്റെ മുകളിൽ സ്ഫടികം വയ്ക്കുന്നുവൊ അത് ആ നിറമുള്ളതായി തോന്നിയ്ക്കുമെങ്കിലും ആ നിറം അതിൽ പററുന്നില്ല. അതുപോലെ സത്പുരുഷന്മാർ ജഗത്തിൽ ഇരിയ്ക്കുന്നെങ്കിലും അവർക്കു ജഗത്തിന്റെ ധർമങ്ങളിൽ ആസക്തിയുണ്ടാകുന്നില്ല. അവർക്കു വിശ്വം ചൈതന്യഘനമായി തോന്നും. അതിനാൽ പരിഗ്രഹത്തിൽ പ്രീതിയുണ്ടാകുന്നില്ല. സ്പർശമണി സർവ ധാതുക്കളേയും സ്വർണമാക്കുന്നതുപോലെ സത്പുരുഷന്മാരും സകല പദാർഥങ്ങളേയും ബ്രഹ്മമയമായി കാണുന്നു. നദി അഴുക്കുവെള്ളം സ്വീകരിച്ചുകൊണ്ടു സമുദ്രത്തിൽ ചേരുന്നെങ്കിലും സമുദ്രം അല്പം പോലും അഴുക്കുള്ളതായി തീരുന്നില്ല. അതുപോലെ വിഭിന്ന മനോധർമങ്ങൾക്കും, വികാരങ്ങൾക്കും സത്പുരുഷന്റെ ചിത്തത്തെ കലുഷിതമാക്കാൻ സാധ്യമല്ല. മനസ്സിൽ വിഷയാഭിലാഷം ഇരുന്നാൽ അവർക്കു ഭഗവാനിൽ അനന്യശരണരാകാൻ സാധിയ്ക്കുകയില്ല. ത്രിഭുവനസുഖങ്ങളിലുമു

ള്ള ആസക്തിയെ ത്യജിച്ച് സ്വരൂപപ്രാപ്തി ലഭിച്ചവർ മാത്രമേ ഭഗവാന്റെ ശരണത്തിൽ എത്തുകയുള്ളൂ. വിളക്കിരിയ്ക്കുന്നിടത്തു പ്രകാശവും ഉണ്ടായിരിയ്ക്കും. അതുപോലെ ഭഗവത്സ്വരൂപമായിത്തീർന്ന മനസ്സ് സർവാത്മഭാവത്തെ അനുഭവിച്ചറിയും.

ലോകത്തു മനസ്സിനെപ്പോലെ ചതിയ്ക്കുന്ന വേറൊന്നുമില്ല. അത് ജ്ഞാതാവിനെപ്പോലും ചതിയ്ക്കു ന്നു. സാധുപുരുഷരേയും ആപത്തിൽ കൊണ്ടുചെന്നു ചാടിയ്ക്കും. മുക്തന്മാരായ ദുർവാസാവിനെപ്പോലുള്ള സാധുക്കളുടെ വൃത്തികളെക്കൂടെയും വിഷയങ്ങളിൽ ആസക്തിയുള്ളതാക്കി ചിത്തക്ഷോഭമുണ്ടാക്കും. കൃഷ്ണസർപ്പത്തിന്റെ തലയ്ക്കു പിടിച്ചിട്ടു കയ്യല്പം അയഞ്ഞുപോയാൽ അതുടനെ കടിയ്ക്കും. സർപ്പം ചാകുന്നതുവരെ മുറുക്കിപ്പിടിയ്ക്കേണ്ടിവരുന്നതുപോലെ നശിയ്ക്കുന്നതുവരെ മനസ്സിനേയും നിയന്ത്രിയ്ക്കേണ്ടതാവശ്യമാണ്. രാപ്പകൽ വന്നും പോയുമിരുന്നാലും സൂര്യന്റെ പ്രകാശത്തിനു വ്യത്യാസമില്ല. അതുപോലെ അനേകവിധ അവസ്ഥകൾ വന്നും പോയുമിരുന്നാലും സാധുക്കളുടെ ഗംഭീരത സ്ഥിരമായിരിക്കും. ദേഹത്തിൽ ആത്മബുദ്ധി വരാതെ തടയുന്നതിന്റെ പേരാണ് ധീരത. വൃദ്ധാവസ്ഥ, മരണം ആദി ദേഹധർമ്മങ്ങൾ സത്പുരുഷന്മാർ അറിയുന്നില്ല. സത്പുരുഷർ സർവത്ര ഭഗവാനെ മാത്രം കാണുന്നു. അതുകൊണ്ടവർക്കു ലൗകികമായി ഇച്ഛകൾ ഉണ്ടാകുന്നില്ല. അവർ എല്ലാവരോടും നമ്രതയോടെ വർത്തിയ്ക്കുന്നു. അവർക്കു ദേഹാഭിമാനമില്ലാത്തതിനാൽ സമ്മാനം ഇച്ഛിയ്ക്കുന്നില്ല. ബ്രഹ്മാനന്ദത്തിൽ സദാ രമിയ്ക്കുന്നവർ അന്യർക്കു ബോധം നൽകാൻ സമർഥരാണ്.

ഇനി സത്പുരുഷരുടെ മററു ശ്രേഷ്ഠലക്ഷണങ്ങളെപ്പററി ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**ആജ്ഞായൈവംഗുണാൻദോഷാൻ**
**മയാദിഷ്ടാനപിസ്വകാൻ**
**ധർമാൻ സന്ത്യജ്യയഃസർവാൻമാംഭജേതസസത്തമഃ.**
(11.11.32.)

ഞാൻ ഉപദേശിച്ചിട്ടുള്ള വേദശാസ്ത്രങ്ങളിലെ വർണാശ്രമധർമങ്ങളെ പാലിച്ചാൽ ഗുണവും, അവയെ ത്യജിച്ചാൽ ദോഷവുമാണെങ്കിൽകൂടി എനിയ്ക്കുവേണ്ടി ഈ ധർമങ്ങളെപ്പോലും ഉപേക്ഷിച്ച് എന്നെ ഭജിയ്ക്കുന്നവർ ശ്രേഷ്ഠരായ സാധുക്കളാകുന്നു.

കർമാകർമങ്ങളുടെ സ്ഥിതി എങ്ങനെയെന്നാൽ അല്പം ചില ഭാഗ്യശാലികൾക്കു മാത്രമേ വിധിനിഷേധങ്ങളെ മറികടക്കാൻ സാധ്യമാകൂ. പലപ്പോഴും കർമം ചെയ്യുന്നതിൽ അഹങ്കാരം വരാറുണ്ട്. കർമം ത്യജിയ്ക്കുന്നതിലും അഹങ്കാരം വരാറുണ്ട്. അപ്പോൾ എന്തു ചെയ്യണം? ഭഗവാനിൽ ഭക്തിയുള്ളവർക്ക് എല്ലാവരോടും പ്രേമം ഉണ്ടായിരിയ്ക്കും. അവർക്കു മാത്രമേ ഈ കർമബന്ധത്തിൽനിന്നും





മുക്തരാകാൻ സാധിയ്ക്കൂ. ഇങ്ങനെയുള്ള ഭക്തിയുടെ മുൻപിൽ കർമം ഭസ്മമായി പ്പോകും. ഗുണദോഷബുദ്ധി യ്ക്കു കാരണം അവിദ്യയാണ്. ഈ അവിദ്യയെ കടന്നു ഭജനത്തിൽ വ്യാപൃതരാകുന്നവരത്രേ യഥാർഥ സാധുക്കൾ. ദേഹാത്മഭാവമാണ് മുഖ്യ അവിദ്യ. ഈ ഭാവം പോയാൽ അവിദ്യയും പോകും. അവിദ്യയെ ത്യജിച്ചാൽ സർവധർമങ്ങളും സ്വാഭാവികമായി ത്യജിയ്ക്കപ്പെടും. ശിരസ്സുപോയ ശരീരത്തിന് എന്തുചെയ്യാൻ സാധിയ്ക്കും? ഭഗവാന്റെ അനുസന്ധാനം കൂടാതുള്ള സ്നാനം, സന്ധ്യാവന്ദനം, ജപം, ഹോമം, മുതലായ കർമങ്ങൾ നിരർഥകമാണ്. പരപുരുഷനിൽ മനസ്സുപോകുന്ന സ്ത്രീ പതിവ്രതയല്ല. അതുപോലെ അനേകവിഷയങ്ങളിൽ മനസ്സു വ്യാപിപ്പിച്ചുകൊണ്ട് ധ്യാനാനുഷ്ഠാനങ്ങൾ ചെയ്യുന്നത് വ്യഭിചാരിഭക്തിയാണ്. ജപിയ്ക്കാതെതന്നെ ഭഗവത്സ്മരണ ഉണ്ടായിരിക്കുക, ധാരണ ചെയ്യാതെ ധ്യാനമുണ്ടാകുക, സങ്കല്പം ചെയ്യാതെതന്നെ സകല കർമങ്ങളും ഭഗവാനർപ്പിയ്ക്കുക, അഖണ്ഡസ്വരൂപസ്ഥിതി അനുഭവപ്പെടുക, വിഷയാസ്വാദന ലേശമെന്യേ സദാ സ്വാനന്ദം അനുഭവിയ്ക്കുക ഇവയൊക്കെ സാധിയ്ക്കാമെങ്കിൽ അതുതന്നെ ശുദ്ധഭക്തി.

വീണ്ടും ഭഗവാൻ പറയുന്നു: എത്രയോപേർ കേവലം ഭാവനകൊണ്ടു മാത്രം എന്നെ ഭജിയ്ക്കുന്നു. എത്രയോപേർ എന്റെ സ്വരൂപത്തെ അറിഞ്ഞു ഭജിയ്ക്കുന്നു. ഈ രണ്ടു വിധമുള്ള ഭക്തന്മാരെയും ഞാൻ സ്വീകരിയ്ക്കുന്നു:

**ജ്ഞാത്വാജ്ഞാത്വാഥ യേവൈമാംയാവാൻ**
**യശ്ചാസ്മിയാദൃശഃ**
**ഭജന്ത്യനന്യഭാവേന തേമേ ഭക്തതമാ മതാഃ.** (11.11.33.)

ഞാൻ എങ്ങനെയുള്ളതെന്നോ, ആരെന്നോ, എത്രവലുതെന്നോ, ഒന്നും അറിയാതെയായാലും, അറിഞ്ഞായാലും ആരാണോ എന്നെ അനന്യഭാവത്തിൽ ഭജിയ്ക്കുന്നത് അവർ എന്റെ അഭിപ്രായത്തിൽ പരമഭക്തന്മാരാകുന്നു.

എന്റെ സ്വരൂപം സച്ചിദാനന്ദമാണ്. ഞാൻ നിത്യശുദ്ധബുദ്ധമുക്തവും ദേശകാലങ്ങളാൽ അബാധിതവും സർവവ്യാപകവും, ഭേദരഹിതവും, സർവാന്തര്യാമിയുമാകുന്നു. എന്റെ ഈ വിധമുള്ള സ്വരൂപത്തെ അറിഞ്ഞു ഭജിയ്ക്കുന്നവർ ഉത്തമഭക്തന്മാർ തന്നെ. സമുദ്രത്തിലെ തിരമാലകളുടെ അകത്തും പുറത്തുമെല്ലാം ജലം മാത്രമേയുള്ളൂ. അതുപോലെ എന്റെ ഭക്തന്റെ അകത്തും പുറത്തുമെല്ലാം എന്റെ രൂപം തന്നെയാണ്. എന്റെ രൂപത്തെ അറിയാതെ ഭജിയ്ക്കുന്നവരും ശുദ്ധഹൃദയരായ ഭക്തരാണ്. ശ്രുതിയെ അധ്യയനം ചെയ്യാത്തവരും വേദാന്തം ശ്രവിച്ചിട്ടില്ലാത്തവരുമാണെങ്കിൽപ്പോലും നിഷ്കപടചിത്തരാണെങ്കിൽ ഞാൻ അവരേയും ഉദ്ധരിയ്ക്കും.

ഇനിയും ഭഗവാൻ ഉത്തമഭക്തരെത്തന്നെ കൂടുതൽ വർണിച്ചുകൊണ്ടു പറയുന്നു: "ഉദ്ധവാ! എന്റെ മൂർത്തിയു

ടെയും ഭക്തജനങ്ങളുടെയും ദർശനം, സ്പർശനം, പൂജ, സേവ, ശുശ്രൂഷ, സ്തുതി, നമസ്കാരം മുതലായവ ചെയ്യുകയും എന്റെ ഗുണകർമങ്ങളെ കീർത്തിക്കുകയും വേണം. എന്റെ കഥാശ്രവണത്തിൽ ശ്രദ്ധയുണ്ടാകണം. എന്നെ സദാ ധ്യാനിയ്ക്കുകയും വേണം. യാതൊന്നു കിട്ടുന്നുവോ അത് എനിയ്ക്കർപ്പിച്ചുകൊണ്ട് ദാസഭാവത്തിൽ എനിയ്ക്കാത്മനിവേദനവും ചെയ്യണം.എന്റെ ദിവ്യജന്മകർമങ്ങളെപ്പററി ചർച്ച ചെയ്യുകയും, ഭക്തജനങ്ങളോടുകൂടി എന്റെ ക്ഷേത്രങ്ങളിൽ ഉത്സവം ഘോഷിയ്ക്കുകയും എന്റെ സ്ഥാനങ്ങളിലേയ്ക്കു തീർത്ഥയാത്ര പോകുകയും എന്നെ പൂജിയ്ക്കുകയും ചെയ്യണം. നിഷ്കപടഭാവത്തോടെ ഇരിയ്ക്കണം. സ്വയം ചെയ്തിട്ടുള്ള സേവനം മുതലായ കർമങ്ങളെപ്പററി അന്യരോടു ആത്മപ്രശംസ ചെയ്യാതെയുമിരിയ്ക്കണം. എനിക്കു നിവേദിച്ച ദീപാദിവസ്തുക്കൾ പോലും സ്വന്തം ആവശ്യങ്ങൾക്കായി ഉപയോഗിയ്ക്കരുത്. (11.11.40.)

ലോഭികൾ ധനത്തിനുവേണ്ടി ഉത്സുകരായിരിയ്ക്കുന്നതുപോലെ ഭക്തന്മാർ എന്റെ ദർശനാർത്ഥം ഉത്സുകരായിരിയ്ക്കണം. പ്രതിമ എന്റെ അചേതനസ്വരൂപവും സത്പുരുഷന്മാർ എന്റെ സചേതനമൂർത്തികളുമാകുന്നു. ഹരിയെ പൂജിയ്ക്കുന്നതുകൊണ്ടും സത്പാത്രത്തിൽ ദാനം ചെയ്യുന്നതുകൊണ്ടും കൈകൾ പവിത്രമാകും. ഹരികീർത്തനം കൊണ്ടും രാമനാമജപംകൊണ്ടും നാവു ശുദ്ധമാകും. ശ്രവണമാണ് ചെവിയുടെ യഥാർത്ഥഭൂഷണം. ശ്രവണത്തിനു ശേഷം മനനവും മനനത്തിനുശേഷം ധ്യാനവും ശരിയ്ക്ക് ഉറയ്ക്കും. മനുഷ്യജീവിതം ക്ഷണഭംഗുരമാകയാൽ അരനിമിഷംപോലും വെറുതെ കളയരുത്. വിഷ്ണുഭക്തരും ശിവഭക്തരും തമ്മിൽ വിരോധമരുത്. ദേവസ്ഥാനങ്ങൾ ഉണ്ടാക്കി അവിടെ മൂർത്തിയെ പ്രതിഷ്ഠിയ്ക്കണം. എന്നാൽ അതേപ്പററി പിന്നെ അഭിമാനിയ്ക്കരുത്. ദാനാദിയിൽ എത്ര ധനം ചിലവാക്കിയാലും അതേപ്പററി ആരോടും പറയരുത്. ഭഗവാന്റെ പ്രസാദം സകലർക്കും കൊടുത്തിട്ടു കഴിയ്ക്കണം. ഇതിനെയാണ് ഭജനമെന്നു പറയുന്നത്.

**യദ്യദിഷ്ടതമം ലോകേ യച്ചാതിപ്രിയമാത്മനഃ**
**തത്തന്നിവേദയേന്മഹ്യംതദാനന്ത്യായ കല്പതേ.**
(11.11.41.)

സംസാരത്തിൽ ഏതേതു വസ്തുക്കൾ അതിപ്രിയമോ, അതെനിയ്ക്കർപ്പിക്കണം. അങ്ങനെ ചെയ്താൽ അത് അനന്തഫലദായകമാകും.

അതായതു ദൈവാധീനംകൊണ്ടു സ്പർശമണി ലഭിച്ചാൽപ്പോലും ഭക്തന്മാർ ലോഭികളാകയില്ല. അതും അവർ ഭഗവാനർപ്പിയ്ക്കും. സ്വന്തം ജീവനെക്കാൾ അവർ ഭഗവാനെ സ്നേഹിയ്ക്കും.

ഇനി തന്റെ പൂജാസ്ഥാനങ്ങളെപ്പററി ഭഗവാൻ വർണിയ്ക്കുന്നു: സൂര്യൻ, അഗ്നി, ബ്രാഹ്മണൻ, വൈഷ്ണവർ, ആകാശം, വായു, ജലം, പൃഥ്വി, ആത്മാവ്, സമസ്ത പ്രാണികൾ എല്ലാം പൂജാസ്ഥാനങ്ങളാണ്. സൂര്യനെ മൂന്നു വേദങ്ങളെക്കൊണ്ടും, അഗ്നിയെ നെയ്യുകൊണ്ടും ബ്രാഹ്മണനെ ആതിഥ്യംകൊണ്ടും, പശുക്കളെ പുല്ലു മുതലായവ കൊടുത്തും, വൈഷ്ണവരെ സത്ക്കാരംകൊണ്ടും, ഹൃദയാകാശത്തിൽ ധ്യാനംകൊണ്ടും വായുവിനെ മുഖ്യപ്രാണനെന്നു കരുതിയും, ജലത്തെ ജലം, പുഷ്പം ആദികൊണ്ടും, വേദിയിൽ മന്ത്രങ്ങളെക്കൊണ്ടും ക്ഷേത്രജ്ഞനായ ആത്മാവിനെ സമദൃഷ്ടിയാലും പൂജിയ്ക്കണം. (11.11.45.)





സൂര്യൻ ഭഗവാന്റെ സ്ഥാനമാണ്. അതു ഭഗവാന്റെ തേജസ്സിനാലാണ് പ്രകാശിക്കുന്നത്. സവിതാവ്, യഥാർത്ഥത്തിൽ നാരായണനാകയാൽ ത്രികാലങ്ങളിൽ അർഘ്യം നൽകി ഗായത്രി ജപിയ്ക്കുന്നത് ത്രൈവിദ്യയാണ്. സകല ഭേദങ്ങളും ത്യജിച്ച് ഒരു സമിത്ത് ഭഗവാനർപ്പിയ്ക്കുന്നതായാൽ കൂടിയും ഭഗവാൻ തൃപ്തിപ്പെടും. അതിഥിയെ പട്ടിണിയിടരുത്. പശുക്കൾക്കു പുല്ലുകൊടുക്കണം. സകല കർമങ്ങളും ആകാശത്തെപ്പോലെ അസംഗനായിട്ടു ചെയ്യണം. നദികൾ തൃപ്തരാകട്ടെ, സമുദ്രം തൃപ്തമാകട്ടെ, എന്നർത്ഥം വരുന്ന മന്ത്രങ്ങളാൽ ജലംകൊണ്ടു ജലത്തെ പൂജിയ്ക്കുന്നു. ജലവും സാക്ഷാൽ നാരായണന്റെ സ്വരൂപമാണ്. തന്റെ ഹൃദയത്തിലും ഭഗവാനെ പൂജിയ്ക്കാം. ഹൃദയത്തിൽ ചൈതന്യഘനത്തെ ഭാവന ചെയ്ത്, തദ്രൂപമായ ശേഷം താൻ ഏതേതു ഭോഗങ്ങൾ അനുഭവിയ്ക്കുന്നുവോ അതെല്ലാം സഹജമായിട്ടു ബ്രഹ്മാർപ്പണമായിത്തീരും. സർവാത്മഭാവം തന്നെയാണ് ഭഗവാന്റെ മുഖ്യമായ പൂജ.

എല്ലാ സ്ഥാനങ്ങളിലും ഭഗവാന്റെ ശംഖ്, ചക്രം, ഗദ, പത്മം ഇവയോടു കൂടിയ ചതുർഭുജശാന്തമൂർത്തിയെ സമാഹിതചിത്തനായി പൂജിച്ചു ധ്യാനിയ്ക്കണം. പിന്നെ ശക്തിയുള്ളപക്ഷം കുളം, കിണറ് മുതലായവ പരോപകാരാർത്ഥം കുഴിപ്പിയ്ക്കുകയും, സാധുസേവ ചെയ്യുകയും വേണം.

ഭഗവാൻ: ഹേ ഉദ്ധവാ! സത്സംഗസഹിതം അനുഷ്ഠിയ്ക്കുന്ന ഭക്തിയോഗത്തെപ്പോലെ ഈ സംസാരത്തെ കടക്കാൻ വേറെ നല്ല ഉപായമില്ല. എന്തെന്നാൽ ഞാൻ സാധുജനങ്ങളുടെ നിത്യസഹഗാമിയും, ഏകമാത്രമായ ആലംബനവുമാകുന്നു. (11.11.48.)

സംസാരത്തെ കടക്കാനും, ഭഗവത്പ്രാപ്തിയ്ക്കും, ഭക്തിമാർഗം, ജ്ഞാനമാർഗം എന്നീ രണ്ടു പ്രധാന മാർഗങ്ങളാണുള്ളത്. ഇതിൽ ജ്ഞാനമാർഗത്തിനു കൂടുതൽ വൈരാഗ്യം ആവശ്യമുള്ളതിനാൽ താരതമ്യേന പ്രയാസക്കൂടുതലുമുണ്ട്. ബുദ്ധികൂർമതയും ഇതിനാവശ്യമാകുന്നു. വൈരാഗ്യസമ്പന്നനായ ജ്ഞാനിയ്ക്കു ഗുരുവിന്റെ ആവശ്യമുണ്ട്. ഭക്തിമാർഗം അല്പമെങ്കിലും വൈരാഗ്യമുള്ളവർക്കും എളുപ്പമാണ്. എന്നാലും ഭക്തിയുടെ ഒടുവിലത്തെ അവസ്ഥ അനന്യഭാവമാകുന്നു. അതിനെ സർവാത്മഭാവ



മെന്നും പറയാം. ജ്ഞാനമാർഗത്തിൽ ഒടുവിലത്തെ സ്ഥിതി അദ്വൈതഭാവമാണ്. അതുതന്നെ സർവാത്മഭാവവും.

സകലയിടത്തും ഭഗവാനാണുള്ളതെങ്കിൽ നമുക്കു വേറിട്ടിരിയ്ക്കാൻ സ്ഥലമെവിടെ? ഭഗവാൻതന്നെയാണ് ആധേയരൂപത്തിലും ആധാരരൂപത്തിലുമിരിയ്ക്കുന്നത്. സകലതും അതോടു ചേർന്നുമാണിരിയ്ക്കുന്നതെങ്കിൽ സകലരും ധാർമികമായി ആ ഭാവത്തെ പ്രകടമാക്കത്തക്ക വിധം ജീവിയ്ക്കണം. ഇതുതന്നെയാണ് നിജകർത്തവ്യവും.

# പ്രകരണം പതിമൂന്ന്

## സത്സംഗമഹിമ

ഭഗവാൻ: ഇനി അത്യന്തം ഗോപ്യമായ ഒരു കാര്യം നിനക്കു പറഞ്ഞുതരാം. എന്തെന്നാൽ നീ എന്റെ അനന്യ സേവകനും സുഹൃത്തും സഖാവുമാണ്.

**ന രോധയതി മാം യോഗോ നസാംഖ്യംധർമഏവച**
**നസ്വാധ്യായസ്തപസ്ത്യാഗോനേഷ്ടാപൂർത്തംനദക്ഷിണാ.**

**വ്രതാനി യജ്ഞശ്ഛന്ദാംസിതീർത്ഥാനിനിയമായമാഃ**
**യഥാവരുന്ധേ സത്സംഗഃസർവസംഗാപഹോഹിമാം.**

(11.12.1,2.)

സർവസംഗനിവാരകമാകയാൽ സത്സംഗം കൊണ്ട് ഞാൻ വശമാകുന്നതുപോലെ മററൊന്നുകൊണ്ടും വശമാകുന്നില്ല. യോഗം, സാംഖ്യം, ധർമം, സ്വാധ്യായം, തപസ്സ്, ത്യാഗം, ഇഷ്ടം, പൂർത്തം, ദക്ഷിണ, വ്രതം, യജ്ഞം, വേദാധ്യയനം, തീർത്ഥസേവ, യമ-നിയമാദിപാലനം മുതലായവയ്ക്കൊന്നിനും സത്സംഗ ത്തെപ്പോലെ എന്നെ സ്വാധീനിയ്ക്കാനുള്ള കഴിവില്ല.

ഇവിടെ സത്സംഗത്തിന്റെ വിശേഷതയെ കാണിച്ചിരിയ്ക്കുന്നു. മററു സകല സംഗങ്ങളിൽനിന്നും വിടുവിയ്ക്കുന്നതാണ് സത്സംഗം. മററു സാധനകളിൽ അഭിമാനം വന്നു കൂടാനിടയുണ്ട്. അവയിൽ അവരവരുടെ തെററുകൾ അറിയുകയുമില്ല. പക്ഷെ സത്സംഗത്താൽ സ്വന്തം തെററിനെ കാണാൻ സാധിയ്ക്കുന്നു.സത്സംഗം കൊണ്ടു ദൈത്യരാക്ഷസന്മാർ പോലും ഭഗവാനെ പ്രാപിച്ചിട്ടുണ്ട്. എന്നു തന്നെയുമല്ല പക്ഷിമൃഗാദികൾ പോലും മുക്തരായിട്ടുണ്ട്. പിന്നെ ഗന്ധർവന്മാർ, അപ്സരസ്സുകൾ, നാഗങ്ങൾ, സിദ്ധന്മാർ, ചാരണന്മാർ,ഗുഹ്യകർ, വിദ്യാധരന്മാർ, മുതലായ അമാനുഷിക വർഗങ്ങളും, മനുഷ്യരിൽ വൈശ്യർ, ശൂദ്രർ, സ്ത്രീകൾ, ചണ്ഡാളർ മുതലായ രാജസതാമസപ്രകൃതികളായ ജീവികളും, വൃത്രാസുരൻ, പ്രഹ്ലാദൻ, വൃഷപർവാവ്, ബലി, ബാണാസുരൻ, മയദാനവൻ, വിഭീഷണൻ മുതലായ അസുരന്മാരും സുഗ്രീവൻ, ഹനുമാൻ, ജാംബവാൻ മുതലായ വാനരന്മാരും, ആന, കഴുകൻ, തുലാധാരനായ വൈശ്യൻ, വ്യാധൻ, കുബ്ജ, വ്രജത്തിലെ ഗോപികൾ, യജ്ഞപത്നികൾ, മുതലായവരും സത്സംഗത്താൽ ഭഗവത്പദത്തെ പ്രാപിച്ചിട്ടുണ്ട്. സത്സംഗത്തിൽ സദാഹരി കഥാശ്രവണം ലഭിയ്ക്കുന്നു. അഥവാ ആത്മസാക്ഷാത്കാരത്തിനു വേണ്ട സാധനകളെപ്പററി അറിയാൻ സാധിയ്ക്കുന്നു. അങ്ങനെ സാവധാനത്തിൽ അഭേദഭാവത്തിലെത്താം. അന്യസംഗംകൊണ്ടു ഭേദബുദ്ധി വർധിയ്ക്കും.മന്ദബുദ്ധികൾക്കും, വേദാഭ്യാസമില്ലാത്തവർക്കും, വ്രതം, തപസ്സ് ആദി ആചരിയ്ക്കാത്തവർക്കുംകൂടി സത്സംഗത്താൽ ഭഗവത് പ്രാപ്തി സിദ്ധിയ്ക്കുമ്പോൾ പ്രേമിഭക്തരായ ഗോപികളുടെ കാര്യം എന്തു പറയാനാണ്! ഹേഉദ്ധവാ! ഞാൻ ബലരാമനോടുകൂടെ മഥുരയ്ക്കു പോരുമ്പോൾ പരമപ്രേമികളായ ഗോപികൾ എന്റെ വിയോഗത്താൽ ദുഃഖപര വശരായി. ഓരോ ദിവസവും അവർക്കു ഓരോ കല്പംപോലെ തോന്നി. അവരുടെ ശരീരംപോലും അവർ വിസ്മരിച്ചു. ആ സാധനാശൂന്യരായ ഗോപികൾ കേവലം സത് സംഗത്തിന്റെ പ്രഭാവംകൊണ്ടാണ് പരമാത്മാവായ എന്നെ പ്രാപിച്ചത്. അതുകൊണ്ട് ഹേ ഉദ്ധവാ! നീ പ്രവൃത്തിനിവൃത്തിമാർഗങ്ങൾ സകലതും വിട്ട് സകല ദേഹധാരികളുടെയും ആത്മാവായ എന്നെ മാത്രം അനന്യഭാവത്തിൽ ശരണം പ്രാപിച്ച് സർവഥാ നിർഭയനായിത്തീരുക.

ഭക്തിമാർഗത്തിൽ അനന്യഭാവമാണ് മുഖ്യഭാവം. ഇതു കൈവരുക വളരെ പ്രയാസമാണ്. നല്ല ആളുകളിൽ ഭഗവാനെ കാണുക എളുപ്പമായിരിക്കാം. പക്ഷെ നീചരിൽ ഭഗവാനെ കാണുക അത്ര എളുപ്പമല്ല. ഇതൊരു വിചിത്രമായ മായയാണ്. അനന്യഭാവം വന്നവർക്കു മാത്രമേ ഈ മായയെ കടക്കാൻ സാധിയ്ക്കുകയുള്ളൂ. വ്യവഹാരം എത്ര കുറച്ചാൽപ്പോലും അതിൽ എന്റെയെന്നും നിന്റെയെന്നും പറയേണ്ടിവരുന്നു. അനാത്മാവിൽ സുഖബുദ്ധിയുള്ളവർക്ക് അനന്യഭാവം ഉണ്ടാകാൻ പ്രയാസമാണ്. സത്പുരുഷന്മാർക്കു മാത്രമേ ആത്മാവിൽ സുഖബുദ്ധിയുണ്ടായിരിയ്ക്കൂ. അവരുടെ സംഗംകൊണ്ട് അന്യർക്കും ശുദ്ധമായ സുഖവും ആനന്ദവും പ്രാപ്തമാകും. വേദം ത്രിഗുണാത്മമാകയാൽ അതിൽ വിധിനിഷേധങ്ങൾ പലതുമുണ്ട്. അവയനുസരിച്ചു ജീവിയ്ക്കുന്നതിന്നും വളരെ പ്രയാസമുണ്ട്. വേദങ്ങളുടെ താല്പര്യം അറിയാൻ വിദ്വാന്മാർക്കും വിഷമം തോന്നാറുണ്ട്. തമോഗുണത്തിൽനിന്നു കർമകാണ്ഡവും, രജോഗുണത്തിൽനിന്ന് ഉപാസനാകാണ്ഡവും, സത്വഗുണത്തിൽ നിന്നു ജ്ഞാനകാണ്ഡവും ഉണ്ടായി. ദേഹാത്മബുദ്ധിരൂപമായ അവിദ്യയാണ് സർവകർമങ്ങളുടേയും മൂലം. അതിനാൽ അവിദ്യയെ കളയണം. അതിനു രണ്ടുപായങ്ങളുണ്ട്: (1) ആത്മജ്ഞാനം. (2) ഭഗവാനെ ശരണം പ്രാപിയ്ക്കൽ. ആദ്യത്തെ ഉപായം വിരാഗികൾക്കും രണ്ടാമത്തേതു രാഗികൾക്കും അർധവിരാഗികൾക്കും ഉള്ളതാണ്. രണ്ടിലേതു സ്വീകരിച്ചാലും ആസക്തിയെ നശിപ്പിയ്ക്കേണ്ടതാവശ്യമാണ്. സ്ത്രീ, പുത്രൻ, വിഷയങ്ങൾ, കർമഠത, കർമത്തിൽ അഭിമാനം, ഇവയെ ത്യജിച്ചു ഭഗവാനെ ശരണം



പ്രാപിയ്ക്കണം. ഗൃഹം, മാനം, ജാതി, കുലം, ആശ്രമം ഇവയിലുള്ള അഭിമാനവും ഒടുവിൽ ദേഹാഭിമാനവും വിട്ടു ഭഗവാനെ ശരണം പ്രാപിക്കണം. ശരണാഗതിയിൽ അദ്വൈതം സിദ്ധമാകും. തന്നെ ഭഗവാനിൽ നിന്നു ഭിന്നനായി കാണുന്ന ഭക്തൻ ശരണാഗതനായിട്ടില്ല. അതിനാൽ ഏതു വിധേനയും ഭേദബുദ്ധി നീക്കണം. ഭേദത്തിൽ നിന്നുണ്ടാകാൻ പാടില്ലാത്ത ദോഷങ്ങളില്ല. അതുപോലെ അഭേദത്തിൽ നിന്നുണ്ടാകാൻ പാടില്ലാത്ത ഗുണങ്ങളുമില്ല. സകല ഭൂതപ്രാണികളിലും ഒരേ സത്ത മാത്രമേയുള്ളൂ.

ഉദ്ധവൻ: ഹേ യോഗേശ്വരനായ കൃഷ്ണാ, ഇത്രയും ഉപദേശങ്ങൾ കേട്ടിട്ടും എന്റെ സംശയങ്ങൾ ഇനിയും പൂർണമായി നീങ്ങിയിട്ടില്ല. അതിനാൽ അവിടുന്നു എന്റെ സംശയങ്ങളെ ദയവുചെയ്തു നീക്കി യാലും. അവിടുന്നു പറഞ്ഞു: "നിഷ്കാമഭാവത്തോടെ എന്നെ ഭജിച്ച് എന്നെത്തന്നെ ശരണം പ്രാപിയ്ക്കൂ," എന്ന്. പിന്നീട് ആത്മജ്ഞാനത്തെപ്പററിയും പറഞ്ഞു: പക്ഷെ ആത്മാവു കർത്താവോ അകർത്താവോ? ഞാൻ കർമം ചെയ്യുകയാണോ വേണ്ടത്, അതോ കർമ്മമുൾപ്പെടെ സർവവും ത്യജിയ്ക്കുകയാണോ വേണ്ടത്? ഈ ആത്മാവ് അകർത്താവാണെങ്കിൽ കർമത്തിന്റെ കർത്താവാര്? കർമത്തെ എങ്ങനെ സർവഥാ ത്യജിയ്ക്കാൻ സാധിയ്ക്കും? (11.12.16.)

ഭഗവാൻ: മായകൊണ്ടാണ് ജീവനിൽ കർത്തൃത്വമുണ്ടാകുന്നത്. സൂര്യൻ ജലത്തിൽ പ്രതിബിംബിയ്ക്കുമ്പോൾ ജലത്തിന്റെ ചഞ്ചലത സൂര്യന്റെ പ്രതിബിംബത്തിലും കാണുന്നതുപോലെ, ഞാൻ അകർത്താവാണെങ്കിലും ജീവനിലുള്ള അഹങ്കാരത്താൽ കർത്താവെന്നതുപോലെ കാണപ്പെടുന്നു. പരമാത്മാവ് ആദ്യം 'അനാഹത'മെന്ന സൂക്ഷ്മനാദസ്വരത്തിൽ പരാവാണിയെന്ന പ്രാണനോടുകൂടെ മൂലധാരചക്രത്തിൽ പ്രവേശിയ്ക്കുന്നു. അതിൽ മനസ്സിന്റെ പ്രഥമ സ്ഫുരണമുണ്ടാകുന്നതുകൊണ്ടാണ് ആ നാദത്തെ 'പരാവാണി' എന്നു പറ യുന്നത്. അതിനുശേഷം മണിപൂരക ചക്രത്തിൽ (നാഭിയിൽ ) വന്നു 'പശ്യന്തി'യെന്ന വാണിയുടെ മനോമയമായ സൂക്ഷ്മരൂപത്തെ ധാരണം ചെയ്യുന്നു. ഈ സ്ഥാനത്തു മനസ്സിന്റെ ബലം കൂടുതൽ ഉണ്ടാകുന്നതുകൊണ്ടാണ് ഈ നാദത്തെ പശ്യന്തിയെന്നു പറയുന്നത്. ഇതു സംസാരി യ്ക്കാൻ യത്നിയ്ക്കുന്നെങ്കിലും സംസാരിയ്ക്കാൻ സാധിയ്ക്കുന്നില്ല. ആ ചക്രത്തിന്റെ സ്ഥാനത്തു പ്രാണൻ ഒന്നിച്ചുകൂടുന്നു. അവിടെനിന്നു താഴോട്ടു പോകുന്ന പ്രാണനെ 'അപാനൻ' എന്നും മുകളിലേയ്ക്കു പോകുന്നതിനെ 'പ്രാണൻ' എന്നും പറയുന്നു. നാഭിസ്ഥാനത്തിരിയ്ക്കുന്നതിനെ 'സമാന'നെന്നും പറയുന്നു. കണ്ഠത്തിലിരിയ്ക്കുന്നതിനെ 'ഉദാന' നെന്നും, സകല അംഗങ്ങളിലും സഞ്ചരിയ്ക്കുന്നതിനെ 'വ്യാന'നെന്നും പറയുന്നു. മൂലാധാരത്തിൽ (സ്വാധിഷ്ഠാനത്തിൽ) നിന്ന് മണിപൂരകചക്രത്തിൽ വരുമ്പോൾ ജീവനും മനസ്സിനും ഏകാത്മകതയുണ്ടാകുന്നു. അവിടെനിന്നും മനസ്സ് പ്രാണനു വേഗത കൊടുത്ത് വാണിയെ മുകളിൽ കണ്ഠദേശത്തു സ്ഥിതി ചെയ്യുന്ന 'വിശുദ്ധചക്ര'ത്തിൽ കൊണ്ടുപോകുന്നു. അവിടെ 'മധ്യമാ' വാണിയുടെ രൂപത്തിൽ അതു വ്യക്തമാകുന്നു. പിന്നെ ക്രമത്തിൽ വായിൽ വന്ന് ഹ്രസ്വ-ദീർഘാദിമാത്രകൾ, ഉദാത്ത-അനുദാത്താദി സ്വരങ്ങൾ, കകാരാദി വർണങ്ങൾ എന്നീ രൂപങ്ങളിൽ സ്ഥൂലമായ വൈഖരീവാണിയായി വെളിയിലും വരുന്നു. ഇതെല്ലാം ചൈതന്യത്തിൽ ജീവത്വത്തിന്റെ മായ കൊണ്ടുള്ള പ്രതീതിയാണ്. 'ഞാൻ ദേഹമാണെ'ന്നു കരു തുന്നതോടെ ചൈതന്യത്തിന്റെ പൂർണത്വം വിസ്മരിയ്ക്കപ്പെടുകയാൽ ചൈതന്യം ഒരു ദേശത്തിരിയ്ക്കുന്നതായി തോന്നിയ്ക്കുന്നു. ആകാശത്തിൽ അവ്യക്തരൂപത്തിൽ ഇരിയ്ക്കുന്ന ഊഷ്മാവുതന്നെയാണ്, കാഷ്ഠമന്ഥനം ചെയ്യുമ്പോൾ വായുവിന്റെ സഹായത്താൽ ആദ്യം അത്യന്തം സൂക്ഷ്മമായ തീപ്പൊരിയുടെ രൂപത്തിലും പിന്നീടു ആഹൂ തി നല്കുമ്പോൾ പ്രചണ്ഡരൂപത്തിലുള്ള അഗ്നിയായും പ്രകടമാകുന്നത്. അതുപോലെ ഞാൻ തന്നെയാണ് ശബ്ദബ്രഹ്മരൂപമായിട്ട്, ക്രമേണ പരാ, പശ്യന്തി, മധ്യമാ, വൈഖരി ഈ വാണികളുടെ രൂപത്തിലും പ്രകടമാകുന്നത്. *റേഡിയോ* യുടെ പ്രവർത്തനവും ഇതുപോലെതന്നെയാണ്. വിദ്യുച്ഛക്തിയുടെ മൂലപ്രകാശം തന്നെയാണ് അനേകം കമ്പികളിൽകൂടെ പുറപ്പെട്ടു രൂപാന്തരം പ്രാപിച്ചു ശബ്ദരൂപത്തിൽ വെളിയിൽ വരുന്നത്. മനുഷ്യരുടെ ഉള്ളിലുള്ള അഗ്നിയും വായുവിന്റെ സഹായത്താൽ വൈഖരീവാണിയായി പ്രകടമാകുന്നു. ഇപ്രകാരം വാണി, കർമം, ഗതി, വിസർജനം, ഘ്രാണനം, സ്പർശം, ശ്രവണം, സങ്കല്പം (മനസ്സ്), വിജ്ഞാനം (ബുദ്ധി), അഭിമാനം, സൂത്രാത്മ (മഹത്തത്ത്വം), സത്വം, രജസ്സ്, തമസ്സ് ഇവയുടെ വികാരങ്ങളുമെല്ലാം എന്റെ അഭിവ്യക്തികൾ മാത്രമാണ്. അതിൽ സത്ത എന്റെയും ക്രിയ മായയുടെയുമാകുന്നു. ഈ പരമേശ്വരൻ (അഥവാ മായയാകുന്ന ഉപാധിയോടുകൂടിയ ചൈതന്യം) ത്രിഗുണാത്മകമായ ബ്രഹ്മാണ്ഡത്തിന്റെ കാരണമാണ്. ഈ ആദിപുരുഷൻ ആദ്യം ഏകവും അവ്യക്തവുമായിരുന്നു. ഭൂമിയിൽ വീണ വിത്ത് ഇലകൾ, ശാഖകൾ, പുഷ്പങ്ങൾ മുതലായ അനേകം രൂപങ്ങളെ ധരിയ്ക്കുന്നതുപോലെ, കാലഗതിയാൽ മായയെ ആശ്രയിച്ചുകൊണ്ട് ശക്തി-വിഭജനദ്വാരാ പരമേശ്വരൻതന്നെ അനേകരൂപത്തിൽ പ്രതീതമാകുന്നു. ഗുണശക്തി, മനനശക്തി, ക്രിയാശക്തി, ഇച്ഛാശക്തി ഈ സകല വിഭാഗങ്ങളും ഭഗവാന്റെ മായാശക്തി തന്നെയാണ്. അവയിൽ ഇച്ഛാശക്തി അതായത് കർമാസക്തി ജീവനെ ബന്ധിച്ചു തന്റേതാക്കുന്നു. പക്ഷെ ഭഗവത്സാക്ഷാത്കാരം കൊണ്ടു മുക്തനുമാകുന്നു. എന്നിരുന്നാലും ഇവർക്കും പ്രാരബ്ധത്താൽ ബന്ധിയ്ക്കപ്പെട്ടു ദേഹരൂപിയായ ഗൃഹത്തിൽ കുറച്ചുകാലം കഴിയേണ്ടിവരുന്നു. ആലിന്റെ സൂക്ഷ്മമായ വിത്തു ഭൂമിയുടെയും ജലത്തിന്റെയും സംയോഗ

ത്താൽ വിശാലമായ വൃക്ഷമായിട്ടു ശോഭിയ്ക്കുകയും, ഇല, പുഷ്പം, ഫലം, മുതലായ നാമരൂപങ്ങളിൽ പ്രതീതമാകുകയും ചെയ്യുന്നതുപോലെ ചിദാത്മാവ് ജഗദ്രൂപത്തിൽ കാണപ്പെടുന്നു. വിത്തിന്റെ സത്ത വൃക്ഷത്തിൽ സർവത്രയിരിയ്ക്കുന്നതുപോലെ, ചിദാത്മാവ് മൂലകാരണമാകയാൽ അതിൽനിന്നുണ്ടായിട്ടുള്ള തെല്ലാം ചൈതന്യഘനം തന്നെയാണ്. സർവ ജഗത്തും ചിദ്രൂപംതന്നെ. (11.12.21.)

ഇനി ഭഗവാൻ സംസാരത്തെ ഒരു വൃക്ഷത്തോടുപമിയ്ക്കുന്നു. ഈ സംസാരവൃക്ഷത്തിനു പുണ്യവും പാപവും എന്ന രണ്ടു വിത്തുകളാണുള്ളത്. അസംഖ്യം വാസനകൾ അതിന്റെ വേരുകളും, മൂന്നു ഗുണങ്ങൾ തടികളും, പഞ്ചഭൂതങ്ങൾ പ്രധാന വലിയ ശാഖകളും ശബ്ദാദി പഞ്ചവിഷയങ്ങൾ രസവും, പതിനൊന്നിന്ദ്രിയങ്ങൾ ഉപശാഖകളുമാകുന്നു. ഇതിൽ ജീവനെന്നും ഈശ്വരനെന്നും രണ്ടു പക്ഷികൾ കൂടുകെട്ടി പാർക്കുന്നു. ഈ വൃക്ഷത്തിനു വാതം, പിത്തം, കഫം എന്നു മൂന്നുവിധ തൊലികളുണ്ട്. ഇതിൽ സുഖം, ദുഃഖം എന്ന രണ്ടു തരം ഫലങ്ങളാണുണ്ടാകുന്നത്. ഈ വിശാലവൃക്ഷം സൂര്യമണ്ഡലപര്യന്തം വ്യാപിച്ചു നില്ക്കുന്നു. ഈ സൂര്യമണ്ഡലത്തെ ഭേദിച്ചു പോകുന്നവർ മുക്തരാണ്. അവർ പിന്നീടു ഈ സംസാരചക്രത്തിൽ വന്നു വീഴുകയില്ല. (11.12.22. )

**അദന്തി ചൈകം ഫലമസ്യ ഗൃധ്രാ**
**ഗ്രാമേചരാ ഏകമരണ്യവാസാഃ**
**ഹംസായ ഏകം ബഹുരൂപമിജ്യൈർ**
**മായാമയം വേദ സ വേദ വേദം.** (11.12.23.)

ശബ്ദാദി വിഷയങ്ങളിൽ പെട്ടുകിടക്കുന്നവർ കഴുകനെപ്പോലെയാണ്. അവർ അനേകവിധകർമ്മങ്ങളാൽ ബദ്ധരാകയാൽ ഈ വൃക്ഷത്തിന്റെ ദുഃഖരൂപമായ ഫലത്തെ തിന്നുന്നവരാണ്. വിഷയവിരക്തരും അരണ്യവാസികളുമായ പരമഹംസന്മാർ ഈ വൃക്ഷത്തിന്റെ സുഖരൂപമായ ഫലവും തിന്നുന്നു. പ്രിയ ഉദ്ധവാ! വാസ്തവത്തിൽ ഞാൻ ഏകനാണ്. ഈ എന്റെ അനേകവിധ രൂപങ്ങൾ കേവലം മായയത്രെ. ഈ തത്ത്വത്തെ ഗുരുമുഖത്തുനിന്നു മനസ്സിലാക്കുന്നവർ വാസ്തവത്തിൽ സമസ്തവേദങ്ങളുടേയും രഹസ്യമറിയുന്നവരാണ്.

ആരിൽ ദ്വൈതമുണ്ടോ അവർ അജ്ഞാനികളാണ്. സംസാരം മായാമയമാകയാൽ അതു മിഥ്യയാണ്. ഇതറിയുന്നവരാണ് വേദങ്ങളുടെ താല്പര്യമറിയുന്നവർ. അവരാണ് പരമഹംസന്മാർ. ഈ പദത്തെ പ്രാപിയ്ക്കാൻ അനന്യ ഭാവത്തിലുള്ള ഗുരുഭക്തി വേണം.

സാമാന്യവ്യവഹാരത്തിൽ ദൃശ്യാനുരക്തി കൂടുതൽ ഉണ്ടായിരിയ്ക്കും. അതായത്, ദൃശ്യങ്ങളായ വസ്തുക്കളിലേയ്ക്കു മനുഷ്യരുടെ മനസ്സ് പൊയ്ക്കൊണ്ടിരിയക്കും. അതിനാൽ വ്യാവഹാരികദശയിൽ പ്രമാതാവിനേയും പ്രമാ





ണത്തേയും പററി വിചാരിയ്ക്കാൻ സാധിയ്ക്കുന്നില്ല. സ്വപ്നത്തിലും ഇതു തന്നെ സ്ഥിതി. സ്വപ്നത്തിലെ ദൃശ്യങ്ങളിലേയ്ക്കു മനസ്സു പോകുന്നതിനാൽ സ്വപ്നത്തിലെ ജ്ഞാനം ശരിയോ തെറേറാ എന്നറിയാൻ സാധിയ്ക്കുന്നില്ല. ഭ്രമത്താൽ അനേകവിധ വസ്തുക്കളെ കാണുന്നതുപോലെ തോന്നുന്നു. അതുപോലെ ജാഗ്രത്തി ലും ദൃശ്യാനുരക്തി കൂടുതൽ ഉള്ളിടത്ത് പ്രമാണത്തിന്റെ തെററു മനസ്സിലാക്കാൻ സാധിയ്ക്കുന്നില്ല. അതിനെ വ്യാവഹാരികജ്ഞാനമെന്നു പറയുന്നു. ഒമ്പതു പേരെമാത്രം എണ്ണുന്നവൻ തന്നെ എണ്ണാൻ മറന്നുപോകുന്നു. അതിനാൽ ഗുരുകൃപ ആവശ്യമാകുന്നു.

**ഏവം ഗുരൂപാസനയൈകഭക്ത്യാ**
**വിദ്യാകുഠാരേണ ശിതേന ധീരഃ**
**വിവൃശ്ച്യ ജീവാശയമപ്രമത്തഃ**
**സംപദ്യ ചാത്മാനമഥ ത്യജാസ്ത്രം.** (11.12.24.)

ഹേ ഉദ്ധവാ! ഇപ്രകാരം ഗുരൂപാസനാരൂപമായ അനന്യഭക്തികൊണ്ടു മൂർച്ചകൂട്ടിയ വിദ്യാരൂപമായ കോടാലികൊണ്ടു ധൈര്യത്തോടും ശ്രദ്ധയോടുംകൂടി ജീവഭാവത്തെ ഛേദിച്ചു നീ പരമാത്മസ്വരൂപനാകുക. അതിനുശേഷം വൃത്തിരൂപമായ ഈ അസ്ത്രങ്ങളേയും ഉപേക്ഷിച്ച്, നിന്റെ അഖണ്ഡ സ്വരൂപത്തിൽ സ്ഥിതിചെയ്യുക. (എന്തെന്നാൽ വൃത്തിജ്ഞാനവും അജ്ഞാനമാണ്.)

ശുദ്ധചൈതന്യത്തെ ആത്മാവ്, കൂടസ്ഥൻ, സാക്ഷി, പ്രത്യഗാത്മാവ്, ജീവന്റെ ലക്ഷ്യാർത്ഥം എന്നെല്ലാം പറയുന്നു. അതിന്റെ സാക്ഷാത്ക്കാരത്തിനു ദേശകാലങ്ങളുടെ ആവശ്യമില്ല. ദേശകാലങ്ങൾ ജഡമാണ്. സാക്ഷി കൂടാതെ അവയ്ക്കു നിലനില്പില്ല. ദേശകാലങ്ങളുടെ സങ്കല്പം സാക്ഷിയുടെ സാക്ഷാത്കാരത്തിനു ബാധകമാണ്. ആത്മവ്യതിരിക്തമായ വസ്തുക്കൾ ആത്മാവിൽ കല്പിതമാകയാൽ ആത്മാവു മാത്രമാണ് സ്വരൂപം. അതിനാൽ വ്യതിരേകം സാധ്യമല്ല. ആത്മാവല്ലാതൊന്നുമില്ലാത്തതിനാൽ അന്വയവും സാധ്യമല്ല. കല്പിതത്തിനു പ്രത്യേകം സത്തയില്ലാത്തതിനാൽ അന്വയവ്യതിരേകങ്ങൾ സാധ്യമല്ല.

ഇങ്ങനെയുള്ള ജ്ഞാനത്തിനു ഗുരുകൃപ ആവശ്യമാണ്. ഗുരു സംസാരഭയത്തെ നീക്കിത്തരുന്നു. സംസാരനിവൃത്തിയുണ്ടായശേഷം സംസാരനിവൃത്തിയുണ്ടായിയെന്നുള്ളതുംകൂടെ മറന്നുപോകുന്നു. ഏതുവിധമുള്ള അഭിമാനവും സാധകരെ അധഃപതിപ്പിയ്ക്കും. മോക്ഷം അജ്ഞാനത്തിൽനിന്നാണ്. ബന്ധനം കല്പിതമാണ്. അവിദ്യയാൽ ഉണ്ടായിട്ടുള്ളതാകയാൽ അത് കർമത്താൽ നശിയ്ക്കുകയില്ല. ഉല്പത്തി, പ്രാപ്തി, വികൃതി, സംസ്യതി, ഇവയുള്ളിടത്തു കർമ്മത്തിന്റെ പ്രഭാവവും ഉണ്ടായിരിക്കും. ഇവ നാലും ആത്മാവിന്റെ ധർമമല്ല. ജ്ഞാനം വസ്തുവിനധീനവും, ക്രിയ കർത്താവിനധീനവുമാണ്. കർമത്തിന്റെ ഹേതു അധ്യാസ

വും, ജ്ഞാനത്തിന്റെ ഹേതു ബോധവുമാണ്. അതായതു പ്രമാണഭൂതമായ ശ്രുതിവാക്യങ്ങളാണ്. ജ്ഞാനം ജഡമല്ലാത്തതിനാൽ ഭാസകമാണ്. ആത്മൈക്യജ്ഞാനമുള്ളവർക്കു ദ്വൈതജ്ഞാനത്തെ നശിപ്പിയ്ക്കുവാൻ വിഷമമില്ല.

# പ്രകരണം പതിന്നാല്

## ഏകജീവവാദം

ആത്മസാക്ഷാത്കാരത്തിനു പ്രതിബന്ധം മായയുടെ മൂന്നു ഗുണങ്ങളാണ്. ഭഗവാൻ ഉദ്ധവരോടു പറയുന്നു: "ഹേ ഉദ്ധവാ! സത്വം, രജസ്സ്, തമസ്സ് ഈ മൂന്നും ബുദ്ധിയുടെ (പ്രകൃതിയുടെ) ഗുണങ്ങളാണ്. ആത്മാവിന്റെയല്ല. സത്വഗുണത്തെ വർധിപ്പിച്ച് രജസ്തമസ്സുകളെ ജയിയ്ക്കണം. അതിനുശേഷം സത്വഗുണത്തെയും ശാന്തമാക്കണം.(11.13.1.) "ഞാൻ അലിപ്തനാണ്. ജ്ഞാതാവാണ്. സുഖിയാണ്." ഇപ്രകാരമുള്ള സത്വഗുണവൃത്തികളും ശാന്തമാകുമ്പോൾ പൂർണ സമാധാനമുണ്ടാകും. തമോഗുണം വർധിച്ചാൽ ജ്ഞാനമൊ, ധ്യാനമൊ ഇഷ്ടപ്പെടുകയില്ല. അതുപോലെ തന്നെ ത്യാഗവും ഭോഗവും പോലും ഇഷ്ടമാകയില്ല. ക്ലേശവും നിദ്രയും മാത്രമായിരിയ്ക്കും ഉണ്ടാവുക. രജോഗുണം വർധിയ്ക്കുമ്പോൾ വിഷയചിന്തയും ധനലോഭവും തത്ഫലമായി ക്രോധവും വർധിച്ചു കാണുന്നു. സത്വഗുണവൃദ്ധിയാൽ ഭഗവത്ചിന്തയിൽ താല്പര്യം വളർന്ന് കാമം, ക്രോധം, ലോഭം ആദിയായവ കുറഞ്ഞുവരും. ഇതേപ്പററി ഗീതയിൽ പല സ്ഥലത്തും പ്രത്യേകിച്ച് പതിനേഴ്, പതിനെട്ട് അധ്യായങ്ങളിൽ, വിശദീകരിച്ചിട്ടുണ്ട്.

സാത്വികവസ്തുക്കളുടെ സേവനത്താൽ സത്വഗുണം വർധിയ്ക്കും. തന്മൂലം ഭക്തിധർമ ത്തിൽ നിഷ്ഠയുണ്ടായി അധർമവാസന ക്ഷയിയ്ക്കും. ശാസ്ത്രജ്ഞരായ മഹാത്മാക്കൾ ഏതിനെ പ്രശംസിയ്ക്കുന്നുവോ അത് സാത്വികവും, ഏതിനെ നിന്ദിയ്ക്കുന്നുവോ അതു താമസികവും, ഏതിനെപ്പററി ഉപേക്ഷ വിചാരിയ്ക്കുന്നുവോ അതു രാജസികവുമായിരിയ്ക്കും.(11.13.5.)അതിനാൽ ആത്മതത്ത്വത്തെ അപരോക്ഷമായിട്ടറിയുന്നതുവരേയ്ക്കും, സത്വഗുണവൃദ്ധിയ്ക്കു വേണ്ടി സാധകർ സാത്വി ക ശാസ്ത്രങ്ങളെ ശ്രവണം ചെയ്യുകയും മനനം ചെയ്യുകയും വേണം. പത്തുകാരണങ്ങളാൽ ഏതെങ്കിലും ഗുണം വർധിയ്ക്കുകയോ, ക്ഷയിയ്ക്കുകയോ ചെയ്യാം; അതായത് ശാസ്ത്രം, ജലം, ദേശം, കാലം, കർമം, ജന്മം, ധ്യാനം, മന്ത്രം, പ്രജാ, സംസ്കാരം ഇവ ഹേതുവായി. സത്വഗുണത്തിന്റെ വൃദ്ധിയ്ക്കു ശാസ്ത്രശ്രവണവും മനനവും ആവശ്യമാണ്. പവിത്രതീർത്ഥങ്ങളുടെ സേവനം സാധുസംഗം ബ്രാഹ്മമുഹൂർത്ത ത്തി ലുള്ള ധ്യാനം ഇവയും സത്വഗുണത്തെ പോഷിപ്പിയ്ക്കും. ഗുരുവിൽ നിന്ന് ദീക്ഷ വാങ്ങി ഏകാന്തതയിൽ വസിയ്ക്കുന്നതിനാലും സത്വഗുണംവർധിയ്ക്കും. എന്നാൽ സത്വഗുണ ത്തിനും ഒരു വലിയ ദോഷമുണ്ട്; സ്വന്തം സാത്വികവൃത്തിയെപ്പററി അഭി





മാനം വന്നുകൂടാനിടയുണ്ടെന്നുള്ളതാണത്. അഭിമാനം വന്നുപോയാൽ സാത്വികന്മാർ തങ്ങൾക്കു പററിയ ആ തെറ്റ് സ്വയം കാണാനിടയില്ല. എന്തെന്നാൽ, സത്വഗുണാഭിമാനിയ്ക്കു തോന്നുന്നത് താൻ പറയുന്നതും വിചാരിയ്ക്കുന്നതും സമ്പൂർണമായും ശരിയാണെന്നാണ്. ഈ സത്വഗുണവൃത്തിയ്ക്കും ഉപരിയായിട്ട് ഒരു പരമാർഥസത്യമുണ്ടെന്ന് അയാൾ കാണുന്നില്ല. അതുകൊണ്ട് ഭഗവാൻ ഉദ്ധവരോടു പറയുന്നു: "ഹേ ഉദ്ധവാ! ശുദ്ധസത്വത്താൽ മിശ്രസത്വത്തെ ജയിയ്ക്കണം. അതായതു ബ്രഹ്മാകാരവൃത്തിയാൽ മററു സാത്വിക വൃത്തികളേയും മാറ്റിയിട്ടു അവസാനം ഈ ബ്രഹ്മാകാരവൃത്തിയേയും ഉപേക്ഷിയ്ക്കണം.

സാത്വികവൃത്തിയും ദ്വൈതഭാവയുക്തമാണ്. ലോകസേവനം സാത്വികവൃത്തിയാണ്. ഭാവിസുഖം ലക്ഷ്യമാക്കിക്കൊണ്ടാണ് സമുദായസേവകർ പ്രവർത്തിയ്ക്കുന്നത്. പക്ഷെ ഈ ഭാവിസുഖത്തിനൊരന്തം കാണിച്ചുതരാൻ അവർക്കു കഴിയുന്നില്ല. ആദ്യത്തെ ലോകമഹായുദ്ധം കഴിഞ്ഞപ്പോൾ ഇനി യുദ്ധമുണ്ടാകയില്ലെന്നും ഭാവിയിൽ പ്രജകൾ സുഖികളാകുമെന്നും കരുതി. പക്ഷെ പ്രജകൾ സുഖികളായില്ല. രണ്ടാമതും വിശ്വയുദ്ധം ഉണ്ടായി. അതു തീർന്നിട്ടും പ്രജകൾ സുഖികളായില്ല. പാക്കിസ്ഥാനും ഹിന്ദുസ്ഥാനും തമ്മിൽ ഇനി യുദ്ധമുണ്ടാകുകയില്ലെന്നു ആർക്കും പറയാൻ സാധ്യമല്ല. ഓരോ ജനതയും അവരവരുടെ ദേശത്തിന്റെ അഭിവൃദ്ധിമാത്രം കാംക്ഷിയ്ക്കുന്നു. അതു സാധിയ്ക്കുമെങ്കിൽ മററു ദേശക്കാർക്കു എന്തു കഷ്ടനഷ്ടങ്ങൾ വന്നാലും അതിനെപ്പററി ഗൗനിയ്ക്കുന്നില്ല. ചിലർക്ക് അവരുടെ തെററു മനസ്സിലാകുന്നുണ്ടെങ്കിലും അതിനെ തിരുത്താൻ സാധിയ്ക്കുന്നില്ല. അതിനുള്ള കാരണം ഉദ്ധവർ ഭഗവാനോടു താഴെ കാണിയ്ക്കുന്ന ശ്ലോകത്തിൽ ചോദിയ്ക്കുന്നു.

**വദന്തി മർത്ത്യാഃ പ്രായേണ വിഷയാൻ പദമാപദാം**
**തഥാപി ഭുഞ്ജതേ കൃഷ്ണ തത്കഥംശ്വഖരാജവത്.**
(11.13.8.)

ഹേ കൃഷ്ണാ! സംസാരവിഷയങ്ങൾ ദുഃഖമയമാണെന്നു മിക്കവർക്കും അറിയാമെങ്കിലും എന്തുകൊണ്ടാണവർ പട്ടി, കഴുത, ആടു മുതലായ മൃഗങ്ങളെപ്പോലെ ആ വിഷയങ്ങളെത്തന്നെ മുറുകെ പിടിയ്ക്കുന്നത്?

മനുഷ്യർ സംസാരത്തിലുള്ള വിഷമതകളനുഭവിയ്ക്കുന്നവരായിട്ടും വിഷയങ്ങളിൽനിന്നു പിന്മാറുന്നില്ല. അതിനുള്ള കാരണത്തെ പരാമർശിച്ച് ഭഗവാൻ പറയുന്നു:

**അഹമിത്യന്യഥാബുദ്ധിഃ പ്രമത്തസ്യ യഥാ ഹൃദി**
**ഉത്സർപതി രജോഘോരംതതോവൈകാരികംമനഃ.**
(11.13.9.)

വിചാരശൂന്യരുടെ ചിത്തത്തിൽ അഹങ്കാരയുക്തമായ അന്യഥാബുദ്ധിയുണ്ടാകുന്നതിനാൽ സാത്വികമായ മനസ്സു



പോലും രജോഗുണിയായി ഭവിക്കുന്നു.

ചിത്തം രജോഗുണിയാകുമ്പോൾ അതിൽ സങ്കല്പ വികല്പങ്ങൾ ഉണ്ടായിട്ടു മനസ്സു മായാഗുണങ്ങളെപ്പററി ചിന്തിക്കാൻ തുടങ്ങും. ഇത്തരം മന്ദബുദ്ധികളെ ദുഃഖനിദാനമായ ബഹുവിധ കാമനകൾ സദാ അലട്ടിക്കൊണ്ടിരിയ്ക്കും. ശരീരത്തെ ആത്മാവെന്നു കരുതുകയാൽ ശരീരത്തിന്റെ സുഖം ആത്മാവിന്റെ സുഖമാണെന്നു കരുതുന്നു. പ്രാണന്റെ ധർമങ്ങളേയും ആത്മാവിന്റെ ധർമങ്ങളായി കരുതിപ്പോകുന്നു. മനസ്സിൽ ആത്മഭാവം വന്നാൽ മനസ്സിന്റെ സുഖത്തെ ആത്മാവിന്റെ സുഖമായി കരുതും. സ്ത്രീപുത്രാദിയിൽ മമതയിരിയ്ക്കുമ്പോൾ സ്ത്രീപുത്രാദിയുടെ സുഖത്തെ ആത്മാവിന്റെ സുഖമായി കരുതും. സമുദായത്തോടു മമത വന്നാൽ സമുദായത്തിന്റെ സുഖം ആത്മാവിന്റെ സുഖമായി തോന്നും. ദേശത്തോടു മമത വന്നാൽ ദേശത്തിന്റെ സുഖം ആത്മാവിന്റെ സുഖമായി തോന്നും. ഇപ്രകാരം രജോഗുണത്തിന്റെ പ്രബലമായ പ്രവാഹത്തിൽപ്പെട്ടു മൂഢരും അജിതേന്ദ്രിയരുമായവർ പല കാമനകൾക്കും അടിമപ്പെട്ടു പലപ്രകാരത്തിലുള്ള കർമങ്ങൾ ചെയ്ത് അതിന്റെ ഫലമായി ദുഃഖങ്ങൾ അനുഭവിയ്ക്കുന്നു. മരണപര്യന്തം വിഷമങ്ങൾ അവരെ വിട്ടു മാറുന്നില്ല. കള്ളു കുടിച്ച് ഉന്മത്തനായവൻ സ്വന്തം ഹിതത്തെ വിസ്മരിച്ചുപോകുന്നതുപോലെ, രജോഗുണപൗഷ്കല്യംനിമിത്തം കാമലോഭങ്ങളാൽ ആസക്തചിത്തരായിത്തീരുന്ന മനുഷ്യരും അവരുടെ സ്വന്തം ആത്മാവിനെ മറന്നുപോകുന്നു. കാമഭോഗങ്ങൾ നിരാശയിലാണ് പര്യവസാനിയ്ക്കുന്നതെങ്കിലും മനുഷ്യർ പിന്നെയും അവയിൽത്തന്നെ നിമഗ്നരാകുന്നു. അഹങ്കാരവും വിപരീതഭാവനയുമാണ് കാരണം. 'ഞാനെ'ന്ന ഭാവം ആത്മാവിൽ കാണാൻ സാധിയ്ക്കാത്തവരാണ് പുത്രൈഷണ, വിത്തൈഷണ, ലോകൈഷണ മുതലായവയിൽ വീണുപോകുന്നത്. വിവേകികൾ രജസ്തമോഗുണജന്യങ്ങളായ വിക്ഷേപങ്ങളുണ്ടായാലും അവയിൽ ദോഷദൃഷ്ടി പ്രയോഗിച്ച് വിക്ഷിപ്തചിത്തത്തെ വീണ്ടും അനാസക്തമാക്കാൻ ശ്രമിയ്ക്കും.

സകല വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിച്ച് എന്നിൽ ചേർക്കുന്നതായ യോഗസാധനയെ പണ്ട് ഞാൻ എന്റെ ശിഷ്യരായ സനകാദികൾക്കുപദേശിച്ചിരുന്നു.

ഉദ്ധവൻ: "ഹേ കേശവാ! അവിടുന്ന് ഏതു കാലത്ത് എപ്രകാരമാണ് സനകാദികൾക്കു യോഗമുപദേശിച്ചതെന്നറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു.

ഭഗവാൻ: ഒരിയ്ക്കൽ ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകാദികൾ യോഗത്തിന്റെ പരാകാഷ്ഠയെപ്പററി അറിയാൻ വേണ്ടി അവരുടെ പിതാവായ ബ്രഹ്മാവിനോട് ഇപ്രകാരം ചോദിച്ചു: "അല്ലയൊ പിതാവേ! ചിത്തം സ്വാഭാവികമായി ഗുണങ്ങളിലേയ്ക്കു പോകുന്നു, അതായത് വിഷയങ്ങളിലേയ്ക്കു പോകുന്നു. ഗുണങ്ങൾ അഥവാ വിഷയങ്ങൾ വാസനാരൂപത്തിൽ ചിത്തത്തിലും പ്രവേശിയ്ക്കുന്നു. ആ സ്ഥിതിയ്ക്കു സംസാരത്തെ കടക്കാൻ ഇച്ഛിയ്ക്കുന്നവർ ചിത്തത്തെ ഈ ഗുണങ്ങളിൽനിന്നും വിഷയങ്ങളിൽനിന്നും നിവർത്തിച്ചു പരമാത്മാവിൽ ചേർക്കുന്നതെങ്ങനെ?" ബ്രഹ്മാവിന്റെ ബുദ്ധി കർമത്തിൽ ആസക്തമായിരുന്നതിനാൽ ഈ ചോദ്യത്തിന്നുത്തരം നല്കാൻ അദ്ദേഹത്തിനു സാധിച്ചില്ല. (11.13.18.) അതിനാൽ അദ്ദേഹം എന്നെ ധ്യാനിച്ചു. ഞാൻ ഹംസരൂപത്തിൽ അവരുടെ മുന്നിൽ പ്രത്യക്ഷമായപ്പോൾ അവർ എന്നോട് "അവിടുന്നാരാണ്?" എന്നു ചോദിച്ചു. തത്ത്വജിജ്ഞാസുക്കളായ മുനിമാർ എന്നോടിങ്ങനെ ചോദിച്ചപ്പോൾ ഞാൻ പറഞ്ഞു:

**വസ്തുനോ യദ്യനാനാത്വമാത്മനഃ പ്രശ്നഈദൃശഃ**
**കഥം ഘടേത വോ വിപ്രാവക്തുർവാമേകആശ്രയഃ.**

(11.13.22.)

ഹേ വിപ്രരേ! നിങ്ങളുടെ ഈ ചോദ്യം ആത്മാവിനെ ഉദ്ദേശിച്ചാണെങ്കിൽ ആത്മാവ് ഒന്നേയുള്ളൂ. അതിൽ ഭേദം സാധ്യമല്ല. അതുകൊണ്ടു നിങ്ങളുടെ ചോദ്യം ശരിയല്ല. ഞാൻ ഏതിനെ ആധാരമാക്കി നിങ്ങളുടെ ചോദ്യത്തിന്നുത്തരം പറയണം?

ഇവിടെ അജാതവാദം അഥവാ വിവർത്തവാദം അഥവാ ഏകജീവവാദത്തിന്റെ സിദ്ധാന്തം ഭഗവാൻ സ്പഷ്ടമാക്കുകയാണ്. ഒരു പരമാത്മാവ് മാത്രമുള്ളപ്പോൾ "ഞാനെന്നും നീയെന്നു"മുള്ള വ്യവഹാരം ശരിയല്ല. അതി നാൽ "അവിടുന്നാരാണ്?" എന്ന ചോദ്യം കേവലം വാണീവിലാസമത്രേ. അനേകതത്ത്വങ്ങൾ ഉണ്ടെങ്കിലേ "നീ ആരാണ്" എന്ന ചോദ്യത്തിന്നവകാശമുള്ളൂ.

സാധാരണ മനുഷ്യദൃഷ്ടിയ്ക്ക് ജഗത്തിൽ അനേക ജീവികൾ ഉള്ളതുപോലെ തോന്നിയ്ക്കുന്നു. കൊതുക്, മൂട്ട, മത്സ്യം, എറുമ്പ് ഇങ്ങനെ അനവധി എണ്ണിയാൽത്തീരാത്ത ജീവികളെ അവർ കാണുന്നു. ദിവസേന അനേകം ജന്തുക്കൾ ജനിയ്ക്കുന്നതായും മരിയ്ക്കുന്നതായും കാണുന്നു. പക്ഷെ ഇവയുടെയെല്ലാം ദ്രഷ്ടാവ് ഏകനാണ്. യാതൊന്നു കാണുന്നുവോ അതെല്ലാം വിരാട് പുരുഷന്റെ സ്വരൂപമാണെന്നു വേദത്തിൽ പറഞ്ഞിട്ടുണ്ട്. പുരുഷസൂക്തത്തിൽ ഇതു സ്പഷ്ടമാക്കിയിട്ടുണ്ട്. അതിനാൽ ജീവൻ ഒന്നേയുള്ളു. നാനാത്വം കാണുന്നതു ഉപാധിമൂലമാണ്. അനേകം ജലാശയങ്ങളിൽ ഒരേ സൂര്യന്റെ പ്രതിബിംബം അനേകങ്ങളായി കാണുന്നതുപോലെയാണത്. അതിനാൽ എത്ര ഉപാധികളുണ്ടൊ അത്രയും ജീവനും ഉള്ളതുപോലെ തോന്നുന്നു. പക്ഷെ വാസ്തവത്തിൽ ചൈതന്യം ഒന്നേയുള്ളു. കുറെ ജീവികൾ മരിയ്ക്കുന്നെങ്കിൽ അത്രയും ജലാശയങ്ങൾ വറ്റിപ്പോയതായി കരുതണം. ഉപാധിധർമങ്ങൾ അധിഷ്ഠാനത്തിനു യാതൊരു മാറ്റവുംസംഭവിപ്പിയ്ക്കുന്നില്ല.

സ്വപ്നത്തിൽ അനേകം ജീവികളെ കാണുന്നെ

ങ്കിലും ഉണരുമ്പോൾ താനേകനായിരുന്നു എന്നു മന സ്സിലാകും. അതുപോലെ തന്നെയാണ് ജാഗ്രത്തിലെ നാനാ ത്വങ്ങളുടെ കഥയും. വേദാന്തം പരിണാമവാദം സ്വീകരി യ്ക്കുന്നില്ല; വിവർത്തവാദം സ്വീകരിയ്ക്കുന്നു. ഈ ദൃഷ്ടി യിൽ അനേക ജീവന്മാരില്ല. അദ്വൈതത്തിന്റെ അർഥം രണ്ടി ല്ലെന്നാണ്. പ്രത്യക്ഷപ്രമാണം സത്യമല്ല. അതിൽ പല തെറ റുകളും ഉണ്ടാകാറുണ്ട്. സ്വപ്ന ത്തിലെപ്പോലെ മിഥ്യാപ്ര മാണംകൊണ്ടും വ്യവഹാരം നടക്കും. അതിനാൽ തെററു മനസ്സിലാകാതിരിയ്ക്കുന്നതുവരെ മനുഷ്യർ വിചാരം ചെയ്യാ റില്ല.

പിന്നെ ജീവനും ഈശ്വരനും ഇടയ്ക്കു ഭേദമുണ്ടെന്നു പറയണമെങ്കിൽ ഈശ്വരന്റെയും ജീവന്റെയും ജ്ഞാന മുണ്ടായിരിയ്ക്കണം. രണ്ടിന്റെയും ജ്ഞാനം കൂടാതെ അവതമ്മിലുള്ള ഭേദം അറിയാൻ സാധ്യമല്ല. രണ്ടു ജീവ ന്മാർ തമ്മിലുള്ള ഭേദം അറിയണമെങ്കിലും അവ രണ്ടിന്റേ യും ജ്ഞാനമുണ്ടായിരിയ്ക്കണം. പക്ഷെ ഈ ജ്ഞാനം ഇല്ലാതെയാണ് വ്യവഹാരം നടത്തുന്നത്.

വൃക്ഷത്തിൽ കാണുന്ന ഫലം, ഇല, ശാഖകൾ മുത ലായവയെല്ലാം ആ വൃക്ഷത്തിന്റെ ജീവസത്ത മാത്രമാണ്. അതുപോലെ ഒരേ ഒരു ചൈതന്യം മാത്രമാണ് സർവരൂപ ത്തിലും വിവർത്തമായിട്ടു പ്രതീതമാകുന്നത്. ദൃഷ്ടിയുദി ച്ചതിനുശേഷം നാനാത്വബോധവും, കാര്യ കാരണഭാവവും അന്തർദ്ധാനം ചെയ്യുന്നു. സ്വപ്നത്തിൽ കാണുന്ന പർവതം ദേശത്തെ അണുമാത്രംപോലും നിരോധിയ്ക്കുന്നില്ല. എന്തെ ന്നാൽ അതു പ്രാതിഭാസികപർവതമായിരുന്നു. അതു പോലെ കോടിക്കണക്കിനുള്ള ജഗദ്വസ്തുക്കളും പ്രാതി ഭാസികമാകയാൽ അല്പം പോലും സ്ഥലത്തെ നിരോധി യ്ക്കുന്നില്ല. അതുപോലെ സ്വപ്നത്തിലെ സംഭവങ്ങൾ 'കാല'ത്തേയും നിരോധിയ്ക്കുന്നില്ല. ഇപ്രകാരം ദേശകാ ലങ്ങൾ മിഥ്യയാകയാൽ ഭേദവും മിഥ്യയാകുന്നു. വിശേഷ ജ്ഞാനത്തിനു സാമഗ്രിയില്ലാതെ വിശേഷജ്ഞാനമുണ്ടാകു ന്നെങ്കിൽ അതിനെ ഭ്രാന്തിജ്ഞാനമെന്നു പറയും. ദ്വൈത വസ്തുവിന്റെ ഗ്രഹണത്തിലുള്ള ആഗ്രഹത്താലും, മിഥ്യാ ഭിനിവേശത്താലും അദ്വൈതചൈതന്യം ആവൃതമായിപ്പോ കുന്നു. ദ്വൈതത്തിന്റെ ഉപലബ്ധി കൊണ്ടുണ്ടാകുന്ന ആവ രണം യാതൊന്നിനേയും ആശ്രയിയ്ക്കുന്നില്ല.

ബ്രഹ്മസൂത്രത്തിന്റെ വ്യാഖ്യാനകർത്താവായ വാച സ്പതിമിശ്രൻ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു: **നവയം അഭേദം സാധയാമഃ, കിം തു ഭേദം പ്രതിഷേധാമഃ.** അതാ യത് ഞങ്ങൾ അഭേദത്തെ സ്ഥാപിയ്ക്കാൻ ശ്രമിയ്ക്കുന്നില്ല. പിന്നെയോ ഭേദത്തെ നിഷേധിയ്ക്കുകയേ ചെയ്യുന്നുള്ളു.

അഭേദത്തെ സ്ഥാപിയ്ക്കുകയാണെങ്കിൽ, ആദ്യം ഭേദത്തെ സ്വീകരിച്ചിട്ടു അതിനെ പിന്നെ അഭേദമാക്കിക്കാ ണിയ്ക്കേണ്ടിവരും. ഭേദത്തെ നിഷേധിയ്ക്കുകയാണെങ്കിൽ ആദ്യം മുതൽത്തന്നെ ഭേദത്തെ സ്വീകരിയ്ക്കുന്നില്ല. സ്വപ്ന





ത്തിൽ ഒരേ ജീവൻ മാത്രമാണ് പല തായി കാണുന്നത്. അതുപോലെ ജാഗ്രത്തിലും ഒരേ ചൈതന്യം മാത്രമുള്ളതിനാൽ അന്വയമോ വ്യതിരേകമോ സാധ്യമല്ല.

സിദ്ധവസ്തുവിനെ 'അഭിന്നം' അഥവാ 'അദ്വൈതം' എന്നു പറയുന്നു. യോജിപ്പിയ്ക്കേണ്ടതിനെ അദ്വൈതമെന്നു പറയുകയില്ല. അതുകൊണ്ട് ഹംസഭഗവാൻ ബ്രഹ്മാവാദി കളോടു പറയുന്നു: "വസ്തു ഒന്നു മാത്രമാകയാൽ നിങ്ങൾ ആരോടു ചോദിയ്ക്കുന്നു? ഞാൻ ഏതിനെ ആധാരമാക്കി ഉത്തരം പറയും?" എന്ന്.

# പ്രകരണം പതിനഞ്ച്

## ഇന്ദ്രിയങ്ങളും വിഷയങ്ങളും ഉപാധികളാണ്

ഉദ്ധവരുടെ മുഖ്യചോദ്യം വിഷയികൾ വളരെ ദുഃഖ ങ്ങൾ അനുഭവിച്ചിട്ടും അവർ പിന്നെയും പിന്നെയും വിഷ യങ്ങളുടെ പിന്നാലെ പോകുന്നതെന്താണെന്നായിരുന്നു. അതിന്നുത്തരം ഭഗവാൻ ആദ്യമെ നൽകിക്കഴിഞ്ഞു. "മനുഷ്യരിൽ, രജോഗുണത്തോടൊപ്പം അവിവേകവും, മോഹവും, ദേഹാഭിമാനവും വർധിച്ചുവരുന്നു. അതിനാൽ അവർ വിഷയങ്ങളിൽ ദോഷദൃഷ്ടി ചെയ്തു മനസ്സിനെ എല്ലായിടത്തുനിന്നും പിൻവലിച്ചു ഭഗവാനിൽ ചേർക്കു കയോ അല്ലെങ്കിൽ എല്ലായിടത്തും പരമാത്മാവിനെ കാണു കയോ ചെയ്യണം. എന്തെന്നാൽ സത്ത സർവത്ര ഒന്നിന്റെ മാത്രമാണ്. വസ്തുവും ഒന്നു മാത്രമേയുള്ളു. സത്തയില്ലാ ത്തതൊന്നും വസ്തുവല്ലെന്നാണ് വേദാന്തം പറയുന്നത്. അതിനാൽ ചൈതന്യമല്ലാതെ സത്യവസ്തു വേറൊന്നില്ല." ഇപ്രകാരം ഉപദേശിച്ചുകൊണ്ട് ഹംസഭഗവാൻ പിന്നെയും പറയുന്നു: "ദേഹഭാവംകൊണ്ടു നോക്കിയാലും എല്ലാ ശരീ രങ്ങളും പഞ്ചഭൂതാത്മകമാകയാൽ അവയ്ക്കു തമ്മിൽ ഭേദ മില്ല. 'അവിടുന്നാരാണെ'ന്നു സനകാദികൾ ഹംസഭഗവാ നോടു ചോദിച്ചതിന്നുത്തരമായി ഭഗവാൻ പറഞ്ഞത്. വസ്തു ഏകമാകയാൽ ചോദ്യോത്തരങ്ങൾക്കവകാശമില്ലെന്നാണ്. ഒരാൾ സ്വയം തന്നോടു, താനാരാണെന്നു ചോദിക്കാറില്ല. ഭ്രാന്തന്മാർ മാത്രമേ അങ്ങനെയുള്ള ചോദ്യം ചോദിക്കൂ. അതിനാൽ ഭഗവാൻ പറയുന്നു:

**മനസാവചസാദൃഷ്ട്യാഗൃഹ്യതേ/ന്യൈരപീന്ദ്രിയൈഃ**
**അഹമേവ ന മത്തോ/ന്യദിതി ബുദ്ധ്യധ്വമഞ്ജസാ.**

(11.13.24.)

മനസ്സാലോ വാണിയാലോ ദൃഷ്ടിയാലോ അല്ലെങ്കിൽ മററിന്ദ്രിയങ്ങളാലോ യാതൊന്നനുഭവപ്പെടുന്നു, അതെല്ലാം ഞാൻ മാത്രമാണെന്നറിയുക. എന്നിൽനിന്നന്യമായി യാതൊന്നുമില്ല.

ചുരുക്കത്തിൽ സകലതും ചൈതന്യത്തിന്റെ വിവർത്തമാണ്. കക്കയിൽ വെള്ളി കാണുന്നതുപോലെ



യാണ് ഭഗവാനിൽ ജഗത്തു കാണുന്നത്. വെള്ളവും തിരകളും പോലെ ബ്രഹ്മവും ജഗത്തും ഒന്നാണ്. വസ്ത്രത്തെ നൂലിന്റെ ദൃഷ്ടിയോടെ നോക്കുമ്പോൾ വസ്ത്രം കാണുകയില്ല. അതുപോലെ ആത്മദൃഷ്ടിയോടെ നോക്കുമ്പോൾ ആത്മാവല്ലാതൊന്നുമില്ല. സർവത്ര ഈ ദൃഷ്ടിയുള്ളവർക്കു വേറെ സാധനകളുടെ ആവശ്യമില്ല.

ആത്മാവിന്റെ സ്വസ്വരൂപസ്ഥിതിയ്ക്കു വിഷയങ്ങളും വിഷയജ്ഞാനവും പ്രതിബന്ധമാണ്. എന്തെന്നാൽ അവ ദ്വൈതഭാവം ജനിപ്പിയ്ക്കുന്നു. "ചിത്തം വിഷയങ്ങളിലേയ്ക്കു പോകുന്നു. വിഷയങ്ങൾ വാസനാരൂപത്തിൽ ചിത്തത്തിലും പ്രവേശിയ്ക്കുന്നു. ഈ ചക്രത്തിൽ നിന്നെങ്ങനെ നിവർത്തിയ്ക്കാം?" എന്നായിരുന്നല്ലൊ സനകാദികൾ ബ്രഹ്മാവിനോട് ചോദിച്ചത്. അതിന്നുത്തരം ഭഗവാൻ പറയുന്നു.

**ഗുണേഷ്വാവിശതേ.ചേതോഗുണാശ്ചേതസിചപ്രജാഃ**
**ജീവസ്യ ദേഹ ഉഭയം ഗുണാശ്ചേതോ മദാത്മനഃ.**
(11.13.25.)

ഈ ചിത്തം വിഷയങ്ങളെ ചിന്തിച്ചു ചിന്തിച്ച് വിഷയാകാരമാകുന്നു. അങ്ങനെ വിഷയങ്ങൾ ചിത്തത്തിൽ പ്രവേശിയ്ക്കുകയും ചെയ്യുന്നു എന്നതു സത്യം തന്നെ. പക്ഷെ ഈ ചിത്തവും വിഷയവും രണ്ടും എന്റെ സ്വരൂപഭൂതമായ ജീവന്റെ ദേഹമാണ്, ഉപാധിയാണ്. അതായത് ആത്മാവിനു ചിത്തത്തോടോ വിഷയത്തോടോ യാതൊരു സംബന്ധവുമില്ല.

മായയാൽ ഈ രണ്ടുപാധികളും ജീവനിൽ കാണുന്നു. അന്തഃകരണത്തിൽ കർത്തൃത്വ-ഭോക്തൃത്വഭാവം വരുകയാൽ അഹങ്കാരമുണ്ടാകുന്നു. അതുകൊണ്ടു വിഷയം ചിത്തത്തെ ഭ്രാന്തിയിൽ വീഴിച്ചു ജീവന്റെ സ്വരൂപജ്ഞാനത്തെ വിസ്മരിപ്പിയ്ക്കുന്നു. അപ്പോൾ ജീവന്റെയും മനസ്സിന്റെയും താദാത്മ്യമുണ്ടാകുന്നു. സ്വപ്നത്തിൽ ജീവൻ തന്നെ മറക്കുകയാൽ സ്വപ്നദേഹത്തിൽ ആസക്തമാകുന്നതുപോലെ ജാഗ്രത്തിലും സംഭവിയ്ക്കുന്നു. തന്റെ ശുദ്ധവും നിത്യവും മുക്തവും ചൈതന്യഘനവുമായ സ്വരൂപത്തെ മറന്നു ദേഹാഭിമാനത്താൽ ജീവൻ മിഥ്യാബന്ധനത്തിൽ വീഴുന്നു. ഈ അഭിമാനം പോയാൽ യാതൊരു ബന്ധനവും ഉണ്ടായിരിയ്ക്കുകയില്ല. അപ്പോൾ ഹൃദയത്തിൽനിന്നു വിഷയങ്ങൾ അന്തർധാനം ചെയ്യുകയും സർവഭൂതങ്ങളിലും ഭഗവദ്ഭാവം ഉണ്ടാകുകയും ചെയ്യും. ജീവൻ വാസ്തവത്തിൽ ഭഗവാന്റെ രൂപമാണെന്നും ദേഹാഭിമാനത്താൽ ജീവത്വം വന്നുപോയതാണെന്നും ഭഗവാൻ പറയുന്നു. അതിനാൽ സർവപ്രാണികളേയും ഭഗവദ്രൂപമായി കണ്ട് ചിത്തത്തേയും വിഷയത്തേയും മിഥ്യയാണെന്നറിയണം. സത്യത്തിനു മിഥ്യയുമായിട്ടു ബന്ധമില്ല.

**ഗുണേഷു ചാവിശച്ചിത്തമഭീക്ഷ്ണം ഗുണസേവയാ**
**ഗുണാശ്ച ചിത്തപ്രഭവാ മദ്രൂപ ഉഭയം ത്യജേത്.**
(11.13.26.)

അതുകൊണ്ട് അടിയ്ക്കടി വിഷയങ്ങളെ അനുഭവിയ്ക്കുകയാൽ വിഷയങ്ങളിൽ ആസക്തമാകുന്ന ചിത്തത്തേയും, ചിത്തത്തിൽ പ്രവേശിയ്ക്കുന്ന വിഷയത്തേയും എന്റെ സ്വരൂപത്തെ സാക്ഷാത്കാരം ചെയ്തിട്ടു ത്യജിയ്ക്കുക.

അനാദിയായ സംസാരത്തിൽ അടിയ്ക്കടി ദേഹമെടുത്ത് അനുഭവിച്ച വിഷയങ്ങൾ ചിത്തത്തിൽ വാസനാരൂപത്തിൽ ഇരിയ്ക്കുന്നതുകൊണ്ടു വിഷയങ്ങളോട് ആസക്തി തോന്നുന്നു. അതിനാൽ മനസ്സും ബുദ്ധിയും വിഷയചിന്തയിൽ വ്യാപൃതമാകുന്നു. ഇങ്ങനെ വിഷയചിന്തനം വർധിയ്ക്കുമ്പോൾ സ്ഥൂലസൂക്ഷ്മദേഹങ്ങളിൽ അഭിമാനവും ദൃഢമാകുന്നു. ദേഹാഭിമാനത്താൽ ദേഹധർമങ്ങളെ ആത്മാവിൽ കാണാൻ തുടങ്ങുന്നു. അങ്ങനെ ഞാൻ കുരുടൻ, മുടന്തൻ എന്നും മററുമുള്ള ദേഹധർമബോധത്താൽ ആത്മസ്വരൂപത്തെ മറക്കുന്നു. പിന്നെ ദേഹാദിയിൽ ആത്മാവിനെ ആരോപിച്ചു മിഥ്യാബന്ധനത്തിൽ കുടുങ്ങുന്നു.

മുക്തിദശയിൽ ആരോപമില്ല. ആ ദശയിൽ ആത്മാവ് സ്വയംപ്രകാശമാണ്. ഉപാധികൂടാതുള്ള ആത്മാവ് സ്വയം പ്രകാശമാണ്. ജീവൻ, ഈശ്വരൻ മുതലായവയുടെ ഭേദത്തിനു കാരണമായിരുന്ന അജ്ഞാനം നിവൃത്തമാകുമ്പോൾ ഭിന്നഭിന്നരൂപങ്ങളുടെ പ്രതീതിയുണ്ടാകുന്നില്ല. ബ്രഹ്മം സദാ അപരോക്ഷമായിത്തീരുന്നു. അതിൽ പരോക്ഷത്വം അജ്ഞാനകൃതമാണ്. അതുപോലെ ആത്മാവിൽ സംസാരിത്വവും അജ്ഞാനകൃതമാണ്. ആത്മാവിൽ ബ്രഹ്മത്വവും ബ്രഹ്മത്തിൽ ആത്മത്വവും സദാ സിദ്ധമാകുന്നു. അതിൽ അന്തരായം ഉണ്ടാകുന്നതു കേവലം അജ്ഞാനത്താൽ മാത്രമാണ്. അതിനാൽ അജ്ഞാനകാലത്ത് ആത്മാവിന്റെ പ്രത്യക്ഷാനുഭവം മറഞ്ഞിരിയ്ക്കുന്നു.

**ജാഗ്രത്സ്വപ്നഃസുഷുപ്തംചഗുണതോബുദ്ധിവൃത്തയഃ**
**താസാംവിലക്ഷണോജീവഃസാക്ഷിത്വേനവിനിശ്ചിതഃ.**
(11.13.27.)

ജാഗ്രത്,സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകളും സത്വാദി ഗുണങ്ങളെ അനുസരിച്ചാണുണ്ടാകുന്നത്. അതു ബുദ്ധിയുടെ അവസ്ഥകളാണ്. സച്ചിദാനന്ദത്തിന്റെ സ്വഭാവമല്ല. ഈ വൃത്തികളുടെ സാക്ഷിയാകയാൽ ജീവൻ അതിൽ നിന്നു വിലക്ഷണമാകുന്നു. ഈ സിദ്ധാന്തത്തിനു ശ്രുതി, യുക്തി, അനുഭവം ഇവയുടെ സാധൂകരണമുണ്ട്.

ഇവിടെ മൂന്നവസ്ഥകളെപ്പററി പറഞ്ഞിരിയ്ക്കുന്നതുപോലെ ഗീതയിലില്ല. ചിലർ പറയും ഭഗവാനു സ്വപ്നം ഉണ്ടാകുകയില്ലെന്ന്. പക്ഷെ ഭഗവാനു മനുഷ്യരുടേതുപോലുള്ള ജാഗ്രത്തുമില്ല. മൂന്നു പ്രകാരമുള്ള വൃത്തികളുണ്ട്. ജാഗ്രത്തിൽ സത്വഗുണത്തിന്റെ വിശേഷതയും, സ്വപ്നത്തിൽ രജോഗുണവൃത്തിയും സുഷുപ്തിയിൽ തമോഗുണവൃത്തിയുമാണുള്ളത്. ഈ മൂന്നവസ്ഥകളും ബുദ്ധിയിൽ



ദൃഢമാക്കിയിരിയ്ക്കുന്നു. ജീവന് അതിനോട് സംബന്ധമില്ല. കാരണം ഒരവസ്ഥയിൽ അന്യ അവസ്ഥ കാണുന്നില്ല. അതിനാൽ ജീവൻ അവസ്ഥകളിൽ നിന്നു ഭിന്നവും, അവസ്ഥകളുടെ സാക്ഷിയുമാണ്. സ്വപ്നം ജാഗ്രത്തിനെ അറിയുന്നില്ല. സുഷുപ്തിയിൽ ജാഗ്രത്തിന്റെയും സ്വപ്നത്തിന്റെയും ഓർമ ഉണ്ടാകുന്നില്ല. ജീവൻ സാക്ഷിരൂപത്തിൽ ഈ അവസ്ഥകളുടെ അഭിമാനിയല്ല. അവസ്ഥകളുടെ അഭിമാനിയെ പ്രമാതാവെന്നു പറയുന്നു. ജാഗ്രത്തിന്റെ അഭിമാനിയായ പ്രമാതാവിനെ വിശ്വനെന്നും, സ്വപ്നത്തിന്റെ അഭിമാനിയെ തൈജസനെന്നും, സുഷുപ്തിയുടെ അഭിമാനിയെ പ്രാജ്ഞനെന്നും പറയുന്നു. ഇതേപ്പററി വിസ്തരിച്ചു മാണ്ഡൂക്യഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ഓരോ അവസ്ഥയുടെ അഭിമാനിയും അതാതവസ്ഥയോടൊപ്പം ലയിയ്ക്കുന്നു. സാക്ഷിദേഹത്തിനതീതമാണ്. ഗുണങ്ങൾക്കും അതീതമാണ്. ഈ സാക്ഷി മൂന്നവസ്ഥകളേയും അറിയുന്നു. ഇത്രയുംകൊണ്ട് സാക്ഷിയെ ബ്രഹ്മരൂപമായിട്ടറിയണം. അവസ്ഥകൾക്കു ത്രികാല നിഷേധം ഉണ്ടെന്നുമറിയണം. ഒരു ധർമം, ഒരു വസ്തുവിൽ ചിലപ്പോൾ കാണു കയും ചിലപ്പോൾ കാണാതെയുമിരിയ്ക്കുന്നെങ്കിൽ ആ ധർമം ആ വസ്തുവിന്റെ സ്ഥായിയായ ധർമമല്ല. എല്ലാത്തിന്റെയും അധിഷ്ഠാനം ബ്രഹ്മമാണ്. അതിൽ സകല ജഗത്തും കല്പിതമാണ്. ബ്രഹ്മജ്ഞാനമുണ്ടാകുന്നതോടെ സകല കല്പിത ജഗത്തും തത്ത്വരൂപത്തിൽ ജ്ഞാതമാകും. അനാത്മപദാർഥങ്ങൾ ആത്മാവിന്റെ അജ്ഞാനത്തിൽ നിന്നുമാണുണ്ടാകുന്നത്. അജ്ഞാനം പോകുന്നതോടെ മററുള്ളവയുടെ പ്രശ്നമേ വരുന്നില്ല. ആത്മാവ് അദ്വിതീയവും ദ്വൈതം അവിദ്യാജാതവുമാണ്. അധ്യസ്തവസ്തുക്കൾ ഭിന്നങ്ങളാണെങ്കിലും അധിഷ്ഠാനം ഒന്നേയുള്ളൂ. ഭേദപ്രത്യയം ഉപാധികൃതമാണ്. ജ്ഞാനത്തിനും അജ്ഞാനത്തിനും വെളിച്ചവും ഇരുട്ടുംപോലുള്ള ഭേദമുണ്ട്. ഒരു ചന്ദ്രനിൽ രണ്ടു ചന്ദ്രന്റെ ഭ്രാന്തിയുണ്ടാകുന്നതുപോലെ അദ്വിതീയമായ ആത്മാവിൽ ദ്വൈതഭ്രാന്തിയുണ്ടാകുന്നു. ചന്ദ്രൻ ഒന്നേയുള്ളൂ എന്നുള്ള വസ്തുതത്ത്വത്തെ അറിയാതിരിയ്ക്കുന്നതുവരെ ചന്ദ്രനെ സംബന്ധിച്ചുള്ള ഭ്രാന്തി നിലനില്ക്കും. അതുപോലെ ഏകബ്രഹ്മ ത്തെ സാക്ഷാത്കരിയ്ക്കാതെ ദ്വൈതത്തിന്റെ ഭ്രാന്തി പോകുകയില്ല. ചന്ദ്രദ്വയപ്രിതീതിയുടെ നിവൃത്തിയുണ്ടാകാതെ ചന്ദ്രനെപ്പററിയുള്ള ജ്ഞാനം ഉണ്ടാകുന്നില്ല. അതുപോലെ അനേകജീവന്മാരെ കാണുന്നവർക്കും ജ്ഞാനമില്ല.

**യർഹിസംസൃതിബന്ധോഽയമാത്മനോഗുണവൃത്തിദഃമയി**
**തുര്യേസ്ഥിതോജഹ്യാത്ത്യാഗസ്തദ്ഗുണചേതസാം.**

(11.13.28.)

ജീവനു ഗുണവൃത്തിയെ പ്രദാ നം ചെയ്യുന്ന ഈ സംസാരബന്ധത്തെ സാക്ഷിരൂപമായ തുരീയപദത്തിൽ സ്ഥിതിചെയ്തുകൊണ്ടു വിട്ടുകളയണം. അങ്ങനെ ചെയ്യുന്നതിനാൽ ചിത്തം, ഗുണങ്ങൾ, അവയുടെ പരസ്പര ബന്ധം-ഈ മൂന്നിന്റെയും ത്യാഗവും സംഭവിച്ചുകൊള്ളും. ഇവിടെ സനകാദികളുടെ ചോദ്യത്തിനുത്തരം സ്പഷ്ടമായി കൊടുത്തിരിയ്ക്കുന്നു. തുരീയപദത്തിൽ സ്ഥിതി ചെയ്താൽ ചിത്തവും ഗുണങ്ങളുമായുള്ള സംബന്ധരൂപമായ ചക്രം മുറിഞ്ഞുപോകും. ഊഞ്ഞാലിൽ ഇരി യ്ക്കുന്നവൻ ഊഞ്ഞാലോടൊപ്പം താൻ പൊങ്ങിയും താഴ്ന്നും പോകുന്നതു കണ്ടു സന്തോഷിയ്ക്കുന്നു. ഊഞ്ഞാൽ അതിചഞ്ചലമാണ്. അതിൽ ഇരിയ്ക്കുന്നവൻ ഊഞ്ഞാലിനെ അപേക്ഷിച്ചു സ്ഥിരമാണ്. എങ്കിലും തന്നെ ഊഞ്ഞാലോടൊപ്പം ആടുന്നവനായിട്ടു കരുതുന്നു. അതുപോലെ അഹങ്കാരവും മമതയും കാരണം മൂന്നവസ്ഥകൾ തന്നിൽ ഉണ്ടാകുന്നതായി കരുതി "ഞാൻ അറിയുന്നു, ഞാൻ സ്വപ്നം കണ്ടു, ഞാൻ ഗാഢനിദ്രയിൽ ഉറങ്ങി" എന്നും മററും പറയുന്നു. ചുട്ടു പഴുപ്പിച്ച ഇരുമ്പിൽ അഗ്നി യുടെ താദാത്മ്യം ഉണ്ടാകുകയാൽ ആ ഇരുമ്പിനെ ചുററിക കൊണ്ടടിച്ചാൽ അഗ്നിയ്ക്ക് അടികൊള്ളുന്നതായി തോന്നും. അഗ്നി കാരണം ഇരുമ്പിനെ വളയ്ക്കാനും തിരിയ്ക്കാനും സാധിയ്ക്കും; എങ്കിലും അഗ്നിയ്ക്ക് ഒന്നും തന്നെ വാസ്തവത്തിൽ സംഭവിയ്ക്കുന്നില്ല. അടി ഏൽക്കുന്നതെല്ലാം ഇരുമ്പിനാണ്. അതുപോലെ തന്നെയാണ് ജീവന്റെ കാര്യത്തിലുമെന്നു മനസ്സിലാക്കണം. അഗ്നി കൂടാതെ ഇരുമ്പിനെ ഉരുക്കാൻ സാധിയ്ക്കുകയില്ല. അതുപോലെ ആത്മാവിന്റെ സംയോഗം കൂടാതെ ജഡബുദ്ധിയ്ക്ക് ഒരു ക്രിയയും ചെയ്യാൻ സാധിയ്ക്കുകയില്ല. ഇരുമ്പിനെ ഉരുക്കുന്നതുകൊണ്ടു അഗ്നിയ്ക്കു ഒരു മാറ്റവും വരാത്തതുപോലെ കർമം ചെയ്യിയ്ക്കുന്നെങ്കിലും ജീവൻ അകർത്താവാണ്. എങ്കിലും വൃത്തിയുടെസംഗത്താൽ സ്വയം കർത്താവായി കരുതുന്നു. ജീവൻ തന്റെ പ്രകാശത്താൽ വൃത്തിയെ പ്രകാശിപ്പിയ്ക്കുന്നു. വൃത്തി ജീവനെ പല പല അവസ്ഥകളിൽ കൊണ്ടുവരുന്നു. സൂര്യൻ ജലത്തെ പ്രകാശിപ്പിയ്ക്കുന്നു. ജലത്തിൽ സൂര്യന്റെ പ്രതിബിംബം വീഴുന്നു. അതിനാൽ ജലത്തിന്റെ ഇളക്കം പ്രതിബിംബത്തിലും ഉള്ളതുപോലെ കാണപ്പെടുന്നു. പക്ഷെ സൂര്യൻ നിശ്ചലനാണ്. സൂര്യൻ ആകാശത്തിലാണെങ്കിലും ജലം അതിനെ താഴോട്ടാനയിയ്ക്കുന്നതുപോലെ, വൃത്തിയും മുക്തനായ ആത്മാവിനെ ബന്ധനത്തിലാക്കി ജീവത്വത്തിൽ കൊണ്ടുവന്ന് ദേഹാസക്തിയുണ്ടാക്കി സുഖദുഃഖങ്ങളെ അനുഭവിപ്പിയ്ക്കുന്നു. ഇപ്രകാരം വൃത്തിയുടെ സംശയത്താൽ വിഷയാസക്തിയും സംസാരബന്ധനവും ജീവനിൽ വന്നുചേരുന്നതിനാൽ, ഗുരുകൃപകൊണ്ടു വൃത്തിയെ വശത്താക്കി നിരന്തരം തുരീയദശയിൽ ഇരിയ്ക്കാൻ അഭ്യസിയ്ക്കണം. ഇതു ഗുണാതീതമായ അവസ്ഥയാണ്. അനാത്മപദാർഥങ്ങൾ മരുമരീചികപോലെ മിഥ്യയാണ്. മുമുക്ഷുക്കൾ **നേതി നേതി** വാക്യത്താൽ സകല ബാഹ്യാർഥങ്ങളേയും നിഷേധിച്ച് ആത്മസ്വരൂപത്തിൽ എത്തുന്നു. ബാഹ്യവിഷയങ്ങളെ ഗ്രഹിയ്ക്കുന്ന ഇന്ദ്രിയങ്ങൾ വഴി ജീവൻ വിഷയങ്ങളിലേയ്ക്കു പോകുന്നതിനാൽ സ്വസ്വരൂപത്തിൽനിന്നുവീണുപോകുന്നു. പക്ഷെ വിഷയ

ങ്ങൾ മൂന്നുകാലത്തും ഉള്ളതല്ലെന്നുള്ള ബോധമുണ്ടായാൽ പിന്നെ വിഷയങ്ങളിൽ ആസക്തിയുണ്ടാകയില്ല. അപ്പോൾ അനായാസേന സുഖമയമായ ആത്മാവിൽ സ്ഥിതിയും ഉണ്ടാകും. ചിത്തത്തിന് ആലംബമില്ലാതിരിയ്ക്കാൻ സാധ്യമല്ലാത്തതിനാൽ ആത്മാവുതന്നെ അതിനു അവലംബമായിത്തീരുകയും ചെയ്യും. ആത്മൈക്യം അന്യപദാർഥത്തെ അപേക്ഷിയ്ക്കുന്നില്ല. ദ്വൈതനിവൃത്തി രജ്ജുസർപ്പത്തിന്റെ നിവൃത്തിപോലാകയാൽ ജ്ഞേയത്തിനു സമാപ്തിയുണ്ടാകുന്നു. നൂലിൽ നിന്നും വസ്ത്രത്തെ വേർതിരിയ്ക്കാൻ സാധ്യമല്ല. എന്തെന്നാൽ നൂലല്ലാതെ അതിൽ മറ്റൊന്നുമില്ല. അതുപോലെ ആത്മപ്രാപ്തിയുണ്ടാകുന്നതോടെ നാമം, വർണം, രൂപം, മുതലായ ഭേദങ്ങൾ പൊയ്പോകുന്നു. കർത്തൃത്വവും ഇരിയ്ക്കുന്നില്ല. ഭ്രാന്തി, പ്രവൃത്തി, ക്രിയ, നിവൃത്തി ഇവകളെല്ലാം വിസ്മരിയ്ക്കപ്പെട്ടുപോകുന്നു. സ്വാനന്ദംകൊണ്ടു നിത്യതൃപ്തിയും ഉണ്ടാകുന്നു. ആ സമയം ചിത്തവും വിഷയവും തമ്മിൽ പിരിയുന്നു. മോരിൽ നിന്നും വെണ്ണ എടുത്തശേഷം അത് മോരിൽ അലിപ്തമായിട്ടുകിടക്കും. അതിനെ തിരിച്ചു മോരിലേയ്ക്കു ചേർക്കാൻ സാധിയ്ക്കുകയില്ല. എന്നതുപോലെ ആത്മപ്രാപ്തിയുണ്ടായശേഷം ചിത്തം സഹജമായി വിഷയങ്ങളിൽ അലിപ്തമായിട്ടിരിയ്ക്കും. ജഗത്തിനു കാരണമായ ബ്രഹ്മത്തിൽ നിന്നു ജഗത്തു നിഷേധിക്കപ്പെടുമ്പോൾ ബ്രഹ്മത്തിലോ അന്യത്രയോ ജഗത്തിനിരിയ്ക്കാൻ സാധ്യമല്ല.

**അഹങ്കാരകൃതം ബന്ധമാത്മനോഽർഥവിപര്യയം**
**വിദ്വാൻ നിർവിദ്യ സംസാരചിന്താം തുര്യേ സ്ഥിത സ്ത്യജേത്.** (11.13.29.)

ബന്ധം അഹങ്കാരത്താലാണുണ്ടാകുന്നത്. തന്മൂലം അനർഥങ്ങളുമുണ്ടാകുന്നു. അതുകൊണ്ടു വിദ്വാന്മാർ വൈരാഗ്യവാന്മാരായി തുരീയാവസ്ഥയിൽ ഇരുന്നുകൊണ്ടു സംസാരചിന്തയെ വിട്ടുകളയണം.

മനുഷ്യർ ഒരു മുഹൂർത്തം ഒരു സ്ഥാനത്തിരുന്നാൽ ആ സ്ഥാനത്തിന്റെ അഭിമാനം അവർക്കു വന്നുപോകുന്നതുപോലെ, ബുദ്ധിയിൽ അഹങ്കാരം വന്നുപോയാൽ, അത് സ്വാത്മാനന്ദസ്വരൂപത്തെ ആച്ഛാദനം ചെയ്തും, ദേഹഭാവത്തെ വർദ്ധിപ്പിച്ചും ജീവനെ ദീനനും, അസ്വതന്ത്രനുമാക്കിത്തീർക്കും. അതുകൊണ്ട് വൈരാഗ്യത്തെ ദൃഢമാക്കി എന്റെ ഭജനത്തിൽ പ്രീതി വർധിപ്പിയ്ക്കണം. സർവഭൂതങ്ങളിലും സമദൃഷ്ടി സതതം പുലർത്തുന്നതു കൊണ്ട്, സർവവ്യാപകമായ തുരീയാവസ്ഥയിൽ ചിത്തം സ്ഥിരമായിരിയ്ക്കുകയും സംസാരചിന്ത നീങ്ങിപോകുകയും ചെയ്യും. ചിത്തത്തിൽ നിന്നു ചിന്ത, വിഷയവാസന, അഭിമാനം മുതലായവ നീങ്ങി ആനന്ദഘനം സ്വയം പ്രകടമാവും. ദ്വൈതം നീങ്ങാതെ, സ്വയം ജ്ഞാനികളാണെന്നഭിമാ





നിയ്ക്കുന്നവർ വാസ്തവത്തിൽ അജ്ഞാനികളാണ്.

സർവപ്രത്യയ വേദ്യമായ ബ്രഹ്മസ്വരൂപം സ്വയം വ്യവസ്ഥിതമാണ്. അതിന്റെ സാധനയ്ക്കും ജ്ഞാപന യ്ക്കും വേദാന്തമാവശ്യമില്ല. പക്ഷെ പ്രപഞ്ചത്തെ ലയിപ്പിയ്ക്കേണ്ടതാവശ്യമാണ്. പ്രപഞ്ചത്തെ ലയിപ്പിയ്ക്കാൻ വേണ്ടിയാണ് വേദാന്തശാസ്ത്രങ്ങൾ, മറ്റൊന്നിനുമല്ല. അധിഷ്ഠാനത്തെ അറിയാതെ അധ്യസ്തത്തെപ്പററിയുള്ള അറിവ് അനുഭവപ്പെടുകയില്ല. അതിനാൽ ഘടാദി വിഷയങ്ങളുടെ ജ്ഞാനം ഘടാദി ഉപഹിത ബ്രഹ്മവിഷയകമാണെന്നു കരുതിപ്പോകുന്നു.

കല്പിതമായ സർപ്പത്തിന്, അജ്ഞാതമായ രജ്ജുവാകുന്ന അധിഷ്ഠാനത്തോടു വാസ്തവമായ ഭേദമൊ, അഭേദമൊ ഉണ്ടാകുന്നില്ല. എന്തെന്നാൽ കല്പിതപദാർഥം അകല്പിതമായ ധർമിയുടെ ധർമമാകുകയില്ല. അതുപോലെ സിദ്ധാന്തത്തിലും കല്പിതമായ ജഗത്തും മററും വാസ്തവത്തിൽ ഉള്ളതല്ല. അതുകൊണ്ട് അവയോടു വാസ്തവമായുള്ള ഭേദാഭേദങ്ങളെപ്പററി ചിന്തിയ്ക്കുന്നതും വെറുതെയാണ്. ബ്രഹ്മം, ഭേദത്തിന്റെ നിഷേധദ്വാരാകേവലം ബ്രഹ്മം മാത്രമാണ്. കല്പിത പദാർഥം അധിഷ്ഠാനത്തിന്റെ പരിച്ഛേദമാകുകയില്ല. കല്പിതത്തിന്റെ നിവൃത്തി അധിഷ്ഠാനരൂപ മാണുതാനും.

അധ്യാസമുണ്ടാകുമ്പോൾ ധർമസഹിതം ധർമിയ്ക്കു (പ്രമാതാവിനു) ആത്മാവിൽ അധ്യാസമുണ്ടാകുന്നു. ചുവന്ന പുഷ്പത്തിന്റെ അടുത്തു സ്ഫടികമിരിയ്ക്കുകയും ഏതെങ്കിലും ആവരണത്താൽ ചുവന്ന പുഷ്പത്തെ കാണാൻ സാധിയ്ക്കാതെ വരികയും ചെയ്താൽ സ്ഫടികം ചുവന്നതാണെന്നുള്ള ബുദ്ധിയുണ്ടാകുന്നതുപോലെ, അന്തഃകരണത്തെ പ്രത്യേകമായി തിരിച്ചറിയാൻ സാധിയ്ക്കാതിരിയ്ക്കുന്ന ഒരവസ്ഥയിൽ അന്തഃകരണവും അതിന്റെ ധർമങ്ങളും ആത്മാവിൽ പ്രതീതമാവുകയും, വ്യാവഹാരികവും പ്രാതിഭാസികവുമായ സത്തകളുടെ ഭേദത്തെ അറിയാൻ സാധിയ്ക്കാതാവുകയും ചെയ്യും. സ്വപ്നസമയത്തു സ്വപ്നജഗത്തിൽനിന്നു സ്വപ്നസാക്ഷി യെ ഭിന്നമായി കാണാൻ സാധിയ്ക്കുന്നില്ല. ജാഗ്രത്തിലും അധികം ആളുകൾക്കും ജാഗ്രദ്ജഗത്തിൽനിന്നു ജാഗ്രത്തിന്റെ സാക്ഷി യെ തിരിച്ചറിയാൻ സാധിയ്ക്കുന്നില്ല. അതിനാൽ സ്വപ്നത്തിലും ജാഗ്രത്തിലും വ്യാവഹാരികസത്തയുടെയും പ്രാതിഭാസിക സത്തയുടേയും ഭേദം അറിയുന്നില്ല. പക്ഷെ പുണ്യംകൊണ്ടു ശുദ്ധബുദ്ധിയുണ്ടായാൽ ഗുരുവിൽ നിന്നു ശരിയ്ക്കും ശാസ്ത്രാഭ്യാസം ചെയ്തവർക്കു ജാഗ്രദ് ജഗത്തിന്റെ സാക്ഷിയുടെ അനുഭവം ഉണ്ടാകാനും ജാഗ്രദ് ജഗത്ത് കല്പിതമാണെന്നറിയാനും സാധിയ്ക്കും. സാക്ഷിയുടെ അനുഭവത്തിനു ശുദ്ധബുദ്ധി വേണം. ഒരേ അന്തഃകരണം അജ്ഞാനിയ്ക്കു സാക്ഷിയുടെ വിശേഷണവും,

ജ്ഞാനിയ്ക്ക് ഉപാധിയുമാണ്. ഉപാധി ജ്ഞാനദശയിൽ കല്പിതമാകും.പിന്നെ കല്പിതമായ ഉപാധി അധിഷ്ഠാന രൂപവുമായിത്തീരും.

# പ്രകരണം പതിനാറ്

## സ്വപ്നത്തിന്റെയും ജാഗ്രത്തിന്റെയും സമത്വം

**യാവന്നാനാർഥധീഃപുംസോനനിവർത്തേതയുക്തിഭിഃ**
**ജാഗർത്ത്യപിസ്വപന്നജ്ഞഃസ്വപ്നേജാഗരണംയഥാ.**
(11.13.30.)

യുക്തികൊണ്ടു മനുഷ്യരുടെ ഭേദബുദ്ധി നീങ്ങാതിരിയ്ക്കുന്നതു വരേയ്ക്കും, അവർ ഉണർന്നിരിയ്ക്കുകയാണെങ്കിൽപോലും ഉറങ്ങിക്കിടക്കുന്നതിനു സമമാണ്. സ്വപ്നത്തിൽ വിഷയങ്ങളുടെ അനുഭവം ഉണ്ടാകുന്നതിനാൽ ജാഗ്രത്തിന്റെ ഭ്രമം ഉണ്ടാകുന്നതുപോലെ ജാഗ്രത്തിലും ഭ്രമമുണ്ടാകുന്നു. ശാസ്ത്രജ്ഞനായിട്ടും വർണം, ഗോത്രം, കറുത്തത്, വെളുത്തത്, പവിത്രത, അപവിത്രത മുതലായ ഭേദങ്ങളെ കളയാൻ സാധിയ്ക്കാത്തവരുടെ ജ്ഞാനവും, കർമവും വ്യർഥമാണ്. അവർ ഉണർന്നിരുന്നാലും ഉറങ്ങിക്കിടക്കുകയാണ്. ദൃഢമായ ദേഹാഭിമാനം ഉമ്മത്തിന്റെ കായ തിന്നുന്നതുപോലെയാണ്. ഭ്രാന്തിയും അവിദ്യയും ദീർഘസ്വപ്നംപോലെയാണ്. സ്വപ്നത്തിൽ പഠിച്ച വേദംപോലെയാണ് ഇവരുടെ ശാസ്ത്രാഭ്യാസം. ദേഹാഭിമാനസഹിതം ഭേദഭാവം നിശ്ശേഷം നീങ്ങാതെ ആത്മജ്ഞാനമുണ്ടാകയില്ല.

ഏതെങ്കിലും വസ്തുവിന്റെ ജ്ഞാനമുണ്ടാകുമ്പോൾ അന്തഃകരണത്തിനു മൂന്നു പരിണാമങ്ങളുണ്ടാകുന്നു. ഒന്നാമത്, ദേഹത്തിൽ ഇരിയ്ക്കുന്ന ഒരു ഭാഗത്തെ പ്രമാതാവെന്നു പറയുന്നു. രണ്ടാമത്, ദേഹത്തിനും വിഷയത്തിനും മധ്യത്തിലിരിയ്ക്കുന്ന ഭാഗത്തെ പ്രമാണമെന്നു പറയുന്നു. മൂന്നാമത്തെ ഭാഗം വിഷയത്തിൽ ഇരിയ്ക്കുന്നു. അതിനെ പ്രമേയമെന്നും പറയുന്നു. ഈ മൂന്നും അന്തഃകരണത്തിന്റെ ഭാഗങ്ങളാണ്. വിഷയത്തിന്റെ ജ്ഞാനമുണ്ടാകുമ്പോൾ പ്രമാതാവു പ്രമാണരൂപമായിട്ടു പ്രമിതിരൂപമാകുന്നു. ഈ രീതിയിൽ പ്രമാതൃചൈതന്യവും പ്രമിതിചൈതന്യവും ഒന്നുതന്നെയാണ്. ഒരേ ചൈതന്യം ഉപാധിഭേദത്താൽ ഭിന്നമായി കാണപ്പെടുന്നു. ബ്രഹ്മജ്ഞാനമുണ്ടാകുമ്പോൾ ഈ ഭേദം കാണുകയില്ല. എന്തെന്നാൽ ആ സമയത്തു ചൈതന്യം ഏകാകാരമായിത്തീരുന്നു. ജഗത്തിന്റെ ജ്ഞാനമുണ്ടാകുമ്പോൾ അന്തഃകരണത്തിന്റെ പരിണാമവിശേഷരൂപമായി ഛായ നേരത്തെതന്നെ വിഷയാകാരമായി പോകയാൽ, പ്രമിതിചൈതന്യം വിഷയാകാരമാകുമ്പോൾ പ്രമാതൃചൈതന്യവും വിഷയാകാരമാകുന്നു. എന്തെന്നാൽ അന്തഃകരണത്താൽ അവച്ഛിന്നമായ ചൈതന്യം പ്രമാതൃചൈതന്യമാണ്. അന്തഃകരണം ആ സമയത്തു വിഷയാകാരമായും




തീരുന്നു. ചൈതന്യത്തിലുള്ള ഭേദം ഉപാധിഗതമാണ്. രണ്ടുപാധികൾ ഭിന്നദേശങ്ങളിലിരുന്നാൽ ഉപഹിതത്തിന്റെ ഭേദം കാണിയ്ക്കും. ഉപാധികൾ ഏകദേശത്തിരുന്നാൽ ഉപഹിതത്തിനു താദാത്മ്യവുമാണ്.

സ്വപ്നവും ജാഗ്രത്തും രണ്ടു സ്ഥാനധർമങ്ങളാണ്. രണ്ടും സമാനവുമാണ്. അതിനു ചില കാരണങ്ങൾ താഴെ ചേർക്കുന്നു:

1. രണ്ടും ദൃശ്യമാണ്.

2. രണ്ടും മിഥ്യയാണ്. എന്തെന്നാൽ ജാഗ്രത്തു സ്വപ്നസമയത്തും, സ്വപ്നം ജാഗ്രത്തിലും ഇരിയ്ക്കുന്നില്ല .

3. രണ്ടിലും ഗ്രാഹ്യഗ്രാഹകരൂപത്തിൽ പദാർഥങ്ങൾ പ്രതീതമാകുന്നു.

4. ആദിയിലും അന്ത്യത്തിലും ഇല്ലാത്തതു മധ്യത്തിലും ഇല്ലാത്തതാണ്. മൂഢപുരുഷന്മാർക്കേ മധ്യത്തിൽ കാണുന്നവ സത്യമായി തോന്നൂ. കാനൽ ജലവും അവർക്കു സത്യമായി തോന്നും. സൂര്യൻ സ്ഥിരമാണെങ്കിലും ഗതിയുള്ളതുപോലെ തോന്നിയ്ക്കുന്നു. വലുതെങ്കിലും ചെറുതായി കാണുന്നു.

5. ജാഗ്രത്തിലെപ്പോലെതന്നെ സ്വപ്നത്തിലും പ്രയോജനം സിദ്ധമാകുന്നുണ്ട്. അതായത് സ്വപ്നപദാർഥങ്ങളെക്കൊണ്ടു സ്വപ്നകാലത്തെ വിശപ്പടക്കാൻ സാധിയ്ക്കുന്നുണ്ട്.

6. രണ്ടിനും സ്ഥാനധർമങ്ങളുണ്ട്.

7. സ്വപ്നത്തിൽ ചിത്തത്തിനുള്ളിലുള്ള പദാർഥങ്ങൾ കല്പിതമായും വെളിയിലുള്ളവ സത്യമായും തോന്നുന്നതുപോലെതന്നെ ജാഗ്രത്തിലും തോന്നിയ്ക്കുന്നു.

8. സ്വപ്നത്തിൽ ആന്തരികപദാർഥം കല്പനാകാലംവരേയ്ക്കും ഉണ്ടായിരിയ്ക്കും. വെളിയിലുള്ള പദാർഥം രണ്ടു കാലം വരേയ്ക്കും ഉണ്ടായിരിയ്ക്കും. അതായതു അന്യോന്യം പരിച്ഛേദകമാണ്. അതുപോലെതന്നെയാണ് ജാഗ്രത്തിലും കാണുന്നത്.

9. സ്വപ്നത്തിൽ മാനസികജഗത്ത് അവ്യക്തവും ബാഹ്യജഗത്തു വ്യക്തവുമാണ്. അതുപോലെതന്നെയാണ് ജാഗ്രത്തിലും.

10. സ്വപ്നത്തിൽ സകലതും ജീവന്റെ കല്പനയാണ്. ജാഗ്രത്തിലും ജീവൻതന്നെ അകത്തും പുറത്തും സകലതും കല്പന ചെയ്യുന്നു. ജ്ഞാനമനുസരിച്ചുള്ള ഓർമ രണ്ടവസ്ഥകളിലും ഉണ്ടാകുന്നു.

ജാഗ്രത്തിൽ മനഃകല്പിതമായ പദാർഥങ്ങൾ മിഥ്യയാണ്. ഇതു പൂർവപശ്ചിമദേശക്കാരെല്ലാം വിശ്വസിയ്ക്കുന്നുണ്ട്. വെളിയിൽ കാണുന്ന സ്ഥൂലപദാർഥങ്ങൾ സത്യമാണെന്നു പത്തൊമ്പതാം നൂറ്റാണ്ടുവരെ പാശ്ചാത്യർ വിശ്വസിച്ചിരുന്നു. ഇരുപതാം നൂററാണ്ടിൽ *പ്രഫസർ*ഐൻസ്റ്റീന്റെ

സാപേക്ഷവാദത്തിന്റെ കണ്ടുപിടുത്തത്തിനുശേഷം വെളിയിലുള്ള സ്ഥൂലപദാർഥങ്ങളും കല്പിതമാണെന്നു സിദ്ധമായിട്ടുണ്ട്.

സ്വപ്നത്തിനേയും ജാഗ്രത്തിനേയും സംബന്ധിച്ച ചില ചോദ്യോത്തരങ്ങൾ താഴെ ചേർക്കുന്നു.

1. ചോദ്യം: ദ്രഷ്ടാവിന്റെ ജ്ഞാനമിരിയ്ക്കുന്നതുവരെ ബാഹ്യജഗത്തുണ്ടായിരിയ്ക്കും. അതു നമ്മുടെ ജ്ഞാനം കൊണ്ട് അനുഭവപ്പെടുന്നു. നമ്മുടെ ജ്ഞാനം മാറുന്നതോടെ ഒന്നും ഉണ്ടായിരിയ്ക്കുകയുമില്ല. പക്ഷെ തത്ത്വദശ ഉണ്ടായിരിയ്ക്കും. ആ ദശയിൽ യാതൊരു ദൃശ്യവും സിദ്ധമാകുന്നില്ല. യാതൊന്നു കാണുന്നുവോ, അതു നമ്മുടെ ജ്ഞാനമാണ്. പക്ഷെ അജ്ഞാനമാണ് വസ്തുക്കളെ അഥവാ ജഗത്തിനെ ഉണ്ടാക്കിയതെന്നു പറയാൻ പാടില്ല. അങ്ങനെയായിരുന്നെങ്കിൽ വ്യവഹാരത്തിന്റെ ആവശ്യമേ ഉണ്ടാകയില്ലായിരുന്നു. നമ്മുടെ ജ്ഞാനത്തെ ഒന്നു മാറ്റിയാൽ മതിയായിരുന്നു. ദൃഷ്ടാന്തമായിട്ട്, ഞാൻ ഇരുപതു വൃക്ഷങ്ങളെ കണ്ടു. അതു എന്റെ ജ്ഞാനത്താൽ അഥവാ പ്രമാണത്താൽ കണ്ടതാണെങ്കിലും അതു എന്റെ ജ്ഞാനമാണുണ്ടാക്കിയതെന്നു എങ്ങനെ പറയാം ?

ഉത്തരം : നാം യാതൊരു വസ്തു കാണുന്നുവോ, അതിൽ ജ്ഞാനത്തേയും ജ്ഞേയത്തേയും പറ്റി മാത്രം വിചാരിച്ചാൽ പോരാ, ജ്ഞാതാവിനേയും കൂടി വിചാരിയ്ക്കണം. ജ്ഞാതാവില്ലാതെ ജ്ഞാനമില്ല. ജ്ഞാതാവ് ദേഹത്തിന്റെ അഭിമാനിയായിരിയ്ക്കുമ്പോൾ വെളിയിൽ ഏതെങ്കിലും **"ഇദംതാ"** രൂപത്തിൽ കാണപ്പെടും. അതിനെ മനുഷ്യർ വൃക്ഷമെന്നു പറയുന്നു. ഇപ്രകാരം പുതുതായി ജനിച്ച കുട്ടികൾ മനുഷ്യരുടെ ഇടയ്ക്കു കിടന്നു ശീലിയ്ക്കുന്നു. ആത്മജ്ഞാനമുണ്ടാകുമ്പോൾ ജ്ഞാതാവ് വ്യാപകമാകുന്നു. അപ്പോൾ **'ഇദംതാ'** രൂപത്തിൽ ഒന്നും കാണുകയുമില്ല. അതിനാൽ അകത്തെന്നോ പുറത്തെന്നോ ഒന്നും ഇരിക്കുന്നില്ല. തെററായ ദൃഷ്ടിയാലാണ് ജാഗ്രദ്ദശ ഉണ്ടാകുന്നത്.

2. ചോദ്യം: ജ്ഞാനത്താൽ അറിഞ്ഞ വൃക്ഷം ആ ജ്ഞാനകാലത്തു മാത്രമേ ഉണ്ടായിരിയ്ക്കു. അതിനു മുൻപോ പിൻപോ ഉണ്ടായിരിയ്ക്കുന്നില്ല. പക്ഷെ ജാഗ്രത്തിൽ ആരും ഇപ്രകാരം വിശ്വസിയ്ക്കുന്നില്ല. എല്ലാവരും പറയുന്നതു പണ്ടേ ആ വൃക്ഷം അവിടെ ഉണ്ടായിരുന്നു എന്നും നമ്മൾക്കത് അറിയാൻ കഴിഞ്ഞിരുന്നില്ല എന്നുമാണ്. മനസ്സുകൊണ്ടു ഏതെങ്കിലും അറിയാൻ സാധിയ്ക്കും. പക്ഷെ മനസ്സുകൊണ്ട് ഒന്നും ഉണ്ടാക്കാൻ സാധ്യമല്ല. മനസ്സുകൊണ്ടുണ്ടാക്കാൻ സാധിച്ചിരുന്നെങ്കിൽ കൊടുക്കൽ വാങ്ങൽ ആവശ്യമില്ലല്ലൊ. എല്ലാം മനസ്സുകൊണ്ടു സാധിയ്ക്കാമായിരുന്നല്ലൊ.

ഉത്തരം: ഈ സംഭവം നിങ്ങളുടെ ജ്ഞാനത്തിന്റെ





യാണ്. അന്യരുടെ ജ്ഞാനത്തിന്റെയല്ല. നിങ്ങൾ കാണുന്ന ജഗത്തിനെ അന്യർ കാണുന്നില്ല. എല്ലാ മൂങ്ങകളും ചേർന്ന് പകൽ രാത്രിയാണെന്നു സിദ്ധാന്തിച്ചാലും അതു വാസ്തവമാകുന്നില്ല. നിങ്ങളുടെ ജന്മത്തിനുശേഷം നിങ്ങൾക്കു വൃക്ഷത്തിന്റെ ജ്ഞാനം എപ്പോൾ, എങ്ങനെ ഉണ്ടായി എന്ന് അന്വേഷിച്ചു നോക്കണം. മനുഷ്യരുടെ സ്വപ്നദശയിൽ വളരെയെല്ലാം കാണുന്നതുപോലെ ജാഗ്രത്തിലും വൃക്ഷാദികൾ ഉൾപ്പെടുന്നു.

3. ചോദ്യം: വൃക്ഷത്തിന്റെ ദൃശ്യം സ്വപ്നത്തിൽ ഉണ്ടാകുന്നു. ഉണർന്ന ശേഷം ആ വൃക്ഷം മനസ്സിൽ നിന്നു ഭിന്നമല്ലെന്നും, മാനസിക സൃഷ്ടിയായിരുന്നു എന്നും തോന്നും. ഉണർന്നശേഷം സ്വപ്നത്തിൽ കണ്ടതിന്റെ പ്രമാണമേ കാണുന്നില്ല. അതുപോലെ ബ്രഹ്മദശയിൽ അഹംതയുടെയും ഇദംതയുടെയും പ്രമാണം കാണുന്നില്ല.

ഉത്തരം: സ്വപ്നസമയം അതു സ്വപ്നമല്ല. ഉണർന്ന ശേഷമാണ് സ്വപ്നമാകുന്നത്. സ്വപ്നസമയത്ത് എല്ലാം ജാഗ്രത്താണ്. ആ സമയത്തെ ജ്ഞാനം ആ അനുഭവത്തിനു പ്രമാണമാണ്. ഏതൊരു പ്രമാണത്താൽ ഏതൊരു വസ്തു സിദ്ധമാകുന്നുവോ, ആ പ്രമാണം കൊണ്ട് അതിന്റെ നിവൃത്തിയുണ്ടാകുകയില്ല. അതുപോലെ ജാഗ്രത്തിലെ വ്യവഹാരകാലത്തു ജാഗ്രത്തിലെ ജ്ഞാനം പ്രമാണമായിരിയ്ക്കും. ആ ജ്ഞാനം ബ്രഹ്മദശയിൽ മാറിപ്പോകും. ജാഗ്രത്തിന്റെ അഭിമാനിയായ ജീവനെ വിശ്വനെന്നു പറയുന്നു.

4. ചോദ്യം: ജാഗ്രദവസ്ഥയിൽ താൻ കാണുന്ന വൃക്ഷം ഇല്ലാതാകട്ടെ എന്നു ഞാൻ വിചാരിയ്ക്കുമ്പോൾ അതില്ലാതാകുന്നില്ല. അതിന് എന്റെ ജ്ഞാനത്തെ മറ്റേണ്ടിയിരിയ്ക്കുന്നു. പക്ഷെ ബ്രഹ്മദശ കൂടാതെ ദൃശ്യത്തിന് അഭാവം ഉണ്ടാകുകയില്ല.

ഉത്തരം: മനുഷ്യർ ബ്രഹ്മമാകുന്നതിനു പകരം തത്തയായാലും മനുഷ്യരുടെ പ്രമാണം മാറിപ്പോകും. അത് (തത്ത) മനുഷ്യൻ കാണുന്നതുപോലുള്ള വൃക്ഷം കാണുകയില്ല. വാസ്തവത്തിൽ മനുഷ്യനുണ്ടായ വൃക്ഷജ്ഞാനം മനുഷ്യരുടെ ഇടയിൽ ജീവിച്ച് മനുഷ്യസമുദായത്തിന്റെ ജ്ഞാനം സത്യമാണെന്നു കരുതിയതു കൊണ്ടുണ്ടായിട്ടുള്ളതാണ്. നാം വെളിയിൽ കാണുന്ന വസ്തുക്കൾ വസ്തുക്കളല്ലെന്നും, അവ സംഭവങ്ങളാണെന്നും ഇന്നത്തെ സാപേക്ഷവാദവും സിദ്ധാന്തിയ്ക്കുന്നു. സംഭവങ്ങൾ പ്രാതിഭാസികമാണ്. അതിനു ജ്ഞാതസത്തയാണുള്ളത്. സംഭവങ്ങൾക്കുള്ള കാലം സംഭവങ്ങളോടൊപ്പം ഉണ്ടാകുന്നു. മുൻപു പിൻപെന്നൊന്നും ഉണ്ടാകുന്നില്ല. രജ്ജുവിൽ ഭ്രാന്തിയാൽ കണ്ട സർപ്പം, കാണുന്നതിനു മുൻപ് ഉണ്ടാകുന്നില്ല. രജ്ജുവിന്റെ ജ്ഞാനം ഉണ്ടാകുന്നതോടെ സർപ്പത്തിനു ത്രികാല

നിഷേധവും ഉണ്ടാകുന്നു. അതുപോലെ നിങ്ങളുടെ ജഗത്തിനെ സംബന്ധിച്ച് അഥവാ അന്യരുടെ ജഗത്തിനെ സംബന്ധിച്ചും മനസ്സിലാക്കണം. സ്വപ്നത്തിൽ മനുഷ്യർക്ക് സ്വപ്നാനുഭവങ്ങളുണ്ടാകുന്നതുപോലെ ജാഗ്രത്തിലും ജാഗ്രദനുഭവങ്ങളാണുണ്ടാകുന്നത്.

5. ചോദ്യം: സ്വപ്നത്തിൽ ഉണ്ടായ സംഭവങ്ങളെപ്പററി ജാഗ്രത്തിൽ സംസാരിയ്ക്കാൻ കഴിയുന്നു. പക്ഷെ ജാഗ്രത്തിലെ സംഭവങ്ങളെ സ്വപ്നത്തിൽ പറയാൻ സാധിയ്ക്കുന്നില്ല.

ഉത്തരം: സ്വപ്നസമയത്തു അതു സ്വപ്നമല്ല. ഒരു പ്രകാരമുള്ള സ്ഥാനധർമമാണ്. ജാഗ്രത്തും സ്ഥാനധർമമാണ്. ചില സ്ഥാനത്ത് അന്യസ്ഥാനത്തെ അനുഭവം ഓർമയിൽ വന്നേക്കാം. ചിലപ്പോൾ അന്യസ്ഥാനത്തെ അനുഭവം ഓർമയിൽ വരാതെയുമിരിയ്ക്കും. ജാഗ്രത്തിൽ സ്വപ്നത്തെ ഓർക്കാൻ ശീലിയ്ക്കുന്നതുപോലെ സ്വപ്നത്തിലും ജാഗ്രത്തിനെ ഓർക്കാൻ ശീലിച്ചാൽ ജാഗ്രത്തും സ്വപ്നത്തിൽ ഓർമ വരും. പക്ഷെ രണ്ടു ദശകളുടെയും കാലത്തിനു വളരെ വ്യത്യാസമുള്ളതിനാൽ സ്വപ്നജാഗ്രത്തിൽ ബാഹ്യജാഗ്രത്തിലെ സംഭവങ്ങൾ ഓർമയിൽ വരുന്നില്ല. അതിനെ ഓർമയിൽ വരുത്തേണ്ടത് വൈഷ്ണവീമായയുടെ കാര്യമാണ്. വിസ്മരിപ്പിയ്ക്കേണ്ടത് ശാങ്കരീമായയുടെ കാര്യവുമാണ്. ജാഗ്രത്തിൽ വൈഷ്ണവീമായയും സ്വപ്നത്തിൽ ശാംകരീമായയും പ്രവർത്തിയ്ക്കുന്നു.

6. ചോദ്യം: സ്ത്രീകൾ പ്രസവത്തെപ്പററി സ്വപ്നം കാണുന്നതുപോലെ പുരുഷന്മാർക്കുണ്ടാകുമോ?

ഉത്തരം: ജാഗ്രത്തിലെ സംസ്കാരമാണ് സ്വപ്നത്തിൽ സാധാരണയായി വരാറുള്ളത്. പക്ഷെ ജാഗ്രത്തിലെ ദേശ-കാലങ്ങൾ സ്വപ്നത്തിൽ വരുന്നില്ല. സ്വപ്നത്തിൽ ചില മറിച്ചുതിരിച്ചുള്ള സംഭവങ്ങൾ കാണുന്നതു സ്വപ്നത്തിന്റെ സ്ഥാനധർമമാണ്.

7. ചോദ്യം: ജാഗ്രത്തിൽ ഉപേക്ഷിച്ചതായ ചില സ്വഭാവങ്ങൾ പിന്നീടു സ്വപ്നത്തിലും വരുന്നില്ല.

ഉത്തരം: ഇതു സത്യമല്ല. എത്രയോ പേർക്ക് അവർ ഉപേക്ഷിച്ചതായ സ്വഭാവങ്ങൾ സ്വപ്നത്തിൽ വരാറുണ്ട്.

8. ചോദ്യം: ജാഗ്രത്ത് സ്വപ്നത്തിൽ പൊയ്പോകുന്നു. പിന്നെയും എന്തുകൊണ്ടാണ് ജാഗ്രത്തുണ്ടാകുന്നത്?

ഉത്തരം: ജാഗ്രത്തിന്റെയും സ്വപ്നത്തിന്റെയും മൂലകാരണം ആത്മാവിന്റെ അജ്ഞാനമാണ്. അജ്ഞാനവിത്തു നശിയ്ക്കുന്നതുവരെ ജാഗ്രത്തും സ്വപ്നവും വന്നുകൊണ്ടേയിരിയ്ക്കും. ആത്മജ്ഞാനം ഉണ്ടാകുന്നതുവരെ സൂക്ഷ്മസംസ്കാരങ്ങളുടെ ശക്തിയാൽ ഈ അവസ്ഥകൾ വന്നുകൊണ്ടേയിരിയ്ക്കും. ജ്ഞാനമുണ്ടായശേഷം പ്രാരബ്ധം മാത്രമേ ശേഷിയ്ക്കൂ. അടുത്ത ദിവസവും അതേ ജഗത്തിനെയാണ് കാണുന്നതെന്നു തോന്നിയ്ക്കുന്നതു പ്രത്യഭിജ്ഞതകൊണ്ടാണ്. അതു സത്യമല്ല. ഇങ്ങനെയുള്ള പ്രത്യഭിജ്ഞയും ഇന്നത്തെ ജ്ഞാനത്തിന്റെ ഭാഗമാണ്.





ഇനി ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**അസത്ത്വാദാത്മനോഽന്യേഷാംഭാവാനാംതത്കൃതാഭിദാ**
**ഗതയോ ഹേതവശ്ചാസ്യ മൃഷാസ്വപ്നദൃശോയഥാ.**
(11.13.31.)

ആത്മാവിൽനിന്ന് അന്യമായ പദാർഥങ്ങൾക്ക് അത്യന്താഭാവമാണുള്ളത്. അതിനാൽ മായകൊണ്ടു പ്രതീതമാകുന്ന (ദേഹാദി) ഭേദം, അതിന്റെ (സ്വർഗാദി) ഗതി, ഹേതു (കർമം) ഇവയെല്ലാം സ്വപ്നദ്രഷ്ടാവിന്റെ സ്വപ്നപ്രപഞ്ചംപോലെ മിഥ്യയാണ്.

ജാഗ്രത്തിലേയും സ്വപ്നത്തിലേയും ക്രിയാകാരകമായ വ്യവഹാരം തന്നെയാണ് ഭ്രാന്തി. ദ്വൈതം പോലാകുമ്പോഴാണ് ഒരാൾ മററൊരാളെ കാണുന്നതെന്നാണ് ശ്രുതിയിൽ പറയുന്നത്. സകലതും ആത്മരൂപമാകുമ്പോൾ ആര് ആരെ കാണാനാണ്? ജഗത്ത് ബ്രഹ്മത്തിൽ കല്പിതവും കല്പനയുടെ മൂലം അജ്ഞാനവുമാണ്. അധിഷ്ഠാനത്തിന്റെ സാക്ഷാത്കാരംകൊണ്ടു അജ്ഞാനവും അജ്ഞാ നകല്പിതമായ പദാർഥങ്ങളും നിവൃത്തമാകയാൽ ജ്ഞേയം തന്നെ സമാപ്തമാകുന്നു. കക്കയുടെ തത്ത്വസാക്ഷാത്കാരം ഉണ്ടായശേഷം വെള്ളിയ്ക്കു സത്ത എവിടെയിരിയ്ക്കാനാണ്? അജ്ഞാനത്തിന്റെ നിശ്ശേഷനാശത്തോടുകൂടി പുരുഷാർഥം സമാപ്തമാകുകയും സാക്ഷി പ്രാപ്തമാകുകയും ചെയ്യുന്നു. മോക്ഷത്തിന്നധികാരിയായവർക്കും കർമത്തിനുള്ള അധികാരം സമാപ്തമാകുന്നു. ആ സ്ഥിതിയ്ക്കു ജ്ഞാനിയ്ക്കു കർമസമാപ്തിയുണ്ടാകുന്നതിൽ എന്താണ് സംശയിയ്ക്കാനുള്ളത്?

സൂര്യനിൽ നിന്നും പൃഥ്വിയെ നോക്കിയാൽ പൃഥ്വി കറങ്ങുന്നതായി കാണാം. പൃഥ്വിയിൽ ഇരുന്നുകൊണ്ടു പൃഥ്വിയെ നോക്കിയാൽ പൃഥ്വി സ്ഥിരമായിരിയ്ക്കുന്നതുപോലെയും കാണും. അതിനാൽ ഗതി സാപേക്ഷമാണ്.

ആത്മാവ് ജാഗ്രദാദി അവസ്ഥകളില്ലാത്ത ഒന്നാണ്. മൂന്നവസ്ഥകളുടെയും സാക്ഷിയാണ് ആത്മാവ്. അതിൽ ദ്വൈതം കല്പിതം മാത്രമാണ്. അതിനാൽ ഹേതുവും (കർമവും) സാധ്യമല്ല. കല്പിതധർമം ജീവ-ബ്രഹ്മങ്ങളുടെഐക്യത്തിനു ബാധകമല്ല. എന്തെന്നാൽ ഐക്യ സമയത്തു കല്പിത ധർമങ്ങൾക്ക് നിശ്ശേഷമായ നിവൃത്തിയുണ്ടാകുന്നു. ആത്മാവിൽ, ഭോക്താവ്, ഭോഗ്യം, ഭോഗം എന്നീ ത്രിപുടികളോ പ്രമാതാ, പ്രമാണം, പ്രമേയം എന്നീ ത്രിപുടികളോ ഇരിയ്ക്കുന്നില്ല. കാര്യ-കാരണങ്ങൾ പരസ്പരം ആപേക്ഷികമാകയാൽ അന്യോന്യാശ്രയരൂപമായ യുക്തികൊണ്ട്



കാര്യ-കാരണ ഭാവം മിഥ്യയാണെന്നു സിദ്ധമാകുന്നുണ്ട്. ഏതെങ്കിലും വ്യാപാരം നടക്കാത്തതിന്റെ കാരണം ഒരിയ്ക്കലും കാണുന്നില്ല. അതുകൊണ്ട്, കാരണത്തിനു കാര്യത്തിന്റെ അപേക്ഷയുണ്ടായിരിയ്ക്കും. കാര്യം കാരണത്തെ അപേക്ഷിച്ചിരിയ്ക്കുന്നു. മുക്തന്റെ ദൃഷ്ടിയിൽ ദ്വൈതമില്ല. ദ്വൈതദർശനത്തിന്റെ അഭാവവും അദ്വൈതഭാവവുമാണ് മുക്തന്റെ ലക്ഷണം. അതുകൊണ്ട് ഏതൊരു ദ്വൈതത്തിന്റെ അനുഭവം യഥാർഥത്തിൽ ഉണ്ടാകുന്നില്ലയോ, ആ ദ്വൈതം വാസ്തവത്തിൽ ഉള്ളതല്ല. ഇതാണ് വേദാന്തത്തിന്റെ രഹസ്യം. പ്രതീതികാലത്തുമാത്രമുണ്ടാകുന്ന അനുഭവം, ജ്ഞാനമുണ്ടാകുമ്പോൾ ഇല്ലാതാകുന്നു. ഉല്പത്തിയ്ക്കു യോഗ്യമായിട്ടുള്ള വസ്തു, ഏതെങ്കിലും കാരണത്തെ അപേക്ഷിച്ചിരിയ്ക്കും. അതിനുവേണ്ടി അനുഷ്ഠാനം ചെയ്താലും അതുകൊണ്ടു മോക്ഷം ഉണ്ടാകുകയില്ല. ഉല്പന്നമാകുന്നതു നശിയ്ക്കും. ദർശനം വസ്തുവിനധീനമാണ്. കർത്താവിനധീനമല്ല. ഉപാസനായുക്തമായ ബുദ്ധി കർത്താവിനധീനമാണ്. അതുകൊണ്ടുപാസ്യൻ ബ്രഹ്മമല്ല. വസ്തു, അതനുസരിച്ചുള്ള ജ്ഞാനമുണ്ടാകുന്നതിനാൽ പ്രമാത്മകവും ധ്യാനജന്യവുമായുള്ള ജ്ഞാനം, മരിച്ചുപോയവന്റെ സാക്ഷാത്കാരം പോലെ, ഭ്രാന്തിരൂപമായിരിയ്ക്കും. എങ്കിലും ജ്ഞാനത്തോടൊപ്പം ധ്യാനവുമുണ്ടായാൽ വസ്തുതന്ത്രമാകാം. സിദ്ധാർഥകവാക്യംകൊണ്ടു ബ്രഹ്മത്തിന്റെ അനുഭവ മുണ്ടാകുമെങ്കിൽ ആ അനുഭവംകൊണ്ട് അജ്ഞാനം നശിയ്ക്കും. പിന്നീടു സ്മൃതിയുടെ ആവശ്യം പ്രത്യേകിച്ചില്ല. എന്തെന്നാൽ വസ്തുതന്ത്രമായ ജ്ഞാനം വിസ്മരിയ്ക്കപ്പെടുന്നില്ല.

ബ്രഹ്മവിദ്യയുടെ കാര്യം സർവാത്മഭാവം പ്രാപിയ്ക്കുകയാണ്. ജ്ഞാനിയുടെ ദൃഷ്ടിയിൽ അവിദ്യയുടെ ശക്തി ഇരിയ്ക്കുകയില്ല. മൂഢന്റെ ദൃഷ്ടിയിൽ അവിദ്യ വജ്രത്തെക്കാൾ കഠിനമായിരിയ്ക്കും. അവിദ്യയാൽ ബ്രഹ്മം, ജീവന്റെയും ജഗത്തിന്റെയും രൂപത്തിൽ കാണപ്പെടുന്നു. വിദ്യകൊണ്ടു ജീവനും ജഗത്തും ബ്രഹ്മരൂപമായും കാണുന്നു. സ്വഭാവത്താൽ ബ്രഹ്മം സർവാത്മകമാകുന്നു. ഭ്രാന്തിയാൽ സർവാത്മകമല്ലാതേയും പ്രതീതമാകുന്നു. വിദ്യകൊണ്ടു ഭ്രാന്തി നീങ്ങുമ്പോൾ സർവാത്മകഭാവം മാത്രം ശേഷിയ്ക്കുന്നു. എന്തെന്നാൽ തത്ത്വവിദ്യ വസ്തുവിന്നധീനമാണ്. പുരുഷന്നധീനമല്ല. പ്രാരബ്ധം കൊണ്ടു രാഗാദി ഉണ്ടായാൽ ഭോഗസിദ്ധിയ്ക്കു വേണ്ടിയാണെങ്കിൽ സാരമില്ല. പക്ഷെ കർമസിദ്ധിയ്ക്കുവേണ്ടിയായാൽ പ്രവൃത്തി വർധിയ്ക്കും.

ജാഗ്രത്തിലായാലും സ്വപ്നത്തിലായാലും ഭ്രാന്തിയിരിയ്ക്കുകയാണെങ്കിൽ അതിന്റെ ബാധകജ്ഞാനം ഉണ്ടാകുന്നതുവരെ ഭ്രാന്തി പോകുകയില്ല. ഭ്രാന്തി നീങ്ങുന്നതോടെ ഭ്രാന്തിയിൽ സിദ്ധമായിരുന്ന വ്യവഹാരവും നിന്നുപോകും. അതിനാൽ കർമം ഭോഗം നല്കിയിട്ടു ജ്ഞാനിയെ വിട്ടുപോകുന്നു. എന്നാൽ അജ്ഞാനിയ്ക്ക് ഒരു കർമത്തിൽ നിന്നും അനേകം കർമങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കും.

ജ്ഞേയത്തിനു ജ്ഞാനത്തിൽനിന്നും സ്വതന്ത്രമായ സത്തയില്ല. ആത്മാവു സ്വയംപ്രകാശമാകയാൽ അതിന്റെ സിദ്ധിയ്ക്ക് അന്യപ്രമാണങ്ങളുടെ ആവശ്യമില്ല. ശാസ്ത്രപ്രമാണവും ആവരണഭംഗത്തിനുവേണ്ടിയാണ് ഉപയോഗപ്പെടുന്നത്. ആത്മപ്രകാശത്തിന് ഉപയോഗിയല്ല. ഉപാധിയുള്ള ആത്മാവു സ്വയംപ്രകാശമല്ലാത്തതിനാൽ ആവരണഭംഗത്തിനു ബ്രഹ്മാകാരവൃത്തി ആവശ്യമാണ്.

ഭേദം പ്രത്യക്ഷാദി പ്രമാണത്താൽ സിദ്ധമാകും. ബ്രഹ്മം പ്രത്യക്ഷാദി പ്രമാണങ്ങൾക്കു വിഷയമല്ല. സ്വപ്നം പോലെ ജാഗ്രത്തിലും വ്യവഹാരം നടക്കുന്നു. തെററായ ദശയിൽ ഇരുന്നുകൊണ്ടു തെററു കണ്ടുപിടിയ്ക്കാൻ സാധ്യമല്ല. ഏതൊരു പ്രമാണംകൊണ്ട് ഏതൊരു വസ്തു സിദ്ധമായോ ആ പ്രമാണംകൊണ്ട് ആ വസ്തുവിന്റെ നിവൃത്തി ഉണ്ടാകയില്ല.

# പ്രകരണം പതിനേഴ്

## ജീവന്മുക്തി

മുക്തികോപനിഷത്തിൽ ശ്രീരാമചന്ദ്രൻ ശ്രീഹനുമാനോട് ആദ്യം മാണ്ഡൂക്യോപനിഷത്ത് അഭ്യസിച്ചിട്ട് അതുകൊണ്ടു തൃപ്തി വന്നില്ലെങ്കിൽ മററുപനിഷത്തുകൾ അഭ്യസിയ്ക്കാൻ പറഞ്ഞിരിയ്ക്കുന്നു. ഇതിൽ നിന്നും ശ്രീരാമചന്ദ്രൻ മററുപനിഷത്തുകളെ അപേക്ഷിച്ചു മാണ്ഡൂക്യോപനിഷത്തിനു കൂടുതൽ മഹത്ത്വം കല്പിച്ചിരിയ്ക്കുന്നതായി കാണാം. പന്ത്രണ്ടു മന്ത്രങ്ങളേയുള്ളുവെങ്കിലും അത് അർഥത്തിൽ ഗംഭീരവും ഉത്തമതത്ത്വത്തെ കാണിയ്ക്കുന്നതുമാണ്. ഈ ഉപനിഷത്തിൽ മൂന്നവസ്ഥകളുടെ വിചാരം കൊണ്ടു അന്തഃകരണത്തെ തുരീയപദത്തെ അനുഭവിച്ചറിയാൻ തക്കതാക്കുന്നു. അതുപോലെ ഏകാദശസ്കന്ധത്തിലെ പതിമൂന്നാമധ്യായത്തിൽ ഭഗവാൻ ഉദ്ധവർക്കു മൂന്നവസ്ഥകളുടെ വിചാരംകൊണ്ടു വേദാന്തത്തിന്റേയും യോഗത്തിന്റേയും പരമരഹസ്യങ്ങളെ വെളിപ്പെടുത്തുന്നു.

**യോ ജാഗരേ ബഹിരനുക്ഷണധർമിണോഽർഥാൻ**
**ഭുങ്ക്തേ സമസ്തകരണൈർഹൃദി തത്സദൃക്ഷാൻ**
**സ്വപ്നേ സുഷുപ്ത ഉപസംഹരതേ സ ഏകഃ**
**സ്മൃത്യന്വയാത് ത്രിഗുണവൃത്തിദൃഗിന്ദ്രിയേശഃ.**

(11.13.32.)

ജാഗ്രത്തിൽ ഇന്ദ്രിയങ്ങളെക്കൊണ്ട് വെളിയിലുള്ള ക്ഷണിക പദാർഥങ്ങളെ അനുഭവിയ്ക്കുകയും, സ്വപ്നത്തിൽ വാസനാമയമായ വിഷയങ്ങളെ ഹൃദയത്തിൽ അനുഭവിയ്ക്കുകയും, സുഷുപ്തിയിൽ ഇവയെയെല്ലാം ലയിപ്പിയ്ക്കുകയും ചെയ്യുന്ന ആത്മാവ് ഏകവും, ഈ അവസ്ഥകളുടെ സാക്ഷിയും നിയാമകനുമാകുന്നു.

ഈ ജാഗ്രദാദി മൂന്നവസ്ഥകൾ മായയുടെതാണ്. ആത്മാവ് ഈ അവസ്ഥകളെപ്പററി അറിയുന്നതുകൊണ്ട്, ഈ അവസ്ഥകളിൽനിന്നും ഭിന്നമാകുന്നു. ദ്രഷ്ടാവ് ദൃശ്യത്തിൽനിന്നും ഭിന്നമായിരിയ്ക്കണമെന്നതു വേദാന്തസിദ്ധാന്തമത്രെ. ഗൃഹത്തെ കാണുന്നവൻ ഗൃഹത്തിൽനിന്നു ഭിന്നനാണ്. ദേഹത്തെ കാണുന്നവൻ ദേഹത്തിൽനിന്നും ഭിന്നനാണ്. മനസ്സിനെ കാണുന്നവൻ മനസ്സിൽനിന്നും ഭിന്നനാണ്. എങ്കിലും ഒരവസ്ഥയും ആത്മാവിൽ നിന്നു ഭിന്നമല്ല. മൂന്നവസ്ഥകളുടെ വിചാരം കഠോപനിഷത്തിലും, മാണ്ഡൂകൃത്തിലും, ബൃഹദാരണ്യകത്തിലും കാണിച്ചിട്ടുണ്ട്. ഈ വിചാരം തത്ത്വം മനസ്സിലാക്കാൻ ഉപയോഗപ്പെടുന്നു. സാധാരണ മനുഷ്യർ ജാഗ്രത്തിനെ മുഖ്യമായും മററു രണ്ടവസ്ഥകളെ ജാഗ്രത്തിന്റെ ഭാഗമായും കരുതിപ്പോരുന്നു. പക്ഷെ ഇതു ശരിയല്ല. ജാഗ്രത്തിന്റെ കാലം സ്വപ്നത്തിലോ സുഷുപ്തിയിലോ വരുന്നില്ല. അതിനാൽ സ്വപ്നം ജാഗ്രത്തിന്റെ ഭാഗമല്ല, മായയുടെ വേറൊരു ദശയാണ്.

**ഏവം വിമൃശ്യ ഗുണതോ മനസസ്ത്ര്യവസ്ഥാ**
**മന്മായയാ മയി കൃതാ ഇതി നിശ്ചിതാർഥാഃ**
**സംഛിദ്യ ഹാർദമനുമാനസദുക്തിതീക്ഷ്ണ-**
**ജ്ഞാനാസിനാ ഭജത മാഖിലസംശയാധിം.** (11.13.33.)

ഇപ്രകാരം വിചാരദ്വാരാ ഈ മൂന്നവസ്ഥകളും മായാഗുണങ്ങളാൽ എന്നിൽ കല്പിതമാണെന്നു നിശ്ചയിയ്ക്കണം. അങ്ങനെ അനുമാനവും ആപ്തവചനവുംകൊണ്ട് തീക്ഷ്ണമാക്കിയ ജ്ഞാനരൂപമായ വാളു കൊണ്ടു സർവസംശയങ്ങൾക്കും കാരണമായ അഹങ്കാരത്തെ മുറിച്ചു സ്വന്തം ഹൃദയത്തിൽ ഇരിയ്ക്കുന്ന എന്നെ ഭജിയ്ക്കണം.

സ്വപ്നത്തിൽ ജാഗ്രത്തിലെപ്പോലെ വസ്തുക്കൾ മുന്നിൽ കാണുകയും അത് ഇത്രകാലം വരെ ഉണ്ടായിരിയ്ക്കുമെന്നും മററും ആ സമയത്തു തോന്നുകയും ചെയ്യുന്നുണ്ടെങ്കിലും ഉണർന്നശേഷം ആ വസ്തുക്കൾക്കു സ്വസത്തയില്ലാത്തതിനാൽ അതിന്റെ ദേശവും കാലവും മാറിപ്പോകുന്നതോടൊപ്പം വസ്തുക്കളും ഇല്ലാതാകുന്നു. ഇതുപോലെതന്നെ ജാഗ്രത്തിൽ കാണുന്ന വസ്തുക്കൾക്കും സ്വസത്തയില്ല. അവയ്ക്കാധാരം ദ്രഷ്ടാവിന്റെ ദൃഷ്ടിയാകുന്നു. സാമാന്യ വ്യവഹാരത്തിൽ താഴത്തെ ചിത്രത്തിൽ കാണിയ്ക്കുന്നതുപോലെ മൂന്നുവിധമായ സംബന്ധമുണ്ടാകുന്നുണ്ട്.




ഒരാൾ *നമ്പർ* 2-ന്റെ സ്ഥാനത്തുനിന്നുകൊണ്ട് *നമ്പർ* 1-ന്റെസ്ഥാനത്തു ഒരു വസ്തുവിനെ കാണുന്നു എന്നു വിചാരിക്കുക. ഇവിടെ ദ്രഷ്ടാവിനും ദൃശ്യത്തിനും സംബന്ധമുണ്ടായി. പിന്നീടയാൾ ആ വസ്തുവിനെ, തന്റെ ജ്ഞാനമനുസരിച്ചു മനസ്സിലാക്കി തന്നിൽ നിന്നും വേറെ *നമ്പർ* 3-ന്റെ സ്ഥാനത്തു വയ്ക്കുന്നു.





ഈ അനുഭവത്തിൽ മൂന്നുവിധമുള്ള സംബന്ധങ്ങളുണ്ട്. ഇപ്രകാരം നാം നമ്മുടെ മുമ്പിൽ പല വസ്തുക്കളും കാണുന്നു. ഓരോ സമയത്തും ദ്രഷ്ടാവ് ദൃശ്യംപോലെ ആയിത്തീരുന്നു. അഥവാ പ്രമാതാവ് പ്രമേയംപോലെ ആയി ത്തീരുന്നു. ഒമ്പതു പേരെ എണ്ണുന്നവൻ പത്താമനെ മറന്നുപോകുന്നതുപോലെ ഈ ദശയിൽ ജീവനു സ്വയം തന്നെ അറിയാൻ കഴിയുന്നില്ല. ദ്രഷ്ടാവിനെക്കൂടി കണക്കിലെടുക്കാതെ ദൃശ്യത്തിന്റെ യഥാർഥതത്ത്വം മനസ്സിലാകയില്ല. ദ്രഷ്ടാവിനും ദൃശ്യത്തിനും തമ്മിലുള്ള ഭേദം സംബന്ധം എങ്ങനെയുള്ളതാണെന്നറിയണം. അതിനു താഴെയുള്ള ചിത്രം ഉപയോഗപ്പെടും.




ഇവിടെ 'അ' ദ്രഷ്ടാവും 'ക' ദൃശ്യവും 'ഖ' ദർശനവൃത്തിയുമാണ്. ഇതു മൂന്നും ഒരു ക്ഷേത്രത്തിനുള്ളിലാണ് സ്ഥിതി ചെയ്യുന്നത്. അതിനെ ഒരു സംഭവം അഥവാ *event* എന്നുപറയുന്നു.

ഓരോ സംഭവത്തിനും അതാതിന്റെ ദേശകാലങ്ങളുമുണ്ടായിരിയ്ക്കണം. വേറൊരു ദ്രഷ്ടാവ് വേറൊരു വിധത്തിലുള്ള ദർശനവൃത്തി കൊണ്ടു ആ സംഭവത്തെ നോക്കുന്ന പക്ഷം അതിൽ പുതിയ ദേശകാലങ്ങളും ഭിന്ന ദൃശ്യവും കാണും. ചുരുക്കത്തിൽ ജാഗ്രത്തിലെ ജഗത്തും എല്ലാവരും ഒരുപോലെയല്ല കാണുന്നത്. ദ്രഷ്ടാവിന്റെ അവസ്ഥകൂടി കണക്കിലെടുത്തു നിരീക്ഷിച്ചാൽ വ്യാവഹാരിക ജഗത്ത് പ്രാതിഭാസികമായി കാണും. ഭിന്നമായി കണ്ടിരുന്ന വസ്തുക്കളെ ഒരു സംഭവത്തിന്റെ രൂപമായും കാണും. സ്വപ്നത്തിൽ കാണുന്നതു തന്നെയാ ണു ജാഗ്രത്തിലും. പക്ഷെ ഇപ്രകാരമുള്ള ഭാവം ഉണ്ടാവുക വളരെ പ്രയാസമാണ്. അതിനാൽ അനന്യഭാവത്തിലെത്തിയ ഗുരുവിനെ ശരണം പ്രാപിച്ചു ഭഗവാനെ നിരന്തരം ഭജിച്ചാൽ അവർക്കു ജ്ഞാനരൂപമായ വാളു ലഭിയ്ക്കും. അതുകൊണ്ട് അഹങ്കാരത്തെ മുറിയ്ക്കാം. അതിനാൽ ഏവർക്കും സർവസുഖവിശ്രാന്തിസ്ഥാനം ഹൃദയേശ്വരനായ ആത്മാവാണെന്നറിഞ്ഞ്, അവിടെ അതിനെ ഭജിയ്ക്കണം. ബ്രഹ്മാവു മുതൽ കൃമിപര്യന്തമുള്ള സകലരുടേയും ഹൃദയത്തിൽ ഏകനായ ഭഗവാനാണിരിയ്ക്കുന്നതെന്നറിയുന്നവരാണ് യഥാർഥത്തിൽ ഭാഗ്യശാലികളെന്നു ഭഗവാൻ ഉദ്ധവരോടു പറയുന്നു.

**ഈക്ഷേത വിഭ്രമമിദം മനസോ വിലാസം**
**ദൃഷ്ടം വിനഷ്ടമതിലോലമലാതചക്രം**
**വിജ്ഞാനമേകമുരുധേവ വിഭാതി മായാ**
**സ്വപ്നസ്ത്രിധാ ഗുണവിസർഗകൃതോ വികല്പഃ.**
(11.13.34.)

ഈ വിഭ്രാന്തിരൂപമായ ജഗത്ത് മനസ്സിന്റെ വിലാസം മാത്രമെന്നും ഇടയ്ക്കിടെ കാണുകയും മറയുകയും



ചെയ്യുന്ന അലാതചക്രം പോലെ ചഞ്ചലമെന്നും അറിയണം. ജ്ഞാതാവെന്നും ജ്ഞേയമെന്നുമുള്ള ഭേദം ഇല്ലാത്ത ഒരേ ഒരു ജ്ഞാനസ്വരൂപമായ ആത്മാവുമാത്രമാണ് അനേകമെന്നതുപോലെ പ്രതീതമാകുന്നത്. ഈ സ്ഥൂലശരീരം, ഇന്ദ്രിയം, അന്തഃകരണം ഇങ്ങനെ മൂന്നുവിധ വികല്പങ്ങൾ ഗുണങ്ങളുടെ പരിണാമത്തിന്റെ രചനയാണ്. സ്വപ്നംപോലെ മായയുടെ ലീലയാണ്, അജ്ഞാനത്താൽ കല്പിതമാണ്.

കത്തുന്ന പന്തത്തെ ചുററുമ്പോൾ ഉണ്ടാകുന്ന തീയിന്റെ ചക്രാകാരധർമം വേറെങ്ങുനിന്നും വന്ന് അതിൽ പ്രവേശിയ്ക്കുന്നതല്ല. അതിനെ ചുററാതിരിക്കുമ്പോൾ ഈ ധർമം മററ് ഏതെങ്കിലും സ്ഥലത്തേയ്ക്കു പോകുന്നുമില്ല. പന്തത്തിനുള്ളിലേയ്ക്കു പ്രവേശിയ്ക്കുന്നുമില്ല; കാരണം ഈ ദൃശ്യം ദ്രവ്യരൂപമല്ലാത്തതു തന്നെ. ഇതുപോലെ സ്വപ്നത്തിൽ കാണുന്ന ദൃശ്യങ്ങളും ദ്രവ്യരൂപമല്ല. ജാഗ്രത്തിലെ ദൃശ്യങ്ങളും പ്രാതിഭാസികമാകയാൽ ദ്രവ്യരൂപമല്ല. അതായത്, ഏതൊരാൾക്കും ദൃഷ്ടിഗോചരമാകുന്ന ജഗത്ത് ഒരു വസ്തുവോ ദ്രവ്യമോ അല്ല. അതൊരു പ്രാതിഭാസികസംഭവമാണ്. കർമം ചെയ്യുമ്പോൾ മാത്രം ഉണ്ടാകുന്നതും കർമം തീരുന്നതോടെ നശിയ്ക്കുന്നതുമാണ്. ഒരു വസ്തുവിനെ മറെറാരു രൂപത്തിൽ കാണുന്നതിനെ ആഭാസരൂപമെന്നു പറയുന്നു. മുത്തുച്ചിപ്പിയെ വെള്ളിയായും, കയറിനെ പാമ്പായും, സൂര്യകിരണങ്ങളുടെ പ്രകാശത്തെ കാനൽജലമായും കാണുന്നതുപോലെതന്നെ ഒരു ആഭാസരൂപമത്രേ ശുദ്ധബ്രഹ്മത്തെ ലോകർ സംസാരരൂപമായി കാണുന്നതും. ആ സംസാരത്തിൽനിന്നു മുക്തി നേടുവാനുള്ള ഉപായം ഭഗവാൻ പറയുന്നു.

**ദൃഷ്ടിം തതഃ പ്രതിനിവർത്യ നിവൃത്തതൃഷ്ണ-**
**സ്തൂഷ്ണീം ഭവേന്നിജസുഖാനുഭവോ നിരീഹഃ**
**സംദൃശ്യതേ ക്വ ച യദീദമവസ്തുബുദ്ധ്യാ**
**ത്യക്തം ഭ്രമായ ന ഭവേത് സ്മൃതിരാനിപാതാ**
(11.13.35.)

മായികപ്രപഞ്ചത്തിൽനിന്നു ദൃഷ്ടിയെ പിൻവലിച്ച് തൃഷ്ണാരഹിതനും മൗനിയുമായി ആത്മാനന്ദാനുഭൂതിയിൽ നിമഗ്നനാകണം. എങ്കിലും ചിലപ്പോഴെല്ലാം ആഹാരാദിയുടെ സമയത്തു ദേഹാദിപ്രപഞ്ചത്തെ കാണുന്നെങ്കിൽ, അവ അവസ്തുവെന്ന ബോധ്യത്താൽ നേരത്തെ ഉപേക്ഷിയ്ക്കപ്പെട്ടതാകയാൽ വീണ്ടും ഭ്രാന്തി ജനിപ്പിയ്ക്കുകയില്ല. ദേഹപാതപര്യന്തം കേവലം സംസ്കാരമാത്രമായി അവയുടെ പ്രതീതി മാത്രമുണ്ടായിരിയ്ക്കും.

ശരീരമിരിയ്ക്കുന്നതുവരെ പ്രപഞ്ചത്തിന്റെ പ്രതീതിയുടെ സംസ്കാരവും, ആത്മാനുഭവത്തിന്റെ സംസ്കാരവും ഉണ്ടായിരിയ്ക്കും. ശരീരവിയോഗമുണ്ടാകുമ്പോൾ പ്രപഞ്ചപ്രതീതിയുടെ സംസ്കാരം നശിയ്ക്കുകയും ആത്മാനുഭവത്തിന്റെ സംസ്കാരം മാത്രമവശേഷിയ്ക്കുകയും ചെയ്യും. പ്രപഞ്ച പ്രതീതിയ്ക്കു കാരണം, മനുഷ്യർ ദേഹാഭിമാനത്തോടെ പ്രപഞ്ചത്തെ ഒരു സ്ഥാനത്തു നിന്നു നോക്കുന്നതാണ്. ഇങ്ങനെയുള്ള ദൃഷ്ടി ശരീരംപോയാൽ പിന്നെ ഉണ്ടാകുന്നില്ല. ചിത്രത്തിലെ കടുവയ്ക്കു കടുവയുടെ സ്വഭാവമില്ലാത്തതുപോലെ മുക്തനു ദേഹഭാവമുണ്ടാകുന്നില്ല. ആഭാസരൂപത്തിൽ പ്രതീതമാകുന്നതിന്റെ അനുഭവം അവശേഷിയ്ക്കുകയില്ല. ഇതുതന്നെയാണ് സമാധിയുടെ ലക്ഷ്യം. അതിനെ പ്രവിലാപദൃഷ്ടി അഥവാ ത്രിപുടീലയമെന്നു പറയുന്നു.

**ദേഹം ച നശ്വരമവസ്ഥിതമുത്ഥിതം വാ**
**സിദ്ധോ ന പശ്യതി യതോഽധ്യഗമത് സ്വരൂപം**
**ദൈവാദപേതമുത ദൈവവശാദുപേതം**
**വാസോ യഥാ പരികൃതം മദിരാമദാന്ധഃ.** (11.13.36.)

മദ്യപിച്ച് ഉന്മത്തനായിരിക്കുന്നവന് തന്റെ വസ്ത്രം ദേഹത്തുണ്ടോ, വീണുപോയോ, എന്നറിയാൻ കഴിയാത്തതുപോലെ സിദ്ധപുരുഷന്മാർക്ക് ഈ നശ്വരശരീരം ഇരിയ്ക്കുകയാണോ നില്ക്കുകയാണോ എന്നൊന്നും അറിയാൻ കഴിയുന്നില്ല. എന്തെന്നാൽ അവർ അവരുടെ യഥാർഥ സ്വരൂപത്തെ അറിഞ്ഞ് അതിൽ സ്ഥിതി ചെയ്യുന്നവരാണ്.

ഈ അവസ്ഥ ജ്ഞാനത്തിന്റെ ആറാമത്തെ ഭൂമികയാണ്. അതിനെ പദാർഥ ഭാവിനിയെന്നു പറയുന്നു. ശ്രീ വിദ്യാരണ്യസ്വാമിയുടെ ജീവന്മുക്തി എന്ന ഗ്രന്ഥത്തിൽ ആറാമത്തെ ഭൂമികയെ കാണിയ്ക്കുന്നിടത്തു ഈ ശ്ലോകവും ഇതിനടുത്ത ശ്ലോകവും കൊടുത്തിട്ടുണ്ട്. കപിലാഖ്യാനത്തിലും (മൂന്നാംസ്കന്ധം) ഒടുവിൽ ഈ രണ്ടു ശ്ലോകങ്ങൾ വരുന്നുണ്ട്. പദാർഥാഭാവിനിയെന്നു വച്ചാൽ ബ്രഹ്മമല്ലാതുള്ള അന്യവസ്തുക്കൾക്കു അഭാവം എന്നാണ്. ഈ സ്ഥിതിയിൽ ജഗത്തിനെപ്പററി ആരെങ്കിലും ബലവത്തായി ഓർമിപ്പിച്ചാൽ മാത്രമേ അവർക്കറിവുണ്ടാകൂ. അഞ്ചാമത്തെ ഭൂമികയിൽ മനസ്സിനും വാസനകൾക്കും ഉപശാന്തിയുണ്ടാവുകയും ആറാമത്തതിൽ മനസ്സിനും വാസനകൾക്കും ക്ഷയമുണ്ടാവുകയും ചെയ്യുന്നു. ഈ അവസ്ഥയിൽ എത്തിയിട്ടുള്ളവർ വ്യുത്ഥാനദശയിലും ദ്വൈതം കാണുകയില്ല. അതിനാൽ അവർ കർത്തവ്യമായിട്ടൊന്നും കാണുന്നില്ല. ഗുണങ്ങളാൽ പ്രേരിതരുമാകയില്ല. ബാഹ്യദൃഷ്ടിയിൽ ഇവർ ഉദാസീനരായും സുപ്തനെന്നപോലെയും സ്തബ്ധനെപ്പോലെയും തോന്നിയ്ക്കും. എങ്കിലും ഇവർ ആത്മസുഖത്തിൽ മഗ്നചിത്തരായിരിയ്ക്കും. അവർക്കു ഞാനെന്നും എന്റേതെന്നും ഉള്ള വ്യവഹാരവും പ്രയാസമായിരിയ്ക്കും. കല്പിതദ്വൈതത്തിനു പ്രാതിഭാസികസ്വരൂപം മാത്രമേയുള്ളൂ. പ്രാതിഭാസികദശയിൽ സ്വന്തം കല്പനയുടെ അധിഷ്ഠാനം സത് മാത്രമായിരിയ്ക്കും. പ്രപഞ്ചം സ്വരൂപത്താൽ ഉണ്ടായിരിയ്ക്കുകയില്ല. അതിനാൽ ഒന്നിന്റെ ജ്ഞാനം കൊണ്ടു സർവത്തിന്റേയും ജ്ഞാനമുണ്ടാകുന്നു. ബ്രഹ്മമല്ലാതൊന്നുമില്ലെന്നുള്ള സ്മൃതി പരിപക്വമാകുന്നതോടെ



ജീവിതസാഫല്യം കൈവരുന്നു. പർവതം കാററുകൊണ്ടിള കാത്തതുപോലെ അവരുടെ മനസ്സു നിശ്ചലമാകുന്നു. അവർക്കു കർമ്മംകൊണ്ടൊരു പ്രയോജനവും നേടാനില്ല. അതുപോലെതന്നെ സമാധിയിരിയ്ക്കുന്നതുകൊണ്ടും മന്ത്ര ജപംകൊണ്ടും യാതൊന്നും സാധിയ്ക്കാനില്ല. അവർ അതി വർണാശ്രമി കളായ അവധൂതന്മാരയിത്തീർന്നിരിയ്ക്കുന്നു. അവർ ക്കു ദേഹത്തിലോ ഇന്ദ്രിയങ്ങളിലോ അഹംഭാവമില്ല. അന്യവസ്തുക്കളിൽ ഇദംഭാവവുമില്ല. അവർ പ്രസന്നരും നിത്യാനന്ദസ്വരൂപരുമാകുന്നു.

ആത്മദൃഷ്ടിയിൽ ആത്മാവിനു ജ്ഞാനമില്ല. അതു സ്വയംപ്രകാശമാണ്. ഉപാധിരഹിതമായ ആറാമത്തെ ഭൂമി കയുടെ അനുഭവവും സ്വയംപ്രകാശമാണ്. ഉല്പന്നമായ ജ്ഞാനാവസ്ഥയിൽ അവിദ്യയുടെ നിവൃത്തിയ്ക്ക് ശാസ്ത്രാ ദികളുടെ ആവശ്യമില്ല. പ്രമാണത്താൽ ഉല്പന്നമായ സമ്യഗ് ജ്ഞാനത്തെ ദുർബലമായ അവിദ്യ ബാധിയ്ക്കയില്ല. അതാ യത് അവിദ്യയുടെ നിവൃത്തിയ്ക്കു വേറൊരു സാധനയുടെ ആവശ്യമില്ല. ഒരു ധർമിയിൽ ഗ്രാഹ്യ-ഗ്രാഹകഭാവം ഉണ്ടാ കയില്ല. വസ്തു ഏകമാകയാൽ യഥാർഥദ്രഷ്ടാവു ദൃശ്യ മാവുകയില്ല. പ്രാരബ്ധം ഭോഗം നല്കുന്നതിലും വിദ്യ പ്രാര ബ്ധത്തെ മിഥ്യയാക്കുന്നതിലുമാണ് ശക്തമാകുന്നത്. നിരു പാധികമായ ബ്രഹ്മദശയിൽ ജീവഭാവത്തിന്റെ അനുവൃത്തി ഉണ്ടാകുന്നില്ല. ദ്വൈതദർശനത്തിന്റെ അഭാവവും അദ്വൈ തദർശനവും രണ്ടുംകൂടിയതാണ് വിദ്യ. ബ്രഹ്മദശയിൽ എ ത്തിയവർക്ക് സമാധിയും വിക്ഷേപവും ഒരുപോലെയാണ്. അതിനാൽ അന്തഃകരണത്തിന്റെ സ്ഥിരത സഹജമായി രിയ്ക്കും. ദേഹേന്ദ്രിയങ്ങളോടു ബന്ധമില്ലാത്തവനു പ്രമാതൃ ഭാവം ഉണ്ടാകുകയില്ല. പ്രമാതാവില്ലെങ്കിൽ പ്രമാണത്തിനു പ്രവൃത്തിയും ഉണ്ടായിരിയ്ക്കുകയില്ല. അതിനാൽ ജ്ഞാനി യ്ക്കു യാതൊരു കർത്തവ്യങ്ങളുമില്ല. ജ്ഞാനി ഭ്രാന്തിജ ന്യമായ ദേഹാഭിമാനമില്ലാത്തവനാണ്. ജ്ഞാനി പ്രപഞ്ച ത്തിലും, ബ്രഹ്മജ്ഞാനത്താൽ സുഖിയാണ്. അജ്ഞാനി ബ്രഹ്മത്തിലും പ്രപഞ്ചബുദ്ധിയാൽ ദുഃഖിയാണ്.

**ദേഹോƒപി ദൈവവശഗഃഖലു കർമ യാവത്**
**സ്വാരംഭകം പ്രതിസമീക്ഷത ഏവ സാസുഃ**
**തം സപ്രപഞ്ചമധിരൂഢസമാധിയോഗഃ**
**സ്വാപ്നം പുനർനഭജതേപ്രതിബുദ്ധവസ്തുഃ.**(11.13.37)

ദേഹാരംഭകമായ പ്രാരബ്ധം ശേഷിയ്ക്കുന്നതുവ രെയും, ദൈവാധീനമായ ശരീരം പ്രാണാദികളോടു ചേർന്നു ജീവിച്ചിരിയ്ക്കും. സമാധിയോഗത്താൽ ആരൂഢദശയെ പ്രാപിച്ച് തത്ത്വസാക്ഷാത്ക്കാരം ചെയ്യുമ്പോൾ ജ്ഞാനികൾ പ്രപഞ്ചസഹിതം സ്വപ്നം പോലുള്ള ഈ ശരീരത്തിൽ ആസക്തരാകുകയില്ല.

കറങ്ങിക്കൊണ്ടിരുന്ന പങ്കയെ നിർത്തിയശേഷവും അതു കുറച്ചുനേരംകൂടി കറങ്ങിക്കൊണ്ടിരിയ്ക്കും. അതുപോലെയാണ് ജ്ഞാനിയുടെ പ്രാരബ്ധവും. മറ്റു യാതൊ ന്നും വേണ്ടാതിരിയ്ക്കുകയും യാതൊന്നും കേൾക്കാതിരി യ്ക്കുകയും യാതൊന്നും അറി യാതിരിയ്ക്കുകയും ചെയ്യുന്നവർ പരിപൂർണരാണ്. അതു തന്നെയാണ് കൈവല്യദശ. ഉപനിഷത്തിലും **"സർവോ ƒസ്മി ഇതി മന്യതേ സോƒസ്യ പരമോ ലോകഃ"** എന്നു പറഞ്ഞിരിയ്ക്കുന്നു. അതായതു'ഞാൻ സർവവു മാണ്'എന്നു കരുതുന്നതു തന്നെ പരലോകപ്രാപ്തി. ജ്ഞാനത്തിന്റെ ഫലം പ്രത്യക്ഷമാണ്. അതിന് ആവൃത്തി ആവശ്യമില്ല. അനാത്മാവിനെ സഹിയ്ക്കുകയില്ലെന്നുള്ള താണ് ലക്ഷ്യപ്രാപ്തിയുടെ ലക്ഷണം. ഇങ്ങനെയുള്ളവ രുടെ ജീവിതംതന്നെ അവരുടെ ഉപദേശ വും. ജീവന്മുക്തി ഒരു വ്രതമൊ നിയമമൊ അല്ല. അതു വസ്തുസ്ഥിതിയാണ്. മുക്തിയുടെ സുഖത്തിൽ പ്രാരബ്ധദുഃഖങ്ങൾ മറക്കുന്നു. തന്റെ സഹജമായ അമരത്വത്തെ അറിഞ്ഞശേഷം ആ അനു ഭവത്തിന്റെ രസാമൃതം സദാലഭി ച്ചു കൊണ്ടിരിയ്ക്കും.

ബ്രഹ്മം അനന്യമാകയാൽ ഉപാദേയമല്ല. ബ്രഹ്മം ആത്മസ്വരൂപമാകയാൽ ഹേയവുമല്ല. ജ്ഞാനി, രോഗാദി ദുഃഖങ്ങളെപ്പററി ചിന്തിയ്ക്കുന്നില്ല. സർവരേയും ആത്മാ വായി കാണുന്നു. ആരോപിതമായ ധർമം അധിഷ്ഠാനത്തെ സ്പർശിയ്ക്കുന്നില്ല. ഇത്തരം ബ്രഹ്മജ്ഞാനിയുടെ സർവാ ത്മഭാവരൂപമായ മോക്ഷത്തെ തടയാൻ ദേവകൾക്കുപോലും സാമർഥ്യമില്ല. ആത്മാനുഭവമുണ്ടായശേഷം വൃത്തികൾ ഉദി യ്ക്കുന്നില്ല. വിറകിന്റെ അഭാവത്തിൽ അഗ്നി ശാന്തമാകു ന്നതുപോലെ വൃത്തിയും ശാന്തമാകും. യോഗവാസിഷ്ഠ ത്തിൽ കചൻ സ്വയം ശാന്തസമാധിയിൽനിന്നുണർന്നപ്പോൾ ഇപ്രകാരം പറഞ്ഞു: "മഹാകല്പ സമയം സകലതും ജല മയമാകുന്നതുപോലെ, സകലതും ആത്മമയമാകയാൽ ഞാൻ എന്താണ് ചെയ്യേണ്ടത്, എവിടെയ്ക്കാണ് പോകേ ണ്ടത്, എന്താണ് ഗ്രഹിയ്ക്കേണ്ടത്, എന്താണ് ത്യജിയ്ക്കേ ണ്ടത്?" അതായത് ഈ ദശ പ്രാപിച്ചവന് യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. താനില്ലാത്ത യാതൊരു സ്ഥലവും അവൻ കാണുന്നില്ല. ഈ അവസ്ഥയെ ബൃഹദാരണ്യക ഉപനിഷത്തിൽ നാലാമത്തെ അധ്യായത്തിൽ ലൗകികദൃ ഷ്ടാന്തസഹിതം വർണിച്ചിരിയ്ക്കുന്നു: "കാമുകപുരുഷൻ തന്റെ പ്രിയതമയുമായി ഏകത്വത്തെ പ്രാപിച്ചു ഭോഗസുഖം അനുഭവിയ്ക്കുമ്പോൾ അകത്തും പുറത്തുമുള്ള മറ്റു യാതൊരു വസ്തുവിനേയും അറിയാത്തതുപോലെ സാക്ഷി യായ ആത്മാവ് പരമാത്മാവുമായി ഐക്യം പ്രാപിയ്ക്കു മ്പോൾ അകത്തും പുറത്തും മറ്റു യാതൊന്നും അറിയുന്നില്ല. അതുതന്നെയാണ് അവരുടെ പരമലോകവും പരമാനന്ദവും. ഈ ആനന്ദത്തിന്റെ ഒരു അണു മാത്രമാണ് അന്യപ്രാ ണികൾ അനുഭവിയ്ക്കുന്നത്."

'അങ്ങാരാണ്?' എന്നുള്ള സനകാദികളുടെയും ബ്രഹ്മാവിന്റെയും ചോദ്യത്തിന്നുത്തരം ഇനി ഭഗവാൻ പറയുന്നു:

**മയൈതദുക്തംവോവിപ്രാഗുഹ്യംയത്സാംഖ്യയോഗയോഃ**
**ജാനീത മാ$ff$ഗതം യജ്ഞം യുഷ്മദ്ധർമവിവക്ഷയാ.**
(11.13.38.)

ഹേ ബ്രാഹ്മണരേ! ഞാൻ ഇവിടെ നിങ്ങളോടു പറഞ്ഞത് സാംഖ്യത്തിന്റേയും യോഗത്തിന്റേയും പരമരഹസ്യമാണ്. ധർമോപദേശത്തിനായി വന്നിരിയ്ക്കുന്ന സാക്ഷാദ് യജ്ഞപുരുഷനായ നാരായണനാണ് ഞാനെന്നു നിങ്ങൾ അറിയുക.

ഞാൻ യോഗം, സാംഖ്യം, സത്യം, ഋതം, തേജസ്സ്, ശ്രീ, കീർത്തി, ദമം മുതലായ സകലത്തിന്റെയും ഗതിരൂപമാണെന്നറിഞ്ഞുകൊള്ളുക, അതായതു സകലത്തിന്റെയും അധിഷ്ഠാനരൂപമാണ്. സമത, അസംഗത, മുതലായ ഗുണങ്ങളും, അവയുടെ പരമപ്രിയതമനും, പരമമിത്രവും, നിർഗുണനും, നിരപേക്ഷകനും, ആത്മസ്വരൂപനുമായ എന്നെ ഭജിയ്ക്കുന്നു. എന്തെന്നാൽ ഞാൻ എല്ലാവർക്കും ആശ്രയമാകുന്നു.

ഇവിടെ ഭഗവാൻ തന്നെ നിർഗുണനും നിരപേക്ഷകനുമായി വിവരിച്ചിരിയ്ക്കുന്നു. അസംഗതയും സമതയും അതിൽ ഉൾക്കൊള്ളുന്നു. അസംഗതകൂടാതെ സമതയുണ്ടാകുകയില്ല. ആരോടെങ്കിലും സംഗം (ആസക്തി) ഉണ്ടെങ്കിൽ സമത സാധ്യമാവില്ല. ദശമസ്കന്ധത്തിലെ വേദസ്തുതി മുതൽ നിർഗുണത്തെപ്പററിയാണ് പറയുന്നത്.

ഏകാദശത്തിൽ സ്വപ്നദൃഷ്ടാന്തംകൊണ്ട് ജാഗ്രത്തും കല്പിതമാണെന്നു കാണിച്ചിരിയ്ക്കുന്നു. കല്പിത ധർമം ബ്രഹ്മത്തിൽ ഇരിയ്ക്കുന്നതുകൊണ്ടു ദ്വൈതമാകുകയില്ല. സൂര്യൻ അന്ധകാരത്തോടു യുദ്ധത്തിനു പോകുന്നില്ലെങ്കിലും സൂര്യൻ അന്ധകാരത്തെ നശിപ്പിയ്ക്കുന്നവനായി പറയപ്പെടുന്നു. കുടത്തിനുള്ളിൽ ആകാശത്തെ ആരും നിറയ്ക്കുന്നില്ല. എങ്കിലും ഘടാകാശമെന്നു പറയപ്പെടുന്നു. ഇതുപോലെയാണ് നിർഗുണത്തിൽ ഗുണത്തെ ചേർക്കുന്നതും. ഭഗവാൻ ഗുണങ്ങളെ സ്പർശിയ്ക്കുകപോലും ചെയ്യുന്നില്ലെങ്കിലും ഭഗവാൻ ലീലാധാരിയെന്നു പറയപ്പെടുന്നു. ഗുണങ്ങൾ ഗുണങ്ങളിലാണിരിയ്ക്കുന്നത്. ഭഗവാനിൽ അതിനെ മിഥ്യയായിട്ടാരോപിച്ചിരിയ്ക്കുന്നു. ഭഗവാൻ കൊടുക്കുന്നവനൊ എടുക്കുന്നവനൊ അല്ല; കർത്താവല്ല, കർമം ചെയ്യിപ്പിയ്ക്കുന്നവനുമല്ല. ഇതാണ് ഭഗവാന്റെ സ്വഭാവം. മററു സകലതും ഗുണങ്ങളുടെ അവസ്ഥയാണ്.

ഇപ്രകാരം ഹംസഭഗവാന്റെ ഉപദേശത്താൽ സനകാദികളുടെ സംശയം നീങ്ങുകയും അവർ ഹംസഭഗവാനെ പൂജിച്ചു സ്തുതിച്ചിട്ടു ബ്രഹ്മസ്വരൂപരായിട്ട് അവരുടെ സ്ഥാനത്തേയ്ക്കു പോവുകയും ചെയ്തു.

ഇപ്രകാരം ഭഗവാൻ ഉദ്ധവരെ ഹംസഗീത കേൾപ്പിച്ചു. കണ്ണാടി മുഖത്തിനുനേരെ കൊണ്ടുവരുമ്പോൾ മുഖം കാണുകയും, മാററുമ്പോൾ കാണാതാവുകയും ചെയ്യുന്ന





തുകൊണ്ടു മുഖത്തിനു ഗമനാഗമനങ്ങൾ സംഭവിയ്ക്കുന്നില്ല. എന്നതുപോലെ അജ്ഞാനത്തിനോ ജ്ഞാനത്തിനോ ഗമനാഗമനങ്ങൾ ഉണ്ടാകുന്നില്ല. ബ്രഹ്മം സ്വഭാവേന പൂർണമാണ്; കാണിയ്ക്കുന്നവനും കാണുന്നവനും പോകുമെങ്കിലും അത് നിത്യം സ്വസ്വരൂപേണ നിലനില്ക്കും.

# പ്രകരണം പതിനെട്ട്

## സമുദായത്തിൽ എന്തുകൊണ്ടു പല ധർമങ്ങൾ ഉണ്ടാകുന്നു?

ഉദ്ധവൻ: ബ്രഹ്മജ്ഞാനികളായ മഹാത്മാക്കൾ ആത്മകല്യാണത്തിനുവേണ്ടി അനേകം സാധനകളെ കാണിച്ചിരിയ്ക്കുന്നു. ഇവയിൽ അവരവരുടെ ദൃഷ്ടിയനുസരിച്ച് എല്ലാം ശ്രേഷ്ഠങ്ങളാണൊ, അതൊ ഏതെങ്കിലും ഒന്നിനു പ്രത്യേക പ്രാധാന്യമുണ്ടൊ?

**ഭവതോദാഹൃതഃസ്വാമിൻഭക്തിയോഗോ$f$നപേക്ഷിതഃ**
**നിരസ്യ സർവതഃ സംഗം യേന ത്വയ്യാവിശേന്മനഃ.**
(11.14.2.)

സ്വാമിൻ! അവിടുന്നു ഇപ്പോൾ തന്നെ ഭക്തിയോഗം നിരപേക്ഷവും സ്വതന്ത്രവുമായ സാധനയാണെന്നു പറഞ്ഞു. എന്തെന്നാൽ അതിലൂടെ എല്ലാ വശത്തുനിന്നുമുള്ള ആസക്തി തിരസ്കരിയ്ക്കപ്പെട്ട് മനസ്സ് അങ്ങയിൽ തന്മയമായിത്തീരുന്നു.

ഈ വിഷയത്തെ സംബന്ധിച്ച് ഇക്കാലത്തും പല വിഷമതകൾ കാണാനുണ്ട്. ക്രിസ്ത്യാനികൾ അവരുടെ മതം മാത്രമാണ് സത്യമെന്നു വിശ്വസിയ്ക്കുന്നു. ധാരാളം ധനമുള്ളതിനാൽ അവർ പാതിരികളെ പല ദേശങ്ങളിലും അയച്ച് സ്വന്തമതം പ്രചരിപ്പിയ്ക്കുന്നു. മുഹമ്മദീയരും തങ്ങളുടെ മതം മാത്രമാണ് ശരിയെന്നു വിശ്വസിയ്ക്കുന്നതിനാൽ പാക്കിസ്ഥാനിൽ ഹിന്ദുക്കളെ ബലംപ്രയോഗിച്ച് മാർഗത്തിൽ ചേർക്കുന്നു. ഹിന്ദുക്കൾ മതപരിവർത്തനത്തിനുത്സാഹിയ്ക്കുന്നില്ലെങ്കിലും അവരുടെ മതത്തിലും പല മാർഗങ്ങൾ ഉള്ളതിനാൽ ഏതു മാർഗമാണുത്തമമെന്നറിയാതെ പലരും കുഴങ്ങുന്നു. ഇന്നത്തെ *കോളേജു*വിദ്യാർഥികൾ ഒരു ധർമത്തേയും പ്രത്യേകിച്ച് അനുഗമിയ്ക്കുന്നില്ല .

മുകളിൽ ഉദ്ധവരുടെ ചോദ്യം ഏതുവിധമെങ്കിലും സംസാരത്തോടു വൈരാഗ്യവും ഭഗവാനിൽ പ്രേമവും വർധിയ്ക്കത്തക്കവിധത്തിൽ ജീവിയ്ക്കുകയാണ് ശ്രേഷ്ഠമെന്നു സൂചിപ്പിയ്ക്കുന്നു. പക്ഷെ മേൽ പറഞ്ഞ പല ധർമങ്ങളിലും സംസാരസുഖം മിഥ്യയാണെന്നു പറയുന്നില്ല.

ചഞ്ചലമായ മനുഷ്യമനസ്സു വായുവിനെപ്പോലെ, നിയന്ത്രണത്തിനു വഴങ്ങാത്തതാണെന്നും അതിനെ വശത്താ



ക്കാനുള്ള ഉപായം പറഞ്ഞുതരണമെന്നും അർജുനൻ ഗീതയിൽ ഭഗവാനോടു പറയുന്നു. അഭ്യാസവും വൈരാഗ്യവും കൊണ്ടു മനസ്സു വശത്താകുമെന്നാണ് ഭഗവാന്റെ ഉത്തരം. അഭ്യാസത്തിനു പല പുസ്തകങ്ങളും മാർഗദർശനം ചെയ്യുന്നുണ്ടെങ്കിലും ഗുരുമുഖത്തുനിന്നും കേൾക്കുന്നതുപോലെ ഒന്നിനും സുഗമതയില്ല. വൈരാഗ്യത്തിന്റെ മുഖ്യഘടകം ബ്രഹ്മചര്യമാകുന്നു. അതു ഇക്കാലത്തു വളരെ കുറഞ്ഞിരിക്കുന്നതിനാൽ വളരെ അഭ്യാസം ചെയ്യുന്നതുകൊണ്ടും മനുഷ്യരുടെ മനസ്സു ഭഗവാനിൽ ചേരുന്നില്ല. ഭക്തിയെന്നു വെച്ചാൽ ഭഗവാനോടുള്ള പ്രേമമാണ്. ഭഗവാനോടു പ്രേമമെന്നുവച്ചാൽ മററു സകലതിൽനിന്നും മനസ്സിനെ പിൻവലിയ്ക്കുകയെന്നും, പക്ഷെ ഇക്കാലത്തുള്ള *സിനിമ* മുതലായ നവീനാകർഷണങ്ങൾ കാരണം മനുഷ്യരുടെ വൃത്തി വളരെ ചഞ്ചലമായിത്തീർന്നിരിയ്ക്കുന്നു. അതിനാൽ അവർക്ക് ശാസ്ത്രനിയമങ്ങളെപററി കേൾക്കാനൊ അവയെ ആചരിയ്ക്കാനൊ ഇഷ്ടമുണ്ടാകുന്നില്ല.

ശാസ്ത്രനിയമങ്ങളെ കേൾക്കുന്നവരിലും എത്രയോ മതഭേദങ്ങൾ കാണുന്നു.

1. ചിലർ പറയുന്നു, ആത്മാവു മാത്രമേ നിത്യമായ വസ്തു ഉള്ളൂ എന്നും അതുകൊണ്ടു ജീവിതം അതിനായിട്ടുമാത്രം അർപ്പിയ്ക്കണമെന്നും. ഈ മതം ചില സന്ന്യാസിമാർ ഇഷ്ടപ്പെടും.

2. ചിലർ പറയുന്നു, കർമവും ഉപാസനയുംകൊണ്ട് ആദ്യം മനസ്സിനെ ശുദ്ധമാക്കിയശേഷം ആത്മജ്ഞാനത്തിനുവേണ്ടി പ്രയത്നിയ്ക്കണമെന്ന്. ഇതിനു ക്രമസമുച്ചയമെന്നു പേർ. രാഗം പോയിട്ടു വൈരാഗ്യമുണ്ടാകുമ്പോൾ മനസ്സു ശുദ്ധമായെന്നു പറയാം. അതിനാൽ വൈരാഗ്യമുണ്ടാകുന്ന കർമങ്ങളിൽ ആദ്യം ഏർപ്പെടുന്നു; പിന്നെ ആത്മജ്ഞാനത്തിനു ശ്രമിയ്ക്കുന്നു.

3. വ്യവഹാരവും പരമാർഥവും ഒന്നിച്ചു വേണമെന്നാണ് ചിലരുടെ അഭിപ്രായം. ഈ മതത്തെ സമസമുച്ചയമെന്നു പറയുന്നു. ഇക്കൂട്ടർ എണ്ണത്തിൽ കൂടുതലുണ്ട്. പ്രത്യേകിച്ചും ഇന്നത്തെ പരിഷ്കൃതലോകത്തിനു ഇതു കൂടുതൽ പ്രിയമാണ്.

4. ചിലർ സമുദായസേവയും ദേശസേവയും ചെയ്യുന്നതുകൊണ്ടുമാത്രം കർമയോഗം സിദ്ധമാകുമെന്നു കരുതുന്നു. ആത്മജ്ഞാനം സമ്പാദിച്ച് മോക്ഷംമാത്രം ഇച്ഛിയ്ക്കുന്നത് ഒരു പ്രകാരത്തിൽ സ്വാർഥമാണെന്നും അവർ പറയുന്നു. അതിനാൽ മറ്റുള്ളവർക്കു നന്മ ചെയ്യുന്നതാണ് യഥാർഥശ്രേയസ്സിനു നിദാനം. ഈ കൂട്ടരിൽ മിക്കവർക്കും ശ്രേയസ്സെന്തെന്നൊ, യഥാർഥസുഖമെന്തെന്നൊ, യഥാർഥജ്ഞാനമേതെന്നൊ അറിയാൻ താല്പര്യം കാണുന്നില്ല. സകലരേയും ഈശ്വരനായി കണ്ട് അവർക്കു നന്മ ചെയ്യുകയാണ് ഈശ്വരസേവയെന്നിവർ വിശ്വസിയ്ക്കുന്നു. പക്ഷെ അവർ തങ്ങളെതന്നെ ഈശ്വരനായിട്ടു കാണാതിരിയ്ക്കുന്നിടത്തോളം സകലതും ഈശ്വരനായി കാണുവാൻ അവർക്കു കഴിയുകയില്ല.

5. ചിലരുടെ മതം കർമം എങ്ങനെയുള്ളതായാലും അതിൽ ശുദ്ധഭാവനയുണ്ടായിരിയ്ക്കണമെന്നാണ്.

6. ചിലർ ജീവിതോദ്ദേശമെന്തെന്നറിയുകയൊ, അറിയാൻ യത്നിയ്ക്കുകയൊ ചെയ്യാതെ കർമത്തിൽ വ്യാപൃതരാകുന്നു. കുറെ ശാസ്ത്രവിധികൾ മാത്രം മനസ്സിലാക്കി വച്ചിട്ടുണ്ടാവും. ഗതാനുഗതികത്വമാണിവർ ഇഷ്ടപ്പെടുന്നത്.

മേൽ പറഞ്ഞ മതങ്ങളിൽ ഏതാണ് സത്യമെന്ന് ആർക്കും ഉറപ്പില്ല. ഇന്നത്തെ വിദ്യാഭ്യാസരീതിയും പ്രമാണത്തെ ഗൗനിയ്ക്കുന്നില്ല. പഞ്ചേന്ദ്രിയദ്വാരാ അനുഭവപ്പെടുന്ന ജഗത്ത് സത്യമെന്നു കരുതുന്നു. ഈ അവസ്ഥാവിശേഷം എങ്ങനെ വന്നുകൂടിയെന്ന് ഭഗവാന്റെ ഉത്തരത്തിൽ വെളിപ്പെടുത്തുന്നു.

ഭഗവാൻ: പ്രളയകാലത്ത് എന്റെ വേദവാണി നഷ്ടപ്പെട്ടുപോയി. ഈ സൃഷ്ടിയുടെ ആരംഭത്തിൽ ആ ഭാഗവതധർമത്തെ ബ്രഹ്മാവിന്നുപദേശിച്ചിരുന്നു.(11.14.3.) ബ്രഹ്മാവ് അത് എന്റെ പുത്രനായ സ്വായംഭൂവമനുവിന്നുപദേശിയ്ക്കുകയും, മനു ഭൃഗു മുതലായ സപ്തർഷികൾക്കുപദേശിയ്ക്കുകയും ചെയ്തു. അതിനുശേഷം അവരുടെ സന്താനങ്ങളായ ദേവന്മാർ, ദാനവർ, ഗുഹ്യകർ, മനുഷ്യർ, സിദ്ധർ, സാധ്യർ, ഗന്ധർവന്മാർ, വിദ്യാധരന്മാർ, ചാരണർ, കിംദേവന്മാർ, കിന്നരന്മാർ, നാഗങ്ങൾ, രാക്ഷസന്മാർ, കിംപുരുഷന്മാർ മുതലായവർ ഈ വേദവിദ്യ അഭ്യസിച്ചു. ഇവരിൽ സാത്വികം, രാജസം, താമസം ഈ ഗുണങ്ങളുടെ ഏററക്കുറച്ചിലനുസരിച്ച് ഭിന്നസ്വഭാവികൾ ഉണ്ടായിരുന്നതിനാൽ അവരവരുടെ ബുദ്ധിയനുസരിച്ചു മൂലതത്ത്വത്തെ ഭിന്നഭിന്നമായി ഗ്രഹിയ്ക്കുവാൻ തുടങ്ങി. അങ്ങനെ വേദവിരുദ്ധമായ പാഖണ്ഡമതവും വന്നുകൂടി. അവസാനം:

**മന്മായാമോഹിതധിയഃ പുരുഷാഃ പുരുഷർഷഭ**
**ശ്രേയോ വദന്ത്യനേകാന്തം യഥാകർമ യഥാരുചി.**
(11.14.9.)

എല്ലാവരുടെയും ബുദ്ധി എന്റെ മായയാൽ മോഹിതമായി പോകയാൽ അവർ അവരവരുടെ കർമം സംസ്കാരവും രുചിയും അനുസരിച്ച് ആത്മകല്യാണത്തിനു ഭിന്നഭിന്നമായ സാധനകളെ പ്രചരിപ്പിയ്ക്കാൻ തുടങ്ങി.

മുഹമ്മദീയർ പറയുന്നതു ജീവൻ ബ്രഹ്മരൂപമാവുകയില്ലെന്നാണ്. ക്യാമത്തു ദിവസം ഭഗവാൻ എല്ലാവരുടെ യും കർമത്തിന്റെ കണക്കുനോക്കുമെന്നും അവർ വിശ്വസിയ്ക്കുന്നു. ക്രിസ്ത്യാനികൾക്കും '*ഡൂംസ്ഡേ*' യുണ്ട്. അന്ന് ഈ കുഴിച്ചിട്ടിരിയ്ക്കുന്നവർ വെളിയിൽ വരുമെന്നും ഭഗവാൻ അവരുടെ കർമത്തിന്റെ കണക്കു നോക്കുമെന്നും അവർ വിശ്വസിയ്ക്കുന്നു .



മിഥ്യാമതങ്ങൾ എങ്ങനെയുണ്ടാകുന്നുവെന്നതിന് ചില ദൃഷ്ടാന്തങ്ങൾ താഴെ കാണിയ്ക്കുന്നു.

1. ഏകദേശം നാനൂറു വർഷങ്ങൾക്കു മുമ്പ് അഹമ്മദബാദിൽ നിന്നും ഏഴു ഗ്രാമങ്ങൾക്കുദൂരെ 'പിരാണാ'എന്ന ഗ്രാമത്തിൽ ഇമാംശാഹ എന്നൊരു മുസൽമാൻ ഉണ്ടായിരുന്നു. അയാൾ "പീരാണാസത് പന്ഥ് " എന്നൊരു പുതിയ മതം സ്ഥാപിച്ചു. കുറെ ഹിന്ദുക്കളും ആ മതത്തിൽ വിശ്വസിച്ചു. ഇന്നും പല ഹിന്ദുക്കളും ആ മതം അനുസരിച്ചു പോരുന്നുണ്ട്. മതസ്ഥാപകന്ബ്രഹ്മാവിന്റെ സ്ഥാനമാണ് അതിൽ സങ്കല്പിച്ചിരിയ്ക്കുന്നത്. അവരുടെ ക്രിയകൾ മിക്കതും മുഹമ്മദീയരുടേതുപോലെയാണ്. മന്ത്രങ്ങളിലും മുഹമ്മദീയരുടെ പ്രാർഥനകളും മററും അടങ്ങിയിട്ടുണ്ട്. അതിൽ ഒരു കൃത്രിമബുദ്ധാവതാരത്തെപ്പററി പറഞ്ഞിട്ടുണ്ട്. ഈ കലിയുഗത്തിൽ ബ്രാഹ്മണരേയും പശുക്കളേയും പൂജിയ്ക്കുന്നവർ നരകത്തിൽ പോകുമെന്നാണ് ഈ മതത്തിലെ ഒരു സിദ്ധാന്തം. അവരുടെ മതത്തിനു അഥർവവേദം പ്രമാണമാണെന്നും മററു ഹിന്ദുമതശാസ്ത്രങ്ങൾ ശരിയല്ലെന്നുമാണ് അവർ പറയുന്നത്. രാമനേയും കൃഷ്ണനേയും ഭജിയ്ക്കുന്നതുകൊണ്ട് ഒരു പ്രയോജനവുമില്ലെന്നും, കലിയുഗത്തിൽ ഉണ്ടാകുമെന്നു പ്രതീക്ഷിയ്ക്കപ്പെട്ടിരുന്ന ഭഗവദവതാരമാണ് ഇമാംശാഹയെന്നും പറയുന്നു. അയാളുടെ പുത്രനായ നരഅലി മുഹമ്മദ്ശാഹ ഇനിയും മുഹമ്മദീയ ജാതിയിൽ അവതരിയ്ക്കുമെന്നു പ്രവചിച്ചിട്ട് സകലരും അഥർവവേദാധിഷ്ഠിതമായ പ്രസ്തുതമതശാസനകളെ ആചരിയ്ക്കണമെന്നു നിഷ്കർഷിയ്ക്കുന്നു. വിവാഹങ്ങൾ ഹിന്ദു സമ്പ്രദായ പ്രകാരം നടത്തിക്കൂടാ. മുഹമ്മദീയരുടെ രീതിയിൽ വേണം. മൃതദേഹം ദഹിപ്പിയ്ക്കരുത്, കുഴിച്ചിടണം. പിതൃശ്രാദ്ധാദികൾ ആവശ്യമില്ല. ഇങ്ങനെ അനവധി പുതിയ ശാസനങ്ങൾ ഇതിലുണ്ട്. ഈ മതത്തിൽ പല ഹിന്ദുക്കളും ചേർന്നിട്ടുണ്ട്. അവരും മുഹമ്മദീയരുടെ മന്ത്രം പഠിയ്ക്കുകയും, മൃതശരീരം കുഴിച്ചിടുക മുതലായ മുഹമ്മദീയ ആചാരങ്ങളെ പാലിയ്ക്കുകയും ചെയ്തുപോരുന്നു. അവരുടെ ഇപ്പോഴത്തെ ധർമഗുരു ഒരു ഹിന്ദുവാണെങ്കിലും ഈ മഹമ്മദീയ ആചാരങ്ങളെ അനുസരിയ്ക്കുകയും അവയെ പോഷിപ്പിയ്ക്കുകയും ചെയ്യുന്നു. ഇമാംശാഹിന്റെ സ്ഥാനം നിലനിർത്തുവാൻ ഹിന്ദുക്കൾ പ്രതിവർഷം ഗണ്യമായ ധനസഹായം ചെയ്തുപോരുന്നുമുണ്ട്.

2. ക്രിസ്ത്യാനികളുടെ ധർമഗുരുക്കന്മാരും പാശ്ചാത്യദേശത്തെ ധനസഹായംകൊണ്ടു പല ഹിന്ദുക്കളേയും അവരുടെ മതത്തിലേയ്ക്കു ചേർക്കുന്നുണ്ട്.

ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**ധർമമേകേ യശശ്ചാന്യേ കാമംസത്യംദമംശമംഅന്യേ**
**വദന്തി സ്വാർഥംവാഐശ്വര്യം ത്യാഗ ഭോജനം**
**കേചിദ് യജ്ഞതപോദാനംവ്രതാനിനിയമാൻയമാൻ**
**ആദ്യന്തവന്ത ഏവൈഷാംലോകാഃകർമവിനിർമിതാഃ**
**ദുഃഖോദർക്കാസ്തമോനിഷ്ഠാഃക്ഷുദ്രാനന്ദാഃശുചാർപ്പിതാഃ**

(11.14.10,11.)

ചിലർ ധാർമിക പ്രവർത്തനങ്ങളേയും, ചിലർ യശസ്സിനേയും, ചിലർ കാമത്തേയും, ചിലർ സത്യത്തേയും, ചിലർ ശമദമാദികളേയും, ചിലർ ദണ്ഡാധികാരത്തേയും, ചിലർ ഐശ്വര്യത്തേയും,ചിലർ ത്യാഗത്തേയും, ചിലർ ഭോഗ ത്തേയും മനുഷ്യജീവിതത്തിന്റെ മുഖ്യലാഭമായി പറയുന്നു. കർമയോഗികൾ യജ്ഞം, തപസ്സ്, ദാനം, വ്രതം, യമം, നിയമം ആദിയെ പുരുഷാർഥമായി കാണിയ്ക്കുന്നു. പക്ഷെ ഇവയെല്ലാം കർമമാകയാൽ അവയുടെ ഫലരൂപമായി കിട്ടുന്ന ലോകങ്ങൾക്ക് ആദിയും അന്തവുമുണ്ട്. കൂടാതെ അവയുടെ പരിണാമം ദുഃഖവും മോഹവും ഉളവാക്കുന്നതും തുച്ഛമായ ആനന്ദം മാത്രം നൽകുന്നതും ശോകത്താൽ വ്യാപ്തവുമാകുന്നു.

ഇക്കാലത്ത് ഇങ്ങനെയുള്ള പല വാദങ്ങളും ഉണ്ടായിട്ടുണ്ട്. സമാജവാദം, സാമ്യവാദം, ഇത്യാദി അനേക ജാതി കർമവാദങ്ങളാൽ ജനങ്ങൾക്കു ജ്ഞാനത്തിലും ഭക്തിയിലും വേണ്ടത്ര ശ്രദ്ധ ചെലുത്തുന്നതിനു സാധിയ്ക്കാതായിരിയ്ക്കുന്നു. ചില ഉദാഹരണങ്ങൾ, ഹിന്ദുധർമത്തിൽത്തന്നെ ഉണ്ടായിട്ടുള്ളവ താഴെ ചേർക്കുന്നു.

1. കുറച്ചു കാലങ്ങൾക്കു മുൻപാണ് 'തിയോസഫി' എന്ന ഒരു മതം ആവിർഭവിച്ചത്. അവർ സകലധർമങ്ങളേയും അഭ്യസിയ്ക്കണമെന്നു പറയുന്നു. ഈ മതത്തിന്റെ സംസ്ഥാപകരായ ഓൽകോട്ടും ബ്ലേവേസ്കിയും പല സിദ്ധികൾ കാണിച്ചിരുന്നു. അതിനാൽ പലരും ആ മതത്തിൽ ചേരാൻ ഇടയായി. പക്ഷെ ഇപ്പോൾ അത്തരം സിദ്ധന്മാർ ഇല്ലാതായതോടെ പലരും ആ മതത്തെ ഉപേക്ഷിച്ചു തുടങ്ങിയിട്ടുണ്ട്.

ഫ്രീമേഷൻ ലോജന്റെ മതവും ഇപ്രകാരം കുറച്ചുനാൾ പുരോഗമിച്ച ശേഷം ക്ഷയിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. അതുപോലെ ഇപ്പോൾ *റോട്ടറി ക്ലബ്ബു*കൾ ഉണ്ടായിരിയ്ക്കുന്നു. വളരെ പ്രവർത്തനങ്ങൾ കാണുന്നിടത്തു മനുഷ്യർക്കു മോഹം ജനിയ്ക്കാറുണ്ട്. പക്ഷെ ജ്ഞാനം കൂടാതെയുള്ള പ്രവർത്തനങ്ങൾ മനുഷ്യരെ വഴിതെറ്റിയ്ക്കുന്നു.

2. കുറച്ചു വർഷങ്ങൾക്കു മുൻപാണു മഹർഷി ദയാനന്ദ സരസ്വതി ആര്യസമാജമെന്ന ഒരു പുതിയ മതം സ്ഥാപിച്ചത്. അദ്ദേഹം മൂർത്തിപൂജയെ നിർത്തലാക്കിയിട്ട് യജ്ഞാദിക്രിയകളെ സമുദായത്തിന്റെ ഉന്നതിയ്ക്കുവേണ്ടി നടപ്പിലാക്കി. അങ്ങനെ വേദത്തിന്റെ രഹസ്യത്തെ കാണിച്ചുകൊടുക്കുകയാൽ പലരും ആ മതത്തിൽ ചേർന്നു. 'ആര്യൻ' എന്ന വാക്കിന്റെ അർഥം സംസ്കാരി അഥവാ മുമുക്ഷു എന്നാണ്. പക്ഷെ ഇപ്പോൾ ഈ മാർഗത്തിലും മോക്ഷപ്രാപ്തിയ്ക്കുവേണ്ട സാധനകൾ വളരെ കാണുന്നില്ല. അവർ ജീവന്റെ യഥാർത്ഥ സ്വരൂപത്തെ മനസ്സിലാക്കിക്കൊടുക്കുന്നില്ല. ചില സാമുദായിക പ്രവർത്തനങ്ങൾ മാത്രമായി ഈ മതവും പരിണമിക്കുകയാൽ ആര്യൻ എന്ന ശബ്ദംഇപ്പോൾ



അതിൽ നിരർത്ഥകമായിരിയ്ക്കുന്നു. ഈ സ്ഥിതി ബ്രഹ്മസമാജത്തിനും പ്രാർത്ഥനാസമാജത്തിനും വന്നുപോയിട്ടുണ്ട്.

3. കുറച്ചു കാലങ്ങൾക്കു മുൻപ് ഗുജറാത്തിൽ രണ്ടു സ്ത്രീകൾ, സ്ത്രീകളുടെ ഉന്നതിയും ധാർമികസംസ്കാരാഭിവൃദ്ധിയും ലക്ഷ്യമാക്കി പല സ്ഥലങ്ങളിലും വനിതാ വിശ്രാമങ്ങൾ സ്ഥാപിച്ചു. പക്ഷെ പിന്നീട് ഉയർന്ന സംസ്കാരമുള്ളവരുടെ അഭാവത്താൽ ഈ സ്ഥാപനങ്ങൾ വെറും ലൗകിക വിഷയങ്ങളിൽ ശിക്ഷണം നൽകുന്ന കന്യാശാലകളായി പരിണമിച്ചിരി യ്ക്കുന്നു. വനിതാവിശ്രാമം ഇപ്പോൾ വിശ്രാമമില്ലാത്ത വനിതകളായിത്തീർന്നിരിയ്ക്കുന്നു. ആത്മജ്ഞാനം ലക്ഷ്യമില്ലാത്തിടത്തു വ്യാവഹാരികജ്ഞാനം മാത്രം വർധിയ്ക്കുകയും അതു ജീവന്റെ യഥാർത്ഥപുരോഗതിയ്ക്കു തടസ്സമായി വരികയും ചെയ്യും.

4. മുപ്പതു വർഷങ്ങൾക്കു മുൻപ് പണ്ഡിതമദനമോഹന മാളവ്യജി വളരെ പരിശ്രമിച്ച് ലക്ഷക്കണക്കിനു രൂപാ പിരിച്ചെടുത്ത് കാശിയിൽ ഹിന്ദു *യൂണിവേഴ്സിറ്റി* സ്ഥാപിച്ചു. അതിന്റെ പ്രധാന ഉദ്ദേശം ഹിന്ദുവിദ്യാർഥികൾക്കു ഹിന്ദുധർമത്തിൽ ജ്ഞാനം പ്രദാനം ചെയ്യണമെന്നുള്ളതായിരുന്നു. കുറച്ചുകാലം അദ്ദേഹംതന്നെ വിദ്യാർഥികൾക്കു ഹിന്ദുധർമത്തിൽ ഉദ്ബോധനങ്ങൾ നല്കിക്കൊണ്ടിരുന്നു. പിന്നീടു അദ്ദേഹത്തിനു ക്ഷീണം ബാധിച്ചപ്പോൾ തത്സ്ഥാനത്ത് സർ. എസ്. രാധാകൃഷ്ണൻ നിയമിതനായി. അദ്ദേഹം *യൂണിവേഴ്സിററി* അധികൃതരോട്_ഹിന്ദുധർമത്തെപ്പററി എങ്ങനെയാണ് ഉപദേശിയ്ക്കേണ്ടതെന്ന് അമ്പേഷിച്ചപ്പോൾ, പണ്ടു മാളവ്യജി ചെയ്തിരുന്ന ആ കൃത്യം പിന്നീടു നിന്നുപോയിരിയ്ക്കുകയാൽ അദ്ദേഹം പുനരാരംഭിയ്ക്കണമെന്നാണ് ഉത്തരം ലഭിച്ചത്. ചുരുക്ക ത്തിൽ മൂല സ്ഥാപകരുടെ കാലശേഷം തത്തുല്യരായ പിൻഗാമികളില്ലാതെ ആ സ്ഥാപനങ്ങൾ നശിച്ചുപോകുന്നു. പല സ്ഥാപനങ്ങളിലും ധനവാന്മാരെ മാന്യസ്ഥാനങ്ങളിൽ അവരോധിയ്ക്കുകയും സംസ്കാരവാദികളെ അവഗണിയ്ക്കുകയും ചെയ്യുന്നതുകൊണ്ടും അവയ്ക്ക് അഭിവൃദ്ധിയുണ്ടാകുന്നില്ല.

5. പുഷ്ടിമാർഗത്തിലെ വൈഷ്ണവധർമത്തിന്റെ സംസ്ഥാപകനായ ശ്രീവല്ലഭാചാര്യർ ജനങ്ങളെ വേണ്ടവിധം ഭക്തിമാർഗത്തിൽ നയിച്ചിരുന്നു. അദ്ദേഹത്തിനുശേഷം വളരെക്കാലത്തേയ്ക്കു തുല്യതേജസ്വികൾ ഉണ്ടാകാതിരുന്നതിനാൽ ഈ മാർഗാനുയായികളും ഭോഗലാലസരായിത്തീർന്നു.

6. അവസാനമായി സത്യാഗ്രഹമെന്ന പുതിയ പ്രസ്ഥാനം ഉണ്ടായി. ഇതിന്റെ പ്രധാനലക്ഷ്യം സ്വരാജ്യസമ്പാദനമായിരുന്നു. സത്യത്തെ സ്ഥാപിയ്ക്കാനാണ് ഈ മതമെന്നു ഉദ്ഘോഷിച്ചിരുന്നെങ്കിലും സത്യത്തിന്റെ അർത്ഥമെന്തെന്നു സ്പഷ്ടമാക്കിയിരുന്നില്ല. അതിനാൽ സാമാന്യജനത കർമത്തെ ധർമമായി കരുതാൻ തുടങ്ങി. ഈശ്വരനിൽ അനന്യഭാവമുണ്ടാകണമെന്നുപദേശിച്ചെങ്കിലും മഹാത്മാഗാന്ധിയ്ക്കുകൂടി അതു മുഴുവൻ പ്രായോഗികമാക്കാൻ സാധിച്ചില്ല. അതിനാൽ സത്യാഗ്രഹത്തിൽ നിന്നു സത്യം മാഞ്ഞുപോകുകയും ആഗ്രഹം മാത്രം അവശേഷിക്കുകയും ചെയ്തു. കർമത്തിനു കൂടുതൽ പ്രാബല്യം കൊടുത്താൽ ആത്മജ്ഞാന ലക്ഷ്യം തകരാറിലാകും. ഗുരു വിന്റെ സന്നിധിയിൽ കർമം ധർമാനുസാരം നടക്കും. ഗുരുവിന്റെ കാലശേഷം കർമത്തിൽ പല ന്യൂനതകളും വന്നുപോകുന്നു. സംസ്കാരത്തിലേയ്ക്കൊ ആത്മജ്ഞാനത്തിലേയ്ക്കൊ ആർക്കും ഉന്നമുണ്ടാകുന്നതായി കാണുന്നില്ല; ജീവനെപ്പററിയൊ, ജഗത്തിനെപ്പററിയൊ, ഈശ്വരനെപ്പററിയൊ അറിയണമെന്ന ആഗ്രഹവും ഉണ്ടാകുന്നില്ല.

ഇക്കാലത്തു കർമയോഗമാണ് മിക്കവർക്കും ഇഷ്ടം. പക്ഷെ ജ്ഞാനംകൂടാതുള്ള കർമം മനുഷ്യരെ തെറ്റായ വഴിയെ കൊണ്ടുപോകും. നാം എന്താണ് ചെയ്യേണ്ടതെന്നു അറിയുന്നതിനുമുമ്പ് നാം എങ്ങനെയു ള്ളവരാകണം എന്നു തീർച്ചയാക്കണം. ഏകാർട്ടു എന്ന ഒരു ജർമ്മൻ പണ്ഡിതൻ പറയുന്നു: *" Do not imagine that you can ground your salvation on actions; it must rest on what you are."* അതായത് 'കർമംകൊണ്ടു മോക്ഷം പ്രാപിയ്ക്കാമെന്നു വിചാരിയ്ക്കേണ്ട, മോക്ഷം നിനക്കു നിന്നെപ്പററിയുള്ള അറിവിനെ ആശ്രയിച്ചാണിരിയ്ക്കുന്നത്.'

7. പഴയ മാർഗത്തിൽ പരാജയപ്പെടുമ്പോൾ മനുഷ്യർ പുതിയ മാർഗങ്ങളെ ഉണ്ടാക്കാൻ തുടങ്ങുന്നു. അങ്ങനെയാണ് ശ്രീ അരവിന്ദന്റെ ദേവജാതി, മഹാ ഗുജറാത്തു സാധുസമ്മേളനം, മഹാശക്തി സേവാസംഘം, സമാജവാദം, സാമ്യവാദം, ധർമപരിഷത്ത്, വിശ്വശാന്തി പരിഷത്ത്, സംയുക്ത രാഷ്ട്രസഭ മുതലായവ ഉണ്ടായിട്ടുള്ളത്. ഇതെല്ലാം മനുഷ്യരെ എവിടെക്കൊണ്ടെത്തിയ്ക്കുമെന്നറിയുന്നില്ല. പാക്കിസ്ഥാൻ സ്ഥാപനത്തിൽ ഉത്സാഹമുണ്ടാക്കാൻവേണ്ടി 'പാക്ക്' എന്ന ശബ്ദം ഉപയോഗിയ്ക്കപ്പെട്ടു. അതിന്റെ യഥാർഥ അർഥം ഹൃദയത്തിന്റെ പവിത്രതയെന്നാണ്. പക്ഷെ കുറച്ചുകാലംകൊണ്ടു പാക്ക് ശബ്ദം മാഞ്ഞു പോയിരിയ്ക്കുകയാണ്. ശീതളാസപ്തമിദിവസം ശീതളാദേവിയോടൊപ്പം ആ ദേവിയുടെ വാഹനമായ കഴുതയേയും പൂജിയ്ക്കേണ്ടിവരുന്നതുപോലെയാണ് പല മാർഗങ്ങളിലും സംഭവിച്ചിരിയ്ക്കുന്നത്. ഇതിന്റെ കാരണത്തെപ്പററി ഉദ്ധവൻ ഭഗവാനോടു ചോദിച്ചതിനു ഭഗവാൻ പറഞ്ഞത്: "എന്റെ മായയിൽ സുഖം അന്വേഷിയ്ക്കുന്നവർ കേവലം കർമത്തിനു ദാസരായിരിയ്ക്കും.അവർക്കു ജ്ഞാനത്തിലൊ ഭക്തിയിലൊ ലക്ഷ്യമുണ്ടായിരിയ്ക്കയില്ല," എന്നാണ്. അതുകൊണ്ടു ഭഗവാൻ പറയുന്നു:

**മയ്യർപ്പിതാത്മനഃ സഭ്യ നിരപേക്ഷസ്യ സർവതഃ**
**മയാ*ff*ത്മനാസുഖംയത്തത്കുതഃസ്യാദ്വിഷയാത്മനാം.**

(11.14.12.)

ഹേ ഉദ്ധവാ! സകലതിലും നിരപേക്ഷനായിട്ട് എന്നിൽ ചിത്തത്തെ ചേർത്തു ലയിച്ചിരിയ്ക്കുന്നവർക്കു കിട്ടുന്ന സുഖം, വെറും വിഷയലോലുപർക്ക് എങ്ങനെ കിട്ടാനാണ്?

അതായതു സ്വയം ശ്രേയസ്സിച്ഛിയ്ക്കുന്നവർ വിഷയ വിരക്തരായിട്ട് ആത്മാവിൽ പ്രീതിയുള്ളവരായിരിയ്ക്കണം. അതിന്നു മനസ്സിനേയും ഇന്ദ്രിയങ്ങളേയും വശത്തു വയ്ക്കണം. ഇതു വളരെ പ്രയാസമാണ്. സംസാര സുഖം ഇന്ദ്രിയ ഭോഗംകൊണ്ടു വേഗം ലഭിയ്ക്കുന്നു. സാധാരണക്കാർക്കു സുഖം വേഗം കിട്ടണം. ആത്മസുഖം ഗീതയിൽ പതിനെട്ടാം അധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നതുപോലെ അന്തഃകരണ ശുദ്ധിയുണ്ടായതിനുശേഷമേ ലഭിയ്ക്കൂ. അതിനുവേണ്ടിയുള്ള സാധന ആദ്യം വിഷംപോലെ തോന്നുകയും ചെയ്യും. **"യത്തദഗ്രേ വിഷമിവ"**എന്നു പറഞ്ഞിരിയ്ക്കുന്നു. ഉപനിഷത്തിലും **"ക്ഷുരസ്യ ധാരാനിശിതാ ദുരത്യയാ ദുർഗം പഥഃ"** എന്നാണ് പറയുന്നത്. അതായത് ഈ മാർഗം വാളിന്റെ മൂർച്ചയുള്ള ഭാഗത്തുകൂടി നടക്കുന്നതുപോലെ കഠിനമാണ്. ഈ മാർഗത്തിൽ പെട്ടെന്നു ലാഭം കാണാത്തതുകൊണ്ടു പലരും ഇടയ്ക്കു വിട്ടുകളയുന്നു. അന്തഃകരണ ശുദ്ധിയുണ്ടായശേഷമേ ലാഭമുണ്ടാകൂ. പക്ഷെ ഇത്രയും കാത്തിരിയ്ക്കാൻ ഇക്കാലത്തുള്ള ത്വരിതഗതിക്കാർക്കു ക്ഷമ കാണുന്നില്ല. അതിനാൽ ഏകാകിയായിട്ടിരിയ്ക്കുന്നതിനെക്കാൾ ഏതെങ്കിലും *പാർട്ടി*യിലെ അംഗമായിരിയ്ക്കാൻ പലരും ഇഷ്ടപ്പെടുന്നു. *പാർട്ടി*യിൽ ഇരിയ്ക്കുമ്പോൾ സ്വയംതന്നെ സജ്ജനമായി കരുതുകയും തന്നേക്കാൾ ബുദ്ധി കുറഞ്ഞവരിൽ താൻ അന്യരെക്കാൾ ശ്രേഷ്ഠനാണെന്നുള്ള തോന്നൽ ജനിപ്പിയ്ക്കുകയും ചെയ്യുന്നു. പക്ഷെ, തനിച്ചിരുന്നാൽ താൻ ശ്രേഷ്ഠനാണെന്നു കരുതാൻ സാധിയ്ക്കുന്നില്ല. അതുകൊണ്ടു മണ്ഡലങ്ങളും പരിഷത്തുകളും *കാൺഫ്രൻസു*കളുമെല്ലാം വർധിപ്പിച്ചു കൊണ്ടിരിയ്ക്കുന്നു. അതോടൊപ്പം അജ്ഞാനികളിൽനിന്നുള്ള ബഹുമതിയും ലഭിച്ചുവരുന്നു. ഭഗവാൻ ചോദിയ്ക്കുന്നതു നിരപേക്ഷനായ ഭക്തനു കിട്ടുന്ന സുഖം എങ്ങനെ സംസാര പ്രവാഹ ത്തിൽ വീണുകിടക്കുന്നവനു കിട്ടും എന്നാണ്.

എന്നാൽ ഇങ്ങനെയുള്ള സംസാരം ഭഗവാൻ എന്തിനുണ്ടാക്കിയെന്നു ചിലർ ചോദിയ്ക്കും. അതിനുത്തരം പിതാവിനു പുത്രനെ ബ്രഹ്മചാരിയായ്ക്കാൻ ഇച്ഛയുണ്ടെങ്കിലും പുത്രനു വിവാഹം വേണമെങ്കിൽ അതു ചെയ്യിച്ചുകൊടുക്കാൻ പിതാവ് നിർബന്ധിതനായി ത്തീരും എന്നാണ്. അതുപോലെ സംസാരസുഖം വേണ്ടവർക്ക് ആത്മജ്ഞാനമുപദേശിച്ചാൽ ഫലിയ്ക്കുകയില്ല. വൈരാഗ്യവാൻ മാത്രമേ ജ്ഞാനത്തിന്നധികാരിയാകൂ. യഥാർഥ ഭക്തന്റേയും ജ്ഞാനിയുടേയും ലക്ഷണം ഇനി ഭഗവാൻ പറയുന്നു.





# പ്രകരണം പത്തൊമ്പത്

## ഭക്തിയുടെ മഹിമ

ജ്ഞാനത്തിനും ഭക്തിയ്ക്കും വൈരാഗ്യം അത്യാവശ്യമാണ്. വൈരാഗ്യം കൂടാതെ ഭക്തിയൊ ജ്ഞാനമൊ ഫലപ്രദമാകുകയില്ല. ഗീതയിലും, അഭ്യാസവും വൈരാഗ്യവുംകൊണ്ടു മനസ്സിനെ വശത്താക്കാമെന്നു ഭഗവാൻ അർജുനനോടു പറയുന്നു. സമുദായസേവകരിൽ വൈരാഗ്യമില്ലെങ്കിൽ സേവനം കളങ്കരഹിതമാവുകയില്ല. വ്യാപാരികളിൽ വൈരാഗ്യമില്ലെങ്കിൽ അവർ കരിഞ്ചന്ത നടത്തും. തൊഴിലാളികളിൽ വൈരാഗ്യമില്ലെങ്കിൽ കൂടുതൽ വാങ്ങുന്ന വേതനംകൊണ്ടവർ *സിനിമ* കാണുക, കള്ളു കുടിക്കുക മുതലായവ ചെയ്യും. രാജാക്കന്മാർക്കു വൈരാഗ്യമില്ലാതായതുകൊണ്ടാണ് അവർക്കു പ്രജകളെ സന്തോഷിപ്പിയ്ക്കാൻ സാധിയ്ക്കാതെ വരുന്നതും അവസാനം രാജ്യം ഉപേക്ഷിയ്ക്കേണ്ടിവരുന്നതും. അപ്പോൾ ധർമമാർഗത്തിൽ ചരിയ്ക്കുന്നവർക്കു വൈരാഗ്യം പ്രത്യേകിച്ചും വേണമെന്നതിൽ എന്താണു സംശയം? വൈരാഗ്യം ഭക്തിയുടെ പുത്രനാണ്. അതു വൃദ്ധാവസ്ഥയെ പ്രാപിച്ചാൽ ഭക്തിയ്ക്ക് ആനന്ദമുണ്ടാകുകയില്ല. അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**അകിഞ്ചനസ്യ ദാന്തസ്യ ശാന്തസ്യ സമചേതസഃ**
**മയാസന്തുഷ്ടമനസഃസർവാഃസുഖമയാദിശഃ.** (11.14.13)

അകിഞ്ചനർക്കും, അപരിഗ്രഹർക്കും, ജിതേന്ദ്രിയർക്കും, ശാന്തർക്കും, സമബുദ്ധിയുളളവർക്കും, എന്റെ പ്രാപ്തിയിൽ സന്തോഷിയ്ക്കുന്നവർക്കും, സകലദിശകളും സുഖരൂപമാണ്.

ഇങ്ങനെയുള്ള ഭക്തർക്കു ദാരിദ്ര്യത്തിലും ആനന്ദമാണുള്ളത്. വലിയ വലിയ കെട്ടിടങ്ങളും വ്യവസായശാലകളും മററുമുള്ളതുകൊണ്ടുമാത്രം ഒരു ദേശം വലിയ പട്ടണമാകുകയില്ല. പിന്നെയോ ഏതെങ്കിലും ഒരു ഭക്തൻ അഥവാ സാധു കുടിൽ കെട്ടി ഏകാന്തമായിരുന്ന് ഈശ്വരഭജനം ചെയ്തുകൊണ്ട് സാധുജീവിതം നയിയ്ക്കുന്നുണ്ടെങ്കിൽആ പ്രദേശമാണ് വലിയ പട്ടണം. എന്തെന്നാൽ അത്തരക്കാരിൽ വിശ്വഭാവനയുണ്ട്. അവർ ഇന്ദ്രിയദമനത്തോടെ ആത്മസുഖത്തിൽ മത്തരായി കഴിയുന്നവരാണ്. മനസ്സിൽ അടിയ്ക്കടി ഇന്ദ്രിയസുഖങ്ങളിൽ ആശയുണ്ടാകുന്നത് ഒരു പ്രകാരത്തിലുള്ള രോഗമാണ്. തന്റെ സുഖത്തിന് അന്യവസ്തുവിന്റെ ആവശ്യം കാണുന്നെങ്കിൽ അതൊരു ദുർബലതയാണ്. ജ്ഞാനിയ്ക്കും ഭക്തനും ആത്മാവൊഴിച്ചു മറെറാന്നിന്റെയും ആവശ്യമുണ്ടാകുന്നില്ല. ചിത്രത്തിലെ സർപ്പം തല ഇളക്കുകയില്ല. അതുപോലെ കാമക്രോധാദികൾ നശിച്ച് ശാന്തിയും, സമഭാവനയും കൈവന്ന് ഭഗവാനിൽ ചിത്തം



ഉറച്ചവരുടെ മുമ്പും പിമ്പും നാലുപുറവും സുഖം മാത്രമാണുള്ളത്. അവർ എവിടെ കാലൂന്നുന്നുവോ, എങ്ങോട്ടു നോക്കുന്നുവോ, ഏതേതു പ്രവൃത്തികൾ ചെയ്യുന്നുവോ അവ സർവവും സുഖമയമായിരിയ്ക്കും. അവർ സുഖത്തിന്റെ മൂർത്തികളാണ്.

തന്നെ ഭരിയ്ക്കാൻ സാധിയ്ക്കാത്തവർക്കു തന്റെ ദേശത്തിനുവേണ്ടി ഒരു സഹായവും ചെയ്യാൻ സാധിയ്ക്കുകയില്ല. സഭ്യതയില്ലാത്തവർക്കു സഭ്യരാകാൻ സാധിയ്ക്കുകയില്ല. തൊഴിലാളികൾക്ക് ഒരു മണിക്കൂർ വേലസമയം കുറച്ചുകൊടുക്കുന്നതുകൊണ്ടോ, കൂലി കൂട്ടിക്കൊടുക്കുന്നതുകൊണ്ടോ അവരെ സുഖികളാക്കാൻ കഴിയുകയില്ല. അവർക്ക് ഒപ്പം നല്ലസംസ്കാരവും ഉണ്ടായിരിയ്ക്കണം. ബുദ്ധിഹീനരായ തൊഴിലാളികൾ അവരുടെ ധനവും സമയ വും വ്യാപാരികളുടെ കയ്യിലായിരിയ്ക്കും സമർപ്പിയ്ക്കുന്നത്.

സകല ധർമങ്ങളുടേയും ലക്ഷ്യവും തത്ത്വജ്ഞാനത്തിന്റെ ഫലവും അഭേദബുദ്ധിയുണ്ടാവുകയാണ്. ഭേദബുദ്ധിയുള്ളിടത്തോളം അജ്ഞാനത്തിന്റെ സത്ത ഉണ്ടായിരിയ്ക്കും. ലോകത്തിലെ സകല വ്യാവഹാരികലാഭത്തേക്കാൾ സത്യവസ്തുവിന്റെ ജ്ഞാനവും അനുഭവവുമാണ് ശ്രേഷ്ഠം.

അപൂർണമായ മനുഷ്യജീവിതത്തിന്റെ വികാസത്തിനുവേണ്ടി ധാർമികവും, രാഷ്ട്രീയവും, ആർത്ഥികവുമായി പല പരിവർത്തനങ്ങൾ വന്നുകൊണ്ടേ ഇരിയ്ക്കുന്നുണ്ടെങ്കിലും ഇനിയും സമുദായത്തിൽ നിന്നും അപൂർണ്ണത പോയി ട്ടില്ല. പൂർണതയ്ക്കു ജ്ഞാനവും ഭക്തിയും വൈരാഗ്യവും വേണം. അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**ന പാരമേഷ്ഠ്യം ന മഹേന്ദ്രധിഷ്ണ്യം**
**ന സാർവഭൗമം ന രസാധിപത്യം**
**ന യോഗസിദ്ധീരപുനർഭവം വാ**
**മയ്യർപ്പിതാത്മേച്ഛതി മദ്വിനാന്യത്.** (11.14.14.)

എന്നിൽ ചിത്തം ഉറപ്പിച്ചിരിയ്ക്കുന്ന ഭക്തൻ എന്നെയൊഴിച്ച് ബ്രഹ്മാവിന്റെ പദവിയോ, ഇന്ദ്രപദവിയോ, സാർവഭൗമത്വമോ, സമസ്തഭൂമണ്ഡലാധിപത്യമോ, യോഗസിദ്ധികളോ, മോക്ഷംപോലുമോ ഇച്ഛിയ്ക്കുക്കയില്ല.

ഈ ശ്ലോകം ഭാഗവതത്തിൽ മൂന്നു സ്ഥലത്തു വരുന്നുണ്ട്. ഇതിൽ നിന്ന് ഭാഗവതത്തിൽ വൈരാഗ്യത്തിനു എന്തു പ്രാധാന്യമാണ് കല്പിച്ചിരിയ്ക്കു ന്നതെന്നു മനസ്സിലാക്കാം. ഈ ശ്ലോകം ആറാം സ്കന്ധത്തിൽ വൃതാസുരന്റെ സ്തുതിയിലും ദശമത്തിൽ നാഗപത്നിമാരുടെ സ്തുതിയിലും വരുന്നുണ്ട്. ഇവിടെ ഏകാദശത്തിൽ അനന്യഭാവത്തിന്റെ സ്വരൂപത്തെ കാണിയ്ക്കാനുപയോഗിച്ചിരിയ്ക്കുന്നു. അന്യവസ്തുക്കളിൽ ആസക്തിയില്ലാത്ത ഭക്തനുമാത്രമേ ഭഗവാന്റെ സംബന്ധത്താലുള്ള സുഖം അനുഭവിയ്ക്കാൻ കഴിയൂ. അവനു ലോകാന്തരങ്ങളിലും, സാർവഭൗമത്വത്തിലും, രസാതലസുഖത്തിലും, ഇന്ദ്രപദവിയിലും, യോഗസിദ്ധികളിലും, സാലോക്യാദി മോക്ഷത്തിലും ആസക്തിയില്ല. അമൃത് അനുഭവിച്ചവനു പിണ്ണാക്കു തിന്നാൻ കൊതി തോന്നുകയില്ല. കസ്തൂരിയുടെ അടുത്തു ചെളിക്കട്ടയെന്നതുപോലെ അമരാപുരിയിലെ സുഖവും ഒരു യഥാർഥ ഭക്തനു തുച്ഛമായിരിയ്ക്കും. അവനു ഭഗവാനല്ലാതെ ഒന്നുംതന്നെ പ്രിയമായി തോന്നുക്കയില്ല.

ഭഗവാന്റെ സത്തയെക്കുറിച്ചു കൂടുതൽ കൂടുതൽ അറിയുന്തോറും ആ സത്ത നമ്മുടേതുതന്നെയാണെന്നു തോന്നും. അതായത് എത്രയ്ക്കു നമ്മിൽ ശരണഭാവമുണ്ടോ അത്രയ്ക്കും നമ്മിൽ പൂർണതയും ഉണ്ടായിരിയ്ക്കും.

സാധാരണമനുഷ്യരുടെ വിചാരങ്ങളും കർമങ്ങളും അഹങ്കാരജന്യമാണ്. സാവധാനം അതു ശുദ്ധമാകുന്തോറും ആത്മാനുസന്ധാനവും വർധിച്ചുവരും. അപ്പോൾ അതിൽ നിന്ന് ഒരു പുതിയ പ്രകൃതിയുണ്ടാകും. ഭക്തിയോഗത്തിൽ ആദ്യം സകാമഭക്തിയുണ്ടായി, പിന്നീട് അതു നിഷ്കാമവും സ്വതന്ത്രവുമായിത്തീരുന്നു. ആദ്യത്തെ ഭക്തിയിൽ ഏതെങ്കിലും ഹേതുവുണ്ടായിരിയ്ക്കും. അതു ഭയവിമുക്തമായിരിയ്ക്കയുമില്ല. ആത്മാനുഭവമുണ്ടായി അതിൽ രമിയ്ക്കാൻ സാധിയ്ക്കുന്നതുവരെയും കർമത്തിൽ ഫലേച്ഛയും, ഫലം കിട്ടാതിരിയ്ക്കുമ്പോൾ മനസ്സിന് അശാന്തിയും ഉണ്ടായിരിയ്ക്കും. അവസാനം സർവകർമങ്ങളുടേയും നിയന്താവായി ഒരു ഈശ്വരനുണ്ടെന്നു ബോധമുദിയ്ക്കും.

യഥാർഥ ഭക്തന് എപ്പോഴും ഭഗവത്ചിന്തയും ഭഗവദ്ദർശനാർഥമുള്ള വ്യാകുലതയും ഉണ്ടായിരിയ്ക്കും. ഒരിയ്ക്കലും ദോഷദൃഷ്ടി ഉണ്ടായിരിയ്ക്കുകയുമില്ല. സർവത്ര പ്രഭുവിന്റെ സൗന്ദര്യമേ അവൻ കാണൂ. സർപ്പത്തെ പെൺസർപ്പം എങ്ങനെ കാണുന്നു എന്ന് മനുഷ്യരുടെ ജ്ഞാനം വച്ചുകൊണ്ടളക്കാൻ സാധ്യമല്ല. ഏതൊരു ഭഗവാന്റെ ലേശമാത്രസൗന്ദര്യത്താലാണോ ഈ ജഗത്തു സുന്ദരമായി തോന്നുന്നത്, ഏതൊന്നാണോ സകലവിധ സൗന്ദര്യങ്ങളുടെയും ഭണ്ഡാരമായിട്ടുള്ളത്, ആ ഭഗവാനെ ലഭിയ്ക്കാൻ നാം എത്ര ത്യാഗങ്ങൾ സഹിയ്ക്കണം! എത്രമാത്രം അർപ്പണബുദ്ധിയുള്ളവരാകണം! എത്രനാൾ ഏകാന്തവാസവും മൗനവും സ്വീകരിയ്ക്കണം! അതിനെപ്പററി വിചാരിച്ചുനോക്കേണ്ടതാണ്.ഭഗവാൻ പറയുന്നു:

**ന തഥാ മേ പ്രിയതമ ആത്മയോനിർന ശങ്കരഃ**
**നചസങ്കർഷണോനശ്രീർനൈവാത്മാചയഥാഭവാൻ.**
(11.14.15.)

ഹേ ഉദ്ധവാ, നിന്നെപ്പോലെയുള്ള ഭക്തന്മാർ എനിയ്ക്ക് എത്രയ്ക്കും പ്രിയമാകുന്നുവോ അത്രയ്ക്കും എന്റെ പുത്രനായ ബ്രഹ്മാവും, എന്റെ ആത്മാവായ ശിവനും, സ്വന്തം സഹോദരനായ ബലരാമനും അർധാംഗിനിയായ ലക്ഷ്മിയും എന്നു വേണ്ട എന്റെ സ്വന്തം ആത്മാവു പോലും എനിയ്ക്കു പ്രിയമല്ല.



**നിരപേക്ഷംമുനിംശാന്തംനിർവൈരംസമദർശനം**
**അനുവ്രജാമ്യഹംനിത്യംപൂയേയേത്യംഘ്രിരേണുഭിഃ**
(11.14.16.)

നിരപേക്ഷരും, ശാന്തരും, നിർവൈരരും, സമദർശികളുമായ മുനികളുടെ പിന്നാലെ അവരുടെ ചരണരജസ്സുകളാൽ പവിത്രനാകാൻ വേണ്ടി ഞാൻ നിത്യം നടക്കുന്നു. ഭഗവാന്റെ ചരണരജസ്സാൽ ഭക്തൻ പവിത്രനാകുമെന്നു പറഞ്ഞാൽ വിശ്വസിയ്ക്കാം. പക്ഷെ ഇവിടെ ഭക്തന്റെ ചരണരജസ്സാൽ ഭഗവാൻ പവിത്രനാകുമെന്നു പറയുന്നതു മനസ്സിലാകാൻ പ്രയാസമുണ്ട്. എങ്കിലും ഇതു ഭഗവാന്റെ വാണിയാകയാൽ വിശ്വസിയ്ക്കാതിരിയ്ക്കാൻ സാധ്യമല്ല. അതിനാൽ ഭഗവാന്റെ ഈ വചനത്തിന്റെ അർഥം അവിദ്യാനിവൃത്തി വന്നു ഭഗവാന്റെ അനന്യഭക്തനായിത്തീർന്ന ഭക്തൻ ഭഗവാന് അത്യന്തം പ്രിയനാണെന്നു നമ്മെ കാണിയ്ക്കുകയാണ്. ഭഗവാൻ പറയുന്നു: "ഞാൻ പ്രേമിഭക്തരെ സദാ ഇച്ഛിയ്ക്കുന്നു. ത്രിഭുവനത്തിലും എന്റെ ഭക്തരോളം പ്രിയമായിട്ട് എനിയ്ക്കു വേറൊന്നുമില്ല. ഞാൻ പൂർണകാമനാണെങ്കിലും ഭക്തന്മാർക്കുവേണ്ടി ഞാൻ സകാമനാകും. പ്രേമിഭക്തരുടെ പരംഭാവത്തെ കണ്ടു ഞാൻ അവർക്കു വേണ്ടി ഓടി എത്തുന്നു. എന്റെ ശ്രേഷ്ഠതയെപ്പോലും ഓർക്കാതെ ഞാൻ അവരുടെ സേവകനായിത്തീരുന്നു. വഴിയിൽ കിടക്കുന്ന ധനത്തെ കണ്ടിട്ട് അതെടുക്കാൻ കുനിയാത്തവൻ യഥാർഥത്തിൽ നിരപേക്ഷനാണ്. അവരിൽ നിന്നു ഭേദഭാവം പൊയ്പോകയാൽ അവനാരോടും വൈരമില്ല. ആകാശത്തിന് ആകാശത്തോടു വൈരമില്ല. എന്റെ ഭക്തൻ എന്നെ ഭജിച്ച് എന്നെക്കാൾ പവിത്രനാകുന്നു. എന്റെ ഭക്തരുടെ സുഖം അലൗകികമാണ്. അതു ഭക്തനു മാത്രമേ അറിയാൻ കഴിയൂ. അതു വാണിയ്ക്കു വർണിയ്ക്കാൻ സാധ്യമല്ല."

സകലരും ഭഗവാന്റെ ഉള്ളിലാണ് വസിയ്ക്കുന്നത്. അതിനാൽ സർവത്ര വ്യാപിച്ചിരിയ്ക്കുന്ന തത്ത്വത്തെ അറിയുകയും അറിയിയ്ക്കുകയും ചെയ്തെങ്കിൽ മാത്രമേ ഭഗവാൻ ഉണ്ടെന്നു പറയാൻ സാധിയ്ക്കൂ. പക്ഷെ ഈ തത്ത്വം മറക്കുമ്പോൾ അവിടെ ആശ്രിതൻ പ്രകടമാവുകയും ആശ്രയദാതാവ് അപ്രകടമാകുകയും ചെയ്യുന്നു. നിരപേക്ഷനായ ഭക്തൻ സദാ ആശ്രയദാതാവിന്റെ പരിചയം നൽകുന്നു. ഭാവനയുണ്ടെങ്കിലും ഭാവനയനുസരിച്ചു പ്രവൃത്തിയില്ലെങ്കിൽ ഭാവനയുടെ ശുദ്ധി എങ്ങനെയുണ്ടാകാനാണ്? ഭഗവാൻ സർവത്രയുണ്ടെന്നറിയുന്നതോടെ അന്യസത്തകൾക്ക് അത്യന്തം അഭാവവുമുണ്ടാകുന്നു. പൂർണപ്രേമം ഉണ്ടാകുമ്പോൾ മായ എങ്ങോട്ടുപോയി എന്നറിയുകയില്ല; സ്നേഹം എന്നുവെച്ചാൽ ഞാനെന്ന ഭാവം പോയി നീ എന്ന ഭാവം വന്നിട്ടു പിന്നെ നീയും ഞാനും ഒന്നായി 'അതു' മാത്രം ആവുകയാണ്. യഥാർത്ഥ പ്രേമം ഭക്തനെ മഹാനാക്കുന്നു. മിഥ്യാപ്രേമം അല്പനുമാക്കുന്നു. ഭഗവാൻ സർവപ്രേമരൂപമാണ്. പക്ഷെ സർവപ്രകാരവുമുള്ള പ്രേമം ഭഗവാന്റെ സ്വരൂപമല്ല. ഭക്തിയുടെ സുഖം അഖണ്ഡവസ്തുവിന്റെ സുഖമാണ്. അതിനാൽ ഭക്തന്റെ ജീവിതം സാധാരണ മനുഷ്യരുടെ ജീവിതത്തിൽനിന്നു വ്യത്യസ്തമാണ്. ആരെയെങ്കിലും സ്നേഹിയ്ക്കുന്നതിനെക്കാൾ അവരുടെ സ്നേഹം സമ്പാദിയ്ക്കുന്നതിലാണ് കൂടുതൽ സുഖം. പക്ഷെ ഇതു വളരെ പ്രയാസമാണ്. ഭഗവാനെ സ്നേഹിയ്ക്കുന്നതിനെക്കാൾ ഭഗവാന്റെ സ്നേഹം സമ്പാദിയ്ക്കുക കൂടുതൽ വിഷമമുള്ള കാര്യമാണ്. പ്രേമം സമ്പാദിയ്ക്കാൻ വളരെ ത്യാഗങ്ങൾ സഹിയ്ക്കേണ്ടിവരും. ഭഗവാൻ സകലർക്കും പ്രാപ്യനാണ്. പക്ഷെ ഭഗവാനെ സ്വന്തമാക്കാൻ അറി യാൻ പാടില്ലെങ്കിൽ ഭഗവാന്റെ സുഖം കിട്ടുകയില്ല. പൂർണപ്രേമി ഭേദത്തെ സഹിയ്ക്കുകയില്ല. ഹൃദയവ്യഥ യിൽ ഹൃദയേശ്വരന്റെ ദർശനം അടുത്തു വന്നുകൊണ്ടിരിയ്ക്കും. ഭഗവാനോടു ഭക്തൻ പറയുന്നത് "എന്നെ നിനക്കിഷ്ടമുള്ളിടത്തു വച്ചു കൊൾക. പക്ഷെ എന്നെ നിന്റെ അഭേദ ഭാവംകൊണ്ടലങ്കരിച്ചു വേണം വയ്ക്കാൻ. അപ്പോൾ ലോകർ എന്നെ നോക്കുമ്പോൾ എന്റെ രൂപം കാണുന്നതിനു പകരം നിന്റെ സ്വരൂപമായിട്ടേ കാണാ വൂ." വീണ്ടും ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**നിഷ്കിഞ്ചനാ മയ്യനുരക്തചേതസഃ**
**ശാന്താ മഹാന്തോഽഖിലജീവവത്സലാഃ**
**കാമൈരനാലബ്ധധിയോ ജുഷന്തി യത്**
**തന്നൈരപേക്ഷ്യം ന വിദുഃ സുഖം മമ.** (11.14.17.)

എന്നിൽ അനുരക്തരും, അകിഞ്ചനരും, ശാന്തരും, സർവഭൂതഹിതകാരികളും, കാമനാരഹിതചിത്തരും ആയ മഹാത്മാക്കൾ അനുഭവിയ്ക്കുന്ന ആനന്ദം കേവലം നിരപേക്ഷതകൊണ്ടു മാത്രം ലഭിയ്ക്കുന്നതാണ്. ഇങ്ങനെയുള്ള പരമാനന്ദത്തെ അന്യർക്കറിയാൻ സാധിയ്ക്കുകയില്ല.

ജാതി, കുലം, ദേഹം ആദിയിൽ അഭിമാനവും, ധനാദിയിൽ തൃഷ്ണയും ഇല്ലാതിരിയ്ക്കുന്നവരെയാണ് അകിഞ്ചനരെന്നു പറയുന്നത്. അവരുടെ അന്തഃകരണം ഭക്തികൊണ്ടു നിറഞ്ഞതാകയാൽ അവർ ശാന്തി അനുഭവിയ്ക്കുന്നു. അവർ സർവഭൂതങ്ങളിലും എന്നെ മാത്രമാണ് കാണുന്നത്. സൂര്യോദയത്തോടെ നക്ഷത്രങ്ങൾ അസ്തമിയ്ക്കുന്നതുപോലെ, ഭക്തിയുടെ ഉദയത്തോടെ കാമക്രോധാദിദോഷങ്ങളും അസ്തമിയ്ക്കുന്നു. ചിത്തവൃത്തി ഭക്തിയുടെ സുഖത്തിൽ ലയിയ്ക്കുന്നതിനാൽ അവർക്കു വിഷയസുഖത്തിൽ ഇച്ഛയുണ്ടാകുന്നില്ല. ഭക്തന്റെ സുഖം അതിരുകവിഞ്ഞതാണ്. ചന്ദ്രകിരണങ്ങളുടെ അമൃത് കാക്കയ്ക്കു കിട്ടുന്നില്ല. അതുപോലെ എന്റെ സുഖം അഭക്തനു കിട്ടുന്നില്ല. അഭേദഭക്തിയിൽ ദേവനും ഭക്തനും ഒന്നായിത്തീരുന്നു. ഇങ്ങനെയുള്ള സഹജാവസ്ഥയിൽ ഇരിയ്ക്കുക തന്നെയാണ് ഭജന. ജ്ഞാനേശ്വര മഹാരാജ് പറയുന്നത്, തരുണിയായ സ്ത്രീയിൽ താരുണ്യം സഹജമാണ്. പക്ഷെ പ്രിയതമന്റെ സമാഗമത്തോടെ ആ താരുണ്യം അവളുടെ ശരീര

ത്തിൽ ഒതുങ്ങാത്തതുപോലെ, ആത്മാവിന്റെ സ്വരൂപ പ്രാപ്തിയുണ്ടാകുന്നതോടെ അവർ ബ്രഹ്മരൂപമായിത്തീരുന്നു, എന്നാണ്.

ജഗത്തിന്റെ നാഥൻ ജീവന്റെ അല്പശക്തിയെ മറച്ചിട്ട് അവരെ മധുരവും ശാന്തവുമായ നിദ്രയിലേയ്ക്കു കൊണ്ടുവരുന്നു. ഈ ദശയിൽ ജീവൻ മധുരസുഖത്തെ അനുഭവിയ്ക്കുന്നു. ഇങ്ങനെയുള്ള മധുരവും ദിവ്യവുമായ സംബന്ധത്തിൽനിന്ന് ഉണർന്നുവരുന്ന ജീവൻ പ്രേമവും തേജസ്സുംകൊണ്ടു പൂർണമായിരിയ്ക്കും. അങ്ങനെയുള്ളവർക്കു ഭഗവാനിൽനിന്നും, ഭഗവാന് അവരിൽനിന്നും ഒരിയ്ക്കലും വിട്ടിരിക്കാൻ സാധിയ്ക്കുകയില്ലെന്നു ദൃഢമായ വിശ്വാസമുണ്ടായിരിയ്ക്കും. അവർ അനാഡംബരമായി ജീവിയ്ക്കുകയും, അനാഡംബരമായ വസ്ത്രാദികൾ ഉപയോഗിയ്ക്കുകയും ചെയ്യും. അവർക്ക് ഒന്നിന്റേയും കുറവു തോന്നുകയില്ല. അവർക്കു ജീവിയ്ക്കുന്നതിലും മരിയ്ക്കുന്നതിലും സുഖമേയുള്ളു. അവർക്കു വിശ്രമമില്ലാത്ത യാതൊരു സ്ഥിതിയും ഉണ്ടായിരിയ്ക്കുകയില്ല. അവർ ജനമധ്യത്തിലും ഏകാന്തതയിലും സുഖികളാണ്. അവരുടെ സുഖം നിരപേക്ഷതയിൽ അധിഷ്ഠിതമാണ്.

ഭഗവാൻ സർവത്ര സമാനമായിട്ടുണ്ടെങ്കിൽ എന്തുകൊണ്ടു നാം ഭഗവാനെ കാണുന്നില്ല? നമ്മുടെ അസ്തിത്വത്തിനു നിദാനം ഭഗവാനത്രേ. പ്രവർത്തിയ്ക്കാനുള്ള സ്ഥാനം (*space*) നമ്മുടെ വിശേഷതയാണ്. അതുകൊണ്ട് ജോലികൾ ചെയ്യുമ്പോൾ ഭഗവാനുമായുള്ള ബന്ധം വിസ്മരിയ്ക്കാതെ സർവഭാവേന ഭഗവത് പരിചയം പുലർത്താമെങ്കിൽ മാത്രമേ നമുക്കു ഭഗവാനോടു സ്നേഹമുണ്ടെന്നു പറയാൻ സാധിയ്ക്കൂ. ആ ഭാവം ആ ചരണത്തിൽ പ്രകടമാകണം. ജ്ഞാനപൂർവം ചെയ്യുന്ന കർമംകൊണ്ടു മോക്ഷത്തിന്റെ അനുഭവമുണ്ടാകും. യഥാർഥജ്ഞാനമുണ്ടായ ശേഷം ഭക്തിയ്ക്കുള്ള സമയവും വ്യാവഹാരിക പ്രവർത്തനങ്ങൾക്കുള്ള സമയവും ഭിന്നമായിരിയ്ക്കുകയില്ല.

ഭഗവാന്റെ സേവയിൽ അന്യസത്തയുടെ ഓർമ പോലും ഉണ്ടാകാതെ ആധാരത്തിൽ നിഷ്ഠവച്ചുകൊണ്ടു വ്യവാഹാരം ചെയ്യുന്നതിനാൽ ഭഗവാനെ പ്രാപിയ്ക്കാം. അതു ഭഗവാന്റെ സേവയായിത്തീരുന്നു. രണ്ടു സത്തയില്ലെന്നുള്ള ബോധത്തോടെ വ്യവഹാരം ചെയ്യുകയാണ് മനുഷ്യരുടെ കർത്തവ്യം.

ഭഗവാൻ സർവമയനും നിത്യം സർവത്ര സന്നിഹിതനുമാണെന്നുള്ള വിശ്വാസം ശരിയ്ക്കുണ്ടെങ്കിൽ നമ്മുടെ വ്യവഹാരം ഭഗവാന്റെ ലീലാഭൂമിയായിത്തീരും. നമ്മുടെ സംസാരം ഭഗവാന്റെ പവിത്രമായ ധാമമാകും. ഇവിടം ഭവഗാനു പ്രകടമാകുവാനുള്ള സ്ഥലമാണ്. സത്ത ഒന്നു മാത്രമാണെന്നു മനസ്സിലാക്കി യാൽ ഭഗവാന്റെ പരിചയം ലഭിയ്ക്കും. ഉത്കൃഷ്ടമായ ആചരണവുമുണ്ടാകണം. എല്ലാ രൂപാന്തരങ്ങളിലും അഥവാ അവസ്ഥകളിലും സമരൂപിയായ





പരമാത്മാവിനെ മാത്രം ഭാവനചെയ്തുകൊണ്ടു ജീവിയ്ക്കുന്ന പക്ഷം വ്യവഹാരത്തിൽ മറേറതു സത്തയ്ക്കു വരാൻ സാധിയ്ക്കും? അതുകൊണ്ടു ജ്ഞാനശക്തിയാൽ ഈ വിശേഷഭാവത്തെ ദൃഢമാക്കണം. എന്തെന്നാൽ ഭഗവാനല്ലാതെ അന്യവസ്തുവില്ല. ഈ അവസ്ഥയിൽ മറെറാന്നിനും വിഘ്നരൂപമായിരിക്കാൻ സാധിയ്ക്കുകയില്ല. എങ്കിലും വിഘ്നങ്ങൾ വരുന്നപക്ഷം ഭക്തന്മാർക്ക് അവരുടെ സ്ഥിതിയെ വീണ്ടെടുക്കാൻ സാധിയ്ക്കുകയും ചെയ്യും.

# പ്രകരണം ഇരുപത്

## ഭക്തിസാധന

ഭഗവാൻ:

**ബാധ്യമാനോഽപി മദ്ഭക്തോ വിഷയൈരജിതേന്ദ്രിയഃ**
**പ്രായഃ പ്രഗൽഭയാ ഭക്ത്യാ വിഷയൈർനാഭിഭൂയതേ.**
(11.14.18.)

എന്റെ അജിതേന്ദ്രിയരായ ഭക്തരെ വിഷയങ്ങൾ അടിയ്ക്കടി ഉപദ്രവിയ്ക്കുമെങ്കിൽകൂടിയും അവരുടെ പ്രബലമായ ഭക്തികൊണ്ടവർ വിഷയങ്ങൾക്കു വശീഭൂതരാകുകയില്ല.

പൊടിപററിയ കണ്ണാടി തുടയ്ക്കുന്നതുകൊണ്ടു സ്വച്ഛമാകുന്നതുപോലെ ഭക്തികൊണ്ടവരുടെ മനസ്സ് സ്വച്ഛമാകും. ഭക്തന്മാർക്ക് സാധനാഭ്യാസം കൂടുന്നതിനനുസരിച്ച് വിഷയവൈരാഗ്യവും വർധിച്ചുവരും. അവസാനം അവർക്ക് ആത്മസുഖവും പ്രാപ്തമാകും.

**യഥാഗ്നിഃസുസമൃദ്ധാർച്ചിഃകരോത്യേധാംസിഭസ്മസാത്**
**തഥാ മദ്വിഷയാ ഭക്തിരുദ്ധവൈനാംസികൃത്സ്നശഃ.**
(11.14.19.)

ജ്വലിച്ചുകൊണ്ടിരിയ്ക്കുന്ന അഗ്നി വിറകിനെ കത്തിച്ചു ഭസ്മമാക്കുന്നതുപോലെ ഹേ ഉദ്ധവാ! എന്നോടുള്ള ഭക്തി സർവപാപങ്ങളേയും പൂർണമായും നശിപ്പിയ്ക്കും.

മിയ്ക്ക പാപങ്ങളും ദേഹാഭിമാനത്തിൽനിന്നാണുണ്ടാകുന്നത്. ഭക്തികൊണ്ട് അഭിമാനം നീങ്ങുന്നതിനാൽ പാപവും നശിയ്ക്കുന്നു. ദുരാചാരിയാണെങ്കിൽ കൂടി അനന്യഭാവം വന്നുകഴിഞ്ഞാൽ പിന്നീട് അയാളെ സാധുവായി കരുതണമെന്നു ഭഗവാൻ ഗീതയിലും പറയുന്നുണ്ട്. അനന്യഭാവമെന്നുവച്ചാൽ തന്നിലും മററു സകലരിലും പരമാത്മാവിനെ കാണുകയെന്നാണ്. ഇതു പ്രയാസമാണെങ്കിലും ദൃഢനിശ്ചയത്തോടെ പ്രയത്നിച്ചാൽ സാധിയ്ക്കും.

ഭഗവാൻ: ഹേ ഉദ്ധവാ! എന്നെ സുദൃഢമായ ഭക്തികൊണ്ടു പ്രാപിയ്ക്കാൻ സാധിയ്ക്കുന്നതുപോലെ യോഗം,

സാംഖ്യം, ധർമം, സ്വാധ്യായം, തപസ്സ്, ദാനം മുതലായസാധ ന കളെക്കൊണ്ടൊന്നും അത്ര എളുപ്പത്തിൽ പ്രാപിയ്ക്കുവാൻ സാധിയ്ക്കുകയില്ല. സാധുജനങ്ങൾക്കു പ്രിയപ്പെട്ട ആത്മരൂപനായ ഞാൻ ഏകതാനമായ ശ്രദ്ധാഭക്തികൊണ്ട് സുലഭ്യനാണ്. എന്നിലുള്ള ഭക്തി ചണ്ഡാലാദിയെപ്പോലും അവരുടെ ജാതിദോഷത്തെ നീക്കി പവിത്രരാക്കുന്നു. എന്നിൽ ഭക്തിയില്ലെങ്കിൽ സത്യം, ദയ, ധർമം, തപസ്സ്, വിദ്യ മുതലായ ഗുണങ്ങളിൽ സമ്പന്നരായവർകൂടിയും പൂർണപവിത്രത പ്രാപിയ്ക്കുകയില്ല. എന്തെന്നാൽ ഭക്തികൂടാതെ നിഷ്ഠ സാധ്യമല്ല. നിഷ്ഠയില്ലെങ്കിൽ ഭക്തിയും ദൃഢമാകയില്ല. കോടിജന്മങ്ങളിലെങ്കിലും കിട്ടാതിരുന്ന സ്ഥിതിയെ പ്രാപ്തമാക്കേണ്ടതുള്ളതിനാൽ ശ്രദ്ധയോടെ ഭക്തിയിൽ മുന്നോട്ടുപോകണം. ഭഗവാന്റെ സത്തയുടെ പരിചയം വർധിച്ചുവരുന്നതോടെ വിഘ്നങ്ങളും നീങ്ങിക്കിട്ടും. അവസാനം സർവത്ര ഏകസത്തയാണുള്ളതെന്നു സുദൃഢബോധവുമുണ്ടാകും. എവിടെയെങ്കിലും വിരുദ്ധധർമ്മം കാണുന്നെങ്കിൽ സത്ത ബ്രഹ്മത്തിന്റെയും ക്രിയ മായയുടെയുമാണെന്നു ജ്ഞാനിക്കു തോന്നും. ഭക്തന് അതെല്ലാം ഭഗവാന്റെ ലീലയായിട്ടു തോന്നും. സ്നേഹമുള്ളിടത്തു ദോഷം കാണുകയില്ല. ഭഗവാനോടു പ്രേമമുള്ളവർ ഭഗവാനിൽ ദോഷം കാണുകയില്ല.

ഇനി ഭക്തന്റെ ലക്ഷണങ്ങളെപ്പറ്റി ഭഗവാൻ വർണിയ്ക്കുന്നു:

**വാഗ് ഗദ്ഗദാ ദ്രവതേ യസ്യ ചിത്തം**
**രുദത്യഭീക്ഷ്ണം ഹസതി ക്വചിച്ച**
**വിലജ്ജ ഉദ്ഗായതി നൃത്യതേ ച**
**മദ്ഭക്തിയുക്തോ ഭുവനം പുനാതി.** (11.14.24.)

രോമാഞ്ചമുണ്ടാകാതേയും ചിത്തം ദ്രവീഭൂതമാകാതേയും, ആനന്ദാശ്രു പൊഴിയാതെയും, ഭക്തികൂടാതെയും അന്തഃകരണം എങ്ങനെ ശുദ്ധമായെന്നു പറയാം? ഗദ്ഗദമായ വാണി, ദ്രവീഭൂതമായ ചിത്തം, ചിലപ്പോൾ ഭഗവാനുവേണ്ടി കരയുക, ചിലപ്പോൾ ചിരിയ്ക്കുക, ചിലപ്പോൾ ലജ്ജകൂടാതെ ഉറക്കെ പാടുകയും നൃത്തം വയ്ക്കുകയും ചെയ്യുക ഇങ്ങനെയെല്ലാം ഭക്തിയാൽ ഉന്മത്തനായിട്ടു ചെയ്യുന്ന ഭക്തൻ മൂന്നുലോകങ്ങളേയും പവിത്രമാക്കുന്ന വനാണ്.

എങ്ങനെയുള്ള ജഗത്തും ഭക്തന്റെ ഭക്തിയുടെ മുൻപിൽ നന്ദനവനമാണ്. സകല നദികളും യമുനയുമായിരിയ്ക്കും. അതിനാൽ ജഗത്ത് ദ്രഷ്ടാവിന്റെ ദൃഷ്ടിയനുസരിച്ചാണിരിയ്ക്കുന്നത്. സാധാരണ വ്യവഹാരങ്ങളിൽ അന്നമയകോശം, പ്രാണമയകോശം, മനോമയകോശം ഈ കോശങ്ങൾവരെ മാത്രമേ ഉപയോഗപ്പെടുന്നുള്ളൂ. പക്ഷെ ഭക്തികൊണ്ടു വിജ്ഞാനമയ കോശവും ആനന്ദമയകോശവും ജാഗ്രത്താകുമ്പോൾ അദ്വൈതഭാവം അഥവാ അനന്യഭാവം പ്രാപ്തമാകുന്നു. അപ്പോൾ ജഗത്ത് വൈകുണ്ഠ





വുമായിത്തീരുന്നു.

**യഥാഗ്നിനാ ഹേമ മലം ജഹാതി**
**ധ്മാതം പുനഃ സ്വം ഭജതേ ച രൂപം**
**ആത്മാ ച കർമാനുശയം വിധൂയ**
**മദ് ഭക്തിയോഗേന ഭജത്യഥോ മാം.** (11.14.25.)

അഗ്നിയിൽ കാച്ചി പഴുപ്പിച്ച സ്വർണം അതിലെ അഴുക്കു നീങ്ങി സ്വച്ഛമാകുന്നതുപോലെ, ഭക്തിയോഗത്താൽ ആത്മാവും കർമവാസനയെ വിട്ട് സ്വസ്വരൂപമായ എന്നെ പ്രാപിയ്ക്കുന്നു.

ഭക്തിയെന്നുവച്ചാൽ ശുദ്ധപ്രേമമാണ്. തന്നെ ദ്വേഷിയ്ക്കുന്നവരേയും സ്നേഹിയ്ക്കണം. എന്തെന്നാൽ സകലരിലും ഒരേ സത്തയാണ് വിളങ്ങിക്കൊണ്ടിരിയ്ക്കുന്നത്. സകല സ്ഥലത്തും ഒരേ സത്തയെ കാണുകയും കാണിയ്ക്കുകയും ചെയ്യുകയാണ് ഭക്തിയുടെ മുഖ്യലക്ഷണം.

ഇങ്ങനെയുള്ള അവസ്ഥയിൽ ഒന്നിൽ മാത്രമേ ധ്യാനമിരിയ്ക്കൂ. ഈ ദശയിൽ പല സിദ്ധികളും ഉണ്ടാകാനിടയുള്ളതിനാൽ പലരും ഭക്തനെ പ്രശംസിയ്ക്കാൻ തുടങ്ങും. ആ സമയം ലോകരുടെ പ്രശംസകളിലും സിദ്ധികളിലും പെട്ടുപോകാതെ സൂക്ഷിയ്ക്കേണ്ടതുണ്ട്. സംസാരത്തെ ഉപേക്ഷിച്ചാലും ഇങ്ങനെയുള്ള സിദ്ധികളിലുള്ള മോഹത്തെ ഉപേക്ഷിയ്ക്കുക കൂടുതൽ പ്രയാസമാണ്.

സൂക്ഷ്മതത്ത്വദർശനത്തിനു മനസ്സു സൂക്ഷ്മമായിരിയ്ക്കണം. അതിനാൽ ഭഗവാൻ പറയുന്നു:

**യഥാ യഥാഽത്മാ പരിമൃജ്യതേഽസൗ**
**മത്പുണ്യഗാഥാശ്രവണാഭിധാനൈഃ**
**തഥാ തഥാ പശ്യതി വസ്തു സൂക്ഷ്മം**
**ചക്ഷുർയഥൈവാഞ്ജനസംപ്രയുക്തം.** (11.14.26.)

എന്റെ പരമപാവനമായ കഥാശ്രവണത്താലും, കീർത്തനത്താലും ചിത്തശുദ്ധിയുണ്ടാകുന്നതിനാൽ, അഞ്ജനമെഴുതിയ കണ്ണിനു സൂക്ഷ്മവസ്തുക്കളെ കാണാൻ സാധിയ്ക്കുന്നതുപോലെ എന്റെ ഭക്തന്മാർക്കു എന്റെ സൂക്ഷ്മതത്ത്വത്തേയും കാണാൻ കഴിയുന്നു.

**വിഷയാൻ ധ്യായതശ്ചിത്തം വിഷയേഷു വിഷജ്ജതേ**
**മാമനുസ്മരതശ്ചിത്തം മയ്യേവ പ്രവിലീയതേ.**
(11.14.27.)

വിഷയചിന്തനം നിരന്തരം ചെയ്യുന്നവരുടെ ചിത്തം വിഷയങ്ങളിൽപ്പെട്ടുപോകുന്നു. എന്നെ സ്മരിയ്ക്കുന്നവരുടെ ചിത്തം എന്നിലും ലീനമാകുന്നു. അതിനാൽ:

**തസ്മാദസദഭിധ്യാനം യഥാ സ്വപ്ന മനോരഥം**
**ഹിത്വാ മയി സമാധത്സ്വ മനോ മദ്ഭാവഭാവിതം.**
(11.14.28.)



സ്വപ്നവും മനോരഥവും പോലെ മിഥ്യയായുള്ള അന്യസാധനങ്ങളേയും അതിന്റെ ഫലങ്ങളേയും പറ്റിയുള്ള ചിന്ത വിട്ട് എന്റെ ധ്യാനംകൊണ്ടു ശുദ്ധമായ ചിത്തത്തെ എന്നിൽ ചേർക്കുക.

ഈ വിഷയത്തെപ്പററി ഭാഗവതത്തിൽ പല പ്രാവശ്യവും പറയുന്നുണ്ട്. സ്വപ്നകാലത്തു സ്വപ്നപദാർഥങ്ങളെ ചിന്തിയ്ക്കുന്നതുകൊണ്ട് സ്വപ്നം ദീർഘിച്ചുപോകുന്നതുപോലെ, ജാഗ്രത്തിലും അനിത്യവും മിഥ്യയുമായുള്ള പദാർഥങ്ങളെപ്പററി ചിന്തിയ്ക്കുകയാൽ സംസാരം ദീർഘിച്ചുപോകുന്നു. എല്ലാ വിഷയങ്ങളിലുംവച്ചു കാമവാസനയാണ് മനുഷ്യർക്കുജയിയ്ക്കാൻ അധികം പ്രയാസമായിട്ടുള്ളത്. അതിനാൽ ഭഗവാൻ പറയുന്നു:

**സ്ത്രീണാംസ്ത്രീസംഗിനാംസംഗംത്യക്ത്വാദൂരതആത്മവാൻ**
**ക്ഷേമേ വിവിക്ത ആസീനശ്ചിന്തയേന്മാമതന്ദ്രിതഃ.**
(11.14.29.)

സ്ത്രീകളുടെയും സ്ത്രീസംഗികളുടെയും സംഗം ദൂരെ ത്യജിച്ച്, ധീരതയോടെ നിർഭയനായിട്ടു നിർജനവും ഏകാന്തവുമായ സ്ഥാനത്തുചെന്നിരുന്ന്, അലസത കൂടാതെ എന്നെ ധ്യാനിയ്ക്കണം.

സ്ത്രീകളുടെ സംഗം ഉപേക്ഷിയ്ക്കുക, സാധുക്കൾക്കു കഴിയുമെങ്കിലും, സ്ത്രീസംഗികളുടെ സംഗം ഉപേക്ഷിയ്ക്കുക പ്രയാസമായിരിയ്ക്കും. ഗൃഹസ്ഥന്മാർ എല്ലാം സ്ത്രീസംഗികളാണ്. അവരുടെ സംഖ്യയും അധികമാണ്. സാധുക്കൾക്കു ഭിക്ഷയ്ക്കും അത്യവശ്യകാര്യങ്ങൾക്കും വേണ്ടി പലപ്പോഴും അവരുടെ അടുത്തു പോകേണ്ടതായും വരുന്നു. സത്സംഗത്തിൽ ഉപദേശിയ്ക്കാൻ വേണ്ടിയും ഗൃഹസ്ഥന്മാരുമായിട്ടിടപെടേണ്ടിവരുന്നു. അപ്പോൾ ഗൃഹസ്ഥന്മാരുടെ പല കഥകളും കേൾക്കേണ്ടതായും വരുന്നു. രോഗിയുടെ രോഗം അറിയാതെ ചികിത്സ സാധിയ്ക്കാത്തതുപോലെ, ഈ ഗൃഹസ്ഥന്മാരുടെ ജീവിതസ്ഥിതി അറിയാതെ അവർക്കു സാധനകൾ പറഞ്ഞുകൊടുക്കാനും സാധിയ്ക്കുകയില്ല. ഇങ്ങനെയുള്ള പരിതഃസ്ഥിതികളിൽ നിന്നു രക്ഷ പ്രാപിയ്ക്കാൻ വേണ്ടിയാണ് പല സാധുക്കളും അവധൂത വേഷത്തിൽ ആർക്കും ഉപദേശങ്ങൾ നല്കാതെ ഏകാന്തമായി കഴിഞ്ഞുകൂടുന്നത്. പക്ഷെ ആചാര്യകോടിയിലുള്ള പല വിദ്വാന്മാരും ജിജ്ഞാസുക്കളായ ഗൃഹസ്ഥന്മാർക്കു ഉപദേശം കൊടുക്കുന്നുണ്ട്. അവർ അവരുടെ ജ്ഞാനശക്തിയാൽ സംഗദോഷം പററാതെ സൂക്ഷിയ്ക്കുന്നു. പക്ഷെ ഇങ്ങനെയുള്ള അവസരങ്ങളിൽ വളരെ സൂക്ഷിച്ചിരിയ്ക്കേണ്ടതുണ്ട്. ലോകർക്കുപദേശം ചെയ്യാൻ ചെന്ന്, ഒടുവിൽ സാധു ലോക രെപ്പോലെ ആയിപ്പോകാതെ സൂക്ഷിയ്ക്കണം. ലോകസേവയിൽ പലർക്കും മനസ്സിന്റെ സമനില പാലിയ്ക്കാൻ സാധിയ്ക്കാതെപോകുന്നുണ്ട്. രാഗദ്വേഷങ്ങളില്ലാത്ത സേവകർക്കു മാത്രമേ ശരിയ്ക്കു ലോകസേവചെയ്യാൻ സാധിയ്ക്കൂ. ഉള്ളിൽ രാഗദ്വേഷമിരുന്നാൽ അവർ അവരുടെ ഭൂമികയിൽ നിന്നും കീഴോട്ടു വീണുപോകും.

**ന തഥാസ്യ ഭവേത്ക്ലേശോബന്ധശ്ചാന്യപ്രസംഗതഃ**
**യോഷിത്സംഗാദ്യഥാപുംസോയഥാതത്സംഗിസംഗതഃ.**
(11.14.30.)

പ്രിയ ഉദ്ധവാ! സ്ത്രീകളുടേയും സ്ത്രീസംഗികളുടേയും (സ്ത്രീലമ്പടരുടെയും) സംഗംകൊണ്ടുണ്ടാകുന്നതുപോലെ ക്ലേശവും ബന്ധനവും മററു യാതൊരു സംഗംകൊണ്ടും ഉണ്ടാകുന്നില്ല.

ഇവിടെ സ്ത്രീകളുടെ സംഗം ദോഷമായി കാണിച്ചിരിയ്ക്കുന്നതിൽ നിന്നും സ്ത്രീകളെ നിന്ദിയ്ക്കുകയാണെന്നു മനസ്സിലാക്കരുത്. ഇവിടെ വിഷയങ്ങളുടെ സംഗത്തെയാണ് നിന്ദിച്ചിരിയ്ക്കുന്നത്. ഭക്തിമാർഗത്തിൽ ബ്രഹ്മചര്യം പാലിയ്ക്കേണ്ടതാവശ്യമാണ്. ബ്രഹ്മചര്യം പാലിയ്ക്കാത്തവരിൽ ദേഹാധ്യാസം വർധിച്ചുവരും. അതു ഭക്തിമാർഗത്തിൽ വിഘ്നരൂപിയായിത്തീരും. ബ്രഹ്മചര്യം പാലിയ്ക്കാനുള്ള വിവിധമാർഗങ്ങളെപ്പറ്റി ഗ്രന്ഥകാരൻ ബ്രഹ്മചര്യമാലയെന്ന പുസ്തകത്തിൽ പ്രസ്താവിച്ചിട്ടുണ്ട്.

# പ്രകരണം ഇരുപത്തൊന്ന്

## ധ്യാനരീതി

ഏതുവിധവും സ്വരൂപസാക്ഷാത്കാരം സാധിച്ച് ഈശ്വരനേയും ജഗത്തിനേയുംപററിയുള്ള യഥാർഥതത്ത്വം അനുഭവിച്ചറിയുകയാണ് മനുഷ്യജീവിതത്തിൽ മുഖ്യമായ കർത്തവ്യം. അതിനുവേണ്ടി ഭഗവാൻ പതിമൂന്നാം അധ്യായത്തിൽ ഹംസഗീതംകൊണ്ട് ഉദ്ധവർക്കു ജ്ഞാനയോഗത്തെ ഉപദേശിച്ചു. പിന്നീടു പതിനാലാം അധ്യായത്തിൽ ഭക്തിയോഗത്തെപ്പറ്റിയും മനസ്സിലാക്കി. ആ അധ്യായത്തിന്റെ ഒടുവിൽ ഇരുപത്തെട്ടാം ശ്ലോകത്തിൽ സ്വപ്നവും മനോരഥവും പോലെയുള്ള അന്യസാധനങ്ങളെ വിട്ടു ഭഗവത്ചിന്തനം കൊണ്ടു ശുദ്ധമാക്കി അന്തഃകരണത്തെ ഭഗവാനിൽ ചേർക്കണമെന്നും, പ്രത്യേകിച്ച് വിഷയചിന്തനം വിട്ട്, നിർഭയനായി ഏകാന്തസ്ഥലത്തിരുന്ന്, അലസതകൂടാതെ ഭഗവാനെ ചിന്തിയ്ക്കണമെന്നും ഭഗവാൻ ഉദ്ധവരോടു പറഞ്ഞു. ഇനി ഭഗവാൻ ഈ ധ്യാനത്തെപ്പറ്റി തുടർന്നു പറയുന്നു:

സുഖപൂർവം സമാസനത്തിൽ ഇരിയ്ക്കണം. അതായത് ഉടൽ വളയ്ക്കാതെ, കൈകൾ തുടയിൽവെച്ച്, ദൃഷ്ടിയെ മൂക്കിന്റെ അററത്ത് ഉറപ്പിച്ചുകൊണ്ടിരിയ്ക്കണം. (11.14.32.) ഇവിടെ ദൃഷ്ടി മൂക്കിന്റെ അറ്റത്തു ഉറപ്പിയ്ക്കണമെന്നു പറഞ്ഞത്, കണ്ണടച്ചിരുന്നാൽ ഉറങ്ങിപ്പോകാനിടയുള്ളതുകൊണ്ടാണ്. കണ്ണു തുറന്നിരുന്നാൽ സംസാരവിചാരങ്ങളും വരും. അതിനാൽ ഈ രണ്ടു ദോഷങ്ങൾ വരാതി



രിയ്ക്കാനാണ് ദൃഷ്ടിയെ മൂക്കിന്റെ അററത്തു വയ്ക്കാൻ പറഞ്ഞിരിയ്ക്കുന്നത്. ഇത്രയും ആയശേഷം ക്രമത്തിൽ പൂരകം, കുംഭകം, രേചകം എന്നീ പ്രാണായാമം ചെയ്യണം. അഥവാ ഈ ക്രമം മറിച്ചുമാകാം. ഇങ്ങനെ ജിതേന്ദ്രിയനായി അഭ്യാസം ചെയ്യണം.

ചിലർക്കു ശരീരത്തിനു അസുഖമുണ്ടെങ്കിൽ ധ്യാനമുറയ്ക്കുകയില്ല. ചിലർക്കു നേരെ മറിച്ചുമാകാം. അതിനാൽ ഈ മാർഗത്തിൽ ഓരോരുത്തർക്കും അവരവരുടെ ദേഹപ്രകൃതിയനുസരിച്ചായിരിയ്ക്കും ഫലസിദ്ധി. ഹഠയോഗത്തിലും പ്രാണായാമത്തിലും തെറ്റുവന്നുപോയാൽ ശരീരത്തിനു ഹാനിയും ഉണ്ടാകും. അതിനാൽ ഹഠയോഗം തുടങ്ങുന്നതിനു മുമ്പ് തന്റെ ശരീരത്തെ നല്ലതുപോലെ പരീക്ഷിയ്ക്കണം. ആഹാരം ഉത്തമവും പോഷകവുമായിരിയ്ക്കണം. ഹഠയോഗിയായ ഗുരുവിന്റെ സന്നിധിയിൽ അഭ്യസിയ്ക്കുകയും ചെയ്യണം. പഴയ സ്വഭാവങ്ങൾ പൊന്തിവരാൻ ഇടയുള്ളതിനാലും പ്രകൃതിയെ പെട്ടെന്നു നിയന്ത്രിയ്ക്കാനുള്ള പ്രയാസംകൊണ്ടും മിക്കവാറും തുടക്കത്തിൽ വിഘ്നങ്ങൾ ഉണ്ടായേക്കാം. എന്നാൽ, ധ്യാനാഭ്യാസം മുടക്കാതെ ധൈര്യസമേതം മുന്നോട്ടുപോകണം. പ്രാണായാമത്തിന്റെ സംഖ്യ അനുക്രമം വർധിപ്പിച്ചും ഇന്ദ്രിയങ്ങളെ ദമനം ചെയ്തും മുമ്പോട്ടുപോകണം.

ഹൃദയത്തിൽ കമലനാളത്തിന്റെ ഉള്ളിലെ നേർത്ത നൂലുപോലെ ഓംകാരത്തെ ധ്യാനിയ്ക്കുകയും പ്രാണവായുദ്വാരാ അതിനെ മുകളിൽ കൊണ്ടു വന്ന് അതിൽ മണിനാദംപോലുള്ള സ്വരത്തെ സ്ഥിരമാക്കി ആ സ്വരം മുറിയാതെ സൂക്ഷിയ്ക്കുകയും ചെയ്യണം. ഇപ്രകാരം ദിവസേന ത്രികാലങ്ങളിലും പതിപ്പത്തുപ്രാവശ്യം വീതം ഓംകാരസഹിതം പ്രാണായാമം അഭ്യസിയ്ക്കണം. അങ്ങനെ ചെയ്താൽ സാധകൻ ഒരു മാസത്തിനുള്ളിൽ പ്രാണനെ ജയിയ്ക്കും. അതിനുശേഷം ഹൃദയത്തെ ഒരു കമലംപോലെ-അതിന്റെ തണ്ട് മുകളിലും മുഖം താഴോട്ടും ആയി ചിന്തനം ചെയ്യണം. പിന്നീടു അതിന്റെ മുഖം മുകളിലോട്ടു തിരിഞ്ഞു വിടരുന്നതായിട്ടും അതിനു എട്ടു ദളങ്ങൾ ഉള്ളതായും ചിന്തിയ്ക്കണം. അതിന്റെ നടുവിൽ അത്യന്തം മൃദുവായ കർണികയും അതിൽ ക്രമത്തിൽ സൂര്യൻ, ചന്ദ്രൻ, അഗ്നി ഇവയേയും ധ്യാനിയ്ക്കണം. അതിനുശേഷം അഗ്നിയുടെ നടുക്ക് എന്റെ ഈ മംഗളമായ രൂപത്തെധ്യാനിയ്ക്കണം. (11.14.37.)

താന്ത്രികയോഗത്തിലും മേൽപറഞ്ഞവിധം പല ക്രിയകളുണ്ട്. ശബ്ദത്തിനും തേജസ്സിനും വളരെ ശക്തിയുണ്ട്. അതുകൊണ്ടാണ് മൂർത്തിപൂജയുടെ സമയത്ത് ദീപാരാധനയ്ക്കു മണികിലുക്കി ദീപത്തെ ഉഴിയാറുള്ളത്.

പാതഞ്ജലയോഗശാസ്ത്രത്തിലും ജപത്തോടൊപ്പം അതിന്റെ അർഥത്തെ ഭാവന ചെയ്യാൻ പറഞ്ഞിരിയ്ക്കുന്നു. അതുകൊണ്ടു വിചാരശുദ്ധിയുണ്ടാകുന്നു. വെറും ജപംമാത്രംകൊണ്ടു പ്രാണശുദ്ധിയുണ്ടാകുന്നു. ശ്വാസോച്ഛ്വാസത്തോടൊപ്പം **'സോഹം'** എന്ന മന്ത്രത്തെ സാവധാനം ഉച്ചരിച്ചാൽ ധ്യാനം ഉറക്കും. പ്രാണൻ അകത്തോട്ടുപോകുമ്പോൾ 'സോ' എന്നും പുറത്തേയ്ക്കു വിടുമ്പോൾ 'അഹം' എന്നുമുള്ള ധാരണ പ്രാണന്റെ ക്രിയയോടൊപ്പം ചെയ്താൽ മനസ്സു ശാന്തമാകുകയും ധ്യാനം ഉറയ്ക്കുകയും ചെയ്യും.

ശ്രീകൃഷ്ണഭഗവാന്റെ ജന്മമുണ്ടായപ്പോഴും ഒരു പ്രകാരമുള്ള തേജസ്സ് വസുദേവൻ തന്റെ അന്തഃകരണത്തിൽ കണ്ടിരുന്നെന്നും അപ്പോൾ വസുദേവൻ സൂര്യനെപ്പോലെ ശോഭിച്ചിരുന്നു എന്നും പറഞ്ഞിരിയ്ക്കുന്നു. അതിനുശേഷം ആ തേജസ്സ് ദേവകിയിൽ പ്രവേശിച്ചപ്പോൾ ദേവകി പൂർണചന്ദ്രനെപ്പോലെ ശോഭിച്ചിരുന്നതായും പറഞ്ഞിരിയ്ക്കുന്നു. (10.2.18.) ഭക്തിമാർഗത്തിലെ ഈ ക്രമവും മേൽപറഞ്ഞ തന്ത്രമാർഗത്തിന്റെ ക്രമത്തോടു യോജിച്ചു കാണുന്നു. തേജസ്സിലും പ്രകാരങ്ങൾ പലതുണ്ട്. അതിന്റെ ശക്തിയും പലതാണ്. ആത്മസാക്ഷാത്കാരത്തിന്റെ മാർഗത്തിൽ ആദ്യകാലത്തുതന്നെ പലർക്കും ആനന്ദവും പ്രകാശവും അനുഭവപ്പെടുന്നുണ്ട്. ശ്രീകൃഷ്ണന്റെയും രുഗ്മിണിയുടെയും വിവാഹത്തിനു ശേഷം, അതായത് ജീവബ്രഹ്മങ്ങളുടെ ഐക്യത്തിനു ശേഷം അവർക്ക് പ്രദ്യുമ്നൻ ജനിയ്ക്കുന്നു. പ്രദ്യുമ്നൻ രതിയെ വിവാഹം കഴിക്കുന്നു. ഇവിടെ പ്രദ്യുമ്നൻ എന്നു വച്ചാൽ തേജസ്സെന്നും, രതിയെന്നു വച്ചാൽ ആനന്ദമെന്നും മനസ്സിലാക്കണം.

ഇവിടെ ചന്ദ്രപ്രകാശത്തെ ധ്യാനിച്ചശേഷം അഗ്നിയേയും, ആ അഗ്നിയിൽ ശ്രീകൃഷ്ണമൂർത്തിയേയും ധ്യാനിയ്ക്കാൻ പറഞ്ഞിരിയ്ക്കുന്നു. അങ്ങനെ ധ്യാനിച്ചാൽ ആ മൂർത്തിയുടെ ദർശനമുണ്ടാകും. ആ മൂർത്തിയെ സർവാംഗസുന്ദരമായും, ശംഖചക്രാദി ആയുധങ്ങളാൽ സുശോഭിതമായ നാലു തൃക്കൈകൾ ഉള്ളതായും, മനോഹരമായ കുണ്ഡലങ്ങൾ ധരിച്ച കാതും ശ്യാമവർണവും പീതാംബരവും മാറിൽ ലക്ഷ്മീനിവാസത്തിന്റെ ചിഹ്നമായുള്ള ശ്രീവത്സവും ധരിച്ചിരിയ്ക്കുന്നതായും, കഴുത്തിൽ വനമാലയും, കൗസ്തുഭവും ചരണകമലങ്ങളിൽ നൂപുരങ്ങളും അണിഞ്ഞിരിയ്ക്കുന്നതായും മററും ധ്യാനിയ്ക്കണം. (11.14.41.)

ഇവിടെ മനസ്സിനുള്ളിൽ ഭഗവാനെ ധ്യാനിയ്ക്കേണ്ട വിധിയാണ് കാണിച്ചിരിയ്ക്കുന്നത്. ആദ്യം തേജസ്സിന്റെ അനുഭവം ഉണ്ടായശേഷം അതിൽ നിന്നും ഏതു ഭാവത്തെ കാണണമൊ അതു സാധിയ്ക്കും. *റേഡിയോ* പ്രവർത്തിയ്ക്കാനും ആദ്യം തേജസ്സു (*Light*) വേണം. അതുപോലെ ആത്മസാക്ഷാത്കാരത്തിലും പലർക്കും ആദ്യം തേജസ്സിന്റെ അനുഭവം ഉണ്ടാകുന്നു. പക്ഷെ ഈ സമയം വളരെ സൂക്ഷിയ്ക്കേണ്ടതുണ്ട്. എന്തെന്നാൽ ഈ അവസരത്തിലാണ് സാധകന് സിദ്ധികൾ ഉണ്ടാകാറുള്ളത്.



ധ്യാനം ഒരു പ്രകാരമുള്ള അഭ്യാസമാണ്. അതോടൊപ്പം വൈരാഗ്യവും ഉണ്ടായിരിയ്ക്കണം. വൈരാഗ്യം കൂടാതുള്ള അഭ്യാസം ഫലപ്രദമാകുകയില്ല. അതിനാൽ ശ്രീകൃഷ്ണഭഗവാൻ ഉദ്ധവരോടു പറയുന്നു:

"ബുദ്ധിമാനായവൻ മനസ്സിന്റെ സഹായത്തോടുകൂടി ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളിൽനിന്നു പിൻവലിയ്ക്കണം. പിന്നെ ബുദ്ധിരൂപിയായ സാരഥിയുടെ സഹായത്താൽ മനസ്സിനെ സർവാംഗയുക്തമായ എന്നിലും ചേർക്കണം. ഇതിന്റെ താല്പര്യം വൈരാഗ്യം ശീലിയ്ക്കാഞ്ഞാൽ ധ്യാനത്തിന് വിക്ഷേപരൂപത്തിലുള്ള വിഘ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുമെന്നാണ്. അതുകൊണ്ട്, മനസ്സിനെ അടിയ്ക്കടി പറഞ്ഞു മനസ്സിലാക്കണം, മിഥ്യാവിചാരങ്ങളിലേയ്ക്കു പോകുന്നതുകൊണ്ടു പ്രയോജനമില്ലെന്ന്. ഈ ദേഹത്തോടുള്ള ബന്ധംപോലും നിത്യമല്ലാത്ത സ്ഥിതിയ്ക്ക് അന്യദേഹങ്ങൾ എങ്ങനെ സ്വന്തമാകും? പണ്ടുള്ള വലിയ വലിയ രാജാക്കന്മാർപോലും ആത്മജ്ഞാനത്തിനുവേണ്ടി രാജ്യമുപേക്ഷിച്ചു വനത്തിൽ പോയിരുന്നു. ത്രൈലോക്യം നൽകാമെന്നു പറഞ്ഞാലും ഭക്തന്മാർ ഒരു ക്ഷണനേരത്തേയ്ക്കുപോലും അവരുടെ ഭജനം വിടാറില്ല. തൂക്കിക്കൊല്ലാൻ വിധിച്ചിരിയ്ക്കുന്നവന് യാതൊരു ലൗകികസുഖങ്ങളും സുഖമായി തോന്നാത്തതുപോലെ, അല്പകാലത്തിനുള്ളിൽ വീഴാനിരിയ്ക്കുന്ന ഈ ശരീരത്തിന്റെ സുഖത്തിനുവേണ്ടി പ്രയത്നിയ്ക്കുന്നത് ഈ മനുഷ്യജന്മത്തെ പാഴാക്കിക്കളയുന്നതുപോലെയാണ്. ഭഗവദ് ഭക്തന്മാർ ഭഗവാനെയല്ലാതെ മറ്റൊന്നും ആഗ്രഹിയ്ക്കുകയില്ല. എന്തെങ്കിലും ഇച്ഛയിരുന്നാൽ ഭഗവദ്ഭാവം പ്രകടമാവുകയില്ല.

ഇങ്ങനെയുള്ള വൈരാഗ്യം വന്നുപോയാൽ എങ്ങനെ വ്യവഹാരം നടക്കുമെന്നു ചിലർക്കു ശങ്കയുണ്ടാകാം. രാഗദ്വേഷയുക്തമായ വ്യവഹാരത്തോടൊപ്പം ആർക്കും ധ്യാനം ഉറയ്ക്കുകയില്ല. അതിനാൽ വ്യവഹാരം സാത്വികമായിരിയ്ക്കണം; നീതിയുക്തമായിരിയ്ക്കണം. അതുകൊണ്ടു ദാരിദ്ര്യം വരുന്നെങ്കിൽ അതു സന്തോഷത്തോടെ സഹിയ്ക്കണം. എങ്ങനേയും പൂർണതയെ പ്രാപിയ്ക്കുകയാണ് വേണ്ടത്. അനീതിയിലും രാഗദ്വേഷത്തിലും ജീവിയ്ക്കുന്നവർക്കു പൂർണതയെ പ്രാപിയ്ക്കാൻ സാധിയ്ക്കുകയില്ല. സകല പ്രവൃത്തികളും ഭഗവാന്റെ സേവയായിക്കരുതി നിഷ്കാമഭാവത്തോടെ ചെയ്യണം. രാഗദ്വേഷത്തിൽ പെട്ടു കിടക്കുന്നവരുമായി സംഗം കുറയ്ക്കണം. വ്യവഹാരകാലത്തും മായാരഹിതമായും ഭഗവദ്ഭാവം പ്രകടമാകുമാറും വർത്തിയ്ക്കണം. ഇങ്ങനെയുള്ള വ്യവഹാരത്തിൽ പല പരീക്ഷണങ്ങളും നേരിടേണ്ടി വന്നേ യ്ക്കാം. എന്നാൽ ഈ പരീക്ഷണങ്ങളിലൂടെയാണ് അപരോ ക്ഷാനുഭവം ഉണ്ടാകുന്നതെന്നു മനസ്സിലാക്കണം.

വൈരാഗ്യം കൂടാതെ ജ്ഞാനം സ്ഥിരമാകുകയില്ല. ധ്യാനത്തിന്റെ തുടക്കത്തിൽ ശരണാഗതിസാധന കൊള്ളാമെങ്കിലും, ജ്ഞാനലാഭഫലമായി പുതിയ അനുഭവങ്ങൾ ഉണ്ടാകാൻ തുടങ്ങുമ്പോൾ അത് വിഘ്നരൂപമാകാതിരിയ്ക്കാൻ വൈരാഗ്യം ആവശ്യമാണ്. ധ്യാനം തുടങ്ങുന്നതിനു മുൻപുതന്നെ വൈരാഗ്യം ശരിയ്ക്കും ഉണ്ടെങ്കിൽ ധ്യാനത്തിലും ജ്ഞാനത്തിലും അതു വളരെ ഉപയോഗമായിരി യ്ക്കും.

സംയമം സദാ സുഖരൂപമാണ്. അതിനാൽ അത്യാവശ്യമായ കാര്യങ്ങളിലല്ലാതെ ഏർപ്പെടരുത്. അത്യാവശ്യമുള്ളതല്ലാതെ പറയുകയും കേൾക്കുകയുമരുത്. അത്യാവശ്യകാര്യമല്ലാതൊന്നും ചിന്തിയ്ക്കുകയുമരുത്. പ്രകൃതിജന്യമായ പ്രാരബ്ധ സംസ്കാരങ്ങൾ സ്ഫുരിയ്ക്കുമ്പോഴെല്ലാം അവയെ ബ്രഹ്മവിചാരംകൊണ്ടടക്കണം. വീണ്ടും ഭഗവാൻ പറയുന്നു:

"ഹേ ഉദ്ധവാ! സർവത്ര ചുററിക്കറങ്ങുന്ന ചഞ്ചലമായ ചിത്തത്തെ സാവധാനത്തിൽ എന്റെ ശരീരത്തിൽ ഓരോ അംഗങ്ങളിലായി നിർത്തി അവസാനം എന്റെ മുഖാരവിന്ദത്തിൽ സ്ഥിരമാക്കി നിർത്തണം. അവിടെ ചിത്തം ഉറച്ച ശേഷം അവിടെനിന്നും ചിത്തത്തെ പിൻവലിച്ച് ആകാശത്തിൽ സ്ഥിരമാക്കി വയ്ക്കണം. അതിനുശേഷം ആകാശത്തെപ്പററിയുള്ള ചിന്തനവും ഉപേക്ഷിച്ച് എന്റെ ശുദ്ധസ്വരൂപത്തിൽ ആരൂഢനാകണം. എന്നെ ഒഴിച്ചു മറെറാന്നും പിന്നെ ചിന്തിയ്ക്കരുത്." (11.14.44.)

ഈ ക്രമം സാത്വിക അധികാരിയ്ക്കുള്ളതാണ്; അതായത് ആർക്കും അവരുടെ ഹൃദയത്തിൽ പ്രകാശം അനുഭവപ്പെട്ട്, ആ പ്രകാശത്തിൽ ശ്രീകൃഷ്ണ മൂർത്തിയെ കല്പന ചെയ്യാൻ സാധിയ്ക്കുന്നുവോ അവർക്കുള്ളതാണ്. ഹൃദയത്തിൽ പ്രകാശം അനുഭവപ്പെടാത്ത അന്യസാധകർ വെളിയിൽ ഭഗവാന്റെ മൂർത്തിയെ വച്ച് ഭഗവാന്റെ പാദാദികേശം ധ്യാനിയ്ക്കണം. അവിടെ മനസ്സുറയ്ക്കുമ്പോൾ പിന്നീട് അത് വിട്ടിട്ട് ആകാശത്തെ ധ്യാനിയ്ക്കുമ്പോൾ ആകാശത്തിൽ മനസ്സിനെ സ്ഥിരമാക്കി വയ്ക്കണം. അതിനുശേഷം ശുദ്ധസ്വരൂപത്തിൽ ആരൂഢനാകണം. ഈ ക്രമം ഏകാദശത്തിൽ ഇരുപത്തേഴാം അധ്യായത്തിൽ ക്രിയായോഗത്തെപ്പററി പറയുന്നിടത്തും പറയുന്നുണ്ട്. ഇപ്രകാരം ചിത്തം വശത്തായ ശേഷം എപ്രകാരം ഒരു ജ്യോതിസ്സു മറെറാന്നിനോടു ചേർന്നു ഏകമാകുന്നുവോ അതുപോലെ തന്നിൽ ഭഗവാനും ഭഗവാനിൽ താനും ഏകമാകുന്നു.

**ധ്യാനേനേത്ഥംസുതീവ്രേണയുഞ്ജതോയോഗിനോമനഃ**
**സംയാസ്യത്യാശുനിർവാണംദ്രവ്യജ്ഞാനക്രിയാഭ്രമഃ.**
(11.14.46.)

ഇപ്രകാരം തീവ്രമായ ധ്യാനയോഗത്താൽ ചിത്തത്തെ സംയമം ചെയ്യുന്ന യോഗിയുടെ ചിത്തം ദ്രവ്യം, ജ്ഞാനം, കർമം ഇവയെ സംബന്ധിച്ച ഭ്രമത്തിൽ നിന്ന് അതിവേഗത്തിൽ നിവൃത്തമാകും.

മുണ്ഡക ഉപനിഷത്തിലും, ആത്മസാക്ഷാത്കാരമുണ്ടാകുമ്പോൾ ഹൃദയഗ്രന്ഥി ഭേദിച്ചുപോകുമെന്നും സകലസംശയങ്ങളും അതോടെ നീങ്ങിപ്പോകുമെന്നും, സർവകർമങ്ങളും ക്ഷയിച്ചുപോകുമെന്നും പറഞ്ഞിട്ടുണ്ട്. ഈ സ്ഥിതിയിൽ ഏകസത്തയുടെ അനുഭവമുണ്ടാകുന്നതിനാൽ യാതൊരു സംശയങ്ങളും പിന്നെ ഇരിയ്ക്കുകയില്ല. കർമത്തിന്റെ കർത്താവു ശുദ്ധമാകുന്നു. ജ്ഞേയസമാപ്തിയും ഉണ്ടാകുന്നതിനാൽ ആനന്ദമുണ്ടാകുന്നു. എന്തെന്നാൽ പിന്നീടു അറിയാൻ ഒന്നും ബാക്കി ഇരിയ്ക്കുന്നില്ല. ദ്രവ്യത്തിന്റെ കാര്യത്തിലും വസ്തു ഏകമായിത്തീരുകയും ദേശകാലങ്ങൾ മിഥ്യയായിത്തീരുകയും ചെയ്യുന്നതിനാൽ ഭേദഭ്രാന്തിയും പൊയ്പോകുന്നു.

ബന്ധത്തിനു കാരണം മനസ്സാണ്. സ്വപ്നത്തിൽ വെളിയിൽ പദാർത്ഥങ്ങളില്ലെങ്കിലും ജീവൻ ബന്ധിയ്ക്കപ്പെടുന്നു. നിദ്ര, മൂർച്ഛ, സമാധി ഈ അവസ്ഥകളിൽ വെളിയിൽ പദാർഥങ്ങളുണ്ടായിരുന്നിട്ടും ജീവൻ അതിൽ ബന്ധിയ്ക്കപ്പെടുന്നില്ല. അതിനാൽ ബന്ധത്തിനു കാരണം മനസ്സാണ്. വെളിയിലുള്ള പദാർഥങ്ങൾക്കു സ്വതന്ത്രമായ സത്തയില്ല. അവ അവയുടെ സത്തയാൽ അവയുടെ അസ്തിത്വത്തെ കാണിയ്ക്കുന്നില്ല. അതിനാൽ അവ ദേശകാലങ്ങളെ തടസ്സപ്പെടുത്തുന്നില്ല. സ്വപ്നത്തിൽ എങ്ങനെയോ അതുപോലെതന്നെ ജാഗ്രത്തിലുമെന്നു മനസ്സിലാക്കണം.

ഭഗവാൻ സർവത്ര ഉണ്ടെന്നുള്ള വിശ്വാസംതന്നെ അന്യസത്തകളുടേയും വസ്തുക്കളുടേയും അത്യന്ത അഭാവത്തെ വെളിപ്പെടുത്തുന്നുണ്ട്. അന്യവസ്തുവിനെ കാണുന്നെങ്കിൽ അവർ യഥാർഥഭഗവാനെ അറിയു ന്നില്ല. സകലരിലും ഇരിയ്ക്കുന്നതായ ഒരു "എന്നെ" ഭാസകൻ അഥവാ ആത്മാവെന്നു പറയുന്നു. 'ഞാൻ' എന്ന വാക്കിനു ബഹുവചനമില്ല. അതിനു ബഹുവചനമായിട്ടു 'ഞങ്ങൾ' എന്നു പറയുന്നെങ്കിൽ അതിൽ 'നീ' എന്നും 'അവർ' എന്നുമുള്ള വാക്കുകൾ കൂടെ ചേർക്കേണ്ടതായി വരും. അതുകൊണ്ട്, 'ഞാൻ' അനേകമില്ല. 'ഞാൻ' ഏകനാണ്. അതു പരമാത്മാവുമാണ്. പക്ഷെ ഭാസ്യത്തെ ശരിയ്ക്കും മനസ്സിലാക്കി നിരാകരിയ്ക്കാതെ ഭാസകന്റെ സ്വരൂപാനുഭവം ഉണ്ടാകുകയില്ല. അതിനാൽ ദൃശ്യത്തെ നീക്കാൻ ധ്യാനയോഗം ആവശ്യമാണ്. അതു സിദ്ധമാകുമ്പോൾ ജ്ഞാനവുമുണ്ടാകും. അതു സിദ്ധമാകുന്നതുവരെ ആത്മജ്ഞാനികളുമായി മാത്രമേ സംഗം ചെയ്യാവൂ. അനുകൂലമായ സംഗം ലഭിയ്ക്കാഞ്ഞാൽ ഏകാന്തമായി കഴിയണം. ഒന്നുമില്ലെങ്കിലും സ്വപ്നത്തിൽ പ്രപഞ്ചത്തെ സൃഷ്ടിയ്ക്കുന്നതുപോലെ അനേകം പ്രപഞ്ചത്തെ സൃഷ്ടിയ്ക്കാൻ അവിദ്യ സമർഥമാണ്. വിദ്യയുടെ മഹിമ നേരെ മറിച്ചുമാണ്. അത് ഒരു ക്ഷണംകൊണ്ടു സകല പ്രപഞ്ചങ്ങളേയും ഇല്ലാതാക്കും. പിന്നീടു ജഗത്തിലുള്ള ഒരു വസ്തുവിലും മനസ്സു പോകുകയുമില്ല. അപ്പോഴുണ്ടാകുന്ന ആത്മാവിന്റെ ആനന്ദത്തെ തടയാൻ





യാതൊന്നും ബാക്കിയിരിയ്ക്കുകയുമില്ല. ഭഗവാനല്ലാതെ എന്തെങ്കിലും ബുദ്ധിയിൽ വന്നാൽ അതധ്യാരോപമായിരിയ്ക്കും. അടിയ്ക്കടി ദ്വൈതം സ്ഫുരിയ്ക്കുന്നെങ്കിൽ മേൽപറഞ്ഞവിധം ധ്യാനയോഗംകൊണ്ടോ, ഭക്തിമാർഗേണ സകലതിനേയും ഭഗവാനായി കാണുന്നതുകൊണ്ടോ, ജ്ഞാനയോഗത്താൽ ഇടയ്ക്കിടെ ദ്വൈതത്തിന്റെ മിഥ്യാത്വത്തെ ഉറപ്പിയ്ക്കുന്നതുകൊണ്ടോ അതിനെ നീക്കണം.

ഏകസത്തയെ കാണുന്നിടത്തു ഭൂതം, ഭാവി, വർത്തമാനം എന്നീ കാലവിഭാഗം സംഭവിയ്ക്കുന്നില്ല. ഈ ദശയിൽ പ്രാരബ്ധവും ഉണ്ടായിരിയ്ക്കുകയില്ല. ബുദ്ധിയുടെ ചഞ്ചലതയാണ് സംസാരത്തെ ഉണ്ടാക്കുന്നത്. ദേഹാഭിമാനം പോകാതിരിയ്ക്കുന്നതുവരെയും, ബ്രഹ്മത്തിൽ സ്ഥിതി ലഭിയ്ക്കാതിരിയ്ക്കുന്നതുവരെയുമാണ് ഈ സംസാരസ്ഫുരണം ഉണ്ടാകുന്നത്. ആത്മസാക്ഷാത്കാരം സിദ്ധിച്ചവർക്ക് ജഗത്ത് മുഴുവനും നന്ദനവനവും, അതിലുള്ള സകലവൃക്ഷങ്ങളും കല്പവൃക്ഷങ്ങളും, സർവ ജലവും ഗംഗാതീർത്ഥവുമായിരിയ്ക്കും. അവരുടെ സകലക്രിയകളും പവിത്രമായിരിയ്ക്കും. അവരുടെ വാണി പ്രാകൃതമായാലും സംസ്കൃതമായിരിയ്ക്കും. അതിൽ തത്ത്വത്തിന്റെ സാരം അടങ്ങിയിരിയ്ക്കും. അവർക്കു പൃഥ്വി മുഴുവനും കാശിയാണ്. അവരുടെ സകല ചേഷ്ടകളും ഈശ്വരമയമായിരിയ്ക്കും.

# പ്രകരണം ഇരുപത്തിരണ്ട്

## യോഗസിദ്ധി

ഭഗവാൻ: ഉദ്ധവാ! ജിതേന്ദ്രിയനും, സ്ഥിരചിത്തനും, പ്രാണനെ ജയിച്ചവനും എന്നിൽ ചിത്തം ചേർത്തവനുമാണെങ്കിൽ അവനിൽ യോഗസിദ്ധികളുണ്ടാകും.

സിദ്ധികൾ ധ്യാനധാരണകളിൽനിന്നാണുണ്ടാകുന്നത്. അതിനാൽ ജിതേന്ദ്രിയനും സ്ഥിരചിത്തനുമല്ലെങ്കിൽ അവരിൽ സിദ്ധികളുണ്ടാകുകയില്ല. ജിതേന്ദ്രിയരല്ലാത്തവരിൽ ഏതെങ്കിലും അത്ഭുതക്രിയകൾ കാണു ന്നെങ്കിൽ അവരിൽ നിന്നും ദൂരെയിരുന്നു കൊള്ളണം. എന്തെന്നാൽ അവരിൽ ഏതെങ്കിലും കൺകെട്ടുവിദ്യയുണ്ടായിരിയ്ക്കും.

ഉദ്ധവൻ: ഏതു ധാരണയാൽ ഏതു സിദ്ധിയുണ്ടാകും? ഇതേപ്പറ്റി വിസ്തരിച്ചു പറഞ്ഞുകേൾക്കാൻ ഞാനാഗ്രഹിയ്ക്കുന്നു.

ശ്രീഭഗവാൻ: യോഗമാർഗത്തിൽ മുഖ്യമായിട്ടു പതിനെട്ടു സിദ്ധികളാണ് പറഞ്ഞിട്ടുള്ളത്. അതിൽ എട്ടു പ്രധാനമായും പത്തു ഗൗണവുമാണ്. ഗൗണമായ പത്തു സിദ്ധികൾ സത്വഗുണത്തിൽ നിന്നുമാണുണ്ടാകുന്നത്. മുഖ്യസിദ്ധികളിൽ അണിമാ, മഹിമാ, ലഘിമാ, ഈ മൂന്നും ശരീരത്തെ സംബന്ധിയ്ക്കുന്നവയാണ്. പ്രാപ്തിയെന്ന സിദ്ധി



ഇന്ദ്രിയങ്ങളെ സംബന്ധിയ്ക്കുന്നതാണ്. അഞ്ചാമത്തെ പ്രാകാശ്യമെന്നതു പരലോകത്തു നടക്കുന്ന സംഭവങ്ങളെ പ്പററി അറിയാൻ സാധിയ്ക്കുകയെന്ന സിദ്ധിയാണ്. ലൗകിക പദാർഥങ്ങളേയും ഇച്ഛാനുസരണം അനുഭവിയ്ക്കാൻ സാധിയ്ക്കും. ഈശിതാ എന്ന സിദ്ധികൊണ്ടു മായയേയും അതിന്റെ കാര്യങ്ങളേയും ഇച്ഛപോലെ പ്രേരിപ്പിയ്ക്കാൻ കഴിയും. വിഷയങ്ങളുടെ സന്നിധിയിലും അവയിൽ ആസക്തി വരാതിരിയ്ക്കുന്നതിനെ 'വശിതാ' എന്നു പറയുന്നു. ഇഷ്ടപദാർഥങ്ങളെ അങ്ങേയറ്റം അനുഭവിയ്ക്കാൻ കഴിയുന്നതിനെ പ്രകാമ്യസിദ്ധിയെന്നു പറയുന്നു. ഇതു എട്ടാമത്തെ സിദ്ധിയാണ്. ഇനി ഗൗണസിദ്ധികളെപ്പറ്റി പറയാം.

1. വിശപ്പ്,ദാഹം,മുതലായ ശരീര ധർമങ്ങളെ ജയിയ്ക്കാൻ സാധിയ്ക്കുക.
2. ദൂരശ്രവണത്തിനുള്ള ശക്തി ലഭിയ്ക്കുക.
3. മനസ്സിന്റെ ഗതിയിൽ സഞ്ചരിയ്ക്കാൻ സാധിയ്ക്കുക.
4. ഇച്ഛപോലെ രൂപം എടുക്കാൻ കഴിയുക.
5. പരകായപ്രവേശം ചെയ്യുക.
6. ഇച്ഛാമൃത്യു സാധിയ്ക്കുക.
7. ദേവാംഗനകളുടെ ക്രീഡകളെ കാണാൻ സാധിയ്ക്കുക.
8. സങ്കല്പസിദ്ധി.
9. ആജ്ഞാശക്തി.
10. അന്യലോകങ്ങളിലേക്കു പോകാനും വരാനും സാധിയ്ക്കുക.

മേൽകാണിച്ച പത്തു സിദ്ധികളും സത്വഗുണത്തിന്റെ വൃദ്ധി കൊണ്ടുണ്ടാകുന്നു. ഇവയ്ക്കും പുറമേ വേറെയും അഞ്ചു സിദ്ധികൾ ഉണ്ട്.

1. ത്രികാലജ്ഞാനം
2. ദ്വന്ദ്വങ്ങളാൽ പരാജിതനാകാതിരിയ്ക്കുക. അതായതു ശീതം, ഉഷ്ണം, സുഖം, ദുഃഖം, രാഗം, ദ്വേഷം ഇവകളുടെ പ്രഭാവം തട്ടാതിരിക്കുക.
3. അന്യമനസ്സറിയുവാൻ സാധിക്കുക.
4. അഗ്നി, സൂര്യൻ, ജലം, വിഷം മുതലായവയുടെ ശക്തിയെ ബന്ധിക്കാൻ സാധിയ്ക്കുക.
5. ആരാലും തോല്പിക്കപ്പെടാതിരിയ്ക്കുക.

മേൽ പറഞ്ഞ സകല സിദ്ധികളിലും ദ്വൈതഭാവമുണ്ടായിരിയ്ക്കും. അതിനാൽ ആത്മാന്വേഷണം ചെയ്തു തന്നെ ബ്രഹ്മരൂപമായി കാണുക, അതായത് അദ്വൈതഭാവത്തിൽ അനുഭവപ്പെടുകയാണ് ഏററവും വലിയ സിദ്ധി. പക്ഷെ സാധാരണക്കാർ മേൽപറഞ്ഞ സിദ്ധികളിൽപെട്ടു വലയാറുണ്ട്. യോഗസിദ്ധിയെ വശത്തുവയ്ക്കാൻ സാധിയ്ക്കാതെ വരുന്നതുകൊണ്ടും പല സാധകരും പാരമാർഥികമാർഗത്തിൽനിന്നും കീഴ്പോട്ടു വീണുപോകാറുണ്ട്. സിദ്ധികളേയും സിദ്ധന്മാരേയും ലോകം കീർത്തിയ്ക്കുന്നതുകൊണ്ട് അതിൽനിന്നും ഉണ്ടാകുന്ന ദോഷം ലോകർ കാണുന്നില്ല. അവയെ തടയാനും സാധിയ്ക്കുന്നില്ല.

തേജസ്സിന്റെ *ബോംബുകൾ* ഉണ്ടാക്കാൻ തുടങ്ങിയിട്ടുണ്ട്. അതിനെ *ആറ്റംബോംബ്, ഹൈഡ്രജൻ ബോംബ്* എന്നെല്ലാം പറയുന്നു. തേജസ്സിന്റെ (*Light*) ഗതി ഒരു *സെക്കന്റിൽ* ഒരു ലക്ഷത്തിഎൺപത്താറായിരം നാഴികയാണ്. പൃഥിയുടെ ചുററളവ് ഇരുപത്തയ്യായിരം നാഴികയേയുള്ളൂ. അതുകൊണ്ട് ഇത്തരം *ബോംബു*കൾ ഉണ്ടാക്കുന്നതിൽ ഏതെങ്കിലും ഒരു തെററുപററിപ്പോയാൽ ആ ശക്തിയെ നിയന്ത്രിയ്ക്കാൻ സാധിയ്ക്കാതെ വന്നാൽ ഒരു *സെക്കന്റു*കൊണ്ടു പൃഥിയെ മുഴുവനും അഗ്നിയ്ക്കിരയാക്കാൻ സാധിയ്ക്കും. ഇക്കാലത്ത് ഇങ്ങനെ ഒരുപദ്രവവും ഉണ്ടാകാൻ തുടങ്ങിയിരിയ്ക്കയാണ്. ഇതെല്ലാം ഇക്കാലത്തെ പുതിയ സിദ്ധികളാണ്. ഇവയുടെ മോഹത്തിൽപ്പെട്ടു പോയാൽ മനുഷ്യർക്ക് അവരുടെ ആത്മനിരീക്ഷണത്തിനു സമയം കിട്ടാതെ പോകും. സകലദേശങ്ങളിലും നടക്കുന്ന സമാചാരങ്ങൾ അറിയുന്നതിനു കമ്പിയില്ലാകമ്പി മുതലായ പല സൗകര്യങ്ങളും ലോകർ ക്കു കിട്ടുന്നുണ്ട്. ഇവയെല്ലാം അനേകവിധത്തിലുള്ള സിദ്ധികളാണ്. പക്ഷെ വെളിയിലുള്ള സമാചാരത്തെ അറിയാൻ പോകുന്നവർക്ക് അവരുടെ ഹൃദയത്തിൽ നടക്കുന്ന സമാചാരത്തെ അറിയാൻ വേണ്ടത്ര സൗകര്യം ലഭിയ്ക്കുന്നില്ല.

യഥാർഥഭക്തനും ദേഹാഭിമാനം പോയവനുമാണെങ്കിൽ ഇങ്ങനെ യുള്ള സിദ്ധികളിൽ ദൃഷ്ടി പതിയുകയില്ല. സിദ്ധികളിൽ ലക്ഷ്യം വരുന്നതുകൊണ്ടു മനുഷ്യർ പരിണാമവാദത്തിൽ വീണുപോകുന്നു. അവർ ഇന്ദ്രിയഭോഗങ്ങളെ സത്യമായി കരുതിപ്പോകുന്നു. യോഗസിദ്ധികളാൽ കിട്ടുന്ന സുഖവും ഇന്ദ്രിയഭോഗങ്ങളാൽ കിട്ടുന്ന സുഖംപോലെയാണ്.

ഇനി ഏതു യോഗധാരണകൊണ്ട് ഏതു സിദ്ധിയുണ്ടാകുമെന്നു ഭഗവാൻ ഉദ്ധവരോടു പറയുന്നു:

1. പഞ്ചഭൂതങ്ങളുടെ സൂക്ഷ്മമായ തന്മാത്രകൾ എന്റെ ശരീരമാണ്. ഏതൊരു സാധകൻ എന്റെ ഈ തന്മാത്രാത്മകമായ ശരീരത്തിൽ മനസ്സിനെ തദാകാരമാക്കി ധ്യാനിയ്ക്കുന്നുവോ അവർക്ക് 'അണിമാ'എന്ന സിദ്ധി ലഭിയ്ക്കുന്നു. ഇതുകൊണ്ടു ശരീരത്തെ സൂക്ഷ്മമാക്കി പ്രതിബന്ധങ്ങളൊന്നും കൂടാതെ എങ്ങും സഞ്ചരിയ്ക്കാം. ആരുടെയെങ്കിലും കണ്ണിൽ പ്രവേശിച്ചാൽ പോലും അവർ അറിയുകയില്ല.

2. മഹത്തത്ത്വത്തിന്റെ രൂപത്തിലും ഞാൻ തന്നെയാണുളളത്. സകല വ്യാവഹാരിക ജ്ഞാനത്തിന്റെയും കേന്ദ്രമാണ് മഹത്തത്ത്വം. എന്റെ ഈ രൂപത്തിൽ മനസ്സിനെ മഹത്തത്ത്വാകാരമാക്കി തന്മയമാകുന്നവർക്കു 'മഹിമാ' എന്ന സിദ്ധിയുണ്ടാകുന്നു. ഇപ്രകാരംതന്നെ ആകാശാദി പഞ്ചഭൂതങ്ങളും എന്റെ രൂപം തന്നെയാണ്. അവയിലും പ്രത്യേകം പ്രത്യേകം ഭൂതങ്ങളിൽ മനസ്സു ചേർത്തു ധ്യാനിച്ചാൽ അതാതിന്റെ മഹത്തയും പ്രാപ്തമാക്കാം. ഇതു 'മഹിമാ' എന്ന സിദ്ധിയിൽ ഉൾപ്പെട്ടതുതന്നെയാണ്.

3. വായു മുതലായ നാലു ഭൂതങ്ങളുടെ പരമാണുക്കളെ എന്റെ രൂപമായി കരുതി ചിത്തത്തെ തദാകാരമാക്കി ധ്യാനിച്ചാൽ 'ലഘിമാ' എന്ന സിദ്ധിയുണ്ടാകും. അതുകൊണ്ടു പരമാണുരൂപമായ കാലത്തിനു സമം സൂക്ഷ്മമായിട്ടു ആ യോഗിയ്ക്ക് ആകാശത്തിൽക്കൂടി സഞ്ചരിയ്ക്കാൻ കഴിയും.

4. സാത്വിക അഹങ്കാരത്തെ എന്റെ രൂപമായി ധാരണ ചെയ്താൽ സമസ്ത ഇന്ദ്രിയങ്ങളുടേയും അധിഷ്ഠാതാവായിട്ട് എന്റെ ഭക്തനു 'പ്രാപ്തി'എന്ന സിദ്ധി ലഭിയ്ക്കും.

5. എന്റെ മഹത്തത്ത്വാഭിമാനിയായ സൂത്രാത്മാവിൽ ചിത്തത്തെ സ്ഥിരമാക്കി വച്ചു ധ്യാനിയ്ക്കുന്നവനു അവ്യക്തജന്മാവായ (സൂത്രാത്മാ) എന്റെ 'പ്രാകാമ്യ'മെന്ന സിദ്ധി ലഭിയ്ക്കും. അവരിൽ ബ്രഹ്മാണ്ഡങ്ങളെ സൃഷ്ടിയ്ക്കാനുള്ള ശക്തിയുണ്ടായിരിയ്ക്കും.

6. വിരാട്സ്വരൂപത്തെ നിരന്തരം ധ്യാനിയ്ക്കുന്നവർക്ക് 'ഈശിത' എന്ന സിദ്ധിയുണ്ടാകും. അതുകൊണ്ടു മററു ജീവികളെ നിയന്ത്രിയ്ക്കാനും, അദൃശ്യമായവയെ കാണാനും സാധിയ്ക്കും. അവർക്ക് ഒരു ഈച്ചയെ ക്കൊണ്ടും പർവതത്തെ നശിപ്പിയ്ക്കാൻ സാധിയ്ക്കും. ഉല്പത്തി, സ്ഥിതി, ലയം ഇവകൾ ചെയ്യാൻ സാധിയ്ക്കും. മൃതശരീരത്തെ ജീവിപ്പിയ്ക്കാനും ജഡവസ്തുക്കളെ ചൈതന്യമുളളതാക്കാനും സാധിയ്ക്കും.

7. ഭഗവാന്റെ തുരീയം എന്ന നാരായണസ്വരൂപത്തിൽ മനസ്സു ചേർത്താൽ 'വശിത' എന്ന സിദ്ധിയുണ്ടാകും. അവർ സർവകർമങ്ങളും ചെയ്യുന്നെങ്കിലും അലിപ്തരായിരിയ്ക്കും. സർവഭോഗങ്ങളും അനുഭവിയ്ക്കുന്നെങ്കിലും അഭോക്താവായിരിയ്ക്കും.

8. നിർഗുണബ്രഹ്മത്തിൽ ചിത്തം ഉറപ്പിയ്ക്കുന്നവർക്കു പരമാനന്ദരൂപമായ 'കാമാവസായിതാ' എന്ന സിദ്ധിയുണ്ടാകും. ഇതുണ്ടായാൽ സകല കാമനകളും പൂർണമാകും.

ഇനി മററു പത്തു ഗൗണസിദ്ധികളെപ്പററി പറയുന്നു. മുകളിൽ പറഞ്ഞ എട്ടു സിദ്ധികളിൽ, ആദ്യത്തെ മൂന്നും





ശരീരസംബന്ധിയും പിന്നീടു ഇന്ദ്രിയങ്ങൾ, മനസ്സ്, ആത്മാവ് ഇവയെ സംബന്ധിയ്ക്കുന്നതുമായിരുന്നു.

## ഗൗണസിദ്ധികൾ

1. എന്റെ അത്യന്തശുദ്ധവും ധർമമയവും ആയ ശ്വേതദ്വീപിന്റെ അധിപതിയെ ധാരണചെയ്താൽ അവർക്കു വിശപ്പ്, ദാഹം, ശോകം, മോഹം, ജന്മം, മൃത്യു ഈ ആറു ഊർമികൾ ഉണ്ടാകുകയില്ല. അവർ ശുദ്ധസ്വരൂപത്തെ പ്രാപിയ്ക്കുകയും ചെയ്യും.

2. എന്റെ സമഷ്ടിപ്രാണരൂപമായ ആകാശാത്മാവിൽ മനസ്സുകൊണ്ട്'അനാഹത'നാദത്തെ ചിന്തനം ചെയ്താൽ 'ദൂരശ്രവണ'മെന്ന സിദ്ധി ലഭിയ്ക്കും. അതുകൊണ്ടു വിവിധമായ പ്രാണികളുടെ ശബ്ദം കേൾക്കാനും അർഥം മനസ്സിലാക്കാനും കഴിവുണ്ടാ കും. ലോകത്തു നടക്കുന്ന അതിഗുപ്തമായ വർത്ത മാനങ്ങളും കാതിൽ നിഷ്പ്രയാസം കേൾക്കാൻ കഴിയും.

3. നേത്രങ്ങളെ സൂര്യനിലും, സൂര്യനെ നേത്രങ്ങളിലും ചേർത്തു രണ്ടിന്റേയും സംയോഗത്തിൽ മനസ്സുകൊണ്ടു എന്നെ ധ്യാനിച്ചാൽ അവർക്കു സൂക്ഷ്മദൃഷ്ടിയുണ്ടായിട്ടു 'ദൂരദർശന'മെന്ന സിദ്ധി ലഭിയ്ക്കും. അവർക്കു ഒരു സ്ഥലത്തിരുന്നുകൊണ്ടു സംസാരത്തെ മുഴുവൻ കാണാൻ കഴിയും.

4. ആരാണോ പ്രാണായാമത്തൊടൊപ്പം അത്യന്തം വേഗതയുള്ള മനസ്സിനെ എന്റെ രൂപമായി ധാരണംചെയ്യുന്നത് അവർക്കു 'മനോജവ'മെന്ന സിദ്ധിയുണ്ടാകും. അതുകൊണ്ട് അവർക്കു മനസ്സിന്റെ വേഗതപോലെ സഞ്ചരിയ്ക്കാൻ കഴിയും.

5. മനസ്സിനെ ഉപാദാനകാരണമാക്കി യോഗി ഏതു രൂപം ധരിയ്ക്കണമെന്നു വിചാരിയ്ക്കുന്നുവോ, അപ്പോൾ അതുപോലെ ആയിത്തീരും. എന്തെന്നാൽ ആ യോഗി അയാളുടെ ചിത്തത്തെ എന്നിൽ ചേർത്തവനാണ്.

6. അന്യശരീരത്തിൽ പ്രവേശിയ്ക്കാൻ ഇച്ഛിയ്ക്കുന്ന യോഗി, തന്നെ, ആ ശരീരത്തിൽ ഇരിയ്ക്കുന്നവനായി ഭാവന ചെയ്യണം. അപ്പോൾ അയാളുടെ പ്രാണൻ വായുരൂപം ധരിച്ച്, ഒരു പുഷ്പത്തിൽ നിന്നും മറെറാരു പുഷ്പത്തിലേയ്ക്കു പോകുന്ന വണ്ടിനെപ്പോലെ, തന്റെ ശരീരത്തെ വിട്ടു മററു ശരീരത്തിൽ പ്രവേശിയ്ക്കുന്നു.

7. യോഗിയ്ക്കു ശരീരത്തെ പരിത്യജിയ്ക്കണമെങ്കിൽ, ഉപ്പൂറ്റികൊണ്ടു ഗുദദ്വാരത്തെ അടച്ച്, പ്രാണവായുവിനെ ക്രമത്തിൽ ഹൃദയം, വക്ഷസ്ഥലം, കണ്ഠം, മസ്തകം ഈ സ്ഥാനങ്ങളിലേയ്ക്കു കൊണ്ടുപോയി ബ്രഹ്മരന്ധ്രത്തിലൂടെ ബ്രഹ്മത്തിൽ ലയിപ്പിച്ചിട്ടു ശരീരത്തെ ഉപേക്ഷിയ്ക്കാം.

8. യോഗികൾക്കു ദേവതകളുടെ വിഹാരസ്ഥാനങ്ങളിൽ ക്രീഡിയ്ക്കുന്നതിന്നിച്ഛയുണ്ടെങ്കിൽ എന്റെ ശുദ്ധസത്വമായ സ്വരൂപത്തെ ഭാവന ചെയ്യണം. അങ്ങനെ ചെയ്താൽ സത്വഗുണത്തിന്റെ അംശസ്വരൂപികളായ സുരസുന്ദരികൾ വിമാനത്തിൽ കയറി അവരുടെ അടുത്തു ചെല്ലും.

9. എന്റെ സത്യസങ്കല്പസ്വരൂപത്തിൽ ചിത്തം ചേർത്തു ധ്യാനിച്ചാൽ അവർക്കു സങ്കല്പസിദ്ധിയുണ്ടാകും.

10. ഞാൻ 'ഈശിത്വം', 'വശിത്വം' ഈ രണ്ടു സിദ്ധികളുടെയും സ്വാമിയാണ്. അതുകൊണ്ട് ആർക്കും എന്റെ ആജ്ഞയെ ലംഘിയ്ക്കാൻ സാധിയ്ക്കുന്നില്ല. എന്റെ ആ രൂപത്തെ ഭാവനചെയ്തു ധ്യാനിയ്ക്കുന്നവർക്കും ആ സിദ്ധി ലഭിയ്ക്കുന്നു. അവരുടെ ആജ്ഞയേയും ആർക്കും ലംഘിയ്ക്കാൻ സാധ്യമാവുകയില്ല.

മേൽപറഞ്ഞ പത്തു സിദ്ധികൾക്കും പുറമെയുള്ള ചില സിദ്ധികൾ താഴെ ചേർക്കുന്നു.

1. ധാരണാപരായണനായ യോഗിയുടെ ചിത്തം എന്റെ ഭക്തിയാൽ ശുദ്ധമാകുമ്പോൾ അവരുടെ ബുദ്ധിയ്ക്കു ജന്മം, മൃത്യു മുതലായ അദൃഷ്ടങ്ങളേയും അറിയാൻ സാധിയ്ക്കും. എന്നു തന്നെയല്ല ഭൂതം, ഭാവി, വർത്തമാനം ഈ മൂന്നു കാലങ്ങളിലേയും കാര്യങ്ങളും അവർക്ക് അറിയാൻ സാധിയ്ക്കും.

2. ചിത്തം എന്നിൽ ചേർത്തു ശിഥിലമാക്കിയിട്ടുള്ള യോഗിയുടെ യോഗമയമായ ശരീരത്തെ അഗ്നി, ജലം മുതലായ ഒന്നിനും നശിപ്പിയ്ക്കാൻ സാധിയ്ക്കുകയില്ല.

3. ശ്രീവത്സാദിചിഹ്നിതവും ശംഖ്, ഗദാ, ചക്രം, പത്മം ആദി ആയുധങ്ങളാൽ വിഭൂഷിതവും, രഥം, ധ്വജം, ഛത്രം, ചാമരം ആദിയാൽ സമ്പന്നവുമായ എന്റെ അവതാരങ്ങളെ ധ്യാനിയ്ക്കുന്നവർ അജയ്യരായിരിയ്ക്കും.

4. ഇപ്രകാരം വിചാരശീലരായ ഏതൊരാൾ എന്നെ ഉപാസന ചെയ്യുകയും, യോഗധാരണചെയ്തു ധ്യാനിയ്ക്കുകയും ചെയ്യുന്നുവോ അവർക്കു മേൽപ്പറഞ്ഞതായ സകല സിദ്ധികളും പൂർണമായും ലഭിയ്ക്കുന്നതാണ്.

ഇങ്ങനെയുള്ള സിദ്ധികളിൽ മായയുടെ അംശം വന്നുകൂടാൻ ഇടയുള്ളതിനാൽ അതിൽ വളരെ സൂക്ഷിക്കാനുണ്ട്. അതുകൊണ്ട് ഭഗവാൻ ഉദ്ധവരോടു പറയുന്നു: "ഹേ ഉദ്ധവാ! ആരാണോ തന്റെ പ്രാണൻ, മനസ്സ്, ഇന്ദ്രിയങ്ങൾ ഇവയെ സംയമം ചെയ്തു ജയിയ്ക്കുകയും എന്റെ സ്വരൂപത്തെ ധാരണ ചെയ്യുകയും ചെയ്യുന്നത്, അവർക്ക് ഒരു സിദ്ധിയും ദുർലഭമല്ല. സർവവും സാധ്യമാണ്.

**അന്തരായാൻവദന്ത്യേതായുഞ്ജതോയോഗമുത്തമം**
**മയാസംപദ്യമാനസ്യകാലക്ഷപണഹേതവഃ.**(11.15.33.)





ഉത്തമമായ യോഗത്തെ അഭ്യസിച്ചഭ്യസിച്ച്, ചിത്തം എന്നിൽ ചേർന്നിരിയ്ക്കുന്നവർക്കു ഈ സിദ്ധികൾ ഒരു വിധത്തിൽ വിഘ്നരൂപമാണ്. എന്തെന്നാൽ ഈ സിദ്ധികൾ കാരണം അവരുടെ സമയം ദുരുപയോഗപ്പെട്ടുപോകുന്നു.

അതായത്, മേൽപ്പറഞ്ഞ സകല സിദ്ധികളിലും കാലദേശങ്ങളുടെ മായ അടങ്ങിയിട്ടുണ്ട്. ഭഗവാൻ ദേശകാലങ്ങൾക്കുപരിയാണ്. അതിനാൽ ആരും സിദ്ധികളുടെ മോഹത്തിൽ വീണുപോകരുത്. ഈ ലോകത്തു പല സിദ്ധികളും ജന്മനാതന്നെ ഉണ്ടാകുന്നുണ്ട്. പക്ഷികൾക്കു പറക്കാനുള്ള സിദ്ധി ജന്മനാ ഉള്ളതാണ്. ചില സിദ്ധികൾ ഔഷധത്താൽ ഉണ്ടാകുന്നുണ്ട്. ചിലതു തപസ്സുകൊണ്ടും, ചിലതു മന്ത്രജപംകൊണ്ടും പ്രാപ്തമാകുന്നു. എന്നാലും എന്നിൽ ചിത്തം ചേരാതെ മുക്തിയുണ്ടാവുകയില്ല. മുക്തിയെന്നു വച്ചാൽ മായയിൽനിന്നുമുള്ള രക്ഷ എന്നാണ്. മേൽപ്പറഞ്ഞ സിദ്ധികളിലെല്ലാം കുറച്ചെങ്കിലും മായയുണ്ടായിരിക്കുന്നതിനാൽ മുക്തി ലഭിയ്ക്കുന്നില്ല. അതുകൊണ്ടു ഭഗവാൻ പറയുന്നു:

**സർവാസാമപി സിദ്ധീനാം ഹേതുഃ പതിരഹംപ്രഭുഃ**
**അഹംയോഗസ്യസാംഖ്യസ്യധർമസ്യബ്രഹ്മവാദിനാം.**
(11.15.35.)

ബ്രഹ്മവാദികൾ യോഗം, സാംഖ്യം, ധർമം ആദി അനേകം സാധനകൾ പറഞ്ഞിട്ടുണ്ട്. അവയുടെയും, സമസ്തസിദ്ധികളുടെയും ഹേതുവും, സ്വാമിയും, പ്രഭുവും ഞാൻ മാത്രമാണ്. സർവപ്രാണികളുടെയും ഹൃദയത്തിൽ ഞാൻ വസിയ്ക്കുന്നു. സർവജീവികളും എന്നിലും വസിയ്ക്കുന്നു. എന്റെ സ്വരൂപം അപാരവും സർവവ്യാപകവും ഗുണാതീതവുമാണ്. ഒരു കുടത്തിന്റെ അകത്തും പുറത്തും ആകാശം സ്ഥിതി ചെയ്യുന്നതുപോലെ, ഞാൻ പ്രാണിമാത്രങ്ങളുടെ അകത്തും പുറത്തും വ്യാപ്തമാണ്. രാജാവിന്റെ അടുത്തു പെരുമാറാൻ പൂർണ്ണ അധികാരമുള്ളവർ കൈക്കൂലി മേടിയ്ക്കാൻ ആഗ്രഹിച്ചാൽ അത് അവരുടെ മരണത്തിനു കാരണമാകുന്നതുപോലെ, ഭഗവത്പ്രാപ്തി ഇച്ഛിയ്ക്കുന്നവർ സിദ്ധിയിൽ മോഹിച്ചാൽ അത് അവർക്കു വിഘ്നരൂപമായിത്തീരും. നിരപേക്ഷകനു സദ്ഭാവവും സദ്ബുദ്ധിയും ജ്ഞാനസിദ്ധികളുമെല്ലാം നിഷ്പ്രയാസം പ്രാപ്തമാകും.

## പ്രകരണം ഇരുപത്തിമൂന്ന്

### വിഭൂതികൾ

ഉദ്ധവൻ: ഹേ പ്രഭോ! അവിടുന്ന് അനാദിയും, അനന്തവും, ആവരണരഹിതവുമായ സാക്ഷാത് പരബ്രഹ്മമാകുന്നു. അവിടുന്ന് സകല പദാർഥങ്ങളുടെയും ഉല്പത്തി, സ്ഥിതി, നാശം ഇവയ്ക്കു കാരണമാകുന്നു. അവിടുന്നു

സർവപ്രാണികളിലും വസിയ്ക്കുന്നവനെങ്കിലും അശുദ്ധബുദ്ധികളായ മനുഷ്യർക്ക് അവിടുന്നു സർവദാ ദുർവിജ്ഞേയനാകുന്നു. ബ്രഹ്മജ്ഞാനികൾക്കു മാത്രമേ അവിടുത്തെ യഥോചിതം ഉപാസന ചെയ്യാൻ സാധിയ്ക്കൂ. വലിയ വലിയ ഋഷിമുനികൾ അവിടുത്തെ ഏതേതുരൂപങ്ങളേയും വിഭൂതികളേയും ഉപാസന ചെയ്തു സിദ്ധിയെ പ്രാപിച്ചുവോ ആ വിഭൂതികളെപ്പററി അറിയാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. സർവപ്രാണികളുടേയും ജീവനദാതാവായ പ്രഭോ! അവിടുന്നു സമസ്തപ്രാണികളുടേയും അന്തരാത്മാവാകുന്നു. അവരിൽ ഗുപ്തമായിരുന്നുകൊണ്ട് അവിടുന്നു ലീലകൾ ചെയ്യുന്നു. അവിടുന്നു സകലരേയും കാണുന്നു. പക്ഷെ അവിടുത്തെ മായയിൽ മോഹിച്ചു പോകയാൽ ആ പ്രാണികൾക്ക് അവിടുത്തെ കാണാൻ കഴിയു ന്നില്ല. ഹേ പ്രഭോ! പൃഥ്വി, സ്വർഗം, പാതാളം മുതലായ സകല ദിശകളിലുമുള്ള അവിടുത്തെ വിഭൂതിയെ വിസ്തരിച്ചു കേൾപ്പിച്ചാലും. സർവ തീർത്ഥങ്ങളേയും തീർത്ഥമാക്കുന്ന അവിടുത്തെ ചരണകമലങ്ങളെ ഞാൻ നമിയ്ക്കുന്നു.

ശ്രീഭഗവാൻ: ഹേ ഉദ്ധവാ! കുരുക്ഷേത്രത്തിൽ ശത്രുക്കളോടു യുദ്ധത്തിനു തയ്യാറായ അർജുനൻ അവിടെവച്ചു എന്നോട് ഈ ചോദ്യം ചോദിച്ചിരുന്നു. അന്നു അർജുനൻ, താൻ കൊല്ലുന്നവനും മററുള്ളവർ കൊല്ലപ്പെടുന്നവരു മാണെന്നുള്ള പ്രാകൃതബുദ്ധിയാൽ രാജ്യത്തിനുവേണ്ടി ജ്ഞാതിബന്ധുക്കളെ കൊല്ലുന്നതു നിന്ദാവഹമാണെന്നു കരുതി നിരുത്സാഹനായിത്തീർന്നിരുന്നു. ആ സമയം യുക്തിപൂർവം അവനു ഞാൻ ഉപദേശം കൊടുത്തു. എന്തെന്നാൽ അവനും നിന്നെപ്പോലെ എന്നോടു ചോദ്യങ്ങൾ ചോദിച്ചിരുന്നു.

അർജുനൻ ദേഹത്തെ ആത്മാവായിക്കരുതി മോഹിതനായിപ്പോയിരുന്നു. അതുകൊണ്ടു ഭഗവാൻ അർജുനനു ജീവന്റെ അനശ്വരാവസ്ഥയെപ്പററി ഉപദേശിച്ചു. ആ സമയം അർജുനൻ ഭഗവാനോടു ഭഗവാന്റെ വിഭൂതികളെപ്പററിയും ചോദിച്ചു. അന്നു അർജുനനോട് പറഞ്ഞതുപോലെ ഉദ്ധവരോടും പറയാമെന്നു പറഞ്ഞു ഭഗവാൻ തന്റെ വിഭൂതികളെപ്പററി പറയാൻ തുടങ്ങുന്നു.

**അഹമാത്മോദ്ധവാമീഷാം ഭൂതാനാംസുഹൃദീശ്വരഃ.**
**അഹംസർവാണിഭൂതാനിതേഷാംസ്ഥിത്യുദ്ഭവാപ്യയഃ**
(11.16.9.)

ഞാൻ സകല പാണികളുടേയും ആത്മാവും മിത്രവും സ്വാമി യുമാകുന്നു.

ഗീതയിലും തുടങ്ങുന്നത്:

**അഹമാത്മാ ഗുഡുകേശ സർവഭൂതാശയസ്ഥിതഃ.**
(10.20.)

ഹേ ഗുഡാകേശാ! സർവപ്രാണികളുടേയും ബുദ്ധിരൂപിയായ ഗുഹയിൽ സാക്ഷിരൂപമായിട്ടിരിയ്ക്കുന്ന പ്രത്യ





ഗാത്മാവാണു ഞാൻ; എന്നാണ്.

പിന്നെ സകല പ്രാണികളുടേയും ഉല്പത്തി, സ്ഥിതി, ലയം ഇവയ്ക്കു കാരണവും ഞാനാകുന്നു. ഗതിശീലരിൽ ഗതിയും, തന്നെ അധീനമാക്കുന്നവയിൽ ഞാൻ കാലവുമാണ്. ഗുണങ്ങളിൽ സാമ്യാവസ്ഥയും, ഗുണികളിൽ അവയുടെ സ്വാഭാവികഗുണവും ഞാനാകുന്നു. ഇവിടെ വിഷമത ഭഗവാന്റെ സ്വരൂപമല്ലെന്നു കാണിച്ചിരിയ്ക്കുന്നു. ജ്ഞാനപ്രധാനമായതിൽ മഹത്തത്ത്വവും സൂക്ഷ്മവസ്തുക്കളിൽ ജീവനും ഞാനാണ്. ദുർജയവസ്തുക്കളിൽ മനസ്സു ഞാനാണ്. ഇവിടെ മനസ്സിന്റെ സ്വഭാവം സ്പഷ്ടമാക്കിയിട്ടുണ്ട്. മനസ്സിനെപ്പോലെ ജയിയ്ക്കാൻ പ്രയാസമായിട്ടു മററൊന്നുമില്ല. അതിനെ അഭ്യാസവും വൈരാഗ്യവുംകൊണ്ടു ജയിയ്ക്കാം. ഞാൻ വേദങ്ങളുടെ അഭിവ്യക്തിസ്ഥാനമായ ഹിരണ്യഗർഭനാണ്. മന്ത്രങ്ങളിൽ 'ഓം' കാരവും, അക്ഷരങ്ങളിൽ 'അ'കാരവും ഛന്ദസ്സുകളിൽ ഗായത്രിയുമാണ്. ദേവന്മാരിൽ ഇന്ദ്രനും, അഷ്ടവസുക്കളിൽ അഗ്നിയും, ആദിത്യന്മാരിൽ വിഷ്ണുവും, പതിനൊന്നു രുദ്രന്മാരിൽ നീലലോഹിതനെന്ന രുദ്രനും ഞാനാകുന്നു. ഇപ്രകാരം മററു വിഭൂതികളെപ്പററിയും താഴെ കാണിയ്ക്കുംവിധം ഭഗവാൻ ഉദ്ധവരോടു പറയുന്നു:

1. ബ്രഹ്മർഷികളിൽ ഭൃഗുവും 2. രാജർഷികളിൽ മനുവും 3. ദേവർഷികളിൽ നാരദനും 4. പശുക്കളിൽ കാമധേനുവും 5. സിദ്ധേശ്വരന്മാരിൽ കപിലനും 6. പക്ഷികളിൽ ഗരുഡനും 7. പ്രജാപതികളിൽ ദക്ഷനും 8. പിതൃക്കളിൽ അര്യമാവും 9. ദൈത്യന്മാരിൽ പ്രഹ്ലാദനും 10. ഔഷധികളിൽ സോമനും 11. യക്ഷന്മാരിൽ കുബേരനും 12. ആനകളിൽ ഐരാവതവും 13. ജലവാസികളിൽ വരുണനും 14. തപിപ്പിയ്ക്കുന്നവരിൽ സൂര്യനും 15. മനുഷ്യരിൽ രാജാവും 16. കുതിരകളിൽ ഉച്ചൈഃശ്രവസ്സും 17. ധാതുക്കളിൽ സ്വർണവും 18.ശിക്ഷിയ്ക്കുന്നവരിൽ യമനും 19. സർപ്പങ്ങളിൽ വാസുകിയും 20. നാഗങ്ങളിൽ ശേഷനാഗവും 21. ദംഷ്ടയുള്ള പ്രാണികളിൽ സിംഹവും 22. ആശ്രമങ്ങളിൽ സന്ന്യാസാശ്രമവും 23. വർണങ്ങളിൽ ബ്രാഹ്മണനും 24. നദികളിൽ ഗംഗയും 25. ജലാശയങ്ങളിൽ സമുദ്രവും 26. ശസ്ത്രങ്ങളിൽ ധനുസ്സും 27. ധനുർധരന്മാരിൽ മഹാദേവനും 28. നിവാസസ്ഥാനങ്ങളിൽ സുമേരുവും 29. ദുർഗമസ്ഥാനങ്ങളിൽ ഹിമാലയവും 30. വനസ്പതികളിൽ ആലും 31. ഔഷധികളിൽ യവവും 32. പുരോഹിതന്മാരിൽ വസിഷ്ഠനും 33. സേനാപതികളിൽ കാർത്തികേയനും 34. അഗ്രണീയരായ നേതാക്കളിൽ ബ്രഹ്മാവും 35. യജ്ഞങ്ങളിൽ ബ്രഹ്മയജ്ഞവും 36. വ്രതങ്ങളിൽ അഹിംസയും 37. ശുദ്ധമാക്കുന്ന പദാർഥങ്ങളിൽ നിത്യശുദ്ധമായ അഗ്നി, വായു, സൂര്യൻ, ജലം, വാണി, ആത്മാവ് ഇവകളും ഞാനാകുന്നു.

ഇനി അന്തരംഗവിഭൂതികളെപ്പററി വർണിയ്ക്കുന്നു:



1. യോഗങ്ങളിൽ മനോനിരോധവും 2. വിജയം ഇച്ഛിയ്ക്കുന്നവരിൽ മന്ത്ര (നീതി) ശക്തിയും 3. കൗശലങ്ങളിൽ ആത്മാവിന്റെയും അനാത്മാവിന്റെയും വിവേകരൂപമായ കൗശലവും 4. ഖ്യാതിവാദികളിൽ ഞാൻ വികല്പവുമാകുന്നു. 5.സ്ത്രീകളിൽ ശതരൂപയും 6.പുരുഷന്മാരിൽ മനുവും7. മുനികളിൽ നാരായണനും 8.ബ്രഹ്മചാരികളിൽ സനത്കുമാരന്മാരും ഞാനാകുന്നു. (11.16.25.) 9. ധർമത്തിൽ കർമസന്ന്യാസം 10. അഭയസാധനകളിൽ അന്തർനിഷ്ഠാ (ആത്മാനുസന്ധാനം) 11.ഗോപനീയമായ സാധനകളിൽ മധുരവചനവും, മൗനവും 12.സ്ത്രീപുരുഷന്മാരിൽ ഞാൻ പ്രജാപതിയുമാണ്. (പ്രജാപതിയുടെ ശരീരം രണ്ടായി പിളർന്നാണ് ആദ്യത്തെ സ്ത്രീപുരുഷന്മാരുണ്ടായത്.) 13. സാവധാനത്തിൽ ഉണർന്നിരിയ്ക്കുന്നവയിൽ ഞാൻ സംവത്സരരൂപമായ കാലമാകുന്നു 14.ഋതുക്കളിൽ വസന്തവും 15. മാസങ്ങളിൽ മാർഗശീർഷവും 16. നക്ഷത്രങ്ങളിൽ അഭിജിത്തും 17. യുഗങ്ങളിൽ സത്യയുഗവും, 18. വിവേകികളിൽ മഹർഷി ദേവലനും, അസിതനും, 19. വ്യാസന്മാരിൽ ശ്രീകൃഷ്ണ ദ്വൈപായനനും 20. കവികളിൽ ശുക്രാചാര്യനും ഞാനാകുന്നു. 21.സൃഷ്ടിയുടെ ഉല്പത്തിയും, ലയവും, പ്രാണികളുടെ ജന്മവും, മൃത്യുവും, തഥാ വിദ്യയേയും, അവിദ്യയേയും അറിയുന്ന മഹാപുരുഷന്മാരിൽ ഞാൻ വസുദേവനുമാണ്. 22. എന്റെ പ്രേമിഭക്തരിൽ ഉദ്ധവനും 23. കിംപുരുഷന്മാരിൽ ഹനുമാനും 24. വിദ്യാധരന്മാരിൽ സുദർശനനും 25. രത്നങ്ങളിൽ പത്മരാഗവും 26. സൗന്ദര്യമുള്ള വസ്തുക്കളിൽ കമലകോശവും 27.പുല്ലുകളിൽ ദർഭയും 28. ഹോമവസ്തുക്കളിൽ പശുവിൻ നെയ്യും 29. വ്യാപാരികളിൽ ലക്ഷ്മിയും 30.ചതിയും കപടവും ചെയ്യുന്നവരിൽ ചൂതുകളിയും 31. തിതിക്ഷുക്കളിൽ തിതിക്ഷയും 32. സാത്വികരിലുള്ള സത്വഗുണവും 33. ബലവാന്മാരിൽ ഉത്സാഹവും, പരാക്രമവും 34. ഭഗവദ് ഭക്തരിൽ ഭക്തിയുക്തമായുള്ള നിഷ്കാമകർമവും ഞാനാണ്. 35. വൈഷ്ണവരിൽ പൂജ്യരായ വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ, നാരായണൻ, ഹയഗ്രീവൻ, വരാഹം, നൃസിംഹം, ബ്രഹ്മാവ് ഈ ഒൻപതു മൂർത്തികളിൽ ഞാൻ ആദ്യം പറഞ്ഞതായ ശ്രേഷ്ഠമൂർത്തിയായ വാസുദേവനാണ്. 36. ഗന്ധർവന്മാരിൽ വിശ്വാവസുവും 37. അപ്സരസ്സുകളിൽ പൂർവചിത്തിയും ഞാനാ ണ്. (ഈ പൂർവചിത്തിയുടെ പേരു ഗീതയിൽ പറഞ്ഞിട്ടില്ല. ഇതിനു പണ്ടു ചെയ്തിട്ടുള്ളതായ കർമങ്ങളുടെ സ്മൃതി എന്നും അർഥമാകാം. ഇതു പലരേയും സാധനാകാലത്തു പരീക്ഷിയ്ക്കാറുള്ള ഏറ്റവും വലിയ അപ്സരസ്സു തന്നെയാണ്.) 38. പർവതങ്ങളിൽ സ്ഥിരതയും 39. പൃഥിയിൽ ശുദ്ധവും അവികാരിയുമായ ഗന്ധവും ഞാനാണ്. 40. ജലത്തിൽ രസവും 41. തേജസ്വികളിൽ പരമതേജസ്വിയായ അഗ്നിയും 42. സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയിൽ പ്രഭയും 43. ആകാശത്തിൽ അതിന്റെ ഏകമാത്രഗുണമായ ശബ്ദവും 44.ബ്രാഹ്മണഭക്തരിൽ ബലിയും 45. വീരന്മാരിൽ അർജുനനും 46. പ്രാണികളിൽ അവയുടെ ഉല്പത്തി, സ്ഥിതി, ലയവും 47. കാലുകളിൽ നടക്കാനുള്ള ശക്തിയും 48. വാണിയിൽ സംസാരിയ്ക്കാനുള്ള ശക്തിയും 49. പായുവിൽ മലത്യാഗത്തിനുള്ള ശക്തിയും 50. കൈകൾക്കു പിടിക്കാനുള്ള ശക്തിയും 51. ജനനേന്ദ്രിയത്തിൽ ആനന്ദോപഭോഗത്തിനുള്ള ശക്തിയും, 52. തൊലിയിലുള്ള സ്പർശനശക്തിയും 53. നേത്രങ്ങളിൽ ദർശനശക്തിയും 54. നാവിൽ സ്വാദറിയാനുള്ള ശക്തിയും 55. ചെവിയിൽ ശ്രവണശക്തിയും 56. മൂക്കിൽ ഗന്ധശക്തിയും, സമസ്ത ഇന്ദ്രിയങ്ങളിലുള്ള ഇന്ദ്രിയശക്തിയും ഞാൻതന്നെയാണ്. 57. പൃഥി, വായു, ആകാശം, ജലം, തേജസ്സ്, അഹങ്കാരം, മഹത്തത്ത്വം, പഞ്ചമഹാഭൂതം, ജീവൻ, അവ്യക്തം, പ്രകൃതി, സത്വം, രജസ്സ്, തമസ്സ് മുതലായതും ഇവയ്ക്കെല്ലാം ഉപരിയായ ബ്രഹ്മവും എല്ലാം ഞാൻ തന്നെയാണ്. 58.ഈ തത്ത്വങ്ങളുടെ എണ്ണവും, ലക്ഷണങ്ങൾ ദ്വാരാ അവയുടെ ജ്ഞാനവും, തത്ത്വജ്ഞാനരൂപമായ അതിന്റെ ഫലവും ഞാൻ തന്നെയാണ്.59. ഞാൻ തന്നെയാണ് ഈശ്വരനും, ജീവനും, ഗുണവും, ഗുണിയും, എല്ലാവരുടേയും ആത്മാവും, സർവസ്വവും ഞാൻ മാത്രമാണ്. എന്നിൽനിന്നും അതിരിക്തമായിട്ടു യാതൊന്നും എങ്ങുംതന്നെയില്ല. ഇവയെ എല്ലാം ഞാൻ എണ്ണാൻ പോയാൽ, കാലാന്തരംകൊണ്ടു പരാമാണുക്കളെ എണ്ണിത്തീർക്കാൻ സാധിച്ചേക്കാം. പക്ഷെ എന്റെ വിഭൂതികളെ എണ്ണിത്തീർക്കാൻ സാധിയ്ക്കുകയില്ല. എന്തെന്നാൽ ഞാൻ സൃഷ്ടിച്ചിട്ടുള്ള കോടി കോടി ബ്രഹ്മാണ്ഡങ്ങളെപ്പോലും എണ്ണിത്തീർക്കാൻ സാധിയ്ക്കാതിരിയ്ക്കുമ്പോൾ എന്റെ വിഭൂതികളെ എങ്ങനെ എണ്ണിത്തീർക്കാനാണ്? അതുകൊണ്ട് എവിടെ എല്ലാം തേജസ്സ്, ശ്രീ, കീർത്തി, ഐശ്വര്യം, ലജ്ജ, ത്യാഗം, സൗന്ദര്യം, സൗഭാഗ്യം, പരാക്രമം, തിതിക്ഷ, വിജ്ഞാനം മുതലായ ശ്രേഷ്ഠഗുണങ്ങൾ കാണുന്നുണ്ടോ അതെല്ലാം എന്റെ അംശമാണെന്നു മനസ്സിലാക്കിക്കൊള്ളുക.

ഇവിടെ പറയുന്നതിന്റെ ഭാവാർഥം എവിടെയെങ്കിലും നീചമായ പ്രകൃതി കാണുന്നെങ്കിൽ അത് എങ്ങനെ ഭഗവാനിൽ കാണാമെന്നു സംശയം വരുന്നെങ്കിൽ അതു മായകൊണ്ടാണെന്നു മനസ്സിലാക്കണം. എങ്കിലും ചണ്ഡീസ്തുതിയിൽ ഇങ്ങനെയുള്ള പ്രകൃതിയും ദേവിയുടെ സ്വരൂപമാണെന്നു പറഞ്ഞിട്ടുണ്ട്. ചുരുക്കത്തിൽ ഏതുവിധേനയും ജീവനു സർവാത്മഭാവം പ്രാപ്തമാകേണ്ടതാണ് ആവശ്യം.

ഭഗവാൻ: ഉദ്ധവാ! ഈ വിഭൂതികളെ ഞാൻ നിന്നോടു ചുരുക്കത്തിൽ പറഞ്ഞെങ്കിലും, ഇവയെല്ലാം മനസ്സിന്റെ വികാരം മാത്രമാണ്.വാണികൊണ്ടു പറയാമെന്നുമാത്രമേയുള്ളൂ. അതൊന്നും പരമാർഥവസ്തുവല്ല. എന്തെന്നാൽ പരമാർഥവസ്തു മനസ്സിനും വാണിയ്ക്കും അവിഷയമാണ്. അതിനാൽ മേല്പറഞ്ഞ വിഭൂതികൾ ആഭാസരൂപം മാത്രമാണ്. അതായത് സാധകർക്കു സാധനാസ്ഥിതിയിൽ എന്റെ വിഭൂതിക്കളെപ്പറ്റിയുള്ള ജിജ്ഞാസയെ പൂർത്തിയാക്കുന്നതി

നുവേണ്ടി മാത്രം മനസ്സുകൊണ്ടു കല്പന ചെയ്തിട്ടുള്ളതാണ്. വാസ്തവത്തിൽ എന്റെ സ്വരൂപം അദ്വൈതമാണ്. അതിൽ നാമം, രൂപം, ഗുണം, വർണം, വിഭൂതി ഇവയെല്ലാം പ്രതീതിമാത്രമാണ്. വെറും ശാബ്ദികം മാത്രമെയുള്ളു. അതുകൊണ്ട്:

**വാചം യച്ഛ മനോ യച്ഛ പ്രാണാൻ യച്ഛേന്ദ്രിയാണി ച**
**ആത്മാനമാത്മനാ യച്ഛ ന ഭൂയഃ കല്പസേഽധ്വനേ.**
(11.16.42.)

നീ വാണിയെ അടക്കി, മനസ്സിന്റെ സങ്കല്പവികല്പങ്ങളേയും നിർത്തുക, അതിനു പ്രാണങ്ങളെ വശത്താക്കി ഇന്ദ്രിയങ്ങളെ ദമനം ചെയ്ത്, പ്രപഞ്ചാഭിമുഖമായ ബുദ്ധിയെ സാത്വികബുദ്ധികൊണ്ടു ശാന്തമാക്കണം. എന്നാൽ നിനക്കു പിന്നെ ഈ സംസാരത്തിന്റെ ജന്മ-മൃത്യുരൂപമായ ഭയങ്കരമാർഗത്തിൽക്കൂടി ചുററിക്കറങ്ങേണ്ടിവരുകയില്ല.

**യോ വൈ വാങ്മനസീ സമ്യഗസംയച്ഛൻ ധിയാ യതിഃ**
**തസ്യ വ്രതം തപോ ദാനം സ്രവത്യാമഘടാംബുവത്.**
(11.16.43.)

സാധകർ ബുദ്ധിദ്വാരാ വാണിയേയും മനസ്സിനേയും പൂർണമായിട്ടും വശത്താക്കാത്തപക്ഷം അവരുടെ വ്രതം, തപസ്സ്, ദാനം മുതലായവ ചുട്ടുപാകപ്പെടുത്താത്ത കുടത്തിൽ വെള്ളം കോരിവച്ചാൽ വാർന്നുപോകുന്നതുപോലെ ക്ഷീണമായിപ്പോകും.

ഇവിടെ എങ്ങനേയും ആത്മനിഷ്ഠയുണ്ടായിരിക്കണമെന്നുകാണിയ്ക്കുന്നു. മനസ്സിനേയും ഇന്ദ്രിയങ്ങളേയും വശത്താക്കാതിരിയ്ക്കുന്നതുവരെ സകലസാധനകളും നിരർഥകമായിരിയ്ക്കും. ബുദ്ധിദ്വാരാ വാണിയും, മനസ്സും, പ്രാണനും വശത്തായാൽ പിന്നെ യാതൊന്നും ചെയ്യേണ്ടതായിട്ടില്ല. അപ്പോൾ ഭക്തൻ കൃതകൃത്യനായിത്തീരുന്നു.

എങ്കിലും ഭഗവാൻ ഭക്തരെ വിഘ്നങ്ങളിൽനിന്നും രക്ഷിയ്ക്കുകയും അവരുടെ മാനം കാക്കുകയും ചെയ്യുന്നുണ്ട്. പ്രഹ്ലാദനുവേണ്ടി തൂണിൽ നിന്നും പ്രകടമായി. കൗരവസഭയിൽ ദ്രൗപദിയുടെ മാനം രക്ഷിച്ച് കൗരവരെ ലജ്ജിപ്പിച്ചു. ഇങ്ങനെ പലതും ഭക്തന്മാർക്കു വേണ്ടി ചെയ്തിട്ടുണ്ട്. ഇന്നും പല ഭക്തന്മാർക്കുംവേണ്ടി ഭഗവാൻ ചെയ്യുന്നുമുണ്ട്. ഇങ്ങനെയുള്ള സഹായങ്ങൾ ലഭിയ്ക്കുമ്പോൾ അതെല്ലാം ഭഗവാന്റെ വിഭൂതിയുടെ പരിചയമാണ് ലഭിയ്ക്കുന്നതെന്നു മനസ്സിലാക്കണം.

ഗീതയിൽ വിഭൂതിയോഗത്തെ വർണിച്ചുകൊണ്ടു ഭഗവാൻ പറഞ്ഞത് ഈ സകല വിഭൂതികളും ഞാൻ എന്റെ ഒരംശത്താൽ ധാരണം ചെയ്യുന്നു എന്നാണ്. കാരണം, ഇവയെല്ലാം മായ മാത്രമാകുന്നു. ഓരോ വിഭൂതിയും ഈശ്വരനാണെങ്കിൽ പല ഈശ്വരന്മാരുണ്ടാകും. പല ഈശ്വരന്മാ





രുടെ ജ്ഞാനം മോക്ഷത്തിനു ഹേതുവാകുകയില്ല. പിന്നെ വിഭൂതി അനന്തമാകയാൽ ഒരാളെക്കൊണ്ട് അവയുടെ ഉപാസനയും സാധിയ്ക്കുകയില്ല. അതുകൊണ്ട് അധികാരിയായ മുമുക്ഷു സർവാത്മാവായ പരമേശ്വരനെ മാത്രമാണ് ഭജി യ്ക്കേണ്ടത്. ഏകാദശത്തിൽ ഭഗവാൻ ഉദ്ധവരോടു വാണിയേയും മനസ്സിനേയും അടക്കാൻ പറഞ്ഞിരിയ്ക്കുന്നു. എന്തെന്നാൽ ഈ വിഭൂതികളും മനസ്സിന്റെ വികാരമാണ്. (11.16.41.)

ഇവിടെ നാം മനസ്സിലാക്കേണ്ടത് ആത്മാവിന്റെ സ്വരൂപം അഗമ്യമാകയാൽ അനേകവിധമുള്ള സാധനകളെപ്പറ്റി പറയേണ്ടിയിരിയ്ക്കുന്നു. ഇനി അടുത്ത അധ്യായത്തിലും വർണാശ്രമധർമമനുസരിച്ചു പല വിധത്തിലുള്ള സാധനകളെപ്പററി പറയുന്നുണ്ട്.

# പ്രകരണം ഇരുപത്തിനാല്

## വർണാശ്രമധർമങ്ങളുടെ രഹസ്യം

ഉദ്ധവൻ: ഹേ ഭഗവൻ! ഏതു ധർമത്തെ പാലിച്ചാൽ അങ്ങയിൽ ഭക്തിയുണ്ടാകും, ആ ധർമത്തെപ്പററി എനിയ്ക്കു പറഞ്ഞുതന്നാലും.

ശ്രീഭഗവാൻ: ഹേ ഉദ്ധവാ! വർണാശ്രമാചാരമായുള്ള ധർമം പരമകല്യാണപ്രദമാണ്. അതു മോക്ഷ ത്തിനും കാരണമാകും. കല്പത്തിന്റെ ആദ്യം കൃതയുഗമായിരുന്നു. അന്നു മനുഷ്യരിൽ 'ഹംസം' എന്ന ഒരു ജാതിയേ ഉണ്ടായിരുന്നുള്ളു. അന്നത്തെ ജനങ്ങൾ ജന്മനാ തന്നെ കൃതകൃത്യരായിരുന്നു. അതുകൊണ്ടാണ് ആ യുഗത്തെ കൃതയുഗമെന്നു പറയുന്നത്. പ്രണവമായിരുന്നു അന്ന് വേദം. തപസ്സ്, ശൗചം, ദയ, സത്യം ഈ നാലു ചരണങ്ങൾ ധർമത്തിനുണ്ടായിരുന്നു. അന്നത്തെ നിഷ്പാപരും, തപോനിഷ്ഠരുമായ മനുഷ്യർ എന്നെ ഹംസരൂപത്തിൽ (ശുദ്ധസ്വരൂപത്തിൽ) ഉപാസനചെയ്തിരുന്നു. പിന്നീടു ത്രേതായുഗം വന്നപ്പോൾ എന്റെ ഹൃദയത്തിൽനിന്നും ശ്വാസരൂപമായി ഋഗ്വേദം, സാമവേദം, യജുർവേദം എന്നീ വേദങ്ങളുണ്ടായി. അന്നു ഞാൻ യജ്ഞരൂപത്തിൽ (വിരാട്രൂപത്തിൽ) പ്രകടമായി. വിരാട്ടിന്റെ മുഖത്തുനിന്നു ബ്രാഹ്മണരും, ഭുജങ്ങളിൽനിന്നു ക്ഷത്രിയരും, ഊരുക്കളിൽനിന്നു വൈശ്യരും, ചരണങ്ങളിൽനിന്നു ശൂദ്രരും ഉണ്ടായി. പിന്നെയും വിരാട് പുരുഷന്റെ ഊരുക്കളിൽനിന്നു ഗൃഹസ്ഥാശ്രമവും, ഹൃദയത്തിൽനിന്നും ബ്രഹ്മചര്യാശ്രമവും, വക്ഷഃസ്ഥലങ്ങളിൽ നിന്നു വാനപ്രസ്ഥാശ്രമവും, ശിരസ്സിൽനിന്നു സന്ന്യാസാശ്രമവും ഉണ്ടായി.

ഗീതയിൽ വർണധർമത്തെപ്പററി മാത്രമേ പറഞ്ഞിട്ടുള്ളു. ഇവിടെ വർണധർമവും ആശ്രമധർമവും രണ്ടും



പറയുന്നുണ്ട്. വർണധർമം സമുദായത്തിന്റെ വികാസത്തിനുവേണ്ടിയാണ്. ആശ്രമധർമം വ്യക്തിയുടെ വികാസത്തിനാണ്. ഗീതയിൽ, യുദ്ധത്തിന്റെ പരിണാമമായിട്ടു വർണസങ്കരപ്രജകൾ ഉണ്ടാകുമെന്നുള്ള ഭയമായിരുന്നു അർജുനന്നുണ്ടായിരുന്നത്. അന്നേരം സമുദായം അധഃപതിച്ചുപോകുമല്ലോ എന്നായിരുന്നു അർജുനന്റെ ഭയം. അതുകൊണ്ടായിരിയ്ക്കാം ഗീതയിൽ ഭഗവാൻ വർണധർമത്തെപ്പററി പറഞ്ഞിരിയ്ക്കുന്നത്. ഗീതയിൽ പതിനെട്ടാം അധ്യായത്തിൽ ഭഗവാൻ വർണധർമത്തെപ്പററി അർജുനനു പറഞ്ഞുകൊടുത്തിരുന്നതുപോലെ ഇവിടെ താഴെ പറയുംവിധം ഉദ്ധവർക്കു ഭഗവാൻ പറഞ്ഞുകൊടുക്കുന്നു. അതിനുശേഷം ആശ്രമധർമത്തെപ്പററിയും പറയും.

1. ശമം, ദമം, തപം, ശൗചം, സന്തോഷം, ക്ഷമ, സാധുത, ഭഗവദ്ഭക്തി, ദയാ, സത്യം ഇവ ബ്രാഹ്മണരുടെ ധർമമാണ്.

2. തേജസ്സ്, ബലം, ധൈര്യം, വീരത, സഹനശീലത, ഉദാരത, ഉദ്യോഗശീലം, സ്ഥിരത, ബ്രാഹ്മണഭക്തി, ഐശ്വര്യം ഇവ ക്ഷത്രിയധർമമാണ്.

3. ആസ്തികത, ദാനശീലത, ഡംഭില്ലായ്മ, ബ്രാഹ്മണരെ സേവചെയ്യുക, ധനസഞ്ചയത്തിൽ അസന്തുഷ്ടി ഇവ വൈശ്യധർമമാണ്.

4. ബ്രാഹ്മണർ, പശുക്കൾ, ദേവതകൾ ഇവരെ നിഷ്കപടഭാവത്തിൽ സേവചെയ്യുകയും,അതിൽനിന്നും കിട്ടുന്നതുകൊണ്ടു തൃപ്തരായിരിയ്ക്കുകയും ശൂദ്രന്റെ ധർമമാണ്.

അപവിത്രത, അസത്യംപറയുക, മോഷ്ടിയ്ക്കുക, ഈശ്വരനേയും പരലോകത്തേയും വകവയ്ക്കാതിരിയ്ക്കുക, വെറുതെ വഴക്കുണ്ടാക്കുക, കാമം, ക്രോധം, തൃഷ്ണ ഇവയ്ക്കടിമപ്പെട്ടിരിയ്ക്കുക, ഇതെല്ലാം അന്ത്യജരുടെ സ്വഭാവമാണ്.

ഇനി എല്ലാ വർണങ്ങളും ആചരിയ്ക്കേണ്ടതായ സാമാന്യധർമത്തെപ്പററി താഴെ പറയുന്നു:

അഹിംസ, സത്യം, മോഷ്ടിയ്ക്കാതിരിയ്ക്കുക, കാമക്രോധലോഭങ്ങളെ ജയിയ്ക്കുക, പ്രാണികൾക്കു പ്രിയവും ഹിതകരവുമായ ചേഷ്ടകളിൽ തല്പരരായിരിയ്ക്കുക, ഇവ എല്ലാ വർണക്കാരിലും ഉണ്ടായിരിയേക്കണ്ടതാണ്.

എപ്രകാരം കൃഷിയ്ക്കു നല്ല വിത്തും, വളവും, ഭൂമിയും, വെള്ളവും വേണമോ അതുപോലെ മനുഷ്യരുടെ സമുദായത്തിന്റെ ഉത്കർഷത്തിനുവേണ്ടിയായിരുന്നു ഈ വർണധർമങ്ങളെ സ്ഥാപിച്ചിരുന്നത്. നല്ല മാമ്പഴം തിന്നണമെങ്കിൽ അന്വേഷിച്ച് നല്ല മാങ്ങയണ്ടി കൊണ്ടുവന്നു നടണം. അതു നോക്കാതിരുന്നാൽ, ഏതെങ്കിലും മാങ്ങയണ്ടി കൊണ്ടുവന്നു കുഴിച്ചിട്ടാൽ, ഒടുവിൽ പത്തു വർഷം വെള്ളംകോരി വളർത്തി മാങ്ങയുണ്ടാകുമ്പോൾ പുളിച്ചതായിപ്പോയല്ലൊ എന്നു പറയേണ്ടിവന്നാൽ ഈ പത്തു വർഷത്തെ ശ്രമം വെറുതെയായിപ്പോകും. അതുപോലെ വിവാഹത്തിലും ദുഃസ്വഭാവികളുമായിട്ടു സംബന്ധമുണ്ടായാൽ ദുഃസന്താനങ്ങൾ ഉണ്ടാകാൻ ഇടയാകും. അവരെ വളർത്താൻ എടുക്കുന്ന ഇരുപത്തഞ്ചു വർഷത്തെ പരിശ്രമവും ഒടുവിൽ നിഷ്ഫലമായിപ്പോകും. ഇങ്ങനെയുള്ള സൂക്ഷ്മകാര്യങ്ങളെപ്പററി വിചാരിച്ചു പ്രവർത്തിയ്ക്കാൻവേണ്ടിയാണ് ഹിന്ദുധർമം ഈ വർണാശ്രമധർമങ്ങളുടെ പദ്ധതി ഏർപ്പാടുചെയ്തിരുന്നത്.

ഇനി ഭഗവാൻ ഉദ്ധവരോട് ആശ്രമധർമങ്ങളെപ്പററി പറയാൻ വേണ്ടി ആദ്യം 'ബ്രഹ്മചര്യാശ്രമ'ത്തിന്റെ ധർമത്തെപ്പററി പറയുന്നു:

ദ്വിജൻ യജ്ഞോപവീതസംസ്കാരം കഴിഞ്ഞു ഗുരുകുലത്തിൽ ഇന്ദ്രിയദമനത്തോടും കൂടി താമസിച്ചു ഗുരുവിൽ നിന്നും വേദങ്ങൾ അഭ്യസിയ്ക്കണം. അവർ കാലത്തും വൈകിട്ടും ഗായത്രി ജപിയ്ക്കണം. ഗുരുവിനെ ഈശ്വരനായി കരുതി സേവചെയ്യണം. ഗുരുവിനെ ഒരിയ്ക്കലും നിരാകരിയ്ക്കരുത്. ഏതൊരു വസ്തു ഭിക്ഷയായിട്ടു ലഭിയ്ക്കുന്നുവോ അതുകൊണ്ടു തൃപ്തിപ്പെടണം. ഭിക്ഷ വാങ്ങിക്കൊണ്ടുവന്നു ഗുരുവിന് ആദ്യം സമർപ്പിയ്ക്കണം. ഗുരു ആജ്ഞാപിച്ചാൽ അതു സ്വയം ഉപയോഗിയ്ക്കാം. മനസാ വാചാ കർമണാ ബ്രഹ്മചാരി ബ്രഹ്മചര്യം പാലിയ്ക്കണം. അവർ സ്ത്രീകളെ സൂക്ഷിച്ചുനോക്കുകയോ, അവരെ സ്പർശിയ്ക്കുകയോ, ചെയ്യരുത്. അവരുമായി ചിരിച്ചു നേരംപോക്കുകൾ പറയരുത്. ശൗചം, ആചമനം, സ്നാനം, സന്ധ്യാ, തീർത്ഥസേവനം, ജപം ഇവകൾ നിയമപൂർവം ചെയ്യണം. അസ്പൃശ്യവും, അഭക്ഷ്യവും, അവാച്യവുമായവ സർവഥാ ത്യജിയ്ക്കണം. സർവ പ്രാണികളേയും ബ്രഹ്മരൂപമായി കാണണം. മനസ്സിനും, വാണിയ്ക്കും, ശരീരത്തിനും സംയമം ഉണ്ടായിരിയ്ക്കണം. ഇവയെല്ലാമാണ് ഈ ബ്രഹ്മചര്യാശ്രമത്തിന്റെ ധർമം.

ബ്രഹ്മചാരി അഭ്യാസം പൂർത്തിയാക്കിയശേഷം ഗൃഹസ്ഥശ്രമത്തിലേയ്ക്കു പ്രവേശിയ്ക്കാൻ ഇഷ്ടപ്പെടുന്നെങ്കിൽ ഗുരുവിനു ദക്ഷിണ കൊടുത്തു സ്നാനദാനാദികൾ ചെയ്തു ബ്രഹ്മചര്യാശ്രമത്തിൽനിന്നും പുറത്തുവന്നു ഗൃഹസ്ഥാശ്രമം സ്വീകരിയ്ക്കാം. അവർക്കു നല്ല വൈരാഗ്യമുള്ളതുകൊണ്ടു സന്ന്യാസമെടുക്കാനാണ് ഇഷ്ടമെങ്കിൽ നേരെ സന്ന്യാസം സ്വീകരിയ്ക്കാം. അഥവാ ഗൃഹസ്ഥാശ്രമം പൂർത്തിയാക്കിയശേഷം വാനപ്രസ്ഥാശ്രമം കഴിഞ്ഞ് സന്ന്യാസാശ്രമം സ്വീകരിയ്ക്കാം. ഒരു ഹിന്ദുവും നിരാശ്രമിയായിരുന്നു സ്വേച്ഛാചാരിയാകരുത്.

ഇനി ഭഗവാൻ ഉദ്ധവർക്കു ഗൃഹസ്ഥാശ്രമധർമത്തെപ്പ



ററി മനസ്സിലാക്കുന്നു. ഇതിൽ യജ്ഞം ചെയ്യുക, അഭ്യാസം ചെയ്യുക, ദാനം കൊടുക്കുക മുതലായവ ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും ഒരുപോലെ ചെയ്യേണ്ടതായ ധർമ്മങ്ങളാണ്. പക്ഷെ ദാനം മേടിയ്ക്കുകയും, അഭ്യാസം ചെയ്യിയ്ക്കുകയും, യജ്ഞം ചെയ്യിയ്ക്കുകയും ബ്രാഹ്മണരുടെ മാത്രം ധർമ്മമാണ്. ബ്രാഹ്മണരുടെ ശരീരം ക്ഷുദ്രമായ വിഷയഭോഗങ്ങൾക്കുവേണ്ടിയുള്ളതല്ല. അവരുടെ ജീവിതം കഠിനമായ തപസ്സുചെയ്ത് അനന്തവും ആനന്ദരൂപവുമായ മോക്ഷപ്രാപ്തിയ്ക്കുള്ളതാണ്. ക്ഷത്രിയർ ഉത്തമമായ വിധം പ്രജാപാലനവും രാജ്യപാലനവും ചെയ്യുന്നതുകൊണ്ട് അവർക്കു സ്വർഗപ്രാപ്തിയുണ്ടാകുന്നു. ദുഷ്കാലം വന്നാൽ ബ്രാഹ്മണർക്ക് അവരുടെ നിത്യവൃത്തിയ്ക്കു വേണ്ടി വൈശ്യവൃത്തിയും സ്വീകരിയ്ക്കാം. അഥവാ ക്ഷത്രിയ വൃത്തിയും വേണമെങ്കിലാകാം. പക്ഷെ നീചസേവ ഒരിയ്ക്കലും ചെയ്യരുത്. എന്തെന്നാൽ അതുകൊണ്ടു നീചസംഗം ഉണ്ടാകാനിടയാകും.

അതുപോലെ ക്ഷത്രിയനും ആപത്തുകാലത്തു വൈശ്യവൃത്തി ചെയ്യാം. പക്ഷെ നീചസേവ ചെയ്യരുത്. വൈശ്യന് ആപത്തുകാലത്തു ശൂദ്രന്റെ വൃത്തി ചെയ്യാം. എന്നാൽ എല്ലാവരും ആപത്തിൽ നിന്നും നിവൃത്തമായാൽ പിന്നെ അവരവരുടെ ധർമ്മമനുസരിച്ചുള്ള വൃത്തി മാത്രമേ ചെയ്യാവൂ.

ഗൃഹസ്ഥാശ്രമി ദിവസേന പഞ്ചയജ്ഞം ചെയ്യുകയും ദാനം കൊടുക്കുകയും സമസ്തപ്രാണികളിലും ഭഗവദ്ദൃഷ്ടി വയ്ക്കുകയും ചെയ്യണം. ന്യായപൂർവം സമ്പാദിയ്ക്കുകയും കുടുംബത്തിൽ ആസക്തി കൂടാതിരിയ്ക്കാൻ ശ്രദ്ധിയ്ക്കുകയും വേണം. വിവേകികൾ ഈ ദൃശ്യജഗത്തിനെ നശ്വരമായും, സ്വർഗസുഖത്തെ അനിത്യമായും കരുതി കുടുംബികളുമായുള്ള സംബന്ധം തീവണ്ടിയിൽ ഒന്നിച്ചു യാത്ര ചെയ്യുന്ന സഹയാത്രികരെപ്പോലെ ക്ഷണികമായും കരുതി കുടുംബത്തിൽ ആസക്തരാകുകയില്ല. ഇങ്ങനെയുള്ളവരുമായുള്ള സംബന്ധം ഈ ശരീരത്തോടുകൂടി പോകുന്നതാണ്. അതിനാൽ മുമുക്ഷുക്കൾ ഗൃഹത്തിൽ അതിഥികളെപ്പോലെ അഹങ്കാരരഹിതരായി ജീവിയ്ക്കണം. അതിനുശേഷം പുത്രനുണ്ടെങ്കിൽ ഭാര്യയുടെയും കുടുംബത്തിന്റെയും ചുമതല പുത്രനെ ഏല്പ്പിച്ച്, ഗൃഹസ്ഥാശ്രമത്തിൽനിന്നും വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിയ്ക്കണം. ഗൃഹാസക്തർക്ക് എപ്പോഴും കുടുംബപോഷണത്തിൽ ചിന്ത പോകുന്നതിനാൽ അവർ മരിച്ച ശേഷം ഘോരമായ അന്ധകാരത്തിൽ ചെന്നുവീഴുന്നു. (11.18.58.)

സ്ത്രീ, അഗ്നികുണ്ഡത്തിനു സമമാണ്. പുരുഷൻ നെയ്കുടം പോലെയുമാണ്. അഗ്നിയുടെ അടുത്തു നെയ്കുടം വെച്ചാൽ നെയ്യുരുകാൻ താമസമുണ്ടാകുകയില്ല. പരാശരനെപ്പോലുള്ള ശ്രേഷ്ഠനായ തപസ്വി കൂടെ മുക്കുവ കന്യകയായ മത്സ്യഗന്ധിയിൽ മോഹിച്ച് ഭ്രഷ്ടനായി. സൗഭരി മുനി മത്സ്യത്തിന്റെ സംഗം കണ്ടു കാമിയായിട്ടു തന്റെ തപസ്സിനെ നശിപ്പിച്ചു. അതിനാൽ സ്ത്രീകളുമായുള്ള സഹവാസം അനർത്ഥകരമാണ്. സ്ത്രീ പുത്രാദിയുടെ മോഹത്താൽ മൂഢരായവർ നരകത്തിൽ ചെന്നുവീഴുന്നു. അതിനാൽ ഗൃഹസ്ഥാശ്രമത്തിനു ശേഷം വാനപ്രസ്ഥാശ്രമത്തെ സ്വീകരിയ്ക്കണം. പണ്ടു മനുഷ്യർക്കു ശരാശരി നൂറുവർഷം ആയുസ്സുണ്ടായിരുന്ന കാലത്തു അൻപതു വയസ്സായാൽ വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിച്ചിരുന്നു. ഇന്ന് ആയുസ്സു കുറഞ്ഞുവന്നിരിയ്ക്കുന്നതിനാൽ 40 വയസ്സായാൽ വാനപ്രസ്ഥനാകണം.

ഇനി ഭഗവാൻ ഉദ്ധവർക്കു വാനപ്രസ്ഥാശ്രമത്തിന്റെയും സന്ന്യാസാശ്രമത്തിന്റെയും ധർമത്തെപ്പററി പറഞ്ഞുകേൾപ്പിയ്ക്കുന്നു.(11.18.1.)

വാനപ്രസ്ഥൻ- വനത്തിൽപോയി കന്ദമൂലഫലാദികളെക്കൊണ്ടു ശരീരനിർവാഹം ചെയ്യുകയും, വല്ക്കലം, പുല്ല്, ഇലകൾ, മൃഗചർമ്മം മുതലായതുകൊണ്ട് ആവശ്യങ്ങൾ നിറവേററുകയും ചെയ്യണം. പഞ്ചകേശം വളർത്തണം. പൃഥിയിൽ കിടക്കണം.വേനൽക്കാലത്തു പഞ്ചാഗ്നിമധ്യത്തിൽ ഇരുന്നു തപസ്സു ചെയ്യണം. വർഷക്കാലത്തു തുറന്ന മൈതാനത്തിൽ ഇരുന്നു മഴയേൽക്കുകയും, മഞ്ഞുകാലത്തു ജലത്തിൽനിന്നു തപസ്സു ചെയ്യുകയും വേണം. ഇപ്രകാരം വാനപ്രസ്ഥൻ ഘോരതപസ്സു ചെയ്യണം. പരിഗ്രഹം അരുത്. അങ്ങനെ ഘോരതപസ്സു ചെയ്ത് അവർ ഋഷിലോകം പ്രാപിയ്ക്കുകയും, കാലാന്തരത്തിൽ പിന്നെ അവർക്കു ഭഗവത്പ്രാപ്തി ഉണ്ടാകുകയും ചെയ്യുന്നു. വൃദ്ധാവസ്ഥയിലോ രോഗാദിയിലോ ഒന്നും ചെയ്യാൻ സാധിയ്ക്കാതെ വന്നാൽ, അഗ്നിയെ ഭാവന ചെയ്ത് തന്റെ അന്തഃകരണത്തിൽ സ്ഥാപിച്ചിട്ട് എന്നെ സ്മരിച്ചുകൊണ്ട് അഗ്നിയിൽ പ്രവേശിയ്ക്കണം. ഈ പ്രയോഗം വൈരാഗ്യമില്ലാത്തവർക്കുള്ളതാണ്. വൈരാഗ്യമുള്ളവർ അഗ്നിയെ ത്യജിച്ചു സന്ന്യാസം സ്വീകരിയ്ക്കണം.

ഇക്കാലത്തു മനുഷ്യരുടെ ശരീരം ഗൃഹസ്ഥാശ്രമത്തിൽവച്ചു തന്നെ ദുർബലമായിപ്പോകുന്നതിനാൽ അവർക്കു വാനപ്രസ്ഥാശ്രമത്തിലെ ഘോരതപസ്സിനു വേണ്ടത്തക്ക ആരോഗ്യം കാണുന്നില്ല. അതിനാൽ അവർ മിതമായ സാത്വികാഹാരം കഴിയ്ക്കുകയും ഗൃഹസ്ഥന്മാരുമായി സംഗം ചെയ്യാതിരിയ്ക്കുകയും, ബ്രഹ്മചര്യം പാലിയ്ക്കുകയും, സന്ന്യാസിമാരുമായി സത്സംഗം ചെയ്തു കഴിയുകയും വേണം. ഇത്രയും ചെയ്തു കുറച്ചുകാലം കഴിഞ്ഞാൽ തന്റെ മനസ്സിനെ നല്ലതുപോലെ പരീക്ഷിച്ചു നോക്കിയിട്ടു തനിയ്ക്കു നല്ല വൈരാഗ്യമുണ്ടെന്നു കണ്ടാൽ സന്ന്യാസമെടുക്കാം.

സന്യാസമെടുക്കുന്ന അവസരത്തിൽ ഈർഷ്യാലു

ക്കളായ ദേവകൾ, അവരെ മറികടക്കുന്ന മനുഷ്യർ മോക്ഷ പ്രാപ്തിയ്ക്കു തുനിയുന്നതു കണ്ട് അവരുടെ സ്ത്രീപുത്രാദികളിൽ പ്രവേശിച്ച് സന്ന്യാസമെടുക്കുന്നവർക്കു വിഘ്നങ്ങൾ ഉണ്ടാക്കാറുണ്ട്. പക്ഷെ അതൊന്നും വകവയ്ക്കാതെ ദൃഢതയോടുകൂടി വിധിപൂർവം സന്ന്യാസമെടുത്തു നാലാമത്തെ ആശ്രമത്തിൽ പ്രവേശിയ്ക്കണം. വസ്ത്രം, ദണ്ഡ്, കമണ്ഡലു ഇത്രയും മാത്രമേ സന്ന്യാസിയ്ക്കു പരിഗ്രഹമാകാവൂ. വെള്ളം വസ്ത്രംകൊണ്ടരിച്ചു കുടിയ്ക്കണം. സത്യമേ പറയാവൂ. മൗനം വാണിയുടെ ദണ്ഡാണ്. നിഷ്ക്രിയത ശരീരത്തിന്റെ ദണ്ഡാണ്. പ്രാണായാമം മനസ്സിന്റെ ദണ്ഡാണ്. ഇങ്ങനെ വേണം സന്ന്യാസി ത്രിദണ്ഡിയാകാൻ. അല്ലാതെ ഒരു മുളവടി ധരിക്കുന്നതുകൊണ്ടു മാത്രം സന്ന്യാസി ത്രിദണ്ഡിയാകുകയില്ല. സന്ന്യാസിയ്ക്ക് അന്ത്യ ജരെ ഒഴിച്ചു മററു നാലു ജാതികളിൽനിന്നും ഭിക്ഷയെടു ക്കാം. ഏഴു വീടുകളിൽനിന്നും കിട്ടുന്ന ഭിക്ഷ കൊണ്ടു തൃപ്തനാകണം.(11.18.18.) ഭിക്ഷയുംകൊണ്ടു ജനവാസത്തി നു വെളിയിലുള്ള ഏതെങ്കിലും ജലാശയത്തിന്റെ കരയിൽ ചെന്നു, വെള്ളം തളിച്ചു സ്ഥലശുദ്ധി വരുത്തി, ഏതെങ്കിലും അതിഥി വന്നുചേർന്നാൽ അവർക്കും ഓഹരി കൊടുത്തിട്ടു ബാക്കി മൗനമായിരുന്നു കഴിയ്ക്കണം. ആഹാരം അടുത്ത നേരത്തേയ്ക്കു സൂക്ഷിയ്ക്കരുത്. ആവശ്യത്തിലധികം ആഹാരം വാങ്ങിയ്ക്കയുമരുത്.

സന്ന്യാസി അനാസക്തനും, ജിതേന്ദ്രിയനും, ആത്മാരാമനും, ആത്മപ്രേമിയും, ധീരനും, സമദർശിയുമായിരിയ്ക്കണം. പൃഥ്വിയിൽ തനിച്ചു സഞ്ചരിയ്ക്കണം. നിർജനവും നിർഭയവുമായ സ്ഥലത്തു താമസിയ്ക്കണം. ഭക്തികൊണ്ടു നിർമലമാക്കിയ ചിത്തത്താൽ ആത്മാവിനെ എന്നിൽനിന്നും അഭേദമായി ചിന്തനം ചെയ്യണം.

**ബന്ധ ഇന്ദ്രിയവിക്ഷേപോ മോക്ഷഏഷാംചസംയമഃ.**
(11.18.22.)

എന്ന് അവർ മനസ്സിലാക്കണം. അതായത് ഇന്ദ്രിയങ്ങളുടെ ചഞ്ചലത ബന്ധനവും അവയുടെ സംയമം മോക്ഷവുമാണ്. അതിനാൽ ഇന്ദ്രിയങ്ങളേയും മനസ്സിനേയും അടക്കി, കാമനകളെ ത്യജിച്ച്, അന്തഃകരണത്തിൽ പരമാനന്ദം അനുഭവിയ്ക്കണം. ഭിക്ഷയ്ക്കുവേണ്ടിമാത്രമേ ഗ്രാമങ്ങളിലേയ്ക്കു പോകാവൂ. കഴിയുമെങ്കിൽ വാനപ്രസ്ഥന്റെ ഗൃഹത്തിൽനിന്നും ഭിക്ഷ വാങ്ങണം. പിന്നെ:

**നൈതദ് വസ്തുതയാ പശ്യേദ്ദൃശ്യമാനംവിനശ്യതി**
**അസക്തചിത്തോ വിരമേദിഹാമുത്ര ചികീർഷിതാത്.**
(11.18.26.)

ഈ ദൃശ്യജഗത്തിനെ സത്യമെന്നു കരുതരുത്. എന്തെന്നാൽ അതു നശ്വരമാണ്. അതിനാൽ അനാസക്തനായിക്കൊണ്ട്, സകല ലൗകികവും പാരത്രികവുമായ കാമനകളിൽനിന്നും വിരക്തനാകണം.





**യദേതദാത്മനി ജഗന്മനോവാക്പ്രാണസംഹതം**
**സർവംമായേതിതർക്കേണസ്വസ്ഥസ്ത്യക്ത്വാനതത്സ്മരേത്.**
(11.18.27.)

ആത്മാവിൽ മനസ്സ്, വാണി, പ്രാണൻ ഇവയുടെ സംഘാതരൂപമായിട്ടുള്ള ഈ ജഗത്തിനെ കാണുന്നതു മായയാലാണെന്നറിയണം. വിചാരപൂർവം ആ മായയെ നിരാകരിച്ചിട്ടു തന്റെ സ്വരൂപത്തിൽ സ്ഥിതി ചെയ്യണം. പിന്നെ അതിനെ സ്മരിയ്ക്കുകപോലും ചെയ്യരുത്.

**ജ്ഞാനനിഷ്ഠോവിരക്തോവാമദ്ഭക്തോവാനപേക്ഷകഃ**
**സലിംഗാനാശ്രമാംസ്ത്യക്ത്വാ ചരേദവിധിഗോചരഃ.**
(11.18.28.)

ജ്ഞാനനിഷ്ഠനും, വിരക്തനും, നിരപേക്ഷനുമായ എന്റെ ഭക്തനും, സകല ആശ്രമങ്ങളേയും അവയുടെ ചിഹ്നങ്ങളേയും ഉപേക്ഷിച്ചു വേദശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള വിധിനിഷേധങ്ങൾക്കും ഉപരിയായിട്ടു സ്വച്ഛന്ദനായി സഞ്ചരിയ്ക്കണം.

**ബുധോ ബാലകവത്ക്രീഡേത് കുശലോ ജഡവച്ചരേത്**
**വദേദുന്മത്തവദ് വിദ്വാൻ ഗോചര്യാം നൈഗമശ്ചരേത്.**

ബുദ്ധിമാനാണെങ്കിലും ബാലനെപ്പോലെ കളിയ്ക്കണം. നിപുണനാണെങ്കിലും ജഡബുദ്ധിയെപ്പോലെ പെരുമാറണം. വിദ്വാനാണെങ്കിലും ഭ്രാന്തനെപ്പോലെ സംസാരിയ്ക്കണം. ശാസ്ത്രവിധികളെ അറിയുന്നവനാണെങ്കിലും പശുവൃത്തിയിൽ കഴിയണം. (11.18.29.)

അവർ ഒരുത്തരുമായി വാദവിവാദങ്ങളിൽ ഏർപ്പെടരുത്. നിന്ദയെ സഹിയ്ക്കണം. ആരേയും അപമാനിയ്ക്കരുത്. ആരോടും വിരോധം ഉണ്ടാകരുത്. സകലരിലും ഏകനായ പരമാത്മാവിനെ കാണണം. പഞ്ചമഹാഭൂതങ്ങളുടെ ദൃഷ്ടി കൊണ്ടു നോക്കിയാലും എല്ലാവരുടെ ദേഹവും ഒന്നു തന്നെയാണ്. ഇപ്രകാരം പരമഹംസരായ സന്ന്യാസിമാർ ശാസ്ത്രവിധികൾക്കും ഉപരിയായിനിന്നു ഈശ്വരനെപ്പോലെ ലീലാപൂർവം ജീവിയ്ക്കണം. ഇങ്ങനെയുള്ള ജ്ഞാനികൾക്ക് ഈ വികല്പരൂപമായ പ്രപഞ്ചം കാണുകയില്ല. ആത്മസാക്ഷാത്കാരം ലഭിയ്ക്കുകയാൽ പ്രതിബന്ധങ്ങൾ നീങ്ങിപ്പോയെങ്കിലും **"ആദേഹാന്താത് ക്വചിത് ഖ്യാതിസ്തതഃ സംപദ്യതേ മയാ,"** അതായതു പ്രാരബ്ധദേഹമിരിയ്ക്കുന്നതുവരേയ്ക്കും പ്രപഞ്ചത്തിന്റെ പ്രതീതിയുണ്ടായിരിയ്ക്കും. പ്രാരബ്ധം തീരുമ്പോൾ ആ ജീവൻ എന്നിൽ ചേരുകയും ചെയ്യും. (11.15.57.)

ജിജ്ഞാസുക്കൾ ഇങ്ങനെയുള്ളവരെ ശരണംപ്രാപിച്ച്, അവരെ ഈശ്വരരൂപമായി കരുതി സേവചെയ്യണം. ഗുരുനിന്ദ ഒരിയ്ക്കലും ചെയ്യരുത്. തന്റെ ഇന്ദ്രിയങ്ങളെ ജയിയ്ക്കാതെയും ജ്ഞാനവും വൈരാഗ്യവും കൂടാതേയും



സന്ന്യാസവേഷം കെട്ടി വയറുനിറയ്ക്കുന്നവർ യതിധർമ ത്തിന്റെ ഘാതകരാണ്. അവർ ഭഗവാനെ ചതിയ്ക്കുന്നു. വാസനകൾ നശിയ്ക്കാത്തവർക്ക് ഇഹലോകവും പരലോ കവും നഷ്ടമാകുന്നു.

ശാന്തിയും അഹിംസയും സന്ന്യാസിയുടെ മുഖ്യധർമ മാണ്. തപസ്സും ഈശ്വരചിന്തയും വാനപ്രസ്ഥന്റെ മുഖ്യ ധർമമാണ്. പ്രാണികളുടെ രക്ഷയും യജ്ഞവും ചെയ്യുന്നത് ഗൃഹസ്ഥന്റെ മുഖ്യധർമമാണ്. ഗൃഹസ്ഥൻ കേവലം ഋതുകാലത്തു മാത്രമേ തന്റെ ഭാര്യയുമായി സഹവാസം ചെയ്യാവൂ. അവർക്കും ബ്രഹ്മചര്യം, തപസ്സ്, ശൗചം, സന്തോ ഷം, സമസ്തപ്രാണികളോടും പ്രേമഭാവം ഇവ മുഖ്യധർമ മാണ്. എന്റെ ഉപാസന എല്ലാവരും ചെയ്യണം. അതു മനു ഷ്യമാത്രത്തിന്റെ ധർമമാണ്. ഇപ്രകാരം സ്വധർമ്മ ങ്ങളെ പാലിച്ചുകൊണ്ടു സകല പ്രാണികളിലും എന്നെ ഭാവന ചെയ്യണം. അനന്യഭാവത്തോടെ എന്നെ ഭജിയ്ക്കുകയും വേണം. എന്നാൽ എത്രയും വേഗം എന്നിൽ വിശുദ്ധഭക്തി യുണ്ടാകും. ഇങ്ങനെയുള്ള ഭക്തികൊണ്ട് എന്നെ ഭക്തൻ പ്രാപിയ്ക്കും. വർണാശ്രമികൾക്ക് ഇത് ആചാരരൂപമായ ധർമമാണ്. എന്നിൽ ഭക്തിയോടുകൂടെ ചെയ്യുന്ന ഈ ആചാരം അവരുടെ പരമകല്യാണത്തിനു കാരണമാകും. (11.18.47.)

## പ്രകരണം ഇരുപത്തഞ്ച്

### ജ്ഞാനവിജ്ഞാനങ്ങളും ഭക്തിയും യമനിയമാദി കളും

വർണാശ്രമപ്രകാരം സ്വധർമത്തെ പാലിയ്ക്കുന്നവർ പരബ്രഹ്മത്തെ പ്രാപിയ്ക്കുമെന്നു ഭഗവാൻ ഉദ്ധവരോടു പതിനെട്ടാം അധ്യായത്തിന്റെ അവസാനം പറഞ്ഞു. ഇനി പത്തൊമ്പതാം അധ്യായത്തിൽ ഭഗവാൻ ആദ്യമേ പറ യുന്നു. ആത്മജ്ഞാനികൾ പരോക്ഷജ്ഞാനികളല്ല, അവർ സമ്പൂർണമായ ഈ ദ്വൈതപ്രപഞ്ചത്തെ മായാ മാത്രമാ ണെന്നറിഞ്ഞു വൃത്തിജ്ഞാനത്തെയും എന്നിൽ ലയിപ്പി യ്ക്കുന്നു. ജ്ഞാനിയ്ക്കു സ്വർഗവും മോക്ഷവും എല്ലാം ഞാൻ മാത്രമാണ്. എന്നിൽനിന്നും അതിരിക്തമായിട്ട് അവർക്കു യാതൊന്നും ഇല്ല. ജ്ഞാനത്താൽ അവർ എന്നെ അവരുടെ അന്തഃകരണത്തിൽ ധാരണ ചെയ്യുന്നു. തത്ത്വ ജ്ഞാനത്തിന്റെ ഒരംശത്താലുണ്ടാകുന്ന സിദ്ധി തപസ്സു, മുതലായ തീർത്ഥസേവ, ജപം, ദാനം മററ് ഏതെങ്കിലും സാധനകളെക്കൊണ്ട് ഉണ്ടാകുന്നില്ല. അതുകൊണ്ട് ജ്ഞാന ത്താൽ ആത്മസ്വരൂപത്തെ അറിഞ്ഞ് എന്നെ ഭജിയ്ക്കു ക.(11.19.5.)

ഇവിടെ പറയുന്നതിന്റെ അർഥമെന്തെന്നാൽ, തത്ത്വ മറിഞ്ഞശേഷം മൗനമായി ആ ഒന്നിൽ തന്മയതയോടെ ഇരി യ്ക്കണമെന്നാണ്. ഏതെങ്കിലും കുട്ടി കരയുമ്പോൾ അതിന്റെ അമ്മ 'മിണ്ടാതിരിയ്ക്ക്', എന്നു പല പ്രാവശ്യം ദേഷ്യപ്പെട്ടു കൊണ്ടു പറയാറുണ്ട്. ഇതുതന്നെയാണ് വേദാന്തം. പക്ഷെ കുട്ടിയ്ക്കു മിണ്ടാതി രിയ്ക്കാൻ കഴിയാ ത്തതു പോലെ വലിയ ആളുകൾക്കു മിണ്ടാതിരിയ്ക്കാൻ സാധിയ്ക്കുന്നില്ല. അതിനു പല ജന്മ ങ്ങളിൽ ചെയ്തുപോന്ന കർമംതന്നെയാണ് വിഘ്നരൂപ മായി നിൽക്കുന്നത്. അതിൽ നിന്നും വാസനാരൂപികളായ ബാണങ്ങൾ ജീവനു കൊണ്ടുകൊണ്ടേയിരിക്കുന്നു. ഇതേ പ്പററി പന്ത്രണ്ടാം സ്കന്ധത്തിൽ സ്പഷ്ടമായി പറയും. (12.11.16.)

ഭഗവാൻ ഉദ്ധവാ! ജ്ഞാന-വിജ്ഞാനരൂപമായ യജ്ഞം കൊണ്ട് അന്തഃകരണത്തിൽ ആത്മരൂപനായ എന്നെ യജിച്ച് വലിയ വലിയ ഋഷികളും മുനിമാരും പരമ സിദ്ധിയെ പ്രാപിച്ചിരുന്നു. ആദ്ധ്യാത്മികവും, ആധിദൈവിക വും, ആധിഭൗതികവുമായ ത്രിവിധവികാരങ്ങളോടുകൂടിയ ഈ ശരീരം ആദിയിലും അവസാനത്തിലും ഇല്ലാത്തതാക യാൽ അതിനെ മായാമയമാണെന്നറിയുക. പിന്നെ അതിന്റെ ജന്മാദിഷഡ്വികാരങ്ങളോടു നിനക്കെന്തു ബന്ധമാണുള ളത്? ഈ വികാരങ്ങളും അസത്താണ്. ആദിയും അന്തവു മില്ലാത്തത് മധ്യത്തിൽ കാണുന്നെങ്കിലും അത് അസത്താ കുന്നു.(11.19.7) ആത്മാവ് ജ്ഞാനമയമാണ്. സ്വപ്നകർമം ജാഗ്രത്തിൽ ബന്ധനത്തിനു കാരണമാകുന്നില്ല. അതു പോലെ ജാഗ്രത്തിലെ കർമവും ജ്ഞാനദശയിൽ ബന്ധന ത്തിനു കാരണമാകുകയില്ല. ജ്ഞാനികൾ വിഷയഭോഗ ങ്ങൾ കൂടാതെതന്നെ ആത്മാനന്ദത്താൽ തൃപ്തരാണ്. ഈ അനുഭവം കിട്ടിയിട്ടില്ലാത്തവരുടെ ജ്ഞാനം കേവലം ശബ്ദ ജ്ഞാനം മാത്രമേ ആയിരിയ്ക്കൂ. കറികൾ ഉണ്ടാക്കി അതിന്റെ സ്വാദ് അനുഭവിച്ചാൽ മാത്രമേ അതിനെപ്പററിയു ള്ള വിജ്ഞാനമുണ്ടാകൂ. അതുപോലെ ഗുരുവിൽ നിന്നും, ശാസ്ത്രങ്ങളിൽനിന്നും ഉണ്ടായ ശ്രവണത്താൽ ലഭിച്ചതായ ജ്ഞാനവും അനുഭവത്തിൽ വന്നാലേ അതു വിജ്ഞാന മാകൂ. ഭഗവാൻ പറയുന്നു: എന്റെ ജ്ഞാനികളായ ഭക്ത ന്മാർക്കു സംസാരത്തിന്റെ ദോഷം പററാതിരിയ്ക്കാൻ ഞാൻ അവരെ സർവത്ര രക്ഷചെയ്യുന്നു. അരക്ഷണനേര ത്തേയ്ക്കുണ്ടായ ജ്ഞാനനിഷ്ഠ പോലും മനുഷ്യരെ പവി ത്രരാക്കുന്നതുപോലെ, തപസ്സു മുതലായ സാധനകളെ ക്കൊണ്ടു കല്പാന്തത്തിലും ശുദ്ധി കിട്ടുകയില്ല. തത്ത്വ ദൃഷ്ടിയാൽ ജീവൻ ജന്മമരണങ്ങൾക്കും ഉപരിയാകുന്നു.

ഉദ്ധവൻ: ഹേ വിശ്വേശ്വരാ! വൈരാഗ്യത്താലും വിജ്ഞാനത്താലും യുക്തമായ ഈ സനാതനവും വിശു ദ്ധവുമായ ജ്ഞാനം ദൃഢമായിട്ട് അതിൽ സ്ഥിതിയുണ്ടാ കാൻ എന്താണൊരു മാർഗം? ബ്രഹ്മവാദിയും ആഗ്രഹി യ്ക്കുന്ന ഭക്തിയോഗത്തെപ്പററിയും വിസ്തരിച്ചു പറഞ്ഞു തന്നാലും. അവിടുന്നല്ലാതെ എനിയ്ക്ക് ആശ്രയം വേറെ ആരും തന്നെയില്ല. ഞാൻ അവിടുത്തെ ദാസനാകുന്നു. സംസാരവിഷയങ്ങളാൽ വ്യാകുലപ്പെട്ടിരിയ്ക്കുന്ന എന്നെ

മോക്ഷപ്രദമായ വചനാമൃതത്താൽ ഉദ്ധരിച്ചാലും. (11.19.10.)

ജ്ഞാനം എളുപ്പമാണെങ്കിലും അതിൽ നിഷ്ഠ പ്രയാസമാണ്. ജ്ഞാനമില്ലെങ്കിൽ വൈരാഗ്യം അന്ധനെപ്പോലെയാണ്. വൈരാഗ്യം കൂടാതെ ജ്ഞാനം മുടന്തനെപ്പോലെയുമാണ്. വിജ്ഞാനം, ജ്ഞാനത്തോടൊന്നി യ്ക്കാതിരിയ്ക്കുന്നതുവരെ ജീവഭാവം പോകുകയില്ല. അതിനാൽ വിജ്ഞാനത്തിന്റെ സ്വരൂപവുമറിയണം. അഗ്നിയിൽ ഹോമിയ്ക്കുന്ന വസ്തുക്കളെ അഗ്നി തന്നോടൊപ്പം ഏകരൂപമാക്കിത്തീർക്കുന്നു. ഓർക്കാതെ ആരെങ്കിലും തീയിൽ വീണുപോയാൽ അവരുടേയും സ്ഥിതി ഇതുതന്നെയാണ്. അതിനാൽ ഏതു വിധവും സ്ഥിരപ്രജ്ഞദശയെ പ്രാപിയ്ക്കാനുള്ള ഉപായമാണ് ഉദ്ധവർ ചോദിയ്ക്കുന്നത്.

ഭഗവാൻ: ഈ ചോദ്യം പണ്ട് ശരശയ്യയിൽ കിടന്ന ഭീഷ്മപിതാമഹനോടു യുധിഷ്ഠിരനും ചോദിച്ചിരുന്നു. അന്നു ഭീഷ്മർ നൽകിയ മറുപടി ഞാൻ നിന്നോടു പറയാം. പുരുഷൻ, പ്രകൃതി, മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ, മനസ്സുസഹിതം പതിനൊന്നിന്ദ്രിയങ്ങൾ, പഞ്ചഭൂതങ്ങൾ, മൂന്നു ഗുണങ്ങൾ ഈ ഇരുപത്തെട്ടു തത്ത്വങ്ങളെ ബ്രഹ്മാവു തുടങ്ങി തൃണം വരെയുള്ള എല്ലാ കാര്യങ്ങളിലും കാണുകയും, ഇതിൽ ഒരു പരമാത്മതത്ത്വത്തെ അനുഗതരൂപമായി കാണുകയും ചെയ്യുന്നതിനെ പരോക്ഷജ്ഞാനമെന്നറിയുക. ഇതു സാംഖ്യമതപ്രകാരമുള്ള ജ്ഞാനമാണ്. അതിൽ അനുഗതമായിരുന്ന ഏകാത്മതത്ത്വത്തെ ആദ്യം കണ്ടിരുന്നതുപോലെ കാണാതെ, ഏകവും പരമകാരണവുമായ ബ്രഹ്മമായിട്ടു കാണുമ്പോൾ അതിനെ വിജ്ഞാനമെന്നു പറയുന്നു. ഈ സ്ഥിതിയിൽ ത്രിഗുണാത്മകമായ ജഗത്തിന്റെ ഉല്പത്തിമുതലായതു കാണുകയില്ല. (11.19.15.)

ഏതൊരു തത്ത്വവസ്തു സൃഷ്ടിയുടെ ആദിയിലും അവസാനത്തിലും കാരണരൂപത്തിൽ സ്ഥിതിചെയ്യുന്നുവോ, അതു മധ്യത്തിലും ഉണ്ടായിരിയ്ക്കും. അതു പ്രതീതമായിരിയ്ക്കുന്ന കാര്യത്തിലും കാര്യാന്തരത്തിലും (ഒരു കാര്യത്തിൽ നിന്നു മററൊന്നാകുമ്പോഴും) അനുഗതവുമായിരിയ്ക്കും. പിന്നീട് ആ കാര്യങ്ങളുടെ ലയം ഉണ്ടാകുമ്പോഴും അവയുടെ സാക്ഷിയും അധിഷ്ഠാനവും രൂപത്തിൽ ശേഷിയ്ക്കുകയും ചെയ്യുന്നു. അതിനെ നീ സത്യവും പരമാർഥവുമായ വസ്തുവെന്നറിയുക. ശ്രുതി, പ്രത്യക്ഷം, അനുമാനം, ഐതിഹ്യം ആദി പ്രമാണങ്ങളെക്കൊണ്ടു വിചാരിച്ചു നോക്കുമ്പോൾ ഈ ദൃശ്യപ്രപഞ്ചത്തെ അസ്ഥിരവും, നശ്വരവും, വികാരിയും ആയി കാണുന്നതിനാൽ അതിനെ സത്യമല്ലെന്നു കണ്ടു വിവേകികൾ ഈ വിവിധവും കല്പനാമാത്രവുമായ പ്രപഞ്ചത്തിൽനിന്നും വിരക്തരായിപ്പോകുന്നു.(11.19.17.) അതായതു വെളിയിലുള്ള ജഗത്തിൽ കാണുന്ന ഉല്പത്തി, സ്ഥിതി, ലയം മുതലായതു സ്വപ്നംപോലെ ഭ്രാന്തി മാത്രമാണ്. കാലം സ്വയം കല്പിതമാകയാൽ ഒന്നിനും യഥാർഥമായ ഉല്പത്തിയുണ്ടാകുന്നില്ല. ഈശ്വരനോട് അഭേദമായിരിയ്ക്കുന്നതിനെ വിജ്ഞാനമെന്നു പറയുന്നു.





ഈ സ്വർഗാദിഫലത്തെ നൽകുന്ന യജ്ഞാദി കർമങ്ങളും പരിണാമിയാകയാൽ നശ്വരമാണ്. അതിനാൽ ബ്രഹ്മലോകപര്യന്തമുള്ള സ്വർഗാദി സുഖങ്ങളായ അദൃഷ്ടവും ഇഹലോകസുഖങ്ങളെപ്പോലെ നശ്വരമാണെന്നറിയണം. (11.19.18.)

ഭഗവാൻ: ഞാൻ ഭക്തിയോഗത്തെപ്പററി നേരത്തെ നിന്നോടു പറഞ്ഞെങ്കിലും അതിൽ നിനക്കു കൂടുതൽ പ്രീതി കാണുകയാൽ ഇനിയും ഭക്തിയുണ്ടാകാൻ ചെയ്യേണ്ടതായ ശ്രേഷ്ഠമായ സാധനയെപ്പററി പറയാം. എന്നിൽ ഭക്തിയുണ്ടാകണമെങ്കിൽ, എന്റെ അമൃതതുല്യമായ കഥകളിൽ ശ്രദ്ധയുണ്ടായിരിയ്ക്കുകയും, നിരന്തരം എന്റെ നാമസങ്കീർത്തനം ചെയ്യുകയും, എന്റെ പൂജയിൽ തല്പരതയുണ്ടായിരിയ്ക്കുകയും എന്നെ കീർത്തി യ്ക്കുകയും വേണം. എന്റെ സേവയിൽ പ്രേമമുണ്ടായിരിയ്ക്കുകയും, എന്നെ സാഷ്ടാംഗം നമസ്കരിയ്ക്കുകയും വേണം. എന്നെ വിശേഷവിധിയാൽ പൂജിയ്ക്കുക, എന്നെ സർവപ്രാണികളിലും കാണുക, എനിയ്ക്കുവേണ്ടി സകല പ്രവൃത്തികളും ചെയ്യുക, അതായതു വാണികൊണ്ട് എന്റെ ഗുണഗാനം ചെയ്യുകയും, മനസ്സ് എന്നിൽ ചേർക്കുകയും, സകല ഇച്ഛകളും എനിയ്ക്കുവേണ്ടി ത്യജിയ്ക്കുകയും, എനിയ്ക്കു വേണ്ടി ധനം ഭോഗസുഖങ്ങൾ ആദി ഉപേക്ഷിയ്ക്കുകയും വേണം. ജപം, വ്രതം, തപം, യജ്ഞം മുതലായവ ചെയ്യുന്നതു എനിയ്ക്കു വേണ്ടിയായിരിയ്ക്കണം. പ്രിയ ഉദ്ധവാ! ഇങ്ങനെയുള്ള ധർമാചരണങ്ങൾ കൊണ്ടും, ആത്മസമർപ്പണം ചെയ്യുന്നതു കൊണ്ടും ഹൃദയത്തിൽ ഭക്തിയുണ്ടാകും. പിന്നീട് ആ ഭക്തനു യാതൊരിച്ഛയും ഉണ്ടായിരിയ്ക്കുകയില്ല. ഇപ്രകാരം സത്വഗുണത്താൽ നിയന്ത്രിച്ചു പോന്ന ചിത്തത്തെ ആത്മാവിൽ ചേർത്താൽ ധർമം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം മുതലായവ സ്വയം പ്രാപ്തമാകും. പക്ഷെ ഈ ചിത്തത്തെ വികല്പരൂപമായ സംസാരത്തിൽ ചേർത്താൽ ഇന്ദ്രിയങ്ങളോടു കൂടെ അത് അങ്ങുമിങ്ങും ചുററിക്കറങ്ങും. അങ്ങനെ ചിത്തത്തിൽ രജോഗുണം വർധിച്ച് അത് അസത്യവസ്തുക്കളിൽ ചെന്നു പെട്ട്, അതിന്റെ ധർമം, ജ്ഞാനം മുതലായവ ഇല്ലാതാകും. അപ്പോൾ ചിത്തത്തിൽ അധർമം, അജ്ഞാനം, മോഹം ആദി വന്നുകൂടുകയും ചെയ്യും. ഉദ്ധവ! ഏതിനാൽ എന്നിൽ ഭക്തിയുണ്ടാകുമോ അതു ധർമമാണ്. ഏതിനാൽ ബ്രഹ്മാത്മൈകത്വബോധമുണ്ടാകുമോ അതു ജ്ഞാനവുമാണ്. വിഷയങ്ങളിൽ അസംഗവും നിർലേപവുമായിരിയ്ക്കുക വൈരാഗ്യമാണ്. അണിമാദിസിദ്ധികളാണ് ഐശ്വര്യം. (11.19.27.)

ഇന്ദ്രാദിശ്രേഷ്ഠദേവതകൾക്കുംകൂടി മരണം സംഭവിയ്ക്കുന്നു. പക്ഷെ ഭഗവാന്റെ കഥകളിൽ സദാ രമിച്ചുകൊണ്ടിരിയ്ക്കുന്നവർക്കു കാലഭയമില്ല. ഭഗവദ്ഭജനത്താൽ



മഹാപാപങ്ങളും ഭസ്മമാകും. ഒരു ഭക്തന്റെ വീട്ടിൽ വേറെ ഒരു ഭക്തൻ ചെന്നാൽ അന്നവർക്ക് ഉത്സവം പോലുള്ള ആനന്ദമാണുണ്ടാകുന്നത്. പ്രതിമ ഭഗവാന്റെ ജഡമൂർത്തിയാണ്. പക്ഷെ ഭക്തൻ ഭഗവാന്റെ ചൈതന്യമൂർത്തിയാണ്. ഭക്തൻ സർവപ്രാണികളിലും ഭഗവാനെ കാണുന്നു. തീക്കനൽ ചെറുതും വലുതുമായി പല ആകാരത്തിൽ കാണാമെങ്കിലും അഗ്നിയുടെ രൂപത്തിൽ ഒന്നേയുള്ളൂ. സർവഭൂതങ്ങളിലും പ്രാണിമാത്രങ്ങളിലും ഭഗവദ്ഭാവമുണ്ടാകുക ഏറ്റവും ശ്രേഷ്ഠമായ പൂജയാണ്. ഭക്തന്റെ സകല സമ്പത്തും ഭഗവാനുവേണ്ടിയുള്ളതാണ്. പ്രേമത്തോടുകൂടി ഭജിയ്ക്കുന്നവനു സംസാരം ഓർമ വരുകയില്ല. ആഹാരം കഴിയ്ക്കുമ്പോഴും അവർ ഭഗവാനെ ഓർക്കുന്നതിനാൽ അന്നവും ബ്രഹ്മാർപ്പണമായിത്തീരുന്നു. ഇരുമ്പുപലകയാണെങ്കിലും മിനുസപ്പെടുത്തിയാൽ കണ്ണാടിപോലെ നിർമലമാകും. അതുപോലെ സകല കർമങ്ങളും ഭഗവാനർപ്പിയ്ക്കുന്നതുകൊണ്ടു മനസ്സു ശുദ്ധമാകുന്നു. മനസ്സു നിർമലമാകുമ്പോൾ ഭഗവത്പ്രാപ്തിയുണ്ടാകും. ബ്രഹ്മപ്രാപ്തിയ്ക്കുള്ള ഇച്ഛ ശുദ്ധജിജ്ഞാസയാണ്. ഇങ്ങനെയുള്ള ഭക്തൻ എങ്ങോട്ടു തിരിഞ്ഞാലും അവിടെയെല്ലാം ഭഗവാനെ കാണും. മുക്തി അവരുടെ ദാസിയാണ്. ഭക്തി കൂടാതെ വിഷയങ്ങളിൽ മുങ്ങിക്കിടക്കുന്നവൻ അനർഥങ്ങൾക്കു പാത്രമാകുന്നു. ചുരുക്കത്തിൽ സർവത്ര ഒരേ ഒരു ആത്മാവിനെ കാണുന്നവർക്കു യാതൊരു ഭയവും ഉണ്ടാകുകയില്ല.

ഇനി ഉദ്ധവർ ഭഗവാനോടു യമം, നിയമം, ശമം, ദമം, തിതിക്ഷ, ധീരത മുതലായതിന്റെ സ്വരൂപത്തെപ്പററി ചോദിയ്ക്കുന്നു. അതിനു ഭഗവാൻ വിസ്തരിച്ച് ഉത്തരം കൊടുക്കുന്നുണ്ട്. ജിജ്ഞാസുക്കൾക്ക് അതറിയാനുള്ള എളുപ്പത്തിന് ആ ചോദ്യങ്ങളും ഉത്തരവും താഴെ കാണിച്ചിരിയ്ക്കുന്നു.

1. യമങ്ങളേതെല്ലാം ? നിയമങ്ങളേതെല്ലാം ? - അഹിംസ, സത്യം, മോഷണമില്ലായ്മ, അസംഗത, ലജ്ജ, ആവശ്യത്തിൽ കൂടുതലായി ധനം സമ്പാദിയ്ക്കാതിരിയ്ക്കുക, ആസ്തികത,ബ്രഹ്മചര്യം, മൗനം, സ്ഥിരത, ക്ഷമ, അഭയം, ഇവ പന്ത്രണ്ടും, യമങ്ങളാണ്. ശൗചം, ജപം, തപസ്സ്, ഹോമം, ശ്രദ്ധ, അതിഥിസേവ, എന്റെ പൂജ, തീർത്ഥയാത്ര, പരോപകാരം ചെയ്യുക, സന്തോഷം, ഗുരുസേവ ഇവ നിയമങ്ങളുമാണ്. 2. ശമം-ബുദ്ധി എന്നിൽ ചേർക്കുക.3.ദമം-ഇന്ദ്രിയദമനംചെയ്യുക. 4.തിതിക്ഷ- ദുഃഖങ്ങളെ സഹിയ്ക്കുക 5. ധൈര്യം- നാവിനേയും ജനനേന്ദ്രിയത്തേയും ജയിയ്ക്കാൻ കഴിയുക 6. ദാനം-പ്രാണിമാത്രങ്ങളെ ദ്രോഹിക്കാതിരിയ്ക്കുക 7.തപസ്സ്-കാമനകളെ ത്യജിയ്ക്കുക. 8. ശൂരവീരത-വാസനകളെ ജയിക്കാൻ കഴിയുക. 9. സത്യം -സകലരിലും സമദർശനം, സത്യസ്വരൂപനായ പരമാത്മാവിനെ കാണുക 10. ഋതം-സത്യവും മധുരവുമായ വാണി. 11.ശൗചം-കർമത്തിൽ അനാസക്തി 12. സന്ന്യാസം-കാമനകളെ ത്യജിയ്ക്കുക. 13. ധനം-ധർമംതന്നെ ധനം. 14.യജ്ഞം-ഭഗവാൻ 15. ദക്ഷിണ-ജ്ഞാനോപദേശം. 16.ബലം-പ്രാണായാമം പരമബലമാണ്. 17. ഭഗം-ഭഗവാന്റെ ഐശ്വര്യമാണ്. 18. പരമലാഭം-ഭക്തിയാണ് പരമ ലാഭം. 19. ഉത്തമവിദ്യ-ആത്മാ-പരമാത്മാവിന്റെ ഭേദം കാണാതിരിയ്ക്കുക. 20. ലജ്ജ-ദുഷ്കർമങ്ങളിൽ ഘൃണയുണ്ടായിരിയ്ക്കുക.21. ശ്രീ- നിരപേക്ഷത. 22. സുഖദുഃഖങ്ങൾക്കുപരിയായിരിയ്ക്കുക. 23. ദുഃഖം -വിഷയാപേക്ഷ. 24. പണ്ഡിതൻ-ബന്ധമോക്ഷങ്ങളെ അറിയുന്നവൻ. 25. മൂർഖൻ-ശരീരത്തിൽ അഹംബുദ്ധിയുള്ളവൻ. 26. സുമാർഗം-ഭഗവാനെ പ്രാപിയ്ക്കുവാനുള്ള മാർഗം. 27. കുമാർഗം-ചിത്തവിക്ഷേപങ്ങളുണ്ടാകുന്ന മാർഗം. 28. സ്വർഗം-സത്വഗുണത്തിന്റെ വൃദ്ധി. 29. നരകം-തമോഗുണത്തിന്റെ വൃദ്ധി. 30. ബന്ധു-ഗുരുവിന്റെ രൂപത്തിൽ ഭഗവാൻ. 31. ഗൃഹം-മനുഷ്യശരീരം. 32. ധനവാൻ-ഗുണവാനാണ് ധനവാൻ. 33. നിർധനൻ-സന്തോഷമില്ലാത്തവൻ. 34. കൃപണൻ-അജിതേന്ദ്രിയനായവൻ. 35. ഈശ്വരൻ-വിഷയങ്ങളിൽ അനാസക്തൻ. 36. അസമർഥൻ- വിഷയങ്ങളിൽ ആസക്തൻ.

ചുരുക്കത്തിൽ വിഷയങ്ങളിൽ ആസക്തിയുള്ളവർക്കു നിഷ്ഠയുണ്ടാവുകയില്ല. ഭഗവാനിൽ ആസക്തിയുള്ളവർക്കു നിഷ്ഠയുണ്ടാകും. ജ്ഞാനം, വൈരാഗ്യം, ഉദാരത, ഐശ്വര്യം, യശസ്സ് മുതലായവ ആരിൽ കാണുന്നുവോ അവൻ ഭഗവാനാണ്. ഭക്തരിലും ഇങ്ങനെയുള്ള ഗുണം ഉണ്ടാകണം.

ഉദ്ധവാ! നിന്റെ ചോദ്യങ്ങൾക്കു ഞാൻ ഉത്തരം തന്നു കഴിഞ്ഞു. സംസാരത്തിൽ ഗുണങ്ങളും ദോഷങ്ങളും അസംഖ്യങ്ങളാണ്. അവയെ വർണിയ്ക്കാൻ പോയാൽ അവസാനിയ്ക്കുകയില്ല. ചുരുക്കത്തിൽ ഇത്രയും മനസ്സിലാക്കിക്കൊള്ളൂ: **"ഗുണദോഷദൃശിർദോഷോ ഗുണസ്തൂഭയവർജിതഃ"** ആരുടെയെങ്കിലും ഗുണദോഷങ്ങൾ കാണുന്നതു ദോഷവും, കാണാതിരിയ്ക്കുന്നതു ഗുണവുമാണ്. (11.19.45.)

അതായതു പരിപൂർണബ്രഹ്മത്തിൽ ഗുണദോഷങ്ങൾ ഇല്ല. സാമ്യാവസ്ഥയിൽ ഇരിയ്ക്കുന്ന ഗുണങ്ങളിൽ അവിദ്യയാൽ ക്ഷോഭമുണ്ടാകുമ്പോഴാണ് ഗുണദോഷങ്ങളുടെ ബുദ്ധിയുണ്ടാകുന്നത്. സൂര്യഗ്രഹണം പൂർണമാണെങ്കിൽ പകലും ആകാശത്തിൽ നക്ഷത്രങ്ങളെ കാണാം. അതുപോലെ അവിദ്യകൊണ്ട് ബ്രഹ്മത്തിൽ ആവരണമുണ്ടാകുമ്പോൾ ഗുണദോഷങ്ങൾ കാണുന്നു. നടൻ പല വേഷം കെട്ടി അഭിനയിയ്ക്കുന്നെങ്കിലും അയാളുടെ മനസ്സിൽ യാതൊരു വികാരങ്ങളും ഉണ്ടാകുന്നില്ല. അതുപോലെ മനുഷ്യരും നിർവികാരരായി സ്വധർമം പാലിയ്ക്കണം.

# പ്രകരണം ഇരുപത്താറ്

## എങ്ങനെ ഗുണദോഷരഹിതനാകാം?

ഉദ്ധവൻ: ഭഗവൻ! വിഹിതകർമങ്ങളെ ആചരിയ്ക്കു

കയും നിഷിദ്ധകർമങ്ങളെ ത്യജിയ്ക്കുകയും വേണമെന്ന് അവിടുന്നു വേദങ്ങളിൽ ആജ്ഞാപിച്ചിരിയ്ക്കുന്നു. ഇങ്ങനെയുള്ള ആചരണത്തിൽ ഗുണദോഷബുദ്ധി സഹജമായിട്ടുണ്ടാകും. പിന്നെ അവിടുന്നുപദേശിച്ചതായ വർണാശ്രമങ്ങളുടെ ആചരണത്തിലും ദ്രവ്യം, ദേശം, കാലം മുതലായവയുടെ നന്മതിന്മകൾ നോക്കേണ്ടതായി വരുന്നുണ്ട്. സ്വർഗം, നരകം,പ്രതിലോമവും അനുലോമവുമായവിവാഹം മുതലായ ഭേദങ്ങളേയും അവിടുന്നു വേദത്തിൽ കാണിച്ചിരിയ്ക്കുന്നു. ഉയർന്ന ജാതിയിലുള്ള സ്ത്രീയിൽ നീചജാതിയിലുള്ള പുരുഷനു ജനിയ്ക്കുന്ന സന്താനത്തെ പ്രതിലോമമെന്നു പറയുന്നു. സൂതൻ, മാഗധൻ മുതലായവർ ഈ കൂട്ടത്തിൽ പെട്ടവരാണ്. നീചജാതി സ്ത്രീയിൽ ഉയർന്ന ജാതി പുരുഷനുണ്ടാകുന്ന സന്താനത്തെ ശാസ്ത്രകാരന്മാർ അനുലോമമെന്നും പറയുന്നു. അംബഷ്ഠൻ, കായസ്ഥൻ, സാരസ്വതൻ മുതലായവർ ഈ കൂട്ടത്തിൽ പെട്ടവരാണ്. അവിടുത്തെ നിശ്വാസമായ വേദം സാധകബാധകകർമങ്ങളെപ്പററി പറയുകയും, വേദങ്ങളുടെ ആജ്ഞ പ്രകാരം ജീവിയ്ക്കണമെന്ന് ഉപദേശിയ്ക്കുകയും ചെയ്യുന്നത് അവിടുന്നുതന്നെയാണ്. എന്നിട്ടിപ്പോൾ ഗുണദോഷങ്ങൾ കാണരുതെന്നും പറയുന്നു. ഇപ്രകാരം അവിടുത്തെ വാണി പരസ്പരവിരുദ്ധങ്ങൾ പോലെ തോന്നിയ്ക്കുന്നു. പിന്നെയോ വേദത്തിൽ ദേവലോകം, മനുഷ്യലോകം, പിതൃലോകം, മുതലായ ഭേദങ്ങളും കാണിച്ചിരിയ്ക്കുന്നു. സംസാരം കല്പിതമാണെങ്കിലും അതിൽ സ്വർഗം, നരകം, സാധന, സാധ്യം മുതലായ ഭ്രമങ്ങൾ ഈ വേദവാണിയാൽ വർധിയ്ക്കുന്നു. അപ്പോൾ ഈ ഭേദങ്ങൾ എങ്ങനെ എവിടുന്നുണ്ടായി? വ്യവഹാരത്തിൽ മനുഷ്യർ എങ്ങനെ ജീവിയ്ക്കണം?

വ്യവഹാരദൃഷ്ടികൊണ്ടു നോക്കിയാലും ഒരു കന്യകയെ വിവാഹം കഴിയ്ക്കണമെങ്കിൽ അവൾക്കു വരാൻ പോകുന്ന വരന്റെ ഗുണദോഷങ്ങളെപ്പറ്റി പ്രത്യേകിച്ചും നോക്കേണ്ടിയിരിയ്ക്കുന്നു. ഒരു ന്യായാധീശനു ന്യായംചെയ്യണമെങ്കിലും കക്ഷികളുടെ ഗുണദോഷങ്ങൾ നോക്കണം. ജനാധിപത്യ രാജ്യത്തിൽ തിരഞ്ഞെടുപ്പു നടക്കുമ്പോഴും ഗുണദോഷങ്ങൾ നോക്കേണ്ടിയിരിയ്ക്കുന്നു. വിദ്യാലയങ്ങളിൽ പരീക്ഷ നടക്കുമ്പോൾ വിദ്യാർഥികളുടെ ഗുണദോഷങ്ങൾ നോക്കേണ്ടി വരുന്നു. ഇപ്രകാരം ഗുണദോഷങ്ങൾ നോക്കാതെ യാതൊരു വ്യവാഹാരങ്ങളും നടക്കുകയില്ല. പക്ഷെ ഭഗവാൻ പത്തൊമ്പതാം അധ്യായത്തിന്റെ അവസാനം ആരുടെയെങ്കിലും ഗുണദോഷങ്ങൾ കാണുന്നത് ദോഷവും, കാണാതിരിയ്ക്കുന്നത് ഗുണവുമാണെന്നും പറഞ്ഞിരിയ്ക്കുന്നു. അപ്പോൾ നാം ചെയ്യേണ്ടതെന്താണ്?

ഈ ചോദ്യം വളരെ ഉചിതമായിട്ടുള്ളതാണ്. മനുഷ്യകല്പിതമായ സകലധർമങ്ങളും അപൂർണമാകയാൽ ആരേയും ഉയർന്നതായും താഴ്ന്നതായും കരുതരുതെന്നും സകലതും സത്യമാണെങ്കിലും അപൂർണമാകയാൽ ദോഷത്തിനു പാത്രമാണെന്നും, അതുകൊണ്ടു സമഭാവത്തിൽ





പെരുമാറണമെന്നുമാണ് മഹാത്മാ ഗാന്ധി പറഞ്ഞിരിക്കുന്നത്. എങ്കിലും ദോഷം കാണണം. സകലധർമങ്ങളും ഈശ്വരദത്തമാണ്. മനുഷ്യർ അതിനെ പ്രചാരം ചെയ്യുകയാൽ അതു മനുഷ്യകല്പിതമായിട്ട് അപൂർണമായിപ്പോയതാണ്. ഇതിൽ ആരുടെ അഭിപ്രായമാണ് യഥാർത്ഥം എന്നറിയാൻ പാടില്ല. അതിനാൽ സകലധർമങ്ങളിലും സമഭാവം വെയ്ക്കണമെന്നും, അധർമികളിലും, സമഭാവമുണ്ടായിരിയ്ക്കണമെന്നും, പക്ഷെ അധർമത്തിൽ ഒരിയ്ക്കലും സമഭാവമരുതെന്നുമാണ് ഗാന്ധിജി പറയുന്നത്. മഹാത്മാഗാന്ധിയുടെ ഈ വാണിയും മനസ്സിലാക്കാൻ പ്രയാസമാണ്. *ഇംഗ്ലീഷു*കാരെ *ഇൻഡ്യ*യിൽ നിന്നും പറഞ്ഞയയ്ക്കുന്നതിലും *ഇംഗ്ലീഷു*കാരോടു തിരസ്കാരം പാടില്ലെന്നും, *ഇംഗ്ലീഷു* ഭരണത്തെ തിരസ്കരിയ്ക്കണമെന്നും മഹാത്മാഗാന്ധി പറഞ്ഞിരുന്നു. അതിന്റെ ഫലമായി ലോകരുടെ ദൃഷ്ടിയിൽ നിഃസഹകരണത്തിന്റെയും തിരസ്കരണത്തിന്റെയും ബുദ്ധി വന്നുകൂടി. അതിൽനിന്നും നമ്മുടെ ഉള്ളിൽ ഭേദഭാവമുണ്ടായി. ഈ ദൃഷ്ടാന്തത്തിൽ നിന്നും വ്യവഹാരത്തിൽ ധർമിയേയും ധർമത്തേയും വേർതിരിയ്ക്കാൻ സാധിയ്ക്കുകയില്ലെന്നു മനസ്സിലാക്കാം. പേട്ലാദിൽ സ്വാമി ശ്രീപൂർണാനന്ദിന്റെ ആശ്രമത്തിലെ ഭിത്തിയിൽ " *Hate the Sin,but not the Sinner*" എന്ന് എഴുതിയിട്ടുണ്ട്. അതായത് "പാപത്തെ തിരസ്കരിയ്ക്കണം, പാപിയെ തിരസ്കരിയ്ക്കരുത്" എന്നാണ്. ഈ മതവും മേൽ പറഞ്ഞതായ മഹാത്മാഗാന്ധിയുടെ മതംപോലെ തന്നെയാണ്. വ്യവഹാരത്തിൽ അതിൻ പ്രകാരം പ്രവർത്തിയ്ക്കുക പ്രയാസമാണ്. ബംഗാളിൽ ഒരു യുവാവ് ഒരു *ഇംഗ്ലീഷു*കാരനെ കൊന്ന പ്പോൾ ദേശബന്ധു ചിത്തരഞ്ജൻദാസ് പറഞ്ഞത് ഈ കൊലപാതകിയുടെ കർമം ചീത്തയാണെങ്കിലും ഹേതു നല്ലതായിരുന്നു എന്നാണ്. അന്നും മഹാത്മാഗാന്ധി പറഞ്ഞത് ഹേതുവും കർമവും പ്രത്യേകമാക്കാൻ പാടില്ലെന്നായിരുന്നു. കുറച്ചു കാലങ്ങൾക്കു ശേഷം ഇതുപോലൊരു കൃത്യം പഞ്ചാബിൽ ഭഗത് സിംഹൻ ചെയ്തപ്പോൾ മഹാത്മാഗാന്ധി പറഞ്ഞത് അയാളുടെ ഹേതു നല്ലതാണെന്നും കർമം ശരിയായില്ലെന്നുമായിരുന്നു. ഇങ്ങനെയുള്ള അഭിപ്രായങ്ങളാൽ പലർക്കും ശങ്കയുണ്ടാകാൻ ഇടയാകുന്നു.

അധർമിയുടെ നേരെ ജ്ഞാനിയ്ക്കു സമഭാവം വയ്ക്കാൻ സാധിയ്ക്കും. പക്ഷെ അജ്ഞാനികൾക്കും സംസ്കാരഹീനർക്കും അധർമിയുടെ നേരെ സമഭാവം വയ്ക്കുക സാധ്യമല്ല. അതുപോലെ അഹിംസയുടെ സിദ്ധാന്തവും സർവത്ര പാലിയ്ക്കുവാൻ സാധിയ്ക്കുന്നില്ല. സസ്യങ്ങളെക്കൊണ്ടു മാത്രം ഉപജീവിയ്ക്കുന്ന ദേശങ്ങൾ ചുരുക്കമാണ്. അസംഖ്യം ജന്തുക്കൾ കൃഷി നശിപ്പിയ്ക്കുമ്പോൾ അതിനെ മരുന്നു തളിച്ചു കൊല്ലേണ്ടിവരുന്നു. ജന്തുക്കൾ പരസ്പരം ഭക്ഷിയ്ക്കുന്നു. അതിനെ തടയണമോ വേണ്ടയോ? വ്യവഹാരത്തിൽ ഇങ്ങനെയുള്ള ചോദ്യങ്ങൾ മനുഷ്യരെ വിഷമിപ്പിയ്ക്കുന്നുണ്ട്. ഈ ലോകം ഭഗ



വാനുണ്ടാക്കിയതാണെങ്കിൽ ആസുരീഭാവം അതിൽ എങ്ങനെ വന്നു എന്നു പലർക്കും തോന്നാറുണ്ട്. അതിന് ശ്രീകൃഷ്ണഭഗവാൻ ഏകാദശത്തിൽ ഇരുപത്തെട്ടാം അധ്യായത്തിൽ ഉദ്ധവരോടു പറഞ്ഞത്.

**കിം ഭദ്രം കിമഭദ്രം വാദ്വൈതസ്യാവസ്തുനഃകിയത്.**

അതായത് ദ്വൈതം സത്യമല്ലാത്ത സ്ഥിതിയ്ക്ക് അതിൽ നല്ലതെന്നും ചീത്തയെന്നുമുള്ള ഭാവന എങ്ങനെയുണ്ടാകുമെന്നായിരുന്നു. കാനൽ ജലത്തിന് ഉപ്പുരസം ഉണ്ടോ ഇല്ലയോ എന്നു പറയാൻ സാധിയ്ക്കാത്തതുപോലെ ഈ മിഥ്യാപ്രപഞ്ചത്തിൽ ഗുണദോഷങ്ങൾ കാണുന്നവർ അജ്ഞാനികളാണ്. ഇരുട്ടിന്റെ ഘനം തൂക്കിനോക്കാൻ ഒരന്ധൻ വന്നു രണ്ടു കൈകൊണ്ടും തൂക്കിനോക്കിയാലും ഒരു പണമിടപോലും തൂക്കം കയ്യിൽ വരികയില്ല. അതുപോലെ മിഥ്യാപ്രപഞ്ചത്തിൽ കണ്ണുകൾ കാണുകയും, ചെവികൾ കേൾക്കുകയും, നാക്കു സംസാരിക്കുകയും, മനസ്സ് സങ്കല്പങ്ങൾ ചെയ്യുകയും മററും ചെയ്യുന്നതെല്ലാം ഭ്രമം മാത്രമാണ്. അതിൽ ഗുണദോഷങ്ങളുടെ കല്പന മിഥ്യയാണ്.

ജഗത്ത് എങ്ങനെയുളളതെന്നു വർണിയ്ക്കുവാൻ തുടങ്ങുമ്പോൾ, വർണിയ്ക്കുന്നവൻ എങ്ങനെയുളളവനാണെന്നാണ് അറിയാൻ സാധിയ്ക്കുന്നത്.

ആരുടെയെങ്കിലും ഗുണഗാനം ചെയ്താലും ഭേദം ഉണ്ടാകും. ഒന്നും സംസാരിയ്ക്കാഞ്ഞാൽ താഴെ പറയുന്ന ഒൻപതു ഗുണങ്ങളുണ്ട്.

1. തനിയ്ക്കു പിന്നീടു പശ്ചാത്തപിയ്ക്കേണ്ടി വരുകയില്ല.
2. ആരോടും വിരോധത്തിനിടയാകുകയില്ല.
3. തന്നെ ആരും ആക്ഷേപിയ്ക്കാൻ ഇടയാകുകയില്ല.
4. ആരോടും ക്ഷമ യാചിയ്ക്കേണ്ടതായി വരുകയില്ല.
5. അസത്യം പറയേണ്ടിവരുകയില്ല.
6. സമയം ദുരുപയോഗപ്പെടുകയില്ല.
7. തന്റെ യഥാർത്ഥജ്ഞാനത്തിനു രക്ഷയുണ്ടാകും, അഥവാ അജ്ഞാനം ഗുപ്തമായിരിക്കും.
8. ആരോടും ഒന്നും ചെയ്യാൻ കടപ്പെടുകയില്ല.
9. അന്തഃകരണശാന്തിയ്ക്കു ഭംഗം വരുകയില്ല.

സംസാരിയ്ക്കാതിരിയ്ക്കുന്നതുകൊണ്ട് മേൽപറഞ്ഞ ഒൻപതു ഗുണങ്ങളുണ്ടെങ്കിലും സംസാരിയ്ക്കാതിരിയ്ക്കാൻ കഴിയുന്നില്ല. ഇനി ഭഗവാൻ ഉദ്ധവരുടെ ചോദ്യത്തിന് ഉത്തരം പറയുന്നു.

ഭഗവാൻ:- ഹേ ഉദ്ധവാ! ഞാൻ അധികാരിഭേദം അനുസരിച്ചു മൂന്നു യോഗങ്ങളാണു ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുളളത്.

**യോഗാസ്ത്രയോമയാപ്രോക്താനൃണാംശ്രേയോവിധിത്സയാ**
**ജ്ഞാനംകർമ്മചഭക്തിശ്ചനോപായോ്ഽന്യോ്ഽസ്തികുത്രചിത്.**
(11.20.6.)

മനുഷ്യരുടെ ശ്രേയസ്സിനുവേണ്ടി ജ്ഞാനയോഗം, ഭക്തിയോഗം, കർമയോഗം എന്നീ മൂന്നു യോഗങ്ങൾ ഞാൻ പറഞ്ഞിട്ടുണ്ട്. ഇതു മൂന്നുമല്ലാതെ മോക്ഷ പ്രാപ്തിയ്ക്കു വേറെ ഉപായമില്ല.

**നിർവിണ്ണാനാംജ്ഞാനയോഗോന്യാസിനാമിഹകർമസു**
**തേഷ്വനിർവിണ്ണചിത്താനാംകർമയോഗസ്തുകാമിനാം.**
(11.20.7.)

കർമങ്ങളിലും അവയുടെ ഫലങ്ങളിലും വിരക്തരായിട്ട് അവയെ ത്യജിച്ചവർക്കു ജ്ഞാനയോഗവും കർമത്തിൽ വൈരാഗ്യം വരാത്ത കാമികൾക്ക് കർമയോഗവുമാണ് ഞാൻ പറഞ്ഞിട്ടുളളത്.

**യദൃച്ഛയാ മത്കഥാദൗ ജാതശ്രദ്ധസ്തു യഃ പുമാൻ**
**നനിർവിണ്ണോനാതിസക്തോഭക്തിയോഗോ്ഽസ്യസിദ്ധിദഃ**
(11.20.8.)

എന്റെ കഥാശ്രവണത്തിൽ ശ്രദ്ധയുളളവരും നല്ല വൈരാഗ്യവും ആസക്തിയും ഇല്ലാത്തവരുമായവർക്കു ഭക്തിയോഗം കൊണ്ടു സിദ്ധിയുണ്ടാകും.

മേൽ പറഞ്ഞ മൂന്നു ശ്ലോകങ്ങളിൽ നിന്നും, കർമത്തിൽ വിരക്തി വന്നിട്ടു കർമത്തെ ത്യജിയ്ക്കുന്നവർക്ക് ആരുടേയും ഗുണദോഷങ്ങളിൽ പെടേണ്ടതായി വരുകയില്ലെന്നു കാണിയ്ക്കുന്നു. എന്നാൽ സന്ന്യാസിമാരും അടിയ്ക്കടി അവരുടെ ഗുണദോഷങ്ങളിൽ പെട്ടുപോകുന്നതിന്റെ കാരണം ജ്ഞാനത്തിൽ നിഷ്ഠ പോരാത്തതുകൊണ്ടാണ്. മായയിൽ ആവരണശക്തിയും വിക്ഷേപശക്തിയുമുണ്ട്. ആവരണം നീങ്ങിയശേഷവും ചില വിക്ഷേപങ്ങൾ ഉണ്ടായിക്കാണുന്നുണ്ട്. അതു വേഗം മാറുന്നുമില്ല. അനാത്മാവിൽ നിന്നുമുണ്ടായിട്ടുളള പൂർവസംസ്കാരം ചിലപ്പോൾ മനുഷ്യരെ വഴിതെററിയ്ക്കാറുണ്ട്. ഏതെങ്കിലും രോഗം വേരോടെ പോകാത്തപക്ഷം ആ രോഗം ആവർത്തിച്ചുപദ്രവമുണ്ടാക്കുന്നതുപോലെ ജ്ഞാനികളായ സന്ന്യാസിമാരും സൂക്ഷിച്ചിരുന്നില്ലെങ്കിൽ പണ്ടത്തെ ദ്വൈതസംസ്കാരം പൊന്തി വന്നു അവരെ ഗുണദോഷങ്ങളിൽക്കൊണ്ടു വീഴിയ്ക്കും. എങ്കിലും നല്ല വൈരാഗ്യമുളളപക്ഷം അവർക്കു തെററു മനസ്സിലായിട്ടു വേഗംതന്നെ അവരുടെ സ്ഥിതിയെ പ്രാപിയ്ക്കാനും സാധിയ്ക്കും. എന്തെന്നാൽ വൈരാഗ്യം നല്ലതുപോലുളളതിനാൽ അവർക്കു ഗുണദോഷങ്ങൾ കാണാൻ അവസരം അധികം ഉണ്ടാകുന്നില്ല.

വൈരാഗ്യമില്ലാത്തവരും കർമത്തിൽ ആസക്തരുമായവർക്കു കർമയോഗമാണ് ആവശ്യം. കർമയോഗത്തിൽ ഒരു ദോഷമുളളത് അതു ജ്ഞാനത്തിൽ അരുചിയുണ്ടാക്കുന്നതിനാൽ കർമത്തിന്റെ കർത്താവാരെന്ന് അറിയാൻ സാധിയ്ക്കുന്നില്ലയെന്നതാണ്. പിന്നെ കർമഫലം മിയ്ക്കപ്പോഴും ഭാവിയിലാണിരിയ്ക്കുന്നത്. ജ്ഞാനത്തിന്റെ ഫലം വർത്തമാനകാലത്തുതന്നെ ലഭിയ്ക്കുന്നു. കർമത്തിന്റെ ഗതി



വളരെ ഗഹനമാണ്. അതിനാൽ യജ്ഞം ചെയ്യിയ്ക്കുന്ന സമയം ഗുരു യജമാനനെക്കൊണ്ട് അടിയ്ക്കടി **"ഇദം ബ്രഹ്മണേ, ന മമ"** എന്നു പറയിയ്ക്കുന്നു. അതായത് ഭഗവാന്റെയാണ്, എന്റെ അല്ല എന്നർത്ഥം. കർമ്മമാർഗക്കാർ ഗുണദോഷങ്ങളിൽനിന്നും വേഗം മുക്തരാകുകയില്ല. ഗുണദോഷം കാണുകയില്ലെങ്കിൽ അവരെക്കൊണ്ടു കർമവും നടക്കുകയില്ല. അധികം വിരക്തിയും സംസാരത്തിൽ അധികം ആസക്തിയും ഇല്ലാത്തവർക്കു ഭക്തിയോഗമാണു വേണ്ടത്. കഥാശ്രവണത്തിൽ പ്രീതിയും കഥ കേൾക്കുമ്പോൾ മനസ്സിന് ആനന്ദവും ഉണ്ടാകുന്നവർ വിഷയങ്ങളിൽ ദോഷം കാണുന്നു. എങ്കിലും വിഷയങ്ങളെ ത്യജിയ്ക്കുന്നതിനു സാമർത്ഥ്യവും ഉണ്ടാകുന്നില്ല. അങ്ങനെയുള്ളവർക്കു ഭക്തിയോഗമാണു ഉത്തമം. അവർക്കു സാവധാനത്തിൽ ഭഗവാനോടു പ്രേമം വർധിച്ച് ഒടുവിൽ വൈരാഗ്യം പ്രാപ്തമാകും. അന്യരുടെ ഗുണദോഷങ്ങൾ കാണുക പാപകമാകയാൽ അതു കാണുന്നവർ നരകത്തിൽ വീഴുന്നു. എന്നാലും ചില കർമങ്ങളിൽ ഗുണദോഷങ്ങൾ നോക്കേണ്ടിവരുന്നതിനാൽ എന്നുവരെ ഈ കർമങ്ങൾ ചെയ്യണമെന്നുള്ളതിനെപ്പററി ഭഗവാൻ ഇനി ഉദ്ധവരോടു പറയും.

## പ്രകരണം ഇരുപത്തേഴ്

### കർമം എത്ര കാലം ചെയ്യണം? എപ്പോൾ ഉപേക്ഷിയ്ക്കാം?

ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**താവത് കർമാണി കുർവീത ന നിർവിദ്യേതയാവതാ**
**മത്കഥാശ്രവണാദൗ വാ ശ്രദ്ധാ യാവന്ന ജായതേ.**
(11.20.9.)

എന്റെ കഥാശ്രവണാദികളിൽ ശ്രദ്ധയും, കർമങ്ങളിൽ വൈരാഗ്യവും ഉണ്ടാകുന്നതുവരെ കർമം ചെയ്തുകൊണ്ടിരിയ്ക്കണം.

ഇതിൽ നിന്നും, വൈരാഗ്യം ഉണ്ടാകുകയും ഭഗവത്കഥകളിൽ പ്രീതി വരാൻ തുടങ്ങുകയും ചെയ്താൽ പിന്നെ ബാഹ്യകർമങ്ങളിൽനിന്നും നിവൃത്തരായി തത്ത്വചിന്തനത്തിൽ ഏർപ്പെടണമെന്നു സിദ്ധിയ്ക്കുന്നു. പക്ഷെ വൈരാഗ്യമില്ലെങ്കിൽ സ്വധർമമനുസരിച്ചുള്ള കർമങ്ങൾ ശാസ്ത്രങ്ങൾ അനുശാസിച്ചിരിയ്ക്കുന്നതുപോലെ ചെയ്കതന്നെ വേണം. എന്നാൽ ഇന്നത്തെ കാലത്തു ശാസ്ത്രാഭ്യാസം തന്നെ അപൂർവമാകയാൽ ശാസ്ത്രം എന്താണ് ആജ്ഞാപിയ്ക്കുന്നതെന്നറിയാൻ ആർക്കും സാധിയ്ക്കുന്നില്ല. എല്ലാവരും ചാർവാകന്മാരെപ്പോലെ ഇന്ദ്രിയവിഷയങ്ങളെ യഥാർഥസുഖമെന്നു കരുതിപ്പോരുകയാൽ അവർക്കു വൈരാഗ്യവും ഉണ്ടാകുന്നില്ല. അതുകൊണ്ടു പരമ പുരുഷാർഥമായ മോക്ഷത്തിനുവേണ്ടി പ്രയത്നിയ്ക്കാൻ ആരും തയ്യാറാകുന്നുമില്ല. കർമം ചെയ്യുന്നത് കർമനിവൃത്തിയ്ക്കുവേണ്ടിയാണ്. ശാസ്ത്രപ്രകാരം കർമം ചെയ്യണമെന്നതിന്റെ താല്പര്യം നിഷ്കാമഭാവത്തിൽ കർമം ചെയ്യണമെന്നാണ്. അങ്ങനെ ചെയ്തെങ്കിൽ മാത്രമേ മനുഷ്യർക്കു നിവൃത്തിയിലേയ്ക്കു വരാൻ സാധിയ്ക്കൂ. കാമ്യകർമവും, നിഷിദ്ധകർമവും ചെയ്യരുതെന്നു ശാസ്ത്രം പറയുന്നുണ്ട്. അപ്പോൾ സ്വർഗാദിയും പ്രാപ്തമാകുകയില്ല. സ്വധർമത്തിൽ തല്പരരായിരിയ്ക്കുന്നവർ നിഷ്പാപരും പവിത്രരുമായിട്ട് ഇഹലോകത്തുതന്നെ അവരുടെ പ്രാരബ്ധമനുസരിച്ച് ആത്മജ്ഞാനത്തിന്ന് അഥവാ ഭക്തിയ്ക്ക് അർഹരാകും. (11.20.11.) സ്വർഗവാസികളായ ദേവന്മാരും നരകവാസികളുമെല്ലാം ഒരു മനുഷ്യജന്മം കിട്ടാൻ ആഗ്രഹിയ്ക്കുന്നു. എന്തെന്നാൽ മനുഷ്യജന്മംകൊണ്ടു മാത്രമേ ജ്ഞാനവും ഭക്തിയും പ്രാപിയ്ക്കാൻ കഴിയൂ. പിന്നെ മനുഷ്യജന്മത്തേയും ഈ ദേഹത്താൽത്തന്നെ അവസാന ജന്മമാക്കുകയും വേണം. എന്തെന്നാൽ രണ്ടാമത് ഒരു ജന്മം എടുക്കേണ്ടിവന്നാൽ പിന്നെയും ശരീരത്തിൽ ആസ്ഥയുണ്ടാകാനിടയുണ്ട്. മനുഷ്യർ പ്രമാദികളുമാകും. അതുകൊണ്ട് ഈ ജന്മം തന്നെ മോക്ഷത്തിനു വേണ്ടി പ്രയത്നം ചെയ്യണം. വിഷയങ്ങളിൽ അനാസക്തി ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നതോടെ ജീവിതം ക്ഷണഭംഗുരമാണെന്നും, അതുകൊണ്ട് കഴിയുന്നതും വേഗം ഉത്തമ പുരുഷാർഥം സാധിയ്ക്കേണ്ടാതാണെന്നും മനുഷ്യനുമനസ്സിലാകും. ക്ഷണങ്ങൾതോറും ജീവിതം ക്ഷയിച്ചു കൊണ്ടിരിയ്ക്കുകയാണ്. അതുകൊണ്ട് ഭഗവാൻ പറയുന്നു:

**നൃദേഹമാദ്യം സുലഭം സുദുർലഭം**
**പ്ലവം സുകല്പം ഗുരുകർണധാരം**
**മയാനുകൂലേന നഭസ്വതേരിതം**
**പുമാൻ ഭവാബ്ധിം നതരേത് സആത്മഹാ** (11.20.16.)

ഈ മനുഷ്യശരീരം സകല ശുഭഫലങ്ങൾക്കുമുള്ള ആദികാരണമാണ്. സത്കർമികൾക്കു സുലഭവും ദുഷ്കർമികൾക്ക് അതിദുർലഭവുമാണ്. ഇതു സുദൃഢ മായ ഒരു വളളംപോലെയാണ്. ഗുരു ഇതിലെ വളളക്കാരനുമാണ്. എന്റെ അനുഗ്രഹമാകുന്ന വായുവിനാൽ പ്രേരിതമായിട്ട് ഈ വള്ളത്തിൽ കയറി നിഷ്പ്രയാസം സംസാരസാഗരത്തെ കടക്കാൻ കഴിയുമെന്നിരുന്നിട്ടും അതു ചെയ്യാത്തവർ ആത്മഘാതികളാണ്.

സംസാരത്തെ മറികടക്കുകയെന്നുവച്ചാൽ ഗുണദോഷങ്ങളിൽനിന്നും അതീതമാവുകയാണ്. അതിന് അദ്വൈതഭാവനയുണ്ടാകണം. അഥവാ സകല സ്ഥലത്തും ഭഗവാനെ മാത്രം കാണണം. ഇങ്ങനെയുള്ളദശ പ്രയത്നം ചെയ്താൽ മനുഷ്യർക്കുണ്ടാകും. അതിനാൽ ഈ മനുഷ്യശരീര ത്തെ നന്നായി ഉപയോഗിയ്ക്കണം. അങ്ങനെ ഭക്തിയും ജ്ഞാനവും പ്രാപ്തമാകുന്നവർ ധന്യരാണ്. ഈ ദേഹത്തിന്റെ പിന്നാലെ കാലൻ വലയിട്ടിരിയ്ക്കുകയാണ്. അതിനാൽ ദേഹത്തിലുള്ള അഭിമാനം കളഞ്ഞു തന്റെ കല്യാണമാർഗ

ത്തിനു വേണ്ടി ഏതെങ്കിലും ബ്രഹ്മനിഷ്ഠനായ ഗുരുവിനെ ശരണം പ്രാപിയ്ക്കണം. ഗുരു സാമർഥ്യത്തോടെ ശിഷ്യനെ വികല്പങ്ങളായ തിരമാലകളിൽനിന്നും രക്ഷിച്ചു വിവേക മായ കലപ്പകൊണ്ടു കർമം-അകർമം ഇവയെ വേർതിരിച്ചു കാണിച്ച്, സ്വരൂപസ്ഥിതിയാകുന്ന ബ്രഹ്മസായൂജ്യത്തിൽ എത്തിയ്ക്കും. നരദേഹത്തെ വിഷയഭോഗങ്ങൾക്കായിട്ടുപ യോഗിച്ചു നരകം അനുഭവിയ്ക്കുന്നത്, പുതയ്ക്കാനുള്ള വസ്ത്രത്തെ കത്തിച്ചു തീകായുന്ന തിനു തുല്യമാണ്. വിഷ യഭോഗങ്ങൾ അന്യദേഹങ്ങൾ കൊണ്ടും അനുഭവിയ്ക്കാൻ കഴിയും.

അതിനാൽ പുതിയ പുതിയ കർമങ്ങൾ ആരംഭിയ്ക്കാ നുള്ള വൃത്തിയെ ഉയരാനനുവദിയ്ക്കരുത്. ചെയ്തുകഴിഞ്ഞ തായ കർമത്തിന്റെ ഫലത്തിൽ ആശയും ചിത്തത്തിൽ സ്ഫുരിയ്ക്കാനനുവദിയ്ക്കരുത്. വൈരാഗ്യബലത്താൽ ഇന്ദ്രിയങ്ങളെ ദമനം ചെയ്ത്, ശാസ്ത്രശ്രവണവും മനനവും ചെയ്യണം. പിന്നെ അഖണ്ഡമായി നിതിധ്യാസനവും ചെയ്യ ണം. ധ്യാനിയ്ക്കുമ്പോൾ മനസ്സു ചഞ്ചലമാകുന്നെങ്കിൽ യുക്തി കൊണ്ട് അതിനെ വശത്താക്കണം. പിന്നെ,

**മനോഗതിം ന വിസൃജേജ്ജിതപ്രാണോജിതേന്ദ്രിയഃ**
**സത്ത്വസമ്പന്നയാ ബുദ്ധ്യാ മന ആത്മവശംനയേത്.**
(11.20.20.)

മനസ്സിന്റെ സ്വച്ഛന്ദഗതിയെ അനുവദിയ്ക്കരുത്. പ്രാണ നേയും ഇന്ദ്രിയങ്ങളേയും ജയിച്ചു സാത്വിക ബുദ്ധികൊണ്ടു മനസ്സിനെ അധീനമാക്കണം.

ഏതുവിധം കുതിരക്കാരൻ നയംകൊണ്ടു കുതിരയെ അടിയ്ക്കടി വശത്താക്കുന്നുവോ അതുപോലെ ഇന്ദ്രിയ ങ്ങളെ നിരോധിച്ച് മനസ്സിനെ നിഗ്രഹിയ്ക്കണം. മനോനി ഗ്രഹം തന്നെയാണ് പരമമായ യോഗം. മനോനിഗ്രഹമുണ്ടാ യാൽ ഗുണദോഷബുദ്ധിയുണ്ടാകയില്ല. ആത്മതത്ത്വത്തെ പ്പററി അടിയ്ക്കടി ചിന്തനം ചെയ്യുന്നതുകൊണ്ടും മനസ്സ് അതിന്റെ മർക്കടബുദ്ധിയെ ഉപേക്ഷി യ്ക്കും. യോഗസാധ നകൊണ്ടും, ബ്രഹ്മവിചാരംകൊണ്ടും അഥവാ ഉപാസന യാലും മനസ്സു പരമാത്മചിന്തനത്തിലേർപ്പെടും. ഒരു പക്ഷെ പ്രമാദം കൊണ്ടു യോഗത്തിൽ ഏതെങ്കിലും നിന്ദ്യകർമം ചെയ്തുപോയാൽ ആ പാപത്തിനുള്ള പ്രായശ്ചിത്തം യോഗ ത്താൽത്തന്നെ ചെയ്യണം. അന്യസാധനകളെ അവലംബി യ്ക്കരുത്.

**സ്വേസ്വേധികാരേയാനിഷ്ഠാസഗുണഃപരികീർത്തിതഃ.**
(11.20.26.)

അതായത് അവരവർക്ക് ഏതിൽ അധികാരമോ അതിൽ നിഷ്ഠയുണ്ടായിരിയ്ക്കുക ഗുണമാണ്. വേദത്തിൽ വിധാനം ചെയ്തിരിയ്ക്കുന്ന ഗുണദോഷങ്ങൾ, സാധകരെ പാപകർമങ്ങളിൽ നിന്നും നിവർത്തിപ്പിയ്ക്കാനും, കർമത്തി ലുള്ള ആസക്തിയെ തൃജിയ്ക്കുന്നതിനും വേണ്ടിയാണ്.





സമുദ്രത്തിന്റെ അകത്തും പുറത്തും ജലം മാത്രമേയുള്ളൂ. അതുപോലെ മഹത്തത്ത്വം തുടങ്ങി ദേഹപര്യന്തം ഉള്ള സകലത്തിന്റെയും അകത്തും പുറത്തും ചൈതന്യം മാത്രമാണുള്ളത്. ഏതേതു തത്ത്വം ഉണ്ടാകു ന്നുവോ അതിലെല്ലാം ചൈതന്യം വ്യാപ്തമാണ്. കർമാ സക്തി വിട്ടുപോയവർക്കു **'തത്'** പദത്തിന്റെയും **'ത്വം'** പദ ത്തിന്റെയും ശോധന ചെയ്യാൻ സാധിയ്ക്കും. സൂര്യോദയ ത്തോടെ തന്റെ കാര്യസഹിതം സകല നക്ഷത്രങ്ങളും അദൃശ്യമാകുന്നു. അതുപോലെ ആത്മസാക്ഷാത്കാര ത്തോടെ മായ അതിന്റെ കാര്യസഹിതം പരമാത്മാവിൽ ലീനമാകുകയും ദൃശ്യം അദൃശ്യമാകുകയും ചെയ്യുന്നു. ഇങ്ങ നെയുള്ള അധ്യാത്മവിദ്യ വിവേകംകൊണ്ടു പ്രാപ്ത മാകുന്നു. കുറച്ചുനേരത്തേയ്ക്കെങ്കിലും ചിത്തം ബ്രഹ്മാകാര മാകുമെങ്കിൽ കോടിപാപങ്ങൾ നശിയ്ക്കും. എന്തെന്നാൽ ആ സമയം പുതിയ ദശയുടെ സംസ്കാരം ഉണ്ടാകുന്നു. ഒന്നിച്ചു സകലവിഷയങ്ങ ളും വിടുക പ്രയാസമാണ്. അതി നാൽ വേദവിധിരൂപമായ ബന്ധനം കൊണ്ടു ത്യാഗം തുട ങ്ങിച്ചിട്ട്, പിന്നീട് വൈരാഗ്യ മുണ്ടാകുമ്പോൾ രജോഗുണവും തമോഗുണവും ലയിച്ചിട്ടു ശുദ്ധസത്ത്വഗുണം വർധിയ്ക്കു മ്പോൾ ഭജനത്തിന്റെ ശക്തി സ്ഥിരമാകുന്നു. സന്ന്യാസി ഗൃഹസ്ഥധർമം പാലിച്ചാൽ അത് അധർമമാകും. എന്നാൽ ഗൃഹസ്ഥന്ന് അത് ധർമരൂപ വുമാണ്. അതിനാൽ ശാസ്ത്ര ത്തിന്റെ ആജ്ഞയനുസരിച്ചു മേലോട്ടു പോകണം.

ഹേ ഉദ്ധവാ! എന്റെ കഥാശ്രവണത്തിൽ ശ്രദ്ധയും, അന്യകർമങ്ങളിൽ വൈരാഗ്യവുമുള്ളവർക്കു സകല കാമ നകളും ദുഃഖരൂപമായിരിയ്ക്കും. എങ്കിലും അവയെ തൃജി യ്ക്കാൻ ശക്തി ഇല്ലെന്നുവന്നാൽ കർമങ്ങളുടെ പരിണാമം ദുഃഖമയമെന്നറിഞ്ഞ് അതിനെ സ്വയം മനസാ നിന്ദിച്ചു കൊണ്ട് അവയെ ഉപഭോഗിയ്ക്കണം. അങ്ങനെ ചെയ്യുമ്പോ ഴെല്ലാം ഈ ദുർവിധിയിൽ നിന്നും നിവൃത്തിയ്ക്കു വേണ്ടി ശ്രദ്ധയോടും ദൃഢനിശ്ചയത്തോടും പ്രേമത്തോടുംകൂടി എന്നെ ഭജിയ്ക്കണം.(11.20.28.) ഇപ്രകാരം ദൃഢഭക്തിയോ ടുകൂടി എന്നെ നിരന്തരം ഭജിയ്ക്കുന്നവരുടെ ഹൃദയത്തിൽ ഞാൻ സ്ഥിതി ചെയ്യുന്നതിനാൽ അവരുടെ സകല വാസ നകളും നീങ്ങിപ്പോകുന്നു. അതായത് അവരുടെ ഹൃദയ ഗ്രന്ഥി മുറിഞ്ഞ്, സകല സംശയങ്ങളും നീങ്ങി അവരുടെ സകല കർമങ്ങളും ക്ഷീണമായിപ്പോകുന്നു. ഭക്തി പൂർണ മാണെങ്കിൽ അവരുടെ ജ്ഞാനവും വൈരാഗ്യവും കൂടി പൂർണമാകും. അതിവിടെ മുണ്ഡക ഉപനിഷത്തും പറയു ന്നുണ്ട്.

**ഭിദ്യതേ ഹൃദയഗ്രന്ഥിശ്ഛിദ്യന്തേ സർവസംശയാഃ**
**ക്ഷീയന്തേചാസ്യകർമാണിമയിദൃഷ്ടേfഖിലാത്മനി.**
(11.20.30.)

ഇതിന്റെ അർഥം മുകളിൽ പറഞ്ഞു കഴിഞ്ഞു. ഏതൊരുവൻ സ്വർഗം, മോക്ഷം, അഥവാ എന്റെ പരമധാമം

ഇവയെ ഇച്ഛകൊണ്ടു കർമം, തപസ്സ്, ജ്ഞാനയോഗം, വൈരാഗ്യം, യോഗം, ദാനം എന്നുവേണ്ട അന്യമായ ഏതെങ്കിലും ശ്രേഷ്ഠമായ സാധനകളെ അനുഷ്ഠിയ്ക്കുന്നുവോ അതെല്ലാം എന്റെ ഭക്തികൊണ്ടു പ്രാപ്തമാകും. എങ്കിലും എന്നിൽ അനന്യപ്രേമമുള്ള ധീരരും, സാധുസ്വഭാവികളുമായ ഭക്തന്മാർ ഞാൻ നല്കിയാൽ പ്പോലും എന്നെ ഒഴിച്ച് അവർ മോക്ഷം പോലും ഇച്ഛിയ്ക്കുന്നില്ല.(11.20.34.)

മദയാന സിംഹത്തെ കണ്ടോടുന്നതു പോലെ ഭക്തന്റെ സകല കാമനകളും ഭക്തികൊണ്ട് ഓടിപ്പോകുന്നു. അവസാനം ഭഗവാൻ ഹൃദയത്തിൽ പ്രകടമാകുമ്പോൾ ഗുണങ്ങൾ സഹിതം ഭേദങ്ങളുടെ ത്രിപുടിയും ഓടിപ്പോകുന്നു. കാററത്തു പൊടി പറക്കുന്നതുപോലെ അവരുടെ വാസനാജാലം പറന്നുപോകുന്നു.

യാതൊരു വിധത്തിലും വാസനയില്ലാത്തവർക്കു നാലു വിധമുള്ള മുക്തിയിൽപ്പോലും ഇഷ്ടമുണ്ടാകുന്നില്ല. അവർ അന്യരുടെ ഗുണദോഷങ്ങളിൽ പെടുകയുമില്ല. നിഷ്കാമതയും നിരപേക്ഷതയും തന്നെയാണ് ഉത്കൃഷ്ടമായ ജീവിതം; അതു തന്നെയാണ് കല്യാണത്തിനുള്ള മാർഗവും.

ഉദ്ധവരുടെ ചോദ്യം ഗുണദോഷവിചാരംകൂടാതെ എങ്ങനെ കഴിയാമെന്നായിരുന്നല്ലൊ. അതിനു ഭഗവാൻ പറഞ്ഞത് ജ്ഞാനികൾക്കു വൈരാഗ്യമുള്ളതിനാൽ ഗുണദോഷബുദ്ധിയുണ്ടാകുന്നില്ലെന്നും, ഏകാന്തഭക്തർക്കും അതുപോലെയുള്ള അവസ്ഥയാണുള്ളതെന്നുമായിരുന്നു. ഇനി പറയുന്നു:

**ന മയ്യേകാന്തഭക്താനാംഗുണദോഷോദ്ഭവാഗുണാഃ**
**സാധൂനാംസമചിത്താനാംബുദ്ധേഃപരമുപേയുഷാം.**
(11.20.36.)

എന്റെ അനന്യഭക്തരും ബുദ്ധിയ്ക്കതീതമായ പരമതത്ത്വത്തെ അറിയുന്ന സമദർശികളുമായ മഹാത്മാക്കളിൽ ഗുണദോഷദൃഷ്ടിയാൽ ഉണ്ടാകുന്ന വികാരങ്ങൾ ഉണ്ടാകുന്നില്ല.

ഇവിടെ സമദർശി എന്ന ശബ്ദത്തെ പ്രത്യേകം മനസ്സിലാക്കണം. ഗീതയിലും **"സമത്വം യോഗഉച്യതേ"** എന്നു പറയുന്നുണ്ട്. സമത്വം തന്നെയാണ് യോഗമെന്നു പറയുന്നതും. ബ്രഹ്മത്തിന്റെ സ്വരൂപം സമമാണ്. തന്റെ അഭിപ്രായത്തോടു അന്യർ യോജിയ്ക്കാഞ്ഞാലും, തന്നെ ആരെങ്കിലും അപമാനിച്ചു കളിയാക്കിയാലും, ഏകാന്തഭക്തരുടെ സമതയ്ക്കിളക്കം സംഭവിയ്ക്കു കയില്ല. നാക്ക്, പല്ലിനിടയിൽപ്പെട്ടു മുറിഞ്ഞാൽ പല്ലിനോടു ദ്വേഷ്യം തോന്നാത്തതുപോലെ ഏകാന്തഭക്തരിലും ഗുണദോഷബുദ്ധിയുണ്ടാകുകയില്ല. അവർ ജഗത്തിൽ ദുഃഖമോ അജ്ഞാനമോ കാണുന്നില്ല.





ദ്വൈതപ്രതീതിയില്ലാത്തവർ ആരുടേയും ഗുണദോഷങ്ങൾ കാണുകയില്ല. ഗുണദോഷങ്ങൾ കാണാതിരിയ്ക്കു ക എല്ലാ സാധനകളിലും വച്ച് മുഖ്യസാധനയാണ്. ഇതു തന്നെയാണ് സകല കർമങ്ങളുടേയും അന്ത്യവും. പക്ഷെ ഈ സ്ഥിതിയിൽ എത്തുക വളരെ കഠിനമാണ്. സകലയിടത്തും ഭഗവാന്റെ ലീല കാണുന്നതായാൽ ഗുണം, കാലം, കർമം മുതലായവയുടെ ഭ്രാന്തിയുണ്ടാകുകയില്ല. പൂർണബ്രഹ്മപ്രാപ്തിയിൽ ഭയത്തിന്റെ ഭ്രാന്തിയില്ല. പകലെന്നും രാത്രിയെന്നുമില്ല. ജീവനെന്നും ശിവനെന്നുമുള്ള ഭാവവുമില്ല. ഫലമോ നാമമോ ഇല്ല. ജന്മമരണങ്ങളില്ല. ധ്യേയ-ധ്യാനങ്ങളുമില്ല. ജ്ഞേയ- ജ്ഞാനങ്ങളുമില്ല. ഞാനെന്നും നീയെന്നുമില്ല. മാതാവ്, പിതാവ്, അനേകം ഏകം, വർണം, ആശ്രമം, കർമം, ക്രിയ, ലക്ഷ്യം, ലക്ഷണം എന്നീ ഭേദങ്ങൾ ഇല്ലാത്തവർ പരബ്രഹ്മത്തെ പ്രാപിച്ചവരാണ്.

# പ്രകരണം ഇരുപത്തെട്ട്

## അധികാരിഭേദമനുസരിച്ചുള്ള സാധന

ഏകാദശത്തിൽ പത്തൊമ്പതാം അധ്യായത്തിന്റെ അവസാനം ആരുടേയും ഗുണദോഷങ്ങൾ കാണാതിരിയ്ക്കുക ഗുണമാണെന്നും, കാണുന്നത് ദോഷമാണെന്നും ഭഗവാൻ ഉദ്ധവരോടു പറഞ്ഞു. അതിനു ഭഗവാന്റെ തന്നെ വാണിയായ ശ്രുതികൾ പോലും വിധിനിഷേധങ്ങൾ കാണിച്ചു ഗുണദോഷനിരൂപണം ചെയ്യുന്നതിനാൽ ഇങ്ങനെ ഭഗവാന്റെ വാണിയിൽ വിരോധം എന്തുകൊണ്ടാണെന്ന് ഉദ്ധവർ ഭഗവാനോടു ചോദിച്ചതിന് ഇരുപതാം അധ്യായത്തിൽ അതിനുള്ള കാരണം ഭഗവാൻ വ്യക്തമാക്കി. അതായത് അധികാരഭേദം അനുസരിച്ചു ഭക്തി, ജ്ഞാനം, കർമം ഈ മൂന്നു മാർഗങ്ങൾ ഭഗവാൻ വേദത്തിൽ ഉപദേശിച്ചിട്ടുണ്ടെന്നും, ഈ മൂന്നു മാർഗങ്ങളെ വിട്ടു തന്റെ അസ്ഥിരമായ ഇന്ദ്രിയങ്ങളെക്കൊണ്ടു ക്ഷുദ്രമായ ഭോഗങ്ങളെ അനുഭവിയ്ക്കുന്നവർ അടിയ്ക്കടി ജന്മമരണരൂപമായ ചക്രത്തിൽ വീഴുമെന്നും ഭഗവാൻ ഉദ്ധവരോടു പറയുന്നു. അതിനാൽ അവരവരുടെ അധികാരത്തിനുള്ളിൽ ഇരിയ്ക്കുക ഗുണവും അതിനു വിപരീതമായി പ്രവർത്തിയ്ക്കുക ദോഷവുമാണ്. അതായത് ഗുണദോഷങ്ങളുടെ വ്യവസ്ഥ അധികാരമനുസരി ച്ചാണ് ചെയ്തിട്ടുള്ളത്. അല്ലാതെ വസ്തുവിനെ അനുസരിച്ചല്ല. വസ്തുക്കൾ സമാനമാണെങ്കിലും ശുദ്ധി-അശുദ്ധി, ഗുണം-ദോഷം, ശുഭം-അശുഭം ഇത്യാദി വിധാനം ചെയ്തിരിയ്ക്കുന്നതു പദാർഥങ്ങളെ ശരിയ്ക്കും നിരീക്ഷണ-പരീക്ഷണങ്ങൾ ചെയ്യാനും അതിൽനിന്നും ഇന്നതു നല്ലത് ഇന്നത് അയോഗ്യം എന്നറിഞ്ഞു സ്വാഭാവികമായുള്ള പ്രവൃത്തികളെ നിയന്ത്രിയ്ക്കാനും വേണ്ടിയാണ്. അങ്ങനെ ചെയ്തു ധർമം സമ്പാദിയ്ക്കുകയും, സമുദായത്തിൽ വ്യവഹാരം ശരിയ്ക്കു നടത്തുകയും, സ്വന്തം ജീവിത നിർവാഹം നിഷ്പ്രയാസം സാധിയ്ക്കുകയും ചെയ്യുന്നതിനും പുറമെ



മനുഷ്യരുടെ വാസനാമൂലകമായ സഹജമായുള്ള പ്രവൃത്തികൾ ദ്വാരാ അതിന്റെ വലയിൽ പെടാതെ ശാസ്ത്രാനുസാരം ജീവിതം നയിയ്ക്കാനും മനസ്സിനെ വശീഭൂതമാക്കാനും സാധിക്കും. പ്രിയപ്പെട്ട ഉദ്ധവാ! ഈ ആചാരം ഞാൻ തന്നെയാണ് മനു ആദികളുടെ രൂപത്തിൽ ധർമത്തിന്റെ ഭാരം ചുമക്കുന്ന കർമഠന്മാർക്കുവേണ്ടി ഉപദേശിച്ചിട്ടുള്ളത്. പൃഥി, ജലം, അഗ്നി, വായു, ആകാശം ഇവയിൽനിന്നുമാണ് സകല ശരീരങ്ങളും ഉണ്ടായിട്ടുള്ളത്. അതുകൊണ്ടു ശരീരദൃഷ്ടി കൊണ്ടു നോക്കിയാൽ എല്ലാം സമമാണ്. അത് ആത്മാവിനാൽ യുക്തവുമാണ്. എല്ലാവരുടെയും ആത്മാവും ഏകമാണ്. എന്നിട്ടും വേദം ഇവയ്ക്കു വർണാശ്രമാദി ഭിന്ന ഭിന്ന നാമരൂപങ്ങളെ ഉണ്ടാക്കിയിരിയ്ക്കുന്നു. എന്തിനെന്നാൽ ഇവർ അവരുടെ വാസനാമൂലകമായ പ്രവൃത്തികളെ നിയന്ത്രിച്ചു ധർമം, അർത്ഥം, കാമം, മോക്ഷം ഈ പുരുഷാർഥങ്ങളെ സാധിയ്ക്കാൻ വേണ്ടിയാണ്. ദേശം, കാലം, ഫലം, നിമിത്തം, അധികാരി മുതലായ വസ്തുക്കളുടെ ഗുണദോഷങ്ങളുടെ വിധാനവും ഞാൻ തന്നെയാണ് ചെയ്തിട്ടുള്ളത്. അതും എന്തിനെന്നാൽ കർമങ്ങളിൽ മനുഷ്യർ തോന്നിയപോലെ പ്രവർത്തിയ്ക്കാതെയിരിയ്ക്കാൻ വേണ്ടിയാണ്. മര്യാദയ്ക്കു ഭംഗം വരാതിരിയ്ക്കാനാണ്. (11.21.7.)

വായയുടെ ജോലി ആഹാരം കഴിയ്ക്കുകയാണ്. മൂക്കുകൊണ്ടതു ചെയ്യാൻ സാധിയ്ക്കുകയില്ല. ആനയുടെ അലങ്കാരം കഴുതയ്ക്കു ഭൂഷണമാകയില്ല. അതിനു മൃത്യുരൂപമേ ആകുകയുള്ളൂ. മേഘം നിർമലജലത്തെ വർഷിയ്ക്കുന്നു. എങ്കിലും ഫലം വിത്തിനെ ആശ്രയിച്ചേ ഇരിയ്ക്കൂ. ചില സ്ഥലത്തു നെല്ലു വിളയും. ചില സ്ഥലത്തു ഗോതമ്പായിരിയ്ക്കും. പനിക്കാരനു പാലു കയ്പുള്ളതുപോലെ തോന്നും. നീരോഗിയ്ക്കു രുചികരവും പുഷ്ടികരവുമായിരിയ്ക്കും. സകാമകർമം മോക്ഷത്തിനു ബാധകമാണെങ്കിലും, അതേ കർമം നിഷ്കാമമായി ചെയ്താൽ അതു മോക്ഷത്തിൽ എത്തിക്കും. അതിനാൽ സ്വന്തം അധികാരമനുസരിച്ചു സ്വകർമങ്ങളെ ആചരിച്ചാൽ അതു സുഖപ്രദവും, അതേ കർമം അനധികാരിയ്ക്കു മഹാദോഷകരവും അവഗുണരൂപവുമായിരിയ്ക്കും. ധർമാചരണം ഇപ്രകാരം ഗുണമൊ ദോഷമൊ ഉണ്ടാക്കാം. ധർമാചരണത്തിലും പ്രവൃത്തിധർമം അപ്രമാണവും നിവൃത്തിധർമം ശുദ്ധവുമാണ്. വിഷയത്തിൽ ആസക്തിയോടെ ചെയ്യുന്ന വ്യവഹാരം അശുദ്ധവും പരോപകാരരൂപമായുള്ള വ്യവഹാരം ശുദ്ധവുമാണ്. ആപത്തുകാലത്തു നീചരുടെ അടുത്തുനിന്നും അന്നം സ്വീകരിക്കുന്നതിൽ ദോഷമില്ല. പക്ഷെ ആപത്തുകാലമല്ലാത്തപ്പോൾ സ്വീകരിച്ചാൽ അതു ദോഷമാണ്.

ഭക്തരായ ബ്രാഹ്മണർ ഇല്ലാത്ത ദേശം അപവിത്രമാണ്. സംസ്കാരഹീനർ താമസിയ്ക്കുന്ന ദേശവും അപവിത്രമാണ്. കർമത്തിനനുയോജ്യമായ കാലം ശുദ്ധവും അനുയോജ്യമല്ലാത്ത കാലം അശുദ്ധവുമാണ്. പാത്രം ജലം കൊണ്ടു ശുദ്ധമാകും. മൂത്രം പററിയാൽ അശുദ്ധമാകും. പുഷ്പത്തിൽ ജലം തളിച്ചാൽ അതു ശുദ്ധമാകും. അതിനെ മണത്താൽ അശുദ്ധവുമാകും. പുതുതായി പാകം ചെയ്ത അന്നം ശുദ്ധമാണ്. സ്നാനം, ദാനം, തപസ്സ്, അവസ്ഥ, സാമർഥ്യം, സംസ്കാരം, കർമം മുതലായവയും, ചിത്തവും ഭഗവത്സ്മരണകൊണ്ടു ശുദ്ധമാകുന്നു. കർമത്തിൽ അത്യന്തം ആദരവുണ്ടായാൽ മനുഷ്യർ കർമഠരായിപ്പോകും. പരമാർഥം സിദ്ധിക്കാതേയും പോകും. അതു കൊണ്ടു വിധിനിഷേധങ്ങളുടെ ഉപദ്രവം സഹിയ്ക്കേണ്ടതായി മാത്രം വരുന്നു. അതുപോലെ സ്വധർമമായ കർമം ചെയ്യാ തിരുന്നാൽ പാഖണ്ഡിയുമായിപ്പോകും. തന്റെ സ്വാർഥം സാധിയ്ക്കാതേയും പോകും. സ്വധർമാചരണംകൊണ്ടു മോക്ഷം സിദ്ധിയ്ക്കാം. ഈ രീതി ജ്ഞാനികൾ അറിയും. ഭക്ഷണം കുറച്ചു മാത്രമാണുള്ളതെങ്കിൽ അതു കാക്കയൊ, പട്ടിയൊ സ്പർശിച്ചാൽ അത് അപവിത്രമാകും. പക്ഷെ വളരെ പേർക്കു വേണ്ടി പാകം ചെയ്തിട്ടുള്ള അന്നസാധനമാണെങ്കിൽ കാക്കയൊ പട്ടിയൊ സ്പർശിച്ച ഭാഗം മാത്രമെ അപവിത്രമായി കരുതൂ; ബാക്കി പവിത്രമായും കരുതുന്നു. ഗ്രഹണസമയം ശക്തരാണെങ്കിൽ കുളിയ്ക്കാഞ്ഞാൽ ദോഷമാണ്. അശക്തരും കുഞ്ഞുങ്ങളും വൃദ്ധരും കുളിച്ചില്ലെങ്കിൽ അതു ദോഷമാകുന്നില്ല. ബുദ്ധിപൂർവം ചെയ്തതായ പുണ്യപാപങ്ങൾ തനിയ്ക്കനുഭവിയ്ക്കേണ്ടി വരും. പക്ഷെ അറിയാതെ ചെയ്തുപോയതാണെങ്കിൽ അവ തന്നെ ബാധിയ്ക്കുകയില്ല. തോൽപണി ബ്രാഹ്മണർക്കു ദോഷമാണ്, അന്ത്യജർക്ക് അതു ദോഷമാകുന്നുമില്ല.

വാസ്തവത്തിൽ ശാസ്ത്രത്തിന്റെ താല്പര്യം നിവൃത്തിയാണ്. ഏതേതു പ്രവൃത്തികളിൽ നിന്നും മനുഷ്യരുടെ ചിത്തം ഉപരതമായോ ആ വശത്തുനിന്നും അവർ ബന്ധമുക്തരുമാകുന്നു. നിവൃത്തി കൊണ്ടാണ് മനുഷ്യർക്കു മോഹത്തേയും ഭയത്തേയും ജയിയ്ക്കാൻ സാധിക്കുന്നത്. വിഷയങ്ങളിൽ മനുഷ്യർക്കു ഗുണബുദ്ധിയുണ്ടാകുമ്പോൾ അതിൽ ആസക്തിയുണ്ടാകുന്നു. ആസക്തികൊണ്ടു കാമനയും കാമനയിൽനിന്നു കലഹവു മുണ്ടാകും. കലഹത്തിൽനിന്നു ക്രോധവും അജ്ഞാനവുമുണ്ടാകുന്നു. പിന്നെ മനുഷ്യരുടെ വ്യാപകശക്തിയ്ക്ക് ആവരണമുണ്ടാകുന്നു. (11.21.20.) ഇങ്ങനെയുള്ള ശ്ലോകം ഗീതയിൽ രണ്ടാമധ്യായത്തിലും വരുന്നുണ്ട്. ചുരുക്കത്തിൽ ദേഹാഭിമാനം വർധിയ്ക്കുന്നതായ കർമം നീചമാണ്. വിഷയങ്ങളിൽനിന്നും മനുഷ്യരെ നിവൃത്തരാക്കുകയാണ് വേദത്തിന്റെ താല്പര്യം. പെട്ടെന്നു വിഷയങ്ങളെ ഉപേക്ഷിയ്ക്കാൻ മനുഷ്യർക്കു പ്രയാസമാകയാൽ അവയിൽ ഗുണദോഷങ്ങളെ കാണിച്ച്, സാവധാനത്തിൽ അവയെ ഉപേക്ഷിയ്ക്കാനുള്ള ഉപായമാണ് വേദം കാണിയ്ക്കുന്നത്. വിഷയഭോഗങ്ങളിൽ നിന്നും നിവൃത്തി എത്രയ്ക്കുണ്ടാകുന്നുവോ അത്രയ്ക്കും ആത്മസുഖം കൂടുതലായി അനുഭവപ്പെട്ടു കൊണ്ടിരിയ്ക്കും. പിന്നെ അവിദ്യയുടെ നാശത്തോടെ ജീവഭാവവും ഉണ്ടായിരിക്കുകയില്ല. സൂര്യോ

ദയത്തോടെ അന്ധകാരം പോകുന്നതുപോലെ, അവിദ്യ പോകുന്നതോടെ സംസാരഭ്രമവും നീങ്ങിപ്പോകും. അവിദ്യ നശിയ്ക്കാഞ്ഞാൽ മനുഷ്യർ ചെയ്യേണ്ടാത്തതു ചെയ്തു കൊണ്ടിരിയ്ക്കും. അവർക്കു അവരെപ്പറ്റിയൊ അന്യരെപ്പ റ്റിയൊ വിചാരം ഉണ്ടാകുകയില്ല.

**ഫലശ്രുതിരിയം നൃണാം ന ശ്രേയോ രോചനംപരം**
**ശ്രേയോവിവക്ഷയാപ്രോക്തംയഥാഭൈഷജ്യരോചനം.**
(11.21.23.)

വേദത്തിലെ ഫലശ്രുതികൾ മനുഷ്യരെ പരമ പുരുഷാർഥത്തിലേയ്ക്കു നയിയ്ക്കുകയല്ല ചെയ്യുന്നത്. അതു സകാമരും വിഷയികളുമായവരെ ശ്രേയസ്സിനായി പ്രവർത്തിപ്പിയ്ക്കാൻവേണ്ടി രുചിയുണ്ടാക്കുകയാണ് ചെയ്യുന്നത്. കൈയ്പുള്ള മരുന്നു കുട്ടികളെ കുടിപ്പിയ്ക്കാൻ വേണ്ടി മിഠായി തരാമെന്നു പറഞ്ഞ് അവരെ പ്രലോഭിപ്പിച്ചു മരുന്നു കുടിപ്പിയ്ക്കുന്നതുപോലെയാണ് ഈ ഫലശ്രുതികളും മനുഷ്യരെ കർമത്തിലേയ്ക്കു പ്രേരിപ്പിയ്ക്കുന്നത്. സ്വാതിനക്ഷത്രത്തിൽ വെള്ളത്തുള്ളി കക്കയ്ക്കുള്ളിൽ പ്പെട്ടാൽ അതു നന്മുത്താകും. അതേ വെള്ളം സർപ്പത്തിന്റെ വായിൽപ്പെട്ടാൽ വിഷവുമാകും. അതുപോലെ സകാമകർമത്തിലും നിഷ്കാമകർമത്തിലും ക്രിയ ഒന്നുതന്നെയാണെങ്കിലും ഫലത്തിന്റെ ഹേതു അനുസരിച്ചു വാസന ഭിന്നമാണ്. നിഷ്കാമബുദ്ധികൊണ്ടു മുക്തിയും സകാമബുദ്ധികൊണ്ടുദൃഢബന്ധനവും ഉണ്ടാകുന്നു.അതിനാൽ ശാസ്ത്രങ്ങളിൽ അധികാരിയെപ്പറ്റി വിചാരിച്ചിട്ടുണ്ട്. ജനിയ്ക്കുന്നതോടെ സകല പ്രാണികൾക്കും ശരീരത്തിൽ പ്രീതിയുണ്ടാകുന്നതിനാൽ വിഷയങ്ങൾ അനുകൂലമായിത്തോന്നുന്നു. സ്ത്രീ, പുത്രൻ, സ്വജനം, ധനം, വൈഭവം ആദിയിൽ പലർക്കും ഇച്ഛയുണ്ടാകുന്നു. കാമാസക്തി അധോഗതിയിൽ വീഴിയ്ക്കുന്നു. പ്രാണികൾക്ക് അതിൽ സ്വാഭാവികമായ പ്രവൃത്തിയുണ്ട്. ആ വിഷയങ്ങൾക്കു വേണ്ടി പ്രവർത്തിപ്പിയ്ക്കുകയാണ് വേദം ചെയ്യുന്നതെങ്കിൽ അതു മരിയ്ക്കുന്നവനെ കൊല്ലുന്നതിനു തുല്യമാണ്. അഥവാ മുങ്ങിച്ചാകുന്നവന്റെ പുറത്തു ഒരു കല്ലും കൂടി വെച്ചു കെട്ടി അവനെ മുക്കുന്നതുപോലാണ്. വേദം തന്നെ പ്രാണികളെ വിഷയങ്ങളിൽ വീഴിയ്ക്കുന്നെങ്കിൽ പിന്നെ അവരെ അതിൽ നിന്നും കരകയറ്റാനാരുണ്ട്. രാജാവ് സ്വയം അധർമിയായാൽ ദീനരെ പിന്നെ ആരു രക്ഷിയ്ക്കും? വിഷയങ്ങളിൽ മുങ്ങിപ്പോകാതെ പ്രാണികളെ തടഞ്ഞ് ഉദ്ധരിയ്ക്കാനാണ് വേദവിധി. മന്ദബുദ്ധികളും വിഷയാന്ധരുമായവർ വേദവിധി, സകാമകർമത്തിൽ പ്രവർത്തിപ്പിയ്ക്കുകയാണ് ചെയ്യുന്നതെന്നു കരുതിപ്പോരുന്നു.

മനസ്സ് ചഞ്ചലമാണെന്നും അതിനെ നിയന്ത്രിച്ചു വയ്ക്കുക പ്രയാസമാണെങ്കിലും വൈരാഗ്യവും അഭ്യാസവുംകൊണ്ടു വശത്താക്കാമെന്നും ഭഗവാൻ ഗീതയിലും പറയുന്നു. യോഗദർശനത്തിലും ഈ രണ്ടുപായങ്ങൾ തന്നെ





യാണ് പറഞ്ഞിട്ടുള്ളത്. ജ്ഞാനമാർഗത്തിൽ ജഗത്തിന്റെ മിഥ്യാത്വം സിദ്ധമാക്കുന്നതിനു വേണ്ടി വൈരാഗ്യത്തിനു വളരെ പ്രാധാന്യം കൊടുത്തിട്ടുണ്ട്. എന്തെന്നാൽ മിഥ്യാവസ്തുവിൽ ആർക്കും രാഗദ്വേഷങ്ങൾ ഉണ്ടാകുകയില്ല. എല്ലാവർക്കും ജഗത്തിന്റെ മിഥ്യാത്വം മനസ്സിലാക്കാൻ പ്രയാസമാണ്. അതിനാൽ അവർക്കു വേണ്ടി ജന്മം, മരണം, വൃദ്ധാവസ്ഥ, വ്യാധി മുതലായ അനേകവിധമുള്ള സംസാരദുഃഖങ്ങളിൽ ദോഷദൃഷ്ടി കാണിച്ചിരിയ്ക്കുന്നു. ഇത്തരക്കാർക്കുവേണ്ടി ശാസ്ത്രങ്ങളിൽ ചില സ്ഥലത്തു ഗുണവും ചില സ്ഥലത്തു ദോഷവും ചൂണ്ടിക്കാണിച്ചിരിയ്ക്കുന്നു.

സകാമരുടെ കാമന ഒരിക്കലും പൂർണമാകുന്നില്ല. കൊക്ക് ജലത്തെ ധ്യാനയ്ക്കുന്നെങ്കിലും മത്സ്യത്തിനുവേണ്ടിയാണ് കാത്തിരിയ്ക്കുന്നത്. അതുപോലെയാണ് സകാമരുടെ അനുഷ്ഠാനം. അവരുടെ ബുദ്ധി അകത്തും പുറത്തും തമോഗുണത്താൽ നിറഞ്ഞതാണ്. ചിത്തത്തിൽ പുക നിറഞ്ഞതുപോലുള്ള ഒരു സ്ഥിതിയാണ് അവർക്കുള്ളത്. അതുകൊണ്ട് എന്തു ചെയ്യണമെന്നോ, എന്തു ചെയ്യരുതെന്നോ, കർമത്തിന്റെ ഫലമെന്താണെന്നോ അവർക്കറിയാൻ സാധിയ്ക്കുന്നില്ല.

ഗീതയിലും ഭഗവാൻ പറയുന്നത് ആയിരം മനുഷ്യരിൽ ആത്മസിദ്ധിയ്ക്കുവേണ്ടി പ്രയത്നിയ്ക്കുന്നവർ ഒന്നു കണ്ടേക്കാമെന്നും, ഇങ്ങനെയുള്ളവരിലും അപൂർവം പേർ മാത്രമേ എന്നെ പ്രാപിയ്ക്കുന്നുള്ളു എന്നുമാണ്. അതിനാൽ അധികംപേർക്കും ഇഷ്ടപ്പെട്ട കാര്യത്തിൽ സൂക്ഷിയ്ക്കണം. അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**ന തേ മാമംഗ ജാനന്തി ഹൃദിസ്ഥം യ ഇദം യതഃ**
**ഉക്ഥശസ്ത്രാഹ്യസുതൃപോയഥാനീഹാരചക്ഷുഷഃ.**
(11.21.28.)

വെറും പ്രാണപോഷണംമാത്രം ചെയ്തുകഴിയുന്നവർക്ക് അവരുടെ അന്തഃകരണത്തിൽ ഇരിയ്ക്കുന്നതും, ഈ സമ്പൂർണജഗത്തിനു കാരണവുമായ എന്നെ കാണാൻ സാധിയ്ക്കുകയില്ല. കണ്ണ് പുകകൊണ്ടു മൂടിയിരിയ്ക്കുന്നവർക്ക് ഏറ്റവും അടുത്തിരിയ്ക്കുന്ന വസ്തുവിനേയും കാണാൻ സാധിയ്ക്കുകയില്ലല്ലൊ.

സ്വർണഭൂഷണങ്ങൾ ഭിന്നഭിന്നമായിട്ടു കാണുന്നെങ്കിലും അതെല്ലാം സ്വർണം മാത്രമാണല്ലൊ. അതുപോലെ തന്നെയാണ് ഈ ജഗത്തും വിവിധാകാരമായിട്ടു കാണുന്നെങ്കിലും അതെല്ലാം ഭഗവാൻ മാത്രമാണ്. നാമം, രൂപം, വർണം, ജഗത്തിന്റെ ജ്ഞാനം ഇതെല്ലാം തന്നെ ആ ഭഗവാന്റെ പ്രകാശം മാത്രമാണ്. ഈ വിവിധ രൂപത്തിൽ കാണുന്നെങ്കിലും അതിൽ യാതൊരു ഭേദവും ഉണ്ടാകുന്നില്ല. വേദത്തിന്റെ യഥാർഥ താല്പര്യം അറിയായ്കയാൽ സകാമരായവർ കാമനകളിൽ മോഹിച്ചു മാംസഭക്ഷണത്തിനായിട്ടു



യജ്ഞത്തെ കാരണമാക്കി പശുഹിംസ ചെയ്യുന്നു. വേദം സ്വർഗഫലത്തെപ്പറ്റി പറഞ്ഞിരിയ്ക്കുന്നതും കർമത്തിൽ രുചിയുണ്ടാക്കുന്നതിനുവേണ്ടി മാത്രമാണ്. അതു മനസ്സിലാക്കാതെ ഇങ്ങനെയുള്ള യജ്ഞങ്ങൾ ചെയ്യുന്നവർ മരിച്ചുചെല്ലുമ്പോൾ യജ്ഞത്തിൽ വധിയ്ക്കപ്പെട്ട മൃഗങ്ങൾ ഇവരെ വധിയ്ക്കുന്നതിനായിട്ടു യമപുരിയിൽ കാത്തുനില്ക്കുന്നു. സ്വേച്ഛയാൽ പശുഹിംസ ചെയ്തു മാംസം ഭക്ഷിയ്ക്കുന്നവരെ അഹിംസാധർമത്തിലേയ്ക്കു സാവധാനത്തിൽ കൊണ്ടുവരാൻ വേണ്ടി മാത്രമാണു വേദം യജ്ഞത്തിനുവേണ്ടി പശുബലി ചെയ്തുകൊള്ളാൻ ആജ്ഞാപിച്ചിട്ടുള്ളത്. പിന്നെയോ, ഇങ്ങനെയുള്ള യജ്ഞങ്ങളുടെ സിദ്ധിയ്ക്കു ദേശം, കാലം, മന്ത്രം, തന്ത്രം മുതലായ പല നിബന്ധനകൾ ചെയ്തിരിക്കുന്നതിനും, പുറമെ പ്രായശ്ചിത്തങ്ങളും പറഞ്ഞിട്ടുള്ളതിനാൽ വളരെ അപൂർവംപേർക്കു മാത്രമേ ഇങ്ങനെയുള്ള യജ്ഞം ചെയ്യാൻ ഇച്ഛയുണ്ടാകൂ. ഇങ്ങനെയുള്ളവർ സ്വപ്നതുല്യം മിഥ്യയും, കേൾക്കാൻ മാത്രം പ്രിയങ്കരമായിത്തോന്നുന്നതുമായ സ്വർഗാദിഭോഗങ്ങളിൽ മോഹിച്ച് അധികം ലാഭത്തിനു പോയിട്ടു മൂലധനത്തെക്കൂടി കളഞ്ഞുകുളിയ്ക്കുന്നവരെപ്പോലെയാണ്. അതായതു നിത്യപ്രാപ്തമായ ആത്മസുഖത്തെ അനുഭവിയ്ക്കുന്നതിനുപകരം ഭാവിയിൽ കിട്ടാൻ പോകുന്ന അല്പസുഖത്തെ ഇച്ഛിച്ചുകൊണ്ടു ജീവിയ്ക്കുന്നു. അവർ സ്വയം രജോഗുണം, സത്വഗുണം, തമോഗുണം ആദിഗുണങ്ങളിൽ സ്ഥിതിചെയ്തുകൊണ്ട്, രജോഗുണി, സത്വഗുണി, തമോഗുണി ആദി ഗുണയുക്തരായ ഇന്ദ്രാദിദേവതകളെ ഉപാസന ചെയ്യുകയാൽ അവർക്ക് എന്നെ പൂജിച്ചു ഗുണാതീതരാകാൻ സാധിയ്ക്കുന്നില്ല.

**വേദാ ബ്രഹ്മാത്മവിഷയാസ്ത്രികാണ്ഡവിഷയാ ഇമേ**
**പരോക്ഷവാദാ ഋഷയഃ പരോക്ഷം മമ ച പ്രിയം.**
(11.21.35.)

വേദത്തിൽ കർമം, ഉപാസന, ജ്ഞാനം ഇങ്ങനെ മൂന്നു കാണ്ഡങ്ങളുണ്ട്. അവ ബ്രഹ്മത്തിന്റെയും ആത്മാവിന്റെയും ഐക്യത്തെ കാണിയ്ക്കുന്നവയാണ്. പക്ഷെ മന്ത്രദ്രഷ്ടാക്കളായ ഋഷികൾ പരോക്ഷവാദികളാകയാൽ ഇങ്ങനെയുള്ള അധ്യാത്മവിഷയത്തെ തെളിച്ചു പറയാറില്ല. എനിയ്ക്കും ഇങ്ങനെയുള്ള പരോക്ഷകഥനമാണിഷ്ടം. എന്തെന്നാൽ അങ്ങനെ ചെയ്യുന്നതുകൊണ്ട് അത്യന്തം ഗോപനീയമായ ഈ ആത്മതത്ത്വം അനധികാരികളുടെ കയ്യിൽ പെടുന്നില്ല.

ഈ കാരണംകൊണ്ടാണ് ഭാഗവതത്തിൽ പല കഥകളുടെയും അധ്യാത്മതത്ത്വത്തെ കഥയുടെ ഒടുവിൽ പറഞ്ഞു കാണുന്നത്. ശുകദേവൻ പന്ത്രണ്ടാംസ്കന്ധത്തിൽ പരീക്ഷിത്തിനോടു പറയുന്നതു നോക്കുക.''ഏതേതു രാജാക്കന്മാരുടെ കഥ ഞാൻ നിന്നോട് ഇതുവരെ പറഞ്ഞുവോ അതെല്ലാം നിനക്കു ജ്ഞാനവും വൈരാഗ്യവും ഉണ്ടാകാൻ വേണ്ടി പറഞ്ഞിട്ടുള്ളതാണ്. അവ വാണിയുടെ വിലാസം മാത്രമാണ്. പരമാർഥത്തിൽ സത്യമല്ല. (12.3.14.)

മൃഗതൃഷ്ണികയിൽനിന്നും ശീതളജലം കുടിയ്ക്കാൻ ആഗ്രഹിയ്ക്കുന്നവർ മൂഢരാണ്. സകാമരും സ്വർഗപ്രാപ്തിയ്ക്കുവേണ്ടി പരിശ്രമിച്ചു സ്വധർമരൂപമായ ദ്രവ്യവും നരദേഹരൂപമായ നിധിയും കളഞ്ഞുകുളിച്ചു കാമനാരൂപമായ ഭവസാഗരത്തിൽ മുങ്ങിപ്പോകുന്നു. അവരുടെ മനസ്സു കാമനകളാൽ നിറഞ്ഞതാകയാൽ സ്വർഗപ്രാപ്തിയ്ക്കു ശേഷം അവർ പിന്നെയും ജന്മമരണ രൂപമായ ചക്രത്തിൽ വീഴുന്നു. വിഷയാസക്തിയെ വിടാൻ സംയമം ശീലിയ്ക്കണം. സാവധാനം പടിപടിയായിട്ടു ബ്രഹ്മമാർഗത്തിലേയ്ക്കുയരണമെന്നതാണ് വേദത്തിന്റെ താല്പര്യം. ഈ ഗോപനീയമായ താല്പര്യമറിഞ്ഞു ജീവൻ പ്രയത്നം ചെയ്തു ജീവന്റെ ബ്രഹ്മസ്വരൂപത്തെ അറിയുമ്പോൾ കർമവും കർത്താവും എല്ലാം മിഥ്യയാണെന്നറിയുന്നു. അപ്പോൾ ധ്യേയം, ധ്യാതാ, ധ്യാനം എന്നീ ത്രിപുടികൾ എല്ലാം നശിയ്ക്കുന്നു. അന്നേരം വർണാശ്രമഭേദങ്ങൾ എവിടെ ഇരിയ്ക്കാനാണ്? ഈ ദശയിൽ പുണ്യപാപങ്ങളൊ, ഗുണദോഷങ്ങളൊ ഒന്നുംതന്നെ ഉണ്ടായിരിക്കുകയില്ല. കേവലം പരിപൂർണമായ ബ്രഹ്മം മാത്രമേ കാണൂ. അതുകൊണ്ടാണ് പത്തൊമ്പതാം അധ്യായത്തിന്റെ അവസാനത്തിൽ മററുള്ളവരുടെ ഗുണദോഷങ്ങൾ കാണുന്നതു ദോഷമാണെന്നും, കാണാതിരിയ്ക്കുന്നതു ഗുണമാണെന്നും ഭഗവാൻ പറഞ്ഞത്. ഇങ്ങനെ ഗോപനീയമായുള്ള അർഥത്തെ പ്രകടമാക്കിയാൽ കർമമാർഗം, ജ്ഞാനമാർഗം ഈ രണ്ടു മാർഗത്തിൽ നിന്നും സാധകർ ഭ്രഷ്ടരായി പോയെങ്കിലോ എന്നു വിചാരിച്ചാണ് ഋഷികൾ വേദത്തെ നിരൂപണം ചെയ്യുമ്പോൾ അതിന്റെ മുഖ്യ അർഥത്തെ ഗുപ്തമാക്കിവച്ചുകൊണ്ടു പ്രവൃത്തിമാർഗം അഥവാ പരോക്ഷപ്രപഞ്ചത്തെപ്പററി വ്യാഖ്യാനിയ്ക്കുന്നത്. ലോകസംഗ്രഹത്തിനു പരോക്ഷവാദമാണ് ഹിതകരമായിട്ടുള്ളത്. ശബ്ദബ്രഹ്മം അത്യന്തം ദുർബോധമാണ്. ബ്രഹ്മാവും കൂടി അതറിയുന്നില്ല. അതിനാൽ കർമഠനായിപോയിരിയ്ക്കുന്നു. ഭഗവാൻ ഉദ്ധവരോടു പറയുന്നു, അഗ്നി വിറകിൽ പ്രകടമാകുമ്പോൾ വിറകിന്റെ ആകാരമാകുന്നതുപോലെ ഞാൻ വികാരിയാകുന്നില്ല. ഞാൻ വികാരത്തെ ഇല്ലാതാക്കുന്ന പൂർണബ്രഹ്മമാണ്. ചരടിൽ സർപ്പത്തിന്റെ ഭ്രാന്തിപോലെ സർവഭേദങ്ങളും ഭ്രമരൂപമാണ്. എന്നെ ആർക്കും അറിയാൻ സാധിയ്ക്കുന്നില്ല.

അ,ഉ,മ എന്നീ മൂന്നു മാത്രകളുള്ള ഓംകാരം പ്രാണന്റെ സംഗത്താൽ ആധാരാദി ചക്രങ്ങളിൽ കൂടി ഊർധ്വഗതിയെ പ്രാപിച്ച് പരാ, പശ്യന്തീ, മധ്യമാ, വൈഖരീ എന്നീ രൂപത്തിൽ വ്യക്തമായിട്ടുള്ളതാണ്. ആധാരചക്രത്തിൽ അതു പരാവാണിയും, സ്വാധിഷ്ഠാന ചക്രത്തിൽ എത്തുമ്പോൾ അതു പശ്യന്തിയുമാകുന്നു. മണിപൂരകത്തിൽ എത്തുമ്പോൾ അതിനെ മധ്യമയെന്നും, നാവിൽ വരു

മ്പോൾ അത് വൈഖരിയെന്നും പറയുന്നു. ഇതുതന്നെയാണ് സ്വരം, വർണ്ണം ആദിയാൽ വിഭൂഷിതമായിട്ടു ലൗകികവും വൈദികവുമായ ഭാഷകളായിത്തീരുന്നത്.

എല്ലാ ഛന്ദസ്സുകളുടെയും അധിഷ്ഠാനം ഗായത്രിയാണ്. (11.21.41.) ഗായത്രി വേദത്തിന്റെ മുഖ്യബീജവും ബ്രഹ്മജ്ഞാനത്തെ പ്രാപ്തമാക്കുന്നതുമാണ്. ഇനി അവസാനമായിട്ടു ഭഗവാൻ ഉദ്ധവരോട് കർമ്മം, ഉപാസന, ജ്ഞാനം ഇവയെപ്പററി ചുരുക്കത്തിൽ പറയുന്നു:

**മാംവിധത്തേ/ഭിധത്തേമാംവികല്പ്യാപോഹ്യതേത്വഹം**
**ഏതാവാൻസർവവേദാർഥഃശബ്ദആസ്ഥായമാംഭിദാം**
**മായാമാത്രമനൂദ്യാന്തേ പ്രതിഷിധ്യ പ്രസീദതി.**

(11.21.43.)

ഹേ ഉദ്ധവാ! കർമകാണ്ഡത്തിലെ കർമം, കർത്താവ്, ക്രിയ, മൂർത്തി മുതലായതും, ഉപാസനാകാണ്ഡത്തിലെ പൂജ്യൻ, പൂജകൻ, പൂജ മുതലായതും ഞാൻ തന്നെയാണ്. ജ്ഞാനകാണ്ഡത്തിൽ സംസാരം കല്പിതമാകയാൽ വേദത്തിനു വ്യവസ്ഥ ചെയ്യേണ്ടതായി വരുന്നില്ല. ഒഴിഞ്ഞ ഗൃഹത്തിൽ ആൾ താമസമില്ലല്ലൊ. അതുപോലെ മൂലം അദ്വൈതമായിരിയ്ക്കു മ്പോൾ അവിടെ വക്താവ്, ശ്രോതാവ് ആദികൾക്കും അവകാശമില്ലല്ലൊ. ഭേദം പ്രബലമായിരിയ്ക്കുന്നതുവരെ മാത്രമേ, കർമത്തിനും ഉപാസനയ്ക്കും സ്ഥാനമുള്ളൂ. അഗ്നി വിറകിൽ നിന്നും പ്രകടമായിട്ട് അതിനെ കത്തിച്ചുകളഞ്ഞ് ശാന്തമാകുന്നതുപോലെ ജ്ഞാനകാണ്ഡത്തെ നിരൂപണം ചെയ്തു വേദവും സ്വയം ശാന്തമാകുന്നു. വേദാർഥത്തിന്റെ മുഖ്യതാല്പര്യം ജീവനേയും ശിവനേയും ഏകമാക്കുകയാണ്. മൂന്നു കാണ്ഡങ്ങൾക്കും പരസ്പരം സംബന്ധമുണ്ട്. അതിൽ യാതൊരു വിരോധവുമില്ല.

ഏതു വിധേനയും വൃത്തിയെ ശരിയ്ക്കു വയ്ക്കേണ്ടതാണാവശ്യം. അതിനാൽ ആദ്യം അന്തഃകരണശുദ്ധിയ്ക്കു വേണ്ടി കർമം ചെയ്യുന്നു. വൈരാഗ്യമുദിയ്ക്കുമ്പോൾ വിഷയത്യാഗമുണ്ടാകുന്നു. വിഷയങ്ങൾ ബന്ധനരൂപമാണെന്നറിഞ്ഞിട്ടും അവയെ ത്യജിയ്ക്കാൻ സാധിയ്ക്കാത്തവർക്കു ഭക്തിയോഗമാണ് വേണ്ടത്. സഗുണോപാസന രാജസതാമസഗുണങ്ങളെ നീക്കി സത്വഗുണത്തെ വർധിപ്പിയ്ക്കും. അപ്പോൾ ഭക്തിയാൽ പ്രേമം വർധിച്ചു. അത് സ്വരൂപപ്രാപ്തിയുണ്ടാക്കി സർവപ്രമാണങ്ങളാലും ഭഗവദ്ഭാവം സ്ഥിരമാക്കും. ജീവന്റെയും ശിവന്റെയും ലക്ഷ്യാർഥശോധന കൊണ്ടു അവയുടെ ഐക്യം സിദ്ധമാകും. ചുരുക്കത്തിൽ കർമകാണ്ഡത്തിന്റെ ലക്ഷ്യവും ഉപാസനയുടെ ലക്ഷ്യവും ഭഗവത്പ്രാപ്തിതന്നെയാണ്. ആകാശാദിയെ ആദ്യം ആരോപണം ചെയ്തു പിന്നെ അപവാദം ചെയ്യുന്ന ജ്ഞാനയോഗവും ബ്രഹ്മപ്രാപ്തിയ്ക്കു വേണ്ടിയാണ്. സകല വേദങ്ങളുടേയും താല്പര്യം ഇതുതന്നെയാണ്. അതിനാൽ ഭേദം മായമാത്രമെന്നു കാണിച്ച് അതിനെ നിഷേധിച്ച് വേദവാണി ശാന്തമാകുന്നു.





# പ്രകരണം ഇരുപത്തൊമ്പത്

## പുരുഷന്റേയും പ്രകൃതിയുടേയും വിവേകം

ഉദ്ധവൻ: ഹേ ഭഗവൻ! ഭേദം മായമാത്രമാണെന്നും അതുകൊണ്ട് അതിനെ നിഷേധിച്ച് ശാന്തനാകണമെന്നും അവിടുന്നു പറഞ്ഞു. പക്ഷെ പ്രകൃതിയുടെ ശക്തി വളരെ ബലവത്താകുന്നു. പിന്നെ പല ഋഷികൾ ഈ ജഗത്തിന്റെ തത്ത്വങ്ങളെപ്പററി പലവിധമാണു പറയുന്നത്. ചിലർ ഇരുപത്തിനാലു തത്ത്വങ്ങളുണ്ടെന്ന്, ചിലർ ഇരുപത്തഞ്ച് എന്നും മററു ചിലർ ഏഴാണെന്നും വേറെ ചിലർ ഒൻപതെന്നും, ആറെന്നും, നാലെന്നും, പതിനൊന്നാണെന്നും പന്ത്രണ്ടാണെന്നും ചിലർ പതിനേഴ് എന്നും, പതിനാറ് എന്നും, പതിമൂന്ന് ആണെന്നും മററും പറയുന്നു. ഇങ്ങനെ പറയുന്നതിൽ അവരുടെ താല്പര്യം എന്തായിരിക്കും? അവിടുന്നു കുറച്ചു മുൻപെ ഇരുപത്തെട്ടു തത്ത്വങ്ങളുണ്ടെന്നു പറഞ്ഞുവല്ലൊ.

ശ്രീഭഗവാൻ: ഈ വിഷയത്തിൽ ഋഷികൾ പറയുന്നതെല്ലാം ശരിയാണ്. മായയിൽ എല്ലാം സാധ്യംതന്നെ. അനാദികാലം മുതൽ അവിദ്യാഗ്രസ്തരായ മനുഷ്യരെ ആത്മജ്ഞാനികളാക്കാൻവേണ്ടി അവർക്കു ജ്ഞാനോപദേശം ചെയ്യാനായിട്ട് ഓരോരുത്തരും അവരവരുടെ രീതിയനുസരിച്ച് ഈ തത്ത്വങ്ങളുടെ സംഖ്യയെ സ്വീകരിച്ചിട്ടുള്ളതാണ്. തത്ത്വങ്ങൾ ഒന്നു മറ്റൊന്നിൽ ഉൾക്കൊള്ളുന്നതിനാൽ വക്താവ് എത്ര തത്ത്വങ്ങളുടെ സംഖ്യയെ കാണിയ്ക്കാൻ ഇച്ഛിയ്ക്കുന്നുവോ അതനുസരിച്ചു കാരണത്തെ കാര്യത്തിലും, കാര്യത്തെ കാരണത്തിലും ചേർത്തു തന്റെ ഇഷ്ടം പോലെ സംഖ്യയെ സിദ്ധമാക്കി കാണിക്കുന്നു. ഒരേ തത്ത്വത്തിൽ മററനേകം തത്ത്വങ്ങൾ അന്തർഭവിക്കുന്നതായിട്ടു കാണുന്നു. ഇരുപത്തിനാലു തത്ത്വങ്ങളെ സ്വീകരിച്ചിട്ടുള്ളവർ ആത്മജ്ഞാനം സ്വയം സാധ്യമല്ലാത്തതിനാൽ മറ്റ് ഏതെങ്കിലും ഒരു സർവജ്ഞനായ പുരുഷന്റെ ആവശ്യം കൂടെ ഉണ്ടെന്നു കാണുന്നതിനാൽ ആ പുരുഷനേയും ചേർത്തു ഇരുപത്തഞ്ചു തത്ത്വങ്ങൾ ഉണ്ടെന്നു പറയുന്നു. ചിലർ ജീവനിൽ നിന്നും ഭിന്നമായ ഈശ്വരനേയും ചേർത്ത് ഇരുപത്താറു തത്ത്വങ്ങളെ സ്വീകരിച്ചിരിയ്ക്കുന്നു. ജീവനും ഈശ്വരനും തമ്മിൽ ഭേദം കാണാത്തവർ ഇരുപത്തഞ്ച് തത്ത്വങ്ങളേ ഉള്ളൂ എന്നു പറയുന്നു. ചരട് സർപ്പാകാരമായി കാണുന്നിടത്തു അതു കാണുന്നവന്റെ ഭ്രമം അനുസരിച്ചു വെളുത്തതൊ, കറുത്തതോ, ചുമന്നതോ ആയി കാണുന്നു. അതുപോലെ മായയുടെ ആശ്രയത്താൽ അതിന്റെ മൂന്നു ഗുണങ്ങളും അവയുടെ അനേകം ഭേദങ്ങളും കാണപ്പെടുന്നു. യഥാർഥത്തിൽ കാര്യവും കാരണവും ഒന്നു തന്നെയാണ്. പക്ഷെ അവയെ ഭിന്നഭിന്നമായി കണക്കാക്കുന്നതിനാൽ തത്ത്വങ്ങളുടെ സംഖ്യ വർധിച്ചു കാണുന്നു. സ്വർണവും ആഭരണങ്ങളും കാര്യകാരണദൃഷ്ടിയിൽ ഭിന്നങ്ങളാ



ണെങ്കിലും സ്വർണ്ണ ദൃഷ്ടിയിൽ ഏകമാണ്. കണ്ണാടിയിൽ നോക്കുന്നതു കാരണം മനുഷ്യൻ തന്നെ രണ്ടായി കാണുന്നു. ശിവനിൽ ജീവഭാവം ഉപാധികൊണ്ടാണ് കാണുന്നത്. അതുകൊണ്ട് ശിവത്വം പൊയ്പോകുന്നില്ല. അവിദ്യയാൽ ജീവനിൽ മിഥ്യയായിട്ടു മലിനതയും ദോഷങ്ങളും കാണുന്നതിനാൽ പ്രപഞ്ചത്തിന്റെയും ഗുണകർമങ്ങളുടെയും വിഷമതയുണ്ടാകുന്നു. മുള്ളുകൊണ്ടു മുള്ളിനെ എടുത്തുകളഞ്ഞിട്ടു രണ്ടും ദൂരെ കളയുന്നതുപോലെ അജ്ഞാനത്താൽ അജ്ഞാനത്തെ നീക്കിയിട്ടു നോക്കുമ്പോൾ രണ്ടു തത്ത്വങ്ങളില്ല. കാർമേഘങ്ങളുടെ ഗതിയാൽ ചന്ദ്രനു ഗതിയുള്ളതായി കാണുന്നതുപോലെ ഗുണങ്ങളാൽ ജീവൻ ലിപ്തമായതുപോലെ കാണപ്പെടുന്നു. കുടത്തിൽ ജലം നിറയ്ക്കുന്നതുകൊണ്ട് അതിലെ ആകാശം നനയുന്നില്ല. അതുപോലെ ജീവാത്മാവും ഗുണങ്ങളുടെ സംബന്ധത്താൽ ലിപ്തമാകുന്നില്ല.

അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമേന്ദ്രിയങ്ങളുമുണ്ട്. അവയ്ക്കു സ്വതന്ത്രമായ ക്രിയാശക്തിയില്ല. കണ്ണു കാണാത്തവൻ നടക്കുന്നതുപോലെയും മുടന്തൻ വഴി കാണിയ്ക്കുന്നതുപോലെയുമാണ് ജ്ഞാനേന്ദ്രിയങ്ങളുടെയും കർമേന്ദ്രിയങ്ങളുടെയും സംബന്ധം. അതിനാൽ ശാസ്ത്രത്തിൽ ജ്ഞാനേന്ദ്രിയത്തിനു പ്രാധാന്യം കൊടുത്തിരിയ്ക്കുന്നു. മനസ്സു രണ്ടിന്റേയും നിയാമകനാണ്. അതിനാൽ മനസ്സിനേയും ചേർത്തു പതിനൊന്നിന്ദ്രിയങ്ങളാണുള്ളത്. ജന്മമരണങ്ങൾക്കു കാരണം വിഷയവാസനയാണ്. സംസാരത്തിന്റെ ബലവും വിഷയവാസനകൊണ്ടാണുള്ളത്. വിഷയത്യാഗത്തോടെ സംസാരരൂപിയായ രോഗത്തിനു ശാന്തി ലഭിയ്ക്കുന്നു.

രജോഗുണത്തിന്റെ ആശ്രയത്താൽ പ്രകൃതി സൃഷ്ടി ചെയ്യുന്നു. സത്വഗുണത്താൽ പാലനവും തമോഗുണത്താൽ സംഹാരവും ചെയ്യുന്നു. പ്രകൃതിയുടെ കാര്യമായ ഈ സൃഷ്ട്യാദിയ്ക്കുള്ള മൂലകാരണം പുരുഷനാണ്. ആമ കൈകാലുകൾ ഇളക്കാതെ ഈക്ഷണം കൊണ്ട് അതിന്റെ കുഞ്ഞിനെ പാലനം ചെയ്യുന്നതുപോലെ പുരുഷൻ അവലോകനമാത്രംകൊണ്ട് പ്രകൃതിയ്ക്ക് ചൈതന്യം നൽകുന്നു. തിരശ്ശീലയിൽ പ്രകാശത്തിന്റെ സഹായത്താൽ ചിത്രങ്ങളുടെ ഛായ പതിയുകയും പ്രകാശമില്ലെങ്കിൽ ചിത്രം കാണാതിരിയ്ക്കുകയും ചെയ്യുന്നതുപോലെ പ്രകൃതിയുടെ കാര്യങ്ങൾ പ്രതീതമാകാൻ പുരുഷന്റെ ഈക്ഷണം ആവശ്യമാണ്. പ്രകൃതി വ്യക്തവും പുരുഷൻ അവ്യക്തവുമാണ്. പ്രകൃതി വികാരിയും, ഗുണിയും, ചഞ്ചലവും, ശൂന്യവും, ജഡവുമാണ്. പുരുഷൻ നിർവികാരനും, ഗുണാതീതനും, അചലനും, ജ്ഞാനസ്വരൂപനും, ചൈതന്യരൂപനുമാണ്. പുരുഷൻ പൂർണ്ണ പരമാനന്ദരൂപനും വിഷയങ്ങളെ സമൂലം ഇല്ലാതാക്കുന്നവനുമാണ്. പുരുഷനെ പ്രകൃതിയിൽ നിന്നും ഭിന്നമായി കാണുക പരമാർഥദൃഷ്ടിയുടെ മുഖ്യചിഹ്നമാണ്. സകലതും പുരുഷന്റെ ഈക്ഷണത്തെ ആശ്രയിച്ചാണിരിയ്ക്കുന്നത്. പുരുഷൻ പ്രകൃതിയുടെ നേരെ നോക്കിയില്ലെങ്കിൽ പ്രകൃതിയ്ക്കു യാതൊരു ശക്തിയും ഉണ്ടായിരിയ്ക്കുകയില്ല. പുരുഷന്റെ ഈക്ഷണത്താൽ പ്രകൃതിയിൽ വീര്യോല്പാദനമുണ്ടാകുകയും അതിൽനിന്നും ബ്രഹ്മാണ്ഡത്തിന്റെ സ്ഥിതി ഉണ്ടാവുകയും ചെയ്യുനന്നു. അതിനാൽ വീര്യത്തെ ധാതുവെന്നു പറയുന്നു.

അഗ്നി, ജലം, പൃഥ്വി ഇവ മൂന്നും പ്രത്യക്ഷമായി കാണുന്നതിനാൽ ചിലർ മൂന്നു തത്ത്വങ്ങളിൽ വിശ്വസിയ്ക്കുന്നു. ഇവയ്ക്കു ചൈതന്യം നൽകുന്ന ആത്മാവിനേയും കൂടെ ചേർത്തു നാലു തത്ത്വങ്ങളുണ്ടെന്നും മററും ചിലർ പറയുന്നു. ശബ്ദസ്പർശാദി അഞ്ചു വിഷയങ്ങളും, ആകാശാദി പഞ്ചഭൂതങ്ങളും അഞ്ച് ഇന്ദ്രിയങ്ങളും, മനസ്സും, ആത്മാവും ചേർത്ത് പതിനേഴു തത്ത്വ ങ്ങളെ ചിലർ നിരൂപണം ചെയ്യുന്നു. മനസ്സിനേയും ആത്മാ വിനേയും ഏകമായി കാണുന്നവർ പതിനാറു തത്ത്വങ്ങളേയുള്ളൂ എന്നു പറയുന്നു. മനസ്സ് മനോഭാവത്തിൽ അതി ചഞ്ചലവും, ആത്മതത്ത്വഭാവത്തിൽ നിശ്ചലവുമാണെങ്കി ലും അതിൽ ഒരേ ഒരു പരമാത്മാവാണ് നിർവികാരഭാവത്തിൽ ഇരിയ്ക്കുന്നത്. അതുകൊണ്ട് മനസ്സിനേയും ആത്മാവിനേയും വേറെയായിട്ടു കണക്കാക്കാതിരുന്നാൽ പതിനാറു തത്ത്വങ്ങളേ ഉണ്ടായിരിയ്ക്കൂ. പഞ്ചേന്ദ്രിയങ്ങൾ പഞ്ചഭൂതങ്ങൾ മനസ്സ്, ജീവൻ, ശിവൻ ഇങ്ങനെ പതിമൂന്നു തത്ത്വങ്ങ ളേയുള്ളൂ എന്നു ചിലർ പറയുന്നു.ചിലർ പ്രകൃതി, പുരുഷൻ, മഹത്തത്ത്വം, അഹംകാരം, പഞ്ചമഹാഭൂതം ഇവയെല്ലാം ചേർത്ത് ഒൻപതു തത്ത്വങ്ങൾ ആണെന്നു പറയുന്നു. പ്രകൃതിയും പുരുഷനും കൂടാതെ വേറെ തത്ത്വങ്ങളില്ലെന്നു ചിലർ പറയുന്നു. അധ്യാത്മമാർഗത്തിൽ ഉയർന്നിട്ടുള്ളവർ ഒരേ ഒരു തത്ത്വമേ ഉള്ളുവെന്നും, അതു ഭ്രാന്തികൊണ്ട് അനേകമെന്നപോലെ കാണുകയാണെന്നും പറയുന്നു. സ്വർണം അനേകം ആഭരണങ്ങളുടെ രൂപത്തിൽ കാണുന്നെങ്കിലും ഒന്നിൽ തന്നെയാണ് അനേകത കാണുന്നത്. കരിമ്പിന്റെ മൂലമാ ധുര്യം ശർക്കരയിൽ കാണുന്നതുപോലെ സർവവും ആത്മതത്ത്വത്തിന്റെ പ്രകാരങ്ങളാണ്. ആത്മതത്ത്വത്തെ അറിയാൻ എത്രയും കുറച്ചു തത്ത്വങ്ങളെ വിവേചനം ചെയ്യുന്നതിൽ ദൂഷ്യമില്ല. വികാരം ആത്മാവിലില്ല. പ്രകൃതിയിലാണുള്ളത്. ഇതു തത്ത്വത്തെ അറിയാനുള്ള മുഖ്യലക്ഷണമാണ്.

ഉദ്ധവൻ: പ്രകൃതിയും പുരുഷനും രണ്ടും പരസ്പരം ഭിന്നമാണെങ്കിലും ഒന്നു മറെറാന്നിനെ ആശ്രയിച്ചിരിയ്ക്കയാൽ രണ്ടിന്റേയും ഭേദം കാണുന്നില്ല. പ്രകൃതിയിൽ പുരുഷനും പുരുഷനിൽ പ്രകൃതിയും അഭിന്നമായി പ്രതീതമാകുന്നു. ഹേ പ്രഭോ! എന്റെ ഈ സംശയത്തെ അവിടുന്ന് നീക്കിത്തന്നാലും, അവിടത്തെ കൃപകൊണ്ടേ ജീവികൾക്കു ജ്ഞാനമുണ്ടാകൂ. അവിടത്തെ മായാശക്തി ഈ ജ്ഞാനത്തിൽ ആവരണമുണ്ടാക്കുന്നു. അവിടുത്തെ വിചിത്രമായ



മായാശക്തിയുടെ ഗതി അവിടുന്നു മാത്രമെ അറിയുന്നുള്ളൂ. മറ്റാർക്കുംതന്നെ അതിനെ അറിയാൻ ശക്തിയില്ല.

ഭഗവാൻ: ഹേ പുരുഷശ്രേഷ്ഠനായ ഉദ്ധവാ! പ്രകൃതിയും പുരുഷനും തമ്മിൽ അത്യന്തം ഭേദമുണ്ട്. പ്രകൃതി വികാരിയും ഗുണങ്ങളുടെ ക്ഷോഭത്താൽ പരിണാമത്തെ പ്രാപിയ്ക്കുന്നതുമാണ്. എന്റെ ത്രിഗുണാത്മകമായ മായ അതിന്റെ ഗുണങ്ങളാൽ പല പ്രകാരത്തിലുള്ള ഭേദബുദ്ധി ഉണ്ടാക്കുന്നു. ഇങ്ങനെ വികാരിയായ ഭേദബുദ്ധി അധ്യാത്മം, അധിദൈവം, അധിഭൂതം, എന്നു മൂന്നു വിധമുണ്ട്. എപ്രകാരമെന്നാൽ അധ്യാത്മം ചക്ഷുരിന്ദ്രിയവും, അധിഭൂതം രൂപവും അധിദൈവം നേത്രത്തിലിരിയ്ക്കുന്ന നേത്രത്തിന്റെ ദേവതയായ സൂര്യന്റെ അംശവുമാണ്. ഇതു മൂന്നും പരസ്പരം ആശ്രയിച്ചാണിരിയ്ക്കുന്നത്. പക്ഷെ ആകാശസ്ഥിതനായ സൂര്യൻ സ്വതഃസിദ്ധമാണ്. അതുപോലെ ആത്മാവ് ഈ ഭൂതാദികളിൽ നിന്നും ഭിന്നവും അവയുടെ ആദികാരണവുമാണ്. അത് അതിന്റെ സ്വതസിദ്ധമായ പ്രകാശത്താൽ അന്യസകല പ്രകാശക വസ്തുക്കളേയും പ്രകാശിപ്പിയ്ക്കുന്നു. അതുപോലെതന്നെ ത്വക്ക്, ചെവി, മൂക്ക്, ചിത്തം ആദിയും അധ്യാത്മാദിഭേദത്താൽ മുമ്മൂന്നുണ്ട്. ഗുണങ്ങളിൽ ക്ഷോഭമുണ്ടാകുകയാൽ പ്രകൃതി മഹത്തത്ത്വമായിട്ട് അതിൽ നിന്നും മൂന്നുവിധമായ അഹങ്കാരമുണ്ടാകുന്നു. വൈകാരികം (സാത്വികം) ഐന്ദ്രിയകം (രാജസം) താമസം എന്നീ ഭേദത്താലാണ് അഹങ്കാരം മൂന്നു പ്രകാരത്തിലായി കാണുന്നത്. ഈ അഹങ്കാരംതന്നെയാണ്, മോഹവും വികല്പവും ആകുന്ന ഭേദഭാവത്തിനുള്ള മുഖ്യഹേതു.

**ആത്മാപരിജ്ഞാനമയോ വിവാദോ**
**ഹ്യസ്തീതി നാസ്തീതി ഭിദാർഥനിഷ്ഠഃ**
**വ്യർഥോഽപി നൈവോപരമേത പുംസാം**
**മത്തഃ പരാവൃത്തധിയാം സ്വലോകാത്.** (11.22.33.)

ആത്മാവ് ജ്ഞാനസ്വരൂപമാണ്. അസ്തി നാസ്തി, സഗുണം നിർഗുണം, ഭാവം അഭാവം, അഥവാ സത്യം മിഥ്യാ മുതലായ രൂപത്തിൽ ഉണ്ടാകുന്ന വിവാദങ്ങൾ ഭേദദൃഷ്ടിയാൽ കാണുന്നതാണ്. അത് വ്യർഥമെങ്കിലും ജീവൻ തന്റെ സ്വരൂപഭൂതമായ എന്നിൽ നിന്നും വിമുഖനായിരിയ്ക്കുന്ന കാലംവരെ അത് നിവൃത്തമാകയില്ല.

പ്രകൃതിയും പുരുഷനും ഭിന്നമായി കാണപ്പെടുന്നില്ലെന്നായിരുന്നു ഉദ്ധവരുടെ സംശയം. രൂപമില്ലെങ്കിൽ ഛായയില്ല. മധുരമില്ലാതെ ശർക്കരയില്ല. പരിമളം കൂടാതെ കർപ്പൂരമില്ല. അതുപോലെ ആത്മാവിൽനിന്നും പ്രകൃതി ഭിന്നമായി കാണുന്നില്ല. ഈ മായാരൂപിയായ വൃക്ഷത്തിന്റെ ഛേദനത്തിൽ ബ്രഹ്മാവുപോലും സംശയത്തിൽ പെട്ടുപോയിരുന്നു. അന്നേരം ഭഗവാനാണ് ഹംസഗീത കേൾപ്പിച്ചു ബ്രഹ്മാവിന്റെ പുത്രന്മാരായ സനകാദികളെ ഉദ്ധരിച്ചത്. ബ്രഹ്മാവിന്റെ സ്ഥിതി ഇതാണെങ്കിൽ മററുള്ളവരുടെ കഥയെന്തു പറയാനാണ്? ഭഗവാൻ പറയുന്നു: ഇന്ദ്രിയങ്ങൾ വിഷയങ്ങളിലേയ്ക്ക് ആകർഷിയ്ക്കപ്പെടുന്നു; പക്ഷെ ആത്മാവ് ഈ സകലതിൽനിന്നും ഭിന്നവും, നിർലിപ്തവും, നിർവികാരവും, നിർമലവും, ഗുണാതീതവുമാണ്. വീട്ടിൽ സകല സാമഗ്രികളുമുണ്ട്; അവയെ അനുഭവിയ്ക്കുന്ന ഗൃഹസ്ഥൻ ഗൃഹത്തിൽ നിന്നും, ഗൃഹത്തിലുള്ള സകല സാമഗ്രികളിൽ നിന്നും ഭിന്നനാണ്. അതുപോലെ ദേഹരൂപിയായ ഗൃഹത്തിൽ ആത്മാവിരിയ്ക്കുന്നു. ദേഹത്തിൽ അഹംഭാവരൂപമായ അധ്യാസത്താൽ ജീവനു സംസാരപ്രാപ്തിയുണ്ടാകുന്നു. അഹംഭാവത്തിന്റെ നിവൃത്തിയുണ്ടാകുമ്പോൾ അതിൽ നിന്നും മുക്തിയും ലഭിയ്ക്കുന്നു. സ്വരൂപത്തെ മറന്നു ദേഹത്തിൽ അഹംഭാവമുണ്ടാകുന്നെങ്കിൽ അത് ഗുണങ്ങളുടെ കാര്യമാണ്. പക്ഷെ ഇതു മിഥ്യയാണ്.എന്തെ ന്നാൽ ജാഗ്രദ്ദശ സ്വപ്നത്തിലില്ല. എന്നാൽ ആത്മാവിനു യാതൊരു ഭേദവും കാണുന്നില്ല. ചരടിൽ സർപ്പത്തിന്റെ ഭ്രാന്തിയുണ്ടായെങ്കിലും ചരടിന്റെ സ്വഭാവം മാറുന്നില്ല. സ്ഫടികത്തിനു പല നിറങ്ങളോടുള്ള സംഗം നിമി ത്തം പല നിറങ്ങളുള്ളതായി കാണുന്നെങ്കിലും സ്ഫടികത്തിന്റെ ശുദ്ധത പോകുന്നില്ല. ആത്മാവു സകല ഭേദങ്ങളേയും നീക്കുന്നതാണ്. അജ്ഞാനനാശത്തിനുള്ള യഥാർഥമായ സാധന വിവേകമാണ്. വിവേകമില്ലായ്കയാൽ ആത്മവിസ്മരണംകൊണ്ടു ജീവനു ജന്മമരണങ്ങൾ ഉണ്ടാകുന്നു. ദേഹാഭിമാനം നീങ്ങുന്നതുവരെ സാധന ആവശ്യമാണ്.

ഉദ്ധവൻ: അങ്ങയിൽനിന്നും വിമുഖരായവർ അവരുടെ കർമ്മമനുസരിച്ച് ഉയർന്നതും താഴ്ന്നതുമായ യോനികളിൽ ചെന്നു ജനിയ്യക്കുകയും പിന്നെ മരിയ്ക്കുകയും ചെയ്യുന്നതെങ്ങനെയാണ്? ആത്മജ്ഞാനശൂന്യനായവന് ഇങ്ങനെയുള്ള കാര്യങ്ങളെപ്പററി വിചാരം പോലും ഉണ്ടാകുന്നില്ല. ആത്മതത്ത്വത്തെ അറിയുന്നവരെ അധികം കാണുന്നുമില്ല. എന്തെന്നാൽ സകലരും അവിടുത്തെ മായയാൽ മോഹിതരാണ്. (11.22.35.)

ഭഗവാൻ: ഹേ ഉദ്ധവാ! മനുഷ്യരുടെ കർമ്മമയമായ മനസ്സ് പഞ്ചേന്ദ്രിയങ്ങളോടു യുക്തമായിട്ട് ഒരു ലോകത്തുനിന്നും മറെറാരു ലോകത്തേയ്ക്കു പോകുന്നു. ആത്മാവ് അതിൽ നിന്നും ഭിന്നമാണെങ്കിലും അഹങ്കാരത്തിന്റെ ബന്ധത്താലും അതിനോടുണ്ടാകുന്ന താദാത്മ്യാധ്യാസത്താലും അതിനെ അനുസരണം ചെയ്യുന്നു. ഈ കർമാധീനമായ മനസ്സു കണ്ടിട്ടുള്ളതും, കർമശാസ്ത്രാദിദ്വാരാ കേട്ടിട്ടുള്ളതുമായ വിഷയങ്ങളെ ധ്യാനിച്ച് അതിൽ പ്രവർത്തിയ്ക്കുകയും, അതിൽതന്നെ ലയിയ്ക്കുകയും ചെയ്യുന്നു. അതിനാൽ പൂർവസ്മൃതി നഷ്ടമായി പോകുന്നു. തന്റെ കർമ്മമനുസരിച്ചു പ്രാപ്തമായിട്ടുള്ള ദേഹാദിരൂപമായുള്ള വിഷയങ്ങളിൽ അത്യന്തം ദൃഢമായുള്ള ആസക്തി കാരണം ജീവനു തന്റെ പൂർവദേഹത്തെ സ്മരിയ്ക്കാൻ സാധിയ്ക്കുന്നില്ല. അതിനാൽ ദേഹത്തിന്റെ അത്യന്ത വിസ്മൃതി തന്നെയാണ് ജീവന്റെ മൃത്യു. പിന്നെയും പുതുതായി ലഭിച്ചിട്ടുള്ള ദേഹാദി വിഷയങ്ങളെ ''ഞാൻ''എന്ന ഭാവത്തോടെ

പൂർണമായും സ്വീകരിയ്ക്കുന്നതിനെ ജീവന്റെ ജന്മമെന്നും പറയുന്നു. വാസ്തവത്തിൽ ജീവനു ജന്മമരണങ്ങളില്ല. ജന്മാദികാണുന്നതു സ്വപ്നവും മനോരഥവും പോലെയാണ്. (11.22.39.)

ഇവിടെ ജന്മമരണങ്ങൾ സത്യമല്ലെന്നു ഭഗവാൻ പറഞ്ഞിരിയ്ക്കുന്നു. ജനിച്ചവനു താൻ ജനിച്ചു എന്നൊ, മരിച്ചവനു താൻ മരിച്ചു എന്നൊ അറിയാൻ സാധിയ്ക്കുന്നില്ല. താൻ മരിച്ചു എന്നു പറയുന്നെങ്കിൽ അവൻ മരിച്ചിട്ടില്ല. വാസ്തവത്തിൽ ദേഹത്തേയും വിഷയങ്ങളേയും സ്വീകരിയ്ക്കുക ജന്മവും, അവയെ വിസ്മരിയ്ക്കുക മരണവുമാണ്. ഇതു ദിവസവും ഉറങ്ങുന്ന സമയം സംഭവിയ്ക്കുന്നുണ്ട്. ഉണർന്നശേഷം ജനിയ്ക്കുന്നതായിട്ടും തത്ത്വദൃഷ്ടിയാൽ അറിയാൻ കഴിയും. മായയുടെ ഗതി വളരെ വിചിത്രമാണ്. ജന്മമരണങ്ങളില്ലാത്ത ബ്രഹ്മത്തിൽ മായ ജന്മമരണങ്ങളെ കാണിയ്ക്കുന്നു. മനുഷ്യരുടെ മനസ്സു നിരന്തരം കേട്ടതും കണ്ടതുമായ വിഷയങ്ങളെ ധ്യാനിയ്ക്കുന്നതിനാൽ തദാകാരമായിത്തീരുന്നു. ദേഹം വിട്ടുപോകുമ്പോൾ ഭോഗത്തിന്റെ സ്ഥാനമായിരുന്നിട്ടു പിന്നെ വിട്ടുപോയ ശരീരം വിസ്മരിയ്ക്കപ്പെടുന്നു. ഭോഗങ്ങളെ അനുഭവിയ്ക്കുന്നതിൽ മനസ്സ് ഏകാഗ്രമാകുകയാൽ പൂർവകർമ്മമനുസരിച്ചു ഭോഗസാധനമായ അന്യദേഹത്തിൽ പ്രാണനോടും കൂടെ അത് സഞ്ചരിയ്ക്കുന്നു. എങ്ങനെയെന്നാൽ ബാല്യാവസ്ഥയിൽ നിന്നും വളർന്നശേഷം ബാല്യദേഹത്തെ വിസ്മരിയ്ക്കുന്നതുപോലെയാണ്. ദൈവവശാൽ ഏതു ദേഹം പ്രാപ്തമായൊ ആ ദേഹത്തിന്റെ സുഖദുഃഖങ്ങളുടെ അഭിമാനം ധരിച്ച് ആടുകതന്നെയാണ് ജന്മമെന്നു പറയുന്നത്. സ്വപ്നത്തിൽ ഇന്ദ്രന്റെ ഭോഗം അനുഭവിയ്ക്കുമ്പോൾ ജീവൻ തന്റെ പൂർവ ദരിദ്രദേഹത്തെ വിസ്മരിയ്ക്കുന്നു. ഉണരുന്നതോടെ ഇന്ദ്രന്റെ ദേഹവും വിസ്മരിയ്ക്കപ്പെടുന്നു. സ്വപ്നസമയം സ്വപ്നദേഹമാണ് പ്രാപ്തമായിരിയ്ക്കുന്നതെന്നു തോന്നുന്നില്ല. ആത്മാവ് ജാഗ്രത്തിലേയും സ്വപ്നത്തിലേയും ദേഹങ്ങളിൽ നിന്നും ഭിന്നമാണ്. അതുപോലെ ആത്മാവിനു ജന്മമരണങ്ങളുമില്ല. ദേഹത്തിന് ജന്മമരണങ്ങളുണ്ട്. തന്നെ പുതിയ അവസ്ഥയിലെ രൂപമായിട്ടു കാണുകയും വിശ്വസിയ്ക്കുകയും ചെയ്യുക തന്നെയാണു മായ. സ്വപ്നത്തിൽ ആത്മാവു പല പല ഭേദങ്ങൾക്കു ഹേതുവായിത്തീരുന്നതുപോലെയാണ് ജാഗ്രത്തിലും അനുഭവപ്പെടുന്നത്.

**യഥാർച്ചിഷാംസ്രോതസാംചഫലാനാംവാവനസ്പതേഃ**
**തഥൈവ സർവഭൂതാനാംവയോഽവസ്ഥാദയഃകൃതാഃ.**
(11.22.43.)

എപ്രകാരം കാലത്തിന്റെ പ്രഭാവത്താൽ വിളക്കിലെ തിരിയും നദികളുടെ പ്രവാഹവും വൃക്ഷങ്ങളിൽ ഫലങ്ങളുടെ വിവിധ അവസ്ഥകളും മാറിക്കൊണ്ടിരിയ്ക്കുന്നുവോ, അതുപോലെ സകല പ്രാണികളുടെയും ശരീരത്തിന്റെ ആയുസ്സും അവസ്ഥാദിയും മാറിക്കൊണ്ടിരിയ്ക്കുന്നു.





എങ്കിലും ജ്ഞാനികൾ ഇവയെയെല്ലാം ആത്മാവിന്റെ വിവർത്തമാണെന്നറിയുന്നു.

**മാസ്വസ്യകർമബീജേനജായതേസോഽപ്യയംപുമാൻ,**
**മ്രിയതേ വാമരോ ഭ്രാന്ത്യാ യഥാഗ്നിർദാരുസംയുതഃ.**
(11.22.45.)

ഭ്രാന്തപുരുഷനും അവരുടെ കർമബീജദ്വാരാ വാസ്തവത്തിൽ ജനിയ്ക്കയും മരിയ്ക്കയും ചെയ്യുന്നില്ല. അവരും അജരും അമരരുമാണ്. എങ്കിലും വിറകിനാൽ യുക്തമായ അഗ്നി ഉണ്ടാകുന്നതായും നശിയ്ക്കുന്നതായും കാണപ്പെടുന്നതുപോലെ ഇവർ ഭ്രാന്തിയാൽ ജനിയ്ക്കുന്നതുപോലെയും മരിയ്ക്കുന്നതുപോലെയും കാണപ്പെടുന്നു.

ഗർഭപ്രവേശം, ഗർഭവൃദ്ധി, ജന്മം, ബാല്യം, കൗമാരം, യൗവനം, പ്രൗഢാവസ്ഥ, ജര, മൃത്യു ഈ ഒൻപതവസ്ഥകളും ശരീരത്തിന്റെയാണ്. ഭ്രാന്തിയാൽ ജീവൻ ഈ അവസ്ഥകളെ തന്റെയായി കരുതുന്നു. കുശവൻ കുടമുണ്ടാക്കുമ്പോൾ കുടത്തിന്റെ അകത്തുള്ള ആകാശം കുടത്തിന്റെ ആകാരമായി കാണുന്നു. ആകാശം നിരാകാരമാണ്. എങ്കിലും കുടത്തിൽ കുടത്തിന്റെ ആകാരമായിട്ടു കാണപ്പെടുന്നു. അതുപോലെ ആത്മാവും നിരാകാരമാണ്. അതിനെ മനസ്സു മൂന്നു പ്രകാരത്തിൽ കല്പന ചെയ്യുന്നു. അതായത് കർത്താവ്, കർമം, കാര്യം, ഈ ത്രിപുടി മനഃകല്പിതമാണ്. അതിനാൽ അത് മായികമാണ്. പല ജലാശയങ്ങളിൽ സൂര്യനെ കാണു മ്പോൾ സൂര്യൻ ജനിച്ചെന്നും, ജലം വററി സൂര്യനെ കാണാതാകുമ്പോൾ സൂര്യൻ മരിച്ചുവെന്നും ചെറിയ കുട്ടികളേ പറയൂ. ഇവയെല്ലാം മായയുടെ അഥവാ ഉപാധിയുടെ ഭേദംകൊണ്ടാണ് കാണുന്നത്. മായ കൊണ്ടു മനസ്സിൽ ദേഹാഭിമാനം വരുമ്പോൾ ഗുണങ്ങളും സകലസംസാരസാമഗ്രികളും അവയുടെ വികാരങ്ങളും ഉണ്ടാകുന്നു. ദേഹത്തിന്റെ നിഴലുപോലെയാണ് ആത്മസ്വരൂപത്തിൽ മായയുടെ സ്ഥിതി. കുടത്തിലെ ജലം ചഞ്ചലവും, അഴുക്കുള്ളതുമാണെങ്കിൽ ചന്ദ്രന്റെ പ്രതിബിംബവും അപ്രകാരം തോന്നിയ്ക്കും. എങ്കിലും ആകാശത്തു കാണുന്ന ചന്ദ്രൻ അലിപ്തമാണ്. അതുപോലെ ദേഹത്തിൽ സുഖദുഃഖങ്ങൾ കാണുന്നെങ്കിലും ആത്മാവ് അവയാൽ അലിപ്തമാണ്. ജന്മമരണചക്രത്തിൽപ്പെട്ടു വലഞ്ഞവന് ഉപനിഷ ത്തിന്റെ തത്ത്വത്തിൽ പ്രീതിയുണ്ടാകും. അവൻ ഭഗവാന്റെ കൃപയാൽ ഈ ദേഹത്തിൽത്തന്നെ വിദേഹിയായിരിയ്ക്കും. ഇങ്ങനെയുള്ള യുക്തപുരുഷന്മാരെ സംസാരത്തിൽ അധി കം കാണുകയില്ല.

**തരോർബീജവിപാകാഭ്യാംയോവിദ്വാൻജന്മസംയമൗ**
**തരോർവിലക്ഷണോദ്രഷ്ടാഏവംദ്രഷ്ടാതനോഃപൃഥക്.**
(11.22.49.)

വൃക്ഷത്തെ മുളപ്പിയ്ക്കുന്നതിലും മുറിയ്ക്കുന്നതിലും വൃക്ഷത്തിന്റെ ഉല്പത്തിയും നാശവും കാണുന്നുണ്ടെങ്കിലും അതിനെ കാണുന്ന സാക്ഷി വൃക്ഷത്തിൽ നിന്നും ഭിന്ന

മാണ്. അതുപോലെ ഈ ശരീരത്തിന്റെ സാക്ഷിയായ ആത്മാവും ശരീരത്തിൽനിന്നു ഭിന്നമാണ്.

ഇങ്ങനെയുള്ള വിവേകം ഇല്ലാത്ത അജ്ഞാനികൾ ആത്മാവിനെ പ്രകൃതിയിൽനിന്നും വേർതിരിച്ച് ആത്മാവിന്റെ യഥാർഥ സ്വരൂപത്തെ അറിയുന്നില്ല. അതിനാൽ അവർ വിഷയങ്ങളിൽ മോഹിച്ച്, ജന്മമരണരൂപമായ സംസാരത്തിൽ വീണു വലയുന്നു. തന്റെ കർമമനുസരിച്ചു ഗമനാഗമനചക്രത്തിൽപ്പെട്ടു കറങ്ങുന്ന ഇങ്ങനെയുള്ള അവിവേകികൾ സാത്വികകർമസംയോഗത്താൽ ദേവന്മാരും ഋഷികളും ആയും രാജസകർമത്താൽ അസുരന്മാരും മനുഷ്യരുമായും താമസകർമത്താൽ തിര്യഗ്യോനികളിൽ ഭൂതപ്രേതാദിയായും ജനിയ്ക്കുന്നു.

**നൃത്യതോഗായതഃപശ്യൻയഥൈവാ നുകരോതിതാൻ**
**ഏവംബുദ്ധിഗുണാൻപശ്യന്നനീഹോഽപ്യനുകാര്യതേ**
(11.22.52.)

ആടുകയും പാടുകയും ചെയ്യുന്നവനെ കണ്ടിട്ട് അതു കണ്ടുകൊണ്ടിരിയ്ക്കുന്നവനും ആടിയും പാടിയും പോകുന്നതുപോലെ, ബുദ്ധിയുടെ ഗുണങ്ങളെക്കണ്ട് ആത്മാവ് നിഷ്ക്രിയനെങ്കിലും അതിനെ അനുകരിയ്ക്കുകയാൽ ബന്ധിയ്ക്കപ്പെട്ടുപോകുന്നു.

ഒഴുകുന്ന വെള്ളത്തിൽ പ്രതിബിംബിയ്ക്കുന്ന വൃക്ഷവും ഒഴുകുന്നതു പോലെ കാണപ്പെടുന്നു. വട്ടം ചുററിയിട്ടു നോക്കുമ്പോൾ പൃഥ്വി കറങ്ങുന്നതായിത്തോന്നും. അതുപോലെ മനോരഥത്തിലും സ്വപ്നത്തിലും കാണുന്ന വിഷയങ്ങളും മിഥ്യയാകുന്നതുപോലെ ജീവന്റെ വിഷയാനുഭവരൂപമായ സംസാരവും മിഥ്യയാകുന്നു.

**അർഥേഹ്യവിദ്യമാനേഽപി സംസൃതിർനനിവർതതേ**
**ധ്യായതോവിഷയാനസ്യസ്വപ്നേഽനർഥാഗമോയഥാ.**
(11.22.55.)

വാസ്തവത്തിൽ പദാർഥങ്ങൾ സത്യമല്ലെങ്കിലും വിഷയങ്ങളുടെ ചിന്തനത്താൽ സംസാരം നിവൃത്തമാകുന്നില്ല. സ്വപ്നത്തിൽ വാസ്തവത്തിൽ യാതൊരു വിപത്തും ഇല്ലെങ്കിലും വിപത്തുകളുടെ പ്രതീതിയുണ്ടാകുന്നതുപോലെതന്നെയാണു ജാഗ്രത്തിലും വിഷയങ്ങളെപ്പററി ചിന്തിയ്ക്കുക കാരണം വിപത്തുകൾ ഉണ്ടായിക്കാണുന്നത്.

ഈ ശ്ലോകം ഭാഗവതത്തിൽ ആറു സ്ഥലങ്ങളിൽ വരുന്നുണ്ട്. അതിനാൽ ഈ സിദ്ധാന്തം ഭാഗവതത്തിന്റെ മുഖ്യസിദ്ധാന്തമെന്നു തോന്നുന്നു. ഇതു വേദാന്തസിദ്ധാന്തത്തോടു യോജിയ്ക്കുന്നുമുണ്ട്. സ്വപ്നത്തിൽ പുത്രജനനം സമ്മാനം ആദിയുണ്ടാകുമ്പോൾ ഹർഷവും, ധനം മോഷ്ടിയ്ക്കപ്പെട്ടു പോയാൽ ദുഃഖവും ഉണ്ടാകുന്നു. പുത്രനോ, സമ്മാനമോ, മോഷണമോ ഒന്നുംതന്നെ സത്യമല്ലെങ്കിലും അതിൽ നിന്നുമുണ്ടാകുന്ന സുഖദുഃഖങ്ങൾ സ്വപ്നത്തിൽ നിന്നും





ഉണരാതെ നിവൃത്തമാകയില്ല. അതുപോലെ ജാഗ്രത്തിൽ വിഷയചിന്തനം ചെയ്യുന്നതും അനുഭവിയ്ക്കുന്നതുമെല്ലാം സ്വപ്നത്തിലെ അനുഭവംപോലെ തന്നെയാണ്. വെറും നാവുകൊണ്ട് മാത്രം സംസാരം മിഥ്യയെന്നു പറയുന്നതുകൊണ്ടു സുഖദുഃഖങ്ങളുടെ നിവൃത്തിയുണ്ടാകുകയില്ല. അതിനാൽ ശ്രവണം, മനനം, ആദിയുടെ ആവശ്യമുണ്ട്. പൂർണവൈരാഗ്യമുണ്ടെങ്കിൽ ഗുരു കൃപചെയ്ത് അവരെ അജ്ഞാന നിദ്രയിൽ നിന്നും ഉണർത്തും. അപ്പോൾ അവർക്കു ദേഹാദിയിലും, മായാഗുണങ്ങളുടെ ത്രിപുടിയിലുമുള്ള മിഥ്യാത്വം അനു ഭവപ്പെടും. സംസാരം സ്വപ്നതുല്യമായി കാണുകയും ബ്രഹ്മാനന്ദത്തിൽ മുഴുകുകയും ചെയ്യും. പരമാനന്ദ പ്രാപ്തിയ്ക്കു വിഷയാസക്തി ബാധകമാണ്. അതിനാൽ ഉദ്ധവരോടു വിഷയങ്ങളെ ത്യജിയ്ക്കാൻ ഭഗവാൻ പറയുന്നു. അവയെ സ്പർശിയ്ക്കപോലും ചെയ്യരുത്. ഉത്തമമായ മൃഷ്ടാന്നമാണെങ്കിലും അതിൽ വിഷം ചേർത്തതാണെങ്കിൽ അതിൽനിന്നും ഒരു ഉരുളപോലും അനുഭവിച്ചാൽ അതു പ്രാണനെ അപഹരിയ്ക്കും. പക്ഷെ വിഷം ഒരിയ്ക്കലേ പ്രാണനെ അപഹരിയ്ക്കൂ. എന്നാൽ വിഷയമോ പ്രാണനെ അടിയ്ക്കടി അപഹരിയ്ക്കുന്നു. പ്രാരബ്ധയോഗത്താൽ കിട്ടുന്ന ഭോഗങ്ങളിലും ദുഃഖബുദ്ധി വയ്ക്കുന്നതുകൊണ്ടു വൈരാഗ്യം വർധിയ്ക്കും. കടുവയുടെ വായിൽപ്പെട്ട പശു പിടയ്ക്കുന്നതുപോലെ വിഷയഭോഗങ്ങൾ അനുഭവിയ്ക്കുമ്പോഴും അതു ദുഃഖകരമെന്നറിഞ്ഞ് അതിൽ നിന്നും നിവൃത്തമാകാൻ വേണ്ടി പിടയ്ക്കുകയാണെങ്കിൽ വൈരാഗ്യം ദൃഢമാകും.

**തസ്മാദുദ്ധവ മാ ഭുങ്ക്ഷ്വ വിഷയാനസദിന്ദ്രിയൈഃ**
**ആത്മാഗ്രഹണനിർഭാതം പശ്യ വൈകല്പികം ഭ്രമം.**
(11.22.56.)

അതുകൊണ്ട് ഉദ്ധവാ! ഈ ദുഷ്ട ഇന്ദ്രിയങ്ങളിൽ വിഷയങ്ങളെ അനുഭവിയ്ക്കാതിരിയ്ക്കൂ. ആത്മാവിന്റെ അജ്ഞാനത്താൽ പ്രതീതമാകുന്ന സാംസാരിക ഭേദഭാവം ഭ്രമമൂലകമെന്നറിയുക.

ഇതു വേദാന്തത്തിന്റേയും മുഖ്യസിദ്ധാന്തമാണ്. മാണ്ഡൂക്യ ഉപനിഷത്തിൽ അതിനെപ്പററി നല്ലതുപോലെ വിസ്തരിച്ചിട്ടുണ്ട്. സുഷുപ്തിയിൽ ആത്മാവിന്റെ അഗ്രഹണമുണ്ട്. ജാഗ്രത്തിലും സ്വപ്നത്തിലും ആത്മാവിന്റെ അഗ്രഹണം കാരണവും അന്യഥാഗ്രഹണം കാര്യവുമാണ്. അതിനാൽ ജഗത്തിന്റെ കാരണം ആത്മാവിന്റെ അജ്ഞാനമാണ്. സംസാരത്തിൽ അജ്ഞാനികളാരും ഇല്ലെങ്കിൽ സംസാരവും ഉണ്ടായിരിയ്ക്കുകയില്ല. സംസാരം എന്നുവച്ചാൽ ദൃശ്യത്തിന്റെ അസ്തിത്വമാണ്. ആത്മാവ് ബ്രഹ്മരൂപത്തിൽ വ്യാപിച്ചിരുന്നാൽ ദൃശ്യമൊന്നും കാണുകയില്ല. ജീവൻ അജ്ഞാനത്താൽ സ്വയം ഒരു സ്ഥലത്തിരിയ്ക്കുന്നതായി കാണുമ്പോഴാണ് അഹം-ഇദം എന്ന ദ്വൈതം കാണാൻ തുടങ്ങുന്നത്.



അതിനാൽ ഏതെങ്കിലും ദുഷ്ടജനങ്ങൾ തിരസ്ക രിയ്ക്കുകയോ, അപമാനിയ്ക്കുകയോ, കളിയാക്കുകയോ, നിന്ദിയ്ക്കുകയോ, അടിയ്ക്കുകയോ, പിടിച്ചു കെട്ടുകയോ ചെയ്താൽക്കൂടി സ്വയം തന്റെ നന്മ ഇച്ഛിയ്ക്കുന്നവർ എല്ലാം സഹിച്ചും തന്നെ ഉദ്ധരിയ്ക്കണം. അതായതു തന്റെ ഭഗ വദ് ഭജനത്തിൽ വിഘ്നംവരാതെ സൂക്ഷിയ്ക്കുകയും, കാമ ക്രോധാദികളെ അടക്കുകയും ചെയ്യണം. ജ്ഞാനിയുടെ ദൃഷ്ടിയിൽ സകലദേഹങ്ങളും പഞ്ചഭൂതാത്മകമാകയാൽ അടിയ്ക്കുന്നവനും അടികൊള്ളുന്നവനും ഒന്നു തന്നെ യാണ്. ഇങ്ങനെയുള്ള വിവേകബലം കൊണ്ട് ആരുടേയും ഗുണദോഷങ്ങളിൽ പ്പെടാതെ സാധു സദാ ശാന്തനായി കഴി യണം.

വൈരാഗ്യം, യോഗം, ജ്ഞാനം ഇവയുടെ ഫലം ശാന്തിയാണ്. സാധു പൂർണമായ ശാന്തിയെ പ്രാപിച്ചു, തന്നെ ഉദ്ധരിയ്ക്കണം. പൂർണബ്രഹ്മസ്ഥിതി പ്രാപ്തമാകു ന്നതോടെ പരമാനന്ദമുണ്ടായിട്ട്, ജന്മമരണങ്ങളിൽനിന്നും നിവൃത്തനാകും. ഈ അധ്യായത്തിൽ ആദ്യം സാംഖ്യമത ത്തിലെപ്പോലെ പ്രകൃതിയെ സത്യമായി കരുതി അതിന്റെ തത്ത്വങ്ങളുടെ സംഖ്യയെപ്പററിയും പറഞ്ഞിരിയ്ക്കുന്നു. അവസാനം വേദാന്തത്തെപ്പോലെ പ്രകൃതിയെ മിഥ്യയായും കാണിച്ചിരിയ്ക്കുന്നു. പ്രകൃതി മിഥ്യയാണെങ്കിൽ ആത്മാവു വ്യാപകവും ബ്രഹ്മരൂപവുമായിരിയ്ക്കും. അപ്പോൾ ഏക ജീവവാദവും സിദ്ധമാകും. പ്രകൃതി സത്യമായാൽ ആത്മാ വിനു വ്യാപകമാകാൻ സാധ്യമല്ല. അപ്പോൾ ജീവനും പല തായി കാണും. സാംഖ്യവും യോഗവും ജൈനധർമവും പ്രകൃതി സത്യമാണെന്നും ജീവൻ പലതാണെന്നും വിശ്വ സിയ്ക്കുന്നു. ചുരുക്കത്തിൽ വേദാന്തമൊഴിച്ച് അന്യ സകല മാർഗങ്ങളും പ്രകൃതിയെ സത്യമായി കരുതുന്നതിനാൽ ജീവനും അനവധിയായിരിയ്ക്കുന്നു. വേദാന്തത്തിൽ ജഗത്തി നു കാരണം അജ്ഞാനമാണ്. (11.22.56.) ഈ അജ്ഞാനം ജ്ഞാനാവസ്ഥയിൽ ഇരിയ്ക്കുകയില്ല.

# പ്രകരണം മുപ്പത്

## ധനത്തിലും കീർത്തിയിലുമുള്ള ഇച്ഛ

### (ഭിക്ഷുഗീത - അധ്യായം 23)

ബ്രഹ്മജിജ്ഞാസുക്കൾ പുത്രൈഷണ, വിത്തൈഷ ണ, ലോകൈഷണ എന്ന ഈ ഏഷണാത്രയമുപേക്ഷിച്ച്, ഭിക്ഷുകരായി നടന്നാൽ സാധനയിൽ വിഘ്നങ്ങൾ അധി കമുണ്ടാകയില്ലെന്ന് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ഏകാദ ശസ്കന്ധത്തിൽ ഇരുപത്തിമൂന്നാം അധ്യായത്തിൽ ധനം, കീർത്തി മുതലായവയെ ഉപേക്ഷിയ്ക്കാനുള്ള മാർഗം പറ ഞ്ഞിരിയ്ക്കുന്നു. ഇരുപത്താറാം അധ്യായത്തിൽ സ്ത്രീപു ത്രാദികിലുള്ള ഇച്ഛയെ ത്യജിയ്ക്കാനുള്ള മാർഗവും പറ യുന്നുണ്ട്.

ഭഗവാൻ: ഹേ ഉദ്ധവാ! ഈ സംസാരത്തിൽ ദുർജന ങ്ങളുടെ ഉപദ്രവം സഹിച്ചുകൊണ്ടു മനസ്സിനെ സമനില യിൽ വെച്ചു കൊണ്ടി രിയ്ക്കാൻ സാധിയ്ക്കുന്ന സാധുജനങ്ങളെഅപൂർവമായിട്ടേ കാണാൻ സാധിയ്ക്കൂ.

മർമസ്പർശിയായ കഠോരവാണികൊണ്ടുണ്ടാകുന്ന പീഢ മനുഷ്യർക്കു ബാണാഘാതംകൊണ്ടുണ്ടാകുന്നില്ല. (11.23.3.). സർവ ഭൂതജാലങ്ങളിലും തന്റെ ആത്മാവിനെ കാണുന്നവന് ദുർജനങ്ങളുടെ ഉപദ്രവങ്ങൾ സഹിയ്ക്കാൻ പ്രയാസം ഉണ്ടാകുകയില്ല. അവർ സ്വയം അവരെ ജഗദ്രൂപ മായിട്ടു കാണുന്നതിനാൽ അവർക്കു ക്രോധമുണ്ടാകുന്നില്ല. സകല ചരാചരങ്ങളിലും തന്നെത്തന്നെ കാണുന്നവർക്കു സദാശാന്തിയുണ്ടായിരിയ്ക്കും. അവർ തന്നെയാണ് യഥാർഥ സാധുക്കൾ. ആത്മജ്ഞാനമില്ലാത്തവർക്കു ദ്വന്ദ്വ ങ്ങളെ സഹിയ്ക്കാൻ പ്രയാസമായിരിയ്ക്കും.

ഇക്കാര്യത്തിൽ ഭഗവാൻ ഉദ്ധവരോട് പ്രാചീനമായ ഒരു ഇതിഹാസം പറയുന്നു. ഉജ്ജയിനിയിൽ വലിയ ധനി കനായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. അദ്ദേഹം വ്യാപാരം, കൃഷി മുതലായതു ചെയ്തുപോന്നിരുന്നു. സ്വഭാവത്താൽ അയാൾ കൃപണനും, കാമിയും, ക്രോധിയും ലോഭിയുമാ യിരുന്നു. അയാൾ തന്റെ ജാതി ബന്ധുക്കളെയോ അതിഥി കളെയോ ആരെയുംതന്നെ വാണികൊണ്ടുപോലും സൽക്ക രിയ്ക്കാനില്ലായിരുന്നു. അയാൾ ധർമ കർമങ്ങളൊന്നും ആച രിയ്ക്കാതെ തന്റെ ഗൃഹത്തിൽ താമസിച്ചിരുന്നു. ലോഭ ത്താൽ തന്റെ ശരീര സുഖത്തിനു പോലും വേണ്ടതു ചെയ്തിരുന്നില്ല. ദുഷ്ടനായ ഈ കൃപണന്റെ ഗൃഹത്തിൽ പുത്രൻ, സ്ത്രീ, ബന്ധു, വേലക്കാർ മുതലായവർ പോലും ദുഃഖികളായിട്ടാണ് ജീവിച്ചിരുന്നത്. യക്ഷനെപ്പോലെ ധന സഞ്ചയം ചെയ്ത്, ദാനധർമാദി രഹിതനായി ജീവിയ്ക്കുക യാൽ അയാൾ ഇഹപരലോകങ്ങളിൽനിന്നും ഭ്രഷ്ടനായി പ്പോയി. പഞ്ചയജ്ഞഭാഗികളായ ദേവാദികളും ഇയാളിൽ ക്രുദ്ധരായിത്തീർന്നു.(11.23.9.) തന്മൂലം അയാളുടെ പൂർവ പുണ്യങ്ങളും നശിച്ച് അയാൾ അത്യധികം കഷ്ടപ്പെട്ടു സമ്പാദിച്ച ധനവും നഷ്ടപ്പെട്ടുപോയി. അയാളുടെ എത്ര യോ ധനം കള്ളന്മാർ കൊള്ളചെയ്തു. എത്രയോ ധനം രാജാവും കരത്തിനു വേണ്ടി ജപ്തിചെയ്തു. ഇപ്രകാരം ബ്രാഹ്മണന്റെ ധനം നശിയ്ക്കുകയാൽ അയാൾ വലിയ ചിന്താകുലനായി ഭവിച്ചു. ധനനാശത്തോടെ ബന്ധുക്കൾ വിമുഖരാകുകയും ലോകർ നിന്ദിയ്ക്കുകയും ചെയ്യാൻ തുട ങ്ങിയപ്പോൾ അയാൾ ദുഃഖിച്ചു വിലപിയ്ക്കാൻ തുടങ്ങി. ആഹാരാദിയ്ക്കു പോലും വഴിയില്ലാതായി. ഭിക്ഷയെടുക്കാ മെന്നുവച്ചാൽ ലോഭിയ്ക്കാരും കൊടുക്കുകയുമില്ല. അയാളെ എല്ലാവരും തിരസ്കരിയ്ക്കാൻ തുടങ്ങി.

ഇങ്ങനെ വളരെക്കാലം ചിന്തിച്ച് അയാൾക്കു വലിയ വൈരാഗ്യമുണ്ടായി. അയാൾ സ്വയം തന്റെ മനസ്സിനോടു ഇപ്രകാരം ആത്മഗതം ചെയ്യാൻ തുടങ്ങി: അഹോ! കഷ്ടം,

ഇത്രകാലം ഞാൻ വെറുതെ എന്റെ ശരീരത്തെ ക്ലേശിപ്പിച്ചു. ധനത്തിനുവേണ്ടി ഞാൻ ഇത്രയെല്ലാം കഷ്ടപ്പെട്ടു. അതു ധർമത്തിനുപയോഗപ്പെട്ടില്ലെന്നു മാത്രമല്ല, ഭോഗത്തിനു പോലും ഉതകിയില്ല. കൃപണർക്കു ധനം സുഖത്തിനാകു കയില്ല. ഇഹലോകത്ത് അവർക്ക് ധനം ചിന്തയ്ക്കു കാരണ മായിത്തീരുന്നു. മരണത്തിനുശേഷം അത് അവരെ നരക ത്തിലേയ്ക്കും വീഴിയ്ക്കുന്നു. എന്തെന്നാൽ ലോഭിയ്ക്കു ധർമമോ, കർമമോ ഒന്നും ചെയ്യാൻ സാധിയ്ക്കുന്നില്ല. കുഷ്ഠരോഗം സർവാംഗസുന്ദരമായ ശരീരത്തെ ആകെ അമംഗളമാക്കുന്നതുപോലെ, അല്പമാത്രമായ ലോഭം പോലും കീർത്തിമാന്റെ കീർത്തിയേയും, ഗുണവാന്റെ ഗുണ ങ്ങളേയും നശിപ്പിയ്ക്കുകതന്നെ ചെയ്യും.

**അർത്ഥസ്യസാധനേസിദ്ധേഉത്കർഷേരക്ഷണേവ്യയേ**
**നാശോപഭോഗആയാസസ്ത്രാസശ്ചിന്താഭ്രമോനൃണാം.**
(11.23.17.)

ധനസമ്പാദനത്തിലും, ധനം സമ്പാദിച്ച ശേഷം അതിനെ വർധിപ്പിയ്ക്കുന്നതിലും, അതിന്റെ നാശത്തിലും, ഉപഭോഗത്തിലും മനുഷ്യർക്കു നിരന്തരം പരിശ്രമവും ഭയവും ചിന്തയും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു. പിന്നെ:

**സ്തേയംഹിംസാനൃതംദംഭഃകാമഃക്രോധഃസ്മയോമദഃ**
**ഭേദോ വൈരമവിശ്വാസഃസംസ്പർധാവ്യസനാനിച.**
**ഏതേ പഞ്ചദശാനർഥാ ഹ്യർത്ഥമൂലാ മതാനൃണാം**
**തസ്മാദനർഥമർത്ഥാഖ്യംശ്രേയോ$'$ർത്ഥീദൂരതസ്ത്യജേത്**
(11.23.18,19.)

മോഷണം, ഹിംസ, മിഥ്യാഭാഷണം, പാഖണ്ഡത, കാമം, ക്രോധം, ഗർവം, അഹങ്കാരം, ഭേദബുദ്ധി, വൈരം, അവിശ്വാസം, സ്പർധ, പാശികളി മുതലായ പതിനഞ്ചു അനർഥങ്ങൾ ധനം കൊണ്ടുണ്ടാകുന്നതിനാൽ തന്റെ ശ്രേയ സ്സിനെ ഇച്ഛിയ്ക്കുന്നവർ ഈ അർത്ഥരൂപമായ അനർഥ ത്തിൽ നിന്നും ദൂരെയിരിയ്ക്കണം.

ഇപ്രകാരം ചിന്തിച്ചു ബ്രാഹ്മണനു തനിയ്ക്കു മോക്ഷ ത്തിനുതകുന്ന ബ്രാഹ്മണശരീരം കിട്ടിയിട്ടും ധനം സമ്പാ ദിച്ചു ധർമകാര്യങ്ങൾ ചെയ്തു മോക്ഷസുഖത്തിനുവേണ്ടി ഒന്നും ചെയ്തില്ലല്ലൊ എന്നു പശ്ചാത്തപിച്ചു. ധനസഞ്ചയം മാത്രം ചെയ്ത് ഇഹപരലോകങ്ങളും നശിച്ചു. ലോഭിയ്ക്കു സ്വപ്നത്തിൽ പോലും സുഖം ലഭിക്കുന്നില്ല. ധനത്തിനു വേണ്ടി എത്ര കഷ്ടം താൻ അനുഭവിച്ചു. അതു പരമാർഥ ത്തിനു വേണ്ടിയായിരുന്നെങ്കിൽ ബ്രഹ്മ പ്രാപ്തി ലഭിയ്ക്കു മായിരുന്നു. സമ്പാദിച്ച ധനം നഷ്ടപ്പെട്ടുപോകുമ്പോൾ പലർ ക്കും ചിന്തയുണ്ടാകുന്നു. ചിലർ ഭ്രാന്തരായും പോകാറുണ്ട്. അതിനാൽ അർത്ഥം അനർത്ഥമാണ്.

സഹോദരൻ, ബന്ധു, സ്ത്രീ, മാതാവ്, പിതാവ്, മിത്രം ഇവരെല്ലാം സ്നേഹബന്ധംകൊണ്ടു ഒന്നായി വർത്തി





ച്ചാലും കുറച്ചു ധനത്തിനുവേണ്ടി അവർ പിരിയുകയും പരസ്പരം ശത്രുക്കളായിത്തീരുകയും ചെയ്യുന്നു. അതിദുർലഭമായ ഈ മനുഷ്യശരീരം ലഭിച്ചിട്ട്, അതിലും വിശേഷിച്ചു ബ്രാഹ്മണ ശരീരം കിട്ടിയിട്ട് അതിനെ അനാദരിച്ചു മോക്ഷമാർഗത്തെ നശിപ്പിയ്ക്കുന്നവർ മഹാ നീചഗതിയെ പ്രാപിയ്ക്കുന്നു.(11.23.22.)

**സ്വർഗാപവർഗയോർദ്വാരംപ്രാപ്യലോകമിമംപുമാൻ**
**ദ്രവിണേകോ$'$നുഷജ്ജേതമർത്യോ$'$നർഥസ്യധാമനി.**
(11.23.23.)

മോക്ഷത്തിനും സ്വർഗത്തിനും ദ്വാരരൂപമായിട്ടുള്ള മനുഷ്യശരീരം ലഭിച്ചിട്ട് ഏതൊരു ബുദ്ധിമാൻ അനർഥങ്ങ ളുടെ ധാമമായ ധനത്തിൽ ആസക്തനാകും?.

ഇനിയും ബ്രാഹ്മണൻ തന്റെ മനസ്സിനെ മനസ്സിലാ ക്കിക്കൊണ്ടു പറയുന്നു. ധനത്തിന്റെ അവകാശക്കാരായ ദേവന്മാർ, ഋഷികൾ, പിതൃക്കൾ, ഭൂതഗണങ്ങൾ, സ്വന്തം ജാതിക്കാർ, കുടുംബക്കാർ ഇവർക്കായി തന്റെ ധനത്തെ വീതിച്ചുകൊടുത്തു സന്തോഷിയ്ക്കാതേയും സ്വയം അനു ഭവിയ്ക്കാതെയും ഇരിയ്ക്കുന്നവർ യക്ഷന്മാരെപ്പോലെ യാണ്. ഇങ്ങനെ ധനസഞ്ചയം ചെയ്യുന്ന കൃപണർ അവശ്യം അധോഗതിയെ പ്രാപിയ്ക്കും. എന്റെ ആരോഗ്യം മുഴുവൻ ധനസഞ്ചയനത്തിൽ നശിച്ചു. ഞാൻ വൃദ്ധനുമായി. ഇനി ഞാൻ എന്തു ചെയ്യാം? നിശ്ചയമായും ഈ സംസാരികൾ ആരുടെയോ മായയാൽ അത്യന്തം മോഹിതരായിരിയ്ക്കു കയാണ്.(11.23.26.)തീർച്ചയായും സർവദേവമയനായ ശ്രീ ഹരി എന്നിൽ പ്രസന്നനായിരിയ്ക്കണം. അതുകൊണ്ടാണ് എനിയ്ക്ക് ഇപ്പോൾ ഇങ്ങനെയുള്ള വൈരാഗ്യം ഉണ്ടായത്. അതുകൊണ്ട് ഇനി ഞാൻ ഈ സംസാരസാഗരത്തെ നീന്തി ക്കടക്കാൻ ശ്രമിയ്ക്കും. (11.23.28.)

ഇനിയും എനിയ്ക്കായുസ്സുണ്ടെങ്കിൽ സാവധാന ത്തിൽ ധർമസാധന ചെയ്തു ചിത്തസന്തോഷത്തോടെ ബാക്കികാലം തപസ്സുചെയ്ത് ഈ ശരീരത്തെ ഞാൻ ശോഷിപ്പിയ്ക്കും. മൂന്നു ലോകത്തുമുള്ള ദേവന്മാർ എന്റെ ഈ സങ്കല്പത്തെ അനുമോദിയ്ക്കുമാറാകട്ടെ. രാജാവായി രുന്ന ഖട്വാംഗൻ ഒരു മുഹൂർത്തംകൊണ്ട് ബ്രഹ്മലോകത്തെ പ്രാപിച്ചതായി കേട്ടിട്ടുണ്ട്. എനിയ്ക്കിനിയും ധാരാളം സമ യമുണ്ട്. (11.23.30.)

ചുരുക്കത്തിൽ ബ്രാഹ്മണനു തന്റെ കഴിഞ്ഞുപോയ ജീവിതത്തിൽ വളരെ പശ്ചാത്താപമുണ്ടായി. അർഥത്തെ അനർഥമായിക്കരുതുന്നവർ പോലും ധനത്തിന്റെ പിന്നാലെ പോകുന്നു. പക്ഷെ ഭോഗത്തിൽ സുഖമുണ്ടെന്നു കരുതുന്ന വർ മൂഢരാണ്. ഭഗവാൻ ആരിൽ കൃപചെയ്യുന്നുവോ അവ രുടെ ധനത്തെ ആദ്യം അപഹരിയ്ക്കുമെന്നു ദശമസ്കന്ധ ത്തിൽ ഇന്ദ്രന്റെ ദർപ്പം അടക്കിയ കഥയിൽ പറഞ്ഞിട്ടുണ്ട്.

ഈ ബ്രാഹ്മണൻ ഇപ്രകാരം വിചാരിച്ച് തന്റെ ഹൃദയത്തിൽനിന്നും അഹന്തയും മമതയും ത്യജിച്ച് ശാന്തനും മൗനിയുമായ ഒരു ഭിക്ഷുവായിത്തീർന്ന്, മനസ്സും, ഇന്ദ്രിയങ്ങളും, പ്രാണനും സംയമം ചെയ്തു സകലതിലും അനാസക്തനായിട്ട് ഭൂമിയിൽ സഞ്ചരിയ്ക്കാൻ തുടങ്ങി. വൈരാഗ്യത്തിനുള്ള അവസരങ്ങൾ പലപ്പോഴും മനുഷ്യരുടെ ജീവിതത്തിൽ വരാറുണ്ടെങ്കിലും വൈരാഗ്യം സ്ഥിരമായി നില്ക്കാത്തതിനാൽ വളരെ കുറച്ചു പേർക്കു മാത്രമേ നേരായ മാർഗത്തെ സ്വീകരിയ്ക്കാൻ സാധിയ്ക്കുന്നുള്ളൂ.

മേൽപ്പറഞ്ഞ ബ്രാഹ്മണൻ ഭിക്ഷയ്ക്കുമാത്രമേ നഗരത്തിൽ പോയിരുന്നുള്ളൂ. ബാക്കി സമയം ഏകാന്തമായി ആത്മചിന്തയിൽ കഴിച്ചിരുന്നു. എന്നിട്ടും ദുർജനങ്ങൾ അയാളെ പല വിധത്തിൽ അപമാനിയ്ക്കുകയും ഉപദ്രവിയ്ക്കുകയും ചെയ്തിരുന്നു. ചിലർ അയാളുടെ വടി എടുത്തുകൊണ്ടോടിക്കളയും. വേറെ ചിലർ കമണ്ഡലു എടുത്തുകൊണ്ടുപോകും. ചിലർ ജപമാല എടുത്തുകൊണ്ടോടും. ചിലർ അയാളുടെ ഉടുതുണി എടുത്തുകൊണ്ടു പോകുമായിരുന്നു. ഗ്രാമത്തിൽനിന്നും ഭിക്ഷ എടുത്തുകൊണ്ടുവന്ന് ഏതെങ്കിലും നദീതീരത്തിരുന്നു കഴിയ്ക്കാൻ തുടങ്ങുമ്പോൾ ചിലർ വന്ന് അയാളുടെ ദേഹത്തു തുപ്പുക, മൂത്രമൊഴിയ്ക്കുക മുതലായവയും ചെയ്തിരുന്നു. എന്നിട്ടും ആ ബ്രാഹ്മണൻ തന്റെ മൗനം ലംഘിയ്ക്കാതിരുന്നതിനാൽ ദുർജനങ്ങൾ അയാളെക്കൊണ്ട് സംസാരിപ്പിയ്ക്കാൻ വേണ്ടി ദേഹോപദ്രവവും ചെയ്തിരുന്നു. ചിലർ പറയും "ഇവൻ കളളനാണ്, ഇവൻ ധർമം അഭിനയിയ്ക്കുകയാണ്. വലിയ ലോഭിയായിരുന്ന ഇവൻ എങ്ങനെ സാധുവാകാനാണ്. ഇവൻ കൊക്കിനെപ്പോലെ അനങ്ങാതിരുന്ന് അവന്റെ കാര്യം കാണുന്നവനാണ്. അതുകൊണ്ട് ഇവനെ പിടിച്ചു കെട്ടിയിടണം." എന്നിപ്രകാരം പലതും പറഞ്ഞു അദ്ദേഹത്തെ അപമാനിയ്ക്കുകയും ഉപദ്രവിയ്ക്കുകയും ചെയ്തിരുന്നു. പക്ഷെ ഇതെല്ലാം തന്റെ പ്രാരബ്ധമാണെന്നറിഞ്ഞ് ഈ ബ്രാഹ്മണൻ സമതയോടെ സാത്വികധൈര്യം അവലംബിച്ചു തന്റെ മനസ്സിനെ സമാധാനിപ്പിച്ചിരുന്നു. ഇപ്രകാരം ഒരിയ്ക്കൽ ലോഭിയും നിന്ദ്യകർമം ചെയ്തിരുന്നവനുമായ ഈ ബ്രാഹ്മണൻ വിവേകത്താൽ വൈരാഗ്യം വന്നു പരമാർഥസാധനയിലേയ്ക്കു തിരിഞ്ഞു. ദേഹാഭിമാനം ത്യജിയ്ക്കുക തന്നെയാണ് സന്ന്യാസം. ദേഹസംഗം തന്നെ ഇഷ്ടപ്പെടാത്തവൻ എങ്ങ നെ അന്യസംഗം ഇഷ്ടപ്പെടും?

മേൽപ്പറഞ്ഞ ബ്രാഹ്മണൻ സന്ന്യാസിയായശേഷം ലോകരിൽനിന്നും തിരസ്കാരവും നിന്ദയും മററും അനുഭവിയ്ക്കാൻ തുടങ്ങിയപ്പോൾ തന്റെ മനസ്സിനെ താഴെ പറയും വിധം അയാൾ സമാശ്വസിപ്പിയ്ക്കാൻ തുടങ്ങി:

സ്വജനങ്ങൾ, ദേവകൾ, ആത്മാവ്, ഗ്രഹം, കർമം, കാലം മുതലായവ ഒന്നുംതന്നെ എന്റെ സുഖദുഃഖത്തിനു കാരണമല്ല. അവയ്ക്കു കാരണം മനസ്സു മാത്രമാണ്. ഈ





മനസ്സാണ് സംസാരചക്രത്തെ നിയന്ത്രിയ്ക്കുന്നത്. ഈ അതിബലവാനായ മനസ്സ് ഗുണവൃത്തികളെ ഉണ്ടാക്കി സാത്വികം, രാജസം, താമസം എന്നീ കർമങ്ങളിൽ മനുഷ്യരെക്കൊണ്ടു ചേർക്കുന്നു. ഈ കർമമനുസരിച്ചു ജീവനു ഗതിയുണ്ടാകുന്നു. ആത്മാവ് നിഷ്ക്രിയനാണ്. അത് എന്റെ മിത്രമാണ്. അത് അലുപ്തജ്ഞാനത്താൽ നോക്കിക്കൊണ്ടു മാത്രം ഇരിയ്ക്കുന്നു. അതു മനസ്സിനെ സ്വീകരിച്ച് ഭോഗങ്ങൾ അനുഭവിയ്ക്കുമ്പോൾ ഗുണങ്ങളുടെ സംഗത്താൽ ബന്ധിയ്ക്കപ്പെട്ടുപോകുന്നു.

**ദാനം സ്വധർമോ നിയമോ യമശ്ച**
**ശ്രുതം ച കർമാണി ച സദ്വ്രതാനി**
**സർവേ മനോനിഗ്രഹലക്ഷണാന്താഃ**
**പരോ ഹി യോഗോ മനസഃ സമാധിഃ.** (11.23.46.)

ദാനം, സ്വധർമം, നിയമം, യമം, വേദാധ്യയനം, കർമം, വ്രതം, ഇവയുടെയെല്ലാം അവസാനഫലം മനോനിഗ്രഹമാണ്. ഇതുതന്നെയാണ് പരമയോഗവും.

**സമാഹിതം യസ്യ മനഃ പ്രശാന്തം**
**ദാനാദിഭിഃ കിം വദ തസ്യ കൃത്യം**
**അസംയതം യസ്യ മനോ വിനശ്യദ്**
**ദാനാദിഭിശ്ചേദപരം കിമേഭിഃ** (11.23.47.)

മനസ്സ് ശാന്തവും സമാഹിതവുമായവർക്കു ദാനാദികൾകൊണ്ട് എന്താണ് പ്രയോജനം? മനസ്സ് സംയമമില്ലാതെ അലസതയാലും വിഷയവാസനകളാലും നശിച്ചിരിയ്ക്കുന്നവരുടെ ദാനാദിശുഭകർമം അവർക്ക് എന്തു ലാഭമാണുണ്ടാക്കുന്നത്? ഇന്ദ്രിയങ്ങൾ മനസ്സിനധീനമാണ്. മനസ്സ് ഒന്നിനും അധീനമല്ല. ഈ മനസ്സു ബലവാനിലും ബലവാനായ ഭയങ്കരദേവതയാണ്. തന്റെ മനസ്സിനെ ശരിയ്ക്കും തനിയ്ക്കധീനമാക്കിവച്ചിരിയ്ക്കുന്നവൻ ദേവന്റെയും ദേവനാണ്. ഇങ്ങനെ ദുർജയവും അസഹ്യവേഗതയുള്ളതുമായ മനസ്സിനെ ജയിയ്ക്കാതെ എത്രയോ മൂഢന്മാർ മററു മനുഷ്യരോടു വൃഥാ കലഹിയ്ക്കുകയും അവരെ തന്റെ ശത്രുമിത്രങ്ങളായിക്കരുതുകയും ചെയ്യുന്നു. (11.23.49.) ഈ മനോമാത്രമായ ദേഹത്തിൽ അന്ധബുദ്ധികൾക്കു മമതയും അഹംഭാവവും വരുകയാൽ ഇതു ഞാനാണ്, ഇതന്യനാണ് എന്നുള്ള ഭേദഭ്രമംകൊണ്ട് അവർ അനന്തമായ അജ്ഞാനാന്ധകാരത്തിൽ വീണു ചുററിക്കറങ്ങുന്നു.

ആത്മാവു സുഖദുഃഖങ്ങൾക്കു കാരണമല്ല. എന്തെന്നാൽ ആത്മാവിൽ ദ്വൈതഭ്രമമില്ല. മനസ്സാണ് പല പല കല്പനകൾ ചെയ്ത് അനേകം വൃത്തികളെ ഉണ്ടാക്കുന്നത്. മനസ്സില്ലെങ്കിൽ ഇന്ദ്രിയങ്ങളും പ്രവർത്തിയ്ക്കുകയില്ല. വജ്രം വജ്രത്തെ മുറിയ്ക്കുന്നതുപോലെ മനസ്സിനെ മനസ്സുകൊണ്ടു വശത്താക്കണം. ഇതിനെയാണ് രാജയോഗമെന്നു പറയുന്നത്. മനസ്സിനെ വശത്താക്കുന്നവർ ധന്യരാണ്.



അവർക്കു പരബ്രഹ്മരൂപമാകാൻ സാധിയ്ക്കും. മനസ്സിനു വിഷയരൂപമായ കൈക്കൂലി കൊടുക്കുന്നതുകൊണ്ട് അത് തൃപ്തമാകുന്നില്ല. നേരെ മറിച്ചു കൂടുതൽ ബലവാനാകുകയാണ് ചെയ്യുന്നത്. വെളിയിലുള്ള ശത്രുവിനെ ജയിയ്ക്കാം. പക്ഷെ അത്യധികം വേഗതയുള്ള മനസ്സിനെ ജയിയ്ക്കാതെ ആരേയും ശൂരവീരനെന്നു പറയാൻ സാധ്യമല്ല. മനസ്സിനെ മിത്രമാക്കാൻ സാധിച്ചാൽ ഉപകാരമായിരിയ്ക്കും. പക്ഷെ മനസ്സിനെ ഒട്ടും അനുസരിയ്ക്കരുത്. ഇങ്ങനെ ഉദാസീനതയോടെ ഇരുന്നാൽ മനസ്സു ശാന്തമായിക്കൊള്ളും.

സുഖദുഃഖങ്ങൾക്കുള്ള ഹേതുവിനെപ്പററി ബ്രാഹ്മണൻ ഇങ്ങനെ ചിന്തിയ്ക്കുന്നു.

1. ഏതെങ്കിലും മനുഷ്യരാണ് സുഖദുഃഖങ്ങൾക്കു ഹേതുവെങ്കിൽ അയാൾക്ക് ആത്മാവുമായിട്ട് എന്തു സംബന്ധമാണുള്ളത്? ഈ സുഖദുഃഖങ്ങൾ പൃഥ്വിയുടെ വികാരഭൂതമായ ദേഹത്തിനാണുണ്ടാകുന്നത്. ഊണു കഴിയ്ക്കുമ്പോൾ തന്റെ പല്ലുകൊണ്ടു നാക്കിനെ കടിച്ചുപോയാൽ ആരോടു ക്രോധിയ്ക്കും?

2. ഏതെങ്കിലും ദേവനാണ് സുഖദുഃഖങ്ങൾക്കു ഹേതുവെങ്കിലും അതുകൊണ്ടും ആത്മാവിന് ഒരു ഹാനിയും ഉണ്ടാകുന്നില്ല. എന്തെന്നാൽ ഈ വികാരങ്ങൾ അതിന്റെ അഭിമാനിയായ ദേവനുതന്നെയാണുണ്ടാകുന്നത്. ശരീരത്തിന്റെ ഒരംഗം മററൊരംഗത്തെ പ്രഹരിയ്ക്കുന്നെങ്കിൽ ഇതിൽ ആരോടു ക്രോധിയ്ക്കും?

3. ആത്മാവാണ് സുഖദുഃഖാദികൾക്കു ഹേതുവെങ്കിൽ, അതു തന്റെ സ്വരൂപം തന്നെയല്ലെ? പിന്നെ അന്യരാരുമില്ലല്ലോ. എന്തെന്നാൽ ആത്മാവിൽ നിന്നും ഭിന്നമായിട്ടു വേറൊന്നുംതന്നെയില്ല. അഥവാ ഉണ്ടെന്നു പറഞ്ഞാൽ അത് മിഥ്യയുമായിരിയ്ക്കും. അതിനാൽ, സുഖവുമില്ല, ദുഃഖവുമില്ല. പിന്നെ എന്തിനു ക്രോധിയ്ക്കണം?

4. ഏതെങ്കിലും ഗ്രഹമാണ് എന്റെ സുഖദുഃഖങ്ങൾക്കു ഹേതുവെങ്കിലും, അതുകൊണ്ട് അജനായ ആത്മാവിന് എന്താണ് ഹാനിയുള്ളത്? ഗ്രഹത്തിന്റെ പ്രഭാവം മരണശീലമുള്ള ദേഹത്തിനല്ലേ സംഭവിയ്ക്കൂ? പുരുഷൻ ഇതിൽ നിന്നും അത്യന്തം ഭിന്നനാകയാൽ ആരോടും ക്രോധത്തിന്നവകാശമില്ല.

5. കർമമാണ് സുഖദുഃഖങ്ങൾക്കു കാരണമെങ്കിൽ അതുകൊണ്ട് ആത്മാവിനെന്തു പ്രയോജനം? എന്തെന്നാൽ കർമം ജഡവും ചേതനവും ചേർന്നെങ്കിലേ സാധ്യമാകൂ. പക്ഷെ ദേഹം അചേതനവും അതിൽ ഇരിയ്ക്കുന്ന ആത്മാവു സർവഥാ നിർവികാരവും സാക്ഷിമാത്രവുമാകയാൽ കർമത്തിനു യാതൊരു ആധാരവും ഇല്ല. അന്നേരം ആരോടു ക്രോധിയ്ക്കും?

6. കാലമാണ് ഹേതുവെങ്കിൽ അതിൽ നിന്നും ആത്മാവിന് എന്താണ് ഹാനി? അഗ്നിയ്ക്ക് അഗ്നിയെ ദഹിപ്പിയ്ക്കാൻ സാധിയ്ക്കാത്തതുപോലെയും മഞ്ഞുകട്ടയ്ക്കു മഞ്ഞുകട്ടയെ തണുപ്പിയ്ക്കാൻ സാധിയ്ക്കാത്തതുപോലെയും ആത്മാവിന്റെ അംശഭൂതമായ കാലത്തിനും ആത്മാവിനു സുഖദുഃഖങ്ങൾ ഉണ്ടാക്കാൻ സാധ്യമല്ല. ആത്മാവിൽ യാതൊരുവിധമായ ദ്വന്ദ്വവുമില്ലാത്ത സ്ഥിതിയ്ക്ക് ആരോടാണു ക്രോധിയ്ക്കുക?

7. പ്രകൃതിയ്ക്കും അതീതമായ ആത്മാവിന് ഒരിയ്ക്കലും ഒരുപ്രകാരത്തിലും സുഖദുഃഖങ്ങളോടു സംബന്ധമുണ്ടാകാൻ സാധ്യമല്ല. അത് ജന്മമൃത്യുരൂപമായ ചക്രത്തിൽ വീണുകറങ്ങുന്ന അഹങ്കാരത്തിന്നാണുണ്ടാകുന്നത്. ഇപ്രകാരം അറിയുന്നവന് യാതൊരു ഭൗതിക പദാർഥങ്ങളിൽ നിന്നും ഭയത്തിന്നവകാശമില്ല.

ഇങ്ങനെ പരമാത്മനിഷ്ഠയിൽ സ്ഥിതി ചെയ്തു ഭഗവാൻ മുകുന്ദന്റെ ചരണകമലങ്ങളെ സേവ ചെയ്തു ഞാൻ ഈ അനന്തവും അപാരവുമായ അജ്ഞാനസാഗരത്തെ എളുപ്പത്തിൽ കടക്കും.(11.23.58.)

ഇപ്രകാരം വിരക്തനായ ആ ബ്രാഹ്മണൻ ദുഷ്ടജനങ്ങൾ പലവിധത്തിൽ ഉപദ്രവങ്ങൾ ചെയ്തെങ്കിലും തന്റെ നിഷ്ഠയിൽ നിന്നും ഇളകിയിരുന്നില്ല. സംസാരത്തിൽ ആർക്കും ആരേയും സുഖിപ്പിയ്ക്കാനൊ ദുഃഖിപ്പിയ്ക്കാനൊ സാധ്യമല്ല. അതെല്ലാം ചിത്തത്തിന്റെ ഭ്രമം മാത്രമാണ്. അതിനാൽ ഹേ ഉദ്ധവാ! എന്നിൽ ബുദ്ധിയും ശക്തിയും ചേർത്തു യുക്തിപൂർവം മനസ്സിനെ നിഗ്രഹിയ്ക്കുക. ഇതു തന്നെയാണ് സകലയോഗങ്ങളുടേയും സാരം. ഈ ഭിക്ഷുഗീത യോഗനിഷ്ഠയും ബ്രഹ്മജ്ഞാനവും നിറഞ്ഞതാണ്. ഇത് ഏകാഗ്രചിത്തത്തോടെ കേൾക്കുകയും കേൾപ്പിയ്ക്കുകയും ധാരണചെയ്യുകയും ചെയ്യുന്നവർ ഒരിയ്ക്കലും സുഖദുഃഖാദിദ്വന്ദ്വങ്ങൾക്കു വശപ്പെടുകയില്ല. അവർക്ക് ആത്മജ്ഞാനവും ശാന്തിയും അനുഭവപ്പെടും. (11.23.62.)

## പ്രകരണം മുപ്പത്തൊന്ന്

### മൂന്നു ഗുണങ്ങളുടെ സ്വഭാവം

ഈ ജഗത്ത് എങ്ങനെ ഉണ്ടായി ? ഏതു സ്ഥിതിയിൽ ഇരിയ്ക്കുന്നു? അതിന്റെ പ്രളയം എപ്പോൾ ഉണ്ടാകും? അവസാനം എല്ലാ ജീവികളുടെയും സ്ഥിതി എന്തായിരിയ്ക്കും? ഇത് ഒരു വലിയ സംശയമാണ്. ഇതു നീക്കാൻ പല മഹാപുരുഷന്മാരും ശ്രമിച്ചിട്ടുള്ളതും ഇന്നും ശ്രമിച്ചുകൊണ്ടിരിയ്ക്കുന്നതുമാണ്. ഇരുപത്തിരണ്ടാം അധ്യായത്തിൽ **"ആത്മാഗ്രഹണനിർഭാതം പശ്യ വൈകല്പികം ഭ്രമം"** (11.22.56.) എന്നു ഭഗവാൻ ഉദ്ധവരോടു പറഞ്ഞിരുന്നു. അതായത് ഈ സംസാരരൂപിയായ ഭ്രാന്തി ആത്മാവിന്റെ അജ്ഞാനത്താൽ കാണുന്നതാണ്. ആത്മജ്ഞാനമുണ്ടാകുമ്പോൾ ജഗത്തു കാണുകയില്ല. സ്വപ്നത്തിൽ തന്നെ അറിഞ്ഞാൽ



പിന്നെ സ്വപ്നജഗത്തിരിയ്ക്കാത്തതുപോലെ ജാഗ്രത്തിലും തന്നെ അറിഞ്ഞാൽ ജാഗ്രത്തിലെ ജഗത്തും കാണുകയില്ല. പക്ഷെ ഇതു ശരിയ്ക്കും മനസ്സിലാക്കാൻ പലർക്കും സാധിക്കുന്നില്ല. സ്വപ്നം ഉണർന്നാലുടനെ പൊയ്പോകുന്നു. ജാഗ്രത്തൊ ദിവസേന ഒന്നുതന്നെ കാണപ്പെടുന്നു. ഇവിടെ മനസ്സിലാക്കേണ്ടത് ഒരു പുതിയ ദശയുടെ അഭിമാനം വരുമ്പോൾ ആദ്യത്തെ ദശയിലെ ജഗത്തു പൊയ്പോകുന്നു എന്നാണ്. ജാഗ്രത്തിലെ അവസ്ഥയുടെ അഭിമാനം വരുമ്പോൾ സ്വപ്നജഗത്തിരിയ്ക്കുകയില്ല. അതുപോലെ ജാഗ്രത്തിൽ ബ്രഹ്മദശയുടെ അഭിമാനമോ, സ്വപ്നത്തിന്റെ അഭിമാനമോ, നിദ്ര, മൂർച്ഛ ആദിയോ വന്നാലും ജാഗ്രദ്ദശയിരിയ്ക്കുകയില്ല. ജാഗ്രത്തും സ്വപ്നം പോലെയുള്ള ഒരവസ്ഥയാണ്. ഇതു ശരിയ്ക്കും മനസ്സിലാക്കാൻ വളരെ സൂക്ഷ്മബുദ്ധി വേണം. ഈ ബുദ്ധിയുണ്ടാകാൻ വളരെ വൈരാഗ്യം വേണം. അതിനാൽ ഇരുപത്തിമൂന്നാം അധ്യായത്തിൽ ഭിക്ഷുഗീതയിൽ വൈരാഗ്യത്തിന്റെ സ്വരൂപം കാണിച്ചിരിയ്ക്കുന്നു. വൈരാഗ്യമില്ലാത്തവർക്കു ലയചിന്തനംകൊണ്ടു സാംഖ്യദർശനത്തിന്റെ രീതിയിൽ ജഗത്തിന്റെ ഉല്പത്തിയെ മനസ്സിലാക്കാം. അതിന്റെ ക്രമമാണ് ഇനി ഭഗവാൻ ഉദ്ധവരോടു പറയാൻ പോകുന്നത്. ഈ പദ്ധതിയിൽ കുറച്ചു വേദാന്തവും ചേർത്തിട്ടുണ്ട്.

ഭഗവാൻ: പ്രളയകാലത്തും സത്യയുഗത്തിന്റെ ആരംഭത്തിലും ലോകർ വിവേകസമ്പന്നരായിരുന്നു. അപ്പോൾ ജ്ഞാനവും അതിന്റെ വിഷയവും (ജ്ഞേയം) അതായത്, ദ്രഷ്ടാവും ദൃശ്യവും നിർവികല്പരൂപത്തിലാണ് സ്ഥിതി ചെയ്തിരുന്നത്. പിന്നീട് അദ്വിതീയമായ ബ്രഹ്മം തന്നെ മായയുടെയും അതിൽ പ്രതിബിംബിതമായ ജീവന്റെയും രൂപത്തിൽ അതായത് ദൃശ്യവും ദ്രഷ്ടാവും എന്ന രൂപത്തിൽ രണ്ടു ഭാഗമായിട്ട് വിഭക്തമെന്നപോലെ ആയിത്തീർന്നു. (11.24.3.)

ഇവിടെ മനസ്സിലാക്കേണ്ടതു ബീജരൂപത്തിൽ ഒന്നായിരുന്നതു നാം നട്ടുനനയ്ക്കുമ്പോൾ രണ്ടിലകളായി വെളിയിൽ വരുന്നതുപോലെ ഒന്നിൽ നിന്നു രണ്ടുണ്ടായെങ്കിലും ഈ രണ്ടും ഒന്നിൽ ഉള്ളതാണ് എന്നാണ്. അതിനാൽ ശക്തി ഒന്നിന്റെ മാത്രമാണ്. ഇതു വേദാന്തത്തിന്റെ രീതിയാണ്. പക്ഷേ സാംഖ്യ ദർശനം വിശ്വസിയ്ക്കുന്നതു രണ്ടു പദാർത്ഥങ്ങളായിത്തീരുന്നു എന്നാണ്. വേദാന്തം പറയുന്നത്, രണ്ടിന്റെ പ്രതീതിയുണ്ടായെങ്കിലും വാസ്തവത്തിൽ അതു മൂലബീജത്തിന്റെ വേറൊരവസ്ഥ മാത്രമാണെന്നാണ്. ഇനി ഭഗവാൻ പറയുന്നു: "ഈ രണ്ടു വസ്തുക്കളിൽ ഒന്നിനെ പ്രകൃതിയെന്നും, മററതിനെ പുരുഷനെന്നും പറയുന്നു. പ്രകൃതി അല്ലെങ്കിൽ മായ കാര്യകാരണരൂപത്തിൽ രണ്ടു പ്രകാരത്തിലുണ്ട്. പുരുഷൻ ജ്ഞാനരൂപമാണ്. പിന്നീട്, ജീവികളുടെ കർമങ്ങളുടെ പ്രേരണയാൽ ഞാൻ പ്രകൃതിയിൽ ക്ഷോഭമുണ്ടാക്കി, അപ്പോൾ അതിൽ നിന്നും സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുണ്ടായി."(11.24.5.) ഇവിടെ മനസ്സിലാക്കാനുള്ളതു ജീവന്റെ കർമബന്ധം ജ്ഞാനദ്വാരാ പൊയ്പോകുന്നെങ്കിൽ അവരുടെ പ്രകൃതിയിൽ ക്ഷോഭമുണ്ടാകുന്നില്ല എന്നാണ്. ആരുടെ പ്രകൃതിയിൽ ക്ഷോഭമുണ്ടാകുന്നുവോ അവർക്കു സംസാരത്തിൽ വരേണ്ടിവരുന്നു. അവർക്ക് മൂന്നു ഗുണങ്ങളുടെ ശക്തിയ്ക്ക് അധീനരാകേണ്ടിവരുന്നു. ഈ ഗുണങ്ങളിൽ നിന്നും ക്രിയാശക്തി സമ്പന്നമായ സൂത്രാത്മാവും, അതിൽ നിന്നും ജ്ഞാനശക്തി പ്രധാനമായ മഹത്തത്ത്വവുമുണ്ടായി. അത് സൂത്രാത്മാവിനോടു ചേർന്നിരിയ്ക്കുന്നു. മഹത്തത്ത്വമെന്നു വെച്ചാൽ സമഷ്ടിബുദ്ധിയാണ്. അതിൽ വികാരമുണ്ടായപ്പോൾ അഹങ്കാരമുണ്ടായി. ഇതു ജീവനെ മോഹത്തിൽ വീഴിയ്ക്കുന്നു.(11.24.6.) വികാരം പ്രകൃതിയിൽ ഉണ്ടാകുന്നു. പക്ഷെ ഈ പ്രകൃതി അഹങ്കാരത്തിനുപകാരമാകയാൽ ആ വികാരത്തോടുകൂടെത്തന്നെ അഹങ്കാരം ഉണ്ടാകുന്നു. കാലത്തുണരുമ്പോൾ മനുഷ്യരുടെ പ്രകൃതിയിൽ ഏതു ക്ഷോഭം ഉണ്ടാകുന്നുവോ, അതു തനിയ്ക്കുപയോഗിയാകയാൽ ജീവന്റെ അഹങ്കാരവും ആ സമയത്തുണ്ടാകുന്നു. ഇങ്ങനെയുള്ള അഹങ്കാരത്തിനു മൂന്നു പ്രകാരങ്ങളുണ്ട്. സാത്വികം, രാജസം, താമസം. ഇവ ഇന്ദ്രിയങ്ങളുടേയും മനസ്സിന്റേയും കാരണമാകയാൽ ജഡചേതനാമയമാണ്. താമസ അഹങ്കാരത്തിൽ നിന്നും പഞ്ചതന്മാത്രകളും പഞ്ചഭൂതങ്ങളുമുണ്ടായി. രാജസ അഹങ്കാരത്തിൽ നിന്നും ഇന്ദ്രിയങ്ങളുണ്ടായി. സാത്വിക അഹങ്കാരത്തിൽ നിന്നും ഇന്ദ്രിയങ്ങളുടെ അധിഷ്ഠാതാക്കളായ പതിനൊന്നു ദേവന്മാരുണ്ടായി. പിന്നീടു എന്നാൽ പ്രേരിതമായിട്ട് ഈ സകല കാരണതത്ത്വങ്ങളും പരസ്പരം ചേർന്ന് ഒരു മുട്ടയായിത്തീർന്നു. അതു വളരെക്കാലം ജലത്തിൽ കിടന്നിരുന്നു. ഞാൻ അതിനുള്ളിൽ പ്രവേശിച്ചു. അത് എന്റെ വിരാട് സ്വരൂപമായി. പിന്നീട് എന്റെ നാഭിയിൽനിന്നും വിശ്വകമലമുണ്ടായി. അതിൽനിന്നും സ്വയംഭൂവായ ബ്രഹ്മാവുമുണ്ടായി. ഈ വിശ്വാത്മാവായ ബ്രഹ്മാവു തപസ്സു ചെയ്ത് എന്റെ അനുഗ്രഹത്താൽ രജോഗുണദ്വാരാ ലോകപാലന്മാരോടുകൂടി ഭൂഃ (പൃഥ്വി) ഭുവഃ (അന്തരീക്ഷം) സ്വഃ (സ്വർഗം) ഈ മൂന്നു ലോകങ്ങളെ സൃഷ്ടിച്ചു. (11.24.11.) ജീവനിലും രജോഗുണമുണ്ടാകുമ്പോഴാണ് അത് പലതിനെയും സൃഷ്ടിയ്ക്കുന്നത്. ആ സമയം ക്രിയാശക്തി വർധിച്ചിരിയ്ക്കും. സത്വഗുണം വർധിയ്ക്കുമ്പോൾ ജ്ഞാനശക്തി വർധിച്ച് ഉപരാമവൃത്തി യുണ്ടാകും. സ്വർഗലോകം ദേവന്മാർക്കും, ഭൂവർലോകം ഭൂതഗണങ്ങൾക്കും, ഭൂലോകം മനുഷ്യാദി പ്രാണികൾക്കും ഉള്ളതാണ്. സിദ്ധന്മാർക്കു മഹർ ലോകം, തപോലോകം ആദിയുമുണ്ടായി. അസുരന്മാർക്കും നാഗങ്ങൾക്കുമായിട്ട് അതലം, വിതലം, സുതലം മുതലായ ഏഴ് അധോലോകങ്ങളുമുണ്ടായി.

ഈ മൂന്നു ലോകങ്ങളിലും ത്രിഗുണാത്മികമായ കർമമനുസരിച്ച്, ജീവികൾക്കു ഗതിയുണ്ടാകുന്നു. യോഗാഭ്യാസി പരലോകത്തെ പ്രാപിയ്ക്കുന്നു. തപസ്വികൾ ജനലോകത്തേയും പ്രാപിയ്ക്കുന്നു. സന്ന്യാസത്തിന്റെ ഫലമാ



യിട്ടു സത്യലോകപ്രാപ്തിയും ഭക്തിയോഗം കൊണ്ട് എന്റെ പരമധാമപ്രാപ്തിയും ഉണ്ടാകുന്നു. (11.24.14.) എന്റെ കാല രൂപനായ വിധാതാവിന്റെ പ്രേരണയാൽ ഈ ജഗത്തു കർമ്മ കലാപങ്ങളിൽ വീണുകിടക്കുന്നു. ഗുണപ്രവാഹത്തിൽ ചില പ്പോൾ മേലോട്ടും ചിലപ്പോൾ കീഴോട്ടും മുങ്ങിപ്പൊങ്ങിക്കഴി യുന്നു. അതായതു ചിലപ്പോൾ ശുഭകർമ്മത്താൽ ജീവൻ ഉത്തമഗതിയെയും ചിലപ്പോൾ പാപത്തിനു വശപ്പെട്ട് അധോ ഗതിയേയും പ്രാപിയ്ക്കുന്നു. ചെറുതായാലും വലുതായാലും പദാർത്ഥങ്ങളിൽ കാണുന്ന വികാരങ്ങളെല്ലാം പ്രകൃതിയുടേ യും പുരുഷന്റേയും സംബന്ധത്താലാണ് ഉണ്ടാകുന്നത്. (11.24.16.)

ഈ രണ്ടു പദാർങ്ങളും സ്വതന്ത്രവും സത്യവുമാണെ ങ്കിൽ പ്രകൃതി മോക്ഷത്തിലും വിഘ്നമുണ്ടാക്കും. അതു കൊണ്ട് ഇനി വേദാന്തരീതിയിൽ ഏകസത്തയെപ്പററി ഭഗ വാൻ ഉദ്ധവർക്കു മനസ്സിലാക്കിക്കൊടുക്കുന്നു. വൃക്ഷം എത്ര തന്നെ വലുതാണെങ്കിലും അതിൽ സർവത്രയുള്ളതു ബീജ സത്ത മാത്രമാണ് അതിനാൽ,

**യസ്തുയസ്യാദിരന്തശ്ചസവൈമധ്യംചതസ്യസത്**
**വികാരോവ്യവഹാരാർത്ഥോയഥാതൈജസപാർത്ഥിവാഃ.**
(11.24.17.)

ഏതൊരു പദാർത്ഥം അതിന്റെ ആദിയിലും അവസാ നത്തിലും കാണുന്നുവോ അതുതന്നെയായിരിക്കണം മധ്യ ത്തിലും കാണുന്നത്. അതുതന്നെയാണ് സത്യമായിട്ടുള ളതും. വികാരം കേവലം വ്യവഹാരത്തിനു മാത്രമുള്ളതാണ്. സ്വർണത്തിന്റെ വികാരം കങ്കണാദിയും, ചെളിയുടെ വികാ രം കുടം മുതലായതുമാണ്. അവ യിലുള്ള സത്ത സ്വർണ ത്തിന്റെയും ചെളിയുടെയുമാണ്. ഈ കാര്യപ്രപഞ്ചത്തിന്റെ ഉപദാനകാരണം പ്രകൃതിയും അധിഷ്ഠാനം പരമാത്മാവു മാണ്. ഈ കാര്യപ്രപഞ്ചത്തെ പ്രകടമാക്കുന്നതു കാലവു മാണ്. ഈ വ്യവഹാരകാലത്തു കാണുന്ന ത്രിവിധത വാസ്തവത്തിലും ബ്രഹ്മസ്വരൂപമാണ്. ഞാൻ ആ ശുദ്ധബ്ര ഹ്മമാണ്.

**സർഗഃ പ്രവർത്തതേതാവത്പൗർവാപര്യേണനിത്യശഃ**
**മഹാൻഗുണവിസർഗാർത്ഥഃസ്ഥിത്യന്തോയാവദീക്ഷണം.**
(11.24.20.)

പരമാത്മാവിന്റെ ഈക്ഷണശക്തി ഇരിയ്ക്കുന്നതുവ രെയും, പരമാത്മാവിന്റെ പാലനപ്രവൃത്തിയും ഉണ്ടായിക്കൊ ണ്ടിരിയ്ക്കും. അതുവരെയും ജീവന്റെ കർമ്മഭോഗങ്ങൾക്കു വേണ്ടി കാരണകാര്യരൂപത്തിൽ അഥവാ പിതൃപുത്രാദിക ളുടെ രൂപത്തിൽ ഈ സൃഷ്ടിചക്രവും നിരന്തരം ഉണ്ടായി ക്കൊണ്ടിരിയ്ക്കും.

ഇവിടെ പരമാത്മാവിന്റെ ദൃഷ്ടി ഇരിയ്ക്കുന്നതുവ രെയും, ജീവന്റെ കർമ്മം ശോഷിയ്ക്കുന്നതുവരെയും ഈ സംസാരം ഉണ്ടായിരിയ്ക്കുമെന്നു പറഞ്ഞിരിയ്ക്കുന്നു. ഈ രണ്ടു കാര്യങ്ങൾക്കും വളരെ സംബന്ധമുണ്ട്. ജീവനു കർമ്മശക്തി ഇരിയ്ക്കുന്നതുവരെ സംസാരത്തിലേയ്ക്കു ദൃഷ്ടി യുണ്ടായിരിയ്ക്കും. അപ്പോൾ സംസാരവും വർധിച്ചുകൊണ്ടു വരും. ജീവൻ എത്രകണ്ടു വർധിയ്ക്കുന്നുവോ അത്രയും ദൃഷ്ടിയും വർധിയ്ക്കുന്നു. ഈ ചക്രത്തിൽ നിന്നും വെളിയിൽ പോരണമെങ്കിൽ ദൃഷ്ടി യിൽ ഭേദമുണ്ടാകണം. ജ്ഞാനദൃഷ്ടിയുണ്ടാകുമ്പോൾ പ്രകൃതിപുരുഷന്മാരുടെ പ്രവാഹം മിഥ്യയായിട്ടു തോന്നും. ജനിച്ചിട്ടുപോലുമില്ലാത്തവന്റെ ശ്രാദ്ധം ചെയ്യാൻ സാധിയ്ക്കു കയില്ലല്ലൊ. വന്ധ്യാപുത്രന്റെ വിവാഹത്തിന് ഒരുക്കങ്ങൾ ചെയ്യുക വ്യർത്ഥമാകുന്നതുപോലെയാണ് ഏകത്തെ അനേ കമായി കാണുന്നത്. പരമാത്മാവ് ഏകനെങ്കിലും പ്രകൃ തിയും പുരുഷനുമായി കാണപ്പെടുന്നു. പ്രകൃതിയിൽ ദൃഷ്ടി പോകുകയാൽ പുരുഷൻ തന്റെ രൂപത്തെ വിസ്മരിയ്ക്കു ന്നു. പക്ഷെ സമർത്ഥനായ ഗുരുവിൽ നിന്നും ജ്ഞാനം ലഭി യ്ക്കുമ്പോൾ ഭാവത്തിന് മാററം വരുന്നു. അപ്പോഴാണ് പൂർണതയുടെ ഭണ്ഡാരം തുറക്കുന്നത്. ബ്രഹ്മം, അഹമെന്ന ഭാവത്തിൽ സ്ഫുരിയ്ക്കുകതന്നെയാണ് മായയുടെ മുഖ്യ ലക്ഷണം. അതിൽ നിന്നും പിന്നെ ഇദംതാ ദൃഷ്ടിയുണ്ടാ കുന്നു. ഈ ദൃഷ്ടി ഇരിയ്ക്കുന്നതുവരേയ്ക്കും സംസാര വുമുണ്ടായിരിയ്ക്കും. പുരുഷന്റെ കേവലമായ ഈക്ഷണ മാത്രത്താൽ പ്രകൃതി സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങളെ വികസിപ്പിയ്ക്കുന്നു. ദൃഷ്ടി, ജ്ഞാനദൃഷ്ടിയാ കുമ്പോൾ സായൂജ്യവും ലഭിയ്ക്കുന്നു. ആ സമയം ബ്രഹ്മം, കാലം, മായ ഇവകൾ അഭേദമായിക്കാണുന്നു. ഈക്ഷണം വരെ മാത്രമേ സൃഷ്ടിയുള്ളൂ. അതായതു സൃഷ്ടിയെ നോക്കുന്നെങ്കിലേ സൃഷ്ടിയുള്ളൂ. സൃഷ്ടിയെ നോക്കാൻ ആരുമില്ലെങ്കിൽ സൃഷ്ടിയുണ്ടെന്നാരു പറയും? ഒരു ഗ്രാമത്തിലുള്ളവരെല്ലാം കുരുടന്മാരും പൊട്ടന്മാരുമാണെ ങ്കിൽ ആ ഗ്രാമം എങ്ങനെയുള്ളതെന്നാരു പറയും? അത ിനാൽ ഈക്ഷണം തന്നെയാണ് സൃഷ്ടി. പ്രപഞ്ചം ഉണ്ടാ യിട്ട്, പിന്നീടില്ലാതാകുമെന്നു പറയുന്നതു മിഥ്യാവാണിയുടെ വിലാസം മാത്രമാണ്. ഇക്കാര്യം ഗുരുകൃപ കൂടാതെ മന സ്സിലാകയില്ല. ഇതു മനസ്സിലായാൽ ആത്യന്തികപ്രളയം എന്തെന്നു മനസ്സിലാകും. നാലുവിധമുള്ള പ്രളയങ്ങളെപ്പറ്റി പന്ത്രണ്ടാം സ്കന്ധത്തിൽ ശുകദേവൻ പരീക്ഷിത്തിനെ മന സ്സിലാക്കുന്നുണ്ട്. പ്രളയം നാലുവിധമാണെങ്കിൽ ജഗത്തിന്റെ ഉല്പത്തിയും നാലുവിധമുണ്ട്. നിത്യഉല്പത്തിയിൽ നിമി ഷം തോറും ഏതെങ്കിലും മാറ്റങ്ങൾ ഉണ്ടായിക്കൊണ്ടിര ിയ്ക്കുന്നതായി കാണാം. നൈമിത്തിക ഉത്പത്തി ബ്രഹ്മാവു സൃഷ്ടി തുടങ്ങുമ്പോൾ കാണപ്പെടുന്നു. പ്രാകൃത ഉല്പത്തി മൂലപ്രകൃതിയിൽ നിന്നും മഹത്തത്ത്വമുണ്ടാകുമ്പോൾ കാണപ്പെടുന്നു. ഇനി ആത്യന്തിക ഉത്പത്തി ആത്യന്തിക പ്രളയത്തെപ്പോലെ, രജ്ജുവിൽ സർപ്പപ്രതീതിയുണ്ടാകുന്ന തുപോലെ, അജ്ഞാനത്താൽ പ്രതീതമാകുകയും ജ്ഞാന ത്താൽ ഇല്ലാതാകുയും ചെയ്യുന്നു. ഇത്രയും മനസ്സിലാക്കാൻ സാധിച്ചാൽ ജഗത്തിന്റെ ഉത്പത്തി, സ്ഥിതി, ലയം ഇവയെ



പ്പററി സംശയമൊന്നും പിന്നെ ഉണ്ടാകുകയില്ല.

ജഗത്ത് എപ്പോൾ ഉണ്ടായി എന്നു ചോദിച്ചാൽ, ഏതു ജഗത്തിനെപ്പററിയാണ് ചോദിയ്ക്കുന്നതെന്ന് ആദ്യം അറിയണം.

1. സാമാന്യ മനുഷ്യർ അറിയുന്ന ജഗത്തു ദിവസേന ഉണ്ടായിക്കൊണ്ടിരിയ്ക്കുകയാണ്. അതിൽ ക്രിസ്തുവർഷവും വിക്രമവർഷവും മററും നാം കണക്കാക്കുന്നു.

2. ബ്രഹ്മാവിന്റെജഗത്തിനു താഴെപറയും പ്രകാരം കണക്കുണ്ട്.

ബ്രഹ്മാവിന്റെ ഒരു ദിവസം മനുഷ്യർക്ക് ആയിരം ചതുർയുഗങ്ങളും, ഒരു ചതുർയുഗം 43,20,000 മനുഷ്യവർഷങ്ങളുമാണ്. അപ്പോൾ ബ്രഹ്മാവിന്റെ ഒരു ദിവസം മനുഷ്യർക്ക് 4,32,00,00,000, വർഷങ്ങളാണ്.

3. പ്രാകൃത ഉത്പത്തിയ്ക്കു മൂലപ്രകൃതിയിൽ നിന്നും മഹത്തത്ത്വമുണ്ടാകുമ്പോഴാണ് കാലം തുടങ്ങുന്നത്. ഇതെപ്പോൾ ഉണ്ടാകുന്നു എന്നറിയാൻ മനുഷ്യർ കാലത്ത് എഴുനേൽക്കുമ്പോൾ അവരുടെ പ്രകൃതിയിൽ ആദ്യം ക്ഷോഭമുണ്ടായത് എപ്പോഴാണെന്നു നോക്കിയാൽ മതി. അപ്പോഴായിരിയ്ക്കും അവരുടെ ജഗത്തു തുടങ്ങുന്നത്. അതുപോലെതന്നെ മൂലപ്രകൃതിയിൽനിന്നും ഉണ്ടാകുന്ന സമഷ്ടി ജഗത്തിന്റെ ഉല്പത്തിയും മനസ്സിലാക്കണം.

4. അജ്ഞാനത്താൽ ഉണ്ടാകുന്ന ഉല്പത്തി, അജ്ഞാനകാലത്തു ജഗത്തു കാണും. സ്വപ്നത്തിൽ കാണുന്നതുപോലെതന്നെയാണ് ജാഗ്രത്തിലും കാണുന്നത്.

മേൽപ്പറഞ്ഞപ്രകാരം നാലുവിധമായ ഉല്പത്തിപോലെതന്നെ നാലുവിധമായ പ്രളയവും ഉണ്ട്.

1. സാമാന്യമനുഷ്യർക്കു കാണപ്പെടുന്ന ജഗത്തു ദിവസേന പ്രളയത്തെ പ്രാപിച്ചുകൊണ്ടേയിരിയ്ക്കുകയാണ്. വൃക്ഷങ്ങളുടെ ഫലം, ദീപത്തിന്റെ ജ്യോതി, നദീപ്രവാഹം ഇവയെല്ലാം ക്ഷണംതോറും മാറിക്കൊണ്ടിരിയ്ക്കുന്നു. എന്നിട്ടും മനുഷ്യർ വിചാരിക്കുന്നത് അവർ ഒരേ ജഗത്തിനെയാണ് നിത്യം കാണുന്നതെന്നാണ്. നിദ്രയിൽ ദിവസേന ജഗത്തിനു പ്രളയം സംഭവിയ്ക്കുന്നുമുണ്ട്.

2. നൈമിത്തികപ്രളയം: ബ്രഹ്മാവിന്റെ ദിവസം പൂർത്തിയാകുമ്പോൾ ഉണ്ടാകുന്ന ബ്രഹ്മാവിന്റെ നിദ്രാവസ്ഥയാണ്. അപ്പോൾ ബ്രഹ്മാവിന്റെ സകല സൃഷ്ടികളും ബ്രഹ്മാവിൽ ലയിച്ച് സ്ഥിതി ചെയ്യുന്നു.

3. പ്രാകൃതപ്രളയത്തെപ്പററി ഇനി ഭഗവാൻ ഉദ്ധവരെ പറഞ്ഞു മനസ്സിലാക്കുന്നു: ഈ വിരാഡ്രൂപം തന്നെയാണ് വിവിധലോകങ്ങളുടെ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്കുള്ള ലീലാഭൂമി. ഇതിൽ ഞാൻ കാലരൂപത്തിൽ വ്യാപ്തമാകുമ്പോൾ എന്റെ പ്രളയത്തിനുള്ള സങ്കല്പം കൊണ്ട് അത് ഈ ഭുവനങ്ങളോടുംകൂടി വിനാശരൂപമായ വിഭാഗത്തിനു യോഗ്യമായിത്തീരുന്നു.(11.24.21.) അതിന്റെ ലയപ്രക്രിയ ഇപ്രകാരമാണ്:- പ്രാണികളുടെ ശരീരം അന്നത്തിലും, അന്നം ബീജത്തിലും, ബീജം ഭൂമിയിലും, ഭൂമി ഗന്ധ തന്മാത്രയിലും ലയിയ്ക്കുന്നു. ഗന്ധം ജലത്തിലും, ജലം അതിന്റെ ഗുണമായ രസത്തിലും, രസം തേജസ്സിലും, തേജസ്സ് രൂപത്തിലും ലയിയ്ക്കുന്നു. രൂപം വായുവിലും, വായു സ്പർശത്തിലും, സ്പർശം ആകാശത്തിലും, ആകാശം ശബ്ദ തന്മാത്രയിലും ലയിയ്ക്കുന്നു. ഇന്ദ്രിയങ്ങൾ അവയുടെ കാരണമായ ദേവതകളിലും അവസാനം രാജസ അഹങ്കാരത്തിലും ലയിയ്ക്കുന്നു. (11.24.24.) രാജസ അഹങ്കാരം അതിന്റെ നിയന്താവായ സാത്വിക അഹങ്കാരരൂപമായ മനസ്സിലും, ശബ്ദ തന്മാത്ര പഞ്ചഭൂതങ്ങളുടെ കാരണമായ താമസ അഹങ്കാരത്തിലും, അഖില ജഗത്തിനേയും മോഹിപ്പിയ്ക്കുന്നതിനു സാമർത്ഥ്യമുള്ള ത്രിവിധ അഹങ്കാരങ്ങളും മഹത്തത്ത്വത്തിലും ലയിയ്ക്കുന്നു. ജ്ഞാനശക്തി പ്രധാനവും ക്രിയാശക്തി പ്രധാനവുമായ മഹത്തത്ത്വം അതിന്റെ കാരണമായ ഗുണങ്ങളിലും ലയിയ്ക്കുന്നു. ഗുണങ്ങൾ അവ്യക്ത പ്രകൃതിയിലും പ്രകൃതി അതിന്റെ പ്രേരകനും അവിനാശിയുമായ കാലത്തിലും ലയിയ്ക്കുന്നു. (11.24.26.) കാലം മായാമയമായ ജീവനിലും, ജീവൻ അജനും ആത്മാവുമായ എന്നിലും ലയിയ്ക്കുന്നു. ആത്മാവ് ഒന്നിലും ലയിയ്ക്കുന്നില്ല. അത് അതിന്റെ സ്വരൂപത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. അത് ജഗത്തിന്റെ സൃഷ്ടിയുടെയും ലയത്തിന്റെയും അധിഷ്ഠാനവും അവധിരൂപവുമാണ്. (11.24.27.) ഇവിടെ മൂലപ്രകൃതി കാലത്തിലും കാലം ജീവനിലും ലയിയ്ക്കുന്നു എന്ന് പറഞ്ഞിരിയ്ക്കുന്നു. അതിനാൽ പ്രകൃതിയെക്കാൾ വലുതാണ് കാലം; കാലത്തെക്കാൾ വലുതാണ് ജീവനെന്നു കാണിച്ചിരിയ്ക്കുന്നു. ഇത് സാംഖ്യമതത്തിൽ വരുന്നില്ല. പക്ഷെ ഭാഗവതത്തിലെ സാംഖ്യത്തിൽ വരുന്നുണ്ട്. സാംഖ്യസൂത്രത്തിൽ സകലതും മൂലപ്രകൃതിയിൽ ലയിയ്ക്കുന്നു എന്നു പറഞ്ഞിരിയ്ക്കുന്നു. അതിൽ ക്ഷോഭമുണ്ടായ ശേഷമേ കാലമുണ്ടാകുന്നുള്ളു. ഭാഗവതത്തിൽ കാലത്തെ, പ്രകൃതിയ്ക്കും മുൻപാണ് വച്ചിരിയ്ക്കുന്നത്. കാലത്തിനും മുൻപ് ജീവനെ വച്ചിരിയ്ക്കുന്നു. ഇത് കൂടുതൽ യുക്തിയുക്തമായി തോന്നുന്നു. എന്നാൽ കാലം ഒരു സ്വതന്ത്രതത്ത്വമല്ല. ജീവനില്ലെങ്കിൽ അതിനുവേണ്ടി സംഭവങ്ങളൊന്നും ഉണ്ടാകുന്നില്ല. സംഭവം ഉണ്ടാകുന്നില്ലെങ്കിൽ കാലവും ഉണ്ടാകയില്ല. നിദ്രയിൽ യാതൊരു സംഭവവും ഇല്ലാത്തതിനാൽ കാലവുമില്ല. ജീവൻ ഉണരുന്ന സമയം അതിന്റെ വൃത്തിയ്ക്കനുസരിച്ചുള്ള കാലവും ഉണ്ടാകുന്നു. ഇത് ഇന്നത്തെ സാപേക്ഷവാദത്തോടും യോജിയ്ക്കുന്നുണ്ട്.

4. ഇനി ആത്യന്തികപ്രളയത്തെപ്പററി ഭഗവാൻ പറയുന്നു:

**ഏവമന്വീക്ഷമാണസ്യ കഥംവൈകല്പികോഭ്രമഃ**
**മനസോഹൃദിതിഷ്ഠേതവ്യോമ്നീവാർക്കോദയേതമഃ.**

(11.24.28.)



ഇപ്രകാരം വിചാരപൂർവം നോക്കുന്നവന്റെ ചിത്തത്തിൽ ഈ പ്രപഞ്ചത്തിന്റെ ഭ്രമം ഉണ്ടാകുകയില്ല. അഥവാ അതിന്റെ സ്ഫുരണം ഉണ്ടായാൽ കൂടിയും അത് അധികകാലം ഹൃദയത്തിൽ എങ്ങനെ നിൽക്കാനാണ്? സൂര്യനുദിച്ചാൽ ആകാശത്ത് അന്ധകാരം ഇരിയ്ക്കുമോ? ജ്ഞാനരൂപിയായ സൂര്യന്റെ അടുത്ത് പ്രപഞ്ചരൂപിയായ മായ ഇരിയ്ക്കുകയില്ല. അതായത് ജ്ഞാനദൃഷ്ടികൊണ്ടു നോക്കുമ്പോൾ പ്രപഞ്ചം ഉണ്ടായിട്ടേയില്ലെന്നു കാണും. ഇതിനെയാണ് ആത്യന്തികപ്രളയമെന്നു പറയുന്നത്.

ഈ കഥ ശ്രീമദ്ഭാഗവതസപ്താഹത്തിൽ ഏഴാം ദിവസമാണ് വരുന്നത്. അന്നുതന്നെയാണു പരീക്ഷിത്തിനു മോക്ഷമുണ്ടാകാനിരിയ്ക്കുന്നതും. അതിനാൽ ആത്യന്തികപ്രളയത്തെ മനസ്സിലാക്കേണ്ടത് അത്യാവശ്യമാണ്. പരീക്ഷിത്തിന് ജഗത്ത് ഓർമ വന്നാൽ ദ്വൈതവും ഓർമ്മവരും. അന്നേരം മോക്ഷമുണ്ടാകുകയില്ല. ചരടിൽ ഭ്രാന്തികൊണ്ടു കാണുന്ന സർപ്പത്തെപ്പോലെ ബ്രഹ്മത്തിൽ ഭ്രാന്തികൊണ്ടാണു ജഗത്തു കാണുന്നത്. മേൽ പറഞ്ഞ ശ്ലോകത്തിൽ ഭ്രമമെന്ന ശബ്ദം ഉപയോഗിച്ച് ഭഗവാൻ ഈ കാര്യം സ്പഷ്ടമാക്കിയിരിയ്ക്കുന്നു.

ജഗത്തിന്റെ ഉല്പത്തിയെപ്പററി ഭാഗവതദൃഷ്ട്യാ നോക്കുന്നതായാൽ, രണ്ടാംസ്കന്ധത്തിലെ ചതുഃശ്ലോകീ ഭാഗവതത്തിൽ ജഗത്തിന്റെ ഉല്പത്തിയെപററിയുള്ള ചോദ്യമേ വരുന്നില്ല. അതിനുശേഷം ബ്രഹ്മാവ് നാരദന്നുപദേശിയ്ക്കുന്നിടത്തു പ്രാകൃത ഉല്പത്തിയെപ്പററി പറയുന്നുണ്ട്. പിന്നീടു നാരദൻ വ്യാസനേയും, വ്യാസൻ ശുകനേയും കേൾപ്പിക്കുന്ന ഭാഗവതത്തിൽ നൈമിത്തിക ഉല്പത്തിയെപ്പററി പറഞ്ഞിട്ടുണ്ട്. പക്ഷെ ശുകദേവൻ പരീക്ഷിത്തിനു ജ്ഞാനമുപദേശിക്കുന്നിടത്തു നാലു പ്രകാരത്തിലുള്ള പ്രളയത്തെപ്പററിയും പറയുന്നുണ്ട്. ഇക്കാര്യത്തെപ്പറ്റിയുള്ള ജ്ഞാനം മനുഷ്യജീവിതത്തിൽ പ്രത്യേകം ഉപയോഗമുള്ളതാണ്. ഇത് എല്ലാവരും മനസ്സിലാക്കേണ്ടതുമാണ്.

## പ്രകരണം മുപ്പത്തിരണ്ട്

### മൂന്നു ഗുണവൃത്തികളുടെ നിരൂപണം

ഏകാദശത്തിൽ ഇരുപത്തിനാലാം അധ്യായത്തിന്റെ അവസാനത്തിൽ (11.24.28.) ഈ പ്രപഞ്ചഭ്രമം വിചാരിച്ചു നോക്കിയാൽ ഇരിയ്ക്കുകയില്ലെന്നു ഭഗവാൻ ഉദ്ധവരോടു പറഞ്ഞു. പക്ഷെ അധികംപേർക്കും ഇങ്ങനെയുള്ള വിചാരശക്തിയില്ലാത്തതിനാൽ ദൃഷ്ടിയ്ക്കുമുൻപേ സൃഷ്ടിയുണ്ടെന്നും, ഈ സൃഷ്ടിയിൽ ഇരുന്ന് ഓരോരുത്തർക്കും അവരവരുടെ വ്യവഹാരങ്ങൾ നടത്താമെന്നുമാണ് അവർ കരുതുന്നത്. ഈ സ്ഥിതിയിൽ അവരവരുടെ സ്വഭാവത്തെ നിയന്ത്രിയ്ക്കാൻ മായാഗുണങ്ങളായ സത്വം, രജസ്സ്, തമസ്സ് ഇവകൾ ഏതുവിധമാണ് പ്രവർത്തിയ്ക്കുന്നത് എന്നു മനസ്സിലാക്കേണ്ടിയിരിയ്ക്കുന്നു. ഇതു മനസ്സിലാക്കുന്നതുകൊണ്ടും സാംഖ്യവും യോഗവും രണ്ടും സിദ്ധമാകും. ഏകാദശത്തിൽ ഇരുപത്തഞ്ചാം അധ്യായത്തിൽ അതിന്റെ വർണന കൊടുത്തിട്ടുണ്ട്.

ഭഗവാൻ: ഹേ ഉദ്ധവാ! ഏതേതു ഗുണങ്ങളാൽ പുരുഷൻ ഏതേതു സ്വഭാവക്കാരാകുമെന്നതിനെപ്പററി ഇനി ഞാന് നിന്നോടു പറയാം. കേട്ടുകൊൾക.(11.25.1.)

1. ശമം, ദമം, തിതിക്ഷ, വിവേകം, തപസ്സ്, സത്യം, ദയ, സ്മൃതി, സന്തോഷം, ത്യാഗം, വിഷയങ്ങളിൽ അനിച്ഛ, ശ്രദ്ധ, ലജ്ജ, ദാനം, ആത്മരതി ഇവ സത്വഗുണവൃത്തികളാണ്.

2. ഇച്ഛ, പ്രയത്നം, അഭിമാനം, തൃഷ്ണ, ഗർവ്, ദൈവത്തോടു ധനം അപേക്ഷിയ്ക്കുക, ഭേദബുദ്ധി, വിഷയസുഖം, മദജനിതമായ ഉത്സാഹം, ആത്മസ്തുതിയിൽ പ്രീതി, ഹാസ്യം, ബലപൂർവമുള്ള ഉദ്യോഗം ഇവ രജോഗുണവൃത്തികളാണ്.

3. ക്രോധം, ലോഭം, മിഥ്യാഭാഷണം, ഹിംസ, യാചന, പാഖണ്ഡിത്വം, ശ്രമം, കലഹം, ശോകം, മോഹം, വിഷാദം, പീഡ, ആശ, ഭയം, അനുദ്യോഗം ഇവ തമോഗുണവൃത്തികളാണ്.

ഇനി മൂന്നുഗുണങ്ങളുടെ മിശ്രണംകൊണ്ടുണ്ടാകുന്ന വൃത്തികൾ ഏതെല്ലാമെന്നു പറയാം. കേൾക്കുക:

**സന്നിപാതസ്ത്വഹമിതി മമേത്യുദ്ധവ യാ മതിഃ**
**വ്യവഹാരഃ സന്നിപാതോ മനോമാത്രേന്ദ്രിയാസുഭിഃ.**
(11.25.6.)

ഞാനെന്നും എന്റെയെന്നുമുള്ള ബുദ്ധിയിൽ മൂന്നു ഗുണങ്ങളുടെ മിശ്രണമുണ്ട്. എന്തെന്നാൽ അതുകൊണ്ടു ഞാൻ ശാന്തനാണ്. ഞാൻ കാമിയാണ്. ഞാൻ ക്രോധിയാണ് എന്നിങ്ങനെ മൂന്നുവിധമുള്ള വ്യവഹാരം നടക്കുന്നു. മനസ്സ്, ശബ്ദാദിവിഷയങ്ങൾ, ഇന്ദ്രിയങ്ങൾ, പ്രാണൻ ഇവയെല്ലാം ഒന്നിച്ചുകൂടി ഏതു വ്യവഹാരം നടക്കുന്നുവോ അവിടെയെല്ലാം മൂന്നു ഗുണങ്ങളുടെ മിശ്രണം ഉണ്ടാകുന്നുണ്ട്.

ഇവിടെ മനസ്സിലാക്കേണ്ടത്, വ്യവഹാരത്തിൽ കാണുന്ന അഹങ്കാരയുക്തമായ ജീവൻ മായയാൽ ഉണ്ടായിട്ടുള്ളതാണ് അതുകൊണ്ട് **"ഗുണാ ഗുണേഷു വർത്തന്തേ,"** എന്ന ന്യായമനുസരിച്ചു ഗുണവാൻ ഗുണങ്ങളുടെ സുഖമാണ് ഇഷ്ടപ്പെടുന്നത്. ഏതൊരു വൃത്തിയാൽ ജഗത്തിനെ നോക്കുന്നുവോ, അങ്ങനെയുള്ള വൃത്തിയാൽ ജീവനുണ്ടാകുന്നു. പക്ഷെ താൻ ഇങ്ങനെയാണുണ്ടായതെന്നതറിയുന്നില്ല. സ്വപ്നത്തിൽ നടക്കുന്നതുപോലെ തന്നെയാണ് ജാഗ്രത്തിലും നടക്കുന്നത്. ഇങ്ങനെയുള്ള അഹങ്കാരം ഭക്തിമാർഗത്തിൽ ശരണാഗതികൊണ്ടു നീങ്ങിപ്പോകും. കർമമാർഗത്തിൽ നിഷ്കാമകർമംകൊണ്ടും നീങ്ങിപ്പോകും.



ജീവന്റെ ജന്മം എങ്ങനെയാണുണ്ടാകുന്നതെന്നതിനെപ്പററി ഈ അധ്യായത്തിൽ സ്പഷ്ടമാക്കീട്ടുണ്ട്. ജീവൻ ജനിയ്ക്കുമ്പോൾ "ഞാൻ ജനിച്ചു" എന്നറിയുന്നില്ല. പിന്നെ മായയുടെ ഗുണങ്ങൾ അനുസരിച്ചുള്ള ദൃഷ്ടിയാലും, വ്യവഹാരത്താലും അതിന്റെ സൂക്ഷ്മശരീരം തയ്യാറായിക്കൊണ്ടുവരുന്നു. പിന്നെ അതിന് എന്തെങ്കിലും നോക്കാതിരിയ്ക്കാനും എന്തെങ്കിലും സംസാരിയ്ക്കാതിരിയ്ക്കാനും, ഏതെങ്കിലും മായാസുഖം അനുഭവിയ്ക്കാതിരിയ്ക്കാനും കഴിയാതായിത്തീരുന്നു. ശരീരം താനെന്ന അഭിമാനം വരുമ്പോൾ ശരീരത്തിന്റെ സുഖം ആത്മാവിന്റെ സുഖമാണെന്നു കരുതാൻ തുടങ്ങുന്നു. അതിനാൽ അന്തഃകരണ ശുദ്ധി ആവശ്യമായിവരുന്നു. അതിന്റെ ശുദ്ധിയ്ക്കു മായാഗുണങ്ങളുടെ ലീല അറിയേണ്ടിയിരിയ്ക്കുന്നു. വ്യവഹാരത്തിനു കുറച്ചു മായ വേണം. ഞാനെന്നും എന്റെയെന്നും പറയേണ്ടിവരും. പക്ഷെ സാത്വികവ്യവഹാരവും, വൈരാഗ്യവും, വിചാരശക്തിയും ഉണ്ടെങ്കിൽ അത്രയ്ക്കും മായയെ ജയിയ്ക്കാൻ സാധിയ്ക്കും. ശരീരത്തിന്റെ ജന്മത്തോടെയല്ല ജീവൻ ജനിയ്ക്കുന്നത്. ജീവനിൽ മായാഗുണങ്ങൾ ഉണ്ടാകാൻ തുടങ്ങുമ്പോഴാണ് ജീവത്വം പ്രകടമാകുന്നത്. ഇങ്ങനെയുള്ള ജീവന്റെ മോക്ഷത്തിനു വേണ്ടിയാണ് സകല ശാസ്ത്രങ്ങളും പ്രയത്നിയ്ക്കുന്നത്. മരിയ്ക്കുമ്പോൾ ശരീരം വിട്ടുപോകുന്നതിനാൽ സ്ഥൂലശരീരത്തിനു മോക്ഷം ആവശ്യമില്ല. അപ്പോൾ ലിംഗശരീരത്തിൽ ആസക്തമായ ജീവനാണ് മോക്ഷം വേണ്ടത്. അതിനു മുൻപ് ഈ ജീവൻ എങ്ങനെയാണ് ബന്ധിയ്ക്കപ്പെടുന്ന തെന്നു മനസ്സിലാക്കണം. ഞാൻ ആരാണ്? എന്റെ സ്വരൂപംഎന്താണ്? എനിയ്ക്ക് എങ്ങനെ ബന്ധമുണ്ടായി? എന്നും മററുമുള്ള കാര്യത്തെപ്പററി വിചാരിയ്ക്കുകയാണ് ആത്മവിവേകമെന്നു പറയുന്നത്. ഞാൻ ചൈതന്യത്തിന്റെ അംശമാണെന്നു കരുതുക സാത്വിക അഹങ്കാരമാണ്. ഞാൻ കർത്താവാണ് ഭോക്താവാണ് എന്നു കരുതുന്നതു രാജസ അഹങ്കാരമാണ്. ഞാൻ ശൂരവീരനായ നരനാണ്. സർവരേയും സംഹരിയ്ക്കാൻ സമർത്ഥനാണ് ഞാൻ എന്നു കരുതുന്നതു താമസ അഹങ്കാരമാണ്. എന്റെ ഹൃദയത്തിൽ ഏതൊരു ഭഗവാൻ വസിയ്ക്കുന്നുവോ, അതുതന്നെയാണ് സർവരുടേയും ഹൃദയത്തിൽ വസിയ്ക്കുന്നതെന്നു മനസ്സിലാക്കുന്നതു സാത്വിക മമതയാണ്. സ്ത്രീ-പുത്രാദിയിലുള്ള മമതയും, കാമ്യ കർമത്തിലുള്ള പ്രീതിയും രാജസമമതയാണ്. മനുഷ്യരെ ദ്വേഷിയ്ക്കുക, ഭൂതപ്രേതാദിയെ ഉപാസിയ്ക്കുക മുതലായതു താമസ മമതയാണ്.

ഹിന്ദുധർമത്തിൽ തത്ത്വജ്ഞാനത്തിനു പ്രാധാന്യതയുള്ളതിനാൽ മായയെപ്പററി എത്ര വിവരണം ഇതിൽ കാണുന്നുവോ അത്രയും അന്യധർമങ്ങളിൽ കാണുന്നില്ല. ധർമം, അർത്ഥം, കാമം, മോക്ഷം, ഈ നാലു പുരുഷാർഥങ്ങളാണ് ഹിന്ദുധർമം വിശ്വസിയ്ക്കുന്നത്. അതിനാൽ ആദ്യത്തെ മൂന്നു പുരുഷാർഥങ്ങളിൽ മായയുടെ മൂന്നു ഗുണങ്ങളുടെ മിശ്രണമുണ്ട്. അവയിൽ സത്വഗുണംകൊണ്ട് ശ്രദ്ധയും, രജോഗുണത്താൽ രതിയും, തമോഗുണത്താൽ ധനപ്രാപ്തിയും ഉണ്ടാകുന്നു.(11.25.7.) സകാമ കർമാനുഷ്ഠാന ത്തിൽ പ്രീതിയുള്ളവർ ഗൃഹസ്ഥാശ്രമത്തിൽ ആസക്തരായിരിയ്ക്കും. നിത്യ-നൈമിത്തകകർമാനുഷ്ഠാനം ചെയ്തുകൊണ്ടേയിരിയ്ക്കും. അപ്പോഴും ഈ മൂന്നുഗുണങ്ങളുടെ മിശ്രണം ഉണ്ടായിരിയ്ക്കും. ശമാദി ഗുണങ്ങൾ കാണുമ്പോൾ പുരുഷനെ സത്വഗുണിയെന്നറിയണം. കാമാദികാണുമ്പോൾ രജോഗുണിയെന്നും, ക്രോധാദി കാണുമ്പോൾ തമോഗുണിയെന്നുമറിയണം. നിത്യനൈമിത്തികകർമങ്ങളെക്കൊണ്ടു ഭഗവാനെ ഭജിയ്ക്കുമ്പോൾ അവരെ സത്വഗുണിയെന്നും, സകാമ കർമത്താൽ പൂജിയ്ക്കുമ്പോൾ രജോഗുണിയെന്നും, ഹിംസാവൃത്തി കാണുമ്പോൾ തമോഗുണിയെന്നുമറിയണം. ഈ മൂന്നു ഗുണങ്ങളാലാണ് ജീവൻ ബന്ധനത്തിൽ വീഴുന്നത്.(11.25.12.)രജസ്സും തമസ്സും അമർത്തിക്കൊണ്ടു സത്വഗുണം വർധിയ്ക്കുമ്പോൾ ആ പുരുഷനിൽ സുഖം, ധർമം, ജ്ഞാനം എന്നിവ കാണുന്നു. ആസക്തിയാലും ഭേദഭാവം കൊണ്ടും സത്വവും തമസ്സും അമർത്തപ്പെട്ടു രജോഗുണം വർധിയ്ക്കുമ്പോൾ അവരിൽ ദുഃഖം, പ്രവൃത്തി, യശസ്സ്, സമ്പത്ത് മുതലായവ കാണുന്നു. തമോഗുണം വർധിയ്ക്കുമ്പോൾ പുരുഷനിൽ അജ്ഞാനം, ആവരണം, ജഡത, മുതലായതും ശോകം, മോഹം, നിദ്ര, ഹിംസ, ആശ മുതലായവയും കാണുന്നു. ചിത്തത്തിനു പ്രസന്നതയും, ഇന്ദ്രിയങ്ങൾക്കു ശാന്തതയും, ദേഹത്തിനു നിർഭയതയും, മനസ്സിന് അനാസക്തിയും കാണുമ്പോൾ അവിടെ സത്വഗുണമാണെന്നറിയണം. ബുദ്ധി ചഞ്ചലവും, അശാന്തവും, ശരീരം അസ്വസ്ഥവും, മനസ്സിനു ഭ്രമവും, കാണുമ്പോൾ അതു രജോഗുണത്തിന്റെ പ്രവൃത്തിയെന്നറിയണം. മനസ്സിനു ജ്ഞാനം ഗ്രഹിക്കാൻ കഴിയായ്മയും, ചിത്തം ഖിന്നവും, ശൂന്യവും പോലെ കാണുകയും ചെയ്യുമ്പോൾ അവിടെ തമോഗുണം വർധിച്ചു എന്നറിയണം. (11.25.18.)

മനുഷ്യജീവിതത്തിൽ ക്ഷണംതോറും അനേക പ്രകാരത്തിലുള്ള വൃത്തികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അവയെ എല്ലാം ശരിയ്ക്കും മനസ്സിലാക്കാൻ സാധിയ്ക്കാഞ്ഞാൽ ജീവിതത്തെ എങ്ങനെ ശ്രേയസ്കരമാക്കാമെന്നറിയാൻ സാധിയ്ക്കുകയില്ല. അതു കർമദോഷമാണെന്നു കരുതുന്നതിനെക്കാൾ കർത്താവിന്റെ ബുദ്ധിദോഷമാണെന്നു കരുതുകയായിരിയ്ക്കും നല്ലത്. ഏതേതു കല്പനകൾ മനുഷ്യർ ചെയ്യുന്നുവോ അതതനുസരിച്ചുള്ള ഫലത്തെയാണ് അവർ അനുഭവിയ്ക്കുന്നത്. ബുദ്ധിയിൽ സ്ഥിരതയില്ലാത്തപ്പോൾ ജീവനു ഗുണങ്ങളുടെ മിശ്രണമുണ്ടാകുന്നു. ശുദ്ധസ്ഫടികം ഏതു നിറത്തിന്റെ മുകളിൽ വെയ്ക്കുന്നുവോ അതനുസരിച്ചു സ്ഫടികം നിറമുള്ളതായി കാണുന്നതുപോലെ ആത്മാവും ഗുണകർമങ്ങളിൽ വർത്തിയ്ക്കുന്നതായി തോന്നുന്നു. സ്വർണത്തിന്റെ മാറ്റ് ചാണ കാണിയ്ക്കുന്നതുപോലെ പുരുഷന്റെ ക്രിയകളിൽനിന്നും ഗുണവിഭാഗ

ങ്ങളെ അറിയാൻ സാധിയ്ക്കുന്നു. ലോകത്തിന്റെ സകല ക്രിയകളും ഫലത്തിനുവേണ്ടിയായിരിയ്ക്കും. മഞ്ഞു സൂര്യപ്രകാശത്തെ മറയ്ക്കുന്നതുപോലെ തമോഗുണം വിവേകത്തെ മറയ്ക്കുന്നു. ഭേദഭാവമിരിയ്ക്കുന്നതുവരെ ഭയവുമുണ്ടായിരിയ്ക്കും. തമോഗുണം വർധിച്ചാൽ ചിന്തയുണ്ടാകും. ഉണർന്നിരിയ്ക്കുന്നെങ്കിലും ഉറങ്ങുന്നതുപോലെ കാണപ്പെടും. ശരീരത്തിൽ അലസതയും വർധിച്ചിരിയ്ക്കും. ഈ സ്ഥിതി അത്യന്തം ദുഃഖകരമാണ്.

ഇനി സത്യമായ ബലമേതെന്നും അസത്യമായ ബലമേതെന്നും ഭഗവാൻ ഉദ്ധവർക്കു മനസ്സിലാക്കിക്കൊടുക്കുന്നു. സത്വഗുണം വർധിയ്ക്കുമ്പോൾ ദേവന്മാരുടേതുപോലുള്ള ബലം ഉണ്ടാകുന്നു. രജോഗുണം വർധിയ്ക്കുമ്പോൾ അസുരന്മാരുടേതുപോലുള്ള ബലവും തമോഗുണം വർധിച്ചാൽ രാക്ഷസന്മാരുടേതുപോലുള്ള ബലവും വർധിയ്ക്കുന്നു. സത്വഗുണത്താൽ ജാഗ്രദവസ്ഥയും രജോഗുണത്താൽ സ്വപ്നാവസ്ഥയും തമോഗുണത്താൽ സുഷുപ്തി അവസ്ഥയും ഉണ്ടാകുന്നു. തുരീയാവസ്ഥ ശുദ്ധവും ഏകരസവുമായ ആത്മാവാണ്. ഇത് അവ്യക്തരൂപത്തിൽ മററു മൂന്നവസ്ഥകളിലും വ്യാപ്തമാണ്.(11.25.20.) വേദാഭ്യാസത്തിൽ തല്പരരായ ബ്രാഹ്മണർ സത്വഗുണദ്വാരാ ഊർധ്വഗതിയെ പ്രാപിയ്ക്കുന്നു. രജോഗുണത്താൽ മനുഷ്യശരീരം ലഭിയ്ക്കുന്നു. തമോഗുണത്താൽ സ്ഥാവരപര്യന്തം അധോഗതിയേയും പ്രാപിയ്ക്കുന്നു. സത്വഗുണം വർധിച്ചിരിയ്ക്കുമ്പോൾ മരിച്ചാൽ സ്വർഗത്തിലേ യ്ക്കും രജോഗുണത്തിൽ ഇരിയ്ക്കുമ്പോൾ മരിച്ചാൽ മനുഷ്യലോകത്തേയ്ക്കും, തമോഗുണത്തിലാണെങ്കിൽ നരകത്തിലേയ്ക്കും പോകുന്നു. നിർഗുണപുരുഷന്മാർ(ത്രിഗുണാതീതരായ ജീവന്മുക്തന്മാർ) എന്നെയും പ്രാപിയ്ക്കും. കർമഫലത്തെ എനിയ്ക്കർപ്പിച്ചുകൊണ്ടു നിഷ്കാമരായിട്ടു കർമം ചെയ്യുക സാത്വിക കർമമാണ്. ഫലപ്രാപ്തിയ്ക്കുള്ള സങ്കല്പത്തോടെ ചെയ്യുന്ന കർമം രാജസവും, ഹിംസ, ഡംഭ് മുതലായവ വച്ചുകൊണ്ടു ചെയ്യുന്ന കർമം താമസവുമാണ്. ആത്മാവിന്റെ അസംഗതയുടെ ജ്ഞാനം സാത്വികമാണ്. ആത്മാവിനെ കർത്താവും ഭോക്താവുമായിട്ടറിയുന്നതു രാജസജ്ഞാനവും, സാംസാരികജ്ഞാനം താമസജ്ഞാനവുമാണ്. എന്റെ സ്വരൂപജ്ഞാനം നിർഗുണ ജ്ഞാനമാണ്. (11.25.24.)

ജ്ഞാനം കൂടാതുള്ള മനുഷ്യർ കല്ലുപോലെയാണ്. മിഥ്യാജ്ഞാനമുള്ളവർ മൃഗതുല്യരും, സാത്വികജ്ഞാനം അഥവാ നിർഗുണജ്ഞാനമുള്ളവർ മഹാത്മാക്കളുമാണ്. അദ്വൈതജ്ഞാനം ദൃഢമാകാൻ ജനസമൂഹത്തിൽ നിന്നും അകന്നിരിയ്ക്കണം. അതിനാൽ ഭഗവാൻ ഉദ്ധവരോടു പറയുന്നു:

**വനംതു സാത്വികോവാസോ ഗ്രാമോരാജസഉച്യതേ**
**താമസം ദ്യൂതസദനം മന്നികേതം തു നിർഗുണം.**
(11.25.25.)





വനത്തിൽ വസിയ്ക്കുക സാത്വികനിവാസവും, ഗ്രാമത്തിൽ വസിയ്ക്കുക രാജസവും, ചൂതുകളിയ്ക്കുന്ന സ്ഥലത്തുള്ള വാസം താമസവുമാണ്. എന്റെ ക്ഷേത്രത്തിൽ വസിയ്ക്കുക നിർഗുണവാസവുമാണ്.

അനാസക്തരായിട്ടു ചെയ്യുന്ന കർമം സാത്വികമാണ്. രാഗയുക്തരായിട്ടു ചെയ്യുന്നതു രാജസവും, മേലും കീഴും നോക്കാതെ തോന്നിയതുപോലെ ചെയ്യുന്നതു താമസകർമവുമാണ്. അഹങ്കാരരഹിതരായിട്ട് എന്നെ ആശ്രയിച്ചു ചെയ്യുന്ന കർമം നിർഗുണമാണ്.(11.25.26.)ആത്മജ്ഞാനത്തിലുള്ള ശ്രദ്ധ സാത്വികവും, കർമത്തിലുള്ള ശ്രദ്ധ രാജസവും, അധർമത്തിൽ ശ്രദ്ധ താമസവുമാണ്. എന്റെ പൂജാസേവാദി നിർഗുണമാണ്. പഥ്യമായതും, ശുദ്ധമായതും, അനായാസേന കിട്ടുന്നതുമായ ആഹാരം സാത്വികമാണ്. നാക്കിന് രുചികരമായതു രാജസവും, ദുഃഖദായിയും അപവിത്രവുമായ ആഹാരം താമസവുമാണ്. ആത്മസുഖം സാത്വികവുമാണ്. വിഷയങ്ങളിൽനിന്നും കിട്ടുന്ന സുഖം രാജസവും, മോഹത്താലും ദീനതയാലും കിട്ടുന്ന സുഖം താമസവുമാണ്. എന്നിൽനിന്നും ലഭിയ്ക്കുന്ന സുഖം നിർഗുണവുമാണ്.(11.25.29.) ഇങ്ങനെയുള്ള സുഖാദിയുടെ വ്യാഖ്യാനം ഗീതയിലും പറഞ്ഞിട്ടുണ്ട്. ഗീതയിൽ നിർഗുണസുഖത്തെപ്പററി പറഞ്ഞിട്ടില്ല. സാത്വിക സുഖമാണ് സത്യമായ സുഖമെന്നു മാത്രമേ പറഞ്ഞിട്ടുള്ളൂ. നിർഗുണസുഖം വസ്തുതന്ത്രമാണ്. അതു സാധ്യമാകുന്നില്ല. സാത്വിക സുഖം പുരുഷതന്ത്രവും സാധ്യവുമാണ്. ഇത്രയും വ്യത്യാസം ഇവിടെ മനസ്സിലാക്കാനുണ്ട്. സാത്വികശ്രദ്ധ, നിർഗുണശ്രദ്ധ ഇതേപ്പററിയും ഇപ്രകാരം തന്നെ മനസ്സിലാക്കണം. അഥവാ ഇവിടെ സാത്വികവൃത്തിയെ നീതിയുടെ സ്വരൂപമായും, നിർഗുണഭാവത്തെ ഭക്തിയുടെ സ്വരൂപമായും മനസ്സിലാക്കാം. അഥവാ സാത്വികസുഖം പരിമിതവും, നിർഗുണസുഖം അപരിമിതവുമെന്നറിയണം.

ഇപ്രകാരം ദ്രവ്യം, ദേശം, കാലം, ജ്ഞാനം, കർമം, കർത്താവ്, ശ്രദ്ധ, അവസ്ഥ, ക്രിയ, നിഷ്ഠ, മുതലായതും ത്രിഗുണാത്മകമാണ്. ഹേ ഉദ്ധവാ! പ്രകൃതിയുടെയും പുരുഷന്റെയും അധിഷ്ഠാനം മുതൽ കണ്ടതും കേട്ടതും ബുദ്ധിയാൽ അറിഞ്ഞിട്ടുള്ളതുമായ സകല വിഷയങ്ങളുംത്രിഗുണമയമാണ്. പുരുഷന് ഈ ത്രിഗുണമയമായ സംസാരബന്ധനം ഗുണകർമങ്ങളാൽ പ്രാപ്തമായിട്ടുള്ളതാണ്. ഏതൊരു ജീവൻ ചിത്തജന്യമായ ഗുണങ്ങളെ ഭക്തിയോഗംകൊണ്ട് ജയിച്ച് എന്നിൽ നിഷ്ഠയുള്ളവനായി ഭവിയ്ക്കുമോ, അങ്ങനെയുള്ള എന്റെ ഭക്തൻ എന്റെ സ്വരൂപത്തെ അതായതു മോക്ഷത്തെ പ്രാപിയ്ക്കും. (11.25.32.) അതിനാൽ ജ്ഞാനവിജ്ഞാനങ്ങൾക്കു ഗുണങ്ങളുടെ സംഗം ത്യജിച്ച് എന്നെ ഭജിയ്ക്കണം. വിവേകിയും, മനനശീലനും ആയവൻ സത്വഗുണസേവനംകൊണ്ട് രജോഗുണത്തേയുംതമോഗുണത്തേയും അടക്കി ഇന്ദ്രിയസംയമപൂർവം ആസക്തിയും പ്രമാദവും വിട്ടു എന്നെ ഭജിയ്ക്കണം. അതിനുശേഷം ശാന്ത



ചിത്തനും നിരപേക്ഷനുമായിട്ട് യുക്തിപൂർവം സത്വഗുണ ത്തേയും ജയിയ്ക്കണം. ഇങ്ങനെ ഗുണങ്ങളാൽ മുക്തനായ ജീവൻ തന്റെ ജീവഭാവത്തെ വിട്ട് എന്നെ പ്രാപിയ്ക്കുന്നു. (11.25.35.)

ഇവിടെ സത്വഗുണത്തേയും വിടണമെന്നു പറഞ്ഞി രിക്കുന്നു. അതിനാൽ സാത്വികവൃത്തി നീതിയുടെ ക്ഷേത്ര മാണെന്നു മനസ്സിലാക്കണം. നീതിയിൽ ജീവിയ്ക്കുന്നവ രിലും അഭിമാനം വരാൻ ഇടയുണ്ട്. എന്നെപ്പോലെ വേറെ ആരും ഇല്ലെന്നും, എന്റെ മാന്യത അനുസരിച്ചു ലോകം പ്രവർത്തിച്ചാലേ ലോകത്തു സുഖമുണ്ടാകൂ എന്നും മററു മുളള അഭിമാനം വന്നുചേരുന്നു. ഇത്തരം മാന്യത ത്യജി യ്ക്കാൻ വളരെ പ്രയാസമാണ്. എങ്കി ലും ഇങ്ങനെയുള്ള വൃത്തിയെ കളയാതെ ആത്മജ്ഞാനമുണ്ടാകുകയില്ല. അതി നാൽ ഗുണാതീതനാകാൻ പ്രയത്നിയ്ക്കണം. ഗുണാതീ തന്റെ ലക്ഷണം ഗീതയിൽ പതിനാലാം അധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. അഭേദഭാവമുണ്ടാകുമ്പോൾ സ്വാനന്ദം ഉണ്ടാ കും. അതിനെയാണ് വിജ്ഞാനമെന്നു പറയുന്നത്. അതു ണ്ടാകുമ്പോൾ ലിംഗശരീരം ലയിച്ചിട്ടു ജീവബ്രഹ്മത്തിന്റെ ഐക്യവും ഉണ്ടാകും. ഇനി അവസാനമായി പറയുന്നു:

**മയൈവബ്രഹ്മണാപൂർണോനബഹിർനാന്തരശ്ചരേത്.**
(11.25.36.)

ബ്രഹ്മപ്രാപ്തിയാൽ ജീവൻ പൂർണമാകുന്നു. പിന്നീ ടു യാതൊരു വിധത്തിലുമുള്ള വിഷയങ്ങൾ കാണുകയില്ല. പ്രപഞ്ചം മിഥ്യയായിട്ടു തോന്നും. പ്രാരബ്ധവശാൽ ദേഹ മിരുന്നാലും ദേഹത്തിലുള്ള അഭിമാനം നശിച്ചുപോകയാൽ ദൃശ്യത്തിലും ബ്രഹ്മമല്ലാതൊന്നും സ്ഫുരിയ്ക്കുകയില്ല. ഇതുതന്നെയാണ് ജീവന്മുക്തസ്ഥിതിയുടെ ലക്ഷണം.

## പ്രകരണം മുപ്പത്തിമൂന്ന്

### സ്ത്രീ-പുത്രാദികളിലുളള ഇച്ഛ

ഇനി ഇരുപത്താറാം അധ്യായത്തിൽ രാജാ പുരൂരവ സ്സിന്റെ ദൃഷ്ടാന്തം കാണിച്ച്, സ്ത്രീവിഷയത്തിലുള്ള ഇച്ഛ മനുഷ്യരെ എത്രയധികം ഉപദ്രവിയ്ക്കുന്നുണ്ടെന്നും, അതിനെ എങ്ങനെ ജയിയ്ക്കാമെന്നും പറയുന്നു. ഇവിടെ രാജാക്കന്മാരുടെ ദൃഷ്ടാന്തം പറയാനുള്ള കാരണം, പരീ ക്ഷിത്തുരാജാവിനോടാണ് ശുകദേവൻ കഥ പറയുന്നത്. ഏഴാം ദിവസമാണ് ഈ കഥ വരുന്നതും. പരീക്ഷിത്തിനു മോക്ഷം ഉണ്ടാകണമെങ്കിൽ ഒരു വിധത്തിലുള്ള വാസനയും അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടാകരുതെന്നുദ്ദേശിച്ചാണ് ഈ കഥ പറയുന്നത്.

ഭഗവാൻ: ഹേ ഉദ്ധവാ! എന്റെ സ്വരൂപജ്ഞാനത്തി നുള്ള സാധനമാണീ മനുഷ്യശരീരം. ഇങ്ങനെയുള്ള ശരീരം ലഭിച്ചിട്ടു ഭാഗവതധർമത്തിൽ ഇരിയ്ക്കുന്നവർക്ക് അവരുടെ അന്തഃകരണത്തിൽ സ്ഥിതനും, അനന്തസ്വരൂപനുമായ എന്നെ സാക്ഷാത്കരിയ്ക്കാൻ സാധിയ്ക്കും. ജ്ഞാനനിഷ്ഠയാൽ ഈ ഗുണമയമായ ജീവന്റെ അവസ്ഥയിൽനിന്നും മുക്തരായിട്ട്, മിഥ്യാരൂപ ത്തിൽ പ്രതീതമാകുന്ന മായാഗുണങ്ങളിൽ ഇവർ ഇരിയ്ക്കു ന്നെങ്കിലും ആ ഗുണങ്ങളാൽ അവർ ലിപ്തരാകുന്നില്ല. (11.26.2.) അതിനാൽ വിഷയസേവനം ചെയ്യുന്നവരും വയ റിനു മാത്രംവേണ്ടി പ്രവർത്തിച്ചു ജീവിയ്ക്കുന്നവരുമായ അസത്പുരുഷന്മാരുടെ സംഗം ഒരിയ്ക്കലും ചെയ്യരുത്. ഇവ രുമായി സംഗം ചെയ്യുന്നവർ കുരുടന്റെ പിന്നാലെ പോകുന്ന കുരുടനെപ്പോലെ ഘോരമായ അന്ധകാരത്തിൽ ചെന്നു വീഴും. ഒരിയ്ക്കൽ മഹായശസ്വിയും രാജരാജേശ്വരിയായ ഇലയുടെ പുത്രനുമായിരുന്ന പുരൂരവസ്സ് എന്ന മഹാരാജാവ് ഉർവശീ വിരഹത്തിൽ മോഹിച്ചുപോയിരുന്നു. പിന്നീടു ശോകം നിറഞ്ഞ തന്റെ മനസ്സിനെ നിയന്ത്രിയ്ക്കാൻ കഴിയാതെ ഉർവശിയുടെ പിന്നാലെ ഉന്മത്തനെപ്പോലെ നഗ്ന നായിട്ടു "നിൽക്കു, നിൽക്കൂ," എന്നിങ്ങനെ പറഞ്ഞു കര ഞ്ഞുകൊണ്ട് ഓടാൻ തുടങ്ങി. (11.26.5.) ഉർവശിയിൽ ആസ ക്തചിത്തനാകയാൽ തുച്ഛഭോഗങ്ങൾ അനുഭവിച്ച് അതൃപ്ത നായിട്ടു വളരെക്കാലം കഴിച്ചുകൂട്ടിയത് അദ്ദേഹം അറി ഞ്ഞില്ല.

പിന്നീടു വൈരാഗ്യം വരികയാൽ പുരൂരവസ്സ് ഇപ്ര കാരം ആത്മഗതം ചെയ്തു: "കഷ്ടം! കാമമോഹിതനായ എന്റെ ചിത്തവ്യാമോഹം നോക്കണേ! സ്ത്രീയുടെ കരവല യങ്ങളിൽപ്പെട്ടുകിടന്നു എന്റെ ആയുസ്സ് എത്ര വൃഥാവിൽ കഴിഞ്ഞുപോയി! ഞാൻ രാവും പകലും അറിഞ്ഞില്ല. സ്ത്രീ യുടെ മോഹത്തിൽപ്പെട്ടു സൂര്യാസ്തമനങ്ങളും അറിഞ്ഞി രുന്നില്ല. ഇങ്ങനെ എത്ര ദിവസങ്ങളാണ് കഴിഞ്ഞു പോയ തെന്നതും അറിയുന്നില്ല. എന്റെ ഈ മോഹം അത്ഭുതം തന്നെ!"

**അഹോമേആത്മസംമോഹോയേനാത്മായോഷിതാംകൃതഃ**
**ക്രീഡാമൃഗശ്ചക്രവർത്തീ നരദേവശിഖാമണിഃ.**
(11.26.9.)

ഞാൻ രാജശിരോമണിയായ ചക്രവർത്തിയായിരു ന്നിട്ടും എന്നെ ഒരു സ്ത്രീയുടെ ക്രീഡാമൃഗമാക്കിത്തീർ ത്തു. അഹോ കഷ്ടം! എനിയ്ക്കിത്രയ്ക്കും മോഹം വന്നു പോയല്ലൊ ആശ്ചര്യംതന്നെ!

രാജസിംഹാസനത്തേയും തന്റെ സ്വാമിയേയും പുല്ലിനു സമാനം കരുതി ഉർവശി പൊയ്ക്കളഞ്ഞു. ഞാനോ ഭ്രാന്തനെപ്പോലെ നഗ്നനായി കരഞ്ഞുകൊണ്ട് അവളുടെ പിന്നാലെ ഓടുന്നു. കഴുതയെപ്പോലെ തിരസ്കാരം സഹി ച്ചും ഇങ്ങനെയുള്ള സ്ത്രീകളുടെ പിന്നാലെ ഓടുന്നവന്റെ പ്രഭാവവും തേജസ്സും, സ്വാമിത്വവുംകൊണ്ട് എന്തു പ്രയോ ജനം?

ഭഗവാന്റെ സ്ത്രീരൂപിണിയായ മായ കടാക്ഷവീക്ഷ ണങ്ങളാൽ ജഗത്തിനെ മോഹിപ്പിച്ചു ദീനനാക്കുന്നു. ഭഗ

വാന്റെ കൃപകൊണ്ടു മാത്രമേ ജീവനു ദൃഢമായവൈരാഗ്യം വന്നു ബ്രഹ്മജ്ഞാനം പ്രാപ്തമാക്കാൻ സാധിയ്ക്കൂ. ദേഹമിരിയ്ക്കുമ്പോൾതന്നെ വിഷയങ്ങളുടെ സ്ഫുരണ നിന്നു പോകുന്നെങ്കിൽ അതു ഭഗവത്പ്രാപ്തിയുടെ ശുഭലക്ഷണമാണ്. അതിനു മേൽപ്പറഞ്ഞതുപോലെ സംഗദോഷം വരാതെ പ്രത്യേകം ശ്രദ്ധിയ്ക്കണം. വിഷയങ്ങളിൽ ദോഷദൃഷ്ടിയുണ്ടായിരിയ്ക്കണം. മായയാൽ ജീവനു വാസനാത്മകമായ ലിംഗശരീരം ഉണ്ടായിട്ടുള്ളതാണ്. ആ ലിംഗശരീരത്തിനാണ് സുഖം, ദുഃഖം, സ്വർഗം, നരകം മുതലായവ അനുഭവപ്പെടുന്നത്. ദേഹാഭിമാനം സംസാരത്തെ വർധിപ്പിയ്ക്കുന്നു. ദൃഢമായ അപരോക്ഷജ്ഞാനംകൊണ്ടു മായയും അതിന്റെ കാര്യങ്ങളും നീങ്ങി ജീവന്മുക്തിയുടെ സ്ഥിതി പ്രാപ്തമാകും. ജീവന്മുക്തനു പ്രാരബ്ധശരീരം ഇരുന്നാൽക്കൂടിയും ദേഹത്തിൽ അഭിമാനം ഉണ്ടാകുകയില്ല. മുമുക്ഷുക്കൾ ദുർജനസംഗം ഉപേക്ഷിയ്ക്കണം. അങ്ങനെ ചെയ്തില്ലെങ്കിൽ സംഗദോഷംകൊണ്ടു വിവേകം നശിച്ചുപോകും. മദ്യസേവനത്തിന്റെ ലഹരി ഒരു ദിവസംകൊണ്ടു ഇറങ്ങിപ്പോകും. പക്ഷെ താരുണ്യത്തിന്റെ ലഹരി ശരീരം ക്ഷീണമാകുമ്പോൾ മാത്രമേ ഇറങ്ങു. അഗ്നിയിൽ നെയ്യൊഴിച്ചാൽ തീജ്വാല വർധിയ്ക്കും. അതുപോലെ വിഷയഭോഗത്താൽ വിഷയവൃത്തി വർധിച്ചുകൊണ്ടിരിയ്ക്കും. ഇതിനെപ്പററി ഒൻപതാം സ്കന്ധത്തിൽ യയാതിരാജാവിന്റെയും സൗഭരി മുനിയുടെയും ദൃഷ്ടാന്തങ്ങൾ പറഞ്ഞിട്ടുണ്ട്. സ്ത്രീ പ്രമാദമുണ്ടാക്കുന്നതാകയാൽ സ്ത്രീയെ പ്രമദാ എന്നു പറയുന്നു. ശിവനും ബ്രഹ്മാവുംപോലും സ്ത്രീയുടെ മായയിൽ മോഹിച്ചതാണ്. അതിനാൽ ഇനിയും പുരൂരവസ്സ് തന്റെ മനസ്സിനോട് പറയുന്നു:

**കിം വിദ്യയാ കിം തപസാകിംത്യാഗേനശ്രുതേനവാ**
**കിംവിവിക്തേനമൗനേനസ്ത്രീഭിർയസ്യമനോഹൃതം.**
(11.26.12.)

ആരുടെ മനസ്സു സ്ത്രീയാൽ അപഹരിയ്ക്കപ്പെട്ടുവോ അങ്ങനെയുള്ളവരുടെ വിദ്യ, തപസ്സ്, ത്യാഗം, ശാസ്ത്രാഭ്യാസം, ഏകാന്തവാസം, മൗനവ്രതം എല്ലാംതന്നെ നിഷ്ഫലമാണ്.

വളരെക്കാലം ഉർവശിയുമായുള്ള ഭോഗംകൊണ്ടും തൃപ്തിവരാത്ത ചിത്തത്തെ ഭഗവാനല്ലാതെ ആർക്ക് ഉദ്ധരിയ്ക്കാൻ സാധിയ്ക്കും? അല്ലെങ്കിൽ ഉർവശി എന്തു തെറ്റാണ് ചെയ്തത്? അവർ പലവിധമായ ഉപദേശങ്ങളെക്കൊണ്ടു രാജാവിനെ സ്വബോധവാനാക്കാൻ ശ്രമിച്ചതാണ്. പക്ഷെ അജിതേന്ദ്രിയനാകയാൽ അതൊന്നും അദ്ദേഹത്തിന്റെ മനസ്സിൽ കയറിയില്ല.

**കിമേതയാ നോഽപകൃതം രജ്ജ്വാ വാസർപ്പചേതസഃ**
**രജ്ജൂസ്വരൂപാ വിദുഷോ യോഽഹം യദജിതേന്ദ്രിയഃ.**
(11.26.17.)





ചരടിന്റെ സ്വരൂപത്തെ അറിയാതെ അതിൽ സർപ്പത്തെ കല്പന ചെയ്തു ദുഃഖിയായതിനു ചരടെന്തു തെററാണ് ചെയ്തത്? എന്നതുപോലെ ഉർവ്വശിയും എന്നോടെന്തു തെറ്റാണ് ചെയ്തത്? എന്തെന്നാൽ അജിതേന്ദ്രിയനാകയാൽ ഞാൻതന്നെയാണ് തെററുകാരൻ.

**ക്വായംമലീമസഃകായോദൗർഗന്ധ്യാദ്യാത്മകോഽശുചിഃ**
**ക്വഗുണാഃസൗമനസ്യാദ്യാഹ്യധ്യാസോഽവിദ്യയാകൃതഃ.**
(11.26.18.)

ഈ മലിനവും ദുർഗന്ധപൂർണവും അപവിത്രവുമായ ശരീരമെവിടെ? സൗമനസ്യം, പവിത്രത, മുതലായ ആത്മാവിന്റെ ഗുണങ്ങൾ എവിടെ? പക്ഷെ അജ്ഞാനത്താൽ ഞാൻ അസുന്ദരമായതിൽ സുന്ദരതയെ ആരോപിച്ചുപോയി.

ഭോഗാവസാനത്തിൽ വൈരാഗ്യം വരുന്നില്ല. നേരെ മറിച്ച് ഇച്ഛിയ്ക്കുകയാണ് ചെയ്യുന്നത്. ഭോഗംകൊണ്ട് ശരീരത്തിൽ പരമാണുക്കൾ ദുഷിച്ചു വരുന്നതിനാൽ പിന്നെയും അതുപോലുള്ള ഭോഗത്തിനിച്ഛ വർധിയ്ക്കുന്നു. പന്നിയ്ക്കു വിഷ്ഠയിൽ പ്രീതിയുണ്ടാകുന്നതുപോലെ കാമാസക്തനു കാമിനിയുടെ രൂപം രമണീയമായിത്തോന്നുന്നു. എന്നാൽ വിവേകിയ്ക്ക് ആ രൂപം ദുഃഖത്തിനും നരകത്തിനും കാരണമായും തോന്നുന്നു. ദേഹാധ്യാസമുണ്ടാകുമ്പോൾ സ്ത്രീ പുരുഷഭേദബുദ്ധിയുണ്ടാകുന്നു. സ്ത്രീയുടെയും പുരുഷന്റെയും ആത്മാവ് ഒന്നാണെങ്കിലും അവിദ്യ ഭേദമുണ്ടാക്കുന്നു.

ഇനി ഈ ശരീരത്തെ വിചാരിച്ചു നോക്കിയാലും ഈ ശരീരം മാതാപിതാക്കന്മാരുടെ സമ്പത്തൊ, അതോ ഭാര്യയുടെയോ, അതോ യജമാനന്റെയോ അഥവാ അഗ്നി, കുറുക്കൻ, കഴുകൻ മുതലായവയുടെയോ? ഇപ്രകാരം ഒരുവിധത്തിലും നിശ്ചയിയ്ക്കാൻ സാധിയ്ക്കാത്തതാണീ ശരീരം. എന്തെന്നാൽ ഇവർക്കെല്ലാം ഉപയോഗിയ്ക്കാൻ സാധിയ്ക്കാത്തതാണീ ശരീരം. ഇങ്ങനെ അപവിത്രവും നശ്വരവുമായ സ്ത്രീയുടെ ശരീരത്തെ കവികൾ എങ്ങനെയെല്ലാം വ്യഥാ വർണിച്ചു മനുഷ്യരെ മുഗ്ദ്ധരാക്കുന്നു! തൊലി, മാംസം, രുധിരം, നാഡികൾ, മേദസ്സ്, മജ്ജ, എല്ല് ഇവകളുടെ സമൂഹരൂപമായുള്ള ഈ ശരീരത്തിൽ ആസക്തരാകുന്ന പുരുഷന്മാരും, അപവിത്രമായ മലമൂത്രാദിയിൽ സുഖം കാണുന്ന കൃമികളും തമ്മിൽ എന്താണ് ഭേദമുള്ളത്? അതിനാൽ തന്റെ ശ്രേയസ്സിച്ഛിയ്ക്കുന്ന വിവേകികൾ ഒരിയ്ക്കലും സ്ത്രീകളിലും സ്ത്രീലംപടരിലും ആസക്തരാകരുത്. ഇന്ദ്രിയങ്ങളും വിഷയങ്ങളും തമ്മിലുള്ള സംയോഗത്താലാണ് വികാരമുണ്ടാകുന്നത്. അന്യകാരണത്താലുണ്ടാകുന്നില്ല.

അതിനാൽ സാത്വിക ആഹാരം കഴിയ്ക്കുകയും, നമ്മുടെ പ്രാണനെ ശുദ്ധമാക്കിവെയ്ക്കാൻ നിത്യം ഭഗവാനോടു പ്രാർഥിയ്ക്കുകയും വേണം. വാസന സ്ഫുരിയ്ക്കുമ്പോഴെല്ലാം ഭഗവാന്റെ നാമം ജപിയ്ക്കണം. അടുത്ത നിമിഷം തൂക്കിക്കൊല്ലാൻ വിധിച്ചിരിയ്ക്കുകയാണെന്നു കരുതി

സകല വിഷയങ്ങളിലും വൈരാഗ്യമുണ്ടാക്കണം. തനിയ്ക്ക് വാസനയെ ജയിയ്ക്കാൻ ശക്തിയില്ലെന്നുള്ള ദുർബലമായ വിചാരം മനസ്സിൽ ഉണ്ടാകാൻ അനുവദിയ്ക്കരുത്.

**അദൃഷ്ടാദശ്രുതാദ് ഭാവാന്നഭാവ ഉപജായതേ**
**അസംപ്രയുഞ്ജതഃപ്രാണാൻശാമ്യതിസ്തിമിതംമനഃ.**
(11.26.23.)

ഒരിയ്ക്കലും കണ്ടിട്ടില്ലാത്തതും കേട്ടിട്ടില്ലാത്തതുമായ വസ്തുക്കളിൽ മനസ്സിനു വികാരമുണ്ടാകുന്നില്ല. വിഷയങ്ങളിൽ ഇന്ദ്രിയങ്ങളെ ചേർക്കാതിരിയ്ക്കുന്നവരുടെ മനസ്സും സ്വയം നിശ്ചലമായിട്ട് ശാന്തമായിത്തീരും.

ഏകാന്തത്തിലിരുന്നാലും മുൻപനുഭവിച്ചിട്ടുള്ള വസ്തുക്കളുടെ സ്മരണ ചിത്തത്തിൽ ക്ഷോഭമുണ്ടാക്കും. വിഷയങ്ങളുടെ സ്ഫൂർത്തി മനസ്സിനെ ഭ്രമിപ്പിച്ച് കർമാകർമങ്ങളുടെ വിവേകത്തെ നശിപ്പിയ്ക്കും. മനസ്സിൽ ഉണ്ടായ കാമന ഇന്ദ്രിയങ്ങളുടെ സംയമംകൊണ്ടു സ്വയം ശാന്തമായിക്കൊള്ളും. അതിനാൽ എവിടെനിന്നാണോ അനർഥമുണ്ടാകാൻ സാധ്യത അവരുടെ സംഗം ഉടനെത്തന്നെ ത്യജിയ്ക്കണം.

**തസ്മാത്സംഗോനകർത്തവ്യഃസ്ത്രീഷു**
**സ്ത്രൈണേഷു ചേന്ദ്രിയൈഃ**
**വിദുഷാംചാപ്യവിശ്രബ്ധഃഷഡ്വർഗഃകിമുമാദൃശാം.**
(11.26.24.)

അതിനാൽ ഇന്ദ്രിയങ്ങളെക്കൊണ്ട് സ്ത്രീകളുടെയോ, സ്ത്രീലംപടരുടെയോ സംഗം ഒരിയ്ക്കലും ചെയ്തുപോകരുത്. വലിയ വലിയ വിദ്വാന്മാർക്കുപോലും അവരുടെ ഇന്ദ്രിയങ്ങളും മനസ്സും വിശ്വസനീയമല്ലാത്ത സ്ഥിതിയ്ക്ക് എന്നെപ്പോലുള്ളവരുടെ കഥ പിന്നെ എന്തു പറയാനാണ്?

ഇപ്രകാരം രാജാ പുരൂപവസ്സ് തന്റെ മനസ്സിനെ പറഞ്ഞുമനസ്സിലാക്കിയിട്ടു ശാന്തനായി. ബ്രഹ്മചര്യം പാലിയ്ക്കേണ്ടവർ പശുപക്ഷികളുടെ ക്രീഡപോലും നോക്കരുത്. വിഷയസംഗത്താൽ ദേഹാഭിമാനം വർധിയ്ക്കും. അതു ആത്മജ്ഞാനത്തിനു വിഘ്നരൂപമാണ്. ഭേദഭാവത്തിൽ ജീവിയ്ക്കുന്ന സംസാരികളുടെ സംഗം ആർക്കും ലാഭകരമല്ല. മിക്കവാറും സകല സാധകർക്കും പ്രാണമയകോശത്തിൽ നിന്നുമാണ് വിഘ്നങ്ങൾ ഉണ്ടാകുന്നത്. പക്ഷെ അതിൽ ഇരിയ്ക്കുന്ന വാസന സാപേക്ഷമാണ്. എന്തെന്നാൽ പരിശ്രമംകൊണ്ടതിനെ കീഴടക്കാൻ സാധിയ്ക്കുന്നുണ്ട്. അതിനാൽ തന്നെക്കാൾ വലുതായ ശക്തിയെ ആശ്രയിയ്ക്കണം. ഈശ്വരനോടു പ്രാർഥിയ്ക്കണം. അന്യ ഉപായത്തെപ്പററി ഭഗവാൻ ഇനി ഉദ്ധവരോടു പറയുന്നു:

**തതോദുഃസംഗമുത്സൃജ്യസത്സുസജ്ജേതബുദ്ധിമാൻ**
**സന്ത ഏതസ്യ ഛിന്ദന്തി മനോവ്യാസംഗമുക്തിഭിഃ.**
(11.26.26.)





അതുകൊണ്ട് ബുദ്ധിമാന്മാർ പുരൂരവസ്സിനെപ്പോലെ ദുഃസംഗമുപേക്ഷിച്ച് സത്പുരുഷരുമായി സംഗം ചെയ്യണം. അവർ അവരുടെ സദുപദേശംകൊണ്ടു മനസ്സിലുള്ള ആസക്തിയെ നീക്കിത്തരും. ഹൃദയം കാമത്താൽ ആസക്തമാകുന്നതുതന്നെയാണ് ദുഃസംഗം.

**സന്തോഽനപേക്ഷാ മച്ചിത്താഃപ്രശാന്താഃസമദർശിനഃ**
**നിർമമാ നിരഹങ്കാരാ നിർദ്വന്ദ്വാ നിഷ്പരിഗ്രഹാഃ.**
(11.26.27.)

സത്തുക്കൾ സദാ നിഷ്കാമരും എന്നിൽ ചിത്തം ചേർത്തവരും, അത്യന്തം ശാന്തരും, സമദർശികളും, മമതാശൂന്യരും, അഹങ്കാരരഹിതരും, ദ്വന്ദ്വഹീനരും, അകിഞ്ചനരുമായിരിക്കും. സത്തുക്കൾ സദാ എന്റെ കഥയെ പറയും. എന്നിൽ ചിത്തം ചേർത്ത് ശ്രദ്ധയോടും ആദരവോടും കൂടി ഈ കഥകൾ കേൾക്കുകയോ, പറയുകയോ, അനുമോദിയ്ക്കുകയോ ചെയ്യുന്നവർക്ക് എന്നിൽ അനന്യഭക്തിയുണ്ടാകും. (11.26.29.)

സത്തുക്കൾ അവരോട് അപകാരം ചെയ്യുന്ന വരേയും ദ്വേഷിയ്ക്കുകയില്ല. അവരെ ആരെങ്കിലും വഞ്ചിച്ച് സകലതും അപഹരിച്ചാൽ പോലും അവരുടെ ചിത്തത്തിൽ ക്ഷോഭമുണ്ടാകുകയില്ല. ജഗത്തിന്റെ വിഷമതകളിലും അവർക്കു സമതയുണ്ടായിരിയ്ക്കും. സകല ഭൂതജാലങ്ങളിലും അവർക്ക് ഭഗവദ്ഭാവമുണ്ടായിരിയ്ക്കും. ഞാനെന്നും എന്റെയെന്നുമുള്ള ഭാവം ദുഃഖത്തിനു കാരണമാണ്. അതിനെ നിവൃത്തമാക്കിയാൽ ബ്രഹ്മജ്ഞാനമുണ്ടാകും. സത്തുക്കൾ ഈ ദേഹത്തിന്റെ ദ്രഷ്ടാവായിക്കഴിയുന്നു. ദേഹത്തിന്റെ സമ്മാനാദികളിൽ അവർക്കു ഹർഷമുണ്ടാകുന്നില്ല. ദേഹത്തെ നരകത്തിൽ ഇടുന്നതുകൊണ്ട് പരിതാപവുമില്ല. അവർക്ക് സ്വജനം, സ്ത്രീ, പുരുഷന്മാർ മുതലായവർ സ്വപ്ന തുല്യരാണ്.

സത്സംഗം ഇന്ദ്രപദത്തിലും അധികതരമാണ്. മഹാഭാഗ്യമുണ്ടെങ്കിലേ അതു ലഭിയ്ക്കൂ. അഗ്നിയെ ആശ്രയിയ്ക്കുന്നവർക്ക് ശീതം, ഭയം, ഇരുട്ട് മുതലായവയുടെ ഉപദ്രവം ഉണ്ടാകാത്തതുപോലെ സാധുസേവകൊണ്ട് പാപം, സംസാരഭയം, അജ്ഞാനം മുതലായവയും നീങ്ങിപ്പോകുന്നു. ഈ ജന്മമരണരൂപമായ സംസാരചക്രത്തിൽ നിന്നും രക്ഷപ്പെടാൻ ബ്രഹ്മവേത്താക്കളും ശാന്തചിത്തരുമായ സാധുക്കൾ പരമാവലംബമാണ്.

**സന്തോ ദിശന്തി ചക്ഷൂംഷി ബഹിരർക്കസമുത്ഥിതഃ**
**ദേവതാ ബാന്ധവാഃ സന്തഃ സന്ത ആത്മാഹമേവ ച.**
(11.26.34)

സൂര്യൻ ആകാശത്തുദിച്ച് ലോകർക്കു ജഗത്തിനേയും തന്നെത്തന്നെയും കാണുന്നതിനു നേത്രദാനം ചെയ്യുന്നതുപോലെ, സത്തുക്കൾ തന്നേയും ഭഗവാനേയും കാണു



ന്നതിനുള്ള അന്തർദൃഷ്ടി നൽകുന്നു. സത്തുക്കൾ അനുഗൃഹീതരായ ദേവതകളാണ്. അവർ നമ്മുടെ ഹിതൈഷികളായ സുഹൃത്തുക്കളാണ്. സത്തുക്കൾ നമ്മുടെ പ്രിയതമനായ ആത്മാവാണ്. എന്തിനധികം പറയുന്നു ഉദ്ധവ! സ്വയം ഞാൻതന്നെയാണ് സത്തുക്കളുടെ രൂപത്തിൽ കാണപ്പെടുന്നത്.

സത്സംഗരൂപിയായ തോണി ഒരിയ്ക്കലും കൊടുങ്കാററത്തുപോലും മുങ്ങിപ്പോകുകയില്ല. അത് ഒരിയ്ക്കലും പഴയതുമാകയില്ല. സത്സംഗരൂപിയായ സൂര്യൻ അവിദ്യാരൂപിയായ അന്ധകാരത്തെ നീക്കുന്നു. സംസാരഭയത്തേയും നീക്കുന്നു. ജീവനിൽ ചിത്പ്രകാശത്തെയുണ്ടാക്കുന്നു.

അവസാനം ഭഗവാൻ പറയുന്നു: **"സന്ത ആത്മാഹമേവ ച,"** അതായത്, സജ്ജനം സ്വയം ആത്മാവാണ്. അതുതന്നെയാണ് ഭഗവാന്റെ സ്വരൂപവും.അതിനാൽ സത്സംഗത്തിൽ സച്ചിദാനന്ദവുമായിട്ടാണ് സംഗമുണ്ടാകുന്നത്.

ഇപ്രകാരം രാജാ പുരൂരവസ്സ് അനാസക്തനുംആത്മാരാമനുമായിട്ട്, പൃഥ്വിയിൽ സഞ്ചരിയ്ക്കാൻ തുടങ്ങി.(11.26.35.)

# പ്രകരണം മുപ്പത്തിനാല്

## മൂർത്തിപൂജ

ഇരുപത്തേഴാം അധ്യായത്തിൽ ഭഗവാൻ ഉദ്ധവർക്കു ക്രിയായോഗം അഥവാ മൂർത്തിപൂജയുടെ രഹസ്യം പറഞ്ഞുകൊടുക്കുന്നു.

ഉദ്ധവൻ: ഹേ പ്രഭോ! ഭക്തന്മാർ അവിടുത്തെ വിഗ്രഹത്തിൽ ഏതുവിധമാണ് അങ്ങയെ ആരാധിയ്ക്കുന്നത്? ആ ക്രിയായോഗത്തെ എനിയ്ക്കു മനസ്സിലാക്കിത്തന്നാലും. നാരദൻ, വ്യാസൻ, ബൃഹസ്പതി മുതലായ മുനികൾ ഈ ക്രിയായോഗത്തെ മനുഷ്യരുടെ പരമ ശ്രേയസ്സിനുള്ള മാർഗമാണെന്നു പറയുന്നു. ഈ ക്രിയായോഗം സകല വർണാശ്രമക്കാരും സമ്മതിയ്ക്കുന്ന ഒരു സാധനയുമാണ്. സ്ത്രീ ശൂദ്രാദികൾക്കും കൂടി ചെയ്യാവുന്ന സാധനയുമാണ്. കർമ ബന്ധത്തിൽ നിന്നും മുക്തമാക്കുന്ന ഇങ്ങനെയുള്ള പരമധർമത്തെ അവിടുന്ന് എനിയ്ക്കു പറഞ്ഞുതന്നാലും. (11.27.5.)

ഭഗവാൻ: ഹേ ഉദ്ധവാ! അനന്തവും അപാരവുമാണ് ക്രിയായോഗം. അതിനാൽ ഞാൻ സംക്ഷേപമായിട്ട് അതിനെപ്പററി നിന്നോടു പറയാം. എന്റെ പൂജ മൂന്നു വിധമുണ്ട്. വൈദികം, താന്ത്രികം, ഈ രണ്ടിന്റേയും മിശ്രം. ഈ മൂന്നിൽ ഏത് ആർക്ക് അനുകൂലമൊ അതനുസരിച്ച് അവർക്കെന്നെ ഉപാസന ചെയ്യാം. ശാസ്ത്രോക്തവിധിയാൽ സമയമനുസരിച്ചു യജ്ഞോപവീത സംസ്കാരംകൊണ്ടു ദ്വിജത്വത്തെ പ്രാപിച്ചിട്ട് എങ്ങനെയാണ് എന്നെ പൂജിയ്ക്കേണ്ടതെന്നു ഞാൻ പറയാം. കേട്ടുകൊൾക. ഉപാസകർ നിഷ്കപടഭാവത്തോടെ പ്രതിമയിലൊ, വേദിയിലൊ, അഗ്നിയിലൊ, സൂര്യ നിലൊ, ജലത്തിലൊ, ഹൃദയത്തിലൊ അഥവാ ബ്രാഹ്മണനിലൊ ഭക്തിപൂർവം യഥോചിതമായ സാമഗ്രികളെക്കൊണ്ടു തന്റെ ഗുരുസ്വരൂപനായ എന്നെ പൂജിയ്ക്കണം. (11.27.9.)

ദൃശ്യാനുരക്തിയും ഏതെങ്കിലും ക്രിയ ചെയ്യുന്നതിന് ഇച്ഛയും ഉള്ളവർക്കു മൂർത്തിപൂജ ഒരു നല്ല സാധനയാണ്. മൂർത്തിയിൽ ഏതു ദേവന്റെയും ഭാവന ചെയ്തു ഉപാസന ചെയ്യാം. മൂർത്തിയിൽ ജഡത്വം അധ്യസ്തമാണ്. ആ ജഡത്വം പൂജ ചെയ്യുന്നതുകൊണ്ട് പൊയ്പോകും. പിന്നെ അതിൽ നിന്നും ചൈതന്യത്തിന്റെ അനുഭവമുണ്ടാകും. തന്ത്രമാർഗം ശക്തിസാധനയുടെ മാർഗമാണ്. അത് ധാർമികരീതിയിൽ ജീവന്റെ ശക്തിയെ വളർത്താനും മൂർത്തിയിൽ ചൈതന്യത്തെ പ്രകടമാക്കാനുമുള്ള മാർഗമാണ്. അതിൽ നാദം, ബിന്ദു, കല, ഇങ്ങനെ മൂന്നു ഭാഗങ്ങളുണ്ട്. നാദം കൊണ്ട് അണുവിന്റെ അകത്തുള്ള പരമാണുക്കൾക്ക് ശക്തിയുണ്ടാകുന്നു. ഈ ശക്തിയെ ബിന്ദു എന്നു പറയുന്നു.പ്രകാശത്താലും ബിന്ദു ഉണ്ടാകും. പ്രാണനും തേജസ്സിനോട് സംബന്ധമുണ്ട്. മരണസമയത്തു മനുഷ്യരുടെ പ്രാണൻ തേജസ്സിലാണ് ലയിയ്ക്കുന്നത് എന്ന് ഉപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. മൂർത്തിപൂജയിൽ ആദ്യം പ്രാണപ്രതിഷ്ഠ ചെയ്ത് അതിനെ തേജോമയമാക്കുന്നു. തന്ത്രവിധിപ്രകാരം ശരിയ്ക്കു പൂജ ചെയ്താൽ ആദ്യം അതിൽ സൂര്യനെപ്പോലുള്ള തേജസ്സു കാണാം. പിന്നെ ചന്ദ്രനെപ്പോലെയും,അഗ്നിയെപ്പോലെയുമുള്ള പ്രകാശവും കാണും. പിന്നീട് ഏതുവിധത്തിലുള്ള സ്വരൂപമാണൊ കാണാൻ ആഗ്രഹിയ്ക്കുന്നത് അതുപോലുള്ള സ്വരൂപവും കാണാൻ സാധിയ്ക്കും.

കല്ലിലും ധാതുക്കളിലും കൂടെ പ്രാണനുണ്ട്. സാമാന്യരീതിയിൽ അവയിൽ പ്രാണൻ സഞ്ചരിയ്ക്കുന്നത് അധോഗതിയിലാണ്. പക്ഷെ അവയെ മൂർത്തിരൂപമാക്കി പ്രാണപ്രതിഷ്ഠ ചെയ്യുമ്പോൾ ആ പ്രാണനു ഊർധ്വഗതിയും ആ മൂർത്തിയിൽ പുതിയ തേജസ്സുമുണ്ടാകുന്നു.

മനുഷ്യരുടെ പ്രാണൻ ശുദ്ധമായിട്ട് അതിൽ പുതിയ പ്രകാരമുള്ള ശക്തി ഉണ്ടാകുമ്പോൾ അവരെ തേജസ്വികളെന്നു പറയുന്നു. പൂജാസമയം മന്ത്രം ജപിയ്ക്കുന്നതിനും വിധിയുണ്ട്. നാമത്തിനു രൂപവുമായി സംബന്ധമുണ്ട്. ശബ്ദത്തിൽ അചിന്ത്യശക്തിയുള്ളതിനാൽ ഏതുപ്രകാരമുള്ള ജപമൊ അതനുസരിച്ചുള്ള രൂപം മൂർത്തിയുടെ തേജസ്സിൽ ഉണ്ടാകാൻ തുടങ്ങും. പക്ഷെ അത് പൂജാരിയുടെയും മൂർത്തി പൂജയുടെയും ശുദ്ധിയെ ആശ്രയിച്ചിരിയ്ക്കും. അതിനാൽ ആ വിധിയെപ്പററി ഇനി ഭഗവാൻ ഉദ്ധവരോട് പറയുന്നു.

ഉദ്ധവാ! ആദ്യമേ പല്ലു തേച്ച് ശരീരശുദ്ധിയ്ക്കുവേണ്ടി വൈദികവും താന്ത്രികവുമായ മന്ത്രോച്ചാരണ

പൂർവം മണ്ണു തേച്ചു കുളിയ്ക്കണം. പിന്നീട് എന്റെ മൂർത്തിയെ പൂജിയ്ക്കാം. എന്റെ മൂർത്തി എട്ടു വിധമുണ്ട് കല്ലുകൊണ്ടും മരംകൊണ്ടും ഉള്ളത്, ധാതു, ചന്ദനം, ചിത്രം മുതലായവയിലുള്ളത്, മണ്ണുകൊണ്ടുള്ളത്, മനോമയവും മണിമയവും. ഇവയിലും രണ്ടു പ്രകാരങ്ങളുണ്ട് ചലപ്രതിമയും അചലപ്രതിമയും. അചലപ്രതിമയാൽ ആവാഹനവും വിസർജനവും ചെയ്യുകയൊ ചെയ്യാതിരിയ്ക്കുകയൊ ആകാം. പക്ഷെ ചലപ്രതിമയാണെങ്കിൽ ആവാഹനവും വിസർജനവും അവശ്യം ചെയ്യണം.- ചെളിമണ്ണ്, ചിത്രം, ചന്ദനം മുതലായവകൊണ്ട് ഉണ്ടാക്കി യ പ്രതിമയാണെങ്കിൽ അവയെ കുളിപ്പിയ്ക്കണ്ട. മാർജനം മാത്രം ചെയ്താൽ മതി. ബാക്കി സകല പ്രതിമകളേയും കുളിപ്പിയ്ക്കണം. പിന്നീട് ഏതു സാമഗ്രികൾ കിട്ടുമോ അവയെ ക്കൊണ്ടു നിഷ്കപടഭാവത്തിൽ ശ്രദ്ധാഭക്തികളോടു കൂടി എന്നെ പൂജിയ്ക്കണം കല്ലുകൊണ്ടും, ധാതുകൊണ്ടും ഉണ്ടാക്കിയ പ്രതിമകളെ പൂജിയ്ക്കുമ്പോൾ സ്നാനവും വസ്ത്രാലങ്കാരങ്ങളും ചെയ്യണം. ചെളിമണ്ണുകൊണ്ടുള്ള പ്രതിമയാണെങ്കിൽ മന്ത്രം കൊണ്ട് അംഗങ്ങളെയും പ്രധാനദേവന്മാരേയും പ്രതിഷ്ഠ ചെയ്യണം. അഗ്നിയിൽ നെയ്യിൽ മുക്കിയ സമിത്തുകൊണ്ടും, പൂജിയ്ക്കണം.(11.27.16.) സൂര്യന് അർഘ്യദാനംകൊണ്ടും ജലത്തിൽ തർപ്പണാദികൊണ്ടും എന്നെ പൂജിയ്ക്കണം. എന്റെ ഭക്തന്മാർ ശ്രദ്ധാപൂർവം അർപ്പിയ്ക്കുന്ന ജലംപോലും എനിയ്ക്ക് അതിപ്രിയമാണ്. പക്ഷെ ഭക്തിഹീനർ എത്രതന്നെ അമൂല്യസാമഗ്രികളെക്കൊണ്ടു പൂജിച്ചാലും എനിയ്ക്കത് സന്തോഷമുളവാക്കുകയില്ല . (11.27.18.)

ഇനി പൂജാവിധിയെപ്പറ്റി ഭഗവാൻ പറയുന്നു. ഉദ്ധവാ! സ്നാനാദിയാൽ പവിത്രരായിട്ട് പൂജാസാമഗ്രികളെയെല്ലാം ഒരുമിച്ചു വെച്ചുകൊണ്ട് കിഴക്കോട്ടൊ വടക്കോട്ടൊ മുഖം തിരിച്ചു പൂജയ്ക്കിരിയ്ക്കണം സ്ഥിരപ്രതിമയാണെങ്കിൽ അതിനു സമ്മുഖമായിട്ടിരിയ്ക്കണം. പിന്നീട് കരന്യാസവും അംഗന്യാസവും ചെയ്യണം. അതിനുശേഷം പ്രതിമയിൽ മന്ത്രന്യാസം ചെയ്യണം. പിന്നീടു തലേദിവസം അർപ്പിച്ച പൂജാസാമഗ്രികളെ (നിർമാല്യത്തെ) കയ്യുകൊണ്ടു മാറ്റി മാർജനം ചെയ്യണം. പിന്നെ കലശത്തേയും പ്രോക്ഷണപാത്രത്തേയും പൂജിയ്ക്കണം. അതുപോലെ തന്നെ തന്റെ ദേഹത്തേയും, പ്രതിമയേയും, സ്ഥലത്തേയും ശുദ്ധിയ്ക്കുവേണ്ടി പ്രോക്ഷണം ചെയ്യണം. പിന്നെ അർഘ്യം, പാദ്യം, ആചമനം ഇവയ്ക്കു മൂന്നു പാത്രങ്ങളിൽ ജലം നിറച്ച് അതിൽ യഥായോഗ്യം ശാസ്ത്രവിഹിതമായ സാമഗ്രികൾ ഇടണം. പിന്നെ ക്രമപൂർവം ഹൃദയമന്ത്രം, ശിരോമന്ത്രം, ശിഖാമന്ത്രം ഇവയാൽ ആവാഹനം ചെയ്യണം. അവസാനം ഗായത്രീമന്ത്രംകൊണ്ടു മാത്രം ആവാഹനം ചെയ്യണം. പിന്നെ പ്രാണായാമംകൊണ്ടു പ്രാണവായുവും, ഭാവനയാൽ ജഠരാഗ്നിയും ശുദ്ധമാക്കിയിട്ടു ശരീരത്തിനുള്ളിൽ ഹൃദയകമലത്തിൽ ഇരിയ്ക്കുന്ന എന്റെ പരമസൂക്ഷ്മവും ശ്രേഷ്ഠവുമായ ദീപശിഖപോലുള്ള ജീവകലയെ ധ്യാനിയ്ക്കണം.





വലിയ സിദ്ധരായ ഋഷിമുനികൾ ഓംകാരത്തിന്റെ അകാരം, ഉകാരം, മകാരം, ബിന്ദു, നാദം, ഈ അഞ്ചു കലകളുടെ അവസാനത്തിൽ ആ ജീവകലയെ ധ്യാനിയ്ക്കുന്നു. ആ ജീവകല ആത്മസ്വരൂപിണിയാണ്. അതിന്റെ പ്രകാശത്താൽ അന്തഃകരണവും ശരീരവും നിറഞ്ഞു കാണുമ്പോൾ മാനസികമായ ഉപചാരങ്ങളാൽ അതിനെ മനസ്സുകൊണ്ടു പൂജിയ്ക്കണം. അതിനുശേഷം തന്മയമായിട്ട് എന്നെ ആവാഹനം ചെയ്തു പ്രതിമ മുതലായവയിൽ സ്ഥാപിയ്ക്കണം. പിന്നീട് അംഗന്യാസം ചെയ്തിട്ട് അതിൽ എന്നെ പൂജിയ്ക്കണം. (11.27.24.)

**"ദേവോ ഭൂത്വാ ദേവം യജേത്"** എന്നാണ് ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ളത്. അതായത്, ദേവനായിട്ടു ദേവനെ പൂജിയ്ക്കണം. അതിനാൽ സകലതും പൂജാരിയെ ആശ്രയിച്ചാണിരിയ്ക്കുന്നത്. തന്നിൽ ദേവത്വം അഥവാ തേജസ്സിനെ ധാരണ ചെയ്യാൻ സാധിയ്ക്കാത്തവർക്ക് അന്യരിൽ ദേവത്വമോ തേജസ്സോ പകരാൻ സാധ്യമല്ല. ഏതെങ്കിലും ജഡവസ്തുവിനെ തേജോമയം ആക്കുന്നതിന് അതിൽ വെളിയിൽ നിന്നും ഏതെങ്കിലും തേജസ്സിനെ സ്ഥാപിയ്ക്കണം. ഈ സിദ്ധാന്തം തന്നെയാണ് മൂർത്തിപൂജയിലും കാണുന്നത്. ബ്രഹ്മചാരികളെ നാം തേജസ്വി അഥവാ ചൈതന്യവാൻ എന്നു പറയുന്നു. അതിനാൽ മൂർത്തിപൂജ ചെയ്യുന്നവനും ബ്രഹ്മചാരിയായിരിയ്ക്കണം. ശ്രീരാമകൃഷ്ണദേവന് കാളീമാതാവിന്റെ മൂർത്തിയിൽ ചൈതന്യത്തെ പ്രകടമാക്കാൻ സാധിച്ചിരുന്നു. അതിനുകാരണം, അദ്ദേഹത്തിന്റെ ജീവിതം പവിത്രവും തേജോമയവും ബ്രഹ്മചര്യത്തോടുകൂടിയതുമായിരുന്നു, പക്ഷെ അതിനുശേഷം പല പൂജാരികളും ആ മൂർത്തിയെ പൂജിച്ചു എങ്കിലും അതിൽ ഈ ചൈതന്യത്തെ പ്രകടമാക്കാൻ സാധിച്ചിട്ടില്ല. അതിനാൽ ഇക്കാര്യത്തിൽ സകലതും പൂജാരിയുടെ ഭാവനപോലെയാണിരിയ്ക്കുന്നത്. അതിനാൽ മൂർത്തിപൂജയ്ക്ക് എല്ലാവർക്കും ഒരുപോലുള്ള അധികാരം കൊടുത്തുകൂടാ.ക്ഷേത്രങ്ങളിലെ പൂജയ്ക്ക് അധികാരിയെ നോക്കി നിയമിയ്ക്കേണ്ടതാണ്.

പിന്നെ പൂജ ചെയ്യുന്നവൻ ധർമാദി നവശക്തികളാൽ യുക്തമായുള്ള ആസനത്തെ കല്പന ചെയ്യണം. ആ ആസനത്തിൽ അത്യന്തം ഉജ്ജ്വലമായ കർണികയും കേസരങ്ങളുമുള്ള അഷ്ടദളകമലത്തെ ഭാവന ചെയ്ത്, പാദ്യം, ആചമനീയം, അർഘ്യം മുതലായവയാൽ ഭോഗത്തിനും മോക്ഷത്തിനും വേണ്ടി വൈദികവും താന്ത്രികവുമായ വിധിയാൽ പൂജചെയ്യണം. പിന്നീടു സുദർശനചക്രം, പാഞ്ചജന്യശംഖ്, ഗദ, ഖഡ്ഗം, ബാണം, ധനുസ്സ്, ഹലം, മുസലം, കൗസ്തുഭമണി, വൈജയന്തിമാല, ശ്രീവത്സചിഹ്നം മുത ലായവയെ യഥാസ്ഥാനങ്ങളിൽ സ്ഥാപിച്ചു അവയേയും പൂജിയ്ക്കണം. അതിനുശേഷം നന്ദൻ, സുനന്ദൻ, ഗരുഡൻ, ചണ്ഡൻ, പ്രചണ്ഡൻ, ബലൻ, മഹാബലൻ, കുമുദൻ, കുമുദേക്ഷണൻ, ദുർഗ, വിനായകൻ, വ്യാസൻ, വിഷക്സേനൻ, ഗുരു, ഇന്ദ്രാ



ദി എട്ടു ലോകപാലന്മാർ എന്നിവരെ അവരവർക്കുള്ള സ്ഥാനങ്ങളിൽ സ്ഥാപിച്ചിട്ട് അവരേയും പ്രോക്ഷണാദിക്രമത്താൽ പൂജ ചെയ്യണം. സാധിയ്ക്കുമെങ്കിൽ എപ്പോഴും ചന്ദനം, രാമച്ചം, കർപ്പൂരം, ഗോരോചന, ആദിയാൽ സുഗന്ധിതമാക്കിയ ജലംകൊണ്ട് എന്നെ കുളിപ്പിയ്ക്കണം. ആ സമയം "സുവർണഘർമാ"ഇത്യാദി സ്വർണഘർമാദി വാക്ക്, **"ജിതം തേ പുണ്ഡരീകാക്ഷ"** ഇത്യാദി മഹാപുരുഷവിദ്യ, **"സഹസ്ര ശീർഷാ പുരുഷഃ"** ഇത്യാദി പുരുഷസൂക്തം, **'ഇന്ദ്രം നരോ നേമധിതാഹവന്ത'** ഇത്യാദി സാമവേദത്തിൽ പറഞ്ഞിട്ടുള്ള രാജനാദി മന്ത്രം ഇവ ഉച്ചരിയ്ക്കണം. പിന്നെ വസ്ത്രം, യജ്ഞോപവീതം, ആഭരണം, തുളസി, മാല, ഗന്ധം, ചന്ദനം മുതലായതുകൊണ്ട് എന്റെ ഭക്തൻ എന്നെ പ്രേമപൂർവം അലങ്കരിയ്ക്കണം.പിന്നെ ശ്രദ്ധയോടെ പാദ്യം, ആചമനം, ഗന്ധം, പുഷ്പം, അക്ഷതം, ധൂപം, ദീപം മുതലായവ എനിയ്ക്കു നിവേദിയ്ക്കണം. സാധിയ്ക്കുമെങ്കിൽ ശർക്കരകൊണ്ടുള്ള പലഹാരങ്ങളും, പാൽ, പായസം, നെയ്യ്, മധുരപദാർഥങ്ങൾ, തൈര് മുതലായവ എനിയ്ക്കു നിവേദിയ്ക്കണം. (11.27.34.) ഏകാദശി മുതലായ വിശേഷ ദിവസങ്ങളിൽ എന്റെ ഉത്സവം ഘോഷിയ്ക്കണം.

ഈ പൂജാവിധിയിൽ മൂർത്തിയെ കണ്ണാടി കാണിയ്ക്കുന്ന ഒരു വിധിയും ഉണ്ട്. അതിനു രണ്ടർഥമാകാം. ദേവന് തന്റെ ദേവത്വത്തെ കണ്ണാടിയിൽ കാണിയ്ക്കുന്നതുകൊണ്ട് ആനന്ദമുണ്ടാകുന്നു. വസ്തു ഒന്നേ ഉള്ളു എങ്കിലും ഉപാധിഭേദത്താൽ ബിംബപ്രതിബിംബഭാവം കാണുകയാണ് എന്നു മററൊരർഥവുമാകാം. അഥവാ തന്റെ അന്തഃകരണം ഈ കണ്ണാടിപോലെ സ്വച്ഛമാണെന്നും അതിനാൽ തന്റെ അന്തഃകരണത്തിൽ പ്രകാശിച്ചാലും എന്നു ഭക്തൻ ഭഗവാനോടു പ്രാർഥിയ്ക്കുകയുമാകാം.

ഉദ്ധവാ! അതിനുശേഷം ശാസ്ത്രോക്ത വിധിപ്രകാരം ഉണ്ടാക്കിയ കുണ്ഡത്തിൽ അഗ്നിയെ സ്ഥാപിച്ച്, കൈകൊണ്ടു വീശി അഗ്നിയെ പ്രജ്വലിപ്പിച്ച്, ആ അഗ്നിയിൽ എന്നെ ധ്യാനിയ്ക്കണം. ശുദ്ധസ്വർണംപോലെ തേജോമയനും നാലു തിരുക്കൈകളിൽ ശംഖ്, ചക്രം, ഗദ, പത്മം ഇവ ധരിച്ചും, മഞ്ഞപ്പട്ടുടുത്തും, കിരീടം, കങ്കണം ആദി അണിഞ്ഞും, വക്ഷഃസ്ഥലത്തു ശ്രീവത്സം, കൗസ്തുഭമണി, വനമാല മുതലായവ ധരിച്ചും നിൽക്കുന്ന എന്റെ രൂപത്തെ ധ്യാനിച്ചുകൊണ്ട്, **"ഓം നമോ നാരായണായ"** എന്ന മൂലമന്ത്രത്തെ ജപിച്ചുകൊണ്ടും നെയ്യിൽ മുക്കിയ സമിത്തിനാൽ എനിയ്ക്കാഹുതി നൽകണം. പിന്നീടു പുരുഷസൂക്തം കൊണ്ടു സ്തുതിയ്ക്കുകയും ചെയ്യണം.

ഇപ്രകാരം പൂജാനമസ്കാരാദികൾ ചെയ്ത ശേഷം, പാർഷദന്മാർക്കു ബലിയും പ്രദാനം ചെയ്തിട്ട് എന്നെ സ്മരിച്ചുകൊണ്ട് എന്റെ മൂലമന്ത്രം ജപിയ്ക്കണം. അവസാനം പുഷ്പഞ്ജലി ചെയ്തിട്ടു എന്റെ ലീലാകഥകളെ പാടിയും കീർത്തിച്ചുകൊണ്ടും നൃത്തം ചെയ്യണം. ഒരു മുഹൂർത്തം വരെ എങ്കിലും എന്റെ ലീലാകഥകളെ സ്വയം കേൾക്കുക യും അന്യരെ കേൾപ്പിയ്ക്കുകയും ചെയ്യണം. കുറച്ചു നേര ത്തേയ്ക്കു സംസാരത്തിലെ കോലാഹലങ്ങൾ മറന്ന് എന്നിൽ തന്മയനായിട്ടിരിയ്ക്കണം. പിന്നീട് എന്നെ സ്തുതിച്ചിപ്രകാരം പ്രാർഥിയ്ക്കണം. "പ്രഭോ! എന്നിൽ പ്രസന്നനായാലും." അതിനുശേഷം എന്നെ സാഷ്ടാംഗം നമസ്കരിയ്ക്കണം.(11.27.45.) നമസ്കരിയ്ക്കുമ്പോൾ വലത്തുകൈ ഭഗവാന്റെ വലത്തു പാദത്തിലും ഇടത്തു കൈ ഭഗവാന്റെ ഇടത്തു പാദത്തിലും വച്ചുകൊണ്ടിപ്രകാരം പ്രാർഥിയ്ക്കണം. "ഹേ ഭഗവൻ, മൃത്യുരൂപമായ മുതല അധിവസിയ്ക്കുന്ന ഈ സംസാരസാഗരത്തെ ഭയന്നു അവിടുത്തെ ചരണങ്ങളിൽ വന്നിരിയ്ക്കുന്ന എന്നെ രക്ഷിച്ചാലും" ഇപ്രകാരം പ്രാർഥിച്ചിട്ടു മൂർത്തിയിൽ അർപ്പിച്ചതായ മാലയെപ്രസാദ രൂപമായിക്കരുതി ആദരപൂർവം തന്റെ ശിരസ്സിൽ ധരിയ്ക്കണം. പിന്നീടു പൂജയെ വിസർജനം ചെയ്യണമെങ്കിൽ പ്രതിമയിൽ സ്ഥാപിച്ചിരുന്ന ജ്യോതിസ്സിനെ തന്റെ ഹൃദയസ്ഥിതമായ ജ്യോതിസ്സിൽ ലയിപ്പിയ്ക്കണം. ഭഗവാൻ സമ്പൂർണപ്രാണികളിലും തന്നിലും സർവാത്മഭാവത്തിൽ സ്ഥിതിചെയ്യുന്നതിനാൽ ഉപാസകന് എവിടെ ശ്രദ്ധയോ അവിടെ എപ്പോൾ വേണമെങ്കിലും ഉപാസന ചെയ്യാം. (11.27.48.) ഭഗവാനില്ലാത്ത യാതൊരു സ്ഥലവുമില്ല. അതിനാൽ ഭഗവാൻ തീർച്ചയായും മൂർത്തിയിലുമുണ്ടായിരിയ്ക്കണം. നിർഗുണത്തിൽ ഒരു പക്ഷെ സഗുണം ഉണ്ടാകയില്ലായിരിയ്ക്കാം. പക്ഷെ നിർഗുണം സർവവ്യാപകമാകയാൽ സഗുണത്തിൽ നിർഗുണം തീർച്ചയായിട്ടുമുണ്ട്. എല്ലാ ധർമങ്ങളും ഏതെങ്കിലും വിധത്തിൽ മൂർത്തി പൂജ ചെയ്തു പോരുന്നുണ്ട്. ജൈനധർമം ഭഗവാന്റെ അർച്ചാവതാരത്തെ വിശ്വസിയ്ക്കുന്നില്ലെങ്കിലും തീർത്ഥങ്കരന്മാരെ അവർ പൂജിയ്ക്കുന്നുണ്ട്. മുഹമ്മദീയരും ഭഗവാന്റെ മൂർത്തിയെ വിശ്വസിയ്ക്കുന്നില്ലെങ്കിലും അവർ സമാധി സ്ഥാനത്തെ പൂജിയ്ക്കുന്നു. ക്രിസ്ത്യാനികൾ കുരിശിനെ പൂജിയ്ക്കുന്നു. പാർസികൾ അഗ്നിയെ പൂജിയ്ക്കുന്നു. ഇപ്രകാരം അധികം ആളുകളും ഏതെങ്കിലും ആധാരത്തെ അവലംബിയ്ക്കുന്നതായിട്ടു കാണാം. സകല ധർമങ്ങളിലും അവരവരുടെ ധർമം ശ്രേഷ്ഠമെന്നു കരുതിപ്പോരുന്നതിനു കാരണം ആ ധർമത്തിന്റെ സംസ്കാരം ചെറുപ്പം മുതൽ അവർക്കു ലഭിയ്ക്കുന്നതാണ്.

ഇനി ഭഗവാൻ പറയുന്നു: ഉപാസകനു ശക്തിയുണ്ടെങ്കിൽ എന്റെ പ്രതിമയെ പ്രതിഷ്ഠിച്ചു ദേവാലയങ്ങൾ പണികഴിപ്പിയ്ക്കുകയും അതിന്നു ചുറ്റും പൂന്തോട്ടങ്ങൾ ഉണ്ടാക്കുകയും, ഈ ക്ഷേത്രങ്ങളുടെ പൂജാദികൾ നിർവിഘ്നം നടത്തിയ്ക്കാൻവേണ്ട ധനത്തിനുള്ള വ്യവസ്ഥകൾ ചെയ്കയും വേണം. എല്ലാവർക്കും ഒരുപോലെ അവരവരുടെ ഗൃഹങ്ങളിൽ മൂർത്തിപൂജയ്ക്കുള്ള സൗകര്യങ്ങളില്ലാത്തതിനാൽ ഇപ്രകാരം ക്ഷേത്രങ്ങൾ ഉണ്ടായിരുന്നാൽ ജനങ്ങൾക്കു ഭക്തി വർധിയ്ക്കാൻ ഇടയുണ്ടാകും. ഇങ്ങനെയുള്ള സൗക

ര്യം ജനങ്ങൾക്കുണ്ടാക്കിക്കൊടുക്കുന്നവർക്ക് എനിയ്ക്കു തുല്യമായുള്ള ഐശ്വര്യം ലഭിയ്ക്കും. പ്രതിമയെ പ്രതിഷ്ഠിയ്ക്കുന്നതുകൊണ്ട് സാർവഭൗമരാജ്യവും, ദേവാലയം പണികഴിപ്പിയ്ക്കുന്നതുകൊണ്ട് ഇന്ദ്രപദവിയും, പൂജ ചെയ്യുന്നതുകൊണ്ടു ബ്രഹ്മലോകവും, ഈ മൂന്നു കർമങ്ങളും ചെയ്യുന്നവർക്ക് എന്നോടു സമത്വവും പ്രാപ്തമാകും. നിഷ്കാമഭക്തികൊണ്ടു ഭക്തൻ എന്നേയും പ്രാപിയ്ക്കും. മേൽ പറഞ്ഞവിധം ചെയ്യുന്നതുകൊണ്ടു ഭക്തിയോഗവും പ്രാപ്തമാകും.(11.27.53.)

മൂർത്തിപൂജ ഹിന്ദുധർമത്തിന്റെ ഒരു പ്രത്യേക അംഗമാണ്. അതിനു വേണ്ടതായ നിവേദ്യം മുതലായവ നിർത്തൽ ചെയ്യുന്നതു പാപകരമാണ്. ചില അർഥശാസ്ത്രജ്ഞന്മാർ പറയുന്നതു ക്ഷേത്രങ്ങൾ പണികഴിയ്ക്കുന്നതിനെക്കാൾ ധനഹീനർക്കു വീടുണ്ടാക്കിക്കൊടുക്കുന്നതും യജ്ഞത്തിൽ നെയ്യ് ഹോമിയ്ക്കുന്നതിനേക്കാൾ അതു സാധുക്കൾക്കു കൊടുക്കുന്നതുമാണ് കൂടുതൽ പുണ്യമെന്നാണ്. അതായത്, മൂർത്തിപൂജയെക്കാൾ മനുഷ്യരെ പൂജിയ്ക്കുകയാണ് ലാഭകരമെന്നാണ്. മനുഷ്യരിൽ ഭഗവദ്ഭാവനയോടെ ഇപ്രകാരം ചെയ്താൽ ദോഷമില്ല. പക്ഷെ മനുഷ്യരിൽ രാഗദ്വേഷമിരിയ്ക്കുന്നതിനാൽ മനുഷ്യരെ പൂജിയ്ക്കുന്നതിൽ ചിലപ്പോൾ ഈ ഭാവനയുടെ അഭാവമുണ്ടാകാൻ ഇടയുണ്ട്. മൂർത്തിപൂജയിൽ ഇങ്ങനെയുള്ള ദോഷങ്ങൾ ഒന്നുമില്ല.

നല്ല സംസ്കാരമുണ്ടായാൽ മനുഷ്യർക്കു ബ്രഹ്മജ്ഞാനമുണ്ടാകും. ബ്രഹ്മജ്ഞാനത്തിന്റെ സ്വരൂപമെന്തെന്ന് ഇനി ഇരുപത്തെട്ടാം അധ്യായത്തിൽ ഭഗവാൻ ഉദ്ധവർക്കു മനസ്സിലാക്കിക്കൊടുക്കുന്നു.

## പ്രകരണം മുപ്പത്തഞ്ച്

### പരമാർഥദൃഷ്ടിയും വേദാന്തവും

ഭഗവാന്റെ സ്വർഗാരോഹണത്തിനു സമയം അടുക്കുകയാൽ പരമാർഥതത്ത്വത്തെ അവസാനമായിട്ടു പറഞ്ഞുകൊടുക്കുന്നു.

ഭഗവാൻ: വിവേകശാലികൾ ഈ പ്രകൃതിയേയും പുരുഷനേയും ഏകാത്മകമായിട്ടു കാണണം. ആരുടേയും സ്വഭാവത്തെയോ കർമ്മത്തെയോ സ്തുതിക്കുകയുമരുത്. (11.28.1.)

**പരസ്വഭാവകർമാണി യഃ പ്രശംസതി നിന്ദതി**
**സ ആശു ഭ്രശ്യതേ സ്വാർഥാദസത്യഭിനിവേശതഃ.**
(11.28.2.)

അന്യരുടെ സ്വഭാവത്തെയോ കർമത്തെയോ സ്തുതിയ്ക്കുകയോ നിന്ദിയ്ക്കുകയോ ചെയ്യുന്നവർ അസത്തിൽ (ദ്വൈതപ്രപഞ്ചത്തിൽ) അഭിനിവേശമുള്ളവരായിട്ടു (സത്യത്വബുദ്ധിയുണ്ടായിട്ട്) പരമാർഥസാധനയിൽ നിന്നും ഭ്രഷ്ടരായിപ്പോകുന്നു.





**തൈജസേനിദ്രയാപന്നേപിണ്ഡസ്ഥോനഷ്ടചേതനഃ**
**മായാംപ്രാപ്നോതിമൃത്യുംവാതദ്വന്നാനാർഥദൃക്പുമാൻ.**
(11.28.3.)

രാജസ അഹങ്കാരത്തിന്റെ കാര്യമായ ഇന്ദ്രിയങ്ങൾ നിദ്രിതമാകുമ്പോൾ ശരീരാഭിമാനിയായ ജീവൻ ചേതനാശൂന്യമായിട്ടു മനസ്സ് അവശേഷിയ്ക്കുന്നെങ്കിൽ അതു സ്വപ്നത്തിലെ മിഥ്യാദൃശ്യങ്ങളിൽ ചുററിക്കറങ്ങുകയും മനസ്സും ലീനമായിപ്പോയെങ്കിൽ ജീവൻ മൃത്യുസമാനമായ ഗാഢനിദ്രയിൽ ലയിയ്ക്കുകയും ചെയ്യുന്നു. ഇതുപോലെ ജീവൻ തന്റെ അദ്വിതീയമായ ആത്മസ്വരൂപത്തെ മറന്ന്, നാനാവസ്തുക്കളെ കാണാൻ തുടങ്ങുമ്പോൾ അതു സ്വപ്നസമാനമായുള്ള മിഥ്യാദൃശ്യങ്ങളിൽ പെട്ടുപോകയോ അഥവാ മൃത്യു സമാനമായുള്ള അജ്ഞാനത്തിൽ ലയിച്ചുപോകയോ ചെയ്യുന്നു.

**കിം ഭദ്രം കിമഭദ്രം വാദ്വൈതസ്യാവസ്തുനഃകിയത്**
**വാചോദിതം തദനൃതം മനസാ ധ്യാതമേവ ച.**
(11.28.4.)

ദ്വൈതം എന്നൊരു വസ്തുവേ ഇല്ലാത്ത സ്ഥിതിയ്ക്ക് ഇന്നതു കൊള്ളാം ഇന്നതു കൊള്ളുകയില്ല, അഥവാ ഇത്രയും കൊള്ളാം ഇത്രയും കൊള്ളുകയില്ല എന്നുള്ള പ്രശ്നമേ ഉണ്ടാകുന്നില്ല. വിശ്വത്തിലുള്ള സകല വസ്തുക്കളും വാക്കുകൊണ്ടു പറയാവുന്നതോ, അഥവാ മനസ്സുകൊണ്ടു വിചാരിയ്ക്കാവുന്നതോ ആകയാൽ ദൃശ്യവും അനിത്യവുമാണ്. അതുകൊണ്ട് അവയുടെ മിഥ്യാത്വം സ്പഷ്ടമാണ്.

സകലതും മിഥ്യയാണെങ്കിൽ വ്യവഹാരം എങ്ങനെ നടക്കുമെന്നു ചോദിച്ചാൽ, നിഴൽ, പ്രതിധ്വനി മുതലായവ മിഥ്യയാണെങ്കിലും അവ മനുഷ്യരുടെ ഹൃദയത്തിൽ ഭയകമ്പനാദി ഉളവാക്കുന്നതുപോലെ ദേഹാദി സകല വസ്തുക്കളും മിഥ്യയാണെങ്കിലും ജ്ഞാനം കൊണ്ട് അവയുടെ അസത്യതയുടെ ബോധം ഉണ്ടാകാതിരിയ്ക്കുന്നതു വരേയ്ക്കും അവയുടെ ആത്യന്തികനിവൃത്തി ഉണ്ടാകുക യില്ല. ആത്യന്തികനിവൃത്തി ഉണ്ടാകാതിരിയ്ക്കുന്നതുവരെയും അവകൾ അജ്ഞാനികളെ ഭയപ്പെടുത്തിക്കൊണ്ടുമിരിയ്ക്കും. (11.28.5.)

ഇവിടെ ദ്വൈതം സത്യമല്ലാത്തതിനാൽ ജീവനും അനവധിയില്ലെന്നു മനസ്സിലാക്കണം. അതുകൊണ്ട് ആരെ സ്തുതിയ്ക്കാം? ആരെ നിന്ദിയ്ക്കാം? നന്മതിന്മകളുടെ ഭാവന ദ്വൈതമുണ്ടെങ്കിലേ കാണൂ. ഒരേ വസ്തുമാത്രമുള്ളിടത്തു നന്മതിന്മകളുടെ ഭാവന സംഭവിയ്ക്കുന്നില്ല. ഏകജീവവാദത്തിൽ ജീവൻ സ്വയം അജ്ഞാനത്താൽ ജഗത്തിന്റെ ഉപദാനകാരണവും നിമിത്തകാരണവുമായിത്തീരുകയാണ്. അതിനാൽ ഭഗവാൻ ഇനി പറയുന്നു:

ഉദ്ധവാ! പ്രത്യക്ഷമായിട്ടും പരോക്ഷമായിട്ടും ഉള്ളതെല്ലാം ആത്മാവു മാത്രമാണ്. അതു സർവശക്തിമാനുമാണ്. യാതൊരു വിശ്വസൃഷ്ടി പ്രതീതമാകുന്നുവോ അതിന്റെ നിമിത്തകാരണവും ഉപദാനകാരണവും ആത്മാവു മാത്രമാണ്. അതായത് ആത്മാവു തന്നെയാണ് സൃഷ്ടിയ്ക്കുന്നതും സൃഷ്ടിയ്ക്കപ്പെടുന്നതും. അതുതന്നെയാണ് രക്ഷിയ്ക്കുന്നതും രക്ഷിയ്ക്കപ്പെടുന്നതും. അതുതന്നെയാണ് സംഹരിയ്ക്കുന്നതും സംഹരിയ്ക്കപ്പെടുന്നതും. (11.28.6.) വ്യവഹാരദൃഷ്ടിയിൽ ആത്മാവ് ഈ വിശ്വത്തിൽ നിന്നും ഭിന്നമാണെങ്കിലും ആത്മദൃഷ്ടികൊണ്ടു നോക്കുമ്പോൾ ആത്മാവല്ലാതെ വേറൊന്നും കാണുകയില്ല. ആത്മാവിൽനിന്നും അതിരിക്തമായിട്ടു യാതൊന്നു പ്രതീതമാകുന്നുണ്ടോ അവയെ ഒരു വിധത്തിലും നിർവചനം ചെയ്യാൻ സാധിയ്ക്കാത്തതിനാൽ ആത്മാവിൽ കാണുന്ന സൃഷ്ടി, സ്ഥിതി, സംഹാരം അഥവാ അധ്യാത്മം, അധിദൈവം, അധിഭൂതം ഈ മുമ്മൂന്നു വിധമുള്ള പ്രതീതികൾ സർവഥാ നിർമൂലമാണ്. അവ ത്രിഗുണാത്മികയായ മായയുടെ ലീലയാണ്. (11.28.7.)

ജീവൻ ഏകമെങ്കിൽ ഒരാളുടെ മോക്ഷംകൊണ്ടു സകലർക്കും മോക്ഷമുണ്ടാകണമല്ലൊ എന്നു ചിലർക്കു സംശയം തോന്നാം. അതിനുത്തരം സകലരുണ്ടെങ്കിലല്ലേ സകലരുടേയും മോക്ഷത്തെപ്പററി ചിന്തിയ്ക്കേണ്ടതുള്ളു എന്നാണ്. അനേകം കാണുന്നവർ അതിനുള്ള പ്രമാണം തരണം. സ്വപ്നത്തിൽ ഒരു ജീവന്റെ അജ്ഞാനത്താൽ ഒരു ജീവനിൽ അനേകം ജീവികളുടെ വ്യവഹാരം കാണുന്നുണ്ട്. അതുകൊണ്ട് അനേകജീവൻ സത്യമെന്നു സിദ്ധമാകുന്നില്ല.

പിന്നെയോ ഒരു മനുഷ്യന് അന്യമനുഷ്യനെപ്പറ്റി പൂർണമായ ജ്ഞാനം ഉണ്ടാകുന്നില്ല. അതിനാൽ സകലതും ഒരു ജീവന്റെ ജ്ഞാനത്തിന്റെ ലീലകൾ മാത്രമാണ്. ഏതു പദാർഥത്തിന് അഥവാ സംഭവത്തിനു യോഗ്യമായ ദേശവും കാലവും കാണുന്നില്ലയോ ആ പദാർഥം മായാരചിതമാണെന്നറിയണം. സ്വപ്നത്തിൽ കാണുന്നതുപോലെതന്നെയാണ് ജാഗ്രത്തിലും. ദൃശ്യത്തിന്റെ സത്ത ദർശനത്തിൽനിന്നും സ്വതന്ത്രമല്ല. സ്വപ്നത്തിൽ ദൃശ്യത്തി നു സ്വതന്ത്രസത്ത കാണുന്നതുപോലെതന്നെയാണ് ജാഗ്രത്തിലും ദൃശ്യത്തിനു സ്വതന്ത്രസത്ത ഉണ്ടെന്നു തോന്നുന്നത്.

ഭ്രാന്തി നിവൃത്തമാക്കുകയാണ് വേദാന്തത്തിന്റെ മുഖ്യകർത്തവ്യം. അതുകൊണ്ടു ഭഗവാൻ ഉദ്ധവരോടു പറയുന്നു, ഞാൻ പറഞ്ഞിട്ടുള്ള ജ്ഞാനവിജ്ഞാനത്തെ അറിഞ്ഞു സാധകൻ സൂര്യനെപ്പോലെ നിർലേപനായിട്ടു സമഭാവനയോടെ സർവത്ര സഞ്ചരിയ്ക്കണം. പ്രത്യക്ഷം, അനുമാനം, ആഗമം, അനുഭവം ഈ പ്രമാണങ്ങളെക്കൊണ്ട് ആദി അന്തമുള്ളതാകയാൽ അനാത്മപദാർഥങ്ങളെ മിഥ്യയെന്നറിഞ്ഞ്, സംസാരത്തിൽ അസംഗനായി വിചരിയ്ക്കണം. (11.28.9.)





ഉദ്ധവൻ: ഹേ പ്രഭോ! പ്രപഞ്ചം സാക്ഷിയായ ആത്മാവിനില്ല. അതുപോലെ ദേഹത്തിനുമില്ല. എന്തെന്നാൽ ആത്മാവ് സ്വയംപ്രകാശവും ദേഹം ജഡവുമാണ്. പിന്നെ ഈ പ്രപഞ്ചം ആരാണ് കാണുന്നത്? ആത്മാവ് അഗ്നിയെപ്പോലെ അവ്യയവും നിർഗുണവും ശുദ്ധവും സ്വയംപ്രകാശവുമാണ്. ദേഹം വിറകുപോലെ ജഡവുമാണ്. അന്നേരം ഈ സംസാരം ഏതിലാണ് സ്ഥിതി ചെയ്യുന്നത്?

ശ്രീഭഗവാൻ: സംസാരം സർവഥാ ഇല്ലാത്തതാണെങ്കിലും അവിവേകിയ്ക്കു ശരീരം, ഇന്ദ്രിയം, പ്രാണൻ, മനസ്സ് ഇവയോടു സംബന്ധമിരിയ്ക്കുന്നതുവരെയും സംസാരം അവർക്കു സുഖദുഃഖാദി ഫലം നൽകുന്നതായിരിയ്ക്കും.

**അർഥേ ഹ്യവിദ്യമാനേഽപി സംസൃതിർന നിവർതതേ**
**ധ്യായതോവിഷയാനസ്യസ്വപ്നേഽനർഥാഗമോയഥാ.**
(11.28.13.)

സ്വപ്നത്തിൽ പ്രാപ്തമാകുന്ന അർഥങ്ങളെപ്പോലെ സംസാരം അത്യന്തം അസത്താണെങ്കിലും അതിനെപ്പററി ചിന്തിയ്ക്കുക കാരണം ഈ സംസാരനിവൃത്തി ഉണ്ടാകുന്നില്ല.

ഈ ശ്ലോകം ഭാഗവതത്തിൽ ആറുപ്രാവശ്യം വന്നിട്ടുണ്ട്. അതിനാൽ ഇതു ഭാഗവതത്തിന്റെ മുഖ്യസിദ്ധാന്തമാണെന്നു കാണിയ്ക്കുന്നു. ഇതിൽനിന്നും വേദാന്തത്തിന്റെ വിവർത്തവാദം അഥവാ അജാതവാദവും സിദ്ധമാകുന്നു. സ്വപ്നത്തിൽ അന്യരുടെ വിചാരം ഉണ്ടായിരിയ്ക്കുന്നതുവരെ ഉണരാൻ സാധിയ്ക്കുന്നില്ല. അതുപോലെതന്നെ യഥാർഥവസ്തുവിനെ അറിയുന്നുമില്ല. ജാഗ്രത്തിലും അന്യരുടെ വിചാരം ഇരിയ്ക്കുന്നതുവരെ യഥാർഥവസ്തുവിനെ അറിയുകയില്ല. ബ്രഹ്മദശയും ഉണ്ടാകുകയില്ല.

നിരുപാധികമായ ആത്മാവിനു ജഗത്തിനെ കല്പന ചെയ്യാൻ സാധിയ്ക്കുകയില്ല. എന്തെന്നാൽ അങ്ങനെ ചെയ്യുന്നപക്ഷം മോക്ഷം സാധ്യമാകുകയില്ല. സംസാരനിവൃത്തിയും ഉണ്ടാകുകയില്ല. അതിനാൽ അവിദ്യയാകുന്ന ഉപാധിയോടുകൂടിയ ആത്മാവാണ് സംസാരത്തെ കല്പന ചെയ്യുന്നത്. ആത്മജ്ഞാനം ഉണ്ടാകുന്നതോടെ ജീവന്റെ കല്പിതത്വം മനസ്സിലാകുകയും, ജീവന്റെ നിവൃത്തിയോടെ ജഗത്തിന്റെ നിവൃത്തിയും സഹജമായിട്ടുണ്ടാകുകയും ചെയ്യുന്നു. ദേഹാഭിമാനിയായ ജീവൻ സത്യമായിരുന്നെങ്കിൽ നിദ്രയിലും ദേഹാഭിമാനവും ജഗത്തിന്റെ പ്രതീതിയും ഉണ്ടായിരുന്നേനെ.

ജഗത്തിന്റെ പ്രതീതി ജീവഭാവത്തിന്റെ ഭ്രമം മാത്രമാണ്. ഇത് ഒരു പ്രകാരത്തിലുള്ള മായയാണ്. മായയുടെ കാര്യം മായയിൽനിന്നും ഭിന്നമല്ല. മായയും ബ്രഹ്മത്തിൽ അധ്യസ്തമാകയാൽ മിഥ്യയാണ്, അസത്താണ്. ബ്രഹ്മം മാത്രമെ സത്യവസ്തുവുള്ളു. അതിനാൽ ജഗത്ത് ബ്രഹ്മ



ത്തിന്റെ വിവർത്തം മാത്രമാണ്. അതിനാൽ ഭഗവാൻ പറയുന്നു: സ്വപ്നാവസ്ഥയിൽ ഉറക്കം ഉണരുന്നതിനു മുൻപ് വലിയ വലിയ വിപത്തുകളെ ജീവനു നേരിടേണ്ടിവരുമെങ്കിലും ഉണർന്നു കഴിഞ്ഞാൽ പിന്നെ സ്വപ്നത്തിലെ വിപത്തുകളോ അതിന്റെ കാരണമായ മോഹാദി വികാരങ്ങളോ ഉണ്ടാകുന്നില്ല. ഹേ ഉദ്ധവാ! അഹങ്കാരത്തിനാണ് ശോകം, ഹർഷം, ഭയം, ക്രോധം, ലോഭം,മോഹം മുതലായവ ഉണ്ടാകുന്നത്. ആത്മാവിന് ഇവയുമായി യാതൊരു സംബന്ധവുമില്ല. (11.28.15.) ദേഹം, ഇന്ദ്രിയം, പ്രാണൻ, മനസ്സ് ഇവയിൽ സ്ഥിതനായ ആത്മാവ് അവയിൽ അഭിമാനിയ്ക്കുമ്പോൾ-അവയെ തന്റെ സ്വരൂപമാണെന്നു കരുതുമ്പോൾ- അതിനെ 'ജീവ'നെന്നു പറയുന്നു. ഈ ഗുണകർമങ്ങളാൽ ഉണ്ടായിട്ടുള്ള ലിംഗശരീരം ആത്മാവിന്റെ സൂക്ഷ്മാ തിസൂക്ഷ്മമായ മൂർത്തിയാണ്. സൂത്രാത്മാവ്, മഹാൻ എന്നിങ്ങനെ പല പേരുകളാലും അത് അറിയപ്പെടുന്നു. അതു കാലത്തിനു വശപ്പെട്ട് ഉയർന്നതും താഴ്ന്നതുമായ പല യോനികളിൽ വന്നുംപോയുമിരിയ്ക്കുന്നു. വാസ്തവത്തിൽ മനസ്സ്, പ്രാണൻ, ശരീരം ഇവ അഹങ്കാരത്തിന്റെ കാര്യമാണ്. ഇവ നിർമൂലമാണെങ്കിലും ദേവത, മനുഷ്യൻ മുതലായി അനേക രൂപത്തിൽ പ്രതീതമാകുന്നു. വിചാരശീലർ ഉപാസനയാകുന്ന ചാണയ്ക്കു വെച്ചു മൂർച്ചവരുത്തിയ ജ്ഞാനരൂപമായ വാളുകൊണ്ട് ഈ ദേഹാഭിമാനത്തെ-അഹങ്കാരത്തെ- മൂലച്ഛേദനം ചെയ്തു പൃഥ്വിയിൽ നിർദ്വന്ദ്വരായി വിഹരിയ്ക്കുന്നു. പിന്നീട് അവർക്കൊരുവിധത്തിലും ആശ, തൃഷ്ണ ഒന്നും ഉണ്ടാകുന്നില്ല.

ബന്ധം മിഥ്യയാണ്. കേവലം ഭ്രാന്തിരൂപം മാത്രമാണ്. അതിനാൽ ജ്ഞാനംകൊണ്ടു ഭ്രാന്തിനിവൃത്തിയുണ്ടാകുന്നു. കർമത്താൽ ഉണ്ടാകുകയില്ല. എന്തെന്നാൽ മോക്ഷത്തിനു യാതൊരു കാര്യവും ഉണ്ടാക്കേണ്ടതായിട്ടില്ല. കേവലം മനസ്സിലാക്കാനെയുള്ളൂ. ഉല്പത്തി, പ്രാപ്തി, വികൃതി അഥവാ സംസ്കൃതി ഉണ്ടാകുന്നിടത്തു കർമത്തിന്റെ ആവശ്യമുണ്ട്. ആത്മാവിൽ ഈ നാലു ധർമങ്ങളുമില്ലാത്തതിനാൽ ആത്മാവിനെ അറിയാൻ കർമം ആവശ്യമില്ല. അതിനാൽ ഇനി ജ്ഞാനത്തെ കാണിച്ചുകൊണ്ടു ഭഗവാൻ ഉദ്ധവരോടു പറയുന്നു: ഈ സംസാരത്തിൽ ആദിയിലും അവസാനത്തിലും ഉള്ളതു മധ്യത്തിലുമുണ്ട്. അതു പ്രകാശമായും ഉപാദാനകാരണമായും സ്ഥിതിചെയ്യുന്നു. ഇങ്ങനെയുള്ള വിവേകത്തെ ജ്ഞാനമെന്നു പറയുന്നു. ഇതിനുള്ള സാധന ഹൃദയം ശുദ്ധമാക്കി വേദാദിശാസ്ത്രങ്ങളെ ശ്രവണം ചെയ്യുകയാണ്. ഇതിനും പുറമെ ശ്രവണാനുകൂലമായുള്ള യുക്തികളും, മഹാപുരുഷന്മാരുടെ ഉപദേശങ്ങളും ഈ രണ്ടിനും അവിരുദ്ധമായുള്ള സ്വാനുഭൂതിയും പ്രമാണമാണ്. (11.28.18.) സ്വർണാഭരണം അതുണ്ടാക്കുന്നതിനു മുൻപും അവസാനത്തിലും സ്വർണം മാത്രമാണ്.മധ്യത്തിലും പല പല പേരുകൾ പറഞ്ഞു വ്യവഹാരം ചെയ്യുന്നെങ്കിലും അതു സ്വർണം തന്നെയാണ്. അതു പോലെ ജഗത്തിന്റെ ആദിയിലും അവസാനത്തിലും മധ്യത്തിലും ഞാൻ മാത്രമാണുള്ളത്. വാസ്തവത്തിലും ഞാൻ മാത്രമാണ് സത്യതത്ത്വം. (11.28.19.)

ഇങ്ങനെയുള്ള അവസ്ഥ പ്രാപ്തമാകുമ്പോൾ ഒന്നിന്റെ ജ്ഞാനംകൊണ്ടു സർവത്തിന്റെയും ജ്ഞാനം ഉണ്ടാകും. ജഗത്തിൽ ഏകമായ ആത്മാവിനെ കാണുന്നതുകൊണ്ടു ബ്രഹ്മസ്ഥിതി ദൃഢമാകുന്നു. ഗുണദോഷങ്ങളെ കാണാൻ തുടങ്ങുമ്പോൾ ആപത്തും വന്നുകൂടും. അതിനാൽ ആരുടേയും ഗുണദോഷങ്ങളിൽ പെടരുത്. ജനിച്ചിട്ടുപോലുമില്ലാത്തതിനെ എങ്ങനെ കറുത്തതൊ, വെളുത്തതൊ എന്നു പറയും? ഗ്രഹണം തന്നെ ഇല്ലാത്തപ്പോൾ പൂർണഗ്രഹണം എവിടെ കാണാനാണ്? മൃഗജലം ഉപ്പു ഉള്ളതൊ അല്ലയൊ എന്നു പറയാൻ സാധിയ്ക്കുകയില്ല. അതുപോലെ മിഥ്യാപ്രപഞ്ചത്തിൽ ഗുണദോഷങ്ങൾ കാണുന്നവർ അജ്ഞാനികളാണ്. സത്യസ്വരൂപമായ പരബ്രഹ്മത്തിൽ അല്പംപോലും ശുഭാശുഭങ്ങളില്ല. അത് ഒരേ സ്ഥിതിയിൽ ഇരിയ്ക്കുന്നു. ശുഭമെന്നൊ അശുഭമെന്നൊ പറയുക പറയുന്നവന്റെ കല്പന മാത്രമാണ്. ഈ കല്പനയാൽ അവർക്കു മിഥ്യാ ജന്മ-മരണങ്ങൾ സഹിയ്ക്കേണ്ടിവരുന്നു.

ഭഗവാൻ: ഹേ ഉദ്ധവാ! മനസ്സിനു ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഇങ്ങനെ മൂന്നവസ്ഥകളുണ്ട്. ഈ അവസ്ഥകൾക്കു കാരണം സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങളുമാണ്. ജഗത്തിലും അധ്യാത്മം, അധിഭൂതം, അധിദൈവം എന്നു മൂന്നു ഭേദങ്ങളുണ്ട്. ഈ ത്രിവിധഭേദങ്ങളും ഏതിന്റെ സത്തയാലാണോ സത്യമെന്നതുപോലെ പ്രതീതമാകുന്നത്, സമാധി മുതലായി ഈ ത്രിവിധഭാവങ്ങൾ ഇല്ലാത്തപ്പോഴും ഏതിന്റെ സത്തയാകുന്നുവോ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നത് ആ തുരീയതത്ത്വം ഈ മൂന്നവസ്ഥകൾക്കും ഉപരിയും അവയിലെല്ലാം അനുഗതവുമായ നാലാമത്തെ ബ്രഹ്മതത്ത്വമാണ്. അതുമാത്രമാണ് സത്യമായിട്ടുള്ളതും.

**അവിദ്യമാനോഽപ്യവഭാസതേ യോ**
**വൈകാരികോ രാജസ സർഗ ഏഷഃ**
**ബ്രഹ്മ സ്വയംജ്യോതിരതോ വിഭാതി**
**ബ്രഹ്മേന്ദ്രിയാർഥാത്മവികാരചിത്രം.** (11.28.22.)

ഈ വികാരമയമായ രാജസസൃഷ്ടി വാസ്തവത്തിൽ ഇല്ലെങ്കിലും കാണപ്പെടുകയാണ്. ഇതു സ്വയംപ്രകാശമായ ബ്രഹ്മം തന്നെയാണ്. അതിനാൽ ഇന്ദ്രിയം, വിഷയം, മനസ്സ്, പഞ്ചഭൂതങ്ങൾ മുതലായി ഏതെല്ലാം ചിത്രവിചിത്രങ്ങളായ നാമരൂപങ്ങളുണ്ടോ അവയുടെയെല്ലാം രൂപത്തിൽ ബ്രഹ്മം തന്നെയാണ് പ്രതീതമായിരിയ്ക്കുന്നത്.

ഇനി ജ്ഞാനത്തിന്റെ സാധനയെ കാണിയ്ക്കാൻ അതത് വ്യാവൃത്തിരൂപസാധനയെ കാണിച്ചുകൊണ്ടു പറയുന്നു:

**ഏവം സ്ഫുടം ബ്രഹ്മവിവേകഹേതുഭിഃ**
**പരാപവാദേന വിശാരദേന**
**ഛിത്വാ*ff*ത്മസന്ദേഹമുപാരമേത**
**സ്വാനന്ദതുഷ്ടോ*f*ഖിലകാമുകേഭ്യഃ.** (11.28.23.)

ഇപ്രകാരം ബ്രഹ്മജ്ഞാനത്തിനു ഹേതുരൂപമായ വിചാരം വഴി, ദേഹാദ്യനാത്മപദാർഥങ്ങളെ ശരിയ്ക്കും നിരാകരിച്ചിട്ട് ആത്മവിഷയത്തെപ്പററിയുള്ള സംശയങ്ങളെയെല്ലാം നീക്കി തന്റെ ആനന്ദസ്വരൂപമായ ആത്മാവിൽ നിമഗ്നനായിട്ടു സകല വിഷയവാസനകളെയും ഉപേക്ഷിയ്ക്കണം.

ഈ പാർഥിവശരീരമൊ, ഇന്ദ്രിയങ്ങളൊ, അവയുടെ അധിഷ്ഠാനദേവതകളൊ, പ്രാണനൊ, പഞ്ചമഹാഭൂതങ്ങളൊ, മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ആദിയായവയൊ ഒന്നുംതന്നെ ആത്മാവല്ല. എന്തെന്നാൽ ഇവയെല്ലാം ജഡമാണ്.(11.28.24.)

നിർമൂലമായുള്ള സംസാരം അവിവേകത്താൽ ഫലം നൽകുന്നു. ആകാശപുഷ്പംകൊണ്ടുള്ള മാലയെ വന്ധ്യാപുത്രന്റെ കഴുത്തിൽ ഇടുന്നതു പോലെയാണ് ഈ സകല വർത്തമാനങ്ങളും. നിദ്രയിൽ സ്വപ്നം കാണുന്നതുപോലെ മായയാൽ സംസാരം കാണപ്പെടുന്നു. നാടകം അഭിനയിയ്ക്കുമ്പോൾ നടൻ ചിലപ്പോൾ സ്ത്രീയായും, ചിലപ്പോൾ പുരുഷനായും കളിയ്ക്കുന്നതുപോലെയാണ് മുക്തന്റെ സകല വ്യവഹാരങ്ങളും. ദേഹത്തിൽ അഹംബുദ്ധി കൊണ്ടാണ് അദ്വൈതത്തിൽ ഭേദം കാണുന്നത്. സ്വയം മിഥ്യാദേഹത്തിൽ അഭിമാനം ദൃഢമാക്കീട്ടു സംസാരബന്ധത്തിൽ പെട്ട് ആത്മാവിനെ അറിയുന്നില്ലെന്നു പറയുന്നു. അതു കൊണ്ട് അജ്ഞാനത്തേയും ദ്വൈതഭാവത്തേയും ത്യജിച്ച്, സാധകൻ സ്വാനന്ദത്തിൽ നിമഗ്നനായിരിയ്ക്കണം. പിന്നീടൊന്നും ചെയ്യാനായിട്ടില്ല. അതിനാൽ ഇനി പറയുന്നു:

**സമാഹിതൈഃ കഃ കരണൈർഗുണാത്മഭിർ-**
**ഗുണോ ഭവേന്മത്സുവിവിക്തധാമ്നഃ**
**വിക്ഷിപ്യമാണൈരുത കിം നു ദൂഷണം**
**ഘനൈരുപേതൈർവിഗതൈ രവേഃ കിം.** (11.28.25)

എന്റെ സ്വരൂപജ്ഞാനം ശരിയ്ക്കും ഉണ്ടായിട്ടുള്ളവർക്ക് ഈ ഗുണമയങ്ങളായ ഇന്ദ്രിയങ്ങളെ സമാഹിതമാക്കുന്നതുകൊണ്ട് എന്താണ് ലാഭം? അവർക്കു വിക്ഷേപം ഉണ്ടായിരിയ്ക്കുന്നതിലും എന്താണ് ഹാനി? കാർമേഘം കൊണ്ടു സൂര്യന് എന്താണ് ദോഷം? മേഘം മാറിപ്പോകുന്നതുകൊണ്ട് എന്താണ് ലാഭം? ബ്രഹ്മദശയിൽ ഇരിയ്ക്കുന്നവർ സഹജാവസ്ഥയിൽ സ്ഥിതി ചെയ്യുന്നതിനാൽ അവർക്കു സമാധികൊണ്ടു വിശേഷലാഭമൊന്നുമില്ല. അതുപോലെ അല്പസ്വല്പം വ്യവഹാരം ചെയ്യുന്നതുകൊണ്ട് വിക്ഷേപവും ഉണ്ടാകുന്നില്ല. അപരോക്ഷമായ ആത്മസാക്ഷാത്കാരത്തിന് ഉഗ്രതപസ്സോ, ഉപവാസമോ, യജ്ഞദാനങ്ങളോ, പ്രാണായാമാദി സാധനകളോ ആവശ്യമില്ല.





കേവലം ഭഗവാന്റെ വചനത്തിൽ അഥവാ ശ്രുതിയുടെ പ്രമാണത്തിൽ അചല ശ്രദ്ധയും സൂക്ഷ്മവും സാത്വികവുമായ ബുദ്ധിയും, വിചാരത്തിൽ തത്പരതയും, ബ്രഹ്മനിഷ്ഠയുള്ളവരുടെ സംഗവും മാത്രമെ ആവശ്യമുള്ളൂ. നിർവികല്പസ്ഥിതി ജ്ഞാനമല്ല. ജ്ഞാനം, നിർവികല്പസ്ഥിതിയുടെ പരമാർഥ ബുദ്ധികൊണ്ടുണ്ടാകുന്ന ജാഗ്രദവസ്ഥയാണ്. പരമാർഥമെന്നുവെച്ചാൽ ധ്യാനത്തിൽ അഥവാ ജ്ഞാനത്തിൽ ഏതൊരു ബ്രഹ്മഭാവം അനുഭവപ്പെടുന്നുവോ അതിന്റെ സ്മരണയും സ്ഫൂർത്തിയും ജാഗ്രദവസ്ഥയിലും ഉണ്ടായിക്കൊണ്ടിരിയ്ക്കുകയെന്നാണ്. ജ്ഞാനിയ്ക്ക് ശാരീരികദുഃഖം ഉണ്ടാകാൻ പാടില്ലെന്നില്ല. പക്ഷെ അജ്ഞാനിയ്ക്ക് ഏറ്റവും വലിയ ദുഃഖമായ മരണഭയം ജ്ഞാനിയ്ക്കുണ്ടാകാറില്ല. എന്തെന്നാൽ ആത്മാവ് സദാ നിർദോഷവും അഖണ്ഡവുമാണെന്ന് അവർക്കു മനസ്സിലായിട്ടുണ്ട്. ഇതേപ്പററി ഇനിയും സ്പഷ്ടമാക്കിക്കൊണ്ടു ഭഗവാൻ ഉദ്ധവരോടു പറയുന്നു: വായു, അഗ്നി, ജലം, പൃഥ്വി ഇവയുടെ ഗുണങ്ങളാലും, വന്നുംപോയുമിരിക്കുന്ന ഋതുക്കളുടെ ഗുണങ്ങളാലും ആകാശം ലിപ്തമാകാത്തതുപോലെ, അഹങ്കാരത്തിനും അതീതമായ അക്ഷരസ്വരൂപമായ ആത്മതത്ത്വം സംസാരത്തിനു കാരണമായ സത്വം, രജസ്സ്, തമസ്സ് ഈ ഗുണങ്ങളാൽ ലിപ്തമാകുന്നില്ല.(11. 28.26.)

മേൽ പറഞ്ഞ ശ്ലോകങ്ങളിൽ ആത്മാവിന്റെ ശുദ്ധിയും സ്വയംപ്രകാശത്വവും വ്യക്തമായി കാണിച്ചിരിക്കുന്നതിനാൽ ജീവൻ ചെയ്യേണ്ടതായിട്ടൊന്നുമില്ലെങ്കിലും, സാധകർ പ്രത്യേകം ധ്യാനിയ്ക്കേണ്ടതായ ഒരു കാര്യംകൂടി ഭഗവാൻ പറയുന്നു:

**തഥാപി സംഗഃ പരിവർജനീയോ**
**ഗുണേഷു മായാരചിതേഷു താവദ്**
**മദ്ഭക്തിയോഗേന ദൃഢേന യാവദ്**
**രജോ നിരസ്യേത മനഃകഷായഃ.** (11.28.27.)

എങ്കിലും എന്നിൽ സുദൃഢമായ ഭക്തിയോഗം കൊണ്ടു മനസ്സിലെ രജോഗുണരൂപമായ അഴുക്കു നിർമൂലം പോകാതിരിയ്ക്കുന്നതുവരെയും ഈ മായാനിർമിതമായ ഗുണങ്ങളുടെയും അവയുടെ കാര്യങ്ങളുടെയും സംഗം സർവഥാ ത്യജിയ്ക്കേണ്ടതാണ്.

ഏതെങ്കിലും രോഗം വേരോടെ പോകാതിരുന്നാൽ അത് അടിയ്ക്കടി മനുഷ്യരെ ഉപദ്രവിയ്ക്കുന്നതുപോലെ വാസനയും, കർമങ്ങളുടെ പരിപക്വത ഇല്ലായ്മയും, സ്ത്രീ-പുത്രാദിയാൽ ആസക്തമായ മനസ്സും യോഗിയെ ധർമഭ്രഷ്ടനാക്കും. ദേവതകളാൽ പ്രേരിപ്പിയ്ക്കപ്പെട്ടു ശിഷ്യപുത്രാദികൾദ്വാരാ ഉണ്ടാക്കപ്പെട്ട വിഘ്നങ്ങളാൽ അപൂർണനായ യോഗി ഒരു പക്ഷെ മാർഗച്യുതനായിപ്പോയാലും തന്റെ പൂർവാഭ്യാസത്താൽ പിന്നെയും യോഗാഭ്യാസത്തിൽ ത്തന്നെ ഏർപ്പെടും. കർമാദികളിൽ അവർക്കു പ്രവൃത്തി ഉണ്ടാകുകയില്ല. ഉദ്ധവ! ജീവൻ സംസ്കാരാദിയാൽ പ്രേരി

തനായിട്ടു ജന്മം മുതൽ മരണപര്യന്തം കർമങ്ങൾ ചെയ്ത് അതിൽ ഇഷ്ടാനിഷ്ടബുദ്ധി വെച്ച് ഹർഷ ശോകാദിവികാരങ്ങൾക്കു വശംവദനാകുന്നു. പക്ഷെ തത്ത്വസാക്ഷാത്കാരം നേടിയവർ പ്രകൃതിയിൽ സ്ഥിതരാണെങ്കിലും, സംസ്കാരാനുസാരം കർമങ്ങൾ ചെയ്യുന്നുണ്ടെങ്കിലും ഇഷ്ടാനിഷ്ടബുദ്ധികൊണ്ടു ഹർഷശോകാദി വികാരങ്ങൾക്കു വശരാകുകയില്ല. എന്തെന്നാൽ ആനന്ദ സ്വരൂപമായ ആത്മാവിന്റെ സാക്ഷാത്കാരംകൊണ്ട് അവരുടെ സാംസാരികമായ സകല ആശകളും തൃഷ്ണകളും നേരത്തെതന്നെ നഷ്ടമായിരിയ്ക്കുകയാണ്. (11.28.30.)

തന്റെ സ്വരൂപത്തിൽ സ്ഥിതരായവർ അവരുടെ ശരീരം നിൽക്കുകയാണോ, ഇരിയ്ക്കുകയാണോ, അതോ നടക്കുകയാണോ എന്നുപോലും അറിയുന്നില്ല. അവരുടെ വൃത്തി ബ്രഹ്മാകാരമായിത്തീർന്നിരിയ്ക്കുകയാൽ മല മൂത്ര വിസർജനത്തെപ്പററിയോ, ഭക്ഷണം കഴിയ്ക്കുന്നതിനെപ്പററിയോ, മററ് ഏതെങ്കിലും കർമങ്ങൾ ചെയ്യുന്നതിനെപ്പററിയോ അവർ അറിയാറില്ല. (11.28.31.) ഉറക്കത്തിൽ നിന്നും ഉണർന്നു കഴിഞ്ഞാൽ സ്വപ്നത്തിൽ കണ്ടതായ പദാർഥങ്ങൾക്കു യാതൊരു സത്യതയും കാണാത്തതുപോലെ ജ്ഞാനികളും അവരിൽ നിന്നും ഭിന്നമായി പ്രതീതമാകുന്ന പദാർഥങ്ങളെ സത്യമായി കരുതാറില്ല. (11.28.32.) അനേകവിധമായ ഗുണങ്ങളാലും കർമങ്ങളാലും യുക്തമായ ദേഹേന്ദ്രിയാദിപദാർഥങ്ങൾ ആദ്യമേ അജ്ഞാനത്താൽ ആത്മാവിൽ കണ്ടിരുന്നു. ഇപ്പോൾ ആത്മദൃഷ്ടി ലഭിയ്ക്കുകയാൽ അജ്ഞാനവും അതിന്റെ കാര്യങ്ങളും നിവൃത്തമായി; **"ന ഗൃഹ്യതേ നാപി വിസൃജ്യ ആത്മാ,"** വൃത്തികളാൽ ആത്മാവിന്റെ ഗ്രഹണമോ ത്യാഗമോ സാധ്യമല്ല. (11.28.33.) സൂര്യൻ ഉദിക്കുമ്പോൾ മനുഷ്യരുടെ നേത്രങ്ങളുടെ ആവരണരൂപമായ അന്ധകാരത്തെ നീക്കുന്നു. യാതൊരു പുതിയ വസ്തുക്കളേയും ഉണ്ടാക്കുന്നില്ല. അതുപോലെ എന്റെ സ്വരൂപത്തെപ്പററിയുള്ള ദൃഢമായ അപരോക്ഷജ്ഞാനവും മനുഷ്യരുടെ ബുദ്ധിഗതമായ, അജ്ഞാനരൂപമായ ആവരണത്തെ നീക്കുന്നു. അത് **'ഇദം'** രൂപത്തിൽ ഒരു വസ്തുവിന്റെയും അനുഭവം ഉണ്ടാക്കുന്നില്ല. (11.28.34.) ആത്മാവ് സ്വയം പ്രകാശവും, അജവും, അപ്രമേയവും, സർവാനുഭവരൂപവും, ഏകവും, അദ്വിതീയവും, വാണിയ്ക്ക് അവിഷയവുമാകയാൽ വാണി അതിനെ ഗ്രഹിയ്ക്കാതെ പിൻതിരിയുകയാണ് ചെയ്യുന്നത്. എങ്കിലും ആത്മാവിന്റെ സത്തയാൽ വാണിയും പ്രാണനും അതാതിന്റെ കർമ്മങ്ങളിൽ പ്രവൃത്ത മാകുന്നു. (11.28.35.) ഉദ്ധവാ! അദ്വിതീയമായ ആത്മതത്ത്വത്തിൽ നാമരൂപങ്ങളാൽ നാനാത്വം കാണുന്നതുതന്നെയാണ് മനസ്സിന്റെ ഭ്രമം അഥവാ അജ്ഞാനം. തന്റെ ആത്മാവല്ലാതെ ഈ ഭ്രമത്തിനും വേറൊരു അധിഷ്ഠാനവുമില്ല. അധിഷ്ഠാനസത്തയിൽ അധ്യസ്തത്തിനു സത്ത ഉണ്ടാകയില്ല. അതുകൊണ്ടെല്ലാം ആത്മാവുമാത്രമാണ്. (11.28.36.)

ഇത് ശ്രീകൃഷ്ണഭഗവാന്റെ ഒടുവിലത്തെ ഉപദേശമാണ്. ഗീതയിൽ ഇതുപോലെ ബലമായിട്ട് അദ്വൈതത്തെ പ്രതിപാദിച്ചിട്ടില്ല. സ്വപ്നദൃഷ്ടാന്തവും ഗീതയിൽ കാണുന്നില്ല. അതുകൊണ്ടാണ് ഭാഗവതമാഹാത്മ്യത്തിൽ ഗീതയുടെ പാരായണംകൊണ്ടും ഭക്തിയുടെ പുത്രന്മാരായ ജ്ഞാനവൈരാഗ്യങ്ങളെ ഉണർത്താൻ സാധിച്ചില്ലെന്നു കാണിച്ചിരിയ്ക്കുന്നത്. പക്ഷെ ശ്രീമദ്ഭാഗവതപാരായണം കൊണ്ടു ഭക്തിയും, ജ്ഞാനവും, വൈരാഗ്യവും പുഷ്ടിയെ പ്രാപിച്ചതായും പറയുന്നു. ജ്ഞാനസമ്പന്നരെ കർമം സ്പർശിയ്ക്കുകയില്ല. വൈരാഗ്യമുളളവർക്കു മാത്രമേ ഏകനിഷ്ഠയോടെ അഭ്യാസത്തിൽ മുന്നോട്ടുപോകാൻ സാധിയ്ക്കൂ. ചുരുക്കത്തിൽ രജ്ജുവിൽ മിഥ്യയായി കണ്ട സർപ്പത്തെപോലെ, ബ്രഹ്മത്തിൽ ഈ പ്രപഞ്ചവും മിഥ്യാരോപമാണ്. ഈ ആരോപത്തിന്റെ അധിഷ്ഠാനവും പരമാത്മാവുതന്നെയാണ്. അതിൽ നാമരൂപങ്ങളോ ഗുണങ്ങളോ ഇല്ല. അതിനാൽ അതു നിർവികല്പമാണ്. പ്രപഞ്ചത്തിന് അതിൽ നിന്നും ഭിന്നമായി സ്ഥാനമൊന്നുമില്ല. ഉല്പത്തി, സ്ഥിതി, ലയം ഇവയ്ക്കു ബ്രഹ്മത്തിൽ പ്രതീതിമാത്രമേയുള്ളൂ. പ്രപഞ്ചം സത്യമെന്നുള്ള ജ്ഞാനം ദേഹാഭിമാനത്തെ ദൃഢമാക്കും. സജ്ജനങ്ങൾക്ക് അതു ദുഃഖരൂപവുമാകും. അതിനാൽ ഭേദവാദികളോട് സംഗം ചെയ്യരുത്.





ഇങ്ങനെ ജ്ഞാനയോഗം അനുഷ്ഠിയ്ക്കുമ്പോൾ സാധകന് അവിചാരിതമായിട്ട് ഏതെങ്കിലും രോഗം പിടിപെടുന്നെങ്കിൽ അതിനെ യോഗധാരണ കൊണ്ടോ, ആസനം, തപസ്സ്, മന്ത്രം, ഔഷധം മുതലായവകളെക്കൊണ്ടോ ശാന്തമാക്കണം. ധ്യാനം, നാമസങ്കീർത്തനം, യോഗേശ്വരന്മാരുടെ സേവ ഇവകളാലും അശുഭദോഷങ്ങൾ നീങ്ങിപ്പോകും. (11.28.40.)ചില യോഗികൾ ദേഹത്തെ സുദൃഢമാക്കി വയ്ക്കാൻവേണ്ടി യോഗസാധന ചെയ്യാറുണ്ട്. പക്ഷെ ബുദ്ധിമാന്മാർ ഈ വഴി സ്വീകരിയ്ക്കരുത്. ഇതു വ്യർഥമായുള്ള പ്രയാസം മാത്രമാണ്. വൃക്ഷത്തിൽനിന്നുമുണ്ടാകുന്ന ഫലത്തെപ്പോലെ ഈ ശരീരവും നശ്വരമാണ്. ഒരു പക്ഷെ യോഗസാധന കൊണ്ടു ശരീരം സുദൃഢമായാലും എന്റെ ഭക്തന്മാർ ജ്ഞാനസാധനയെ വിട്ടു യോഗസാധനയിൽ സന്തുഷ്ടരായിട്ടിരുന്നുപോകരുത്. (11.28.43.) നിഷ്കാമതയുടെയും സ്വാനന്ദത്തിന്റെയും അനുഭവം ഉണ്ടാകുന്ന യോഗി എന്നെ ആശ്രയിച്ചു മേൽപ്പറഞ്ഞവിധം സാധന ചെയ്തുകൊണ്ടിരിയ്ക്കുന്നതിനാൽ അവർക്കു യാതൊരു വിഘ്നങ്ങളും ഉണ്ടാകുന്നില്ല. (11.28.44.)

ശ്രീഅരവിന്ദൻ തന്റെ യോഗസാധ നകൊണ്ടു ശരീരത്തെ സുദൃഢമാക്കാൻ ശ്രമിച്ചിരുന്നെങ്കിലും അതു സാധിച്ചില്ല. ഇന്നും അദ്ദേഹത്തിന്റെ അനുയായികൾ ഈ മാർഗത്തിലുള്ള സാധന ചെയ്തുകൊണ്ടിരിയ്ക്കുയാണ്. പക്ഷെ ശ്രീമദ്ഭാഗവതസിദ്ധാന്തം ശരീരത്തിൽ കൂടുതൽ ശ്രദ്ധ ചെലുത്തരുതെന്നാണ് പറയുന്നത്.

അനന്യഭാവത്തിൽ ഭഗവാനെ ശരണം പ്രാപിയ്ക്കുന്ന

തുകൊണ്ട്, അഥവാ സകലതും ബ്രഹ്മമയമായി കാണുന്നതുകൊണ്ടു സകല വിഘ്നങ്ങളും നീങ്ങിപ്പോകും. ഇവിടെ പരമജ്ഞാനയോഗത്തിന്റെ അവസാന നിരൂപണം ശ്രീകൃഷ്ണഭഗവാൻ പൂർത്തിയാക്കുന്നു. ഇങ്ങനെയുള്ള അദ്വൈത നിരൂപണം വരുമ്പോഴെല്ലാം ഉദ്ധവർക്കു മനസ്സിലാക്കാൻ വിഷമം തോന്നുന്നതിനാൽ ഏതെങ്കിലും എളുപ്പമുള്ള മാർഗം കാണിച്ചുതരണമെന്നു ഭഗവാനോട് ഉദ്ധവർ പ്രാർഥി യ്ക്കുന്നുണ്ട്. അതിനാൽ ഇനി ഇരുപത്തൊമ്പതാം അധ്യായത്തിൽ ഉദ്ധവർ ഒടുവിലത്തെ ചോദ്യം ചോദിയ്ക്കുന്നു. അതിനുള്ള സമാധാനം കൊടുത്തശേഷം ഭഗവാൻ സ്വധാമ പ്രാപ്തിയ്ക്കു തയ്യാറാകാൻ പോകുകയാണ്.

# പ്രകരണം മുപ്പത്താറ്

## ഭക്തിയുടെ സാമ്രാജ്യവും ശ്രീകൃഷ്ണരൂപിയായ ആത്മസ്വരൂപത്തിൽ സ്ഥിതിയും

ഉദ്ധവർ: ഹേ അച്യുതാ! അവിടുന്നു പറഞ്ഞതായ ജ്ഞാനയോഗവും ജഗത്തിന്റെ മിഥ്യാത്വവും അജിതേന്ദ്രിയർക്കു മനസ്സിലാക്കാൻ വളരെ പ്രയാസമാണ്. അതിനാൽ അവിടുന്ന് അധികം പ്രയാസം കൂടാതെ മനസ്സിലാക്കാൻ കഴിയുന്ന ഏതെങ്കിലും സ്പഷ്ടമായ ഉപായം പറഞ്ഞുതന്നാലും. മനസ്സിനെ ഏകാഗ്രമാക്കുന്ന കാര്യത്തിൽ യോഗികൾപോലും പ്രയത്നിച്ചിട്ടു സാധിയ്ക്കാതെ വരുന്നതിനാൽ മിക്കവാറും ഉദാസീനരായി പോകുന്നതായിട്ടാണ് കാണാറുള്ളത്. അതിനാൽ വിവേകികൾ അവിടുത്തെ ആനന്ദദായകമായ ചരണകമലങ്ങളെയാണ് ആശ്രയിയ്ക്കുന്നത്. യോഗമാർഗത്തിൽ അഭിമാനിയ്ക്കുന്നവർ അവിടുത്തെ മായയിൽപ്പെട്ടുപോകുന്നതിനാൽ ഒരിയ്ക്കലും സുഖം കാണാതെ വലയുന്നു. (11.29.3.) അവിടുത്തെ അനന്യ ശരണദാസന്മാർക്ക് അവിടുന്നു വശമാകുന്നതിൽ ഒരതിശയവുമില്ല. അവിടുത്തെ ചരണകമലങ്ങളിൽ ഇരിയ്ക്കാൻ ലോകപാലന്മാർ പോലും പ്രയത്നിയ്ക്കുന്നു. രാമാവതാരത്തിൽ അവിടുന്നു വാനരന്മാരോടുപോലും മിത്രത കാണിച്ചിരുന്നു. സമ്പൂർണപ്രാണികളുടെ ആത്മാവും, പ്രിയതമനും, ഈശ്വരനും ശരണാഗതർക്കു സർവവും നല്കുന്ന വനുമായ അവിടുത്തെ ആർക്കു വിസ്മരിയ്ക്കാൻ സാധിയ്ക്കും? അഥവാ പരിണാമത്തിൽ മോഹമുണ്ടാക്കുന്നതും കേവലം തുച്ഛവുമായ ഭോഗങ്ങളെ വിവേകിയായ ഏതൊരുവനാണ് ആഗ്രഹിയ്ക്കുക? അവിടുത്തെ ചരണകമലങ്ങളെ സേവിയ്ക്കുന്ന ഞങ്ങൾക്ക് എന്താണ് ദുർലഭം? അവിടുന്ന് ആചാര്യരൂപത്തിലും അന്തര്യാമിരൂപത്തിലും ശരീരധാരികളുടെ അകത്തും പുറത്തുമുള്ള മോഹത്തെ നീക്കി അവരെ സ്വരൂപസാക്ഷാത്കാരം ചെയ്യിയ്ക്കുന്നു. അവിടുത്തെ ഈ ഉപകാരത്തിനു പകരം വീട്ടാൻ ബ്രഹ്മവേത്താക്കൾക്കു ബ്രഹ്മാവിനോളം ആയുസ്സു പ്രാപ്തമാക്കിയാലും സാധിയ്ക്കുകയില്ല. അവർക്ക് അവിടുത്തെ ഉപകാരത്തെ സ്മരിച്ചുകൊണ്ടു പ്രസന്നതയോടെ കഴിയാൻ മാത്രമേ സാധിയ്ക്കുന്നുള്ളൂ. (11.29.6.)





ജ്ഞാനയോഗം പ്രയാസമായി തോന്നുന്നവർക്കുവേണ്ടി ഭക്തിയോഗത്തെപ്പററി ഭഗവാൻ പറയുന്നു. ഏകാദശത്തിൽ ഇരുപതാം അധ്യായത്തിലും വളരെ വൈരാഗ്യമുള്ളവർക്കു ജ്ഞാനയോഗവും, വൈരാഗ്യം കുറഞ്ഞവർക്കു ഭക്തിയോഗവുമാണ് പറഞ്ഞിരിയ്ക്കുന്നത്. ഗീതയിൽ പറയുന്നതു ദേഹാത്മഭാവമുള്ളവർക്കു നിർഗുണത്തിൽ കൂടുതൽ ക്ലേശം അനുഭവിയ്ക്കേണ്ടി വരുമെന്നാണ്. നിർഗുണഭാവം പ്രാപ്തമാക്കുന്നതിന് സകല അനാത്മവസ്തുക്കളേയും നിഷേധിയ്ക്കേണ്ടിയിരിയ്ക്കുന്നു. എന്നിരുന്നാലും വ്യവഹാരകാലത്തു ദ്വൈതത്തെ സ്വീകരിയ്ക്കേണ്ടിയും വരുന്നു. സഗുണഭാവത്തിൽ ഒന്നിനേയും സ്വീകരിയ്ക്കാതിരിയ്ക്കാൻ പാടില്ല. ആ സമയം വിഷയസ്വീകരണം വന്നു പോയാൽ ജീവൻ അധഃപതിച്ചുപോകും. വിഷം, സർപ്പം, തേളു മുതലായതിലും ഭഗവാനെ കാണാൻ വളരെ പ്രയാസമാണ്. അതിനാൽ രണ്ടു മാർഗത്തിലും പ്രയാസങ്ങളുണ്ട്. ഈ പ്രയാസങ്ങളെ ജയിയ്ക്കാൻ ഉദ്ധവരെപ്പോലുള്ള ജ്ഞാനികളായ ഭക്തന്മാർ ഭഗവാനെ ശരണം പ്രാപിയ്ക്കുന്നു. തന്മൂലം അവർക്കു സദാ ഭഗവാന്റെ അനുഗ്രഹം ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു.

ഇനി ഭഗവാൻ ഉദ്ധവരോടു പറയുന്നു: ഞാൻ എന്റെ മംഗളമയമായ ഭാഗവതധർമത്തെ നിന്നോടു പറയാം. അതിനെ ശ്രദ്ധയോടെ ആചരിച്ചാൽ ഈ ദുർജയമായ, സംസാരരൂപിയായ മൃത്യുവിനേയും മനുഷ്യർക്കു ജയിയ്ക്കാൻ സാധിയ്ക്കും. അതിന്,

**കുര്യാത്സർവാണികർമാണിമദർഥംശനകൈഃസ്മരൻ**
**മയ്യർപ്പിതമനശ്ചിത്തോ മദ്ധർമാത്മമനോരതിഃ**

(11.29.9.)

എന്റെ ഭക്തന്മാർ എന്നെ സ്മരിച്ചുകൊണ്ട് അവരുടെ സകല കർമങ്ങളും എനിയ്ക്കുവേണ്ടി ചെയ്യണം. എന്നാൽ കുറച്ചു ദിവസങ്ങൾക്കുള്ളിൽ അവരുടെ മനസ്സും ചിത്തവും എന്നിൽ സമർപ്പിതമായിത്തീരും. അവരുടെ മനസ്സും ആത്മാവും എന്റെ ധർമ്മത്തിൽ തന്നെ ചേർന്നുകൊള്ളും. ഈ സ്ഥിതി പ്രാപ്തമാകാൻ,

**ദേശാൻപുണ്യാനാശ്രയേതമദ്ഭക്തൈഃസാധുഭിഃശ്രിതാൻ**
**ദേവാസുരമനുഷ്യേഷു മദ്ഭക്താചരിതാനി ച.**

(11.29.10.)

എന്റെ ഭക്തരായ സാധുക്കൾ താമസിയ്ക്കുന്ന പവിത്രദേശത്തു ചെന്നു താമസിയ്ക്കുകയും ദേവന്മാർ, അസുരന്മാർ അഥവാ മനുഷ്യർ എന്നിവരിൽ എന്റെ അനന്യഭക്തന്മാരുടെ ആചരണങ്ങളെ അനുസരിയ്ക്കുകയും ചെയ്യണം.

**മാമേവ സർവഭൂതേഷു ബഹിരന്തരപാവൃതം**
**ഈക്ഷേതാത്മനി ചാത്മാനം യഥാ ഖമമലാശയഃ.**

(11.29.12.)



ശുദ്ധമായ അന്തഃകരണത്തോടുകൂടെ സകല പ്രാണികളിലും തന്നിലും ആകാശത്തെപ്പോലെ എന്നെ നിരാവരണനായി കാണണം. വിശേഷദിവസങ്ങളിൽ തനിച്ചോ അഥവാ സകലരും കൂടിച്ചേർന്നോ നൃത്ത ഗീതാദികളോടു കൂടെ എന്റെ ഉത്സവം കൊണ്ടാടണം.

ഇവിടെ ഭഗവാന്റെ ആജ്ഞയെ പ്രത്യേകം മനസ്സിലാക്കാനുണ്ട്. സകല പ്രാണികളിലും നിരാവരണനായിട്ട് ആത്മാവിനെ കാണണം. സാധാരണദൃഷ്ടിയിൽ ആവരണ സഹിതമായിട്ടാണ് ആത്മാവിനെ കാണുന്നത്. നിരാവരണമായിട്ടു കാണാൻ നിരാവരണദൃഷ്ടി വേണം.

**ബ്രാഹ്മണേപുല്കസേസ്തേനേ ബ്രഹ്മണ്യേff്ർക്കേ സ്ഫുലിംഗകേ**
**അക്രൂരേ ക്രൂരകേ ചൈവ സമദൃക്പണ്ഡിതോമതഃ.**
(11.29.14.)

ബ്രാഹ്മണൻ, ചണ്ഡാളൻ, കള്ളൻ, ബ്രാഹ്മണഭക്തൻ, സൂര്യൻ, തീപ്പൊരി, ക്രൂരൻ, കൃപാലു ഇവയിലെല്ലാം സമദൃഷ്ടിയുളളവരാണ് പണ്ഡിതർ.ഇതുപോലെ വർത്തിയ്ക്കാൻ എത്ര പ്രയാസമാണെന്നു ഭക്തനുംജ്ഞാനിയ്ക്കും കൂടി അറിയാവുന്ന കാര്യമാണ്. വ്യവഹാരത്തിൽ ഈ ഭാവം വെച്ചുകൊണ്ടിരിയ്ക്കാൻ വളരെ പ്രയാസമുണ്ട്. അതുകൊണ്ടാണ് ഭഗവാൻ പറയുന്നത്, അധികം സമയവും സകലരിലും നിരന്തരം ഭഗവദ്ഭാവന ചെയ്തുകൊണ്ടിരുന്നാൽ മനുഷ്യരിലുള്ള സ്പർദ്ധ, അസൂയ, തിരസ്കാരം, അഹങ്കാരം മുതലായ ദോഷങ്ങൾ പൊയ്പോകുമെന്ന്. (11.29.15.)

**പ്രണമേദ് ദണ്ഡവദഭൂമാവാശ്വചാണ്ഡാളഗോഖരം.**
(11.29.16.)

പട്ടി, ചണ്ഡാളൻ, പശു, കഴുത മുതലായവകളേയും ഭൂമിയിൽ വീണ് സാഷ്ടാംഗം നമസ്കരിയ്ക്കണമെന്നു ഭഗവാൻ പറയുന്നു.

ഇതും ചെയ്യുക പ്രയാസമാണ്. എങ്കിലും ഈ അവസ്ഥ പ്രാപ്തമാകാനുള്ള ഭാവനയോടെ സാധന ചെയ്യണം. ഈ സാധന എപ്പോൾ വരെ ചെയ്യണമെന്നിനി പറയുന്നു:

**യാവത് സർവേഷു ഭൂതേഷു മദ്ഭാവോ നോപജായതേ**
**താവദേവമുപാസീത വാങ്മനഃകായവൃത്തിഭിഃ.**
(11.29.17.)

സമസ്തപ്രാണികളിലും ഭഗവദ്ഭാവം ഉണ്ടാകുന്നതു വരെ ഇപ്രകാരം മനസ്സ്, വാണി, ശരീരം ഇവയുടെ സകല സങ്കല്പങ്ങളും കർമങ്ങളും കൊണ്ട് എന്നെ ഉപാസന ചെയ്തുകൊണ്ടിരിയ്ക്കണം.

അതിനുശേഷം ഉപരമവൃത്തി ആവശ്യമുള്ളതിനാൽ അതിനു വേണ്ടി പറയുന്നു:

**സർവം ബ്രഹ്മാത്മകം തസ്യ വിദ്യയാff്ത്മമനീഷയാ**
**പരിപശ്യന്നുപരമേത് സർവതോ മുക്തസംശയഃ.**
(11.29.18.)

ഇപ്രകാരം സർവത്ര ആത്മബുദ്ധിരൂപമായ ബ്രഹ്മവിദ്യയാൽ അവർ സകലതും ബ്രഹ്മമയമായി കാണാൻ തുടങ്ങും. ഈ ദൃഷ്ടിയുണ്ടാകുമ്പോൾ സകലസംശയരഹിതനായിട്ട് ഉപരതനാകണം. പിന്നീട് ലൗകികമോ, വൈദികമോ ആയ യാതൊരു കർമ്മക്ലാപങ്ങളിലും ഏർപ്പെടരുത്.

ഭഗവാന് സ്വധാമപ്രാപ്തിസമയം ആസന്നമാകയാൽ ഉത്തമസാധനയുടെ സ്വരൂപത്തെ ഒന്നുകൂടി ചുരുക്കത്തിൽ പറഞ്ഞു മനസ്സിലാക്കുന്നു.

**അയം ഹി സർവകല്പാനാം സധ്രീചീനോമതോമമ**
**മദ്ഭാവഃ സർവഭൂതേഷു മനോവാക്കായവൃത്തിഭിഃ.**
(11.29.19.)

സമസ്തപ്രാണികളിലും പദാർഥങ്ങളിലും മനസ്സ്, വാണി, ശരീരം ഇവയുടെ സമസ്തവൃത്തികളാലും എന്നെ ഭാവന ചെയ്യുക തന്നെയാണ് എന്റെ പ്രാപ്തിയ്ക്കുള്ള സകലസാധനകളിലുംവെച്ച് ഏറ്റവും ശ്രേഷ്ഠമായുള്ള സാധന എന്നതാണ് എന്റെ മതം.

പക്ഷെ ഇതെത്ര പ്രയാസമാണ്? പൂച്ച എലിയെ പിടിയ്ക്കുമ്പോൾ എങ്ങനെയുള്ള ദൃഷ്ടിയാണ് വെയ്ക്കേണ്ടത്? കൊള്ളക്കാർ ലോകരെ കൊള്ളചെയ്യുകയും കൊല്ലുകയും ചെയ്യുമ്പോൾ അവരിൽ എങ്ങനെയുള്ള ഭാവനയാണുണ്ടാകുന്നത്? എന്നാൽ മേൽ പറഞ്ഞതായ പതിനെട്ടാമത്തെ ശ്ലോകം മനസ്സിലാക്കിയാൽ പത്തൊമ്പതാമത്തെ ശ്ലോകം മനസ്സിലാക്കാൻ പ്രയാസമുണ്ടാവുകയില്ല. പതിനെട്ടാമത്തെ ശ്ലോകത്തിൽ ഉപരമവൃത്തിയെ സ്വീകരിയ്ക്കാൻ പറഞ്ഞിരിയ്ക്കുന്നു. ഇങ്ങനെയുള്ളവരുടെ ദൃഷ്ടിയിൽ വിരുദ്ധ ധർമങ്ങളുള്ള സംഭവങ്ങൾ അപൂർവമായിട്ടേ ഉണ്ടാകാറുള്ളു. കുറച്ചൊക്കെ കാണുന്നെങ്കിൽ അതു ഭഗവാന്റെ ലീലയായി കണ്ടാനന്ദിയ്ക്കാനും സാധിയ്ക്കും. തോട്ടക്കാരൻ തോട്ടത്തിന്റെ വളർച്ചയ്ക്കുവേണ്ടി ചില വൃക്ഷങ്ങളെ മുറിയ്ക്കുകയും ചിലതിനെ നടുകയും ചെയ്യും. അതിൽ അവന്റെ ഹേതു നല്ലതാണ്. നമ്മുടെ ശരീരത്തിൽ എത്രമാത്രം ജീവജാലങ്ങളാണ് പരസ്പരം യുദ്ധം ചെയ്യുന്നത്. അതിലും ശരീരത്തിന്റെ നന്മയാകാം ഉദ്ദേശം. ചിത്രശലഭങ്ങൾ വിളക്കത്തു കളിച്ച് അതിൽ വീണു മരിയ്ക്കുന്നതു കണ്ടിട്ടു വിളക്ക് ആരെങ്കിലും കെടുത്തിക്കളഞ്ഞാൽ അതു തെറ്റായിപ്പോയി എന്ന് എങ്ങനെ പറയും!

ഇനി ഭഗവാൻ പറയുന്നു: ഉദ്ധവാ! ഇത് എന്റെ ഭാഗവത ധർമമാണ്. ഇതിനെ ഒരിയ്ക്കൽ ആരംഭിച്ചാൽ ഒരു വിധത്തിലും അവർക്കു വിഘ്നങ്ങളെക്കൊണ്ട് അന്തരം ഉണ്ടാകുകയില്ല. എന്തെന്നാൽ ഈ ധർമം നിഷ്കാമവും നിർഗുണവുമാകയാൽ ഞാൻതന്നെയാണ് ഇതിനെ സർവോത്തമമെന്നു നിശ്ചയിച്ചിരിയ്ക്കുന്നത്.(11.29.20.)

എത്രയോ ക്രിയകൾ നിരർഥകമായിത്തോന്നാം.

അങ്ങനെ ഉള്ള ക്രിയകളും ഭഗവാനർപ്പിയ്ക്കുന്നതായാൽ ഭഗവത്പ്രാപ്തിയ്ക്കുള്ള ധർമമായിത്തീ രും.(19.29.21.)ഈ നശ്വരവും മിഥ്യയുമായ ശരീരം കൊണ്ട് അജരാമരമായ പരമാത്മാവിനെ പ്രാപിയ്ക്കുകയെന്നതാണ് ബുദ്ധിമാന്മാരുടെ ബുദ്ധിയുടേയും സമർത്ഥരുടെ സാമർത്ഥ്യത്തിന്റേയും യഥാർഥമായ സദുപയോഗം. (11.29.22.)

ഇപ്രകാരം ഭഗവാൻ ഉദ്ധവർക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചിട്ട് അത് ഉദ്ധവർ ശരിയ്ക്കും മനസ്സിലാക്കിയോ എന്നറിയാൻവേണ്ടി ചോദിയ്ക്കുന്നു: "ഉദ്ധവാ ! ദേവദുർലഭമായ ഈ സമ്പൂർണബ്രഹ്മവാദത്തെ ഞാൻ സംക്ഷേപിച്ചും വിസ്തരിച്ചും കേൾപ്പിച്ചു. അതിൽ സ്പഷ്ടമായുള്ള യുക്തികൾ അടങ്ങിയിട്ടുണ്ട്. ഈ ജ്ഞാനംകൊണ്ടു നിസ്സന്ദേഹം മനുഷ്യർ മുക്തരായിത്തീരും. നീ ചോദിച്ചതായ ചോദ്യങ്ങൾക്കെല്ലാം ഞാൻ ഉത്തരവും തന്നുകഴിഞ്ഞു.

ഏതൊരാൾ നമ്മുടെ ഈ ചോദ്യോത്തരങ്ങളെ ശരിയ്ക്കും മനനം ചെയ്യുമൊ, അവർ സനാതനമായ പരബ്രഹ്മത്തെ പ്രാപിയ്ക്കും. എന്റെ ഭക്തർക്ക് ഇതു ശരിയ്ക്കും മനസ്സിലാക്കിക്കൊടുക്കുന്ന ജ്ഞാനദാതാവിനു ഞാൻ പ്രസന്നനായിട്ട് എന്റെ സ്വരൂപം തന്നെ പ്രദാനം ചെയ്യും. ഈ ജ്ഞാനത്തെ നിരന്തരം അധ്യയനം ചെയ്യുന്നവർക്കും എന്റെ സാക്ഷാത്കാരമുണ്ടാകും. (11.29.27.) ഇതിനെ ഏകാഗ്രചിത്തത്തോടും ശ്രദ്ധയോടും കൂടി കേൾക്കുന്നവർക്ക് എന്നിൽ പരമഭക്തിയുണ്ടാകും. അവർ കർമബന്ധത്തിൽ പെടുകയുമില്ല. ഹേ ഉദ്ധവാ! നിനക്കു ശരിയ്ക്കും ബ്രഹ്മത്തിന്റെ സ്വരൂപം മനസ്സിലായോ? നിന്റെ ശോകമോഹങ്ങൾ നീങ്ങിയോ? ഈ ജ്ഞാനത്തെ നീ ഒരിയ്ക്കലും ഡംഭ്, അസൂയ ആദി ദോഷങ്ങളുള്ളവർക്കും, നാസ്തികർക്കും ഇതു കേൾക്കാൻ ഇച്ഛയില്ലാത്തവർക്കും, ഭക്തി, വിനയം മുതലായവ ഇല്ലാത്തവർക്കും കേൾപ്പിച്ചു പോകരുത്. ഈ ദോഷങ്ങളില്ലാത്തവരും, സാധുസ്വഭാവികളും, പവിത്രരുമായവർക്ക് ഈ ബ്രഹ്മതത്ത്വത്തെപ്പറ്റി പറഞ്ഞുകൊടുക്കുകയും വേണം.

**നൈതദ്വിജ്ഞായജിജ്ഞാസോർജ്ഞാതവ്യമവശിഷ്യതേ**
**പീത്വാ പീയൂഷമമൃതം പാതവ്യം നാവശിഷ്യതേ.**
(11.29.32.)

അമൃതു കുടിച്ചശേഷം വേറൊന്നും കുടിയ്ക്കേണ്ടതായിട്ടു വരുന്നില്ല. അതുപോലെ ഈ ജ്ഞാനം ലഭിച്ചശേഷം ജിജ്ഞാസുവിനു വേറൊന്നും അറിയേണ്ടതായി വരുന്നില്ല.

ജ്ഞാനം, കർമം, വാണിജ്യം, രാജനീതി മുതലായവയിൽ നിന്നും മനുഷ്യർക്ക് ഏതു ധർമം, അർഥം, കാമം, മോക്ഷം മുതലായ ഫലങ്ങൾ പ്രാപ്തമാകുന്നുവോ അതെല്ലാം നിന്നെപ്പോലുള്ള അനന്യഭക്തനു ഞാൻ മാത്രമാണ്. ഏതു സമയം മനുഷ്യർ സകലകർമങ്ങളും ത്യജിച്ച്





എനിയ്ക്ക് ആത്മസമർപ്പണം ചെയ്യുന്നുവോ ആ സമയം ഞാൻ അവരെ വിശിഷ്ടലക്ഷണമുളളവരാക്കുന്നു. അതിനാൽ അവർ മോക്ഷരൂപമായ അമരപദവിയെ പ്രാപിച്ച് എന്റെ സ്വരൂപമായി തീരുന്നു.

ഇങ്ങനെ ഭക്തിയുക്തമായുള്ള ജ്ഞാനയോഗത്തെപ്പറ്റി കേട്ട് ഉദ്ധവൻ ആനന്ദാശ്രുക്കളോടും പ്രേമത്താൽ തൊണ്ട ഇടറിക്കൊണ്ടും ഒന്നും സംസാരിക്കാനാവാതെ കൂപ്പു കൈകളോടെ നിന്നുപോയി. കുറച്ചു നേരം കഴിഞ്ഞ പ്പോൾ ധൈര്യമവലംബിച്ചു തന്റെ വിഹ്വലചിത്തത്തെ ഒരു വിധം അടക്കി തന്നെ ഭാഗ്യവാനായിക്കരുതിക്കൊണ്ടു യദുകുലനാഥനായ ശ്രീകൃഷ്ണന്റെ പാദങ്ങളിൽ വീണ് നമസ്കരിച്ച് തൊഴുകൈയോടെ ഇപ്രകാരം പറഞ്ഞു: "അഗ്നിയുടെ സമീപത്തിരിയ്ക്കുന്നതുകൊണ്ടു തണുപ്പും, അന്ധകാരവും, ഭയവും നീങ്ങുന്നതുപോലെ അവിടുത്തെ സഹവാസം കൊണ്ട് എന്റെ മോഹമയമായ അന്ധകാരവും സംസാരഭയവും നീങ്ങിപ്പോയിരിയ്ക്കുന്നു. അവിടുത്തെ മോഹമായ, എന്റെ ജ്ഞാനദീപത്തെ അപഹരിച്ചിരുന്നു. ഇന്ന് അവിടുന്നു കൃപ ചെയ്തു എനിയ്ക്കതു തിരിച്ചു തരുവിച്ച് എന്നിൽ അനുഗ്രഹവർഷം ചെയ്തിരിയ്ക്കുന്നു. അവിടുത്തെ ഈ കൃപാപ്രസാദം അനുഭവിച്ചിട്ടുള്ള ഏതൊരുത്തൻ അവിടുത്തെ ചരണകമലത്തെ വിട്ട് അന്യസഹായത്തെ അവലംബിയ്ക്കും? അവിടുന്ന് അവിടുത്തെ മായയാൽ സൃഷ്ടിയുടെ വൃദ്ധിയ്ക്കുവേണ്ടി എന്നെ യാദവകുലത്തോടു സുദൃഢമായ സ്നേഹപാശത്താൽ ബന്ധിച്ചിരുന്നു. ഇന്ന് അവിടുന്നു തന്നെ ആത്മബോധമാകുന്ന മൂർച്ചയുള്ള വാളിനാൽ ആ ബന്ധത്തെ അനായാസേന മുറിയ്ക്കുകയും ചെയ്തിരിയ്ക്കുന്നു. ഹേ മാഹായോഗേശ്വരാ! ഞാൻ അങ്ങയെ നമസ്കരിയ്ക്കുന്നു. ഇനി അവിടുത്തെ ചരണകമലങ്ങളിൽ എനിയ്ക്ക് അവിചലഭക്തിയുണ്ടായിരിയ്ക്കാൻ അവിടുന്നനുഗ്രഹിച്ചാലും.(11.29.40.)

വൈരാഗ്യവും ഏകാന്തവാസവും കൂടാതെ ബ്രഹ്മഭാവം ദൃഢമാവുകയില്ല. അതിനാൽ ഇനി ഉദ്ധവരെ ഭഗവാൻ ഏകാന്തവാസത്തിന്നുപദേശിയ്ക്കുന്നു.

ഭഗവാൻ: ഹേ ഉദ്ധവാ! എന്റെ ആജ്ഞയാൽ ഇനി നീ ബദരികാശ്രമത്തിലേയ്ക്കു പോവുക. അവിടെ എന്റെ ചരണതീർത്ഥമായ ഗംഗാജലം കുടിച്ചും അതിൽ കുളിച്ചും നീ പരിശുദ്ധനാകും. അളകനന്ദയുടെ ദർശനമാത്രം കൊണ്ടു നിന്റെ സകലപാപങ്ങളും നശിച്ചു പോകും. അവിടെ ചെന്നു നീ നിസ്പൃഹവൃത്തിയോടെ വസിയ്ക്കുക. ശീതോഷ്ണാദിദ്വന്ദ്വങ്ങളെ സഹിച്ചു സുശീലനും, ജിതേന്ദ്രിയനും, ശാന്തചിത്തനുമായിട്ട് ഏകാഗ്രബുദ്ധിയോടെ ജ്ഞാനവിജ്ഞാനയുക്തനായിട്ടു താമസിയ്ക്കുക. (11.29.43.) ഞാൻ ഉപദേശിച്ചതായ ബോധത്തെ ശരിയ്ക്കും മനനം ചെയ്തു ബ്രഹ്മാനന്ദം അനുഭവിയ്ക്കുക. വാണിയേയും ചിത്തത്തേയും എന്നിൽ ചേർത്ത് എന്റെ ഭാഗവതധർമത്തിൽ തത്പരനാ



യിട്ടു ജീവിയ്ക്കുമ്പോൾ നീ മൂന്നു ഗുണങ്ങൾക്കും അതീതനായിട്ട് അവസാനം പരബ്രഹ്മരൂപമായിത്തീർന്നുകൊള്ളും.(11.29.44.)

ഈ ഉപദേശത്തെ കേട്ട് ഉദ്ധവൻ എഴുന്നേറ്റ് ഭഗവാനെ പ്രദക്ഷിണം ചെയ്ത്, ഭഗവാന്റെ പാദകമലങ്ങളിൽ ശിരസ്സുവെച്ചു നമസ്കരിച്ചു. ഉദ്ധവൻ ദ്വന്ദ്വാതീതനായിരുന്നെങ്കിലും ഭഗവാന്റെ വിയോഗത്തിൽ ഉദ്ധവരുടെ ചിത്തം പ്രേമവിഹ്വലമാകയാൽ കണ്ണുനീർ കൊണ്ടു ഭഗവാന്റെ പാദങ്ങൾ കഴുകിപ്പോയി. പിന്നീടു ഭഗവാന്റെ മെതിയടി വാങ്ങി തന്റെ ശിരസ്സിൽ വെച്ചുകൊണ്ടു പിന്നെയും പിന്നെയും ഭഗവാനെ നമസ്കരിച്ചിട്ട് ഒരു വിധത്തിൽ പ്രയാസപ്പെട്ട് അവിടെനിന്നും ബദരികാശ്രമത്തിലേയ്ക്കു തിരിച്ചു. അവിടെ എത്തി ജ്ഞാനമയവും തപോമയവുമായ ആചരണങ്ങളാൽ അവസാനം പരമഗതിയെ പ്രാപിയ്ക്കുകയും ചെയ്തു. ഈ ഉപദേശത്തെ അല്പമെങ്കിലും അനുസരിയ്ക്കുന്നവർ സംസാര ബന്ധനത്തിൽ നിന്നും മുക്തരാകും, എന്നു മാത്രമല്ല അവരുടെ സംഗത്താൽ ഈ ജഗത്തും മുക്തമാകും. വാസ്തവത്തിൽ ജീവനാണ് ജഗത്തിനെ പിടിച്ചു വെച്ചിരിയ്ക്കുന്നത്. ജീവൻ ജീവഭാവത്തെ വെടിഞ്ഞാൽ ആ ജീവനു ജഗത്തുണ്ടായിരിക്കുകയില്ല. സ്വപ്നംപോലെതന്നെയാണ് ജാഗ്രത്തും. അതിനാൽ ജഗത്തിനു മോക്ഷം ഇച്ഛിയ്ക്കുന്നവർ സ്വയം തന്റെ മോക്ഷമാണ് ആദ്യം പ്രാപ്തമാക്കേണ്ടത്. (11.29. 48.) വേദങ്ങളെ പ്രകാശിപ്പിയ്ക്കുന്ന ഭഗവാൻ ശ്രീകൃഷ്ണൻ ഭക്തരെ സംസാരഭയത്തിൽ നിന്നും മുക്തരാക്കാൻ വേണ്ടി, വണ്ടുകൾ വിഭിന്നങ്ങളായ പുഷ്പങ്ങളിൽ നിന്നും തേൻ ശേഖരിയ്ക്കുന്നതുപോലെ ജ്ഞാനവിജ്ഞാനങ്ങളുടെ സാരത്തെ വേദങ്ങളിൽനിന്നും ശേഖരിയ്ക്കുകയും, ജര, രോഗം ആദികളുടെ നിവൃത്തിയ്ക്കുവേണ്ടി ക്ഷീരസമുദ്രത്തിൽനിന്നും അമൃതം കടഞ്ഞെടുത്ത്, തന്റെ നിവൃത്തിപരായണരും പ്രവൃത്തിപരായണരുമായ ഭക്തരെ കുടിപ്പിയ്ക്കുകയും ചെയ്തു. അഖില ജഗത്തിന്റെയും മൂലകാരണമായ ആ ഭഗവാൻ ശ്രീകൃഷ്ണന്റെ ചരണ ങ്ങളിൽ ഞാൻ നമസ്കരിയ്ക്കുന്നു. (11.29.49.)

ഇവിടെ അവസാനം **"പുരുഷമൃഷഭമാദ്യം കൃഷ്ണ സംജ്ഞം നതോ$^{\circ}$സ്മി"**എന്ന ശബ്ദം ഉപയോഗിച്ചിരിയ്ക്കുന്നു. ശ്രീകൃഷ്ണ നാമധേയൻ പരമശ്രേഷ്ഠനായ ആദിപുരുഷനാണ് എന്നു പറഞ്ഞിരിയ്ക്കുന്നു. അതായത് ഇതു വാസ്തവത്തിൽ ബ്രഹ്മജ്ഞാനത്തിനുള്ള കഥയാണ്. ഇടയ്ക്കു വരുന്ന മററു പല പല രാജാക്കന്മാരുടെ കഥകളെല്ലാം വാണിയുടെ വിലാസം മാത്രമാണെന്നും, പരമാർത്ഥത്തിൽ സത്യമല്ലെന്നും പന്ത്രണ്ടാം സ്കന്ധത്തിൽ പറഞ്ഞിട്ടുണ്ട്. (12.3.13.)

ബ്രഹ്മജ്ഞാനം ഉണ്ടായശേഷം ആരിലും മമതയുണ്ടായിരിയ്ക്കരുത്. ഭഗവാൻ മഥുരയിൽപോയ ശേഷം അദ്ദേഹത്തിനു നന്ദഗോപൻ, യശോദ, ഗോപഗോപികൾ ഇവരുടെ ഓർമ വന്നിരുന്നതായിട്ടു ദശമസ്കന്ധത്തിൽ കാണുന്നുണ്ട്. ദ്വാരകയിൽ പോയ ശേഷം മഹാഭാരതയുദ്ധം ചെയ്തു ബന്ധുമിത്രങ്ങളിലുള്ള മമതയെ വിടുന്നു. ഇനി പ്രഭാസ തീർത്ഥത്തിൽവെച്ച് ഏറ്റവും അടുത്ത ബന്ധുക്കളിലുണ്ടായിരുന്ന മമതയും വിടും. പ്രഭാസമെന്നുവെച്ചാൽ ആത്മപ്രകാശം എന്നർത്ഥമുണ്ട്. ഈ പ്രകാശത്തിൽ കുളിയ്ക്കുന്നതുകൊണ്ടു ചന്ദ്രരൂപിയായ മനസ്സിനു മോക്ഷം ലഭിയ്ക്കുന്നു. അതിനാൽ അവിടെ സോമനാഥനെ പ്രതിഷ്ഠിച്ചിരിക്കുന്നു. ആത്മജ്ഞാനത്തിനു മനോനാശവും വാസനാക്ഷയവും വേണം. ഇതാണ് യാദവകുലത്തിന്റെ നാശം.

ദ്വാരകയിൽ ആകാശം, പൃഥ്വി, അന്തരീക്ഷം ഇവകളിൽ വലിയ ഉത്പാതങ്ങൾ ഉണ്ടാകാൻ തുടങ്ങുന്നതു കണ്ട് സുധർമസഭയിൽ ഇരുന്നിരുന്ന ഭഗവാൻ യാദവരോടു പറഞ്ഞു: "ഇനി നമ്മൾ ഇവിടെ ഒരു ക്ഷണംപോലും താമസിയ്ക്കരുത്. സ്ത്രീകളേയും കുട്ടികളേയും വൃദ്ധരേയും ശംഖോദ്ധാരത്തിലേയ്ക്കയച്ചിട്ടു നമുക്കെല്ലാവർക്കും പ്രഭാസത്തിൽ ചെന്നു സരസ്വതീനദിയിൽ കുളിച്ച് ഉപവസിച്ചു ദേവപൂജ ചെയ്തു ബ്രാഹ്മണർക്ക് അന്നദാനാദി നൽകി സൽക്കരിയ്ക്കാം. ഇങ്ങനെയുള്ള ആജ്ഞയെ കേട്ട് എല്ലാവരും പ്രഭാസക്ഷേത്രത്തിലേയ്ക്കു പുറപ്പെട്ടു. അവിടെ ശ്രദ്ധാഭക്തിയോടെ സകല മംഗളകർമങ്ങളും ചെയ്തശേഷം പ്രാരബ്ധത്താൽ ബുദ്ധി ഭ്രഷ്ടമായിപ്പോകയാൽ അവർ മൈരേയമെന്ന മദ്യം കുടിയ്ക്കുകയും തന്മൂലം ഭഗവാന്റെ മായയിൽ മോഹിച്ച്, യാദവവീരന്മാർ പരസ്പരം കലഹിയ്ക്കുകയും ചെയ്തു. മനുഷ്യരുടെ അവസാനം വരുമ്പോൾ പ്രകൃതിയിൽ വലിയ ക്ഷോഭമുണ്ടാകുന്നു. ഈ യാദവർ സമുദ്രതീരത്തുവെച്ച് ആനകളെപ്പോലെ യുദ്ധംചെയ്തു പരസ്പരം കൊല്ലാൻ തുടങ്ങി. അവസാന സമയത്തു ശരീരത്തിന്റെ പരമാണുക്കൾക്ക് ഈ അവസ്ഥയുണ്ടാകുന്നു. യാദവരെല്ലാം മദ്യത്താൽ ഉന്മത്തരായിപ്പോകുന്നു. ബാണങ്ങൾ തീർന്നപ്പോൾ വില്ലുകൊണ്ടും, അതും മുറിഞ്ഞപ്പോൾ ഇരുമ്പുലക്കയുടെ പൊടിയിൽനിന്നും ഉണ്ടായ വജ്രകഠോരമായുള്ള ഏരകപ്പുല്ലുകൊണ്ടും യുദ്ധം ചെയ്യാൻ തുടങ്ങി. ചിലർ ബലരാമന്റെ നേർക്കു ചെന്നു. അതായതു മൂലപ്രകൃതിയിലും ക്ഷോഭമുണ്ടായി. അതു കാരണം ബലരാമനും കൃഷ്ണനുംകൂടി യാദവരെ കൊല്ലാൻ തുടങ്ങി. യാദവരെല്ലാം ഒടുങ്ങിയപ്പോൾ ഭൂമിയുടെ ഭാരം തീർന്നെന്നു ശ്രീകൃഷ്ണനു തോന്നി. (11.30.25.)

ബലരാമൻ ധ്യാനയോഗത്താൽ ശരീരം ഉപേക്ഷിച്ചു തന്റെ ശുദ്ധസ്വരൂപത്തിൽ സ്ഥിതനായി. അതിനുശേഷം ഭഗവാൻ തന്റെ ചതുർഭുജരൂപത്തോടെ ഒരു ആൽവൃക്ഷത്തിന്റെ ചുവട്ടിൽ ശാന്തനായിട്ടു മൗനം അവലംബിച്ചിരുന്നു. ഇടത്തുകാൽ വലത്തു തുടയിൽവെച്ചാണ് ഭഗവാൻ ഇരുന്നത്. (11.30.32.)

ആ സമയം ജരയെന്ന വേടൻ ഭഗവാന്റെ പാദത്തെ മാനിന്റെ മുഖമെന്നു തെറ്റിദ്ധരിച്ചു ബാണമയച്ചു ഭഗവാനെ മുറിവേല്പിച്ചു. പ്രാരബ്ധ വശാൽ ആ ബാണവും ഇരുമ്പുലക്കയുടെ അവശേഷിച്ച ഭാഗമായിരുന്നു. ജരയ്ക്കു തന്റെ തെറ്റു മനസ്സിലായപ്പോൾ പശ്ചാത്താപത്തോടെ ഭഗവാന്റെ അടുത്തു ചെന്ന് കാല്ക്കൽ വീണ് മാപ്പപേക്ഷിച്ചു. ഭഗവാൻ അയാൾക്കു മാപ്പു കൊടുത്തു സമാശ്വസിപ്പിച്ചിട്ട് അയാളെ സ്വർഗത്തിലേയ്ക്കയയ്ക്കുകയും ചെയ്തു.

ഇവിടെ ജരയെന്നുവെച്ചാൽ വൃദ്ധാവസ്ഥയാണ്. അതിന്റെ ബാണം എല്ലാവർക്കും തറയ്ക്കാറുണ്ട്. പക്ഷെ ഭഗവാനെപ്പോലെയുളള ദിവ്യന്മാർക്ക് അതിന്റെ ശക്തി ഏൽക്കാറില്ലെന്നേയുള്ളൂ.

വേടൻ സ്വർഗത്തിലേയ്ക്കു പോയശേഷം ഭഗവാന്റെ സാരഥിയായ ദാരുകൻ ഭഗവാനെ അന്വേഷിച്ചുവരുമ്പോൾ തുളസീഗന്ധത്താൽ ആകൃഷ്ടനായി ഭഗവാന്റെ അടുത്തെത്തി സാഷ്ടാംഗം നമസ്കരിച്ചു. അപ്പോഴേക്കും ഭഗവാന്റെ രഥവും ദിവ്യായുധങ്ങളും ആകാശത്തിൽ പൊങ്ങി അന്തർധാനം ചെയ്തു. ഇതു കണ്ടു ഭഗവാൻ ദാരുകനോടി പ്രകാരം പറഞ്ഞു: "നീ ദ്വാരകയിൽ ചെന്നു യാദവരുടെ നാശത്തെപ്പററിയും എന്റെ അവസ്ഥയെപ്പററിയും അറിയിയ്ക്കണം. ദ്വാരക ഇനി സമുദ്രത്തിൽ മുങ്ങിപ്പോകും. അതുകൊണ്ട് എല്ലാവരോടും അർജുനന്റെ സംരക്ഷണത്തിൽ ഇന്ദ്രപ്രസ്ഥത്തിലേക്കു പൊയ്ക്കൊള്ളാൻ പറയണം. നീ ഇനി നിരപേക്ഷനായിട്ട് ഈ സമ്പൂർണ പ്രപഞ്ചവും എന്റെ മായയുടെ രചനയാണെന്നറിഞ്ഞു ശാന്തനാവുക. (11.30.39.) അതായത് ഈ സകലപ്രപഞ്ചവും സ്വപ്നംപോലെ മായാമയമെന്നറിയണം. ദാരുകൻ ഭഗവാനെ പ്രദക്ഷിണം ചെയ്തു ഭഗവാന്റെ ആജ്ഞയോടുകൂടി ദ്വാരകയ്ക്കും പോയി.

പിന്നീടു ബ്രഹ്മാദിദേവന്മാർ അവിടെ വന്നു ഭഗവാന്റെ മേൽ പുഷ്പവൃഷ്ടി ചെയ്തു. ഭഗവാൻ അവരെ യെല്ലാം കടാക്ഷിച്ചിട്ടു തന്റെ നേത്രകമലങ്ങളെ അടച്ചു.

**ലോകാഭിരാമാംസ്വതനുംധാരണാധ്യാനമംഗളം**
**യോഗധാണയാffഗ്നേയ്യാദഗ്ധ്വാധാമാവിശത്സ്വകം.**
(11.31.6.)

ഭഗവാന്റെ ശ്രീവിഗ്രഹം ഉപാസകർക്കു ധ്യാനധാരണയ്ക്കു മംഗളമയമായ ആധാരവും സമസ്തലോകർക്കും പരമരമണീയമായ ആശ്രയവുമാകയാൽ ഭഗവാൻ തന്റെ ദിവ്യശരീരത്തെ യോഗാഗ്നിയിൽ ഭസ്മമാക്കാതെ സശരീരനായിട്ടു തന്നെ സ്വധാമഗമനം ചെയ്തു.

ദിവ്യശരീരത്തെ ഭസ്മമാക്കേണ്ടിവരുന്നില്ല. ഭഗവാന്റെ ശരീരം സാധാരണമനുഷ്യരുടെ ശരീരംപോലുളളതല്ലായിരുന്നു എന്ന് ഇതിൽനിന്നും മനസ്സിലാക്കാം. ഭഗവാന്റെ ജന്മവും മനുഷ്യരുടേതുപോലല്ലായിരുന്നു. ഭഗവാന്റെ ഈ അത്ഭുതമായ സ്വധാമഗമനം കണ്ട് ബ്രഹ്മാവു മുതലായവർ





വിസ്മയിച്ചുപോയി. പിന്നീട് അവരും അവരുടെ സ്ഥാനങ്ങളിലേയ്ക്കു പോയി.

ശുകൻ: പരീക്ഷിത്തേ, പരമാത്മാവു ദേഹധാരികളെപ്പോലെ ചെയ്തിട്ടുളള ക്രിയകൾ നടന്റെ മായാമയമായ ലീലകൾക്കു സമമാണെന്നറിയുക.(11.31.11.) ഏതൊരാൾ ഭഗവാൻ ശ്രീകൃഷ്ണന്റെ പരമപദപ്രയാണത്തെപ്പററിയുളള ഈ കഥ നിയമപൂർവം പ്രഭാതത്തിൽ വായിയ്ക്കുമോ അവർക്കു സർവോത്തമമായ ഗതി ലഭിയ്ക്കും.

ദാരുകൻ ദ്വാരകയിൽ ചെന്നു യാദവരുടെ നാശത്തെപ്പററിയും ഭഗവാന്റെ സ്വധാമഗമനത്തെപ്പറ്റിയും അറിയിച്ചപ്പോൾ ദേവകി, രോഹിണി മുതലായവർ അതു കേട്ടമാത്രയിൽ ബോധരഹിതരായി താഴെ വീണ് അവരുടെ പ്രാണങ്ങളെ ത്യജിച്ചു. രുഗ്മിണി മുതലായ ഭഗവാന്റെ പട്ടമഹിഷിമാർ ഭഗവാനെ സ്മരിച്ചുകൊണ്ട് അഗ്നിയിൽ പ്രവേശിച്ച് ശരീരമുപേക്ഷിച്ചു. അർജുനൻ തനിയ്ക്കു ലഭിച്ചിരുന്ന ഗീതോപദേശത്തെ സ്മരിച്ചു മനസ്സിനെ ഒരുവിധം സമാധാനിപ്പിച്ചുകൊണ്ടു ബന്ധുക്കളുടെ ശേഷക്രിയകൾ ചെയ്തശേഷം ബാക്കി ബന്ധുക്കളേയും കൂട്ടി ഇന്ദ്രപ്രസ്ഥത്തിലേയ്ക്കു തിരിച്ചു. അപ്പോഴേക്കും ദ്വാരക സമുദ്രത്തിൽ മുങ്ങുകയും ചെയ്തു. ഇന്ദ്രപ്രസ്ഥത്തിലെത്തി അനിരുദ്ധന്റെ പുത്രനായ വജ്രനെ മഥുരയിലെ രാജാവാക്കി. ഇവിടെ വജ്രൻ എന്നുവെച്ചാൽ ആത്മനിഷ്ഠയാണ്.

ശുകദേവൻ: ഹേ രാജാവേ, അതിനുശേഷം നിന്റെ പിതാമഹന്മാരായ പാണ്ഡവന്മാർ മഹാപഥത്തിലേയ്ക്കും പുറപ്പെട്ടു.

ഭഗവാന്റെ ഈ ദിവ്യജന്മകർമങ്ങളടങ്ങിയ കഥ ശ്രദ്ധാപൂർവം കേൾക്കുകയും കീർത്തിയ്ക്കുകയും ചെയ്യുന്നവരുടെ സകല പാപങ്ങളും നീങ്ങി അവർ മുക്തരാകും. അവർക്കു പരമഹംസരുടെ ഗതിസ്വരൂപമായ ശ്രീകൃഷ്ണനിൽ പരമ ഭക്തിയുമുണ്ടാകും. (11.31.28.)

ശ്രീമദ്ഭാഗവതം പരമഹംസരുടെ സംഹിതയാണ്. അതിൽ പല പരമഹംസരുടേയും കഥകൾ വരുന്നുണ്ട്. ഒടുവിൽ വിവരിച്ച പരമഹംസനായ ശ്രീകൃഷ്ണൻ ആദിപുരുഷനായ ബ്രഹ്മം തന്നെയായിരുന്നു. അതു നിത്യമാകയാൽ ഇന്നും സർവത്ര സ്ഥിതി ചെയ്യുന്നു. ഈ തത്ത്വത്തെപ്പററി ഇനി ശുകദേവൻ പന്ത്രണ്ടാം സ്കന്ധത്തിൽ പരീക്ഷിത്തിനോടു വിവരിച്ചു പറയും.

**ഹരിഃ ഓം തത് സത്.**

## പതിനൊന്നാം സ്കന്ധം സമാപ്തം





# പന്ത്രണ്ടാം സ്കന്ധം

## പ്രകരണം മുപ്പത്തേഴ്

**നാലു യുഗങ്ങളുടെ ഗുണവും ദോഷവും**

പലർക്കും ആത്മജ്ഞാനമുണ്ടായശേഷവും പൂർവ സംസ്കാരങ്ങൾ സ്ഫുരിയ്ക്കാറുണ്ട്. അമൃതപാനത്തിനു ശേഷം മററൊന്നിലും ആഗ്രഹം തോന്നാത്തരിയ്ക്കുകയി ല്ലെന്ന് ഉദ്ധവരോടു ഭഗവാൻ ഏകാദശത്തിൽ ഉപദേശിച്ചി രുന്നു.(11.29.32.) അതു ശുകദേവൻ പരീക്ഷിത്തിനും ഉപദേ യ്ശിക്കുകയാൽ, അതിൽകൂടുതലായിട്ടു ബാക്കി ഒന്നും തന്നെ അറിയാൻ ഇല്ലെങ്കിലും പന്ത്രണ്ടാം സ്കന്ധത്തിൽ ആദ്യം ശുകദേവനോടു, ഭഗവാന്റെ സ്വർഗാരോഹണത്തി നുശേഷം പൃഥ്വിയിൽ ആരുടെ വംശമാണ് തുടർന്നു പോന്ന തെന്നു പരീക്ഷിത്തു ചോദിയ്ക്കുന്നുണ്ട്. ഈ ചോദ്യ ത്തിൽനിന്നും ജീവന്മുക്തദശയിലും അല്പം ചില പഴയ സംസ്കാരങ്ങൾ സ്ഫുരിയ്ക്കാനിടയുണ്ടെന്നു കാണി യ്ക്കുന്നു. അതിനാൽ ശുകദേവൻ വ്യവഹാരദൃഷ്ടികൊണ്ട് കുറച്ചു വംശപരമ്പരകളെപ്പററി പ്രതിപാദിച്ചിട്ട് അതിനെ യെല്ലാം നിരാകരിയ്ക്കുന്നുണ്ട്. ശുകദേവന്റെ സംസാര ത്തിൽനിന്നും വിദേഹമുക്തിയുടെ ക്രമത്തെയാണ് ഇവിടെ കാണിയ്ക്കുന്നതെന്നും മനസ്സിലാക്കാം.

ശുകദേവൻ: ഹേ രാജാവേ, ബൃഹദ്രഥരാജാവിന്റെ വംശത്തിൽ പുരഞ്ജയൻ അവസാനത്തെ രാജാവായി രിയ്ക്കും. (അതായത് ബ്രഹ്മാകാര വൃത്തി സ്വരൂപത്തിൽ ലയിച്ചശേഷം പുരം അതായത് ശരീരം മാത്രം ബാക്കിയി രിയ്ക്കും.) അദ്ദേഹത്തിന്റെ മന്ത്രി ശുനകൻ തന്റെ സ്വാമി യെ കൊന്ന്, ആ സ്ഥാനത്ത് സ്വന്തം പുത്രനായ പ്രദ്യോ തനെ രാജാവാക്കും. അതായത് പിന്നീട് ശരീരവും ശൂന്യ മായിട്ട് സത്താഹീനമായിത്തീരും. ആ സമയം പ്രാണൻ തേജോരൂപമായിത്തീരും. അതിനെ പ്രദ്യോതനെന്നു പറ യുന്നു. ശരീരമുപേക്ഷിക്കുന്ന സമയത്തു സാധാരണ മനു ഷ്യരുടെ ദശ ഇപ്രകാരമാണെന്നു ബൃഹദാരണ്യകഉപനി ഷത്തിൽ പറഞ്ഞിട്ടുണ്ട്. **"തേജഃ പരദേവതായാം"** - തേജസ്സു പരദേവതയിൽ ലയിയ്ക്കുന്നു. അതിനാൽ പ്രദ്യോ തന്റെ പുത്രൻ പാലകനുണ്ടാകും. പാലകന്റെ പുത്രൻ നന്ദി വർധനനും ഉണ്ടാകും. അവന്റെ വംശത്തിൽ മഹാബലവാ നായ നന്ദൻ ക്ഷത്രിയരെയെല്ലാം നശിപ്പിയ്ക്കുന്നവനായി രിയ്ക്കും. അതിനുശേഷമുള്ള രാജാക്കന്മാർ ശൂദ്രപ്രായരും അധർമികളുമായിരിയ്ക്കും. (12.1.9.) ഇവിടെ ഇനി വ്യാവഹാ രികസത്ത കാണിയ്ക്കാൻ പോകുകയാണ്. വ്യക്തിയുടെ ജീവിതപ്രശ്നത്തെപ്പററി പൂർത്തിയാക്കിയിട്ട് ഇനി സമുദാ യത്തിന്റെ സ്ഥിതിയെപ്പറ്റി ശുകദേവൻ വർണിയ്ക്കുന്നു.

നന്ദവംശം നശിച്ചശേഷം ചന്ദ്രഗുപ്തമൗര്യൻ രാജാ വാകും. ചന്ദ്രഗുപ്തനു വാരിസാരനും, വാരിസാരന് അശോ കനും, പുത്രനായിട്ടുണ്ടാകും. പിന്നീട് അശോകന്റെ വംശ ത്തെ വർണിച്ചിരിയ്ക്കുന്നു. ഈ വംശത്തിലെ മുപ്പതു രാജാ ക്കന്മാർ നാനൂറ്റി അമ്പത്താറുവർഷം പൃഥ്വിയെ ഭരിച്ചശേഷം (12.1.28.) ഏഴ് ആഭീരരും, പത്തു ഗർദഭികളും, പതിനാറു കങ്ക ജാതിക്കാരും രാജാക്കന്മാരാകും.(12.1.29.)അതിനുശേഷം എട്ടു യവനന്മാരും, പതിനാലു തുർക്കികളും, പത്തു ഗുരു ണ്ഡരും, പതിനൊന്നു മൗന നരപതികളും ഉണ്ടാകും. ഇവിടെ മുഴുവൻ പൃഥ്വിയുടെ കാര്യമാണു പറഞ്ഞിരിയ്ക്കുന്നത്. പ്ര ത്യേക രാജ്യത്തെപ്പററിയോ, ദേശത്തെപ്പററിയോ പറഞ്ഞി ട്ടില്ല. അതിനാൽ ഈ സംഭവങ്ങൾ ഏതു ദേശത്തെ സ്ഥിതി യ്ക്കാണു യോജിയ്ക്കുന്നതെന്നറിയാൻ പാടില്ല. ഈ സകല രാജാക്കന്മാരും ആയിരത്തിത്തൊണ്ണൂററൊമ്പതു വർഷം പൃഥ്വിയെ ഭരിയ്ക്കും. പക്ഷെ പതിനൊന്നു മൗനരാജാക്ക ന്മാർ മുന്നൂറു വർഷമേ രാജ്യം ഭരിയ്ക്കൂ. മൗനരുടെ അവ സാനം വന്നശേഷം മററു രാജാക്കന്മാർ നൂറ്റിആറ് വർഷം രാജ്യം ഭരിയ്ക്കുമെന്നു പറഞ്ഞിരിയ്ക്കുന്നു.ഇങ്ങനെ യുള്ള സംഭവങ്ങൾ ഇക്കാലത്തുള്ള ചരിത്രത്തോടു യോജിച്ചു കാണുന്നില്ല. ഇടയ്ക്കു നന്ദൻ, ചാണക്യൻ, അശോകൻ മുത ലായവരുടെ കഥകളും വരുന്നുണ്ട്. ഇക്കാലത്ത് ഒരു ദേശ ത്തും രാജാക്കന്മാരില്ല. എല്ലാ സ്ഥലങ്ങളും ജനകീയഭരണ രാജ്യങ്ങളായിത്തീർന്നിരിക്കുകയാണ്. ഈ കലികാലത്തു ബ്രാഹ്മണരും മറ്റും സംസ്കാരശൂന്യരായിത്തീരുമെ ന്നും ശുകദേവൻ പറയുന്നുണ്ട്. (12.1.38.) അതിന്റെ അർഥം ഒരു പക്ഷെ സകലയിടത്തും തൊഴിലാളി ഭരണമായിത്തീരുമെ ന്നാകാം. എന്തെന്നാൽ ഭൂരിപക്ഷം കൊണ്ട് നടക്കുന്ന ജന കീയ രാജ്യത്തിൽ തൊഴിലാളികൾക്കാണല്ലൊ അധികം *വോട്ടു*ള്ളത്. അതിനാൽ ഇങ്ങനെയുള്ള ഭരണക്കാർ (രാജാ ക്കന്മാർ) പ്രജകളെ കൊള്ളചെയ്യുന്നവരായിരിയ്ക്കുമെന്നു പറഞ്ഞിരിയ്ക്കുന്നതു സകല രാജ്യങ്ങളിലും കരം വർധി ച്ചുകൊണ്ടിരിയ്ക്കുന്നതിനെ ഉദ്ദേശിച്ചുമാകാം. ഇങ്ങനെ യുള്ള ദേശങ്ങൾ പരസ്പരം യുദ്ധം ചെയ്തു ക്ഷയിയ്ക്കും. (12.1.43.)

ഇനി ശുകദേവൻ കലിയുഗധർമത്തെപ്പറ്റി നിരൂപണം ചെയ്യുന്നു:

1. ദിനംപ്രതി ധർമം, സത്യം, ശൗചം, ക്ഷമ, ദയ, ആയുസ്സ്, ബലം, സ്മൃതി ഇവ ക്ഷയിച്ചുകൊണ്ടിരിയ്ക്കും.



2. ധനവാനെയായിരിയ്ക്കും കുലീനനും സദാചാരിയും ആയി കരുതുന്നത്.

3. ധർമത്തിന്റെയും ന്യായത്തിന്റെയും വ്യവസ്ഥയ്ക്കു കാരണം ബലമായിരിയ്ക്കും.

4. ദാമ്പത്യത്തിനു പരസ്പരം പ്രേമവും, വ്യവഹാരത്തിൽ കപടതയും, സ്ത്രീപുരുഷന്മാരുടെ ശ്രേഷ്ഠതയ്ക്കു രതിചാതുര്യവും, ബ്രാഹ്മണത്വത്തിനു പൂണുനൂലും മാത്രമായിരിയ്ക്കും മുഖ്യചിഹ്നങ്ങൾ.

5. വാണിയുടെ ചപലത പാണ്ഡിത്യത്തിന്റെ ചിഹ്നമായിരിയ്ക്കും.

6. ധനഹീനൻ അസാധുവും ഡംഭി സാധുവുമാകും. പരസ്പരം സ്വീകരിയ്ക്കുകയായിരിയ്ക്കും വിവാഹം. തലമുടി ചീകിമിനുക്കലും വസ്ത്രാലങ്കാരങ്ങളുമായിരിയ്ക്കും സ്നാനം.

7. അടുത്തുള്ള തീർത്ഥങ്ങളെ വിട്ട് ദൂരെയിരിയ്ക്കുന്ന ജലാശയം തീർത്ഥമായിക്കരുതും. സങ്കോചം കൂടാതെ സംസാരിയ്ക്കുക സത്യതയുടെ ചിഹ്നമായിരിയ്ക്കും. മുടി വളർത്തുക ശാരീരികസൗന്ദര്യമായിക്കരുതും.

8. കുടുംബപാലനം ചെയ്യുക ചതുരതയായിക്കരുതും. കീർത്തിയ്ക്കുവേണ്ടി മാത്രമായിരിയ്ക്കും ധർമപാലനം ചെയ്യുന്നത്.

9. ശക്തിമാൻ രാജാവായിത്തീരും. രാജാക്കന്മാർ ലോഭികളും ക്രൂരന്മാരും കൊള്ളക്കാരെപ്പോലെയുള്ളവരും ആയിത്തീരും. തന്മൂലം പ്രജകൾ പർവതങ്ങളിലും വനങ്ങളിലും ഓടി പൊയ്ക്കളയാൻ തുടങ്ങും. അവിടെ ഫലമൂലങ്ങളും മാംസാദികളും കഴിച്ചു ജീവിതനിർവാഹം കഴിയ്ക്കും.

10. ജനങ്ങൾ അനാവൃഷ്ടി, ദുഷ്കാലം, രാജാക്കന്മാരുടെ കരം പിരിയ്ക്കൽ മുതലായ പീഡകളെക്കൊണ്ട് പരസ്പരം തല്ലി നശിയ്ക്കും.

11. വ്യാധിയും ചിന്തയും വർധിയ്ക്കുന്നതുകൊണ്ടു മനുഷ്യരുടെ ആയുസ്സും കുറഞ്ഞുവരും.

12. ശരീരം ചെറുതാകും. വർണാശ്രമധർമങ്ങളെല്ലാം നശിച്ചു പോകയാൽ ലോകർ മോഷണം, അസത്യം, വൃഥാഹിംസ മുതലായ നീചകർമങ്ങൾ ചെയ്തു ജീവിയ്ക്കുന്നവരുമായിരിയ്ക്കും.

13. സകലരും ശൂദ്രരെപ്പോലെ ആയിത്തീരും. പശുക്കൾ ആടുകളെപ്പോലെയും ആയിത്തീരും. ഭാര്യാബന്ധുക്കളെ ഏറ്റവും അടുത്ത ബന്ധുക്കളായിക്കരുതും.

14. വനസ്പതികളും എല്ലാം ചെറുതായിത്തീരും. മേഘങ്ങളിൽ വർഷക്കുറവും, ഇടിയും മിന്നലും കൂടുതലായിട്ടും ഉണ്ടാകും. വീടുകളിൽ അതിഥി സൽക്കാരം ഇല്ലാതാകും.

ഇങ്ങനെയുള്ള കലിയുഗത്തിന്റെ അവസാനത്തിൽ ശ്രീവിഷ്ണുഭഗവാൻ ധർമരക്ഷയ്ക്കും സാധുരക്ഷണത്തിനുംവേണ്ടി അവതരിയ്ക്കും. ശ്രേഷ്ഠമായ ശംഭളഗ്രാമത്തിൽ വിഷ്ണുയശസ്സെന്ന ബ്രാഹ്മണഭക്തന്റെ ഗൃഹത്തിൽ ആയിരിയ്ക്കും കല്കിഭഗവാൻ അവതരിയ്ക്കുന്നത്.(12.2.18.)അണിമാദി അഷ്ടൈശ്വര്യമുള്ള കല്കിഭഗവാൻ, ദേവദത്തനെന്ന ഒരു ശീഘ്രഗാമിയായ കുതിരപ്പുറത്തു കയറി കയ്യിൽ വാളും ധരിച്ച് എല്ലായിടത്തും സഞ്ചരിച്ചു ദുഷ്ടന്മാരെയെല്ലാം നിഗ്രഹിയ്ക്കും. രാജവേഷധാരികളായ കോടിക്കണക്കിനുള്ള ദുഷ്ടജനങ്ങളെ അദ്ദേഹം സംഹരിയ്ക്കും. (12.2.20.)

മേൽപ്പറഞ്ഞിരിയ്ക്കുന്ന ഭവിഷ്യവാണിയിൽ പലതും ഇന്നു പ്രത്യക്ഷത്തിൽ കാണുന്നുണ്ട്. ഇപ്പോഴത്തെ ഈ അനാചരങ്ങളെ കണ്ടിട്ടു ഭഗവാൻ അവതരിയ്ക്കാനുള്ള സമയം ആയിട്ടുണ്ടെന്നു ചിലർ വിശ്വസിയ്ക്കുന്നു. പക്ഷെ കഴിഞ്ഞ അവതാരങ്ങളെപ്പററി ആലോചിച്ചുനോക്കുമ്പോൾ ബ്രഹ്മാവും ദേവന്മാരും മററും ഭഗവാനോടു പ്രാർഥിയ്ക്കുമ്പോഴാണ് ഭഗവാൻ അവതരിച്ച്, ജനങ്ങളുടെ ദുഃഖനിവൃത്തിയുണ്ടാക്കീട്ടുള്ളതെന്നു കാണുന്നു. ഭഗവാന്റെ സ്വരൂപജ്ഞാനത്തിൽ ദ്വൈതമില്ലാത്തതിനാൽ അദ്ദേഹത്തിൽ മനുഷ്യരുടേതുപോലുള്ള ജ്ഞാനമില്ല. ഭഗവാന്റെ ജ്ഞാനത്തിൽ ലോകരുടെ ദുഃഖം വരാതെ ഭഗവാനിൽ പ്രവൃത്തിയുണ്ടാകുകയില്ല. അതിനാൽ ലോകർ ഭഗവാനോട് അവതാരമെടുക്കാൻ പ്രാർഥിയ്ക്കണം. ഭഗവാന്റെ പല സ്തുതികളിലും ഭഗവാൻ കലിയുഗത്തിന്റെ മധ്യത്തിൽ അവതരിയ്ക്കുകയില്ലെന്നും കാണുന്നു. ഭഗവാന്റെ സ്തുതിയിൽ **"ത്രിയുഗായനഃ"** എന്ന ശബ്ദം കാണുന്നതിനാൽ സാധുരക്ഷയും ധർമ പാലനവും മററും കലിയുഗത്തിന്റെ മധ്യത്തിൽ ഭഗവാൻ ചില മഹാത്മാക്കളെക്കൊണ്ടു ചെയ്യിയ്ക്കുന്നതായിട്ടാണ് കാണുന്നത്.

കല്കിഭഗവാന്റെ കുതിരയുടെ പേര് ദേവദത്തനെന്നാണ്. അതു ശീഘ്രഗാമിയുമാണ്. ഇന്നത്തെ അണു*ബോംബി*നോട് അതിനെ ഉപമിച്ചാൽ അതുകൊണ്ടു ജനങ്ങൾ പരസ്പരം യുദ്ധം ചെയ്ത് അധികം പേരും മരിയ്ക്കാൻ ഇടയുമുണ്ട്. പിന്നെ ബാക്കിയിരിയ്ക്കുന്നവർ ഒരു പക്ഷെ ഭയത്താൽ നീതിയിൽ ജീവിച്ചേയ്ക്കാം. കല്കിഭഗവാൻ കോടിക്കണക്കിന് ദുഷ്ടന്മാരെ സംഹരിച്ച ശേഷം ഭഗവാന്റെ ദേഹത്തിൽ പുരട്ടിയിട്ടുള്ള അംഗരാഗത്തിന്റെ സുഗന്ധം ശ്വസിച്ച്, ബാക്കിയുള്ള ജനങ്ങളുടെ മനസ്സു നിർമലമായിത്തീരുമെന്നും അതിനുശേഷം ഉണ്ടാകുന്ന പ്രജകൾ സാത്വികരും ബലവാന്മാരുമായിരിയ്ക്കുമെന്നും അന്നുമുതൽ സത്യയുഗം ആരംഭിയ്ക്കുമെന്നും പറയുന്നു. (12.2.23.) സൂര്യനും, ചന്ദ്രനും, ബൃഹസ്പതിയും ഒരേ സമയം ഒന്നിച്ചു പുഷ്യനക്ഷത്രത്തിന്റെ പ്രഥമരാശിയിൽ പ്രവേശിയ്ക്കുമ്പോഴാണ് സത്യയുഗം ആരംഭിയ്ക്കുന്നതെന്നു പറഞ്ഞിരിയ്ക്കുന്നു. (12.2.24.)

ശുകൻ: പരിക്ഷിത്തേ, നിന്റെ ജന്മം മുതൽ രാജാ

നന്ദന്റെ രാജ്യാഭിഷേകംവരെ ആയിരത്തിഒരുനൂററി പതിനഞ്ചു വർഷം ഉണ്ടായിരിയ്ക്കും. ഭഗവാൻ സ്വധാമത്തിൽ പോയശേഷമാണ് കലി ഭൂമിയിൽ പ്രവേശിച്ചതെന്നും പറയുന്നു. ഭഗവാൻ ശ്രീകൃഷ്ണന്റെ പാദകമലങ്ങൾ ഭൂമിയിൽ പതിഞ്ഞിരുന്ന കാലം വരേയ്ക്കും കലിയ്ക്ക് അതിന്റെ പരാക്രമങ്ങളൊന്നും ചെയ്യാൻ സാധിച്ചിരുന്നില്ല. ആകാശത്തിൽ സപ്തർഷികൾ മഘം നക്ഷത്രത്തിൽ വന്നതുമുതൽ പന്തീരായിരം ദിവ്യവർഷങ്ങളടങ്ങിയ കലിയുഗം തുടങ്ങി. സപ്തർഷികൾ മഘം നക്ഷത്രത്തിൽ നിന്നും പൂർവാഷാഢ നക്ഷത്രത്തിലേയ്ക്കു വരുന്നതു വരെയ്ക്കും നന്ദന്റെ രാജ്യമായിരി യ്ക്കും നടക്കുന്നത്. അതിനുശേഷം കലിയുഗം വർധി യ്ക്കും. ആയിരം ദിവ്യവർഷങ്ങൾ കഴിഞ്ഞ ശേഷം കലിയുഗത്തിന്റെ അവസാനത്തോടെ മനുഷ്യരുടെ ചിത്തം സാത്വികമാകും. പിന്നീടു സത്യയുഗം തുടങ്ങും. അപ്പോൾ കലാപക്ഷേത്രത്തിൽ താമസിയ്ക്കുന്ന ശന്തനുവിന്റെ സഹോദരനായ ദേവാപിയും ഇക്ഷ്വാകുകുലജാതനായ മരുവെന്ന മഹാരാജാവും ശ്രീഭഗവാന്റെ പ്രേരണയാൽ യോഗബലസമ്പന്നരായിട്ടു പണ്ടത്തെപ്പോലെ വർണാശ്രമധർമങ്ങളെ ലോകത്തു സ്ഥാപിയ്ക്കും. സത്യ, ത്രേത, ദ്വാപരം, കലി ഈ നാലു യുഗങ്ങൾ പൃഥ്വിയിൽ ഇപ്രകാരം പ്രാണികളിൽ പ്രവർത്തിച്ചു കൊണ്ടിരിയ്ക്കും.(12.2.39.)

മേൽപ്പറഞ്ഞതായ ദേവാപിയും മരുവും ഇപ്പോൾ ഹിമാലയത്തിൽ ഉണ്ടെന്നു തിയോസഫിക്കാർ പറയുന്നു.

ഹേ പരീക്ഷിത്തേ, വിദ്വാന്മാരായ രാജാക്കന്മാർ പോലും വെള്ളത്തിലെ നുരകൾ പോലെ അത്യന്തം അസ്ഥിരമായ ഈ ശരീരത്തിൽ വാസനകൾക്കു വശീഭൂതരായിട്ടു പരസ്പരം ജയിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. ഇവർ ഇവരുടെ തലയ്ക്കുമീതെ കറങ്ങിക്കൊണ്ടിരിയ്ക്കുന്ന അവരുടെ കാലനെ കാണുന്നില്ല.(12.3.4.)തന്റെ മനസ്സിനെ ജയിയ്ക്കാൻ കഴിയുന്നവർക്ക് പൃഥ്വിയുടെ വിജയത്തിൽ എന്തൊരു മഹത്ത്വമാണുള്ളത്? എന്തെന്നാൽ മനസ്സിനെ വശത്താക്കുന്നതുകൊണ്ടു മുക്തി ലഭിയ്ക്കുന്നു.(12.3.5.) ഈ രാജാക്കന്മാരെ കണ്ടിട്ടു പൃഥ്വി പറയുന്നത്, "ഈ മൂഢബുദ്ധികൾ എന്നെ ജയിയ്ക്കാൻ ഇച്ഛിയ്ക്കുന്നു. എന്നിട്ടു പരസ്പരം സ്പർധ തോന്നി തമ്മിൽ യുദ്ധം ചെയ്തു മരിയ്ക്കുന്നു." എന്നാണ്. ഇവിടെ ഭാവാർഥം ജ്ഞാനികൾ രാജ്യവ്യവഹാരലഹളകളിൽ പെടാതെ തത്ത്വചിന്തനം ചെയ്തുകൊണ്ടിരിയ്ക്കണമെന്നാണ്. ഇങ്ങനെയുള്ള വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിയ്ക്കാൻ വേണ്ടി ശുകദേവൻ ഇനി പറയുന്നു. "ഈ രാജാക്കന്മാരുടെ കഥകളെല്ലാം ഞാൻ നിന്നോടു പറഞ്ഞതൊന്നും പരമാർഥദൃഷ്ടിയിൽ സത്യമാണെന്നു കരുതേണ്ട. (12.3.14.) പൃഥു, പുരൂരവസ്സ്, നഹുഷൻ, ഭരതൻ, മാന്ധാതാ, സഗരൻ, യയാതി, ശര്യാതി, ശന്തനു, ഭഗീരഥൻ, ഹിരണ്യകശിപു, വൃത്രാസുരൻ, ശംബരൻ, ഹിരണ്യാക്ഷൻ, താരകൻ മുതലായവർക്കു പുറമെ അനവധി ദൈത്യന്മാരും, രാജാക്കന്മാരും ഐശ്വര്യസമ്പന്നരും, സർവജ്ഞരും, ശൂരവീരന്മാരും, സകലരേയും ജയിയ്ക്കുന്നവരും ആരാലും തോല്പിയ്ക്കപ്പെടാൻ സാധിയ്ക്കാത്തവരും ആയിരുന്നു. ഈ രാജാക്കന്മാരെ ഉദ്ദേശിച്ചു പൃഥ്വി പറയുന്നത്: "ഈ മരണ ധർമികളായ രാജാക്കന്മാർ എന്നിൽ അത്യന്തം മമതയുള്ളവരായിരുന്നു. പക്ഷെ അവരുടെ മനോരഥം പൂർണമാകുന്നതിനു മുൻപുതന്നെ കാലം അവരെ നശിപ്പിച്ചു. ഇപ്പോൾ കേവലം അവരുടെ കഥകൾ മാത്രമേ ശേഷിയ്ക്കുന്നുള്ളു. അതിനാൽ,





**കഥാ ഇമാസ്തേ കഥിതാ മഹീയസാം**
**വിതായ ലോകേഷു യശഃ പരേയുഷാം**
**വിജ്ഞാനവൈരാഗ്യവിവക്ഷയാ വിഭോ**
**വചോവിഭൂതീർന തു പാരമാർഥ്യം.** (12.3.14.)

ഹേ രാജാവേ, ഈ ലോകത്തു തന്റെ കീർത്തിയെ പരത്തി പഞ്ചത്വത്തെ പ്രാപിച്ച മഹാപുരുഷന്മാരുടെ ഈ കഥകൾ ജ്ഞാനവൈരാഗ്യങ്ങളെ വർണിയ്ക്കാൻവേണ്ടി ഞാൻ അങ്ങയെ കേൾപ്പിച്ചിട്ടുള്ളതാണ്. ഇതെല്ലാം വാണിയുടെ വിലാസം മാത്രമാണ്. പരമാർഥത്തിൽ സത്യമല്ല.

ഈ ശ്ലോകം വളരെ ഉപയോഗിയാണ്. ഭാഗവതത്തിൽ പറഞ്ഞിട്ടുള്ള കഥകൾ വാസ്തവമല്ലെന്നും ജ്ഞാനവും വൈരാഗ്യവും ഉണ്ടാകാൻവേണ്ടി പറഞ്ഞിട്ടുള്ളതാണെന്നും കാണുന്നു. പരമാർഥദൃഷ്ടികൊണ്ടു നോക്കുന്ന പക്ഷം ആ കഥകളെല്ലാം വാണിയുടെ വിലാസം മാത്രമാണ്. ഇങ്ങനെയുള്ള കഥകളെയാണ് അർഥവാദമെന്നു പറയുന്നത്.

യോഗവാസിഷ്ഠത്തിലും ശ്രീരാമനോടു മുമുക്ഷുപ്രകരണത്തിൽ പതിനെട്ടാം സർഗത്തിൽ അമ്പത്തിരണ്ടാം ശ്ലോകത്തിൽ വസിഷ്ഠൻ പറയുന്നതും "ഹേ രാമാ! ഞാൻ ഇവിടെ ഏതേതു കാര്യങ്ങൾ ദൃഷ്ടാന്തംകൊണ്ടു മനസ്സിലാക്കിയോ, ആ ദൃഷ്ടാന്തങ്ങളെല്ലാം കല്പിതസൃഷ്ടികളാകയാൽ സത്യമല്ല. ഈ ദൃഷ്ടാന്തങ്ങളിൽനിന്നും ജ്ഞേയമായ ബ്രഹ്മത്തെമാത്രം നീ നിത്യവും സത്യവുമാണെന്നറിയുക."എന്നാണ്.

മഹാഭാരതത്തിലും ഒടുവിൽ ആശ്രമവാസികപർവത്തിൽ മുപ്പത്തൊന്നാം അധ്യായത്തിലും സ്വർഗാരോഹണ പർവത്തിൽ നാലാം അധ്യായത്തിലും ഇതിഹാസത്തിന്റെ അധ്യാത്മരഹസ്യം കൊടുത്തിട്ടുണ്ട്. അതുപോലെ രാമായണവും ഒരു ഇതിഹാസഗ്രന്ഥമല്ല, സാംസ്ക്കാരികഗ്രന്ഥമാണ്.

പരീക്ഷിത്തിനോട് (12.3.15.) ഒന്നാം ശ്ലോകത്തിൽ ഈ ഇതിഹാസത്തിൽ നിന്നും മനുഷ്യനറിയേണ്ട കാര്യമെന്തെന്നു പറയുന്നു: "ഭഗവാൻ ശ്രീകൃഷ്ണന്റെ ഗുണാനുവാദം സമസ്ത അമംഗളങ്ങളേയും നശിപ്പിയ്ക്കുന്നതും വലിയ വലിയ മഹാത്മാക്കളാൽ കീർത്തിയ്ക്കപ്പെടുന്നതുമാണ്. അതിനാൽ ശ്രീകൃഷ്ണചരണങ്ങളിൽ അനന്യപ്രേമ

മയമായ ഭക്തി വേണമെന്നാഗ്രഹിയ്ക്കുന്നവർ ഇതിനെ നിത്യവും നിരന്തരം ശ്രവിയ്ക്കേണ്ടതാണ്." (12.3.15.)

ഇനി പരീക്ഷിത്ത് നാലു യുഗങ്ങളിലുമുള്ള ധർമങ്ങളെപ്പററിയും ഭഗവാന്റെ കാലമൂർത്തിയുടെ സ്വരൂപത്തെപ്പററിയും ചോദിയ്ക്കുന്നു. സകലതിന്റെയും ഉല്പത്തി, സ്ഥിതി, ലയം ഇവ കാലത്താലാണുണ്ടാകുന്നത്. ആ കാലത്തിന്റെ സ്വരൂപത്തെപ്പററി അറിയേണ്ടതും ആവശ്യമാണ്.

ശുകദേവൻ നാലു യുഗങ്ങളിലുള്ള ധർമത്തെ പ്പററി ഇങ്ങനെ വിവരിയ്ക്കുന്നു:

1. സത്യയുഗത്തിൽ സത്യം, ദയ, തപസ്സ്, ദാനം, ഇവ ഭാഗവതധർമത്തിന്റെ നാലു കാലുകളാണ്. ഈ യുഗത്തിൽ മനുഷ്യർ തൃപ്തരും, കരുണ, സഹൃദയത, ശാന്തി, ഇന്ദ്രിയദമനം, സഹനശീലം മുതലായവയുള്ളവരും, ആത്മാരാമന്മാരും, സമദർശികളും, അഭ്യാസശീലരുമായിരിയ്ക്കും.

2. ത്രേതായുഗത്തിൽ അധർമത്തിന്റെ ചരണങ്ങളായ അസന്തോഷം, അസത്യം, ഹിംസ, കലഹം ആദിയുടെ ആവിർഭാവത്താൽ ധർമത്തിന്റെ ചരണങ്ങളുടെ നാലിലൊരു ഭാഗം ക്ഷയിച്ചുപോകും. അന്നത്തെ ബ്രാഹ്മണർ കർമത്തിലും തപസ്സിലും തല്പരരും ഹിംസ, കപടം ഇവ ഇല്ലാത്തവരും ധർമം, അർത്ഥം, കാമം, ഈ ത്രിവർഗത്തെ സേവനം ചെയ്യുന്നവരും വൈദികമാർഗത്തിൽ കുശലരുമായിരിയ്ക്കും.

3. ദ്വാപരത്തിൽ ഹിംസ, അസന്തോഷം, അസത്യം, ദ്വേഷം, ഈ അധർമത്തിന്റെ ചരണങ്ങളാൽ തപസ്സ്, സത്യം, ദയ, ദാനം ഇവയുടെ പകുതിഭാഗം വീതം ക്ഷയിച്ചുപോകും. അന്നുള്ള ക്ഷത്രിയരും, ബ്രാഹ്മണ പ്രധാനരുമായ വർഗം വലിയ യശസ്വികളും, ഉദാരരും, സ്വാധ്യായം, അധ്യയനം ഇവയിൽ തല്പരരും ധനാഢ്യരും, കുഡുംബികളും പ്രസന്നശീലരുമായിരിയ്ക്കും.

4. കലിയുഗത്തിൽ അധർമം വർധിയ്ക്കുകയാൽ ധർമത്തിന്റെ ചരണങ്ങളിൽ നാലിലൊരു ഭാഗമേ ബാക്കിയിരിയ്ക്കൂ. അതും ക്ഷയിച്ചു ക്ഷയിച്ച് അവസാനം അതും നശിയ്ക്കും. ഈ യുഗത്തിൽ ശൂദ്രരും ദാസപ്രധാനരായ പ്രജകളും ആയിരിയ്ക്കും മിയ്ക്കവരും. അവർ അത്യന്തം ലോലുപരും, ദുരാചാരികളും, നിർദയരും, വൃഥാദ്വേഷവൃത്തികളും, ഭാഗ്യഹീനരും, അതികാമികളുമായിരിയ്ക്കും.(12.3.25.)

ഇതേവരെ സമുദായദൃഷ്ടി അഥവാ സമഷ്ടി പ്രജകളെപ്പറ്റിയാണ് പറഞ്ഞിരിയ്ക്കുന്നത്. ഇനി വ്യഷ്ടികളുടെ ദൃഷ്ടിയെപ്പറ്റി വിചാരിച്ചു ശുകദേവൻ പറയുന്നു:

മനുഷ്യരിൽ കാണുന്ന സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങളും കാലത്തിന്റെ പ്രേരണയാൽ അതിന്റെ പരിവർത്തനങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിയ്ക്കും. അതും താഴെ പറയുംവിധം യുഗധർമമനുസരിച്ചു മനസ്സിലാക്കാം.





1. മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവ സത്വത്തിൽ സ്ഥിതി ചെയ്യുമ്പോൾ ആ മനുഷ്യനു സത്യയുഗമാണെന്നു മനസ്സിലാക്കണം. അപ്പോൾ അവർക്കു ജ്ഞാനത്തിലും തപ സ്സിലും രുചിയുണ്ടായിരിയ്ക്കും.

2. ദേഹധാരികൾക്കു ധർമം, അർത്ഥം, കാമം ഇവയിൽ പ്രീതി കാണുമ്പോൾ അവർക്കു രജഃപ്രധാനമായ ത്രേതായുഗമാണെന്നു മനസ്സിലാക്കണം.

3. ലോഭം, അസന്തോഷം, മാനം, ഡംഭ്, മത്സരം മുതലായവയും, കാമ്യകർമത്തിൽ പ്രവൃത്തിയും കാണുമ്പോൾ രജസ്തമഃപ്രധാനമായ ദ്വാപരയുഗമാണവർക്കെന്നറിയണം.

4. കപടം, അസത്യം, തന്ദ്ര, നിദ്ര, ഹിംസ, വിഷാദം, ശോകം, മോഹം, ഭയം, ദീനത ഇവകൾ കാണുമ്പോൾ തമോമയമായ കലിയുഗമാണവർക്കെന്നും മനസ്സിലാക്കണം.

ഇനി കലിയുഗത്തിന്റെ മറ്റു ദോഷങ്ങളെപ്പറ്റി പറയുന്നു: കലിയുഗത്തിൽ മനുഷ്യർ മന്ദദൃഷ്ടിയുള്ളവരും, മന്ദഭാഗ്യരും, അധികം ഭക്ഷിയ്ക്കുന്നവരും, കാമികളും, ധനഹീനരുമായിരിയ്ക്കും. സ്ത്രീകൾ സ്വേച്ഛാചാരികളും അസാധ്വികളുമായിരിയ്ക്കും. ദേശത്തു കൊള്ള വർധിച്ചുവരും. വേദം പാഖണ്ഡമാർഗത്താൽ ദുഷിച്ചുപോകും. രാജാക്കന്മാർ പ്രജകളെ ക്ലേശിപ്പിയ്ക്കുന്നവരും, ബ്രാഹ്മണർ കാമികളും വയറിനുവേണ്ടിമാത്രം ജീവിയ്ക്കുന്നവരുമായിരിയ്ക്കും. ബ്രഹ്മചാരികൾ വ്രതഹീനരും ശൗചഹീനരുമായിത്തീരും. ഗൃഹസ്ഥൻ ഭിക്ഷകൊടുക്കുന്നതിനുപകരം ഭിക്ഷ വാങ്ങാൻ തുടങ്ങും. തപസ്വികൾ പട്ടണങ്ങളിൽ വന്നു താമസിയ്ക്കാൻ തുടങ്ങും. സന്ന്യാസിമാർ അർത്ഥലോലുപരായിത്തീരും. സ്ത്രീകൾ, ചെറിയ ശരീരമുള്ളവരും അധികം ഭക്ഷിയ്ക്കുന്നവരും, അനവധി സന്താനങ്ങൾ ഉള്ളവരും, നിർലജ്ജരും, സദാ കടുഭാഷണം ചെയ്യുന്നവരും, മോഷണം കപടം ആദിയുള്ളവരുമായിത്തീരും. വ്യാപാരികൾ നീചവിചാരക്കാരും, ലോകരെ ചതിയ്ക്കുന്നവരുമായിരിയ്ക്കും. വേലക്കാരൻ ധനഹീനനായ യജമാനനെ ഉപേക്ഷിയ്ക്കും. വേലചെയ്യാൻ പാടില്ലാതായ വേലക്കാരനെ യജമാനനും ഉപേക്ഷിയ്ക്കും. കറവതീർന്ന പശുവിനെ ഉടമസ്ഥൻ ഉപേക്ഷിയ്ക്കും. (12.3.36.)

മേൽപ്പറഞ്ഞ വിവരണത്തിൽനിന്നും ഏതെങ്കിലും വ്യക്തിയിൽ സത്വഗുണം വന്നാൽ അവർക്കു സത്യയുഗമാണെന്നും, രജോഗുണം വന്നാൽ ത്രേതായുഗമാണെന്നും മനസ്സിലാക്കണം. ഈ ദൃഷ്ടികൊണ്ടു നോക്കുമ്പോൾ യുഗത്തിന്റെ ആധാരം മനുഷ്യരിലാണെന്നും മനുഷ്യരുടെ ആധാരം യുഗത്തിലല്ലെന്നും കാണുന്നു.

## പ്രകരണം മുപ്പത്തെട്ട്

### നാലുവിധപ്രളയവും പരീക്ഷിത്തിന്റെ മോക്ഷവും

ശുകൻ: പരീക്ഷിത്തേ, ഈ കലിയുഗത്തിൽ സ്ത്രീപരായണരായ പുരുഷന്മാർ തങ്ങളുടെ മാതാവ്, പിതാവ്,



സഹോദരങ്ങൾ, സുഹൃത്തുക്കൾ, ബന്ധുക്കൾ, ഇവരെയെല്ലാം ഉപേക്ഷിച്ചു സ്യാലന്മാരുടെയും ഭാര്യാബന്ധുക്കളുടെയും ഉപദേശംകേട്ടു നടക്കുന്നവരായിരിയ്ക്കും. ശൂദ്രർ തപസ്വികളുടെ വേഷം ധരിച്ച് ഉയർന്ന ആസനങ്ങളിൽ ഇരുന്നു ധർമോപദേശം ചെയ്യാൻ തുടങ്ങും.(12.3.38.) അന്നം ഇല്ലാതാകുന്നതോടെ ദുഷ്കാലം വരുകയാൽ പ്രജകൾ ദുഃഖികളായിത്തീരും. സ്വന്തം ബന്ധുമിത്രങ്ങളെ കൊല്ലുവാൻ തുടങ്ങും. പുത്രന്മാർ വൃദ്ധരായ മാതാപിതാക്കന്മാരെ രക്ഷിയ്ക്കാതേയുമാകും. ഭഗവാനെ ആരും പൂജിയ്ക്കാതാകും.

ഇനി ഈ കലിദോഷത്തിൽനിന്നും രക്ഷയ്ക്കുള്ള മാർഗത്തെപ്പററി ശുകൻ പറയുന്നു: അന്തഃകരണത്തിൽ ഇരിയ്ക്കുന്ന ഭഗവാൻ പുരുഷോത്തമൻ തന്നെ സ്മരിയ്ക്കുന്ന മാത്രയിൽ ദ്രവ്യം, ദേശം, അന്തഃകരണം മുതലായവയിലുണ്ടാകുന്ന സകല കലിദോഷങ്ങളേയും ഇല്ലാതാക്കുന്നു. ശ്രീഹരിയുടെ കഥാശ്രവണം, കീർത്തനം, ധ്യാനം, പൂജ മുതലായവകൊണ്ടു പതിനായിരം ജന്മങ്ങളിൽ ചെയ്തിട്ടുള്ള പാപങ്ങളും ഇല്ലാതാകും. അഗ്നി സ്വർണത്തിലെ അഴുക്കിനെ ഇല്ലാതാക്കുന്നതുപോലെ ചിത്തത്തിൽ പ്രകടമാകുന്ന ശ്രീഹരി മനുഷ്യരുടെ സകല അശുഭവാസനകളേയും ഇല്ലാതാക്കുന്നു. ചിത്തത്തിൽ ശ്രീ അനന്തഭഗവാൻ വസിയ്ക്കുമ്പോൾ ഉണ്ടാകുന്ന ശുദ്ധിപോലെ വിദ്യ, തപസ്സ്, പ്രാണായാമം, തീർത്ഥസ്നാനം, വ്രതം, ദാനം, ജപം മുതലായവകൊണ്ടൊന്നും ഉണ്ടാകുന്നില്ല. അതിനാൽ,

**തസ്മാത്സർവാത്മനാരാജൻഹൃദിസ്ഥംകുരുകേശവം**
**മ്രിയമാണോ ഹ്യവഹിതസ്തതോയാസിപരാംഗതിം.**
(12.3.49.)

ഇനി ഈ ശരീരം ഉപേക്ഷിയ്ക്കേണ്ട സമയം അടുത്തിരിയ്ക്കുന്നതിനാൽ സാവധാനം സർവപ്രകാരത്തിലും ശ്രീകേശവനെ നിന്റെ ഹൃദയത്തിൽ സ്ഥാപിയ്ക്കുക. എന്നാൽ നീ പരമഗതിയെ പ്രാപിയ്ക്കും.

മുമുക്ഷുക്കൾ പരമേശ്വരനെപ്പററിമാത്രമേ ചിന്തിയ്ക്കാവൂ. എന്നാൽ സർവാധാരവും സർവാത്മാവുമായ ഭഗവാൻ അവരെ തന്റെ സ്വരൂപത്തിൽ ലയിപ്പിയ്ക്കും. ശ്രീകൃഷ്ണകീർത്തനംകൊണ്ടു മാത്രം സർവബന്ധവിമുക്തരായിട്ടു പരമാത്മാവിനെ പ്രാപിയ്ക്കാമെന്നുള്ളതാണ് ഈ ദോഷങ്ങളുടെ ഭണ്ഡാരമായ കലിയുഗത്തിലുള്ള വലിയ ഗുണം.

കീർത്തനം ഒരുവിധമുള്ള കലയാണ്. ഈ കലകൊണ്ടു മനുഷ്യർക്ക് അവരുടെ അല്പത്വഭാവത്തെ വിട്ടു വികാസത്തെ പ്രാപിച്ചു പ്രാപിച്ച് അവസാനം പരമാത്മസ്വരൂപമായിത്തീരാൻ സാധിയ്ക്കുന്നു. പക്ഷെ ഇതു ഭാവിയിലാണിരിയ്ക്കുന്നത്. പരീക്ഷിത്തിനിതു ശ്രവണഭക്തിയുടെ ഏഴാം ദിവസമാണ്. ഇനി അദ്ദേഹത്തിന് അധികദിവസം ബാക്കിയില്ല. കലയാലും കീർത്തനത്താലും ഉണ്ടാകുന്ന ജ്ഞാനം സമുദായത്തിനുപയോഗമാണ്. പക്ഷെ ആയുസ്സൊടുങ്ങിയിരിയ്ക്കുന്ന പരീക്ഷിത്തിനു വേഗം മുക്തിയ്ക്കുള്ള മാർഗം കാണിച്ചുകൊടുക്കേണ്ടതിനാൽ ശുകദേവൻ ആത്മജ്ഞാനമുപദേശിച്ചു സദ്യോമുക്തിയ്ക്കുള്ള മാർഗം കാണിച്ചുകൊടുക്കുന്നു. അതിന് ആദ്യമെ നാലുവിധമുള്ള പ്രളയത്തെപ്പററി വർണിയ്ക്കുന്നു. ഇത് ആവശ്യമാണ്. എന്തെന്നാൽ പലർക്കും ഈ ജഗത്ത് ആരു സൃഷ്ടിച്ചു, എന്നിതവസാനിയ്ക്കും എന്നും മററുമുള്ള സംശയങ്ങൾ ഉണ്ടാകാറുണ്ട്.

12.3.17-ാമത്തെ ശ്ലോകത്തിൽ വിഷ്ണുഭഗവാന്റെ കാലമൂർത്തിയെപ്പററി പരീക്ഷിത്തു ചോദിച്ചിരുന്നു. അതിനുത്തരം ശ്രീ ശുകദേവൻ ഇനി താഴെ കാണിയ്ക്കുംപ്രകാരം പറയുന്നു:

1. ബ്രഹ്മാവിന്റെ ഒരു ദിവസം മനുഷ്യർക്ക് ആയിരം ചതുർയുഗങ്ങളാണ്. അതിനെ ഒരു കല്പമെന്നും പറയുന്നു. അതിൽ ക്രമത്തിൽ പതിനാലു മനുക്കൾ ഉണ്ടാകും. അതിന്റെ അവസാനം അത്രയുംതന്നെ കാലത്തേയ്ക്കു പ്രളയവും ഉണ്ടായിരിയ്ക്കും. അതിനെ ബ്രഹ്മാവിന്റെ രാത്രിയെന്നു പറയുന്നു. അതിൽ മൂന്നു ലോകങ്ങളുടേയും പ്രളയം ഉണ്ടാകും. ഇതിനെ നൈമിത്തികപ്രളയമെന്നു പറയുന്നു.

2. രണ്ടു പരാർധങ്ങളായ ബ്രഹ്മാവിന്റെ ആയുസ്സൊടുങ്ങുമ്പോൾ മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്രകൾ ഈ ഏഴു പ്രകൃതികളും മൂലപ്രകൃതിയിൽ ലയിയ്ക്കും. അതിനെ പ്രാകൃതപ്രളയമെന്നു പറയുന്നു. ഇതിൽ ഭൂതങ്ങളുടെ സംഘാതരൂപമായ ബ്രഹ്മാണ്ഡം മുഴുവനും മൂലപ്രകൃതിയിൽ ലയിയ്ക്കുന്നു.(12.4.6.)

ഇതു സാംഖ്യത്തിന്റെ രീതിയാണ്. അതായതു കാലത്തെ സത്യമായിക്കരുതുന്നവരുടെയും ജാഗ്രദവസ്ഥയെപ്പററിമാത്രം വിചാരിയ്ക്കുന്നവരുടെയും മാന്യതയാണ്.

പ്രാകൃതപ്രളയത്തിനു കാലമാകുമ്പോൾ നൂറുവർഷക്കാലം മഴ പെയ്യുകയില്ല. അന്നത്തിന്റെ അഭാവത്താൽ പ്രജകൾ പരസ്പരം തിന്നാൻ തുടങ്ങും. ഇങ്ങനെ കാലവൈഭവത്താൽ എല്ലാം ക്ഷയിയ്ക്കാൻ തുടങ്ങും. പിന്നീടു പ്രളയസൂര്യന്റെ പ്രചണ്ഡകിരണങ്ങളാൽ സമുദ്രം, ശരീരം, പൃഥ്വി ഇവയുടെ സമ്പൂർണരസവും ഉണങ്ങിപ്പോകും. അപ്പോൾ പ്രളയമാരുതൻ വീശുകയും നൂറുവർഷം വരെ മഴ പെയ്തുകൊണ്ടിരിയ്ക്കുകയും ചെയ്യും. ആ സമയം സമ്പൂർണ വിശ്വവും ജലമയമായിപ്പോകും. പൃഥ്വി ഗന്ധരഹിതമായിട്ടു ജലമയമായിത്തീരും. പിന്നീടു ജലത്തിന്റെ ഗുണമായ രസം തേജസ്സിൽ ലയിയ്ക്കും. അപ്പോൾ ജലം രസരഹിതമായിട്ടു നശിച്ചുപോകും. അതിനുശേഷം തേജസ്സിന്റെ ഗുണമായ രൂപം വായുവിൽ ലയിക്കും. പിന്നെ വായുവിന്റെ ഗുണമായ സ്പർശത്തെ ആകാശം വിഴുങ്ങുന്നതിനാൽ വായു



ആകാശത്തിൽ ലയിയ്ക്കും. ആകാശത്തിന്റെ ഗുണമായ ശബ്ദം താമസ അഹങ്കാരത്തിൽ ലയിയ്ക്കും. ഇന്ദ്രിയങ്ങൾ അവയുടെ വൃത്തികൾ സഹിതം തൈജസഅഹങ്കാരത്തിൽ ലയിയ്ക്കും. ഈ മൂന്ന് അഹങ്കാരങ്ങളും മഹത്തത്ത്വത്തിലും ലയിയ്ക്കും. മഹത്തത്ത്വം അവ്യാകൃതഗുണത്തിലും ലയിയ്ക്കും.(12.4.18.)

ഈ സമയം അവ്യക്തവും, അനാദിയും, അനന്തവും, നിത്യവും, സകല കാരണവും, അവിനാശിയുമായ തത്ത്വം മാത്രം അവശേഷിയ്ക്കും. അതിൽ കാലത്തിന്റെ അവയവങ്ങളായ ദിനരാത്രികൾ മുതലായ യാതൊരു വികാരങ്ങളും ഉണ്ടായിരിയ്ക്കുകയില്ല. ആ സമയം, വാണി, മനസ്സ്, സത്വാദി ഗുണങ്ങൾ, മഹത്തത്ത്വാദി വികാരങ്ങൾ, പ്രാണൻ, ബുദ്ധി, ഇന്ദ്രിയങ്ങൾ, ദേവത, സൃഷ്ടി മുതലായവ ഒന്നും ഉണ്ടായിരിയ്ക്കുകയില്ല. സ്വപ്നം, ജാഗ്രത്ത്, സുഷുപ്തി ഈ അവസ്ഥകളും കാണുകയില്ല. ആകാശം, വായു, ജലം പൃഥി, സൂര്യൻ ഇവയും ഉണ്ടാക്കയില്ല. ഉറക്കത്തിലെന്നപോലെ സകലതും ശൂന്യവും അചിന്ത്യവുമായിരിയ്ക്കും. ഈ അവ്യക്തത്തെ വിദ്വാന്മാർ ജഗത്തിന്റെ മൂലതത്ത്വമെന്നു പറയുന്നു. കാലത്താൽ തിരസ്കൃതമായ പുരുഷന്റെയും പ്രകൃതിയുടെയും ശക്തികൾ വിവശമായിട്ടു മൂലതത്ത്വത്തിൽ ലയിയ്ക്കുമ്പോൾ പ്രാകൃതപ്രളയമുണ്ടാകുന്നു. (12.4.22.)

ഇനി ആത്യന്തികപ്രളയത്തെപ്പററിയും മോക്ഷത്തെപ്പററിയും ശുകദേവൻ വർണിയ്ക്കുന്നു:

ബുദ്ധി, ഇന്ദ്രിയം വിഷയങ്ങൾ ഇവയുടെ രൂപത്തിൽ അവയുടെ അധിഷ്ഠാനം തന്നെയാണ് കാണപ്പെടുന്നത്. ദൃശ്യമാകയാൽ ആദിയും അന്തവുമുള്ള വസ്തുക്കൾ സത്യമല്ല. അവയ്ക്ക് അധിഷ്ഠാനത്തിൽനിന്നും ഭിന്നമായ സത്തയില്ല. (12.4.23.)

ദീപം, നേത്രം, രൂപം ഇവ തേജസ്സിൽനിന്നും ഭിന്നമാകുന്നില്ല. അതുപോലെ ബുദ്ധി, ഇന്ദ്രിയങ്ങൾ, തന്മാത്രകൾ ഇവയും ഇവകളിൽ നിന്ന് അത്യന്തം ഭിന്നവും അവയുടെ അധിഷ്ഠാനവും സത്യസ്വരൂപവുമായ ബ്രഹ്മത്തിൽനിന്നും ഭിന്നമല്ല.(12.4.24.) അതായതു കാര്യത്തിന്റെ അഥവാ അധ്യസ്തവസ്തുവിന്റെ സത്ത അതിന്റെ കാരണമായ അധിഷ്ഠാനത്തിന്റെ സത്തയിൽനിന്നും ഭിന്നമാകുന്നില്ല. കാരണം അഥവാ അധിഷ്ഠാനം സർവഥാ ഭിന്നവുമാണ്. രജ്ജുവിൽ അധ്യസ്തമായ സർപ്പം രജ്ജുവിൽനിന്നും ഭിന്നമല്ല. എന്നാൽ രജ്ജുവിന് ഈ സർപ്പത്തോടുകൂടെ യാതൊരു സംഗവും ഉണ്ടാകുന്നില്ല.

**ബുദ്ധേർജാഗരണംസ്വപ്നഃസുഷുപ്തിരിതിചോച്യതേ**
**മായാമാത്രമിദം രാജൻ നാനാത്വം പ്രത്യഗാത്മനി.**
(12.4.25.)

ഹേ രാജാവേ! ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി ഈ മൂന്നും ബുദ്ധിയുടെ അവസ്ഥകളാണ്. അതിനാൽ അന്തരാത്മാവിൽ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ ഈ രൂപത്തിൽ നാനാത്വംകാണുന്നതു ബ്രഹ്മത്തിൽ കേവലം മായാമാത്രമാണ്.

ഈ ശ്ലോകം ഭാഗവതം മുഴുവനും അധ്യാത്മഭാവത്തിൽ മനസ്സിലാക്കാൻ വളരെ സഹായിയ്ക്കും. വേദാന്തത്തിലും മൂന്നവസ്ഥകളുടെ വിചാരമാണ് ആത്മതത്ത്വത്തെ അറിയാൻ ഉപയോഗിയ്ക്കുന്ന മുഖ്യമാർഗം. ഇത് മായയെ മനസ്സിലാക്കാനും ഉപയോഗിയാണ്. പരീക്ഷിത്തിനു മോക്ഷത്തിനുള്ള സമയം വളരെ അടുത്തിരിയ്ക്കയാൽ ജാഗ്രദവസ്ഥയെ മുഴുവനും അധ്യസ്തമായി കാണിച്ചിരിയ്ക്കുന്നു. അതായത് സ്വപ്നംപോലെ തന്നെയാണ് ജാഗ്രത്തും എന്നു കാണിച്ചിരിയ്ക്കുന്നു.

ആകാശത്തിൽ മേഘം ചിലപ്പോൾ കാണുകയും ചിലപ്പോൾ കാണാതിരിയ്ക്കുകയും ചെയ്യുന്നതുപോലെ ബ്രഹ്മത്തിൽ സാവയവജഗത്തിന്റെ ഉല്പത്തിപ്രളയങ്ങൾ ചിലപ്പോൾ കാണുകയും ചിലപ്പോൾ കാണാതേയും വരുന്നു. വസ്ത്രരൂപമായ അവയവി ഇല്ലെങ്കിലും അതിന്റെ കാരണരൂപമായ നൂലിന്റെ അസ്തിത്വം ഉണ്ടെന്നു കരുതുന്നതുപോലെ ജഗത്തിൽ സകല സാവയവ പദാർഥങ്ങളുടെ അസ്തിത്വം ഇല്ലെങ്കിലും അവയുടെ കാരണരൂപമായ അവയവങ്ങൾ സത്യമെന്നു കരുതുന്നു. അതുപോലെ കാര്യരൂപമായ ജഗത്തിന്റെ അഭാവത്തിലും അതിന്റെ കാരണരൂപമായ അവയവത്തിന്റെ അസ്തിത്വം ഉണ്ടാകാം. പക്ഷെ ബ്രഹ്മത്തിൽ ഈ കാര്യകാരണഭാവവും വാസ്തവമല്ല. എന്തെന്നാൽ കാരണം സാമാന്യവസ്തുവും കാര്യം വിശേഷവസ്തുവുമാണ്. ഇപ്രകാരമുള്ള ഭേദം കാണുന്നത് കേവലം ഭ്രമം മാത്രമാണ്. എന്തെന്നാൽ സാമാന്യമെന്നും വിശേഷമെന്നുമുള്ള ഭാവം ആപേക്ഷികമാണ്, അന്യോന്യാശ്രിതമാണ്. വിശേഷത കൂടാതെ സാമാന്യമൊ, സാമാന്യത കൂടാതെ വിശേഷതയൊ ഉണ്ടാകയില്ല. കാര്യകാരണഭാവത്തിനു ആദിയും അന്തവുമുള്ളതിനാൽ അത് സ്വപ്നത്തിലെ ഭേദഭാവം പോലെ സർവഥാ അവസ്തുവാണ്.(12.4.28.)

ഈ പ്രപഞ്ചരൂപമായ വികാരം കാണുന്നെങ്കിലും പ്രത്യഗാത്മാവിൽ നിന്നും ഭിന്നമായിട്ട് അതിന് അണുമാത്രംപോലും സത്തയില്ല. അതിനു സത്തയുണ്ടെന്നു കരുതുന്നപക്ഷം അത് ചിത്സ്വരൂപമായ ആത്മാവിനെ പ്പോലെ സത്യമായിതീരും. (12.4.29.)

**നഹി സത്യസ്യ നാനാത്വമവിദ്വാൻ യദി മന്യതേ**
**നാനാത്വംഛിദ്രയോർയദ്വജ്ജ്യോതിഷോർവാതയോരിവ.**
(12.4.30.)

സത്യവസ്തുവിൽ അനേകത്വമില്ല. ഏതെങ്കിലും അജ്ഞാനി ഉണ്ടെന്നു വിശ്വസിയ്ക്കുന്നെങ്കിൽ ആ വിശ്വാസം ഘടാകാശത്തിനും മഹാകാശത്തിനും, സൂര്യനും



അതിന്റെ പ്രതിബിംബത്തിനും മറ്റും നാനാത്വം കല്പിയ്ക്കുന്നതുപോലെയാണ്.

സ്വർണത്തെ ആഭരണങ്ങളുടെ നാമരൂപഭേദങ്ങളാൽ കടകം, കുണ്ഡലം എന്നിങ്ങനെ മനുഷ്യർ അനേകരൂപത്തിൽ വ്യവഹരിയ്ക്കുന്നതുപോലെയാണ്. വ്യവഹാരകുശലരായ വിദ്വാന്മാർ ലൗകികവും വൈദികവുമായ വാണിയാൽ ഇന്ദ്രിയാതീതവും ആത്മസ്വരൂപവുമായ ഭഗവാനെ അനേകരൂപത്തിൽ വർണിയ്ക്കുന്നത്. (12.4.31.) എപ്രകാരം സൂര്യനാൽ ഉണ്ടായി സൂര്യനാൽ തന്നെ പ്രകാശിതമാകുന്ന മേഘം സൂര്യന്റെ അംശഭൂതമായ നേത്രത്തിനു സൂര്യദർശനത്തിൽ പ്രതിബന്ധകമായി തീരുന്നുവോ, അതുപോലെ ബ്രഹ്മത്തിന്റെ കാര്യവും, ബ്രഹ്മത്താൽ പ്രകാശിതവുമാകുന്ന അഹങ്കാരം ബ്രഹ്മത്തിന്റെ അംശഭൂതമായ ആത്മാവിന് ബ്രഹ്മദർശനത്തിൽ പ്രതിബന്ധകമായിത്തീരുന്നു. (12.4.32.) സൂര്യനാൽ പ്രകടമായ മേഘം ഛിന്നഭിന്നമാകുമ്പോൾ നേത്രം തന്റെ സ്വരൂപഭൂതമായ സൂര്യനെ കാണുന്നു, അതുപോലെ ആത്മാവിന്റെ ഉപാധിരൂപമായ അഹങ്കാരം വിചാരത്താൽ നഷ്ടമാകുമ്പോൾ അതിനു തന്റെ സ്വരൂപസ്മൃതിയുണ്ടാകുന്നു. (12.4.33.) വിവേകരൂപിയായ വാളുകൊണ്ട് ജീവൻ തന്റെ അഹങ്കാരരൂപമായ ബന്ധത്തെ മുറിച്ച് ബ്രഹ്മാത്മഭാവത്തിൽ സ്ഥിതി ചെയ്യുമ്പോൾ ഉണ്ടാകുന്ന അവസ്ഥയെ ഈ പ്രപഞ്ചത്തിന്റെ ആത്യന്തികപ്രളയമെന്നു പറയുന്നു. (12.4.34.)

ഈ ആത്യന്തികപ്രളയത്തെ മനസ്സിലാക്കുന്നതിനു വേദാന്തത്തിൽ സ്വപ്നം, മൃഗജലം, രജ്ജുസർപ്പം, ശുക്തി രജതം, സ്ഥാണുപുരുഷൻ മുതലായ ദൃഷ്ടാന്തങ്ങളാണുപയോഗിച്ചിരിയ്ക്കുന്നത്. ജാഗ്രദാദി അവസ്ഥകൾ ബുദ്ധിയുടെയാണെന്നു പറഞ്ഞിരിയ്ക്കുന്നതുപോലെ സകല അവസ്ഥകളും ബുദ്ധിയുടെ അഥവാ മായയുടെയാണെന്നു സാപേക്ഷവാദംകൊണ്ടും ഇന്നു സിദ്ധമാക്കിയിട്ടുണ്ട്. ഇത്രയും ശരിയ്ക്കു മനസ്സിലാക്കാമെങ്കിൽ മോക്ഷത്തിനു പിന്നെ താമസമില്ല. താമസമുണ്ടാകണമെങ്കിൽ കാലം വേണം. കാലം സത്യമല്ലെന്നു ജ്ഞാനത്താൽ അറിയുന്നുണ്ടെങ്കിലും അജ്ഞാനദശയിൽ പരിണാമം കാണുന്നതിനാൽ നിത്യപ്രളയത്തെപ്പററി വർണിച്ചുകൊണ്ട് ശുകദേവൻ പറയുന്നു: ചിലർ ബ്രഹ്മാദി ഭൂതങ്ങളുടെയെല്ലാം പ്രളയവും ഉല്പത്തിയും സദാ ഉണ്ടായിക്കൊണ്ടിരിയ്ക്കുന്നു എന്നു പറയുന്നു. എങ്ങനെയെന്നാൽ നദിയുടെ പ്രവാഹം ദീപശിഖ മുതലായ പദാർഥങ്ങളുടെ ക്ഷണം തോറും മാറിക്കൊണ്ടിരിയ്ക്കുന്ന ദശകൾ അവയുടെ നിമിഷം തോറും ഉണ്ടാകുന്ന ജന്മത്തിന്റെയും നാശത്തിന്റെയും കാരണരൂപമാകുന്നതുപോലെ, കാലപ്രവാഹത്തിന്റെ വേഗതയാൽ ക്ഷയിയ്ക്കുന്നതായ ദേഹാദിയും ക്ഷണം തോറും വളരുകയും ക്ഷയിയ്ക്കുകയും ചെയ്യുന്നു. (12.4.36.) ആകാശത്തിൽ ചരിച്ചുകൊണ്ടിരിയ്ക്കുന്ന നക്ഷത്രത്തിന്റെ ഗതി യെ അറിയാൻ കഴിയാത്തതുപോലെ ഭഗവാന്റെ സ്വരൂപഭൂതമായ, അനാദിയും അനന്തവുമായ കാലത്താൽ പ്രാണികളുടെ പ്രതിക്ഷണമുണ്ടാകുന്ന ഉല്പത്തിയേയും പ്രളയത്തേയും അറിയാൻ സാധിയ്ക്കുന്നില്ല. (12.4.37.)

ഇതിന്റെ അർഥം എന്തെന്നാൽ നക്ഷത്രങ്ങളുടെ ഗതിയ്ക്കു കാരണം കാലമല്ല. പിന്നെയൊ നക്ഷത്രത്തെ നോക്കുന്നവർ പൃഥിയിൽനിന്നു നോക്കുന്നതിനാൽ (പൃഥിയോടൊപ്പം കറങ്ങുന്നതുകൊണ്ട്) നക്ഷത്രങ്ങൾക്കു ഗതിയുള്ളതായി കാണുകയാണ്. പക്ഷെ ഈ അവസ്ഥയ്ക്ക് ആദിയും അന്തവുമില്ല. അതായത് ഏതു സമയത്താണോ നോക്കുന്നത് ആ സമയത്തേ ആ അവസ്ഥ കാണൂ. ഈ സിദ്ധാന്തത്തിൽനിന്നും ദൃഷ്ടി സൃഷ്ടിവാദവും സിദ്ധമാകുന്നു. ഇതുപോലെ തന്നെയാണ് ദേഹത്തിന്റെ അവസ്ഥകൾക്കും ആദിയും അന്തവുമില്ലാത്തത്. ശുകൻ പറയുന്നു: ഞാൻ നിനക്കു മേൽപ്പറഞ്ഞവിധം നാലുവിധമുള്ള പ്രളയത്തെ വിവരിച്ചുതന്നു. ഹേ രാജാവേ! കാലഗതി ഇപ്രകാരമാണ്. (12.4.38.) സർവാന്തര്യാമിയും വിശ്വവിധാതാവുമായ ശ്രീനാരായണന്റെ ഈ ലീലാകഥകൾ ഞാൻ നിന്നോടു ചുരുക്കിപ്പറഞ്ഞു. അതിനെ പൂർണമായി വർണിയ്ക്കാൻ ബ്രഹ്മാവിനും സാധ്യമല്ല. സംസാരത്തിലുള്ള സമസ്തദുഃഖങ്ങളുടേയും നിവൃത്തിയ്ക്കു ഭഗവാൻ പുരുഷോത്തമന്റെ ലീലാകഥകളുടെ രസം സേവിയ്ക്കയല്ലാതെ വേറെ യാതൊരുപായവുമില്ല. (12.4.40.)

ശ്രീമദ്ഭാഗവതത്തിൽ ഭഗവാൻ ശ്രീഹരിയുടെവർണനയാണ് അടിയ്ക്കടി വരുന്നത്. ശ്രീഹരിയുടെ രജോഗുണവൃത്തിയിൽ നിന്നും ബ്രഹ്മാവും തമോഗുണവൃത്തിയിൽ നിന്നും രുദ്രനുമുണ്ടായി.

**ത്വം തു രാജൻ മരിഷ്യേതി പശുബുദ്ധിമിമാം ജഹി**
**ന ജാതഃ പ്രാഗഭൂതോഽദ്യ ദേഹവത്ത്വം ന നങ്ക്ഷ്യസി.**
(12.5.2.)

ഹേ രാജാവേ! ഞാൻ മരിയ്ക്കും എന്നുള്ള പശുബുദ്ധിയെ ഉപേക്ഷിയ്ക്കൂ. ദേഹത്തെപ്പോലെ നീ ആദ്യം ഇല്ലാതിരുന്നിട്ടു പിന്നീടുണ്ടായിട്ടുള്ളതാണെന്നുള്ള കാര്യം സത്യമല്ല. അതിനാൽ നിനക്കു നാശമില്ല.

ആദ്യത്തെ സ്കന്ധത്തിൽ (1.19.37.) പരീക്ഷിത്തു ശുകനെ കണ്ട സമയം വേഗം മരിയ്ക്കാനിരിയ്ക്കുന്നവന്റെ കർത്തവ്യം എന്താണെന്നായിരുന്നു ചോദിച്ചത്. അതിനു രണ്ടാം സ്കന്ധത്തിൽ അവസാനം ശ്രീഹരിയെ സ്മരിയ്ക്കാൻവേണ്ടി അഭയപദം വേണ്ടവർ ആത്മസ്വരൂപനായ ശ്രീഹരിയുടെ കഥകൾ കേൾക്കുകയും കീർത്തിയ്ക്കുകയും സ്മരിയ്ക്കുകയുമാണു വേണ്ടതെന്നു പറഞ്ഞിരുന്നു. ഇപ്പോൾ മേൽപറഞ്ഞ ശ്ലോകത്തിൽ നീ ജനിച്ചിട്ടേയില്ലല്ലൊ പിന്നെ എങ്ങനെ മരിയ്ക്കാനാണ്? ജന്മമരണങ്ങൾ ദേഹാധ്യാസത്താലാണ് കാണുന്നത് എന്നാണ് പറയുന്നത്. ഗീതയിലും ആദ്യം ഭഗവാൻ അർജുനന് ഇങ്ങനെയാണുപദേശിച്ചിരിയ്ക്കുന്നത്.

ഇനി ശുകൻ പറയുന്നു: വിത്തിൽ നിന്നും മുളയും, മുളയിൽനിന്നു വിത്തും ഉണ്ടാകുന്നതുപോലെ നീ പുത്ര പൗത്രാദിരൂപത്തിൽ പിന്നെയും ജനിയ്ക്കുന്നില്ല. വിത്തിൽ നിന്നും മുളയുണ്ടാകുന്നതുപോലെ ദേഹത്തിൽ നിന്നും ദേഹമുണ്ടാകുന്നെങ്കിലും ആത്മാവു ജനിയ്ക്കുന്നില്ല. വിറകിൽ വ്യാപിച്ചിരിയ്ക്കുന്ന അഗ്നി വിറകിൽ നിന്നും സർവഥാ ഭിന്നമാകുന്നതുപോലെ നീ ശരീരത്തിൽനിന്നും ഭിന്നമായ ആത്മാവാണ്.

**സ്വപ്നേ യഥാശിരശ്ഛേദംപഞ്ചത്വാദ്യാത്മനഃസ്വയം**
**യസ്മാത് പശ്യതി ദേഹസ്യതതആത്മാഹ്യജോഽമരഃ.**
(12.5.4.)

സ്വപ്നത്തിൽ തന്റെ തല മുറിച്ചതായും മൃത്യു സംഭവിച്ചതായും കാണുന്നതുപോലെയാണ് ജാഗ്രദവസ്ഥയിലും ഈ ദേഹത്തിൽ മരണാദി സംഭവങ്ങളെ ആത്മാവു കാണുന്നത്. അതിനാൽ ആത്മാവ് അജവും അമരവുമാണ്.

**ഘടേ ഭിന്നേ യഥാകാശ ആകാശഃ സ്യാദ്യഥാപുരാ**
**ഏവം ദേഹേ മൃതേ ജീവേ ബ്രഹ്മസംപദ്യതേപുനഃ.**
(12.5.5.)

കുടം പൊട്ടിപ്പോകുന്നതോടെ കുടത്തിലെ ആകാശം പഴയതുപോലെ പിന്നെയും മഹാകാശമായിത്തീരുന്നതുപോലെ, ദേഹം നശിയ്ക്കുന്നതോടെ ജീവൻ പിന്നെയും ബ്രഹ്മരൂപമായിത്തീരുന്നു.

ആത്മാവിനുവേണ്ടി മനസ്സുതന്നെയാണു ദേഹം, ഗുണം, കർമ്മം മുതലായവയെ സൃഷ്ടിയ്ക്കുന്നത്. ഈ മനസ്സിന്റെ മായാരൂപമായ ഉപാധിയാൽ ജീവനു ജന്മ-മരണരൂപമായ സംസാരം പ്രാപ്തമാകുന്നു. എണ്ണ, വിളക്ക്, തിരി, അഗ്നി ഇവയുടെ സംയോഗം ഇരിയ്ക്കുന്നതുവരെയും ദീപത്തിന്നു ദീപത്വമുണ്ടായിരിയ്ക്കും. എന്നതുപോലെ ആത്മാവിന് ദേഹത്തിന്റെ സംബന്ധം ഇരിയ്ക്കുന്നതുവരെ മാത്രമേ സംസാരം ഉണ്ടായിരിയ്ക്കൂ. രജോഗുണം, സത്വഗുണം, തമോഗുണം ഇവയുടെ വൃത്തികൾ ക്രമത്തിൽ ഉണ്ടായി സ്ഥിതി ചെയ്ത് പിന്നീട് നശിയ്ക്കുന്നു എങ്കിലും അതിന്റെ അധിഷ്ഠാനമായ ആത്മാവിന് ഒന്നും സംഭവിയ്ക്കുന്നില്ല. എന്നതുപോലെ ദീപത്തിന്റെ നാശംകൊണ്ട് അതിന്റെ തത്വരൂപമായ തേജസ്സിനു നാശം സംഭവിയ്ക്കുന്നില്ല. അതുപോലെ സംസാരത്തിനു നാശമുണ്ടാകുന്നെങ്കിലും സ്വയംപ്രകാശമായ ആത്മാവിനു നാശമുണ്ടാകുന്നില്ല. ആത്മാവ് വ്യക്തത്തിനും അവ്യക്തത്തിനും ഉപരിയാണ്; ആകാശംപോലെ സർവത്തിനും ആധാരവും നിശ്ചലവും അനന്തവുമാണ്. (12.5.8.)

**ഏവമാത്മാനമാത്മസ്ഥമാത്മനൈവാമൃശ പ്രഭോ**
**ബുദ്ധ്യാനുമാനഗർഭിണ്യാ വാസുദേവാനുചിന്തയാ.**
**ചോദിതോ വിപ്രവാ ക്യേനനത്വാംധക്ഷ്യതിതക്ഷകഃ**
**മൃത്യവോ നോപദക്ഷ്യന്തിമൃത്യൂനാംമൃത്യുമീശ്വരം.**
(12.5.9,10.)





ഹേ രാജാവേ, നീ നിന്റെ വിശുദ്ധമായ വിവേകബുദ്ധി കൊണ്ട് ഭഗവാനെത്തന്നെ ചിന്തിച്ചു നിന്റെ ഉള്ളിൽത്തന്നെ സ്വയം സ്ഥിതനായ പരമാത്മാവിനെ സാക്ഷാത്കരിയ്ക്കുക. നീ മൃത്യുവിന്റെയും മൃത്യുവാണ്. നീ സ്വയം ഈശ്വരനാണ്. ബ്രാഹ്മണശാപത്താൽ പ്രേരിതനായ തക്ഷകനു നിന്നെ ഭസ്മമാക്കാൻ സാധിയ്ക്കുകയില്ല. തക്ഷകനെന്നല്ല, സ്വയം മൃത്യുവിനും മൃത്യുക്കളുടെ സമൂഹത്തിനുപോലും നിന്റെ അടുത്ത് എത്തിനോക്കാൻ സാധിയ്ക്കുകയില്ല.

ഇനി ആത്മചിന്ത ചെയ്യേണ്ട വിധത്തെപ്പററി പറയുന്നു:

**അഹം ബ്രഹ്മ പരം ധാമ ബ്രഹ്മാഹം പരമം പദം**
**ഏവം സമീക്ഷന്നാത്മാനമാത്മന്യാധായ നിഷ്കലേ.**
(12.5.11.)

'ഞാൻ പരമധാമമായ പരബ്രഹ്മമാണ്. സർവാധിഷ്ഠാനമായ പരബ്രഹ്മം ഞാൻ തന്നെയാണ്' ഇപ്രകാരം നിന്റെ യഥാർഥവും ഏകരസവും അനന്തവും അഖണ്ഡവുമായ സ്വരൂപത്തിൽ നീ സ്ഥിതനാവുക. അപ്പോൾ,

**ദശന്തം തക്ഷകം പാദേ ലേലിഹാനം വിഷാനനൈഃ**
**ന ദ്രക്ഷ്യസി ശരീരം ച വിശ്വം ച പൃഥഗാത്മനഃ**
(12.5.12.)

തക്ഷകൻ വിഷംനിറഞ്ഞ നാക്കിളക്കി ചുററും നക്കിക്കൊണ്ടു വിഷപൂർണമായ മുഖത്താൽ നിന്റെ പാദത്തിൽ കടിച്ചുകൊള്ളട്ടെ. അതു നിന്നെ ബാധിയ്ക്കുകയില്ല. ആത്മസ്വരൂപത്തിൽ സ്ഥിതനായ നീ നിന്റെ ശരീരമെന്നല്ല അഖിലവിശ്വത്തെപ്പോലും നിന്നിൽ നിന്നും ഭിന്നമായി കാണുകയില്ല.

ഹേ രാജാവേ! നീ സർവാത്മാവായ ശ്രീഹരിയുടെ ലീലകളെപ്പററി എന്നോടു ചോദിച്ചതിനെല്ലാം ഉത്തരം ഞാൻ നിന്നോടു പറഞ്ഞു. ഇനി നിനക്ക് എന്തു കേൾക്കാൻ ഇച്ഛയുണ്ട്? (12.5.13.)

ഇവിടെ ശുകദേവൻ കഥ ഉപസംഹരിയ്ക്കുകയാണ്. വേദാന്തത്തിലെ മഹാവാക്യമാണ് ഉപദേശിച്ചിരിയ്ക്കുന്നത്. ഇതു സപ്താഹപാരായണം നടത്തുമ്പോൾ ഏഴാം ദിവസം ഉച്ചതിരിഞ്ഞശേഷമാണ് വരുന്നത്. അപ്പോൾ വ്യവഹാരങ്ങൾ കണക്കിലധികം വർധിച്ചിരിയ്ക്കുന്ന സമയമാകയാൽ കഥാകാരനും കേൾക്കുന്നവരും ഈ മഹാവാക്യത്തിൽ ധ്യാനം ഇരിയ്ക്കാറില്ല. അതിനാൽ ഭാഗവതത്തിന്റെ ശ്രവണഫലം ലഭിയ്ക്കുന്നില്ല. കേൾക്കുന്നവരുടെ വൃത്തി ബ്രഹ്മാകാരമാകുന്നില്ല. പക്ഷെ പരീക്ഷിത്തിന് ഇനി വ്യവഹാരമൊന്നും ബാക്കിയില്ല. അദ്ദേഹത്തിനു ശരീരം ഉപേക്ഷിയ്ക്കേണ്ട സമയം അടുത്തു വന്നിരിയ്ക്കുകയാണ്. അദ്ദേഹത്തിന്റെ വൃത്തി ബ്രഹ്മാകാരമായി കഴിഞ്ഞു. അതിനാൽ അദ്ദേഹം ശുകദേവന്റെ പാദകമലങ്ങളിൽ നമസ്കരിച്ചുകൊണ്ടിപ്രകാരം പറയുന്നു:

**സിദ്ധോഽസ്മ്യനുഗൃഹീതോഽസ്മിഭവതാകരുണാത്മനാ**
**ശ്രാവിതോ യച്ച മേ സാക്ഷാദനാദിനിധനോ ഹരിഃ.**
(12.6.2.)

ഭഗവൻ, അവിടുന്നു കരുണചെയ്ത് എനിയ്ക്ക് ആദിയും അന്തവും ഇല്ലാത്ത ശ്രീഹരിയുടെ ചരിത്രം കേൾപ്പിച്ചുതന്നു. അതുകൊണ്ട് ഞാൻ കൃതകൃത്യനും അത്യന്തം അനുഗൃഹീതനുമായിത്തീർന്നു.

**നാത്യത്ഭുതമഹം മന്യേ മഹതാമച്യുതാത്മനാം**
**അജ്ഞേഷു താപതപ്തേഷു ഭൂതേഷു യദനുഗ്രഹഃ.**
(12.6.3.)

ത്രിവിധതാപങ്ങളാൽ സന്തപ്തരായ അജ്ഞാനികളെ ഭഗവത്പരായണരായ അവിടുത്തെപ്പോലുള്ള മഹാനുഭാവന്മാർ അനുഗ്രഹിയ്ക്കുക സ്വാഭാവികമാണ്. അതിനാൽ ഇതിൽ ആശ്ചര്യമൊന്നും തന്നെയില്ല.

ഞാനും എന്നോടൊപ്പം വളരെപ്പേരും അവിടു ത്തെ മുഖാരവിന്ദത്തിൽ നിന്നും ശ്രീമദ്ഭാഗവതപുരാണം കേട്ടു. അതിൽ വലിയ വലിയ ആത്മാ രാമന്മാർപോലും സദാ ഗാനം ചെയ്യുന്ന ഭഗവാൻ ശ്രീഹരിയുടെ ലീലാകഥകൾ അടിയ്ക്കടി വർണിച്ചിരിയ്ക്കുന്നു.

**ഭഗവംസ്തക്ഷകാദിഭ്യോ മൃത്യുഭ്യോ ന ബിഭേമ്യഹം**
**പ്രവിഷ്ടോ ബ്രഹ്മനിർവാണമഭയം ദർശിതം ത്വയാ.**
(12.6.5.)

ഭഗവൻ, അവിടുന്ന് എനിയ്ക്കു നിശ്ചയപൂർവം നിർഭയസ്ഥാനത്തെ കാണിച്ചു തന്നു. ഇനി ഞാൻ തക്ഷകാദി മൃത്യുവിനെ അല്പം പോലും ഭയപ്പെടുന്നില്ല.

**അനുജാനീഹി മാംബ്രഹ്മൻവാചംയച്ഛാമ്യധോക്ഷജേ**
**മുക്തകാമാശയം ചേതഃ പ്രവേശ്യവിസൃജാമ്യസൂൻ.**
(12.6.6.)

ഹേ ബ്രഹ്മൻ, ഇനി വാണിയെ അടക്കി മൗനം ധരിച്ച് കാമവാസനാരഹിതമായ എന്റെ ചിത്തത്തെ അധോക്ഷജനായ ഭഗവാനിൽ ചേർത്തു പ്രാണത്യാഗം ചെയ്യാൻ അനുവദിച്ചാലും.

**അജ്ഞാനംചനിരസ്തംമേജ്ഞാനവിജ്ഞാനനിഷ്ഠയാ**
**ഭവതാ ദർശിതം ക്ഷേമം പരം ഭഗവതഃ പദം.** (12.6.7.)

എന്റെ അജ്ഞാനത്തെ കളഞ്ഞ് അവിടുന്ന് എന്നെ ജ്ഞാനവിജ്ഞാനത്തിൽ സ്ഥിതി ചെയ്യിച്ചു. അതിനും പുറമേ ഭഗവാന്റെ അതിമംഗളമയമായ സ്വരൂപത്തെ എനിയ്ക്കു കാണിച്ചുതന്നു

ഇവിടംകൊണ്ടു പരീക്ഷിത്തിന്റെ ചോദ്യങ്ങളും ഉത്തരങ്ങളും എല്ലാം അവസാനിച്ചു. അദ്ദേഹത്തിന്റെ സ്ഥിതി എങ്ങനെ ആയിത്തീർന്നു എന്നതും സ്പഷ്ടമാകുന്നുണ്ട്.





ഇങ്ങനെയുള്ള ദശ ഏഴു ദിവസം കൊണ്ടു സാധിയ്ക്കുക ഭാരതവർഷത്തിലുള്ള സംസ്കാരത്തിന്റെ മഹിമയാണ്. ഈ കഥയെ പരമഹംസസംഹിതയെന്നു പറയുന്നു. അതിനാൽ ഇതു പരമഹംസരുടെ അടുത്തു നിന്നും കേൾക്കേണ്ടതാണ്. കേൾക്കുന്നവരും പരമഹംസരാകാനുള്ള വൃത്തിയോടെ കേൾക്കണം.

മേൽപ്പറഞ്ഞവിധം പരീക്ഷിത്തിന്റെ ഉത്തരം കേട്ടു ശുകദേവൻ പ്രസന്നനായിട്ടു പരീക്ഷിത്തിന് ആജ്ഞയും നൽകി. മററു സന്ന്യാസിമാരോടുകൂടി അവിടെനിന്നു പോകുകയും ചെയ്തു. ഇവിടെ ഗുരുവിന്റെ കർത്തവ്യം സമാപ്തമായി. ശിഷ്യനു ബ്രഹ്മജ്ഞാനമുണ്ടായശേഷം ശിഷ്യസംബന്ധം പിന്നെയിരിയ്ക്കുന്നില്ല.

ഇനി പരീക്ഷിത്തിന്റെ ദശയെപ്പററി വർണിച്ചുകൊണ്ട് സൂതൻ ശൗനകാദികളോട് പറയുന്നു:

**പരീക്ഷിദപി രാജർഷിരാത്മന്യാത്മാനമാത്മനാ**
**സമാധായ പരം ദധ്യാവസ്പന്ദാസുര്യഥാ തരുഃ.**

**പ്രാക്കൂലേ ബഹിർഷ്യാസീനോ ഗംഗാകൂല ഉദങ്മുഖഃ**
**ബ്രഹ്മഭൂതോ മഹായോഗീ നിഃസംഗശ്ഛിന്നസംശയഃ.**
(12.6.9, 10.)

സകലസംശയങ്ങളും തീർന്നവനും, ആസക്തിശൂന്യനും, ബ്രഹ്മനിഷ്ഠനും, മഹായോഗിയുമായ രാജർഷി പരീക്ഷിത്ത് ഗംഗയുടെ കിഴക്കെതീരത്തു കുശാസനത്തിൽ വടക്കോട്ട് തിരിഞ്ഞിരുന്നു ചിത്തത്തെ ആത്മാവിൽ ചേർത്ത് വൃക്ഷത്തെപ്പോലെ പ്രാണസ്പന്ദമില്ലാതെ പരമാത്മധ്യാനത്തിൽ ലയിച്ചു.

ആ സമയം കുപിതനായ മുനികുമാരന്റെ ശാപത്താൽ പ്രേരിതനായ തക്ഷകൻ പരീക്ഷിത്തിനെ കടിയ്ക്കാനായി പുറപ്പെട്ടു. വഴിമധ്യേ വിഷഹാരിയായ കശ്യപനെന്ന ബ്രാഹ്മണനെ തക്ഷകൻ കണ്ടു. ഇച്ഛാനുസാരം രൂപം ധരിയ്ക്കാൻ കഴിയുന്ന തക്ഷകൻ ഒരു ബ്രാഹ്മണന്റെ രൂപം ധരിച്ചു വളരെ ധനം കൊടുത്ത് കശ്യപനെ തിരിച്ചയച്ച ശേഷം സ്വയം പരീക്ഷിത്തിന്റെ അടുത്തു ചെന്ന് അദ്ദേഹത്തെ ദംശിച്ചു. ആ സമയം സകലരും കണ്ടുനില്ക്കെ ബ്രഹ്മഭൂതനായ രാജർഷിയുടെ ശരീരം തക്ഷകവിഷമേല്ക്കുകയാൽ ഭസ്മമായിപ്പോയി. അതു കണ്ട് പൃഥ്വി, ആകാശം, ദിശകൾ മുതലായ സകലയിടത്തും വലിയ ഹാഹാകാരം മുഴങ്ങി. ദേവന്മാരും അസുരന്മാരും മനുഷ്യരുമെല്ലാം ആശ്ചര്യപ്പെട്ടുപോയി. ആകാശത്തിൽ ദേവദുന്ദുഭികൾ മുഴങ്ങി. ഗന്ധർവന്മാരും അപ്സരസ്സുകളും ഗീതങ്ങൾ ചെയ്തു. ദേവഗണം പുഷ്പവൃഷ്ടി ചെയ്യാനും തുടങ്ങി. (12.6.15.)

ഇവിടെ കശ്യപനെന്ന ബ്രാഹ്മണന്റെ കഥ ചുരുക്കി പറഞ്ഞിരിയ്ക്കുന്നു. അതിന്റെ ആധ്യാത്മികരഹസ്യം എന്തെന്നാൽ ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണർക്ക് സംസാ



രരൂപിയായ സർപ്പത്തിന്റെ വിഷമിറക്കാനുള്ള സാമർഥ്യമുണ്ടെന്നു കാണിയ്ക്കുന്നു. പക്ഷെ അവർ ധനലോലുപരായി പോയാൽ ആ ശക്തിയെ ഉപയോഗിയ്ക്കാൻ സാധിയ്ക്കാതെ വരുന്നു. അതിനാൽ ശ്രീമദ് ഭാഗവതകഥ പറയുന്ന ബ്രാഹ്മണർ ധനലോലുപരായിരിയ്ക്കരുത്. പരമഹംസരെപ്പോലെ ത്യാഗികളായിരിയ്ക്കണം. തക്ഷകനെന്ന നാഗം സംസാര വാസനാരൂപിയായ സർപ്പമായിരുന്നു. ഇതേപ്പററി ഒടുവിൽ (12.13.21.) പറയുന്നുണ്ട്. ഇങ്ങനെയുള്ള വിഷത്തിൽ നിന്നും പരീക്ഷിത്തുരാജാവിനെ രക്ഷിച്ച ശുകദേവന് അനന്തനമസ്കാരം എന്നും അവിടെ പറഞ്ഞിട്ടുണ്ട്.

## പ്രകരണം മുപ്പത്തൊമ്പത്

### ഭഗവാന്റെ മായ - മാർക്കണ്ഡേയാഖ്യാനം

ഭഗവാന്റെ മായ വളരെ പേരെയും വിഷമിപ്പിയ്ക്കുന്നതാകയാൽ ഏതു വിധേനയും ജാതിഭേദം, ധർമഭേദം, ദേശഭേദം മുതലായ ഭേദങ്ങളെ ഇല്ലാതാക്കി മായയെ നശിപ്പിയ്ക്കണമെന്നാണ് മനുഷ്യർ വിചാരിയ്ക്കുന്നത്. പക്ഷെ മനുഷ്യജീവിതത്തിൽ ഒരു പ്രകാരമുള്ള ഭേദത്തെ മാററാൻ പോകുമ്പോൾ മറെറാരുവിധമുള്ള ഭേദം വന്നുകൂടുന്നതായിട്ടാണ് കാണുന്നത്. സമുദായത്തിൽനിന്ന് സകല ഭേദങ്ങ ളും നീങ്ങിയാൽ പിന്നെ സമുദായം ഉണ്ടായിരിയ്ക്കുകയില്ല. ഭേദം അഥവാ സംസാരവാസന സർപ്പത്തിന്റെ സ്വരൂപമാണ്. പരീക്ഷിത്തിന്റെ പുത്രനായ ജനമേജയൻ തന്റെ പിതാവ് തക്ഷകൻ കടിച്ചു മരിയ്ക്കയാൽ സകല സർപ്പങ്ങളേയും ഇല്ലാതാക്കാൻ വേണ്ടി ഒരു സർപ്പയജ്ഞം ആരംഭിച്ചു. അതിൽ അനവധി സർപ്പങ്ങൾ സംഹരിയ്ക്കപ്പെട്ടെങ്കിലും തക്ഷകൻ ഇന്ദ്രനെ ശരണം പ്രാപിയ്ക്കുകയാൽ അഗ്നി യിൽ വന്നുവീഴാത്തതു കണ്ട് ഇന്ദ്രസഹിതം തക്ഷകനെ ആവാഹിച്ച് അഗ്നിയിൽ ഹോമിയ്ക്കാൻ ജനമേജയൻ ആജ്ഞാപിച്ചു. ബ്രാഹ്മണൻ അപ്രകാരം ചെയ്യാൻ തുടങ്ങിയപ്പോൾ ഇന്ദ്രൻ തക്ഷകനോടുംകൂടെ തന്റെ സ്ഥാനത്തു നിന്നും ഇളകാൻ തുടങ്ങിയത് കണ്ട് ദേവഗുരുവായ ബൃഹസ്പതി ജനമേജയന്റെ അടുത്തു ചെന്നിപ്രകാരം പറഞ്ഞു: "രാജാവേ, തക്ഷകൻ അമൃതു കുടിച്ചവനാകയാൽ അവൻ അജരാമരനാണ്. ജീവികൾക്കുണ്ടാകുന്ന ജന്മമരണാദിയും അവരുടെ ഗതികളും അവരവരുടെ കർമമനുസരിച്ചാണുണ്ടാകുന്നത്. ആർക്കും ആരേയും സുഖിപ്പിയ്ക്കാനൊ ദുഃഖിപ്പിയ്ക്കാനൊ സാധ്യമല്ല. സർപ്പദംശം, അഗ്നി, ഇടിമിന്നൽ, കൊള്ളക്കാർ ഇവയിൽ നിന്നെല്ലാം മരണം സംഭവിയ്ക്കുന്നത് അവരവരുടെ പ്രാരബ്ധകർമമനുസരിച്ചാണ്. (12.6.26.) സകലരും അവരവരുടെ പ്രാരബ്ധകർമമാണനുഭവിയ്ക്കുന്നത്. അതിനാൽ ഈ ഹിംസായുക്തമായ യജ്ഞത്തെ നിർത്തുക. നോക്കു, എത്ര നിരപരാ ധികളായ സർപ്പങ്ങളാണ് ഇതുമൂലം മരിച്ചത്." ഈ ഉപദേശം കേട്ട് ജനമേജയൻ സർപ്പയജ്ഞം നിർത്തിയിട്ട് ബൃഹസ്പതിയെ വേണ്ടവിധം സത്കരിച്ചു പൂജിച്ചു.

ഈ കഥയിൽനിന്നും സംസാരരൂപിയായ സർപ്പത്തെ നശിപ്പിയ്ക്കാൻ ആർക്കും സാധ്യമല്ലെന്നു കാണുന്നു. മനുഷ്യരുടെ ഇന്ദ്രിയങ്ങൾ അതിനു സഹായമായിരിയ്ക്കുന്നതുവരെ സംസാരരൂപിയായ മായ നീങ്ങുന്നതല്ല. അതിനാൽ സംസാരത്തെ അഥവാ ദേശത്തെ നന്നാക്കി അതിൽ ആരും ദുഃഖികളാകാതിരിയ്ക്കാൻ ഇച്ഛിയ്ക്കുന്നെങ്കിൽ അത് സാധ്യമല്ല. ഓരോ ജീവിയും അവരവരുടെ കർമഫലം അനുഭവിയ്ക്കണം. കർമത്തിൽനിന്നും രക്ഷപ്പെടാൻ ആത്മജ്ഞാനം വേണം. ആത്മജ്ഞാനത്തിന് എല്ലാവരും അധികാരികളാകുന്നുമില്ല. അതിനാൽ സർപ്പം അഥവാ സംസാരം ഭഗവാൻ വിഷ്ണുവിന്റെ മഹാമായയാണ്. ആ മായയാൽ ഭഗവാന്റെ അംശഭൂതരായ ജീവന്മാർ സത്വാദി ഗുണവൃത്തികളിൽ പെട്ട് ഈ ഭൗതിക ദേഹാദികളിൽ മോഹിച്ചു പോകുന്നു. (12.6.29.) ആത്മവിചാരം കൊണ്ടു മാത്രമെ മായ നിവൃത്തമാകൂ. അതിനാൽ ഏതിൽ സൃഷ്ടിയും അതിനു കാരണവും കാണുന്നില്ലയോ, അതുപോലെ ജീവഭാവവും അതിന്റെ കാരണമായ അഹങ്കാരവും കാണുന്നില്ലയോ, അങ്ങനെയുള്ള ബാധ്യബാധകഭാവരഹിതമായ പരമാത്മാവിൽ അഹങ്കാരാദിവികാരങ്ങളെ ത്യജിച്ചിട്ട് മുനിജനങ്ങൾ ലയിയ്ക്കുന്നു.

**പരം പദം വൈഷ്ണവമാമനന്തി തദ്**
**യന്നേതി നേതീത്യതദുത്സിസൃക്ഷവഃ**
**വിസൃജ്യ ദൗരാത്മ്യമനന്യസൗഹൃദാ**
**ഹൃദോപഗുഹ്യാവസിതം സമാഹിതൈഃ.** (12.6.32.)

ഏതൊരാൾ പരമാത്മാവിലല്ലാതെ മറ്റൊന്നിലും പ്രതീതിയില്ലാതെ **'നേതി നേതി'** എന്ന വാക്യത്താൽ അനാത്മവസ്തുക്കളെ നിഷേധിച്ചിട്ടു സ്വരൂപത്തിൽ തല്പരനായിരിയ്ക്കുന്നുവോ ആ വിവേകിയായ പുരുഷൻ ഭഗവാൻ വിഷ്ണുവിന്റെ പരമപദത്തെ പ്രാപിയ്ക്കും. ഇന്ദ്രിയസഹിതം അന്തഃകരണത്തെ വശത്താക്കിയിരിയ്ക്കുന്ന വിദ്വാൻ അനാത്മഭാവത്തെ ത്യജിച്ച് ഏകാഗ്രചിത്തത്താൽ ചിന്തനം ചെയ്ത് ആ സ്വരൂപത്തെ ധ്യേയരൂപത്തിൽ പ്രാപിയ്ക്കുന്നു.

**ത ഏതദധിഗച്ഛന്തി വിഷ്ണോർയത് പരമം പദം**
**അഹം മമേതി ദൗർജന്യം ന യേഷാം ദേഹഗേഹജം.**
(12.6.33.)

ദേഹഗേഹാദിയാൽ ഞാനെന്നും എന്റെയെന്നും ഭാവമില്ലാത്തവർ വിഷ്ണുവിന്റെ ഈ പരമപദത്തെ പ്രാപിയ്ക്കുന്നു.

ഈ പരമപദം ആഗ്രഹിയ്ക്കുന്നവർ അന്യരുടെ ദുർവചനങ്ങളെ സഹിയ്ക്കുകയും ഒരിയ്ക്കലും ആരേ യും അപമാനിയ്ക്കാതിരിയ്ക്കുകയും വേണം. ശരീരത്തെ ആശ്രയിച്ചിട്ട് ആരിലും വൈരവും ഉണ്ടാകരുത്.

ആരുടെ ചരണകമലചിന്തനത്താൽ എനിയ്ക്കീ പുരാ ണസംഹിത പ്രാപ്തമായൊ ആ അകുണ്ഠമതിയായ വ്യാസഭഗവാനെ ഞാൻ നമസ്കരിയ്ക്കുന്നു. അതായത്

സകല കാര്യങ്ങളും ചെയ്യുന്നെങ്കിലും ആരുടെ ബുദ്ധി കുണ്ഠിതമാകുന്നില്ലയൊ അവരെ വ്യാസനെന്നറിയണം. ഇങ്ങനെയുള്ള അധ്യാത്മമായ അർഥം ഇവിടെ ഈ നമസ്കാരത്തിൽ കാണുന്നുണ്ട്. ഇങ്ങനെയുള്ള മതികൊണ്ടു വേദത്തിന്റെ രഹസ്യം മനസ്സിലാക്കാൻ കഴിയും.

ശൗനകൻ:- വേദവ്യാസന്റെ ശിഷ്യന്മാരായ പൈലാദി മഹർഷികൾ വേദവിഭാഗം എങ്ങനെയെല്ലാമാണ് ചെയ്തത്? (12.6.36.)

സൂതൻ: ബ്രഹ്മാവിന്റെ ചിത്തം ഏകാഗ്രമായപ്പോൾ അദ്ദേഹത്തന്റെ ഹൃദയാകാശത്തിൽ ഒരു പ്രകാരമുള്ള ശബ്ദമുണ്ടായി. നാം ചെവി അടച്ചു പിടിച്ചാൽ ഇപ്രകാരമുള്ള ശബ്ദം കേൾക്കാം. ഈ നാദത്തിൽനിന്നും മൂന്നക്ഷരമുള്ള ഓംകാരമുണ്ടായി. ഈ ഓംകാരം സ്വയം അവ്യക്തവും അനാദിയും സ്വയംപ്രകാശവുമാണ്. ബ്രഹ്മത്തിന്റെ സ്വരൂപബോധകശബ്ദവുമാണ്. ശ്രവണേന്ദ്രിയത്തിന്റെ ശക്തി ലുപ്തമായ ശേഷവും ഈ അവ്യക്തമായ ഓംകാരശബ്ദത്തെ കേൾക്കാൻ കഴിയും. സുഷുപ്തിയിൽ ഇന്ദ്രിയങ്ങളുടെ അഭാവസമയത്തും ഈ ഓംകാരസ്വരൂപമായ പരമാത്മാവാണ് ആ അഭാവത്തെയറിയുന്നതും. ഈ ഓംകാരദ്വാരാ വൈഖരീവാണി അഭിവ്യക്തമാവുകയും ഹൃദയാകാശത്തിൽ ആത്മദ്വാരാ ഓംകാരത്തിന്റെ അഭിവ്യക്തിയുണ്ടാകുകയും ചെയ്യുന്നു. ഓംകാരം അതിന്റെ ആശ്രയമായ പരമാത്മാവായ ബ്രഹ്മത്തിന്റെ സാക്ഷാൽ വാചകമാണ്. ഓംകാരംതന്നെയാണ് സമ്പൂർണമന്ത്രവും, ഉപനിഷത്തും വേദങ്ങളുടെ സനാതനമായ ബീജവും. (12.6.41.)

ഈ ഓംകാരത്തിന്റെ 'അ' 'ഉ' 'മ' എന്ന മൂന്നു വർണങ്ങളുടെയും സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങളുടെയും ഋക്, യജുസ്സ്, സാമം ഈ മൂന്നു നാമങ്ങളുടെയും ഭൂഃ, ഭുവഃ, സ്വഃ ഈ മൂന്നർഥങ്ങളുടെയും ജാഗ്രത്, സ്വപ്നം, സുഷുപ്തി ഈ മൂന്നു വൃത്തികളുടെയും രൂപത്തിൽ മുമ്മൂന്നു സംഖ്യകളുള്ള ഭാവങ്ങളെ ധാരണം ചെയ്യുന്നതും ഓംകാരം തന്നെയാണ്. (12. 6.42.) പിന്നീട് ബ്രഹ്മാവ് ഓംകാരത്തിൽ നിന്നും അക്ഷരങ്ങളുണ്ടാക്കി. ഓംകാരത്തിൽ നിന്നും നാലു വേദങ്ങളും ഉണ്ടാക്കി തന്റെ മരീച്യാദി ശിഷ്യന്മാരെ പഠിപ്പിച്ചു. അവർ അവരുടെ പുത്രന്മാർക്കുപദേശിച്ചു. കാലത്തിന്റെ മാറ്റത്താൽ മനുഷ്യർക്ക് ആയുസ്സും, ശക്തിയും, ബുദ്ധിയും ക്ഷീണമാകുന്നതുകണ്ട് ബ്രഹ്മവേത്താക്കളായ ഋഷികൾ അവരുടെ ഹൃദയസ്ഥനായ പരമാത്മാവിന്റെ പ്രേരണയാൽ വേദങ്ങളെ അനേകമായി വിഭജിച്ചു.(12.6.47.) വൈശമ്പായനന്റെ ശിഷ്യന്മാരായ ചരകാധ്വര്യു എന്നറിയപ്പെടുന്നവർ ഒരിയ്ക്കൽ അവരുടെ ഗുരുവിന്റെ ബ്രഹ്മഹത്യാപാപത്തിനു പ്രായശ്ചിത്തമായിട്ട് ഒരു വ്രതം അനുഷ്ഠിച്ചു. അതു കണ്ടു വൈശമ്പായനന്റെ മററൊരു ശിഷ്യനായ യാജ്ഞവല്ക്യൻ ഗുരുവിനോടു പറ ഞ്ഞു: "അഹോ ഭഗവൻ! ഈ അല്പശക്തരായ ചരകാധ്വര്യുക്കളുടെ വ്രതം





കൊണ്ട് എന്തു ലാഭമാണുള്ളത്? ഞാൻ അവിടുത്തെ പ്രായശ്ചിത്തത്തിനായിട്ടു കഠിന തപസ്സു ചെയ്യാം. ഇതു കേട്ടു ക്രുദ്ധനായ ഗുരുദേവൻ താൻ പഠിപ്പിച്ചതായ യജുഃശ്രുതികളെ തിരിച്ചുതരാൻ യാജ്ഞവല്ക്യനോടാജ്ഞാപിച്ചു. യാജ്ഞവല്ക്യൻ അവയെ ഛർദിച്ചുകളഞ്ഞപ്പോൾ ലോലുപരായ മററു മുനികൾ തിത്തിരിപ്പക്ഷികളായിട്ട് ആ ശ്രുതികളെ ഭക്ഷിച്ചു. അതിനാൽ സുരമ്യമായ യജുഃശാഖ തൈത്തിരീയമെന്നു പറയപ്പെടുന്നു. പിന്നീടു യാജ്ഞവല്ക്യൻ സൂര്യോപാസന ചെയ്ത് ആ ശ്രുതികളെ പ്രാപിയ്ക്കുകയും അതിനെ പതിനഞ്ചു ശാഖകളായി ഭാഗിയ്ക്കുകയും ചെയ്തു. (12.6.74.)

സൂതൻ: അല്ലയോ, ശൗനകാദികളേ, ഏതിലാണോ സർഗം, വിസർഗം, വൃത്തി, രക്ഷ, മന്വന്തരം, വംശം, വംശങ്ങളുടെ ചരിത്രം, സംസ്ഥാ (പ്രളയം), ഹേതു (ഊതി),അപാശ്രയം ഈ പത്തു ലക്ഷണങ്ങൾ കാണുന്നത് അതിനെ പുരാണമെന്നു പറയുന്നു.(12.7.10.)

അവിദ്യയ്ക്കു വശപ്പെട്ടു കർമം ചെയ്യുന്ന ജീവൻ സർഗാദിയ്ക്കു ഹേതുവാണ്. ഗീതയിലും പറയുന്നത്: ജീവഭൂതമായ പ്രകൃതിയാലാണ് ജഗത്തു ധാരണം ചെയ്യപ്പെടുന്നതെന്നാണ്. മൂലപ്രകൃതി മുതൽ മഹത്തത്ത്വം വരെയുള്ള സൃഷ്ടിയെ 'സർഗ'മെന്നും, ജീവന്റെ വാസനകളാൽ പ്രേരിതമായിട്ടു ചരാചരശരീരാത്മകജീവന്റെ ഉപാധികളുടെ സൃഷ്ടിയെ 'വിസർഗ' മെന്നും പറയുന്നു. ചരപ്രാണികൾക്ക് അചരപദാർഥങ്ങൾ 'വൃത്തി' അഥവാ ജീവന നിർവാഹത്തിനുള്ള സാമഗ്രികളാണ്. ഭഗവാൻ യുഗങ്ങൾതോറും പല പല അവതാരമെടുത്തു ലോകരക്ഷ ചെയ്യുന്നതിനാൽ അതിനെ 'രക്ഷ' യെന്നു പറയുന്നു. മനു, ദേവത, മനുപുത്രന്മാർ, ഇന്ദ്രൻ, സപ്തർഷികൾ, ഭഗവാന്റെ അംശാവതാരം ഈ ആറും ചേർന്ന സമയത്തെ'മന്വന്തര'മെന്നു പറയുന്നു. ബ്രഹ്മാവു സൃഷ്ടിച്ച രാജാക്കന്മാരുടെ സന്താനപരമ്പരയെ 'വംശ'മെന്നു പറയുന്നു. ആ രാജാക്കന്മാരുടെയും അവരുടെ വംശധരന്മാരുടെയും ചരിത്രത്തെ'വംശാനുചരിതമെ ന്നു പറയുന്നു. നാലുവിധമുള്ള പ്രളയത്തെ 'സംസ്ഥാ' യെന്നു പറയുന്നു. പുരാണങ്ങളുടെ ലക്ഷണങ്ങളിൽ'ഹേതു' എന്ന പേരിൽ ആരുടെ വ്യവഹാരമാണോ നടക്കുന്നത് അതു ജീവനാണ്. എന്തെന്നാൽ ജീവൻ തന്നെയാണ് സർഗവിസർഗാദികൾക്കെല്ലാം ഹേതുവായിട്ടുള്ളത്. ജാഗ്രത്, സ്വപ്നം, സുഷുപ്തി ഇതു ജീവന്റെ മൂന്നു വൃത്തികളാണ്. ഈ മായാമയവൃത്തികളിൽ (അവയുടെ അഭിമാനികളായ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ ഈ രൂപത്തിൽ) അന്വയവും തുരീയവും പ്രതീത രൂപത്തിൽ വ്യതിരേകമായിരിയ്ക്കുന്ന ബ്രഹ്മം തന്നെയാണ് അപാശ്രയം. ഘടാദി നാമരൂപപദാർഥങ്ങളിൽ അതിന്റെ കാരണരൂപമായ ചെളി സദ്രൂപത്തിൽ വ്യാപ്തമായും ഭിന്നമായുമിരിയ്ക്കു ന്നതു പോലെ ജന്മം മുതൽ മരണ പര്യന്തം സകല അവസ്ഥകളിലും അധിഷ്ഠാ

ന രൂപത്തിൽ വ്യാപ്തവും സാക്ഷിരൂപത്തിൽ ഭിന്നവുമായിരിയ്ക്കുന്ന ബ്രഹ്മം അപാശ്രയമാണ്. ചിത്തം സാത്വികാദി മൂന്നു വൃത്തികളേയും ത്യജിച്ചു സ്വയം ശാന്തമായിരിയ്ക്കുമ്പോൾ അഥവാ യോഗാഭ്യാസത്താൽ ശാന്തമാകുമ്പോൾ ആത്മവേത്താക്കൾ അവിദ്യാജനിതമായ കർമവാസനകളിൽനിന്നും കർമപ്രവൃത്തികളിൽനിന്നും നിവൃത്തമാകുന്നു. (12.7.21.) ഇങ്ങനെയുളള ലക്ഷണം പതിനെട്ടു പുരാണങ്ങൾക്കും ഉണ്ട്.

ശൗനകൻ: ഋഷിമാർക്കണ്ഡേയൻ പ്രളയകാലത്തും ജീവിച്ചിരുന്നെന്നും അത്രയ്ക്കു ദീർഘായുസ്സുളളവനാണ്. അദ്ദേഹമെന്നും ഞങ്ങൾ കേട്ടിരിയ്ക്കുന്നു. പക്ഷെ അദ്ദേഹം ഞങ്ങളുടെ കുലത്തിൽ ജനിച്ചവനാണ്. ഇന്നുവരെ ഈ കല്പത്തിൽ പ്രളയമൊന്നും വന്നിട്ടില്ല. പ്രളയകാലീനജലത്തിൽ ഭഗവാൻ ബാലമുകുന്ദനെ ഒരു വടപത്രത്തിൽ മാർക്കണ്ഡേയൻ കണ്ടതായും പറയുന്നു. അതിന്റെ താല്പര്യമെന്താണ്? ഈ ശങ്ക ഒന്നു തീർത്തുതരണം.

സൂതൻ: സകലരുടെയും ഭ്രാന്തിയെ നീക്കത്തക്ക ചോദ്യമാണ് നിങ്ങൾ ചോദിച്ചിരിയ്ക്കുന്നത്. മാർക്കണ്ഡേയൻ യജ്ഞോപവീതസംസ്കാരം കഴിഞ്ഞ ശേഷം തപഃസ്വാധ്യായനിരതനായി നൈഷ്ഠികബ്രഹ്മചര്യവ്രതം സ്വീകരിച്ചിരുന്നു. തന്റെ വ്രതത്തിന്റെ സാഫല്യത്തിനു വേണ്ടി അദ്ദേഹം ജട, വല്കലം, കമണ്ഡലു, ദണ്ഡ്, പൂണുനൂൽ, മേഖല, കൃഷ്ണമൃഗചർമം, അക്ഷമാല, കുശം മുതലായവ ധരിച്ചുകൊണ്ട് രണ്ടു സന്ധ്യകളിലും അഗ്നി, സൂര്യൻ, ഗുരു, ബ്രാഹ്മണൻ, ആത്മാവ് ഇവരിലെല്ലാം ശ്രീഹരിയെ ആരാധിച്ചുപോന്നു. രണ്ടു പ്രാവശ്യം ഭിക്ഷ വാങ്ങിക്കൊണ്ടു വന്നു ഗുരുവിനർപ്പിയ്ക്കും. പിന്നീടു ഗുരുവിന്റെ ആജ്ഞയോടെ മൗനം അവലംബിച്ചു കൊണ്ട് ഒരു പ്രാവശ്യം മാത്രം ആഹാരം കഴിയ്ക്കുകയോ അഥവാ ഉപവാസം ചെയ്യുകയോ ചെയ്തിരുന്നു. (12.8.10.)

ഇപ്രകാരം തപസ്സിലും സ്വാധ്യായത്തിലും തല്പരനായിട്ട് ആയിരം ലക്ഷം വർഷങ്ങൾ ശ്രീ ഋഷീകേശഭഗവാനെ ആരാധിച്ചു ദുർജയമായ മൃത്യുവിനെപ്പോലും അദ്ദേഹം ജയിച്ചു. അദ്ദേഹത്തിന്റെ ഈ മൃത്യുവിജയത്തിൽ ബ്രഹ്മാവ്, ഭൃഗു, മഹാദേവൻ, ദക്ഷൻ, ദേവതകൾ, പിതൃക്കൾ ആദിസകലർക്കും ആശ്ചര്യം തോന്നി. ഇങ്ങനെ തപസ്സു ചെയ്ത് ആറു മന്വന്തരങ്ങൾ കഴിഞ്ഞു. ഏഴാമത്തെ മന്വന്തരത്തിന്റെ ആരംഭത്തിൽ ഇന്ദ്രൻ ഈ വിവരം അറിഞ്ഞ് അദ്ദേഹത്തിന്റെ വ്രതത്തിനു ഭംഗം ചെയ്യാൻ തീരുമാനിച്ചു. (12.8.15.)

മാർക്കണ്ഡേയന്റെ അടുത്തേയ്ക്കു ഗന്ധർവന്മാർ, അപ്സരസ്സുകൾ, കാമദേവൻ, വസന്തഋതു, മലയമാരുതൻ, രജോഗുണത്തിന്റെ പുത്രന്മാരായ ലോഭാദികൾ മുതലായവരെ ഇന്ദ്രൻ പറഞ്ഞയച്ചു. കാമദേവന്റെ ഈ പരിവാരങ്ങൾ മാർക്കണ്ഡേയന്റെ ആശ്രമത്തിലെത്തി നൃത്തഗീതാദികൾ





തുടങ്ങി. കാമദേവൻ തന്റെ പഞ്ചാസ്ത്രത്തെ പ്രയോഗിച്ചു. പക്ഷെ ഇതുകൊണ്ടൊന്നും മാർക്കണ്ഡേയന്റെ മനസ്സിളകിയില്ല. നേരെ മറിച്ചു മാർക്കണ്ഡേയന്റെ തേജസ്സിനാൽ അവർ ദഹിയ്ക്കാൻ തുടങ്ങി. ഇങ്ങനെയുളള മഹാപുരുഷന്മാർ മൃത്യുവിനെ ജയിയ്ക്കുന്നതിൽ ആശ്ചര്യമൊന്നുമില്ല. (12.8.30.)

ഇന്ദ്രനേയും ഈ സംഭവം വല്ലാതെ വിസ്മയിപ്പിച്ചു. ആ സമയം ഭഗവാൻ നര-നാരായണന്മാർ മാർക്കണ്ഡേയനെ അനുഗ്രഹിയ്ക്കുന്നതിനായിട്ട് അവിടേയ്ക്കു ചെന്നു. ഋഷി അവരെ നമസ്കരിച്ചു. അവരുടെ ദർശനത്താൽ അദ്ദേഹത്തിനു രോമാഞ്ചമുണ്ടായി. ആനന്ദാശ്രുക്കളോടെ പിന്നെയും നമസ്കരിച്ച് അവരുടെ പാദങ്ങൾ കഴുകി പൂജാദികൾ ചെയ്തിട്ടിപ്രകാരം പറഞ്ഞു: "ഞാൻ നിങ്ങളുടെ മഹിമയെ എങ്ങനെ വർണിയ്ക്കാനാണ്? അവിടുത്തെ പ്രേരണയാലാണ് ദേഹധാരികളുടെ പ്രാണൻ ചേഷ്ടിയ്ക്കുന്നത്. ബ്രഹ്മാവിന്റെയും ശിവന്റെയും പ്രവൃത്തികൾപോലും അവിടുത്തേയ്ക്കധീനമായിട്ടാണ് നടക്കുന്നത്. മൂന്നു ലോകങ്ങളുടെയും ശ്രേയസ്സിനും, ദുഃഖനിവൃത്തിയ്ക്കും, മൃത്യുവിനെ ജയിയ്ക്കാനും വേണ്ടിയാണ് നിങ്ങടെ ഈ രണ്ടു മൂർത്തികളും പ്രകടമാകുന്നത്. എട്ടുകാലിയെപ്പോലെ അവിടുന്നു സൃഷ്ടിയ്ക്കുകയും പിന്നീട് അങ്ങയിൽത്തന്നെ അതിനെ ലയിപ്പിയ്ക്കുകയും ചെയ്യുന്നു. രണ്ടു പരാർധകാലം ആയുസ്സുളള ബ്രഹ്മാവും കൂടി അവിടുത്തെ ഭ്രുകുടീവിലാസരൂപമായ കാലത്തെ ഭയപ്പെടുമ്പോൾ മററു ഭൗതികപ്രാണികളുടെ കാര്യം എന്തു പറയാനാണ്? അവിടുന്നു മോക്ഷസ്വരൂപനാകുന്നു അതിനാൽ സകലർക്കും അവിടുത്തെ ശരണം പ്രാപിയ്ക്കേണ്ടി വരുന്നു. അതല്ലാതെ ശ്രേയസ്സിനു മാർഗം വേറെയില്ല. അതിനാൽ സംസാരത്തിലുളള അനിത്യപദാർഥങ്ങളെ ത്യജിച്ചു ഞാൻ അവിടുത്തെ ചരണകമലങ്ങളെ ഭജിയ്ക്കുന്നു. ഭക്തന്മാർ അവിടുത്തെ ഈ ശുദ്ധവും സാത്വികവുമായ മൂർത്തികളെ ഭജിച്ചു വൈകുണ്ഠത്തെ പ്രാപിയ്ക്കുന്നു. ഞാൻ നിങ്ങളെ രണ്ടുപേരേയും നമസ്കരിക്കുന്നു. വിക്ഷിപ്തചിത്തരായവർക്ക് അവിടുത്തെ ഈസ്വരൂപത്തെ അറിയാൻ സാധിയ്ക്കുകയില്ല. ഞാൻ അവിടുത്തെ പിന്നെയും നമസ്കരിയ്ക്കുന്നു. (12.8.49.)

നരനാരായണന്മാർ: നിന്റെ തപസ്സിനാലും സ്വാധ്യായത്താലും നിനക്കു ഭക്തി സിദ്ധമായിക്കഴിഞ്ഞു. നിനക്കു മംഗളം ഭവിയ്ക്കട്ടെ. ഇഷ്ടവരം വാങ്ങിക്കൊൾക.

മാർക്കണ്ഡേയൻ: എനിയ്ക്ക് അവിടുത്തെ ദർശനം ലഭിച്ചതോടെ വരം കിട്ടിക്കഴിഞ്ഞു. എങ്കിലും ഏതൊരു മായയാൽ മോഹിതരായിട്ടു ലോകപാലന്മാർ സഹിതം ഈ സമ്പൂർണജഗത്തും സത്യവസ്തുവിൽ (ബ്രഹ്മത്തിൽ) ഭേദം കാണുന്നുവോ, ആ അവിടുത്തെ മായയെ കാണാൻ ഞാൻ ഇച്ഛിയ്ക്കുന്നു. (12.9.6.)

ഈ ചോദ്യം വളരെ ഉപയോഗിയാണ്. ബ്രഹ്മത്തിൽ

ഭേദമില്ലെങ്കിലും ദൃഷ്ടിയിൽ അനേകം ഭേദം കാണുന്നു. അതിനുള്ള കാരണം മായയാണ്. അതിനെ അനിർവചനീയമെന്നു പറഞ്ഞിരിയ്ക്കുന്നു. മായ സത്യവസ്തുവായാൽ ദ്വൈതമുണ്ടാകും. വന്ധ്യാപുത്രനെപ്പോലെ അസത്യമാണെങ്കിൽ ജഗത്ത് ആർക്കും ദൃശ്യമാകുകയില്ല. അതിനാൽ മായ സത്- അസത്തിൽ നിന്നും വിലക്ഷണമാണ്. ഭഗവാൻ മാർക്കണ്ഡേയനോട്, അങ്ങനെയാകട്ടെ എന്നും പറഞ്ഞ്, ബദരികാശ്രമത്തിലേയ്ക്കു തിരിച്ചു പോകുകയും ചെയ്തു. പിന്നെ മാർക്കണ്ഡേയൻ തന്റെ ആശ്രമത്തിൽ വസിച്ചുകൊണ്ടു സൂര്യൻ, ചന്ദ്രൻ, ജലം, പൃഥ്വി, ആകാശം, വായു, ചിത്തം മുതലായവയിലെല്ലാം ഹരിയെ ധ്യാനിയ്ക്കാൻ തുടങ്ങി. ചിലപ്പോൾ പ്രേമാധിക്യത്താൽ പൂജ ചെയ്യാനും കൂടി മറന്നുപോയിരുന്നു. (12.9.9.)

ഒരിയ്ക്കൽ ഈ മുനി പുഷ്പഭദ്രാനദീതീരത്തുള്ള തന്റെ ആശ്രമത്തിൽ ഉപാസന ചെയ്തുകൊണ്ടിരിയ്ക്കുമ്പോൾ വലിയ കൊടുങ്കാറ്റോടു കൂടി ഇടിയും മഴയും ഉണ്ടാകാൻ തുടങ്ങി. പിന്നീടു പൃഥ്വി മുഴുവൻ ജലത്തിൽ മുങ്ങിപ്പോകുന്നതായി തോന്നി. തന്റെ ആശ്രമമെല്ലാം വെള്ളത്തിലാവുന്നതു കണ്ടു മാർക്കണ്ഡേയൻ വല്ലാതെ പരിഭ്രമിച്ചു. ഇപ്രകാരം ത്രിലോകങ്ങളും ജലത്തിൽ മുങ്ങിപ്പോയി. മാർക്കണ്ഡേയൻ മാത്രം അവശേഷിച്ചു. അദ്ദേഹം കുരുടനെപ്പോലെ അങ്ങുമിങ്ങും നീന്തിത്തുടങ്ങി. വിശപ്പും ദാഹവുംകൊണ്ടു ക്ഷീണിച്ചു. അദ്ദേഹത്തിനു പൃഥ്വിയുടേയും ആകാശത്തിന്റേയും ജ്ഞാനമില്ലാതായി.(12.9.16.)ചിലപ്പോൾ മത്സ്യങ്ങളും ചീങ്കണ്ണികളും അദ്ദേഹത്തെ കടിയ്ക്കാൻ തുടങ്ങി. ചിലപ്പോൾ ശോകം, മോഹം, ദുഃഖം, ഭയം മുതലായവയും ചിലപ്പോൾ മൃത്യുവും വന്നതായിട്ടു തോന്നി. ചിലപ്പോൾ പല പല വ്യാധികളാൽ പീഡയുണ്ടായിക്കൊണ്ടിരുന്നു. ഇപ്രകാരം ഭഗവാന്റെ മായയാൽ മോഹിച്ച് ഈ പ്രളയസമുദ്രത്തിൽ ചുറ്റിക്കറങ്ങി അദ്ദേഹം അനവധി ലക്ഷം വർഷങ്ങൾ കഴിച്ചുകൂട്ടി. (12.9.19.)

പ്രളയസമുദ്രത്തിൽ ചുററിച്ചുററി ഒരു ദിവസം ഈശാനകോണിലായി ഒരു വടപത്രത്തിൽ ഒരു ചെറിയ കുട്ടി കിടക്കുന്നതായിട്ടു കണ്ടു. ഈ കുട്ടിയുടെ അംഗകാന്തിയാൽ ചുറ്റുപാടുമുള്ള അന്ധകാരം നീങ്ങിയിരുന്നു. അതിമനോഹരനായ ആ കുട്ടി തന്റെ കാലിന്റെ തള്ളവിരലിനെ രണ്ടുകൈകളും കൊണ്ടു പിടിച്ചു വായിൽ വെച്ചു കുടിയ്ക്കുന്നതായി കണ്ടു. മുനിയ്ക്ക് ഇതു വലിയ ആശ്ചര്യമായിത്തോന്നി.

കാലിന്റെ തള്ളവിരൽ വായിൽവെച്ചുകൊണ്ടിരുന്നതിന്റെ ഭാവാർഥം ഭഗവാൻ വിശ്വത്തിന്റെ ആദിയും അന്തവും ഒന്നുതന്നെയാണെന്നു കാണിയ്ക്കുകയായിരുന്നു.

ഈ കുട്ടിയുടെ ദർശനമാത്രത്താൽമാർക്കണ്ഡേയ മുനിയുടെ ക്ഷീണം മാറുകയും രോമാഞ്ചത്തോടെ കുട്ടിയാൽ ആകൃഷ്ടനായിട്ടു കുട്ടിയുടെ അടുത്തേയ്ക്കു നീന്തിച്ചെല്ലുകയും ചെയ്തു. അടുത്തു ചെന്നതോടെ ഒരു കൊതു





കിനെപ്പോലെ മാർക്കണ്ഡേയൻ ആ കുട്ടിയുടെ ശ്വാസത്തോടൊപ്പം അകത്തു കയറിപ്പോയി. അവിടെ പ്രളയത്തിനു മുൻപുണ്ടായിരുന്ന അഖില ജഗത്തും പണ്ടത്തെപ്പോലെതന്നെ മാർക്കണ്ഡേയൻ കണ്ടു വിസ്മയിച്ചു മോഹിതനായി. അപ്പോൾ അദ്ദേഹത്തിനു പഞ്ചമഹാഭൂതങ്ങളും, ഭൗതിക പദാർഥങ്ങളും, യുഗം, കല്പം ഇവയുടെ വ്യവസ്ഥയോടുകൂടിയുള്ള കാലവും, അന്യവസ്തുക്കളും പരമാർഥരൂപത്തിൽ സത്യമെന്നപോലെ കാണപ്പെട്ടു. (12.9.29.) അവിടെ ഹിമാലയപർവതം, പുഷ്പഭദ്രാനദി, തന്റെ ആശ്രമം, മററു ഋഷിമുനികൾ ഇതെല്ലാം അദ്ദേഹം കണ്ടു. അപ്പോഴേയ്ക്കും കുട്ടിയുടെ പ്രശ്വാസത്തോടൊപ്പം മാർക്കണ്ഡേയനും വെളിയിൽ പ്രളയസമുദ്രത്തിൽ വന്നു വീണു. പിന്നെയും ബാലമുകുന്ദൻ ആലിലയിൽ കിടക്കുന്നതു കണ്ട് അതിനെ ആലിംഗനം ചെയ്യാനായിട്ട് അടുത്തേയ്ക്കു ചെന്നപ്പോൾ കുട്ടി അന്തർധാനം ചെയ്തുകളഞ്ഞു. അതോടൊപ്പം വടപത്രവും പ്രളയകാലീനജലവും എല്ലാം അപ്രത്യക്ഷമായിട്ടു മാർക്കണ്ഡേയൻ പണ്ടത്തെപ്പോലെ തന്റെ ആശ്രമത്തിൽ ഇരിയ്ക്കുന്നതായിട്ടും കണ്ടു.

മേൽപ്പറഞ്ഞ ദൃശ്യത്തെ ഓർത്തു മാർക്കണ്ഡേയൻ ഭഗവാനെ ഇപ്രകാരം സ്തുതിച്ചു. "വലിയ വലിയ ജ്ഞാനികൾകൂടി, ജ്ഞാനം പോലെ തന്നെ പ്രകാശിതമാകുന്ന അവിടുത്തെ മായയിൽ മോഹിച്ചുപോകുന്നു. ശരണാഗതർക്കാശ്രയമാകുന്ന അവിടുത്തെ ചരണ കമലങ്ങളെ ഞാൻ ശരണം പ്രാപിയ്ക്കുന്നു."

മേൽപ്പറഞ്ഞ മായാദർശനം വൈഷ്ണവീമായയുടെ പ്രഭാവമായിരുന്നു. ഈ കഥയുടെ താല്പര്യമെന്തെന്നാൽ പൃഥ്വിയിൽ ഇരിയ്ക്കുമ്പോൾ പൃഥ്വിയിലുള്ള മായയെ കാണാൻ സാധിയ്ക്കുന്നതുപോലെ സ്വപ്നത്തിൽ സ്വപ്നമായ സത്യമായിട്ടു തോന്നും. സ്വപ്നത്തിൽനിന്നും ഉണർന്നാൽ പിന്നെ സ്വപ്നമായ ഇരിയ്ക്കാത്തതുപോലെ, പൃഥ്വിയിൽ നിന്നും സൂര്യനിലേയ്ക്കു പോയാൽ പൃഥ്വിയിലെ ജാഗ്രജ്ജഗത്തും ജീവനും കാണുകയില്ല. അതിനാൽ ജഗത്തിന്റെ ദർശനം ഒരു പ്രകാരമുള്ള സ്ഥാനധർമമാണ്. മാണ്ഡൂക്യഉപനിഷത്തിലും ജാഗ്രത്, സ്വപ്ന, സുഷുപ്തികളെ സ്ഥാനധർമമായി കാണിച്ചിരിയ്ക്കുന്നു. ഇത് ഒരു പ്രകാരത്തിലുള്ള വൈഷ്ണവീമായയാണ്. ഒരു സ്ഥാനത്തിരുന്നുകൊണ്ടു ജഗത്തിനെ നോക്കുമ്പോൾ ആ സ്ഥാനത്തിനു യോഗ്യമായ മായയും ജഗത്തും കാണപ്പെടും. മായയുടെ ആധാരം സ്ഥാനധർമത്തിലാണിരിയ്ക്കുന്നത്.വിഷ്ണു ജഗത്തിനു സ്ഥിതി നൽകുന്നതാകയാൽ ഏതുസമയത്തും ജഗത്തു സത്യമായി തോന്നുന്നുവോ അതിനെ വൈഷ്ണവീമായയെന്നു പറയുന്നു.

ഇനി ജഗത്തിന്റെ ബാധകരൂപമായ ശാംകരീമായയെ പ്പററി പറയുന്നു. ഇപ്രകാരം മാർക്കണ്ഡേയൻ താൻ കണ്ട



തായ മായയെപ്പററി ചിന്തിച്ചു കൊണ്ടിരിയ്ക്കു മ്പോൾ പരമശിവൻ പാർവതിയോടും കൂടി അതുവഴി പോകുകയായിരുന്നു. ദേവിയ്ക്കു മാർക്കണ്ഡേയനിൽ ദയ തോന്നുകയാൽ അയാൾക്ക് അയാളുടെ തപസ്സിനു ഫലം നൽകണമെന്നു ഭഗവാനോട് പറഞ്ഞു. അപ്പോൾ അയാൾ ഭോഗത്തിൽ ഇച്ഛിയ്ക്കുന്നവനല്ലെന്നും, മോക്ഷംപോലും ഇച്ഛിയ്ക്കുന്നില്ലെന്നും എങ്കിലും അയാൾ ഭഗവാൻ പുരുഷോത്തമന്റെ അനന്യഭക്തനാകയാൽ അയാളോടു സംസാരിയ്ക്കാമെന്നും ഭഗവാൻ പറഞ്ഞു. എന്തെന്നാൽ സാധുസമാഗമം ഇരുകൂട്ടർക്കും പരമലാഭകരമാണ്. ഇത്രയും പറഞ്ഞിട്ടു ശങ്കരഭഗവാൻ മുനിയുടെ അടുത്തേയ്ക്കു ചെന്നു. പക്ഷെ അദ്ദേഹം ധ്യാനസ്ഥനാകയാൽ ഭഗവാനെ കണ്ടില്ല. അപ്പോൾ ഭഗവാൻ ശങ്കരൻ അയാളുടെ ഹൃദയത്തിൽ പ്രവേശിച്ചു. (12.10.10)

തന്റെ ഹൃദയത്തിൽ ശങ്കരഭഗവാനെ കാണുകയാൽ മുനി വിസ്മയപ്പെട്ടു സമാധിയിൽനിന്നും ഉണർന്നുപോയി. കണ്ണു തുറന്നുനോക്കിയപ്പോൾ ഭഗവാൻ ശങ്കരൻ പാർവതിയോടും ഗണങ്ങളോടും കൂടി തന്റെ മുൻപിൽ നിൽക്കുന്നതു കണ്ടു. മുനി വേഗം എഴുന്നേറ്റു നമസ്കരിച്ചിട്ടു ഭഗവാനെ പൂജിച്ചു. ഭഗവാൻ പറഞ്ഞു: "എന്നിലും വിഷ്ണുവിലും ബ്രഹ്മാവിലും തന്നിലും അന്യജനങ്ങളിലും അണുമാത്രം പോലും ഭേദം കാണാത്ത ഭക്തന്മാരെ ഞങ്ങൾ സഹജമായി സ്നേഹിയ്ക്കുന്നു. നീ അതുപോലുള്ള ഭക്തനാണ്. നിനക്ക് ആവശ്യമുള്ള വരം വാങ്ങിക്കൊള്ളുക."

മാർക്കണ്ഡേയൻ: പരമേശ്വരന്റെ ഈ ലീല സകല ദേഹധാരികൾക്കും അത്യന്തം ദുർഗ്രാഹ്യമാണ്. എന്തെന്നാൽ ജഗദീശ്വരനായ അവിടുന്നു ശാസനായോഗ്യരായ എന്നെപ്പോലുള്ള ജീവികളെ വന്ദിയ്ക്കുന്നു. സ്വപ്നദ്രഷ്ടാവിനെപ്പോലെ സംപൂർണവിശ്വത്തേയും തന്റെ മനസ്സിൽ സങ്കല്പത്താൽ സൃഷ്ടിച്ചിട്ട് അതിൽ അനുപ്രവിഷ്ടനായിട്ടു ഗുണങ്ങളുടെ ക്രിയകളിൽ സ്വയം കർത്താവെന്നവണ്ണം കാണപ്പെടുന്നു. ഭഗവൻ! അവിടുന്നു ത്രിഗുണാത്മകനെങ്കിലും ഗുണങ്ങളുടെ നിയന്താവും കേവലം അദ്വിതീയനും ബ്രഹ്മസ്വരൂപനും ജഗദ്ഗുരുവുമാകുന്നു. അവിടുത്തെ ഞാൻ നമസ്കരിയ്ക്കുന്നു. ഞാൻ അവിടുത്തോട് എന്തു വരമാണ് ചോദിയ്ക്കേണ്ടത്? ഭഗവാനിലും ഭഗവാന്റെ ഭക്തരിലും അങ്ങയിലും എനിയ്ക്ക് അവിചലഭക്തിയുണ്ടാകാൻ വരം തന്നാലും.

ഭഗവാൻ ശങ്കരൻ: നിന്റെ ഈ ഇച്ഛ പൂർണമാകും. അതിനും പുറമേ നീ ബ്രഹ്മതേജസ്സിനാൽ സമ്പന്നനായിരിയ്ക്കും. നിനക്ക് ത്രൈകാലിക ജ്ഞാന വും വൈരാഗ്യയുക്തമായ വിജ്ഞാനവും പുരാണങ്ങളുടെ ആചാര്യത്വവും പ്രാപ്തമാകും. (12.10.37.) പിന്നീടു ഭഗവാൻ പാർവതിയോടു മാർക്കണ്ഡേയന്റെ തപസ്സിനെപ്പററിയും അയാൾക്കുണ്ടായ അനുഭവങ്ങളെപ്പററിയും സംസാരിച്ചുകൊണ്ട് അവിടെ നിന്നും പോയി.

**ഏതത് കേചിദവിദ്വാംസോ മായാ സംസൃതിമാത്മനഃ**
**അനാദ്യാവർതിതംനൃണാംകാദാചിത്കംപ്രചക്ഷതേ.**
(12.10.41.)

ഇതു ഭഗവാന്റെ ആകസ്മികമായ മായയായിരുന്നു. ഈ രഹസ്യത്തെ അറിയാത്ത ചിലർ ഭഗവാൻ മാർക്കണ്ഡേയനു കാണിച്ചു കൊടുത്ത മായിക ലീലയെ അനാദികാലമായിട്ട് അടിയ്ക്കടി ഉണ്ടാക്കുന്ന സൃഷ്ടിപ്രളയമാണെന്നു പറയുന്നു.

അജ്ഞാനികൾ മായയിൽ ക്രമമുണ്ടെന്നു വിശ്വസിയ്ക്കുന്നു. ജ്ഞാനികൾ കാലത്തിന്റെ മായയിൽ ക്രമമുണ്ടെന്നു വിശ്വസിയ്ക്കുന്നില്ല. ക്രമമില്ലെങ്കിൽ അവിടെ വിവർത്തവാദത്തിന്റെ സിദ്ധാന്തം കാണാം. ക്രമം കാണുന്നിടത്തു പരിണാമവാദമാണുള്ളത്. ചിലർ ചരടിൽ ആദ്യം സർപ്പവും പിന്നെ വടിയും കണ്ടെന്നുവരും. ചിലർ ആദ്യം വടിയും പിന്നെ ജലധാരയുമായിരിയ്ക്കും കാണുന്നത്. പിന്നെയായിരിയ്ക്കും സർപ്പം കാണുന്നത്. ഈ കാണുന്നതിലൊന്നും വാസ്തവമില്ലാത്തതിനാൽ ഇതിനെ വിവർത്തമെന്നു പറയുന്നു. വിവർത്തവാദത്തിൽ ഒരേ വസ്തുവിനെ ഭിന്നസത്തയുള്ള അന്യവസ്തുവായി കാണുന്നു. പരിണാമവാദത്തിൽ ചെളിയിൽനിന്നും പിണ്ഡവും, പിണ്ഡത്തിൽനിന്നും കുടവും ഉണ്ടാകുന്നു. ഇവിടെ എല്ലാം സമസത്തയുള്ള വ്യാവഹാരികതത്ത്വമാണുള്ളത്. പക്ഷെ ചെളി അവിച്ഛിന്ന ചൈതന്യത്തിൽ നിന്നും പിണ്ഡാവച്ഛിന്ന ചൈതന്യവും, പിണ്ഡാവച്ഛിന്നചൈതന്യത്തിൽനിന്നുംഘടാവച്ഛിന്ന ചൈതന്യവും കാണുന്നപക്ഷം വിവർത്തവാദം സിദ്ധമാകും. ആകസ്മികമായയുടെ പ്രഭാവം ഇപ്രകാരമുള്ളതാണ്. ഇന്നു സാപേക്ഷവാദ സിദ്ധാന്തംകൊണ്ടും എല്ലാ മായയും ആകസ്മികമാണെന്നു കണ്ടുപിടിച്ചിട്ടുണ്ട്. ഇതിൽ കാലത്തിനു നിയമമില്ല. ശൗനകന്റെ ചോദ്യം, ഞങ്ങളുടെ കുലത്തിൽ ഉണ്ടായ മാർക്കണ്ഡേയൻ ഏഴു കല്പത്തോളം ആയുസ്സുള്ള ആളാണെന്നും കല്പാവസാനത്തിൽ പ്രളയമുണ്ടായപ്പോഴും മരിയ്ക്കാതിരുന്നതെങ്ങനെ വിശ്വസിയ്ക്കാമെന്നുമായിരുന്നു. അതിനുത്തരം സൂതൻ പറയുന്നു: പ്രളയം ഉണ്ടാകാതെയും ഭഗവാന്റെ ശ്വാസദ്വാരാ അകത്തു പോയിട്ടു പുറത്തുവരാൻ ഏഴു കല്പങ്ങൾ ആകും എന്നു വിദ്വാന്മാർ വിശ്വസിയ്ക്കുന്നു എന്നാണ്. പക്ഷെ അജ്ഞാനികൾ അതിനെ അനാദികാലത്തെ പ്രളയരൂപമായിട്ടറിയുന്നു.അതിനാൽ ഈ മായയെ നിങ്ങൾ ആകസ്മികമെന്നു മനസ്സിലാക്കണം. അജ്ഞാനികളെപ്പോലെ യഥാർഥപ്രളയത്തിന്റെ മായയാണെന്നു കരുതരുത്. ഇതേപ്പററി യോഗവാസിഷ്ഠത്തിൽ ഗാധിബ്രാഹ്മണന്റെ കഥയിലും, ലീലാഖ്യാനത്തിലും, ലവണരാജാവിന്റെ ആഖ്യാനത്തിലും വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. അതിനാൽ ജഗത്തിന്റെ ഉല്പത്തി, സ്ഥിതി, ലയം ഇവ സത്യമല്ല. അതു പ്രാതിഭാസികമാണ്. അതായത്

അർഥസത്തയെ അനുസരിച്ചുള്ള പ്രതീതിയിലല്ല, പിന്നെയോ പ്രതീതി അനുസരിച്ചുള്ള അർഥസത്തയാണുള്ളത്.

ഭാഗവതത്തിലെ ആദ്യത്തെ ശ്ലോകത്തിലും നാലാമത്തെ വരിയിൽ **"ധാമ്നാ സ്വേന സദാ നിരസ്തകുഹകം സത്യം പരം ധീമഹി"** എന്നു പറഞ്ഞിരിയ്ക്കുന്നു. അതായത് ആരുടെ ജ്ഞാനസ്വരൂപമായ തേജസ്സിനാൽ കപടരൂപമായ മായ സർവദാ ബാധ്യമാകുന്നുവോ ആ പരമസത്യത്തെ ഞാൻ ധ്യാനിയ്ക്കുന്നു എന്നാണ്.

അവസാനം സൂതൻ പറയുന്നത് അല്ലയോ ശൗനകാ! ഏതൊരാൾ ഈ കഥ കേൾക്കുകയും കേൾപ്പിയ്ക്കുകയും ചെയ്യുന്നുവോ അവർക്കു കർമവാസനായുക്തമായ ജന്മമരണങ്ങൾ ഉണ്ടാകയില്ല എന്നാണ്.

**യ ഏവമേതദ് ഭൃഗുവര്യവർണിതം**
**രഥാംഗപാണേരനുഭാവഭാവിതം**
**സംശ്രാവയേത് സംശൃണുയാദുതാവുഭൗ**
**തയോർന കർമാശയസംസൃതിർഭവേത്.** (12.10.42.)

ആരിലും തിരസ്കാരം തോന്നാതിരിയ്ക്കുന്ന ദശ പ്രാപ്തമാക്കാൻ വളരെ പ്രയാസമുണ്ട്. ഒരു മഹാത്മാവിന്റെ സമത കണ്ട് ഭഗവാൻ അദ്ദേഹത്തിന്റെ യോഗക്ഷേമം നടത്തിയിരുന്നു. ഒരു ദിവസം അദ്ദേഹം ഒരു ഏകാന്ത സ്ഥലത്തിരുന്നു ഭജിയ്ക്കാൻ തീർച്ചയാക്കി. അവിടെയും അദ്ദേഹത്തിനു വേണ്ടതായ ആഹാരാദികൾ ഭഗവാൻ ആകാശമാർഗമായിട്ടെത്തിച്ചുകൊണ്ടി രുന്നു. ഒരു ദിവസം ഒരു തവള ഒരീച്ചയെ പിടിച്ചു തിന്നുകൊണ്ടിരിയ്ക്കുമ്പോൾ, ആ തവളയെ ഒരു പാമ്പു വന്നു പിടിച്ചു വിഴുങ്ങുന്നതുകണ്ട ഈ മഹാത്മാവിനു തവളയോടു ദയ തോന്നി, അപ്പോഴേയ്ക്കും ഒരു മയിൽ അവിടെ വന്ന് ഈ പാമ്പിനെ കൊത്തിക്കൊല്ലുന്നതു കണ്ടപ്പോൾ, "നിനക്കതു വേണം" എന്നു പാമ്പിനോടു ഈ മഹാത്മാവു പറഞ്ഞുപോയി. അന്നുമുതൽ ഈ മഹാത്മാവിനു വന്നുകൊണ്ടിരുന്ന ആഹാരാദി നിന്നുപോകയും ചെയ്തു; ഭിക്ഷ എടുക്കാൻ പോകേണ്ടതായും വന്നു. ഭഗവാൻ തന്റെ യോഗക്ഷേമം നിർത്തിക്കളഞ്ഞതെന്തായിരിയ്ക്കുമെന്ന് അദ്ദേഹം വിചാരിച്ചു കൊണ്ടിരുന്നപ്പോൾ ഇപ്രകാരം ആകാശവാണിദ്വാരാ ഭഗവാൻ അയാളോടു പറഞ്ഞു.

"നിനക്കു സർപ്പത്തോടു ഘൃണ തോന്നുകയാൽ നീ മായാജലത്തിൽ വീണുപോയി. അങ്ങനെ നിന്റെ തപസ്സും ഖണ്ഡിതമായിപ്പോയി. അതുകൊണ്ടാണു നിനക്കു വന്നുകൊണ്ടിരുന്ന ആഹാരം നിന്നുപോയത്. വാസ്തവത്തിൽ മയിലിലും, സർപ്പത്തിലും, തവളയിലും, ഈച്ചയിലുമെല്ലാം ഞാൻ മാത്രമാണുള്ളത്." ഈ കഥയിൽ ആരുടേയും ഗുണദോഷങ്ങളിൽ പെടരുതെന്നു കാണിയ്ക്കുന്നു. ഗുണദോഷം കാണുന്നതുകൊണ്ട് ഭേദബുദ്ധിയുണ്ടാ കും. ഭേദബുദ്ധിയിൽ നിന്നും കാലവും ഉണ്ടാകും. കാലത്തെ ജയിയ്ക്കണമെങ്കിൽ ഭേദത്തെ ജയിയ്ക്കണം. ഭേദം കളയണമെങ്കിൽ





ഗുണദോഷബുദ്ധിയെ ത്യജിയ്ക്കണം. ഇങ്ങനെയുള്ള ദശയിൽ അത്രിയുടെപുത്രനായ ദത്താത്രേയനെപ്പോലുള്ളഅവധൂത ദശ ഉണ്ടാകും.

# പ്രകരണം നാൽപ്പത്

## സഗുണനിർഗുണങ്ങളുടെ സമന്വയവും ഉപസംഹാരവും

ശൗനകൻ: പഞ്ചരാത്രം മുതലായ തന്ത്രശാസ്ത്രത്തെ അറിയുന്നവർ ശ്രീലക്ഷ്മീപതിയെ ആരാധിയ്ക്കുന്നതിനുവേണ്ടി ഏതേതു തത്ത്വങ്ങളാൽ എപ്രകാരമെല്ലാമാണ് ഭഗവാന്റെ ചരണാദി അംഗങ്ങളേയും, ഗരുഡാദി ഉപാംഗങ്ങളേയും, സുദർശനാദി ആയുധങ്ങളേയും കൗസ്തുഭാദി ഭൂഷണങ്ങളേയും കല്പന ചെയ്തു ക്രിയായോഗം ചെയ്യുന്നതെന്നു വർണിച്ചു കേൾപ്പിച്ചാലും. എന്തെന്നാൽ ക്രിയായോഗകൗശലംകൊണ്ടും മരണധർമിയായ മനുഷ്യന് അമരത്വത്തെ പ്രാപിയ്ക്കാൻ കഴിയുന്നുണ്ട്. (12.11.2,3.)

സൂതൻ: ഇനി ഞാൻ ശ്രീഗുരുദേവനെ നമസ്കരിച്ചിട്ടു ഭഗവാന്റെ വിഭൂതികളെ ശാസ്ത്രങ്ങളിൽ വർണിച്ചിരിയ്ക്കുന്നതുപോലെ നിങ്ങളോടു പറയാം. ഭഗവാന്റെ ചേതനാധിഷ്ഠിതമായ വിശ്വരൂപത്തിലാണ് ഈ സമ്പൂർണമായ ത്രിലോകങ്ങളും കാണുന്നത്. പതിനൊന്നിന്ദ്രിയങ്ങളും പഞ്ചമഹാഭൂതങ്ങളും കൂടി പതിനാറു വികാരത്താൽ യുക്തമായ ഈ വിരാട്പുരുഷൻ പ്രകൃതി മുതലായ (അതായതു മൂലപ്രകൃതി, സൂത്രാത്മാവ്, മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്രാരൂപമായുള്ള) നവതത്ത്വങ്ങളാൽ ഉണ്ടായിട്ടുള്ളതാണ്. ഈ സമ്പൂർണബ്രഹ്മാണ്ഡം വിരാട്പുരുഷന്റെ രൂപമാണ്. പൃഥ്വി ചരണവും, സ്വർഗം ശിരസ്സും, ആകാശം നാഭിയും, സൂര്യൻ നേത്രവും, വായു നാസികയും, ദിശകൾ ചെവികളുമാണ്. ഇപ്രകാരം പ്രജാപതി ഭഗവാന്റെ ഉപസ്ഥവും, മൃത്യു ഭഗവാന്റെ ഗുദവും, ലോകപാലന്മാർ ഭുജങ്ങളും, ചന്ദ്രൻ മനസ്സും, യമൻ ഭ്രുകുടിയുമാണ്. ഭഗവാന്റെ മുകളിലത്തെ ചുണ്ട് ലജ്ജയും, താഴത്തെ ചുണ്ട് ലോഭവും, ചന്ദ്രിക പല്ലുകളും, ഭ്രമം മന്ദഹാസവും, വൃക്ഷങ്ങൾ രോമാവലിയും, മേഘം കേശകലാപവുമാണ്. (12.11.8.) ഹേ ശൗനകാ! ഒരു വ്യഷ്ടി (വ്യക്തി)യുടെ അളവ് അയാളുടെ കൈകൊണ്ട് ഏഴു ചാൺ ആകുന്നതുപോലെ വിരാട് പുരുഷന്റെ ലോകസ്ഥിതിയും അദ്ദേഹത്തിന്റെ കൈയ്ക്ക് ഏഴു ചാൺ ആകുന്നു. (12.11.9.)

ഇനിയും അജന്മാവായ പ്രഭുവിന്റെ വിശേഷവർണന താഴെ ചേർക്കുന്നു.

1. വിശുദ്ധ ആത്മജ്യോതി കൗസ്തുഭമാണ്. 2.സർവ വ്യാപിനിയായ പ്രഭയാണ് വക്ഷസ്സിൽ ധരിച്ചിരിയ്ക്കുന്ന ശ്രീവത്സത്തിന്റെ രൂപം. 3.മായ വനമാല. 4.ഛന്ദസ്സ് മേൽമുണ്ട്. 5.ഓംകാരം- പൂണുനൂൽ.6.സാംഖ്യവുംയോഗവും



കുണ്ഡലങ്ങൾ. 7. ബ്രഹ്മപദം-കിരീടം. 8.മൂലപ്രകൃതി -ശേഷ ശയ്യാ. 9. ധർമം, ജ്ഞാനം മുതലായ സത്വഗുണം പത്മം. 10. മാനസികവും ഐന്ദ്രിയവും ശാരീരികവുമായ ശക്തി കളാൽ യുക്തമായ പ്രാണതത്ത്വം ഗദ.11.ജലതത്ത്വം- ശംഖ്. 12.തേജസ്തത്ത്വം -സുദർശനചക്രം. 13. ആകാശതത്ത്വം ഖഡ്ഗം. 14. അന്ധകാരരൂപമായ ചർമം -വാളുറ. 15. കാലം ശാർങ്ഗധനുസ്സ്. 16. കർമം -ശരങ്ങൾ. 17. ക്രിയാശക്തി രൂപമായ മനസ്സ് രഥം. 18. തന്മാത്രകൾ -രഥത്തിന്റെ വെളി യിലുള്ള ഭാഗം. 19. അഭയാദിമുദ്രകൾ- ക്രിയാശീലം. 20.സൂര്യനും അഗ്നിയും പൂജാസ്ഥാനങ്ങൾ. 21.ചിത്തശുദ്ധി മന്ത്രദീക്ഷ. 22.ഭഗവത്സേവ -തന്റെ പാപം നശിപ്പിയ്ക്കൽ. 23.ഐശ്വര്യം, ധർമം, യശസ്സ്, ശ്രീ, വൈരാഗ്യം, ജ്ഞാനം ഇവ ക്രീഡാകമലം. 24.ധർമം- ചാമരം. 25. യശസ്സ് -വെഞ്ചാ മരം. 26. നിർഭയധാമമായ വൈകുണ്ഠം ഛത്രം. 27.മൂന്നു വേദങ്ങൾ -ഗരുഡൻ. 28. അവിചലശക്തി -ലക്ഷ്മീദേവി. 29. ആഗമം- പാർഷദന്മാരുടെ അധിപതിയായ വിഷ്വക്സേ നൻ. 30. അഷ്ടസിദ്ധികൾ -നന്ദാദി എട്ടു ദ്വാരപാലന്മാർ. 31.വിശ്വൻ വാസുദേവനാകുന്ന ബാഹ്യവിഷയം. 32.തൈജ സൻ- സങ്കർഷണനായ ഇന്ദ്രിയങ്ങളും മനസ്സും. 33.പ്രാജ്ഞൻ- പ്രദ്യുമ്നനായ ആശയം. 34.തുരീയം -അനി രുദ്ധനായ സാക്ഷി.

ഇപ്രകാരം മേൽകാണിച്ചിട്ടുള്ള ഉപാംഗം, ആയുധ ങ്ങൾ, ആഭൂഷണങ്ങൾ ആദിയാൽ യുക്തനും, ചതുർവ്യൂഹ രൂപനും, ഐശ്വര്യസമ്പന്നനുമായ ഭഗവാൻ ശ്രീഹരി, വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നീ നാലു രൂപങ്ങളെ ധരിയ്ക്കുന്നു.

ഇവിടെ ഒടുവിൽ പറഞ്ഞിരിയ്ക്കുന്ന നാലു സ്വരൂപ ങ്ങളിൽ നിർഗുണത്തിന്റെയും സഗുണത്തിന്റെയും സമ ന്വയം കാണുന്നുണ്ട്. സഗുണഭാവന ചെയ്യാൻ ഇച്ഛിയ്ക്കു ന്നവർക്കു മേൽകാണിച്ച വിരാട് സ്വരൂപം ഉപയോഗിയാണ്. ഒടുവിലത്തെ തുരീയദശയിൽ നിർഗുണസ്വരൂപത്തെയും മന സ്സിലാക്കാം.

ഈ ഭഗവാൻ വേദങ്ങളുടെ ഉല്പത്തിസ്ഥാനവും, സ്വയംപ്രകാശവും, തന്റെ മഹിമയാൽ പൂർണവുമാണ്. അദ്ദേഹം തന്നെയാണ് തന്റെ മായയാൽ ബ്രഹ്മാവ്, വിഷ്ണു, ശിവൻ ഈ നാമങ്ങളെ ധരിച്ച് ഈ ജഗത്തിനെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിയ്ക്കുന്നത്. അദ്ദേഹത്തിന്റെ ജ്ഞാനം ഒരി യ്ക്കലും ആവൃതമാകുന്നില്ല. ശാസ്ത്രങ്ങളിൽ ബ്രഹ്മ വിഷ്ണു മഹേശ്വരന്മാരെ ഭിന്നരൂപത്തിൽ വർണിച്ചിട്ടുണ്ടെ ങ്കിലും തന്റെ ഭക്തന്മാർക്ക് ഇവർ ആത്മരൂപത്തിൽ പ്രാപ്ത മാണ്. ഏതൊരാളാണോ പ്രാതഃ കാലത്തെഴുന്നേററു കുളി മുതലായതു കഴിച്ച്, ശുദ്ധചിത്തനായി ഭഗവാനിൽ ചിത്ത മുറപ്പിച്ചുകൊണ്ട്, "ഹേ ശ്രവണ മംഗളാ, അവിടുന്നു ഞങ്ങളെ രക്ഷിച്ചാലും" എന്നിങ്ങനെ പരമപുരുഷനായ പര മാത്മാവിന്റെ സ്വരൂപവർണനയെ സൂചിപ്പിച്ചിരിയ്ക്കുന്ന മന്ത്രം ജപിയ്ക്കുന്നത്, അവർക്ക് അവ രുടെ അന്തഃകരണത്തിൽ ഇരിയ്ക്കുന്ന പരബ്രഹ്മത്തിന്റെ ജ്ഞാനം പ്രാപ്തമാകും.

ബ്രഹ്മാവ്, വിഷ്ണു, ശിവൻ ഇവർ ഒന്നുതന്നെയാ ണ്. അതായത് ഉല്പത്തി, സ്ഥിതി, ലയം ഇവയിൽ ഭേദ മില്ല. എങ്ങനെ എന്നാൽ ഒരാൾ അഹമ്മദാബാദിൽനിന്നും ബോംബെയ്ക്കു പോകുന്നെന്നു വിചാരിക്കുക. അപ്പോൾ അഹമ്മദാബാദിലുള്ള ബന്ധുക്കൾ പറയും ഇന്നാരു പോയെ ന്ന്. ബോംബെയിലുള്ളവർ പറയും ഇന്നാരു വരുന്നെന്ന്. പോകുന്നവർ *ട്രെയിനിൽ* കിടന്നുറങ്ങുകയാണ്. അയാൾ ഉറങ്ങുന്ന സമയം വണ്ടിച്ചക്രങ്ങൾ ഗതി ചെയ്തുകൊണ്ടി രിയ്ക്കുകയാണ്. പക്ഷെ ഉറങ്ങിക്കിടക്കുന്നവനു വരുന്നെ ന്നൊ പോകുന്നെന്നൊ ഉള്ള ജ്ഞാനമില്ല. എങ്കിലും ഉണർന്നെഴുന്നേൽക്കുമ്പോൾ തന്റെ സ്ഥാനധർമം നോക്കി യിട്ടു താൻ ബോംബെയിൽ വന്നുവെന്നു സങ്കല്പം ചെയ്യു ന്നു. അതുപോലെ ഭഗവാന്റെ ഒരേ ഒരു ക്രിയയിൽ ചിലർക്ക് ഉല്പത്തി തോന്നുന്നെങ്കിൽ, വേറൊരു സ്ഥാനത്തുനിന്നു, നോക്കുമ്പോൾ അതേ ക്രിയയിൽ സ്ഥിതി കാണുകയും മൂന്നാമതൊരു സ്ഥാനത്തു നിന്നു നോക്കുമ്പോൾ അതേ ക്രിയ യിൽ ലയം കാണുകയും ചെയ്യുന്നു. ഇതിനെ ബ്രഹ്മ വിഷ്ണുമഹേശ്വരരൂപമായ മായയെന്നു പറയുന്നു. ഇതു മനസ്സിലാക്കാൻ ഇപ്പോഴത്തെ സാപേക്ഷവാദവും വളരെ ഉപയോഗിയാണ്.

മുൻപ് പറഞ്ഞതായ കാലത്തെ പററിയുള്ള വിചാരപ ദ്ധതി പ്രകാരം ശൗനകൻ ചോദിയ്ക്കുന്നു: അല്ലയോ സൂതാ! ശുകദേവൻ പരീക്ഷിത്തിനെ ഭാഗവതം കേൾപ്പിച്ചുകൊണ്ടി രുന്നപ്പോൾ ഋഷികൾ, ഗന്ധർവന്മാർ, നാഗം, അപ്സരസ്സ്, യക്ഷൻ, രാക്ഷസൻ, ദേവതകൾ ഈ ഏഴും ചേർന്ന് ഒരു സൗരഗണം ഉണ്ടാകുന്നെന്നും, ഇവർ ഓരോ മാസങ്ങൾ മാറി വരുന്നതോടെ മാറിക്കൊണ്ടിരിയ്ക്കുമെന്നും പറഞ്ഞു. ഈ പന്ത്രണ്ടു ഗണങ്ങളും അവരുടെ സ്വാമിയായ ദ്വാദശ ആദി ത്യന്മാരോടുകൂടി എന്താണ് ചെയ്യുന്നത്?അതിലുൾപ്പെടുന്ന വ്യക്തികളുടെ പേരുവിവരം എല്ലാം കേൾക്കാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. എന്തെന്നാൽ സൂര്യന്റെ രൂപത്തിലും സ്വയം ഭഗവാൻ തന്നെയാകയാൽ അതിന്റെ വിഭാഗങ്ങളെ കേൾക്കാൻ ഞങ്ങൾക്കു വലിയ ശ്രദ്ധയുണ്ട്. (12.11.28.)

സൂതൻ: സമ്പൂർണദേഹധാരികളുടെ ആത്മാവായ ഭഗവാൻ വിഷ്ണു തന്റെ അനാദി അവിദ്യയാൽ സൃഷ്ടിച്ചി ട്ടുള്ള ലോകങ്ങളുടെ വ്യവഹാരം പ്രവൃത്തമാക്കുന്നതിനു വേണ്ടി സൂര്യൻ സകലലോകങ്ങളിലും ചുററിക്കൊണ്ടിരി യ്ക്കുന്നു. സമ്പൂർണലോകങ്ങളുടെ ആത്മാവും ആദി കർത്താവുമായ ശ്രീഹരി തന്നെയാണ് സൂര്യൻ. സകല വൈദികക്രിയകളുടേയും മൂലമാകയാൽ ഋഷികൾ അതിനെ അനേകവിധത്തിൽ പറഞ്ഞിരിയ്ക്കുന്നു.(12.11.30.) ശ്രീഹരി യുടെ മായോപാധി കൊണ്ടു കാലം, ദേശം, ക്രിയ, കർത്താവ്, കരണം, കർമം, വേദമന്ത്രം, ദ്രവ്യം, ഫലം



ഇങ്ങനെ ഒൻപതു വിധത്തിൽ വർണിച്ചിട്ടുണ്ട്. ഈ കാല രൂപധാരിയായ ഭഗവാൻ സൂര്യൻ ലോകയാത്രയുടെ പ്രവൃത്തിയ്ക്കുവേണ്ടി ചൈത്രാദി പന്ത്രണ്ടു മാസങ്ങളിൽ തന്റെ ഭിന്നഭിന്നമായ പന്ത്രണ്ടു ഗണങ്ങളോടുംകൂടി ചുററിക്കൊണ്ടിരിയ്ക്കുന്നു.

ഇവിടെ സൂര്യനെ കാലമെന്നു പറഞ്ഞിരിയ്ക്കുന്നു. കാലത്തിൽ മാററമൊന്നും വരുന്നില്ലെങ്കിൽ യാതൊരു ക്രിയകളും സംഭവിയ്ക്കുകയില്ല. അതിനാൽ ആദിയും അന്തവുമില്ലാത്ത ശ്രീഹരി ഓരോ കല്പങ്ങൾ തോറും തന്നത്താൻ തന്നെ വിഭജനം ചെയ്തുകൊണ്ടു ലോകരെ പാലിയ്ക്കുന്നു. സ്വപ്നത്തിൽ ഇരിയ്ക്കുന്ന ജീവൻ സ്വപ്നത്തിനു മുൻപ് തൈജസരൂപമാകുന്നു. പക്ഷെ അതിനുശേഷം സ്വയം കാലത്തിന്റെ രൂപം ധരിച്ച് സ്വയം തന്നെ വിഭജനം ചെയ്യുന്നു. ഇത് ഒരുവിധമുള്ള മായയാണ്. അതുപോലെ ജാഗ്രത്തിൽ ഞാൻ വന്നു, പോയി, എനിയ്ക്കിത്ര വർഷങ്ങളായി, ഈ സകല സങ്കല്പങ്ങളും ഒരു പ്രകാരത്തിലുള്ള മായയാണ്. സ്വപ്നത്തിൽ ഏതെങ്കിലും ഭൂതകാല സംഭവം ഓർമവരുന്നെങ്കിൽ അത് വാസ്തവത്തിൽ ഭൂതകാലത്തിന്റെ ഭാഗമല്ല പിന്നെയോ, അതു സ്വപ്നാവസ്ഥയിൽ ഇരിക്കുന്ന ജീവന്റെ വർത്തമാനജ്ഞാനത്തിന്റെ ഭേദമാണ്. എന്നതുപോലെ ജാഗ്രത്തിലും ഭൂതകാലത്തിലെ ഏതെങ്കിലും സംഭവം ഓർമ വരുന്നെങ്കിൽ അതും വർത്തമാനകാലത്തിലെ ജ്ഞാനത്തിന്റെ ഭേദമാണ്. ഇങ്ങനെ പന്ത്രണ്ടു ഭേദങ്ങളാൽ പന്ത്രണ്ടു മാസങ്ങളുണ്ടാകുന്നു. ഇനി ഭഗവാൻ സൂര്യന്റെ പന്ത്രണ്ടു ഭാഗങ്ങളെ സൂതൻ വിവരിയ്ക്കുന്നു.

1. ചൈത്ര(മേടം)മാസത്തിൽ ധാതാവെന്ന സൂര്യൻ പ്രവർത്തിയ്ക്കുന്നു, 2.വൈശാഖ(ഇടവം)ത്തിൽ അര്യമാവും, 3.ജ്യേഷ്ഠ(മിഥുനം)ത്തിൽ മിത്രനും, 4.ആഷാഢ(കർക്കടകം)ത്തിൽ വരുണനും, 5. ശ്രാവണത്തിൽ (ചിങ്ങം)ത്തിൽ ഇന്ദ്രനും, 6. ഭാദ്രപദ(കന്നി)ത്തിൽ വിവസ്വാനും, 7.മാഘ (തുലാം)ത്തിൽ പൂഷാവും, 8.ഫാല്ഗുന(വൃശ്ചികം)ത്തിൽ പർജന്യനും, 9.മാർഗ ശീർഷ(ധനു)ത്തിൽ അംശുവും, 10.പൗഷ (മകരം)ത്തിൽ ഭഗനും, 11.ആശ്വിന(കുംഭം)ത്തിൽ ത്വഷ്ടാവും, 12.കാർത്തിക(മീനം)ത്തിൽ വിഷ്ണുവും പ്രവർത്തിയ്ക്കുന്നു.

ഇവ സകലതും സൂര്യസ്വരൂപനായ ഭഗവാന്റെ വിഭൂതികളാണ്. ഇവയെ രണ്ടു സന്ധ്യകളിലും സ്മരിയ്ക്കുന്നവരുടെ സകല പാപങ്ങളും നശിച്ചു പോകും. (12.11.45.) ഋഷികൾ ശ്രുതികളാൽ സൂര്യനെ സ്തുതിയ്ക്കുകയും, ഗന്ധർവഗണം സുയശസ്സു പാടുകയും, അപ്സരസ്സുകൾ നൃത്തം ചെയ്യുകയും ചെയ്യുന്നു. നാഗം രഥത്തെ കെട്ടാനുള്ള ചരടാണ്. യക്ഷന്മാർ രഥത്തെ അലങ്കരിയ്ക്കുകയും രാക്ഷസന്മാർ സൂര്യന്റെ രഥത്തെ പിന്നിൽനിന്നും തള്ളിക്കൊടുക്കുകയും ചെയ്യുന്നു. 'വാലഖില്യർ' എന്നു പറയപ്പെടുന്ന അറുപതിനായിരം നിർമലസ്വഭാവികളായ ബ്രഹ്മഋഷികൾ സൂര്യനു മുൻപിൽ സമ്മുഖമായി നടന്നുകൊണ്ടു സൂര്യനെ സ്തോത്രങ്ങളാൽ സ്തുതിയ്ക്കുന്നു. സൂര്യന്റെ അഥവാ കാലത്തിന്റെ സ്വരൂപം അറിയുക മനുഷ്യജീവിതത്തിൽ ഏറ്റവും പ്രയാസമുള്ള വിഷയമാണ്. നാം നമ്മിൽ നിന്നും ദൂരെ ഏതെങ്കിലും വസ്തുവിനെ നോക്കുമ്പോൾ അതു കാണുന്നതിനു കുറച്ചുനേരം പിടിയ്ക്കുന്നു. നമ്മുടെ ദൃഷ്ടിയിൽനിന്നും തേജസ്സു പുറപ്പെട്ട് ആ വസ്തുവിന്റെ അടുത്തെത്തുന്നതിനു കുറച്ചു സമയം പിടിയ്ക്കും. ആ സമയം അഥവാ കാലം ആരുണ്ടാക്കി? സൂര്യന്റെ തേജസ്സ് സൂര്യനിൽ നിന്നും പുറപ്പെട്ടു നമ്മുടെ കണ്ണിന്റെ അടുത്ത് എത്തുന്നതിന് എട്ടു*മിനിട്ടു* വേണം. അപ്പോൾ മനുഷ്യർ എട്ടു *മിനിട്ടു* മുൻപുള്ള സൂര്യനെയാണ് കാണുന്നത്. ഈ എട്ടു *മിനിട്ടാ*രുണ്ടാക്കി? ഇതു മായയാൽ ഉണ്ടാകുന്നതാണ്. ഇടയ്ക്കു പകുതിവഴിയിൽ ആരെങ്കിലും നിന്നാൽ അവർക്കു നാലു *മിനിട്ടു* മുൻപുള്ള സൂര്യനെ കാണാൻ കഴിയും.

ഇനി സൂതൻ ഭാഗവതത്തിന്റെ പന്ത്രണ്ടു സ്കന്ധങ്ങളുടെയും ചുരുക്കം പറഞ്ഞു കേൾപ്പിയ്ക്കുന്നു. പിന്നീടു പറയുന്നു: "നിങ്ങൾ ഇവിടെ എന്നോടു ചോദിച്ചതായ സകലതിനും ഞാൻ ഉത്തരം തന്നു കഴിഞ്ഞു. ആ വർണനകളിലെല്ലാം ഭഗവാന്റെ അവതാരങ്ങളിൽ ചെയ്തിട്ടുള്ള ലീലകളും കർമങ്ങളുമാണ് ഞാൻ കീർത്തിച്ചിട്ടുള്ളത്.(12.12.45.) വീഴുന്ന സമയത്തൊ, ഏതെങ്കിലും ദുഃഖത്താൽ പീഡ അനുഭവിയ്ക്കുന്ന അവസരത്തിലൊ തുമ്മുക മുതലായവ ചെയ്യുന്ന സമയത്തൊ ആരെങ്കിലും വിവശനായിട്ട് ഉച്ചത്തിൽ **"ഹരയേ നമഃ"** എന്നുച്ചരിച്ചാൽ അവരുടെ സകല പാപങ്ങളും നശിച്ചുപോകും. ഭഗവാന്റെ കഥനമില്ലാത്ത വാണി നിരർഥകമാണ്. ഭഗവാന്റെ ഗുണഗാനം ചെയ്യുന്ന വാണിയാണ് സത്യമായിട്ടുള്ളത്. അതു പരമമംഗളമയവും പവിത്രവുമാണ്. (12.12.48.) നിർമലസ്വഭാവികളായ സാധുജനങ്ങൾ ശ്രീ അച്യുതന്റെ കഥകൾ വർണിയ്ക്കപ്പെടുന്നിടത്തേ വസിയ്ക്കൂ. ഭക്തിശൂന്യമാണെങ്കിൽ നിർമലവും നിർദോഷവുമായ ആത്മജ്ഞാനം പോലും ശോഭിയ്ക്കുകയില്ല. ആ സ്ഥിതിയ്ക്കു ഭഗവാനർപ്പിയ്ക്കാതുള്ള കർമം എത്ര തന്നെ ഉത്തമമായാലും എങ്ങനെ ശോഭിയ്ക്കാനാണ്? ഇങ്ങനെയുള്ള കർമം സാധനകാലത്തും ഫലകാലത്തും സദാദുഃഖമയമാണ്. വർണാശ്രമ ധർമങ്ങളുടെ ആചരണം, തപസ്സ്, ശാസ്ത്രശ്രവണം, ആദി സകലതിലും വളരെ പരിശ്രമം ആവശ്യമാണ്. അതിൽനിന്നു യശസ്സും ശ്രീയും ലഭ്യമാകും. പക്ഷെ ഭഗവാൻ ശ്രീധരന്റെ ചരണകമലങ്ങളുടെ നിരന്തരമുള്ള സ്മൃതി ശ്രീ ഹരിയുടെ ഗുണാനുവാദങ്ങളെ കേൾക്കുന്നതുകൊണ്ടുമാത്രമേ ഉണ്ടാകൂ.

**അവിസ്മൃതിഃ കൃഷ്ണപദാരവിന്ദയോഃ**
**ക്ഷിണോത്യഭദ്രാണി ശമം തനോതി ച**
**സത്വസ്യ ശുദ്ധിം പരമാത്മഭക്തിം**
**ജ്ഞാനം ച വിജ്ഞാനവിരാഗയുക്തം.** (12.12.54.)

ഭഗവാൻ കൃഷ്ണന്റെ ചരണാരവിന്ദങ്ങളുടെ സ്മൃതി,

എല്ലാ അമംഗളങ്ങളെയും നീക്കുന്നതും, ശാന്തിയുളവാക്കുന്നതും, ചിത്തശുദ്ധി, ഈശ്വരഭക്തി, അനുഭവജ്ഞാനം, വൈരാഗ്യസഹിതമുള്ള തത്ത്വബോധം ഇവയെ ഉണ്ടാക്കുന്നതുമാണ്.

ഹേ ശൗനകാ! നിങ്ങൾ ഭാഗ്യശാലിയാണ്. നിങ്ങൾ ദൃഢഭക്തിയോടെ ശ്രീനാരായണനെ സദാ ഭജിയ്ക്കുന്നു. എന്നെയും നിങ്ങൾ ആത്മതത്ത്വത്തെ സ്മരിപ്പിച്ചു. ഈ ആത്മതത്ത്വം ഞാൻ ശ്രീശുകദേവന്റെ അടുത്തുനിന്നും കേട്ടതാണ്. (12.12.56.) സകല അശുഭകർമങ്ങളേയും നശിപ്പിയ്ക്കുന്നതായ ശ്രീ വാസുദേവന്റെ മാഹാത്മ്യം ഞാൻ നിങ്ങളോടു പറഞ്ഞു. ശ്രദ്ധയോടും അനന്യചിത്തത്തോടും കൂടെ കുറച്ചുനേരമെങ്കിലും ഇതു കേൾക്കുന്നതായാൽ അവരുടെ ചിത്തം അവശ്യം പവിത്രമായിത്തീരും. ആത്മസ്വരൂപനായ ശ്രീ അച്യുതനെ ഞാൻ നമസ്കരിയ്ക്കുന്നു.

ഇനി സൂതൻ ശ്രീശുകനെ നമസ്കരിച്ചുകൊണ്ടു പറയുന്നു: "തന്റെ ചിത്തം ആത്മാനന്ദത്തിൽ നിമഗ്നമാകയാൽ ഭേദദൃഷ്ടി സർവദാ നിവൃത്തമായിരുന്നെങ്കിലും, ഭഗവാന്റെ ലീലകളാൽ ആകർഷിയ്ക്കപ്പെട്ടു ലോകാനുഗ്രഹ ത്തിന്നായിട്ടു ഭഗവത്തത്ത്വത്തെ പ്രകാശിപ്പിയ്ക്കുന്നതായ ഈ മഹാപുരാണത്തെ പ്രചരിപ്പിച്ച സർവ പാപഹാരിയായ വ്യാസനന്ദനൻ ശ്രീശുകദേവന്റെ പാദാരവിന്ദങ്ങളിൽ ഞാൻ നമസ്കരിയ്ക്കുന്നു."

**യംബ്രഹ്മാവരുണേന്ദ്രരുദ്രമരുതഃ**
**സ്തുന്വന്തിദിവ്യൈഃ സ്തവൈ**
**വൈദൈഃ സാംഗപദക്രമോപിനിഷദൈർ-**
**ഗായന്തി യം സാമഗാഃ**
**ധ്യാനാവസ്ഥിതതദ്ഗതേനമനസാ**
**പശ്യന്തി യം യോഗിനോ**
**യസ്യാന്തം ന വിദുഃ സുരാസുരഗണാ**
**ദേവായ തസ്മൈ നമഃ.** (12.13.1.)

ആരെയാണോ ബ്രഹ്മാവ്, വരുണൻ, രുദ്രൻ, മരുദ്ഗണങ്ങൾ മുതലായവർ ദിവ്യസ്തോത്രങ്ങളാൽ സ്തുതിയ്ക്കുന്നത്, സാമഗാനം ചെയ്യുന്ന ഋഷികൾ, അംഗം, പദം, ക്രമം, ഉപനിഷത്ത് ഇവകൾ സഹിതം വേദങ്ങളെക്കൊണ്ട് ആരുടെ സ്തുതിയാണോ പാടുന്നത്, യോഗികൾ സ്ഥിതചിത്തരായിട്ട് ആരെയാണോ സാക്ഷാത്കാരം ചെയ്യുന്നത്, ദേവാസുരന്മാർക്കാർക്കും തന്നെ ആരുടെ അന്തമാണോ ഇനിയും കാണാൻ സാധിയ്ക്കാത്തത് ആ ദേവനെ ഞാൻ നമസ്കരിയ്ക്കുന്നു.

ഇനി സൂതൻ ശൗനകനോട് പുരുണങ്ങളുടെ സംഖ്യയും അവയുടെ ശ്ലോകസംഖ്യയും പറഞ്ഞുകേൾപ്പിക്കുന്നു. സകല പുരാണങ്ങളിലുംകൂടി നാലു ലക്ഷം ശ്ലോകങ്ങളുണ്ട്. അതിൽ ശ്രീമദ് ഭാഗവതത്തിൽ പതിനെണ്ണായിരം ശ്ലോകങ്ങളാണുള്ളത്.

ഏഴുദിവസംകൊണ്ടു മോക്ഷം നൽകുന്ന ഈ ഭാഗ





വതപുരാണം ആദ്യം ഭഗവാൻ വിഷ്ണു തന്റെ നാഭികമലത്തിൽ സംസാരഭയ ത്താ ൽ വ്യഗ്രചിത്തനായിരുന്ന ബ്രഹ്മാവിനു കരുണാപൂർവം പറഞ്ഞു കേൾപ്പിച്ചു. ഇതിന്റെ ആദിമധ്യാന്തങ്ങളിലും വൈരാഗ്യം ഉണ്ടാക്കുന്ന അനവധി കഥകളാണ് പറഞ്ഞിട്ടുള്ളത്. ഈ മഹാപുരാണത്തിൽ അമൃത സ്വരൂപവും, സേവിയ്ക്കുന്നതായാൽ സത്തുക്കൾക്കും ദേവതകൾക്കും അത്യധികം ആനന്ദമുളവാക്കുന്നതുമായ ശ്രീഹരിയുടെ ലീലാകഥകളാണ് പറഞ്ഞിട്ടുള്ളത്.

**സർവവേദാന്തസാരംയദ് ബ്രഹ്മാത്മൈകത്വലക്ഷണം**
**വസ്ത്വദ്വിതീയംതന്നിഷ്ഠംകൈവല്യൈകപ്രയോജനം**
(12.13.12.)

സർവ വേദങ്ങളുടേയും സാരമായ ബ്രഹ്മ ത്തിന്റെയും ആത്മാവിന്റെയും ഏകത്വരൂപമായ സദ്വസ്തുതന്നെയാണ് ഈ ഭാഗവതത്തിലെ പ്രതിപാദ്യവിഷയം. ഏകമാത്രമായ കൈവല്യമോക്ഷമാണ് ഇതിനെ ആശ്രയിയ്ക്കുന്നതുകൊണ്ടുള്ള പ്രയോജനവും.

**സർവ വേദാന്തസാരം ഹി ശ്രീഭാഗവതമിഷ്യതേ**
**തദ്രസാമൃതതൃപ്തസ്യ നാന്യത്ര സ്യാദ്രതിഃ ക്വചിത്.**
(12.13.15.)

ശ്രീമദ് ഭാഗവതത്തിൽ സമ്പൂർണവേദങ്ങളുടെയും സാരം അടങ്ങിയിട്ടുണ്ട്. ഭാഗവതരസം ആസ്വദിച്ചവർക്കു പിന്നെ അന്യ യാതൊന്നിലും പ്രീതി തോന്നുകയില്ല.

ഭാഗവതത്തിൽ മുഖ്യമായിട്ടു ഭക്തിയോഗദ്വാരാ ഭേദത്തെ അഭേദമാക്കാനുള്ള പ്രക്രിയയാണ് കാണിച്ചിരിയ്ക്കുന്നത്. ജാഗ്രദവസ്ഥയെപ്പററി മാത്രം ചിന്തിയ്ക്കുന്ന സാധാരണക്കാർക്ക് ഈ മാർഗം എളുപ്പമായിരിയ്ക്കും. ജ്ഞാനയോഗദ്വാരാ ഭേദത്തെ നിഷേധിയ്ക്കുന്നിടത്തു ജാഗ്രത്,സ്വപ്നം,സുഷുപ്തി,തുരീയം ഈ അവസ്ഥകളുടെ അനുഭവത്തെപ്പററി ചിന്തിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഈ രണ്ടു രീതിയും ശ്രീമദ് ഭാഗവതത്തിൽ വിവരിച്ചിട്ടുണ്ട്. എപ്രകാരം നദികളിൽ ഗംഗയും, ദേവകളിൽ വിഷ്ണുവും, വൈഷ്ണവരിൽ ശങ്കരഭഗവാനും സർവശ്രേഷ്ഠമാകുന്നു വോ അപ്രകാരം സർവ പുരാണങ്ങളിലും വച്ച് ഈ ഭാഗവതപുരാണം ഉത്തമമാണ്. സകലക്ഷേത്രങ്ങളിലും വച്ച് കാശി ഉത്തമമാകുന്നതുപോലെ സകല പുരാണങ്ങളിലും വച്ചു ശ്രീമദ് ഭാഗവതത്തിനുള്ള സ്ഥാനം ശ്രേഷ്ഠമാണ്. ശ്രീമദ് ഭാഗവതം നിർമലവും വൈഷ്ണവർക്ക് അത്യന്തം പ്രിയവുമാണ്. **"യസ്മിൻ പാരമഹംസ്യമേകമമലം ജ്ഞാനം പരം ഗീയതേ"** "അതിൽ പരമഹംസർക്കു പ്രാപ്തമാക്കാൻ യോഗ്യമായുള്ള അതിവിശുദ്ധമായ പരമജ്ഞാനത്തെ വർണിച്ചിരിയ്ക്കുന്നു." അതുപോലെ ജ്ഞാനം, വൈരാഗ്യം, ഭക്തി ഇവകൾ സഹിതം നൈഷ്കർമ്മ്യഭാവത്തേയും (കർമങ്ങളുടെ ആത്യന്തിക നിവൃത്തിയെ) നിരൂപണം ചെയ്തിരി



യ്ക്കുന്നു. ഭക്തിയോടുകൂടി ഇതു കേൾക്കുകയും, പഠിയ്ക്കുകയും, മനനം ചെയ്യുകയും ചെയ്യുന്നവർക്കു മോക്ഷപദത്തെ പ്രാപിയ്ക്കാം. (12.13.18.)

ആരാണോ ഈ ജ്ഞാനദീപത്തെ ആദ്യം ബ്രഹ്മാവിനും പിന്നീടു ബ്രഹ്മാവിന്റെ രൂപത്തിൽ നാരദനും, അതിനുശേഷം നാരദന്റെ രൂപത്തിൽ മുനിശ്രേഷ്ഠനായ വ്യാസനും, വ്യാസന്റെ രൂപത്തിൽ യോഗിരാജനായ ശുകദേവനും, ശുകന്റെ രൂപത്തിൽ അതിയായ കാരുണ്യത്താൽ പരീക്ഷിത്തിനേയും കേൾപ്പിച്ചത് ആ ശുദ്ധവും, നിർമലവും, ശോകരഹിതവും, അമൃതരൂപവുമായ **"സത്യം പരം ധീമഹി"** പരം സത്യത്തെ ഞാൻ ധ്യാനിയ്ക്കുന്നു. ശ്രീമദ് ഭാഗവതത്തിലെ ആദ്യത്തെ ധ്യാനശ്ലോകത്തിലും ഈ **'സത്യം ധീമഹി'** എന്ന ശബ്ദം വരുന്നുണ്ട്. ഇത് ഉപക്രമത്തേയും ഉപസംഹാരത്തേയും കാണിയ്ക്കുകയാണ് ചെയ്യുന്നത്. മധ്യത്തിലും ഈ സത്യത്തെ പറ്റിത്തന്നെയാണ് പ്രതിപാദിച്ചിട്ടുള്ളത്. ഈ സത്യം അദ്വൈതമാണ്. അതിൽ ദ്വൈതത്തിനു അണുമാത്രം പോലും സ്ഥാനമില്ല. ആത്മജ്ഞാനമുണ്ടാകുന്നതോടുകൂടെ ജീവന്റെ കല്പിതത്വം മനസ്സിലാകുന്നു. ജീവത്വം നിവൃത്തമാകുമ്പോൾ ജഗത്തും സഹജമായിട്ടു നിവൃത്തമാകും. ജഗത്തു ബ്രഹ്മത്തിന്റെ വിവർത്തമാണ്. ബ്രഹ്മം നിത്യമാകയാൽ മോക്ഷവും നിത്യമാണ്.

മോക്ഷത്തിൽ യാതൊന്നും ഉണ്ടാകാനില്ല. വസ്തുസ്ഥിതി ഏതുവിധമൊ അതുപോലെ മനസ്സിലാക്കേണ്ടതേയുള്ളു. ജ്ഞാനം അജ്ഞാനത്തിനു വിരോധിയാകയാൽ ജ്ഞാനംകൊണ്ട് അജ്ഞാനത്തെ നീക്കണം. പരീക്ഷിത്തും അവസാനം പറഞ്ഞത് "ജ്ഞാനവിജ്ഞാനത്തിൽ സ്ഥിതി ചെയ്കയാൽ എന്റെ അജ്ഞാനം മാറിപ്പോയി"യെന്നായിരുന്നു. **"അജ്ഞാനം ച നിരസ്തം മേ ജ്ഞാനവിജ്ഞാന നിഷ്ഠയാ"**. ഇനി സൂതൻ ഭഗവാൻ വാസുദേവനെ നമസ്കരിച്ചുകൊണ്ടു പറയുന്നു:

**നമസ്തസ്മൈ ഭഗവതേ വാസുദേവായസാക്ഷിണേ**
**യ ഇദം കൃപയാ കസ്മൈവ്യാചചക്ഷേമുമുക്ഷവേ.**
(12.13.20.)

ആരാണോ അത്യന്തം കൃപയാൽ മോക്ഷേച്ഛുവായ ബ്രഹ്മാവിനെ ഈ ഗ്രന്ഥം കേൾപ്പിച്ചത് ആ സർവസാക്ഷിയായ ഭഗവാൻ വാസുദേവനു നമസ്കാരം.

അടുത്ത ശ്ലോകം വളരെ ഉപയോഗിയാണ്. അതിൽ ശുകദേവനെ നമസ്ക്കരിച്ചുകൊണ്ട് തക്ഷകന്റെ സ്വരൂപത്തെ സ്പഷ്ടമാക്കിയിരിയ്ക്കുന്നു.

**യോഗീന്ദ്രായനമസ്തസ്മൈ ശുകായ ബ്രഹ്മരൂപിണേ**
**സംസാരസർപ്പദഷ്ടം യോ വിഷ്ണുരാതമമൂമുചത്.**
(12.13.21.)

സംസാരരൂപിയായ സർപ്പത്തിന്റെ കടിയിൽനിന്നും പരീക്ഷിത്തിനെ മോചിപ്പിച്ച ബ്രഹ്മരൂപിയും യോഗീന്ദ്രനുമായ ശുകദേവനു നമസ്കാരം.

ഈ ശ്ലോകത്തിൽനിന്നും പരീക്ഷിത്തിനെ സംസാരവാസനാരൂപിയായ സർപ്പമാണ് കടിച്ചതെന്നും, ജ്ഞാനോപദേശം ചെയ്തു ശുകദേവൻ ആ വിഷമേൽക്കാതെ പരീക്ഷിത്തിനെ മുക്തനാക്കിയെന്നും കാണുന്നു. ശ്രീമദ് ഭാഗവതം മുഴുവനും ഇതുപോലെയുള്ള സമാധിഭാഷാഗ്രന്ഥമാണെന്നു കാണാം. ഈ അധ്യാത്മഭാവം മനസ്സിലാക്കാൻ നാം ശീലിയ്ക്കേണ്ടതാണ്.

**ഹരിഃ ഓം തത് സത്.**

## പന്ത്രണ്ടാം സ്കന്ധം സമാപ്തം





# ഉപസംഹാരം

ഈ അധ്യാത്മഭാഗവതം പത്തുവർഷങ്ങളിലെ അശ്രാന്തപരിശ്രമവും അപാരമായ ഈശ്വരകൃപയാലുമാണ് പൂർത്തിയാക്കാൻ കഴിഞ്ഞിട്ടുള്ളത് എന്ന് ഗ്രന്ഥകർത്താവു പറഞ്ഞിട്ടുണ്ട്. അതിനാൽ അവസാനമായി ഈ ഗ്രന്ഥത്തെ സജ്ജനങ്ങൾക്കു നൽകിയ ആ കാരുണ്യശാലിയും എന്റെ ഗുരുനാഥനുമായ ഗ്രന്ഥകർത്താവിനോടു നന്ദി പ്രകടിപ്പിച്ചുകൊണ്ടു ഞാനും സൂതമഹർഷിയോടൊപ്പം ഗ്രന്ഥകർത്താവ് ചെയ്തതുപോലെ ഭാഗവതത്തിലെ അവസാന പ്രാർഥനാശ്ലോകങ്ങൾകൊണ്ട് ഈശ്വരനോട് പ്രാർഥിയ്ക്കുന്നു.

**ഭവേ ഭവേ യഥാ ഭക്തിഃ പാദയോസ്തവ ജായതേ**
**തഥാ കുരുഷ്വ ദേവേശ നാഥസ്ത്വം നോയതപ്രഭോ.**
(12.13.22.)

ഹേ ദേവേശ്വരാ! ഹേ പ്രഭോ! അവിടുന്നു ഞങ്ങളുടെ സ്വാമിയാകുന്നു. അതിനാൽ ജന്മജന്മങ്ങൾ തോറും അവിടുത്തെ ചരണകമലങ്ങളിൽ ഞങ്ങൾക്കു ഭക്തിയുണ്ടാകാൻ ഞങ്ങളെ അനുഗ്രഹിച്ചാലും.

**നാമസങ്കീർത്തനം യസ്യ സർവപാപപ്രണാശനം**
**പ്രണാമോ ദുഃഖശമനസ്തം നമാമി ഹരിം പരം.**
(12.13.23.)

ആരുടെ നാമസങ്കീർത്തനം സകല പാപങ്ങളേയും നശിപ്പിയ്ക്കുമോ, ആരെ നമസ്കരിച്ചാൽ സർവദുഃഖങ്ങളും നീങ്ങിപ്പോകുകയും ചെയ്യുമോ ആ പരമാത്മാവായ ശ്രീഹരിയെ ഞാൻ നമസ്കരിയ്ക്കുന്നു.

**ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ**





ബ്രഹ്മശ്രീ പരമഭട്ടാര ചട്ടമ്പിസ്വാമി തിരുവടികൾ



ബ്രഹ്മശ്രീ തീർത്ഥപാദപരമഹംസ സ്വാമിതിരുവടികൾ



ബ്രഹ്മശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമിതിരുവടികൾ



ബ്രഹ്മശ്രീ ചിദ്രൂപ തീർത്ഥപാദ സ്വാമിതിരുവടികൾ



സംസ്കൃതവാങ്മയത്തിൽ ശ്രീമദ് ഭാഗവതത്തിന് അദ്വിതീയമായ ഒരു സ്ഥാനമാണുള്ളത്. ശബ്ദപ്രധാനമായ വേദം പ്രഭുവിനെപ്പോലെയും, അർത്ഥപ്രധാനമായ പുരാണം സുഹൃത്തിനെപ്പോലെയും, രസപ്രധാനമായ കാവ്യം കാന്തയെപ്പോലെയും നൽകുന്ന തത്ത്വോപദേശങ്ങളെല്ലാം ശ്രീമദ് ഭാഗവതത്തിൽ ഉൾക്കൊള്ളുന്നു. അതുകൊണ്ട് വേദത്തെപ്പോലെയും പുരാണത്തെപ്പോലെയും കാവ്യത്തെപ്പോലെയും, ജിജ്ഞാസുക്കളും സഹൃദയന്മാരും ഭാഗവതത്തെ ഉപാസിയ്ക്കു ന്നുണ്ട്..........

പുരാണതിലകമായ ശ്രീമദ് ഭാഗവതത്തിൽ പ്രതിപാദിച്ചിട്ടുള്ള അധ്യാത്മതത്ത്വങ്ങളും ഉപദേശ ങ്ങളും കഥകളുടെ ആന്തരാർത്ഥങ്ങളും സാമാന്യജനങ്ങൾക്കു കൂടി മനസ്സിലാകത്തക്കവണ്ണം നവീനവും ദാർശനികവുമായ രീതിയിൽ വിസ്തരിച്ചു വിരചിച്ചിട്ടുള്ള ഒരപൂർവ ഗ്രന്ഥമാണ് അധ്യാത്മഭാഗവതം......

(ശ്രീമദ് വിദ്യാനന്ദതീർത്ഥപാദ സ്വാമികൾ)

പ്രസാധകർ :

ശ്രീ തീർത്ഥപാദാശ്രമം, തീർത്ഥപാദപുരം,

വാഴൂർ, കോട്ടയം.

Printed at Co-operative Offset Press, Ponkunnam

Ph : 04828 - 223085, 04828- 222540, 944760079